Go to Main contents

# ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡ ചരിത്രം

## Part 1

## ഒരു അനുഭാവ്യചിത്രീകരണം

ആദ്യത്തെ 496 ആദ്ധ്യായങ്ങൾ



Go to Main contents

VED from VICTORIA INSTITUTIONS

It is foretold! The torrential flow of inexorable destiny.

ഈ എഴുത്തുകാരന്റെ മറ്റ് എഴുത്തുകളുടെ വിവരണം ഈ പേജിൽ പോയാൽ കാണാൻ ആവുന്നതാണ്.

This digital book has been created by

DEVERKOVIL Inc.
Aaradhana, Deverkovil 673508 India
www.deverkovil.com
admn@deverkovil.com

Published by

VICTORIA INSTITUTIONS
Aaradhana, Deverkovil 673508 India
www.victoriainstitutions.com
admn@victoriainstitutions.com

Telegram

Go to Main contents




1909ൽ ഇന്ത്യൻ (ബ്യട്ടിഷ്-ഇന്ത്യൻ) സർക്കാർ പ്രസിദ്ധീകരിച്ച ഭൂപടത്തിന്റെ ഒരു ഭാഗമാണ് ഇത്.

ഇളം ചുവപ്പ് നിറത്തിൽ കാണുന്ന പ്രദേശങ്ങൾ ഇന്ത്യയുടെ ഭാഗമായിരുന്നു. മഞ്ഞ നിറത്തിൽ കാണുന്ന പ്രദേശങ്ങൾ ഇന്ത്യയുടെ ഭാഗം ആയിരുന്നില്ല. ഇവ ഇന്ത്യയോട് സൗഹൃദത്തിൽ നിലനിന്നിരുന്ന സ്വതന്ത്ര രാജ്യങ്ങൾ ആയിരുന്നു.

# Go to Main contents

## Keywords

ഫ്യൂഡൽ ഭാഷകൾ
മലബാറിയും മലയാളവും
പീക്കിരിത്തരം
ഭരണഘടനയുടെ മൗലിക ഘടന
ഭരണഭാഷ
ബഹുമാനം എന്ന വിധേയത്തം
പൈശാചികത
ബിലാത്തി
മറ്റവൻ വളർന്നാൽ
non-verbal സൂചനാ-അടയാളങ്ങൾ
ഭൗതികയ്ക്കുമപ്പുറം
ഇരട്ടവ്യക്തിത്വം
ജീവന്റെ സോഫ്ട്വർ
കൂടോത്രങ്ങളും ദുർമന്ത്രവാദങ്ങളും
ഹൈന്ദവാചാരങ്ങൾ
കീഴ്ജനത്തിനെ മാറ്റിപ്പാർപ്പിക്കാൻ
ഗുരുവിന്റെ പൈതൃകം
അഹിംസയ്ക്കുള്ളിലെ അത്യുഗ്ര ഹിംസ
കാട്ടിൽ ലഭിക്കുന്ന ഏകാഗ്രത
തീയരെ ഇഴവരാക്കിയത്

പ്ളെയ്നാർ ഭാഷകൾ
അഹിന്ദുക്കൾ ഹിന്ദുക്കളായത്
മനോവിഭ്രാന്തി
നിഗൂഢ കോഡുകൾ
സമത്വവും ഭാഷയും
അവൻ vs. അദ്ദേഹം
ഇൻഡിക്കൻറ്റ് വാക്ക് കോഡുകൾ
വാക്കുകൾ കൊണ്ടുള്ള ചുഴിക്കുറ്റി
ഇസ്ലാം
ദുഷ്ടഭാഷ
നിങ്ങളും ഇങ്ങളും
കാൽച്ചങ്ങലകൾ
അക്കമൂല്യവും സംഖ്യാ സ്ഥാനവും
മൃഗീയ ഭാഷകൾ
നേത്രങ്ങളിൽ രാക്ഷസീയത
നമ്മൾ നമ്മളല്ല
ഭാഷയും ത്വക്കിൻ നിറവും
വാക്യായുധങ്ങൾ
മുകൾത്തട്ടിലെ തടവറ
മുത്തപ്പൻ എന്ന പ്രതിഭാസം

# Main Contents






If you find this digital book to be of any use to you, maybe you can send a monetary support to VICTORIA INSTITUTIONS.

The expected amount is around Rs. 50/-. Click here to donate a support amount. Or scan the above QR code.

Please note that this voluntary donation shall be non-refundable.

This digital book can be opened in desktop computers, laptops and Smartphones. For desktop computers and laptops, the optimum magnification is 50%.

## ആമുഖം

2016ൽ Whatsappലൂടെ തുടങ്ങിയ ഒരു എഴുത്തു പ്രക്ഷേപണം ആണ്, ഇന്ന് ഈ ഒരു വൻ വലുപ്പമുള്ള ഒരു എഴത്തായി വളർന്നുവന്നിട്ടുള്ളത്.

ഇന്ന് ഈ എഴുത്തിൽ 800ൽ കൂടുതൽ അധ്യായങ്ങൾ ഉണ്ട്. അന്നുതുടങ്ങി, Whatsappൽ ഇന്നും വായനക്കാർ നിലനിൽക്കുന്നുണ്ട്.

ഏതാണ്ട് 2002 മുതൽ ഇങ്ഗ്ളിഷിൽ നിരന്തരമായി ഞാൻ എഴുതിയിരുന്നു. അവ എല്ലാംതന്നെ കമ്പ്യൂട്ടറിൽ വായിക്കാൻ പറ്റുന്ന PDF ഡിജിറ്റൽ ഗ്രന്ഥരൂപത്തിൽ ഓൺലൈനായി പ്രസിദ്ധീകരിച്ചിരുന്നു. ലോകത്തിന്റെ പലഭാഗത്തുനിന്നും വായനക്കാരെ ആ രീതിയിൽ ലഭിച്ചു.

എന്നാൽ, ഓൺലൈനായുള്ള മിക്ക വേദികളിലും ഈ എഴുത്തുകൾ കാരണം എനിക്ക് വിലക്ക് വന്നുവീണു.

ഇങ്ഗ്ളിഷിൽ എഴുതിയ അടിസ്ഥാനപരമായ കാര്യം, ഫ്യൂഡൽ ഭാഷകൾ എന്ന ഭീകര

Go to Main contents

വസ്തുവിന്റെ അസ്തിത്വത്തെക്കുറിച്ചാണ്. ഇതാണ് ആദ്യം തന്നെ വൻ പ്രശ്നങ്ങളിലേക്ക് നയിച്ചത്. എന്നാൽ വേലിക്കെട്ടുകൾ നിർമ്മിച്ചവർ അവ കെട്ടിയത് വളരെ നിശബ്ദമാണ്.

---

ഏതാണ്ട് 2016 ആയപ്പോഴേക്കും അനവധി എഴുത്തുകൾ പലവിധ കാര്യങ്ങളെക്കുറിച്ച് എഴുതി ഓൺലൈനായി പ്രസിദ്ധീകരിച്ചു കഴിഞ്ഞിരുന്നു. എന്നാൽ, ഈ വിധ എഴുത്തുകളിലെ ഉള്ളടക്കത്തെക്കുറിച്ച് മലയാളം വായനക്കാർക്ക് യാതോരു വിധ വിവരവും ലഭിക്കാനുള്ള യാതോരു പാതയും കണ്ടില്ല.

അങ്ങിനെയാണ്, കമ്പ്യൂട്ടറിൽ മലയാളം ടൈപ്പ് ചെയ്യാൻ പഠിക്കാൻ തീരുമാനിച്ചത്. മലയാളം ഭാഷയിൽ കാര്യമായ പണ്ഡിത്യം ഇല്ലായെങ്കിലും, ഇങ്ഗ്ളിഷിൽ ചിന്തിക്കുകയും വാക്കുകൾ സൃഷ്ടിക്കുകയും ചെയ്ത്, അവയെ ഒരു ഇങ്ഗ്ളിഷ്-മലയാളം നിഘണ്ടുവിന്റെ സഹായത്തോടുകൂടി, മലയാളത്തിലേക്ക് പരിവർത്തനം ചെയ്യുകയും ചെയ്തപ്പോൾ, മലയാളത്തിൽത്തന്നെ വൻ പ്രാവീണ്യം ഉള്ളതുപോലുള്ള ഒരു പ്രതീതി എഴുത്തിൽ പ്രത്യക്ഷപ്പെട്ടുവെന്നതാണ് വാസ്തവം.

ചരിത്രത്തെക്കുറിച്ചും, സാമൂഹിക വാസ്തവങ്ങളെക്കുറിച്ചും മറ്റും പലരും പലതും എഴുതിയത് വായിക്കുന്ന അവസരങ്ങളിൽ മനസ്സിൽ പൊന്തിവന്ന തോന്നലുകൾ ആണ് ഈ വിധം ഈ മലയാളം എഴുത്തിന് പ്രകോപനമായി വന്നത്.

ദക്ഷിണേഷ്യൻ ചരിത്രത്തെ ഫ്യൂഡൽ ഭാഷകളുടെ അടിത്തറിയിൽ നിന്നും വീക്ഷിച്ചും വിശകലനം ചെയ്തും നോക്കിയപ്പോൾ, ആരും തന്നെ പറയാതെ പോയ പലതും ഉണ്ട് എന്ന് മനസ്സിൽ കയറിവന്ന അറിവാണ് ഈ എഴുത്തിനെ മുന്നോട്ട് കൊണ്ടു പോയത്.

എന്നാൽ ഈ എഴുത്തിന്റെ പാതയിൽ പലതും ഓരോന്നായി കയറിവന്നിട്ടുണ്ട്. അതിൽ വൻ പ്രാധാന്യമുള്ള ഒന്നാണ് ഭൗതിക യാഥാർത്ഥ്യത്തിന്റെ പിന്നണിയിൽ നിൽക്കുന്ന അതീന്ദ്രിയ സോഫ്ട്വേർ വേദിയുടെ അസ്തിത്വം എന്നത്.

എഴുത്തിന്റെ പാതയിൽ ഫ്യൂഡൽ ഭാഷകൾ, ബ്രിട്ടിഷ്-മലബാർ, തിരുവിതാംകൂർ രാജ്യം, ഇന്ത്യൻ സ്വാതന്ത്ര്യം എന്ന കെട്ടുകഥ, വിവിധ ജനവംശീയരുടെ ഉള്ളറ വിവരങ്ങൾ, മുത്തപ്പൻ

പോലുള്ള ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മിക പ്രതിഭാസങ്ങൾ, ഭൗതിക യാഥാർത്ഥ്യത്തിന് പിന്നണിയിൽ നിൽക്കുന്ന അതീന്ദ്രിയ സോഫ്ട്വേർ വേദി, അങ്ങിനെ പലതും കാണാൻ ആവും.

ഈ ഡിജിറ്റൽ ഗ്രന്ഥത്തിൽ ഈ എഴുത്തിന്റെ ആദ്യത്തെ 496 അദ്ധ്യായങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ട്. ഈ ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗത്തിൽ ബാക്കി അദ്ധ്യായങ്ങൾ ചേർക്കാം എന്നു വിചാരിക്കുന്നു.

1, 2, 3 വോള്യങ്ങളിലെ മിക്ക അദ്ധ്യായങ്ങളും വായിക്കാൻ രണ്ടോളം മിനിറ്റുകൾ മതിയാകും.

ഈ ഡിജിറ്റൽ ഗ്രന്ഥത്തിലെ എല്ലാ പേജുകളും, Main Contents pageലേക്ക് ലിങ്കുകൾ മുഖേനെ ബന്ധിപ്പിക്കപ്പെട്ടിരിക്കുകയാണ്. ഓരോ പേജിന്റേയും മുകളിൽ ഈ ലിങ്ക് വച്ചിട്ടുണ്ട്.

മാത്രവുമല്ല, ഓരോ അദ്ധ്യായത്തിലേക്കും അതാത് വോള്യത്തിലെ Contents pageൽ നിന്നും ലിങ്കുകൾ മുഖേനെ ബന്ധം സ്ഥാപിച്ചിട്ടുണ്ട്.

ഈ ലിങ്കുകളിൽ ക്ളിക്ക് ചെയ്താൽ, പേജ് അതാത് പേജിലേക്ക് നീങ്ങും.

സ്മാട്ട്ഫോണിൽ ഈ ലിങ്കുകൾ പ്രവർത്തിക്കുന്നില്ലായെങ്കിൽ, നിങ്ങളുടെ ഉപകരണത്തിൽ Foxit reader ഇൻസ്റ്റോൾ ചെയ്യുക.

Go to Main contents

Volume One



# ഫ്യൂഡൽ ഭാഷകളിലേക്കൊരു എത്തിനോട്ടം





Go to Main contents

Go to Main contents

Go to Main contents

## 1. അവതാരികയുടെ അവതാരിക

കുറേ കാലമായി ചില കാര്യങ്ങൾ എഴുതണം എന്ന് ആഗ്രഹം ഉണ്ടായിരുന്നു. പലതും എഴുതിയിട്ടുണ്ട് എന്നുള്ളത് വാസ്തവമാണ്. എന്നാൽ ഇതിൽ മിക്കതും ഇങ്ഗ്ളിഷിലാണ്.

പലപ്പോഴും 'ഇന്ത്യൻ' ചരിത്രം എന്ന് ഔപചാരിക വിദ്യാഭ്യാസപരമായി കാണപ്പെടുന്ന പലതും, തെറ്റാണ് എന്ന ധാരണ ഉണ്ടാവാറുണ്ട്. ഏതാണ്ട് 75000 രൂപ മാസ ശമ്പളമായി ലഭിക്കുന്ന ചരിത്ര പ്രൊഫസർമാർക്ക് പലതും എഴുതാനും പ്രസിദ്ധീകരിക്കാനും ആവും, ഈ പാഴ്‌വേലക്കുള്ള പാഠ്യമയം ലഭിക്കും. വിക്കീപീഡിയ പോലുള്ള ഇടങ്ങളിൽ ഇന്ത്യൻ പേജുകൾ ഇക്കൂട്ടർ കൈവശപ്പെടുത്തിയിരിക്കുകയാണ്.

ഇതിനെയെല്ലാം ഖണ്ഡിച്ച് എഴുതുക എന്നുള്ളത് അത്ര എളുപ്പമുള്ള കാര്യമല്ല. സ്വന്തം സമയവും സാമ്പത്തികവും ചിലവാക്കേണ്ടിവരും.

എഴുതിയാൽത്തന്നെ ഇത് ആരുടേയും ശ്രദ്ധയിൽപെടുത്താൻ പ്രയാസം തന്നെയാണ്. മാത്രവുമല്ല, ശ്രദ്ധയിൽ പെടുത്തിയാൽ തന്നെ, നീണ്ടലേഖനങ്ങൾ വായിപ്പിക്കാൻ

പ്രയാസകരമാണ്. കാരണം, അത്രയ്ക്ക് അധികം എഴുത്തുകളാണ് എല്ലായിടത്ത് നിന്നും പുറത്ത് വരുന്നത്.

ഇന്ന് ഏറ്റവും അരോചകമായിട്ടുള്ള എഴുത്ത്, പിഎച്ച്ഡി ഡോക്ടറൽ തീസിസുകളാണ് (PhD Doctoral Thesis). മിക്കതും വെറും സമയംപോക്ക് ഏർപ്പാടും, എന്തെങ്കിലും പ്രത്യേക ഉപകാരമോ, വിവരമോ ഉള്ളതു അല്ല. ഇവ സാധാരണ ജനങ്ങളുടെ ശ്രദ്ധയിൽ വരുന്നില്ലായെങ്കിലും, വിദഗ്ദ്ധ വിഷയ ചർച്ചാ ഇടങ്ങളിൽ ഈ ഡോക്ടറൽ തീസിസുകൾ ഒരുതരം തരംതാഴ്ന്ന പ്രളയം തന്നെ സൃഷ്ടിച്ചിട്ടുണ്ട്.

ഈ പ്രശ്നങ്ങളെ മുന്നിൽ കണ്ടുകൊണ്ടു തന്നെയാണ് ഈ എഴുത്ത് ആരംഭിക്കാൻ പോകുന്നത്.

ഈ എഴുത്ത് എല്ലാ ദിവസവും തുടരണം എന്ന് ആഗ്രഹിക്കുന്നുണ്ട്. ആവുമോ എന്ന് അറിയില്ല.

## 2. അഹംതത്ത്വാത്മകമോ വസ്തുനിഷ്ഠമോ

പണ്ട് ഒരു 'വിദ്വാൻ' എന്റെ എഴുത്തുകൾക്ക് ഉള്ള ഒരു പോരായ്മ എന്താണ് എന്ന് എന്നോട് പറഞ്ഞിരുന്നു. അവ മുഴുവനും Subjective ആണ് എന്നും, ഒട്ടുംതന്നെ Objective അല്ലായെന്നും.

ഈ ആൾ ഉദ്ദേശിച്ചത്, ഞാൻ എഴുതുന്നത് എല്ലാംതന്നെ എന്റെ വ്യക്തിപരമായ തോന്നലുകളോ, അല്ലെങ്കിൽ വ്യക്തിപരമായ അനുഭവങ്ങളോ ആണ് എന്നും, യാഥാർത്ഥ്യ ബോധം ഇല്ലാത്തതുമാണ് എന്നാണ്.

എന്നിരുന്നാലും ഈ Subjective / Objective പ്രശ്നം ഈ എഴുത്തുകളെ എങ്ങിനെ ബാധിക്കുന്നു എന്ന് ഒന്ന് സൂചിപ്പിച്ചിട്ട് മുന്നോട്ട് നീങ്ങാം.

ഒരാൾ ഡ്രൈവിങ്ങ് ലൈസൻസിനായി അപേക്ഷിക്കുന്നു. അതിനായുള്ള ഫീസ് ആർടിഓ ഓഫിസിൽ പോയി അടക്കുന്നു. അതിന് ശേഷം Driving Learner's Test പരീക്ഷ എഴുതി പാസാകുന്നു. ഈ ലൈസൻസ് നൽകുന്ന സൗകര്യം ഉപയോഗിച്ച്, ഒരു പരിശീലകന്റെ സഹായത്താൽ ഒരു കാർ ഓടിച്ച് പഠിക്കുന്നു.

അതിന് ശേഷം മുഖ്യ Driving Testന് അപേക്ഷിക്കുന്നു. അതിന് ശേഷം Driving Testൽ പങ്കെടുക്കുന്നു. ആ ആളുടെ ഡ്രൈവിങ്ങിലുള്ള നൈപുണ്യം മനസ്സിലാക്കി, അയാൾക്ക് Driving Licence അനുവദിച്ചുകൊണ്ടുള്ള രേഖ ആർടിഓ ഓഫിസ് നൽകുന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ അയാൾക്ക് Driving Licence ലഭിക്കുന്നു.

ഇതാണ് Driving Licenceനെ സംബന്ധിച്ചുള്ള Objective ആയുള്ള വിവരണം.

എന്നാൽ, യഥാർത്ഥത്തിൽ ഇങ്ങിനെ ലളിതമായുള്ളതല്ല Driving Licence ലഭിക്കാനുള്ള നടപടിക്രമം. യഥാർത്ഥത്തിൽ ഉള്ള അനുഭവം തന്നെ ഏറ്റവും കറഞ്ഞത് രണ്ട് വ്യത്യസ്ഥ രീതിയിലുള്ളതാവാം. ഒന്ന് ഡ്രൈവിങ്ങ് സ്ക്കൂൾ പറയുന്ന പണം നൽകുക. ഇതിൽ, ആർടിഓ ഓഫിസിലെ ജീവനക്കാർക്ക് കൈക്കൂലിയായി നൽകാനുള്ള വിഹിതം ഉൾപ്പെടും.

ഇത് നൽകപ്പെട്ടാൽ, Driving Licence ലഭിക്കാൻ എളുപ്പമാണ്. നേരത്തെ പറഞ്ഞ Objective വിവരണത്തിൽ ഈ കൈക്കൂലിപ്പണം എന്ന അതി പ്രധാനമായുള്ള ഘടകത്തെക്കുറിച്ച് സൂചിപ്പിച്ചിട്ടില്ല.

കൈക്കൂലിപ്പണം നൽകാതെ, ഡ്രൈവിങ്ങിൽ നല്ല നൈപുണ്യം ഉണ്ട് എന്ന 'ധിക്കാരപരമായ' ധാരണയോടുകൂടി, വെറും സർക്കാർ ഫീസ് മാത്രം നൽകി ഡ്രൈവിങ്ങ് ലൈസൻസിനായി അപേക്ഷിച്ചാൽ, ലഭിക്കുന്ന അനുഭവം വേറയാകാൻ സാധ്യതയുണ്ട്.

ഈ രണ്ട് അനുഭവങ്ങളും വിവരിച്ചാൽ, അത് ആദ്യം സൂചിപ്പിച്ച Objectiveൽ നിന്നും വ്യത്യസ്തമായിരിക്കും. എന്നാൽ അവ വെറും Subjective ആണ് എന്ന് വേണമെങ്കിൽ പറയാം. കാരണം, വെറും വ്യക്തിപരമായ അനുഭവമല്ലെ?

ഈ പ്രകാരമുള്ള ഒരു Subjective സ്വഭാവം എന്റെ എഴുത്തുകൾക്ക് ഉണ്ട്. ഇത് ഒരു പോരായ്മയായി കാണാമെങ്കിലും, വ്യത്യസ്തമായി നിന്ന് കാര്യങ്ങൾ അനുഭവിക്കുമ്പോൾ, പൊതുവായുള്ള കീഴ്‌വഴക്കങ്ങളിലൂടെ നീങ്ങാതിരുന്നാലും, ചിന്തിക്കാതിരുന്നാലും, സാധാരണയായി അറിവ് ലഭിക്കാത്ത പലതും അനുഭവിച്ചേക്കാം.

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡ ചരിത്രം എഴുതുമ്പോൾ, മുകളിൽ സൂചിപ്പിച്ച Subjective കാര്യം (കൈക്കൂലിപ്പണം എന്ന അതി പ്രധാനമായുള്ള ഘടകത്തെക്കുറിച്ചുള്ള സൂചന)

പലപ്പോഴും സൂചിപ്പിക്കപ്പെടാതെ പോകുന്നുണ്ട് എന്നുള്ളതാണ് വാസ്തവം.

## 3. എഴുത്തുകാരന്റെ വ്യക്തിപരമായ കുറവുകൾ

ചരിത്രം എഴുതാൻ തുടങ്ങുന്നതിന് മുൻപായി ഏതാനും കാര്യങ്ങൾ പ്രസ്താവിക്കാനുണ്ട്.

ആദ്യം പറയാനുള്ളത് ഭാവത്തെക്കുറിച്ചാണ്.

ഈ എഴുത്തുകാരൻ അതി ബുദ്ധിമാനും വിവരമുള്ള ആളും, മറ്റുള്ളവർ ബുദ്ധികുറഞ്ഞവരും, വിവരമില്ലാത്തവരും ആണ് എന്ന യാതോരു വിചാരവും ഈ എഴുതുന്ന ആൾക്ക് ഇല്ലതന്നെ.

സമൂഹത്തിന്റെ പലതട്ടുകളിലുള്ളവരുമായി കാര്യമായിത്തന്നെ ഇടപഴകി പരിചയമുള്ളതിൽ നിന്നും നേരിട്ടു മനസ്സിലാക്കിയിട്ടുള്ള കാര്യം ബുദ്ധിയും വിവരവും പല തരത്തിൽ മിക്ക ആളുകളിലും ഉണ്ട് എന്നുള്ളതാണ്.

എന്നാൽ ഈ ഉപദ്വീപിലെ ആൾക്കാർക്ക് പ്രത്യേകമായും, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന എല്ലാ ജനതകൾക്കും പൊതുവായും മറ്റ് ചില പരാതീനതകൾ ഉണ്ട് എന്നുള്ളതാണ് കാണാൻ പറ്റിയിട്ടുള്ളത്. അവ എന്താണ് എന്നത് പിന്നീട് പ്രസ്താവിക്കുകയും വിശദീകരിക്കുകയും ചെയ്യാം.

Go to Main contents

ഈ എഴുത്തുകാരന്റെ എഴുത്തുകൾക്ക് ഒരു പരാധീനത ഉണ്ട്. അത് ഈ പ്രദേശത്തിലുള്ള ജനങ്ങളിൽ കാണുന്ന ഒരു പൊതുവായുള്ള സ്വഭാവവുമായി ബന്ധപ്പെട്ടാണ് കിടക്കുന്നത്. ആ പ്രശ്നവും ഈ പ്രദേശത്തിലെ ഉച്ചനീചത്വ ഭാഷാകോഡുകളുടെ ഒരു പ്രതിഫലനമാണ്.

ഈ ഉപദ്വീപിൽ പല ഭാഷക്കാരും പല മതസ്ഥരും, വ്യത്യസ്ത നിലവാരത്തിൽ കുടുക്കി നിർത്തപ്പെട്ടിട്ടുള്ള ജാതികളും, തൊഴിലുകാരും ഉണ്ട്. പലതരം മാനസിക പ്രതിഭാസങ്ങൾ ഇവരിൽ ഭാഷാകോഡുകൾ സൃഷ്ടിച്ചിട്ടുണ്ട്.

അതിൽ ഇവിടെ വളരെ പ്രസക്തമായിട്ടുള്ളത് എല്ലാ മതസ്ഥർക്കും ജാതിക്കാർക്കും വളരെ കാര്യമായും, ചില ഭാഷക്കാർക്കെങ്കിലും ചെറുതായെങ്കിലും കണ്ടുവരുന്ന കുലീനതാ പാരമ്പര്യ അവകാശവാദമാണ്. ഈ കാര്യം പിന്നീട് വിശദമായി പ്രതിപാദിക്കാം.

എന്നാൽ ഇവിടെ പറയാനുള്ളത്, ഈ എഴുത്തുകരന്റെ എഴുത്തിന് പലപ്പോഴും, ആരെയും പ്രത്യേകമായി പുകഴ്ത്താതെ, സംഭാവ്യമായ സത്യാവസ്ഥ യാതോരു വിട്ടുവീഴ്ചയും ഇല്ലതെ എഴുതുക എന്ന ഒരു പോരായ്മ ഉണ്ട് എന്നുള്ളതാണ്.

ഇത് പല ജാതിക്കാരെയും ഭാഷക്കാരെയും മതസ്ഥരെയും ചെറുതായെങ്കിലും ചൊടിപ്പിച്ചിട്ടുണ്ട്. എന്നാൽ ഇക്കൂട്ടരിൽ പെട്ടവർക്ക് ഈ എഴുത്തുകളിൽ മറ്റുള്ളവരെക്കുറിച്ചുള്ള വാസ്തവ വിവരങ്ങൾ കാണുന്നതിൽ സന്തോഷമേ ഉണ്ടാവാറുള്ളു.

ഈ പ്രശ്നത്തെക്കുറിച്ച് കുറച്ചു കൂടി എഴുതാനുണ്ട്. അടുത്ത എഴുത്തിലാകാം.

ഇത്രയും പറഞ്ഞ് നിർത്തുന്നതിന് മുൻപായി, മറ്റൊരു കാര്യം കൂടി രേഖപ്പെടുത്താൻ താൽപ്പര്യപ്പെടുന്നു. അത് ഇതാണ്:

ഈ എഴുത്തുകൾക്ക് വ്യക്തമായ തത്വസംഹിതയും ലക്ഷ്യവും മറ്റും ഉണ്ടെങ്കിലും, ആരെയും വ്യക്തിപരമായി അധിക്ഷേപിക്കുക, അപമാനിക്കുക, ആരോപണവിധേയനാക്കുക എന്നിവ ഈ എഴുത്തിന്റെ ലക്ഷ്യങ്ങളിൽ പെടുന്നകാര്യമല്ല.

എന്നാൽ, ചില ആളുകളുടെ വ്യക്തിപരമായ ചെയ്തികൾ ചരിത്ര സംഭവങ്ങളുടെ ഒഴുക്കിനെ സാരമായി ബാധിച്ചിട്ടുള്ളത് പറയുമ്പോൾ, ആ വ്യക്തിയെ പഴിചാരാൻ വേണ്ടി എഴുതുന്നതല്ല ആ വക കാര്യങ്ങൾ.

മറ്റുള്ളവരെ പഴിചാരി സ്വയം മാന്യനായി വിലസാനുള്ള ശേഷിയുള്ള ആളല്ല ഈ എഴുത്തകാരൻ. അങ്ങിനെ ശേഷിയുള്ള ആളുകൾ ഇല്ലാ എന്നും അഭിപ്രായപ്പെടുന്നില്ല.

Go to Main contents

## 4. ആപേക്ഷിക മേൽക്കോയ്മയുടെ തെളിവുകൾ തേടി

ഈ ഉപദ്വീപിലെ വ്യത്യസ്ത ജാതിക്കാരിൽ, തമ്മിൽ തമ്മിൽ ആർക്കാണ് ആപേക്ഷിക മേൽക്കോയ്മയുള്ളത് എന്ന് തെളിയിക്കാനായി പലവിധ കഥകളും ബന്ധങ്ങളും അവകാശവാദങ്ങളും പറഞ്ഞ് ഫലിപ്പിക്കുന്നതിനെ കുറിച്ച് REV. SAMUEL MATEER തന്റെ NATIVE LIFE IN TRAVANCORE എന്ന ഗ്രന്ഥത്തിൽ 1883-ൽ ആശ്ചര്യത്തോടെ എഴുതിയിരിക്കുന്നത് കാണുക:

— the amount of research bestowed by each to discover local traditions, verbal derivations, analogies in ceremonies or usages, or anything whatever that might enable them to outvie rival castes — the contempt felt for the boasting of others — and the age-long memories of reported or imagined honours once enjoyed by them.

തർജ്ജമയുടെ തുടക്കം: പ്രാദേശിക ആചാരങ്ങൾ, പുരാവൃത്തങ്ങൾ, വാമൊഴിയായ അനുമാനങ്ങൾ, അനുഷ്ഠാനങ്ങളിലോ അല്ലെങ്കിൽ ആചാരങ്ങളിലോ ഉള്ള സാദൃശ്യം, അത് പോലെ, അവരോട് മത്സരിക്കുന്ന ജാതിക്കാരെ കടത്തിവെട്ടാനായി ഉപയോഗപ്രദമായ മറ്റെന്തും - മറ്റുള്ള പക്ഷക്കാരുടെ വീമ്പുപറച്ചിലോട് ഉള്ള

പുച്ഛം - പോരാത്തതിന് അവരുടെ പക്ഷക്കാർക്ക് പഴമയിൽപറയപ്പെടുന്ന സംഭവവിവരണങ്ങളിൽ ഉള്ളതോ അല്ലെങ്കിൽ സാങ്കൽപ്പികമോ ആയിട്ടുള്ള സാമൂഹിക പൂജ്യത, കുലീനത, ശ്രേഷ്ഠപദവി തുടങ്ങിയവ ഓരോ കൂട്ടരും കണ്ടെത്താനായി കാട്ടുന്ന ഉൽസാഹം. തർജ്ജമയുടെ അന്ത്യം.

ഈ ചെറിയ കുറിപ്പ് തിരുവിതാംകൂർ രാജ്യത്തിനെക്കുറിച്ചാണ് രേഖപ്പെടുത്തിയിട്ടുള്ളത് എങ്കിലും, ഇന്ന് പാക്കിസ്ഥാൻ, ഇന്ത്യ, ബങ്ഗ്ളാദേശ് തുടങ്ങിയ രാജ്യങ്ങൾ ഉൾക്കൊള്ളുന്ന ഈ ഉപദ്വീപിലെ മിക്ക സ്ഥലങ്ങൾക്കും ബാധകമാണ് ഈ പുരാവൃത്തം.

ഈ പ്രദേശത്തിലെ ചരിത്രം ഫലപ്രദമായി മനസ്സിലാക്കണമെങ്കിൽ ഈ പ്രദേശത്തിലുള്ള ഭാഷാകോഡുകളെക്കുറിച്ച് കാര്യമായ വിവരം ഉണ്ടായേതീരൂ. കാരണം, ഈ ഭാഷാകോഡുകൾ ഈ പ്രദേശത്ത് വസിച്ചിരുന്ന എല്ലാ ജനക്കൂട്ടങ്ങളുടേയും ചെറുതും വലുതുമായ എല്ലാ പെരുമാറ്റങ്ങളെയും ജീവിതചര്യയേയും വ്യക്തിബന്ധങ്ങളെയും കാര്യമായിത്തന്നെ സ്വാധീനിച്ചിട്ടുണ്ട്.

അതിനാൽ തന്നെ ചരിത്രം എഴുതാൻ മുതിരുന്നതിന് മുൻപായി ഈ വിഷയത്തെക്കുറിച്ച് ചെറിയ തോതിൽ ഒരു വിവരണം നൽകാതെവയ്യ.

ഈ കാര്യം അടുത്ത എഴുത്തിൽ ആവാം എന്ന് വിചാരിക്കുന്നു.

## 5. ഫ്യൂഡൽ ഭാഷകളും പ്ളെയ്നാർ ഭാഷകളും

ഈ എഴുത്തുകാരൻ ചെറിയതോതിലുള്ള നിരീക്ഷണ-പരീക്ഷണ-പഠനങ്ങളുടെ അടിസ്ഥാനത്തിൽ ഭാഷകളെ മുഖ്യമായി രണ്ടുതരത്തിൽ ഉള്ളതായി നിർവ്വചിച്ചിട്ടുണ്ട്. ഇങ്ഗ്ളിഷ് പോലുള്ള നിരപ്പുള്ള ഭാഷകളെ Planar (നിരപ്പുള്ള) languages എന്നും ജന്മികുടിയാൻ ഉച്ചനീചത്വകോഡുകളുള്ള ഭാഷകളെ Feudal (ഫ്യൂഡൽ) languages എന്നും വ്യത്യസ്തമായി തരംതിരിച്ചു.

ഇതുമായി ബന്ധപ്പെട്ട് 1989ൽ MARCH of the EVIL EMPIRES: English versus the feudal languages എന്ന പുസ്തകത്തിന്റെ കരട് രൂപം (ഡ്രാഫ്റ്റ്) എഴുതി. ഏതാണ്ട് 2000ന് ചുറ്റുപാടിൽ ഈ ഗ്രന്ഥം ഓൺലൈനായി പ്രസിദ്ധീകരിച്ചു.

ഈ ഗ്രന്ഥത്തിൽ ഭാഷ എന്നത് ഒരു സോഫ്റ്റ്‌വേറോ, അല്ലെങ്കിൽ ഒരു സോഫ്റ്റ്‌വേർ ആപ്ളിക്കേഷനോ ആണ് എന്ന ഒരു വാദം വച്ചിരുന്നു.

കുറെ വർഷങ്ങൾക്ക് ശേഷം ഭാഷകളുടെ യഥാർത്ഥകോഡുകളെക്കുറിച്ചുതന്നെ നേരിട്ട് നിരീക്ഷണം ചെയ്ത് തുടങ്ങിയപ്പോൾ, 'ഫ്യൂഡൽ'

എന്ന പദം തന്നെ അപര്യാപ്തമായ ഒരു സാങ്കേതിക പദം ആണ് എന്ന് മനസ്സിലാക്കിത്തുടങ്ങി.

അങ്ങിനെയാണ് ഏതാനും വർഷങ്ങൾക്ക് മുൻപ് ഈ പദത്തിന് പകരം കൂടുതൽ ഉചിതമായിട്ടുള്ള സാങ്കേതിക പദപ്രയോഗം '3-D Virtual Arena-coded languages' ആണ് എന്ന് മനസ്സിലാക്കുകയും Pristine-English: What is different about it? എന്ന ഗ്രന്ഥത്തിൽ അത് ഉപയോഗിക്കുകയും ചെയ്തത്.

എന്നാൽ കൂടുതൽ സൗകര്യപ്രദമായി ഉപയോഗിക്കാൻ പറ്റുന്ന പ്രയോഗം 'ഫ്യൂഡൽ ഭാഷ' എന്നുള്ളത് തന്നെയാണ്.

ദക്ഷിണ ഏഷ്യൻ ഉപദ്വീപിലെ ഭാഷകളിൽ 'ജന്മികുടിയാൻ ഉച്ചനീചത്വ കോഡുകൾ' ഉണ്ട്. ഇത് ഒരു പുതിയ കണ്ടുപിടുത്തമാണ് എന്ന് അവകാശപ്പെടാൻ ആവുന്ന കാര്യമല്ല. കാരണം, ഈ പ്രദേശത്തിലുള്ള ഏവർക്കും ഇത് അറിവുള്ള കാര്യമാണ്.

ഈ കാര്യം വിക്കീപീഡിയയിലുള്ള ഭാഷാ പഠനത്തെക്കുറിച്ചുള്ള പേജിൽ കുറേവർഷങ്ങൾക്ക് മുൻപ് എഴുതിയപ്പോൾ, ഉടനടി അത് മായ്ക്കപ്പെട്ടു.

മലയാളം ഭാഷയെക്കുറിച്ചുള്ള പേജിന്റെ ചർച്ചാ (Talk) പേജിൽ ഈ കാര്യം മലയാളം ഭാഷയുടെ സവിശേഷതകളിൽ രേഖപ്പെടുത്തണമെന്ന് ഒരു സൂചന കൊടുത്തപ്പോൾ, ആ പേജ് നിർവ്വഹണം ചെയ്യുന്ന അമിത വിവരമുള്ള ഏതോ 'ഭാഷാ പണ്ഡിതൻ' വന്ന് തികച്ചും പരിഹാസ വാക്കുകളോടെയും, വിദ്യാഭാസമില്ലാത്ത ആളുകൾക്ക് എഴുതാനുള്ള സ്ഥലമല്ലാ വിക്കീപീഡിയ എന്ന ധ്വനിയും നൽകിക്കൊണ്ടും, തന്റെ കൈവശമുള്ള 'അഭിനവ ഇങ്ഗ്ളിഷ് ഭാഷാ പാണ്ഡിത്യം' കാട്ടിക്കൊണ്ടും (Yeah? എന്നപ്രയോഗം) ഈ എഴുത്തുകാരൻ എഴുതിയ സൂചന വെട്ടിക്കളഞ്ഞുകൊണ്ട് പേജിൽ പ്രദർശിപ്പിക്കുകയും, പിന്നീട് പൂർണ്ണമായും മാച്ചുകളയുകയും ചെയ്തു.

2011ൽ മലയാളം ഭാഷ നിർബന്ധിച്ചു പഠിപ്പിക്കണമെന്ന് സർക്കാർ കൽപ്പന വന്നപ്പോൾ, ഫ്യൂഡൽ ഭാഷകൾ ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാന തത്വങ്ങൾക്ക് എതിരാണ് എന്നും, അവ ഈ നാട്ടിലെ പൗരന് ഭരണഘടന നൽകുന്ന ഭരണ യന്ത്രത്തിന് മുന്നിലുള്ള സമത്വത്തിനും, പൗരന് അവകാശപ്പെട്ടിട്ടുള്ള വ്യക്തിപരമായ അന്തസ്സിനും ഘടകവിരുദ്ധവുമാണ് എന്നും, ഈ വക ഭാഷകൾ ഈ രാജ്യത്ത് ഏറ്റവും കുറഞ്ഞത് മൂന്ന് വ്യത്യസ്ത നിലവാരത്തിലുള്ള പൗരന്മാരെ

സൃഷ്ടിക്കുമെന്നും വാദിച്ചുകൊണ്ട് ഈ എഴുത്തുകാരൻ ബഹുമാനപ്പെട്ട കേരളാ ഹൈക്കോടതിയിൽ നേരിട്ട് വാദിച്ചു. വാദഗതി പൂർണ്ണമായി ഈ ലിങ്കിൽ കാണാവുന്നതാണ്.

ഈ വാദങ്ങളിൽ മലയാളവും ഒരു ഫ്യൂഡൽ ഭാഷയാണ് എന്ന് ചേർത്തിരുന്നു. എന്നാൽ സർക്കാർ പക്ഷവും, റിറ്റ് പെറ്റിഷനിൽ കക്ഷിചേർന്ന മലയാള ഭാഷാ സംരക്ഷണ സംഘടനയും, ഭാഷാ ശാസ്ത്രത്തിൽ ഇങ്ങിനെയൊരു 'ഫ്യൂഡൽ ഭാഷ' എന്ന കാര്യം തന്നെയില്ലാ എന്ന് പറഞ്ഞ് ഈ വാദഗതിയെ നിലംപരിശാക്കാൻ ശ്രമിച്ചു.

ഈ ഉപദ്വീപിലെ ജനങ്ങളിൽ ഒട്ടുമിക്കവർക്കും വ്യക്തമായോ അല്ലെങ്കിൽ അവ്യക്തമായോ അറിവുള്ള കാര്യമാണ് ഈ പ്രദേശത്തുള്ള ഒട്ടുമിക്ക ഭാഷകളിലും ഉച്ചനീചത്വ വാക്ക് കോഡുകൾ ഉണ്ട് എന്നത്. ഇത് ഭാഷാ ശാസ്ത്രത്തിന് അറിവില്ല എന്നത് തന്നെ ഈ വക ശാസ്ത്രങ്ങളുടെ ആഴമില്ലാത്ത 'ഗഹന'തയെക്കുറിച്ചുള്ള ഒരു സൂചനയാണ്.

ഭാഷാ ശാസ്ത്രത്തിന് Honorific എന്ന ഒരു പ്രയോഗം അറിവുള്ളതാണ് എന്നുതോന്നുന്നു. എന്നാൽ ഈ

പദപ്രയോഗം ഫ്യൂഡൽ ഭാഷാകോഡുകളെ ഉൾക്കൊള്ളാൻ പര്യാപ്തമല്ല എന്നാണ് തോന്നുന്നത്.

## 6. ചരിത്രവും ഭാഷാ കോഡുകളും

ഈ ഉപദ്വീപിന്റെ ചരിത്രം എഴുതാൻ തുടങ്ങുമ്പോൾ, ഈ പ്രദേശത്തിലുള്ള ഭാഷകളിൽ ഉണ്ട് എന്ന് പറഞ്ഞ് സമർത്ഥിക്കപ്പെടുന്ന ഫ്യൂഡൽ ഭാഷാ സവിശേഷതളെക്കുറിച്ച് പ്രതിപാദിക്കേണ്ടി വരുന്നത് എന്ത് കൊണ്ടാണ്?

ചരിത്രത്തിൽ പലതും സംഭവിക്കും. അതിൽ പ്രതിപാദിക്കപ്പെടുന്നവർ നല്ലവരെന്നും ചിലർ ദുഷ്ടരെന്നും, ചിലർ ഗുണമേന്മയുള്ളവരെന്നും, അങ്ങിനെ പലതുമായി ആളുകളെ വേർതിരിച്ച് നിർവ്വചിക്കപ്പെട്ട് കാണും. എന്നാൽ വാസ്തവത്തിൽ പലപ്പോഴും ഓരോ ജനതയ്ക്കും അവരുടെ മുകൾത്തട്ടിലുള്ളവർക്കും, കീഴിലുള്ളവർക്കും ഉള്ള പല പൊതു സ്വഭാവങ്ങളും, പ്രതികരണങ്ങളും മാനസിക പെരുമാറ്റങ്ങളും മറ്റും അവർ സംസാരിക്കുന്നതോ, ജീവിക്കുന്ന ചുറ്റുപാടിലുള്ളതോ ഉള്ള ഭാഷയിൽ അന്തർലീനമായിട്ടുള്ള സാമൂഹിക രൂപകൽപനാ കോഡുകൾക്ക് അനുസൃതമായിരിക്കും.

ഇതിനെക്കുറിച്ച് കാര്യമായി ഇവിടെ പ്രതിപാദിക്കുന്നില്ല, ഇപ്പോൾ.

എന്നാൽ, എന്താണ് ദക്ഷിണ ഏഷ്യൻ ഉപദ്വീപിലെ ഭാഷകളുടെ പൊതുവായുള്ള മനുഷ്യ ബന്ധകോഡുകൾ എന്നത് തെളിച്ച് പറയാം.

ഇതിന് മുൻപായി ഇതും കൂടി പറയാം. ആഫ്രിക്ക, കിഴക്കൻ യൂറോപ്പ്, പടിഞ്ഞാറൻ യൂറോപ്പ്, ദക്ഷിണ അമേരിക്കൻ രാജ്യങ്ങൾ, ഏഷ്യയിലെ മറ്റ് രാജ്യങ്ങൾ തുടങ്ങിയ ഇടങ്ങളിലെ ഓരോ ഭാഷയ്ക്കും, വ്യത്യസ്തങ്ങളായ മനുഷ്യ ബന്ധ രൂപകൽപനാ കോഡുകൾ ഉണ്ടാവാം. ഇവ ഓരോന്നും ഏത് വിധത്തിലുള്ളതാണ് എന്ന് മനസ്സിലാക്കേണമെങ്കിൽ ആ ഓരോ ഭാഷയും പ്രത്യേകമായി പഠനത്തിന് വിധേയമാക്കേണ്ടിവരും.

ദക്ഷിണ ഏഷ്യൻ ഉപദ്വീപിലെ പല ഭാഷകൾക്കും ഉള്ള ഫ്യൂഡൽ രൂപഘടന ഇങ്ങിനെയാണ്.

ഇങ്ഗ്ളിഷിലെ YOU എന്ന പദത്തിനെ ഹിന്ദിയിൽ തൂ, തും, ആപ്പ്

എന്നും,

മലയാളത്തിൽ നീ, നിങ്ങൾ, സാർ (താങ്കൾ)

എന്നും,

ഇങ്ഗ്ളിഷിലെ HE എന്ന പദത്തിന്

ഹിന്ദിയിൽ ഉസ്സ്, ഉൻ എന്നും,

മലയാളത്തിൽ അവൻ, അയാൾ, സാർ (അവര്, അദ്ദേഹം)

എന്നൊക്കെയാണ്.

ഭാഷാ ശാസ്ത്രപരമായ കാര്യങ്ങൾ കൂടുതലായി ഇവിടെ പ്രതിപാദിക്കുന്നില്ല. കാരണം, ഇത് വളരെ വലിയ ഒരു വിഷയമാണ്.

ഇവിടെ ചെറുതായി ഒന്ന് സൂചിപ്പിക്കാനുള്ള സംഗതി ഉണ്ട്. മലയാളവും മലബാറിയും (മലബാറിലെ പാരമ്പര്യ ഭാഷ) തമ്മിൽ മനുഷ്യബന്ധ കോഡുകളിൽ കാര്യമായ വ്യത്യാസം ഉണ്ട്. കൂടുതൽ ഇവിടെ പ്രസ്ഥാവിക്കുന്നില്ല.

ഫ്യൂഡൽ ഭാഷകളിൽ മനുഷ്യവ്യക്തിത്വത്തിലും, മനുഷ്യബന്ധങ്ങളിലും, സമൂഹത്തിന്റെ ഘടനയിലും, മറ്റും ഇങ്ഗ്ളിഷിൽ നിന്നും വീക്ഷിക്കുമ്പോൾ കാര്യമായ വ്യത്യാസം കാണാൻ പറ്റുന്നതാണ്.

അതിലേക്കും കടക്കുന്നില്ല.

എന്നാൽ പൊതുവായി പറയുകയാണെങ്കിൽ, മനുഷ്യനോട് അറപ്പ്, അമിത ബഹുമാനം, അമിതമായുള്ള വിദേയത്വവും, അത് ഇല്ലാതാകുമ്പോൾ ചതിക്കാനുള്ള മനോഭാവം, അമിതമായുള്ള കുശുമ്പ്, പിന്നിൽ നിന്നും കുത്താനുള്ള മാനസിക പ്രേരണ (പാരപണി), അച്ചടക്കത്തെക്കുറിച്ച് ഇങ്ഗ്ളിഷിൽ നിന്നും വ്യത്യസ്തമായ കാഴ്ച്ചപ്പാട്, തൊഴിലാളി-തൊഴിലുടമാ ബന്ധത്തിൽ ഇങ്ഗ്ളിഷിൽ നിന്നും കാര്യമായ വ്യത്യാസം, തുടങ്ങി മനുഷ്യന്റെ ഒട്ടുമിക്ക കാര്യങ്ങളെയും ഇത് ബാധിക്കുന്നുണ്ട്.

ഉദാഹരണത്തിന്, ഒരാളെ കസേരയിൽ ഇരുത്തണമോ വേണ്ടയോ എന്നത് തീരുമാനിക്കാൻ അവസരം നൽകുന്ന കോഡുകൾവരെ ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. ഇങ്ഗ്ളിഷിൽ നിസ്സാരമായി കണക്കാക്കപ്പെടുന്ന പലതിനും സങ്കീർണ്ണങ്ങളായ സവിശേഷതകൾ ഫ്യൂഡൽ ഭാഷകളിൽ കാണപ്പെടുന്നുണ്ട്.

ഒരു തൊഴിലുടമ തന്റെ വേതനക്കാരിൽ ആരോടെങ്കിലും, ഒരു ഗ്ളാസ് ചായ കൊണ്ടുവരുവാൻ പറയുന്നതിൽ വരെ, പലപ്പോഴും താങ്ങാൻ പറ്റാത്ത സാമൂഹിക ഭാരം

ഫ്യൂഡൽ ഭാഷകൾ നൽകും. ഒരു ഗ്ലാസ് ചായക്ക് യഥാർത്ഥത്തിൽ അത്രയ്ക്ക് ഭാരമൊന്നുമില്ലതന്നെ.

Go to Main contents

## 7. ഭാഷാകോഡുകൾക്ക് മനുഷ്യമനസ്സിന്മേലുള്ള സ്വാധീനം

---

മുന്നോട്ട് നീങ്ങുന്നതിന് മുൻപായി ഫ്യൂഡൽ ഭാഷകൾക്ക് മനുഷ്യ മനസ്സിന് മേലും, മനുഷ്യ വികാരങ്ങൾക്ക് മേലും, മനുഷ്യന്റെ ശാരീരിക രൂപകൽപനയുടേയും മേലും ഉള്ള സ്വാധീനശക്തിയെക്കുറിച്ച് കുറച്ച് കൂടി പ്രതിപാദിക്കാം എന്ന് കരുതുന്നു.

ആദ്യം ഒരു ചെറിയ ഉദാഹരണം എടുക്കാം.

സമൂഹത്തിലെ അറിയപ്പെടുന്ന മാന്യനായ മനുഷ്യൻ ഒരു നിയമപരമായ പ്രശ്നത്തിൽപ്പെട്ട് ഒരു ഐപിഎസ് ഓഫിസറെ വീട്ടിൽ പോയികാണുന്നു. ഐപിഎസ് ഓഫിസർ എല്ലാം കേട്ടതിന് ശേഷം, അയാളോട് ഇങ്ങിനെ പറയുന്നു, 'നീ എന്തിനാണ് ഇതെല്ലാം ചെയ്യാൻ പോയത്?'

തീർച്ചായും 'നീ' എന്ന പ്രയോഗം തരംതാഴ്ത്തിക്കൊണ്ടാണ് ഉപയോഗിച്ചിരിക്കുന്നത്.

എന്നാൽ ഇത് പറഞ്ഞത്, പോലീസ് വകുപ്പിലെ ഏറ്റവും ഉയർന്ന ജീവനക്കാരനാണ്. വലിയ പ്രശ്നം ഇല്ല. ചെറുതായൊന്നു താഴ്ന്നു അത്രമാത്രം.

കുറച്ച് നേരം വിഷാദത്തോടു കൂടി വരാന്തയിൽ ഇരിക്കുമ്പോൾ, ഐപിഎസ്സുകാരന്റെ വീട്ടു വേലക്കാരൻ അടുത്ത് വന്ന് അയാളോട് പറയുന്നു, 'നീ എന്തിനാണ് ഇതിനെല്ലാം പോയത്?'

ഇവിടെയും 'നീ' എന്ന പ്രയോഗം തരംതാഴ്ത്തിയാണ് ഉപയോഗിച്ചിരിക്കുന്നത്. എന്നാൽ ഈ പ്രാവശ്യം തരംതാഴ്ന്നത് കുത്തനെ സാമൂഹിക ഗർത്തത്തിലേക്കാണ്.

ഇങ്ങിനെയുള്ള നിസ്സാരം എന്ന് തോന്നാവുന്ന വാക്ക്-കോഡ് ഉപയോഗിച്ച് ആളെ മലക്കംമറിക്കുന്നത് പോലെ എടുത്ത് കുടയാനും എറിയാനും ഉള്ള കഴിവ് ഫ്യൂഡൽ ഭാഷകളുടെ വാക്ക്-കോഡുകൾക്ക് ഉണ്ട്.

ഉദാഹരണത്തിന്, പോലീസ് കോൺസ്റ്റബ്ൾ ഐപിഎസ് ഓഫീസറെ നീയെന്നോ, ഇഞ്ഞിയെന്നോ വളരെ സ്നേഹാദരങ്ങളോടുകൂടി സംബോധന ചെയ്താലും ഇതേ പോലുള്ള കുടച്ചിൽ അനുഭവപ്പെടും. വാക്ക്-കോഡ് ആണെങ്കിൽ, ശരിക്കും കേൾക്കാൻപോലും പറ്റാത്ത ചെറിയൊരു ശബ്ദം മാത്രം.

## 8. മലബാറിയും മലയാളവും

ഇനി മറ്റൊരു ഉദാഹരണം എടുക്കാം. ഇത് മലയാളവും (വടക്കേ മലബാറിലെ) മലബാറിയും തമ്മിലുള്ള ഒരു നിസ്സാരമായ വാക്ക്-കോഡ് താരതമ്യപ്പെടുത്തലാണ്.

മലയാളത്തിൽ YOU എന്ന പ്രയോഗം സാറ്, അങ്ങുന്ന്, നിങ്ങൾ, താൻ, ഇയാള്, നീ തുടങ്ങി പലവാക്കുകളാലും ആണ്.

മലബാറിയിൽ, YOU എന്ന പ്രയോഗത്തിന് ഇഞ്ഞി എന്നും നിങ്ങൾ/ ഇങ്ങൾ എന്ന രണ്ട് പ്രയോഗങ്ങളേ ഉള്ളു (നിങ്ങളും ഇങ്ങളും തമ്മിൽ ചെറിയൊരു വ്യത്യാസം ഉണ്ട്. അത് ഇവിടെ ചർച്ചക്ക് ഇപ്പോൾ എടുക്കുന്നില്ല).

നിങ്ങൾ/ ഇങ്ങൾ വളരെ ഉയരത്തിലും, ഇഞ്ഞി വളരെ താഴെയും ആണ്.

ഇതേ പോലെ, HE എന്ന വാക്ക് മലയാളത്തിൽ, സാറ്, അദ്ദേഹം, അങ്ങുന്ന്, അങ്ങേര്, അയാൾ, പുള്ളി, പുള്ളിക്കാരൻ, അവൻ തുടങ്ങിയ വാക്കുകളാണ്. (വേറെയും വാക്കുകൾ ഉണ്ട്)

മലബാറിയിൽ, HE എന്ന പ്രയോഗത്തിന് ഓൻ, അയാൾ, മൂപ്പര്, ഓര്/ ഓല്, എന്ന പ്രയോഗങ്ങൾ ഉണ്ട്.

SHE എന്ന വാക്ക് മലയാളത്തിൽ സാറ്, മാഡം, മേഡം, അവര്, അയാൾ, പുള്ളി, പുള്ളിക്കാരി, അവൾ തുടങ്ങിയ പ്രയോഗങ്ങളാണ്. (വേറെയും വാക്കുകൾ ഉണ്ട്).

മലബാറിയിൽ, SHE എന്ന പ്രയോഗത്തിന് ഓള് എന്നും ഓര്/ ഓല് എന്ന രണ്ട് വ്യത്യസ്ത നിലവാരങ്ങളുള്ള പ്രയോഗങ്ങളാണ് മുഖ്യമായി ഉപയോഗിച്ചുവരുന്നത്.

ഇവിടെ ചർച്ചക്ക് ഈ SHE എന്ന വാക്ക് മാത്രം എടുക്കാം.

മലയാളത്തിൽ തൊഴിലിനുവരുന്ന സ്ത്രീയെക്കുറിച്ചും, ആ ആളോടും പലപ്പോഴും, അയാൾ, പുള്ളി, പുള്ളിക്കാരി, നിങ്ങൾ തുടങ്ങിയ വാക്കുകളാണ് തിരുവിതാംകൂറിൽ ഉപയോഗിക്കാറുണ്ടായിരുന്നത് എന്ന് തോന്നുന്നു. ഇതിൽ 'അവൾ' എന്ന പ്രയോഗം പലപ്പോഴും ഉപയോഗിക്കില്ലായിരുന്നു.

അതേ അവസരത്തിൽ മലബാറിൽ, ബഹുമാനിക്കപ്പെടുന്ന സ്ത്രീയെ നിങ്ങൾ/ഇങ്ങൾ എന്ന് സംബോധന ചെയ്യുകയും, 'ഓര്/ഓല്' എന്ന് പരാമർശിക്കുകയും ചെയ്യും. എന്നാൽ ചെറിയതോതിൽ ഇത്രമാത്രം ബഹുമാനം നൽകാൻ പറ്റാത്ത ഏത് സ്ത്രീയേയും, വടക്കെ മലബാറിൽ 'ഇഞ്ഞി' എന്ന് സംബോധന ചെയ്യുകയും, 'ഓള്' എന്ന് പരാമർശിച്ച് സംസാരിക്കുകയും ചെയ്യും.

ഇത് മലബാറിന്റെ സാമൂഹികാന്തരീക്ഷത്തെത്തന്നെ വികലപ്പെടുത്തിയിട്ടുണ്ട്. പല ഉൾനാടൻ പ്രദേശങ്ങളിൽ കുറച്ച് സാമൂഹിക മഹിമയുള്ള വീടുകളിലെ സ്ത്രീകൾ തൊട്ടടുത്തുള്ള അങ്ങാടിയിൽ സാധനം വാങ്ങിക്കാൻപോകാൻ പോലും ഇഷ്ടപ്പെടില്ല.

പല സ്ത്രീകളും 'ഓള്', 'ഇഞ്ഞി' പ്രയോഗത്തിന്റെ പ്രഹരത്താൽ, അവരുടെ മേൽ ആധിപത്യം ഉള്ള ആളുകളുടെ മുന്നിൽ ഒരു അമിതവിനയം കാട്ടിനടക്കാൻ ശ്രമിക്കും. എന്നാൽ, ഏതെങ്കിലും രീതിയിൽ ഒരു അദ്ധ്യാപികയോ മറ്റോ ആവാൻ പറ്റിയാൽ, ഈ ഭാഷാ കെടുതിയിൽ നിന്നും രക്ഷനേടും. അങ്ങാടിയിൽ പോകാനുള്ള വൈമനസ്യം നന്നായിത്തന്നെ മാറിക്കിട്ടും.

ആളുടെ പെരുമാറ്റവും സ്വഭാവവും ശരിക്കും കുത്തനെ മാറിമറിയാനും മതി.

ഈ വിഷയം ഇവിടെ നിർത്തുകയാണ്. എന്നാൽ, വായനക്കാരന് ചിന്തിക്കാനുള്ള ഒരു കാര്യം നൽകാം.

മലബാറിയിൽ, പുരുഷന് 'ഓൻ' എന്ന നിലവരത്തിൽനിന്നും 'അയാൾ' എന്ന നിലവാരത്തിലേക്ക് ഉയരാൻ പറ്റും. എന്നാൽ 'ഓര്' എന്ന നിലവാരത്തിലേക്ക് ഉയരാൻ അത്ര എളുപ്പമല്ല, പലർക്കും.

അതേസമയം, ആ ആളുടെ ഭാര്യക്ക് കുറച്ച് സാമൂഹിക മഹിമ ലഭിച്ചാൽ, നേരേ ഉയരുന്നത് 'ഓര്' എന്ന നിലവാരത്തിലേക്കാണ്.

മലയാളത്തിൽ, കാര്യങ്ങൾ വേറെ വിധത്തിലാണ്.

ഇതിനെക്കുറിച്ച് വായനക്കാരന് സ്വയമായി ചിന്തിക്കാവുന്നതാണ്. ഭാഷാ കോഡുകളുടെ ഒരു ചെറിയ ചിത്രീകരണം മാത്രമാണ് ഇവിടെ നൽകിയിട്ടുള്ളത്.

ഇതു മാതിരി, ആയിരക്കണക്കിന് വാക്ക്-കോഡുകൾ ഓരോ ഭാഷയിലും ഉണ്ട്.

കലർപ്പില്ലാത്ത ഇങ്ഗ്ലിഷിൽ മാത്രം, ഇത് മാതിരിയുള്ള അതീവ സങ്കീർണ്ണതകൾ ഉള്ള വാക്ക്-കോഡുകൾ ഇല്ലതന്നെ. ഇത് ഇങ്ഗ്ലിഷിന്റെ ഒരു പരാജയമായി ഫ്യൂഡൽ ഭാഷക്കാർ ചിത്രീകരിക്കുന്നത് കണ്ടിട്ടുണ്ട്.

## 9. ചുറ്റിക പ്രഹരം ഏൽപ്പിക്കുന്ന വാക്ക്-കോഡുകൾ

ഈ ഉപദ്വീപിന്റെ ചരിത്രത്തിലേക്ക് പോകുന്നതിന് മുൻപായി, ഫ്യൂഡൽ ഭാഷാ-കോഡുകൾ ജനക്കൂട്ടങ്ങളെ പ്രഹരിക്കുന്ന അവസരത്തിൽ, അവ ഏൽപ്പിക്കുന്ന ബലത്തെക്കുറിച്ച് ചെറുതായി ഒന്ന് സൂചിപ്പിക്കാം.

നേരത്തെ നൽകിയ ഉദാഹരണത്തിൽ, ഐപിഎസ് ഉദ്യോഗസ്ഥന്റെ വീട്ടുവേലക്കാരൻ 'നീ' എന്നോ 'ഇഞ്ഞി' എന്നോ സംബോധനചെയ്താലും, 'അവൻ' ('ഓൻ'), 'അവള്' ('ഓള്') എന്നോക്കെ പരാമർശിച്ച് സംസാരിച്ചാലും, ഉളവാക്കുന്ന സാമൂഹികമായി അമർത്തുന്നതിന്റെ ശക്തി, ഒരു ഉദാഹരണം മാത്രമാണ്.

പൊതുവായിപ്പറഞ്ഞാൽ, പഴയ കാലങ്ങളിലെ ബ്രാഹ്മണരെ ഇന്നത്തെ സർക്കാർ ഉദ്യോഗസ്ഥരിലെ ഉന്നതരുമായി താരതമ്യം ചെയ്യാവുന്നാണ്. മലബാർ, തിരുവിതാംകൂർ പ്രദേശങ്ങളിൽ പൊതുവായി നായന്മാരെ, പോലീസ് കോൺസ്റ്റബ്ൾമാരായും താരതമ്യം ചെയ്യാവുന്നതാണ്. ചുറ്റുപാടിലുള്ള ജനങ്ങൾ 'ബഹുമാനം' ഇവർക്ക് നൽകിയേ തീരൂ. മാത്രവുമല്ല, ഇവർക്ക് കൈയ്യൂക്കും

കൈയ്യാംകളിയും ആവാം. താഴെയുള്ളവരോട് നീ (ഇഞ്ഞി), അവൻ (ഓൻ), അവൾ (ഓള്), അവറ്റകൾ (ഐറ്റിങ്ങൾ) തുടങ്ങിയ വാക്കുകൾ ഉപയോഗിക്കാം. അവരെ വെറും പേരുവിളിക്കാം.

ബ്രാഹ്മണർക്ക് തൊട്ടുതാഴെയായി അമ്പലവാസികൾ എന്ന കൂട്ടർ ഉണ്ട്. ഇവർ അമ്പലവുമായി ബന്ധപ്പെട്ട തൊഴിൽ ചെയ്യുന്നവരാണ്. സർക്കാർ തൊഴിലുകാരിലും ഇതുപോലുള്ള പലതട്ടുകളും ഉണ്ട്.

ജാതിപരമായി താഴോട്ട് പോകുമ്പോൾ, നീ, എടാ, എടി, അവൻ, അവൾ, അവറ്റകൾ (മലബാറിയിൽ ഇഞ്ഞി, ഓൻ, ഓള്, ഐറ്റിങ്ങൾ) എന്നീ വാക്കുകളുടെ പ്രഹര ശക്തിക്ക്, മുകളിലെ പല സാമൂഹിക തട്ടുകളുടേയും ഭാരം വൻ ഊക്ക് നൽകും.

അങ്ങ് താഴോട്ടേക്ക് എത്തുമ്പോഴേക്കും, ഈ വാക്കുകൾക്ക് ശരിക്കും ചുറ്റികയുടെ പ്രഹരശക്തിതന്നെ വന്നുചേരും.

ഏൽക്കുന്ന ആളുടെ മുഖഭാവത്തിലും, ശരീരഘടനയിലും ഈ പ്രഹരത്തിന്റെ ഊക്ക് തട്ടിയതിന്റെ അടയാളം കാണാനായേക്കാം.

## 10. വാക്ക്കോഡുകളുടെ പ്രഹരം ഏൽക്കുമ്പോൾ

വാക്കുകളുടെ പ്രഹര ശക്തിയെക്കുറിച്ച് പറയുമ്പോൾ, മറ്റൊരു കാര്യം കൂടി പറയേണ്ടിവരും. ജാതീയമായോ, മറ്റേതെങ്കിലും വിധേനെയോ തരം താഴ്ത്തി ഉച്ചനീചത്വ കോഡുകളിൽ ബന്ധിക്കപ്പെട്ടിട്ടുള്ളവരിലാണ് ഈ മാതിരിയുള്ള ചുറ്റികയ്ക്ക് ഊക്ക് കൂടുന്ന പ്രതിഭാസം കൂടുതലായും സംഭവിക്കുള്ളു.

ഉദാഹരണത്തിന്, പഴയകാല ബ്രാഹ്മണൻ തന്റെ മകനെ 'നീ' എന്ന് സംബോധന ചെയ്താലുളവാകുന്ന പ്രഹരം നിസ്സാരമായിരിക്കും. കാരണം, അതേ മകന് കീഴെയായി ബഹുമാനിക്കുകയും അങ്ങിനെ ഉയർത്തിപ്പിടിക്കുന്നതുമായ വലിയൊരു ജനസംഖ്യ ഉണ്ടാവും. മാത്രവുമല്ല, ഈ മകന് അവരെ നീ(ഇഞ്ഞി), അവൻ (ഓൻ), അവൾ(ഓള്) തുടങ്ങിയ വാക്കുകളാൽ അമർത്തിപ്പിടിക്കാനും, അതിനാൽതന്നെ ലഭിക്കുന്ന പ്രതിപ്രവർത്തനത്താൽ, മാനസികമായും ശാരീരികമായും ഉയരാനും ആവും.

അതേ സമയം, ജാതീയ സംവിധാനത്തിൽ വളരെ അടിയിൽ അകപ്പെട്ടുപോയ വളരെ താഴ്ന്ന ജാതിക്കാരൻ തന്റെ മകനെ 'നീ' എന്നോ

Go to Main contents

'ഇഞ്ഞി'യെന്നോ സംബോധന ചെയ്താൽ, ചുറ്റിക പ്രഹരത്തിന് കാര്യമായ ഊക്ക് ഉണ്ടായിരിക്കും.

Note: മനുഷ്യ രൂപകൽപ്പനാ കോഡുകുളിൽ പലതരം കോഡുകളും പ്രവർത്തിക്കുന്നുണ്ട്. ഇവയിൽ വാക്കുകൾ കൊണ്ടുള്ള കോഡുകൾ ഒന്നുമാത്രമേ ആകുന്നുള്ളു. വാക്കുകൾ അല്ലാത്ത വേറെ പലതും ഉണ്ട്. ഈ കാര്യത്തെക്കുറിച്ച് ചെറുതായുള്ള ഒരു വിവരണം, ഈ എഴുത്തുകാരന്റെ തന്നെ ഗ്രന്ഥമായ Software codes of mantra, tantra &c.ൽ കാണാവുന്നതാണ്.

ഇതേ പാതയിൽ ചിന്തിച്ചാൽ, ഈ പ്രത്യേകമായിട്ടുള്ള പ്രഹരം ബ്രാഹ്മണ മതത്തിന് അടിമപ്പെടാത്ത ജനസമൂഹങ്ങളെ കാര്യമായി ബാധിക്കില്ല എന്നാണ് തോന്നുന്നത്. ഉദാഹരണത്തിന്, ഈ ഉപഭൂഖണ്ഡത്തിൽ, മതം മാറിയും അല്ലാതെയും ഉള്ള മുസ്ളിംസ്, ക്രിസ്ത്യാനികൾ എന്നിവരെ ഈ പ്രത്യേകമായുള്ള പ്രഹരം ചെറുതായേ ബാധിക്കുള്ളു. എന്നാൽ, ഭാഷാ കോഡുകളിലെ പൈശാചികത ഇവരേയും മറ്റുവിധത്തിൽ ബാധിച്ചേക്കാം.



1780കളിൽ ഫ്രഞ്ച് പട്ടാളം ഒരു ഇങ്ഗ്ളിഷ് നാവിക കപ്പിലിനെ

കീഴ്പ്പെടുത്തി, അതിലുള്ള നാവികരെ ടിപ്പു സൽത്താന്റെ (Sultan Tipuവിന്റെ) ആളുകൾക്ക് കൈമാറി. ഇവരിൽ James Scurry എന്ന ചെറുപ്പക്കാരനെ ടിപ്പുവിന്റെ ആളുകളിൽ ചിലർ വീട്ടുവേലക്കാരനായി ഏറ്റെടുത്തു. തുടർന്ന് ഏതാണ്ട് 10 വർഷക്കാലം ഇദ്ദേഹം പ്രാദേശിക ഭാഷ സംസാരിക്കാൻ പഠിച്ച്, അവരുടെ ഇടയിൽ ഒരു വീട്ടുവേലക്കാരനായി ജീവിച്ചു. നിലത്ത് മറ്റ് പണിക്കാരോടൊപ്പം ഇരുന്ന് ഭക്ഷണം കഴിച്ചു. യജമാനന്മാർ നൽകിയ പഴയ വസ്ത്രങ്ങൾ ധരിച്ചു. നിലത്ത് കിടന്നു. യജമാനന്മാരുടെ ആട്ടും YOU, HE, HIS, HIM എന്ന വാക്കുകളുടെ താഴെക്കിടയിലുള്ള പദപ്രയോഗങ്ങളും കേട്ടും അനുഭവിച്ചും ജീവിച്ചു. ഇദ്ദേഹത്തിന്റെ ശരീരം ശരിക്കും പ്രാദേശിക ഭാഷയിലെ ചെക്കൻ, ചെറുക്കൻ എന്ന രീതിയിലേക്ക് മാറി. കസേരയിൽ ഇരിക്കാൻ പോലും ഇദ്ദേഹം മറന്നുപോയി.

ഇങ്ഗ്ളിഷുകാർ വർഷങ്ങൾക്ക് ശേഷം ടിപ്പുവിനെ തോൽപ്പിച്ചപ്പോൾ, ഇദ്ദേഹം തിരിച്ച് ഇങ്ഗ്ളണ്ടിലേക്ക് പോയി. അവിടെ വച്ച് പലർക്കു ഇദ്ദേഹം ഒരു ഇങ്ഗ്ളിഷുകാരനാണ് എന്ന് സമ്മതിച്ചുകൊടുക്കാൻ പോലും പ്രയാസമായിവന്നു. കാരണം, ശരീരപ്രകൃതം തിക്കച്ചും ഈ ഉപദ്വീപിലെ വളരെ താഴ്ന്ന പണിക്കാരുടേത് പോലെയായിരുന്നു. മാത്രവുമല്ല,

ഇദ്ദേഹത്തിന് ഇങ്ഗ്ളിഷുകാരിൽ സ്വതസിദ്ധമായി ഉണ്ടായിരുന്ന ആത്മവിശ്വാസവും ആത്മാഭിമാനവും നഷ്ടപ്പെട്ടിരുന്നു. മേശക്കരികിൽ ഇരുന്നു ഭക്ഷണം കഴിക്കാൻ പോലുമുള്ള ആത്മവിശ്വാസം നഷ്ടമായിരുന്നു. ഇവയെല്ലാം തിരിച്ചു കിട്ടാൻ വർഷങ്ങൾ തന്നെ വേണ്ടിവന്നു. കൂടുതൽ വിവരത്തിന് James Scurryയെക്കുറിച്ച് archive.orgൽ തിരയുക.

## 11. ഒരു ഇങ്ഗ്ളിഷ് രാജ്യത്തിൽ നീഗ്രോ വംശജർക്കുണ്ടായ അനുഭവം

തൊട്ടു താഴെ നൽകിയിരിക്കുന്നത് 1808ന് ചുറ്റുപാടിൽ, British West African Squadron അമേരിക്കയിലേക്ക് അടിമ വ്യാപാരികൾ കാപ്പിരികളെ കൊണ്ടുപോകുന്ന കപ്പൽ തടഞ്ഞ് വച്ച് അതിലെ അടിമകളെ 'രക്ഷിച്ച'ചിത്രമാണ്. കാപ്പിരി അടിമകൾ അഫ്രിക്കൻ സമൂഹത്തിലെ താഴെക്കിടയിലുള്ളവരായിരുന്നു മിക്കവരും. അതുമല്ലെങ്കിൽ മറ്റ് ആഫ്രിക്കൻ



ചിത്രം A - Negro slaves saved from Slave traders

നേതൃസംഘങ്ങൾ യുദ്ധത്തിൽ തോൽപ്പിച്ച് അടിമ വ്യാപാരികൾക്ക് വിറ്റവരായിരുന്നു.

ഈ അടിമകളെ ലോകത്തിന്റെ പലദിക്കുകളിലും വിറ്റിരുന്നെങ്കിലും, അമേരിക്കയിലെ ഇങ്ഗ്ളിഷ്

പ്രദേശങ്ങളിൽ വിറ്റവർക്ക് യഥാർത്ഥത്തിൽ മാനസികമായി ഉന്നമനമായിരുന്നു സംഭവിച്ചത്. അവരുടെ യജമാനന്മാരുമായി ഇങ്ഗ്ലിഷിൽ സംഭാഷണം ചെയ്യപ്പോൾ, അവരുടെ പ്രാദേശിക ഭാഷയിൽ ഉണ്ടായിരുന്ന മിക്കവാറും അമർത്തലുകൾ അപ്രത്യക്ഷപ്പെട്ടു.

ഇങ്ങിനെ നോക്കുമ്പോൾ, British West African Squadron മുകളിലെ ചിത്രത്തിലെ കാപ്പിരികളോട് ചെയ്തത് 100% നല്ലകാര്യമാണ് എന്ന് ഉറപ്പിച്ച് പറയാൻ പറ്റില്ല. കാരണം, ഇവർ യുഎസ്ഏ പ്രദേശങ്ങളിൽ ആണ് വിറ്റഴിക്കപ്പെട്ടിരുന്നതെങ്കിൽ, വെറും 50 വർഷങ്ങൾക്കുള്ളിൽ നല്ല ഇങ്ഗ്ളിഷ് സംസാരിക്കുന്ന യുഎസ് പൗരന്മാരായിത്തീരുമായിരുന്നു.

എന്നാൽ British West African Squadron രക്ഷിച്ച അടിമകൾ അവരുടെ ഭീകരമായ സാമൂഹിക അന്തരീക്ഷത്തിലേക്കാണ് മിക്കവാറും തിരിച്ചുപോയത്.

ആഫ്രിക്കൻ സമൂഹങ്ങളിലെ ഭീകരാവസ്ഥ ശരിക്കും മനസ്സിലാകണമെങ്കിൽ, അവിടങ്ങളിൽ ഉള്ള പ്രാദേശിക ഭാഷകളിലെ ഭീകരങ്ങളായ കോഡുകളെക്കുറിച്ച്

ബോധവാന്മാരിയിരിക്കേണം. എന്നാൽ പൊതുവെ പറഞ്ഞാൽ, ഈ കാര്യത്തെക്കുറിച്ച് ഇന്നുള്ള ഇങ്ഗ്ളിഷുകാർക്ക് യാതോരു വിവരവും ഇല്ലതന്നെ.

ചരിത്രമെഴുത്തിലും, സാമൂഹിക ശാസ്ത്രങ്ങളിലും (Social Science) രാഷ്ട്രതന്ത്രത്തിലും (Political Science), മനശാസ്ത്രത്തിലും (Psychology) മറ്റും മറ്റും, ഈ കാര്യത്തെക്കുറിച്ച് സൂചനകൾ കാണാനാവുമോ എന്ന് തീർത്തും പറയാനാവില്ല.

യൂഎസ്ഏയിൽ ഇങ്ഗ്ളിഷ് നിർബന്ധപൂർവ്വം പഠിച്ച് അടിമത്തത്തിലും വർണ്ണവിവേചനത്തിലും പെട്ട് ഉഴലുന്ന കാപ്പിരികളുടെ ചിത്രമാണ് താഴെ.



☝ Go to Main contents

ഇവർക്ക് ഇന്നും പരാതികളെ ഉള്ളു:

കഴിഞ്ഞപേജിൽ നൽകിയത്, ആഫ്രിക്കയിലെ സ്വതന്ത്ര ജനതയുടെ ചിത്രമാണ്. അടിമ വ്യാപാരികൾ പിടികൂടിയപ്പോൾ.

## 12. ആരെ അകറ്റിനിർത്തേണം

നേരത്തെ സൂചിപ്പിച്ച James Scurryയുടെ കഥയിൽ നിന്നും മറ്റ്ചില കാര്യങ്ങൾകൂടി പറയുവാനുണ്ട്.

അത് അയിത്തത്തെക്കുറിച്ചാണ്.

മുൻകാലങ്ങളിൽ ബ്രാഹ്മണരോട് നായന്മാർ പ്രത്യക്ഷമായിത്തന്നെ ബഹുമാനം നൽകുമായിരുന്നു. ബ്രാഹ്മണരെ നായന്മാർ ബഹുമാനിച്ചില്ലെങ്കിൽ പ്രശ്നമാണ്.

കോൺസ്റ്റബ്ൾ, ഐപിഎസ് കാരെ 'നീ' എന്ന് സംബോധന ചെയ്യുന്നത് പോലെയും, 'അവൻ', 'അവൾ' എന്ന് പരാമർശിക്കുന്നതും പോലെയാണ് ഇത്.

അങ്ങിനെയുള്ള നായന്മാർ പ്രശ്നക്കാരും അപ്രിയരും അറപ്പുളവാക്കുന്നവരും ആകും. അടുപ്പിക്കാൻ കൊള്ളില്ല.

എന്നാൽ, സാധാരണ ഗതിയിൽ നായന്മാർ ഇതിന് മുതിരില്ല. കാരണം, ഇതിന് മുതിരുന്നത്, അവർക്ക് സാമൂഹികമായി ഉന്നമനം നൽകുന്ന സാമൂഹിക ഘടനക്ക് മഴുവെക്കുന്ന പരിപാടിയാകും.

എന്നാൽ, ജാതി വ്യവസ്ഥയിൽ താഴോട്ടുള്ളവർക്ക് ഈ വ്യവസ്ഥ നിലനിർത്താൻ അത്രകണ്ട് താൽപ്പര്യം ഉണ്ടാവില്ല. അവർ അവസരം ലഭിച്ചാൽ, 'ബഹുമാനം' പിൻവലിക്കും.

ഇങ്ങിനെയുള്ള താഴ്ന്ന ജാതിക്കാരെ അകറ്റി നിർത്തുക തന്നെ വേണം എന്ന് ഫ്യൂഡൽ ഭാഷാ-കോഡുകൾ അനുശാസിക്കുന്നു. അവരെ കായികമായും മാനസികമായും തളർത്തിയിരിക്കേണം.

മറ്റൊന്ന്, ഫ്യൂഡൽ ഭാഷകളിൽ ഉള്ള ബഹുമാനം എന്ന സങ്കൽപ്പത്തിന് തത്തുല്യമായ ഒരു പദപ്രയോഗം കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ (pristine-ENGLISH) ഇല്ലതന്നെ. ഇങ്ഗ്ളിഷിലെ 'Respect' എന്ന പദപ്രയോഗവും ഫ്യൂഡൽ ഭാഷകളിലെ ബഹുമാനവും തമ്മിൽ വളരെ കുറച്ച് മാത്രമെ ബന്ധമുള്ളു. ഫ്യൂഡൽ ഭാഷകളിലെ ബഹുമാനം ഭയപ്പെടുത്തിയും, ഭീഷണിയുടെ നിഴലിലും, കായിക ശക്തി പ്രകടിപ്പിച്ചും, മറ്റും നിർബന്ധപൂർവ്വം പിടിച്ചുവാങ്ങുന്ന അടിയാളത്തഭാവമാണ്.

ഇങ്ഗ്ളിഷിലെ 'Respect' എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത്, മനസ്സിൽ തോന്നുന്ന ഒരു ലളിതവും, ലോലവും, ദിവ്യവുമായ ഒരു

അനുഭൂതിയാണ്. ഇത് നൽകുന്ന ആൾക്ക് യാതോരുവിധ അടിയാളത്തഭാവവും വേണ്ടതന്നെ.

## 13. മനോവിഭ്രാന്തി ഉളവാക്കുന്ന വാക്ക്-കോഡുകൾ

ഫ്യൂഡൽ ഭാഷകളുടെ വിവിധതരം സവിശേഷതകളെക്കുറിച്ച് ആയിരക്കണക്കിന് കാര്യങ്ങൾ പറയാവുന്നതാണ്. കാരണം, അവയിലെ വാക്ക് കോഡുകൾ ഈ ഭാഷകൾ സംസാരിക്കുന്നവരുടെ ഓരോ വാക്കിലും പ്രവർത്തിക്കും.

ഇവയെക്കുറിച്ച് പിന്നീട് അവസരോചിതമായി സൂചിപ്പിക്കാം.

എന്നാൽ ഇവയെന്താണ് എന്നതിനെക്കുറിച്ച് ചില ചെറിയ ഉദാഹരണങ്ങൾ ഇവിടെ നൽകാം.

ഏറ്റവും ആദ്യം ഇവിടെ സൂചിപ്പിക്കുന്നത്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവരിൽ പൊതുവെ കണ്ടുവരുന്ന വിവിധവും വൈരുധ്യപൂർണ്ണവുമായ വ്യക്തിത്വ ഭാവങ്ങൾ ആണ്.

ഒരേ വ്യക്തിയെ അയാളെക്കാൾ സാമൂഹികമോ മറ്റോ ആയ രീതിയിൽ ഉയർന്ന ആൾ, 'നീ', 'നിങ്ങൾ', 'സാർ'/'മാഡം' എന്ന് സംബോധന

ചെയ്യുന്നതിന് അനുസൃതമായി ആ ആളുടെ വ്യക്തിത്തവും വളരെ വ്യക്തമായിത്തന്നെ മാറും.

ഇതേ വ്യക്തിയെത്തന്നെ അയാളെക്കാൾ സാമൂഹികമോ മറ്റോ ആയ രീതിയിൽ താഴ്ന്ന ഒരു വ്യക്തി 'നീ', 'നിങ്ങൾ', 'സാർ'/'മാഡം' എന്ന് സംബോധന ചെയ്യുന്നതിന് അനുസൃതമായും ആ ആളുടെ വ്യക്തിത്വത്തിൽ വ്യതിചലനം സംഭവിക്കും.

മുകളിൽ ചെറുതായി സൂചിപ്പിച്ച ഉദാഹരണങ്ങൾ പ്രകാരം ആ വ്യക്തിക്ക് ആറുതരം വ്യക്തിത്വ ഭാവങ്ങൾ ഉണ്ടാവാം.

ഒരാളോട് മാന്യമായി പെരുമാറുക, ഞെട്ടിച്ച് സംസാരിക്കുക, പരിഹസിച്ച് സംസാരിക്കുക, തരംതാഴ്ത്തി സംസാരിക്കുക, പുകഴ്ത്തി സംസാരിക്കുക, കളവില്ലാതെ സംസാരിക്കുക, കളവ് ചേർത്ത് സംസാരിക്കുക, സമയകൃത്യതപാലിക്കുക, സമയകൃത്യതപാലിക്കാതിരിക്കുക, വാക്ക് പാലിക്കുക, വാക്ക് പാലിക്കാതിരിക്കുക തുടങ്ങിയ ഓരോ മനോഭാവവും ഈ മുകളിൽ സൂചിപ്പിച്ച ആപേക്ഷികമായ വാക്ക്-കോഡ് നിലവാരത്തെ ആശ്രയിച്ചായിരിക്കും ഇരിക്കുക.

ശരിക്കും പറഞ്ഞാൽ, എല്ലാവരും 'സാറ്' എന്ന് സംബോധന ചെയ്യുകൊണ്ടിരിക്കുന്ന ഒരാളെ പെട്ടെന്ന് ആൾക്കൂട്ടത്തിൽ നിന്നും ഒരു വ്യക്തി 'നിങ്ങൾ' എന്ന് സംബോധന ചെയ്താൽ, മനശ്ശാസ്ത്രം എന്ന വിഡ്ഢി ശാസ്ത്രത്തിൽ 'schizophrenia' എന്ന് വിളിക്കുന്ന മനോരോഗത്തിന്റെ പല ലക്ഷണങ്ങളും ചെറുതായോ കാര്യമായിത്തന്നെയോ പ്രകോപിപ്പിക്കപ്പെട്ടേക്കാം.

ഇതിന്റെ ഏറ്റവും വ്യക്തമായ ഉദാഹരണം, കേരളത്തിൽ ഏതെങ്കിലും പോലീസ് സ്റ്റേഷനിൽ പോയി അവിടുള്ള ജീവനക്കാരിൽ ആരെയെങ്കിലും ഒരു 'സാധാരണ' പൗരൻ, 'നിങ്ങൾ' എന്ന് സംബോധന ചെയ്താൽ, (പ്രത്യേകിച്ചും ഇൻസ്പെക്ടറെ), ആ ജീവനക്കാരന് മനോനില നഷ്ടപ്പെടാനുള്ള സാധ്യത വളരെ കൂടുതലാണ്. ആഗതന്റെ മുഖത്ത് അടിവീഴാനുള്ള സാധ്യത തള്ളിക്കളയാവുന്നതല്ല.

സർക്കാർ ഓഫിസുകളിൽ പോയി അവിടെയുള്ള ജീവനക്കാരനെ ഒരു 'സാധാരണ' പൗരൻ, 'നിങ്ങൾ' എന്ന് സംബോധന ചെയ്താൽ, അസഭ്യവർഷവും അടിയും കിട്ടുകയില്ലെങ്കിലും, കിട്ടാനുള്ള ഔദ്യോഗിക കടലാസുകൾ കിട്ടാൻ ചിലപ്പോൾ പ്രയാസം വന്നേക്കും. കാരണം, ജീവനക്കാരന്

അതികഠിനമായ വ്യക്തിവിരോധം വന്നുപെട്ടിട്ടുണ്ടാവും. മനസ്സിൽ ഒരു തരം വിഷം കയറിയ അവസ്ഥയായിരിക്കും.

ഇവിടെ ഈ വക മാനസിക വിക്ഷോഭങ്ങൾ സൃഷ്ടിക്കുന്നത് ഭാഷാ കോഡുകളാണ്. വ്യക്തിയെ കുറ്റം പറഞ്ഞിട്ട് കാര്യമില്ല.

ഈ വക നിരീക്ഷണങ്ങൾ ഇങ്ഗ്ളിഷ് പോലുള്ള ഒരു നിരപ്പുള്ള ഭാഷാ മനോഭാവത്തിൽ നിന്നും നോക്കിയാലാണ് വളരെ വ്യക്തമായി കാണാനാവുക.

Go to Main contents

## 14. കപട മനോഭാവത്തിന്റെ കോഡുകൾ

ഫ്യൂഡൽ ഭാഷയുടെ പ്രവർത്തന രീതിയെക്കുറിച്ച് പ്രതിഫലിക്കുന്ന മറ്റൊരു ഉദാഹരണം നൽകാം.

ചതിക്കുക എന്നുള്ളത് ഒരു വ്യക്തിയുടെ സ്വഭാവഗുണത്തിനേക്കാൾ ഏറെ ഭാഷാ കോഡിന്റെ നിർബന്ധപൂർവ്വമായുള്ള പ്രവർത്തനം ആവാം. ഫ്യൂഡൽ ഭാഷകളിൽ ഈ വക കാര്യങ്ങൾ പലപ്പോഴും ഒരു നിത്യചര്യയായി കോഡ് ചെയ്യപ്പെട്ടിരിക്കും.

ഏറ്റവും ചെറിയ ഒരു ഉദാഹരണം നൽകാം.

പൊതുവെ കൈയിൽ ഒരുങ്ങാത്ത സാമൂഹിക നിലവാരമോ ഔദ്യോഗിക പദവിയോ പ്രായമോ സാമ്പത്തിക നിലവാരമോ ഉള്ള ഒരാളെ അയാളുടെ മുന്നിൽ വച്ച് പരാമർശിക്കുമ്പോൾ, ബഹുമാനപൂർവ്വമായുള്ള വാക്കുകൾ, ചെറിയൊരു അടിയാളഭാവത്തോടൊപ്പം ഉപയോഗിക്കേണ്ടിവരും. ഇത് ചെയ്യില്ലായെങ്കിൽ, പ്രത്യക്ഷമായ് അപമാനിക്കലും തരംതാഴ്ത്തലും, സാമൂഹികമായോ തൊഴിൽ നിലവാരപരമായോ അച്ചടക്കലംഘനവും ആയേക്കാം.

ഇങ്ങിനെ ബഹുമാനപൂർവ്വമായുള്ള വാക്കുകൾ ഉപയോഗിക്കുന്നത് നല്ലതായി മനസ്സിലാക്കപ്പെടും.

എന്നാൽ പലപ്പോഴും ഇങ്ങിനെ ചെയ്യുന്നതിൽ ഉളാവകുന്ന ആപേക്ഷികമായ തരംതാഴത്തപ്പെടലും അടിയാളത്തഭാവവും പലർക്കും ഒരു സുഖമുള്ള മാനസികാവസ്ഥ നൽകില്ല. ഇതിന് പ്രിതിവിധിയെന്നോണം, ബഹുമാനിക്കപ്പെടുന്ന ആളുടെ സാന്നിദ്ധ്യം ഇല്ലാത്ത ഇടങ്ങളിൽ വച്ച് അയാളെ പരാമർശിക്കുമ്പോൾ, നേരത്തെ ബഹുമാനം നൽകിയ ആൾത്തന്നെ അയാളെ തരംതാഴ്ത്തിയും ബഹുമാനം ഇല്ലാത്ത വാക്കുകളാൽ പരാമർശിച്ചും സംസാരിക്കും.

ഉദാഹരണത്തിന്, അദ്ദേഹം, സാറ്, അവര് (ഓര് /ഓല്), ചേട്ടൻ, ചേച്ചി, മാഡം/മേഢം തുടങ്ങിയ പദങ്ങളാൽ പരാമർശിച്ച ആളെത്തന്നെ അയാൾ, അവൻ (ഓൻ), അവൾ (ഓള്) തുടങ്ങിയ വാക്കുകളാൽ പരസ്യമായിത്തന്നെ ഈ ആൾ പരാമർശിക്കും.

ഈ തരം വാക്ക് കോഡുകളുടെ ആന്ദോളനം അനുഭവപ്പെടുന്നത് പലപ്പോഴും ശക്തമായ അധികാര പദവിയും, ശിക്ഷിക്കാനുള്ള കഴിവും കുറയുന്നവരും, എന്നാൽ ഏതെങ്കിലും വിധേനെ

അയാളുടെ മുന്നിൽവച്ച് ബഹുമാനം നൽകപ്പെടേണ്ട ആളുകളും ആണ്.

ഈ രീതിയിലുള്ള ഒരു നെറികേട് ഇങ്ഗ്ലിഷ് പോലുള്ള ഒരു പരന്ന കോഡുകളുള്ള ഭാഷകളിൽ നടപ്പിൽ വരുത്താൻ കാര്യമായിത്തന്നെ പദ്ധതിയിട്ടാലെ നടപ്പുള്ളു. ഫ്യൂഡൽ ഭാഷകളിൽ ഇത് ആരും കാര്യമായിത്തന്നെ കരുതിക്കൂട്ടാതെ തന്നെ നടപ്പിൽ വരുത്താൻ ആവും.

ഇത്യാദി കോഡ് പ്രയോഗങ്ങളും, അതുപോലുള്ള നിസ്സാരം എന്ന് പരിഗണിക്കാവുന്ന പലതും ഈ ദക്ഷിണ ഏഷ്യൻ ഉപഭൂഖണ്ഡ സാമൂഹിക ആശയവിനിമയ ലോകത്തിൽ പടർന്ന് കിടപ്പുണ്ട്. ഇവ ഈ പ്രദേശത്തിലെ ചരിത്രഗതിയെ കാര്യമായി സ്വാധീനിച്ചിട്ടുണ്ട്.

## 15. ആത്മാഭിമാനവും മറിച്ചിടാനുള്ള വെപ്രാളവും

ഫ്യൂഡൽ ഭാഷാ കോഡുകൾ പ്രകോപിപ്പിക്കുന്ന ചതിക്കാനുള്ള വാസനയുമായി ബന്ധപ്പെട്ട മറ്റൊരു ഉദാഹരണം നൽകാം.

ഇങ്ഗ്ളിഷിൽ പൊതുവായി ഉപദേശിക്കപ്പെടാറുള്ള ഒരു വ്യാപാര നിർവ്വഹണ തന്ത്രമാണ് ഡെലിഗേഷൻ (delegation of power) അഥവാ അധികാരം പങ്കിട്ടുകൊടുക്കൽ. ഇതിന്റെ രീതിയെന്തെന്നാൽ, വ്യാപാരത്തിലെ കീഴ്ജീവനക്കാർക്ക് കാര്യമായ വ്യാപാരവിവരവും, കാര്യങ്ങൾ സ്വന്തമായി നടത്തിക്കൊണ്ടുപോകാനുള്ള അധികാരങ്ങളും നൽകുക എന്നതാണ്.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ സംസാരിക്കുന്ന സാമൂഹികാന്തരീക്ഷത്തിൽ ഇത് വളരെ അപകടം പിടിച്ച ഒരു പദ്ധതിയും തനിവിഡ്ഢിത്തവും ആയേക്കാം.

ഇതിന് പിന്നിൽ ഫ്യൂഡൽ ഭാഷാ കോഡുകൾ നാനാവിധ വെപ്രാളങ്ങൾ മനുഷ്യമനസ്സിൽ സൃഷ്ടിക്കും.

വ്യാപാരം വലുതും, അതിന് വേണ്ടുന്ന സമ്പത്ത് വളരെയും മറ്റും ആകുമ്പോൾ, കീഴ്ജീവനക്കാർ വ്യാപാരം സ്വന്തമായി തുടങ്ങുവാൻ യത്നിക്കില്ല. സർക്കാർ ക്ളാർക്കിന് തനിക്ക് മുകളിലുള്ള ഐഏഎസ് ഓഫിസറെ മറിച്ചിട്ട്, ഐഏഎസ് ഓഫിസർ ആകാൻ പറ്റില്ല എന്ന കണക്കെ ഇതിന് ആരും തുനിയില്ല.

എന്നാൽ സാധ്യമായി തോന്നുന്ന ഇടത്ത് കീഴ്ജീവനക്കാരനിൽ അതിനുള്ള പ്രകോപനങ്ങൾ ഫ്യൂഡൽ ഭാഷാ കോഡുകൾ നൽകിയേക്കാം. ഇതിൽ ആ വ്യക്തിയെ മാത്രം കുറ്റം പറഞ്ഞിട്ട് കാര്യമില്ല.

ഇതിലേക്ക് നയിക്കുന്ന മാനസിക സോഫ്ട്‌വേർ യന്ത്ര സംവിധാനം ഇപ്രകാരം ആകാം.

കീഴ്ജീവക്കാരൻ പലപ്പോഴും 'അവനും', 'നീയും', വെറും പേരും മറ്റുമാണ് മലയാളം, തമിഴ് തുടങ്ങിയ ഭാഷകളിൽ. ചിലപ്പോൾ 'പയ്യനും' ആവാം. തമിഴിൽ തമ്പി. (മലബാറിയിൽ, 'ഇഞ്ഞ്', 'ഓൻ' തുടങ്ങിയ പദങ്ങൾ. ചിലപ്പോൾ 'ചെക്കനു'മാകാം.) ചിലപ്പോൾ 'എടാ' എന്നോ 'എടേ' എന്നോ ഉള്ള വിളിവിശേഷത്തിൽപ്പെടുന്ന ആളുമായിരിക്കും.

മുതൽ ഉടമ 'അദ്ദേഹവും', 'അവരും', 'സാറും', 'ചേട്ടനും' മറ്റുമാണ്, വ്യാപാരത്തിലും പുറംലോകത്തിലും.

മുതലുടമയുടെ ഭാര്യയ്ക്കും മക്കൾക്കും ഇതിന്റെ പ്രഭാവം വാക്ക് കോഡുകളിൽ ലഭിച്ച് കൊണ്ടിരിക്കും. ഭാര്യ 'അദ്ദേഹത്തിന്റെ' ഭാര്യയാണ്, 'അവരാണ്' അല്ലെങ്കിൽ 'മാഡമാണ്', അതുമല്ലെങ്കിൽ 'ചേച്ചി'യാണ്.

മക്കൾ 'അദ്ദേഹത്തിന്റെ' മക്കളാണ്.

ഇതിന്റെയെല്ലാം സൗകുമാര്യത മറ്റ് ജനങ്ങളുടെ സാമൂഹികമായ പല പെരുമാറ്റങ്ങളിലും അനുഭവിച്ച് അവർക്ക് സുഖം ലഭിക്കും.

അതേ സമയം കീഴ്ജീവനക്കാരന്റെ ഭാര്യ 'അവന്റെ' ('ഓന്റെ') ഭാര്യയാണ്. 'അവളാണ്' (ഓളാണ്), വെറും പേരാണ്, 'നീ'യാണ് (ഇഞ്ഞിയാണ്). മുതൽ ഉടമയുടെ ഭാര്യയുടെ മുന്നിൽ എഴുന്നേറ്റു നൽക്കേണ്ട ആളാണ്. മുതലുടമയേയും ഭാര്യയേയും എല്ലാ സംഭാഷണങ്ങളിലും, സ്വയം താണ്, വാക്ക് കോഡുകളിൽ ഉയർത്തിപ്പിടിക്കേണ്ട ആളാണ്. ചിലപ്പോൾ പലരും 'എടീ' എന്ന സവിശേഷമായ വിളിയാലും നിർവ്വചിക്കപ്പെടുന്ന ആളാണ്.

പലരും ഇത്രത്തോളം സങ്കീർണ്ണമായി ചിന്തിക്കില്ലെങ്കിലും, മനസ്സിൽ ഇതിന്റെയെല്ലാം അലയടി ഒരു നിഴൽപോലെ കിടക്കും. കീഴ്ജീവനക്കാരന്റെ മകൻ 'അവന്റെ' (ഓന്റെ) മകനാണ്. മുതലുടമയുടെ മക്കളുമായി താരതമ്യം ചെയ്യപ്പെടുമ്പോൾ, അവർ 'അദ്ദേഹത്തിന്റെ' മകനും, ഇക്കൂട്ടർ 'അവന്റെ' മകനും.

ഇത് വെറും സ്വന്തം തൊഴിലുടമയുമായുള്ള താരതമ്യമായി ഒതുങ്ങി നിൽക്കില്ല. മറിച്ച് മറ്റെല്ലാ തൊഴിലുടമകളുടേയും ഭാര്യമാരുടേയും മക്കളുടേയും കാര്യത്തിലും ഇത് കീഴ്ജീവനക്കാരന്റെ മക്കൾക്ക് ബാധകമാണ്.

കീഴ്ജീവനക്കാരനും അയാളുടെ ഭാര്യയും മക്കളും മാനസിക അഭിമാനം വളരെ കുറവുള്ളവരാണെങ്കിൽ വലിയ പ്രശ്നമില്ല. കാരണം, അവർക്ക് ലഭിക്കുന്നതോ ലഭിക്കാത്തതോ ആയ സാമൂഹിക നിലവാരത്തിൽ അവർക്ക് കാര്യമായ വേവലാതി ഉണ്ടാവില്ല.

എന്നാൽ ഇക്കൂട്ടരിൽ ആർക്കെങ്കിലും ചെറുതായുള്ള ഒരു ആത്മാഭിമാനം (self-esteem) ഉണ്ടെങ്കിൽ പ്രശ്നമാണ്.

കീഴ്ജീവനക്കാരൻ തന്റെ മുതലുടമയോട് എത്രതന്നെ കൂറുള്ള ആളാണെങ്കിലും, ഒന്നുകിൽ സ്വന്തം മനസ്സ്, അല്ലെങ്കിൽ അയാളുടെ ഭാര്യയുടെയോ മക്കളുടേയോ മനസ്സ്, സ്വന്തം തൊഴിലുടമയെ മറിച്ചിടാനും, സ്വന്തമായി വളരാനും ഉത്തേജനം നൽകിക്കൊണ്ടിരിക്കും.

എന്നാൽ പലപ്പോഴും, കീഴ് ജീവനക്കാരന്, താൻ തൊഴിൽചെയ്യുന്ന വ്യാപാരത്തിനെക്കുറിച്ചുള്ള വിവരം മാത്രമേ അനുഭവ ജ്ഞാനമായി ഉണ്ടാവുള്ളു.

സ്വന്തം വ്യപാര വിവരങ്ങളും അധികാരങ്ങളും കീഴ്ജീവനക്കാരന് നൽകിയ മുതൽ ഉടമക്കാണ് ഇത് പ്രശ്നമായി വരിക.

ഈ ഒരു മാനസിക താന്തോന്നിത്തം ദക്ഷിണ ഏഷ്യൻ ഉപഭൂഖണ്ഡ ചരിത്രഗതിയെ, പലപ്പോഴും സ്വന്തമായോ, അല്ലെങ്കിൽ ഇതുപോലുള്ള മറ്റ് ചില ഭാഷാ കോഡുകളോടൊപ്പമോ, കാര്യമായിത്തന്നെ സ്വാധീനിച്ചിട്ടുണ്ട്.

-------

NOTE: ഇത്യാദി ആശയങ്ങളിൽ കീഴെവരുന്നവർ നല്ലവെരെന്നും മുകളിൽവരുന്നവർ

ചൂഷകരെന്നും മറ്റും വിശേഷിപ്പിക്കുന്നതിൽ അർത്ഥമില്ല. കാരണം രണ്ട് കൂട്ടരും ഒരേ ഭാഷാകോഡുകളിൽ ആപേക്ഷികമായി വ്യത്യസ്ത നിലവാരങ്ങളിൽ നിലകൊള്ളുന്നവർ മാത്രമാണ്.

END OF NOTE

## 16. ഇരുത്തേണ്ടടിടത്ത് ഇരുത്തേണം എന്നതിന്റെ കോഡുകൾ

ഫ്യൂഡൽ ഭാഷകളുടെ ഏതാനും ചില സവിശേഷതകൾ ചൂണ്ടിക്കാണിക്കാം. ഇതിൽ ഒന്ന് ഇങ്ഗ്ളിഷ് കൊളോണിയൽ ഭരണകാലത്ത്, ഇങ്ഗ്ളിഷുകരിൽപെട്ട പലരും കണ്ട് അത്ഭുതപ്പെട്ട ഒരു കാര്യമായിരുന്നു.

ഈ ഉപഭൂഖണ്ഡത്തിൽ ജന്മികളും, ഭൂവുടമകളും, മറ്റ് സാമൂഹിക അധിപന്മാരും, അവരുടെ കീഴിൽ താഴ്ന്ന നിലവാരത്തിലായി നിർവ്വചിക്കപ്പെടുന്ന തൊഴിലുകൾ ചെയ്യുന്നവരോട് കഠിനമായാണ് പെരുമാറിയിരുന്നുത്. പ്രത്യേകിച്ചും കായികമായി അദ്ധ്വാനിക്കുന്ന, അടിമയെപ്പോലുള്ളവരോട്.

പലപ്പോഴും അവർക്ക് മതിയായ ആഹാരം നൽകാതെയും, വീടിന് പുറത്തായി വെറും നിലത്ത് കാര്യമായ പുതപ്പും മറ്റും നൽകാതെയും മറ്റും അവർക്ക് കഴിയേണ്ടി വന്നു. ഇങ്ഗ്ളിഷ് ഭാഷാന്തരീക്ഷത്തിൽ നിന്നും നോക്കിയാൽ, തികച്ചും പരുക്കാനും മൃഗീയവുമായ പെരുമാറ്റം.

എന്നാൽ ഈ രീതിയിൽ കഷ്ടപ്പാട് അനുഭവിക്കുന്നവരിൽ, അവരുടെ ജന്മിയോടും, ഭൂവുടമയോടും, മറ്റും യതോരു വിരോധമോ,

എതിർപ്പോ വന്ന് കണ്ടില്ല. മറിച്ച് അവരോട് കൂടുതൽ ആദരവാണ് ഇങ്ങിനെ കഷ്ടപ്പെടുന്നവർ നൽകിയത്.

ഇതിന്റെ പിന്നിൽ പ്രവർത്തിച്ചിരുന്ന പ്രാദേശിക ഭാഷയിലെ വാക്ക്-കോഡുകളെക്കുറിച്ച് ഇങ്ഗ്ളിഷുകർക്ക് യാതോരു വിവരവും ഉണ്ടായിരുന്നതായി കണുന്നില്ല.

Impolite (മര്യാദയില്ലാതെ) ആയി പെരുമാറുന്നവരോട് കൂടുതൽ ആദരവും വിനയവും നൽകുക എന്നുള്ളത് ഇങ്ഗ്ളിഷിൽ മനസ്സിലാക്കാൻ പറ്റാത്ത ഒരു വികാരമാണ്.

എന്നാൽ ഇങ്ങിനെയാണ് ഉപഭൂഖണ്ഡത്തിലെ മിക്ക ഫ്യൂഡൽ ഭാഷകളിലും കോഡ് ചെയ്യപ്പെട്ടിട്ടുള്ളത്.

കീഴെ പെട്ടിരിക്കുന്നവരോട് കഠിനമായിത്തന്നെ പെരുമാറണം. അല്ലെങ്കിൽ അവർക്ക് ബഹുമാനം കുറയും. നിലത്ത് ഇരുത്തേണ്ടവനെ നിലത്ത് തന്നെ ഇരുത്തേണം. അതേ സമയം ബഹുമാനിക്കപ്പെടേണ്ട ആൾക്ക് കൂടുതൽ കൂടുതൽ സൗകര്യങ്ങളും ആദരവുകളും നൽകേണം.

താഴ്ന്ന വാക്കുകളാൽ നിർവ്വചിക്കപ്പെടുന്നവർക്ക് വളരാനുള്ള അവസരം നൽകിയാൽ, മുകളിൽ ഇരിക്കുന്ന ആളുകൾക്ക് ലഭിച്ചിരുന്ന ബഹുമാനം നഷ്ടമാകും.

വളരെ കുനിഞ്ഞും തൊഴുതും അടിയാളത്തം പ്രകടിപ്പിച്ചും ബന്ധപ്പെട്ടിരുന്നവർക്ക് അവരുടെ സാമൂഹികവും കുടുംബപരവും തൊഴിൽപരവും ആയുള്ള നിലവാരത്തിന് അതീതമായുള്ള ഐശ്വര്യം വന്നുപെട്ടാൽ, പിന്നീടങ്ങോട്ട് അവരിൽ ബഹുമാനവും തൊഴലും ഉയർന്ന വാക്കുകൾ നൽകേണ്ടുന്ന ആവശ്യവും അടിയളത്തഭാവവും ഇല്ലാതെ വരും.

ഇതിനാൽത്തന്നെ താഴെയുള്ളവർ ഉയരാനുള്ള യാതൊരു പഴുതും മുകളിൽ ഉള്ളവർ നൽകില്ല. മാത്രവുമല്ല, ഇങ്ങിനെ താഴെനിലവാരത്തിൽ കുടുങ്ങി നിൽക്കുമ്പോൾ, അവർ നൽകുക സ്നേഹാദരങ്ങളാണ്. വളർന്നാൽ നൽകുക പുച്ഛമാണ്.

ഈ വാക്ക്-കോഡ് പ്രവർത്തനത്തിൽനിന്നും നേരിട്ട് ആവിർഭവിക്കുന്ന ഒരു പ്രതിഭാസമാണ് 'പീക്കിരി' എന്നുള്ളത്. ഇതിനെക്കുറിച്ച് അടുത്ത എഴുത്തിൽ ആവാം.

## 17. പീക്കിരിത്തരത്തിന്റെ മാനസിക കോഡുകൾ

'പീക്കിരി', 'അൽപ്പൻ' തുടങ്ങിയ വാക്കുകൾക്ക് തത്തുല്യമായ ഇങ്ഗ്ളിഷ് പദങ്ങൾ ഉണ്ടോ എന്ന് എനിക്ക് അറിയില്ല. ആലോചിച്ചിട്ട് ഇങ്ങിനെയുള്ള പദങ്ങൾ കണ്ടെത്താൻ പറ്റിയില്ല. ഇതിന് അടുത്തുള്ള അർത്ഥങ്ങൾ വരുത്താൻ പറ്റുന്ന വാക്കുകൾ ഉണ്ടെങ്കിലും, മലയാളത്തിൽ ഈ വാക്കുകൾ പ്രതിനിധീകരിക്കുന്ന വ്യക്തിത്വങ്ങളെ നിർവ്വചിക്കാനാവുന്ന വാക്കുകൾ ഇങ്ഗ്ളിഷിൽ ഇല്ലാ എന്നാണ് തോന്നുന്നത്. തീർത്ത് പറയാൻ മാത്രം ഗഹനമായി ഇക്കാര്യം പഠനത്തിന് വിധേയമാക്കിയിട്ടില്ല.

(ഇങ്ഗ്ളിഷിൽ 'over-smart' എന്നൊരു പദം 'അൽപ്പൻ' എന്നതിന് അടുത്തായി ഉപയോഗിച്ച് കാണുന്നുണ്ട് എന്നാൽ ആ പദം ഇങ്ഗ്ളിഷ് നിഘണ്ടുവിൽ ഇല്ലാ എന്നാണ് തോന്നുന്നത്. ഈ വാക്ക് മലയാളത്തിലെ 'അൽപ്പൻ' എന്ന വാക്കിനെ ഉൾക്കൊള്ളാൻ പര്യാപ്തമല്ല. അതേ പോലെതന്നെ 'small guy acting too big' എന്ന വാക്കുകൾ 'പീക്കിരി' എന്ന വാക്കിനെ നിർവ്വചിക്കുന്ന രീതിയിൽ ഉപയോഗിക്കാമെങ്കിലും, അതും അപര്യാപ്തമാണ്.)

ഈ വാക്കുകൾ ഫ്യൂഡൽ ഭാഷകളിലെ ഉച്ചനീചത്വ കോഡുകൾ പലവിധേനെ സൃഷ്ടിക്കുന്ന മനുഷ്യവ്യക്തിത്വങ്ങളാണ് എന്നാണ് തോന്നുന്നത്.

ഇവിടെ ഇപ്പോൾ 'പീക്കിരി' എന്ന വാക്ക് എടുക്കാം.

പലപ്പോഴും പലകാരണത്താൽ, മനുഷ്യാത്മാവിന് അർഹതപ്പെട്ട വ്യക്തിത്വം ഭാഷാ കോഡുകളിലൂടെ മറ്റുള്ളവർ നൽകാതിരുന്നാൽ ഉളവാകുന്ന വ്യക്തിത്വമാവാം 'പീക്കിരി' എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത്.

തന്നെപ്പോലുള്ള മറ്റുള്ളവർക്ക് വാക്ക്-കോഡുകളിൽ ലഭിക്കുന്ന ബഹുമാനം ലഭിക്കാതിരിക്കുന്ന ആളുകളാണ് ഈ 'പീക്കിരി' വ്യക്തിത്വം പ്രദർശിപ്പിക്കുക. സാധാരണയായി, മലയാളവും, തമിഴും, മലബാറിയും മറ്റും തരംതാണതായി നിർവ്വചിക്കുന്ന തൊഴിലുകളിൽപ്പെട്ടവരാണ് ഈ വ്യക്തിത്വത്തിന് അടിമപ്പെടുക. എന്നാൽ വാസ്തവത്തിൽ ഈ ഭാഷകൾ സംസാരിക്കുന്ന ആളുകളിൽ, എല്ലാ തൊഴിൽ നിലവാരത്തിലും, 'പീക്കിരി' വ്യക്തിത്വം കാണാവുന്നതാണ്.

കുറച്ചുംകൂടി തെളിച്ചു പറയുകയാണെങ്കിൽ, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന നല്ലൊരു

ശതമാനം ആളുകൾക്കും ഒരു വേദിയിൽ അല്ലെങ്കിൽ മറ്റൊരു വേദിയിൽ 'പീക്കിരി' വ്യക്തിത്വം ഉണ്ടാവാം. ഇതിന് ഒഴിവായിനിൽക്കുന്നവർ ഫ്യൂഡൽ ഭാഷയിൽ എല്ലാ വേദിയിലും ബഹുമാനം മാത്രം ലഭിക്കുന്നവരാണ്.

പൊതുവായിപ്പറയുകയാണെങ്കിൽ 'പീക്കിരി' വ്യക്തിത്വം പ്രദർശിപ്പിക്കുന്ന അവസരത്തിൽ, ആളുകൾ കിട്ടുന്ന അവസരങ്ങളിലെല്ലാം 'ഓവർസ്മാർട്ടാകാൻ' ശ്രമിക്കും.

തൊഴിൽപരമായി ജനങ്ങൾ പൊടുന്നനെ താരതമ്യരീതിയിൽ 'നീ' ('ഇഞ്ഞി'), 'അവൻ' ('ഓൻ'), 'പയ്യൻ' ('ചെക്കൻ'), 'ലവൻ', 'ഒരുത്തൻ' തുടങ്ങിയ പദപ്രയോഗങ്ങളിൽ പതിക്കുന്നവർക്ക് പലപ്പോഴും ആവശ്യമായി വരുന്ന ഒരു വ്യക്തിത്വം ആണ് ഇത്. ഇതിൽ അവരെ കുറ്റം പറയാൻ ആവില്ലതന്നെ. കാരണം, എല്ലാവരേയും എല്ലാറ്റിനേയും പൊതിയുന്നതും, ആവരണം ചെയ്യുന്നതുമായ പൈശാചിക ഭാഷാ കോഡുകളിൽ എല്ലാവരും അകപ്പെട്ടിരിക്കുകയാണ്. അതിനുള്ളിലെ വാക്ക്-കോഡുകൾ സൃഷ്ടിക്കുന്ന മാനസിക ഭാവങ്ങളിൽ നിന്നും വേറിട്ടുനിൽക്കുക എന്നത് അത്ര എളുപ്പമല്ല.

മറ്റ് രീതിയിൽ സാമൂഹികമായി ഭാഷാ കോഡുകളിൽ തരംതാണ് നിൽക്കുന്ന അവസരത്തിൽ, എങ്ങിനെയെങ്കിലും മറ്റുള്ളവരെ കടത്തിവെട്ടിയും, മറികടന്നും, പലവിധ കായിക ശേഷികൾ പ്രദർശ്ശിപ്പിച്ചും, പൊങ്ങച്ചം പറഞ്ഞും, വലിയ ബന്ധങ്ങൾ സൂചിപ്പിച്ചും മറ്റും മുകളിൽ പിടിച്ചുകേറുക എന്ന് വേണമെങ്കിൽ ഈ കൂട്ടരുടെ പെരുമാറ്റത്തെ വിലയിരുത്താം.

എന്നാൽ, മനുഷ്യ ജീവന്റെ സോഫ്ട്വേർ കോഡുകളുമായി (Software codes of life) കോർത്തിണങ്ങിക്കിടക്കുന്ന യാഥാർത്ഥ്യത്തിന്റെ കോഡുകളിൽ (Codes of reality) ഈ പ്രതിഭാസത്തിന് വ്യക്തമായ പരിവേഷം ഉണ്ട്. ഇതിനെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാൻ ആവില്ല.

വാഹനം ഓടിക്കുന്നവരിൽ 'പീക്കിരി'ക്കൂട്ടരെ പെട്ടെന്ന് തിരിച്ചറിയാൻ ആകും.

അനാവശ്യമായും മറ്റുള്ളവരെ അസ്വാസ്ഥ്യപ്പെടുത്തുന്നതുമായ രീതിയിൽ ഹോൺ അടിക്കുക, വീരസാഹസികത കാട്ടുന്ന രീതിയിൽ ഡ്രൈവ് ചെയ്യുക, മറ്റ് വാഹനങ്ങൾ ഡ്രൈവ് ചെയ്യുന്നവരെ ശല്യം ചെയ്യുന്ന രീതിയിലും, അവരുടെ സഞ്ചാരത്തിന് തടസ്സം

നൽകിയും വാഹനം ഓടിക്കുക എന്നിവ ഈ കൂട്ടരുടെ വ്യക്തമായ പെരുമാറ്റമാണ്.

അതെ സമയം, സർക്കാർ ഓഫിസുകളിൽ വ്യക്തിത്വം കുറഞ്ഞ തൊഴിൽ സ്ഥാനങ്ങളിൽ പെടുന്നവർ, ഓഫിസിലേക്ക് എന്തെങ്കിലും കാര്യത്തിനായി വരുന്ന ആളെ സാങ്കേതികതകൾ പറഞ്ഞും അലോസരപ്പെടുത്തിയും വെറുതെയിട്ട് നടത്തിപ്പിക്കുക എന്നത് മറ്റൊരു മേഖലയിലെ പീക്കിരികളാണ്.

## 18. പരുക്കൻ പ്രതികരണത്തിന്റെ കോഡുകൾ

പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ ചെറിയ തൊഴിൽ സ്ഥാനങ്ങളായി നിർവ്വചിക്കപ്പെടുന്ന തൊഴിലുകളിൽപ്പെടുന്നവരോട് മാന്യമായി ഇടപെടുമ്പോൾ, ഞെട്ടിച്ച് സംസാരിക്കുക, കുരക്കുന്ന രീതിയിൽ പ്രതികരിക്കുക, മുരളുക, ചോദ്യങ്ങൾക്ക് മറുചോദ്യം ഉത്തരമായി നൽകുക എന്നിവ മറ്റ് ചിലരിലെ 'പീക്കിരിത്തര'മാവാം.

സാധാരണ സംസാരം തന്നെ ഒരുതരം സാമൂഹിക യുദ്ധരംഗത്തിന്റെ കോഡുകളുള്ളതാണ്. 'പോർവിളി' എന്നത് പ്രാകൃത യുദ്ധരംഗത്തിന്റെ ഒരു അവിഭാജ്യ ഘടകമാണ്. അട്ടഹാസങ്ങളും, ബഹളങ്ങളും മറ്റും വെച്ച് പ്രതിയോഗിയെ വിരട്ടുക. ഇതാണ്, 'പീക്കിരിത്തത്തിന്' പിന്നിലുള്ള ഭൗതികമായ ചേതോവികാരം എന്ന് തോന്നുന്നു.

ഇതിന്റെ പിന്നിൽ പ്രവർത്തിക്കുന്ന പൊതുവായുള്ള പ്രശ്നം ഫ്യൂഡൽ ഭാഷകളിലെ ആശയവിനിമയം മിക്കവാറും തമ്മിൽതമ്മിൽ കുത്തിക്കുത്തികൊണ്ടുള്ളതാണ് എന്നതാണ്.

ഇങ്ങിനെ ചെപ്പടി വിദ്യകളിലൂടെ മറികടക്കാൻ ശ്രമിക്കുന്നവരുമായി ബന്ധപ്പെടുന്നതുമായി

ബന്ധപ്പെട്ട് ഒരു പ്രത്യേക സാമൂഹിക സംവിധാനം തന്നെ ഈ ഉപഭൂഖണ്ഡത്തിൽ ഉണ്ട്. അതായത്, ഇക്കൂട്ടരുമായി ഒന്നുകിൽ സംസാരിക്കുന്നത് ഒഴിവാക്കുക അല്ലെങ്കിൽ, അവരുമായി സംസാരിക്കാൻ ഒന്നുകിൽ അവരെപ്പോലുള്ളവരെയോ, അതുമല്ലെങ്കിൽ അവരെക്കാൾ തരംതാണതായി ഭാഷാകോഡുകൾ നിർവ്വചിക്കുന്നവരെയോ നിയമിക്കുക.

ഇത് തന്നെ ഒരു വലിയ അലിഖിത സാമൂഹിക പ്രത്യയശാസ്ത്രമായി വികസിച്ചുവന്നിട്ടുണ്ട്. ഈ പ്രശ്നം ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം നേരിട്ടു നിലവിൽ ഉണ്ടായിരുന്ന പ്രദേശങ്ങളിൽ ഇങ്ഗ്ളിഷ് ഭരണ കർത്താക്കൾക്ക് ചെറുതായെങ്കിലും അറിവുണ്ടായിരുന്നു എന്നും, അതിനെ കാര്യക്ഷമമമായി നേരിടാനും അതിന്റെ നിഷേധാത്മതകളെ പൂർണ്ണമായി ഉന്മൂലനം ചെയ്യാനും അവർ കരുതിക്കൂട്ടി പ്രവർത്തിച്ചിട്ടുണ്ട് എന്നും കാണുന്നു. ഇതിനെക്കുറിച്ച് പിന്നീട് സംസാരിക്കാം.

'പീക്കിരിത്തം' എന്ന പ്രതിഭാസവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള പല കോഡുകളും ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. അവയെപ്പറ്റി ഇവിടെ കൂടുതലായി പ്രതിപാദിക്കാൻ ആവില്ല.

എന്നാൽ ചെറിയൊരു ഉദാഹരണം അടുത്ത എഴുത്തിൽ നൽകാം.

ഈ 'പീക്കിരി' പ്രതിഭാസവും ഈ ദക്ഷിണ ഏഷ്യൻ ഉപഭൂഖണ്ഡത്തിന്റെ ചരിത്രത്തെ കാര്യമായിത്തന്നെ സ്വാധീനിച്ചിട്ടുണ്ട്.

## 19. വ്യക്തമല്ലാത്ത വ്യക്തിത്തം

ഈ എഴുത്തിൽ യാതോരുവിധ കടിച്ചാൽ പൊട്ടാത്ത സാങ്കേതിക പദങ്ങളും, അഗാധ പാണ്ഡിത്യത്തിന്റെ സൂചന നൽകുന്ന ഗഹനം എന്ന് കരുതിക്കൂട്ടി സൂചനയും അവകാശവാദവും നൽകുന്ന കാര്യങ്ങളും ഇല്ലാ എന്നാണ് പറയാനുള്ളത്.

ആശയങ്ങൾ വിശദീകരിക്കാനായി ഉപയോഗിക്കുന്ന ഉദാഹരണങ്ങളും ചിത്രീകരണങ്ങളും മറ്റും പലപ്പോഴും സാമൂഹിക നിത്യ ജീവിതത്തിൽ നിന്നും ഒപ്പിയെടുക്കുന്നവ തന്നെയാണ്.

മനുഷ്യനെ 'പീക്കിരി' പ്രകൃതത്തിലേക്ക് നയിക്കുന്ന ഭാഷാ കോഡുകളുടെ പ്രവർത്തനം ഒരു ഉദാഹരണത്തിലൂടെ ചിത്രീകരിക്കാനാണ് ഇനി ശ്രമിക്കുന്നത്.

ഈ എഴുത്തുകാരൻ 1980കളിൽ തിരുവനന്തപുരത്ത് പഠിക്കുന്ന കാലത്തിന് തൊട്ടു പിന്നാലെയായി കൂടെ പഠിച്ചവർ പലരും മലബാറിലേക്ക് സർക്കാർ /ബാങ്ക് ജോലികിട്ടി വന്നിരുന്നു.

അന്ന് മലബാറിൽ മലയാളം ഔപചാരിക വിദ്യാഭ്യാസം കിട്ടിയവരിൽ പടർന്നിരുന്നെങ്കിലും, ഈ പാതയിലൂടെ കടന്നുവരാത്തവർ മലബാറി ഭാഷയുടെ പലവിധ വകഭേദങ്ങൾ തന്നെയാണ് സംസാരിച്ചിരുന്നത്.

തിരുവിതാംകൂറിൽ നിന്നും വന്നവർക്ക് അന്ന് ഏറ്റവും കൂടുതൽ അത്ഭുതമായിരുന്നത് മലബാറിൽ ജനങ്ങൾ ഉദ്യോഗസ്ഥരെ 'നിങ്ങൾ' എന്ന് സംബോധന ചെയ്യാനും മാത്രം ധൈര്യം കാട്ടുന്നു എന്നുള്ളതായിരുന്നു. ഈ സംഗതിയെക്കുറിച്ച് അവർക്ക് ഗഹനമായ വിവരം ഇല്ലായിരുന്നു. മലബാറിയിൽ 'നിങ്ങൾ' എന്നും 'ഇങ്ങൾ' എന്നും രണ്ട് പദ ഭേദങ്ങൾ ഉള്ളത് പലപ്പോഴും ശ്രദ്ധിക്കപ്പെട്ടിരുന്നില്ല.

സ്വകാര്യ ബസ് ജീവനക്കാർ പോലീസുകരേയും പോലീസ് ഇൻസ്പെടറേയും മറ്റും 'നിങ്ങൾ' എന്ന് സംബോധന ചെയ്യുന്നത് ഒരു മലയാളിക്ക് വിശ്വസിക്കാൻ പോലും പറ്റാത്ത കാര്യമായിരുന്നു.

ഇതുമായി ബന്ധപ്പെട്ട് പലകാര്യങ്ങളും പറയുവാനുണ്ട്. കാരണം, യാഥാർത്ഥ്യം പൊടുന്നനെ കാണുന്ന ഉദാഹരണങ്ങളിൽ ഒതുങ്ങിനിൽക്കുന്നതല്ല. കാര്യങ്ങൾ വളരെ

സങ്കീർണ്ണമാണ്. അതിലേക്ക് ഇപ്പോൾ കടക്കാൻ ആവില്ല.

മലബാറിലെ സ്വകാര്യ ബസ് ജീവനക്കാർക്ക് തിരുവിതാംകൂറിലെ വാണിജ്യ വാഹന ഡ്രൈവർമാരെ അപേക്ഷിച്ച്, കുറച്ച് ഉയർന്ന വ്യക്തിത്വം ആണ് ഉള്ളത് എന്ന ഒരു തോന്നൽ വന്നു. തിരുവിതാംകൂറിൽ അന്നു പല ഉൾപ്രദേശങ്ങളിലും സ്വകാര്യ ബസ്സുകൾ ഓടുന്നുണ്ടായിരുന്നു. ആ ബസ്സുകളിലെ ജീവനക്കാർക്ക് വ്യക്തിത്വം കുറവും, ആകപ്പാടെ ഒച്ചയും ബഹളവും ഞെട്ടിക്കലും ബസ്സിന്റെ ബോഡിയിൽ ഇട്ട് അടിക്കലും മറ്റും നിത്യസംഭവമായിരുന്നു.

എന്നാൽ മലബാറിൽ, സ്വകാര്യ ബസ്സുകൾക്ക് നല്ല നിലവാരവും ജീവനക്കാർക്ക് ആപേക്ഷികമായി കൂടുതൽ മെച്ചപ്പെട്ട വ്യക്തിത്വവും ഉണ്ട് എന്നൊരു തോന്നൽ മലബാറിലെ പല പട്ടണങ്ങളിലും ജോലിചെയ്യുന്ന തിരുവിതാംകൂറിൽനിന്നും വന്ന സർക്കാർ /ബാങ്ക് ജീവനക്കാർക്കും പെട്ടന്ന് അനുഭവപ്പെട്ടിരുന്നു.

(എന്നാൽ, പൊതുജനങ്ങളെക്കുറിച്ച് മറ്റ് ചില തോന്നലുകൾ ഉണ്ടായിരുന്നതിനെക്കുറിച്ച് ഇവിടെ പ്രതിപാദിക്കുന്നില്ല ഇപ്പോൾ)

ഈ വിലയിരുത്തൽ പൂർണ്ണമായും ശരിയായിരുന്നില്ല. കാരണം, മലബാറി ഭാഷ, താഴോട്ടേക്ക് കാര്യമായിത്തന്നെ മനുഷ്യവ്യക്തിത്വം അമർത്തുന്ന വാക്ക്-കോഡുകൾ ഉള്ളതാണ്.

എന്നാൽ, പൊതുവായിപ്പറഞ്ഞാൽ, മലബാറിലെ മാപ്പിളമാരും (മലബാർ മുസ്ലിംസ്) മലബാറിതന്നെയാണ് സംസാര ഭാഷയായി ഉപോഗിച്ചിരുന്നതെങ്കിലും, അവർ ഈ ഭാഷയിലെ 'ഇഞ്ഞി',' ഓൻ', 'ഓള്', തുടങ്ങിയ വാക്കുകൾ കുറച്ചുകൂടി സമത്വസൂചനാ വാക്കുകളായാണ് (പ്രാദേശിക പരിമിതികൾക്കുള്ളിൽനിന്നുകൊണ്ടുതന്നെ) ഉപയോഗിച്ചിരുന്നത്.

ഇതിനാൽത്തന്നെ ഈ വാക്കുകളുടെ പ്രഹരം മാപ്പിളമാരിൽ അധികമായുള്ള മാനസികാഘാതം സൃഷ്ടിച്ചില്ലാ എന്നാണ് തോന്നുന്നത്. വേറെയും കാരണങ്ങൾ ഉണ്ടാവാം.

ഇത്രയും പറഞ്ഞത് മറ്റൊരു കാര്യം വിശദീകരിക്കാനുള്ള പശ്ചാത്തലം ഒരുക്കാനാണ്. അത് അടുത്ത എഴുത്തിൽ നൽകാം. ...

## 20. മോശമായത് പടരുന്നു, നല്ലത് അപ്രത്യക്ഷമാകുന്നു

മലബാറിൽ മലയാളം പടർന്നതോടുകൂടി, ഭാഷാപരമായി പലമാറ്റങ്ങളും സംഭവിച്ചു. മലയാളത്തിലെ നല്ലവശങ്ങൾ മലബാറിൽ പടർന്നില്ല. മറിച്ച് അതിലെ ദോഷവശങ്ങൾ പടർന്നു.

തിരുവിതാംകൂർ പട്ടണങ്ങളിൽ മലയാളം സംസാരിക്കുന്നവരിൽ അന്ന് പൊതുവായിക്കണ്ടിട്ടുള്ള ഗുണകരമായ സംസാര രീതി, 'നീ', 'അവൻ', 'അവൾ' തുടങ്ങിയ വാക്കുകൾ, കാണുന്ന പ്രായത്തിലും മറ്റ് ഉന്നമനങ്ങളിലും കുറവുള്ളവരോട് ലക്കും ലഗാനും ഇല്ലാതെ ഉപയോഗിക്കില്ലാ എന്നുള്ളതായിരുന്നു. ഗ്രാമങ്ങളിൽ കാര്യങ്ങളിൽ വ്യത്യാസം കണ്ടേക്കാം.

സ്കൂൾ കുട്ടികളെവരെ, നേരിട്ട് പരിചയമില്ലാത്തവർ, 'നിങ്ങൾ' എന്ന് വിളിക്കുന്നത് കണ്ട അനുഭവമുണ്ട്.

ഇത് മലബാറി സംസാരിക്കുന്നവർക്ക് പലപ്പോഴും അതിശയകരമായുള്ള കാര്യമായിരുന്നു.

സ്വന്തം മകന്റെ / മകളുടെ കാര്യം പറയുമ്പോൾ, പിതാവ് 'അയാൾ' എന്ന വാക്ക് പരാമർശവാക്കായി ഉപയോഗിക്കുന്ന പതിവ് Alleppeyയിൽ കണ്ടിരുന്നു.

സ്കൂളുകളിലും കോളജുകളിലും പലപ്പോഴും അദ്ധ്യാപകർവരെ 'അവൻ', 'അവൾ' എന്ന പ്രയോഗത്തിന് പകരം 'അയാൾ' എന്ന് ഉപയോഗിക്കാൻ ശ്രമിച്ചിരുന്നു. 'നീ' എന്ന വാക്കിന് പകരം 'താൻ', 'ഇയാൾ', 'നിങ്ങൾ' തുടങ്ങിയ പ്രഹരംകുറഞ്ഞ വാക്കുകൾ ഉപയോഗിക്കുന്ന പതിവും കണ്ടിരുന്നു.

ഇവിടെ പറയാനുള്ളത് പലവിധേനെ മേൽസ്ഥാനത്ത് അല്ലാത്തവരെ മലബാറിയിൽ ചെയ്യുന്നത് പോലെ മലയാളത്തിൽ അന്ന് അമിതമായി അമർത്തിയിരുന്നില്ല.

എന്നിരുന്നാലും, പലവിധ കായികതൊഴിൽ ചെയ്യുന്നവരോടും, വാണിജ്യവാഹന തൊഴിലാളികളോടും മറ്റും മലയാളം തികച്ചും പരുക്കനായിരുന്നു. മാത്രവുമല്ല, അസഭ്യവാക്കുകൾ മലബാറിൽ വിശ്വസിക്കാൻ പോലും പറ്റാത്തവിധം തരംതാഴ്ന്ന നിലവാരത്തിലുള്ളതും ആയിരുന്നു.

അതുപോലുള്ള അസഭ്യവാക്കുകൾ മലബാറിയിൽ ലവലേശം പോലും ഇല്ലായിരുന്നു.

തിരുവിതാംകൂറിൽ പോലീസുകാർ, അവർ 'നീ' എന്നുവിളിക്കുന്നവരോട് അസഭ്യ വർഷം തന്നെ നടത്തുമായിരുന്നു.

ഇതെല്ലാം വളരെ സങ്കീർണ്ണതകൾ ഉള്ള ഒരു വിഷയമാണ്. അതിനാൽതന്നെ ഇപ്പോൾ അവ ചർച്ചയ്ക്ക് എടുക്കുന്നില്ല.

കാരണം പലവാക്കുകളേയും പറ്റിപ്പറയേണ്ടിവരും. അവ മറ്റ് വാക്കുകളിൽ എന്തെല്ലാം ചലനവും വലിവും ഉന്തലും സൃഷ്ടിക്കുന്നു എന്നു പറയേണ്ടിവരും.

## 21. മുകൾപ്പരപ്പ് മുഷിഞ്ഞതെങ്ങിനെ

മലബാറിയിൽ, മുകൾപ്പരപ്പിൽ ആശയവിനിമയം കൂടുതൽ സുഖകരമാണ്. ഏറ്റവും വലിയ ബഹുമാനം നൽകുന്ന സംബോധനാ വാക്ക് (YOU) 'നിങ്ങൾ'/ 'ഇങ്ങൾ' ആണ്. അതിന് മുകളിൽ പോകേണ്ടുന്ന ആവശ്യം ഇല്ലതന്നെ. കാരണം മുകളിൽ വേറെ വാക്കുകൾ ഉള്ളതായി ആർക്കും അറിയില്ല.

എന്നാൽ മലയാളം പടർന്നതോട് കൂടി, 'നിങ്ങൾ' /'ഇങ്ങൾ', ഉദ്യോഗസ്ഥരോടും അദ്ധ്യാപകരോടും തൊഴിലിൽ മേൽസ്ഥാനത്തിരിക്കുന്നവരോടും മറ്റും പറയുന്നത് അസഭ്യ വാക്കായിമാറി.

ഇത് മലബാറിലെ സാമൂഹിക ആശയവിനിമയത്തെ കൂടുതൽ വഷളാക്കി. നേരത്തെ 'ഇഞ്ഞി' (തെക്കൻ മലബാറിൽ ഇജ്ജ്') എന്ന് പോലീസുകാരൻ വിളിച്ചാൽ, തൊട്ടടുത്തുള്ള 'നിങ്ങൾ' എന്ന വാക്കാൽ തിരിച്ച് സംബോധന ചെയ്യാം. മലയാളം വന്നപ്പോൾ, ഈ' നിങ്ങൾ' പോരാതായി. 'സാറ്' എന്നും 'മാഡം' എന്നും പുതിയ രണ്ട് വാക്കുകൾ മലബാറിലേക്ക് മലയാളത്തോടൊപ്പം 'നിങ്ങളിന്' മുകളിലായി കടന്നു വന്നു.

(ഇവയ്ക്ക് ഇങ്ഗ്ളിഷിലെ HE, HIM, HIS, SHE, HER, HERS എന്നീവാക്കുകളും ആയും കാര്യമായ ബന്ധമുണ്ട്).

അപ്പോൾ പൊതുജനം താഴെ നിലയിലും സർക്കാർ ജീവനക്കാരൻ, രണ്ടാം നിലവിട്ട്, മൂന്നാം നിലയിലേക്കും ഉയർന്നു.

മലബാറിന് ചരിത്രപരമായി മറ്റൊരു പ്രത്യേകതയുണ്ട്. മലബാർ (തെക്കേ മലബാറ് + വടക്കേ മലബാറ്) ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിലായിരുന്നു. ഭരണചക്രം നടന്നിരുന്നത് പരന്ന കോഡുകളുള്ള ഇങ്ഗ്ളിഷിലായിരുന്നു. ഇത് ഉദ്യോഗസ്ഥ - പൊതുജന ആശയവിനിമയത്തിൽ ആപേക്ഷികമായി നോക്കിയാൽ കാര്യമായ മയം കൊണ്ടുവന്നിരുന്നു.

തിരുവിതാംകൂർ ഒരിക്കലും ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ വന്നിരുന്നില്ല. 1947ൽ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നതുവരെ തിരുവിതാംകൂർ സ്വതന്ത്ര രാജ്യമായാണ് കഴിഞ്ഞിരുന്നത്. ജാതിയടിസ്ഥാനത്തിലും മറ്റും തികച്ചും പ്രാകൃതമായ ഉച്ചനീചത്വങ്ങൾ ഭരണയന്ത്രത്തിൽ നിലനിന്നിരുന്നു. മുകളിലുള്ള ഭരണകർത്താക്കൾ ഇതിനെ ഇല്ലാതാക്കാൻ പരിശ്രമിച്ചിരുന്നെങ്കിലും, സാമൂഹിക ഘടനയിലും സാമൂഹിക

ആശയവിനിമയത്തിലും മാറ്റം വരുത്താൻ അവർക്ക് കഴിഞ്ഞിരുന്നില്ല.

Ref: 1. Travancore State Manual

2. NATIVE LIFE IN TRAVANCORE

അതിനാൽത്തന്നെ ഇങ്ങ്ഗ്ളിഷ് ഭാഷയുടെ മയവും വിനയവും തിരുവിതാംകൂറിലെ താഴെക്കിടയിലുള്ള സർക്കാർ 'ഓഫിസർമാർക്ക്' പരിചയിക്കാൻ ഒരിക്കലും അവസരം ലഭിച്ചിരുന്നില്ല.

ഇതുമായി ബന്ധപ്പെട്ട് അനവധി കാര്യങ്ങൾ പറയുവാനുണ്ട്. അവ അനുയോജ്യമായ അവസരങ്ങളിൽ പറയുന്നതാണ്.

ഇനി മലബാറിൽ ഒരു പ്രത്യേക തൊഴിൽ പെരുമാറ്റത്തിൽ വന്ന മാറ്റത്തെക്കുറിച്ച് സൂചിപ്പിക്കാം. അടുത്ത എഴുത്തിൽ.

.............................

NOTE 1: 'സാറ്', 'മാഡം' തുടങ്ങിയ വാക്കുകളെ മുകളിൽ സൂചിപ്പിച്ചതിനേക്കാൾ ഗഹനമായി പരിശോധിക്കാനുള്ള ആവശ്യം ഉണ്ട്. അത് ഇപ്പോൾ ചെയ്യാവുന്ന കാര്യമല്ല.

NOTE 2: ഈ പ്രക്ഷേപണം വായിക്കുന്ന ആളുകൾക്ക് ചരിത്രവിവരവും സാമൂഹിക വിവരവും മറ്റും ഉണ്ട് എന്നും പലതുംപഠിച്ചിട്ടുണ്ട് എന്നതും വാസ്തവം തന്നെയാണ്. അവ വീണ്ടും എഴുതി വായിക്കുവാനായി അയക്കുകയല്ല ഈ പ്രക്ഷേപണം കൊണ്ട് ഉദ്ദേശിക്കുന്നത്.

തികച്ചും വ്യത്യസ്തമായ കാഴ്ചപാടിലൂടെ, പലപ്പോഴും ചർച്ചക്കും പഠനത്തിനും ചിന്തയ്ക്കും വിധേയമാക്കത്തതുമായ കാര്യങ്ങൾ ആണ് ഈ എഴുത്തിൽ പ്രതിപാദിക്കാൻ ആഗ്രഹിക്കുന്നത്.

## 22. സർക്കാർ തൊഴിലാളികളും സാധാരണ തൊഴിലാളികളും

കഴിഞ്ഞ രണ്ട് പോസ്റ്റുകളും ഇന്നത്തെ മലബാറിലെ വാണിജ്യവാഹന തൊഴിലാളികളുടെ പെരുമാറ്റത്തെ ഭാഷാ കോഡുകളിൽ വന്ന മാറ്റം എങ്ങിനെ ബാധിച്ചു എന്ന് ഒരു സൂചന നൽകാനാണ്.

സ്വകാര്യ ബസ്സുകളിൽ നേരത്തെ തിരുവിതാംകൂറിൽ ഉണ്ടായിരുന്നു എന്ന് പറഞ്ഞ ബഹളമയമായ പെരുമാറ്റ രീതി മലബാറിൽ ഇന്ന് സർവ്വസാധാരണമാണ്. ഒച്ചവച്ചും, ഞെട്ടിച്ചും, ബസ്സിൽ നിന്നും ഇറങ്ങുന്നവരെ വാക്കുകൾ കൊണ്ട് പ്രഹരിച്ചും, ബസ്സിന്റെ ബോഡിയിൽ ഇട്ട് അടിച്ചും, അനാവശ്യമായി ഹോൺ അടിച്ചും മറ്റും ആണ് വ്യക്തിത്വം തിരിച്ച് പിടിക്കാൻ ബസ്സ് തൊഴിലാളികൾ ശ്രമിക്കുന്നത്.

എന്നാൽ ഇതിന് പിന്നിൽ കൂറേകൂടി വ്യാപകമായ അടിത്തറയുണ്ട്.

ഇത് വ്യക്തമാക്കാൻ, സ്വകാര്യ ബസ്സ് ജീവനക്കാരെ കെഎസ്ആർടിസി ബസ് ജീവനക്കാരുമായി താരതമ്യം ചെയ്തു നോക്കുക. പൊതുവെ പറയുകയാണെങ്കിൽ, ഇക്കൂട്ടരിൽ ജോലിസ്ഥിരത

ലഭിച്ചവർ പ്രത്യേകിച്ചും, മുകളിൽ സൂചിപ്പിച്ച പീക്കിരിപ്പെരുമാറ്റം കാഴ്ച വെക്കാറില്ല.

ഭാഷാപരമായ വ്യക്തിത്വം ഇവർക്ക് വ്യത്യസ്തമാണ്. ഇവരെ 'ഇഞ്ഞി', 'നീ', 'അവൻ' തുടങ്ങിയവാക്കുകളാൽ തരംതാഴ്ത്തുന്ന മുതലാളിമാർ ഇവർക്ക് ഇല്ല. (തൊഴിൽമേധാവികൾ ഉണ്ട് എന്നത് ശരിയാണ്). സർക്കാർ ഉദ്യോഗസ്ഥർ എന്ന നിർവ്വചനം ഉണ്ട്. ഇത് പലവിധത്തിൽ ഭാഷാകോഡുകളെ സ്വാധീനിക്കുന്നുണ്ട്.

ഇവരെ സാധാരണ പൗരൻ അവരിൽനിന്ന് ലഭിച്ച പ്രകോപനപരമായ പെരുമാറ്റത്താൽപോലും തിരിച്ച് നീ (ഇഞ്ഞി) എന്ന് സംബോധന ചെയ്യുന്നത് ഉദ്യോഗസ്ഥനെ 'നീ' എന്നു വിളിക്കുന്നതിന് തുല്യമായാണ് പരിഗണിക്കപ്പെടുക. അത് സർക്കാർ അനുവദിക്കുന്ന കാര്യമല്ല. ഇതുമായി ബന്ധപ്പെട്ട് ചരിത്രത്തിൽ ഒരു പ്രത്യേക സംഭവവികാസം തന്നെയുണ്ടായിട്ടുണ്ട്.

അത് പിന്നീട് പറയാം.

കെഎസ്ആർടിസി ഡ്രൈവറെ പോലീസുകാർ 'എടാ', 'നീ' ('ഇഞ്ഞ്'), 'അവൻ' ('ഓൻ') തുടങ്ങിയ

വാക്കുകളാൽ തരംതാഴ്ത്തുന്നത് അപൂർവ്വമായിരിക്കും.

സ്വകാര്യ ബസ് ജീവനക്കാരനെ പോലീസുകാർ 'എടാ', 'നീ' ('ഇഞ്ഞ്'), 'അവൻ' ('ഓൻ') തുടങ്ങിയവാക്കുകളിലല്ലാതെ നിർവ്വചിക്കുന്നതും അപൂർവ്വമായിരിക്കും.

സ്വകാര്യ ബസ് ജീവനക്കാരും കെഎസ്ആർടിസി ബസ് ജീവനക്കാരും തമ്മിൽ എന്തെങ്കിലും തർക്കം തെരുവിൽ വച്ചുസംഭവിച്ചാൽ, ഈ രണ്ട് കൂട്ടരോടും പോലീസ് വ്യത്യസ്ഥമായാണ് പലപ്പോഴും പെരുമാറുക. കാരണം രണ്ട് കൂട്ടരോടും വ്യത്യസ്ഥമായ ഭാഷാ കോഡുകളാണ് ഉപയോഗിക്കുക.

പൊതുജനവും പലപ്പോഴും ബസ് ജീവനക്കാരോട് തർക്കിച്ചാൽ, ഇതേ പോലെതന്നെ വിവേചനം ചെയ്താണ് സംസാരിക്കുക. കെഎസ്ആർടിസി ജീവനക്കാരോട് താരതമ്യേനെ ബഹുമാനത്തോടും, മറ്റവരോട് യാതോരുവിധ മര്യാദയുമില്ലാതെയും.

സ്വകാര്യ ബസ് ജീവനക്കാർക്ക് പലപ്പോഴും ആത്മാഭിമാനവും വ്യക്തിത്വവും തിരിച്ച് പിടിക്കാനുള്ള ഹ്രസ്വമാർഗ്ഗം മുകളിൽ സൂചിപ്പിച്ച

ഒച്ചാപ്പാടുകൾ മാത്രമാണ് ഉള്ളത്. മിക്കവർക്കും മറ്റ് യാതോരു പിൻബലവും അവരുടെ കൈയിൽ ഇല്ലതന്നെ.

## 23. താഴെക്ക് പിടിച്ച് വലിക്കുന്നതെങ്ങിനെ

കഴിഞ്ഞ പോസ്റ്റിൽ നിന്നും തുടരുന്നു......

അതേ സമയം, ഇതൊന്നും കാണിക്കാതെ തന്നെ കെഎസ്ആർടിസി ജീവനക്കാർക്ക് ആപേക്ഷികമായ നിലവാരം ഉയരത്തിൽ നിർത്താനാകും. അവരെ ഉയരത്തിൽ നിർത്തുന്ന കാര്യങ്ങൾ പിന്നണിയിൽ ഉണ്ട്.

യഥാർത്ഥത്തിൽ ഈ പെരുമാറ്റങ്ങളുടെ ആപേക്ഷികമായ വ്യത്യാസത്തിന് വളരെ ആഴമേറിയ കാര്യങ്ങൾ പിന്നിൽ പ്രവർത്തിക്കുന്നുണ്ട്. അവയെക്കുറിച്ച് പ്രതിപാദിക്കാൻ ഇവിടെ സ്ഥലപരിധി അനുവദിക്കുന്നില്ല.

എന്നാൽ ഒന്ന് രണ്ട് കാര്യങ്ങൾ ചെറുതായി സൂചിപ്പിക്കാം.

ഒന്ന്, ഈ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകളിൽ ആളുകൾ തമ്മിൽ വാക്ക് തർക്കങ്ങളിൽ, പെട്ടെന്ന് തന്നെ ഒരുപക്ഷമെങ്കിലും ഏറ്റവും താഴ്ന്ന വാക്ക് കോഡുകളിലേക്ക് സംഭാഷണത്തെ വലിച്ചിറക്കും. അതായത്, 'നീ' ('ഇഞ്ഞി'), 'എടാ',

'എടി', 'അവൻ' ('ഓൻ'), എന്താടാ, എന്താടി, അവള് (ഓള്) തുടങ്ങിയ പദങ്ങളിലേക്ക്.

ഇത് സാമൂഹികമായും, തൊഴിൽപരമായും അതേ ഭാഷയിൽ തരംതാണതായി വിശേഷിപ്പിക്കപ്പെട്ട ആൾക്ക് ഗുണം ചെയ്യുന്നതാണ്. കാരണം, ഉയർന്ന പക്ഷത്തെ തങ്ങളുടെ നിലയിലേക്ക് തരംതാഴ്ത്താൻ ഈ ഒരു സംഭാഷണം മാത്രംമതി.

ഈ മുകളിൽ പറഞ്ഞ കാര്യം വളരെ സങ്കീർണ്ണമായ ഒരു കോഡ് പ്രവർത്തനമാണ്. ചുരുങ്ങിയ വാക്കുകളിൽ പറഞ്ഞു ഫലിപ്പിക്കാൻ ആവില്ല. എന്നാൽ, ആലോചിച്ചു നോക്കുക. സ്വാകര്യ ബസ് ജീവനക്കാരും ഒരു സംഘം ചെറുപ്പക്കാരും തമ്മിൽ വാക്ക് തർക്കം വന്നാൽ, ചെറുപ്പക്കാർ വളരെ വേഗത്തിൽ ബസ് ജീവനക്കാരെ 'എടാ',' നീ' ('ഇഞ്ഞി') എന്നൊക്കെ വിളിക്കും. ബസ് ജീവനക്കാർക്ക് പ്രായം കൂടുതൽ ആണെങ്കിൽ കൂടി.

(ശരിക്കും പറഞ്ഞാൽ മിക്കവാറും ഏത് വാഗ്വാദങ്ങളിലും ഇതാണ് ഏറ്റവും സംഭാവ്യമായ സാധ്യത. ഇത് അതീവ പ്രകോപനം ഉള്ള ഒരു ദിക്കാണ്. കൊലപാതകം വരെ നടക്കാം.)

ഈ ഉപഭൂഖണ്ഡത്തിലെ ഫ്യൂഡൽ ഭാഷകളിൽ ഇന്ന്, പ്രായം ഒരു പ്രധാന ഘടകം ആണ് എന്ന് ഓർക്കുക.

രണ്ട്. ഭാഷാകോഡുകളിൽ തരംതാണതായി നിർവ്വചിക്കപ്പെട്ടിട്ടുള്ള തൊഴിലുകൾ ചെയ്യുന്നവർ, സൗമ്യമായും മാന്യമായും, വിനയത്തോടും, ബുദ്ധിപരമായും പെരുമാറിയാൽ അവർക്ക് ബഹുമതിയും, പരിഗണനയും, ബഹുമാന വാക്കുകളും ലഭിക്കില്ല. എന്നാൽ, ഭാഷാകോഡുകളിൽ ഉയർന്ന സ്ഥാനങ്ങളിൽ ഉള്ളവർ സൗമ്യമായും മാന്യമായും, വിനയത്തോടും, ബുദ്ധിപരമായും പെരുമാറിയാൽ ജനങ്ങൾ അവരെപ്പറ്റി നല്ലതേ പറയുള്ളു.

മൂന്ന്. സ്കൂൾ വിദ്യാർത്ഥികൾ എന്ന കൂട്ടരെ കെഎസ്ആർടിക്കാർക്ക് അയിത്തമാണ്. കാരണം, ഭാഷാപരമായി ഏറ്റവും അപകടകാരികളാണ് ഇക്കൂട്ടർ എന്ന് അവർ തിരിച്ചറിയുന്നു. അവരെ മുഴുവനും സ്വകാര്യ ബസ് ജീവനക്കാരുടെ മേലാണ്, വളരെ കുരുട്ടു ബുദ്ധിയോടുകൂടി, സർക്കാർ വച്ചിട്ടുള്ളത്.

വായനക്കാരന് മുകളിൽ പറഞ്ഞ കാര്യങ്ങൾ എല്ലാം കൂടി ഒന്നിച്ച് ചിന്തിക്കാൻ സമയം ഉണ്ടെങ്കിൽ പലതും സ്വന്തമായി

ചിന്തിച്ചെടുക്കാനേ ഉള്ളു. മാത്രവുമല്ല, പല വായനക്കാർക്കും മുകളിൽ പറഞ്ഞ കാര്യങ്ങൾ അറിവുള്ള കാര്യങ്ങൾതന്നെയാകാനും സാധ്യതയുണ്ട്.

ഇനിയും പലതും പറയാനാകുന്നതാണ്. എന്നാൽ ഈ വിഷയം ഇവിടെ നിർത്തുകയണ്. മറ്റ് കാര്യങ്ങളിലേക്ക് നീങ്ങുകായാണ്.

## 24. ഇങ്ഗ്ളിഷ് പഠിപ്പിക്കുന്നതിനോടുള്ള എതിർപ്പ്

ഭാഷാകോഡുകൾക്ക് സമൂഹത്തിന്റെ ഘടനയുടെ രൂപകൽപ്പനയിൽ കാര്യമായ പങ്കുണ്ട്.

ഇങ്ഗ്ളിഷ് പോലുള്ള പരന്ന ഭാഷകൾ (Planar languages) സാമൂഹിക ബന്ധങ്ങളിൽ ഒരു നിരപ്പുള്ള പ്രതീതി ഉളവാക്കും. ഈ കാര്യം കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് സംസാരിക്കുന്ന വേദികളിൽ വളരെ വ്യക്തമായിത്തന്നെ പ്രതിഫലിക്കും.

എന്നാൽ ഇത് ഈ ഭാഷ സംസാരിക്കാൻ ആവില്ലാത്തവരിൽ കാര്യമായ അങ്കലാപ്പ് സൃഷ്ടിക്കുക ചെയ്യും. കാരണം പലപ്പോഴും അവരേക്കാൾ കായിക ശേഷിയും സ്വരഗാംഭീര്യവും മറ്റ് സ്വാധീന ശക്തിയും പ്രതാപവും സാമ്പത്തിക നിലവാരവും കുറഞ്ഞവർപോലും (ചെറിയ കുട്ടികൾ പോലും) ഇങ്ഗ്ളിഷിൽ, യാതോരു ആശയവിനിമയ തടസ്സങ്ങളും ഇല്ലാതെ, സംസാരിക്കുന്നത് കാണുമ്പോൾ, അവരോട് വിരോധം വരും എന്നുള്ളതാണ് പൊതുവായുള്ള അനുഭവം.

എന്നാൽ ഈ പ്രദേശത്ത് ഇങ്ഗ്ളിഷ് സംസാരിക്കുന്നവർ ഇങ്ഗ്ളിഷുകാരല്ല. മറിച്ച്,

പ്രാദേശിക ഭാഷ അറിയുന്നവരാണ് മിക്കവരും. ഇവർ പലപ്പോഴും ഇങ്ഗ്ളിഷ് ഉപയോഗിക്കുന്നത്, പ്രാദേശിക ഫ്യൂഡൽ ഭാഷകളിലെ ഉച്ചനീചത്വ കോഡുകളെ തരണം ചെയ്ത് കാര്യങ്ങൾ സുഗമമായി പറഞ്ഞ് തീർക്കാനാണ്.

ഇത് അവർക്കുള്ള ഒരു വ്യക്തിപരമായ കഴിവല്ല. മറിച്ച് ഇങ്ഗ്ളിഷ് എന്ന അതിസുഗമമായ ആശയവിനിമയ സോഫ്ട്വേർ ഉപയോഗിക്കുമ്പോൾ ലഭിക്കുന്ന കഴിവാണ്. ഈ കഴിവ് ആർക്കും ലഭിക്കാനാവുന്നതാണ്.
എന്നാൽ ഈ നാട്ടിൽ ഇങ്ഗ്ളിഷ് പൊതുജനങ്ങൾക്ക് ലഭിക്കുന്നത് തടയാനാണ് ഇങ്ഗ്ളിഷ് അറിയുന്നവരും ശ്രമിക്കുക.

ഇതിന് പല കാരണങ്ങൾ ഉണ്ട്.

പ്രധാനമായും പ്രാദേശിക ഭാഷയിലെ ഫ്യൂഡലിസമാണ് ഇതിൽ മുഖ്യപങ്കും വഹിക്കുന്നത്.

സാമൂഹികമായോ പ്രായത്തിലോ, സാമ്പത്തികമായോ തൊഴിൽ പരമായോ കീഴെ ഉള്ളവർ ഇങ്ഗ്ളിഷ് പഠിച്ചാൽ, അവരിൽ കാലാകാലങ്ങളായുള്ള കെട്ടുകൾ അഴിയും. ഇത്

ഒരു തരം അച്ചടക്കലംഘനമായിത്തന്നെയാണ് ഇവർക്ക് മുകളിൽ ഉള്ളവർ വീക്ഷിക്കുക.

ഇങ്ഗ്ളിഷ് പഠിച്ചാൽ, മുകളിലുള്ളവർ താഴോട്ട് നീങ്ങും. കീഴിലുള്ളവർ മുകളിലേക്ക് നീങ്ങും. എന്നാൽ ആരും തന്നെ അധിക്ഷേപിക്കപ്പെടില്ല. അപമാനിക്കപ്പെടില്ല. കാരണം, ഇങ്ഗ്ളിഷിൽ മുകളിൽ ആൾ - കീഴെ ആൾ എന്ന രീതിയിൽ ഉള്ള വാക്ക് കോഡുകൾ ഇല്ല.

ഇവിടെ പൊതുജനങ്ങൾക്ക് ഇങ്ഗ്ളിഷ് പ്രാവീണ്യം ലഭിക്കരുത് എന്ന് ഏറ്റവും കൂടുതലായി വാദിക്കുന്നവർ, നന്നായി ഇങ്ഗ്ളിഷ് അറിയുന്നവർ തന്നെയാണ്. അവരുമായി പലവട്ടം സംവാദങ്ങിൽ ഇങ്ഗ്ളിഷിൽത്തന്നെ ഈ എഴുത്തുകാരൻ പങ്കെടുത്തിട്ടുണ്ട്.

സാമാന്യം നല്ല ഇങ്ഗ്ളിഷിൽത്തന്നെ, ഈ നാട്ടിൽ ഹിന്ദിയാണ് പഠിപ്പിക്കേണ്ടത്, മലയാളമാണ് പഠിപ്പിക്കേണ്ടത്, സംസ്കൃതമാണ് പഠിപ്പിക്കേണ്ടത് എന്നെല്ലാം ഇക്കൂട്ടർ യാതോരു ഉളുപ്പിമില്ലാതെ വാദിക്കുന്നു. അപ്പോൾ അവർക്ക് ഇങ്ഗ്ളിഷ് അറിയുന്നതിനെപ്പറ്റി സൂചിപ്പിച്ചാൽ, ഇങ്ഗ്ളിഷ് വെറും നിസ്സാര ഭാഷയാണ് എന്ന രീതിയിലേക്ക് സംവാദം നീങ്ങും.

വിചിത്രമെന്ന് പറയട്ടെ, സംസ്കൃത്തിന്റെയും തമിഴിന്റെയും സ്വാധീനം വളരെതുച്ഛംമാത്രമുള്ള മലബാറി പഠിക്കണം എന്ന് ഇന്ന് മലബാറിലെ ആളുകൾ ആരും തന്നെ പറഞ്ഞുകേൾക്കുന്നില്ല.

## 25. നിലവാരത്തകർച്ച നേരിടുന്ന ഇങ്ഗ്ലിഷ്

നിലവാരമുള്ള ഇങ്ഗ്ലിഷ് പഠനം ഈ എഴുത്തുകാരൻ പണ്ടൊരിക്കൽ വളരെ പരിമിതമായ കാലത്തോളം കണ്ടറിയുകയും ചെറുതായി അനുഭവിച്ചറിയുകയും ചെയ്തിട്ടുണ്ട്. ഇതിൽനിന്നും മനസ്സിലാക്കാൻ പറ്റിയത്, ഇന്ന് ഇവിടുള്ള മിക്ക സർക്കാർ സ്കൂളുകളിലും ഇങ്ഗ്ലിഷ് എന്ന പേരിൽ പഠിപ്പിക്കുന്നത്, നിലവാരം കുറഞ്ഞ മറ്റെന്തിന്റെയോ വിലകുറഞ്ഞ ഇങ്ഗ്ലിഷ് പരിഭാഷമാത്രമാണ്, എന്നാണ്. ഇതിനെ ഇങ്ഗ്ലിഷ് എന്ന് വിളിക്കുന്നത് ഒരു മോശമായ കാര്യമാണ്.

അതേ സമയം ഈ അടുത്തുള്ള പ്രദേശങ്ങളിലെ ഇങ്ഗ്ലിഷ് മീഡിയം സ്കൂളുകളിലും പഠിപ്പിക്കുന്നത്, പണ്ട് ഈ എഴുത്തുകാരൻ ചെറിയൊരു കാലത്തോളം കണ്ടിരുന്ന നിലവാരമുള്ള ഇങ്ഗ്ലിഷിന്റെ അടുത്തു വരില്ല, ഗുണനിലവാരത്തിൽ.

ഇവിടെ ഉദ്ദേശിച്ചത്ത് ഇങ്ഗ്ലിഷ് പദങ്ങളുടെ ഉച്ചാരണ ശുദ്ധിയും ശൈലീ ഗാംഭീര്യവും അല്ല. മറിച്ച്, വിക്റ്റോറിഎൻ കാലഘട്ട (Victorian-Age) ഇങ്ഗ്ലിഷ് സംസ്ക്കാരം എന്ന് പൊതുവെ പറയപ്പെടുന്നതും, എന്നാൽ ഇങ്ഗ്ളണ്ടിൽ

കാലാകാലങ്ങളായി നിലനിന്നിരുന്നതുമായ അതിലോലവും മൃദുലവും ആശയവിനിമയത്തിൽ മനുഷ്യനെ കോഴിക്കാട്ടമാക്കാത്തതുമായ കലർപ്പ് പുരളാത്ത ഇങ്ഗ്ലിഷ് (pristine-English) സംസ്ക്കാരം ഉറഞ്ഞ് കൂടിനിൽക്കുന്ന ഇങ്ഗ്ലിഷ് ക്ളാസിക്കൽ എഴുത്തുകളെക്കുറിച്ചാണ് (English Classical Literature) ഇവിടെ സൂചിപ്പിച്ചത്.

(ഷെയ്ക്ക്സ്പ്പിയറുടെ യൂറോപ്യൻ രാജവംശങ്ങളുടെ കഥകൾ പറയുന്ന നാടകങ്ങൾ ഇതിൽ പെടില്ല.)

ഇന്ന് ഇതുമായി പുലബന്ധമില്ലാത്തവർ ഇങ്ഗ്ലിഷിൽ ബിരുദവും ബിരുദാനന്തര ബിരുദവും ഡോക്ട്രെയ്റ്റും മറ്റും എടുത്ത്, നാട്ടിൽ ഇങ്ഗ്ലിഷ് എന്നും പറഞ്ഞ് മറ്റെന്തോ വിതരണംചെയ്യുന്നു. എന്നിട്ട് ഈ വിഡ്ഢിസത്വത്തെ ചൂണ്ടി കാണിച്ച്, ഇത് എന്തിന് കൊള്ളും എന്ന് ചോദിക്കുന്നു. എന്ന് വാദിക്കുന്നു.

ശരിയാണ്. ഇവർ ഇങ്ഗ്ലിഷ് എന്ന പേരിൽ നൽകുന്നത് ഒരു തരം തോന്യാസ ഭാഷയാണ്. ഇങ്ഗ്ളണ്ടിൽ ഉണ്ടായിരുന്ന pristine-English അല്ല.

വികലമായ വാക്യപ്രയോഗങ്ങളും ആഭാസ വാക്കുകളും മറ്റും മറ്റ് ഭാഷകളിൽ നിന്നും കാര്യമായി ഇന്ന് ഇങ്ഗ്ളിഷിൽ നിറച്ചിട്ടുണ്ട്. ആർക്കും എന്തും പറയാം എന്നരീതിയിൽ ആക്കിയിട്ടുണ്ട് ഇങ്ഗ്ളിഷിനെ. മാത്രവുമല്ല, ഓരോ ഭാഷക്കാരും അവരവരുടെ പ്രാദേശിക ഭാഷയിലെ സാമൂഹികാന്തരീക്ഷങ്ങൾ ഇങ്ഗ്ളിഷിൽ നിറച്ച് ആ ഭാഷയെ പോഷിപ്പിക്കുന്നു എന്നും അവകാശപ്പെടുന്നു. എന്നാൽ ഇവർ യഥാർത്ഥത്തിൽ കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ വികലപ്പെടുത്തുകയാണ് ചെയ്യുന്നത്.

ഇത് തടയാൻ ആർക്കും അധികാരം ഇല്ലാ എന്നാണ് ഇവരുടെ ഭാവം.

അതേ സമയം ഇങ്ഗ്ളിഷ് ഭാഷയുടെ ഉടമസ്ഥർ എന്നു പറയാനാവുന്ന ഇങ്ഗ്ളണ്ടിലെ ജനതക്ക് പുറത്തുനിന്നും അവരുടെ ഭാഷയിലേക്ക് കയറിക്കൂടുന്ന ഭീമത്സങ്ങളായ കോഡുകളെക്കുറിച്ച് കാര്യമായ വിവരവും ധാരണയും ഇല്ലാ എന്നുള്ളതും വാസ്തവമാണ്.

## 26. വിരസമായ ഇങ്ഗ്ളിഷ് പഠനത്തിന്റെ ഉത്തരവാദിതം

ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന്റെ നിലവാരത്തെക്കുറിച്ച് സൂചിപ്പിച്ച് തുടങ്ങിപ്പോയതിനാൽ, അത് മുഴുവിപ്പിക്കേണ്ടിയിരിക്കുന്നു.

ഇങ്ഗ്ളിഷ് വിദ്യാഭ്യാസം പൊതുവായിപ്പറഞ്ഞാൽ, നിലവാരം കുറവാണ് എന്നുള്ളതിന് ഏറ്റവും എളുപ്പത്തിൽ കുറ്റം ചുമത്തപ്പെടാവുന്നവർ അദ്ധ്യാപകരാണ്. എന്നാൽ ഇങ്ങിനെ ചെയ്യുമ്പോൾ യഥാർത്ഥത്തിൽ ഇതിൽ പൊടുന്നനെ ആരുടേയെങ്കിലും മേൽ ആരോപണം കൊണ്ടുവെക്കുകമാത്രമാണ് ചെയ്യപ്പെടുന്നത്.

ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന്റെ നിലവാരത്തകർച്ചയിൽ ഏറ്റവും കുറച്ച് ഉത്തരവാദിതം മാത്രമെ അദ്ധ്യാപകർക്കുള്ളു. പല അദ്ധ്യാപകർക്കും ഇങ്ഗ്ളിഷിൽ പ്രാവീണ്യം പോരാ എന്നുള്ളത് അല്ലാ യഥാർത്ഥ പ്രശ്നം. മറിച്ച് പ്രശ്നമായിട്ടുള്ളത്, വിദ്യാഭ്യാസ നയരൂപീകരണ ഇടങ്ങളിൽ ഇങ്ഗ്ളിഷ് പ്രചരണം നിരുത്സാഹപ്പെടുത്തേണം എന്നുള്ള അലിഖിതമായ നയമാണ് ഉള്ളത് എന്നുള്ളതാണ്.

വിസ്മയം ജനിപ്പിക്കുമാറുള്ള വൻ ആകർഷകത്വമുള്ള ഇങ്ഗ്ളിഷ് പാഠഭാഗങ്ങൾ എന്താണ് എന്ന് വിദ്യാഭ്യാസ നയം നടപ്പിലാക്കുന്നവരിൽ പലർക്കും അറിവില്ലാ എന്നാണ് തോന്നുന്നത്. മാത്രവുമല്ല, അത്യാകർഷകമായ പുസ്തക രൂപകൽപ്പനയും നടക്കുന്നില്ല എന്നുള്ളതും വാസ്തവമാണ്.

അദ്ധ്യാപകർക്ക് പഠിപ്പിക്കാനായി നൽകുന്ന ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങൾ അതീവ വിരസവും, ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിലെ മനോഹരങ്ങളായ വസ്ത്തുക്കളുടെ അഭാവം ഉള്ളതുമാണ് ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിൽ നിന്നും പലപ്പോഴും പഠിക്കാനായി തിരഞ്ഞെടുക്കുന്നവ കടിച്ചാൽ പൊട്ടാത്തതരത്തിലുള്ളതുമാണ്.

ഇങ്ഗ്ളിഷ് പഠനത്തിന്റെ ഉദ്ദ്യേശ്യം എന്താണ് എന്ന് പോലും നയം സൃഷ്ടിക്കുന്നവർക്ക് അറിവില്ലാ എന്നാണ് തോന്നുന്നത്.

മിക്ക സ്വകാര്യ ഇങ്ഗ്ളിഷ് മീഡിയം സ്കൂളുകളിലും ലഭ്യമായിരിക്കുന്ന ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങൾ, ഘനഗാംഭീര്യമുള്ളവയാണ് എന്ന് തോന്നാമെങ്കിലും, പലതും വെറും

കച്ചവടക്കണ്ണുമാത്രം വെച്ചുകൊണ്ട് രൂപകൽപ്പന ചെയ്യപ്പെട്ടിട്ടുള്ളവയാണ് എന്നാണ് തോന്നുന്നത്.

ഈ എഴുത്തുകാരൻ പണ്ടൊരിക്കൽ കുറച്ചു നാൾ ഡെൽഹിൽ ഉണ്ടായിരുന്നപ്പോൾ, പാഠപുസ്തക വ്യവസായവുമായി ചെറിയ തോതിൽ ബന്ധപ്പെടാൻ അവസരം ലഭിച്ചിരുന്നു. കോടാനുകോടി രൂപയുടെ പാഠപുസ്തക വ്യവസായം ഒരു വൻ സാമ്പത്തിക ലക്ഷ്യമുള്ളതാണ്. അതിൽ പടവെട്ടി പൊങ്ങിവരുന്നവർ ഗുണമേന്മയുള്ള ഉത്പന്നങ്ങളിലൂടെയല്ല വളരുന്നത്. മറിച്ച് വിപുലമായ മാർക്കറ്റിങ്ങ് സംവിധാനങ്ങൾ സൗകര്യപ്പെടുത്തിയാണ്.

ഇതുമായി ബന്ധപ്പെട്ട പല രഹസ്യങ്ങളും ഉണ്ട്. എന്നാൽ അവ ഇവിടെ കുറിച്ചിടാൻ താൽപ്പര്യപ്പെടുന്നില്ല.

ഇങ്ഗ്ലിഷ് വിദ്യാഭ്യാസം അദ്ധ്യാപകർ നല്ല നിലവാരത്തിൽ എത്തിക്കണമെങ്കിൽ, ആദ്യം അങ്ങിനെയുള്ള ഒരു പദ്ധതിക്ക് പ്രോത്സാഹനം നൽകുന്ന ഒരു അന്തരീക്ഷം വിദ്യാഭ്യാസ നയത്തിൽ ഉണ്ടായിരിക്കേണം.

അതില്ലതന്നെ.

നയം രചിക്കുന്നവർക്ക് ഗുണമേന്മയുള്ള ഇങ്ഗ്ളിഷിനെക്കുറിച്ച് ബോധം ഉണ്ടായിരിക്കേണം. അതും ഇല്ലാ എന്നാണ് തോന്നുന്നത്.

എന്നാൽ ഇവരുടെ അടുത്ത് എത്തിയാൽ, അവർക്ക് നൽകപ്പെട്ടിട്ടുള്ള വിരസമായ വിദ്യാഭ്യാസത്തെയും അവർക്ക് നൽകപ്പെട്ടിട്ടുള്ള നിർദ്ദേശത്തെയും കുറ്റംപറയേണ്ടിവരും.

അവിടെ നിന്നും ആരോപണം മുകളിലേക്ക് പോകേണ്ടിവരും. ഇങ്ങിനെ ഇതിന്റെ ഉത്തരവാദിത്വം കണ്ടെത്താൻ മുകളിലോട്ട് പലതട്ടുകൾ നീങ്ങിയാൽ, അവസാനം യഥാർത്ഥ ഉത്തരവാദിത്വം ആരോപിക്കപ്പെടേണ്ടുന്ന യഥാർത്ഥ കേന്ദ്രത്തിൽ ചെന്നെത്തും.

അത് ഏതാണ് എന്ന് പിന്നീട് ഒരിക്കൽ സൂചിപ്പിക്കാം.

## 27. നിലവിട്ടുള്ള കാര്യക്ഷമത

ഭാഷാ കോഡുകൾക്ക് സാമൂഹിക ഘടനയെ രൂപകൽപ്പന ചെയ്യുന്നതിൽ കാര്യമായ പങ്കുണ്ട് എന്ന് നേരത്തെ പ്രസ്താവിച്ചിരുന്നു. മാത്രവുമല്ല, കലർപ്പില്ലാത്ത ഇങ്ഗ്ളിഷിന്റെ സ്വഭാവ വിശേഷണത്തെക്കുറിച്ചും ചെറുതായി. പ്രതിപാദിച്ചുകഴിഞ്ഞു.

ഈ എഴുത്തിലെ പതിനഞ്ചാം അദ്ധ്യായത്തിൽ, ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന കീഴ്ജീവനക്കാർക്ക് കഴിവുംവിവരവും മറ്റും നൽകിയാലുള്ള ഭവിഷ്യത്തിനെക്കുറിച്ച് പ്രതിപാദിച്ചിരുന്നു.
ഈ കാര്യം ഈ ഉപദ്വീപിലെ സാമൂഹിക ഘടനയെ മാത്രമല്ല മറിച്ച് ചരിത്രത്തെത്തന്നെ കാര്യമായി ബാധിച്ചിട്ടുണ്ട്.

പൊതുവായി പറയുകയാണെങ്കിൽ, ഇങ്ഗ്ളിഷുകാരിൽ വ്യക്തിപരമായ കഴിവുകളിൽ ഏറ്റക്കുറച്ചിലുകൾ, താരതമ്യേന തുച്ഛമായിരിക്കും. വ്യക്തിയുടെ കഴിവല്ല, മറിച്ച് പലപ്പോഴും ഇങ്ഗ്ളിഷ് ജനങ്ങൾക്ക് മൊത്തമായുള്ള സ്വഭാവഗുണമാണ് അവരുടെ സംവിധാനങ്ങളിലെ കാര്യക്ഷമത നിലനിർത്തുക. ഈ കാര്യം അവർക്ക് പോലും അറിവില്ല എന്നാണ് തോന്നുന്നത്.

അതേ സമയം, ഈ ദക്ഷിണ ഏഷ്യൻ ഉപദ്വീപിലും, മറ്റ് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ഇടങ്ങളിലും കാര്യങ്ങൾ വേറെരീതിയിലാണ്. ആളുടെ പദവിക്ക് അനുസരിച്ച് ആ ആളുടെ കഴിവിൽ കാര്യമായ വ്യത്യാസംതന്നെ വരും. ആ വ്യക്തിയുടെ ശരീരഘടനയിൽ അതിന്റെ സ്വാധീനം കാണാനുമാവും.

ഉദാഹരണം:

നല്ലവണം കാര്യങ്ങൾ ചെയ്തുതീർക്കാനും, കാര്യഗൗരവത്തോടുകൂടി സംവിധാനങ്ങളെ നിർവ്വഹണം ചെയ്യാനും പറ്റുന്ന ആൾ. എന്നാൽ വ്യാപാര സംഘടനയിൽ ചെറിയ തൊഴിലിൽപദവിയിൽപെട്ട ആൾ. ഈ ആളെ ഏതെങ്കിലും സങ്കീർണ്ണമായ ഒരു പ്രശ്നം തീർക്കാൻ അയച്ചാൽ, പലപ്പോഴും കാര്യങ്ങൾ കൂടുതൽ വഷളാവുകയാണ് സംഭവിക്കുക.

കാരണം, ഈ ആളുടെ തൊഴിൽ പദവിക്കനുസൃമായെ, മറ്റുള്ളവർ ഈ ആളുമായി ആശയവിനിമയം നടത്തുള്ളു. മാത്രവുമല്ല, ഈ ആളുടെ തൊഴിൽ പദവിക്ക് അനുസൃതമല്ലാത്ത കാര്യക്ഷമത ഈ ആൾ കാണിച്ചാൽ പലർക്കും അങ്കലാപ്പും വിരോധവും വെറുപ്പം വരും. ഇതും

ഭാഷാ കോഡുകളിൽ ആലേഖനം ചെയ്യപ്പെട്ട കാര്യമാണ്.

അതേ സമയം കാര്യക്ഷമതയും കഴിവും വിവരവും ഉള്ള ആളെ വ്യാപാരത്തിൽ മുകളിൽ സ്ഥാപിച്ചാലും പ്രശ്നമാണ്. കാരണം, അധികം താമസിയാതെ അയാൾത്തന്നെ ഈ വ്യാപാരത്തിന് ഒരു ഭീഷണിയാകും.

## 28. അമിത വിധേയത്വവും സാമൂഹിക വളർച്ചയും

പൊതുവായി പറയുകയാണെങ്കിൽ, സ്വന്തം സ്ഥാനത്തിന് കീഴിൽ, കഴിവുള്ളവരെയോ കഴിവില്ലാത്തവരെയോ അല്ല നിയമിക്കുക.

മറിച്ച്, അമിത വിധേയത്വം, അമിത ബഹുമാനം, തുടങ്ങിയവ യഥാർത്ഥത്തിലോ, കൃത്രിമമായോ കാഴ്ചവെക്കുകയും, ഈ പെരുമാറ്റം മറ്റുള്ളവർക്ക് ഒരു മാതൃകയായി കാണിച്ചുകൊടുക്കുകയും ചെയ്യുന്നവരെയാണ് ഫ്യൂഡൽ ഭാഷാ സംവിധാനങ്ങളിൽ ഏത് സംഘടനയിലും ഉയർന്ന സ്ഥാനങ്ങളിൽ, മേലധികാരി സ്ഥാപിക്കുക.

പൊതുവായി പറഞ്ഞാൽ, ഈ ഒരു പ്രത്യയശാസ്ത്രം ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ, ഇങ്ഗ്ളിഷ് സമൂഹങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ, തികച്ചും വ്യത്യസ്തമായ ഒരു ചട്ടക്കൂടിലാണ് ആളുകളെ ഘടനപ്പെടുത്തുന്നതായാണ് കാണുക. കാരണം ഇങ്ഗ്ളിഷിൽ അമിത വിധേയത്വം എന്നുള്ളത് ഒരു വ്യക്തിത്വ ദോഷമായാണ് കാണുന്നത്. അത് ആവശ്യപ്പെടുന്ന വാക്ക് കോഡുകൾ ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ, ഏത് സംഘടനയിലും താഴോട്ടുള്ള സ്ഥാനങ്ങളിൽ

കൂടുതൽ കൂടുതൽ മുകളിലേക്ക് നോക്കി കുനിയുന്ന ആളുകളുടെ ഒരു ചട്ടകൂട് ആണ് രൂപപ്പെടുക.

മുകൾസ്ഥാനങ്ങളിൽ വരുന്നവർ താഴോട്ടേക്ക്, ഒരു അടിച്ചമർത്തുന്ന പെരുമാറ്റം കാണിക്കും. താഴെയുള്ളവർ ഇതേ പ്രകാരം കുനിയുകയും ബഹുമാനിക്കുകയും വേണം എന്ന് അവർക്കും നിർബന്ധമായിരിക്കും.

ഇത് നടപ്പാക്കിക്കിട്ടാനുള്ള പദ്ധതികൾ ആണ് ഇവർ ആവിഷ്ക്കരിക്കുക. കാര്യങ്ങൾ കാര്യക്ഷമമമായി നടപ്പാക്കണം എന്നുള്ളത് രണ്ടാംസ്ഥാനത്താണ്. കാരണം, കാര്യങ്ങളുടെ കാര്യക്ഷമതഎന്നുള്ളത് തന്നെ, മുകളിലോട്ടുള്ള വിധേയത്വവുമായി
കൂടിക്കിണഞ്ഞാണിരിക്കുന്നത്.

അമിതമായി വ്യക്തിപരമായ കഴിവും പ്രതിഭയും ഉണ്ട് എന്ന് സംശയിക്കപ്പെടുന്നവരെ ഏറ്റവും തരംതാഴ്ത്തിയാണ് സ്ഥാപിക്കുക.

ഈ ഒരു കാര്യം ഈ ഉപദ്വീപിലെ ജാതി വ്യവസ്ഥയിലും കാര്യമായ പങ്ക് വഹിച്ചിട്ടുണ്ട്. ബ്രാഹ്മണർക്ക് കീഴിലായി വന്നവരിൽ ഏറ്റവും വിധേയത്വവും, ചോദിക്കുന്നതെന്തും നൽകാനും

തയ്യാറായുള്ളവരെയാണ് ജാതി വ്യവസ്ഥയിൽ ബ്രാഹ്മണർക്ക് തൊട്ട്കീഴിലായി ഏറ്റവും ഉയരങ്ങളിൽ സ്ഥാപിക്കപ്പെട്ടത്.

എന്നാൽ, സ്വതന്ത്രമായി വിട്ടാൽ മുകൾപ്പരപ്പിൽ കയറാനുംമാത്രം വ്യക്തിപരമായ കഴിവും, അതോടൊപ്പം തന്നെ വിധേയത്വം നൽകാൻ തയ്യാറാവാത്തവരുമാണ് പലപ്പോഴും ജാതി വ്യവസ്ഥയിൽ കീഴിൽ വന്നുപെട്ടത്.

ഇങ്ങിനെ നോക്കുമ്പോൾ ഇന്ന് പുലയർ എന്നുവിളിക്കപ്പെടുന്നവർക്ക് കഴിവുകുറഞ്ഞതുകൊണ്ടല്ല അവരുടെ അധോഗതി വന്നത്, മറിച്ച് കഴിവ് കൂടിയത് കൊണ്ടോ, അല്ലെങ്കിൽ അമിത വിധേയത്വം നൽകാൻ കൂട്ടാക്കാതിരുന്നതിനാലോ ആണ് അതുസംഭവിച്ചത് എന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല.

വിചിത്രം എന്ന് പറയട്ടെ ഈ ആശ്ചര്യകരമായ വാദത്തിന് തെളിവുകളുടെ സൂചന ചരിത്രത്തിൽ അങ്ങിങ്ങായി കാണുന്നുമുണ്ട് എന്നുള്ളതാണ് വാസ്തവം. എന്നാൽ പലർക്കും ഇക്കാര്യങ്ങൾ പുറത്തുവരുന്നതിനോട് താൽപ്പര്യമില്ലാ എന്നും കാണുന്നു.

വാക്കുകളാലുള്ള ഭാരമേറിയ ചുറ്റികപ്രയോഗം ലഭിച്ചാൽ ആരും ഒന്ന് അമർന്ന് പോകും. ഇങ്ങിനെ അമർത്താതെവിട്ടാൽ അവർ തലക്ക് മുകളിൽ കയറുകയും ചെയ്യും. ഫ്യൂഡൽ ഭാഷാ സാമൂഹികാന്തരീക്ഷത്തിന്റെ പ്രവർത്തനഫലമാണ് ഇത്.

ഇതുപോലുള്ള പല സംഗതികളും ഈ പ്രദേശത്തിലെ ചരിത്രത്തിൽ ശ്രദ്ധിച്ചാൽ കണ്ടെത്താൻ പറ്റുന്നതാണ്. ഈ കാര്യങ്ങൾ പിന്നീട് പ്രതിപാദിക്കാം.

## 29. ഭാഷാപരമായ കുണ്ടും കുഴിയും

മനുഷ്യന്റെ വ്യക്തിപരമായ മിക്കാവാറും എല്ലാ പെരുമാറ്റങ്ങളെയും ഈ ഭാഷാകോഡുകൾ സ്വാധീനിച്ചിട്ടുണ്ട്.

വ്യക്തമായിപ്പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് സംസാരിക്കുന്ന ആളുകൾ ഒരു തരം മൃഗങ്ങളാണെങ്കിൽ, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർ തികച്ചും വ്യത്യസ്ഥമായ മൃഗങ്ങൾ ആണ്. ചിന്തയിലും, ആക്രമണ സ്വഭാവത്തിലും, കാരുണ്യ പ്രവർത്തനത്തിലും അങ്ങിനെ എല്ലാ വിഷയങ്ങളിലും ഈ വ്യത്യാസം കാണാനാവുന്നതാണ്.

ഉദാഹരണത്തിന്, ഒരു മനുഷ്യനോ, അല്ലെങ്കിൽ കുറേ മനുഷ്യരോ, മൃഗമോ, മൃഗങ്ങളോ, ഏതെങ്കിലും വിധേന വേദനിക്കുന്നതോ വിഷമിക്കുന്നതോ കണ്ടാൽ, രണ്ടുകൂട്ടരും പ്രതികരിക്കുന്ന രീതിയിൽത്തന്നെ കാര്യമായ വ്യത്യാസം ഉണ്ടാവും.

രണ്ട് കൂട്ടരിലും ഉളവാകുന്ന സഹതാപവും മറ്റും ഒരേ പോലുള്ളതാവാമെങ്കിലും, ഭാഷാകോഡുകൾ സമൂഹത്തിന്റെ രൂപകൽപനയിലൂടെ പ്രവർത്തിക്കുമ്പോൾ, പലപ്പോഴും ഫ്യൂഡൽ

ഭാഷകൾ സംസാരിക്കുന്നവർ മറ്റുള്ളവരുടെ പ്രശ്നങ്ങൾക്ക് വിലകൊടുക്കാൻ തയ്യാറാവില്ലാ എന്നുള്ളതാണ് വാസ്തവം. കാരണങ്ങൾ പലതുമാണ്.

ഒന്നാമതായി താൻതന്നെ പലതരം സാമൂഹികമായുള്ള ബന്ധനങ്ങളിൽ പെട്ടിരിക്കുന്ന ആളാണ്. അതേ പോലെ മറ്റുള്ളവർക്കും പല പ്രശ്നങ്ങൾ ഉണ്ട്. അത് അവർ അനുഭവിക്കട്ടെ എന്നൊരു ഭാവം.

മറ്റൊന്ന് ഒരാളെയോ ഒരു മൃഗത്തെയോ സഹായിക്കണമെന്നുണ്ടെങ്കിൽ സമൂഹത്തിൽ ഉള്ള ആശയവിനിമയത്തിൽ ഉള്ള ഉച്ചനീചത്വങ്ങൾ ആ സഹായിക്കുന്ന ആളെ പല തരത്തിലുള്ള വേദനാ ജനകമോ, തരംതാഴ്ത്തുന്നതോ ആയ അനുഭവങ്ങളിലൂടെ കടത്തിവിടാം.

ഈ വക അനുഭവങ്ങളിലൂടെ കടന്നുപോയിട്ടുള്ള പലരും ഈ കാര്യം ഈ എഴുത്തുകാരനോട് നേരിട്ട് പറഞ്ഞിട്ടുണ്ട്.

അതേ സമയം പ്രാദേശികമായി ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്നവർക്ക് ഈ വക പ്രശ്നങ്ങൾ ഇല്ലതന്നെ. അവർ പലരുടേയും കഷ്ടപ്പാടുകൾ

കാണുമ്പോൾ ഇടപെടാനും അവരെ സഹായിക്കാനും മറ്റും ഒരുമ്പെടാനാഗ്രഹിക്കുകയാണെങ്കിൽ ഭാഷാപരമായ കെണികൾ അവർ നേരിടില്ല.

മാത്രവുമല്ല, പലപ്പോഴും താഴ്ന്ന് കിടക്കുന്ന ജനങ്ങൾക്കും മറ്റും വിവരവും സാങ്കേതിക വിജ്ഞാനവും മറ്റും നൽകാനും അവർക്ക് മടികാണില്ല. അവർക്ക് ഭാഷാപരമായുള്ള ബന്ധനങ്ങളും കെട്ടുകളും കുണ്ടുംകുഴിയും ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർക്ക് സാങ്കേതിക വിദ്യയും വിജ്ഞാനവും മറ്റും യാതോരു പരിധികളും വെക്കാതെ കൈമാറുന്നതിൽ ചെറിയൊരു വിഢ്ഢിത്തം ഉണ്ട് എന്ന് പറയാതെ വയ്യ. കാരണം, ഇങ്ങിനെയുള്ള സാങ്കേതിക വിദ്യപങ്കിടലും, സമൂഹികമായി ഉയർത്തലും ഫ്യൂഡൽ ഭാഷക്കാർ തമ്മിൽതമ്മിൽ ചെയ്യാത്ത കാര്യമാണ്.

കാരണം, അവർ തങ്ങളുടെ കൂടെയുള്ള ജനക്കൂട്ടങ്ങളെ തമ്മിൽതമ്മിൽ ഭാഷാ കോഡുകളിലൂടെ കടിച്ചുകീറുന്നവരായിട്ടാണ് വീക്ഷിക്കുന്നത്. വളരാനുള്ള എന്തെങ്കിലും സൗകര്യം മറ്റുള്ളവർക്ക് നൽകുന്നത് അതീവ

അപകടകരമായ കാര്യമാണ് എന്ന് ഏവർക്കും അറിവുള്ളതാണ്.

തന്നോടും തന്റെ കുടുംബക്കാരോടുംമറ്റും ഭാഷാകോഡുകളിൽ മത്സരിക്കുന്നവർക്ക് ബലംനൽകുന്ന എന്തുനൽകുന്നതും അപകടമാണ്. അവർ ശക്തിപ്രാപിച്ച് തിരിച്ച് കടിക്കും.

എന്നാൽ ഈ കാര്യങ്ങളൊന്നും ഇങ്ഗ്ളിഷുകാർക്ക് അറിവില്ലതന്നെ. കാരണം, ഭാഷാ കോഡുകളിൽ തമ്മിൽതമ്മിൽ ചവിട്ടി മെതിക്കാനും കടിച്ചുകീറാനും കോഡുകൾ ഉണ്ട് എന്ന കാര്യംതന്നെ അവർക്ക് സ്വപ്നത്തിൽപ്പോലും അറിവു ലഭിച്ചകാര്യമല്ല.

## 30. ഒരു വിധേയന്റെ അനിവാര്യത

ഫ്യൂഡൽ ഭാഷാ കോഡുകളുടെ സാമൂഹികവും വ്യക്തിപരവും മറ്റുമായ സവിശേഷതകൾ മുഴുവനും ഇവിടെ കുറിച്ചിടാൻ ആവുന്നകാര്യമല്ല. കാരണം, ഈ എഴുത്തുപരമ്പരയുടെ ലക്ഷ്യസ്ഥാനം മറ്റൊരു ദിക്കാണ്.

എന്നാൽ ഈ എഴുത്തുകാരൻ 1989ൽ ആദ്യം കരടുരൂപത്തിൽ എഴുതിയതും 2000ത്തോടുകൂടി ഓൺലൈനായി പ്രസിദ്ധീകരിക്കുകയും ചെയ്ത March of the Evil Empires: English versus the feudal languages എന്ന ഗ്രന്ഥത്തിൽ ഈ ഭാഷാ സവിശേഷതകളെ ഇങ്ഗ്ളിഷുമായി താരതമ്യം ചെയ്യുന്നുണ്ട്. ഇത് ഏതാണ് 165000 വാക്കുകളുള്ള ഒരു പുസ്തകമാണ്. ഇങ്ഗ്ളിഷിലാണ് എഴുതിയിട്ടുള്ളത്.

ഈ എഴുത്തുപരമ്പരയുടെ ഈ അവതാരിക ഏതാനും പേജുകൾ കൂടി ഉണ്ട്. ഫ്യൂഡൽ ഭാഷയെക്കുറിച്ച് അൽപംകൂടി പറയാം.

പൊതുവായിപ്പറഞ്ഞാൽ, കുറച്ച് പൊങ്ങച്ചം പറയേണ്ടുന്ന ആവശ്യം ഈ തരം ഭാഷകളിൽ ഉണ്ട്.

വീട്ടിലും തൊഴിൽസ്ഥലത്തും ബഹുമാനവും ഉയർന്ന സ്ഥാനവും ഉള്ളത് നല്ലതുതന്നെ. എന്നാൽ പുറംലോകത്തിൽ ഇത് അറിയിക്കാൻ എപ്പോഴും കൂടെഒരാൾ വിധേയത്വം പ്രദർശിപ്പിച്ചുകൊണ്ട് ഉള്ളത് നല്ലതാണ്. ഈ ആളുടെ സാന്നിധ്യം സമൂഹത്തിൽ തന്റെ ദിവ്യത്വം പ്രചരിപ്പിക്കാൻ സൌകര്യപ്പെടുത്തും.

ഇങ്ങിനെയുള്ള ഒരാൾ കൂടെനടന്ന്, 'സാർ', 'അദ്ദേഹം', 'അവര്', ('ഓര്'/'ഓല്'), 'മാഡം', 'മേഡം', 'ചേട്ടൻ', 'ചേച്ചി', 'ആന്റി', 'അങ്കിൾ', 'മാഷ്', 'ടീച്ചർ', 'ജീ', 'ബായ്', 'ഇക്ക', 'അണ്ണൻ', 'അക്ക', 'അമ്മ', 'ഗുരു' എന്നൊക്കെ മറ്റുള്ളവരെ കൊണ്ടുവിളിപ്പിക്കുന്നതിൽ വിജയിച്ചാൽ, വ്യക്തിക്ക് സാമൂഹികമായ മഹിമയും ആദരവും നേതൃത്വവും സ്നേഹവും മറ്റും ലഭിക്കും.

ഈ കൂടെയുള്ള ആൾ മറ്റുള്ളവർ കാൺകെ ഭവ്യതയോടും വിധേയത്വത്തോടുംകൂടി ഒന്ന് വെറുതെ എഴുന്നേറ്റ് നിന്നാൽ മാത്രംമതി, ഭാഷാകോഡുകളിൽ വൻ ബലംഏകുന്ന വ്യതിചലനം വന്നുചേരും.

ഇങ്ങിനെയുള്ള ഒരു ആൾ ഇല്ലായെന്നുവന്നാൽ, ഈ അഭാവത്തിന്റെ ന്യൂനത ഒഴിവാക്കാൻ പിന്നെയുള്ള മാർഗ്ഗം സ്വന്തമായി പൊങ്ങച്ചം

പറയുക, വലിയ ബന്ധങ്ങൾ സംസാരവിധേനെ അൽപ്പാൽപ്പം സൂചിപ്പിക്കുക, തനിക്ക് ബഹുമാനം ലഭിച്ച പല കഥകളും ഉരുവിടുക, മറ്റുള്ള ചിലരെ കൊച്ചാക്കുകയോ അധിക്ഷേപിക്കുകയോ അപമാനിക്കുകയോ ആരോപണവിധേയനാക്കുകയോ ചെയ്യുന്ന കഥകൾ വ്യക്തമായിത്തന്നെയോ, അല്ലെങ്കിൽ സൂചനകളിലൂടെയോ മറ്റുള്ളവരെ അറിയിക്കുക, തുടങ്ങിയവയാണ്.

മറ്റുള്ളവരെപ്പറ്റി പരാമർശിക്കുമ്പോൾ, വാക്കു-കോഡുകളെ (Indicant words - അവൻ, അയാൾ, അവര് /അദ്ദേഹം /സാർ &c.) ശ്രദ്ധയോടുകൂടി തിരഞ്ഞെടുത്ത്, ആളെ പ്രഹരിക്കുകയോ പുകഴ്ത്തുകയോ ചെയ്യുക എന്നതും ഇതിന്റെ ഭാഗമാണ്.

31. നിഷേധാത്മതകളുടെ ഉറവിടം

ഫ്യൂഡൽ ഭാഷാ സമൂഹത്തിന്റെ കാര്യമാണ്:

ചെറിയ വാക്ക് വ്യത്യാസങ്ങൾ സമൂഹത്തിലും മനുഷ്യമനസ്സിലും അതിഗംഭീര മാറ്റങ്ങൾ വരുത്തിത്തീർക്കും. ഒരു വ്യക്തിയെ ഇഷ്ടപ്പെടുന്നതും ഇഷ്ടപ്പെടാതിരിക്കുന്നതും, അയാളുടെ പേരിന് പിന്നിലായി ബഹുമനം ചേർത്തുകിട്ടുന്നതിലോ, അതുമല്ലെങ്കിൽ ബഹുമാനം നൽകുന്നതിലോ ആണ് കിടക്കുന്നത്. മറിച്ച് ആ ആളുടെ വ്യക്തിപരമായ സത്യസന്ധത, സൽസ്വഭാവം, മറ്റുള്ളവരോടുള്ള കനിവ്, അനുകമ്പ തുടങ്ങിയവയിൽ അല്ല കിടക്കുന്നത്.

ഈ മുകളിൽ പറഞ്ഞകാര്യങ്ങൾ ഈ ഉപദ്വീപിലെ ആളുകൾക്ക് വ്യക്തമായിത്തന്നെയോ, അതുമല്ലെങ്കിൽ അവ്യക്തമായോ അറിവുള്ള കാര്യങ്ങളാണ്. ഇവ ഒന്നുംതന്നെ ഈ എഴുത്തുകാരന്റെ മാത്രമായുള്ള കണ്ടുപിടുത്തങ്ങളല്ല.

ഈ ഉപദ്വീപിന്റെ ചരിത്രത്തിൽ ഈ വാക്ക് കോഡുകളുടെ പ്രവർത്തനം പലതരം ഒച്ചപ്പാടുകൾക്കും, കോലാഹലങ്ങൾക്കും, അട്ടഹാസങ്ങൾക്കും, പൊട്ടിത്തെറികൾക്കും,

കൂട്ടക്കൊലക്കും, കൊള്ളിവെപ്പുകൾക്കും, വർഗ്ഗീയകലാപങ്ങൾക്കും വഴിവച്ചിട്ടുണ്ട്.

അങ്ങിനെ ഒരുപാട് പ്രശ്നങ്ങൾക്ക് കാരണമായിട്ടുണ്ട് ഈവക ഭാഷാ സോഫ്റ്റ്‌വേറുകളിലെ വൈറസ് കോഡുകൾ.

എന്നാൽ അത്ഭുതമെന്ന് പറയട്ടെ ഇങ്ഗ്ലിഷ് ഭാഷക്കാർക്ക് ഇത്യാദികാര്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ല
എന്നുള്ളതാണ് വാസ്തവം

ഇത് അവരുടെ സ്വകാര്യമായ സാമൂഹത്തിൽ പലതരം പോസിറ്റിവ് ഗുണങ്ങളും നൽകുന്നുണ്ട്. എന്നാൽ, ഈ പ്രദേശങ്ങളിലേക്ക് ഫ്യൂഡൽ ഭാഷക്കാർ വന്നുചേരുന്നതോടുകൂടി, പലതരം നിഷേധാത്മതകളും ആ പ്രദേശങ്ങളിൽ കലർന്ന് പടരുന്നുണ്ട്. അതിന്റെ കാരണം അവർക്ക് (ഇങ്ഗ്ലിഷുകാർക്ക്) മനസ്സിലാകുന്നുമില്ല.

## 32. ബഹുമാനത്തിനായുള്ള അത്യാഗ്രഹം

ഫ്യൂഡൽ ഭാഷകളുടെ ചില ആനുകാലികമായ സാമൂഹിക ഫലങ്ങൾ ഇവിടെ സൂചിപ്പിക്കാം.

സാമൂഹികമായ ഇടപഴലുകളെ ഈ ഭാഷകൾ നിയന്ത്രിക്കുകയും പലപ്പോഴും വിപരീതമായി സ്വാധീനിക്കുകയും ചെയ്യും എന്നുള്ളത് നേരത്തെ സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്.

സാമൂഹികമായോ തൊഴിൽ സ്ഥാനപരമായോ സാമ്പത്തികമായി പിന്നിൽ നിൽക്കുന്നവർ മതിയായ ബഹുമാനം ഇല്ലാതെ വാക്കുകൾ ഉപയോഗിക്കുന്നത് ഒരു വൻ മാനസിക ഭയമായി സമൂഹത്തിൽ നിലകൊള്ളുന്നുണ്ട്.

തക്കതായ പരിചയപ്പെടുത്തൽ ഇല്ലെങ്കിൽ പ്രശ്നമാണ്.

പ്രായത്തിന്റെയോ, തൊഴിലിന്റെയോ, മാതാപിതാക്കളുടെ തൊഴിലിന്റെയോ, വസ്ത്രവിധാനങ്ങളുടെ വിലയുടേയോ, കുടുംബത്തിന്റെ സാമ്പത്തിക നിലവാരത്തിന്റെയോ, സുഹൃത്തുക്കളുടെ സാമൂഹിക നിലവാരത്തിന്റേയോ, അങ്ങിനെ പലതിന്റെയും അടിസ്ഥാനത്തിൽ

ഏറ്റക്കുറച്ചിലുകൾ ഉള്ള വാക്ക്-കോഡുകൾ (indicant words) ആളുകൾ ഉപയോഗിക്കാം.

തന്നോട് ഉപയോഗിച്ചതോ, അതുമല്ലെങ്കിൽ തന്നെ പരാമർശിച്ച് ഉപയോഗിച്ചതോ ആയ വാക്ക് തനിക്ക് അഹർതപ്പെട്ടത് അല്ലായെന്ന് തോന്നുന്ന അവസരങ്ങളിൽ ഒരു വൻ മാനസികാഘാതംതന്നെ സംഭവിക്കാം.

'Parnoia', 'Phobia' തുടങ്ങിയ വാക്കുകളാൽ മന'ശാസ്ത്രം' നിർവ്വചിക്കുന്ന മാനസികാവസ്ഥകൾ പലതും പലപ്പോഴും ഈ വാക്ക്-കോഡുകളുടെ പ്രതികൂല പ്രവർത്തനത്തിന്റെ ബാഹ്യമായ ആവിഷ്ക്കരണം മാത്രമായേക്കാം.

സാമൂഹികമായുള്ള ഈ തരം ഭീതികൾ ഈ വക ഭാഷകൾ സംസാരിക്കുന്നവരെ പലതരം അത്യാർത്തികളിലേക്കും നയിക്കുന്നുണ്ട് എന്നാണ് കാണുന്നത്.

പണമോ, സ്ഥാനമോ ഉള്ളവർ 'സാറും', 'മാഢവും', 'അങ്ങും', 'അദ്ദേഹവം', 'അവരും', 'സാറന്മാരും' മറ്റും ആകുമ്പോൾ, ഇത് രണ്ടും ഇല്ലാത്തവർ 'നീ'യും 'അയാളും', 'അവനും', 'അവളും', 'അവന്മാരും', 'അവറ്റകളും', 'ചെറ്റകളും'

മറ്റുമാകുന്ന ഭാഷകളിൽ മനുഷ്യർക്കും, മൃഗങ്ങൾക്കും പലതരം ദുഷിച്ച മാനസിക വ്യതിചലനങ്ങൾ സംഭവിക്കും.

ഈ നാട്ടിൽ പലർക്കും സ്വന്തം മക്കളെ ഡോക്ടറാക്കണം എന്നുള്ള മോഹംതന്നെ ഈ മാനസികാവസ്ഥയിൽ നിന്നുമാണ് ഉദിക്കുന്നത്. ഡോക്ടറായാൽ മകൻ/ മകൾ സ്വാഭാവികമായുംതന്നെ വാക്കു-കോഡുകളുടെ കടികിട്ടുന്ന ദിക്കിൽ നിന്നും മാറി, ഉയരങ്ങളിലേക്ക് നീങ്ങും. അതോടൊപ്പംത്തന്നെ അവർക്ക് മറ്റുള്ള പലരേയും വാക്ക്-കോഡുകളാൽ കടിച്ചുകീറാനും ആകും.

ഇങ്ങിനെ കടിച്ചുകീറപ്പെടുന്നവർക്ക് പലപ്പോഴും തിരിച്ചുകടിക്കാനും ആവില്ല. കാരണം, അത് ഭാഷാ കോഡുകളിൽ തനി അധികപ്രസംഗവും തെമ്മാടിത്തരവും ആയി മറ്റുള്ളവർ നിർവ്വചിക്കും.

സർക്കാർ ജോലിയോടുള്ള അത്യാഗ്രഹം, സർക്കാർ ജോലികിട്ടിയാൽ പൊതുജനത്തോട് മനസികമായി വരുന്ന അറപ്പ്, കൈക്കൂലി വാങ്ങിക്കാനുള്ള അക്രാന്തി, തുടങ്ങിയവയിലും ഭാഷാ കോഡുകളുടെ പ്രവർത്തനം ഉണ്ട്.

സാധാരണക്കാരന് സർക്കാർ ഓഫീസ് തൊഴിലാളികളോട് സ്വന്തം അന്തസ് താഴ്ത്താതെ സംസാരിക്കാനോ, കാര്യങ്ങൾ ചർച്ചചെയ്യാനോ, തന്റെ പക്ഷം വാദിക്കാനോ ആവില്ലാത്ത സാമൂഹികാന്തരീക്ഷം ഈ ഭാഷാ കോഡുകളുടെ നേരിട്ടുള്ള പ്രവർത്തനഫലം ആണ്.

ഈ ഉപദ്വീപിന്റെ ചരിത്രത്തിലൂടെ നോക്കിയാൽ ഈ ഭാഷാകോഡുകൾ സമൂഹത്തിൽ പലതരം നാശങ്ങളും വിതച്ചതിന്റെ അടയാളങ്ങൾ കാണാനാവുന്നതാണ്.

ഇവയിൽ പലതും ചരിത്രം എഴുതിത്തുടങ്ങുമ്പോൾ, അവസരോചിതമായി സൂചിപ്പിക്കാം.

## 33. ഇന്ത്യൻ ഭരണഘടനയുടെ മൗലിക ഘടന

ദക്ഷിണേഷ്യൻ ഉപദ്വീപ് വിട്ട് അൽപ്പനേരം ഇന്ത്യയെന്ന പുതിയ രാജ്യത്തിലേക്ക് കടക്കാം.

ഫ്യൂഡൽ ഭാഷകൾ ഇവിടുള്ള മിക്കവാറും എല്ലാ ഔദ്യോഗിക ചട്ടങ്ങളേയും ഭരണ സംവിധാനങ്ങളേയും സാവധാനത്തിൽ മാറ്റിമറിച്ചുകൊണ്ടിരിക്കുകയാണ്.
ഇതിനെക്കുറിച്ച് പിന്നീട് കൂടുതലായി പ്രതിപാദിക്കാം.

ഈ അവസരത്തിൽ, ഈ അവതാരിക അവസാനിക്കുന്നതിന് മുൻപായി ഇന്ത്യൻ ഭരണഘടനയെക്കുറിച്ച് ചെറുതായി ഒന്ന് സൂചിപ്പിക്കാം.

മിക്ക സർക്കാർ ഓഫിസ് തൊഴിലാളികളും സാധാരണ പൗരനോട്, പണ്ടുള്ള ജന്മിമാരുടെ കയ്യാളുകൾ കീഴ്ജാതിക്കാരോട് പെരുമാറുന്നത് പോലെയും തരംതാഴ്ത്തിയുള്ള വാക്ക് പ്രയോഗം ഉപയോഗിച്ചുമാണ് പെരുമാറുന്നത്. ഇത് ഒരു അതീവ സങ്കീർണ്ണമായ സംഗതിയായതിനാൽ ഇപ്പോൾ ഇതിലേക്ക് കടക്കുന്നില്ല.

എന്നാൽ ഇന്ത്യൻ ഭരണഘടനയെടുക്കാം. ഇന്ത്യൻ ഭരണഘടയുടെ മൗലികമായ പ്രഖ്യാപനങ്ങൾ പരിശോധിച്ചാൽ, ലോകത്തിലെ ഏറ്റവും പേരുകേട്ട ഭരണഘടനകളോട് താരതമ്യം ചെയ്യാവുന്ന മൗലിക ഘടനയാണ് ഇന്ത്യൻ ഭരണഘടനക്ക് ഉള്ളത് എന്നാണ് തോന്നുന്നത്.

ഈ മൗലിക ഘടന മാത്രമേ ഇവിടെ ചർച്ചക്ക് എടുക്കുന്നുള്ളു.

ഇന്ത്യൻ ഭരണഘടന എഴുതപ്പെട്ടിട്ടുള്ളത് ഇങ്ഗ്ളിഷിലാണ്. ഇത് ആരാണ് എഴുതിയത് എന്നും മറ്റും ഇവിടെ ചർച്ചക്ക് എടുക്കുന്നില്ല. ഇതുമായി ബന്ധപ്പെട്ട് പലകാര്യങ്ങളും പറയാനുണ്ടെങ്കിലും, തൽക്കാലത്തേക്ക് അവയിലേക്ക് കടക്കുന്നില്ല.

ഇന്ത്യയെന്ന രാജ്യത്തിന്റെ പരിപാവനമായ വേദഗ്രന്ഥമാണ് ഇന്ത്യൻ ഭരണഘടന. ഇതിൽ ആലേഘനംചെയ്യപ്പെട്ടിട്ടുള്ള ചട്ടങ്ങൾ പ്രകാരം മാത്രമേ ഈ രാജ്യം നടത്തിക്കൊണ്ട് പോകാൻ പാടുള്ളു. അതല്ലാതെ, ആ ചട്ടങ്ങൾക്ക് വിരുദ്ധമായി രാജ്യഭരണം നടത്തുന്നത് ഒരു മതത്തിന്റെ പരിപാവന ഇടങ്ങളിൽ കയറി തെമ്മാടിത്തരം കാണിക്കുന്നതിന് തുല്ല്യമാണ്.

## 34. ബ്യൂട്ടണിലെ അവസ്ഥ

ബ്യൂട്ടണിൽ ഭരണഘടന (Constitution) ഇല്ല. കാലാകാലങ്ങളായി സമൂഹത്തിൽ ഉളവായിവന്ന കീഴ്വഴക്കങ്ങളാണ് അവിടെ കാര്യങ്ങൾ കുറേകാലത്തോളം നടത്തിവന്നിരുന്നത്. എന്നാൽ പുറത്തുനിന്നും ഫ്യൂഡൽ ഭാഷക്കാർ ഇന്ന് ബ്യൂട്ടണിൽ കയറിക്കൂടിയിരിക്കുകയാണ്. ഇനിയങ്ങോട്ട് ബ്യൂട്ടണ് ഇങ്ങിനെയൊരു ഭരണഘടനയില്ലാത്ത അവസ്ഥ മുന്നോട്ടുകൊണ്ട് പോകുവാൻ പറ്റുമോ എന്നു തീർത്തുപറയാനാവില്ല.

എന്നാൽ ഇങ്ഗ്ളണ്ടിലെ സാമൂഹികവും ഭരണപരവും ആയ കീഴ്വഴക്കങ്ങൾ പലതും ഇങ്ഗ്ളിഷ് ഭാഷയിലുള്ള തത്വസംഹിതകൾ രൂപപ്പെടുത്തിയിട്ടുള്ളവയാണ്.

അവിടെ രാജകുടുംബ ഭരണം ഉണ്ടായിരുന്നെങ്കിലും, രാജാവോ റാണിയോ, പൗരന്മാരുടെ വ്യത്യസ്ത സാമൂഹികവും തൊഴിൽപരവും ആയ സ്ഥാനങ്ങൾക്ക് അനുസൃതമായി അവരെ, വ്യത്യസ്തങ്ങളായ You എന്നരീതിയിൽ 'നീ', 'നിങ്ങൾ', 'സാറ്', 'മാഡം', എന്നോ, He/She എന്നതിന് ബദലായി 'അവൻ/അവൾ', 'അയാൾ', 'അദ്ദേഹം', 'അവര്',

'സാർ', 'മാഡം', എന്നൊക്കെയോ, they/them എന്നതിന് ബദലായി 'അവരെന്നും', 'അവന്മാരെന്നും' 'അവറ്റകളെന്നും' വ്യത്യസ്ഥമായും നിർവ്വചിക്കാറില്ല.

രാജസേവനം നടത്തുന്ന (On Her Majesty's Service), പോലീസ് ഉൾപ്പെടെയുള്ള, സർക്കാർ ഓഫിസുകളും ജനങ്ങളോട് വിവേചനം ചെയ്തുകൊണ്ട് വ്യത്യസ്ഥമായി പെരുമാറില്ലായിരുന്നു.

(ഇനിയങ്ങോട്ടുള്ള കാര്യം തീർത്തു പറയാനാവില്ല. പുറത്തിനിന്നും വന്ന അന്യഭാഷക്കാരുടെ ഒരു വേലിയേറ്റം തന്നെ ബ്രിട്ടണിൽ സംഭവിച്ചുകൊണ്ടിരിക്കുകയാണ്. ഇക്കൂട്ടരുടെ കൈയിൽ അകപ്പെട്ട ഇങ്ഗ്ലിഷിന്റെ നിലവാരംതന്നെ തകർച്ചയുടെ ഭീഷണിയിലാണ്).

സർക്കാർ ഓഫിസ് തൊഴിലാളികൾ സാധാരണ പൗരനേക്കാൾ ഒരു പടി ഉയരത്തിലാണ് എന്ന ധ്വനിയും കലർപ്പില്ലാത്ത ഇങ്ഗ്ലിഷ് (pristine-English) ഭാഷയിൽ ഇല്ലതന്നെ.

## 35. ഇന്ത്യൻ പൗരന്റെ നൈസർഗികമായ അവകാശങ്ങൾ

ഇന്ത്യൻ ഭരണഘടനയുടെ ആന്തരിക ആത്മാവ് ഇങ്ഗ്ളിഷ് ഭാഷയുടെ സാമൂഹിക തത്വസംഹിതയാണ്. ഇന്ത്യൻ ഭരണഘടനയിൽ പൗരന് മൗലികമായി ചില അവകാശങ്ങൾ നൽകിയിട്ടുണ്ട്. ഇതിൽ ഇവിടെ സൂചിപ്പിക്കാവുന്നവ നിയമത്തിന് മുന്നിലുള്ള തുല്യതയാണ്, തുല്യമായുള്ള അന്തസ്സുമാണ്. മറ്റൊന്ന് പൗരന് അയാളുടെ അന്തസ്സ് നിലനിർത്താനുള്ള അവകാശമാണ്.

ഈ മുകളിൽ പറഞ്ഞ വെറും നിസ്സാരമെന്ന് തോന്നാവുന്ന രണ്ട് അവകാശങ്ങൾ മാത്രംമതി, ഇന്ത്യൻ ഭരണഘടന ഈ ഉപദ്വീപിലെ പാരമ്പര്യങ്ങൾക്കും, സാമൂഹിക ഘടനയ്ക്കും വിപരീതമാണ് എന്ന് സ്ഥാപിക്കാൻ. കാരണം, ഇവിടുള്ള ഭാഷകൾ ഉച്ചനീചത്വം ഉള്ളവയാണ്. പാരമ്പര്യങ്ങൾ മനുഷ്യർ തമ്മിൽ അറപ്പുള്ളതും, താഴെപ്പെടുന്നവരെ ചവിട്ടിത്താഴ്ത്തുന്നതും ആണ്. സാമൂഹിക ഘടന ഉച്ചനീചത്വം ഉള്ളതാണ്.

ഇന്ത്യൻ ഭരണഘടനയ്ക്ക് ഒരു മൗലിക ഘടനയുണ്ട് എന്ന് ഇന്ത്യൻ സുപ്രീം കോടതി പ്രഖ്യാപിച്ചിട്ടുണ്ട്. ഇതുമായി ബന്ധപ്പെട്ട് കുറെ നിയമപരമായ

കലഹങ്ങൾ നടന്നിട്ടുണ്ട്. ശരിക്കും പറഞ്ഞാൽ, ഇതിലൊന്നും വ്യാപകമായതും ആഴത്തിലുള്ളതും ഈ രാജ്യത്തിലെ പൗരന്റെ സാമൂഹിക നിലവാരത്തെ ക്രീയാത്മകമായി ഉന്നമനപ്പെടുത്തുന്നതുമായതും ആയ യാതോരു കാര്യവും ഉണ്ട് എന്ന് തോന്നുന്നില്ല.

കാരണം എന്താണ് ഇന്ത്യൻ ഭരണഘടനയുടെ മൗലികമായ ഘടന എന്നത് കോടതി വ്യക്തമാക്കിയില്ല എന്നാണ് തോന്നുന്നത്.

## 36. അവകാശങ്ങൾ ഫ്യൂഡൽ ഭാഷകളിലേക്ക് തർജ്ജമചെയ്യുമ്പോൾ

ഇന്ത്യൻ ഭരണ ഘടനയുടെ പ്രീയാംബ്ളിൽ (Preambleളിൽ) (അവതാരികയിൽ) നിന്നും ഉള്ള ചില വാക്കുകളാണ് താഴെ ഉദ്ദരിച്ചിട്ടുള്ളത്. നോക്കുക:

QUOTE: JUSTICE, Social, ———; LIBERTY of thought, expression, belief, faith and worship; EQUALITY of status and opportunity; FRATERNITY assuring the dignity of the individual ——. END of QUOTE.

സാമൂഹീകമായ നീതി,--------അന്തസ്സിലും അവസരത്തിലും ഉള്ള സമത്വം, വ്യക്തിയുടെ അന്തസ്സ് ഉറപ്പു നൽകിക്കൊണ്ടുള്ള സാഹോദര്യം തുടങ്ങിയവ വളരെ വ്യക്തമായ വാക്കുകളിൽ ഈ പ്രീയാംബ്ളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ പ്രീയാംബ്ളിൽ നിന്നും ഇന്ത്യൻ ഭരണഘടനയുടെ Spirit അഥവാ പൊരുൾ, സ്വഭാവം, ആദർശം, ആത്മാവ്, മനോഭാവം, മാനസികഭാവം, പ്രാണൻ എന്നിവ കണ്ടെത്താൻ കഴിയുന്നതാണ്.

ഈ ആത്മസത്തയിൽ നിന്നും നേരിട്ട് പിറന്നതാണ് ഇന്ത്യൻ ഭരണഘടനയുടെ Article 14: Right to equality before the law. (നിയമത്തിന് മുന്നിൽ സമത്വത്തിനായുള്ള അവകാശം).

ഈ അവകാശത്തെക്കുറിച്ച് നിയമപണ്ഡിത വേദികളിൽ പലവിധ ചർച്ചകളും, ഉപന്യാസങ്ങളും, ബുദ്ധിവൈഭവങ്ങളും നിലവിലുണ്ട്. എന്നാൽ, ഈ അവകാശം ഇങ്ഗ്ളിഷിൽ നിന്നും ഇന്ത്യൻ ഭാഷകളിലേക്ക് തർജ്ജമ ചെയ്യപ്പെടുമ്പോൾ അതിന് സംഭവിക്കുന്ന ഭീകരമായ രൂപവ്യത്യാസവും, പരിധികളും ഈ ബുദ്ധിമാന്മാരുടെ മനസ്സിൽ ഉദിക്കുന്നില്ലാ എന്നത് ഭീകരമായ ഒരു വസ്തുതതന്നെയാണ്.

ഇന്ത്യയിൽ കോടതിയിൽ മാത്രമല്ല നിയമം നടപ്പിലാക്കപ്പെടുന്നത്. ഏതൊരു സർക്കാർ ഓഫിസിലേയും ശിപായിവരെ ഇന്ന് ഇതു നടപ്പിലാക്കാൻ വേണ്ടി ഉദ്യമിക്കാൻ താൽപ്പര്യപ്പെടുന്നു. കാരണം, ആളുകളുടെ മേൽ അധികാരം പ്രകടിപ്പിക്കാൻ തരപ്പെടുന്നത് ഇന്ത്യൻ ഭാഷകളിൽ വളരെ സുഖമുള്ള അനുഭൂതിയാണ്.

ഭരണഘടനയിലെ ആർട്ടിക്കിൾ 14 വായിക്കാനോ, പഠിക്കാനോ, അതിന്റെ ചേതന മനസ്സിലാക്കാനോ, അവരോട് ഒരു നിയമ പണ്ഡിതനും പറയാനും

താക്കീത് നൽകാനും ആയിട്ടില്ലതന്നെ. അവർക്കു തന്നെ ഇതിനെക്കുറിച്ച് കാര്യമായ ഉൾക്കാഴ്ച ലഭിച്ചിട്ടുണ്ടോ എന്നതും സംശയമാണ്. അതുമല്ലെങ്കിൽ, അവർക്ക് ഇക്കാര്യം മറ്റുള്ളവരെ അറിയിക്കുന്നതിൽ താൽപ്പര്യം ഇല്ലാ എന്നും ചിന്തിക്കാവുന്നതാണ്.

## 37. മൂന്ന് വ്യത്യസ്ത നിലവാരത്തിലുള്ള പൗരത്വം

ഇന്ത്യൻ ഭരണഘടനയുടെ ഏറ്റവും വ്യക്തവും അനിഷേധ്യവുമായ മൗലിക വസ്തുത അത് ഇങ്ഗ്ളിഷിൽ എഴുതപ്പെട്ട ഒരു രേഖയാണ് എന്നതാണ്. ഈ വിശുദ്ധ ഗ്രന്ഥത്തിൽ പൗരന് നൽകപ്പെട്ടിട്ടുള്ള പലതരം സമത്വങ്ങളും അന്തസ്സുകളും ഇങ്ഗ്ളിഷിൽ മാത്രമേ ഉള്ളു എന്നുള്ളതാണ് വാസ്തവം.

മൂന്ന് പൗരന്മാർ പോലീസ് സ്റ്റേഷനിൽ ചെന്നാൽ, അവരെ മൂന്നുപേരെയും അവരുടെ തൊഴിലിനെ അടിസ്ഥാനപ്പെടുത്തി, നീയെന്നും (എടാ, എടീ, എന്താടാ, എന്താടീ തുടങ്ങിയവയും), നിങ്ങളെന്നും, സാർ എന്നും വ്യത്യസ്തമായും വിവേചനപരമായും പോലീസ് വകുപ്പിലെ ജീവനക്കാർ വിളിച്ചാൽ, അത് ഇന്ത്യൻ ഭാഷകളിൽ ഒരു തെറ്റുള്ളകാര്യമല്ല.

സംബോധനയ്ക്കും പരാമർശത്തിനുമായി വ്യത്യസ്തമായ വാക്കുകൾ ഉപയോഗിക്കുമ്പോൾ, ഇരിക്കുക, നിൽക്കുക, കുനിയുക, എന്നതിൽ വ്യത്യസ്തമായിത്തന്നെ ആഗതൻ പെരുമാറേണ്ടിവരും. അയാളോട ചോദിക്കുന്ന കാര്യങ്ങളുടെ നിലവാരത്തിലും, അവയ്ക്ക് ഉപയോഗിക്കപ്പെടുന്ന സ്വരത്തിലും വ്യത്യാസം

ഉണ്ടായിരിക്കും. അയാൾക്ക് വെറുതെ ഏതാനും അടി മുഖത്ത് നൽകിയാൽ അത് ഗുരുതരമായ തെറ്റോ അല്ലെങ്കിൽ നിസ്സാരമായ ഒരു പ്രവർത്തിയോ ആണ് എന്ന് തീരുമാനിക്കുന്നതും ഈ വാക്യ പ്രയോഗങ്ങളാണ്.

അല്ലാതെ പൊലിസ് ആക്റ്റിലെ വകുപ്പുകൾ അല്ലാ എന്നതാണ് ഈ രാജ്യത്തിലെ യാഥാർത്ഥ്യം. ഈ ആക്റ്റിലെ വകുപ്പുകൾക്കാണ് പ്രസക്തി എന്ന് ആരെങ്കിലും അവകാശപ്പെടുന്നുണ്ടെങ്കിൽ, അയാൾക്കുള്ള വിവരം അയാളുടെ സ്കൂളിലേയും കോളജിലേയും വിഢ്ഢിത്തം നിറച്ച് വച്ചിരിക്കുന്ന സിവിക്സ് പാഠപുസ്തകത്തിൽ നിന്നും മാത്രം ലഭിച്ചിട്ടുള്ളതാവാം.

എന്നാൽ, ഇത്തരം ഹീനമായ വിവേചനാപരമായ പ്രവർത്തികൾ ഇങ്ഗ്ളിഷിൽ എഴുതപ്പെട്ടിട്ടുള്ള ഭരണഘടന പ്രകാരം, ഗുരുതരമായ ഹറാം പ്രവർത്തിയാണ്. വിശുദ്ധ ഗ്രന്ഥത്തിന് ചില്ലിക്കാശിന്റെ വില നൽക്കാത്ത ഇടപാടാണ്.

സർക്കാർ ജീവനക്കാരൻ ഭരണഘടനയോട് തന്നെ 'നീ പോടാ' എന്ന് പറഞ്ഞത് മാതിരിയാണ്.

എന്നാൽ മിക്ക പൗരന്മാർക്കും പോലീസുകാർക്കും ഇങ്ഗ്ളിഷ് അറിയില്ല. ഇങ്ങിനെ ഒരു പ്രശ്നം

ഉള്ളതായി ചിന്തിക്കാനേ ആവില്ല. അറിഞ്ഞാൽത്തന്നെ ഈ ഗുരുതരമായ ചെയ്തിയെ എങ്ങിനെയാണ് വ്യാഖ്യാനിക്കേണ്ടത് എന്ന് അറിയില്ല.  എന്നാൽ ചെറുതായി സൂചിപ്പിച്ചാൽ, ഭരണഘടന മനസ്സിലാക്കൻ പറ്റാത്തവരാണ് ഇവിടെ ഭരണം നടത്തുന്നത് എന്ന് പറയാമെന്ന് തോന്നുന്നു. ഇങ്ങിനെയുള്ള ആളുകളാണ് ഭരണയന്ത്രത്തിൽ ജോലിചെയ്യുന്നത് എന്നും തോന്നുന്നു.

## 38. നിഗൂഡ കോഡുകൾ

നിർവ്വീര്യമാക്കുന്നതെങ്ങിനെ

---

ഇന്ത്യൻ ഭരണഘടനയുടെ മൗലിക ഘടനയെ മാറ്റാൻ പാടില്ലാ എന്ന നിലപാട് സുപ്രീം കോടതി എടുത്തിട്ടുണ്ട്. ഇങ്ങിനെ വരുമ്പോൾ, ഇങ്ഗ്ളിഷ് ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ളതും, ഇങ്ഗ്ളിഷ് ഭാഷയിൽ ഉള്ളതുമായ അവകാശങ്ങൾക്കുവേണ്ടി ചട്ടം കെട്ടുന്നതുമായ ഭരണഘടനയെ ഫ്യൂഡൽ ഭാഷകളിലേക്ക് തർജ്ജമചെയ്ത്, അതിന് നിയമ സാധുത നൽകിയതിലുള്ള ഗുരുതരമായ അശുദ്ധമാക്കലിനെക്കുറിച്ച് ആലോചിക്കേണ്ടിയിരിക്കുന്നു.

പണ്ടൊരിക്കൽ ഈ എഴുത്തുകാരൻ, ഒരു വേദ പണ്ഡിതൻ എഴുതിയ വേദമന്ത്രങ്ങളെക്കുറിച്ചുള്ള മലയാളത്തിലെഴുതപ്പെട്ട ഒരു ഗ്രന്ഥം ഇങ്ഗ്ളിഷിലേക്ക് തർജ്ജമ ചെയ്തിരുന്നു. വേദ മന്ത്രങ്ങളുടെ വാക്യാർത്ഥം ഇങ്ഗ്ളിഷ് വാക്കുകളിൽ എഴുതിയപ്പോൾ, അവയക്ക് യാതോരു മാന്ത്രിക ശക്തിയും കണ്ടില്ല.

അതുപോലെ തന്നെ ഇസ്ളാം മതസ്ഥരുടെ ബിസ്മില്ല എന്ന മന്ത്രം മലയാളത്തിലും ഇങ്ഗ്ളിഷിലും തർജ്ജമചെയ്ത് ചൊല്ലിയാൽ എങ്ങിനെയിരിക്കും

എന്നതിനെക്കുറിച്ച് തീർത്ത് പറയാനുള്ള വിവരം ഇല്ല.

ഇവയുടെയെല്ലാം മൗലികമായ ഭാഷകളിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ള നിഗൂഢ കോഡുകൾ ഭാഷ മാറുമ്പോൾ നിർവ്വീര്യമാകാൻ ഇടയുണ്ട്.

ഈ സംഗതി വളരെ ചെറിയൊരു ചിത്രീകരണത്തിലൂടെ വ്യക്തമാക്കാവുന്നതാണ്.

ഇങ്ഗ്ളിഷിലെ He beat him എന്ന വാക്യം നോക്കുക.

ഈ വാക്യത്തെ ഫ്യൂഡൽ ഭാഷകളിൽ പലതായി തർജ്ജമചെയ്യാവുന്നതാണ്. ഈ ഉദാഹരണങ്ങൾ നോക്കുക.

1. അവൻ അദ്ദേഹത്തെ അടിച്ചു.
2. അദ്ദേഹം അവനെ അടിച്ചു.

അവൻ അദ്ദേഹത്തെ അടിച്ചാൽ, അത് യാതോരു രീതിയിലും മാപ്പ് നൽകാനാവാത്ത കുറ്റമാണ്.

അദ്ദേഹം അവനെ അടിച്ചാൽ, അവന് അർഹതപ്പെട്ട അടിയാണ്. അവന് ഒന്നുംകൂടി

കൊടുക്കേണ്ടാതായിരുന്നു എന്ന് ചുറ്റുമുള്ളവർ മനസ്സിലാക്കാം.

ഈ ഒരു പ്രശ്നം ഈ ഉപദ്വീപിലെ സമൂഹത്തിനെ കാര്യമായിത്തന്നെ ബാധിച്ചിട്ടുണ്ട്.

ഇങ്ഗ്ളിഷിലെ നിസ്സാരമായ ഒരു വാക്യത്തെ ഭീബത്സമായ രീതിയിൽ മാറ്റിമറിക്കുകയും, ആളുകളെ പല നിലവാരങ്ങളിലേക്ക് വലിച്ചെറിയുകയും ചെയ്യപ്പെടുന്നു.

കുറച്ചുപേരെ മുകളിൽ സ്ഥാപിക്കുകയും അവർക്കും അവരുടെ വാക്കുകൾക്കും അവരുടെ ചെയ്തികൾക്കും ദിവ്യത്വം നൽകുകയും, മറ്റുള്ളവരെ തരംതാഴ്ത്തുകയും കൊള്ളരുതാത്തവരും ആക്കുന്ന ഭാഷകളിലേക്ക് ഇന്ത്യൻ ഭരണഘടനയെ തർജ്ജമ ചെയ്യാൻ പാടുണ്ടോ?

ഇത് മൗലികമായ വിശുദ്ധ ഗ്രന്ഥത്തെ പങ്കിലമാക്കുന്ന നീച പ്രവർത്തിയല്ലെ?

ഇങ്ങിനെയൊരു പ്രവർത്തിക്ക് കൂട്ടുനിൽക്കുന്നത് ചെകുത്താന് കൂട്ടുനിൽക്കുന്നതിന് തുല്യമല്ലെ?

ഈ വിഷയത്തെക്കുറിച്ച് ഇനിയും പലതും പറയാനാവും. അതിന് ഇവിടെ സാവകാശം ഇല്ല. എന്നാൽ, ഈ കാര്യവുമായി ബന്ധപ്പെട്ടുകൊണ്ട് കേരള ഹൈക്കോടതിയിൽ ഫ്യൂഡൽ ഭാഷകൾ നിർബന്ധിച്ച് പഠിപ്പിക്കുന്നതിന് എതിരായി 2011ൽ ഒരു റിറ്റ് ഹരജി ഈ എഴുത്തുകാരൻ നൽകിയിരുന്നു. ഇതിലെ വാദഗതികൾ പൂർണ്ണമായും ഈ ലിങ്കിൽ നിന്നും ലഭിക്കുന്നതാണ്.

## 39. എളുപ്പപ്പണികളിലൂടെ കാര്യങ്ങൾ നേടാനായുള്ള വെമ്പൽ

ഇന്ന് ഇന്ത്യൻ ഭരണഘടന, അതിന്‍റെ ആത്മസത്തയെ മനസ്സിലാക്കാനും ഉൾക്കൊള്ളാനും യാതോരു കഴിവും ഉത്സാഹവും, താൽപ്പര്യവും ഇല്ലാത്ത കുറേ ആളുകളുടെ കൈയിൽപ്പെട്ട് അലങ്കോലപ്പെട്ടുപോയിക്കൊണ്ടിരിക്കുയാണ്.

ഉൽകൃഷ്ടമായതും, ഈ ഉപദ്വീപിൽ പാരമ്പര്യമായി ഇല്ലാത്തതുമായ ആശയങ്ങളും, മനുഷ്യവ്യക്തിത്വങ്ങളും, മറ്റും പ്രഖ്യാപിക്കുന്ന ഈ ഗ്രന്ഥത്തെ ഉൾക്കൊള്ളാനായി ജനങ്ങളുടെ മാനസിക നിലവാരം ഉയർത്തുന്നതിന് പകരം, ഈ കൂട്ടർ എളുപ്പപ്പണികളിലൂടെ കാര്യങ്ങൾ നേടാനായി വെമ്പൽകൂട്ടുകയാണ്.

ജനങ്ങളുടെ ഇങ്ഗ്ളിഷ് നിലവാരം ഉയർത്തുന്നതിന് പകരം, ഭരണഘടനയെ ജനങ്ങളുടെ നിലവാരം കുറയ്ക്കുന്ന അതേ ഹീന കോഡുകൾക്ക് പിടികൂടുവാൻ അവസരം ഒരുക്കുകയാണ് ഇന്നുള്ള ഭരണ കർത്താക്കൾ ചെയ്യുന്നത്.

ഇതിന്റെ മുന്നോടിയായിട്ടാണ് ഭരണഘടനയെ ഹിന്ദിയിലേക്കും മറ്റ് ഫ്യൂഡൽ ഭാഷകളിലേക്കും തർജ്ജമ ചെയ്യുതുടങ്ങിയത്. ഇത് ഒരു വൻ ജനകീയ സംരഭം ആണ് എന്ന് ജനങ്ങളെ പറഞ്ഞ് മനസ്സിലാക്കിക്കുന്നു. ജനങ്ങളും അതിന് കൈയ്യടി നൽകുന്നു. കാരണം, ഇങ്ഗ്ളിഷിൽ നിന്നും ഭരണഘടന ഫ്യൂഡൽ ഭാഷകളിലേക്ക് സ്ഥാനചലനം നടത്തിയാൽ, അതിനോടൊപ്പം ജനങ്ങളുടെ പലവിധ അന്തസ്സുകളും അന്തസ്സുകൾക്കായുള്ള അവകാശങ്ങളും അസ്തമിക്കും എന്ന് അവർ അറിയുന്നില്ല.

'ഇന്ത്യൻ' സംസ്ക്കാരത്തിന് അനുസൃതമായി ഭരണഘടന തിരുത്തിയെഴുതും എന്ന് ഇന്ന് രാഷ്ട്രീയ നേതാക്കളുടെ പ്രഖ്യാപനങ്ങൾ വന്നുകഴിഞ്ഞു എന്ന് അറിയുന്നു.

'ഇന്ത്യൻ' സംസ്ക്കാരത്തിന് അനുസൃതമായി തിരുത്തിയെഴുതപ്പെടുന്ന ഭരണഘടനയുടെ ആത്മസത്ത എന്തായിരിക്കും എന്ന് അടുത്ത എഴുത്തിൽ സൂചിപ്പിക്കാൻ ശ്രമിക്കാം.

'ഇന്ത്യൻ' ഭാഷകളിൽ തർജ്ജമ ചെയ്യപ്പെട്ട ഭരണ ഘടന ഈ എഴുത്തുകാരൻ നേരിട്ട് കണ്ടിട്ടില്ല. അത് പോലെ തന്നെ നിയമങ്ങളും മറ്റ് വകുപ്പുകളും

ഫ്യൂഡൽ ഭാഷകളിൽ എഴുതപ്പെട്ടത് കാര്യമായ അളവിൽ കണ്ടിട്ടില്ല.

ഈ വക നിയമങ്ങളിൽ, You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകൾ ഫ്യൂഡൽ ഭാഷകളിൽ പരാമർശിക്കപ്പെടുമ്പോൾ, അവ വ്യത്യസ്ത നിലവാരങ്ങളിൽ നാലുപാടും തെറിച്ച് മാറിനിൽക്കില്ലെ?

വടക്കൻ ഇന്ത്യൻ കോടതികളിൽ സാധാരണക്കാരൻ തൂ, തും, ഉസ്സ് എന്ന പദങ്ങൾക്കല്ലെ അർഹതപ്പെടുള്ളു? പദവിയുള്ളവരെ ഈ പദങ്ങളിൽ നിർത്താനും ആവില്ല. ഇങ്ങിനെയുള്ള ഒരു സാഹചര്യം ഒരുക്കുന്ന കോടതികൾത്തന്നെ ഭരണഘടനാപരമായി നോക്കുമ്പോൾ, കോടതികളാണ് എന്ന് അംഗീകരിക്കാനാവുന്ന സംവിധാനങ്ങളാണോ?

നാടിലെ സംസ്ക്കാരത്തിന് അനുസൃതമായാണ് കാര്യങ്ങൾ നടത്തുന്നത് എങ്കിൽപ്പിന്നെ, ഭരണഘടനയും നിയമങ്ങളും മറ്റും ആവശ്യമുണ്ടോ?

## 40. പ്രാദേശിക സംസ്ക്കാരത്തിന് അനുസൃതമായുള്ള ഭരണഘടന

ഇന്ത്യൻ ഭരണഘടനയെ പ്രാദേശിക സംസ്ക്കാരത്തിന് അനുസൃതമായി തിരുത്തിയെഴുതിയാൽ, തികച്ചും വ്യത്യസ്തമായ ഒരു മനോവികാരം ഉള്ള ഒരു ഭരണഘടനയാണ് ഉളവാകുക.

വ്യക്തികൾ നിയമത്തിന് മുന്നിൽ തുല്യരല്ല എന്ന പ്രാദേശിക ഭാഷകളിലെ യാഥാർത്ഥ്യം ലിഖിത രൂപത്തിൽ വരും.

'അവനേയും'('അവളേയും)' 'അദ്ദേഹത്തേയും' ഒരേ നിലവാരത്തിൽ വീക്ഷിക്കുവാൻ ആകില്ല എന്നുള്ളത് ഒരു നിത്യസത്യവും പരമയാഥാർത്ഥ്യവും നീതി നർവ്വഹണത്തിന്റേയും ഭാഗവും ആവും.

'അവൻ'('അവൾ') പലവേദികളിലും എഴുന്നേറ്റ് നിന്ന് 'അദ്ദേഹത്തെ' വന്ദിക്കേണം. ഇത് ചെയ്യാത്തവർക്ക് നീതിമാത്രമല്ല, മറ്റ് പലതും നിഷേധിക്കപ്പെടും. സർക്കാർ ഓഫിസ് ജീവനക്കാർ 'അദ്ദേഹത്തിന്റെ' വാക്കുകളെ മാനിക്കും. 'അവന്റെ' ('അവളുടെ') വാക്കുകൾക്ക്

പുല്ലിന്റെ വിലനൽകും. പോലീസ് വകുപ്പ് ജീവനക്കാരും ഇത് തന്നെ ചെയ്യും.

'അദ്ദേഹത്തിന്' ആദരവ് നൽകും. 'അവനെ'/'അവളെ' ഞെട്ടിക്കും. കഴിയുമെങ്കിൽ ഒന്ന് മെനക്കെടുത്തുകയോ, കായികമായി ഒന്ന് കൈകാര്യം ചെയ്യുകയോ ചെയ്യും.

രേഖകളിലും (Files) എഫ് ഐ ആറിലും, മറ്റ് റിപ്പോർട്ടുകളിലും മറ്റും ആളുകളെ തരംതിരിച്ച് നിർവ്വചിക്കപ്പെടും. 'അദ്ദേഹവും' 'അവനും' നിയമത്തിന് മുന്നിൽ ഏറ്റുമുട്ടിയാൽ, 'അവന്റെ' കാര്യം പരിതാപകരമാകും.

'അദ്ദേഹത്തിന്' 'അവനോട്'/'അവളോട്' പലതും ആവശ്യപ്പെടാം. പരിധികളില്ലാതെ. അത് നൽകാൻ ബാധ്യസ്ഥരായിരിക്കും 'അവൻ'/'അവൾ'. ആവില്ല എന്ന് 'അവൻ'/'അവൾ' പറഞ്ഞാൽ, ഗുരുതരമായ തെറ്റും തെമ്മാടിത്തവും ആയിരിക്കും.

പ്രാദേശിക സ്ക്കൂളുകളിൽ അദ്ധ്യാപകൻ കയറിവന്നാൽ, കുട്ടികൾ യാന്ത്രികമായി എഴുന്നേൽക്കുന്നുണ്ട്. ഇത് ചെയ്യാൻ തയ്യാറാവാത്ത വിദ്യാർത്ഥികൾ തെമ്മാടികളാണ് എന്ന് അദ്ധ്യാപകർ നിർവ്വചിക്കുന്നു. അവർ മറ്റ്

രീതിയിൽ എത്ര നല്ലവരാണെങ്കിൽ കൂടി. അതുപോലയാണ് മുകളിൽ പറഞ്ഞ കാര്യങ്ങൾ.

ഈ സമൂഹിക പ്രത്യയശാസ്ത്രം ലിഖിത രൂപത്തിലുള്ള ചട്ടത്തിന്റെ പിൻബലത്തോടുകൂടി രാജ്യത്തിലെ എല്ലാവിധ സർക്കാർ തൊഴിലാളികളും ജനങ്ങളുടെമേൽ അടിച്ചേൽപ്പിക്കാൻ വെമ്പൽകൊള്ളും.

വാസ്തവം പറയുകയാണെങ്കിൽ, ഈ വിധം തന്നെയാണ്, പ്രദേശിക ഭാഷയിൽ ഭരണയന്ത്രം നടക്കുന്ന മിക്ക സർക്കാർ ഓഫിസുകളിലും കാര്യങ്ങൾ ഇന്ന് നടക്കുന്നത്.

ഇങ്ങിനെയല്ലാതുള്ള ഒരു അനുഭവം ഇങ്ഗ്ളിഷ് ഭാഷ മാത്രം കൈകാര്യം ചെയ്യുന്ന ഇടങ്ങളിൽ മാത്രമേ ഇന്ന് ബാക്കിയായി നിലകൊള്ളുന്നുള്ളു. എന്നാൽ ഈ ഇങ്ഗ്ളിഷ് അന്തരീക്ഷം ഈ രാജ്യത്തിലെ 95ശതമാനം ആളുകളും അനുഭവിച്ചിട്ട് കൂടിയുണ്ടാവില്ല.

എന്നാൽ, കാര്യങ്ങൾ ഇങ്ങിനെയല്ല വേണ്ടത്, മറിച്ച്, പൊതുജനത്തിന്റെ വെറും തൊഴിലാളികളാണ് സർക്കാർ ഓഫിസുകളിൽ തൊഴിൽ ചെയ്യുന്ന ജീവനക്കാർ എന്ന വിവരം ഇന്ന് ബാക്കിവരുന്ന 5 ശതമാനം പേരിൽത്തന്നെ

ഒരു ചെറിയ ശതമാനത്തിന് മാത്രമേ സങ്കൽപ്പിക്കാൻ പോലും പറ്റുള്ളൂ.

കാരണം, ഈ നാട്ടിൽ ആരേയും 'അവൻ' ('അവൾ') - അദ്ദേഹം എന്ന രീതിയിൽ വേർതിരിക്കാൻ ആവില്ല എന്ന് ഇങ്ഗ്ളിഷ് ഭാഷ നന്നായി കൈകാര്യം ചെയ്യുന്നവർക്ക് മാത്രമേ തിരിച്ചറിയാൻ ആവുള്ളൂ.

പ്രാദേശിക ഭാഷകളിൽ 'അദ്ദേഹം'/'അവർ' എന്നും 'അവൻ'/'അവൾ' എന്നും വെവ്വേറെയായി തരം തിരിക്കപ്പെടുന്നവർ ഇങ്ഗ്ളിഷിൽ വെറും ഒറ്റനിലവാരത്തിലുള്ള 'He'/'She' മാത്രമാണ് എന്ന അതി ഗംഭീരമായ സാമൂഹിക രൂപകൽപ്പനാ കോഡ് ഇങ്ഗ്ളിഷിൽ മാത്രമേ ഉള്ളൂ.

## 41. ചരിത്രത്തിൽനിന്നും ഒരു ജനകീയ മുന്നേറ്റത്തിന്റെ കഥ

ഈ ഉപദ്വീപിന്റെ വടക്ക്-കിഴക്കായി രണ്ടായിരം വർഷങ്ങൾക്ക് മുൻപ് ഉണ്ടായിരുന്നു എന്ന് ചരിത്രത്തിൽ പറയുന്ന മഗധാ രാജ്യത്തിൽ, ജനങ്ങളുടെ കാര്യങ്ങൾ നോക്കുവാനായി പല മഹാമന്ത്രിമാരെയും (Mahapatras) അശോക രാജാവ് നിയമിച്ചിരുന്നു. ഇക്കൂട്ടർ ഓരോ പ്രദേശങ്ങളിലും വർഷത്തിൽ ഒരു പ്രാവശ്യം വൻ ആൾ ബലത്തോടുകൂടി ഒരാഴ്ചത്തേക്ക് വന്ന് തമ്പടിക്കും. ആ ഒരാഴ്ച ആ ചുറ്റുപാടിലുള്ള ഗ്രാമീണരുടെ കഷ്ടകാലമായിരിക്കും.

ഈ കൂട്ടർ ചോദിക്കുന്നതെല്ലാം നൽകേണം. ഈ ഉപദ്വീലിലെ രാജാധികാരം കൈയിലുള്ള ആളുകൾ ഒരു വീട്ടിൽ കയറി എന്തെല്ലാം ചോദിക്കും എന്ന് പ്രത്യേകിച്ച് എണ്ണിപ്പറയേണ്ടതില്ല.

ഈ ഉദ്യോഗസ്ഥരുടെ കടന്നുകൈയ്യേറ്റം എല്ലാ പ്രദേശങ്ങളിലേയും ജനങ്ങൾ സഹിക്കുകയാണ് ചെയ്യത്. ഇന്ന് മിക്ക സർക്കാർ ഓഫിസുകളിലേയും പെരുമാറ്റം ജനം ഒറ്റക്കൊറ്റക്ക് നിന്ന് സഹിക്കുന്നത് പോലെ.

എന്നാൽ, തക്ഷശിലയിൽ ജനം സംഘടിച്ച്, ഈ മഹാമന്ത്രിമാരുടെയും അവരുടെ കൈയ്യാളുകളുടെയും തലവെട്ടി.

തക്ഷശിലയിലെ പൊതുഭാഷയിൽ എന്തെങ്കിലും വ്യത്യാസം ഉണ്ടോ എന്ന് അറിയില്ല.

അശോക രാജാവ് സൈന്യത്തെ ഇറക്കി ജനകീയ വിപ്ളവത്തെ അടിച്ചമർത്തി. ഉദ്യോഗസ്ഥരെന്ന 'അദ്ദേഹങ്ങളെ' ജനം ബഹുമാനിക്കുകയും അവർ ചോദിക്കുന്നതെല്ലാം അവർക്ക് കൊടുക്കുകയും ചെയ്യേണം എന്നാണ് ഫ്യൂഡൽ ഭാഷകളിലെ ലിഖിതവും അലിഖിതവുമായ ചട്ടം.

ഇന്ത്യയിൽ ഭരണഘടന ഇന്ത്യൻ സംസ്ക്കാരത്തിന് അനുസൃതമായി തിരുത്തി എഴുതിയാൽ, ഇതാണ് സംജാതമാകാൻ പോകുന്ന സാമൂഹിക യാഥാർത്ഥ്യം.

രാജ്യത്തിനും രാജാവിനും മറ്റും വൻ പ്രത്യയശാസ്ത്രങ്ങളും മറ്റും ഉണ്ടാവും. എന്നാൽ, ജനങ്ങളും ഭരണചക്രത്തിൽ തൊഴിൽ ചെയ്യുന്നവരും തമ്മിൽ സംസാരിക്കുന്നത് ഫ്യൂഡൽ ഭാഷകളിൽ ആകുമ്പോൾ, എത്ര മഹനീയമായ പ്രത്യയശാസ്ത്രം ഉണ്ടെങ്കിലും,

കാര്യങ്ങൾ ഭാഷാകോഡുകൾക്ക് അനുസൃതമായാണ് നടക്കുക.

അശോകന്റെ പ്രാദേശിക ഭാഷ പാലിയും പ്രാകൃതും ആയിരുന്നു എന്ന് പറയപ്പെടുന്നു. സംസ്കൃതവുമായി ഇവയ്ക്ക് ബന്ധമില്ലായെന്നും സൂചിപ്പിക്കപ്പെട്ടുകാണുന്നു.

## 42. പുതിയ സവർണ്ണർ

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിന്റെ സാമൂഹികവും ഭാഷാപരവും ആയ സംസ്ക്കാരം പുതുതായി ജനിച്ച ഇന്ത്യ, പാക്കിസ്ഥാൻ, ബെങ്ഗ്ളാദേശ് തുടങ്ങിയ രാജ്യങ്ങളിലേയും അനൗപചാരിക സംസ്ക്കാരം ആയിരിക്കും.

പലതും കുറച്ചു കാലത്തോളം ഇങ്ഗ്ളിഷിന്റെ സമത്വാധിഷ്ഠിതമായ (egalitarian) സംസ്ക്കാരപരമായി ഔപചാരികമായി ചിലയിടങ്ങളിൽ നടന്നിരുന്നു. ഉദാഹരണത്തിന്, ഇങ്ഗ്ളിഷ് ഭരണം ഉണ്ടായിരുന്ന മലബാറിൽ പല ഔദ്യോഗിക കീഴ്വഴക്കങ്ങളും ഈ രീതിയിലായിരുന്നു. സ്വതന്ത്ര രാജ്യമായി നിലനിന്നിരുന്ന തിരുവിതാംകൂറിൽ ഈ കാര്യങ്ങൾ ഒരിക്കലും അനുഭവപ്പെട്ടിരുന്നില്ല.

ഇനിയങ്ങോട്ട് ഈ ഉപദ്വീപിലെ പ്രാദേശിക സംസ്ക്കാരത്തിലേക്ക് കാര്യങ്ങൾ നീങ്ങിയാൽ, വാരാവുന്ന വ്യത്യാസങ്ങളുടെ നിഴലുകൾ രാജ്യത്തുടനീളം പരന്നു കഴിഞ്ഞിട്ടുണ്ട്.

ബ്രാഹ്മണരിൽ പല നിലവാരങ്ങൾ ഉണ്ട്. ഏറ്റവും ഉയരത്തിൽ ഉള്ളത് ഐഏഎസ്, ഐപിഎസ്

നിലവാരത്തിന് തുല്യരായ, ഏറ്റവും ഉയർന്ന പൂജാരികളായ ബ്രാഹ്മണ തമ്പുരാന്മാർ.

അവർക്ക് കീഴിലായി നമ്പൂതിരിപ്പാട്, വിശിഷ്ടരായി അറിയപ്പെടുന്ന ഭട്ടതിരിയും മറ്റും. പിന്നെ സാമാന്യ ബ്രാഹ്മണർ. അവർക്ക് കീഴിലായി നമ്പി തുടങ്ങിയവർ. അവർക്ക് കീഴിൽ ശാന്തിക്കാർ അഥവ എമ്പ്രാൻ. പിന്നെ നമ്പൂരി (സപഗ്രസ്ഥൻ). ഏറ്റവും താഴെയായി പാപിഷ്ടരായ ബ്രാഹ്മണർ. (ഇത് ആധികാരികമായ വിവരം അല്ല. പിശകുണ്ടാകാം).

ഇന്നത്തെ ഉദ്യോഗസ്ഥ വർഗ്ഗവുമായി ഈ ബ്രാഹ്മണ നിലവാരങ്ങളെ താരത്മ്യപ്പെടുത്തുകയാണെങ്കിൽ, ഇന്നുള്ള ഇന്ത്യൻ പോലീസ് വകുപ്പിലെ ഇൻസ്പെകടർ നിലവാരം ഏറ്റവും കീഴെവരുന്ന ബ്രാഹ്മണർക്ക് നൽകാനാവും. ഏറ്റവും ഉയരങ്ങളിലുള്ള ബ്രഹ്മണരെ ഐഏഎസ് - ഐപിഎസ് കാരുമായി താരതമ്യം ചെയ്യാവുന്നതാണ്.

ഇവർക്ക് കീഴിലായി വരുന്ന ബ്രാഹ്മണർക്കും നായന്മാർക്കും ഇടയിൽപ്പെടുന്ന അമ്പലവാസി, ഉണ്ണി, നമ്പീശൻ, പിശാരടി, വാരിയൻ, ചാക്കിയാർ, നമ്പിയാർ തുടങ്ങിയവരെ ഇൻസ്പെകടർക്കും കോൺസ്റ്റബിളിനും ഇടയിൽ ഉള്ള ഏഎസ്ഐ,

ഹെഡ് കോൺസ്റ്റബ്ൾ തുടങ്ങിയവരുമായി താരതമ്യം ചെയ്യാവുന്നതാണ്.

ഇവരുടെയെല്ലാം ആജ്ഞാനുവർത്തിയായി വരുന്ന നായന്മാരെ കോൺസ്റ്റബ്ൾമാരുമായി താരതമ്യം ചെയ്യാവുന്നതാണ്.

നായന്മാരാണ് കീഴ് ജാതിക്കാരുടെ മേൽ നേരിട്ടുള്ള കായികവും ശബ്ദപരമായും അധികാരം കാട്ടിയിരുന്നത്.

ഇനി പറയാനുള്ളത് കീഴ് ജാതിക്കാർക്ക് തുല്യരായി കാണാവുന്ന പൊതുജനം എന്ന സാധാരണ പൗരനെക്കുറിച്ചാണ്.

അത് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

Go to Main contents

## 43. രാഷ്ട്രം ഫ്യൂഡൽ ഭാഷാ കോഡുകൾക്ക് കീഴടങ്ങുമ്പോൾ

രാഷ്ട്രം ഫ്യൂഡൽ ഭാഷാ കോഡുകൾക്ക് കീഴടങ്ങുമ്പോൾ, ഇത്രയും നാൾ സാമൂഹികാന്തരീക്ഷത്തെ സമത്വാധിഷ്ഠിതമായി (egalitarian) നിലനിർത്താനായി പ്രവർത്തിച്ച ഇന്ത്യൻ ഭരണഘടനയുടെ പ്രവർത്തനങ്ങളും ധർമ്മശാസ്ത്രങ്ങളും പാഴ്േവലയായി മാറും.

ഇന്ത്യൻ ജനങ്ങളുടെ സാമൂഹിക രൂപകൽപ്പന, നിരപ്പുള്ള സാമൂഹികാന്തരീക്ഷത്തിൽനിന്നും പൂർണ്ണമായും മാറി, പലതട്ടുകളുള്ളതും, പിരമിഡ് രൂപത്തിലുള്ളതും, ആയ അനവധി ഘടകങ്ങളായ രൂപഘടന കൂടുതൽ ഉറപ്പിക്കപ്പെടും.

സർക്കാർ ജോലി എന്നുള്ളത് പണ്ട് കാലങ്ങളിൽ ഉള്ള ജന്മിത്വത്തിന് തുല്യമാകും. അതായത് കുറച്ച് വൻ ജന്മിമാരും, അവർക്ക് കീഴിലായി കുറെ കുട്ടിജന്മിമാരും, അവർക്കെല്ലാം കീഴെയായി അനവധി കൈയ്യാളുകളും.

ഈ കൈയ്യാളുകളുമായി ഇന്നുള്ള പോലീസ് ഇൻസ്പെടർ, ഏഎസ്ഐ, ഹെഡ് കോൺസ്റ്റബ്ൾ, കോൺസ്റ്റബ്ൾ എന്നിവരേയും, സർക്കാർ ഓഫിസിലെ ഓഫിസ് സൂപ്രണ്ടുമാരെയും

ക്ളാർക്കുമാരെയും (ഗുമസ്ഥന്മാരെയും) പ്യൂണുകളെയും താരതമ്യപ്പെടുത്താനാവുന്നതാണ്. സർക്കാർ സേവനത്തിലെ ഏറ്റവും പരുക്കൻ പെരുമാറ്റം പൊതുവെ ഇവരിൽ നിന്നുമാണ് പൊതുജനത്തിന് ലഭിക്കുക.

അതേ സമയം ഇവരേക്കാൾ ഉയരത്തിൽ ഉള്ളവരുമായി പൊതുജനത്തിന് അടുക്കാൻ പറ്റില്ലതന്നെ. പലവിധ തടസ്സങ്ങളും മറ്റും ഉള്ള ഒരുതരം അയിത്തം മിക്ക ആളുകളെയും ഇവരുമായി അടുക്കുന്നതിന് തടസ്സമായി നിലനിൽക്കും.

പഴയ കാല ജാതി വ്യവസ്ഥയുടെ പലവിധ ഭാവങ്ങളും ഇന്ന് സർക്കാർ തൊഴിലാളികളും ജനങ്ങളും തമ്മിൽ നിലനിൽക്കുന്നുണ്ട്.

REV. Samuel Matter എഴുതിയ Native Life in Travancoreൽ, തിരുവിതാംകൂർ രാജ്യത്തിൽ ഉണ്ടായിരുന്ന ജാതിവ്യവസ്ഥയുടെ കാഠിന്യം വളരെ വ്യക്തമായി ചിത്രീകരിച്ചിട്ടുണ്ട്. ഈ ചിത്രീകരണത്തിലെ വ്യക്തികളെ മാറ്റി ഒരു പക്ഷത്ത് ഇന്നത്തെ സർക്കാർ ഓഫിസ് തൊഴിലാളികളും മറു പക്ഷത്ത് ഇന്നുള്ള പൊതുജനവും ആയി കഥാപാത്രങ്ങളെ മാറ്റിയാൽ,

അന്നത്തെ ജാതി വ്യവസ്ഥ ഇന്നുള്ള സർക്കാർ ഓഫിസ് തൊഴിലാളികളും സാധാരണ പൗരനും തമ്മിലുള്ള ബന്ധത്തിന്റെ സാമാന്യമായ ചിത്രീകരണമായി കാണാവുന്നതാണ്.

ഈ തരം അയിത്തങ്ങൾക്ക് ആരെയും കുറ്റം പറയാൻ ആവില്ലതന്നെ. കാരണം, ആളുകൾ ഭാഷയുടെ രൂപകൽപ്പനാ കോഡുകൾക്ക് അനുസൃതമായി ചിട്ടപ്പെടുത്തപ്പെടുകയാണ്. അവരോരോരുത്തർക്കും ലഭിച്ചിട്ടുള്ള സ്ഥാനത്തിൽ (Slots) നിന്ന്കൊണ്ട് ആ സ്ഥാനവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള ഭാഷാ കോഡുകൾ പ്രകാരം ഓരോരുത്തരും പെരുമാറും. ഇടപഴകും. പ്രതികരിക്കും. പരുക്കനും മൃദലനും ആവും. ഞെട്ടിക്കും. വിധേയത്വം കാണിക്കും. കൈക്കൂലി വാങ്ങിക്കും. കൈക്കൂലി നൽകും. വ്യക്തികളോട് വിവേചനം കാണിക്കും. ബഹുമാനം ലഭിക്കുന്നതിൽ സായൂജ്യം കണ്ടെത്തും. അധമത്വം പ്രകടിപ്പിക്കുന്നതിൽ ആത്മസംതൃപ്തിയും കാര്യനേട്ടവും നേടും.

പരുക്കൻ കോഡുകളുള്ള ഭാഷകൾ പരുക്കൻ സാമൂഹികാന്തരീക്ഷം സൃഷ്ടിക്കും. പരുക്കൻ സാമൂഹികാന്തരീക്ഷത്തിൽ
അവിടവിടങ്ങളിലായി മൃദുലമായ അനുഭവങ്ങൾ ലഭിക്കും ഇടക്കിടക്ക്. ഈ അനുഭവങ്ങളിൽ

സമൂഹീകാന്തരീക്ഷത്തിന്റെ അലൌകിക സൗന്ദര്യം കണ്ടെത്തും. സാമൂഹികാന്തരീക്ഷത്തിലെ ഈ നുറുങ്ങ് സൗന്ദര്യത്തെ മതിമറിന്ന് ഇഷ്ടപ്പെടും. ഇക്കാര്യം വിളിച്ച് പറയും.

## 44. പാഠപുസ്തകങ്ങളിലെ തരിശായ വിഡ്ഢിത്തങ്ങൾ

ഇന്നുള്ള ഇന്ത്യയിലെ പൊതുജനം എന്നു പറയുന്നത് തന്നെ പലതട്ടുകളായി, അന്യോന്യം അറപ്പും വിദ്വേഷവും, ഉള്ളവരും, കീഴെവരുന്നവരെ വാക്ക് കോഡുകളാൽ അമർത്തുന്നവരും, മുകളിൽ വരുന്നവരെ വിധേയത്തത്താലോ, നിർബന്ധത്താലോ ബഹുമാനിക്കുന്നവരും, മറ്റുമാണ്.

താഴെക്കിടയിലുള്ളവരെ പലവിധത്തിലും അമർത്തിവെക്കണം എന്നത് ഒരു അലിഖിതമായ സാമൂഹിക ചട്ടംതന്നെയാണ്. ഇത് ചെയ്യില്ലെങ്കിൽ അവർ മുകളിലുള്ളവരുടെ ഇടയിലേക്ക് ഇടിച്ച് കയറുകയും അവരെ വാക്ക്-കോഡുകളാലും, മറ്റ് അതിരുകടന്ന പെരുമാറ്റങ്ങളാലും അലോസരപ്പെടുത്തും.

ഫ്യൂഡൽ ഭാഷകളിൽ കാര്യങ്ങൾ ഇങ്ങിനെത്തന്നെയാണ്.

മാനസികവും ശാരീരികവും ആയ വ്യക്തിത്വം നിലനിർത്തിക്കൊണ്ട് സർക്കാർ ഉദ്യോഗസ്ഥരോട് പെരുമാറുന്നത് സാമൂഹികമായും വ്യാപാരപരമായും തൊഴിൽപരമായും

ആത്മഹത്യാപരമാണ്. സർക്കാർ ഉദ്യോഗസ്ഥരെന്ന ജന്മി വർഗ്ഗത്തിനോടും, അവരുടെ കയ്യാളുകളോടും വിധേയത്വവും ബഹുമാനവും വ്യക്തമായും എല്ലാ വാക്കുകളിലും ശാരീരിക ഭാഷയിലും പ്രകടിപ്പിക്കുന്നതാണ് കാര്യപ്രാപ്തിക്കും നിലനിൽപ്പിനും അഭികാമ്യം.

ഇതാണ് ഇന്ന് ഉരുത്തിരിഞ്ഞുവരുന്ന പുതിയ സാമൂഹിക പ്രത്യയശാസ്ത്രം. അല്ലാതെ സ്ക്കൂളിലും കോളജിലും സാമൂഹിക ശാസ്ത്രത്തിലും രാഷ്ട്രതന്ത്രത്തിലും മറ്റും പഠിപ്പിക്കുന്ന തരിശായ വിഡ്ഢിത്തങ്ങൾക്ക് യാതോരു അർത്ഥവും ഇല്ലതന്നെ.

ജനങ്ങൾക്ക് സാമൂഹിക സമത്വത്തിന് അവകാശമുണ്ട്. അവരാണ് രാജ്യം ഭരിക്കുന്നത്. രാജ്യത്തിൻറെ ഉടമസ്ഥർ അവരാണ്. അവർക്ക് ഈ നാട്ടിൽ അന്തസ്സിന് അവകാശമുണ്ട് എന്നൊക്കെ പാഠപുസ്തകങ്ങളിൽ ചറപറയെന്ന രീതിയിൽ എഴുതിക്കൂട്ടുന്നത് പലവിധ പാഠപുസ്തക വിൽപ്പനക്കാർക്കും സാമ്പത്തിക മുതൽക്കൂട്ട് നൽകും എന്നല്ലാതെ, ചില്ലിക്കാശിന്റെ വിലയില്ലാത്ത വാക്കുകളാണ്.

കാരണം, പ്രാദേശിക ഭാഷകളിൽ ഈ വക കാര്യങ്ങൾ പാഠപുസ്തകങ്ങളിൽ പഠിപ്പിക്കുന്ന

അതേ അവസരത്തിൽത്തന്നെ, സമൂഹത്തിൽ വലിയവർ ഉണ്ട് എന്നും അവർ സർക്കാർ ഉദ്യോഗസ്ഥരും, രാഷ്ട്രീയ നേതാക്കളും, ഡോക്ടർമാരും മറ്റുമായ 'അദ്ദേഹങ്ങളും', 'സാറമ്മാരും', 'മാഡങ്ങളും' ആണ് എന്നും, ഇവർക്ക് കീഴിലായി വരുന്നവരാണ് പൊതുജനം എന്ന 'അവനും', 'അവളും', 'അയാളുമാരും' 'അവന്മാരും' 'അവളുമാരും', 'അവറ്റകളും' എന്ന വിലകുറഞ്ഞവരെന്നും കുരുതിക്കൂട്ടിയും, കരുത്തിക്കൂട്ടിയല്ലാതെയും പഠിപ്പിക്കപ്പെടുന്നുണ്ട്.

സ്ക്കൂളുകളിലും കോളജുകളിലും പഠിക്കുന്ന വിദ്യാർത്ഥികൾക്കും അറിയാം, അവരിൽ പലരും 'അവന്റേയും' 'അവളുടേയും' മക്കളും, മറ്റുചിലർ 'അദ്ദേഹത്തിന്റേയും' 'മാഡത്തിന്റേയും' മക്കളും ആണ് എന്ന്.

പൊതുജനമെന്ന ഹീനജാതിക്കാരും സർക്കാർ തൊഴിലാളികളെന്ന ജന്മിവർഗ്ഗവും തമ്മിൽ ഉള്ള അയിത്തങ്ങളുടെ വ്യക്തമായ വാക്ക്-കോഡ് സാങ്കേതികത അടുത്ത എഴുത്തിൽ നൽകാം.

## 45. George Washington എന്ന പമ്പരവിഡ്ഢി

യൂഎസ്എ (USA) എന്ന രാഷ്ട്രം 1777ൽ രൂപീകരിച്ചപ്പോൾ, ഒരു Bill of Rights എഴുതിയുണ്ടാക്കിയിരുന്നു. എന്തോ വലിയ പുതിയ കണ്ടുപിടുത്തം എന്ന രീതിയിലാണ് അമേരിക്കക്കാർ ഇതിനേയും, യൂഎസ് ഭരണഘടനയിൽ പ്രസ്താവിച്ചിരിക്കുന്ന മനുഷ്യ വ്യക്തിത്വങ്ങളും പൗരന്റെ അന്തസ്സും മറ്റും ഉരുവിട്ടുകൊണ്ടിരിക്കുന്നത്.

ഈ മനുഷ്യവ്യക്തിത്വങ്ങൾ അത്രയും ഇങ്ഗ്ളണ്ടിലെ പ്രാദേശിക ഭാഷയായ ഇങ്ഗ്ളിഷിൽ യാതോരു കരുതിക്കൂട്ടലുകളും, ലിഖിതരൂപത്തിലുള്ള അവകാശ പ്രസ്താവനകളും ഇല്ലാതെ തന്നെ ഉള്ള കാര്യങ്ങളാണ്. കാരണം, ഈ ഭാഷയിൽ സർക്കാർ ഓഫിസ് തൊഴിലാളിയും സാധാരണ പൗരന്മാരും മറ്റും എല്ലാം തന്നെ വെറും You, Your, Yours, He, Him, His, She, Her, Hers എന്ന പദങ്ങളാൽ മാത്രം നിർവ്വചിക്കപ്പെടുന്നവരാണ്.

അല്ലാതെ സർക്കാർ തൊഴിലാളികൾ 'അദ്ദേഹവും' 'മാഡവും' ആണ് എന്നും സാധാരണക്കാർ 'അവനും' 'അവളും' ആണ് എന്നും അല്ല എന്നതിനെക്കുറിച്ച് അമേരിക്ക എന്ന രാജ്യം രൂപീകരിച്ചവർക്ക് അന്ന് മനസ്സിലായിട്ടില്ല. ഇനി

എപ്പോഴെങ്കിലും മനസ്സിലാകുമോ എന്നും അറിയില്ല.

ഭൂഖണ്ഡ യൂറോപ്പുകാർ വളരെ എളുപ്പത്തിൽ പ്രലോഭിപ്പിക്കുകയും വശീകരിക്കുകയും ചെയ്ത ആളാണ് George Washington എന്ന കാര്യം യാതോരു ചരിത്രപുസ്തകങ്ങളിലും എഴുതിക്കാണുന്നില്ല എന്നുള്ളത് തന്നെ ഒരു വൻ വിവര ശേഖരത്തെക്കുറിച്ചുള്ള അറിവില്ലായ്മയാണ് ചൂണ്ടിക്കാട്ടുന്നത്.

## 46. ഇങ്ഗ്ളിഷ് കൊളോണിയൽ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യങ്ങൾ

ദക്ഷിണേഷ്യൻ ഉപദ്വീപിൽ ഉദ്യോസ്ഥ വർഗ്ഗത്തിനാണ് കാലാകാലങ്ങളായി വാക്ക് കോഡുകളിൽ മഹിമ. ഇവർക്ക് കീഴെയായി പലവിധ തൊഴിലുകളും ചെയ്യുന്നവർ വാക്ക് കോഡുകളുടെ ഹീന പ്രയോഗങ്ങൾ ഏറ്റുവാങ്ങേണ്ടവരാണ്.



A traditional architect of the South Asian subcontinent, with elevation of a new temple drawn on a wall.

ദക്ഷിണേഷ്യൻ ഉപദ്വീപിൽ ഏറ്റവും വലിയ നൈപുണ്യവും സാങ്കേതിക വിദ്യയും മറ്റും ഉള്ളവരായിരുന്നു ഇവിടുള്ള പാരമ്പര്യ ആശാരിമാർ. ഈ ഉപദ്വീപിൽ ഏതാണ്ട് പകുതിയോളം സ്ഥലത്ത് ഇങ്ഗ്ളിഷ് ഭരണം നടന്ന കാലത്ത് ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഇക്കൂട്ടരുടെ നൈപുണ്യം കണ്ട് അത്ഭുതപ്പെട്ടിട്ടുണ്ട്.

യാതോരു കോളജിലും പഠിപ്പില്ലാത്ത ഇവർ വൻ കെട്ടിടങ്ങളും മണിമാളികകളും വെറും നിസ്സാരം എന്ന് തോന്നിക്കാവുന്ന പണി ആയുധങ്ങൾ ഉപയോഗിച്ച് കൊണ്ട് സൃഷ്ടിക്കുമായിരുന്നു. എന്നാൽ ഇക്കൂട്ടർ ഈ ഉപദ്വീപിലെ ഉദ്യോഗസ്ഥക്കൂട്ടരുടെ (അധികാരികളുടെ) മുന്നിൽ വിലയില്ലാത്തവരായിരുന്നു. പലപ്പോഴും സാമൂഹികാധികാരം കൈവശമുള്ള ഉയർന്നവരുടെ 'നീ', 'അവൻ', 'അവൾ', പ്രയോഗങ്ങൾ ഏറ്റുവാങ്ങേണ്ടവരായിരുന്നു ഇവർ.

ഇങ്ഗ്ളിഷ് ഭരണം ഇവിടെ പ്രചരിപ്പിച്ച പൊതുവിദ്യാഭ്യാസം ശരിക്കും പറഞ്ഞാൽ, ശ്രമിച്ചിരുന്നത് ജനങ്ങളുടെ ആശയവിനിമയത്തിലുള്ള തടസ്സങ്ങൾ മാറ്റാനാണ്. സാങ്കേതിക വിദ്യാഭ്യാസം അതിന് ശേഷവും, മുകളിലും ആയിരുന്നു.

എന്നുവച്ചാൽ, ആദ്യം ഈ പ്രദേശത്തുള്ള ആശയവിനിമയത്തിലുള്ള പൈശാചികതയെ ഉന്മൂലനം ചെയ്യതിനോ, അല്ലെങ്കിൽ അതിനെ ചെറുതായെങ്കിലും നിർവ്വീര്യം ചെയ്യതിനോ ശേഷമേ, ഇന്ന് ഉയർന്ന വിദ്യാഭ്യാസ യോഗ്യത എന്നുപറയുന്ന വിദ്യാഭ്യസങ്ങളിലേക്കും, ഉയർന്ന സർക്കാർ ജോലികളിലേക്കും ആളുകളെ കയറ്റിവിട്ടിരുന്നുള്ളു. ഇങ്ഗ്ളിഷ് നന്നായി

അറിയുന്നവർക്കേ സർക്കാർ സേവനത്തിലെ ഉയർന്ന പദവികളിലും ഡോക്ടർ പോലുള്ള വിദ്യാഭ്യാസങ്ങൾക്കും പ്രവേശനം നൽകിയിരുന്നുള്ളു.

ഇതിന്റെ ഗുണം പൊതുജനത്തിനാണ് ലഭിച്ചിരുന്നത്. കാരണം, മനുഷ്യനെ വിലകുറയ്ക്കുന്ന വാക്ക് കോഡുകൾ കുറേയെങ്കിലും മനസ്സിൽ നിർവ്വീര്യമാക്കിയാൽ മാത്രമെ ഇത്യാദി




These are technical and architectural experts of rare acumen. Yet, they have not been in any engineering college. They could manage to build huge building structures with no help from modern technology. Well, this is the kind of genius that the Englishmen saw in south Asia

നിലവരങ്ങളിലേക്ക് പ്രവേശിക്കാൻ ആകുള്ളു.

ശരിക്കും പറഞ്ഞാൽ ഈ ഉപദ്വീപിലെ ഏതാണ്ട് പകുതിയോളം പ്രദേശങ്ങളിൽ ഇങ്ഗ്ളിഷ് ഭരണം നടന്നിരുന്ന ഇടത്ത് (British-India),

ഭരണകർത്താക്കൾ ഇങ്ങിനെ ഒരു ഉദ്യമത്തിൽ ഏർപ്പെട്ടിരുന്നു എന്ന കാര്യത്തെക്കുറിച്ച് ഇന്നുള്ള ബ്യട്ടണിലും, ഇങ്ഗ്ളണ്ടിലും ഒരു ചെറിയ അറിവ് പോലും ബാക്കിയില്ല എന്നുള്ളതാണ് വാസ്തവം.

അതേ സമയം ഇന്ത്യയിലും പാക്കിസ്ഥാനിലും, ബങ്ഗ്ളാദേശിലും മറ്റും പ്രാദേശിക രാഷ്ട്രീയ നേതൃത്വങ്ങളും ഉദ്യോഗസ്ഥവർഗ്ഗവും, വിദ്യാഭ്യാസ പണ്ഡിതരും മറ്റും ചരിത്രത്തിൽ സംഭവിച്ച കാര്യങ്ങളുടെ പുറംതോടുപോലും തൊടാതെ എന്തെല്ലാമോ എഴുതിക്കൂട്ടി, വിദ്യാർത്ഥികളെക്കൊണ്ടും ഉദ്യോഗാർത്ഥികളെക്കൊണ്ടും മാർക്ക് നേടാനായി ധൃതിപ്പാടോടുകൂടി പഠിക്കാനും തത്തപറയുന്നത് പോലെ ഉരുവിടാനും പ്രചോദനം നൽകുന്നു.

## 47. ഭരണഭാഷ മലയാളമാകുമ്പോൾ ഉളവാകുന്ന പ്രശ്നങ്ങൾ

ഇന്ത്യയൊട്ടുക്കും സംസ്ഥാന സർക്കാർ ഓഫീസ് സംവിധാനങ്ങൾ പ്രാദേശിക ഭാഷയിൽ ആക്കിയിരിക്കുന്നു. ഇതുമായി ബന്ധപ്പെട്ട് വിദഗ്ദ്ധ കമ്മിറ്റികൾ പഠന റിപ്പോർട്ട് നൽകിയിട്ടുണ്ടാകാം.

ഈ വക വിദഗ്ദ്ധ കമ്മിറ്റികൾ ഈ ഭാഷാ മാറ്റത്തെക്കുറിച്ച് എന്താണ് പഠിച്ചത് എന്ന് ഈ എഴുത്തുകാരന് അറിയില്ല. എന്നാൽ, തോന്നുന്നത് ഈ വക പഠനങ്ങൾ പലപ്പോഴും വെറും ആഴമില്ലാത്ത വാചക കസർത്തുകൾ ആകും എന്നാണ്. കാരണം, മലയാളം വിദ്യാഭ്യാസത്തിൽ നിർബന്ധ ഭാഷയാക്കാൻ വിദഗ്ദ്ധ കമ്മിറ്റി നൽകിയ റിപ്പോർട്ട് 2011ൽ വായിച്ചതായി ഓർക്കുന്നു. അതിൽ കാര്യമായി ഒരു ഗഹന പഠനവും കണ്ടില്ലാ എന്നാണ് ഓർമ്മ. കമ്മിറ്റിയിൽ ഡോക്ട്രെയ്റ്റ് ബിരുദ്ധധാരികൾ ഉണ്ടായിരിന്നു എന്നും ഓർമ്മിക്കുന്നു.

സർക്കാർ ഓഫീസുകളിൽ നിർവ്വഹണം പൂർണ്ണമായി ഫ്യൂഡൽ ഭാഷകളിലേക്ക് മാറ്റിയാൽ ഉണ്ടാവുന്ന ഏതാണ്ട് 30ഓളം പ്രശ്നങ്ങൾ ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. അവ

Go to Main contents

ലിഖിത രൂപത്തിൽ ഈ എഴുത്തുകാരൻ രേഖപ്പെടുത്തി വച്ചിട്ടുണ്ട്.

അവയിൽ ഒന്ന് ഇവിടെ ഇപ്പോൾ പ്രസ്താവിക്കാം: ഇങ്ഗ്ളിഷ് ഭരണകാലത്ത് സർക്കാർ ഓഫിസ് തൊഴിലാളികളെ Public Servants (പൊതുജനങ്ങളുടെ തൊളിലാളികൾ) എന്ന വാക്കുകളിലാണ് നിർവ്വചിക്കപ്പെട്ടിരുന്നത്.

ഫ്യൂഡൽ ഭാഷകളിൽ തൊഴിലാളി മുതലാളിയെ ബഹുമാനിക്കേണം. അതായത്, ഭരണ ഭാഷ ഫ്യൂഡൽ ഭാഷയായാൽ, ബഹുമാന പദങ്ങൾ പൊതുജനത്തിനോടും, തരംതാഴ്ത്തപ്പെടുന്ന വാക്കുകൾ സർക്കാർ ഓഫിസ് തൊഴിലാളിളുടെ മേലും ഉപയോഗിക്കേണ്ടവയാണ്.

ഇതിനോട് യാതോരു കാരണവശാലും സർക്കാർ ഓഫിസ് തൊഴിലാളികൾ യോജിക്കില്ലതന്നെ.

മാത്രവുമല്ല, സർക്കാർ ഓഫിസിലേക്ക് വരുന്ന പൗരനെ ബഹുമാനിക്കേണം എന്നതും സർക്കാർ ഓഫിസ് തൊഴിലാളിക്ക് സമ്മതിക്കാനാവുന്ന കാര്യമല്ല.

ഭരണ ഭാഷ മലയാളമാക്കുമ്പോൾ, ഈ പ്രശ്നനത്തെക്കുറിച്ച് വിദഗ്ദ്ധ കമ്മിറ്റി എന്താണ് അഭിപ്രായപ്പെട്ടത് എന്ന് അറിയില്ല.

അതേ സമയം, സാധരണ പൗരൻ സർക്കാർ ഓഫിസ് തൊഴിലാളിയെ ബഹുമാനിക്കേണം എന്നാണ് വിദഗ്ദ്ധ കമ്മിറ്റിയുടെ കണ്ടുപിടുത്തമെങ്കിൽ, പൗരൻ സർക്കാർ ഓഫിസ് തൊഴിലാളിയുടെ കീഴിൽ വരുന്ന ആളാണ് എന്ന് ഭരണഘടനയിൽ സൂചിപ്പിച്ചിട്ടുണ്ട് എന്ന് വിദഗ്ദ്ധ കമ്മിറ്റി സൂചിപ്പിച്ചിട്ടാണ്ടാവും എന്ന് വിശ്വസിക്കാം.

സർക്കാർ ഓഫിസ് നിർവ്വഹണം ഇങ്ഗ്ളിഷിൽ ആണെങ്കിൽ ഈ പ്രശ്നം ഉണ്ടാവില്ലെ എന്ന ചോദ്യത്തിന് മറുപടി പറയാൻ പലതും പറയേണ്ടിവരും. എന്നാൽ അതിന് ഇവിടെ പ്രസക്തിയില്ലതന്നെ. പ്രശ്നം സർക്കാർ രേഖകളിൽ ഏത് പക്ഷത്തെയാണ് ബഹുമാനിക്കപ്പെടേണ്ടത്, ഏത് പക്ഷത്തെയാണ് തരം താഴ്ത്തേണ്ടത് എന്നത് പ്രഥമദൃഷ്ട്യാതന്നെ വരുന്ന ഒരു പ്രശ്നമാണ്.

രണ്ടു പക്ഷത്തേയും തരംതാഴ്ത്താൻ പാടില്ല എന്നാണ് വാദഗതിയെങ്കിൽ, അത് മലയാളം ഭാഷയിൽ നടക്കുന്ന കാര്യമല്ലതന്നെ. തൊഴിലാളിയേയും തൊഴിലുടമയേയും രണ്ടു

തട്ടിൽത്തന്നെയാണ് ഫ്യൂഡൽ ഭാഷകൾ സ്ഥാപിക്കുന്നത്.

ഈ നിസ്സാരം എന്ന് തോന്നുന്ന വാദഗതിക്ക് ബ്യട്ടിഷ് മലബാറിലെ ഒരു പ്രത്യേക ചരിത്ര സംഭവവുമായി കാര്യമായ ബന്ധമുണ്ട്. ഇത് ഇന്ത്യൻ ഔദ്യോഗിക ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടോഎന്ന് അറിയില്ല.

## 48. ആര് ആരെ ബഹുമാനിക്കേണം

സർക്കാർ ഓഫിസ് തൊളിലാളികളെ സംബന്ധിച്ചെടുത്തോളം, ഓഫിസിൽ കയറിവരുന്ന പൗരൻ ബഹുമാനിച്ചും കുനിഞ്ഞും നിന്നില്ലെങ്കിൽ പ്രശ്നമാണ്. കാരണം ഫ്യൂഡൽ ഭാഷകളിൽ ബഹുമാനം കാണിക്കാത്തവർ അധികപ്രസംഗം മാതിരിയാണ് പെരുമാറുക. അല്ലാതെ രണ്ട് പക്ഷവും തുല്യമായ അന്തസുള്ളവരും ഒരേ നിലവാരമുള്ളവരും ആയി ആശയവിനിമയം അധികനേരം നടത്താനാവുന്ന ഭാഷകളല്ല ഫ്യൂഡൽ ഭാഷകൾ.

കയറിവന്ന പൗരനെ പേര് വിളിച്ചുകൊണ്ട് സംസാരിക്കാനുള്ള അവകാശം സർക്കാർ ഓഫിസ് തൊഴിലാളി പ്രകടിപ്പിക്കും. ഇതേ അവകാശം കയറിവന്ന പൗരൻ സർക്കാർ ഓഫിസ് തൊഴിലാളിയോട് പ്രകടപ്പിച്ചാൽ, കാര്യം ഗൗരവമേറിയ തെമ്മാടിത്തവും അസഭ്യവാക്ക് (abusive word) പ്രയോഗവും മറ്റുമായി പരിഗണിക്കപ്പെടും.

മലയാളത്തിൽ, പൗരൻ സർക്കാർ ഓഫിസ് തൊഴിലാളിയെ 'നിങ്ങൾ' എന്ന് സംബോധനചെയ്താൽ മിക്ക ഓഫിസുകളിലും തെമ്മാടിത്തമായിത്തന്നെയാണ് കാണുക.

പൗരനെ 'നിങ്ങൾ' എന്ന് സർക്കാർ ഓഫിസ് തൊഴിലാളി സംബോധന ചെയ്താൽ, പ്രശ്നമല്ലതന്നെ. മാത്രവുമല്ല, എന്തെങ്കിലും അത്യാവശ്യ കടലാസിനായി കഷ്ടപ്പെട്ട് നിൽക്കുന്ന പൗരനെ പല ഉൾനാടൻ ഓഫിസിലേയും പ്യൂൺവരെ 'നീ' എന്ന് സംബോധന ചെയ്യാറുണ്ട് എന്നുള്ളത് ഒരു വാസ്തവം തന്നെയാണ്.

പൗരൻ ഇതേ നാണയത്തിൽ തിരിച്ച് 'നീ'യെന്ന് സർക്കാർ ഓഫിസ് തൊഴിലാളിയെ സംബോധന ചെയ്താൽ, ഗൗരവമേറിയ കുറ്റം തന്നെയാണ്. ഇങ്ങിനെയുള്ളവരെ ജയിലിലാക്കാൻ പോന്ന നിയമങ്ങൾ കരുതിക്കൂട്ടി സർക്കാർ ഓഫിസ് തൊഴിലാളികൾ സംഘടിതമായി ഗൂഡാലോചന ചെയ്ത് ലിഖിതരൂപത്തിൽ ആക്കിവച്ചിട്ടുണ്ട്.

ഇത്യാദി നിയമങ്ങൾക്ക് സാധുത നൽകുന്ന ജനപ്രതിനിധികളെപ്പറ്റി എന്ത് പറയാനാണ്? എന്തെങ്കിലും പറഞ്ഞാൽ, അതും കുറ്റമായിപ്പോയാലോ?

തലകുനിച്ചാൽ തലയിൽ കയറണം എന്നുള്ളത് ഫ്യൂഡൽ ഭാഷകൾക്കുള്ളിലെ കോഡുകളിൽ അന്തർലീനമായ കാര്യമാണ്. ഇത് സർക്കാർ ഓഫിസ് തൊഴിലാളിക്ക് വ്യക്തമായി അറിയാവുന്ന കാര്യവുമാണ്. അവരുടെ മുന്നിൽ

കുനിയാതെ നിൽക്കുന്ന സാധാരണക്കാരനെ കുനിപ്പിക്കാതെ അവർക്ക് സൈ്വരൃം ലഭിക്കില്ലതന്നെ.

അമിത വിധേയത്വം നൽകാതെ സർക്കാർ ഓഫിസ് തൊഴിലാളിയെ, 'നിങ്ങൾ' എന്ന് സാധാരണക്കാരൻ സംബോധന ചെയ്താൽ, പല സർക്കാർ ഓഫിസ് തൊഴിലാളികളിലും മാനസിക സമനിലതെറ്റിയ പെരുമാറ്റംവരെവന്നേക്കാം. അടിക്കാനും ഇടിക്കാനും സൗകര്യമുള്ള ഇടമാണെങ്കിൽ, സമനിലതെറ്റിയ ആൾ അക്രമാസക്തമായിത്തന്നെ പെരുമാറിയേക്കാം.

എന്നാൽ പ്രശ്നം സർക്കാർ ഓഫിസ് തൊഴിലാളികളിലും സാധാരണ പൗരനിലും അല്ല കിടക്കുന്നത്. ഇവിടെ പ്രശ്നക്കാരൻ ഫ്യൂഡൽ ഭാഷതന്നെയാണ്. ഇങ്ങിനെയുള്ള മാനസികനില തെറ്റിക്കാൻ കഴിവുള്ള ഭാഷകളെ സർക്കാർ ഓഫിസുകളിലെ ഔദ്യോഗിക ഭാഷയാക്കാനായി ശുപർശചെയ്ത വിദഗ്ദ്ധ കമ്മിറ്റികൾ ഈ പ്രശ്നത്തെക്കുറിച്ച് എന്താണ് ബോധിപ്പിച്ചിട്ടുള്ളത് എന്നതിനെക്കുറിച്ച് അറിയില്ല.

ആര് ആരെ ബഹുമാനിക്കേണം എന്നുള്ളതാണ് കാതലായ പ്രശ്നം. പണിക്കാരനെ ബഹുമാനിച്ചാൽ,

പണിക്കാരൻ പണിയെടുക്കില്ല എന്നുള്ളതും ഒരു പ്രശ്നം തന്നെയാണ്.

മുകളിൽ സൂചിപ്പിച്ച ആശയവുമായി ബന്ധപ്പെട്ട് കുറച്ച് കൂടി പറയാനുണ്ട്. കുറച്ച് ചരിത്രവും കൂട്ടിച്ചേർക്കാനുണ്ട്. മറ്റ് മുപ്പതോളം പ്രശ്നങ്ങൾ പിന്നീടൊരിക്കൽ എടുക്കാം.

## 49. പാരമ്പര്യ സംസ്ക്കാരം തിരിച്ചുവന്നാൽ

ഇല്ലാത്ത അധികാരം പ്രകടിപ്പിക്കാതെ മാന്യമായി പെരുമാറിയാൽ, താഴെക്കിടയിലുള്ളവർ ഞെട്ടിച്ച് സംസാരിക്കും. ഒരു പരിധിവരെ ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുന്ന 'പീക്കിരി' മനോഭാവം ആണ് ഇതിന് പ്രചോദനം നൽകുന്നത്.

ഇങ്ങിനെ നോക്കുമ്പോൾ, സർക്കാർ തൊഴിലാളികൾ ഞെട്ടിച്ച് നിൽക്കുന്നത് ഒരു സ്വരക്ഷക്കായിട്ടുള്ള പ്രതിരോധ നടപടിയായിട്ടാണ്. എന്നാൽ കാര്യങ്ങൾ വളരെ സങ്കീർണ്ണമാണ്. ഈ സങ്കീർണ്ണതയുടെ കെട്ടഴിച്ച്, കുടുക്കുകൾ വ്യക്തമായി എടുത്ത് പരിശോധിക്കാനാവുന്നതാണ്. അതിന് ഇപ്പോൾ മുതിരുന്നില്ല.

എന്നാൽ പൊതുവായി പറഞ്ഞാൽ ഫ്യൂഡൽ ഭാഷകൾ ഉള്ള ഇടങ്ങളിൽ ജനങ്ങളെ വ്യക്തമായി കീഴ്പ്പെടുത്തി ഘടനപ്പെടുത്തിയിട്ടില്ലെങ്കിൽ, കാര്യങ്ങൾ ഇങ്ങിനെതന്നെയാണ്. കാരണം അവരെ പരുക്കൻ പെരുമാറ്റത്താൽ കൃത്രിമമായി കീഴ്പ്പെടുത്തേണ്ടിവരും.

ഇങ്ങിനെയല്ലാതിരിക്കേണമെങ്കിൽ, സർക്കാർ തൊഴിലാളിൽകാർ ഒരു തരം ജന്മി വർഗ്ഗമാണ്

എന്ന് ലിഖിത രൂപത്തിൽ നിയമ സാധുതയുള്ള ചട്ടം ഉണ്ടാക്കപ്പെടണം. എന്നിട്ട്, പൊതുജനം ഇവരിലെ ഓരോ നിലവാരത്തോടും ഏതെല്ലാം വിധേയത്വ വാക്കുകൾ പറയുകയും ശാരീരിക ഭാഷയായി, എന്തെല്ലാം അടിയാളത്തവും പരിചാരകഭാവവും പ്രകടിപ്പിക്കേണം എന്നും പുതുതായി ഫ്യൂഡൽ ഭാഷകളിൽ എഴുതപ്പെടുന്ന ഭരണഘടനയിൽ വ്യക്തമാക്കിയാൽ മതിയാകും.

പ്രാദേശിക സ്ക്കൂളുകളിൽ അദ്ധ്യാപകരും വിദ്യാർത്ഥികളും ഈ രീതിയിലാണ് ബന്ധിക്കപ്പെട്ടിരിക്കുന്നത്. അദ്ധ്യാപകൻ എത്രത്തോളം കഠിനമായി പെരുമാറുന്നു, അത്രത്തോളം വിദ്യാർത്ഥി, അദ്ധ്യാപകനെ ബഹുമാനിക്കുകയും, സ്നേഹിക്കുകയും ചെയ്യും.

ഇങ്ങിനെയുള്ള ഒരു സാമൂഹികാന്തരീക്ഷത്തിൽ, കാണിക്ക നൽകുക എന്നുള്ളത് ഒരു സാമൂഹിക ആചാരവും മറ്റുമാകും. ഇതിനെ കൈക്കൂലി എന്ന് വിളിക്കാനും ആവില്ല.

ഇതായിരുന്നു ഈ ഉപഭൂഖണ്ഡത്തിലെ പാരമ്പര്യമായ സാമൂഹികാന്തരീക്ഷം. ഇങ്ഗ്ളിഷ് ഭരണം വന്നയിടങ്ങളിൽ മാത്രം ഇതിന് ഒരു ഇടിച്ചിൽ സംഭവിച്ചു.

പഴയകാല ചൈനാ പ്രദേശത്ത് ഔദ്യോഗിക കാര്യാലയങ്ങളിൽ പാരമ്പര്യമായി ജനങ്ങൾ പ്രകടിപ്പിച്ച് കാണിക്കേണ്ടിയിരുന്ന ദാസ്യഭാവത്തിന്റെ ചിത്രമാണ് താഴെ നൽകിയിട്ടുള്ളത്.



Picture details: Credit line: Wellcome Trust logo.svg

Gallery:



ചൈനാ, ജപ്പാൻ, തുടങ്ങി മിക്ക ഏഷ്യൻ പ്രദേശങ്ങളിലും പാരമ്പര്യമായി ഭാഷാപരമായി ഫ്യൂഡൽ സ്വഭാവം ഉണ്ടായിരുന്നു. മിക്ക സ്ഥലങ്ങളിലും അത് ഇന്നും ഒരു ശക്തമായ വാസ്തവമായി തുടരുന്നുണ്ട്. ചൈനാ, ജപ്പാൻ തുടങ്ങിയ ഇടങ്ങളിലെ വാക്ക്-കോഡുകൾക്ക് കീഴിൽ വരുന്നവരുടെ ശരീരം ആകമാനം

കുനിപ്പിക്കുവാൻ മാത്രം ശക്തിയുണ്ട് എന്നാണ് തോന്നുന്നത്.

പട്ടാള അച്ചടക്കത്തോടുകൂടി സർക്കാർ ഓഫിസ് തൊഴിലാളികളെ മേലധികാരികളായി അംഗീകരിക്കപ്പെടുകയും, ജനങ്ങൾ അത് അംഗീകരിക്കുകയും ചെയ്താൽ, പൗരൻ കുനിഞ്ഞ് നിൽക്കുകയും, സർക്കാർ ഓഫിസ് തൊഴിലാളി ഒരു തരം ഭക്തവത്സലൻ എന്ന രീതിയിൽ വരദാനങ്ങൾ നൽകുകയും ചെയ്യും.

അതതു ഭാഷയിൽ അന്തർലീനമായിരിക്കുന്ന കോഡുകൾക്ക് അനുസൃതമായി സാമൂഹിക ഘടന രൂപപ്പെടും.

ഈ പ്രദേശത്തിലെ പാരമ്പര്യങ്ങളിൽനിന്നും ഇന്ത്യക്ക് ലഭിച്ച ഫ്യൂഡൽ ഭാഷാ സമൂഹികാന്തിരീക്ഷത്തിൽ ഏറ്റവും സ്വാഭാവികമായുള്ള ഘടന, ഉച്ചനീചത്വപരമായി പൗരന്മാർ അടക്കിവെക്കപ്പെടുക എന്നതാണ്.

## 50. താഴെപ്പെടുന്നരുടെ തമ്മിൽത്തമ്മിലുള്ള മത്സരം

വിപ്ളവം വരും. സാമൂഹിക പരിവർത്തനം സംഭവിക്കും. പുതിയൊരു തലമുറവരും. ഉച്ചനീചത്വങ്ങൾ മാറും. ഒരു പുതിയ മാനവൻ ഉയർത്തെഴുന്നേൽക്കും എന്നെല്ലാം ഘോഷിക്കാമെങ്കിലും, വാസ്തവം പറയുകയാണെങ്കിൽ, ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ഇതൊന്നും സംഭവിക്കില്ലതന്നെ. വിപ്ളവങ്ങൾ നടന്നാൽ, പല പദവികളിലും ഉള്ള ആളുകൾ മാറുമെന്നല്ലാതെ, സാമൂഹിക ഉച്ചനീചത്വങ്ങൾ ഉടച്ച് വാർത്ത്, പാറപോലെ വീണ്ടും ഉറച്ച്തന്നെ തിരികെ വരും.

താഴെജാതിക്കാരായി നിലനിർത്തിയവർക്ക് ശരിക്കും പറഞ്ഞാൽ സംഘടിച്ച് അവരെ അമർത്തുന്നവരെ തുരത്താൻ വലിയ പ്രയാസം ഇല്ലതന്നെ. എന്നാൽ ഇങ്ങിനെയല്ല കാര്യങ്ങൾ നടമാടുക.

ഹീനജാതിക്കാരായി വച്ചവരിൽ ആണ് തമ്മിൽതമ്മിൽ ഏറ്റവും കൂടുതൽ തമ്മിൽ പോരും, കടിച്ചുകീറലും മറ്റും. Edgar Thurstonആണോ, Samuel Mateer ആണോ എന്ന്

ഓർമ്മയില്ല, ഇതുമായി ബന്ധപ്പെട്ട ഒരു കാര്യം സൂചിപ്പിച്ചത് കണ്ടതായി ഓർമ്മവരുന്നു.

ജാതിവ്യവസ്ഥയിൽ താഴോട്ട് ഒരു പരിധിവരെ ഓരോ ജാതിക്കാരുടേയും കൃത്യമായ ഉച്ചനീചതവങ്ങൾ ബ്രാഹ്മണരും മറ്റ് ഉയർന്നവരും വ്യക്തമായി ചട്ടംകെട്ടിയിരുന്നു. എന്നാൽ വളരെ താഴെയുള്ള ജാതിക്കാരിൽ തമ്മിൽതമ്മിൽ ആരാണ് മുകളിൽ എന്ന് വ്യക്തമാക്കിയിരുന്നില്ല.

ഇത് വളരെ താഴെക്കിടയിൽപ്പെട്ട ജാതിക്കാരിൽ ഒരു തരം പരിഹാസ്യകരമായ തമ്മിൽതമ്മിൽ ഉള്ള മത്സരം കാഴ്ചവച്ചിരുന്നു. അവർക്ക് തമ്മിൽ സംഘടിക്കാനും അവരെ അടിച്ചമർത്തുന്നവർക്കെതിരെ നീങ്ങാനോ, അതുമല്ലെങ്കിൽ അവരെ അവഗണിച്ച് സ്വതന്ത്രമായി നിലകൊണ്ട് വളരാനോ അല്ല മനോഭാവം കണ്ടിരുന്നത്. മറിച്ച്, തമ്മിൽ തമ്മിൽ ആരാണ് ആപേക്ഷികമായി വലുത് എന്ന് തെളിയിക്കാനാണ് പ്രചോദനം വന്നുകണ്ടത്.

ഈ ചിത്രീകരണം കാണുക:

ഒരു കോളജിൽ പ്രൻസിപൾ മുതൽ താഴോട്ട് പ്രൊഫസർ, ലക്ചറർ, ലാബ് അസിസ്റ്റന്റ്, എന്നിങ്ങനെ ഹൈയറാർക്കി (hierarchy)

കൃത്യമായി വച്ചിരിക്കുന്നു. എന്നാൽ, അങ്ങ് താഴെ, സെക്യൂറിറ്റി നിൽക്കുന്ന പാറാവ്കാരനാണോ, തോട്ടപ്പണിക്കാരനാണോ മുകളിൽ എന്ന് വ്യക്തമാക്കിയില്ല. ഇവർ തമ്മിൽ നിത്യവും ആർക്ക് ആരോട് ആജ്ഞാപിക്കാം എന്ന രീതിയിൽ കശപിശ. വയസ്, യൂണിഫോം, സ്വന്തം മേലധികാരിയുടെ ഉയർന്ന നിലവാരം തുടങ്ങിയ കാര്യങ്ങൾ നിരത്തിവച്ച് ഇവർ അവരുടെ ആപേക്ഷികമായ ഉയർന്ന നിലവാരം വാദിച്ചുകൊണ്ടിരിക്കുന്നു.

ഈ വാദപ്രതിവാദം മുകളിൽ ഇരിക്കുന്ന ആളുകൾ കൗതുകത്തോടും ആതീവ തമാശയായും വീക്ഷിക്കുന്നു.

ഇത് പോലെയായിരുന്നു മുകളിൽ പറഞ്ഞ, ഏറ്റവും താഴെപ്പെട്ട ജാതിക്കാർ തമ്മിൽ തമ്മിലുള്ള മത്സരം മുകളിൽ ഉള്ളവർ കണ്ട് രസിച്ചത്.

താഴെയുള്ളവരുടെ ഈ അനുകമ്പ അർഹിക്കന്ന മനോഭാവവത്തോടും, മുകളിൽ ഉള്ളവർ ഇതിന് പ്രോത്സാഹനം നൽകുന്നതിനോടും ഫ്യൂഡൽ ഭാഷാ കോഡുകൾക്ക് കാര്യമായ ബന്ധമുണ്ട്.

## 51. ‘അവൻ’ ‘അദ്ദേഹം’ ആകുമോ എന്ന ഭയം

സർക്കാർ ഓഫിസ് തൊഴിലാളികൾ എത്രമാത്രം ഒരു സ്വകാര്യ വ്യക്തിയെ വിഷമിപ്പിച്ചാലും, മറ്റ് മിക്ക സാധാരണക്കാരനും അതിൽ സന്തോഷമേ ഉണ്ടാകുള്ളു. കാരണം, അവർ നേരിട്ട് സാമൂഹികമായും ഭാഷാകോഡുകളിലും മറ്റും മത്സരിക്കുന്നത് അവരുടെ നിലവാരത്തിലുള്ളവരോടാണ്. മറിച്ച് അവരെ തമർത്തുന്ന സർക്കാർ തൊഴിലാളികളോടല്ല.

ഇതുമായി ബന്ധപ്പെട്ട് ഏറ്റവും ചുരുങ്ങിയ വാക്കുകളിൽ ഒരു വിശദീകരണം നൽകാൻ ഇത്രമാത്രം പറഞ്ഞാൽ മതി:

'അദ്ദേഹം', 'അവര്', തുടങ്ങിയവർ വളരുന്നതിൽ ആർക്കും വിഷമമില്ല. കാരണം അവർ 'അദ്ദേഹവും' 'അവരു'മാണ്. എന്നാൽ 'അവൻ' (ഓൻ) വളർന്ന് 'അവരോ' 'അദ്ദേഹമോ' ആവുന്നത് ആർക്കും സഹിക്കാനാവുന്ന കാര്യമല്ല.

കാരണം, 'അവൻ' വളർന്ന് 'അദ്ദേഹമോ', 'അവരോ' ആയാൽ, പിന്നെ മറ്റെ ആളും, അയാളുടെ മക്കളും ഭാര്യയും മറ്റും ഈ പുതിയ 'അദ്ദേഹ'ത്തിന്റെ (ഓരുടെ) മുന്നിൽ എഴുന്നേക്കുകയും, ആ ആളെ 'സാർ', 'അദ്ദേഹം', 'അവര്' തുടങ്ങിയ

വാക്കുകളാൽ ഉയർത്തിവെക്കുകയും വേണ്ടിവരും.

ഇന്നുള്ള 'അവനെ' നാളയിലെ 'സാറായും' 'അദ്ദേഹ'മായും ബഹുമാനിക്കേണ്ടിവരിക എന്നുള്ളത് ഒരു ദുസ്വപ്നമാണ്. സ്വന്തം സാമൂഹിക പദവി നാളെ ഗർത്തത്തിലേക്ക് വീഴുന്ന ഏർപ്പാടാണ്.

കാരണം ഈ പുതിയ 'അദ്ദേഹ'ത്തിന്റെ പരിപാടികളിൽ ഒന്ന്, പണ്ടുള്ള 'അദ്ദേഹ'ത്തെയും കൂട്ടരേയും 'അവനും' 'അവളും' ആക്കുകയെന്നതാണ്. ഫ്യൂഡൽ ഭാഷകളിൽ സാമൂഹിക വളർച്ചയുടെ മാനദണ്ഡംതന്നെ ഇതാണ്.

ഇങ്ങിനെ തന്നെയും തന്റെ കുടുംബത്തേയും 'നീ'യെന്നും, 'അവനെ'ന്നും, 'അവളെ'ന്നും നിർവ്വചിക്കുകയും, വീട്ടിന് പുറത്ത് നിലത്തിരുത്തുകയും ചെയ്തവരെ തിരിച്ച് ഇതേ രീതിയിൽ നിർവ്വചിക്കാൻ അവസരം ലഭിക്കുമ്പോഴുണ്ടാകുന്ന ചാരിതാർത്ഥ്യം, ഇങ്ഗ്ളിഷുകാർക്ക് അവരുടെ ഏറ്റവും നല്ല മധുരസ്വപ്നങ്ങളിൽപോലും ലഭിക്കില്ല. ഇങ്ങിനെയൊരു സുഖം ലോകത്തിൽ ഉണ്ട് എന്ന കാര്യം പോലും അവർക്ക് അറിയില്ലതന്നെ.

അതേ സമയം പുതിയ അദ്ദേഹത്തിന്, പണ്ട് തന്റെ കൂടെ 'അവനായും' 'അവളായും' ഉണ്ടായിരുന്നവരെ ഏതായാലും, തന്നോടൊപ്പം 'അദ്ദേഹവും' 'അവരും' ആക്കാനും ആവില്ലതന്നെ.

ഈ മുകളിൽ സൂചിപ്പിച്ച മാനസിക വികാരങ്ങൾ പ്രാദേശികമായി ഇങ്ഗ്ളിഷ് സംസാരിക്കുന്നവർക്ക് യതോരു രീതിയിലും അറിവില്ലാത്ത വികാരങ്ങളാണ്.

അവർക്ക് അറിവില്ലാത്ത വികാരങ്ങൾ മനുഷ്യരിൽതന്നെ ഉണ്ടെങ്കിൽ, മനുഷ്യർക്ക് മൊത്തമായി അറിവില്ലാത്ത എന്തെല്ലാം വികാരങ്ങൾ മറ്റ് ജീവജാലങ്ങളിൽ ഉണ്ടാകാം!

52. ഭാഷാ കോഡുകളുടെ പ്രഹരശക്തി

---

ഇനി നേരത്തെ സൂചിപ്പിച്ച, മലബാറിൽ ഇങ്ഗ്ളിഷ് ഭരണകർത്താക്കളുടെ ശ്രദ്ധയിൽ വന്ന, ചരിത്രത്തിലുള്ള സംഭവം വിവരിക്കാം.

മലബാർ എന്നുള്ളത് തെക്കെ മലബാറെന്നും വടക്കെ മലബാറെന്നും വിളിക്കപ്പെട്ടിരുന്ന രണ്ട് വ്യത്യസ്ത പ്രദേശങ്ങളായിരുന്നു. ഇവ രണ്ട് പ്രദേശങ്ങളും തമ്മിൽ കാര്യമായ സാമൂഹിക ബന്ധം തന്നെ ഉണ്ടായിരുന്നില്ല എന്നാണ് സൂചിപ്പിക്കപ്പെട്ട് കാണുന്നത്. ഈ രണ്ട് പ്രദേശങ്ങളേയും വേർതിരിച്ചിരുന്നത് കോരപ്പുഴയായിരുന്നു.

ഈ രണ്ട് പ്രദേശങ്ങളിലും ജനങ്ങളും വ്യത്യസ്തങ്ങളായിരുന്നു. വടക്കെ മലബാറിലെ നായന്മാർക്ക് തെക്കെ മലബാറിലെ നായന്മാരോട് തെല്ലൊരു അയിത്തംതന്നെ ഉണ്ടായിരിന്നു. തെക്കെ മലബാറിലെ കുടുംബക്കാരുമായി വൈവാഹിക ബന്ധങ്ങൾ വിലക്കപ്പെട്ടിരുന്നു. ഇതിന്റെ കാരണം എന്താണ് എന്ന് അറിയില്ല. എന്നാൽ നായന്മാരിലും ജാതീയമായി പലതട്ടുകളും ഉണ്ടാവാം എന്നുള്ളതും, ഇവ ഓരോന്നിന്റെയും ഉത്ഭവത്തിലുള്ള വ്യത്യാസങ്ങളും ഇതിന് കാരണമായേക്കാം.

ഇവർക്ക് തൊട്ട് കീഴിൽ വന്നിരുന്ന തീയ്യന്മാരിലും ഇതിന് സമാന്തരമായ ചില ഭ്രഷ്ടുകൾ ഉണ്ടായിരുന്നതായി കാണുന്നു. വടക്കെ മലബാറിലെ തീയ്യന്മാർ മരുമക്കത്തായ കുടുംബ സംവിധാനത്തിലുള്ളവരായിരുന്നു. എന്നവച്ചാൽ അമ്മ വഴിയാണ് കുടുംബ സ്വത്ത് അനന്തരവകാശികളിലേക്ക് നീങ്ങുക. ആൺമക്കളുടെ മക്കൾക്ക് കുടുംബസ്വത്തിൽ അവകാശം ഇല്ലായിരുന്നു.

അതേ സമയം തെക്കെ മലബാറിലുള്ള തീയ്യന്മാർ മക്കത്തായകുടുംബക്കാരായിരുന്നു. കുടുംബ സ്വത്തിൽ ആൺമക്കളുടെ മക്കൾക്കാണ് അവകാശം.

മരുമക്കത്തായതീയ്യന്മാർ മക്കത്തായ തീയ്യന്മാരുമായുള്ള വൈവാഹിക ബന്ധങ്ങൾ വിലക്കിയിരുന്നു.

ഇങ്ങിനെ നോക്കുമ്പോൾ, ഈ രണ്ട് കൂട്ടരും ഒരേ ജാതിക്കാരാണ് എന്ന് പറയുന്നതിൽത്തന്നെ തെല്ലൊരു പിശകുണ്ട് എന്ന് കാണാവുന്നതാണ്. ഇതുമായി ബന്ധപ്പെട്ട് കുറെ കാര്യങ്ങൾ പറയനാവുന്നതാണ്. എന്നാൽ ഇപ്പോൾ അതിന് മുതിരുന്നില്ല.

ഇങ്ഗ്ളിഷ് ഭരണം തെക്കെ മലബാറിനെയും, വടക്കെ മലബാറിനേയും ഒന്നിച്ചപ്പോൾ പലവിധ സാമൂഹിക മാറ്റങ്ങളും ഈ പ്രദേശങ്ങളിൽ വന്നു.

പൊതുവെ പറഞ്ഞാൽ തീയ്യന്മാരിലും മറ്റ് കീഴ് ജാതിക്കാരിലും ചിലയിടങ്ങളിൽ ഒരു മാനസിക ഉയർച്ച വന്നുചേർന്നു. കാരണം, പലപ്പോഴും അവരുടെ ഏതെങ്കിലും കുടുംബ ബന്ധു സർക്കാർ ഉദ്യോഗത്തിലോ, ഇങ്ഗ്ളിഷ് കച്ചവട സംഘടനയിലോ, അതുമല്ലെങ്കിൽ ഇങ്ഗ്ളിഷ് ഗൃഹങ്ങളിലോ ജോലിചെയ്യാനുള്ള പുതുതായുള്ള അവസരം വന്നിട്ടുണ്ടാവും. ഇങ്ഗ്ളിഷ് ഭാഷയിൽ തരംതാഴ്ത്തുന്ന സംബോധനാ പദങ്ങളും പരാമർശവാക്കുകളും സാധാരണ ഉപയോഗത്തിൽ ഇല്ലാ എന്നുള്ളതും, ഇങ്ഗ്ളിഷുകാർ ജാതീയമായ അറപ്പുകൾക്ക് അതീതരായിരുന്നു എന്നുള്ളതും ഇതിന് കാരണമായേക്കാം.

ഈ മാനസിക ഉന്നമനം ശരിക്കും പറഞ്ഞാൽ സാമൂഹിക അച്ചടക്കത്തിലും ഘടനയിലും കാര്യമായ സങ്കീർണ്ണത കൊണ്ടുവരുവാൻ ഇടയാക്കി.

കീഴിൽ ഇരിക്കുന്നവരെ ഉയർത്തുന്നതിൽ ഇങ്ഗ്ളിഷുകാർക്ക് ഉത്സാഹവും അതുപോലെ

തന്നെ എന്തോ വലിയ കാര്യം ചെയ്തു എന്ന ഭാവവും പൊതുവെ വന്നുചേർന്നിരുന്നു.

എന്നാൽ, സമൂഹത്തിൽ മുകൾത്തട്ടുകളിൽ ജീവിച്ചിരുന്ന ആളുകൾക്കും ജാതിക്കാർക്കും, ഇതിനാലുളവായ ഭീമത്സമായ പ്രയാസങ്ങളെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് യാതോരു വിവരവും വന്നുചേർന്നതായി കാണുന്നില്ല.

കാലാകലങ്ങളായി ഇഞ്ഞി (നീ) എന്നും, ചെക്കൻ എന്നും, പെണ്ണ്, എന്നും എന്താനെ, എന്താളെ എന്നും ഐെറ്റിങ്ങൾ എന്നും മറ്റും നിർവ്വചിക്കപ്പെടുന്നവർ സാമൂഹികമായി വളർന്നാൽ, അവർ ഇതേ മുറയിൽ തിരിച്ചടിക്കും എന്നതിനെക്കുറിച്ച് ഇങ്ഗ്ളിഷ് ഭരണകർത്താക്കൾക്ക് യാതോരു വിവരവും ലഭിച്ചിരുന്നു എന്ന് തോന്നുന്നില്ല.

തീയ്യന്മാരായി അറിയപ്പെട്ടിരുന്ന രണ്ട് വ്യത്യസ്ത ജാതിക്കാരിലും ഭൂവുടമകളും മറ്റും ഉണ്ടായിരുന്നെങ്കിലും, വലിയൊരു വിഭാഗം കാർഷിക തൊഴിലാളികളും തെങ്ങേറ്റക്കാരും മറ്റുമായിരുന്നു എന്നാണ് തോന്നുന്നത്.

ഈ കാർഷിക തൊഴിൽ ചെയ്യുന്ന തീയ്യന്മാരുടെ വേഷവിധാനങ്ങളും മറ്റും സാമൂഹികമായി

കഠിനമായി നിയന്ത്രിക്കപ്പെട്ടിരുന്നു. ഭൂവുടമകളുടെ കാര്യത്തെക്കുറിച്ച് ആധികാരികമായി പറയാനുള്ള രേഖകൾ ഈ എഴുത്തുകാരന്റെ കൈവശം ഇല്ല.

Image: താഴെ നൽകിയിട്ടുള്ള ചിത്രം തലശ്ശേരിയിൽ കയർ കമ്പനിയിൽ ജോലിചെയ്യുന്ന തീയ്യ സ്ത്രീകളുടെ ചിത്രമാണ്. ഇവരിൽ മാനസിക അടിമത്തവും തളർച്ചയും സംഭ്രമവും അധപ്പതനവും വരുത്തിയിരുന്നത് തരം താഴ്ത്തുന്ന വാക്കുകളായ ഇഞ്ഞി, ഓള്, അളെ, ഒരുത്തി, തീയ്യത്തി, ഐറ്റിങ്ങൾ, തുടങ്ങിയവാക്കുകളുടെ പ്രഹരം, ഇവരെ അമർത്തുന്ന ജാതിക്കാരിൽനിന്നും, അവരുടെ മക്കളിൽനിന്നും, മാത്രമല്ല സാമൂഹിക നിലവാരത്തിൽ വളരെ തരംതാഴ്ന്നു കിടന്ന സ്വന്തം പുരഷന്മാരിൽനിന്നും മറ്റ് കുടുംബക്കാരിൽനിന്നും ലഭിച്ചതിനാലാണ്. Image from: Castes and Tribes of Southern India by Edgar Thurston



TIYA FEMALES AT A COIR FACTORY.

## 53. സമൂഹത്തെ മലക്കം മറിക്കാനാവുന്ന ഹ്രസ്വശബ്ദം

സാമൂഹിക സുരക്ഷയും നിയമ സംവിധാനങ്ങളും നായന്മാർതൊട്ട് മുകളിലോട്ടുള്ളവരുടെ കൈവശമായിരുന്നു. ഏറ്റവും മുകളിൽ, ഇന്നത്തെ ഐഎഎസ്സുകാരോട് ഉപമിക്കാവുന്ന ബ്രാഹ്മണ ജാതിക്കാർ. ഏറ്റവും താഴെ കോൺസ്റ്റബിളിനോട് സാമ്യപ്പെടുത്താവുന്ന നായന്മാർ.

ഇങ്ഗ്ളിഷ് ഭരണം മലബാറിൽ പടർന്നതോടുകൂടി, ഈ ഭരണവർഗ്ഗവും സംവിധാനവും അനാവശ്യവും, വ്യർത്ഥവും, അധികപ്പറ്റുമായി. പ്രത്യേകിച്ചും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി പോലീസ് സംവിധാനങ്ങളും ലിഖിത രൂപത്തിലുള്ള നിയമങ്ങളും കോടതികളും നടപ്പിൽ വരുത്തിയതോടുകൂടി.

കീഴ് ജാതിക്കാർക്ക് സ്വന്തമായി കച്ചവട യത്നങ്ങൾ ചെയ്യാമെന്ന രീതിയിൽ നിയമ സംരക്ഷണം വന്നതോടുകൂടി, ഈ പ്രദേശത്തിലെ പാരമ്പര്യ ഭരണസംവിധാനങ്ങളോടും, ഉദ്യോഗസ്ഥ വർഗ്ഗത്തോടും താദാത്മ്യത്തിൽ നിന്നിരുന്ന ഫ്യൂഡൽ ഭാഷയിലെ കോഡുകൾ പലവിധ പ്രശ്നങ്ങളും സൃഷ്ടിക്കും എന്ന കാര്യം ഇങ്ഗ്ളിഷ്

ഭരണത്തിന് യാതോരു വിവരവും ഇല്ലായിരുന്നു എന്ന് കാണുന്നു.

ഇങ്ഗ്ളിഷിലെ നിസ്സാരവാക്യമായ Where are you going? മാത്രം മതി പ്രശ്നമുണ്ടാക്കാൻ. കീഴ് ജാതിക്കാരൻ സാമൂഹിക അടിത്തട്ടിൽ നിന്നുകൊണ്ട് ഇത് ചോദിക്കുന്നതും, ഇതേ കീഴ് ജാതിക്കാരൻ, പുതുതായി ഉദിച്ച സാമൂഹിക സ്വാതന്ത്ര്യത്താൽ, പാരമ്പര്യ ഉദ്യോഗസ്ഥവർഗ്ഗത്തിൽപ്പെട്ട ആളോട് ഇതേ ചോദ്യം ചോദിക്കുന്നതും തമ്മിൽ കാര്യമായ വ്യത്യാസം ഉണ്ട്. വ്യക്തമായിപ്പറഞ്ഞാൽ, 'ഇങ്ങള് ഏടയാ പോന്നേ?' എന്നത് 'ഇഞ്ഞി ഏടയാ പോന്നേ?' എന്നായി മാറും.

നിസ്സാരം എന്ന് തോന്നിക്കുന്ന ഒരു ശബ്ദ വ്യത്യാസം മാത്രം ആണ് ഇത്. എന്നാൽ, സാമൂഹിക ഘടനയെ മലക്കം മറിക്കാൻ കഴിവുള്ള ശബ്ദവ്യത്യാസം ഇതിൽ ഉണ്ട്. ഇക്കാര്യം ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് ആദ്യമൊക്കെ ഒട്ടുംതന്നെ അറിവ് ലഭിച്ചില്ല എന്നാണ് കാണുന്നത്. പിന്നീട് കാലങ്ങളിൽ ഇവിടുള്ള ഭാഷയിൽ എന്തോ പന്തികേടുണ്ട് എന്ന് അവർ മനസ്സിലാക്കിയതായും കാണുന്നുണ്ട്.

ഇന്ന് പോലീസ് കോൺസ്റ്റബ്ളിനെ ഒരു കൂലിക്കാരൻ വന്ന് 'നീ' എന്ന് സംബോധന ചെയ്താലുള്ള പ്രശ്നം മനസ്സിലാക്കാനേയുള്ളു. എന്നാൽ, യാതോരു കൂലിക്കരനോ, വാണിജ്യ വാഹന ഡ്രൈവറോ, മറ്റ് ആരെങ്കിലുമോ, ഇന്ന് ഇതിന് തയ്യാറാകില്ല. മറിച്ചൊരു സാമൂഹിക സംരക്ഷണ / സുരക്ഷാ സംവിധാനം ഉദിച്ചുവരുന്നത് വരെ.

ഈ പറയുന്ന കാര്യങ്ങൾ തികച്ചും അനുഭാവ്യമായ ചിത്രീകരണമാണ്. കാരണം, അന്നുള്ള ഇങ്ഗ്ളിഷ് കൊളോണിയൽ ഉദ്യോഗസ്ഥരുടെ എഴുത്തുകളിൽ, ഈ സംഭവ വികാസങ്ങൾ സൂചിപ്പിച്ച് കാണുന്നുണ്ടെങ്കിലും, എന്താണ് സംഭാഷണത്തിൽ വന്ന യഥാർത്ഥ പ്രശ്നം എന്ന് അവർ മലബാറി വാക്കുകൾ ഉപയോഗിച്ച് കൊണ്ട് വിവരിക്കുന്നില്ലതന്നെ.

എന്നാൽ ഇവ വായിക്കുമ്പോൾ, മലബാറിയും മലയാളവും അറിയുന്ന ഈ എഴുത്തുകാരന് എന്തായിരിക്കാം സംഭവിച്ചത് എന്ന് ഊഹിക്കാൻ കഴിയുന്നുണ്ട്.

കീഴ് ജാതിക്കാരൻ നായരോ, അതിനേക്കാൾ ഉയരത്തിലുള്ള ജാതിക്കാരായ കുട്ടികളെയോ മുതിർന്നവരെയോ, 'ഇഞ്ഞ്' എന്ന് സംബോധന

ചെയ്യുക, 'എന്താളെ', 'എന്താനെ' എന്ന് അഭിസംബോധന ചെയ്യുക, അല്ലെങ്കിൽ അവരെ 'ഓൻ' (അവൻ), 'ഓള്' (അവള്), 'ഒരുത്തൻ', 'ഒരുത്തി', തുടങ്ങിയവാക്കുകളാൽ പരാമർശിക്കുക തുടങ്ങിയ കാര്യങ്ങൾ സംഭവിച്ചിരിക്കും.

ഇന്നും ഈ രാജ്യത്തിലെ പൗരൻ ഏതെങ്കിലും ഇന്ത്യൻ ഉദ്യോഗസ്ഥനെ ഈ പദപ്രയോഗങ്ങളാൽ നിർവ്വചിക്കാൻ ശ്രമിച്ചത് ഉദ്യോഗസ്ഥരുടെ ശ്രദ്ധയിൽപ്പെട്ടാൽ അപകടമാണ്.

ഇത് തന്നെയാണ് അന്നും സംഭവിച്ചത്. ഇത്യാദി തെമ്മാടിത്തരം നടത്തിയ, അധികപ്രസംഗികളായ കീഴ് ജാതിക്കാരനെ ഗ്രാമത്തിലെ അധികാരിയും കൂട്ടരും വന്ന് പിടികൂടികൊണ്ട് പോയി ഒരു കുടിലിനുള്ളിൽ കെട്ടിയിട്ട്, അടിച്ച് ശരിയാക്കും. എന്നിട്ട് നാലഞ്ച് ദിവസം അവിടെകെട്ടിയിടും.

## 54. മലബാറിൽ കുട്ടിരാജാക്കളുടെ അധികാരം അസ്തമിക്കുന്നു

ആദ്യകാലങ്ങളിൽ ഇങ്ഗ്ളിഷ് ഭരണത്തിന് ഈ സാമൂഹിക നീതിനടപ്പിലാക്കലിനെ എങ്ങിനെ കാണണം എന്ന് നിശ്ചയമില്ലായിരുന്നു. ഈ മനുഷ്യത്വരഹിതമായ നടപടിയെ കാര്യക്ഷമമായി നിയന്ത്രിക്കാൻ അവർക്ക് ചില തടസ്സങ്ങൾ ഉണ്ടായിരുന്നു.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ലണ്ടനിലെ ആസ്ഥാനത്ത് നിന്നും അവർക്ക് ആദ്യകാലങ്ങളിൽ കർശ്ശനമായ താക്കീതുണ്ടായിരുന്നു, കമ്പനി ഭരിക്കുന്ന ഇടങ്ങളിലെ സാമൂഹിക പ്രശ്നങ്ങളിൽ ഇടപെടരുത് എന്ന്.

രണ്ട് അവർക്ക് ഇങ്ങിനെയുള്ള സംഭവങ്ങളെക്കുറിച്ച് ലഭിച്ച് വിവരം ഒരു ഇങ്ഗളിഷ് തർജ്ജമയായാണ്. കീഴ് ജാതിക്കാരൻ abusive word (അസഭ്യ വാക്ക്) ഉപയോഗിച്ചുവെന്ന്. എന്നാൽ ഈ അസഭ്യവാക്ക് അവർക്ക് മനസ്സിലാക്കാൻ തെല്ലൊരു പ്രശ്നം തന്നെയായിരുന്നു. You, your, yours, he, his, him, she, her, hers തുടങ്ങിയവാക്കുകളിൽ എന്താണ് അസഭ്യമായിട്ടുള്ളത്?

ഇന്ന് ഭരണ സംവിധാനങ്ങളും വിദ്യാഭ്യാസവും, നിയമങ്ങളും, ഭരണഘടനയും മറ്റും പ്രാദേശിക ഫ്യൂഡൽ ഭാഷകളിലേക്ക് മാറ്റുമ്പോൾ, ഈ വക പ്രശ്നങ്ങളെ നേരിടാൻ ഉദ്യോഗസ്ഥവർഗ്ഗം കരുതിക്കൂട്ടി കരുക്കൾ നീക്കും.

ഇങ്ഗ്ളിഷ് ഭരണകാലം ശക്തിപ്പെട്ടതോടുകൂടി, കുട്ടിരാജാക്കന്മാരുടേയും, ഉയർന്ന ജാതിക്കാരുടെയും, ഭൂപ്രഭുക്കളുടേയും, തമ്പുരാക്കന്മാരുടേയും, സാമൂഹികാധികാരം നിഷ്പ്രഭമായി. എന്നാൽ, കീഴ് ജാതിക്കാർക്ക് മുകൾത്തട്ടിലുണ്ടായിരുന്നവരെ തോണ്ടാനുള്ള സൗകര്യം അല്ല നൽകിയത്. മറിച്ച് ഈ വക മാനസികവിഭ്രാന്തി വരുത്തുന്ന ഭാഷയ്ക്ക് നിയമ സാധുത ഇല്ലാതാക്കുകയാണ് ചെയ്തത്.

സമത്വാധിഷ്ഠിത ഭാഷയായ ഇങ്ഗ്ളിഷ് പ്രചരിച്ച പ്രദേശങ്ങളിൽ സാമൂഹിക ശാന്തത പരന്നു. ഇങ്ഗ്ളിഷ് ഭരണത്താൽ കീഴ്ജാതിക്കാർക്ക് സമത്വചിന്തകൾ വരികയും, അതേസമയം ഇങ്ഗ്ളിഷ് ഭാഷയുമായി കാര്യമായ ബന്ധം സ്ഥാപിക്കാനും പറ്റാതിരുന്ന പ്രദേശങ്ങളിൽ പലവിധ കലാപങ്ങളും ഇത് സംജാതമാക്കി.

ചരിത്രത്തിൽ നിന്നും ഈ പാഠം പഠിക്കാവുന്നതാണ്. പൗരന്മാർക്ക് ഭരണഘടന

പലവിധ സ്വാതന്ത്ര്യങ്ങളും വാഗ്ദാനം ചെയ്യുകയും അതേസമയം ഭാഷാപരമായി അവർ കീഴ് ജാതിക്കാരാണ് എന്നും വരുത്തിത്തീർക്കുകയും ചെയ്താൽ, ഇക്കൂട്ടരിൽ കുറച്ച് ശക്തി സമാഹരിക്കുന്നവർ പലവിധ കലാപങ്ങൾക്കും ശ്രമിക്കും. ഫ്യൂഡൽ ഭാഷകളിൽ ഇതിനൊന്നും ശാശ്വതമായ പരിഹാരമില്ലതന്നെ.

## 55. പക്ഷപാതപരമായ ഒരു നിയമം

ഫ്യൂഡൽ ഭാഷകൾ സമൂഹത്തിൽ കാര്യമായ അരക്ഷിതാവാസ്ഥയും പൗരന്മാരുടെ മനസിൽ അരക്ഷിതതവും വരുത്തും. ആരെയും കുറ്റം പറഞ്ഞിട്ട് കാര്യമില്ല. എല്ലാവർക്കും 'താഴ്ന്നവൻ' എന്ന് വിശേഷിക്കപ്പെടുന്നവന്റെ ബഹുമാനക്കുറവ് വൻ ഭീകരാവസ്ഥതന്നെയാണ്.

സർക്കാർ തൊഴിലാളികളെ 'നിങ്ങൾ' എന്ന് സംബോധനചെയ്ത്, അതും വളരെ ഉയർന്നവരെ, പരിചയമുള്ള ഒരു രാഷ്ട്രീയക്കാരൻ ഇപ്പോഴും മറ്റൊരു കേസിൽ അകപ്പെട്ട് മറ്റൊരു സംസ്ഥാനത്ത് ജയിൽവാസം അനുഭവിക്കുന്നുണ്ട്. വർഷം പത്ത് പതിമൂന്നായി എന്നാണ് തോന്നുന്നത്. ഈ ആൾക്ക് ഈ ദുരന്തം സംഭവിക്കും എന്ന് ഈ എഴുത്തുകാരന് ഈ സംഭവ വികാസം നടക്കുന്നതിന് മുൻപേ ബോധോദയുമുണ്ടായിട്ടുണ്ട്.

ഇതിന് യാതോരു അതീന്ദ്ര്യവിദ്യാ ജ്ഞാനവും ആവശ്യമില്ലായിരുന്നു. സമൂഹത്തിലെ ഫ്യൂഡൽ ഭാഷയിലെ കോഡുകൾക്ക് വിരുദ്ധമായി നിലകൊണ്ടാൽ, വരാവുന്ന ദുരന്തങ്ങളാണ് ഈ മാതിരിയുള്ള കാര്യങ്ങൾ.

ഇന്ന് ദേശീയ ബാങ്കുകളിൽ സർവ്വത്ര കാണുന്ന ഒരു ബോഡാണ് താഴെ നൽകുന്നത്.

QUOTE:

Misbehave with the bank staff

Misbehaving / abusing / assaulting a bank employee comes under Indian penal code (IPC) section 332 and 352 which may attract 2-3 years of IMPRISONMENT and is a NON-BAILABLE CRIME. If any person found performing any of the above activities he/she will be punished which may extend to 3 years or with fine or with both.

END OF QUOTE

തർജ്ജമയുടെ തുടക്കം....

ബാങ്ക് ജീവനക്കാരോട് അപമര്യാദയായി പെരുമാറിയാൽ

ഒരു ബാങ്ക് ജീവനക്കാരനോട് അപമര്യാദയായി പെരുമാറുക/ അസഭ്യവാക്ക് ഉപയോഗിക്കുക /അയാളെ ദേഹോപദ്രവം ചെയ്യുക എന്നിവ ഇന്ത്യൻ പീനൽ കോഡിലെ (ഐപിസി) 332, 352 എന്നീ വകുപ്പുകൾ പ്രകാരം, ജാമ്യമില്ലാത്ത കുറ്റവും, 2 വർഷം തടവ് ശിക്ഷയ്ക്ക് അർഹതയുള്ളതുമാണ്. ഇത്യാദി രീതിയിൽ ആരെങ്കിലും പെരുമാറിയാൽ, അയാളെ 3 വർഷം വരെ നീളുന്നരീതിയിൽ ശിക്ഷിക്കുന്നതും,

അല്ലെങ്കിൽ ഫൈൻ ചുമത്തുന്നതും, അതുമല്ലെങ്കിൽ, അവ രണ്ടും നൽകുന്നതുമാണ്.
.....തർജ്ജമയുടെ അന്ത്യം

ഈ നിയമം യഥാർത്ഥത്തിൽ പ്രതിഫലിക്കുന്നത്, ബാങ്ക് ജീവനക്കാർക്ക് ജനങ്ങളോട് ഇടപഴകാനുള്ള ഭയത്തെയാണ്. ജനം അവരെ അടിക്കും ഇടിക്കും എന്നതല്ല ഭയം. ഇങ്ങിനെ ആരെങ്കിലും ആരെയെങ്കിലും ചെയ്താൽ, അതിനെ ശിക്ഷിക്കാനുള്ള നിയമങ്ങൾ വെറെയുണ്ട്.
ഈ മുകളിൽ നൽകിയിട്ടുള്ള നിയമത്തിലെ കഠിനമായ പരാജയം, ഇതു പോലൊരു നിയമം, തിരിച്ചും സൃഷ്ടിക്കപ്പെട്ടിട്ടില്ലാ എന്നുള്ളതാണ്. അതായത്, ഏതെങ്കിലും ബാങ്ക് ജീവനക്കാരൻ ഈ രാജ്യത്തിലെ ഏതെങ്കിലും പൗരനോട് അപമര്യാദയായി പെരുമാറുകയോ, അസഭ്യവാക്ക് ഉപയോഗിക്കുകയോ, അയാളെ ദേഹോപദ്രപം ചെയ്യുകയോ ചെയ്താൽ തിരിച്ചും ഇതേ വിധത്തിലുള്ള ശിക്ഷയ്ക്ക് വിധേയനായിരിക്കും എന്നുള്ളത്.

മറ്റൊരു പ്രശ്നം 'അസഭ്യവാക്ക്' എന്ന പ്രയോഗത്തെ കൃത്യമായി നിർവ്വചിക്കപ്പെട്ടിട്ടുണ്ടോ എന്നുള്ളതാണ്. ഇതിനെക്കുറിച്ച് കൂടുതൽ കാര്യങ്ങൾ അടുത്ത എഴുത്തിൽ നൽകാം.

ഇതിനെല്ലാം ബദലായി ബാങ്ക് ജീവനക്കാർ ഈ രാജ്യത്തിന്റെ സാമ്പത്തിക ഇടപാടുകൾ നടത്തുന്നവരാണ് എന്ന ഒരു മറുപടിനൽകിയേക്കാം. ഇതിൽ കാര്യമായ കഴമ്പില്ലാ എന്നുള്ളതാണ് വാസ്തവം.

സർക്കാർ ഓഫിസ് തൊഴിലാളികൾക്ക് പക്ഷപാതപരമായുള്ള, ഈ വിധമുള്ള അനവധി അറിയപ്പെടാത്ത നിയമങ്ങൾ ലിഖിത രൂപത്തിൽ ഇന്ന് നിലവിലുണ്ട് എന്നുള്ളതാണ് വാസ്തവം.

എന്നാൽ ഈ നിയമങ്ങളെക്കുറിച്ച് എന്തെങ്കിലും സംസാരിക്കുമ്പോൾ, ഉടനെയുള്ള പ്രതികരണം, ഇവയെല്ലാം ബ്യട്ടിഷുകാർ എഴുതിയ 'ഇന്ത്യൻ പീനൽ കോഡി'ലുള്ളതാണ് എന്നാണ് മറുപടി കിട്ടുക.

എന്നാൽ ആ 'ഇന്ത്യൻ പീനൽകോഡ്', ഇന്ന് പാക്കിസ്ഥാൻ, ബങ്ഗ്ളാദേശ്, ഇന്ത്യ എന്നീ പ്രദേശങ്ങൾ ഉൾപ്പെടുന്നതും, എന്നാൽ ഈ ഉപദ്വീപിന്റെവെറും പകുതിയോളം മാത്രം വരുന്ന ബ്യട്ടിഷ് ഇന്ത്യയിലെ (British-India) പീനൽകോഡാണ്. അത് ഇന്നുള്ള പാക്കിസ്ഥാന്റെയോ, ബങ്ഗ്ളാദേശിന്റെയോ, ഇന്ത്യയുടേയോ പീനൽകോഡല്ല.

ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളെ യാതോരുവിധത്തിലും ഈ മൂന്ന് രാജ്യങ്ങളിലേയും ഭരണ സംവിധാനങ്ങളോട് സാമ്യപ്പെടുത്താൻ ആവില്ലതന്നെ.

## 56. സർക്കാർ തൊഴിലാളികളുടെ ഒരു അധികാരം

വ്യത്യസ്ത രീതികളിൽ പ്രതികരിക്കാനാവുന്ന വാക്ക് കോഡുകൾ ഉള്ള ഭാഷാ അന്തരീക്ഷത്തിൽ, പൊതുജനം സർക്കാർ ഓഫിസ് തൊഴിലാളികളോട് നിശ്ചിതരീതിയിൽ മാത്രമേ പെരുമാറാവൂ എന്ന് ഉറപ്പ് വരുത്താനാണ്, സർക്കാർ ഓഫിസ് തൊഴിലാളികൾ പലവിധ ചട്ടങ്ങളും നിയമങ്ങളും വിഷമിപ്പിക്കലുകളും നിരത്തിവെക്കുന്നത്.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ ഈ ഒരു പ്രശ്നം ലവലേശം ഇല്ലാ എന്ന് ഓർക്കുക.

പൊതുജനത്തിൽപ്പെട്ട ആൾക്ക് ഭയപ്പെടാനൊന്നുമില്ലെങ്കിൽ, അയാൾ 'സാർ' എന്നതിന് പകരം 'നിങ്ങൾ' എന്ന് ഉപയോഗിക്കും. വേണമെങ്കിൽ 'നീ' എന്നും ഉപയോഗിക്കും. 'അദ്ദേഹം' എന്നോ 'സാർ' എന്നോ 'അവര്' എന്നോ പരാമർശവാക്കായി ഉപയോഗിക്കുന്നതിന് പകരം 'അവൻ' എന്നും 'അവൾ' എന്നും ഉപയോഗിക്കും.

എന്നാൽ ഏതെങ്കിലും രീതിയിൽ ഭയപ്പെടുത്താനോ പ്രയാസപ്പെടുത്താനോ സർക്കാർ തൊഴിലാളിക്ക് ആവുമെങ്കിൽ,

പൊതുജനത്തിപ്പെട്ട ആൾ ബഹുമാന പദങ്ങൾ മാത്രമേ ഉപയോഗിക്കുള്ളു.

ഇതാണ് കാതലായ പ്രശ്നവും സാമൂഹിക പെരുമാറ്റ സ്വഭാവത്തിന്റെ വിശദീകരണവും.

എന്നാൽ, അതേ അവസരത്തിൽ, പൊതുജനത്തിന് തിരിച്ച് സർക്കാർ ഓഫിസ് തൊഴിലാളികളെ ഭയപ്പെടുത്താൻ കാര്യമായി ഒന്നുംതന്നെ കൈവശമില്ലാ എന്നുള്ളതാണ് മറ്റൊരു യാഥാർത്ഥ്യം. എന്നുവച്ചാൽ, സർക്കാർ തൊഴിലാളിക്ക് പൊതുജനത്തിൽപ്പെട്ട ആളെ, അയാളുടെ സാമൂഹിക പദവി, വരുമാനം, സാമ്പത്തികനിലവാരം, മറ്റ് അതുപോലുള്ള കാര്യങ്ങൾ നോക്കി, ആവുമെങ്കിൽ തരംതാഴ്ത്തിയും അലോസരപ്പെടുത്തിയും സംസാരിക്കാം.

പൊതുവേ പറഞ്ഞാൽ മിക്ക സർക്കാർ ഓഫിസ് തൊഴിലാളികളും സാധാരണ പൗരനെക്കുറിച്ച് പരാമർശിക്കുമ്പോൾ 'അവൻ', 'അവൾ' എന്നാണ് ഉപയോഗിക്കാറ്.

ഇത് ഭരണഘടനാ പരമായി അംഗീകരിക്കാൻപറ്റുന്ന കാര്യമാണ് എന്ന് തോന്നുന്നില്ല.

## 57. അക്രമാസക്തമായ പ്രകോപനത്തിന്റെ കോഡുകൾ

ഭാഷാകോഡുകളിൽ വിധേയത്വം കാണിക്കണം എന്ന് പ്രതീക്ഷിക്കപ്പെടുന്ന വിഭാഗം ബഹുമാനം തടഞ്ഞുവച്ചുകൊണ്ട് സംസാരിച്ചാൽ ഉള്ള പ്രശ്നം ഗുരുതരമാണ്.

ഉദാഹരണത്തിന്, ഭാര്യ ഭർത്താവിനോട് 'നീ പോടാ' എന്ന് പറഞ്ഞാൽ, പല ഭർത്താക്കന്മാരും അക്രമാസക്തരാകാം. ഇങ്ങിനെ ഗുരുതരമായി പ്രതികരിച്ചവർക്ക് മാനസിക രോഗമാണ് എന്ന് പറയുന്നതിൽ അർത്ഥമുണ്ട് എന്ന് തോന്നുന്നില്ല. ഭർത്താവ് ഭാര്യയോട് 'നീ പോടീ' എന്ന് പറഞ്ഞാൽ, ഭാര്യക്ക് പ്രശ്നമില്ലാ എന്നതുമായി അല്ല ഈ അക്രമാസക്തമായ പെരുമാറ്റത്തെ താരതമ്യപ്പെടുത്തേണ്ടത്.

മറിച്ച്, ഭർത്താവ് അക്രമാസക്തമായ അതേ അന്തരീക്ഷത്തിന് തുല്യമായ മറ്റ് ഏതെങ്കിലും അന്തരീക്ഷം ആലോചിക്കാം. ഉദാഹരണത്തിന്, ഒരു പോലീസ് ഇൻസ്പെക്ടറോട് ലോറി ക്ളീനർ 'നീ പോടാ' എന്ന് പറയുന്നു. ഇൻസ്പെക്ടർക്ക് മനോനില നിലനർത്താൻ കഴിവുണ്ടെങ്കിൽ, ആ ആൾക്ക് മറ്റ് എന്തെങ്കിലും മാനസിക തകരാറ് ഉണ്ടാവനാണ് സാധ്യത.

ഇത് പോലെതന്നെയാണ്, സ്ക്കൂൾ അദ്ധ്യപകനോട് 'നീ പോടാ' എന്ന് വിദ്യർത്ഥി പറഞ്ഞാലും.

ഈ വിധ സന്ദർഭങ്ങളിൽ പ്രവർത്തിക്കുന്ന യാഥാർത്ഥ്യത്തിന്റെ കോഡുകളെക്കുറിച്ച് (Codes of reality) ഈ എഴുത്തുകാരന് പലതും പറയാനാവുന്നതാണ്. എന്നാൽ അതിന് അനുയോജ്യമായ അവരസമല്ല ഇത്.

ഈ വക കാര്യങ്ങളെക്കുറിച്ച് മനശ്ശാസ്ത്രത്തിനോ, സൈക്യാട്രിക്കോ കാര്യമായ എന്തെങ്കിലും വിവരം ഉണ്ട് എന്നത് തന്നെ സംശയമാണ്.

ഭാഷാ കോഡുകൾക്ക് സമൂഹത്തിൽ പലതരത്തിലുള്ള അക്രമസ്വഭാവങ്ങളും കൊണ്ടുവരുവാൻ ആവുന്നതാണ്. ഈ കഴിവ് ഇങ്ഗ്ളിഷ് അടക്കമുള്ള മിക്ക ഭാഷകളിലേയും കോഡുകൾക്ക് ഉണ്ട്. എന്നാൽ, ഫ്യൂഡൽ ഭാഷകൾക്ക് ഇതിനുള്ള കഴിവ് അതീവ ശക്തമാണ്.

ഗുരുതരമായ പ്രകോപന കോഡുകൾ ഉള്ള ഭാഷകളെ ഭരണത്തിന്റെയും, ഭരണഘടനയുടേയും, വിദ്യാഭ്യാസത്തിന്റേയും ഭാഷയാക്കുന്നത് അതീവ വിഡ്ഢിത്തവും അപകടവും ആണ്.

ഇങ്ഗ്ളിഷ് ഭാഷയ്ക്ക് ഈ വിധമുള്ള കോഡുകൾ വിരളമാണ്. അതിനാൽത്തന്നെയാണ് യുഎസ്എയിൽ പൊതുജനത്തിന് തോക്കുകൾ കൈവശം വെക്കാനുള്ള അവകാശം ആദ്യകാലം മുതൽ ലഭിച്ചത്. എന്നാൽ, കഴിഞ്ഞ മുപ്പത് വർഷക്കാലം അവിടെ ഫ്യൂഡൽ ഭാഷക്കാർ നിറഞ്ഞുകൊണ്ടിരിക്കുകയാണ്. ഇവരുടെ വരവോടെ, പൊതുജനത്തിന്റെ കൈയിൽ തോക്ക് ഉള്ളത് അതീവ അപകടകരമായ കാര്യമായിത്തീർന്നിട്ടുണ്ട്.

ഇങ്ഗ്ളിഷ് രാജ്യങ്ങളിലെ പ്രശാന്ത അന്തരീക്ഷത്തിൽ, ഫ്യൂഡൽ ഭാഷാ സംസാരം നിറയുമ്പോൾ, സൗമ്യസ്വഭാവക്കാർ അക്രമാസക്തരാകാനുള്ള സാധ്യത വളരേ കൂടുതലാണ്.

ഈ കാര്യം ഈ എഴുത്തുകാരന്റെ ഏറ്റവും പഴയ ഗ്രന്ഥമായ March of the Evil Empires: English versus the feudal languages എന്ന ഗ്രന്ഥത്തിൽ പ്രവചിച്ചിരുന്നു. ഈ പ്രവചനം കാരണം, ഇങ്ഗ്ളിഷ് രാജ്യങ്ങളിലെ കമ്പ്യൂട്ടർ മേഖലയിൽ പ്രവർത്തിക്കുന്ന പല ഫ്യൂഡൽ ഭാഷക്കാരും ഈ എഴുത്തുകാരന് ഇന്റർനെറ്റിൽ പല വേദികളിലും ഒരു ശക്തമായ ഭ്രഷ്ട് നിലനിർത്തിയിട്ടുണ്ട്. ഏതാണ്ട് 15 വർഷത്തോളം.

## 58. അസഭ്യത്തിന്റെ ദിശാഘടകാംശം

ഫ്യൂഡൽ ഭാഷകളിൽ, അസഭ്യത്തിനും ഒരു ദിശാ ഘടകാംശം (vector component) ഉണ്ട്.

ഉദാഹരണത്തിന്, 'നീ പോടാ' എന്ന വാക്യം നോക്കാം. ഇതിൽ അസഭ്യ ചുവയുള്ള വാക്കുകൾ ഇല്ലായെന്ന് പറയാവുന്നതാണ്.

എന്നാൽ ഈ വാക്യം 'നീ' എന്ന സംബോധനാ രൂപത്തിലേ, കാര്യക്ഷമതയുള്ളതാകുള്ളു. 'പോടാ' എന്ന വാക്യം 'നിങ്ങൾ', 'സാർ' എന്ന വാക്കുകളോട് ചേർത്താൽ, ആകെ നർമ്മരസമുള്ളതായി മാറുകയും അപ്രായോഗികവും ആവും. 'നിങ്ങൾ പോടാ' എന്നും 'സാറ് പോടാ' എന്നതും.

എന്നാൽ, 'നീ പോടാ' എന്നുള്ളത് 'നിങ്ങൾ പോകണം', 'സാറ് പോയാട്ടെ' എന്നൊക്കയാക്കി ഉപയോഗിക്കാം. എന്നാൽ ഇവയ്ക്ക് 'നീ പോടാ' എന്ന പ്രയോഗത്തിന്റെ അക്രമാസക്തത കൈവരിക്കാനാകില്ല.

മലബാറി ഭാഷയിലെ ഏറ്റവും വലിയ അസഭ്യവാക്കുകളിൽ ഒന്നായി കരുതപ്പെടുന്ന 'നായിന്റെ മോനെ' എന്ന പ്രയോഗവും (മലയാളത്തിൽ ഇത് വലിയൊരു

അസഭ്യമല്ലതന്നെ), മലായളത്തിലെ അതികഠിമായിട്ടുള്ള 'മൈരെ, പൂറിമോനെ, പണ്ടച്ചിമോളെ, തായോളിമോനെ, അമ്മയെ പോയി പണ്ണെടാ, തായോളിമോനെ' തുടങ്ങിയ അസഭ്യങ്ങൾ 'നീ' എന്നതിനോട് കൂടിയെ ഉപയോഗിക്കാൻ പറ്റുള്ളു.

'നീ പോടാ നായിന്റെ മോനെ', എന്നല്ലാതെ 'സാറെ പോടാ നായിന്റെ മോനെ' എന്ന് അസഭ്യം പറഞ്ഞാൽ, വാകരണപ്പിശകിൽ അസഭ്യം ആകെ പാളിപ്പോകും. അസഭ്യം പരിഹാസ്യമായി മാറും.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ നിന്നും നോക്കുമ്പോൾ, അസഭ്യവാക്കുകളുടെ ദിശാ ബോധം ഒരു വിചിത്രമായ കാര്യമായി തോന്നാം. കലർപ്പില്ലാത്ത ഇങ്ഗ്ളിഷിലെ അസഭ്യവാക്കുകൾ, ശരിക്കും നോക്കിയൽ വലിയ അസഭ്യവാക്കുകൾ അല്ലതന്നെ. മാനസികമായി വലിയ അറപ്പൊന്നും വരുത്താനുള്ള കെൽപ്പുള്ളവയല്ല അവ.

എന്നാൽ അവയ്ക്ക് ദിശാ ഘടാകാംശം ഇല്ലതന്നെ. ആരോടും ഉപയോഗിക്കാം.

അന്യഭാഷക്കാർ ഇന്ന് ഇങ്ഗ്ളിഷിൽ അനവധി കഠിനമായ അസഭ്യവചനങ്ങൾ ചേർത്തിട്ടുണ്ട്. ഇങ്ഗ്ളിഷ് ഭാഷയുടെ പരന്ന പ്രകൃതം കാരണം,

ഇവയും ആരോടും ഉപയോഗിച്ചുകാണുന്നു. വാക്കുകൾ വലിയാൾ, ചെറിയാൾ എന്നരീതിയിൽ വാക്യരചനയിൽ തടസ്സം നിൽക്കുന്നില്ല.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ അസഭ്യവാക്കുകൾ സമൂഹത്തിലെ താഴ്ന്നവർക്കായി സംവരണം ചെയ്യപ്പെട്ടിട്ടുള്ളതാണ്. പോലീസ് സ്റ്റേഷനിലും, തൊഴിൽസ്ഥലത്തും, മറ്റ് പലവേദികളിലും അസഭ്യപ്രയോഗം താഴെക്കിടയിലുള്ളവരോട് പ്രയോഗിച്ചാൽ, കാര്യമായ ഒരു തെമ്മാടിത്തമായി ആരും ചിന്തിക്കില്ലതന്നെ. ഏറ്റവും കൂടിയാൽ, ഇവ കേൾക്കുന്ന മറ്റുള്ളവർ ഒന്ന് ചിരിക്കും. ഇവയുടെ പ്രഹരം അനുഭവിക്കുന്നവരും, തലചൊറിഞ്ഞ് ഇളിബ്യരായി ഒന്ന് ചിരിക്കും. അത്രതന്നെ.

സാമൂഹികമായി ഈ വക അസഭ്യങ്ങൾ തികച്ചും അരുതാത്തവയാകുന്നത്, ഇവ താഴെക്കിടയിലുള്ളവർ മുകലിലുള്ളവരോട് ഉപയോഗിക്കുമ്പോൾ മാത്രമാണ്.

ഈ പറഞ്ഞതിലും മറ്റൊരു കാര്യം ഉണ്ട്. തിരുവിതാംകൂർ പോലീസ് സ്റ്റേഷനുകളിൽ പണ്ട് കാലങ്ങളിൽ (ഇപ്പോഴെങ്ങിനെയാണ് എന്ന് അറിയില്ല) സാധാരണ പൗരന്മാർ എന്തെങ്കിലും

ചില്ലറ പ്രശ്നങ്ങളിൽ പിടിക്കപ്പെട്ട് കയറിച്ചെന്നാൽ, 'പൂറീമോനെ', 'മൈരെ', 'തോയോളിമോനെ' തുടങ്ങിയ, മനുഷ്യന്റെ ആത്മാവിനെവരെ കീറിമുറിക്കുന്ന, അസഭ്യവാക്കുകളുടെ ഒരു പ്രവാഹം തന്നെ ഒഴുകിവരും.

സാധാരണ പൗരൻ സർക്കാർ ജോലിയിൽ നിൽക്കുന്നവരുടെ കീഴിൽ ആണ് എന്നത് തെളിയിക്കാനായി ഉപോയഗിക്കപ്പെടുന്ന ഒരു സാമൂഹിക കോഡായാണ് ഈ അസഭ്യപ്രയോഗം.

ഇതിലൊന്നും ആരും, യാതോരു വിപ്ളവ വായാടികളും, യാതോരു തെറ്റും കാണുന്നില്ല എന്നുള്ളത്, അവർക്കൊന്നും കലർപ്പില്ലാത്ത ഇങ്ഗ്ളിഷുമായി യാതോരു ബന്ധവും ഇല്ലാ എന്നുള്ളതിന്റെ തെളിവ് മാത്രമാണ്.
ഈ രാജ്യത്തിലെ ഭാഷകളിൽ കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് മാത്രമേ സമത്വാധിഷ്ഠിത സാമൂഹിക ആശയവിനിമയത്തെ അനുകൂലിക്കുന്നുള്ളു എന്ന വിവരം അറിയാത്ത വിപ്ളവകാരികൾക്ക് യഥാർത്ഥത്തിൽ എന്തിനെക്കുറിച്ചെങ്കിലും കാര്യമായി വിവരമുണ്ടോ?

## 59. ധൈര്യം കാണിക്കലിലൂടെയുള്ള ആത്മമൂല്യ വർദ്ധനവ്

ഫ്യൂഡൽ ഭാഷകളിൽ ധൈര്യം കാണിക്കൽ ഒരു പ്രധാന ആവശ്യമാണ്. ധൈര്യം, ഉഷാറ്, പരുക്കൻ പെരുമാറ്റം, ഞെട്ടിച്ച് സംസാരിക്കാനുള്ള പാടവം, അപമാര്യാദയായി സംസാരിക്കാനുള്ള കഴിവ്, കുത്തിക്കുത്തി ചോദ്യം ചോദിച്ച് മറ്റെയാൾക്ക് പ്രയാസം വരുത്താനുള്ള നൈപുണ്യം, മറ്റ് ഇത്യാദി കഴിവുകൾ വാക്ക് കോഡുകളെ സ്വാധീനിക്കും എന്ന് ഏവരും മനസ്സിലാക്കുന്നു.

എന്നാൽ ഈ വക സ്വഭാവ നൈപുണ്യങ്ങൾ പ്രകടിപ്പിച്ച് കാണിക്കേണ്ടി വരിക, പലപ്പോഴും സാമൂഹികമായി ഒന്ന് പടവെട്ടി പൊന്തിവരാനുള്ള ഒരു ആയുധം ആയേക്കാം.

സാമൂഹികമായോ, തൊഴിൽ പദവിപരമായോ ഉയരങ്ങളിൽ എത്തിപ്പെട്ടാൽ, ഈ വക കോപ്രാട്ടിത്തരങ്ങളുടെ ആവശ്യം വല്ലാതെയുണ്ടാവില്ല. കാരണം, സാമൂഹിക അല്ലെങ്കിൽ തൊഴിൽ സ്ഥാനങ്ങളുടെ ഘടനാ ബലം മുകൾപ്പരപ്പിലുള്ളവരുടെ മിതമായുള്ള വാക്കുകൾക്ക് അത്ഭുതകരമായ ശക്തി നൽകും. എന്നാൽ, പടവെട്ടി മുകളിലേക്ക് വന്ന ആളിൽ

പലപ്പോഴും ഈ പടവെട്ടിയുള്ള സ്വഭാവം വളർന്നുകഴിഞ്ഞാലും നിലനിന്നേക്കാം.

ഇതുമായി ബന്ധപ്പെട്ട് വെറെ ചിലകാര്യങ്ങൾ പറയാവുന്നതാണ്. അത് പിന്നീട് പറയാം, പിന്നീട് എവിടെയെങ്കിലും പ്രതിപാദ്യവിഷയമായി ഈ കാര്യം വരികയാണെങ്കിൽ.

ഈ വീക്ഷണകോണിൽ നിന്നും നോക്കിയാൽ, പ്രാദേശികമായി ഇങ്ഗ്ളിഷ് സംസാരിക്കുന്ന ജനത, വെറും സ്ത്രൈണ സ്വഭാവക്കാരും, മൃദല സ്വരമുള്ളവരും ആണ് എന്ന ഒരു തോന്നൽ വന്നേക്കാം. ഒരു പരിധിവരെ ഇത് ശരിയാകാം. കാരണം, ഇങ്ഗ്ളിഷ് കൊളോണിയൽ വാഴ്ച തുടങ്ങുന്നതിന് മുൻപായി ഇങ്ഗ്ളിഷ് കച്ചവട സംരഭങ്ങളെക്കുറിച്ച് ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിലും ചൈനാ പ്രദേശങ്ങളിലും ഇങ്ങിനെ ഒരു ധാരണ ഉണ്ടായിരിന്നു എന്ന സൂചന ചരിത്രത്തിൽ കാണുന്നു.

എന്തിനും മാന്യമായി അനുവാധം ചോദിക്കുക (May I?), ആരോടും നന്നി (നന്ദി) പറയുക (Thank You) (വേലക്കാരോടുപോലും), ആരോടും ക്ഷമാപണം അറിയിക്കുക (Sorry) (വേലക്കാരോടുപോലും), ആരോടും തെറ്റ് പറ്റിയിട്ടുണ്ടെങ്കിൽ ഖേദം പ്രകടിപ്പുക്കുക (applogise), Good morning, Good

evening, തുടങ്ങിയ വാക്കുകൾ ഉച്ചരിക്കുക തുടങ്ങിയകാര്യങ്ങൾ ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ വെറും പരഹാസ്യമായ കഴിവ് കേടായാണ് മനസ്സിലാക്കപ്പെടുക.

ഫ്യൂഡൽ ഭാഷകളിൽ നന്നി (നന്ദി) രേഖപ്പെടുത്തുന്നത് താഴെയുള്ള ആൾ മുകളിലെ ആളോടാണ്. ഇത് പോലെ തന്നെയാണ് ക്ഷമാപണവും, ഖേദം പ്രകടിപ്പിക്കലും മറ്റും. യാതോരു യജമാന സ്ഥാത്തുള്ള ആളും തന്റെ പണിക്കാരനോട് ഈ വിധ വാക്കുകൾ ഉപയോഗിക്കില്ലതന്നെ. അങ്ങിനെ വല്ലതും ചെയ്താൽ, ആ യജമാനന് എന്തോ മാനസിക കഴിവ് കേടുണ്ട് എന്നാണ് പണിക്കാർ മനസ്സിലാക്കുക.

മെഡ്രാസിന് (ചെന്നൈ) അടുത്തായുള്ള ആർക്കോട്ട് എന്ന സ്ഥലത്തെ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തെ, ഫ്രഞ്ചുകാരും സ്വദേശീയ രാജാവും ഒന്നുചേർന്ന് ആക്രമിക്കാൻ ഒരുമ്പെട്ടതിന് ധൈര്യം നൽകിയത് ഇങ്ഗ്ളിഷുകാരുടെ പൊതുവായുള്ള ഈ സ്ത്രൈണ സ്വഭാവം ആണ്.

ഇന്നുള്ള ഇങ്ഗ്ളണ്ട് പഴയ ഇങ്ഗ്ളണ്ടിൽ നിന്നും വളരെ മാറിപ്പോയിരിക്കാം. കാരണം, ഇന്ന് അനവധി ഫ്യൂഡൽ ഭാഷക്കാർ അവിടേക്ക് കടന്ന് കൂടി സമൂഹത്തിൽ കാര്യമായ വിഘടനങ്ങൾ

സൃഷ്ടിച്ചിട്ടുണ്ട്. ഇതിനെക്കുറിച്ച്, ഇങ്ഗ്ളിഷുകാർക്ക് കാര്യമായ അറിവ് ലഭിച്ചിട്ടില്ലാ എന്നതാണ് സത്യം.

എന്നിരുന്നാലും, ഇങ്ഗ്ളിഷുകാരുടെ ഒരു പ്രത്യേക ധൈര്യത്തെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം. അടുത്ത എഴുത്തിൽ.

Go to Main contents

## 60. ധൈര്യമല്ലാത്ത ധൈര്യം

ഇങ്ഗ്ളിഷുകാരിൽ ഒരു പ്രത്യേകതരം ധൈര്യം കാണാവുന്നതാണ്. എന്നാൽ ഇത് ഒരു ധൈര്യത്തിന്റെ ഉദാഹരണം ആയി ചിത്രീകരിക്കപ്പെട്ടാൽ ഇങ്ഗ്ളിഷുകാർ പൊട്ടിച്ചിരിക്കും എന്നാണ് തോന്നുന്നത്.

കാരണം, ഇത് ഒരു ധൈര്യത്തിന്റെ ഉദാഹരണമേ ആല്ല, അവരെ സംബന്ധിച്ചെടുത്തോളം.

ഈ ധൈര്യത്തിന്റെ ഒരു ചിത്രീകരണമാണ് താഴെ:

ഇങ്ഗ്ളണ്ടിലുള്ള ഒരു ഇങ്ഗ്ളിഷ് പൗരൻ ഒരു പ്രശ്നം നേരിടുന്നു. ഇതിന് പരിഹാരം കണ്ടെത്താൻ പോലീസിന്റെ സഹായം ആവശ്യമാണ്. ഈ ആൾ പോലീസ് സ്റ്റേഷയിൽ പോകുന്നു. തന്റെ പ്രശ്ന പരിഹാരം കണ്ടെത്താൻ സഹായിക്കാനാകുന്ന പോലീസ് വകുപ്പ് ജീവനക്കാരനെ ഈ ആൾ സമീപിക്കുന്നു. ആ ജീവനക്കാരന് മുന്നിൽ പ്രത്യേകമായ യാതോരു അനുവാദവുമില്ലാതെ തന്നെ കസേലയിൽ ഇരിക്കുന്നു. പോലീസ് വകുപ്പ് ഉദ്യോഗസ്ഥന്റെ പേരിന് മുന്നിൽ ഒരു Mr.റോ Mrs.ഓ ചേർത്ത്കൊണ്ട്, ആ ആളെ സംബോധന ചെയ്യുന്നു.

പോലീസ് ഉദ്യോഗസ്ഥൻ ഈ വന്ന ആളെ അതേ പോലെ പേരിനാലോ, പേരിന് മുന്നിൽ Mr.റോ Mrs.ഓ ചേർത്ത് കൊണ്ട് സംബോധന ചെയ്യുന്നു. ഇടക്ക് Sir എന്നും സംബോധന ചെയ്യുന്നു. ആഗതൻ പോലീസ് സ്റ്റേഷനിലെ മറ്റ് ഉദ്യോഗസ്ഥരെക്കുറിച്ച് പരാമർശിക്കുമ്പോൾ, ഇതേ പോലെ, Mr.റോ Mrs.ഓ പേരിന് മുന്നിൽ ചേർത്ത് കൊണ്ട് പരാമർശിക്കുന്നു.

ആഗതൻ കസേലയിൽ ഇരിക്കുന്നത് തന്നെ യോതോരു വിധേയത്വ ഭാവത്തോടും കൂടിയല്ല. മറിച്ച് മുന്നിൽ ഇരിക്കുന്ന പോലീസ് ഉദ്യോഗസ്ഥന്റെ അതേ മാനസിക അന്തസ്സോടുകൂടിത്തന്നെയാണ് ഇരിക്കുന്നത്. ആഗതൻ തൊഴിൽ പരമായി ഒരു ടാക്സി ഡ്രൈവറോ, അല്ലെങ്കിൽ ലോഡിങ്ങ് തൊഴിലാളിയോ ആണ്.

ഈ ഒരു രംഗത്തിലെ മനുഷ്യവ്യക്തിത്വത്തെ യാതോരു വിധത്തിലും പാക്കിസ്ഥാനിലേയോ, ഇന്ത്യയിലേയോ ബങ്ഗ്ളാദേശിലേയോ ഉള്ള ഒരു സാമൂഹിക അന്തരീക്ഷത്തിലേക്ക് പകർപ്പെടുത്ത് അവിടങ്ങളിലുള്ള പൗരന്മാരുടെ മനസ്സിലും വ്യക്തിത്വത്തിലും തിരുകിക്കയറ്റാൻ ആവില്ലതന്നെ.

കാരണം, ഈ രീതിയിൽ യാതോരുവിധേയത്വമോ, അധമത്വമോ, ഭയപ്പാടോ, ആത്മനിന്ദയോ ഇല്ലാതെ പൗരന്മാർ ഒരു പോലീസ് സ്റ്റേഷനിൽ പോയി സർക്കാർ സേവനം ആവശ്യപ്പെടാനുള്ള ധൈര്യം കാണിച്ചാൽ അത് ധൈര്യമായല്ല കണക്കാക്കപ്പെടുക. മറിച്ച് തനി തെമ്മാടിത്തവും, അധികപ്രസംഗവും, താന്തോന്നിത്തവും ആയിട്ടാണ് ഏവരും കാണുകയും വിലയിരുത്തുകയും ചെയ്യുക.

വലിയ ബന്ധങ്ങളില്ലാത്തതോ, അല്ലെങ്കിൽ ഔദ്യോഗകമായി വലിയ പദവിയില്ലാത്തതോ ആയ ഒരാൾ ഇങ്ങിനെ പെരുമാറിയാൽ, അയാൾക്ക് ബുദ്ധി ഭ്രമമുണ്ട് എന്നാണ് ന്യായമായും കരുതപ്പെടുക. പോലീസുകാർ ഇങ്ങിനെയുള്ള വ്യക്തിത്വങ്ങൾ ഉള്ള ആളെ ഒന്ന് ശരിക്കും പരുമാറി, അയാളിലുള്ള ഈ ബുദ്ധിഭ്രമം അവിടുന്ന് തന്നെ ചികിത്സിച്ചെടുക്കാൻ ഒരുമ്പെടും.

അതേ സമയം ഇത് ഒരു വൻ ധൈര്യമായി ഇങ്ഗ്ളിഷുകാരോട് സൂചിപ്പിച്ചാൽ, ഇതിലെന്ത് ധൈര്യം ഇരിക്കുന്നു എന്ന് അവർക്ക് വിസ്മയം തോന്നാനുള്ള വകയുണ്ട്.

ഇവിടെ ഈ വൻ മനുഷ്യ വ്യക്തിത്വ വ്യത്യാസം സൃഷ്ടിക്കുന്നത് ഭാഷാ കോഡുകളാണ്. മനുഷ്യരെ പലതട്ടുകളായി തരംതിരിച്ച്, അവരിൽ പലർക്കും ആത്മനിന്ദ മനസ്സിൽകയറ്റിവിടുന്ന ഭാഷകളാണ് ഫ്യൂഡൽ ഭാഷകൾ.

ഇതുമായി ബന്ധപ്പെട്ട് രണ്ട കാര്യങ്ങൾ പറയാൻ ആഗ്രഹിക്കുന്നു. ഒന്ന് കേരളത്തിലെ ഒരു ഐപിഎസ് ഓഫിസർ പണ്ട് ഇങ്ഗ്ളണ്ടിൽ പോയപ്പോൾ ഉണ്ടായ ഒരു അനുഭവത്തെക്കുറിച്ചും മറ്റൊന്ന്, ഇങ്ഗ്ളിഷുകാരുടെ ഈ പെരുമാറ്റ സമ്പ്രദായം ഇന്ത്യൻ പോലീസുകാരോടോ, ഉദ്യോഗസ്ഥരോടോ കാണിച്ചാൽ എന്ത് സംഭവിക്കും എന്നും. ഉദാഹരണ സഹിതം.

## 61. ഐപിഎസ്സ് ഓഫിസറുടെ ഇങ്ഗ്ളിഷ് അനുഭവം

ഒരു പോലീസ് ഉദ്യോഗസ്ഥന്റെ ഓർമ്മക്കുറിപ്പുകൾ ഒരു മാസികയിൽ വന്നതിന്റെ ഒരു പേജ് വളരെ യാദൃച്ഛികമായി ഒരിക്കൽ വായിക്കുകയുണ്ടായി. ഈ ഉദ്യോഗസ്ഥൻ ജയറാം പടിക്കൽ ഐ.പി.എസ്. ആണ് എന്നാണ് ഓർമ്മ.

താഴെകൊടുക്കുന്ന ഈ കഥ ആ പംക്തിയിൽ വായിച്ചതായുള്ള ഓർമ്മിയിൽനിന്നുമാണ് എഴുതുന്നത്. ഇതുമായി ബന്ധപ്പെട്ട യാതോരു രേഖകളും ഇപ്പോൾ കൈയിൽ ഇല്ലതന്നെ. എന്നാൽ ഓർമ്മ ശരിയാണ് എന്നാണ് തോന്നുന്നത്. ഈ സംഭവം നടന്നത് ഏതാണ്ട് പത്ത് നാൽപ്പത് വർഷങ്ങൾക്ക് മുൻപാകാനാണ് സാധ്യത.

ബ്യട്ടന്റെ തലസ്ഥാന നഗരമായ ലണ്ടണിലെ പോലീസ് ഡിപ്പാർട്ട്മെന്റാണ് സ്ക്കോട്ട്ലന്റ് യാർഡ് (Scotland Yard). വളരെ യുവ പ്രായത്തിൽ ഐപിഎസ് ലഭിച്ച ജയറാം പടിക്കലിന് ഒരു ഹ്രസ്വ പരിശീലനത്തിനായി സ്ക്കോട്ട്ലന്റ് യാർഡിലേക്ക് പോകാൻ അവസരം ലഭിച്ചു.

ഈ പരിശീലന കാലയളവിൽ ഒരു ദിനം ലണ്ടനിലെ ഒരു പോലീസ് സ്റ്റേഷനിൽ ജയറാം പടിക്കൽ ഇരിക്കുകയായിരുന്നു.

അപ്പോൾ അവിടേക്ക് ഒരു വനിത കയറിവന്നു. എന്നിട്ട്, പടിക്കലിന് അടുത്തായി ഇരിക്കുന്ന ഒരു പോലീസ് ഉദ്യോഗസ്ഥന്റെ മുൻപിൽ വന്ന് ഇരുന്നു. എന്നിട്ട് കാര്യം പറഞ്ഞു.

തന്റെ പൂച്ചയെ രാവിലെ മുതൽ കാണാനില്ല. ഈ പരാതി കേട്ടപ്പോൾ ജനറാം പടിക്കലിന് ആകെ ആശ്ചര്യം. പൂച്ചയെ കാണാനില്ല എന്ന് വന്ന് പരാതി പറയേണ്ടുന്ന ഇടമാണോ ലണ്ടനിലെ പോലീസ് സ്റ്റേഷൻ?

ഈ വിവരദോഷിയായ സ്ത്രീയെ പോലീസ് ഉദ്യോഗസ്ഥൻ ഞെട്ടിച്ച് തിരിച്ചയക്കും എന്നാണ് പ്രതീക്ഷിച്ചത്. എന്നാൽ പടിക്കലിനെ അത്ഭുതപ്പെടുത്തുന്ന രീതിയിലാണ് കാര്യങ്ങൾ മുന്നോട്ട് നീങ്ങിയത്.

പോലീസ് ഉദ്യോഗസ്ഥൻ ഉടനെ തന്നെ ആ സ്ത്രീയിൽ നിന്നും പുച്ചയുടെ പേരും, ശരീര ലക്ഷണങ്ങളും, പതിവായി അത് പോകാറുള്ള പ്രദേശവും ചോദിച്ച് മനസ്സിലാക്കി.

എന്നിട്ട് ആ പ്രദേശത്ത് റോന്ത് ചുറ്റുന്ന പോലീസ് കോൺസ്റ്റബ്ൾമാർക്ക് (Beat Constables) വയർലെസ്സായി ഈ വിവരം പങ്കിടുന്നു. വന്ന വനിതയോട് സ്റ്റേഷനിൽ വിരുന്നുകാർക്കായുള്ള മുറിയിൽ കാത്തിരിക്കാൻ ആവശ്യപ്പെട്ടു.

കുറച്ച് കഴിഞ്ഞപ്പോൾ, നൽകിയ ലക്ഷണം ഒത്ത ഒരു പൂച്ചയെ ഒരു ബീറ്റ് കോൺസ്റ്റബ്ൾ കണ്ടെത്തിയതായി വിവരം ലഭിച്ചു. ഒരു കെട്ടിട നിർമ്മാണ ഇടത്ത് ഉയരത്തിൽ എന്തിലോ കുടുങ്ങിയിരിക്കുന്നു. ഉടനെ തന്നെ ഫയർ ഫോസിലേക്ക് ഈ വിവരം ഫോൺമുഖാന്തിരം അറിയിക്കുകയും, ചെയ്തു.

കുറച്ചു കഴിഞ്ഞപ്പോൾ, ഫയർഫോസിന്റെ വാഹനം പോലീസ്റ്റേഷന് മുന്നിലായി വന്നു നിൽക്കുന്നു. ഒരു ഫയർ ഫോസ് ഉദ്യോഗസ്ഥൻ പൂച്ചയെ ഒരു ചെറിയ ബാസ്ക്കറ്റിൽ കൊണ്ടുവന്ന്, കാത്ത് നിൽക്കുന്ന സ്ത്രീക്ക് നൽകുന്നു.

ഈ സംഭവത്തിന് സാക്ഷിയായി നിന്ന ജയറാം പടിക്കൽ നോക്കുമ്പോൾ ഇങ്ങിനെ ഒരു കാര്യം പോലീസും ഫയർഫോസും ചേർന്ന് നടത്തിയതിൽ ആ സ്ത്രീക്ക് അതിരു കടന്ന ആശ്ചര്യം ഒന്നും കണ്ടില്ല. ഇങ്ങിനെയുള്ള ഒരു

സേവനം തികച്ചും ഒരു സാധാരണ സേവനമായാണ് ആ സ്റ്റേഷനിൽ കണ്ട വികാരം.

ഇന്ത്യയിൽ നിന്നും ഇങ്ഗ്ളണ്ടിൽ പോയ ഐപിഎസ് ഓഫിസർ-ട്രെയ്നിക്ക് ആകെ ആശ്ചര്യം. ഇങ്ങിനെ ഒരു ആവശ്യവുമായി ഒരു ഇന്ത്യക്കാരി ഒരു ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ കയറിച്ചെന്നാൽ ഉളവാകുന്ന വികാരം എന്തായിരിക്കും എന്ന ചിന്തയായിരുന്നു ഈ ഉദ്യോഗസ്ഥന്.

മാന്യമായ ഭാഷാ കോഡുകളുള്ള ഒരു രാജ്യത്തിലെ പോലീസ് സ്റ്റേഷനിൽ നിന്നും ലഭിക്കുന്ന യതോരു പോലീസ് പരിശീലനവും, ഫ്യൂഡൽ ഭാഷാ കോഡുകളുള്ള ഒരു രാജ്യത്തിൽ ഉപയോഗിക്കാൻ ആവുന്നതല്ല. കാരണം മനുഷ്യർ തമ്മിൽ വ്യത്യസ്തമായ ബന്ധമാണ് ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുന്നത്.

ഇന്നത്തെ ഇങ്ഗ്ളണ്ട് എത്രമാത്രം മാറിപ്പോയിട്ടുണ്ട് എന്നും അറിയില്ല. ലണ്ടനിൽ 60%ത്തിൽ കൂടുതൽ പേർ പുറത്ത് നിന്നും കയറിവന്ന മറ്റ് ഭാഷക്കാരാണ്, ഇന്ന്.

ഇവിടെ സൂചിപ്പിക്കപ്പെട്ട ജയറാം പടിക്കൽ എന്ന ഐപിഎസ് ഉദ്യോഗസ്ഥൻ പിന്നീട് 1977

കാലഘട്ടത്തിൽ രാജൻ വധക്കേസിൽ പ്രതിചേർക്കപ്പെട്ടിരുന്നു. അന്ന് പത്രങ്ങളിൽ വന്ന വാർത്തകളിൽ, മനുഷ്യനെ ഉലക്ക ഉപയോഗിച്ച് ഉരുട്ടുന്ന വിദ്യ പഠിക്കാനാണ് ജയറാം പടിക്കൽ ഇങ്ഗ്ളണ്ടിലെ സ്ക്കോട്ട്ലൻറ് യാർഡിൽ പോയത് എന്ന് വരെ പത്രക്കാർ യാതോരു ഉളുപ്പുമില്ലാതെ എഴുതിയിരുന്നു എന്നും ഓർമ്മവരുന്നു.

## 62. ബ്രിട്ടിഷുകാർ ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ

ഇന്ത്യക്കാർ ഇത്യാദി അന്തസ്സോടുകൂടിയുള്ള പെരുമാറ്റം ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ പ്രകടപ്പിച്ചാൽ, ഒട്ടുമിക്കവർക്കും അപകടമാണ് എന്ന് നേരത്തെ സൂചിപ്പിച്ചുകഴിഞ്ഞകാര്യമാണ്.

എന്നാൽ ഇത്യാദി പെരുമാറ്റ അന്തസ്സ് ഇങ്ഗ്ളിഷുകാർ ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ പ്രകടിപ്പിച്ചാൽ എന്ത് സംഭവിക്കും എന്നുള്ളതാണ് അടുത്ത വിഷയം.

ഇങ്ഗ്ളിഷുകാരോട് കുറച്ച് കാലം മുൻപ് വരെ ഇന്ത്യൻ ഉദ്യോഗസ്ഥർക്കിടയിലും മറ്റും കാര്യമായ മതിപ്പുണ്ടായിരുന്നു. സ്വന്തം മക്കളെ എങ്ങനെയെങ്കിലും ഇങ്ഗ്ളണ്ടിൽ കുടിയേറിപ്പാർപ്പിക്കാനുള്ള ഉത്സാഹം പല ഉദ്യോഗസ്ഥരിലും രാഷ്ട്രീയ നേതാക്കളിലും ഉണ്ടായിരുന്നു. ഇന്നും ഉണ്ട്. ഇത് ആയില്ലെങ്കിൽ പിന്നെയുള്ള സ്ഥലം അമേരിക്കയാണ്. വിപ്ളവനേതാക്കളായി അറിയപ്പെടുന്നവർവരെ ഇത് ചെയ്തിട്ടുണ്ട് എന്നാണ് കാണുന്നത്.

1990ഓടുകൂടിയാണ്, ഇങ്ഗ്ളണ്ടിലേക്കും അമേരിക്കയിലേക്കും മറ്റ് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്കും ലോകമെമ്പാടുനിന്നും

ആളുകൾ ഒരു വേലിയേറ്റം കണക്കെ ഇടിച്ചുകയറാൻ തുടങ്ങിയത്.

ഇങ്ഗ്ഗ്ളിഷ് രാഷ്ട്രങ്ങളിലെ വിഡ്ഢികളായ ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ള പലതരം വിദഗ്ദ്ധരും, ഈ വേലിയേറ്റത്തിൽ എന്തോ മാനവക ഏകത്വവും മനുഷ്യ സമത്വവും ദർശ്ശിച്ചുകൊണ്ടിരുന്നു.

എന്നാൽ ഇങ്ങിനെ ഇടിച്ചുകയറുന്ന ആളുകളുടെ പ്രാദേശിക ഭാഷകളിൽ ഇങ്ങിനെയുള്ള മാനുഷിക ഏകത്വവും സമത്വസിദ്ധാന്തങ്ങളും ലവലേശം ഇല്ലാ എന്ന കാര്യം അവർക്ക് ഒട്ടും അറിയില്ലായിരുന്നു. മാത്രവുമല്ല, ഈ കാര്യം ആരും തന്നെ വിവരിച്ചുകൊടുക്കാനും ഇല്ലായിരുന്നു. ഇതിനെല്ലാം പുറമെ, ആരെങ്കിലും ഇങ്ങിനെ ഒരു അപകടപരമായ പ്രശ്നം ഉണ്ട് എന്ന് പറയാൻ മെനക്കെട്ടാൽ, അത് എന്തോ വിഡ്ഢിത്തമാണ് എന്ന് ശാഠ്യം പിടിക്കുക മാത്രമാണ് ഇക്കൂട്ടർ ചെയ്യത്.

## 63. സമത്വത്തിന്റെ മൂന്ന് നിലവാരങ്ങൾ

പാരമ്പര്യമായി ഇങ്ഗ്ലിഷ് സംസാരിക്കുന്ന ജനം പാരമ്പര്യമായി ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന ആളുകളുമായി സമത്വത്തിൽ എത്തുമ്പോൾ ഉണ്ടാകുന്ന സങ്കീർണ്ണതയെക്കുറിച്ച്, ഇങ്ഗ്ലിഷ് പക്ഷത്തിന് യാതോരു അറിവും ഇല്ല. ഇതിന്റെ പ്രത്യാഘാതങ്ങൾ വ്യാപകവും കഠിനവും ആയേക്കാം.

ഫ്യൂഡൽ ഭാഷകളിൽ സമത്വം എന്ന സങ്കൽപം ഏറ്റവും കുറഞ്ഞ് മൂന്ന് നിലവാരത്തിലുള്ളതാണ്. എന്നാൽ കുറച്ചുകൂടി വ്യാപകമായി പറഞ്ഞാൽ, മൂന്നിനേക്കാളും അധികം നിലവാരത്തിൽ വളരെ സങ്കീർണ്ണമായ കാര്യമാണ് ഈ ഭാഷകളിൽ മനുഷ്യ സമത്വം എന്നുള്ളത്.

ഇക്കാര്യം ചെറുതായി ഒന്ന് സൂചിപ്പിക്കാം.

ഒരാൾക്ക് മറ്റൊരാളുമായി മൂന്ന് നിലവാരത്തിൽ വാക്ക് കോഡുകളാൽ സമത്വം സ്ഥാപിക്കാവുന്നതാണ്. അങ്ങോട്ടും ഇങ്ങോട്ടും 'നീ' എന്ന് വളിച്ച് സംസാരിക്കുന്നതാണ് ഏറ്റവും ശക്തമായതും, ഏറ്റവും താഴത്തെത്തുന്നതുമായ സമത്വം.

ഇതിന് മുകളിലാണ് 'നിങ്ങൾ-നിങ്ങൾ' എന്ന രീതിയിലുള്ള സമത്വം. ഈ സമത്വത്തിന് അന്യോന്യം ഉള്ള സ്വതന്ത്ര്യം കുറവുള്ളതും, ചെറുതായി ബലം കുറഞ്ഞതുമായ സമത്വമാണ്.

ഇതിന് മുകളിൽ ഉള്ളതാണ് 'സാർ' - 'സാർ' എന്ന് അന്യോന്യം ഉള്ള സമത്വം.

ഇതിലെന്തിരിക്കുന്നു എന്ന് തോന്നാമെങ്കിലും, വളരെ ശക്തമായ സാമൂഹിക ബന്ധകോഡുകളും, വ്യാഖ്യാനങ്ങളും ഉൾക്കൊള്ളുന്നതാണ് ഈ വക സങ്കീർണമായുള്ള സമത്വ സങ്കൽപ്പം.

## 64. വാക്ക്കോഡുകളാൽ പിടിച്ച് താഴ്ത്തി സമത്വപ്പെടുത്തുന്നത്

---

ഉദാഹരണത്തിന്, ഇന്നത്തെ ഫ്യൂഡൽ ഭാഷാ സമൂഹത്തിൽ വളരെ ഉയരത്തിൽ ആയിക്കാണുന്ന തൊഴിൽ കാരനാണ് 'ഡോക്ടർ'. ആപേക്ഷികമായി, 'ടാക്സി ഡ്രൈവർ' വളരെ താഴെയാണ്.

ഈ രണ്ട് തൊഴിലിലും പെട്ട രണ്ടു പേർ തമ്മിൽ സമത്വം ഫ്യൂഡൽ ഭാഷകൾ ഒരുക്കുന്ന രണ്ട് ചിത്രീകരണം നൽകാം. (ഇങ്ങിനെയൊരു പ്രശ്നം ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലാ എന്ന് ഓർക്കുക).

പ്രായം കൂടുതലുള്ള ഡ്രൈവറെ ഡോക്ടർ 'നിങ്ങൾ' എന്ന് സംബോധനചെയ്യുന്നു.

ഡ്രൈവർ ഡോക്ടറെ, 'ഡോക്ടർ' എന്ന് സംബോധന ചെയ്യുന്നു. അല്ലെങ്കിൽ 'നിങ്ങൾ' എന്ന് സംബോധന ചെയ്യുന്നു.

രണ്ട് പേരും അന്യോന്യം ബഹുമാനിക്കുന്ന ഒരു സമത്വമാണ് ഇത്. ഇത് ഡോക്ടറ്ക്ക് സൗകര്യപ്രദമായ സമത്വമാണ്. കാരണം, ഇത് വെറും ഔപചാരികമായ സമത്വമാണ് എന്ന് പലദിക്കിലും മനസ്സിലാക്കും. ഡോക്ടർ ഡ്രൈവറെ

സാമൂഹികമായി പൊക്കിവെച്ച് സമത്വം കൃത്രിമമായോ, അല്ലാതെയോ സൃഷ്ടിക്കുന്നു.

അതേ സമയം ഡ്രൈവർക്ക് കൂടുതൽ നല്ലത് മറ്റൊരു സമത്വമാണ്. ഡോക്ടർ, അയാളെ 'നീ' എന്ന് സംബോധന ചെയ്യുന്നു. അയാൾ ഡോക്ടറെയും തിരിച്ച് 'നീ' എന്ന് സംബോധന ചെയ്യുന്നു. ഇത് അതി ഗംഭീരമായ സാമൂഹിക അർത്ഥമുള്ള ഒരു സമത്വമാണ്. ഡോക്ടറെ പിടിച്ച് താഴോട്ട് കൊണ്ട് വന്ന് സാമൂഹികമായി സമത്വം പ്രഖ്യാപിക്കലാണ് ഇത്.

ഇതിനെല്ലാം പകരം, ഇതിലേതെങ്കിലും പക്ഷം താഴ്ത്തിപ്പറയുകയും, മറ്റേ പക്ഷം ഉയർത്തി നിർത്തി സംബോധചെയ്യുകയും ചെയ്താൽ സാമൂഹികമായി മറ്റ് പലതരം അർത്ഥങ്ങളും ബലപ്രയോഗങ്ങളും വരും. അവർ തമ്മിലും, ചുറ്റുമുള്ളവരിലും.

വാക്ക് കോഡുകളിലൂടെ വ്യക്തികളെയും വ്യക്തിത്വത്തേയും തിരിക്കാനും പിരിക്കാനും, ഉരുട്ടാനും, കമഴ്ത്തിയടിക്കാനും, വായമൂടിക്കാനും, മറ്റും മറ്റും കഴിവുള്ളവയാണ് ഫ്യൂഡൽ ഭാഷകൾ.

Go to Main contents

ഇവിടെ പ്രശ്നം ഫ്യൂഡൽ ഭാഷകൾ എന്ന സംഗതി ലോകത്തിൽ ഉണ്ട് എന്നും, അവയിൽ നൂറകണക്കിന് അതി സൂക്ഷ്മവും സങ്കീർണ്ണവുമായ മനുഷ്യ ബന്ധത്തിന്റെയും ബന്ധനത്തിന്റേയും കോഡുകൾ ഉണ്ട് എന്നും ഉള്ള കാര്യം ഒട്ടുംതന്നെ അറിയാതെ, ഫ്യൂഡൽ ഭാഷക്കാരോട് സമത്വം സ്ഥാപിക്കുന്ന ഇങ്ഗ്ളിഷുകാർക്ക് കാര്യമായ പലതും നഷ്ടമാവും.

കാരണം, ഫ്യൂഡൽ ഭാഷകളിൽ ഓരോ ആളും ആരോടാണ് സമനായിരിക്കുന്നത് എന്നതിനെ ആശ്രയിച്ചാണ് മറ്റുള്ളവർ അവരെ വിലയിരുത്തുന്നതും, അവർക്ക് അനുവദിക്കുന്ന സാമൂഹിക സ്വാതന്ത്ര്യങ്ങളും.

സാമൂഹികമായി തരം താഴ്ത്തിക്കാണുന്നവന്റെ സുഹൃത്തിനേയും ഈ സാമൂഹികമായ തരംതാഴ്ത്തലുകൾ ബാധിക്കുകയും സ്വാധീനിക്കുകയും ചെയ്യും.

ഇനിയാണ് ഇന്നുള്ള ഇങ്ഗ്ളണ്ടിൽ നിന്നും ഇങ്ഗ്ളിഷ് പൗരന്മാർ ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ വന്ന് അവരുടെ സ്വതസിദ്ധമായ അന്തസ്സോടുകൂടെയുള്ള പെരുമാറ്റം പ്രകടിപ്പിച്ചാൽ എന്ത് സംഭവിക്കും എന്നതിനെക്കുറിച്ച് ചിന്തിക്കേണ്ടത്.

# 65. സമത്വത്തിലൂടെ തരംതാഴ്ത്തപ്പെടുന്നത്

ഈ ഉപഭൂഖണ്ഡത്തിന്റെ ഏതാണ്ട് പകുതി ഭാഗത്തോളം പ്രദേശത്തിൽ ഇങ്ഗ്ലിഷ് ഭരണം നിലനിന്നിരുന്ന കാലത്ത് തന്നെ, ഇങ്ഗ്ലിഷുകാരും പ്രാദേശിക ജനങ്ങളും തമ്മിലുള്ള ഭാഷാപരമായ സമത്വം ഒരു അലിഖിതമായ പ്രശ്നമായി നിലനിന്നിരുന്നു. ഇതിനെക്കുറിച്ച് മുഴുവനായും ഇവിടെ ഇപ്പോൾ പ്രതിപാദിക്കാൻ ആവില്ല.

ഈ ഉപഭൂഖണ്ഡത്തിലെ കുബേരകുടുംബക്കാരിൽ പലരും ഇങ്ഗ്ളണ്ടിലും മറ്റും പല ആവശ്യങ്ങൾക്കായി മാറിത്താമസിച്ചിരുന്നു, അന്ന്. അവർ അവിടെ പരിശീലിച്ച സംസാര രീതി തികച്ചും പുതുമയാർന്നതായിരിന്നു.

ബ്യട്ടിഷ്-ഇന്ത്യയിൽ ഭരണകർത്താക്കളായ വ്യക്തികളെ അവിടെ വച്ച് വെറുംപേരിനാലോ, അതുമല്ലെങ്കിൽ അവരുടെ പേരിന് മുന്നിലായി Mr. എന്ന് ചേർത്തുകൊണ്ടോ അവരെ സംബോധന ചെയ്യാം, പരാമർശിക്കാം. You എന്ന വാക്ക് കൊണ്ട് സംബോധനചെയ്യാം. He, She തുടങ്ങിയ വാക്കുകൾ കൊണ്ട് പരാമർശിക്കാം.

അതേ സമയം, ബ്യട്ടിഷ്-ഇന്ത്യയിൽ ഇവർ ഭാഷാ കോഡുകളുടെ മുകൾപ്പരപ്പിലാണ് നിലനിന്നിരുന്നത്.

ഗാന്ധി, നെഹ്റു തുടങ്ങി പലരും ഇങ്ഗ്ളിഷ് സംസാര രീതിയുടെ സുഖം ഇങ്ഗ്ളണ്ടിൽ പഠിക്കുന്ന കാലത്ത് അനുഭവിച്ചവരാണ്.

ഇങ്ങിനെയുള്ളവരിൽ ഗാന്ധി ഉൾപ്പെടെ പലരും, യഥാർത്ഥത്തിൽ ബ്യട്ടിഷ് ഇന്ത്യയിലെ പൗരന്മാരായിരുന്നു എന്ന് തോന്നുന്നില്ല. മറിച്ച് ബ്യട്ടിഷ്-ഇന്ത്യയോട് തൊട്ട് കിടക്കുന്ന സ്വതന്ത്ര രാജ്യങ്ങളിലെ പൗരന്മാരായിരിന്നു. ഗാന്ധി പഠിച്ചത് ലണ്ടനിലെ University Collegeൽ ആണ്. പിതാവ് പോർബന്ധർ രാജ്യത്തിലെ പ്രധാനമന്ത്രിയായിരുന്നു.

നെഹ്റു പഠിച്ചത് Trinity College, Cambridgeൽ ആണ്.

ഇവർ ഇങ്ഗ്ളിഷുകാരെപ്പറ്റി പരാമർശിക്കുമ്പോൾ, ഹിന്ദിയിലേയും മറ്റും ബഹുമാന പദങ്ങൾ ഉപയോഗിച്ചിരുന്നോ എന്നത് സംശയമാണ്. ('ഉൻ' എന്നത് 'അദ്ദേഹം' എന്നും, 'ഉസ്സ്' എന്നത് 'അവൻ' എന്നും ഉള്ളതിൽ). കാരണം, ഇവർ ഇങ്ഗ്ളണ്ടിൽ തന്നെ ധനികരാരിയുന്നു. ഇവർ കറൻസിയായി (രൂപ) കൊണ്ടുവന്ന ബ്യട്ടിഷ്-ഇന്ത്യൻ രൂപയ്ക്ക്

അന്ന് ഒന്നിന് 7 ഡോളർ എക്സ്ചെയ്ഞ്ച് മൂല്യം ഉണ്ടായിരുന്നു.

ഇവർ ഉപദ്വീപിലെ ധനികരായതിനാൽ, ഇവരുടെ തരംതാഴ്ത്തിയുള്ള സംഭാഷണ വാക്ക്-കോഡ് ഇങ്ഗ്ളിഷുകാരെ കാര്യമായി ബാധിച്ചില്ലാ എന്ന് വിശ്വസിക്കാം.

മാത്രവുമല്ല, വളരെ ലളിതമായി പെരുമാറിയിരുന്ന ഇങ്ഗ്ളുഷുകാർക്ക്, മറുപുറത്തുള്ളവരുടെ ഭാഷാകോഡുകളിൽ നിർവ്വചിക്കപ്പെടാത്ത എന്തെങ്കിലും പൈശാചികതയുണ്ട് എന്ന കാര്യവും അറിവില്ലായിരുന്നു.

പാക്കിസ്ഥാനും, ഇന്ത്യയും രൂപീകൃതമായതിന് ശേഷം, ഈ രാജ്യങ്ങളിൽനിന്നും ആദ്യകാലങ്ങളിൽ ഇങ്ഗ്ളണ്ടിലേക്ക് പഠനത്തിനും മറ്റും കടന്നവരിൽ ഒരു വൻ ഭൂരിപക്ഷം ഇവിടങ്ങളിലുള്ള കുബേര കുടുംബാംഗങ്ങളും ആയിരുന്നു. ഇവരും തരംതാഴ്ത്തി ഇങ്ഗ്ളിഷുകാരെ പരാമർശ്ശിക്കുന്നത് അവരെ കാര്യമായി ബാധിക്കില്ല. കാരണം, ഇവരും ഈ രാജ്യങ്ങളിലെ സാമൂഹിക ഉയരങ്ങളിൽ ഉള്ളവരായിരുന്നു.

എന്നാൽ 1990ന് ശേഷം, ഈ രാജ്യങ്ങളിൽനിന്നും, ബങ്ഗ്ഗാളാദേശിൽനിന്നും ഇങ്ഗ്ളണ്ടിലേക്ക് നീങ്ങിയവരിൽ ഒരു വൻ ഭൂരിപക്ഷംപേരും ഇങ്ഗ്ളിഷ് ഭാഷപോലും പുതുതായി പഠിച്ചവരോ, അല്ലെങ്കിൽ തീരെ അറിയാത്തവരോ ആയ പലതരം തൊഴിലുകാരും ഉൾപ്പെട്ടിരുന്നു. ഇവരെ പൊതുവെ 'ചീപ്പ് ലെയ്ബർ' (cheap labour) എന്ന രീതിയിലാണ് വിശേഷിക്കപ്പെട്ടിരുന്നത്.

ഇക്കൂട്ടരിൽ പലരും സ്വന്തം രാജ്യത്തിലെ ഉദ്യോഗസ്ഥർ മഹിമയില്ലാത്ത തൊഴിലുകൾ ചെയ്യുന്നവരായാണ് കണ്ടത്. എന്ന് വച്ചാൽ ഇവരെ പരാമർശിക്കുമ്പോൾ, പ്രാദേശിക ഉദ്യോഗസ്ഥന്മാർ വാക്ക്-കോഡുകളിലെ തരംതാണവാക്കുകളാണ് ഉപയോഗിക്കുക. എന്നാൽ ഇക്കൂട്ടർ തിരിച്ച് അയക്കുന്ന ബ്യട്ടിഷ് പൗണ്ടിന് അതിഗംഭീരമായ എക്സ്ചെയ്ഞ്ച് മൂല്യം നൽകിയത് കൊണ്ട് ഇവരും അമിത ധനകരായിമാറിയിരുന്നു, അവരുടെ പ്രാദേശിക രാജ്യങ്ങളിൽ.

ഇവർ ഇങ്ഗ്ളിഷുകാരോട് സമത്വം പ്രഖ്യാപിച്ചത്, ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിലെ രാജ്യങ്ങളിൽ ഇങ്ഗ്ളിഷുകാർക്ക് സാമൂഹികമായ തരംതാഴ്ത്തൽ ആണ് സൗകര്യപ്പെടുത്തിയത്.

കാരണം, തങ്ങൾ തരംതാഴ്ന്നവരായി വാക്ക്കോഡുകളിൽ നിർവ്വചിക്കുന്നവർ സമന്മാരായി He, His, Him, She, Her, Hers തുടങ്ങിയ വാക്ക്-കോഡുകളുടെ താഴ്ന്ന രൂപങ്ങളായ 'അവൻ', 'അവൾ' തുടങ്ങിയ രീതിയിൽ നിർവ്വചിക്കുന്നവരെ, പ്രാദേശിക ഉദ്യോഗസ്ഥർക്ക് ബഹുമാനിക്കാൻ പ്രയാസം തന്നെ ആയിത്തുടങ്ങി.

ഇതുമായി ബന്ധപ്പെട്ട് ഒന്ന് രണ്ട് സംഭവ വികാസങ്ങളെക്കുറിച്ച് അടുത്ത എഴുത്തിൽ വിശദീകരിച്ച് എഴുതാം.

## 66. അടിക്കാനും, ചവിട്ടാനും, അസഭ്യം പറയാനും ഉള്ള അധികാരം

തിരുവിതാംകൂർ രാജ്യത്തിലെ രാജാവായിരുന്ന മാർത്താണ്ഡവർമ്മ, ഈ കൊച്ച് രാജ്യത്തിന് തൊട്ടുകിടക്കുന്ന പല ചെറുകിട രാജ്യങ്ങളായ കൊല്ലം, ചെൻകോട്ട, വള്ളിയൂർ, കൊട്ടാരക്കര, പത്മനാഭപുരം, നെടുമങ്ങാട്, കായംകുളം, അമ്പലപ്പുഴ, ചങ്ങനാശേരി, കോട്ടയം, ഏറ്റുമാനൂർ തുടങ്ങി പല പ്രദേശങ്ങളെയും തിരുവിതാംകൂറിന് കീഴിൽ വരുത്തി.

ഇതിന് ശേഷം, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയോട് കടുത്ത കൂറ് പ്രഖ്യാപിക്കുകയും, ആ കമ്പനിക്ക് സർവ്വവിധ സഹകരണവും വാക്കാലും, പ്രവർത്തിയാലും നൽകി.

മാത്രവുമല്ല, തിരുവിതാംകൂറിനെ, ഈ കമ്പനിയുടെ സംരക്ഷണത്തിന് ചുവട്ടിൽ നിർത്തുകയും ചെയ്തു.

തുടർന്നുള്ള തിരുവിതാംകൂർ രാജാക്കളും റാണിമാരും ഇതേ നയംതന്നെ കുറച്ചും, കൂട്ടിയും തുടർന്നു.

തൊട്ടടുത്തുള്ള ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിലുള്ള മെഡ്രാസ് പ്രസിഡൻസി പ്രദേശങ്ങളിലുള്ള എല്ലാവിധ ഭരണസംവിധാനങ്ങളുടേയും ഒരു പകർപ്പ് തിരുവിതാംകൂറിലും സാവധാനം ഓരോന്നായി സൃഷ്ടിച്ചു.

ലിഖിത നിയമങ്ങൾ, കോടതി, ഭരണയന്ത്രം, നികുതി പിരിക്കൽ, പോലീസ് തുടങ്ങി പലതും തിരുവിതാംകൂറിലും വന്നു. എന്നാൽ ഇവയെല്ലാംതന്നെ കടുത്ത അഴിമതിയുടെയും, അധികാര ദുർവ്വിനിയോഗത്തിന്റേയും പര്യായങ്ങളായിരുന്നു.

അന്നത്തെ അവസ്ഥയെക്കുറിച്ച്, അന്ന് Calcutta Review എന്ന പത്രത്തിൽ വന്ന വിവരണം നോക്കുക:

QUOTE: The courts of justice were so many seats of corruption and perversion of justice. Dacoits and marauders of the worst stamp scoured the country by hundreds; but these wore less feared by the people than the so-called Police. In short, Travancore was the veriest den of misrule, lawlessness, and callous tyranny of the worst description. END OF QUOTE

തർജ്ജമ:
നിയമ കോടതികൾ അഴിമതിയുടേയും അധർമ്മങ്ങളുടേയും കേന്ദ്രങ്ങളാണ്. കൊള്ളക്കാരും പിടിച്ചുപറിക്കാരും നാടുനീളം അഴിഞ്ഞാടുന്നു. എന്നാൽ ഇവരെക്കാൾ ജനങ്ങൾക്ക് ഭയം പോലീസ് എന്ന് പറയപ്പെടുന്നവരെയാണ്. ചുരുക്കിപ്പറഞ്ഞാൽ, ഏറ്റവും ഗുരുതരമായ നിയമരാഹിത്യത്തിന്റെയും, ദുർഭരണത്തിന്റെയും, നിഷ്ഠൂരഭരണത്തിന്റെയും വാസസ്ഥലമാണ് തിരുവിതാംകൂർ: തർജ്ജമയുടെ അന്ത്യം

ഇങ്ങിനെ ഇരിക്കെയാണ്, 1866ൽ തിരുവിതാംകൂറിൽ ഉള്ള John Liddelഎന്നുപേരുള്ള, കമേർഷ്യൽ ഏജന്റായ ഒരു ബ്യട്ടിഷ് പൗരന് എതിരായി സർക്കാരിൽനിന്നും പണാപഹരണം നടത്തിയെന്ന ആരോപണം പ്രാദേശിക ഉദ്യോഗസ്ഥർ നടത്തിയത്. കേസ് നടത്തി രണ്ട് വർഷം തടവ് ശിക്ഷയും നൽകി.

ഇത് കാര്യമായ ഒരു പ്രശ്നമായി ഉയർന്നു. ബ്യട്ടിഷ് പൗരന്മാരെ തിരുവിതാംകൂർ കോടതികൾക്ക് വിചാരണ ചെയ്യാനാവില്ല എന്ന നിലപാട് മെഡ്രാസ് പ്രസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണകൂടം എടുത്തു.

ഇതിന് കാരണം, തിരുവിതാംകൂറിലെ പോലീസിനെ ഒരു ഇങ്ഗ്ളിഷ് വീക്ഷണകോണിൽ നിന്നും നോക്കിയാൽ പോലീസായി പരിഗണിക്കാനാവില്ല. കാരണം, അവരുടെ പെരുമാറ്റ രീതികളും, ചോദ്യചെയ്യൽ മുറകളും, അന്വേഷണ സമ്പ്രദായങ്ങളും, തികച്ചും, പ്രാകൃതവും, കൈയിൽകിട്ടിയവരെ കായികമായും മാനസികമായും ഉപദ്രവിക്കുകയും, അസഭ്യംപറയലും മറ്റുമായിരുന്നു എന്ന് മറ്റ് ചില രേഖകൾ തെളിവ് നൽകുന്നുണ്ട്.

ഈ വസ്തുത തിരുവിതാകൂർ സർക്കാർ നിഷേധിച്ചില്ലെങ്കിലും, തിരുവിതാകൂർ രാജ്യത്തിനുള്ളിലുള്ള എല്ലാവരും തിരുവിതാകൂർ പോലീസിന്റെ അധികാരപരിധിയിൽ ആണ് എന്ന നിലപാട് തിരുവിതാംകൂർ രാജ്യം എടുത്തു. ഇതുമായി ബന്ധപ്പെട്ട എഴുത്ത് ഇടപാടുകളിൽ, തിരുവിതാംകൂർ രാജ്യം ബ്യട്ടിഷ്-ഇന്ത്യയുടെ ഭാഗമല്ലെന്നും സ്വതന്ത്ര രാജ്യമാണെന്നും തിരുവിതാംകൂർ സർക്കാർ രേഖപ്പെടുത്തുന്നുണ്ട്. തിരുവിതാകൂർ രാജ്യത്തിന് മേലുള്ള മേൽക്കോയ്മ ബ്യട്ടിഷ് രാജാവിന് നൽകിയിട്ടില്ല എന്നും വാദിച്ചു.

ഇതുമായി ബന്ധപ്പെട്ട് പറയാനുള്ളത്, മറ്റ് ചില അമിത വിദ്യാഭ്യാസ യോഗ്യതയുള്ള ബ്യട്ടിഷുകാരുടെ വിഢ്ഢിത്തപരമായ നിലപാടാണ്. അവരിൽ പലരും പൊളിട്ടിക്കൽ സയൻസിലെ വൻകിട പുസ്തകങ്ങളും വായിച്ച്, പലതും ഉദ്ദരിച്ച് കൊണ്ട് തിരുവിതാംകൂറിന്റെ വാദത്തിന് പിന്തുണ നൽകി.

നിയമവശം നോക്കി മെഡ്രാസിലെ എഡ്വക്കറ്റ് ജെൻ-റൽ, തിരുവിതാംകൂറിന്റെ അവകാശം ശരിവച്ചു.

എന്നാൽ, 1874 വൈസ് റോയി ഇതിന് സമ്മതം മൂളിയില്ല.

തിരുവിതാംകൂറിലെ പൊതുജനത്തെ അവിടുള്ള പോലീസിന് അടിക്കാനും, ചവിട്ടാനും, അസഭ്യം പറയാനും മറ്റും ഉള്ള അധികാരം ബ്യട്ടിഷ് പൗരന്മാരിൽ നടപ്പാക്കാൻ ആവില്ല എന്നതിനോട് തിരുവിതാംകൂർ ഉദ്യോഗസ്ഥർക്ക് യോജിക്കാനായില്ല. അവർ അതിനായി പലവിധ ന്യായങ്ങലും രേഖാപ്രകാരം മുന്നോട്ട് വച്ചു.

ഈ പ്രശ്നത്തിന്റെ നിയമവശം അല്ല മെഡ്രാസിലെ ഇങ്ഗ്ലിഷ് ഭരണം നോക്കിയത്. മറിച്ച്, ബ്യട്ടിഷ് പൗരന്മാരെ തിരുവിതാംകൂർ പോലീസ് തൊടാൻ

പാടില്ല എന്ന നിലപാടാണ്. രണ്ട് പക്ഷവും മനുഷ്യർ തന്നെയാണെങ്കിലും, മറ്റെന്തോ വ്യത്യാസം ഇവർ തമ്മിൽ ഉണ്ട് എന്നത് വ്യക്തമായിരുന്നു. ഈ വ്യത്യാസം ഭാഷാ കോഡുകളിൽ ആണ് തുടങ്ങുന്നത് എന്ന് രണ്ട് കൂട്ടരും അറിഞ്ഞില്ലാ എന്നാണ് കാണുന്നത്.
ഇതുമായി ബന്ധപ്പെട്ട് കൂടുതൽ വിവരങ്ങൾ V. Nagam Aiya എഴുതിയ TRAVANCORE STATE MANUALൽ കാണാവുന്നതാണ്.

എന്നാൽ ശ്രദ്ധിക്കാതെ പോകുന്ന മറ്റൊരു കാര്യം ഈ രേഖപ്പെടുത്തലിൽ അവശേഷിക്കുന്നുണ്ട്. തിരുവിതാകൂർ ബ്യട്ടിഷ്-ഇന്ത്യയുടെ ഭാഗമല്ലായിരുന്നു എന്നത്. ഈ വിവരം അന്നുള്ള ബ്യട്ടണിൽ പോലും മിക്കവർക്കും അറിവില്ലായിരുന്നു. ഈ അറിവില്ലായ്മ 1947ൽ ബ്യട്ടിഷ്-ഇന്ത്യൻ പട്ടാളത്തെ ജിഹനയ്ക്കും നെഹ്റുവിനും വീതിച്ച് കൊടുത്തപ്പോൾ, ഉപദ്വീപിലെ സ്വതന്ത്ര നാട്ടുരാജ്യങ്ങളുടെ കഥകഴിച്ചു.

## 67. ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ കവചമില്ലാതെ ഇങ്ങ്ഗ്ളിഷ് ഭാഷാ കോഡുകൾ അകപ്പെട്ടുപോയാൽ

ഇന്ത്യൻ ഉദ്യോഗസ്ഥരുടെ മുന്നിൽ പ്രാദേശികമായി ഇങ്ങ്ഗ്ളിഷ് സംസാരിക്കുന്നവർ വന്നുപെട്ടാൽ എന്ത് സംഭവിക്കും എന്നതിനെക്കുറിച്ച് ഈ എഴുത്തുകാരന്റെ ഏതെല്ലാമോ എഴുത്തുകളിൽ വ്യക്തമായോ അവ്യക്തമായോ സൂചിപ്പിച്ചിട്ടുണ്ട്. എന്നാൽ മുപ്പതോളം പുസ്തകങ്ങൾ എഴുതിയിട്ടുള്ളതിനാൽ, ഇത് ഏതെല്ലാം എഴുത്തുകളിലാണ് ഉള്ളത് എന്ന് ഓർമ്മവരുന്നില്ല.

എന്നാൽ, എന്ത് സംഭവിക്കും എന്നത് പ്രവചിക്കാൻ വലിയ പ്രയാസം ഇല്ലതന്നെ. ഇങ്ങ്ഗളിഷ് വംശജരെ തരംതാഴ്ത്തി നിവ്വചിക്കപ്പെടാൻ കളം ഒരുക്കുന്ന ഒരു വൻ കൂട്ടം ആളുകൾ തന്നെ ഇന്ന് പുറത്ത് നിന്നും വന്ന് ഇങ്ങ്ഗ്ളണ്ടിൽ പാർപ്പുറപ്പിച്ചിട്ടുണ്ട്. ഇവർ വാക്ക്-കോഡുകളിലൂടെ ഇങ്ങ്ഗ്ളിഷ് വ്യക്തിത്വത്തെയും പാരമ്പര്യങ്ങളേയും വികലപ്പെടുത്തുന്ന കാര്യം മറുപക്ഷത്തുള്ളവർക്ക് യാതോരു ധാരണയും ഇല്ലാ എന്നുള്ളത് ഗംഭീരമായ ഒരു സംഗതിതന്നെയാണ്.

ഇതിനെക്കുറിച്ച്, ഏതാനും വർഷങ്ങൾക്ക് മുമ്പ്, ലണ്ടനിൽ എംബിഎ പഠിക്കാൻ പോയ ഒരു മലയാളി യുവാവിനോട് ചോദിച്ചപ്പോൾ, അയാൾ പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു, 'അവരെ തറയാക്കിത്തന്നെയാണ് പുറത്തുള്ളവർ സംസാരിക്കുന്നത്' എന്ന്. ഇത് ഇങ്ഗ്ളിഷ് ജനതയിൽ, പ്രത്യേകിച്ചും, അവിടുള്ള സ്ത്രീജനങ്ങളിൽ decadance/depravity (വഷളത്തം, ധാർമ്മിക അധപ്പതനം) എന്ന പ്രതിഭാസത്തിന് തുടക്കമിടുന്നുണ്ട്. എന്നാൽ, ഇക്കാര്യം അവർ അറിയുന്നില്ല എന്നു മാത്രം. അവർക്ക് യാതോരു രീതിയിലും പ്രതികരിക്കാൻ പറ്റാത്ത അവസ്ഥയാണ്. കാരണം പ്രതികരിക്കുന്നത്, വർണ്ണവിവേചനം എന്ന വീഢ്ഢി സംഗതിയായി ചൂണ്ടിക്കാണിക്കപ്പെടും.

ഇങ്ങിനെയുള്ള ആധുനികതയിലേക്ക് വളർന്നുകൊണ്ടിരിക്കുന്ന ബ്യട്ടിഷുകാരിൽ പെട്ട ഒരു ചെറിയ സംഘം ആളുകൾ, ഇന്ത്യൻ കടൽത്തീരത്ത് ഏതാണ്ട് മൂന്ന് വർഷങ്ങൾക്ക് മുൻപ് ഒരു ചെറിയ കപ്പലിൽ (Yatcht) വന്നടുത്തു. കപ്പലിന് ഒരു ചെറിയ കേട് പാട് തീർക്കാനുണ്ടായിരുന്നു.

സ്വാഭാവികമായി ഇന്ത്യ തീരദേശ സുരക്ഷാ വകുപ്പുകൾക്ക് വിവരം ലഭിച്ചു.

തുടർന്നങ്ങോട്ട് നടന്ന സംഭവ വികാസങ്ങൾ, ഫ്യൂഡൽ കോഡുകളുള്ള ഭാഷകളും പരന്ന കോഡുകൾ ഉള്ള ഭാഷകളും തമ്മിലുള്ള ഒരു പ്രതിപ്രവർത്തനമായിരുന്നു.

ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷത്തിൽ പഠിച്ച് വളർന്ന ഇന്ത്യൻ പൗരന്മാർ ഇന്ത്യൻ പോലീസ് സ്റ്റേഷനുകളിൽ പോയാലും ഇതിന് സമമായ സംഭവവികാസങ്ങളാണ് ഉരുത്തിരിയുക.

ആരെയും കുറ്റം പറയാൻ ആവില്ലതന്നെ. വ്യക്തികളല്ല പ്രവർത്തികുകയും, പ്രതിപ്രവർത്തിക്കുകയും ചെയ്യുന്നത്. മറിച്ച് ഭാഷാ സോഫ്ട്വേറിലെ കോഡുകളാണ് കാര്യങ്ങൾക്ക് തുടക്കമിടുന്നതും, അവയെ മുന്നോട്ട് നീക്കുന്നതും. ഇതിൽ അകപ്പെട്ട് പോകുന്ന മനുഷ്യർ ഭാഷാ കോഡുകൾ സൃഷ്ടിക്കുന്ന വികാരങ്ങൾക്കും, വൈകാരിക തീവ്രതയ്ക്കും അനുസൃതമായി പെരുമാറുന്നു. അവ സൃഷ്ടിക്കുന്ന വിരോധങ്ങളും, വെപ്രാളങ്ങളും മനസ്സിൽ കയറ്റുന്നു.

സംഭവ വികാസങ്ങൾ അടുത്ത എഴുത്തിൽ വിവരിക്കാം.

## 68. ബ്യൂട്ടിഷ് നാവികർ ഇന്ത്യൻ ജെയിലിൽ

ഏതൊരു തർക്കവുമായി ബന്ധപ്പെട്ട് അധികാരികളോട് ബന്ധപ്പെടുമ്പൾ, അധികാരികളിലെ വ്യക്തികളെ 'സാർ', 'ചേട്ടൻ', 'ചേച്ചി', 'അമ്മ', 'മാഡം'/'മേഢം' തുടങ്ങിയ വാക്കുകളാൽ സംബോധനചെയ്യുകയും, അവർക്ക് വ്യക്തമായ വിധേയതവും, അടിയാളത്തവും പ്രകടിപ്പിക്കുന്ന പക്ഷത്തെയാണ്, അധികാരികളിൽ പെട്ടവർക്ക് ഇഷ്ടമാകുക. ഇതിന് പകരം, 'നിങ്ങൾ' എന്ന് സംബോധന ചെയ്യുന്ന പക്ഷത്തിന്റെ കഥ കഴിഞ്ഞത് തന്നെ.

ഇങ്ങിനെ ഒരു പ്രശ്നം നീതി നിർവ്വഹണത്തിലും, നിയമം നടപ്പാക്കലിലും ഉണ്ട് എന്ന ധ്വനി പോലും, ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലാ എന്നുള്ളതാണ് പ്രശ്നം.

Anti-piracy (കടലൽകൊള്ളക്കാരെ തടയുന്ന) പ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്ന ഒരു US കമ്പനിയാണ് AdvanFort. ഇവർ ഈ മേഖലയിൽ അറിയപ്പെടുന്ന ഒരു കമ്പനിയാണ് എന്നാണ് മനസ്സിലാക്കുന്നത്. ഇവരുടെ ഒരു സായുധ കടൽ വാഹനം തമിഴ് നാട് തീരത്തിനടുത്ത് വച്ച് എന്തോ പ്രശ്നം നേരിടുകയും, കടുത്ത കൊടുങ്കാറ്റിനെ നേരിടുന്നതിനിടയിൽ തീരത്തേക്ക് വരികയും ചെയ്തു.

ഈ വാഹനം പ്രവർത്തിച്ചുകൊണ്ടിരുന്നത് "pirates' alley" (കടൽകൊള്ളക്കാരുടെ ഉപവീധി) എന്ന് അറിയപ്പെടുന്ന ചെങ്കടൽ മുതൽ ഇന്ത്യൻ മഹാസമുദ്രം വരെയുള്ള പ്രദേശത്തിലായിരുന്നു. വ്യക്തിത്വം കൈവിടാതെ സംസാരിക്കാനുള്ള ഇങ്ഗ്ളിഷിലുള്ള ആശയവിനിമയ മനോഗതി പരിചയമുള്ള, ഈ വാഹനത്തിലെ ബ്യട്ടിഷ് പൗരന്മാർ ഇന്ത്യൻ പോലീസ് ഉദ്യോഗസ്ഥരോട് അതേ രീതിയിൽ സംസാരിച്ചാൽ കാര്യം വളരെ ഗൗരവം ആയിമാറും. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലെ ഏത് ഉദ്യോഗസ്ഥ നിലവാരത്തെയും അവിടുള്ള പൊതുജനത്തിന് ഒരു ആവശ്യം വന്നാൽ, യാതോരു വിധേയത്വ ഭാവവും ഇല്ലാതെ തന്നെ സമീപിക്കാം എന്നുള്ളതാണ് ആ ഭാഷാ അന്തരീക്ഷത്തിന്റെ മൂല്യം.

ഇവർ യാതോരു സമ്മതവും ഇല്ലാതെ ഇന്ത്യൻ തീരത്ത് വന്നത് ആദ്യത്തെ പ്രശ്നം. രണ്ടാമത്തെ പ്രശ്നം, ഇവരുടെ വാഹനത്തിൽ ആയുധങ്ങൾ ഉണ്ട് എന്നുള്ളത്.

പണ്ട് മലബാറ് ഇങ്ഗ്ളിഷ് ഭരണ പാരമ്പര്യത്തിൽ നിന്നും വളർന്നു വന്ന ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഓഫിസർമാരുള്ള കാലത്ത്, ഈ എഴുത്തുകാരൻ നേരിട്ട് കണ്ടിട്ടുള്ള ഒരു വസ്തുതയാണ്, ഈ ഓഫിസർമാർ എന്ത് നിയമലംഘന പ്രശ്നത്തേയും

കൈകാര്യം ചെയ്യുമ്പോൾ, ആ നിയമത്തിന്റെ Spirit അഥവാ ആന്തരികോദ്ദേശം നോക്കും എന്നുള്ളത്. എന്ന് വച്ചാൽ, നിയമത്തിന്റെ വെറും വാക്യാർത്ഥത്തിന് അതീതമായി എന്ത് കാര്യത്തെയാണ് നിയമ വകുപ്പ് നടപ്പിലാക്കാൻ ശ്രമിക്കുന്നത് എന്നത്.

എന്നാൽ ഈ എഴുത്തുകാരൻ പിന്നീട് തിരുവിതാംകൂറിൽ താമസിക്കുന്ന കാലത്ത്, ഇങ്ഗ്ളിഷുമായി കാര്യമായി ബന്ധമില്ലാത്ത 'ഓഫിസർ'മാരുടെ പ്രവർത്തന രീതി അടുത്ത് നിന്ന് വീക്ഷിക്കുവാൻ സൗകര്യപ്പെട്ടിരുന്നു. ഈ കൂട്ടർക്ക് നിയമത്തിന്റെ 'സ്പിരിറ്റ്' അഥവാ ആന്തരികോദ്ദേശം എന്നൊരു കാര്യത്തെക്കുറിച്ച് യാതോരു അറിവും ഇല്ലാ എന്നാണ് തോന്നിയത്.

മറിച്ച്, പൊതുജനത്തെ പൊതുവായി ഇക്കൂട്ടർ 'അവൻ', 'ലവൻ', 'അവൾ', 'ലവള്' എന്നല്ലാമാണ് പരാമർശിച്ച് പറയാറുള്ളത്. എന്നുവച്ചാൽ തരം താഴ്ത്തിത്തന്നെ. ഇങ്ങിനെ തരംതാഴ്ത്തപ്പെടുന്നവർ നിയമവും, വകുപ്പും, നീതിയും ന്യായവും മറ്റും നിന്ന് വാദിച്ചാൽ, അവരുടെ കഥ കഴിഞ്ഞത് തന്നെ. കാരണം, തരംതാഴ്ത്തിവെക്കപ്പെടുന്ന ആൾ ഇങ്ങിനെ പെരുമാറിയാൽ, അത് അധികപ്രസംഗം തന്നെയാണ്, ഫ്യൂഡൽ ഭാഷകളിൽ.

ഏതാണ്ട് 1990ന് തൊട്ടായി, ഒരു ഇന്ത്യൻ ദേശീയ പോലീസ് വകുപ്പിൽ 'ഓഫിസറാ'യി തൊഴിൽ ചെയ്യുന്ന, ഈ എഴുത്തുകാരന്റെ ഒരു മുൻ സഹപാഠി ഇതുമായി ബന്ധപ്പെട്ട ഒരു കാര്യം പറയുകയുണ്ടായി. തിരുവനന്തപുരം എയ്ർപ്പാട്ടിൽ വച്ച്, വിമാനത്തിൽ വന്നിറങ്ങിയ കാസർഗോട്ടുകാരായ ഏതാനുംപേരെ സ്വർണ്ണം കടത്തുമായി ബന്ധപ്പെട്ട് ചോദ്യം ചെയ്യാൻ അവരുടെ ഓഫിസിൽ കൊണ്ട് പോയി. അവരിൽ യാതോരു സ്വർണ്ണവും കണ്ടെത്തിയില്ല. എന്നാൽ, അവർ ഉദ്യോഗസ്ഥരെ 'നിങ്ങൾ' എന്ന് സംബോധന ചെയ്തു.

പ്രശ്നം ഗുരുതരമായി. അവരിൽ ഒരാളുടെ കോളിറിൽ പിടിച്ച്, അയാളെ പോക്കി, എന്താടാ പൂറീമോനെ എന്ന് ആക്രോശിച്ച് കൊണ്ട് ഒരു ഉദ്യോഗസ്ഥൻ, മുഖത്ത് അടിക്കാൻ ഒരുമ്പോട്ടു. അന്നേരം, മറ്റൊരു ഉദ്യോഗസ്ഥൻ അത് തടഞ്ഞ് കൊണ്ട് പറഞ്ഞ്, മലബാറിൽ ഇങ്ങിനെയാണ് സംഭാഷണം, എന്ന്. അടി ഒഴിവായി. ഉദ്യോഗസ്ഥന് മനസ്സംയമനം തിരിച്ച് കിട്ടാൻ കുറച്ച് സമയം എടുത്തു.

ഇത് തന്നെയാണ് ബ്യട്ടിഷ് നാവികർക്കും സംഭവിച്ചത്.

ജിയിലിലാക്കപ്പെട്ട അവരെ ഹൈക്കോടതി വെറുതെ വിട്ടെങ്കിലും, അവർക്ക് തിരിച്ച് പോകാനുള്ള കടലാസുകൾ മനപ്പൂർവ്വം വൈകിപ്പിച്ച്, അധികാരിപക്ഷം സുപ്രീംകോടതിയിൽ എപ്പീൽ (Appeal) സമർപ്പിച്ചു.

ഒടുവിൽ അഞ്ച് വർഷം തടവ് ഇവർക്ക് ലഭിച്ചു.

എന്നാൽ ഭാഷാ കോഡുകളിലൂടെ നോക്കിയാൽ, ഇങ്ഗ്ളിഷ് ഭാഷ നൽകുന്ന മനോവീര്യത്തോടുകൂടി ഏതെങ്കിലും സ്ക്കൂൾ വിദ്യാർത്ഥി അയാളുടെ അദ്ധ്യാപകനോടോ, അദ്ധ്യാപികയോടോ സംസാരിച്ചാൽതന്നെ ഗുരുതരമായ പ്രശ്നമാകും.

സാറമ്മാരെ സോപ്പിട്ടും, തലചൊറിഞ്ഞും, തലകുനിച്ചും, ഇളിഭ്യച്ചിരി ചിരിച്ചും, മറ്റും വിധേയത്വം നൽകി കാര്യസാധ്യം നേടിയെടുക്കുകയെന്ന പരിശീലനം അദ്ധ്യാപനത്തിന്റെ പിടിപ്പ് കേടല്ല, മറിച്ച് ഫ്യൂഡൽ ഭാഷാ കോഡുകളുടെ പ്രവർത്തന രീതിയാണ്.
ഇതുമായി ബന്ധപ്പെട്ട് പറയാനുള്ള മറ്റൊരു കാര്യം ഇന്ന് ഇന്ത്യയിലെ വിവിധ പോലീസ് വിഭാഗങ്ങളിൽപ്പെട്ട പലർക്കും ആരെയും പിടിച്ചകത്താക്കാനുള്ള പല അധികാരങ്ങളും നൽകപ്പെട്ടിട്ടുണ്ട്. എന്നാൽ, ഈ വക നിയമങ്ങൾ

കൈകാര്യം ചെയ്യുന്നവർ നിയമത്തിന്റെ സ്പിരിറ്റ് മനസ്സിലാക്കാനും, Judicious (കാര്യബോധത്തോടുകൂടി)ആയും തീരുമാനങ്ങൾ എടുക്കാനും കെൽപ്പുണ്ടോ എന്നുള്ളതും പ്രശ്നമായേക്കാം.

ഇതിന് പകരം അവൻ/അവൾ ബഹുമാനിച്ചില്ലാ എന്നതാണ് ഏറ്റവും വലതായി മനസ്സിൽ പുകയുന്ന വികാരം എങ്കിൽ, ഈ ആളുടെ കൈയിൽപ്പെട്ട ആളുടെ അധോഗതി തന്നെ.

അക്കാലത്ത് ടെലിഗ്രാഫ് പത്രത്തിൽ വന്ന ഒരു ചിത്രം ഈ ലിങ്കിൽ കാണാവുന്നതാണ്.

ഈ എഴുത്തുകാരൻതന്നെ ഈ സംഭവവുമായി ബന്ധപ്പെട്ട് കുറച്ച് കാലും മുൻപ് എഴുതിയ British sailors in Indian stinking jails! നോക്കുക.

ഈ സംഭവത്തിന് വളരെ അടുത്തായി കാണുന്ന മറ്റൊരു സംഭവവും ഓർമ്മയിൽ വരുന്നു. ISRO Spy case.

## 69. സ്പർശ്യവേദ്യമല്ലാത്ത പൈശാചികത

ദക്ഷിണേഷ്യൻ ഫ്യൂഡൽ ഭാഷകൾ സംജാതമാക്കുന്ന ഏതാനും സാമൂഹികവും വ്യക്തിപരവും ആയ മനോഭാവങ്ങൾ സൂചിപ്പിക്കാം. എല്ലാ ഭാഷകൾക്കും അതിന്റേതായ ഇത്യാദി കാര്യങ്ങൾ ഉണ്ട്. മറ്റ് ഇടങ്ങളിലെ ഫ്യൂഡൽ ഭാഷകൾ ഉളവാക്കുന്ന മനോഭാവങ്ങൾ എന്തായിരിക്കും എന്ന് തീർത്ത് പറയണമെങ്കിൽ, ആ ഭാഷകളിലെ വാക്ക് കോഡുകൾ പരിശോധിക്കേണ്ടിവരും.

ദക്ഷിണേഷ്യൻ ഫ്യൂഡൽ ഭാഷാ കോഡുകൾ പ്രകാരം, ആളുകൾക്ക് അന്ന്യർ നന്നാകുന്നത് വളരെ വേദനയുണ്ടാക്കുന്ന കാര്യമായിരിക്കും. കാരണം, താരതമ്യമായി വ്യക്തികളെ നിർവ്വചിക്കുന്ന കോഡുകൾ, മറ്റെയാൾ ഉയരുമ്പോൾ, ഈ ആൾ താഴും എന്ന രീതിയിലാണ് വാക്യങ്ങളെ മെനയുക.

കീഴിൽ വരുന്ന ആൾക്ക് എന്തെങ്കിലും ഉയർച്ച വന്നാൽ, മുകളിൽ ഇരിക്കുന്ന ആളെ മറിച്ചിടുന്ന രീതിയിലാണ് വാക്ക് കോഡുകൾ.

കൈക്കൂലി, അഴിമതി തുടങ്ങിയ കാര്യങ്ങൾക്ക് ഭാഷാകോഡുകൾ പ്രേരണ നൽകും.

ഒരാളെ സഹായിച്ചാൽ, അയാൾ പല രീതിയിലും വിധേയത്വം വാക്ക് കോഡുകളിൽ എങ്കിലും തുടർന്നുള്ള കാലത്ത് പ്രകിടപ്പിക്കേണം. ഇത് ചെയ്യാത്ത ആൾ നന്നി (നന്ദി) ഇല്ലാത്ത ആളായി വ്യാഖ്യാനിക്കപ്പെടും. നന്നി (നന്ദി) എന്നുള്ളത് ഒരു ഊരാക്കുടക്കും കടിഞ്ഞാണും ആയി വാക്ക് കോഡുകൾ മാറ്റിയേക്കാം.

ഇതിന്റെ നേരെ മറിച്ചുള്ള കാര്യം, സഹായിച്ച ആളോട് പലപ്പോഴും നന്നികേട് (നന്ദികോട്), സഹായം ലഭിച്ച ആൾ പ്രകടിപ്പിക്കുന്നതായി അനുഭവപ്പെടും. ഇത് പലപ്പോഴും വാക്ക് കോഡുകൾ മെനയുന്ന കടിഞ്ഞാണിനെ ഒഴിവാക്കാനാണ് ചെയ്യുന്നത്.

സമഹൂത്തിൽ എത്രമാത്രം സമ്പത്തുണ്ടെങ്കിലും, സമൂഹത്തിൽ ഏണിപോലുള്ള ഒരു ഉച്ചനീചത്വം നിലനിൽക്കും.

പലപ്പോഴും, സാമൂഹിക അധികാരങ്ങൾ കൈവശമുള്ളവരും, മറ്റൊരു വലിയ വിഭാഗം ആളുകൾ അവർക്ക് കീഴെയായി, തമ്മിൽതമ്മിൽ പാരവച്ചും, അവർക്ക് കീഴിൽവരുന്നവരെ അമർത്തിയും മറ്റും ഉള്ള ഒരു സമൂഹം നിലനിൽക്കും.

പല തൊഴിലുകളും സാമൂഹിക കാഴ്ചപ്പാടിൽ വിലകുറഞ്ഞതായി കാണപ്പെടും. ഇത് നിത്യം ഉപയോഗിക്കപ്പെടുന്ന സംസാരത്തിൽ നിഴലിക്കും.

അച്ചടക്കം എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത് ഭയപ്പെടുത്തുന്ന ആജ്ഞയുടെ നിഴലായി കാണപ്പെടും. ഉദാഹരണത്തിന്, ക്യൂവിൽ നിൽക്കുക എന്നുള്ളത് ഒരു അടിച്ചേൽപ്പിക്കപ്പെടുന്ന അച്ചടക്കത്തിന്റെ ഭാഗമായിരിക്കും. എന്നാൽ ഇങ്ഗ്ളിഷിൽ, ആളുകൾ മുൻഗണനാപ്രകാരം വരിയായി നിൽക്കുന്നത്, ഭാഷാ കോഡുകളിൽ മുന്നിലേ ആളെ മറിച്ചിടാനുള്ള പ്രേരണ ഇല്ലാത്തത് കൊണ്ടാണ്. ഇങ്ങിനെ മുന്നിലെ ആളെ മറിച്ചിട്ട് മുന്നിൽ കയറുന്നത്, ഫ്യൂഡൽ ഭാഷകളിൽ മൂല്യം ലഭിക്കുന്ന പ്രവർത്തിയാണ്. ഇതുമായി ബന്ധപ്പെട്ട് വേറെ ചിലകാര്യങ്ങളും പറയാനുണ്ട്. പിന്നീട് ആവാം അത്.

കളവ്, ചതി, സമയ കൃത്യതപാലിക്കാതിരിക്കുക തുടങ്ങിയ കാര്യങ്ങൾ, ബഹുമാനമില്ലാത്തവരോട് കാണിക്കാനുള്ള പ്രേരണ ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്.

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ, ഭൗതിക ചുറ്റുപാടുകൾ വൃത്തി ഹീനമാണെങ്കിലും, ഭാഷാ

പരമായി ഒരു വ്യക്തിക്ക് ബഹുമാനം ലഭിക്കുന്ന ഇടമാണെങ്കിൽ, ആ ആൾക്ക് അവിടം വളരെ സുന്ദരമായി അനുഭവപ്പെടും. ഈ അനുഭവം ഫ്യൂഡൽ ഭാഷകളിൽ വളരെ പർവ്വതീകരിക്കപ്പെട്ടതായിരിക്കും (magnified).

## 70. ഉള്ളുതുറക്കുന്നതിലെ ആപത്ത്

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡ ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുന്ന മറ്റൊരു മാനസിക പ്രതിഭാസമാണ് 'വെയ്റ്റിട്ട്' (weightഇട്ട്) നിൽക്കുക എന്നുള്ളത്. ഇത് പലപ്പോഴും ഇവിടുള്ള ഉദ്യോഗസ്ഥർ കാഴ്ചവെക്കുന്ന ഒരു മുഖഭാവവും, പെരുമാറ്റരീതിയും ആണ്. മറ്റ് പലരും ഇത് പ്രകടിപ്പിക്കാറുണ്ട്.

ഇങ്ങിനെ ചെയ്തില്ലെങ്കിൽ വ്യക്തിത്വം തരംതാണതായ് മറ്റുള്ളവർ ഗ്രഹിച്ചെടുക്കും എന്നുള്ളതാണ് ഭയം. ഇത് ശരിയുമാണ്. ലളിതമായി പെരുമാറുന്ന ആൾ, 'അദ്ദേഹത്തിൽ' നിന്നും 'അയാളും', 'അയാളിൽ' നിന്നും 'അവനും' ആകും. ഈ അറിവിന്റെ അടിസ്ഥാനത്തിൽ, സമൂഹത്തിൽ ആകമാനമായി പരുക്കൻ പെരുമാറ്റമാണ് മൂല്യമേറിയത് എന്ന വിശ്വാസം പരക്കെ പടർന്ന് പിടിക്കുന്നുണ്ട്.

ഇതുമായി ബന്ധപ്പെട്ട മറ്റൊരു കാര്യം, വ്യക്തികൾ അവരുടെ ബലഹീനതകളും, ഭയങ്ങളും, വിഷമങ്ങളും, വിഷമാവസ്ഥകളും, വേവലാതികളും, ജീവിത പരാജയങ്ങളും മറ്റും, മറ്റുള്ളവരോട് പങ്കിട്ട് മനസ്സമാധാനം നേടുക എന്നുള്ളതിലെ അപകടമാണ്. പലപ്പോഴും,

ഔപചാരികമായി ബഹുമാനിക്കുന്നവർ, മേൽസ്ഥാനത്തിലുള്ളവരുടെ ഇദ്യാതി ഉള്ള് തുറക്കൽ കാത്തിരിക്കുന്നവരാണ്. ശക്തമായ ഔപചാരിക സ്ഥാനമില്ലാതെ, സാമൂഹികമായോ, തൊഴിൽസ്ഥാനപരമായോ ഭാഷാകോഡുകളിൽ താഴ്ന്നവരോട് ഉള്ള്തുറന്ന് കാര്യങ്ങൾ പങ്കിടുന്നത് ഭാഷാ കോഡുകൾ പ്രകാരം അപകടകരമാണ്.

കാരണം, സമൂഹം ഇങ്ഗ്ളിഷിലല്ല പ്രവർത്തിക്കുന്നത്. അതിനാൽ തന്നെ ഇങ്ഗ്ളിഷിലുള്ളതുപോലുള്ള ലളിതമായ പെരുമാറ്റങ്ങൾ അപകടം ചെയ്യും.

നേരിട്ടോ, അല്ലാതെയോ, ഭാഷാകോഡുകളിൽ താഴ്ന്നവരോട് ഉള്ള് തുറന്നാൽ, ഉടൻതന്നെയോ, അല്ലെങ്കിൽ അധികം കാലതാമസമില്ലാതെയോ മറ്റേ ആൾ, ഈ ഉള്ളുതുറന്ന ആളെ, 'അദ്ദേഹത്തിൽ' നിന്നും 'അയാളും', 'അയാളിൽ'നിന്നും 'അവനും' ആക്കും. 'സാറിൽ' നിന്നും, 'നിങ്ങളും', 'നിങ്ങളിൽ' നിന്നും 'നീ'യും വരെ ആക്കാം. ഇത് നേരിട്ട് ചെയ്യുന്നില്ലെങ്കിൽ മറ്റിടങ്ങളിൽ ഇത് ചെയ്യും.

ഇതിലുള്ള വ്യാപകമായ നീചത്വം ഇതാണ്: വ്യക്തികൾ പ്രശ്നങ്ങളിൽപ്പെട്ട് വിഷമിച്ച്, സാമൂഹിക വ്യക്തിത്വം നിലനിർത്താൻ

ഉഴലുമ്പോൾ പലപ്പോഴും, ചുറ്റുമുള്ളവർ നേരെ വിപരീതമായി വാക്ക് കോഡുകളെ കമഴ്ത്തിമറിക്കുകയാണ് ചെയ്യുക. ഇതിനായുള്ള ഒരു അവസരമായാണ്, മറ്റേ ആളിന്റെ വിഷമാവസ്ഥയെ അവർ മനസ്സിലാക്കുക.

വാക്ക് കോഡുകൾ താഴുമ്പോൾ, പരാമർശിക്കപ്പെടുന്ന കാര്യങ്ങളുടെ മൂല്യം കുറയും. എന്തും പറയാം എന്ന നിലവരും.

ഇതിനാൽത്തന്നെ സാമൂഹികമായോ, തൊഴിൽസ്ഥാനപരമായോ വളരെ കീഴിൽപ്പെട്ടവരോടൊപ്പം, ചീട്ട്കളി (Playing Cards), മദ്യപാനം എന്നിവ കാര്യമായ ആപത്താണ്. പലപ്പോഴും, ബഹുമാനം നൽകണം എന്ന ഏടാകൂടം എങ്ങിനെയങ്കിലും ഒഴിവാക്കിക്കിട്ടാൻ ഉപയോഗിക്കുന്ന ഹീന തന്ത്രങ്ങളാണ് ഇവയിലേക്കുള്ള ക്ഷണം.

## 71. കീഴെയുള്ളവരെ ഇങ്ഗ്ളിഷ് പഠിക്കുന്നതിൽനിന്നും നിരുത്സാഹപ്പെടുത്തേണം

സാമൂഹികമായും വ്യക്തിപരമായും കീഴെയുള്ള ആളുകൾക്ക് ഉയരാൻ ശക്തമായി സഹായിക്കുന്ന ഒരു സോഫ്ട്വേറാണ് ഇങ്ഗ്ളിഷ് എന്നതിനാൽ, ഈ ഭാഷ കീഴിൽ വരുന്നവർ പഠിക്കുന്നത്, അവർക്ക് മുകളിൽ വരുന്നവർ എല്ലാ ചതിപ്രയോഗവും ഉപയോഗിച്ച് തടസ്സപ്പെടുത്തും.

ഏതാണ്ട് 15 വർഷം മുൻപ് മാങ്ഗ്ളൂറിലെ ഒരു ഭവനത്തിൽ ഉള്ള ഒരു അന്തരീക്ഷം ആ വീട്ടുകാരുടെ ഒരു പരിചയക്കാരൻ പറയുകയുണ്ടായി. ആ വീട്ടിൽ ചെന്ന് Calling bell അടിച്ചാൽ, വാതിൽ തുറക്കുന്നത് നല്ല തറവാടിത്തം തോന്നിക്കുന്ന ഒരു യുവതിയാണ്. നന്നായി ഇങ്ഗ്ളിഷ് സംസാരിക്കും. വീട്ടുകാരിയാണ് എന്ന് തോന്നും. എന്നാൽ, ചെറുപ്രായത്തിൽ വീട്ടുവേലക്കാരിയായി വന്ന ഒരു പണിക്കാരത്തി പെൺകുട്ടിയാണ് ഈ ആൾ.

വീട്ടിലെ അന്തേവാസികൾ ഇങ്ഗ്ളിഷ് സംസാരിക്കുന്നത് കേട്ട്, ഈ ആൾ സാവധാനം ഇങ്ഗ്ളിഷ് സ്വായത്തമാക്കി. പിന്നങ്ങോട്ട്, താഴെയാര്, മുകളിൽ ആര് എന്ന് വാക്ക് കോഡുകളിൽ നിശ്ചയിക്കാൻ ആവാത്ത

അവസ്ഥവരികയും, സാവധാനം ഈ വീട്ടിലെ ഒരു അന്തേവാസിയാകുകയും ചെയ്യും.

ഇതേ അവസ്ഥയാണ് യുഎസ്സിൽ അടിമകളായി പോയ കാപ്പിരികൾക്കും ലഭിച്ച സൗകര്യം.

എന്നാൽ, ഈ ഒരു അവസ്ഥ സംജാതമാകും എന്ന് മനസ്സിലാക്കിയ, വീട്ടിൽ ഇങ്ഗ്ളിഷ് മാത്രം സംസാരിക്കുന്ന, ഇന്ത്യക്കാരുടെ വീടുകളിൽ, പണിക്കാരികളും, പണിക്കാരന്മാരും ഇങ്ഗ്ളിഷ് പരിശീലിക്കുന്നത്, ആ വീട്ടുകാർ തടയുന്നത്, ഈ എഴുത്തകാരൻ നേരിട്ട് കണ്ടിട്ടുള്ളതാണ്.

ഫ്യൂഡൽ ഭാഷകളുടെ പലവിധ പ്രവർത്തന രീതികളെക്കുറിച്ച്, ഈ എഴുത്തുകാരന്റെ ഒരു പഴയ പുസ്തകമായ March of the Evil Empire: English versus the feudal languages (1989) എന്ന ഗ്രന്ഥത്തിൽ കാര്യമായി പ്രതിപാദിച്ചിട്ടുണ്ട്.

ദക്ഷിണേഷ്യൻ ചരിത്രഗതിയെ ഈ ഭാഷാ കോഡുകൾ കാര്യമായിത്തന്നെ സ്വാധീനിച്ചിട്ടുണ്ട്.

ഇതുമായി ബന്ധപ്പെട്ട് കൊണ്ട് ഒരു ചിത്രീകരണം നൽകാം. അടുത്ത എഴുത്തിൽ.

## 72. ഭാഷാപരമായി ഉളവാകുന്ന ജാതിവ്യവസ്ഥ

മലയാളം മാത്രം സംസാരിക്കുന്നതും, സാമാന്യമായി നോക്കിയാൽ, ഒരേ സാമൂഹികവും, സാമ്പത്തികവും നിലവാരമുള്ള കുറേ പേർ ഒരു ഒറ്റപ്പെട്ട ഇടത്ത്, മറ്റ് ലോകരുമായി ബന്ധമില്ലാതെ ജീവിക്കാൻ ഇടവന്നു എന്ന് കരുതുക.

ഏതാണ്ട് 200 വർഷങ്ങൾക്ക് ശേഷം, ഇവരുടെ സാമൂഹികാന്തരീക്ഷം ചെന്ന് നോക്കിയാൽ, കാണുന്നത് ഇപ്രകാരം ആയിരിക്കും:

പഴയകാല ബ്രാഹ്മണർക്കോ, അല്ലെങ്കിൽ ഇന്നുള്ള ഐഏഎസ് / ഐപിഎസ് കാർക്കോ തുല്യരായ കുറേ സ്ഥാനങ്ങളിലുള്ള ആളുകൾ. (ഐപിഎസ്സിൽ ഉള്ള നിലവരങ്ങൾ ഡിജിപി, ഐജി., എസ്.പി, എഎസ്പി.)

ഇവർക്ക് കീഴെയായി അമ്പലവാസികൾക്കും, നായന്മാർക്കും ഇടയിലുള്ള കുറെ നിലവാരങ്ങൾ. (ഇന്നത്തെ പോലീസിലെ ഡിവൈഎസ്.പി, ഇൻസ്പെക്ടർ, ഏഎസ്ഐ, ഹെഡ് കോൺസ്റ്റബ്ൾ, കോൺസ്റ്റബ്ൾ തുടങ്ങിയവർ).

ഇങ്ങിനെ പലവിധ അധികാരങ്ങളുള്ള കുറേ സ്ഥാനങ്ങൾ. ഇവർക്ക് ഏറ്റവും കീഴിലായുള്ള നായർമാർക്ക് (കോൺസ്റ്റബ്ൾമാർക്ക്) തുല്ല്യരായവർക്ക് കീഴെയായി ഒരു വലിയ ജനക്കൂട്ടം.

ഈ ജനക്കൂട്ടം, നായർമാർക്ക് എല്ലാവിധ ബഹുമാനങ്ങളും വിധേയത്വവും കടപ്പാടുകളും നൽകുന്നു. നായന്മാർക്ക് തുല്യരായവർ അവരുടെ സാമൂഹിക പദവി നിലനിർത്താനായി, അവരുടെ മുകൾത്തട്ടിലുള്ളവർക്ക് പലവിധ വിധേയത്വങ്ങളും നൽകുന്നു.

കീഴിൽ വരുന്ന വൻ ജനക്കൂട്ടം, പലതട്ടുകളായി നിലനിൽക്കുന്നു. തമ്മിൽത്തമ്മിൽ ഉച്ചനീചത്വങ്ങൾ നിലനിർത്തി, ഈ നിലകളിൽപ്പെട്ട ഓരോ നിലയിലുള്ളവരും, അവർക്ക് കീഴിലുള്ളവരെ പലവിധത്തിൽ അമർത്തുന്നു. കീഴെയുള്ളവർ ഏതെങ്കിലും രീതിയിൽ ഉയരാനുള്ള സാധ്യതകണ്ടാൽ, അത് ശക്തമായിത്തന്നെ തടയുന്നു.

ഇങ്ങിനെയൊരു സാമൂഹികാന്തരീക്ഷം സംജാതമാകാൻ, വേദങ്ങളും, പുരാണങ്ങളും, സ്മൃതികളും, വേദാന്തങ്ങളും,

ചാതുർവർണ്ണ്യവും മറ്റും ആവശ്യമില്ലതന്നെ. വെറും മലയാളം ഭാഷമാത്രം മതി.

ഇങ്ങിനെയുള്ള അടുക്കും ചിട്ടയും ഉള്ള ഒരു സമൂഹത്തിൽ, കലർപ്പില്ലാത്ത ഇങ്ഗ്ളിഷുമായി ഒരു കൂട്ടർ കയറിവന്നാൽ, സമൂഹം തലകുത്തനെ മറിയും. നൂറ്റാണ്ടുകളോളം ഭാഷാകോഡുകളുടെ അടിയിൽ പെട്ട് ഞെരിങ്ങിയിരുന്നവർ പൊന്തിവരും.

ഇതാണ് ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് കോളോണിയൽ വാഴ്ച കൊണ്ടുവന്നത്.

എന്നാൽ, ഈ ഉപഭൂഖണ്ഡത്തിലെ ആളുകളെ അടിമപ്പെടുത്താനാണ് ഇവിടെ ഇങ്ഗ്ളിഷ് പ്രചരിപ്പിച്ചത്, എന്നും, അത് പൊതുജനങ്ങൾ പഠിക്കരുത് എന്നും സാമൂഹിക മുകൾത്തട്ടിൽ ഉള്ളവർ പറയും. പറഞ്ഞില്ലെങ്കിലാണ് അത്ഭുതം.

## 73. അറബിക്കടലിൽ എന്താണ് എറിയേണ്ടത്?

സാമൂഹികമായി താഴെക്കിടയിലുള്ളവർ ഇങ്ഗ്ളിഷ് പഠിക്കുന്നത് ഭയത്തോടുകൂടിയാണ് മുകൾത്തട്ടിൽ ഉള്ളവർ വീക്ഷിക്കുന്നത്. ഇത്യാദി കാര്യങ്ങൾ ഈ എഴുത്തുകാരനോട് പലരും വ്യക്തമായിത്തന്നെ പറഞ്ഞിട്ടുണ്ട്. അവരുടെ സാമൂഹികമായ 'ബഹുമാനം' നഷ്ടപ്പെടും എന്നുള്ളതാണ് ഭയം. എന്നാൽ ഈ രീതിയിലല്ല കാര്യങ്ങൾ പരസ്യമായി പറയുക.

വിദേശ ഭാഷയാണ്, അത് പഠിക്കുന്നത് അടിമച്ചങ്ങല അണിയലാണ്, അതിനെ അറബിക്കടലിൽ എറിയേണം എന്നെല്ലാം. എന്നാൽ ഈ കാര്യത്തിൽ ആരും തന്നെ വേവലാതിപ്പെടേണ്ട കാര്യമില്ലതന്നെ.

കാരണം, സാമൂഹികമായും സാമ്പത്തികമായും പിന്നോട്ട് നിൽക്കുന്നവർക്ക് നിലവാരമുള്ള ഇങ്ഗ്ളിഷ് പഠിപ്പിക്കാൻ ആർക്കും വലിയതാൽപ്പര്യമില്ലാ എന്നുള്ളതാണ് വാസ്തവം. പിന്നെ എന്ത് അറബിക്കടലും മറ്റും?

നിർബന്ധമായി വരികയാണെങ്കിൽ പ്രാദേശിക ഭാഷകളിലെ ഫ്യൂഡലിസം പൂർണ്ണമായും തിരുകിക്കയറ്റിയുള്ള ഇങ്ഗ്ളിഷ് പഠിപ്പിക്കാം

എന്നുമാത്രം. എന്നു വച്ചാൽ ഒരു തരം കൃത്രിമ ഇങ്ഗ്ളിഷ്.

എന്നാൽ താഴെക്കിടയില്ലുള്ളവർ ഇങ്ഗ്ളിഷ് പഠിച്ചാൽ, സാമൂഹികമായി മുകൾത്തട്ടിൽ ഉള്ളവർക്കും നല്ലതാണ്. ഇത് എന്ത് കൊണ്ടാണ് എന്നത് ഇവിടെ വിവരിക്കുന്നില്ല.

ഇത്രമാത്രം പറയാം.

സാമൂഹികമായി പിന്നിൽ നിൽക്കുന്നവർക്ക്, ആരെയും വാക്കുകൾ കൊണ്ട് പ്രഹരിക്കാനും, കുത്തിനോവിക്കാനും ഉതകുന്ന കാര്യമായ ഒരു ആയുധം തന്നെയാണ് ഫ്യൂഡൽ ഭാഷകളിലെ വാക്ക്-കോഡുകൾ.

ഇതിന് പകരം, മിതസ്വഭാവമുള്ള ഇങ്ഗ്ളിഷ് പ്രചരിപ്പിച്ചാൽ സമൂഹീകമായ പല വിധ പോസിറ്റിവ് സംഗതികളും സമൂഹത്തിലും വ്യക്തികളുടെ മനസ്സിലും വന്നുനിറയും. ഇതാണ് വാസ്തവം.

ആസ്തികാണിക്കുന്നവൻ, ഒച്ചകൂട്ടുന്നവൻ, ബലംകാണിക്കുന്നവൻ, പിടിപാട് കാണിക്കുന്നവൻ, വലിയ വീടുള്ളവൻ, തുടങ്ങിയവർക്ക് വാക്ക് കോഡുകളിലെ മെച്ചപ്പെട്ട

വാക്കുകളും, ഇത് ചെയ്യാത്തവർക്ക് (ഇല്ലാത്തവർക്ക്) നേരെമറിച്ചും എന്ന മാനസികാവസ്ഥ കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് പ്രചരിച്ചാൽ മാറും.

1955ൽ Nirad C Chaudhari ഇങ്ഗ്ളണ്ടിലേക്ക് യാത്ര ചെയ്തിരുന്നു. അവിടെ ചെന്നപ്പോൾ, ഇങ്ഗ്ളണ്ടിലെ തെരുവുകളിലെ ശാന്തതയും നിശബ്ദതയും മറ്റും കണ്ട് ആശ്ചര്യപ്പെട്ടുപോയി. ഈ അനുഭവം The Eternal Silence of These Infinite Crowds എന്ന പേരിൽ Chaudhari ഒരു ലേഖനമായി എഴുതിയിരുന്നു.
ഇതിന് പിന്നിൽ പ്രവർത്തിക്കുന്ന പ്രത്യേകമായുള്ള കോഡുകൾ ഇങ്ഗ്ളിഷ് ഭാഷയിലെ പരന്ന സ്വഭാവമുള്ള വാക്ക് കോഡുകളാണ്.

ഒച്ചവെക്കുന്നതിലും, അട്ടഹാസങ്ങൾ മുഴക്കുന്നതിലും മറ്റും യതോരുമൂല്യവും ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലതന്നെ. മറിച്ച്, ഫ്യൂഡൽ ഭാഷക്കാർക്ക് സ്വപ്നം കാണാൻപോലും, ആകാതുള്ള പലവിധ അതീവ മയമുള്ളതും, അതേ സമയം വളരെ ശക്തമായ മനുഷ്യ ആശയവിനിമയം സാധിപ്പിക്കുന്നതുമായ കോഡുകളാണ് ഇങ്ഗ്ളിഷിൽ ഉള്ളത്.

## 74. നിർവ്വചിക്കപ്പെടനാവാത്ത  പൈശാചികത

ഇത്യാദി സംഗതികളെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് യാതോരു വിവരവും ഇല്ലാ എന്നുള്ളതാണ് വാസ്തവം. ഇങ്ങിനെയൊരു ലോകം തന്നെയുണ്ട് എന്ന് അവർക്ക് സങ്കൽപ്പിക്കാൻ പോലും ആകുന്നില്ല എന്ന് ഈ എഴുത്തുകാരൻ ഏതാണ്ട് 15 വർഷത്തിൽ കൂടുതൽ കാലം അവരിൽ പലരുമായി ഓൺലൈനായി ചർച്ചചെയ്തതിൽ നിന്നും മനസിലാക്കുന്നു.

എന്നാൽ ഈ ഉപദ്വീപിൽ ചിലയിടങ്ങളിൽ ഇങ്ഗ്ളിഷ് കൊളോണിയൽ ഭരണം നിലനിന്നിരുന്ന കാലത്ത്, ഇവിടുള്ള സാമൂഹികാന്തരീക്ഷത്തിൽ എന്തോ വ്യത്യാസം ഉണ്ട് എന്ന് പല ഇങ്ഗ്ളിഷുകാർക്കും തോന്നിയിരുന്നു. എന്നാൽ ഇത് എന്താണ് എന്ന് അവർക്ക് തീർത്ത് പറയാനുള്ള വിവരം ലഭിച്ചില്ല. ഈ ഉപദ്വീപിലെ പല സ്ഥലങ്ങളും ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിലായി ഒന്നിപ്പിച്ച് ഒരു രാജ്യം തന്നെ സൃഷ്ടിക്കാൻ ആദ്യ ചുവട് വച്ച Robert Cliveന് പോലും ഈ കാര്യം സ്വന്തം നാടായ ഇങ്ഗ്ളണ്ടിൽ, ശ്രമിച്ചെങ്കിലും, മനസ്സിലാക്കിക്കൊടുക്കാനായില്ല.

Rudyard Kipling എന്ന ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യകാരന്റെ വാക്കുകൾ ഇവിടെ ഉദ്ദരിക്കാവുന്നതാണ്:

OH, East is East, and West is West, and never the twain shall meet.

Kiplingന്റെ വാക്കുകളിലും അറിവില്ലായ്മ നിഴലിക്കുന്നുണ്ട്. Englandനെ Westറ്റുമായി കൂട്ടിക്കലർത്തുന്നത് തന്നെ തനി വിഢ്ഢിമായിരുന്നു.

ഇതുമായി ബന്ധപ്പെട്ട് പലകാര്യങ്ങളും മനസ്സിൽ ഉദിക്കുന്നുണ്ട്. എന്നാൽ അവ ഇവിടെ കുറിച്ചിടുന്നില്ല.

ഈ പ്രശ്നം ഇങ്ഗ്ളിഷ് കൊളോണിയൽ വാഴ്ച ഈ ഉപഭൂഖണ്ടത്തിന്റെ ഏതാണ്ട് പകുതിയിൽകുറവ് സ്ഥലങ്ങളിൽ നിലനിന്നിരുന്ന കാലത്തും ഉണ്ടായിരുന്നു.

ദക്ഷിണേഷ്യൻ ഉപഭൂഖണ്ടത്തിൽ സാമൂഹിക ഘടനയും വ്യക്തിബന്ധങ്ങളും മറ്റും ഇങ്ഗ്ളണ്ടിലുള്ളതിൽനിന്നും തികച്ചും വ്യത്യസ്തമാണ് എന്ന് ഈ പ്രദേശങ്ങളിൽ ജീവിച്ചിരുന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഇങ്ഗ്ളണ്ടിൽ പോയി പറഞ്ഞെങ്കിലും, അത്

അവിടെയുള്ളവർക്ക് യാതോരു രീതിയിലും മനസ്സിലായില്ല എന്നാണ് കാണുന്നത്. എന്നാൽ ഈ പറഞ്ഞ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്കും, ഇവിടുള്ള ഫ്യൂഡൽ ഭാഷാ കോഡുകളെക്കുറിച്ച് കാര്യമായി മനസ്സിലായിരുന്നു എന്നും തോന്നുന്നില്ല. കാരണം, ഈ ഒരു കാര്യം അവർ എഴുതിയ ഗ്രന്ഥങ്ങളിൽ സൂചിപ്പിച്ച് കാണുന്നില്ല.

ചിത്രീകരണം:

ഏതാണ്ട് 30 വർഷം മുൻപുള്ള സാങ്കേതിക നിലവാരമുള്ള ഒരു സമൂഹത്തിൽ, ഇന്നെത്തെ സാങ്കേതിക വളർച്ചയുള്ള ഒരു സ്ഥലത്ത് നിന്നും ഒരാൾ കയറി ചെല്ലുന്നു. അയാൾ അവരോട് സ്മാർട്ട്ഫോണിനെക്കുറിച്ചും, Appനെക്കുറിച്ചും, Telegramനെക്കുറിച്ചും Whatsappനെക്കുറിച്ചും, മറ്റും പറയുന്നു. ഇതൊക്കെ ആര് സമ്മതിച്ചുകൊടുക്കാൻ? അങ്ങെ നാട്ടിൽ ആളുകൾക്ക് തീപ്പെട്ടിപോലുള്ള ഉപകരണങ്ങൾ ഉപയോഗിച്ച് വിദൂരങ്ങളിൽ ഉള്ളവരുമായി സംസാരിക്കാം. അവരുടെവീഡിയോ കാണാം എന്നെല്ലാം പറഞ്ഞാൽ, ഈ നാട്ടുകാർക്ക് എങ്ങിനെ മനസ്സിലാകാനാണ്?

പ്രേതത്തെ കണ്ടത് പോലെയാണ്. ഒരാൾ പ്രേതത്തെ കണുന്നു. ഈ കാര്യം ഈ ആൾ പ്രേതത്തെ ജീവിതത്തിൽ ഒരിക്കൽ പോലും

കണ്ടിട്ടില്ലാത്ത ആളോട് പറയുന്നു. അയാൾ വിശ്വസിക്കുമോ?

ഇതേ അവസ്ഥയായിരുന്നു കൊളോണിയൽ പ്രദേശങ്ങളിൽ ജീവിച്ചിരുന്ന ഇങ്ഗ്ലിഷ് പൗരന്മാരുടെ ഗതിയും. അവർ ഈ പ്രദേശങ്ങളിൽ ആളുകൾ തമ്മിൽ ഇങ്ങിനെന്തൊക്കെയോ പ്രശ്നങ്ങൾ ഉണ്ട് എന്ന് ഇങ്ഗ്ളണ്ടിൽ ചെന്ന് പറഞ്ഞപ്പോൾ, അവർക്ക് ലഭിച്ചത് പുച്ഛവും, കളിയാക്കലും, അതിനപ്പുറവും ആയിരുന്നു.

## 75. സൗകര്യങ്ങൾ നൽകിയാലുള്ള വിന

ഈ അറിവില്ലായ്മ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കാര്യമായ ദൂരവ്യാപകമായ പ്രശ്നങ്ങൾക്ക് വഴിതെളിച്ചിട്ടുണ്ട്.

ദക്ഷിണ ഏഷ്യൻ ഉപഭൂഖണ്ഡത്തിൽ, നല്ലൊരു ശതമാനം ആളുകൾക്കും വ്യക്തിപരമായതോ, ബുദ്ധിപരമായതോ ആയ കഴിവ് കേടില്ല എന്നുള്ളാതാണ് വാസ്തവം. നേരെ മറിച്ച്, പലർക്കും അതി ഗംഭീര കഴിവുകൾ ഉണ്ട്.

ഉദാഹരണത്തിന് പണ്ട് കാലങ്ങളിൽ ഇവിടുണ്ടായിരുന്ന പാരമ്പര്യ ആശാരിമാർ. ഇവർ യാതോരു എഞ്ചിനിയറിങ്ങ് കോളജിലും പോകാതെ തന്നെ, മണിമാളികകൾ കെട്ടുമായിരുന്നു. ഇവർക്ക് അവരുടെ തൊഴിൽ മേഖലയിൽ നല്ല നൈപുണ്യം ഉണ്ടായിരുന്നെങ്കിലും, സാമൂഹികമായി പലതരം തടസ്സങ്ങളും ആശയവിനിമയത്തിൽ ഉണ്ടായിരുന്നു. ജാതിയിൽ താഴെയായിരുന്നു.

നിർബന്ധ ഔപചാരിക വിദ്യാഭ്യാസം ഈ നൈപുണ്യം ഈ നാട്ടിൽ നിന്നും തുടച്ചുമാറ്റിയിട്ടുണ്ട്. പാരമ്പര്യ ആശാരിമാരുടെ സന്തതികളുടെ ഈ പാരമ്പര്യ നൈപുണ്യം തുടച്ച്

മാറ്റി, ഇതുമാതിരിയുള്ള നൈപുണ്യങ്ങൾ യാതൊന്നും ഇല്ലാത്തവരുടെ നിലവാരത്തിലേക്ക് ഇന്ന് നിർബന്ധ വിദ്യാഭ്യാസം കൊണ്ടെത്തിച്ചിട്ടുണ്ട്. അവർക്ക് അവരുടെ പാരമ്പര്യ തൊഴിലിലെ മഹിമ ഉയർത്തിക്കാണിക്കുന്ന വാക്ക് കോഡുകൾ അല്ല ഫ്യൂഡൽ ഭാഷകളിൽ ഉള്ളത്).

ഇവർക്ക് തങ്ങളുടെ വീട്ടിൽകയറി ഇരിക്കാനും കൂടെ ഇരുന്ന് ഭക്ഷണം കഴിക്കാനും, തങ്ങളെ പേരിനാൽ തന്നെ വിളിക്കാനും മറ്റും അവസരം ബ്രാഹ്മണരും മറ്റ് ഉയർന്ന ആളുകളും നൽകിയാൽ, ഇവർ സമൂഹികമായി ഉയർന്നജാതിക്കാരെ മറികടക്കും എന്നുള്ളത് തീർച്ചയാണ്.

ഉദാഹരണത്തിന്, കോൺസ്റ്റബ്ളിന് ഈ സൗകര്യങ്ങൾ ഐപിഎസ് കാർ നൽകിയാൽ, കോൺസ്റ്റബ്ൾ മാർ ഐപിഎസ്സുകാരെ കമഴ്ത്തിയടിക്കും എന്നുള്ളതാണ് വാസ്തവം. അതിനുള്ള പ്രചോദനം ഭാഷയിൽ ഉണ്ട്.

ഇതേ പോലെ തന്നെയാണ് വീട്ടുവേലക്കാർക്ക് വീട്ടുകാർ ധരിക്കുന്ന അതേ നിലവാരത്തിലുള്ള ഉടുപ്പ് ഉടുക്കാൻ നൽകുകയും, അവരോടൊപ്പം ഡൈനിങ്ങ് മേശയിലിരുന്ന ഭക്ഷണം

കഴിക്കാനും, വീട്ട് ഉടമയെയും ഭാര്യയേയും പേരുവിളിക്കാനും മറ്റും സൗകര്യം നൽകിയാൽ, വീട്ടുകാര്യങ്ങളിൽ അവരുടെ പലതരം കൈകടത്തലും വന്നുചേരും. വീട്ടുടമയുടെ പലവിധ സാമൂഹിക വേദിയിലും ഈ വീട്ടുവേലക്കാർ കടന്നു ചെല്ലും.

ഇതൊക്കെ ഈ ഉപദ്വീപിലെ ഏതൊരാൾക്കും വ്യക്തമായോ അല്ലെങ്കിൽ അവ്യക്തമായോ അറിവുള്ള കാര്യങ്ങളാണ്. ഇങ്ങിനെയൊരു സംഭവ വികാസം വന്നു ചേരാനുള്ള അവസരം യാതോരു സ്വദേശിയും ഇവിടെ ചെയ്യാൻ അനുവദിക്കില്ലതന്നെ.

## 76. ഇങ്ഗ്ളിഷ് സമൂഹങ്ങൾ തകിടം മറിക്കപ്പെടുന്നതെങ്ങിനെ

എന്നാൽ, പൊതുവെ പറഞ്ഞാൽ, ഇങ്ഗ്ളിഷുകാർക്ക് ഈ വക കാര്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ല. ഇങ്ങിനെ ലോകത്തിൽ പലദിക്കിലും ഉള്ള ജനക്കൂട്ടങ്ങളിൽ തരംതാഴ്ത്തിവെക്കപ്പെടുന്നവർക്ക്, ഇങ്ഗ്ളിഷ് പ്രദേശങ്ങളിൽ വന്നുപെട്ടാൽ, ഈ വക സൗകര്യങ്ങൾ സ്വമേധയാ ലഭിക്കും. മാത്രവുമല്ല, അവർക്ക് പലവിധ അവകാശങ്ങളും നൽകും.

ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ നിന്നും വരുന്നവർക്കാണെങ്കിൽ, ഈ വക അവകാശങ്ങൾ ലഭിച്ചില്ലെങ്കിൽകൂടി, മുകളിൽ പറഞ്ഞ ആശയവിനിമയ സൗകര്യങ്ങൾ ലഭിച്ചാൽ തന്നെ, ഇന്ത്യയിൽ പ്യൂൺ ഐഏഎസ് ഓഫിസർ ആയ പോലെയാണ്. ആരേയും കേറി പേരുവിളിക്കാം, ആരോടും സംസാരിക്കാം, ആരെയും You എന്ന് സംബോധന ചെയ്യാം, ആരേയും Heഎന്നോ അല്ലെങ്കിൽ She എന്നോ പരാമർശിച്ച് സംസാരിക്കാം.

ഏത് പോലീസ് സ്റ്റേഷനിലും കയറിച്ചെന്ന് അവിടുള്ള ഓഫിസർമാരെവരെ പേരിനോട്

Mr./Mrs.ചേർത്ത് സംബോധന ചെയ്യാം. ഇരുന്ന് തന്നെ കാര്യങ്ങൾ ചർച്ചചെയ്യാം.

നേരത്തെ സൂചിപ്പിച്ചത് പോലെ, ഈ പുറത്ത് നിന്നും വരുന്നവർ വ്യക്തിപരമായ കഴിവില്ലാത്തവരല്ല. മറിച്ച്, അതി കഠിനമായ സാമൂഹികാന്തരീക്ഷത്തിൽ നരകയാതന അനുഭവിച്ച്, എല്ലാതരം തന്ത്രങ്ങളും ഉപയോഗിച്ച് പടപൊരുതി തഴക്കം ചെന്നവരാണ്. അവർക്ക് ഇത്രമാത്രം സൗകര്യങ്ങളും അവകാശങ്ങളും ആരോടും മല്ലിടാനും ആർക്കുമെതിരെ കേസുകൊടുക്കുവാനും സൗകര്യം ലഭിച്ചാൽ, അവർ സമൂഹത്തെ തകിടം മറിക്കും.

## 77. അവകാശം പ്രസ്താവിച്ചാൽ, എന്തു സംഭവിക്കും?

---

ആഫ്രിക്കയിൽ നിന്നും പല എത്‌ലറ്റുകൾ (Athletes) ഇങ്ങിനെ അമേരിക്കയിൽ വന്നിട്ടുണ്ട്. ഇവരെ കായികമായി തോൽപ്പിക്കാൻ പ്രയാസമാണ്. കാരണം, ഇവർ ആഫ്രിക്കൻ പ്രദേശങ്ങളിലെ പരുക്കൻ സമൂഹങ്ങളിൽ കായികമായി മുൻപന്തിയിൽ ഉള്ളവരാണ്.

അമേരിക്കയിൽ കയറിയാൽ, ഇവർക്ക് ലഭിക്കുന്ന അവകാശങ്ങൾക്ക് പരിധികളില്ല.

ചിത്രീകരണം:
ഒരു ക്ളാർക്കിന് ഐഏഎസ് ഓഫിസർ മാരോടൊപ്പം താമസിക്കാൻ അവസരം ലഭിച്ചു. ഏതാനും കാലത്തിന് ശേഷം, അയാൾ ഐഏഎസ്സുകാരെ പേരുവിളിച്ചും, 'നീ' എന്ന് വിളിച്ചും, 'അവൻ', 'അവൾ' എന്നെല്ലാം പരാമർശിച്ചും സംസാരിക്കാനുള്ള ബന്ധം സ്ഥാപിക്കുന്നു. ഇയാളുടെ കൂടെ ജോലിചെയ്തിരുന്ന മറ്റ് ക്ളാർക്കുമാർക്കൊന്നും ഇല്ലാത്ത സാമൂഹിക ഉന്നമനം ഇയാൾക്ക് ലഭിക്കുന്നു.

എന്നാൽ, ഐഏഎസ്സുകാരുടെ പലവേദികളിലും ഇയാൾക്ക് പ്രവേശനം ലഭിക്കുന്നില്ല. അത് ഒരു വൻപരാതി തന്നെയായി മാറുന്നു. എന്താ ഒരു തരം വർണ്ണവിവേചനം?

:ചിത്രീകരണത്തിന്റെ അന്ത്യം

ഇത്യാദി ചിന്തകളും അനുഭവങ്ങളും മറ്റും ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ മാത്രമേ നടക്കുള്ളു. ഇന്ത്യയിൽ ഈ വക അവകാശവാദങ്ങളുമായി ഏതെങ്കിലും വീട്ടു ജോലിക്കാരനോ, മറ്റ് താരതമ്യേന താഴ്ന്ന സ്ഥാനക്കാരും അവകാശം പ്രസ്താവിച്ചാൽ, വീട്ട് ഉടമയോ, അല്ലെങ്കിൽ ഉയർന്ന ഓഫിസറോ ആയിരിക്കില്ല പ്രതികരിക്കാൻ എത്തുക. മറ്റ് വല്ല, ഈ അവകാശവാദക്കാരേക്കാൾ താഴ്ന്ന സ്ഥാനക്കാർ വന്ന് 'ഇറങ്ങെടാ', അല്ലെങ്കിൽ 'ഇറങ്ങെടി' എന്ന് പ്രതികരിക്കും. പിന്നുള്ള യുദ്ധം അവരേക്കാൾ തരം താണവരോടായിരിക്കും. ഇതാണ്, ഈ ഉപദ്വീപിലെ സാമൂഹിക യാഥാർത്ഥ്യം.

1981-82 കാലത്ത് (ശരിക്കും വർഷം ഓർമ്മയില്ല) ഒരു സർക്കാർ ക്ളാർക്കുമാരുടെ സമരം ഉണ്ടായിരുന്നു. സംഭവം തിരുവനന്തപുരത്താണ്. ഐഏഎസ് ഓഫിസറോട് സമരം ചെയ്യുകൊണ്ടിരിക്കുന്ന ക്ളാർക്കുമാരുടെ കുട്ടിനേതാവ് 'ഇത് തന്റെ സ്വകാര്യ സ്വത്താണോ?'

എന്ന് ചോദിച്ചു. ഐഎഎസ് ഓഫിസർ ഇതിന് പ്രതികരണം നൽകിയില്ല.

## 78. ‘അവൻ’ ‘അദ്ദേഹത്തെ’ അടിച്ചിട്ടാൽ

'അവൻ'മാരോട് 'അദ്ദേഹ'ങ്ങൾ മത്സരിക്കാൻ നോക്കാറില്ല. കാരണം, 'അദ്ദേഹം' 'അവനെ' തോൽപ്പിച്ചിട്ട് കാര്യമില്ല. എന്നാൽ 'അദ്ദേഹത്തെ' 'അവൻ' തോൽപ്പിച്ചാൽ, ഒരു ഐതിഹാസിക സംഭവമായി മാറും, അവന്റെ ചുറ്റുപാടിൽ.

ഈ 'അവൻ', 'അദ്ദേഹം' വ്യത്യാസം ഇംഗ്ലിഷിൽ ഇല്ലാത്തത് കൊണ്ട്, ഇംഗ്ലണ്ടിൽ താമസിക്കുന്ന ഇംഗ്ലിഷുകാർക്ക് കണ്ട 'അവന്മാ'രോടൊക്കെ പലതരം പന്തയങ്ങളിലും പങ്കെടുക്കുന്നതിലെ അപകടം മനസിലാകുന്നില്ല.

ഏതാണ്ട് 25വർഷങ്ങൾക്ക് മുമ്പ് കേരളത്തിലെ ഒരു വടക്കൻ ജില്ലയിൽ പോയപ്പോൾ ഒരു പ്രത്യേക കായികാഭ്യാസിയെ പൊതുവായി പരിചയപ്പെടുത്തുന്ന രീതി ശ്രദ്ധയിൽപെട്ടു.

'അറിയില്ലെ, രജനീഷിനെ (പേര് മറ്റിയാണ് നൽകുന്നത്)?, എസ്.പിയെ അടിച്ച രജനീഷിനെ?'

പട്ടണത്തിലെ അന്നത്തെ ഒരു മുഖ്യ ഹോട്ടലിലെ ബാറിൽ ഇരുന്ന് പോലീസ് എസ്.പിയും സുഹൃത്തുക്കളും ഭക്ഷണം കഴിക്കുന്നു. എസ് പി. സിവിൽ വേഷത്തിലാണ്. അതിനാൽതന്നെ ഇത്

എസ്. പി. ആണ് എന്ന് മറ്റൊരാൾക്ക് അറിയൻ സാധ്യതയില്ല.

അടത്ത മേശയിൽ ഇരുന്ന് ഈ രജനീഷും സുഹൃത്തുക്കളും ഭക്ഷണം കഴിക്കുന്നു. രജനീഷ് സ്വന്തമായി ജിംനേഷ്യം നടത്തുന്ന ആളാണ്. ആ കൂട്ടത്തിൽനിന്നും എന്തോ വിനോദകരമായ പെരുമാറ്റത്തിനിടയിൽ ഒരു എല്ല് തെറിച്ച് എസ്.പി.യും സുഹൃത്തുക്കളുടേയും മേശപ്പുറത്ത് പ്ളെയ്റ്റിൽ വന്ന് വീഴുന്നു.

എസ്.പി എന്തോ പറഞ്ഞു. അത്, രജനീഷിന് ഇഷ്ടപ്പെട്ടില്ല. കാരണം, അയാൾ ഒരു കൂട്ടം അനുയായികളുടെ നേതാവായി ഇരിക്കുന്ന അവസരമാണ്. അയാൾ തിരിച്ച് സംസാരിച്ചു. വാക്കുകൾ കർക്കശമായി. എസ്.പി.ക്ക് ഭീരുത്വത്തിന്റെ ആവശ്യമില്ല. എസ്. പിയുടെ വാക്കുകൾ രജനീഷിന് പിടിച്ചില്ല.

തന്റെ തടിമിടുക്ക് കണ്ടാൽ ആരുംതന്നെ ഇങ്ങിനെ സംസാരിക്കാൻ തയ്യാറാവില്ല എന്ന് തോന്നിയതോ മറ്റോ. അയാൾ എഴുന്നേറ്റ് ചെന്ന് എസ്. പിയുടെ മുഖത്ത് ആഞ്ഞൊരടി.

പിന്നീട് എന്ത് സംഭവിച്ചു എന്ന് അറിയില്ല. എന്നാൽ പട്ടണത്തിൽ ഇത് ഒരു ഐതിഹാസിക

കഥയായി. 'എസ്. പി. അടിച്ച രജനീഷിനെ അറിയില്ലേ?'

എസ്. പി, രജനീഷിനെ അടിച്ചാൽ അതിൽ യാതോരു ഐതിഹാസികതയും ഇല്ലതന്നെ.

മുകളിൽ നൽകിയ ചിത്രീകരണവുമായി ബന്ധപ്പെട്ട് ചിലകാര്യങ്ങൾ പറയാനുണ്ട്. പുരാണങ്ങളിലേക്കും പോകേണ്ടിവരും.

## 79. തട്ടിപ്പിലൂടെയുള്ള ഒരു ഐതിഹാസികത

1980കൾക്ക് ചുറ്റ്പാടുള്ള ഒരു വർഷം. തിരുവനന്തപുരത്ത് പഠിക്കുന്ന കാലം ആണ് എന്ന് തോന്നുന്നു. ഇന്ത്യൻ ക്രിക്കറ്റ് ടീം ഇങ്ഗ്ളണ്ടിനെ തോൽപ്പിക്കുന്നു. ഇന്ത്യൻ സമയം രാത്രിയാണ് സംഭവം. നഗരത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും പടക്കവും ആകാശത്തേക്ക് പായുന്ന വാണങ്ങളും. പിറ്റേന്ന് ഒരു ദേശീയ ദിനത്തിന്റെ പ്രതീതി.

അതേ സമയം, ബങ്ഗ്ളാദേശ്, പാക്കിസ്ഥാൻ, ഇന്ത്യ തുടങ്ങിയ രാജ്യങ്ങളെ ഇങ്ഗ്ളണ്ട് ക്രിക്കറ്റിൽ തോൽപ്പിച്ചാൽ, അത് ഒരു വൻ സംഭവമായി ബ്യട്ടണിൽ ആഘോഷിക്കപ്പെടാറില്ലാ എന്നാണ് തോന്നുന്നത്.

എന്നാൽ പൊതുവെ പറഞ്ഞാൽ, ഇങ്ഗ്ളിഷ് ഭാഷാപരമായി ചിന്തിക്കുന്നവരിൽ കണ്ടിട്ടുള്ള ഒരു പ്രത്യേകത, വിജയത്തിനേക്കാൾ അവർക്ക് താൽപ്പര്യം കാര്യങ്ങൾ തത്വദീക്ഷിതയോടും ക്രമപരമായും നടത്താനായി എന്നുള്ള മനോഗതിയാണ്. (ഒഴിവുകൾ ചൂണ്ടിക്കാണിക്കാൻ പറ്റുമെങ്കിലും.)

Go to Main contents

ഈ ചിന്താഗതിയെ ഫ്യൂഡൽ ഭാഷകളിൽ നിന്നുകൊണ്ട് മനസ്സിലാക്കാൻ തന്നെ പ്രയാസമാണ്. ഉദാഹരണത്തിന്, നിരത്തിൽ വാഹനം ഓടിക്കുമ്പോൾ, ട്രാഫിക്ക് നിയമങ്ങളെ കാറ്റിൽപ്പറത്തിയും, കഴിയുമെങ്കിൽ ഇടത് വശത്തകൂടി മറികടന്നും, മറ്റ് ആളുകളെ അലോസരപ്പെടുത്തിയും, മുന്നിൽക്കടക്കുക എന്നതിലുള്ള ആനന്ദം ഒരു ഭാഗത്ത്.

അതേ സമയം, വാഹന ഗതാഗത നിയമങ്ങൾ പാലിച്ചും, യാതോരു കാരണവശാലും ഇടത് വശത്ത്കൂടി മറികടക്കാതെയും, വാഹന ഗതാഗതം മന്ദഗതിയിൽ നീങ്ങുമ്പോൾ തൊട്ടുമുന്നിൽ ഉള്ള വാഹനത്തിന് പിന്നിൽ ക്രമമായി പിന്തുടർന്നും, മുന്നിൽ നിന്നും വരുന്ന വാഹനങ്ങൾക്ക് യാതോരു തടസ്സവും സൃഷ്ടിക്കാതെയും വാഹനം ഓടിക്കുന്നതിലും ഒരു ഗംഭീരമായ ആനന്ദം ലഭിക്കാനുണ്ട്. എന്നാൽ ഈ ആനന്ദത്തെക്കുറിച്ച് ഫ്യൂഡൽ ഭാഷകളിൽ നിർവ്വചിക്കാനും മനസ്സിലാക്കിക്കാനും പ്രയാസമാണ്.

പ്രസിദ്ധ Football താരമായ Maradona 1986ലെ FIFA World Cupൽ ഇങ്ഗ്ലണ്ടിന് നേരെ രണ്ടാമത് ഒരു ഗോൾ അടിച്ചതുമായി ബന്ധപ്പെട്ട്, ഇങ്ഗ്ളിഷ് ടീമിനെക്കുറിച്ച് ഇങ്ങിനെ പറഞ്ഞിരുന്നു:

"I don't think I could have done it against any other team because they all used to knock you down; they are probably the noblest in the world".

തർജ്ജമ: "മറ്റേതൊരു ടീമിനോടും, ഇത് എനിക്ക് ഇത് നടക്കും എന്ന് എനിക്ക് തോന്നുന്നില്ല. കാരണം, അവർ ഏവരും മറ്റെവരെ ഉന്തി നിലത്തിടുമായിരുന്നു. ലോകത്തിലെ ഏറ്റവും കുലീനതയുള്ളവർ ഇവരായിരിക്കാം (ഇങ്ഗ്ളിഷ് ടീം)."

കാരണം, മറ്റ് ഏതൊരു ടീമും, അതിക്രമിച്ചു അപകടകരമാം വിധം മുന്നേറുന്ന എതിർപക്ഷക്കാരെ ഫൌൾചെയ്ത് നിലത്ത് ഉന്തിയിടുമായിരുന്നു.

Maradona ഇങ്ങിനെ അന്ന് പറഞ്ഞത് തന്നെ തികച്ചും അത്ഭുതകരമായ ഒരു കാര്യമാകാം. കാരണം, ഫോക്ലണ്ട് (Falkland) യുദ്ധത്തിൽ, ബ്യട്ടൺ ആർജന്റീനയെ തോൽപ്പിച്ച്, ഫോക്ലണ്ട് ദ്വീപിനെ അതിക്രമിച്ചു കയറിയ ആർജന്റീനിയക്കാരിൽനിന്നും മോചിപ്പിച്ച കാലഘട്ടമായിരുന്നു അത്.

എന്നാൽ ഈ കളിയിൽ, ഏതാണ്ട് 4 മിനിറ്റ് തൊട്ട് മുൻപെ Maradona നേടിയ ആദ്യത്തെ ഗോൾതന്നെ

ഗുരുതരമായ തട്ടിപ്പിനാലാണ് ലഭിച്ചത്. തലക്ക് മുകളിൽ വന്ന ബോളിനെ കൈകൊണ്ട് തട്ടി ഗോളടിക്കുകയായിരുന്നു.

ഇങ്ഗ്ളിഷ് ടീമിന്റെ പ്രതിഷേധത്തെ റഫറി കണക്കിലെടുത്തില്ല. കാരണം, Maradonaയുടെ പക്ഷത്തിന്റെ ആഘോഷത്തിമിർപ്പ് അംഗീകരിച്ചുകൊണ്ട് ഇത് ശരിയായ ഒരു ഗോളാണ് എന്ന് റഫറി വിധിച്ചു.

പിന്നീട് Maradona ഇത് ദൈവത്തിന്റെ കൈകളാണ് ബോളിനെ ഗോളിൽ തട്ടിയിട്ടത് എന്ന തമാശാരീതിയിൽ ഈ സംഭവത്തെ ന്യായീകരിച്ചു. (Maradona's Hands of god goal). ഇങ്ഗ്ളണ്ട് ആർജന്റീനയെ യുദ്ധത്തിൽ തോൽപ്പിച്ചതിനുള്ള ശിക്ഷയാണ് എന്ന്.

എന്നാൽ ഗുരുതരമായ അന്യായം നടന്നിട്ടും നീതിയുക്തമായ യാതോരു നടപടിയും റഫറിയിൽനിന്നും ലഭിക്കാതിരുന്ന അവസ്ഥയിൽ ഇങ്ഗ്ളണ്ട് കളി തുടർന്നത് തന്നെ വൻ വിഢ്ഢിത്തമായിരുന്നു.

കാരണം ഫ്യൂഡൽ സാമൂഹികാന്തരീക്ഷത്തിൽ, പല ഔപചാരിക നടപടിക്രമങ്ങൾക്കും പിന്നണിയിൽ പലതും നടക്കും എന്നുള്ളതാണ്

വാസ്തവം. നേരേവാ, നേരേ പോ, എന്ന ഇങ്ഗ്ളിഷ് മനോഭാവത്തിന്, ഈ അന്തരീക്ഷത്തിൽ കാര്യമായ പ്രസക്തിയില്ല എന്നുള്ളതാണ് വാസ്തവം.

ഇതു കൊണ്ടൊന്നും ആർജന്റീന ഒരു രാഷ്ട്രമെന്ന നിലയിൽ രക്ഷപ്പെട്ടിട്ടില്ല എന്നുള്ളതും ഒരു വാസ്തവം ആയി നിലനിൽക്കുന്നു.

## 80. തോൽക്കുന്നതിനും ഒരു നിലവാരമുണ്ട്

വടക്കേ മലബാറിന്റെ പഴമയിൽ ഉള്ള വടക്കൻ പാട്ടുകളെ അടിസ്ഥാനപ്പെടുത്തി, കുറേ വർഷങ്ങൾക്ക് മുമ്പ്, തികച്ചും കൽപ്പിതകഥയായി നിർമ്മിച്ച ഒരു സിനിമയുണ്ട്. ആ സിനിമയിൽ, ചന്തു എന്ന കഥാ പാത്രത്തിന്റെ മനോവേദന ഇതാണ്. കളരി കുരിക്കളായ തന്റെ പിതാവ് മലയനോട് അഭ്യാസ പ്രകടനത്തിൽ തോറ്റു. പ്രശ്നം തോറ്റതല്ല, മറിച്ച് അത് മലയനോടാണ് എന്നതാണ്. സാമൂഹികമായി ഉന്നതിയിൽ ഉള്ള വല്ലവരോടെ, ബ്യട്ടിഷുകാരോടോ, എന്തിന് ഉപഖണ്ഡ യൂറോപ്പിലെ ആരോടെങ്കിലുമോ ആയിരുന്നെങ്കിൽ, പുറത്ത് പറയുന്നതിൽ പ്രശ്നമില്ല. മറിച്ച്, തോറ്റത് മലയനോടാണ്.

ഫ്യൂഡൽ ഭാഷകളിലെ കോഡുകളിലൂടെ നോക്കിയാൽ, തോറ്റത്, 'അവനോടാണ്'. 'അദ്ദേഹത്തോടോ', ‘ഓലോടോ' (മലബാറി), 'ഓരോടോ' (മലബാറി) അല്ല.

ഈ ഉപഭൂഖണ്ഡത്തിന്റെ വടക്കൻ ദേശങ്ങളിൽ അരങ്ങേറിയതായി വിശ്വസിക്കപ്പെടുന്ന രാമായണത്തിലും, മഹാഭാരതത്തിലും ഫ്യൂഡൽ ഭാഷാ കോഡുകളുടെ വിളയാട്ടം നിത്യസത്യമായി പലയിടത്തും കാണാവുന്നതാണ്. ഇങ്ങിനെ

നോക്കിയാൽ, ഈ പുരാണങ്ങൾ സാമൂഹിക ശാസ്ത്രവിജ്ഞാനത്തിന്റെ ശക്തമായ ഉറവിടങ്ങളാണ്.

മഹാഭാരതത്തിൽ നിന്ന്:
പാഞ്ചാലിയുടെ മൂത്തമകനാണ് കർണ്ണൻ. എന്നാൽ, മാതാവ് കർണ്ണനെ ജനന സമയത്ത് തന്നെ ത്യജിക്കുന്നു. പിന്നീട് കർണ്ണൻ വളരുന്നത് താഴ്ന്ന തൊഴിൽകാരന്റെ വളർത്ത് മകനായിട്ടാണ്.

കർണ്ണൻ പിന്നീട് പരശുരാമന്റെ ശിഷ്യത്വംവരിക്കുകയും, ആയോധനകലയിൽ ലോകൈക നിലവാരത്തിൽ അഗ്രഗണ്യനാവുകയും ചെയ്യു.

പാഞ്ചാലിയുടെ മറ്റ് അഞ്ച് മക്കളും, അവരുടെ വകയിൽ സഹോദരങ്ങളായ കൗരവരും ദ്രോണാചാര്യരുടെ കീഴിൽ ആയോധന കലകളിൽ അതീവ നൈപുണ്യം നേടുകയും ചെയ്യു.

ഇവരുടെ ആയോധന കലയിലുള്ള നൈപുണ്യം ഒരു പൊതു പരിപാടിയിൽവച്ച്, ദ്രോണാചാര്യർ പ്രദർശിപ്പിക്കുന്നു. അർജ്ജുനന്റെ അമ്പെയ്ത്തിലുള്ള നൈപുണ്യം കണ്ട് ജനം

ഞെട്ടി. തികച്ചും അതീന്ദ്രീയ വിജ്ഞാനം ഉൾക്കൊള്ളുന്ന മാതിരിയായിരുന്നു അർജ്ജുനന്റെ നൈപുണ്യം.

യാതോരു ക്ഷണവും ഇല്ലാതെ കർണ്ണൻ ഈ പ്രദർശനവേദിയിലേക്ക് കയറി വരുന്നു. തന്റെ അമ്പെയ്ത്തിലും മറ്റ് ആയുധകലകളിലും ഉള്ള നൈപുണ്യം പദർശിപ്പിക്കുന്നു.

ദേവാവതാരമായ പരശുരാമനാണ് കർണ്ണന്റെ ഗുരു. ദിവ്യായുധ പരിശീലനമാണ് കർണ്ണന് ലഭിച്ചത്. കർണ്ണന്റെ നൈപുണ്യം അതിഗംഭീരം. കർണ്ണൻ അർജ്ജുനനെ പരസ്യമായി ഒരു ആയോധന കലാ മത്സരത്തിന് വെല്ല് വിളിക്കുന്നു

ഇത് ഗുരുതരമായ പ്രശ്നമാണ്. കർണ്ണന് അർജ്ജുനനുമായി മത്സരിക്കാൻ താൽപ്പര്യം ഉണ്ട്. എന്നാൽ രാജകുമാരനായ അർജ്ജുനൻ ആരോടാണ് മത്സരിക്കേണ്ടത്?

'അവന്' 'അദ്ദേഹത്തോട്' പരസ്യമായി മത്സരിക്കാൻ താൽപ്പര്യമാണ്. എന്നാൽ 'അദ്ദേഹത്തിന്' 'അവനോട്' മത്സരിക്കുന്നതിൽ എന്ത് നേട്ടം? ജയിച്ചാൽ, അത് കൊണ്ട് വലിയ കാര്യമില്ല. തോറ്റാലോ, മലയനോട് തോറ്റ

ചന്തുവിന്റെ പിതാവിന്റെ കാര്യത്തേക്കാൾ അബദ്ധമാകും നിലവാരം.

അവിടെ സന്നിഹിതനായിരുന്ന കൃപാചാര്യർ, കർണ്ണന്റെ ഉത്സാഹത്തെ ശരിക്കുംതന്നെ തണുപ്പിച്ചു. 'നീ ആരാണ്?' 'നിന്റെ കുലമേതാണ്?' 'നീ ഏത് രാജവംശത്തിൽ നിന്നുമാണ്?'

ഭാഷാകോഡുകളോട് പിണഞ്ഞുകിടക്കുന്ന ധർമ്മനീതികൾ പ്രകാരം, രാജരക്തമോ, അതിന് തുല്യമായ സാമൂഹിക മഹിമയോ ഉള്ള വ്യക്തിത്വത്തിനെ രാജകുമാരനുമായി മത്സരിക്കാനാവുള്ളു.

കീഴ്ജാതിക്കാരനായ വളർത്തച്ഛനും, ജനങ്ങളും 'നീ'യെന്ന് സംബോധന ചെയ്യുന്നവൻ, ജനം 'അങ്ങ്', 'താങ്കൾ', 'സാർ' 'ഇങ്ങൾ' (മലബാറി) എന്നെല്ലാം സംബോധന ചെയ്യുന്ന ആളുമായി ഒരു മത്സരം അനുവദിക്കുന്നത് അഭികാമ്യമല്ല. ഇങ്ഗ്ളിഷിൽ ആരെയും 'You' എന്ന് സംബോധന ചെയ്യുകയും, 'He/She' എന്ന് പരാമർശിക്കുകയും ചെയ്യുന്നത് കൊണ്ട്, ഈ മുകളിൽ നൽകിയ കഥ ഇങ്ഗ്ളിഷുകാർക്ക് എത്രത്തോളം മനസ്സിലാകും എന്നത് ചിന്തിക്കാവുന്നതേയുള്ളു.

ഇങ്ഗ്ളിഷ് ധർമ്മ ശാത്രങ്ങൾക്കും, മനശാസ്ത്രങ്ങൾക്കും മറ്റ് സാമൂഹിക ശാസ്ത്രങ്ങൾക്കും ഈ വക കാര്യങ്ങളെക്കുറിച്ച് വെറും തുച്ഛമായ വിവരമേ ഉള്ളു എന്നുള്ളതാണ് വാസ്തവം.

വെറും ഒരു 'ചെക്കൻ' / 'ചെറുക്കൻ' ആയ ഒരുത്തൻ വന്ന് രാജകുമാരനോട് മത്സരിക്കാൻ ധൈര്യം കാട്ടിയത്, ധിക്കാരപരമായ തെമ്മാടിത്തം (കുരുത്തക്കേട്: മലബാറി) തന്നെയാണ്. ഭീമൻ കർണ്ണനെ തെരുവ് നായ എന്ന രീതിയിൽ പരാമർശിക്കുന്നു.

സാമൂഹികമായി നാറിപ്പോയ, അമാനുഷിക കഴിവുകളുള്ള കർണ്ണനെ രക്ഷിക്കാൻ കൗരവ രാജകുമാരനായ ദുര്യോദനൻ മുന്നോട്ട് വരുന്നു. കർണ്ണനെ ജനമധ്യത്തിൽ വച്ച് അംഗരാജ്യത്തിന്റെ രാജാവായി അഭിഷേകം ചെയ്യുന്നു.

ഭാഷാ കോഡുകളിൽ അതിശക്തമായ മലക്കം മറിച്ചിൽ സംഭവിക്കുന്ന ചെയ്തിയാണ് ഇത്. ദുര്യോദനന്റെ ധൈര്യം അതിഗംഭീരം തന്നെ.

'മഹാ പർവ്വതങ്ങളുടേയും, മഹാനദികളുടേയും, മഹാന്മാരുടേയും, രാജാക്കളുടേയും ഉത്ഭവസ്ഥാനത്തിനും, കുലത്തിനും

പ്രസക്തിയില്ലാ എന്നല്ലെ ധർമ്മനീതികൾ അനുശാസിക്കുന്നത്?', എന്ന് ദുര്യോദനൻ ഗുരുവിനോട് ചോദിക്കുന്നു.

ഭാഷാ കോഡുകളുടെ പിന്നിൽ നിന്ന് നിഗൂഢമായി പ്രവർത്തിക്കുന്ന അതീന്ദ്രിയ കോഡുകളിൽ കർണ്ണന് സ്ഥാനമാറ്റം സംഭവിച്ചിരിക്കുന്നു. അർജ്ജുനനുമായി മത്സരിക്കാം.

## 81. വാക്കുകൾ വിക്രിയങ്ങൾ കാട്ടുന്നതെങ്ങിനെയെല്ലാം

ദേവാവതാരങ്ങളുടെ ജീവീതം വളരെ കഷ്ടപ്പാടുകൾ നിറഞ്ഞതാണ് എന്നാണ് സൂചന ലഭിക്കുന്നത്. പരശുരാമനും ശ്രീരാമനും ദൃഷ്ടാന്തങ്ങളാണ്. ഇവരുടെ ജന്മോദ്ധേശങ്ങളിൽ പല നിഗൂഢ സങ്കീർണ്ണതകളും കണ്ടേക്കാം.

രാമായണ കഥയിലും ഫ്യൂഡൽ വാക്ക് കോഡുകളുടെ അഴിഞ്ഞാട്ടം കാണാവുന്നതാണ് എന്നാണ് തോന്നുന്നത്. രാമായണം എന്ന ഇതിഹാസം നേരിട്ട് വായിച്ചിട്ടില്ലാത്തത് കൊണ്ട്, താഴെ നൽകിയിരിക്കുന്നത് പൊതുവായി പറയപ്പെടുന്ന കഥയിൽ നിന്നുമാണ്. സംസ്കൃതത്തിലുള്ള ഇതിഹാസത്തിൽനിന്നുമല്ല.

രാമൻ വിവാഹം കഴിക്കുന്നത് ജനക രാജാവിന്റെ പുത്രിയെയാണ്. മത്സരം ജയിച്ചാണ് സീതയെ ലഭിക്കുന്നത്. എന്നാൽ, സീത യഥാർത്ഥത്തിൽ ജനക രാജാവിന്റെ സ്വന്തം പുത്രിയല്ലതന്നെ. ഈ വിവരം രാമന് നേരത്തെ അറിവുണ്ടായിരുന്നോ എന്ന് അറിയില്ല.

മാത്രവുമല്ല, ഇത്ര കഷ്ടപ്പെട്ട് വിദൂരത്തിൽനിന്നും ഒരു പത്നിയെ കണ്ടെത്തേണ്ടിവന്നതെന്ത് കൊണ്ടാണ് എന്നും അറിയില്ല.

എന്നാൽ രാജകുമാരി എന്ന രീതിയിൽ വിവാഹം കഴിച്ച് കൊണ്ടുവരുന്നത്, രാജാവിന് ഉഴുതുവച്ച വയലിൽനിന്നും ലഭിച്ച കൈക്കുഞ്ഞ് വളർന്നുവന്ന ആളാണ്.

ഫ്യൂഡൽ ഭാഷാകോഡുകളിൽ ഇത് ശക്തിയേറിയ ഒരു വിവരമാണ്. പ്രശ്നം രാമന്റെ കുടുംബത്തിലെ വേലക്കാരാണ്. അവർക്ക് ഭാഷാകോഡുകളിൽ, പൈതൃകത്താൽ രാജകുമാരി അല്ലാത്ത ആളെ ബഹുമാനിക്കാൻ പ്രയാസം നേരിടും. ഇക്കാര്യം മനസ്സിലാക്കാൻ പ്രയാസമില്ലതന്നെ.

പണക്കാരനായ ഒരാൾ പാവപ്പെട്ട ഒരു പെൺകുട്ടിയെ വിവാഹം ചെയ്താൽ, ഇതിൽ ഏറ്റവും പ്രയാസം കൊള്ളുന്നത് ആ ആളിന്റെ വീട്ടിലെ പണിക്കാരികളാണ്. അവർ, ഈ പെൺകുട്ടിയെ പരാമർശിക്കുമ്പോൾ പരോക്ഷമായെങ്കിലും ബഹുമാനമില്ലാത്ത വാക്കുകൾ ഉപയോഗിക്കും. 'അവർ', എന്നോ 'ചേച്ചി'യെന്നോ, പറയുന്നതിന് പകരം, 'അവൾ' എന്ന പദമാണ് അവർക്ക് ഉപയോഗിക്കാൻ താൽപ്പര്യം വരിക.

താഴെക്കിടയിലുള്ളവരുടെ ബഹുമാനം ഫ്യൂഡൽ ഭാഷകളിൽ വളരെ ശക്തിയേറിയ ഒരു ഘടകമാണ്.

ഇതുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ടെങ്കിലും, അതിലേക്ക് കടക്കുന്നില്ല.

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ, താഴ്ന്ന സ്ഥാനക്കാരെ, മുകൾപ്പരപ്പിലുള്ളവരുടെ ഇടയിൽ ഇടപഴകാൻ അമിത സ്വാതന്ത്ര്യം നൽകിയാൽ പ്രശ്നമാണ്. മുകൾപ്പരപ്പിൽ ഒരേ നിരപ്പിൽ നിലനിൽക്കുന്നവരെ, വാക്ക് കോഡുകളാൽ, ഇവർ പലതട്ടിലാക്കും. സംബോധനാ വാക്കിലും, പരാമർശവാക്കിലും, ആളുകളെ പലദിക്കിലേക്ക് തെറിപ്പിക്കും. ഉദാഹരണത്തിന്, ചിലരെ 'സാർ', എന്നും, ചിലരെ 'നിങ്ങൾ' എന്നും, ചിലരെ 'താൻ' എന്നും, 'ചിലരെ' നീയെന്നും ഇക്കൂട്ടർ തരം തിരിച്ച് സംബോധന ചെയ്യും.

അത് പോലെ തന്നെ, 'He' എന്ന വാക്കിന്റെ അർത്ഥത്തിൽ, ചിലരെ 'സാറ്', ചിലരെ 'അയാൾ' ചിലരെ 'അവൻ' എന്നൊക്കെ പല നിലവാരത്തിൽ ആക്കും ഇവർ. ഇക്കൂട്ടർ മുകൾനിരപ്പിലെ ആളുകളെ വയസ്, കുടുംബ നിലവാരം, ഉദ്യോഗ നിലവാരം, സാമ്പത്തിക നിലവരം, ഭാര്യയുടെ

കുടുംബനിലവാരം എന്നിങ്ങിനെ പലതും ഈ വിക്രയത്തിനായി ഉപയോഗപ്പെടുത്തും.

ചുരിക്കിപ്പറഞ്ഞാൽ, മുകൾപ്പരപ്പിലുള്ള ആളുകളുടെ ഇടയിലേക്ക് ഒരു ആപ്പ് (wedge) അടിച്ച് കയറ്റുന്ന അനുഭവമായിരിക്കും ഇവരുടെ സ്വതന്ത്രമായ വിളയാട്ടത്തിന്റെ ഫലം.

ഇത് തന്നെയാണ് രാമന്റെ കുടുംബത്തിലും സംഭവിച്ചത്. വേലക്കാരി സീതയെ കപട രാജകുമാരിയായിത്തന്നെയാണ് കാണുന്നത്. അതേ സമയം വേലക്കാരി ദശരഥ രാജാവിന്റെ മൂന്നാം പത്നിയായ കൈകേയിയോട് അടുത്ത് ഇടപഴകുന്ന ആളാണ്.

ഈ വേലക്കാരിക്ക് സീതയെ റാണിയായിക്കാണുവാൻ പ്രയാസം തന്നെയായിരുന്നു എന്ന് കാണുന്നു.
ഇവിടുന്നു തുടങ്ങുന്ന ശ്രീരാമന്റെ ജീവിത കദനകഥ.

ഈ പ്രശ്നം ശ്രീരാമന്റെ തുടർന്നുള്ള ജീവിതത്തെ പലരീതിയിലും ബാധിക്കുന്നുണ്ട്. അത് ഇവിടെ കുറിച്ചിടുന്നില്ല. താൽപ്പര്യമുള്ളവർക്ക് Shrouded Satanism in feudal languages എന്ന ഗ്രന്ഥത്തിലെ പതിനൊന്നാം അദ്ധ്യായം നോക്കാം.

പൊതുവേ പറഞ്ഞാൽ, ഈ കാരണത്താൽതന്നെ ഈ ഉപഭൂഖണ്ഡത്തിൽ, ആളുകൾ തങ്ങളെക്കാൾ സാമൂഹികമായോ, തൊഴിൽസ്ഥാനപരമായോ താഴെ ഉള്ളവരെ ചെറുതായോ, അതുമല്ലെങ്കിൽ കാര്യമായിത്തന്നെയോ, അകറ്റിനിർത്തും. അത് തന്നെയാണ് അഭികാമ്യം എന്ന് ഭാഷാ കോഡുകളും അനുശാസിക്കുന്നു. കാരണം, ഓരോ വ്യക്തിയും, ഫ്യൂഡൽ ഭാഷാകോഡുകളിൽ മറ്റുപലരുമായി അതീവ സങ്കീർണ്ണതയുള്ള ബന്ധകോഡുകളാലാണ് ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത്.

ഒരാളുമായുള്ള അടുപ്പം ഇന്നത്തെക്കാലത്ത്, ഏതെല്ലാം ദിക്കിലേക്കാണ് ഒരു വ്യക്തിയെ ബന്ധപ്പെടുത്തുന്നത് എന്ന് കൃത്യമായോ കൃത്യതയില്ലാതെയോ പറയാൻ എളുപ്പമല്ല.

Go to Main contents

## 82. വാക്ക് കോഡിൽ നാറിപ്പോയാൽ, പിന്നെ ജീവിച്ചിട്ടെന്ത് കാര്യം

തിരുവിതാംകൂർ ചരിത്രത്തിൽനിന്നും രസകരമായ ഒരു സംഭവം ഇവിടെ കുറിച്ചിടാം. എന്നാൽ ഇവിടെ പറയാനുള്ളത്, ഇതു പോലുള്ള ആയിരക്കണക്കിന് സംഭവങ്ങൾ ഈ ഉപഭൂഖണ്ടത്തിൽ തലങ്ങുംവിലങ്ങുമായും, സമൂഹത്തിലെ നൂറുകണക്കിന് ജാതികളുടെ ഇടയിലും സംഭവിച്ചിട്ടുണ്ട് എന്നുള്ളതാണ്.

സമൂഹത്തെ ആകമാനം ഗ്രസിച്ചിരിക്കുന്നത് ഫ്യൂഡൽ ഭാഷാകോഡുകളാണ്. ഇവയുടെ കൽപ്പനകൾക്കനുസൃതമായേ വ്യക്തികൾക്ക് പ്രവർത്തിക്കാനും ചിന്തിക്കാനും ആവുള്ളു. സ്വതന്ത്രമായി മനുഷ്യന് ചിന്തിക്കാനും പ്രവർത്തിക്കാനും ആവും എന്നെല്ലാം പറയുന്നതിൽ കാര്യമായ പിഴവുണ്ട്. ഇക്കാര്യത്തെക്കുറിച്ച് പിന്നീട് എഴുതാം.

മാർത്താണ്ഡവർമ്മ കായംകുളവുമായി ഏറ്റ് മുട്ടിയപ്പോൾ, കായംകുളത്തിന് സഹായം നൽകിയവാരായിരുന്നു തെക്കംകൂറിലേയും (ചങ്ങനാശേരി) വടക്കംകൂറിലേയും (കോട്ടയം, ഏറ്റുമാനൂർ) മാഡംബിമാർ. ഇക്കാരണത്താൽ, തിരുവിതാംകൂർ ദളവ ഇവർക്ക് നേരെ തിരിഞ്ഞു.

മാഡംബിമാർ ഭൂപ്രഭുക്കളും, ജന്മിമാരും ആയിരുന്നു. ഇവരുടെ കീഴിൽ ഒച്ചപ്പാടും ബഹളക്കാരുമായ ഒരു സംഘം നായർമാരായി സൈനികരും ഉണ്ടായിരുന്നു. തിരുവിതാംകൂറിന്റെ പക്ഷത്തിൽ ഡി ലിനോയ് എന്ന് പേരുള്ള ഡച്ചുകാരനനായ പട്ടാള മേധാവി അച്ചടക്കമുള്ളതും, ആധുനിക സൈനിക പരേഡ് സമ്പ്രദായങ്ങളുടെ ചെറിയതോതിലുള്ള പരിശീലനം ലഭിച്ച പട്ടാളം ആയിരുന്നു ഉണ്ടായിരുന്നത്. മാത്രവുമല്ല, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുമായുള്ള അടുത്ത ബന്ധം കാരണം, സംവിധാനങ്ങൾ വളരെ കാര്യക്ഷമവുമായിരുന്നു.

തിരുവിതാംകൂറിലെ ചെറിയ കൂട്ടം സൈന്യം തങ്ങളെ ആക്രമിക്കും എന്ന് കണ്ടപ്പോൾ, മാടംബിമാർ വെപ്രാളപ്പെട്ടു. എന്നാൽ ഈ പ്രശ്നത്തെ പ്രാദേശിക സമൂഹത്തിലെ ചില പെരുമാറ്റ കോഡുകൾ ഉപയോഗിച്ചുകൊണ്ട് തുരങ്കം വെക്കാം എന്ന് അവർ മനസ്സിലാക്കി. വിദേശത്ത് നിന്നും ബ്രാഹ്മണരായ യുവാക്കളെ കൊണ്ട് വന്ന്, അവരുടെ നായർ പടയാളികളുടെ മുന്നിൽ, അവർ നിരത്തി.

തിരുവിതാംകൂർ ദളവ, പട്ടാളത്തോട് ഇവർക്ക് നേരെ വെടി ഉയർത്തുവാൻ ആജ്ഞാപിച്ചു.

എന്നാൽ, മുന്നിൽ യാതോര സങ്കോചവും ഇല്ലാതെ നിൽക്കുന്ന ബ്രാഹ്മണരെ കണ്ടപ്പോൾ, തിരുവിതാംകൂർ പട്ടാളം അന്ധാളിച്ചു. ബ്രഹ്മഹത്യ (ബ്രാഹ്മണരെ കൊല്ലുന്നത്) ഹൈന്ദവ ധർമ്മശാസ്ത്രങ്ങൾ പ്രകാരം കഠിനമായ പാപമാണ്. ഇത് ചെയ്തുകൊണ്ട് തിരിച്ച് വീട്ടിൽ പോയാൽ, വീട്ടിലും, സമൂഹത്തിലും തിരിച്ച് കയറാനാകില്ല. തിരുവിതാംകൂർ പട്ടാളം വെടിവെക്കാൻ തയ്യാറായില്ല. അവർ അനങ്ങിയില്ല.

തിരുവിതാംകൂർ ദളവ പ്രശ്നപരിഹാരത്തിന്, സമൂഹിത്തിലെ ഇതേ കോഡുകൾ തിരിച്ച് ഉപയോഗിക്കാൻ തീരുമാനിച്ചു.

കടലോരത്ത് നിന്നും മുക്കുവരെ തിരുവിതാംകൂർ പട്ടാളത്തിന് മന്നിൽ ദളവ നിരത്തി. താഴ്ന്ന ജാതിക്കാരായ മുക്കുവരുടെ അസഭ്യപ്രയോഗവും അട്ടഹാസങ്ങളും, എന്തിന് അവരുടെ സ്പർശനവും ഏൽക്കുക എന്നുള്ളത് ബ്രാഹ്മണ യുവാക്കൾക്ക് നാറുന്ന അഴുക്ക് തൊടുന്നതിന് തുല്ല്യമായ അനുഭവമാണ്. അവർ ജീവനും കൊണ്ട് ഓടി. മരണത്തെ ഭയപ്പെട്ടല്ല. മറിച്ച്, മരണത്തേക്കാൾ ഭയാനകമായ ഒരു അനുഭവത്തെ ഭയപ്പെട്ട്.

ബ്രാഹ്മണ കവചം നഷ്ടപ്പെട്ട മാടംബിമാരുടെ നായർ സൈനികർക്കും പിടിച്ച് നിൽക്കാനായില്ല. കാരണം, അവരുടെ അസഭ്യപ്രയോഗവും തരംതാഴ്ത്തിയുള്ള വാക്ക് പ്രയോഗവും മുക്കുവർക്ക് പ്രശ്നമല്ല. എന്നാൽ മുക്കുവരുടെ അസഭ്യപ്രയോഗം പോയിട്ട്, വെറും നീ, എടാ, എന്താടാ, അവൻ തുടങ്ങിയ പ്രയോഗങ്ങൾ അനുഭവിച്ചാൽ നായന്മാർ നാറിയത് തന്നെ.

ഒരു കൂട്ടം ഐഏഎസ്സുകാരെ കുറെ സാധാരണക്കാരുമായുള്ള കശപിശയിൽ, സാധാരണക്കാരുടെ ഇത്യാദി വാക്കുകൾ കേട്ടാൽ നിന്ന് പൊരുതാൻ തയ്യാറുള്ള ഐഏഎസ്സ്കാർ ഒരു നിശ്ചിത ശതമാനത്തിൽ കൂടുതൽ പേർ ഉണ്ടാവില്ല. കാരണം, കശപിശയിൽ അവരാണ് വാക്ക് കോഡുകളാൽ നാറുക.

മുകളിൽ നിൽകിയ വിധമുള്ള ചരിത്ര സംഭവങ്ങളെ അപഗ്രഥനം ചെയ്യുമ്പോൾ, ഈ പ്രദേശത്തിലെ ഫ്യൂഡൽ ഭാഷാ കോഡുകളെക്കുറിച്ചും, അസഭ്യവാക്ക് പ്രയോഗങ്ങളെക്കുറിച്ചും, വാക്ക് കോഡുകൾക്കും സാമൂഹിക നിലവാരങ്ങളിൽ അന്തർലീനമായിരിക്കുന്ന ദിശാ ഘടകാംശത്തെക്കുറിച്ചും (Vector Component) അറിവില്ലാ എങ്കിൽ, ദുരുദ്ധേശത്തോടുകൂടി

കുരുട്ടു ബുദ്ധി ഉപയോഗിച്ച് എഴുതുന്ന കറെ കഥകളുടെ തരിശായ വിവരണമായി മാറും ചരിത്ര പഠനം. ഇതാണ് ഇന്നത്തെ ഔപചാരിക ലിഖിത ചരിത്രങ്ങളുടെ യഥാർത്ഥ നിലവാരം.

## 83. ഫ്യൂഡൽ ഭാഷകളിലെ മാസ്മരിക സൗന്ദര്യം

ദക്ഷിണേഷ്യൻ ചരിത്രം എഴുതുന്നതിന് മുൻപായുള്ള ഈ അവതരിക ഉപസംഹരിക്കാൻ ഒരുങ്ങുകയാണ്.

ഫ്യൂഡൽ ഭാഷകളെക്കുറിച്ച് അനവധി കാര്യങ്ങൾ പറയാനുണ്ട്. അവ അവസരം ലഭിക്കുകയാണെങ്കിൽ എഴുതാം.

ഇനി പറയാനുള്ളത് ഫ്യൂഡൽ ഭാഷകളുടെ സൗന്ദര്യത്തെക്കുറിച്ചാണ്. ഈ വസ്തുത ഇങ്ഗ്ളിഷുകാർക്കും അവ്യക്തമായി ഒരു സൂചനപോലെ അറിയാം എന്ന് തോന്നുന്നു. കാരണം, ഫ്രഞ്ച് ഭാഷ അതീവ സുന്ദരമാണ് എന്ന് ഇങ്ഗ്ളിഷുകാർക്ക് ഇടയിൽ ഒരു തോന്നൽ ഉണ്ടായിരുന്നു എന്ന് തോന്നുന്നു. തീർച്ചയില്ല.

വാസ്തവമാണ്, ഇങ്ഗ്ളിഷിൽ ഇല്ലാത്ത ഒരു മാസ്മര സൗന്ദര്യം ഫ്യൂഡൽ ഭാഷകൾക്ക് ഉണ്ട്. അത് എന്താണ് എന്ന് വിശദീകരിക്കാൻ ശ്രമിക്കാം. ശ്രമം വിജയിക്കുമോ എന്ന് അറിയില്ല.

ഏതാണ്ട് 1974ന് ചുറ്റുപാടിൽ എറണാകുളത്ത് ഒരു ഉൾപ്രദേശത്ത് പഠിക്കുന്ന കാലം. ക്ളാസിലെ ഒരു വിദ്ധ്യാർത്ഥി പറഞ്ഞ കാര്യം. ശരിയാണോ എന്ന്

അറിയില്ല, എന്നാൽ എട്ടാം തരത്തിൽ പഠിക്കുന്ന ഉൾനാടൻ ആളായത് കൊണ്ട് കഥ കൽപിതമല്ലായെന്നാണ് തോന്നുന്നത്.

അയാളുടെ വീട്ടിനടുത്ത് ഒരു നാടകം നടക്കാൻ പോകുന്നു. നാട്ടിലെ ഒരു സാമാന്യം നല്ല തടിമിടുക്കുള്ള ചെറുപ്പക്കാരൻ പോലീസ് ഇൻസ്പെക്ടറായി അഭിനയിക്കുന്നു. ഇൻസ്പെക്ടറുടെ യൂണിഫോം ഇട്ട്കൊണ്ട് റോഡിലൂടെ നടന്ന് വരുമ്പോൾ ഒരു ലോറി വരുന്നത് കണ്ടു. വെറുതെയൊന്ന് കൈകാട്ടി. ലോറി ഡ്രൈവർ വാഹനം നിർത്തി, കപട ഇൻസ്പെക്ടറുടെ മുന്നിൽ വന്ന് കുനിഞ്ഞുനിന്നു. കപട ഇൻസ്പെക്ടർ അഭിനയം വിട്ടില്ല. യൂണിഫോമിട്ടതിന്റെ സുഖം ഒന്ന് വേറെ തന്നെ. സാധാരണക്കാർക്ക് കിട്ടാത്ത ഒരു ഉന്മാദാവസ്ഥ.

ഇങ്ഗ്ളിഷിൽ ഇല്ലാത്ത പലവിധ മാനസിക ഭാവങ്ങളും ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. ഫ്യൂഡൽ ഭാഷാ കോഡുകൾ നൽകുന്ന ബഹുമാനത്തിന്റെ അലൌകികമായ സുഖം യതോരു രീതിയിലും കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ രചിക്കാനാവില്ല. ചേട്ടാ, മാഷെ, സാറെ, ചേച്ചി തുടങ്ങിയ രീതിയിലുള്ള സംബോധനകൾ ഏറ്റുവാങ്ങുമ്പോൾ ലഭിക്കുന്ന സുഖവും, വാത്സല്യവും എങ്ങിനെയാണ് ഇങ്ഗ്ളിഷിലെ

നിരപ്പുള്ള വാക്ക് കോഡുകളിൽ പകർപ്പെടുക്കാനാവുക?

ആഗതനെ കാണുമ്പോൾ, മറ്റെയാൾ ബഹുമാന സൂചകമായി ഒന്ന് എഴുന്നേറ്റാൽ, ഇത് കാണുന്നമറ്റുള്ളവരിൽ ഉളവാകുന്ന മതിപ്പും, ആഗതന് തന്നെ വ്യക്തമായി അറിവ് ലഭിക്കുന്ന സാമൂഹിക പദവിയും ഇങ്ഗ്ളിഷിൽ പറഞ്ഞ് മനസിലാക്കിക്കുക എളുപ്പമല്ല. അത് പോലെതന്നെ, ഇതേ ആൾ കയറിവരുമ്പോൾ, മറ്റേയാൾ എഴുന്നേൽക്കാതിരുന്നാലുള്ള, മുഖത്തടിച്ചത് മാതിരിയുള്ള അനുഭവവും പറഞ്ഞറിയിക്കാൻ വളരെ പ്രയാസമാണ്.

ഓർക്കേണ്ടത്, ഈ വാക്ക് കോഡുകൾ, ഒരു യന്ത്രചാലക ചക്രം (flywheel) മാതിരിയുള്ള ഒരു കാര്യമാണ്. ഇവ ഓരോന്നും മറ്റ് കുറേ വാക്ക് കോഡുകളോടും കോർത്തിണക്കിയാണ് ഇരിക്കുന്നത്. ഒന്നിച്ചാണ് തിരിയുക. തിരിയുമ്പോൾ, ശക്തമായ മാറ്റങ്ങൾ മനുഷ്യനിലും, സമൂഹത്തിലും വരുത്തിത്തീർക്കും.

ഒരു സാധാരണക്കാരൻ ഒരു ഐപിഎസ് ഓഫിസറുടെ യൂണിഫോമിട്ട് കൊണ്ട് കുറച്ച്

നേരം നാട്ടിൽ ഒന്ന് വിലസിയാൽ അയാൾക്ക് ലഭിക്കുന്ന സുഖം ഒന്ന് ആലോചിച്ചുനോക്കൂ.

യൂണിഫോം അഴിച്ച്, മുണ്ടും ബനിയനും ഇടുമ്പോഴേക്കും മാഞ്ഞു പോകുന്ന അൽപ്പായുസുള്ള മാസ്മരിക സുഖം മാത്രമാണ് ഇത്.

ഇത് പോലെ തന്നെയാണ് ഫ്യൂഡൽ ഭാഷകളിലെ സൗന്ദര്യവും.

Go to Main contents

## 84. വിട്ടുവീഴ്ചയും മഹാമനസ്കതയും, വിവരക്കേടും കഴിവില്ലായ്മയും ആവുന്ന അന്തരീക്ഷം

---

'പുഷ്പ പാദുകം അഴിച്ച് വച്ച് നഗ്ന പാദയായി കയറിവരുന്ന ചക്രവർത്തിനിയും', 'കുസുമതാലവുമായി വരവേൽക്കുന്ന സാലഭംജികകളും', 'മാനത്തെ നവരത്ന വ്യാപാരതെരുവുകളും', 'ഗന്ധർവ്വനഗരങ്ങളും അവ അലങ്കരിക്കാൻ പോകുന്ന ഇന്ദുകലയും', 'പർവ്വനന്ദിനി, പശുക്കളെ മേക്കാനിറങ്ങുന്ന പവിഴപ്പാടങ്ങളും', 'കളഭത്തിൽ മുങ്ങിവരും വൈശാഗരജനിയും', 'മനുഷ്യമോചന രണവീഥിയിൽ നിന്നും ഉയരുന്ന ശബ്ദവും', 'മത്സരകളരിയിൽ ജയിച്ചുവരുന്ന ഭവാനും', 'ദേവകൾ എത്തുമ്പോൾ പുഷ്പവൃഷ്ടിയിൽ കുളിക്കുന്നതും', 'മണ്ണോട് മണ്ണായ മോഹഭംഗങ്ങളും, അവയെ ചെന്ന് തൊഴുന്ന യുഗശ്മശാനങ്ങളും', 'ഒന്നാംകുന്നിൽ തിരിപിടിക്കാൻ വന്ന അടിയാട്ടിയും' മറ്റും മറ്റും, ബ്രഹ്മതാളങ്ങളുടെ അകമ്പടിയോടും, മാസ്മരിക ഈണങ്ങൾക്കൊപ്പവും സാധാരണക്കാരനെ ഒരു പരബ്രഹ്മലോകത്തിലേക്ക് ക്ഷണികനേരത്തേക്ക് മാത്രം വിളിച്ച് കൊണ്ട് പോകാനുള്ള കഴിവ് ഫ്യൂഡൽ ഭാഷകൾക്ക് ഉണ്ട്%.

%(വയലാർ രാമവർമ്മ, ശ്രീകുമാരൻ തമ്പി, പി. ഭാസ്ക്കരൻ എന്നിവരും മറ്റും എഴുതിയ പഴയ മലയാളം സിനിമാഗാനങ്ങളിൽ നിന്നും എടുത്ത വാക്യപ്രയോഗങ്ങളാണ് മുകളിൽ നൽകിയിട്ടുള്ളത്.)

എന്നാൽ ഐപിഎസ് യൂണിഫോം പൊടുന്നനെ അഴിച്ച് വെക്കേണ്ടിവരുന്നത് പോലെ തന്നെ പെട്ടന്ന് തന്നെ തിരിച്ച് സാധാരണക്കാരന്റെ തരംതാണ നിലയിലേക്ക് വീഴേണ്ടിയും വരും, ഈ ദേവലോക സഞ്ചാരിക്ക്.

കാരണം, സാധാരണക്കാരന്റെ നിത്യ ജീവിതം ഈ നിലവാരങ്ങളിൽ ഒന്നും തന്നെയല്ല.

മദ്യലഹരിയിലും മയക്ക് മരുന്നിന്റെ ലഹരിയിലും മനസിനെ മഥിക്കുന്ന പലതും ഉണ്ട്. എന്നാൽ ഈ ഉന്മാദാവസ്ഥയെ കാട്ടി, ഇതാണ് അത്യുഗ്രൻ ജീവിതം എന്ന് പറയുന്നത് പോലെയാണ് ഫ്യൂഡൽ ഭാഷകൾക്കുള്ള സൗന്ദര്യവും.

മയക്ക് മരുന്ന് ഒരുക്കുന്ന ഗന്ധർവ്വലോകത്തിൽ തന്നെ ജീവിക്കാൻ ആകുമെങ്കിൽ പ്രശ്നമില്ല. 'സ്വപ്നഹാരം അണിഞ്ഞെത്തുന്ന മദനചന്ദ്രികയിൽ' അവിടെ മയങ്ങിയും അല്ലാതെയും ജീവിക്കാം. എന്നാൽ അത് സാധ്യമല്ലല്ലോ!

Go to Main contents

(പ്രിക്ക്പോക്കറ്റ് എന്ന സിനിമയിൽ പാപ്പനംകോഡ് ലക്ഷ്മണൻ എഴുതിയ ഗാനത്തിന്റെ ആദ്യവരി).

എന്നാൽ മലയാളികൾക്ക് വയലാറിന്റെ വാക്യപ്രയോഗങ്ങൾ രചിക്കുന്ന സ്വപ്ന ലോകത്തിൽ ജീവിക്കാനാകില്ലതന്നെ. കാരണം, അങ്ങിനെയൊരു ലോകം ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷകളിൽ സാധാരണക്കാരൻ ജീവിക്കുന്നത്, തരംതാഴ്ത്തപ്പെടുന്നതും, തമ്മിൽ തരംതാഴ്ത്തിയും, പാരവച്ചും, പിന്നിൽനിന്ന് കുത്തിയും, തമ്മിൽ ജീവന്മരണ പോരാട്ടം പോലുള്ള മത്സരങ്ങളിൽ പങ്കെടുത്തും ജീവിക്കുന്ന ഒരു അന്തരീക്ഷത്തിലാണ്.

മാത്രവുമല്ല, ചെറുതായൊന്ന് തലകുനിച്ചാൽ തലയിൽ കയറാനായി ഉത്സുക്തരും ആവും ആളുകൾ. വിട്ടുവീഴ്ചയേയും മഹാമനസ്കതയേയും വിവരക്കേടും, കഴിവില്ലായ്മയും ആയി കാണുന്ന സാമൂഹികാന്തരീക്ഷം.

## 85. വാക്കുകളുടെ ബാഹുല്യം

ഫ്യൂഡൽ ഭാഷകളുടെ മേന്മയായി ചൂണ്ടിക്കാണിക്കാൻ ഉപയോഗിക്കുന്ന ഒരു വാദഗദിയാണ്, മാനസിക വികാരങ്ങളെയും, മനുഷ്യഗുണ നിലവാരങ്ങളെയും മറ്റും നിർവ്വചിക്കാൻ ഫ്യൂഡൽ ഭാഷകളിലുള്ള വാക്കുകളുടെ 'ബാഹുല്യം'.

എന്നാൽ യഥാർത്ഥത്തിൽ ഇത് തന്നെയാണ് ഈ ഭാഷകളുടെ പൈശാചികതയും. മനുഷ്യ വ്യക്തിത്വത്തേയും, മാനസിക വികാരങ്ങളേയും സങ്കീർണ്ണമായി കോർത്തിണക്കി, ഞെരിച്ച് പിരിച്ച് വ്യക്തികളെ പല ഞെരുങ്ങിയ മാനസികാവസ്ഥകളിൽ തളച്ചിടാൻ ഈ വാക വാക്കുകൾക്ക് ആവും.

അതോടൊപ്പം തന്നെ കുറച്ച് പേരെ, ഒരു തരം 'കല്ലിൽ കൊത്തിവച്ച കവിതപോലെ'%, ഭൗതിക ദിവ്യത്വത്തിലേക്ക് ഉയർത്തുകയും ചെയ്യും. ഇവരുടെ 'തിരുമെയ് നിറയെ തിരുവാഭരണങ്ങൾ ചാർത്തുന്നതിൽ'%% സായൂജ്യം നേടുന്നതായി, മറ്റുള്ളവരെ ഇതേ വാക്ക് കോഡുകൾ തെറ്റിദ്ധരിപ്പിക്കുകയും ചെയ്യും.

(%'സീതാദേവി സ്വയംവരെ ചെയ്തോരു' എന്ന ഗാനത്തിൽ നിന്നും). (%%'രാജശിൽപി നീയെനിക്കോരു പൂജാവിഗ്രഹം തരുമോ' എന്ന ഗാനത്തിൽനിന്നും).

പൊതുവായിപ്പറഞ്ഞാൽ, ഫ്യൂഡൽ ഭാഷാ പദപ്രയോഗങ്ങളിലെ സൗന്ദര്യം ആസ്വദിക്കാൻ ഇങ്ഗ്ളിഷ് പോലുള്ള പരന്ന ഭാഷകളിൽ വളർന്നവർക്ക് ചെറുതായൊന്ന് പരിശ്രമിക്കേണ്ടിവരും.

ചെന്നായിക്കളുടെ ഓലിയിടൽ കുറച്ച് നേരം ശ്രദ്ധിച്ച് കേട്ടിരുന്നാൽ, അവയിൽ എന്തോ മാസ്മരിക സൗന്ദര്യം ഉണ്ട് എന്ന് മനസ്സിലാക്കാനായേക്കാം. എന്നാൽ, ഇതിലുള്ള പൂർണ്ണമായ സൗന്ദര്യം ആസ്വദിക്കണമെങ്കിൽ, ആ വ്യക്തി ചെറുതായെങ്കിലും ചെന്നായ്ക്കളുടെ മാനസികാവസ്ഥയിലേക്ക് നീങ്ങേണ്ടിവന്നേക്കാം.

## 86. ഭാഷയും മുഖഭാവവും

ഇതേ പോലെ തന്നെയാണ് ഫ്യൂഡൽ ഭാഷയിലെ ഗാനാലാപനങ്ങളുടേയും സ്ഥിതി എന്നൊരു തോന്നൽ. വ്യക്തികളുടെ ശരീര ഭാഷ തികച്ചും വ്യത്യസ്തമായേക്കാം. ഉദാഹരണത്തിന്, 'കാട്' എന്ന സിനിമയിൽ വിജയശ്രീ അഭിനയിക്കുന്ന ഗാനം: 'എൻ ചുണ്ടിൽ രാഗമന്ദാരം....'

അതി മനോഹരമായ ഒരു ഗാനവും ചിത്രീകരണവും ആണ് ഇത്. എന്നാൽ, ഇങ്ഗ്ലിഷിൽ നിന്നും നോക്കിയാൽ, വ്യക്തിയുടെ ശരീരഭാഷ ഒരു സ്ത്രീയെന്ന നിലയിൽ ഇങ്ഗ്ലിഷിൽ ചിന്തക്കുന്ന ഒരു സ്ത്രീയുടേതിൽനിന്നും തികച്ചും വ്യത്യസ്തമായിരിക്കും.

'ആ മാറിൽ വീഴും ഞാൻ, പൂങ്കുലപോലെ, പൂങ്കുലപോലെ' എന്ന വരികളിൽ വിജയശ്രീ അഭിനയിക്കുന്ന ശാരീരിക വർണ്ണന, ഇങ്ഗ്ലിഷ് വ്യക്തി ബന്ധങ്ങളിൽ ഉണ്ടോ എന്ന് അറിയില്ല. അതേ സമയം, മലയാള വ്യക്തി ബന്ധങ്ങളിലും യഥാർത്ഥത്തിൽ ഇങ്ങിനെയൊരു വ്യക്തി ബന്ധ മാനസികാവസ്ഥ ഉണ്ട് എന്നും തോന്നുന്നില്ല. എന്നാൽ, മലയാളത്തിൽ, വാക്കുകൾക്ക് ചിറക് വിരിക്കാനുള്ള സ്ഥലവ്യാപ്തി അങ്ങ്

ഗന്ധർവ്വലോകം വരെ ഉണ്ട് എന്നുള്ളത് കൊണ്ട്, എന്ത് എഴുതിയാലും, ആസ്വാദ്യക്കുറവുള്ളതായും അസ്വാഭാവികമായും തോന്നില്ല.

ഇതേ കഴിവ് ഇങ്ഗ്ളിഷിനും ഉണ്ട് എന്ന് അരെങ്കിലും പറഞ്ഞാൽ, ഇതിനുള്ള ഉത്തരം, ഫ്യൂഡൽ ഭാഷകളിൽ മനുഷ്യവ്യക്തിത്വവും, സംവിധാനങ്ങളുടെ വ്യക്തിത്വവും നിസ്സാരവാക്ക് കോഡുകളിലൂടെ അമാനുഷികവും, അതുമല്ലെങ്കിൽ അതി നിസ്സാരവും ആക്കാനാകും എന്നുള്ള കഴിവ് ഇങ്ഗ്ളിഷിൽ ഇല്ലേയില്ല എന്നുള്ളതാണ്.

ഭാഷ കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യുമ്പോൾ, വ്യക്തിയുടെ മാനസികാവസ്ഥ ആ ഭാഷക്കാരുടേതിലേക്ക് നീങ്ങും എന്നു പറയുന്നത് ഇങ്ഗ്ളിഷിനും ബാധകമാണ്. ഇങ്ഗ്ളിഷ് ഭാഷ കേൾക്കുകയും മനസിലാക്കുകയും ചെയ്യുമ്പോൾ, വ്യക്തിയിൽ മാനസികമായ മാറ്റങ്ങൾവരും എന്നുള്ളത് വാസ്തവമാണ്. എന്നാൽ ഇത് എങ്ങിനെയായിരിക്കും എന്നും ഇതിന്റെ ദിശ എങ്ങോട്ടായിരിക്കും എന്നും ഉള്ളത്, ആ വ്യക്തിയിൽ ഉള്ള ഫ്യൂഡൽ ഭാഷയുടേയും കേൾക്കുന്ന ഇങ്ഗ്ളിഷിന്റെയും ശക്തിയേയും ദിശാ ഘടകാംശത്തേയും ആശ്രയിച്ചിരിക്കും. ഫലമായി വരുന്നത് ഇവ രണ്ടിന്റേയും

ത്രിമാനഗണിത ഘടകാംശം (Trigonometric component) ആയിരിക്കും.

തമിഴ് നന്നായി സംസാരിച്ചു ജനിച്ച് വളരുന്ന ആൾക്ക് തമിഴന്റെ മുഖഭാവവും, ഹിന്ദി സംസാരിച്ച് വളരുന്ന ആൾക്ക് ഹിന്ദിക്കാരന്റെ മുഖഭാവവും മറ്റും ഉണ്ടാവും എന്ന് പൊതുവായി പറയാമെങ്കിലും, ഫ്യൂഡൽ ഭാഷകളിൽ യഥാർത്ഥത്തിൽ ഇങ്ങിനെമാത്രമല്ല മുഖഭാവത്തേയും ശരീരപ്രകൃതിയേയും ഭാഷാകോഡുകൾ രൂപകൽപ്പനചെയ്യുന്നത്.

ഫ്യൂഡൽ ഭാഷകളിൽ, ആ വ്യക്തി ഭാഷാ കോഡുകളിൽ ഏത് നിലവാരത്തിൽ ജനിച്ച് വളർന്നതാണ് എന്നതും, ഏത് തരക്കാരുടെ വാക്ക്-കോഡുകളുടെ ചുറ്റിക പ്രഹരവും ഉളിപ്രയോഗവും അതുമല്ലെങ്കിൽ താലോലവും മറ്റും അനുഭവിച്ചിട്ടുണ്ട് എന്നും, ഏതെല്ലാം രീതിയിലുള്ള ചുരുട്ടലുകളും, വലിവുകളും ഉന്തലുകളും അനുഭവച്ചിട്ടുണ്ട് എന്നും ശാരീരിക ആകൃതിയേയും മുഖഭാവത്തേയും സ്വാധീനിക്കും. ഇതുമായി ബന്ധപ്പെട്ട് ചില കാര്യങ്ങൾ പിന്നീട് പറയാം.

Edgar Thurston എഴുതിയ Castes & Tribes of Southern India (Vol 1) എന്ന ഗ്രന്ഥത്തിനോട് അനുബന്ധിച്ച്

ഈ എഴുത്തുകാരൻ ഒരു കമൻ്ററി എഴുതിയിട്ടുള്ളതിൽ ഈ പ്രശ്നവുമായി ബന്ധപ്പെട്ട് ചിലകാര്യങ്ങൾ സൂചിപ്പിച്ചിട്ടുണ്ട്. തൽപ്പര്യമുള്ളവർക്ക് വായിക്കാം.

## 87. ഇങ്ഗ്ളണ്ടിലേക്ക് ഇരച്ചുകയറുന്ന പൈശാചികത

ഇനി പറയാനുള്ളത്, പാരമ്പര്യമായോ, അതുമല്ലെങ്കിൽ കുടുംബപരമായോ ഇങ്ഗ്ളിഷ് ഭാഷയുമായി ചിരകാല ബന്ധമുള്ള ഈ ഉപദ്വീപിലെ ജനങ്ങളും, പുതുതായി കൗമാരത്തിലോ, അതിന് ശേഷമോ ഇങ്ഗ്ളിഷ് ഭാഷയുമായി ബന്ധം സ്ഥാപിക്കുന്നവരും തമ്മിലുള്ള ഒരു സ്ഥായിയായുള്ള വ്യത്യാസത്തെക്കുറിച്ചാണ്.

ഫ്യൂഡൽ ഭാഷകളിൽ ജനിച്ച് വളർന്ന് വരുന്നവർ പൊടുന്നനെ ഇങ്ഗ്ളിഷ് പഠിച്ചാൽ, അവരിൽ അതിരുകടന്ന സ്വാതന്ത്ര്യബോധം വന്നുകാണപ്പെടുന്നതായി കാണപ്പെടാം. ചെറിയ സ്വാതന്ത്ര്യങ്ങൾ അമിത സ്വാതന്ത്ര്യമായി ഉപയോഗിക്കാനുള്ള ഒരു ആത്മധൈര്യം വന്നപോലെ തോന്നും. പ്രാദേശിക ഭാഷയിൽ ലാഘവ ഭാവത്തിൽ പരാമർശിക്കാനും, പോയി സംസാരിക്കാനും, ചോദിക്കാനും, ഇടപഴകാനും ധൈര്യപ്പെടാത്ത ഇടത്ത് കറിയ ഇടപെടാനും, ഇത്യാദി കാര്യങ്ങൾ ചെയ്യാനും വലിയ പ്രയാസം ഇല്ലാ എന്നുള്ള ഒരു തോന്നൽ വരും.

എന്നാൽ വാസ്തവം നേരെ മറിച്ചാണ്. കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ (pristine-English) പലതരം കീഴ്വഴക്കങ്ങളും, വാക്ക്-കോഡുകളും അന്യരുടെ അനാവശ്യ ഇടപെടലിനെ നിയന്ത്രിക്കുന്നുണ്ട്. എന്നാൽ പുതുതായി ഇങ്ഗ്ളിഷിലേക്ക് കയറിവരുന്നവരിൽ ചിലർക്കെങ്കിലും ഇക്കാര്യത്തെക്കുറിച്ച് കാര്യമായ വിവരം ഇല്ല എന്നാണ് തോന്നുന്നത്.

ഇതിന് ഏറ്റവും ചെറിയ ഉദാഹരണം അന്യരുടെ പേര് ചോദിക്കുന്നതുമായി ബന്ധപ്പെട്ട കാര്യമാണ്. What is your name? എന്നല്ലാ, അനുവദനീയമായ കീഴ്വഴക്കം. മറിച്ച്, May I know your name, please? എന്നതാണ് ഉത്തമം. ഇതേ രീതിയിൽ പല കാര്യങ്ങൾക്കും ഒരു മിതത്വം കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ (pristine-English) ഉണ്ട്. ഇത് പ്രത്യേകിച്ചം സ്ത്രീകളെക്കുറിച്ചുള്ള സംഭാഷണവും പരാമർശവും ആവുമ്പോൾ കാര്യമായി ഉള്ളകാര്യമാണ്.

എന്നാൽ, ഇന്ന് പല ദേശങ്ങളിലും, ഇങ്ഗ്ളണ്ടിലടക്കം, ഇങ്ഗ്ളിഷുമായി പാരമ്പര്യമായി പുലബന്ധമില്ലാത്തവർ ഇങ്ഗ്ളിഷിനെ കൈയടക്കിവച്ച്, ആ ഭാഷയെ വികൃതമാക്കിക്കൊണ്ടിരിക്കുന്നു. ഇത് ഇങ്ഗ്ളിഷ്

ഭാഷാ പ്രചരണത്തിൽ ഉള്ള ഒരു നിഷേധാത്മകതയായി പലരും കാണുന്നുണ്ട്.

ഔപചാരികമായി മാത്രം ബന്ധമുള്ളവരെ Mr., Mrs. അല്ലെങ്കിൽ Miss. തുടങ്ങിയ വാക്കുകൾ പേരിന് മുന്നിലായി വച്ചാണ് കലർപ്പില്ലാത്ത ഇങ്ഗ്ലിഷിൽ സംബോധന ചെയ്യേണ്ടത്. അത് പോലെ തന്നെ, മറ്റൊരാളുടെ ഭാര്യയെ, വ്യക്തിപരമായി സൗഹൃദമില്ലെങ്കിൽ Mrs. പേരിന് മുന്നിൽ വച്ചാണ് സംബോധന ചെയ്യേണ്ടത്. വ്യക്തിപരമായി നേരിട്ട് സൗഹൃദമില്ലാത്ത ചെറുപ്രായക്കാരായ പെൺകുട്ടികളെ സംബോധന ചെയ്യുമ്പോൾ Miss. എന്ന പദം പേരിന് മുന്നിൽ വെക്കേണ്ടതാണ്.

സമൂഹത്തിൽ പല ഔപചാരിക പദവികൾ അലങ്കരിക്കുന്നവരുണ്ട്. ഉദാഹരണത്തിന് രാജാവ്, റാണി, പ്രഭുക്കൾ, തൊഴിൽ ഉടമകൾ തുടങ്ങിയവർ. ഇവരെ പരാമർശിക്കുമ്പോഴും, ഇവരെ സംബോധന ചെയ്യുമ്പോഴും, ഇവർ തിരിച്ച് ഇതെല്ലാം ചെയ്യുമ്പോഴും, പൊതുവായുള്ള You, He, She തുടങ്ങിയ പദങ്ങൾ തന്നെയാണ് അങ്ങോട്ടും ഇങ്ങോട്ടും ഉപയോഗിക്കുന്നത്.

ഇങ്ഗ്ളണ്ടിലേക്ക് പുറത്ത് നിന്നും വരുന്നവർക്ക്, ഈ സൗകര്യം കാണുമ്പോൾ, പലപ്പോഴും, ഇങ്ങിനെ ഔപചാരിക

പദവിയിലുള്ളവരെക്കുറിച്ച് മതിപ്പില്ലാത്ത ഭാവമാണ് മനസ്സിൽ ഉദിക്കുക. പലപ്പോഴും, ഇവർ He, She തുടങ്ങിയ വാക്കുകൾ, അവരുടെ സ്വന്തം പ്രാദേശിക ഭാഷകളിലെ തരംതാഴ്ന്ന വാക്ക്-കോഡിനോടാണ് ബന്ധപ്പെടുത്തുക.

ഉദാഹരണത്തിന് ഇങ്ഗ്ളണ്ടിലെ രാജകുമാരിയെപ്പറ്റി She is coming here tomorrow എന്ന വാക്യം അവരുടെ മനസ്സിൽ 'അവൾ ഇവിടെ നാളെ വരുന്നുണ്ട്' എന്ന രീതിയിലാണ് മനസ്സിൽ പതിക്കുക. ഇതുമായി ബന്ധപ്പെട്ട ഒരു സംഭവവികാസം അടുത്ത എഴുത്തിൽ നൽകാം.

രാജകുമാരിയെത്തന്നെ ഇങ്ങിനെ തരംതാഴ്ത്താൻ ആകുമ്പോൾ, മറ്റ് സ്ത്രീകളുടെ കാര്യം പറയാനില്ലതന്നെ.

ഇങ്ങിനെയുള്ള വാക്ക്-കോഡിലൂടെയുള്ള തരംതാഴ്ത്തലിലെ ഭയാനകമായ സാമൂഹിക ഇടിച്ചിലിനെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് കാര്യമായ വിവരമില്ലെങ്കിലും, പൊതുവായിപ്പറഞ്ഞാൽ, സമൂഹത്തിൽ കാര്യമായ പൈശാചികത പടരുന്നുണ്ട് എന്ന് അവരിൽ പലർക്കും അനുഭവപ്പെടുന്നുണ്ട്. എന്നാൽ ഇതിന്റെ കാരണത്തെക്കുറിച്ച് അവർക്ക്

യാതോരു എത്തും പിടിയും ഇല്ലാ എന്നുള്ളതാണ് വാസ്തവം.

## 88. പേനത്തുമ്പിലൂടെ മറ്റുള്ളവരെ തരംതാഴ്ത്തുന്ന കഴിവ്

---

കഴിഞ്ഞ കുറിപ്പിൽ സൂചിപ്പിച്ച സംഭവവികാസം ഇവിടെ കുറിച്ചിടുകയാണ്. ബ്യൂട്ടിഷ് കീരീടാവകാശിയായ പ്രിൻസ് ചാൾസിന്റെ മുൻ പത്നിയായിരുന്ന ഡയന രാജകുമാരി (Princess Diana) ഒരു അപകടത്തിൽ പെട്ട് അന്തരിക്കുന്നു.



Princess Diana

Photo owner: Auguel



വ്യക്തിപരമായി പറയുകയാണെങ്കിൽ, ഈ സംഭവം ഒരു വൻ തലവേദനതന്നെ ഒഴിവായ പ്രതീതിയായിരുന്നു. കാരണം, ഇംഗ്ളിഷ് സംസ്ക്കാരത്തിലേക്ക് ഇരച്ച്

കയറിവന്നുകൊണ്ടിരിക്കുന്ന പലതരം നിഷേധകരമായ കാര്യങ്ങളും ശരിക്കും തന്നെ ഈ വ്യക്തിയെ ഗ്രസിച്ചിരുന്നു. എന്നിരുന്നാലും, ഇങ്ഗ്ളിഷ് പാരമ്പര്യത്തിൽ ജനിച്ച് വളർന്നതിന്റെ ശാരീരികവും മാനസികവും ആയ വ്യക്തിത്വം ഇവരിൽ നിഴലിച്ചിരുന്നു.

പുറം ഭാഷക്കാരോട് അടുത്തിടപഴകുമ്പോൾ, സംഭവിക്കുന്ന വ്യക്തിത്വധ്വംസനത്തെക്കുറിച്ച് യാതോരു അറിവും ഇവർക്കില്ലായിരുന്നു എന്ന് പെരുമാറ്റത്തിലും, മറ്റും വ്യക്തമായിരുന്നു.

പുറം ഭാഷക്കാരുടെ നിഷേധാത്മകമായ കഴിവ് ഭാഷാകോഡുകളിൽ പലപ്പോഴും കാണാവുന്നതാണ്.

ഇവരുടെ മരണം ഒരു വൻ വാർത്താ സംഭവമായിരുന്നു. എല്ലാ പത്രക്കാരും അവർക്ക് ആവുന്ന വിവരവും വിവരക്കേടും വച്ച് വൻ ലേഖനങ്ങളും ഉപദേശങ്ങളും നൽകിക്കൊണ്ടിരുന്നു. മലയാളത്തിലും ഇത് സംഭവിച്ചിരുന്നു.

മലയാളത്തിൽ ചില ലേഖനങ്ങൾ വായിച്ചപ്പോൾ, ഇവരെ പരാമർശിക്കുന്നത് 'അവൾ' എന്നും, ഇവർക്ക് വ്യക്തിപരമായി പല ഉപദേശങ്ങളും

നൽകുന്ന വാക്കുകളിൽ 'നീ' എന്ന് സംബോധന ചെയ്യും കണ്ടിരുന്നു, അന്ന്.

എന്നാൽ ഇങ്ങിനെയുള്ള തരംതാഴ്ത്തുന്ന എഴുത്തുകൾ വായിച്ചാൽ പലപ്പോഴും ഈ എഴുത്തുകാരുടെ നിലവരക്കുറവാണ് പ്രതിഫലിച്ച് കാണുക.

ഈ വിഷയം ഈ എഴുത്തുകാരൻ, March of the Evil Empires: English versus the feudal languages എന്ന പുസ്തകത്തിൽ ഒരു ഇടത്ത് പ്രതിപാദിച്ചിരുന്നു. പ്രതിപാദ്യത്തിൽ ഇങ്ങിനെ എന്തോ സൂചിപ്പിച്ചാതായി ഓർമ്മവരുന്നു:

QUOTE: "പത്രമാപീസുകളിൽ, അവരുടെ പത്രമുടമകളുടേയും, മേലുദ്ദ്യോഗസ്ഥരുടേയും കീഴിൽ പലതരം വാക്ക് കോഡുകളിലൂടെയുള്ള തരംതാഴ്ത്തലുകളിലും പെട്ട് ഉഴലുന്നവരാണ് ഇവർ. മാത്രമുമല്ല കേരളത്തിലെ ഏതെങ്കിലും ചെറുകിടെ സർക്കാർ ഓഫിസിൽ പോയി ഒരു എളിയ ഉദ്ദ്യോഗസ്ഥനെപ്പോലും 'നിങ്ങൾ' എന്ന് പോലും സംബോധന ചെയ്യാനുള്ള മാനസിക കെൽപ്പുള്ളവരും അല്ല ഇവർ. ഇങ്ങിനെയുള്ള ആളാണ് ബ്യട്ടിഷ് രാജകുമാരിയെ 'നീ' എന്ന് സംബോധന ചെയ്യുന്നത്". END OF QUOTE

ഈ ഗ്രന്ഥത്തിൻ്റെ കരട് രൂപം മലയാളത്തിലെ ഒരു പ്രമുഖ പത്രത്തിലെ ആദരേണ്യസ്ഥാനം വഹിക്കുന്ന ഒരു വ്യക്തി വായിച്ചതിന് ശേഷം, പത്രക്കാരെക്കുറിച്ച് മുകളിൽ സൂചിപ്പിച്ച കാര്യം 100 ശതമാനവും ശരിയാണ് എന്ന് പറയുകയുണ്ടായി.

പോരാത്തതിന് മറ്റൊരു പത്രപ്രവർത്തകൻ ഇത് സ്ഥിരീകരിക്കുകയും ചെയ്തു.

ആ ആൾ പറഞ്ഞത് ഇപ്രകാരമാണ്:

QUOTE: സ്ഥാപനത്തിനുള്ളിൽ പത്രമുടമകൾ ഞങ്ങളെ ഒരു തരം 'വാടാ, പോടാ' എന്ന രീതിയിലാണ് കാണുന്നത്. എന്നാൽ, ഈ പത്രത്തിലെ പത്രപ്രവർത്തകരാണ് എന്ന് പറഞ്ഞാൽ, പുറലോകത്ത് ഞങ്ങൾക്ക് വൻ ബഹുമാനമാണ് ലഭിക്കുന്നത്. അതിനാൽ തന്നെ, ഈ തൊഴിൽ വിട്ട് പോകാനും ആകില്ല. END OF QUOTE

മുകളിൽ പറഞ്ഞ സംഭാഷണങ്ങൾ ഏതാണ്ട് 15 വർഷത്തിന് മുൻപ് സംഭവിച്ച കാര്യങ്ങളാണ്. ഇപ്പോഴത്തെ കാര്യം എങ്ങിനെയാണ് എന്ന് അറിയില്ല.

## 89. ചെറിയൊരു സ്വാതന്ത്ര്യം അമിത സ്വാതന്ത്ര്യമാകുന്നതെങ്ങിനെ

മുകളിൽ നൽകിയ സംഭവ വിവരണംവിട്ട്, തിരിച്ച് പോകാം. പ്രശ്നം മനുഷ്യർ തമ്മിലുള്ള സമത്വം എന്നത് ആണ്. ഇതിന്റെ ഉള്ളറകൾ ഇങ്ഗ്ലിഷുകാർക്ക് ഒട്ടും തന്നെ അറിവില്ലതന്നെ.

ഒരു ഇങ്ഗ്ലിഷ് പരിശീലകൻ എന്ന അനുഭവത്തിന്റെ വെളിച്ചത്തിൽ ഈ കാര്യം കുറച്ച് കൂടി വ്യക്തമായി പറയാവുന്നതാണ്. പേരിന് മുന്നിൽ ഒരു Mr. ചേർത്തുകൊണ്ടാണ്, ഇങ്ഗ്ലിഷ് പരിശീലിക്കാനായി വരുന്നവർ ഈ എഴുത്തുകാരനെ സംബോധന ചെയ്യാറ്. 'Sir', 'സാർ തുടങ്ങിയ വാക്കുകൾ നിഷിധമാണ്. മാത്രവുമല്ല, (പരീശിലനത്തിന് വരുന്നവർ മലയാളം സംഭാഷണം നടത്തുന്നത് പ്രോത്സാഹിക്കുന്നില്ലെങ്കിലും) മലയാളത്തിൽ സംബോധന ചെയ്യുമ്പോൾ, 'നിങ്ങൾ' എന്ന പദമാണ് ഉപയോഗിക്കാൻ താൽപ്പര്യപ്പെടുക. ഭാഷാകോഡുകൾ പ്രകാരം പലതരം പ്രശ്നങ്ങൾ ഉള്ള ഒരു സംഗതിയാണ് ഇത്. എന്നാൽ പരിശീലനത്തിന് ഇങ്ഗ്ലിഷ് ഭാഷാ കോഡുകളോട് താദാത്മ്യം വരുത്താൻ മറ്റ് മാർഗ്ഗമില്ലതന്നെ.

സാമൂഹികമായി ഉയർന്ന വേദികളിൽ നിന്നും വരുന്നവരാണെങ്കിൽ, പലപ്പോഴും ഇത് അവരിൽ ഗൗരവമേറിയ മാനസിക വ്യതിചലനം വരുത്താറില്ല. എന്നാൽ, സാമൂഹികമായോ വ്യക്തിപരമായോ പലവിധ ഞെരുക്കങ്ങളിൽ നിന്നും വരുന്നവർക്ക് ഇത് അതി ഗംഭീരമായ മാനസിക സ്വാതന്ത്ര്യമാണ് നൽകുക. ഇത് അവരിൽ മാനസികമായി ഒരു കെട്ടുകൾ അഴിച്ചിട്ട അനുഭൂതി സൃഷ്ടിക്കും.

ഇങ്ങിനെയുള്ളവരിൽ ചിലരിൽ കണ്ടുവരാറുള്ള ഒരു പ്രതിഭാസം, പൊടുന്നനെയുള്ള ഒരു സമത്വ ചിന്താഗതിയാണ്. അവരോട് ഒരു പരിശീലകൻ എന്ന നിലയിൽ വ്യക്തിപരമായ കാര്യങ്ങൾ എന്തെല്ലാം ചോദിച്ചിട്ടുണ്ടോ, ആ രീതിയിലുള്ള പലതും തിരിച്ച് ചോദിക്കാനും, പരിധിക്കപ്പുറത്ത് മനസ്സ് കടത്താനും ഒരു സ്വാതന്ത്ര്യം അവർ കാണിക്കും. ഇതിൽ കാര്യമായ ഒരു അബദ്ധമുണ്ട്.

ഈ ചിത്രീകരണം നോക്കുക:

സാമൂഹികമായി വളരെ പിന്നിൽ നിൽക്കുന്ന ഒരാൾ അയാളുടെ വീട്ടിലെ ഒരു മുഖ്യമായ ചടങ്ങിലേക്ക് ആ നാട്ടിൽ സാമൂഹികമായി ഉയർന്ന ഒരു വ്യക്തിയെ പോയി ക്ഷണിക്കുന്നു. സമയക്കുറവ് പറഞ്ഞ് ഒഴിവാകാൻ സാമൂഹിക

മഹിമയുള്ള ആൾ ശ്രമിക്കുന്നു. എന്നാൽ, "അങ്ങ് വരികയാണെങ്കിൽ എനിക്ക് സാമൂഹികമായി ആദരവ് ഏറുന്ന കാര്യമാണ്", എന്ന ആഗതന്റെ കഠിനമായ യാചനാപരമായ അഭ്യർത്ഥനമാനിച്ചും, നിബർന്ധത്തിന് വഴങ്ങിയും, ഈ വ്യക്തി ആഗതന്റെ വീട്ടിലെ ചടങ്ങിൽ പങ്കെടുക്കുന്നു.

എന്നാൽ സാമൂഹിക മഹിമയുള്ള ഈ വ്യക്തി അയാളുടെ വീട്ടിൽ ഒരു മുഖ്യമായ ചടങ്ങ് വന്നപ്പോൾ, മറ്റേ ആളെ ക്ഷണിക്കുന്നില്ല. ഇതിൽ ആദ്യത്തെ ആൾക്ക് കഠിനമായ വിരോധവും നീരസവും. 'എന്റെ വീട്ടിലെ ചടങ്ങിൽ പങ്കെടുത്തില്ലെ? പിന്നെന്ത് കൊണ്ട് അദ്ദേഹത്തിന്റെ വിട്ടിലെ ചടങ്ങിൽ എന്നെ ക്ഷണിച്ചില്ല?'

തന്റെ ക്ഷണം സ്വീകരിച്ച സ്ഥിതിക്ക്, ഈ കാര്യത്തിൽ തങ്ങൾ രണ്ടുപേരും ഒരു സമത്വത്തിൽ എത്തിയിട്ടുണ്ട് എന്ന വാദഗതി അയാളിൽനിന്നും വരും. എന്നാൽ കാര്യങ്ങൾക്ക് കൂടുതലായുള്ള വിശദീകരണം ഉണ്ട്. ഈ ഒരു കാര്യംകൊണ്ട് മാത്രം രണ്ട് പേരും തുല്യരാകുന്നില്ല. ആദ്യത്തെ സംഗതിയിൽ, ഈ ആൾക്ക് മറ്റേ ആളുടെ വരവിൽ സാമൂഹിക മഹിമ ലഭിക്കുന്നു. രണ്ടാമത്തെ സംഭവത്തിലും, ഈ ആളെ ക്ഷണിച്ചിരുന്നെങ്കിൽ, ഈ ആൾക്ക്

സാമൂഹിക മഹിമ വീണ്ടും ലഭിക്കും. എന്നാൽ, ആദ്യത്തേതിലും, രണ്ടാമത്തേതിലും, സാമൂഹിക ഉന്നതിയിലുള്ള ആൾക്ക് യാതോരുവിധ തത്തുല്ല്യമായ അനുഭവവും ലഭിക്കില്ല.

## 90. അടിമത്തത്തിലൂടെ മാനസിക ഔന്നിത്യത്തിൽ എത്തിയവർ

താഴയുള്ള ചിത്രം: യൂഎസ്ഏയിലെ കാപ്പിരി



യൂ.എസ്. ഏയിലെ കാപ്പിരി അടിമ കുടുംബം.

അടിമ കുടുംബം.-

ഈ ഒരു പ്രശ്നം യൂഎസ്ഏയിലെ പല ജനവിഭാഗങ്ങളെക്കുറിച്ചും പറയാനാവുന്നതാണ്.

ആദ്യം അവിടെയുള്ള കാപ്പിരിവർഗ്ഗക്കാരെക്കുറിച്ച് പറയാം. അടിമകളായി കൊണ്ട് വന്ന ഇവർക്ക് ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്നവരിൽ നിന്നും ലഭിച്ചത് ലോകത്തിൽ (തിരുവിതാംകൂറിലേയും, മലബാറിലേയും അടിമകൾ അടക്കം) യാതോരു അടിമകൾക്കോ കൂലിക്കാർക്കോ ലഭിച്ചിട്ടുള്ള അനുഭവമല്ല. യജമാനന്മരെ പേരിന് മുന്നിൽ Mr., Mrs. Miss. &c. ചേർത്ത് വിളിക്കാം. യജമാനന്മാരുടെ അതേ പോലുള്ള വസ്ത്രങ്ങൾ ധരിക്കാം. കസേരയിൽ ഇരിക്കാം. യജമാനനോ, അയാളുടെ നിലയിലുള്ള മറ്റാരെങ്കിലുമോ വന്നാൽ എഴുന്നേറ്റ്, തലകുനിച്ച് ബഹുമാനിക്കേണ്ട ആവശ്യമില്ല. കുടുംബപരമായി ജീവിക്കാം.

അയാൾക്കും ഭാര്യയ്ക്കും മക്കൾക്കും 'നീ' എന്ന സംബോധനാ വാക്കും, 'അവൾ', 'അവൻ' എന്ന രീതിയിലുള്ള പരാമർശങ്ങളും ലഭിക്കില്ല. അവരോട് പറയുന്ന അതെ, You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയവാക്കുകൾ അവരുടെ യജമാനനെക്കുറിച്ചും, അയാളുടെ കുടുംബക്കാരെക്കുറിച്ചും പറയാം.



തിരുവിതാംകൂറിലെ ചൊവ്വൻകുടുംബം.
ഇവരെക്കാളൊക്കെ വളരെ താഴെയായിരുന്ന ഹീന ജാതിക്കാരെ തികച്ചും മൃഗതുല്യരായാണ് സാമൂഹികമായി പരിഗണിച്ചിരുന്നത്.

**Picture source:**
Native life in Travancore by REV. Samuel Mateer

-തിരുവിതാംകൂറിലുണ്ടായിരുന്ന അടിമത്ത സമ്പ്രദായത്തെക്കുറിച്ച്. അറിയാനായി Native Life in Travancoreലെ Slavery എന്ന അദ്ധ്യായം വായിക്കുക. ഇതിൽ കാണുന്ന വിവരങ്ങൾ, കള്ള വിവരങ്ങൾ നൽകുന്ന പാഠപുസ്തകങ്ങളിലും, മാധ്യമങ്ങളിലും കണ്ടേക്കില്ല.

-കഴിഞ്ഞ പേജിലെ ചിത്രം: തിരുവിതാംകൂറിലെ ചൊവ്വൻ കുടുംബം circa 1890.-

ഈ വിധമുള്ള സ്വാതന്ത്ര്യം ഇന്ത്യയിലേയോ പാക്കിസ്ഥാനിലേയോ (sepoy) പട്ടാളക്കാർ അവരുടെ ഓഫിസർമാരോടോ, അവരുടെ കുടുംബക്കാരോടോ പ്രകടിപ്പിച്ചാൽ, അവരെ മർദ്ദിച്ച് മരണത്തിന് തൊട്ടടുത്തുവരെ എത്തിക്കും, ഓഫിസർമാർ, എന്ന് മനസ്സിലാക്കിയാൽ, ഈ കാപ്പിരികൾക്ക് ലഭിച്ച മാനസിക ഉന്നമന പരിശീലനത്തിന്റെ ശക്തിമനസ്സിലാക്കാനാകും.

അതേ സമയം, ഇങ്ഗ്ളിഷ് പക്ഷത്തിൽ നിന്നും ലോകത്തിൽ എവിടെയും ലഭിച്ചത് പെട്ടന്ന് നിർവ്വചിക്കാനാവാത്ത പലതരം അതിഗംഭീര ഗുണമേന്മയുള്ള കാര്യങ്ങളാണ്. ഏറ്റവും ചെറുതായി കാണാവുന്നതായ English nursery rhymes, English fairytales, English classical writings തുടങ്ങിവയും,

ഇങ്ഗ്ളിഷിലെ Thank you, May I, Sorry, I apologise, Good morning തുടങ്ങിയ വാക്കുകളും. ഇവയ്ക്ക് ദിശാ ഘടകാംശം ഇല്ലാ എന്നുള്ളതാണ് ഇവയുടെ മഹിമ.

മാത്രവുമല്ല, സ്വന്തം അധമത്വം വിളിച്ചറിയിക്കുന്ന വസ്ത്രങ്ങളോ, ബഹുമാനിക്കേണ്ടവർവരുമ്പോൾ (സ്ത്രീകൾ) മാറിടം തുറന്ന് കാണിക്കേണ്ടതോ, (പുരുഷന്മാർ) മുണ്ടിന്റെ മടികുത്ത് അഴിച്ച് ബഹുമാനം കാണിക്കേണ്ടതോ ആയ വസ്ത്രവിധാനങ്ങളല്ല ഇങ്ഗ്ളിഷ് ഭാഷക്കാർ പ്രചരിപ്പിച്ചത്.

QUOTE from 'Native life in Travancore by REV. Samuel Mateer: Another serious evil arising out of the idea of caste pollution is that the covering of the bosom with clothing is forbidden, in order to the easy recognition and avoidance of the lower castes by their masters. This rule of going uncovered above the waist as a mark of respect to superiors is carried through all grades of society, except the Brahmans. The highest subject uncovers in the presence of the Sovereign, and His Highness also before his god Patmanabhan. This was also the form of salutation even from females to any respectable person. END of QUOTE

ഈ നിസ്സാരം എന്ന് തോന്നിക്കാവുന്ന കാര്യങ്ങൾ മാത്രം മതി സാമൂഹികമായി തമ്മിൽതമ്മിൽ

വെറുപ്പോടും, വെറിയോടും വീക്ഷിക്കുന്ന ഒരു സമൂഹത്തെ അതിഗംഭീര സമൂഹിക സമത്വത്തിലേക്കും, ഗുണമേന്മയിലേക്കും നയിക്കാൻ.

................................................................

Note: പൊതുവെ പാഠപുസ്തകങ്ങളിൽ കാപ്പിരി അടിമത്വവുമായി ഇങ്ഗ്ളിഷുകാരെയാണ് ബന്ധപ്പെടുത്തിക്കാണുന്നത്. ഇതിൽ കാര്യമായ തെറ്റും കരുതിക്കൂട്ടിയുള്ള നുണയും ഉണ്ട്. ഇതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

Go to Main contents

## 91. യൂഎസ്സ്ഏയിലെ അടിമത്ത ചിത്രങ്ങൾ

കഴിഞ്ഞ എഴുത്തിൽ വന്ന കാപ്പിരി അടിമകളുടെ ചിത്രത്തെ സംബന്ധിച്ച് ഇങ്ങിനെ ഒരു പ്രതികരണം ഒരു ഗ്രൂപ്പിൽ വന്നു: QUOTE: അക്കാലത്ത് കോട്ടും സൂട്ടും ഇട്ട അടിമകളോ??□□ END of QUOTE.

പലർക്കും പ്രക്ഷേപണമായി നൽകുന്ന ഒരു എഴുത്തായതിനാൽ സാധാരണ ഗതിയിൽ ചോദ്യങ്ങൾക്ക് ഉത്തരം നൽകാൻ ശ്രമിക്കാറില്ല. കാരണം, സമയക്കുറവും, എഴുത്തിന്റെ ഏകാഗ്രമായ ദൃഷ്ടികേന്ദ്രത്തെ ഇത് ബാധിച്ചേക്കും എന്നതും.

എന്നാൽ ഒരു ഒറ്റപ്പെട്ട സംഭവം എന്നരീതിയിൽ, ഈ പ്രതികരണത്തിന് ഉത്തരം നൽകുകയാണ്.

ഈ തരം ചിത്രങ്ങൾക്ക് യൂഎസ്ഏയിൽ നിന്നുമുള്ള പ്രതികരണം നേര തിരിച്ചാണ്. ആഫ്രിക്കയിൽനിന്നും വന്നവർ 2000 വർഷത്തിന് മുകളിൽ ദൈർഘ്യമുള്ള ഗംഭീര പാരമ്പര്യങ്ങൾ ഉള്ള അതി മഹത്തായ സംസ്ക്കാരത്തിൽനിന്നും വന്നവരാണ് ഇവരെന്ന രീതിയിലാണ് ഇന്ന് പല ആഫ്രിക്കൻ രാജ്യങ്ങളും സ്ക്കൂൾ പാഠപുസ്തകങ്ങളിൽ അവരുടെ വിദ്യാർത്ഥികളെ

പഠിപ്പിക്കുന്നത്. അവിടങ്ങളിൽ ചില ജനക്കൂട്ടങ്ങളിൽ നരഭോജനം (cannibalism) ഒരു ആഹാര സംസ്ക്കാരമായിരുന്നു എന്ന് സൂചിപ്പിക്കുന്നത് വരെ തെമ്മാടിത്തവും നിന്ദഭാഷണവും (hate speech) ആണ് എന്ന രീതിയിലാണ് ചരിത്രപഠനം മുന്നേറുന്നത്.

എന്നാൽ, ആഫ്രിക്കൻ പ്രദേശങ്ങളിൽനിന്നും കൊണ്ടുവന്നിരുന്ന അടിമകളുടെ യഥാർത്ഥ ചിത്രം ഈ എഴുത്തിലെ 11 അദ്ധ്യായത്തിൽ നൽകിതു പോലെയാണ്. ഈ ചിത്രം ഇവിടെ വീണ്ടും നൽകുകയാണ് (ചിത്രം A). വസ്ത്രധാരണം മിക്കവാറും നാണംമറയ്ക്കാനുള്ള ഒരു ചെറിയമറ മാത്രം.

കഴിഞ്ഞ എഴുത്തിൽ നൽകിയ ചിത്രം ഇതാണ്: Family on Smith's Plantation, Beaufort, South Carolina, circa 1862.
ഇത് പോലുള്ളമറ്റ് ചിത്രങ്ങൾ വേറെയും നൽകാം:

2. James Hopkinson's Plantation. Planting sweet potatoes. African American men and women hoe and plow the earth while others cut piles of sweet potatoes for planting. One man sits in a horse-drawn cart.



3. 1861: "Slaves for sale, a scene in New Orleans."




4. Timothy H. O'Sullivan (American - Slaves, J. J. Smith's Plantation, South Carolina






5. ഒളിച്ചോടി രക്ഷപ്പെട്ട അടിമകൾ

Go to Main contents

6. ഇനി മറ്റൊരു ചിത്രം നൽകാം. ഇത് ലോകത്തിലെ ഏറ്റവും മൂല്യമേറിയ ചിത്രം എന്ന് വിശേഷിക്കപ്പെടുന്ന Gone with the wind എന്ന ചിത്രത്തിൽനിന്നുമാണ്.




ഈ സിനിമയിൽ അടിമകളെ, ഇങ്ഗ്ളിഷ് സംസാരിക്കുന്ന അവരുടെ യാജമാനന്മാരുടെ അതേ വ്യക്തിത്തത്തോടുകൂടി ചിത്രീകരിക്കാത്തതിലും മറ്റും യൂഎസ്ഏയിലെ കാപ്പിരി സംഘടനകളും സാംസ്ക്കാരികവേദികളും ഈ സിനിമയെ വിമർശിച്ചിട്ടുണ്ട്.

അടിമത്തം എന്ന സമ്പ്രദായത്തെക്കുറിച്ച് പിന്നീട് എഴുതാം എന്ന് കരുതിയതാണ്. എന്നാൽ, ഇവിടെ

Go to Main contents

ഇത് പ്രതിപാദ്യമായതിനാൽ അടുത്ത എഴുത്തിൽ കുറച്ച് കാര്യങ്ങൾ എഴുതാം.

അതിന് ശേഷം, എഴുത്തിൻ്റെ ഒഴുക്കിലേക്ക് തിരിച്ച് പോകാം. എന്നാൽ ഇത്രയും കൂടി ഇവിടെത്തന്നെ പറയാം: ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിലെ കീഴ്ജാതിക്കാരും മറ്റ് സാമൂഹികമായി കീഴെവന്നവരും അനുഭവിച്ചിരുന്ന 'നീ', 'ഇഞ്ഞി', 'അവൻ', 'ഓൻ', 'അവൾ', 'ഓള്', 'എടാ', 'എടീ', 'എന്താടാ', 'എന്താടീ', 'എന്താനേ', 'എന്താളെ', 'അവറ്റകൾ', 'ഐറ്റിങ്ങൾ' തുടങ്ങിയ അസഭ്യമല്ലാത്തതും, എന്നാൽ, മനുഷ്യാത്മാവിനെവരെ മലിനപ്പെടുത്തുന്നതുമായ വാക്കുകളുടെ പ്രഹരം ഈ അടിമകൾക്ക് ലഭിച്ചിരുന്നില്ല എന്ന് ചിത്രങ്ങളിൽ നിന്നും വ്യക്തമാണ്.

ഈ കാര്യത്തെക്കുറിച്ച് കുറച്ച് കൂടി പറയാം. അടുത്ത എഴുത്തിൽ.

## 92. അടിമത്തത്തെക്കാൾ മോശമായ അവസ്ഥ

അടിമത്തത്തെക്കുറിച്ച് പാഠപുസ്തകങ്ങളിൽ സൂചിപ്പിക്കപ്പെടുമ്പോൾ, തൊട്ടുന്നനെ പ്രസ്താവിക്കുന്നത് യൂഎസ്എയിലെ ദക്ഷിണ പ്രദേശങ്ങളിൽ നടപ്പിലായിരുന്ന കാപ്പിരികളുടെ അടിമത്തമാണ്. എന്നാൽ വാസ്തവത്തിൽ ലോകത്തിൽ ഏറ്റവും നിസ്സാരമായ അടിമത്തവും ഇതായിരുന്നു.

ലോകത്തിലെ മിക്ക പ്രദേശങ്ങളിലും അടിമത്തം എന്നത് ഒരു സാധാരണ സാമൂഹിക സംഭവമായിരുന്നു. ഇങ്ഗ്ളണ്ടിൽ മാത്രം ഇത് ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. തീർച്ചയില്ല. പഴയകാല ഇങ്ഗ്ളിഷ് ചരിത്രങ്ങളും പുസ്തകങ്ങളും വായിക്കുമ്പോൾ, ഈ ചെറിയ പ്രദേശത്ത് ഇങ്ങിനെ ഒരു ജനക്കൂട്ടം ഉള്ളതായി സൂചിപ്പിക്കപ്പെടുന്നില്ല. മാത്രവുമല്ല, രണ്ടാം ലോക മഹായുദ്ധം കഴിയുന്നതോടുകൂടിയാണ് പുറത്തുള്ള ആളുകൾ ഇങ്ഗ്ളണ്ടിലേക്ക് അമിതമായി കടന്നുവരുന്നത്.

മാത്രവുമല്ല, ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഒരു സാമൂഹികാന്തരീക്ഷത്തിൽ, അടിമകളും പണിക്കാരും മറ്റും സാമൂഹികമായി വലിയ അധമത്വം അനുഭവിക്കില്ല. കാരണം ഇങ്ഗ്ളിഷ്

ഭാഷ അങ്ങിനെയുള്ളതാണ്. അവർ പെട്ടെന്ന് തന്നെ മറ്റുള്ളവരെ പോലെയാകും.

താഴെ നൽകിയിട്ടുള്ള ചിത്രം പഴയകാല (1860കൾ) Tellicherryയിലെ തീയ്യ പണിക്കാരത്തി സ്ത്രീകളാണ്. ഇവർ അടിമകളല്ല. മറിച്ച് തൊഴിലാളികളാണ്. തീയ്യന്മാരിൽ ഭൂഉടമകളും മറ്റും ഉണ്ടായിരുന്നെങ്കിലും, സാമുഹീകമായി ഭാഷാകോഡുകളിൽ അടിത്തട്ടിൽ പെട്ടുപോയ തൊഴിലാളികളായ തീയ്യരും ഉണ്ടായിരുന്നു.



TIYA FEMALES AT A COIR FACTORY.

Picture: Castes and Tribes of Southern India) by Edgar Thurston

വളരെ പ്രത്യക്ഷമായിത്തന്നെ കാണാവുന്ന കാര്യമാണ്, ഈ സ്ത്രീകൾക്ക് അമേരിക്കയിലെ നീഗ്രോ അടിമകൾക്ക് ലഭിച്ച വ്യക്തിത്വ വളർച്ച ലഭിച്ചില്ലായെന്നത്. ഇത് അവരുടെ അർദ്ധ നഗ്ന

വസ്ത്രധാരണത്താലല്ല സംഭവിച്ചത്. കാരണം, ഇവരേക്കാൾ ഉയർന്ന ജാതിക്കാരായ നായർമാരിലും വസ്ത്രധാരണത്തിൽ വലിയ വ്യത്യാസം ഇല്ലായിരുന്നു. അവർ ബ്രാഹ്മണരുടെ മുന്നിൽ മാറ് മറയ്ക്കാതിരിക്കുന്നത് ബഹുമാനസൂചകമായിട്ടായിരുന്നു.

ഈ തീയ്യ പണിക്കാരികളെ അവരുടെ തന്നെ ജാതീയമായി താണ നിലയിലുള്ള കുടുംബക്കാരും, സാമുദായിക നേതാക്കളും തൊട്ട് മുകളിലുള്ള നായർമാരും (കുട്ടികൾ അടക്കം), അവരുടെ തൊഴിൽമേധാവികളും 'ഇഞ്ഞി', 'എടി', 'അളെ', 'എന്താളെ', 'ഐെറ്റിങ്ങൾ', വെറും പേര് തുടങ്ങിയ വാക്കുകളാലാണ് നിർവ്വചിക്കപ്പെട്ടത്. ഈ വാക്ക് കോഡുകളുടെ പ്രഹരം ആണ് ഇവരുടെ അധമത്വത്തിന് കാരണം. പേരുകൾ തന്നെ ബ്രാഹ്മണമതത്തിൽ നിന്നുമുള്ളതായിരുന്നില്ല. ഉദാ. നാണി, ചിരുത, ചീരു, പിറുക്ക്, മാത &c.

മാത്രവുമല്ല, സാമൂഹികമായി ഉയർന്നവരുടെ ഗൃഹങ്ങളിൽ പോയാൽ, നിലത്തിരിക്കുക, ബഹുമാന സൂചകമായി കുനിയുക തുടങ്ങിയ പ്രശ്നങ്ങൾ നേരിട്ടിരുന്നു.

ഈ ഉപദ്വീപിൽ ഏതാണ്ട് 1890കൾ കാലഘട്ടത്തിൽ സാമൂഹികമായി

കീഴിൽപെട്ടവരുടെ ഒരു ചിത്രം താഴെകൊടുക്കുന്നു. ഈ ആളുകളും രേഖാ പ്രകാരം അടിമകൾ അല്ല.



അടിമത്തം മോശമായ അവസ്ഥയാണ്. എന്നാൽ, അതിനേക്കാൾ മോശമായ അവസ്ഥ അനുഭവിക്കേണ്ടിവരിക എന്നതാണ് കൂടുതൽ വേദനാജനകം. ഇതുമായി ബന്ധപ്പെട്ട് കുറച്ച് കൂടി പറയാനുണ്ട്. ചില സംഭവങ്ങൾ അടക്കം.

## 93. ഇരുത്തേണ്ടിടത്ത് ഇരുത്താനുള്ള വാക്ക് കോഡുകൾ ഇല്ലെങ്കിൽ

അതേ സമയം യൂഎസ്സിൽ എത്തിയ കാപ്പിരി അടിമകൾക്ക് ലഭിച്ചത് വാക്ക് കോഡുകളുടേയും വസ്ത്രധാരണത്തിന്റെയും ഔന്നിത്യമാണ്. English nursery rhymes, English fairytale തുടങ്ങിയവയുടെ മാസ്മരിക പ്രഭാവവും അവരിലേക്ക് ലയിച്ചു. എന്നിട്ടും അവരിൽ മിക്കവർക്കും ആ കാര്യത്തെക്കുറിച്ച് യാതോരു ബോധമോ, നന്നിയോ (നന്ദിയോ) ഇല്ലതന്നെ. മറിച്ച് അമിതമായ വിരോധവും, നെറികേടും, മറ്റുമാണ് ഉള്ളത്.

ഈ എഴുത്തുകാരൻ പണ്ട് കേരളത്തിന് പുറത്ത് വച്ച് ഒരു മലായാളി വ്യവസായ പ്രമുഖനുമായി പരിചയമുണ്ടായിരുന്നു. അന്ന് അയാൾ ഏതാണ്ട് 30 വയസ്സിൽകൂടുതൽ കാണും പ്രായം. ഈ ആളുടെ വ്യവസായത്തിൽ ജോലിചെയ്യുന്ന ഒന്ന് രണ്ട് തൊഴിൽ സൂപ്പർവൈസർമാരെയും (മലയാളികൾ) ചെറുതായി കണ്ട് പരിചയമുണ്ടായിരുന്നു അന്ന്. അവരുടെ സാമുഹിക നിലവാരത്തിൽ അവർക്ക് 'ചേട്ടൻ', എന്ന തീരിയിൽ ബഹുമാനം ലഭിച്ചിരുന്നവരായിരുന്നു. ഇവരുടെ പ്രായം ഏതാണ്ട് 40 വയസ്സിന് മുകളിൽ വരും.

ഒരിക്കൽ വ്യവസായ പ്രമുഖന്റെ വീട്ടിൽ ആ ആളോടൊപ്പം ഇരുന്ന് സംസാരിക്കുന്ന അവസരത്തിൽ ഒരു സൂപ്പർവൈവസർ അവിടെ വന്നു. ചെറുപ്പക്കാരനായ വ്യവസായ പ്രമുഖൻ അയാളെ മുറ്റത്ത് നിർത്തി, വീട്ടിന്റെ കോലായിൽ നിന്ന് കൊണ്ട് 'നീ' എന്ന് സംബോധന ചെയ്ത് കൊണ്ട് പല നിർദ്ദേശങ്ങളും കൊടുത്തു. വ്യക്തമായും പ്രായം അധികമുള്ള സൂപ്പർവൈവസറെ ഇങ്ങിനെ തരംതാഴ്ത്തി സംസാരിക്കുന്നത് കണ്ടപ്പൊൾ ചെറിയൊരു മനപ്രയാസം തോന്നി.

ഇക്കാര്യത്തെക്കുറിച്ച്, ആ വ്യവസായ പ്രമുഖനോട് പിന്നീട് സൂചിപ്പിച്ചപ്പോൾ, അയാൾ പറഞ്ഞത് ഇപ്രകാരമാണ് :

'ഇവനെയൊക്കെ നിലക്ക് നിർത്തിയാൽ പ്രശ്നമില്ല. വീട്ടിൽ കയറി ഇരിക്കാനും മറ്റും പറഞ്ഞാൽ, പിന്നെ ഇവനെയൊക്കെ നിയന്ത്രിക്കാനാവില്ല. പരാതിയാവും, വിരോധമാവും, ചോദ്യംചെയ്യലാകും, അത് പറ്റില്ല, ഇത് പറ്റില്ല എന്നെല്ലാം ആവും. ഇരുത്തേണ്ടിടത്ത് ഇരുത്തിയാൽ, യാതോരു പ്രശ്നവുമില്ല.'

ഇതിന്റെ അപ്പുറത്തും പ്രശ്നം ഉണ്ട്. ചെറുപ്പക്കാരനായ തൊഴിലുടമയോട്, പ്രായം

കൂടുതലുള്ള തൊഴിലാളി, അടുത്ത് ഇടപഴകിയാൽ, പ്രായമെന്ന ബഹുമാന പ്രശ്നം കടന്നുവരും. ഇതും പ്രശ്നമാണ്. ദിശാ ഘടകാംശം ആന്ദോലനം ചെയ്തേക്കും.

ഇതാണ് യൂഎസ്സിൽ കാപ്പിരി അടിമകൾ എന്ന് അവകാശപ്പെടുന്നവരുമായി ബന്ധപ്പെട്ട് സംഭവിച്ചത്. ഇങ്ഗ്ളിഷിൽ ആരേയും ഇരുത്തേണ്ടിടത്ത് ഇരുത്താനുള്ള വാക്ക് കോഡുകൾ ഇല്ലതന്നെ.

യൂഎസ്സിലെ വടക്കൻ പ്രദേശങ്ങളിലെ ആളുകൾക്ക്, മനുഷ്യരെ അടിമകളായി വെക്കുന്നു എന്നത് ചിന്തിക്കാൻ കൂടി പ്രയാസമുള്ള കാര്യമായിരുന്നു. യൂഎസ് എന്ന രാജ്യം പിറന്ന് വെറും 75 വർഷത്തിനുള്ളിൽ ഒരു വൻ യുദ്ധംതന്നെ നടത്തി അവർ കാപ്പിരികളെ മോചിപ്പിച്ച്, യൂഎസ്സിൽ പൗരത്വം നൽകി.

മനസ്സിലാക്കാൻ പറ്റാത്ത ഭാഷാ കോഡുകളുള്ളവരെ ഇങ്ഗ്ളിഷിലേക്ക് ലയിപ്പിക്കുന്നത് ഒരു തരം വിഢ്ഢിത്തമായാണ് കാണാൻപറ്റുക. കാരണം, യാതോരു രാജ്യവും ഇങ്ങിനെ സ്വന്തം പൗരത്വം അന്യർക്ക് ഈ പ്രകാരം നൽകില്ല. അവരുടെ നാട്ടിലേക്ക് പോകാൻ അനുവാദവും സഹായവും

നൽകുകയാണ് ചെയ്യുക. കുറെ പണവും നൽകും. എന്നാൽ, സ്വന്തം സ്ഥലത്ത് അന്യർക്ക് സർവ്വാവകാശവും നൽകുക എന്നുള്ളത് വരും തലമുറയോട് ചെയ്യുന്ന അപരാദം തന്നെയാണ്.

എന്നാൽ, ഒരു ഇങ്ഗ്ളിഷ് പ്രദേശത്ത് കുറച്ച് കാലം ജീവിക്കാൻ കഴിഞ്ഞാൽ പിന്നെ ചവുട്ടിപ്പുറത്താക്കിയാൽ പോലും ആരും തിരിച്ച് പോകില്ല എന്നുള്ളതാണ് വാസ്തവം.

അടിമത്തെക്കുറിച്ച് കുറച്ചുകൂടി ചരിത്രസംഭവങ്ങൾ പറയാനുണ്ട്.

## 94. ഇങ്ഗ്ളിഷിൽ പറഞ്ഞറിയിക്കാൻ വാക്കുകളില്ലാത്ത കാര്യങ്ങൾ

ഈ ഉപദ്വീപിലെ പാരമ്പര്യ അടിമത്തത്തെക്കുറിച്ച് വളരെയധികം പറയാനുണ്ട്. താൽപ്പര്യമുള്ളവർക്ക്, തിരുവിതാംകൂറിലെ പാരമ്പര്യ അടിമത്തത്തെക്കുറിച്ച് ഉള്ള വ്യക്തമായ രേഖകൾ REV. SAMUEL MATEER എഴുതിയ NATIVE LIFE IN TRAVANCOREൽ നിന്നും വായിക്കാവുന്നതാണ് (Chapter : Slavery). എന്നാൽ ഈ ഗ്രന്ഥത്തിൽപ്പോലും ഭാഷാപരമായുള്ള തട്ട്തട്ടായുള്ള മാനസികവും സാമൂഹികവും ആയുള്ള അടിമത്തത്തെക്കുറിച്ച് ഒരു സൂചനപോലുമില്ല.

ഇവിടെ അതിലേക്കൊന്നും ഇപ്പോൾ പോകുന്നില്ല. മറിച്ച് ഒരു ചരിത്ര സംഭവം വിവരിച്ച്കൊണ്ട് ഈ വിഷയവും, ഈ എഴുത്തിന്റെ ഒഴുക്കിന്റെ ദിശവിട്ടുള്ള പ്രയാണവും അവസാനിപ്പിക്കുകയാണ്.

തിരുവിതാംകൂർ രാജാവായ മാർത്താണ്ഡവർമ്മയും എട്ടുവീട്ടിൽപ്പിള്ളമാരെന്ന പ്രാദേശിക ഭൂജന്മിപ്രഭുക്കന്മാരും തമ്മിലുള്ള ഏറ്റുമുട്ടലുകളെക്കുറിച്ച് പലർക്കും

അറിവുള്ളകാര്യമായിരിക്കാം. ഈ സംഭവ വികാസങ്ങളിൽ ഏറ്റവും നിർണ്ണായകമായി വന്നത്, മുൻരാജാവിന്റെ രണ്ട് പുത്രന്മാർ മാർത്താണ്ഡവർമ്മയെ കാണാൻവന്ന അവസരത്തിൽ ഉണ്ടായ പ്രശ്നമാണ്. ഇത് അവിടെ കലാശിച്ചത് ആ രണ്ടുപേരുടേയും മരണത്തിലാണ്. ഈ സംഭവത്തിൽ പ്രാദേശിക ഭാഷയിൽ ഉണ്ടായിരുന്ന കടുത്ത ഫ്യൂഡൽ കോഡുകൾക്ക് കാര്യമായ പങ്കുണ്ട്. ഈ കാര്യം പിന്നീട് ചരിത്രസംഭവങ്ങൾ എഴുതുന്ന ദിക്കിൽ പരാമർശിക്കാം.

ഈ സംഭവത്തിന് ശേഷം മാർത്താണ്ഡവർമ്മ എട്ടുവീട്ടിൽ പിള്ളമാരെയും അവരുടെ കുടുംബങ്ങളിലെ സ്ത്രീകളെയും, പിള്ളമാർക്ക് കൂട്ട് നിന്നിരുന്ന പോറ്റിമാരെയും, പട്ടാളത്തെ വിട്ട് പിടികൂടി. പിള്ളമാരെ ചങ്ങലയിൽകെട്ടിയാണ് നാഗർകോവിലിൽ ഉണ്ടായിരുന്ന രാജാവിൻറെ മുന്നിൽകൊണ്ടുവന്നത്.

ഇവർ സാധാരണ ജനം അല്ല, മറിച്ച് ഭൂപ്രഭുക്കളായിരുന്നു. വാക്ക് കോഡുകളിൽ ബഹുമാനം നൽകപ്പെടേണ്ടവരാണ്. ചങ്ങലയിൽ കെട്ടിയിട്ട് നിലത്തിട്ടാൽ വാക്ക് കോഡുകളിൽ, പട്ടാളക്കാർ എങ്ങിനെയാണ് ബഹുമാനം നൽകുക എന്ന് അറിയില്ല.

പോറ്റിമാരെ നാടുകടത്തി. പിള്ളമാരെ വധശിക്ഷയ്ക്ക് വിധിച്ചു.

എന്നാൽ അവരുടെ സ്ത്രീകൾക്കും അവരുടെ പെൺമക്കൾക്കും ലഭിച്ചതാണ് ഏറ്റവും ഭീകരമായ ശിക്ഷ. അവരെ വധ ശിക്ഷയ്ക്ക് വിധിച്ചില്ല. പകരം, കടലോരങ്ങളിലെ മുക്കുവർക്ക് അടിമകളായി വിറ്റു.

ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ ഈ ശിക്ഷയുടെ ക്രൌര്യം മനസ്സിലാകില്ല. കാരണം, അവരെ കൊല്ലുന്നില്ല, അടിക്കുന്നുമില്ല, മറ്റ് രീതിയിൽ പീഡിപ്പിക്കുന്നുമില്ല. ഇവരെ വാങ്ങിക്കുന്ന മുക്കുവർ ഇവരെ ചങ്ങലയിൽ ബന്ധിപ്പിക്കില്ല.

എന്നാൽ ഫ്യൂഡൽ ഭാഷാകോഡുകളിൽ നിന്ന് നോക്കിയാൽ, ഭൂപ്രഭുക്കളായ ഇവർ (മാർത്താണ്ഡവർമ്മയുടെ കുടുംബത്തിന് തുല്യമായ പദവിയുള്ളവർ), അവരേക്കാൾ സാമൂഹികമായി വളരെ താഴെയുള്ള ജനക്കൂട്ടങ്ങളുടെ കീഴിലേക്കാണ് നീങ്ങുന്നത്. അവരുടെ 'നീ', 'എടീ', 'അവൾ', 'പെണ്ണ്', വെറും പേര് വിളി തുടങ്ങിയ വാക്കുകളുടെ പ്രഹരത്തിലേക്ക്. എന്നാൽ ഇത് ഒരു പ്രഹരമായും കരുതാൻ ആവില്ലതന്നെ. കാരണം, ഈ വക

Go to Main contents

വാക്കുകൾ മുക്കുവർ അവരുടെ സ്വന്തം സ്ത്രീകളോട് യാതോരു മര്യാദക്കുറവും ഉദ്ദേശിക്കാതെ തന്നെ ഉപയോഗിക്കുന്ന വാക്കുകളാണ്.

ഈ വാക വാക്കുകൾ അടിമകളായി വിൽക്കപ്പെട്ട വനിതകൾക്ക് ചങ്ങലകളെക്കാൾ ശക്തമായ ബന്ധനമാണ് നൽകുക. ഈ കാര്യം ഇങ്ഗ്ളിഷിൽ പറഞ്ഞ് മനസ്സിലാക്കിക്കാൻ പ്രയാസമാണ്. കാരണം, 'എടീ, ലച്ച്മീ, നീ ആ പാത്രം ഇങ്ങെട്ക്ക്' (Lakshmi, you bring that vessel here) എന്ന വാക്യത്തിൽ കാര്യമായ ഒരു അടിമത്തം കാണാനാകില്ല. എന്നാൽ ഐഏഎസ്സുകാരന്റെ ഭാര്യയോട് ഓഫിസ് അടിച്ചുവാരുന്ന ആളിന്റെ ഭാര്യ ഇങ്ങിനെ പറയുന്നത് ഒന്ന് ആലോചിച്ച് നോക്കൂ.

ഫ്യൂഡൽ ഭാഷകളിലെ പൈശാചികത ഇങ്ഗ്ളിഷിൽ മനസ്സിലാക്കിക്കാൻ, ഇങ്ഗ്ളിഷിൽ വാക്കുകളില്ലതന്നെ.

## 95. കൂടുതൽ സ്വീകാര്യമായ അടിമത്തം ഏത്

ഇവിടെയാണ്, അടിമത്തത്തെ ആപേക്ഷികമായി താരതമ്യം ചെയ്യുമ്പോഴുള്ള ചില വാസ്തവങ്ങൾ ചിന്തിക്കാവുന്നത്. ഇങ്ഗ്ളണ്ടിൽ അടിമത്വം ഇല്ലായിരുന്നു. എന്നിരുന്നാലും, ഏതെങ്കിലും ഇങ്ഗ്ളിഷ് ആളുകൾക്ക് അടിമകളായി വിൽക്കപ്പെടണമോ, അതോ കടലോരങ്ങളിലെ മുക്കുവർക്ക് വിൽക്കപ്പെടണമോ എന്ന് തിരഞ്ഞെടുക്കാൻ അവസരം ഈ വനിതകൾക്ക് നൽകിയിരുന്നെങ്കിൽ, ഈ വനിതകൾ ഏത് തിരഞ്ഞെടുക്കും എന്നതിനെക്കുറിച്ച് ചിന്തിക്കാവുന്നതാണ്.

ഇങ്ഗ്ളിഷ് പക്ഷത്തേക്ക് നീങ്ങുന്ന അടിമകൾ, നല്ല നിലവാരമുള്ള വസ്ത്രങ്ങൾ ധരിക്കുകയും, കസേരയിൽ ഇരുന്ന് ഭക്ഷണം കഴിക്കുകയും, ഇങ്ഗ്ളിഷ് സംസാരിക്കുകയും, അവരുടെ യജമാന ജനം അവരെ സംബോധനയും, പരാമർശിക്കലും ചെയ്യുന്ന അതേ വാക്കുകളാൽ തിരിച്ചും അത് ചെയ്യുകയും, മറ്റും ചെയ്യും. ഫ്യൂഡൽ ഭാഷകളിൽ ഒട്ടും തന്നെ ഇല്ലാത്ത Good morning, Thank you, Please, I beg your pardon, excuse me, I am sorry, May I?, Can I? തുടങ്ങിയ ഉൽകൃഷ്ടമായ പദപ്രയോഗങ്ങൾ കേട്ടും ഉപയോഗിച്ചും

മാനസികമായി ഉയരും. എന്നാൽ, ഇവർക്ക് ഇങ്ഗ്ളിഷുകാർ ആകാൻ ആകില്ല.

അതേ സമയം മുക്കുവരുടെ അടിമകളായി പോകുന്ന ഈ പ്രഭുവനിതകൾക്ക്, മുക്കുവരുടെ തരംതാഴ്ത്തുന്ന വാക്കുകൾ ഏൽക്കേണ്ടിവരികയും, അവർതിരിച്ച് ബഹുമാനമുള്ള വാക്കുകൾ നൽകേണ്ടിയും വരും. പണ്ട് അവർ തരംതാഴ്ത്തി പരാമർശിച്ച അതേ ആളുകൾ ഇന്ന് അവരെ 'എടി', 'എന്താടി', 'നീ', തുടങ്ങിയവാക്കുകളാൽ സംബോധനചെയ്യും. വെറും പേര് വിളിക്കും. അത് പ്രാദേശിക ഭാഷയിൽ ഒരു പിടിച്ച് താഴ്ത്തലും, പിടിച്ച് കുലുക്കലും തന്നെയാണ്.

വസ്ത്രധാരണത്തിൽ, മുക്കുവ സമുദായത്തിന് ലഭിച്ചിട്ടുള്ള എല്ലാവിധ പരിധികളും പരിമിതികളും ഇവരുടെ മേലും മുക്കുവർ സ്ഥാപിക്കും. പരുക്കൻ വാക്കുകളോടൊപ്പം, അവയെ കാര്യക്ഷമമാക്കാൻ പലപ്പോഴും പരുക്കൻ സ്വരവും വരും. ഇതും താങ്ങേണ്ടിവരും.

ഇവർക്ക് ഉണ്ടാവുന്ന മക്കൾ മുക്കുവരുടെ സാമുദായിക നിലവരത്തിന്റെ നിലയിൽ പെടും. ഇവർ മുക്കുവർ ആകും. പ്രഭുകുടുംബാംഗങ്ങൾ ആവില്ല.

ഈ ഭയാനകമായ വിധി അനുഭവിച്ച ഈ കൂട്ടത്തിലെ ഏതെങ്കിലും ഒരു പ്രഭു-വനിതയെക്കുറിച്ച് ഒന്ന് ആലോചിച്ച് നോക്കുക. ഐഎഎസ്സുകാരന്റെ ഭാര്യയ്ക്ക് ഓഫിസ് അടിച്ചുവരാൻവരുന്ന ആളിന്റെ വീട്ടിലെ വേലക്കാരിയാകാൻ ഉള്ള വിധിവന്നാലുള്ളതിനേക്കാൽ ഭയാനകമായിക്കും ഇത്. (കാരണം, ഇന്ന് സർക്കാർ ഉദ്യോഗസ്ഥനും സാധാരണ ജനവും തമ്മിലുള്ളത് പോലുള്ള അതേ ഉച്ചനീചത്വം ജാതിയെന്ന രീതിൽ അന്ന് സമൂഹത്തിൽ നിലനിന്നുരുന്നു.) എന്നാൽ, ഈ അനുഭവത്തിന്റെ പൂർണ്ണമായ ഭയാനകത ഇങ്ഗ്ളിഷിൽ നിന്നും ചിന്തിച്ചാൽ മനസ്സിലാകാൻ ആവില്ല.

ഈ വക കാര്യങ്ങളെക്കുറിച്ച് ഇന്ന് യൂഎസ്സിൽ വിലസുന്ന കാപ്പിരികൾക്ക് യതോരുവിവരവും ഇല്ല. അവർക്ക് ശരിക്കും ലഭിച്ചിട്ടുള്ള അത്യുജ്ജ്വലമായ ജീവിതാനുഭവത്തെക്കുറിച്ച് യാതോരു ബോധവും ഇല്ലതന്നെ. യഥാർത്ഥത്തിൽ ലോകത്തിൽ ഏറ്റവും നല്ലനിലയിൽ ജീവിക്കുന്ന കാപ്പിരി ജനക്കൂട്ടം യൂഎസ്സിൽ ഉള്ള കാപ്പിരികളാണ്. എന്നിട്ടും, ഏറ്റവും കൂടുതൽ പരാതികളും പ്രക്ഷോഭങ്ങളും ഇവർക്കാണ്.

അതേ സമയം, ഭൂഖണ്ഡ യൂറോപ്പിൽ നിന്നും യൂഎസ്സിലേക്ക് വന്ന് അവിടെ ജീവിക്കുന്ന വെള്ളക്കാർക്കും ഇതേ പ്രശ്നം ബാധകമാണ്. അവരും അറിയുന്നില്ല, അവരും ഇങ്ഗ്ളിഷിന്റെ ദിവ്യമായ നിഴലിലാണ് ജീവിക്കുന്നത് എന്ന്. ഭൂഖണ്ഡ യൂറോപ്പിൽ നിന്ന് വളരെ അസൂയയോടും, മറ്റും കാലാകാലങ്ങളായി വീക്ഷിച്ചിരുന്ന ഇങ്ഗ്ളണ്ടിന്റെ ഭാഷാപരമായ മിക്ക സൗകര്യങ്ങളും ഇന്ന് യൂഎസ്സിലും ലഭിക്കുന്നുണ്ട്. എന്നാൽ ഈ പുറത്ത് നിന്നും വന്നവർക്ക് അതിനോട് മതിപ്പില്ലതന്നെ. കാരണം, വലിയ ചിലവൊന്നുമില്ലാതെയാണ് ഇതിന്റെ ഗുണം ഇവർക്ക് ലഭിക്കുന്നത്.

...............ഇനി ഈ എഴുത്തിന്റെ ഒഴിക്കിലേക്ക് തിരിച്ച് പോകുകയാണ്.

## 96. ഇങ്ഗ്ഗ്ളിഷിൽ എന്താണ് ദിവ്യമായിട്ടുള്ളത്

90-ആം അദ്ധ്യായത്തിൽ നിന്നും തുടരുകയാണ്........

English nursery rhymes, English fairytales, English Classical writings എന്നിവയിൽ എന്താണ് ഇത്രമാത്രം ഗുണമേന്മയുള്ളത് എന്ന ചോദ്യം ന്യായമായും ഉദിക്കാം. കാരണം, ഈ വക കാര്യങ്ങളിലെ കഥയും ഉള്ളടക്കവും മറ്റ് ഭാഷകളിൽ രചിക്കാവുന്നതല്ലെ എന്ന ചോദ്യമാണ് മനസ്സിൽ ഉദിക്കുക.

ഈ എഴുത്തകാരന്, പണ്ഡിതനല്ലെങ്കിലും, മലയാളം ഭാഷ മോശമില്ലാത്ത രീതിയിൽ അറിയാം. മലയാളം എഴുത്തുകളിലെ ഗാംഭീര്യം ഇങ്ഗ്ഗ്ളിഷിൽ ഇല്ലാ എന്നുവരെ ചിന്തിക്കാവുന്നതാണ്. കാരണം, മലയാളം പ്രതിനിധീകരിക്കുന്ന സമൂഹിക ജീവിതം അതി സങ്കീർണ്ണമാണ്.

കോട്ടയത്തെ അടിസ്ഥാനപ്പെടുത്തിയുള്ള, ചിലയിടത്ത് ആഴവും ചിലയിടത്ത് തികച്ചും ബലിശവുമായ അപകവ ചിന്തകളും ഉള്ള ഒരു നോവലിന് ബുക്കർ പ്രൈസ് (Booker Prize) ലഭിച്ചു എന്നുള്ളത് തന്നെ ഇങ്ഗ്ളണ്ടിൽ നിന്നും വീക്ഷിച്ചാൽ ഈ സാമൂഹികാന്തരീക്ഷം

എത്രത്തോളം കഠിനവും സങ്കീർണവും ആണ് എന്ന് കാണാവുന്നതാണ്. ഈ നോവൽ ഒരു മലയാളം ഭാഷ അതേ പോലെ ഇങ്ഗ്ളിഷിലേക്ക് തർജ്ജമചെയ്തത് പോലെയാണ് എഴുതിയിട്ടുള്ളത് എന്ന് ഒരു തോന്നൽ ലഭിച്ചിരുന്നു. എന്നാൽ, മലയാളത്തിൽ ഉളവാകുന്ന അതിഗംഭീരമായ മാനസിക വിഭ്രാന്തിയുടെ ഹേതുക്കൾ ഈ നോവലിൽ ഇങ്ഗ്ളിഷിൽ എത്തിയില്ല എന്നുള്ളതാണ് വാസ്തവം. എന്നിട്ടുപോലും സമ്മാനം ലഭിച്ചു!

പോലീസ് ഉദ്യോഗസ്ഥൻ മുഖ്യകഥാപാത്രങ്ങളിൽ ഒരാളും സാമൂഹികമായി ഉയർന്ന കുടുംബത്തിലെ അംഗവുമായ വനിതയെ പോലീസ് സ്റ്റേഷനിൽ വച്ച് തരംതാഴ്ത്തിയും അപമാനിച്ചും സംസാരിക്കുന്നതിലെ, 'നീ', 'എടി', 'എന്താടി' '.....മോളെ' തുടങ്ങിയ പ്രയോഗങ്ങൾ ഇങ്ഗ്ളിഷിൽ എത്തിയില്ല എന്നുള്ളതാണ് ഇതിന് കാരണം. ഇങ്ങിനെയെല്ലാമുള്ള സംഗതികൾ ഉള്ള കാര്യം വരെ സൂചനയായിപ്പോലും ഈ നോവലിൽ ഇല്ലാ എന്നാണ് ഓർമ്മ.

ഈ രീതിയിൽ നോക്കിയാൽ, ഇത്രയ്ക്കും ഘനഗാംഭീര്യമുള്ള സാഹിത്യ കൃതികൾ ഇങ്ഗ്ളിഷിൽ ഇല്ലാ എന്നുവരെ വേണമെങ്കിൽ പറയാവുന്നതാണ്. ഇങ്ഗ്ളിഷ് സാഹിത്യത്തിലെ

മിക്ക കഥകളും മറ്റ് ഭാഷകളിലേക്ക് തർജ്ജമ ചെയ്താൽ, അവയിൽ കാര്യമായ എന്തെങ്കിലും ഉള്ളതായി അനുഭവപ്പെടില്ല.

ഇതിലെ വാസ്തവം, ഇങ്ഗ്ളിഷുകാരുടെ മിക്ക തൊഴിലുകളും മലയാളത്തിൽനിന്നും നോക്കിയാൽ തരംതാണവയാണ്. ആരുണ്ട് അവിടെ ഒരു ഐഏഎസ്സുകാരൻ, അല്ലെങ്കിൽ ഒരു എസ്സ് ഐ, അതുമല്ലെങ്കിൽ ഒരു സർക്കാർ ക്ളാർക്ക്, അല്ലെങ്കിൽ ഒരു സർക്കാർ പ്യൂൺ? അയാൾ ഒരു ഡോക്ടറോ, വക്കീലോ, തൊഴിലുടമയോ, ബിസിനസ് മാനേജറോ അല്ല. 'അവൻ' വെറും ഒരു ലോറി ഡ്രൈവർ, അല്ലെങ്കിൽ വെറും ഒരു കൂലിക്കാരൻ.

എന്നാൽ ഇങ്ഗ്ളിഷിൽ ഈ ആളുകളെല്ലാം ഒരേ വാക്ക് കോഡുകളിലാണ് നിർവ്വചിക്കപ്പെടുന്നത്. അതാണ് വ്യത്യാസം.

## 97. നാറുന്ന നിർവ്വചനം എങ്ങിനെ ഇങ്ഗ്ളിഷ് വാക്യത്തിൽ ഒളിപ്പിക്കുന്നു

യൂഎസ്ഏയിലെ കാപ്പിരികൾ രണ്ടുതരക്കാരാണ്. ഒന്ന്, പണ്ട് കാലങ്ങളിൽ അടിമകളായി വന്ന്, അവിടെ നിന്നും അതിഗംഭീരമായ ഇങ്ഗ്ളിഷ് സംവിധാനങ്ങളിൽ പരിശീലനം ലഭിച്ചവർ. രണ്ടാമത്, ഈ അടുത്തകാലങ്ങളിൽ ആഫ്രിക്കയിൽനിന്നും കയറിക്കൂടിയവർ. ഇവർക്ക് ഇങ്ഗ്ളിഷുമായി പലരീതിയിലുള്ള അനുവഭപരിചയമാണ് ഉള്ളത്. പലർക്കും ഇത് വളരെ കുറവ് മാത്രമേ ഉണ്ടായിരിക്കുള്ളു, യൂഎസ്ഏയിൽ കയറുന്നത് വരെ.

ഇതിന് സമാന്തരമായ പ്രശ്നം ഭൂഖണ്ഡ യൂറോപ്പിൽ നിന്നും വന്ന വെള്ളക്കാരും ഇങ്ഗ്ളിഷുകാരും തമ്മിൽ നിലനിൽക്കുന്നുണ്ട്. പ്രത്യേകിച്ചും, ഫ്രഞ്ചുകാരും, ജർമൻകാരും, സ്പെയ്നുകാരും മറ്റുമായി. ഇവർ പാരമ്പര്യമായി ഇങ്ഗ്ളണ്ടിനോട് പലരീതിയിൽ മത്സരിച്ചും പടവെട്ടിയും പരാജയപ്പെട്ടവരാണ്. എന്നാൽ യൂഎസ്ഏയിൽ തൊലിയുടെ നിറം വെളുത്തതായത് കൊണ്ടും, തൊലിക്ക് മറ്റ് നിറമുള്ള കാപ്പിരികളും, ഏഷ്യക്കാരും, മറ്റും ഉള്ളത് കൊണ്ടും ഇവരും ഇങ്ഗ്ളിഷ് പാരമ്പര്യക്കാരും തമ്മിലുള്ള വ്യത്യാസം പെട്ടന്ന് ശ്രദ്ധിക്കപ്പെടില്ല. എന്നാൽ,

വാസ്തവത്തിൽ ഈ രണ്ടു പക്ഷവും തമ്മിൽ കാര്യമായ വ്യത്യാസം ഉണ്ട്.

ഭൂഖണ്ഡ യൂറോപ്പുകർ ഇങ്ഗ്ളിഷുകാരെയും ഇങ്ഗ്ളണ്ടിനേയു താഴ്ത്തിപ്പറയുകയും മറ്റും ചെയ്യുമെങ്കിലും, ഇങ്ഗ്ളിഷുകാരോട് ഒട്ടിത്തന്നെയാണ് ഇവർ നിലനിൽക്കാൻ ആഗ്രഹിക്കുക. കാരണം, ഇങ്ഗ്ളിഷുകാരെ വിട്ട് സ്വതന്ത്രമായി നിന്നാൽ, ഇവരും കാപ്പിരികളും, ഏഷ്യക്കാരും തമ്മിൽ, നേരത്തെ സൂചിപ്പിച്ച ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളുടെ കാര്യത്തിൽ വ്യത്യാസം കുറയും.

ഇവിടെല്ലാം ഉള്ള പ്രശ്നവും ഇങ്ഗ്ളിഷുകാർക്ക് ഒട്ടുംതന്നെ അറിയാത്തതുമായ കാര്യം, വ്യക്തികൾ ഫ്യൂഡൽ ഭാഷകളിൽ ഒരേ നിലവാരമുള്ള മനുഷ്യർ അല്ല എന്നുള്ളതാണ്. ഫ്യൂഡൽ ഭാഷകളിൽ 'അവൻ' എന്ന് നിർവ്വചിക്കപ്പെടുന്ന വ്യക്തി, 'അദ്ദേഹം' എന്ന് നിർവ്വചിക്കപ്പെടുന്ന വ്യക്തിയുമായി കാര്യമായ വ്യത്യാസം ഉള്ള ആളാണ്. ഇവർ രണ്ട് കൂട്ടരുടേയും വാക്കുകളും, പരിഹാസ വാക്കുകളും, മതിപ്പുളവാക്കുന്ന വാക്കുകളും വ്യക്തിപരമായ അടുപ്പവും, ബന്ധവും, നേത്രങ്ങൾ കോണ്ടുള്ള നോട്ടവും, ഉച്ചത്തിലുള്ള ചിരിയും, ഇവർ മനസ്സിൽ ചിന്തിക്കുന്നതും മറ്റും

മറ്റുവ്യക്തികളിൽ രണ്ട് തികച്ചും വ്യത്യസ്തമായ അനുഭവമാണ് ഫ്യൂഡൽ ഭാഷകളിൽ ഉളവാക്കുക.

ഈ രണ്ട് കൂട്ടരും (അവൻ & അദ്ദേഹം) ഇങ്ഗ്ളിഷിലേക്ക് കടന്ന് വന്ന് ഒരു സമൂഹത്തിലെ മാന്യനെക്കുറിച്ച് Where is he now? എന്നോ Where is she now? എന്നോ ചോദിച്ചാൽ, ശരിക്കും പറഞ്ഞാൽ രണ്ട് വ്യത്യസ്ത സാമൂഹിക അനുഭവമായിരിക്കും.

സാമൂഹിക മഹിമയുള്ള ആളും സാമൂഹിക നിലവാരമില്ലാത്ത ആളും ഈ വാക്കുകൾ 'അവൻ എവിടെയാണ് ഇപ്പോൾ?' എന്നോ 'അവൾ എവിടെയാണ് ഇപ്പോൾ?' എന്ന് മനസ്സിൽ പ്രോസസ് ചെയ്ത് കൊണ്ടാണ് ഈ വാക്കുകൾ ഇങ്ഗ്ളിഷിൽ ഉപയോഗിക്കുന്നത് എന്ന് കരുതുക. ആദ്യത്തെ ആൾ ഐഏഎസ്സുകാരൻ. രണ്ടാമത്തെ ആൾ ലോറി ലോഡ് ചെയ്യുന്ന ആൾ. പറയുന്നത് മറ്റൊരു ഐഏഎസ്സുകരനെക്കുറിച്ച്.

ആദ്യത്തെ ആളുടെ സംഭാഷണം, ഒരു പ്രത്യേക രീതിയിലുള്ള സമത്വത്തെ പ്രതിനിധീകരിക്കുന്നു. രണ്ടാമത്തെ ആളുടെ അതേ സംഭാഷണം, പരാമർശിക്കപ്പെടുന്ന ആളെ സാമൂഹികമായി നാറ്റുന്ന വാക്കുകളാണ്. എന്നാൽ ഈ സാമൂഹിക നാറ്റൽ, ഇങ്ഗ്ളിഷ് ഭാഷാകോഡുകൾ ആവരണം ചെയ്ത് മറ്റുള്ളവരിൽനിന്നും ഒളിപ്പിക്കുന്നു

എന്നുമാത്രം. എന്നാൽ, നാറുന്ന വസ്തു പൊതിക്കുള്ളിൽ ഉണ്ട്.

ഇതാണ് ഇന്നുള്ള ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ സംജാതമായിക്കൊണ്ടിരിക്കുന്ന സാമൂഹികാവസ്ഥ.

## 98. ഇങ്ഗ്ളിഷ് ഉപയോഗിക്കുന്ന മറ്റുള്ളവർ

ഈ എഴുത്തുകാരന് ഈ ഉപഭൂഖണ്ടത്തിലെ പുരാണങ്ങളിലും ഐതിഹ്യങ്ങളിലും, ക്രിസ്ത്യൻ കഥകളിലും, ഇസ്ളാമിക കഥകളിലും ചെറുതായുള്ള അറിവ് ഉണ്ട്. മാത്രവുമല്ല, ശാസ്ത്രം, ഗണിതം, ചരിത്രം, രാഷ്ട്രതന്ത്രം തുടങ്ങി മറ്റ് പലകാര്യങ്ങളിലും ചെറുതും വലുതുമായ കാര്യങ്ങൾ ചെറിയ രീതിയിലെങ്കിലും അറിയാം. ഇവയോടെല്ലാം താരതമ്യം ചെയ്യുമ്പോൾ, കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് പാരമ്പര്യങ്ങൾക്കും, സാഹിത്യത്തിനും, സാമൂഹിക ആശയവിനിമയത്തിനും കുടുംബ ബന്ധങ്ങൾക്കും വ്യക്തി സ്വാതന്ത്ര്യങ്ങൾക്കും മറ്റും ഒരു ഗുണമേന്മയുള്ള വ്യത്യാസം ഉണ്ട് എന്ന് ഉറപ്പിച്ച് പറയാനുള്ള വിവരം ഉണ്ട് എന്നാണ് പറയാൻ തോന്നുന്നത്.

മാത്രവുമല്ല, ഇവയെല്ലാത്തിനും ഒരു കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് പരിവേഷം വന്നുചേർന്നാൽ, അവയ്ക്ക് കാര്യമായ ഗുണമേന്മ വന്നുചേരും എന്നും ഒരു തോന്നൽ.

ഇനി പറഞ്ഞ് തീർക്കാനുള്ള ഒരു ചെറിയ കാര്യം കൂടിയുണ്ട്.

Go to Main contents

ഈ അവതാരികയിൽ ഇങ്ഗ്ളിഷ് എന്ന ഭാഷയെക്കുറിച്ച് നിരന്തരം പ്രതിപാദിച്ചിട്ടുണ്ട്. ഇങ്ഗ്ളിഷ് എന്നുള്ളതും, അത് പ്രതിനിധാനം ചെയ്യുന്നതുമായ സംസ്ക്കാരത്തെക്കുറിച്ച് ഏതാനും കാര്യങ്ങൾ പറയാനുണ്ട്.

ഭൂഖണ്ഡ യൂറോപ്പിന് തികച്ചും പുറത്തായുള്ള ദ്വീപായ ബ്യട്ടണിലെ ഇങ്ഗ്ളണ്ട് (England) എന്ന് പേരുള്ള പ്രദേശത്തിലെ പ്രാദേശിക ഭാഷയാണ് ഇങ്ഗ്ളിഷ്. ബ്യട്ടണിൽ പാരമ്പര്യമായി മൂന്ന് മറ്റ് ഭാഷകൾ ഉണ്ട്. ഐറിഷുകാരുടെ ഐറിഷ് (Irish) ഭാഷയും, സ്ക്കോട്ലന്റ്കാരുടെ ഗാലിക്ക് (Gaelic) ഭാഷയും, വെൽഷ്ക്കാരുടെ വെൽഷും (Welsh). ഇവ മൂന്നും സെൽട്ടിക്ക് (Celtic) ഭാഷകളാണ്.

ഈ എഴുത്തുകാരന്റെ പൊതുവായുള്ള നിഗമനം ഇവ മൂന്നിനും ഫ്യൂഡൽ ഭാഷാ സ്വഭാവങ്ങൾ ഉണ്ട് എന്നതാണ്. ഈ നിരീക്ഷണത്തിനുള്ള കാരണം ഇവിടെ ഇപ്പോൾ കുറിച്ചിടുന്നില്ല.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷ നൽകുന്ന സാമൂഹിക ശക്തിയും സാമൂഹിക മഹിമയും അതിഗംഭീരമാണ്. താരതമ്യേന ചെറിയ ദ്വീപായ ബ്യട്ടണിനെ ഭൂഖണ്ഡ യൂറോപ്പിലെ വൻ രാജ്യങ്ങളായ സ്പെയിൻ, ഫ്രാൻസ്, ജർമനി തുടങ്ങിയ പലരും പലരീതിയിൽ കീഴ്പ്പെടുത്താൻ

നോക്കിയിട്ടുണ്ടെങ്കിലും, ഈ ഭാഷ കലർപ്പില്ലാതെ നിലനിർത്തിയിരുന്നത് കൊണ്ട്, ഈ ശ്രമങ്ങളൊക്കെ, അവിടെയും, ലോകത്തെമ്പാടും പരാജയപ്പെടുകയാണ് ചെയ്തത്.

എന്നാൽ, ഇന്ന് ഇങ്ഗ്ളിഷ് എന്ന പേരിൽ പല ദേശക്കാരും പല രീതിയിൽ ഈ ഭാഷ പഠിക്കുന്നുണ്ട്. മാത്രവുമല്ല, യുഎസ്ഏയിൽ പുറത്ത് നിന്നും ഇങ്ഗ്ളിഷ് അറിയാത്തവർവരെ വന്ന് ഇങ്ഗ്ളിഷ് സംസാരിക്കുന്നുണ്ട്. ഇവരെല്ലാംകൂടി, കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ ഞെക്കിപ്പിരിച്ച് അവരവരുടെ സാമൂഹിക കീഴ്വഴക്കങ്ങൾക്ക് അനുസൃതമായി ഘടനപ്പെടുത്തിക്കൊണ്ടിരിക്കുകയാണ്.

ഇന്ത്യയിൽത്തന്നെ ഇങ്ഗ്ളിഷ് ഉപയോഗിക്കുന്നവരെ രണ്ട് കൂട്ടമായി തരംതിരിക്കാവുന്നതാണ്. ഒന്ന്, കലർപ്പില്ലാത്ത ഇങ്ഗ്ളണ്ടിലെ സാമൂഹീക ആശയവിനിമയ അന്തരീക്ഷത്തിന് അനുസൃതമായും, ആ ഭാഷയെ വികലപ്പെടുത്താതെയും ഉപയോഗിക്കുന്നവർ. ഇക്കൂട്ടരിൽ മിക്കവരും (അല്ലാത്തവരും ഉണ്ട്) ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യവുമായി കാര്യമായി ബന്ധമുള്ളവരാണ്. മുൻകാല ഇങ്ഗ്ളണ്ടിനോട് മാനസികാടുപ്പം ഉള്ളവരാണ്

ഇക്കൂട്ടരിൽ പലരും. ഈ പക്ഷം താരതമ്യേനെ അംഗംസംഖ്യയിൽ വളരെ കുറവാണ്.

രണ്ടാമത്തെക്കൂട്ടർ, ഇങ്ഗ്ളിഷിനെ വെറും ഒരു സാമൂഹിക പദവിയായും, സാമൂഹിക ഉന്നമന ആയുധമായും, തൊഴിൽ വേദിയിൽ ഉപയോഗിക്കാവുന്ന ഒരു പണിയായുധമായും ആണ് കാണുന്നത്. ഇവരിൽ ചിലരെല്ലാം (എല്ലാവരും അല്ല), പ്രാദേശിക ഭാഷയിലൂടെ പഠിച്ച് വളർന്ന് വന്ന്, പിന്നീട് ഇങ്ഗ്ളിഷ് പ്രാവീണ്യം നേടിയവരാണ്. ഇവർക്ക് ഇങ്ഗ്ളിഷ് ഭാഷയോട് പ്രത്യേകമായ കടപ്പാടോ, കൂറോ ഇല്ലതന്നെ. ഈ ഭാഷയ്ക്ക് എന്ത് സംഭവിച്ചാലും വലിയ മനപ്രയാസം ഇവർക്കില്ലതന്നെ. ഇവരിൽ പലരും അവരുടെ പാരമ്പര്യ ഭാഷയിലെ അസഭ്യവാക്കുകൾ വളരെ ലാഘവത്തോടുകൂടി ഉപയോഗിക്കാൻ സഹായിക്കുന്ന ഒരു സൗകര്യമായിട്ടാണ് ഇങ്ഗ്ളിഷിനെ കാണുന്നത്.

എന്നാൽ കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ ഈ വക പദപ്രയോഗങ്ങൾ ഒരു തരം 'ഹറാം' തന്നെയായിരുന്നു.

ഇസ്ലാം വിശ്വാസികൾ മക്കത്തിനെ കാണുന്നത് പോലെയാണ് ആദ്യ പക്ഷം കലർപ്പില്ലാത്ത ഇങ്ഗ്ളണ്ടിനെ കാണുന്നത്. അതേ സമയം രണ്ടാം

Go to Main contents

കൂട്ടർക്ക് ഇങ്ങ്ഗ്ളണ്ട് എന്നുള്ളത് ഇടിച്ച് താഴ്ത്തിപ്പറയാനും, ഇടിച്ച്കയറി വിക്രിയങ്ങൾ കാട്ടാനും ഉള്ള ഒരു സൗകര്യപ്രദമായ വേദിയാണ്.

## 99. ഫ്യൂഡൽ ഭാഷകളിലെ സാമൂഹീക പരിവർത്തകരുടെ ഉള്ളിലിരിപ്പ്

ഈ അവതാരികയുടെ അന്ത്യത്തിൽ എത്തിനിൽക്കുന്ന അവരസരത്തിൽ ഫ്യൂഡൽ ഭാഷകളെക്കുറിച്ചുള്ള പലതരം ചിന്തകൾ, ഈ അവതാരികയിൽ ഇടംതേടിനടക്കുന്നതായി മനസ്സിലാക്കുന്നു. എന്നാൽ, അവയെ എല്ലാംതന്നെ ഈ ഇടത്തിലേക്ക് കയറാൻ അനുവദിച്ചാൽ, ഈ അവതാരിക അനന്തമായി മുന്നോട്ട് നീങ്ങും.

ഫ്യൂഡൽ ഭാഷകളെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ എങ്ങിനെയാണ് കൈകാര്യം ചെയ്യ്തത് എന്നത് കൂടി പരിശോധിച്ച്, ഈ അവതാരികയുടെ അറ്റം കണ്ടെത്തുകയാണ്.

ജനങ്ങളെ നന്നാക്കുക എന്ന ഉദ്യമം പൊതുവായിത്തന്നെ ഫ്യൂഡൽ ഭാഷകളിൽ ഒരു ചെറിയ കാപട്യത്തോട് കൂടിയാണ് നിലകൊള്ളുന്നത്. ആരേയും നന്നാക്കാൻ ഉദ്യമിക്കുന്ന ഏതൊരാളും, നന്നാക്കപ്പെടുന്നവരിൽ നിന്നും ചെറുതായൊന്ന് ഉയർന്നോ വിട്ടോ നിൽക്കുന്നതാണ് ഫ്യൂഡൽ ഭാഷകളിൽ അഭികാമ്യം.

ഇങ്ങിനെ ചെയ്തില്ലെങ്കിൽ, താഴെനിന്ന് ഉയർന്നുവരുന്നവർ, അവരെ ഉയർത്തിയവരെ കടത്തിവെട്ടുകയും, ഉയർത്തിയവരുടെ സ്വന്തമായുള്ള പ്രദേശങ്ങൾ കൈയടക്കുയും, അവരുടെ തരംതാണ പെരുമാറ്റരീതികൾ ഉയർത്തിയവരുടെയും അവരുടെ സ്വന്തക്കാരുടേയും മേൽ സ്ഥാപിക്കുകയും ചെയ്യും.

ഈ വിവരം ഫ്യൂഡൽ ഭാഷക്കാർക്ക് നന്നായി അറിവുള്ളതിനാൽ, അവർ സ്വന്തം ബഹുമാനവും, ഉയർത്തപ്പെടുന്നവരുടെ അടിയാളത്തവും ഉറപ്പ് വരുത്തിയതിന് ശേഷമേ ഈ പ്രകാരമുള്ള പരോപകാരത്തിന് ഉദ്യമിക്കുള്ളു. ഉദാഹരണത്തിന്, സ്വന്തം പേരിന് പിന്നിൽ എന്തെങ്കിലും ബഹുമാന വാചകമായ ജീ, ചേട്ടൻ, ഭായി, സ്വാമി (പേരിന് മുന്നിലും), സ്വാമികൾ, ഗുരു (പേരിന് മുന്നിലും), അച്ചൻ, ഇക്ക, അണ്ണൻ, മാഷ്, സാറ്, മാഡം, അമ്മ, മാതാവ്, ദേവി, തിരുമേനി, മഹാത്മ (പേരിന് മുന്നിൽ) തുടങ്ങിയ പദപ്രയോഗങ്ങൾ ആദ്യം തന്നെ പൊതുജന മനസ്സിൽ സ്ഥാപിക്കും.

അതോടൊപ്പം തന്നെ, ഇവർ നന്നാക്കുന്നവരെ 'നീ', 'തൂ', 'അവൻ', 'അവൾ', 'മോൻ', 'മോള്', 'കുട്ടി', വെറും പേര് തുടങ്ങിയ രീതിയിൽ സ്ഥാപിക്കും.

"ഞാൻ ദിവ്യൻ, നീ അടിയാളൻ" എന്ന സാമൂഹിക കോഡ് ഈ വിധ ബന്ധങ്ങളിൽ നിലനിൽക്കും.

പൊതുവായിപ്പറഞ്ഞാൽ, ഇങ്ഗ്ലിഷുകാർ ഇത്യാദി പരോപകാര പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ, ഈ ഒരു ആവശ്യകതയെക്കുറിച്ച് സാധാരണഗതിയിൽ ബോധവാന്മാരല്ല. എന്നിരുന്നാലും, കൊളോണിയൽ കാലഘട്ടത്തിൽ, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ ജീവിക്കുന്ന അവസരങ്ങളിൽ, ഇവരുടെ കീഴിൽ തൊഴിൽ ചെയ്തിരുന്ന പ്രാദേശിക ജീവനക്കാർ ഇത്യാദികാര്യങ്ങൾ ഉറപ്പ് വരുത്തിയിരുന്നു.

ഉദാഹരണത്തിന്, ഹിന്ദിയിൽ 'സാബ്' എന്നും 'മേംസാബ്' എന്നുമുള്ള പ്രാദേശിക ബഹുമാന സൂചകവാക്കുകൾ ഇവർക്ക് നൽകപ്പെടാൻ ഇക്കൂട്ടർ മെനക്കെട്ടിരുന്നു. ഇത് ഭാഷാകോഡുകളിലെ ഒരു ആവശ്യകതായണ്. മലയാളത്തിൽ 'സായിപ്പ്', 'മദാമ', 'മദാമക്കുട്ടി' എന്ന പ്രയോഗങ്ങൾ ഈ രീതിയിൽ ഉപയോഗപ്പെട്ടിരുന്നു എന്നു തോന്നുന്നു. മലബാറിയിൽ എന്തായിരുന്നു വാക്കുകൾ എന്ന് അറിയില്ല. ചിലപ്പോൾ മലയാളത്തിലും, മലബാറിയിലും ഒരേ പദങ്ങളായിരിക്കും, ഇപ്രകരം ഉപയോഗിക്കപ്പെട്ടിരുന്നത്. മലബാറും മെഡ്രാസും ആയിരുന്നു കൂടുതൽ അടുപ്പം

എന്നതിനാൽ, തമിഴിലെ പദങ്ങളും മലബാറിൽ ഉപയോഗിച്ചിട്ടുണ്ടാവാം.

മാത്രവുമല്ല, ഫ്യൂഡൽ ഭാഷക്കാരിൽ നിന്നും വിട്ടുനിൽക്കാനായുള്ള ഒരു ഇടത്തിനായി ഇങ്ഗ്ളിഷുകാർ പലപ്പോഴും അന്യപ്രവേശനമില്ലാത്ത (exclusive) ഇടങ്ങൾ സ്ഥാപിച്ചിരുന്നു. ഉദാഹരണത്തിന്, അവർക്ക് മാത്രമായുള്ള ക്ളബ്ബുകൾ, കടലോരങ്ങൾ (Beaches) തുടങ്ങിയ സ്ഥലങ്ങൾ. ഇത് പലപ്പോഴും മറ്റ് തൊക്കിന് വെള്ള നിറമുള്ളവരുമായി അവർ പങ്കിടേണ്ടിവന്നിട്ടുണ്ട്. ഈ കാരണത്താൽ പലപ്പോഴും ഇവ വർണ്ണവിവേചനത്തിന്റെ പ്രതീകങ്ങളായി സുചിപ്പിക്കപ്പെട്ടിട്ടുണ്ട്. കാരണം, പല ഭൂഖണ്ട യൂറോപ്യൻ വംശജരുടെ ഭാഷകളിലും ഫ്യൂഡൽ കോഡുകൾ ഉണ്ട് എന്നാണ് തോന്നുന്നത്. എന്നാൽ ഇക്കൂട്ടർ ഇങ്ഗ്ളിഷുകാരോട് ഒട്ടിയാണ് നിൽക്കാൻ താൽപ്പര്യപ്പെടുക.

എന്നാൽ, ഗാഢമായി ചിന്തിച്ചാൽ, അന്യപ്രവേശനമില്ലാത്ത (exclusive) ഇടങ്ങളിൽ വലിയ ഒരു പ്രശ്നം കാണേണ്ടതില്ല. ഈ ഉപദ്വീപിൽത്തന്നെ പലവിധ ജാതിക്കാരും തൊഴിലുകാരും, സാമൂഹികാധിപന്മാരും, സർക്കാർ ഉദ്യോഗസ്ഥരും മറ്റും അവർക്ക് മാത്രമായുള്ള ക്ളബ്ബുകളും, പലരീതിയിൽ

വിവേചനം ചെയ്ത് ആളുടെ തരംതിരിച്ച്, തിരഞ്ഞെടുത്ത് അംഗത്വം നൽകുന്ന വേദികൾ ഉണ്ട്. ഇവയിലേക്കൊന്നും മറ്റാർക്കും ഇടിച്ച് കയറാൻ വലിയതാൽപ്പര്യം ഇല്ലതന്നെ. കാരണം, മറ്റുള്ളവർ ഇങ്ങിനെ സ്വാഗതമില്ലാതെ കയറിച്ചെന്നാൽ, അവിടുള്ള ചെറുകിട തൊഴിലുകാരുടെവരെ തരംതാണ വാക്കുകൾ ശ്രവിക്കേണ്ടിവരും.

എന്നാൽ ഇങ്ഗ്ളിഷുകാരുടെ പ്രദേശങ്ങളിൽ കയറിച്ചെന്നാൽ, അവർകാണിച്ചേക്കാവുന്ന വർണ്ണവിവേചനമോ, മറ്റേതെങ്കിലും വിവേചനമോ, അവിടങ്ങളിലേക്ക് പ്രവേശിക്കാനുള്ള ക്രാന്തിയെ ഇല്ലാതാക്കില്ല. മറിച്ച് അതിനെ അധികരിപ്പിക്കുകയാണ് ചെയ്യുക.

അതേ സമയം, ഫ്യൂഡൽ ഭാഷക്കാരുടെ ഇത്യാദി ഇടങ്ങളിൽ ഏതെങ്കിലും ആൾ ഇടിച്ച് കയറിച്ചെന്നാൽ, ബഹുമാനം നൽകാതെ, അവിടുത്തെ ഏതെങ്കിലും പണിക്കാരൻ ഒന്ന് സംബോധന ചെയ്താൽ, അവിടുന്ന ജീവനുംകൊണ്ട് ഓടി മറയാനുള്ള പ്രേരണ വരും. ഈ സംബോധന മറ്റാരെങ്കിലും കേട്ടോ, കണ്ടോ എന്നതും മനസ്സിനെ വിഷമിപ്പിക്കും.

നൂറ് കണക്കിന് കടലോരങ്ങൾ വേറെയുണ്ടെങ്കിലും, ഇങ്ഗ്ളിഷുകാർ അവർക്ക് സ്വന്തമായി വെച്ചിട്ടുള്ള കടലോരങ്ങളിൽ പ്രവേശനമില്ല എന്നുള്ളത് ഒരു വലിയ മനോവേദനയായി പ്രഖ്യാപിക്കപ്പെടും. എന്നാൽ വാസ്തവത്തിൽ, പണം ഉള്ളവൻ, ഇല്ലാത്തവൻ എന്ന വൻ വിവേചനത്താൽ എത്രയോ വേദികളിലേക്ക് ഒരു വൻകൂട്ടം ജനങ്ങൾക്ക് പ്രവേശനം ഇല്ലാ എന്നുള്ളത് ആരും തന്നെ ശ്രദ്ധിക്കുന്നില്ലതന്നെ.

പണ്ട് കാലങ്ങളിൽ ബ്രാഹ്മണ ക്ഷേത്രങ്ങളിൽ ബ്രാഹ്മണരല്ലാത്തവർക്കും മറ്റും പ്രവേശനം അനുവദിച്ചിരുന്നില്ല. വാസ്തവം പറയുകയാണെങ്കിൽ, മറ്റ് ജനക്കൂട്ടങ്ങൾക്ക് സ്വന്തമായുള്ള ദേവീ ദേവന്മാരും ആരാധനാ ഇടങ്ങളും ഉണ്ടായിരുന്നു. എന്നിട്ടും, അവർക്ക് ബ്രാഹ്മണ ക്ഷേത്രങ്ങളിൽ പ്രവേശനം ഇല്ലാ എന്നുള്ളതാണ് പ്രശ്നമായിക്കണ്ടത്. സ്വന്തം ആരാധനായലങ്ങൾക്ക് ഗുണമേന്മയുടെ മുതൽക്കൂട്ട് നൽകാൻ ആവാത്തതാവാം ഇതിനുപിന്നിലെ ചേതോവികാരം.

ഈ മനോവികാരവും ഫ്യൂഡൽ ഭാഷകൾ തരംതാഴ്ത്തുന്നവരിൽ അധമ ഭാവം കയറ്റിവിടുന്നതിന്റെ ഉദാഹരണം ആവാം.

## 100. ബിലാത്തിയുമായൊരു ബന്ധത്തിന്റെ മെച്ചം

വെറും പേര് അപകടകരമായ അവസ്ഥയാണ്. ഉദാഹരണത്തിന് 'ബാലൻ' എന്ന പേരിന്റെ പിന്നിൽ ഏട്ടൻ, അമ്മാവൻ, സാർ, മാഷ് തുടങ്ങിയ പദപ്രയോഗങ്ങൾ ഒരു മതിൽക്കെട്ടായി ഇല്ലായെങ്കിൽ, ആ ആളുടെ ബഹുമാനവും, വ്യക്തിത്വവും പൊതുജന മനസ്സിൽ, ഉരുണ്ട് നിലംപതിക്കും. നേരെ 'അവൻ', 'നീ', 'എടാ', 'എന്താടാ' തുടങ്ങിയവ വാക്കുകൾ വിഹരിക്കുന്ന അഗാധ ഗർത്തത്തിലേക്ക് ആ ആൾ ഉരുണ്ട് വീഴാൻ സാധ്യത ഏറും. ഈ അത്യന്താപേക്ഷിതമായ സുരക്ഷാ കവചത്തെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് യാതോരു അറിവും ഇല്ലാ എന്നുള്ളത് തന്നെ അവരുടെ ശുദ്ധ മനസ്സിന്റെ വിവരക്കേടാണ്.

ഇവിടെ പ്രതിപാദിക്കാൻ പോകുന്നത്. മതങ്ങളും ആത്മീയ നേതാക്കളും ഈ കാര്യങ്ങളെ എങ്ങിനെയാണ് നേരിട്ടത് എന്നതാണ്. വേഷ വിധാനങ്ങളിലും, വാസസ്ഥലത്തിനും ഒരു ഗാംഭീര്യം ഉള്ളത്, പിടിച്ചുവാങ്ങേണ്ടുന്ന ബഹുമാന വാക്ക് കോഡുകൾക്ക് ഊക്ക് നൽകും. ചിലർ കുടുംബപരമായ ബന്ധങ്ങൾ ഉപയോഗിക്കും.

ഇങ്ഗ്ളിഷ് കൊളോണിയൽ കാലഘട്ടത്തിൽ ഈ ഉപദ്വീപിലെ പല ആദ്ധ്യാത്മിക പ്രസ്ഥാന നേതാക്കുളും ഇങ്ഗ്ളണ്ടിൽ ജീവിച്ചിട്ടുണ്ട് എന്ന ഒരു കാര്യം സ്ഥാപിക്കും. (ഭൂഖണ്ഡ യൂറോപ്പിലാണ് ജീവിച്ചതെങ്കിലും ഇങ്ഗ്ളണ്ടിലാണ് എന്ന പ്രതീതി നാട്ടിൽ ജനിക്കും. പലർക്കും ഇങ്ഗ്ളണ്ടും ഭൂഖണ്ഡ യൂറോപ്പും തമ്മിൽ ആനയും ആടും തമ്മിലുള്ള വ്യത്യാസം ഉണ്ട് എന്ന അറിവില്ലായിരുന്നു.)

അമേറിക്കയിൽ പോയിട്ടുണ്ട് എന്ന പ്രശസ്തി നേടിയാലും ഇതുപോലുള്ള അവസ്ഥതന്നെ.

പലരും ഇങ്ഗ്ളണ്ടിലോ അമേരിക്കയിലോ പോയി, അവിടുള്ള വെളുത്ത വർഗ്ഗക്കാരിൽപെട്ട ഏതെങ്കിലും സ്ത്രീകളെ തങ്ങളുടെ പദ്ധതിയുമായി ബന്ധപ്പെടുത്തും. ഈ വിവരവും ഈ ഉപഭൂഖണ്ഡത്തിൽ, കരുതിക്കൂട്ടിയല്ലാ എന്ന ഭാവത്തിൽ, സ്വന്തം പേരിനോടൊപ്പം പ്രചരിപ്പുക്കും. പലപ്പോഴും ഈ വിധ അടുപ്പം, വെറും ഔപചാരികമാണെങ്കിൽപ്പോലും, ഫോട്ടോവിലൂടെയും ശബ്ദരേഖകളിലൂടെയും നാട്ടുകാരുടെ ശ്രദ്ധയിൽ വരുത്തും. ചിലർ സ്വന്തം പത്രവും മാസികളും പ്രസിദ്ധീകരിച്ച് ഉയരങ്ങളിലും, ബിലാത്തിയിലും ഉള്ള തങ്ങളുടെ ബന്ധങ്ങളെ നിത്യവും പൊതുജനത്തെ അറിയിച്ചുകൊണ്ടിരിക്കും.

സിലോൺ, ബർമ, മറ്റ് ഏഷ്യൻ പ്രദേശങ്ങൾ, ആഫ്രിക്കൻ പ്രദേശങ്ങൾ തുടങ്ങിയ ഇടങ്ങളിലും ആളുകൾ ഈ ഉപഭൂഖണ്ടത്തിൽ നിന്നും പോയിട്ടുണ്ടെങ്കിലും, മുകളിൽപ്പറഞ്ഞ കാര്യങ്ങൾ ഇക്കൂട്ടർക്ക് ലഭിച്ചിരുന്നില്ല. ഈ ഉപഭൂഖണ്ടത്തിലെ ധനികർക്ക് മാത്രമേ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലും, യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും പോയി ഈ വിധം പ്രശസ്തി സാധാരണ ഗതിയിൽ പ്രാപ്യമായിരുന്നുള്ളു.

ഇവിടെ ഓർമ്മിക്കേണ്ടത്, 1917ൽ ബ്രിട്ടിഷ്-ഇന്ത്യൻ രൂപയുടെ മൂല്യ 5 മുതൽ 7 യുഎസ്സ് ഡോളറായിരുന്നു. ഈ പാതയിലൂടെ കണക്ക് കൂട്ടിയാൽ, അന്നത്തെ 100 ബ്രിട്ടിഷ്-ഇന്ത്യൻ രൂപയുടെ മൂല്യം ഇന്നതെ ഏതാണ്ട് 47000 രൂപയ്ക്ക് അടത്ത് വരും. 700 ഡോളിറിന് ഇന്ന് ഏതാണ്ട് ആ മൂല്യം ഉണ്ട്. ഈ ഉപഭൂഖണ്ടത്തിലെ ധനികർ ഇങ്ഗ്ളണ്ടിൽ പോയാൽ, അവിടെ അമിത ധനികരായി മാറുന്നു.

ഇങ്ഗ്ളണ്ടിൽ ജീവിച്ചിട്ടുള്ള ആൾ, ബ്രിട്ടിഷ്-ഇന്ത്യയിൽ ഭരണം നടത്തുന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരെ പേര് വിളിച്ച്കൊണ്ട് അവരോട് സംസാരിക്കാൻ കെൽപ്പുള്ള ആളാണ്. അത് തന്നെ പൊതുജന മനസ്സിൽ, ഇവർക്ക് ബഹുമാനം നൽകണം എന്ന പ്രതീതി ജനിപ്പിക്കും.

ആദരിക്കപ്പെടുന്ന ആളുടെ വാക്കുകൾക്ക് വിലയുണ്ട്. അതില്ലാത്ത ആളുടെ വാക്കുകൾക്ക് ദിവ്യത്വം കുറയും.

ഈ മുകളിൽ സൂചിപ്പിച്ചവരിൽ ഒരു വ്യത്യസ്തനായി നിലകൊള്ളുന്നത് രാജാറാം മോഹൻ റോയ് (Raja Ram Mohan Roy) മാത്രമാണ് എന്നാണ് തോന്നുന്നത്. ഇങ്ഗ്ളണ്ടിലേക്ക് കുതിച്ച് ഓടി എത്തിയത്, അതിഗംഭീരമായ ഒരു സാമൂഹിക വിപത്തിനെ നിർത്താനായിട്ടാണ് : സതി. സ്ത്രീകളെ ജീവനോട് കൂടി കത്തിക്കുന്നത് നിർത്തലാക്കാൻ പാടില്ല എന്നുള്ള ആവശ്യവുമായി ഇങ്ഗ്ളണ്ടിലേക്ക് പോയ പ്രാദേശിക ദൌത്യസംഘത്തിന്റെ വാദഗതികൾക്ക് എതിരായും ഈ ഉപഭൂഖണ്ഡത്തിൽ സാമൂഹിക അഭിപ്രായം ഉണ്ട് എന്ന് ബ്യൂട്ടിഷ് പാർലമെന്റിനെ ഇദ്ദേഹമാണ് അറിയിച്ചത്.

'സതി' എന്ന ഭീകര ആചാരാനുഷ്ഠാനത്തെ ഉടൻ അടിച്ചമർത്തണമെന്ന് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക്, ഇതോടെ ബ്യൂട്ടിഷ് പാർലമെന്റ് കൽപന നൽകി. ഈ ഉപഭൂഖണ്ഡത്തിലെ പ്രാദേശിക ആചാരങ്ങളിൽ ഇടപെടില്ലാ എന്ന നയമാണ് കമ്പനി അതുവരെ എടുത്തിരുന്നത്.

## 101. ദൈവവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള സംഭാഷണങ്ങൾ

പൊതുവായിപ്പറഞ്ഞാൽ, ദൈവത്തെ 'നീ' എന്നാണ് സംബോധന ചെയ്ത് കാണുന്നത്. അതിൽ ദൈവത്തിന് പരാതിയില്ലാ എന്ന് അനുമാനിക്കാം. കാരണം, ഈ വിധ വാക്ക് കോഡുകൾ ദൈവത്തെ ബാധിക്കില്ലാ എന്ന് തോന്നുന്നു. സമുദ്രത്തെ ചാട്ടവാറ് കൊണ്ട് പ്രഹരിച്ചാൽ, സമുദ്രത്തിന് അത് ഏശില്ലാ എന്നത് പോലെ.

അതേ സമയം 'അങ്ങ്' എന്ന വാക്കും ഉപയോഗിച്ച് കാണുന്നുണ്ട്. ഇതിനെക്കുറിച്ച് കൂടുതലായി അറിയില്ല. മുത്തപ്പൻ വെള്ളാട്ടത്തെ ആരും 'നീ' എന്ന് സംബോധന ചെയ്ത് കണ്ടില്ല. ഇങ്ങിനെ ചെയ്യാറുണ്ടോ എന്ന് അറിയില്ല.

ഇങ്ഗ്ളിഷിൽ ദൈവത്തെ പരാമർശിക്കുമ്പോൾ He, Him എന്ന വാക്കുകൾ ഉപയോഗിക്കുമ്പോൾ H വലിയക്ഷരത്തിലാണ് എഴുതുക. ഈ കാര്യം ഇങ്ഗ്ളിഷ് ഭാഷയിൽ വന്നത് ഏത് സ്വാധീനത്തിൽ നിന്നും ആണ് എന്ന് അറിയില്ല.

ബ്രാഹ്മണമത (ഹൈന്ദവ മത) ദൈവങ്ങളെ 'നീ' എന്ന് തന്നെയാണ് പ്രാർത്ഥനയിൽ സംബോധന ചെയ്യാറ് എന്നാണ് അറിയുന്നത്. യഥാർത്ഥത്തിൽ

ഈ 'നീ' എന്ന സംബോധന ആത്മ മിത്രത്തോടുള്ള സംബോധന പോലെയാണ്. മാനസിക അടുപ്പത്തിന്റെയും സ്നേഹ ബന്ധത്തിന്റേയും പ്രതീകാത്മകതയാകാം. എന്നാൽ ഈവിധമുള്ള സംബോധന മനുഷ്യർ തമ്മിലുള്ള പ്രണയങ്ങളിൽ ദിശാഘടകാംശം നിയന്ത്രിക്കാനിടയുണ്ട്.

സംസ്കൃതത്തിന് കാര്യമായ ഫ്യൂഡൽ (ഉച്ചനീചത്വ) ചുവയുണ്ട് എന്നതിനാൽ, ഹൈന്ദവ ആദ്ധ്യാത്മിക നേതാക്കളും ദിവ്യവ്യക്തികളും ഇതിന് അനുസൃതമായാണ് ഗുരു-ശിക്ഷ്യബന്ധം വിളർത്തിയത് എന്ന് തോന്നുന്നു.

ആരാധനാ മൂർത്തികളുടെ പേരിന് മുന്നിലായി 'ശ്രീ' എന്ന പദം പലപ്പോഴും ഉപയോഗിച്ച് കാണുന്നുണ്ട്.

കൃസ്ത്യൻ മതം യഥാർത്ഥത്തിൽ ഒരു പടിഞ്ഞാറൻ ഏഷ്യൻ മതമായതിനാൽ, ഈ ഫ്യൂഡൽ ഭാഷകളുടെ സ്വാധീനമുണ്ടായിരുന്നില്ലെ എന്നൊരു സന്ദേഹം. വിശുദ്ധ ബൈബിൾ (പഴയ നിയമം Old Testament) ഹീബ്രുവിലാണ് എഴുതപ്പെട്ടത് എന്നാണ് തോന്നുന്നത്.

യഹൂദന്മാരുടെ മതവിശ്വാസങ്ങളുമായി ബൈബിൾ പഴയനിയമത്തിന് കാര്യമായ

ബന്ധമുണ്ട് എന്ന്തോന്നുന്നു. യഹൂദരുടെ പാരമ്പര്യ ഭാഷയായ ഹീബ്രുവിന് ഫ്യൂഡൽ പരിവേഷമാണോ, അതോ പരന്ന കോഡുകളാണോ ഉള്ളത് എന്ന് അറിയില്ല. എന്നാൽ, അവരുടെ ഭാഷാ കോഡുകൾ അവരുടെ ചരിത്രത്തെ കാര്യമായി ബാധിച്ചിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്.

യഹൂദരുടെ ലോകൈകമായിട്ടുള്ള അനുഭവത്തെ വിലയിരുത്തണമെങ്കിൽ അവരുടെ പാരമ്പര്യ ഭാഷയിലെ കോഡുകൾ കൂടി പരിശോധിക്കേണ്ടതാണ് എന്നാണ് തോന്നുന്നത്. പാലസ്ത്തീൻ പ്രദേശം യഹൂദന്മാർ കൈയ്യേറി ഇസ്റായേൽ എന്ന രാജ്യം ഉണ്ടാക്കുന്നതിന് മുൻപ്, യഹൂദരെ ഏറ്റവും കൂടുതൽ വെറുപ്പോട് കൂടി വീക്ഷിച്ചിരുന്നത് യൂറോപ്പിലെ ജനതയായിരുന്നു. ഇതിന്റെ കാരണം അറിയില്ല. ഭാഷാ കോഡുകൾ പരിശോധിച്ചാൽ, കാരണം മിക്കവാറും വ്യക്തമായി ദൃഷ്ടിക്കാൻ കഴിഞ്ഞേക്കാം.

ഈ എഴുത്തുകാരൻ വളരെ ചെറുപ്പകാലത്ത്, ഇങ്ഗ്ലിഷ് ക്രിസ്ത്യാനിറ്റിയുടെ ചുറ്റുപാടുകൾ ചെറുതായി അനുഭവിച്ചറിഞ്ഞിരുന്നു. ഇത് ആങ്ഗ്ലോ-ഇന്ത്യൻ ക്രിസ്ത്യാനികളുടെ സാമീപ്യത്തിൽനിന്നുമാണ്. ഇന്ന് ഇങ്ങിനെ ഒരു

സാമൂഹിക പ്രസ്ഥാനം തന്നെ ഈ നാട്ടിൽ നിന്നും തുടച്ച് മാറ്റപ്പെട്ടിട്ടുണ്ട്.

ക്രൃസ്ത്യാനികൾ ലോകത്തിന്റെ പലദിക്കിലും ഉണ്ട്. ഇങ്ഗ്ളിഷ് രാജ്യങ്ങളിൽ അല്ലാതെ മറ്റെവിടെയെങ്കിലും ഇങ്ഗ്ളിഷ് ക്രിസ്ത്യാനിറ്റി നിലവിൽ ഉണ്ടോ എന്ന് അറിയില്ല. അനുഭവം വച്ച് പറയുകയാണെങ്കിൽ, ഫ്യൂഡൽ ഭാഷകളിൽ പ്രവർത്തിക്കുന്ന ക്രിസ്ത്തീയ മതവും ഇങ്ഗ്ളിഷിൽ പ്രവർത്തിക്കുന്ന ക്രിസ്ത്തീയ മതവും തമ്മിൽ മാനസിക ഭാവത്തിൽ വലിയ ബന്ധം ഇല്ലാ എന്നാണ് തോന്നുന്നത്.

മലയാളത്തിൽ യേശുവിനെ 'അവൻ' എന്നാണ് ആദ്ധ്യാത്മിക വേദികളിൽ പരാമർശിക്കുന്നത് എന്നാണ് തോന്നുന്നത്. എന്നാൽ, പൊതുവേദികളിൽ ഈ ഒരു വാക്ക് പ്രയോഗം അനുചിതമായേക്കാം. യേശുവിനോട് പ്രാർത്ഥിക്കുമ്പോഴും, 'നീ' എന്നാണ് ഉപയോഗിക്കുന്നത് എന്ന് തോന്നുന്നു.

'നിങ്ങൾ' എന്ന പ്രയോഗം അതീവ അരോചകമാകും. എന്നാൽ 'അങ്ങ്' എന്ന പ്രയോഗത്തിൽ പ്രശ്നമില്ലാ എന്ന് തോന്നുന്നു.

## 102. ഫ്യൂഡൽ ഭാഷകളും ഇസ്ലാമും

ഇസ്ലാം മതസ്ഥരുടെ വിശുദ്ധ ഖുറ്ആൻ അറബി ഭാഷയിലാണ് എന്ന് കാണുന്നു. അറബി ഭാഷയ്ക്ക് ഫ്യൂഡലിസം (ഉച്ചനീച്ത്വ കോഡുകൾ) കുറവാണ് എന്നാണ് പൊതുവായി ലഭിച്ച വിവരം. എന്നാൽ, അറബികളിൽ കാര്യമായ സാമൂഹിക പ്രശ്നങ്ങൾ ഉണ്ടായിരുന്നതായി കാണുന്നു. ഇത് പ്രവാചകനായ മുഹമ്മദിന്റെ ജീവിതം വായിക്കുമ്പോൾ കാണുന്നുണ്ട്.

അറബി ഭാഷയിൽ സാമൂഹിക ആശയവിനിമയത്തിൽ പിശകായിട്ടുള്ളത് എന്താണ് എന്ന് അറിയില്ല. എന്നാൽ ഭാഷാ കോഡുകൾ പരിശോധിച്ചാൽ പിശകുണ്ടെങ്കിൽ അത് കണ്ടെത്താനായേക്കാം. എന്നാൽ, ചുറ്റുമുള്ള ഫ്യൂഡൽ ഭാഷക്കാരുടെ സ്വാധീനം സംസാര-അറബിയിൽ നിഴലിക്കുന്നുണ്ടാവാം. ഫ്യൂഡൽ ഭാഷക്കാർ ചുറ്റും ഉള്ളപ്പോൾ, അവരുടെ ഇടയിലെ സാമൂഹിക ഉച്ചനീചത്വങ്ങളെ ഉൾക്കൊള്ളാൻ ഭാഷയിലെ വാക്ക്-കോഡുകളിൽ മാറ്റം സംഭവിക്കും.

ഇത് ഇങ്ഗ്ളിഷിലും സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്.

പ്രവാചകനായ മുഹമ്മദിന്റെ ജീവചിരിത്രം ഒരു മലയാളി എഴുത്തുകാരൻ ഇങ്ഗ്ളിഷിൽ എഴുതിയതിൽ, ഇങ്ഗ്ളിഷ് വാക്യങ്ങളുടെ ഗുണമേന്മ വരുത്താനായി ഈ എഴുത്തുകാരൻ പ്രവർത്തിച്ചിട്ടുണ്ട്. അന്നാണ് പ്രവാചകനെക്കുറിച്ച് കാര്യമായ വിവരം ലഭിച്ചത്.

ഈ അവസരത്തിലാണ്, പല രീതിയിലും ഉച്ചനീചത്വ കോഡുകളോട് താദാത്മ്യത്തിലാവാൻ പ്രവാചകൻ താൽപ്പര്യം കാണിക്കാത്ത കാര്യം ശ്രദ്ധയിൽ വന്നത്. ഇത് തികച്ചും ഒരു ആശ്ചര്യകരമായ കാര്യമായിട്ടാണ് തോന്നിയത്.

താൻ കയറി വരുമ്പോൾ, വലിയ ആൾ വരുന്നു എന്ന ഭാവത്തിൽ അടിയാളത്തം സൂചിപ്പിക്കുന്ന രീതിയിൽ എഴുന്നേൽക്കരുത് എന്ന് പ്രവാചകന്റെ തന്നെയുള്ള താക്കീത് ഉണ്ടായിരുന്നു എന്ന് കാണുന്നു. ഈ കാര്യം വാസ്തവത്തിൽ ഇങ്ഗ്ളിഷ് ഭാഷാ ചട്ടങ്ങൾക്ക് താദാത്മ്യത്തിൽ ഉള്ള കാര്യമാണ്. ഇങ്ഗ്ളിഷിലെ സമത്വാധിഷ്ഠിത കോഡുകളോട് ഇങ്ങിനെ വ്യക്തമായി താദാത്മ്യം തോന്നിക്കുമാറ്, മറ്റാരും ഇങ്ങിനെയൊരു പ്രമാണം പ്രഖ്യാപിച്ചതായി അറിവില്ല.

ഈ താക്കീത്, പ്രവാചകന്റെ സ്വന്തം അനുയായികൾക്ക് തന്നെ, അവരുടെ സ്വന്തം

കാര്യത്തിൽ പ്രാവർത്തികമാക്കാൻ ആയിരുന്നുവോ എന്ന് അറിയില്ല. ഉദാഹരണത്തിന്, പ്രവാചകന്റെ വളരെ അടുത്ത അനുയായിയായ അബുബക്കർ സിദ്ദിക്ക് ഇത് തന്റെ അനുയായികളോട് അനുവർത്തിക്കാൻ പറഞ്ഞിരുന്നോ എന്ന് അറിയില്ല.

ഫ്യൂഡൽ വാക്ക്-കോഡുകളുടെ പ്രശ്നത്തെക്കുറിച്ച് ഇസ്ളാം മതത്തിന് വിവരം ഉണ്ടായിരുന്നു എന്ന് തോന്നുന്നു. പ്രവാചകന്റെ പേരായ മുഹമ്മദ് എന്നത് തനിയായി ഉച്ചരിക്കാൻ പാടില്ല എന്നൊരു പ്രമാണം ഉണ്ട് എന്ന് അറിയുന്നു. ഇങ്ങിനെ ഒരു നിയമത്തിന് പിന്നിൽ പ്രവർത്തിച്ചത് എന്താണ് എന്ന് അറിയില്ല. എന്നിരുന്നാലും, ഫ്യൂഡൽ ഭാഷകളുടെ കോഡുകളെക്കുറിച്ചുള്ള ധാരണയാണോ ഇത് എന്നതിനെക്കുറുച്ചും അറിയില്ല. ആ നിയമം ഖുറ്ആനിൽ നിന്നുമാണോ, അതോ ഹദീസിൽ നിന്നുമാണോ എന്നും അറിയില്ല.

എന്നാൽ, ഇസ്ലാം ദക്ഷിണേഷ്യൻ ഉപഭൂഖണ്ടത്തിൽ പടർന്നപ്പോൾ, ഈ പ്രദേശങ്ങളിലെ ഫ്യൂഡൽ ഭാഷാ കോഡുകളുടെ പ്രഹരത്തെ നേരിടാൻ ചെറുതായെങ്കിലും ഒരു ശ്രമം നടന്നിട്ടുണ്ട് എന്ന് തോന്നുന്നു. ഇക്കാര്യത്തിൽ ക്രിസ്തീയ മതം ഈ ഉപഭൂഖണ്ടത്തിൽ ഭാഷാപരമായി എടുത്ത

നിലപാടിൽനിന്നും വ്യത്യസ്തമായാണ് ഇസ്ലാം എടുത്ത നിലപാട് എന്ന് തോന്നുന്നു. ക്രിസ്ത്തീയർ വാക്ക് കോഡുകളുടെ ഏറ്റവും താഴത്തനിലയിലേക്ക് നീങ്ങി, 'അവൻ', 'നീ', തുടങ്ങിയ വാക്കുകളുടെ ആത്മബന്ധത്തിന്റെ നിലവാരങ്ങളാണ് ഉപയോഗപ്പെടുത്തിയത് എന്ന് തോന്നുന്നു.

അതേ സമയം ഇസ്ലാം പലയിടത്തും ഈ ഉപഭൂഖണ്ഡത്തിലെ വാക്ക് കോഡുകളുടെ അള്ളിപ്പിടുത്തത്തിൽനിന്നും വിട്ടുനിൽക്കാനും, മതപരമായ ദിവ്യവ്യക്തിത്ത്വങ്ങളെ ഈ ഭാഷാകോഡുകളുടെ നിഷേധാത്മകമായ പിടിയിൽ വിട്ടുകൊടുക്കാതെയും നിലകൊണ്ടു എന്ന് തോന്നുന്നു.

പ്രവാചകനെ പരാമർശിക്കുമ്പോൾ, 'അദ്ദേഹം' എന്ന പദമാണ് ഉപയോഗിക്കുന്നത് എന്നാണ് തോന്നുന്നത്. പ്രവചകനെ ഏത് വാക്കിനാലാണ് സംബോധന ചെയ്യുന്നത് എന്ന് അറിയില്ല. എന്നാൽ, പ്രവാചകനോട് ദൈവത്തിനോടുള്ള പ്രാർത്ഥനയിൽ മദ്ധ്യസ്ഥം വഹിക്കാൻ ആവശ്യപ്പെടാറില്ല എന്നാണ് തോന്നുന്നത്. യേശുവിന്റെ കാര്യത്തിൽ, അങ്ങിനെയല്ല.

പ്രവാചകനെ 'നബി തിരുമേനി' എന്ന് മലയാളത്തിൽ എവിടെയോ എഴുതിയത് കണ്ടതായി ഓർക്കുന്നു. ഈ 'തിരുമേനി' എന്ന പദപ്രയോഗം, മൗലികമായ ഇസ്ലാമിൽ ഉള്ളതാണോ എന്ന് ഒരു സംശയം. കാരണം, പ്രവാചകൻ ഇങ്ങിനെയൊരു നിലപാട് എടുത്തിരുന്നു എന്നു തോന്നുന്നില്ല.

പ്രവാചകനായ മുഹമ്മദുമായി നേരിട്ട് കുടുംബ ബന്ധമുള്ളവർ എന്ന് അറിയപ്പെടുന്ന തങ്ങൾമാരെയും, അവരുടെ കുട്ടികളെയും 'നീ' എന്നോ, 'ഇഞ്ഞി' എന്നോ സംബോധന ചെയ്യരുത് എന്നൊരു ചട്ടംതന്നെ സുന്നി ഇസ്ലാമുകരുടെ ഇടയിൽ ഉണ്ട് എന്ന് അറിയുന്നു. ഈ ഒരു പ്രശ്നം അറബിയിൽ ഉണ്ടായിരുന്നതാണോ എന്ന് അറിയില്ല. എന്നാൽ, തോന്നുന്നത്, ഉപഭൂഖണ്ഡത്തിലെ ഭാഷകളുടെ ക്രൌര്യത്തിൽനിന്നും മതപരമായി ഔന്നിത്യത്തിൽ നിലകൊള്ളുന്ന വ്യക്തികളെയെങ്കിലും മാറ്റിനിർത്താനുള്ള ശ്രമമാകാം ഇത് എന്ന് തോന്നുന്നു. ഇതിനെക്കുറിച്ചും കാര്യമായ വിവരം ഈ എഴുത്തുകാരന് ഇല്ല.
പ്രവാചകനായ മുഹമ്മദിനെക്കുറിച്ച് വളരെ നല്ല അഭിപ്രായമേ പറയാനുള്ളു. അമിതമായ പ്രകോപനങ്ങൾക്കിടിയിലും അമിതമായ

ആത്മസംയമനവും, മറ്റ് ജീവജാലങ്ങളോട് അനുകമ്പയും ഉള്ളതായാണ് കാണുന്നത്. മാത്രവുമല്ല, മനസ്സിൽ പകവച്ചില്ല എന്നു കാണുന്നു. പോരാത്തതിന് തന്നോട് കടുത്ത അപരാധം ചെയ്തവരോടും മാപ്പ് നൽകുന്നതും കാണുന്നു.

എന്നിട്ടും, ഇന്ന് ഇസ്‌ളാമിന് ലോകൈകമായിട്ടുള്ള നിർവ്വചനം പലദിക്കിലും ഇതിന് നേരെ വിപരീതമാണ്. ഇങ്ങിനെയൊരു സംഭവവികാസത്തിൽ, പലർക്കും ഉത്തരവാദിത്വം ഉണ്ട് എന്നത് ശരിയായിരിക്കാം. വ്യത്യസ്ത ഇസ്ലാം മതസ്ഥരുടെ പ്രാദേശിക ഭാഷാ സംസ്ക്കാരത്തിന് ഇതിലൊരു പങ്ക് ഉണ്ടാവാം. കാരണം, പ്രവാചകനായ മുഹമ്മദിന്റെ ഏറ്റവും നിസ്സാരമായി കാണാവുന്ന, താൻ കടന്നുവരുമ്പോൾ ബഹുമാന സൂചകമായി എഴുന്നേൽക്കേണ്ട എന്ന പ്രമാണം ഫ്യൂഡൽ ഭാഷകളിൽ നടപ്പില്ലതന്നെ.

വ്യക്തിപരമായതും, സാമൂഹികമായതും, മതപരമായതുമായ പ്രകോപനങ്ങളുടെ ഉറവിടം പലപ്പോഴും ഭാഷാകോഡുകളിലാണ് സ്ഥിതിചെയ്യുന്നത്. ഈ പ്രകോപനങ്ങളുടെ ഉറവിടത്തെ അന്വേഷിച്ച്, മതങ്ങളുടെ വിശുദ്ധ ഗ്രന്ഥങ്ങൾ പരിശോധിച്ചാൽ, യഥാർത്ഥ പ്രകോപനങ്ങളെ കണ്ടെത്താനാവില്ല, എന്നാണ്

തോന്നുന്നത്. ഈ ഉപഭൂഖണ്ടത്തിലെ വർഗ്ഗീയ കലാപങ്ങൾക്ക് ഏറ്റവും കൂടുതൽ പ്രകോപനം നൽകിയത് ഭാഷാകോഡുകൾതന്നെയാണ്. തെക്കേ മലബാറിലെ മാപ്പിള ലഹളയുടെ പ്രകോപനങ്ങളിൽ പോലും, ഇത് കാര്യമായി പ്രവർത്തിച്ചിട്ടുണ്ട് എന്നാണ് തോന്നുന്നത്.

മറ്റ് ചിലകാര്യങ്ങളും പറയാനുണ്ട്. പിന്നീട് ആകാം.

ലോകത്തിന് മുഴുവനായും ഒരു ഭാഷ, ദൈവം നടപ്പിൽവരുത്തും എന്ന സങ്കൽപം പല ആദ്ധ്യാത്മിക സംസക്കാരങ്ങളും സൂചിപ്പിച്ചുകാണുന്നുണ്ട്. ആ ഭാഷ ഉച്ചനീചത്വ കോഡുകളുള്ളതാവുമോ, അതോ നിരപ്പുള്ള കോഡുകൾ ഉള്ളതായിരിക്കുമോ എന്നത് കണ്ടറിയേണ്ടിയിരിക്കുന്നു.

## 103. പ്രത്യയശാസ്ത്രങ്ങൾ ഫ്യൂഡൽ ഭാഷാ കോഡുകൾക്ക് മുന്നിൽ പരാജയപ്പെടുന്നു

പ്രവാചകനായ മുഹമ്മദ് ദൃഷ്ടാന്തീകരിച്ച ഇസ്ലാമും ഫ്യൂഡൽ ഭാഷകളിൽ അനുഭവസിദ്ധമായ ഇസ്ലാമും തമ്മിലുള്ള അന്തരത്തെ ചിത്രീകരിക്കുന്ന ഒരു സംഭവവിവരണം ഇവിടെ നൽകാം.

ഈ കഥ ഈ എഴുത്തുകാരനോട് പറഞ്ഞത് ഒരു മുസ്ലീം വ്യക്തിതന്നെയാണ്. ഇതിലെ മുഖ്യ കഥാപാത്രത്തോട് അതീവ ആരാധ്യമനോഭാവത്തോട് കൂടിയാണ് ആ ആൾ ഈ കഥ പറഞ്ഞത്.

കോഴിക്കോട് പട്ടണത്തിൽ നിന്നും ഏതാണ്ട് 85 കിലോമീറ്റർ കിഴക്ക് ഉള്ള ഒരു ചെറിയ ഗ്രാമമായിരുന്നു കുറ്റ്യാടി എന്ന പ്രദേശം. കഥയുടെ കാലഘട്ടം ഏതാണ്ട് 60കൾ ആണ് എന്ന് തോന്നുന്നു. ഇന്ന് കുറ്റ്യാടിയും കോഴിക്കോടും തമ്മിൽ ഏതാണ്ട് 50 കിലോമീറ്റർ ദൂരം മാത്രമേ ഉള്ളു.

കുറ്റ്യാടിക്കടുത്ത് ഒരു മുസ്ലിം ഭൂജന്മിയുണ്ടായിരുന്നു. ആ ആളുടെ പേരിന് പിന്നിൽ സാഹിബ് എന്ന സ്ഥനാനാമവും

ഉണ്ടായിരുന്നു. ഈ സ്ഥാനനാമം എന്തിനെയാണ് പ്രതിനിധീകരിക്കുന്നത് എന്ന് അറിയില്ല.

നിർത്താതെ തേങ്ങ പറിക്കാനും മാത്രം ഭൂസ്വത്ത് ഉള്ള അതിഗംഭീര സമ്പത്തുള്ളവ്യക്തിയായിരുന്നു ഈ ആൾ. ഒരു പ്രാദേശിക രാജാവിന്റെ സാമൂഹിക അധികാരം ഈ വ്യക്തിയിൽ സാധാരണക്കാർ കണ്ടിരുന്നു. ഇവിടെ ചെറുതായൊന്ന് സൂചിപ്പിക്കാനുള്ളത്, ഈ വ്യക്തിയുടെ അമിത സമ്പത്ത് മറ്റ് ജനങ്ങളുടെ സാമൂഹിക ഉന്നമനത്തിൽ കലാശിക്കില്ല എന്നുള്ളതാണ്. ഇത് ഈ ഉപഭൂഖണ്ഡതിന്റെ സ്വഭാവം.

കുറ്റ്യാടി അങ്ങാടി വെറും ഏതാനും ചെറിയ പീടികൾ ഉള്ള, ചുറ്റും വയലുകൾ ഉള്ള ഒരു പ്രദേശം. ഒരു നാൾ ഈ സാഹിബ് അങ്ങാടിയിൽ വന്നു.

പീടികകളിൽ ഇരിക്കുന്ന ആളുകൾ എല്ലാവരും, തലയിലെ കെട്ടഴിച്ച് വിധേയ ഭാവത്തിൽ എഴുന്നേറ്റ് നിന്നു. എന്നാൽ ഒരു പീടികയിൽ പുതുതായി ആ പ്രദേശത്ത് വന്നിരുന്ന ഒരു മുസ്ലിം വ്യക്തി ഇരിക്കുന്നുണ്ടായിരുന്നു. ഈ വ്യക്തി എഴുന്നേറ്റില്ല. ഈ വ്യക്തിയുടെ ഭാവം തികച്ചും മൗലികമായ ഇസ്ലാം പ്രകാരം ആയിരുന്നു എന്ന് തോന്നുന്നു. മറ്റൊരു വ്യക്തിയോട് വിധേയത്വം

കാണിക്കേണ്ടുന്ന കാര്യമില്ലതന്നെ. രണ്ട് പേരും ഇസ്ലാം.

വിധേയത്വവും ബഹുമാനവും ഫ്യൂഡൽ ഭാഷാ സമൂഹത്തിലേ ഏറ്റവും ബലവത്തായ അടയാളങ്ങളാണ്. ഇത് പ്രതീക്ഷിക്കപ്പെടും. നൽകപ്പെടും. വളരെ അപൂർവ്വമായി ഇവ നിഷേധിക്കപ്പെടുന്ന അവസരങ്ങൾ വളരെ കൃത്യമായി മനസ്സിൽ അടയാളപ്പെടുത്തും.

സാഹിബ് ഒറ്റനോട്ടത്തിൽ വിധേയത്വം നൽകാത്ത ഈ ആളെ ശ്രദ്ധിച്ചു. ആ ആളുടെ അടുത്തേക്ക് പോയി വിശേഷങ്ങൾ ചോദിച്ചു.

ആളുകൾ ഞെട്ടി. നാട്ടിലെ സർവ്വശക്തനായ വ്യക്തിയോട് ഈ പുതിയ ആൾ യാതോരു വിധേയത്വവും പ്രകടിപ്പിക്കാതെ പെരുമാറുന്നു. സംസാരിക്കുന്നു.

ദിവസങ്ങൾക്കുള്ളിൽ കൂടുതൽ ഞെട്ടിപ്പിക്കുന്ന സംഭവങ്ങൾ. ഈ വ്യക്തി സാഹിബിന്റെ കൂടെ കാറിൽ യാത്ര ചെയ്യുന്നു. സാഹിബിന്റെ വീട്ടിൽ പോയി ഒന്നിച്ചിരുന്ന് ഭക്ഷണം കഴിക്കുന്നു.

പിന്നെ അതിലും ഗംഭീര വാർത്ത. സാഹിബും ഈ വ്യക്തിയും കൂറുകൂടി കച്ചവടം

തുടങ്ങിയിരിക്കുന്നു. കല്ലായിയിൽ മരത്തടി വ്യാപാരം. സാഹിബ് കാര്യമായി പണം ഇറക്കിയിട്ടുണ്ട്. ഈ ആൾ അയാളുടെ സർവ്വസ്വത്തും മുതൽമുടക്കിയിട്ടുണ്ട്. ഈ ആൾ ഇപ്പോൾ നാട്ടിലെ പ്രമാണിയെപ്പോലെയാണ്.

പിന്നെ വന്നത് പൊട്ടിത്തെറി പോലുള്ള വാർത്തയാണ്. കുത്തി ഒഴുകിവന്ന മഴവെള്ളത്തിൽ, കല്ലായിപ്പുഴയിൽ സൂക്ഷിച്ചുവച്ചിരുന്ന മരത്തടി മൊത്തം ഒഴുകിപ്പോയി. സാഹിബിന് നഷ്ടമായത് സമ്പത്തിന്റെ നിസ്സാരമായ ഒരു വിഹിതം. മറ്റേ ആളുടെ സ്വത്തിൽ സർവ്വതും വെള്ളത്തിൽ ഒലിച്ചുപോയി.

ഈ കഥ പറഞ്ഞ വ്യക്തി, കഥ അവസാനിപ്പിച്ചത് ഇപ്രകാരമാണ്: പിന്നുള്ള ദിവസങ്ങളിൽ അങ്ങാടിയിൽ സാഹിബ് വരുമ്പോൾ ആദ്യം എഴുന്നേൽക്കുന്നത് ഈ ആളായിരിക്കും. അയാൾ പൂർണ്ണമായും സാഹിബ്ബിന്റെ ദാസ്യനും ആശ്രിതനും ആയി മാറിയിട്ടുണ്ടായിരുന്നു.

ഇവിടെ പറയാനുള്ളത്, ബഹുമാനവും വിധേയത്വവും പ്രതീക്ഷിക്കപ്പെടുന്നിടത്ത് ലഭിച്ചില്ലെങ്കിൽ, മനുഷ്യ മനസ്സിൽ വിഷം കയറും എന്നുള്ളത്, ഫ്യൂഡൽ ഭാഷാ കോഡുകളുടെ

പ്രവർത്തനത്താലാണ്. സമത്വവാദം (egalitarianism) പ്രോത്സാഹിപ്പിക്കുന്ന യാതോരു തത്വസംഹിതയ്ക്കും മതത്തിനും ഈ ഭാഷാ കോഡുകളുടെ ബലത്തെ നിയന്ത്രിക്കാനോ തടയാനോ ആകില്ലതന്നെ. വേദാന്തങ്ങളും ധർമ്മതീതികളും, സോഷ്യലിസ്റ്റ് പ്രത്യയശാസ്ത്രങ്ങളും മറ്റും ഇവയുടെ മുന്നിൽ തികച്ചും അർത്ഥശൂന്യവും നിഷ്പ്രഭവും ആവുന്നു.

## 104. കുറുക്കുവഴികളിലൂടെ പ്രശ്നപരിഹാരത്തിന് മുതിരുന്നവർ

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡ ചരിത്രത്തെകുറിച്ചുള്ള ഒരു അനുഭാവ്യചിത്രീകരണം എഴുതുന്നതിന് മുൻപായി ഉള്ള അവതാരിക ഇവിടെ ഉപസംഹരിക്കുകയാണ്. ഈ അവതാരികയിൽ ഈ ഉപഭൂഖണ്ഡത്തിനെ ആകമാനമായി ആവരണം ചെയ്യുന്നതും ഗ്രസിക്കുന്നതുമായ ഫ്യൂഡൽ ഭാഷകളുടെ സ്വഭാവ വിശേഷണങ്ങൾ ചിത്രീകരിക്കുകയാണ് ചെയ്തത്.

ചരിത്രത്തിന്റെ അനുഭാവ്യ ചിത്രീകരണം നൽകുന്നതിന് ഇത്രയും വിശാലമായി, കേവലം നിസ്സാരമായ, ഭാഷയെന്ന ഘടകത്തിന് ഇത്രമാത്രം പ്രാധാന്യം എന്തിന് നൽകിയെന്നൊരു ചോദ്യം മനസ്സിലുദിക്കുന്നുവെങ്കിൽ, പറയാനുള്ളത്, ചരിത്രത്തെ മാത്രമല്ല മറ്റ് പലതിനേയും ഭാഷാ കോഡുകളിലൂടെ വിശകലനം ചെയ്യേണ്ടതാണ് എന്നാണ്.

സാമ്പത്തിക ശാസ്ത്രം, സാമൂഹിക ശാസ്ത്രം, മനശ്ശാസ്ത്രം, രാഷ്ട്ര തന്ത്ര ശാസ്ത്രം, വൈവാഹിക ജീവിതം, തൊഴിൽ മേഖല, വിദ്യാഭ്യാസ മേഖല, ഭരണയന്ത്രം, പോലീസ്

പെരുമാറ്റം, സോഷ്യൽ എൻജിനീയറിങ്ങ് (Social Engineering) തുടങ്ങി മറ്റെല്ലാ വിഷയങ്ങളിലും ഈ ഭാഷാ കോഡുകളെക്കുറിച്ചുള്ള വ്യക്തമായ വിവരം കാര്യമായതും, സൂക്ഷ്മമായതുമായ അറിവ് നൽകും. കാരണം, ഇങ്ഗ്ളിഷിൽ കാണുന്നത് പോലെയല്ല കാര്യങ്ങൾ. വ്യക്തികളും എല്ലാവിധ കാര്യങ്ങളിലും ഫ്യൂഡൽ ഭാഷാ കോഡുകൾ, അവയിൽ കോഡ്ചെയ്യപ്പെട്ടിട്ടുള്ള പ്രവർത്തനരീതികൾക്കനുസൃതമായി കാര്യങ്ങളെ സ്വാധീനിക്കും.

എന്നാൽ, ഈ വിഷയത്തെക്കുറിച്ച് ഒരു കാര്യം കൂടി പറയാനുണ്ട്. 'ജീവൻ' എന്ന പ്രതിഭാസത്തെയും, മനസ്സിനെയും (Brain software) മസ്ത്തിഷ്ക്കത്തെയും, ഭൗതിക യാഥാർത്ഥ്യത്തേയും (Codes of reality) മറ്റും രൂപകൽപ്പന ചെയ്യുന്നതും, നിർവ്വഹണം ചെയ്യുന്നതുമായ അമാനുഷ സോഫ്ട്വേറുകളുമായി ഭാഷാകോഡുകൾക്ക് ബന്ധമുണ്ട്. ഈ വിഷയത്തെക്കുറിച്ച് പിന്നീട് ആവുമെങ്കിൽ പ്രതിപാദിക്കാം.

ഹോമിയോപ്പതിയെന്ന രോഗചികിത്സാ സമ്പ്രദായത്തിന്റെ പിന്നണിയിൽ പ്രവർത്തിക്കുന്ന യന്ത്ര സംവിധാനത്തെക്കുറിച്ചും ഇതിനോടൊപ്പം വിശകലനം ചെയ്യാനായേക്കാം.

Go to Main contents

ഭാഷാ കോഡുകൾ എന്ന വിശാലമായ വിഷയത്തെക്കുറിച്ച് യാതോരു വിവരവും ഇല്ലാതെയാണ് ഇന്ന് ഇന്ത്യയിൽ പല നിയമങ്ങളും നടപ്പിൽവരുത്തുന്നത്. കേവലം തരിശായ ഏതെങ്കിലും ഒരു ഔപചാരിക വിദ്യാഭ്യാസ ബിരുദത്തിന്റെ പിൻബലത്തോടു കൂടിയാണ് പലരും ഇതിന് മുൻകൈ എടുക്കുന്നത്.

ഇങ്ഗ്ളിഷ് ഭരണകാലത്ത്, ബ്യട്ടിഷ്-ഇന്ത്യയിലെ (ഇവിടുണ്ടായിരുന്ന സ്വതന്ത്ര രാഷ്ട്രങ്ങളിലെ അല്ല) ജനക്കൂട്ടങ്ങളിലെ വിവിധ വ്യത്യസ്ഥ ഘടകങ്ങളുടെ സാമൂഹിക പെരുമാറ്റങ്ങളെയും താൽപ്പര്യങ്ങളെയും കണക്കിൽ എടുത്ത്, വളരെ ശ്രദ്ധയോടും, സൂക്ഷ്മമായും, ക്രമേണയും മറ്റുമായി നടപ്പിൽ വരുത്തിയ നിയമങ്ങളിൽ, ഇന്ന് ഗഹനമായുള്ള യാതോരു ശ്രദ്ധയും ഇല്ലാതെ, ദുരവ്യാപകമായ സാമൂഹിക സ്വാധിനം ചെലുത്തുന്ന മാറ്റങ്ങൾ യാതോരു ലക്കും ലഗാനും ഇല്ലാതെ വരുത്തുന്നുണ്ട്.

എല്ലാറ്റിനും ഏകമായ ഒരു സിവിൽകോഡ് എന്ന ആശയംതന്നെ വിപത്തുകൾ നിറഞ്ഞതാണ്. കാരണം, ഇങ്ങിനെയുള്ള ഒരു നിയമം, വ്യത്യസ്ഥ മാനസിക അനുഭവങ്ങൾ നേരിടുന്ന ജനക്കൂട്ടങ്ങളുടെ വിചാര ധാരയെ കണക്കിലെടുക്കുന്നില്ല എന്നുള്ളതാണ് വാസ്ഥവം.

എല്ലാവർക്കും ഒരുതരം ഒറ്റമൂലിയെന്ന രീതിയിൽ സർവ്വതിനേയും ബാധിക്കുന്ന, കുറുക്ക് വിദ്യാ പ്രയോഗമാണ് ഇന്ന് മിക്ക നിയമനിർമ്മാണവും.

വിദ്യാഭ്യാസം, ശൈശവ വിവാഹം, ചെറുപ്രായക്കാർക്ക് തൊഴിൽ ചെയ്യാനുള്ള അവകാശം, കുടുംബ ബന്ധങ്ങൾ, തൊഴിൽ ബന്ധങ്ങൾ എന്നിവയിലെല്ലാം വ്യത്യസ്ത ജീവിതാനുഭവങ്ങൾക്ക് ജനങ്ങളും, വ്യക്തികളും അനുഭവസ്ഥരാണ്. എല്ലാവരുടേയും മേൽ ഏകമായ ഒരു നിയമം നടപ്പിൽ വരുത്തുന്നതിന് മുൻപായി, ഈ വ്യത്യസ്ത വ്യക്തികൾ നേരിടുന്ന വ്യത്യസ്ത പ്രശ്നങ്ങൾ അറിഞ്ഞിരിക്കേണം, എന്നാണ് തോന്നുന്നത്.

## 105. ഈ എഴുത്തിനെക്കുറിച്ച്

ഫ്യൂഡൽ ഭാഷകൾ മനുഷ്യ ജീവിതത്തിന്റെ ഓരോ ഘടകങ്ങളെയും എങ്ങിനെ സ്വാധീനിക്കും എന്ന് വിവരിച്ചും, അവയ്ക്ക് യുക്തമായ ചിത്രീകരണങ്ങൾ നൽകിയും എഴുതുകയാണെങ്കിൽ, അത് മഹാഭാരതം എന്ന ഗ്രന്ഥത്തിനേക്കാളും വലിയ ഗ്രന്ഥമായിരിക്കും.

ഭാഷാ കോഡുകളെക്കുറിച്ച് പലതും പറയാനുണ്ട്. സൗകര്യപ്പെടുമെങ്കിൽ അത് പിന്നീട് ചെയ്യുന്നതായിരിക്കും.

ഈ ചരിത്രം എഴുത്തിന്റെ അവതാരികാ അദ്ധ്യായം ഇവിടെ അവസാനിക്കുകയാണ്. അടുത്ത അദ്ധ്യായം തുടങ്ങാനുദ്ദേശിക്കുന്നു. അടുത്ത ചുവട് എവിടെ വെക്കണം എന്ന് തീരുമാനിക്കാനായി ഇവിടെ ഉപസംഹരിക്കുന്നു.

അച്ചടി രൂപത്തിലും ഡിജിറ്റൽ പുസ്തകരൂപത്തിലും ഇറക്കുന്ന ഈ പുസ്തകം മിക്കവാറും എല്ലാ രീതിയിലും നിത്യപ്രക്ഷേപണമായി അയച്ച അതെ വാക്ക്യങ്ങളാണ്. എന്നാൽ, പ്രക്ഷേപണത്തിൽ ചെറിയ രീതിയിൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ള അസഭ്യവാക്കുകൾ, അവയുടെ പൂർണ്ണരൂപത്തിലാണ് ഈ അച്ചടിച്ച

ഗ്രന്ഥത്തിലും ഡിജിറ്റൽ ഗ്രന്ഥത്തിലും നൽകിയിട്ടുള്ളത്.

ഇതിന്റെ കാരണം, ചരിത്രപരമായി, സൂക്ഷ്മതയും സ്പഷ്ടതയും നിലനിർത്താനാണ്.

ഇതുമായി ബന്ധപ്പെട്ട ഒരു അനുഭവം ഈ എഴുത്തുകാരന് ഉണ്ടായിട്ടുണ്ട്. കുറച്ച് കാലം മുൻപ്, കൊടുങ്ങല്ലൂർ ഭരണിയെക്കുറിച്ച് ഗഹനമായ ഒരു ലേഖനം എഴുതാൻ ഒരുമ്പെട്ടപ്പോൾ കണ്ടത്, ഈ വാർഷിക ആഘോഷവുമായി ബന്ധപ്പെട്ട് നൂറ്റാണ്ടുകൾക്ക് മുൻപ് ചൊല്ലാറുള്ള അസഭ്യവചനങ്ങൾ എവിടെയും രേഖപ്പെടുത്തിക്കാണുന്നില്ലാ എന്നതാണ്. ആകെ ലഭ്യമായതിൽ മിക്കവയും ഏതാണ്ട് കഴിഞ്ഞ ഒരു 100 വർഷങ്ങൾക്കുള്ളിൽ ഉപയോഗത്തിൽ വന്നവയാണ്. ഈ ആഘോഷങ്ങൾ ചരിത്രകാലഘട്ടങ്ങളിൽ ഏത് ഭാഷയിലാണ് നടത്തപ്പെട്ടത് എന്നുപോലും കൃത്യമായി അറിയാൻ പറ്റിയില്ല.

മലയാളവും, മലബാറിയും ഭാഷകൾ സംസാരിച്ച ആളുകൾ ഉപയോഗിച്ച അസഭ്യവാക്കുകൾ, അവരുടെ സാമൂഹിക ചരിത്രവുമായി കാര്യമായി ബന്ധപ്പെട്ടുകിടക്കുന്നുണ്ട്.

ഉദാഹരണത്തിന്, തിരുവിതാംകൂറിൽ, 1800കളിൽ ശൂദ്രരും താഴ്ന്ന ജാതിക്കാരും തമ്മിൽ തെരുവു യുദ്ധങ്ങൾ നടന്നിരുന്നു. ഇതിന്റെ സാമൂഹികമായ കാരണം, ഇങ്ഗ്ളണ്ടിൽനിന്നും വന്ന ക്രിസ്ത്യൻ മിഷിനറിമാരുടെ സ്വാധീനത്തിൽ കീഴ്ജാതിക്കാർ പലരും സാമൂഹികവും വിജ്ഞാനപരമായും ഉയർന്നു. വാസ്ത്രധാരണത്തിൽ അവർക്ക് ഉണ്ടായ പരിമിതികൾക്ക് അപ്പുറമുള്ള വസ്ത്രധാരണത്തിന് ശ്രമിച്ചു.

ഇങ്ങിനെ തെരുവീഥികളിലൂടെ അനുവദിക്കപ്പെട്ട നിലവാരത്തിന് അതീതമായി വസ്ത്രധാരണം നടത്തിയ കീഴ്ജാതിക്കാരും, അവരെ എതിർത്ത ശൂദ്രരും തമ്മിൽ ഏറ്റുമുട്ടി.

ഈ വക ഏറ്റുമുട്ടലുകളുടെ ക്രൌര്യം മനസ്സിലാക്കണമെങ്കിൽ, അവർ തമ്മിൽ ഉപയോഗിച്ച അസഭ്യവാക്കുകളെപ്പറ്റി ഒരു വിവരം ഉണ്ടായിരിക്കേണം.

ഇതുമായി ബന്ധപ്പെട്ട് വളരെ വ്യക്തമായി കാണാവുന്ന ഒരു ചിത്രീകരണം ഉണ്ട്. 1946ന് ചുറ്റുപാടിൽ പുന്നപ്രയിലും വയലാറിലും സംഘടിച്ച കീഴ്ജാതിക്കാരും പോലീസും തമ്മിൽ സംഘർഷം നിലവിൽവന്നു. ഇതിനെ പറഞ്ഞുതീർക്കാനായി അവിടെക്ക് പോയ

Go to Main contents

തിരുവിതാംകൂർ രാജ്യത്തിലെ പോലീസ് ഇൻസ്പെക്ടറെ കീഴ്ജാതിക്കാർ അടിച്ചുകൊന്നു. ഈ സംഭവവികാസം തന്നെ ലണ്ടൻ മിഷിനറി സൊസൈറ്റിയിലെ മിഷിനറിമാർ വർഷങ്ങൾക്ക് മുൻപ് സമൂഹത്തിൽ വരുത്തിവച്ച വിപ്ളവാത്മകമായ മാറ്റിമറിക്കലുകളുടെ അനന്തര ഫലമായി കാണാവുന്നതാണ്.

ഈ സംഭവവുമായി ബന്ധപ്പെട്ട ഏറ്റുമുട്ടലിനെ പുന്നപ്രവയലാർ എന്ന പേരിൽ സിനിമായാക്കിയപ്പോൾ, തികച്ചും വ്യത്യസ്തമായ ഒരു ചിത്രീകരണമാണ് പുറത്ത് വന്നത്. പ്രേംനസീറും ഷീലയും ഈ വിപ്ളവപക്ഷത്തെ പ്രതിനിധീകരിച്ചപ്പോൾ, തികച്ചും സ്ത്രൈണ സ്വഭാവവും, വളരെ മയമുള്ള ജനതയേയും മറ്റുമാണ് കാണപ്പെട്ടത്. എന്നാൽ, വാസ്തവം തികച്ചും പരുക്കൻ തന്നെയാകാനാണ് സാധ്യത.

'വസന്തപുഷ്പാഭരണം ചാർത്തിയ വയലേലകളിൽ'നിന്നും മറ്റുമായിരിക്കില്ല പ്രചോദനം. മറിച്ച് രണ്ടുപക്ഷത്തേയും ഇളക്കിമറിച്ചിട്ടുണ്ടാവുക തികച്ചും പരുക്കനായ അസഭ്യവാക്ക് പ്രയോഗമായിരിക്കും.

YouTubeൽനിന്നും, പുന്നപ്രവയലാർ എന്ന സിനിമയിലെ സഖാക്കളെ മുന്നോട്ട് എന്ന ഗാനം കാണുക. (LFyoAFslBnk)

Go to Main contents

Volume Two





# ബ്രിട്ടീഷ്-മലബാറിലെ ഇങ്ഗ്ളിഷ് പരിസരസ്വാധീനം

1. ഈ എഴുത്തിൽ വരാൻ പോകുന്ന ബഹുമുഖ വസ്‌തുക്കൾ

2. പ്രചോദിപ്പിക്കപ്പെട്ട മനോവൃത്തി

3. ഒരു വഹനനൗക മാത്രം

4. മുട്ടികൊണ്ട് തലയിൽ അടിച്ചേൽപ്പിക്കുന്ന വ്യർത്ഥവിവരങ്ങൾ

5.വാണിജ്യവിവരങ്ങളും ഔപചാരിക വിദ്യാഭ്യാസവും

6. ഇങ്ഗ്ളിഷ് വിദ്യാഭ്യാസവും, ഇന്ത്യൻ വിദ്യാഭ്യാസവും

7. ഉയർന്ന മൂല്യങ്ങൾ നിലനിർത്തിയ Anglo-Indiansന് എന്ത് സംഭവിച്ചു

8. ഇങ്ഗ്ളിഷ് വിദ്യാഭ്യാസ സംസ്ക്കാരത്തിന്റെ ഗുണമേന്മ

9. ഉന്തുംതള്ളും ഉള്ള സാമൂഹികാന്തരീക്ഷത്തിലേക്ക്

10. ഇങ്ഗ്ളിഷ് സൗകുമാര്യത വിറങ്ങലിച്ചുപോയി

11. അതി ഗംഭീരമായ ആശയവിനിമയ ലാളിത്യം

Go to Main contents

Go to Main contents

Go to Main contents

Go to Main contents

Go to Main contents

Go to Main contents

## 1. ഈ എഴുത്തിൽ വരാൻ പോകുന്ന ബഹുമുഖ വസ്ത്തുക്കൾ

ഇങ്ങിനെയുള്ള ഒരു എഴുത്ത് എഴുതാൻ പ്രേരിപ്പിച്ച സംഗതികളുടെ അടുത്ത് പോലും എത്തിയിട്ടില്ല. എഴുത്ത് തുടരേണ്ടിയിരിക്കുന്നു.

പ്രതിപാദിക്കാൻ പോകുന്നത് വിദഗ്ദ്ധർ കൈകാര്യം ചെയ്യിട്ടുള്ള വിഷയങ്ങളാണ്. ഇവയെ പരിശോധിക്കാൻ അവകാശമുണ്ടോ?

ഏതാണ്ട് പത്ത് പതിനേഴ് വർഷങ്ങൾക്ക് മുൻപ് ഇങ്ഗ്ളിഷിൽ ബിരുദാനന്തര ബിരുദം കരസ്ഥമാക്കിയിട്ടുള്ള ഒരു വ്യക്തി ചോദിച്ച ചോദ്യം ഓർക്കുന്നു. ഈ എഴുത്തുകാരന്റെ എഴുത്തുകളുടെ ഒരു ചെറിയ തുണ്ട് വായിച്ചിട്ട് ചോദിച്ചതിതാണ്. 'ഇതൊക്കെ എഴുതാൻ താൻ ആരാണ്?'

ഈ ഒരു പ്രശ്നം ഈ എഴുത്തിലുടനീളം നിലനിന്നേക്കും. വിദ്യാഭ്യാസ യോഗ്യതയാണ് ചോദിക്കപ്പെട്ടത്.

എന്തെങ്കിലും ബലവത്തായ ഉത്തരം നൽകാൻ പ്രയാസമാണ്. കാരണം, വ്യക്തമായി

പറയുകയാണെങ്കിൽ, യാതോരു യോഗ്യതയും ഇല്ലതന്നെ.

എഴുതാൻ പോകുന്ന വിഷയം ചരിത്രം ആണെങ്കിലും, ഇതിനോടനുബന്ധിച്ച് മറ്റ് പല വിദഗ്ദ്ധ പഠന വിഷയങ്ങളും പ്രതിപാദിപ്പിക്കപ്പെടുകയോ, സൂചിപ്പിക്കപ്പെടുകയോ, അതുമല്ലെങ്കിൽ, ചർച്ച ചെയ്യപ്പെടുകയോ ചെയ്യപ്പെട്ടേക്കാം.

ശാസ്ത്രം (Science), ഭാഷാ ശാസ്ത്രം (Linguistics), സാമൂഹിക ശാസ്ത്രം (Social Science), രാഷ്ട്രതന്ത്രം (Political Science), വിദ്യാഭ്യാസം (Education), നരവംശശാസ്ത്രം (Anthropology), നരകുലശാസ്ത്രം/വംശീയശാസ്ത്രം (Ethnographic studies), മനശ്ശാസ്ത്രം(Psychology), ശരീരഘടനാശാസ്ത്രം (Anatomy), അതീന്ദ്രിയാനുഭവപഠനം (Parapsychology), ദൈവശാസ്ത്രം / അദ്ധ്യാത്മവിദ്യ (Theology), പുരാണങ്ങൾ (Epics), കൂടോത്രം (Blackmagic/Witchcraft) തുടങ്ങിയവയും, അതോടൊപ്പം തന്നെ, ദക്ഷിണേഷ്യൻ ചരിത്രം (History of South-Asia), ഇങ്ഗ്ളിഷ് കൊളോണിയലിസം (English Colonialism), ബ്രിട്ടിഷ് ഇന്ത്യ (British India), ലോക ചരിത്രം (World History), ഈ പ്രാദേശിക ഉപദ്വീപിന്റെ ചരിത്രം എന്നിവയും

മറ്റും ഈ എഴുതാൻ പോകുന്ന വിഷയത്തിൽ ചെറുതായോ, അതുമല്ലെങ്കിൽ കാര്യമായിത്തന്നെയോ പരാമർശിക്കപ്പെടുന്നതോ, അതുമല്ലെങ്കിൽ സൂചിപ്പിക്കപ്പെടുന്നതോ ആയിരിക്കും എന്നാണ് തോന്നുന്നത്.

ഇവയെല്ലാത്തിനും മീതെ, ഇങ്ഗ്ളിഷ് സാഹിത്യവും (English literature), ഇങ്ഗ്ളണ്ടിന്റെ ചരിത്രവും (History of England), തുടങ്ങിയവയും പരാമർശിക്കപ്പെട്ടേക്കാം.

ഇതിനെല്ലാം ഉപരിയായി, ഈ എഴുത്തുകാരൻ തന്നെ സ്വന്തമായി രൂപകൽപ്പന ചെയ്ത യാഥാർത്ഥ്യത്തിന്റെയും, ജീവന്റെയും, ശരീരഘടനയുടേയും, ഭാഷയുടേയും സോഫ്ട്വേർ കോഡുകളെക്കുറിച്ചും (Software codes of Reality, Life and Languages!, പ്രതിപാദിച്ചേക്കാം.

ഇതുമായി ബന്ധപ്പെട്ട് ഹോമിയോപ്പതി എന്ന ചികിത്സാ സമ്പ്രദായത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്ന യന്ത്രസംവിധാനത്തെക്കുറിച്ചും (Machinery of Homoeopathy) ചർച്ചചെയ്തേക്കാം.

മുകളിൽ പറഞ്ഞവയിൽ, ചില വിഷയങ്ങളെങ്കിലും കാര്യമായിത്തന്നെ പ്രതിപാദിച്ചേക്കാം.

ഇവിടെ ഈ എഴുത്തുകാരന് മുഖദാവിൽത്തന്നെ പറയാനുള്ളത്, മുകളിൽ പറഞ്ഞ വിഷയങ്ങളിൽ ഒന്നിൽപ്പോലും യാതോരു ഔപചാരിക വിദ്യാഭ്യാസ യോഗ്യതയും ഇല്ലാ എന്നുള്ളതാണ്. ഈ ഏറ്റുപറയലിൽനിന്നും വായനക്കാരന് ഈ എഴുത്തിന് എന്ത് മൂല്യം ഉണ്ടാവും എന്ന് വേണമെങ്കിൽ മൂല്യ നിർണ്ണയം ചെയ്യാവുന്നതാണ്. വാസ്തവം പറയുകയാണെങ്കിൽ സൂചിപ്പിച്ച ചില വിഷയങ്ങളുടെ ഔപചാരിക ഉള്ളടക്കം തന്നെ എന്താണ് എന്ന് ഈ എഴുത്തുകാരന് അറിയില്ല.

അതേ സമയം പറയാനുള്ളത്, ഈ മുകളിൽസൂചിപ്പിച്ച വിഷയങ്ങളിൽ മിക്കവയും അവയുടെ ഔപചാരിക രൂപത്തിലൂടെ ആയിരിക്കേണമില്ല, പ്രതിപാദിപ്പിക്കപ്പെടുന്നത്, എന്നത് ഒരു saving grace ആയേക്കാം. ഇതിനാൽത്തന്നെ ഔപചാരിക വൈദഗ്ദ്ധ്യത്തിന്റെ മുഖചിഹ്നമായ സാങ്കേതിക പദപ്രയോഗം ഈ എഴുത്തിൽ വളരെ വിരളമായേ കാണപ്പെടുള്ളു.

ഔപചാരിക വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട ഇത്യാദി വിഷയങ്ങൾക്ക് അതീതമായി, മറ്റ് ചില വ്യക്തിപരമായ വിവരങ്ങളും ഈ എഴുത്തുകളിൽ ഇടംകണ്ടെത്തിയേക്കാം. ഇന്ത്യൻ ഉദ്യോഗസ്ഥവർഗ്ഗം, പല വിധ ഔദ്യോഗിക ചട്ടങ്ങൾ, അവയുടെ പ്രാവർത്തികവശം, പലവിധ

സർക്കാർ വകുപ്പുകളുടെ പ്രവർത്തന രീതികൾ തുടങ്ങിയവയും ഇതിൽ പെടും.

## 2. പ്രചോദിപ്പിക്കപ്പെട്ട മനോവൃത്തി

ആളുകൾ ഓരോരുത്തരും വ്യത്യസ്തരാണ് എന്നത് വാസ്തവം തന്നെ. ഓരോരുത്തർക്കും ജീവിതാനുഭവങ്ങളും വ്യത്യസ്തം തന്നെ. അവരവരുടെ ജീവിതാനുഭവങ്ങൾ അവരുടെ പ്രവർത്തവേദിയ്ക്ക് അനുയജ്യമാവുമെങ്കിൽ ഉത്തമമാണ് എന്ന് തോന്നുന്നു.

ഈ എഴുത്തുകാരൻ എഴുതിയകാര്യങ്ങൾക്ക് സ്വന്തം ജീവിതാനുഭവങ്ങളാണ് പാതയൊരുക്കിയത് എന്ന് തീർത്തും പറയാമോ എന്ന് അറിയില്ല. കാരണം, പ്രാദേശിക ഭാഷയിൽ എന്തോ പിശകുണ്ട് എന്ന് വളരെ ചെറുപ്പത്തിൽത്തന്നെ ഒരു തോന്നൽ ഉണ്ടായിരുന്നു എന്ന് തോന്നുന്നു. എന്നാൽ ജീവിതാനുഭവങ്ങളും, ജീവിതത്തിൽ നീരിക്ഷിച്ചതും, കണ്ടതും കേട്ടതും, മറ്റുമായ കാര്യങ്ങൾ സ്വന്തം എഴുത്തുകളിലെ ഉള്ളടക്കത്തിന് മുതൽക്കൂട്ട് നൽകിയിട്ടുണ്ട് എന്നുള്ളത് വസ്തവമായിരിക്കാം.

എന്നാൽ ഔപചാരിക ചരിത്രവും മറ്റുമായ കാര്യങ്ങളിൽ, പലദിക്കിലും അവയോട് യോജിക്കുവാൻ ആകാതിരുന്നതിന് കാരണം ജീവതത്തിൽ ഉണ്ടായിരുന്ന ചില വ്യത്യസ്ത

ചുറ്റുപാടുകൾ ആണ് എന്ന് തോന്നുന്നു. സാധാരണമായി പലർക്കും കാണാനോ പരിചയിക്കാനോ പറ്റാത്ത ചില ചുറ്റുപാടുകൾ ജീവിതത്തിൽ ഉണ്ടായിരുന്നു.

പലർക്കും ഇതുപോലുള്ള വ്യത്യസ്തങ്ങളായ ജീവിതാനുഭവങ്ങൾ ഉണ്ടാവും എന്നത് തീർച്ചയാണ്. എന്നാൽ അവർ ഓരോരുത്തർക്കും വ്യത്യസ്തകാര്യങ്ങളിലാണ് ബുദ്ധിപരമായും ആശയപരമായും താൽപ്പര്യവും ശ്രദ്ധാ കേന്ദ്രവും വന്നുചേരുക. ആ വേദികളിൽ അവർക്ക് ഗഹനമായ നിരീക്ഷണങ്ങൾ ഉണ്ടായേക്കാം.

ഈ എഴുത്തുകാരന്റെ കാര്യത്തിൽ, ബുദ്ധിപരമായ താൽപ്പര്യങ്ങൾ വന്നത് ഭാഷാകോഡുകളുടെ പ്രവർത്തനത്തിലും, അത് മനുഷ്യ ജീവിതത്തിന്റെ നാനാതുറകളിൽ ഏശിയ സ്വാധീനവുമാണ് എന്ന് തോന്നുന്നു. ഈ ഒരു സ്വാധീനം, ഇന്നുള്ള പല ഔപചാരികമായി നൽകപ്പെട്ടിട്ടുള്ള വിശ്വാസങ്ങളേയും ചെറുതായെങ്കിലും ഇളക്കിമറിച്ചിട്ടുണ്ട്, സ്വന്തം മനസ്സിൽ.

ഇവിടെ ജീവചരിത്രം എഴുതാനുള്ള പുറപ്പാടൊന്നും ഇല്ലതന്നെ. അതിനുമാത്രമായുള്ള മഹാത്മ്യം സ്വന്തം ജീവിത്തിൽ ഇല്ലായെന്ന് കാര്യമായൊരു വിശകലനം ചെയ്യാതെ തന്നെ

അറിവുള്ളകാര്യമാണ്. മാത്രവുമല്ല, മഹാനും പുണ്യവാളനും അല്ല, ഈ എഴുത്തുകാരൻ.

എന്നാൽ, മഹാന്മാർക്കും, പുണ്യവാളന്മാർക്കും മാത്രമേ പലതരം നിരീക്ഷണങ്ങളും നടത്താനാവൂ എന്നും തോന്നുന്നില്ല. മാത്രവുമല്ല, ഗഹനമായ നീരീക്ഷണങ്ങൾ നടത്തുന്നു എന്നത് കൊണ്ട് മാത്രം ആളുകൾ മഹാന്മാരാകും എന്നും തോന്നുന്നില്ല.

ഗഹനമായ സാമൂഹിക നിരീക്ഷണങ്ങൾ നടത്താൻ കെൽപ്പുള്ള പലരേയും ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്. അവരാരും മഹാന്മാരാണ് എന്ന് തോന്നിയിട്ടില്ല.

മാത്രമുമല്ല, മഹാന്മാർക്കും, പുണ്യവാളന്മാർക്കും മാത്രമെ ഗഹനമായ നീരീക്ഷണങ്ങൾ നടത്താൻ പോടുള്ളു എന്നോ, അവർക്കേ അതിന് കഴിവുള്ളു എന്നും തോന്നുന്നില്ല.

എല്ലാറ്റിനും ഉപരിയായുള്ളകാര്യം, മഹാന്മാർക്കും പുണ്യവാളന്മാർക്കും എഴുതാൻ പറ്റുന്ന അതിരുകൾക്ക് അപ്പുറം ആണ് പലപ്പോഴും ഈ എഴുത്തുകളുടെ പാത.

## 3. ഒരു വഹനനൗക മാത്രം

ജീവിതത്തിൽ നേരിട്ട് കണ്ടും കേട്ടും, അനുഭവിച്ചും ലഭിച്ച വിവരങ്ങൾ രേഖപ്പെടുത്തേണ്ടതായി വരും. ഇതിലൊന്നും ആത്മപ്രശംസാ പരമായിട്ടുള്ള യാതൊന്നും തന്നെ ഉണ്ടാവില്ലാ എന്നാണ് തോന്നുന്നത്.

മറിച്ച്, പോയി മറഞ്ഞ കാലഘട്ടത്തിലെ പല പൊതുവായുള്ള വാസ്തവങ്ങളും ഇന്നുള്ള ലോകത്തിലേക്ക് കടത്തിക്കൊണ്ടുവരുന്ന ഒരു വഹനനൗക മാത്രമാണ് ഈ എഴുത്തുകാരന്റെ സ്ഥാനം.

അതുമല്ലെങ്കിൽ, ഈ വിവരങ്ങളെ ഈ സംസാരകാലത്തിലേക്ക് കൊണ്ടുവരുവാനുള്ള, സമയമെന്ന നിഗൂഢ മീഡിയത്തിലൂടെ, ഒരു തുരങ്കം സൃഷ്ടിക്കുവാനായി കണ്ണ്, കാത്, മനസ്, മറ്റ് ഇന്ദ്രിയങ്ങൾ, കമ്പ്യൂട്ടർ, കൈവിരലുകൾ, ചിന്തകളെ ഒരു അരുവിപോലെ ഒഴുകിവരുത്തുവാനുള്ള കഴിവ്, അതിവേഗത്തിൽ കമ്പ്യൂട്ടറിൽ ടൈപ്പ് ചെയ്യാനുള്ള നൈപുണ്യം തുടങ്ങിയവ സംയോജിതമായി ഒരുക്കുന്ന ഒരു യന്ത്ര സംവിധാനം മാത്രമേ ഈ എഴുത്തുകാരൻ ആകുന്നുള്ളു.

ജീവിതത്തിന്റെ ഏത് ദിക്കിലേക്കാണ് ആദ്യം പോകേണ്ടത് എന്ന് തിരുമാനിക്കാൻ ചെറിയൊരു പ്രയാസം നേരിടുന്നുണ്ടു. ജീവിതത്തിന്റെ ഏതാണ്ട് നടുക്കുനിന്നും തുടങ്ങി പിന്നോട്ടും മുന്നോട്ടും പോകാം എന്ന് കരുതുന്നു.

ജീവതത്തിൽ എടുത്ത ഒരു തീരുമാനം അതി സാഹസികമായി പലർക്കും തോന്നിയേക്കാം. അത് ഇത്രയേ ഉള്ളു. കഴിവതും സർക്കാർ ജോലിയിൽ കയറരുത്.

സർക്കാർ തൊഴിലിന് ശ്രമിച്ചിട്ടില്ല എന്നത് പൂർണ്ണമായും ശരിയായിരിക്കില്ല. എന്നിരുന്നാലും, ആ ഒരു നയം ഏതാണ്ട് പൂർണ്ണമായും ജീവിതത്തിൽ ഉള്ള ഒരു നയമായിരുന്നു. ഇന്നും വളരെ ചാരിതാർത്ഥ്യം തോന്നുന്ന ഒരു കാര്യമാണ് ഇത്.

ഈ ഒരു നയം പോലെതന്നെ, പ്രത്യക്ഷമായി അതി ഭയാനകരമായ വിഡ്ഢിത്തം നിറഞ്ഞ പല നയങ്ങളും ജീവിത്തിൽ എടുത്തത്, ഈ വ്യക്തിയെ പലതരം ജീവതാനുഭവങ്ങളിലേക്കും കൊണ്ടെത്തിച്ചിട്ടുണ്ട്.

ഏതാണ്ട് 17 വർഷക്കാലം, പല നാട്ടിലും പെട്ടിട്ടുണ്ട്. വളരെ അപൂർവ്വമായെ മറ്റൊരു വ്യക്തിക്കോ, പ്രസ്ഥാനത്തിനോ കീഴിൽ

ജോലിചെയ്തിട്ടുള്ളു. ഏതാണ്ട് 2002 വരെ പൂർണ്ണമായും എന്തെങ്കിലും ചെറുതും വലുതുമായ വ്യാപരങ്ങളിലും ഏർപ്പെടുകയാണ് ചെയ്തിട്ടുള്ളത്.

ചെയ്ത വ്യാപാരങ്ങൾ എണ്ണിയാൽ രണ്ട് കൈയിലേയും വിരലുകൾ രണ്ട് പ്രാവശ്യം കൂട്ടി എണ്ണിയാൽ മതിയാകില്ല. ഒന്നുപോലും വിജയിച്ചില്ല എന്ന് വേണമെങ്കിൽ പറയാവുന്നതാണ്. പിന്നിലോട്ട് നോക്കുമ്പോൾ, ഒന്നുപോലും വിജയിക്കാതിരുന്നത് ഒരു വൻ ഭാഗ്യമായാണ് കാണുന്നത്. ചെയ്ത ഏതെങ്കിലും ഒരു വ്യാപാരം വിജയിച്ചിരുന്നെങ്കിൽ, ഈ രാഷ്ട്രത്തിലെ ഒരു വ്യാപര ഉടമയുടെ മാസികാവസ്ഥയിലേക്ക് പോകേണ്ടിവരുമായിരുന്നു. അതിൽ കാര്യമായ ആകർഷകത്വം കാണുന്നില്ല.

ഇന്ന് ഇങ്ഗ്ളിഷിൽ ഏതാണ്ട് 30 തോളം ഗ്രന്ഥങ്ങൾ എഴുതാൻ തരപ്പെടുത്തിയത് ഈ പരാജയങ്ങൾ സൗകര്യപ്പെടുത്തിയ സൗകര്യമാണ്. ജീവിതാനുഭവങ്ങൾ ഈ എഴുത്തുകാരന്റെ പലവിധ നിരീക്ഷണ പരീക്ഷണങ്ങൾക്കും അനവധി ചിന്താപരമായ വിഭവസമ്പത്തിന്റെ സംഗ്രഹാലയം (repository) ആയിരുന്നിട്ടുണ്ട്.

പലവിധ വ്യാപാരങ്ങളിലും ഏർപ്പെട്ട് അങ്ങും ഇങ്ങും ജീവിക്കുന്ന അവസരത്തിൽ, മറ്റ് പല

വ്യാപാരങ്ങളേയും, ജീവിത വ്യവഹാരങ്ങളേയും നേരിട്ടും, വളരെ അടുത്ത് നിന്നും കാണുവാനും, ശ്രദ്ധിക്കുവാനും അവസരം ലഭിച്ചിട്ടുണ്ട്.

## 4. മുട്ടികൊണ്ട് തലയിൽ അടിച്ചേൽപ്പിക്കുന്ന വ്യർത്ഥവിവരങ്ങൾ

കൂടെ പഠിച്ചവർ മിക്കവരും സർക്കാർ തൊഴിലിൽ ചേർന്നിട്ടും, യാതോരു കൂസലുമില്ലതെ എവിടെയും വേര് പിടിപ്പിക്കാതെ നടന്നപ്പോൾ, മനസ്സിൽ നേരത്തെ തന്നെ ഒരു സൂചന പോലെ അറിഞ്ഞിരുന്ന കാര്യങ്ങൾ നേരിട്ട് കണ്ട് അറിഞ്ഞു.

ഒന്നാമത്, സാധാരണക്കാരനെ അപേക്ഷിച്ച് ഈ രാജ്യത്തിൽ സർക്കാർ തൊഴിലാളിക്കാണ് ശരിക്കും പൗരൻ എന്ന നിലയിൽ പല അവകാശങ്ങളും, അന്തസ്സിനുള്ള അവകാശവും ഉള്ളു എന്ന്.

രണ്ടാമത് സാധാരണക്കാരന്, സാധാരണക്കാരനെക്കുറിച്ച് തന്നെ യാതോരു വിലയും ഇല്ല. വില ഉദ്യോഗസ്ഥരോടാണ്.

എല്ലാത്തിനും പോരാഞ്ഞിട്ട്, ഉദ്യോഗസ്ഥനും ഒരു സാധാരണക്കാരനും തമ്മിൽ എന്തെങ്കിലും പ്രശ്നം വന്നാൽ പലപ്പോഴും സാധാരണക്കാരൻ ആപത്തിൽപ്പെടുന്നത് കണ്ട് രസിക്കുകയാണ് മറ്റുള്ള സാധാരണക്കാർ ചെയ്യുക. 'അവനത്

കിട്ടണം' എന്നതാണ് ഫ്യൂഡൽ ഭാഷാകോഡുകൾ ഇവരിൽ സൃഷ്ടിക്കുന്ന ഭാവം.

ഈ നിരീക്ഷണങ്ങളിൽ കാര്യമായ പുതുമയൊന്നുമില്ലാ എന്നുള്ളത് അറിയാം.

എന്നാൽ, ഈ എഴുത്തുകാരൻ കണക്കില്ലാത്ത വ്യാപാര പദ്ധതികളിൽ വ്യാപൃതനായപ്പോൾ, നൂറ് കണക്കിന് തൊഴിലുകളും, കച്ചവടങ്ങളും, നൈപുണ്യങ്ങളും മറ്റും നേരിട്ട് കാണാനിടയായിട്ടുണ്ട്.

ഇവ ഓരോന്നിനുള്ളിലും പലവിധ തൊഴിലുകളും, നൈപുണ്യങ്ങളും, വ്യാപാരങ്ങളും, ഇടപാടുകളും മറ്റും നേരിട്ട് കാണാനിടവന്നിട്ടുണ്ട്.

ഉദാഹരണത്തിന് ലതർ (leather). ഇതിൽ തോൽ ശേഖരണം, സംസ്ക്കരണം, ടാനിങ്ങ്, വ്യത്യസ്ത തരം മൃഗങ്ങളുടേതിൽനിന്നും, വ്യത്യസ്തതരം ഉൽപ്പന്നങ്ങൾ, അതിൽത്തന്നെ വ്യത്യസ്തതരം ഉപകരണങ്ങൾ, വ്യത്യസ്ത തരം തൊഴിൽ നൈപുണ്യങ്ങൾ, വ്യത്യസ്ത തരം വിപണനം, വിപണനത്തിലെ മത്സരം, അതിനുള്ളിൽ ഉപയോഗിക്കപ്പെടുന്ന പല തരം തന്ത്രങ്ങളും കുരുട്ടു ബുദ്ധിയും, വ്യത്യസ്ത പ്രദേശങ്ങളിലെ കമ്പോളങ്ങൾ, ആവശ്യകത (demand) അങ്ങിനെ പോകുന്നു കാര്യങ്ങൾ.

ഈ എഴുത്തുകാരൻ ഒരു ഘട്ടത്തിൽ ചെറിയ ഒരു കാലയളവോളം ഈ ലോകവുമായി ബന്ധപ്പെട്ടിരുന്നു. അന്തർദ്ദേശീയ വിപണനവുമായി ബന്ധപ്പെട്ട് പഞ്ച നക്ഷത്ര ഹോട്ടലുകളിൽ ഇരുന്ന് കരുക്കൾ നീക്കാൻ ശ്രമിച്ചിട്ടുണ്ട്. ഈ വിധ സംഭവങ്ങളുമായി ബന്ധപ്പെട്ട് വ്യക്തിപരമായ പല അനുവഭവങ്ങളും പറയാനാവുമെങ്കിലും, അവ ഇവിടെ തൽക്കാലം പ്രസക്തമല്ലതന്നെ.

എന്നാൽ ഇവിടെ എടുത്ത് പറയാനാവുന്ന കാര്യം, ഇങ്ങിനെയുള്ള പതിനായിരക്കണക്കിന് മനുഷ്യ യത്നങ്ങളിൽ, ഔപചാരിക വിദ്യാഭ്യാസത്തിന് യാതോരു പങ്കും കണ്ടില്ലാ എന്നുള്ളതാണ്.

തൊഴിൽ ചെയ്യുന്നതും, വ്യാപാരം ചെയ്യുന്നതും മറ്റുമായ വ്യക്തികൾക്ക് ഏറ്റവും മൂല്യമേറിയ വ്യക്തിത്വം നൽകാൽ ഉതകുന്ന ഇങ്ഗ്ളിഷ് ഒട്ടും തന്നെ ഈ വിദ്യാഭ്യാസം നൽകുന്നില്ല എന്നത് പോകട്ടെ. 10 മുതൽ 20 വർഷക്കാലം സ്കൂളുകളിലും കോളജുകളിലും ഇരുന്ന് പഠിക്കുന്ന തരിശായ കാര്യങ്ങൾക്ക്, കുറച്ച് ദിക്കുകളിലെ എന്തെങ്കിലും പ്രയോജനം ഉള്ളു. അതിൽത്തന്നെ മിക്കതും, അഭ്യസ്ത വിദ്യർക്ക് മാത്രമായി സംവരണം ചെയ്യപ്പെട്ടിട്ടുള്ള പല തൊഴിലുകളിലുമാണ്.

ഈ സംവരണം ഇല്ലായെങ്കിൽ, ഇന്നുള്ള ഔപചാരിക വിദ്യാഭ്യാസം നിലപതിക്കും. മാത്രവുമല്ല, സമയം കളഞ്ഞതിന് പലരും നഷ്ടപരിഹാരം ചോദിക്കാനും മതി.

അഭ്യസ്ത വിദ്യർക്ക് കൂടുതലായുള്ള വിവരവും അതില്ലാത്തവർക്ക് വിവരക്കേടും ആണ് ഉള്ളത് എന്ന് ഈ എഴുത്തുകാരന്റെ നീരീക്ഷണത്തിൽ കണ്ടെത്താൻ കഴിഞ്ഞിട്ടില്ലതന്നെ. മാത്രവുമല്ല, ഔപചാരിക വിദ്യാഭ്യാസം ഇല്ലാത്തവർ, രാജ്യത്തിലെ പല ഔപചാരിക തൊഴിലുകൾക്കും അർഹരല്ലാത്ത കീഴ്ജാതിക്കാരാണ് എന്നതും ഒരു പിശകായാണ് തോന്നുന്നത്. പണ്ടത്തെ തിരുവിതാംകൂറിലെ കീഴ്ജാതിക്കാരുടെ അവസ്ഥപോലെ.

എന്നാൽ ഈ വിഷയം കാര്യമായ സങ്കീർണ്ണതയുള്ള ഒരു കാര്യമാണ്. ആവുമെങ്കിൽ പിന്നീട് കുറെ കാര്യങ്ങൾ കൂടി അഭിപ്രായപ്പെടുന്നതായിരിക്കും.

ഈ എഴുത്തുകാരൻ Compulsory Formal Education: A travesty എന്ന പേരിൽ ഈ വിഷയത്തെക്കുറിച്ച് കുറെ വർഷങ്ങൾക്ക് മുൻപ് ഒരു വളരെ ചെറിയ എഴുത്ത് എഴുതിയിരുന്നു. ഇത് വിദ്യാഭ്യാസത്തെക്കുറിച്ചായിരുന്നില്ല. മറിച്ച്,

ഔപചാരിക വിദ്യാഭ്യാസത്തിന് പുറത്തുള്ള കാര്യങ്ങളെക്കുറിച്ചാണ്.

എന്നാൽ, തലക്കെട്ടിൽ Education എന്ന വാക്ക് വന്ന് പെട്ടതിനാൽ, വളരെ കുറച്ച് വായനക്കാർ മാത്രമേ ഇതിന് ലഭിച്ചുള്ളു. എന്നാൽ വായിച്ചവർ പലരും പറഞ്ഞ കാര്യങ്ങളോട് യോജിപ്പ് അറിയിച്ചിരുന്നു.

## 5. അനൗപചാരിക വാണിജ്യ വിവരങ്ങളും ഔപചാരിക വിദ്യാഭ്യാസവും

'വിദ്യാഭ്യാസം' എന്ന വിഷയം പിന്നീട് തൊടാമെന്ന് വച്ചതാണ്. എന്നാൽ പെട്ടന്ന് മനസ്സിൽ ചില ചിന്തകൾ വന്നു. അതിനാൽ അത് ഇവിടെ കുറിച്ചിടുകയാണ്.

ഈ എഴുത്തുകാരൻ വിദ്യാഭ്യാസത്തിന് എതിരും, ആളുകളെല്ലാം വിവരമില്ലായ്മയിലേക്ക് നീങ്ങണമെന്നും ആണ് ആഗ്രഹിക്കുന്നത് എന്ന നിഗമനത്തിൽ ദയവായി എത്തരുത്.

'വിദ്യാഭ്യാസം' എന്നത്, ഇന്ന് ഔപചാരികമായി നിർബന്ധിച്ച് നടപ്പാക്കുന്ന കാര്യവുമായി കാര്യമായ ബന്ധമില്ലാ എന്നേ പറയുന്നുള്ളു. ഔപചാരിക വിദ്യാഭ്യാസത്തിലൂടെ കാര്യമായി ലഭിക്കുന്ന കാര്യങ്ങൾ, മൗലികമായി വിദ്യാഭ്യാസം എന്ന് നിർവ്വചിക്കപ്പെടുന്നതുമായി കാര്യമായ ബന്ധമില്ലാ എന്നാണ് തോന്നുന്നത്. എന്നാൽ, പൊതുവെ ആളുകൾക്ക് വിദ്യാഭ്യാസത്തിലൂടെ പലതരം വിവരങ്ങൾ ലഭിക്കും. അല്ലാതെയും പല അറിവ് മറ്റ് രീതിയികളിലൂടെയും ലഭിക്കും.

ഈ മുകളിൽ പറഞ്ഞകാര്യങ്ങൾ സമർത്ഥിക്കാൻ കുറെ കാര്യങ്ങൾ പറയേണ്ടിവരും. അതിനുള്ള അവസരമാണോ ഇത് എന്ന് അറിയില്ല.

എന്നാൽ പെട്ടെന്ന് ഓർമ്മവരുന്ന കാര്യം ഇവിടെ കുറിച്ചിടാം.

പ്രായം അന്ന് ഏതാണ്ട് 2 മുതൽ 8 വരെ. വർഷം 1964 മുതൽ 1970 വരെ.

1964ൽ ദേവർകോവിൽ വന്നു. കുറച്ച് വർഷങ്ങൾ വിദൂരത്തിലുള്ള ഒരു ഇങ്ഗ്ലിഷ് സ്കൂൾ ബോർഡിങ്ങ് ഹോമിൽ താമസിച്ചു. 1970തോടുകൂടി ആലപ്പുഴയിലേക്ക് മാറി പിന്നീട് തിരുവിതാംകൂറിൽ കോളെജ് ജീവിതം അവസാനിക്കുന്നത് വരെ കാലം കഴിച്ചതും, അതിന് ശേഷം ഇന്ത്യയിലെ മറ്റ് ഇടങ്ങളിൽ തങ്ങിയത് കൊണ്ടും ഈ പറയാൻ പോകുന്ന ചിത്രീകരണം എത്രത്തോളം ആഴത്തിലുള്ളതാണ് എന്ന് ഉറപ്പിച്ച് പറയാൻ ആവില്ല.

'മാപ്പിളക്കുട്ടി'കളാണ് (വടക്കേ മലബാറിലെ മുസ്ലിം ആൺകുട്ടികൾ) പ്രതിപാദ്യവിഷയം. അവർക്ക് വയസ്സ് വെറും നാലു മുതൽ പത്ത് പന്ത്രണ്ട് വരെ. സ്ക്കൂൾ വിദ്യാഭാസം ചെറുതായി ഉണ്ട്. എന്നാൽ മിക്ക ദിവസങ്ങളിലും Everready ബാറ്ററിയുടെ കാർഡ് ബോഡ് പെട്ടിപോലുള്ള

എന്തിലെങ്കിലും നിലക്കടലയുമായ 'കടല', 'കടല' എന്ന് ഉച്ചരിച്ച് കൊണ്ട് തെരുവിൽ വിൽപ്പന നടത്തുന്നത് കാണാം. ചില കുട്ടികൾ ഇലഞ്ഞിപ്പൂമാല വിൽപ്പന നടത്തുന്നത് കാണാം.

ചുരുക്കത്തിൽ പറഞ്ഞാൽ, വീട്ടിൽ അടങ്ങിയിരിക്കില്ല. കുട്ടികൾ ചീത്തയാകാൻ വേറെന്തുവേണം?

കുട്ടികൾ അടുത്തുള്ള ചെറിയ പട്ടണങ്ങളിൽ സംഘടിതരായി പോയി നിലക്കട മൊത്തമായി വാങ്ങി, എന്തെല്ലാമോ കച്ചവട ഉടമ്പടികൾ തമ്മിൽ നടത്തി, തെരുവിൽ 5 പൈസക്കും 10 പൈസക്കും വിൽക്കുന്നു. വീട്ടിൽ പണമില്ലാഞ്ഞിട്ടല്ല.

ഇന്ന് പല വിദ്യാഭ്യാസ അതിവിദഗ്ദ്ധരും Team work, Resourcefulness, MBA, Business studies എന്നല്ലാമോ ഉള്ള സാങ്കേതിക പദപ്രയോഗങ്ങളിലൂടെ വിവരം പ്രകടിപ്പിക്കുന്ന പല സംഗതിയും ഈ വിധ പ്രവർത്തനത്തിലും നിത്യേനെ, യതോരു കരുതിക്കൂട്ടലും ഇല്ലാതെ തന്നെ നടന്നിട്ടുണ്ടാവണം.

Most of the items defined by super experts in education, by such technical words as Teamwork, Resourcefulness, MBA,

Go to Main contents

Business studies, must have taken place in these endeavours, without any great premeditation.

ഈ എഴുത്തുകാരൻ തിരുവിതാംകൂറിൽ പോയി വിദ്യാഭ്യാസത്തിലൂടെ ഗണിതത്തിൽ LCF, HCM, Mean/Mode/Median, Pythagoras theorem, Number line, Zero, Volume & Surface area, Metrics, Logarithm, Trigonometry, Quadrilateral equations, Geometry, Algebra, Polynomials, Calculus, Probability and statistics, Graph and coordinates എന്ന് വേണ്ട, പലതരം ഗണിത വിവരങ്ങളുടേയും കുറേ തുണ്ടുകൾ പഠിച്ചു.

ഇതേ പോലെ തന്നെ ഊർജ്ജതന്ത്രത്തിലും, രസതന്ത്രത്തിലും, ജൈവശാസ്ത്രത്തിലും, ചരിത്രത്തിലും, സാമൂഹിക ശാസ്ത്രത്തിലും മറ്റും അനവധി കാര്യങ്ങളുടെ തുണ്ട് വിവരങ്ങൾ പരീക്ഷാമാർക്കിന് വേണ്ടി പഠിച്ചു.

എന്നാൽ ഇങ്ഗ്ളിഷ് എന്ന ഏറ്റവും അത്യുഗ്രൻ സംഗതി വിദ്യാഭ്യാസത്തിൽ നിന്നുമാണ് കിട്ടിയത് എന്ന് പറഞ്ഞാൽ, അത് കളവായിരിക്കും.
വിദ്യാഭ്യാസത്തിൽ നിന്നും ലഭിച്ച സമുദ്രത്തിന്റെ പതപോലെ അതി വിശാലമായ വിവരത്തുണ്ടുകൾ ജീവതത്തിൽ എന്തെങ്കിലും ഉപകാരമുള്ളതായി ഒരിക്കലും തോന്നിയിട്ടില്ല.

Go to Main contents

എന്നാൽ ഈ വിധ വിദ്യാഭ്യാസത്തിലൂടെ ഗുണം ലഭിച്ചവരെ പലരേയും അറിയാം. അവർക്ക് പലതരം സർക്കാർ തൊഴിലുകളും ലഭിച്ചു. കാരണം, ഇത്യാദി തൊഴിലുകൾ വിദ്യാഭ്യാസം ലഭിച്ചവർക്ക് മാത്രം സംവരണം ചെയ്യപ്പെട്ടവയാണ്. എന്നാൽ ആ തൊഴിലുകളും ഈ പഠിച്ച വിവരങ്ങളുമായി കാര്യമായ ബന്ധം ഉണ്ടോ എന്ന് ഉറപ്പില്ല.

എന്നാൽ 99.9% ആളുകൾക്കും ഈ വിധം ലഭിച്ച വിവരത്തുണ്ടുകൾകൊണ്ട് യാതോരു ഉപകാരവുമില്ലാ എന്നാണ് പൊതുവായി തോന്നുന്ന കാര്യം. ഈ എഴുത്തുകാരന് ഈ വിധ വിവരത്തുണ്ടുകൾ ജീവിത്തിൽ ഒരിക്കലെങ്കിലും ഉപയോഗിക്കുവാൻ അവസരപ്പെട്ടിരുന്നോ എന്ന് ഓർമ്മവരുന്നില്ലതന്നെ.

Metrics, Logarithm, Trigonometry തുടങ്ങിയ കാര്യങ്ങൾ പഠിക്കുന്നത് മിക്ക ആളുകൾക്കും ചെസ്സ് കളിക്കാൻ പഠിക്കുന്നത് പോലെയാണ്. കൂടുതൽ വിദ്യകൾ ചെസ്സിൽ പഠിച്ചാൽ അത് കൊണ്ട് എന്ത് ചെയ്യാൻ പറ്റും? കൂടുതൽ നന്നായി ചെസ്സ് കളിക്കാൻ പറ്റും.

അത് പോലെ തന്നെ  Metrics കൂടുതൽ നന്നായി പഠിച്ചാൽ, ആളുകൾക്ക് എന്ത് ചെയ്യാനാവും? കൂടുതൽ നന്നായി Metrics ചെയ്യാനാവും.

കാറോടിക്കാനോ, ആശാരിപ്പണിചെയ്യാനോ, വസ്ത്രം തുന്നാനോ, കാർഷിക തൊഴിൽചെയ്യാനോ, കച്ചവടം നടത്താനോ, സിനിമ ഉണ്ടാക്കാനോ, ഇന്റീരിയർ ഡിസൈനിങ്ങ് ചെയ്യാനോ, കമ്പ്യൂട്ടർ നന്നാക്കാനോ, ഗ്രാഫിക്ക് ഡിസൈനിങ്ങ് ചെയ്യാനോ, ഗാനം രചിക്കാനോ, നീന്താനോ ഒന്നും തന്നെ ഇത് കൊണ്ട് യതോരും ഗുണവും ലഭിക്കില്ല.

കൊളജ് ജീവിതം കഴിഞ്ഞപ്പോൾ, വാണിജ്യപരമായും സാങ്കേതികമായും മറ്റും യാതോരു വിവരവും ഇല്ലാ എന്നാണ് തോന്നിയത്. പലതരം വാണിജ്യ പ്രവർത്തനങ്ങൾ നടക്കുന്നു, ലോറികൾ വിദൂരങ്ങളിൽ നിന്നും വരുന്നു, ചരക്കുകൾ വരുന്നു, പോകുന്നു, പലതരം സാമഗ്രികൾ നിർമ്മിക്കപ്പെടുന്നു. ഇതെല്ലാം എന്താണ് എന്നൊന്നും യാതോരു വിവരവും ഇല്ലതന്നെ.

ഇത് പരസ്യമായി പറയാനാവുന്ന കാര്യമല്ല. കാരണം, വിദ്യാഭ്യാസം ലഭിച്ചവർക്ക് സാമൂഹിക ബഹുമാനം പിടിച്ച് വാങ്ങണമെങ്കിൽ, എന്തെല്ലാമോ അതിഗംഭീര വിവരങ്ങൾ തലയിൽ ഉണ്ട് എന്ന് ധ്വനിയായും, ഭാവത്തോടും പെരുമാറേണം. ഫ്യൂഡൽ ഭാഷകളിൽ സാമൂഹിക ബഹുമാനം അത്യന്താപേക്ഷിതമായ കാര്യമാണ്.

Go to Main contents

ഈ എഴുത്തുകാരൻ കോളെജ് വിദ്യാഭ്യാസം കഴിഞ്ഞ് ഒരിക്കൽ ദേവർകോവിൽഇൽ വന്നപ്പോൾ, അറിഞ്ഞത് പണ്ട് ചെറുപ്പകാലത്ത് 'കടല', 'കടല' എന്ന് തെരുവിലൂടെ വിളിച്ച് നടന്ന കുട്ടികൾ അപ്പോഴേക്കും, പലവിധ വാണിജ്യ പ്രവർത്തന വേദികളിൽ ചെറുതും വലുതുമായ കച്ചവടക്കാരും മറ്റുമായി കഴിഞ്ഞിരുന്നു. അവരിൽ ചിലർക്ക് വൻകിട കച്ചവടവും മറ്റും ഉണ്ട്. എന്നാൽ അവർക്ക് LCF, HCM ഉം, Polynomials, Calculusഉം മറ്റും അറിയില്ലല്ലോ എന്നത് വിദ്യാഭ്യാസംലഭിച്ചവർക്ക് ചാരിതാർത്ഥ്യം നൽകും.

അവർക്ക് ഇങ്ഗ്ളിഷിൽ പരിജ്ഞാനം കുറവാണ് എന്നത് ചൂണ്ടിക്കാട്ടാമെങ്കിലും, ഔപചാരിക വിദ്യാഭ്യാസം ലഭിച്ച ഒട്ടുമുക്കാൽപേർക്കും ഇങ്ഗ്ളിഷിൽ പരിജ്ഞാനം ഇല്ലാ എന്നത് കൊണ്ട് അത് വച്ച് താരതമ്യം ചെയ്യാനും ആവില്ലതന്നെ.

ചെറുപ്രായത്തിൽ തൊഴിൽവേദികളിൽ പ്രവർത്തിച്ച പലരും പലവിധ വാണിജ്യപ്രവർത്തനത്തിലും നൈപുണ്യം നേടിയിരുന്നു.

## 6. ഇങ്ഗ്ളിഷ് സംസ്ക്കാര വിദ്യാഭ്യാസം അനുവഭപ്പെട്ടുതും, ഇന്ത്യൻ വിദ്യാഭ്യാസം അനുഭവിച്ചുതീർത്തതും

വിദ്യാഭ്യാസം എന്ന വിഷയത്തെക്കുറിച്ച് ഈ അവസരത്തിൽ എഴുതണമെന്ന് ഉദ്ദേശിച്ചിരുന്നില്ല. എന്നാൽ, അതിലേക്ക് കടന്നുപോയി. ഈ വഴിത്താരയിൽ വീണ്ടും എപ്പോഴാണ് തിരിച്ച് വരിക എന്ന് അറിയില്ല. അതിനാൽത്തന്നെ കുറച്ച് കൂടി കാര്യങ്ങൾ എഴുതാം.

1964ൽ Deverkovilലിൽ വന്നെങ്കിലും, ആ കാലത്ത് തന്നെ പ്രാഥമിക വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട് ഒരു ഇങ്ഗ്ളിഷ് സ്ക്കൂൾ ബോഡിങ്ങ് ഹോമിൽ (Boarding Home) ഏതാനും വർഷങ്ങൾ താമസിച്ചിരുന്നു. ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തോട് താദാത്മ്യം ഉണ്ടായിരുന്ന Anglo-ഇന്ത്യൻ വംശജരായിരുന്നു അന്ന് ആ സ്ക്കൂൾ നടത്തിയിരുന്നത്. കറിക്കുലം (Curriculum) Cambridge University Certification ആയിരുന്നു എന്ന് തോന്നുന്നു. തീർച്ചയില്ല. ജനുവരിയിലാണ് സ്ക്കൂൾ ആരംഭിക്കുക. ഡിസംബറിൽ അവസാനിക്കും.

നാടെങ്ങും മാത്രമല്ല, തെരുവോരങ്ങളിലും മറ്റും മരങ്ങൾ തിങ്ങിനിറഞ്ഞിരുന്ന കാലമാണ്. ഉഷ്ണം കുറവായിരുന്നിരിക്കും.

ഈ സ്ക്കൂൾ ഇന്നും നിലവിൽ ഉണ്ടെങ്കിലും, ഈ എഴുത്തുകാരന്റെ സ്ക്കൂൾ ബാച്ചിന് തൊട്ട് പിന്നാലെ വന്ന വർഷം, ഈ സ്ക്കൂൾ അതിന്റെ കറിക്കുലം മാറ്റുകയും, കേരളാ സർക്കാർ വിദ്യാഭ്യാസ ബോഡിന്റെ കറിക്കുലത്തിലേക്ക് മാറുകയും ചെയ്തു എന്നാണ് അറിയുന്നത്.

ഇങ്ഗ്ലിഷ് ഭാഷാ സംസ്ക്കാരത്തോട് താതാത്മ്യം ഉണ്ടായിരുന്ന Anglo--ഇന്ത്യൻ വംശജർ, ആ സ്ക്കൂളിന്റെ ആദ്യകാല കറിക്കുലത്തിൽ പഠനം നടത്തിയത് അനുഭവിക്കുകയും, അതിന് ശേഷം 5ആം ക്ളാസിൽ കേരളാ സ്ക്കൂൾ സിലബസ് ഇങ്ഗ്ലിഷ് മീഡിയത്തിലേക്ക് മാറുകയും ചെയ്തപ്പോൾ, ഈ രണ്ട് സമ്പ്രദായങ്ങളും തമ്മിലുള്ള പൂർണ്ണമായ വ്യത്യാസം തലക്ക് അടികിട്ടുന്നത് പോലെ അനുഭവിച്ചറിഞ്ഞു എന്നാണ് ഓർമ്മ.

ഈ എഴുത്തുകാരൻ ഇങ്ഗ്ലിഷ് സ്ക്കൂളിൽ പഠിക്കുന്ന അവസരത്തിൽത്തന്നെ സംവിധാനങ്ങൾക്ക് സാവധാനം തേയ്മാനവും കലർപ്പും, ബലഹീനതയും വന്നുകൊണ്ടിരുന്നത് ശ്രദ്ധിക്കപ്പെടാനാവുമായിരുന്നു.

കാരണം, സ്ക്കൂളിലെ അദ്ധ്യാപിക-അദ്ധ്യാപകരിലും, മറ്റ് ജീവനക്കാരിലും ഇങ്ഗ്ലിഷ് ഭാഷാ സംസ്ക്കാരത്തോട് താദാത്മ്യം ഉണ്ടായിരുന്ന Anglo--ഇന്ത്യൻ വംശജരുടെ എണ്ണം

കുറഞ്ഞ് വരികയും പൂർണ്ണമായ പ്രാദേശിക ഭാഷാ സംസ്ക്കാരത്തിൽ നിന്നുമുള്ളവർ ഏറിവരികയും ചെയ്യുന്നത് കണ്ട് അനുഭവിച്ചിരുന്നു എന്ന് ഇന്ന് തിരിഞ്ഞ് നോക്കുമ്പോൾ ഓർമ്മിക്കുന്നു.

ഈ രണ്ട് കൂട്ടരുടെയും പെരുമാറ്റങ്ങളിൽ തമ്മിൽ പലകാര്യത്തിലും വ്യത്യാസം ഉള്ളതായി ഓർമ്മിക്കുന്നു.

ഇതുമായി ബന്ധപ്പെട്ടും, അന്ന് ലഭിച്ചിരുന്ന പാഠപുസ്തകങ്ങളുടെ നിലവാരത്തെക്കുറിച്ചും മറ്റും കുറച്ച് കാര്യങ്ങൾ വിവരിക്കാൻ തോന്നുന്നു. മാഞ്ഞ് പോയി, ഒരു നിഴലുപോലും ബാക്കി കണ്ടെത്താൻ ആവാത്ത കാര്യങ്ങളാണ്.

## 7. ആശയവിനിമയത്തിൽ ഉയർന്ന മൂല്യങ്ങൾ നിലനിർത്തിയ Anglo-Indian വംശജർക്ക് എന്ത് സംഭവിച്ചു

ഇങ്ഗ്ളിഷിൽ implode എന്നൊരു വാക്കുണ്ട്. ഇതിന്റെ അർത്ഥം explode എന്ന വാക്കിന് നേരെ വിപരീതമാണ്. explode എന്ന വാക്കിന്റെ അർത്ഥം പൊട്ടിത്തെറിക്കുക എന്നതാണല്ലോ. implode എന്ന വാക്കിന്റെ അർത്ഥം ഉള്ളിലോട്ട് പൊട്ടിത്തെറിക്കുക എന്നതാണ്. എന്നുവച്ചാൽ, പുറംലോകം സ്ഫോടനാത്മകമായി ഉള്ളിലേക്ക് ഇടിച്ചുകയറുക എന്നുവേണമെങ്കിൽ പറയാം. ഉദാഹരണത്തിന്, കടലിനടിയിൽ പോയ ഒരു കപ്പലിന്റെ വെള്ളംകയറാതുള്ള ഒരു മുറി പെട്ടന്ന് ഉള്ളിലേക്ക് പൊളിഞ്ഞ്, കടൽവെള്ളം ശക്തമായി ഇരച്ചുകയറുന്നു.

ഇതേ അവസ്ഥയായിരിക്കേണം, ആ സ്ക്കൂളിലെ ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരങ്ങളോട് കൂറുപുലർത്തിയിരുന്ന Anglo-ഇന്ത്യൻ ടീച്ചർമാരുടേത്. അവരുടെ ലളിതമായ സംസാര രീതിയ്ക്ക് അധികകാലം പിടിച്ച് നിൽക്കാനാവില്ല. ആരേയും നീയെന്നും, അവനെന്നും, അവളെന്നും, എടീ, എടാ, അവറ്റകൾ, സാറ്, അദ്ദേഹം, ചേട്ടൻ, ചേച്ചി എന്നല്ലാമുള്ള വിവേചന പരമായ

Go to Main contents

ഭാഷാകോഡുകൾ ഇല്ലാത്ത അന്തരീക്ഷത്തിന് ചുറ്റും, ഈ വക വാക്ക്കോഡുകൾക്ക് വീണ്ടും നിയമസാധുതയുടെ ശക്തിപ്രാപിച്ച് ഇടിച്ച്കയറിവരുന്ന അവസ്ഥ.

ഈ സാമൂഹികമായ വ്യതിചലനം അവരുടെ മാനസിക നിലവാരത്തെ ബാധിച്ചിട്ടുണ്ടാകാം. അവരെല്ലാം എവിടെപോയിട്ടുണ്ടാകും എന്ന് അറിയില്ല. സാമ്പത്തിക നിലവാരവും, രാഷ്ട്രീയവും, സാമൂഹികവും ആയ അധികാരങ്ങളും മറ്റും സ്വാധീനിക്കുന്ന ഭാഷാകോഡുകളാണ് ശക്തി പ്രാപിച്ച് വീണ്ടും അധികാര സ്ഥാനങ്ങളിലേക്ക് വരുന്നത്.

ഇങ്ങിനെയെല്ലാമായിരുന്നെങ്കിലും, ഇന്ന് സർവ്വത്ര കാണുന്ന വിരസങ്ങളായ പാഠപുസ്തകങ്ങൾക്ക് അതീതമായി വിദ്യാഭ്യാസത്തിന് ഒരു അർത്ഥവും ലക്ഷ്യവും ഉണ്ട് എന്ന ധ്വനി, ഈ കാലഘട്ടത്തെക്കുറിച്ച് ഓർമ്മിക്കുമ്പോൾ മനസ്സിൽ ഉദിക്കുന്നു. ഇത്യാദികാര്യങ്ങളിൽ പരിശീലനം ലഭിക്കാതെ പോയല്ലോ എന്ന ഒരു ദു:ഖവും മനസ്സിൽ ഉണ്ട്.

പൊതുവായിപ്പറഞ്ഞാൽ, താരതമ്യേന മൃദുലമായ ആശയവിനിമയ അന്തരീക്ഷം. വിദ്യാർത്ഥികളും, ടീച്ചർമാരും ബോഡിങ്ങ് വോഡനും (Warden) എല്ലാം അങ്ങോട്ടും ഇങ്ങോട്ടും

ആശയവിനിമയത്തിൽ ഒരേ നിലവാരം. You, He, She തുടങ്ങിയ പദങ്ങളും അവയുടെ വകഭേദങ്ങളും അങ്ങോട്ടും ഇങ്ങോട്ടും.

എന്നിരുന്നാലും, ഇത് ഒരു അളവു വരെ തികച്ചും കൃത്രിമമായ ഒരു അന്തരീക്ഷമായിരുന്നു. കാരണം, വിദ്യാർത്ഥികളിൽ മിക്കവരും പ്രാദേശിക ഭാഷാഅന്താരിക്ഷങ്ങളിൽ നിന്നും വരുന്നവരാണ്.

എന്നിട്ടും മറ്റേപ്പുറം ഇങ്ഗ്ളിഷ് ഭാഷാ കോഡുകളുടെ മൃദുലമായ കോഡുകൾ നടപ്പിൽവരുത്താൻ ശ്രമിച്ചുകൊണ്ടിരുന്നു.

എന്നാൽ, ടൈറ്റാനിക്കിന്റെ അവസ്ഥയായിരുന്നു അവരുടേത്. യാതോരു ആലമ്പവും ഇല്ലാത്ത അവസ്ഥതന്നെ. മാന്യമായ ആശയവിനിമത്തിന് ചില്ലിക്കാശിന്റെ വില തരാത്ത സമൂഹികാന്തരീക്ഷമാണ് സംജാതമാകാൻ പോകുന്നത്.

ഇവരിലെ സ്ത്രീകളുടെ ലളിതമായ പെരുമാറ്റരീതികളെ എങ്ങിനെയാണ് പൊതുവായി നിർവ്വചിക്കപ്പെട്ടത് എന്നതിനെക്കുറിച്ച് പറയാൻ ആഗ്രഹിക്കുന്നില്ല.

ഇങ്ഗ്ളിഷ് ഭാഷയുടെ മൃദുലതയെ മനസ്സിലാക്കാൻ തയ്യാറില്ലാത്ത പല സിനിമാക്കാരും അവരുടെ സിനിമകളിൽ ഒരു തരം കോമാളി കഥാപാത്രങ്ങളായി ഇവരിലെ പുരുഷന്മാരെ ചിത്രീകരിച്ചതായി കണ്ടതായി ഓർക്കുന്നു.

വിദ്യാഭ്യാസത്തെക്കുറിച്ച് ഇവരിൽ നിന്നും ലഭിക്കുമായിരുന്ന പലകാര്യങ്ങളെക്കുറിച്ചും, പിന്നീട് പലപ്പോഴും ഓർമ്മിച്ചിരുന്നു. അത് എന്തെല്ലാമായിരുന്നു എന്ന് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

മാത്രവുമല്ല, സ്ക്കൂളിൽ പെട്ടെന്നൊരു അന്തരീക്ഷമാറ്റം സംഭവിച്ചതായി ഒരു പുതുവർഷ ക്ളാസിലേക്ക് തിരിച്ചു വന്നപ്പോൾ അനുഭവപ്പെട്ടു. അന്ന് അതിന്റെ കാരണം മനസ്സിലായില്ല. എന്നാൽ വർഷങ്ങൾക്ക് ശേഷം, പല ബോധോദയങ്ങൾക്കിടയിൽ അതിന്റെ കാരണവും പെട്ടെന്ന് ഒരു വെളിപാടെന്ന പോലെ മനസ്സിൽ ഉദിച്ചു.

## 8. കലർപ്പില്ലാത്ത-ഇങ്ഗ്ളിഷ് (pristine-English)

### വിദ്യാഭ്യാസ സംസ്ക്കാരത്തിന്റെ സൂക്ഷ്മമായ ഗുണമേന്മ

---

ഇങ്ഗ്ളിഷ് സംവിധാനങ്ങൾക്ക് പല കാര്യങ്ങളിലും ഒരു മെച്ചമുണ്ട് എന്ന അറിവ് ലഭിക്കുക താരതമ്യത്തിലൂടെയാവാം.

ഇന്ന് വിദ്യാഭ്യാസത്തിന്റെ ഭാഗമായി കാണാത്ത ഒരു പാട് കാര്യങ്ങളും അന്ന് ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തോട് താദാത്മ്യം ഉള്ള വിദ്യാഭ്യാസത്തിൽ വളരെ സ്വാഭാവികമായി ഉണ്ടായിരുന്നു.

ഇതിൽ ഏറ്റവും മൗലികമായി ഉണ്ടായിരുന്നത്, വിവേചനപരമായുള്ളതും, വ്യക്തികളെ തരംതാഴ്ത്തുന്നതോ, അതുമല്ലെങ്കിൽ ചില ആളുകളെ ഒരു തരം ദിവ്യന്മാരായും തരംതിരിക്കുന്ന വാക്ക് കോഡുകൾ സംഭാഷണത്തിൽ ഇല്ലേയില്ലാ എന്നുള്ളതായിരുന്നു.

ഈ ഒരു എല്ലാറ്റിനേയും വലയം ചെയ്യുന്ന സംഭാഷണകോഡ്, അന്നുള്ള ഇങ്ഗ്ളിഷ് അദ്ധ്യാപനത്തിൽ മറ്റ് പല ഗുണമേന്മയുള്ള

കാര്യങ്ങൾക്കും മൂല്യവും, പ്രചോദനവും നൽകിയിരുന്നു.

ഒന്നാമതായി ഒരു പ്രത്യേകതരം സത്യസന്ധത. ഫ്യൂഡൽ ഭാഷകളിൽ വലിയവരോട് സത്യസന്ധതയും സമയ കൃത്യതയും വാക്കും മറ്റും പാലിക്കണം എന്ന രീതിയിലാണ് വാക്ക് കോഡുകൾ പ്രവർത്തിക്കുന്നത്. ബഹുമാനിക്കാത്തവരോട് സത്യസന്ധതയും, സമയ കൃത്യതയും വാക്കും മറ്റും പാലിക്കേണ്ട എന്ന രീതിയിൽ തന്നെയാണ് ഫ്യൂഡൽ ഭാഷാകോഡുകൾ പരിശീലിക്കുന്നത്.

അതേ സമയം ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ ഇങ്ങനെ ചില ആളുകൾ വിലകുറഞ്ഞവർ ആണ് എന്നും അവർക്ക് യതോരു തരം പരിഗണനയും നൽകേണ്ട എന്നു ഉള്ള ഒരു ചിന്തയേയില്ല. ഈ ഒരു ചിന്താഗതി പൂർണ്ണമായും ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തോട് കൂറുപുലർത്തുന്നവരിൽ, ആ സ്ക്കൂളിൽ കണ്ടിരുന്നു.

ഇതിൽനിന്നും തന്നെയുള്ള മറ്റൊരു വികസനമായിരുന്നു, മുന്നിൽ ഉള്ള ആൾക്കാണ് പ്രഥമഗണന അഥവാ Precedence. തെറ്റായ മാർഗ്ഗങ്ങൾ ഉപയോഗിച്ച്, മുൻഗണനാ പരമായും മറ്റും ഒരു കാര്യം ലഭിക്കേണ്ടുന്ന ആളെ, പിന്നണിയിൽ നിന്നും കുടിലവും ഗൂഢവുമായ

തന്ത്രങ്ങൾ ഉപയോഗിച്ച്, മറിച്ചിടുക എന്നുള്ളത് ഒരു തരം മഹാപാപവും നാണംകെട്ടതുമായ പ്രവർത്തനമാണ് എന്ന പൊതുവായുള്ള മതിപ്പ്.

ഇങ്ങിനെയൊക്കെയുള്ള കാര്യങ്ങൾ പറയുമ്പോൾ, ഇന്നുള്ള പലർക്കും വിശ്വസിക്കാൻ ആവില്ല. എന്നാൽ, മലബാറിലെ ഇങ്ഗ്ളിഷ് സംസാരിക്കുന്ന സർക്കാർ ഓഫിസർമാർ കൈക്കൂലിവാങ്ങിക്കാറില്ലായിരുന്നു എന്നും, ഔദ്യോഗിക കർത്തവ്യങ്ങൾ അവരോട് പൊതുജനം ആവശ്യപ്പെട്ടാൽ, ഇന്ന് അതിശയിപ്പിക്കാൻപോന്ന വേഗതയിൽ അവർ കാര്യങ്ങൾ ചെയ്ത് കൊടുക്കാറുണ്ട് എന്നതും, ഈ എഴുത്തുകാരന് നേരിട്ട് അറിവുള്ള കാര്യമാണ്. ഇക്കാര്യം പക്ഷെ ഏതെങ്കിലും വിഡ്ഢി ഔപചാരിക ചരിത്ര ഗ്രന്ഥത്തിലും കാണപ്പെടുമോ എന്ന് അറിയില്ല.

വാസ്തവം പറയുകയാണെങ്കിൽ, അന്ന് ഒരു പുരുഷനായ സർക്കാർ ഓഫിസർ കൈക്കൂലി വാങ്ങിച്ചാൽ അത് പോക്കറ്റടി പണിയായും, ഒരു വനിതാ സർക്കാർ ഓഫിസർ കൈക്കൂലി വാങ്ങിച്ചാൽ, അത് വേശ്യാവൃത്തിക്ക് തുല്ലമായ പണിയായും മറ്റ് ഓഫിസർമാർ പരിഗണിക്കുമായിരുന്നു. അത്രയ്ക്ക് മാത്രം

കൈക്കൂലി വാങ്ങിക്കുക എന്ന പദ്ധതിയോട് അറപ്പ് ഇവരിൽ നിലനിന്നിരുന്നു.

മലബാർ ഉദ്ദ്യോഗസ്ഥ പ്രസ്ഥാനം പഴയകാല മെഡ്രാസ് പ്രസിഡൻസിയുടെ ഭാഗവും, പിന്നീട് മെഡ്രാസ് സംസ്ഥാനത്തിൻ്റെ ഭാഗവും ആയിരുന്നു. തിരുവിതാംകൂറും മലബാറും തമ്മിൽ ഉള്ള ബന്ധം മുഖ്യമായും തിരുവിതാംകൂറിലെ മതംമാറി കൃസ്ത്യാനികളായ കുടിയേറ്റക്കാരിലും, മലബാറിലേക്ക് വേരുകൾ ആഴ്ത്താൻ ശ്രമിച്ച തിരുവിതാംകൂറിലെ കീഴ്ജാതിക്കാരുടെ സംഘടനയിലും ഒതുങ്ങിനിന്നുട്ടുണ്ടാവാം. പിന്നുള്ള ബന്ധം ഉപഭൂഖണ്ടത്തിൻ്റെ കടലോരങ്ങളിൽ ജീവിക്കുന്ന മുക്കുവർ മുഖേനെയും.

മലബാർ ഉദ്ദ്യോഗസ്ഥ പ്രസ്ഥാനത്തെക്കുറിച്ച് പലതും പറയാനുണ്ട്. അത് പിന്നീട് ആവാം.

## 9. ഉന്തുംതള്ളും ഉള്ള സാമൂഹികാന്തരീക്ഷത്തിലേക്ക്

പ്രഥമഗണന അഥവാ Precedenceനെക്കുറിച്ച് പറയുമ്പോൾ, ഇന്ന് പല പ്രാദേശിക ഭാഷാ സ്ക്കൂളുകളിലും വിദ്യാർത്ഥികളിൽ അടിച്ചേൽപ്പിക്കപ്പെടുന്ന ക്യൂ സമ്പ്രദായത്തെ ഓർമ്മവരുന്നു. ഒരു തരം തരംതാഴ്ന്ന പട്ടാളച്ചിട്ട അടിച്ചേൽപ്പിച്ചാണ് ഇത് നടപ്പിൽ വരുത്തുന്നത്. എന്നാൽ, ഇങ്ഗ്ളിഷ് ഭാഷാ മനോഭാവത്തിലുള്ള ക്യൂ സംവിധാനം, മുന്നിൽ വന്ന ആൾക്കാണ് മുൻഗണന എന്ന ചിന്തയിലാണ് കിടക്കുന്നത്. ഞെട്ടിക്കാനുള്ള ആൾ പിന്നിലുണ്ട് എന്ന ചിന്തയല്ല ഇതിന് പ്രേരണ നൽകുന്നത്.

ഫ്യൂഡൽ ഭാഷകളിൽ, പലപ്പോഴും 'അദ്ദേഹ'ത്തിനും 'അവര്'ക്കും ആണ് മുഗണന. 'അവനും' 'അവൾക്കും' ഇത്യാദി കാര്യങ്ങൾക്ക് അവകാശമില്ല. തമ്മിൽത്തമ്മിൽ യാതോരു ബഹുമാനവും ഇല്ലാത്ത ആളുകൾ, തമ്മിൽത്തമ്മിൽ ഉന്തിയും, മുന്നിൽചാടിയും വരിതെറ്റിച്ചും മറ്റും മുൻഗണന നേടാൻ ശ്രമിക്കും.

ഇന്ന് കൈക്കൂലി വാങ്ങിക്കുന്ന ഉദ്യോഗസ്ഥനാണ് കേമൻ. അന്നത്തെ ഇങ്ഗ്ളിഷിൽ ഈ ആൾ പോക്കറ്റടിക്കാരനോ, വേശ്യാവൃത്തിക്കാരിയോ

ആണ്. ഇതേ പോലെ തന്നെയാണ് മുന്നിൽ ചാടി മുൻഗണ പ്രാപിക്കുന്നവനും. ഇന്ന് അയാൾ ആണ് കേമൻ. എന്നാൽ ഇങ്ഗ്ളിഷിൽ ഈ ആൾ ആ ആൾക്കൂട്ടത്തിൽപ്പെടുത്താൻ പറ്റാത്ത ആളാണ്.

ഇങ്ഗ്ളിഷിലെ 'honourable' എന്ന വാക്കിന് ഫ്യൂഡൽ ഭാഷകളിൽ ഉചിതമായ തർജ്ജമ കണ്ടെത്താൻ പ്രയാസമാണ്. ഫ്യൂഡൽ ഭാഷകളിൽ ഈ പദത്തെ 'ശ്രേഷ്ഠൻ', 'വന്ദ്യനായ', 'ആദരണീയനായ', 'ബഹുമാന്യനായ' തുടങ്ങിയ പദപ്രയോഗങ്ങളിലേക്കാണ് തർജ്ജമ ചെയ്യപ്പെടുക.

ഫ്യൂഡൽ ഭാഷകളിൽ ഈ വിധം നിർവ്വചിക്കപ്പെടുന്നവർ വലിയവരാണ്. ചെറിയവരല്ല. എന്നാൽ, ഇങ്ഗ്ളിഷിൽ മുൻഗണനാ പ്രകാരമുള്ള സ്ഥാനം കടന്ന് മുന്നിൽ കയറുന്നത് 'honourable' പെരുമാറ്റമല്ല. ആളുകളെ തരംതാഴ്ത്തി സംസാരിക്കുന്നത് 'honourable' പെരുമാറ്റമല്ല.

ഇവിടെ ശ്രദ്ധിക്കേണ്ടത്, ആ ഇങ്ഗ്ളിഷ് സ്ക്കൂളിലെ ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തോട് കൂറ് ഉള്ള ടീച്ചർമാർ വ്യക്തിപരമായി പ്രാദേശിക ഭാഷാ കോഡുകളോട് കൂറ് പ്രഖ്യാപിക്കുന്നവരേക്കാളും നല്ലവർ ആണെന്നോ, അതുമല്ലെങ്കിൽ സദാചാരം ഉള്ളവർ ആണെന്നോ

ഉള്ള യാതോരു അവകാശവും ഇവിടെ സ്ഥാപിക്കുന്നില്ല. മറിച്ച്, ഭാഷാ കോഡുകൾ സാമൂഹിക ആശയവിനിമയത്തിൽ വരുത്തുന്ന വ്യത്യാസം മാത്രമേ ഇവിടെ ചൂണ്ടിക്കാണിക്കുന്നുള്ളു.

എല്ലാവരും നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഇടങ്ങളിൽ, ആളുകൾ മുന്നിൽ ചാടിക്കയറാനോ, മുന്നിലുള്ള ആളെ കടത്തിവെട്ടാനോ സാധാരണ ഗതിയിൽ ശ്രമിക്കില്ലതന്നെ. ഉദാഹരണത്തിന്, ബസ്സിലേക്ക് കയറാൻ ഒരാൾ ബസ്സിന്റെ ചവിട്ടുപടിക്ക് മുന്നിലായി നിൽകുന്നുണ്ടെങ്കിൽ, അടുത്തതായി വരുന്ന വ്യക്തി, ആ ആളുടെ പിന്നിൽ ആണ് വന്ന് നിൽക്കുക. എന്നാൽ, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ, പിന്നീട് വരുന്ന ആൾ, മുന്നിൽ നിൽക്കുന്ന ആളുടെ വശത്തുകൂടി മുന്നിൽകയറി സ്ഥാനം പിടിക്കും. ഇത് എന്തോ മഹത്തായ ചുറുചുറുക്കും, സാമർത്ഥ്യവും, മിടുക്കും, ബുദ്ധികൗശലവും മറ്റുമായി ആ ആളും അയാളുടെ ബന്ധുജനവും കരുതും.

എന്നാൽ ആ ദേശത്ത് ഇതേ പോലെ ചിന്തിക്കുന്നവരാണ് എല്ലാവരും. കാര്യങ്ങൾ എല്ലാംതന്നെ ഒരുതരം ഉന്തുംതള്ളും ഉള്ള സാമൂഹികാന്തരീക്ഷത്തിലേക്കാണ് നീങ്ങുക.

Go to Main contents

എന്നാൽ, ഇങ്ങിനെയുള്ള ഒരു സാമൂഹികാന്തരീക്ഷത്തെ നിയന്ത്രിക്കാനായി, അതി കഠിനവും നിർദ്ദയവും ആയ ഒരു അധികാരവർഗ്ഗം നിലവിൽ വരും. ഇതിനെ എല്ലാവരും പുകഴ്ത്തും. മറ്റവനെ ഈ അധികാരവർഗ്ഗം അടിച്ച് തമർത്തുന്നത് കാണുമ്പോൾ സന്തോഷമാണ് മറ്റുള്ളവരിൽ ഉളവാകുന്ന മാനസിക ഭാവം.

## 10. ഇങ്ഗ്ളിഷ് സൗകുമാര്യത വിറങ്ങലിച്ചുപോയി

നല്ലനിലവാരത്തിൽ ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തോട് കൂറ് കാണിച്ചിരുന്ന ആ സ്ക്കൂളിലെ Anglo-ഇന്ത്യൻ ടീച്ചർമാർ വ്യക്തിപരമായി മറ്റുള്ളവരോട് വളരെ മാന്യമായിത്തന്നെയാണ് പെരുമാറിയത് എന്നാണ് ഓർമ്മ. ഈ ഓർമ്മ വരുന്നത്, ജീവിതത്തിൽ അനുഭവിച്ച മറ്റ് ടീച്ചർമാരുമായി ഇവരെ താരതമ്യം ചെയ്യുമ്പോഴാണ്.

അന്ന്, ക്ളാസിൽ ടീച്ചർമാർ കയറിവരുമ്പോൾ വിദ്യാർത്ഥികൾ, അടിയാള മനോഭാവത്തോടുകൂടി എഴുന്നേറ്റ് നിൽക്കാറുണ്ടായിരുന്നോ എന്ന് കൃത്യമായി ഓർമ്മവരുന്നില്ല. ഇങ്ങിനെ ഒരു ദാസ്യഭാവ പ്രകടനം യഥാർത്ഥ ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളിൽ ഇല്ലാ എന്നാണ് തോന്നുന്നത്. എന്നാൽ ഇത് ഫ്യൂഡൽ ഭാഷാ സംസ്ക്കാരങ്ങളിൽ എന്തൊക്കെ ചെയ്താലും നടപ്പില്ലതന്നെ. കാരണം, ഭാഷയിൽ വലിയ ആൾ എന്ന് കോഡ് ചെയ്യപ്പെടുന്നവർ വരുമ്പോൾ, വിധേയത്വത്തോട് കൂടി എഴുന്നേറ്റ്നിൽക്കണം എന്നുള്ളത് ഫ്യൂഡൽ ഭാഷാ കോഡുകളിൽ പാറയിൽ ഉരുക്ക് കഠാരകൊണ്ട് കുത്തിയിറക്കി ആലേഖനം ചെയ്യപ്പെട്ടപോലെ ലിഖിതപ്പെടുത്തിയിട്ടുണ്ട്.

പ്രവാചകനായ മുഹമ്മദിന് പോലും ഈ ഒരു ആശയം സ്വന്തം മതസ്ഥരിൽ നടപ്പിൽ വരുത്താൻ ആയിട്ടില്ലാ എന്നാണ് തോന്നുന്നത്. സ്വന്തം ജീവിതത്തിൽ ഇത് മാതൃകയായി കാണിച്ച് കൊടുത്തിട്ടുപോലും, ഫ്യൂഡൽ ഭാഷാകോഡുകളുടെ ശക്തിയെ പ്രതികൂലിക്കാൻ ആയില്ലതന്നെ.

അഞ്ചാം ക്ളാസിൽ കേരളാ സർക്കാർ വിദ്യാഭ്യാസ ബോഡിന് കീഴിലുള്ള സ്ക്കൂളിൽ ഇങ്ഗ്ളിഷ് മീഡിയം ക്ളാസിൽ ചേർന്നപ്പോൾ, അദ്ധ്യാപിക/അദ്ധ്യാപകൻ ക്ളാസിൽ കയറിവന്നപ്പോൾ, അടുത്തിരുന്ന വിദ്യാർത്ഥി, തന്നെ പിടിച്ച് എഴുന്നേൽപ്പിച്ചതായി ഒരു ഓർമ്മ ഈ എഴുത്തുകാരന്റെ മനസ്സിൽ അവ്യക്തമായി കിടക്കുന്നുണ്ട്. ഇതിന് മുന്നിൽ പഠിച്ച ഇങ്ഗ്ളിഷ് സ്ക്കൂളിൽ ഇങ്ങിനെ എഴുന്നേൽക്കാറില്ലായിരുന്നു എന്നതാണോ ഈ ഓർമ്മ ചിത്രീകരിക്കുന്നത് എന്ന് അറിയില്ല.

എന്നാൽ, ആ പഴയ ഇങ്ഗ്ളിഷ് സ്ക്കൂളിൽ തന്നെ പലതരം മാറ്റങ്ങളും വന്നുകൊണ്ടിരുന്നു. പുതുതായി ഉളവാകുന്ന സാമൂഹികാന്തരീക്ഷത്തിൽ, പലതും അപ്രായോഗികവും, അനാവശ്യവുമായി, പുതുതായി ഉളവാകുന്ന സ്ക്കൂൾ മാനേജ്മെന്റിന്

തോന്നിയിട്ടുണ്ടാവാം. അതുമല്ലെങ്കിൽ, ഈ പുതിയ സ്കൂൾ മാനേജ്മെന്റിൽപ്പെട്ടവർക്ക്, ഇങ്ഗ്ളിഷ് ഭാഷാ പാരമ്പര്യങ്ങളുമായി പൊരുത്തപ്പെടാനായില്ലാ എന്നും വരാം.

ആ Anglo-ഇന്ത്യൻ സ്ക്കൂളിൽ പാരമ്പര്യമായി ഭക്ഷണം കഴിക്കുന്ന അവസരത്തിൽ കത്തിയും മുള്ളും (fork & spoon) ആണ് ഉപയോഗിച്ചിരുന്നത്. എന്നാൽ, ഈ എഴുത്തുകാരൻ ചേരുന്നതിന് ഒന്നോ രണ്ടോ വർഷങ്ങൾക്ക് മുന്നെ ഈ സമ്പ്രദായം അവസാനിപ്പിച്ചിരുന്നു.

ഈ വിധ മാറ്റങ്ങൾക്ക് പിന്നിൽ പ്രവർത്തിച്ചിരുന്ന ശക്തമായ കരങ്ങൾ ആരുടേതാണ് എന്ന് അന്ന് അറിഞ്ഞിരുന്നില്ല. എന്നാൽ, വർഷങ്ങൾക്ക് ശേഷം പലതരം ബോധോദയങ്ങളും വന്നുചേരുന്നതിനോടൊപ്പം ഇതും മനസ്സിൽ ഒരു അറിവായി വന്നു.

## 11. അതി ഗംഭീരമായ ആശയവിനിമയ ലാളിത്യം

ഇങ്ഗ്ളിഷിലെ മൃദുലവും, തമ്മിൽ കുത്തിക്കുത്തി വാക്ക്കോഡുകൾ ഉപയോഗിക്കാത്തതുമായ അന്തരീക്ഷത്തിൽ, ബഹുമാന-അപമാന പ്രശ്നങ്ങളിൽ മനസ് വ്യാപൃതമാക്കാതെ കാര്യങ്ങളെ അവയുടെ കാര്യഗൗരവത്തോടുകൂടിയും, എന്നാൽ, ലളിതമായും കൈകാര്യം ചെയ്യാനാവും. ഇങ്ങിനെയുള്ള ഒരു അന്തരീക്ഷത്തിൽ, വിദ്യാഭ്യാസം എന്നത് തന്നെ അതീവ ലാളിത്യമുള്ള പലകാര്യങ്ങളുടേയും സമ്മേളിക്കലാവും.

ഉദാഹരണത്തിന്, നിവർന്ന്, കുനിയാതെ ക്ളാസിലെ കസേരയിൽ ഇരിക്കുക. മറ്റെ ആളെ തരംതാഴ്ത്താൻ എന്തെങ്കിലും ഉപാധി കണ്ടെത്താൻ വ്യാപൃതനാവാതെ ഇടപഴകുക. കാൽ മുട്ടുകൾ ആനയുടെ ചെവി ആടുന്നത് പോലെ ആട്ടാതെയിരിക്കേണം എന്ന് വിദ്യാർത്ഥികളെ പറഞ്ഞ് മനസ്സിലാക്കിക്കാം.

Thank you, I am sorry, I regret, I appologise, May I?, Can I?, Please, Could you? Would you? Excuse me തുടങ്ങി പല പദപ്രയോഗങ്ങളും, ആളുകളുടെ വലുപ്പവും ചെറുപ്പവും പരിഗണിക്കാതെ തന്നെ

ഉപയോഗിക്കാം. ഈ ഒരു കാര്യം വെറും നിസ്സാരവും അഞ്ച് പൈസയുടെ പോലും വിലയില്ലാത്ത വാചക കസർത്തുകളാണ് എന്ന് ഫ്യൂഡൽ ഭാഷകളിൽ നിന്നു തോന്നാമെങ്കിലും, ഈ വക വാക്കുകൾ യാതോരു കരുതിക്കൂട്ടിയുള്ള മുതലെടുപ്പും ലക്ഷ്യമില്ലാത്ത ഭാഷാ അന്തരീക്ഷത്തിൽ, അതി ഗംഭീരമായ ആശയവിനിമയ ലാളിത്യം ഉളവാക്കും.

വലിയ ആൾ എന്നോ ചെറിയ ആൾ എന്നോ ചിന്തിക്കാതെ പറഞ്ഞവാക്ക് പാലിക്കുക, സമയ കൃത്യത പാലിക്കുക തുടങ്ങിയ കാര്യങ്ങൾ കലർപ്പില്ലാത്ത ഇങ്ഗ്ളിഷ്ഭാഷയുടെ വളരെ ശക്തവും, എന്നാൽ അതീവ മൃദുലവുമായ വാക്ക് കോഡുകളുടെ സംഭാവനകാളാണ്. ഇതിലെന്തിരിക്കുന്നു, ഏത് ഭാഷക്കാർക്കും ഇത് ആവും എന്നെല്ലാം ഘോഷിക്കാമെങ്കിലും, പ്രാവർത്തിക വേദിയിൽ, വലിയാളോടാണ് സമയ കൃത്യത പാലിക്കേണ്ടൂ. സ്വന്തം കീഴ് ജീവനക്കാരനോട് സമയകൃത്യത പാലിക്കുന്നതിൽ തന്നെ ഫ്യൂഡൽ ഭാഷയിലെ തൊഴിൽ ഉടമയ്ക്ക് മാനഹാനിയാണ് സംഭവിക്കുക.

ഒരു സാധനം ഒരു ഇടത്ത് നിന്നും എടുത്താൽ, അത് ആവശ്യം കഴിഞ്ഞാൽ അതേ സ്ഥാനത്ത്

വെക്കണം എന്നത് ഏത് വിദ്യാഭ്യാസത്തിന്റെ ഭാഗമാണ്? എന്നാൽ, വാസ്തവം പറയട്ടെ ഇതു മാതിരി നൂറുകണക്കിന് കൊച്ചുകൊച്ച് കാര്യക്ഷമതാ കോഡുകൾ തിങ്ങിനിറഞ്ഞ് കിടക്കുന്ന ഒരു സ്വപ്നഭൂമിതന്നെയാണ് കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷാന്തരീക്ഷം.

## 12. മററവൻ വളർന്നാൽ, ഫ്യൂഡൽ ഭാഷാ കോഡുകളിൽ ആപത്താണ്

ഫ്യൂഡൽ ഭാഷാ വിദ്യാഭ്യാസത്തിൽ, കളവ് പറയരുത്, അന്യന് ഔന്നിത്യം വരുമ്പോൾ നാം ആനന്ദിക്കുകയാണ് ചെയ്യേണ്ടത്, മററുള്ളവരെക്കുറിച്ച് അപവാദം പറഞ്ഞു നടക്കരുത്, എന്നെല്ലാം പഠിപ്പിക്കുന്നുണ്ട്, ഔപചാരികമായി. ഈ ഭാഷാ അന്തരീക്ഷത്തിൽ ഈ ഒരു പഠനം ആവശ്യമാണ്. എന്നാൽ ഇത് കാര്യമായ ഉപകാരം ചെയ്യില്ലതന്നെ.

കാരണം, ഏവർക്കും അറിവുള്ള കാര്യമാണ്, മററവൻ വളർന്നാൽ, ഭാഷാ കോഡുകളിൽ ആപത്താണ് എന്നത്. ഈ ആപത്തിനെ പരിഗണിക്കാതെ, ആനന്ദിക്കാൻ പോയാൽ, ആപത്ത്, വൻ വിപത്തായി മാറും.

അത് പോലെ തന്നെ കളവ് പറയരുത് എന്ന ഒരു വാദം തന്നെ, ഫ്യൂഡൽ ഭാഷകളിൽ മുതിർന്നവരോടും, അധികാരികളോടും, അദ്ധ്യാപകരോടും മററും കളവ് പറയരുത് എന്നേ അർത്ഥം ആകുന്നുള്ളു. തന്നെ സ്വന്തം പണിക്കാരനോട് കളവ് പറയരുത് എന്ന ഒരു ധ്വനി ഈ വിധ വിദ്യാഭ്യാസത്തിൽ ഉണ്ടോ എന്ന് അറിയില്ലതന്നെ. ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന

ആളുടെ പണിക്കാരൻതന്നെ ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്ന ആളുടെ പണിക്കാരനിൽ നിന്നും വലിയ വ്യത്യാസമുള്ള വ്യക്തിയാണ്.

വലിയവരോടും, അധികാരികളോടും, മറ്റും കളവ് പറയുന്നത് കുറ്റമാണ് എന്ന ഒരു ധാരണ ഇങ്ഗ്ളിഷിൽ ഉണ്ട് എന്ന് തോന്നുന്നില്ല. കളവ് പറയാനുള്ള അവകാശം ഏവർക്കും ഉണ്ട്. കാരണം, അതെ, അല്ല, എന്ന രണ്ട് വാക്ക് ഉത്തരങ്ങൾ രണ്ട് വ്യത്യസ്ത അനുഭവമാണ് നൽകുകയെങ്കിൽ, അപകടം വരുത്തുന്ന വാക്ക് ഉപയോഗിക്കേണ്ടതില്ല. അത് മനുഷ്യന്റെ ജീവൻരക്ഷാ അവകാശം തന്നെയാണ്.

ഇന്ത്യയിൽ പോലീസിനോടും, അദ്ധ്യാപകരോടും കള്ളപറഞ്ഞാൽ, സത്യം പറയിക്കാൻ അവർക്ക് അവകാശം ഉണ്ട് എന്നാണ് പൊതുവായുള്ള ധാരണ. ഈ വിഷയം വളരെ സങ്കീർണ്ണമായിട്ടുള്ള ഒരു കാര്യമാണ്. കാരണം, ഇന്ത്യൻ സമൂഹം ഫ്യൂഡൽ ഭാഷകളിൽ മുങ്ങിക്കുളിച്ചിരിക്കുകയാണ്. ഈ മുങ്ങിക്കുളിച്ചിരിക്കുന്ന അവസ്ഥമാറ്റി, ദേഹത്ത് നിന്നും മലിന ജലം പൂർണ്ണമായും മാറ്റിക്കഴിഞ്ഞാലെ, പോലീസുകാരുടെയും അദ്ധ്യാപകരുടേയും പെരുമാറ്റങ്ങളിലെ വൈകല്യങ്ങളെക്കുറിച്ച് ചിന്തിക്കാനാവൂ.

ഈ ഒരു കാര്യം നടപ്പിൽ വരുത്തണമെങ്കിൽ, മാനസികമായി കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനോട് പൊരുത്തവും കൂറും ഉള്ള ഒരു ജനത ഈ നാട്ടിൽ ഇങ്ഗ്ളിഷ് ഭാഷാ പഠനത്തിന് പ്രചോദനം നൽകേണം. ഇന്ന് ഇങ്ങിനെയുള്ള ഒരു ജനതയെ ഈ രാജ്യത്തിലും ഈ ഉപഭൂഖണ്ഡത്തിലും കണ്ടെത്താൻ വളരെ പണിപ്പെടേണ്ടിവരും.

മറ്റൊരാളുടെ വീടിന്റെ ഗെയ്റ്റ് തുറന്നാൽ അത് അടക്കണം. അന്യരുടെ വീട്ടിൽ ചെന്നാൽ ജനലിലൂടെ അകത്തേക്ക് നോക്കരുത്. ആളുകൾ വ്യക്തിപരമായി പറഞ്ഞകാര്യങ്ങൾ മറ്റുള്ളവരോട് പറഞ്ഞ് നടക്കരുത്. അന്യരുടെ സ്വകാര്യ എഴുത്തുകളും ഡയറികളും അവർ അറിയാതെ തുറന്ന് വായിക്കരുത്. ഒരാൾ പൂട്ടിവെച്ച സംഗതി ജിജ്ഞാസ തീർക്കാനായി തുറക്കരുത്. മറ്റുള്ളവർ സ്വകാര്യം ആയി അറിയിച്ച വിവരങ്ങൾ പുറത്ത് വിടരുത്. മറ്റുള്ളവരെപ്പറ്റി കേട്ട അപവാദകഥകൾ പ്രചിരിപ്പിക്കരുത്, അനാവശ്യമായി. കാരണം, സ്വന്തം പിതാവ്, മാതാവ്, കുട്ടികൾ, ഗുരുക്കന്മാർ, ആദ്ധ്യാത്മിക നേതാക്കൾ, രാഷ്ട്രീയ നേതാക്കൾ എന്നിവരെപ്പറ്റിയെല്ലാം ഇതുപോലുള്ള അപവാദ കഥകൾ ചിലപ്പോൾ കണ്ടേക്കാം. ഇവയെല്ലാം അവഗണിച്ച് മറ്റൊരു വ്യക്തിയെ ഉപദ്രവിക്കുന്ന

## 13. ഇങ്ഗ്ളിഷ് എന്ന ഒറ്റമന്ത്രം മാത്രം ചാലകശക്തിയായുള്ള ഒരു ഭരണ ചക്രം

ആളുകളുടെ പേര് ചോദിക്കുമ്പോൾ, May I know your name please? അവർക്ക് എന്തെങ്കിലും ആവശ്യം ഉണ്ട് എന്ന് കണ്ടാൽ, അത് എന്താണ് എന്ന് അറിയാനായി May I help you? How can I help you? തുടങ്ങിയ പദപ്രയോഗങ്ങളും, നിങ്ങൾ ആരാ, നീ ആരാ എന്നെല്ലാം, ഫോൺ വിളിക്കുന്ന ആളോട് ആരായുന്നതിന്, ഇങ്ഗ്ളിഷിൽ വളരെ മയമുള്ള വാക്ക് പ്രയോഗങ്ങൾ ഉണ്ട്. May I know who is speaking? May I know who you are? തുടങ്ങിയ നൂറുകണക്കിന് കൊച്ച്കൊച്ച് കോഡുകൾ അടങ്ങിയിരിക്കുന്നതാണ് കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) അന്തരീക്ഷം.

ഈ അന്തരീക്ഷം നടപ്പിൽ വരുത്താൻ പ്രാപ്തരായിരുന്നു, ഈ എഴുത്തുകാരൻ ചെറുപ്പത്തിൽ കുറച്ച് കാലം പഠിച്ചിരുന്ന സ്ക്കൂൾ നടത്തിയ Anglo-ഇന്ത്യൻ വംശജർ.

എന്നാൽ ഇവർക്ക് പുതിയ രാജ്യാന്തരീക്ഷത്തിൽ കാര്യമായ പല ബഹഹീനതകളും ഉയർന്നുവരുന്നുണ്ടായിരുന്നു. വിദ്യാഭ്യാസ യോഗ്യതയുടെ കാര്യത്തിൽ ഇവർ എവിടെ നിൽക്കും എന്നുള്ളത് ഒരു പ്രശ്നമായിരിക്കും.

Go to Main contents

ഇങ്ങിനെ പരുങ്ങലിൽ പെട്ട പലരേയും ഈ എഴുത്തുകാരന് അറിയാം. ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിൽ വായിച്ചും ചിന്തിച്ചും, ചർച്ചചെയ്തും ഉള്ള കാര്യമായ വിവരവും കൂറും ഉള്ളവർ. ഇവരിൽ പലർക്കും ഷെയ്ക്ക്സ്പിയറിനെ വലിയ പരിചയമില്ലതന്നെ. കാരണം, ഷെയ്ക്ക്സ്പിയറിന് ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യവുമായി കാര്യമായ ബന്ധമുണ്ടോ എന്നത് സംശയമാണ്. കാരണം, മിക്ക കഥകളും ഭൂഖണ്ഡ യൂറോപ്പ്യൻ രാജവംശങ്ങളോ, ജനങ്ങളോടോ ബന്ധമുള്ളതാണ്. ഇങ്ഗ്ളണ്ടിലെ ജനജീവിതവുമായി ബന്ധപ്പെട്ട ഷെയ്ക്ക്സ്പിയറിയൻ നാടകങ്ങൾ ഉണ്ടോ എന്ന് അറിയില്ല. ഉണ്ടായിരിക്കാം. എന്നാൽ, ഭാഷ പലപ്പോഴും ഫ്യൂഡൽ ചുവയുള്ളതാണ്.

അന്നത്തെ Anglo-ഇന്ത്യൻ ടീച്ചർമാർക്ക് ഇങ്ഗ്ളിഷ് ക്ളാസിക്കിലും, Fairy ടെയ്ലുകളിലും, Nursery റൈമുകളിലും, ചെറുപ്രായക്കാർക്കായുള്ള സാഹിത്യത്തിലും മറ്റും കാര്യമായ വിവരവും, പാണ്ഡിത്യവും ഉണ്ടായിരിക്കാം. എന്നാൽ വിദ്യാഭ്യാസ യോഗ്യത വെറും ഒരു ആയ ആകാനുള്ളതെയുള്ളു.

എന്നാൽ, ഈ വിധം വിവരം ഉള്ളവർ ചെറുപ്രായക്കാരെ പഠിപ്പിക്കാനും അവരോട്

ഇടപഴകാനും അവസരം നൽകിയാൽ, ആ കുട്ടികളുടെ മാനസിക നിലവാരം തന്നെ ആകാശത്തോളം ഉയരും. അവരിൽ നിന്നും 'നീ', 'എന്താടാ', 'എന്താടീ', തുടങ്ങിയ പദപ്രയോഗങ്ങൾ (മലബാറിയിൽ: 'ഇഞ്ഞി', 'എന്താനെ', 'എന്താളെ') ഈ കുട്ടികൾക്ക് ഏൽക്കേണ്ടി വരില്ല. കാരണം, ഇത്യാദി വാക്കുകൾ ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

അതെ സമയം വിരസമായ കോളെജ് ബിരുദങ്ങൾ പഠിച്ചിറങ്ങുന്നവർക്ക് പലപ്പോഴും ഇത്യാദികാര്യങ്ങളെക്കുറിച്ച് യാതോരു അറിവും ഉണ്ടാവില്ല. ഗണിതത്തിലും, ഊർജതന്ത്രത്തിലും, രസതന്ത്രത്തിലും, ജൈവശാസ്ത്രത്തിലും, മറ്റുമറ്റും തുണ്ടുവിവരങ്ങൾ തലയിൽ നിറച്ചാൽ പിന്നെ, ഇങ്ഗ്ളിഷ് ക്ളാസിക്കൽസിനോടും, Fairy ടെയ്ലുകളോടും Nursery റൈമുകളോടും, ചെറുപ്രായക്കാർക്കായുള്ള സാഹിത്യത്തോടും മറ്റും കാര്യമായ പുച്ഛമാണ് വരിക.

ഇവയിലെല്ലാം എന്തിരിക്കുന്നു? വെറും ചില്ലിക്കാശിന്റെ വിലയില്ലാത്ത, 'നർസറി'ക്കുട്ടികളുടെ സമയം പോക്കാനാായി ഉപയോഗിക്കുന്നവയല്ലെ ഈ വക കാര്യങ്ങൾ എന്നതാവാം ഭാവം.

എന്നാൽ ഇവിടെ പറയേണ്ടുന്ന കാര്യം ലോകത്തിന്റെ വലിയൊരു ഭാഗം തന്നെയും, ഈ

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിന്റെ ഏതാണ്ട് പകുതിയോളവും ഭരിച്ചിരുന്ന ഇങ്ഗ്ളിഷ് സാമ്രാജ്യം പടുത്തുയർത്തിയവർ വൻ വിദ്യാഭ്യാസം ഉള്ളവരായിരുന്നില്ല.

മറിച്ച് മിക്കവരും സ്ക്കൂൾ വിദ്യാഭ്യാസം പോലും കാര്യമായി നേടാത്തവരായിരുന്നു. ഉദാഹരണത്തിന്, ഈ ഉപഭൂഖണ്ഡത്തിൽ ബ്യട്ടിഷ-ഇന്ത്യയെന്ന ഭരണ പ്രസ്ഥാനത്തിന് അടിത്തറ പാകിയ Robert Clive സ്ക്കൂൾ വിദ്യാഭ്യാസം പോലും പൂർത്തിയാക്കിയിട്ടില്ല. സ്ക്കൂളിൽ പോകാതെ പൊതുനിരത്തിൽ തിരിഞ്ഞുകളിച്ചപ്പോൾ, വീട്ടുകാർ ഈ ഉപഭൂഖണ്ഡത്തിലേക്ക് കപ്പൽകയറ്റിവിട്ട ആളാണ്.

തരിശായ പാണ്ഡിത്യത്തിൽ ഈ ഉപഭൂഖണ്ഡത്തിലെ ബ്രാഹ്മണർക്കും മറ്റും ഇവരേക്കാൾ പാണ്ഡിത്യം ഉണ്ടായിരുന്നിരിക്കാം. എന്നിട്ടെന്ത് കാര്യം?

ഈ, വിദ്യാഭ്യാസമില്ലാത്ത ഇങ്ഗ്ളിഷുകാരാണ് ഈ ഉപദ്വീപിൽ കാര്യമായ സാമൂഹിക മാറ്റങ്ങൾ കൊണ്ടുവന്ന്. ഈ പ്രദേശത്ത് കുടിയേറിയും അല്ലാതെയും വന്ന നൂറുകണക്കിന് ജനക്കൂട്ടങ്ങളിൽ, ഇവർക്ക് മാത്രം ബ്രാഹ്മണമതത്തിലേക്ക് കയറാനും അവരുടെ അമ്പലങ്ങളിലേക്ക് പ്രവേശനത്തിനായും

Go to Main contents

താൽപ്പര്യം ഉണ്ടായില്ല. മറ്റുള്ള മിക്ക ജനവിഭാഗങ്ങൾക്കും ഉയർന്ന ജാതിക്കാരുമായി ബന്ധം പുലർത്താൻ വൻതാൽപ്പര്യമായിരുന്നു.

മുഗൾ രാജാക്കന്മാർക്ക് വരെ, ഈ ഉപഭൂഖണ്ടത്തിന്റെ വടക്കൻ പ്രദേശങ്ങളിലെ ഉയർന്നജാതിക്കാരായ ഹൈന്ദവ കുടുംബങ്ങളുമായാണ് വൈവാഹിക ബന്ധങ്ങൾ താൽപ്പര്യമായിരുന്നത് എന്ന് തോന്നുന്നു.

നിസ്സാരമായ സാങ്കേതിക ഉപകരണങ്ങൾമാത്രം ഉള്ള ഒരു കാലത്ത്, പ്ളെയ്നില്ല, യന്ത്ര വൽകൃത കപ്പൽ ഇല്ലാ, ടെലിഫോണില്ല, അങ്ങിനെയുള്ള ഒരു കാലത്ത്, ലോകമെമ്പാടും യാതോരു കാര്യക്ഷമതക്കുറവോ, അഴിമതിയോ ഇല്ലാത്തതും, എല്ലായിടത്തും ഇങ്ഗ്ളിഷ് എന്ന ഒറ്റ മന്ത്രംമാത്രം ചാലകശക്തിയായുള്ള ഒരു ഭരണ ചക്രം ഇവർക്ക് നടപ്പിൽ വരുത്താൻ പറ്റി. ഇന്നത്തെ യാതോരു കൂട്ടം MBA കാർക്കും, എഞ്ചിനിയർമാർക്കും, ഐഏഎസ്സുകാർക്കും, ഡോക്ടർമാർക്കും ആവാത്ത ഒരു കാര്യമാണ് ഇവർ നടപ്പിലാക്കിയത്.

ഇന്ന് പല കമ്പനികളും Certification - ISO കരസ്ഥമാക്കി അവരുടെ പ്രവർത്തനം കാര്യക്ഷമമാണ് എന്ന് ചിത്രീകരിക്കുന്നു. ഇങ്ഗ്ളിഷ് സാമ്രാജ്യത്തിന്, അവരിൽ നിന്നും

ബാഹ്യമായ യതോരു സർട്ടിഫിക്കേനും കരസ്ഥമാക്കാതെ, ഈ Certification - ISO കമ്പനികൾക്ക് സ്വപ്നത്തിൽപോലും ചിന്തിക്കാവുന്നതിലും അപ്പുറം കരുത്തുള്ള ഒരു സാമ്രാജ്യം പടുത്തുയർത്തി നിലനിർത്താൻ സാധിച്ചു.

ഈ കാര്യക്ഷമതയുടം കാതൽ, നിസ്സാരം എന്നു തോന്നുന്ന അതിലളിതമായ ഇങ്ഗ്ലിഷ് വാക്ക് കോഡുകളിലും, പെരുമാറ്റചട്ടങ്ങളിലും കാണാവുന്നതാണ്.

മാന്യമായും, സ്വന്തം മാനസികവും വ്യക്തിത്വപരവുമായ നിലവാരത്തെ തരംതാഴ്ത്താതെയും സാമൂഹികമായും, മറ്റും ആശയവിനിമയം നടത്താനുതകുന്ന ഒരു ഗംഭീര പരിശീലനം തന്നെയായിരുന്നു ഈ ഉപഭൂഖണ്ഡത്തിലെ ഏതാണ്ട് പകുതിയോളം ഭാഗങ്ങളിൽ ഭരണം നടത്തിയിരുന്ന ഇങ്ഗ്ളിഷ് ഭരണം വിദ്യാഭ്യാസം എന്ന പേരിൽ ലക്ഷ്യമിട്ടിരുന്നത്.

അല്ലാതെ, Political Scienceൽ പഠിപ്പിക്കുന്ന Locke, Hobbes തുടങ്ങിയ അനവധിപ്പേരുടെ മനോവിചാരങ്ങളെ ഫ്യൂഡൽ ഭാഷകളിൽ കുഴച്ച് പഠിപ്പിച്ചിട്ട് യാതോരു കാര്യവുമുണ്ട് എന്ന് തോന്നുന്നില്ല.

കാരണം, ഇവരുടെ മനോവിചാരങ്ങൾ ഫ്യൂഡൽ ഭാഷകളിൽ കുഴച്ചിട്ട് പഠിച്ചാൽ, മുഖദാവിൽത്തന്നെ പ്രശ്നം വരേണ്ടുന്നതാണ്. കാരണം, You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകൾ ഇങ്ഗ്ളിഷിൽ പ്രതീക്ഷിക്കാനാവാത്ത രീതിയിൽ പലവിധ രൂപഭാവങ്ങളിലേക്കും മാറി മറിയുന്നുണ്ട്. ഇങ്ങിനെയുള്ള വേദിയിൽ, Locke, Hobbes

തുടങ്ങിയവർ സംവാദംചെയ്യുന്ന സാമൂഹിക മനുഷ്യാവകാശങ്ങൾക്ക് പ്രസക്തി വരുന്നില്ല. കാരണം, ഇങ്ഗ്ളിഷിലുള്ള വ്യക്തികളല്ല, ഫ്യൂഡൽ ഭാഷകളിൽ ഉള്ള വ്യക്തികൾ.

അതേ സമയും, ഇക്കൂട്ടരുടെ ആശയങ്ങൾ ഇങ്ഗ്ളിഷിൽ പഠിച്ചാൽ, ഇങ്ഗ്ളിഷ് ഭാഷാ വിവരം നന്നാവും. ഇത്, ആ വ്യക്തിയുടെ സാമൂഹിക മനുഷ്യ സമത്വചിന്താഗതിക്ക് ഊക്ക് കൂട്ടും. അല്ലാതെ, ഈ വക പഠനങ്ങൾക്ക് മറ്റ് യാതോരു ഉപയോഗവും ഇല്ലതന്നെ. കാരണം, Political Scienceൽ പറയുന്ന യാതോരു തത്വം പ്രകാരമോ, സിദ്ധാന്തം (Theorem) പ്രകാരമോ അല്ല, ഇന്ന് ലോകമെമ്പാടും ജനാധിപത്യമെന്ന ആശയം വളർന്നത്. ഈ ഉപദ്വീപിൽത്തന്നെ ഈ അപകട ആശയം പരന്നത് ഇങ്ഗ്ളിഷ് ഭരണം 1909ലും, 1919ലും നടത്തിയ ശ്രമങ്ങളിലൂടെയാണ്.

ഈ ആശയം ഈ ഉപദ്വീപിൽ നടപ്പിൽ വരുത്താൻ ഉത്തേജനം നൽകിയ ഇങ്ഗ്ളണ്ടിലെ സ്ക്കൂൾ പാഠ്യപുസ്തക പണ്ഡിതന്മാർക്ക്, ഈ ഉപഭൂഖണ്ഡത്തിലെ ഭാഷാ കോഡ് പ്രകാരമുള്ള മനുഷ്യ വ്യക്തിത്വ വ്യത്യാസത്തെക്കുറിച്ച് യാതോരു അറിവും ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. അതിനാൽത്തന്നെ ഇവിടെ നടപ്പിലായ ജനാധിപത്യം എന്ന ആശയം ഒരു തരം

വിഡ്ഢി ആശയമായാണ് രുപപ്പെട്ടത്. ഇതിനെക്കുറിച്ച് പിന്നീട് കൂടുതൽ പറയാം.

അതേ സമയം ലോകമെമ്പാടും ഉണ്ടായിരുന്ന രാജവാഴ്ചകൾക്കും മറ്റ് ഭരണസംവിധാനങ്ങൾക്കും Political Scienceലെ ഈ സിദ്ധാന്തങ്ങളുമായി ബന്ധമുണ്ടോ എന്നതും ആലോചിക്കേണ്ടുന്ന കാര്യമാണ്. കാരണം, സാമൂഹിക ഘടയുടേയും മനുഷ്യബന്ധങ്ങളുടേയും സാമൂഹികാധികാരത്തിൻറേയും, വിധേയത്വത്തിൻറേയും രൂപകൽപ്പനയിൽ ഭാഷാ കോഡുകൾക്ക് കാര്യമായ പങ്കുണ്ട്. ഇതിനെക്കുറിച്ച് എന്തെങ്കിലും വിവരങ്ങൾ ഈ വക പഠനങ്ങളിൽ ഉണ്ടോ എന്ന് അറിയില്ല.

## 15. പഴയ ഇങ്ഗ്ളിഷ് പരിസരസ്വാധീനം തേഞ്ഞ്മാഞ്ഞ് പോയിരിക്കുന്നു

നാലാംക്ളാസിൽ പുതുവർഷത്തിൽ സ്ക്കൂൾ ബോഡിങ്ങിൽ ചെന്നപ്പോൾ എന്തോ ഒരു വ്യത്യാസം അനുഭവപ്പെട്ടു. കെട്ടിടത്തിലും, അവിടുള്ള മേശ, കസേര, അലമാര തുടങ്ങിയ അകസാധാനങ്ങളിൽ (furniture) അല്ല വ്യത്യാസം അനുഭവപ്പെട്ടത്. പാതിരിമാരുടെ മേലങ്കിയിലും വ്യത്യാസം ഇല്ലായിരുന്നു. എന്നാൽ പുതിയ അന്തരീക്ഷത്തിൽ ഇവയുടേയും വ്യക്തിത്വത്തിൽ പ്രകടമായ മാറ്റം സംഭവിച്ചിരിക്കുന്നു.

പാതിരിമാർ മാറിയിരിക്കുന്നു. പഴയ Anglo-ഇന്ത്യൻ ചുവ ഇവരിൽ കണ്ടില്ല. പുതിയ പാതിരിമാർ. കാഴ്ചയിലും, പെരുമാറ്റ രീതിയിലും, മറ്റും ആകെ ഒരു മാറ്റം. ഇവർക്കും ഇങ്ഗ്ളിഷിൽ പ്രാവീണ്യം ഉണ്ടായിരുന്നെങ്കിലും, തിരുവിതാംകൂർ ഭാഷയായ മലയാളമാണ് കൂടുതൽ നൈസർഗികമായി അനുഭവപ്പെട്ടത്. തൊട്ടടുത്തുള്ള പുറം ലോകത്തിൽ മലബാറിയാണ് പൊതുജനം ഉപയോഗിച്ച ഭാഷ. ഇത് ഇവർക്ക് അറിയില്ലായിരുന്നു എന്നാണ് തോന്നുന്നത്.

ബോഡിങ്ങിൽ താമസിക്കുന്ന വിദ്ധ്യാർത്ഥികളോട് ഇങ്ഗ്ളിഷിൽ ഇവർ സംസാരിക്കുമെങ്കിലും, പൊതുവേയുള്ള പെരുമാറ്റം മലയാളത്തിൽത്തന്നെയായിരുന്നു.

ഈ പുതിയ പാതിരിമാരിൽ നിന്നും ആദ്യമായി ആ സ്ക്കൂളിലെ പാതിരിമാരിൽനിന്നും 'നീ', 'എടാ' തുടങ്ങിയ പദപ്രയോഗങ്ങൾ അനുഭവിച്ചു. Anglo-ഇന്ത്യൻ പാതിരിമാർക്ക് ഈ വക പദപ്രയോഗങ്ങൾ ഉപയോഗിക്കേണ്ടുന്ന അവസരം ലഭിച്ചിരുന്നില്ല.

ആകപ്പാടെ ഒരു ഗുണാത്മകമായ വ്യത്യാസം.

ഒരു ദിവസം സ്റ്റഡി ടൈമിൽ, സ്റ്റഡി റൂമിൽ വച്ച് എന്തോ സംസാരിച്ചതുമായി ബന്ധപ്പെട്ട് യുവ പാതിരിയായ Prefect ചോദ്യം ചെയ്തു. ഈവക കാര്യങ്ങൾക്ക് ഇങ്ഗ്ളിഷിൽ സ്വതവേ മറുപടിപറയാറുള്ള രീതിയിൽ സത്യസന്ധമായി മറുപടി നൽകി. ഇതിൽ വലിയൊരു കാര്യം ഉള്ളതായി തോന്നിയിരുന്നില്ല. എന്നാൽ, ചോദ്യം ചെയ്യൽ മലയാളത്തിലും, 'നീ' എന്ന പ്രയോഗം ഉപയോഗിച്ചും ആയിരുന്നു.

അന്തരീക്ഷം ആകെ വ്യത്യാസം. സത്യം പറഞ്ഞിട്ടും കാര്യം ഒരു മാന്യമായ രീതിയിൽ അല്ല കൈകാര്യംചെയ്യപ്പെട്ടത്. ബോഡിങ്ങിന്റെ വളരെ അറ്റത്ത് താമസിക്കുന്ന ഒരു പാതിരിയിൽ

നിന്നും ഒരു ചൂരൽ വാങ്ങി വരുവാൻ Prefect ആവശ്യപ്പെട്ടു. ചൂരലുമായി വന്നപ്പോൾ, നന്നായി അടിച്ചു.

ഇങ്ഗ്ളിഷ് സ്കൂളാണെങ്കിലും, പഴയ ഇങ്ഗ്ളിഷ് പരിസരസ്വാധീനം (ambiance) തേഞ്ഞ്മാഞ്ഞ് പോയിരിക്കുന്നു. അച്ചടക്കം എന്നത് അടിച്ചേൽപ്പിക്കപ്പെടുകയും ഒരു അധികാരം നടപ്പിലാക്കലിന്റെ ഭാഗവുമായി തോന്നി.

## 16. വ്യത്യസ്ത മനോഭാവക്കാരായ പാതിരിമാർ

ഒരു ദിവസം സ്ക്കൂളിൽ നിൽക്കുമ്പോൾ, സ്ക്കൂളിന്റെ പുതിയ ഹെഡ്മാസ്റ്ററായ പാതിരി മറ്റൊരു ആളോട് മലയാളത്തിൽ പറയുന്നത് കേട്ടു. ഈ ഇങ്ഗ്ലിഷ് വിദ്യാഭ്യാസം കൊണ്ടൊന്നും കാര്യമില്ല. സർക്കാർ ജോലി കിട്ടണമെങ്കിൽ, മലയാളത്തിലേക്ക് കാര്യങ്ങൾ നീക്കണമെന്ന്.

ഇങ്ഗ്ലിഷ് സ്ക്കൂളാണെങ്കിലും, പുതിയ പാതിരിമാർക്ക്, അതിന്റെ നൈസർഗികമായ അന്തരീക്ഷവുമായി കാര്യമായ പൊരുത്തം ഇല്ലാ എന്ന് വ്യക്തം.

ഇവർ ആരാണ് എന്ന് അന്ന് അറിഞ്ഞിരുന്നില്ല. എന്നാൽ കുറെ വർഷങ്ങൾക്ക് ശേഷം, പല വിവരങ്ങളും മനസ്സിൽ വന്നതിനോടൊപ്പം ഇവരെക്കുറിച്ചും വിവരം ലഭിച്ചു.

തിരുവിതാംകൂറിൽ ലണ്ടൻ മിഷിനറി സൊസൈറ്റി 1800കൾ മുതൽ 1947വരെ കൃസ്തീയ പ്രവർത്തനം നടത്തി സാമൂഹിക അടിത്തട്ടിലെ ഒരു വൻ ജനവിഭാഗത്തെ കൃസ്തീയ മതത്തിലേക്ക് മതപരിവർത്തനം നടത്തിയിരുന്നു. ഇങ്ങിനെ കൃസ്തീയരായവർക്ക് തിരുവിതാംകൂറിൽ, അവരുടെ പുതുതായി ലഭിച്ച മാനസിക

ഉന്നമനത്തിന് ഉതകുന്ന സാമൂഹികാന്തരീക്ഷം ലഭിക്കാതെ വന്നിരുന്നു. ഇവരിൽ പലരും മലബാറിലേക്ക് കുടിയേറ്റക്കാരായി നീങ്ങിയിരുന്നു.

ഇവരാണ്, മലബാറിൽ മലയാള ഭാഷ പ്രചരിപ്പിച്ചത് എന്ന് തോന്നുന്നു. ഇവരുടെ കൃസ്ത്രീയ പ്രസ്ഥാനം മലയാളത്തിന്റെ വളർച്ചക്കായി കാര്യമായി പ്രവർത്തിച്ചിരുന്നു എന്ന് തോന്നുന്നു. മലയാളം-ഇങ്ഗ്ളിഷ് നിഘണ്ടുകൾ പലതും ഇവരുടെ സംഭാവനയായേക്കാം. ഉദാ. Tobias Zacharias 1907ൽ എഴുതി പ്രസിദ്ധീകരിച്ച An English-Malayalam Dictionary published by Basel Mission. Tobias Zacharias തലശ്ശേരിയിൽ പ്ലീഡർ (Pleader) ആയി പ്രവർത്തിച്ച വ്യക്തിയാണ് എന്ന് തോന്നുന്നു.

മലബാറിലെ പല പഴയ കാല ഇങ്ഗ്ളിഷ് കൃസ്ത്രീയ പ്രസ്ഥാനങ്ങളും പിന്നീട് ഇവരിലെ പാതിരിമാരും കന്യാസ്ത്രീകളും ആയിരിക്കാം കൈകാര്യം ചെയ്യതും നടത്തിയതും.

ഇവരുടെ വ്യക്തിപരമായ ആത്മാർത്ഥതയേയും, ഇവർ ഇന്ന് ഈ രാജ്യത്തിൽ നടത്തുന്ന പല വിധ ജീവകാരുണ്യപ്രവർത്തനങ്ങളിലുള്ള ത്യാഗമനോഭാവത്തെയും ഈ എഴുത്തുകാരൻ ചോദ്യം ചെയ്യുകയോ, അവയിൽ സംശയം

പ്രകടിപ്പിക്കുകയോ ചെയ്യുന്നില്ല. ഇവരുടെ ത്യാഗ മനോഭാവം അതിഗംഭീരം തന്നെ.

എന്നാൽ, ഇങ്ഗ്ലിഷ് മിഷിനറിമാരുമായി താരതമ്യം ചെയ്യുമ്പോൾ, ഇവർ വ്യത്യസ്തരാണ്. ഇവർ കൂറുകാണിക്കുന്ന പ്രാദേശിക ഭാഷ ഫ്യൂഡൽ ചുവയുള്ളതാണ്.

ജനാധിപത്യം എന്ന ഭീകര ആശയപ്രസ്ഥാനത്തിന്റെ താന്തോന്നിത്ത ഭാവങ്ങൾ ഇവരെയും ഇന്ന് ബാധിച്ചിട്ടുണ്ട് എന്ന് കാണുന്നു. ഇന്ന് ഈ രാജ്യത്തിൽ എല്ലാ രാഷ്ട്രീയ പ്രസ്ഥാനങ്ങളും, മിക്ക ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും ഈ താന്തോന്നിത്തം പ്രചരിപ്പിക്കുന്നുണ്ട്. ഇത് എന്താണ് എന്ന് വച്ചാൽ, സ്വന്തം അണികളോട് കൂടുതൽ കൂടുതൽ കുട്ടികൾ ഉണ്ടാക്കാൻ ആവശ്യപ്പെടുക എന്നുള്ളതാണ് ഈ താന്തോന്നിത്തം. വരും തലമുറക്ക് ഇവിടെ നിന്ന് തിരിയാനുള്ള ഇടവും, ഉപയോഗിക്കാനുള്ള പ്രകൃതി വിഭവങ്ങളും ഇല്ലാതാക്കുന്ന ഒരു ആശയമാണ് ഇത്.

ജനാധിപത്യം എന്ന ഇങ്ഗ്ലിഷ് ആശയം, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ കയറൂരിവിട്ടാൽ, അതിൽ ഉളവാകുന്ന ഭീകരമായ മാറ്റത്തെക്കുറിച്ച് അഭിപ്രായപ്പെടണമെന്ന് തോന്നുന്നു.

Go to Main contents

## 17. ഇങ്ഗ്ളിഷ് ഭാഷാ പരമായി രണ്ടുതട്ടിൽ നിൽക്കുന്ന പാതിരിമാർ

കേരളത്തിലെ കൃസ്തീയ മതസ്ഥരെക്കുറിച്ച് ആധികാരികമായും സൂക്ഷ്മമായും പറയാനുള്ള വിവരം ഇല്ല.

എന്നാൽ ഇങ്ഗ്ളിഷ് ഭാഷാ പരമായി ഈ കാര്യം പറയാവുന്നതാണ്. സമാന്യം നല്ല നിലവാരം നിലനിർത്തുന്ന ഇങ്ഗ്ളിഷ് പരിജ്ഞാനം ഉള്ളവരും, കാര്യമായി യാതോരു ഇങ്ഗ്ളിഷ് പരിജ്ഞാനവും ഇല്ലാത്തവരും ഇവരുടെ പാതിരിമാരിലും, കന്യാസ്ത്രീകളിലും ഉണ്ട് എന്നാണ് തോന്നുന്നത്.

രണ്ടാമത്തെക്കൂട്ടരിൽ, ചെറുതായുള്ള ഇങ്ഗ്ളിഷ് പരിജ്ഞാനം ഉള്ളവരും ഉണ്ട്.

ഇങ്ഗ്ളിഷ് പരിജ്ഞാനം കുറവുള്ള കൂട്ടർ സമാന്യം കാര്യമായിത്തന്നെ ഫ്യൂഡൽ ഭാവം ഉള്ളവരാണ് എന്നാണ് തോന്നുന്നത്. എന്നാൽ ഇന്ന് പൊതുവായി ഇങ്ഗ്ളിഷ് സംസാരം പലയിടങ്ങളിലും കുറഞ്ഞുവരുന്നതിനാൽ, 'നീ' എന്ന സംഭോധന കാര്യമായിത്തന്നെ ഇവർ ഉപയോഗിക്കുന്നുണ്ട്.

കന്യാസ്ത്രീകളിൽ ഇങ്ഗ്ളിഷ് പരിജ്ഞാനം ഒട്ടുംതന്നെയില്ലാത്തവർ ചെറുതായെങ്കിലും പരുക്കൻ പെരുമാറ്റക്കാരോ, അതുമല്ലെങ്കിൽ, ഇങ്ഗ്ളിഷ് സാമാന്യം നന്നായി അറിയുന്ന കന്യാസ്ത്രീകളിൽനിന്നും വ്യക്തിത്വത്തിൽ കാര്യമായി വ്യത്യാസമുള്ളവരോ ആണ് എന്നാണ് തോന്നുന്നത്.

ഇക്കൂട്ടർക്ക് 'നീ', 'അവൻ', 'അവൾ' തുടങ്ങിയ വാക്കുകളുടെ പ്രഹരശക്തിയെക്കുറിച്ച് നല്ലവണ്ണം അറിവുണ്ട് എന്നും തോന്നുന്നു. സ്വന്തം മതത്തിൽപ്പെട്ടവരോട് ഈ വക വാക്കുകൾ ഉപയോഗിക്കുന്നതിൽ പ്രശ്നം കാര്യമായി വരില്ലാ എന്ന് പറയാമെങ്കിലും, മറ്റ് മതത്തിൽപ്പെട്ടവരോട് ഈ വക വാക്ക് പ്രയോഗങ്ങൾ ഉപയോഗിക്കപ്പെടുമ്പോൾ, അവർക്ക് മനസ്സിൽ വിരോധം വന്നേക്കാം. ഇതിൽ വർഗ്ഗീയമായതോ, മതവിദ്വേഷമോ അല്ല ഹേതുവെങ്കിലും, പൊതുവായി പറയുമ്പോൾ ഇത് മതവിദ്വേഷമായി പരിണമിക്കാൻ സാധ്യത ഏറെയാണ്.

ഇങ്ഗ്ളിഷ് ഭാഷയിലെ വ്യക്തിത്വ ഉന്നമന കോഡുകൾ ഉപയോഗപ്പെടുത്താതെ, പ്രാദേശിക ഫ്യൂഡൽ ഭാഷകളിലെ പരുക്കനും മനുഷ്യനെ തരംതാഴ്ത്തുന്ന വാക്ക് പ്രയോഗത്തിലൂടെയും, കീഴ്ജാതിക്കാരുടെ സാമൂഹിക വൈകല്യങ്ങൾ

മതംമാറിവന്നവർ ഉപയോഗപ്പെടുത്തുമ്പോൾ, മറ്റ് മതസ്ഥരിൽ വിരോധവും, വെപ്രാളവും അറപ്പും ആണ് വളർത്തുക.

പലപ്പോഴും ഭാഷാ കോഡുകൾ സൃഷ്ടിക്കുന്ന വിരോധത്തെ മതവിദ്വേഷമായി ആണ് ഈ ഉപഭൂഖണ്ഡത്തിൽ മനസ്സിലാക്കപ്പെടുക. പണ്ട് കാലത്ത് തിരുവിതാംകൂറിൽ മതപരിവർത്തനം നടത്തിയ London Missionary Societyലെ പാതിരിമാർക്ക് ഈ വിഷയത്തെക്കുറിച്ച് കാര്യമായ വിവരം ഇല്ലായിരുന്നു എന്ന് തോന്നുന്നു.

കീഴ് ജാതിക്കാർ മതംമാറി, മതപ്രചാരകരായി കാട്ട് പ്രദേശങ്ങളിലെ ഗ്രാമങ്ങളിൽപോയി മതംപ്രചരണം നടത്താൻ ശ്രമിച്ച പ്രാദേശിക ഇവാഞ്ചിലിസ്റ്റുകളെ, ആ പ്രദേശങ്ങളിലെ സാമൂഹിക നേതാക്കൾ അടിച്ച് ഓടിച്ച് വിടാൻ ആഹ്വാനം നൽകിയതായി REV. Sameul Mateer രേഖപ്പെടുത്തിക്കാണുന്നു.

ഈ വക സംഭവങ്ങളിൽ ഭാഷാകോഡുകൾ നൽകിയ പ്രകോപനത്തെക്കുറിച്ച് യാതോരു വിവരവും REV. Sameul Mateerന് ലഭിച്ചതായി കാണുന്നില്ല. പലപ്പോഴും, ഈ വക മതപരിവർത്തനത്തിൽ സംഭവിക്കുന്ന, ചർച്ചക്കെടുക്കാത്ത കാര്യം, മതപരിവർത്തനം നടന്നാൽ, ഈ ഇവാഞ്ചിലിസ്റ്റുകൾ

ഭാഷാകോഡുകളിൽ ബഹുമാനനിലവാരത്തിൽ എത്തുകയും, നേരത്തെ ഈ നിലവരം കൈവശമുള്ളവർ പുറംതള്ളപ്പെടുകയും ചെയ്യപ്പെടും.

യാതോരു സാമൂഹിക നേതാവും ഇങ്ങിനെയുള്ള ഒരു സംഭവ വികാസത്തിന് പ്രോത്സഹനം നൽകില്ലതന്നെ. പോരാത്തതിന്, അവർ കീഴ്ജാതിക്കാരായി പാരമ്പര്യമായി കരുതിയിരുന്ന ആളുകൾ അവരെ ഈ വിധം മറിച്ചിടാൻ ശ്രമിക്കുമ്പോൾ.

ഈ വക കാര്യങ്ങളിൽ യേശുവിനോടോ, കൃസ്ത്തുമതത്തിനോടോ ഉള്ള വെറുപ്പല്ല, പ്രകടമാകുന്നത്. മറിച്ച്, ഭാഷാ കോഡുകൾ ഉയർത്തുന്ന പ്രശ്നങ്ങളാണ്.

Go to Main contents

## 18. ജനാധിപത്യം ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തെക്കുറിച്ച് ഗഹനമായ വിവരം ഇല്ലതെ ജനാധിപത്യം എന്ന ആശയം അടിച്ചേൽപ്പിച്ചാൽ, ആ മഹാ ആശയത്തിന് എന്തെല്ലാം വിപത്തുകൾക്ക് കൂട്ടുനിൽക്കേണ്ടിവരും എന്നതിനെക്കുറിച്ച് പറയാം എന്ന് പറഞ്ഞിരുന്നു.

ഇത് എഴുത്തിന്റെ പാതയിൽ നിന്നുമുള്ള ഒരു വ്യതിചലനം ആയിരിക്കും. എന്നാലും, ഇവിടെ പ്രതിപാദ്യമായിവന്നതിനാൽ ഇതുമായി ബന്ധപ്പെട്ട് ഏതാനും കാര്യങ്ങൾ പറയാം എന്ന് വിചാരിക്കുന്നു. കൂടുതൽ കാര്യങ്ങൾ പിന്നീട് പറയേണ്ടിവരും. അത് പിന്നീടാവാം.

രണ്ട് നാൾ മുൻപ് NCERTയുടെ പത്താംക്ലാസിലേക്ക് വേണ്ടിയുള്ള ഇങ്ഗ്ളിഷ് സാമൂഹിക ശാസ്ത്രം പാഠപുസ്തകത്തിൽ ഇങ്ങിനെ ഒരു വാക്യം കണ്ടു.

Democracy:

1. Promotes equality among citizens

2. Enhances the dignity of the individual

3. &&&&c.

ശുദ്ധമായ വിഡ്ഢിത്തമാണ് എന്ന് പറയുന്നില്ല. എന്നിരുന്നാലും, മനുഷ്യന്റെ അന്തസ്സും, മറ്റും ഫ്യൂഡൽ ഭാഷകളിൽ നിർവ്വചിക്കുന്നത് ഭാഷാ കോഡുകളാണ്. അല്ലാതെ ജനാധിപത്യമല്ല. ഇങ്ങിനെയൊരു വിവരം ഇങ്ഗ്ളിഷുകാർക്ക് ഇല്ലതന്നെ.

ഇനി കാര്യത്തിലേക്ക് കടക്കാം.

ഒന്നാമത്, ജനങ്ങളുടെ ഇഷ്ടം, അഭിപ്രായം, അവർക്ക് നല്ലത് ഏത് എന്ന് തിരഞ്ഞെടുക്കാൻ പറ്റൽ തുടങ്ങിയവ പരിഗണിക്കുന്ന ഒരു രാഷ്ട്രീയ തത്വസംഹിതയാണ് ജനാധിപത്യം എന്ന് ആഴമില്ലാത്ത വിവരത്തിൽ പറയാമെങ്കിലും, യഥാർഥത്തിൽ ഇതിൽ വലിയ കഴമ്പില്ല.

ഫ്യൂഡൽ ഭാഷകളിൽ വ്യക്തി ഒരു സ്വതന്ത്രമനുഷ്യനല്ല. മറിച്ച്, ഓരോ വ്യക്തിയും, കുടുംബബന്ധപരമായും, തൊഴിൽസ്ഥാനപരമായും, സാമൂഹിക പദവിപ്രകാരവും, രാഷ്ട്രീയ അംഗത്വം പ്രകാരവും മറ്റും ഓരോ ഉച്ചനീചത്വ ബന്ധ ശൃംഖയിലെ കണ്ണിയായാണ് ഇരിക്കുന്നത്. ഇലക്ഷൺ എന്ന പദ്ധതി അതിന്റെ ഉത്തമമായ രീതിയൽ നടന്നാൽപ്പോലും, ജനഹിതമല്ല അളക്കുന്നത്. മറിച്ച്, ഈ വക കണ്ണികളുടെ എണ്ണമാണ് അളക്കുന്നത്.

രാഷ്ട്രീയ അംഗത്വം ഒരു വലിയ ബന്ധനകോഡാണ്.

രണ്ടാമത്തെ സംഗതി, ആളുകൾ പലപ്പോഴും ഏതെങ്കിലും രാഷ്ട്രീയകക്ഷിയോട് വളരെ വ്യക്തമായ അടുപ്പം കാണിക്കുന്നത് പലപ്പോഴും സാമൂഹിക സുരക്ഷയെ മുൻനിർത്തിയാണ്. ഉദാഹരണത്തിന്, ഏതെങ്കിലും ഒരു സർക്കാർ ഓഫിസിൽ (ഉദാ. പോലീസ് സ്റ്റേഷൻ) പോകേണ്ടിവന്നാൽ, ഇങ്ഗ്ളിഷിൽ ചിന്തിക്കുന്നത് പോലെ ഒരു വ്യക്തിക്ക് നേരെ അങ്ങ് ചെന്ന്, താൻ പൗരനാണ്, സർക്കാർ ജീവനക്കാർ ആ ഓഫിസിലെ തൊഴിലാളികളാണ് എന്ന രീതിയിൽ കാര്യങ്ങൾ ചർച്ചചെയ്യാനൊന്നും പറ്റില്ല. ഒരു രാഷ്ട്രീയ കക്ഷി പിന്നിലുണ്ടെങ്കിൽ, പലപ്പോഴും ഈ വക കാര്യങ്ങളിൽ ഒരു സുരക്ഷയാണ്.

ഇങ്ങിനെ നോക്കുമ്പോൾ ഒരു വ്യക്തിക്ക് ഒരു രാഷ്ട്രീയ പാർട്ടിയോട് താൽപ്പര്യമില്ലെങ്കിലും, ഒരു അടുപ്പം നിലനിർത്തിയേ തീരൂ. കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷ ഏവരിലും പടർന്നാൽ, പിന്നെ ഈ രാഷ്ട്രീയക്കാരെന്ന ഊന്ന് വടി വ്യക്തികൾക്ക് വേണ്ടാ എന്ന് വരും. ഇന്ന് ഈ സ്വാതന്ത്ര്യം ഉയർന്ന സർക്കാർ ഉദ്യോഗസ്ഥർക്ക്

മാത്രേ ഉള്ളു. കാരണം, സർക്കാർ ഓഫിസ് തൊഴിലാളികൾ അവരുടെ സേവകരാണ്.

ഇതിന്റെ വ്യാപകമായ വശം, രാഷ്ട്രീയ പാർട്ടികൾ അവരുടെ പക്ഷത്ത് ഒരു വ്യക്തി നിൽക്കുന്നുണ്ടോ എന്ന് കാര്യമായിത്തന്നെ വീക്ഷിക്കും. ഇത് ഒരു തരം ഭീഷണിയുടെ രൂപം വരെ വന്നേക്കാം.

മൂന്നാമത്തെ സംഗതി, അണികൾ ഉള്ള ആൾ ഒരു നേതാവാണ്. ഫ്യൂഡൽ ഭാഷകളിൽ നേതാവിന് അണികളിൽ നിന്നും അത്യന്താപേക്ഷിതമായ ബഹുമാനം ലഭിക്കും. കൂടുതൽ അണിയുള്ള ആൾ കൂടുതൽ വലിയ നേതാവാണ്.

ഏറ്റവും ഉറപ്പായുള്ള അണി സ്വന്തം മക്കളാണ്. അങ്ങിനെ വരുമ്പോൾ, കൂടുതൽ മക്കളുള്ള ആൾ കുറച്ച് മക്കളുള്ള ആളേക്കാൾ വലിയ നേതാവാണ്.

ഈ ആശയം ജനാധിപത്യമെന്ന അപകപ ആശയവുമായി ഒരുമിക്കുമ്പോൾ, ജനങ്ങളിൽ കൂടുതൽ കൂടുതൽ കുട്ടികൾ ഉണ്ടാക്കാനുള്ള ആഗ്രഹം വരും. കാരണം, 'നീ'യെന്ന് സംബോധന ചെയ്യാനായി കൂടുതൽ പേർ കീഴെ ഉള്ളത് ഒരു സമൂഹിക ശക്തിയായാണ് പരിണമിക്കുക.

നാലാമത്തെ സംഗതി, നിലവാരം കുറഞ്ഞതും, ഗുണമേന്മയില്ലാത്തതുമായ ഒരു സമൂഹത്തിൽ, ജനാധിപത്യത്തിന് ഗുണമേന്മ നൽകാൻ ആകില്ല. കാരണം, ജനം മാനസികമായി രമ്യതയിൽ ഉള്ളത് അവരുടെ നൈസർഗ്ഗികമായ നിലവാരത്തോടായിരിക്കും. അവരുടെ നിലവാരത്തിനേക്കാൾ ഉയരത്തിലുള്ള ഒരു സാമൂഹികഘടനയെ ഗുണമേന്മ കുറഞ്ഞ ജനതയ്ക്ക് ജനാധിപത്യത്തിലൂടെ ലഭിക്കില്ലതന്നെ.

അഞ്ചാമത്തെ സംഗതി ഇങ്ങിനെ വിവരിക്കാം:

ഇങ്ഗ്ളണ്ടിൽ അവരുടെ പരമ്പരാഗത ശത്രുക്കളായ, താരതമ്യേന നിലവാരം കുറഞ്ഞ ഫ്രഞ്ചുകാർ നിറയുന്നു. ജനാധിപത്യ അവകാശങ്ങൾ ഈ പുതുതായി വന്ന ഫ്രഞ്ചുകാർക്ക് പങ്കിട്ടാൽ, ഉരുത്തിരിഞ്ഞുവരുന്ന സാമൂഹിക ഗുണമേന്മ, പാരമ്പര്യമായി ഇങ്ഗ്ളണ്ടിലുള്ളതിനേക്കാൾ താഴ്ന്നതും, അതേ സമയം പാരമ്പര്യമായി ഫ്രഞ്ചുകാർക്ക് ഉള്ളതിനേക്കാൾ ഉയരത്തിലുള്ളതും ആവും.

ഇതിന് വ്യാപകമായ വശം, ഇങ്ങിനെ ജനാധിപത്യ അവകാശങ്ങൾ പുറത്തുള്ളവർക്ക് പങ്കിട്ടാൽ, അത് ആ രാജ്യത്തിനെ അവർക്ക് കീഴടക്കാൻ അവകാശം നൽകൽതന്നെയാവും.

ഇങ്ങിനെ നോക്കുമ്പോൾ, ബാലറ്റ് എന്നത് യഥാർത്ഥത്തിൽ ബുള്ളറ്റ് തന്നെയാണ്.

ഈ ആശയം ഇന്ത്യയിലേക്ക് പകർത്തിയെടുത്താൽ, ഈ രീതിയിൽ ഇതിനെ കാണാൻ ആവും:

ജനാധിപത്യം എന്നത് ജനങ്ങളുടെ അഭിപ്രായങ്ങളോ, അവരുടെ നന്മയോ, മറ്റോ അല്ല പ്രതിനിധീകരിക്കുന്നത്. മറിച്ച്, പല പക്ഷങ്ങൾ അധികാരം കൈക്കലാക്കാൻ വേണ്ടി യുദ്ധരംഗത്ത് ഇറങ്ങുന്ന പ്രക്രീയ മാത്രമാണ്. ഇതും ഇങ്ഗ്ളിഷിൽ ജനാധിപത്യം എന്ന് പണ്ട് കാലങ്ങളിൽ നിർവ്വചിച്ച ആശയവുമായി കാര്യമായ ബന്ധമില്ലതന്നെ.

മുകളിൽ പറഞ്ഞ കാര്യങ്ങൾ വെറും പൊതുവായുള്ള കാര്യങ്ങളാണ്. എന്നാൽ ഇന്ത്യയിലും, കേരളത്തിലും ജനാധിപത്യം എന്നത് തനി കോമാളിത്തരമാകുന്ന പല ചിത്രീകരണങ്ങളും നൽകാനാവുന്നതാണ്. അതിന് കുറച്ച് കൂടി പശ്ചാത്തലം ഒരുക്കേണ്ടിയിരിക്കുന്നു. പശ്ചാത്തലം ഒരിങ്ങിയിരിക്കുന്ന അവസരത്തിൽ ആവ ചിത്രീകരിക്കാം. വ്യക്തിപരമായി ഉണ്ടായ അറിവുകളാണ്. പാഠപുസ്തകങ്ങളിൽ കാണില്ല അവ.

Go to Main contents

## 19. രുചികരമായ പാഠപുസ്തകങ്ങളും അരോചകമായവയും

നാലാംക്ളാസ് പകുതി വരെ പഠിച്ച ഇങ്ഗ്ളിഷ് സ്കൂളിൽവച്ചാണ് പാഠപുസ്തകങ്ങൾ രുചികരമായ കാര്യങ്ങൾ ആണ് എന്ന അനുഭവം ഉണ്ടായത്. എന്നാൽ ഇക്കാര്യം മനസ്സിലായത് ഈ സ്കൂൾ വിട്ട് അഞ്ചാംക്ളാസിൽ കേരള വിദ്യാഭ്യാസ ബോഡിന്റെ കീഴിലുള്ള സർക്കാർ എയ്ഡഡ് സ്ക്കൂളിലെ ഇങ്ഗ്ളിഷ് ക്ളാസിൽ ചേർന്നപ്പോഴാണ്.

Anglo-ഇന്ത്യൻ സ്ക്കൂളിലെ ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങൾ ഇന്നും ഓർമ്മയുണ്ട്. ഇത് പണ്ട് ഇങ്ഗ്ളിഷ് ഭരണകാലത്ത് സ്ഥാപിതമായതും, അവർ വിട്ടുപോയപ്പോൾ ഇന്ത്യൻ ഉടമസ്ഥതയിൽ വന്നതുമായ ഒരു പാഠപുസ്തക പ്രസിദ്ധീകരണ കമ്പനിയുടെ ഒരു പ്രത്യേക പേരിലുള്ള ഒരു പാഠപുസ്തകമായിരുന്നു.

ഇങ്ഗ്ളണ്ടിലേയും, ലോകത്തിന്റെ മറ്റ് നാനാവിധ സ്ഥലങ്ങളിലേയും കഥകളും ചിത്രങ്ങളും മറ്റും തികച്ചും ഒരു അതീവ അന്തസ്സുള്ള രീതിയിൽ രൂപകൽപ്പന ചെയ്ത ഒരു കൂട്ടം പാഠപുസ്തകങ്ങളായിരുന്നു ഇവ. നാലാം ക്ളാസ് വരെ സ്വന്തമായി പഠിച്ചവയും,

പതിനൊന്നാംക്ലാസ് വരെ മറ്റുള്ളവർ പഠിച്ചവയുമായ ഈ പാഠപുസ്തകങ്ങൾ വർഷങ്ങളോളം വായിക്കുവാൻ ഇഷ്ടപ്പെട്ടിരുന്നു. ഇന്നും ഇവ ലഭിക്കുകയാണെങ്കിൽ തീർച്ചയായും ഇരുന്ന് വായിക്കുവാൻ താൽപ്പര്യപ്പെടും.

ഇതിന് പലകാര്യങ്ങളും ഉണ്ട്.

ഒന്ന് അതീവ സൗന്ദര്യമുള്ളതും, ലളിതവുമായ എഴുത്ത്.

രണ്ട് കഥാപാത്രങ്ങൾക്കും സംഭവങ്ങൾക്കും ഇങ്ഗ്ളിഷിൽ മാത്രം ലഭിക്കുന്ന ലളിതമായ അന്തസ്സ്.

മൂന്ന് പഠിക്കുന്ന ആളെ ഒരു വിവരംകെട്ടതും, തരംതാഴ്ന്നതുമായ കുട്ടിയെന്ന രീതിയിൽ കാണാതെയും, അഭിസംബോധനചെയ്യാതെയും, നല്ലനിവാരമുള്ള വ്യക്തിത്വം ഉള്ള ഒരു വ്യക്തിയായി കാണുന്ന സമീപനം. ഈ ഒരു സമീപനം കലർപ്പില്ലാത്ത ഇങ്ഗ്ളിഷിലേ സാധ്യമാകൂ.

നാല്, ചിത്രങ്ങളിൽ കാണുന്ന വ്യക്തികൾക്ക് ഇങ്ഗ്ളിഷ് വ്യക്തിത്വം. അതായത്, അടിയാളത്തമനോഭാവമില്ലാത്ത കുട്ടികളും മറ്റും, പ്രമാണിത്വം പ്രകടിപ്പിക്കാത്തെ പ്രായം

ചെന്നവരും മറ്റും. കുറച്ച് കൂടി വ്യക്തമായി പറഞ്ഞാൽ, ഇങ്ഗ്ളിഷ് സംസാരിക്കുന്ന കഥാപാത്രങ്ങൾക്ക് ഇങ്ഗ്ളിഷ് വ്യക്തിത്വം.

അഞ്ച്, കഥകളിലും മറ്റ് ആഖ്യാനങ്ങളിലും വളരെ മൂല്യമേറിയ ഉള്ളടക്കം.

ആറ് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യവും മറ്റും ആയി കാര്യമായ ബന്ധമുള്ള പലതും.

ഏഴ്, വളരെ വ്യക്തമായ സത്യസന്ധതയും, കാപട്യമില്ലായ്മയും നിറഞ്ഞ എഴുത്ത്.

ഇവ പഠിപ്പിക്കുന്ന അദ്ധ്യപികമാർക്ക്, ഔപചാരിക യോഗ്യത എന്തെങ്കിലും ഉണ്ടോ എന്ന് അറിയില്ല. എന്നാൽ, ഈ വിധ ഇങ്ഗ്ളിഷ് സാഹിത്യങ്ങളുമായി നല്ല പരിചയമുള്ളവർ. മാത്രവുമല്ല, ഇങ്ഗ്ളിഷ് പദങ്ങൾക്ക് നല്ല നിലവാരമുള്ള ഉച്ചരണം.

ഈ പാഠപുസ്തകത്തെക്കുറിച്ച്, ഇവ പഠിച്ച പലരുമായും ഇന്നും ചർച്ച ചെയ്യാറുണ്ട്. അവർക്കെല്ലാം മധുരമായ ഓർമ്മയാണ് ഈ പാഠപുസ്തകം.

നാലാം ക്ളാസ് പകുതി ആയപ്പോൾ, കേരളാ വിദ്യാഭ്യാസ ബോഡിന്റെ കീഴിലുള്ള സ്ക്കൂളിൽ

Go to Main contents

അഞ്ചാംക്ലാസിൽ ചേർന്നു. അതോടുകൂടി വിദ്യാഭ്യാസം എന്നതിന് മറ്റൊരു രൂപം ഉണ്ട് എന്ന തിരിച്ചറിവ് ലഭിച്ചു.

## 20. മലബാറി ഭാഷയുടെ കഥകഴിച്ചതെങ്ങിനെ

നാലാം ക്ളാസ് പഠനം മദ്ധ്യത്തിൽ ആയപ്പോൾ, കേരളാ സർക്കാർ വിദ്യാഭ്യാസ ബോഡിന് കീഴിലുള്ള സർക്കാർ എയ്ഡഡ് സ്കൂളിലെ ഇങ്ഗ്ളിഷ് മീഡിയം ക്ളാസിൽ അഞ്ചാം ക്ളാസിൽ ചേർന്നു.

ഇതിന്റെ കാരണം, ആദ്യത്തെ സ്ക്കൂളിൽ അദ്ധ്യായന വർഷം ജനുവരി മുതൽ ഡിസംബർ വരെയായിരുന്നു. കേരളാ സിലബസ് സ്ക്കൂളിൽ അദ്ധ്യായന വർഷം ജൂൺമുതലാണ് ആരംഭിക്കുക.

പുതിയ സ്കൂളിൽ ഇങ്ഗ്ളിഷ് മീഡിയം ക്ളാസിലാണ് ചേർന്നത്. എന്നുവച്ചാൽ, ഓരോ ക്ളാസിനും പല ഡിവിഷനുകൾ ഉള്ളതിൽ ഒരു ഡിവിഷൻ 'ഇങ്ഗ്ളിഷ്'.

ഇതിനെ 'ഇങ്ഗ്ളിഷ്' എന്നു പറയാമോ എന്ന് അറിയില്ല. 'മലയാളത്തിൽ ഉള്ള ഇങ്ഗ്ളിഷ്' എന്നതാവും ശരി.

ആദ്യത്തെ സ്കൂളിലും മലയാളം പഠിപ്പിച്ചിരുന്നു. അവിടെ 'ഇങ്ഗ്ളിഷിന് ഇടയിലുള്ള ഒരു മലയാളം' ആയിരുന്നു. കൂടുതൽ വ്യക്തമായി പറഞ്ഞാൽ,

കേരളാ സർക്കാർ പ്രസിദ്ധികരിക്കുന്ന മലയാളം പാഠപുസ്തകം ഒരു ക്ളാസ് താഴെയായി പഠിപ്പിച്ചിരുന്നു. എന്നുവച്ചാൽ ഒന്നാം ക്ളാസിൽ മലയാളം പഠനം ഇല്ല. രണ്ടാം ക്ളാസിൽ മലയാളം ഒന്നാം പാഠം.

പുതിയ പാതിരിമാർ വന്നതോടുകൂടി, ആ സ്കൂൾ പൂർണ്ണമായും പഴയാകാല ഇങ്ഗ്ളിഷ് വിട്ടു എന്നാണ് മനസ്സിലായത്.

എന്നാൽ ആ സ്കൂൾ മലബാറിലായിരുന്നെങ്കിലും, 'മലബാറി' എന്നൊരു ഭാഷ, ആ സ്കൂളിന്റെ മതിലിന് പുറത്ത് ഉണ്ട് എന്ന കാര്യം ആരും തന്നെ അറിഞ്ഞിരുന്നില്ല എന്നത് തികച്ചും അത്ഭുതമായി തോന്നുന്നു.

ഇതിനെക്കുറിച്ച് കൂടുതലായി പറയാൻ ഇപ്പോൾ അവസരപ്പെടില്ല. എന്നിരുന്നാലും ഏതാനും കാര്യങ്ങൾ പറയാം.

ഈ അടുത്ത ദിവസത്തിൽ, ഓക്സ്ഫോഡ് ഇങ്ഗ്ളിഷ് നിഘണ്ടുവിലേക്ക് ഏതോ ഒരു പണ്ഡിത വിരുതൻ മലയാളത്തിലെ 'അയ്യോ' എന്ന വാക്ക് ചേർത്തു എന്ന് വർത്തവന്നതായി കാണുന്നു. ഇത് എന്തോ വൻ ഇങ്ഗ്ളിഷ് ഭാഷാ പോഷിപ്പിക്കാലായാണ് റിപ്പോട്ട് ചെയ്യപ്പെട്ട് കാണുന്നത്. എന്നാൽ ഫ്യൂഡൽ ഭാഷാ വാക്കുകൾ

പരന്ന കോഡുകളുള്ള ഇങ്ഗ്ളിഷിലേക്ക് കടത്തിവിടുന്നത് തെമ്മാടിത്തരവും, അതിന് അനുവാദം നൽകുന്നത് തനി വിഡ്ഢിത്തവും ആണ്.

ഈ 'അയ്യോ' എന്ന വാക്കിനെ ഇവിടെ എടുത്ത് പറഞ്ഞത്, മലബാറി ഭാഷയിൽ, ഇതിന് പകരമായി 'ഉയ്' എന്ന ഒരു വാക്കുണ്ട്. ഈ എഴുത്തുകാരൻ ആ Anglo-ഇന്ത്യൻ സ്കൂളിൽ ചേർന്ന കാലത്ത്, ബോഡിങ്ങിൽ വച്ച് ഒരിക്കൽ 'ഉയ്' എന്ന് പറഞ്ഞപ്പോൾ, അത് ശ്രദ്ധിക്കപ്പെടുകയും, ആ വാക്ക് ഇങ്ഗ്ളിഷ് വാക്ക് അല്ലാ എന്ന് അറിയിക്കപ്പെടുകയും ചെയ്യപ്പെട്ടിരുന്നു.

ഇങ്ങിനെ ഒരു സംഭവവികാസം ഇരിക്കെ മലയാളത്തിലെ 'അയ്യോ' എന്ന വാക്ക് ഒരു ഇങ്ഗ്ളിഷ് വാക്കാണ് എന്ന് ഓക്സ്ഫോഡ് നിഘണ്ടുക്കാർ നിർവ്വചിക്കുന്നതിനെ തികച്ചും നീരസത്തോടു കൂടിയെ കാണാൻ പറ്റുള്ളു. ഇതിന് പിന്നിൽ പ്രവർത്തിച്ചവർക്ക് എന്ത് ആപത്ത് സംഭവിച്ചാലും, അത് ഈശ്വരേച്ഛയായേ കാണാൻ പറ്റുള്ളു.

ഇങ്ങിനെ ഒരു മലബാറി ഭാഷ മലബാറിൽ ഉണ്ടായിരുന്നോ? യഥാർത്ഥത്തിൽ മലബാറിൽ, തമ്മിൽത്തമ്മിൽ ബന്ധമില്ലാത്ത ഒട്ടനവധി ചെറിയ ചെറിയ പ്രദേശങ്ങൾ ഉണ്ടായിരുന്നത്

Go to Main contents

കൊണ്ട്, മലാബാറി എന്ന് പറയാവുന്ന ഭാഷയ്ക്ക്തന്നെ ഒട്ടനവധി ഭാഷാഭേദങ്ങൾ ഉണ്ടായിരുന്നു. മലബാറിൽ ഇങ്ഗ്ളിഷ് ഭരണകർത്താക്കൾ ഇതിനെ അവഗണിച്ചു എന്നുള്ളത് വാസ്തവമാണ്. കാരണം, ഭരണവും, വിദ്യാഭ്യാസവും ഇങ്ഗ്ളഷിലാക്കാനാണ് അവർ ശ്രമിച്ചത്.

ഈ പ്രദേശത്തിന് ചുറ്റുപാടിൽ ഉള്ളതായിരുന്ന മലബാറി ഭാഷയിലെ ഏതാവും വാക്കുകൾ പറയാം.

ഭക്ഷണം കഴിക്കലുമായുള്ളവ

1. പൈക്ക്ന്ന് : വിശക്കുന്ന്
2 ബസ്സി : പ്ളെയ്റ്റ്
3. കരണ്ടി : സ്പൂൺ
4. കയ്യില് : വലിയ സ്പൂൺ
5. ബെയ്ക്വ : തിന്നുക
6. കൈക്കൽക്കൂട്ടൽ : പാത്രം പിടിക്കാൻ ഉപയോഗിക്കുന്ന തുണി
7. തെരുവ
8. കോപ്പ : കപ്പ്
9. മോന്തു : കുടിക്കുക
10. മീട് കൗവ : മുഖം കഴുകുക
11. ചിറി : ചുണ്ട്
12. പെലാച്ചപ്പ് കരണ്ടി : പ്ളാവില സ്പൂൺ

13. കൂടാൻ : കറി
14. ഉപ്പേരി : മെഴുക്കുപുരട്ടി
15. നിലക്കടല : കപ്പലണ്ടി
16. തോനെ : ധാരളം
17. മരക്കേങ്ങ് : കപ്പ
18. കറാമ്പു : ഗ്രാമ്പു
19. കയേനെ : മുഴുവനും
20. ചായക്കൂട്ടാൻ : ചായയുടെ കൂടെുയള്ള കടി
21. ചെള്ള : കവിൾ
22. പള്ള : വയറ്
23. കുടുക്ക : മൺ പാത്രം
24. കിണ്ണം
25. പാര് : ഒഴിക്കൂ
26. പൊരിച്ച മീൻ : വറുത്ത മീൻ
27. നേന്ത്രപ്പഴം : ഏത്തക്ക
28. മൈസൂർപഴം : പാളയൻകോഡൻ
29. കൈപ്പക്ക : പാവയ്ക്ക
30. പപ്പടവും പഴവും : ..................

ഇന്ന് മലബാറി സംസാരിച്ചാൽ, കേരളത്തിൽ തമിഴ് സംസാരിച്ചത് മാതിരിയാണ്. ആളുകൾ ചിരിക്കും. എന്നാൽ തമിഴ് തന്നെ വലിയൊരു ഭാഷയാണ്. മലയാളത്തിൽ കേട്ടാൽ ചിരിവരുമെങ്കിലും. മലയാളത്തിന്റെ നിലവാരം കുറഞ്ഞ ഭാഷാഭേദമാണ് തമിഴ് എന്ന് ആരെങ്കിലും പറയുമോ, ആവോ!

ഇന്ന് മലയാളം എന്നത് സംസ്കൃതത്തിന് തുല്യമായ ഒരു ക്ളാസിക്കൽ ഭാഷയായ് അംഗീകരിക്കപ്പെട്ടിരിക്കുന്നു. മലയാളം തമിഴിൽ കുറെ സംസ്കൃതപദങ്ങൾ ചേർത്ത് കൊണ്ട് ഉളവായ ഭാഷയാണ് എന്ന് തിരുവിതാംകൂർ രാജ്യത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണമായ Travancore State Manualൽ വരെ പറയുന്നുണ്ട്.

എന്നാൽ, തിരുവനന്തപുരത്തെ മലയാളം പത്ത് മുപ്പത് വർഷങ്ങൾക്ക് മുൻപ് വളരെ തരംതാണതും, അനവധി തമിഴ് പദങ്ങൾ ഉള്ളതുമായിരുന്നു.

എന്നാൽ കോട്ടയം, തിരുവല്ല തുടങ്ങിയ ഇടങ്ങളിൽ നിന്നും പടർന്നു പിടിച്ച മലയാളത്തിന് നല്ല നിലവാരം ഉണ്ട് എന്നാണ് കാണുന്നത്.

ഇവിടെ പ്രസ്താവ്യമായ കാര്യം, കോട്ടയം, തിരുവല്ല തുടങ്ങിയ പ്രദേശങ്ങൾ, ഇങ്ഗ്ളിഷ് ഇവാൻജലിസ്റ്റുകൾ കീഴ് ജാതിക്കാരെ കൂട്ടമായി ഉന്നമനപ്പെടുത്തിയ ഇടങ്ങളാണ്. Henry Baker, Mrs. Baker പോലുള്ള പലരും പതിറ്റാണ്ടുകളോളും ഈ പ്രവർത്തനം ഇവിടങ്ങളിൽ നടത്തിയതായി സൂചിപ്പിക്കപ്പെടുന്നു. ഇവരായിരിക്കുമോ മലയാളത്തെ വളർത്തിക്കൊണ്ടുവരുവാൻ വൻ പ്രവർത്തനം നടത്തിയത്?

Go to Main contents

മലയാളത്തിന് ലിപിതന്നെ, മലബാറിയിൽയിന്നും കൈവശപ്പെടുത്തിയതാവുമോ?

നൂറ്റാണ്ടുകൾക്കുമപ്പുറം പാരമ്പര്യമുള്ള മലബാറിലെ തെയ്യ അനുഷ്ഠാനങ്ങളിൽ ഉപയോഗിക്കപ്പെടുന്ന തോറ്റങ്ങളിൽ ഉപയോഗിക്കപ്പെടുന്ന വാക്കുകളെക്കുറിച്ച് ഈ എഴുത്തുകാരന് ഒട്ടും തന്നെ അറിവില്ല. എന്നാൽ, മലയാളത്തിന് തമിഴിൽനിന്നും, സംസ്കൃതത്തിൽനിന്നും മാത്രമല്ല, മലബാറിലെ പാരമ്പര്യങ്ങളിൽനിന്നും ചിലകാര്യങ്ങളെങ്കിലും ലഭിച്ചിട്ടുണ്ടാവണം.

തിരുവിതാംകൂറിൽ ആസ്ഥാനംവച്ചുകൊണ്ട് തന്നെ മലബാറിൽ പ്രവർത്തനം നടത്തിയവരാണ് കൃസ്ത്തീയ പ്രസ്ഥാനങ്ങളിൽ ചിലതെങ്കിലും. ഇവരാണ് മലയാള ഭാഷയെ പുഷ്ടിപ്പെടുത്താൻ പ്രവർത്തിച്ചത് എന്ന്തോന്നുന്നു. പോരാത്തതിന് കോട്ടയത്തെ 'മ' പ്രസദ്ധീകരണങ്ങളും, ദീപികയും. ഇവയും കൃസ്തീയ പ്രസ്ഥാനങ്ങൾതന്നെയായിരുന്നു.

## 21. കുത്തനെ മറിഞ്ഞ വിദ്യാഭ്യാസം

അഞ്ചാംക്ലാസിൽ, കേരളാ സർക്കാർ എയ്ഡിഡ് സ്കൂളിൽ ചേർന്നത് തിരുവിതാംകൂറിലാണ്. 1970 ആണ് എന്നാണ് തോന്നുന്നത്.

ഔപചാരിക വിദ്യാഭ്യാസം ലഭിച്ചവരായിരുന്നത് കൊണ്ടും, വീട്ടിൽ സ്വന്തമായി റേഡിയോയും, മലയാളം പത്രവും ഉള്ളതിനാലും, രണ്ടു പേരും കേരളാ സർക്കാർ സേവനത്തിൽ ഉള്ളവരായിരുന്നതിനാലും, മലയാളം തന്നെയാണ് മാതാപിതാക്കൾ പലപ്പോഴും സംസാരിച്ചത്. അതിനാൽ തന്നെ തിരുവിതാംകൂറിൽ ചെന്നപ്പോൾ ഭാഷ വലിയ ഒരു പ്രശ്നമായിരുന്നില്ല.

എന്നാൽ, മലബാറി വാക്കുകൾ അവിടെ ആർക്കും കേട്ട് പരിചയം പോലുമില്ല. ഇതുമായി ബന്ധപ്പെട്ട പല അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്.

പോരാത്തതിന്, മലബാർ എന്നത് ഏതോ കാട്ട് പ്രദേശമാണ് എന്ന ഒരു പൊതുവായുള്ള ധാരണയും ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

മലബാറിൽ തീവണ്ടി ഇങ്ഗ്ളിഷ് ഭരണകാലത്ത്തന്നെ ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്. തിരുവിതാംകൂറിൽ, ആ രാജ്യം

ഇന്ത്യയോട് യോജിപ്പിച്ചതിന് ശേഷമാണ് മലബാറുമായി ബന്ധപ്പെടുന്ന തീവണ്ടിപാത വന്നത് എന്നും തോന്നുന്നു. തീവണ്ടി പാതയുമായി ബന്ധപ്പെട്ട് പല കാര്യങ്ങളും പറയാനുണ്ട്. അത് പിന്നീടാവാം.

പുതിയ സ്കൂളിൽ കാര്യങ്ങൾ എല്ലാം പഴയ സ്കൂളിൽ നിന്നും നേരെ കുത്തനെ മറിച്ചാണ് കണ്ടത്. Anglo-ഇന്ത്യൻ സ്കൂളിലും വിദ്യാർത്ഥികൾ അദ്ധ്യാപകരുടേയും പാതിരമാരുടേയും കീഴിൽത്തന്നെ ആയിരുന്നെങ്കിലും, പൊതുവെ ഇങ്ഗ്ളിഷ് അന്തരീക്ഷമായിരുന്നത് കൊണ്ട് നീ, നിന്റെ, അവൻ, അവന്റെ തുടങ്ങിയ പദപ്രയോഗങ്ങളുടെ പ്രഹരം വളരെ അപൂർവ്വമായെ ലഭിച്ചിരുന്നുള്ളു.

എന്നാൽ, വല്ലപ്പോഴുമൊക്കെ ബോഡിങ്ങിലെ അടുക്കളപ്പണിക്കാരുടേയും, ശുചിത്വജോലികളിലും ഏർപ്പെട്ടിരുന്ന ജോലിക്കാരുടെ മുന്നിൽപ്പെട്ടുപോയാൽ, ആവുന്ന അവസരത്തിൽ അവർ ബോധപൂർവ്വം നീ, നിന്റെ, അവൻ, അവന്റെ തുടങ്ങിയ വാക്കുകൾ എന്തോ വാശിപോലെ ഉപയോഗിക്കുമായിരുന്നു. എന്നാൽ, അദ്ധ്യാപകരും, അദ്ധ്യാപികമാരും ഈ വിധമുള്ള വാക്ക് പ്രയോഗങ്ങൾ ഉപയോഗിക്കേണ്ട അവസരം വളരെ അപൂർവ്വമായേ വരാറുള്ളു.

Go to Main contents

പുതിയതായി ചേർന്ന സർക്കാർ എയ്ഡഡ് സ്കൂളിൽ ഈ കാര്യത്തിൽ ശുചിത്വ ജോലിക്കാരും അദ്ധ്യാപകരും, അദ്ധ്യാപികമാരും ഒരേ നിലവാരത്തിലായിരുന്നു. ഏവരും ഈ വക വാക്കുകളെ വിദ്യാർത്ഥികളോട് ഉപയോഗിക്കാറുള്ളു.

എന്നാൽ വിദ്യാർത്ഥികൾക്ക് ഈ കാര്യത്തിൽ കാര്യമായ ഒരു മാനസിക പ്രശ്നം കണ്ടില്ല. അവർക്ക് ഒന്നാം ക്ളാസ് മുതൽ ഇതിന് അനുയോജ്യമായ ഒരു മാനസിക അടിയാളത്തം അവരുടെ വ്യക്തിത്വത്തിൽ അലിഞ്ഞ് ചേർന്നിരുന്നു.

തമ്മിൽത്തമ്മിൽ ഒട്ടി, കൈകൾ തോളിലിട്ട് ഒന്നിച്ച് ബെഞ്ചിരിക്കുന്നു. അദ്ധ്യാപകരോടും അദ്ധ്യാപികമാരോടും കുനിഞ്ഞും, അല്ലെങ്കിൽ അമിത ധൈര്യം കാട്ടിയും സംസാരിക്കും. കൂട്ടമായി കൂക്കിയിടും.

Anglo-ഇന്ത്യൻ സ്ക്കൂളിൽ പൊതുവായി ഉണ്ടായിരുന്ന അലിഖിതമായതും, വെറും പരിസരസ്വാധീനത്താലും വിദ്യാർത്ഥികളിൽ പരിശീലിപ്പിക്കപ്പെട്ട വ്യക്തിത്വം നേരെ ഇരിക്കുക, കുനിയരുത്, തല ഉയർത്തിനടക്കുക, സീറ്റിൽ നേരെ നിവർന്ന് ഇരിക്കുക, തമ്മിൽത്തമ്മിൽ ഓട്ടി നിൽക്കരുത്, ചുമലിൽ

കൈവച്ച് നടക്കരുത്, ചുമര്, വാതിൽപ്പടി എന്നിവയിൽ ചാരിനിൽക്കരുത്, കൈകൾ എന്തിന്റെയെങ്കിലും മേൽ താങ്ങായി വച്ച് നിൽക്കരുത്, എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ വ്യക്തമായും ആത്മാഭിമാനം പ്രകടിപ്പിച്ചുകൊണ്ടും അദ്ധ്യാപകരോടോ അദ്ധ്യാപികമാരോടോ ചെന്ന് ചോദിക്കുക, അല്ലെങ്കിൽ അവരുമായി പ്രശ്നം ചർച്ചചെയ്യുക, എന്നുള്ളതായിരുന്നു.

വിദ്യാർത്ഥികളെ 'നീ', 'നിന്റെ' എന്ന് സംബോധന ചെയ്യാത്തതും, 'അവൻ', 'അവന്റെ' എന്ന വാക്കിനാൽ പരാമർശിക്കാത്തതുമായ സംസാര അന്തരീക്ഷത്തിൽ വിദ്യാർത്ഥികൾക്ക് തലകുനിക്കേണ്ടുന്ന ആവശ്യമോ, അദ്ധ്യാപികമാർക്ക് അവരെക്കൊണ്ട് തലകുനിപ്പിക്കേണ്ടതോ ആയ ആവശ്യം വന്നിരുന്നില്ല.

എന്നാൽ, ആ സ്കൂളിലും ചൂരൽ പ്രയോഗം പൂർണ്ണമായും ഇല്ലാതിരുന്നില്ല. എന്നാൽ കൈനീട്ടാൻ, You show your hands അല്ലെങ്കിൽ You stretch your hands എന്നാണ് പറയുക. ഇതിലെ You പുതിയ സ്കൂളിൽ 'നീ', 'നിന്റെ' ആയി മാറും. അവിടെയാണ് കാര്യമായ വ്യത്യാസം. 'നീ' എന്നോ, 'നിങ്ങൾ', എന്നോ 'സാർ' എന്നോ 'മാഡം' എന്നോ

Go to Main contents

ഉള്ളതിൽ, ഏറ്റവും ഹീനമായതും, കാലാകലങ്ങളായി കീഴ്ജാതിക്കാരെയും, മറ്റ് അടിയാളന്മാരെയും, പ്രമാണിമാരും പ്രഭുക്കളും സംബോധന ചെയ്ത വാക്കാണ്, അദ്ധ്യാപകരും അദ്ധ്യാപികമാരും ഉപയോഗിച്ചത്. മറ്റ് മാർഗ്ഗമില്ല തന്നെ.

കീഴ് ജാതിക്കാർക്കും, അടിയാളന്മാർക്കും ഇതിൽ യാതോരു പാരാതിയുമില്ലായിരുന്നു. ഇങ്ഗ്ളിഷുകാർ വരുന്നതിന് മുൻപ് വരെ.

പുതിയ സ്കൂളിൽ എല്ലാം നേരെ വിപരീതമായിട്ടായിരുന്നു കണ്ടത്.

## 22. 'ഞാനാണ് മുമ്പൻ' എന്ന് കാണിക്കാനുള്ള ഒരു തിടുക്കം

ആകെക്കൂടെ എല്ലാരിലും ഒരു ഒച്ചയും ബഹളവും ഒരു ഭാഗത്ത്. മറുഭാഗത്ത്, ഒരു തരംതാണ ജനക്കൂട്ടത്തിന്റെ എല്ലാവിധ മാനസിക ഭാവങ്ങളും. എന്തിനും 'ഞാനാണ് മുമ്പൻ' എന്ന് കാണിക്കാനുള്ള ഒരു ത്വര.

എല്ലായിടത്തും ഒരു കൂട്ടംകൂടൽ. ക്യൂ എന്ന ആശയം നടപ്പിലാക്കണമെങ്കിൽ ഒരു അദ്ധ്യാപകനോ അദ്ധ്യാപികയോ ചുരലുമായി നിൽക്കേണം. എന്തും ആദ്യം ഓടി പിടിച്ചെടുക്കേണം.

'സാറേ/ടീച്ചറെ ഇവൻ, ഇത് ചെയ്തു, അത് ചെയ്തു', പരാതിപ്പെടുന്നതും, അതിന് പ്രോത്സാഹനം നൽകുന്നതുമായ ഒരു അന്തരീക്ഷം.

പിന്നീട് പലരും ഇങ്ങിനെയുള്ള വിദ്യാഭ്യാസത്തിലെ മൂല്യം പറഞ്ഞുതന്നിരുന്നു. കുട്ടികൾ 'street-smart' (എന്തിനും ഒരുമ്പെട്ട)തായി വളരും! അവർക്ക് ആണത്തം ഉണ്ടാകും. അപ്പോൾ പെൺകുട്ടികൾക്കോ എന്ന് ചോദ്യം മനസ്സിൽ ഉദിച്ചേക്കാം. ആണത്തമോ, പെണ്ണത്തമോ?

പ്രശ്നം ഇതല്ല. സാമൂഹികമായി ഒരു ഒച്ചപ്പാടും, പിടിച്ച് പറിയും, 'ഞാനാണ് മുമ്പൻ' എന്ന ഭാവവും, കാര്യം നേടലിന് എന്ത് അടിയാളത്തവും നൽകാമെന്ന ഭാവവും മറ്റുമാണ് ഇവിടെ പരിശീലിപ്പിക്കപ്പെടുന്നത്.

എപ്പോഴെങ്കിലും വിദ്യാർത്ഥികൾ ഒന്ന് ക്യൂവായി നൽക്കേണ്ടിവന്നാൽ, ഓരോ ആളും അയാളുടെ മുന്നിലുള്ള ആളുടെ തൊളിൽ കൈവച്ച് തന്നെയാണ് നിൽക്കുക. ഇത് ഒരു തരം അവകാശത്തിന് ഉപരിയായി, ഒരു അത്യന്താപേക്ഷിതമായ കാര്യമായി വരുന്നു. ഉന്തലും വലിക്കലും മറ്റും ഈ തരം ക്യൂകളുടെ രൂപമാണ്.

പത്ത്-പതിനേഴ് വർഷങ്ങൾക്ക് മുമ്പ് ഒരു വടക്കനിന്ത്യൻ പ്രദേശത്ത് കുറച്ച് കാലം താമസിച്ചിരുന്ന അവസരം. സാമ്പത്തികമായി കുറച്ച് പരിങ്ങലിൽ ആയിരുന്നു. ഒരു സർക്കാർ ബസ് പാസ് എടുക്കാനായി, അത് വിതരണം ചെയ്യുന്ന ഒരു സർക്കാർ ഓഫിസിൽ, അത് വിതരണം ചെയ്യുന്ന ഒരു കൗണ്ടറിന് മുന്നിലുള്ള ക്യൂവിൽ നിൽക്കാനിടവന്നു.

ചുറ്റും പ്രാദേശിക ഭാഷാ വിദ്യാഭ്യാസം നേടിയ സാമ്പത്തികമായും സാമുഹികമായും അവിടങ്ങളിൽ പിന്നിലായ ആളകുൾ. ഒച്ചപ്പാടും

ബഹളവും. ഉന്തും തള്ളും. പിന്നിലുള്ള ആളുകൾ മുന്നോട്ടും പിന്നോട്ടും ആയുന്നു. പിന്നിലെ ആൾ മുന്നിലെ ആളുടെ ചുമലിൽ പിടിച്ചാണ് നിൽക്കുന്നത്.

എല്ലാം പോരാത്തതിന്, പലതരം ബഹുമാന-തരംതാഴ്ത്തൽ വാക്ക് പ്രയോഗങ്ങളും. എന്നുവച്ചാൽ, വ്യക്തമായി ഇവരുടെയെല്ലാം മുകളിൽ അധികാരമുള്ള ഒരു ആളുടെ അഭാവത്തിൽ, തമ്മിൽതമ്മിൽ സംസാരിച്ച് സ്വന്തമായി ഈ ആൾക്കൂട്ടത്തിന് ഒരു ആത്മസംയമനമോ, നിയന്ത്രണമോ വരുത്താനാവില്ലതന്നെ. കാരണം, പൊതുവായി ബഹുമാനിക്കുന്ന വ്യക്തി എന്തെങ്കിലും പറഞ്ഞാലെ ആരും അനുസരിക്കൂ. അല്ലാത്ത ആൾ പറഞ്ഞാൽ അടിപിടിയാകും.

പഴയ Anglo-ഇന്ത്യൻ സ്കൂളിലേയും, പുതുതായി ചേർന്ന സ്കൂളിലേയും പൊതുവായുള്ളതും, വളരെ പ്രകടമായിട്ടുള്ളതുമായ അന്തരീക്ഷവ്യത്യാസം ഏതാണ്ട് ഒറ്റനോട്ടത്തിൽത്തന്നെ വ്യക്തമാകും. വിദ്യാർത്ഥികളുടെ വ്യക്തിത്വം വ്യക്തമായും വ്യത്യസ്തമാണ്. ആദ്യത്തെ സ്കൂളിൽ ഒച്ചപ്പാടും ബഹളവും ഇല്ല. കൂക്കിവിളിയില്ല.

രണ്ടാമത്തെ സ്കൂളിൽ ഇവ സർവ്വസാധാരണം. എന്നാൽ ഇടക്ക് ഇടക്ക് അദ്ധ്യാപകരോ,

അദ്ധ്യാപികമാരോ വന്ന് ഒന്ന് ഒച്ച വെക്കും. അപ്പോൾ കാര്യങ്ങൾ കുറച്ച്നേരത്തേക്ക് ശാന്തമാകും.

## 23. ഇങ്ഗ്ളിഷിലെ സ്വാഭാവിക അച്ചടക്കം

ഒരു ചെറിയ ചിത്രീകരണം നൽകാം. രണ്ട് സ്ക്കൂളും രാവിലെ അടിച്ചുവാരുന്ന (തൂത്തുവാരുന്ന) ജോലിക്കാർ വന്ന് വൃത്തിയാക്കുന്നു. രണ്ടു പ്രദേശവും യാതോരു അനാവശ്യ കടലാസുകളോ മറ്റോ നിലത്ത് ഇല്ലാത്ത അവസ്ഥ. എന്നാൽ ഉച്ചയ്ക്ക് ഒരു ഇടത്ത് ചില കടലാസുകൾ നിലത്ത് കിടക്കുന്നു.

മറ്റ് വിധ ആജ്ഞകൾ ഇല്ലാ എന്ന അവസരത്തിൽ, ഇത് എടുത്തുമാറ്റുക എന്നുള്ളത് അത് കാണുന്ന വിദ്യാർത്ഥിക്ക് ശുചിത്വം വേണം എന്ന നിലപാടിപാടിനെ ആശ്രയിച്ചായിരിക്കും ഇരിക്കുക.

പഴയ Anglo-ഇന്ത്യൻ സ്ക്കൂളിലെ വിദ്യാർത്ഥി മറ്റ് വിദ്യാർത്ഥികൾ കാൺകെതന്നെ ആ കടലാസുകൾ എടുത്തുമാറ്റുന്നു. ഇത് യാതോരു അടിയാളത്തമോ, തരംതാഴ്ചയോ ഭാഷാകോഡുകളിൽ ഇല്ലതന്നെ. കാരണം, വലിയവൻ ചെയ്യുന്ന തൊഴിൽ ചെയ്താലും, ചെറിയവൻ ചെയ്യുന്ന തൊഴിൽ ചെയ്താലും ഒറ്റ He അല്ലെങ്കിൽ Sheയെ ഉള്ളു.

പുതുതായി ചേർന്ന സ്കൂളിലെ ഒരു വിദ്യാർത്ഥി ഈ കടലാസുകൾ കാണുന്നു. മറ്റുള്ള വിദ്യാർത്ഥികൾ കാൺകെ തന്നെ ഇവ എടുത്തുമാറ്റുന്നു. ഇവിടെ പ്രകടമായ, അദ്ധ്യാപകരോടുള്ള അടിയാളത്തം പ്രകടമായി വന്നേക്കാം. ഇത് ഉദ്ദേശില്ലെങ്കിൽക്കൂടി.

ഈ വിഷയം കുറേക്കൂടി വ്യക്തമാവുക ഇതേ സംഭവം മറ്റൊരു വേദിയിലേക്ക് മാറ്റി ചിത്രീകരിച്ചാലാണ്.

ചെറുപ്പക്കാരിയായ ഒരു ഐഏഎസ്സുകാരി, പ്രായത്തിൽ കൂടുതൽ ഉള്ള കുറച്ച് വനിതകളുടെ കൂടെ നിന്നു സംസാരിക്കുന്നു. പെട്ടെന്ന് കയ്യിലുള്ള കടലാസുകൾ നിലത്ത് വീഴുന്നു.

ഉടനെ ഐഏഎസ്സുകാരി കുനിഞ്ഞിരുന്ന് ഇവ പെറുക്കുന്നു.

അതുമല്ലെങ്കിൽ, അവിടെ കൂടി നിന്നവർ, 'മാഡം എടുക്കേണ്ട. ഞങ്ങൾ അത് പെറുക്കിത്തരാം', എന്ന് പറയുന്നു.

അതുമല്ലെങ്കിൽ, ഐഏഎസ്സുകാരി ഒരു ശിപയിയെ വിളിച്ച് അവ പെറുക്കിക്കുന്നു.

Go to Main contents

ഈ നിസ്സാരമായ സംഭവത്തിൽത്തന്നെ, ഈ ഐഏഎസ്സുകാരിയുടെ പ്രായക്കുറവും, മറ്റുള്ളവരുടെ പ്രായക്കൂടുതലും, ശിപായിയുടെ പ്രായവും, ശിപായി പുരുഷനാണോ, സ്ത്രീയാണോ, എന്നത്, അയാൾക്കുള്ള വ്യക്തിപരമായ വ്യക്തിത്വവും അടിയാളത്ത ഭാവവും, അതുമല്ലെങ്കിൽ അതിന്റെ അഭാവവും, ആ യുവ ഉദ്യോഗസ്ഥ ഐഏഎസ്സുകാരിയാണ് എന്ന കുലുക്കംതട്ടാത്ത പ്രതാപവും മറ്റും ഭാഷാ കോഡുകളെ ബാധിക്കും. സ്പഷ്ടമായിത്തന്നെയോ, അസ്പഷ്ടമായോ.

ഇനി ഇതേ സംഭവം, ഒരു സാധാരണക്കാരിയായ ഒരു ചെറുപ്പക്കാരിക്കാണ് സംഭവിക്കുന്നത് എന്ന് ആലോചിക്കുക. അവിടേയും ഭാഷാകഡോകളിൽ കാര്യമായ വ്യതിചലനങ്ങൾ സംഭവിക്കും. കാരണം, സങ്കീർണ്ണമായ കോഡുകൾ ഉള്ളതാണ് ഫ്യൂഡൽ ഭാഷകൾ. മനുഷ്യ ആത്മാവിനെത്തന്നെ കീറിമുറിവേൽപ്പിക്കാൻ പോന്ന കോഡുകൾ ഉള്ളതാണ് അവയിൽ.

എന്നാൽ ഈ ഒരു സംഭവം കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് അന്തരീക്ഷത്തിലാണ് സംഭവിച്ചത് എങ്കിൽ, വാക്ക് കോഡുകളിൽ യാതോരു മാറ്റവും സംഭവിക്കില്ലതന്നെ.

ഇത് എഴുതുമ്പോൾ പെട്ടെന്ന് പണ്ട് തിരുവനന്തപുരത്ത് സെക്രട്ടേറിയറ്റിലോ മറ്റോ സംഭവിച്ച ഒരു കാര്യം ഓർമ്മവരുന്നു. 1980-82 കാലഘട്ടമാണ് എന്ന് തോന്നുന്നു. കൂടെ പഠിക്കുന്ന ഒരു വിദ്യാർത്ഥി പറഞ്ഞകാര്യമാണ്. അയാളുടെ ഏതോ ബന്ധു ആ ഓഫിസിൽ ജോലിചെയ്യുന്നുണ്ടായിരിക്കേണം.

രാവിലെ ഉത്തരവാദിതപ്പെട്ട ഐഏഎസ്സുകാരി വന്നപ്പോൾ അറിയുന്നത്, ഏതോ ഒരു സെയ്ഫ് തുറക്കാൻ പറ്റുന്നില്ല എന്ന്. ഉടനെ ഈ ഉദ്യോഗസ്ഥ സെയ്ഫിന് മുന്നിൽ വന്നു. കൂടെ മറ്റ് കുറച്ച് ഉദ്യോഗസ്ഥരും. ശിപായിയും ഉണ്ട്. ശിപായിൽ നിന്നും ഒരോ ചാവിവാങ്ങി ഈ ഉദ്യോഗസ്ഥ സെയ്ഫ് തുറക്കാൻ ശ്രമിക്കുന്നു. ഒന്നും തുറക്കുന്നില്ല. എന്നാൽ ഇവിടെ ഇപ്പോൾ കൊണ്ടുവരാത്ത ഒരു കൂട്ടം ചാവികൾ വേറെയുണ്ട്. അതിനെക്കുറിച്ച് ചോദിച്ചപ്പോൾ, ശിപായി പറഞ്ഞു, 'അവയെല്ലാം ഞാൻ ഉപയോഗിച്ച് നോക്കിയതാണ്. തുറക്കുന്നില്ല'.

ചെറുപ്പക്കാരിയായ ഐഏഎസ്സുകാരി അവ കൊണ്ടുവരുവാൻ പറഞ്ഞിട്ടും, ശിപായി ഇതാണ് പറയുന്നത്. കൊണ്ട് വന്നിട്ട് കാര്യമില്ല. ഞാൻ നോക്കിയതാണ്.

ശിപായാണെങ്കിൽ, സ്വന്തം നിലയിൽ വൻ വ്യക്തിത്വമുള്ള ആള്. സ്വന്തം സാമൂഹികാന്തരീക്ഷത്തിൽ വൻ നേതാവായുള്ള ആള്. കാരണം, ഉയർന്ന സർക്കാർ ഓഫിസിലെ പ്യൂണാണ്. അവിടുള്ള ഐഏഎസ്സുകാരെ പലർക്കും ഒന്ന് വന്ന് കാണണം എങ്കിൽത്തന്നെ ഈ ആളുടെ അനുവാദം വേണം. അത്രയ്ക്കും അധികാരമുള്ള ആളാണ് ശിപായി.

അയാളെ സംബന്ധിച്ച് നോക്കിയാൽ, ഐഏഎസ്സുകാരി വെറും ഒരു ചെറിയ 'പെണ്ണ്'. 'ഇവളെ' ഈ പദിവയില്ലാതെ കണ്ട്മുട്ടിയിരുന്നെങ്കിൽ 'നീ' എന്ന് സംബോധനയും 'അവൾ' എന്ന പരാമർശവും നൽകാനാവുന്നതായിരുന്നു.

ഐഏഎസ്സുകാരി നിർബന്ധിച്ചു. 'നിങ്ങൾ ആ ചാവി ഒന്ന് കൊണ്ട് വരൂ. ഞാൻ ഒന്ന് നോക്കട്ടെ'.

സ്വന്തം നാട്ടിൽ രാജകീയ പദവിയുള്ള ശിപായി പറഞ്ഞു. 'ഞാനല്ലെ പറയുന്നത്. ആ ചാവി ഇത് തുറക്കില്ല.'

ഭാഷാ കോഡുകൾ രണ്ട് വ്യത്യസ്ത വേദികളിൽ സൃഷ്ടിച്ച രണ്ട് രാജാധികാരികളുടെ പ്രതാപം ഏറ്റുമുട്ടുകയാണ്.

ചെറുപ്പക്കാരിയായ ഐഏഎസ്സുകാരി സ്വന്തം അധികാര പരിധിയുടെ പത്തിവിടർത്തി. 'എടോ തന്നോടല്ലേ പറഞ്ഞത്, ചാവി ഇവിടെ കൊണ്ടുവാ'.

'നിങ്ങൾ' 'താൻ' ആയി. ശിപായിയുടെ നിലവാരം നിലംപതിച്ചു.

ഈ വിധം വാക്ക് കോഡുകൾകൊണ്ടുള്ള ഏറ്റുമുട്ടലുകളുടെ നൂറ് കണക്കിന് കഥകൾ അറിയാം. ഇതൊന്നും ഇല്ലാത്ത ശാന്തമായ ഒരു പ്രദേശമാണ് കലർപ്പില്ലാത്ത ഇങ്ഗ്ളിഷ്.

## 24. അതീന്ദ്രിയ സോഫ്ട്‌വേർ കോഡുകളിൽ

## അക്കങ്ങളുടെ മൂല്യത്തിന്റെ വിസ്തൃതി

കൂടുതലായി അടിയാളപ്പെടുത്തപ്പെട്ട പുതിയ സ്കൂളിലെ വിദ്യാർത്ഥികൾ കൂടുതലായി ദു:ഖിതരോ, അവരുടെ അമിതമായുള്ള അടിയാള അവസ്ഥയിൽ അസ്വസ്ഥരോ ആയിരുന്നു എന്ന് തോന്നുന്നില്ല. കാരണം, അവർക്ക് ആ അവസ്ഥയല്ലാതെ മറ്റൊരു വ്യക്തിത്വ അവസ്ഥ അറിവില്ലായിരുന്നു. മാത്രവുമല്ല, അവർക്ക് ലഭിച്ചിരുന്ന പലതരം ആനന്ദജനകങ്ങളായ അനുഭവങ്ങൾ പഴയ Anglo-ഇന്ത്യൻ സ്കൂളിലെ വിദ്യാർത്ഥികൾക്ക് ലഭ്യമായിരിക്കാൻ ഇടയില്ല.

ഉദാഹരണത്തിന്, ഫ്യൂഡൽ ഭാഷ സംസാരത്തിൽ ഏറ്റവും ആനന്ദം നൽകുന്ന ചെയ്തികളിൽ ഒന്ന് മറ്റവനെ മറ്റുള്ളവരുടെ മുന്നിൽ വച്ച് കൊച്ചാക്കുക എന്നുള്ളതാണ്. ഇതിന് പിന്നിൽ കാര്യമായിത്തന്നെ ഭാഷയുടെ അതീന്ദ്രിയ സോഫ്ട്‌വേർ കോഡുകളിൽ ശക്തമായ മാറ്റങ്ങൾ സംഭവിക്കുന്നുണ്ട് എന്നതാണ് ഇതിലുള്ള ആനന്ദാവസ്ഥ. ഈ ഒരു അവസ്ഥ ഇങ്ഗ്ലിഷ് പോലുള്ള പരന്ന കോഡുകളുള്ള ഭാഷകളിൽ വളരെ തുച്ഛമായേ ഉള്ളു.

ഈ കാര്യത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്ന അഗാധമായ കോഡുകളെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാൻ അവസരം ആയിട്ടില്ലതന്നെ. എന്നാൽ, വെറുതെയൊന്ന് സൂചിപ്പിക്കാനായി, ഇത് പറയാം. നീ, നിങ്ങൾ, സാർ (അങ്ങ്) എന്ന തീരിയിൽ വ്യക്തികളും വ്യക്തിത്വവും മാറാനുള്ള കോഡുകൾ ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. എന്നാൽ കുട്ടികൾ തമ്മിൽ ഇങ്ങിനെയൊരു ഉയർച്ചത്താഴ്ച ആ സ്കൂളിൽ സംഭവിക്കില്ല. അപ്പോൾ ഇത് എങ്ങിനെ വിശദീകരിക്കും?

ഇതിനെക്കുറിച്ച് സംസാരിക്കണമെങ്കിൽ, ഭാഷയുടെ അതീന്ദ്രിമായ സോഫ്ട്വേർ കോഡുകളെക്കുറിച്ച് പ്രതിപാദിക്കേണ്ടിവരും. അത് പിന്നീടെ ചെയ്യാൻ പറ്റുള്ളു.

എന്നാൽ ഇതിലേക്കുള്ള പാതയിൽ തുടക്കത്തിൽ നിൽക്കുന്ന ഒരു കാര്യം ഇവിടെ പ്രസ്താവിക്കാം. മനസ്സിലാക്കാൻ വലിയ പ്രയാസം ഉണ്ടാവില്ല.

മലയാളത്തിലെ 'നീ', 'നിങ്ങൾ', 'സാർ' എന്നീ പദങ്ങളോ, അതുമല്ലെങ്കിൽ, 'അവൻ', 'അയാൾ', 'അദ്ദേഹം' എന്നതോ ആയ മൂന്ന് പദങ്ങൾ എടുക്കുക.

ഇവയ്ക്ക് പിന്നിലുടള്ള അതീന്ദ്രിയ സോഫ്ട്വേർ കോഡുകളിൽ, ഇവയ്ക്ക് ഉള്ള അക്കത്തിലുള്ള

മൂല്യത്തിന്റെ വിസ്തൃതി ഈ രീതിയിലാണ് എന്ന് കരുതുക:

നീ 1-10
നിങ്ങൾ: 10-20
സാർ/താങ്കൾ: 20-30

ഇവിടെ നൽകിയിട്ടുള്ള മൂല്യങ്ങൾ, ഒരു വ്യക്തിയുടെ വയസ്, സാമൂഹിക അന്തസ്, പ്രതാപം, സാമ്പത്തിക നിലവാരം, വസ്ത്രങ്ങളുടെ നിലവാരം, വീടിന്റെ വലുപ്പം, കുടുംബപരമായ മഹിമ, തൊഴിൽ പ്രതാപം, തൊഴിൽ വേദിയിലെ സ്ഥാനം തുടങ്ങിയ കാര്യങ്ങളിൽ പെട്ട കാര്യങ്ങൾ ഒരു പ്രത്യേക വേദിയിൽ ഏതൊക്കെയാണ് പ്രസക്തമായി എടുക്കുന്നത് എന്നതിനെ ആശ്രയിച്ചിരിക്കും.

ഇവയുടെ മൂല്യങ്ങൾ ഒരു പ്രത്യേക നിലവാരം കഴിയുമ്പോൾ, പെട്രോൾ പമ്പുകളിൽ പണ്ട് കാലങ്ങളിൽ ഉണ്ടായിരുന്ന പമ്പിലെ മീറ്ററിൽ എന്ന പോലെ, 00.99 എന്നത്, പെട്ടന്ന് 01.00 ആയി മാറും. അത് പോലെതന്നെ, 'നീ' എന്നത് ഒരുപ്രത്യേക നിലവാരം കടക്കുമ്പോൾ 'നിങ്ങൾ' ആയി മാറും. 'അവൻ' എന്നത് 'അയാൾ' ആകും.

വസ്ത്രവിധാനത്തിൽ വളരെ മുഷിഞ്ഞതും, ദാരിദ്ര്യം തോന്നുന്ന ഒരാളെ, പലപ്പോഴും 5-6 അക്ക

മൂല്യത്തിലാണ് മറ്റുള്ളവർ നിർത്തുക (എന്ന് കരുതുക). അതേ സമയം, ഈ ദാരിദ്ര്യം തോന്നിക്കുന്ന വ്യക്തി ചെറുപ്രായക്കാരനാണെങ്കിൽ, 1-2 അക്ക മൂല്യത്തിൽ ആണ് വെക്കുക.

ഇതുമായി ബന്ധപ്പെട്ട ചിത്രീകരണം അടുത്ത എഴുത്തിൽ നൽകാം.

## 25. വാക്ക് കോഡുകളിലൂടെയുള്ള ആന്ദോളനം

35 ഓളം വയസ് തോന്നിക്കുന്ന, മുഷിഞ്ഞതും, വിലകുറഞ്ഞതുമായ വസ്ത്രം ധരിച്ച ഒരു വ്യക്തി. കണ്ടാൽ ഒരു ദരിദ്രവാസി. മറ്റുള്ളവർ, ഇയാൾക്ക് തുല്യമായ പ്രായമുള്ളവരും, അതിൽകൂടുതൽ ഉള്ളവരും ഇയാൾക്ക് നൽകുന്ന അക്കത്തിലെ മൂല്യം 5മുതൽ 6വരെ ആകാം. എന്നാൽ ചെറുപ്രായക്കാരായ കുട്ടികൾ ഇയാൾക്ക് 12മുതൽ 13വരെ മൂല്യം നൽകിയേക്കാം. കാരണം, അവർ പ്രായം കണക്കിലെടുത്തേക്കാം.

ഈ ആൾ ഒരു സ്ഥലത്ത് കയറിവരുന്നു. ആളുകൾ ഈ ആളെ 'അവൻ' എന്ന വാക്ക് കൊണ്ട് പരാമർശിക്കുന്നു. അപ്പോൾ ആരോ പറയുന്നു : ഈ ആൾ വലിയ ഉദ്യോഗത്തിലിരുന്ന ആളാണ്. എന്തോ ആശയപരമായ കാരണത്താൽ തൊഴിൽ രാജിവെച്ച ആളാണ്.

ഈ വിവരം ഈ ആൾക്ക് നൽകിയ അക്ക മൂല്യത്തിൽ ഒരു ഉയർച്ച വരുത്തുന്നു. അത് നേരെ 8ലേക്ക് ഉയരുന്നു. എന്നാൽ, 'അവൻ' തന്നെ. കാരണം, പൊട്ടനാണ്. അല്ലാതെ ഇത്ര നല്ല തൊഴിൽ വിട്ട് പോരുമോ?

അപ്പോഴാണ് അറിയുന്നത്, പലയിടത്തും ബഹുമാനിക്കപ്പെടുന്ന ആളാണ്. ഈ കാണുന്ന കോലം നോക്കേണ്ട. ഇത് കേട്ടപ്പോൾ, മൂല്യം ഇരച്ചുകയറുന്നു. അത് 13ലേക്ക് ഉയരുന്നു. 'അവൻ' വിട്ട് 'അയാൾ' എന്നതിലേക്ക് ഉയരുന്നു.

അപ്പോഴാണ് മറ്റൊരു വിവരം വരുന്നത്, ഈ ആൾ വലിയ സാമ്പത്തികമുള്ള വീട്ടിലെ അംഗമാണ്. സ്വന്തം പിതാവിന് വേണമെങ്കിൽ അവിടെ ഇരിക്കുന്ന എല്ലാവരേയും വിലക്ക് വാങ്ങാൻ പോന്ന പണം ഉണ്ട്. ഇത് കേട്ടമാത്രയിൽ അക്കങ്ങളിലെ മൂല്യം വിസ്ഫോടകമാംവിധം ഉയരുന്നു. നേരെ 25ലേക്ക്. 'അവനോ', 'അയാളോ', അല്ല ഇത്. സാക്ഷാൽ 'അദ്ദേഹമാണ്'.

ജനം ഇങ്ങിനെ ഞെട്ടിത്തരിച്ചിരിക്കുമ്പോളാണ് മറ്റൊരു വിവരം ഒരാൾ പറയുന്നത്. അച്ഛൻ പ്രതാപിതന്നെ. എന്നാൽ അച്ഛൻ ഈ ആളെ വീട്ടിൽ നിന്നും ചവിട്ടിപ്പുറത്താക്കിയതാണ്. അവിടെ യാതോരുവിലയും ഈ ആൾക്ക് ഇല്ലതന്നെ.

പോയി, അക്കങ്ങളിലെ മൂല്യം. നേരെ 17ലേക്ക്. വെറും 'അയാൾ'.

ഈ വിവരങ്ങൾ ഓരോന്നും കേട്ടുകൊണ്ടിരിക്കുന്ന ആളുകൾക്കും മുകളിലോട്ടും താഴോട്ടും ഉള്ള ഒരും ആന്ദോളനം

(bouncing) അനുഭവപ്പെടും. ഈ ആൾ പൊങ്ങുമ്പോൾ അവർ താഴും. ഈ ആൾ താഴുമ്പോൾ അവർ പൊന്തും.

ഈ അനുഭവം അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ, മറ്റൊരു വിവരം. ഈ ആളുടെ അച്ഛൻ മിനിഞ്ഞാന്ന് മരിച്ചു. ഈ ആളാണ് ആ സ്വത്തിന്റെ ഒരു പ്രധാന അവകാശി. 300കി.മി ദൂരത്തിനപ്പുറത്തുള്ള ഈ ആളുടെ വീട്ടിൽ ഈ ആൾ എത്തിയാൽ, ഈ ആൾ ആ നാട്ടിലെ പ്രമാണിയാണ്.

ഇതോട് കൂടി, അക്കങ്ങളിലെ മൂല്യം നേരെ 29ലേക്ക് നീങ്ങുന്നു. ആൾ 'അദ്ദേഹം' തന്നെയാണ്. എല്ലാരും എഴുന്നേൽക്കുന്നു.

ഇവിടെ നടന്ന ഈ മൂല്യം ഏറലും കുറയലും എവിടെയാണ് സംഭവിച്ചത്? ഇതിനെക്കുറിച്ച് കൂടുതൽ പറയണമെങ്കിൽ യാഥാർത്ഥ്യത്തിന്റെ സോഫ്ട്വേർ കോഡുകളിലെ (Codes of reality) രണ്ട് വ്യത്യസ്ത മണ്ഡലങ്ങളെക്കുറിച്ച് സംസാരിക്കേണ്ടിവരും. അതായത് 'Design view'യും 'Code view'യും. ഇവയെക്കുറിച്ച് പ്രതിപാദിക്കാൻ ഇനിയും വളരെ ദൂരം കടക്കേണ്ടിയിരിക്കുന്നു ഈ പാതയിൽ.

ഇനി നമുക്ക് പുതിയ സ്കൂളിലേക്ക് തിരിച്ച് പോകാം. വിദ്യാർത്ഥികൾ എല്ലാവരും 'അവനും' 'അവളും' ആണെങ്കിലും, ഇതിനുള്ളിലും 1മുതൽ 10വരെയുള്ള ആയാമ(amplitude)ത്തിൽ വ്യക്തിത്വം ആന്ദോളനം ചെയ്യാം. മുമ്പനായി പെരുമാറുന്ന ആൾക്ക് 10ന്റെ നിലവാരംവരെയുള്ള മാനസിക ഉന്മാദാവസ്ഥയിൽഎത്തിച്ചേരാം.

എന്ത് ചെയ്താലും, ചെയ്തില്ലെങ്കിലും, 'He', 'He'ആയിത്തന്നെ നിലനിൽക്കുന്ന ഭാഷയിൽ, കാര്യങ്ങൾ വ്യത്യസ്തമാണ്.

## 26. വിറങ്ങലിച്ച ഇങ്ഗ്ലിഷ് പഠനവും കുറെ വിഡ്ഢി വ്യാകരണ നിയമങ്ങളും

കേരളാ സിലബസ്സിൽ ഇങ്ഗ്ലിഷ് പഠിപ്പിക്കുന്നത് ഒരു തനി വിഡ്ഢിത്തമായിട്ടാണ് ആദ്യം തോന്നിയത്. ഇങ്ഗ്ലിഷ് തികച്ചും വ്യത്യസ്തമായി പഠിച്ച് വന്ന ഒരു വ്യക്തിയെന്ന നിലയിലാണ് ഈ കാഴ്ചപ്പാട് വന്നത്. എന്നാൽ ക്ലാസിലെ മറ്റ് വിദ്യാർത്ഥികൾക്ക് ഒരു വൻ വിഷയം പഠിക്കുന്ന പ്രതീതിയായിരുന്നു.

കീറക്കടലാസ് പോലുള്ള പാഠപുസ്തകം. വിരസമായ അച്ചടി. തനി തറനിലവാരത്തിലുള്ള പഠന പദ്ധതി.

ഓർമ്മയിൽ നിന്നും എടുത്ത് പറയുകയാണ്. അഞ്ചാംപാഠത്തിലെ പാഠം. 'This is my dog. His name is Tiger. Tiger is sitting. What is Tiger doing?' ഈ രീതിയിലാണ് ഇങ്ഗ്ലിഷ് പാഠപുസ്തകത്തിലെ പാഠം.

ഇങ്ഗ്ലിഷ് ക്ലാസിക്കൽ സാഹിത്യത്തിലെ അതീവ മധുരമുള്ള പംക്തികളും, ഗംഭീരങ്ങളായ ലളിത കഥകളും ഇങ്ഗ്ലിഷ് സമൂഹിക നിലവാരമുള്ള ചിത്രങ്ങളും മറ്റും തൊട്ടറിഞ്ഞിതിന് ശേഷം, ഈ വിധം തരിശായ

Go to Main contents

ഒരു ഇങ്ഗ്ളിഷ് കണ്ടപ്പോൾ, ഇത് എന്ത് പഠനമാണ് എന്ന ഒരു തോന്നൽ വന്നു എന്നുള്ളത് വാസ്തവം തന്നെ.

ഇങ്ഗ്ളിഷും മലയാളവും തമ്മിൽ എന്തെങ്കിലും വ്യത്യാസമുണ്ടോ എന്നും, അങ്ങിനെ ഒരു വ്യത്യാസം ഉണ്ടെങ്കിൽ അത് എവിടെയാണ് എന്നും, യാതോരു വിവരവും ആരിലും കണ്ടില്ലതന്നെ. യതോരു രീതിയിലും അംഗീകരിക്കാൻ പറ്റാത്ത അർത്ഥങ്ങളാണ് പല ഇങ്ഗ്ളിഷ് വാക്കുകൾക്കും നൽകിക്കണ്ടത്.

പോരാത്തതിന് കുറെ വിഡ്ഢി വ്യാകരണ നിയമങ്ങളും.

അദ്ധ്യാപകർക്കും അദ്ധ്യാപികമാർക്കും ഇങ്ഗ്ളിഷ് അറിയില്ല എന്ന് വ്യക്തം. ഇങ്ഗ്ളിഷ് സാഹിത്യത്തെക്കുറിച്ച് യാതോരു എത്തും പിടിയും ഇല്ല. ഉച്ചാരണങ്ങൾ മുഴുവനും മിക്കവാറും വികൃതം.

ഈ ഉച്ചാരണങ്ങളെക്കുറിച്ച് കുറച്ച് കാര്യങ്ങൾ പറയാനുണ്ട്. മലബാറിൽ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം പടർത്തിയത് ഇങ്ഗ്ളിഷ് ഭരണാധികാരികളാണ്. എന്നാൽ, ഇത് വളരെ തുച്ഛമായ ഇടങ്ങളിലേ പടർന്നുള്ളു. ഇതിലും

ഗൂഢപരമായ കാര്യങ്ങൾ ഉണ്ട് എന്നാണ് തോന്നുന്നത്:

സാധാരണ ജനങ്ങളുടെ കുട്ടികൾക്ക് തലശ്ശേരിപോലുള്ള ഇടങ്ങളിൽ, ഇങ്ഗ്ളിഷ് വിദ്യാഭ്യാസം വരുന്നത്, പ്രാദേശിക സമൂഹങ്ങളിൽ കാര്യമായ വേവലാതി പടർത്തി എന്നാണ് തോന്നുന്നത്.

ഉദാഹരണത്തിന്, തലശ്ശേരിയിൽ ഈ വിദ്യാഭ്യാസത്തിൽ അവിടുള്ള താഴ്ന്ന ജാതിക്കാരായ തീയ്യന്മാരുടെ കുട്ടികൾ ചേർന്നപ്പോൾ, വ്യക്തമായിത്തന്നെ രണ്ട് വ്യത്യസ്ത കൂട്ടർക്ക് ഇതിൽ പരിതാപം വന്നു എന്ന് അനുമാനിക്കാം. ഉയർന്ന ജാതിക്കാർക്കും, തീയ്യരിലെ സാമുദായിക നേതാക്കൾക്കും.

ഒന്നാമതായി, അവിടുള്ള നായന്മാർക്ക് ഇത് പ്രശ്നമായി. അവരുടെ വെറും പണിക്കാരന്മാരുടെ (പാളത്തൊപ്പിയും തോർത്ത്മുണ്ടും ധരിക്കുന്ന തീയ്യൻറേയും അതേപോലെതന്നെ അർദ്ധ നഗ്നയായ തീയ്യത്തിയുടെയും) മക്കളുടെ കൂടെ സ്വന്തം കുട്ടികൾ പഠിക്കാൻ പോയാൽ, അവരിൽ വ്യക്തിത്വ തേയ്മാനം സംഭവിക്കും എന്നുള്ളത് തീർച്ചയാണ്.

Go to Main contents

ഈ കുട്ടികൾ, അവരുടെ കുട്ടികളെ പേര് വിളിക്കും. പോരാത്തതിന് 'ഇഞ്ഞ്', 'ഓൻ', 'ഓള്', 'എന്താനെ', 'എന്താളെ', എന്നൊക്കെ വിളിക്കും. ഇതിന്റെ ബാധ സമൂഹത്തിലെ സങ്കീർണ്ണമായ കണ്ണികളിലൂടെ നായർമാരുടെ സമൂഹത്തിന്റെ ബഹുമാന നിലവാരത്തെത്തന്നെ ബാധിക്കും.

അവരുടെ സ്ത്രീകൾ അടക്കം, അവരിലെ എല്ലാവരേയും ഇത് നിഷേധാത്മകമായി ബാധിക്കും.

ഇതിനേക്കാൾ ബാധിക്കുക, നായർമാരുടെ തന്നെ അധിപന്മാരായ ബ്രാഹ്മണ കുടുംബങ്ങളെയാണ്. അവർ വീട്ടിന്റെ അടുത്തുപോലും കയറ്റാത്തവരുടെ മക്കൾ, അവരുടെ സ്ത്രീകളെ ഈ വിധമുള്ള വാക്ക് കോഡുകളാൽ നിർവ്വചിക്കാൻ പോയാൽ, കാര്യങ്ങൾ വളരെ പരിതാപകരമാകും. അവരെക്കുറിച്ച്, അവരുടെ പണിക്കാരികൾക്കും, പണിക്കാരന്മാർക്കും എന്തും പറയാം, എന്തും ചിന്തിക്കാം, എന്നൊക്കെയാകും കാര്യങ്ങൾ.

ഇന്നുള്ള ഇന്ത്യൻ പട്ടാളത്തിലെ ശിപായി പട്ടാളക്കാരുടെ മക്കൾ പട്ടാള ഓഫിസർമാരേയും, അവരുടെ സ്ത്രീ ജനങ്ങളേയും, വെറും പേരിനാൽ വിളിക്കുകയും, ബഹുമാനമില്ലാതെ, 'ഉസ്' (അവൻ, അവൾ), 'തൂ' (നീ) തുടങ്ങിയ വാക്കിനാലും

പരാമർശിക്കുകയും, സംബോധന ചെയ്യുകയും ചെയ്താലുള്ള അവസ്ഥ എന്താണ് എന്ന് അറിവുള്ളവർക്ക് അറിയാം. പട്ടാളച്ചിട്ട തന്നെ തകിടം മറിയും. അതിനുള്ള അവസരം പട്ടാള ഓഫിസർമാർ അനുവദിക്കില്ലതന്നെ.

## 27. കുത്തിമറിഞ്ഞ സാമൂഹീകാന്തരീക്ഷം

നായർമാർക്ക് കോഴിക്കോട്ടുള്ള സാമൂതിരി പാഠശാലയിൽ കുട്ടികളെ ചേർക്കാനാവുമെങ്കിലും, കോഴിക്കോട് എന്നുള്ളത് കോരപ്പുഴക്ക് അപ്പുറത്തുള്ള തെക്കേ മലബാറിലാണ്. ഈ പ്രദേശവുമായി വടക്കേ മലബാറിലെ ആളുകൾക്ക് ബന്ധം വളരം കുറവായിരുന്നു. മിക്ക നായർ കുടുംബക്കാർക്കും ഇങ്ങിനെ വിദൂരത്ത് പഠിപ്പിക്കാനുള്ള സാമ്പത്തിക ശക്തി ഉണ്ടാവില്ല. മാത്രവുമല്ല, ഇങ്ങിനെ പഠിപ്പിച്ചിട്ട് വലിയ ഒരു കാര്യമുള്ളതായും അവർ അറിഞ്ഞിരുന്നില്ല.

തീയ്യന്മാരിൽ കുറേ പേർ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലേക്ക് നീങ്ങുന്നത് തീയ്യ സമുദായത്തിൽത്തന്നെ കാര്യമായ വേവലാതി പടർത്തിയിരിക്കാം. ഇങ്ഗ്ളിഷ് പഠിച്ചവർ, തീയ്യ സാമുദായിക നേതാക്കളുടെ കൈപ്പിടിയിൽ ഒതുങ്ങില്ല എന്നുവരെ ഒരു ചിന്ത ഉണർന്നിരിക്കാം.

ഇതുമായി ബന്ധപ്പെട്ട് പലവിധ സാമൂഹിക ഗൂഢാലോചനകളും നടന്നിട്ടുണ്ടാവാം. തിരുവിതാംകൂറിലെ ഈഴവ സംഘടനയായ SNDP തലശേരിയിൽ ഒരു ക്ഷേത്രം പണിയുകയും ചില വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുകയും മറ്റും

ചെയ്യത്, വടക്കെ മലബാറിലെ തീയ്യ നേതാക്കളുടെ ഒത്താശയോടുകൂടിയായിരിക്കാം. കാരണം, അവർക്ക് അവരുടെ കീഴിലുള്ള തീയ്യന്മാരെ അവരുടെ കീഴിൽത്തന്നെ വെക്കാൻ മറ്റ് മാർഗ്ഗം ഇല്ലാ എന്ന് വിന്നിട്ടുണ്ടാവാം.

ശരിക്കും പറഞ്ഞാൽ, തലശ്ശേരിയിൽ ഒരു SNDP പ്രസ്ഥാനത്തിന് യാതോരും പ്രസക്തിയുമില്ലതന്നെ. കാരണം, അവിടുള്ള ജനം ഈഴവരല്ല. മറിച്ച് മരുമക്കത്തായ തീയ്യന്മാരാണ്. പോരാത്തതിന്, തീയ്യന്മാരുടെ പാരമ്പര്യപരമായ ആദ്ധ്യാമിക പ്രസ്ഥാനങ്ങൾ ബ്രാഹ്മണ ആരാധാനയുമായി കാര്യമായ ബന്ധമുള്ളതല്ല എന്നാണ് തോന്നുന്നത്.

കാരണം, നൂറ്റാണ്ടുകളായി തീയ്യന്മാർക്ക് ബ്രാഹ്മണ ക്ഷേത്രങ്ങളിൽ പ്രവേശനമില്ലതന്നെ. അവർക്ക് മുത്തപ്പൻ പോലുള്ള ആരാധനാ മൂർത്തികൾ വേറെയുണ്ട്. ലോകൈകമായി ഷാമനിസം (Shamanism) എന്ന പേരിൽ അറിയപ്പെടുന്ന ആദ്ധ്യാത്മിക അനുഷ്ഠാനകർമ്മങ്ങളുമായിട്ടാണ് ഈ ആരാധനാ അനുഷ്ഠാനങ്ങൾക്ക് ബന്ധം എന്ന് തോന്നുന്നു.

ഇങ്ഗ്ലിഷ് ഭരണത്തിൻ കീഴിൽ യാതോരു ജാതീയമായ വിവേചനവും വളരെ ഉയർന്ന

ഔദ്യോഗിക ജോലികൾ വരെ കിട്ടുന്നതിൽ ഉണ്ടായിരുന്നില്ലതന്നെ.

ഇനി ഈഴവരുടെ കാര്യം എടുക്കാം. ഇവർക്കും ബ്രാഹ്മണമതവുമായി ബന്ധമുള്ളതാണോ എന്നതും പ്രശ്നമാണ്. ശ്രീലങ്കയിൽനിന്നും വന്നവരാണ് അവർ എന്ന് പറയപ്പെടുന്നു. അവരുടെ പാരമ്പര്യ ആരാധനാ മൂർത്തികളിൽ മാടൻ, മറുത തുടങ്ങിയവർ ഉണ്ട് എന്ന് രേഖപ്പെടുത്തിക്കാണുന്നു.

ബ്രാഹ്മണ മതത്തോടും, അതിലുള്ള പുരാണങ്ങളോടും, മറ്റും ബന്ധം കാണിക്കാനുള്ള ഒരു ക്രാന്തി ഈ ഉപഭൂഖണ്ഡത്തിന്റെ മിക്ക മതസ്ഥരിലും നൂറ് കണക്കിനുള്ള ജാതിക്കാരിലും ജനക്കൂട്ടങ്ങളിലും ഉള്ളതായി കാണുന്നു. (EDGAR THURSTON എഴുതിയ Castes & Tribes of Southern India നോക്കുക)

ബ്രാഹ്മണ ആരാധനാ പാരമ്പര്യവുമായി കാര്യമായ ബന്ധമില്ലാത്ത, തിരുവിതാംകൂർ രാജ്യത്തിലെ ഈഴവ സംഘടന, ഈഴവരല്ലാത്ത മരുമക്കത്തായ തീയ്യന്മാരുടെ ഇടയിൽ വന്ന്, അവർക്ക് യാതോരു അവകാശവുമില്ലാത്ത ഒരു ബ്രാഹ്മണ ആദ്ധ്യാത്മികതയുമായി ബന്ധപ്പെട്ട ഒരു ക്ഷേത്രം വടക്കെ മലബാറിൽ വന്ന് സ്ഥാപിച്ചതിൽ കാര്യമായ സാമൂഹിക

ഗൂഡാലോചന ഉണ്ടാവില്ലെ എന്ന് ചിന്തിക്കാവുന്നതേയുള്ളു.

ഇങ്ഗ്ളിഷ് ഭരണകാലത്ത്, മെഡ്രാസ് പ്രസിഡൻസിയിലെ മലബാർ ജില്ലയിലെ ഡെപ്യൂട്ടി കലക്ടറായിരുന്ന തീയ്യ ജാതിക്കാരനായ ചേരായി കണാരൻ, തിരുവിതാംകൂറിൽ നിന്നും അപമാനിക്കപ്പെട്ട് മൈസൂറിൽ പോയി ഇങ്ഗ്ളിഷ് ഭരണത്തിൽ ഡോക്ടറായി ചേർന്ന ഡോ. പൽപ്പു തുടങ്ങിയവർ ഈ ഗൂഡാലോചനയിൽ പങ്കെടുത്തിട്ടുണ്ടാവില്ലേ എന്നൊരു സന്ദേഹം. ഈ പേരുകൾ ഇവിടെ സൂചിപ്പിച്ചത് യാതോരു തെളിവുകളും കൈവശമില്ലാതെതന്നെയാണ്. എന്നാൽ, അനുഭാവ്യമായി ചിന്തിക്കുമ്പോൾ മനസ്സിൽ ഉദിക്കുന്ന കാര്യങ്ങളാണ്.

ഇങ്ഗ്ളിഷ് ഭരണം പലയിടത്തും ഇങ്ഗ്ളിഷ് പഠനത്തിന് ആഹ്വാനം നൽകിയത്, സമൂഹത്തിലെ പല ജാതിക്കാരുടേയും നേതാക്കളുടെ ഉറക്കം കെടുത്തിയിട്ടുണ്ടാവാം. നൂറ്റാണ്ടുകളായി സാധാരണക്കാരന്റെ മക്കൾക്ക് യാതോരു വിവരവും, എഴുത്തുംവായനും നൽക്കാൻ താൽപ്പര്യം ഇല്ലാതിരുന്ന ഈ ജന്മിവർഗ്ഗങ്ങളും സാമുദായിക നേതാക്കളും പലയിടത്തും, മലയാള ഭാഷാ വിദ്യാലയങ്ങൾക്ക് തുടക്കം ഇട്ടു എന്ന് കാണുന്നു.

ഇതിന് പിന്നിൽ പ്രവർത്തിച്ച ഏറ്റവും ശക്തമായ ചേതോവികാരം, സാധാരണക്കാരന്റെ മക്കൾ ഇങ്ഗ്ളിഷ് പഠിച്ച് പോകരുത് എന്ന വാശിതന്നെയാണ്. ഇന്നും ഈ വാശി, വിപ്ളവ വായാടി നേതാക്കൾക്ക് വരെയുണ്ട്.

## 28. ഇങ്ഗ്ളിഷിൽ ഉച്ചാരണ പിശക് പടർത്തിയ തിരുവിതാംകൂർ ഭാഷ

ഇവിടെ പറയാൻ വന്നത് ഇങ്ഗ്ളിഷ് വാക്കുകളുടെ ഉച്ചാരണത്തെക്കുറിച്ചാണ്. മലബാറിൽ ഇങ്ഗ്ളിഷ് കുറച്ച് പേർക്കേ അറിവുണ്ടായിരുന്നുള്ളു. മിക്ക പ്രദേശങ്ങളിലും മലയാളം വിദ്യാഭ്യാസം തന്നെയാണ് ആരംഭിക്കപ്പെട്ടത്. ഇതിൽ, തിരുവിതാംകൂറിൽനിന്നും വന്ന കൃസ്തീയ സംഘടനകളും SNDPപോലുള്ള സംഘടനകളും കാര്യമായിത്തന്നെ പ്രവർത്തിച്ചിട്ടുണ്ടാവണം. ഇസ്ലാമിക സംഘടനകളും ഇതേ പോലെ പ്രവർത്തിച്ചിട്ടുണ്ടാവാം.

എന്നാൽ പൊതുവെ പറഞ്ഞാൽ മലബാറിൽ പല ഇങ്ഗ്ളിഷ് വാക്കുകളും ശരിയായ ഉച്ചാരണം തന്നെയായിരുന്നു. ഉദാ. Work, Wash, Was, Is, Auto തുടങ്ങിയ പദങ്ങൾ പൊതുവായി ശരിയായ ഉച്ചാരണത്തിൽത്തന്നെ പലരും പറഞ്ഞിരുന്നു. എന്നാൽ തിരുവാകൂറിൽ എത്തിയപ്പോൾ കാര്യങ്ങൾ തികച്ചും വ്യത്യസ്തം.

'വർക്ക്', 'വാഷ്', 'വാസ്', 'ഈസ്', 'ആട്ടോ' തുടങ്ങിയ വിചിത്രങ്ങളായ ഉച്ചാരണ രീതി ശ്രദ്ധയിൽപ്പെട്ടു. ഇത് എന്ത് ഇങ്ഗ്ളിഷാണ് എന്ന ചോദ്യത്തിന്

പകരം, ഇങ്ഗ്ളിഷ് പഠിപ്പിക്കുന്നവർക്ക് ഇങ്ഗ്ളിഷ് അറിയുമോ എന്ന ചോദ്യം മനസ്സിൽ ഉയർന്നു.

പിന്നീടുള്ള പത്ത് പതിനഞ്ച് വർഷത്തിനുള്ളിൽ തിരുവിതാംകൂറിലെ ഈ ഇങ്ഗ്ളിഷ് പഠനം മലബാറിലേക്ക് പടരുന്നത് കാണേണ്ടി വന്നു. ഇന്ന് മലബാറിലും പ്രാദേശിക ഭാഷാ സ്കൂളുകളിൽ മിക്കവയിലും, ഇങ്ഗ്ളിഷ് മീഡിയം സ്കൂളുകളിൽ ചിലതിലെങ്കിലും ഈ വിധമുള്ള ഉച്ചാരണത്തിൽ ആണ് ഇങ്ഗ്ളിഷ് പദങ്ങൾ പഠിപ്പിക്കുന്നത്.

മുകളിൽ പറഞ്ഞ പ്രസ്ഥാനങ്ങളുടെ വിദ്യാഭ്യാസം നൽകൽ എന്നുള്ളത് യഥാർത്ഥത്തിൽ ഒരു വിവരംനൽകൽ പദ്ധതിയാണ് എന്ന് തോന്നുന്നില്ല. മറിച്ച്, വിവരം എന്നുള്ളത് അവരവരുടെ പദ്ധതികൾക്ക് അനുസൃതമായി പരിധിപ്പെടുത്തൽ ആണ് സംഭവിച്ചത്. അതോടൊപ്പംത്തന്നെ ഓരോ പ്രസ്ഥാനക്കാർക്കും, അവരോട് ഫ്യൂഡൽഭാഷാ കോഡുകളിൽ വിധേയത്വവും അടിയാളത്തവും, സ്നേഹവും ആദരവും, കടപ്പാടും നിറഞ്ഞുനിൽക്കുന്ന ഓരോ ജനക്കൂട്ടങ്ങളെ മെനഞ്ഞെടുക്കുകയെന്നതാണ് ഈ വിധമുള്ള വിദ്യാഭ്യാസം നൽകലിലുള്ള ഗൂഢോദ്ദേശം എന്നാണ് തോന്നുന്നത്.

അണിയില്ലെങ്കിൽ നേതാവില്ല.

അതേ സമയം, ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ അണിയും നേതാവും ഇല്ലായെങ്കിൽ സമൂഹംതന്നെ ശിഥിലമാകപ്പെടാം. കാരണം, വ്യക്തമായ സാമൂഹികമോ, മറ്റോ ആയ സ്ഥാനം പൊതുവായി അംഗീകരിക്കപ്പെട്ട ഒരു നേതൃസ്ഥാനത്തിന് കീഴിൽ ഓരോരുത്തർക്കും ഇല്ലായെങ്കിൽ, തമ്മിൽതമ്മിൽ ആശയവിനിമയവും, സംസാരവും, സംവാദവും മറ്റും പ്രയാസകരമായി മാറും. ഇത് ഫ്യൂഡൽ ഭാഷകളുടെ ഒരു പ്രത്യേകതയാണ്.

Go to Main contents

## 29. വളർച്ചയെ വിവേചനപരമായി നിയന്ത്രിക്കുന്ന ഫ്യൂഡൽ ഭാഷയിലൂടെയുള്ള വിദ്യാഭ്യാസം

യഥാർത്ഥത്തിൽ അക്ഷരവിദ്യാഭ്യാസത്തിന് ഏതാനും ആഴ്ച്ചകളോ മാസങ്ങളോ മാത്രം മതി. അതിന് ശേഷം മാനസികമായും കായികമായും നൈപുണ്യപരമായും വളരാൻ വേണ്ടത്, അവയ്ക്ക് അനുയോജ്യമായ ചുറ്റുപാടും, പ്രവർത്തന പരിചയവും, മാനസിക വളർച്ചക്ക് സാഹചര്യം ഒരുക്കുന്ന മുതിർന്നവരും, ചുറ്റുപാടുമാണ്. ഇത് ഒന്നും തന്നെ ഒരു ഫ്യൂഡൽ ഭാഷാ ആന്തരീക്ഷത്തിലുള്ള ഒരു സ്ക്കൂളിലോ കോളജിലോ ലഭ്യമല്ലതന്നെ.

ഫ്യൂഡൽ ഭാഷകളുടെ നൈസർഗ്ഗികമായ സ്വഭാവംതന്നെ, അടിയാളത്തപ്പെടുന്നവരുടെ മാനസികവും കായികവും ആയ വളർച്ചയെ വിവേചനപരമായി നിയന്ത്രിക്കുകയെന്നതാണ്. കുറച്ച് പേരെ വളരാൻ അനുവദിക്കുക. മറ്റുള്ളവരുടെ വളർച്ചയെ വളരെ സ്നേഹപൂർവ്വം തടസ്സപ്പെടുത്തുകയോ, വഴിതെറ്റിക്കുകയോ ചെയ്യുക. കാരണം, പിരമിഡ് മാതിരിയുള്ള സാമൂഹികാന്തരീക്ഷമാണ് ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുക. എല്ലാരെയും മുകളിലേക്ക് ഉയരാൻ തരപ്പെടുത്തിയാൽ പിരമിഡ് പൊളിയും.

എന്നാൽ, ഈ വിധമുള്ള ഔപചാരിക വിദ്യാഭ്യാസം കൊണ്ട് ആർക്കും ഗുണം ലഭിക്കില്ല എന്ന് പറയാൻ ആവില്ലതന്നെ. കാരണം, മിക്ക സർക്കാർ ജോലികളും ലഭിക്കണമെങ്കിൽ ഈ ഔപചാരിക വിദ്യാഭ്യാസം ഒരു 'ഏറ്റവും കുറഞ്ഞ യോഗ്യതയാണ്' (minimum qualification). മാത്രവുമല്ല, പലവിധത്തിലുള്ള കായിക മത്സരങ്ങളിലും പങ്കെടുക്കാൻ പലർക്കും ഈ ഔപചാരിക വിദ്യാഭ്യാസം ഒരു ചവിട്ടുപടിയായി നിൽകുന്നു.

കേരളത്തിൽ ഒരു വർഷം 7 ലക്ഷം പേർ പത്താം ക്ലാസ് കടക്കുന്നുണ്ടെങ്കിൽ, അവരിൽ ഏതാണ്ട് 2000 പേർക്ക് ഡോക്ടറാകാൻ ഈ വിദ്യാഭ്യാസം ആവശ്യമാണ്.

മാത്രവുമല്ല, ചില വിദേശരാജ്യങ്ങളിലേക്ക് തൊഴിൽതേടി പോകാൻ അനുവാദം ഇന്ത്യാ സർക്കാറിൽനിന്നും ലഭിക്കണമെങ്കിൽ, ഔപചാരിക വിദ്യാഭ്യാസത്തിലെ ചില യോഗ്യതാ മാനദണ്ഡങ്ങൾ ഉണ്ട് എന്നും പറയപ്പെടുന്നു.

സർക്കാർ ജോലി, ഡോക്ടർ തുടങ്ങിയവർ, വിദേശത്തൊഴിൽ ചെയ്യുന്നവർ എന്നിവരെ ഒഴിച്ചാൽ, പിന്നുള്ളവരുടെ ഇത്രയും കാലം നടത്തിയ വിദ്യാഭ്യാസത്തിനായി ചിലവാക്കിയ പണവും സമയവും ഏതാണ്ട് 99% വ്യർത്ഥം.

എന്നാൽ, ഈ ഉപദ്വീപിലെ ഏതാണ്ട് പകുതിയോളം ഇടത്തുണ്ടായിരുന്ന ഇങ്ഗ്ളിഷ് ഭരണം പൊതുജനങ്ങൾക്ക് ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ഏർപ്പെടുത്തണം എന്ന് തീരുമാനിച്ചപ്പോൾ, ഈ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം ഇത് ഒന്നുമായിരുന്നില്ല.

കുറേപേരെ 10മുതൽ 20 വർഷത്തിൽകൂടുതൽ കാലം ഔപചാരിക വിദ്യാഭ്യാസം എന്ന മിക്കവാറും യാതോരു ഉപകാരവും ഇല്ലാത്ത അഭ്യാസത്തിൽ കുടുക്കിയിടുക. എന്നിട്ട് അവർക്ക് മാത്രം ഈ പ്രദേശത്തിലെ സർക്കാർ ജോലികളും മറ്റും സംവരണം ചെയ്യുക എന്നൊന്നുമായിരുന്നില്ല, ഈ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം.

എഴുത്തിന്റെ പാത ചെറുതായി വ്യതിചലിച്ചുപോയി എന്നു തോന്നുന്നുണ്ട് എങ്കിലും, ഇവിടം വരെ എത്തിയ സ്ഥിതിക്ക്, ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ഭരണം ഇങ്ഗ്ളിഷ് വിദ്യാഭ്യാസം നടപ്പിലാക്കുന്നതിൽ കണ്ട ലക്ഷ്യം എന്തായിരുന്നു എന്ന് സൂചിപ്പിച്ചിട്ട്, എഴുത്തിന്റെ പാതയിലേക്ക് തിരിച്ച് പോകാം എന്ന് തോന്നുന്നു.

## 30. എതിർ ദിശകളിലേക്ക് ചൂണ്ടുന്ന ചരിത്രങ്ങൾ

1960കളിൽ, സ്കൂൾ വിദ്യാഭ്യാസപരമായ ചരിത്രങ്ങൾ രണ്ട് വിധം ഉണ്ട് എന്ന കാര്യം ശ്രദ്ധയിൽ പെട്ടിരുന്നു. ഒന്നാമത്തേത്, ഇങ്ഗ്ളിഷ് സ്കൂളുകളിൽ നിന്നും ലഭിച്ചിരുന്നത്. ഇത് പ്രകാരം ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപിൽ കാര്യമായ ഗുണങ്ങൾ നൽകിയിട്ടുണ്ട്. ഇവിടുള്ള മിക്ക പ്രദേശങ്ങളിലേയും ജനങ്ങൾക്ക് എല്ലാരീതിയിലും ഗുണകരമായ മാറ്റമാണ് സംഭവിച്ചത്. Robert Clive, Henry Sleeman, Lord William Benedict, Lord Macaulay തുടങ്ങിയവർ ഈ പ്രദേശങ്ങളിൽ കാര്യമായ സാംസ്ക്കാരികമായ വളർച്ചയ്ക്കാണ് തുടക്കമിട്ടത്.

ഈ വിധമുള്ള ചരിത്രം പഠിച്ചിരുന്നത് ഇങ്ഗ്ളിഷ് ഭാഷ സമാന്യം നന്നായി കൈകാര്യം ചെയ്യാൻ പറ്റുന്നവരായിരുന്നു.

എന്നാൽ പ്രാദേശിക ഭാഷാ സ്കൂളുകളിൽ പ്രത്യേകിച്ചും, സർക്കാർ സിലബസുള്ള എല്ലാ സ്ക്കൂളുകളിൽ പൊതുവായും പഠിപ്പിച്ചിരുന്ന ചരിത്രം ഇതിന് നേരെ വിപരീതമായിരുന്നു. ഈ രണ്ടാം ചരിത്രം പ്രകാരം ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപലിൽ നടത്തിയത് തനികൊള്ളയാണ്. ഇവിടുള്ള രാജാക്കന്മാരെ നശിപ്പിച്ചു. ഇവിടുള്ള

വിഭവങ്ങൾമുഴുവനും കട്ടു. ഈ കൊള്ളയ്ക്ക് ഉപകരിക്കാൻ വേണ്ടിയാണ് ഇവിടെ എല്ലാവിധ വളർച്ചകളും അവർ നടത്തിയത്.

അവർ ഇവിടെ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം നാട്ടുകാരുടെ മേൽ അടിച്ചേൽപ്പിച്ചു. എന്തിനാണെന്നോ? ഇവിടുള്ള എല്ലാവരേയും അടിമകളാക്കാൻ. അവരുടെ സ്ഥാപനങ്ങളിൽ അടിമപ്പണിക്കാരെ ലഭിക്കാൻ വേണ്ടി, ഇവിടുള്ള കുട്ടികളെ അവർ നിർബന്ധിച്ചാണ് ഇങ്ഗ്ളിഷ് പഠിപ്പിച്ചത്. ഇങ്ഗ്ളിഷ് പഠിച്ച് ആളുകൾ അതോടെ അവരുടെ അടിമകളായി.

ഇങ്ങിനെ പോകുന്നു പ്രാദേശിക ഭാഷാ സ്ക്കൂൾ ചരിത്രം.

എന്നാൽ ഈ വിധമുള്ള ചരിത്രം പഠിച്ചവരിൽ മിക്കവർക്കും ഇങ്ഗ്ളിഷുമായി കാര്യമായി ബന്ധം ഇല്ല. അങ്ങിനെ നോക്കുമ്പോൾ, ഇക്കൂട്ടർ അടിമത്തത്തിൽ നിന്നും ദൈവാധീനത്താൽ രക്ഷപ്പെട്ടവരുടെ മക്കളാണ്. അതേ സമയം, ഇങ്ഗ്ളിഷ് സ്ക്കൂളുകളിൽ ഉള്ളതിൽ പലരും, അടിമകളുടെ മക്കൾ! എന്നിട്ടും ഇക്കൂട്ടർ അവരെ അടിമകളാക്കാൻ ഉപയോഗിച്ച അതേ ഭാഷ പഠിക്കാൻ താൽപ്പര്യപ്പെടുന്നു!!

ഇങ്ഗ്ളിഷുമായി കാര്യമായ ബന്ധം ഇല്ലാത്തവർ, ഇങ്ഗ്ളിഷ് ഭാഷയാണ് ഇവിടെ അടിമത്തം സ്ഥാപിച്ചത് എന്ന രീതിയിൽ സംസാരിക്കുന്നു!!!

ഒരു ഭാഷ പഠിച്ചാൽ, അത് എങ്ങിനെയാണ് അടിമത്വം നടപ്പിലാക്കാൻ ഉപകരിക്കുക എന്നതിനെക്കുറിച്ച് അന്ന് യാതോരു വിവരവും ലഭിച്ചിരുന്നില്ല.

എന്നാൽ മലയാളം ഭാഷ അറിവുള്ളവർക്ക്, ഈ കാര്യത്തിൽ വളരെ തീർച്ചകണ്ടു.

മലയാള ഭാഷ മറ്റൊരു ഭാഷക്കാരനെ പഠിപ്പിച്ചാൽ, അയാളെ മലയാള ഭാഷക്കാർക്ക് വേണമെങ്കിൽ അടിമയാക്കാം. ഇത് അവർക്ക് തീർച്ചയാണ്. അത് പോലെ തന്നെ, ഇങ്ഗ്ളിഷ് ഭാഷ പഠിപ്പിച്ച്, ഇങ്ഗ്ളിഷുകാർക്ക് മറ്റുള്ളവരെ അടിമകളാക്കാം. ഇതാണ് അവരുടെ മനസ്സിലാക്കൽ!

ഈ ചിന്താഗതിയുടെ യഥാർത്ഥ പൊരുൾ മനസ്സിലാക്കാൻ കുറച്ച് കാലം എടുത്തു. ശരിയാണ്, മലയാള ഭാഷ പഠിപ്പിച്ചാൽ, പഠിക്കുന്ന ആളുടെ മേൽ വേണമെങ്കിൽ ഒരു കടിഞ്ഞാൺ സ്ഥാപിക്കാം.

എന്നാൽ ഇങ്ഗ്ളിഷ് ഭാഷ പഠിച്ചാൽ, അങ്ങിനെ ഒരു കടിഞ്ഞൺ ഇടാനാവില്ല. മറിച്ച്, നേരത്തെ

അണിഞ്ഞിരുന്ന കടിഞ്ഞാണുകൾക്ക് ബലക്ഷയമാണ് സംഭവിക്കുക. കടിഞ്ഞാൺ ഇല്ലാത്ത ഭാഷയാണ് ഇങ്ഗ്ളിഷ്.

എന്നാൽ, ഈ വിവരം പ്രാദേശിക ഭാഷ മാത്രം അറിയുന്നവർക്ക് എങ്ങിനെ മനസ്സിലാകും. അവർക്ക് ഇങ്ഗ്ളിഷ് അറിയില്ലതന്നെ.

## 31. Macaulayയ്ക്ക് കാര്യമായ തെറ്റ് പറ്റിയത് എവിടെ

ബ്രിട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം നടപ്പിലാക്കാനുള്ള ശുപാർശ നൽകിയത് Lord Thomas Babington Macaulayആണ് .



ഇന്ന് ഇന്ത്യൻ സ്കൂളുകളിൽ നിന്നും ലഭിക്കുന്ന പൊതുവായുള്ള വിവരം ഇങ്ഗ്ളിഷ് ഭരണം ഈ ഉപഭൂഖണ്ഡത്തിൽ ഒരു തരം കൊള്ളയടിയാണ് നടത്തിയത് എന്നാണ്. ഇങ്ങിനെയുള്ള ഒരു വിവരം തന്നെ ലോകമെമ്പാടും പരന്നിട്ടുണ്ട്. എന്നാൽ Macaulayയുടെ Minutes on Indian Education ഒന്ന് വായിക്കുകയും അതിന്റെ ചുറ്റുപാടുകളെക്കുറിച്ചും അറിവ് ലഭിക്കുകയും ആണെങ്കിൽ ഇങ്ങിനെ ഒരു ചിന്തക്ക് സാധ്യതയില്ലാതാകും.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരിക്കുന്ന ഇടങ്ങളിൽ പൊതുജനത്തെ കാര്യമായിത്തന്നെ ഉന്നമനപ്പെടുത്താനുള്ള പദ്ധതികൾ കമ്പനി ഭരണം നടത്തിയിരുന്നു. കച്ചവടകമ്പനിയുടെ മുഖച്ഛായതന്നെ ഒട്ടുമിക്കവാറും മാറി, അതിന്

പകരം ഉത്തരവാദപ്പെട്ട ഒരു ഭാരണയന്ത്രമായാണ് കമ്പനി പ്രവർത്തിച്ചത്.

മദ്രസകളിലും ഹൈന്ദവ പാഠശാലകളിലും അറബിയും സംസ്കൃതവും പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും സർക്കാർ സ്റ്റൈഫെന്റും (Stipend) മറ്റ് ചിലവുകളും നൽകിയിരുന്നതായി കാണുന്നു.

എന്നിട്ടും ഇങ്ങിനെ പഠിച്ച വിദ്യാർത്ഥികളിൽ ചിലർ, അവർക്ക് യാതോരുവിധ തൊഴിൽപരമായി ഉപയോഗിക്കാൻ പറ്റാത്ത പഠനത്തിന് പ്രേരിപ്പിച്ചതിന് നഷ്ടപരിഹാരത്തിനായി സർക്കാരിൽ ഹരജി ൽകിയതായി രേഖപ്പെടുത്തിക്കാണുന്നു.

Macaulay ഈ ഉപദ്വീപിലെ ഭാഷകൾ പഠിച്ചില്ല. അതിനാൽ തന്നെ അവയെക്കുറിച്ച് ഗഹനമായ വിവരം ലഭിച്ചു എന്ന് പറയാൻ ആവില്ല. എന്നാൽ, അവ 'rude' (മര്യാദയില്ലത്തവ) ആണ് എന്ന് രേഖപ്പെടുത്തിക്കാണുന്നു.

ഈ കുറിപ്പ് ഇവിടെ എഴുതുന്ന എഴുത്തുകാരനെ സംബന്ധിച്ചെടുത്തോളം, Macaulayയുടെ ഈ നിർവ്വചനം അതി ഗംഭീരമായ ഒരു തിരിച്ചറിവായിട്ടാണ് കാണുന്നത്. കാരണം, ഭാഷകൾക്ക് ഫ്യൂഡൽ ചുവയുണ്ട് എന്ന് Macaulay

പറഞ്ഞില്ലെങ്കിലും, അവ സാമൂഹികമായി മോശപ്പെട്ട സ്വഭാവമുള്ളതാണ് എന്ന് മനസ്സിലാക്കാൻ ഇദ്ദേഹത്തിന് പറ്റി. ഈ ലളിത വിവരം പോലും ഇന്നുള്ള ഇങ്ഗ്ളിഷുകർക്ക് അറിവില്ലാ എന്നാണ് കാണുന്നത്.

ഇത് പോലെ Minutes on Indian Education രണ്ട് നാൾ മുൻപ് വായിക്കുന്നതിനിടയിൽ മറ്റൊരു വാക്യവും ശ്രദ്ധയിൽ പെട്ടു.

QUOTE: It will hardly be disputed, I suppose, that the department of literature in which the Eastern writers stand highest is poetry. ............. But when we pass from works of imagination to works in which facts are recorded, and general principles investigated, the superiority of the Europeans becomes absolutely immeasurable. END OF QUOTE

ഈ ഉദ്ദരിച്ച വാക്യത്തിൽ ശ്രദ്ധേയമായത്, ഫ്യൂഡൽ ഭാഷകൾക്ക് കാവ്യകലയിൽ (കവിതാ രചനയിൽ) ഉള്ള ഉച്ചത്വം അഥവാ പ്രതാപമാണ്. ഈ ഒരു സംഗതി, ഈ എഴുത്തുപരമ്പരയിലെ ഒന്നാം ഭാഗത്തിലെ 83ആം അദ്ധ്യായത്തിൽ (ഫ്യൂഡൽ ഭാഷകളിലെ മാസ്മരിക സൗന്ദര്യം) സൂചിപ്പിച്ചിരുന്നു.

എന്നാൽ, Macaulayയ്ക്ക് കാര്യമായ തെറ്റ് പറ്റിയത്, ഇങ്ഗ്ളിഷ് സാഹിത്യത്തിനെയും മറ്റ്

Go to Main contents

വിവരങ്ങളേയും യൂറോപ്യൻ പാരമ്പര്യങ്ങളുമായി കൂട്ടിക്കുഴച്ചതാണ്. ഇങ്ഗ്ളണ്ടിന് തൊട്ടടുത്തുള്ള ഫ്രഞ്ച് ഭാഷ പോലും ഫ്യൂഡൽ സ്വഭാവമുള്ളതാണ് എന്നാണ് തന്നുന്നത്. ആ ഭാഷയും അതീവ സുന്ദരമായ കാവ്യാത്മകതയുള്ളതാണ് എന്ന് സൂചിപ്പിച്ച് കാണുന്നുണ്ട് എന്നാണ് തോന്നുന്നത്.

## 32. ഫ്യൂഡൽ ഭാഷകളിലെ കോഡുകൾക്ക് ദുഷ്ടസ്വഭാവമാണ് ഉള്ളത്

ഭാവനയുടെ ലോകത്ത് നിന്നും യാഥാർത്ഥ്യങ്ങളുടെ ലോകത്തിലേക്ക് നീങ്ങുമ്പോൾ, ഇങ്ഗ്ലിഷ് അറിവുകൾക്കാണ് Macaulay മുൻതൂക്കം നൽകുന്നത്. എന്നാൽ ഈ ഒരു അവകാശവാദത്തിലും Macaulayക്ക് അറിയാത്ത പരിമിതികൾ ഉണ്ട്.

ഇന്ന് ലോകം ഭൗതിക യാഥാർത്ഥ്യങ്ങളുടെ നിലവിടാൻ പോകുകയാണ്. സോഫ്ട്വേർ (Software) എന്ന ഭൗതിക ലക്ഷണങ്ങൾ ഇല്ലാത്ത ഒരു യാഥാർത്ഥ്യത്തിന്റെ ലോകം തുറന്നുകൊണ്ടിരിക്കുകയാണ്. ഈ മണ്ഡലത്തിൽ ഭാഷാ കോഡുകൾക്ക് കാര്യമായിത്തന്നെ വിളയാടാനാവുന്നതാണ്. ഭാഷാ കോഡുകൾ തന്നെ ദുഷ്ടസ്വഭാവമുള്ളവയും സദ്ഗുണമുള്ളവയും ഉണ്ട്.

പൊതുവായി പറയുകയാണെങ്കിൽ, ഫ്യൂഡൽ ഭാഷകളിലെ കോഡുകൾക്ക് ദുഷ്ടസ്വഭാവമാണ് ഉള്ളത്. ആളുകളെ വശീകരിക്കാനും മാസ്മരികമായി മോഹിപ്പിക്കുവാനും മാത്രം കഴിവുള്ള കാവ്യാത്മകത ഫ്യൂഡൽ ഭാഷാ

Go to Main contents

കവിതകളിൽ ഉണ്ട് എന്നുള്ളത് വാസ്തവം തന്നെയാണ്.

യവന പുരാണങ്ങളിൽ സൈറൻസ് (Sirens) എന്നു പേരുള്ള കടലിൽ താമസിക്കുന്ന അപ്സരസ്സുകളെപ്പോലുള്ള അപകടകാരികളായ മന്ത്രവാദിനികളെപ്പറ്റി പറയുന്നുണ്ട്. അവരുടെ അടുത്ത് കൂടെ പോകുന്ന നാവികരെ, അവരുടെ അതി ഗംഭീരമായ വശ്യതയുള്ള ഗാനങ്ങളാലും, സ്വരമാധുര്യത്താലും, വശീകരിച്ച്, പാറകളിലേക്ക് കപ്പലുകളെ കൊണ്ട് ഇടിപ്പിച്ച് നശിപ്പിക്കുകയാണ് ഇവരുടെ പദ്ധതി.

ഇതേ പോലുള്ള ഒരു പദ്ധതി ബോംബെ സിനിമാലോകവും (Bombay film world) ചെയ്യുന്നില്ലെ എന്നൊരു സന്ദേഹം. ഹിന്ദി സിനിമകളിൽ ഉള്ള അതി മനോഹരങ്ങളായ ഗാനരംഗങ്ങൾ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ പ്രദർശിപ്പിച്ച്, അവിടെ ഹിന്ദി പഠിപ്പിക്കാൻ അവർ പണം ഇറക്കുന്നുണ്ട് എന്നൊരു തോന്നൽ വരുന്നുണ്ട്. വിത്തെറിഞ്ഞ് കൊയ്തെടുക്കാനാണ് പദ്ധതി. ജനം ഹിന്ദി പഠിച്ചാൽ, ഏറ്റവും കുറഞ്ഞത്, ഹിന്ദി സിനിമക്ക് പണം വരാൻ ആവും.

ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളെയും ഈ കൂട്ടർ ഇതേ പ്രകാരം ദേശീയ ഭാഷ എന്ന പേരിൽ കൊള്ളയടിച്ചിട്ടുണ്ട് എന്നുള്ളത് വാസ്തവംതന്നെ

ഇതിനും പണം നന്നായി തന്നെ ചിലവാക്കിയിട്ടുണ്ടാവാം.



Image details
:
Title Ulysses and the Sirens
Herbert James Draper (1863–1920)
Date circa 1909

ഹിന്ദി സംസാരിക്കുന്ന ജനങ്ങൾ, ഹിന്ദി സിനിമയിലെ 'രൂപ് തേരാ മസ്താനാ' (Aaradhana), 'ചുരാ ലിയാ ഹൈ തും നെ ജോ ദിൽ കോ' (Yaadon Ki Baraat), 'ബഹാറോൺ ഫൂൽ ബർസാവോ' (Suraj) തുടങ്ങിയ ഗാനങ്ങളിൽ കാണുന്ന പോലുള്ള ഒരു ഗന്ധർവ്വലോകത്തിലാണ് ജീവിക്കുന്നത് എന്ന ഒരു തോന്നൽ കരുതിക്കൂട്ടി ഉണ്ടാക്കുന്നു, ഈ ആധുനിക സൈറൻസ്. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലെ സാമൂഹികാന്തരീക്ഷത്തെ പാറകളിൽ പോയി ഇടിച്ച് നശിപ്പിക്കാനുള്ള പദ്ധതിയാണ് ഇത് എന്ന് പറയുന്നതിൽ തെറ്റില്ലതന്നെ.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണം ആദ്യകാലങ്ങളിൽ പ്രാദേശിക ഭാഷാ പഠനത്തിനാണ് വൻ തുകകൾ നീക്കിവെച്ചത്.

എന്നാൽ ഈ പഠനം കൊണ്ട് ഉപദ്വീപിലെ ആളുകൾക്ക് കാര്യമായ ഉപയോഗം ഇല്ലാ എന്ന അഭിപ്രായം ഉയർന്നുവന്നു.

ചരിത്രവും, ഭൂമിശാസ്ത്രവും, ശാസ്ത്രവും മറ്റും സമുദ്രം കടഞ്ഞ് വെണ്ണ എടുക്കുന്ന രീതിയിലുള്ള ആഖ്യാനങ്ങളുമായി ബന്ധപ്പെട്ടാണ് പഠിപ്പിച്ചിരുന്നത്.

## 33. പ്രാദേശിക സാമൂഹിക നേതാക്കളുടെ വെപ്രാളം

ഇങ്ഗ്ളിഷ് ഭാഷയും ഇങ്ഗ്ളണ്ടിൽ പഠിപ്പിക്കുന്ന ശാസ്ത്രവും ഗണിതവും, ജോതിശാസ്ത്രവും, ഭൂമിശാസ്ത്രവും മറ്റും നാട്ടുകരെ പഠിപ്പിക്കാൻ കമ്പനിയുടെ Committee of Public Instructionൽ ചില അംഗങ്ങൾ അഭിപ്രായപ്പെട്ടു. എന്നാൽ, പ്രാദേശിക സാമൂഹിക നേതാക്കൾ ഇതിനെ ശക്തമായി എതിർക്കാനാണ് ശ്രമിച്ചത്.

ഈ അവസരത്തിലാണ് ഈ കമ്മിറ്റിയുടെ പ്രസിഡൻ്റായി സ്ഥാനമേറ്റ Macaulay, ഈ പ്രശ്നത്തെ പഠിക്കുകയും, തന്റെ പ്രസിദ്ധമായ Minutes on Indian Education എഴുതുകയും ചെയ്തത്.

ഇതിൽ, പ്രാദേശിക ഭാഷകളിൽ ഉള്ള വ്യക്തമായ ആധുനിക അറിവുകളുടെ ശൂന്യതയെ ചുണ്ടിക്കാണിക്കുന്നുണ്ട്. മാത്രവുമല്ല, ഭരണകൂടം ഓരോ വർഷം അച്ചടിക്കുന്ന സംസ്കൃതത്തിലേയും അറബിയിലേയും പുസ്തകങ്ങൾ വാങ്ങിക്കാൻ പോലും ആളെകിട്ടാറില്ലാത്ത കാര്യവും ചൂണ്ടിക്കാണിക്കുന്നു.

ഇങ്ഗ്ളിഷ് ഭാഷയും ഇങ്ഗ്ളണ്ടിൽ പഠിപ്പിക്കുന്ന വിവരങ്ങളും തങ്ങളുടെ മക്കൾക്ക് ലഭിക്കണം

എന്ന് ജനങ്ങൾ ആഗ്രഹിക്കുന്നു. എന്നാൽ, പ്രാദേശിക നേതാക്കൾ ഇതിനെ എതിർക്കുന്നു.

അണി നന്നായിപ്പോയാൽ, പിന്നെ നേതാക്കളുടെ കഥ കഴിഞ്ഞത് തന്നെ.

ഇങ്ഗ്ളിഷുകാരിലും പലരും പ്രാദേശിക സാമൂഹിക നേതാക്കളുടെ അഭിപ്രായത്തോട് യോജിച്ചിരുന്നു എന്നും തോന്നുന്നു. എന്നാൽ, ബ്രിട്ടിഷ്-ഇന്ത്യയുടെ ഗവർണർ ജെൻ-റലായിരുന്ന Lord William Bentinck, Lord Macaulayയുടെ ശുപാർശ സ്വീകരിക്കുകയും, ഇതിനായി കമ്പനിയുടെ വിദ്യാഭ്യാസ ധന നീക്കിയിരുപ്പ് ഉപയോഗിക്കാനും കൽപന നൽകി.

Lord Macaulayയുടെ Minutes on Indian Educationൽ ചില പാളിച്ചകൾ ഉണ്ട്. പ്രധാനമായും, ഇങ്ഗ്ളിഷ് വിജ്ഞാനങ്ങളെ പാശ്ചാത്യ വിജ്ഞാനമായാണ് (Western knowledge) ഇദ്ദേഹം നിർവചിച്ചത്. എന്നാൽ, വാസ്തവം പറയുകയാണെങ്കിൽ, ഭൂഖണ്ട യൂറോപ്പും ഇങ്ഗ്ളണ്ടും തമ്മിൽ ആടും ആനയും തമ്മിലുള്ള വ്യത്യാസം ഉണ്ട്. മാത്രവുമല്ല, ബ്രിട്ടണിൽ തന്നെയുള്ള ഐറിഷ് (Irish), ഗാലിക്ക് (Gaelic), വെൽഷ്(Welsh) ഭാഷകളെ ഈ ഉപഭൂഖണ്ടത്തിൽ പഠിപ്പിക്കാനും കമ്പനി തയ്യാറായില്ല. അവ മൂന്നും ഏതാണ്ട് ഫ്യൂഡൽ സ്വഭാവമുള്ളവതന്നെ.

ബ്യട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളിഷ് ഭാഷ പഠിപ്പിക്കരുത് എന്ന ഒരു വാദം ഇതോടുകൂടി ഇങ്ഗ്ളണ്ടിൽ ചിലയിടങ്ങളിൽ ഉയർന്നിരുന്നു. അവരുടെ വാദം, ഈ വിധം ഇങ്ഗ്ളിഷ് ഭാഷ കൈമാറിയാൽ, ഇങ്ഗ്ളണ്ടിലെ മിക്ക വിജ്ഞാനങ്ങളും ഇതോടൊപ്പം ചോർന്ന് പോകും എന്നും, എല്ലായിടത്തും, അന്തർദ്ദേശീയ വ്യാപാര കേന്ദ്രങ്ങൾ അടക്കം, ഈ പുതുതായി ഇങ്ഗ്ളിഷ് പഠിച്ച, ഈ ഉപഭൂഖണ്ഡത്തിലെ ആളുകൾ കയറിക്കൂടും എന്നും, ആയിരുന്നു.

എന്നിട്ടും, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി (English East India Company) ഇങ്ഗ്ളിഷ് പഠനത്തിന് കാര്യമായ പിന്തുണയും പണവും നൽകി. ഇതിന് വേണ്ട ഏർപ്പാടുകളും ചെയ്തു.

## 34. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ദിവ്യ ലക്ഷ്യങ്ങൾ

എന്നാൽ പലതരക്കാരായ കോടിക്കണക്കിന് ജനക്കൂട്ടങ്ങൾ ഉള്ള ഈ ഉപഭൂഖണ്ടത്തിൽ മുഴുവൻ ജനങ്ങൾക്കും സ്വന്തം ചിലവിൽ ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് ഇങ്ഗ്ളിഷ് പഠനം നൽകാനാവില്ല എന്നത് ഉറപ്പായിരുന്നു.

ഇതിനെക്കുറിച്ച് Macaulay പറഞ്ഞത്, ഏതാണ്ട് ഇപ്രകാരമാണ്. നമ്മൾ ഇവിടുള്ള ഒരു കൂട്ടം ആളുകൾക്ക് നല്ലനിലവാരമുള്ള ഇങ്ഗ്ളിഷും മറ്റ് ആധുനിക വിവരങ്ങളും നൽകുക. ഇങ്ങിനെ ഇങ്ഗ്ളിഷും വിവരവും ലഭിച്ച ഈ ആളുകൾ, അവരുടെ മറ്റ് നാട്ടുകാർക്ക് ഈ ഭാഷയും വിവരവും നൽകും. അങ്ങിനെ എല്ലാവരും വളരും.

QUOTEs (ഉദ്ദരണികൾ) from Minutes on Indian Education:

1. that it is possible to make natives of this country thoroughly good English scholars, and that to this end our efforts ought to be directed.

ഈ രാജ്യത്തിലെ ജനതയെ ഇങ്ഗ്ളിഷിൽ തികച്ചും പാണ്ഡിത്യമുള്ളവരാക്കാൻ പറ്റും.

ഇതിനാവട്ടെ നമ്മുടെ സർവ്വ പ്രവർത്തനത്തിന്റെയും ലക്ഷ്യം.

2. that it is impossible for us, with our limited means, to attempt to educate the body of the people. We must at present do our best to form a class who may be interpreters between us and the millions whom we govern;

നമ്മുടെ കൈവശമുള്ള പരിമിതമായ ആസ്തികൾ ഉപയോഗിച്ച് കൊണ്ട് ഈ വൻ ജനക്കൂട്ടത്തെ അഭ്യസ്തവിദ്യരാക്കുവാൻ അസാധ്യമാണ്. ഈ അവസരത്തിൽ, നമുക്ക് ഏറ്റവും ചെയ്യാൻപറ്റിയത്, നമ്മുടെ വിവരങ്ങൾ ഈ നാട്ടിൽ നാം ഭരിക്കുന്ന കോടാനുകോടി ജനതയുടെ കൈകളിൽ എത്തിക്കാൻ കഴിവുള്ള, രണ്ട് ഭാഷകളും അറിയുന്ന, ഒരു കൂട്ടം ആളുകളെ സ്വരൂപിക്കുക എന്നതാണ്.

................. To that class we may leave it to refine the vernacular dialects of the country, to enrich those dialects with terms of science borrowed from the Western nomenclature, and to render them by degrees fit vehicles for conveying knowledge to the great mass of the population.

ഈ രാജ്യത്തിലെ പ്രാദേശിക ഉപഭാഷകളെ ശുദ്ധീകരിച്ചെടുക്കുവാനും, ഈ ഉപഭാഷകളെ പാശ്ചാത്യ സാങ്കേതികശബ്ദകോശത്തിൽനിന്നും കടം എടുത്ത ശാസ്ത്ര പദപ്രയോഗങ്ങളാൽ പോഷിപ്പിക്കുകയും, പടിപടിയായി

വിജ്ഞാനത്തെ ഈ മഹത്തായ ജനങ്ങൾക്ക് കൈമാറാനും അവരെ പ്രാപ്തരാക്കുകയും ചെയ്യാൻ നമുക്ക് ഇങ്ങിനെ സ്വരൂപിക്കപ്പെട്ട ആളുകളെ ഏൽപ്പിക്കാം.

Macaulayയുടെ ഈ നിഗമനം തികച്ചും വഡ്ഢിത്തമായിരുന്നു. ഈ ഉപഭൂഖണ്ടത്തിൽ ആരും മറ്റൊരാളുടെ ഉയർച്ചയെ ഇഷ്ടപ്പെടുന്നില്ല. കാരണം See-Sawയുടെ (ചാഞ്ചാട്ടപലകയുടെ) സ്വഭാവമുള്ള ഫ്യൂഡൽ ഭാഷകളാണ് എല്ലാരും സംസാരിക്കുന്നത്. ഒരാൾ വളർന്നാൽ മറ്റേ ആൾ താഴണം.

ഇങ്ഗ്ളിഷ് ഭാഷ പഠിച്ചവർ, പഠിച്ചവർ, സ്വന്തം കാര്യം നോക്കി. പലരും വൻ തൊഴിലുകൾ നേടി. പലരും ഇങ്ഗ്ളണ്ടിലേക്ക് ഉപരി പഠനത്തിനായി പോയി.

അവിടെ ചെന്ന്, 'ഞങ്ങളാണ് ഇന്ത്യയുടെ സ്വാതന്ത്ര്യസമര നേതാക്കൾ' എന്ന് സ്വയം വിശേഷിപ്പിച്ചു.

സ്വന്തം നാട്ടിൽ മറ്റുള്ളവർ ഇങ്ഗ്ളിഷ് പഠിക്കുന്നത് പലവിധത്തിലും തടസ്സപ്പെടുത്താൻ ശ്രമിച്ചു.

വിദേശ ഭാഷയല്ലെ. നിങ്ങൾ എന്തിന് അത് പഠിക്കണം? നമ്മുടെ സ്വന്തം ഭാഷയല്ലെ ഗംഭീരം! നമ്മുടെ ഗാനങ്ങൾ എത്ര സുന്ദരമാണ്!

'നമ്മുടെ പിതാമഹന്മാർ വനങ്ങളിൽ പോയി, ഋഷിമാരുടെ പർണ്ണകുടീരങ്ങളിൽ ജിവിച്ചല്ലെ പഠിച്ചത്?' എന്നെല്ലാം പറഞ്ഞ് നടക്കും. കാര്യമിത്രയേ ഉള്ളു. മറ്റെയാളുടെ മക്കൾ ഇങ്ഗ്ളിഷ് പഠിക്കരുത്.

## 35. ആരും ചെയ്യാൻ ധൈര്യപ്പെടാത്ത കാര്യം

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി, ഈ ഉപഭൂഖണ്ടത്തിന്റെ ഏതാണ്ട് പകുതിയോളം ഭാഗങ്ങൾ ഭരിക്കുന്ന കാലത്ത്, ഇവിടെ ജനങ്ങൾക്ക് വിദ്യാഭ്യാസം നൽകാൻ കാര്യമായ ചുവടുവെപ്പുകൾ എടുത്തു.

എന്നാൽ, ഈ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം എന്തായിരുന്നു എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. കാരണം, ഈ എഴുത്ത് വിദ്യാഭ്യാസത്തിന്റെ ദിശയിലേക്ക് തിരിഞ്ഞത് തന്നെ ഔപചാരിക വിദ്യാഭ്യാസം എന്താണ് നൽകേണ്ടത് എന്ന ചോദ്യത്തിന് ഉത്തരം നൽകാനാണ്.

ഈ ഉദ്ദേ്യശം Lord മെക്കോളെയുടെ വാക്കുകളിൽ കണ്ടെത്താനായേക്കാം.

ഈ ഉപഭൂഖണ്ടത്തിൽ സൃഷ്ടിക്കാൻ നോക്കുന്നത് "a class of persons, Indian in blood and colour, but English in taste, in opinions, in morals, and in intellect." (രക്തത്തിലും നിറത്തിലും ഇന്ത്യക്കാർ, എന്നാൽ, അഭിരുചിയിലും, അഭിപ്രായങ്ങളിലും, സാൻമാർഗ്ഗികതയിലും ധർമ്മാധർമ്മവിവേചനത്തിലും, ബുദ്ധിശക്തിയിലും ഇങ്ഗ്ളിഷുകാർ ആയുള്ളവർ).

Lord മെക്കോളെയുടെ ഈ വാക്കുകളാണ് ഇന്നും പ്രാദേശിക സാമൂഹിക നേതൃത്വങ്ങൾ പൊക്കിയെടുത്ത് ഒച്ചവെക്കുന്നത്.

നമ്മുടെ രാജ്യക്കാരെ ഇല്ലാതാക്കാൻ ശ്രമിക്കുന്ന വർണ്ണവിവേചന നയം എന്നുവരെ ഈ വാക്കുകളെ വളച്ചൊടിച്ച് വ്യാഖ്യാനിച്ചിട്ടുണ്ട്. നമ്മുടെ ആളുകളെ പിടിച്ച് ഇങ്ഗ്ളിഷുകാരാക്കുകയോ? ഇത് നമ്മളെ അവരുടെ അടിമകളാക്കുകയല്ലെ ചെയ്യുന്നത്? അവർക്ക് ദാസ്യവേല ചെയ്യുകയാണോ നമ്മുടെ നിയോഗം?

എന്നാൽ, ഇതിന് മറുപടി നൽകാൻ വലിയ പ്രയാസം ഇല്ലതന്നെ. ഈ ഉപഭൂഖണ്ഡത്തിൽ ആധിപത്യം ഉണ്ടായിരുന്ന ബ്രാഹ്മണർ ഇത് പോലുള്ള എന്തെങ്കിലും പറഞ്ഞിരുന്നെങ്കിൽ അത് തെമ്മാടിത്തമാകുമോ?

ഉദാഹരണത്തിന്, തിരുവിതാംകൂർ രാജ്യത്തിലെ ബ്രാഹ്മണർ മറ്റ് ജാതിക്കാരെ ഉന്നമനപ്പെടുത്താൻ തീരുമാനിക്കുന്നു. അവർ ഇങ്ങിനെ പ്രഖ്യാപിക്കുകയാണ് എന്ന് വിചാരിക്കുക:
രക്തത്തിലും നിറത്തിലും കീഴ്ജാതിക്കാർ (പുലയർ, വേടർ, കുറവർ, പറിയർ, പണ്ടാരങ്ങൾ, കുശവർ, കാണിക്കർ, മലആരയർ, ചൊവ്വർ, ഈഴവർ, ഷാണർ, ശൂദ്രർ). എന്നാൽ, അഭിരുചിയിലും, അഭിപ്രായങ്ങളിലും,

Go to Main contents

സാൻമാർഗ്ഗികതയിലും ധർമ്മാർധമ്മവിവേചനത്തിലും, ബുദ്ധിശക്തിയിലും ബ്രാഹ്മണർ ആയുള്ളവർ!!!

ഇങ്ങിനെയൊരു പ്രഖ്യാപനം അന്നുള്ള ബ്രാഹ്മണരിൽനിന്നും വരും എന്ന് കരുതേണ്ട. കാരണം, അവർക്ക് ഈ ഉപഭൂഖണ്ടത്തിലെ ജനങ്ങളെ അറിയാം. തലകുനിച്ചാൽ, തലയിൽപിടിച്ച് കയറി, താഴെ ഉരുട്ടിയിടാനാണ് ഏവരും ശ്രമിക്കുക. തലയിൽക്കയറ്റിയാൽ, ചെകിടത്ത് കടിക്കും.

ഇങ്ങിനെയുള്ള ഒരു സാമൂഹികാന്തരീക്ഷത്തിൽ, ഇങ്ഗ്ളിഷ് കമ്പനി തയ്യാറാവുന്നത്, അവരുടെ കൈവശമുള്ള പാരമ്പര്യമായി ലഭിച്ച എല്ലാ മൂല്യമേറിയ വിവരവിജ്ഞാനങ്ങളും ഈ ഉപഭൂഖണ്ടത്തിലെ ജനത്തിന് കൈമാറാൻ തയ്യാറാകുക മാത്രമല്ല, മറിച്ച്, അത് സംഭാവ്യമാക്കിമാറ്റാൻ, അവർ കഴിയുന്നതെല്ലാം ചെയ്യുകയും ചെയ്യും.

ഇങ്ഗ്ളണ്ടിൽ നിന്നും അൽപകാലത്തേക്ക് ഈ പ്രദേശത്തിൽ വരുന്ന ഇങ്ഗ്ളിഷുകാരിൽ പലർക്കും ഈ വിധം ആഴമില്ലാത്ത വിചാരധാരകൾ ഈ ഉപഭൂഖണ്ടത്തെക്കുറിച്ച് ഉണ്ടായിട്ടുണ്ട്.

ആളുകളെ എത്രവേഗത്തിൽ നന്നാക്കാൻ പറ്റും എന്ന്. അവർ പലവിധ കാര്യങ്ങളും ചെയ്ത് കാണിച്ച് തരും.

യഥാർത്ഥത്തിൽ ഈ വക കാര്യങ്ങൾ ഈ നാട്ടിലെ ആളുകൾക്ക് സ്വന്തമായി വിഭാവനം ചെയ്യാൻ പറ്റാത്ത കാര്യങ്ങൾ അല്ല. എന്നാൽ, തൊട്ടടുത്ത് നിൽക്കുന്ന ഉദ്യോഗസ്ഥനോട് പോലും ഒന്ന് ധൈര്യമായി കാര്യങ്ങൾ ചർച്ചചെയ്യാൻ പറ്റുന്ന ഭാഷയല്ല ഇവിടെയുള്ളത്. ഈ വിവരം ഈ കയറിവരുന്ന ഇങ്ഗ്ലിഷുകാർക്ക് അറിയില്ല തന്നെ.

ഇനി ചിന്തിക്കേണ്ടുന്നത്, എന്താണ് ഇങ്ഗ്ലിഷ് അഭിരുചി, അഭിപ്രായങ്ങൾ, സാൻമാർഗ്ഗികതയും ധർമ്മാധർമ്മവിവേചനവും, ബുദ്ധിശക്തിയും മറ്റും എന്നാതാണ്. ഇവയെന്താണ് എന്ന് കാര്യമായി ചിന്തിക്കേണ്ടിയിരിക്കുന്നു. കാരണം, ഈ കുറിപ്പ് എഴുതുന്ന എഴുത്തുകാരന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ, ഔപചാരിക വിദ്യാഭ്യാസം എന്നത്, ഈ വക കാര്യങ്ങൾ പഠിപ്പിക്കുക എന്നതായിരിക്കേണം ഉദ്ദേശിക്കുന്നത്.

## 36. ബ്യട്ടിഷ്-ഇന്ത്യയും ഇന്ത്യയും

Lord മെക്കോളെ 1830കളിൽ സൂചിപ്പിച്ച ഇങ്ഗ്ളിഷ് അഭിരുചി, അഭിപ്രായങ്ങൾ, സാൻമാർഗ്ഗികതയും ധർമ്മാധർമ്മവിവേചനവും, ബുദ്ധിശക്തിയും മറ്റും എന്താണ് എന്നതാണ് വിഷയം.




ഈ ചർച്ചാവിഷയം വളരെ ഗഹനമായ ഒന്നാകാൻ സാധ്യതകാണുന്നുണ്ട്. ഇന്ന് ഇന്ത്യയിൽ ഔപചാരിക വിദ്യാഭ്യാസത്തിൽ സിദ്ധാന്തോപദേശം (indoctrination) ചെയ്യപ്പെടുന്ന പലതരം കാര്യങ്ങളുടേയും ചങ്കിന് കൊള്ളുന്ന പല

കാര്യങ്ങളും പറേയണ്ടിവന്നേക്കാം. ഇവിടെ ഈ വിഷയം എത്രമാത്രം അഗാധതയിലെക്ക് നീങ്ങും എന്ന് ഇപ്പോൾ പറയാൻ പ്രയാസമാണ്.

ഈ സംഗതിയെ പരിശോധിക്കാൻ എടുക്കുമ്പോൾ, ആദ്യം തന്നെ വ്യക്തമാകുന്നത്:

ഈ വിഷയം കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളെ ദക്ഷിണേഷ്യൻ സാംസ്ക്കാരിക പാരമ്പര്യങ്ങളുമായുള്ള ഒരു താരതമ്യവും, ഇവ രണ്ടും തമ്മിലുള്ള വ്യത്യാസങ്ങളും ചേർച്ചകളും എടുത്ത് കാണിക്കലാണ് സംഭവിക്കുക എന്ന്. ഇങ്ഗ്ളിഷ് പാരമ്പര്യങ്ങൾ, യൂറോപ്യൻ ഭൂഖണ്ടത്തിന് പുറത്തായി ഉള്ള, താരതമ്യേനെ ചെറിയ ഒരു ദ്വീപിനുള്ളിലെ നാല് കൂട്ടം ജനക്കൂട്ടങ്ങളിൽ വച്ച്, ഇങ്ഗ്ളണ്ട് എന്ന് ചരിത്രത്തിൽ അറിയപ്പെട്ടിരുന്ന പ്രദേശത്തെ പാരമ്പര്യങ്ങൾ ആണ്.

അവിടുള്ള രാജാക്കന്മാരുടേയും, റാണിമാരുടേയും, പ്രഭുക്കളുടേയും മറ്റും കാര്യമല്ല ഇവിടെ പഠനത്തിന് എടുക്കുന്നത്. മറിച്ച്, അവിടുള്ള സാധാരണജനങ്ങളുടെ കാര്യമാണ്. അവർ, അവർക്ക് സാമൂഹികമായി മുകളിൽ നിലകൊണ്ടിരുന്ന പ്രഭുക്കളോടും, രാജവംശക്കാരോടും എങ്ങിനെയാണ്

ബന്ധപ്പെട്ടിരുന്നത് എന്നതും ഈ പഠനത്തിന് ആവശ്യമായി വന്നേക്കാം.

അതേ സമയം, Lord മെക്കോളെ 'ഇന്ത്യ' എന്ന് വിളിക്കുന്ന പ്രദേശം ബ്യട്ടിഷ്-ഇന്ത്യ എന്ന് ഇങ്ഗ്ളിഷുകാർതന്നെ നാമകരണം ചെയ്ത രാജ്യവും, അതിന് ചുറ്റും പല രാജവംശക്കാരും ഭരിച്ചിരുന്ന പ്രദേശങ്ങളും ഉൾപ്പെട്ടേക്കാം.

ഇവിടെ മുഖദാവിൽ തന്നെ പ്രസ്താവിക്കേണ്ടത്, ഈ രണ്ട് പ്രദേശങ്ങളും യഥാർത്ഥത്തിൽ 'ഇന്ത്യ'യല്ല. ബ്യട്ടിഷ്-ഇന്ത്യയുടെ ആരംഭത്തിന് മുന്നെ ഈ ഉപദ്വീപിൽ അങ്ങിനെ ഒരു 'ഇന്ത്യ' ഉള്ളതായി, ഈ ഉപദ്വീപിലെ ഏതെങ്കിലും ചരിത്ര രേഖകളിൽ ലിഖിതപ്പെട്ട് കാണുന്നുണ്ടോ എന്ന് സംശയമാണ്.

എന്നാൽ, പട്ട് നൂൽ ഉൽപ്പാദനത്തിന്റെ ഉൽപ്പാദന പ്രക്രീയാ-രഹസ്യം നൂറ്റാണ്ടുകളോളം പുറം ലോകക്കാർക്ക് അറിവ് കൊടുക്കാതെ പട്ട് കച്ചവടത്തിന്റെ കുത്തകവകാശം നൂറ്റാണ്ടുകളോളം നിലനിർത്തിയ ചൈനാ പ്രദേശത്തിന് തെക്ക്-പടിഞ്ഞാറായി ഒരു വലിയ ഭൂപ്രദേശമുണ്ട് എന്നും, അവിടെ നിന്നും പലവിധ കച്ചവട ചരക്കുകൾ ലോകത്തിലെ പല വ്യാപാരകേന്ദ്രങ്ങളിലേക്കും കടൽ കച്ചവടക്കാർ കൊണ്ടുവരാറുണ്ട് എന്നും പുറലോകത്തിൽ അറിയപ്പെട്ടിരുന്നു. ഈ ദിക്കിനെ പൊതുവായി

ഹിന്ദ്, സിന്ധ് എന്നൊക്കെ ഈ വക കച്ചവട കേന്ദ്രങ്ങളിൽ വിളിച്ചിരുന്നു എന്നാണ് തോന്നുന്നത്.

ഈ പ്രദേശത്തിന്റെ വ്യക്തമായ ഭൂമിശാസ്ത്രപരമായ അതിരുകളെക്കുറിച്ചോ, ആ പ്രദേശത്ത് ഏതെല്ലാം രാജ്യങ്ങൾ ഉണ്ടായിരുന്നു വെന്നോ, ഈ കൂട്ടർക്ക് അറിവുണ്ടായിരുന്നോ എന്ന് അറിയില്ല. അമേരിക്കൻ ഭൂഖണ്ഡം എന്ന് പറയുന്നത് മാതിരി ഒരു വൻ പ്രദേശം.

## 37. അന്തർദ്ദേശീയ ചരിത്രങ്ങളിൽ ഉള്ള സ്ഥലനാമങ്ങൾ

അങ്ങിനെ നോക്കുമ്പോൾ, ഇന്ന് കേരളത്തിൽ ഔപചാരികമായി മാച്ച്കളയാൻ ശ്രമിക്കുന്ന പല സ്ഥലനാമങ്ങളും ഈ വക പ്രാചീന വാണിജ്യ കേന്ദ്രങ്ങളിൽ ഉപയോഗിച്ചിരുന്നു. ഉദാഹരണത്തിന്, Calicut (കോഴിക്കോട്), Quilon (കൊല്ലം), Cape Comerin (കന്യാകുമാരി), Cannanore (കണ്ണൂര്), Cochin (കൊച്ചി), Laccadives (ലക്ഷദ്വീപുകൾ). ഇനിയുമുണ്ട്.

Calico തുണി പുരാതന കാലത്ത് തന്നെ ലോക വിപണിയിലേക്ക് ഉൽപ്പാദിപ്പിച്ച് അയച്ച സ്ഥലമാണ് Calicut. 11ആം നൂറ്റാണ്ടിൽ ഇങ്ങിനെ Calicutൽ നിന്നും Calico തുണി യൂറോപ്യൻ കമ്പോളകേന്ദ്രങ്ങളിൽ വിൽപ്പനയ്ക്ക് എത്തിയതായി രേഖകൾ ലഭിച്ചിട്ടുണ്ട് എന്ന് കാണുന്നു.

ഇത് പോലെ തന്നെ, അവ്യക്തമായ അതിരുകൾ ഉള്ള, കിഴക്കൻ പ്രദേശങ്ങളിൽ ഉള്ള ഒരു വലിയ പ്രദേശത്തിന് പുറം ലോകത്ത് ഹിന്ദ് എന്നോ സിന്ധ് എന്നോ മറ്റോ വിളിച്ചതായി കാണാവുന്നതാണ്. എന്നാൽ, ഈ പ്രദേശത്തുള്ള ആരും തന്നെ, താനൊരു ഇന്ത്യക്കാരനാണെന്നോ,

ഇന്ത്യൻ രാജാവാണെന്നോ അവകാശപ്പെട്ടതായി കാണുന്നില്ല. രാമനോ, അർജ്ജുനനോ, അങ്ങിനെയൊരു അവകാശം നടത്തിയതായി ആർക്കെങ്കിലും അറിവുണ്ടോ എന്ന് അറിയില്ല. അലാവുദ്ദീൻ കിൽജിയോ, അക്ബറോ, ഔറങ്കസേബോ, അങ്ങിനെ പറഞ്ഞതായി കാണുന്നില്ല.

ബ്യട്ടിഷ്-ഇന്ത്യക്ക് മുൻപ്, ഈ ഉപഭൂഖണ്ടത്തിൽ ഉണ്ടായിരുന്ന രാജ്യങ്ങളേയും, രാജാക്കന്മാരേയും ഇന്ത്യൻ രാജ്യം എന്നും ഇന്ത്യൻ രാജാവ് എന്നുമൊക്കെ പറയുന്നത് ശുദ്ധ വിഡ്ഢിത്തമാണ്.

ഇങ്ങിനെ ഒരു വാക്ക് പ്രയോഗം ശരിയാണെങ്കിൽ, ഇന്നുള്ള പാക്കിസ്ഥാൻ പ്രദേശത്തുണ്ടായിരുന്ന പഴയകാല രാജാക്കളെ 'പാക്കിസ്ഥാനി' രാജാക്കൾ എന്നും, ബംഗ്ളാദേശ് പ്രദേശത്തുള്ള പഴയകാല രാജാക്കന്മാരെ 'ബംഗ്ളാദേശി' രാജാക്കളെന്നും വളിക്കാവുന്നതാണ്. എന്നാൽ, അമിതവിദ്യാഭ്യാസം ലഭിച്ച കുറേ പേരുടെ വിഡ്ഢിത്തങ്ങൾ മാത്രമാണ് ഇവ. ഇന്ന് വിക്കീപീഡിയയുടെ ഇന്ത്യൻ പേജുകൾ ഈ വിരുതന്മാരാണ് കൈകാര്യം ചെയ്യുന്നത്. അതിനാൽ ഈ വിധ jingoist ആശയങ്ങൾ വിക്കിപീഡിയയിൽ നൂറുകണക്കിന് പേജുകളിൽ സ്ഥലം പിടിച്ചിട്ടുണ്ട്.

ഈ ഉപഭൂഖണ്ഡത്തിന്റെ ചരിത്രത്തിലെ അടിസ്ഥാന ഘടകങ്ങളിലേക്ക് ഇപ്പോൾ കടക്കാൻ ആവില്ലതന്നെ.

ഈ ഉപഭൂഖണ്ഡത്തിൽ, അനവധി വ്യത്യസ്ത തരക്കാരായുള്ള ജനക്കൂട്ടങ്ങൾ ഉണ്ട്. ഭാഷകളിലും, സംസ്ക്കാരിക ചടങ്ങുകളിലും, ആരാധനാ അനുഷ്ഠാനങ്ങളിലും തമ്മിൽതമ്മിൽ കാര്യമായ വ്യത്യാസം ഇവരെല്ലാം തമ്മിൽ ഉണ്ട്. അതേ സമയം, മിക്ക ജനക്കൂട്ടങ്ങളിലും ബ്രാഹ്മണ ജാതിക്കാരോട് അടുപ്പത്തിൽ എത്താൻ ഉള്ള ഒരു ആഗ്രഹം പൊതുവേ കാണുന്നുണ്ട്.

ഫ്യൂഡൽ ഭാഷകളിൽ നിന്നും നോക്കിയാൽ, ഇതിൽ വലിയ ആശ്ചര്യത്തിന് വകയില്ലതന്നെ. കാരണം, വലിയവരോട് ബന്ധം ഉണ്ട് എന്ന് സ്ഥാപിക്കാൻ പറ്റുന്നതാണ് ഭാഷാകോഡുകളിൽ സ്വർണ്ണത്തിന്റെ മൂല്യം നൽകുന്നത്.

ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങളിൽ ദേവനാഗരി ലിപിയും ഹിന്ദിക്ക് അടുത്തുള്ള ഭാഷകളും ആണ് ഉള്ളത് എന്ന് പൊതുവായി പറയപ്പെടുന്നു. എന്നാൽ, ഇത് യഥാർത്ഥത്തിൽ ശരിയാകണമെന്നില്ല. കാരണം, സംസ്കൃതവും ഹിന്ദിയും മറ്റുമായി കാര്യമായ ബന്ധമില്ലാത്ത മറ്റ് ഭാഷകളും ഈ പ്രദേശങ്ങളിൽ വെറും രണ്ടായിരം വർഷങ്ങൾക്ക് മുമ്പ് പ്രചാരത്തിൽ ഉണ്ടായിരുന്നു




എന്ന് പറയപ്പെടുന്നു. ഉദാഹരണത്തിന്, പാലി, പ്രകൃത്, മഗദി, അർദ്ധമഗദി തുടങ്ങിയവ. ഇവയിൽ ഏതിനൊക്കെ, സംസ്കൃതവുമായോ, ഹിന്ദിയുമായോ ബന്ധമുണ്ട് എന്ന് അറിയില്ല. എന്നാൽ, ചിലതിന് ബന്ധമില്ലതന്നെ.

അതേ സമയം, ഉപദ്വീപിന്റെ ദക്ഷിണ ഭാഗത്ത് മുഖ്യമായുള്ളത് തമിഴായിരിക്കാം. തിരുവിതാംകൂർ രാജ്യത്തിന്റെ പഴമ പോലും തമിഴായിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു (Travancore State Manual). പുരാതന കാലത്തെ ഓണത്തിനെക്കുറിച്ചുള്ള രേഖപോലും തമിഴ് ശിലാലിഖിതത്തിൽ ആണ് കാണപ്പെട്ടത് എന്നും ഇതേയിടത്ത് രേഖപ്പെടുത്തിയതായി കാണുന്നു. മഹാബലിക്കും തിരുവിതാംകൂറിനും തിമിഴ് പാരമ്പര്യമായിരിക്കുമോ?

ഇവിടെ രേഖപ്പെടുത്തേണ്ടത്, ഈ എഴുത്തുകാരൻ ഈ വിഷയത്തെ (തിരുവിതാംകുറിന്റെയും ഓണത്തിൻറേയും തമിഴ് പാരമ്പര്യം) ഗഹനമായി പഠനത്തിന് വിധേയമാക്കിയിട്ടുള്ള ആളല്ല.

വെറുതെ തോന്നിയ ഒരു കാര്യം പറഞ്ഞു എന്നേ ഉള്ളു.

## 38. എവിടാണ് ഈ ഇന്ത്യ?

യൂറോപ്പിൽ പൊതുവെ 'ഇന്ത്യ' എന്ന ഒരു പ്രദേശത്തെക്കുറിച്ച് പൊതുജനങ്ങൾക്കിടയിൽ അറിവുണ്ടായിരുന്നു.

അവിടെ എല്ലാ വീടുകളിലും നിർബന്ധമായും അവശ്യവസ്തുവായ കുരുമുളക് ഇന്ത്യയിൽ നിന്നുമാണ് വരുന്നത് എന്നത് ഒരു കാരണമായേക്കാം. ശീതകാലത്ത് ഇറച്ചി പുകയിൽ ഇട്ട് ഉണക്കുന്നതിന് മുന്നെ, അതിനെ കുരുമുളക് പൊടിയിൽ പൊതിയും. ഇങ്ങിനെ ചെയ്താൽ, ഇറച്ചി കേട്ക്കൂടതെ വളരെ കാലം നിലനിൽക്കും. ഇറച്ചിക്ക് മാർദ്ദവം ഏറും. സ്വാദും കൂടും. ഈ അത്ഭുത വസ്തുവിനെ സ്വർണ്ണത്തിനെപ്പോലെയാണ് ജനം കണ്ടിരുന്നത്. വൻവില.

ഇത്, എവിടെ നിന്നുമാണ് വരുന്നത്?

അവരുടെ ഉത്തരം, 'ഇന്ത്യയിൽ നിന്നും'.

എന്നാൽ, ഈ ഉത്തരം വെറും അവ്യക്തമായ ഒന്നാണ്.

യഥാർത്ഥ ഉത്തരം, മലബാറിൽനിന്നും, മലബാറിന് തെക്കായുള്ള കൊച്ചി, കൊല്ലം,

അനന്തൻകാട് തുടങ്ങിയ സ്ഥലങ്ങളിൽ നിന്നും എന്നാണ്. കാരണം, ഈ ഉപഭൂഖണ്ഡത്തിന്റെ മറ്റെവിടെയും ഈ കുരുമുളക് ലഭിക്കില്ല അന്ന്. (ഈ ഉപഭൂഖണ്ഡത്തിന്റെ മറ്റ് ചിലയിടങ്ങളിൽ pepperന് ബദലായുള്ള മറ്റൊരു വസ്തു ലഭ്യമായിരുന്നു. പിപ്പിലി (long pepper). എന്നാൽ ഇതിന് ഗുണമേന്മ കുറവായിരുന്നു).

യൂറോപ്പിലെ മെഡിറ്ററേനിയൻ കടൽത്തീരത്തുള്ള വെന്നിസ്സിലേക്ക് വരെയുള്ള ഈ കച്ചവടം അറബി കച്ചവടക്കാർ കുത്തകയായി നൂറ്റാണ്ടുകളോളം പിടിച്ചുനിർത്തി. അവിടെ നിന്നും അത് വെനീഷ്യൻ കച്ചവടക്കാരുടെ കുത്തകയായിരുന്നു എന്നാണ് തോന്നുന്നത്.

അറബികച്ചവടക്കാർക്ക് മുന്നെ വേറെ പലരും ഈ കച്ചവടം നടത്തിയിരുന്നു എന്ന് തോന്നുന്നു. ഈ കുത്തക തകർത്തത് വാസ്കോ ഡി ഗാമയുടെ വരവാണ്. ഗാമ കുരുമുളകിന്റെ നാടായ ഇന്ത്യയിൽ എത്തി എന്നാണ് യൂറോപ്പിൽ വന്ന വാർത്ത. യഥാർത്ഥത്തിൽ എത്തിയത് തെക്കേ മലബാറിന്റെ വടക്കൻ പ്രദേശത്തായിരുന്നു.
ഇതേ 'ഇന്ത്യ'യിലേക്കുള്ള മറ്റൊരു പാത കണ്ടെത്താനായി കൊളംബസ് പോയി. എത്തിയത് അമേരിക്കൻ ഭൂഖണ്ഡത്തിൽ. അതോടെ, അവിടുത്തുകാരും 'ഇന്ത്യ'ക്കാരായി.

1990ന് മുമ്പ് വരെ, അമേരിക്കയിൽ 'ഇന്ത്യൻ' എന്ന് പറഞ്ഞാൽ പൊതുവായി മനസ്സിൽ ഉദിക്കുക, ഈ 'ഇന്ത്യ'ക്കാരുടെ കാര്യമാണ്.

ഇങ്ങിനെ ഭൂഖണ്ഡ യൂറോപ്പുകാർ ലോകത്തിൽ രണ്ട് വ്യത്യസ്ത തരം ഇന്ത്യക്കാരെ സൃഷ്ടിച്ചു. ഒന്ന് പടിഞ്ഞാറും, മറ്റേത് കിഴക്കും.

പടിഞ്ഞാറുള്ളത് അല്ല കുരുമുളകിന്റെ ഇന്ത്യയെന്ന് മനസ്സിലാക്കി, ആ പ്രദേശത്തിന് അമേരിക്ക എന്ന് പേരും നൽകി. എന്നാൽ അവിടുത്തുകാരെ ആരും അമേരിക്കക്കാർ എന്ന് വിളിക്കാറില്ല. മറിച്ച്, അവിടുള്ള പ്രാദേശികവാസികൾ ഇന്ത്യക്കാരായി നിലനിന്നു. ഏതാണ്ട് 1990വരെ.

അതിന് ശേഷം, ഐറ്റി മേഘലയിൽ താഴ്ന്ന കൂലിക്ക് തൊഴിൽ ചെയ്യാനായി പുറം നാടുകളിൽ നിന്നും ആൾക്കൂട്ടം അമേരിക്കയിൽ നിറഞ്ഞപ്പോൾ, അതിൽ ഒരു വൻ വിഭാഗം ഇന്ത്യാ രാജ്യത്തിൽ നിന്നുമായിരുന്നു. അതോടെ, അവിടുള്ള പ്രാദേശിക ഇന്ത്യക്കാരുടെ തിരിച്ചറിയൽ വാക്കായ 'ഇന്ത്യൻ' എന്നതിൽ ആശയക്കുഴപ്പം വന്നുചേർന്നു.

# 39. കേരളോൽപ്പത്തിയുടെ ഉൽപ്പത്തി

ഇവിടെ പ്രസക്തമല്ലാത്ത ഒരു ചെറിയ കാര്യം പറഞ്ഞിട്ട് മുന്നോട്ട് നീങ്ങാം എന്നു തോന്നുന്നു. ലോകൈകമായി പഴയ കാലങ്ങളുമായി ബന്ധപ്പെട്ട പല എഴുത്തുകളും യാദൃശ്ചികമായി പലപ്പോഴും വായിക്കുന്ന അവസരങ്ങളിൽ, 'മലബാർ' (Malabar) എന്ന സ്ഥലത്തെക്കുറിച്ച് പലപ്പോഴും അങ്ങുമിങ്ങും സൂചിപ്പിച്ച് കാണാറുണ്ട്. അത് പോലെ തന്നെ, നേരത്തെ സൂചിപ്പിച്ച Calicut, Quilon, Cape Comerin, Cannanore, Cochin, Laccadives തുടങ്ങിയ സ്ഥലങ്ങളും ചിലപ്പോഴെല്ലാം പഴയകാല അന്തർദ്ദേശീയ എഴുത്തുകളിൽ കാണാറുണ്ട്. എന്നാൽ, 'കേരളം' എന്ന ഒരു സ്ഥലനാമം അങ്ങിനെ എവിടെയും കണ്ടതായി ഓർക്കുന്നില്ല.

ഉദാഹരണത്തിന്, മാർക്കൊ പോളോയുടെ (Marco Polo) യാത്രാവിവരണങ്ങൾ പണ്ട് കുട്ടിക്കാലത്ത് വായിച്ചപ്പോൾ, മലബാറിനെക്കുറിച്ച് കാര്യമായിത്തന്നെ ഒരു വിവരണം കണ്ടതായി ഓർക്കുന്നു. Marco Polo 1300കളിൽ ജീവിച്ച വ്യക്തിയാണ്.

'കേരളം' എന്ന സ്ഥലനാമം അങ്ങിനെ എവിടെയും കണ്ടതായി ഓർക്കുന്നില്ല. എന്നാൽ അന്വേഷിച്ച്

ചെന്നാൽ, എവിടെയെങ്കിലും കണ്ടെത്തിയേക്കാനായേക്കാം.

എന്നാൽ ഇന്ന് കേരള സംസ്ഥാനത്ത്, ഐതിഹാസിക കാലഘട്ടങ്ങളിലേക്ക് ചരിത്ര പഠനം ഊന്നൽ കൊടുക്കുന്നുണ്ടോ എന്ന് അറിയില്ല.

കേരളമാഹാത്മ്യവും, കേരളോൽപ്പത്തിയും കേരളത്തിന്റെ ഉൽപ്പത്തിയെക്കുറിച്ച് പറയുന്നുണ്ട് എന്നാണ് അറിയുന്നത്. ഇവയിൽ പരശുരാമന്റെ കഥ പറയുന്നുണ്ട് എന്നും പറയപ്പെടുന്നു. ഈ കഥയിൽ യാതോരു വാസ്തവവും ഇല്ലാ എന്ന് പറയാൻ പറ്റില്ല. എന്നാൽ, ആ കഥയിൽ സൂചിപ്പിക്കപ്പെടുന്ന ജനക്കൂട്ടങ്ങളും ഇന്ന് മലബാറിലും, തിരുവിതാംകൂറിലും ഉള്ള ജനങ്ങളുമായി കാര്യമായ ബന്ധം ഉണ്ടോ എന്ന് തീർത്ത് പറയാൻ ആവുമോ?

കേരളമാഹാത്മ്യവും, കേരളോൽപ്പത്തിയും ചരിത്രാതീത കാലഘട്ടങ്ങളിൽ ചരിത്ര സംഭവങ്ങൾ രേഖപ്പെടുത്തിയ ഗ്രന്ഥങ്ങൾ അല്ലാ എന്നാണ് പറയപ്പെടുന്നത്. മറിച്ച്, വളരെ അടുത്ത കാലഘട്ടങ്ങളിൽ എഴുതപ്പെട്ടവയാണ് എന്ന് പറയപ്പെടുന്നു.

കേരളോൽപ്പത്തിക്ക് വെറും ഒരു നൂറ്റാണ്ട് പഴക്കമേയുള്ളു എന്ന് Travancore State Manualൽ അഭിപ്രായപ്പെടുന്നുണ്ട്.

QUOTE from Travancore State Manual (1906): 'Keralolpatti, — a treatise, the statements in which however should be taken *cum grano salis*, for it is only, after all, a collection of the best available materials known to the people of Malabar more than a century ago.' END OF QUOTE

കേരളമാഹാത്മ്യത്തിന്റെ കാര്യവും തഥൈവ എന്നാണ് സൂചിപ്പിച്ച് കാണുന്നത്. ഈ രണ്ട് ഗ്രന്ഥങ്ങളും ബ്രാഹ്മണ മേധാവിത്വത്തെ ന്യായീകരിക്കാൻ വേണ്ടി കരുതിക്കൂട്ടി ചമച്ചതാണ് എന്നും അവകാശപ്പെട്ടുകാണുന്നു.

ഈ വിഷയം ഇവിടെ വിടുകയാണ്. എന്തെങ്കിലും ഒന്ന് തൊട്ട് പോയാൽ, എഴുത്തിന്റെ ഒഴുക്കിന്റെ ദിശ കാര്യമായി വ്യതിചലിച്ചേക്കാം.

## 40. പുതിയ പശ്ചാത്തലം ഉണ്ടാക്കിക്കൊണ്ടുള്ള മുന്നോട്ടുള്ള നീക്കം

ഇനി പറയാനുള്ളത്, Lord Macaulay സൂചിപ്പിച്ച വിഷയം താരതമ്യ പഠനത്തിന് എടുക്കുമ്പോൾ, ഈ ഉപദ്വീപിന്റെ വശമായി തിരുവിതാംകൂറിനെ ആണ് എടുക്കാൻ ഉദ്ദേശിക്കുന്നത്. കാരണം ഈ ഉപദ്വീപിലെ മിക്ക ഭാഷകളിലും ഉച്ചനീചത്വ ഫ്യൂഡൽ ഭാഷാ സവിശേഷതയുണ്ട്. പണ്ട് കാലങ്ങളിൽ, വടക്കും തെക്കും ഉള്ള ഈ ഭാഷകളുടെ പൊതുവായുള്ള മുകളിലോട്ടുള്ള ഫോക്കസ് ബ്രാഹ്മണ മേധാവിത്വത്തിലേക്കാണ് ദൃഷ്ടികേന്ദ്രീകരിച്ചിരുന്നത് എന്ന് തോന്നുന്നു.

ഇത് സങ്കീർണ്ണമായ ഒരു വിഷയമാണ് ഇവിടെ ചർച്ചക്ക് എടുക്കാൻ ആവില്ലതന്നെ. മുസൽമാന്മാരും, കൃസ്ത്യാനികളും, മറ്റ് മതസ്ഥരും ഈ വിഷയത്തെ കൂടുതൽ സങ്കീർണ്ണമാക്കും. പോരാത്തതിന്, ഈ ഉപദ്വീപിന്റെ വടക്ക് കിഴക്കായുള്ള പ്രദേശങ്ങൾ തികച്ചും വ്യത്യസ്തമായ ജനക്കൂട്ടങ്ങളാണ്. അവരുടെ ഭാഷകളുടെ ഉച്ചനീചത്വ സ്വഭാവമോ, അതിന്റെ സാമൂഹിക ദൃഷ്ടികേന്ദ്രമോ എന്താണ് എന്ന് ഈ എഴുത്തുകാരന് അറിയില്ലതന്നെ.

ഈ കാരണത്താൽത്തന്നെ തിരുവിതാംകൂറിലെ സാംസ്ക്കാരിക ചരിത്രത്തെ ആസ്പദമാക്കിയാണ് ഈ ഉപദ്വീപിന്റെ പക്ഷത്തെ സംവാദത്തിന് എടുക്കുന്നത്.

ഗണിതത്തിലെ Calculusൽ dy/dx എന്ന ഒരു ഗണിത പദ്ധതിയുള്ളതായി ഓർമ്മവരുന്നു. വലിയ ഒരു കാര്യത്തിന്റെ ചെറിയ ഒരു തുണ്ട് എടുത്ത്, അതിനെ Calculusന്റെ പ്രക്രിയയിലൂടെ നീക്കി ആ വലിയ കാര്യത്തിന്റെ വ്യാപകമായ സവീശേതകൾ കണക്ക് കൂട്ടാം.

ഇതേ പോലെ തന്നെയാണ്, തിരുവിതാംകൂർ സാംസ്ക്കാരിക ചരിത്രത്തിലെ ചെറിയ തുണ്ടുകൾ ഉപയോഗിച്ച്, ഈ ഉപദ്വീപിലെ പൊതുവായുള്ള സാംസ്ക്കാരിക ചരിത്ര സവിശേഷതകളെ വിഭാവനം ചെയ്യാൻ പോകുന്നത്.

Lord മെക്കോളെയുടെ ഒരു ചെറിയ വാക്യത്തെ വിശകലനം ചെയ്യാനായി ഇത്രമാത്രം എന്തിനെഴുതി എന്ന തോന്നൽ വന്നേക്കാം. ഇതിനുള്ള വ്യക്തമായ കാരണം ഇതാണ്:
ഈ എഴുത്തുകാരൻ പറയുന്ന പലകാര്യങ്ങൾക്കും ഔപചാരിക വിദ്യാഭ്യസത്തിന്റെ പിന്തുണ ലഭിക്കില്ലതന്നെ. ഈ വ്യത്യാസം മുന്നേതന്നെ പ്രഖ്യാപിക്കാതെ പൊതുവായുള്ള പലതും

പറഞ്ഞാൽ, അവ പലപ്പോഴും പൊതുയുക്തിക്ക് യോജിച്ചതായി തോന്നിയേക്കില്ല. അതിനാൽ, തന്നെ, പറയുന്ന കാര്യങ്ങൾക്ക് ശക്തമായ ഒരു പശ്ചാത്തലം പുതുതായിതന്നെ ഉണ്ടാക്കിക്കൊണ്ടാണ് ഇനി അങ്ങോട്ട് നീങ്ങേണ്ടത്.

## 41. പ്രോത്സാഹിപ്പിക്കപ്പെടുന്നത് ഇങ്ഗ്ളിഷ് പാരമ്പര്യങ്ങൾ

ദുർവ്യാഖ്യാനിക്കപ്പെട്ട Lord Macaulayയുടെ ലക്ഷ്യത്തിന്റെ പ്രസ്താവന ഇതാണ്: "a class of persons, Indian in blood and colour, but English in taste, in opinions, in morals, and in intellect."

ഈ പ്രസ്താവനയിൽ മുഖദാവിൽത്തന്നെ ഒരു പ്രത്യേകത കാണാവുന്നതാണ്. ഈ ഉപഭൂഖണ്ഡത്തിൽ, വെള്ളക്കാരുടേയോ, യൂറോപ്യന്മാരുടേയോ, ബ്യട്ടിഷുകാരുടേയോ സ്വഭാവ സവിഷതകൾ അല്ല പഠിപ്പിച്ചെടുക്കാൻ ഉദ്ദേശിക്കുന്നത്. മറിച്ച്, എല്ലാകാര്യങ്ങളിലും ഇങ്ഗ്ളിഷ് ആദർശങ്ങളാണ് പൂർണ്ണമായും പ്രോത്സാഹിപ്പിക്കപ്പെടുവാൻ ശ്രമിക്കുക.

മറ്റ് പലയിടത്തും, 'യൂറോപ്പ്' എന്ന വാക്ക് ഇങ്ഗ്ളിഷ് സംവിധാനങ്ങൾക്ക് ഒരു പര്യായമായി ഉപയോഗിച്ച ഇദ്ദേഹം, ഈ പ്രസ്താവനയിൽ എന്ത് കൊണ്ടാണ് 'യൂറോപ്പ്' എന്ന പദത്തേയും, 'ബ്യട്ടിഷ്' എന്ന പദത്തേയും അവഗണിച്ചത് എന്നത് ഒരു ആശ്ചര്യമായി തോന്നിയേക്കാം. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ യൂറോപ്പിലേയും, ബ്യട്ടണിലെത്തന്നെ സ്ക്കോട്ടിഷ്, വെയ്ൽസ്, ഐറിഷ് സമൂഹിക സ്വഭാവങ്ങളുമായി

ഇങ്ഗ്ളിഷ് സാമൂഹിക സ്വഭാവങ്ങൾക്കും പാരമ്പര്യങ്ങൾക്കും കാര്യമായ വ്യത്യാസം ഉണ്ട്.

Lord മെക്കോളെ 'ഇങ്ഗ്ളിഷ്' എന്ന പദം ഉപയോഗിച്ചത് തികച്ചും കരുതിക്കൂട്ടിതന്നെയാണ്.

ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളിൽ 'chivalry' എന്ന ഒരു വാക്ക് ഉണ്ട്. ഇത് ഇങ്ഗ്ളിഷ് ഭാഷയുമായി ബന്ധപ്പെടുത്തി വീക്ഷിക്കുമ്പോൾ, സ്ത്രീകളോട് മാന്യമായ പെരുമാറ്റം എന്നതിലേക്കാണ് ഊന്നിനിൽക്കുക. എന്നാൽ യൂറോപ്യൻ സാമൂഹിക പാരമ്പര്യവുമായി ബന്ധപ്പെടുത്തി ഈ വാക്കിനെ കാണുമ്പോൾ, യൂറോപ്യൻ ഫ്യൂഡൽ സംസ്ക്കാരവുമായി ബന്ധപ്പെട്ടാണ് കാണപ്പെടുക.

ഇങ്ഗ്ളിഷ് ഐതിഹാസിക വ്യക്തിത്വമായ King Aruthurറും, അദ്ദേഹത്തിന്റെ Knights at the round tableളും മറ്റുമായ പാരമ്പൃങ്ങളുമായി ഈ വാക്ക് ഇടകലർന്ന് നിൽക്കുന്നതായി കാണാം.

മാത്രവുമല്ല, 'Gentlemen' എന്ന ഒരു വാക്കുമായി ഇതിനെ ബന്ധപ്പെടുത്താവുന്നതാണ്.

ഇതിന്റെയെല്ലാം കാതൽ ആയുള്ള കാര്യം സ്ത്രീകളോട് 'respectful' ആയി പെരുമാറുക എന്നുള്ളതാണ്. ഇവിടെ നൽകിയ 'respectful' എന്ന വാക്കിന് ഈ ഉപഭൂഖണ്ഡത്തിലെ ഭാഷകളിൽ

മതിയായ ഒരു അർത്ഥം ലഭിക്കില്ലതന്നെ. കാരണം, ഇങ്ഗ്ളിഷിൽ സൂചിപ്പിക്കുന്ന 'respect'ഉം, മലയാളത്തിന്റെ 'ബഹുമാനവും' തമ്മിൽ വളരെ ചെറിയ അടുപ്പമേയുള്ളു.

## 42. മൃഗീയമായ നഖം കൊണ്ടു പിടികൂടപ്പെട്ട അവസ്ഥ

മലയാളത്തിൽ ജന്മിമാരായ ആളുകൾ കീഴിൽ വരുന്ന സ്ത്രീകളെ 'നീ', 'എടീ', 'എന്താടീ?' എന്നെല്ലാം സംബോധനചെയ്യുകയും, 'അവൾ' എന്ന് പരാമർശവാക്കായി ഉപയോഗിക്കുകയും ചെയ്യും. മലബാറിയിൽ, 'ഇഞ്ഞ്' എന്ന് സംബോധന ചെയ്യുകയും, 'ഓള്', 'അളെ', 'എന്താളെ?' എന്നെല്ലാം പരാമർശിക്കുകയും ചെയ്യും. ഇങ്ങിനെ ചെയ്യുമ്പോൾ ഇങ്ഗ്ളിഷിൽ സങ്കൽപ്പിക്കാൻപോലും പറ്റാത്ത ഒരു മൃഗീയമായ നഖം കൊണ്ടു പിടികൂടപ്പെട്ട അവസ്ഥ കീഴിൽപ്പെട്ടുപോയവരിൽ വരും.

അതേ സമയം, ഇങ്ഗ്ളിഷ് സംസാരിക്കുന്ന സ്ത്രീകളും വ്യത്യസ്തരാണ്. അവരേക്കാൾ സാമൂഹികമായി താഴ്ന്നവരായി അവർ മനസ്സിലാക്കുന്നവർ അവരുടെ അടുത്ത് പോയി സംസാരിച്ചാൽ, അവർ തിരിച്ച് 'നീ' '/ഇഞ്ഞ്', 'അവൻ'/ 'ഓൻ', 'അവൾ' /'ഓള്', 'എന്താടാ?' /'എന്താനെ?', 'എന്താടി?' /'എന്താളെ?' തുടങ്ങിയ തരം താഴ്ത്തുന്ന പദപ്രയോഗങ്ങൾ ഉപയോഗിക്കില്ലതന്നെ. അങ്ങിനെ നോക്കുമ്പോൾ ഇങ്ഗ്ളിഷ് സംസാരിക്കുന്ന സ്ത്രീകളും, അവരോട് Gentlemenആയി പെരുമാറേണ്ടുന്ന

പുരുഷരും, ഫ്യൂഡൽ ഭാഷകളിലെ സ്ത്രീകളും പുരുഷന്മാരും തമ്മിൽ കാര്യമായ വ്യത്യാസം ഉണ്ട്.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന സ്ത്രീകളും പുരുഷന്മാരും അപമര്യാദാപരമായിത്തന്നെയാണ് അവർ ബഹുമാനിക്കാത്തവരോട് പെരുമാറുക. ബഹുമാനം എന്നുള്ളത്, ആളുടെ നന്മയോ, മാനസിക ശുദ്ധതയോ മറ്റോ ഉള്ളവർക്ക് അല്ല അവർ നൽകുക. മറിച്ച് അവർക്ക് ഏതെങ്കിലും രീതിയിൽ ഭയമുള്ളവരോടോ, അവർക്ക് എന്തെങ്കിലും കാര്യ സാധ്യത നൽകുന്നവരോടോ ആണ് ബഹുമാനം അവർ നൽകുക.

താഴെ നൽകിയിട്ടുള്ളത്, ഇങ്ഗ്ളിഷ Nursery Rhymeകളിലെ കഥകളും, ഇങ്ഗ്ളിഷ് നാടോടിക്കഥകളും കോർത്തിണക്കി സൃഷ്ടിച്ച ഒരു സിനിമയിൽനിന്നുമുള്ള രംഗമാണ്. പഴയ കാല ഇങ്ഗ്ളണ്ടാണ് പ്രതിനിധീകരിക്കപ്പെടുന്നത്.

ദുഷ്ടനായ നാട്ടുപ്രമാണി, ചെമരിയാടുകളെ മേക്കുന്ന Little Bo Peep എന്ന പെൺകുട്ടിയോട് തന്നെ വിവാഹം കഴിക്കാൻ നിർബന്ധിക്കുന്ന രംഗമാണ്. എന്നാൽ, ഫ്യൂഡൽ ഭാഷകളിൽ നിന്നും വീക്ഷിച്ചാൽ, ഈ ആളിൽ ഒരു പ്രത്യേകമായുള്ള ദുഷ്ടത കാണാൻ പ്രയാസം ആണ്. അയാൾ ആ കന്യകയെ നീഎന്നോ, എടീ എന്നോ,

അതുപോലുള്ള വാക്കുകൾ ഉപയോഗിക്കുന്നില്ല. മാത്രവുമല്ല, Little Bo Peep അയാളെ സംബോധനചെയ്യുന്നതും Mr. Barnabeeഎന്നാണ്.



Video clip from MARCH of the wooden soldiers!

ഈ വിധമുള്ള ഉയർന്ന നിലവാരമുള്ള ഒരു വ്യക്തിത്വം സാധാരണക്കാരിൽ, ഫ്യൂഡൽ ഭാഷകൾക്ക് സൃഷ്ടിക്കാനാവില്ലതന്നെ.

ഇന്നുള്ള ഇങ്ഗ്ളണ്ടിൽ ഫ്യൂഡൽ ഭാഷക്കാർ നിറഞ്ഞ്, ഈ മാതിരിയുള്ള ലളിത വ്യക്തിത്വത്തെ ഏതാണ്ടൊക്ക് തേച്ച് ഇല്ലാതാക്കിയിട്ടുണ്ട് എന്ന് മനസ്സിലാക്കുന്നു. കാരണം, നീ /ഇഞ്ഞി, എടാ /അനെ, എടീ /അളെ, അവൻ/ഓൻ, അവൾ/ഓള്, അവറ്റകൾ /ഐറ്റിങ്ങൾ തുടങ്ങിയ പദപ്രയോഗങ്ങൾ മനസ്സിൽ വെക്കുകയും മറ്റ് ആളുകളുടെ വ്യക്തിത്വത്തെ നുറുക്കിക്കളയാൻമാത്രം ശക്തിയുള്ള ആവരുടെ നോട്ടത്തിനും മുഖഭാവത്തിനും മറ്റ് ശരീരഭാഷകൾക്കും മുന്നിൽ, ആർക്കും തന്നെ ലളിതമായ വ്യക്തിത്വം നിലനിർത്താൻ ആവില്ലതന്നെ. ഇങ്ഗ്ളിഷ് സ്ത്രീകളിൽ ഒരു തരം പുരുഷത്വ ഭാവം◌ം തന്നെ ഈ കൂട്ടരുടെ സാന്നിദ്ധ്യം പ്രകോപിപ്പിച്ചിട്ടുണ്ട്.

## 43. ഓലക്കുടയുടെ സാമൂഹിക മഹിമ

ഫ്യൂഡൽ ഭാഷകളിലെ ഭയാനകത്വം ജന്മി അടിയാനോടോ, മറ്റ് കീഴിൽ വരുന്നവരോടോ, തരംതാഴ്ത്തുന്ന വാക്ക് കോഡുകൾ ഉപയോഗിക്കും എന്നുള്ളത് മാത്രമല്ല. മറിച്ച്, കീഴിൽ വരുന്നവർക്കും ഇതേ കോഡുകൾ അവരുടെ അടുത്തുവരുന്ന ആരുടേയും മേൽ ഉപയോഗിക്കാൻ പറ്റും എന്നുള്ളതാണ്.

ഇതും പ്രാദേശിക സാമൂഹികാന്തരീക്ഷത്തിൽ കാര്യമായ ഭയപ്പാടുകൾ നിരത്തിയിരുന്നു. സാമൂഹിക പദവി പ്രദർശിപ്പിച്ച് കൊണ്ട് മാത്രമേ പുറത്ത് ഇറങ്ങാൻ പറ്റുള്ളു. അല്ലെങ്കിൽ, ചെറുപ്രായക്കാരിയായ ലക്ഷ്മിക്കുട്ടി തമ്പുരാട്ടി, തീയ്യ സ്ത്രീകളുടെ മുന്നിൽപ്പെട്ടാൽ, വെറും, 'ലച്മിയും', 'ഓളും', 'ഇഞ്ഞിയും' ആയിപ്പോകും, മലബാറിൽ.



Nair lady holding the ola-kuda to retain respect from the lower castes

ബ്രാഹ്മണ സ്ത്രീകൾ പുറത്തിറങ്ങുമ്പോൾ, ഓലക്കുടപിടിച്ച് കൊണ്ട് ഒരു ശൂദ്ര (നായർ) സ്ത്രീ കൂടെ ഉണ്ടാകുന്നതാണ് അഭികാമ്യം. അതേ സമയം നായർ പെൺകുട്ടികൾപോലും,

പുറത്തിറങ്ങുമ്പോൾ, ഒരു ഓലക്കുട പിടിച്ചിരിക്കുന്നതാണ് വാക്ക് കോഡുകളിലൂടുള്ള സാമൂഹിക സുരക്ഷിതത്വത്തിന് നല്ലത്.

ഓലക്കുടയുടെ സാമൂഹിക മഹിമ പറയുകയാണെങ്കിൽ, ഈ എഴുത്തുകാരനോട് ഒരു തീയ്യത്തറവാട്ടുകാരൻ പറഞ്ഞ കഥ ഓർമ്മവരുന്നു.

ഏതാണ്ട് 40 വർഷം മുൻപുള്ള കഥയാണ്. മലബാറിലെ ഒരു കുഗ്രാമത്തിൽ ഒരു മലയൻ ചെറുപ്പക്കാരൻ സ്വന്തമായുള്ള മാനസിക നൈപുണ്യം ഉപയോഗിച്ച് പനയോലകൊണ്ട് ഒരു ഓലക്കുടയുണ്ടാക്കി. അത് ഒരു വൻ കഴിവായി അയാൾ കണ്ടു. ഈ കുടയും എടുത്ത് കൊണ്ട് ആ തീയ്യത്തറവാട്ടിലെ കാരണവരുടെ അടുത്ത് നടന്ന് വന്നു.

തീയ്യത്തറവാട്ട് കാരണവർ ഞെട്ടി. 'എന്താടാ ഇത്?' എന്ന് ചോദിച്ചു. മലയൻ വലിയ കാര്യം പോലെ താൻ നിർമ്മിച്ച ഓലക്കുട കാരണവരെ കാണിച്ചു. കാരണവർ അത് വാങ്ങിച്ച്, നിലത്തിട്ട് അടിച്ച്, ചവുട്ടി എടുത്ത് പറമ്പിലേക്ക് എറിഞ്ഞു. 'ഓന്റെ ഒരു പത്രാസ്!' എന്ന് മറ്റുള്ളവരോട് പറയുകയും ചെയ്തു.

ശരിയാണ്. കോൺസ്റ്റബ്ൾ ഐപിഎസ്സുകാരുടെ ചമയങ്ങളുമായി കയറിവന്നാൽ, പോലീസ് ഓാഫിസിൽ അനുവദിക്കപ്പെടുമോ?

ഈ വിധമുള്ള സാമൂഹിക അസുരക്ഷിതത്വം എന്താണ് എന്ന് പോലും, ഇങ്ഗ്ളണ്ടിൽ ഇന്ന് ജീവിക്കുന്ന ഇങ്ഗ്ളിഷുകാർക്ക് അറിയില്ലതന്നെ.



NĀYAR FEMALES.

Macaulay സൂചിപ്പിച്ച English in taste, in opinions, in morals, and in intellect (അഭിരുചിയിലും, അഭിപ്രായങ്ങളിലും, സാൻമാർഗ്ഗികതയിലും ധർമ്മാധർമ്മവിവേചനത്തിലും, ബുദ്ധിശക്തിയിലും ഇങ്ഗ്ളിഷുകാർ) ആയുള്ളവർ, സാമൂഹികമായി മുകളിൽപെട്ടാൽ താഴെയുള്ളവരെ മൃഗീയമായി നഖം ഉള്ളിൽക്കയറ്റി ഞെക്കിയമർത്തുന്നവർ അല്ല.

അവർ സാമൂഹികമായി കീഴിൽപ്പെട്ടാൽ അരികത്ത് കിട്ടുന്ന മുകൾസ്ഥാനത്തുള്ളവരെ വാക്ക് കോഡുകളാൽ കടിച്ച് കീറുന്നവർ അല്ല.

മറിച്ച് ഈ വിധമുള്ള മൃഗീയവാസനകൾ ഇല്ലാത്ത ഭാഷ സംസാരിക്കുന്നവരാണ്.

ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപ് വയനാട്ടിലെ ഒരു ഉൾപ്രദേശത്തൂടെ ഇരുചക്രവാഹനത്തിൽ യാത്ര ചെയ്യുന്ന അവസരത്തിൽ, പെട്ടെന്ന് ഒരു ബന്ദ് പ്രഖ്യാപിക്കപ്പെട്ടതായി അറിഞ്ഞു. അന്ന് ആ ഉൾ പ്രദേശത്തുള്ള ഒരു ചെറിയ കുടിലിൽ താമസിച്ചു. ആ വീട്ടിൽ മദ്ധ്യവയസ്സുള്ള ഒരു പുരുഷനും ഭാര്യയുമായിരുന്നു ഉണ്ടായിരുന്നത്.
പിറ്റേന്ന് എഴുന്നേറ്റ് സാമൂഹിക കാര്യങ്ങൾ സംസാരിക്കുന്ന അവസരത്തിൽ, ആ ആൾ ആ നാട്ടിലെ പാരമ്പര്യത്തെക്കുറിച്ച് ചെറുതായി ഒന്ന് സംസാരിച്ചു.

പണ്ട് കാലങ്ങളിൽ ആ പ്രദേശത്ത് ഒരു മൂപ്പൻ ഉണ്ടായിരുന്നു. ജന്മിയാണ്. ആ ആൾക്ക് പ്രധാനപ്പെട്ട ഒരു കൈയാൾ ഉണ്ടായിരുന്നു. ഈ അനുചരൻ ആ പ്രദേശത്ത് താമസിക്കുന്ന കൂരപ്പുരകളിൽ പലതിലും വരും. കാഴ്ചക്ക് അഴകുള്ള ഭാര്യമാരുള്ള കൂരകളിൽ വന്നിട്ട് ഏർപ്പാട് ചെയ്യും. ഭർത്താവിനോട് പറയും. 'പൊക്കാ (പേര്), നാളെ ഉച്ചക്ക് മൂപ്പൻ ഈട്ന്നാ ബെയ്ക്കല. ഇഞ്ഞ് ഈടെ ഇണ്ടാണ്ട. ഓളോട് ഒരിങ്ങീരിക്കാൻ പറ'.

പിറ്റേന്ന് മൂപ്പൻ അവിടെ വന്ന് ഉച്ച ഊണ് കഴിക്കും പൊക്കന്റെ ചെറുപ്രായക്കാരിയായ ഭാര്യമാത്രമേ ഉണ്ടാവുള്ളു അവിടെ. ആ സ്ത്രീക്കും വലിയ

കാര്യമാകാനാണ് സാധ്യത. 'ബലിയോലല്ലെ ബന്നിരിക്കുന്നെ'!

ഏതാണ്ട് ഇതേപോലുള്ള ഒരു അന്തരീക്ഷം വയനാട്ടിൽ ഒരു ഒറ്റപ്പെട്ട വീട്ടിൽ നാട്ട് പ്രമാണി സ്ഥിരമായിവന്ന്, ഭർത്താവിനേയും, ഭാര്യയേയും 'ഇഞ്ഞ്' എന്ന് സംബോധന ചെയ്ത്, അടിമപ്പെടുത്തിയ ഒരു അന്തരീക്ഷം ഈ എഴുത്തുകാരൻ നേരിട്ട് കണ്ടിട്ടുണ്ട്. യുവാവായ ഭർത്താവും ഭാര്യയും ബഹുമാനവാക്കുകൾ മാത്രം തിരിച്ച് നൽകാൻ ബാധ്യസ്ഥരാണ്. അല്ലെങ്കിൽ തനി തെമ്മാടിത്തമായിപ്പോകും.

ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപിൽ ലിഖിതരൂപത്തിലുള്ള നിയമങ്ങളും പോലീസ് സമ്പ്രദായവും ഇങ്ഗ്ളിഷ് ഭാഷയും നാട് നീളം പ്രചരിപ്പിച്ചപ്പോൾ, ജന്മി വർഗ്ഗ മൂപ്പന്മാരുടെ മൃഗീയമായ നഖങ്ങളും, കീഴ് സമുദായക്കാരുടെ കൈയ്യിക്കിട്ടിയാൽ കടിക്കാനുള്ള പല്ലും, ഇല്ലാതാകുകയാണ് ചെയ്തത്.

ശരിയാണ്, പല അധികാരങ്ങളും നഷ്ടപ്പെട്ട പല കുട്ടിരാജാക്കളും പാരമ്പര്യ ജന്മികളും മറ്റും ഇങ്ഗ്ളിഷ് ഭരണം നടപ്പിൽ വരുത്തിയ പോലീസ് സമ്പ്രദായങ്ങക്ക് എതിരെ അട്ടിമറിക്കൽപ്രവർത്തനങ്ങൾ നടത്തിയിട്ടുണ്ടാവും. പോലീസുകാരും

പ്രാദേശികർ തന്നെയാണ്. അവരും അപമര്യാദയായിത്തന്നെയാകാം അവരുടെ കൈയ്യിൽ പെട്ടവരോട് പെരുമാറുക.

വയനാട്ടിൽപ്പോലും പോലീസുകാരെ കുട്ടിരാജാക്കളുടെ കൈയ്യാളുകൾ ആക്രമിച്ചിട്ടുണ്ട് എന്നാണ് അറിയുന്നത്. ഇന്ന് ഈ കൂട്ടർ ഇന്ത്യൻ സ്വാതന്ത്ര്യസമര വീരന്മാരായി സ്ക്കൂൾ പാഠപുസ്തകങ്ങൾ പൂജിക്കുന്നുണ്ടാവാം.

## 44. വാക്ക് കോഡുകളുടെ ആന്ദോളനമേൽക്കുമ്പോൾ ഉളവാകുന്ന മാനസികരോഗാവസ്ഥ

ഈ ഉപഭൂഖണ്ഡത്തിൽ അധികാരസ്ഥാനത്തിൽ വന്ന മിക്ക ജനക്കൂട്ടങ്ങളും ബ്രാഹ്മണ/ജന്മി കുടുംബങ്ങളുമായാണ് വൈവാഹിക ബന്ധം സ്ഥാപിക്കാൻ ശ്രമിച്ചിരുന്നത്. പലർക്കും അനവധി വൈവാഹികമോ, അല്ലാത്തതോ ആയ ബന്ധങ്ങൾ ഉണ്ടാവും. അവയിൽ പുറത്ത് പറയാൻ താൽപ്പര്യമുള്ളവ ഉയർന്ന ജാതിക്കാരുടെ കുടുംബങ്ങളുമായിട്ടാവും.

എന്നാൽ, പലപ്പോഴും ഈ ഒരു വിവേചനം ഇങ്ഗ്ളിഷുകാർ വൈവാഹിക ബന്ധത്തിൽ കാട്ടിയിരുന്നില്ല എന്നാണ് തോന്നുന്നത്. അവരിൽ ചിലർ ഈ ഉപദ്വീപിൽ അവരുടെ സ്വന്തം നാട്ടിലെ സ്ത്രീജനങ്ങൾ ഇല്ലാത്തത് കൊണ്ട് പലപ്പോഴും പ്രാദേശിക സ്ത്രികളോടൊപ്പം ആണ് താമസിച്ചിരുന്നത്.

തലശ്ശേരിയിൽ തീയ്യരിൽ സാമൂഹികമായി താഴെ നിലവാരത്തിലുള്ള സ്ത്രീകൾ ഇവരുടെ കൂടെ ജീവിച്ചിരുന്നു. ഇവരെക്കുറിച്ച് തീയ്യന്മാരുടെ ഇടയിൽ വിലയില്ലാ എന്നാണ് Edgar Thurston നോട് ഒരു തീയ്യ സാമൂഹിക നേതാവ് പറഞ്ഞത്.

എന്നാൽ, സാമുഹിക വാസ്തവം നേരെ തിരിച്ചായിരിക്കും. ഈ സ്ത്രീകൾ പെട്ടന്ന് തന്നെ ഇങ്ഗ്ലിഷ് ഭാഷാ നൈപുണ്യം നേടുകയും, അവരുടെ സാമൂഹികമായ അടിയാളത്ത നിലവരത്തിൽനിന്നും പുറത്തു വരികയും ചെയ്തു എന്നുള്ളതാണ് അറിയാൻ കഴിഞ്ഞത്.

തലശ്ശേരിയിൽ 'സായ്‌ വെച്ച മാത' എന്ന സ്ത്രീ ഒരു സാമൂഹിക സദസ്സിൽ വന്നപ്പോൾ ആളുകൾ എല്ലാവരും വളരെ ബഹുമാനത്തോട് കൂടി എഴുന്നേറ്റ് നിന്ന കാര്യം, ഈ സംഭവം ചെറുപ്പത്തിൽ നേരിട്ട്  കണ്ട, ഒരു വ്യക്തി ഈ എഴുത്തുകാരനോട് പറഞ്ഞിരുന്നു.

ഇങ്ങിനെയുള്ള സ്ത്രീകളുടെ Anglo-ഇന്ത്യൻ രക്തത്തിൽ ജനിച്ച കുട്ടികൾക്ക് ഔപചാരികമായി സമൂഹിക അധമത്വം അല്ല ലഭിച്ചത് എന്ന് പറയാമെങ്കിലും, മറ്റൊരു കാര്യമായ സംഗതി കൂടി ഇവടെ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

അത് ഇതാണ്.

EDGAR THURSTON എഴുതിയ CASTES AND TRIBES OF SOUTHERN INDIA Volume 2ലെ ചില വിവരങ്ങൾ വായിക്കുന്നതിനിടയിൽ, താഴെ നൽകിയിട്ടുള്ള ഒരു പ്രസ്താവന കാണാൻ ഇടയായി.

QUOTE: Writing concerning the prevalence of insanity indifferent classes, the Census Commissioner, 1891, states that “it appears from the statistics that insanity is far more prevalent among the Eurasians than among any other class..........

The subject seems to be one worthy of further study by those competent to deal with it. END OF QUOTE.

(ഉദ്ദരണിയുടെ തർജ്ജമ): വ്യത്യസ്ത ജനക്കൂട്ടങ്ങളിൽ ഉള്ള മനോരോഗത്തിനെക്കുറിച്ച് എഴുതുന്ന അവസരത്തിൽ, സെൻസസ് കമ്മിഷനർ 1891ൽ ഈ വിധം പ്രസ്ഥാവിക്കുന്നു: സ്ഥിതിവിവരക്കണക്ക് പ്രകാരം യൂറോപ്യൻ രക്തവും പ്രാദേശിക രക്തവും ഇടകലർന്നവരിലാണ് മനോരോഗ ലക്ഷണങ്ങൾ കൂടുതൽ ഉള്ളത് എന്ന് കാണുന്നു.

ഈ വിഷയത്തിൽ പ്രാപ്തതയുള്ളവരുടെ കൂടുതലായുള്ള പഠനത്തിന് അർഹതയുള്ളതാണ്, ഈ വിഷയം എന്ന് തോന്നുന്നു (തർജ്ജമയുടെ അന്ത്യം)

ഇങ്ഗ്ളിഷിൽ കാര്യമായ പ്രവീണ്യം ഉള്ള Anglo-ഇന്ത്യക്കാർ അനുഭവിച്ച ഒരു സാമൂഹിക യാഥാർത്ഥ്യത്തിലേക്കാണ് ഈ വിവരം വിരൽ ചൂണ്ടുന്നത്. ഇങ്ഗ്ളിഷ് സംസാരിക്കുമ്പോൾ മാനസികമായി വളരെ ഉയരങ്ങളിൽ

എത്തുകയും, അതേ സമയം പ്രാദേശികമായ മലബാറിയോ, മലയാളമോ, തമിഴോ മറ്റോ സംസാരിക്കുമ്പോൾ, ചുറ്റുമുള്ള മറ്റ് പ്രാദേശികർ തരംതാഴ്ത്തിവെക്കുന്ന ഒരു മാനസിക അവസ്ഥ.

കാരണം, Anglo-ഇന്ത്യക്കാരുടെ മാതാവിന്റെ വശം ചിലപ്പോഴെല്ലാം സാമൂഹികമായി തരംതാണതായാണ് പ്രാദേശിക സാമൂഹം നിർവ്വചിക്കുക. മാത്രവുമല്ല, ഇവരുടെ ഇങ്ഗ്ലിഷ് പ്രാവീണ്യവും അതിനാൽത്തന്നെ ലഭിക്കുന്ന മറ്റ് സാമൂഹിക സ്വാതന്ത്ര്യങ്ങളെയും പകയോടും വിദ്വേഷത്തോടും ആണ് മറ്റ് പ്രാദേശികർ വീക്ഷിക്കുക.

ഇവരുടെ കൈയിൽ പെട്ടാൽ ഇഞ്ഞി, ഇന്റെ, എന്താനെ, എന്താളെ, എടാ, എടീ, ഓൻ, ഓള് തുടങ്ങിയ വാക്ക്-പ്രയോഗങ്ങൾ അനുഭവിപ്പിക്കാൻ കുരുതിക്കൂട്ടിത്തന്നെ ഈ കൂട്ടർ നിത്യമായി പരിശ്രമിക്കും. കടികൊടുക്കാതെ വിടില്ല.

മാനസിക നിലവാരം ഉയരങ്ങളിലും, ചളിക്കുണ്ടിലും പൊങ്ങിയും താഴ്ന്നും ആന്ദോളനം ചെയ്യുന്ന അവസ്ഥ. ഇതാണ് മാനസിക പ്രശ്നം ഉണ്ടാക്കുന്ന കാര്യം. ഈ നിസ്സാര വിവരം മനശ്ശാസ്ത്രം എന്ന നാട്യശാസ്ത്രം തൊടാത്തതിന് ഉള്ള പ്രത്യേകമായുള്ള കാരണം,

ഇങ്ഗ്ളിഷുകാർക്ക് ഈ കാര്യത്തെക്കുറിച്ച് യാതോരു വിവരവും ഇല്ലാ എന്നുള്ളതാണ്.

അമേരിക്കയിൽ കഴിഞ്ഞ 30 വർഷങ്ങളിൽ, ഇങ്ഗ്ളിഷിൽ നിന്നും വീക്ഷിച്ചാൽ യാതോരു പ്രകോപനവും ഇല്ലാത്ത അവസരങ്ങളിൽ, പ്രാദേശിക ഇങ്ഗ്ളിഷ് ഭാഷക്കാർ തോക്കെടുത്ത് ആളുകളെ വെറുതെ വെടിവെച്ചിടുന്നത് നിത്യ സംഭവമായി മാറിയിട്ടുണ്ട്. ഈ ഒരു കാര്യത്തിന്റെ സാധ്യതയെക്കുറിച്ച് ഈ എഴുത്തുകാരന്റെ ഒരു പഴയ കാല പുസ്കത്തിൽ പ്രവചിച്ചിരുന്നു. എന്നാൽ, ഈ വിഷയത്തിന്റെ ചർച്ചതന്നെ നിരുത്സാഹിപ്പിക്കാനാണ് അവിടെക്ക് കടന്നിട്ടുള്ള ഫ്യൂഡൽ ഭാഷക്കാർ ശ്രമിച്ചത്.

പണ്ടൊരിക്കൽ അതീവ മതിപ്പുളവാക്കുന്ന ഔദ്യോഗിക സ്ഥാനനാമമുള്ള ഒരു ചെറുകിട സർക്കാർ തൊഴിലാളിയോട് ഒരു വ്യക്തിവന്ന് അയാളെ 'നിങ്ങൾ' എന്ന് സംബോധന ചെയ്തപ്പോൾ, schizophrenia എന്ന് നിർവ്വചിക്കപ്പെട്ടിട്ടുള്ള മനോരോഗത്തിന്റെ മിക്ക ലക്ഷണങ്ങളും ആ സർക്കാർ ഓഫിസ് തൊഴിലാളിയിൽ ദൃശ്യമായത് കണ്ടതായി ഓർക്കുന്നു. ഈ സംഭവത്തിന്റെ കൂടുതലായുള്ള പശ്ചാത്തലം പിന്നീട് ഒരിക്കൽ പറയാം.

ഫ്യൂഡൽ ഭാഷകളിൽ ജീവിക്കുന്നവർക്ക് സാധാരണയായി ഒരോ വേദിയിലും വ്യക്തമായ അധമമോ, ബഹുമാനമോ ലഭിക്കും. ഇതിൽ ഇളക്കം സംഭവിക്കുമ്പോൾ പ്രശ്നമാണ്. എന്നാൽ, സാധാരണ ഗതിയിൽ അങ്ങിനെയുള്ള ഒരു സാമൂഹികാവസ്ഥ സംജ്ജാതമാകാതിരിക്കാൻ ആളുകൾ കരുതിക്കൂട്ടി തയ്യാറെടുക്കും.

ഇങ്ഗ്ളിഷിൽ ആകുമ്പോൾ, എല്ലാ വേദിയിലും ഏതാണ്ട് നിശ്ചലമായ മാനസിക നിലവാരം വാക്ക് കോഡുകളിൽ ലഭിക്കും.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ഈ മാനസികാവസ്ഥ ലഭിക്കാൻ പറ്റുന്ന അവസരം സന്യാസം സ്വീകരിച്ച് വനവാസത്തിന് പോകുമ്പോഴാണ്.

## 45. ഇങ്ഗ്ളിഷ് ഭാഷ സ്വായത്തമാക്കുന്നതിലൂടെ വ്യക്തിത്വം അടിമുടി മാറുന്നതിനെക്കുറിച്ച്

വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം രക്തത്തിലും നിറത്തിലും ഇന്ത്യക്കാർ, എന്നാൽ, അഭിരുചിയിലും, അഭിപ്രായങ്ങളിലും, സാൻമാർഗ്ഗികതയിലും ധർമ്മാധർമ്മവിവേചനത്തിലും, ബുദ്ധിശക്തിയിലും ഇങ്ഗ്ളിഷുകാർ ആയുള്ളവരെ ("a class of persons, Indian in blood and colour, but English in taste, in opinions, in morals, and in intellect.") ഈ ഉപഭൂഖണ്ഡത്തിൽ സൃഷ്ടിക്കുകയെന്നതായാണ് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ വിദ്യാഭ്യാസ ലക്ഷ്യം.

അല്ലാതെ, പ്രാദേശിക ദുഷ്ടതകൾ മനസ്സിൽ സൂക്ഷിക്കുന്നവരിൽ കുറച്ച് ഇങ്ഗ്ളിഷ് കൂടി ചേർത്ത് അവരുടെ ദുഷ്ടതയ്ക്ക് കൂടുതൽ ബലം നൽകലല്ല.

മനസ്സിലെ ഉള്ളടക്കം കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ആയാൽ  പ്രദേശിക ഫ്യൂഡൽ ഭാഷകൾ മനസ്സിൽ ഉള്ള ഒരു വ്യക്തിയിൽ നിന്നും ഈ ആൾ തികച്ചും വ്യത്യസ്തനാവും.

രണ്ടും അടിമുടി വ്യസ്ത്യസ്തമായ മാനസിക വളർച്ചയാണ്. രണ്ടിലുമുള്ള വ്യക്തികൾ മനുഷ്യർതന്നെയാണ് എന്ന് പൊതുവായി പറയാമെങ്കിലും, അവർ തമ്മിലുള്ള പൊതവായുള്ള കാര്യങ്ങൾ ഈ ലളിതമായ നിർവ്വചനത്തിൽ മാത്രം ഒതുങ്ങിനിൽക്കും.

ഇക്കാര്യം വ്യക്തമാക്കാനായി, ഈ ഒരു ചിത്രീകരണം നോക്കുക.

പാരമ്പര്യ ഇങ്ഗ്ളണ്ടിൽ, ഒരു വീട്ടിൽ ഗാർഹിക തൊഴിൽ ചെയ്യാനായി ഒരു വനിത വരുന്നു. ഈ ആൾ മുൻവാതിലിലൂടെ തന്നെ അകത്ത് വരുന്നു. ആ വീട്ടിലെ അന്തേവാസികൾ ഇരിക്കുന്ന ഇരിപ്പിടങ്ങളിൽ ഇരിക്കുന്നു. വീട്ടുകാർ ഈ സ്ത്രീയെ പരാമർശിക്കുന്നതും, സംബോധനചെയ്യുന്നതും ആയ വാക്കുകൾ തന്നെ, ഈ സ്ത്രീ തിരിച്ചും ഉപയോഗിക്കുന്നു. എല്ലാരും ഉപയോഗിക്കുന്ന അതേ ഡൈനിങ്ങ് മേശക്ക് മുന്നിലിരുന്ന് ഭക്ഷണം കഴിക്കുന്നു. വസ്ത്രവിധാനത്തിലും മറ്റും യാതോരും താഴ്മയോ അധമതചമോ ഈ തൊഴിൽ ചെയ്യാനായി വന്ന വനിത പ്രദർശിപ്പിക്കുന്നില്ല.

എന്നാൽ ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ഈ ഉപഭൂഖണ്ഡത്തിൽ ഈ ഒരു സാമൂഹിക രംഗം

മനസ്സിൽ വിഭാവനം ചെയ്യാൻ പോലും ആവില്ലതന്നെ.

വീട്ടിൽ ഗാർഹിക തൊഴിൽ ചെയ്യാൻ വരുന്ന വേലക്കാരി അടുക്കളവാതിലിലൂടെ വേണം അകത്ത് വരാൻ. പല വീടുകളിലും ഈ ആൾക്ക് ഇരിക്കാൻ പോലും സൗകര്യം നൽകാറില്ല. നിലത്ത് ഇരുത്തുന്നതാണ് ഉചിതം. ഡൈനിങ്ങ് ടെയ്ബ്ളിൽ കൂടെ ഇരുത്തിയാൽ പ്രശ്നമാണ്. വസ്ത്രവിധാനത്തിൽ ഈ ആൾ വേലക്കാരിയാണ് എന്ന് തിരിച്ചറിയുന്ന രിതിയിൽ ഉള്ളതാവുന്നതാണ് അഭികാമ്യം. അങ്ങോട്ട് ഉപയോഗിക്കുന്ന നീ, നിന്റെ, അവൾ, അവളുടെ, പേര് വിളി തുടങ്ങിയ പദപ്രയോഗങ്ങൾ ഈ സ്ത്രീ തിരിച്ചും പ്രയോഗിച്ചാൽ ഗുരുതരമായ പ്രശ്നമാണ്.

എന്നാൽ, എന്തെങ്കിലും വിഡ്ഢിത്തം നിറഞ്ഞ മനുഷ്യ സമത്വവാദം മനസ്സിൽ കയറി, നമ്മളെല്ലാം ഒരേ നിലക്കാരാണ് എന്ന ഭാവം വീട്ടുകർ എടുത്താൽ, വീട്ടുവേലക്കാരി വാക്ക്-കോഡുകളിൽ ആ വീട്ടുകാരെ നിലംപരിശാക്കും.

സാമൂഹികമായി ആളുകളെ വ്യത്യസ്ത നിലവാരങ്ങളിൽ അടുക്കിവച്ച്, അവരിൽ കീഴ്ത്തട്ടുകാർക്ക് മുകളിലുള്ളവരെ കടിക്കുവാൻ പല്ലുകൾ നൽകുന്നവയാണ് ഫ്യൂഡൽ ഭാഷകൾ. ഈ കടിച്ച് കീറലിൽനിന്നും രക്ഷനേടാനായി

മുകൾത്തട്ടിലുള്ളവർ പലവിധ സാമൂഹിക കവചങ്ങളും പേറി നടക്കും.

ആ വിധ കവചങ്ങളിൽപെട്ടവായാണ്, കീഴിൽപെട്ടവരെ ഇടിച്ച് താഴ്ത്തി നിർത്തുക. നിലത്തിരുത്തുക. അമിത വിധേയത്വം കാണിക്കുന്നവർക്ക് മാത്രം സൗകര്യങ്ങൾ നൽകുക തുടങ്ങിയ കാര്യങ്ങൾ.

മെക്കോളയുടെ വിദ്യാഭ്യാസ ലക്ഷ്യങ്ങൾ കീഴിൽപ്പെട്ടവർക്ക് മുകളിൽ പെട്ടവരെ കൂടുതൽ നന്നായി കടിക്കാനുതകുന്ന ഒരു പുതിയ ആയുധം നൽകൽ അല്ല. മാത്രവുമല്ല, മുകളിൽപെട്ടവർക്ക് കീഴിൽപെട്ടവരെ കൂടുതൽ കാര്യക്ഷമമായി അമർത്താനുള്ള ഒരു ഉരുക്ക് കട്ട നൽകലുമല്ല.

മറിച്ച്, ഈ ദുഷ്ട മാനസികാവസ്ഥ ഉളവാക്കുന്ന ദുഷ്ട ഭാഷകളേയും സംസ്ക്കാരത്തെയും തുടച്ചുമാറ്റുക എന്നതാണ് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി എന്ന മഹത്തായ പ്രസ്ഥാനം ലക്ഷ്യമിട്ടത്. ലോക ചരിത്രം കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും മഹത്തായ പ്രസ്ഥാനങ്ങളിൽ ഒന്നായ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയെ, ലോക ചരിത്രത്തിൽ ഏറ്റവും ദുഷ്ട പ്രസ്ഥാനങ്ങളിൽ ഒന്നായാണ് ഇന്ന് ഔപചാരിക ചരിത്രം സ്ക്കൂളുകളിലും കോളജുകളിലും പഠിപ്പിക്കുന്നത്.

ദുഷ്ട മാസികാവസ്ഥകൾ അല്ലാതെ, ഇങ്ങിനെയുള്ള ഒരു ഔപചാരിക വിദ്യാഭ്യാസം മറ്റെന്താണ് ഇവിടെ പ്രോത്സാഹിപ്പിക്കാൻ ശ്രമിക്കുന്നത്?

## 46. ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ മാനസിക സ്വാസ്ഥ്യവും, അസ്വാസ്ഥ്യവും

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ, ഒരു വ്യക്തിക്ക് ഒരു പ്രത്യേക ഇടത്ത് മാനസിക സ്വാസ്ഥ്യം ലഭിക്കുന്നത്, ആ ഇടത്തിലുള്ളവർ ആ ആൾക്ക് വേണ്ടി ഒരുക്കിവെക്കുന്ന ഭാഷാ കോഡുകളെ ആശ്രയിച്ചായിരിക്കും ഇരിക്കുക.

ഒരേ ഇടത്ത് തന്നെ, 'സാർ' എന്നോ, 'മാഷ്" എന്നോ 'നിങ്ങൾ' എന്നോ 'താൻ' എന്നോ, 'ഇയാൾ' എന്നോ 'നീ' എന്നോ (മലബാറിയിൽ, നിങ്ങൾ, ഇങ്ങൾ, ഇഞ്ഞ്) വ്യത്യസ്തമായി സംബോധന ചെയ്യപ്പെടുമ്പോൾ, വ്യത്യസ്തമായ മാനസിക സ്വാസ്ഥ്യമാണ് ലഭിക്കുക. ഇത് പോലെ മറ്റ് പല വാക്കുകളും ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. ഇവ നൽകുന്ന വ്യത്യസ്തമായ അനുഭവങ്ങളെക്കുറിച്ച് ഫ്യൂഡൽ ഭാഷാ രാഷ്ട്രങ്ങളിൽ കരുതിക്കൂട്ടിത്തന്നെ ഒരു ഔപചാരിക പഠനത്തിന് യാതോരു സർക്കാരുകളോ മന'ശാസ്ത്രജ്ഞരോ' ഒരുമ്പെട്ടിട്ടില്ലാ എന്നാണ് തോന്നുന്നത്.

ഈ വിധവാക്കുകൾ ഉളവാക്കുന്ന ഫലത്തെക്കുറിച്ച് (effect) March of the Evil Empires: English versus the feudal languages എന്ന ഗ്രന്ഥത്തിൽ ഈ എഴുത്തുകാരൻ ഏതാണ്ട് 20 വർഷങ്ങൾക്ക്

മുൻപ് തന്നെ പ്രതിപാദിച്ചിരുന്നു. എന്നാൽ, ഈ എഴുത്തുകാരന്റെ ശൈലി ഒരു തരം നിന്ദ ഭാഷണം (Hate speech) ആണ് എന്ന് പല ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലും അവിടേക്ക് കയറിക്കൂടിയിട്ടുള്ളവർ ഗൂഢമായിത്തന്നെ നിർവ്വചിച്ച് സ്വകാര്യ ഇടങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

ഈ കാര്യങ്ങൾ ഇവിടെ പ്രതിപാദിക്കാനുള്ള കാരണം, Macaulay വിഭാവനം ചെയ്യുന്ന വിദ്യാഭ്യാസത്തിൽ, വ്യക്തികളെ സമൂഹത്തിലെ മറ്റ് ജനങ്ങളുടെ വളരെ എളുപ്പത്തിലുള്ള നിന്ദ നിർവ്വചനങ്ങളുടെ പ്രഹരത്തിൽ നിന്നും രക്ഷിക്കും എന്നുള്ളതാണ്.

ഇനി എടുക്കാനുള്ളത് Macaulayയുടെ 'English in taste' എന്ന വാക്യമാണ്. Taste എന്ന വാക്കിന് രുചി, അഭിരുചി, സ്വാദ് തുടങ്ങിയവാക്കുകൾ അർത്ഥമായി നൽകാവുന്നതാണ്.

ഇതിനെക്കുറിച്ച്, അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

## 47. ഈ ഉപദ്വീപിലെ പ്രാദേശിക ഭാഷകൾ അപമര്യാദയുള്ളവയാണ്

Macaulayയുടെ 'English in taste' എന്ന വാക്യത്തെക്കുറിച്ച് പ്രതിപാദിക്കുന്നതിന് മുൻപായി, കഴിഞ്ഞ എഴുത്തിൽ സൂചിപ്പിച്ച കാര്യത്തെക്കുറിച്ച് കുറച്ച് കൂടി എഴുതാം എന്ന് കരുതുന്നു.

വിഷയം, പ്രാദേശിക ഭാഷകൾ Rude (അപമര്യാദയുള്ളവ)യാണ് എന്ന മെക്കോളയുടെ പ്രസ്താവന.

ഭർത്താവിനെ യജമാനൻ 'നീ' എന്ന് സംബോനധചെയ്യുന്നത് സ്വാഭാവികം മാത്രം. 'അവൻ' എന്ന് പറയുന്നതും. എന്നാൽ, യജമാനൻ മേൽസ്ഥാനത്തുള്ള ഈ സ്വാതന്ത്ര്യം ഉപയോഗിച്ച്, കീഴ്ജീവനക്കാരന്റെ ഭാര്യയേയും, മറ്റ് കുടുംബാംഗങ്ങളേയും, വീട്ടിൽ കയറിവന്ന് ഇതേ പോലെ സംബോധന ചെയ്യുകയും പരാമർശിക്കുകയും ചെയ്യുമ്പോൾ, ആ വീട്ടിലെ എല്ലാരിലും, ഒരു കടിഞ്ഞാൺ വന്ന് വീഴും.

വീടിന്റെ ദൃഷ്ടികേന്ദ്രം തന്നെ വ്യതിചലിക്കാം. കുടുംബാന്തരീക്ഷവും ചിതറാം.

ഈ സംഗതിയുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. ഒന്ന് മാത്രം ഇവിടെ പറയാം.

ഭർത്താവിനെ 'ചേട്ടൻ', 'അണ്ണൻ', 'അച്ചായൻ', 'ഇച്ചായൻ', 'ഇക്ക' തുടങ്ങിയ വാക്കുകളാൽ ബഹുമാനിക്കുന്ന ആളാണ് പ്രാദേശിക ഭാഷകളിൽ ഭാര്യമാർ. എന്നാൽ പലപ്പോഴും ഈ പദവി മറ്റ് വല്ലവരുടേയും കീഴ്ജീവനക്കാരനായി ജീവിക്കുന്ന ഭർത്താവിന് പുറം ലോകത്തിൽ പലയിടത്തും ലഭിക്കില്ല.

ഭർത്താവിന് ഇങ്ങിനെ ബഹുമാനം ലഭിക്കാത്ത ഇടങ്ങളിൽ ഭാര്യ കയറി ഇറങ്ങുന്നതും, കറങ്ങിനടക്കുന്നതും, കയറിച്ചെല്ലുന്നതും, പലപ്പോഴും ഭാര്യാ-ഭർത്തൃ ബന്ധത്തിൽ നിഷേധാത്മകത കയറ്റിവിടാം. ബഹുമാനിക്കപ്പെടാത്ത ഭർത്താവിനെ കാണുന്നത് ഭാര്യയിൽ ഭർത്താവിനോടുള്ള അടുപ്പത്തിൽ പാളിച്ചകൾ പടർത്തും.

മാത്രവുമല്ല, ഇങ്ഗ്ളിഷുകാർക്ക് കാര്യമായി അറിയാത്ത ഒരു വസ്തുതയും വാക്ക്-കോഡുകളിൽ ഉണ്ട്. ഫ്യൂഡൽ ഭാഷകളിലെ ബഹുമാന വാക്കുകൾക്ക് ചിലയിടത്തെങ്കിലും ഒരു തരം Aphrodisiac (കാമാകർഷണം ഉളവാക്കുന്ന) കഴിവുണ്ട്.

വനിതകളെ സാമൂഹികമായി മുന്നോട്ട് നീക്കാൻ വെപ്രാളപ്പെടുന്നവർക്ക് ഭാഷാകോഡുകൾ നൽകുന്ന പരിമിതികളെക്കുറിച്ച് ബോധമില്ലാ എന്നാണ് തോന്നുന്നത്.

വീട്ടിലെ അന്തേവാസികളിൽപെട്ട, കുടുംബത്തിൽ ബഹുമാനിക്കപ്പെടുന്ന ആരെയെങ്കിലും, ആ വീട്ടുകാരേക്കാൾ സാമൂഹികമായി താഴ്ന്നയിൽ ഉള്ളവരിൽ ആരെങ്കിലും വന്ന്, 'നീ' എന്ന് സംബോധന ചെയ്യുകയും, അവൻ, അവൾ എന്നെല്ലാം പരാമർശിക്കുകയും ചെയ്താൽ ഉളവാകുന്ന മാനസികാവസ്ഥ, വീട്ടിനുള്ളൽ പാമ്പ് കയറിവന്ന് വാസം തുടങ്ങിയത് പോലെയാകും. എല്ലാരിലും സാസ്ഥ്യം നഷ്ടമാകും. അന്തരീക്ഷത്തിൽ ഒരു രൂക്ഷമായ വിഷമയം കലരും.

ഇത്രയ്ക്കും ഭയാനകമായ കോഡുകൾ ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. ബഹുമാനം ലഭിക്കാത്തിടത്ത് പോകാനോ, ഇടപഴകാനോ ആളകുൾ ഇഷ്ടപ്പെടില്ല. ബഹുമാനത്തിനായി വിക്രിയങ്ങൾ കാട്ടുന്നവനെ, മറ്റുള്ളവർ തരംതാഴ്ത്താനും പരിഹസിക്കാനും മറക്കില്ല. മടിക്കില്ല.

ഉദ്യോഗസ്ഥൻ ബഹുമാനം ലഭിക്കല്ലാ എന്ന് ഭയപ്പെട്ടാൽ, സ്വന്തം ക്യാബിന് പുറത്ത് കടക്കില്ല. ചില വീട്ടുകാർ പുറത്ത് വരില്ല.

വിഡ്ഢിശാസ്ത്രത്തിൽ 'Paranoia' എന്ന് നിർവ്വചിക്കപ്പെട്ട പലതിന്റെയും കാതൽ ഭാഷാകോഡുകളിൽ കാണാവുന്നതാണ്.

## 48. ഒരു IP ഓഫിസറുടെ ഓർമ്മക്കുറിപ്പിൽ നിന്നും

1980കളിൽ Bangaloreൽ താമസിക്കുന്ന അവസരത്തിൽ, Deccan Herald എന്ന പത്രത്തിലാണ് എന്ന് തോന്നുന്നു, Proxy Fernandes എന്ന പേരിൽ (പേര് ശരിയാണോ എന്ന് ഇന്ന് ഉറപ്പിച്ച് പറയാൻ ആവില്ല) ഒരു പ്രാദേശികനായ വ്യക്തി ഒരു ലേഖനം എഴുതിയത് വായിച്ചതായി ഓർക്കുന്നു.

ഇദ്ദേഹം ഇങ്ഗ്ളിഷ് ഭരണകാലത്ത് സേവനം അനുഷ്ഠിച്ച ഒരു IP Officer (Indian Police /Imperial Police Officer) ആയിരുന്നു. ഇന്നത്തെ IPSന് മുൻപ് ഇങ്ഗ്ളിഷ് ഭരണകാലത്ത് ഉള്ളതാണ് IP. ഇത് പിന്നീട് IPS ആയി രൂപാന്തരപ്പെട്ടു എന്നാണ് മനസ്സിലാക്കുന്നത്.

ഇദ്ദേഹത്തിന്റെ ലേഖനത്തിൽ, അവകാശപ്പെടുന്നത്, IP Officerമാർ, അന്ന് യാതോരു അകമ്പടിയോ, മുന്നറിയിപ്പോ ഇല്ലാതെ, ഏത് പോലീസ് സ്ഥാപനത്തിലും സ്വന്തമായി കയറിച്ചെല്ലുകയും പരിശോധന നടത്തുകയും ചെയ്യുമായിരുന്നു എന്നാണ്. കോൺസ്റ്റബ്ൾമാരുടെ കോട്ടേസുകളിൽ കയറിച്ചെന്ന് അവിടുള്ള ടോയ്ലറ്റുകളുടെ വൃത്തിവരെ അവർ യതോരു സങ്കോചവും ഇല്ലാതെ പരിശോധിക്കുമായിരുന്നു.

Go to Main contents

എന്നാൽ ഇന്ത്യയെന്ന രാജ്യം രൂപീകരിക്കപ്പെട്ടതിന് ശേഷം, ഒരു ചെറുപ്പക്കാരനായ ഡി.എസ്.പി (DSP) (District Superintendent of Police)യുടെ ഓഫിസിൽ ഇദ്ദേഹം ചെന്ന്, ആ ആളോട് സംസാരിച്ചപ്പോൾ, ഈ വക കാര്യങ്ങൾ ചർച്ചചെയ്തു. അപ്പോൾ ഇന്ത്യൻ ഡി.എസ്.പിക്ക് പറയാനുണ്ടായിരുന്നത്, ആ വക കാര്യങ്ങളൊന്നും ഈ ഇന്ത്യാ രാജത്തിൽ നടപ്പില്ല എന്നായിരുന്നു. ഇങ്ങിനെ മുന്നറിയിപ്പും, കാര്യമായ അകമ്പടിയും, സെല്യൂട്ട് ചെയ്യാൻ ഏർപ്പാട് ചെയ്ത ഒരു വൻകൂട്ടം കോൺസ്റ്റബ്ൾമാരും മറ്റും ഇല്ലാതെ കയറിച്ചെന്നാൽ, ആള് കോമാളിയായിപ്പോകും എന്ന്.

അന്ന് പ്രാദേശിക ഉദ്യോഗസ്ഥർ അവർക്ക് മുകളിലുള്ള ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരുടെ പെരുമാറ്റങ്ങൾ പകർത്തിയെടുക്കാൻ പരിശ്രമിക്കും. അതേ സമയം, ഇങ്ഗ്ളിഷ് IP Officerമാരും പ്രാദേശിക IP Officerമാരും, കോസ്റ്റബ്ൾമാരേയും അവർക്ക് മുകളിലുള്ള ഇൻസ്പെക്ടർമാരേയും, ഡിവൈഎസ്പിമാരേയും കാര്യമായിത്തന്നെ നിയന്ത്രിക്കും.

ഈ ഉപഭൂഖണ്ഡത്തിൽ സേവനം അനുഷ്ഠിച്ച ഒരു ഇങ്ഗ്ളിഷ് IP Officer ഇങ്ങിനെ രേഖപ്പെടുത്തിയത് വായിക്കാൻ ഇടവന്നിരുന്നു:

QUOTE: യാതോരു കാരണവശാലും ഒരു ഇന്ത്യക്കാരന് മറ്റ് ഇന്ത്യക്കാരുടെ മേൽ അധികാരം നൽകരുത്. നൽകിയാൽ അത് ദുരുപയോഗപ്പെടും എന്നത് തീർച്ചയാണ്. END OF QUOTE

മറ്റൊരു ഇങ്ഗ്ളിഷ് IP Officer ആശ്ചര്യത്തോടുകൂടി രേഖപ്പെടുത്തിയതും ഉണ്ട്. പോലീസ് സ്റ്റേഷനിൽ ചോദ്യം ചെയ്യാനായി കൊണ്ടുവന്ന ആളെ യാതോരു കാരണവശാലും, പീഡിപ്പിക്കരുത് എന്ന് കർശനമായി താക്കീത് നൽകിയാലും, ഇങ്ഗ്ളിഷ് ഓഫിസർമാർ അൽപനേരം ഒന്ന് മാറിനിന്നാൽ, പോലീസുകാർ പിടിച്ച് കൊണ്ടുവന്ന ആളെ മുഖത്തിട്ടടിക്കുകയും മറ്റും ചെയ്തിരിക്കും.

എന്ത് കൊണ്ടാണ് പോലീസുകാർ ഇങ്ങിനെ പെരുമാറുന്നത് എന്ന് മനസ്സിലാകുന്നില്ല എന്നതായിരുന്നു ആ IP Officerറുടെ അത്ഭുതം.

എന്നാൽ, 'സാർ' എന്നും, 'നിങ്ങൾ' എന്നും, 'അദ്ദേഹം' എന്നും, 'അവർ' എന്നും നിർവ്വചിക്കപ്പെടുന്നവർക്ക് മുഖത്തടികിട്ടില്ല. മറിച്ച്, 'നീ'യെന്നും 'അവൻ' എന്നും 'അവൾ' എന്നും നിർവ്വചിക്കപ്പെടുന്നവർക്കാണ് ഇത് സംഭവിക്കുക എന്ന കാര്യം ഇങ്ഗ്ളിഷ് ഓഫിസർക്ക് അറിവ് ലഭിച്ചിരുന്നോ എന്ന് അറിയില്ല.

ഇങ്ഗ്ളിഷ് ഭരണത്തിലെ ഓഫിസർമാരിൽ നിന്നും നേരെ വിപരീതമാണ്, ഇന്നതെ IPS ഉദ്യോഗസ്ഥരിൽ പലരും എന്ന് പറയപ്പെടുന്നു. ഇന്നുള്ളവർ കോൺസ്റ്റബ്ൾമാരുടെ പരുക്കൻ ഭാഷാപ്രയോഗങ്ങൾ പഠിക്കാനും, പകർത്താനും ആണ് ശ്രമിക്കുന്നത് എന്നാണ് കേട്ടഅറിവ്.

അസഭ്യവചനങ്ങളിൽ മാസ്റ്റർ ബിരുദം എടുക്കാത്തവർ എങ്ങിനെയാണ് പോലീസ് ഓഫിസർ ആകുക എന്ന ഒരു ചിന്തതന്നെ വളർന്നിട്ടുണ്ട്.

IPS Officerമാരെയും കുറ്റം പറഞ്ഞിട്ട് കാര്യമില്ല. "'ഇവനൊക്കെ' / 'ഇവൾക്കൊക്കെ' ('ഓനോക്കെ' / 'ഓക്കെല്ലാം') എന്തറിയും?" എന്ന് സ്വകാര്യ സംഭാഷണങ്ങളിൽ പറയുന്ന ഡിവൈഎസ്പിമാരും ഇൻസ്പെക്ടർമാരും ഉണ്ട് എന്നതും വാസ്തവമാണ്.

കീഴിലുള്ളവരുടെ ബഹുമാനം പിടിച്ചെടുക്കുക എന്ന ഭാരമേറിയ ഉത്തരവാദിത്വം ഫ്യൂഡൽ ഭാഷകളിൽ ഈ വിധമാണ് കാര്യങ്ങളെ നീക്കുക.

കേവലം ഭാഷാകോഡുകൾ ആണ് ഇവിടെല്ലാം മാനസിക പിരിമുറുക്കം നൽകുന്നത്.

Macaulayയുടെയും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനയിടേയും യത്നം ഈ പൈശാചിക

Go to Main contents

കോഡുകളെ ഈ നാട്ടിൽ നിന്നും തുരത്തുക എന്നതായിരുന്നു.

# 49. അനുഭവിച്ചറിഞ്ഞ് രണ്ട് വ്യത്യസ്തതരം അഭിരുചികൾ

Macaulayയുടെ 'English in taste' എന്ന വാക്യത്തെ എടുക്കാം. രുചി, അഭിരുചി, സ്വാദ് എന്നെല്ലാമുള്ളത് പലകാര്യങ്ങളിലും ആവാം. ഇത് നിസ്സാരമായ ഒരു കാര്യമായി തോന്നാമെങ്കിലും ഒരു വ്യക്തിയുടേയും സമൂഹത്തിൻറേയും മാനസിക നിലവാരം ഏത്രത്തോളം ഉയരത്തിലാണ് എന്നത് ഈ കാര്യങ്ങളിൽ പ്രതിഫലിക്കും എന്നുള്ളതാണ് വാസ്തവം.

ഈ എഴുത്തുകാരൻ പ്രീഡിഗ്രീക്കും (വിദ്യാഭ്യാസ വിദഗ്ദ്ധർ കാര്യമായതും ഗഹനവുമായ നീരീക്ഷണ പരീക്ഷണങ്ങൾക്ക് ശേഷം, ഗംഭീരമായ വിദ്യാഭ്യാസ പരിഷ്ക്കരണത്തിന്റെ ഭാഗമായി ഇന്ന് ഇതിനെ പ്ളസ് 1, പ്ളസ് 2 എന്നാണ് അറിയപ്പെടുന്നത്) ഡിഗ്രിക്കും പഠിക്കുന്നകാലത്ത്, രണ്ട് വ്യത്യസ്തതരം അഭിരുചികളെ അനുഭവിച്ചറിഞ്ഞിട്ടുണ്ട്.

ഒന്ന് ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യ രചനകളും പഴയ കാല Phantom, Mandrake, Casper, Spooky, Wendy the good little witch തുടങ്ങിയ ഇങ്ഗ്ളിഷ് comicക്കുകൾ. മാത്രവുമല്ല, അക്കാലത്തുള്ള വളരെ മാന്യമായ ഭാഷകളിൽ എഴുതപ്പെട്ടിരുന്ന

ഇങ്ഗ്ളിഷ് നോവലുകളും, കുട്ടികൾക്കായുള്ള ഇങ്ഗ്ളിഷ് നോവലുകളും മറ്റും. ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ ഈ എഴുത്തുകാരന് ഏറ്റവും പ്രീയപ്പെട്ടവ Oscar Wildeന്റെയും Somerset Maughamന്റെയും രചനകളായിരുന്നു. ഇവയിലെ തനതായ കഥയ്ക്കല്ല മൂല്യം. മറിച്ച്, ഇങ്ഗ്ളിഷ് ഭാഷ ഒരുക്കുന്ന അതി ലോലമായ ആശയവിനിമയ അന്തരീക്ഷമാണ് അവയ്ക്ക് അന്യാദൃശമായ മേന്മ പകർന്നത്.

പോരാത്തതിന്, അന്നുള്ള ഇങ്ഗ്ളിഷ് അപസർപ്പക നോവലുകൾക്കും ഒരു ഗംഭീരമാന്യതയും മനുഷ്യ ഗുണമേന്മയും ഉണ്ടായിരുന്നു.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) രചനകളിലെ ലോകം, ഈ ഉപഭൂഖണ്ഡത്തിലെ സാമൂഹികാന്തരീക്ഷത്തിൽ നിന്നും വീക്ഷിച്ചാൽ വളരെ ലളിതമായിരുന്നു. ഇവയിലുള്ള പ്രധാന വ്യത്യാസം ആശയവിനിമയത്തിൽ ഉച്ചനീചത്വം ഇല്ലാ എന്നുള്ളതായിരുന്നു.

ഈ ഭാഷാ അന്തരീക്ഷത്തിൽ, എല്ലാറ്റിനും ഒരു മയം ഉണ്ട്. എന്ത് കാര്യത്തിൽ ഏർപ്പെടുമ്പോഴും, മുന്നിൽ വന്ന ആൾക്ക് സ്വാഭാവികമായ മുൻഗണനാ അവകാശം ഉണ്ട്. വലിയ ആൾ,

ചെറിയ ആൾ എന്ന വ്യത്യാസം ഇല്ലതന്നെ. കായികമായോ സംസാരത്തിലെ ശബ്ദത്തിലോ ഉള്ള ഗാംഭീര്യം പ്രദർശിപ്പിച്ചിട്ട് കാര്യമില്ല.

പ്രീഡിഗ്രിക്ക് പഠിച്ചത് തിരുവിതാംകൂറിലെ ഒരു പിന്നോക്ക ജാതിക്കാരുടെ സംഘടന നടത്തുന്ന ഒരു കോളേജിലായിരുന്നു. കോളേജിനുള്ളിലെ സംസാരം ഇത് ഒരു ഐതിഹാസിക കോളേജാണെന്നും, ദേശീയ നിലവാരത്തിൽ വൻ നേട്ടങ്ങൾ നേടിയ ഒന്നാണ് എന്നുമായിരുന്നു.

വർഷങ്ങൾക്ക് ശേഷമാണ് ഈ വിധമുള്ള അവകാശവാദങ്ങളുടെ യഥാർത്ഥ പൊരുൾ അറിയുന്നത്. ഗുണമേന്മയിൽ എത്രത്തോളം താഴെയാണ്, അത്രത്തോളും ഉയരത്തിലായിരിക്കും അവകാശവാദം.

പല സ്കൂളിലും, കോളേജിലും, ഈ വിധ വിഡ്ഢിത്തങ്ങൾ പറഞ്ഞ് പഠിപ്പിക്കുന്നുണ്ട്. ഏത് കുഗ്രാമത്തിലെ സ്കൂളുകൾക്കും ഈ വിധ അവകാശവാദങ്ങൾ ഉണ്ട്.

പോരാത്തതിന്, ഇന്ത്യയിലെ ഓരോ സംസ്ഥാനത്തിലും ഈ വിധം ചിന്തകൾ ഉണ്ട്. അതിനുമപ്പുറമാണ്, ഗുണമേന്മയിൽ കുറവുള്ള രാജ്യക്കാർക്കും ലോത്തിലെ ഏറ്റവും വലിയ പാരമ്പര്യത്തിന്റെ ഉടമസ്ഥർ തങ്ങളാണ് എന്ന

അവകാശം. ഇന്ന് ആഫ്രിക്കയിലെ പല പൊട്ട രാജ്യങ്ങളിൽ പോലും രണ്ടായിരം വർഷത്തിന് മുകളിലുള്ള ഗംഭീര പാരമ്പര്യത്തിന്റെ ഉടമസ്ഥരാണ് അവർ എന്ന അവകാശവാദം സ്ക്കൂൾ പാഠപുസ്തകങ്ങളിൽ സുലഭമാണ്.

വിഷയത്തിലേക്ക് തിരിച്ച് വന്ന്, പറയാനുള്ളത്, ഈ എഴുത്തുകാരൻ പ്രീഡിഗ്രിക്ക് പഠിച്ച കോളജിൽ വന്നു ചേർന്ന മിക്ക വിദ്യാർത്ഥികളും തിരുവിതാംകൂറിലെ പ്രാദേശിക ഭാഷാ സ്ക്കൂളുകളിൽ നിന്നും പഠിച്ചു വന്നവരായിരുന്നു. ചെറുതായെങ്കിലും ഉള്ള ഇംഗ്ലിഷ് പഠന പാരമ്പര്യത്തിൻ നിന്നുമുള്ള വിദ്യാർത്ഥികൾ അടുത്തുള്ള ഒരു ക്രിസ്ത്യൻ മാനേജ്മെന്റെ കോളേജിലാണ് പഠനത്തിന് പോയത്.

ഇതിൽ ഒഴിവായുള്ളവരും (exceptions) ഉണ്ടായിരുന്നു.

ചുറ്റും പ്രാദേശിക ഭാഷാ വിദ്യാഭ്യാസത്തിൽ നിന്നും വന്ന സഹപാഠികൾ ആയിരുന്നത് കൊണ്ട്, ഇംഗ്ലിഷ് ചിന്താഗതികൾ മനസ്സിൽ ഒരു നേരിയ നിഴൽപോലെ മാത്രമേ ഉണ്ടായിരുന്നു. കാരണം, ചുറ്റുമുള്ളവർക്ക് അവയെക്കുറിച്ച് യാതൊന്നും അറിയില്ല.

സംഭാഷണ വിഷയങ്ങൾ, പെരുമാറ്റം, ജീവിത വീക്ഷണം, ജീവിത ലക്ഷ്യം എന്നിവയെല്ലാത്തിനേയും പ്രാദേശിക ഫ്യൂഡൽ ഭാഷകളുടെ കോഡുകൾ ഇവരിൽ നിയന്ത്രണം വെച്ചതായുള്ള കാര്യം വളരെ വ്യക്തമായിരുന്നു.

പ്രാദേശിക ഭാഷാ കോഡുകൾ മാത്രം പ്രവർത്തിക്കുന്ന സാമൂഹിക അന്തരീക്ഷം എത്രത്തോളും വ്യത്യസ്തമാണ് എന്നതിന്റെ ഒരു അനുഭവമായിരുന്നു ഈ അന്തരീക്ഷം.

## 50. അദ്ധ്യാപകർ സ്വർണ്ണ ഗോപുരങ്ങളിലും, വിദ്യാർത്ഥികൾ നാറുന്ന നിലത്തും എന്നും ആകുന്ന വിദ്യാഭ്യാസം

പ്രീഡിഗ്രിക്കും, ഡിഗ്രിക്കും (തിരുവനന്തപുരത്ത്), പഠിക്കുന്ന കാലത്ത്, കൂടെ പഠിച്ചവരിൽ നല്ലൊരു പങ്കും പ്രാദേശിക ഭാഷാ വിദ്യാഭ്യാസത്തിലൂടെ വന്നവരായിരുന്നു. 5ആം ക്ളാസ് മുതൽ 10ആം ക്ളാസ് വരെ കേരളാ വിദ്യാഭ്യാസ ബോഡിന് കീഴിലുള്ള 'ഇങ്ഗ്ളിഷ്' മീഡിയം ക്ളാസുകളിലാണ് പഠിച്ചത്. ഇവയും കാര്യമായി ഒരു ഇങ്ഗ്ളിഷ് മീഡിയം എന്ന് പറയാനാവില്ല. കാരണം, സ്ക്കൂൾ അന്തരീക്ഷം ഏതാണ്ട് പൂർണ്ണമായും മലയാളം തന്നെയായിരുന്നു.

അദ്ധ്യാപകരിലും ഇങ്ഗ്ളിഷുമായി കാര്യമായ ബന്ധമുള്ളവർ എണ്ണത്തിൽ വളരെ തുച്ഛമായിരുന്നു.

മലയാളത്തിലേയും കലർപ്പില്ലാത്ത ഇങ്ഗ്ളിഷിലേയും മാനസികാവസ്ഥകൾ തികച്ചും വിത്യസ്തങ്ങളായിരുന്നു. മലയാളത്തിൽ വ്യക്തികൾ, ഏറ്റവും കുറഞ്ഞത് You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ പദപ്രയോഗങ്ങളുടെ മൂന്ന് വ്യത്യസ്തങ്ങളായ നിലവാരത്തിൽ നിലനിൽക്കുന്നു.

അതിൽ അദ്ധ്യാപകർ ഏറ്റവും മുകളിലും, വിദ്ധ്യാർത്ഥികൾ ഏറ്റവും കീഴിലും.

ഈ ഓരോ നിലവാരത്തിനും വ്യത്യസ്ഥങ്ങളായ മാനസിക കാഴ്ചപ്പാടുകളായിരുന്നത്. ഒരു ഭാഗത്ത് മേൽക്കോയ്മകളും, മറുഭാഗത്ത് എന്തിനും വണങ്ങി കാര്യസാദ്ധ്യതനടത്തുക, പാദസേവ ചെയ്ത് പ്രീയം നേടുക എന്നതിൽ സായൂജ്യം കണ്ടെത്തൽ. ഇതിന് ഒരുങ്ങാത്തവർ ഒരുതരം പുകഞ്ഞപുള്ളിയായി നിലനിൽക്കും.

ഇത് ഒരു വശം മാത്രം. കൂടുതലായുള്ള പ്രശ്നം, വിദ്യാർത്ഥികൾക്കിടയിൽത്തന്നെയുള്ള വ്യക്തിപരമായ കുശുമ്പകുളും, തമ്മിൽത്താഴ്ത്തിപ്പറയലും, തരംതാഴ്ത്തലും. ഇതിലെല്ലാം ആർക്കും ഒരു പ്രത്യേകമായുള്ള അനുഭവമായി കണ്ടിരുന്നില്ല. മറിച്ച്, എല്ലാരും ചെയ്യുന്ന കാര്യങ്ങൾ. ഇത്യാദികാര്യങ്ങൾ കൂടുതൽ കാര്യക്ഷമമായി ചെയ്ത് മറ്റവനെ/മറ്റവളെ മലർത്തിയടിക്കാൻ കഴിഞ്ഞാൽ, മാനസിക ഉല്ലാസം ലഭിക്കും.

എന്തിനും ഏതിനും തനിക്കാണ് കഴിവ് കൂടുതൽ എന്ന് പ്രദർശിപ്പിക്കാനുള്ള ഒരു വാഞ്ജ. അദ്ധ്യാപകരും ഇതേ മാതിരി തന്നെ വിദ്യാർത്ഥികളെ കഴിവുള്ളവരെന്നും ഇല്ലാത്തവരെന്നും തരംതിരിക്കുന്നുണ്ടാവാം. ഇനി

ഇങ്ങിനെ ചെയ്യുന്നില്ലെങ്കിലും, ഭാഷാകോഡുകൾ ഈ കാര്യങ്ങൾ നടത്തും. സ്വമേധയാ.

ഈ എഴുത്തുകാരൻ 5ആം ക്ലാസിൽ ചേർന്ന ഉടനെ ഈ രണ്ട് വ്യത്യസ്തലോകങ്ങളുടേയും വ്യാപ്തി കാര്യമായി അറിഞ്ഞിരുന്നില്ല.

എന്നാൽ, ഈ ക്ലാസിൽ വച്ചുതന്നെ, ആന്തരിക സോഫ്ട്വേർ കോഡുകളുടെ ദിശാഘടകാംശത്തിൽ കാര്യമായ വ്യത്യാസം മറ്റ് 5ആംക്ലാസിലെ വിദ്യാർത്ഥികളോട് താരതമ്യം ചെയ്യുമ്പോൾ ഉണ്ടായിരുന്നു. ഇത് ഇത്രമാത്രമാണ്:

ഈ എഴുത്തുകാരന് ഇങ്ഗ്ളിഷിൽ പ്രാവീണ്യം ഉണ്ട്. ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിലേക്കും മറ്റുമുള്ള പാതയിലേക്കാണ് മാനസിക മുഖം തിരിഞ്ഞിരിക്കുന്നത്.

അതേ സമയം, മറ്റ് വിദ്യാർത്ഥികളും മിക്ക അദ്ധ്യാപകരും ഏതാണ്ട് പൂർണ്ണമായും മലയാളത്തിലെ ഭാഷാ അന്തരീക്ഷത്തിലേക്കാണ് മുഖംനട്ടിരിക്കുന്നത്.

തുടക്കത്തിൽ ഈ എഴുത്തുകാരനും മറ്റുള്ളവരും ഏതാണ്ട് തൊട്ടടുത്തുള്ള മാനസിക സ്ഥാനത്താണ് നിന്നിരുന്നതെങ്കിലും, ഓരോ മാസവും, വർഷവും

കഴിയുന്തോറും, ഉൾക്കാഴ്ചകളുടെ സ്ഥാനത്ത് രണ്ട് കൂട്ടരും തികച്ചും വ്യത്യസ്തവും തമ്മിൽ വളരെ വിദൂരങ്ങൾ ഉള്ള ഇടങ്ങളിലേക്കും നീങ്ങുന്നുണ്ടായിരുന്നു.

ഈ പ്രതിഭാസത്തെ വിശദീകരിക്കാൻ പ്രയാസമില്ലതന്നെ.

ചിത്രീകരണം നോക്കുക:

വർഷം 1975. രണ്ട് കുട്ടികൾ. അതിൽ ഒരാളുടെ വീട്ടിൽ ഒരു ഇങ്ഗ്ളിഷ് പത്രം നിത്യേനെ വരുത്താൻ പറയുന്നു. അയാളുടെ വീട്ടിൽ അത് നിത്യവും വരുന്നു. ഈ കുട്ടി ദിവസവും ആ ഇങ്ഗ്ളിഷ് പത്രം കാണുന്നു. കുറച്ച് കാലങ്ങൾക്ക് ശേഷം അത് വായിച്ച് തുടങ്ങുന്നു. ഏതാണ്ട് 5 വർഷങ്ങൾക്ക് ശേഷം, ഈ ആളുടെ മനസ്സിൽ ലഭിച്ച കാര്യങ്ങൾ, മറ്റെ കുട്ടിയുടെ മനസ്സിന് ലഭിച്ച കാര്യങ്ങൾക്ക് അതീതമായുള്ള പലതും ഉണ്ടാവും. രണ്ടു പേരെയും അവരുടെ ആന്തരിക സോഫ്ട്വേർകോഡുകളുടെ ഡിസൈൻ വ്യൂവിൽ (Design view) ദർശിച്ചാൽ, രണ്ട് പേരും തികച്ചും രണ്ട് വ്യത്യസ്ത ദിക്കിലേക്ക് ഈ 5 വർഷങ്ങൾക്കുള്ളിൽ നീങ്ങിയതായി കാണും.

ഈ മുകളിൽ നൽകിയ ചിത്രീകരണത്തിൽ, ഒരു വളരെ പിന്നിലുള്ള ഒരു വർഷം നൽകിയതിനും

ഒരു കാര്യമുണ്ട്. അത് പിന്നീട് സൂചിപ്പിക്കാം. ഓർമ്മവരികയാണെങ്കിൽ.

Go to Main contents

## 51. വാക്കുകൾക്ക് ഫ്യൂഡൽ ഭാഷകളിൽ ത്രിശാഖിത്വം സംഭവിക്കുമ്പോൾ

You, Your, Yours, He, His, Him, She, Her, Hers, They, Their, Theirs തുടങ്ങിയ വാക്കുകൾക്ക് മലയാളത്തിൽ ഏറ്റവും കുറഞ്ഞതായി സംഭവിക്കുന്ന ത്രിശാഖിത്വം (trichotomy), ഈ ഭാഷ സംസാരിക്കുന്നവരുടെ മാനസിക ഭാവത്തെ ഇങ്ഗ്ളിഷിൽ ഉളവാകുന്ന മാനസിക ഭാവത്തിൽനിന്നും തികച്ചും വ്യത്യസ്തമായ ഒന്നാക്കിമാറ്റുന്നു.

സമന്മാരായി ഉയരുന്ന ആളുകളെ തങ്ങളോട് മത്സരിക്കുന്നവരായി കാണുകയും, അവരെ എത്രയും പെട്ടെന്ന് വാക്ക് കോഡുകളിൽ അങ്ങ് താഴെത്തെത്തിക്കാനുള്ള വ്യഗ്രത ഒരു ഭാഗത്ത്. മറുഭാഗത്ത് മേൽക്കോയ്മയിലുള്ളവരെ ബഹുമാന വാക്കുകളുടെ ഔന്നിത്യത്തിൽ എത്തിക്കുക. മറ്റുള്ളവരെക്കൊണ്ട് ഈ കാര്യം അംഗീകരിപ്പിക്കുക.

വിദ്യാർത്ഥികൾ, അവരുടെ കൂട്ടുകാരല്ലാത്തവരുടെ ഏത് ശ്രദ്ധാർഹമായ നേട്ടങ്ങളെയും ആപൽക്കരമായ മുന്നേറ്റമായി കാണുകയും, ഈ വക കാര്യങ്ങളെക്കുറിച്ച് സൂചിപ്പിക്കുമ്പോൾ, അവയെയും, ആ ആളെയും

പുച്ഛിക്കുക, തുപ്പുന്ന രീതിയിൽ ഉള്ള ഒരു രീതിയിൽ സംസാരിക്കുക തുടങ്ങിയ കാര്യങ്ങൾ സ്വമേധയാ ഭാഷാകോഡുകളിലെ ത്രിശാഖിത്വം വരുത്തുമായിരുന്നു.

ഇങ്ങിനെയുള്ള മാനസിക ഭാവം തെറ്റാണ് എന്നെല്ലാം പഠിപ്പിക്കാമെങ്കിലും, ഈ മാനസിക ഭാവം ഉളവാക്കുന്ന വാക്ക് കോഡുകളെ ഈ വിധമുള്ള പഠിപ്പിക്കലുകൾക്ക് മാച്ചുകളയാനാവില്ലതന്നെ. കാരണം, അവ ഭാഷയിലെ കോഡുകളാണ്.

വ്യക്തിയിലെ മാനസിക ദുഷ്ടതയല്ല ഇവയെ പ്രകോപിപ്പിക്കുന്നത്. മറിച്ച്, മറ്റൊരാൾ മുന്നോട്ട് നീങ്ങുമ്പോൾ, ഭാഷാകോഡുകളിൽ ആ ആൾക്ക് മൂല്യ വർദ്ധനവ് ലഭിക്കുകയും, തന്റെ സ്വന്തം ഇടത്ത് വാക്ക് കോഡുകളിൽ മൂല്യ ചോഷണം സംഭവിക്കുകയും ചെയ്യും എന്നുള്ളത് ഒരു നിത്യസത്യമായി ഇരിക്കുന്നിടത്തോളംകാലം, ഈ മാനസിക അരക്ഷിതത്വം സ്വാഭാവികം മാത്രമാണ്.

ഈ കാര്യം മിക്ക വ്യക്തികളിലും ഒരു ഗംഭീരമായ അരക്ഷിതാവസ്ഥയാണ് ഉളവാക്കുക. കാരണം, മറ്റ് വ്യക്തികൾ തന്നെ കാണുന്നരീതിക്ക് പോറൽ ഏൽക്കും എന്നുള്ളത് ഫ്യൂഡൽ ഭാഷകളിൽ അതി കഠിനമായ ഒരു പ്രശ്നം തന്നെയാണ്.

Go to Main contents

Lord Macaulayക്ക് ഈ സംഗതിയുടെ പൂർണ്ണമായ വിവരം ലഭിച്ചിരുന്നു എന്ന് തോന്നുന്നില്ല. എന്നാൽ, പ്രഥമദൃഷ്ടിയിൽത്തന്നെ ഈ ഉപഭൂഖണ്ഡത്തിലെ ഭാഷകളിൽ അപമര്യാദയുടെ കോഡുകൾ അന്തർലീനമായിട്ടുണ്ട് എന്ന് അദ്ദേഹത്തിന് പെട്ടെന്ന് തന്നെ തിരിച്ചറിയാൻ ആയി എന്നുള്ളതാണ് എടുത്ത് പറയേണ്ടകാര്യം.

ഈ വിധ ദുഷ്ടതകളും, ത്രിശാഖിത്വവും, അരക്ഷിതത്വവും, അരക്ഷിതാവസ്ഥയും ഇല്ലാത്ത ഇങ്ഗ്ലിഷ് ഭാഷ സംസാരിക്കുമ്പോൾത്തന്നെ വ്യക്തിയിലും, അതിലൂടെ സമൂഹത്തിലും, ഒരു ഗുണാത്മകമായ മാറ്റം സംഭവിക്കും എന്നുള്ളത് തീർച്ചയായ കാര്യമാണ്.

ഇങ്ഗ്ലിഷിൽ, ഒന്ന് ഏതാനും വാക്യങ്ങൾ സംസാരിക്കുമ്പോൾത്തന്നെ മാനസിക നിലവാരത്തിലും, വ്യക്തിയുടെ ഉള്ളിൽ പ്രവർത്തിക്കുന്ന കോഡുകളിലും, വരുന്ന ഭാവമാറ്റം വളരെ പെട്ടെന്ന് തന്നെ അനുഭവപ്പെടുന്നതാണ്.

## 52. ഇടുങ്ങിയ ആശയ വിഷയ ലോകത്തിൽ നിന്നുകൊണ്ട് താത്വികമായി സംസാരിക്കുമ്പോൾ

താഴെ അമർത്തപ്പെട്ട്, മുകളിലെ ആളുകളെ കഴിയുമെങ്കിൽ കടിക്കാം എന്ന ഭാവത്തിൽ നിൽക്കുന്ന ആൾക്ക് ഒരു മാനസിക ഉയർച്ച അനുഭവപ്പെടും. അതേ സമയം, മുകളിൽ നിൽക്കുന്ന ആൾക്ക് ഒരു സമതലത്തിലെക്ക് ഇറങ്ങിവന്ന അനുഭവവും അനുഭവപ്പെടും.

ഫ്യൂഡൽ ഭാഷകളിലൂടെ പഠിച്ച് വളർന്നവരിൽ ഉളവാകുന്ന ഒരു പ്രശ്നമാണ് ഇത്. പലപ്പോഴും രണ്ട് കൂട്ടർക്കും ഒരു തരം വെപ്രാളമോ, എന്തോ അനുചിതമായ കാര്യം അനുഭവിച്ചതോ ആയ പ്രതീതി ഉളവായേക്കാം.

സ്ക്കൂളിലെ കൂടെ പഠിച്ചിരുന്നവരിൽ കണ്ട ഒരു കാര്യം അവർക്ക് സംസാരിക്കാനും ചർച്ചചെയ്യാനും, ചിന്തിക്കാനും ഉള്ള വിഷയങ്ങളുടെ സങ്കുചിതത്വം ആയിരുന്നു. ഗുണമേന്മയുള്ള രീതിയിൽ ഇങ്ഗ്ളിഷ് ഭാഷ ലഭിച്ചിരുന്ന ഈ എഴുത്തുകാരന്, ചിന്തിക്കാനും ചർച്ചചെയ്യാനും അതി ലളിതമായതും വിശാലമായതുമായ വിഷയങ്ങളും മറ്റും ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ നിന്നും

തന്നെ ധാരാളം ലഭിച്ചിരുന്നു. ഇത് പോലെ തന്നെ മറ്റ് പലതും ഇങ്ഗ്ളിഷിലൂടെ ലഭിച്ചിരുന്നു.

എന്നാൽ, മലയാളം മാത്രം പഠിച്ച് വന്നവർക്ക് ഈ വിധമുള്ള ഒരു ലോകത്തെക്കുറിച്ച് യാതോരും വിവരമോ സൂചനയോ ഇല്ലായിരുന്നു. എന്നാൽ, ഇതിലെ വിരോധാഭാസം എന്തായിരുന്നു എന്ന് വച്ചാൽ, ഈ കൂട്ടർക്ക് അവരുടെ ഇടുങ്ങിയ ആശയ വിഷയ ലോകത്തിൽ നിന്ന്കൊണ്ട് മനുഷ്യ സമത്വത്തേയും, മനുഷ്യാവകശാങ്ങളെക്കുറിച്ചും, ജനകീയ വിപ്ളവങ്ങളെക്കുറിച്ചും, മറ്റ് രാജ്യങ്ങളിലെ ജനങ്ങളുടെ വിപ്ളവങ്ങളെക്കുറിച്ചും, മറ്റുംമറ്റും അതിഗംഭീരമായ ചർച്ചകളും, ഒച്ചപ്പാടുകളും, വീരവാദങ്ങളും, രാഷ്ട്രീയ ചർച്ചകളും മറ്റും തികച്ചും സ്വാഭാവികമായ മാനസികാവസ്ഥയോടുകൂടി നടത്താൻ ആവുമായിരുന്നു. (ഇതിന് ഒരു മറുവശം ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ഉണ്ട്. അത് എന്താണ് എന്ന് പിന്നീട് സൂചിപ്പിക്കാം).

ശ്രീ. മധുസൂധനൻ നായരുടെ നാറാണത്ത് ഭ്രാന്തൻ എന്ന കവിത ആസ്വധിക്കുന്നത് പോലെയാണ്. മനുഷ്യ സമത്വങ്ങൾക്കായി ആഹ്വാനം ചെയ്യുന്ന കവിതയാണ് അത് എന്നാണ് തോന്നുന്നത്.

QUOTE: തങ്ങളിൽ തങ്ങളിൽ മുഖത്ത് തുപ്പും നമ്മൾ ഒന്നെന്ന് ചൊല്ലും ചിരിക്കും....

QUOTE: ജ്ഞാനത്തിനായ് കുമ്പിൽ നീട്ടുന്ന പൂവിന്റെ ജാതിചോദിക്കുന്നൂ വ്യോമസിംഹാസനം.........

എന്നാൽ മനുഷ്യനെ ഏറ്റവും നീചമായും നികൃഷ്ടമായും വിവേചനം ചെയ്യുന്ന കോഡുകൾ സ്വന്തം സംസാര വാക്കുകളിൽ തന്നെയുണ്ട് എന്ന കാര്യം ഈ കവിത ആസ്വധിക്കുന്നവർക്ക് അറിവ് ലഭിക്കുന്നുണ്ടോ എന്ന് അറിയില്ല.

എന്നാൽ സ്കൂളിലേയും കോളെജിലേയും ഈ വിധമുള്ള ചർച്ചകൾക്കും സംവാദങ്ങൾക്കും ഉള്ള ലക്ഷ്യമായി കണ്ടിരുന്ന ഒരു ആവശ്യകത, ഒച്ചപ്പാട് ഉണ്ടാക്കാനും മറ്റുള്ളവരുടെ ശ്രദ്ധ പിടിച്ചെടുക്കാനും ഉള്ള ഒരു സംഗതിയായിരുന്നു ഈ വിധ കോപ്രാട്ടിത്തരങ്ങൾ എന്നതാണ്. ഇങ്ങിനെ ചെയ്യുന്നവർ കഴിവ് കൂടുതൽ ഉള്ളവരാണ് എന്ന ഒരു ധാരണവരെ കണ്ടിരുന്നു.

കാരണം, ഫ്യൂഡൽ ഭാഷകളിൽ ഈ വിധം ഒച്ചപ്പാടുകൾക്കും മറ്റുള്ളവരെ മറിച്ചിടലിനും മൂല്യം ഉണ്ട്.

എന്നാൽ, സമൂഹീക ആശയവിനിമയത്തിൽ ആകെക്കൂടി ഒരു ബഹളമയവും, മുന്നിലുള്ളവരെ ഉന്തിയിടാനും പരക്കംപഞ്ഞ് മുന്നേറാനും, മറ്റുള്ളവരെ തുരത്താനും മറ്റും ഉള്ള ആക്രാന്തിയും ഈ ഭാഷാ കോഡുകൾ പ്രകോപിപ്പിക്കുന്നതായി കണാമായിരുന്നു.

ഈ ഒരു മാനസിക ഭാവത്തിന്റെ തിക്തഫലം ഈ ഉപഭൂഖണ്ടത്തിലുണ്ടായിരുന്ന നൂറുകണക്കിന് രാജ്യക്കാരും, ആ ഓരോ രാജ്യത്തിലെ വ്യത്യസ്ത ജനക്കൂട്ടങ്ങളും അവരിൽതന്നെ ഉള്ള ഓരോ കുടുംബക്കാരും ചരിത്രാതീതകാലം മുതൽ അനുഭവിച്ചറിഞ്ഞിട്ടുണ്ട്

ഈ കൂട്ടരെ കുറച്ച് സ്പോക്കൺ-ഇങ്ഗ്ളിഷ് (Spoken-English) പഠിപ്പിച്ചത് കൊണ്ട് മാത്രം പാരമ്പര്യ-ഇങ്ഗ്ളണ്ടിലെ സാമൂഹത്തിലെ തെളിഞ്ഞ പ്രശാന്തത ഈ ഉപഭൂഖണ്ടത്തിൽ പ്രചരിപ്പിക്കാൻ ആവില്ലതന്നെ. കാരണം, ഇങ്ങിനെ സാമൂഹിക അരക്ഷിതാവസ്ഥയിൽ ഉള്ള ജനക്കൂട്ടങ്ങളിൽ കുറച്ച് പേർക്ക് കുറച്ച് സ്പോക്കൺ-ഇങ്ഗ്ളിഷ് പഠിപ്പിച്ചാൽ, ആകെ സംഭവിക്കുന്നത്, അവർ ഈ ലഭിച്ച ഇങ്ഗ്ളിഷിനെ മറ്റുള്ളവരെ അടിച്ച് താഴ്ത്താൻ ഉപകരിക്കുന്ന ഒരു പുതിയ ആയുധമായി ഉപയോഗിക്കും.

Go to Main contents

അത്രമാത്രവുമല്ല, ഈ ലഭിച്ച ഇങ്ഗ്ളിഷ് ഉപയോഗിച്ച് കൊണ്ട് ഇങ്ഗ്ളിഷ് സമൂഹങ്ങളിലേക്ക് തുരന്ന് കയറുകയും, സ്വന്തം സാമൂഹികാന്തരീക്ഷത്തിലെ ശിഥിലീകരണ കോഡുകൾ ഇറക്കിവിടുകയും ചെയ്യും.

## 53. ഒരു വലിയ ശതമാനം ജനങ്ങളെ മൃഗതുല്യരും അർദ്ധമനുഷ്യരും മറ്റുമായി തരംതിരിക്കുകയും നിർവ്വചിക്കുകയും ചെയ്യുന്ന ഭാഷാന്തരീക്ഷം

Macaulayയും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും ശ്രമിച്ചതിൽ ഒരു കാര്യം ഇവിടുള്ള വ്യക്തികളിലെ മാനസിക taste അഥവാ രുചി, അഭിരുചി, സ്വാദ് തുടങ്ങിയവയിൽത്തന്നെ അതിഗംഭീരമായ മാറ്റം വരുത്തുക എന്നുള്ളതായിരുന്നു.

ഒരു വലിയ ശതമാനം ജനങ്ങളെ മൃഗതുല്യരും അർദ്ധമനുഷ്യരും മറ്റുമായി തരംതിരിക്കുകയും നിർവ്വചിക്കുകയും ചെയ്യപ്പെട്ടിരുന്ന ഒരു സാമൂഹികാന്തരീക്ഷത്തെയാണ് ഇങ്ഗ്ളിഷിലേക്ക് ഉയർത്തേണ്ടത്. അങ്ങിനെ ഒരു സംഗതി സാധ്യമാണ് എന്ന് വിഭാവനം ചെയ്തത് തന്നെ അതി ഗംഭീരമായ കാര്യമാണ്.

ഇന്നും, ഈ എഴുത്തുകാരനോട് പലരും വളരെ വ്യക്തമായി പറഞ്ഞിട്ടുള്ള കാര്യമാണ്, ഈ നാട്ടിലെ തൊഴിലാളികളേയും, വാണിജ്യവാഹന ജീവനക്കാരെയും, പീടിക (കടകമ്പോള) ഉടമസ്ഥരേയും, അവരുടെ തൊഴിലാളികളേയും ഇങ്ഗ്ളിഷിലേക്ക് ഉയർത്തിയെടുക്കുക എന്നുള്ളത് അസാധ്യമായ കാര്യമാണ് എന്ന്.

ഇന്നാണെങ്കിൽ, ഭാഷാ പഠനത്തിന് സൗകര്യം നൽകുന്ന അനവധി കാര്യങ്ങൾ ലഭ്യമാണ്. ഇങ്ഗ്ളിഷ് പത്രം, ടിവി, റേഡിയോ തുടങ്ങിയവ.

അതേ സമയം, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ഉദ്യമത്തിന് ഉത്തരവ് നൽകുന്ന അവസരത്തിൽ, അവരുടെ പക്ഷം ഉണ്ടായിരുന്നത് നിസ്സാരം എന്ന് കണക്കുകൂട്ടാവുന്ന ഒരു പറ്റം ചെറുപ്രായക്കാരായ ഇങ്ഗ്ളിഷ് ആളുകളാണ്.

എന്നാൽ, ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷുകാരുടെ എല്ലാ വിധ ഉദ്യമങ്ങളിലും ഇങ്ഗ്ളിഷുകാരുടെ ആൾ എണ്ണബലം നിസ്സാരം ആയിരുന്നു.

ഉദാഹരണത്തിന്, പ്രാദേശിക രാജാവും ഫ്രഞ്ചുകാരും സംഘടിച്ച് വന്ന് മെഡ്രാസിന് അടുത്തുള്ള ആർക്കോട്ടിലെ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രം ആക്രമിച്ചതിനെ വളരെ ചെറുപ്രായക്കരനായ Robert Clive ചെറുത്ത് തോൽപ്പിച്ചപ്പോൾ, അദ്ദേഹത്തിന്റെ കൂടെ വെറും ഇരുപത് നിസ്സാര പ്രായക്കാരായ ഇങ്ഗ്ളിഷ് ചെറുപ്പക്കാരാണ് ഉണ്ടായിരുന്നത്. എന്നാൽ, ഇങ്ഗ്ളിഷ് ഉദ്യമത്തെ എന്ത് വിലകൊടുത്തും വിജയിപ്പിക്കും എന്ന് പ്രതിജ്ഞാബദ്ധരായ, സാമൂഹിക അടിത്തട്ടിൽ നിന്നുമുള്ള, 180

പ്രാദേശിക പട്ടാളക്കാരും ഇദ്ദേഹത്തിന് ഒപ്പമുണ്ടായിരുന്നു.

ഈ ഉപഭൂഖണ്ടത്തിൽ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി നടത്തിയ എല്ലാ ഉദ്യമങ്ങളെയും വിജയിപ്പിച്ചത് ഏതാണ്ട് ഇതേ പോലുള്ള തികച്ചും ദുർബ്ബലമായ അനുപാതങ്ങൾ തന്നെയായിരുന്നു എന്നാണ് തോന്നുന്നത്. പ്ളാസി യുദ്ധത്തിൽ 200 ഇങ്ഗ്ളിഷുകാരും 1800 പ്രാദേശിക ജനതയും. ഏറ്റ് മുട്ടിയത് മുർഷിദാബാദിലെ നവാബിന്റെ 20,000 പട്ടാളത്തോടും, അവരുടെ കൂടെനിന്ന ഫ്രഞ്ച്കാരോടും. വിജയിച്ചത് Robert Cliveന്റെ പക്ഷം തന്നെ.

ജയിപ്പിച്ചത്, തോക്കും പീരങ്കിയും മറ്റുമൊന്നുമല്ലതന്നെ. മറിച്ച്, പരന്ന കോഡുകളുള്ള ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്നവരോടുള്ള നൂറ്റാണ്ടുകളായി സാമൂഹിക അടിമത്തത്തിൽ നിന്നും ആദ്യമായി രക്ഷനേടിയ പ്രാദേശികരുടെ കൂറും കടപ്പാടും വിശ്വസ്തതയും ഒന്നുമാത്രം.

Go to Main contents

## 54. ബുദ്ധിയും നൈപുണ്യവും സാമൂഹിക അന്തസ്സും എല്ലാവർക്കും ഉണ്ട് എന്നു ആദ്യമായി പ്രഖ്യാപിച്ചവർ

ബുദ്ധിയും നൈപുണ്യവും സാമൂഹിക അന്തസ്സും മറ്റും യാതോരു ജാതിക്കാരുടേയോ, ജനക്കൂട്ടങ്ങളുടേയും പാരമ്പര്യത്തിൽമാത്രം ഒതുങ്ങിനിൽക്കുന്ന ഒന്നല്ല എന്ന് ഈ ഉപഭൂഖണ്ഡത്തിൽ ആദ്യമായി തെളിയിച്ചത് ഇങ്ഗ്ളിഷുകാരാണ്.

തിരുവിതാംകൂറിൽ London Missionary Societyയിലെ ഇവാഞ്ചലിസ്റ്റുകൾ നൂറ്റാണ്ടുകളായി മണ്ണിനോട് ബന്ധിക്കപ്പെട്ട് അടിയാനും, കുടിയാനും, അടിമയും മറ്റുമായി ജീവിതം നയിച്ചിരുന്നവരെ പഠിപ്പിച്ചെടുക്കാൻ മുതിർന്നപ്പോൾ, മേൽജാതിക്കാർ നൽകിയ ഉപദേശം, ഈ കൂട്ടർ മനുഷ്യന്റെ പൂർണ്ണമായ മാനസിക കഴിവുകൾ ഉള്ളവർ അല്ലാ, എന്നാണ്.

ഇങ്ങിനെ പഠിപ്പിച്ചെടുത്തിട്ട് യാതോരു ഗുണവും ഇല്ലാ എന്നായിരുന്ന അവർ പറഞ്ഞത്.

ഇവാഞ്ചലിസ്റ്റകൾ ഇങ്ഗ്ളിഷ് ഭാഷാ പ്രചരണത്തിന് കാര്യമായ ഊന്നൽ നൽകിയിരുന്നില്ല എന്നാണ് തോന്നുന്നത്.

ഈ സംഭവവികാസങ്ങളുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. എന്നാൽ, കൃസ്ത്യൻ മിഷിനറി പ്രവർത്തനം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി, അവർ ഭരിച്ചിരുന്ന ഇടത്ത് നിരോധിച്ചിരുന്നതിനാൽ, ഈ പ്രസ്ഥാനത്തെക്കുറിച്ച് ഇവിടെ ഇപ്പോൾ പ്രതിപാദിക്കുന്നില്ല.

മലബാറിൽ ഇങ്ഗ്ളിഷ് ഭരണമായിരുന്നു ഉണ്ടായിരുന്നത്. അവിടെ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലേക്ക് നീങ്ങിയവർക്ക് ലഭിച്ച ഇങ്ഗ്ളിഷ് പരിജ്ഞാനം ഇന്നും അവിശ്വസനീയമാം വിധം നിലവാരമുള്ളതായിരുന്നു. എന്നാൽ തലശ്ശേരി പോലുള്ള വളരെ ചെറിയ ഇടങ്ങളിലെ ഇത് കാര്യമായി സംഭവിച്ചുള്ളു.

വെറും പതിറ്റാണ്ടുകൾക്ക് മുൻപ് വരെ യാതോരു വിദ്യാഭ്യാസമോ സാമൂഹിക അന്തസ്സോ ഇല്ലായിരുന്ന വീടുകളിൽ Oscar Wilde, Charles Dickens, Sir. Walter Scott, R L Stevenson, Bronte sisters തുടങ്ങി പല ആംഗ്ളേയ എഴുത്തുകാരുടേയും പേരുകളും, ഗ്രന്ഥങ്ങളും നിത്യപരിചയമുള്ള ഒരു ജനക്കൂട്ടം വളർന്നു വന്നു.

ഈ വക എഴുത്തുകാരുമായി ബന്ധപ്പെടുന്ന ആൾക്കൂട്ടങ്ങളിൽ ഇങ്ഗ്ളിഷ്

സാമൂഹികാന്തരീക്ഷം സ്വന്തം നാട്ടിൽ പ്രചരിപ്പിക്കാനുള്ള താൽപ്പര്യം വന്നിട്ടുണ്ടാവാം. വസ്ത്രധാരണത്തിലും സാമൂഹിക അന്തസ്സിലും മാറ്റങ്ങൾ വന്നിരുന്നു എന്നാണ് മനസ്സിലാകുന്നത്.

എന്നാൽ, ഈ വിധം സ്വന്തം ജാതിക്കാരായ ചെറുപ്പക്കാരിൽ മാനസിക മാറ്റം സംഭവിക്കുന്നത് സാമുദായിക നേതാക്കളുടെ ഉറക്കം കെടുത്തിയിട്ടുണ്ടാവും എന്നത് തീർച്ചയാണ്. പ്രായത്താലും, തൊഴിൽപരമായും, കുടുംബ ബന്ധങ്ങളാലും, ജാതീയമായും മറ്റും താഴ്ന്നയിൽ കുടുങ്ങിനിന്നിരുന്നവർ ഇങ്ങിനെ ഇങ്ഗ്ളിഷ് പഠിച്ച് ഇറങ്ങുന്നത് കണ്ടപ്പോൾ, സാമുദായിക നേതാക്കൾ ഏവരും ഇതിന് ഒരു പ്രതിവിധികണ്ടെത്തിയത്, ഒരു ബദൽ സംവിധാനം വളർത്തിയെടുത്ത് കൊണ്ടാണ്.

താഴ്ന്നയിൽ കിടന്നിരുന്ന ജനങ്ങളെ ഉദ്ദരിപ്പിക്കണം എന്ന ചിന്ത ചരിത്രാതീത കാലം മുതൽ തൊട്ടുതീണ്ടിയിട്ടില്ലാത്ത സാമൂഹിക പദവിയുള്ള കുടുംബക്കാരിൽനിന്നും പുരോഗമനവാദികളും, വിപ്ളവകാരികളും, സാമുദായിക പരിഷ്ക്കർത്താക്കളും വിദ്യാഭ്യാസ പ്രചരണക്കാരും മറ്റും നാടുനീളം പൊട്ടിമുളച്ചു.

ഉദ്ദേശം ഏവരിലും ഒന്നുതന്നെ. താഴ്ന്നയിൽനിന്നും ഇങ്ഗ്ളിഷ് പഠിച്ച് വളർന്നേക്കാവുന്ന ആളുകളെ

ഫ്യൂഡൽ ഭാഷയിൽത്തന്നെ നിർത്തി, കുറേ വിവരവും മറ്റും നൽകുക. ഇവർ എത്രവളർന്നാലും, ഭാഷാ കോഡുകളുടെ പിടിയിൽനിന്നും സാമൂഹികമായി കാര്യമായി രക്ഷപ്പെടില്ലതന്നെ. ആ ഭാഷയിലെ ഉയരങ്ങളിലും താഴ്ച്ചകളിലും കാവ്യാത്മക ഭംഗി കണ്ടെത്തുകയും, അതിനുള്ളിൽ കിടന്ന് വൻകിട സാമൂഹിക തത്വശാസ്ത്രങ്ങൾ ഉരുവിടുകയും ഇവർ ചെയ്യും. അത്രതന്നെ.

## 55. നിഴൽപോലും ഇന്ന് ബാക്കിയില്ലാത്ത ഒരു വൻ സാമൂഹിക പരിവർത്തന ലക്ഷ്യം

ഈ എഴുത്തുകാരൻ സ്കൂളിലും കോളേജിലും പഠിക്കുന്ന കാലത്ത് ഈ വിധം, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വിഭാവനം ചെയ്ത രീതിയിൽ ഉള്ള ഒരു സാമൂഹിക പരിവർത്തനത്തിന്റെ നിഴൽപോലും വിദ്യാഭ്യാസത്തിൽ കണ്ടില്ലതന്നെ. തിരുവിതാംകൂറിൽ വിദ്യാഭ്യാസത്തിന് ഇങ്ങിനെ സാമൂഹിക ആശയവിനിമയത്തിലും മറ്റും ഒരു മയപ്പെടുത്തൽ വരുത്തുക എന്ന ഒരു ഉദ്ദേശ്യം ഉണ്ട് എന്ന കാര്യം വിദ്യാഭ്യാസം ലഭിച്ചവരിൽ എത്രപേർക്ക് അന്ന് അറിവുണ്ടായിരുന്നു എന്ന് അറിയില്ല.

തിരുവിതാംകൂർ രാജ്യം ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ അല്ലായിരുന്നെങ്കിലും, മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണകൂടത്തെ അനുകരിക്കുവാൻ ഭരണയന്ത്രത്തിന്റെ ഏറ്റവും മുകളിൽ ഉള്ളവർ ശ്രമിച്ചിരുന്നു എന്നുള്ളത് ശരിയായിരിക്കാം. എന്നാൽ, സമൂഹത്തിന്റെ താഴെക്കിടയിൽ കാര്യങ്ങൾ തികച്ചും പരുക്കൻ തന്നെയായിരുന്നു.

കൂടെ പഠിച്ചവരുടെ എല്ലാവിധ ആശയവിനിമയത്തിലും, ആശ്ചര്യങ്ങളിലും കൊച്ചുകഥകളിലും, മറ്റും ഈ എഴുത്തുകാരൻ

കാര്യമായിത്തന്നെ പങ്കെടുത്തിരുന്നു. എന്നാൽ, സ്വന്തം മനസ്സിൽ ഉള്ള യാതോരു ആശയങ്ങളും മറ്റും കൂടെയുള്ളവരുമായി പങ്കിടുവാൻ യാതോരു മാർഗ്ഗവുമില്ലായിരുന്നു.

കാരണം കൂടെയുള്ളവരിൽ വിരലിൽ എണ്ണാൻ പോലും എണ്ണം പേർക്ക് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യവുമായി ബന്ധമുണ്ടായിരുന്നില്ല. അതിന് ആകുന്നവർ പ്രാദേശിക സമൂഹത്തിൽ ഉണ്ട് എന്ന് പലപ്പോഴും അറിഞ്ഞിരുന്നു. എന്നാൽ അവരുമായി യതോരു ബന്ധവും ഇല്ലായിരുന്നു.

ചെറിയ ലോകം. ചെറുകിട സാമൂഹിക നേതാക്കളെ ആരാധിക്കുന്ന വിദ്യാർത്ഥികൾ. ഈ വിധമുള്ള ചെറുകിട നേതാക്കൾ ഓരോ സംഭവത്തിൽ എത്തിച്ചേരുന്നതിനെ, 'അപ്പോൾ അദ്ദേഹം അവിടേക്ക് പറന്നെത്തി' എന്നല്ലാമുള്ള വിശേഷണങ്ങളോടുകൂടി അവരുടെ ആരാധകർ ഉരുവിടും.

പരിചയക്കാർ ഒത്തുകൂടിയാൽ, യാതോരുവിധ ആശയപരമായുള്ള സംഭാഷങ്ങൾക്കും വേദി ഒരുക്കപ്പെടില്ല. സാധാരണഗതിയിൽ കുപ്പിയുണ്ടോ, കുപ്പി എടുക്കാം, വെള്ളമടിക്കാം എന്നെല്ലാമാണ് സമയം പോക്കാനുള്ള ഏറ്റവും എളുപ്പമുള്ള പരിപാടി. ഇതിൽ തെറ്റില്ലതന്നെ.

എന്നാൽ, ഇതിന് ബദലായുള്ള യാതോരു പരിപാടിയും കണ്ടില്ല.

ഈ എഴുത്തുക്കാരൻ ഒന്ന് രണ്ട് വർഷം ഏതാണ്ട് മുഴുകുടിയൻ ആകാനുള്ള പുറപ്പാട് തന്നെയുണ്ടായിരുന്നു.

പിന്നെയുള്ളത് ചീട്ടുകളി. Playing Cards എന്ന സംഗതി മലയാളത്തിൽ ചീട്ടുകളിയായി മാറുമ്പോൾ, ഈ കളിയുടെ സാംസ്ക്കാരിക നിലവാരം തന്നെ ഉടച്ച് മാറ്റപ്പെട്ട അവസ്ഥയാണ്. ഇതിലെ പലകളികളും ഈ എഴുത്തുകാരൻ മലയാളം അന്തരീക്ഷത്തിലും ഇങ്ഗ്ളിഷ് അന്തരീക്ഷത്തിലും കളിച്ചിട്ടുണ്ട്. മലയാളത്തിൽ കളിക്കുമ്പോൾ, ഭാഷാകോഡുകളുടെ സ്വാധിനം പലപ്പോഴും, ഈ കളിയിലെ ഉദ്ദേശങ്ങളിൽ കയറിക്കൂടുങ്ങിയ അനുഭവം ഉണ്ടായിട്ടുണ്ട്

തിരുവിതാംകൂറിൽ കോളേജ് ജീവതത്തിൽ കാര്യമായി പഠിച്ചത് മലയാളത്തിലെ അസഭ്യ പദങ്ങളാണ്. ഇത് സാർവത്രികമായി ഉപയോഗിക്കപ്പെട്ടുകണ്ടിരുന്നെങ്കിലും, ഇത് സാമൂഹികമായും ജാതീയമായും മുകൾത്തട്ടിലുള്ളവർ ഉപയോഗിച്ചിരുന്നോ എന്ന് അറിയില്ല. കോളെജിലും മറ്റും ഇത് പ്രത്യക്ഷമായി ഉപയോഗിച്ച് കണ്ടില്ലെങ്കിലും, സമൂഹത്തിന്റെ അടിത്തട്ടിൽ ഈവിധ പദപ്രയോഗങ്ങൾ

പൗരുഷത്തിന്റെ ഒഴിച്ചുകൂടാൻ പറ്റാത്ത സംഗതിയായി കാണപ്പെട്ടിരുന്നു എന്ന് തോന്നുന്നു.

മലയാളവും മലബാറിയും തമ്മിലുള്ള വ്യക്തമായി കാണാവുന്ന ഒരു വ്യത്യാസം അസഭ്യപദപ്രയോഗങ്ങളിലാണ് എന്നാണ് തോന്നുന്നത്. മലയാളത്തിലെ അസഭ്യ പദപ്രയോഗങ്ങളോട് താരതമ്യം ചെയ്യുമ്പോൾ, മലബാറിയിൽ അസഭ്യപദങ്ങൾ ഇല്ലാ എന്ന് വരെ തോന്നിയേക്കാൻ വകയുണ്ട്.

Go to Main contents

## 56. ലക്ഷ്യമില്ലാത്ത ഔപചാരിക വിദ്യാഭ്യാസം

ഇന്നുള്ള ഔപചാരിക വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം എന്താണ് എന്ന് വ്യക്തമായി അറിയില്ല. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് വിദ്യാഭ്യസം നടപ്പിൽ വരുത്തിയത്, ജനങ്ങളിൽ ഒരു സാംസ്ക്കാരിക മാറ്റം വരുത്താനായിട്ടാണ്.

എന്നാൽ, കോളെജിലും സ്ക്കൂളിലും അനുഭവിച്ച വിദ്യാഭ്യാസം മറ്റൊന്നായിരുന്നു. ഔപചാരിക വിദ്യാഭ്യാസം കടന്നു വരുന്നവർക്ക് മാത്രമായി പലവിധ സർക്കാർ ജോലികളും സംവരണം ചെയ്യപ്പെട്ടിരുന്നു. ഇത് കടന്ന് വരാത്തവർ ഒരു തരം ഹീനജാതിക്കാരും സർക്കാർ ജോലിക്ക് അർഹരല്ലാത്തവരും ആയി നിലനിൽക്കും.

ഇങ്ങിനെ ഒരു ഹീന ചിന്താഗതി ഉളവാക്കാനായിരുന്നില്ല ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലൂടെ ശ്രമിച്ചത്. അവർ പടുത്തുയർത്തിയ ഭരണയന്ത്രത്തിൽ ഇന്നുള്ള ഈ വിധം ഔപചാരിക വിദ്യാഭ്യാസം ലഭിച്ചവർക്ക് കടന്നുകൂടാൻ വളരെ പ്രയാസപ്പെടേണ്ടിവരും.

കയറിക്കൂടിയാൽത്തന്നെ ഉയർന്ന സ്ഥാനങ്ങളിൽ എത്തിച്ചേരുമെന്നു പറയാൻ ആവില്ല. കാരണം, ഇങ്ഗ്ളിഷ് ഭരണയന്ത്രത്തിൽ ഓഫിസർമാരായി കയറിയവർ ഈ ഉപഭൂഖണ്ടത്തിൽ ഇല്ലാത്ത ഒരു സാമൂഹിക ആശയ വിനിമയ കോഡുകൾ ആവാഹിച്ചെടുത്തവരായിരുന്നു.

കോളെജിൽ പഠിക്കുന്ന കാലത്ത്, കൂടെയുള്ള പലരും കോളെജിൽ പഠിക്കാതെ പലതരം തൊഴിലിലും ഏർപ്പെട്ട പലരേക്കുറിച്ചും, 'ലവന് എന്തറിയാം. യാതോരു വിദ്യാഭ്യാസവും ഇല്ലാത്തവനാണ് അവൻ' എന്ന് പറയുന്നത് കേട്ടിട്ടുണ്ട്.

അന്ന് ഈ നിർവ്വചനത്തിൽ പന്തികേട് കണ്ടില്ലെങ്കിലും, പിന്നീട് ജീവിതത്തിൽ അനുഭവിച്ചറിഞ്ഞത്, ഇങ്ങിനെ കോളേജിലും മറ്റും കയറാതെ നേരിട്ട് തൊഴിലിലും മറ്റും പോയവർ അത്രയ്ക്ക് വിഡ്ഢികൾ അല്ലാ എന്നതാണ്. പലപ്പോഴും പലവിധ തൊഴിൽ നൈപുണ്യത്തിലും, വ്യാപാരത്തിലും ഈ കൂട്ടരിൽ പലർക്കും കഴിവുണ്ട് എന്നും കണ്ടിട്ടുണ്ട്.

അതേ സമയം ഉപ്പ് സോഡിയം ക്ളോറൈണ്ടാണ് എന്നും. അണുവന്റെ ഘടന Bohr's atomic structure പ്രകാരം ആണ് എന്നും, സൗരയൂധത്തിൽ ഏറ്റവും അറ്റത്തുള്ള ഗ്രഹം പ്ളൂട്ടോ ആണ് എന്നും എല്ലാം

പഠിച്ചവർക്ക് മാത്രമാണ് വിവരം എന്നും മറ്റുമുള്ള തിരിച്ചറിവ് തിരുത്തപ്പെട്ടു.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി പ്രചരിപ്പിക്കാൻ ശ്രമിച്ച വിദ്യാഭ്യാസത്തിന്റെ കാഴ്ച്ചപ്പാടിൽ, ഈ വിധം വിവരമുള്ളവരും കോളേജിൽ കയറാത്തവരും ഒരേ നിലവാരത്തിലാണ് ഉണ്ടായിരുന്നത്. എന്നാൽ തങ്ങൾക്കാണ് കൂടുതൽ വിവരം എന്ന് ആദ്യപക്ഷം അവകാശപ്പെടും എന്നത് തീർച്ചയാണ്.

എന്നാൽ, ഇവിടെ പ്രസ്ത്താവ്യമായ കാര്യം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി പ്രചരിപ്പിക്കാൻ ശ്രമിച്ചത് യഥാർത്ഥത്തിൽ ഈ വിധമുള്ള അറിവുകളെക്കാൾ കൂടുതൽ, സാമൂഹികമായതും, ആശയപരമായതുമായ അഭിരുചിയിലെ ഉന്നമനമാണ്. ഈ അന്ത്യന്താപേക്ഷിതമായ വസ്തുവിനെ ഇന്ത്യയെന്ന പുതുതായി കെട്ടിപ്പെടുത്ത രാജ്യത്തിലെ വിദ്യാഭ്യാസം കൈവിട്ടുപോയി എന്ന് പറയാം എന്നുതോന്നുന്നു. പാക്കിസ്ഥാനിലും, ബംഗ്ളാദേശിലും കാര്യങ്ങൾ വ്യത്യസ്ഥമായിരിക്കും എന്നും തോന്നുന്നില്ല.

ഈ എഴുത്തുകാരനെ സംബന്ധിച്ചെടുത്തോളം, ഈ രണ്ട് പക്ഷവും നേരിട്ട് അറിവുണ്ട്. ഇതിൽ, നല്ലതും ഗുണമേന്മയുള്ളതും ഇങ്ഗ്ളിഷ് ഈസ്റ്റ്

ഇന്ത്യാ കമ്പനി പ്രചരിപ്പിക്കാൻ ശ്രമിച്ചകാര്യങ്ങൾതന്നെയാണ് എന്ന ഉറച്ച വിശ്വാസം ഈ എഴുത്തുകാരന് ഉണ്ട്.

എന്നാൽ സത്യം പറയുകയാണെങ്കിൽ, ഈ വിധമുള്ള ഗുണമേന്മയുള്ള ഒരു സംസ്ക്കാരത്തെ ദൂരത്ത് നിന്നും വിഭാവനം ചെയ്യാനെ ഈ എഴുത്തുകാരന് കഴിഞ്ഞിട്ടുള്ളു എന്നത് ഒരു വാസ്തവം തന്നെയാണ്. കാരണം, ജീവിച്ചതും ഇടപഴകിയതും പഠിച്ചതും എല്ലാംതന്നെ ഫ്യൂഡൽ ഭാഷാ അന്തരീക്ഷങ്ങളിൽ.

## 57. അദ്ധ്യാപനത്തിന്റെ പരിമിതികൾ

ഈ എഴുത്ത് ഈ വേദിയിൽ എത്തിച്ചേർന്നതിനാൽ, വിദ്യാഭ്യാസത്തെക്കുറിച്ച് തോന്നിയ കുറച്ച് ചിന്തകൾ കുറിച്ചിടാം എന്ന് കരുതുന്നു.

പ്രീഡിഗ്രിക്ക് പഠിച്ചത് സർക്കാർ ആശ്രയ സ്വകാര്യ കോളെജിലാണ്. അവിടുള്ള ലക്ചറർമാരും പ്രൊഫസർമാരും മറ്റും കോളേജ് മാനേജ്മെന്റിന് ഒരു വൻതുക നൽകി ജോലിയിൽ പ്രവേശിച്ചവരായിരുന്നു. ഇങ്ങിനെയുള്ളവർക്ക് പൂർണ്ണമായും മെരിറ്റ് അടിസ്ഥാനത്തിൽ ജോലിക്ക് കയറിയവരുമായി കാര്യമായ വ്യത്യാസം ഉണ്ട് എന്ന ഒരു അറിവ് അനുഭവിച്ചറിഞ്ഞിട്ടില്ല.

ഡിഗ്രിക്ക് പഠിച്ചത് സർക്കാർ കോളെജിലാണ്. അവിടെ ഉള്ള അദ്ധ്യാപകർ പി.എസ്.സി മുഖേനെയോ മറ്റോ ജോലിയിൽ പ്രവേശിച്ചവരായിരിക്കാം. രണ്ട് കൂട്ടരിലും കണ്ട വ്യക്തമായ കാര്യം ഇങ്ഗ്ലിഷ് പദപ്രയോഗങ്ങളുടെ അസഹ്യമായ ഉച്ചാരണ പിശകായിരുന്നു. എന്നാൽ ഈ വ്യക്തികൾക്ക് ആത്മാർത്ഥതക്കുറവ് ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

Go to Main contents

പ്രശ്നം ഇവരിൽ അല്ലായിരുന്നു. പഠിപ്പിക്കുന്ന വിഷയങ്ങളുടെ പ്രസക്തിക്കുറവായിരുന്നു പ്രശ്നം.

ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് ഊർജ്ജതന്ത്രത്തിന്റെയും (Physics) ജ്യോതിശാസ്ത്രത്തിന്റെയും (Astronomy) അങ്ങേ വരമ്പുകളിലൂടെ മനസ് വ്യാപരിച്ചിരുന്നു. Classical mechanics, Quantum mechanics, Relativity തുടങ്ങിയ കാര്യങ്ങളിലെ ജിജ്ഞാസ ഉണർത്തുന്ന കാര്യങ്ങളിൽ മനസ്സ് ഓടാറുണ്ടായിരുന്നു. പത്താം ക്ലാസിൽ ഇതേ കാര്യങ്ങളിൽ താൽപ്പര്യമുള്ള ഒരു സഹപാഠിയും ഉണ്ടായിരുന്നു.

അന്ന് Science Today എന്നൊരു മാസിക ലഭ്യമായിരുന്നു. ഇന്ന് തിരിഞ്ഞ് നോക്കുമ്പോൾ ഇത്രയക്കും നല്ല ഒരു മാസിക ജീവിതത്തിൽ വളരെ വിരളമായേ കണ്ടിട്ടുള്ളു എന്നാണ് തോന്നുന്നത്. അതീവ ഗുണമേന്മയുള്ള ഇങ്ഗ്ളിഷിൽ ശാസ്ത്രവിഷയങ്ങളെ വളരെ സുഖകരമായ രീതിയിൽ ചർച്ചചെയ്യുന്ന ഒരു മാസിക. ഇന്ത്യയിൽ പ്രസിദ്ധീകരിച്ച ഒരു മാസികയാണെങ്കിൽക്കൂടി, അതിഗംഭീരമായ ഇങ്ഗ്ളിഷ് പാരമ്പര്യം ഈ മാസികയിൽ കണ്ടിരുന്നു.

ഈ മാസിക ഏതാണ്ട് 2000ആണ്ടിന് തൊട്ടുമുൻപായി, നാട്ടിൽ പുതുതായി മുളച്ച്

പൊന്തിവന്ന കമ്പ്യൂട്ടർ 'genius'കളുടെ വരവോടുകൂടി കെട്ടടങ്ങുകയാണ് സംഭവിച്ചത്. ഇക്കൂട്ടർ വന്ന് പാരമ്പര്യ ഇങ്ഗ്ളിഷിനെ മാറ്റി ഡിജിറ്റൽ ഡിസൈനിങ്ങിന്റെ പ്രളയം പകരമായി കയറ്റി മാസികയുടെ പേരും മാറ്റി അതിനെ തറനിലവാരത്തിൽ എത്തിച്ചുവെന്നാണ് തോന്നുന്നത്. ഇതിനെല്ലാം പിന്നണിയിൽ എന്താണ് സംഭവിച്ചത് എന്ന് അറിയില്ല.

ഡിജിറ്റൽ ഡിസൈനിങ്ങിന് വന്ന് പാരമ്പര്യ ഇങ്ഗ്ളിഷിനെ വെല്ലാം എന്നതോന്നൽ പരമ അബദ്ധമാണ്. പണ്ട്, ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപ് അന്യസംസ്ഥാനത്ത് ഒരു വേദിയിൽ ഇരിക്കുന്ന അവരസം ഓർമ്മവരുന്നു. മേശപ്പുറത്ത് Oscar Wildeന്റെ തിരഞ്ഞെടുത്ത കൃതികളുടെ ഒരു വലിയ പുസ്തകം ഇരിക്കുന്നു. തൊട്ടപ്പുറത്ത്, Coffee-table-magazineന്റെ അനുകരണത്തിൽ ഉള്ള ഒരു നിസ്സാരനിലവാരത്തിലുള്ള ഒരു മാസികയും ഉണ്ടായിരുന്നു. ബഹുവർണ്ണനിറത്തിൽ, ആട്ട്(Art)പെയ്പ്പറിൽ ആണ് അത് ഉള്ളത്. Oscar Wildeന്റെ പുസ്തകം ആണെങ്കിൽ പഴകിയതും, പഴക്കത്താൽ മഞ്ഞിച്ചതും, ഗ്രന്ഥത്തിന്റെ കവർ അങ്ങിങ്ങായി ദ്രവിച്ചിട്ടുമുണ്ട്.

ചുറ്റുമുള്ളർ Coffee-table-magazineന്റെ അനുകരണത്തിൽ ഉള്ള പുസ്തകം എടുത്ത് 'ഹായ്',

'ഹോയ്', എന്നാല്ലാമുള്ള ആശ്ചര്യം ശബ്ദങ്ങൾ മുഴക്കുന്നു. Oscar Wildeന്റെ പുസ്തകത്തിന്റെ ചില്ലിക്കാശിന്റെ വിലപോലും നൽകുന്നില്ല. അതിനെ ശ്രദ്ധിക്കുന്നില്ല. ശ്രദ്ധയിൽ പെട്ടാൽത്തന്നെ അതിനെ വിലമതിക്കാനുള്ള മാനസിക കെൽപ്പും ഇല്ല.

എന്നാൽ ഈ എഴുത്തുകാരനെ സംബന്ധിച്ചെടുത്തോളം Oscar Wildeന്റെ ഗ്രന്ഥത്തിന്റെ മൂല്യം പൊന്നിന് തുല്യമാണ്. പൊടിയും ചളിയും പുരണ്ട് കിടന്നാലും പൊന്ന് പൊന്ന് തന്നെയാണ്. പതിനായിരം Coffee-table-magazineനുകൾ വന്ന് പോയ് മറഞ്ഞാലും, Oscar Wildeന്റെ കൃതികൾ മായാതെ നിൽക്കും. പൊന്നിനെ മനസ്സിലാക്കാതെ തിളക്കത്തിൽ ആകൃഷ്ടപ്പെടുന്നതിനെക്കുറിച്ച് പണ്ട് Gone with the wind എന്ന നോവലിൽ Rhett Butler, Scarlettനോട് പറയുന്ന വാക്യം ഓർമ്മവരുന്നു:

ഉദ്ദരണി I think you'll always be more attracted by *glister* than by gold. ഉദ്ദരണിയുടെ അന്ത്യം.

അൽപ്പായുസുള്ളതോ ക്ഷണികമായതോ ആയ തിളക്കത്തിന് ആഴമേറിയ വൈശിഷ്ട്യഗുണമൂല്യത്തെ വെല്ലാനാവുമോ?

## 58. ഇങ്ഗ്ളിഷിൽ ഇടുങ്ങിയ വിവരത്തിന്റെ ചട്ടക്കൂടുകളിൽ ഉള്ളവർ അദ്ധ്യാപകർ ആവുന്നു

രണ്ടാം വർഷ പ്രീഡിഗ്രിക്ക് പഠിക്കുന്ന അവസരത്തിൽ Science Todayയുടെ ഒരു ലക്കം ആ കോളെജിലെ ഒരു സീനിയർ ലക്ചററെ കാണിക്കുകയുണ്ടായി. ആപേക്ഷിക സിദ്ധാന്തത്തിലെ (Theory of relativity)യിലെ time-space continuumലെ (സമയത്തെയും ഭൗതികവ്യാപ്തിയേയും സംയോജിപ്പിക്കുന്ന വിഭാവനം) ചില സങ്കൽപ്പങ്ങളെക്കുറിച്ച് ചെറുതായൊന്നു സംസാരിക്കാനാണ് ഇത് ചെയ്യേണ്ടിവന്നത്. കാരണം, Science Todayയിൽ നൽകിയിട്ടുള്ളകാര്യത്തെക്കുറിച്ച് സംസാരിച്ചപ്പോൾ, ലക്ചറർക്ക് അതിനെക്കുറിച്ച് യാതോരു ധാരണയും വന്നുകണ്ടില്ല.

Science Todayകാണിച്ചപ്പോൾ, ഇങ്ങിനെ ഒരു മാസിക നിലവിൽ ഉള്ളകാര്യം പോലും ആ കോളെജിലെ ലക്ചറർമാരിൽ ആർക്കും അറിവില്ല എന്ന ധ്വനിയാണ് കിട്ടിയത്. ഇങ്ങിനെ നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് മാസിക അന്ന് വായിച്ച് ആസ്വദിക്കാനും മാത്രം ഇങ്ഗ്ളിഷിൽ പ്രാവീണ്യം ഉള്ളവർ അദ്ധ്യാപകരിൽ ഉണ്ടായേക്കാം. എന്നാൽ അങ്ങിനെയുള്ള ആരേയും നേരിട്ട് അറിവില്ലായിരുന്നു.

Go to Main contents

ഊർജ്ജതന്ത്രത്തിലെ വിസ്മയകരമായ ഭാവനാചിത്രണത്തിൽ മോഹിക്കപ്പെട്ട്, ഡിഗ്രിക്ക് ഊർജ്ജതന്ത്രമാണ് മുഖ്യവിഷയമായി എടുത്തത്. എന്നാൽ, ക്ളാസിൽ ഏതാനും ദിവസം ഇരുന്നപ്പോൾത്തന്നെ മനസ്സിലായ കാര്യം മോഹനമായി കരുതപ്പെട്ട ഊർജ്ജതന്ത്രവും പഠനവിഷയമായ ഊർജ്ജതന്ത്രവും തമ്മിൽ കാര്യമായ ബന്ധമില്ലാ എന്നാണ്. ഹ്രസ്വവാക്കുകളിൽ പറയുകയാണെങ്കിൽ, ഡിഗ്രിക്ളാസിൽ വച്ച് ഊർജ്ജതന്ത്രത്തോടുള്ള എല്ലാ മമതയും വാടിക്കരിഞ്ഞ്, ഉണക്കറൊട്ടിപോലെയായിപ്പോയി.

ക്ളാസിൽ ബഹുഭൂരിപക്ഷവും മലയാളം മീഡിയത്തിൽനിന്നും വന്നവരാണ്. കാരണം, ഇങ്ഗ്ളിഷ് മീഡിയത്തിൽ നിന്നും ഉള്ളവർ മിക്കതും, കുറച്ച് അകലത്തിലുള്ള ഒരു ക്രിസ്ത്യൻ കോളെജിലാണ് ചേർന്നത്.

മലയാളം മീഡിയത്തിൽ നിന്നും വന്നവർക്ക് നോട്ട്സ് ആവശ്യമാണ്. ലക്ചറർ പറയുന്ന ഓരോ ഇങ്ഗ്ളിഷ് വാക്യവും നോട്ട്സായി അവർ എഴുതും. അതേ സമയം മിക്കവാക്കുകളും അവർക്ക് പരിചയം കുറവാണ്. അതിനാൽത്തന്നെ ഓരോ വാക്കിൻ്റേയും

സ്പേല്ലിങ്ങ് പറഞ്ഞ് കൊണ്ടാണ് ലക്ഷ്വറർ പഠനവും നോട്ട്സ് നൽകലും മുന്നോട്ട് നീക്കുക.

ലക്ഷ്വറർമാരാണെങ്കിൽ പലപ്പോഴും ഇങ്ഗ്ലിഷ് പദങ്ങൾ പറയുന്നത് ഒരു തരം താടിയെല്ല് ഇളകിപ്പോകുന്ന രീതിയിലാണ്. ഇങ്ഗ്ലിഷ് സംസാരം എന്നാൽ എന്തോ വൻ സർക്കസ്സ് അഭ്യാസം ആണ് എന്ന ധ്വനിയാണ്, ഈ ഭാഷയുമായി അധികം അടുപ്പമില്ലാത്തവർക്ക് ഈ വക സംസാരം കേട്ടാൽ തോന്നുക.

വൻ ശമ്പളം നൽകി ഈ മാതിരിയുള്ളവരെയാണ് അദ്ധ്യപകരായി കോളെജുകളിൽ എടുക്കുന്നത് എന്നതിൽ എന്തോ പന്തികേടുണ്ട് എന്ന് ഒരു തോന്നൽ. കാരണം, നല്ലനിലവാരത്തിൽ ഇങ്ഗ്ലിഷ് അറിയുന്ന എത്രയോ ആളുകൾ ഈ രാജ്യത്തിൽ ഉണ്ട്. അവർ ഒഴിവാക്കപ്പെടാനും വേണ്ട എന്തോ നിഗൂഡമായ അരിച്ചെടുക്കൽ പ്രക്രിയ ഈ വക തെരഞ്ഞെടുപ്പുകളിൽ ഉണ്ട് എന്ന് വ്യക്തം.

## 59. ശുദ്ധ ഭോഷത്തം ഉയർന്ന വിദ്യാഭ്യാസമാകുന്നു

പിന്നെ പഠന വിഷയങ്ങൾ. ഉദാഹരണത്തിന്, ഒന്നാം വർഷം ആരംഭിച്ചത് 'കാൺസ്റ്റന്റ് വാളിയം ഹൈഡ്രജൻ തർമ്മോമീറ്റർ' എന്ന ഒരു ഉപകരണത്തെ പഠിപ്പിച്ചുകൊണ്ടാണ്. ഈ ഉപകരണത്തിന്റെ പേര് മുകളിൽ നൽകിയിട്ടുള്ളതിൽ ഒട്ടുമിക്ക വാക്കുകളും ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ, തികച്ചും തെറ്റായ ഉച്ചാരണങ്ങളാണ്.

ഈ നിസ്സാര സംഗതി പഠിപ്പിക്കാൻ തന്നെ ദിവസങ്ങളോളം വഡ്ഢി ഉച്ചാരണങ്ങളും, നോട്ട്സ് എഴുത്തും, അവയിലെ ഒട്ട് മിക്ക വാക്കുകളുടേയും സ്പെല്ലിങ്ങ് പറയലും മറ്റുമായി കടന്നുപോകേണ്ടിവന്നു.

മലയാളം മീഡിയത്തിൽ നിന്നും വന്നവർക്ക് അദ്ധ്യപകരോടും, അവരുടെ അദ്ധ്യാപനത്തോടും വൻ ബഹുമാനം കാണപ്പെട്ടു. അതേ സമയം ഇങ്ഗ്ളിഷ് സമാന്യം നന്നായി കൈകാര്യം ചെയ്യാനാവുന്നവർ ഇത് ജീവതത്തിൽ കഴിഞ്ഞ് കിട്ടേണ്ടുന്ന ഒരു കടമ്പയായി കണ്ട് സഹിച്ചും സഹകരിച്ചും ഇരുന്നു. പലരും കോളേജ് ജീവിതത്തിൽ നിന്നും ലഭിക്കുന്ന മറ്റ് പല സംഗതികളിലും ഏർപ്പെട്ട് സമയം

ഉപകാരപ്രദമായി ഉപയോഗിച്ചു. പഠനം എന്നുള്ളത് ഇതിനെല്ലാം അവസരം ഒരുക്കുന്ന ഒരു സാഹചര്യമായും കണ്ടു.

മലയാളം മീഡിയത്തിൽ നിന്നും വന്നവർ പഠിച്ചത് പൂർണ്ണമായും മറ്റോരു സ്വാദുള്ള ഊർജ്ജതന്ത്രവും, രസതന്ത്രവും മറ്റുമായിരുന്നു എന്നാണ് തോന്നിയത്. സാങ്കേതിക പദങ്ങൾ ഭാഷാ ലാബ്റട്ടറിയിൽനിന്നും നിർമ്മിച്ചിറക്കിയവയാവാം. ഉദാഹരണം Velocity എന്നത് പ്രവേഗം. Gravity എന്നത് ഗുരുത്വാകർഷണം.

ഇത് പോലുള്ള ശാസ്ത്രപഠനം കഴിഞ്ഞവരെ ഹിന്ദി നാട്ടിലും, തമിഴ് നാട്ടിലും കണ്ട് പരിചയമുണ്ട്. അവർ പറയുന്ന ഊർജ്ജതന്ത്രം മനസ്സിലാക്കാൻ കാര്യമായി ശ്രമിക്കേണ്ടിവരും. അതും ഇങ്ഗ്ലിഷിലേക്ക് മനസ്സിലാക്കാൻ. എന്നാൽ, ഇന്ത്യയിലെ വ്യത്യസ്ത ഭാഷകളിലെ ഊർജ്ജതന്ത്രം തമ്മിൽതമ്മിൽ മനസ്സിലാക്കാൻ ഗൂഗ്ൾ ട്രാൻസ്ലെയ്റ്റിന് ആവുമായിരിക്കാം എന്ന് സമാധാനിക്കാം.

ഇത്യാദി കാര്യങ്ങൾ പറയുമ്പോൾ മലയാളം മീഡിയത്തിൽ നിന്നും വന്നവരെ ചൊടിപ്പിക്കാൻ എളുപ്പമാണ്. നമ്മൾ നമ്മുടെ മാതൃഭാഷയിൽത്തന്നെ പഠിക്കും എന്ന്

വേണമെങ്കിൽ അവരെക്കൊണ്ട് ആണയിടിയിപ്പിക്കാൻ ആവും. അതിൽ എന്തോ കാര്യമായ രാജ്യസ്നേഹവും, ഭാഷാ ഭക്തിയും വേണമെങ്കിൽ മാതാവിനോടുള്ള സ്നേഹാദരങ്ങളും കൂട്ടിക്കലർത്താൻ ആവും.

എന്നാൽ വളരെ ചുരുങ്ങിയ വാക്കുകളിൽ പറയുകയാണെങ്കിൽ, അവരെ പറഞ്ഞ് പറ്റിക്കുകയാണ് ഭരണകൂടവും, ഔപചാരിക വിദ്യാഭ്യാസവും ചെയ്യുന്നത്. എന്നാൽ മലയാളം മീഡിയത്തിൽനിന്നും വന്ന് കോളേജ് പഠനംകഴിഞ്ഞവർക്ക്, സർക്കാർ ജോലിയെന്ന ഉദ്ദേശം നടക്കാതിരുന്നതായി കാണുന്നില്ല.

സർക്കാർ ജോലിയെന്നുള്ളത് ഈ വിദ്യാഭ്യാസം എന്ന കടമ്പകടന്ന് വരുന്നവർക്ക് സംവരണം ചെയ്യപ്പെട്ടതായത് കൊണ്ട്, അതിൽ ഒരു പരാജയത്തിന് സാധ്യത കണ്ടില്ല.

സർക്കാർ ജോലി കിട്ടാത്തവർക്ക് മറ്റ് തൊഴിലുകൾ ലഭിച്ചില്ലാ എന്നും തോന്നുന്നില്ല.

## 60. സർക്കാർ ജോലി ലഭിക്കലാണ് ഉദ്ദേശം

ഊർജ്ജതന്ത്രം ശാസ്ത്രവിഷയമായത് കൊണ്ട് പരീക്ഷണശാലയും, റെക്കോഡ് സമർപ്പിക്കലും തുടങ്ങിയ കാര്യങ്ങളും മറ്റും ഉള്ളത് കൊണ്ട്, ആർട്ട്സ് വിഷയങ്ങൾ എടുത്തവർക്ക് ഉള്ള സ്വാതന്ത്ര്യം അത്ര ഈ ക്ളാസിൽ ഉള്ളവർക്ക് കിട്ടിയിരുന്നില്ല. കാരണം, ക്ളാസിൽ കയറാതെ നടന്നാൽ, റെക്കോഡ് സമർപ്പിക്കുന്ന അവസരത്തിൽ അദ്ധ്യാപകർ അവരുടെ ഊക്ക് കാട്ടും.

മൂന്ന് വർഷം നീണ്ടുനിൽക്കുന്ന ഈ ഡിഗ്രിക്ക് പഠിക്കുന്ന ഒട്ടുമിക്ക കാര്യങ്ങളും കൊണ്ട് ആർക്കെങ്കിലും സ്വന്തംനിലയിൽ എന്തെങ്കിലും ചെയ്യാൻ ആവും എന്ന് തോന്നുന്നില്ല. എന്നാൽ ഒട്ടുമിക്കവർക്കും, ഈ വക പഠനങ്ങളിലെ വിഷയങ്ങളിൽ കാര്യമായ താൽപ്പര്യം ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. ഡോക്ടറും എഞ്ചിനിയറും ആകാൻ പറ്റാതെപോയവരാണ് ഈ ക്ളാസിലെ മിക്കവരും.

സർക്കാർ ജോലി ലഭിക്കലാണ് ഉദ്ദേശം. ഏതാനും പേർ ബാങ്ക് ടെസ്റ്റുകൾ എഴുതി, മൂന്നാം വർഷം പൂർത്തിയാക്കുന്നതിന് മുന്നേ സ്ഥലം വിട്ടു.

സർക്കാർ ജോലിയെന്നാൽ ശരിക്കും പറഞ്ഞാൽ, ജനങ്ങൾക്കായുള്ള തൊഴിലുകൾ സർക്കാർ ഓഫിസുകളിൽ ഇരുന്ന് പണി ചെയ്യലാണ്. ബ്രിട്ടിഷ്-ഇന്ത്യയിൽ Public Servant എന്നായിരുന്നു ഔപചാരികമായ അപരനാമം. ഈ തൊഴിൽചെയ്യാൻ ഏറ്റവും അത്യാവശ്യമായ വേണ്ടത്, ജനങ്ങളോട് സംസാരിക്കാനും അവരെക്കുറിച്ച് പരാമർശിക്കാനും മാന്യമായ വാക്കുകൾ മാത്രം നിത്യസംസാരത്തിൽ ഉള്ള ഇംഗ്ലിഷാണ്. മാത്രവുമല്ല, ഇംഗ്ലിഷ് അറിയുന്നവർക്ക് ഔദ്യോഗികമായുള്ള മറ്റ് പലവിവരങ്ങളും സ്വാഭാവികമായിത്തന്നെ ലഭിക്കും. പോരാത്തതിന്, സർക്കാർ ഓഫിസ് തൊളിലാളികൾ തമ്മിലും, അവരുടെ ഓഫിസർമാർ തമ്മിലും യാതോരു മാനസിക വിഭ്രാന്തിയും ഉണർത്താതെ സംസാരിക്കാനും ചർച്ചചെയ്യാനും ആവും.

ഇതിന് പകരം, ഊർജ്ജതന്ത്രവും, രസതന്ത്രവും, ജീവശാസ്ത്രവും, ഗണിതത്തിലെ മെട്രിക്സും ലോഗരിതവും മറ്റും പഠിച്ച്, ഇംഗ്ലിഷിൽ കാര്യമായ വിവരം ഇല്ലാതെ സർക്കാർ ജോലിക്കും ബാങ്ക് ജോലിക്കും വേണ്ടി തയ്യാറെടുക്കുന്നതിൽ എന്തോ പന്തികേടുണ്ട് എന്ന് ഒരു തോന്നൽ.

BSc., MSc. BTech തുടങ്ങിയ കാര്യങ്ങൾ ഉന്നത വിദ്യാഭ്യായസമായി കരുതപ്പെടുന്നു. ഈ കരുതപ്പെടലും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വിഭാവനം ചെയ്ത വിദ്യാഭ്യാസ ലക്ഷ്യങ്ങളും തമ്മിൽ യാതോരു ബന്ധവും ഇല്ലാ എന്നാണ് വിശ്വാസം.

പഠിക്കുന്നവരിലും, നാട്ടിലും, നാട്ടുകാരിലും യാതോരു സംസ്ക്കാരിക ഉന്നമനവും ഈ വിദ്യാഭ്യാസം കൊണ്ട് ഉദ്ദേശിക്കുന്നില്ല. സാങ്കേതിക വിദ്യാവിവരം ഈ വിദ്യാഭ്യാസത്താൽ ലഭിക്കും എന്ന ഒരു തോന്നൽ പൊതുവെ ജനങ്ങളിൽ ഉണ്ട്. ഇത് ശരിയാണ് എന്ന് പഠിക്കുന്ന കാലത്ത് വിശ്വാസം ഉണ്ടായിരുന്നെങ്കിലും, പിന്നീടുള്ള ജീവിതാനുഭവത്തിൽനിന്നും അറിഞ്ഞത്, യാതോരുവിധ മൂല്യമുള്ള വിവരവും ഔപചാരിക വിദ്യാഭ്യാസം നൽകുന്നില്ല എന്നതാണ്.

മ്യൂല്യമുള്ള വിവരം, ആ വിവരം ഉള്ളവർ ഈ നാട്ടിൽ മറ്റൊരാൾക്കും നൽകില്ലതന്നെ.

Go to Main contents

## 61. പുസ്തകത്തിൽ എഴുതി, പലപ്രാവശ്യം ഉരുവിട്ട് കാണാപാഠമാക്കി, പരീക്ഷയെഴുതിയല്ലാ വിവരം വളർത്തുന്നത്

ഔപചാരിക വിദ്യാഭ്യാസം കഴിഞ്ഞ് ഏതാണ്ട് പത്ത് പതിനഞ്ച് വർഷക്കാലം പലദിക്കിലും വലവിധ വ്യാപാരങ്ങളുമായി ബന്ധപ്പെട്ടപ്പോഴാണ് മനസ്സിലായത്, പലതൊഴിലുകളിലും, വ്യാപാരങ്ങളിലും കാര്യമായ ബുദ്ധിയും വിവേകവും നൈപുണ്യങ്ങളും ഉള്ള പലതും ആളുകൾ ചെയ്യുന്നുണ്ട് എന്ന കാര്യം. ഇവയൊന്നും ആരുംതന്നെ പുസ്തകത്തിൽ എഴുതി, പലപ്രാവശ്യം ഉരുവിട്ട് കാണാപാഠമാക്കി, പരീക്ഷയെഴുതിയല്ലാ കാര്യബോധം വളർത്തുന്നത് എന്ന്.

ഔപചാരിക വിദ്യാഭ്യാസത്തിൽ കണ്ടത്, നിസ്സാരങ്ങളായ കാര്യങ്ങളെ, എന്തോ വൻ വിവരശേഖരം തുറന്ന് നുകർന്നെടുക്കുകയാണ് എന്ന ഭാവമാണ്. ഈ കാര്യവുമായി ബന്ധപ്പെട്ട് കുറേകാര്യങ്ങൾതന്നെ പറയുവാനുണ്ട്. ഈ പാതയിലേക്ക് ഈ എഴുത്ത് വീണ്ടും തിരിച്ചുവരും എന്ന് തോന്നുന്നില്ല. കാരണം, ചരിത്രമെഴുത്ത് തുടങ്ങിയാൽ വ്യാജചരിത്രത്തെ നേരിടുമ്പോൾ, വളരെ സങ്കീർണ്ണമായ ദേശത്തിലായിരിക്കും ഈ എഴുത്ത്. അവിടെനിന്ന് തിരിച്ച്, വിദ്യാഭ്യാസം

എന്ന ദിക്കിലേക്ക് വരുവാൻ ആകും എന്ന് തോന്നുന്നില്ല.

അതിനാൽ തന്നെ മനസസ്സിൽ ഈ കാര്യവുമായി ബന്ധപ്പെട്ട് ചുഴഞ്ഞ് കിടക്കുന്ന പലതും ഇപ്പോൾത്തന്നെ പുറത്ത് കൊണ്ടുവരാം എന്നുകരുതുന്നു.

വിദ്യാഭ്യാസം എന്ന പ്രശ്നം ഈ എഴുത്തുകാരൻ സ്വന്തം ജീവിതത്തിൽ പലരീതിയിൽ നേരിട്ടിട്ടുള്ള ഒരു പ്രശ്നമായത് കൊണ്ട് പലതും പറയാനാകും.

മുകളിൽ സൂചിപ്പിച്ചത് പോലെ, നിസ്സാരങ്ങളായ കാര്യങ്ങളെ വലിച്ച് നീട്ടി, അതിനുള്ളിലെ ഓരോ കണ്ണിക്കും മാർക്ക് എന്ന മിക്കവർക്കും തികച്ചും ഉപയോഗ ശൂന്യമായ ഒരു ആവരണംനൽകി, അവയ്ക്ക് ഒരു കൃത്രിമമായ ദിവ്യത്വമാണ് സൃഷ്ടിക്കുന്നത്.
ഊർജ്ജതന്ത്രം ലാബിൽ (പരീക്ഷണശാലയിൽ) നിസ്സാരങ്ങളായ പരീക്ഷണങ്ങൾ ആണ് പഠിപ്പിക്കുന്നതും പരിശീലപ്പിക്കുന്നതും. കൊച്ചുകൊച്ച് അളവകളും സമയദൈർഘ്യങ്ങളും തൂക്കങ്ങളും വിദ്യാർത്ഥികൾ ശേഖരിച്ച്, റെക്കോഡ് പുസ്തകങ്ങൾ നിറക്കുന്നു. അദ്ധ്യപകർ അതി ഗംഭീര ഭാവാഭിനയത്തോടുകൂടി അവയെ പരിശോധിക്കുന്നു. അവയിലെ തെറ്റുകളെ

പോരായ്മകളും ഗഹനമായ കണ്ടുപിടുത്തങ്ങൾ എന്ന രീതിയിൽ വിദ്യാർത്ഥികളെ ധരിപ്പിക്കുന്നു.

ഇത് ഔപചാരിക വിദ്യാഭ്യാസത്തിന്റെ നടപടിക്രമം. അതിൽ തെറ്റില്ലതന്നെ. എന്നാൽ, പുറംലോകത്തിലെ വ്യാപാര, കമ്പോളങ്ങളിലും, നൈപുണ്യം ഉള്ള തൊഴിലുകളിലും, ഇതിനേക്കാൾ ഗംഭീരമായ നടപടിക്രമങ്ങളും, പ്രവർത്തനങ്ങളും, സൂക്ഷ്മപരിശോധനകളും, അളവുകളും, സമയദൈർഘ്യങ്ങളും, തൂക്കങ്ങളും പദ്ധതികളും, മറ്റും യാതോരു വിധ വേഷംകെട്ടലും, കാപട്യം നിറഞ്ഞ നാട്യങ്ങളും, മാർക്കുകളും പരീക്ഷകളും മറ്റും ഒന്നുംതന്നെയില്ലാതെ നടക്കുന്നുണ്ട്.

ഇതുമാതിരിയിലുള്ള പല വേദികളിലും ഈ എഴുത്തുകാരൻ വന്ന് പെട്ടിട്ടുണ്ട്. അവിടെല്ലാം കണ്ടകാര്യം മൂല്യമേറിയ വിവരങ്ങൾ അവ കൈവശമുള്ളവർ യാതോരു കാരണവശാലും മറ്റുള്ളവർക്ക് നൽകില്ല. എന്തിന്, പണ്ട് കാലങ്ങളിൽ ഒരു വലിയാശാരി തന്റെ പണി നൈപുണ്യ രഹസ്യങ്ങൾ, പണിപഠിക്കാൻ വരുന്ന ചെറുപ്പക്കാർ പെട്ടന്ന് പഠിച്ചെടുക്കുന്നത് തടയാനായി, നൈപുണ്യമേറിയപണി സമയത്ത് അവരെക്കൊണ്ട് ഉളി മൂർച്ചപ്പെടുത്താൻ വിടുന്ന ഒരു ഏർപ്പാടുണ്ടായിരുന്നു എന്ന് കേട്ടറിവുണ്ട്.

സ്ക്കൂളിലും മറ്റും അദ്ധ്യാപകർ ക്ളാസിൽ പഠിപ്പിക്കുന്നത് നോട്ടെഴുതി പഠിക്കുന്നതിന് പകരം, ടെക്സ്റ്റ് പുസ്തകങ്ങൾ നേരിട്ട് വായിച്ച് പഠിക്കുന്ന ഒരു സ്വഭാവം ഈ എഴുത്തുകാരന് ഉണ്ടായിരുന്നു. അദ്ധ്യാപകർ നൽകുന്ന മാർക്കിനോട് കാര്യമായ ഒരു അത്യാർത്തിയില്ലായിരുന്നു എന്നാണ് ഓർമ്മ. ഇതിന് വേറെയും പലകാര്യങ്ങൾ പിന്നണിയിൽ ഉണ്ട്. അവ ഇവിടെ സൂചിപ്പിക്കുന്നില്ല.

ഡിഗ്രിക്ക് പഠിക്കുന്ന അവസരത്തിൽ, ഈ പദ്ധതി പ്രകാരം ഊർജ്ജതന്ത്രത്തിന്റെ പല ടെക്സ്റ്റ് പുസ്ത്കങ്ങളും വാങ്ങിച്ച് നേരിട്ട് പഠിക്കാൻ ഒരുമ്പെട്ടു.

അപ്പോഴാണ് അബദ്ധം മനസ്സിലായിത്. ഓരോ വൻ ടെക്സ്റ്റ് പുസ്ത്കത്തിലും ഏതെങ്കിലും ഒരു കൊച്ച് പ്രദേശം മാത്രമേ കേരളാ യൂണിവേസിറ്റിയുടെ സിലബസിൽ പെടുള്ളു. അത് മാത്രം അരിച്ച് പെറുക്കി പഠിക്കണം.

ടെക്സ്റ്റ് പുസ്തകത്തിൽ പലവിധ ഗഹനങ്ങളായ വിവരങ്ങളും ഡെറിവേഷനുകളും, തിയറികളും, നിയമങ്ങളും, പരീക്ഷണങ്ങളും മറ്റും മറ്റും ഉണ്ടാവും.

ഇവയെല്ലാം യാതോരു വ്യക്തമായ ലക്ഷ്യമോ ഉപയോഗമോ ഇല്ലാതെ പഠിച്ചിട്ടും യാതോരു കാര്യവും ഇല്ല.

എന്നാൽ ഇങ്ങിനെ ചിന്തിക്കുമ്പോൾ വരുന്ന ന്യായമായ പ്രശ്നം, ഈ ലോകമെമ്പോടും ഇന്നുള്ള ശാസ്ത്രീയമായ പുരോഗമനവും വ്യവസായങ്ങളും, യന്ത്രങ്ങളും, കമ്പ്യൂട്ടറുകളും, മൊബൈൽ ഉപകരണങ്ങളും, കാറുകളും ലോറികളും മറ്റുമറ്റും സൃഷ്ടിക്കുന്നവരും, റോക്കറ്റുകളും, ശൂന്യാകാശ വാഹനങ്ങളും മറ്റും വിക്ഷേപിക്കുന്നവരും മറ്റും, ഈ വക ഔപചാരിക വിദ്യാഭ്യാസം ലഭിച്ചവരല്ലേ എന്ന ചോദ്യമാണ്.

ഇതിനുള്ള വ്യക്തമായ ഉത്തരം, മറ്റൊരു മറുചോദ്യമാണ്. അങ്ങിനെ ആണോ?

## 62. പരിമിതമായ സാങ്കേതിക വിജ്ഞാനം നൽകുന്ന അഞ്ച് വർഷ പഠനം

ഔപചാരിക വിദ്യഭ്യാസത്തിലെ ഉയർന്ന ഡിഗ്രികളും, മറ്റ് യോഗ്യതകളും കൊണ്ട് ഒരു പ്രത്യേകതരം ഉപയോഗം ഉണ്ട് എന്ന് ശ്രദ്ധയിൽപെട്ടിട്ടുണ്ട്. അതിനെക്കുറിച്ച് പിന്നീട് സൂചിപ്പിക്കാം.

എന്നാൽ അതിന് മുൻപായി, എഞ്ചിനിയറിങ്ങ് കോളെജിലും, BA, MA, BSc., MSc. തുടങ്ങിയവയിലും പഠിപ്പിക്കുന്ന കാര്യങ്ങളെക്കുറിച്ച് തോന്നിയ ചില കാര്യങ്ങൾ പറയാം.

ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് ഒരു മെക്കാനിക്കൽ എഞ്ചിനിയറിങ്ങ് ബിരുദധാരിയായ വ്യക്തി കഠിനമായി ഇരുന്ന് IIM (Indian Institute of Managementന്) പ്രവേശന പരീക്ഷക്കായി (Entrance Examനായി) പഠിക്കുന്നത് കാണാനിടയായി. അന്നെല്ലാം എഞ്ചിനിയറിങ്ങ് എന്ന പഠനം അതിഗംഭീരമായ വിവരം നൽകുന്നുണ്ട് എന്ന് പൊതുജനമനസ്സിൽ ഉള്ള കാലമാണ്. ഈ പഠിക്കുന്ന ആൾക്ക് ഇങ്ഗ്ളിഷിൽ സാമാന്യം നല്ല പരിജ്ഞാനം ഉള്ളതായി കണ്ടു.

ആ ആളോട്, മെക്കാനിക്കൽ എഞ്ചിനിയറിങ്ങ് പഠിച്ച് കഴിഞ്ഞതിനാൽ, ആ പഠനത്തിൽ നിന്നും ലഭിച്ച അതിഗംഭീര വിവരം ഉപയോഗിച്ച് കൊണ്ട് എന്തെങ്കിലും ചെയ്യാമല്ലോ എന്ന ഒരു അഭിപ്രായം കാര്യമായ ഒരു ഉദ്ദേശങ്ങളൊന്നുമില്ലാതെ ഒന്നു ചോദിച്ചുപോയി. ചോദിച്ചത് ഇങ്ഗ്ളിഷിലാണ്.

അപ്പോൾ, ആ ആൾ വളരെ ലളിതമായി ചിരിച്ച് കൊണ്ട് മറുപടി പറഞ്ഞു:

"മെക്കാനിക്കൽ എഞ്ചിനിയറിങ്ങ് പഠിക്കാൻ കോളെജിൽ ചേർന്നപ്പോൾ, വിചാരിച്ചത്, ഏതാണ്ട് അഞ്ച് വർഷം നീണ്ടുനിൽക്കുന്ന പഠനം കഴിയുമ്പോഴേക്കും, ഈ നാട്ടിൽ കാണുന്ന വാഹനങ്ങളുടേയും മറ്റും യന്ത്രങ്ങൾ എങ്ങിനെയാണ് പ്രവർത്തിക്കുന്നത് എന്നതിനെക്കുറിച്ചും മറ്റും കാര്യമായ വിവരം ലഭിക്കും എന്നായിരുന്നു. എന്നാൽ, നാലരവർഷത്തെ പഠനം കഴിഞ്ഞപ്പോൾ, ഈ വക കാര്യങ്ങൾ എങ്ങിനെയാണ് പ്രവർത്തിക്കുന്നത് എന്നതിനെക്കുറിച്ച്, കോളെജിൽ ചേരുന്ന അവസരത്തിൽ ഉള്ള വിവരം ഇല്ലായ്മയിൽ യാതോരു മാറ്റവും സംഭവിച്ചിട്ടില്ലതന്നെ."
ഈ എഴുത്തുകാരൻ കുറേക്കാലങ്ങൾക്ക് മുൻപ് COMPULSORY FORMAL EDUCATION: A travesty! (നിർബന്ധ ഔപചാരിക വിദ്യാഭ്യാസം: ഒരു ഹാസ്യാനുകരണം) എന്ന പേരിൽ ഒരു ചെറിയ

പുസ്തകം എഴുതിയിരുന്നു. അതിൽ 'വിദ്യാഭ്യാസം' എന്ന വാക്ക് തലക്കെട്ടിൽ വന്നത് കാരണം, വായനക്കാർ താരതമ്യമായി കുറവായിരുന്നു. എന്നാൽ ആ പുസ്തകത്തിൽ വിദ്യാഭ്യാസത്തെക്കുറിച്ചല്ല എഴുതിയിരുന്നത്. മറിച്ച് ഔപചാരിക വിദ്യാഭ്യാസത്തിന് പുറത്തുള്ള ലോകത്തെക്കുറിച്ചായിരുന്നു.

ഈ ഗ്രന്ഥം ഏതാനും വർഷങ്ങൾക്ക് മുൻപ്, വടക്കൻ ഇന്ത്യയിലെ ഒരു വ്യവസായ കുടുംബത്തിലെ അംഗം വായിച്ച് ഏതാണ്ടിങ്ങിനെ ഒരു അഭിപ്രായം എഴുതി അറിയിച്ചിരുന്നു:

QUOTE: എന്റെ പിതാവ് ഒരു വ്യവസായ ശാല നടത്തുന്ന ആളാണ്. ഞാൻ മെക്കാനിക്കൽ എഞ്ചിനിയറിങ്ങ് വിദ്യാഭ്യാസം കഴിഞ്ഞ ആളാണ്. എന്നാൽ, ഞാൻ എഞ്ചിനിയറിങ്ങ് കോളെജിൽ പഠിച്ച യാതോരു കാര്യവും ഞങ്ങളുടെ വ്യവസായത്തിൽ ഉപയോഗിക്കാനോ, ഉപയോഗപ്രദമായതോ അല്ല. നിങ്ങൾ പുസ്തകത്തിൽ അഭിപ്രായപ്പെട്ടതിനോട് പൂർണ്ണമായും ഞാൻ യോജിക്കുന്നു. END OF QUOTE.

ഇങ്ങിനെ ഈ ആൾ അഭിപ്രായപ്പെട്ടത്, സ്വന്തമായി വ്യാവസായം ഉള്ളത് കൊണ്ടാണ്.

ഔപചാരിക വിദ്യാഭ്യാസം നൽകുന്ന യോഗ്യതകൾക്ക് പൂർണ്ണമായ ഉപയോഗശൂന്യതയല്ല ഉള്ളത്. മറിച്ച്, ഉപയോഗം ഉണ്ട്. അത് എന്താണ് എന്ന് പിന്നീട് സൂചിപ്പിക്കേണ്ടിവരും.

## 63. ഔപചാരിക വിദ്യാഭ്യാസവും സംരംഭകത്വവും

ലോകത്തിലെ പലവിധ വ്യവസായങ്ങളും തുടങ്ങുന്നതും, നടത്തുന്നതും മറ്റും ആളുകൾ ഔപചാരിക കോളെജുകളിൽനിന്നും സ്ക്കൂളുകളിൽനിന്നും ലഭിച്ചവിവരവും വിജ്ഞാനവും ഉപയോഗിച്ചാണ് എന്ന് തോന്നുന്നില്ല. അങ്ങിനെ ചെയ്യവരും ഉണ്ടാവാം. എന്നാൽ പൊതുവായി തോന്നുന്നത്, ഔപചാരിക വിദ്യാഭ്യാസത്തിൽ ഉൾപ്പെട്ടിട്ടുള്ള അനേകകാര്യങ്ങളിൽ ഏതെങ്കിലും വളരെ സൂക്ഷ്മമായ ഒരു അംശമായിരിക്കും പലപ്പോഴും പലവിധ തൊഴിലുമായോ, വ്യാപാരവുമായോ, വ്യവസായവുമായോ ബന്ധമുണ്ടാകുള്ളു.

കൂടെപഠിച്ചവരിൽ ചിലർ MSc. കഴിഞ്ഞ് സാങ്കേതിക വസ്തുസംബന്ധമായ ഉന്നതമായ സർക്കാർ സ്ഥാനത്തിൽ ഇരിക്കുന്നത് കണ്ടിട്ടുണ്ട്. എന്നാൽ അവർ ചെയ്യുന്ന തൊഴിലിന് സാങ്കേതിമായ, വളരെ തുച്ഛമായ വിവരമേ ആവശ്യം കണ്ടുള്ളു. അത് പലപ്പോഴും സാമാന്യ വിവരമുള്ള പലർക്കും ഏതാനും മാസങ്ങൾകൊണ്ട് പഠിച്ചെടുക്കാനാവുന്നതേയുള്ളു.

ഇതുമായി ബന്ധപ്പെട്ട മറ്റ് ഒരു നിരീക്ഷണം പിന്നീട് സൂചിപ്പിക്കാം.

സാങ്കേതിക വിജ്ഞാനം ആവശ്യം ഉള്ള പല വ്യവസായങ്ങളും തുടങ്ങിയവർക്ക് അതിനായുള്ള വിവരം പലപ്പോഴും സ്വന്തമായി സ്വരുപിച്ചതോ, അതുമല്ലെങ്കിൽ പറഞ്ഞ്കേട്ടും, കണ്ടും, ചെയ്ത് പരിചയിച്ചും, ലഭ്യമായ സാങ്കേതിക ഉപകരണങ്ങൾ ഉപയോഗിച്ചും, സാങ്കേതിക വിജ്ഞാന ഉപദേശക വിദഗ്ദ്ധർക്ക് കൺസൾട്ടേഷൻ ഫീസ് നൽകിയും, മറ്റ് വ്യവസായങ്ങളിൽ ജോലിചെയ്തും, വ്യത്യസ്ത കാര്യങ്ങളിൽ വൈദഗ്ദ്ധ്യം ഉള്ളവർ തമ്മിൽ പങ്കാളിത്തത്തോടും മറ്റുമാണ് പലരും സ്വന്തമായി പലപ്പോഴും വ്യവസായങ്ങളും വാണിജ്യ സ്ഥാപനങ്ങളും സ്ഥാപിക്കുന്നത്.

അല്ലാതെ 10 മുതൽ 20 വർഷം നീണ്ടുനിൽക്കുന്ന ഔപചാരിക വിദ്യാഭ്യാസത്തിൽ നിന്നും ലഭിക്കുന്ന വിവരം ഉപയോഗിച്ചല്ലതന്നെ.

ഓരോ സംരംഭകർക്കും ആവശ്യമുള്ള സാങ്കേതിക വിവരം വായിച്ചും, പഠിച്ചും ഉയർത്താനുള്ള പലവേദികളും നിലവിലുണ്ട്. പണ്ട് കാലങ്ങളിൽ ഇങ്ഗ്ളിഷ് ഭാഷ അറിയാമെങ്കിൽ പലപ്പോഴും സാങ്കേതിക വിജ്ഞാനത്തിലേക്കും, സാങ്കേതിക വിവരങ്ങൾ

നൽകുന്ന ഇടങ്ങളിലേക്കും കൂടുതൽ സൗകര്യപ്രദമായി ബന്ധപ്പെടാനാവുമായിരുന്നു.

ഇന്ന് ഇൻർനെറ്റും കുറച്ച് ഇങ്ഗ്ലിഷ് പരിചയവുമുണ്ടെങ്കിലും ഇത് സൗകര്യപ്പെടും. പ്രാദേശിക ഭാഷകളിലും സാങ്കേതിക ജ്ഞാനം അനവധി ലഭ്യമാണ്. എന്നാൽ ഈ വക വിജ്ഞാനങ്ങൾക്ക് പലപ്പോഴും തർജ്ജമക്കാരന്റെ കണ്ണുകടിയോ അതുമല്ലെങ്കിൽ പരിമിതികളോ അനുബന്ധിച്ചിരിക്കാൻ സാധ്യതയുണ്ട്.

Go to Main contents

## 64. ഒരു വെളിപാട്

ഔപചാരിക വിദ്യാഭ്യാസത്തിന് എതിരായുള്ള എല്ലാ വാദഗതികളും നിലംപരിശാകുന്ന ഒരു ഇടം ഉണ്ട്. ആ ദിക്കിലേക്ക് പിന്നീട് പോകാം.

പ്രീഡിഗ്രിക്ക് സെക്കൻഡ് ഗ്രൂപ്പാണ് എടുത്തത്. എന്നുവച്ചാൽ ഗണിതം(Mathematics) ഇല്ല. പകരം ജീവശാസ്ത്രം (Biology). ഇത് കഴിഞ്ഞ് ഡിഗ്രിക്ക് BSc. ഊർജ്ജതന്ത്രം (Physics) എടുത്തപ്പോൾ ഒരു വൻ പ്രശ്നം. ഡിഗ്രിക്ക് അനുബന്ധ വിഷയമായി (Subsidiaryആയി) ഗണിതം ഉണ്ട്. രണ്ട് വർഷം ഗണിതവുമായി യാതോരു ബന്ധവുമില്ലായിരുന്നു. പിന്നെങ്ങിനെയാണ് Calculus, Metrics, Statistics അങ്ങിനെയുള്ള പലതും ഇനി പഠിക്കുക?. രണ്ട് വർഷം പഠനം ഇല്ലാതെപോയ ശൂന്യത എങ്ങിനെ നികത്തും?

ഒരു കേന്ദ്ര സർക്കാർ ഓഫിസിൽ ക്ളാർക്ക് പദവിയിൽ ഉള്ള ഒരാൾ ഗണിതം പഠിപ്പിക്കാം എന്ന് അറിയിച്ചു. ഈ ആൾ ഗണിതത്തിൽ MSc. ഉള്ള ആളാണ്. ഗണിതത്തിലുള്ള MScയും സർക്കാർ ഓഫിസിലെ പണിയും തമ്മിൽ കാര്യമായ ബന്ധമൊന്നുമില്ലതന്നെ. ആശാരിപ്പണിപഠിച്ച ആൾ ഹോട്ടലിൽ പാചകത്തിന് പോയത് പോലെയാണ്.

പഠിച്ചതൊന്നും കൊണ്ട് തൊഴിൽ മേഖലയിൽ യാതോരു പ്രയോജനവും ഇല്ലതന്നെ.

എന്നാൽ സർക്കാർ പണിയാകുമ്പോൾ, എന്തെങ്കിലും പ്രത്യേകമായുള്ള വിവരമോ തൊഴിൽപരിയചമോ, ഭാഷാപരമായ കഴിവോ ഒന്നുംതന്നെ ആവശ്യമില്ലതന്നെ. ഉണ്ടെങ്കിൽത്തന്നെ ഇങ്ങിനെയൊരു കാര്യത്തെക്കുറിച്ച് സർക്കാർ ഉദ്യോഗസ്ഥരോട് ചോദിക്കാനോ, ചർച്ചചെയ്യാനോ മനോധൈര്യമുള്ള സാധാരണ ജനങ്ങൾ ഉണ്ടായേക്കാം. നേരിട്ട് പരിചയമില്ല.

രണ്ട് വർഷം പഠിക്കാതെ പോയ ഗണിതം മാത്രം പഠിപ്പിച്ചാൽ മതിയെന്ന് ആ ആളോട് പറഞ്ഞു. അപ്പോഴാണ് കാര്യമായ വെളിപാടെന്ന പോലുള്ള മറുപടി ലഭിച്ചത്. രണ്ട് വർഷം പഠിക്കാതെ പോയ ഗണിതം പഠിക്കാതെ തന്നെ, ഡിഗ്രിക്ക് അനുബന്ധമായി പഠിക്കേണ്ടുന്ന ഗണിതം യാതോരു വിഷമവുമില്ലാതെ പഠിക്കാവുന്നതാണ്. ശരിക്കും പറഞ്ഞാൽ പ്രീഡിഗ്രിക്ക് രണ്ട് വർഷം ഗണിതം പഠിച്ചില്ലായെന്ന യാതോരു ന്യൂനതയും ഇല്ലാതെ തന്നെ നേരിട്ട് ഡിഗ്രിക്ക് ഗണിതം പഠിക്കാം.

അന്ന് വെളിപാടിന്റെ പൂർണ്ണമായ വിവരം ലഭിച്ചില്ലെങ്കിലും, പിന്നീട് മനസ്സിലായത്, ഇന്ന് വൻ

വിവരം എന്ന് വിവരിക്കപ്പെടുന്ന മിക്ക കാര്യങ്ങളും നേരിട്ട് പഠിക്കാവുന്നതേയുള്ളു. 10 മുതൽ 20 വർഷം നീണ്ടുനിൽക്കുന്ന നിർബന്ധ ഔപചാരിക വിദ്യാഭ്യാസത്തിന്റെ ആവശ്യം ഈ വക കാര്യങ്ങൾക്ക് ഇല്ലതന്നെ.

എന്നാൽ ഔപചാരിക വിദ്യാഭ്യാസം ഈ ഉപഭൂഖണ്ഡത്തിൽ കൊണ്ടുവന്ന ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വിഭാവനം ചെയ്ത കാര്യങ്ങളും ഇന്നുള്ള ഔപചാരിക വിദ്യാഭ്യാസം നൽകുന്ന കാര്യങ്ങളും തമ്മിൽ ബന്ധമൊന്നും കാണുന്നില്ലതന്നെ.

## 65. ഔപചാരിക വിദ്യാഭ്യാസം നൽകാത്ത സാങ്കേതിക വിവരങ്ങൾ എവിടെ നിന്ന് ലഭിക്കും

നിർബന്ധ ഔപചാരിക വിദ്യാഭ്യാസമില്ലാത്തവർക്ക് എങ്ങിനെയാണ് ചന്ദ്രനിലേക്കും, ചൊവ്വയിലേക്കും ശൂന്യാകാശ വാഹനങ്ങൾ നിർമ്മിക്കാനാവുക? അവർക്ക് എങ്ങിനെയാണ് കമ്പ്യൂട്ടറുകളും മൊബൈൽ ഫോണുകളും നിർമ്മിക്കാനാവുക? എങ്ങിനെ ലെയ്ത്തുകളും, വാഹന യന്ത്രങ്ങളും, മറ്റ് യന്ത്രങ്ങളും നിർമ്മിക്കാനാവുക? എങ്ങിനെ ഡാമുകളും, ബഹുനിലകെട്ടിടങ്ങളും പണിയാനാവുക?

ഇതിനുള്ള വ്യക്തമായ ഉത്തരം ഈ മുകളിൽ പറഞ്ഞ മിക്ക കാര്യങ്ങളും, കോളെജുകളിലും മറ്റും എത്രവർഷം പഠിച്ചാലും ഒരാൾക്ക് പഠിച്ചെടുക്കാൻ ആവുമെന്ന് തോന്നുന്നില്ല. ഉദാഹരണത്തിന് ഊർജ്ജതന്ത്രത്തിൽ MSc.യോ PhDയോ എടുത്തത് കൊണ്ട് ചന്ദ്രനിലേക്കും, ചൊവ്വയിലേക്കും ശൂന്യാകാശ വാഹനങ്ങൾ നിർമ്മിക്കാനാവുമെന്ന് തോന്നുന്നില്ല. അത് പോലെതന്നെ ഈ വിദ്യാഭ്യാസ യോഗ്യത ഉപയോഗിച്ച് കൊണ്ട് ഒരാൾക്ക് ഒരു കമ്പ്യൂട്ടർ Hard disk ഓ Mother Boardഓ നിർമ്മിക്കാൻ ആവുമെന്ന് തോന്നുന്നില്ല.

ഈ വിധ വിവരങ്ങൾ സ്വരൂപിച്ചെടുക്കാൻ, മറ്റ് തന്ത്രങ്ങളാണ് ഉപയോഗിക്കേണ്ടത്. തെളിച്ച് പറഞ്ഞാൽ, ഈ വക സാങ്കേതിക വിദ്യ അറിവുള്ള ഇടങ്ങളിൽ നിന്നും അവ കെട്ടെടുക്കണം. എന്നാൽ ജനലോ, വാതിലോ പൊളിച്ച് കട്ടെടുക്കാൻ പറ്റുന്നവയല്ല ഈ വിധ വിവരങ്ങൾ. തന്ത്രവും, കാപട്യവും, കടപ അടിയാളത്തവും, വ്യാജ വൈെഷമ്യാവസ്ഥ അഭിനയിച്ചും മറ്റുമായി ആ ഇടങ്ങളിൽ കയറി, സൗഹൃദവും, ആദരവും, കള്ളകടപ്പാടും അഭിനയിച്ച്, അവിടങ്ങളിൽ ഉള്ള സാങ്കേതിക വിദ്യ കൈക്കലാക്കണം.

ഫ്യൂഡൽഭാഷാ രാജ്യങ്ങൾ ഈ വിധ തന്ത്രങ്ങൾ പലപ്പോഴും ഉപയോഗിച്ചിട്ടുണ്ട്. കൂടുതൽ ഈ കാര്യത്തെക്കുറിച്ച് ഇവിടെ പറയുന്നില്ല.

പലപ്പോഴും ഓരോ യന്ത്രസംവിധാങ്ങളുടേയും, സാങ്കേതിക സംരംഭങ്ങളുടേയും കാര്യമായ സാങ്കേതിക വിജ്ഞാനം അതിനായുള്ള സാമഗ്രമികൾ നൽക്കുന്ന കമ്പനികളുടെ പക്കാലാവും ഉണ്ടാവുക.

ഒരു പദ്ധതിക്കായി പ്രവർത്തിക്കുന്നവർക്ക് പലരീതിയിലും അതിനായുള്ള പലവിധ വിജ്ഞാനങ്ങളും കൈവശം ഉണ്ടാവും. ഇന്നുള്ള അവസ്ഥയിൽ കോളെജിൽ ഊർജ്ജതന്ത്രത്തിന്

പഠിക്കുന്ന വ്യക്തിക്ക് ശൂന്യാകാശ യാത്രാവിവരങ്ങളെക്കുറിച്ച് വേണമെങ്കിൽ അറിവ് ലഭിക്കാം. കോളെജിൽ പഠിക്കാത്ത ആൾക്കും ഇതേ അറിവ് കൈക്കലാക്കാവുന്നതാണ്. എന്നാൽ, ഈ രണ്ട് കൂട്ടർക്കും ഒരു പരിധിക്ക് അപ്പുറം നീങ്ങാൻ ആവില്ലതന്നെ.

പിന്നങ്ങോട്ടുള്ള പ്രയാണം, കാര്യമായ സാമ്പത്തിക മുതൽ മുടക്ക് നടത്തി, യന്ത്രങ്ങളും, സാങ്കേതിക വിവരങ്ങളും മറ്റും പ്രായോഗികാടിസ്ഥാനത്തിൽ ഉപയോഗിച്ചും, പഠിച്ചും, ആണ് നേടുക.

NASA അയച്ച Viking Spacecraft (വൈക്കിങ്ങ് ശൂന്യാകാശ വാഹനം) 1976ൽ ചൊവ്വയിൽ ഇറങ്ങി. അന്ന് അതിൽ ഉപയോഗിച്ചിരുന്ന സാങ്കേതികവിദ്യയെക്കാൾ എത്രയോ മടങ്ങ് വിപുലമായ സാങ്കേതിക വിദ്യ ഇന്ന് ഒരു സ്മാർട്ട് ഫോണിലൂടെ സാധാരണക്കാരന് ലഭ്യമാണ്.

ഇവിടെ എന്താണ് പറഞ്ഞ് വരുന്നത്?

450 കോടി രൂപ ആരെങ്കിലും മുതൽ മുടക്കാൻ തയ്യാറാണെങ്കിൽ, പലർക്കും, ഇന്ന് ചൊവ്വയിലേക്കുള്ള ഒരു വാഹനം പരീക്ഷണാടിസ്ഥാനത്തിൽ നിർമ്മിക്കാനാവും.

അതിനുള്ള ലൈസൻസിങ് തടസ്സങ്ങളുടെ ഒഴിവും, സാമാന്യവിജ്ഞാനവും, ഉണ്ടെങ്കിൽ, സാങ്കേതിക വിദ്യയും, ഉപകരണങ്ങളും, വിദഗ്ദ്ധോപദേശങ്ങളും, മറ്റും ലഭ്യമാണ് എന്നുള്ളതാണ് വാസ്തവം.

ഇന്ത്യയിൽ പലപ്പോഴും സർക്കാർ ചിലവൽ പലതും നടത്തുന്നത്, അതിൽ തൊഴിൽ പരിചയവും മറ്റ് വ്യക്തിപരമായ ബന്ധങ്ങളും, ഉയർന്ന തൊഴിൽസ്ഥാനങ്ങളും ചിലർക്ക് ലഭിക്കാൻ ഉതകും. അവർ പിന്നീട് ഈ വക തൊഴിൽ പരിചയവും, വ്യക്തി ബന്ധങ്ങളും, ഉയർന്ന തൊഴിൽ സ്ഥാനങ്ങളിൽനിന്നും വിരമിച്ചവരാണ് എന്ന മേൽവിലാസവും, വൻ പെൻഷൻ സൗകര്യങ്ങളും മറ്റും ഉപയോഗിച്ച് കൊണ്ട് സ്വന്തമായ വിദഗ്ദ്ധോപദശക സംരംഭങ്ങളോ, അതുമല്ലെങ്കിൽ സ്വന്തം ഉടമസ്ഥതയിലുള്ള കമ്പനികളോ തുടങ്ങും.

ഇതിൽ വൻ മുതൽ മുടക്കിയ ഫ്യൂഡൽ ഭാഷാ രാജ്യത്തിനോ, അവിടുള്ള ജനങ്ങൾക്കോ പൊതുവായി എന്താണ് ഗുണം ലഭിക്കുക എന്നത് ചിന്തിക്കാവുന്ന കാര്യമാണ്. കാരണം, ഫ്യൂഡൽ ഭാഷാ രാജ്യങ്ങളിൽ കാര്യങ്ങൾ, ഇങ്ഗ്ലിഷ് രാജ്യങ്ങളിൽനിന്നും വ്യത്യസ്തമാണ്.

ഇവരുടെ സ്വകാര്യ സംരഭങ്ങളുടെ വിജയം ഇന്ത്യാ രാജ്യത്തിന്റെ വിജയമായി ചിത്രീകരിക്കപ്പെടാം.

## 66. യാതോരു പ്രസക്തിയില്ലാത്തതും വ്യക്തിത്വ ഗുണമേന്മ നൽകാത്തതും ആയ വിദ്യാഭ്യാസം

എന്നാൽ മുകളിൽ നൽകിയിരിക്കുന്ന ചിത്രീകരണങ്ങൾ, സത്യം പറയുകയാണെങ്കിൽ, പ്രസക്തിയില്ലാത്തവയാണ്. കാരണം, ഈ രാജ്യത്ത് ഔപചാരിക വിദ്യാഭ്യാസത്തിന് പോകുന്ന ആളുകളിൽ വളരെ കുറച്ചുപേർമാത്രമേ ഈ വക കാര്യങ്ങൾക്കായി ഒരുമ്പെടുള്ളു.

വളർന്നുവരുന്ന തലമുറയിൽ പെട്ടവർ ഒട്ടുമുക്കാലും, സാധാരണ തൊഴിലുകളിലാണ് ഏർപ്പെടുക. വിവധതരം കൈതൊഴിലുകളിൽ ഏർപ്പെടുക, ടാക്സി കാർ ഓടിക്കുക, ഓട്ടോ റിക്ഷ ഓടിക്കുക, ഇലക്ട്രീഷ്യൻ പണിചെയ്യുക തുടങ്ങിയ നൂറുകണക്കിന് തൊഴിലുകളും, വ്യാപാരങ്ങളും ആണ് ശരിക്കും പറഞ്ഞാൽ, ജനങ്ങളിൽ ഒട്ടുമുക്കാൽപ്പേരും ഏർപ്പെടുക. ഈ വക തൊഴിലുകൾക്ക് വേണ്ടുന്ന യാതോരു നൈപുണ്യവും ഔപചാരിക വിദ്യാഭ്യാസത്തിന് നൽകേണ്ടതില്ല. കാരണം, അവ പഠിച്ചെടുക്കാൻ വേണ്ടുന്ന സൗകര്യങ്ങൾ മറ്റ് ഇടങ്ങളിൽ നിന്നും ലഭ്യമായിരിക്കും.

എന്നാൽ, തികച്ചും പൊള്ളയായ ഔപചാരിക വിദ്യാഭ്യാസത്തിന് അർഹതയില്ലാത്ത മതിപ്പും, മൂല്യവും നൽകി, അതിലൂടെ വൻ ബിരുദങ്ങൾ നേടാത്ത ഒരു വൻ കൂട്ടം ജനങ്ങളെ മാനസികമായി തരം താഴ്ത്തുന്ന ഒരു ഏർപ്പാട് തന്നെയാണ് ഔപചാരിക വിദ്യാഭ്യസം ഇന്ന് നൽകുന്ന പൊതുവായമെച്ചം.

ഔപചാരിക വിദ്യാഭ്യാസത്തിന്റെ പൊള്ളയായ അവസ്ഥയെക്കുറിച്ച് സൂചിപ്പിക്കാനായി ഏതാനും ചിത്രീകരണങ്ങൾ നൽകാം.

വളരെ വർഷങ്ങൾക്ക് മുൻപ് ഒരു മേട്രോപൊളിറ്റിൽ നഗരത്തിൽ, ഈ എഴുത്തുകാരൻ താമസിക്കുകയായിരുന്നു. അന്ന് അവിടുള്ള ഒരു പ്രസിദ്ധമായ കോളെജിൽ ഒരു പുതിയ പഠന പദ്ധതിക്ക് തുടക്കം ഇട്ടു. ഒരു വൈകുന്നേരം നടത്തുന്ന ക്ളാസ്. ട്രാവൽ ആന്റ് ടൂറിസം Travel & Tourism.

ഇങ്ഗ്ളിഷുമായി കാര്യമായ ബന്ധമുള്ള ഒരു പ്രവർത്തന വേദിയാണ് എന്ന് കരുതി, ഈ പഠന പദ്ധതിയിൽ ചേർന്നു. ഡിപ്ളൊമയാണ് നൽകുക.

പഠനം തുടങ്ങിയപ്പോൾ കണ്ടത്, ക്ളാസിൽ ഏതാണ്ട് 60 ശതമാനം പേരും ഇങ്ഗ്ളിഷിൽ

പിന്നോക്കം ഉള്ളവരാണ്. മറ്റ് 40 ശതമാനം ഇങ്ഗ്ളിഷിൽ കാര്യമായ പരിചയമുള്ളവരും.

പഠിപ്പിക്കാൻ വരുന്നത് ചരിത്രം സാമൂഹിക ശാസ്ത്രം, മാനേജ്മെന്റ് തുടങ്ങിയ വിഷയങ്ങളിൽ ഉള്ള പല പ്രൊഫസർമാർ. ചിലർക്ക് ഡോക്ട്രേയ്റ്റും ഉണ്ട്.

ക്ളാസിൽ വന്ന് ഓരോ ദിവസവും കുറേ രാജാക്കളെക്കുറിച്ചും, മാനേജ്മെറ്റ് തിയറിയെക്കുറിച്ചും മറ്റും ഓരോ അദ്ധ്യാപകരും വന്ന് സംസാരിക്കും. നോട്ടുകൾ എഴുതണം. ചില ലേഖനങ്ങൾ എഴുതണം.

ട്രാവൽ ആന്റ് ടൂറിസവുമായി കാര്യമായ ബന്ധം എന്താണ് എന്ന് അറിഞ്ഞില്ല. എന്നാൽ വിദ്യാർത്ഥികൾക്ക് ആർക്കും വലിയ പരാതികണ്ടില്ല. പുതിയ കുറേ സൗഹൃദങ്ങൾക്ക് ഈ ക്ളാസ് പലർക്കും സൗകര്യം ഒരുക്കി. മാത്രവുമല്ല, നഗരത്തിലെ വളരെ പ്രസിദ്ധമായ കോളെജിൽ കയറി ഇറങ്ങാം. ഇങ്ഗ്ളിഷ് സംസാരിക്കുന്ന സഹപാഠികളുമായി ബന്ധംസ്ഥാപിക്കാം.

ഇങ്ങിനെ ഇരിക്കെ ഈ എഴുത്തുകാരൻ ഒരു ട്രാവൽ ഏജൻസിയിൽ, ഈ പഠന പദ്ധതിയുടെ പിൻബലത്തിൽ, ഒരു പബ്ളിസിറ്റി എക്സിക്യൂട്ടിവ്

Go to Main contents

ട്രെയ്റ്റി ആയി ചേർന്നു. ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ പ്രവർത്തിക്കാൻ ശ്രമിക്കുന്ന ഒരു ഏജൻസി.

ഇവിടെ വച്ചാണ് മനസ്സിലായത്, കോളെജിൽ പഠിപ്പിക്കുന്ന കാര്യങ്ങളും യഥാർത്ഥ ട്രാവൽ ആന്റ് ടൂറിസവും തമ്മിൽ പുലബന്ധമില്ലാ എന്നത്. ഈ വാണിജ്യ പ്രസ്ഥാനത്തിൽ IATA, ടിക്കറ്റിങ്ങ്, ടൂർ ബസ് ഓപ്പറേഷൻ, ഹോട്ടൽ റൂമുകൾ സൗര്യപ്പെടുത്തൽ, തീർത്ഥാടന ടൂറിസം, അതുമായി ബന്ധപ്പെട്ട ഭക്ഷണം ഒരുക്കൽ, പാസ്പോർട്ടുമായി ബന്ധപ്പെട്ടകാര്യങ്ങൾ, വിദേശ തൊഴിൽ, തുടങ്ങിയ കാര്യങ്ങളാണ് ഉള്ളത്.

എന്നാൽ, കോളെജിൽ പഠനത്തിന് വന്നവർക്ക് കാര്യമായ പരാധിയില്ല. കാരണം, കോളെജ് അധികൃതർക്ക് ഈ പഠനപദ്ധതിയ്ക്ക് യൂണിവേസിറ്റിയുടെ അംഗീകാരം പെട്ടെന്ന് തന്നെ സ്വരൂപിച്ചെടുക്കാൻ ആയി. സർക്കാർ പണിയാണ് ലക്ഷ്യം. ഈ എഴുത്തുകാരൻ പഠനം പൂർത്തിയാക്കാൻ നിന്നില്ല.

സംസ്ഥാന സർക്കാരിന്റെ ടൂറിസം വകുപ്പിൽ ചില നിലവാരമുള്ള നിർവ്വഹണ തൊഴിലുകൾക്കുള്ള വിദ്യാഭ്യാസ യോഗ്യതയായി ഈ ഡിപ്ളൊമയ്ക്ക് അംഗീകാരം ലഭിച്ചു എന്ന് തോന്നുന്നു.

ഇത് ആ പഠനത്തിൽ പങ്കെടുത്തവർക്ക് ഗുണം ചെയ്യുന്ന കാര്യമാണ്.

ഇതുമായി ബന്ധപ്പെട്ട് പലതും ചിന്തിക്കാവുന്നതാണ്. തൊഴിലറിയാത്തവർ മേൽസ്ഥാനത്ത് വരുന്നതാണ് കാര്യമായ പ്രശ്നം എന്ന് പെട്ടെന്ന് തോന്നാമെങ്കിലും, പ്രശ്നം അവിടെയല്ല യഥാർത്ഥത്തിൽ ഇരിക്കുന്നത്.

ഒന്ന്, വെറുതേയുള്ള ഒരു നേരംപോക്കുമാതിരിയുള്ള ഒരു ഡിപ്ളോമ പരിപാടി.

രണ്ട്, ഇത് യൂണിവേസിറ്റിയുടെ അംഗീകാരം ലഭിച്ചതോടുകൂടി, ഇതുമായി ബന്ധപ്പെട്ട പ്രൊഫസർമാരും മറ്റും ഈ പദ്ധതിയുടെ മേൽതട്ടിൽ ഇരിക്കുന്ന അധിപന്മാരായി. വിദഗ്ദ്ധോപദശകരായി. സംസ്ഥാന ടൂറിസം പ്രവർത്തനങ്ങളിൽ അവർക്ക് മുഖ്യസ്ഥാനങ്ങൾക്ക് അർഹതകിട്ടും എന്ന് തോന്നുന്നു.

മൂന്ന്, തൊഴിൽ പരിചയമുള്ളവർക്ക്, യാതോരു വിലയും ലഭിക്കുന്നില്ല. പുതുതായി ഇറങ്ങുന്ന ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ളവർ വന്നതോടുകൂടി, തൊഴിൽ പരിചയമുള്ളവർ വിദ്യാഭ്യാസമില്ലാത്തവരായി! പഴയകാല

ഹോമിയോപ്പതിക്കാർക്കും, പാരമ്പര്യ വൈദ്യന്മാർക്കും സംഭവിച്ചത് മാതിരി.

ഈ വിദ്യാഭ്യാസത്തിൽ ചേർന്നവർക്ക് ലാഭം തന്നെ.

ഈ വക പഠന പദ്ധതികളും അതിനുള്ള സിലബസും തയ്യാറാക്കുന്നവരിൽ പലർക്കും അവയുടെ യഥാർത്ഥ മൂല്യത്തെക്കുറിച്ച് കാര്യമായ ബോധമോ, അതിനോടുള്ള കടപ്പാടോ താൽപ്പര്യമോ ഉണ്ടോ എന്നതിനെക്കുറിച്ച് അറിയില്ല. ആലോചിച്ച് നോക്കുമ്പോൾ, ഈ വക പല വിദ്യാഭ്യാസ പരിപാടികളും രൂപകൽപ്പന ചെയ്യുന്നവർക്ക്, അവരുടേതായ സ്വാർത്ഥതാൽപ്പര്യങ്ങളാണ് മുഖ്യമായും ഉള്ളത് എന്നൊരു തോന്നൽ.

ഇത്രയും സാമാന്യമായി കാണാവുന്ന കാര്യങ്ങൾ. എന്നാൽ, കാതലായ പ്രശ്നം, ഇങ്ഗ്ളിഷിൽ കാര്യമായ പരിചയം ഇല്ലാത്തവർ മുകൾത്തട്ടിൽ വന്നുചേർന്നാൽ, അവർക്ക് കീഴിൽ വരുന്നവർക്ക്, ഒരു മാനസിക ഇടിച്ചിൽ സംഭവിക്കാം. ഇതിനെ ഒഴിവാക്കാൻ ഉള്ള മാർഗ്ഗങ്ങളിൽ ഒന്ന്, ഉയർന്ന ശമ്പളം കരസ്ഥമാക്കുക.

അല്ലെങ്കിൽ, അവർക്ക് കീഴിലായി മറ്റൊരു വിഭാഗം ജനതയെ സ്വരൂപിച്ചെടുക്കുക.

ഈ വക പൊല്ലാപ്പുകളൊന്നുമായിരുന്നില്ല, ഇങ്ഗ്ളഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വിഭാവനം ചെയ്തത്.

ഇന്ന് ഈ വക പഠന പദ്ധതികൾ പാഠ്യവിഷയത്തിൽ കാര്യമായി മുന്നോട്ട് നീങ്ങിയിരിക്കാം. തീർച്ചയില്ല.

എന്നാൽ, തൊഴിൽ പരിചയവും അല്ല, വിദ്യാഭ്യാസ യോഗ്യതയും അല്ല പ്രസ്ഥാനത്തിന് ഗുണമേന്മയുടെ മൂല്യ നൽകുക. മറിച്ച്, ഉച്ചനീചത്വ കോഡുകളില്ലാത്ത കലർപ്പ് പുരണ്ടിട്ടില്ലാത്ത ഇങ്ഗ്ളിഷാണ് (pristine-ENGLISH ആണ്) അത് നൽകുക.

## 67. തരിശായ ബിരുദങ്ങൾ

എന്താണ് പഠിപ്പിക്കേണ്ടത് എന്നോ, അവ എന്തിനാണ് പഠിപ്പിക്കേണ്ടത് എന്നോ ഒരു വ്യക്തമായ ധാരണ ഇല്ലാത്ത അവസ്ഥ പല ഔപചാരിക വിഷയങ്ങൾക്കും ഉണ്ട് എന്ന ഒരു തോന്നൽ കുറേ വർഷങ്ങൾക്ക് മുന്നേ മനസ്സിൽ ഉദിച്ചിരുന്നു. എന്നാൽ, മറ്റുള്ളവരെ മലർത്തിയടിക്കാൻ സൗകര്യപ്പെടുത്തുന്ന ഒരു ആയുധമായി ഉപകാരപ്പെടുന്ന വിദ്യാഭ്യാസ യോഗ്യതയെന്ന നിലയിൽ, ഈ ഔപചാരിക വിദ്യാഭ്യാസം നേടുന്നവർ അതിനെ കാംക്ഷിക്കുന്നു. അതിനോട് മതിപ്പും, കൂറും കാണിക്കുന്നു.

ഏറ്റവും ആദ്യം മനസ്സിന്റെ ശ്രദ്ധയിൽപെട്ടത് ഇങ്ഗ്ളിഷ് ബി.എ, എം.എ, ഡോക്റ്ററെയ്റ്റ് തുടങ്ങിയവയാണ്. ജീവതത്തിൽ ചില അവസരങ്ങളിൽ ഈ വക യോഗ്യതയുള്ളവരും ആയി ബന്ധപ്പെട്ടിട്ടുണ്ട്. ഇവരിൽ ചിലർക്ക് ഇങ്ഗ്ളിഷ് സമാന്യം നന്നായി സംസാരിക്കാൻ ആവും. ചിലർക്ക് ഇങ്ഗ്ളിഷ് സംസാരിക്കാനേ ആവില്ല. ഏതാനും പേർക്ക് എമെറിക്കൻ, ബ്യട്ടിഷ് ശൈലിയികളിൽ (accent) സംസാരിക്കാനും ആവുന്നതായി കണ്ടിട്ടുണ്ട്.

എന്നാൽ പൊതുവായിപ്പറഞ്ഞാൽ, ഇവരിൽ ആർക്കും തന്നെ ഒരു ഇങ്ഗ്ലിഷ് ബി.എ., എം.എ ബിരുദം നൽകേണ്ടുന്ന കാര്യം കണ്ടില്ല. ഈ ഒരു അലോസരപ്പെടുത്തുന്ന ചിന്താഗതി ഈ എഴുത്തുകാരനിൽ വന്നത്, സ്വന്തം ഇങ്ഗ്ലിഷ് പരിജ്ഞാനത്തിന്റെ ചുറ്റുപാടിൽ നിന്നു കൊണ്ടാണ്.

ഈ എഴത്തുകാരൻ ഇങ്ഗ്ലിഷ് ഭാഷയിൽ ഒരു പണ്ഡിതനോ, അഗാധ വിവരങ്ങളോ ഉള്ള ആളല്ല. എന്നാൽ വളരെ ചെറുപ്പം മുതൽ, യാതോരു വിദ്യാഭ്യാസ യോഗ്യതാ ഉദ്ദേശവുമില്ലാതെ, അനവധി പഴയകാല ഇങ്ഗ്ലിഷ് സാഹിത്യകൃതികൾ വായിക്കുകയോ, അതുമല്ലെങ്കിൽ അവയെക്കുറിച്ച് സൂചനകൾ ലഭിക്കുകയോ ചെയ്തിട്ടുള്ള വ്യക്തിയാണ്.

Oscar Wilde, Somerset Maugham, Charles Dickens, R.L Sevenson, Sir Walter Scott, Mark Twain, Jane Austin, Bronte Sisters, Enid Blyton, Jack London, Arthur Conan Doyle തുടങ്ങി അനവധി പേരുകൾ ഇവിടെ പ്രസ്താവ്യമാണ്. ഇവരെല്ലാം ഇങ്ഗ്ളണ്ടിലെ എഴുത്തുകാരോ, അതുമല്ലെങ്കിൽ ഇങ്ഗ്ളണ്ടിനെ ആദരിക്കുകയോ, ഇങ്ഗ്ലിഷ് പാരമ്പര്യങ്ങളെ ഇഷ്ടപ്പെടുന്നവരോ ആണ്.

പല ഇങ്ഗ്ളിഷ് ബി. എ കാർക്കും എം എ കാർക്കും, ഈ മുകളിൽ നൽകിയിട്ടുള്ള എഴുത്തുകാരുടെ പേരുകൾ കേട്ടും പരീക്ഷയ്ക്ക് പരാമർശിച്ചും പരിചയമുണ്ടായേക്കാം. എന്നാൽ, അതിന് അപ്പുറം പലപ്പോഴും, ഈ എഴുത്തുകാരുടെ കൃതികൾ നേരിട്ട് വായിച്ച അനുഭവം ഇല്ലായിരിക്കും.

ഈ മുകളിൽ പെട്ട എഴുത്തുകാരിൽ പെടാത്ത മറ്റ് ഇങ്ഗ്ളിഷ് എഴുത്തുകാരും പണ്ട് കാലങ്ങളിൽ അറിയപ്പെട്ടിരുന്നു. Frank Yerby, Barbara Cartland, James Hadley Chase, Erle Stanley Gardner ഇങ്ങിനെ ഒട്ടനവധിപ്പേർ.

ചില എംഎകാർ ഇങ്ഗ്ളിഷ് ലക്ചറർമാരും, മറ്റും ആയിക്കഴിഞ്ഞതിന് ശേഷം, ഈ വക എഴുത്തുകാരുടെ എഴുത്തുകളുമായി ബന്ധം ശക്തിപ്പെടുത്തിയേക്കാം. തീർച്ചയില്ല. ചിലർ ഷെയ്സ്പേര്യറുടെ ചില കൃതികൾ വായിച്ച്, പലവേധികളിൽ ഉദ്ദരണികൾ ഉരുവിട്ടുകൊണ്ടിരിക്കും. എന്നാൽ, ശ്രദ്ധിക്കുക, മുകളിൽ നൽകിയിട്ടുള്ള പേരുകളിൽ, Shakespeareറുടെ പേര് ബോധപൂർവ്വം ഒഴിവാക്കിയിട്ടുണ്ട്. കാരണം, Shakespeare ഈ പേരുകളുടെ പട്ടികയിൽ പെടുന്ന

എഴുത്തുകാരനല്ല, എന്നാണ് ഈ എഴുത്തുകാരന്റെ നിലപാട്.

Oscar Wilde, Somerset Maugham, Charles Dickens, R.L Sevenson, Sir Walter Scott, Mark Twain, Jane Austin, Bronte Sisters, Enid Blyton, Jack London തുടങ്ങിയവരുടെ എഴുത്തുകളിൽ എന്തിരിക്കുന്നു? നമുക്കുമില്ലേ കാളിദാസനും മറ്റും.

മുഖദാവിൽതന്നെ പറയാനുള്ളത് കാളിദാസൻ, മലയാളക്കാരും, മലബാറിക്കാരുമായി കാര്യമായ ബന്ധം ഈ അടുത്തകാലത്ത് ഉളവായതാണ്. ആ വിഷയം ഇവിടെ വിട്ടേക്കാം.

ഈ മുകളിൽ സൂചിപ്പിച്ച എഴുത്തുകാർ കാളിദാസനോടോ, അതുപോലുള്ളവരോടോ ഉപമിക്കാവുന്നവരല്ല. കാരണം, പലപ്പോഴും, ഇവർ ചിത്രീകരിച്ച മനുഷ്യജീവിതങ്ങൾ ഇങ്ഗ്ളണ്ടിലെ സാധാരക്കാരുടെ ജീവിതമാണ്. ഈ സാധാരണക്കാരുടെ ജീവതത്തിൽ എന്തിരിക്കുന്നു? നമ്മുടെ പ്രാദേശിക കൃതികളിൽ രാജാക്കളും, റാണിമാരും, മഹാരാജാക്കളും, മഹാറാണിമാരും, ചക്രവർത്തികളും, ചക്രവർത്തിനികളും, ഉയർന്ന ഉദ്യോഗസ്ഥരും, മന്ത്രിമാരും, ഗുണ്ടാതലവന്മാരും,

തൊഴിലാളി നേതാക്കളും, തൊഴിലാളികളും, റിക്ഷാവണ്ടിക്കാരും മറ്റും മറ്റും ഇല്ലേ?

ഒറ്റപ്പെട്ട് നിന്ന് നോക്കുമ്പോൾ, ഈ ചോദ്യത്തിൽ മൂല്യം കണ്ടേക്കാം. എന്നാൽ, മലബാറിയും, മലയാളവും, തമിഴും, തെലുങ്കും, കന്നടയും, ഹിന്ദിയും മറ്റും തമ്മിൽതമ്മിൽ താരതമ്യം ചെയ്യാവുന്ന ഭാഷകളാണെങ്കിലും, കലർപ്പ് പുരണ്ടിട്ടില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) അങ്ങിനെയല്ല. വന്യമൃഗങ്ങളും, മൃദുല സ്വഭവാക്കാരനായ മനുഷ്യനും തമ്മിലുള്ളത് പോലുള്ള വ്യത്യാസം ഈ വക ഭാഷകളും, pristine-Englishഉം തമ്മിലുണ്ട്. ഫ്യൂഡൽ ഭാഷകളിൽ, മനുഷ്യർ തമ്മിൽത്തമ്മിൽ കടിച്ചുകീറുന്ന കോഡുകളും, അതിന് പ്രേരണ നൽകുന്ന കോഡുകളും ഉണ്ട്. pristine-Englishൽ കാര്യങ്ങൾ ഇങ്ങിനെയല്ലതന്നെ.

ഈ വ്യത്യാസത്തെക്കുറിച്ച്, ഇങ്ഗ്ളിഷുകാർക്ക് തന്നെ അറിവില്ല എന്നുള്ളതാണ് വാസ്തവം.

## 68. ഇങ്ഗ്ളിഷ് ഭാഷയുടെ മഹനീയ പാരമ്പര്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ലാത്ത ഇങ്ഗ്ളിഷ് പ്രൊഫസർമാർ

വളരെ പണ്ട്, ഇങ്ഗ്ളിഷിൽ എംഎ എടുത്ത ഒരാളെ അറിയാമായിരുന്നു. ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യവുമായി കാര്യമായ ബന്ധമോ, ഇങ്ഗ്ളണ്ടിനോടോ, ഇങ്ഗ്ളിഷ് ഭാഷയോടോ യാതോരു കൂറോ ഇല്ലാത്ത ഈ വ്യക്തിക്ക് എംഎ ലഭിച്ചു എന്നുള്ളത് തന്നെ വളരെ ആശ്ചര്യകരമായ ഒരു കാര്യമാണെങ്കിലും, ഇത് ഇന്ന് പൊതുവേ സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യമായത് കൊണ്ട് ഇതിനെ പ്രത്യേകമായി വീക്ഷിക്കണ്ടതില്ല. ഈ ആൾക്ക് കുറച്ച് കഴിഞ്ഞപ്പോൾ, ഇങ്ഗ്ളിഷിൽ ഡോക്ടറെയ്റ്റുംകൂടി കിട്ടിയെന്നുവന്നപ്പോൾ, ഈ വക PhD ബിരുദങ്ങൾകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത് എന്നത് തന്നെ ഒരു വൻ പ്രശ്നമായി തോന്നേണ്ടതാണ്. എന്നാൽ, ഇത് ഇന്ന് ഈ രാജ്യത്തിലും മറ്റ് പല രാജ്യങ്ങളിലും നിത്യ സംഭവമാണ് എന്ന് പിന്നീട് മനസ്സിലായി.

ഇതുമായി ബന്ധപ്പെട്ട് പലതും പറയാനാവുമെങ്കിലും, ആ ദിക്കിലേക്ക് നീങ്ങുന്നില്ല. മാത്രവുമല്ല, ആരേയും പഴിപറഞ്ഞിട്ട് കാര്യമില്ല. കാരണം, സംവിധാനങ്ങൾ

എല്ലാംതന്നെ കുത്തഴിഞ്ഞാണ് ഇരിക്കുന്നത്. ഈ കുത്തഴിയലിനും ഇന്നുള്ള ആരെയും പഴിപറയാനും ആവില്ല. ഈ ആളുകൾ ജനിക്കുന്നതിന് ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപേ, കാര്യങ്ങൾ ഈ രീതിയിലേക്ക് നീങ്ങിതുടങ്ങിയിരുന്നു.

ഈ അടുത്തകാലത്ത് ഇങ്ഗ്ളിഷ് എംഎക്ക് ഒരു സർവ്വകലാശാലയുടെ നോട്ട്സുകൾ കാണാൻ ഇടയായി. പലയിടത്തും ഇങ്ഗ്ളണ്ടിനെ പഴിപറയുന്നതും ആരോപണവിധേയമാക്കുന്നതുമായ കുറേ ലേഖനങ്ങൾ. ഇങ്ങിനെ ദുഷ്ടമായ ഒരു രാജ്യത്തിനെക്കുറിച്ചും, ആ രാജ്യത്തിന്റെ പ്രാദേശിക ഭാഷയും എന്തിനാണ് ഇത്രമാത്രം കഷ്ടപ്പെട്ട് പഠിക്കുന്നത് എന്ന ഒരു തോന്നൽ തന്നെ ഉണ്ടായി.

കുറേവർഷങ്ങൾക്ക് മുൻപ്, കേരളത്തിലെ ഒരു കോളജിലെ ഇങ്ഗ്ളിഷ് പ്രൊഫസർ പറയുകയുണ്ടായി, ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യം ഇനി പഠിപ്പിക്കേണ്ടകാര്യം ഇല്ലതന്നെ. ഇന്ന് അനവധി പുതിയ എഴുത്തുകാർ ഉണ്ട്. മാത്രവുമല്ല, ഇന്ത്യയിൽ തന്നെ അനവധി ഇങ്ഗ്ളിഷ് സാഹിത്യകാരന്മാർ ഉണ്ട്. കോട്ടയത്തെ അടിസ്ഥാനപ്പെടുത്തി, ഒരു മലയാളം കഥ,

ഇങ്ഗ്ളിഷിൽ മലയാള ചുവയോടുകൂടി എഴുതി, ഒരു ബ്യട്ടിഷ് സാഹിത്യ സമ്മാനം നേടി, ലോക പ്രസിദ്ധി നേടിയ എഴുത്തുകാരിയുടെ സൃഷ്ടിയേയും, ഇവിടെ എംഎക്ക് പഠിപ്പിക്കാൻ പറ്റിയതായി ഈ പ്രൊഫസർ ശുപാർശചെയ്തു കണ്ടു.

ഈ സുചിപ്പിക്കപ്പെട്ട കൃതി, ഈ എഴുത്തുകാരൻ വളരെ വർഷങ്ങൾക്ക് മുൻപ് വായിച്ചിരുന്നു. സാഹിത്യം എന്ന നിലയിൽ അതിഗംഭീരമായി ആസ്വാദനം നൽകുന്ന ഒരു നോവൽ തന്നെയാണ് ഇത്. എന്നാൽ, ഇങ്ഗ്ളിഷ് എംഎ കൊണ്ട് ഉദ്ദേശിക്കുന്നത് സാഹിത്യാസ്വാദനം മാത്രമാണ് എന്ന് ഈ എഴുത്തുകാരന് തോന്നുന്നില്ല.

## 69. ഇങ്ഗ്ളിഷിനോടും, ഇങ്ഗ്ളണ്ടിനോടും മാനസികമായി കൂറില്ലാത്ത ഇങ്ഗ്ളിഷ് സാഹിത്യകാരന്മാരെക്കുറിച്ച്

ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിന് കാര്യമായ ഒരു മാനസികവും സാംസ്ക്കാരികവും ആയ ഉന്നമനസ്ഥാനം ഉണ്ട് എന്നാണ് പറയാനുള്ളത്. യാതോരു ഉച്ചനീചത്വങ്ങളും ഇല്ലാതെ മനുഷ്യർതമ്മിൽ സംസാരിക്കാം എന്നതിന് ഉപരിയായി, ഇങ്ങിനെ സംസാരിക്കുന്നവർക്ക് വ്യക്തിത്വപരമായും മാനസികമായും ഒരു വൻ സ്വാതന്ത്ര്യം അനുഭവപ്പെടും.

എന്നാൽ ഈ കാരണത്താൽ അല്ല ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ മഹിമ കാണുന്നത്. ഈ മഹിമ ഇന്ന് എഴുതപ്പെടുന്ന എല്ലാ ഇങ്ഗ്ളിഷ് രചനകൾക്കും കുറച്ചെങ്കിലും അവകാശപ്പെടാൻ ആവും.

ഇന്ന് ഇങ്ഗ്ളിഷ് സഹിത്യ രചനകൾ എഴുതുന്നവരിൽ വലിയ ഒരു പങ്ക് ആളുകൾ, പാരമ്പര്യമായി ഇങ്ഗ്ളിഷുകാരല്ല. മറ്റ് ഭാഷകളിൽ നിന്നും പ്രദേശങ്ങളിൽ നിന്നും പല പഴുതും ഉപയോഗിച്ച് ഭാഷാപരമായോ, അതുമല്ലെങ്കിൽ, താമസ ദേശപരമായോ (place of domicile/residence)

ഒരു കാലോ, അതുമല്ലെങ്കിൽ രണ്ടുകലുകളുമോ, ഇങ്ഗ്ളിഷിലേക്കും, അതുമല്ലെങ്കിൽ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്കും കടത്തിവച്ചിട്ടുള്ളവരാണ്.

ഇവരിൽ പലരും രണ്ടോ, അതിൽ കൂടുതലോ ഭാഷകളിൽ ജീവിക്കുന്നവരാണ്. ഇവരിൽ പലർക്കും, ഇങ്ഗ്ളിഷിനോട് കാര്യമായ കൂറോ, കടപ്പാടോ, കൃതജ്ഞതയോ ഇല്ല എന്നുള്ളത് വാസ്തവമാവാം. ഒരു വിശാലമായ മാനസിക സൗകര്യം ആവശ്യമുള്ളപ്പോൾ ഇങ്ഗ്ളിഷിലേക്ക് കടുക്കുക. അതല്ല, മറ്റുള്ളവരുടെ അടിയാളത്തം അനുഭവിച്ച് ആസ്വദിക്കാനാണ് തോന്നുന്നത് എങ്കിൽ സ്വന്തം പ്രാദേശിക ഭാഷയിലേക്ക് കടക്കുക. ഇതാണ് ഇവരുടെ നിത്യ പദ്ധതി.

പുറത്ത് നിന്നും ഇങ്ഗ്ളിഷിലേക്ക് കടന്നവർ, ഇന്ന് ഇങ്ഗ്ളിഷിന്റെ നിർമ്മല സ്വഭാവം കലക്കി കുളമാക്കിവച്ചിട്ടുണ്ട്, ഇന്ന്. ഹാസ്യം, നർമ്മസംഭാഷണം, വാദപ്രതിവാദം, ഘോരമായ ആശയതർക്കങ്ങളിലുംമറ്റും, സ്വന്തം പ്രാദേശിക ഭാഷകളിലെ അസഭ്യവാക്കുകളും, മാനസികമായി കുത്തി പരിക്കേൽപ്പിക്കുന്നതുമായ ഒരു വൻ സാംസ്ക്കാരിക സമ്പത്ത് കാര്യമായിത്തന്നെ ഇന്ന് ഈ കൂട്ടർ, ഇങ്ഗ്ളിഷിന് മുതൽക്കൂട്ടായി നൽകിയിട്ടുണ്ട്.

യാതോരു തെറിവാക്ക് പ്രയോഗങ്ങളും ഇല്ലാതെ, ആശയപരമായ ഗംഭീരമായ ഒരു വൻ സാഹിത്യ ശേഖരം തന്നെയാണ് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യം. വായനക്കാരനെ പിടിച്ചുനിർത്താനായി യാതോരുവിധ ലൈംഗിക സൂചനകളോ, മറ്റ് രീതിയിൽ മനസ്സിനെ തെറ്റായ രീതിയിൽ മദിപ്പിക്കുന്ന യാതോരു കാര്യങ്ങളും ഇല്ലാതെ തന്നെ ഒരു വൻ വാക്ക് സമ്പത്ത് എങ്ങിനെ കെട്ടിപ്പടുത്തു എന്നുള്ളത് തന്നെ ഒരു മഹാത്ഭുതമാണ്.

മാത്രവുമല്ല, മനുഷ്യനെ പലവിധത്തിലുള്ള ബഹുമാന അടിയാളത്ത അപരാധ ബോധത്തിൽ കുടുക്കാതെയും, പഠിപ്പിക്കാതെയും, ഉള്ള ഇങ്ഗ്ളിഷ് സാഹിത്യ കൃതികൾ ഇന്ത്യൻ സാഹിത്യകാരന്മാർ എഴുതുന്നുണ്ടാവാം. തീർച്ചയില്ല. എന്നിരുന്നാലും, ആ എഴുത്തപകാരും, പലരീതിയിൽ, അവരുടെ പ്രാദേശിക സാമൂഹിക അന്തിരീക്ഷത്തോട് പ്രതിപ്രവർത്തിക്കുന്നവരാകാം.

ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന്, ഈ വക അടിയാളത്ത - ബഹുമാന സങ്കൽപ്പങ്ങളെക്കുറിച്ച് യാതോരു ധാരണയുമില്ലായിരുന്നു എന്നതാണ്, അതിന്റെ ഏറ്റവും വലിയ മഹത്വം. ഈ

മാനസികാവസ്ഥയാണ് മറ്റുള്ളവർ അനുഭവിച്ചറിയേണ്ടത്. ഇത്, ഒറ്റപ്പെട്ട വ്യക്തികൾ മാത്രം അനുഭവിച്ചറിഞ്ഞത് കൊണ്ട് യാതോരു കാര്യവും ഇല്ലതന്നെ. സമൂഹത്തിൽ മുഴുവനായും പരക്കണം.

ഈ അവസരത്തിൽ ഈ ബഹുമാന-അടിയാളത്തത്തെക്കുറിച്ച് ഒന്ന് സൂചിപ്പിച്ചിട്ട് മുന്നോട്ട് നീങ്ങാം.

## 70. ഫ്യൂഡൽ ഭാഷയിലെ ശബ്ദരൂപത്തിലല്ലാത്ത സൂചനാ-അടയാളങ്ങൾ

QUOTE ഉദ്ദരണി: "മനുഷ്യനെ പലവിധത്തിലുള്ള ബഹുമാന - അടിയാളത്ത അപരാധ ബോധത്തിൽ കുടുക്കാതെയും, പഠിപ്പിക്കാതെയും, ഉള്ള ഇങ്ഗ്ളിഷ് സാഹിത്യ കൃതികൾ". ഉദ്ദരണിയുടെ അന്ത്യം END OF QUOTE

മുകളിൽ നൽകിയിരിക്കുന്ന ഉദ്ദരണി കഴിഞ്ഞ എഴുത്തിൽനിന്നുമുള്ളതാണ്. ഈ സൂചിപ്പിക്കപ്പെട്ട അപരാധബോധം, അതില്ലെങ്കിൽ താന്തോന്നിത്തം അതാണ് ഇവിടെ പ്രതിപാദ്യവിഷയം.

പഠിക്കുന്ന കാലത്ത്, രണ്ട് പ്രാവശ്യം ദേവർകോവിൽ എന്ന ഗ്രാമത്തിൽ ഏതാണ്ട് ഒരുവർഷത്തോളം താമസിച്ചിട്ടുണ്ട്. അന്നൊക്കെ വളരെ ഉൾനാടൻ പ്രദേശമായിരുന്നു ഇവിടം.

1982ന് ചുറ്റുപാടിൽ, ഒരു ദിവസം തെരുവിൽ നടന്നുവരുമ്പോൾ, ഒരാൾ നിന്ന്, ഒരു കൗമാരപ്രായക്കാരനായ ആളോട് കഠിനമായി ഒച്ച വെക്കുന്നു.

'എന്താടാ നിന്റെ വിചാരം?' എന്നൊക്കെയാണ്, പ്രായം ചെന്ന ആൾ ആക്രോശിക്കുന്നത്.

ചെറുപ്രായക്കാരൻ പരിചയമുള്ള ആളാണ്. പ്രായം ചെന്ന ആൾ പോയതിന് ശേഷം, കൗമാരക്കാരനോട് എന്താണ് പ്രശ്നം എന്നു ചോദിച്ചു. ആകെ ഇളിഭ്യനായി നിൽക്കുന്ന ആ ചെറുപ്രായക്കാരൻ പറഞ്ഞു, 'പ്രശ്നം ബഹുമാനത്തിൻറേതാണ്'.

ഈ ആൾ ആ നേരിയ വീതിയുള്ള തെരുവിൽ (ഇന്നിത് സ്റ്റെയ്റ്റ് ഹൈവെ ആണ്) നിൽക്കുമ്പോൾ, ആദ്യം ഒരു അദ്ധ്യാപകൻ (മാഷ്) കടന്നുപോയി. ഉടനെ മാടിക്കുത്തിയിരിക്കുന്ന മുണ്ട് കുത്തഴിച്ച്, ബഹുമാനം പ്രകടിപ്പിച്ചു. വീണ്ടും മുണ്ട് പ്രയാസപ്പെട്ട് വൃത്തിയായി മടക്കിക്കുത്തിവച്ചു.

അപ്പോഴാണ്, അടുത്ത അദ്ധ്യാപകൻ (മാഷ്) തൊട്ടുപിന്നാലെയുള്ള കാര്യം കണ്ടത്. മാടിക്കുത്തിയ മുണ്ട് വീണ്ടും കുത്തഴിക്കുന്നതിനേക്കാൾ ആയാസ രഹിതം, രണ്ടാമത് വന്ന മാഷിനെ കണ്ടില്ലാ എന്ന് നടിക്കലാണ് എന്ന് കരുതി, കണ്ടില്ലായെന്ന് നടിച്ചു.

രണ്ട് പേരിൽ ഒരാൾക്ക് ബഹുമാനം നൽകുകയും, മറ്റേയാൾക്ക് അത് നിഷേധിക്കലും,

ഇങ്ഗ്ളിഷിൽനിന്നും നോക്കിയാൽ, കാര്യമായ പ്രശ്നമുള്ളതല്ല. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ, ഈ വക ശബ്ദരൂപത്തിലല്ലാത്ത അടയാളങ്ങൾക്ക് (non-verbal signals) ഫ്യൂഡൽ ഭാഷകളിലെ വാക്ക് കോഡുകളുമായി കാര്യമായ ബന്ധമുണ്ട്.

ഒരാളെ ബഹുമാനിക്കുന്നത്, ആ വ്യക്തിയെ 'സാർ' എന്ന് സംബോധനചെയ്യുന്നതിനും, 'അദ്ദേഹം' എന്ന് പരാമർശിക്കുന്നതിനും തുല്ല്യമാണ്. ബഹുമാനം നിഷേധിക്കുന്നത്, ആ വ്യക്തിയെ 'നീ' എന്ന് സംബോധന ചെയ്യുന്നതിനും, അയാളെ 'അവൻ' എന്ന് പരാമർശിക്കുന്നതിനും തുല്ല്യമാണ്.

ഇത് ഫ്യൂഡൽ ഭാഷകളിൽ ഗുരുതരമായ പ്രശ്നം തന്നെയാണ്.

കോടതിയിൽ നിന്ന് ജഡ്ജിയെ നോക്കി, 'നീ പോടാ' എന്ന് അംഗ്യരൂപേണെ സൂചന നൽകുന്നത്, ജഡ്ജിയുടെ ശ്രദ്ധയിൽ പെട്ടാൽ പ്രശ്നം തന്നെയായേക്കാം. ജഡ്ജിക്ക് വേണമെങ്കിൽ അത് കണ്ടില്ലാ എന്ന് നടിക്കാം. എന്നാൽ മറ്റുള്ളവർ അത് കണ്ടാൽ, ഈ സൂചന കോടതി നടത്തിപ്പിൽ കാര്യമായ വികടനം സൃഷ്ടിച്ചേക്കാം.

പോലീസ് സ്റ്റേഷനിൽ വച്ചാണ് ഈ വക ശബ്ദരൂപത്തിലല്ലാത്ത അടയാളങ്ങൾ (non-verbal signals) നടത്തുന്നതെങ്കിൽ, ആ സൂചന നൽകിയ

ആൾക്ക് മുഖത്ത് അടിവീഴാനുള്ള സാധ്യത തള്ളിക്കളയാവുന്നതല്ല.

ഇവിടെ പ്രശ്നം, 'You go!' എന്ന പ്രയോഗത്തിന്, ഫ്യൂഡൽ ഭാഷകളിൽ, 'നീ പോ', 'നിങ്ങൾ പോകൂ', 'സാറ് പോകൂ' എന്നൊക്കെ തർജ്ജമചെയ്യാവുന്നതാണ് എന്നതാണ്.

ഇതിൽ ആദ്യത്തെ രൂപം പദവി പ്രകാരം ഉയർന്നവരോട് ഉപയോഗിക്കുമ്പൾ, 'നീ പോടാ' എന്ന ഭാവം ആകും. 'നീ പോടാ' എന്ന പദ പ്രയോഗത്തെ You get lost! എന്നൊക്കെ തർജ്ജമ ചെയ്യാമെങ്കിലും, മലയാളത്തിലെ 'നീ പോടാ' യുടെ അടുത്ത് അവയുടെ ആഘാതത്തിന് വരാനാവില്ല. കാരണം, ഉയർന്നവരോട് 'നീ' എന്ന് ഉപയോഗിക്കുന്നതിന്റെ ആഘാതം ഇങ്ഗ്ളിഷിലേക്ക് പകർപ്പെടുക്കാനാവില്ല തന്നെ.

## 71. നേത്രങ്ങളിലൂടെ വികിരണം ചെയ്യപ്പെടുന്ന ഉച്ചനീചത്വ കോഡുകൾ

ഫ്യൂഡൽ ഭാഷയിൽ കൈകൾകൊണ്ടുള്ള ആംഗ്യം പോലും ആവശ്യമില്ല, ഈ വക ഭാവങ്ങൾ മറ്റേ ആളിലേക്ക് പകരാൻ.

'നീ'യെന്നും 'നിങ്ങൾ' എന്നും 'സാർ' എന്നും ഉള്ള വാക്കുകളാൽ വ്യത്യസ്തമായി സംബോധന ചെയ്യുന്ന ആളുടെ കണ്ണുകളിൽനിന്നും ഈ വിധ വ്യത്യസ്ത ഭാവങ്ങൾ പ്രക്ഷേപണം ചെയ്യുന്നതായി അനുഭവപ്പെടാം.

ഈ എഴുത്തുകാരൻ Anglo-ഇന്ത്യൻ സ്ക്കൂളിൽ നിന്നും കേരളാ വിദ്യാഭ്യാസ ബോഡ് സ്ക്കൂളിലേക്ക് മാറിയപ്പോൾ, ഈ വ്യത്യാസം ശരിക്കും അനുഭവിച്ചറിഞ്ഞിരുന്നു. അദ്ധ്യാപകരുടെ കണ്ണുകളിൽ നോക്കിയാൽ, അവരുടെ കണ്ണുകളിൽ 'You' എന്ന വാക്കിന്റെ സ്ഥാനത്ത്, മനസ്സിനെ നുറുക്കുന്ന 'നീ' എന്നഭാവം തന്നെയാണ് പ്രകടമായി കണ്ടത്.

ഈ വിഷയവുമായി ബന്ധപ്പെട്ട്, യാഥാർത്ഥ്യത്തിന്റെ കോഡുകളോടും (Codes of reality) മനുഷ്യശരീരത്തിന്റെ കോഡുകളോടും, ജീവന്റെ കോഡുകളോടും (Software codes of life),

ബന്ധപ്പെട്ട് പലതും പറയാനുണ്ട്. അതിനുള്ള അവസരം ആയിട്ടില്ല.

എന്നാൽ പൊതുവായി പറയുകയാണെങ്കിൽ, വ്യക്തിത്വത്തെ ശിഥിലീകരിക്കുന്ന നോട്ടം ഏൽക്കുന്നത് നിഷേധാത്മകമായ അനുഭവങ്ങൾ നൽകാം. ഇതും ആപേക്ഷികമാണ്. ഐഏഎസ്സുകാരന്റെ 'നീ' എന്ന നോട്ടവും, ഐഏഎസ്സുകാരന്റെ വീട്ടിലെ തരംതാഴ്ന്ന ജോലിക്കാന്റെ 'നീ' എന്ന നോട്ടവും തമ്മിൽ വ്യത്യാസം ഉണ്ട്.

അത് പോലെ തന്നെ വനിതാ ശിപായി ഐപിഎസ് കാരിയെ 'നീ' എന്ന് നോക്കുന്നതും, മറ്റൊരു ശിപായിയെ 'നീ' എന്ന് നോക്കുന്നതും തമ്മിൽ വ്യത്യാസം ഉണ്ട്. ആദ്യത്തേത്, ആളുടെ കഥകഴിക്കുന്ന കോഡ് പ്രക്ഷേപണമാണ്.

പ്രാദേശിക ഇങ്ഗ്ളിഷ് - ഭാഷക്കാർ, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കയറിക്കൂടിയ ഫ്യൂഡൽ ഭാഷാ പാരമ്പര്യത്തിൽ നിന്നുമുള്ളവരുമായി ഇടപഴകുമ്പോൾ, പലപ്പോഴും അവർക്ക് മനസ്സിലാക്കാൻ പറ്റാത്ത മാനസിക വെറുപ്പ് അനുഭവിക്കുന്നതായി അറിയുന്നു. ഇതിന് പിന്നിൽ യഥാർത്ഥത്തിൽ, പ്രശ്നം, ഫ്യൂഡൽ ഭാഷയിലെ ഭാഷാകോഡുകളാണ്. വാക്കുകൾക്കും, ശബ്ദരൂപത്തിലല്ലാത്ത

അടയാളങ്ങൾക്കും, ഫ്യൂഡൽ ഭാഷകളിൽ പൈശാചികമായ രൂപഭാവവ്യതിയാനങ്ങൾ സംഭവിക്കാം.

ഇത് എന്താണ് എന്ന് മറ്റെ പക്ഷത്തിന് തിരിച്ചറിയാൻപറ്റില്ലെങ്കിലും, എന്തോ സഹിക്കാൻ പറ്റാത്ത വ്യക്തിത്വ ഉൾപരിവർത്തനം (mutation) അവരുടെ ഉള്ളിന്റെ ഉള്ളിൽ സംഭവിക്കുന്നുണ്ട് എന്ന് അവർക്ക് തിരിച്ചറിവ് കിട്ടുന്നതാണ്, ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ വർണ്ണവിവേചനം, racism തുടങ്ങിയ അവസ്ഥകളായി പുറത്തുവരുന്നതും, നിർവ്വചിക്കപ്പെടുന്നതും.

Go to Main contents

## 72. ഏത് വിവരവും വാചകവും ത്രിശാഖിത്വത്തോടുകൂടിയാണ് വിശകലനം ചെയ്യപ്പെടുക

---

ഇംഗ്ളിഷ് സംസാരാന്തരീക്ഷത്തിൽ നിന്നും ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിലേക്ക് പൊടുന്നനെ മാറുന്ന അവസരങ്ങളിൽ, വളരെ വ്യക്തമായി ലഭിക്കുന്ന തിരിച്ചറിവാണ്, വ്യക്തികളുടെ മാനസികവും, ശാരീരികവുമായ വ്യക്തിത്വത്തിൽ മാറ്റം സംഭവിക്കുന്നുണ്ട് എന്നത്.

ഇംഗ്ളിഷിൽ വളരെ ലളിതമായി പറയുന്ന ഏത് സംഗതിയും, ഫ്യൂഡൽ ഭാഷാ വേദികളിൽ അതേ സ്വരത്തിലും, മാനസിക പരിസരാന്തരീക്ഷത്തിലും പറയുമ്പോൾ, കേൾക്കുന്ന വ്യക്തികളുടെ മനസ്സിൽ തികച്ചും വ്യത്യസ്തമായ രീതിയിലാണ് ഓരോ വാചകത്തേയും വിശകലനം ചെയ്യപ്പെടുന്നത്.

'നീ', 'നിങ്ങൾ', 'സാർ' എന്നും 'അവൻ', 'അയാൾ', 'അദ്ദേഹം' എന്നുമൊക്കെയുള്ള ത്രിശാഖിത്വത്തോടുകൂടിയാണ് ഏത് വിവരവും വാചകവും വിശകലനം ചെയ്യപ്പെടുന്നത്.

ഇതിൽ നിന്നും ലഭിക്കുന്ന നിലവാരത്തിന് അനുസൃതമായി കേൾക്കുന്ന ആളുകളുടെ

മനസ്സിൽ, ഇങ്ഗ്ളിഷിൽ ഇല്ലാത്ത പല അനുഭൂതികളും വന്നുചേരും. പരിഹാസം, പരിഹാസച്ചിരി, ആധിപത്യഭാവം, വിധേയത്വം, അടിയാളത്തം തുടങ്ങിയ പല ഭാവങ്ങൾ പലപ്പോഴും ഈ വക വാചകങ്ങളുടെയും അവയുമായി ബന്ധപ്പെട്ട പലതിനേയും ആശ്രയിച്ച് സംഭാവ്യമായിത്തീരും.

ഇങ്ങിനെ ഒരു മൃഗീയമായ മാനസിക വിശകലനവും പ്രോസസിങ്ങും (processing) മനുഷ്യമനസ്സിൽ സാധ്യമാണ് എന്ന കാര്യം പോലും പ്രാദേശിക ഇങ്ഗ്ളിഷുകാർക്ക് അറിവില്ലതന്നെ.

ഏതാനും ആഴ്ചകൾക്ക് മുൻപ് ഇൻ്റർനെറ്റിൽ ഒരു ഇങ്ഗ്ളിഷ് വേദിയിൽ ഇതുമായി ബന്ധപ്പെട്ട് ഒരു ചർച്ചയിൽ പങ്കെടുത്തതിൽ, അപ്പുറത്തുള്ളവർക്ക് എത്ര പറഞ്ഞിട്ടും എന്താണ് പറയുന്നത് എന്ന് മനസ്സിലായില്ല.

ആ ചർച്ചയിൽ നിന്നും വന്ന വാക്കുകൾ കാണുക:

ഈ അനുഭവം ഏതാണ്ട് 2000 മുതൽ ഈ എഴുത്തുകാരൻ അനുഭവച്ചിട്ടുണ്ട്.

## 73. ആഴമില്ലാത്ത വാചക കസർത്തുകൾ

ഏതാനും ആഴ്ചകൾക്ക് മുൻപ് Whatsappൽ ഒരു വീഡിയോ കാണാൻ ഇടയായി. ഏതോ യൂറോപ്യൻ രാജ്യത്ത് വച്ച് ഇന്ത്യൻ പ്രധാന മന്ത്രിയുമായി ഒരു വിദേശവാസിയായ ഇന്ത്യക്കാരി അഭിമുഖ സംഭാഷണം നടത്തുന്നു. ഈ സ്ത്രീ ഇന്ത്യൻ പ്രധാനമന്ത്രിയുടെ മുന്നിൽ കാലിന്മേൽ കാല് വച്ച് കൊണ്ടാണ് ഇരിക്കുന്നത്.

ഇത് ഇങ്ഗ്ളിഷിൽ Sitting with crossed legs എന്ന് പറയുന്ന ഒരു ഇരിക്കുന്ന രീതിയാണ്.

ഇങ്ഗ്ളിഷുകാരിൽ പൊതുവെ ഈ വിധമുള്ള പലതും കാര്യമായി ശ്രദ്ധിക്കപ്പെടാതെ പോകുന്ന രീതികളാണ്. ഉദാഹരത്തിന്, അദ്ധ്യാപകരുടെ മുന്നിലും, നിൽക്കുന്ന പോലീസുകരുടെ മുന്നിലും, എന്തിന് പ്രധാന മന്ത്രിയുടെമുന്നിലും, ആളുകൾ ഇരുന്ന് സംസാരിച്ചാൽ പോലും, കാര്യമായ ഒരു പ്രശ്നം ഉള്ളതായി ആരും കാണില്ല. കാരണം, എന്ത് ചെയ്താലും, You, He, She തുടങ്ങിയവാക്കുകളിൽ യാതോരു ചലനവും വരില്ല.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ, ഈ ഓരോ പോസും വാക്ക് കോഡുകളെ അങ്ങോട്ടും

ഇങ്ങോട്ടും ഇട്ട് വലിക്കും. ബഹുമാനിക്കപ്പെടേണ്ടുന്ന ആൾ ബഹുമാനിക്കപ്പെടുകയോ, അലങ്കോലപ്പെടുകയോ ചെയ്യപ്പെടും. ഈ ദൃശ്യത്തിന് സാക്ഷ്യം വഹിക്കുന്ന ആളുകളുടെ മനസ്സിൽ പോലും വേലിയേറ്റങ്ങളും വേലിയിറക്കങ്ങളും സംഭവിക്കും.

എന്നാൽ വിദേശത്ത് ജീവിക്കുന്നതും, പൗരത്വം പുറത്തേക്ക് കടത്തിയതുമായ ഇന്ത്യക്കാർക്ക് ഇങ്ഗ്ളിഷുകാർക്ക് ഇല്ലാത്ത മറ്റൊരു ഭാവവും ഉണ്ടായേക്കാം. 'ഞാൻ അങ്ങ് ഇന്ത്യയിൽ പെട്ടുപോയ ആളുകളെപ്പോലെ വിധേയത്വം കാണിക്കേണ്ടതിൽ നിന്നും രക്ഷപ്പെട്ട ആളാണ്', എന്ന ധ്വനിയും നൽകിയേക്കാം.

ഈ സംഭവുമായി ബന്ധപ്പെട്ട് കണ്ട വീഡിയോവിൽ കുറേ വിശകലനങ്ങളും, മറ്റ് കുറെ മഹാന്മാരുടെ 'മഹാമനസ്കതയും' ചർച്ചചെയ്യുന്നുണ്ട്. ഇതുപോലുള്ള പല സംവാദങ്ങളും പലപ്പോഴും വായിച്ചിട്ടുള്ളതിനാലും, കാര്യമായി ആഴമില്ലത്ത വാചകങ്ങളും ശ്രദ്ധയിൽപെട്ടതിനാൽ, ഈ വീഡിയോ കാര്യമായി ശ്രവിക്കാൻ ശ്രമിച്ചില്ല. എന്നാൽ പൊതുവായി ശ്രദ്ധയിൽപെട്ടകാര്യം അപ്പുറത്തും ഇപ്പുറത്തും ഉള്ള കുറെ സംഭവങ്ങൾ

നിരത്തിവച്ചതായി കണ്ടു. എല്ലാറ്റിനേയും മഹാവ്യക്തികളുടെ ലളിത പെരുമാറ്റവും, ബഹുമാനം നൽകാത്ത സ്ത്രീയുടെ ധിക്കാരവും തമ്മിലുള്ള ഒരു താരതമ്യമായി അനുഭവപ്പെട്ടു.

എന്നാൽ, ചിത്രീകരിച്ച ഉദാഹരണങ്ങൾ പൊള്ളയായവയാണ് തോന്നിയത്. തികച്ചും ആഴമില്ലാത്തതും, വെറും ബാലിശവുമായ ചിത്രീകരണങ്ങളായാണ് തോന്നിയത്.

തീവണ്ടിയിൽ ഇരിക്കാൻ സീറ്റ് ലഭിക്കാത്ത ബ്യൂട്ടിഷ് പ്രധാനമന്ത്രി. എന്തൊരു എളിമ! ഈ ചിത്രീകരണത്തിലെ വിഢ്ഢിത്തം ഇതാണ്. പ്രധാന മന്ത്രിക്ക് ഇരിക്കാൻ ആരും എഴുന്നേറ്റ് കൊടുത്തില്ല. അങ്ങിനെ ഒരു പ്രതികരണം പ്രധാന മന്ത്രി പ്രതീക്ഷിച്ചതായും കാണുന്നില്ല.

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ ഇത് തികച്ചും ധിക്കാര പരമായ പെരുമാറ്റം ആണ്. എന്നാൽ, ചിത്രീകരിച്ച് കാണുന്നത്, എന്തൊരു മാന്യമായ പെരുമാറ്റം!!!

ഈ ചിത്രീകരണത്തിൽ തന്നെ ശ്രദ്ധിക്കാതെ പോയ ഒരു ചെറിയ കാര്യം ഉണ്ട്. പൊതുവെ കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ലിഷ് (pristine-English)പൊതുപെരുമാറ്റങ്ങളിൽ, വ്യക്തികൾ ചുമരിൽ ചാരിനിക്കാറില്ല. കൈകൾ വാതിൽ

കട്ടിലയിൽ വെച്ച് നിൽക്കാറില്ല. മറ്റുള്ളവരുടെ മേൽ ചാരിനിക്കാറില്ല. ഇന്ന് ഇങ്ഗ്ളണ്ടിലിൽ സാമൂഹിക പെരുമാറ്റത്തിൽ എന്ത് മാത്രം കലർപ്പ് സംഭവിച്ചിട്ടുണ്ട് എന്ന് അറിയില്ല.

പ്രധാന മന്ത്രി ചാരിനിൽക്കുന്നത് പത്രം വായിക്കാനുള്ള സൗകര്യത്തിന് ആയിരിക്കാം. അല്ലെങ്കിൽ, കുറച്ച് വിശ്രമം കാലുകൾക്കും ശരീരത്തിനും നൽകാനായിരിക്കാം. ഇതുമല്ലെങ്കിൽ ഇങ്ഗ്ളണ്ടിൽ ഇന്ന് കയറിക്കൂടിയിരിക്കുന്ന ഫ്യൂഡൽ ഭാഷക്കാരുമായുള്ള സമ്പർകത്താൽ പൊതുപെരുമാറ്റരീതികളിൽ ഗുണമേന്മയിൽ തേയ്മാനം സംഭവിച്ചതാകാം.

കറുത്ത നിറം ഉള്ള യൂഎസ് മുൻ പ്രസിഡന്റ് സ്വന്തമായി കുടചൂടി നടന്നുവരുന്ന ചിത്രം കാണപ്പെട്ടു ഈ വീഡിയോവിൽ. ഇതും ആ വ്യക്തിയുടെ മഹത്വമായാണ് ചിത്രീകരിക്കപ്പെട്ടത്. കാര്യങ്ങൾ തലതിരിച്ച് വായിക്കുന്ന പരിപാടിയാണ് ഇതും. ഈ വിധമുള്ള പെരുമാറ്റങ്ങൾ ഇങ്ഗ്ളിഷ് ഭാഷയിലെ പൊതുവായ കാര്യങ്ങളാണ്.

ഇതും, ഫ്യൂഡൽ ഭാഷയിലെ അടിയാളത്ത പെരുമാറ്റവുമായി എന്ത് ബന്ധമിരിക്കുന്നു?

ഈ മുൻ യൂഎസ് പ്രസിഡന്റും, യഥാർത്ഥത്തിൽ വിലസിയത്, തനിക്ക് ലഭിച്ച ഇങ്ഗ്ളിഷ് പാരമ്പര്യത്തിൽനിന്നുകൊണ്ടാണ്. എന്നാൽ, ഈ കാര്യം ഈ വ്യക്തി എവിടെയും സൂചപ്പിച്ചതായി കാണുന്നില്ല. മറിച്ച്, കാണുന്നിടത്തെല്ലാം ഇതിനെ പരിഹസിക്കുന്നതായാണ് അനുഭവം. സ്വന്തം പിതാവിന്റെ ആഫ്രിക്കൻ പാരമ്പര്യങ്ങളിൽ അല്ല ഇങ്ഗ്ളിഷ് മൂല്യങ്ങളുടെ വേരുകൾ ഉള്ളത് എന്ന് ഓർക്കാൻ കൂടിയ ഈ വ്യക്തിയുടെ മഹത്വം അനുവദിച്ചില്ല എന്നുള്ളതാണ് വാസ്തവം.

## 74. വികലമായ ലളിത പെരുമാറ്റങ്ങൾ

ഇത് പോലെ തന്നെ ഇന്ത്യയുടെ ഒരു മുൻ പ്രസിഡൻ്റിൻ്റെ ലളിത പെരുമാറ്റവും ചിത്രീകരിക്കപ്പെട്ടു. ഈ ചിത്രീകരണത്തിലും, എന്താണ് ലളിത പെരുമാറ്റം എന്ന് കണ്ടെത്താനായില്ല. ചുറ്റും നിൽക്കുന്നവർ ബഹുമാനത്തോടും, ആദരവോടും, കൂടി അടിയാളത്തം പ്രകടിപ്പിക്കുന്നു. ഈ വിധ അടിയാളത്തവും ആദരവും, ബഹുമാനവും അവർ നൽകുന്നില്ലായെങ്കിൽ, മുൻ പ്രസിഡൻ്റ് അപമാനിക്കപ്പെടും.

ഇതും, ബ്യട്ടിഷ് പ്രധാന മന്ത്രിക്ക് തീവണ്ടിയിൽ സീറ്റ് നൽകാതെ ഇരിക്കുന്ന ബ്യട്ടിഷുകാരുടെ പെരുമാറ്റവും തമ്മിൽ എന്താണ് ബന്ധം?

ഈ എഴുത്തുകാരൻ സ്കൂളിലും കോളെജിലും പഠിക്കുന്ന കാലത്ത്, ശ്രദ്ധിച്ച ഒരു കാര്യം, ഈ വിധ വിദ്യാഭ്യാസ പ്രസ്ഥാനങ്ങളിൽ യഥാർത്ഥത്തിൽ പഠിപ്പിച്ചും, പരിശീലിച്ചും വിടുന്നത്, ഒരു ആധുനിക ഫ്യൂഡൽ സാമൂഹിക അന്തരീക്ഷമാണ്.

അദ്ധ്യാപകരെ ബഹുമാനിക്കുക. അവർ വരുമ്പോൾ എഴുന്നേൽക്കുക. അവരെക്കുറിച്ച് ബഹുമാന വാക്കുകൾ ഉപയോഗിക്കുക.

അവർ തിരിച്ച്, വിദ്യാർത്ഥികളെ 'നീ', 'താൻ', 'ഇയാൾ', 'നിങ്ങൾ', 'എടാ', 'എടി', 'എടോ' തുടങ്ങിയ വാക്കുകളാൽ മനസികമായി അടിയാളപ്പെടുത്തും.

ഈ എഴുത്തുകാരൻ പഠിച്ചത് മിക്കവാറും തിരുവിതാംകൂറിൽ ആയിരുന്നതിനാൽ, 'നീ', 'ഇഞ്ഞ്', 'ഇഞ്ഞി', 'ഇജ്ജ്' തുടങ്ങിയ വാക്കുകളുടെ പ്രഹരം അമിതമായി അദ്ധ്യാപകരിൽ നിന്നും അനുഭവിച്ചില്ല. അവിടെ അന്ന് പലപ്പോഴും പല അദ്ധ്യാപകരും ഉപയോഗിച്ചത് 'താൻ', 'ഇയാൾ', 'നിങ്ങൾ' എന്നല്ലാമായിരുന്നു. ഇന്ന് തിരുവിതാംകൂറിൽ കാര്യങ്ങൾ എങ്ങിനെയാണ് എന്ന് അറിയില്ല.

ഇതുമായി ബന്ധപ്പെട്ട ഒരു സംഭവം ഓർമ്മവരുന്നു. ഏതാണ്ട് പതിനഞ്ച് വർഷം മുൻപ് മലബാറിലെ ഒരു യുവതി ബിഎഡ് എടുക്കാനായി തിരുവിതാകൂറിൽ ഒരു സ്വകാര്യ കോളജിൽ ചേർന്നു.

ഈ പഠനത്തിന്റെ ഭാഗമായി, ഈ കോളെജിനോട് അനുബന്ധിച്ചുള്ള സ്കൂളിൽ ടീച്ചറായി പരീശീലനം

നടത്തണം. ആ അവസരത്തിൽ സ്കൂകൾ മാനേജ്മെറ്റ് നൽകിയ നിർദ്ദേശം, വിദ്ധ്യർത്ഥികളെ 'നീ' ('ഇഞ്ഞി') എന്ന് സംബോധന ചെയ്യരുത് എന്ന്. ഇതുമായി ബന്ധപ്പെട്ട് കൂടുതൽ കാര്യങ്ങൾ ഇന്ന് ഓർമ്മവരുന്നില്ല.

എന്നാൽ ഈ എഴുത്തുകാരൻ കോളെജിൽ പഠിക്കുന്ന കാലത്ത്, തിരുവനന്തപുരത്ത് പതുതായി ആരംഭിച്ച ഒരു മെഡിക്കൽ - എഞ്ചിനിയറിങ്ങ് പ്രവേശന പരീക്ഷാ കോച്ചിങ്ങ് കേന്ദ്രത്തിൽ ഒരു സംഭവം നടന്നത് അറിഞ്ഞിരുന്നു. യുവാവായ അദ്ധ്യാപകൻ ഒരു വിദ്യാർത്ഥിയെ 'നീ' എന്ന് സംബോധന ചെയ്തു. വിദ്യാർത്ഥി എഴുന്നേറ്റ് നിന്ന്, 'നിങ്ങൾ' എന്നെ 'നീ' എന്ന് വിളിച്ച് പോകരുത്' എന്ന് താക്കീത് നൽകി. വിദ്യാർത്ഥി പിന്നീട് എഞ്ചിനിയറിങ്ങ് സീറ്റ് ലഭിച്ച് എഞ്ചിനിയറായി. അദ്ധ്യാപകനെ 'നിങ്ങൾ' എന്ന് സംബോധന ചെയ്തത്, വിദ്യാർത്ഥിയെ 'നീ' എന്ന് സംബോധന ചെയ്തതിനേക്കാൾ ഭയങ്കര മാനസിക ആക്രമണമാണ്, അന്ന് തിരുവിതാംകൂറിൽ. ഇന്ന് മലബാറിലും അതുപോലെ തന്നെയാണ്. കാരണം, മലബാറി മാഞ്ഞ് മലയാളം കയറിവന്നു.

അദ്ധ്യാപകരെ ബഹുമാനിക്കാൻ പഠിപ്പിക്കുന്ന വിദ്യാഭ്യാസത്തിൽ ഉള്ള പ്രശ്നം പറയാം. അദ്ധ്യാപകർ ഇതുവഴി സ്വമേധയാ സാമൂഹിക

ജന്മിത്വസ്ഥാനത്തിലേക്ക് നീങ്ങും. പണ്ടുള്ള നായർമാരുടെ അവസ്ഥ. വിദ്യാർത്ഥികളിൽ ചിലർ ഡോക്ടർമാരും, സർക്കാർ ഉദ്യോഗസ്ഥരും മറ്റും ആകും. അവർ സാമൂഹിക അടിയാളത്തത്തിൽ നിന്നും അതുവഴി മുക്തിനേടും.

എന്നാൽ ഒരു വൻ ഭൂരിപക്ഷം വിദ്ധ്യാർത്ഥികളും, പ്രാദേശിക ഭാഷാ കോഡുകളിൽ പൊതുവായി ബഹുമാനമില്ലത്ത ഇടത്ത് കുടുങ്ങിനിൽക്കും.

ഇക്കൂട്ടർ സ്വന്തമായി ബഹുമാനം സ്വരൂപിച്ചെടുക്കാൻ പലവിധ അഭ്യാസങ്ങളും പ്രകടിപ്പിച്ച് ജീവിക്കേണ്ടിവരും. ഇത് സമൂഹത്തിൽ ആകപ്പാടെ ഒരു കോലാഹലാന്തരീക്ഷമാണ് സൃഷ്ടിക്കുക. ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഇവിടെ പ്രസക്തമായ ചോദ്യം, അദ്ധ്യാപകർ 'നീ', 'അവൻ', 'അവൾ', 'എടാ', 'എടീ', തുടങ്ങിയ വാക്കുകൾ വിദ്ധ്യാർത്ഥികളുടെ മേൽ ചാർത്തുന്നു. ഈ വിദ്യാർത്ഥികൾ ഈ വക വാക്കുകൾ ആരുടെ മേലാണ് ചാർത്തേണ്ടത്?

ഈ വിധ വാക്കുകൾ ചാർത്താനായി അവർ മറ്റുള്ളവരെ കണ്ടെത്താൻ മെക്കെടും. ഇത് സമൂഹത്തിൽ ശാന്തതയല്ല വരുത്തിത്തീർക്കുക.

ഇതും സങ്കീർണ്ണമായ ഒരു വിഷയമാണ്. അതിലേക്കും ഇപ്പോൾ കടക്കുന്നില്ല.

## 75. വിദ്യാർത്ഥികളോട് ബഹുമാനത്തോടു കൂടിയാണോ അദ്ധ്യാപകർ പെരുമാറുന്നത്

ഏതാണ്ട് പത്ത് പതിനഞ്ച് വർഷങ്ങൾക്ക് മുൻപ്, യുഎസ്എ(USA)യിലെ ഒരു സ്ക്കൂളിൽ വിദ്യാർത്ഥികൾക്ക് പൂരിപ്പിക്കാനായി നൽകിയ ഒരു അഭിപ്രായ വോട്ടെടുപ്പ് ചോദ്യാവലി കാണാനിടയായി. ആ സ്ക്കൂളിനെക്കുറിച്ച് വിദ്യാർത്ഥികൾക്ക് ഉള്ള മതിപ്പിനെക്കുറിച്ചും, അവർ എന്തെങ്കിലും വൈഷമ്യങ്ങൾ നേരിടുന്നുണ്ടോ എന്നും മറ്റും അറിയാനാണ് ഈ ചോദ്യാവലി ശ്രമിച്ചത്.

ഇതിൽ ഒരു പ്രത്യേക ചോദ്യം ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ പെട്ടിരുന്നു. ഈ ഒരു ചോദ്യം ഫ്യൂഡൽ ഭാഷാ രാഷ്ട്രങ്ങളിൽ സ്ക്കൂൾ വിദ്യാർത്ഥികളോട് യതോരു രീതിയിലും ചോദിക്കാൻ പറ്റാത്ത ഒന്നായിരുന്നു.

ചോദ്യം ഇതാണ്:

അദ്ധ്യാപകർ നിങ്ങളോട് ബഹുമാനത്തോടുകൂടിയാണോ പെരുമാറുന്നത്? ഏതെങ്കിലും അദ്ധ്യാപകൻ നിങ്ങളോട് ബഹുമാനമില്ലാതെ പെരുമാറാറുണ്ടോ?

ഈ ഉപദ്വീപിലെ ഏതൊരു രാഷ്ട്രത്തിലും ഇങ്ങിനെയുള്ള ഒരു ചോദ്യം തനി വിഡ്ഢിത്തമായിത്തന്നെയാണ് കാണപ്പെടുക. പോലീസ് സ്റ്റേഷനിൽ കയറിച്ചെന്ന ചെറുപ്രായക്കാരനായ ബസ് ക്ളീനറോട്, പോലീസ് ഇൻസ്പെക്ടർ നിങ്ങളോട് (നിന്നോട്) ബഹുമാനത്തോടുകൂടിയാണോ പെരുമാറിയത് എന്ന് ചോദിക്കുന്നത് പോലെയുള്ള ഒരു സാമൂഹിക വിഡ്ഢിത്തം ഈ ചോദ്യത്തിൽ ഉള്ളതായി കാണപ്പെടും.

കാരണം, ഇങ്ങിനെയുള്ള ഒരു ബഹുമാനത്തെക്കുറിച്ച്, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ ചിന്തിക്കാൻ കൂടി കഴിയില്ല.

എന്നാൽ വാസ്തവം തിരിച്ചാണ്. അദ്ധ്യാപകരായി തൊഴിൽ ചെയ്യുന്നവർക്ക് ഉള്ള യഥാർത്ഥ തൊഴിൽ വിദ്യാർത്ഥികളുടെ ആകമാനമുള്ള മാനസികവും ശാരീരികവും ആയ ഉന്നമനപ്പെടുത്തലാണ്. തറപറ്റിക്കലല്ല.

ഇക്കാര്യത്തിലും അദ്ധ്യപകരെ കുറ്റം പറയാൻ ആവില്ല. കാരണം, ഭാഷാ കോഡുകളാണ് കാര്യങ്ങളെ നിയന്ത്രിക്കുന്നത്. വ്യക്തി നല്ല ആളും, ശുദ്ധനും മറ്റും ആയിട്ട് ഒന്നും തന്നെ കാര്യമില്ല. ഭാഷാ കോഡുകൾ വിദ്യാർത്ഥിയെ തരംതാഴ്ത്താനാണ് കോഡുചെയ്യപ്പെട്ടിട്ടുള്ളത്

എങ്കിൽ ഏത് മഹാത്മാവ് വന്ന് പഠിപ്പിച്ചാലും, വിദ്യാർത്ഥി തരംതാഴ്ത്തപ്പെടും. എന്നാൽ ആരും അതിനെക്കുറിച്ച് ബോധവാന്മാരാകില്ല.

ഇത് പോലെതന്നെയുള്ള ഒരു അങ്കലാപ്പിലാണ് പോലീസുകാരും. അവരുടെ തൊഴിൽ ഉത്തരവാദിത്വങ്ങളിൽ വ്യക്തമായി ലിഖിതപ്പെടുത്തിയിട്ടുള്ളതോ, അതുമല്ലെങ്കിൽ ലിഖിതപ്പെടുത്തിയിട്ടില്ലാത്തതോ ആയ ഒരു കാര്യം ഈ നാട്ടിലെ ജനങ്ങളുടെ വ്യക്തിത്വത്തേയും, സാമൂഹികാന്തസ്സിനേയും സംരക്ഷിക്കുക എന്നുള്ളതാണ്.

എന്നാൽ ഭാഷാ കോഡുകൾ നിർദ്ദേശിക്കുന്നത്, ആളുകളെ തരംതിരിക്കാനും, അവരിൽ ചിലരെ ബഹുമാനിക്കാനും, മറ്റുള്ളവരെ നിലത്തിട്ട് വാക്കുകളാൽ ചവിട്ടിമെതിക്കാനും ആണ്.

## 76. അടിയളത്തം പ്രകടിപ്പിച്ചാലുളവാകുന്ന ഗുണവും ദോഷവും

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ബഹുമാനം നൽകലും, നൽകാതിരിക്കലും വൻ മാനസികവും, സാമൂഹികവും ആയ പ്രശ്നങ്ങൾ ഉളവാക്കുന്ന കാര്യങ്ങളാണ്. ഇങ്ഗ്ളിഷ് ലോകത്തിന് ഈ വിഷയത്തെക്കുറിച്ച് മിക്കവാറും ഒന്നും തന്നെ അറിയില്ലാ എന്നുള്ളതാണ് വാസ്തവവും, അതികഠിനമായ അപകടാവസ്ഥയും.

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങൾ ഇന്ന് പല രാഷ്ട്രങ്ങളിലും സാമൂഹികവും, രാഷ്ട്രീയവും ആയ പ്രശ്നങ്ങളിൽ ഇടപെടുന്നത് തന്നെ ഈ ഗംഭീരമായ സംഗതിയെക്കുറിച്ച് യാതോരു അറിവും ഇല്ലാതെയാണ്. ഇത് അവരെ പലദിക്കിലും പലരീതിയിലുള്ള അപകടകരമായ വിഡ്ഢിത്തങ്ങളിലും, പലപ്പോഴും തെറ്റായ കൂട്ടുകെട്ടുകളിലും ചെന്ന് എത്തിച്ചിട്ടുണ്ട്.

അവിടങ്ങളിൽ ഉള്ള രാഷ്ട്രീയ നയം ചമക്കുന്നവർ ആശ്രയിക്കുന്ന Politics and International Relationship എന്ന എക്കാഡമിക്ക് വിഷയത്തിന് ഈ ഫ്യൂഡൽ ഭാഷാ സംഗതിയെക്കുറിച്ചും ഭാഷാ കോഡുകളെക്കുറിച്ചും ഒന്നുംതന്നെ അറിയില്ല. എന്നാൽ ആ വിഷയത്തിൽ, കുറേ വഡ്ഢിത്ത

പരമായ സാങ്കേതിക പദങ്ങളും, നിർവ്വചനങ്ങളും, വിവരണങ്ങളും മറ്റും വിദഗ്ദ്ധവിദ്യാഭ്യാസമെന്ന നിലയിൽ പഠിച്ച് ഇറങ്ങുന്നവർ അവരുടെ രാഷ്ട്രങ്ങളെ പലവിധ പടുകുഴികളിലും ഇന്ന് എത്തിച്ചിട്ടുണ്ട്.

ഈ മുകളിൽ പ്രസ്താവിച്ച വിഷയവുമായി പലതും പറയാനുണ്ട്. അവസരോചിതമായി അവയെപ്പറ്റി പറയാം.

ബഹുമാനിച്ച് കാര്യം നേടുക എന്നുള്ളത് മറ്റൊരു രീതിയിൽ പറഞ്ഞാൽ, സോപ്പിട്ട് കാര്യം നേടുക എന്നുള്ളതായി ഭവിക്കും. വിധേയത്വവും ചോദിക്കുന്നതെല്ലാം നൽകാനും തയ്യാറുള്ള ആളുകൾ പഴയകാല നായന്മാരെപ്പോലെയും, അവ നൽകാൻ കൂട്ടാക്കാത്തവരെ പുലയരും, പറയരും, പറിയരും ആക്കുന്ന അവസ്ഥ ഈ ബഹുമാനം നൽകൽ സാമൂഹിക പ്രത്യയശാസ്ത്രവുമായി പിരിഞ്ഞ് കിടക്കുന്നു.

ബഹുമാനം നൽകലിന്റെ അവിഭാജ്യമായി ബന്ധപ്പെട്ടുകിടക്കുന്ന വസ്തുതയാണ്, ബഹുമാനിക്കുന്ന ആൾക്ക് തിരിച്ച് തരംതാഴ്ത്തി സംസാരിക്കാനുള്ള അധികാരം നൽകൽ.

ഇത് തന്നെ ഒരു പ്രത്യേകതരം മനുഷ്യബന്ധ കോഡായി സാമൂഹിക ആകൃതിയേയും,

ഘടനയേയും, രൂപശിൽപത്തേയും രൂപകൽപ്പനചെയ്യുന്നു.

പണ്ട് തിരുവിതാകൂറിൽ വച്ച്, ഒരു ആൾ സർക്കാർ ഉദ്യോഗസ്ഥനോട് അമിതമായ ബഹുമാനവും, ഭവ്യതയും, വിധേയത്വവും മറ്റും പ്രകടിപ്പിക്കുകയും, സാർ, സാർ എന്ന് നിരന്തരം ഉരുവിട്ട് കൊണ്ടിരിക്കുന്നതും കണ്ടു. ഈ ആളോട് ഇതുമായി ബന്ധപ്പെട്ട് ഒന്ന് സംസാരിച്ചപ്പോൾ, അയാൾ പറഞ്ഞത്, 'എന്റെ കാര്യം സാധിക്കാനാണ് ഞാൻ ഇങ്ങിനെ താഴുന്നത്. എന്റെ കാര്യം കിട്ടിക്കഴിഞ്ഞാൽ, സാറ് എനിക്ക് പോടാ പൂറെ എന്നാണ്'.

ഈ ആൾ പറഞ്ഞത് പ്രാദേശിക സാമൂഹിക പ്രത്യയശാസ്ത്രത്തിലെ അലിഖിത വരികളാണെങ്കിലും, 'സാറ്' പിന്നീട് 'പോടാ പൂറെ' എന്ന് ആവുന്നത് അത്രകണ്ട് എളുപ്പമുള്ള കാര്യമല്ല. കാരണം, സമൂഹത്തിൽ 'സാർ' എന്ന പദം പ്രചരിച്ചാൽ, അത് രണ്ട് വ്യക്തികൾ തമ്മിലുള്ള ബന്ധത്തിൽ ഒതുങ്ങിനിൽക്കില്ല. മറിച്ച്, അതീവ സങ്കീർണ്ണതയുള്ള ഒരു സാമൂഹിക ആശയവിനിമയ വലയിൽ പെട്ട ഒരു കണ്ണിയായി നിലകൊള്ളും. ഒരു ഏകനായ ആൾക്കൊന്നും ഈ വലയിൽ കാര്യമായ വിഘടനം സൃഷ്ടിക്കാനാവില്ലതന്നെ.

## 77. വലിയ ആളും അയാളുടെ കീഴിൽ കുഴിക്കകത്തുള്ള ആളും

വലിയ ആളും അയാളുടെ കീഴിൽ വളരെ തരംതാഴ്ന്ന നിലവാരം ഉള്ള ആളും. ഇതാണ് സാമൂഹിക ഘടനയായി സമൂഹത്തിൽ പടർന്ന് പിടിക്കുക.

ഡോക്ടറും അയാളുടെ അനുചരനായി വളരെ താഴ്ന്ന് നിൽക്കുന്ന സഹായിയും. ഡോക്ടർക്ക് ഏറ്റവും മാനസിക ബലവും വ്യക്തിത്വവും സാമൂഹിക അന്തസ്സും നൽകുന്നത്, കൂടെ നിൽക്കുന്ന സഹായിയായി ഉള്ള ആളുടെ വ്യക്തിത്വം 'നീ' എന്നും 'അവനെന്നും' / 'അവളെന്നും' ഡോക്ടർക്ക് സംബോധന ചെയ്യാനും പരാമർശിക്കാനും പറ്റുന്ന നിലവരത്തിൽ ഉള്ളതാവുന്നതാണ്.

ഈ നിലവാരത്തിനേക്കാൾ ഉയർന്ന പ്രാപ്തിയും, ശാരീരികവും, മാനസികവും ആയ വ്യക്തിത്വം ഉള്ള ആൾ സഹായിയായി (assistant) വന്നാൽ ഡോക്ടറുടെ വ്യക്തിത്വത്തെ അത് ബാധിക്കും.

ഈ ഒരു പ്രശ്നം സമൂഹത്തിലെ എല്ലാ വിധ തൊഴിൽ പരമായ വ്യക്തി ബന്ധങ്ങളേയും ബാധിച്ചിട്ടുണ്ട് എന്നുള്ളത്, ഇങ്ഗ്ളിഷ് വീക്ഷണ

കോണിൽ നിന്നും നോക്കിയാൽ കാണാവുന്നതാണ്.

വക്കീലും വക്കീൽ ഗുമസ്ഥനും, പോലീസ് ഓഫിസറും പോലീസ് ശിപായിയും, വീട്ടമ്മയും വീട്ടു ജോലിക്കാരിയും, അദ്ധ്യാപകനും വിദ്യാർത്ഥിയും, പട്ടാള ഓഫിസറും ശിപായി പട്ടാളക്കാരനും, എന്ന് വേണ്ട എത് ദിക്കിൽ ചെന്നു നോക്കിയാലും, ഉയർന്ന നിലവരത്തിൽ പലപ്പോഴും വളരെ മൃദുലരായ ഉയർന്ന സ്ഥാനത്തിലുള്ളവരും, അവർക്ക് കീഴെയായി, അവർക്ക് സാമൂഹിക സംരക്ഷണം നൽകാൻ എന്ന വണ്ണം ഉള്ള വളരെ പരുക്കൻ പെരുമാറ്റക്കാർ.

ഈ മുകളിൽ വ്യക്തമായി നാമാവലി ചെയ്ത തൊഴിൽകാരെ ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ ഉള്ള അതേ തൊഴിലുകാരും ആയി യാതോരു രീതിയിലും സാമ്യപ്പെടുത്താനോ തുലനം ചെയ്യാനോ ആവില്ലതന്നെ. കാരണം, രണ്ട് കൂട്ടരും തികച്ചും വ്യത്യസ്ത സാമൂഹിക ഘടനയിൽ നിലകൊള്ളുന്ന വ്യക്തിത്വങ്ങളാണ്.

ഈ താഴ്ന്ന നിലവാരത്തിലുള്ളവരുടെ പെരുമാറ്റം തന്നെ ഒരു പ്രത്യേക രീതിയിലായിരിക്കും. അവരുടെ യജമാനന്മാരുടെ നിലവാരത്തിലുള്ളവരോട് അവർ വിധേയത്വം

പ്രകടിപ്പിക്കും. അല്ലാത്തവരോട്, ഒന്നുകിൽ തരംതാഴ്ത്തി സംസാരിക്കും. അതാവില്ലായെങ്കിൽ ഒരു തരം കുരക്കുന്ന രീതിയിലുള്ള ശബ്ദത്താൽ സംസാരിക്കും.

അവരുടെ ഈ ഒരു അപമര്യാദാ പെരുമാറ്റത്തിൽ, അവരുടെ യജമാനസ്ഥാനത്ത് ഇരിക്കുന്ന ആളുകൾ സാധാരണ ഗതിയിൽ ഇടപെടില്ലതന്നെ. കാരണം, ഈ അപമര്യാദാപരമായ പെരുമാറ്റം അനുവദിക്കുക എന്നുള്ളത് യജമാനസ്ഥാനത്ത് ഉള്ളവർക്ക് വിധേയത്വം നൽകുന്നവരുടെ അവകാശമായി അവർ മനസ്സിലാക്കും. മുകളിലോട്ട് അമിതവിധേയത്വ സ്വഭാവത്തിന്റെ മറുവശം താഴോട്ട് ചവിട്ടുക (Licking upwards and kicking downwards) എന്നുള്ളതാണ്.

സർക്കാർ തൊഴിൽ പ്രസ്ഥാനത്തിന്റെ മുഖഭാവം മലബാറിൽ ഏതാണ്ട് 1980 ഓടുകൂടി ഇങ്ഗ്ളിഷ് ഭരണ രൂപകൽപ്പനയിൽ നിന്നും പൊളിഞ്ഞ് തുടങ്ങി എന്നാണ് തോന്നുന്നത്. ഇതുമായി ബന്ധപ്പെട്ട് വളരെ അധികം കാര്യങ്ങൾ പറയാനുണ്ട്.

എന്നാൽ ഇവിടെ വെറുതെയൊന്ന് സൂചിപ്പിച്ച് വിടാനുള്ള വസ്തുത ഇതാണ്. ഇന്ന് പൊതുജനത്തോട് ഇടപഴകുന്നത് ഓഫിസർമാർ അല്ല. മറിച്ച് ശിപായിമാരും ഗുമസ്തരും ആണ്.

ഇവരിൽ ചിലർ പൊതുജനത്തിൽ പെട്ട ചിലരോട് വളരെ വ്യക്തമായിത്തന്നെ കുരക്കുന്ന രീതിയിൽ സംസാരിക്കുന്ന രീതി പ്രകടിപ്പിക്കുന്നുണ്ട്. അതേ സമയം അവരോട് വളരെ വിധേയത്വം പ്രകടിപ്പിക്കുന്നവരോട് കുരക്കില്ല, മറിച്ച് അവരോട് തരംതാഴ്ത്തി സംസാരിക്കും.

ഫ്യൂഡൽ ഭാഷാ കോഡുകൾ ഒരുക്കുന്ന മാനസിക വിഭ്രാന്തികളാണ് ഇത്.

Go to Main contents

## 78. ഫ്യൂഡൽ ഭാഷകളുടെ താന്തോന്നിത്തം അനുവദിക്കുന്ന നാട്ടിൽ

ഈ നാട്ടിൽ ഫ്യൂഡൽ ഭാഷകൾക്ക് അവയുടെ താന്തോന്നിത്തം അനുവദിക്കുന്ന കാലത്തോളം, യാതോരുവിധ സാമൂഹിക പുരോഗതിയും സാധ്യമല്ലതന്നെ. നാട്ടിൽ കാറും, മൊബൈൽ ഉപകരണങ്ങളും, കണ്ണാടി മിനുസമുള്ള റോഡുകളും മറ്റും മറ്റും സാങ്കേതിക വിദ്യകൾ കൊണ്ടുവരും എന്നുള്ളത് ശരിതന്നെ. ആളുകളുടെ വസ്ത്രവിധാനത്തിലും മാറ്റങ്ങൾ വന്നേക്കാം.

എന്നാൽ സമൂഹം ജപ്പാനിനെപ്പോലെയും ചൈനയെപ്പോലെ ആയിത്തന്നെ നിലനിൽക്കും. യാതോരു വ്യക്തിത്വവും ഇല്ലാത്ത തരംതാഴ്ന്ന ഒരു വൻ അടിയാള ജനക്കൂട്ടം. അവർക്ക് മീതെ വൻ കുരുട്ട്ബുദ്ധി ശക്തിയും കായിക പ്രതാപവും ഉള്ള ഒരു മേലാള വർഗ്ഗം.

ഈ മേലാള വർഗ്ഗത്തിന് സമൂഹത്തിൽ കാര്യമായിത്തന്നെ അച്ചടക്കവും വിധേയത്വവും അടിച്ചേൽപ്പിക്കാൻ പറ്റിയാൽ, സമൂഹത്തിൽ ശാന്തതയും സമാധാനവും നിലനിൽക്കും.

എന്നാൽ, ഈ അച്ചടക്കവും വിധേയത്വവും അടിച്ചേൽപ്പിക്കാൻ പറ്റാതെവന്നാൽ, സമൂഹത്തിൽ പൊട്ടിത്തെറികളും, കോലാഹലങ്ങളും മറ്റും വന്നുകൊണ്ടേയിരിക്കും.

ഈ രണ്ട് അവസ്ഥയും ഒരു കലർപ്പ് പുരണ്ടിട്ടില്ലാത്ത ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷവുമായി ബന്ധമില്ലതന്നെ.

ഈ ഒരു വിവരം മനസ്സിലാക്കൽ മുകൾത്തട്ടിൽപ്പെട്ടവർക്ക് ഒരു പ്രത്യേകതരം സാമൂഹികാഭിപ്രായം നൽകും. ആരേയും നന്നാക്കാതിരിക്കുന്നതാണ് നല്ലത്. താഴെക്കിടയിൽ ഉള്ളവരെ നന്നാക്കിയാൽ അവർ മുകളിൽ കയറി കടിക്കും.

ഈ അറിവും വളരെ അഗാധമായ ഒരു വിവരമാണ്. കാരണം, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ താഴെകിടയിലുള്ളവർ പരുക്കൻ പെരുമാറ്റക്കാരാവാൻ സാധ്യത വളരെ കൂടുതലാണ്. ഇങ്ഗ്ളിഷിലുള്ള യാതോരു മര്യാദാ വക്ക് പ്രയോഗങ്ങളും അറിവില്ലാത്ത ഇവരെ പിടിച്ച് ഉയർത്തിയാൽ, ആകെ ലഭിക്കുക സ്വന്തം മനസ്വാസ്ഥ്യം നഷ്ടമാകലാണ് എന്നത് പൊതുവായുള്ള അറിവാണ്.

Go to Main contents

ഈ നാട്ടിലെ സാമൂഹികാന്തരീക്ഷത്തിലെ അതികഠിനമായ പ്രകോപനാന്തരീക്ഷത്തെ മാച്ചുകളയാൻ ഒരു മാർഗ്ഗമേ ഉള്ളു. അത് ഫ്യൂഡൽ ഭാഷകളെ തുടച്ച് മാറ്റുന്നതിലൂടെയെ സംജാതമാകുള്ളു.

ഈ എഴുത്തുകാരന് ഈ നാട്ടിലെ സാമൂഹികാന്തരീക്ഷത്തെക്കുറിച്ച് വളരെ വ്യക്തമായിത്തന്നെ വളരെ കാര്യങ്ങൾ അറിവുണ്ട്. ഇങ്ങിനെ ഒരു അറിവിന്റെ കലവറ (repository) കൈവശം വന്നത്, അതി ഗംഭീരമായ ഇങ്ഗ്ലിഷ് വായനാ അന്തരീക്ഷത്തിൽനിന്നും, കുടുംബപരമായി ഔദ്യോഗിക ഉന്നമനസ്ഥാനങ്ങളുമായി ചെറുപ്പത്തിൽ ഉള്ള അടുപ്പമുള്ള അന്തരീക്ഷത്തിൽനിന്നും, നേരേ സാമൂഹിക ഗർത്തങ്ങളിലേക്ക് വളരെ നിസ്സാരം എന്നുതോന്നുന്ന ചരടുകൾമാത്രം ബന്ധിപ്പിച്ച് പലവട്ടം എടുത്ത് ചാടിയിതിനാലാണ്.

ഡൈവർമാർ (Divers) വെറും നേരിയ ചരടുകൾ മോട്ടർ തോണി(motorboat)കളോട് ബന്ധിപ്പിച്ച്, ആഗാധ ആഴം ഉള്ള അലയാഴിയിലേക്ക് എടുത്ത് ചാടുന്നതിന് തുല്യമായ ജീവിതാനുഭവം ഈ എഴുത്തുകാരന് ഉണ്ടായിട്ടുണ്ട്.

## 79. അപ്രവേശ്യ സ്വഭാവമുള്ള സാമൂഹിക തട്ടുകൾ

ഈ ഉപഭൂഖണ്ഡത്തിലെ സാമൂഹികാന്തരീക്ഷം ശരിക്കും പറഞ്ഞാൽ, ഒന്നിന് മുകളിൽ ഒന്ന് എന്ന രീതിയിൽ അടുക്കി വച്ചിട്ടുള്ള പല പാളികൾ (layer) ഉള്ളതാണ്. താഴെയുള്ള തട്ടിനെ അതീവ അറപ്പോടും, അലോസരത്തോടും നീരസത്തോടും വീക്ഷിക്കുന്നതാണ് ഓരോ അടുക്കും. മാത്രവുമല്ല, സാമൂഹികാന്തരീക്ഷം ശരിക്കും പറഞ്ഞാൽ, താഴോട്ടേക്ക് അപ്രവേശ്യ (impermeable) സ്വഭാവമുള്ളതാണ്.

ഈ അപ്രവേശ്യ (impermeable) സ്വഭാവത്തെക്കുറിച്ച് ഇംഗ്ലിഷ് കൊളോണിയൽ ഉദ്യോഗസ്ഥനായ William Henry Sleeman (1788-1856) അദ്ദേഹത്തിന്റെ എഴുത്തുകളിൽ സൂചിപ്പിച്ചിരുന്നു എന്ന് തോന്നുന്നു. ഇദ്ദേഹമാണ് ഈ ഉപദ്വീപിൽ ആദ്യമായി തികച്ചും പ്രൊഫഷണൽ ഘടനയിൽ ഒരു പോലീസ് സംവിധാനം നിർമ്മിച്ചത്.

പിന്നീട് കാലങ്ങളിലും മറ്റ് ചില ഇംഗ്ലിഷ് ഉദ്യോഗസ്ഥരും ഇതേ അഭിപ്രായം പ്രകടിപ്പിച്ചിരുന്നു. എന്നാൽ, കാര്യങ്ങളെക്കുറിച്ച് കാര്യമായ വിവരം ഇല്ലാത്ത മറ്റ് ചില ബ്യട്ടിഷുകർ

Go to Main contents

ഇതിനോട് വിയോജിപ്പ് പ്രകടിപ്പിക്കുകയും, അങ്ങിനെ ഒരു

അപ്രവേശ്യാവസ്ഥ ഈ ഉപഭൂഖണ്ഡത്തിലെ സമൂഹങ്ങളിൽ ഇല്ലാ എന്നു പറഞ്ഞിരുന്നു.

എന്നാൽ വാസ്തവം William Henry Sleeman സൂചിപ്പിച്ചത് തന്നെയാണ്. ഇങ്ങിനെ നോക്കുമ്പോൾ, Edgar Thurston എഴുതിയ Castes and tribes of Southern India എന്ന ഗ്രന്ഥം അതിഗംഭീരം തന്നെയാണ്. ഈ ഉപഭൂഖണ്ഡത്തിന്റെ ദക്ഷിണപ്രദേശങ്ങളിലെ നൂറുകൂട്ടം ജാതിക്കാരേയും മറ്റും ഉള്ള ഒരു പഠന റിപ്പോർട്ട് (Report).

പ്രതലബലം (Surface tension)ത്തിന്റെ സഹായത്താൽ ചെറുജീവികൾ വെള്ളത്തിന് മുകളിൽ നടക്കുന്നത് പോലെയാണ്, മുകൾത്തട്ടിൽ ഉള്ള ജനക്കൂട്ടങ്ങൾ, അവർക്ക് കീഴെയുള്ള ജനക്കൂട്ടങ്ങളുടെ മീതെ നിലകൊള്ളുന്നത്. സാമൂഹികാന്തസ്സ്, സാമൂഹികാധികാരം, മുകളിലോട്ടുള്ള ബന്ധങ്ങൾ തുടങ്ങിയവയുടെ സഹായത്താൽ ഇവർക്ക് താഴെനിന്നും ലഭിക്കുന്ന പ്രതലബലത്താൽ ഇവർ താഴോട്ട് പോകില്ല.

എന്നാൽ, ഈ വകയിനത്തിൽ ഏതിലെങ്കിലും കാര്യമായ ക്ഷതം സംഭവിച്ചാൽ, പ്രതലബലത്തിൽ ദ്വാരം (മലബാറിയിൽ: ഓട്ട) വീഴും. ആള് താഴോട്ട് നീങ്ങും.

പ്രതലബലത്താൽ മുകളിൽ ഉള്ള അവസ്ഥ വളരെ സുഖകരമാണ്. ഇളം കാറ്റും മന്ദമാരുതനും മറ്റും ഏറ്റും, ഓളങ്ങളുടെ ഇളക്കത്തിൽ ചാഞ്ചാടിയും നിലകൊള്ളാം. എന്നാൽ, പ്രതലബലത്തിൽ ദ്വാരം വീണ് താഴോട്ട് പോയാൽ, കാര്യങ്ങൾ വ്യത്യസ്തമാണ്. പിടിച്ച് കടിക്കുന്നതും, കീറിമുറിക്കുന്നതും, തൊലിയിൽ മാന്തുന്നതും മറ്റുമായ ക്ഷുദ്രജീവികളാണ് ആഴിപ്പരപ്പിന് കീഴെ ഉള്ളത്.

ഇങ്ങിനെയുള്ള സാമൂഹിക ആഴിപ്പരപ്പിന്റെ കുഴികളിലേക്കാണ് ഈ എഴുത്തുകാരൻ പലപ്പോഴും എടുത്ത് ചാടിയിട്ടുള്ളത്. എന്നാൽ എപ്പോഴും അതി ഗംഭീരമായതും, വിട്ടുവീഴ്ചക്ക് തയ്യാറാകാത്തതുമായ ഇംഗ്ലിഷ് എന്നത് ആവരണമായും കവചമായും, പടച്ചട്ടയായും, ചരിചയായും കൂടെ എപ്പോഴും ഉണ്ടായിരുന്നു. മാത്രവുമല്ല, തരക്കേടില്ലാത്ത ബന്ധങ്ങളും ഒരു നേരിയ ചരട് പോലെ കൈയിൽ എപ്പോഴും ഉണ്ടായിരിക്കും.

Go to Main contents

ശ്വാസം മുട്ടുന്ന അവസരങ്ങളിൽ തിരിച്ച് മുകൾപ്പരപ്പിലേക്ക് കുതിച്ച് വരുമായിരുന്നു.

ഈ വക എടുത്തുചാട്ടത്തിന് പ്രേരകമായിട്ടുള്ള മനോഭാവവും, ഉത്സാഹവും പ്രചോദനവും മറ്റും എന്തായിരുന്നു എന്ന് ഇവിടെ കുറിച്ചിടാൻ ആവില്ല. കാരണം, അവ വ്യക്തിപരമായി കാര്യങ്ങളിലേക്ക് നീങ്ങും. ഈ എഴുത്തിലെ ഉള്ളടക്കം ഈ എഴുത്തുകാരന്റെ വ്യക്തിപരമായ ജയപരാജങ്ങളെക്കുറിച്ചോ, ഗുണദോഷങ്ങളെക്കുറിച്ചോ, ജീവിതയാത്രയെക്കുറിച്ചോ ഒന്നുംതന്നെയല്ല. മറിച്ച് ബാഹ്യമായ നിരീക്ഷണങ്ങളെക്കുറിച്ചാണ്.

## 80. വ്യത്യസ്ത സാമൂഹിക അറകളിൽ ജീവിക്കുന്നവരുടെ ഒരു കൂട്ടം

ഇവിടെ പെട്ടെന്ന് എടുത്ത് പറയാൻ ഓർമ്മവരുന്ന കാര്യം, സാമൂഹികമായ ഓരോ തട്ടിലും ജനം പലതരം അറകളിലാണ് ജീവിക്കുന്നത് എന്നതാണ്. ഒരേ മുറിയിലും, ഒരേ സമൂഹത്തിലും ജീവിക്കുന്ന ആളുകൾത്തന്നെ മാനസികമായി പലതട്ടുകളിലും, അതിൽത്തന്നെ പല അറകളിലും ആണ് നിലകൊള്ളുന്നത്. ഇത് ഇങ്ഗ്ലിഷ് സാമൂഹികാന്തരീക്ഷത്തിൽ നിന്നും തികച്ചും വ്യത്യസ്തമാണ്.

അവരുടെ കോലാഹലങ്ങളും, വ്യക്തിപരമായ മത്സരചിന്തകളും മറ്റും പലപ്പോഴും, ഒരേ തട്ടിലും, അതിൽത്തന്നെ ഒരേ അറയിലും ഉള്ളവർ തമ്മിൽത്തമ്മിലാണ്. അന്യോന്യം നന്നാവരുത് എന്ന ഒരു മനോഭാവം വളരെ വ്യക്തമായിത്തന്നെ കണ്ടിട്ടുണ്ട്.

അതേ സമയും വ്യത്യസ്ത തട്ടുകളിൽ ഉള്ളവർ തമ്മിൽ ഏറ്റുമുട്ടുകയോ, അതുമല്ലെങ്കിൽ സമാധാന പരമായി ഇടപഴകുകയോ ചെയ്യുമ്പോൾ, പലപ്പോഴും പലതരം അലോസരങ്ങളായ

മാനസികാനുഭവങ്ങൾ ഇതിൽ ഏതെങ്കിലും ഒരു പക്ഷം അനുഭവിക്കും.

ഇതിന്റെ മുഖ്യമായ കാരണം, വാക്ക് കോഡുകളിലെ വ്യത്യസ്ത നിലവാരങ്ങൾ ആണ്. ബഹുമാനിച്ചാൽ, ഒരു പക്ഷം സന്തോഷിക്കും, മറുപക്ഷം അധമപ്പെടും. ബഹുമാനിച്ചില്ലെങ്കിൽ, ആദ്യപക്ഷം വെപ്രാളപ്പെടും, രണ്ടാം പക്ഷത്തിന് ആഗ്രഹപൂർത്തീകരണം (gratification) വന്നത് പോലെയാകും.

ഇനി ചില ചിത്രീകരണത്തിന് ഉതകുന്ന അനുഭവങ്ങളും മറ്റും പറയാം.

ഏതാണ്ട് 1990കൾ മതുൽ ഇന്ത്യയിലും മറ്റ് പല മൂന്നാംലോക രാഷ്ട്രങ്ങളിലും തുടക്കം കുറിച്ച് ഒരു വ്യാപാര-വാണിജ്യ-തൊഴിൽ പരമായ പ്രതിഭാസമാണ് BPO എന്നുള്ളത്. ഈ വക പ്രസ്താനങ്ങളിൽ, ഗുണമേന്മയുള്ളവയിൽ മിക്കവാറും ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷണം പകർപ്പെടുത്ത് വെക്കുകയാണ് ചെയ്തുകാണുന്നത്.

ഇവയിൽ തൊഴിൽ ചെയ്യുന്ന വ്യക്തികൾ ഇങ്ഗ്ളിഷിൽ ആണ് മുഖ്യമായും തമ്മിൽ സംസാരിക്കുക. ഈ തൊഴിൽ സ്ഥലങ്ങളിൽ ഒരു

സ്വാഭാവികമായുള്ളതോ, അതുമല്ലെങ്കിൽ കൃത്രിമമായുള്ളതോ ആയ ഒരു ഇങ്ഗ്ലിഷ് ആശയവിനിമയ അന്തരീക്ഷം നിലനിൽക്കും. പലപ്പോഴും, സ്വന്തം വീട്ടിൽപ്പോലും ലഭിക്കാത്ത ആശയവിനിമയ അന്തരീക്ഷവും, മാനസി സ്വാതന്ത്ര്യവും മറ്റും ഈ തൊഴിൽ മേഖലകളിൽ ലഭിക്കും. തമ്മിൽത്തമ്മിൽ, യാതോരു തൊഴിൽസ്ഥാന ഉച്ചനീചത്വങ്ങളുടേയും സ്വാധീനം ഇല്ലാതെതന്നെ വെറും പേരിനാലാണ് അങ്ങോട്ടും ഇങ്ങോട്ടും സംസാരിക്കുകയും കാര്യങ്ങൾ ചർച്ചചെയ്യുകയും ചെയ്യുക.

ഈ അവസാനം പറഞ്ഞകാര്യത്തിൽ ചെറിയ ഒരു പ്രശ്നം ഉണ്ട്. എന്തെന്നാൽ, കലർപ്പില്ലാത്ത ഇങ്ഗ്ലിഷിൽ തൊഴിൽപരമായ മേൽസ്ഥാനത്ത് ഉള്ളവരെ സംബോധന ചെയ്യുമ്പോഴും, പരാമർശിക്കുമ്പോഴും, അവരുടെ പേരിന് മുന്നിൽ Mr. എന്നോ, Mrs.എന്നോ, Miss. എന്നോ ചേർത്തിരിക്കേണ്ടതാണ്.

ഈ വിഷയവുമായി ബന്ധപ്പെട്ട് പറയാനുള്ളത്, ഈ വക വാക്കുകൾ ഔപചാരിക ബന്ധം കൂടി സൂചിപ്പിക്കുന്ന കാര്യങ്ങളാണ്. എന്നാൽ, ഇന്ന് ഇന്ത്യയിലെ ഏതെങ്കിലും ഒരു സർക്കാർ ഓഫിസ് തൊഴിലാളിയെ ഈ വക വാക്കുകളാൾ ഒരു

സാധാരണക്കാരൻ സംബോധന ചെയ്താൽ ഗംഭീരമായ നിയമ ലംഘന പ്രശ്നമായിത്തന്നെയാണ് സർക്കാർ ഓഫിസ് തൊഴിലാളികൾ കണക്കാക്കുക.

ആ കാര്യത്തിലേക്ക് ഇപ്പോൾ കടക്കുന്നതല്ല.

## 81. Mr., Mrs., Miss. തുടങ്ങിയ പ്രയോഗങ്ങളുടെ കഥകഴിച്ചവർ

ഈ വിഷയവുമായി ബന്ധപ്പെട്ട് മറ്റൊരുകാര്യം സൂചിപ്പിക്കാം. 1990കൾക്ക് ശേഷം ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് കൂട്ടംകൂട്ടമായി മറ്റ് രാഷ്ട്രങ്ങളിൽനിന്നും കടന്നവരിൽ ഒരു വൻ ശതമാനം പേർക്കും ഇങ്ഗ്ളിഷുമായി വളരെ തുച്ഛമായ ബന്ധം മാത്രം ഉള്ളവരായിരുന്നു. ഇവർക്ക്, Mr., Mrs., Miss. തുടങ്ങിയ വാക്കുകളുടെ ഉപയോഗത്തെക്കുറിച്ചോ അവയുടെ പ്രസക്തിയെക്കുറിച്ചോ യാതോരു വിവരവും ഇല്ലായിരുന്നു.

ഇവരുടെ വരവോടുകൂടി, Mr., Mrs., Miss തുടങ്ങിയ വാക്കുകളുടെ ഉപയോഗം തന്നെ ഇങ്ഗ്ളിഷിൽ തേഞ്ഞ് മാഞ്ഞ് തുടങ്ങി. ഇതിൽ ഇങ്ഗ്ളിഷ് പക്ഷക്കാർക്ക് കാര്യമായ വേവലാതി ഇല്ലായിരുന്നു. കാരണം, ഇങ്ങിനെയൊരു ഉൾപരിവർത്തനം (Mutation) ഇങ്ഗ്ളിഷ് ഭാഷാ കോഡുകളിൽ വന്നത് കൊണ്ട് ഭാഷാ കോഡുകളിൽ പൊതുവായി ഒരു വഴിതെറ്റൽ സംഭവിച്ചതായി അനുഭവിച്ചില്ല. കാരണം, He, His, Him, She, Her, Hers

തുടങ്ങിയവാക്കുകളിൽ യാതോരു വ്യതിയാനവും സംഭവിച്ചില്ലതന്നെ.

എന്നാൽ ഇത് വെറും ഒരു നേരിയതും, ഇടുങ്ങിയതും, പരിമിതമായതുമായ ഒരു വിവരം മാത്രമായിരുന്നു. ഇങ്ഗ്ളിഷ് ഭാഷാകോഡുകളിൽ ഗംഭീരമായ ഒരു കോഡ് വ്യതിചലനത്തിന് കാരണക്കാരായ പുറംനാടുകളിൽനിന്നും കയറിവന്ന ഇങ്ഗ്ളിഷ് അറിയാത്തവരുടെ പ്രാദേശിക ഭാഷാകോഡുകളിൽ, വ്യക്തികളെ വെറും പേരിനാൽ സംബോധന ചെയ്യുകയും, പരാമർശിക്കുകയും ചെയ്യുന്നതിൽ വ്യക്തമായ അർത്ഥവും സ്ഥാനീകരണവും ഉണ്ട്. ഈ അപകടാവസ്ഥയെക്കുറിച്ച് ഇന്നും ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ വിവരം എത്തിച്ചേർന്നിട്ടില്ലാ എന്നുള്ളതാണ് വാസ്തവം.

വെറും പേരിനാൽ സംബോധന ചെയ്യപ്പെടുന്നതും, പരാമർശ്ശിക്കപ്പെടുന്നതും ആയ വ്യക്തി ഒന്നുകിൽ എല്ലാരീതിയിലും സമനായിരിക്കേണം, അതുമല്ലെങ്കിൽ താഴ്ന്ന സ്ഥാനത്ത് ഉള്ള ആളായിരിക്കേണം. എന്നുവച്ചാൽ, നീ, അവൻ, അവൾ (ഓൻ, ഓള്) ആയിട്ടുള്ള വ്യക്തിയാണ്. അല്ലാതെ സാർ, താങ്കൾ, നിങ്ങൾ (മലബാറി),

അദ്ദേഹം, അവർ, സാർ, മാഡം, ചേട്ടൻ, ചേച്ചി തുടങ്ങിയ സ്ഥാനത്ത് ഉള്ളവരല്ല.

ആളുകളുടെ വ്യക്തിത്വത്തെ ഈ വിധം തരംതാഴ്ത്താത്തൻ ഉതകുന്ന കോഡുകളാണ് പുറംനാട്ടുകർ ഇങ്ഗ്ളിഷിലേക്ക് പ്രവേശിപ്പിച്ചിട്ടുള്ളത് എന്ന കാര്യം ഇങ്ഗ്ളിഷ് പ്രാദേശിക ഭാഷക്കാർക്ക് വിവരം ലഭിക്കാൻ യാതോരു പഴുതും കാണുന്നുമില്ല. കാരണം, ഈ വിവരം അവർക്ക് ലഭിക്കണമെങ്കിൽ അവർ ഈ വക ഭാഷകൾ പഠിക്കേണം. ഭാഷ പഠിച്ചാൽ ആളും ചെറുതായി ഈ ഭാഷക്കാരിലേക്ക് രൂപപരിണാമപ്പെട്ട് തുടങ്ങും.

## 82. തരംതാണവർ വാക്ക് കോഡുകളിൽ തരംതാഴ്ത്തിയാൽ

മനുഷ്യവ്യക്തിത്വത്തിന് ഫ്യൂഡൽ ഭാഷകളിൽ, ഇങ്ഗ്ളിഷിൽനിന്നും വിഭാവനം ചെയ്യാവുന്നതിലും നിന്നും വിചിത്രമായ രൂപവ്യത്യാസം വരുന്നതിനെക്കുറിച്ച് എഴുതാനുള്ള ഭാവന മനസ്സിൽ വിളയാടുന്നുണ്ട്. എന്നിരുന്നാലും, കഴിഞ്ഞ എഴുത്തിന്റെ വക്കിൽ നിന്നും വിട്ടുപോകാൻ ആവില്ലതന്നെ.

ഇതിനാൽതന്നെ ഒരു വ്യക്തിപരമായ ഒരു അനുഭവത്തിലേക്ക് എഴുത്ത് പ്രവേശിപ്പിക്കാം. ഏതാണ്ട് മുപ്പത് വർഷം മുൻപാണ്. നേരത്തെ സൂചിപ്പിച്ച കാര്യമാണ്. ഏതാണ്ട് രണ്ട് മാസക്കാലം ഒരു ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ ഒരു സ്ഥാപനത്തിൽ ട്രെയ്നിയായി ജോലിചെയ്തു. സ്ഥാപനത്തിൽ ഉള്ള അന്തരീക്ഷം ഇങ്ഗ്ളിഷ് ആയിരുന്നത് കൊണ്ട്, സുഖകരമായിരുന്നു.

വാണിജ്യ ഓഫിസുകൾ നിറഞ്ഞിരിക്കുന്ന ഒരു വലിയ കെട്ടിടത്തിലാണ് സ്ഥാപനം.

രാവിലെ ഗെയ്റ്റ് കടന്ന് വരുമ്പോൾ, ബിൽഡിങ്ങ് സെക്യൂറിറ്റിക്കാരെ കടന്ന് വേണം പോകാൻ.

അവർക്ക് ഇങ്ഗ്ളിഷ് അറിയില്ല. മറിച്ച് കെട്ടിട ഉടമയോട് തികച്ചും പ്രാകൃതമായ അടിയാളിത്തത്തിൽ നിലകൊള്ളുന്നവരാണ്.

ഇവർ കഴിവതെടുത്തോളം അവരുടെ നിലവാരത്തകർച്ചക്ക് പരിഹാരം കണ്ടെത്തുന്നത്, ഈ വൻ കെട്ടിടത്തിൽ തൊഴിൽ ചെയ്യുന്ന പ്രായം കുറഞ്ഞവരിലാണ്.

ഇവരിൽ ചിലർ, അവരുടെ കണ്ണിൽപ്പെട്ടാൽ, അനാവശ്യമായി ചോദ്യങ്ങൾ ചോദിക്കും. ചോദ്യങ്ങളിൽ പലപ്പോഴും 'നീ' എന്ന അർത്ഥം വരുന്ന വാക്കാണ്, അവരുടെ പ്രാദേശിക ഭാഷയിൽ ഉപയോഗിക്കാറ്.

ഇങ്ങിനെ, തരംതാണവർ തരംതാഴ്ത്തി, വാക്ക് പ്രയോഗിക്കുന്നതിന്റെ മാനസിക വശം നേരത്തെ സൂചിപ്പിച്ചകാര്യമാണ്.

ഇങ്ങിനെ ഒരു സംബോധനാ അനുഭവം ഈ എഴുത്താകാരൻ പുറംലോകത്തിൽ വളരെ അപൂർവ്വമായേ അനുഭവിച്ചിട്ടുള്ളു. അതിന് കാരണം, കാര്യമായി എവിടെയും തൊഴിൽ ചെയ്തില്ലാ എന്നുള്ളതാവാം.

Go to Main contents

ഈ കെട്ടിടത്തിലെ സെക്യൂറിറ്റിക്കാരോട് വ്യക്തമായി ആരും തന്നെ എങ്ങിനെയാണ് പെരുമാറേണ്ടത് എന്നോ, എന്തെല്ലാം വാക്കുകളാണ് ഉപയോഗിക്കേണ്ടത് എന്ന് അറിയിച്ചില്ലാ എന്നുള്ളതാണ് പാളിച്ച. അവർ അവരുടെ കൈയ്യൂക്കുപോലെ പെരുമാറും. ഇന്ത്യൻ പോലീസുകാരെപ്പോലെയും സർക്കാർ ഓഫിസ് തൊഴിലാളികളേയും പോലെ.

ഇനി മറ്റൊരു കാര്യം ഇവിടെ എടുത്ത് പറയാം.

ഈ സംഭവത്തിന് ഏതാണ്ട് 10, 13 വർഷങ്ങൾക്ക് ശേഷം, മറ്റൊരു മെട്രോപൊളിറ്റ്യൻ നഗരത്തിളെ ഒരു BPO സ്ഥാപനത്തിൽ ഈ എഴുത്തുകാരൻ ഇരിക്കുകയായിരുന്നു. നല്ലവണ്ണം ഇങ്ഗ്ളിഷ് സംസാരിക്കുന്ന ചെരുപ്പക്കാരികളും ചെറുപ്പക്കാരും. അവർക്ക് സമീപത്തായി വളരെ തുച്ഛമായ ഇങ്ഗ്ളിഷ് അറിയുന്ന സെക്യൂറിറ്റിക്കാർ.

ഈ സ്ഥാപത്തിൽ ഈ എഴുത്തുകാരന്റെ ഒരു പരിചയക്കാരൻ വൈദ്യശാസ്ത്ര പരിചരണം നൽകുന്നുണ്ടായിരുന്നു.

Go to Main contents

പ്രാദേശിക ഭാഷയിൽ നിന്നും നോക്കിയാൽ, സെക്ര്യൂറിറ്റിക്കാർ ആണ്, ഘനഗാംഭീര്യമുള്ളവരും മുഖഭാവത്തിൽ തികച്ചും കാഠിന്യമുള്ളവരും.

ഇങ്ഗ്ളിഷ് സംസാരിക്കുന്നവർ, വളരെ മൃദുലരും എന്നാൽ തികഞ്ഞ ഉത്സാഹമുള്ളവരും ആയിരുന്നു.

ഇങ്ഗ്ളിഷ് സംസാരിക്കുന്നവർ തമ്മിൽത്തമ്മിൽ പേരാണ് ഉപയോഗിക്കുന്നത്. പ്രായം എന്ന കാര്യം ഒരു ഹേതുപോലുമായിരുന്നില്ല. മറിച്ച്, തികച്ചും സ്വതന്ത്രവും സൗമ്യവുമായ പെരുമാറ്റം.

ഈ പെരുമാറ്റ രീതി, പല വൻ കമ്പനികളുടേയും ഉയർന്ന നിലവാരങ്ങളിൽ ഇന്ത്യയിൽ നിലനിൽക്കുന്നുണ്ട് എന്നുള്ളത് വാസ്തവം തന്നെ.

അതെ സമയം സെക്യൂറിറ്റിക്കാർ ഇങ്ഗ്ളിഷ് സംസാരിക്കുന്ന ചെറുപ്പക്കാരെയും ചെറുപ്പക്കാരികളെയും 'സാബ്' എന്നും 'മാഡം' എന്നും പേരിന് പിന്നിൽ ചേർത്താണ് സംബോധന ചെയ്യുന്നതും പരാമർശിക്കുന്നതും.

ഇന്ത്യൻ പട്ടാളത്തിലും, ഈ വാക്ക് പരമായ അകൽച്ചയും മറ്റും ശക്തമായിത്തന്നെ നിലനിൽക്കുന്നുണ്ട്. എന്നാൽ പട്ടാളത്തിൽ,

Go to Main contents

സാധാരണ പട്ടാളക്കാരെയും, അവരുടെ കുടുംബക്കാരെയും ഓഫിസർമാർ ഹിന്ദിയിൽ 'നീ' എന്നും, 'അവൻ'/'അവൾ' എന്നും വരുന്ന വാക്കുകൾ ആണ് ഉപയോഗിക്കുന്നത്. ഇതുമായി ബന്ധപ്പെട്ട ചില കാര്യങ്ങൾ പിന്നീട് പറയാം.

സെക്യൂറിറ്റിക്കാരെ കണ്ടാൽ ഏതാണ്ട് സർക്കാർ ഓഫിസ് തൊഴിലാളികളെ പോലെയിരിക്കും.

അവരുടെ ഇടയിൽ അവരുടേതായ വലുപ്പച്ചെറുപ്പങ്ങൾ, അവരുടെ പ്രാദേശിക ഭാഷാ കോഡുകൾക്ക് അനുസൃതമായി ഉണ്ടായിരുന്നു.

ഇനി പറയാൻ പോകുന്നതാണ് പ്രധാനം.

ഈ രണ്ട് കൂട്ടരും രണ്ട് വ്യത്യസ്ത ലോകത്തിലാണ് നിലകൊള്ളുന്നത്.

ഇങ്ഗ്ളിഷ് സംസാരിക്കുന്നവർ തമ്മിൽ പേരാണ് ഉപയോഗിക്കുന്നത്. ഈ സ്വാതന്ത്ര്യം സെക്യൂറിറ്റിക്കാർക്കും നൽകിയാൽ, കാര്യം ആകെ കുളമാകും.

ഇങ്ഗ്ളിഷ് സംസാരിക്കുന്ന Rameshനേയും Henryയേയും Raniയേയും Ruksanaയേയും, അവരുടെ വെറുംപേരിനാൽ, പ്രാദേശിക ഭാഷ സംസാരിക്കുന്ന

സെക്യൂറിറ്റിക്കാർ സംബോധന ചെയ്യുകയും, പരാമർശിക്കുകയും ചെയ്താൽ, കാര്യം ആക അവതാളത്തിലാകും.

ചെറുപ്പക്കാരിയായ റുക്സാനയെ സെക്യൂറിറ്റക്കാരൻ റുക്സാനേ എന്നു വിളിച്ചാൽ, അതിന്റെ അടുത്ത തുടർച്ച, 'നീ എന്നോ 'ഇഞ്ഞി' എന്നോ ആയിത്തീരും. പിന്നെ 'അവളാകും' ('ഓളാകും'), പോരാത്തതിന് വേണമെങ്കിൽ 'എടീ' എന്നുവരെ ആകാം.

BPO പ്രസ്ഥാനവും, ഇന്ത്യയിലെ പല വൻ കമ്പനികളുടെ കോർപ്പറെയ്റ്റ് ഓഫിസുകളും തലകുത്തനെ മറിയും.

സർക്കാർ ഓഫിസ് തൊഴിലാളികൾ ഇന്ന് സാമൂഹിക മുകൾത്തട്ടിൽ എത്തിപ്പിടിച്ചത് മാതിരിയാകും കാര്യങ്ങൾ.

ഫ്യൂഡൽ ഭാഷകളിൽ ഇങ്ങിനെ ഒരു മനുഷ്യ വ്യത്യാസവും, ഭൗതികമായി അടുത്ത് ഇടപഴകുന്നവർക്ക് ഇടയിൽ അദൃശ്യമായ ചില വരമ്പുകൾ ഉണ്ട് എന്നും, അവ ഇല്ലെങ്കിൽ, ഉണ്ടാക്കുന്നതാണ് അഭികാമ്യമെന്നും ഒന്നും തന്നെ ഇങ്ഗ്ളിഷുകാർക്ക് അറിവില്ല.

ഈ സെക്യൂറിറ്റിക്കാർ എന്തെങ്കിലും വിധേനെ ഇങ്ഗ്ളണ്ടിലേക്ക് കടന്നാൽ, അവരും മറ്റുള്ളവരെ പോലെ ആണ് എന്ന് കാണപ്പെടും. എന്നാൽ, ഇക്കൂട്ടർ നേരെയങ്ങ് ചെന്ന് അവിടുള്ളവരെ 'അവനും' 'അവളും', 'നീ'യും 'ഇഞ്ഞിയും' മറ്റും ആക്കും.

ഇത് അവിടുള്ള പ്രാദേശിക ഇങ്ഗ്ളിഷ് ജനതയിൽ, അവർക്ക് തന്നെ മനസ്സിലാക്കാൻ പറ്റാത്ത ഒരു വെപ്രാളം മനസ്സിൽ ജനിപ്പിക്കും. അവരുടെ ഇങ്ങിനെയുള്ള സ്വാസ്ഥ്യക്കുറവിന് പൊതുവായി പറയുന്ന പേരാണ് വർണ്ണവിവേചനം.

വർണ്ണവിവേചനത്തിന് ഇങ്ങിനെയൊരു ഭാഷാ കോഡ് പ്രശ്നം ഉണ്ട് എന്ന് അക്കൂട്ടർ സ്വപ്നത്തിൽപ്പോലും കരുതുന്നില്ലതന്നെ.

## 83. വ്യക്തിത്വം നിലനിർത്തിക്കൊണ്ട് പ്രതികരിക്കാൻ യാതോരു പഴുതും ഇല്ലാതാക്കുന്ന അവസ്ഥ

---

കഴിഞ്ഞ എഴുത്തിൽ സൂചിപ്പിച്ച കാര്യങ്ങളുമായി ബന്ധപ്പെട്ട രണ്ട് മൂന്ന് ഉദാഹരണമായുതകുന്നതും (illustrative) കൂടുതൽ ഉൾക്കാഴ്ചനൽകുന്നതുമായ (insightful) സംഭവങ്ങൾ വിവരിക്കാം.

ആദ്യത്തേത് വളരെ നിസ്സാരം എന്നുതോന്നുന്ന ഒരു സംഭവ ദൃശ്യമാണ്. ഏതാണ്ട് 1990ൽ, തമിഴ് നാട്ടിലെ ഒരു വൻ വ്യവസായശാലയിൽ, അവിടുള്ള ലെയ്ബർ ഓഫിസറെ ഒരു വ്യാപാര വിഷയവുമായി ബന്ധപ്പെട്ട് സന്ദർശിക്കാനായി ഈ എഴുത്തുകാരൻ പോയിരുന്നു.

ആ ആളെ കണ്ട് കഴിഞ്ഞ്, തിരിച്ചുവരുന്ന അവസരത്തിൽ ഗെയ്റ്റ് പാസ് തിരിച്ച് നൽകാനും, കമ്പനി വിട്ടുപോകുന്ന സമയം രേഖപ്പെടുത്താനും ആയി ഗെയ്റ്റ് സെക്യൂറിറ്റി മുറിയിൽ (Security roomൽ) കയറി.

സെക്യൂറിറ്റി മുറിയിൽ മുപ്പത് വയസ്സോളം തോന്നിക്കുന്ന ഒരു സെക്യൂറിറ്റിക്കാരനെ ഉണ്ടായിരുന്നുള്ളു.

Go to Main contents

ആ അവസരത്തിൽ ഏതാണ്ട് 20 വയസ്സ് തോന്നിക്കുന്ന, ആ കമ്പനിയിലെ തൊഴിലാളിയായ, വനിത, സെക്യൂറിറ്റി മുറിക്ക് അടുത്ത് വന്ന് കമ്പനിയിൽ കയറിവന്ന സമയ വിവരം രേഖപ്പെടുത്തി കമ്പനിയിലേക്ക് പോകുകായിരുന്നു.

ആ അവസരത്തിൽ സെക്യൂറിറ്റിക്കാരൻ ആ വനിതയോട്, നീ, എടീ, എന്നാടി തുടങ്ങിയ വാക്ക് പ്രയോഗങ്ങൾ ഉപയോഗിച്ച് കൊണ്ടും, ചെറുതായുള്ള ലൈംഗിക സൂചനകൾ ഉള്ള തരംതാഴ്ത്തുന്ന വാചകങ്ങൾ ആ വനിതയോട് ഉപയോഗിച്ചു.

സാധാരണ ഗതിയിൽ ഈ സെക്യൂറിറ്റിക്കാരൻ ബഹുമാനിക്കേണ്ടുന്ന ഒരു വനിതയോട് ഈ വക സൂചനകളോടൊപ്പം ഈ വക വാക്ക് പ്രയോഗങ്ങൾ ഉപയോഗിച്ചാൽ, ജോലി വരെ പോകൻ സാധ്യതയുള്ള വാക്കുകളാണ് ഉപയോഗിക്കപ്പെട്ടത്.

എന്നാൽ, തൊഴിലാളി വനിത, ഈ ആളെ 'അണ്ണാ' എന്നാണ് തിരിച്ച് സംബോധന ചെയ്തത്. ഈ ബഹുമാനിക്കൽ സ്ഥനത്ത് ഉള്ള ആളോട് ആ വനിതയ്ക്ക് മറുത്തൊന്നും പ്രതികരിക്കാനാവില്ലതന്നെ.

Go to Main contents

ആ വനിതയ്ക്ക് വ്യക്തിത്വം നിലനിർത്തിക്കൊണ്ട് പ്രതികരിക്കാൻ യാതോരു പഴുതും 'നീ', എന്ന ഒരു വാക്ക് പ്രയോഗം ഇല്ലാതാക്കുന്നുണ്ട്.

അതല്ലാ, പ്രതികരിക്കണം എന്നുണ്ടെങ്കിൽ, ബഹുമാന സ്ഥാനങ്ങളെല്ലാം കാറ്റിൽപ്പറത്തി, ആ വനിത, സെക്യൂറിറ്റിക്കാരനോട് തിരിച്ച് നീ എന്ന് ഉപയോഗിക്കണം. തനിതെമ്മാടിത്തവും അധികപ്രസംഗവും ആവുന്ന ഏർപ്പാടാണ് ഇത്.

ഇങ്ങിനെ പ്രതികരിക്കുന്ന വനിത, യതോരു മര്യാദയും ഇല്ലാത്ത ആളും, പരുക്കൻ പെരുമാറ്റക്കാരിയും ആയി മാറും.

ഈ സംഭവ ദൃശ്യത്തെ ചില കോർപ്പറെയ്റ്റ് കമ്പനികളുടെ ഉന്നത ഓഫിസുകളിലും, നേരത്തെ സൂചിപ്പിച്ച BPO ഓഫിസിൽ കണ്ടതുമായ തൊഴിൽകാരുടെ പെരുമാറ്റങ്ങളുമായി ബന്ധപ്പെടുത്തി, ഈ എഴുത്തുകാരൻ സാമ്യപ്പെടുത്തിനോക്കുകയാണ്.

ഫ്യൂഡൽ ഭാഷകൾ ഉപയോഗിക്കുന്ന സെക്യൂറിറ്റിക്കാരുടെ ഭാഷാ നൈപുണ്യം മറ്റ് തൊഴിൽകാരുടെ മേൽ ഉപയോഗിക്കാനും

ഉപയോഗിക്കാതിരിക്കാനും അനുവദിക്കുന്നതിലെ വ്യത്യാസം.

ഈ സ്വാതന്ത്ര്യം ഉപയോഗിക്കാൻ അനുവദിക്കാത്ത, ഇങ്ഗ്ളിഷ് സംസാരിക്കുന്ന തൊഴിൽകാരുടെ മേൽ സെക്യൂറിറ്റിക്കാർക്ക് കാര്യമായി മേൽക്കോയ്മയില്ലതന്നെ.

അതേ സമയം ഈ സ്വാതന്ത്ര്യം ഉപയോഗിക്കാൻ അവരെ കെട്ടൂരിവിട്ടാൽ, അവർ മേൽക്കോയ്മയിൽ എത്തിച്ചേരുകയും, അവരുടെ കീഴിൽ വാക്ക്-കോഡുകളിൽ അകപ്പെട്ടുപോകുന്നവരെ അവർ തേജോവധം ചെയ്യുകയും ചെയ്യും.

ഈ സെക്യൂറിറ്റിക്കാരുടെ ഫ്യൂഡൽ ഭാഷാ മേൽക്കോയ്മ യഥാർത്ഥത്തിൽ, ഈ ഉപഭൂഖണ്ടത്തിൽ ഇങ്ഗ്ളിഷ് ഭരണം പടരാതിരുന്ന ഇടത്തെല്ലാം, ഇവിടുണ്ടായിരുന്ന ജന്മികുടുംബക്കാരും, കുട്ടിരാജാക്കന്മാരും, തമ്പുരാക്കളും, ഭൂജന്മികളും ഉപയോഗിച്ച ഭാഷയും വാക്കുകളും തന്നെയാണ്.

അടിയാളിയായി വന്നുപെടുന്ന വനിതകളോട് ഈ വിധം തന്നെയാണ് ഈ കൂട്ടർ പെരുമാറിയത്.

മലബാറിയിൽ ഇവരോട് സംസാരിക്കുന്നത് തന്നെ 'എന്താളെ', 'ഇന്റെ' തുടങ്ങിയ വാക്കുകൾ ഉപയോഗിച്ച്, തരംതാഴ്ത്തുന്ന ചോദ്യങ്ങൾക്ക് മറുപടി പറയിക്കും.

വ്യക്തിത്വത്തിന്റെ അഗാധതയിൽ തുളച്ച് കയറി മുറിവേൽപ്പിക്കുകയും, വ്രണം വരുത്തുകയും, മനസ്സിന്റെയും ശരീരത്തിന്റെയും ഉള്ളറകളിൽ ഉൾപരിവർത്തനം ചെയ്യാനും മാത്രം കെൽപ്പുള്ള ഈ വിധ ചോദ്യശരങ്ങളുടെ മുൾമുനയെ തടുത്തുനിർത്താൻ ഒരുപാധിയേയുള്ള. ആ ഭാഷ അറിയാതിരിക്കുക.

കമ്പ്യൂട്ടറിൽ വൈറസ്സിന് കടക്കാനുള്ള ഉപാധി നൽക്കാതിരിക്കുന്നത് പോലെയാണ് ഈ വിധ സാത്താനിക ഭാഷകൾ അറിയാതിരിക്കുന്നത്.

ഇനി, രണ്ട് ഉദാഹരണമായുതകുന്നതും (illustrative) കൂടുതൽ ഉൾക്കാഴ്ചനൽകുന്നതുമായ (insightful) സംഭവങ്ങൾ കൂടി നൽകാം. അവ കുറച്ച് കൂടി അഗാധതയിലേക്ക് ചിന്തയെ നയിക്കുന്നവയായിരിക്കാം.

## 84. ഓഫിസർ സ്ഥാനത്ത് ഇങ്ഗ്ളിഷ് അറിവിൽ ഗുണമേന്മയില്ലാത്തവർ വന്നുകയറിയാൽ

മുകളിൽ സൂചിപ്പിച്ച BPO കമ്പനിയുടെ Front officeൽ ഈ എഴുത്തുകാരൻ ഇരിക്കുന്ന അവസരത്തിൽ സംഭവിച്ച ഒരു നിസ്സാര സംഭവമാണ് ഇവിടെ പറയാൻ പോകുന്നത്.

വർഷം ഏതാണ്ട് 2000ന് തൊട്ട് മുൻപുള്ള കാലം.

നിത്യേനെ അവിടെ തൊഴിലുകാരെ നിയമിക്കുന്നുണ്ട്. അതിന് കാര്യമായ അപേക്ഷയും മറ്റ് നടപടികളും മറ്റും വേണ്ട. ഇങ്ഗ്ളിഷ് നല്ലരീതിയിൽ സംസാരിക്കാൻ കെൽപ്പുള്ള ആളുകൾക്ക് നേരെവന്ന്, ഫ്രൺട് ഓഫിസ് (Front office) കൗണ്ടറിൽ ഉള്ള ഉദ്യോഗസ്ഥനോട് / ഉദ്യോഗസ്ഥയോട് ആവശ്യം പറഞ്ഞാൽ മതി.

വിദ്യാഭ്യാസ യോഗ്യതകൾക്ക് യാതോരു പ്രസക്തിയും ഇല്ലതന്നെ ഇവിടെ.

ഇങ്ങിനെ പലരും വരുന്നുണ്ട്. ഇങ്ങിനെ വരുന്നവരിൽ മിക്കവരും, കൗണ്ടറിൽ ഇരിക്കുന്നവരും ഏതാണ്ട് ഒരേ സാംസ്ക്കാരിക

നിലവരത്തിൽ ഉള്ളവരാണ്. പ്രഥമദൃഷ്ട്യാ തന്നെ നല്ല ഇങ്ഗ്ഗ്ളിഷ് അറിയുന്നവരാണ്.

അവർ തമ്മിലുള്ള സംഭാഷണം ഏതാണ്ട് ഈ വിധത്തിലാണ്:

Hi, How are you?  I am Remya. May I help you?

പ്രതികരണം, Hi Remya, I am Sachin.

പ്രതികരണം, Hi Sachin. How can I help you?

ചില അവസരത്തിൽ മാത്രം, Mr., Mrs. Maa'm തുടങ്ങിയ വാക്കുകൾ ഉപയോഗിക്കപ്പെട്ടു കണ്ടു.

ഇന്ത്യയിൽ ഫ്യൂഡൽ ഭാഷാ ലോകത്തിൽ യാതോരു രീതിയിലും പ്രകടിപ്പിക്കാൻ ആവാത്ത ഒരു ആശയവിനിമയ ശൈലിയാണ് ഈ എഴുത്തുകാരന്റെ മുന്നിൽ നടമാടിയത്.
ഇങ്ങിനെ കാര്യങ്ങൾ വളരെ ലളിതമായി നടന്നുകൊണ്ടിരിക്കുമ്പോൾ, പെട്ടെന്ന് എന്തോ അത്യാവശ്യത്തിനായി കൌണ്ടറിൽ നിൽക്കുന്ന വനിത Back office (പിന്നണിയിലുള്ള ഓഫിസ് മുറിയിലേക്ക്) പോയി.

കുറച്ച് നേരത്തേക്ക് റിസപ്ഷൻ കൌണ്ടറിൽ ആളില്ല.

നിമിഷങ്ങൾക്കുള്ളിൽ കൗണ്ടറിന് മുന്നിൽ ഏതാണ്ട് ഏഴ്-എട്ട് പേർ നിൽക്കുന്നു. ഇത് ആ ലളിതമായ പരിസരത്തിൽ വളരെ വലിയ ഒരു ആൾക്കൂട്ടം തന്നെയായിരുന്നു.

ഉടനെ ഒരു ഓഫിസർ വന്ന് അവിടെ നിൽക്കുന്ന സെക്യൂറിറ്റിക്കാരിയായ മദ്ധ്യ വയസ്ക്കയോട് കൗണ്ടറിൽ കയറി കാര്യങ്ങൾ അൽപ നേരത്തേക്ക് നിയന്ത്രിക്കാൻ ആവശ്യപ്പെട്ടു.

സെക്യൂറിറ്റിക്കാരിയായ വനിത കൗണ്ടറിൽ കയറിയ നിമിഷം, അവിടെയുള്ള അന്തരീക്ഷം മുഴുവനും മാറി, മറിഞ്ഞു.

ആ വനിതയുടെ മുഖ ഭാവം ലളിതമായ ഇങ്ഗ്ളിഷ് മുഖ ഭാവം ആയിരുന്നില്ല. മറിച്ച്, ഫ്യൂഡൽ ഭാഷകളുടെ കാഠിന്യം ഉള്ളതായിരുന്നു.

ആഗതരുടേയും മുഖഭാവവും, പെരുമാറ്റ രീതികളും പൊടുന്നനെ മാറി മറിഞ്ഞു. പലരും കുനിഞ്ഞ്, Madam എന്ന വാക്ക് ഉപയോഗിച്ച് അഭിസംബോധന ചെയ്ത് തുടങ്ങി. അതേ സമയം, ആ വനിതയും ഒരു തരം മാഷ്/ ടീച്ചർ /മെയ്ട്രൻ സ്റ്റൈൽ മുഖ ഭാവത്തിൽ അവലംബിച്ച് കൊണ്ട്,

ആഗതർ കൊണ്ടുവരുന്ന കടലാസുകൾ 'പഠിച്ച്' തുടങ്ങി.

ആ വനിതയ്ക്ക് എന്താണ് ഈ വക പഠനങ്ങളിൽ നിന്നും കിട്ടുക എന്നത് ഒരു ചോദ്യമായി അവശേഷിക്കാം. ഈ പഠനത്തിന്റെ ഘനഗാംഭീര്യത്തിന് മുന്നിൽ ആഗതർ ഒരു തരംതാണ ഭാവം വിടർത്തിനിന്നു. കാരണം, അവരുടെ ഭാവത്തിൽ ഒരു ബഹുമാന കുറവ് ആ പഠിക്കുന്ന വനിത കണ്ടാലോ എന്ന് ഭയന്ന്.

എന്നാൽ, ഏതാനും നിമിഷങ്ങൾക്കുള്ളിൽ, കൗണ്ടർ നിയന്ത്രിച്ചുകൊണ്ടിരുന്ന പഴയ വനിത തിരിച്ച് വന്നു. കൗണ്ടറിൽ വീണ്ടും ലളിതമായ പെരുമാറ്റങ്ങളും മന്ദഹാസങ്ങളും മറ്റും പടർന്നുപിടിച്ചു.

സെക്യൂറിറ്റിക്കാരിയായ വനിത കൗണ്ടർ നിയന്ത്രിച്ച അന്തരീക്ഷമാണ് ഇന്ന് ഇന്ത്യയിലെ ഒട്ട്മിക്ക സർക്കാർ ഓഫിസുകളിലും നടമാടുന്നത്. ചില സർക്കാർ ഓഫിസ് തൊഴിലാളികൾ സൗമ്യമായി പെരുമാറും. അത് അവരുടെ വ്യക്തിപരമായ സൗമനസ്യമാണ്. എന്നാൽ, സർക്കാർ ഓഫിസുകളിൽ പൊതുവായുള്ള അന്തരീക്ഷം, സെക്യൂറിറ്റിക്കാരിയായ വനിത

കൗണ്ടറിൽ കയറി കാര്യങ്ങൾ ഏറ്റെടുത്തത് പോലെ തന്നെയാണ്.

സർക്കാർ ഓഫിസുകളിൽ നിർബന്ധമായും ആവശ്യം ലളിതമായ പെരുമാറ്റച്ചട്ടങ്ങളാണ്.

എന്നാൽ, ഒരു പക്ഷം മാത്രം ലളിതമായത് കൊണ്ട് കാര്യമില്ല. രണ്ട് പക്ഷവും ലളിതമാവേണം. അതിന്, ഏറ്റവും ആദ്യം ആവശ്യമായിട്ടുള്ളത്, രണ്ടുപക്ഷത്തിനും നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് ആണ്.

ഇതുമായി ബന്ധപ്പെട്ട ചില കാര്യങ്ങൾ കൂടി മനസ്സിൽ ഉദിക്കുന്നുണ്ട്. അത് ഓർമ്മ വരികയാണെങ്കിൽ പിന്നീട് പറയാം.

## 85. ഫ്യൂഡൽ ഭാഷകളിലെ സാമൂഹിക വരമ്പുകൾ മറന്ന് പെരുമാറിയാൽ

കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ച് വിവരിച്ച കാര്യങ്ങളുമായി ബന്ധപ്പെട്ട് അതിന്റെ മറ്റൊരു വശം തെളിച്ച് കാണിക്കുന്ന ഒരു സംഭവ വികാസം ഇവിടെ രേഖപ്പെടുത്താം.

ഈ എഴുത്തുകാരന് പരിചയമുള്ള ഒരു വ്യക്തി ഇന്ത്യയുടെ പടിഞ്ഞാറുള്ള ഒരു മെട്രോപൊളിറ്റൻ നഗരത്തിൽ ഏതാണ്ട് രണ്ട് പതിറ്റാണ്ട് കാലത്തോളം ഒരു വൻകിട കോർപ്പറെയ്റ്റ് വ്യാപാര സംഘടനയുടെ സീഈഓ (CEO) ആയി തൊഴിൽ ചെയ്യുന്നു. ഈ ആളിൽനിന്നും കേട്ട ഒരു സംഭവമാണ് ഇവിടെ വിവരിക്കാൻ പോകുന്നത്.

ഓഫിസ് അന്തരീക്ഷം Pristine-English അല്ല, മറിച്ച് പൂർണ്ണമായും അഭിനവ ഇങ്ഗ്ളിഷ്. എന്നുവച്ചാൽ Mr., Mrs. എന്നിവ പോലും ഇല്ലാതെ ഓഫിസ് സ്റ്റാഫുകൾ തമ്മിൽതമ്മിൽ വെറു പേരിനാൽ സംബോധന ചെയ്ത് ആശയവിനിമയം നടത്തുന്നു.

എന്നാൽ ഇതേ ഓഫിസിൽ എറ്റൻറ്റർമാർ (attenders) ഉണ്ട്. അവർ പ്രാദേശിക ഭാഷ സംസാരിക്കുന്നവരാണ്.

ഇവർ മറ്റൊരു ലോകത്തിൽപെട്ടവരാണ്. ഇവർ ഓഫിസിലെ ജീവനക്കാരോടും, അവരെക്കുറിച്ചും പ്രാദേശിക ഭാഷയിൽ സാബ്, മേംസാബ്, മേഡം / മാഡം, ആപ്പ് തുടങ്ങിയ വാക്കുകൾ ഉപയോഗിക്കേണ്ടവരാണ്.

മിക്കവരും ചെറുപ്പക്കാരാണ്.

ഓഫിസ് ജീവനക്കാരെ ഇക്കൂട്ടർ വെറും പേരിനാൽ പരാമർശിച്ചാൽ, ഓഫിസിലെ ലളിതമായ അന്തരീക്ഷം അലങ്കോലപ്പെടും.

ഈ ഒരു വരമ്പ് നിലനിർത്തിയാലെ, സരളമായ ഇങ്ഗ്ളിഷ് അന്തരീക്ഷം നിലനിർത്താൻ ആവുള്ളു.

അതിനാൽത്തന്നെ ഈ കൂട്ടരെ ഒരു പരിധിക്ക് അപ്പുറം അടുത്ത് പെരുമാറാൻ അനുവദിക്കില്ല.

അങ്ങിനെ ഇരിക്കെയാണ്, ഓഫിസിലെ അനവധി കമ്പ്യൂട്ടറുകളുടെ മേൽനോട്ടം വഹിക്കാനായി ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ള ഒരു കമ്പ്യൂട്ടർ എഞ്ചിനിയറെ നിയമിച്ചത്. ആള് വളരെ പ്രാപ്തനാണ്. കമ്പ്യൂട്ടറുകൾ നല്ലനിലയിൽ ഈ ആൾ നിലനിർത്തുന്നുണ്ട്.

എന്നാൽ, കമ്പനി സീഈഓ ആഴ്ച അന്ത്യത്തിൽ ഈ എഴുത്തുകാരനോട് ഫോണിൽ സംസാരിക്കുമ്പോൾ, ഇങ്ങിനെ ഒരു വിഷയം പറഞ്ഞു:

കാര്യം ഇത്രയേ ഉള്ളു. ആ എഞ്ചിനിയറെ പിരിച്ചുവിടാനുള്ള ഓഡർ എഴുതിക്കൊടുത്തിട്ടാണ് വരുന്നത്. തിങ്കളാഴ്ച ആ ആൾ ഓഫിസിൽ വരുമ്പോൾ, റിസപ്ഷനിൽവച്ച് ആ ആൾക്ക് ഈ ഓഡർ നൽകും.

എന്താണ് കാര്യം? ആള് എല്ലാരീതിയിലും കഴിവുള്ള ആൾ. എന്നാൽ ഒരു ഗുരുതരമായ സ്വഭാവദോഷം.

വൈകുന്നേരം, ഓഫിസ് സമയത്തിന് ശേഷം, ഈ ആൾ ഓഫിസ് എറ്റൻറ്റർമാരോടൊത്ത് കളിതമാശകൾ പറഞ്ഞിരിക്കും, പ്രാദേശിക ഭാഷയിൽ. മോശമായ കാര്യങ്ങൾ ആയിരിക്കേണമെന്നില്ല., ഈ കൂട്ടർ പറയുന്ന കാര്യങ്ങൾ. ഇത്രമാത്രമാണ് കാര്യം.

ഈ കാര്യത്തിന്റെ ഭാഷാ കോഡ് പ്രകാരമുള്ള വിശദീകരണമാണ് ഇവിടെ നൽകുന്നത്.

Go to Main contents

രണ്ട് വ്യത്യസ്ത തരം വ്യക്തി ബന്ധകോഡുകൾ ഉള്ള ജനക്കൂട്ടങ്ങൾക്കിടയിൽ വച്ചിരിക്കുന്ന വരമ്പിൽ ഒരു ദ്വാരം പണിയുകയാണ് ഈ എഞ്ചിനിയർ ചെയ്യുന്നത്. അത്, താഴെപ്പെട്ടിരിക്കുന്നവരെ മുകളിൽപ്പെട്ടിരിക്കുന്നവരുടെ ഇടയിലേക്ക് കടത്തിവിടുന്ന ഏർപ്പാടായി പരിണമിക്കും.

താഴെപെട്ടവർക്ക് മുകളിൽപ്പെട്ടവരെ വെറും പേരിനാലും, അവൻ, അവൾ (ഉസ്സ്) എന്ന നിലവാരത്തിലേക്ക് സാവധാനം എത്തിക്കുന്ന ഏർപ്പാടാണ് ഇത്. ഫ്യൂഡൽ ഭാഷാകോഡുകളെ കടിഞ്ഞാണില്ലാതെ കയറൂരിവിട്ടാൽ, ആ ഭാഷകളിലെ കടിക്കുന്ന പല്ലുകൾ പുറത്ത് വരും.

ഫ്യൂഡൽ ഭാഷകളെക്കുറിച്ച് അറിയുന്ന ആരും ഇതിനുള്ള അവസരം നൽകില്ലതന്നെ.

കാര്യവിവരം ഇല്ലാത്ത ഇങ്ഗ്ളിഷുകാർമാത്രമാണ് ഇങ്ങിനെയുള്ള പലതും അനുവദിക്കുന്നത്.

ഈ മുകളിൽ രേഖപ്പെടുത്തിയ സംഭവ വിവരവും, അതിന്റെ ഭാഷാ കോഡ് പ്രകാരമുള്ള പശ്ചാത്തലും മനസ്സിലാക്കിയതിന് ശേഷമേ, ഈ ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം ചെയ്ത

തെമ്മാടിത്തത്തെക്കുറിച്ച് ശരിക്കും മനസ്സിലാക്കാൻ ശ്രമിക്കാവൂ.

നൂറ്റാണ്ടുകളായി തരംതാഴ്ത്തി വച്ചിരുന്ന ജനക്കൂട്ടങ്ങൾ സാമൂഹികമായി വളരാനുള്ള പഴുതുൾ ഇങ്ഗ്ളിഷ് ഭാഷാ പ്രചരണത്തിലൂടെ അവർ നൽകിയെന്നുള്ളത് ഒരിക്കലും പൊറുക്കാൻ പറ്റാത്ത ചെയ്തിയായേ കാണാൻ പറ്റുള്ളൂ. ഈ വളർച്ച ലഭിക്കാതെ പോയ താഴ്ന്ന ജനക്കൂട്ടങ്ങൾക്കും, വെപ്രാളപ്പെട്ട ഉയർന്ന ജനക്കൂട്ടങ്ങൾക്കും, ഇത് ഒരു വേദനാ ജനകമായ സാമൂഹിക സംഭവവികാസമായിരുന്നു.

ഈ തെമ്മടിത്തത്തെ തുരത്താനാണ് പല ഗംഭീര രാജ്യസ്നേഹികൾ, അവരുടെ ഇങ്ഗ്ളണ്ടിലെ സുഖവാസത്തിന് ശേഷം, തിരിച്ചുവന്ന് ശ്രമിച്ചത് എന്ന് വേണമെങ്കിൽ പറയാം. എന്നാൽ അതും വാസ്തവമല്ലതന്നെ.

## 86. അസാമാന്യമായ മാനസിക തയ്യാറെടുപ്പ് വേണ്ടുന്ന ഒരു ജീവിത ശൈലി

യാതോരു മേൽവിലാസവും ഇല്ലാതെ, വ്യക്തിപരമായ വിലയ ബന്ധങ്ങൾ വ്യക്തമാക്കാതെ, സ്ഥാനമാനങ്ങൾ സൂചിപ്പിക്കാതെ, വലിയ കുടുംബ ബന്ധങ്ങൾ മറ്റുള്ളവർക്ക് അറിവ് നൽകാതെ ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ ഇറങ്ങിനടക്കുകയും, ജീവിക്കുകയും മറ്റും, ഇങ്ഗ്ലിഷിൽ നിന്നും നോക്കിയാൽ, വളരെ വ്യത്യസ്തമായ ഒരു അനുഭവമാണ്. അസാമാന്യമായ മാനസിക തയ്യാറെടുപ്പുണ്ടെങ്കിലെ, ഇതിന് മുതിരാവൂ.

ഇങ്ങിനെ ജീവിക്കുന്ന ആളോട് നിത്യേനെ സംസാരിക്കാനോ, ഈ ആളെക്കുറിച്ച് പരാമർശിക്കാനോ, പലപല മാനസിക വിഷമങ്ങൾ മറ്റുള്ളവർക്ക് വന്നുപെടും. ഈ ഒരു പ്രശ്നം ഇങ്ഗ്ലിഷിൽ ഇല്ലതന്നെ. ആൾ ആരായാലും, You, Your, Your, He, His, Him, She, Her, Hers, They, Their, Them തുടങ്ങിയ വാക്കുകളിൽ യാതോരുമാറ്റവും സംഭവിക്കില്ല.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ, വ്യക്തിബന്ധങ്ങളെക്കുറിച്ച് മുകളിൽ പ്രസ്താവിച്ച

ഒരോ ഹേതുവിനെക്കുറിച്ചും ലഭിക്കുന്ന സൂചനയെ അടിസ്ഥാനപ്പെടുത്തി, മുകളിൽ നിൽകിയിട്ടുള്ള ഇങ്ഗ്ളിഷ് പദങ്ങളുടെ ഫ്യൂഡൽ ഭാഷാ വാക്കുകളിൽ ശക്തമായ ചലനങ്ങളും ചാഞ്ചാട്ടവും കുത്തിമറിയലും വന്നുപെടും.

ഈ എഴുത്തുകാരൻ പുറംലോകത്ത് ഏതാണ്ട് 15 വർഷക്കാലത്തോളും മുകളിൽ പ്രസ്താവിച്ച രീതിയിൽ ജീവിച്ചിട്ടുണ്ട്. സാമൂഹികമായ താഴെത്തട്ടുകളുമായും ഉയർന്ന നിലവാരങ്ങളുമായി വ്യക്തിപരമായിത്തന്നെ നേരിട്ട് ഇടപെട്ടിട്ടുണ്ട്.

സാമൂഹിക അടിത്തട്ടിലുള്ളവർ നല്ലവരാണ്. മുകൾത്തട്ടിൽ ഉള്ളവർ ദുഷ്ടരാണ്. എന്നെല്ലാമുള്ള യാതോരു സൂചനയും ലഭിച്ചുകണ്ടില്ല. എല്ലാവരിലും, മുകളിൽപെട്ടവരിലും, താഴെപ്പെട്ടവരിലും, കണ്ടത്, മുകളിൽ നിന്നും അമർത്തുന്നവരോട് ബഹുമാനവും, എല്ലാവരും മനുഷ്യരാണ്, നമ്മൾ സമന്മാരാണ് എന്നെല്ലാമുള്ള സൂചന നൽകുന്നവരോട് ബുഹുമാനക്കുറവും ആണ്.

ആപത്ത് , തടസം , പൊളിച്ചിൽ , അവഹേളനം , പാളിച്ചകൾ തുടങ്ങിയ വേദനാജനകങ്ങളായ

സംഭവങ്ങൾ, തമ്മിൽ സാമൂഹികമായി ബന്ധപ്പെടുന്ന മറ്റൊരാൾക്ക് സംഭവിക്കുന്നത് പലപ്പോഴും ശരിക്കും ആനന്ദജനകമായ ഒരു സംഭവമായാണ് കൊണ്ടാടപ്പെടുക. ഫ്യൂഡൽ ഭാഷാ കോഡുകളിൽ, തന്നോട് ഭാഷാ കോഡുകളിൽ മത്സരിക്കുന്ന ഒരു എതിരാളി മത്സര രംഗത്ത് നിലംപതിച്ചതായുള്ള സന്തോഷം ആണ് ഉളവാകുന്നത്.

'അവന്', 'അവൾക്ക്' ഇത് സംഭവിച്ചു. 'അവന്റെ', 'അവളുടെ' കൈയിലിരിപ്പ് ഒന്ന് ഒതുങ്ങും. പലരും വ്യക്തമായ മന്ദഹാസത്തോടുകൂടിത്തന്നെ ഇത് പറയുകയോ സൂചിപ്പിക്കുകയോ ചെയ്യും.

തങ്ങളെ താഴെനിലവാരത്തിൽ വാക്ക് കോഡുകളിൽ സൂചിപ്പിക്കുന്ന മഹാത്മാക്കൾക്കും, വലിയവർക്കും, മറ്റും ഈ വക വിഷമങ്ങൾ വന്നാൽ മനപ്രയാസം അനുഭവപ്പെടും.

സത്യാഗ്രഹവും മറ്റ് ആത്മീയ ആയുധ പോരാട്ടങ്ങളും മറ്റും മഹാത്മാക്കൾ നടത്തിയാൽ, ജനം നിലവളിക്കും. വിലയില്ലാത്തവർ നടത്തിയാൽ, പട്ടിണികിടന്ന് മരിക്കുകയാവും ഫലം.

ഈ വിധം, സാമൂഹിക മഹിമയുടെ മതിലുകളും, വാതിലുകളും, സംരക്ഷണകവചങ്ങളും ഒന്നും ഇല്ലാതെ പുറംലോകത്ത് ജീവിക്കുക എന്നുള്ളത് ശരിക്കും പറഞ്ഞാൽ മതിയായ സംരക്ഷണങ്ങൾ ഇല്ലാതെ കാട്ടിൽ ഇറങ്ങി നടക്കുന്നതിന് തുല്യമാണ്. കാരണം, ഭാഷാ കോഡുകൾ വന്യജീവി സ്വഭാവമുള്ളവയാണ്. കടിക്കാനും മാന്താനും, കുത്താനും മറ്റുമായ കഴിവുകൾ ഉള്ളതാണ്.

എന്നാൽ കാട്ടിൽ പോയാൽ വന്യജീവികളെ നേരിട്ട്, അവരുടെ സ്വതസിദ്ധമായ അന്തരീക്ഷത്തിൽ യാതോരു കപടതയുമില്ലാതെ നിരീക്ഷിക്കാനാവും എന്നത്, ഇങ്ങിനെ ചെയ്യാൻ താൽപ്പര്യമുള്ളവർക്ക് ഒരു മെച്ചമാണ്. അതു പോലെ തന്നെയാണ് ഈ വിധം സാമൂഹികാന്തരീക്ഷത്തിൽ ഇറങ്ങിചെന്നാൽ. പലതും പലരുടേയും സ്വഭാവ വിശേഷങ്ങളും, യാതോരു കലർപ്പുമില്ലാതെ കാണാനും നീരിക്ഷിക്കാനും ആവും.

എന്നാൽ കാട്ടിൽ പോയാൽ, മറ്റ് മൃഗങ്ങളും അവരുടേതായ മാനസികസും വൈകാരികവും ആയ താൽപ്പര്യങ്ങൾക്ക് അനുസൃതമായി, കാട്ടിലേക്ക് ഇറങ്ങിവന്ന വ്യക്തിയേയും നിരീക്ഷിക്കും എന്നുള്ളതും വാസ്തവം തന്നെ.

ഈ കാര്യം പുറംലോകത്ത് ഇറങ്ങി നടുക്കുന്ന വ്യക്തിയുടെ കാര്യത്തിലും പ്രസക്തമാണ്. മറ്റുള്ളവർ അവരുടേതായ മാനസികവും, സാമൂഹികവും ബുദ്ധിപരമായും ആയ നിലവാരങ്ങൾക്ക് അനുസൃതമായി, ഈ ഇറങ്ങിവന്ന ആളെ നിരീക്ഷിക്കുകയും വിലയിരുത്തുകയും ചെയ്യും.

## 87. വെറും പത്ത് മിനിറ്റുകൊണ്ട് പലരിലും ജീവിത ദിശ മാറ്റിവിട്ടതിന്റെ കാര്യം

ഈ എഴുത്തുകാരൻ വ്യക്തമായിത്തന്നെ ഇങ്ഗ്ളിഷിനെ പ്രോത്സാഹിപ്പിക്കുന്ന നയം, അടുത്ത് ഇടപഴകിയ പലർക്കും വ്യക്തമായിത്തന്നെ ഗുണം ചെയ്തിട്ടുണ്ട്.

ഒരു വലിയ വിഭാഗം ആളുകൾക്ക് ഇങ്ങിനെ തികച്ചും വ്യത്യസ്തമായ ഒരു ലോകം ഇങ്ഗ്ളിഷിൽ ഉണ്ട് എന്ന കാര്യം പോലും അറിയില്ല.

ഇങ്ഗ്ളിഷ് അറിയുന്നവർ ഒരു വ്യത്യസ്ത നിലക്കാരായി ഒട്ടാതെ നിൽക്കുന്നവരാണ് എന്നതാണ് പൊതുവായുള്ള ധാരണ, ഇങ്ഗ്ളിഷ് അറിയാത്തവരിൽ. അതേ സമയം, ഇങ്ഗ്ളിഷ് നന്നായി അറിയുന്നവർ വളരെ ലളിതമായി തമ്മിൽ ആശയവിനിമയം നടത്തുന്നു. (അത് അവരുടെ കഴിവല്ല, മറിച്ച് ഇങ്ഗ്ളിഷ് ഭാഷാ സോഫ്ട്‌വേർ സൗകര്യപ്പെടുത്തുന്ന കാര്യമാണ്) എന്നാൽ, ഫ്യൂഡൽ ഭാഷകളിൽ തികച്ചും പെട്ടുപോയവരോട് വ്യത്യസ്തമായി പെരുമാറുകയോ, അവരിൽ നിന്നും വിട്ടുനിൽക്കുകയോ ചെയ്യുന്നതായി തോന്നിയേക്കാം.

അതേ സമയം, 'എനിക്ക് ഇങ്ഗ്ളിഷ് നന്നായി അറിയും. എന്നാൽ ഞാൻ അതൊന്നു നിങ്ങളുടെ മുന്നിൽകാട്ടി വിലസുന്ന ആളല്ല. ഞാൻ നിങ്ങളോട് നമ്മുടെ മാതൃഭാഷമാത്രം സംസാരിക്കും' എന്ന ഭാവവും എടുക്കുന്നവരും ഉണ്ട്.

ഇങ്ഗ്ളിഷ് ക്ളാസികൽ സാഹിത്യത്തെക്കുറിച്ച് യാതോരു സൂചനപോലും ലഭിച്ചിട്ടില്ലാത്ത ഇടങ്ങളാണ് പലദിക്കിലും. ഈ ആൾക്കൂട്ടങ്ങൾക്കിടയിൽ, ഈ വക വിവരങ്ങൾ ഉള്ളിൽവച്ച് കൊണ്ട് ഇടപഴകുമ്പോൾ, ഒരു വൻ പൊരുത്തപ്പെടൽ ഇല്ലായ്മ അനുഭവപ്പെടാം. രണ്ട് പക്ഷത്തിനും.

ഈ എഴുത്തുകാരന്റെ സാമീപ്യത്താൽ ഇങ്ഗ്ളിഷ് ലോകത്തിന്റെ ഉള്ളറകളിലേക്ക് കാര്യമായിത്തന്നെ മനസ്സിനെ എത്തിക്കാൻ കഴിഞ്ഞപലരും ഉണ്ട്. ഇതിൽ വളരെക്കുറച്ച് പേരെ ഈ ഒരു കാര്യം പിന്നീട് അംഗികരിച്ചിട്ടുള്ളു.

വറുെതെ ഒരു പത്ത് മിനിറ്റ് മാത്രം സംസാരിച്ചപ്പോൾ മാത്രം നൽകിയ സൂചനകളിൽനിന്നും തന്നെ ചില ആളുകൾ അവരുടെ വായനാശീലത്തിന്റെ ദിശമാറ്റി, പിന്നീട്

Go to Main contents

കാര്യമായ ഇങ്ഗ്ളിഷ് വായനാ ശീലത്തിലേക്ക് കുടുംബസമേതം കടന്നവരും കണ്ടേക്കാം.

എന്നാൽ, ഈ എഴുത്തുകാരൻ വർഷങ്ങൾക്ക് മുൻപ് നൽകിയ വെറും ഏതാനും നിമിഷങ്ങൾമാത്രം നീണ്ടുനിന്ന ഒരു സംസാരമാണ് ഈ ദിശമാറ്റലിന് കാരണമായത് എന്ന് അവർ ഓർക്കും എന്ന് തോന്നുന്നില്ല.

## 88. ഗുണമേന്മയുള്ള ഇങ്ഗ്ളിഷിലേക്ക് പാത തിരിച്ചുവിട്ടത് അംഗീകരിക്കാത്തവർ

കേരളാ വിദ്യാഭ്യാസ ബോഡിന് കീഴിലുള്ള സ്കൂളിൽ അപ്പർപ്രൈമറി ക്സാസിൽ പഠിക്കുന്ന കാലത്ത് തൊട്ടടുത്ത് ഇരുന്നിരുന്ന ആൾക്ക്, കൈയിൽ ഉണ്ടായിരുന്ന, ചെറുപ്രാക്കാർക്കായുള്ള ഇങ്ഗ്ളിഷ് നോവലുകൾ കാണിക്കുകയും, അവയുടെ കഥാ ചുരുക്കം പറഞ്ഞ് കൊടുത്ത്, ആ ആളെ ഈ വക പുസ്തകങ്ങൾ വായിക്കുന്ന ശീലത്തിലേക്ക് നയിക്കുകയും ചെയ്തു.

ഏതാണ്ട് രണ്ട് വർഷംകൊണ്ട് ഈ ആൾ സമാന്യം നല്ലരീതിയിൽ ഈ വക പുസ്തകങ്ങൾ വായിച്ചുതുടങ്ങി. മാത്രവുമല്ല, ഈ വക പുസ്തകങ്ങൾ തമ്മിൽകൈമാറുന്ന, ആ സ്ക്കൂളിൽ തന്നെയുള്ള, ഒരു ശൃംഖലയിൽ ഉൾപ്പെടാനും ആയി. ഇതിന്റെ ഒരു വിചിത്രവശം, ഇങ്ങിനെ ഇങ്ഗ്ളിഷ് സാഹിത്യ രചനകൾ തമ്മിൽത്തമ്മിൽ കൈമാറുന്ന ഒരു ശൃംഖല സ്ക്കൂളിൽ ഉണ്ട് എന്ന കാര്യം പോലും മറ്റുള്ളവർക്ക് അറിവില്ലായിരുന്നു.

ഈ ആളുമായി രണ്ടാം വർഷത്തിന്റെ ഒടുവിൽ മറ്റൊരു വ്യക്തിയുടെ ഇടപെടൽ കാരണം ബന്ധം ചെറുതായി അലോസരപ്പെട്ടു. ആ ആളുടെ വളരെ

അരോചകമായ വാചകങ്ങൾകേട്ടപ്പോൾ, 'ഒന്നുമില്ലെങ്കിലും, ഞാൻ കാരണമല്ലെ താൻ ഇങ്ഗ്ളിഷ് സാഹിത്യ വായനാശീലത്തിലേക്ക് കടന്നത്?' എന്ന് ഈ എഴുത്തുകാരൻ ചോദിച്ചു.

ആ നേരം, ആ ആൾ ഒരു തുപ്പുന്ന സ്വരത്തിൽ തിരിച്ച് പറഞ്ഞത്, 'താനില്ലെങ്കിലും ഇതെല്ലാം എനിക്ക് കഴിയും. എന്താ ഇങ്ഗ്ളിഷ് വായന അത്ര പ്രയാസം ഉള്ള കാര്യമാണോ?

ഈ മുകളിൽ പറഞ്ഞതിൽ ഒരു വാസ്തവം ഉണ്ട്. ലളിതമായി അവതരിപ്പിച്ചാൽ, ഇങ്ഗ്ളിഷ് മാത്രമല്ല, മറ്റ് പല വിവര മേഖലകളും വളരെ ആയാസരഹിതമായി പഠിക്കാവുന്നതാണ്. എന്നാൽ ഈ ഉപഭൂഖണ്ഡത്തിൽ പൊതുവായുള്ള ഒരു നടപടിക്രമം, എന്ത് പഠിപ്പിക്കുമ്പോഴും, പഠിക്കുന്ന ആളെ ഒന്ന് ശരിക്കും ചുറ്റിച്ച്, എന്തോ വൻ സങ്കീർണ്ണമായ കാര്യമാണ് പഠിപ്പിക്കുന്നത് എന്ന് വരുത്തുക എന്നുള്ളത്.

അതേ സമയം, ആ ആൾ പറഞ്ഞ മറ്റേ കാര്യം, ഇങ്ഗ്ളിഷ് വായനാ ശീലം വളർത്തിയെടുക്കുകാം എന്നുള്ളത് അത്ര പ്രയാസമുള്ള കാര്യമല്ല എന്നുള്ളത്, ഒരു ഉപകാരസ്മരണയില്ലാത്ത വാക്കുകളാണ്. കാരണം, ലളിതമായി ആരെയും

Go to Main contents

ഈ പാതയിലേക്ക് എത്തിക്കാം. പതതിരിച്ചും ലളിതമായിത്തന്നെ വിടാം. മറ്റ് ദിക്കിലേക്ക്.

ഇന്ന് പല പാക്കിസ്ഥാൻകാരും, ഇന്ത്യാകാരും ഈ വക നന്നിയില്ലാത്ത (നന്ദിയില്ലാത്ത) വാക്കുകൾ ഇങ്ഗ്ളിഷുകാരെക്കുറിച്ച് പറയുന്നത് കേൾക്കാവുന്നതാണ്.

ഇങ്ഗ്ളിഷുകാരെക്കാൾ തങ്ങൾക്ക് ഇങ്ഗ്ളിഷ് അറിയാം. അവരെക്കാൾ കഴിവുണ്ട്. വിവരം ഉണ്ട് എന്നെല്ലാം. ഇങ്ങിനെ ഒരു സംഭവ വികാസം ഈ ഉപഭൂഖണ്ഡത്തിലെ പല ജനക്കൂട്ടങ്ങൾക്കും ലഭിച്ചതിന്റെ കഥയിൽ വീരയോദ്ധാവിന്റെ സ്ഥാനത്ത്, ഈ ഉപഭൂഖണ്ഡത്തിൽ വന്ന് പതിറ്റാണ്ടുകളോളം നിന്ന് പയറ്റി ജനക്കൂട്ടങ്ങളെ ഉന്നമനപ്പെടുത്തിയ, ഇങ്ഗ്ളിഷ് വംശജരെകാണാവുന്നതാണ്.

നന്നികേട്, നെറികേട് തന്നെയാകുന്ന ഇടമാണ് ഇത്.

## 89. ഹ്രസ്വമായ ദൃശ്യങ്ങൾവരെ വാക്ക് കോഡുകളെ ബാധിക്കാം

പുറം ലോകത്ത് ജീവിക്കുന്ന അവസരത്തിൽ ഭാഷാ കോഡുകളുടെ പലതരം പ്രവർത്തന രീതികളും നിരീക്ഷിക്കാൻ അനവധി അവസരങ്ങൾ വന്നിരുന്നു.

ഒന്ന് ആരോട് സംസാരിക്കുന്നതായി മറ്റുള്ളവർ കാണുന്നു, ആരോടൊപ്പം ഇരിക്കുന്നു, ആരോടൊപ്പം ഇരുന്ന് ഭക്ഷണം കഴിക്കുന്നു, ആരെപ്പറ്റിസംസാരിക്കുന്നു, ആരോടൊപ്പം നടക്കുന്നു, ഏത് നിലവാരത്തിലുള്ള കാര്യങ്ങൾ സംസാരിക്കുന്നു എന്നെല്ലാം ഒരു വൻ സാമൂഹിക മൂല്യനിർവ്വഹണ കോഡായി ചുറ്റുവട്ടത്തിൽ പരക്കും.

വ്യക്തമായും ഏതെങ്കിലും സാമൂഹികമോ, തൊഴിൽപരമോ ആയ സ്ഥാനവിവരം ഒരാളെക്കുറിച്ചുണ്ടെങ്കിൽ, ഈ മുകളിൽപ്പറഞ്ഞ കാര്യങ്ങൾ ഒന്നും തന്നെ ബാധിക്കില്ല.

ഉദാഹരണത്തിന്, ഒരു സർക്കാർ ശിപായിയോ, പോലീസുകരാനോ, ബാങ്ക് ക്ളാർക്കോ, ഓട്ടോറിക്ഷാക്കാരനോ, കൂലിക്കാരനോ, വ്യാപാര

ഉടമയോ, ഐഎഎസ്സുകാരനോ, ഇങ്ങിനെയെല്ലാം ചെയ്യുന്നത് കാണപ്പെട്ടാൽ, യാതോരുരീതിയിലും ഭാഷാ കോഡുകളിലെ മേൽവിലാസത്തിൽ വ്യതിയാനം സംഭവിക്കില്ല.

എന്നാൽ, യാതോരു സ്ഥാനമാന മേൽവിലാസവും ഇല്ലാതെ ജീവിക്കുന്ന അവസരങ്ങളിൽ ഈ വിധ നിസ്സാര ഇടപാടുകൾ ഭാഷാകോഡുകളെ കാര്യമായിത്തന്നെ മുകളിലോട്ടോ, താഴോട്ടോ വിലിക്കുന്നതായി കാണും, അത് അനുഭവപ്പെടും.

വലിയ ബന്ധങ്ങൾ കാണപ്പെടുന്ന രീതിയിൽ എന്തെങ്കിലും ചെറിയ കാര്യം ചെയ്താൽ, (ഉദാഹരണത്തിന് വലിയ ഉദ്യോഗസ്ഥൻ പരസ്യമായി കൈതരുന്നു), വാക്ക് കോഡുകൾ മുകളിലേക്ക് ഊയരുന്ന ബലൂണിൽ കെട്ടിയിട്ട മാതിരി ഉയരും.

എന്നാൽ, താഴെക്കിടയിലുള്ള ബന്ധങ്ങളാണ് കാണപ്പെടുന്നതെങ്കിൽ, (ഉദാഹരണത്തിന്, നാട്ടിൽ വിലയില്ലാത്ത ആൾ വന്ന് പരസ്യമായി തോളിൽ പിടിച്ച് സംസാരിക്കുന്നു), ഭാരമുള്ള ഒരു ഉരുക്ക് തുണ്ട് ചരട് കൊണ്ട് ശരീരത്തിൽ കെട്ടി, ആ ഉരുക്ക് തുണ്ട് ആഴമുള്ളവെള്ളത്തിൽ താഴ്ത്തുന്നത്

Go to Main contents

മാതിരിയാണ്. വാക്ക് കോഡുകളിൽ ഒരു ഭാരം വന്ന് പതിക്കും. അവ താഴോട്ട് നീങ്ങും.

ഈ വിധമുള്ള പ്രതിഭാസമൊന്നും ഇങ്ഗ്ളിഷ് പോലുള്ള പരന്ന കോഡുകൾ ഉള്ള ഭാഷകളിൽ ഇല്ലതന്നെ.

ഈ പറഞ്ഞതുമായി ബന്ധപ്പെട്ട് മറ്റൊരു വ്യകതിപരമായ കാര്യം സൂചിപ്പിച്ച് ഒരു കാര്യം കൂടി പറയാം. ഈ എഴുത്തുകാരന് ജീവിതത്തിൽ പലവട്ടം തടസ്സങ്ങൾ നേരിട്ടിട്ടുണ്ട്. അതിന്റെ വ്യക്തമായ കാരണം പിന്നീട് സൂചിപ്പിക്കാം.

തടസ്സങ്ങൾ വരുമ്പോളെല്ലാം അവയെ മറികടക്കാൻ പരിശ്രമിക്കും. Volleyball പന്ത് നെറ്റിന്റെ മുകളിൽ വന്ന് പതിച്ച് അപ്പുറമോ, ഇപ്പുറമോ, വീഴാം എന്ന രീതിയിലായിരിക്കും പലപ്പോഴും തടസ്സങ്ങളുടെ കിടപ്പ്.

തടസ്സത്തെ മാറ്റാൻ ശ്രമിക്കുമ്പോൾ, പലപ്പോഴും ഈ എഴുത്തുകാരൻ എത് ബന്ധകോഡുകളാലാണ് ആ സന്ദർഭത്തിൽ പ്രത്യക്ഷപ്പെടുന്നത് എന്നതിനെ ആശ്രയിച്ചായിരിക്കും പന്ത് അപ്പുറത്തേക്കോ ഇപ്പുറത്തേക്കോ മറിയുക.

Go to Main contents

ഈ കാര്യം വ്യക്തമായി ഇങ്ങിനെ പറയാം. ഈ എഴുത്തുകാരന് വ്യക്തിപരമായി വേണമെങ്കിൽ അതിഗംഭീരമായ വ്യക്തി ബന്ധങ്ങൾ സൂചിപ്പിക്കാനാവുമായിരുന്നു.

അത് പോലെ തന്നെ, യാതോരു വിലയും ഫ്യൂഡൽ ഭാഷകളിൽ ഇല്ലാത്തെ വ്യക്തിബന്ധങ്ങളും എടുത്ത് കാട്ടാൻ പറ്റുമായിരുന്നു.

വലിയ ബന്ധങ്ങൾ വാക്ക് കോഡുകളിൽ മൂല്യം ഏറ്റും. പന്ത് അപ്പുറത്തേക്ക് വീഴും.

വിലയില്ലാത്ത ബന്ധങ്ങൾ വാക്ക് കോഡുകളിൽ മൂല്യം കുറയ്ക്കും. പന്ത് ഇപ്പുറത്തേക്ക് വീഴും.

സാധാരണക്കാരുടെ ജീവിതത്തിൽ ഈ വിധമായിരിക്കേണം അല്ല കാര്യങ്ങൾ നടക്കുന്നത്.

കാരണം ഈ മുകളിൽ പറഞ്ഞ വിഷയത്തിൽ, വലുത് എന്നും ചെറുത് എന്നും പറഞ്ഞത് തന്നെ അതി സങ്കീർണ്ണമായ ഒരു വലപോലുള്ള സംഗതിയാണ്. പലപ്പോഴും, ഒരു ഒഴുക്കിന്റെ കൂടെ നിന്ന് കാര്യങ്ങൾ നടത്തിക്കിട്ടലാണ് പലരും എടുക്കുന്ന അടവ്.

ഒഴിക്കിന്റെ കൂടെ നിൽക്കാതിരിക്കുന്ന അവസരത്തിലാണ്, ഈ എഴുത്തുകാരൻ സൂചിപ്പിച്ച അനുഭവം വന്നുചേരുക.

ഇവിടെ ലളിതമായി അവതരിപ്പിച്ച സംഗതി ശരിക്കും പറഞ്ഞാൽ, യാഥാർത്ഥ്യത്തിന്റെ കോഡുകളിലേക്ക് നേരിട്ട് ബന്ധവും വിവരവും നൽകുന്ന ഒരു ഇടമാണ്. അതിനെക്കുറിച്ച് വിവരിച്ച് സംസാരിക്കാൻ ഇനിയും കുറെ ദൂരം പോകേണ്ടിയിരിക്കുന്നു.

## 90. ഒരാളെക്കുറിച്ച് ബഹുമാനിക്കുന്നവർ പറയുന്ന അഭിപ്രായവും, ബഹുമാനിക്കാത്തവർ പറയുന്ന അഭിപ്രായവും

---

ഈ ദിക്കിൽവച്ചാണ് ആളുകളുടെ അഭിപ്രായങ്ങളെക്കുറിച്ച് സൂചിപ്പിക്കേണ്ടത് എന്ന് തോന്നുന്നു. മറ്റൊരാളെക്കുറിച്ച് അറിയാൻ പലപ്പോഴും ഉപയോഗിക്കുന്ന ഒരു മാർഗ്ഗമാണ് ആ ആളെക്കുറിച്ച് അഭിപ്രായം ചോദിക്കുക എന്നത്.

എന്നാൽ ഇതിലും, ഭാഷാകോഡുകളുടെ കൈകടത്തൽ ശക്തമായിത്തന്നെ കാണാവുന്നതാണ്.

ഒരാളോട് ബന്ധപ്പെടുന്ന ആളുകളോടാണ് സാധാരണയായി അഭിപ്രായം ചോദിക്കുക. ഉദാഹരണത്തിന് ലോറി ക്ലീനറെക്കുറിച്ച്, ആ ആളുടെ ഡ്രൈവറോടും, ആ ആളുടെ മുതലാളിയോടും, മറ്റ് നിത്യേനെ ബന്ധപ്പെടുന്നവരോടും ചോദിക്കുക.

ഡോക്ടറെക്കുറിച്ച് ആ ആളുടെ കീഴ് ജീവനക്കാരോടും, ഹോസ്പിറ്റൽ മുതലാളിയോടും, ആ ആളുടെ രോഗികളോടും.

ഈ വക ചോദ്യങ്ങൾക്ക് ഉള്ള പ്രതികരണം പലപ്പോഴും ബഹുമാനിക്കുന്ന നിലയിൽ ഉള്ള ആളുടെ വീക്ഷണകോണിൽ നിന്നാവില്ല, കീഴ് ജീവനക്കാരനായിക്കാണുന്ന ആളുടെ വീക്ഷണകോണ്.

അവൻ, അയാൾ, അദ്ദേഹം എന്ന രീതിയിൽ വ്യത്യസ്തമായി നിർവ്വചിക്കപ്പെടുമ്പോൾതന്നെ ആളുടെ വ്യക്തിത്വത്തിൽ മാറ്റം വരും.

മാത്രവുമല്ല, അണിയുടെ സ്ഥാനത്ത് നിൽക്കുന്ന ആൾക്ക് ഉള്ള പ്രതികരണമാവില്ല, ആ ആളോട് മത്സരിക്കുന്ന ആൾക്ക് ഉള്ളത്.

ഈ ഒരു വിഷയം ശരിക്കും പറഞ്ഞാൽ വളരെ ഗഹനമായ ഒന്നാണ്. ഏഷ്യൻ രാഷ്ട്രങ്ങളിലെ ഭാഷാകോഡുകളിൽ ഈ വിധം ഇങ്ഗ്ലിഷിൽ നിന്നും യതോരു രീതിയിലും മനസ്സിലാക്കാൻ പറ്റാത്ത പല വിധ കോഡുകളും ഉണ്ട് എന്ന് ബ്യൃട്ടണിലും, യൂഎസ്ഏയിലും യാതോരു വിധ അറിവും ഇല്ലതന്നെ. ഈ കാരണത്താൽത്തന്നെ അവിടെ കോളെജുകളിലെ അഭ്യസ്തവിദ്യാഭ്യാസ പഠന വിഷയമായ Politics and International Relations ഒരു വിഡ്ഢി വിഷയമായാണ് പരിണമിച്ചിട്ടുള്ളത്.

ഈ വിഡ്ഢി വിഷയം പഠിച്ച് ലോകവിവരം ഉണ്ട് എന്ന് നടിക്കുന്ന പലരും ബ്രിട്ടൺ, യൂഎസ്എ തുടങ്ങിയ രാഷ്ട്രങ്ങളിലെ നയതന്ത്ര സ്ഥാനങ്ങളിൽ ചേർന്നിട്ടുണ്ട്. ഏഷ്യയിലെ പല രാഷ്ട്രങ്ങളിലെ വിമത പക്ഷക്കാരുടെ അഭിപ്രായങ്ങൾ കേട്ടും പ്രചാരവേലയിൽ കുടുങ്ങിയും ഈ നയതന്ത്രജ്ഞർ അവരുടെ രാഷ്ട്രങ്ങളെ അനാവശ്യ യുദ്ധരംഗങ്ങളിൽ ചെന്ന് പെടുത്തിയിട്ടുണ്ട്.

ബഹുമാനിക്കുന്നവരെക്കുറിച്ച് നല്ലത് പറയും. ചികഞ്ഞെടുത്ത്.

ബഹുമാനിക്കാത്തവരെക്കുറിച്ച്, പ്രത്യേകിച്ചും, നിലവിട്ട് വളരാൻ ശ്രമിക്കുന്നതായി കാണുന്ന ആളെക്കുറിച്ച്, മോശം പറയും. ചികഞ്ഞെടുത്ത്.

ഈ വക അഭിപ്രായങ്ങളിലെ, അദ്ദേഹം, അയാൾ, അവൻ എന്ന വാക്കുകൾക്ക് വളരെ വ്യക്തമായ ദിശാകോഡുകൾ ഉണ്ട്.

അദ്ദേഹം (ഓര്) മോശക്കാരനാണ് എന്ന് പറഞ്ഞാൽ, ശരിക്കും നോക്കിയാൽ, പിന്തുണയാണ് നൽകുന്നത്.

Go to Main contents

അവൻ (ഓൻ) നല്ലോരുത്തനാണ് എന്ന് ഈ ആളെക്കുറിച്ച് പറയുന്നത്, ശരിക്കും പറഞ്ഞാൽ, അടിച്ച് തമർത്തലാണ്.

സാമൂഹിക വാണിജ്യ യുദ്ധരംഗങ്ങളിൽ ഈ വിധ വാക്ക് ആയുധങ്ങൾ ഉപയോഗിച്ച് കണ്ടിട്ടുണ്ട്. എന്നാൽ ഈ വിധ ആയുധ പ്രയോഗം ഈ വിധ യുദ്ധരംഗങ്ങൾ നേരിട്ട് വീക്ഷിക്കാനോ, അനുഭവിക്കാനോ ആയാലെ കണ്ടും കേട്ടും അറിയുള്ളു.

വ്യക്തമായ അച്ചടക്കവും ഉച്ചനീചത്വവും ഉള്ള സ്ഥലങ്ങളിൽ ഈ വിധ ആയുധപ്രയോഗങ്ങൾ കണ്ടറിയാൻ പറ്റില്ല.

ഈ വക യുദ്ധരംഗങ്ങളിൽ ഉപയോഗിക്കുന്ന ഒരു രഹസ്യ ആയുധമാണ്, ചില വിവരങ്ങളുടെ സൂചനയോ മുഴുവൻ വിവരമോ നൽകൽ. വലിയ ബന്ധങ്ങൾ സൂചിപ്പിക്കുക, കൈയിൽ തത്സമയം ഉള്ള പണക്കെട്ട് അഴിച്ച് പണം എണ്ണൽ, തുടങ്ങിയ കാര്യങ്ങൾ സ്വന്തമായി ചെയ്യാവുന്നകാര്യങ്ങളാണ്.

എന്നാൽ മറ്റുള്ളവരുടെ കാര്യത്തിൽ, അദ്ദേഹത്തെ വെറും അവനാക്കുന്ന ചാങ്ങാതി ബന്ധങ്ങൾ, കുടുംബ ബന്ധങ്ങൾ, ചെയ്തതായി അറിവുള്ള

തൊഴിലുകൾ തുടങ്ങിയ കാര്യങ്ങൾ മറ്റൊരാളോട് പറയൽ തുടങ്ങിയ കാര്യങ്ങൾ അദ്ദേഹത്തെ അവൻ ആക്കാൻ പര്യാപ്തമാവും.

അവന് അദ്ദേഹത്തിന്റെ വിലകിട്ടില്ല. അവന് അദ്ദേഹത്തിന് ആവുന്ന കാര്യങ്ങൾ നടപ്പിൽ വരുത്താൻ ആവില്ല. അദ്ദേഹത്തിന്റെ വാക്കുകൾ ദിവ്യ കൽപ്പനകളായാണ് ചുറ്റുമുള്ളവർ കാണുക. എന്നാൽ, ഇതേ ആൾ അവൻ ആയി, അതേ വാക്കുകൾ പറഞ്ഞാൽ, പൊട്ടിത്തെറിയാണ് സംഭവിക്കുക.

ഇതേ പോലെതന്നെ അവനെ അദ്ദേഹമാക്കാനും ആവും.

അവൻ അദ്ദേഹമായാലും, അദ്ദേഹം അവനായാലും, ഇങ്ഗ്ളിഷിൽ നിന്നും സങ്കൽപ്പിക്കാൻ പോലും ആവാത്ത മനുഷ്യവ്യക്തിത്വ വ്യത്യാസം വന്നുപെടും.

## 91. ഇങ്ഗ്ളിഷ് ഫ്യൂഡലിസവും, ഫ്യൂഡൽ ഭാഷയിലെ ജനാധിപത്യവും

ഇങ്ഗ്ളണ്ടിൽ പ്രഭുവശം ഉണ്ട്. ഒരു തരം ഇങ്ഗ്ളിഷ് ഫ്യൂഡലിസവും നിലവിൽ ഉണ്ട്.

ഇങ്ഗ്ളണ്ടിൽ ഫ്യൂഡലിസം നിലവിലുണ്ട്. ഇന്ത്യയിലും, പാക്കിസ്ഥാനിലും, ബെങ്ഗ്ളാദേശിലും ഫ്യൂഡലിസം നിലവിലില്ല.

ഇതാണ് ഔപചാരിക വിദ്യാഭ്യാസത്തിൽ നിന്നും ലഭിക്കുന്ന വിവരം.

ഇന്ത്യയിലും, പാക്കിസ്ഥാനിലും, ബെങ്ഗ്ളാദേശിലും ഈ വിവരം പഠിക്കുന്ന ആൾക്ക് ലഭിക്കുന്ന അറിവ്, അറിവല്ല, മറിച്ച് വിഢ്ഢിത്തമാണ്.

ഏതാണ്ട് മുപ്പത് വർഷങ്ങൾക്ക് മുൻപുള്ള ഇങ്ഗ്ളണ്ട് എടുക്കാം. ഇന്നത്തെ ഇങ്ഗ്ളണ്ടിൽ പലദിക്കിലും, ഫ്യൂഡൽ ഭാഷക്കാർ തിങ്ങിനിറഞ്ഞ് ഇങ്ഗ്ളണ്ടിന്റെ മുഖച്ഛായതന്നെ മാറിയിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

അന്ന് ഇങ്ഗ്ളണ്ടിൽ പല കാര്യങ്ങളും, സ്വകാര്യ ഉടമസ്ഥതയിൽ ആണ് ഉള്ളത്. മറിച്ച് ഇന്ത്യയിൽ മിക്കകാര്യങ്ങളും, സർക്കാറാണ് നടത്തുന്നത്. 1000 വർഷങ്ങൾക്ക് ശേഷം, ചരിത്രപുസ്തകത്തിലൂടെ കാര്യങ്ങൾ വീക്ഷിച്ചാൽ, അശോക രാജാവിന്റെ ഭരണകാലത്തെക്കുറിച്ച് പഠിക്കുന്നത് പോലെയാണ്. എല്ലാം സർക്കാർ സൗജന്യമായി നൽകുന്നു. അതുമല്ലെങ്കിൽ മിക്കതും പൊതുമുതലാണ്. എന്നുവച്ചാൽ എല്ലാരും ഉടമസ്ഥരാണ്.

എന്നാൽ വിഡ്ഢിചരിത്രപുസ്തകങ്ങളിൽ മാത്രമേ ഈ വിധ വിവരങ്ങൾ വാസ്തവമാവുള്ളു.

ഇനികാര്യത്തിലേക്ക് കടക്കാം.

പഴയകാല ഇങ്ഗ്ളണ്ടിലും, ഉയർന്ന സ്ഥാനങ്ങളിലും താഴ്ന്ന സ്ഥാനങ്ങളിലും ആളുകൾ ഉണ്ട്. എന്നാൽ, ഇവർ ഓരോരുത്തരും നിലനിൽക്കുന്ന സ്ഥാനങ്ങൾക്ക് ഒരു ഉരുളുന്ന ചക്രത്തിന്റെ സ്വഭാവം ഇല്ലതന്നെ.

എന്നാൽ, ഫ്യൂഡൽ ഭാഷകളിൽ, ഓരോ സ്ഥാനത്ത് നിൽക്കുന്ന ആളും, ഒരു ഉരുളിന്മേൽ നിൽക്കുന്ന മാനസികാവസ്ഥ അനുഭവപ്പെടും. 'നീ' - 'താൻ' -

'ഇയാൾ' - 'നിങ്ങൾ' - 'സാർ' / 'അവൻ' - 'അയാൾ' - 'അദ്ദേഹം' / 'അവൾ' - 'അവർ' ('മാഡം')

ഈ വിധമുള്ള ചക്രങ്ങൾ ഓരോ സ്ഥാനത്തും നിലവിൽ ഉണ്ട്. വ്യക്തിയുടെ വ്യക്തിത്വം ഈ ചക്രത്തിന്മേൽ കിടന്ന് ഉരുളും. മോട്ടർ വാഹനങ്ങളിൽ ഉള്ള ഗിയർ സംവിധാനം പോലെയാണ് കാര്യങ്ങൾ. ഏത് ഗിയറിലാണ് തമ്മിൽ ബന്ധപ്പെടുന്നത് അത് അനുസരിച്ചായിരിക്കും പലവിധ കാര്യങ്ങളുടേയും വേഗതയും ശക്തിയും.

മാത്രവുമല്ല, ഗിയർ മാറുന്നതനുസരിച്ച്, ലോകത്തിലെ മറ്റുപലതുമായുള്ള ബന്ധ ചരടുകളും മാറും.

## 92. അദ്ദേഹം, അയാൾ, അവൻ എന്ന മൂന്നുതരം ജീവികൾ

ഇങ്ങിനെ നോക്കുമ്പോൾ, ഇങ്ഗ്ളണ്ടിൽ ജീവിക്കുന്ന ഒരു ഇങ്ഗ്ളിഷുകാരനും ഒരു ഫ്യൂഡൽ ഭാഷക്കാരനും, പ്രത്യക്ഷമായി മനുഷ്യർ തന്നെയാണെങ്കിലും, വ്യക്തമായി നോക്കിയാൽ വ്യത്യസ്ത ജീവികളാണ്.

പോരാത്തതിന്, ഫ്യൂഡൽ ഭാഷയിലെ 'അദ്ദേഹവും', 'അയാളും', 'അവനും' വ്യത്യസ്ത ജീവികൾ തന്നെയാണ്. ഈ മൂന്ന് കൂട്ടരും ഒന്നിച്ച് യാത്രചെയ്താൽ ഈ കാര്യം പലപ്പോഴും വളരെ വ്യക്തമായി തിരിച്ചറിയുന്ന അനുഭവങ്ങൾ വന്നേക്കാം.

ഉദാഹരണത്തിന്, മുതൽ ഉടമ, ലോറി ഡ്രൈവർ, ലോറി ക്ളീനർ (ഡ്രൈവറുടെ സഹായി) എന്നിവർ ഏതാണ്ട് മൂന്ന് ദിവസം നീണ്ട് നിൽക്കുന്ന ദീഘയാത്രയ്ക്ക് പോയാൽ, ഭാഷാപരമായ വ്യത്യാസം വളരെ വ്യക്തമായി തിരിച്ചറിയാനായേക്കാം.

പല ദിക്കിൽ വച്ചും, മൂന്നുപേരും കാണുന്ന കാര്യങ്ങളും, ബന്ധപ്പെടുന്ന വ്യക്തികളും

ഒരേകൂട്ടരാകുമെങ്കിലും, മൂന്നു പേരുടേയും വീക്ഷണകോണുകൾക്കും, അവയുമായി ബന്ധപ്പെട്ട് ഉപയോഗിക്കുന്ന വാക്ക് കോഡുകളുടെ ഉയർച്ചത്താഴ്ചകൾക്കും കാര്യമായ വ്യത്യാസം ഉണ്ടായേക്കാം.

സംഗതികളെ തനിക്ക് താഴേക്കായി വീക്ഷിക്കുന്ന മുതലുടമയും, തനിക്ക് നേരെയായി വീക്ഷിക്കുന്ന ലോറി ഡ്രൈവറും, തനിക്ക് മുകളിലായി വീക്ഷിക്കുന്ന ലോറി ക്ലീനറും ആയി വ്യക്തികൾ വ്യത്യാസപ്പെടും, ചിലയിടങ്ങളിൽ.

ഇത് വാക്കുകളിൽ പ്രതിഫലിക്കും. കണ്ണുകളിൽ നിന്നും വികിരണം ചെയ്യുന്ന കോഡുകളിൽ പ്രതികരിക്കും, മുഖഭാവത്തിൽ പ്രതികരിക്കും, മറ്റ് ആളുകൾ ഈ മൂന്ന് പേരോടും വ്യത്യസ്തമായി പെരുമാറുന്നതിലും, അവരുടെ കണ്ണുകളിൽ നിന്നും വികിരണം ചെയ്യുന്ന കോഡുകളിലും, അവരുടെ മുഖഭാവത്തിലും പ്രതികരിക്കും, വാക്കുകളിലും, വാക്കുകളുടെ സ്വരത്തിലും പ്രത്യക്ഷപ്പെടും.

എന്ത് പറയാം, എന്ത് അഭിപ്രായപ്പെടാം, എന്ത് മാത്രം വിവരം പ്രദർശിപ്പിക്കാം എന്നെല്ലാം, ഫ്യൂഡൽ ഭാഷകളിൽ വ്യക്തമായിത്തന്നെ കോഡ് ചെയ്യപ്പെട്ടിട്ടുണ്ട്. ഈ അതിരുകൾക്ക് അപ്പുറം

നിന്ന് പെരുമാറിയാൽ, മറ്റുള്ളവർക്ക് അരോചകമാകും.

എന്നാൽ പലതും കയ്യൂക്ക് പോലെ നടത്തപ്പെടാം.

ഇങ്ഗ്ളിഷിൽ 'Feudalism' (ഫ്യൂഡലിസം) എന്ന് നിർവ്വചനം ചെയ്യപ്പെടുന്ന കാര്യം ഫ്യൂഡൽ ഭാഷകളിൽ നിർവ്വചിക്കപ്പെടുന്ന ഫ്യൂഡലിസവുമായി (ജന്മികുടിയാൻ ഉച്ചനീചത്വബന്ധകോഡ്) യാതോരു ബന്ധവുമില്ലതന്നെ എന്ന കാര്യം ഇങ്ഗ്ളിഷുകാർക്ക് അറിവില്ലതന്നെ. രണ്ടാമത്തേതിന്റെ കോഡുകൾ ഫ്യൂഡൽ ഭാഷാകോഡുകളുമായി കിണഞ്ഞാണ് ഇരിക്കുന്നത്.

ഇത്രയും കാര്യം മുകളിൽ എടുത്ത് പറഞ്ഞത്, ഫ്യൂഡൽ ഭാഷകളിൽ ഉള്ള വ്യക്തികൾ അല്ല ഇങ്ഗ്ളിഷിൽ ഉള്ളത് എന്ന് പ്രസ്താവിക്കാനാണ്.

## 93. ഫ്യൂഡൽ ഭാഷാ പദങ്ങൾ ചുഴിക്കുറ്റി ആയിപ്രവർത്തിക്കുന്നതെങ്ങിനെ

ഇങ്ങിനെ ഇങ്ഗ്ളിഷിലുള്ള ആളുകളിൽ നിന്നും തികച്ചും വ്യത്യസ്തരായ ആൾക്കൂട്ടങ്ങളോടാണ് അഭിപ്രായം ചോദിക്കുന്നത്.

എന്നുവച്ചാൽ, 'അദ്ദേഹം', 'അയാൾ', 'അവൻ' എന്ന് മൗലികമായി വ്യത്യാസത്തിൽ നിലകൊള്ളുന്ന ആളുകളോടാണ് അഭിപ്രായം ചോദിക്കുന്നത്. മറ്റൊരാളെക്കുറിച്ച്.

ഈ ആളുകൾ അഭിപ്രായം പറയുമ്പോഴും, ഇതേ പോലെതന്നെ, മറ്റേയാളെ 'അദ്ദേഹം', 'അയാൾ', 'അവൻ' എന്ന് തരംതിരിച്ച്, അവർക്ക് സൗകര്യവും, സുഖംനൽകുന്നതുമായ നിലവാരത്തിൽ തറപ്പിച്ച് വച്ച്, ആയിരിക്കും അഭിപ്രായം പറയുന്നത്.

ഇങ്ഗ്ളിഷിലെ സൗമ്യവും, സുഖകരവും ആയ മാനസിക വേദിയിൽനിന്നും നോക്കിയാൽ തികച്ചും പൈശാചികമായ ഒരു അന്തരീക്ഷമാണ് സംജാതമാവുന്നത്.

Go to Main contents

ഫ്യൂഡൽ ഭാഷകളിൽ ഏറ്റവും അത്യാവശ്യമായിട്ടുള്ളത് ഏറ്റവും താഴ്ന്ന നിലാരത്തിലുള്ളവരുടെ ബഹുമാനമാണ്. വലിയവർ ബഹുമാനിച്ചില്ലെങ്കിൽ കാര്യമായ മാനസിക വെപ്രാളം വരില്ല. എന്നാൽ സമൂഹത്തിലെ താഴെക്കിടയിലുള്ളവരുടെ ബഹുമാനം കാര്യമായ ഒരു ആവശ്യമാണ്. കാരണം, അവർ തരംതാഴ്ത്തിയാൽ, നേരെ ഇടിഞ്ഞ് വീഴുന്നത്, സാമൂഹിക ഗർത്തത്തിലേക്കാണ്.

ഈ ഒരു പ്രശ്നം ഈ ഉപദ്വീപിൽ ഏതാണ്ട് പകുതി ഭാഗത്ത് ഇങ്ഗ്ലിഷ് ഭരണം നടക്കുന്ന കാലത്ത്, പ്രാദേശിക ഭാഷകൾ പഠിക്കാതിരുന്ന ഇങ്ഗ്ലിഷ് ഉദ്യോഗസ്ഥരെ ബാധിച്ചില്ലാ എന്നാണ് തോന്നുന്നത്. അതിനാൽത്തന്നെ പൊള്ളയായ കൈയടി കിട്ടുവാനായി അവരുടെ പ്രവർത്തന കാര്യക്ഷമതയെ അവർ വികലപ്പെടുത്തിയില്ല.

ഈ ഉപഭൂഖണ്ഡത്തിലെ ഭാഷകൾ പഠിച്ച ഇങ്ഗ്ലിഷുകാരുടെ പലവിധ വ്യക്തിപരമായ ഗുണമേന്മയും പാളിപ്പോയി എന്നും തോന്നുന്നുണ്ട്.

ഇതും ഒരുകാര്യമായി വിഷയമാണ്.

ഇതിലെ ഒരു സംഗിത ഇങ്ങിനെ വിവരിക്കാം.

ഐപിഎസ്സുകാരൻ ഡിവൈഎസ്പിയോട് കാര്യങ്ങൾ ചോദിക്കുന്നു, അഭിപ്രായം ആവശ്യപ്പെടുന്നു, സ്വന്തം നിലവാരത്തിലുള്ള സഹപ്രവർത്തകരെക്കുറിച്ച് അഭിപ്രായങ്ങൾ ആരായുന്നു.

ഡിവൈഎസ്പി താഴെയുള്ള ആളാണ്. ആ ആളും, കാര്യങ്ങളെ 'അദ്ദേഹം', 'അയാൾ', 'അവൻ' എന്നരീതിയിൽ വിശകലനം ചെയ്യുന്ന ആളും, സ്വയം ഈ വക നിലവരങ്ങളിൽ ചാഞ്ചാടുന്ന ആളും ആണ്.

ഐപിഎസ്സുകാർ മുകളിൽ വരുന്നവരാണ്. ഡിവൈഎസ്പി, താഴെ ഒരു ചുഴിക്കുറ്റി(Pivot)മാതിരിനിന്ന് കൊണ്ടാണ് അവരെ ഫ്യൂഡൽ ഭാഷകളിൽ വീക്ഷിക്കുക. 'അദ്ദേഹം', 'അയാൾ', 'അവൻ' എന്ന രീതിയിൽ അവരെ ആട്ടാൻ പറ്റും ഈ ചുഴിക്കുറ്റിക്ക് (Pivotന്).

ഐപിഎസ് ഓഫിസർ, അഭിപ്രായം ചോദിക്കുന്നത് ഇൻസ്പെക്ടറോടാണ് എന്ന് കരുതുക. ചുഴിക്കുറ്റിയുടെ (Pivotന്റെ) ഉയരം കൂടും. കാരണം,

ഇൻസ്പെക്ടർ കുറേക്കൂടി താഴെയുള്ള സ്ഥാനമാണ്.

ഐപിഎസ് ഓഫിസർ, അഭിപ്രായം ചോദിക്കുന്നത് പോലീസ് ശിപായിയോടാണ് എന്ന് കരുതുക. ചുഴിക്കുറ്റിയുടെ (Pivotന്റെ) ഉയരം കുറേക്കൂടി ഉയരും. ഐപിഎസ്സുകാരെ വലിയ ആയാമത്തിൽ (Amplitudeൽ) ആട്ടാൻ ഉള്ള നീളമാണ് നിലവിൽ വരുന്നത്.

ഇങ്ങിനെയുള്ള ഒരു പ്രതിഭാസം ഇങ്ഗ്ലിഷ് പോലുള്ള നിരപ്പുള്ള ഭാഷകളിൽ ഇല്ലതന്നെ.

ഈ ഒരു കാരണത്താൽത്തന്നെ, ഏത് പ്രസ്ഥാനത്തിലും, വീട്ടിലായാലും, തൊഴിൽ സ്ഥാനത്തിലായാലും, മുകളിൽ ഉള്ളവർ തങ്ങളുടെ ഇടയിലേക്ക് വളരെ താഴെനിലവാരത്തിലുള്ളവർക്ക് പലവിധ സ്വാതന്ത്ര്യങ്ങളും നൽകിയാൽ, വിഘടനമാണ് സംഭവിക്കുക.

സീതയെക്കുറിച്ചും, രാമനേയും സീതയേയും പറ്റിയും അഭിപ്രായം പറയാനും, സീതയെക്കുറിച്ച് ചർച്ചചെയ്യാനും, കൈകേയി സ്വന്തം പണിക്കാരിക്ക്

സൗകര്യം നൽകിയാലുള്ളത് പോലെയാകും കാര്യങ്ങൾ.

കാരണം, ഇങ്ങിനെ ഒരു സൗകര്യം പണിക്കാരത്തിക്ക് കൊടുക്കുമ്പോൾ, സീതയെ 'അവൾ' എന്ന വാക്കിനാൽ പരാമർശിക്കാനുള്ള അവകാശം റാണി, നൽകുന്നുണ്ട്. അവർ, ചേച്ചി, രാജകുമാരി എന്നെല്ലാം വിട്ട് അവൾ എന്ന് റാണിയോട് തന്നെ പറയാനാകുന്നത്, വ്യക്തിത്വത്തിന്റെ കോഡുകളിൽ ഒരു പൈശാചികമായ മൂല്യ വർദ്ധനവ് വരുത്തും. സുഖമുള്ള കാര്യമാണ്.

താഴോട്ടും മുകളിലോട്ടുമായി തെന്നിത്തിരിയുന്ന വട്ടാട്ടകൂടാരം (Merry-go-round/ Carousel) പോലെ, താഴെയുള്ളയാൾ, മുകളിലുള്ളവരെ തിരിക്കും.

## 94. ഫ്യൂഡൽ ഭാഷകളുടെ പൈശാചിക സവിശേഷതകൾ

ഇവിടെ സംവാദത്തിന്റെ ഒഴുക്ക് ഒന്ന് നിർത്തിയിട്ട് ഫ്യൂഡൽ ഭാഷകളുടെ സവിശേഷ കഴിവുകൾ ഒന്ന് എണ്ണിനോക്കാം.

1. ആളുകളുടെ ഇടയിൽ ആപ്പ് കയറ്റം (act as a wedge),

2. ആളുകളെ വ്യത്യസ്ത നിലവാരങ്ങളിൽ വികടിപ്പിച്ച് തെറിപ്പിക്കാം (divisive),

3. ആളുകളെ വ്യത്യസ്തതയോടുകൂടി വീക്ഷിക്കാം (discriminative),

4. വന്യജീവികൾക്ക് ഉള്ള പല്ലുകൾ ഉപയോഗിച്ച് എന്ന പോലെ കടിക്കാം (can be carnivorous),

5. വന്യജീവികൾക്ക് ഉള്ള മാതിരിയുള്ള കാൽനഖങ്ങൾ പോലുള്ള നഖങ്ങൾ ഉപയോഗിച്ച് മറ്റുള്ളവരെ പിടിച്ച് നിർത്താം, അവരെ മാന്താം (act like claws),

6. മൂർച്ചയേറിയ മുനയുള്ള സൂചിപോലെ ആഴങ്ങളിൽ കുത്തിനോവിക്കാം (pierce like a sharp needle),

7. തമ്മിൽതമ്മിൽ ഒത്തൊരുമയോടുകൂടി നിലനിൽക്കുന്ന ആളുകളിൽ തമ്മിൽതമ്മിൽ വിരോധവും, വിദ്വേഷവും സൃഷ്ടിക്കാം (be disruptive),

8. ഒരാൾ ഉയരുമ്പോൾ മറ്റേ ആൾ നിർബന്ധമായും താഴണം എന്ന പൈശാചികമായ പ്രതിഭാസം സൃഷ്ടിക്കാം (act like a see-saw),

9. ആളുകളെ ഒരു ചുഴിക്കുറ്റിയുടെ മുകളിൽ ഘടിപ്പിച്ച് ഒരു വട്ടാട്ടകൂടാരം ഇട്ട് കറക്കുന്നത് പോലെയാക്കാം (act like a pivot),

10. മുകളിൽ ഉള്ള ആളെ താഴേക്കും താഴെയുള്ള ആളെ മുകളിലേക്കും ഒറ്റഅടിക്ക് സ്ഥാനചലനം നടത്താനാവും (flip vertically),

11. ഒരാളെ ചിലരെക്കൊണ്ട് ബഹുമാനിപ്പിച്ചും, മറ്റ് ചിലരെക്കൊണ്ട് ബഹുമാനമില്ലാതെയും ഒരേസ്ഥലത്ത് വച്ച് സംബോധനചെയ്തോ, പരാമർശിച്ചോ ചെയ്ത് കൊണ്ട്, ആളെ ചുരുട്ടുന്ന

പ്രതീതിയുളവാക്കാനാവും (squeeze and twist an individual),

12. വാക്ക് കോഡുകളുടെ നിലവാരം നിരന്തരമോ, ചിലപ്പോഴൊക്കെയോ മാറ്റിമാറ്റി പ്രകടിപ്പിച്ച് കൊണ്ട്, വ്യക്തിയിൽ ഒരു തരം വിറക്കുന്നതോ, സ്പന്ദിക്കുന്നതോ, പൊങ്ങുകയും താഴുകയും ചെയ്യുന്നതോ ആയ പ്രതീതി ഉളവാക്കാം (vibrate or bounce),

13. വാക്ക് കോഡുകൾ ഉപയോഗിച്ച് കൊണ്ട് വ്യക്തിത്വത്തിലും, വ്യക്തിബന്ധത്തിലും, ചരിവുകളും, സ്ഥാനചലനങ്ങളും, വലിവുകളും, ഉന്തലുകളും മറ്റും അനുഭവിപ്പിക്കാം, വാക്ക് കോഡുകൾക്ക് ദിശാഘടകാംശമുള്ളതിനാൽ, പലകാര്യങ്ങളിലും ദിശാവ്യതിചലനം സൃഷ്ടിക്കാം (create a change in focus or shift in direction)

14. നിരപ്പുള്ള ഭാഷാ സമൂഹങ്ങളിൽ ഫ്യൂഡൽ ഭാഷകൾ കയറിയാൽ, അവിടങ്ങളിൽ സമൂഹത്തിൽ ആകമാനം വിഘടനകോഡുകൾ നിറയും. വിവിധ തരം വ്യക്തി ബന്ധങ്ങൾക്ക് ക്ഷതമേൽക്കും. കാലാകാലങ്ങളായി വളർത്തിയെടുത്ത സാമൂഹിക കീഴ്വഴക്കങ്ങൾ ചിതറിനശിക്കും. അദൃശ്യവും അതേ സമയം നിർവ്വചിക്കാനോ, മനസ്സിലാക്കാനോ ആവാത്ത ഒരു

പൈശാചികത സമൂഹത്തിലാകമാനം പടരുന്നതായി അനുഭവപ്പെടും, അവിടുത്തുകാർക്ക്. (total disintergration of social conventions in planar language nations)

15. വാക്ക് കോഡുകൾകൊണ്ട് വ്യക്തിബന്ധങ്ങളിലും, ഗുരു-ശിഷ്യൻ, നേതാവ്-അണി തുടങ്ങിയ ബന്ധങ്ങളിലും കാന്തത്തിന്റെ (Magnetന്റെ) വ്യത്യസ്ത ധ്രുവങ്ങൾ പോലെ ഉപയോഗിക്കാം.

16. ഒരേ ഭൗതിക ദൃശ്യത്തെ രണ്ടോ അതിൽ കൂടുതലായോ ആയി പുനരാവിഷ്ക്കരിക്കാം.

ഐറ്റം നം. 15ലും, 16ഉം അടുത്ത എഴുത്തിൽ വിശദീകരിക്കാം.

Go to Main contents

## 95. കാന്ത ദ്രുവങ്ങളുടെ ആകർഷണവും വികർഷണവും ദൃശ്യവൽക്കരിക്കുന്ന ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ

---

കഴിഞ്ഞ പോസ്റ്റിലെ 15ആമത്തെ ഐറ്റം വിശദീകരിക്കുകയാണ് :

ഫ്യൂഡൽ ഭാഷകളിൽ ഗുരു-ശിഷ്യ അല്ലെങ്കിൽ നേതാവ് - അണി തുടങ്ങിയ വ്യക്തി ബന്ധങ്ങളിലും, അവ സൃഷ്ടിക്കുന്ന വ്യാപകമായ സംഘടനകളിലും, മുകളിലോട്ട് താഴെനിന്നും ഒരു ആകർഷണം (attraction) നിലനിൽക്കും. തിരിച്ചും.

മുകളിലെ നേതാവിനെ ഒരു കാന്തമായി (magnetആയി) സങ്കൽപ്പിക്കുക. ഈ കാന്തത്തിലെ ദക്ഷിണ ധ്രുവം (South pole) താഴോട്ട് ചൂണ്ടി നിൽക്കും.

അണി എന്ന കാന്തത്തിന്റെ ഉത്തര ധ്രുവം (North pole) ഇതിനോട് ഒട്ടി നിൽക്കും.

ഈ അവസ്ഥ വാക്ക് കോഡുകളിലൂടെ വീക്ഷിച്ചാൽ, മുകളിൽനിന്നും 'നീ' എന്ന് സംബോധന ചെയ്യുന്ന നേതാവും, 'ചേട്ടൻ' / 'സാർ' /'അങ്ങുന്ന്' തുടങ്ങിയ

Go to Main contents

വാക്കുകളാൽ തിരിച്ച് സംബോധന ചെയ്യുന്ന അണിയും.

ഇത് ശക്തമായ ഒരു ഒട്ടിനിൽക്കലാണ്.

ഇങ്ങിനെ മുകളിലെ കാന്തത്തിനോട് അനവധി അണികൾ എന്ന കാന്തങ്ങൾ (magnets) ഒട്ടിനിൽക്കുന്നതാണ് ഫ്യൂഡൽ ഭാഷകളിൽ ഒരു നേതാവും കുറേ അണികളും എന്ന പ്രസ്ഥാനം.

ഇതിന്റെ കെട്ടുറപ്പിന് അത്യാവശ്യമായ ഘടകം അണികൾക്ക് വാക്ക് കോഡുകളിൽ സൂചിപ്പിക്കാനുതകുന്ന ബഹുമാനമാണ്.

നീ - നിങ്ങൾ, നീ - സാർ, നീ - അങ്ങുന്ന്, നീ - ചേട്ടൻ, നിങ്ങൾ - സാർ, നിങ്ങൾ - ചേട്ടൻ, നീ - ചേച്ചി തുടങ്ങിയവ ഈ വിധ കാന്തിക ശക്തിയുള്ള ഗുരു - ശിഷ്യ / നേതാവ് - അണി ബന്ധങ്ങൾ ആണ്.

ഇങ്ങിനെയുള്ള ഒരു ശക്തമായ പട്ടാളച്ചിട്ടയിലുള്ള (regimented) ഒരു നേതൃത്വ ബന്ധത്തിന് ക്ഷതം വരുത്താൻ ഉതകുന്നത്, ഈ ബന്ധത്തിലൂടെ ഒരു രോഗബാധ പോലെ പടർന്നേക്കാവുന്ന ബഹുമാനക്കേടാണ്.

നേതാവിന്റെ / ഗുരുവിന്റെ വിലയിടിക്കുന്ന എന്തെങ്കിലും ഒരു വിവരം ആരെങ്കിലും ഒരു അണിയിൽ എത്തിച്ചാൽ അവിടെ ബന്ധം മുറിയും. ഈ വിവരം അറിയുന്ന അണികളുടെ സ്ഥാനത്ത് എല്ലായിടത്തും ബന്ധം മുറിയും.

ഒരു കത്തികൊണ്ട് ഓരോ ചരടും മുറിക്കുകയാണ് ചെയ്യുന്നത് എന്ന് പറയാമെങ്കിലും കാര്യങ്ങൾ കുറച്ച് കൂടി സങ്കീർണ്ണമാണ്.

മോശമായ വിവരം ഒരു ശക്തിയേറിയ കോഡ് ആയിട്ടാണ് യഥാർത്ഥത്തിൽ പ്രവർത്തിക്കുന്നത്. അണിയുടെ കാന്തിക കോഡിനെ നേരെ മലക്കം മറിക്കും ഈ കോഡ്. ഉത്തരധ്രുവം നേരെ താഴേക്ക് മറിഞ്ഞ് മാറി, അതിന്റെ സ്ഥാനത്ത് ദക്ഷിണ ധ്രുവം വരും.

ബന്ധന കണ്ണിയുടെ സ്ഥാനത്ത് രണ്ട് ദക്ഷിണ കോണുകൾ വന്ന് നിൽക്കും. അണിയുടെ ദക്ഷിധ്രുവം നേതാവിന്റെ കാന്തിക വലയത്തിൽനിന്നും തെറിച്ച് മാറിനിൽക്കും.

വാക്ക് കോഡുകളിൽ എന്താണ് മലക്കം മറിച്ചിൽ നടക്കുന്നത് എന്ന് ദൃഷ്ടാന്തീകരിക്കാനായി, ഒരു സംഭവ വിവരണം നൽകാം.

ഏതാണ്ട് 1947. സബർമതി ആശ്രമത്തിൽ വച്ച്, അവിടുള്ള ഏറ്റവും ആദരിക്കപ്പെടുന്ന ഗുരു സ്ഥാനത്ത് ഉള്ള വ്യക്തിയുടെ ഒരു തെറ്റായ നടപടി ആശ്രമത്തിന്റെ സെക്രട്ടറിയായ വ്യക്തി കണ്ടു. സെക്രട്ടറിക്ക് വേണമെങ്കിൽ കണ്ട സംഗതിയെ അങ്ങ് നിസ്സാരമായി തള്ളാമായിരുന്നു. കാരണം, ഇങ്ഗ്ളിഷ് നിയമ ചട്ടങ്ങൾ പ്രകാരം ഒരു ആഭാസത്തരമാണ് ചെയ്യപ്പെട്ടതെങ്കിലും, പ്രാദേശിക സാമൂഹിക സംസ്ക്കാര പ്രകാരം, നിസ്സാരമായ കാര്യമായും പരിഗണിക്കാവുന്ന കാര്യമാണ്.

സെക്രട്ടറി സംഗതിയെ ഒരു ആഭാസമായിത്തന്നെ കാണ്ടു. പിന്നെ ആ ആൾ ആ ആശ്രമത്തിൽ തുടരുന്നതിൽ ആർത്ഥമില്ലതന്നെ.

കാരണം, ഈ വിഷയം മറ്റുള്ളവരോട് ചർച്ചചെയ്യുമ്പോൾ, ഗുരു 'അദ്ദേഹത്തിൽ' നിന്നും 'അയാളായി' മാറും.

കാരണം, 'അദ്ദേഹം ഇങ്ങിനെ ചെയ്തു', എന്ന് പറയുമ്പോൾ, വാക്യ രചനയിൽ കാര്യമായ ഘനമില്ലായ്മ വരും. 'അയാൾ ഈ കാര്യം ചെയ്യുന്നത് ഞാൻ കണ്ടു' എന്നാവും കൂടുതൽ കാര്യക്ഷമായിട്ടുള്ള വാക്യമായി വരിക.

മറ്റു വല്ലവരും ആണെങ്കിൽ വാക്യം 'അവൻ ഇങ്ങിനെ ചെയ്യുന്നത് ഞാൻ കണ്ടു' എന്നാവാനും സാധ്യത ഉണ്ട്.

ഗുരുവും ശിക്ഷ്യനും തമ്മിൽ ഒട്ടിനിൽക്കുന്ന ഇടത്ത്, കാന്തിക ദ്രവങ്ങൾ മാറി മറിയുകയാണ്. 'അദ്ദേഹം' എന്നതിന്റെ സ്ഥാനത്ത് 'അയാൾ' വന്ന് സ്ഥാനം കരസ്ഥമാക്കുന്നു.

മുകളിൽ ഉള്ള ഗുരുവിന്റെ കാന്തിക ദ്രുവം (magnetic pole) ഈ വിവരം തിരിച്ചറിയും.

ഒട്ടിനിൽക്കുന്നതിന് പകരം ഉന്തിത്തെറിപ്പിക്കുന്ന ദ്രവമാണ് അണിയുടെ സ്ഥാനത്ത് വന്ന് നിൽക്കുന്നത്.

ആശ്രമ സെക്രട്ടറി ആ സ്ഥാനത്ത് തുടരുന്നത് അപകടമാണ്. അണികളിൽ എല്ലാവരിലും തന്നെ ഒരു വിഷമയം, ആ ആശ്രമത്തിൽ ആ ആൾ പടർത്തും. എല്ലായിടത്തും, 'അദ്ദേഹത്തെ' 'അയാൾ' ആക്കിവിടും ഈ സെക്രട്ടറി.

സെക്രട്ടറിയുടെ പണി പോയി.

ഈ സംഗതിക്ക് പുല്ലിന്റെ വില നൽകിയവർ ആശ്രമത്തെ ശക്തിപ്പെടുത്തുകയും, ആശ്രമത്തിലെ

പലവിധ ഔപചാരിക സ്ഥാനമാനങ്ങൾ അലങ്കരിക്കുക ചെയ്യുന്നത് തുടരുകയും ചെയ്തു.

Go to Main contents

## 96. ഭൗതിക ദൃശ്യത്തെ ഒന്നിൽക്കൂടുതലായി പുനരാവിഷ്ക്കരിക്കുന്നതെങ്ങിനെ

93ലെ 16ആമത്തെ ഐറ്റം ഇനി എടുക്കാം.

QUOTE: 16. ഒരേ ഭൗതിക ദൃശ്യത്തെ രണ്ടോ അതിൽ കൂടുതലായോ ആയി പുനരാവിഷ്ക്കരിക്കാം. END OF QUOTE

ഈ ഒരു പ്രതിഭാസത്തെ ഒരു സംഭവ വിവരണത്തിലൂടെ വിവരിക്കാം.

ഏതാണ്ട് 2002ൽ, മലപ്പുറം ജില്ലയിൽ വച്ച് യാദൃശ്ചികമായി ഒരു വെളുത്ത വർഗ്ഗക്കാരിയായ സ്ത്രീയുമായി ഏതാനും നിമിഷങ്ങൾ സംസാരിക്കാനുള്ള അവസരം ഒരു വേദിയിൽ വച്ച് ഉണ്ടായി. ഐറിഷ് പാരമ്പര്യമുള്ള യൂഎസ് പൗരത്വം ഉള്ള ആളാണ്. ഈ ആളുടെ കുടുംബക്കാർ യൂഎസ്സിലേക്ക് നീങ്ങുന്നകാലത്ത്, ഐയർലെണ്ട് പൂർണ്ണമായും ബ്യട്ടണ്ടെ ഭാഗമായിരുന്നു.

എന്നാൽ, ബ്യട്ടനെ പുച്ഛിച്ചാണ്, ഇങ്ഗ്ളിഷ് രാജ്യത്തിലെ പൗരത്വം പേറുന്ന ഈ സ്ത്രീ സംസാരിക്കുന്നത്.

Go to Main contents

ഈ ഉപഭൂഖണ്ടത്തിലെ പ്രാദേശിക ഭാഷകൾ ഒന്നുംതന്നെ അറിയാത്ത, ഒരു ഇങ്ഗ്ളിഷ് രാജ്യക്കാരിയെന്ന നിലയിൽ, മലപ്പുറത്ത് കാര്യമായിത്തന്നെ സാമൂഹികമായി ഇറങ്ങി നടക്കുന്ന ഒരു മദ്ധ്യവയസ്കയാണ് ഈ ആൾ.

യാതോരു ഔപചാരിക ബഹുമതികളും ഇല്ലാതെ, ഇങ്ങിനെ ഇറങ്ങി നടന്നാൽ, മലയാളം പോലുള്ള ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ, തങ്ങളുമായി ബന്ധപ്പെട്ട ഭാഷാ കോഡുകളിൽ ഇടിവ് സംഭവിക്കും. ഈ കാര്യം ചെറിയ തൊതിൽ ഈ എഴുത്തുകാരൻ ഒന്ന് സൂചിപ്പിച്ചു.

അപ്പോൾ, ഈ വനിത പറഞ്ഞത് ഒരു ഗംഭീരമായ വിവരക്കേടാണ്.

ഈ ആളോട് ഇതേ കാര്യം പലരും പറഞ്ഞിട്ടുണ്ടത്രേ . മലയാളത്തിൽ bad words (മോശമായ പദങ്ങൾ) ഉണ്ട് എന്ന്. ഇതിന് ഈ ആൾ പറഞ്ഞ മറുപടിയാണ് വിവരക്കേടിന്റെ വക്കത്ത് നിൽക്കുന്നത്.:

"There are bad words in English also". (ഇങ്ഗ്ളിഷിലും മോശമായ പദങ്ങൾ ഉണ്ട്).

അത് 'വേ', ഇത് 'റെ', എന്ന് പറഞ്ഞത് മാതിരിയാണ് കാര്യങ്ങൾ.

ഇങ്ഗ്ളിഷിൽ ഉണ്ട് എന്ന് പറയപ്പെടുന്ന മോശമായ പദങ്ങൾ മലയാളത്തിൽ പതിന്മടങ്ങ് ഉണ്ട്. അതിനെക്കുറിച്ചല്ല പലരും ഈ ആൾക്ക് മുന്നറിയിപ്പ് നൽകിയത്.

മറിച്ച്, ഇങ്ഗ്ളിഷ് പോലുള്ള പരന്ന കോഡുകൾ ഉള്ള ഭാഷകളിൽ ഇല്ലാത്ത പൈശാചിക വാക്ക് കോഡുകൾ ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്.

ഇത് ചിത്രീകരിക്കാൻ ഈ ദൃശ്യം മാത്രം മതി.

മലപ്പുറത്തുള്ള ഒരു സാമൂഹിക വേദിയിൽ (അങ്ങാടിയിലെ ഒരു പീടിക / ആളുകൾ കൂട്ടംകൂടി ഇരിക്കുന്ന മൈതാനം / ചായക്കട) ഈ ആൾ കയറിവരുന്നു.

ഒരാൾ പറയുന്നു: അവർ വരുന്നുണ്ട്. (ഓര് വരുന്നുണ്ട്.)

ആളുകൾ വ്യക്തമായ പരിഗണനയോടും, ആദരവോടും ഇവരെ എതിരേൽക്കുന്നു.

ഈ വക ആദരവും പരിഗണനയും ഒരു ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ സങ്കൽപ്പിക്കാൻ കൂടി കഴിയില്ല.

ഇതിന്റെ സുഖം അറിഞ്ഞതിനാൽ, ഈ ആൾ ഇടക്കിടക്ക് ഈ വേദിയിൽ കയറിവരുന്നു.

ഇങ്ങിനെയുള്ള ഒരു പെരുമാറ്റം മലയാളത്തിൽ വാക്ക് കോഡുകളിൽ കാര്യമായ വ്യതിചലനം സൃഷ്ടിക്കും.

ഒരാൾ പറയുന്നു: അവൾ വരുന്നുണ്ട് / ഓള് വരുന്നുണ്ട്.

അവിടെ ഇരിക്കുന്ന ആളുകളുടെ മുഖത്ത് ഒരു പരിഹാസ മന്ദഹാസം പടരുന്നു.

രംഗം മാറിയിട്ടുണ്ട്.

അവർ (ഓര്) വരുന്നുണ്ട്
എന്ന രംഗവും,

അവൾ (ഓള്) വരുന്നുണ്ട്,

എന്ന രംഗവും രണ്ടും രണ്ടാണ്.

ഒരേ ദൃശ്യത്തെ രണ്ട് വ്യത്യസ്ത ഗുണനിലവാരത്തിലുള്ള കണ്ണാടിയിലൂടെ വീക്ഷിക്കുന്നത് പോലെ വ്യത്യസ്തമാണ് രണ്ടും.

അതുമല്ലെങ്കിൽ ഗുണനിലവാരമുള്ള കണ്ണാടിചില്ലിലൂടെ ഒരു രംഗം വീക്ഷിക്കുന്നു. അതിന് ശേഷം, കണ്ണാടിച്ചില്ല് പൊളിച്ച് അതേ രംഗം വീക്ഷിക്കുന്നു.

പൊളിഞ്ഞകണ്ണാടിച്ചില്ലിലൂടെ വീക്ഷിക്കുന്ന ദൃശ്യം വിലക്ഷണമുള്ളതാണ്.

Go to Main contents

Volume Three

# ഭാഷാപരമായ പലവിധ അനുഭവങ്ങൾ



Go to Main contents

9. പൊട്ടിത്തെറി സൃഷ്ടിക്കുന്ന ഒരു പരിവർത്തനം

10. ഫ്യൂഡൽ ഭാഷകളിൽ സ്ത്രീകളും പരുഷന്മാരും തമ്മിൽ ഇടപഴകുന്നതിലെ ചില പ്രശ്നങ്ങൾ

11. ഭാഷാകോഡുകളില ഏറ്റകുറച്ചിലുകൾ മായ്ക്കാതെ എങ്ങിനെ സ്ത്രീ പുരുഷ സമത്വം നടപ്പിൽ വരുത്താനാവും

12. ഭർത്താവ് കീഴ് ജീവനക്കാരനോട് തുല്യനാകാൻ ഇഷ്ടപ്പെടില്ല

13. വാക്ക് കോഡുകൾക്ക് DNAയേയും Genesനേയും മറികടക്കാനാകുന്ന രൂപകൽപ്പനാ ശക്തിയുണ്ടോ?

14. സ്വാർത്ഥതാൽപ്പര്യത്താൽ സ്വന്തം മക്കളുടെ വളർച്ചയെ തടയാൻ പ്രോത്സാഹിപ്പിക്കുന്ന ഫ്യൂഡൽ ഭാഷാ മനോഭാവങ്ങൾ

15. 1717കളിൽ ഇങ്ഗ്ളിഷുകാർ മലബാറിൽ വന്നപ്പോൾ, കണ്ട കാഴ്ച

16. ഭാഷാകോഡുകളുമായി ബന്ധപ്പെട്ട് ചെയ്ത പരീക്ഷണ നിരീക്ഷണങ്ങൾ

17. ഫ്യൂഡൽ ഭാഷാ നാട്ടിന് നടുവിൽ ഒരു കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് അന്തരീക്ഷം പടുത്തുയർത്താൻ ഉദ്യമിച്ചത്

Go to Main contents

18. വാക്ക് കോഡുകൾ തലതിരിഞ്ഞ് ഉപയോഗിച്ചാൽ ഉളവാകുന്ന സാമൂഹിക വിഘടനം

19. ഭാഷാകോഡുകളിലൂടെ ഉളവാകുന്ന വ്യക്തിത്വ തിളക്കം

20. ഭാഷാ കോഡുകളിലെ തരംതാഴ്ത്തുന്നവയിൽനിന്നും സംരക്ഷണം

21. ഇങ്ഗ്ളിഷിൽ നല്ലകാര്യം പറഞ്ഞാലും, ഇങ്ഗ്ളിഷ് അറിയാത്തവർക്ക് വിരോധംതോന്നാം

22. കാര്യങ്ങൾ പ്രാദേശിക ഭാഷക്കാരോട് പറഞ്ഞറിയിക്കാനായി ഭാഷ എഴുതാൻ പഠിച്ചു

23. ഈ രാജ്യത്ത് ഇങ്ഗ്ളിഷ് അതിന്റെ ഉന്നത മൂല്യങ്ങളോടുകൂടി പടർന്നുപിടിച്ചാൽ ഉളവാകുന്ന സാമൂഹിക സൗകുമാര്യത

24. ആശയപരമായി കുറെ സ്വാതന്ത്ര്യം ആവശ്യമുള്ളത് കൊണ്ട്

25. ആശയപരമായി എല്ലാറ്റിൽനിന്നും ഒരു അകൽച്ച

26. ഭൗതിക വിജ്ഞാനങ്ങൾക്ക് അപ്പുറമുള്ള ഒരു പ്രത്യേക പ്രതിഭാസത്തെ വിവരിക്കാനൊരുങ്ങുന്നു

27. വ്യക്തികളിൽ ഉള്ള അദൃശ്യമായ ഉയരങ്ങളും താഴ്ചകളും

Go to Main contents

28. ഉള്ളതിനേക്കാൾ കുറച്ച് സൂചിപ്പിക്കുന്നതിൽ വൈദഗ്ദ്ധ്യമുള്ള ആൾ

29. സാമൂഹിക അടിത്തട്ടിലേക്ക് എടുത്തു ചാടുന്ന അവസരത്തിൽ കൈവശമുള്ള കവചവും ആയുധവും

30. തരംതാഴ്ത്തലുകൾ താങ്ങാൻ കെൽപ്പുള്ളവർക്ക്, സംവരണം ചെയ്യപ്പെട്ട തൊഴിലുകൾ

31. യാതോരു കവചവും ഇല്ലാതെ ഈ രാജ്യത്ത് ജീവിക്കുന്നവരുടെ നിസ്സാഹയതാ അവസ്ഥയും ദാരുണമായ ചുറ്റുപാടുകളും

32. കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് മാത്രം കവചമായി വളരുന്നമ്പോൾ ഉളവാകുന്ന തിളക്കം

33. ഒരു മുതിർന്ന ആളോട് പെരുമാറുന്നതിനേക്കാളും പകപതയോടുകൂടിയ സമീപനം

34. പ്രാദേശിക സംസ്ക്കാരത്തിൽനിന്നും വ്യത്യസ്തമയതുമായ വളർച്ച

35. ചെറുപ്രായത്തിലെ പരിശീലനങ്ങൾ

36. ഇരുചക്ര വാഹനത്തിലൂടെയുള്ള ദീർഘദൂര യാത്രാനുഭവം

37. ഫ്യൂഡൽ ഭാഷകളിലെ ഇരട്ടവ്യക്തിത്വം

38. അനാകർഷകമായ സാമൂഹീക ദൃശ്യങ്ങൾ

Go to Main contents

Go to Main contents

65. പോയ്മറിഞ്ഞ ഇങ്ഗ്ളിഷ് ഭരണത്തിന്റെ നിഴലിൽ വളർന്നു പന്തലിച്ചുനിൽക്കുന്ന കാര്യങ്ങൾ

66. ഒഴുക്കിന് എതിരെ നീങ്ങുന്ന വിവരവിജ്ഞാനം കൊണ്ടെത്തിക്കുന്നത് എവിടെ

67. ജനങ്ങളെ അടിയാളപ്പെടുത്തുന്ന ഒരു വൻ പ്രസ്ഥാനം

68. അന്യന്റെ നാശത്തിൽ ആനന്ദം ഏകുന്ന ഭാഷാ സംസ്ക്കാരം

69. താന്തോന്നിയുടെ ചില തോന്നലുകൾ

70. മലബാറിൽ ഈ കുട്ടിച്ചട്ടമ്പി ഭരണ സംവിധാനങ്ങൾ പടർന്നു പിടിച്ചതിനെക്കുറിച്ച്

71. ആളുകളെ വാക്ക് പ്രയോഗങ്ങളിലൂടെ എടുത്ത് കുടയാൻ ആകുന്നവർ

72. ഇങ്ഗ്ളിണ്ടിലെ ഇങ്ഗ്ളിഷുകാർക്കുപോലും മനസ്സിലാക്കാൻ കഴിയാതിരുന്ന ഈ ഉപഭൂഖണ്ഡ വാസ്തവങ്ങൾ

73. ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളിലേക്ക് ഒരു ജനവാതിൽ

74. മലബാറിലെ ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളിലേക്ക് ഒരു എത്തിനോട്ടം

75. ആളുടെ സാമൂഹിക നിലവരാം നോക്കി ആരാണ് എതിലേൽക്കേണ്ടത് എന്ന പ്രശ്നം

76. മാനസിക സമനിലതെറ്റിക്കുന്ന ഹ്രസ്വ വാക്കുകൾ

77. നിഷേധാത്മകതയുടെ മൂർത്തീകരണമായവർ

78. വികിരണം ചെയ്യപ്പെട്ടു വരുന്ന നിഷേധാത്മകതയെ തടയാനുള്ള തന്ത്രം

79. ചരിത്രത്തിൽ ആദ്യമായി ഒരു സമത്വാധിഷ്ഠിതമായ ഭരണയന്ത്രം ഈ ഉപഭൂഖണ്ടത്തിൽ

80. ഗുണമേന്മയുള്ള ഒരു ആൾക്കൂട്ടത്തെ കെട്ടിപ്പടുക്കാനുള്ള മാർഗ്ഗമെന്ത്?

81. ഭരണത്തിനും നിയമത്തിനും, ഭരണസംവിധാനങ്ങൾക്കും മുന്നിൽ വലിയവരും ചെറിയവരും എന്ന വിവേചനം ഇല്ലാ എന്ന ആശയം

82. വിക്റ്റോറിഅ്ൻ കാലഘട്ട സാംസ്ക്കാരികമൂല്യങ്ങൾ

83. സാമൂഹികാന്തരീക്ഷം മൃഗീയമാകുന്നതനുസരിച്ച് മറ്റുകാര്യങ്ങളിൽ വരുന്ന മാറ്റങ്ങൾ

84. വൻ വ്യക്തിത്വ കഴിവുകളും നേതൃത്വഭാവങ്ങളും, സംഘടനാ ബലവും മറ്റും ഉള്ളവർ വേലിക്ക് തൊട്ടപ്പുറത്തെത്തിയാൽ

Go to Main contents

85. ബ്രിട്ടിഷ്-ഇന്ത്യൻ ഭരണസംവിധാനത്തിന്റെ മുകൾപ്പരപ്പിൽ ഉണ്ടായിരുന്നവർ

86. മുകൾസ്ഥാനത്ത് ഇങ്ഗ്ളിഷുകാർ വരുന്നത് തന്നെയാണ്, ബഹുഭൂരിപക്ഷം ജനങ്ങൾക്കും നല്ലത്

87. മാനസികമായി വക്രീകൃതമായവർ മുകളിൽ വന്നാൽ

88. ഇങ്ഗ്ളിഷിലെ ഔപചാരിക ആശയവിനിമയം

89. എളുപ്പത്തിൽ കാര്യസാധ്യം ലഭിച്ചാൽ ബഹുമാനം നൽകില്ലല്ലോ!

90. മനസ്സിനും ശരീരത്തിനും ഉത്തേജനം നൽകുന്ന സമൂഹിക ദൃശ്യങ്ങൾ

91. ഫ്യൂഡൽ ഭാഷകളിൽ ഉദ്യോഗസ്ഥരുമായി ബന്ധം സ്ഥാപിക്കുന്ന വളഞ്ഞ വഴികൾ

92. ഔദ്യോഗിക തീരുമാനങ്ങൾ നിശ്ചയമായും Judicious ആയിരിക്കേണം

93. നിങ്ങളും ഇങ്ങളും

94. അകത്തു കത്തിയും പുറത്തു പത്തിയും എന്ന രീതിയിൽ ക്രൗര്യം ഉള്ളിൽ ഉള്ളവർ

95. ഇങ്ഗ്ളിഷ് ഭരണം കൈവെടിഞ്ഞ് പോയ പ്രദേശങ്ങളിൽ വീണ്ടും ബലം പ്രാപിച്ചു വരുന്ന സാമൂഹിക ഘടന

Go to Main contents

## 1. ആളെ എടുത്തു കുടയാനാകുന്ന ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ

ഫ്യൂഡൽ ഭാഷകളുടെ സവിശേഷതകൾ എണ്ണാൻ തുനിഞ്ഞത്, എഴുത്തിന്റെ ഒഴുക്ക് വിട്ടുള്ള ഒരു പ്രയാണം ആണ്. ഒഴുക്കിലേക്ക് തിരിച്ച് പോകേണ്ടിയിരിക്കുന്നു.

എന്നാൽ, പെട്ടെന്ന് മനസ്സിൽ ഒരു കാര്യം കൂടി കടന്നുവന്നിരിക്കുന്നു. അതും കൂടി പറഞ്ഞുകൊണ്ട് ഈ എണ്ണിത്തിട്ടപ്പെടുത്തലിൽ നിന്നും വിട്ടുപോകാം എന്ന് കരുതുന്നു

ഫ്യൂഡൽ ഭാഷാ കോഡുകൾക്ക് ആളുകളെ എടുത്ത് കുടയാം എന്ന ഒരു കഴിവ് കൂടിയുണ്ട്.

ഇങ്ഗ്ളിഷിളെ What are you doing? എന്ന വാക്യം നോക്കുക.

ഇത്, ആളെ എടുത്ത് കുടയുന്ന ഒരു വാക്യമാക്കാൻ, ശബ്ദവും, മുഖഭാവവും മറ്റും ഉപയോഗിച്ച് ചെയ്യാനായേക്കാം. എന്നാൽ, ഈ വാക്യം ഫ്യൂഡൽ ഭാഷകളിൽ

നീ എന്താണ് ചെയ്യുന്നത്?

നീ എന്താ ഈ ചെയ്യുന്നത്?

നിങ്ങൾ എന്താണ് ചെയ്യുന്നത്?

നിങ്ങൾ എന്താ ഈ ചെയ്യുന്നത്?

സാർ എന്താണ് ചെയ്യുന്നത്?

സാർ എന്താ ഈ ചെയ്യുന്നത്?

എന്നെല്ലാം രീതിയിൽ തർജ്ജമ ചെയ്യാനാവും. ഈ വാക്കുകളിൽ, ചിലതിൽ ആളെ എടുത്ത് കുടയാനാകുന്ന കോഡുകൾ ഉണ്ട് എന്നുള്ളത് വാസ്തവമാണ്. എന്നാൽ, അവ എപ്പോഴാണ് ഒരു കുടയൽ വാക്യമാകുന്നത് എന്നത്, ആര്, ആരോടാണ് ഈ വാക്യം ഉപയോഗിക്കുന്നത് എന്നതിനേയും ആശ്രയിച്ചിരിക്കും.

ഈ വക പ്രശ്നങ്ങൾ ഇങ്ഗ്ളിഷിൽ ഇല്ലാ എന്ന് തീർത്ത് പറയാനാകില്ല. പ്രത്യേകിച്ചും, ഫ്യൂഡൽ ഭാഷക്കാർ ഇങ്ഗ്ളിഷ് ഉപയോഗിക്കുമ്പോൾ, അവർ YOU എന്ന പദത്തിന്, അവരുടെ സ്വന്തം ഭാഷയിൽ ഏത് പദമാണ് മനസ്സിൽ വച്ചത് എന്നത് വാക്കുകളിൽ ചിലപ്പോൾ പ്രതിഫലിക്കും. അവ എഴുത്ത് രൂപത്തിൽ ആണെങ്കിൽക്കൂടി.

ആപേക്ഷികമായി തരംതാണവർ ഈ വക വാക്കുകൾ ഉപയോഗിക്കുമ്പോൾ കൂടുതലായും അനുഭവപ്പെടും. ഇത്, ഇന്ന് ഇന്ത്യൻ സർക്കാർ ഓഫിസുകളിൽ നിന്നും വരുന്ന കത്തെഴുത്തുകളിൽ പ്രത്യേകമായും അനുഭവപ്പെടാൻ സാധ്യത ഏറിവരുന്നുണ്ട്. കാരണം, പ്രത്യേകിച്ച് എടുത്ത് പറയേണ്ടതില്ലതന്നെ.

ഇനി എഴുത്തിന്റെ ഒഴുക്കിലേക്ക് തിരിച്ച് പോകാം.

## 2. വൻ വ്യാപ്തിയുള്ള വ്യക്തികളെക്കുറിച്ച് അഭിപ്രായം വ്യത്യസ്ത നിലവാരമുള്ളവർ പ്രകടിപ്പിക്കുമ്പോൾ

ഫ്യൂഡൽ ഭാഷകളിൽ അഭിപ്രായപ്രകടനത്തിനും കാര്യമായ പരിമിതികൾ ഉണ്ട്.

ആളുകൾക്ക് മാനസികമായി, സാമൂഹികമായോ, തൊഴിൽ പരമായോ, അതുമല്ലെങ്കിൽ സ്വന്തമായോ നിർവ്വചിക്കപ്പെട്ടിട്ടുള്ള 'അദ്ദേഹം' /'അയാൾ' / 'അവൻ' പരിധിക്കുള്ളിൽ നിന്നാണ് പലപ്പോഴും അഭിപ്രായം നൽകാൻ ആവുള്ളു.

കുറച്ച് കൂടി വ്യക്തമായി ഇങ്ങിനെ ആ കാര്യം പറയാം. ഒരു വ്യക്തിയുടെ ജീവശാസ്ത്രപരമായ (Biological) കാര്യങ്ങളുടെ, സംസാരിക്കാൻ ഏറ്റവും അപ്രിയകരമായ കാര്യങ്ങൾ, ആർക്കും പറയാനാവുന്ന കാര്യങ്ങളാണ്. ആരെപ്പറ്റിയും ഈ വിധ കാര്യങ്ങളുമായി ബന്ധപ്പെടുത്തി സംസാരിക്കാം.

എന്നാൽ, ഘട്ടംഘട്ടമായി സംസാരവിഷയമായി ഗുണമേന്മയുള്ള കാര്യങ്ങളുമായി ബന്ധപ്പെടുത്തി, മറ്റുള്ളവരെ മൂല്യനിർവ്വഹണം ചെയ്യാനാവുന്നവർ ഘട്ടംഘട്ടമായി എണ്ണത്തിൽ കുറഞ്ഞ് കുറഞ്ഞ് വരും.

എല്ലാരീതിയിലും വളരെ ചെറിയ വ്യാപ്തിയും വിശാലതയും ഉള്ള വ്യക്തിത്വങ്ങളെക്കുറിച്ച്, ഏതൊരാൾക്കും അഭിപ്രായം പറയാനാകും.

എന്നാൽ, ചിന്താമണ്ഡലത്തിലും പ്രവർത്തി മേഖലയിലും വളരെ വിസ്തൃതിയും ആയാമവും ഉള്ള ഒരു വ്യക്തിയെക്കുറിച്ച്, ഒരാളോട് അഭിപ്രായം ചോദിക്കുമ്പോൾ, അയാളുടെ സ്വന്തം നിലവാര വ്യാപ്തിക്ക് അതീതമായുള്ള കാര്യങ്ങളെക്കുറിച്ചും, സംഭവങ്ങളെക്കുറിച്ചും ശരിയാംവണ്ണം ആ ആൾക്ക് അഭിപ്രയം പറയാനാകില്ലതന്നെ.

എന്നാൽ ഇങ്ങിനെയുള്ളവരിൽ പലരും അഭിപ്രായം പറയാൻ കിട്ടിയ അവസരം പാഴാക്കില്ല. അവരുടെ കാഴ്ച്ചപ്പാടിൽ പെടുന്ന കാര്യം വച്ച് അവർ മറ്റെ ആളെക്കുറിച്ച് അഭിപ്രായം പറയും. വിലയിരുത്തും.

ഇങ്ഗ്ളിഷിലും ഇതേ പോലെ പെരുമാറാമെങ്കിലും, മുകളിൽ സൂചിപ്പിച്ച, 'അദ്ദേഹം' /'അയാൾ' / 'അവൻ' വ്യക്തിത്വ വ്യത്യാസം ഈ വക വിലയിരുത്തലുകളെ ബാധിക്കില്ലതന്നെ.

## 3. ഫ്യൂഡൽ ഭാഷാ വാക്കുകൾക്ക് പൃസം മാതിരിയും പെരുമാറാൻ ആവും

സംഭവവികാസങ്ങളെക്കുറിച്ച് അഭിപ്രായം പറയുന്നതിലെ പരിധിയെ കാണിക്കാനായി ഒരു ചെറിയ ഉദാഹരണം നൽകാം.

ഒരു കൂട്ടം കോളെജ് വിദ്യാർത്ഥികൾ നിൽക്കുന്നു. അവരിൽ ഒരാളോടൊപ്പം മറ്റൊരു ചെറുപ്പക്കാരൻ നിന്ന് സംസാരിക്കുന്നു. ഒരു യുവാവായ അദ്ധ്യാപകൻ വന്ന് കൊളെജ് വിദ്യാർത്ഥിയോട് കയർത്ത് സംസാരിക്കുകയും, താൻ അങ്ങിനെ ചെയ്യരുത്, താൻ ഇങ്ങനെ ചെയ്യരുത്, താൻ ഇത് ചെയ്യ്, താൻ അത് എന്തിനാണ് ചെയ്തത്? എന്നെല്ലാം പറയുന്നു. വിദ്യാർത്ഥി ബഹുമാനത്തോടുകൂടെ, അതിനെല്ലാം തലകുലുക്കുകയും, 'സാർ, സാർ' എന്ന് പറയുകയും ചെയ്യുന്നു.

തുടർന്ന് അയാളുടെ കൂടെ നിൽക്കുന്ന യുവ പ്രായക്കാരനായ ചെറുപ്പക്കാരനോട്, ഇതേ സ്വരത്തിൽ അദ്ധ്യാപകൻ ഞെട്ടിക്കുന്ന സ്വരത്തിൽ സംസാരിക്കുന്നു. ഉടനെ ആ യുവാവ് തിരിച്ച്, അദ്ധ്യാപകനോട്, 'ഇതൊക്കെ എന്നോട് പറയാൻ നീ ആരാ?' എന്നോ, 'ഇതൊക്കെ എന്നോട് പറയാൻ താൻ ആരാ?' എന്നോ പതിങ്ങിയ സ്വരത്തിൽ ചോദിക്കുന്നു.

ഈ സംഭവത്തെ, വിലയിരുത്തുമ്പോൾ, അദ്ധ്യാപകന് എന്തും പറയാം, അദ്ധ്യാപകനോട്

ബഹുമാനം കാട്ടിത്തന്നെ മറ്റുള്ളവർ പെരുമാറണം എന്ന വിവരം പരിശീലിച്ചിട്ടുള്ള ആൾ, ഈ സംഭവത്തെ ഒരു പ്രത്യേക രീതിയിലാണ് വിലയിരുത്തുക. അതേ സമയം, വിദ്യാർത്ഥികളോട് വളരെ മാന്യമായും ബഹുമാനത്തോടും പെരുമാറണം എന്ന് പരിശീലനം ലഭിച്ചിട്ടുള്ള ആൾ മറ്റൊരു രീതിയിലാണ് വിലയിരുത്തുക.

എന്നാൽ, കുറച്ച് കൂടി ആലോചിച്ചാൽ മനസ്സിലാകുന്നത്, മൂന്നാമതായുള്ള ചെറുപ്പക്കാരൻ, അദ്ധ്യാപക-വിദ്യാർത്ഥി ഉച്ചനീചത്വ ബന്ധകോഡുകളിൽ ഉൾപ്പെടാത്ത ആളാണ്. അയാളോട്, ഈ കോഡുകൾ പ്രകാരം അധികാരം അടിച്ചേൽപ്പിക്കാൻ ശ്രമിച്ചതാണ് പ്രശ്നം എന്നും കാണാം.

മുകളിൽ നിന്നും താഴോട്ടേക്ക് കൂർത്തഗോപുരം മാതിരിയായി (Cone shaped) ആളുകളെ ഫ്യൂഡൽ ഭാഷകൾക്ക് അടുക്കിക്രമപ്പെടുത്താനാവും എന്ന ഒരു കഴിവാണ് ഇവിടെ പ്രകടമാകുന്നത്. മുകളിൽ ഉള്ള ആൾക്ക് തനിക്ക് കീഴെയുള്ള, കോണിലുള്ളവരോട് എന്തും പറയാം എന്തും ആവശ്യപ്പെടാം എന്ന രീതിയിൽ ബഹുമാന-വിധേയത്വക കോഡുകൾ നിലനിൽക്കുന്നു.

എന്നാൽ, കീഴെത്തന്നെയുള്ള, എന്നാൽ ഈ കോണിൽ പെടാത്ത ആളോട് യാതൊരുവിധ

കാര്യവും ഈ വിധം പറയാനും ആവശ്യപ്പെടാനും ആവില്ലതന്നെ.

മാത്രവുമല്ല, സ്വയം പരിചയപ്പെടുത്താതെ, ഫ്യൂഡൽ ഭാഷകളിൽ അങ്ങ് കേറി പെരുമാറിയാൽ, പ്രശ്നം വരും എന്നുള്ളതും ഒരു സംഗതിയാണ്.

ഫ്യൂഡൽ ഭാഷകൾക്ക് ഒരു പ്രൃസം (Prism) മാതിരിയും പെരുമാറാൻ ആവും. പരന്ന കോഡുകൾ ഉള്ള ഭാഷയിൽ പരന്ന രീതിയിൽ തമ്മിൽ ബന്ധപ്പെട്ടുകിടക്കുന്ന ആളുകളെ, ഫ്യൂഡൽ ഭാഷകളിൽ കൂടി വീക്ഷിച്ചാൽ, അവർ വിവിധ നിറപ്രത്യേകതയിൽ എന്നവണ്ണം ഒരു സ്പെക്ട്രം മാതിരി (Spectrumപോലെ) ചിതറിമാറിവരുന്നതായി കാണാം. വെള്ള വെളിച്ചം, ഒരു പ്രൃസത്തിലൂടെ കടത്തിവിട്ടാൽ എന്ന മാതിരി.

## 4. പർവ്വതീകരിക്കാനും, ചെറുതാക്കാനും ഉള്ളകഴിവ് ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾക്ക്

എഴുത്തിന്റെ ഒഴുക്ക് വിട്ടാണ് ഇപ്പോൾ എഴുത്ത് പോകുന്നത്. പാതവിട്ട ഇടത്തേക്ക് തിരിച്ച് പോകേണ്ടിയിക്കുന്നു.

അതിന് മുൻപായി ഒരു ചെറിയ കാര്യം കൂടി, ഭാഷകളെക്കുറിച്ചും, ഫ്യൂഡൽ ഭാഷകളെക്കുറിച്ചും സൂചിപ്പിച്ചിട്ട് പോകാം എന്ന് കരുതുന്നു.

ഏത് സംഗതിയിലും, വാക്കുകൾക്ക് വലുപ്പച്ചെറുപ്പം സൃഷ്ടിക്കാൻ ആവും. അങ്ങിനെ മറ്റ് പലതും.

ഒരു വ്യക്തിയെക്കുറിച്ചോ, ഒരു സംഗതിയെക്കുറിച്ചോ ഒരാൾ സംസാരിക്കുമ്പോൾ, ആ ആൾ ഒരു തരം ലെൻസ് (lens - ഭൂതക്കണ്ണാടി) പോലെ പ്രവർത്തിക്കും. ഉദാഹരണത്തിന് He is a big man / He is a small man. ഈ ഉദാഹരണം പരന്ന കോഡുകൾ ഉള്ള ഭാഷയിലേതാണ്.

എന്നാൽ, ഫ്യൂഡൽ ഭാഷയാണ് മാധ്യമമെങ്കിൽ (Mediumഎങ്കിൽ), ആ 'He'യുടെ സ്ഥാനത്താണ് മാറ്റം സംഭവിക്കുന്നത്. 'അവൻ', 'അയാൾ', 'അദ്ദേഹം', എന്ന രീതിയിൽ, ഈ സംഭാഷണം ലെൻസിലൂടെ അപ്പുറത്ത് കടക്കുമ്പോൾ, ആളുടെ കോഡുകളിലും, എല്ലാറ്റിനേയും ആവരണം

ചെയ്യുന്ന യാഥാർത്ഥ്യത്തിന്റെ കോഡുകളിലും (Codes of reality), മാറ്റം സംഭവിക്കും. കണ്ണാടിക്കുള്ളിലെ രൂപത്തിൽ മാറ്റം സംഭവിക്കുന്നത് പോലെയും ഈ വ്യതിചലനം അനുഭവപ്പെട്ടേക്കാം.

അകവളവുള്ളതോ (Concave), അതുമല്ലെങ്കിൽ പുറവളവുള്ളതോ (Convex), ആകൃതിമാറിയതോ (distorted) ആയ ലെൻസ്, അഥവാ കണ്ണാടി എന്നതിൽ പ്രത്യക്ഷപ്പെടുന്ന രൂപത്തിൽ വലുപ്പച്ചെറുപ്പവും, അകൽച്ചയോ, അടുപ്പമോ, വലിഞ്ഞതോ, വികൃതപ്പെട്ടതോ അങ്ങിനെ പലതുമായ രീതിയിൽ രൂപവ്യത്യാസം വരുന്നത് പോലെ, ഫ്യൂഡൽ ഭാഷകളിലൂടെ ചലിച്ചാലും സംഭവിക്കും.

കണ്ണാടി എന്ന പ്രതിഭാസം തന്നെ അതി ഗംഭീരമായ ഒരു സോഫ്ട്വർ പ്രവർത്തന പ്രതിഭാസമായേക്കാം. പ്യസവും (Prismവും)അതുപോലെതന്നെ. ഭൗതിക യാഥാർത്ഥ്യത്തെ നിയന്ത്രിക്കുന്ന അതീന്ദ്രിയ സോഫ്ട്വേർ കോഡുകളാവാം ഇവിടങ്ങളിൽ പ്രവർത്തിക്കുന്നത്. ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കാൻ ആവില്ലതന്നെ.

മറ്റൊരു കാര്യം പറയാനുള്ളത്, ഫ്യൂഡൽ ഭാഷകളിൽ ഏതൊരാളും, നേരത്തെ സൂചിപ്പിച്ച ഏതെങ്കിലും ചില കൂർത്ത ഗോപുരങ്ങളിൽ (Coneകളിൽ) അംഗത്വം ഉള്ള ആളായിരിക്കും.

Go to Main contents

വിവാഹം, തൊഴിലിൽ ചേരൽ, സ്കൂളിൽ ചേരൽ തുടങ്ങിയവ അതീവ ശക്തമായ ഈ വിധ പുതിയ കൂർത്ത ഗോപുരങ്ങളിൽ സ്വയം അകപ്പെടുന്ന സംഗതിയാണ്.

ഇതിനാൽ തന്നെ ഈ വിധ കാര്യങ്ങൾ ചെയ്യുമ്പോൾ കാര്യമായിത്തന്നെ, ആ പുതിയ കൂർത്ത ഗോപുരങ്ങളിൽ മുകൾസ്ഥാനത്ത് നിൽക്കുന്നവർ ഏത് തരക്കാരാണ് എന്ന് വളരെ കാര്യമായിത്തന്നെ ശ്രദ്ധിക്കേണ്ടതാണ്. ഈ സംഗതിയുമായി ബന്ധപ്പെട്ട് വളരെ പറയാനുണ്ട്. പിന്നീടാകാം.

ഈ വിഷയം ഇവിടെ നിർത്തുകയാണ്. കാരണം, ഇത് സങ്കീർണ്ണമായ നിലവാരങ്ങളിലേക്ക് നീങ്ങാൻ സാധ്യതകാണുന്നു.

ഈ വഴിപ്പാതയിൽനിന്നും തിരിച്ച്, പ്രധാന പാതയിൽനിന്നും വഴിമാറിനീങ്ങിയ ഇടത്തേക്ക് തിരിച്ച് പോകേണ്ടിയിരിക്കുന്നു.

## 5. ഫ്യൂഡൽ ഭാഷാകോഡുകളുടെ വിക്രിയമായ മത്സരബുദ്ധി

പാത വിട്ട് ഒട്ട് ദൂരം നീങ്ങിയിരിക്കുന്നു. തിരിച്ച് പ്രധാന പാതയിൽ ഏത് ഇടത്ത് വച്ച് കയറണം എന്നത് കുറച്ച് പ്രശ്നമായി. കാരണം, ഏതാണ്ട് രണ്ട് മൂന്ന് ഇടത്ത് വച്ച്, പ്രധാന പാതയിൽ കയറാം എന്ന് കാണുന്നു.

എഴുത്തിന്റെ ഒഴുക്കിൽ നിന്നാൽ എഴുത്ത് എളുപ്പമാണ്. ഒഴുക്കിൽനിന്നും വിട്ടുനിന്നാൽ, എഴുത്ത് പ്രയാസമായി വരും.

ഈ എഴുത്തുകരന്റെ ഔപചാരിക വിദ്യാഭ്യാസ ദിനങ്ങളാണ് പ്രതിപാദിച്ചുകൊണ്ടിരുന്നുത്.

വളരെ ചെറുപ്പ കാലത്ത് നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് വായനാ ശീലം ഉള്ള ഒരു വ്യക്തി. എന്നാൽ, ചുറ്റം ഉള്ളവർ ഇങ്ങിനെയൊരുകാര്യവുമായി യാതോരു ബന്ധവുമില്ലാത്തവർ. ശരിക്കും പറഞ്ഞാൽ, രണ്ട് വ്യത്യസ്ത മൃഗങ്ങൾ എന്ന രീതിയിൽ തന്നെ മാനസിക ധാര ഉള്ള രണ്ട് പേർ ഒന്നിച്ച് ജീവിക്കുന്ന അനുഭവം. കൂടെ പഠിച്ചവരിൽ അല്ലെങ്കിൽ കൂടെ ഹോസ്റ്റലിൽ ജീവിച്ചവർക്ക് ഒരു വ്യത്യാസം അനുഭവപ്പെട്ടിരുന്നു എന്ന് പലപ്പോഴും വ്യക്തമായിരുന്നു.

അവരിൽ പലർക്കും, അവർക്ക് അറിവില്ലാത്ത ഒരു ലോകം തന്നെയുണ്ട് എന്ന ധാരണ തന്നെ

കിട്ടിയതായി അനുഭവപ്പെട്ടിരുന്നു. പ്രീഡിഗ്രിക്ക് പഠിക്കുന്ന അവസരത്തിൽ കൂടെ ഹോസ്റ്റലിൽ താമസിക്കുന്ന ഒരാൾ പറഞ്ഞു, താൻ പറയുന്ന ഇങ്ഗ്ളിഷ് വാക്കുകൾക്ക് ഉച്ചാരണത്തിൽ എന്തോ ഒരു വ്യത്യാസം ഉണ്ട്. ഞങ്ങളാരും പറയുന്ന രീതിയിൽ അല്ല താൻ പറയുന്നത്.

തിരുവിതാംകൂറിൽ അന്ന് ഉള്ള മലയാളം വിദ്യാഭ്യാസത്തിലൂടെയുള്ള ഇങ്ഗ്ളിഷ് ഈ വിധമാണ്. Want - വൺട്, Was - വാസ്, Is - ഈസ്, Wash - വാഷ്, Work - വർക്ക്. ഈ വിധ വിഡ്ഢി ഉച്ചാരണങ്ങൾ മലബാറിൽ മലയാളം പടർന്നതിനോടൊപ്പം കറയിക്കൂടിയിട്ടുണ്ട് ഇന്ന്.

മലയാളത്തിൽ, മിക്ക ഇങ്ഗ്ളിഷ് പദങ്ങളുടെ ഉച്ചാരണങ്ങളും യാഥാവിധം എഴുതാൻ പറ്റില്ലതന്നെ.

കൂടെ പഠിക്കുന്നവർക്ക്, വ്യത്യസ്തമായ എന്തോ ഉള്ളിൽഉള്ള ആളെ കൊണ്ട് ഒരു പരിധിവരെ ഉപകാരം ഉണ്ട് എന്നത് ശരിയാണ്. എന്നാൽ, അതോടൊപ്പംതന്നെ, വ്യക്തമായി ഒരു മത്സരബുദ്ധിയും, കെണിയിൽ ചാടിക്കാനും, ചതിക്കാനും പരിഹാസ്യനാക്കാനും ഉള്ള വെമ്പൽ ഉള്ളവരേയും കണ്ടിരുന്നു.

വ്യത്യസ്തവ്യക്തികളിൽ വ്യത്യസ്തരീതിയിൽ ഉള്ള മത്സരരീതിയിൽ ഉള്ള അനുഭവങ്ങൾ ഓർമ്മവരുന്നുണ്ട്. ഈ മത്സരിക്കാനുള്ള ഭാവം

ഫ്യൂഡൽ ഭാഷകളിൽ പൊതുവായുള്ള മാനസിക പ്രക്രീയയാണ്.

ചിലർ പരസ്യമായി ഈ എഴുത്തുകാരാൻ ഒരു വിഡ്ഢിയും, വിവരദോഷിയും ആണ് എന്ന് മറ്റുള്ളവരുടെ മുന്നിൽ പ്രകടമാക്കാൻ ശ്രിമിച്ചതായി അനുഭവം ഉണ്ട്. ഇതിൽ ഉള്ള ഒരു പ്രശ്നം ഈ എഴുത്തുകാരൻ അങ്ങിനെ ഒരു ശ്രമത്തിന് തിരിച്ചങ്ങോട്ട് ശ്രമിച്ചതായി ഓർമ്മയില്ല. എത്ര മത്സരബുദ്ധിയില്ലാതെ കാര്യങ്ങൾ ചെയ്താലും, തിരിച്ച് മറ്റുള്ളവരിൽ ഒരു മത്സരബുദ്ധി പ്രകടമായി കണ്ടിരുന്നു.

വ്യക്തി ജീവിതത്തിലേക്ക് ഈ എഴുത്തിൽ കടക്കാൻ ആഗ്രഹിക്കുന്നില്ല. എന്നിരുന്നാലും, ഇത്രമാത്രം ഇവിടെ പ്രസ്താവിക്കാം. ജീവിതത്തിൽ മറ്റ് പല പശ്ചാത്തലങ്ങളും ഉണ്ട്. അതൊന്നും ഇവിടെ എഴുതുന്നതല്ല.

ചുറ്റുമുള്ളവർ, പലരും വളരെ അടുപ്പത്തിൽ ഉള്ളവർ. എന്നിട്ടും എവിടേയും ഒരു മത്സരബുദ്ധിയും, മറ്റുള്ളവരുടെ മുന്നിൽ ഈ എഴുത്തുകാരനെക്കോൾ കേമനാണ് എന്ന് തെളിയിക്കാനും ഉള്ള അടങ്ങാത്ത താൽപ്പര്യം എന്ത് കൊണ്ടാണ് എന്ന് അന്ന് മനസ്സിലായിരുന്നില്ല. എന്നാൽ പിന്നീട് ഫ്യൂഡൽ ഭാഷാകോഡുകളെക്കുറിച്ച് കൂടുതൽ വിവരം വന്നതോടുകൂടി, ഈ വിധ മത്സര ബുദ്ധി

ഭാഷാകോഡുകളുടെ വിക്രിയമാണ് എന്ന് മനസ്സിൽ ഉദിച്ച് തുടങ്ങി.

## 6. ഇങ്ഗ്ലിഷ് പഠിപ്പിച്ചാൽ ആളുടെ മേലുള്ള നിയന്ത്രണം അറ്റ് പോകുമോ?

ഭാഷാപരമായ ചിലകാര്യങ്ങൾ ചിത്രീകരിക്കാൻ ഉതകുന്ന ഒന്ന് രണ്ട് വ്യക്തിപരമായ അനുഭവങ്ങൾ പറയാം.

ഏതാണ്ട് ഏഴാംക്ലാസിൽ പഠിക്കുന്ന കാലത്ത്, കുറച്ച് നാൾ ദൂരത്ത് ഒരു വീട്ടിൽ, ആലപ്പുഴയ്ക്ക് അടുത്തായ് താമസിച്ചിരുന്നു.

ഒരു ദിവസം അവിടെ ഏതാനും ഡിഗ്രിക്ക് പഠിക്കുന്ന ചെറുപ്പക്കാർ, പരീക്ഷയ്ക്ക് ഒന്നിച്ചിരുന്ന് പഠിക്കാനായി വന്നു. അവരുടെ ഇങ്ഗ്ലിഷ് പാഠപുസ്തകങ്ങളിൽ ഒന്ന് Thomas Hardy എഴുതിയ Far from the madding crowd എന്ന ഗ്രന്ഥമായിരുന്നു എന്നാണ് ഓർമ്മ. അവർക്കാണെങ്കിൽ യാതോരു രീതിയിലും ഒരു എത്തുംപിടിയുംകിട്ടുന്നില്ല. കടുകട്ടിയായ ഇങ്ഗ്ലിഷ് ആയാണ് അവർക്ക് ആ പുസ്തകത്തെക്കുറിച്ചുള്ള അനുഭവം.

അപ്പോൾ ആ വീട്ടിലെ ആരോ ഈ എഴുത്തുകാരനെ പരിചയപ്പെടുത്തി, 'ഈ ആൾക്ക് ഇങ്ഗ്ലിഷ് നന്നായി അറിയാം' എന്ന് അറിയിച്ചു. അങ്ങിനെ ആ പുസ്തകം ഈ എഴുത്തുകാരനെ കാണിച്ചു. ഈ എഴുത്തുകാരൻ ആ പുസ്തകം നേരത്തെ ഒന്ന് രണ്ട് പ്രാവശ്യം വളരെ ലഘുവായി വായിച്ചിട്ടുള്ളതായിരുന്നു. കാരണം വീട്ടിൽ ആ

പുസ്തകം എന്തോ കാരണത്താൽ കുറച്ച് മാസങ്ങളോളം ഉണ്ടായിരുന്നു.

പുസ്തകം വെറുതെ വായിച്ചു എന്നല്ലാതെ, ആ വായന ആസ്വദിച്ചതായി ഓർമ്മയില്ല. വ്യക്തമായി കഥയുടെ ഉള്ളുകള്ളികൾ മനസ്സിൽ തട്ടിയതായും ഓർമ്മയില്ല. ഇന്ന് കഥയും ഓർമ്മയില്ല.

ഡിഗ്രിക്കാർ പുസ്തകം നൽകിയപ്പോൾ, അവർക്ക് ആവശ്യമുള്ള ഭാഗങ്ങൾ ചെറുതായൊന്ന് കണ്ണോടിച്ച്, വിവരിച്ച് കൊടുത്തു. അത് കൊണ്ട് അവർക്ക് കാര്യമായി എന്തെങ്കിലും ഉപകാരം ലഭിച്ചോ എന്ന് തോന്നുന്നില്ല.

എന്നിരുന്നാലും, അവർ ആകെ ആശ്ചര്യഭരിതരായി അനുഭവപ്പെട്ടു. കണ്ണ് മിഴിച്ച് നോക്കുന്നു. എന്തോ വൻ പ്രതിഭയോ, പ്രതിഭാശാലിയോ മുന്നിൽ നിൽക്കുന്ന ഭാവം. മലയാളത്തിൽ പ്രായവുമായി ബന്ധപ്പെട്ട വാക്കുകൾക്ക് ഈ ഒരു ആശ്ചര്യത്തെ ഉൾക്കൊള്ളാൻ പ്രയാസമാണ്.

എന്നാൽ ഈ ആശ്ചര്യത്തിലെ പോരായ്മ മറ്റൊന്നാണ്. മലയാളം അറിയുന്ന ആൾക്ക് മലയാളം വായിച്ചാൽ മനസ്സിലാകും. ഇങ്ഗ്ളിഷ് അറിയുന്ന ആൾക്ക് ഇങ്ഗ്ളിഷ് വായിച്ചാൽ മനസ്സിലാകും. ഇതിൽ കാര്യമായ ഒരു പ്രതിഭയുടെ തെളിവ് എവിടെയും ഇല്ലതന്നെ.

എന്നാൽ ഏതാണ്ട് ഇതു പോലുള്ള ഒരു അവസരത്തിൽ മറ്റൊരു വ്യക്തി പറഞ്ഞതായി ഓർക്കുന്നുണ്ട്: "തലയാകെ ഇത്രയേ ഉള്ളു. എന്നാൽ, എന്തെല്ലാമാണ് അതിൽനിന്നും പുറത്ത് വരുന്നത്!"

ശരിക്കും പറഞ്ഞാൽ, ഇങ്ഗ്ളിഷ് പരിജ്ഞാനമുള്ള പലരേയും പറ്റി, യാതോരു ഇങ്ഗ്ളിഷ് പരിജ്ഞാനവും ഇല്ലാത്ത പലരും ഇതു മാതിരി അഭിപ്രായങ്ങൾ പറഞ്ഞ് കേട്ടിട്ടുണ്ട്.

ഇങ്ഗ്ളിഷ് പരിജ്ഞാനം യഥാർത്ഥത്തിൽ മനസ്സിനുള്ളിലെ പലവിധ ചങ്ങലകളേയും തടസ്സങ്ങളേയും മാച്ച് കളയും എന്നുള്ളതാണ് വസ്തവം. മനസ്സിൽ മുഴുവൻ പലവിധ ചങ്ങലകളും, കെട്ടുപാടുകളും, വേലികളും, കീറാമുട്ടിപോലുള്ള വിധേയതങ്ങളും അനങ്ങാപാറപോലുള്ള തടസ്സങ്ങളും, ഉരുക്ക് കമ്പിപോലുള്ള വീക്ഷണകോണുകളും മറ്റുമുള്ളവർക്ക്, ഈ വിധം ഇങ്ഗ്ളിഷ് അറിയുന്നവർക്ക് കൂടുതലായുള്ള എന്തോ കഴിവുണ്ട് എന്ന ഒരു തോന്നൽ ചിലപ്പോൾ വന്നേക്കാം.

എന്നാൽ, ഈ വിധം മനസ്സിൽ കുടുക്കുകൾ വഹിക്കുന്നവരുടെ എല്ലാവിധ കെട്ടുപാടുകളും അയച്ചുവിട്ടാൽ, അവർ നിയന്ത്രണം വിട്ട് പോകും എന്ന ഒരു ചിന്ത മറ്റുള്ളവരിൽ ഉദിക്കും. ഇങ്ഗ്ളിഷ് ഈ കൂട്ടരെ പഠിപ്പിച്ചാൽ, ഇങ്ങനെ വല്ലതും സംഭവിച്ചു പോയാലോ?

## 7. ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ വ്യക്തമായ ലെയ്ബൽ ഇല്ലാതെ പരോപകാരം ചെയ്യുന്നതിലെ നഷ്ടം

---

പ്രീഡിഗ്രി കഴിഞ്ഞ് കുറച്ച് നാൾ (1978-79) കുഗ്രാമത്തിൽ വന്ന അവസരത്തിൽ ഏതാണ്ട് ഏഴാം ക്ളാസിൽ പഠിക്കുന്ന ഒരു ആളെ പരിചയപ്പെട്ടു. പിതാവിന് മധ്യ കിഴക്കൻ രാജ്യത്ത് ചെറുകിട തൊഴിലാണ്. സംസാരിക്കുന്നതിന് ഇടയിൽ ഇങ്ഗ്ളിഷിന്റെ മഹിമയെക്കുറിച്ച് ചെറുതായി ഒന്ന് സൂചിപ്പിച്ചു. ഏതെല്ലാം രീതിയിൽ നിസ്സാരമായിത്തന്നെ ഇങ്ഗ്ളിഷ് ഭാഷയുമായി ബന്ധം സ്ഥാപിക്കാം എന്ന് ഹേതുക്കൾ നൽകി.

ചില പുസ്തകങ്ങൾ കാണിച്ച് കൊടുത്തു.

പ്രദേശമാണെങ്കിൽ അങ്ങ് ദുനിയാവിന്റെ അറ്റത്ത് എന്ന് പറയുന്ന പോലുള്ള കുഗ്രാമം.

ഈ ആൾ ഈ ദിശയിലേക്ക് കാര്യമായിത്തന്നെ നീങ്ങിയെന്നാണ് മനസ്സിലായത്. വിദേശത്ത് നിസ്സാര ജോലിചെയ്യുന്ന പിതാവ്, ഈ എഴുത്തുകാരൻ പറഞ്ഞ വസ്ത്തുതകളുടെ വാസ്തവികത നിത്യേനെ കൺമുൻപിൽ കണ്ട് പരിചയമുള്ള കാര്യമായിരിക്കും. ഇങ്ഗളിഷിന്റെ മഹിമ.

ഈ എഴുത്തുകാരൻ ഡിഗ്രി പഠനം കഴിഞ്ഞ് കുഗ്രാമത്തിൽ ഏതാനും മാസങ്ങൾ തിരിച്ച് വന്ന്

തങ്ങിയപ്പോൾ, ഈ ആളിൽ നിന്നും അറിഞ്ഞത്, അയാൾ നഗരത്തിലെ കോളെജിൽ പഠിക്കുകയാണ് എന്ന്.

കോളെജിൽ ഇങ്ഗ്ളിൽ ഉപന്യാസ മത്സരം വന്നിരിക്കുന്നു. വിഷയം പറഞ്ഞുതന്നു. ഈ ഉപന്യാസം ഒന്ന് എഴുതിത്തരണം. അന്നാണെങ്കിൽ കമ്പ്യൂട്ടർ എന്ന മഹാതാന്ത്രിക ഇന്ദ്രജാല ആയുധം കൈവശം ഇല്ല. എന്നിരുന്നാലും തന്നെ, സൂചിപ്പിച്ച വിഷയത്തിൽ ഒരു ഉപന്യാസം ഇങ്ഗ്ളിഷിൽ എഴുതിക്കൊടുത്തു.

ഈ ആൾ ആ ഉപന്യാസത്തിൽനിന്നും എന്തെല്ലാമോ എടുത്ത് കോളെജ് ഉപന്യാസമത്സരത്തിൽ എഴുതി. പിന്നീട് അറിഞ്ഞത്, കോളെജിൽ ഇങ്ഗ്ളിഷ് ഉപന്യാസത്തിൽ ഒന്നാം സ്ഥാനം ഈ ആൾ കരസ്ഥമാക്കി എന്നതാണ്. കുഗ്രാമത്തിലെ വ്യക്തി നഗരത്തിലെ മറ്റുള്ളവരെ പിന്തള്ളി മുന്നേറിയത് ഒരു വൻ സംഭവമായിരിക്കേണം.

ഇത് പോലെ പലരുടേയും ജീവതത്തിൽ, വൻ വിജയങ്ങൾക്ക് പിന്നണിയിൽ ഈ എഴുത്തുകാരൻ നിന്നിട്ടുണ്ട്. മുഖ്യമായും ഈ വിധ സഹായങ്ങൾ നൽകുന്നതിൽ വലിയമനപ്രയാസം ഇല്ലാത്തത്, അവരാരും മത്സരിക്കുന്ന ലക്ഷ്യങ്ങൾ ഒന്നും തന്നെ ഈ എഴുത്തുകാരന് ഇല്ലാ എന്നുള്ളതാണ്.

ജീവിതത്തിൽ പലരും പലവിധ ചെറുകിടവും വൻകിടവും എന്ന് നിർവ്വചിക്കപ്പെടുന്ന വിജയങ്ങൾ മുന്നിൽ നിരത്തി, തനിക്ക് ഇതൊന്നും നേടാനായില്ലല്ലോ എന്ന ഭാവം കാണിച്ചിട്ടുണ്ട്, ഈ എഴുത്തുകാരനോട്.

എന്നാൽ ഈ വിധമുള്ള ഒരു ഭാവത്തിന്റെ പാളിച്ച, ഈ ആളുകളുടെ ജീവിത ലക്ഷ്യങ്ങൾ ഒന്നും തന്നെ ഈ എഴുത്തുകാരന് ഇല്ലാ എന്നുള്ളതാണ്.

ആരുമായും ഇടപഴകുമ്പോൾ, ഇങ്ഗ്ളിഷിലുള്ള മാനസിക കോഡുകൾ മനസ്സിൽ വച്ചാണ് പലപ്പോഴും പെരുമാറുക. ഫ്യൂഡൽ ഭാഷകളിൽ വൻ ശക്തിക്ഷയം നൽകുന്ന ഒരു ഏർപ്പാടാണ് ഇത്. എന്നാൽ പുറം ലോകത്തിൽ വലിയ പ്രശ്നം ഈ മനോഭാവം നൽകാറില്ല. എന്നിരുന്നാലും, പിന്നണിയിൽ പലരും, കുടുംബക്കാർ അടക്കം, പിന്നിൽനിന്നും കുത്തുന്നത് (stabbing in the back - പാരപണിയുക) പ്രശ്നമാകാറുണ്ട്. ഇതിനെക്കുറിച്ച് പിന്നീട് വിവരിക്കാം.

നേരത്തെ പ്രതിപാദിച്ച വ്യക്തിയെ ഒരു വിദേശ രാജ്യത്ത് വച്ച് കാണുവാൻ ഇടയായി. ആ അവസരത്തിൽ ഈ വ്യക്തി ആ രാജ്യത്ത് ചെറുകിട തൊഴിൽ ചെയ്യുന്ന ഇന്ത്യക്കാരേക്കാൾ സാമാന്യം നല്ല നിലവാരമുള്ള തൊളിലിലാണ്. ഇങ്ങിനെ ആപേക്ഷികമായി കാണുമ്പോൾ, വൻതൊഴിലുകാരനാണ്. എന്നാൽ, ഈ

ആപേക്ഷിക വീക്ഷണം മാത്രമല്ല ലോകത്തിൽ ഉള്ളത്. വേറെയും ആപേക്ഷികതകൾ ഉണ്ട്.

വർഷം ഏതാണ്ട് 1999 ആണ്. ഈ എഴുത്തുകാരന്റെ ഒരു എഴുത്തിന്റെ കരട് രൂപം ചില വിദേശീയരെ കാണിക്കേണ്ടിയിരിക്കുന്നു. ഈ കാര്യത്തിൽ ഈ ആൾക്ക് കാര്യമായിത്തന്നെ സഹായിക്കാൻ ആവും.

കരട് രൂപം ഈ ആൾക്ക് വായിക്കാൻ കൊടുത്ത്, എന്നിട്ട് കാര്യം ആവശ്യപ്പെട്ടു.

ഗംഭീരമായ പ്രതികരണമാണ് ലഭിച്ചത്. "നീ ആരാ എന്നാ നിന്റെ വിചാരം?" പ്രതികരണം ഇങ്ഗ്ളിഷിലായിരുന്നു. കാരണം, സംഭാഷണം ഇങ്ഗ്ളിഷിലായിരുന്നു. 'നീ' എന്ന വാക്ക് ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലാ എന്നത് ശരിയാണെങ്കിലും, ഫ്യൂഡൽ ഭാഷക്കാർ ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്ന അവസരത്തിൽ, സ്വരത്തിൽ നിന്നും, മുഖഭാവത്തിൽനിന്നും മറ്റ് വൈകാരിക അടയാളങ്ങളിൽ നിന്നും, 'നീ' ആണോ, 'നിങ്ങൾ' ആണോ, 'സാർ' ആണോ ഉദ്ദേശിച്ച പദം എന്നത് ഗ്രഹിച്ചെടുക്കാനാവുന്നതാണ്.

നൽകിയ കരട് രൂപം വയിച്ച്, ഈ വ്യക്തി ആകെ മാനസികമായി അലങ്കോലപ്പെട്ടത് മാതിരി. ഓഫിസ് ശിപായി ഐഏഎസ് കാരനെ കടത്തി വെട്ടാൻ ഭാവിച്ചത് മാതിരിയുള്ള ഒരു പെരുമാറ്റം.

ഇങ്ഗ്ളിഷിൽ യാതോരു വിദ്യാഭ്യാസ യോഗ്യതയും ഇല്ലാത്തതും, വ്യക്തമായ ഒരു വൻ തൊഴിൽ സ്ഥാനം വഹിക്കാത്തതും ആയ ഒരു വ്യക്തി ഇങ്ഗ്ളിഷിൽ ഒരു ഗ്രന്ഥം എഴുതിയത് തന്നെ ഒരു തരം തോന്യാസം എന്ന രീതിയിലാണ് പിന്നെ കണ്ട പെരുമാറ്റം. ഫോണിലൂടെ കുറെ അധിക്ഷേപം നൽകി.

പിന്നീട് ഒരു വർഷത്തിന് ശേഷം, ഈ വ്യക്തിയെ കണ്ടപ്പോൾ, "ആ എഴുതിയ വിവരങ്ങൾ ഒന്നുംതന്നെ എനിക്ക് അറിയാത്ത കാര്യങ്ങൾ അല്ല. ഇതേ കാര്യം തന്നെ ഞാൻ തൊഴിൽ ചെയ്യുന്ന യൂണിവേസിറ്റിയുടെ ഒരു പ്രസദ്ധീകരണത്തിൽ കുറച്ച് മാസങ്ങൾക്ക് മുൻപ് ഞാനും എഴുതിയിട്ടുണ്ട്," എന്ന് ഈ എഴുത്തുകാരനോട് ഈ ആൾ പറഞ്ഞു.

ഈ എഴുത്തുകാരൻ എഴുതിയ കരട് രൂപം അപ്പോഴേക്കും, ഒരു മുഴുവൻ ഗ്രന്ഥമായി ഇൻ്റർനെറ്റിൽ പ്രസിദ്ധീകരിച്ചുകഴിഞ്ഞിരുന്നു. ഗ്രന്ഥത്തിന്റെ പേര്: March of the Evil Empires: English versus the feudal languages. പല വെബ് സൈറ്റുകളിൽ നിന്നും ഡൌൺചെയ്യാനാവും. ഈ ലിങ്ക് നോക്കുക:

Google Search ഈ ഗ്രന്ഥത്തിനെ തിരഞ്ഞ് കണ്ടുപിടിക്കുന്നതിനെ ഒരു Decoy ഉപയോഗിച്ച്, തകിടം മറിക്കുന്നതായി അനുഭവപ്പെടുന്നുണ്ട്.

Go to Main contents

Google Searchൽ March of the ev എന്ന് മാത്രം എഴുതിയാൽ, March of the Evil Empire എന്ന് പ്രത്യക്ഷപ്പെടും. അത് ക്ലിക്ക് ചെയ്താൽ, ഈ ഗ്രന്ഥവുമായി യാതോരു ബന്ധവുമല്ലാത്ത ദിക്കിലേക്ക് Search resultsനീങ്ങും. പലരും അതോടെ ഈ ഗ്രന്ഥം കണ്ടെത്താനാവാതെ, മറ്റ് പലകാര്യങ്ങളും കണ്ട് അവയിൽ മനസ്സ് പതിപ്പിക്കും. എന്നാൽ March of the Evil Empires (പിന്നിൽ ഒരു 's' ചേർത്തിരിക്കേണം) എന്ന് വ്യക്തമായി എഴുതിയാൽ ഈ ഗ്രന്ഥം കണ്ടെത്താൻ ആവും.

വർഷങ്ങൾക്ക് ശേഷം, ദേവർകോവിൽ ഗ്രാമത്തിൽ എത്തിച്ചേർന്ന അവസരത്തിൽ, ഈ എഴുത്തുകാരൻ ഇങ്ഗ്ളിഷ് പഠിപ്പിച്ചിരുന്ന ഒരു ചെറുപ്പക്കാരൻ, മുകളിൽ സൂചിപ്പിച്ച വ്യക്തിയോട് താൻ Mr. Devൽ നിന്നും ഇങ്ഗ്ളിഷ് പരിശീലനം നേടുന്നുണ്ട് എന്ന് സംഭവവശാൽ പറയുകയുണ്ടായി, മറ്റു ചിലരുടെ സാന്നിധ്യത്തിൽ വച്ച്. അപ്പോൾ ഈ വ്യക്തി പറഞ്ഞുവത്രെ 'ഓന്റെടുത്ത്ന്നോ? ഓൻറ്റടുത്ത് ആരാ ഇങ്ഗ്ളിഷ് പഠിക്കാൻ പോകുക?

മുകളിൽ നൽകിയ വാക്യത്തിൽ ഭാഷാ കോഡുകളുടെ ഒരു വിളയാട്ടം ശ്രദ്ധിക്കാവുന്നതാണ്.

1. ഓന്റെടുത്ത് നിന്നാണ് പഠിക്കുന്നത്.

2. ഓാരെടുത്ത്ന്നാ (അവരുടെ /അദ്ദേഹത്തിന്റെ) പഠിക്കുന്നത്.

ആദ്യത്തേത് പഠനം പരിഹാസ്യമാക്കും.

രണ്ടാമത്തേത് പഠനത്തെ പവിത്രമാക്കും.

ഇങ്ഗ്ളിഷിൽ ഈ വിധം ഒരു വൈവിധ്യം ഇല്ലതന്നെ.

## 8. ഇങ്ഗ്ളിഷ് കൊളോണിയൽ വാഴ്ചയോടുള്ള കൂറും കടപ്പാടും

എഴുത്ത് ചെറുതായി വ്യക്തിപരമായ കാര്യങ്ങളിലേക്ക് നീങ്ങേണ്ടിയിരിക്കുന്നു. ഈ എഴുത്തിന്, ആരോടും യാതോരു കൂറും ഇല്ലതന്നെ. ഈ എഴുത്തുകാരനോടും സ്വാർത്ഥമായ കൂറോ കടപ്പാടോ ഈ എഴുത്തിൽ പ്രകടിപ്പിക്കാൻ ശ്രമിക്കില്ല.

എന്നാൽ കലർപ്പ് പുരണ്ടിട്ടില്ലാത്ത ഇങ്ഗ്ളിഷ് പ്രസ്ഥാനത്തോട്, അതായത്, പൂർവ്വകാല ഇങ്ഗ്ളണ്ടിനോടും, ലോകൈകമായി നിലനിന്നിരുന്ന ഇങ്ഗ്ളിഷ് ഭരണത്തിനോടും കൂറും കടപ്പാടും സ്നേഹവും മറ്റെല്ലാവിധ വാത്സല്യങ്ങളും ഈ എഴുത്തിൽ എല്ലായിടത്തും യാതോരു സങ്കോചമോ, ലജ്ജയോ, നാണമോ, മനസ്സാക്ഷിക്കുത്തോ ഇല്ലാതെ പകൽ വെളിച്ചം പോലെ വ്യക്തമായിത്തന്നെ കാണപ്പെടും.

ആളുകൾക്ക് ഇങ്ഗ്ളിഷ് സ്വായത്തമാക്കാൻ അവസരം നൽകുന്നത്, അവർക്ക് വളരെ പെട്ടെന്ന് ഒരു ഉയർന്ന പീഠം നൽകുന്ന അനുഭവമാണ്. സാമൂഹികമായി മത്സരിക്കുന്ന മറ്റുള്ളവർക്ക് ഇങ്ങിനെ ഒരു ഉയർന്ന പീഠം നൽകുന്നത് വിഡ്ഢിത്തവും,
ഗുണദോഷവിവേചനമില്ലായ്മയും,
വകതിരിവില്ലായ്മയും വിവരക്കേടും ആയി

ഫ്യൂഡൽ ഭാഷകളിൽ നിന്നും നോക്കിയാൽ വളരെ വ്യക്തമായി കാണാനാകും.

പിന്നെന്തിനാണ് ഈ വിധ ശുദ്ധ ഭോഷ്ക്കത്തരം കാണിച്ച് കൂട്ടുന്നത് എന്നതിന് വ്യക്തമായ ഒരു ഉത്തരം നൽകാനാവുന്നാതാണ്. എന്നാൽ, അതിന് സ്വൽപം കൂടി മുന്നോട്ട് പോകേണ്ടിയിരിക്കുന്നു ഈ എഴുത്ത്.

ഇങ്ഗ്ളിഷ് അറിയാത്ത ഔപചാരികമായി വളരെ പഠിപ്പുള്ള പലരും ഉണ്ട്. അവർക്ക് യഥാർത്ഥത്തിൽ അത് കൊണ്ട് കാര്യമായ ഒരു ബലക്ഷയം അനുഭവപ്പെടില്ല, നിത്യ ജീവിതത്തിൽ. ഉദാഹരണത്തിന്, ഒരു ഡോക്ടർ. ഈ ആൾക്ക് ഇങ്ഗ്ളിഷ് അറിയില്ല. എന്നാൽ കൺസൾട്ടിങ്ങ് മുറിക്ക് മുന്നിൽ തടിച്ച് കൂടുന്ന രോഗികളും മറ്റും അതീവ ബഹുമാനം നൽകും, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ. ഈ ബഹുമാനവും പേറി, അതിനോട് ഒട്ടിനിന്ന് ജീവിതം ആസ്വദിക്കാവുന്നതാണ്. കാരണം, പലരോഗികളോടും തരംതാഴ്ത്തുന്ന വാക്കുകൾ ഉപയോഗിക്കാം. അത് കേട്ട് അവരിൽ വിധേയത്വം അധികരിക്കും. സുഖമുള്ളകാര്യമാണ്.

എന്നാൽ, നന്നായി ഇങ്ഗ്ളിഷ് അറിയുന്ന ഒരു ഡോക്ടർ. കൺസൾട്ടിങ്ങ് മുറിക്ക് മുന്നിൽ ആൾക്കൂട്ടമില്ല. ഇങ്ഗ്ളിഷിൽ അതിന്റെ ആവശ്യമില്ല എന്നതാണ് വാസ്തവം. ഈ ഡോക്ടർക്ക്

മാനസിക പരിധികൾ വളരെ വിദൂരങ്ങളിലാണ്. ഇങ്ഗ്ളിഷിൽ രോഗികളോടും പരിചയക്കാരോടും സംസാരിക്കുമ്പോൾ, വ്യത്യസ്തമായ വ്യക്തി ബന്ധമാണ് രചിക്കപ്പെടുക.

ഇങ്ഗ്ളിഷ് പരിചയക്കുറവുള്ള ഡോക്ടർക്ക് ഈ ഒരു പ്രശ്നം ചെറുതായെങ്കിലും അറിയാം. സദാസമയവും ഒരു കപട രാജകീയ പദവി വളരെ അരോചകമായ അവസ്ഥതന്നെയാണ്. എന്നാൽ തനിക്ക് വ്യക്തമായിത്തന്നെ കൂടുതൽ രോഗികൾ ഉണ്ട് എന്നും, അവരാണെങ്കിൽ കുനിഞ്ഞ് വണങ്ങിയാണ് തന്റെ മുന്നിൽ നിൽക്കുന്നത് എന്ന് എടുത്ത് പറയാം വേണമെങ്കിൽ.

ഇങ്ങിനെ ഇരിക്കെ ഈ ഡോക്ടർക്ക് ഇങ്ഗ്ളിഷ് പരജ്ഞാനം ലഭിക്കാനുള്ള ലളിത മാർഗ്ഗങ്ങൾ പറഞ്ഞ് കൊടുക്കുന്നു, മറ്റൊരാൾ. ഈ പറഞ്ഞ് കൊടുക്കുന്ന ആൾക്ക് നന്നായി ഇങ്ഗ്ളിഷ് അറിയാം. അതിനാൽ തന്നെ, ഈ ഡോക്ടർക്കുള്ളതിനേക്കാൾ മാനസിക പരിധികൾ അകലങ്ങളിൽ ഉള്ള വ്യക്തിയാണ്. ഇങ്ഗ്ളിഷിൽ സൗകുമാര്യമായ വ്യക്തിബന്ധങ്ങൾ ഉണ്ട്.

രണ്ട് പേരേയും സ്വന്തം തൊഴിൽ സൂചിപ്പിക്കാതെ ഒരു ദിക്കിൽ നിർത്തിയാൽ, ഈ മാനസിക വികാസത്തിന്റെ സൗകുമാര്യത അനുഭവിച്ചറിയാനാകും.

ഈ ഡോക്ടർക്ക് ഇങ്ഗ്ളിഷ് പഠിപ്പിച്ചാൽ, പിന്നെക്കാണുന്ന ആൾ, ഡോക്ടർ എന്ന പീഠത്തിന് മുകളിൽ നിന്നുമാണ് വാനോളം ഉയരുന്നത്. പുതുതായി സ്ഥാപിക്കുന്ന വ്യക്തി ബന്ധങ്ങൾക്ക് ഒരു ലാളിത്യം അനുഭവപ്പെടും.

ഇങ്ങിനെ ഒരു പീഠം, ഇങ്ഗ്ളിഷ് പഠിക്കാൻ ഉള്ള ഉപാധികൾ പറഞ്ഞുകൊടുത്ത വ്യക്തിക്ക് ഇല്ലായെങ്കിൽ, പിന്നെ ഈ ഡോക്ടർക്ക് ഈ വ്യക്തിയാണ് ഇങ്ങിനെ ഒരു മാനസിക വികാസത്തിൽ സൗകര്യം നൽകിയത് എന്ന് സൂചിപ്പിക്കാൻ പോലും മാനസിക തടസ്സം അനുഭവപ്പെടും.

ഈ ഒരു പ്രശ്നം മറ്റെല്ലാ വിധ തൊഴിൽ നൈപുണ്യമുള്ളവരിലും ഉണ്ട്. ഇങ്ഗ്ളിഷ് പരിജ്ഞാനക്കുറവുള്ള ആശാരി, മോട്ടർ വാഹന മെക്കാനിക്ക്, കമ്പ്യൂട്ടർ ടെക്നീഷ്യൻ, അങ്ങിനെ പലവിധ ആളുകൾ. ഇവരിൽ ആർക്കെങ്കിലും നന്നായി ഇങ്ഗ്ളിഷ് പരിജ്ഞാനം ലഭിച്ചാൽ, പിന്നെ ഉള്ള വ്യക്തി തികച്ചും വ്യത്യസ്തനായ ആളാണ്.

ഇതിൽ മുഖ്യമായ കാരണം, ഇങ്ഗ്ളിഷ് വേദികളിൽ വ്യക്തികൾക്ക് മറ്റ് വ്യക്തികളുടെ താങ്ങും, തണലും നിത്യേനെ കൈവശം വെക്കേണ്ടുന്ന ആവശ്യമില്ലാ എന്നുള്ളതാണ്. ഇതും ഒരു പ്രശ്നമായി അനുഭവപ്പെട്ടേക്കാം, മറ്റുള്ളവർക്ക്.

ഇതുമായി ബന്ധപ്പെട്ട മറ്റൊരുകാര്യം ഉണ്ട്. അടുത്ത എഴുത്തിൽ ആകാം അത്.

## 9. പൊട്ടിത്തെറി സൃഷ്ടിക്കുന്ന ഒരു പരിവർത്തനം

തികച്ചും ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷത്തിൽ പ്രവർത്തിക്കുന്ന ഒരു വേദി.

ഇവർക്കിടയിൽ നീ, നിങ്ങൾ, സാർ, അനിയൻ, ചേട്ടൻ, അനിയത്തി - ചേച്ചി, അവൻ-അയാൾ-അദ്ദേഹം, അവൾ-അവർ എന്നൊന്നുമില്ലാത്ത ഒരു സാമൂഹികാന്തരീക്ഷമാണ്. ഫ്യൂഡൽ ഭാഷാ അന്തരീക്ഷങ്ങളിൽ സർവ്വസാധാരണമായി കാണപ്പെടുന്ന ഒച്ചപ്പാടുകളും, പരുക്കൻ ശബ്ദങ്ങളും, നേതാവ് കളിക്കാനുള്ള തവരയും മറ്റും ഇല്ല. ആകെക്കൂടെ ഒരു മയമുള്ള ആശയവിനിമയ അന്തരീക്ഷം. തമ്മിൽ തമ്മിൽ മിക്കാവാറും പേര് തന്നെയാവും വിളിക്കുക, പ്രായമെന്ന ഹേതുവിനെ യാതോരു രീതിയിലും കണക്കിലെടുക്കാതെ. ചിലപ്പോൾ ചിലരെ, അപൂർവ്വമായി Mr., Mrs., Miss തുടങ്ങിവാക്കുകൾ അവരുടെ പേരിന് മുൻപിൽ വച്ച് കൊണ്ട് സംബോധന ചെയ്തേക്കാം.

ഇങ്ങിനെയുള്ള ഒരു വേദി സൃഷ്ടിക്കാനായി കുറെ ഫ്യൂഡൽ ഭാഷക്കാരെ ഇങ്ഗ്ളിഷ് പഠിപ്പിച്ചാൽ, ഇങ്ങിനെ ഒരു അന്തരീക്ഷം വന്ന് ചേരുമോ?

സംഭവിക്കില്ല എന്നുള്ളതാണ് വാസ്തവം. തമ്മിൽത്തമ്മിൽ ചേട്ടൻ-അനിയൻ, നീ - നിങ്ങൾ - സാർ എന്നെല്ലാം വ്യക്തി ബന്ധങ്ങളിൽ കോഡ് ചെയ്യപ്പെട്ടവരോട്, ഇതൊന്നുമില്ലാതെ അങ്ങ് പേര്

വിളച്ചോളൂ എന്നെല്ലാം പറഞ്ഞാൽ, ആകെ സംഭവിക്കുന്നത് സംഭ്രമജനകമായതും, വിഭ്രാന്തി പരക്കുന്നതും, തമ്മിൽത്തമ്മിൽ വെറിയും, അറപ്പുംമറ്റും ഉളവാകുന്ന അന്തരീക്ഷമാണ് സംജാതമാകുക.

കാരണം, കലർപ്പില്ലാത്ത ഇംഗ്ലിഷ് അന്തരീക്ഷവും, ഫ്യൂഡൽ ഭാഷ അന്തരീക്ഷവും രണ്ടും രണ്ടാണ്. ഒന്ന് മറ്റൊന്നിലേക്ക് പടർന്നാൽ, ജ്വരം പകരുന്ന അവസ്ഥാവിശേഷമാണ് സംഭവിക്കുക. എന്നാൽ, ഇംഗ്ലിഷ് ആശയവിനിമയം വളരെ ശ്രദ്ധയോടും, വിവേകത്തോടും, കാര്യമായ വിവരത്തോടും, മറ്റ് കരുതൽ നടപടികൾ തയ്യാറാക്കിയും, ഫ്യൂഡൽ ഭാഷാ അന്തരീക്ഷങ്ങളെ മാച്ച് കൊണ്ട് പരത്തിയാൽ, സുഖകരമായ സാമൂഹികാന്തരീക്ഷം സൃഷ്ടിക്കപ്പെടും. ഇക്കാര്യം ചെപ്പടിവിദ്യകളിലൂടെ നടത്താനാവുന്നകാര്യമല്ല.

ആങ്ഗ്ളേയ വസ്ത്രധാരണത്തിലൂടെയും, കോട്ടും സൂട്ടും ധരിച്ചും, യൂണിഫോമിട്ടും, തൊപ്പിധരിച്ചും, ഷൂസ് ഇട്ടും, ടൈകെട്ടിയും, എറ്റൻഷനായി നിന്ന് സെലൂട്ട് ചെയ്തും വിലകൂടിയ കാർ, ബംഗ്ലാവ്, ഏസി എന്നിവ സ്വരൂപിച്ചും മറ്റും അകം പൊള്ളയായരീതിയിൽ എന്തെല്ലാമോ ചെയ്ത് കൂട്ടിയാൽ, കലർപ്പില്ലാത്ത ഇംഗ്ലിഷിന്റെ (pristine-Englishന്റെ) അനുകരണം പോലും ആവില്ല.

Go to Main contents

ഇങ്ഗ്ളിഷിന്റെ മാസ്മരിക അന്തരീക്ഷം ഫ്യൂഡൽ ഭാഷകളിലൂടെ രൂപപ്പെടുത്തിയെടുക്കാൻ ആവില്ലതന്നെ. ഇങ്ഗ്ളിഷിന്റെ മാസ്മകരികത, മുകളിൽ സൂചിപ്പിച്ച യാതൊന്നിലുമല്ല നിലനിൽക്കുന്നത്. മറിച്ച് സരളത, ലാളിത്യം, അസങ്കീർണത, അകൃത്രിമതത്വം, അനാഡംബരതത്വം തുടങ്ങിയവയാണ് ഇങ്ഗ്ളിഷിന്റെ പീഠം.

ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തെക്കാൾ സരളമായ ഒരു സാമൂഹികാന്തരീക്ഷം എവിടെയെങ്കിലും ഉണ്ടോ എന്ന് അറിയില്ല. ഉണ്ടാവാം, ഇങ്ഗ്ളിഷിനെ പോലെ സരളമായ ഒരു ഭാഷയുള്ളിടത്ത്.

## 10. ഫ്യൂഡൽ ഭാഷകളിൽ സ്ത്രീകളും പരുഷന്മാരും തമ്മിൽ ഇടപഴകുന്നതിലെ ചില പ്രശ്നങ്ങൾ

ഇതോടൊപ്പം തന്നെ സൂചിപ്പിക്കപ്പെടേണ്ടുന്ന ഒരു കാര്യമാണ്, പുരുഷന്മാരും, സ്ത്രീകളും തമ്മിൽ ഇടപഴകുന്ന കാര്യം.

ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷങ്ങളിൽ പുരുഷന്മാരും, സ്ത്രീകളും തമ്മിൽത്തമ്മിൽ ഇടപഴകുന്നത് പോലെയല്ല ഫ്യൂഡൽ ഭാഷകളിൽ ഇടപഴകുന്നത്. ഇവിടെ പുരുഷൻ - സ്ത്രീ എന്ന വാക്കുകൾക്ക് തന്നെ ഇങ്ഗ്ളിഷിലെ Man, Woman, എന്ന വാക്കുകളുമായി കാര്യമായ ശബ്ദ വ്യത്യാസം അനുഭവിച്ചറിയാവുന്നതാണ്. ഇങ്ഗ്ളിഷിലെ boy, girl, male, female തുടങ്ങിയ വാക്കുകൾ നൽകുന്ന ശബ്ദ-ലാളിത്യം മലയാളത്തിലെ വാക്കുക്കൾക്ക് ഇല്ല. മറിച്ച്, പുരുഷൻ എന്ന വാക്കിന് തന്നെ ഒരു വ്യത്യാസം ഉണ്ട്. ഈ വാക്ക് മലയാളത്തിലെ മറ്റ് അനേകം ഉയർന്നും താഴ്ന്നും, ഉള്ളതും, പരുക്കനായ സാമൂഹികാന്തരീക്ഷവുമായി ബന്ധമുണ്ട്. ഇത് ഈ വാക്കിന്റെ ഉച്ചാരണത്തിലും ശബ്ദത്തിലും നിഴലിക്കും.

പെണ്ണ്, അവൻ, അവൾ, ചെക്കൻ, ചെറുക്കൻ, തുടങ്ങിയവാക്കുകൾ, വാക്ക് കോഡുകളിലെ കീഴ് ഭാഗങ്ങളുമായി ബന്ധമുള്ളവയാണ്.

എന്നാൽ കാര്യങ്ങൾ ഇതിനും അപ്പുറത്താണ്. ഇങ്ഗ്ളിഷിൽ തമ്മിൽ ഇടപഴകുന്നത് പോലെ ഈ ഉപഭൂഖണ്ഡത്തിലെ ഭാഷകളിൽ ഇടപഴുകുന്നതിൽ ചില വ്യത്യാസങ്ങൾ ഉണ്ട്. ഇന്ന് പലവേദികളിലും, ഇന്ത്യയിൽ ചെറുപ്പത്തിലെ സ്ത്രീകളേയും പരുഷന്മാരേയും, ഇടപഴകിച്ച് പരിചയപ്പെടുത്തി വളർത്താൻ ആഹ്വാനങ്ങൾ വരുന്നുണ്ട്.

ഇങ്ങിനെ ചെയ്യുന്നതിന് മുൻപായി, ഇതുമായി ബന്ധപ്പെട്ട ചിലകാര്യങ്ങൾ ചിന്തിക്കുന്നത് നല്ലതാണ്.

മലയാളത്തിലെ മനുഷ്യ സമത്വ ആശങ്ങളുമായി ബന്ധപ്പെട്ട പല ചിന്തകളും ഇങ്ഗ്ളിഷിൽ ഇല്ലതന്നെ. കാരണം, ആളുകൾ തമ്മിൽ ഇടപഴകുമ്പോൾ ഉപയോഗിക്കുന്നത് You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകളാണ്. ഇതിൽത്തന്നെ ഒരു സമത്വം അറിയാതെ തന്നെ രൂപപ്പെടുന്നുണ്ട്.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ ആളുകൾ തമ്മിൽ നീ, നിങ്ങൾ, സാർ എന്ന മൂന്ന് വ്യത്യസ്തതരം സമത്വങ്ങൾ രൂപപ്പെടുത്താം.

ഒരു സത്രീയും പുരുഷനും തമ്മിൽ തമ്മിൽ സംബോധന ചെയ്യുമ്പോൾ, നീ-നീ, നിങ്ങൾ-നിങ്ങൾ, സാർ-മാഡം എന്നതിൽ ഏതാണ് തമ്മിൽ തമ്മിൽ ഉപയോഗിക്കുന്നത് എന്നതിനെ

അനുസരിച്ച്, മൂന്ന് വ്യത്യസ്തതരം സമത്വ ബന്ധങ്ങളാണ് രൂപപ്പെടുക.

ഈ മൂന്ന് വ്യത്യസ്ഥ ബന്ധങ്ങളിലും, സംഭാഷണ വിഷയങ്ങൾക്കും, അവയുടെ നിലവാരങ്ങൾക്കും, എന്ത് പറയാം - എന്ത് പറയുന്നത് അനുചിതമാണ് എന്നെല്ലാമിൽത്തന്നെ കാര്യമായ വ്യത്യാസമുണ്ടായിരിക്കും.

നീ-നീ എന്ന ബന്ധത്തിൽ, സംസാര വിഷയങ്ങൾ ഏറ്റവും താഴത്ത് എത്തുന്നതും, അന്യോന്യം ഏറ്റവും സ്വാതന്ത്ര്യമുള്ളതും ആയിരിക്കും. ഈ വിധം അന്യോന്യം സ്വാതന്ത്ര്യം നൽകുന്ന ഒരു വാക്ക് ബന്ധം ഇങ്ഗ്ളിഷിൽ ഇല്ലാ എന്നാണ് തോന്നുന്നത്.

ഫ്യൂഡൽ ഭാഷകളിൽ സ്ത്രീ പുരുഷ ഇടപഴകലിന് ആഹ്വാനം ചെയ്യുന്നതിന് മുൻപായി ഈ കാര്യം ശരിക്കും പഠിച്ചിരിക്കുന്നത് ഉചിതമാണ്. കാരണം, ഈ മൂന്ന് തരം വ്യക്തിബന്ധങ്ങൾ മറ്റ് പല വ്യക്തി ബന്ധങ്ങളേയും ബാധിക്കുന്നതാണ്. പോരാത്തതിന്, ഓരോ വ്യക്തി ബന്ധവും ഭാഷാകോഡുകളിലെ ഓരോ നിലവാരത്തിലേക്കും വ്യക്തികളെ വലിച്ചിഴക്കും. ഇത് മറ്റുള്ളവരുമായുള്ള വ്യക്തി ബന്ധത്തിൽ ഉപയോഗിക്കപ്പെടുന്ന ഭാഷാ കോഡുകളേയും ബാധിക്കും.

ഉദാഹരണത്തിന്, ഒരു സ്ത്രീയെകാണുമ്പോൾ, ആ ആളെ പേര് വിളിക്കണമോ, ചേച്ചി എന്ന് വിളിക്കണമോ, നീയെന്നോ, നിങ്ങൾ എന്നോ, മാഡം എന്നോ സംബോധന ചെയ്യണം എന്നെല്ലാം തീരുമാനിക്കാൻ, മറ്റ് ആളുകൾ ഈ വ്യക്തിക്ക് മറ്റൊരു വ്യക്തിയുമായുള്ള വാക്ക് കോഡുകളിലെ ബന്ധം കണക്കിൽ എടുക്കും.

ഇങ്ങിനെ ആരെങ്കിലും നിർണ്ണയിക്കുന്ന വാക്ക് കോഡുകളിലെ സ്ഥാനം, സ്വന്തം കുടുംബത്തേയും, ഭർത്താവിനേയും കുട്ടികളേയും ബാധിക്കും.

ഇങ്ഗ്ളിഷിൽ അങ്ങിനെയാണ്, ഇങ്ങിനെയാണ് എന്ന് പറഞ്ഞ് അങ്ങോട്ടേക്ക് എടുത്ത് ചാടുന്നത് അപകടമാണ്. കാരണം, ഇങ്ഗ്ളിഷ് ഭാഷാ കോഡുകൾ മറ്റൊരു ലോകമാണ്.

ഇതിനെല്ലാത്തിനും ഉപരിയായി, നിർബന്ധ വിദ്യാഭ്യാസം എന്ന കോപ്രാട്ടിത്തരവും കണക്കിലേടുക്കേണ്ടതുണ്ട്. കലങ്ങിമറിഞ്ഞ് കിടക്കുന്ന, അർദ്ധ പ്രാകൃത സമൂഹങ്ങളാണ് ഈ രാജ്യത്ത് എല്ലായിടത്തും ഉള്ളത്. ചെറിയ ചുറ്റുപാടുകളിൽ ജനിച്ച് വളർന്ന് പഠിപ്പും തൊഴിലുമായി ജീവിതം നയിക്കുന്നവർക്ക്, ഈ നാടിന്റെ സങ്കീർണ്ണതയെക്കുറിച്ച് വിവരം കുറവാണ് എന്നുള്ളതാണ് വാസ്തവം. ഇവിടുള്ള സമൂഹം ദുഷ്പ്രവേശ്യമായ (impermeable), ഒന്നിന്

മുകളിൽ മറ്റൊന്ന് അടുക്കിവച്ചിട്ടുള്ള പല പാളികൾ (layers) ഉള്ളതാണ്.

ഇവിടെ എടുത്ത് പറയേണ്ടത്, മുകളിൽ സൂചിപ്പിച്ച കാര്യങ്ങൾ ലൈംഗിക അരാജകത്വവുമായി ബന്ധപ്പെടുത്തരുത്.അത് മറ്റൊരു വിഷയമാണ്.

## 11. ഭാഷാകോഡുകളില ഏറ്റകുറച്ചിലുകൾ മായ്ക്കാതെ എങ്ങിനെ സ്ത്രീ പുരുഷ സമത്വം നടപ്പിൽ വരുത്താനാവും

എഴുത്തിന്റെ പ്രധാന പാതയിൽ നിന്നും ചെറുതായി വീണ്ടും വഴുതിപുറത്ത് വന്നിട്ടുണ്ട്. എന്നിരുന്നാലും, ഇതും കൂടി പറഞ്ഞ് വീണ്ടും പാതയിൽ കയറാം.

'Gender equalisation' എന്ന പദം അഗാധ വിദ്യാഭ്യാസം ലഭിച്ച സാമൂഹിക ശാസ്ത്ര വിദഗ്ദ്ധരിൽനിന്നും കേട്ടു തുടങ്ങിയിട്ടുണ്ട്. ഈ വിഷയത്തിന് വളരെ സങ്കീർണ്ണമായ ഘടനകൾ ഉണ്ട്. അവയിലേക്ക് കടക്കുന്നില്ല.

സ്ത്രീകളും പുരുഷന്മാരും ഏറ്റവുംകൂടുതൽ തുല്യതയിൽ എത്തുന്നത് ഇങ്ഗ്ളിഷ് ഭാഷ പ്രാദേശികമായി സംസാരിക്കുന്ന ഇടങ്ങളിലാണ്. അതിന് മുഖ്യമായ കാരണം, ആ ഭാഷയിൽ You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകൾക്ക് ഒറ്റ രൂപംമാത്രമുള്ളത് കൊണ്ടാണ്.

ഭാഷാ കോഡുകളിലെ നിർവ്വചിക്കുന്ന ഡിസൈനുകൾക്ക് അനുസൃതമായി വ്യക്തികൾ അടുക്കിവെക്കപ്പെടും (arrangeചെയ്യപ്പെടും).

ഈ ഉപഭൂഖണ്ഡത്തിലെ ഭാഷകളിൽ പൊതുവായി പറയുകയാണെങ്കിൽ, ഭാര്യാ-ഭർതൃ ബന്ധത്തിൽ, ഭാര്യ നീയും, ഭർത്താവ് നിങ്ങളും (മലബാറി), ചേട്ടനും ആണ്. ഭാര്യ ചേച്ചിയും ഭർത്താവ് നീയും ആകുന്ന അവസരത്തിൽ ഭാര്യ മുകളിൽ വരും.

ഭാഷാകോഡുകൾ മാറ്റാതെ, ഭാര്യാ-ഭർത്തൃ ബന്ധത്തിലുള്ള ഈ ഏറ്റക്കുറച്ചിൽ മാറ്റാനാവില്ല.

എന്നാൽ, കാര്യങ്ങൾ കുറേ കൂടി സങ്കീർണ്ണമാണ്. സമൂഹത്തിൽ ഒരു ഭാര്യയും ഭർത്താവും ഒരു നിസ്സാര ഘടകംമാത്രമാണ്. എല്ലാരെയും തമ്മിൽ ബന്ധപ്പിക്കുന്ന ഭാഷ, എല്ലാരെയും നിർവ്വചിക്കും. ഫ്യൂഡൽ ഭാഷകളിൽ ഒരാളുടെ ഭാര്യയെ ആ ആളുടെ അവളായാണ് നിർവ്വചിക്കപ്പെടുന്നത്. ഇതിനാൽത്തന്നെ, ഭാര്യയുടെ നിലവാരം ഉയർത്താൻ ഒരു ഏകനായ ഭർത്താവ് വിചാരിച്ചാൽ, ഒരു പരിധിവരെയെ അവർതമ്മിലുള്ള ബന്ധത്തിൽ സാധ്യമാകുള്ളു.

എന്നാൽ, വേണമെങ്കിൽ ഭാര്യക്ക് സ്വന്തം നിലയിൽ അധികപ്രസംഗം (കുരുത്തക്കേട്-മലബാറി) (Impertinence), എന്ന നിലയിൽ വെണമെങ്കിൽ സ്വന്തം ഭർത്താവിനെ തരംതാഴ്ത്താം.

സ്ത്രീകൾക്ക് വ്യക്തിപരമായി കഴിവ് കേടില്ല എന്നാണ് മനസ്സിലാക്കുന്നത്. സാമൂഹികവും മറ്റുമായി കഴിവ് കേട് എവിടെയെങ്കിലും, ഉണ്ടെങ്കിൽ അത് സ്ഥാനമാനത്തിലുള്ളതും, അതുമല്ലെങ്കിൽ നിലവാരം കുറഞ്ഞരീതിയിൽ വളർത്തപ്പെട്ടതുമായി ബന്ധപ്പെട്ടതുമാണ്. ഉയർന്ന സ്ഥാനങ്ങളിൽ ഉള്ള പല സ്ത്രീകളെയും ഈ എഴുത്തുകാരന് അറിയാം. അവരിലാരിലും ഒരു മാനസിക അധമത്വം കണ്ടില്ല. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ ഉയർന്ന സ്ഥാനങ്ങളിലേക്ക് പടവെട്ടി നിലകൊള്ളുന്ന സ്ത്രീകളിൽ ഫ്യൂഡൽ ഭാഷകളിൽ സ്ത്രൈണ ഭാവം എന്ന് പറയപ്പെടുന്ന മയമുള്ള മാനസിക ഭാവം ഉരഞ്ഞ് മാഞ്ഞാണ് നിൽക്കുക. എന്നാൽ ഈ ഒരു പ്രതിഭാസം, ഫ്യൂഡൽ ഭാഷകളിൽ സ്ത്രീകൾ പുരുഷന്മാരോട് മാനസികമായി മല്ലിട്ട് നിൽക്കുന്നവരിൽ കൂടുതലായി വരാം.

ഫ്യൂഡൽ ഭാഷകളിൽ സ്ത്രൈണ സ്വഭാവം എന്നത് വിധേയത്വഭാവവുമായി ബന്ധപ്പെട്ട് കിടക്കുന്നില്ലേ എന്നൊരു സന്ദേഹം. ഫ്യൂഡൽ ഭാഷക്കാരുടെ കടന്നുകയറ്റം ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലും സ്ത്രീകളിൽ അവരുടെ പാരമ്പര്യമായുള്ള സ്ത്രൈണ ഭാവത്തെ ഉരച്ച് മാച്ച് കളഞ്ഞിട്ടുണ്ട് എന്നാണ് തോന്നുന്നത്.

## 12. ഭർത്താവ് കീഴ് ജീവനക്കാരനോട് തുല്യനാകാൻ ഇഷ്ടപ്പെടില്ല

എന്നാൽ, ഈ മുകളിൽ സൂചിപ്പിച്ച കാര്യങ്ങളെക്കാളും വളരെ അഗാധതയിൽ ഉള്ള മറ്റൊരു വസ്തുതകൂടിയുണ്ട്. ഫ്യൂഡൽ ഭാഷാ സാമൂഹങ്ങളിൽ മുകൾസ്ഥാനത്ത് വരുന്ന ആൾ, സ്വന്തം കീഴ്സ്ഥാനത്തിലേക്ക് തിരഞ്ഞെടുക്കുന്നത്, ആ ആളെക്കാൾ വളരെ വിവരം കുറഞ്ഞതും, വ്യക്തിത്വം കുറഞ്ഞതും, ആ ആളോട് അമിതമായി വിധേയത്വം കാണിക്കുന്നതുമായ ഒരു വ്യക്തിയേയാണ്.

ഡോക്ടറും-സഹായിയും, വക്കീലും-വക്കീൽ ഗുമസ്തനും, പട്ടാള ഓഫിസറും-ശിപായി പട്ടാളക്കാരനും, ഐപീഎസ് ഓഫിസറും - ശിപായി പോലീസുകാരനും മറ്റും ഈ വിധ, ഉയർച്ചത്താഴ്ചയുള്ള ആളുകളുടെ ഒരു കൂട്ടായ്മയാണ്. Adolf Hitlerറുടെ പ്രസിദ്ധമായ Mein Kampf എന്ന ഗ്രന്ഥത്തിലും, ഈ ഒരു വിവരം പ്രസ്താവിക്കുന്നുണ്ട്. ഈ ഒരു ഏറ്റക്കുറച്ചിൽ, ഈ വിധ ബന്ധങ്ങൾക്ക് ഉറപ്പും, ശക്തിയും പകരും. അതിന് പകരം, കീഴിലുള്ള ആൾ സ്വന്തംനിലയിൽ ഉയർന്ന മാനസിക കഴിവുകൾ പ്രദർശിപ്പിച്ചാൽ, ഈ കൂട്ടായ്മ കുഴഞ്ഞ് നിലംപതിക്കും.

പ്രാദേശിക ഇങ്ഗ്ളിഷ് സാമൂഹങ്ങളിലും, അത് പോലുള്ള ഭാഷാ അന്തരീക്ഷങ്ങളിലും മാത്രം, മുകളിൽ ഉള്ള ആളും, കീഴിൽ ഉള്ള ആളുംതമ്മിൽ വ്യക്തിത്വത്തിലും, വിവരത്തിലും, ആശയവിനിമയ കഴിവുകളിലും കാര്യമായി ഉയർച്ചത്താഴ്ച ആവശ്യമില്ല.

ഇങ്ങിനെ നോക്കുമ്പോൾ, ഈ ഉപഭൂഖണ്ടത്തിലെ കഠിനമായ ഫ്യൂഡൽ ഭാഷകൾ ഉള്ള ഇടങ്ങളിൽ ഒരു പുരുഷൻ, പാരമ്പര്യ പെണ്ണ് കാണൽ സമ്പ്രദായത്തിൽ, വിവാഹം കഴിക്കുന്നത് പലപ്പോഴും, തന്നേക്കാൾ, കഴിവ് കുറഞ്ഞതും, ഉയരം കുറഞ്ഞതും, വിധേയത്വം കാണിക്കുന്നതും മറ്റുമായ ആളെയാണ്. വക്കീലും, വക്കീൽ ഗുമസ്ഥനും തമ്മിലുള്ളത് പോലുള്ള ഒരു ഉയർച്ചത്താഴ്ച ഇങ്ങിനെയുള്ള ഭാര്യാ-ഭർതൃ ബന്ധങ്ങളിൽ കാണപ്പെടാം. ഈ ഉയർച്ചത്താഴ്ച നിലനിന്നാൽ, ഈ ഭാര്യാ-ഭർത്തൃ ബന്ധത്തിന് നല്ല ശക്തിയും ഉറപ്പും ഉണ്ടാവാൻ സാധ്യതകൂടുതലാണ്.

എന്നാൽ ഈ വിധം ഉള്ള വൈവാഹിക ബന്ധങ്ങളിൽ, ഭാര്യ ഭർത്താവിനോട് സമത്വം സ്ഥാപിക്കാൻ ശ്രമിക്കുന്നത്, പലപ്പോഴും, വീട്ട് വേലക്കാരി, വീട്ടുകാരിയോട് സമത്വം സ്ഥാപിക്കാൻ ശ്രമിക്കുന്നത് പോലെയാവാം.

കാരണം, ഭാര്യയായി തിരഞ്ഞെടുത്തത്, കീഴ് ജീവനക്കാരിയാകാൻ മാത്രം വ്യക്തിത്വം ഉള്ള ആളെയാണ്. ആ ആൾക്ക് സമനായി നിൽക്കാൻ ഭർത്താവ് ഇഷ്ടപ്പെടില്ല. കാരണം, കീഴിൽ നിൽക്കുന്ന ഭാര്യയോട് സമനായി നിൽക്കാൻ പറ്റിയ ആൾ ഈ ഭർത്താവിന്റെ കീഴിൽ നിൽക്കുന്ന മറ്റ് പലരും ആയേക്കാം.

എന്നാൽ ആർക്കും മാനസികമായും വളരാൻ ആകും എന്നുള്ളത് വാസ്തവം തന്നെ. വീട്ട് വേലക്കാരനും സൗകര്യം നൽകപ്പെട്ടാൽ, ഉയന്ന മാനസിക ഭാവങ്ങൾ പ്രകടിപ്പിക്കാൻ ആവും. ഇങ്ങിനെ ഒരു സൗകര്യപ്പെടുത്തൽ ഫ്യൂഡൽ ഭാഷകളിൽ ആരും തന്നെ ചെയ്യില്ല എന്നുള്ളതാണ് വാസ്തവം.

ഇതേ പോലെ തന്നെയാണ് ഫ്യൂഡൽ ഭാഷകളിൽ ഭാര്യമാരുടേയും സ്ഥിതി. ഫ്യൂഡൽ ഭാഷകളിൽ ഭാര്യയും-ഭർത്താവും സമരായാൽ, ആ കൂട്ട് കെട്ടിന് പോറൽ ഏൽക്കാൻ സാധ്യത ഏറും. നീ എന്ന് വിളക്കപ്പെടുന്ന ഭാര്യ, ചേട്ടൻ എന്ന് വിളിക്കപ്പെടേണ്ട ഭർത്തവിനോട് വിധേയത്വം കാണിക്കാതെ, സമത്വം സ്ഥാപിക്കാൻ ശ്രമിച്ചാൽ, അത്, ഭർത്താവിനോടുള്ള ഒരു മത്സരമായാണ് ഭവിക്കുക.

ഇത്, ഭർത്താവ് നല്ല മനുഷ്യനും, ഭാര്യ തെറ്റുകാരിയും ആണ് എന്നതല്ല പറഞ്ഞുവരുന്നത്. ഭാഷാകോഡുകൾ നൽകുന്ന slotൽ നിൽക്കാതെ പുറത്തേക്ക് ചാടിപ്പുറപ്പെടുന്നതിനെക്കുറിച്ചാണ് ഇവിടെ സൂചിപ്പിച്ചത്. ഇങ്ങിനെയുള്ള പ്രവൃത്തി, മറ്റ് പലതുമായുള്ള ഭാഷാകോഡുകളിൽ മാറ്റങ്ങൾ സംഭവിപ്പിക്കും. ശിപായി പട്ടാളക്കാരന്, ചിലപ്പോൾ പട്ടാള ഓഫിസറെക്കാളും കഴിവുകണ്ടേക്കാം. എന്നാൽ, ഈ ഒരു കാര്യം വെച്ച് കൊണ്ട് ശിപായി പട്ടാളക്കാരൻ മുന്നിൽ ചാടി നേതൃത്വം എടുത്താൽ, പട്ടാളച്ചിട്ടയിൽ പാളിച്ച വരും.

സ്ത്രീകളേയും പരുഷന്മാരേയും ഒരേ രീതിയിൽ സ്ഥാപിക്കാൻ സമൂഹത്തിലെ വളരെ അധികം ഘടകങ്ങളിൽ മാറ്റങ്ങൾ വരുത്തേണ്ടതാണ്. ഭക്ഷണം ഉണ്ടാക്കുന്ന പ്രക്രിയയിൽ പോലും മാറ്റം വരുത്തേണ്ടിവരും. എന്നാൽ എന്തൊക്കെചെയ്താലും, ഫ്യൂഡൽ ഭാഷാ അന്തരീക്ഷം ഒരു ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷം ആകില്ലതന്നെ. പ്രാദേശിക ഭാഷ ഇങ്ഗ്ളിഷ് ആകാതെ.

ഈ എഴുത്തുകാരൻ 1999ൽ ഡെൽഹിയിലെ ഒരു പ്രസിദ്ധപുസ്തക പ്രസാധക കമ്പനിയുടെ ആവശ്യപ്രകാരം വൈവാഹിക

ജീവിതത്തെക്കുറിച്ച് ഒരു പുസ്തകം എഴുതിയിരുന്നു. എന്നാൽ, എഴുതിയതിന് ശേഷം, കഠിനമായ സ്വാർത്ഥതകൊണ്ടോ മറ്റോ ഇത് ആ പ്രസിദ്ധികരണ കമ്പനിക്ക് നൽകിയില്ല. സാമ്പത്തിക ലാഭം ലക്ഷ്യമിട്ട് എഴുതിയ പുസ്തകമായതിനാൽ, ഈ എഴുത്തുകാരന്റെ സ്വതസിദ്ധമായ ലക്കുംലഗാനും ഇല്ലാത്ത എഴുത്തല്ല ഇത്. മറിച്ച് പലവിധ പരിമിതികൾ വച്ചും, ചിലയിടത്തെല്ലാം വായനക്കാരുടെ താൽപ്പര്യം മുന്നിൽക്കണ്ടും എഴുതിയ ഒരു ഒരു പുസ്തകമാണ് ഇത്. എന്നിരുന്നാലും, പലവിധ ഉൾക്കാഴ്ചകളും ഈ ഗ്രന്ഥത്തിൽ ഉണ്ട്.

## 13. വാക്ക് കോഡുകൾക്ക് DNAയേയും Genesനേയും മറികടക്കാനാകുന്ന രൂപകൽപ്പനാ ശക്തിയുണ്ടോ?

എഴുത്തിന്റെ പാത വിദ്യാഭ്യാസം എന്ന മത്സരാഭ്യാസത്തിലൂടെ വീണ്ടും നയിക്കാം എന്ന് കരുതിയതാണ്. എന്നാൽ, എന്ത് കൊണ്ടോ ആ പാതയിലേക്ക് മനസ് നീങ്ങുന്നില്ല. വീണ്ടും അതിലേക്ക് കടക്കാനുള്ള വഴികൾ മുന്നിൽകാണുന്നുണ്ട്.

ഇനി തികച്ചും വ്യക്തിപരമായ കാര്യങ്ങളിലേക്ക് കടുക്കുകയാണ്.

ഈ നാട്ടിൽനിന്നുകൊണ്ട് തന്നെ, ഫ്യൂഡൽ ഭാഷകൾ പഠിക്കാതെയും, ഫ്യൂഡൽ ഭാഷാകോഡുകൾ ഏൽക്കാതെയും ഒരു വ്യക്തി, അല്ലെങ്കിൽ ഒരു കൂട്ടം വ്യക്തികൾ ജനിച്ച് വളരുകയാണെങ്കിൽ, അവരിൽ ഈ എഴുത്തുകാരൻ വിഭാവനം ചെയ്യുന്ന എന്തെങ്കിലും വ്യത്യാസങ്ങൾ വ്യക്തമായി കാണപ്പെടുമോ?

ഈ ഒരു ചോദ്യം മനസ്സിൽ വളരെകാലം മുതൽ ഉളവായിരുന്നു. ഈ എഴുത്തുകാരന്റെ MARCH of the Evil Empires: English versus the feudal languages എന്ന ഗ്രന്ഥത്തിൽ, ഇതിനും അപ്പുറത്തുള്ള ചില കാര്യങ്ങളും ഒരു ചോദ്യ ചിഹ്നമായി സൂചിപ്പിച്ച്

വച്ചിരുന്നു. വാക്കുകൾക്ക് ഭൗതിക ശാസ്ത്രങ്ങൾക്ക് അപ്പുറത്തുള്ള ബന്ധങ്ങൾ ഉണ്ട് എന്നും, പോരാത്തതിന് അവയ്ക്ക് ജൈവവസ്തുക്കളുടെ ശാരീരികവും മാനസികവുമായ ഭാവങ്ങളെ രൂപകൽപ്പന ചെയ്യുന്ന DNAകൾക്കും Genesകൾക്കും അതീതമായ രൂപകൽപ്പനാ ശക്തിയുണ്ട് എന്നും ഉള്ള ഒരു സൂചന.

മനുഷ്യ ശരീരത്തിന്റെ രൂപകൽപ്പനയിൽ ഭക്ഷണത്തിന് കാര്യമായ പങ്കുണ്ട്. എന്നാൽ, അത് പോരല്ലോ. DNAയ്ക്കും Genesകൾക്കും ഭക്ഷണം നൽകുന്ന ശരീരിക വളർച്ചയെ നിയന്ത്രിക്കാനും, വ്യക്തിയുടെ മുഖഭാവത്തെയും കായിക കഴിവുകളേയും, ബുദ്ധിവൈഭവങ്ങളേയും രൂപകൽപ്പന ചെയ്യാനും ആവും എന്ന് അവകാശപ്പെട്ട് കാണുന്നുണ്ട്.

ഇത്രയ്ക്കും ശക്തമായ സൈദ്ധാന്തികമായ കാഴ്ചപ്പാടുകൾക്ക് ശക്തമായ തെളിവുകളും മറ്റും ഉണ്ടാവും എന്നുള്ളത് തീർച്ചയാണ്.

ഇതിന് ഇടയിൽ കേവലം നിസ്സാരം എന്ന് കാണപ്പെടുന്ന വാക്കുകൾക്കും, വാക്ക് കൂട്ടങ്ങൾക്കും ഇതുപോലുള്ളതോ, അതുമല്ലെങ്കിൽ അതിനും അപ്പുറത്തുള്ളതോ

ആയ കഴിവുകൾ ഉണ്ട് എന്ന് ഈ എഴുത്തുകാരൻ അവകാശപ്പെടുമ്പോൾ, പ്രഥമദൃഷ്ട്യാ ഗുരുതരമായ വിഡ്ഢിത്തവും, വങ്കത്തരവും ആണ് എന്ന് മനസ്സിലാക്കാൻ എളുപ്പമാണ്.

എന്നാൽ, ഈ ഒരു ആശയത്തിന് പരീക്ഷണ നിരീക്ഷണത്തിന്റെ പിൻബലം നൽക്കണമെങ്കിൽ ആരെങ്കിലും ധൈര്യ സമേതം ഇതിന് തയ്യാറാകണം. അവരുടെ കുട്ടികളെ ഫ്യൂഡൽ ഭാഷകളുടെ യാതോരു സ്വാധീനവും ഇല്ലാതെ വളർത്തുക. എന്നിട്ട് തെളിവ് നൽക്കുക.

ഈ ഉപഭൂഖണ്ഡത്തിൽ നിന്ന് കൊണ്ട് ഇമ്മാതിരി ഒരു പരീക്ഷണത്തിന് ആരെങ്കിലും തയ്യാറാകും എന്ന് തോന്നുന്നില്ല. ആലോചിക്കുമ്പോൾത്തന്നെ സർവ്വവിധ ഞെട്ടലുകളും മനസ്സിൽ മിന്നൽ പിണറുകൾ പോലെ മിന്നിത്തെളിയും.

കാരണം, ഫ്യൂഡൽ ഭാഷകൾ സ്വന്തംമക്കളെ പഠിപ്പിക്കാതിരിക്കുക എന്നത് തന്നെ ഒരു മഹാ അദ്ധ്വാനമാണ്. കാരണം, ചുറ്റും എല്ലാരും സംസാരിക്കുന്നത് ഫ്യൂഡൽ ഭാഷകളാണ്.

ഇതിനും അപ്പുറത്തുള്ളതാണ് അതിനേക്കാൾ ഗുരുതരമായ പ്രശ്നം. ഫ്യൂഡൽ ഭാഷകളിൽ, ഓരോ വ്യക്തിയുടെ മേലും, പലതരം അധികാരത്തിന്റെ

ചരടുകൾ പലർക്കും സ്ഥാപിക്കാനുള്ള അവകാശം ഉണ്ട്. ഈ വിധ ഭാഷകൾക്ക് ഏശാൻ പറ്റില്ലാ എന്നുള്ളത്, പലരുടേയും അവകാശങ്ങളെ ചോദ്യം ചെയ്യലായും കാണപ്പെടും.

## 14. സ്വാർത്ഥതാൽപ്പര്യത്താൽ സ്വന്തം മക്കളുടെ വളർച്ചയെ തടയാൻ പ്രോത്സാഹിപ്പിക്കുന്ന ഫ്യൂഡൽ ഭാഷാ മനോഭാവങ്ങൾ

ആരും തന്നെ സാധാരണ ഗതിയിൽ ചെയ്യാൻ തയ്യാറാവാത്ത ഒരു പരീക്ഷണത്തിന് സ്വന്തം മക്കളെ വിധേയമാക്കുക എന്നുള്ളത്, ഒരു പരിധിവരെ, ഒരു പിതാവെന്ന നിലിയിൽ, സ്വന്തം മക്കളോട് മലയാളത്തിൽ നിന്നും വീക്ഷിച്ചാലുള്ള നിസ്സംഗത, നിഷ്പക്ഷത, അകൽച്ച, സ്വർത്ഥരാഹിത്യം, താൽപര്യരാഹിത്യം, അശ്രദ്ധ, വാത്സല്യക്കുറവ്, പ്രീതീശൂന്യത തുടങ്ങിയവ ഒരളുവരെ പ്രതിനിധീകരിക്കാം.

കാരണം, മക്കളെ 'നീ' എന്ന് സംബോധന ചെയ്യതിരിക്കുമ്പോൾത്തന്നെ, ഈ വാക്ക് പ്രകടമായിത്തന്നെ നൽകുന്ന അടുപ്പവും, മക്കളുടെ മേൽ ഉളവാകുന്ന അധികാരവും, സ്വാതന്ത്ര്യവും ഈ ബന്ധത്തിൽ ഇല്ലാതാവുന്നുണ്ട്. ഇങ്ഗ്ളിഷിലെ You എന്ന പദം, അങ്ങോട്ടും ഇങ്ങോട്ടും ഒരേ പോലുള്ള അടുപ്പവും, അധികാരങ്ങളും, സ്വാതന്ത്യമാണ് സുചിപ്പിക്കുകയും, പ്രകടമാക്കുകയും ചെയ്യുക.

ഈ ഒരു വ്യത്യാസം ശരിക്കും പറഞ്ഞാൽ, ഇങ്ഗ്ളിഷും, ഫ്യൂഡൽ ഭാഷകളും മാറിമാറി

ഉപയോഗിക്കുന്നവർക്ക് മനസ്സിലാകില്ല. കാരണം, അവർക്ക്, മക്കളുടെ മേൽ അതിശക്തമായ അടുപ്പവും, അധികാരവും, സ്വാതന്ത്ര്യവും വേണ്ടുന്ന അവസരങ്ങളിൽ അവർ സ്വമേധയാ ഫ്യൂഡൽ ഭാഷകളിലേക്ക് സംഭാഷണം മാറ്റും. മറ്റ് അവസരങ്ങളിൽ ഇങ്ഗ്ളിഷിൽ കാര്യങ്ങൾ മുന്നോട്ട് കൊണ്ട് പോകും.

അതേ സമയം ഇങ്ഗ്ളിഷുകാർക്ക്, ഫ്യൂഡൽ ഭാഷകളിലെ 'നീ' എന്ന പദം നൽകുന്ന അധികാരം, മറ്റേ ആളുടെ മേലുള്ളവാകുന്ന അമിത സ്വാതന്ത്ര്യം, കഠിനമായ അടുപ്പം എന്നിവയെക്കുറിച്ച്, അനുഭവിച്ച് അറിവില്ല.

'നീ' എന്ന് വിളിക്കപ്പെടുന്ന മക്കൾ, ശരിക്കും പറഞ്ഞാൽ, മാതാപിതാക്കൾക്ക് സാമൂഹിക സദസ്സിൽ ശക്തിയേകുന്ന ഒരു അനുയായി സംഘമാണ്. മറ്റാരൊക്കെ തരംതാഴ്ത്തി സംസാരിക്കുന്ന അവസരത്തിലും, സ്വന്തമായി ഒരു കൂട്ടം മക്കളെ നീ എന്ന് സംബോധന ചെയ്യാൻ കൂടെയുണ്ടെങ്കിൽ, അത് ഒരു അനുയായി പടതന്നെയാണ്. അവർ പ്രകടമായി നൽകുന്ന ബഹുമാനം സാമൂഹികമായി ഒരു ശക്തിയായി പടർന്ന് പിടിക്കും.
മക്കളില്ലാത്ത അവസ്ഥ ഈ കാരണത്താൽ, ഫ്യൂഡൽ ഭാഷാ അന്തരീക്ഷങ്ങളിൽ,

ഇങ്ഗ്ളിഷിൽ നിന്നും മനസ്സിലാക്കാൻ പറ്റാത്ത ഒരു സാമൂഹിക ശക്തിക്കുറവാണ്.

ഈ ഒരു കാരണത്താൽ, ഫ്യൂഡൽ ഭാഷകളിൽ, മക്കളിൽ ചിലരുടെ വളർച്ചയെ കരുതിക്കൂട്ടിത്തന്നെ ചില മാതാപിതാക്കൾ, നിയന്ത്രിക്കുകയും പരിധിപ്പെടുത്തുകയും ചെയ്യും.

ഇതുമായി ബന്ധപ്പെട്ട് പലരുടേയും ജീവിതാനുഭവം കേട്ടറിവുണ്ട്.

പണ്ട് പരിചയപ്പെട്ട ഒരു തെരുവോരങ്ങളിൽ തൊഴിൽ ചെയ്യുന്ന ആൾ അയാളുടെ മകനെ മറ്റാരോ കുത്തിക്കൊന്നതുമായി ബന്ധപ്പെട്ട് ഇങ്ങിനെ ഒരു വ്യസനം വാക്കുകളിൽ പ്രകടിപ്പിച്ചിരുന്നു: 'അവൻ കൂടെയുണ്ടായിരുന്നെങ്കിൽ, എനിക്ക് ഒരു ശക്തിയായിരുന്നു'.

മറ്റുള്ളവർ ഈ ആളെ നീ എന്ന് സംബോധന ചെയ്യുമ്പോഴും, ഈ ആളെക്കാൾ പ്രായം കുറഞ്ഞവർ ബഹുമാനക്കുറവ് കാണിക്കുമ്പോഴും മറ്റും ബഹുമാനിക്കുന്നവനും, തനിക്ക് നീ, എടാ എന്നൊക്കെ വാത്സല്യത്തോടും അധികാരത്തോടും കൂടി സംബോധന

ചെയ്യാനായി ഒരുവൻ കൂടെയുണ്ടെങ്കിൽ, മറ്റുള്ളവരുടെ പെരുമാറ്റത്തിലും വാക്കുകളിലും പ്രകടമായ വ്യത്യാസം വരുമായിരുന്നു.

മറ്റൊരു സംസ്ഥാനത്ത് കേട്ടകാര്യം ഇതാണ്: വീട്ടിൽ, മക്കളെല്ലാം വൻ കായികതാരങ്ങൾ. പട്യാലയിലേയും മറ്റും ഉള്ള Physical education collegeകളിൽ പോയി ബിരുദം കൈക്കലാക്കി, പലസ്ഥലങ്ങളിൽ കോളെജുകളിൾ Physical education അദ്ധ്യാപകരായി പോയി. ഒരു മകനെ മാത്രം വിട്ടില്ല, വിധവയായ അമ്മ. ഈ മകൻ അവസാനം പോലീസി കോൺസ്റ്റബ്ൾ പോസ്റ്റിൽ ചേർന്നു. ഈ ആളുടെ കൂടെ കായിക താരങ്ങളായവരിൽ ചിലർ പോലീസ് ആമ്ഡ് ഫോസിൽ (Armed forceൽ) DySP മാരായി കയറിക്കൂടി. സ്വന്തം മാതാവ് തടഞ്ഞ് വച്ചതിനാൽ കോൺസ്റ്റബ്ൾ ആയി പോലീസിൽ ചേർന്ന വ്യക്തിക്ക് സഹിക്കാൻ പറ്റാത്ത് മനോവേദന.

മാതാവിനെ പരിചയമുള്ള ഒരു വ്യക്തി ഈ കഠിന ഹൃദയത്തെക്കുറിച്ച് മാതവിനോട് ചോദിച്ചപ്പോൾ, കിട്ടിയ ഉത്തരം: "മറ്റ് മക്കൾ കോളെജ് ലക്ചറർമാരായിട്ട്, ലഭക്കുന്നതിനേക്കാളും സാമൂഹിക ബഹുമാനം എനിക്ക് ലഭിക്കുന്നത്, ഇവൻ കോൺസ്റ്റബ്ൾ ആയത് കൊണ്ടാണ്."

ഈ സാമൂഹിക ബഹുമാനം എന്ന എടാകൂടം ഇങ്ഗ്ലിഷിൽ ഇല്ലാ എന്ന് പറയാം. എന്നാൽ ഇങ്ഗ്ലിഷുകാർ ഇത് സമ്മതിച്ചുതരുമോ എന്ന് അറിയില്ല. കാരണം, ഇങ്ഗ്ലിഷിലും 'Respect' (ബഹുമാനം) എന്ന ഒരു പദം ഉണ്ട്. എന്നാൽ അത് എവിടെ കിടക്കുന്നു, ഇത് എവിടെ കിടക്കുന്നു?

ഇങ്ഗ്ലിഷിലെ 'Respect' You, Your, Yours, He, His, Him, She, Her, Hers എന്ന പദങ്ങളെ ബാധിക്കില്ല. മലയാളത്തിലെ 'ബഹുമാനം' വാക്കുകളുടെ മേൽ പിടിയും വലിയും, ഉന്തലും, വലിക്കലും, വരുത്തും, വ്യക്തിയുടെ മേൽ സമ്മർദ്ദങ്ങളും, പിരിച്ച്തിരിക്കലും, മാനസിക സംഘർഷങ്ങളും മറ്റും സാധ്യമാക്കും.

ഫ്യൂഡൽ ഭാഷാ രാഷ്ട്രങ്ങളിൽ ജനസംഖ്യ അധികരിക്കുന്നതിന് ഒരു വ്യക്തമായ കാരണം അവിടുള്ള ഭാഷാ കോഡുകളാണ്.

## 15. 1717കളിൽ ഇങ്ഗ്ളിഷുകാർ മലാബാറിൽ വന്നപ്പോൾ, കണ്ട കാഴ്ച

സ്വന്തം മക്കളോട് ഫ്യൂഡൽ ഭാഷകളിൽ സംസാരിച്ചാൽ ഉളവാകുന്ന വിവിധതരം ഗുണാത്മകമായ കാര്യങ്ങളെക്കുറിച്ച് കഴിഞ്ഞ എഴുത്തിൽ പ്രതിപാദിച്ചു. ഈ വിധം ഗുണങ്ങൾ ഉള്ളപ്പോൾ, എന്തിനാണ് ആ ഭാഷകളെ ഒഴിവാക്കാൻ ഒരുമ്പെട്ടത് എന്ന ചോദ്യം ഉദിക്കാം.

ഇതിന് വിശാലമായ ഉത്തരം നൽകാമെങ്കിലും, കഴിഞ്ഞ എഴുത്തിൽ സൂചിപ്പിക്കപ്പെട്ട, മക്കളിലൂടെ ഒരോ മാതാപിതാവും ഒരു അനുയായി സംഘത്തെ പടുത്തുയർത്തുന്നതിലെ സാമൂഹികവിപത്തിനെ എടുത്ത് ചൂണ്ടിക്കാട്ടാം. ഓരോ മാതാപിതാവും, ഒരു തരം നേതൃസംഘവും, ചേകവരും, പടനായകരും, മറ്റും ആവുന്ന അവസ്ഥയാണ് ഉദിക്കുക. സാമൂഹിക ആശയവിനിമയം ഒരു തരം ഏറ്റുമുട്ടലുള്ളതോ അതുമല്ലെങ്കിൽ, ഒരേ സേനാവിഭാഗത്തിന്റെ ഒരു കൂട്ടായ്മയോ ആവാം.

ഇങ്ങിനെ ഒരു സാമൂഹികാന്തരീക്ഷം കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ആശയവിനിമയത്തിൽ ഇല്ലതന്നെ.

വീര ചേകവരുടെ കഥകൾ ചൊല്ലാനും കേൾക്കാനും നല്ല ഇമ്പമുള്ളതാണെങ്കിലും, സാമൂഹികമായ ഒരു ഔന്നിത്യവും, ഗുണമേന്മയും ഈ വിധ കാര്യങ്ങൾക്ക് പടുത്തുയർത്താൻ ആവില്ല എന്നാണ് തോന്നുന്നത്.

1717കളിൽ ഇങ്ഗ്ളിഷുകാർ മലാബാറിൽ വന്നപ്പോൾ, കണ്ട കാഴ്ച ഓരോ 20 കിലോ മീറ്ററിലും ഓരോ രാജാവ്, കുട്ടിരാജാവ്, പടനായകൻ, വാഴുന്നവർ, തമ്പുരാൻ എന്നിങ്ങനെ. മാത്രവുമല്ല, ഓരോ കുട്ടിരാജ കുടുംബത്തിലും, തമ്മിലേറ്റുമുട്ടുന്ന വിവധ നേതൃസംഘങ്ങൾ. ആകെക്കൂടെ തൊട്ടതിനും തൊടുന്നതിനും ഏറ്റ്മുട്ടലും, വെട്ടും കൊലയും, കൊലവിളിയും മറ്റും മറ്റും. ഇങ്ഗ്ളിഷുകാർക്ക് പലപ്പോഴും ഈ വിധമുള്ള പലതിന്റെയും പിന്നിൽ പ്രവർത്തിക്കുന്ന വ്യക്തമായ പ്രകോപനം എന്താണ് എന്ന് പോലും മനസ്സിലായില്ലാ എന്നാണ് കാണുന്നത്.

എന്നാൽ യഥാർത്ഥത്തിൽ പലവിധ പ്രകോപനങ്ങൾക്കും പിന്നിൽ പ്രവർത്തിച്ചത്, വെറും നിസ്സാരമായ ഒരു ഇഞ്ഞി, നീ, എടാ, എന്താടാ, വെറും പേര് വിളി, 'അവൻ', 'ഓൻ', 'അവൾ', 'ഓള്' തുടങ്ങിയവയാണ് എന്ന്, പല സംഭവ വികാസങ്ങളേയും വിശകലനം

ചെയ്യുമ്പൾ, ഈ എഴുത്തുകാരന് മനസ്സിലാകുന്നുണ്ട്. ചരിത്ര സംഭവങ്ങളിലേക്ക് ഈ എഴുത്ത് നീങ്ങുന്ന അവസരത്തിൽ ഇവയെക്കുറിച്ച് കൂടുതൽ വ്യക്തമായി പ്രതിപാദിക്കാം.

## 16. ഭാഷാകോഡുകളുമായി ബന്ധപ്പെട്ട് ചെയ്ത പരീക്ഷണ നിരീക്ഷണങ്ങൾ

ഈ എഴുത്തുകാരന് രണ്ട് കുട്ടികളാണ് ഉള്ളത്. ഈ രണ്ട് പേർക്ക് തമ്മിൽ, തികച്ചും വ്യത്യസ്തമായ അനുഭങ്ങളാണ്, തുടക്കത്തിൽ ലഭിച്ചത്.

മറ്റ് വ്യക്തികളായതിനാൽ, ഈ എഴുത്തുകാരന് സ്വന്തം കാര്യങ്ങൾ വിവരിക്കുന്നത് പോലെ, അഗാധമായി ഈ രണ്ടുപേരെയും കുറിച്ച് സംസാരിക്കാൻ ആവില്ല. കാരണം, അതിന് അവരുടെ അനുവാദം വേണ്ടിവരും.

എന്നാൽ, ഈ എഴുത്തുകാരൻ നിരീക്ഷണ പരീക്ഷണങ്ങളുടെ ഭാഗമായി ചെയ്ത ചില കാര്യങ്ങൾ ഇവിടെ സൂചിപ്പിക്കാം എന്ന് കരുതുന്നു. വായനക്കാരിൽ ചിലർക്ക് ഈ വിധ വിവരങ്ങളിൽ നിന്നും ചിലപ്പോൾ, മനുഷ്യന്റെ ബുദ്ധിയേക്കുറിച്ചും, മസ്തിഷ്കം വിവരശേഖരണം നടത്തുന്നതിനെക്കുറിച്ചും, കായികമായ കഴിവുകൾ വളർത്തുന്നതിനെക്കുറിച്ചും മറ്റും ചില വിവരങ്ങൾ ലഭിച്ചേക്കാം.

ഈ എഴുത്തുകാരൻ, മകൾ ജനിക്കുന്നതിന് മുൻപായിത്തന്നെ സൗകര്യപ്പെടുത്തിയ ചില അന്തരീക്ഷങ്ങൾ ആദ്യത്തെ മകൾക്കാണ്

പൂർണ്ണമായും നൽകാൻ കഴിഞ്ഞത്. രണ്ടാമത്തെ മകൾ ജനിക്കുന്ന അവസരത്തിൽ ജീവിതത്തിൽ കാര്യമായ മാറ്റങ്ങൾ വരികയും, തികച്ചും വ്യത്യസ്ഥമായ അന്തരീക്ഷമാണ് ജനിക്കുന്നതിന് മുൻപായി ലഭിച്ചത്. എന്നാൽ, രണ്ട് പേർക്കും, ജനനത്തിന് ശേഷം, കാര്യമായ ഇങ്ഗ്ളിഷ് അന്തരീക്ഷം ലഭിച്ചിരുന്നു. രണ്ടാമത്തെ ആളുടെ കാര്യത്തിൽ, ഒന്ന് രണ്ട് മാസം ഇതിന് വിഘ്നം സംഭവിച്ചെങ്കിലും, ആദ്യത്തെ ആൾക്ക് ലഭിച്ച ഇങ്ഗ്ളിഷ് അന്തരീക്ഷത്തിനേക്കാൾ ശക്തമായ അന്തരീക്ഷം ലഭിച്ചിരുന്നു. രണ്ടാമത്തെ ആളുടെ ഇങ്ഗ്ളിഷ് ഭാഷാ ശൈലി ആദ്യത്തെ ആളുടെതിനേക്കാൾ മെച്ചപ്പെട്ടതാണ്. ആദ്യത്തെ ആൾക്കാണ് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യവുമായി കൂടുതൽ ബന്ധം.

ഈ എഴുതാൻ പോകുന്ന കാര്യങ്ങൾ യാതോരു മത്സര ബുദ്ധിയോടും കൂടിയല്ല എഴുതുന്നത്. മറിച്ച്, ഭാഷാ കോഡുകളുടെ സ്വാധീനത്തെക്കുറിച്ച് വ്യക്തമാക്കാനുള്ള ഒരു പദ്ധതിമാത്രമാണ് ഈ ഉദ്യമം.

മാത്രവുമല്ല, ഈ എഴുത്തുകാരന്റെ ഗ്രന്ഥങ്ങളിൽ ഇൻ്റർനെറ്റിൽ ഏറ്റവുംകൂടുതൽ ഡൌൺ ലോഡ് ചെയ്യപ്പെട്ടിട്ടുള്ള SHROUDED SATANISM in FEUDAL

## 17. ഫ്യൂഡൽ ഭാഷാ നാട്ടിന് നടുവിൽ ഒരു കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് അന്തരീക്ഷം പടുത്തുയർത്താൻ ഉദ്യമിച്ചത്

ഈ എഴുത്തിൽ ഈ എഴുത്തുകാരന്റെ ആദ്യത്തെ സന്തതിയുടെ കാര്യത്തിൽ എടുത്ത ഭാഷാ പരമായ സംഗതികളാണ് പരാമർശിക്കാൻ പോകുന്നത്. ഇതിൽ കാര്യമായ പദ്ധതികൾ നടപ്പിൽ വരുത്തിയിരുന്നു. എന്താണ് ലക്ഷ്യമെന്നോ, ഫലമെന്താണെന്നോ യാതോരു വ്യക്തമായ വിവരവും മുൻകൂട്ടിയില്ലാതെയാണ് ഈ പദ്ധതിയിലൂടെ മന്നോട്ട് നീങ്ങിയത്.

നിത്യജീവിതത്തിൽ ചെയ്യുന്ന മറ്റ് പലകാര്യങ്ങളുടെയും കൂടെ ഇതും നടപ്പിൽ വരുത്തി.

മകൾ ജനിക്കുന്നതിന് മുൻപായിത്തന്നെ മാനസികമായും വ്യക്തിത്വപരമായി പോസിറ്റിവ് ആയ പല വിധ സ്വാധീനങ്ങൾ ഉളവാക്കാനായി ചില ചുറ്റുപാടുകളും മറ്റും സ്വാഭാവികമെന്നോണം, ഒരുക്കുകയോ, അതുമല്ലെങ്കിൽ ചെയ്യുകയോ ചെയ്തിരുന്നു. അവ എന്തെല്ലാമാണെന്ന് ഇവിടെ കുറിച്ചിടുന്നില്ല. എന്നാൽ പൊതുവായി ഒരു ഉയർന്ന മാനസികാവസ്ഥ മാതാവിൽ ചെലുത്താനുതകുന്ന

കാര്യങ്ങൾ ചെയ്യിരുന്നു. മാത്രവുമല്ല, ഇങ്ഗ്ളിഷിലെ ലാളിത്യമേകുന്ന ലോലമയമായ അന്തരീക്ഷവും ഉണ്ടായിരുന്നു.

വ്യക്തി തരംതാഴുന്ന ഒരു സാഹചര്യം നിലവിൽ വരില്ലാ എന്ന് ഉറപ്പിച്ചിരുന്നു. കുടുംബത്തിൽപെട്ട പലർക്കും, ഇതിലെല്ലാം എന്തൊക്കെയോ വിഡ്ഢിത്തമുണ്ട് എന്ന തോന്നൽ, ഉണ്ടായിരുന്നെങ്കിലും, ഇതെല്ലാം ഒരു ഹ്രസ്വകാലം മാത്രം നിലനിൽക്കുന്ന അര വട്ട് (അരപ്പിരി) സ്വഭാവമായി കരുതി, കാര്യമായി ആരും തന്നെ തടസ്സങ്ങൾ നിന്നില്ല.

ഈ പരീക്ഷണനിരീക്ഷണം ഒരു പരിധി വരെ വൻ വിജയമായിരുന്നെങ്കിലും, മകൾക്ക് ഏതാണ്ട് ഒരു ഒൻപത് വയസ്സാകുന്നതോടു കൂടി (ഏതാണ്ട് 2004-05), ഒരു വൻ തിരിച്ചടിയിലേക്ക് നീങ്ങി. എന്ന് വച്ചാൽ, പരീക്ഷണം, അതിന്റെ പാതിയിൽ നിർത്തേണ്ടിവന്നു. അക്കാര്യം പിന്നീട് പറയാം.

മകൾ ജനിച്ചപ്പോൾ, പരീക്ഷണ നിരീക്ഷണം അതി ഗംഭീരമായ വിജയത്തിന്റെ അടയാങ്ങൾ സൂചിപ്പിച്ചിരുന്നു. ജനിച്ച ആൾക്ക് ആകപ്പാടെ ഒരു തിളക്കം. ചുറ്റുപാടിലോ, അതുമല്ലെങ്കിൽ മാതാവിന്റെയോ പിതാവിന്റെറോ കുടുംബത്തിൽ

ആർക്കുതന്നെയില്ലാത്ത ഒരു തിളക്കം. ഈക്കാര്യം പലരും വ്യക്തമായിത്തന്നെ സൂചിപ്പിച്ചിരുന്നു. ഇനിയങ്ങോട്ട് 2005 വരെ ഈ എഴുത്തുകാരൻ എടുത്ത നടപടികളെക്കുറിച്ച് വിവരിക്കാം. ഒരു എഴുത്തുകാരൻ എന്ന നിലയിൽ ഈ അനുഭവ സമ്പത്ത് മൂല്യമേറിയതാണ്.

ഇവരെ (അതായത് മകളെ) അനൗപചാരികമായി പലകാര്യങ്ങളിലും പരിശീലിപ്പിച്ചെടുത്ത വിവരങ്ങളാണ് നൽകാൻ പോകുന്നത്.

ഇവിടെ മുഖദാവിൽത്തന്നെ ഒരു വാക്ക് കോഡിനെ നിർവ്വചിക്കേണ്ടിരിക്കുന്നു. ആരും സ്വന്തം മകളെയോ മകനെയോ പരാമർശിക്കുമ്പൾ 'അവർ / 'ഇവർ' എന്ന പദം ഉപയോഗിക്കാറില്ല, സാധാരണ ഗതിയിൽ. എന്നാൽ ചിലപ്പോൾ, വല്ല ഐഏഎസ്സുകാരന്റേയോ മറ്റോ വീട്ടിലേക്ക് ആരെങ്കിലും ഫോൺ വിളിച്ചാൽ, വിളിച്ചയാളിൽ സ്വന്തം മകന്റെ മാഹാത്മ്യം അടിച്ചേൽപ്പിക്കാൻ ആ ആളുടെ പിതാവോ മാതാവോ മറ്റോ ഈ വിധ വാക്ക് ഉപയോഗിച്ചേക്കാം.

എന്നാൽ, ഇവിടെ അങ്ങിനെ ഒരു ഉദ്ദേശം ഇല്ലതന്നെ. മറിച്ച്, വാസ്തവം പറയുകയാണെങ്കിൽ ഈ എഴുത്തുകാരൻ വളരെ അപൂർവ്വമായേ

ആരെയും 'അവൻ' / 'അവൾ എന്ന് പരാമർശിക്കാറുള്ളു. അതേ സമയം 'നീ' എന്ന വാക്ക്, മലയാളത്തിൽ കൂടി അടുത്ത ബന്ധത്തിൽ എത്തിയവരിൽ ചിലരെ മറ്റ് പോംവഴിയില്ലാത്തത് കൊണ്ട് അങ്ങിനെ സംബോധന ചെയ്യാറുണ്ട്. എന്നാൽ പൊതുവായി പറഞ്ഞാൽ, ഈ എഴുത്തുകാരന്, മലയാളത്തിൽ 'സുഹൃത്ത്' എന്നോ മലബാറിയിൽ 'ചങ്ങാതി'യെന്നോ വിശേഷിപ്പിക്കാവുന്ന ആരും തന്നെലില്ലാ എന്നുള്ളത് വാസ്തവമാണ്. അതിനാൽ തന്നെ 'നീ' എന്ന് സംബോധന ചെയ്യാനുതകുന്ന ചങ്ങാതിമാരും ഇല്ല. പണ്ട് പഠന കാലത്ത് ഈ വിധം ബന്ധമുള്ള സഹപാഠികൾ ഉണ്ടെങ്കിലും, അവരെ ആരെയും ചങ്ങാതിമാരായി കരുതുന്നുമില്ല.

'അവർ' / 'ഇവർ' എന്ന വാക്ക് പ്രയോഗം അനൗചിത്യപരമായി ഉപയോഗിച്ചപ്പോൾ ലഭിച്ച ഒന്ന് രണ്ട് അനുഭവങ്ങൾ അടുത്ത എഴുത്തിൽ സൂചിപ്പിക്കാം.

## 18. വാക്ക് കോഡുകൾ തലതിരിഞ്ഞ് ഉപയോഗിച്ചാൽ ഉളവാകുന്ന സാമൂഹിക വിഘടനം

എല്ലാരും ചെയ്യുന്നത് പോലെയോ, അതുമല്ലെങ്കിൽ സാധാരണമായി നടക്കുന്നത് പോലെയോ ചെയ്താൽ പരീക്ഷണം ഉണ്ടാവും എന്ന് തോന്നുന്നില്ല. നിരീക്ഷണം ഉണ്ടാവാമെങ്കിലും. എന്നാൽ, വ്യത്യസ്തമായോ, കടകവിരുദ്ധമായോ പ്രവർത്തിച്ചാൽ, പരീക്ഷണവും നിരീക്ഷണവും സാധ്യമായേക്കാം.

ഭാഷാ കോഡുകളുടെ കാര്യത്തിൽ ഈ എഴുത്തുകാരൻ പലപ്പോഴും ഒരു തലതിരിഞ്ഞ രീതിയിൽ പ്രവർത്തിച്ചിട്ടുണ്ട്. പലപ്പോഴും, വാക്ക് കോഡുകൾ തലതിരിഞ്ഞ് ഉപയോഗിച്ചാൽ ഉളവാകുന്ന സാമൂഹിക വിഘടനം ഈ വാക്ക് കോഡുകളുടെ ഞെട്ടിപ്പിക്കുന്ന ശക്തിയേയും ബലത്തേയും കുറിച്ച് കാര്യമായ ഉൾക്കാഴ്ച നൽകും. എന്നാൽ പ്രത്യേകമായി എടുത്ത് പറയേണ്ടത് ആരെയും അമർത്താനായി സാധാരണ ഗതിയിൽ വാക്ക് കോഡുകൾ ഈ എഴുത്തുകാരൻ ഉപയോഗിക്കാൻ ആഗ്രഹിക്കുന്നില്ല. പ്രകോപനപരമായ അന്തരീക്ഷത്തിൽ മാത്രമേ, ഈ ഒരു

തീരുമാനത്തിന് വിരുദ്ധമായ നടപടി സ്വീകരിക്കാറുള്ളു.

അവയെക്കുറിച്ച് പിന്നീടെപ്പോഴെങ്കിലും സൂചിപ്പിക്കാം എന്ന് കരുതുന്നു. എന്നാൽ, ഒന്ന് രണ്ട് അനുഭവങ്ങൾ, ഇവിടെ പ്രസക്തമായവ, രേഖപ്പെടുത്താം.

'അവർ', 'ഇവർ' എന്ന വാക്കാണ് ഇവടെ പ്രതിപാദ്യവിഷയം. വിദ്യാർത്ഥി അദ്ധ്യാപകനെ ചൂണ്ടിക്കാണിച്ച്, അവർ എന്ന ഉപയോഗിച്ചാൽ, സാമൂഹിക അച്ചടക്ക കോഡുകളോട് താദാത്മ്യത്തിൽ കാര്യങ്ങൾ നീങ്ങും. ഫ്യൂഡൽ ഭാഷയിൽ ഉള്ള അദ്ധ്യാപക-വിദ്യാർത്ഥി ബന്ധത്തിന് ബലംനൽകും.

എന്നാൽ, അദ്ധ്യപകൻ വിദ്യാർത്ഥിയെ ചൂണ്ടിക്കാട്ടി, ഇവർ എന്നോ അവർ എന്നോ പരാമർശിച്ചാൽ, എന്തോ ഒരു പിശക് ഉള്ളതായി അനുഭവപ്പെടാം.

ഇതേ പോലെതന്നെയാണ് അവൻ, അവൾ തുടങ്ങിയവാക്കുകളും. ഉചിതമായ ദിശയിൽ ഉപയോഗിച്ചാൽ, ബന്ധത്തിന് ബലം ഏറും. അനുചിതമായ ദിശയിൽ ഉപയോഗിച്ചാൽ, ബന്ധത്തിൽ വിഘടനം സംഭവിക്കും.

ഈ വിധ പ്രശ്നങ്ങളെക്കുറിച്ച് യതോരു നിഴൽപോലും ഇങ്ഗ്ളിഷിൽ അറിവില്ലാ എന്ന് ഓർക്കേണം.

ഈ എഴുത്തുകാരൻ സ്വന്തം ഭാര്യയെ അവൾ എന്ന വാക്കിനാൽ പാരമർശിച്ച അനുഭവം ഇല്ലാ എന്നാണ് തോന്നുന്നത്. ഇങ്ഗ്ളിഷിലെ She, Her, Hers തുടങ്ങിയ പദങ്ങൾ മലയാളത്തിൽ ഏത് വാക്ക് കോഡിലേക്കാണ് തർജ്ജമചെയ്യേണ്ടത് എന്ന ഒരു പ്രശ്നം പ്രശ്നമായിത്തന്നെ ഇരിക്കുന്നു, ഈ എഴുത്തുകാരന്.

എന്നാൽ പുറംലോകത്തിൽ, പ്രത്യേകിച്ചും, സർക്കാർ ഓഫിസുകളിൽ പോകുന്ന അവസരത്തിൽ, ഭാര്യയെ പരാമർശിക്കേണ്ടിവരുന്ന അവസരങ്ങളിൽ ഈ പ്രശ്നം ഒഴിവാക്കാൻ പറ്റാത്തരീതിയിൽ മുന്നിൽവരും.

ഭാര്യയെ പരാമർശിക്കുന്ന അവസരത്തിൽ അവർ, ഇവർ എന്ന പദം ആണ് ഉപയോഗിക്കുക. ഇത്, പലപ്പോഴും മുന്നിലിരിക്കുന്ന ഉദ്യോഗസ്ഥന് അരോചകമായി അനുഭവപ്പെടാറുണ്ട് എന്നാണ് തോന്നുന്നത്.

ഒരിക്കൽ, ഒരു ഉദ്യോഗസ്ഥന് കാര്യമായിത്തന്നെ വെറുപ്പ് വന്ന അനുഭവവും ഉണ്ടായതായി ഓർമ്മവരുന്നുണ്ട്. അയാളെ കൊച്ചാക്കാനാണ് ഇങ്ങിനെ അവർ, ഇവർ എന്ന പദപ്രയോഗം ഉപയോഗിക്കുന്നത് എന്ന് കരുതി അയാൾ പ്രതികരിച്ചതായും ഓർമ്മയുണ്ട്.

ഈ പ്രതികരണത്തെപ്പറ്റി ചിന്തിക്കുമ്പോൾ, മറ്റൊരു സംഭവം ഓർമ്മവരുന്നു. ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപാണ്. ഈ എഴുത്തുകാരൻ ഒരു വ്യാപാരം നടത്തുന്ന അവസരമാണ്. ഏതാനും കുറച്ച് യുവ പ്രായക്കാരായ തൊഴിലാളികളും ഉണ്ട്. മുന്നിൽ നിൽക്കുന്നത്, മറ്റൊരു വ്യാപാരത്തിന്റെ ഉടമസ്ഥനാണ്. ആ ആൾ ചെറിയ ഒരു വിധേയത്വ ഭാവത്തിലാണ് നിൽക്കുന്നത്. ഈ എഴുത്തുകാരൻ, സ്വന്തം തൊളിലാളിയെ ചൂണ്ടിക്കാട്ടി, ഇവർ അവിടെ വന്ന് ആ കാര്യം ചെയ്തോളും എന്നോ മറ്റോ പറഞ്ഞു.

മറ്റെ തൊഴിൽ ഉടമ ആകെക്കൂടി അന്ധാളിച്ച മാതിരി ആയിപ്പോയി. ഇതിന് പകരം ഇവൻ അവിടെ വന്ന് ആ കാര്യം ചെയ്തോളും എന്ന് പറഞ്ഞിരുന്നെങ്കിൽ, ആ തൊഴിലാളിയുടെ മേലും, അയാൾക്ക് അധികാരം നൽകുന്ന സ്വാഭാവിക അനുഭവമായിരിക്കുമായിരുന്നു.

ഈ വിധ കാര്യങ്ങൾ പ്രത്യേകം എടുത്ത് പറഞ്ഞത്, 'അവര്‍', 'ഇവര്‍' എന്ന് വാക്ക് പ്രയോഗം നടത്തുന്നതിന്റെ ആശയപരമായ ഉദ്ദേശവും, ഉദ്ദേശശുദ്ധിയും മറ്റും സൂചിപ്പിക്കാനാണ്. എന്നാൽ, ഇതിനെല്ലാം വ്യത്യസ്തമായ രീതിയിലാണ്, ഇവിടെ പ്രസക്തമായ വിഷയത്തിൽ ഈ വാക്ക്-പ്രയോഗം ഉപയോഗിക്കാൻ പോകുന്നത്.

## 19. ഭാഷാകോഡുകളിലൂടെ ഉളവാകുന്ന വ്യക്തിത്വ തിളക്കം

'അവൻ' എന്ന് പൊതുവായി പരാമർശിക്കപ്പെടേണ്ടുന്ന ആളെ 'അയാൾ' /'അവർ' / 'അദ്ദേഹം' തുടങ്ങിയവാക്കുകളാൽ പരാമർശിക്കുമ്പോൾ, ആ ആൾ ആപേക്ഷികമായി മുകളിലെ നിലയിലേക്ക് ഉയരും. ആ വാക്ക് പറയുന്ന ആൾ ആപേക്ഷികമായി താഴോട്ടേക്ക് നീങ്ങാം.

അതേ പോലെ, മുകളിൽനിന്നും നിലനിലയായി താഴോട്ടേക്ക് ഒഴുകിവരുന്ന, 'അവർ-അവൻ', എന്ന പടിപടിയായുള്ള ഒഴുക്കിൽ ഒരു പ്രത്യേക തട്ടിൽ വച്ച് താഴെയുള്ള ആളെക്കുറിച്ച്, 'അവൻ' എന്ന പദത്തിന് പകരം 'അവർ' എന്നോ 'അദ്ദേഹം' എന്നോ ഉപയോഗിച്ചാൽ, ശരിക്കും പറഞ്ഞാൽ, ഫ്യൂഡൽ ഭാഷാ കോഡുകൾ രൂപകൽപ്പന ചെയ്യുന്ന ഉച്ചനീചത്വ കൽപ്പനാ ഒഴുക്കിൽ നിന്നും പറയുന്ന ആളും, പരാമർശ്ശിക്കപ്പെടുന്ന ആളും പുറത്തായി നിൽക്കും.

എന്നാൽ ഇവിടെ പ്രത്യേകമായി സൂചിപ്പിക്കേണ്ടത്, ഈ എഴുത്തുകാരനും സ്വന്തം മകളും തമ്മിലുള്ള ആശയവിനിമയം തികച്ചും ഇങ്ഗ്ളിഷിൽ തന്നെയായിരുന്നു. ഈ ഒരു

കാര്യത്താൽതന്നെ, 'ഇവർ' (മകൾ) മുകളിൽ സൂചിപ്പിച്ച, കുടുംബപരമായ ഉച്ചനീചത്വ ആശയവിനിമയ ചരടിൽ പെട്ടിരുന്നില്ല.

എന്നാൽ ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം 'ഇവർക്ക്' (മകൾക്ക്) ബുദ്ധിപരമായും, ഇങ്ഗ്ളിഷ് പരിജ്ഞാനപരമായും, കായികമായും, ബുദ്ധിവൈഭവപരമായും ചുറചുറുക്കിലും ഗണിതത്തിലും കമ്പ്യൂട്ടർ ഉപയോഗ പരിജ്ഞാനത്തിലും, സോഫ്ട്‌വെയർ കോഡിങ്ങിലും മറ്റും വളരെ ചെറുപ്പം മുതൽതന്നെ ഈ എഴുത്തുകാരനേക്കാൾ വ്യക്തമായ കഴിവും കാര്യക്ഷമതയും ഉണ്ടായിരുന്നു.

ഇത് എങ്ങിനെ സ്വരൂപിച്ചെടുത്തു എന്നുള്ളതാണ് ഇവിടെ സൂചിപ്പിക്കാൻ പോകുന്ന കാര്യങ്ങളിൽ ഒന്ന്. ഇതും, ഫ്യൂഡൽ ഭാഷയുമായുള്ള അകന്നുനിൽക്കലും ഒരളുവരെ വ്യത്യസ്ത കാര്യങ്ങളാണെങ്കിലും, യഥാർത്ഥത്തിൽ, രണ്ടും ഈ പ്രത്യേക വ്യക്തിയിൽ ഇടകലർന്നാണ് നിൽക്കുന്നത്.

ഈ വ്യക്തി ജനിച്ചപ്പോൾതന്നെ ഒരു തിളക്കം ശ്രദ്ധിക്കപ്പെട്ടിരുന്നു എന്ന കാര്യം സൂചിപ്പിച്ചിരുന്നു. ഇതിന് വ്യക്തമായ കാരണങ്ങൾ ഉണ്ടായിരുന്നു എന്ന് പിന്നീട് ആലോചിക്കുമ്പോൾ

വ്യക്തമായി അറിവ് ലഭിക്കുന്നുണ്ട്. ഈ കാരണങ്ങൾ ഇപ്പോൾ ഇവിടെ എടുത്തു പറയുന്നില്ലായെങ്കിലും, ഇതിനും ഇങ്ഗ്ളിഷുമായ് ബന്ധമുണ്ട് എന്നുള്ളാതണ് വാസ്തവം. എന്നാൽ, ഇങ്ഗ്ളിഷ് ഇല്ലാതെയും ഇതുപോലുള്ള ഒരു കാര്യം സംഭവിപ്പിക്കാനാവും എന്നുള്ളതും ശരിയാകാം. എന്നാൽ ഫ്യൂഡൽ ഭാഷകൾ ഉളവാക്കുന്ന തിളക്കം മറ്റൊരു കോഡ് പ്രവർത്തനമായേക്കാം. പ്രതിഭാസം രണ്ടും ഒരുപോലുള്ളതാണെങ്കിലും.

ഇവിടെ പ്രത്യേകമായി എടുത്ത് പറയേണ്ടുന്നത്, ഈ എഴുത്തുകാരാൻ ഉയർന്ന ജാതിക്കാരനല്ല. മറിച്ച്, ഇങ്ഗ്ളിഷ് ഭരണം മലബാറിൽ കാലുറപ്പിക്കുന്നത് വരെ, കീഴ്-ജാതിക്കാരായി കണക്കാക്കപ്പെട്ട ആൾക്കൂട്ടത്തിൽ പെട്ട ആളാണ്.

പോരാത്തതിന് മറ്റൊരു കാര്യം കൂടി പറയാനുണ്ട്. ഈ പരാമർശിക്കപ്പെടുന്ന കാലഘട്ടം ഈ എഴുത്തുകാരന്റെ ജീവിതത്തിൽ വളരെ പരിമിതികളും, സാമ്പത്തിക പിരിമുറുക്കവും മറ്റും ഒരളവുവരെ ഉള്ള സമയമായിരുന്നു.

എന്നാൽ ഈ ഒരു കാര്യത്തിലും, ഒരു കാര്യം വ്യക്തമാക്കാനുണ്ട്. അത് ഇതാണ്. സാമ്പത്തിക പരിമുറുക്കം എന്ന ഒരു ധ്വനി ഈ എഴുത്തിൽ

പലയിടത്തും കാണുമെങ്കിലും, ഈ ഒരു വാക്യപ്രയോഗത്തിൽ ചെറിയൊരു നിർവ്വചന പിശക് ഉണ്ട്. അത് എന്താണ് എന്നതും പിന്നീടെ സൂചിപ്പിക്കാൻ ആവുള്ളു.

വളരെ വ്യക്തിപരമായ ഇടങ്ങളിലേക്ക് ഈ എഴുത്ത് നീങ്ങുന്ന ദിക്കിൽ, പ്രത്യേകമായി എടുത്ത് പറയേണ്ടത്, ഈ കാര്യങ്ങൾ എഴുതുന്നത്, ഭാഷാ കോഡുകളിലൂടെ സാമൂഹികവും, മാനസികവും നരവംശശാസ്ത്രപരമായും മറ്റും പോസിറ്റിവ് ആയ മാറ്റങ്ങൾ ഈ നാട്ടിൽ, ഫ്യൂഡൽ ഭാഷകളെ നാടുകടത്തുന്നതിലൂടെ കൈവരുത്താൻ ആവും എന്ന ആശയം പ്രകടിപ്പിക്കാനാണ്. അല്ലാതെ വ്യക്തിപരിമായി യതോരു അഹംഭാവത്തിന്റെയോ മറ്റോ ഭാഗമായല്ല.

വിപ്ളവ വായാടികൾ സ്വകാര്യമായി മക്കളെ ഇങ്ഗ്ളണ്ടിലേക്കോ, അമേരിക്കയിലേക്കോ കടത്തിവിടും. ഇതിന് ആവാത്ത സാധാരണക്കാർക്ക്, ഇവിടെത്തന്നെ ഇങ്ഗ്ളണ്ട് സൃഷ്ടിക്കാനാവും.

## 20. ഭാഷാ കോഡുകളിലെ തരംതാഴ്ത്തുന്നവയിൽനിന്നും സംരക്ഷണം

ഇനി ഈ വ്യക്തിയെ (മകൾ: Varunaയെ) തികച്ചും ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷം ചുറ്റുമുള്ള ഒരു ദിക്കിൽവച്ച് പൂർണ്ണമായ ഒരു ഇങ്ഗ്ളിഷ് അന്തരീക്ഷത്തിലേക്ക് പരിശീലിപ്പിച്ചെടുത്തതിന്റെ കാര്യങ്ങളാണ് അടുത്ത ഏതാനും എഴുത്തുകളിൽ എഴുതാൻ പോകുന്നത്.

ഇതിന് മുൻപായി ഏതാനുംകാര്യങ്ങൾ പറയാം. ഈ വിഷയം ഈ എഴുത്തുകാരൻ 2013ൽ പ്രസിദ്ധീകരിച്ച Shrouded Satanism in feudal languages എന്ന ഗ്രന്ഥത്തിൽ കാര്യമായിത്തന്നെ വിവരിച്ചിട്ടുണ്ട്. ഏതാണ്ട് രണ്ട് അദ്ധ്യായത്തിൽ. ആ ഗ്രന്ഥം ഏതാണ്ട് 2 ലക്ഷം വാക്കുകളും 83 അദ്ധ്യായങ്ങളും ഉള്ള ഒരു വളരെ വലുപ്പമുള്ള ഒരു ഗ്രന്ഥമാണ്. പല കാര്യങ്ങളും അതിൽ പ്രതിപാദിച്ചിട്ടുണ്ട്. അതിനാൽത്തന്നെ ഈ വിഷയം ആ ഗ്രന്ഥത്തിൽ ഒരു ചെറിയ ശതമാനമേ ആകുള്ളു.

ഇങ്ഗ്ളിഷിൽ എഴുതിയ ഒരു ഗ്രന്ഥത്തിൽ ഈ വിഷയം ചർച്ചചെയ്യുമ്പോൾ കാര്യമായ ഒരു വേവലാതിയുടെ പ്രശ്നം ഇല്ലതന്നെ. കാരണം, ആ

ഗ്രന്ഥം വായിക്കുന്നത് ഇങ്ഗ്ളിഷ് അറിയുന്നവരാണ്. ഫ്യൂഡൽ ഭാഷകിലെ മൃഗീയവാക്ക് കോഡുകൾ ഉപയോഗിക്കാതെ തന്നെ ആ വായനക്കാർക്ക് ഈ വിഷയവും, വ്യക്തിയേയും ചർച്ചചെയ്യാനാവും.

എന്നാൽ, ഈ മലയാളത്തിലെ എഴുത്തിലെ കാര്യം അങ്ങിനെയല്ല. ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിലാണ് ഈ പ്രശ്നം അവതരിപ്പിക്കുന്നത്. സ്വാഭാവികമായും വ്യക്തിയെ തരംതാഴ്ത്തി സംസാരിക്കാനുള്ള അഭിലാഷം ചിലരിലെങ്കിലും വരും. പ്രത്യേകിച്ചും, മാനസികമായി താഴ്ന്നവരിൽ. മാത്രവുമല്ലാ, വായനക്കാരിൽ ചിലരെങ്കിലും, മത്സരബുദ്ധിയോടു കൂടിത്തന്നെയാണ് വായന തുടരുന്നത്.

ഈ ഒരു പ്രശ്നം ഈ ഉപഭൂഖണ്ടത്തിൽ ഉണ്ട്. സാമൂഹികമായി എന്തെങ്കിലും ഗുണം ചെയ്യും എന്ന് പറഞ്ഞിറങ്ങുന്ന പ്രസ്ഥാനക്കാരും അവരുടെ സ്വന്തം ദിവ്യത്വവും നാട്ടുകാരുടെ അടിയാളത്തവും ഉറപ്പ് വരുത്തിയെ ഈ വക പ്രവർത്തനങ്ങൾക്ക് ഇറങ്ങിത്തിരിക്കൂ.

എന്തെങ്കിലും ഒരു ജീ, സാബ്, സ്വാമി, ചേട്ടൻ, ഇക്ക, ബായി, ചേട്ടൻ, അമ്മ, ചേച്ചി, തുടങ്ങിയ

പദപ്രയോഗങ്ങൾ പേരിന് പിന്നിൽ ഘടിപ്പിച്ചേ ജനങ്ങളുടെ മുന്നിൽ പ്രവേശിക്കുള്ളു. ഈ പ്രശ്നം ഇങ്ഗ്ളിഷുകാർക്ക് അറിയില്ലാ എന്നുള്ളതാണ് അവരുടെ ഗുണനിലവാരത്തിന്റെ കാതൽ. എന്നാൽ അവരുടെ വിഡ്ഢിത്തത്തിന്റെയും കാതൽ ഇതുതന്നെ.

Varunaയെ വളരെ ചെറുപ്പത്തിൽ പിരിശീലിപ്പിച്ചെടുക്കന്നതിന്റെ ഏറ്റവും മൂല്യമേറിയ ഭാഗങ്ങളിൽ ഒന്നായിരുന്നു, നീ, ഇഞ്ഞി, അവൾ, ഓൾ, എടീ, അളെ, എന്താടി, എന്താളെ തുടങ്ങിയ പല പദപ്രയോഗങ്ങളിൽ നിന്നും മാറ്റിനിർത്തുകയെന്നത്.

എന്നാൽ, ഇത് പലർക്കും, പ്രത്യേകിച്ചും ഒതുങ്ങിക്കൂടി നിൽക്കുന്ന വ്യക്തിത്വംകുറഞ്ഞ പല വനിതകളിലും (കുടുംബബന്ധം അവകാശപ്പെടുന്നവർ പ്രത്യേകിച്ചും) കാര്യമായ അമർഷത്തിനും, പ്രതിഷേധത്തിനും ഇടയാക്കിയെന്നുള്ളതാണ് വാസ്തവം. കാരണം, ഈ വക പദപ്രയോഗങ്ങൾ ഉപയോഗിക്കാൻ കിട്ടുന്ന അവസരങ്ങളാണ് അവർക്ക് അവരുടെ വ്യക്തിത്വം അധമത്വത്തിൽനിന്നും കരകേറാൻ കിട്ടുന്ന അവസരം. കീഴിൽ ഒരു വ്യക്തിയെക്കിട്ടിയാൽ, അവർ മുകളിൽ എത്തി.

അതിനാൽതന്നെ ഇത് അവരുടെ അവകാശമായി അവർ മനസ്സിലാക്കും. ഇതിന് അനുവദിക്കില്ലാ എന്നുള്ളത് അവരുടെ അവകാശത്തിൽ കൈകടത്തലായി അവർക്ക് അനുഭവപ്പെടും.

അത് പോലെ തന്നെ മാനസികമായോ വ്യക്തിത്വപരമായോ തരംതാഴ്ന്ന പുരുഷന്മാരിലും ഈ വിധമുള്ള വാക്ക് പ്രയോഗങ്ങൾ ഉപയോഗിക്കാനുള്ള ക്രാന്തി വളരെ വ്യക്തമായി കണ്ടിരുന്നു. പ്രത്യേകിച്ചും, ഏന്തെങ്കിലും പാതയിലൂടെ കുടുംബ ബന്ധം സ്ഥാപിക്കാൻ ശ്രമിച്ചവരിൽ.

പോരാത്തതിന്, സ്വന്തം മക്കളെ നീയെന്നും എടീയെന്നും എന്താടീയെന്നും വിളിച്ച് പരിചയമുള്ള പലർക്കും, ഈ വിധ വാക്കുകൾ ഉപയോഗിക്കാനാകുന്നില്ല എന്നുള്ളത്, സ്വന്തംമക്കളോട് ചെയ്യുന്ന ഒരു അപരാധമായും അനുഭവപ്പെട്ടതായി കണ്ടിരുന്നു.

ഇതുമായി ബന്ധപ്പെട്ട ചില അനുഭവങ്ങൾ പിന്നീട് പറയാം.

## 21. ഇങ്ഗ്ളിഷിൽ നല്ലകാര്യം പറഞ്ഞാലും, ഇങ്ഗ്ളിഷ് അറിയാത്തവർക്ക് വിരോധംതോന്നാം

ഇങ്ങിനെയെല്ലാം ഉള്ളപ്പോൾ, എന്തിനാണ് ഈ വിഷയം മലയാത്തിൽ അവതരിപ്പിക്കുന്നത് എന്നതാണ് വിശദീകരിക്കേണ്ടത്. ഇങ്ഗ്ളിഷിൽ കാര്യങ്ങൾ ചർച്ചചെയ്യുന്നതുമായി ബന്ധപ്പെട്ട ഒരു വിചിത്രമായ കാര്യം പറയാം. സാധാരണയായി നന്നായി ഇങ്ഗ്ളിഷ് സംസാരിക്കുന്നവർക്ക് മറ്റുള്ളവരെ തരംതാഴ്ത്തി സംസാരിക്കാനുള്ള വാക്ക് കോഡുകൾ കുറവാണ്.

മലയാളത്തിലാണെങ്കിൽ നല്ലകാര്യംപറയുന്ന രീതിയിൽതന്നെ മറ്റെ ആളെ കുറച്ചുകാട്ടുവാനും തരംതാഴ്ത്തി സംസാരിക്കാനും ആവും. ഇതു പോലുള്ള ഒരു സംഗതി ഇങ്ഗ്ളിഷിൽ സാധ്യമാക്കാൻ, വ്യക്തമായിത്തന്നെ മറ്റെ ആളെ പഴിപറയേണ്ടിവരും.

ഇവിടെ വിചിത്രമായ സംഗതി ഇതാണ്:

ഇങ്ഗ്ളിഷിൽ നല്ലകാര്യം സംസാരിച്ചാലും, ഇങ്ഗ്ളിഷ് അറിയാത്തവർ ആ സംഭാഷണം അടുത്ത് നിന്നും ശ്രവിച്ചാൽ, അവരിൽവിരോധം, വിദ്വേഷം, എന്ന ഭാവമാണ് വരിക. തങ്ങളെ കൊച്ചാക്കാനാണ് മറ്റേക്കൂട്ടർ ഇങ്ഗ്ളിഷിൽ

സംസാരിക്കുന്നത് എന്ന ഭാവം ആണ് അവരിൽ പലർക്കും വരിക. എന്നാൽ, ഇങ്ഗ്ളിഷിൽ സംസാരിക്കുന്ന അതേ സൗകര്യത്തോടും, ലാളിത്യത്തോടും മലയാളത്തിൽ സംസാരിക്കാൻ ആവില്ല. കാരണം, You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയവാക്കുകൾ മലയാത്തിൽ മൂന്നായി തരംതിരിയും. അപ്പോൾത്തന്നെ അന്തരീക്ഷം മാറും. പ്രതിപാദിക്കപ്പെടുന്നവരും സംസാരിക്കുന്നവരും രണ്ടോ മൂന്നോ തരക്കാരാകും.

യഥാർത്ഥത്തിൽ മലയാളത്തിൽ സംസാരിക്കുന്നവരാണ് ആപേക്ഷികമായി ഭീകരർ, ഈ കാരണത്താൽ. എന്നാൽ, ഇങ്ഗ്ളിഷ് സംസാരിക്കുന്നവരാണ് ഭീകരർ എന്ന രീതിയിലാണ് കാര്യങ്ങൾ മനസ്സിലാക്കപ്പെടുക.

ഈ ഒരു പ്രശ്നം ഈ എഴുത്തുകാരനെ പലകുറി വിഷമത്തിലാക്കിയിട്ടുണ്ട്. നല്ലകാര്യം സംസാരിക്കുന്ന അവസരത്തിലും, മറ്റുള്ളവരെ കൊച്ചാക്കുകയാണ് എന്ന ഭാവം മറ്റുള്ളവരിൽ. ഈ ഭാവം ഈ ഉപഭൂഖണ്ടത്തിന്റെ മിക്ക ഭാഗങ്ങളിലും ഉണ്ട് എന്നതാണ് വാസ്തവം.

ഏതാണ്ട് 30ൽ കൂടുതൽ ഗ്രന്ഥങ്ങൾ ഇങ്ഗ്ളിഷിൽ, VED from VICTORIA INSTITUTIONS എന്ന തൂലികാ

നാമത്തിൽ ഈ എഴുത്തുകാരൻ എഴുതിയിട്ടുണ്ട്. ഇതിൽ എല്ലാത്തിലും പൊതുവായി ഈ ഭാഷാപരമായ വാദഗതി ഒരു അടിത്തറയായി ഉണ്ട്. എന്നിട്ടും, ഇന്ത്യൻ ഭാഷകളിൽ ആർക്കും ഈ വിധ ആശയങ്ങൾ നിലവിലുണ്ട് എന്നോ, ഈ വിധം കാര്യങ്ങൾ എഴുതുന്ന ഒരു എഴുത്തുകാരനുണ്ട് എന്നോ അറിവില്ല.

ഈ എഴുത്തുകാരൻ 2011ൽ, മലയാള ഭാഷ വിദ്യാഭ്യാസത്തിൽ നിർബന്ധമായി അടിച്ചേൽപ്പിക്കുന്നതിന് എതിരായി കേരളാ ഹൈക്കോടതിയിൽ ഒരു റിറ്റ് ഹരജി (Writ Petition) സമർപ്പിക്കുകയും, സ്വന്തമായി ആ കോടതിയിൽ കാര്യങ്ങൾ വാദിക്കുകയും ചെയ്തിരുന്നു. ഈ അപേക്ഷ ഹൈക്കോടതി സ്വീകരിക്കുകയും കേരളാ സർക്കാറിന് നോട്ടിസ് അയക്കുകയും ചെയ്തിരുന്നു.

സാധാരണഗതിയിൽ ഇതുപോലുള്ള പലതും പത്രമാധ്യമങ്ങളിൽ ചർച്ചക്ക് വരും. എന്നാൽ ഈ ഒരു വിഷയം ഒറ്റ മാധ്യമം പോലും ചർച്ചക്ക് എടുത്തില്ല. എന്തിന്, മിക്ക മാധ്യമങ്ങളിലും ഒരു സൂചന പോലും വന്നില്ല. ഒരു പത്രത്തിലെ ഒരു ലേഖകൻ മാത്രം ഇതുമായി ബന്ധപ്പെട്ട് ഒരു ഫീച്ചർ തയ്യാറാക്കി. എന്നാൽ പത്രം ഇത് പ്രസിദ്ധികരിച്ചില്ല.

ആ പത്രത്തിൽ സ്വാധീനമുള്ള ഒരു വ്യക്തിയെക്കൊണ്ട് അന്വേഷിച്ചപ്പോൾ അറിഞ്ഞത്, ഈ സംസ്ഥാനത്തിലെ സാംസ്ക്കാരികനായകർ ഈ വിഷയം യാതോരു പത്രമാധ്യമത്തിലും ചർച്ചക്ക് എടുക്കരുത് എന്ന് മാധ്യമങ്ങളോട് സ്വകാര്യമായി ആവശ്യപ്പെട്ടിരുന്നു എന്നാണ് കിട്ടിയ വിവരം.

## 22. കാര്യങ്ങൾ പ്രാദേശിക ഭാഷക്കാരോട് പറഞ്ഞറിയിക്കാനായി ഭാഷ എഴുതാൻ പഠിച്ചു

ഏതാണ്ട് 10 - 12 വർഷങ്ങൾക്ക് മുൻപ് വരെ ഈ എഴുത്തുകാരന് മലയാളം നന്നായി എഴുതാൻ അറിയില്ലായിരുന്നു. എന്നാൽ പഴയ മലയാള സിനിമാ ഗാനങ്ങൾ മിക്കതും അറിവുള്ളത് കൊണ്ട് വാക്കുകൾ അനവധി മനസ്സിൽ ശേഖരിക്കപ്പെട്ടിരുന്നു.

മലയാളം നന്നായി എഴുതാനായി പഠിക്കണം എന്നതീരുമാനത്തിന്റെ ഭാഗമായി അന്തർദ്ദേശീയ തർജ്ജമ കമ്പനികളുമായി (International translation companies) നേരിട്ട് ബന്ധപ്പെട്ട്, ഇങ്ഗ്ളിഷിൽ നിന്നും മലയാളത്തിലേക്കും, മലയാളത്തിൽനിന്നും ഇങ്ഗ്ളിഷിലേക്കും തർജ്ജമ workകൾ ഏറ്റെടുത്തു. ഇത് ഏതാണ്ട് 6 വർഷംമുൻപാണ്. ആദ്യകാലങ്ങളിൽ വളരെ കഠിനമായ പ്രവർത്തനമായിരുന്നു. എന്നാൽ, ഇന്ന് മലയാളം, ഇങ്ഗ്ളിഷ് എഴുതുന്ന അതേ ലാഘവത്തോടുകൂടി എഴുതാൻ ഈ എഴുത്തുകാരന് ആവും.

ഇന്ന് അന്തർദ്ദേശീയ തർജ്ജമ ഏറ്റെടുക്കാറില്ല. കാരണം, സമയം ലഭിക്കാറില്ല.

എന്നാൽ മലയാളത്തിൽ സ്വന്തം ആശയങ്ങൾ എഴുതാനാവുന്നുണ്ട്. ഇത് ഇത്രയും കാലം ഒരു പ്രശ്നം തന്നെയായിരുന്നു. ഈ ആശയങ്ങൾ ഇങ്ഗ്ളിഷിൽ വായിക്കുന്ന ഇന്ത്യക്കാർ, അവയുടെ യാഥാർത്ഥ്യം അംഗീകരിക്കുന്നുണ്ടെങ്കിലും, മറ്റ് ഇന്ത്യാക്കാരെ അറിയിക്കാൻ ഉത്സുക്തരല്ല. കാരണം, ഈ കാര്യം എല്ലാരെയും കിടിലം കൊള്ളിക്കുന്ന വസ്തുതകളാണ്. അറിഞ്ഞവർ അറിഞ്ഞവർ മിണ്ടാതിരിക്കും.

മാത്രവുമല്ല, ഫ്യൂഡൽ ഭാഷക്കാർക്ക് സാമൂഹമോ, ചുറ്റുപാടുകളോ മനോഹരമാകുന്നതിൽ താൽപ്പര്യം കുറവാണ്. മറിച്ച്, ചുറ്റുപാടും എത്ര മലിനീകരണമായാലും, സ്വന്തം ബഹുമാന സ്ഥാനത്തിന് ഉറപ്പുള്ളിടമാണ് സുന്ദരമായി അനുഭവപ്പെടുക.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർ, യഥാർത്ഥത്തിൽ വളരെ സ്വാർത്ഥരാണ്. സ്വന്തം കാര്യത്തിന് അപ്പുറത്ത് യഥാർത്ഥത്തിൽ ആർക്കും യാതോരു താൽപ്പര്യവും ഇല്ലതന്നെ. മറ്റുള്ളവർക്ക് ആപത്തും, പരാജയവും മറ്റും സംഭവിക്കുന്നതാണ് പലർക്കും ആനന്ദം നൽകുന്ന കാര്യം. ഇക്കാര്യം ഇതിന് മുൻപ് കൂടുതൽ വ്യക്തമായി സൂചിപ്പിച്ചിട്ടുള്ളതാണ്.

എന്നാൽ കലർപ്പില്ലാത്ത-ഇങ്ഗ്ളിഷിൽ (pristine-Englishൽ) കാര്യങ്ങൾ ഇങ്ങിനെയല്ല. ഇങ്ഗ്ളിഷുകാർ ഉണ്ടായിരുന്ന ഇടത്തെല്ലാം അവർ സാമൂഹിക പരിവർത്തനം നടത്തിയിട്ടുണ്ട്.

ഫ്യൂഡൽ ഭാഷക്കാർക്ക് എന്തിനാണ് ഇങ്ഗ്ളിഷ് അറിവ് നൽകുന്നത് എന്ന ചോദ്യം വീണ്ടും എടുക്കുകയാണ്.  ഇതിന് വ്യക്തമായ ഉത്തരം ഈ ഒരു ചെറിയ ചിത്രീകരണത്തിലൂടെ നൽകാം.

അടുത്ത എഴുത്തിൽ.

## 23. ഈ രാജ്യത്ത് ഇങ്ഗ്ളിഷ് അതിന്റെ ഉന്നത മൂല്യങ്ങളോടുകൂടി പടർന്നുപിടിച്ചാൽ ഉളവാകുന്ന സാമൂഹിക സൗകുമാര്യത

ഒരു സാമാന്യം ഉയർന്ന നിലവാരമുള്ള ലോഡ്ജിൽ, രണ്ടോ മൂന്നോ പേർ ഒരു മുറിയിൽ താമസിക്കുന്നു.

അവരിൽ ഒരാൾ രാവിലെ എഴുന്നേറ്റ് കഴിഞ്ഞാൽ ഉടനെ സ്വന്തം കിടക്ക വിരിപ്പ് വിരിച്ച്, കട്ടിലും ചുറ്റുപാടും നല്ല വൃത്തിയായി വെക്കുന്നു. എന്നാൽ മറ്റ് രണ്ട് പേരും, കിടക്കയും വിരിപ്പും, കട്ടിലും ചുറ്റുപാടുകളും അതേ പോലെ അലങ്കോലപ്പെട്ട നിലയിൽ വച്ച് തൊഴിൽ സ്ഥലത്തേക്ക് പോകുന്നു.

വൈകുന്നേരം, മൂന്നു പേർക്കും അവരുടെതായ സുഹൃത്തുക്കൾ സന്ദർശകരായി ഉണ്ടാവും.

ഇതിൽ ആദ്യത്തെ ആൾക്ക് മുറിയുടെ മൊത്തമായ അലങ്കോലപ്പെട്ട കിടപ്പിൽ അസ്വാസ്ഥ്യം തോന്നും. എന്നാൽ മറ്റുള്ളവർക്ക് അങ്ങിനെയൊരു പ്രശ്നം ഇല്ലതന്നെ.

അതിനാൽ, ആദ്യത്തെ ആൾ മറ്റുള്ളവരോട്, അവരുടെ കിടക്കകൾ

വൃത്തിയാക്കിവെക്കുന്നതിനെക്കുറിച്ച് സൂചിപ്പിക്കുന്നു. അവർ തലയാട്ടുന്നു. എന്നാൽ അവർ ഒന്നും തന്നെ ചെയ്യുന്നില്ല.

മറ്റുള്ളവർ രണ്ട് പേരും അവരുടെ തൊഴിൽ സ്ഥലങ്ങളിലേക്ക് നീങ്ങിയതിന് ശേഷം ആദ്യത്തെ ആൾ മറ്റ് രണ്ട് പേരുടേയും കിടക്കകൾ വിരിച്ച് വൃത്തിയാക്കി വെക്കുന്നു.

വൈകുന്നേരും സ്വന്തം സുഹൃത്തുക്കളുമായി തിരിച്ചെത്തുന്ന മറ്റ് രണ്ട് പേർക്കും, അവരുടെ സ്ഥാനത്ത് വന്ന് വൃത്തിയും വെടിപ്പും നൽകുന്ന മാനസിക സൗകുമാര്യത മനസ്സിലാകുന്നു.

തുടർന്ന് ആദ്യത്തെ ആൾ മറ്റ് രണ്ട് പേരോടും, ഈ കാര്യക്ഷമത സ്വന്തമായി തുടരാൻ ആവശ്യപ്പെടുന്നു. അവർ ഇത് പാലിക്കുന്നു. സാവധാനം, മുറിയിൽ നല്ലവെടിപ്പും വൃത്തിയും വരുന്നു.

ഈ മുകളിലെ ചിത്രീകരണം ചെറുതായെങ്കിലും, ഈ നാട്ടിൽ കലർപ്പില്ലാത്ത ഇങ്ഗ്ലിഷ് പ്രചരിപ്പിക്കുന്നതിന് പിന്നിലെ ചേതോവികാരത്തോട് ഉപമിക്കാവുന്നതാണ്.

നന്നായി ഇങ്ഗ്ളിഷ് അറിയുന്ന ഏവർക്കും പെട്ടെന്ന് തന്നെ തിരിച്ചറിയാനാവുന്ന കാര്യമാണ്, ആളുകൾ ചിന്തിക്കുന്നതും, പ്രവർത്തിക്കുന്നതും, സംസാരിക്കുന്നതും ഒരു ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ നിന്നുമാണെങ്കിൽ, ഈ നാട്ടിൽ പലയിടത്തും ഉള്ള കോലാഹലങ്ങളും, ഒച്ചപ്പാടുകളും, ഉന്തലും തള്ളലും മറ്റും മാഞ്ഞുപോകും എന്നത്.

സ്വാകര്യ ബസ്സിൽ നിന്നും ഇറങ്ങുമ്പോഴും, കയറാൻ നോക്കുമ്പോഴും, ഒച്ചയുണ്ടാക്കുന്ന ബസ്സ് ജീവനക്കാരും, ബസ്സിൽ കറയുന്ന അവസരത്തിൽ യാതോരും മര്യാദയും മുൻഗണനാക്രമം സമ്മതിച്ച് കൊടുക്കാതെയും ഉന്തിക്കയറുന്ന യാത്രക്കാരും, മറ്റും ഫ്യൂഡൽ ഭാഷാ കോഡുകളുടെ പ്രത്യക്ഷമായ പ്രതിഫലനങ്ങളാണ്.

സർക്കാർ ഓഫിസുകളിൽ കയറിച്ചെന്നാൽ കുറച്ച് വ്യക്തിത്വത്തോട് കൂടി സംസാരിക്കുന്നവരെ വെപ്രാളപ്പെടുത്താനുള്ള ആഗ്രഹം ഓഫിസ് ജീവനക്കാരിൽ മായും. അത് പോലെതന്നെ ഞെട്ടിച്ച് നിൽക്കാനുള്ള പ്രവണത പൊതുജനത്തിലും കുറയും.

പോലീസുകാർക്ക് നീ, അവൻ, അവൾ, എടാ, എടീ, എന്താടാ, എന്താടി തുടങ്ങിയ വാക്ക് പ്രയോഗങ്ങൾ ഉപയോഗിക്കാനും വാക്കുകൾ ഇല്ലാതാവും.

വ്യക്തമായ ഉച്ചനീചത്വം വകവെക്കാതെയോ, അത് ഇല്ലാതെയോ വ്യക്തികൾ തമ്മിൽ ഇടപഴകുമ്പോഴാണ് ഫ്യൂഡൽ ഭാഷകളിൽ സ്വരച്ചേർച്ചക്കുറവ് സംഭവിക്കുന്നത്. ഇതിനെ മറികടക്കാൻ രണ്ട് മാർഗ്ഗങ്ങളിൽ ഒന്ന് ഞെട്ടിപ്പിക്കാൻ കഴിവുള്ള അധികാര വർഗ്ഗമാണ്. അതിന് പകരം, കമ്പ്യൂട്ടറും ഇൻ്റർനെറ്റ് സൗകര്യങ്ങളും ഉപയോഗിച്ച് പലതും, ആളുകൾ തമ്മിൽ നേരിട്ട് ഇടപഴകാതെ നടത്തിയാലും പ്രശ്നം കുറയും. എന്നാൽ, ഇതൊന്നും ഒരു ശാശ്വത പരിഹാരമല്ലതന്നെ.

ഈ ഉപഭൂഖണ്ഡത്തിൽ വന്ന പല ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്കും പലപ്പോഴും കാര്യം മനസ്സിലാക്കൻ പ്രയാസം വന്നിരുന്നു. വ്യക്തികൾ വളരെ പെട്ടെന്ന് പ്രകൃതം മാറുന്നതും, പ്രത്യക്ഷമായി യാതോരു കാരണവുമില്ലാതെ തമ്മിൽ ആക്രോശിച്ച് അക്രമാസക്തമാകുന്നതും നിത്യ കാഴ്ചയായിരുന്നു.

രണ്ട് പേരിൽ ഒരാളെ ഒരു മൂന്നാമൻ വന്ന്, അവൻ എന്നും മറ്റേയാളെ അവർ എന്നും

പരാമർശിച്ചാൽമതി, ആദ്യത്തെ രണ്ട് പേരിൽ മനസ്വാസ്ഥ്യക്കുറവും വിശ്വാസ വഞ്ചനയും, പിന്നിൽ നിന്ന് കുത്തലും മറ്റും പ്രകോപിക്കപ്പെടാൻ.

വ്യക്തികളെയും വ്യക്തിബന്ധങ്ങളെയും പിരിക്കാനും, തിരിക്കാനും, മുകളിൽനിന്ന് താഴോട്ടും, തിരിച്ചും തലകുത്തിമറിക്കാനും മറ്റും കോഡുകൾ ഇല്ലാത്ത ഭാഷയായ ഇങ്ഗ്ളിഷ് പ്രചരിപ്പിക്കുന്നതിലെ സ്വാർത്ഥമായ ഉദ്ദേശം ഇതാണ്: യാതോരു മഹാനോ, ദിവ്യനോ, സ്വാമിജിയോ, വിപ്ളവകാരിയോ, പാതിരിയോ, തങ്ങളോ നിത്യോപദേശം നൽകാതെ തന്നെ സമൂഹത്തിൽ ശാന്തതയും കാര്യക്ഷമതയും പടരും എന്നതാണ്. ഇങ്ങിനെയുള്ള ഒരു സമൂഹം തേടി, കഴിഞ്ഞ നൂറ്റാണ്ടിലെ ഇങ്ഗ്ളണ്ടിനെ തേടി പോകേണ്ടതില്ല. മറിച്ച് ഇവിടെതന്നെ ഇത് സംഭാവ്യമാകും.

Go to Main contents

## 24. ആശയപരമായി കുറെ സ്വാതന്ത്ര്യം ആവശ്യമുള്ളത് കൊണ്ട്

വളരെ വ്യക്തിപരമായ ഒരു നരവംശശാസ്ത്രപരമായ പരീക്ഷണ നിരീക്ഷണത്തെക്കുറിച്ച്, ഈ വിധ പഠന പദ്ധതികളുമായി നേരിട്ട് ഔപചാരിക വിദ്യാഭ്യാസപരമായി ബന്ധമില്ലാത്തവർ വായിക്കുന്ന ഒരു എഴുത്ത് എഴുതാൻ തുടങ്ങുകയാണ്. ഇതിനാൽത്തന്നെ ചില വ്യാപകമായ ചുറ്റുപാടുകൾ വ്യക്തമാക്കേണ്ടിയിരിക്കുന്നു.

ഈ എഴുത്ത് ഇന്ന് ലോകത്തിന്റെ പലഭാഗത്ത് നിന്നും, ആപേക്ഷികമായി വളരെ തുച്ഛമായ എണ്ണം ആളുകൾ വായിക്കുന്നുണ്ട്. ഈ വായനക്കാരിൽ, സാമൂഹികമായും വ്യക്തപരമായും, തൊഴിൽപദവിപരമായും വൻ ഉയരങ്ങളിലും വൻ താഴ്ച്ചകളിലും ഉള്ള വ്യത്യസ്ത തരക്കാരായുള്ളവർ ഉണ്ട്. മാനസികമായോ മറ്റോ ഉയരങ്ങളിൽ ഉള്ളവരേയും കീഴ് പ്രദേശങ്ങളിലുള്ളവരേയും ഒരേ പോലെ അഭിസംബോധന ചെയ്ത് കൊണ്ട് ഒരേ സമയം സംസാരിക്കുക പലപ്പോഴും, ഫ്യൂഡൽ ഭാഷകളിൽ പലതരം അലോസരങ്ങളും വളർത്തുന്ന കാര്യമാണ്.

ഉദാഹരണത്തിന് തൊഴിൽ മേധാവികളോടും,



തൊഴിലാളികളോടും ഒരു സാമൂഹിക ആശയം ഒന്നിച്ചിരുത്തി സംസാരിക്കുന്നതിൽ ചിലതരം പ്രശ്നങ്ങൾ ഉണ്ട്. ഇങ്ങിനെയൊരു പ്രശ്നത്തെ മുൻകൂട്ടിക്കണ്ട് വാക്കുകളിൽ വളവും തിരവും കരുതിക്കൂട്ടി വച്ച് പലതരം പരിമിതികളും വച്ച് സംസാരിക്കുകയെന്നത് ഫ്യൂഡൽ ഭാഷകളിൽ ഒരു അവശ്യകാര്യമാണ്. ഇങ്ങിനെ മുഖദാവിൽത്തന്നെ പലതരം ഒളിച്ചുകളികളും ഇല്ലാതെ സംസാരിക്കാൻ ആവുന്നത്, കലർപ്പില്ലാത്ത-ഇങ്ഗ്ളിഷ് (pristine-English) പോലുള്ള സമൂഹങ്ങളിൽ മാത്രമെ ആവുള്ളു എന്നാണ് തോന്നുന്നത്.

Adolf Hitlerന്റെ വളരെ പ്രസിദ്ധമായ Mein Kampf എന്ന ഗ്രന്ഥത്തിൽ ഈ കാര്യം വളരെ വ്യക്തമായി ഇദ്ദേഹം പറയുന്നുണ്ട്. ഈ ഒരു ഒറ്റ സൂചനമാത്രം മതി, German ഭാഷയിൽ ഫ്യൂഡൽ കോഡുകൾ ഉണ്ട് എന്ന സൂചന ഏകാൻ.

സാമൂഹികമായി ഫ്യൂഡൽഭാഷകൾ മെനയുന്ന വ്യത്യസ്തതരം വീക്ഷണകോണുകളെ തെല്ലൊന്ന്

അവഗണിച്ചാണ് ഈ എഴുത്ത് മിക്കവാറും രൂപകൽപ്പന ചെയ്യപ്പെടാൻ പോകുന്നത്.

ഇവിടെ പ്രതിപാദിക്കാൻ പോകുന്ന, വളരെ വ്യക്തിപരമായ ഒരു പരീക്ഷണ നിരീക്ഷണത്തെക്കുറിച്ച് എഴുതുന്നതിന് മുൻപായി, ഈ എഴുത്തുകാരനുമായി ബന്ധപ്പെട്ട ചില ചുറ്റുപാടുകൾ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

വ്യക്തി ബന്ധങ്ങൾ വളരെ പരിമിതപ്പെടുത്തിയിട്ടുള്ള ഒരു ആളാണ് ഈ എഴുത്തുകാരൻ. ആരെയും സാധാരണ ഗതിയിൽ ഉറ്റചങ്ങാതിയായി അംഗീകരിക്കാറില്ല. എന്നാൽ ലോകത്തിന്റെ പലദിക്കിലും ഉള്ള പലരുമായി നേരിട്ട് തന്നെ നിത്യേനെ ഇടപഴകുന്നുണ്ട്. അവരിൽ ചിലരെ നേരിട്ട് പരിചയമുള്ളവരാണ്. ചിലർ ഈ എഴുത്തുകാരന്റെ എഴുത്തുകൾ വായിച്ചതിന് ശേഷം ബന്ധം സ്ഥാപിച്ചവരാണ്.

പിതാവ് വഴിയും മാതാവ് വഴിയും ഈ സംസ്ഥാനത്തിന്റേയും രാജ്യത്തിന്റെ പല ഭാഗങ്ങളിലും അനവധി ബന്ധുജനങ്ങൾ ഉണ്ട്. കുറച്ച് പേർ വിദേശരാജ്യങ്ങളിൽ ഉണ്ട്, യൂഎസ്സ്ഏയിൽ അടക്കം.

എന്നാൽ പൊതുവേ പറഞ്ഞാൽ ബന്ധുജനങ്ങളോട് യാതോരു വിധ ബന്ധവും പൊതുവെ പ്രകടിപ്പിക്കാറില്ല. ആരോടും വിരോധം ഇല്ലെങ്കിലും, അടുപ്പം ഇല്ലതന്നെ.

കൂടെ പഠിച്ചവരും വൻകിട തൊഴിലുകളിലും അതൊന്നും ഇല്ലാതെയും ഉണ്ട്. ഇവരുമായും ബന്ധം അറ്റാണ് കിടക്കുന്നത്.

ആപേക്ഷികമായി സാമൂഹികമായോ മാനസികമായോ താഴ്ന്നുകിടക്കുന്നവരെ അവഗണിച്ചാൽ, അത് അഹംഭവമായും, സാമൂഹികമായി ഉയരങ്ങളിൽ ഉള്ളവരെ അവഗണിച്ചാൽ അത് തെമ്മാടിത്തവുമായി പരിഗണിക്കപ്പെടും. ഇത് രണ്ടും സംഭവിച്ചിട്ടുണ്ട്.

കുടുംബപരമായ ബന്ധങ്ങൾ ഉള്ളവരുമായി ബന്ധപ്പെട്ടാൽ, ചേട്ടൻ, അനിയൻ, ചേച്ചി, അനിയത്തി, അമ്മാവൻ, അമ്മായി, തുടങ്ങി അങ്ങ് പലതരം സങ്കീർണ്ണതകളും ആശയവിനിമയത്തിൽ വന്നുചേരും.

ഈ വിധ സങ്കീർണ്ണതകളെ ഒഴിവാക്കാൻ ശ്രമിക്കുന്നത്, ഇങ്ഗ്ളിഷ് അറിയുന്നത് കൊണ്ടല്ല, മറിച്ച്, ഈ എഴുത്തകാരന് ആശയപരമായി കുറെ സ്വാതന്ത്ര്യം ആവശ്യമുള്ളത് കൊണ്ടാണ്. വ്യക്തി

ബന്ധങ്ങൾ പലപ്പോഴും, ആശയപരമായ സ്വാതന്ത്ര്യത്തിന് കടിഞ്ഞാണിടും എന്നാണ് അനുഭവം.

## 25. ആശയപരമായി എല്ലാറ്റിൽനിന്നും ഒരു അകൽച്ച

ആശയപരമായി, ഈ എഴുത്തുകാരൻ പലദിക്കിലും ഒറ്റപ്പെട്ടാണ് നിലകൊണ്ടത്. അതിന് പുറമെ, ചിന്തിക്കുന്ന കാര്യങ്ങളിലും, വായിക്കുന്ന പുസ്തകങ്ങളിലും, ഭാഷാപരമായി ചുറ്റുമുള്ളവരിൽ നിന്നും ഒരു അകൽച്ചനിലനിന്നിരുന്നു.

ആശയപരമായും, വായനാ ശീലത്തിലും, വിവരത്തിന്റെ സ്വഭാവത്തിലും യോജിപ്പിൽ വരാവുന്നവരെ ചിലപ്പോഴെല്ലാം, ആകസ്മികമായി എവിടെയെങ്കിലും വച്ച് കണ്ട് മുട്ടിയിട്ടുണ്ട്. എന്നാൽ, ഹ്രസ്വദൈർഘ്യമുള്ള ഈ വിധ കണ്ടുമുട്ടലുകൾക്ക് ഒരു സൗഹൃദത്തിലേക്ക് നീങ്ങാവുന്ന സൗകര്യം ഒരിക്കലും ലഭിച്ചിട്ടില്ല.

വ്യക്തിപരമായി അടുപ്പത്തിൽ എത്താൻ ഈ എഴുത്തുകാരൻ ആഗ്രഹിക്കുന്നവർ ജീവിത ചുറ്റുപാടുകളിൽ വളരെ വിരളമായിരുന്നു, എന്നും. എന്നാൽ, പലപ്പോഴും, ഈ എഴുത്തുകാരനോട് ബന്ധപ്പെട്ട് നിന്നാൽ മാനസികമായും വിവരപരമായും ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനപരമായും വ്യക്തിത്വ വളർച്ചാപരമായും പലവിധ ഗുണങ്ങൾ ലഭിക്കും എന്നതിനാൽ പലപ്പോഴും കുറച്ച് പേർ ഒരു

അത്ഭുത വസ്തു എന്നകണക്കെ നോക്കിക്കണ്ട് അടുപ്പത്തിൽ ഉണ്ടാവാറുള്ള അനുഭവം പലനാടുകളിൽ വച്ചും ഉണ്ടായിട്ടുണ്ട്.

എന്നാൽ, ഈ വിധമുള്ള പലരും അധികകാലം നിലനിൽക്കാറില്ലാ എന്നുള്ളതും വാസ്തവം തന്നെ. കാരണം, ഈ ഒരു ബന്ധം അവരിൽ വരുത്തുന്ന വ്യക്തിത്വപരമായ മറ്റങ്ങൾ വളരെ വ്യക്തമാകുന്നതോടുകൂടി, ഈ എഴുത്തുകാരനെക്കുറിച്ചുള്ള ദോഷവിവരങ്ങൾ ആ ആളുകളുടെ തന്നെ ഉറ്റവർ അവരെ മിനക്കെട്ട് അറിയിക്കും. അതോടെ അവർ ബന്ധം അറ്റമാതിരിയാക്കും. നഷ്ടം അവർക്കാണ് എന്ന് പലപ്പോഴും വളരെ പിന്നീടാണ് അവർക്ക് മനസ്സിലാവുക. ചിലർ ആ കാര്യം വളരെ കാലങ്ങൾക്ക് ശേഷം ഈ എഴുത്തുകാരനെ അറിയിച്ച അനുഭവവും ഉണ്ടായിട്ടുണ്ട്.

ദോഷവിവരങ്ങൾ അളക്കാൻ വളരെ എളുപ്പമാണ്. ഏത് നിസ്സാരനും ആവുന്നകാര്യമാണ്. എന്നാൽ ആഴമേറിയ ഗുണകരമായ വിവരങ്ങൾ അളക്കാൻ മാനസികമായും വ്യക്തിത്വപരമായും വളരെ ഗഹനത ആവശ്യമാണ്.

ദോഷവിവരങ്ങൾ കേട്ട ആളും ഗുണകരമായ വിവരങ്ങൾ കേട്ട ആളും രണ്ടും രണ്ടാണ്.

ഉദാഹരണത്തിന്, ഒരാൾ വരുന്നു. ആ ആൾ നല്ലവിവരങ്ങൾ കേൾക്കുന്നു. യാഥാർത്ഥ്യത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്ന അതീന്ദ്ര്യ സോഫ്ട്വേർകോഡുകളുടെ ഡിസൈൻ വ്യൂവിൽ (design view) ആ ആൾ ആപേക്ഷികമായി ഒരു ദിക്കിൽ സ്ഥാനീകരിക്കപ്പെടുന്നു.

ഇതേ ആൾ നല്ലത് കേൾക്കുന്നതിന് പകരം ദോഷമാണ് കേൾക്കുന്നത്. അതീന്ദ്ര്യ സോഫ്ട്വേർകോഡുകളുടെ ഡിസൈൻ വ്യൂവിൽ (design view) ആ ആൾ ആപേക്ഷികമായി മറ്റൊരു ദിക്കിൽ സ്ഥാനീകരിക്കപ്പെടുന്നു.

ഈ രണ്ട് വ്യത്യസ്ത ദിക്കിലും ഉള്ള വ്യക്തികൾ, ആപേക്ഷികമായി, മറ്റേ വ്യക്തിയെ സംബന്ധിച്ചെടുത്തോളും രണ്ട് വ്യത്യസ്തവ്യക്തികളാണ്.

ചുരുക്കിപ്പറഞ്ഞാൽ, നല്ലത് കേട്ട ആളും, ദോഷം കേട്ട ആളും രണ്ട് വ്യത്യസ്ത വ്യക്തികളാണ്, ആദ്യത്തെ ആളെ സംബന്ധിച്ചെടുത്തോളം. നല്ലത് കേട്ട് അടുപ്പത്തിൽ വന്ന ആൾ ദോഷം കേട്ടാൽ, ആ ആൾ തികച്ചും അപരിചിതനായ മറ്റൊരുവ്യക്തിത്വമായി മാറും.

ഫ്യൂഡൽ ഭാഷകളിൽ ബഹുമാനിക്കുന്ന ആൾ ബഹുമാനിക്കാത്ത ആളായാലും ഇതേ കണക്കെയാണ്. ആള് വ്യത്യസ്ഥനാവും. ബന്ധം പിന്നെ മുന്നോട്ട് കൊണ്ടുപോകുന്നുണ്ടെങ്കിൽ, അത് മറ്റൊരു വ്യക്തിയോടായാണ് ഭവിക്കുക.

## 26. ഭൗതിക വിജ്ഞാനങ്ങൾക്ക് അപ്പുറമുള്ള ഒരു പ്രത്യേക പ്രതിഭാസത്തെ വിവരിക്കാനൊരുങ്ങുന്നു

ഈ എഴുത്തിൽ ഈ വിധ വ്യക്തിപരമായ കാര്യങ്ങൾ എഴുതിച്ചേർക്കുന്നത്, ഒരു വളരെ വ്യത്യസ്തത തോന്നുമാറുള്ള ഒരു പരീക്ഷണത്തെക്കുറിച്ച് രേഖപ്പെടുത്താൻ ഒരുങ്ങുന്നത് കൊണ്ടാണ്. മാത്രവുമല്ല, വായനക്കാർ പലരീതിയിൽ ഉള്ളവരാണ്. ചിലരെങ്കിലും മത്സരബുദ്ധിയോടുകൂടിയാണ് കാര്യങ്ങളെ വീക്ഷിക്കുക. എന്നാൽ യാതോരു മത്സരബുദ്ധിയുടെ പ്രകോപനത്താലും അല്ല ഈ കാര്യങ്ങൾ എഴുതാൻ പോകുന്നത്.

ആകെയുള്ള ഉദ്ദേശം ഇന്നുള്ള ഭൗതിക വിജ്ഞാനങ്ങൾക്ക് അപ്പുറമുള്ള ഒരു പ്രത്യേക പ്രതിഭാസത്തെക്കുറിച്ച് വിവരിക്കാനാണ്.

ഇതിൽ മറ്റ് ഒരു വ്യക്തി പരാമർശിക്കപ്പെടുന്നതിനാൽ, ഈ വ്യക്തിയുടെ കുറച്ച് കൂടി പശ്ചാത്തലം പറയേണ്ടിയിരിക്കുന്നു.

അതിൽ ഒന്ന് ഈ എഴുത്തിൽ ഉടനീളം കണ്ടേക്കാവുന്ന, ഈ എഴുത്തുകാരന്റെ സാമ്പത്തിക ബലക്ഷയവുമായി ബന്ധപ്പെട്ട ഒരു കാര്യം ആണ്.

ഈ നിർവ്വചനത്തിൽ ഒരു ആശയപ്പിശക് ഉണ്ട് എന്ന് നേരത്തെ സൂചിപ്പിച്ചിരുന്നു.

ഈ എഴുത്തുകാരൻ ഈ രാജ്യത്തിൽ പലദിക്കിലും ജീവിക്കുന്ന അവസരത്തിൽ ചിലപ്പോഴെങ്കിലും സാമ്പത്തികമായി ബുദ്ധിമുട്ടിയിട്ടുണ്ട്. എന്നാൽ പലപ്പോഴും ചുറ്റുപാടുമുള്ള ആളുകൾക്ക്, മനസ്സിലാകാത്ത ഒരു മാനസികാവസ്ഥ ഈ എഴുത്തുകാരനിൽ കണ്ടിരുന്നതായി ഒരു വ്യക്തി സൂചിപ്പിച്ചിരുന്നു, ഏതാണ്ട് 27 വർഷങ്ങൾക്ക് മുൻപ്. ഒരു വടക്കൻ ഇന്ത്യൻ പട്ടണത്തിൽവച്ച്.

കൈയിൽ പണമില്ലാത്തവന് ഒരു അധമ മനോഭാവം, ഫ്യൂഡൽ ഭാഷകളിൽ, സ്വാഭാവികം മാത്രമാണ്. അതില്ലായെങ്കിൽ, അധികപ്രസംഗമാണ് ബദലായി വരിക.

എന്നാൽ, കൈയിൽ പണമില്ലെങ്കിലും, അതിന്റെയാതോരു മാനോഭാവവും ഇല്ലാതെ സാമൂഹികമായി ഉയർന്നവരായി കൈയിൽ പണമില്ലാത്തവർ ഫ്യൂഡൽഭാഷകളിൽ നിർവ്വചിക്കുന്നവരുമായി, ഇങ്ഗ്ളിഷിൽ സാമൂഹികമായ ഉയർന്ന ഭാവത്തിൽ സംസാരിക്കുന്നു, പെരുമാറുന്നു. മറ്റുള്ളവർ വളരെ ഉന്നതങ്ങളിൽ കാണുന്നവരെ, അവരുടെ പേരിനോട് Mr. / Mrs. എന്ന് ചേർത്ത് സംബോധന

ചെയ്യുന്നു. ഇതെങ്ങിനെയാണ് സാധ്യമാവുന്നത് എന്ന് മറ്റ് സാമ്പത്തികമായി ഞെരുങ്ങിക്കഴിയുന്ന ഫ്യൂഡൽ ഭാഷക്കാർക്ക് മനസ്സിലാകുന്നില്ല.

ഇതുമായി ബന്ധപ്പെട്ട കാര്യങ്ങൾ ഇങ്ങിനെയാണ്. സംഭാഷണം ഇങ്ഗ്ളിഷിലാണ്. ചിന്തിക്കുന്നതും ഇങ്ഗ്ളിഷിലാണ്. അവിടെത്തന്നെ ഫ്യൂഡൽ ഭാഷകൾ അടിച്ചേൽപ്പിക്കുന്ന അധമഭാവത്തിന് നിലനിൽപ്പില്ല.

രണ്ടാമത്തെ സംഗതി ഇതാണ്: ഇങ്ഗ്ളിഷിൽ ഔപചാരികമായി മാത്രം ബന്ധമുള്ളവരേയും, കാര്യമായി പരിചയമില്ലാത്തവരേയും സംബോധന ചെയ്യുമ്പോൾ, അവരുടെ പേരിന് മുൻപിൽ Mr. / Mrs. എന്ന് ചേർക്കുന്നത്, യഥാർത്ഥത്തിൽ ഒരു ബന്ധക്കുറവാണ് സൂചിപ്പിക്കുന്നത്. മറിച്ച്, മലയാളത്തിലും മറ്റ് ഫ്യൂഡൽ ഭാഷകളിലും നിന്ന് വിചാരിക്കുന്നത് പോലെ, ഒരു അടുപ്പമോ, സമത്വമോ അല്ല സൂചിപ്പിക്കുന്നത്.

മൂന്നാമത്തെ കാര്യം, ഈ എഴുത്തുകാരൻ വളരെ അപൂർവ്വമായേ ഏതെങ്കിലും വ്യാപാരത്തിലോ, വ്യവസായത്തിലോ ജീവനക്കാരനായിരുന്നിട്ടുള്ളു. ചെറിയതോതിൽ ഒന്നു രണ്ട് പ്രാവശ്യം വളരെ ഹ്രസ്വമായ കാലം ജീവനക്കാരനായിരുന്നത്,

ഇങ്ഗ്ളിഷ് അന്തരീക്ഷത്തിലുമാണ്. ഈ കാരണത്താലും, അധമഭാവം പുറം നാടുകളിൽ വച്ച് അനുഭവിച്ചത് വളരെ അപൂർവ്വമായാണ്.

എന്നാൽ ഇതിന് തികച്ചും വിപരീതമായ, ഏതാണ്ട് ഒന്നരവർഷം നീണ്ടുനിൽക്കുന്ന കാലവും ജീവിതത്തിൽ ഉണ്ടായിരുന്നിട്ടുണ്ട്. എന്നാൽ അന്ന് സ്വന്തക്കാർ എന്ന് പറയാവുന്ന, തമ്മിൽ വ്യത്യസ്തരായ ചില കൂട്ടർ പിന്നിൽ നിന്നും യാതോരു കൂസലും ഇല്ലാതെ കുത്തിയത് കൊണ്ടാണ്. ഇതിന് അവരെ പ്രകോപിച്ചത്, നേരത്തെ ഒരു എഴുത്തിൽ സൂചിപ്പിച്ച, കൈകേയിയുടെ വീട്ടുവേലക്കാരി, രാമന് എതിരായി കൈകേയിയേക്കൊണ്ട് കരുനീക്കങ്ങൾ നടത്തിച്ചതിനോട് ഉപമിക്കാവുന്ന, സംഭവവികാസങ്ങളാണ്.

ആളെ ഒന്ന് ഒതുക്കിക്കിട്ടാൻ അവർ ഓരോരുത്തരും പലരീതിയിൽ ശ്രമിച്ചതിന്റെ ഭാഗമാണ് ഇത്, എന്ന് തോന്നുന്നു.

## 27. വ്യക്തികളിൽ ഉള്ള അദൃശ്യമായ ഉയരങ്ങളും താഴ്ചകളും

എന്നാൽ ഒരു വ്യക്തിക്ക് പലതരത്തിലുള്ള, പെട്ടെന്ന് കാണാനോ, ശ്രദ്ധിക്കാനോ ആവാത്ത ഉയർന്ന പീഠങ്ങളോ, താഴ്ചകളോ ഉണ്ടാവാം.

ഇതുമായി ബന്ധപ്പെട്ട ഒരു ചിത്രീകരണം ഇവിടെ നൽകാം.

ഏതാണ്ട് 1980കൾ. ഈ എഴുത്തുകാരൻ തിരുവനന്തപുരത്തിന് അടുത്തുള്ള വർക്കല റെയ്ൽവേ സ്റ്റേഷനിൽ നിൽക്കുന്നു. കൊളെജിൽ വച്ച് കാണാറുള്ള ഒരു സഹപാഠിയെ അവിടെ വച്ച് കണ്ട് മുട്ടുന്നു. യതോരു മുൻ പരിചയവും ഇല്ലെങ്കിലും, ഒരേ കോളെജിൽ പഠിക്കുന്നവർ മറ്റൊരു ദിക്കിൽ വച്ച് കണ്ട് മുട്ടിയതിനാൽ, ഒന്നിച്ചു നിന്ന് സംസാരിക്കുന്നു. രണ്ടു പേരും ഒരേ പ്രായക്കാർ. ഒരേ കോളജിൽ പഠിക്കുന്നു. വ്യക്തിത്വത്തിൽ വ്യത്യസ്തരാണെങ്കിലും, മറ്റ് രീതിയിൽ ഈ രാജ്യത്തിലെ പൗരന്മാർ എന്നതിൽ യാതോരു വ്യത്യാസവും ഇല്ലതന്നെ.

അപ്പോഴാണ്, തീവണ്ടിവന്നത്. ഈ ആളുടെ ബന്ധുജനങ്ങൾ ഒന്നുരണ്ടു പേർ പ്രത്യക്ഷപ്പെട്ടു. ഇവർ തീവണ്ടി കമ്പാർട്ട്മെന്റിലേക്ക് കയറി.

ഇതിന് ശേഷം ഈ എഴുത്തുകാരനും കയറാൻ ആരംഭിച്ചു. അപ്പോഴാണ്, അവർ തടഞ്ഞ്. അത് ഫസ്റ്റ് ക്ലാസ് കമ്പാർട്ട്മെന്റാണ്. അവർ റെയിൽവേയ്സിലെ ഉയർന്ന ഉദ്യോഗസ്ഥന്റെ മകനും മറ്റും ആണ്. ഫസ്റ്റ് ക്ലാസ് യാത്ര അവർക്ക് സൗജന്യമാണ് എന്നാണ് സൂചന തന്നത്. അവർക്ക് അതിനുള്ള അനുവാദ പത്രം കൈയിൽ ഉണ്ടാവാം.

ഈ ചിത്രീകരണം തന്നത്, വ്യക്തികൾ തമ്മിൽ പെട്ടെന്ന് വ്യക്തമാകാത്ത പലവിധ വ്യത്യാസങ്ങളും ഉണ്ടാവും എന്നതിനെ ചിത്രീകരിക്കാനാണ്. മന്ത്രിയുടെ ബന്ധു / ചങ്ങാതി, ഐഏഎസ്സുകാരന്റെ സഹോദരൻ, പോലീസ് ഇൻസ്പെക്ടറുടെ മകൻ, പോലീസ് കോൺസ്റ്റബിളിന്റെ അച്ഛൻ, പോലീസ് ഐജിയുടെ ശിപായിയുടെ അനന്തിരവൻ, വില്ലേജ് ഓഫിസറും ഭാര്യ തുടങ്ങി അനവധി ചരടുകൾ ഒരുവ്യക്തിയുടെ മേൽ പതിക്കുന്നുണ്ടാവും. അവ ഒന്ന് യഥാവിധം, അനുയോജ്യമായ സാമൂഹികാന്തരീക്ഷത്തിൽ സൂചിപ്പിച്ചാൽ മതി, ഫ്യൂഡൽ ഭാഷകളിൽ, ചൂണ്ടയിൽ കുടുങ്ങിയ മീനിനെ മുകളിലേക്ക് വലിക്കുന്നത് മാതിരി, മുകളിലേക്ക് ഒരു വലിയാണ്. ഭാഷാ കോഡുകളുടെ പടിപടിയായുള്ള അട്ടികളിലൂടെ ഒരു ഓടിക്കയറലാണ് (മലബാറി: പാഞ്ഞുകയറ്റമാണ്), മുകളിലോട്ട്.

കൈയിൽ കാൽകാശില്ലാത്ത ഒരു വ്യക്തി, ഒരു അനുയോജ്യമായ വേദിയിൽ വച്ച് വെളിപ്പെടുത്തുന്നു, താൻ, പോലീസ് ഡിഐജിയുടെ സഹോദരനാണ് എന്ന്. അത് മതി, ഒരു വൻ ആസ്ഥിയുടെ രേഖ വെളിപ്പെടാൻ.

ഈ വക സാമൂഹിക മനോഭാവം മറ്റൊരു സാമൂഹിക സവിശേഷതയ്ക്ക് അവസരം നൽകുന്നുണ്ട്. വൻ ബന്ധങ്ങൾ ഉള്ള ആളുകൾ എന്ത് വിലകൊടുത്തും ആ വക ചരടുകൾ മുറിക്കില്ല. വലിയ ഉദ്യോഗസ്ഥൻ തന്റെ മകനോടോ, സഹോദരനോടോ മറ്റോ എത്രതന്നെ കലഹിച്ചാലും, ഈ കൂട്ടർ ബന്ധം അറ്റതാക്കില്ല. കാരണം, ഈ ചരടുംവെട്ടി പുറം ലോകത്തിലേക്ക് കടന്നാൽ ഭാഷാകോഡുകളുടെ മറ്റെ അറ്റത്തേക്കാണ് മറ്റ് ആളുകൾ വലിച്ചിഴക്കുക. അദ്ദേഹവും, സാറും (മലബാറി: ഓരും, ഇങ്ങളും) മറ്റും പൊടുന്നനെ അവനും, നിങ്ങളും, നീയും (മലബാറി: ഓനും, ഇഞ്ഞിയും) മറ്റുമാകാൻ ഈ ഒരു ബന്ധം വിട്ട് നീങ്ങൽ സൗകര്യപ്പെടുത്തും.

ഇത് വ്യക്തിതപരമായി നോക്കിയാൽ, ദേവൻ അസുരനാകുന്ന രീതിയിലുള്ള ഉൾപരിവർത്തനമാണ് (mutationആണ്). ആളിന്റെ ഉള്ളിന്റെ ഉള്ള് കുഴഞ്ഞ് പോകും. ശരിരത്തിലെ

കോടാനുകോടി ജീവകോശങ്ങളിൽ ഈ പിരിഞ്ഞിരിക്കുന്ന അവസ്ഥ പുകഞ്ഞ് നിൽക്കും. ആ കോശങ്ങളെ രൂപകൽപ്പന ചെയ്യുന്ന അതീന്ദ്രിയ സോഫ്ട്വേർ കോഡുകളിൽ വ്യതിചലനം സംഭവിക്കും.

ഇത് മറ്റൊരു വടംവലിയെക്കൂടി സൗകര്യപ്പെടുത്തുന്നു. വലിയ ബന്ധങ്ങളും ചെറിയ ബന്ധങ്ങളും അങ്ങോട്ടും ഇങ്ങോട്ടും വലിക്കുമ്പോൾ, ആളുകൾ വെപ്രാളപ്പെട്ട്, വലിയ ബന്ധങ്ങളിലേക്ക് ആയും.

## 28. ഉള്ളതിനേക്കാൾ കുറച്ച് സൂചിപ്പിക്കുന്നതിൽ വൈദഗ്ദ്ധ്യമുള്ള ആൾ

ഈ എഴുത്തുകാരന്റെ പിതാവ് ഏതാണ്ട് 25 വർഷങ്ങൾക്ക് മുൻപ് ഇഹലോകവാസം അവസാനിപ്പിച്ച്, തിരിച്ച് പോയി. ഭാഷാകോഡുകളുടെ ഒരു പ്രത്യേക സവിശേഷതയെക്കുറിച്ച് സൂചിപ്പിക്കുന്ന അവസരത്തിൽ ഈ വ്യക്തിയുടെ ജീവിതവുമായി ബന്ധപ്പെട്ട ചിലകാര്യങ്ങൾ പിന്നീട് സൂചിപ്പിച്ചേക്കാം. Malabar District Medical Boardലെ ഒരു ഇന്ത്യൻ സിസ്റ്റംസ്

ഓഫ് മെഡിസിൻ ഡോക്ടറായിരുന്നു. എന്നാൽ ഈ എഴുത്തുകാരൻ ജനിക്കുന്നതിന് തൊട്ടുമുൻപായി ഈ സ്ഥാനത്തിൽ നിന്നും രാജിവച്ചു.

ഈ എഴുത്തുകാരന്റെ മാതാവ് കേരളാ സംസ്ഥാനത്തിലെ ഒരു സർക്കാർ വകുപ്പ് മേധാവിയായി വിരമിച്ച ആളാണ്.

കൂടെപ്പിറപ്പുകളിൽ ഒരാൾ കേന്ദ്ര സർക്കാർ ഉടമസ്ഥതിയിലുള്ള ഒരു ശ്രേഷ്ഠമെന്ന് (Eliteഎന്ന്) നിർവ്വചിക്കപ്പെടുന്ന ഒരു എഞ്ചിനിയറിങ്ങ് കോളജിലെ ഇലക്ട്രോണിക്സ് വകുപ്പ് പ്രൊഫസറാണ്.

രണ്ടാമത്തെ ആൾ ഒരു പീഡിയാട്രീഷ്യനാണ് (Pædiatricianആണ്)(ശിശുരോഗ വൈദ്ഗ്ദ്യം ഉള്ള ഡോക്ടർ).

മൂന്നാമത്തെ ആൾ ഒരു വിദേശ പത്രത്തിൽ നിന്നും പത്രാധിപ സ്ഥാനത്ത് നിന്നും ഏതാനും മാസങ്ങൾക്ക് മുൻപ് വിരമിച്ച ആളാണ്.

മുകളിൽ സൂചിപ്പിച്ച ഈ ചെറുവിവരം ഈ പ്രാദേശിക സാമൂഹികാന്തരീക്ഷത്തിൽ, മധ്യവർഗ്ഗികളായ (middle-class ആയ) ജനക്കൂട്ടങ്ങൾക്കിടയിൽ ഒരു വൻ മുതൽക്കൂട്ടവും, ആസ്തിയുമായാണ് കാണപ്പെടുക. പലർക്കും ശരിക്കും പറഞ്ഞാൽ ഈ വിധ അടുത്ത ബന്ധം സൂചിപ്പിക്കാൻ ആവുക എന്നുള്ളത് തന്നെ ഒരു സ്വപ്ന സാക്ഷാത്ക്കാരമായി തോന്നാം.

എന്നാൽ ഈ എഴുത്തുകാരൻ ജീവിതത്തിൽ പലപ്പോഴും ഒരു Master of Understatement (ഉള്ളതിൽ കുറച്ച് സൂചിപ്പിക്കുന്നതിൽ വൈദഗ്ദ്ധ്യമുള്ള ആൾ) ആയിരുന്നു.

പലപ്പോഴും പുറം നാടുകളിൽ ജീവിക്കുന്ന അവസരങ്ങളിൽ പ്രകടമായിത്തന്നെ അറിഞ്ഞവിവരം ഈ വിധ ഓരോ ബന്ധ സൂചനാ വാക്യവും ഒരു വ്യക്തിയെ സാമൂഹിക

മുകൾത്തട്ടിലേക്ക് ബന്ധിപ്പിക്കുകയും വലിച്ച് ഉയർത്തുകയും ചെയ്യുന്ന കണ്ണികളാണ്. കാരണം, പ്രാദേശിക ഭാഷ കഠിനമായി ഫ്യൂഡൽ ചുവയുള്ളതാണ്. ഇങ്ഗ്ളിഷ് പോലുള്ളതല്ല.

ആളുകൾ ഭയപ്പാടോട് കൂടി വീക്ഷിക്കുന്ന, പ്രാദേശിക സാത്താൻ ഭാഷയിലെ നീ (ഇഞ്ഞി), അവൻ (ഓൻ), അവൾ (ഓള്), എടാ (ആനെ), എടി (അളെ), അവറ്റകൾ (ഐറ്റിങ്ങൾ) തുടങ്ങിയ പലവിധ പദപ്രയോഗങ്ങളിൽനിന്നും, അവ ഒരുക്കുന്ന സാമൂഹിക കെണികളിൽനിന്നും ഉയരങ്ങളിലേക്ക് പതഞ്ഞ് പൊങ്ങിനിൽക്കാൻ വളരെ ശക്തമായി സഹായമേകുന്ന വിവരങ്ങളാണ് ഈ വിധ കണ്ണികൾ.

എന്നാൽ ഈ വിധ സൂചനകൾ ഒന്നുംതന്നെ പുറത്ത് പറയാതെ നടന്നാൽ, ശരിക്കും പറഞ്ഞാൽ, ഈ ഉപഭൂഖണ്ടത്തിലെ പൈശാചിക ഭാഷകളുടെ ഉള്ളിലിരിപ്പ് ശരിക്കും അനുഭവിച്ചറിയാനുള്ള പഴുതുകൾ കാണ്ടെത്താൻ ആവും. മറ്റുള്ളവരെ സാമൂഹികമായി പ്രതിയോഗികളായി മനസ്സിലാക്കുകയും, വശ്യമായി പെരുമാറി, അവരെ കുടക്കിയിടാനായി കെണിയും കള്ളക്കുഴിയും ഒരുക്കി, കാത്ത് കഴിയുന്ന ഒരു മാനസിക ഭാവം ഈ നാട്ടിൽ ഉണ്ട് എന്ന് അറിയണമെങ്കിൽ ഈ

വിധ ജീവിതാനുഭവങ്ങൾ, സമൂഹികമായി യാതോരു കവചവുമില്ലാതെ കണ്ടറിയണം.

ഇതിന് പകരം, വിഡ്ഢി സാങ്കേതിക പദങ്ങൾ നിറച്ച് വച്ചിട്ടുള്ള ഏതെങ്കിലും സാമൂഹിക ശാസ്ത്രത്തിന്റെ എന്തെങ്കിലും കോളജ് പാഠ പുസ്തകം പഠിച്ചത് കൊണ്ടോ, ആ ശാസ്ത്രത്തിൽ ഡോക്ട്ടറെയ്റ്റ് എടുത്തത് കൊണ്ടോ ആവും എന്ന് തോന്നുന്നില്ല.

## 29. സാമൂഹിക അടിത്തട്ടിലേക്ക് എടുത്തു ചാടുന്ന അവസരത്തിൽ കൈവശമുള്ള കവചവും ആയുധവും

കവചത്തിന്റെ കാര്യം പറഞ്ഞപ്പോൾ, വീണ്ടും ഓർമ്മിപ്പിക്കേണ്ടത്, ഈ എഴുത്തുകാരൻ യാതോരു കവചവും ആയുധവും ഇല്ലാതെയല്ല സാമൂഹിക അടിത്തട്ടിലേക്ക് എടുത്തു ചാടിയത് എന്നുള്ളതാണ്. കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യം എന്ന അതി അമാനുഷികമായ ഭാഷാ സോഫ്ടേർ എന്നും കൈവശം ഉണ്ടായിരുന്നു. ഈ സോഫ്ടേറിന്റെ പൂർണ്ണമായ ശക്തി തിരിച്ചറിയണമെന്നുണ്ടെങ്കിൽ മറ്റ് സാമൂഹിക കവചങ്ങൾ ഇല്ലാതെ നിൽകുന്ന അവസരം ലഭിക്കേണം.

ഈ വിധ ലക്ക് കെട്ട, സർക്കസിലെ Flying trapeze മാതിരിയുള്ള ജീവിത അനുഭവത്തിൽ ഒരു പ്രത്യേക കാഴ്ചപ്പാട് ലഭിക്കുകയുണ്ടായി. അത് ഇത്രയേയുള്ളു. പലവിധ വ്യാപാരങ്ങളിൽ രാജ്യത്തിന്റെ പലദിക്കിലും പലപ്പോഴും ജീവിക്കുന്ന അവസരങ്ങളിൽ, പലപ്പോഴും സാമ്പത്തികമായി ഇടിച്ചിൽ സംഭവിക്കും. അപ്പോഴെല്ലാം, സാമൂഹികമായി അടിത്തട്ടിൽ നിന്നും പടപൊരുതി പൊന്തിനിൽക്കുന്നവരെ സാമീപ്യത്തിൽ കണ്ടിട്ടുണ്ട്. അവർ അവരുടെ

ഉയരങ്ങളിലാണ്. എന്നാൽ ഈ എഴുത്തുകാരൻ കുഴിയിൽ പെട്ട അവസ്ഥയാണ്.

അവർ പൊളിഞ്ഞ് നിലംപതിച്ചാൽ സാമൂഹികമായി വളരെ ആഴങ്ങളിലേക്കാണ് പതിക്കുന്നത്. ഈ എഴുത്തുകാരൻ, എല്ലാ പാതകളും അടഞ്ഞ് നിലപതിക്കുന്നത്, നേരത്തെ സൂചിപ്പിച്ച ബന്ധങ്ങൾ രുപപ്പെടുത്തിയ പീഠത്തിലേക്കാണ്. ഈ വിവരം പലപ്പോഴും പലർക്കും അതി ഗംഭീരമായുള്ള അസ്വാസ്ഥ്യം വരുത്തിയിട്ടുണ്ട് എന്നുള്ളതും വാസ്തവം തന്നെ. കാരണം, താഴെക്കിടയിൽ ഉള്ളവരോട് സമത്വം തോന്നിപ്പിക്കുന്ന രീതിയൽ പെരുമാറിയാൽ, അവരിൽ സ്നേഹമല്ല പലപ്പോഴും പ്രകടമാകുക. മറിച്ച്, മത്സരബുദ്ധിയും, പ്രതികാര ദാഹവും, കടിച്ച്പിടിച്ച് അവരുടെ നിലയിൽ പിടിച്ച് നിർത്താനും ഉള്ള അഭിലാഷമാണ് വരിക.

അതേ സമയം താഴെക്കിടയിലുള്ളവരെ ഞെട്ടിച്ച് നിർത്തുകയോ, തരംതാഴ്ത്തി നിർത്തുകയോ ചെയ്താൽ, അവരിൽ ബഹുമാനമാണ് വരിക. ഫ്യൂഡൽ ഭാഷാ കോഡുകളുടെ പെരുമാറ്റം ഈ വിധമാണ്.

വേറെയും ഒരു അവസ്ഥാവിശേഷം പറയാം. ഫ്യൂഡൽ ഭാഷയാണ് എല്ലായിടത്തും. ബന്ധം

പറയുമ്പോൾ, ഇങ്ഗ്ളിഷിലുള്ള വെറും He, Him, His, She, Her, Hers തുടങ്ങിയ ബന്ധങ്ങൾ അല്ല ആളുകൾക്ക്. മറിച്ച്, അദ്ദേഹമോ അതോ അവനോ, അവരോ അതോ അവളോ, അങ്ങോ അല്ലെങ്കിൽ നീയോ, സാറമ്മാരോ അതോ അവന്മാർ തുടങ്ങിയ രീതിയിൽ ഒരു വ്യക്തിയുടെ ബന്ധങ്ങളെത്തന്നെ മൃഗീയമായി തരംതിരിക്കുന്ന ഭാഷകളാണ് ഈ നാട്ടിൽ ഉള്ളത്.

ഈ രാജ്യത്തിലെ ഏതാണ്ട് 90 ശതമാനം ആളുകളുടേയും ബന്ധുജനങ്ങൾ, ഇന്ത്യൻ ഉദ്യോഗസ്ഥ വർഗ്ഗത്തിന്റെ കാഴ്ചപ്പാടിൽ, വെറും, നീ, അവനും, അവളും, അവറ്റകളും മറ്റുമാണ് എന്നുള്ളതാണ് വാസ്തവം. ബാക്കിവരുന്ന ഏതാണ്ട് 15 കോടി ജനങ്ങൾ ഇതിന് മുകളിൽ നിന്ന് വൻ സ്വർഗ്ഗഗോപുരങ്ങൾ വരെയുള്ള ഉയരങ്ങളിൽ നിലകൊള്ളുന്നു.

താഴെയുള്ളവർ തമ്മിൽത്തമ്മിൽ കടിച്ച് കീറി ജീവിക്കുന്നു. അവർ അവരെ പൊട്ടന്മാരാക്കുന്ന വിപ്ളവ നേതാക്കൾക്ക് അടിയറവ് പറയുന്നു. ഈ വിപ്ളവ നേതാക്കളോ, ജനങ്ങളെ ഈ മൃഗീയ ഭാഷകളുടെ ഒത്താശക്കാരും ആക്കിനിർത്തുന്നു. പൈശാചിക ഭാഷകളെ സ്നേഹിക്കാനായി അവർ ആഹ്വാനം നൽകുന്നു.

ഈ ഉപഭൂഖണ്ഡത്തിൽ ഏവർക്കും ഇങ്ഗ്ളിഷ് പഠിപ്പിക്കുമെന്ന് തീരുമാനമെടുത്ത English East India Companyയുടെ ദിവ്യമായ ആത്മസത്ത മനസ്സിലാക്കണമെങ്കിൽ, ഫ്യൂഡൽ ഭാഷാ-സാമൂഹിക യാഥാത്ഥ്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ലാത്ത വിപ്ളവ സിദ്ധാന്തങ്ങളുടെ പിടിയിൽ നിന്നും മനസ്സിനെ മോചിപ്പിക്കേണ്ടിയിരിക്കുന്നു.

## 30. തരംതാഴ്ത്തലുകൾ താങ്ങാൻ കെൽപ്പുള്ളവർക്ക്, സംവരണം ചെയ്യപ്പെട്ട തൊഴിലുകൾ

സാമൂഹിക ആശയവിനിമയ കോഡുകൾ നിർമ്മിക്കുന്ന, രണ്ട് എതിർദിശയിൽ ഉള്ള ധ്രുവങ്ങളിൽ നിന്നും കാര്യങ്ങളെ വീക്ഷിച്ചാൽ, ഇങ്ഗ്ളിഷിൽ ചിന്തിക്കാൻ പോലും ഹേതു ലഭിക്കാത്ത പല വീക്ഷണവിശേഷങ്ങളും മനസ്സിൽ വന്ന് പതിക്കും.

ഉദാഹരണത്തിന്, ഉദ്യോഗസ്ഥരുടെ വൻ ഭാവങ്ങളും, പൊതുജനത്തിന്റെ, എന്ത് ദാസ്യഭാവംകാട്ടിയും കാര്യം സാധിച്ചെടുക്കാനുള്ള തവരയും ഒരു ഭാഗത്ത്. അത് പോലുള്ള പലതും.

ഇതിനെക്കുറിച്ചെല്ലാം വൻവിവരങ്ങൾ മനസ്സിൽ ഉണ്ട്.

എന്നാൽ ഇതിൽ നിന്നെല്ലാം വ്യത്യസ്തമായ ഒരു കാര്യം കൂടി മനസ്സിൽകടന്നുവരുന്നു. മാനസികമായും സാമൂഹികമായും ദാസ്യപ്പെടുത്തപ്പെടുന്നവരുടെ, അതിനോടുള്ള താൽപ്പര്യം.

ഒരു നിത്യ സംഭവത്തിൽനിന്നും ഉള്ള ഒരു സംഭവചിത്രീകരണം നൽകാം.

കുടുംബ ബന്ധത്തിൽ 3 ടൺ National Permit പിക്കപ്പ് ലോറി ഒരു കാലത്ത് ഉണ്ടായിരുന്നപ്പോൾ, ഈ എഴുത്തുകാരൻ ആ വാഹനം ഓടിച്ച് പരിചയം ഉണ്ടായിരുന്നു.

ഒരിക്കൽ വടക്കൻ ഇന്ത്യയിലെ ഒരു പ്രദേശത്തേക്ക് ഈ വാഹനത്തിൽ യാത്രചെയ്യുകയായിരുന്നു. വാഹനം ഓടിക്കാനായി ഔപചാരികമായി ഒരു ഡ്രൈവർ ഉണ്ട്. പോരാത്തതിന്, ആ ആൾക്ക് സഹായിയായി മറ്റൊരു ആളും വാഹനത്തിൽ ഉണ്ട്.

പൊതുവെ പോലീസുകാരും മറ്റ് കീഴ് നിലവാരങ്ങളിൽ ഉള്ള ഉദ്യോഗസ്ഥരും വളരെ മര്യാദയില്ലാതെയാണ് ഡ്രൈവറോടും, സഹായിയോടും പലയിടത്ത് നിന്നും പെരുമാറുന്നതായി കണ്ടത്. എന്നാൽ, ഈ വക പെരുമാറ്റങ്ങളിൽ യാതോരു തെറ്റോ അപമര്യാദയോ ഉള്ളതായി ലോറി ഡ്രൈവർക്കോ, അയാളുടെ സാഹായിക്കോ തോന്നിയതായി അനുഭവപ്പെട്ടില്ല.

പ്രാദേശിക സ്ക്കൂളുകളിൽ അദ്ധ്യാപകർ നീ, എടാ, എടീ എന്നെല്ലാം വിദ്യാർത്ഥിയെ സംബോധനചെയ്താൽ വിദ്യാർത്ഥിക്ക് അതിൽ യാതോരു പ്രശ്നവും ഉണ്ടാവില്ലാ എന്നത് മാതിരി.

കർണാടകാ-മഹാരാഷ്ട്രാ അതിർത്തിയിൽ ഉള്ള ബെൽഗോം സെയ്ൽസ് ടാക്സ് ചെക്ക് പോസ്റ്റിൽ വച്ച്, ഡ്രൈവറേയും, സഹായിയേയും, സെയ്ൽസ് ടാക്സ് വാകുപ്പിലെ ശിപായിയും, ഗുമസ്തരും നീ, എടാ എന്നെല്ലാമുള്ള വാക്കുകളാൽ തന്നെയാണ് സംബോധന ചെയ്തത്. വണ്ടി ഇങ്ങോട്ട് മാറ്റിയിട് എടാ, അങ്ങോട്ട് മാറ്റിയിട് എടാ, എന്നെല്ലാമുള്ള രീതിയിൽ ആണ് കൽപനകൾ നൽകപ്പെട്ടത്.

ഒരിടത്ത് വച്ച്, സർക്കാർ ശിപായി ഡ്രൈവറിൽ നിന്നും ബില്ലും മറ്റും പോക്കറ്റിലിട്ട് നടന്ന് നേരെ ഒരു ചായക്കയിൽ പോയി ആൾക്കൂട്ടത്തിൽ ഇരുന്ന് ചായകുടിക്കുന്നു. ഡ്രൈവർ അവിടെ പോയി ആ ആളോട് എന്തെല്ലാമോ കെഞ്ചി, നമസ്ക്കരിച്ച്, കാലുപിടിക്കുന്നത് പോലെ കാണിച്ച്, കടലാസുകൾ തിരിച്ച് കരസ്ഥപ്പെടുത്തുന്നു.

എന്നാൽ ഡ്രൈവർക്കോ അയാളുടെ സഹായിക്കോ ഇതിലൊന്നും യാതോരു പ്രശ്നവും

കണ്ടില്ല. മറിച്ച് വൻ കാര്യ സാധ്യം നടത്തിയ മനോഭാവം.

കോളെജ് പ്രൊഫസറിൽ നിന്നും ലാബ് റെക്കോഡിൽ (Lab Record) ഒപ്പും സീലും വാങ്ങിച്ച കോളജ് വിദ്യാർത്ഥിയുടെ അതേ മനോഭാവം.

എന്നാൽ ഈ എഴുത്തുകാരന് സാമൂഹിക ധ്രുവങ്ങളുടെ അങ്ങേയറ്റത്ത് നിന്നും കാര്യങ്ങളെ വീക്ഷിക്കുവാനുള്ള ഒരു മാനസികാവസ്ഥ ഉള്ളതിനാൽ, ഈ വിധ പെരുമാറ്റങ്ങൾ ഭരണഘടനാ ചട്ടങ്ങളുടേയും, ഇവിടെ ഇങ്ഗ്ളിഷ് ഭരണം നടപ്പിലാക്കാൻ ശ്രമിച്ച സാമൂഹിക ആശയവിനിമയ കോഡുകളുടേയും ലംഘനമാണ് എന്ന് തിരിച്ചറിവ് ലഭിച്ചിരുന്നു.

എന്നാൽ, ഈ പിശകുള്ള അവസ്ഥയിൽ മാറ്റം വരുത്താൻ ഡ്രൈവർക്കോ അയാളുടെ സഹായിക്കോ താൽപര്യം ഉള്ളതായി തോന്നിയില്ല.

അത് ഇങ്ങിനെയാണ്:

ഉദ്യോഗസ്ഥരും പോലീസുകാരും നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് സംസാരിക്കുന്നവരാണ് എന്ന് കരുതുക. അതേ പോലെ നല്ല

നിലവാരമുള്ള ഇങ്ഗ്ളിഷ് പഠിച്ചവരാണ് ലോറി ഡ്രൈവർമാരായി നിയമിക്കപ്പെടുന്നത്. ഈ രണ്ട് കൂട്ടരും തമ്മിലുള്ള ആശയവിനിമയം വളരെ ഉയർന്നനിലവാരത്തിലുള്ളതും, അന്യോന്യം തരംതാഴ്ത്തുന്നതോ, വിധേയത്വം കാണിക്കുന്നതോ ആവില്ല.

എന്നാൽ, അങ്ങിനെ വരുമ്പോൾ, ആർക്കും ലോറി ഡ്രൈവർ ആകാനുള്ള താൽപ്പര്യം വരും. ഇന്ന് ഈ വക തൊഴിലുകൾ, ഈ വക തരംതാഴ്ത്തലുകൾ താങ്ങാൻ കെൽപ്പുള്ളവർക്ക്, സംവരണം ചെയ്തത് പോലെയാണ്. മറ്റുള്ളവർ ഈ വക തൊഴിലുകൾക്കായി മത്സരിക്കില്ല.

## 31. യാതോരു കവചവും ഇല്ലാതെ ഈ രാജ്യത്ത് ജീവിക്കുന്നവരുടെ നിസ്സാഹയതാ അവസ്ഥയും ദാരുണമായ ചുറ്റുപാടുകളും

ഒരു കാര്യം കൂടി മനസ്സിൽ കയറിവന്നിരിക്കുന്നു. ഫ്യൂഡൽ ഭാഷകളുടെ സവിശേഷതകളെക്കുറിച്ച്. അതും, ഈ എഴുത്തുകാരന്റെ വ്യതിചലിച്ച ജീവിത പാതയിൽനിന്നും ലഭിച്ച ഒരു മുതൽക്കൂട്ടായ വിവരം ആണ്.

സാമൂഹികമായി യാതോരു അടിത്തട്ടും പീഠവും പ്രദർശിപ്പിക്കാതെ ഫ്യൂഡൽ ഭാഷകൾ തിങ്ങിനിറഞ്ഞിരിക്കുന്ന പല ദിക്കിലും ജീവിക്കുമ്പോൾ, ശൂന്യാകാശത്തിൽ പെട്ടത് പോലെയാണ്. സാമൂഹികമായും വ്യക്തിത്വപരമായും ഉള്ള പല സവിശേഷതകളും ന്യൂനതകളും അവയുടെ പൂർണ്ണമായ ബലത്തിൽ അനുഭവപ്പെടാം.

ഇങ്ങിനെ ഒരു അനുഭവം ഈഎഴുത്തുകാരന് അതിന്റെ പൂർണ്ണ ശക്തിയിൽ ലഭിച്ചില്ലാ എങ്കിലും, അവയുടെ സൂചനകൾ പലപ്പോഴും ലഭിച്ചിരുന്നു. സാമൂഹിക വലുപ്പവും ബലഹീനതയും വാക്ക് കോഡുകളിലൂടെ ഒന്ന് ഓടിക്കുമ്പോൾ ഉളവാകുന്ന പ്രതിഭാസം.

യാതോരു കവചവും ഇല്ലാതെ ഈ രാജ്യത്ത് ജീവിക്കുന്നവരുടെ നിസ്സാഹയതാ അവസ്ഥയും ദാരുണമായ ചുറ്റുപാടുകളും (Vulnerablity and total helplessness) ഈ ഉൾക്കാഴ്ചയിൽനിന്നും ലഭിച്ചേക്കാം. കാരണം പ്രാദേശിക ഭാഷാ കോഡുകൾ അതീവ ദുഷ്ട സ്വഭവമുള്ളതും ബലക്ഷയമുള്ളവരെ പരിക്കേൽപ്പിക്കുന്നതും ആണ്.

ശൂന്യാകാശത്തിൽ പെട്ടമാതിരിയുള്ള ഈ അവസ്ഥയിൽ നിന്നും ഒരു വിവരം ലഭിച്ചത്, ഫ്യൂഡൽ ഭാഷകൾക്ക് വ്യക്തികളെ വെള്ളത്തിലെ ചുഴിയിലെന്നപോലെ (Whirlpoolലെന്നപോലെ), വട്ടത്തിൽ കറക്കിക്കറിക്കി സാമൂഹിക അടിത്തട്ടിൽ എത്തിക്കാനുള്ള ഒരു കഴിവിനെക്കുറിച്ചാണ്.

ഒരാൾ മറ്റൊരാളെ പരിചയപ്പെടുന്നു. രണ്ടാമത്തെ ആൾ, അയാളെക്കാൾ താഴെയുള്ള ആളോട് ഈ ആളെക്കുറിച്ച് സൂചിപ്പിക്കുന്നു:അവനെ അറിയുമോ? അവൻ ഈ തരക്കാരനാണ്.

മൂന്നാമൻ അയാളെക്കാൾ താഴെയുള്ള ആളോട് ഇതേ സംഭാഷണം നൽകുന്നു. അങ്ങിനെ ആദ്യത്തെ ആളെ ഒരു 'അവൻ' ആക്കി, താഴോട്ട് താഴോട്ട് എത്തിക്കുന്നു, വട്ടക്കണ്ണിയിലെ ഓരോരുത്തരും.

ഇത് ചുഴിയിൽ പെട്ട അനുഭവം. സാമൂഹിക നിലവാരങ്ങളുടെ അടിത്തട്ടിലേക്ക് ആളെ ചുരുട്ടി ഉരക്കും.

അതേ സമയം ആദ്യത്തെ ആൾ ഒരാളെ പരിചയപ്പെടുന്നു. ആ ആൾ അയാളെക്കാൾ പദവിയിലുള്ള ഒരാളോട് പറയുന്നു: അവരെ / സാറിനെ / അദ്ദേഹത്തെ അറിയുമോ? അദ്ദേഹം വലിയ ആളാണ്.

ഈ സംഭാഷണം ഓരോ ആളും ആ ആളുടെ മുകൾ സ്ഥാനത്ത് ഉള്ള ആളോട് പറയുന്നു. വാക്കുകൾ ആദ്യത്തെ ആളെ പമ്പരം പോലെ കറക്കുന്നത് വാക്ക് കോഡുകളുടെ മുകളിലേക്കാണ്. നീരുറവകളിൽ നിന്നും വെള്ളം മുകളിലേക്ക് കുതിച്ച് ഉയരുന്ന അനുഭവമാണ്.

ഇങ്ഗ്ലിഷ് പോലുള്ള നിരപ്പ് സ്വാഭാവമുള്ള ഭാഷകൾക്ക് ആകാത്ത ഒരു കഴിവാണ് ഇത്. എത്ര പൊക്കിയിട്ടാലും, കീഴോട്ടിട്ടാലും, ആൾ വെറും Heയും Himഉം Hisഉം Sheയും Herഉം Hersഉം മറ്റും തന്നെ.

## 32. കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് മാത്രം കവചമായി വളരുമ്പോൾ ഉളവാകുന്ന തിളക്കം

ഇങ്ഗ്ളണ്ടിലും, അമേരിക്കയിലും, ഓസ്ട്രേ്രെയ്ലിയയിലും, ന്യൂസീലണ്ടിലും പോയി, ജീവിക്കുന്ന, ഈ ഉപദ്വീപലെ ആളുകൾക്ക് വേണമെങ്കിൽ സ്വന്തം മക്കളെ, അവരുടെ പാരമ്പര്യ ഫ്യൂഡൽ ഭാഷകൾ പഠിപ്പിക്കാതെ വളർത്താനാവും. ഇങ്ങിനെ ചെയ്താലും ഇല്ലെങ്കിലും, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ജനിച്ച് വളരുന്ന ഈ വക കുട്ടികൾക്ക് ലഭിക്കുന്ന മാനസിക സ്വാതന്ത്ര്യം, അവരുടെ പാരമ്പര്യ രാജ്യത്ത് ഒരു ഉയർന്ന ഉദ്യോഗസ്ഥന് പോലും സങ്കൽപ്പിക്കാൻപോലും ആവാത്ത തരത്തിലുള്ളതാണ്.

എന്നാൽ ഇക്കൂട്ടരിൽ, അവരുടെ പാരമ്പര്യ ഫ്യൂഡൽ ഭാഷ മനസ്സിൽ ഉണ്ടെങ്കിൽ, അത് അവരുടെ വ്യക്തിത്വത്തെ വെറെ ഒരു ദിശാസ്ഥാനത്ത് നിർത്താൻ സാധ്യതയുണ്ട്.

എന്തൊക്കെയായാലും, കുട്ടികളുടെ ശാരീരികവും മാനസികവും ആയ വ്യക്തിത്വം വളരെ ഉയർന്നിരിക്കാൻ സാധ്യതയുണ്ട്. ചിലപ്പോൾ ഈ കൂട്ടർ ഈ ഉപദ്വീപിലെ ജനവിഭാഗങ്ങളിൽ പെട്ടവർതന്നെയാണോ എന്ന്

സംശയം വരെ തോന്നാനാവും വിധം അവരുടെ വ്യക്തിത്വത്തിൽ മാറ്റം സംഭവിച്ചിരിക്കാം.

അതേ സമയം ഇവിടെ ഓർക്കേണ്ടുന്ന കാര്യം ഇന്ന് യാതോരു ഇങ്ഗ്ളിഷ് രാഷ്ട്രത്തിലും കലർപ്പില്ലാത്ത, മാനസികവും സാമൂഹികാന്തരീക്ഷപരവും ആയ മൗലികമായ ഇങ്ഗ്ളിഷ് ലഭ്യമില്ലായെന്നുള്ളതാണ് വാസ്തവം. കഴിഞ്ഞ ഏതാണ്ട് 30 വർഷങ്ങൾക്കുള്ളിൽ. എല്ലാം കലങ്ങിമറഞ്ഞിരിക്കുകയാണ്.

ആ വിഷയത്തിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

Varunaജനിക്കുന്നതിന് മുൻപേ തന്നെ ഇങ്ഗ്ളിഷ് അന്തരീക്ഷത്തിന്റെ ഒരു തേജോവലയം ചുറ്റുപാടുകളിൽ പടർത്തിയിരുന്നു. ജനിച്ച വ്യക്തിക്ക് തന്നെ ശാരീരിക വ്യക്തിത്വത്തിൽ കാര്യമായ ഒരു തിളക്കവും വ്യത്യാസവും വളരെ വ്യക്തമായിത്തന്നെ കാണപ്പെട്ടിരുന്നു.

ഈ തരം തിളക്കം മറ്റ് പലരീതിയിലും വ്യക്തിത്വത്തിൽ വരാവുന്നതാണ്. വലിയ കുടുംബം, വലിയ ബഹുമാനം ലഭിക്കുന്ന വ്യക്തിയുടെ സന്തതി, താഴ്ന്ന സ്ഥാനങ്ങളിൽ ജീവിക്കുന്നവരിൽ നിന്നും ഒരാൾ ഉയർന്ന തൊഴിലിൽ കയറുന്നു, കായിക പരിശീലനത്തിൽ

നിത്യേനെ പങ്കെടുക്കുന്നു തുടങ്ങിയവ പലവിധ തിളക്കം വ്യക്തിത്വത്തിൽ വരുത്താം.

എന്നാൽ ഇവിടെ കാണപ്പെട്ടത്, ഈ വിധയാതോരു മഹത്വത്തിന്റെയും പിൻബലമില്ലാത്ത ഒരു തിളക്കം ആയിരുന്നു.

ഇതുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും ഇവിടെ ഇപ്പോൾ സൂചിപ്പിക്കാൻ ആവില്ല. കാരണം, അവ പറയണമെങ്കിൽ, മനുഷ്യജീവന്റെയും യാഥാർത്ഥ്യത്തിന്റേയും അമാനുഷിക സോഫ്ടവേർ കോഡുകളെക്കുറിച്ച് പ്രതിപാദിച്ചിരിക്കേണം. അത് ഇതുവരേയും ഈ എഴുത്തിൽ ചെയ്തിട്ടില്ല.

ഇങ്ഗ്ളിഷ് മാനസിക അന്തരീക്ഷം ഉളവാക്കാനും നിലനിർത്താനും ഏറ്റവും അത്യന്താപേക്ഷിതമായി ചെയ്യേണ്ടിയിരുന്നത്, ഫ്യൂഡൽ ഭാഷാ കോഡുകളുടെ നിഷേധാത്മക വികിരണങ്ങൾ ഈ വ്യക്തിയേയും, മാതാവിനേയും ചുറ്റുപാടുകളേയും ബാധിക്കരുത് എന്ന് ഉറപ്പിക്കലാണ്.

ഇവിടെ ചെറുതായി സൂചിപ്പിക്കാനുള്ള ഒരു വാസ്തവം, ഭാഷാ കോഡുകൾ യഥാർത്ഥത്തിൽ, ഭൗതിക ചുറ്റുപാടുകളുടെ സോഫ്ട്വർ

കോഡുകളിൽ സ്വാധീനം ചെലുത്തും എന്നുള്ളതാണ്.

ഇതിന്റെ ഒരു ചെറിയ ചിത്രീകരണത്തിനായി ഇങ്ങിനെ പറയാം. കഠിനമായ അധികാരങ്ങളുള്ള ഒരു ഇന്ത്യൻ സർക്കാർ ഓഫിസിൽ ഒരു സാധാരണക്കാരൻ കയറിച്ചെല്ലുന്നു. എത്രതന്നെ നിവർന്ന് നിൽക്കാൽ മനസ്സ് ഉറപ്പിച്ചാലും, അന്തരീക്ഷത്തിൽ ഒരു കഠിനമായ അമർത്തൽ ഉള്ളതായി അനുഭവപ്പെടും.

ഇത് മനസ്സലിൽ ഉളവാകുന്ന, ഭൗതികമായി യാതോരു അടിത്തറയും ഇല്ലാത്ത ഒരു തോന്നൽ മാത്രമാണ് എന്ന് പലരും പറയും എങ്കിലും, ഈ തോന്നൽ പോലും ഉളവാക്കുന്നത് ചില വ്യക്തമായ അമാനുഷികമായ യാഥാർത്ഥ്യത്തിന്റെ സോഫ്ട്വേർ കോഡുകളാണ്.

മനസ്സിൽ ഈ തോന്നൽ മാത്രമല്ല, മറിച്ച് അന്തരീക്ഷത്തിൽ തന്നെ ശക്തിയേറിയ വളവുകൾ ഈ കുഴഞ്ഞുകിടക്കുന്ന ഭാഷാകോഡുകൾ നിർമ്മിച്ചിരിക്കും. അത് ഭാഷാകോഡുകളിൽ താഴ്മയിൽ പെട്ടവരെ ബാധിക്കും. ഉയരങ്ങളിൽ പെട്ടവർക്ക് അവബോധം ലഭിക്കില്ല.

ഉദാഹരണത്തിന്, പോലീസ് സ്റ്റേഷനിൽ കയറിച്ചെല്ലുന്ന ഐപിഎസ് ഉദ്യോഗസ്ഥന്റെ സഹോദരന് ഈ അമർത്തൽ അനുഭവപ്പെട്ടേക്കില്ല. അയാളുടെ കൂടെ കയറിവന്ന ഭൃത്യന് അനുഭവപ്പെട്ടേക്കാം.

## 33. ഒരു മുതിർന്ന ആളോട് പെരുമാറുന്നതിനേക്കാളും പകപതയോടുകൂടിയ സമീപനം

ചുറ്റുപാടിൽ എവിടെയും ഇല്ലാത്ത ഒരു ഭാഷാ സംസ്ക്കാരം സ്വന്തം മകളിലൂടെ ഈ പ്രദേശത്തിലേക്ക് പകർത്തിയെടുക്കുക എന്ന യജ്ഞം ഈ എഴുത്തുകാരൻ സ്വന്തമായിത്തന്നെ ചെയ്യേണ്ടിയിരുന്നു. സ്വന്തക്കാർ എന്ന് പറയാവുന്ന മറ്റ് യാതോരു വ്യക്തിയിലും ഇതിനുള്ള മാനസിക പ്രതിജ്ഞാബദ്ധതയോ, കഴിവോ, കൂസലില്ലായ്മയോ ഉള്ളതായി അറിവില്ല.

Varuna യ്ക്ക് ഏതാണ്ട് 3മാസം പ്രായം വന്നത് തൊട്ട്, ഈ എഴുത്തുകാരൻ അവരെ ആവുന്നെടുത്തെല്ലാം എടുത്തു നടക്കും. പൂർണ്ണമായ ഇങ്ഗ്ളിഷിൽ കാര്യങ്ങൾ പറഞ്ഞ് മനസ്സിലാക്കിക്കൊടുക്കും.

ഫ്യൂഡൽ ഭാഷകളിൽ ചെറുപ്രായക്കാരോടും, വളരെ കീഴിൽ തൊഴിൽചെയ്യുന്നവരോടും മറ്റും ഉയന്നവർ പെരുമാറുന്ന അവസരത്തിൽ പ്രകടിപ്പിക്കുന്ന കോമാളിത്തരവും വിഡ്ഢി ഭാവങ്ങളും ഒന്നും തന്നെ ഉപയോഗിച്ചില്ല.

തോട്ടത്തിലെ ചെടികളേയും പുഷ്പങ്ങളേയും മരങ്ങളേയും പക്ഷികളേയും പരിചയപ്പെടുത്തിക്കൊടുത്തത്, ഒരു മുതിർന്ന ആളോട് മലയാളത്തിൽ പെരുമാറുന്നതിനേക്കാളും പകചതയോടുകൂടിയായിരുന്നു. എന്നാൽ യഥാർത്ഥത്തിൽ ഇങ്ഗ്ളിഷിൽ ഈ വിധമേ സാധാരണയായി പെരുമാറാനാകുള്ളു.

മലയാളത്തിലും, മറ്റ് ഫ്യൂഡൽ ഭാഷകളിലും നീ, നിങ്ങൾ, താങ്കൾ എന്ന രീതിയിൽ വ്യത്യസ്ത ഭാവാഭിനയത്തോടുകൂടി വ്യക്തികളോട് പെരുമാറുന്ന രീതി ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

ഇവിടെ ലക്ഷ്യം വച്ചത് സ്വന്തം മകൾ എന്ന കാര്യമല്ല. മറിച്ച് അതിനേക്കാൾ സ്വാർത്ഥമെന്ന് നിർവ്വചിക്കാവുന്ന ഒരു ലക്ഷ്യമായിരുന്നു.

ഈ എഴുത്തുകാരന്റെ പ്രാചീന ഗ്രന്ഥമായ March of the Evil Empires: English versus the feudal languagesൽ നൽകിയിരുന്ന ചില അവകാശ വാദങ്ങൾക്ക് എന്തെങ്കിലും അടിസ്ഥാനമുണ്ടോ എന്ന് കണ്ടെത്തുകയെന്നതാണ് മുന്നിൽ വച്ചിരുന്ന ലക്ഷ്യം.

വ്യക്തമായി യാതോരു കോമാളിത്തരവും ഇല്ലാതെ ഇവർക്ക് (Varunaയ്ക്ക്) പറഞ്ഞുകൊടുക്കുന്ന ഓരോ കാര്യവും അതി ഗംഭീര വേഗതയിൽ മനസ്സിൽ പതിക്കുന്നതായി അനുഭവപ്പെട്ടു. മാത്രവുമല്ല, കുടുംബക്കാരെല്ലാം വന്ന് എടുത്ത് അമ്മാനമാടുകയും ചോദ്യങ്ങൾ ചോദിക്കുകയും, കവിളിൽ നുള്ളുകയും മറ്റും ചെയ്യുന്നതും അനുവദിച്ചിരുന്നില്ല. ഇത് ചിലർക്ക് ഇഷ്ടപ്പെട്ടില്ലാ എന്നുള്ളത് ശരിയാണെങ്കിലും, Varunaയിൽ ഒരു ഇങ്ഗ്ളിഷ് മാനസികാവസ്ഥ നിലനിർത്താൻ ഇത് സഹായിച്ചു എന്നതിൽ സംശയമുണ്ടായിരുന്നില്ല.

അന്ന് കൈവശമുണ്ടായിരുന്ന ഇരുചക്ര വാഹനത്തിൽ വളരെ ചെറുപ്പത്തിൽ തന്നെ Varunaയെ കൊണ്ടുപോകുമായിരുന്നു. എന്നാൽ ഇത് എപ്പോൾ മുതലാണ് എന്ന് വ്യക്തമായി ഓർമ്മയില്ല. എന്നാൽ, അക്കാലത്ത്, നിത്യേന എതാണ്ട് 50 മുതൽ 200 കിലോ മീറ്റർവരെ, കുടുംബസമേതം യാത്രചെയ്യാറുണ്ടായിരുന്നു. ദൃശ്യവും മറ്റുംമായ രൂപത്തിൽ വളരെ അധികം വിവരം മനസ്സിൽ നിറയാൻ ഉതകുന്ന ഒരു സംഗതിയായിരുന്നു ഇത്. ഏതാണ്ട് ഒന്നരവയസ്സായപ്പോൾ, ഒരു ബെൽട്ട് ഉപയോഗിച്ച് സുരക്ഷിതപ്പെടുത്തി, Varunaയെ ബൈക്കിന്

മുന്നിൽ ഇരുത്തി വൻ ദൂരങ്ങൾ യാത്രചെയ്ത അനുഭവവും വളരെയേറയുണ്ട്.

ആരും തന്നെ പാവേ, കുഞ്ഞൻ, എടി, അളെ, ഇഞ്ഞി, നീ, അവൾ, ഓള് തുടങ്ങിയ വാക്കുകളുടെ പ്രഹരം ഏൽപ്പിക്കാനും അനുവദിച്ചില്ലാ എന്നുള്ളതും, ഗുരുതരമായ ഒരു പ്രശ്നം തന്നെയായിരുന്നു. പിതാവിന് എന്തോ ഒരു മിനിറ്റിന്റേയോ മറ്റോ കുറവുണ്ട് എന്ന് പലരും സൂചിപ്പിച്ചിട്ടുണ്ടാവും എന്നതിൽ സംശയമില്ലതന്നെ.

എന്നാൽ വാസ്തവം പറയുകയാണെങ്കിൽ, ഏതാണ്ട് ആറ് മാസം പ്രായം ആവുന്നതിനോട് അടുത്ത് Varuna സംസാരിച്ചു തുടങ്ങിയെന്നുള്ളത് വാസ്തവം തന്നെ. മാത്രവുമല്ല, ഒരു വയസ്സ് ആവുന്നതിന് മുന്നെ ഒരിക്കൽ ഈ എഴുത്തുകാരന്റെ മാതാവ്, ഒരു ത്രിസന്ധ്യാ നേരത്ത്, മാനത്ത് നിൽകുന്ന ചന്ദ്രക്കലയെ ചുണ്ടിക്കാണിച്ച് കൊണ്ട് പറഞ്ഞു, 'That is the moon'. അപ്പോൾ, Varuna പറഞ്ഞു, "No, that is the Crescent moon". (ചന്ദ്രക്കല രൂപത്തിലുള്ള ചന്ദ്രബിംബം).

ഈ എഴുത്തുകാരന്റെ മാതവിന്റെ ഇങ്ഗ്ലിഷ് തിരുത്താനും മാത്രം വാക്ക് ചാതുര്യം ലഭിച്ചത്, ഓരോ കാര്യവും വളരെ വ്യക്തമായി വളരെ

ചെറുപ്പത്തിൽത്തന്നെ മനസ്സിൽ പതിപ്പിച്ചത് കൊണ്ടാണ്.

ചെറുപ്പത്തിൽ യാതോരു വളവും തിരിവും ഇല്ലാതെ കാര്യങ്ങൾ പറഞ്ഞ് ഫലിപ്പിക്കുന്ന അവസരത്തിൽ അനുഭവപ്പെട്ടത്, ശൂന്യമായ മനസ്സോടുകൂടി നിൽക്കുന്ന ഒരു പുതിയ കമ്പ്യൂട്ടറിൽ, പുതുതായി ഡാറ്റ ഇൻപുട്ട് ചെയ്യുന്ന അതേ സുഗമതയോടുകൂടി, പുതിയ ഒരു മസ്തിഷ്ക്കത്തിലേക്ക് വിവരങ്ങൾ നൽകാം എന്നുള്ളതാണ്.

എന്നാൽ വളച്ചും തിരിച്ചും, വിഡ്ഢിത്തങ്ങൾ പറഞ്ഞും വിവരക്കേടുകൾ പഠിപ്പിച്ചും വേണമെങ്കിൽ ഈ പുതിയ മസ്തിഷ്ക്കത്തിൽ കാര്യങ്ങൾ ചേർക്കാം എന്നുള്ളതും വാസ്തവം തന്നെ.

ഈ മുകളിൽ പറഞ്ഞകാര്യങ്ങൾ വായനക്കാർ ഏത് രീതിൽ കൈക്കൊള്ളും എന്ന് ഈ എഴുത്തുകാരന് അറിയില്ല. എന്നാൽ, പറയാനുള്ളത്, ഇതൊന്നും ഒരു വീമ്പ് ഇളക്കുന്ന രീതിയിൽ അല്ല പറയുന്നത് എന്നതാണ്. കാരണം പറഞ്ഞകാര്യങ്ങൾ യാതോരു വീരസാഹസികതയുടേയും

പരിവേഷത്തോടുകൂടിയല്ല. മറിച്ച്, ഒരു Ethnographic പരീക്ഷണത്തിന്റെ ഭാഗം മാത്രമാണ്.

## 34. പ്രാദേശിക സംസ്ക്കാരത്തിൽനിന്നും വ്യത്യസ്തമയതുമായ വളർച്ച

പലരീതിയിലും പ്രാദേശിക സംസ്ക്കാരത്തിന് നേരെ വിപരീതമായോ, അതുമല്ലെങ്കിൽ വ്യത്യസ്തമായോ ആണ് Varunaയെവളർത്തിയത്.

മുടി നീളംകുറച്ചു. കാത് കുത്തിയില്ല.

വസ്ത്രം ട്രൌസറും T-shirtഉം.

വള, കാതിൽ, മുക്കുത്തി, മോതിരം, മാല, മുടിയിൽ പൂവ്, റിബൺ, Hairband, നെറ്റിയിൽ പൊട്ട്/ചാന്ത്, കൺമഷി, കൈവിരലിൽ ക്യൂട്ടക്സ്, കാൽചിലങ്ക തുടങ്ങിയ യാതോരു ആഭരണങ്ങളും അലങ്കാരങ്ങളും ഉപയോഗിച്ചില്ല. കാരണം ഇതിനേക്കാളെല്ലാം തേജസ് നൽകുന്ന ഇങ്ഗ്ളിഷ് എന്ന മാസ്മരിക തേജോവലയത്തിനാൽ ആവരണം ചെയ്യപ്പെട്ട വ്യക്തിക്ക് ഇവയൊന്നിന്റേയും അലങ്കാരം ആവശ്യമില്ലാ എന്ന ധിക്കാരപരമായ മാനസികാവസ്ഥ പിതാവിൽ ഉണ്ടായിരുന്നു.

ഈ വിധ ആഭരണങ്ങളും അലങ്കാരങ്ങളും, ചിലത്, ഇങ്ഗ്ളിഷ് ഭാഷക്കാരും ഉപയോഗിക്കുന്നുണ്ട് എന്നുള്ളതും വാസ്തവം തന്നെ.

Go to Main contents

എന്നാൽ, ഈ എഴുത്തുകാരൻ എടുത്ത നിലപാട് കീഴ്‌വഴക്കങ്ങളെ ചോദ്യം ചെയ്യലായിരുന്നില്ല. മറിച്ച്, വ്യക്തിക്ക് ആവശ്യം ആണ് എന്ന് തോന്നുന്നുണ്ടെങ്കിൽ ഉപയോഗിക്കട്ടെ. അതിന് പകരം മുൻകൂട്ടി ഇവ പഠിപ്പിച്ചെടുക്കേണ്ട എന്നുള്ളതായിരുന്നു.

മുടിയിൽ എണ്ണ് തേക്കുക, മുഖത്ത് പൗഡർ ഇടുക എന്നുള്ളതും വേണ്ടാ എന്ന് വച്ചിരുന്നു. കാരണം, ഏറ്റവും നല്ലത്, കൃത്രിമമല്ലാത്ത തേജസാണ് എന്നത് ഈ എഴുത്തുകാരന്റെ സ്വന്തമായ താന്തോന്നിത്യ വിശ്വാസമായിരുന്നു. എല്ലാറ്റിനും ഒറ്റമൂലിയെന്നോണം, കലർപ്പില്ലാത്ത ഇങ്ഗ്ലിഷ് ഭാഷാ കോഡുകളും, ഫ്യൂഡൽ ഭാഷകളെ അകറ്റിനിർത്തലും ആണ് എന്ന ഉത്തമവിശ്വാസം ഈ എഴുത്തകാരനിൽ ഒരു ഉജ്വല വികാരമായി നിലനിന്നിരുന്നു.

കാരണം, വെറും ഇങ്ഗ്ലിഷ് എന്ന് മാന്ത്രിക സോഫ്ട്‌വെയറാണ് ഭൂഷണ്ട യൂറോപ്പിന് പുറത്തായുള്ള ഒരു കൊച്ചു ദ്വീപിനുള്ളിലെ ഒരു പ്രദേശമായ ഇങ്ഗ്ളണ്ടിനെ ലോകത്തിലെ ഏതൊരു സംഗതിയുടേയും ഗുണമേന്മയുടെ അളവുകോൽ (Benchmark) ആക്കി ഏതാണ്ട് 1947വരെ നിലനിർത്തിയിരുന്നത്, എന്ന വിശ്വാസം ഈ

എഴുത്തുകാരനിൽ ഒരു ദൃഢവിശ്വാസമായി നിലനിൽക്കുന്നു.

എന്നാൽ Varunaയുടെ കാര്യത്തിൽ ഈ തേജോവലത്തിന്റെ ആവരണം വളരെ ലോലവും, ചുറ്റുമുള്ള ഫ്യൂഡൽ ഭാഷാകോഡുകൾക്ക് വളരെ എളുപ്പത്തിൽ മാച്ചുകളയാനും ആവുന്നതാണ് എന്ന അവബോധം ഈ എഴുത്തുകാരനിൽ ഉണ്ടായിരുന്നു. ഈ തിരിച്ചറിവ്, ഈ എഴുത്തുകാരനെ പലപ്പോഴും ഒരു ഉപരോധ-പ്രതിരോധ ഭാവത്തിൽ നിൽക്കാൻ തരപ്പെടുത്തിയിട്ടുണ്ട്.

## 35. ചെറുപ്രായത്തിലെ പരിശീലനങ്ങൾ

മറ്റൊരു കാര്യം ഇപ്പോൾ ഓർമ്മവരുന്നത്, ഭക്ഷണക്രമത്തിൽ ചായ, കാപ്പി, എരിവ് എന്നിവ പരിശീലിപ്പിച്ചില്ല എന്നതാണ്.

ഏതാണ്ട് എട്ട് മാസം പ്രായം ആയപ്പോൾ, Varunaക്ക്, ദേവർകോവിൽ, വീടിന് തൊട്ടടുത്തുള്ള, വയനാടൻ താഴ്വരപ്രദേശങ്ങളിൽ നിന്നും ഒഴുകിവരുന്ന അരുവിയിൽ നീന്താനായി അവസരം നൽകി. ഇത് പിന്നീട് ഒരു നിത്യചര്യയാവുകയും, ഇവർ സാമാന്യം മോശമില്ലാത്ത രീതിയിൽ നീന്താനാകുന്ന കഴിവിലേക്ക് വളരുകയും ചെയ്തു. ചെറുപ്പത്തിൽത്തന്നെ കടലിലും നീന്താനുള്ള സൗകര്യം നൽകിയെങ്കിലും, ചിലയിടത്ത് വച്ച് ചുറ്റുമുണ്ടായിരുന്ന ആളുകൾ അനാവശ്യമായി പ്രതികരിച്ച അനുഭവവും ഉണ്ടായിട്ടുണ്ട്. പ്രായം കുറഞ്ഞ ആളെ കടലിൽ ഇറക്കുന്നത് ഒരു തെമ്മാടിത്തമായിത്തന്നെ അവർ കണ്ടു.

(ഈ എഴുത്തുകാരൻ പലപ്പോഴും കടലിൽ നീന്തിയിട്ടുണ്ട്. ഒരിക്കൽ ആപത്തിൽ പെട്ടിട്ടുമുണ്ട്.)

ഈ എഴുത്തുകാരൻ എടുത്ത നിലപാട്, ഇത്രമാത്രമേ ഉള്ളു. ഏതെങ്കിലും ജനക്കൂട്ടങ്ങളുടെ പാരമ്പര്യ സ്വഭാവം അനുകരിക്കുന്നുണ്ടെങ്കിൽ അത് ഇങ്ഗ്ളണ്ടിലെ സാമൂഹിക പാരമ്പര്യം ആവട്ടെയെന്ന്. കടലിനോടും വെള്ളത്തിനോടും പാരമ്പര്യമായി ഇങ്ഗ്ളണ്ടിലെ ജനങ്ങൾക്ക് വളരെ അടുപ്പം ഉണ്ടായിരുന്നു. ഇന്ന് എങ്ങിനെയാണ് എന്ന് അറിയില്ല.

Varuna ഏതാണ്ട് നടന്ന് തുടങ്ങി ഏതാനും മാസങ്ങൾ ആയപ്പോഴേക്കും, മതിൽക്കെട്ടിന് മുകളിൽ ആരും പിടിക്കാതെ നടക്കാൻ പരിശീലിപ്പിച്ചെടുത്തു. ഇതിന്, വളരെ ശ്രദ്ധയോടുകൂടി ഈ എഴുത്തുകാരൻ കൂടെത്തന്നെ നിന്ന്, എല്ലാ വിധ സുരക്ഷയും സൗകര്യപ്പെടുത്തിയിരുന്നു. യാതോരു പരിശീലനവും കാര്യമായ മേൽനോട്ടം ഇല്ലാതെ ഒരു നിമിഷം പോലും നടത്തിയിരുന്നില്ല.

വളരെ ചെറുപ്പത്തിൽ തന്നെ, യാതോരു പരിശീലനത്തിന്റെയും മുഖമുദ്രയില്ലാതെ, ദീർഘദൂരം ഓടിയുള്ള ഒരു പരിശീലനവും Varunaയ്ക്ക് നൽകിയിരുന്നു. തലകുത്താതെ മുന്നോട്ടും പിന്നോട്ട് ഉരുളുക (breakfall) എന്നതും യാതോരു കരുതിക്കൂട്ടലും ഇല്ലാ എന്നുള്ള

രീതിയിൽ പരശീലിപ്പിച്ചു. പ്രായം അപ്പോഴും മൂന്ന് വയസ്സായിട്ടില്ല.
(ഈ പരിശീലനം പിന്നീട് ഒന്ന് രണ്ട് പ്രാവശ്യം കാര്യമായിത്തന്നെ ഉപകാരത്തിൽ വന്നു എന്നും ഓർമ്മയുണ്ട്.)

ഈ മുകളിൽ പ്രസ്താവിച്ച യാതോരു പദ്ധതിയിലും പണം, ധാരളിത്തം, ധൂർത്ത്, ധനാഢ്യത തുടങ്ങിയ കാര്യങ്ങളുടെ പങ്കാളിത്തം ഒട്ടുംതന്നെ ഇല്ലായിരുന്നു എന്ന് പറയാമെന്ന് തോന്നുന്നു.

എന്നാൽ ചുറ്റുമുള്ള ആളുകളുടെ പ്രാദേശിക ഭാഷ മനസ്സിലാകുന്നില്ല എന്നുള്ളത് ആ കാലത്ത്, ചുറ്റും ഒരു വൻ മതിൽകെട്ട് ഉള്ള പോലുള്ള സ്വകാര്യത ഈ പദ്ധതികളിലെല്ലാം നൽകിയിരുന്നു. കാരണം, ചുറ്റുമുള്ളവരുടെ ഭാഷയും സംസാരവും, മനസ്സിലാകുമെങ്കിൽ നിശ്ചയമായും പലരുടേയും നിലവാരത്തകച്ച നൽകുന്നതും, ഉള്ളിൽ തറയ്ക്കുന്നത് മാതിരിയുള്ളതുമായ വാക്ക് കോഡുകൾ കാരണം, ഈ വക പദ്ധതികൾ എല്ലാം തന്നെ തുടങ്ങുന്ന അവസരത്തിൽ തന്നെ നിലച്ചുപോകുമായിരുന്നു.

## 36. ഇരുചക്ര വാഹനത്തിലൂടെയുള്ള ദീർഘദൂര യാത്രാനുഭവം

മക്കളുടെ ബുദ്ധി വർദ്ധിക്കാനായി എന്തൊക്കെയാണ് ചെയ്യേണ്ടത് എന്നത് പല മാതാപിതാക്കളിലും ഒരു ചിന്താവിഷയമാണ്. ബ്രഹ്മി / ബ്രഹ്മീഗൃതം നല്ലതാണ് എന്ന് കേട്ടിട്ടുണ്ട്. എന്നാൽ ഈ വിധ ഔഷധ പ്രയോഗങ്ങൾക്കൊന്നും സാവകാശം ലഭിച്ചില്ലാ എന്നുള്ളതാണ് വാസ്തവം. നിത്യേനെ അനേകം ദൂരം യാത്രചെയ്യുന്ന കാലഘട്ടമായിരുന്നു ഈ എഴുത്തുകാരന്.

മസ്തിഷ്കത്തിലേക്ക് പലവിധ വിവരങ്ങൾ / ഡാറ്റ ഇൻപുട്ട് ചെയ്യാൻ അവസരം നൽകലാണ് നല്ലത് എന്ന വിശ്വാസം എങ്ങിനെയോ ലഭിച്ചിരുന്നു. ഈ കാരണത്താൽത്തന്നെ ഈ എഴുത്തുകാരന്റെ യാത്രകളിൽ ഒരു നൂറോളം കിലോ മീറ്റർ ചുറ്റളവിൽ ഇരുചക്രവാഹനത്തിൽ യാത്രയ്ക്ക് പോകുമ്പോൾ പലപ്പോഴും Varunaയെയും മാതാവിനേയും കൂടെ കൊണ്ടുപോകുമായിരുന്നു.

ഇവിടെ പ്രസ്താവ്യമായ ഒരു വിവരം ഉണ്ട്. ആ കാലഘട്ടത്തിൽ ഈ എഴുത്തുകാരൻ വ്യാപാര സംബന്ധമായി കേരളത്തിൽ അങ്ങേയറ്റം മതുൽ ഇങ്ങേയറ്റം വരെ എന്നരീതിയിൽ എല്ലാമാസവും

ഇരുചക്രവാഹനത്തിൽ യാത്രചെയ്യുമായിരുന്നു. ഇരുചക്രമായത് കൊണ്ട് യാത്ര പലരീതിയിലും വളരെ സൗകര്യപ്രദമാണ്. ഈ അനുഭവവുമായി ബന്ധപ്പെട്ടു കുറച്ച് തിരിച്ചറിവുകൾ പിന്നീട് നൽകാം എന്ന് കരുതുന്നു.

എന്നാൽ ഇവിടെ ഇപ്പോൾ പറയാവുന്നകാര്യം ഈ വിധ യാത്ര, കേരളത്തിലെ മിക്ക സ്ഥലങ്ങളേയും അവിടങ്ങളിലേക്കുള്ള പാതകളേയും വളരെ പരിചിതമാക്കി എന്നുള്ളതാണ്. ഇടുക്കിയും കാസർഗോടും ഒഴികെ മറ്റ് എല്ലാ ജില്ലകളിലേയും പല ഉൾനാടൻ സ്ഥലങ്ങൾ വളരെ പരിചിതമായ ഒരു കാലഘട്ടമായിരുന്നു അത്.

നാലാംചിറ, കൊട്ടാരക്കര, തിരുവല്ല, തലയോലപ്പറമ്പ്, വൈക്കം, കരുനാഗപ്പള്ളി, ഈരാറ്റുപേട്ട, റാന്നി, കാലടി, മൂവാറ്റുപുഴ, വാഴക്കുളം, തൊടുപുഴ, കളമശ്ശേരി, ആലുവ, കുറ്റിപ്പുറം, പരപ്പനങ്ങാടി, രണ്ടത്താണി, കുണ്ടോട്ടി, നിലമ്പൂർ, വണ്ടൂർ, മണ്ണാർക്കാട്, ഒറ്റപ്പാലം, താമരശ്ശേരി, മുക്കം, അടിവരം, നടവയൽ, ബീനാച്ചി, മീനങ്ങാടി, കൊളഗപ്പാറ, തലപ്പുഴ, നെടുംപൊയിൽ, നിരവിൽപ്പുഴ, തരുവണ, പെരിങ്ങത്തൂർ, കല്ലാച്ചി, മുഴപ്പിലങ്ങാട്, ശ്രീകണ്ടപുരം, മാമാനം, തുടങ്ങി അനേകം ഉൾനാടൻ പ്രദേശങ്ങളിലൂടെ യാത്ര

ചെയ്യാറുണ്ടായിരുന്നു, ഓരോ മാസവും. ഇവിടങ്ങളിൽഒന്നും സാധാരണ ഗതിയിൽ വാഹനം നിർത്താറില്ല.

ഈ യാത്രകൾ നൽക്കിയ പല അനുഭവങ്ങളിൽ ഒന്ന്, കേരളത്തിലെ പല സ്ഥലപ്പേരുകളും കേൾക്കുമ്പോൾ മനസ്സിൽ ഉദിക്കുന്ന നിഗൂഢതാ ഭാവം തേഞ്ഞുമാഞ്ഞ് പോയി എന്നുള്ളതാണ്. കാരണം, എല്ലായിടുത്തും ഭാഷാ സംസ്ക്കാരം ഫ്യൂഡൽ ഭാഷാ കോഡുകൾ പ്രകാരം തന്നെ. ചില ചെറിയ വ്യത്യസങ്ങൾ ഉണ്ട് എന്നല്ലാതെ, വലിയ ആൾ - ചെറിയ ആൾ എന്നത് തന്നെ വാക്ക് കോഡുകളുടെ സവിശേഷത. മറിച്ച്, ഒരു ഇങ്ഗ്ളിഷ് വേദിയിൽ കയറിച്ചെന്നാലുളവാകുന്ന വ്യത്യാസം പോലുള്ളത് എവിടെയും അനുഭവിച്ചറിഞ്ഞില്ലതന്നെ.

Varunaയ്ക്ക് പ്രായം മൂന്ന് വയസ്സാകുന്നതിന് മുന്നെ, ഒരിക്കൽ ഒരു ആളുമായി സംസാരിക്കുന്ന അവസരത്തിൽ, Varuna ഏതാണ്ട് 5000 കിലോ മീറ്റർ ദൂരം ബൈക്കിൽ യാത്ര ചെയ്തിട്ടുണ്ട് എന്ന് പറഞ്ഞു. അത് ആ ആൾക്ക് വിശ്വസിക്കാൻ പ്രയാസം ഉള്ളതായി അനുഭവപ്പെട്ടു. ഈ എഴുത്തുകാരനും ചെറിയ ഒരു ജാള്യത തോന്നി. കാരണം ഒരു പൊങ്ങച്ചം പറഞ്ഞതാണ് എന്ന ഒരു തോന്നൽ അനുഭവപ്പെട്ടു.

ഈ കാരണത്താൽ, വീട്ടിൽ വന്ന്, ചുറ്റപാടുകളിൽ നിത്യേനെ പോകാറുള്ള 50 മുതൽ 200 കിലോ മീറ്റർ ദൂരം വച്ച് ഒന്ന് കണക്ക് കൂട്ടി. അപ്പോൾ ലഭിച്ച മൊത്തം ദൂരം 5000 ആയിരുന്നില്ല. മറിച്ച് 30000ന് മുകളിൽ ആയിരുന്നു.

ഈ വിധ പൊങ്ങച്ചം എന്ന് തോന്നിക്കുന്ന രീതിയിൽ ഉള്ള എഴുത്ത് നൽകുന്നത് ഒരു പ്രത്യേക ആശയം നൽകാനാണ്. അതിലേക്കുള്ള പാതയിൽ തന്നെയാണ് ഈ എഴുത്ത് നീങ്ങുന്നത്.

## 37. ഫ്യൂഡൽ ഭാഷകളിലെ ഇരട്ടവ്യക്തിത്വം

ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനമാണ് എല്ലാ രീതിയിലും മുതൽക്കൂട്ടായിട്ടുള്ളത്. അതോടൊപ്പം തന്നെ, ഫ്യൂഡൽ ഭാഷാ കോഡുകളെ അകറ്റിനിർത്തുകയും വേണം. ഇതായിരുന്നു തുടക്കം മുതലുള്ള ലക്ഷ്യം.

ആദ്യത്തെ ലക്ഷ്യം നടപ്പിൽ വരുത്തുകയും, രണ്ടാമത്തേതിൽ ഉദാസീനമായ നിലപാട് എടുക്കുകയും ചെയ്താൽ, ഗുരുതരമായ പരാജയമായിരിക്കും ലക്ഷ്യത്തിൽ. കാരണം, ഇങ്ഗ്ളിഷിലെ അതീവ മൃദുലമായിട്ടുള്ള മാനസികാവസ്ഥയ്ക്ക് ഫ്യൂഡൽ ഭാഷകളിലെ ദുഷ്ടത നിറഞ്ഞ വാക്ക് കോഡുകളുടെ പ്രഹരത്തെ നേരിടാനാവില്ല.

അങ്ങിനെ വരുമ്പോൾ വ്യക്തി സ്വമേധയാ പരുക്കനായി മാറും. അതേ നിർവ്വാഹമുണ്ടാകുള്ളു.

അങ്ങിനെയുള്ള വ്യക്തികൾക്ക് പുതുതായുള്ള ഒരു ഇരട്ടവ്യക്തിത്വം വളരാൻ സാധ്യതയുണ്ട്. എന്നാൽ ഇവിടെ എടുത്ത് പറയേണ്ടുന്നത്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന വ്യക്തികൾക്ക് സ്വമേധയാ ബഹുവ്യക്തിത്വം ഉണ്ട്

Go to Main contents

എന്നതാണ്. അത് മറ്റൊരു സംഭവമാണ്. ഇതിനെക്കുറിച്ച് മുമ്പൊരിക്കൽ കാര്യമായി സൂചിപ്പിച്ചിരുന്നു എന്ന് തോന്നുന്നു.

Varuna ജനിക്കുന്നതിന് മുൻപ് തന്നെയും, ജനിച്ചത് മുതലും, ഇങ്ഗ്ളിൽ NURSERY Rhymesന്റെ സിഡി(CD)കൾ ഇട്ട് കേൾപ്പിക്കുമായിരുന്നു. Varuna സംസാരിക്കാൻ തുടങ്ങുന്നതിന് മുൻപ് തന്നെ ഈ ഗാനങ്ങൾ നല്ലവണം കേൾക്കുകയും ആസ്വദിക്കുകയും ചെയ്യുന്നുണ്ട് എന്ന് കൈവിരൽ ചനലങ്ങളിൽ നിന്നും മനസ്സിലാക്കാൻ പറ്റിയിരുന്നു. പ്രായം ഏതാണ്ട് ആറ് മാസമാകുമ്പോഴേക്കും തന്നെ ഏതാണ്ട് 150ഓളം NURSERY Rhymesകൾ ഇവർക്ക് നല്ലപരിചയം ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

ഭാഷാ പരമായി ഇങ്ഗ്ളിഷിനോട് മനസ്സിനെ ഈ വിധ പലപദ്ധതികളാലും ബന്ധപ്പെടുത്തി.

പിതാവെന്ന നിലയിൽ ഈ എഴുത്തുകാരൻ, അവസരം ലഭിക്കുമ്പോഴെല്ലാം കാര്യമായിത്തന്നെ സംഭാഷണ മുഖേന അനവധി കാര്യങ്ങൾ നിത്യവും പറഞ്ഞുകൊണ്ടിരുന്നു.

എന്നാൽ നിത്യവും ദീർഘ ദൂര യാത്രയും മനസ്സിനെ കാര്യമായിത്തന്നെ

അലോസരപ്പെടുത്തുന്ന ഇന്ത്യൻ സർക്കാർ ഓഫിസുകളിൽ കയറി ഇറങ്ങലും കാരണം, ഈ വിധ സംഭാഷണങ്ങൾ ഇടവിട്ടാണ് നടക്കാറുണ്ടായിരുന്നുള്ളു.

ഈ വിധമുള്ള ഇങ്ഗ്ളിഷ് NURSERY Rhymesകളെക്കുറിച്ചും മറ്റും ഇന്ത്യയിൽ പലർക്കും അറിവുള്ള കാര്യമാണ്. എന്നാൽ പൊതുവായി പറഞ്ഞാൽ ഈ വക കാര്യങ്ങൾ അറിയുന്ന പലരും ഇവ വെളിപ്പെടുത്തില്ല എന്നുള്ളതാണ് വാസ്തവം. ഇതിന് പലകാരണങ്ങളും ഉണ്ട്.

ഉദാഹരണത്തിന് വീട്ടമ്മയും വേലക്കാരിയും. വീട്ടമ്മയുടെ മക്കൾക്ക് ഈ വിധം ഉള്ള കാര്യങ്ങൾ സൗകര്യപ്പെടുത്തുന്ന അവസരത്തിൽത്തന്നെ ആ വീട്ടിലെ വേലക്കാരിയുടെ മക്കൾക്ക് ഇവ ലഭിക്കാതിരിക്കാനുള്ള സമൂഹിക ബോധം വീട്ടമ്മക്കും മറ്റ് കുടുംബക്കാർക്കും ഉണ്ട്. കാരണം, വേലക്കാരിയുടെ നിലവാരം ഉയർന്നാൽ വേലക്കാരി നൽകുന്ന സ്നേഹവും ബഹുമാനവും കുറയും. ചെറിയ തുണ്ടുകൾ പോലുള്ള പലവിധ സമ്മാനങ്ങൾ വേലക്കാരിക്ക് നൽകിയാൽ വേലക്കാരിയിൽ അമിതമായ കടപ്പാടും, കൂറും ഉളവാകും.
വേലക്കാരി പലദിക്കിൽ വെച്ചും വീട്ടമ്മയെക്കുറിച്ച് നല്ലത് പറയും. "ചേച്ചി (അമ്മ)

എത്ര നല്ല സ്ത്രീയാണ്. എനിക്ക് രണ്ട് സാരിയാണ് ഈ മാസം വാങ്ങിത്തന്നത്. പോരാത്തതിന് ആ കുപ്പി സ്പ്രേയും തന്നു. ഓര് നല്ലോരാണ്. (അവർ നല്ലവരാണ്)"

അതേ സമയം ഇങ്ഗ്ളിഷ് നൽകിലായാൽ, വേലക്കാരി, വേലക്കാരിയുടെ ദാസ്യ ഭാവത്തിൽനിന്നും ഉയരും. ശുദ്ധവിഢ്ഢികളായ ഇങ്ഗ്ളിഷുകാർ മാത്രമേ ഈ വിധമുള്ള വിവരക്കേട് കാണിക്കുള്ളു. അവർ നൽകിയ സൗകര്യങ്ങൾ മുഖേനെ ഇങ്ഗ്ളിഷ് സ്വായത്തമാക്കിയവരിൽ ഒട്ടുമുക്കാൽ പേരും അവരോട് സമൂഹികമായും വ്യക്തിപരമായും, തൊഴിൽ പരമായും ആശയപരമായും സമത്വത്തിൽ എത്തുകയും അവരോട് ശക്തമായി മത്സരിക്കുകയും ആണ് ചെയ്തത്. എന്തെല്ലാം മോശമായ നിർവ്വചനങ്ങളും നുണകളും അവരെപ്പറ്റിപ്പറയാമോ, അതെല്ലാം അവർ പറയുന്നുണ്ട്. അതിനാണ് അവരെ അവരുടെ സാമൂഹിക നേതാക്കൾ പ്രകോപിപ്പിച്ചത്.

അതേ സമയം ഫ്യൂഡൽ ഭാഷക്കാർക്കുള്ള നിലപാടും ഇപ്രകാരമാണ്. സ്വന്തമായി ഇങ്ഗ്ളിഷ് പഠിച്ചില്ലെങ്കിലും പ്രശ്നമില്ല. എന്നാൽ കാലാകാലങ്ങളായി ചവിട്ടിമെതിക്കപ്പെട്ട ആരേയും ഉയരാൻ അനുവദിക്കുന്നത്, ഫ്യൂഡൽ

ഭാഷാ അന്തരീക്ഷത്തിൽ, വടികൊടുത്ത് അടിവാങ്ങിക്കുന്ന പരിപാടിയാണ്. നിലത്ത് കിടക്കുന്നത് നിലത്ത് തന്നെ കിടക്കട്ടെ. തൊളിൽ കയറ്റിയിടേണ്ട കാര്യമില്ലതന്നെ.

## 38. അനാകർഷകമായ സാമൂഹീക ദൃശ്യങ്ങൾ

പലദിക്കിലും Varunaയെ കൂടെ കൊണ്ടുപോകുന്നതിനാൽ അവരുടെ ലോക പരിചയം വളരെ പെട്ടെന്ന് വളർന്നുവെന്ന് പറയാം. ആൾകൂട്ടങ്ങളും, വാഹന പ്രവാഹവും, നിരത്തുകളും, സർക്കാർ ഓഫിസുകളും കാണുന്നതോടൊപ്പം മനസ്സിന്റെ കാഴ്ചപ്പാടിൽ മാറ്റമുണ്ടായി എന്ന് പറയാമെങ്കിലും, കാണുന്ന കാര്യങ്ങൾ മിക്കവയും അസുഖകരമായ (eyesore) വസ്ത്തുക്കളായിരുന്നു എന്നാണ് ഈ എഴുത്തുകാരന്റെ വ്യക്തിപരമായ അഭിപ്രായം.

സുഖരമായ സാമൂഹികാന്തരീക്ഷമോ, സൗമ്യമായ അന്തരീക്ഷമുള്ള സർക്കാർ ഓഫിസുകളോ, മനസ്സിന് ആനന്ദമുളവാക്കുന്ന ദൃശ്യങ്ങളോ ആൾക്കൂട്ടങ്ങളോ അല്ല എവിടെയും. ഇത് ഇന്നും വാസ്തവംതന്നെയാണ്.

കേരളത്തിലേയും ഇന്ത്യയിലേയും മിക്ക വിനോദ സഞ്ചാര (tourism) പ്രോത്സാഹന ചിത്രങ്ങളിൽ താഴ്വരകളും പുഴകളും വയലുകളും, വനങ്ങളും, ആനക്കൂട്ടങ്ങളും, കായലുകളും നക്ഷത്ര ഹോട്ടലുകളും മറ്റും ചിത്രീകരിക്കപ്പെടുന്നവയിൽ, ചുറ്റുമുള്ള സാധാരണക്കാരായ കേരളീയരെയോ, ഇന്ത്യക്കാരെയോ ഉൾപ്പെടുത്താറില്ല. കാരണം,

പ്രാദേശിക ആൾക്കൂട്ടങ്ങളും മറ്റും അവയുടെ തനയായ രൂപത്തിൽ, യാതോരു ചമയങ്ങളും ഇല്ലാതെ ഈ വക ചിത്രങ്ങളിൽ കയറിക്കൂടിയാൽ, ടൂറിസം പ്രോസ്സാഹന ചിത്രങ്ങൾ അരോചകമാവും.

ഇന്ന് വിദേശ രാജ്യങ്ങളിൽ ഇന്ത്യയെ ചിത്രീകരിക്കുന്ന മിക്ക ചിത്രങ്ങളും ഇങ്ഗ്ളണ്ടിനെ കടത്തിവെട്ടുന്നവയാണ്. എന്നാൽ, ഈ വക ചിത്രങ്ങൾ കൽപ്പിതവും കപടവും ആണ്. എന്നാൽ ഇങ്ഗ്ളണ്ടുമായി ബന്ധപ്പെടുത്തി കാണുന്ന ചിത്രങ്ങൾ സ്വാഭാവികമായിട്ടുള്ളവയാണ്.

എന്നാൽ യാത്ര എന്നുള്ളത് മിതമായിട്ടാണെങ്കിൽ മനസ്സിന് നല്ലത് തന്നെ.

അതേ സമയം സാമൂഹിക ദൃശ്യങ്ങളുടെ വിരസതമാറിയത് മറ്റൊരു കാര്യത്തിലൂടെയാണ്. വളരെ ചെറുപ്പത്തിൽത്തന്നെ Varunaയ്ക്ക് അനവധി ഇങ്ഗ്ളിഷ് സിനിമകൾ കാണാനുള്ള അവസരം നൽകി. Star TV ആണ് അതിന് കൂടുതലും സൗകര്യം നൽകിയത്. മറ്റ് ചാനലുകളും ഉണ്ടായിരുന്നു എന്ന് ഓർമ്മവരുന്നു. എന്നാൽ അവയുടെ പേര് ഇന്ന് ഓർമ്മ വരുന്നില്ല.

ഇവർ നിത്യേനെ ഇങ്ഗ്ലിഷ് ചിത്രങ്ങൾ കാണാറുണ്ടായിരുന്നു. ചില ദിവസങ്ങളിൽ ഒന്നിൽ കൂടുതൽ കണ്ടിട്ടുണ്ട്. കാരണം ഏതാണ്ട് മൂന്ന് വയസ്സ് കഴിഞ്ഞ ഒരു അവസരത്തിൽ കണ്ട ചിത്രങ്ങളുടെ ഒരു പേര് എണ്ണിത്തട്ടപ്പെടുത്തിയപ്പോൾ, ഏതാണ്ട് 400ന് അടുത്ത് വന്നപ്പോൾ എണ്ണൽ നിർത്തി.

ഇങ്ങിനെ അമിതമായി ചിത്രങ്ങൾ കാണുന്നത് നല്ലതാണോ?

ഇതിന് വ്യക്തമായി ഉത്തരം പറയണമെങ്കിൽ കുറെ കാര്യങ്ങൾ പറയേണ്ടിവരും. എന്നാൽ ഹ്രസ്വമായി പറയുകയാണെങ്കിൽ, നല്ല നിലവാരമുള്ള ഇങ്ഗ്ലിഷ് ചിത്രങ്ങൾ ഇന്ത്യയിൽ ഇരുന്ന് കൊണ്ട് കാണുമ്പോൾ ഇങ്ഗ്ലിഷ് സാമൂഹികാന്തരീക്ഷവുമായി കാര്യമായി മനസ്സ് അടുപ്പത്തിൽ എത്തും. ഇക്കാര്യം പ്രോത്സാഹിപ്പിക്കപ്പെടുന്ന ഒരു അന്തരീക്ഷത്തിൽ ഇത് വ്യക്തമായും ഒരു പോസിറ്റിവ് കാര്യമാണ്.

മാത്രവുമല്ല, വളരെ ചെറുപ്പത്തിൽത്തന്നെ വൻ കാര്യങ്ങളെക്കുറിച്ച് സ്വഭാവികമായി ചിന്തിക്കാനുള്ള ഒരു മാനസികാന്തരീക്ഷം വളർന്നുവരും. Varunaയ്ക്ക് വെറും രണ്ട് വയസ്സുള്ളപ്പോൾ ഇവരുമായി ഈ

വകചിത്രങ്ങളിലെ ഇതിവൃത്തവുമായി ബന്ധപ്പെട്ട പലകാര്യങ്ങളും ചർച്ചചെയ്തതായി ഓർമ്മയുണ്ട്.

കുട്ടിയല്ലെ, കുഞ്ഞനല്ലെ, എന്നൊന്നും ഇല്ലാത്ത അന്തരീക്ഷത്തിൽ മനസ്സിന് കാര്യമായ വളർച്ചവരും എന്നാണ് പറയാനുള്ളത്. അതേ സമയം പ്രായമുള്ളവരെ തരം താഴ്ത്തി നിലനിർത്തിയിരിക്കുന്ന സാമൂഹികാന്തരീക്ഷം ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്. അങ്ങിനെയുള്ള ഇടങ്ങളിൽ വച്ച് ഈ വക പ്രായമുള്ള വ്യക്തികൾക്ക് മാനസികപക്വതയോടും, ആത്മവിശ്വാസത്തോടും കൂടികാര്യങ്ങൾ സംസാരിക്കാൻ ആവില്ല എന്നാണ് കണ്ടറിഞ്ഞത്.

അത് അവരുടെ കുറ്റമോ കുറവോ അല്ല. മറിച്ച്, ആ അന്തരീക്ഷം അതുമാത്രമേ അനുവദിക്കുള്ളു.

ഗുണനിലവാരമുള്ള ഇങ്ഗ്ളിഷ് സിനിമകൾ കാണുന്നത് കൊണ്ട് മനസ്സിനെ നല്ലതാക്കുന്ന പലതും ലഭിക്കും. ഇങ്ഗ്ളിഷ് ഭാഷ നൽകുന്ന മാനസികവും ശാരീരികവും ആയും വ്യക്തിത്വം അതിഗംഭീരമാണ്.

എന്നാൽ ഈ വിഷയത്തെക്കുറിച്ച് കുറച്ച് കൂടി പറയേണ്ടിയിരിക്കുന്നു.

## 39. ഇങ്ഗ്ളിഷ് പദങ്ങൾകൊണ്ട് മാരിവില്ല് സൃഷ്ടിക്കാൻ ആവും

ഏതാണ്ട് ഒരു 30 വർഷം മുൻപ് വരെ Hollywoodൽ (അമെരിക്കൻ സിനിമാലോകത്തിൽ) നിന്നും പുറത്തു വന്നിരുന്ന സിമികൾക്ക് പലരീതിയിലും ഇങ്ഗ്ളണ്ടിലെ സംസ്ക്കാരത്തിനോട് താദാത്മ്യം പ്രകടിപ്പിക്കുന്ന സിനിമകളായിരുന്നു എന്നാണ് തോന്നുന്നത്.

USA(അമേരിക്ക) എന്ന രാജ്യം ഭൂഖണ്ഡ യൂറോപ്യന്മാർ രൂപീകരിച്ചതാണ് എന്ന് ചില വിഡ്ഢി ചരിത്രത്തിൽ എഴുതിക്കാണുന്നുണ്ടെങ്കിലും, വാസ്തവത്തിൽ, ഇങ്ഗ്ളിഷ് ദേശക്കാർ സ്ഥാപിച്ച അനവധി ആൾക്കൂട്ട വാസസ്ഥലങ്ങളിന്മേൽ ഒരു ചെറിയ യുദ്ധവിജയത്തിന്റെ ബലത്താൽ സ്വരൂപിച്ചെടുത്ത രാജ്യമാണ്. അതിനാൽത്തന്നെ അവിടുള്ള പൗരന്മാർ ഒട്ടുമിക്കതും ഇങ്ഗ്ളിഷുകാർ തന്നെയായിരുന്നു.

അതിനാൽത്തന്നെ വളർന്നുവന്ന രാജ്യം ഒരു ഗംഭീര ഇങ്ഗ്ളിഷ് രാജ്യം തന്നെയാണ്.

എന്നാൽ ഭൂഖണ്ഡ യൂറോപ്പുകാരും, ആഫ്രിക്കക്കാരും, ഏഷ്യക്കാരും, ദക്ഷിണ

അമേരിക്കക്കാരും മദ്ധ്യകിഴക്കൻ ദേശക്കാരും ഇന്ന് USAലേക്ക് ഒരു വേലിയേറ്റം പോലെ കയറിക്കൂടുകയാണ്. അവിടെ എത്തിക്കഴിഞ്ഞാൽ അവരുടെ പ്രാദേശിക ദേശത്ത് അവരുടെ വ്യക്തിത്വത്തിന്മേൽ പിടികൂടിയിരുന്ന പല വിധ ചരടുകളും, കടിഞ്ഞാണുകളും മാഞ്ഞ് പോകും.

ഈ കൂട്ടരിൽ, വിചിത്രമെന്ന് പറയട്ടെ, കലർപ്പില്ലാത്ത അറബി ഭാഷ സംസാരിക്കുന്നവർ മാത്രമേ, ഇങ്ഗ്ളിഷ് ഭാഷയുമായി സ്വാഭാവികമായി താദാത്മ്യത്തിൽ ഉള്ളു എന്നാണ് തോന്നുന്നത്. കാരണം, കലർപ്പില്ലാത്ത അറബി ഭാഷയിൽ (pristine-Arabic) ഫ്യൂഡൽ ചുവ കുറവാണ് എന്ന് അറിയുന്നു.

ഈ പറഞ്ഞതിന്റെ അർത്ഥം ഇസ്ലാം മതക്കാർ ഈ വിധമാണ് എന്ന് തെറ്റിധരിക്കരുത്. കാരണം, ഒട്ടുമിക്ക ഇസ്‌ളാം വംശജരും ഫ്യൂഡൽ ഭാഷകൾ ദേശീയഭാഷയായിട്ടുള്ളവർ തന്നെയാണ്.

മാത്രവുമല്ല, കലർപ്പില്ലാത്ത അറബി ഭാഷ (pristine-Arabic) ഇന്ന് ആരെങ്കിലും സംസാരിക്കുന്നുണ്ടോ എന്നും അറിയില്ല.
ഇന്ന് Hollywoodൽ നിന്നും വരുന്ന സിനിമകളിൽ ഇങ്ഗ്ളണ്ടിന്റെ സാംസ്ക്കാരിക പാരമ്പര്യത്തോട്

കൂറും കടപ്പാടും, താദാത്മ്യവും കാണിക്കുന്നവ കുറവാണ്. എന്നിരുന്നാലും, ഇങ്ഗ്ളിഷ് ആണ് ഭാഷ എന്നതിനാൽ അവയ്ക്ക് ആ ഒരു പ്രത്യേകത നിലനിർത്താൻ ആവും. ഗുണമേന്മയില്ലാത്ത സിനിമകൾക്കും, ഇത് ബാധകമാണ്.

കുറച്ച് കാലം മുൻ ഈ എഴുത്തുകാരൻ പുതുതായി ഇറങ്ങുന്ന അമേരിക്കൻ ഇങ്ഗ്ളിഷ് ഗാനങ്ങളുടെ വരികൾ ശ്രദ്ധിച്ചു തുടങ്ങി. കാരണം, ഈ വക ഗാനങ്ങൾ ഇങ്ഗ്ളിഷ് പഠിക്കാൻ ആഗ്രഹിക്കുന്നവരെ പരിചയപ്പെടുത്തുക എന്നതായിരുന്ന ഉദ്ദേശം.

എന്നാൽ പെട്ടെന്ന് തന്നെ ശ്രദ്ധയിൽ വന്ന കാര്യം ഈ വക ഗാനങ്ങളിൽ പദ സമ്പത്ത് വളരെ കുറവാണ് എന്നതാണ്.

എന്നാൽ പാടുന്ന ആൾക്ക് അതിഗംഭീരമായ വ്യക്തിത്വം. ഇതിന് കാരണം ആലോചിച്ചപ്പോൾ കാര്യം മനസ്സിലായി. പല ഗായികമായും പാട്ട് എഴുത്തുകാരും കുടുംബപരമായി ഇങ്ഗ്ളണ്ടിനോട് കാര്യമായ ബന്ധമില്ലാത്തവരാണ്. എന്നാൽ അമേരിക്കയിൽ ജീവിക്കുന്നതിനാൽ ഇങ്ഗ്ളിഷ് ഭാഷ അവരിൽ കാര്യമായി വ്യക്തിത്വ വളർച്ച വരുത്തിയിട്ടുണ്ട്.

ഈ ഒരു വളർച്ച ഒരു പ്രതിഭയുടെ വളർച്ചയല്ല. മറിച്ച്, ഇങ്ഗ്ളിഷ് ഭാഷ ആരേയും ഉയർത്തി പ്രതിഷ്ഠിക്കും, എന്നതാണ് കാരണം. മാത്രവുമല്ല, ഇന്നുള്ള അതിഗംഭീരമായ സാങ്കേതികവിദ്യകളും ഇതിന് പിന്തുണനൽകും.

എന്നാൽ തനതായ ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യ മഹിമ യാതോരു സാങ്കേതിക മഹിമയും ഇല്ലാതെ തന്നെ തിളങ്ങിനിൽക്കും.

വായനക്കാരിൽ ആർക്കെങ്കിലും ഇങ്ഗ്ളിഷ് ഭാഷ നന്നായി വായിക്കാൻ അറിയുമെങ്കിൽ, Oscar Wilde എഴുതിയ De Profundis എന്ന വളരെ ചെറിയ പുസ്തകത്തിന്റെ ഒരു ഡിജിറ്റൽ പുസ്തകം ഈ എഴുത്തിനോടൊപ്പം ചേർക്കുന്നു. ഡൌൺലോഡ് ചെയ്ത് വായിക്കുക. ഇങ്ഗ്ളിഷിന്റെ മൌലികമായ പദസൌന്ദര്യം കാണാം.

Oscar Wilde ഒരു മഹാത്മാവോ, ജീയോ, അദ്ദേഹമോ, അവരോ, ചേട്ടനോ, അങ്ങോ, അങ്ങുന്നോ, സാറോ, സാബോ, ഭായിയോ, ഇക്കയോ, സ്വാമിയോ, സ്വാമിജിയോ, തങ്ങളോ, അച്ഛനോ, പിതാവോ ഒന്നുതന്നെയല്ല. വെറും Oscar Wilde. എന്നിട്ടും ഇങ്ഗ്ളിഷ് പദങ്ങൾകൊണ്ട് മാരിവില്ല് സൃഷ്ടിക്കാൻ ആവും എന്ന തെളിവ് കാണാം.

Go to Main contents

## 40. ഇന്ത്യൻ സിനിമയിലെ ആളുകളുടെ വ്യക്തിത്വം

ഇങ്ഗ്ളിഷ് ഭാഷയിലുള്ള സിനിമകൾ കാണുമ്പോൾ, അവയിൽ ഈ നാട്ടിലെ പ്രാദേശികരിൽ നിന്നും വളരെ വ്യത്യസ്തരായ മനുഷ്യവ്യക്തിത്വം കാണാനാവും.

പ്രാദേശിക ഭാഷകളിൽ ഉള്ള സിനിമകൾ ഈ എഴുത്തുകാരൻ കണ്ടിട്ട് ഇരുപത് വർഷത്തോളം ആയി. അതിനാൽത്തന്നെ അവ ഇന്ന് പ്രതിനിധീകരിക്കുന്ന മനുഷ്യവ്യക്തിത്വവും മറ്റും എന്താണ് എന്ന് അറിയില്ല. എന്നാൽ പണ്ട് കണ്ടവ വച്ച് പറയുകയാണെങ്കിൽ അവയിൽ കാണുന്ന കഥാപാത്രങ്ങൾ ഒരു പ്രത്യേക തരത്തിലുള്ളവയായിരുന്നു. ഒരു വൻ നായകനോ, അല്ലെങ്കിൽ നായികയോ. ഈ വ്യക്തിക്ക് ചുറ്റും വ്യക്തമായിത്തന്നെ വ്യക്തിത്വധ്വംസനം ലഭിച്ചിട്ടുള്ള പലരും. ചിലർ കോമളികളും മറ്റും.

ഇത് വാസ്തവത്തിൽ ഈ നാട്ടിലെ മിക്ക ആൾക്കൂട്ട ബന്ധങ്ങളിലും കാണപ്പെടുന്ന തരത്തിൽത്തന്നെയുള്ളതാണ്.

Hollywoodസിനിമകൾ ഇന്ന് രചിക്കുന്നവർ മിക്കവരും പാരമ്പര്യമായി ഇങ്ഗ്ളിഷുകാരല്ല.

മറിച്ച്, ഇങ്ഗ്ളിഷിലേക്ക് കടന്നുവന്നിട്ടുള്ളവരാണ്. അതിനാൽ തന്നെ ആ ഒരു ന്യൂനത ഈ സിനിമകളിൽ പണ്ട് കാലങ്ങളിൽ ചെറുതായും ഇന്ന് അധികരിച്ചും ഉണ്ടാവാം. ഇതും തീർച്ചയില്ല.

ഈ ഒരു പ്രശ്നം Varunaയുടെ മനോധാരയിൽ കാര്യമായ ഒരു സ്വാധീനം ചലുത്തുന്നത് വളരെ ശക്തമായിത്തന്നെ തടയാൻ ഈ എഴുത്തുകാരന് കഴിഞ്ഞിട്ടുണ്ട് എന്ന് പ്രസ്താവിക്കാൻ ആകും എന്ന് തോന്നുന്നു. ഇവരോട് സംസാരിക്കാൻ തുടങ്ങുന്ന അവസരത്തിൽ തന്നെ ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യത്തിലെ പല കഥകളും മറ്റും നിത്യവും പറഞ്ഞുകൊടുക്കുമായിരുന്നു. പ്രത്യേകിച്ചും ഭക്ഷണം നൽകുന്ന അവസരങ്ങളിൽ.

ഇങ്ങിനെ കഥകൾ പറഞ്ഞകൊടുക്കുന്നത്, ഈ വിധ കഥകളുടെ കാര്യവിവരം ഇല്ലാത്ത, അടുത്ത് നിന്നും കാണുന്ന മറ്റൊരു വ്യക്തിക്ക് ഇതിൽ കാര്യമായ ഒരു സംഗതി ഉള്ളതായി തോന്നില്ലായിരിക്കാം. കാരണം, മലയാളത്തിലും മറ്റ് ഇന്ത്യൻ മൃഗീയ ഫ്യൂഡൽ ഭാഷകളിലും, ഇതു പോലുള്ള കഥകൾ ഉണ്ട് എന്നതാവും ധാരണ.

എന്നാൽ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യകാരന്മാരായ Oscar Wilde, Somerset

Maugham, Charles Dickens, Sir Walter Scott, R. L. Stevenson, O. Henry, Mark Twain, Enid Blyton തുടങ്ങി പലരും എഴുതിയ കഥകളിലെ ചെറുതും വലുതും ആയ കഥകളും നുറുങ്ങ് കഥകളും പറയുമ്പോൾ മനസ്സിൽ മെനയുന്നത് അതി ഗംഭീരമായ മനുഷ്യവ്യക്തിത്വ ചട്ടക്കൂടുകളാണ്. ഈ വിധ ആഖ്യാനങ്ങളിൽ തിളങ്ങിനിൽക്കുന്ന മനുഷ്യവ്യക്തിത്വവും സാമൂഹികാന്തരീക്ഷവും ഇന്ത്യൻ മൃഗീയ ഭാഷകളിൽ, സോഷ്യലിസവും കമ്മ്യൂണിസവും വിളിച്ച് കൂവുന്ന യാതോരും വിപ്ളവപ്രസ്ഥാനത്തിനും, ദേശഭക്തിയും, സ്വാതന്ത്ര്യ സമരവും മറ്റും കൊട്ടിഘോഷിക്കുന്ന മറ്റ് പ്രസ്ഥാനക്കാർക്കും വിഭാവനം ചെയ്യാനോ, സമൂഹത്തിലും മനുഷ്യമനസ്സിലും രചിക്കാനോ ആവില്ലതന്നെ.

ഈ വിധം അന്ന് പറഞ്ഞ് കൊടുത്തിരുന്ന കഥകളിൽ ഏറ്റവും ഹൃദയഹാരിയും, ഹൃദയഭേദകവും ആയിരുന്നത് Oscar Wildeന്റെ The Happy Prince എന്ന കഥയാണ് എന്ന് ഓർക്കുന്നു. വേണമെങ്കിൽ വെറും ഒരു നാടോടിക്കഥയോ യക്ഷിക്കഥയോ (fairy-tale) ആയി നിർവ്വചിക്കാനാവുന്ന ഒരു കഥായാണ് ഇത്. എന്നാൽ ഈ കഥയിലെ പലവരികളിലും ഒളിഞ്ഞുകിടക്കുന്ന അഗാധമായ ആശയപ്പരപ്പുകൾ ഉള്ളിൽത്തട്ടുന്ന രീതിയിൽ

നുള്ളിയെടുത്ത് മൃദുലമായ ഇങ്ഗ്ളിഷ് വാക്കുകളിൽ പറഞ്ഞുകൊടുത്താൽ, കേൾക്കുന്ന ആളിൽ ആളിക്കത്തുന്നതും, ആഞ്ഞടിക്കുന്നതുമായ തിരമാലകൾ മനസ്സിൽ ഉദിക്കും.

ഇങ്ഗ്ളിഷ് വാക്കുകൾ കൊണ്ട് അമ്മാനമാടാനുള്ള കഴിവ് ഈ എഴുത്തുകാരന് ഉണ്ട് എന്ന് മനസ്സിലാക്കുന്നു. ഈ കഴിവും ഉപയോഗിച്ച് തന്നെയാണ് ഈ വിധ കഥകൾ പറഞ്ഞ് കൊടുക്കാറ്.

അന്ന് ശ്രദ്ധയിൽ പെട്ട ഒരു കാര്യം സൂക്ഷമായി ഉന്നംവച്ച്, തിരഞ്ഞെടുത്ത് ഉപയോഗിക്കുന്ന ചെറിയ പദങ്ങൾ ആശയ ദിശയിൽ സൃഷ്ടിക്കുന്ന അതിഗംഭീരമായ തിരിവുകളെക്കുറിച്ചും സ്ഥാനചലനങ്ങളെക്കുറിച്ചും ആയിരുന്നു.

ഉള്ളിന്റെ ഉള്ളിൽ ഘനമേറിയ വൈകാരികവിക്ഷോഭങ്ങളെ, പാറക്കല്ലുകൾ നീക്കുന്നത് മാതിരി ഈ വിധ ചെറുവാക്കുകൾക്ക് ആകാശത്തോളവും, വേണമെങ്കിൽ അങ്ങ് ആഗാധ ആഴങ്ങളിലേക്കും വീശിയെറിയാൻ ആവും എന്നത്.

ഇവിടെ വായനക്കാരൻ പ്രത്യേകമായും മനസ്സിലാക്കേണ്ടത്. ഈ എഴുത്തുകാരന്റെ വ്യക്തിത്വമോ, പരാജയങ്ങളോ, വിജയങ്ങളോ ഒന്നുംതന്നെയല്ല ഈ വിധ കഥകളിൽ പ്രതിനിധീകരിച്ചിരുന്നത്. മറിച്ച്, കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷമാണ് വാക്കുകളിലൂടെ പ്രിതഫലിപ്പിക്കാൻ ശ്രമിച്ചത്. വെറും വാക്കുകളാണെങ്കിലും, മനുഷ്യവ്യക്തിത്വത്തിൽ കൊടുങ്കാറ്റൂതുന്ന രീതിയിൽ ഇവ ആഞ്ഞടിക്കും. നൂറ്റാണ്ടുകളായി ഉറഞ്ഞ് കൂടിയിരിക്കുന്ന പ്രാദേശിക ഫ്യൂഡൽ ഭാഷകൾ മെനയുന്ന മനുഷ്യവ്യക്തിത്വ ധ്വംസനം, ഈ ആഴിത്തിരമാലയുടെ പ്രഹരമേറ്റ് നിലംപരിശാകും.

## 41. ഇങ്ഗ്ളിഷ് Fairytales

അകളങ്കിതമായ ഇങ്ഗ്ളണ്ടിന്റെ (pristine-Englandന്റെ) പുരാതനത്വത്തിൽ (antiquityയിൽ) തിളങ്ങി നിൽക്കുന്ന മറ്റൊരു കാര്യം ഇങ്ഗ്ളിഷ് fairytaleകൾ ആണ്. ഇവയെ വേണമെങ്കിൽ നാടോടിക്കഥയെന്നോ, യക്ഷിക്കഥയെന്നോ മലയാളത്തിൽ നാമകരണം ചെയ്യാമെങ്കിലും, യഥാർത്ഥത്തിൽ ഇങ്ഗ്ളിഷ് fairytaleലുകൾ നാടോടിക്കഥയും അല്ല, യക്ഷിക്കഥയും അല്ല എന്നാണ് തോന്നുന്നത്..

ഇങ്ഗ്ളിഷ് fairytaleലുകൾ എല്ലാംതന്നെ ഇങ്ഗ്ളണ്ടിൽനിന്നും ഉത്ഭവിച്ചവയാണ് എന്ന് തോന്നുന്നില്ല. ചിലതെങ്കിലും ഭൂഖണ്ഡ യൂറോപ്പിൽ നിന്നും ഇങ്ഗ്ളിഷിലേക്ക് കടന്നവയായിരിക്കാം. എന്നാൽ ഈ വക കഥകൾ ഇങ്ഗ്ളിഷിലേക്ക് കടക്കുമ്പോൾ, അവ ഇങ്ഗ്ളിഷ് ഭാഷയുടെ മൃദുലമായ രൂപഘടനയിൽ അലിഞ്ഞ് ചേരും. വാക്കുകളും, സംബോധനകളും, മനുഷ്യന്റെയും മൃഗങ്ങളുടേയും വ്യക്തിത്വം പാരമ്പര്യ ഇങ്ഗ്ളിഷിൽ പുനരാവിഷ്ക്കരിക്കപ്പെടും. ആകെപ്പാടെ ഒരു മായാലോകത്തിൽ അലിഞ്ഞ് ചേർന്നത് മാതിരി.

ഈ മായോലോകത്തിന്റെ ഏറ്റവും ഉൽകൃഷ്ടവും ആശ്ചര്യകരവും ആയിട്ടുള്ള കാര്യം ഫ്യൂഡൽ ഭാഷകളിൽ നിശ്ചയമായും കാണപ്പെടുന്ന ദിവ്യവ്യക്തിത്വങ്ങളോ, അടിയാളപ്പെട്ടിരിക്കുന്ന വ്യക്തിത്വങ്ങളോ ഇല്ലാ എന്നുള്ളതാണ്.

വലിയവരും ചെറിയവരും ഉണ്ടെങ്കിലും, അവർക്കാർക്കും തന്നെ വ്യക്തിത്വത്തിൽ ഫ്യൂഡൽ ഭാഷകൾ സാധ്യമാക്കുന്ന ത്രിശാഖിത്വത്തിന്റെ ഭാവഭേദത്തിന്റെ പ്രതിഫലനം ഇല്ലാ എന്നുള്ളതാണ്.

എന്നു വച്ചാൽ, വലിയ ആൾക്ക്, വലിയ ആൾ എന്നല്ലാതെ, അതിനുമുപരിയായി, He/Him/His എന്നവാക്കുകൾക്ക് തന്നെ മൂന്ന് നിലവാരവും, അതിൽ ഏറ്റവും നിലവാരം ഉയർന്നതും, ദിവ്യത്വം സൂചിപ്പിക്കുന്നതും ആയ ഒരു വ്യക്തിത്വം എന്ന ഒരു സൂചനയോ നിലവാരമോ ഇല്ലതന്നെ.

ഇതേ പോലെതന്നെ, ചെറിയ ആൾക്ക്, ചെറിയ ആൾ എന്നല്ലാതെ, അതിനുമുപരിയായി, He/Him/His എന്നവാക്കുകൾക്ക് തന്നെ മൂന്ന് നിലവാരവും, അതിൽ ഏറ്റവും നിലവാരം കുറഞ്ഞതും, നീചത്വം സൂചിപ്പിക്കുന്നതും ആയ ഒരു വ്യക്തിത്വം എന്ന ഒരു സൂചനയോ നിലവാരമോ ഇല്ലതന്നെ.

ഇങ്ങിനെയുള്ള ഇങ്ഗ്ളിഷ് fairytaleലുകളിൽ ഇപ്പോൾ പെട്ടെന്ന് ഓർമ്മയിൽ കയറിവരുന്നത് Snow White and the Seven Dwarfs, Pied Piper of Hamilton എന്നിവയാണ്. രണ്ടാമത്തേത് യഥാർത്ഥത്തിൽ ഭൂഖണ്ഡ യൂറോപ്പിലെ ഒരു ദിക്കാണ് പശ്ചാത്തലമായുള്ളതെങ്കിലും, ഇങ്ഗ്ളിഷ് fairytaleന്റെ ഭാഗമായി കേൾക്കുമ്പോൾ വ്യക്തികൾക്ക് ഇങ്ഗ്ളിഷ് വ്യക്തിത്വം തന്നെ. എന്നാൽ കാഥാപാത്രങ്ങളുടെ ചെയ്തികൾ യഥാർത്ഥത്തിൽ ഇങ്ഗ്ളിഷ് മനോഭാവം അല്ല ഉള്ളത്. അത് കഥയുടെ ഇതിവൃത്തത്തിന്റെ കാര്യം.

42. ഇങ്ഗ്ളിഷ് Folk tales

ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യത്തിൽ ഉള്ള മറ്റൊന്നാണ് Folk tales. ഈ വാക്കിനെ മലയാളത്തിൽ വേണമെങ്കിൽ ഐതിഹ്യം എന്ന് തർജ്ജമചെയ്യാമെങ്കിലും, മലയാളത്തിലുള്ള ഐതിഹ്യമാല പോലുള്ളവയല്ല ഇവ എന്നാണ് തോന്നുന്നത്. ഭാഷാ കോഡുകൾ തന്നെയാവാം വ്യത്യാസം വരുത്തുന്നത്.

ഇവയിൽ ഏറ്റവും പേരുകേട്ടവ, Robin Hood എന്ന വ്യക്തിയുടെ ജീവിതവുമായി ബന്ധപ്പെട്ടുള്ള കഥകളാണ്. Robin Hood എന്ന പദപ്രയോഗം ഈ ഉപഭൂഖണ്ടത്തിലും, പിന്നീട് ഇന്ത്യയിലും പല വ്യക്തികളുടെ അപരനാമമെന്നോണം ഒരു വിശേഷണമായി ഉപയോഗിച്ച് കണ്ടിട്ടുണ്ട്. എന്നാൽ അവ വളരെ അരോചകമായ ചെയ്തിയായിട്ടാണ് അനുഭവപ്പെട്ടത്.

കാരണം Robin Hood ഇങ്ഗ്ളിഷ് ഭാഷയാണ് ഉപയോഗിച്ചത്. ഇങ്ഗ്ളിഷ് ഭാഷയിൽ ജീവിക്കുന്നതും ചിന്തിക്കുന്നതും, സംസാരിക്കുന്നതുമായ ഒരു വ്യക്തിയെ ഫ്യൂഡൽ ഭാഷകളിൽ ജീവിക്കുന്നതും, ചിന്തിക്കുന്നതും, സംസാരിക്കുന്നതുമായ ഒരു വ്യക്തിയോട്

ഉപമിക്കാനായുള്ള ഒരു പഴുതും, വ്യക്തിത്വസാദൃശ്യവും ഉള്ളതായി അറിവില്ല.

ഈ വക കഥകൾ ഇങ്ഗ്ളിഷിൽതന്നെ പറഞ്ഞുകൊടുക്കുമ്പോഴും കേൾക്കുമ്പോഴും, മനസ്സിലെ ഭാവനാ രംഗം സ്വമേധയാ ഇങ്ഗ്ളിഷ് ആയി ഭവിക്കും.

ബഹുമാനം - ബഹുമാനം നിഷേധിക്കൽ എന്ന അതി ഗംഭീരവും വിസ്ഫോടകവും ആയ കോഡ് പ്രതിപ്രവർത്തനം ഈ വക കഥാഖ്യാനത്തെ വിറങ്ങലിപ്പിക്കുകയോ, പൊള്ളയായ ദിവ്യസദസ്സുകളിൽ ചെന്ന് പ്രതിഷ്ഠിക്കുകയോ ചെയ്യുന്നില്ല.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) മാനസിക ഭാവങ്ങളിലേക്ക് കടക്കാനുള്ള മറ്റൊരു കവാടമായിരുന്നു പഴയ കാല ഇങ്ഗ്ളിഷ് കോമിക്കുകൾ. ഈ എഴുത്തുകാരന് ഇവയിൽ ചിലതുമായി വായിച്ചുള്ള കാര്യമായ ബന്ധമുണ്ടായിരുന്നു.

പൊതുവായി പറയുകയാണെങ്കിൽ Casper, Spooky, Wendy the good little witch, Archie, Donald Duck, Micky Mouse തുടങ്ങിയവയ്ക്ക് ഒരു അമേരിക്കൻ പ്രതിച്ഛായയായിരുന്നു. എന്നിരുന്നാലും, ഇവയെല്ലാത്തിനും ഇങ്ഗ്ളണ്ടിന്റെ പ്രാദേശിക സംസ്ക്കാരത്തിന്റെ ഒരു ആവരണം ഉണ്ടായിരുന്നു.

ഈ വക കോമിക്കുകളുടെ കഥകൾ മറ്റൊരാൾക്ക് പറഞ്ഞ് ഫലിപ്പിക്കുക ആയാസകരമാണ്.

ഇവയേക്കാളെല്ലാം ഈ എഴുത്തുകാരന് വായിക്കാൻ താൽപ്പര്യം Phantom, Mandrake തുടങ്ങിയവയായിരുന്നു. ഇവയും യുഎസ്സിൽ നിന്നുമാണ് പ്രസിദ്ധീകരിച്ചിരുന്നതെങ്കിലും, ഇവയുടെ ദൃഷ്ടി കേന്ദ്രം കലർപ്പില്ലാത്ത ഇങ്ഗ്ളണ്ട് തന്നെയായിരുന്നു.

Phantomഎന്ന ഐതിഹാസിക വ്യക്തിത്വത്തിന്റെ കഥകൾ പറയാൻ വളരെ എളുപ്പമായിരുന്നു. ഈ കഥകൾ പറയുന്ന അവസരത്തിൽ, കോമിക്കുകൾ കൈയിൽ ഉണ്ടായിരുന്നത് കൊണ്ട് Phantomഎന്ന വ്യക്തിയുടെയും ആഫ്രിക്കൻ വനാന്തരങ്ങളുടേയും ഫാൻ്റത്തിന്റെ കൂടെയുണ്ടായിരുന്ന ആഫ്രിക്കൻ വനവാസികളുടേയും ചിത്രങ്ങൾ Varunaക്ക് മനസ്സിൽ ചേർക്കാനാവുമായിരുന്നു.

തികഞ്ഞ നീലലോഹിത (purple) നിറത്തിലുള്ള വസ്ത്രമണിഞ്ഞ്, സ്വന്തം നായയോടൊപ്പം - എന്നാൽ നായയല്ല ചെന്നായാണ്- ഡെൻകലി വനാന്തരങ്ങളിൽനിന്നും വെളുത്ത അശ്വാരൂഢനായി മിന്നൽവേഗത്തിൽ നീങ്ങുന്ന നിഗൂഢനായ Phantom. ആർക്കും അറിയില്ല, ഈ ആൾ എന്താണ് എന്ന്. എന്നാൽ നടക്കുന്ന പ്രേതാത്മാവ് (ghost) എന്നാണ് ഈ വ്യക്തിത്വം അറിയപ്പെടുന്നത്. മരണപ്പെടാത്ത മർത്യൻ. ഈ ആളുടെ കഥകൾ വന്യ സ്വഭാവമുള്ളവയായിരുന്നു. എന്നാൽ ഈ ആൾ വ്യാപരിച്ചിരുന്ന ഇടങ്ങൾ അവയേക്കാൾ വന്യമായവയായിരുന്നു.

പലതരം വിചിത്രങ്ങളായി കഥാഖ്യാനങ്ങൾ ഈ ചിത്രകഥകളിലൂടെ ഭാവനയെ

Go to Main contents

വെല്ലുവിളിക്കുമായിരുന്നു. ആഴിപരപ്പുകളുടെ അഗാധതയിൽ നിലയുറപ്പിച്ചിരുന്ന കൊള്ളസംഘങ്ങൾ, കടൽകൊള്ളക്കാർ, എണ്ണ തസ്ക്കര സംഘങ്ങൾ, സ്വർണ്ണ രൂപികളായ സ്ത്രീകൾ, ഷെയ്ക്ക്പിറിയൻ നാടകങ്ങൾ, പച്ചപുൽപരപ്പുകളിലൂടെയും ഇരുണ്ട വനാന്തരങ്ങളിലൂടെയും സന്ദേശങ്ങൾ വായുവേഗത്തിൽ നീക്കിയിരുന്ന വനത്തിന്റെ ആഴങ്ങളിൽനിന്നും ഉയരുന്നതും അവിടമാകെ മാറ്റൊലികൊള്ളുന്നതുമായ മദ്ദള നാദങ്ങൾ, പിഗ്മി ബണ്ടാറുകളും (Pygmy Bandar) അവരുടെ വിഷാസ്ത്രങ്ങളും, ആശ്ചര്യകരമായ അർപ്പണബോധത്തോടുകൂടി തലമുറകളിലൂടെ സംരക്ഷണം ഏകിയിരുന്ന Phantom നൽകുന്ന സദ്ഗുണ ചിഹ്നം, എത്ര മായ്ച്ചാലും മായാതെ തങ്ങിനിൽക്കുന്ന Phantom ഏൽപ്പിക്കുന്ന അശുഭചിഹ്നം, Phantom - നടക്കുന്ന പ്രേതാത്മാവിന്റെ അതിഗംഭീര ചെയ്തികളെക്കുറിച്ച് ഭൂഗോളം വലയംവെക്കുന്ന ഏഴുകടലുകളുടേയും സർവ്വ പുരാതാന തുറമുഖങ്ങളിലും എന്നും മാറ്റൊലികൊള്ളുന്ന സ്വകാര്യ സംഭാഷണം, ഒരു അതീവ ധൈര്യശാലിപോലും പകച്ചുപോകുന്ന ആപത്ത് സാധ്യതകളോടുപോലും മത്സരിക്കേണ്ടിവരുന്ന കൊടുംകാടുകളിൽ കാലാകാലങ്ങളായി നടന്നുവരുന്ന വനാന്തര ഓളിപിക്സ്, ആ കൊടും

വനത്തിലെ കാലാകാലങ്ങളായുള്ള എല്ലാ ചരിത്രകഥകളും മനസ്സിൽ ഏറ്റി ജീവിക്കുന്ന പടുവൃദ്ധനായ Guran എന്ന പുരാതന മനുഷ്യൻ.

അങ്ങിനെ പലതും കൊർത്തിണങ്ങിനിൽക്കുന്ന Phantom കഥകൾ, ഈ എഴുത്തുകാരന് സ്വാഭാവികമായിത്തന്നെ കൈവശമുള്ള ഇങ്ഗ്ളിഷ് പദാവലിയുടെ സുഗമമായ പ്രവാഹത്തോടുകൂടി പറയുമ്പോൾ, ഇങ്ഗ്ളിഷ് പദങ്ങൾക്കും മനസ്സിൽ ബ്രഹ്മതാളങ്ങൾ സൃഷ്ടിക്കാനാവും എന്ന തെളിവ് ലഭിച്ചിരുന്നു.

താഴെ നൽകിയിരിക്കുന്നത് ഈ എഴുത്തുകാരൻ എതാണ്ട് 2004ന് ചുറ്റുപാടിൽ ഒരു ബ്യട്ടിഷ് വെബ്സൈറ്റിൽ എഴുതിയ ഒരു ലേഖനത്തിൽ നിന്നും ഉള്ള ഉദ്ദരണിയാണ്:

The Phantom. The mysterious person who comes riding out of the Denkali jungles in perfect purples, on his white horse, accompanied by his dog-which-is-not-a dog- but-a-wolf, used to charge my imagination with the most enchanting of themes. No one knew what he was made of, but he was the Ghost-who-walks, and the man who couldn’t die. And many of his themes simply were wild, and wilder still were the areas he roamed. He was Mr. Walker when he roamed not only the cities, but also when he came to his strange abode

in the American deserts, that stood towering as a pillar-the Walker's Table.

The ancient one,-who came mixed with the themes of Undersea Gangsters, Hijackers, Oil thieves, Women of Gold, Shakespearean dramas, the Tom-Tom beating in the deep jungles that moved messages over the grasslands and through the dark woods, the Pygmy Bandar and their poison arrows, the Good Sign that lent security through the generations with spectacular commitment, the Bad Sign that lingered on, the whispers that rang through the ancient ports in the Seven Seas about the exploits of the Phantom-the Ghost Who Walks, the Jungle Olympics where the games were not just a competition between the competitors but also with perils that could make a even a brave man pause, Guran the ancient man, who knew all the tales of the past,-well the list is long- still fascinates me.

## 44. മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തിൽ ഒരു കടിഞ്ഞാൺ

ഒരു മനുഷ്യന്, മറ്റുള്ളവർക്ക് ഉപദ്രവകരമല്ലാത്ത രീതിയിൽ, സ്വതന്ത്രമായി ജീവിക്കാനും തോന്നുന്നത് ചിന്തിക്കാനും പ്രവർത്തിക്കാനും സംസാരിക്കാനും മറ്റും അവകാശം ഉണ്ട് എന്ന ഒരു ചിന്താഗതി തന്നെ ഇന്ന് ഇങ്ഗ്ളിഷ് നാടുകളിൽ പരന്നിട്ടുണ്ട് എന്നാണ് തോന്നുന്നത്. വികലവും വിഡ്ഢിത്തവും, വിവരമില്ലായ്മയും നിറഞ്ഞ് നിൽക്കുന്ന ഒരു അഭ്യസ്ഥവിദ്യാഭ്യാസ വിവരമാണ് ഇത്, അവിടങ്ങളിൽ.

കാരണം ഇങ്ഗ്ളിഷ് ഭാഷയിൽ നിന്നും വീക്ഷിച്ചാൽ യാതോരു വിധത്തിലും യാതോരു തെറ്റും തോന്നാത്ത പല വിഘടനകരമായ കാര്യങ്ങളും മറ്റ് ഭാഷകളിൽ ഉണ്ട് എന്നുള്ളതാണ് വാസ്തവം.

ഉദാഹരണത്തിന്, സംസാരംതന്നെ. ഫ്യൂഡൽ ഭാഷകളിൽ ഒരാൾ മറ്റൊരാളെക്കുറിച്ച് സംസാരിക്കുമ്പോഴും, മറ്റൊരാളെക്കുറിച്ച് സംസാരിക്കുമ്പോഴും, പലവിധ നിയന്ത്രണങ്ങളും ആവശ്യമാണ്. വാക്ക് കോഡുകളിൽ.

ഉദാഹരണത്തിന്, ഉയർന്ന സ്ഥാനത്തുള്ള ഒരു വ്യക്തി അയാളെക്കാൾ താഴ്ന്ന സ്ഥാനത്തുള്ള ആളെക്കുറിച്ച് പരാമർശിക്കുന്ന അവസരത്തിൽ, തരംതാഴ്ത്തിത്തന്നെ സംസാരിക്കേണം. ബഹുമാനിച്ച് സംസാരിച്ചാൽ, മറ്റുള്ളവർക്ക് അത് അരോചകമായി ഭവിക്കും.

Varunaയുടെ കാര്യത്തിൽ എന്തും ചിന്തിക്കാം പഠിക്കാം, കേൾക്കാം, ആരോടും സംസാരിക്കാം, കാര്യങ്ങൾ ചർച്ചചെയ്യാം എന്നുള്ള ഒരു സാഹചര്യം അല്ല സൗകര്യപ്പെടുത്തിയിരുന്നത്. വ്യക്തമായിത്തന്നെ ഈ വിധ കാര്യങ്ങളിൽ ആലോചിച്ച് തന്നെ വ്യക്തമായ ദിശയും പരിമിതികളും സ്വാതന്ത്ര്യങ്ങളും നിശ്ചയിച്ചിരുന്നു.

ഇങ്ങിനെ ഒരു പരിമിതപ്പെടുത്തൽ മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തിൽ കടിഞ്ഞാൺ ഇടുന്ന ഒരു സംഗതിയാണ്. കാരണം മറ്റുള്ളവർക്ക് മലബാറിയിലും മലയാളത്തിലും പല വാക്കുകൾ ഉപയോഗിച്ച് സംസാരിക്കാനുള്ള പല അവകാശങ്ങളും ഉണ്ട് എന്ന് അവർ തിരിച്ചറിയുന്നു.

ഏതാണ്ട് രണ്ട് വയസ്സാകുന്നതിന് മുന്നെതന്നെ Varunaയെ Playing Cardലെ (മലയാളത്തിൽ:

ചീട്ടുകളിയിലെ) Trumps (ഇരുപത്തെട്ട്), Rummy (റമ്മി) തുടങ്ങിയവയിൽ പങ്കെടുപ്പിച്ചിരുന്നു. ഇതിനെക്കുറിച്ച് പറയുമ്പോൾ, ഇതും കൂടി പറയേണ്ടിയിരിക്കുന്നു.

ഈ എഴുത്തുകാരൻ ചീട്ടുകളി മലയാള അന്തരീക്ഷത്തിലും (Card games) ഇങ്ഗ്ളിഷ് അന്തരീക്ഷത്തിലും കളിച്ചിട്ടുണ്ട്. മലയാളത്തിൽ ഈ കളിയുടെ അനുഭവം പലപ്പോഴും, പ്രത്യേകിച്ചും നിലവാരംകുറഞ്ഞ സംസാര സ്വഭാവമുള്ള അന്തരീക്ഷങ്ങളിൽ കളിക്കുന്ന അവസരത്തിൽ, കുറ്റിക്കാട്ടിനുള്ളിൽ ഒളിപ്പിച്ച് വച്ചിരിക്കുന്ന റാക്ക് (Arrack) (ചാരായം) ഏതാനും പേരോടൊപ്പം പോയി, ചില്ലു ഗ്ലാസിൽ നിറച്ച് നിറം ചേർത്ത്, മൂക്ക് അടച്ച് പിടിച്ച് ഒറ്റവലിക്ക് കുടിക്കുന്നത് പോലെയാണ്. തുടർന്നുള്ള സംഭാഷണങ്ങളും അവകാശവാദങ്ങളും വാക്ക് ഉച്ചാരണങ്ങളും മറ്റും മലയാളത്തിൽ ചീട്ട് കളിക്കുന്നത് പോലെയാണ്, ചില വേദികളിൽ. പലപ്പോഴും കയ്യാങ്കളിയും അസഭ്യവചനവും കൂർപ്പിച്ചുള്ള നോട്ടുവും മറ്റും കൂറുകാർതമ്മിൽ.

മാത്രവുമല്ല, വയസ്സിലും തൊഴിൽസ്ഥാനനിലവരത്തിലും സാമൂഹിക നിലവാരത്തിലും, മറ്റും കാര്യമായ വ്യത്യാസം ഉള്ളവർ ഈ വിധ കളികളിൽ പങ്ക് ചേർന്നാൽ

ചിലർക്ക് പലവിധ ഇടിച്ചിലും വഷളത്തവും, മറ്റിചിലർക്ക് കാര്യപ്രാപ്തിയും സന്തോഷവും മറ്റും നൽകാൻ സൗകര്യം നൽകുന്ന ഒരു കളിയാണ് ഇത്, മലയാളത്തിലും മറ്റ് ഫ്യൂഡൽ ഭാഷകളിലും.

ഭാഷ ഫ്യൂഡൽ ആയത് കൊണ്ട് ഉയർന്ന നിലവാരത്തിലും ചീട്ട് കളിക്കാം.

പണം വച്ച് കളിച്ചാൽ ഈ കളി ഒരു ലഹരിയായി മാറും എന്നുള്ളതും അനുഭവത്തിൽ നിന്നും വ്യക്തമായി മനസ്സിലായിട്ടുണ്ട്.

ഒരു ഉപമയും കൂടി നൽകാം. ചിലർ കൈലി / ലുങ്കി ധരിച്ചാൽ, മോശമല്ലാത്ത കാര്യമാണ്. എന്നാൽ കൈലി ധരിച്ചാൽ മലയാളത്തിലെ ബഹുമാനം നൽകൽ - ബഹുമാനം നിഷേധിക്കൽ എന്ന സ്ഫോടനാത്മകമായ പ്രക്രിയയിൽ അറിയാതെ തന്നെ പങ്കാളിയായിപ്പോകും. പോരാത്തതിന്, എല്ലാരും പാന്റ്സ് ധരിച്ചിരിക്കുന്ന ഒരു വേദിയിൽ ഒരാൾ കൈലി ധരിച്ച് ഉൾപ്പെട്ടാൽ, ഒരു വ്യത്യാസം അനുഭവപ്പെടും.

ഇത് പോലുള്ള ഒരു വ്യത്യാസമാണ് ഫ്യൂഡൽ ഭാഷകളിൽ, ഇരുപത്തെട്ട്, റമ്മി, തുടങ്ങിയവയിൽ പങ്കെടുത്താൽ

എന്നാൽ നിലവാരമുള്ള ഇംഗ്ലിഷിൽ Cardsകളികളിൽ ചൂതാട്ടം ഇല്ലാതെ പങ്ക് ചേർന്നാൽ, വ്യത്യസ്ഥമായ ഒരു അനുഭവമാണ് ഉളവാകുക. നല്ല സംഭാഷണങ്ങളും വാക്ക് ഉച്ചാരണങ്ങളും മറ്റും ഈ വിനോദത്തിന് ശക്തിയേകും.

ഇത് ഇങ്ങിനെയാണ് എന്ന് അറിവ് ലഭിക്കണമെങ്കിൽ, Trumps, Rummy, Lucky Seven, Donkey, Bluff തുടങ്ങി പല വിധ Cards കളികൾ പൂർണ്ണമായ ഇംഗ്ലിഷ് അന്തരീക്ഷത്തിൽ കളിക്കേണം. Spade, Diamond, Clubs, Hearts എന്നിവയുടെ മലയാളം ഉച്ചാരണം തന്നെ വേറെ.

(ഇന്ന് ഇംഗ്ലിഷിൽ പ്രാദേശിക ഭാഷകളിലെ അസഭ്യപദങ്ങൾ ഉപയോഗിച്ച് കാണുന്നുണ്ട്. എന്നാൽ പൊതുവായി പറഞ്ഞാൽ ഇംഗ്ലിഷിൽ ഉദാത്തമായ നിലവാരമുള്ളവർ ഈവക അസഭ്യപ്രയോഗങ്ങൾ പ്രാദേശിക ഭാഷകളിൽ നിന്നും ഇറക്കുമതി ചെയ്യാറില്ല.)

ചൂതാടരുത്. ആപത്ത് തന്നെയാണ്. ചിട്ടുകളിയിലെ ചൂതാട്ടവുമായി ബന്ധപ്പെട്ട് മറ്റ് ചില വിവരങ്ങൾ നൽകാവുന്നതാണ്. അത് ഓർമ്മ വരികയാണെങ്കിൽ പിന്നീട് പറയാം.

Go to Main contents

Varuna എതാണ്ട് 2 വയസ്സാകുമ്പോഴേക്കും Trumps, Rummy തുടങ്ങിയവയിൽ സമാന്യം നല്ല പ്രാവീണ്യം ഉണ്ടായിരുന്നു എന്ന് ഓർമ്മ വരുന്നു.

Varunaയോടൊപ്പം ഇരുന്ന് ഈ വിധ കളികളിൽ പങ്ക് ചേർന്നവരിൽ, ഇങ്ഗ്ളിഷ് ഭാഷ കഴിവ് കുറഞ്ഞവർക്ക്, അവരുടെ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം വളർന്നു എന്നും ഓർമ്മവരുന്നുണ്ട്. എന്നാൽ അവരുടെ മലയാളം ഭാഷാ കഴിവുകളുടെ പത്തിമടക്കിത്തന്നെ അവർ ഇരിക്കേണം എന്നതാണ് ഈ വിനോദത്തിനും മാറ്റേകിയത്. അല്ലാതെ മലയാളത്തിലെ നീ, നിന്റെ, അവൾ, എടി, തുടങ്ങിയ വാക്കുകൾക്കും മലബാറിയിലെ ഇഞ്ഞ്, ഇന്റെ ഓള്, അളെ തുടങ്ങിയ വാക്കുകൾക്കും അഴിഞ്ഞാടാൻ അവസരവും സ്വതസിദ്ധ സ്വാതന്ത്ര്യവും നൽകിയിരുന്നെങ്കിൽ, നിലവരാത്തകർച്ച ഏറ്റവും ഏറ്റുവാങ്ങേണ്ടിയിരുന്നത് Varunaതന്നെയാകുമായിരുന്നു.

## 45. Brain softwareനെക്കുറിച്ച്

വളരെ ചെറുപ്പത്തിൽത്തന്നെ Varunaയെ പരിശീലിപ്പിച്ച മറ്റൊരു കാര്യമാണ് Chess. Chess കളിക്കുന്നത് കൊണ്ട് അതിഗംഭീരമായി ബുദ്ധിവളർച്ചയുണ്ടാകും എന്നൊന്നും ഈ എഴുത്തുകാരന് അഭിപ്രായമില്ലതന്നെ. ഒരു മുതിർന്ന ആൾ ഈ വക കാര്യങ്ങൾ ചെയ്യുന്നത്, ഇന്നുള്ള പലവിധ മത്സരപരീക്ഷകൾക്ക് പഠിക്കുന്നത് പോലെയാണ്. ഉദാഹരണത്തിന്, മെഡിക്കൽ പ്രവേശന പരീക്ഷയ്ക്ക് പഠിക്കുന്നു. അത് കൊണ്ട് എന്ത് കഴിവാണ് ലഭിക്കുക? മെഡിക്കൽ പ്രവേശന പരീക്ഷയെ ആയാസരഹിതമായി നേരിടാനുള്ള കഴിവ് ലഭിക്കും. എന്നല്ലാതെ നീന്താനോ, വാഹനം ഓടിക്കാനോ, പ്രസംഗിക്കാനോ, ചിത്ര രചന നടത്താനോ, ഡിജിറ്റിൽ ഡിസൈനിങ്ങിൽ പ്രാവീണ്യം നേടാനോ, പച്ചക്കറി വ്യാപാരം നടത്താനോ, മെഡിക്കിൽ ഓപ്പറേഷൻ നടത്താനോ കഴിവ് ലഭിക്കില്ല.

എന്നാൽ മെഡിക്കൽ പ്രവേശന പരീക്ഷ, മെഡിക്കൽ കോളെജിൽ പഠിക്കാനുള്ള പ്രവേശന കവാടത്തിൽ നിൽക്കുന്നു. അങ്ങിനെയാണ് ഇന്ന് കാര്യങ്ങൾ. അത് കൊണ്ട് ആ കടമ്പകടന്നാലേ മെഡിക്കൽ പഠനത്തിന് സൗകര്യം ലഭിക്കുള്ളു.

എന്നാൽ Varunaയെ വളരെ ചെറുപ്രായത്തിൽത്തന്നെ, അതായത് ഏതാണ്ട് രണ്ട് വയസ്സിനും മൂന്ന് വയസ്സിനും ഇടയിൽ, ഈ വക പരിശീലനം നൽകിയത്, വളരെ ചെറുപ്പത്തിൽ ഈ വക കാര്യങ്ങൾ നേരിടാൻ മസ്തിഷ്ക്കത്തിന് അവസരം നൽകിയാൽ, Brain softwareൽ കാര്യമായ മാറ്റങ്ങൾ സംഭവിപ്പിക്കാൻ പറ്റും എന്ന ഒരു തോന്നൽ ഉണ്ടായിരുന്നത് കൊണ്ടാണ്.

കാരണം, മസ്തിഷ്ക്ക പ്രവർത്തിന് പിന്നണിയിൽ ഒരു Brain software പ്രവർത്തിക്കുന്നുണ്ട് എന്നും, അതിന് അതിന്റെ വളർച്ചയുടെ ആരംഭത്തിൽത്തന്നെ വ്യത്യസ്തവും, ക്രീയാത്മകവും, പോസിറ്റിവും ആയ അനുഭവങ്ങൾ നൽകിയാൽ, ഈ വക തിരിച്ചറിവുകളെ കാര്യക്ഷമമാം വിധം കൈകാര്യംചെയ്യാനുതകുന്നവിധത്തിൽ, മസ്തിഷ്ക്കത്തിനുള്ളിൽ Brain softwareന്റെ പ്രവർത്തന വലയത്തിന് ആവശ്യമായ പുതുതായുള്ള circuitryകൾ രൂപപ്പെടും എന്ന ഒരു തിരിച്ചറിവ് ഈ എഴുത്തുകാരനിൽ ഉണ്ടായിരുന്നു.

എന്നാൽ ഈ വക കാര്യങ്ങൾ ഒരു പ്രതിഭയെ (geniusനെ) സൃഷ്ടിക്കാൻ പര്യാപ്തമല്ലതന്നെ.

കാരണം, നൈപുണ്യവും പ്രതിഭയും രണ്ടും രണ്ടാണ്. ഈ എഴുത്തുകാരന്റെ ഈ വക പ്രവർത്തനങ്ങളിൽ ഒരു പ്രതിഭയെ (geniusനെ) സൃഷ്ടിക്കാനുള്ള യാതോരു ലക്ഷ്യവും ഇല്ലായിരുന്നു എന്നുള്ളതാണ് വാസ്തവം.

ഈ മാനസികാവസ്ഥയുടെ പിന്നണിയിൽ ഉണ്ടായിരുന്ന വിശ്വാസങ്ങൾ ഈ വകയുള്ളതാണ്: പ്രതിഭ (genius) എന്നുള്ളത് വളർത്തിയെടുക്കാനാവുന്ന ഒരു കഴിവല്ല. അങ്ങിനെയുള്ള ഒരു ഉജ്ജ്വല മാനസികാവസ്ഥയ്ക്ക് പിന്നിൽ മറ്റെന്തോ കാര്യങ്ങൾ പ്രവർത്തിക്കുന്നുണ്ട്.

ഇങ്ഗ്ളിഷ് ഭാഷാ പരമായ കാര്യങ്ങൾ പ്രതിഭാശാലികളെ സൃഷ്ടിക്കും എന്നൊന്നും ഈ എഴുത്തുകാരന് തോന്നിയിട്ടില്ല. എന്നാൽ, ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ പ്രതിഭകൾക്ക് കൂടുതൽ സ്വാതന്ത്ര്യം ഉള്ള ജീവിത സൗകര്യം ലഭിക്കാൻ സാധ്യതയുണ്ട് എന്നുള്ളത് വാസ്തവമായേക്കാം. എത്ര ഗംഭീര പ്രതിഭയും അതുമല്ലെങ്കിൽ അതി ഗംഭീരമായ നൈപുണ്യമോ ഉള്ള ഒരാൾ ഈ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷക്കാരുടെ അടിയിൽ പെട്ടുപോയാൽ, പെട്ടത് തന്നെ. ഭാഷാ കോഡുകൾ അമർത്തി ഞരിക്കിക്കളയും അയാളെ.

ഉദാഹരണത്തിന്, ബ്യട്ടിഷ്-ഇന്ത്യയിലെ മെഡ്രാസ് പ്രസിഡൻസിയിലെ ആളായിരുന്നു രാമാനുജൻ. ഈ ആൾ ഗണിതത്തിൽ അതിഗംഭീരമായ പ്രതിഭാശാലിയായിരുന്നു എന്ന് പറയപ്പെടുന്നു. രാമാനുജനെ കണ്ടെത്തുകയും പിന്നീട് ലണ്ടനിലേക്ക് കൊണ്ട് പോകുകയും ചെയ്തത് ഇങ്ഗ്ളണ്ടിലെ ഒരു പ്രൊഫസർ (G. H. Hardy) ആയിരുന്നു.



Ramanujan

ഇങ്ങിനെയുള്ള ഒരു നൂറ് രാമാനുജന്മാർ മെഡ്രാസിൽ നിന്നും ഇങ്ഗ്ളണ്ടിൽ എത്തിച്ചേർന്നാൽ, ഇങ്ഗ്ളണ്ട് പുരോഗമിക്കുകയല്ല, മറിച്ച്, സാമൂഹികമായി അധഃപ്പതിക്കുകയാണ് ചെയ്യുക. കാരണം അവർ സംസാരിച്ച് രചിക്കുന്നത്, ഒരു ഫ്യൂഡൽ ഭാഷാ സമൂഹമായിരിക്കും.

മുകളിൽ നൽകിയിട്ടുള്ള ചിത്രങ്ങളിൽ ആദ്യത്തേത് രാമാനുജന്റെ യഥാർത്ഥ ചിത്രമാണ്. ഈ രാമാനുജനെ ഒരു ഹോളിവുഡ് ചിത്രത്തിൽ അവതരിപ്പിച്ചപ്പോൾ വന്ന രൂപ പരിണാമമാണ്

Go to Main contents



രണ്ടാമത്തെ ചിത്രത്തിൽ വലത് വശത്ത് കാണുന്നത്.

ഗാന്ധിയെ ഇങ്ഗ്ളിഷ് ചിത്രത്തിൽ അവതരിപ്പിച്ചത് പോലെയാണ്. Gandhi എന്ന ചിത്രത്തിൽ ഗാന്ധി പ്രത്യക്ഷപ്പെടുന്നത് ഒരു ഇങ്ഗ്ളിഷുകാരന്റെ വ്യക്തിത്വത്തോടുകൂടിയാണ്.

**ചിത്രം** : യുവപ്രായക്കാരനായ യഥാർത്ഥ ഗാന്ധി.

ബ്യട്ടിഷ് പൗരനെ വച്ചാണ് അന്ന് ഗാന്ധി സിനിമ നിർമ്മിച്ചത്. ഇന്ന് അതിന്റെ ആവശ്യം ഉണ്ടാവില്ല, എന്നാണ് തോന്നുന്നത്.

അതേ പോലെ, യാഥാർത്ഥ രാമാനുജന്റെ ചിത്രം ആണ് ഇടത്ത് കൊടുത്തിരിക്കുന്നത്. രാമാനുജൻ സിനിമയിലെ ആൾ വളരെ വ്യത്യസ്തനാണ് എന്നാണ് തോന്നുന്നത്.




**ചിത്രം** : സിനിമയിലെ ഗാന്ധി

## 46. ഇങ്ഗ്ളിഷ് പരിശീലന പദ്ധതി

Varunaയ്ക്ക് ഏതാണ്ട് അഞ്ച് വയസ്സായപ്പോഴേക്കും, Carroms, Dominoes, Monopoly, Cleudo, UNO, Scotland Yard, തുടങ്ങിയ ഏതാനും Indoor board gamesൽ പ്രാവീണ്യം ലഭിച്ചിരുന്നു.

ഏതാണ്ട് 2006ന് തൊട്ട് ഇങ്ങോട്ടായി ഈ എഴുത്തുകാരൻ ഒരു ഇങ്ഗ്ളിഷ് പഠന ക്ലാസ് വീടിന് തൊട്ടടുത്തുള്ള ഒരു കെട്ടിടത്തിൽ ആരംഭിച്ചപ്പോൾ, ഈ വിധ Indoor board gamesൽ പങ്കെടുപ്പിച്ച് കൊണ്ട് പലരേയും ഇങ്ഗ്ളിഷ് സംസാര പരിചയത്തിലേക്ക് എത്തിച്ചിരുന്നു.

അന്ന് Varunaയും Ashwinaയും ഈ വിധ ട്രെയ്നിങ്ങ് പദ്ധതികളിൽ സജ്ജീവമായി പങ്കെടുക്കുമായിരുന്നു. തികച്ചും മലയാളം ഇല്ലാത്ത ഒരു അന്തരീക്ഷം സൃഷ്ടിക്കുവാനും, ഗുണനിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് സംസാരം നിലനിർത്തുവാനും ഇവരുടെ സാന്നിധ്യം സഹായിച്ചിരുന്നു. ഇങ്ഗ്ളിഷ് സംസാരകഴിവ് വർദ്ധിപ്പിക്കാൻ വന്ന ചിലർക്ക് ഈ വിധ പദ്ധതികൾ വളരെ ഉപകാരപ്പെട്ടിരുന്നു.

വളരെ ചെറുപ്പത്തിൽത്തന്നെ Varunaയ്ക്ക് അക്കങ്ങളെക്കുറിച്ചും, Addition & Substraction

(കൂട്ടലും കിഴിക്കലും) മനസ്സിലാക്കിക്കൊടുത്തിരുന്നു. ഇതിനൊന്നും കാര്യമായ പദ്ധതികളും കരുതിക്കൂട്ടിയുള്ള നീക്കങ്ങളും മറ്റും ഒന്നും തന്നെ ഉണ്ടായിരുന്നില്ല എന്നുള്ളതാണ് വാസ്തവം.

വെറുതെയിരിക്കുന്ന അവസരത്തിൽ This is one, two, three, four, five എന്നിങ്ങനെ വിരലുകൾ കൊണ്ട് ചിലപ്പോഴെല്ലാം പരിചയപ്പെടുത്തും. ചിലപ്പോൾ, എന്തെങ്കിലും വസ്തുക്കൾ ചേർത്ത് വച്ചും, എടുത്ത് മാറ്റിയും, Addition & Substraction (കുട്ടലും കിഴിക്കലും) വ്യക്തമാക്കും.

മറ്റ് ചിലപ്പോൾ, Multiplication (ഗുണനം) വളരെ ലളിതമായി മനസ്സിലാക്കിക്കൊടുക്കും.

ഈ വിധ കാര്യങ്ങൾ മനസ്സിലാക്കിക്കൊടുക്കാൻ വലിയ പ്രയാസം നേരിട്ടില്ലാ എന്നുള്ളതാണ് ഓർമ്മ. കാരണം, അമിതമായുള്ള പഠന പദ്ധതികളൊന്നും തന്നെ ഉപയോഗിച്ചില്ല. മാത്രവുമല്ല, പിതാവിന് പണ്ട് കാലം തൊട്ടം അദ്ധ്യാപകരോടും, അദ്ധ്യാപികമാരോടും പ്രീയം കുറവായത് കൊണ്ട് ഔപചാരിക പഠിപ്പിക്കൽ ആലോചിക്കുകകൂടിയചെയ്യില്ലാ എന്നുള്ളതാണ് വാസ്തവം.

Go to Main contents

വളരെ ചെറുപ്പത്തിൽത്തന്നെ ഇങ്ഗ്ളിഷിൽ സംസാരിക്കാൻ ആവും എന്നുള്ളത് ഇവർക്ക് ഈ വിധ അറിവുകൾ നിസ്സാരം എന്നുതോന്നിക്കുന്ന സംസാരത്തിലൂടെ നൽകാൻ സൗകര്യപ്പെട്ടു. പലപ്പോഴും ഈ വിധ സംസാരങ്ങൾ വല്ല പുഴയുടെ തീരത്ത് വച്ചോ മറ്റോ ആയിരിക്കും.

ഏതാണ്ട് നാല് വയസ്സ് പ്രായം ഉള്ളപ്പോൾ ഇവർക്ക് (Varunaയ്ക്ക്) അക്കങ്ങളുടെ Square എന്ന കാര്യം വിഭാവനം ചെയ്യാനാവുന്ന വിധം അക്കങ്ങളെ പരിചയപ്പെടുത്തിയിരുന്നു.

ഇതും ഈ വക കാര്യങ്ങൾ ഒരു വൻ പഠനമായും മറ്റും അവതരിപ്പിച്ചില്ലാ എന്നതും പ്രസ്താവ്യമാണ്.

ഇതിനൊന്നും കാര്യമായ ഒരു ബുദ്ധിവൈഭവത്തിന്റെ ആവശ്യകത ഈ എഴുത്തുകാരൻ കണ്ടില്ല എന്നുള്ളതാണ് വാസ്തവം. മറിച്ച്, കാര്യങ്ങൾ വളരെ ലളിതമായി പറഞ്ഞുകൊടുത്താൽ മനസ്സിലാകും എന്നുമാത്രം. കാരണം, മനസ്സ് വളരെ തെളിഞ്ഞിരിക്കുന്ന അവസരമാണ്.

ഇതോടൊപ്പംതന്നെ, ഏതാണ്ട് ഒരു വയസ്സാകുന്നതിന് മുന്നെ തന്നെ ഇങ്ഗ്ളിഷിലെ അക്ഷരമാലയും, ഇവ ഉപയോഗിച്ചാണ് വാക്കുകൾ

രചിക്കുന്നതും എന്നതും കാര്യമായുള്ള ഒരു പഠന പദ്ധതി എന്ന രീതിയിൽ അവതരിപ്പിക്കാതെതന്നെ പഠിപ്പിച്ചെടുത്തിരുന്നു.

പലപ്പോഴും, ചെയ്യാൻ താൽപ്പര്യമുള്ള കാര്യങ്ങൾക്കിടയിൽ ഇവകൂടി ചേർക്കും. അത്രമാത്രം.

## 47. പ്രായ പരിധികൾക്ക് അതീതമായ സൗഹൃദങ്ങൾ

യാതോരു ഔപചാരിക വിദ്യാഭ്യാസ വിഡ്ഢിത്തവും പഠിപ്പിക്കാതെ ഒരു വ്യക്തിയിൽ എന്തെല്ലാം ഗുണകരമായ അറിവും കഴിവുകളും ചേർക്കാനാവും എന്നത് തിട്ടപ്പെടുത്തുക എന്നുള്ളത് ഒരു ഉദ്ദേശമായിരുന്നിരിക്കാം. ഈ വക കാര്യങ്ങൾ പറയുമ്പോൾ പലവിധ ചോദ്യങ്ങളും മനസ്സിൽ വരാം.

ഒന്ന് ഇങ്ങിനെ വളർത്തിയാൽ, ചങ്ങാതിമാർ എങ്ങിനെ ലഭിക്കും എന്നുള്ളതാണ് പലർക്കും ഉള്ള ചോദ്യം. ഇതിന് വ്യക്തമായ ഉത്തരം പറയാതെ തന്നെ മറ്റൊരു ചോദ്യം ചോദിക്കാം. ഈ വക ദീർഘകാല-ഔപചാരിക വിദ്യാഭ്യാസം എല്ലാം തുടങ്ങിയിട്ട് കുറച്ച് കാലം മാത്രമേ ആയിട്ടുള്ളു. അതിന് മുൻപ് ഇവിടെ ആർക്കും ചങ്ങാതിമാരായി ആരും ഇല്ലായരുന്നുവോ എന്നത്.

എന്നാൽ അക്കാലങ്ങളിൽ എല്ലാവരും വീടുകളിൽ തന്നെ ഉണ്ടാവും. അതിനാൽത്തന്നെ അയൽവക്കത്തുള്ള കുട്ടികളുമായി ചങ്ങാത്തം ഉണ്ടാവും.

എന്നാൽ ഇവിടെ ഇന്ന് കുട്ടികൾ ആരും തന്നെ വീടുകളിൽ സ്ക്കൂൾ ദിനങ്ങളിൽ ഉണ്ടാവില്ലതന്നെ. അപ്പോൾ, അങ്ങിനെയുള്ള ചാങ്ങാത്തത്തിന് സാധ്യത കുറവാണ്. പിന്നെയുള്ള പ്രശ്നം Varunaയ്ക്ക മലയാളം അറിയില്ല. മാത്രവുമല്ല, കുടുബസമേതം കുറച്ച് കാലം വടക്കൻ ഇന്ത്യയിലെ ഒരു പ്രധാന നഗരത്തിൽ താമസിച്ചിരുന്ന കാലത്ത് ഹിന്ദി പഠിക്കാനോ സംസാരിക്കാനോ പ്രചോദനം നൽകിയില്ല എന്നുമാത്രമല്ല, അത് നിരുത്സാഹിക്കുകകൂടി ചെയ്തിരുന്നു.

ഇങ്ങിനെ നോക്കിയാൽ, ഇവർക്ക് ചെറുപ്പത്തിൽ ചങ്ങാതിമാർ ഉണ്ടാവില്ലതന്നെ. ഇങ്ങിനെ ഒരു വിലയിരുത്തൽ പലപ്പോഴും ഒറ്റപ്പെട്ട കാഴ്ചപ്പാടിൽ പലർക്കും തോന്നിയിട്ടുണ്ടാവാം. തങ്ങളോടും തങ്ങളുടെ മക്കളോടും പരിചയമില്ലെങ്കിൽ, പിന്നെ വേറെയാരോടും പരിചയം കാണില്ലായെന്ന്.

വടക്കൻ ഇന്ത്യയിൽ വച്ച്, വൻചങ്ങാതിക്കൂട്ടം തന്നെ താമാസസ്ഥലത്തിന് ചുറ്റും ഉണ്ടായിരുന്നു ഇവർക്ക്. എന്നാൽ കുഗ്രാമത്തിൽ വന്നപ്പോൾ, ഇങ്ഗ്ളിഷ് പരിചയമുള്ളവർ ചുറ്റുപാടിൽ അക്കാലത്ത് കുറവാണ് എന്നത് ഒരു പ്രശ്നമായി പലരും വിലയിരുത്തിരുന്നെങ്കിലും, കാര്യങ്ങൾക്ക് കുറച്ച് കൂടി വിശാലമായ ഒരു വാസ്തവികതയാണ്

ഉണ്ടായിരുന്നത്. സംസാര ഭാഷ ഇങ്ഗ്ളിഷ് ആയിരുന്നത് കൊണ്ട്, പ്രായം എന്ന, ഫ്യൂഡൽ ഭാഷകളിൽ പലവിധത്തിൽ പരിധികൾ വിതയ്ക്കുന്ന, ഘടകത്തെ അവഗണിച്ച്തന്നെ സൗഹൃദങ്ങൾ ഇവർക്ക് ഉണ്ടായിരുന്നു.

ഇങ്ഗ്ളിഷ് എന്ന മാസ്മരികവും ജനങ്ങൾക്ക് വ്യക്തിത്വ പ്രഭാവം നൽകുന്നതുമായ അമാനുഷിക കഴിവുകൾ ഉള്ള ആശയവിനിമയ സോഫ്ട്വേറിന് ഇന്ന് സർക്കാർ തൊഴിലിലും സർക്കാരുമായി ഇടപിഴകുന്നതിൽനിന്നും മാറ്റി നിർത്തിയിരിക്കുകയാണ്. മനുഷ്യരേയും പോരാത്തതിന് മൃഗങ്ങളേയും പലതരത്തിൽ തരംതിരിച്ച്, കുറേ പേരെ വെറും തരംതാഴ്ന്നവരും നാറുന്നവരും മറ്റുമായി നിർവ്വചിക്കാൻ അസാധ്യകഴിവുകളുള്ള ഭാഷകളാണ് ഇന്ന് ഭരണ സംവിധാനത്തിൽ കയറിക്കൂടുന്നത്. ഈ വിധ ആത്മഹത്യാപരമായ ആശയങ്ങൾളോട് കൂറും കടപ്പാടും ജനങ്ങളിൽ ജനിപ്പിക്കാനായി വിപ്ളവ വായാടികൾ പോലും ചെയ്ത് കൂട്ടുന്ന വഞ്ചനപരമായ തട്ടിപ്പാണ്, ജനങ്ങളെ ബോധപൂർവ്വം ഇങ്ഗ്ളിഷ് പഠിപ്പിക്കാതിരിക്കുക എന്നുള്ളത്.
ഇവിടെ ഈ കാര്യം എടുത്തു പറഞ്ഞത്, ഈ വിധ തെമ്മാടി ഭാഷകളെ അവഗണിച്ച് വളർന്നുവരുന്നവരെ ഇന്ത്യൻ സർക്കാറിലെ

ഗുണമേന്മയുള്ള തൊഴിലുകൾക്ക് അർഹതയില്ലാതാക്കും എന്നുള്ളതാണ്. ഇതുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ടെങ്കിലും, ഈ അവസരത്തിൽ അവ പറയുന്നില്ലതന്നെ.

നാട് വളർന്ന് വളർന്ന് ഒടുവിൽ, ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപിൽ കാലുറപ്പിക്കുന്നതിന് മുമ്പ് ഉണ്ടായിരുന്ന അവസ്ഥാവിശേഷത്തിലേക്ക്, തിരിച്ച് പോകുകയാണ്. നാട്ടിൽനിന്നും ഇങ്ഗ്ളിഷിനെ തുരത്താൻ ഗംഭീരപ്രയത്നം തന്നെ നടത്തിയ ഒരു കൊടുംവിപ്ളവ നേതാവ് സ്വന്തം മകനെ ഇതിനിടയിൽ അമേരിക്കയിലേക്ക് കയറ്റിവിട്ടുകഴിഞ്ഞിട്ടുണ്ട് താനും.

## 48. തമ്മിൽ പൊരുതിജീവിക്കുന്ന ഒരു സാമൂഹികാന്തരീക്ഷത്തിന്റെ പരിശീലന കളരി

സ്വന്തം മക്കളുടെ സൗഹൃദങ്ങളുടെ കാര്യം പറയുമ്പോൾ, ഈ ഒരു കാര്യം കൂടി പറയേണ്ടിയിരിക്കുന്നു: സാമ്പത്തികമായി കഴിവുള്ള മാതാപിതാക്കൾ വൻ സാമ്പത്തിക ചിലവിന് തയ്യാറെടുപ്പോടുകൂടി, അവരുടെ മക്കളെ വിദൂരങ്ങളിലുള്ള സ്ക്കൂളുകളിൽ ചേർക്കുന്നു. ഉദ്ദേശം ഇത്രമാത്രമേ ഉള്ളു: ഗുണമേന്മയുള്ള സൗഹൃദങ്ങൾ അവരുടെ സ്വന്തം മക്കൾക്ക് ലഭിക്കണം. ഇത് പലപ്പോഴും ഒരു വൻ ത്യാഗ ബുദ്ധിതന്നെയാണ്.

എന്നാൽ ഈ വിധമുള്ള തിരഞ്ഞെടുത്തുള്ള സൗഹൃദസംഘത്തെ മക്കൾക്ക് സൗകര്യപ്പെടുത്താൻ സാമ്പത്തികമായി പിന്നോട്ട് നിൽക്കുന്ന മാതാപിതാക്കൾക്ക് ആവില്ലതന്നെ. അവരുടെ മക്കൾക്ക് മിക്കവാറും മുന്നിലുള്ളത് സർക്കാർ സ്ക്കൂളുകളാണ്. ഈ വക സ്ക്കൂളുകളിൽ അദ്ധ്യാപകർക്ക് എത്രതന്നെ കഴിവും, കർത്തവ്യബോധവും, കാര്യക്ഷമതയും മറ്റും ഉണ്ടായാലും, സർക്കാർ നയം നിഷ്ക്കർഷിക്കുന്ന സംവിധാനം തരംതാണ ഒരു അന്തരീക്ഷമാണ്.

ഒന്നുകിൽ വളരെ അടക്കവും ഒതുക്കവും ഉള്ള ഒരു അന്തരീക്ഷം. അതുമല്ലെങ്കിൽ ഇതിന് നേരെ വിപരീതമായ ഒരു അന്തരീക്ഷം. ആകപ്പാടെ ഒച്ചപ്പാടും ബഹളമയവും മറ്റും. പുരുഷത്വവും സ്ത്രീത്വവും രണ്ടും പലപ്പോഴും പൗരുഷമായ രീതിയിൽ. ഇത് ഒരു വൻ വ്യക്തിത്വ വികസനമായും കാണുന്നവർ ഉണ്ട്. കാരണം, തെരുവോരങ്ങളിൽ പൊരുതിനിൽക്കാൻ വളരെ സൗകര്യപ്പെടുത്തുന്ന ഒരു മാനസികഭാവം ഇതിൽ ഉണ്ട് എന്ന ഒരു തോന്നൽ വരാം.

"ആരെടാ?" എന്ന് ചോദിച്ചാൽ "നീ ആരെടാ?" എന്ന് മറുചോദ്യം ചോദിക്കാൻ ഉള്ള മാനസിക തയ്യാറെടുപ്പ്.

എന്നാൽ ഇത് ഒരു പുത്തൻ സംഗതിയല്ലതന്നെ. ഈ ഉപദ്വീപിൽ അങ്ങോളം ഇങ്ങോളം, ഇങ്ഗ്ളിഷ് ഭരണം പലദിക്കിലും കാലുറപ്പിക്കുന്നത് വരെ ഈ വിധ കഴിവുകൾ മിക്ക ആളകുൾക്കും ഉണ്ടായിരുന്നു. എന്നാൽ ഇത്, ഓരോരുത്തർക്കും അവരവരുടെ നിലയിൽ നിന്ന് മാത്രം പ്രകടിപ്പിക്കാം. മാത്രവുമല്ല, നിത്യവും വൻ കോലാഹലങ്ങളാണ് ഈ വിധ സംസ്ക്കാരങ്ങളുടെ ചരിത്രം.

ഉദാഹരണത്തിന്, ഇന്ന് സ്വകാര്യ ബസ് ജീവനക്കാർക്ക് ഈ വിധം തമ്മിലും, പൊതുജനത്തോടും പെരുമാറാം. എന്നാൽ ഒരു ചെറുകിട ഉദ്യോഗസ്ഥൻ വന്നാൽ (ഉദാഹരണത്തിന് ഒരു പോലീസ് ശിപായി വന്നാൽ), ഈ വിധ ധൈര്യം പമ്പകടക്കും. മുണ്ടാണ് ധരിച്ചിട്ടുള്ളതെങ്കിൽ, അത് കുത്തഴിച്ച്, കാലിനിടയിൽ തിരുകി വൻ അടിയാളത്തം വരെ കാണിക്കുന്ന ധൈര്യശാലികളെ കണ്ടിട്ടുണ്ട്. ഈ ഒരു അടിയാളത്തം ഈ രാജ്യത്ത് ഇന്ന് ഒരു വൻ ഭൂരിപക്ഷം ആളുകളും നൽകേണ്ടത് തന്നെയാണ്.

ഈ വിധം ഇവിടെ എഴുതിയത് ആരെയും അപമാനിക്കാനല്ല. മറിച്ച്, ഈ വിധ വിദ്യാഭ്യാസത്തിന്റെ അർത്ഥശൂന്യത സൂചിപ്പിക്കാനാണ്.

ഈ വിധ വിദ്യാഭ്യാസം സാമൂഹിക പരിവർത്തനമല്ല, ലക്ഷ്യംവെക്കുന്നത്. മറിച്ച്, സാമൂഹിക നിലവാരങ്ങളോട് താദാത്മ്യത്തിൽ നിന്ന് കൊണ്ട് അവയെ മുതലെടുക്കാനാണ്. സത്യത്തിൽ ഇതിന് ഒരു വൻ വിദ്യാഭ്യാസ പരിപാടി ആവശ്യമില്ലതന്നെ.

എന്നാൽ, രാഷ്ട്രീയ പാർട്ടികൾക്കും വിപ്ളവ വായാടി പാർട്ടികൾക്കും അണികളെയും

കുട്ടിനേതാക്കളേയും, വൻ നേതാക്കളെയും ഈ വിധ വിദ്യാഭ്യാസം സൗകര്യപ്പെടുത്തും. പോരാത്തതിന്, സർക്കാർ തൊഴിലും ഇവർക്ക് സംവരണം ചെയ്യപ്പെട്ടിരിക്കുന്നു. അതിനാൽ തന്നെ, വിദ്യാഭ്യാസം എന്ന പദ്ധതി ഈ നാട്ടിൽ കൊണ്ടുവന്ന ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ലക്ഷ്യങ്ങളുമായി യാതോരു ബന്ധവും ഇല്ലാത്ത ഒരു വിദ്യാഭ്യാസമാണ് ഇവിടെ ഇപ്പോൾ പടർന്ന് പിടിച്ചിട്ടുള്ളത്.

ഈ വിദ്യാഭ്യാസം കൊണ്ട് ലഭിക്കുന്ന വൻ ഗുണങ്ങൾ ഏതാണ്ട് 2 ശതമാനം പേർക്കാണ് എന്നാണ് തോന്നുന്നത്. മറ്റുള്ളവർക്ക് അമ്പലപ്പറമ്പിൽ ഉത്സവ നേരത്ത്, പണം വച്ച് ചൂതാടിയത് പോലെയാണ്. പണം പോയി. പോക്കറ്റ് കാലി. ഉത്സവനേരത്ത് ആസ്വദിച്ച ഒച്ചപ്പാടും, പടക്കം പൊട്ടിക്കലും മിച്ചം.

## 49. ഇങ്ഗ്ളിഷ് പൊതുപെരുമാറ്റങ്ങളുടെ കളരി

മനുഷ്യർ തമ്മിൽ നിത്യവും മത്സരവും, മുകളിലുള്ളവരെമറിച്ചിട്ട് അവരുടെ മുകളിൽകയറാനും, താഴെയുള്ളവരെ മുകളിലേക്ക് കയറാൻ അനുവദിക്കാതിരിക്കാനും, ബഹുമാനിക്കാത്തവരോട് ഞെട്ടിച്ച് പെരുമാറാനും, താഴ്ന്ന് കിടക്കുന്നവനോട് കുറച്ച് മയത്തിൽ പെരുമാറിയാൽ തിരിച്ച് ആജ്ഞാപികുന്നത് മാതിരി പെരുമാറാനും, മറ്റുള്ളവരുടെ ഈ വിധ മാനസികഭാവങ്ങളെ നിരന്തരം നേരിടാനും, മറ്റും നിത്യേനെ പ്രചോദനം നൽകുന്ന ഭാഷയാണ് ചുറ്റും.

തൊഴിൽ എന്നത് ഇങ്ഗ്ളിഷിൽ കാണുന്നത് പോലെയല്ല. മറിച്ച് പലപ്പോഴും ഒരു സാമൂഹിക സ്ഥാനവും ബഹുമാനം പിടിച്ച് വാങ്ങാനുള്ള അധികാരമോ, അതുമല്ലെങ്കിൽ അത് നൽകാനുള്ള കടപ്പാടോ സൂചിപ്പിക്കുന്ന കാര്യമാണ് ഫ്യൂഡൽ ഭാഷകളിൽ. ഇത് വയസ്, കുടുംബ മഹിമ, കൂടപ്പിറപ്പുകളുടെ സ്ഥാനമാനങ്ങൾ തുടങ്ങിയ മറ്റ് പലകാര്യങ്ങളുമായി പിരിഞ്ഞ് കിടക്കുന്നു.

ഇങ്ങിനെയുള്ള ഒരു സാഹചര്യത്തിൽ, എല്ലാരെയും കടത്തിവെട്ടി വളരണം എന്ന ഉദ്ദേശ

ശുദ്ധി കുട്ടികൾക്ക് വിദ്യാഭ്യാസം നൽകുന്നതിൽ ഒരു കുരുട്ടുബുദ്ധിയായി നിലനിൽക്കുന്നു.

ഇങ്ങിനെയാതോരു ശിഥിലലക്ഷ്യങ്ങളും നൽകാതുള്ള ഭാഷയിൽ മാത്രം വളർന്നുവന്ന ആൾക്ക് ഈ നാട്ടിലെ വിദ്യാഭ്യാസം എന്നത് കൊണ്ട് ആകെ ഉണ്ടാവുന്ന ഫലം, സ്വന്തം വ്യക്തിത്വത്തിന്റെ ശിഥിലനമാണ്.

നല്ലനിലവാരമുള്ള ഇങ്ഗ്ളിഷും, അതിനുള്ളിലെ ക്ലാസിക്കൽസാഹിത്യവും മറ്റും കാര്യമായിത്തന്നെ ചെറുപ്രായത്തിൽത്തന്നെ വായിച്ചും കേട്ടും പരിചയമുള്ളതിനാൽ, ഈ നാട്ടിൽ സർക്കാർ നയപ്രകാരമുള്ള വിദ്യാഭ്യാസത്തിന് വിഭാവനംകൂടിചെയ്യാൻ പറ്റാത്ത പല കാര്യങ്ങൾ Varunaയ്ക്ക് ലഭിച്ചുകഴിഞ്ഞിരുന്നു.

നിൽക്കുമ്പോൾ ചാരിനിൽക്കരുത്, നേരെ നിവർന്ന് ഇരിക്കേണം, ഔപചാരികമായി പരിചയപ്പെടുന്നവരെ പേരിന് മുന്നിൽ Mr. എന്നോ Mrs. എന്നോ Miss. ചേർത്ത് വിളിക്കേണം. ഏതൊരു കൗണ്ടറിന് മുന്നിൽ നിൽക്കുന്ന അവസരത്തിലും, മുൻഗണയുള്ള ആളെ മറികടക്കാതെ, ക്യൂവായി നിൽക്കേണം. ബസ്സിൽ കയറുന്ന അവസരത്തിലും ഇതേ പോലെ മുന്നിൽ നിൽക്കുന്ന ആളെ

മറികടന്ന് ബസ്സിൽ കയറാൻ പാടില്ല. എന്ത് ആവശ്യപ്പെടുന്ന അവസരത്തിലും അനുയോജ്യമായ രീതിയിൽ Please എന്നോ Can you please? എന്നോ Could you please? എന്നോ May I? എന്നോ ചേർത്ത് ചോദിക്കേണം.

എന്തെങ്കിലും വസ്തു എടുത്താൽ അത് അതിന്റെ യഥാസ്ഥാനത്ത് തിരിച്ച് വെക്കേണം. ഇരിക്കുന്ന സീറ്റിൽ കാൽ വച്ച് നിൽക്കരുത്. മറ്റൊരാളോട് മുന്നിൽനിന്നും മാറാനോ, അതുമല്ലെങ്കിൽ ആ ആളുടെ ശ്രദ്ധപിടിച്ചെടുക്കാനോ മറ്റോ Excuse me എന്ന പദപ്രയോഗം ഉപയോഗിക്കേണം, മുന്നിലെ ആളെ ഉന്തി നീക്കരുത്.

ഈ നാട്ടിൽ ഏതൊരു പൗരനും അന്തസ്സ് ഉണ്ട് എന്നും, അതിനാൽ തന്നെ, മറ്റൊരു വ്യക്തിയുടെ മുന്നിൽ അടിയാളത്തം ഭാവിച്ച് നിൽക്കേണ്ട ആവശ്യം ഇല്ലായെന്നും, ഈശ്വരനോട് മാത്രമെ വിധേയത്വം ആവശ്യമുള്ളു എന്നും. സൗമ്യമായി സംസാരിച്ചാൽതന്നെ കാര്യങ്ങൾ നടുക്കും എന്നും. രാവിലെ എഴുന്നേറ്റ് കഴിഞ്ഞാൽ, ഏറ്റവും കുറഞ്ഞത് ഒരു അര കിലോമീറ്ററെങ്കിലും ഓടിയുള്ള വ്യായമം ചെയ്യണമെന്നും.

തുടങ്ങിയ, ഇന്നുള്ള ഇന്ത്യൻ ഔപചാരിക വിദ്യാഭ്യാസത്തിൽ യാതോരുരീതിയിലും

സ്വപ്നത്തിൽപോലും കണ്ടിട്ടില്ലാത്ത വിദ്യാഭ്യാസമാണ് Varunaയ്ക്ക് ഏതാണ്ട് ഒൻപത് വയസ്സ് വരെ ഇവിടെ ലഭിച്ചതിൽ ഒരു പങ്ക്.

ആളുകളെ തരംതിരിച്ച്, അവരിൽ തരംതാഴ്ന്നവരോട് നീ, എടാ, എടീ, എന്താടാ, എന്താടീ, അവറ്റകൾ, (മലബാറി: ഇഞ്ഞ്, എന്താനെ, എന്താളെ, ഹെെറ്റിങ്ങൾ) തുടങ്ങിയ വാക്കുകൾ ഉപയോഗിക്കരുത് എന്നത് പഠനത്തിൽ വന്നില്ലതന്നെ. കാരണം, ഈ വിധ താന്തോന്നിത്യ വാക്കുകൾ ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

## 50. ഇന്നുള്ള ഔപചാരിക വിദ്യാഭ്യാസം എന്താണ് അടിച്ചേൽപ്പിക്കുന്നത്

വിദ്യാഭ്യാസവും, തൊഴിൽ അല്ലെങ്കിൽ സാങ്കേതിക പരിജ്ഞാനം പഠിപ്പിക്കലും ഒന്നാണ് എന്നോ, അതുമല്ലെങ്കിൽ അവ തമ്മിൽ പിരിഞ്ഞാണ് കിടക്കുന്നത് എന്നോ ആണ് ഇന്നത്തെ വിദ്യാഭ്യാസ നയം എന്ന് തോന്നുന്നു.

എന്നാൽ, നേരത്തെ നൽകിയ ഇങ്ഗ്ളിഷ് സാംസ്ക്കാരിക മൂല്യങ്ങൾ പടർത്തി സാമൂഹിക പരിവർത്തനം എന്ന ആശയം ഇന്നുള്ള വിദ്യാഭ്യാസത്തിൽ ഇല്ലതന്നെ. ഉള്ളത്, ഫ്യൂഡൽ ഭാഷാപരമായുള്ള പെരുമാറ്റങ്ങളുടെ അടിച്ചേൽപ്പിക്കൽമാത്രമാണ്.

Varunaയ്ക്ക് ഏതാണ്ട് നാല് വയസ്സ് പ്രായം ഉള്ളപ്പോളാണ് കമ്പ്യൂട്ടർ ഉപയോഗിച്ചുള്ള പരിചയം വന്നത്. അക്കാലത്ത്, അതായത് ഏതാണ്ട് 2000ആം ആണ്ടിൽ, കമ്പ്യൂട്ടർ എന്നത് എന്തോ അതിഅമാനുഷിക കഴിവുകളും ബുദ്ധിയും ഉള്ളവർക്ക് മാത്രമേ ഉപയോഗിക്കാൻ പറ്റുള്ളു എന്ന രീതിയിലാണ് കാര്യങ്ങൾ. എന്നാൽ ഈ എഴുത്തുകാരന് വളരെ മുന്നെ അറിവുള്ള കാര്യമായിരുന്നു കമ്പ്യൂട്ടറിന് ആശ്ചര്യകരമായ കഴിവുകൾ ഉണ്ട് എന്നും കമ്പ്യൂട്ടർ

ഉപയോഗിക്കാൻ പഠിച്ചെടുക്കാൻ കാര്യമായ ബുദ്ധി ശക്തിയോ, വിദ്യാഭ്യാസ യോഗ്യതയോ ആവശ്യമില്ലായെന്നും.

ഈ കാരണത്താൽത്തന്നെ ഏതാണ്ട് നാലാം വയസ്സിൽത്തന്നെ Varunaയ്ക്ക് കമ്പ്യൂട്ടർ ഉപയോഗിക്കുന്നതിൽ കാര്യമായ നൈപുണ്യം ലഭിച്ചിരുന്നു. ടൈപ്പിങ്ങ് പഠിച്ചെടുക്കാനുള്ള ഒരു സോഫ്ട്വേർ അന്ന് കൈവശം വന്നതിനാൽ, കമ്പ്യൂട്ടറിൽ ആദ്യം പഠിച്ചെടുത്ത കാര്യങ്ങളിൽ ഒന്ന് ടൈപ്പ് ചെയ്യാനാണ്.

ടൈപ്പിങ്ങിൽ നൈപ്യുണ്യം വളരെ പെട്ടെന്ന് തന്നെ കൈവരിച്ചു. കാരണം, വളരെ ചെറുപ്രായമാണ്. ഔപചാരിക വിദ്യാഭ്യാസത്തിലെ വിഡ്ഢിത്തങ്ങൾ ഒന്നും തന്നെ തലയിൽ നിറയ്ക്കാനുള്ള ഒരു ഉപദേശവും നൽകിയില്ലതന്നെ.

ടൈപ്പിങ്ങിൽ നൈപുണ്യം വന്നതിനെ തുടർന്ന് കമ്പ്യൂട്ടർ ഉപയോഗം തന്നെ ഗംഭീര വേഗതയിൽ ആയി. തുടർന്ന് വളരെ പെട്ടന്ന് തന്നെ MS Word, Adobe PhotoShop, Adobe PageMaker, MacroMedia Dreamweaver (ഇന്നിത് Adobe Dreamweaver ആണ്.), Adobe Flash, Adobe Acrobat തുടങ്ങിയവ പഠിച്ചെടുത്തു. ഇതിനൊന്നും തന്നെ കാര്യമായ

ഒരു ബുദ്ധി വൈഭവത്തിന്റെ ആവശ്യകത കണ്ടില്ലതന്നെ.

ഇതെല്ലാതം ഏതാണ്ട് അഞ്ച് വയസ്സ് ആകുന്നതിന് മുന്നെതന്നെ പഠിച്ചു എന്നാണ് ഓർമ്മ. ഈ എഴുത്തുകാരന്റെ ചില പുസ്തകങ്ങൾ ഡിജിറ്റൽ പുസ്തകങ്ങൾ ആക്കുന്നതിൽ, ഇവർ ചിലപ്പോഴെല്ലാം ടൈപ്പിങ്ങ് നടത്തിയും, ചിത്രങ്ങൾ എഡിറ്റ് ചെയ്തും സഹായിച്ചിരുന്നു.

പോരാത്തതിന് ഏതാണ്ട് ഏഴ് വയസ്സാകുന്ന അവസരത്തിൽ, VICTORIA INSTITUTIONSന്റെ വെബ് പേജുകളും ഡിസൈൻ ചെയ്തിരുന്നു. www.victoriainstitutions.com. പോരാത്തതിന്, അന്ന് ഈ എഴുത്തുകാരൻ കാര്യമായ ഒരു സംഖ്യ നൽകി വാങ്ങിച്ചിരുന്ന eCommerce പദ്ധതി, ഈ വെബ് സൈറ്റ് പുനരാരംഭിച്ചപ്പോൾ, അതിലെ ഒരു വെബ് പേജിലേക്ക് വിജയകരമായി intergrate ചെയ്യുകയും ചെയ്തു. ഇതിന് മുമ്പ് കോഴിക്കോടുള്ള ഒരു സോഫ്ട്വേർ കമ്പനിയാണ് ഈ കാര്യം ചെയ്തത്. എന്നാൽ വെബ് സൈറ്റ് പുനർ ആവിഷ്ക്കരിച്ചപ്പോൾ അത് വീണ്ടും ചെയ്യേണ്ടിവന്നപ്പോഴാണ്, ഇവർ അത് വീണ്ടും eCommerce പേജിൽ നടപ്പിൽ വരുത്തിയത്. അന്ന് വർഷം ഏതാണ്ട 2005 ആണ് എന്നാണ് ഓർമ്മ.

## 51. സ്വന്തം രാഷ്ട്രത്തിന്റെ മുതൽക്കൂട്ടുകൾ മറ്റ് ദേശക്കാർക്ക് വിറ്റ് പണമുണ്ടാക്കിയവർ

---

ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലാണ് സാങ്കേതിക വിദ്യകളുടേയും ശാസ്ത്രീയ അറിവുകളുടേയും വേലിയേറ്റം സംഭവിച്ചത്. അതിന്റെ വ്യക്തമായ കാരണം അവിടങ്ങളിൽ അറിവ് പങ്കിടുന്നതിലും സാമൂഹികമായും തൊഴിൽപരമായും ആളുകൾതമ്മിൽ ആശയവിനിമയം ചെയ്യുന്നതിൽ, ഫ്യൂഡൽ ഭാഷകളിൽ കാണുന്ന പലതരം സങ്കോചങ്ങളും, കുശുമ്പുകളും, വെപ്രാളങ്ങളും ഇല്ലാ എന്നുള്ളതണ്.

ഇക്കാരണത്താൽത്തന്നെ അതി അമാനുഷികമായ കഴിവുകൾ ഉള്ളതും എന്നാൽ പ്രവർത്തിപ്പിക്കാൻ വളരെ ലാളിത്യം ഉള്ളതുമായ കമ്പ്യൂട്ടർ അവിടങ്ങളിലാണ് കണ്ടുപിടിക്കപ്പെട്ടത്.

ഇതുമായി ബന്ധപ്പെട്ട് അതി നൂതനമായതും, ഭൗതിക അസ്തിത്വംതന്നെയില്ലാത്തതുമായ സോഫ്ട്വേർ എന്ന ഒരു പുതിയ വസ്തുതന്നെ ലോകത്തിൽ വന്നു. ഇതിലെ പല ഭാഷകളും (Software languages) കോഡിങ്ങുകളും, അതിശക്തമായ കഴിവുകൾ ഉള്ളവയാണെങ്കിലും, പഠിച്ചെടുക്കാൻ വളരെ പ്രയാസം ഇല്ലാത്ത കാര്യങ്ങളാണ്.

Go to Main contents

ഈ കാരണത്താൽത്തന്നെ യൂഎസ്സ്ഏയിലെ കമ്പ്യൂട്ടർ സോഫ്ട്വർ കമ്പനികളുടെ മുതുലുടമകൾ ഒരു പുതിയ ആശയം കണ്ടെത്തി എന്ന രീതിയിൽ ഈ വക വിവരങ്ങൾ ലോകമെമ്പാടുമുള്ള മൂന്നാം ലോകരാജ്യങ്ങളിലെ തൊഴിലുകാർക്ക് പഠിപ്പിച്ചെടുക്കാൻ ഒരുമ്പെട്ടു. കാരണം, USAയിൽ നൽകുന്ന ശമ്പളത്തിന്റെ ആറിൽ ഒന്ന് പോലും കൊടുക്കാതെതന്നെ ഈ വക തൊഴിലുകൾ ഈ വക മൂന്നാം ലോക രാജ്യങ്ങളിലെ ആളുകളെകൊണ്ട് ചെയ്യിക്കാൻ ആവും.

USAയിലെ തൊഴിലുടമകൾ ശരിക്കും പറഞ്ഞാൽ അവരുടെ സ്വന്തം രാജ്യത്തിലെ പൗരന്മാരോട് ഒരു കടുംകൈയാണ് ചെയ്യത്. സ്വന്തം രാജ്യത്തിലെ സാങ്കേതിക വിവരങ്ങളും രഹസ്യങ്ങളും മറ്റ് രാജ്യക്കാർക്ക് കൈമാറിയാൽ, ചൈന പോലുള്ള രാജ്യങ്ങളിൽ കടും ശിക്ഷതന്നെ ലഭിച്ചേക്കാം.

ഈ വിധ ചെയ്തികളുടെ ഭാഗമായി ഇന്ത്യപോലുള്ള രാജ്യങ്ങളിൽ സോഫ്ട്വേറുകളും ഓപ്പറെയ്റ്റിങ്ങ് സിസ്റ്റങ്ങളും ആദ്യകാലങ്ങളിൽതന്നെ യാതോരു ലൈസൻസിങ്ങും എടുക്കാതെതന്നെ ഉപയോഗിക്കാനുള്ള സൗകര്യവും നൽകിയിരുന്നു. ഇതും യഥാർത്ഥത്തിൽ USA പോലുള്ള

രാജ്യങ്ങളിലെ ജനങ്ങളുടെ പൊതുവായ സമ്പത്ത് മോഷണം ചെയ്യാൻ സൗകര്യപ്പെടുത്തുന്ന ഒരു കാര്യമായിരുന്നു. ഈ ഇനത്തിൽ കണക്കെടുത്താൽ, പല രാജ്യങ്ങളും കോടിക്കണക്കിന് നഷ്ടപരിഹാരം തന്നെ നൽകേണ്ടിവരും.

ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലെ ജനാധിപത്യവും, പുറത്ത് നിന്നുള്ള ആളുകളുടെ വേലിയേറ്റവും, അവർക്കെല്ലാം യാതോരു തത്വദീക്ഷയുമില്ലാതെ പൗരത്വം നൽകലും മറ്റും കാരണം, ദേശീയ നയങ്ങളിൽ ആർക്കും വ്യക്തമായ ശ്രദ്ധചലുത്താനോ, രാജ്യത്തിന്റെയും അവിടുള്ള പൗരന്മാരുടേയും അവകാശങ്ങളെ സംരക്ഷിക്കാനുള്ള ബോധം തന്നെ നഷ്ടപ്പെട്ടിരിക്കുകയാണ്.

പുറത്ത് നിന്നു കേറിവന്ന ഒരോ ലോബികളുടേയും താൽപ്പര്യങ്ങൾക്കും, അവരുടെ കുരുട്ടുബുദ്ധിയോടുകൂടിയുള്ള പ്രചരണ പദ്ധതികളിൽ മോഹാലസ്യപ്പെട്ട് ഇങ്ഗ്ലിഷ് രാഷ്ട്രങ്ങൾ പല വിധ വിഡ്ഢിത്തങ്ങളിലും വന്ന് പെട്ടിരിക്കുകയാണ്. പലപ്പോഴും, അവിടങ്ങളിൽ ദേശിയ നയം നിശ്ചയിക്കുന്നത് വരെ പുറത്ത് നിന്നും കുറച്ച്

കാലങ്ങൾക്ക് മുമ്പ് കയറിവന്ന കുരുട്ടു ബുദ്ധിക്കാരാണ്.

ഈ വക കാര്യങ്ങൾ ഇവിടെ പ്രസ്താവിച്ചതിന്റെ പ്രസക്തിയിലേക്ക് ഇനി കടക്കാം.

Go to Main contents

## 52. പാഠപുസ്തകവിജ്ഞാനം പഠിപ്പിക്കുന്നവർ

ഔപചാരിക വിദ്യാഭ്യാസത്തിൽ ഉള്ള മിക്ക അദ്ധ്യാപകർക്കും പാഠപുസ്തകത്തിന് പുറത്തുള്ള പലതും അറിയില്ല. എന്നാൽ നാട്ടിൽ നടക്കുന്ന പലതിനോടും വളരെതാദാത്മ്യത്തിൽ അവർക്ക് ചിന്തിക്കാനും പ്രവർത്തിക്കാനും ആവും താനും. ഉദാഹരണത്തിന് സർക്കാർ തൊഴിലിനായുള്ള പരീക്ഷ, രാഷ്ട്രീയം, പൊതുപ്രവർത്തനം, കവല പ്രസംഗം, മലയാളം ടിവി പരിപാടികൾ എന്നിവയിൽ കാര്യമായി കഴിവുകൾ ഉണ്ട്.

എന്നാൽ ഇതിൽനിന്നെല്ലാം മാറിനിൽക്കുന്ന കാര്യങ്ങളിൽ അന്ന് മിക്ക അദ്ധ്യാപകർക്കും കാര്യമായ വിവരം ഇല്ലതന്നെ. അതായത് ഏതാണ്ട് 2000ൽ.

ഇങ്ഗ്ളിഷുമായി തീരെ ബന്ധമില്ലാത്തവാരാണ് മിക്കവരും എന്നത് പ്രത്യേകിച്ച് പറയേണ്ടതില്ല. എന്നാൽ കമ്പ്യൂട്ടറും മറ്റ് ഐറ്റി സംഗതികളും ഇതേ മാതിരിതന്നെ.

ഇവ അറിയുന്ന ആളുകൾക്ക് കമ്പ്യൂട്ടർ എന്നത് എന്തോ വൻ ബുദ്ധി വൈഭവമുള്ളവർക്ക് മാത്രം കൈകാര്യം ചെയ്യാനാവുന്ന കാര്യമാണ് എന്ന ഭാവവും.

എന്നാൽ ആളുകൾ പലതരക്കാരാണ്. ഓരോ ആളുകൾക്കും വ്യത്യസ്ത കാര്യങ്ങളിലാണ് വിവരം എന്നുള്ളതും മറക്കാവുന്നതല്ല.

അതേ സമയം കമ്പ്യൂട്ടർ ഉപയോഗിക്കാനുള്ള കഴിവ് അക്ഷരാഭ്യാസം പോലെ ഒരു അത്യന്താപേക്ഷിതമായ കാര്യമാവും എന്നകാര്യം ഈ എഴുത്തുകാരന് തിരിച്ചറിവ് ഉണ്ടായിരുന്നു. എന്നാൽ ഇതില്ലാതെയും ജീവിക്കാം. അക്ഷരാഭ്യാസമില്ലാത്തവരും ജീവിക്കുന്നുണ്ട് ഈ ലോകത്തിൽ.

അദ്ധ്യാപനവും കമ്പ്യൂട്ടർ വിജ്ഞാനവും തമ്മിൽ അന്ന് നിലനിന്നിരുന്ന അന്തരം സൂചപ്പിക്കാനായി ഈ കാര്യം പറയുകയാണ്.

ഒരു ഇങ്ഗ്ളിഷ് മീഡിയം സ്ക്കൂളിൽ അവിടുള്ള അദ്ധ്യാപകർക്ക് ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യത്തിനായുള്ള ഒരു പരിശീലനം ഈ എഴുത്തുകാരൻ നടത്തുന്ന അവസരത്തിൽ, (ഏതാണ്ട് 2004ൽ), PhotoShop എന്താണ് എന്ന് ചോദിച്ചു. അദ്ധ്യാപിക-അദ്ധ്യപകരിൽ ആരും തന്നെ PhotoShop എന്നത് കേട്ടിട്ടുപോലും ഇല്ല. ഒരാൾ അഭിപ്രായപ്പെട്ടു അത് ഒരു ഫോട്ടോ സ്റ്റുഡിയോവിന്റെ പേരാണ് എന്ന്.

യാതോരു വിദ്യാഭ്യാസവും ഇല്ലാത്ത ആളായ Varuna, Adobe Photoshop ഉപയോഗിച്ച് തുടങ്ങിയിട്ട് അന്നേക്ക് ഏതാണ്ട് അഞ്ച് വർഷം പിന്നിട്ടിരിക്കാം. ഔപചാരിക വിദ്യാഭ്യാസത്തിൽ അധികാരപ്പെട്ടവരിൽ മിക്കവർക്കും Photoshop എന്ന വാക്ക് കേട്ടറിവുപോലും ഇല്ലതന്നെ.

## 53. വഴിതെറ്റിച്ചു വിടുന്ന അരസികമായ പരിശീലനത്തിന്റെ പിന്നാംമ്പുറം

ഈ എഴുത്തുകാരൻ ആദ്യമായി കമ്പ്യൂട്ടർ ഉപയോഗിച്ചത് 1985ൽ ഒരു വിദേശ ബന്ധമുള്ള ഒരു ബന്ധുവീട്ടിൽ നിന്നാണ്. ഇന്നത്തെ കമ്പ്യൂട്ടറുകളോട് താരതമ്യം ചെയ്യുമ്പോൾ വളരെ പ്രാചീന സാങ്കേതിക സൗകര്യങ്ങളുള്ള കമ്പ്യൂട്ടറാണ്. Mouse ഇല്ല. എല്ലാ കാര്യങ്ങളും Keyboard ഉപയോഗിച്ച്, BASIC കോഡുകളിലൂടെ നൽകി, കമ്പ്യൂട്ടർ പ്രവർത്തിപ്പിക്കലാണ്.

ഈ കമ്പ്യൂട്ടർ ഉപയോഗിക്കാൻ ഈ എഴുത്തുകാരനെ പഠിപ്പിക്കാൻ, അന്ന് ആ കമ്പ്യൂട്ടറിന്റെ അധികാരപ്പെട്ട ഒരു വ്യക്തി അതേ വീട്ടിലെ മറ്റൊരു ആളോട് വലിയ നിർബന്ധമില്ലാത്ത രീതിയിൽ ആവശ്യപ്പെട്ടിരുന്നു. ഇത് പ്രകാരം ആ വ്യക്തി കുറച്ച് കാര്യങ്ങൾ പറഞ്ഞുതരികയും ചില പുസ്തകങ്ങൾ വായിക്കാൻ നൽകുകയും ചെയ്തിരുന്നു.

ഈ പഠനം മുന്നോട്ട് പോയില്ലതന്നെ. പിന്നീട് തിരിച്ചറിവ് ലഭിച്ചത്, ഈ വിധ പഠിപ്പിക്കൽ പലതുകൊണ്ടും വഴിതിരിച്ച് വിടാനുള്ള പദ്ധതിയായിട്ടാണ് പരിണമിക്കുക എന്നത്.

ഈ മനോഗതിക്ക് ആരേയും കുറ്റം പറയാനും ആവില്ലതന്നെ. കാരണം, ഈ മാനസികാവസ്ഥ ഈ നാട്ടിലെ ഫ്യൂഡൽ ഭാഷകളിൽ അന്തർലീനമായിട്ടുള്ളതാണ്.

സമ്പത്ത്, അതായത് പണം, വിവരം, സാങ്കേതികവിദ്യാ ജ്ഞാനം, ഉയർന്ന ബന്ധങ്ങൾ, സൗകര്യമുള്ളതും ഗുണമേന്മയുള്ളതുമായ പാർപ്പിടസൗകര്യം, വൻ തൊഴിൽ തുടങ്ങിയ പലതും, ആളെ 'അദ്ദേഹ'മാക്കും. ഇത് ഒന്നും ഇല്ലാത്ത ആളെ 'അവൻ' ആക്കും, മറ്റുള്ളവർ.

അതിനാൽത്തന്നെ സ്വന്തമായുള്ള ഈ വിധ സമ്പത്ത്, അത് ഇല്ലാത്ത ആളുമായി പങ്കിട്ടാൽ, മറ്റുള്ളവർ കാണുന്നത്, സ്വന്തം സമ്പത്തിന്റെ ചോർച്ചയും മറ്റൊരു ദിക്കിൽ അവ ശേഖരിക്കപ്പെടുന്നതുമായാണ്.

ഇങ്ങിനെ പോയാൽ 'അദ്ദേഹം', 'അവൻ' ആകും. ചിലപ്പോൾ രണ്ട് 'അവൻ' എന്നവർ രൂപികരിക്കപ്പെടും. അതുമല്ലെങ്കിൽ ആദ്യത്തെ ആൾ 'അവനും', രണ്ടാമത്തെ ആൾ 'അദ്ദേഹവും' ആകും.
ഈ ഒരു പ്രശ്നം ഫ്യൂഡൽ ഭാഷകൾ ഉള്ള എല്ലാദിക്കിലും ഉണ്ട്.

എന്നാൽ വിചിത്രമെന്ന് പറയട്ടെ ഇങ്ങിനെ ഒരു കാര്യം മനുഷ്യ മനോഗതിയിലും (thought processes), മനുഷ്യവികാരങ്ങളിലും (human emotions), മാനസിക അരക്ഷിതത്വത്തിലും (mental insecurity) ഉണ്ട് എന്ന ഒരു ഹേതു പോലും, ഇങ്ഗ്ളിഷ് സംവാദങ്ങളിൽ എവിടെയും കണ്ടതായി ഓർക്കുന്നില്ലതന്നെ.

## 54. ഒറ്റ പ്രാവശ്യം കണ്ടാൽ മന:പ്പാഠമാക്കാവുന്ന വിവരങ്ങൾ

ശരിക്ക് കമ്പ്യൂട്ടർ ഉപയോഗിച്ച് തുടങ്ങിയത് 1999തിലാണ്. അപ്പോഴേക്കും കമ്പ്യൂട്ടറുമായി ബന്ധപ്പെട്ട് സാങ്കേതികത അതിദൂരം മുന്നോട്ട് സഞ്ചരിച്ചുകഴിഞ്ഞിരുന്നു.

ഇൻ്ററർനെറ്റ് വ്യാപിച്ചിരുന്നു. ഈകോമേസ് (eCommerce) സൗകര്യം പടർന്ന് പിടിച്ചുകൊണ്ടിരിക്കുന്നു.

ഈ അവരത്തിൽ ജീവിതത്തിൽ ഒരു പ്രത്യേകരീതിയിൽ ഉള്ള പരാജയങ്ങളുടെ പടുകുഴിയിൽപ്പെട്ടിരിക്കുന്ന അവസരത്തിലാണ് കമ്പ്യൂട്ടർ മേഖലയുമായി ബന്ധപ്പെട്ട് കൊണ്ട് പ്രവർത്തന പരിചയം ലഭിച്ചത്. അത് ഒരു ഐടി വിഭാഗത്തിൽപ്പെട്ടതും യൂഎസ്സുമായി ബന്ധപ്പെട്ട തൊഴിൽ ഇന്ത്യയിൽ ഇരുന്നുകൊണ്ട് ചെയ്യുക എന്ന പദ്ധതിയുമായി ബന്ധപ്പെട്ട ഒരു പരിശീലനപരിപാടിയായിരുന്നു. മറ്റൊന്നും ചെയ്യാനില്ലാ എന്ന പ്രതിസന്ധി തരണം ചെയ്യുക എന്നുള്ളത് മാത്രമേ അന്ന് ഈ പരിശീലനത്തിൽ പങ്കെടുത്തപ്പോൾ ചിന്തയുണ്ടായിരുന്നുള്ളു. എന്നാൽ ഇത് കമ്പ്യൂട്ടറും ഇൻ്ററർനെറ്റുമായി

അതിഗംഭീരമായ ബന്ധം സ്ഥാപിക്കുന്നതിന് തുടക്കം കുറിച്ചു.

മുകളിൽ സൂചിപ്പിച്ച പരിശീലനം ഒരു ഇങ്ഗ്ളിഷ് മാനസിക അന്തരീക്ഷത്തിൽ നടത്തപ്പെടേണ്ട ഒന്നായിരുന്നു. ഇങ്ഗ്ളിഷ് സംസാരിച്ചാൽ മറ്റുള്ളവർ ഇങ്ഗ്ളിഷിൽ തിരിച്ച് സംസാരിക്കും എന്നല്ലാതെ, ഒരു ഇങ്ഗ്ളിഷ് മാനസിക അന്തരീക്ഷം അവിടെ ഇല്ലായിരുന്നു. കേരളത്തിൽ തന്നെ.

ഇതിനാൽത്തന്നെ പലപ്പോഴും ഒരു ഫ്യൂഡൽ ഭാഷാ ചുവയിൽത്തന്നെ കാര്യങ്ങൾ നടന്നു. വളരെ എളുപ്പത്തിൽ പഠിച്ചെടുക്കാവുന്ന കമ്പ്യൂട്ടർ ഉപയോഗം അത്ര പെട്ടെന്ന് പഠിച്ചെടുക്കരുത് എന്ന ഭാവം തന്നെ അവിടുള്ള പരിശീലകരിൽ പ്രത്യക്ഷപ്പെട്ടിരുന്നു. അവരാരും മോശമനോഭാവക്കാരല്ല. നല്ല സൗമ്യ മനസ്കർ തന്നെ. എന്നാൽ ഈ നിഷേധ ഭാവം ഭാഷാപരമായ കോഡുകളുടെ നിയന്ത്രണത്താൽ വന്നതാണ്.

കമ്പ്യൂട്ടർ കീബോഡിൽ (keyboardൽ) F, J എന്ന ലിപികളുടെ കീയിന്മേൽ (keyയിന്മേൽ) മുകളിലോട്ട് ഉന്തിനിൽക്കുന്ന ഒരു ചെറിയ മുഴയുണ്ട് (protrusion ഉണ്ട്). ഇതിന്മേൽ വിരലുകൾ തട്ടിയാൽ, കീബോഡിൽ വിരലുകൾ

യഥാസ്ഥാനത്ത് നിലയുറപ്പിക്കാൻ സഹായകരമാവും എന്ന കാര്യം കമ്പ്യൂട്ടർ ഉപയോഗിക്കുന്നവർക്ക് അറിവുള്ളതാണ്. ഈ കാര്യംതന്നെ വളരെ സ്വകാര്യമായാണ് ഒരു പരിശീലകൻ വന്ന് പറഞ്ഞ് തന്നത്.

പോരാത്തതിന്, അക്ഷരങ്ങളെ Bold, Italics തുടങ്ങിയരീതിയിൽ അടയാളപ്പെടുത്താനും മറ്റും ഉള്ള Short-cut keys പറഞ്ഞതരാൻ പരിശീലകർക്ക് വളരെ മനോവിഷമം. കാരണം ഇത്രയേയുള്ളു. ഒറ്റ പ്രാവശ്യം കണ്ടാൽ മന:പ്പാഠമാക്കാവുന്ന കാര്യങ്ങളാണ് കമ്പ്യൂട്ടറുമായി ബന്ധപ്പെട്ട പല ബാഹ്യമായ കാര്യങ്ങളും. ആശാരിപ്പണിപോലയോ മോട്ടർ മെക്കാനിക്ക് പണിയോ പോലെയല്ല.

ഏതാണ്ട് 2002ൽ ഒരു പരിചയക്കാരന്റെ ഉടമസ്ഥതയിലുള്ള ഒരു കമ്പ്യൂട്ടർ പരീശീലന കേന്ദ്രത്തിന് ഉള്ളിൽ നിൽക്കുന്ന അവസരത്തിൽ, Adobe PageMaker പഠിപ്പിക്കുന്ന രീതി കണ്ടു. വളരെ വളഞ്ഞരീതിയിൽ. പരിശീലകനോട് സ്വകാര്യമായ ഈ രീതിയിൽ എന്തിനാണ് പഠിപ്പിക്കുന്നത് എന്ന് ചോദിച്ചപ്പോൾ, ആ ആൾ പറഞ്ഞത്, ഈ പ്രകാരമാണ് :

"സാറിന് ഇവനെയൊന്നും മനസ്സിലായിട്ടില്ല. ഇവനൊക്കെ ഇത് പഠിച്ചാൽ പിന്നെ അവനും മാഷാണ്. പിന്നെ ഇവന്റെ അടുത്ത പണി എന്നെ പാരവെക്കലാണ്." (Please note: ഈ എഴുത്തുകാരനെ ആരും തന്നെ 'സാർ' എന്ന് സംബോധന ചെയ്യാൻ സാധാരണയായി പ്രചോദനം നൽകാറില്ല.)

ഈ പരിശീലകൻ പറഞ്ഞത് വാസ്തവമാണ്. അത് ആ ആൾക്ക് എന്തെങ്കിലും മാനസിക നിഷേധാത്മകത ഉള്ളത് കൊണ്ട് പറഞ്ഞതല്ല. ഭാഷാ കോഡുകൾ ഈ രീതിയിലാണ് ഈ നാട്ടിൽ വിളയാടുന്നത്. മനുഷ്യരെക്കൊണ്ട് വിളയാടിക്കുന്നത്.

## 55. ഗുണമേന്മയുള്ള കുലത്തൊഴിലുകളെ നാമാവശേഷമാക്കിയ നിർബന്ധ ഔപചാരിക വിദ്യാഭ്യാസം

Varunaയ്ക്ക് ഏതാണ്ട് 8 വയസ്സ് കഴിയാറായപ്പോഴാണ് കമ്പ്യൂട്ടർ ഭാഷകളുമായി നേരിട്ട് പരിചയം ലഭിച്ചത്. അതിന് മുന്നെ ബാഹ്യമായ കാര്യങ്ങളുമായാണ് നേരിട്ട് ബന്ധമുണ്ടായിരുന്നത്. വെബ് സൈറ്റ്, വെബ് ഫോറം പേജ് സൃഷ്ടിക്കൽ, പെയ്മെന്റ് ഗെയ്റ്റ് വേ ഇൻറ്റഗ്രേഷൻ, ഡിജിറ്റൽ ബുക്ക് നിർമ്മാണം, ഫോട്ടോ എഡിറ്റിങ്ങ്, ബുക്ക് ഡിസൈനിങ്ങ് തുടങ്ങിയ കാര്യങ്ങളിൽ നിത്യപരിചയം വന്നത്, ഈ എഴുത്തുകാരൻ ഈ വക കാര്യങ്ങൾ VICTORIA INSTITUTIONS വെബ് സൈറ്റുമായി ബന്ധപ്പെട്ട് നിത്യവും പല പ്രവർത്തനങ്ങളും ചെയ്യുന്നതിൽ, ചിലപ്പോഴെല്ലാം ഇവർ പങ്കെടുത്തത് കൊണ്ടാണ്.

ഇതുമായി ബന്ധപ്പെട്ട് ഇവിടെ എടുത്ത് പറയാവുന്ന ഒരു നിരീക്ഷണം ഇതാണ്. കുടുംബപരമായതും കുലത്തൊഴിലായതുമായ കാര്യങ്ങൾ സാങ്കേതിക ഗുണമേന്മയുള്ളവയാണെങ്കിൽ അവ നശിപ്പിക്കുന്ന ഔപചാരിക നിർബന്ധ വിദ്യാഭ്യാസം ഒരു തെമ്മാടിത്തരംതന്നെയാണ്.

ഈ നാട്ടിലെ പാരമ്പര്യ നൈപുണ്യങ്ങളിൽ ഏറ്റവും ഔന്നിത്യമുള്ളവയിൽ ഒന്നാണ് ആശാരിപ്പണി (Carpentry). ഇതുമായി ബന്ധപ്പെട്ട ഒന്നാണ് വാസ്തുവിദ്യ. എന്നാൽ ഈ കുലത്തൊഴിലിന് മഹിമ പോരാ എന്നുള്ളത് ഇന്നുള്ള ഔപചാരിക വിദ്യാഭ്യാസവും ഈ നാട്ടിലെ ഫ്യൂഡൽ ഭാഷകളും മനസ്സിൽ അടിച്ചേൽപ്പിക്കുന്ന വിവരമാണ്.

ഇതുമായി ബന്ധപ്പെട്ട് പണ്ട് ഒരു സംഭവം തന്നെയുണ്ടായി. മകന്റെ പഠനവുമായി ബന്ധപ്പെട്ട് പണ്ട് ഒരു സ്ത്രീ ഈ എഴുത്തുകാരനുമായി സംസാരിച്ചിരുന്നു. കുലപരമായി ആശാരിയാണ് ഭർത്താവ്. എന്നാൽ ആൾ ഗൾഫിലാണ് തൊഴിൽ ചെയ്യുന്നത്.

ആശാരിയുടെ മകന് ആശാരിപ്പണിയിൽ വൈദഗ്ദ്യം വളരെ ചെറുപ്പത്തിൽത്തന്നെ ലഭിക്കാവുന്നതാണ്. എന്നാൽ ഈ തൊഴിലിൽ പിന്നീട് നിലനിൽക്കണം എന്നില്ല. ഈ ഒരു കാര്യം മനസ്സിൽ വച്ച് കൊണ്ട് ചെറുപ്രായക്കാരനായ മകന് (ഏതാണ്ട് 8 വയസ്) ആശാരിപ്പണിയിൽ (Carpentryൽ) നല്ല വൈദഗ്ദ്ധ്യം ഉണ്ടാവുമല്ലോ എന്ന് ചോദിച്ചു. ആ സ്ത്രീയിൽ അന്ന് കണ്ടപ്രതികരണം, ആളെ മുഖത്ത് നോക്കി അപമാനിച്ചു എന്ന രീതിയിലാണ്. ഒരു തുപ്പുന്ന

രീതിൽ ആഗ്യം കാണിച്ച് കൊണ്ട്, 'ഇവനെ ഡോക്ടറാക്കാനാണ് ഞങ്ങളുടെ ഉദ്ദേശം', എന്ന് പറഞ്ഞു. രംഗം തിക്കച്ചും പരുക്കനായി.

സ്വന്തം കുലത്തൊഴിലിനോട് തന്നെ വിരോധം ലഭിപ്പിക്കുന്ന ഭാഷകളാണ് നാട്ടിൽ നടമാടുന്നത്. ഡോക്ടർ മലബാറിയിൽ 'ഓറ് ആണ് അല്ലെങ്കിൽ 'ഓല്' ആണ്. മലയാളത്തിൽ 'അദ്ദേഹം' ആണ്, 'സാർ' ആണ്. അതുമല്ലെങ്കിൽ 'മാഡം' ആണ്, 'അവർ' ആണ്.

ആശാരിക്കും ഡോക്ടർക്കും വാക്ക് കോഡുകളിൽ ഒരേ നിലവാരം സാമൂഹികമായി ലഭിക്കണമെങ്കിൽ ഇങ്ഗ്ളിഷിൽ കടന്നുകയറണം. അതുമല്ലെങ്കിൽ വളരെ വിദഗ്ദ്ധമായി കരുക്കൾ നീക്കി ബഹുമാനം പിടിച്ചെടുക്കണം. അതും സാധ്യമായ കാര്യമാണ്.

പണ്ട് ഒരു സ്ത്രീ പരിചപ്പെടുന്ന അവസരത്തിൽ തന്റെ ഭർത്താവ് പോലീസിലാണ് എന്ന് പറഞ്ഞു. പോലീസ് കോൺസ്റ്റബ്ൾ ആണോ എന്ന് ഈ എഴുത്തുകാരൻ ചോദിച്ചു. പ്രശ്നം ഗുരുതരമായി. പോലീസുകാരനെ 'കോൺസ്റ്റബ്ൾ' എന്ന് പരാമർശിക്കാൻ പാടില്ലാ എന്ന് പിന്നീട് അറിവ് ലഭിച്ചു.

ഈ വിവരം മറ്റൊരു അവസരത്തിൽ ഈ എഴുത്തുകാരന്റെ കോളജിൽ പഠിച്ച ഒരു വ്യക്തി പറയുകയുണ്ടായി. ഈ ആൾ അന്ന് കേന്ദ്രസർക്കാറിന്റെ ഒരു പോലീസ് വകുപ്പിൽ ഇൻസ്പെക്ടറായി തൊഴിൽ ചെയ്യുകയായിരുന്നു. ഈ ആൾ ഒരു ഔദ്യോഗിക ആവശ്യത്തിന് തിരുവനന്തപുരത്തെ ഒരു സംസ്ഥാന പോലീസ് വകുപ്പിന്റെ ഒരു ഓഫിസിൽ പോയ ആവസരത്തിൽ ഒരു പോലീസ് കോൺസ്റ്റബ്ൾനെ, 'കോൺസ്റ്റബ്ൾ' എന്ന് വിളിച്ചു. അങ്ങിനെയുള്ള ഒരു പരാമർശം പോലീസുകർക്ക് രുചിക്കില്ലത്രെ.

നൂറുകൂട്ടം വെറികളും, വെപ്രാളങ്ങളും, വെറുപ്പുകളും, വിരോധങ്ങളും, വിഷാദരോഗങ്ങളും, വിരോധാഭാസങ്ങളും, വിക്രിയങ്ങളും, വെകിളികളും, പോരാത്തതിന് മനസ്സിൽ ചുഴലിയും വരെ വരുത്താനാവുന്ന ഗുപ്തമായ കോഡുകളും മനോഭാവങ്ങളും ഉള്ളവയാണ് ഫ്യൂഡൽ ഭാഷകൾ.

## 56. അൽപന് അൽപം ഐശ്വര്യം ലഭിച്ചാൽ എന്താണ് അടുത്ത പരിപാടി?

ഏതാണ്ടാ 2002ൽത്തന്നെ C+, C++, MySql, Visual Basic തുടങ്ങിയ പ്രോഗ്രാമിങ്ങ് ലാങ്ഗ്വജുകൾ (programming languageകൾ) Varunaയെ പഠിപ്പിക്കണം എന്ന ഒരു ആഗ്രഹം മനസ്സിൽ ഉണ്ടായിരുന്നു. കാരണം, അന്ന് കമ്പ്യൂട്ടർ എന്നുവച്ചാൽ മാഹാബുദ്ധിമാന്മാർക്കും മറ്റും മാത്രം സമീപിക്കൻ പറ്റുന്ന കാര്യമാണ് എന്ന ഒരു ധ്വനിതന്നെ സമൂഹത്തിൽ പരന്നിരുന്നു. 'ആള് കമ്പ്യൂട്ടർ ജീനിയസ് ആണ്' എന്നൊക്കെ പലരെക്കുറിച്ചും പറയുന്നത് കേട്ടിട്ടുമുണ്ട് അന്ന്.

എന്നാൽ വാസ്തവത്തിൽ പഠിച്ചെടുക്കാൻ പറ്റുന്ന നൈപുണ്യങ്ങളിൽ ഏറ്റവും എളുപ്പവും, എന്നാൽത്തന്നെ ഏറ്റവും അത്ഭുതകരമായ കഴിവുകളും നൈപുണ്യങ്ങളും കരവിരുതുകളും നൽകുന്ന ഒരു വസ്തുവാണ് കമ്പ്യൂട്ടർ എന്ന ഒരു വിവരം തന്നെ പലദിക്കിൽ നിന്നും നേരിട്ട് അറിഞ്ഞ് തുടങ്ങിയുന്നു.

ഇതിന് മുഖ്യമായ വിവരം നൽകിയത്, ഇങ്ഗ്ളിഷിൽ യാതോരു വിവരവും ഇല്ലാത്ത പലരും ഇതിൽ നല്ല നൈപുണ്യം നേടിയതായി കണ്ടിരുന്നു.

Go to Main contents

എന്നാൽ ഇവരാകട്ടെ അതി ഗംഭീരമായ വിവരസ്രോതസ്സിന്റെ ഉടമസ്ഥരും, വാക്താക്കളും ആണ് എന്ന ഭാവത്തിലാണ് നിലകൊണ്ടിരുന്നത്.

ഏതാണ്ട് 1999ൽ കോഴിക്കോടിന് ഏതാണ്ട് 50 കിലോമീറ്റർ വടക്കായുള്ള ഒരു ചെറിയ പട്ടണമായ വടകരയിൽ (Badagaraയിൽ) വച്ച് ഒരു അനുഭവമുണ്ടായി. ഒരു DTP പ്രസ്സിൽ ഒരു കാര്യം, ടൈപ്പ് ചെയ്ത് പ്രിന്റ് ചെയ്യാൻ കൊടുത്തു. അന്നാണെങ്കിൽ വടകര ഒരു ചെറിയ തെരുവുകൾ ഉള്ള ഒരു ഞെരുങ്ങിയ പ്രദേശമായിരുന്നു. എന്നാൽ, ടൈപ്പ് ചെയ്യാൻ ഉള്ള വസ്തുവിലെ മേൽവിലാസം അതിനേക്കാൾ കൊടുംകാട് മാതിരിയുള്ളതായാണ് കാണപ്പെട്ടത്.

ഈ നാട്ടിൽ നാടിന്റെ പേരിനോട് ബന്ധപ്പെടുത്തി ആളെ അളക്കുന്ന ഒരു രീതിയുണ്ട്.

ആ പ്രസ്സിൽ അത് ടൈപ്പ് ചെയ്യാൻ അപ്പോൾ സൗകര്യമില്ല. വൻ നഗരത്തിൽ ഉള്ള വലിയ മനുഷ്യൻ കുഗ്രാമത്തിലുള്ള വിഡ്ഢിയോട് എന്ന രീതിയിലാണ് കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കിക്കുന്നത്. തൊട്ടടുത്തുള്ള മറ്റൊരു DTP സെൻ്ററിൽ ചെന്നാൽ അത് ടൈപ്പ് ചെയ്ത്

തരും എന്ന് ഈ DTP പ്രസ്സിലെ മുഖ്യ വ്യക്തി പറഞ്ഞു.

അങ്ങിനെ ആ DTP സെൻ്ററിൽ ചെന്നപ്പോൾ, മറ്റൊരു കമ്പ്യൂട്ടർ ജീനിയസാണ് അവിടെയുണ്ടായിരുന്നത്. കാര്യം പറഞ്ഞപ്പോൾ, ഇവിടെയുള്ള ----------അവിടെയുണ്ടോ എന്ന് നിങ്ങൾ ഉറപ്പ് വരുത്തി വരിക. എന്ന് പറഞ്ഞ് ഒരു പെയ്പ്പറിൽ PM4 എന്ന് വളരെ നിഗൂഢമായ ഒരു രേഖ എഴുതുന്നത് മാതിരിയുള്ള ഭാവത്തിൽ എഴുതിത്തന്നു. ഇത്രയും നിഗൂഢതയുള്ള PM4 എന്താണ് എന്ന് അന്വേഷിക്കാനൊന്നും പോയില്ല. കാരണം, വൻ ദൂരങ്ങൾ യാത്രചെയ്യുന്നതിനിടയിലാണ് വടകരയിൽ ഒന്ന് ഇറങ്ങിയത്.

ഈ PM4മായി തിരിച്ച് ആദ്യത്തെ DTP പ്രസ്സിൽ പോയി മുഖ്യവ്യക്തിക്ക് കൊടുത്തു.

ആ വ്യക്തി ആ കുറിപ്പ് കാര്യമായി ഒന്ന് പഠിച്ചു. മവോയിസ്റ്റ് സങ്കേതങ്ങളെക്കുറിച്ചുള്ള റിപ്പോർട്ട് ഐപിഎസ് ഉദ്യോഗസ്ഥൻ പോലീസ് കോൺസ്റ്റബിൾമാരുടെ മുന്നിൽ വച്ച് വായിച്ച് പഠിക്കുന്ന അതേ ഭാവം.
എന്നിട്ട് കാര്യമായി ഒന്ന് ചിന്തിച്ചിട്ട് ഒരു കുറിപ്പിൽ എഴുതി, PM4 ഇവിടെ ഉണ്ട്.

ഈ കുറിപ്പുമായി തിരിച്ച് വന്ന് കൊടുത്തപ്പോൾ, അത് അതീവ ഗഹനമായി ആ ആദ്യത്തെ വ്യക്തി വായിച്ചു. ചിന്തിച്ചു. എന്നിട്ട് പ്രതികരിച്ചു.

ഈ വിധ ഭാവങ്ങൾ സാധാരണ കണ്ടിട്ടുള്ളത് നിലവാരം കുറഞ്ഞ സർക്കാർ ഉദ്യോഗസ്ഥരിലാണ്. അങ്ങിനെ നോക്കുമ്പോൾ, സർക്കാർ ഉദ്യോഗസ്ഥരുടെ സ്വതസിദ്ധമായ സ്വഭാവമല്ല, ആളെ നടത്തിക്കൽ എന്ന് പറയാമെന്ന് തോന്നുന്നു. ഈ നാട്ടിൽ, സ്വന്തം സ്വതസിദ്ധമായ വ്യക്തിത്വത്തിന് അതീതമായുള്ളത് ഏതൊരാൾക്ക് ലഭിച്ചാലും, ആ ആളൊന്ന് വിലസും. കാര്യമായി വിധേയത്വഭാവമില്ലത്ത ആരേയും ഒന്ന് നടത്തിക്കും. അത് വാസ്തവം തന്നെ.

രണ്ട് കൂട്ടരും നിത്യേനെ ബന്ധപ്പെടുന്ന സ്ഥാപനങ്ങളാണ്. മാത്രവുമല്ല, ഈ PM4തന്നെയാണ് നിത്യവും രണ്ട് കൂട്ടരും ഉപയോഗിക്കുന്നത്.

ഈ നിഗൂഢമായ PM4 എന്താണ് എന്ന് ഏതാണ്ട് ആറ് മാസത്തിനുള്ളിൽ മനസ്സിലായി എന്ന് മാത്രമല്ല, അതിവേഗത്തിൽ ഇത് ഉപയോഗിക്കാനുള്ള നൈപുണ്യവും ഈ

എഴുത്തുകാരനും പോരാത്തതിന് അന്ന് ഏതാണ്ട് അഞ്ച് വയസ് പ്രായമുള്ള Varunaയും നേടിയെടുത്തിരുന്നു. Adobe PageMakerന്റെ Version 4ന് ആണ് PM4 എന്ന് നിഗൂഢനാമം നൽകി ആളെ വെപ്രാളപ്പെടുത്താൻ ശ്രമിച്ചത്. ഈ Adobe PageMaker മിക്ക് DTP സെൻററുകളിലും ഏതാനു മാസങ്ങൾക്കുള്ളിൽ വളരെ സാമാന്യമായി കണ്ടുവരുന്ന ഒരു desktop publishing program ആയിരുന്നു.

ഇതിനെ മറികടന്ന് Adobeയുടെതന്നെ Adobe Indesign പുറത്തിറങ്ങിയിട്ടുണ്ട്.

## 57. കമ്പ്യൂട്ടർ ഭാഷ പഠിപ്പിക്കാൻ ഒരു അവസരംവന്നു

C+, C++, MySql, Visual Basic തുടങ്ങിയവ പഠിക്കാൻ കാര്യമായ പ്രയാസം ഇല്ലാ എന്നുള്ളത് അറിയാമെങ്കിലും, ഈ എഴുത്തുകാരന് അവ അറിയില്ല എന്നുള്ളത് വാസ്തവം തന്നെ. അതിനാൽത്തന്നെ ഇവ Varunaയെ പഠിപ്പിക്കാൻ സൗകര്യപ്പെട്ടില്ല, ഏതാനും വർഷങ്ങളോളം.

എന്നാൽ Varunaയ്ക്ക ഏതാണ്ട് എട്ടുവയസ് കഴിയാറായപ്പോൾ അടുത്തുള്ള ഒരു കമ്പ്യൂട്ടർ പഠന കേന്ദ്രം ഒരു പുതിയ വ്യക്തി വാങ്ങിക്കുകയുണ്ടായി. ഈ പഠന കേന്ദ്രത്തിന്റെ പ്രധാന മുതൽഉടമയായ ചെറപ്പക്കാൻ വന്ന് അവിടെ ഒരു ഇങ്ഗ്ളിഷ് ക്ളാസ് നടത്താമോ എന്ന് ചോദിച്ചു,

ഇതിന് ബദലായി ചോദിച്ചത്, അവിടെ നടക്കുന്ന C+, Visual Basic തുടങ്ങിയ ക്ളാസുകളിൽ Varunaയ്ക്ക് കൂടിയിരുന്നു പഠിക്കാമോ എന്നുള്ളതായിരുന്നു. ഈ ഒരു ചോദ്യത്തിൽ ഒരു സങ്കീർണ്ണതയുണ്ടായിരുന്നു. പഠനവും പഠന അന്തരീക്ഷവും കഴിവതും ഇങ്ഗ്ളിഷിൽ ആയിരിക്കേണം എന്നും, യാതോരുവിധത്തിലും Varunaയെ മലയാളം പഠിപ്പിക്കാൻ ശ്രമിക്കരുത്

എന്നും. മാത്രവുമല്ല, Varunaയ്ക്ക് പ്രായം എട്ടുവയസ്സാണ്. പഠനത്തിന് ഉള്ള മറ്റുള്ളവരുടെ വയസ്സ് ഏതാണ്ട് 18 - 22 ആയിരിക്കാം.

ഈ ആവശ്യം ആ വന്ന ആൾ അംഗീകരിക്കുക ചെയ്തു. ഇതുമായി ബന്ധപ്പെട്ട് ഈ എഴുത്തുകാരൻ ഇങ്ഗ്ലിഷ് പഠിപ്പിക്കുന്ന അതേ അവസരത്തിൽ, അടുത്തുള്ള ക്ലാസ് റൂമിൽ C+ പഠനത്തിൽ Varuna പങ്കെടുത്തു.

C+ക്ലാസ് എടുത്തത് നേരത്തെ സൂചിപ്പിച്ച, ഈ കേന്ദ്രത്തിന്റെ ഉടമതന്നെയായിരിന്നു. ക്ലാസിൽ പത്തോളം പേരുണ്ടായിരുന്നു എന്നാണ് ഓർമ്മ. Varunaയുടെ പഠനത്തിന് നിശ്ചിത ഫീസും നൽകിയിരുന്നു. ഇങ്ഗ്ലിഷ് ക്ലാസ് നടത്തിയതിന് അതിന്റേതായ ഒരു സംഖ്യയും അവർ നൽകിയിരുന്നു.

ഇത് ഏതാണ്ട് ഒരുമാസം മാത്രമേ നടന്നുള്ളു. അപ്പോഴെക്കും ഈ എഴുത്തുകാരന് ബോംബെയിലക്ക് പോകേണ്ട ഒരു ആവശ്യം വന്നു.

എന്നാൽ പഠിപ്പിച്ചു കഴിഞ്ഞ C+ൽ Varunaയ്ക്ക് വളരെ കാര്യമായ നൈപുണ്യം പെട്ടെന്ന് തന്നെ ലഭിച്ചു എന്നാണ് അറിഞ്ഞത്.

Varunaയ്ക്ക ഔപചാരിക വിദ്യാഭ്യാസം ഇല്ലാ എന്നുള്ളത് പലരിലും അഗാധമായ മനോവിഷമം സൃഷ്ടിച്ചിരുന്നു. നാട്ടിൽ പലവിധ പ്രശ്നങ്ങളിലും വിഷമതകളിലും പെട്ട് പല ആളുകളും ഉഴലുന്നുണ്ട്. അതൊന്നും ഈ കൂട്ടർക്ക് യാതോരു പ്രശ്നവും ഇല്ലതന്നെ. എന്നാൽ മലയാളം പഠിക്കാതെയും ഔപചാരിക വിദ്യാഭ്യാസം ലഭിക്കതെയും ജീവിക്കുകയെന്നുള്ളത് ഒരു തീരാ വിഷമമായി പലർക്കും മനോവേദന നൽകി എന്ന് അറിയുന്നു. ഇതുമായി ബന്ധപ്പെട്ട് പല ഉൾനാടൻ ബുദ്ധിജീവി / രാഷ്ട്രീയ ചർച്ചകളും നടന്നു എന്നും, ഈ പ്രശ്നത്തെ നിയമം ഉപയോഗിച്ചും, പോലീസിനെ ഉപയോഗിച്ചും നേരിടണം എന്നും തീരുമാനം എടുത്തതായി ഈ എഴുത്തുകാരനെ ചിലർ അറിയിച്ചിരുന്നു.

സ്വന്തം കുടുംബത്തിൽ ആണെങ്കിൽ നേരത്തെ സൂചിപ്പിച്ച വൻ ഔദ്യോഗിക ബലപ്രയോഗത്തിന് കഴിവുള്ളവരാണ് അപ്പുറത്ത് അണിനിരന്നിരുന്നത്.

അന്ന്, അതായത് ഏതാണ്ട് 1900 - 2004 കാലഘട്ടത്തിൽ കണ്ടറഞ്ഞതും, കേട്ടറിഞ്ഞതുമായ കാര്യം, വെറും രണ്ട്, മൂന്ന്, നാല്, അഞ്ച്, ആറ് മാസക്കാലം C+സും, അതുപോലുള്ള കമ്പ്യൂട്ടർ ഭാഷകളും മറ്റും പഠിച്ച,

പലരും, അവരിൽ പലർക്കും ശരിക്കും ഇങ്ഗ്ളിഷ് പോലും അറിയില്ല, അമേരിക്ക, ബ്യട്ടൺ തുടങ്ങിയ രാജ്യങ്ങളിലേക്ക് അവിടുള്ള ഈ വക തൊഴിലുകൾ നിസ്സാര വേതന നിരക്കിൽ ചെയ്യാനായി കയറിക്കൂടി എന്നുള്ളതാണ്.

അവിടെ എത്തിയ പലരും അധികം വൈകാതെ, അവിടുള്ള ലക്ഷക്കണക്കിന് വ്യാപാര സ്ഥപനങ്ങൾക്ക് ആവശ്യമായ വിവിധതരം സോഫ്ട്വേറുകൾ കസ്റ്റമൈസ് ചെയ്ത് വൻ വ്യാപാര കമ്പനികൾവരെ സൃഷ്ടിച്ചു. പലരും അവിടെയിരുന്ന, ഈ വിധ സോഫ്ട്വേറുകൾക്കായുള്ള ഓഡറുകൾ സ്വരൂപിച്ച്, അവരുടെ തന്നെ തൊഴിലുകാരായ ആളുകളെക്കൊണ്ട് ഇന്ത്യയിൽ ഇരുന്ന് ചെയ്യിച്ച്, ഇൻ്ററർനെറ്റ് മുഖേന അങ്ങോട്ടേക്ക് എത്തിച്ച്, വൻ ലാഭങ്ങൾ കൊയ്തെടുത്തു. ഇതിന് സൗകര്യപ്പെടുത്തുന്ന രീതിയിൽ ഇന്ത്യൻ നാണയത്തിൻ്റെ മൂല്യം സർക്കാർ കൃത്രിമമായോ, സ്വാഭാവികമായോ ഇടിച്ച് താഴ്ത്തിക്കൊണ്ടിരുന്നു.
ചില ആളുകൾ ഇന്ത്യയിൽ ഇരുന്ന് തന്നെ ഈ വിധ തൊഴിലുകൾ വിദേശ കമ്പനികൾക്ക് ചെയ്ത് ലക്ഷങ്ങൾ തന്നെ ലഭം നേടിയെടുത്തു.

## 58. ധനവാൻ ദരിദ്രവാസിയായി സിനിമയിൽ അഭിനയിക്കുമ്പോൾ ഉളവാകുന്ന അസ്വാഭാവിക ഓാമനത്വം

കമ്പ്യൂട്ടറുമായും ഇൻ്ററർനെറ്റുമായി ബന്ധപ്പെട്ട തൊഴിലുകൾക്ക് വേണ്ടി അമേരിക്കയിലേക്ക് കടന്നവരിൽ ഒരു വലിയ പങ്ക് തെലുങ്കരായിരുന്നു. അത് അന്നത്തെക്കാലത്ത് ഒരു വിചിത്രമായ കാര്യമായിരുന്നു. പൊതുവെ തീവണ്ടികളിലും മറ്റും തെലുങ്കരെ കണ്ടാൽ വളരെ നിലവാരം കുറഞ്ഞവരായാണ് കാണപ്പെടുക, അന്ന്.

എന്നാൽ ഈ വിഷയം ഇന്ത്യയിലെ മറ്റെല്ലാ ഭാഷക്കാർക്കും ബാധകമാണ് എന്നുള്ളതാണ് വാസ്തവം. രണ്ട് വ്യത്യസ്ത നിലവരാങ്ങളായ ആളുകൾ എല്ലാ ഫ്യൂഡൽ ഭാഷയിലും ഉണ്ട്. ഭാഷാകോഡുകളിൽ താഴെനിൽക്കുന്നവരും, ഉയർന്ന് നിൽക്കുന്നവരും.

ഉദാഹരണത്തിന് ഹിന്ദി സനിമയിൽ പാവപ്പെട്ടവരായി അഭിനയിക്കുന്നവരെ പോലുള്ള പാവപ്പെട്ടവരെ പൊതുവായി കാണാൻ പ്രയാസമാണ്. സിനിമയിലെ പാവപ്പെട്ടവരായി അഭിനയിക്കുന്നവർ മിക്കവരും ഭാഷാകോഡുകളിൽ ഉയർന്ന നിലവാരത്തിൽ ജീവിക്കുന്നവരാണ് എന്നാണ് തോന്നുന്നത്.

ആന്ധ്രയിൽ നിന്നും പലരും അമേരിക്കയിൽ പോയി വൻ ഐടി വ്യാപാരങ്ങൾ സൃഷ്ടിച്ചു. അവർ അവരുടെ കുടുംബക്കാരെയും, ബന്ധുജനങ്ങളെയും, പോരാത്തതിന്, അവരുടെ വീട്ടുജോലിക്കാരെയും, ഡ്രൈവർമാരെയും മറ്റും സോഫ്ട്വേർ എഞ്ചിനിയർമാർ എന്ന തൊഴിൽ നിർവ്വചനത്തിൽ അമേരിക്കയിലേക്ക് കടത്തി.

ഇത് ഒരു വൻ തെമ്മാടിത്തമായി ഇന്ത്യയിലെ പത്രങ്ങളിൽ ചിലർ എഴുതി. എന്നാൽ വാസ്തവം ഇതിനേക്കാൾ അപ്പുറത്താണ്. സോഫ്ട്വേർ എഞ്ചിനിയറുടെ തൊഴിലിന് സത്യത്തിൽ ഒരു വൻ ഔപചാരിക വിദ്യാഭ്യാസത്തിന്റെ ആവശ്യകത ഇല്ലതന്നെ.

അതേ സമയം കമ്പ്യൂട്ടർ സയ്ൻസിൽ BScയും MScയും BTechക്കും എടുത്തവരിൽ പലർക്കും നേരിട്ട് കമ്പ്യൂട്ടർ വിദ്യകൾ പഠിച്ചവരുടെ നൈപുണ്യം ഇല്ലായെന്നും കണ്ടറിഞ്ഞിരുന്നു.

ഉദാഹരണത്തിന്, Varunaക്ക് ഏതാണ്ട് ഏഴുവയസ്സ് പ്രായമുള്ളപ്പോൾ, കമ്പ്യൂട്ടർ സയ്ൻസ് ടീച്ചറായി ഒരു ഇങ്ഗ്ളിഷ് സ്ക്കൂളിൽ ജോലികിട്ടിയ, കമ്പ്യൂട്ടർ സയ്ൻസിൽ BSc കഴിഞ്ഞ ഒരു വനിത, Adobe PhotoShop, Adobe Flash തുടങ്ങിയ

ഏതാനുംകാര്യങ്ങൾ പറഞ്ഞ് മനസ്സിലാക്കിക്കാൻ Varunaയോട് ആവശ്യപ്പെട്ട കാര്യം ഓർമ്മവരുന്നു. വിദ്യാഭ്യാസ നയങ്ങൾ തീരുമാനിക്കുന്നവർ വ്യക്തമായി പറയുകയാണെങ്കിൽ പഠിപ്പിക്കുന്ന ഓരോന്നിന്റെ ആവശ്യകതയെക്കുറിച്ച് യാതോരു വിവരവും ഇല്ലാ എന്ന ഒരു തോന്നൽ മനസ്സിൽ ഉണ്ട്. എന്തെങ്കിലും കുറേ കാര്യങ്ങൾ പാഠപുസ്തകങ്ങളിൽ നിറച്ച്, അവ വെറുതെ പഠിപ്പിച്ച് അവയുമായി ബന്ധപ്പെടുത്തി പരീക്ഷകൾ നടത്തി, മാർക്ക് നൽകി, റാങ്ക് ലിസ്റ്റുണ്ടാക്കി, വിദ്യാഭ്യാസ യോഗ്യത നിർണ്ണയിക്കുന്നു.

മലയാളികളും അനവധി ഈ വിധം അമേരിക്കയിലേക്ക് കടന്നിരുന്നു. വർഷം ഏതാണ്ട് 1990. അന്ന് അമേരിക്കയെന്ന് പറഞ്ഞാൽ തികച്ചും ഒരു ഇങ്ഗ്ളിഷ് മുഖച്ഛായയുള്ള ഒരു രാജ്യം. അതീവ ജീവിത നിലവാരങ്ങളുള്ള രാജ്യം. യാതോരുവിധ ദാരിദ്ര്യവും അവിടെ അന്ന് ഉള്ളതായ് അറിയപ്പെട്ടിരുന്നില്ല.

കാണുന്ന രാജ്യങ്ങളുമായൊന്നും അമേരിക്കക്ക് യുദ്ധങ്ങൾ ഇല്ല. ബ്യട്ടണിന്റേയും കാര്യം ഇത് പോലെ തന്നെ.

ഈ രാജ്യങ്ങളിലേക്ക് ഫ്യൂഡൽ ഭാഷക്കാർ ഇരച്ചുകയറിയാൽ എന്ത് സംഭവിക്കും എന്ന് ഈ എഴുത്തുകാരൻ പണ്ട് എഴുതിയ March of the Evil Empires: English versus the feudal langauges എന്ന ഗ്രന്ഥത്തിൽ സൂചിപ്പിച്ചിരുന്നു.

## 59. പലവിധ വിവരങ്ങൾ ഇല്ലാത്ത വെറും വിഡ്ഢി ഇങ്ഗ്ളിഷുകാരുടെ നാട്

അമേരിക്കയിലേക്ക് സോഫ്ട്വേർ പണിക്കായി പോയ ഒരു ആൾ പറഞ്ഞകാര്യം, അത് കേട്ട ഒരു വ്യക്തി പറഞ്ഞ ഒരു കഥയാണ്.

ആ ആളുടെ തൊഴിലുടമ ഒരു അമേരിക്കൻ വനിതയായിരുന്നു. അതായത്, ഒരു വെള്ളക്കാരിയായ വ്യക്തി. അവരുടെ വീട്ടിലെ എന്തോ ഒരു ചടങ്ങിൽ ഈ തൊഴിലുകാരെ വീട്ടിലേക്ക് ക്ഷണിച്ചിരുന്നു. മലയാളികളായ കുറച്ചുപേർ ഈ കൂട്ടത്തിൽ ഉണ്ട്. അവർ ആ വനിതയുടെ വീട്ടിൽ ചെന്നപ്പോൾ, ആ വനിത തന്റെ ഭർത്താവിനെ ഇവർക്ക് പരിചയപ്പെടുത്തി.

ആഗതരോട് വളരെ ഊഷ്മളമായും സൗഹൃത്തോടുംകൂടി പെരുമാറുന്ന ഭാര്യയും ഭർത്താവും. രണ്ടുപേരും ചെറുപ്പക്കാർ.

ഭർത്താവിന്റെ തൊഴിൽ ചോദിച്ചു. താൻ Carpenterആണ് (ആശാരിയാണ്) എന്ന് ആ ആൾ അറിയിച്ചു.

Go to Main contents

മലയാളികൾ ആകെ ഞെട്ടുകയും ഒരു അളവുവരെ പരിഭ്രമിക്കുകയും ചെയ്തു. സോഫ്ടവേർ എഞ്ചിനിയറുടെ ഭർത്താവ് ഒരു ആശാരിയോ?

മലയാത്തിലാണ് ഇക്കൂട്ടർ ചിന്തിച്ചത്. ഭാര്യയെ 'നീ'യെന്നും, 'അവളെ'ന്നും, 'എടീ' എന്നുമെല്ലാം വിളിക്കാൻ അവകാശമുള്ള ആളാണ് ഭർത്താവ്. ഇത് എന്ത് ജീവിതം!. എഞ്ചിനിയർക്ക് പറ്റിയതാണോ ആശാരിയായ ഭർത്താവ്?

വ്യക്തികളേയും സ്ഥാപനങ്ങളേയും സംഭവങ്ങളേയും വസ്തുക്കളെയും മറ്റുംമറ്റും രണ്ടായും ചിലപ്പോൾ അതിൽ അധികമായും വേർതിരിച്ചും, വിവേചനം ചെയ്തും, ഒന്നിനെ പൊന്നുപോലെയും, മറ്റേതിനെ തരം താണതുമായി വിഘടിപ്പിക്കുന്ന വാക്ക് കോഡുകൾ ഉള്ളവരാണ് ഒരു ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിലേക്ക് നിറയുന്നത്.

ഇങ്ഗ്ളിഷ് ഭാഷയിൽ പ്രവർത്തിക്കുന്ന നാടും നാട്ടുകാരും, വ്യക്തിബന്ധങ്ങളും, കുടുംബാന്തരീക്ഷങ്ങളും കുളം ആകും എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലതന്നെ.

ആ സോഫ്ട്വേർ കമ്പനിയിൽ ചായയും മറ്റ് പാനീയങ്ങളും, സോഫ്ട്വേർ തൊഴിലുകാർക്ക്

വിതരണം ചെയ്യുന്ന വനിതയ്ക്ക് പോലും, ഇന്ത്യയിലെ ഒരു ഐഏഎസ് കാരിക്കോ ഐപിഎസ് കാരിക്കോ ഉള്ളതിനേക്കാൾ വ്യക്തിത്വം. അവർ ചെയ്യുന്നത് ഒരു തൊഴിൽ എന്നല്ലാതെ അല്ലാതെ, അത് ഒരു തരംതാണതും സമൂഹികമായി നാറുന്നതുമായ ഒരു കാര്യമാണ് എന്ന് ഫ്യൂഡൽ ഭാഷക്കാർ അവിടങ്ങളിൽ വന്ന് നിറയുന്നത് വരെ അവിടെ ആർക്കും ഒരു ധ്വനിപോലും ഇല്ലായിരുന്നു.

ആ കാലഘട്ടത്തിൽ പലതരം വിചിത്രമായ കാര്യങ്ങളും അവിടെ പോയവർ ഇവിടെ വന്ന് പറയാറുണ്ടായിരുന്നു. ഒരാൾക്ക് പറയാനുണ്ടായിരുന്നത്, അവിടുള്ള ഒരു ചെറിയ സ്ഥാപനത്തിലെ മുതലുടമ ആ ഓഫിസിലെ ടോയ്ലെറ്റ് (toilet)വൃത്തിയാക്കിയതിനെക്കുറിച്ചാണ്. ആ തൊഴിൽ ഒരു തരംതാണ പണിയാണ് എന്നത് ഇന്ത്യയിൽ നിന്നും പോയവർക്ക് അറിവുള്ളതാണ്. അതിനായി, വാക്ക് കോഡുകളിൽ അടിച്ച് തരംതാഴ്ത്തി വച്ചിരിക്കുന്ന ഒരു വർഗ്ഗം, തോട്ടികൾ, എന്നവർ തന്നെ ഈ നാട്ടിൽ പണ്ട് ഉണ്ടായിരുന്നു എന്ന് ഇന്ത്യക്കാർക്ക് അറിവുള്ളതാണ്. ഈ വിധ വിവരങ്ങൾ പോലും ഇല്ലാത്ത വെറും പൊട്ടന്മാരായ ഒരു നാടാണ് അമേരിക്കയെന്ന് പോയവർക്ക് അപ്പോഴാണ് തിരിച്ചറിവ് ലഭിച്ചത്.

## 60. ഇങ്ഗ്ളിണ്ടിനെ നാറ്റിക്കാൻ പോയവർ

ഏതാണ്ട് 1980കളിൽ കേട്ട ഒരു കഥയാണ്. അന്ന് ഈ എഴുത്തുകാരൻ തിരുവനന്തപുരത്ത് (Trivandrumത്ത്) ഡിഗ്രിക്ക് പഠിക്കുന്ന കാലമാണ്.

കുടുംബപരമായി അടുപ്പമുള്ള ഒരു വീട്ടിലെ മകൻ ഇങ്ഗ്ളണ്ടിൽ ഒരു വൻതൊഴിൽമേഖലയിൽ ജോലിചെയ്യുന്നു. കുടുംബം ജാതീയമായും മറ്റും കാര്യമായ ആഢ്യത്വമുള്ളതാണ്. ആ ആളുടെ അമ്മ ഇങ്ഗ്ളണ്ടിൽ പോയി മകന്റെ വീട്ടിൽ ഏതാനും ആഴ്ചകൾ താമസിക്കുന്നു. മകനും ഭാര്യയും മക്കളും ഉള്ള കുടുംബം.

രാവിലെ ഒരു വനിത കയറിവരുന്നു. ചെറുപ്പക്കാരിയാണ്. നന്നായി ഇങ്ഗ്ളിഷ് സംസാരിക്കും. വെള്ളക്കാരിയല്ല.

വീട്ടിലെ കസേരയിൽ ഇരുന്നു. ആരാണിത്?

കുറച്ച് കഴിഞ്ഞപ്പോൾ മനസ്സിലായി. ഡെമസ്റ്റിക്ക് ഹെൽപ്പ് ആണ് (Domestic help ആണ്). ഈ വനിത ഏഷ്യക്കാരിയാണ്. എന്നാൽ ഏതോ കോളജിൽ പഠിക്കുന്ന ആളാണ്. കൂടുതലായുള്ള വരുമാനം

ലഭിക്കാനായി രാവിലെ ഈ തൊഴിലിനായി വരുന്നു.

എല്ലാ സംഭാഷണവും ഇങ്ഗ്ളിഷിലാണ്.

എന്നാൽ അമ്മയ്ക്ക് ഇങ്ഗ്ളിഷ് അത്രവശമില്ല. വീട്ടിലെ വേലക്കാരി കസേരയിൽ കയറി ഇരുന്നു എന്നത് തന്നെ അമ്മക്ക് സഹിച്ചില്ല.

എന്നാൽ പൊട്ടിത്തെറി സംഭവിച്ചത്, പ്രഭാതഭക്ഷണം കഴിക്കാനായി ഡൈനിങ്ങ് ടെയ്ബ്ളിന് മുന്നിൽ ഇരുന്നപ്പോൾ വേലക്കാരി അടുത്ത് വന്ന് ഇരുന്ന് മകനോടും ഭാര്യയോടും സരളസംഭാഷണം നടത്തിക്കൊണ്ട് ഭക്ഷണം പ്ലെയ്റ്റിൽ വിളമ്പുന്നു.

അമ്മ പൊട്ടിത്തെറിച്ചു. ആകെ പ്രശ്നം. മലയാളം മനസ്സിലാക്കാത്ത ഡെമസ്റ്റിക്ക് ഹെൽപ്പ് ആയ വനിതക്ക് കാര്യം മനസ്സിലായില്ല.

അമ്മ എഴുന്നേറ്റ് നേരെ കിടപ്പുമുറിയിലേക്ക് നീങ്ങി. മകൻ പിന്നാലെ പോയി. ഇവിടെ ഇങ്ഗ്ളണ്ടിൽ കാര്യങ്ങൾ ഇങ്ങിനെയാണ് എന്ന് അമ്മയോട് പറഞ്ഞ് നോക്കി.

മകനെ ഇത്രമാത്രം പഠിപ്പിച്ച് വലുതാക്കി തനിക്ക് കിട്ടിയ ഉപകാരം അടുക്കളക്കാരിയുടെ കൂടെ ഇരുന്ന് ഭക്ഷണം കഴിക്കേണ്ടി വന്ന ഗതികേടാണല്ലോ എന്ന് അമ്മക്ക് വേവലാതി.

ഇത് അന്നത്തെ കഥ. ഇന്ന് ഇങ്ഗ്ളണ്ടിന്റെ കോലം കെട്ടിരിക്കുകയാണ് എന്ന് പറയപ്പെടുന്നു. എന്നാൽ കോലംകെടൽ സാവധാനത്തിലായതിനാൽ, ആരും തന്നെ ഈ ആന്തരിക കോഡുകളിലെ ഉൾപരിവർത്തനം തിരിച്ചറിയുന്നില്ലതന്നെ, അവിടെ.

## 61. കുഗ്രാമ വിപ്ളവ ബുദ്ധിജീവികളുടെ വിളയാട്ടം

Varuna, C+ പഠിക്കുന്ന അവസരത്തിൽ ഈ എഴുത്തുകാരൻ ചെറിയ തൊതിൽ Visual Basic അതേ സ്ഥാപനത്തിൽനിന്നും പഠിച്ചെടുത്തിരുന്നു. അത് ആ സ്ഥാപത്തിന്റെ ഉടമയായ ചെറുപ്പക്കാരൻ സൗകര്യപ്പെടുന്ന അവസരത്തിൽ ഈ എഴുത്തുകാരന് പറഞ്ഞും പരിശീലിപ്പിച്ചും ചെയ്യലായിരുന്നു. ആ ആൾക്ക് അതിനാലുളവാകുന്ന ഗുണം തന്റെ ഇങ്ഗ്ലിഷ് നൈപുണ്യം കുറച്ച് കൂടി ഉയർത്താനാകും എന്നുള്ളതായിരുന്നു.

ഈ കാരണത്താൽ ഈ എഴുത്തുകാരന് Varunaയെ Visual Basic വീട്ടിലിരുന്ന് പലപ്പോഴും പരിശീലിപ്പിച്ചെടുക്കാനായിരുന്നു. പോരാത്തതിന്, രണ്ടും പേരും കൂടി MySqlഉം ചെറിയതോതിൽ, ഓൺലൈൻ പഠനപദ്ധതികൾ ഉപയോഗിച്ച് പഠിച്ചെടുക്കാൻ ശ്രമിച്ചിരുന്നു.

ഈ അവസത്തിലാണ്, കുടുംബക്കാരും, ചില വിപ്ളവ ബദ്ധിജീവികളും മറ്റും പിന്നണിയിൽ നിന്നും കരുക്കൾ നീക്കിയത്. നാട്ടിൽ യാതോരുവിദ്യാഭ്യാസവും ഇല്ലാതെ ആളുകൾ വളരുകയോ? കുട്ടികൾ വളർന്നുവന്ന്

ഡോക്ടറാകണ്ടെ, എഞ്ചിനിയർ ആകണ്ടെ, ഐഏഎസ് എടുക്കണ്ടെ, ഐപിഎസ് എടുക്കണ്ടെ, മറ്റുള്ളവരെ തരംതാഴ്ത്തി വളരണ്ടെ?

അമ്മയല്ലെ, അമ്മിഞ്ഞയല്ലെ, അമ്മിഞ്ഞപ്പാലല്ലെ, അമ്മയല്ലെ, മാതാവല്ലെ, മാതൃത്വമല്ലെ, മലയാളം? അമ്മയെ ഗൗനിക്കാതെ വളരുകയോ, മാതൃത്വത്തെ മാനിക്കാതെ ജീവിക്കുകയോ? കുറ്റമല്ലെ, രാജ്യദ്രോഹമല്ലെ? ഇങ്ങിനെ പോകുന്നു വിപ്ളവ വായാടിത്തം.

ശുദ്ധമായ വിഡ്ഢിത്തങ്ങളാണ് പറയുന്നത്. കാരണം, മലബാറിൽ ഇന്ന് മലായളം എന്ന് വിളിക്കുന്ന ഭാഷ, വന്നത് തന്നെ തിരുവിതാംകൂറിൽ നിന്നും ചില തത്പരകക്ഷികൾ കരുതിക്കൂട്ടി, ഇറക്കുമതിചെയ്താണ് പടർന്നത്. ഇന്ന് വേണമെങ്കിൽ മലബാറിയെന്നും, ഏതാണ്ട് രണ്ട് നൂറ്റാണ്ടുകൾക്ക് മുൻപ് മലയാളം എന്നും പറയപ്പെടുന്ന മലബാറിലെ ഭാഷയ്ക്ക്, ഇന്നുള്ള മലയാളവുമായി കാര്യമായ ബന്ധമില്ലതന്നെ. എന്നാൽ മലബാറിയിലെ ലിപികൾ ജർമൻ വംശജനായ ഗുണ്ടർട്ടും കൂട്ടരും കട്ടെടുത്ത് മലായളത്തിന് നൽകിയതാണ് എന്ന് ഈ എഴുത്തുകാരന് കുറച്ച് കാലങ്ങൾക്ക് മുൻപ് ഒരു വിവരമോ, സന്ദേഹമോ, ലഭിച്ചിരുന്നു.

മലബാറിനെ തിരുവിതാംകൂറിനോട് കൂട്ടിക്കിണച്ചതിന് പിന്നിൽ ഗംഭീരമായ ഗൂഡാലോചനകൾ നടന്നിട്ടുണ്ട് എന്ന് മനസ്സിലാക്കുന്നു.

ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ബ്രട്ടിഷ് ഇന്ത്യയിൽ നടപ്പിലാക്കാൻ ശ്രമിച്ച വിദ്യാഭ്യാസം, ജനങ്ങളെ തമ്മിൽ വിഘടിപ്പിച്ചും, കുറേ പേരെ തരതാഴ്ത്തിയും, കുറച്ച് പേരെ ഗുണപ്പെടുത്തിയും, വ്യത്യസ്ഥ നിലവാരങ്ങൾ ഉള്ള പൗരന്മാരെ സൃഷ്ടിക്കുന്നതുംമറ്റുമായ ശൈതാനിക സ്വഭാവങ്ങൾ ഉള്ള ഭാഷകളെ തുരത്തിവിട്ടുകൊണ്ടുള്ള വിദ്യാഭ്യാസമായിരുന്നു.

എന്നാൽ ഇന്ന് ഈ രാജ്യത്ത് വിദ്യാഭ്യാസം എന്ന് പറഞ്ഞ്, നിർബന്ധമായി ആളുകളിൽ അടിച്ചേൽപ്പിക്കുന്ന വിദ്യാഭ്യാസം ഈ പൈശാചിക ഭാഷകളെ ആളുകളുടെ മനസ്സിൽ നിറയ്ക്കലാണ്.

ഏതാനും വർഷങ്ങൾക്ക് മുൻപ് ഈ ഉപദ്വീപിലെ രണ്ടുപേർക്ക് നോബൽ സമ്മാനം ലഭിച്ചു. ഈ വിധ പൈശാചിക പ്രസ്ഥാങ്ങളിലേക്ക് വ്യക്തികളെ നിർബന്ധപൂർവ്വം പിടിച്ചേൽപ്പിക്കാൻ പ്രോത്സാഹനം നൽകിയതിനാണ് ഇത് ലഭിച്ചത്.

Go to Main contents

ഇതിൽ ഒരു വിരുത, ഈ വിഡ്ഢി ആശയപ്രസ്ഥാനം നൽകിയ പഴുത് ഉപയോഗിച്ച്, ഈ ഉപഭൂഖണ്ഡത്തിൽനിന്നും രക്ഷപ്പെട്ട് ഇങ്ഗ്ളണ്ടിലേക്ക് കടന്നുകളഞ്ഞു. ഇപ്പോൾ അവിടെനിന്നാണ് വിലസുന്നത്.

ദേവർകോവിൽന് അടുത്തുള്ള കുഗ്രാമത്തിലെ ചിലർക്ക് ഈ നോബൽ സമ്മനത്തിന്റെ ഒരു പങ്കിന് അർഹതയുണ്ട് എന്നാണ് തോന്നുന്നത്.

കാരണം, നാട്ടിൽ വിപ്ളവം വരുത്തും, ജനങ്ങൾ എല്ലാരും സമന്മാരാകും, നാട്ടിൽ തേനും പാലും ഒഴുകും, എന്നെല്ലാം അവർക്ക് അറിയാം. എന്നാൽ, ആളുകൾ ഇഞ്ഞി, ഇങ്ങൾ എന്നോ, അതുമല്ലെങ്കിൽ നീ, നിങ്ങൾ, സാർ എന്നോ തരും തിരിഞ്ഞിരുന്നാൽ മുഖദാവിൽതന്നെ ആളുകൾ സമന്മാരാകില്ല എന്നുള്ള വിവരം പോലും ഇല്ലാത്ത ഈ കുട്ടർക്ക് വിദ്യാഭ്യായ കാര്യങ്ങളെക്കുറിച്ച് നല്ലധാരണയാണ്. നാട് കുത്തിമറിക്കാനുള്ള വിപ്ളവവീര്യവും അവർക്ക് ഉണ്ട്.

## 62. ഔപചാരിക വിദ്യാഭ്യാസത്തിന് അതീതമായുള്ള നൈപുണ്യങ്ങൾ

ഒരു രീതിയിൽ നോക്കിയാൽ, Varunaയ്ക്ക് വിദ്യാഭ്യാസപരമായി ലഭിച്ചിരുന്ന മാനസികാന്തരീക്ഷം ഇന്ത്യയിൽ ഏറ്റവും ചിലവേറിയ സ്ക്കൂളുകളിൽ ലഭിച്ചിരുന്നതിന് തുല്യമോ, അതുമല്ലെങ്കിൽ അതിനേക്കാൾ ഉയർന്നതോ ആയിരുന്നു. ഏതാണ്ട് 2 ലക്ഷം രൂപയോളം മാസം ഫീസ് ഉള്ള സ്കൂളുകൾ ഇന്ത്യയിൽ ഉണ്ട്.

തനതായ ഇങ്ഗ്ളിഷ് മാത്രമുള്ള അന്തരീക്ഷം. അനവധി ഇങ്ഗ്ളിഷ് Board Gameമുകളിൽ വൈദഗ്ദ്ധ്യം. Chessൽ പ്രാവീണ്യം. Playing Cardsൽ Trumps, Rummy തുടങ്ങിയ പലതിലും, കാര്യമായ വൈദഗ്ദ്ധ്യം.

ഇന്ത്യയിൽ ഏതാനും നാടുകളിൽ താമസിച്ചിട്ടുണ്ട്. വളരെ ചെറുപ്പത്തിൽതന്നെ ഏതാണ്ട് 40000ൽ കൂടുതൽ ദൂരം ഇരുചക്രവാഹനത്തിൽമാത്രം യാത്രചെയ്തിട്ടുണ്ട്.

ഇങ്ഗ്ളിഷ് Nursery Rhymeമുകൾ ഏതാണ്ട് 150 എണ്ണം ഒരു വയസ്സാകുന്നതിന് മുന്നേ തന്നെ മനപ്പാഠമാക്കിയിരുന്നു. English Fairytaleകൾ പലതും

അറിയാം. ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിലെ പല കൃതികളും നന്നായി പരിചയം ഉണ്ട്. നാലുവയസ്സാകുന്നതിന് മുന്നെ തന്നെ ഏതാണ്ട് 450ൽ പരം ഇങ്ഗ്ളിഷ് സിനിമകൾ കണ്ടിട്ടുണ്ട്.

വളരെ ചെറുപ്പത്തിൽത്തന്നെ ഇങ്ഗ്ളിഷ് പരിശീലകയായി പ്രവർത്തിച്ചിട്ടുണ്ട്. ഇങ്ഗ്ളിഷ് ഗാനങ്ങൾ നന്നായി പാടും. ഇങ്ഗ്ളിഷിൽ മോശമില്ലാത്ത രീതിയിൽ പ്രസംഗിക്കും.

ഗണിതത്തിൽ CBSEയിലെ ഏതാണ്ട് ആറാംക്ളാസിലേത് വരെ നന്നായി അറിയാം പ്രായം ഒമ്പത് ആയിരുന്നപ്പോൾ. ശാസ്ത്ര വിഷയങ്ങളിൽ ചിലത് എട്ടാം ക്ളാസ് വരേയുള്ള കാര്യങ്ങൾ വെറുതെയെന്നമട്ടിൽ പഠിച്ചിട്ടുണ്ട്.

കായികമായി നല്ലകഴിവുണ്ട്. വളരെ ലളിതമായ ചില ജിംനാസ്റ്റിക്ക് കാര്യങ്ങൾ അറിയാം. മോശമില്ലാത്ത രീതിയിൽ നീന്തും. ഏതാണ്ട് ഒന്നര കിലോമീറ്റർ ദൂരം കാര്യമായ പദ്ധതിയിടൽ ഇല്ലാതെ തന്നെ ഓടാനാകും. ഏതാണ്ട് അഞ്ച് വയസ് പ്രായമുള്ള അവസരത്തിൽ ഒമ്പതാം ക്ളാസിൽ പഠിക്കുന്ന ആൺകുട്ടികളോടൊപ്പം ഒന്നര കിലോമീറ്റർ ദൂരം ഓടിയപ്പോൾ,

അവരെല്ലാവരേയും വളരെ പിന്നിലാക്കി Varuna മുന്നിൽ ഓടിയെത്തി.

കമ്പ്യൂട്ടറിൽ കാര്യമായ വൈദ്ഗ്ദ്ധ്യം. കമ്പ്യൂട്ടർ ടൈപ്പിങ്ങിൽ നല്ല വേഗത. Adobe PageMakerൽ പുസ്തകങ്ങൾ ഡിസൈൻചെയ്യാനാകും. വെബ് ഡിസൈൻ ചെയ്യാനാകും. Payment Gateway Integration ചെയ്യാൻ കഴിയും.

ഇതുമായി ബന്ധപ്പെട്ട് പറയാനുള്ളത്, ഈ എഴുത്തുകാരന്റെ ഒരു പുസ്തകം ഓൺലൈനായി വിൽപ്പനയ്ക്ക് 2004ൽ വെക്കാൻ ഒരുമ്പെട്ടപ്പോൾ, അന്ന് വെബ് ഡിസൈൻ ചെയ്തത്, കമ്പ്യൂട്ടർ സൈൻസിൽ MSc. ഉള്ള ആളായിരുന്നു. ഈ ആൾക്ക് Payment Gateway Integration എത്ര ശ്രമിച്ചിട്ടും ചെയ്യാൻ ആയില്ല. PayPalഎന്ന Payment Gatewayയെക്കുറിച്ച് കേട്ടിട്ടുപോലും ഇല്ല.

പിന്നീട് Bangaloreലെ ഒരു കമ്പനിയുമായി ബന്ധപ്പെട്ടപ്പോൾ, അവർ സേവന ചാർജ്ജായി 20000 രൂപ ചോദിച്ചു.

ഇതിന് ശേഷം, കോഴിക്കാടുള്ള (Calicutൽ ഉള്ള) ഒരു സോഫ്ട്വേർ കമ്പനിയിലെ ഒരു വനിതാ ജീവനക്കാരി വെറും പതിനഞ്ച് മിനിറ്റ് നേരം

കൊണ്ട് ഇത് ചെയ്ത് തന്നു. ആ കമ്പനി അതിന് 150 രൂപ സേവന ചാർജ്ജായി വാങ്ങിച്ചു, 2004ൽ.

കീറാമുട്ടിപോലെ മാസങ്ങളോളം വെപ്രാളപ്പെടുത്തിയ കാര്യം വെറും 15 മിനുറ്റുകൊണ്ട് ചെയ്തു എന്നതിൽനിന്നും MSc., BTech പോലുള്ള ഉയർന്ന വിദ്യാഭ്യാസ യോഗ്യതകളുടെ പൊള്ളത്തരം മനസ്സിലാക്കേണ്ടതാണ്.

ഏതാണ്ട് ഒമ്പത് വയസ്സ് പ്രായം ഉള്ളപ്പോൾ Varuna, C+, Visual Basic, MySql തുടങ്ങിയ കാര്യങ്ങളും പരിചയപ്പെട്ടു തുടങ്ങി.

ഇനിവേണ്ടുന്ന വിദ്യാഭ്യാസം ഈ വക കാര്യങ്ങളെ ശക്തിപ്പെടുത്തലാണ്.

എന്നാൽ, ഈ വക കാര്യങ്ങൾ യാതോരു വിധ വിദ്യാഭ്യാസ പദ്ധതിയിലൂടെയും പഠിച്ചെടുത്തതാണ് എന്ന് തോന്നുന്നില്ല. കാരണം, ഔപചാരികമായി നിത്യേനെ ഈ വക കാര്യങ്ങൾ പഠിച്ചിരുന്നെങ്കിൽ ഇവയിൽ കാര്യമായി ദൂരം Varuna മുന്നിട്ടിരുന്നിരിക്കും. ഇതിന് പകരം യാതോരു മുൻ കരുതലും ഇല്ലാതെ വെറുതെ ഇരിക്കുന്ന അവസരങ്ങളിൽ ചെയ്ത കാര്യങ്ങളാണ് മുകളിൽ നൽകിയിട്ടുള്ളത്.

ഈ എഴുത്തുകാരന്റെ അഭിപ്രായത്തിൽ മുകളിൽ നൽകിയ എല്ലാത്തിനേക്കാളും ഗുണമേന്മയുള്ള കാര്യങ്ങൾ മറ്റ് ചിലതായിരുന്നു. ഒന്ന് ഇങ്ഗ്ളിഷ് ഭാഷയിൽ ഉള്ള പ്രാവീണ്യവും, കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ആശയവിനിമയ കോഡുകൾ ഉപയോഗിച്ചുള്ള പരിചയവും. അതായത്, Mr., Mrs., Miss തുടങ്ങിയ വാക്കുകൾ യാതോരു സങ്കോചമോ, വേവലാതിയോ ഇല്ലാതെയും, അധിഗപ്രസംഗം എന്ന ധ്വനിയും ഇല്ലാതെയും ഉപയോഗിക്കാനുള്ള മാനസികാവസ്ഥ.

രണ്ട് മലയാളവും, മലബാറിയും ഒട്ടും തന്നെ അറിയില്ല.

മൂന്ന്, മലയാളം, ഹിന്ദി, തമിഴ് തുടങ്ങിയ സാത്താനിക ഭാഷകളിലെ യാതോരു സിനിമയോ ടിവി സീരിയലോ കണ്ടിട്ടില്ല.

നാല്, യാതോരു ടീച്ചർമാരുടേയും കീഴിൽ പരിശീലിച്ചിട്ടില്ല.

എന്നാൽ, ഈ വിദ്യാഭ്യാസ പദ്ധതിക്ക് കാര്യമായ ഒരു പരാജയ ഘടകം ഉണ്ടായിരുന്നു. അതിനെക്കുറിച്ച് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

## 63. ഇന്ത്യൻ ഭരണഘടനയെ വെറും നേരമ്പോക്കായിക്കാണുന്നവർ

ഈ വിധ Home Educationൽ ഉള്ള ഒരു ശക്തമായ പരാജയ ദിക്ക് സൗഹൃങ്ങളുടെ കാര്യത്തിലാണ്. സ്ക്കൂളിൽ പഠിച്ചാൽ കുറേ ചങ്ങാതിമാരെ ലഭിക്കും. Home Educationലും ഇത് സാധ്യമാണ്, ഈ വിധ വിദ്യാഭ്യാസത്തിന്റെ മാനസിക നിവാരത്തിന് അനുസൃതമായ ആളുകൾ ചുറ്റുമുള്ള ദിക്കിൽ. എന്നാൽ അങ്ങിനെയുള്ള ഒരു ദിക്കിൽ ഈ വിധ Home Educationന്റെ ആവശ്യകത ഇല്ലതന്നെ.

താമസിക്കുന്നത് ദേവർകോവിൽ (Deverkovil) ആണ്. അന്ന്, അതായത് 2000 മുതൽ ഏതാണ്ട് 2005 വരെ, Varunaയ്ക്ക് ലഭിച്ചിരുന്ന വിവരങ്ങളും വിജ്ഞാനചിന്തകളും മറ്റുമായ കാര്യങ്ങൾക്ക് താദാത്മ്യത്തിലുള്ള ആരെയും ഈ കുഗ്രാമത്തിൽ അറിയില്ലായിരുന്നു. അങ്ങിനെ ഉള്ളവർ തികച്ചും ഉണ്ടാവില്ലാ എന്ന് തീർത്ത് പറയാനും ആവില്ല.

എല്ലാ രീതിയിലും തികച്ചും വ്യത്യസ്ഥമോ, അതുമല്ലെങ്കിൽ വിപരീതമോ ആയ മാനസിക ഭാവങ്ങൾ സ്കൂളുകളിൽ നിന്നും മനസ്സിൽ അടിച്ചേൽപ്പിക്കപ്പെട്ടവരാണ് ചുറ്റുമുള്ളത്.

വെറും ഭാഷാ പരമായി പറഞ്ഞാൽ, You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ പദങ്ങളെ മൂന്നായി തരംതിരിച്ച്, അതിൽ ഏറ്റവും താഴെയുള്ളതും, തരംതാണതുമായ ദിക്കിൽ ആണ് തങ്ങൾ എന്ന രീതിയിൽ പഠിപ്പിച്ചെടുത്തവരാണ് ചുറ്റുമുള്ള ചെറുപ്രായക്കാർ. മാത്രവുമല്ല, ആളുകളും ഇതേ മാതിരിയിൽ വലിയവരും തരംതാണവരും ആണ് എന്നും, സാമാന്യം നല്ല സാമ്പത്തികം ചിലവാക്കിത്തന്നെ, സർക്കാർ ഈ ചെറുപ്രായക്കാരെ പഠിപ്പിച്ചിട്ടും ഉണ്ട്.

ഇന്ത്യൻ ഭരണഘടനയ്ക്ക് തികച്ചും വിപരീതമായ ഒരു ആശയം ഇത്ര ധിക്കാരപരമായി ചെറുപ്രായക്കാരെ പഠിപ്പിക്കാൻ ഉള്ള ധൈര്യം ഇന്നത്തെ രാഷ്ട്രീയവും ഔദ്യോഗികവും മറ്റുമായ അധികാര സ്ഥാനങ്ങളിൽ ഇരിക്കുന്നവർക്ക് ഉണ്ടായി എന്നുള്ളത് തന്നെ അവരുടെ അഹംഭാവത്തിന്റെയും അവരെ ആർക്കും തന്നെ ഒന്നുതന്നെ ചെയ്യാനാവില്ലാ എന്നാ ചിന്താഗതിയുടേയും ഭാഗം മാത്രമാണ് എന്നേ ചിന്തിക്കാനാവുള്ളു.

എന്നാൽ ഇതെല്ലാം ഈ നാട്ടിലെ പാരമ്പര്യവും സംസ്ക്കാരവും മറ്റുമാണ് എന്നാണ് മറുപടിയെങ്കിൽ, ഭാഷയുടെ കാര്യത്തിൽ

മാത്രമേ ഈ വിധ പാരമ്പര്യവും സംസ്ക്കാരവും മറ്റും വേണ്ടുള്ളുവോ എന്ന ഒരു ചിന്ത മനസ്സിൽ വന്നേക്കാം.

കാരണം, വസ്ത്രം ധരിക്കുന്ന രീതിയിലും, വീട്ടിലെ സ്ത്രീജനങ്ങൾ നമ്പൂതിരിമാർ വീട്ടിൽ വന്നാൽ എല്ലാരീതിയിലും സ്വീകരിക്കുന്ന പാരമ്പര്യവും, ജന്മികുടിയാൻ സാമൂഹിക ബന്ധവും മറ്റും മറ്റുമായ ഞെട്ടിപ്പിക്കുന്ന പല പാരമ്പര്യങ്ങളും പല ജനക്കൂട്ടങ്ങളിലും ഉള്ള നാടാണ് ഇത്.

ഇതൊന്നും വീണ്ടും നാട്ടിൽ നടപ്പിൽ വരുത്താതെ, വെറും ഭാഷയുടെ കാര്യത്തിൽമാത്രം ചില ആളുകളേയും ചെറുപ്രായക്കാരെയും തരുതാഴ്ത്തുന്ന പാരമ്പര്യം മാത്രം ഒരു പാരമ്പര്യ മഹിമയായി കാണുന്നതിന് പിന്നിൽ ഗൂഢമായ മറ്റെന്തെങ്കിലും കാര്യം ഉണ്ടാവുമോ? അതോ വിവരത്തിൽ നിലവരം കുറഞ്ഞവർ അധികാരത്തിൽ കയറിയാൽ ഇതിൽ കൂടുതലൊന്നും അവർക്ക് വിഭാവനം ചെയ്യാനാവില്ലാ എന്നുള്ളതാകുമോ കാര്യം?

പഴയകാല ജന്മി-കുടിയാൻ സാമൂഹിക ബന്ധത്തിൽ കണ്ട ഒരു ആശ്ചര്യകരമായ കാര്യം ഏറ്റവും കഠിനമായി അടിമയായി

വച്ചിരിക്കുന്നവർക്കാണ് അവരുടെ സ്വന്തം ജന്മിയോട് ഏറ്റവും കഠിനമായ സ്നേഹവും ബഹുമാനവും ആദരവും.

ഇങ്ഗ്ളിഷ് ഭരണകർത്താക്കൾക്ക് ഈ വിധ ജന്മികുടിയാൻ ആത്മബന്ധത്തിൽ നിന്നും അടിമയെ രക്ഷപ്പെടുത്താൻ വളരെ പ്രയാസംതന്നെ വന്നിരുന്നു. ആദരിക്കാൻ ഒരു ജന്മിയില്ലാതെ എങ്ങിനെയാണ് സാമൂഹികമായി ജീവിക്കുക എന്നുള്ളത് തന്നെ അടിമക്ക് അറിയില്ലായിരുന്നു. കാരണം ജന്മിയോട് ഒട്ടിനിൽക്കുന്ന അടിമക്കാണ് ജന്മിയില്ലാത്ത അടിമയേക്കാളും ശക്തിയും ധൈര്യവും.

ജന്മിയില്ലാത്ത അടിമകൾ തമ്മിൽ കലഹിച്ചാൽ ഒന്ന് ഞെട്ടിച്ചും, മുഖത്തൊന്ന് അടിച്ചും നിർത്താൻ ഒരു ജന്മിയില്ലെങ്കിൽ എങ്ങിനെ സാമൂഹിക ജീവിതം മുന്നോട്ട് പോകും? ഈ വിധം അച്ചടക്കം നടപ്പിലാക്കാൻ ഇങ്ഗ്ളിഷ് പറ്റില്ലല്ലോ. നീ, എടാ, എടി, എന്താടാ, എന്താടീ എന്നെല്ലാം വാക്കുകൾ ഉള്ള ഭാഷതന്നെ വേണ്ടേ?

മുകളിൽ എഴുതിയ വാക്കുകളിൽ 'വിവരത്തിൽ നിലവാരം കുറഞ്ഞവർ' എന്ന ഒരു പ്രയോഗം ഉപയോഗിച്ചുപോയി. എന്ത് ചെയ്യാനാവും? അത് വിശദീകരിച്ചേ മുന്നോട്ട് പോകാനാവൂ.

## 64. അതിഗംഭീര ബുദ്ധിരാക്ഷസരിൽനിന്നും ജനത്തെ രക്ഷിച്ചത് ഇങ്ഗ്ളിഷുകാരാണ്

'വിവരത്തിൽ നിലവാരം കുറഞ്ഞവർ' എന്ന ഒരു പ്രയോഗം അപ്രതീക്ഷിതമായി കഴിഞ്ഞ എഴുത്തിൽ ഉപയോഗിച്ച് പോയി. ഇത് ഒരു പ്രകോപനപരമായ വാക്യപ്രയോഗമാണ്. പലപ്പോഴും തൊട്ടടുത്തുള്ള 'ലവന് എന്ത് അറിയാം? യതോരു വെവരവും ഇല്ലാത്തവനല്ലെ ലവൻ?' എന്ന രീതിയിൽ ഉള്ള പല പദപ്രയോഗങ്ങളും പലപ്പോഴും വളരെ അടുത്ത് നിന്ന് പലരെപ്പറ്റിയും കോളജിൽ പഠിക്കുന്ന കാലത്ത് കേട്ടിരുന്നു.

യാതോരു വിവരവും ഇല്ലാത്തവർ ലോകത്തിൽ ഉണ്ടാവാം. ഉണ്ടാവില്ലാ എന്ന് ഉറപ്പിച്ച് പറയാനുള്ള കരുത്തില്ല. എന്നാൽ ഇങ്ങിനെ യാതോരു വിവരവും ഇല്ലാത്ത ആരേയും ഈ എഴുത്തുകാരന് അറിയില്ല.

പഠിക്കുന്ന കാലത്ത്, യാതോരു വിവരവും ഇല്ലാത്തവരാണ് രാഷ്ട്രീയക്കാർ എന്ന് പലപ്പോഴും പലരും പറഞ്ഞ് കേട്ടിട്ടുണ്ട്. എന്നാൽ അവരുടെ കീഴിൽ പ്രവർത്തിക്കുന്ന ഐഏഎസ്സ്കാർക്ക് നല്ല വിവരമുണ്ട് എന്നും പറഞ്ഞ് കേട്ടിട്ടുണ്ട്.

എന്നാൽ വാസ്തവം പറയുകയാണെങ്കിൽ രാഷ്ട്രീയക്കാർക്ക് വിവരം ഇല്ലാ എന്നുള്ളത് വിശ്വാസയോഗ്യമായ കാര്യമല്ല. മറിച്ച് കാര്യമായ വിവരവും കുരുട്ട് ബുദ്ധിയും വാക്ക് സാമർത്ഥ്യവും വ്യക്തി ബന്ധങ്ങളും മറ്റും ഉള്ളവരാണ് രാഷ്ട്രീയക്കാർ എന്നുള്ളതാണ് വാസ്തം എന്ന് തോന്നുന്നു.

ഈ ഒരു വിഷയം ഈ ഉപഭൂഖണ്ഡത്തിൽ ഏതാണ്ട് പകുതിപ്രദേശത്ത് ഇങ്ഗ്ളിഷ് ഭരണം നടന്നിരുന്ന കാലത്ത് ഇവിടുണ്ടായിരുന്ന ജനങ്ങളുടെ മാനസികനിലവാരവുമായി തട്ടിച്ചു നോക്കാവുന്നതാണ്.

ഇങ്ഗ്ളിഷുകാർ അതി ബുദ്ധിമാന്മാരും, ഈ ഉപഭൂഖണ്ഡത്തിലെ രാജാക്കളും ഭൂജന്മികളും, പ്രഭുക്കളും മറ്റും വിഢ്ഢികളും മറ്റും ആയിരുന്നു എന്നും മറ്റുമുള്ള രീതിയിൽ ചരിത്രപഠനത്തിൽ ചിലയിടങ്ങളിൽ കരുതിക്കൂട്ടി ആവശ്യാനുസരണം ചേർത്ത് എഴുതിക്കണ്ടിട്ടുണ്ട്.

എന്നാൽ വാസ്തവം ഇങ്ങിനെയല്ലായിരുന്നു എന്നാണ് തോന്നുന്നത്.

ഈ ഉപഭൂഖണ്ഡത്തിലെ രാജാക്കളും, കുട്ടിരാജാക്കളും, പ്രഭുക്കളും, കുഗ്രാമ

അധികാരികളും മറ്റും യഥാർത്ഥത്തിൽ അതിഗംഭീര ബുദ്ധിരാക്ഷസർ തന്നെയായിരുന്നു. കാര്യങ്ങളുടെ നിജസ്ഥിതി ഇങ്ഗ്ളിഷുകാർക്ക് സ്വപ്നത്തിൽകൂടി സങ്കൽപ്പിക്കാൻ പറ്റുന്നതിലും അധികമായി ഇവർക്ക് മനസ്സിലാക്കാനും മുൻകൂട്ടി കാണാനും ആയിരുന്നു. എന്തിന്, ഇങ്ഗ്ളിഷുകാർ മനസ്സിൽ കാണുന്നതിന് മുന്നേ തന്നെ ഈ കൂട്ടർക്ക് മാനത്ത് കാണാനുള്ള കഴിവുണ്ടായിരുന്നു എന്നതാണ് വാസ്തവം.

എന്നിട്ടും എല്ലാവിധ സംഭവങ്ങളുടേയും അന്ത്യത്തിൽ ഇങ്ഗ്ളിഷ് പക്ഷമാണ് വിജയകരമായി നിലനിന്നത്. ഇങ്ങിനെയുള്ള ചരിത്രപരമായ ഒരു സംഭവ വികാസത്തിൽ ഒരു വിരോധാഭാസം ഉണ്ട് എന്ന് പറയാതെ വയ്യ.

ബുദ്ധിയും കുരുട്ടുബുദ്ധിയും, കാര്യപ്രാപ്തിയും, വാക്ക് സാമർത്ഥ്യവും, ആൾബലവും, വൻബഹുമാനങ്ങളും, അടിയാന്മാരും അടിമകളും, പാരമ്പര്യവും, ആഭിജാത്യവും, ആഢ്യത്വവും, തത്വസംഹിതകളും, വേദവാക്യങ്ങളും, മന്ത്രങ്ങളും, കൂടോത്രങ്ങളും, ഒച്ചപ്പാടും, കളരിയും, കളരിക്കുരിക്കളും, എന്തിന്, ഒടിയന്മാർവരെയുള്ള കൂട്ടർ, ഇതൊന്നും ഇല്ലാത്ത വെറും സ്ത്രൈണ സ്വഭാവവും, നിഷ്ക്കളങ്കത്വവും, മാത്രം മുതലുള്ള

പച്ചപരമാർത്ഥികളായ ഒരു കൂട്ടം ഇങ്ഗ്ളിഷ് വംശജരുടെ മുന്നിൽ അടിയറവച്ചത് എന്ത് കൊണ്ടാണ് എന്നുള്ളത് മനസ്സിലാക്കാൻ പ്രയാസമുള്ള ഒരു സങ്കീർണമായ വിപരീതസത്യം അല്ലതന്നെ.

വളരെ നിസ്സാരമായിത്തന്നെ വിശദീകരിക്കാനാവുന്ന സംഭവമാണ് ഇത്. ആദ്യത്തെക്കൂട്ടരുടെ മുഴുവൻ മാനസിക പദ്ധതിയും തമ്മിൽ പാരവെക്കാനും, മറ്റെ ആളെ കാൽതട്ടിവീഴ്ത്താനും, മുൻകൂറായി കാര്യങ്ങൾ മനസ്സിലാക്കി കാലേക്കൂട്ടി അടിച്ചിടാനും, കള്ളക്കുഴിയിൽ വീഴ്ത്താനും, ചതിക്കാനും, ചതിപ്പിക്കാനും അധികാരത്തിൽ ഇരിക്കുന്ന ആളെ തട്ടിത്തെറിപ്പിക്കാനും, ഭരണാധികാരം തട്ടിയെടുക്കാനും മറ്റുമാണ് ഉപയോഗിച്ചത്.

അതേ സമയം തികച്ചും വിഢ്ഢിപരിവേഷത്തിൽ ഉള്ള ഇങ്ഗ്ളിഷുകാർ, സ്വന്തം വാക്ക് പാലിക്കാനും, താഴെക്കിടിയിലുള്ളവരെ ഉയർത്താനും, ശക്തമായ സംവിധാനങ്ങൾ സൃഷ്ടിക്കാനും, കാര്യങ്ങൾ കാര്യക്ഷമായി നടപ്പിലാക്കാനും മറ്റുമാണ് അവരുടെ തുച്ഛമായ വിവരവും, വിവരക്കേടുകളും, സ്ത്രൈണ സ്വഭാവങ്ങളും, ഒച്ചപ്പാടില്ലായ്മയും മറ്റും ഉപയോഗിച്ചത്.

ഇക്കാര്യം ഈ ഉപഭൂഖണ്ഡത്തിലെ സാധാരണക്കാരായ ജനം തിരിച്ചറിഞ്ഞപ്പോൾ, ഇക്കൂട്ടരുടെ കൂടെ നിൽക്കുന്നതാണ് അഭികാമ്യം എന്ന് മനസ്സിലാക്കിയതാണ്, കാലക്രമേണെ ഈ ഉപഭൂഖണ്ഡത്തിൽ ഏതാണ്ട് പകുതിയോളം പ്രദേശത്ത് ബ്യട്ടിഷ്-ഇന്ത്യ എന്ന പേരിൽ അറിയപ്പെട്ടിരുന്ന രാജ്യമായി രൂപീകരിക്കപ്പെട്ടത്.

## 65. പോയ്മറിഞ്ഞ ഇങ്ഗ്ളിഷ് ഭരണത്തിന്റെ നിഴലിൽ വളർന്നു പന്തലിച്ചുനിൽക്കുന്ന കാര്യങ്ങൾ

വിവരം, ജ്ഞാനം, വിജ്ഞാനം, അറിവ് എന്നെല്ലാം ഏതാണ്ട് ഒരേ അർത്ഥം വരുന്ന വാക്കുകളാണ് എന്ന് തോന്നുന്നു. എന്നാൽ ഈ വക വാക്കുകൾ രണ്ട് വ്യത്യസ്തകാര്യങ്ങളെ പ്രതിനിധാനം ചെയ്യേണ്ടിവരുന്ന സന്ദർഭങ്ങൾ വന്നേക്കാം. അതിനെക്കുറിച്ച് പിന്നീട് പറയാം.

വൈദ്യന് ഔഷധീയ സസ്യങ്ങളെക്കുറിച്ച് അറിവ് ഉണ്ടാവും. കല്ലാശാരിക്ക് കെട്ട്പണികളുമായി ബന്ധപ്പെട്ട വിജ്ഞാനം ഉണ്ടാവും. ആശാരിക്ക് ആശാരിപ്പണിയിൽ നൈപുണ്യം ഉണ്ടാവും. ഡോക്ടർക്ക് എലോപ്പതി ഔഷധവേലയിൽ വിവരം ഉണ്ടാവും. ഇങ്ങിനെ പോകുന്നു

ഈവിധ നൈപുണ്യങ്ങളും, വിവരങ്ങളും ഉള്ള ആളുകൾക്ക് സാമൂഹിക ഘടനയിൽ ഉന്നമനം വരുത്താൻ ഉള്ള കഴിവ് ഉണ്ടാവാം, യാദൃശ്ചികമായി. എന്നാൽ പൊതുവായി പറഞ്ഞാൽ ഇതിൽ ഇവർക്ക് കഴിവ് കാണില്ലതന്നെ.

BA, MA, BSc, MSc, PHd, MBBS, BPharm, MBA തുടങ്ങിയ ഡിഗ്രികൾ എടുത്തവർക്കും ഇങ്ങിനെയൊരു കാര്യം അവരുടെ ഔപചാരിക വിദ്യാഭ്യാസത്തിൽനിന്നും ലഭിച്ച നൈപുണ്യങ്ങളാൽ ആവും എന്ന് തോന്നുന്നില്ല.

സാമൂഹികമായ മാറ്റം സംഭവിക്കണമെന്ന ആഗ്രഹം പോലും ഇവരിൽ മിക്കവർക്കും ഉണ്ടാവും എന്ന് തോന്നുന്നില്ല. മറിച്ച്, സ്വന്തം താൽപ്പര്യങ്ങൾ സംരക്ഷിക്കുക, തൊട്ടടുത്തവനെ തന്നെക്കാൾ വളരാൻ അനുവദിക്കാതിരിക്കുക, സ്വന്തം തൊഴിൽ മേഖലയിൽ പൊരുതി ജയിക്കുക എന്നെല്ലാമാണ് ഈ വിധ വിദ്യാഭ്യങ്ങളുടെ കാതലായ ലക്ഷ്യം.

ഇങ്ങിനെ നോക്കുമ്പോൾ, രാഷ്ട്രീക്കാർക്കും ഈ നാട്ടിൽ കാര്യമായ ഒരു സാമൂഹിക വളർച്ച വരുത്തണം എന്ന ഒരു ഭാവം കാണും എന്ന് തോന്നുന്നില്ല. എന്നാൽ അവർക്ക് വിവരമില്ലാ എന്ന ഒരു ധ്വനി ഇതിൽ നിന്നും പറിച്ചെടുക്കേണ്ടുന്ന ആവശ്യമില്ലതന്നെ.

ഇന്ന് ഇന്ത്യയിലെ രാഷ്ട്രീയക്കാർ നിന്ന് വിലസുന്ന മിക്ക ഭരണ സംവിധാനങ്ങളും ഇങ്ഗ്ളിഷ് ഭരണം ഇവിടെ വെറും നിലത്ത് പൊടിതട്ടി, കുഴികുഴിച്ച് വിത്തിട്ട് വെള്ളമൊഴിച്ച് വളർത്തി

പന്തലിപ്പിച്ചവയാണ്. ഈ വിധ ഭരണയന്ത്രങ്ങളിൽ കയറിയിരുന്നുകൊണ്ട് ഈ നാട്ടിൽ പാലംകെട്ടുക, റോഡ് പണിയുക, വിമാനത്താവളം കെട്ടുക, കപ്പൽ വാങ്ങിക്കുക, തുടങ്ങിയകാര്യങ്ങൾ നടത്തിക്കിട്ടാൻ പദ്ധതിയിടാൻ കാര്യമായ ഒരു വിവരവിജ്ഞാന കലവറയുടെ അനിവാര്യത ഉണ്ട് എന്ന് തോന്നുന്നില്ല. മിക്ക ആളുകൾക്കും ഈവിധ ഭരണയന്ത്രങ്ങളുടെ തലപ്പത്ത് വന്നിരുന്നാൽ ഈ വിധകാര്യങ്ങൾ നടത്തിക്കാട്ടാൻ ആവും.

കാരണം, ഭാഷ ഫ്യൂഡൽ സ്വഭാവമുള്ളതാണ്. ഏത് ഓനും, അവനും, ഓളും, അവളും, ഒറ്റയടിക്ക് മറിമായം എന്ന രീതിയിൽ കുട്ടിക്കരണം മറിഞ്ഞ് സാറും, അദ്ദേഹവും, വലയിദ്ദേഹവും, മാഡവും, മേഡവും, അവരും, ഓരും, ഓലും മറ്റും ആയി വന്ന് നിവർന്ന് നിൽക്കും, ഈ വിധ യന്ത്രങ്ങളുടെ തലപ്പത്ത് വന്ന് ഇരുന്നാൽ.

എന്നാൽ സമൂഹിക വ്യക്തിത്വത്തിൽ കാര്യമായ ഒരു മാറ്റം ഇവരെക്കൊണ്ട് നടപ്പിൽ വരുത്താൻ ആവില്ലതന്നെ.

ഉദാഹരണത്തിന്, പോലീസ് സ്റ്റേഷനിലും, വില്ലേജ് ഓഫീസിലും മറ്റും കുനിഞ്ഞ് നിന്ന് ഇഞ്ഞ്, നീ തുടങ്ങിയ വാക്കുകളുടെ പ്രഹരം അനുഭവിക്കുന്ന ഒരു സാമൂഹികമായി വ്യക്തിത്വം കുറഞ്ഞ ഒരു

കൂട്ടം ആളുകളെ ഈ വിധ വ്യക്തിത്വധ്വംസനത്തിൽ നിന്നും കരകേറ്റാൻ ആവില്ല. എന്നാൽ വേണമെങ്കിൽ ഭരണ സംവിധാനങ്ങൾക്ക് ഈ കൂട്ടർക്ക് ഒരു സ്മാട്ട് ഫോൺ (Smartphone) നൽകാൻ ആയേക്കാം.

ഇത് ലഭിച്ചാൽ, അവർക്ക് ഒരു വൻ മാനസികോല്ലാസം ലഭിച്ച പ്രതിതി തന്നെയായിരിക്കും. സാമൂഹികമായും വ്യക്തിത്വപരമായും ഇത് ചിലഗുണങ്ങൾ ചെയ്തേക്കാം എന്നുള്ളത് സത്യം തന്നെ. എന്നാൽ, സാമൂഹികമായും വ്യക്തിത്വപരമായും, ഇതിനേക്കാൾ അപ്പുറത്തുള്ള പലതും ഉണ്ട് എന്നുള്ള കാര്യം മനസ്സിലാക്കണമെങ്കിൽ ആ വിധം ഒരു ലോകംതന്നെ ഈ ഭൂഗോളത്തിൽ ഉണ്ട് എന്ന അറിവ് ഉണ്ടാവണം.

## 66. ഒഴുക്കിന് എതിരെ നീങ്ങുന്ന വിവരവിജ്ഞാനം കൊണ്ടെത്തിക്കുന്നത് എവിടെ

QUOTE: എന്നാൽ അവരുടെ കീഴിൽ പ്രവർത്തിക്കുന്ന ഐഏഎസ്സ്കാർക്ക് നല്ല വിവരമുണ്ട് എന്നും പറഞ്ഞ് കേട്ടിട്ടുണ്ട്. END OF QUOTE

ഇതാണ് അടുത്ത വിഷയം. ഐഏഎസ്സ്കാർക്കും ഉദ്യോഗസ്ഥർക്കും വൻ വിവരം ഉണ്ടോഎന്നതാണ്, ഇവിടെ അറിയാതെ പ്രതിപാദ്യവിഷയമായി പോയിരിക്കുന്ന അടുത്ത കാര്യം.

ഈ രാജ്യത്ത് ഏറ്റവും കുറവ് വിവരവും കഴിവും ബുദ്ധിപരമായ പ്രവർത്തനവും പൊതുജനങ്ങളോട് മാന്യമായ പെരുമാറ്റക്കുറവും ഉള്ള രണ്ട് കൂട്ടർ ഉദ്യോഗസ്ഥരും, അദ്ധ്യാപകരും ആണ് എന്ന് പലരിൽനിന്നും ഈ എഴുത്തുകാരന് അഭിപ്രായം ലഭിച്ചിട്ടുണ്ട്. ഈ അഭിപ്രായത്തോട് കാര്യമായി എതിരൊരഭിപ്രായം ഇല്ലെങ്കിലും, ഈ എഴുത്തുകാരന് മറ്റൊരു തിരിച്ചറിവും ലഭിച്ചിട്ടുണ്ട്.

ഈ രാജ്യത്ത് ഏറ്റവും മൂല്യമേറിയ വിവരവും, കഴിവും ബുദ്ധിപരമായ പ്രവർത്തനവും മറ്റുംമറ്റും

ഉള്ളവരും, ഈ കൂട്ടരിൽ ഉണ്ട് എന്നത്. എണ്ണത്തിൽ വളരെ കുറവാണ് എങ്കിൽക്കൂടി.

ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപ്, 1984ലെ ഐഏഎസ് ബാച്ചിൽ പെട്ട ഒരു ഐഏഎസ്സുകാരനോട് ഏതാനും മാസങ്ങൾ വളരെ അടുത്ത് പെരുമാറാനുള്ള ഒരു അവസരം ലഭിച്ചിരുന്നു. ഇദ്ദേഹം പഞ്ചാബ് കേഡറിലെ ഉദ്യോഗസ്ഥനായിരുന്നു.

ഈ എഴുത്തുകാരന് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന്റെ വിസ്തൃതമായ സീമകളെക്കുറിച്ച് അറിവുണ്ടായിരുന്നതിനാൽ, ഇദ്ദേഹത്തിന്റെ വിവരവിജ്ഞാന വിസ്തൃതിയെക്കുറിച്ച് വളരെ പെട്ടന്ന് തന്നെ ഒരു ധാരണ ലഭിക്കാൻ കഴിഞ്ഞു. ഇങ്ഗ്ളിഷ് സാഹിത്യത്തിൽ ഇത്രമാത്രം വായിച്ചുള്ള വിവരവും, ഇതിനാൽത്തന്നെ മനുഷ്യാവകാശങ്ങളെക്കുറിച്ചും, ഇങ്ഗ്ളിഷ് സാമൂഹികവും, ഭരണപരമായും ഉള്ള കീഴ്വഴക്കളെക്കുറിച്ചും അറിവുള്ള മറ്റൊരു വ്യക്തിയെ ഈ എഴുത്തുകാരന് പരിചയമില്ലതന്നെ.

ഹിന്ദിയിലും, പഞ്ചാബിയിലും ഇദ്ദേഹത്തിന് ഉള്ള അറിവുകളെക്കുറിച്ച് ഒരു ധാരണലഭിക്കാനായില്ല.

എന്നാൽ, ഇന്ത്യയെക്കുറിച്ച് മൂല്യമേറിയ പല വിവരങ്ങളും ഇദ്ദേഹത്തിന്റെ പക്കൽ ഉണ്ട് എന്ന ഒരു ഹേതു, ഇദ്ദേഹം പറയാതെ തന്നെ ലഭിച്ചിരുന്നു.

എന്നാൽ ഈ വിധ വിവരങ്ങൾ അതീവ ആപത്ത് ചെയ്യുന്നകാര്യങ്ങളാണ്, ഫ്യൂഡൽ ഭാഷകളിൽ.

ഫ്യൂഡൽ ഭാഷകളിൽ, ഓരോ തൊഴിലിനും, ആ തൊഴിൽ മേഘലയിൽ ഒരു നിലവാരം ഉണ്ട്. ആ നിലവരത്തിന് അനുസൃതമായ വിവരവും കഴിവും മാത്രം ഉള്ളതാണ് അഭികാമ്യം. ഉദാഹരണത്തിന്, ലോറി ക്ലീനർക്ക്, ക്ലീനർക്ക് ആവശ്യമുള്ള വിവരവും കഴിവും മാത്രമേ പാടുള്ളു. ലോറി ഡ്രൈവർക്കും, തഥൈവ.

തൊഴിൽ നിലവാരത്തിന് അതീതമായുള്ള വിവരം ആപത്ത് ചെയ്യും. ഫ്യൂഡൽ ഭാഷകളിലെ ഉച്ചനീചത്വ ബന്ധ കണ്ണികൾക്ക് ബലം നൽകുന്നത്, ഓരോ കണ്ണിയിലേയും വ്യക്തിക്ക് ആ കണ്ണിയിൽ നിറയാനുള്ള വിവരവിജ്ഞാന കഴിവകളെ ഉള്ളു എന്നതാണ്. അതിൽ കൂടുതൽ വിവരവിജ്ഞാന കഴിവുകൾ നിറഞ്ഞുനിന്നാൽ, ആ വ്യക്തി ആ കണ്ണിക്കുള്ളിൽ നിൽക്കാൻ പറ്റില്ല.

ഫ്യൂഡൽ ഭാഷകളിൽ ഇങ്ങിനെയുള്ള വ്യക്തികളെ തരംതാഴ്ത്തി കീഴ്ജാതിക്കാരനാക്കും, മറ്റുള്ളവർ.

മുകളിൽ സൂചിപ്പിച്ച ഐഏഎസ്സുകാരനും ഈ വിധ ആപത്തിൽ പെട്ടുപോയി.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷയിലും അതുപോലുള്ള മറ്റ് നിരപ്പുള്ള ഭാഷകളിലും മാത്രമേ, ഏത് നിലവാരത്തിലുള്ളവരിലും ഏത്ര വിവരവും കഴിവും, മറ്റും ഉണ്ടായാലും യാതോരു പ്രശ്നവും ഇല്ലാതെതന്നെ, ആ സമൂഹത്തിന് ഉൾക്കൊള്ളാൻ ആവുള്ളൂ.

ഇന്ത്യയിലെ ഐഐഎസ്സും, പാക്കിസ്ഥാനിലെ CSSഉം (Central Superior Servicesഉം) ബ്യട്ടിഷ്-ഇന്ത്യയിൽ ഉണ്ടായിരുന്ന ICSൽ (Imperial Civil Serviceൽ) നിന്നും രൂപം കൊണ്ടതാണ് എന്ന് പറയാമെങ്കിലു, അത് 'വെ', ഇത് 'റെ' എന്നത് മാതിരി തന്നെയായണ് ഗുണമേന്മയുടെ കാര്യത്തിൽ. കഴിവും ബുദ്ധിയും, വിവരവും, തത്ത്വദീക്ഷിതയും, സത്യസന്ധതയും, മറ്റും മറ്റും ഉള്ളവർ പാക്കിസ്ഥാനിലേയും, ഇന്ത്യയിലേയും ഈ വക സർക്കാർ കാഡറുകളിൽ ഉണ്ട് എന്ന് നിഷേധിക്കുന്നില്ലെങ്കിലും, സർക്കാർ സംവിധാനങ്ങളും, കീഴ്വഴക്കങ്ങളും, മറ്റും,

ഇങ്ഗ്ളിഷിലെ സമത്വാധിഷ്ഠിതമായ രൂപത്തിൽ നിന്നും മാറി വെറും ഫ്യൂഡൽ രീതിയിലുള്ള, പൊതുജനങ്ങളെ തരംതാഴ്ത്തുകയും, സ്വന്തം സ്ഥാനമാനങ്ങൾ പടുത്തുയർത്തുകയും ചെയ്യുക എന്നുള്ള രീതിയിലേക്ക് മാറിയിട്ടുണ്ട്.

ഇങ്ങിനെയുള്ള ഒരു അന്തരീക്ഷത്തിൽ, അതിഗംഭീരമായ ഇങ്ഗ്ളിഷ് പരിജ്ഞാനം, സമത്വാധിഷ്ഠിതമായ ചിന്താഗതി, അമിതവിവരം, കഴിവ് എന്നാല്ലാം ഒരു അധികപ്പറ്റായി നിലനിക്കും. ആൾ എത്രനല്ല മനുഷ്യനാണെങ്കിലും, പുകഞ്ഞപുള്ളിയായിത്തന്നെ കാണപ്പെടും. ഒന്നുകിൽ ഈ ആൾ സ്വന്തം നിലയിൽ പുറത്ത് ചാടണം. അല്ലെങ്കിൽ ആ ആളെ പുറത്ത് ചാടിക്കും.

ഇങ്ങിനെ പുറത്ത് ചാടിക്കപ്പെട്ട അവസ്ഥയിലാണ്, മുകളിൽ സൂചിപ്പിച്ച ഐഏഎസ്സുകാരനെ ഈ എഴുത്തുകാരൻ പരിചയപ്പെട്ടത്. ഇദ്ദേഹം അന്ന് സൂചിപ്പിച്ച പലകാര്യങ്ങളിൽ ചിലത് ഞെട്ടിപ്പിക്കാൻ സാധ്യതയുള്ളവയായിരുന്നു.

ഉദാഹരണത്തിന്, പോലീസുമായുള്ള ഏറ്റുമുട്ടൽ മരണങ്ങൾ (Police encounter deaths). ഇത് ചില

പോലീസ് ഉദ്യോഗസ്ഥരുടെ ഒരു പ്രവർത്തന നയം തന്നെയായിരുന്നു എന്നു തോന്നുന്നു.

ഇവിടെ പ്രസക്തമായുള്ള കാര്യം ഇന്ത്യൻ സ്വാതന്ത്ര്യസമരവുമായി ബന്ധപ്പെട്ട് ഭഗത് സിങ്ങിന്റെ പേര് പറയുന്നുണ്ട്. അതുപോലെ വേറെയും ചിലരുടെ പേരുകൾ പറയപ്പെടുന്നുണ്ട്. ഇവരെല്ലാംതന്നെ സ്വന്തം നിലയിൽ അക്രമങ്ങൾ ചെയ്തവരാണ്. ഈ ഉപഭൂഖണ്ടത്തിലെ ജനങ്ങൾ സംഘടിച്ച് ഇങ്ഗ്ളിഷ് ഭരണം നിർത്തലാക്കണം എന്ന് ആവശ്യപ്പെട്ടിരുന്നെങ്കിൽ, ഒരു നിമിഷം പോലും ഈ ഉപഭൂഖണ്ടത്തിൽ ഇങ്ഗ്ളിഷ് ഭരണം നലിനിൽക്കില്ലായിരുന്നു.

യാത്രാവണ്ടികളിലേക്ക് ബോംബ് എറിയുക, ട്രെയ്ൻ പാളംതെറ്റിച്ച് മറിച്ചിടുക തടുങ്ങിയ കാര്യങ്ങളോട് ജനങ്ങൾക്ക് എത്രകണ്ട് യോജിപ്പുണ്ടായിരുന്നു എന്ന് തീർച്ച പറയാൻ ആവില്ല. ആൾ അപായം ഉണ്ടായ ബോംബ് ഏറുകളിൽ ഇക്കൂട്ടർ ജനങ്ങളുടെ കൈയിൽപ്പെടാതെ രക്ഷപ്പെട്ട അവസരവും ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്.
ഇങ്ഗ്ളിഷ് ഭരണം വിട്ട് പോയ ദിക്കിൽ സ്ഥാപിതമായ പാക്കിസ്ഥാനിലും, ഇന്ത്യയിലും, ഒന്നും രണ്ടുമല്ല, ഭഗത്ത് സിങ്ങുകൾ രൂപം കൊണ്ടത്. മറിച്ച്, ബലൂചിസ്ഥാൻ, കാശ്മീർ,

പഞ്ചാബ്, ബീഹാർ, ബെങ്ഗോൾ, ആസാം, തൃപുര, മിസോറാം, തെലുങ്കാനാ, തുടങ്ങി എല്ലായിടുത്തും, ആയിരക്കണക്കിന് വിപ്ളവകാരിയകളാണ് സൃഷ്ടിക്കപ്പെട്ടത്. അവർക്ക് ആർക്കെങ്കിലും വ്യക്തമായി ഒരു നല്ലരാജ്യം സൃഷ്ടിക്കാൻ ആവുമോ എന്നുള്ളത് സംശയമാണ്.

എന്നാൽ, ഇവരെ നേരിട്ട പാക്കിസ്ഥാൻ - ഇന്ത്യൻ സായുധ സേനകൾ, ഇവരോട് ഇങ്ഗ്ളിഷ് ഭരണം കാട്ടിയ മനുഷ്യത്വവും കോടതികയറ്റലും മറ്റും നടത്താൻ മിനക്കെടാറില്ലാ എന്നുള്ളതാണ് വാസ്തവം. കൈയിൽക്കിട്ടിയാൽ കഥകഴിക്കും. സ്ത്രീജനങ്ങളെ പിടിച്ചുകൊണ്ടുപോകും. പിന്നീട് അവർ ഏറ്റുമുട്ടലിൽ മരിക്കും.

ബെങ്ഗോളിലെ നെക്സൽ നേതാവായിരുന്ന ചാരുമജുംധാറിനെ പോലീസ് സ്റ്റേഷനിൽ വച്ച് അടിച്ച് കൊല്ലുകയാണ് ചെയ്തത് എന്നാണ് തോന്നുന്നത്. മൃത്ദേഹം കാണാൻ പോലും, ആരെയും അനുവദിക്കാതെ, കത്തിച്ചുകളയുകയാണ് ചെയ്തു.

ഈ വിധ വിപ്ളവങ്ങൾക്കൊന്നും ഈ നാടിനെ ഇങ്ഗ്ളണ്ട് ആക്കാൻ ആവില്ലതന്നെ. സായുധ വിപ്ളവം അല്ല വേണ്ടത്, മറിച്ച്, അതിനേക്കാൾ വിപ്ളവ കഴിവുകൾ ഉള്ള കറപുരളാത്ത ഇങ്ഗ്ളിഷാണ് ഇവിടെ വരേണ്ടത്. ചാരു

മജുംധാറിന്റെ ആളുകൾ ഭൂജന്മികളേയും, പോലീസുകാരേയും കൊന്നതിനാണ്, പോലീസ് മജുംധാറിനെ അടിച്ച് കൊന്നത്. വാക്കുകൾ 'നീ', 'എടാ', എന്നൊക്കെ ആയാൽ, അടിച്ച് കൊല്ലാൻ എളുപ്പമാണ്.

ദീപ്ക്ക് എന്ന് പേരുള്ള മജുംധാറിന്റെ ഉറ്റ തോഴനെ പോലീസ് സ്റ്റേഷനിൽ വച്ച് അതിഗംഭീരമായി വേദനിപ്പിച്ച്, മജുംധാറിന്റെ ഒളിവ് സ്ഥാനം ജൂലൈ 16, 1972ന് പോലീസുകാർ കണ്ടെത്തുകയായിരുന്നു.

എന്നാൽ ഇവിടെ എടുത്ത് പറയേണ്ടത് ഇങ്ഗ്ളിഷ് ഭരണം അതിക്രൂരമായിരുന്നു എന്ന് കൊട്ടിഘോഷിക്കുന്നവരുടെ യഥാർത്ഥരുപം അതികഠിനമാണ്.

നേരത്തെ സൂചിപ്പിച്ച ഐഏഎസ്സ് ഓഫിസർ പുകഞ്ഞ് നിന്നില്ലായിരുന്നെങ്കിൽ ഈ രാജ്യത്തിലെ ഉദ്യോഗസ്ഥനിലവാരങ്ങളിൽ ഏതാണ്ട് ഏറ്റവും മുകളിൽ നിൽക്കുമായിരുന്ന വ്യക്തിയായിരുന്നു. ഈ തലതിരിഞ്ഞ എഴുത്തകാരന് പരിചയപ്പെടാനായത് ഇദ്ദേഹത്തിന്റെ കൈയിലിരിപ്പ് ശരിയല്ലാത്തത് കൊണ്ടാണ് എന്ന് വേണമെങ്കിൽ പറയാവുന്നതാണ്.

## 67. ജനങ്ങളെ അടിയാളപ്പെടുത്തുന്ന ഒരു വൻ പ്രസ്ഥാനം

ഉദ്യോഗസ്ഥർക്ക് വിവരം ഇല്ലായെന്നുള്ള ധ്വനിയും തെറ്റാണ്. ഈ നാട്ടിലെ മറ്റെല്ലാവരെപ്പോലെ അവർക്കും പലവിധ വിവരങ്ങളും നൈപുണ്യങ്ങളും ബുദ്ധിയും കുബുദ്ധിയും മറ്റും ഉണ്ട് എന്നുള്ളതാണ് വാസ്തവം. അവർ മോശമായി ജനങ്ങളോട് പെരുമാറുന്നുണ്ടെങ്കിൽ ജനങ്ങളും മോശമായി പെരുമാറുന്നുണ്ട് എന്നുള്ളതിന്റെ ഒരു പ്രതിഫലനം മാത്രമായിരിക്കും ഇത്.

ഇവിടെ പ്രതിപാദ്യമായി വരുന്ന വിഷയം ഉദ്യോഗസ്ഥർക്ക് അവരുടെ തൊഴിൽ ചെയ്യാനുള്ള കഴിവുകൾ ഉണ്ടോ എന്നതാണ്. ഉദാഹരണത്തിന്, ഒരു ആശാരിക്ക് പലവിധ വിവരങ്ങളും നൈപുണ്യങ്ങളും ബുദ്ധിയും കുബുദ്ധിയും ഉണ്ട്, എന്നാൽ ആശാരി പണിയിൽ വൈദഗ്ദ്ധ്യം കുറവാണ്. ഇങ്ങിനെയുള്ള ആൾ ആശാരിപ്പണിക്ക് പറ്റില്ലതന്നെ.

ഇതാണ് ഉദ്യോഗസ്ഥരുടേയും കാര്യം. നല്ലകഴിവുണ്ട്, വ്യക്തിത്വം ഉണ്ട്, സ്വഭാവ ഗുണമുണ്ട് എന്നെല്ലാമാണെങ്കിലും, ആൾ സർക്കാർ ഓഫിസിലിരുന്ന് അവിടുള്ള തൊഴിലിന് പറ്റില്ലതന്നെ. ഇത് ഒരു വാസ്തം

തന്നെയെങ്കിലും, അതിനേക്കാൾ വലിയ വാസ്തവം ഈ രാജ്യത്തിലെ ഒട്ടുമിക്ക ആളുകളും ഈ പണിക്ക് പറ്റിയവരല്ലാ എന്നുള്ളതാണ്.

ഇന്നുള്ള ഇന്ത്യൻ സർക്കാർ തൊഴിൽ ഇന്ത്യയിലെ മിക്ക ഫ്യൂഡൽ ഭാഷാ തൊഴിൽ മേഘലയേയും പോലെ, തനി വിരസവും, മാനസികമായി കുടുങ്ങിക്കിടക്കുന്ന അവസ്ഥനൽകുന്നതരത്തിലും, മറ്റുള്ളവർക്ക് അടിയാളപ്പെടുന്നത് പോലെയും മറ്റും തന്നെയാണ്. എങ്കിലും, സർക്കാർ ഓഫിസിലെ പണിക്ക് കുറച്ച് വ്യത്യാസം ഉണ്ട് തന്നെ.

ഇങ്ഗ്ളിഷ് ഭരണകാലത്ത്, ജനങ്ങളുടെ പണിക്കാർ (Public Servants) എന്നൊക്കെയായാണ് ഇക്കൂട്ടരെ നിർവ്വചിക്കപ്പെട്ടതെങ്കിലും, ഇന്ന് കാര്യങ്ങൾ അങ്ങിനെയല്ലതന്നെ.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം ബ്യട്ടിഷ്-മലബാറിലെ കാര്യമാണ് സൂചിപ്പിച്ചത്. തിരുവിതാംകൂർ രാജ്യത്തിൽ പണ്ട് മുതലെ, സർക്കാർ ഉദ്യോഗസ്ഥർ മേലാളന്മാരാണ്. അങ്ങുന്ന്, സാർ, അദ്ദേഹം, വലിയദ്ദേഹം, തുടങ്ങിയവരാണ് സർക്കാർ ഉദ്യേഗസ്ഥർ, എത്ര ചെറിയവരാണെങ്കിൽക്കൂടി.

Go to Main contents

ഇന്ന് സർക്കാർ തൊഴിലിൽ പ്രവേശിക്കപ്പെടുന്ന ആൾ, ജനങ്ങളെ അടിയാളപ്പെടുത്തുന്ന ഒരു വൻ സംഘടനാ ബലമുള്ള പ്രസ്ഥാനത്തിലെ ഒരു അംഗമാണ്. ഈ അംഗമായി ചേരുന്ന ആൾ എത്രകണ്ട് നല്ലമനുഷ്യനായാലും, ഈ പ്രസ്ഥാനത്തിലെ കീഴ്വഴക്കങ്ങൾക്ക് അനുസൃതമായെ പെരുമാറാനും കാര്യക്ഷമത കാട്ടാനും ആവുള്ളു.

ഇതിന് പ്രത്യേകമായുള്ള കാരണം, ഇന്ന് സർക്കാർ ഓഫിസുകൾ ഏതാണ്ട് മിക്കവാറും ഫ്യൂഡൽ ഭാഷകളിലാണ് പ്രവർത്തിക്കുന്നത്. ഈ ഭാഷാന്തരീക്ഷത്തിൽ, അടിയാളികളായി നിർവ്വചിക്കപ്പെടുന്ന പൊതുജനം പ്രത്യക്ഷമായ ബഹുമാനവും, അടിയാളത്തവും, അച്ചടക്കവും പെരുമാറ്റത്തിലും, വാക്കുകളിലും, സൂചനകളിലും പ്രകടിപ്പിക്കേണ്ടതാണ്.

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ മാനസികമായി ഏറ്റവും സുഖവും, സന്തോഷവും, ഉന്മാദാവസ്ഥയും നൽകുന്ന കാര്യം മറ്റുള്ളവർ അടിയാളത്ത ഭാവത്തിൽ നൽകുന്ന ബഹുമാനവും, ആദരവും ആണ്. ഈ കാര്യം മറ്റുള്ളവർ കാൺകെയാണ് നൽകപ്പെടുന്നതെങ്കിൽ അതിഗംഭീരമായ മാനസിക ഉന്മാദം ലഭിക്കും എന്ന് മാത്രമല്ല, മറിച്ച്,

ഈ വിവരം സമൂഹത്തിലൂടെ പ്രചരിക്കുകയും, ഇത് കേട്ടവർകേട്ടവർ, ഈ അടിയാളത്തിലേക്ക് കൂടെച്ചേരുവാൻ വെമ്പൽക്കൊള്ളുകയും ചെയ്യും.

ഇക്കാരണത്താൽ, സർക്കാർ ഓഫിസിലെ തൊഴിൽ ഏത്രകണ്ട് വിരസവും, ആവർത്തന വിരസവും വെറുപ്പുളവാക്കുന്നതും, ആണെങ്കിലും, ഇത് ഇട്ടേച്ച് പോരുക എന്നുള്ളത് പലരെ സംബന്ധിച്ചും, ആത്മഹത്യാപരമായ ചെയ്തിയായിരിക്കും. ഫ്യൂഡൽ ഭാഷകളിൽ ബഹുമാനം എന്ന ഏടാകൂടം ഇല്ലാത്ത വ്യക്തി ഒരു പിണം (dead body) തന്നെയാണ്.

## 68. അന്യന്റെ നാശത്തിൽ ആനന്ദം ഏകുന്ന ഭാഷാ സംസ്ക്കാരം

പൊതുജനത്തിൽപ്പെട്ടവരെ ഗുരുതരമായ മാനസിക അധമത്തത്തിലേക്ക് നയിക്കുന്ന സാമൂഹികാന്തരീക്ഷമാണ് സർക്കാർ ഓഫിസുകളിൽ ഉള്ളത്. ഈ മാസികാവസ്ഥയക്ക് ശക്തിയേകുന്ന പല ഘടകങ്ങളും നിലവിൽ ഉണ്ട്.

അതിൽ പ്രധാനപ്പെട്ട ഘടകം ഫ്യൂഡൽ ഭാഷകളിൽ ഉള്ള വിദ്യാഭ്യാസം തന്നെയാണ്. സാമൂഹികമായി പൊതുജനത്തെ ഈ വിധ കീഴ്വഴക്കങ്ങൾക്ക് പരിശീലിപ്പിച്ചെടുക്കുന്ന വേദിയാണ് ഫ്യൂഡൽ ഭാഷകളിൽ പഠനം നടക്കുന്ന സ്കൂളുകളും മറ്റ് പഠന വേദികളും.

മറ്റെയാളുടെ പദ്ധതികൾ പരാജയപ്പെടുകയും, നിലംപരിശാകുകയും ചെയ്യപ്പെടുന്നത് അതീവ ആനന്ദം നൽക്കുന്ന കോഡുകളാണ് ഫ്യൂഡൽ ഭാഷകളിൽ ഉള്ളത്. കാരണം, നിലംപരിശാകാതെ വിജയത്തിലേക്ക് നീങ്ങിയാൽ, മറ്റേയാൾ വെറും 'അവൻ' എന്നതിൽ നിന്നും വളർന്ന്, 'അയാൾ' എന്നും, അതിന് ശേഷം 'അദ്ദേഹം' എന്നും, 'സാർ' എന്നും, 'ഓര്' (അവർ) എന്നും ഉള്ള നിലയിലേക്ക് വളരും. ഇതിനേക്കാൾ അപകടകരമായ ഒരു മുന്നേറ്റം സങ്കൽപ്പിക്കാൽ കൂടി ആവില്ലതന്നെ.

സ്വന്തം കുടുംബത്തിന്റെ സാമൂഹിക അടിത്തറ പൊട്ടിപ്പൊളിഞ്ഞുപോകുന്ന കാര്യമാണ് ഇത്.

ഇതിനാൽത്തന്നെയും, സർക്കാർ ഓഫിസിൽ പണിചെയ്യുന്നവരുടെ പാദസേവചെയ്ത് എങ്കിലും സ്വന്തം കാര്യം വിജയിപ്പിച്ചെടുക്കേണ്ടുന്ന അവസ്ഥയാണ് ഉള്ളത്. കാരണം, സമൂഹം ഇങ്ഗ്ളിഷിൽ അല്ല പ്രവർത്തിക്കുന്നത്, ചിന്തിക്കുന്നത്.

സർക്കാർ ഓഫിസിലെ തൊഴിൽ വിരസമാവുന്നതിന്റെ മുഖ്യകാരണം, അതിനുള്ളിലെ ഫ്യൂഡൽ ഭാഷാ അന്തരീക്ഷമാണ്. എന്നാൽ, ഈ വിധ അന്തരീക്ഷം മാത്രം അറിവുള്ള ഒരു വ്യക്തിക്ക് കുറേയൊക്കെ ഇതിനോട് പൊരുത്തപ്പെടാമെങ്കിലും, ഒരു ഇങ്ഗ്ളിഷ് അന്തരീക്ഷത്തിന്റെ സൗകുമാര്യത കൈവരിക്കാൻ ആവില്ലതന്നെ.

പോരാത്തതിന് പ്രതീക്ഷിക്കപ്പെടുന്ന ഇടത്ത് അടിയാളത്തം പ്രകടിപ്പിക്കാനും, പൊതുജനവും, കീഴ്ജീവനക്കാരും ഇത് നൽകുന്നുണ്ടോ എന്ന് നിരന്തരം നിരീക്ഷിക്കേണ്ടിവരുന്നത് ഒരു പ്രശ്നം. പോരാത്തതിന്, ഓരോ തൊഴിൽ സ്ഥാനത്ത് വന്ന് പെടുമ്പോഴും, ആ സ്ഥാനത്തിന് അനുയോജ്യമായ

ഗമയും, ഗൗരവവും മറ്റും കപടമായി മുഖത്തും ഭാവത്തിലും വരുത്തേണ്ടിവരുന്നതും ഒരു പ്രശ്നം തന്നെ. എന്നാൽ ഈ വക കാര്യങ്ങൾ ഫ്യൂഡൽ ഭാഷകളിൽ പ്രവർത്തിക്കുന്ന എല്ലാ സ്ഥാപനത്തിലും ബാധകമാണ്. ഇക്കാരണത്താൽ തന്നെ ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ തൊഴിൽ ചെയ്യുക എന്നുള്ളത് ഒരു മാനസിക വേവലാദിയാണ്.

അതേ സമയം അതിനേക്കാൾ വേവലാദിയുള്ളതാണ്, യാതോരു തൊഴിലും ഇല്ലാതെ വീട്ടിൽ ഇരിക്കുക എന്നുള്ളതും. എന്തെങ്കിലും കുറേപേരുടെ കൂടെ ബന്ധപ്പെട്ട് ഒരു സ്ഥാനവും, ചങ്ങാതിക്കൂട്ടവും, ഇല്ലെങ്കിൽ മറ്റുള്ളവരോട് സംസാരിക്കാൻപോലും ആവാത്ത തരത്തിലുള്ളതാണ് ഫ്യൂഡൽ ഭാഷാ അന്തരീക്ഷം.

ആള് ആരാണ് എന്ന് വ്യക്തമാകാതെ മറ്റുള്ളവർക്ക് ആ ആളെക്കുറിച്ച് സംസാരിക്കാൻ പോലും പ്രയാസം നേരിട്ടേക്കാം. എന്നാൽ, അവർ വല്ലരീതിയിലും വിലയിട്ട് സംസാരിച്ചാൽ, അത് ശരിയല്ല, 'ഞാൻ അതിനേക്കാൾ വലിയ ആളാണ്' എന്ന ഭാവം നൽകിയാൽ, അതോടൊപ്പം വ്യക്തമായ തെളിവും നൽകിയില്ലെങ്കിൽ മറ്റുള്ളവർ ആ ആളെ കുറച്ച് കൂടി കോമാളിയാക്കാനാണ് നോക്കുക. അതേ സമയം

വ്യക്തമായ തെളിവ് നൽകിയാൽ മറ്റുള്ളവർ വ്യക്തമായിത്തന്നെ മാപ്പ് പറയുകയും, ബഹുമാനം നൽകുകയും ചെയ്യും.

വേറൊരു പ്രശ്നം ഫ്യൂഡൽ ഭാഷകളിൽ വ്യക്തികളെ 'അവനെ'ന്നും 'അവളെ'ന്നും നിർവ്വചിച്ച് തരംതാഴ്ത്തി, തരം താഴ്ത്തുന്ന വിവരങ്ങൾ തമ്മിൽ പങ്കിട്ട്, പുളിച്ച ചിരിചിരിച്ച്, പൊട്ടിച്ചിരിച്ച് മാനസികാനന്ദം ശേഖരിക്കുന്ന ഒരു ജീവിത ചര്യയുണ്ട്. ഇത് സർക്കാർ ഉദ്യോഗസ്ഥരിൽ മാത്രം ഉള്ള ഒരു സ്വഭാവഗുണം അല്ല. എന്നാൽ, സർക്കാർ തൊഴിൽ എന്നത് ഒരു വൻ പ്രസ്ഥാനമായി നിലനിൽക്കുമ്പോൾ, ഈ വിധ പെരുമാറ്റങ്ങളുടെ ഒരു വൻ കല്ലിക്കൽ ആയി രൂപാന്തരപ്പെട്ട് നിലനിൽക്കും.

ഈ വിധ വെപ്രാളങ്ങളും വേവലാതികളും, വൈരാഗ്യങ്ങളും ഒന്നുംതന്നെയില്ലാത്ത ഇങ്ഗ്ലിഷ് ഭാഷാ അന്തരീക്ഷം അനുഭവിച്ചറിഞ്ഞവർ, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിലേക്ക് തിരിച്ച് പോകാൻ വിസമ്മതം പ്രകടിപ്പിച്ചാൽ, അതിൽ അത്ഭുതത്തിന് വകയില്ലതന്നെ. എന്നാൽ, കഴിഞ്ഞ മുപ്പത് വർഷക്കാലത്തിനുള്ളിൽ കലർപ്പില്ലാത്ത ഇങ്ഗ്ലിഷ് സാമൂഹികാന്തരീക്ഷം ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിൽ പോലും ദുഷിച്ച്

പോയിട്ടുണ്ട്. കാരണം, ഫ്യൂഡൽ ഭാഷക്കാരുടെ സാന്നിധ്യം ഇല്ലാത്ത വേദികൾ അവിടങ്ങളിൽ ഇല്ലാതായിട്ടുണ്ട്.

## 69. താന്തോന്നിയുടെ ചില തോന്നലുകൾ

സർക്കാർ ജോലിക്ക് ഇന്ന് പിഎസ് സി പരീക്ഷകളിലൂടെയും, ഔപചാരിക വിദ്യാഭ്യാസത്തിലൂടെയും പരീക്ഷിക്കപ്പെടുന്ന വിവരം കൊണ്ട് എന്തെങ്കിലും ഗുണം ഉണ്ട് എന്ന് തോന്നുന്നില്ല.

താന്തോന്നിയുടെ തോന്നലാണെങ്കിലും, ഈ തോന്നലിൽ ചില കാര്യങ്ങൾ ഉണ്ടായേക്കാം.

സർക്കാർ തൊഴിൽ എന്നത് സർക്കാർ ഓഫിസുകളിൽ ഇരുന്ന് ജനങ്ങൾക്ക് വേണ്ടുന്ന തൊഴിലുകൾ ചെയ്യുക എന്നുള്ളതാണ്, മിക്കതും. വളരെ ഉയർന്ന ഉദ്യോഗസ്ഥ സ്ഥാനങ്ങളിൽ ഇരിക്കുന്നവർ മാത്രമേ നയപരമായ കാര്യങ്ങളുമായി ബന്ധപ്പെടേണ്ടതുള്ളു.

ജനങ്ങളുമായി സമ്പർക്കം പുലർത്തേണ്ടുന്ന ഉദ്യോഗസ്ഥർക്ക് നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് അറിഞ്ഞിരിക്കേണം എന്നത് അഭികാമ്യം മാത്രമല്ല, മറിച്ച് നിർബന്ധവുമാണ്. ഇതിന്റെ പിന്നിൽ നിൽക്കുന്ന കാരണങ്ങൾ ഒന്നിൽകൂടുതൽ ഉണ്ട്.

ഒന്ന് മാന്യമായി ജനങ്ങളോട് പെരുമാറാനും, തിരിച്ച് ജനങ്ങൾക്ക് സ്വന്തം അന്തസും വ്യക്തിത്വവും നിലനിർത്തി തിരിച്ച് സംസാരിക്കാനും, കാര്യങ്ങൾ ചർച്ചചെയ്യാനും പറ്റുന്ന ഭാഷകൾ അല്ല ഫ്യൂഡൽ ഭാഷകൾ. പൗരൻ സർക്കാർ ഓഫിസ് തൊഴിലാളിയോട് വ്യക്തിത്വം കൈവിടാതെ കാര്യങ്ങൾ ചർച്ചചെയ്താൽ, മലയാളം സ്ക്കൂളിൽ വിദ്യാർത്ഥി അദ്ധ്യാപകനോട് ഇതേ മാതിരി കാര്യങ്ങൾ ചർച്ചചെയ്തത് പോലെയാകും. ഫ്യൂഡൽ ഭാഷകളിൽ വിദ്യാർത്ഥി തനി തെമ്മാടിയായിത്തന്നെ പരിഗണിക്കപ്പെടും. 'ഞാൻ സാർ, നീ വിദ്യാർത്ഥി' സൂചന സ്വീകരിക്കാതെ വിദ്യാർത്ഥി വിവരം പ്രകടിപ്പിച്ചാൽ, അത് ഫ്യൂഡൽ ഭാഷകളിൽ അദ്ധ്യാപകർക്ക് താങ്ങാനാവില്ല.

ഇത് വിദ്യാർത്ഥിയുടേയോ, അദ്ധ്യാപകന്റേയോ പിടിപ്പ് കേടല്ല. മറിച്ച്, ഭാഷാകോഡുകൾ അങ്ങിനെയാണ് ലിഖിതപ്പെടുത്തിയിട്ടുള്ളത്.

സർക്കാർ ഉദ്യോഗസ്ഥർക്ക് നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് അറിയുമെങ്കിൽ, അവർക്ക് തമ്മിൽത്തന്നെ പലവിധ, ബഹുമാന, അടിയാളത്ത മനോഭാവങ്ങളുടെ ചരടുവലികൾ ഇല്ലാതെ തന്നെ, സംസാരിക്കാനും കാര്യങ്ങൾ

ചർച്ചചെയ്യാനും ആവും. അല്ലായെങ്കിൽ, അവർക്ക് ഇടയിലും, ഈ വിധ പ്രശ്നങ്ങൾ വന്നുചേരും. കീഴ്ജീവനക്കാരൻ കൂടുതൽ വിളയുന്നു. അവനെ ഒന്ന് ഒതുക്കിയേ തീരൂ എന്നത് ഒരു പ്രശ്നം.

വേറൊരു പ്രശ്നം, പൗരൻ വന്ന് ഒരു സംഗതിയുടെ കാതൽ ആരായുന്ന അവസരത്തിൽ, അതുമായി ബന്ധപ്പെട്ട് കൂടുതൽ വിവരങ്ങൾ മറ്റൊരു നിലവാരത്തിലുള്ള ഉദ്യോഗസ്ഥനോട് ചോദിക്കാനും, പലപ്പോഴും മാനസിക തടസ്സവും, ആധിയും വരാം. ബഹുമാനം നൽകുകയെന്ന ഇടപാട്, മറ്റൊരാളോട് അടിയാളത്തം പരസ്യമായി പ്രകടിപ്പിക്കുകയെന്നത് ആകുമ്പോൾ, അതിന് കളമൊരിക്കാതിരിക്കലാണ് നല്ലത് എന്ന് മനസ്സിൽ തോന്നും. പോരാത്തതിന്, വ്യക്തമായ അടിയാളത്തം പ്രകടിപ്പിക്കാത്ത കീഴ്ജീവനക്കാരനോട് ചർച്ചചെയ്യാനും മാനസിക വിരക്തിവരാം. ഓരോ സംഭാഷണവും, ബഹുമാന-അടിയാളത്തത്തിന്റെ പ്രകടനമാണ് ഈ വിധ സംവിധാനങ്ങളിൽ. പ്രവർത്തിയുടെ കാര്യക്ഷമത എന്നത് ഒരു ലക്ഷ്യമേ അല്ല.

കാര്യം അന്വേഷിച്ചുവന്ന പൗരനോട് എന്തെങ്കിലും ഒരു വിഡ്ഢിത്തം പറഞ്ഞ്, അയാളെ തിരിച്ചയക്കാൻ നോക്കും.

ഇതിനേക്കാളെല്ലാം പ്രശ്നമായിട്ടുള്ളത്, മറ്റ് സർക്കാർ വകുപ്പുകളിലെ ഏതെങ്കിലും ഓഫിസിലേക്ക് ഫോൺമുഖേനെയോ, നേരിട്ട് പോയോ കാര്യങ്ങൾ ആവശ്യപ്പെടാനോ, അതുമല്ലെങ്കിൽ, ആ ഓഫിസിലെ ജീവനക്കാരെ എന്തെങ്കിലും കാര്യം അറിയിക്കാനോ, അവരുമായി സംസാരിച്ച് മുന്നിൽ കാണുന്ന ഒരു പ്രശ്നത്തെ നേരിടാനോ, ഉദ്യോഗസ്ഥന് വലിയ മനോ വിഷമം അനുഭവപ്പെടും.

സർക്കാർ ഓഫിസ് തൊഴിലാളിക്ക് പ്രശ്നം ഇല്ലതന്നെ. കാര്യങ്ങൾ നടന്നാലെന്ത് നടന്നില്ലെങ്കിൽ എന്ത്? എന്നാൽ പൊതുവായുള്ള ആശയവിനിമയം ഇങ്ഗ്ളിഷിൽ ആകുമ്പോൾ, സംസാരിക്കാൻ തന്നെ സൗകര്യം കൂടും. ആശയവിനിമയത്തിന് വളരെ മിനുസമുള്ള പാതകൾ ആണ് ഇങ്ഗ്ളിഷ് സൗകര്യപ്പെടുത്തുന്നത്.

ഇവിടെ എടുത്ത് പറയേണ്ടുന്നത്, കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ആണ് ഇവിടെ ഉദ്ദേശിച്ചത്. ഇന്ന് മലയാളത്തിലെ അടിയാളത്ത-ബഹുമാന കോഡുകൾ കലർത്തി പഠിപ്പിക്കപ്പെടുന്ന ഇങ്ഗ്ളിഷ് അല്ല ഉദ്ദേശിച്ചത്.

## 70. മലബാറിൽ ഈ കുട്ടിച്ചട്ടമ്പി ഭരണ സംവിധാനങ്ങൾ പടർന്നു പിടിച്ചതിനെക്കുറിച്ച്

വിവരം എന്ന സംഗതി തന്നെ ഒരു കുഴഞ്ഞ് കിടക്കുന്ന കാര്യമാണ്. വിവരം ഉണ്ട് എന്ന് പറയപ്പെടുന്ന കാര്യംതന്നെ നിർവ്വചിക്കപ്പെടേണ്ടിയിരിക്കുന്നു.

വളരെ ചെറുപ്പത്തിൽ തന്നെ വിവരം എന്ന് പറയുന്നതിനെക്കുറിച്ച് ഈ എഴുത്തുകാരന് കാര്യമായ ഒരു സന്ദേഹം വന്നിരുന്നു. പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന പല വിധ വിവരങ്ങളും മനസ്സിൽ മന:പ്പാഠമാക്കുന്നത് വിവരം ആണ് എന്ന് തോന്നുന്നില്ല. കാരണം ഈ വിധ വിവരങ്ങൾ ഇല്ലാത്ത ഒരു വ്യക്തിക്ക് ആ വിധ വിവരങ്ങൾ ഉള്ള ഒരു പുസ്തകം തുറന്ന് നോക്കിയാൽ അവ ഗ്രഹിച്ചെടുക്കാവുന്നതേയുള്ളു.

ഇന്നാണെങ്കിൽ ഒന്ന് Google Search ചെയ്താൽ, മിക്ക വിവരങ്ങളുടേയും ഒരു പ്രളയം തന്നെ കൺമുൻപിൽ വന്ന് ചേരും.

ഈ ഒറ്റകാര്യം കൊണ്ടുമാത്രം തന്നെ ഇന്ന് പിഎസ്-സിയിലും യൂപിയെസ്-സിയിലും മറ്റും വിവരത്തുണ്ടുകളെ അളന്നെടുക്കുന്നതിലുള്ള

വിഡ്ഢിത്തം മനസ്സിലാക്കാനേയുള്ളു. 1970കളിൽ ഇന്ത്യയിൽ പലദിക്കിലും ചോർന്നുമാഞ്ഞ്പോയിക്കൊണ്ടിരിക്കുന്ന

ഇങ്ഗ്ളിഷ് ഭരണസംവിധാനങ്ങളുടെ നിഴലിന്റെ അംശങ്ങൾ ഈ എഴുത്തുകാരന് നേരിട്ട് കണ്ടറിയാനുള്ള അവസരം ലഭിച്ചിരുന്നു. എന്നാൽ, തിരുവിതാംകൂർ പോലുള്ള ഏതാണ്ട് 560ൽപ്പരം ചെറുതും വലുതുമായ നാട്ടുരാജ്യങ്ങളിൽ ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം ഇല്ലായിരുന്നു. അവിടങ്ങളിൽ കാര്യങ്ങൾ തികച്ചും വ്യത്യസ്ഥം തന്നെയായിരന്നു. ഭരണ സംവിധാനങ്ങൾ കുഗ്രാമങ്ങളിൽ ഉണ്ടായിരുന്ന അധികാരിയെന്ന കുട്ടിച്ചട്ടമ്പിമാരുടെ ഒരു വിപുലമായ സംവിധാനം മാത്രമായിരുന്നു.

1970കളുടെ അന്ത്യത്തോടുകൂടി മലബാറിൽ ഈ കുട്ടിച്ചട്ടമ്പി ഭരണ സംവിധാനങ്ങൾ തിരുവിതാംകൂറിൽ നിന്നും പടർന്നു പിടിച്ചു. ഇത് തന്നെയാണ് ഇന്ത്യയിലെല്ലായിടത്തും സംഭവിച്ചത്. ഇങ്ഗ്ളിഷ് ഭരണം രൂപീകരിച്ച എല്ലാ ഭരണ സംവിധാനങ്ങൾക്കും ഈ രൂപമാറ്റവും, ഉൾപരിവർത്തനവും സംഭവിച്ചു.

ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളിൽ ഓഫിസർമാരായി എടുക്കപ്പെട്ടവർ, മറ്റൊരു

മൂല്യനിർണ്ണയത്തിനും മാനദണ്ഡത്തിനും വിധേയരായവരായിരുന്നു. കുറേ വിവരത്തുണ്ടുകൾ മന:പ്പാഠമാക്കിയവർക്ക് ഈ വിധ ഓഫിസർമാരാകാൻ പറ്റും എന്ന് തോന്നുന്നില്ല. ഈ കാര്യം ഇത്രമാത്രം ദൃഢമായി പറയാനുള്ള കരുത്ത് ഈ എഴുത്തുകാരൻ ഏതാണ്ട് 1982 കാലഘട്ടം വരെ ഇങ്ഗ്ളിഷ് ഭരണ ഓഫിസർ തിരഞ്ഞെടുപ്പ് സംവിധാനങ്ങളിലൂടെ തിരഞ്ഞെക്കപ്പെട്ട് സർക്കാർ സേവനത്തിൽ ഓഫിസർമാരായി ജോലിചെയ്യിരുന്ന ഓഫിസർമാരിൽ പലരേയും നേരിട്ട് കണ്ടറിഞ്ഞത് കൊണ്ടാണ്. ആ അവസരത്തിൽത്തന്നെ, പുതുതായി മുളച്ച് പൊങ്ങിവന്നുകൊണ്ടിരുന്നു നാട്ട് രാജ്യ ഭരണ, കുട്ടിച്ചട്ടമ്പി, അധികാരി രൂപത്തിലുള്ള 'ഓഫിസർ'മാരെയും കണ്ട് അറിഞ്ഞിരുന്നു.

ഈ രണ്ടാമത്തെക്കൂട്ടർ വിവരത്തുണ്ടുകൾ മന:പ്പാഠമാക്കി 'ഓഫിസർ'മാരായും ഗുമസ്ഥരായും ശിപായിമാരായും തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. ഈ കൂട്ടർ, പഴയ കാല ഇങ്ഗ്ളിഷ് സംവിധാനങ്ങളിൽ ഉള്ള ഒരു ഓഫിസർ പരീക്ഷയിൽ യാതോരു രീതിയിലും ജയിക്കില്ലതന്നെ. ഇങ്ഗ്ളിഷ് സംവിധാനങ്ങളിൽ ഉള്ള സർക്കാർ ഓഫിസർമാരുടെ മാനസികവും മറ്റുമായ

നിലവാരങ്ങളുടെ ഏഴയലത്ത് വരില്ല, നാട്ട്-രാജ്യ സംസ്ക്കാരത്തിലൂടെ തിരഞ്ഞെടുക്കപ്പെട്ട പുതിയവർ.

എന്നാൽ, കാര്യക്ഷമതയുടെ കാര്യത്തിൽ ഈ രണ്ട് കൂട്ടരേയും താരതമ്യം ചെയ്യാനും ആവില്ലതന്നെ. കാരണം, രണ്ട് കൂട്ടരും രണ്ട് വ്യത്യസ്ത അണിനിരത്തലിൽ (regimentation) പെട്ടവരാണ്.

വനാന്തരങ്ങളിലെ പുല്ലിനേയും, വാനത്തുള്ള മഴവില്ലിനേയും താരതമ്യം ചെയ്യുന്നത് പോലെയാണ്. ലക്ഷ്യങ്ങളും, രൂപങ്ങളും, ഗതിയും, തിരിച്ചറിവും, മനോഗതിയും മറ്റും യാതോരുതരത്തിലും താരതമ്യത്തിന് ഒതുങ്ങുന്നവയല്ല.

## 71. ആളുകളെ വാക്ക് പ്രയോഗങ്ങളിലൂടെ എടുത്ത് കുടയാൻ ആകുന്നവർ

ഇന്ത്യയിൽ ഉള്ളത് പഴയകാല ഇങ്ഗ്ളണ്ടിൽനിന്നും വ്യത്യസ്തമായ സമൂഹമാണ്. ഭാഷാ കോഡുകളിൽ പലനിലവാരങ്ങളിൽ നിലകൊള്ളുന്നവരാണ് ഇന്ത്യയിൽ. എന്ന് വച്ചാൽ 'നീ', 'നിങ്ങൾ', 'താങ്കൾ' എന്ന മൂന്ന് നിലവാരങ്ങളിൽ ഉള്ളവർ. അവർ തന്നെ വ്യത്യസ്ത സ്ഥലങ്ങളിൽ വ്യത്യസ്ഥ നിലവാരങ്ങളിലൂടെ ആന്ദോലനം ചെയ്യപ്പെടുന്നവരാണ്.

ഇതിൽത്തന്നെ സങ്കീർണ്ണതയുണ്ട്. ഉയന്ന നിലവാരങ്ങളിൽ കിടന്ന് ഈ വിധം ആന്ദോലനം ചെയ്യപ്പെടുന്നവരും താഴെക്കിടയിൽ അകപ്പെട്ട് ഇത് പോലെ ആന്ദോലനം ചെയ്യപ്പെടുന്നവരും വ്യത്യസ്ത മനോധാരയിൽ കാര്യങ്ങളെ കാണുന്നവരാണ്. വത്യസ്ത വാക്കുകളിലും, ഹാസ്യഭാവത്തിലും, ചിരിയിലും, ശബ്ദത്തിലും മറ്റും പ്രതികരിക്കുന്നവരാണ്.

സാമൂഹികമായ പലവിധ ചട്ടകൂടുകളെയും മര്യാദകളെയും, ക്രമം പാലിക്കേണം എന്നെല്ലാമുള്ള ഇങ്ഗ്ളിഷ് മര്യാദകളെയും മറ്റും ഈ വിധ നിലവരങ്ങളിൽ നിൽക്കുന്ന മനുഷ്യർ വ്യത്യസ്ത താൽപ്പര്യങ്ങളോടെയാണ് കാണുക.

ഇങ്ങിനെ, സാമൂഹികമായി വളരെ സങ്കുചിതമായ ചിന്തകളും, വാക്ക് പ്രയോഗങ്ങളും ഉള്ള ജനതയാണ് ഇവിടെ ഉള്ളത്. മാത്രവുമല്ല, മറ്റ് ആളുകളെ വാക്ക് പ്രയോഗങ്ങളിലൂടെ എടുത്ത് കുടയാനും മറ്റും ആവുന്നവരാണ് ആളുകൾ.

ഈ പറഞ്ഞത് മനസ്സിലാക്കിക്കാൻ ഈ ഉദാഹരണം നോക്കുക:

താങ്കൾ (സാർ) എന്തിനാണ് ഇങ്ങിനെ ചെയ്തത്?

നിങ്ങൾ എന്തിനാണ് ഇങ്ങിനെ ചെയ്തത്?

നീ എന്തിനാടാ ഇങ്ങിനെ ചെയ്തത്?

ഈ മൂന്ന് വാക്യങ്ങളിൽ മൂന്നാമത്തേത് വളരെ ചെറിയ ശബ്ദ ക്രമീകരണത്തിലൂടെ ആളെ എടുത്ത് കുടയുന്ന രീതിയിൽ ആക്കാവുന്നതാണ്. താഴേക്കിടയിൽ ഉള്ള ആൾ ഇത് മുകളിലെ ആളോട് ചെയ്താൽ, തലയിൽ പാറക്കൽ വീഴുന്നത് പോലെയാകും.

ഈ ഉപഭൂഖണ്ഡത്തിലെ ജനങ്ങക്കൂട്ടങ്ങളും, അവരിൽത്തന്നെയുള്ള വ്യക്തികളും സമന്മാർ അല്ലാ എന്ന് ഇങ്ഗ്ളിഷ് ഭരണകൂടത്തിന് ഹേതു

ലഭിച്ചിരുന്നു എന്നാണ് തോന്നുന്നത്. ഈ അവസ്ഥയിൽ നിന്നും ഈ ജനക്കൂട്ടങ്ങളെ ഇങ്ഗ്ലീഷ് ഭാഷയിൽ വിഭാവനം ചെയ്യുന്ന രീതിയിൽ ഉള്ള സമന്മാരായി, ഭാഷാ കോഡുകളിൽ അണിനിരത്താൻ ആവില്ലതന്നെ. ഫ്യൂഡൽ ഭാഷകളെ ഉന്മൂലനം ചെയ്യാതെ.

ഇങ്ഗ്ലീഷ് ഭരണം അവർ നേരിട്ട് ഭരിച്ചിരുന്ന ഈ ഉപഭൂഖണ്ടത്തിലെ ഏതാണ് 50%ത്തിൽ കുറവായുള്ള പ്രദേശങ്ങളിൽ ജനങ്ങളെ ഭരണത്തിനും, നിയമത്തിനും മുന്നിൽ സമരാക്കാനാണ് ആദ്യം ശ്രമിച്ചത്.

എന്നാൽ ഈ വ്യത്യസ്ത തരക്കാരായ ജനക്കൂട്ടങ്ങളിൽ നിന്നും, ഏതൊരാൾക്കും ഒരു ഓട്ടപ്പന്തയം മാതിരിയുള്ള ഒരു എഴുത്ത് പരീക്ഷവച്ച്, ആളുകളെ തിരഞ്ഞെടുത്ത് സർക്കാർ ഓഫിസർമാരായി അവർ നിയമിച്ചില്ലതന്നെ.

മറിച്ച്, വളരെ നല്ലനിലവാരമുള്ള ഇങ്ഗ്ലീഷ് ഭാഷാ നൈപുണ്യവും, ഇങ്ഗ്ലീഷ് ക്ളാസിക്കൽ സാഹിത്യവുമായി അതിഗംഭീരമായ ബന്ധവും ഉള്ളവരാണ് സർക്കാരിലെ / പോലീസിലെ ഓഫിസർമാരും, ഡോക്ടർമാരും,

ഇഞ്ചിനിയർമാരും, ജഡ്ജുമാരും, മറ്റുംമറ്റുമായി നിയമിക്കപ്പെട്ടത്.

ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യവും ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യവും യഥാർത്ഥത്തിൽ ഒരു ഗംഭീരമായ ഹിമാലയ പർവ്വതം പോലുള്ള ഒരു സംഭവമാണ്. ഇതിന് മുകളിൽ കയറിക്കൂടുന്നവർ സമൂഹത്തെ വിഭാവനം ചെയ്യുന്നതും, നേരിട്ട് കാണുന്നതും, ഫ്യൂഡൽ ഭാഷാ മനോധാരയിൽനിന്നും തികച്ചും വ്യത്യസ്തമായാണ്.

ഇന്നും ഇന്ത്യയിൽ പോലും, തൊഴിൽവേദികളിൽ നല്ലനിലവാരം പുലർത്തുന്ന പല വ്യവസാസ / വാണിജ്യ കമ്പനികൾ അവരുടെ തൊഴിലുകാരായി എടുക്കുന്നത്, ഓട്ടപ്പന്തയ മൽസരത്തിലൂടെ അല്ല. മറിച്ച്, അവർക്ക് ഏത് മാനസിക നിലവാരമുള്ള ആളുകളെ ആണ് ഏത് തൊഴിൽവേദിയിൽ വേണ്ടത് എന്ന് ആദ്യം നിശ്ചയിച്ച്, അതിന് തുല്യരായവരെ ആണ് തിരഞ്ഞെടുക്കുന്നത്.

ഈ പറഞ്ഞതുമായി ബന്ധപ്പെട്ട് തന്നെ പലതും പറയാനുണ്ട്. ഓരോ തൊഴിൽവേദിയിലും ആശയവിനിമയപരമായി വ്യക്തമായ നിലവരത്തിൽ നിലകൊള്ളുന്നവരെ തന്നെ

നിയമിച്ചിരിക്കണം. അല്ലെങ്കിൽ ആ വേദിയിൽ വിള്ളൽ, ഭിന്നിപ്പ്, പിളർപ്പ് തുടങ്ങിയ കാര്യങ്ങൾ ഉളവാക്കുന്ന ആളായിരിക്കും (disruptive) ആ വേദിയിൽ നിയമിക്കപ്പെടുന്നത്. ഇത് ആ ആളുടെ മോശമല്ല, മറിച്ച് നിയമനം നടത്തിയ സംവിധാനത്തിന്റെ പിടിപ്പ് കേടാണ്.

## 72. ഇങ്ഗ്ളിണ്ടിലെ ഇങ്ഗ്ളിഷുകാർക്കുപോലും മനസ്സിലാക്കാൻ കഴിയാതിരുന്ന ഈ ഉപഭൂഖണ്ഡ വാസ്തവങ്ങൾ

ഇന്ത്യയിൽ ഭരണയന്ത്രം നടത്തേണ്ടത് പഴയകാല ഇങ്ഗ്ളിഷ് ഭരണസംവിധാന പ്രകാരമാകുന്നതാണ് നല്ലത്. ഇത് എന്താണ് എന്ന് ഇന്ന് ഭരിക്കുന്ന രാഷ്ട്രീയനേതാക്കളുടേയും ഉദ്യോഗസ്ഥ വൻകിടക്കാരുടേയും തലമാന്തിനോക്കിയാലും അവിടെങ്ങും കണ്ടെത്താനാകും എന്ന് തോന്നുന്നില്ല.

ഇങ്ഗ്ളിഷ് ഭരണ സംവിധാനം ബൃട്ടിഷ്-ഇന്ത്യയിൽ ആണ് ഉണ്ടായിരുന്നത്. ഈ രാജ്യത്തിന് തൊട്ടുപുറത്തായി നിലകൊണ്ടിരുന്ന 500ൽപരം നാട്ടുരാജ്യങ്ങളിൽ ഇത് നടപ്പില്ലായിരുന്നു. ഇന്ന് ബൃട്ടിഷ് ഭരണകാലത്തെക്കുറിച്ച് പൊതുവായി സംസാരിക്കുന്നവർക്ക്, ഈ വ്യത്യാസത്തെക്കുറിച്ച് അറിവില്ലാ എന്നുള്ളതാണ് വാസ്തവം. ഉള്ളവർ ഇതിനെക്കുറിച്ച് സൂചിപ്പിക്കാൻ തയ്യാറാകുന്നുമില്ല.

ബൃട്ടിഷ്-ഇന്ത്യയിലെ ഭരണ സംവിധാനങ്ങൾ ഇങ്ഗ്ളിണ്ടിലിരിക്കുന്ന ഇങ്ഗ്ളിഷുകാർക്കുപോലും മനസ്സിലാക്കാൻ കഴിയാത്തതരത്തിലുള്ളതായിരുന്നു.

ഇങ്ഗ്ളിഷ് ഭാഷയിലും ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിലും കാച്ചിക്കുറുക്കിയെടുത്ത ഒരുകൂട്ടം ഓഫിസർമാർ. ഇവർക്ക് കീഴെ ഗുമസ്ഥരും (ക്ളാർക്കുമാരും) ശിപായിമാരും (പ്യൂണുമാരും). ഓഫിസർമാരുടെ ശമ്പളം വളരെ തുച്ഛമായത്. എന്നാൽ, ഇക്കൂട്ടർ തമ്മിൽത്തമ്മിൽ പ്രാദേശിക ഫ്യൂഡൽ ഭാഷകൾ സംസാരിക്കില്ല. കൈക്കൂലിവാങ്ങിക്കില്ല. യാതോരു ശുപർശയും ഇക്കൂട്ടർ വകവെക്കില്ല. നിയമ ചട്ടങ്ങൾക്ക് വിരുധമായി യാതോരു നടപടിയും എടുക്കില്ല. എന്നാൽ, പടിപടിയായുള്ള ഔദ്യോഗിക നടപടിക്രമങ്ങൾ ഇവർക്ക് ബാധകമല്ല. ഇവർ, നേരിട്ട്, യാതോരു ക്രമക്കേടും ഇല്ലാതെ സ്വന്തം ഉത്തരവാദിത്വത്തിൽ കാര്യങ്ങൾ നടത്തും.

നിയമ ചട്ടത്തിന്റെ ആന്തരികോദ്ദേശം (spirit of the law) നോക്കും. അതിന് അനുസൃതമായി കാര്യങ്ങൾനീക്കും. എന്തെങ്കിലും ചോദ്യം മുകളിൽ നിന്നും വന്നാൽ, ഇങ്ഗ്ളിഷിൽ വ്യക്തമായ ന്യായീകരണം നൽകും. മുകളിൽ നിന്നും നോക്കുന്നത് വിവേക ബുദ്ധിയോടുള്ള (judicious) പ്രവർത്തിയാണോ എന്നാണ്. കീഴിലുള്ള ആൾ ബഹുമാനിച്ച് വണങ്ങിയോ എന്നുള്ളത് ഒരു ഘടകം ആയിരുന്നില്ല. സോപ്പിട്ട് കാര്യങ്ങൾക്ക്

ന്യായീകരണം കണ്ടെത്തുക എന്നുള്ളത് ഒരു ഔദ്യോഗിക നടപടിക്രമം ആയിരുന്നില്ല.

ഓരോ കാര്യത്തിലും കളവും (dishonesty) വ്യക്തിതാൽപ്പര്യവും (vested interest), സ്വജനപക്ഷപാതവും (nepotism) അഴിമതിയും (corruption) നടത്തുന്നില്ല എന്ന് പ്രത്യേകമായി പരിശോധിക്കാനുള്ള യാതോരു സംഗതിയും ഇല്ല. കാരണം, ആ വക കാര്യങ്ങൾ ഈ വിധ ഉദ്യോഗസ്ഥരിൽ നടക്കില്ല എന്നത് ആർക്കും സംശയമുള്ള കാര്യമല്ല.

എന്നാൽ പൊതുജനം ബ്രിട്ടിഷ്-ഇന്ത്യയിൽ എങ്ങിനെയാണ് ഉദ്യോഗസ്ഥ വർഗ്ഗവുമായി ഇടപഴകേണ്ടത് എന്നുള്ളത് ഇതിനേക്കാൾ ആശ്ചര്യകരമായ കാര്യമായിരുന്നു.

## 73. ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളിലേക്ക് ഒരു ജനവാതിൽ

ഈ ഉപഭൂഖണ്ഡത്തിൽ, വെറും പകുതിയോളം മാത്രം ഇടത്ത് നിലവിൽ ഉണ്ടായിരുന്ന ഇങ്ഗ്ളിഷ് ഭരണ സംവിധാനത്തിന്റെ ചിട്ടകളെക്കുറിച്ച് വ്യക്തമായിത്തന്നെ പലകാര്യങ്ങളും നേരിട്ട് അറിവ് ലഭിക്കാനുള്ള അവസരം ഈ എഴുത്തുകാരന് ഈ ജീവിതത്തിൽ ലഭിച്ചിട്ടുണ്ട്.

ഇതിന് ഏറ്റവും കൂടുതൽ മുതൽക്കൂട്ട് നൽകിയതും, മുതൽക്കൂട്ടായി നിലനിന്നതും, ഈ എഴുത്തുകാരന്റെ മാതാവ് ആയ ആൾ മെഡ്രാസ് സംസ്ഥാന Civil Serviceൽ ഉള്ള ഒരു ഓഫിസർ ആയിരുന്നു എന്നുള്ളതാണ്. ഈ വ്യക്തിയുമായി ഈ എഴുത്തകാരന് പലവിധ അടപ്പക്കുറവും വ്യക്തി ജീവിതത്തിൽ പണ്ട് കാലങ്ങളിൽ ഉണ്ടായിരുന്നെങ്കിലും, ഈ ഒരു അസാധാരണമായ ജീവിതാവസ്ഥ, ഈ എഴുത്തുകാരന് പലവിധ ഉൾക്കാഴ്ചകളും നൽകാൻ ഇടയായിട്ടുണ്ട്. ഇത് നിഷേധിക്കാൻ ആവാത്ത കാര്യമായി ഈ ജീവിതത്തിൽ നിലനിൽക്കുന്നു.




The white areas are parts of the English-ruled Madras Presidency.
The dark areas are independent kingdoms

മെഡ്രാസ് സംസ്ഥാനം, മെഡ്രാസ് പ്രസിഡെൻസി, മലബാർ ഡിസ്ട്രിക്റ്റ് എന്നൊക്കെയുള്ള കാര്യങ്ങൾ ചരിത്രപരമായി വളരെ അടുത്ത കാലത്തുള്ള കാര്യങ്ങൾ ആണെങ്കിലും, ഇന്ന് മലബാറിലെ പുതിയതും, നിലവിലുള്ളതും മറ്റുമായ തലമുറകൾക്ക് ഇവയെക്കുറിച്ച് വ്യക്തമായ ധാരണകൾ ഉണ്ടോ എന്നത് സംശയമാണ്.

എന്നാൽ, ഏതാണ്ട് 5000 മതുൽ 8000 വർഷങ്ങൾക്ക് മുൻപ് ഈ ഉപദ്വീപന് ഏതാണ്ട് വടക്ക് കിഴക്കായി സിന്ധുനദീതിരത്തിനും അപ്പുറത്തായി ഉണ്ടായിരുന്നു എന്ന് ഏറ്റ് പറയപ്പെടുന്ന വേദകാല സംസ്ക്കാരത്തെക്കുറിച്ച് പലർക്കും വൻ വിവരങ്ങൾ ഉണ്ട് എന്ന് അറിയുന്നു.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയെ ബ്യട്ടിഷ് രാജവംശം തറപറ്റിച്ച കാലത്ത് (1858ന് ചുറ്റുപാടിൽ) മെഡ്രാസ് പ്രോവിൻസ് (Madras Province) എന്ന് അറിയപ്പെട്ടിരുന്ന പ്രദേശത്തിന്റെ ഭൂപടമാണ് ആദ്യത്തെ ചിത്രം.

Go to Main contents



**South Indian states prior to the States Reorganisation Act, 1956.**


ഏതാണ്ട് ഈ പ്രദേശംതന്നെയാണ് മെഡ്രാസ് പ്രസിഡൻസിയായി പിന്നീട് അറിയപ്പെട്ടത് എന്ന് തോന്നുന്നു. തീർച്ചയില്ല. കറുത്ത നിറത്തിൽ കാണുന്നതിൽ മലബാറിന് താഴെയുള്ളത് തിരുവിതാംകൂർ രാജ്യവും, മലബാറിന് തൊട്ട് മകുളിൽ ഉള്ളത് മൈസൂർ രാജ്യവും ആണ് എന്നും തോന്നുന്നു.

1947ൽ ഈ പ്രദേശമാകെ ഹിന്ദി ഭരണകൂടം പിടിച്ചടക്കിയപ്പോൾ, രൂപപ്പെട്ട സംസ്ഥാനങ്ങളുടെ ഭൂപടമാണ് രണ്ടാമത്തേത്. ഈ രണ്ട് ഭൂപടത്തിലും മലബാർ മെഡ്രാസ് പ്രസിഡൻസിയുടേയും, പിന്നീട് മെഡ്രാസ് സംസ്ഥാനത്തിൻ്റേയും ഭാഗമായിരുന്നു.

ഒന്നിൽകൂടുതൽ വൻ ഗൂഢലോചനകളുടെ പ്രേരകശക്തിയാൽ മലബാറിനെ തിരുവിതാംകൂറുമായി കുഴച്ച് കേരളം എന്ന സംസ്ഥാനം സ്ഥാപിക്കുകയും, എല്ലാ വിധ ഭരണസംവിധാനങ്ങളും തിരുവിതാംകൂർ സർക്കാർ സംസ്ക്കാരത്തിന് അടിയറവെപ്പിക്കപ്പെടുകയും ചെയ്തു.

Go to Main contents

തിരുവിതാകൂറിലെ പലനല്ലകാര്യങ്ങളും മലബറിലേക്ക് പടർന്നില്ല. മറിച്ച് മോശമായത് പലതും പടർന്നു.

അതേ സമയം മലബാറിൽ ഏറ്റവും മികച്ചതും, യുദ്ധപ്പറമ്പിൽ ചുറ്റും ശത്രുപക്ഷം നിറഞ്ഞ് നിൽക്കുമ്പോഴും സ്വന്തം പക്ഷത്തിന്റെ Standard (പതാക) ഉയർത്തിപ്പിടിച്ച് നിൽക്കുന്ന ഗജവീരനെപ്പോലുള്ള മലബാറിലെ ഇങ്ഗ്ളിഷ് ഔദ്യോഗിക സർക്കാർ ഓഫിസർ പ്രസ്ഥാനം ഇതോടുകൂടി ഒറ്റപ്പെടലിലേക്ക് നീങ്ങി. പിന്നീട് ഇത് നിഷ്പ്രഭാവസ്ഥയിലേക്ക് സാവധാനം നീങ്ങി. കാരണം, വളർന്ന് പന്തലിച്ചിരുന്ന മതിൽക്കെട്ട് പെട്ടെന്ന് ഒരു ദിവസം അപ്രത്യക്ഷമായിരിക്കുന്നു. പോരാത്തതിന്, വേരുകൾ അറുത്ത് മാറ്റുന്നവർ അടിത്തട്ടിൽ കൂട്ടംകൂടിനിൽക്കുന്നു.

എന്നാൽ ഈ പ്രസ്ഥാനം തികച്ചും തേഞ്ഞ്മാഞ്ഞ് മറവിയിലേക്ക് മാഞ്ഞ് പോകുന്നുത് വരെ, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിലൂടെയും, അതിന് പിന്നീട് നേരിട്ടുള്ള ഇങ്ഗ്ളിഷ് ഭരണത്തിലൂടെയും കെടാതെ നിലനിർത്തിപ്പോന്നിരുന്ന ഇങ്ഗ്ളിഷ് ഭാഷയിലെ സമസ്ഥാടിസ്ഥാനത്തിലൂന്നിനിന്നിരുന്ന (egalitarian-based) ആശയങ്ങളം നടപടിച്ചട്ടങ്ങളും, പെരുമാറ്റച്ചട്ടങ്ങളും പതറാതെ നിലനിർത്തിയ പല

ഉദ്യോഗസ്ഥരെയും (ഓഫിസർമാരെ) ഈ എഴുത്തുകാരന് നേരിട്ടറിയാനോ, അതുമല്ലെങ്കിൽ അങ്ങിനെയുള്ളവരെക്കുറിച്ച് കേട്ടറിയാനോ അവസരം ലഭിച്ചിരുന്നു.

## 74. മലബാറിലെ ഇങ്ഗ്ലിഷ് ഭരണ സംവിധാനങ്ങളിലേക്ക് ഒരു എത്തിനോട്ടം

Administration (ഭരണ നിർവ്വഹണം) Public Administration (പൊതുഭരണം) തുടങ്ങിയ കാര്യങ്ങളിൽ പലരും ഔപചാരികമായും മറ്റും പലവിധ പഠനങ്ങൾ നടത്തുന്നുണ്ട്.

എന്തായിരുന്നു ബ്രൂട്ടിഷ്-ഇന്ത്യയിലെ സർക്കാർ ഔദ്യോഗിക വിഭാഗത്തിന്റെ കാതലായ രൂപഘടന എന്നതിനെക്കുറിച്ച് യാതോരു ബോധവും ഈ വിധ പഠനങ്ങളിൽ ഇല്ലാ എന്നാണ് തോന്നുന്നത്. മറിച്ച്, ബ്രൂട്ടിഷ്-ഇന്ത്യക്ക് തൊട്ടുപുറത്തായി നിലകൊണ്ടിരുന്ന സ്വതന്ത്ര നാട്ടുരാജ്യങ്ങളിലെ ഔദ്യോഗിക പെരുമാറ്റച്ചട്ടങ്ങൾ ബ്രൂട്ടിഷ്-ഇന്ത്യയിൽ ഉണ്ടായിരുന്ന ഔപചാരിക സംവിധാനങ്ങളുടെമേൽ അടിച്ചേൽപ്പിച്ച് അവയെ വികൃതമാക്കിയ രൂപമാണ് ഇന്ന് ഇന്ത്യയിൽ സർക്കാർ ഭരണം എന്ന പേരിൽ കാണുന്നത്.

ഈ വികൃത വസ്തു കാട്ടിക്കൂട്ടുന്ന കാര്യങ്ങളുടെ പൂർണ്ണമായ ഉത്തരവാദിത്വവും, ദോഷവിചാരവും പോയ്മറഞ്ഞ ഇങ്ഗ്ലിഷ് ഭരണത്തിന്റെ മേൽ പഴിചാരി, ഈ കൂട്ടർ ആത്മസംതൃപ്തിനേടുകയും, ജനങ്ങളുടെ ശാപവാക്കുകളിൽനിന്നും രക്ഷനേടുകയും ചെയ്യുന്നു.

ഈ വിഷയത്തിൽ വെറുതെ കുറെ സൈദ്ധാന്തിക വാക്ക് കൂട്ടങ്ങൾ എങ്ങും തൊടാതെ പറഞ്ഞ് തീർത്തിട്ട് കാര്യമില്ലതന്നെ.

ബ്രിട്ടിഷ്-ഇന്ത്യയിൽ സർക്കാർ ഓഫിസർമാർ ഇങ്ഗ്ളിഷിൽ നല്ലനിലവാരമുള്ളവരായിരുന്നു. സംസാരിക്കാനുള്ള കഴിവിനേക്കാൾ ഇവരിൽ പ്രകടമായിരുന്നത്, അതി ഗംഭിരമായ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യവുമായുള്ള ബന്ധമായിരുന്നു.

ഇത് തന്നെ ഭരണ സംവിധാനങ്ങൾക്ക് ഒരു egalitarian (സമതവാധിഷ്ഠിത) സ്വഭാവം നൽകിയിരുന്നു.

പൊതുജനം ഓഫിസർമാരെയാണ് നേരിട്ട് കാണേണ്ടത്. ക്ലാർക്കുമാരേയും (ഗുമസ്തരേയും) പ്യൂണുമാരേയും (ശിപായിമാരേയും) പോയി കാണുന്നത് പ്രോത്സാഹിപ്പിക്കപ്പെട്ടിരുന്നില്ല. കാരണം വ്യക്തമായിത്തന്നെ ഇവിടെ കുറിച്ചിടാം.

ക്ളാർക്കുമാരും, ശിപായിമാരും, മലബറിയിൽ (ഭാഷ) പ്രാവീണ്യമുള്ളവരും, അതിനാൽത്തന്നെ പൊതുജനങ്ങളിൽ സാമ്പത്തികമായും സാമൂഹികമായും പിന്നിൽ പെടുന്നവരെ, വാക്ക്

കോഡുകളിൽ തരംതാഴ്ത്തി സംസാരിക്കുന്നവരും, ഇട്ട് വട്ടംകറക്കാൻ താൽപ്പര്യപ്പെടുന്നവരും ആയിരിക്കാൻ സാധ്യത ഏറും.

പൊതുജനത്തിൽ നിന്നും ഓഫിസർ നേരിട്ട് അവരുടെ അപേക്ഷകൾ വാങ്ങിക്കും. അവർ അപേക്ഷിക്കുന്ന കാര്യങ്ങൾ എന്ന് നൽകും എന്ന് ഓഫിസർ അവരെ രേഖപ്പെടുത്തി അറിയിക്കും. ഓഫിസർ ഓരോ അപേക്ഷയും ഏത് ക്ളാർക്കിനെയാണ് ഏൽപ്പിക്കേണ്ടത് എന്ന് ഫൈലിൽ രേഖപ്പെടത്തും.

ശിപായി അവ എടുത്ത് കൊണ്ട് പോയി അതാത് ക്ളാർക്കിനെ ഏൽപ്പിക്കും. അതുമല്ലെങ്കിൽ ഓഫിസർ തന്നെ നേരിട്ട് നൽകും.

നിശ്ചിത ദിവസം ആ ഫൈൽ ക്ളാർക്ക് ശിപയി മുഖേനെയോ, നേരിട്ടോ ഓഫിസറെ ഏൽപ്പിക്കും. ആ ഫൈലുമായി ബന്ധപ്പെട്ട ആൾ നിശ്ചിത തീയതിയിലോ, അതിന് ശേഷമോ കൈപ്പറ്റും.

എന്തെങ്കിലും കാരണത്താൽ ക്ളാർക്ക് അവധിയിലാണെങ്കിൽ, ഓഫിസർ തന്നെ നേരിട്ട് ആ ഫൈലിന്റെ നിർവ്വഹണം നടത്തിയോ, അതുമല്ലെങ്കിൽ മറ്റേതെങ്കിലും ക്ളാർക്കിനെ

കൊണ്ടോ നിശ്ചിത തീയതിക്ക് മുന്നേ തന്നെ തീർത്ത് വച്ചിരിക്കും.

വായനക്കാരന് ന്യായമായും മനസ്സിൽ ഉദിക്കുന്ന ചോദ്യമാണ് : ഇതൊക്കെ ഇന്ന് നടക്കുന്ന കാര്യമാണോ?

## 75. ആളുടെ സാമൂഹിക നിലവരാം നോക്കി ആരാണ് എതിലേൽക്കേണ്ടത് എന്ന പ്രശ്നം

വായനക്കാരന്റെ മനസ്സിൽ ചോദ്യമായി കയറ്റിവിടാൻ പറ്റുന്ന സന്ദേഹം ഈ വിധം ആണ്. റെയ്ൽവേ സ്റ്റേഷനിൽ ടിക്കെറ്റെടുക്കാൻ പോകുന്ന ആൾ, ഓഫിസറുടെ അടുത്താണോ പോയി നിൽക്കേണ്ടത്?

ഇത് ഒരു വിഡ്ഢിചോദ്യമായി നിലനിൽക്കും. കാരണം, ടിക്കെറ്റെടുക്കാൻ പോകേണ്ടത് ടിക്കറ്റ് കൗണ്ടറിൽ തന്നെയാണ്.

എന്നാൽ സർക്കാർ ഓഫിസിൽ ഒരു അപേക്ഷയുമായി പോകുമ്പോൾ, ആ അപേക്ഷയെ എതിരേൽക്കേണ്ടത് ഒരു ഓഫിസർ തന്നെയാണ്. ഇങ്ങിനെ ഒരു നടപടി ക്രമം എന്നാൽ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ പോലും ഇല്ലതന്നെ. പിന്നെ എന്ത് കൊണ്ടാണ് ബ്യട്ടിഷ്-മലബാറിലും, ബ്യട്ടിഷ്-ഇന്ത്യയിലെ പ്രസിഡൻസികളിലെ മറ്റ് ജില്ലകളിലും ഈ വിധമുള്ള ഒരു സംഗതി ഇങ്ഗ്ളിഷ് ഭരണം നടപ്പിൽ വരുത്തിയത് എന്നത് ഒരു ചോദ്യമായി നിലനിൽക്കാം.

എന്നാൽ ഇതിനുള്ള സംശയനിവാരണത്തിന് ഈ പ്രദേശത്തുള്ള ഫ്യൂഡൽ ഭാഷകളുടെ സവിശേഷതകൾ മനസ്സിലാക്കിയാൽ മതിയാവും.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ജനം ഭാഷാകോഡുകൾ പ്രകാരം ഒരേ തട്ടിലുള്ളവർ അല്ലതന്നെ.

താഴെക്കിയിൽപ്പെടുന്നവർക്ക് ഭാഷാ കോഡുകൾ പ്രകാരം കൂടുതൽ ക്രൂരമായും, മൂർച്ചയോടും, കൂടി വാക്കുകളാൽ കൈയിൽ അകപ്പെട്ടുപോകുന്നവരെ നോവിക്കാനും അവഹേളിക്കാനും, കോലംകെടുത്താനും ഉള്ളവാശിയും കഴിവും വർദ്ധിക്കും എന്നുള്ളതാണ് വാസ്തവം.

ഫ്യൂഡൽഭാഷാ സമൂഹങ്ങളിൽ മുകൾത്തട്ടിൽപ്പെടുന്നവരും ഈ കാര്യത്തിൽ മോശക്കാരല്ല. എന്നാൽ, അവരുടെ വാക്ക് കോഡുകളിലൂടെയുള്ള നോവിക്കലും, അവഹേളിക്കലും, കോലംകെടുത്തലും മറ്റും തരതമ്യേനെ കാഠിന്യം കുറഞ്ഞതായിരിക്കും. കാരണം, അവർ എത്രതാഴ്ത്തിയാലും, മുകളിലുള്ളവരാണ് താഴ്ത്തുന്നത്. മറ്റേത്, തരംതാണവരാണ് താഴ്ത്തുന്നത്.

എന്നാൽ, ബ്യട്ടിഷ്-ഇന്ത്യൻ ഭരണ സംവിധാനത്തിൽ, ഓഫിസർമാർ ഫ്യൂഡൽ ഭാഷകൾക്ക് പ്രചോദനംനൽകുന്നവർ അല്ല.

ഇതുമായി ബന്ധപ്പെട്ട ഈ ഒരു കാര്യം പറയാവുന്നതാണ്. ഇന്ന് പൊതുവെ ഏതൊരു സർക്കാർ ഓഫിസിലും ചെന്നാൽ, സാധാരണക്കാരൻ 'ഓഫിസർ' മാരെ നേരിട്ട് കാണുന്നത് പ്രോത്സാഹിപ്പിക്കപ്പെടുന്നില്ല. അങ്ങിനെ ചെയ്യുന്നത് തന്നെ നിരുത്സാഹിക്കപ്പെടുന്നു എന്ന് മാത്രമല്ല, പലപ്പോഴും, ഇത് ആരെങ്കിലും താൽപ്പര്യപ്പെട്ടാൽ, 'ഓഫിസർ'ക്കും ക്ളാർക്കാർക്കും ഇത് തങ്ങൾ രണ്ടുപേരെയും തരം താഴ്ത്തുന്ന ഏർപ്പാടാണ് എന്ന ഒരു തോന്നൽത്തന്നെ വരും.

ജാതിവ്യവസ്ഥയിൽ പടിപടിയായി നിലനിൽക്കുന്ന തട്ടുകളുടെ അടിത്തട്ടിൽപ്പെടുന്ന യജമാനന്മാരുടെ ചൊൽപ്പടിക്കാരെ കണ്ട് കാര്യസാധ്യം നടത്തുക എന്നതാണ് ഇന്നത്തെ ഭരണ സംവിധാനത്തിന്റെ രീതി.

വീട്ടിൽവരുന്ന ആളുടെ നിലവാരം നോക്കി, ആൾ സാമൂഹികമായി തരംതാണ ആൾ ആണ് എന്ന് കണ്ടാൽ, ആ വീട്ടിലെ ജോലിക്കാരനെക്കൊണ്ടോ, പാറാവ്കാരനെക്കൊണ്ടോ സംസാരിച്ച് വിടുന്ന

ഒരു ഏർപ്പാട് ഉണ്ട്. തരംതാണ ആൾക്ക് എന്തെങ്കിലും കൊടുക്കുന്നുവെങ്കിൽ അത് ജോലിക്കാരനെക്കൊണ്ടോ, പാറാവ് കാരനെക്കൊണ്ടോ കൊടുപ്പിക്കുക.

ഈ ഒരു ഏർപ്പാടും ഇന്ന് സർക്കാർ ഓഫിസുകളിലും, ബാങ്കുകളിൽ പടർന്ന് പിടിച്ചിട്ടുണ്ട്. സാമൂഹികമായും ഔദ്യോഗികമായും വലിയവരായവർക്ക്, ഓഫിസറുടെ മുറിയിൽ ഇരിപ്പിടം നൽകും. അവർക്ക് നൽകാനുള്ള കടലാസുകൾ ഓഫിസർ നേരിട്ട് നൽകും. സാധാരണക്കാരന് ക്ളാർക്കോരോ, അതുമല്ലെങ്കിൽ പ്യൂണോ നൽകും.

ഈ ഒരു ഏർപ്പാട് ബാങ്കുകളിൽ കണ്ടിട്ടുണ്ട്. ആളെ നോക്കി, ബാങ്ക് എക്കൗണ്ട് നൽകുന്നതും, പാസ് ബുക്ക് നൽകുന്നതും, മറ്റും പലപ്പോഴും, ക്ളാർക്കോ പ്യൂണോ. ആദരിക്കപ്പെടുന്ന വ്യക്തിക്ക് ഈ വക കാര്യങ്ങൾ നൽകുന്നത് ഓഫിസർ അല്ലെങ്കിൽ ബാങ്ക് മാനേജർ.

ഇതുമായി ബന്ധപ്പെട്ട് യാഥാർത്ഥ്യത്തിന്റെ കോഡുകളിലൂടെ പലതും പറയാവുന്നതാണ്. അതിന് ഇപ്പോൾ മുതിരുന്നില്ല.
പതിറ്റാണ്ടുകൾക്ക് മുമ്പ് ഇന്ത്യയിലെ ഒരു മെട്രോപൊളിറ്റൻ നഗരത്തിൽ വച്ച് ഒരു

ഇരുചക്രവാഹന വിൽപ്പന കേന്ദ്രത്തിൽ നിന്നും ഈ എഴുത്തുകാരൻ ഒരു ബൈക്ക് വാങ്ങിച്ച അനുഭവം ഓർമ്മവരുന്നു.

മെക്കാനിക്കുകൾ വാഹനത്തിന്റെ എല്ലാ വിധ പണിയും ചെയ്തു. അതിന് ശേഷം അവർ ടെസ്റ്റ് നടത്തി. അതിന് ശേഷം വാഹനം നൽകുന്ന ഇടത്ത് കൊണ്ടവച്ചു. ആ ഇടം ഒരു ഓഫിസർ ഇരിക്കുന്ന ഇടമായിരുന്നു. ആ ഓഫിസർ ഇരിപ്പിടത്തിൽനിന്നും ഇറങ്ങിവന്ന്, ഈ എഴുത്തുകാരന്റെ കൈയ്യിൽ ആ വാഹനത്തിന്റെ ചാവി നൽകി. അതിന് ശേഷം ഹസ്തദാനം നൽകി, Congratulations, Mr. Dev എന്ന് പറഞ്ഞു.

ഇതിന് പകരം അവിടുള്ള ഏതെങ്കിലും പ്യൂണിനും വന്ന് ഈ ചാവി കൈയ്യിൽ തരാവുന്നതേയുള്ളു. കാര്യം നടക്കും. ഇന്ത്യയിലെ പ്യൂണുമാർ ഇങ്ഗ്ളിഷുകാരല്ല. മറിച്ച് ഫ്യൂഡൽ ഭാഷാ കോഡുകളുടെ പ്രഹരം പേറി നടക്കുന്നവരാണ്. ആ പ്രഹരത്തിൽ ഒരു പങ്ക് കൈമാറിക്കിട്ടാൻ ഉള്ള അവസരം അവർ പാഴാക്കില്ലതന്നെ.

ഈ ഉപദ്വീപിൽനിന്നും മാഞ്ഞ് മറിഞ്ഞ് കൊണ്ടിരുന്ന ഇങ്ഗ്ളിഷ് ഭരണ സംസ്ക്കാരത്തിന്റെ ഒരു മങ്ങിയ

രംഗവിശേഷമാണ് അന്ന് അവിടെ അവതരിപ്പിക്കപ്പെട്ടത്. എന്നാൽ അത് ഒരു സ്വകാര്യ വ്യാപാര കേന്ദ്രം ആയിരുന്നു.

അന്ന് അവിടങ്ങളിൽ ഉള്ള ഓഫിസർമാരും ഇങ്ഗ്ളിഷിൽ നൈപുണ്യം ഉള്ളവരായിരുന്നു.

## 76. മാനസിക സമനിലതെറ്റിക്കുന്ന ഹ്രസ്വ വാക്കുകൾ

യാഥാർത്ഥ്യത്തിന് പിന്നിൽ നിന്നുകൊണ്ട് ഭൗതിക വസ്ത്തുക്കൾക്കും ജീവനും ജീവിക്കുന്ന ജന്തുക്കളിലും വികാരങ്ങളും, വൈകാരികഭാവങ്ങളും, ചിന്തകളും മറ്റുംമറ്റും രൂപകൽപ്പന ചെയ്യുന്ന യാഥാർത്ഥ്യത്തിന്റെ കോഡുകളുടെ (Codes of realityയുടെ) ദിക്കിലേക്ക് ഒരു ഹ്രസ്വ എത്തിനോട്ടം നടത്താതെ മുന്നോട്ട് പോകാൻ ആവില്ല എന്ന് തോന്നുന്നു.

ഭാഷകളും, ഭാഷാകോഡുകളും, ഈ Codes of realityയുമായി ഇടപിണഞ്ഞാണ് നിൽക്കുന്നത്. അതിനാൽത്തന്നെ ഭൗതികയാഥാർത്ഥ്യത്തെ ഫ്യൂഡൽ ഭാഷാകോഡുകൾ സ്വാധീനിക്കുന്നത് ഒരളവുവരെ പരന്ന കോഡുകൾ ഉള്ള ഭാഷാകോഡുകൾ സ്വാധീക്കുന്നതിൽനിന്നും വ്യത്യസ്തമായിരിക്കും.

ഈ വിധ ചിന്തകളുടെ ആഴങ്ങളിലേക്ക് ഇപ്പോൾ നീങ്ങാൻ ഉദ്ദേശിക്കുന്നില്ല. എന്നാൽ ഇത്രമാത്രം പറയേണ്ടിയിരിക്കുന്നു.

സാമൂഹികമായി ആദരിക്കുപ്പെടുന്ന വലിയ ആൾ നൽകുന്ന വസ്തുവിന്റെ ആത്മീയ കോഡുകൾ,

സാമൂഹികമായി നിസ്സാരനും ചെറുതുമായ വ്യക്തി നൽകുന്ന വസ്തുവിന്റെ ചില ആത്മീയ കോഡുകളിൽ നിന്നും വ്യത്യസ്തമായിരിക്കും.

ഈ ഒരു വസ്തുത ഇങ്ഗ്ളിഷ് പോലുള്ള പരന്ന കോഡുകൾ ഉള്ള ഭാഷകൾ പ്രാദേശിക ഭാഷയായി ഉള്ളവർക്ക് (Native-English people) മനസ്സിലാക്കാൻ വളരെ പ്രയാസമാണ്.

വലിയ ആൾ നൽകുന്ന വസ്തുവിന് ഫ്യൂഡൽ ഭാഷകളിൽ ഒരു അതീന്ദ്രിയമായ മാഹാത്മ്യം നിലനിൽക്കും എന്നുള്ളതാണ് വാസ്തവം. ഇങ്ഗ്ളിഷിൽ വലിയവരും ചെറിയവരും മറ്റും മറ്റും വെറും He മാത്രമായിരിക്കുന്നു. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ വ്യക്തി അദ്ദേഹവും അയാളും, അവനും (മലബാറി: ഓര്, മുപ്പര്, ഓൻ) ആയി വളരെ വ്യത്യസ്ത രൂപഭാവത്തിലാണ് നിലനിൽക്കുന്നത്.

ഈ വസ്തുത ഈ ഒരോ ആളുടേയും പലവിധ ബന്ധപ്പെട്ട വസ്തുക്കളേയും, ബന്ധങ്ങളേയും അതി ഗംഭീരമായി ബാധിക്കും എന്നുള്ളതാണ് വാസ്തവം. വാക്കുകൾക്ക് ഇത്രമാത്രം ഭായാനകമായ ശക്തി ഉണ്ട് എന്ന് ഇങ്ഗ്ളിഷുകാർക്ക് വിഭാവനം ചെയ്യാൻകൂടി കഴിയില്ല.

ഉദാഹരണത്തിന്, പോലീസ് ഓഫിസറോട് ലോറി ഡ്രൈവർ സംസാരിക്കുന്നു. സാർ എന്നാണ് സംബോധനയായി ഉപയോഗിക്കുന്നത്. വളരെ മയമായാണ് സംഭാഷണം നടക്കുന്നത്. ഇതിനിടയിൽ പെട്ടെന്ന്, ലോറി ഡ്രൈവർ 'സാർ' എന്ന പദം മാറ്റി, 'നീ' എന്ന പദം, അതേ മയത്തോടുകൂടി ഉപയോഗിക്കുന്നു.

പോലീസ് ഓഫിസർക്ക് സമനിലതെറ്റുന്നില്ലായെങ്കിൽ, അയാൾക്ക് മാനസികമായി മറ്റെന്തെങ്കിലും ദോഷം സംഭവിച്ചിരിക്കേണം.

## 77. നിഷേധാത്മകതയുടെ മൂർത്തീകരണമായവർ

ഫ്യൂഡൽ ഭാഷകൾ ഒരു പ്രത്യേക രീതിയിൽ സമൂഹത്തെ രൂപകൽപ്പന ചെയ്യുമ്പോൾ സ്വമേധയായും, അതോടൊപ്പവും സൃഷ്ടിക്കപ്പെടുന്ന ഒരു മാനസിക ഭാവവും, മനോഭാവവും, മാനസിക വിഭ്രാന്തിയും മറ്റുമാണ്, ചില പ്രത്യേക രീതിയിൽ താഴെ ഉള്ളവർ നിഷേധാത്മകതയുടെ (Negativityയുടെ) മൂർത്തീകരണമാണ് എന്ന അറിവ്.

ഇങ്ങിനെയൊരു മാനസികാവസ്ഥയും മനോഭാവവും, വിവരവും പൊതുവായി പറയുകയാണെങ്കിൽ, ഇങ്ഗ്ളിഷ് ഭാഷ പ്രദേശിക ഭാഷയായി ഉള്ളവരിൽ തമ്മിൽത്തമ്മിൽ ഇല്ലായെന്നോ, അതുമല്ലെങ്കിൽ വളരെ ചെറുതായെ ഉള്ളു എന്നോ പറയാവുന്നതാണ്.

ഫ്യൂഡൽ ഭാഷകൾ ഇങ്ങിനെ ഒരു മാനസികാവസ്ഥ സൗകര്യപ്പെടുത്തുന്നത്, മനുഷ്യനുമായി ബന്ധപ്പെട്ട് കിടക്കുന്ന, യാഥാർത്ഥ്യത്തിന് പിന്നിൽ നിൽക്കുന്ന, അതീന്ദ്ര്യ സോഫ്ട്വേർകോഡുകൾ (Supernatural software codes) സൃഷ്ടിക്കുന്ന Virtual arenaയിൽ ഭാഷാകോഡുകൾ അതിഗംഭീരമായ സ്ഥാനചലനങ്ങൾ സംഭവിപ്പിക്കുന്നത് കൊണ്ടാണ്.

Go to Main contents

ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കാൻ ആവില്ലതന്നെ.

ഉയർന്ന പീഠം, ഉയർന്ന സമൂഹിക പദവി, ശക്തമായ കുടുംബമഹിമ, പേരിന് പിന്നിൽ വൻ ബഹുമാനവാക്ക് തുടങ്ങി പലതിനും ഈ വിധമുള്ള നിഷേധാത്മകതകളേയും ഒരു പരിധിവരെ നിയന്ത്രിക്കാനോ, മാച്ച് കളയാനോ കഴിയും.

എന്നാൽ, ഓരോ മനുഷ്യനും നിത്യ ജീവിതത്തിൽ പലവിധ കാര്യങ്ങളുടെയും വ്യത്യസ്തമായ സ്വാധീനങ്ങൾ അനുഭവിക്കുന്നവരാണ്. നിഷേധാത്മകമായ കാര്യങ്ങൾ മാത്രം കാണുകയും കേൾക്കുകയും, അനുഭവിക്കുകയും മറ്റുംചെയ്യുന്നത്, ആ വ്യക്തിയുമായി ബന്ധപ്പെട്ട് കിടക്കുന്ന അതീന്ദ്ര്യ സോഫ്ട്വേർകോഡുകൾ സൃഷ്ടിക്കുന്ന Virtual arenaലെ കോഡുകളിലും ശരീരവും മനസ്സുമായും ബന്ധപ്പെട്ടുകിടക്കുന്ന കോഡുകളിലും നിഷേധാത്മകമായ ചലനങ്ങൾ വരുത്തും എന്ന് പൊതുവായി പറയാവുന്നതാണ്. എന്നാൽ വാസ്തവം ഇതിനേക്കാൾ വളരെ സങ്കീർണ്ണമാണ്. അതിലേക്കും ഇപ്പോൾ കടക്കുന്നില്ല.

Go to Main contents

ചില ആളുകളുടെ സാമീപ്യം സ്പർശനം, ശബ്ദം, എഴുത്ത്, മനസ്സിൽ വിരിയുന്ന ചിത്രം, ഓർമ്മ തുടങ്ങി പലതും ചിലരിൽ വ്യക്തമായ പോസിറ്റിവ് അനുഭവം പകർത്തും. അവയിൽ ചിലതിന് ഭൗതിക ലോകത്തിൽത്തന്നെ ബാഹ്യമായ സംഭവവികാസങ്ങളിൽവരെ പല നന്മകളും സംഭാവ്യമാക്കിയേക്കാം.

ഇതിനെല്ലാം പിന്നിൽ വൻ ശക്തിയുള്ള അതീന്ദ്രിയ സോഫ്ട്വേർകോഡുകളുടെ പ്രവർത്തനവും പ്രതിപ്രവർത്തനവും ഉണ്ട് എന്നുള്ളതാണ് വാസ്തവം.

ഈ വിധ പലതും ഇങ്ഗ്ളിഷ് പോലുള്ള ഭാഷാ അന്തരീക്ഷങ്ങളിൽ ഉളവാക്കുന്നതിനേക്കാൾ പതിന്മടങ്ങാണ് ഫ്യൂഡൽ ഭാഷാ അന്തരീക്ഷങ്ങളിൽ ഈ വിധ കാര്യങ്ങൾ പ്രാവർത്തികമാക്കുന്നത്. ഇങ്ഗ്ളിഷ് ഭാഷയിൽ ദിനം തുടങ്ങുന്നത് ശുഭകരമായ കാഴ്ചയിലൂടെയാവണം എന്ന ഒരു സങ്കൽപ്പം പണ്ട് കാലങ്ങളിൽ ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. എന്നാൽ ഭൂഖണ്ഡ യൂറോപ്പിൽ കാര്യങ്ങൾ തികച്ചും വ്യത്യസ്തമായേക്കാം.

ശുഭം (auspicious) അശുഭം (inauspicious) തുടങ്ങിയ കാര്യങ്ങൾക്ക്, ഫ്യൂഡൽ ഭാഷകളിൽ വൻ

ശക്തിതന്നെയുണ്ട് എന്നുള്ളത് വാസ്തവമായേക്കാം. ഭാഷാ കോഡുകളിലൂടെ 180 ഡിഗ്രി മറിച്ചിടുന്നതും, മലർത്തിയടിക്കുന്നതും ആയ വാക്കുകൾക്ക് തുല്ല്യമായ കാര്യമായേക്കാം ഇവ.

യഥാർത്ഥത്തിൽ പരന്ന ഭാഷാ വീക്ഷണകോണിൽനിന്നും വീക്ഷിച്ചാൽ, ഫ്യൂഡൽ ഭാഷാ അന്തരീക്ഷം ഒരു തരം കൂടോത്രം നിറഞ്ഞ അന്തരീക്ഷമാണ്. വാക്കുകൾക്ക് താന്ത്രീക ശക്തിയുണ്ട് എന്ന് വ്യക്തമായി അറിവ് ലഭിക്കുന്ന ഇടമാണ് ഫ്യൂഡൽ ഭാഷകൾ.

ഈ ഉപഭൂഖണ്ഡത്തിൽ പലവിധ വ്യത്യസ്ഥ ജനവിഭാഗങ്ങളെ സൃഷ്ടിച്ചത് ഫ്യൂഡൽ ഭാഷകൾ അല്ലായിരിക്കാം. എന്നാൽ ഈ വിധ വ്യത്യസ്ഥ ജനവിഭാഗങ്ങളെ പലതട്ടുകളിൽ അണിനിരത്തിയതും, അവർതമ്മിൽ പല വിധ അറപ്പുകളും അകൽച്ചകളും, ശുഭാശുഭ ചിന്തകളും മറ്റും പടർത്തിയതിന് പിന്നിൽ പ്രവർത്തിച്ചത് ഫ്യൂഡൽ ഭാഷാകോഡുകൾ തന്നെയാണ്.

## 78. വികിരണം ചെയ്യപ്പെട്ടു വരുന്ന നിഷേധാത്മകതയെ തടയാനുള്ള തന്ത്രം

കൊല്ലവർഷം 661ൽ (1486 A.D.), വേണാട് രാജ്യം (ഇന്നുള്ളള തിരുവനന്തപുരത്തിന് - Trivandrum - ചുറ്റ്പാട്) ജയസിംഹ ദേവൻ എന്ന രാജാവ് ഭരിച്ചിരുന്ന കാലം. താഴെക്കിടയിൽ നിന്നിരുന്ന ഏതാനും ഇടംകൈ ജാതിക്കാർക്ക് സൗകര്യപ്രദമായി ജീവിക്കാൻ ആവാത്ത അവസ്ഥവന്നു. ഉയർന്ന ജാതിക്കാർ അവരെ കഠിനമായി പീഡിപ്പിച്ചു. കഠിനമായി ശക്ഷിച്ചു. ദേശ ദേവതകളെ ആരാധിക്കാൻ അനുവദിച്ചില്ല. പോരാത്തതിന് അവർക്ക് അവരുടെ പരാതികൾ രാജാവിന്റെ അടുത്ത് പോയി അറിയിക്കാനും ആവില്ല. കാരണം, താഴ്ന്നവരെ അടുപ്പിച്ചാൽ രാജാവിനും അവരിലെ നിഷേധകത്വം പകരും.

എന്നാൽ രാജാവ്, അവരുടെ നാട്ടിൽ വന്നപ്പോൾ, ഇവരുടെ കഷ്ടപ്പാടുകളെക്കുറിച്ചും, മറ്റ് പരാതികളും നേരിട്ട് അറിയിക്കാനുള്ള സൗകര്യം ചെയ്ത്കൊടുത്തു.

രാജാവ് ആനപ്പുറത്ത് എഴുന്നള്ളി. ആനപ്പുറത്തിരിക്കുന്ന രാജാവിനോട് ഇവർ അവരുടെ പരാതികൾ അറിയിച്ചു. ആനപ്പുറത്തിരുന്നാൽ നിഷേധകത്വം പകരില്ല

എന്ന ഒരു വിവരം ഒരു അന്ധവിശ്വാസം എന്നരൂപത്തിൽ സമൂഹത്തിൽ നിലനിന്നിരുന്നു. പോരാത്തതിന്, ആനയുടെ നിറം കറുപ്പാണ്. കറുപ്പ് നിറത്തിന് നിഷേധകത്വത്തെ വലിച്ചെടുക്കാനും ആവും (ആഗിരണം ചെയ്യാനാവും) എന്ന വിശ്വാസം പലദിക്കിലും ഉണ്ടായിരുന്നു.

എന്നാൽ താഴെക്കിടയിൽ ഉള്ളവർ നിഷേധകത്വം (negativity) പകരുന്നവരും (conduct) വികിരണം (radiate) ചെയ്യുന്നവരും ആണ് എന്ന് ഒരു തോന്നലും (sensation), ഉൾക്കാഴ്ചയും (insight), ജീവിതാനുഭവവും (life-experience) മിക്ക ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിലും ഉണ്ട് എന്നാണ് തോന്നുന്നത്.

എന്നാൽ താഴ്ന്നവർ വളരെ വ്യക്തമായും സ്വമനസ്സാലെയും തങ്ങൾ താഴ്ന്നവരാണ് എന്ന് സ്വന്തം മനസ്സിൽ ഉൾക്കൊള്ളുന്നവർ ആണെങ്കിൽ പലപ്പോഴും ഇക്കൂട്ടർ നിഷേധകത്വത്തിന്റെ മൂർത്തീകരണം ആവില്ല. മറിച്ച്, അവർ, അവർ ബഹുമാനിക്കുന്നവരെ പൊന്തിച്ചുവെക്കുന്നവരും, അതിനായിത്തന്നെ അത്യന്താപേക്ഷിതരും ആയി നിലകൊള്ളും.

അവർ ബഹുമാനിക്കുന്നവർക്ക് എന്ത് വിധേയത്വവും നൽകാൻ തയ്യാറുള്ള ഒരു

ജനക്കൂട്ടമായി നിലകൊള്ളുന്നവരെ മുകളിൽ ഉള്ളവർ പാലൂട്ടിവളർത്തും. ഇതാണ് ഈ നാട്ടിൽ പണ്ട് മുതലുള്ള വ്യക്തമായ സാമൂഹിക തത്വശാസ്ത്രം.

ഉദാഹരണത്തിന്, ഏതാണ്ട് 1800കളുടെ അന്ത്യകാലം വരെ ഉയർന്ന ജാതിക്കാരും സാമൂഹിക മഹിമയുള്ളവരുമായ നമ്പൂതിരിമാർക്ക്, നായന്മാർ അവരുടെ വീട്ടിനുള്ളിൽ പലവിധ സ്വാതന്ത്ര്യങ്ങളും നൽകിയിരുന്നു. വീട്ടിലെ സ്ത്രീകളുമായി അവർക്ക് ഹ്രസ്വകാലം നിലനിൽക്കുന്നതോ, അതുമല്ലെങ്കിൽ ദീർഘകാലം നിലനിൽക്കുന്നതോ ആയ സംബന്ധം എന്ന ബന്ധം അനുവദിച്ചിരുന്നു. വീട്ടിലെ സ്ത്രീകളുമായി നമ്പൂതിരിമാർക്ക് ഈ വിധമുള്ള ഒരു പുരുഷബന്ധം ഇന്ന് കാണുമ്പോൾ അരോചകമായിത്തോന്നുമെങ്കിലും, അക്കാലങ്ങളിൽ ഇത് ഒരു വൻ അനുഗ്രഹമായിത്തന്നെയാണ് നായന്മാരുടെ ഇടയിലും പൊതുവായി സമൂഹത്തിലും കാണപ്പെട്ടിരുന്നത്.

ഇതിന് പിന്നിൽ വെറും ഭൗതികമായിത്തന്നെ കാണാവുന്ന പല ഗുണങ്ങളും ഉണ്ട് എന്നുള്ളത് വ്യക്തംതന്നെ. എന്നാൽ ഇന്ന് ഭൗതികമായി

കാണാൻ പ്രയാസമുള്ള പലവിധ പോസിറ്റിവ് ഗുണങ്ങളും ഈ വിധ അടുപ്പങ്ങളിൽ ഉണ്ട് എന്നുള്ളതാണ് വാസ്തവികത. ആപേക്ഷികമായി ദിവ്യത്വമുള്ള വ്യക്തി സ്പർശിച്ചാലും, അടുപ്പംകാണിച്ചാലും, ദർശിച്ചാലും, നോക്കിക്കണ്ടാലും, മറ്റെ വ്യക്തിയുമായി ബന്ധപ്പെട്ടുകിടക്കുന്ന അമാനുഷിക (supernatural) സോഫ്ട്വേർ കോഡുകളിൽ ചില പ്രത്യേക ഇടങ്ങളിൽ മൂല്യങ്ങളിൽ ഏറ്റം സംഭവിക്കും. യാഥാർത്ഥ്യത്തിന് പിന്നിൽ സ്ഥിതിചെയ്യുന്ന Virtual arenaയിൽ പലവിധ ഗുണകരമായ സ്ഥാനചലനങ്ങൾ സംഭവിക്കും. അവയുടെ ഫലം ഭൗതിക ജീവിതത്തിലും ഭൗതിക യാഥാർത്ഥ്യത്തിലും അനുഭവപ്പെടാം.

അതേ അവസരത്തിൽ നായർ സ്ത്രീകളെ താഴെ ജാതിക്കാരായ ഏതെങ്കിലും സ്ത്രീയോ പുരുഷനോ, വെറും പേര് വിളിച്ചാൽമതി, അസഹ്യമായ തരംതാഴ്ത്തലും അപമാനിക്കലും ആയി അനുഭവപ്പെടും, അങ്ങിനെ വിളിക്കപ്പെട്ട നായർ സ്ത്രീക്കും ആ ആളുടെ വീട്ടുകാർക്കും. നേരത്തെ സൂചിപ്പിച്ച അമാനിഷിക (supernatural) സോഫ്ട്വേർ കോഡുകളിലും Virtual arenaയിലും നിഷേധാത്മകമായ മൂല്യചോഷണവും, സ്ഥാനചലനവും സംഭവിക്കാം.

Go to Main contents

തിരുവിതാംകൂറിൽ നായർ പെൺകുട്ടികൾക്ക് പണ്ട് കാലങ്ങളിൽ അവരുടെ പേരിന് പിന്നിൽ 'അമ്മ' എന്ന ഒരു സ്ഥാനനാമം നൽകുന്ന ഒരേർപ്പാട് ഉണ്ടായിരുന്നു. ഇത്, താഴെ ജാതിക്കാരുടെ വെറും പേര് വിളിയാൽ ഉളവാകുന്ന നിഷേധകതയെത്തെ തടയാൻ ഉപകരിച്ചിരിക്കും എന്ന് തോന്നുന്നു. പുരുഷന്മാർക്ക്, നായർ, പിള്ള, നമ്പിയാർ തുടങ്ങിയ സ്ഥാനനാമങ്ങൾ പേരിന് പിന്നിൽ അനുബന്ധിപ്പിച്ചിട്ടുണ്ടാവും. ഇന്ന്, സാർ, മാഷ് എന്നെല്ലാം ഉപയോഗിക്കുന്നത് മാതിരി.

ഈ വിധ കാര്യങ്ങൾ ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിലാണ് സംഭാവ്യം. ഇങ്ഗ്ളിഷ് പോലുള്ള പരന്ന കോഡുകളുള്ള ഭാഷാ അന്തരീക്ഷങ്ങളിൽ നിന്നും വീക്ഷിച്ചാൽ ഈ വിധ അനുമാനങ്ങളും സൂചനകളും, വാദങ്ങളും ശുദ്ധ വിഢ്ഢിത്തമാണ് എന്നാണ് തോന്നുക. എന്നാൽ, ഇങ്ഗ്ളിഷ് ഭാഷക്കാർക്ക് ഇന്നും ഫ്യൂഡൽ ഭാഷകളുടെ ക്രൗര്യത്തെക്കുറിച്ചും, അവയുടെ രാക്ഷസഭാവത്തെക്കുറിച്ചും യാതോരു അറിവും ഇല്ലാ എന്നുള്ളതാണ് വാസ്തവം.

## 79. ചരിത്രത്തിൽ ആദ്യമായി ഒരു സമത്വാധിഷ്ഠിതമായ ഭരണയന്ത്രം ഈ ഉപഭൂഖണ്ഡത്തിൽ

ബ്രിട്ടിഷ്-ഇന്ത്യയുടെ ഭാഗമായ ബ്രിട്ടിഷ്-മലബാറിൽ ഇങ്ക്ളിഷുകാരാണ്, അറിയപ്പെടുന്ന ചരിത്രത്തിൽ ആദ്യമായി ഒരു സമത്വാധിഷ്ഠിതമായ (egalitarian) ഭരണയന്ത്രം ജനങ്ങൾക്കായി രൂപകൽപ്പന ചെയ്തത്.

ഭരണത്തിന് മുന്നിൽ പൗരന്മാർ സമന്മാരാണ് എന്ന് ഇന്നുള്ള ഇന്ത്യൻ ഭരണഘടനയിൽ സ്വർണ്ണലിപികളിൽ എന്നവണ്ണം ലിഖിതപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഭരണഘടനയും ഭരണ സംവിധാനങ്ങളും ഫ്യൂഡൽ ഭാഷകളിലേക്ക് തർജ്ജമചെയ്യപ്പെടുന്നതോടുകൂടി, ഈ സ്വർണ്ണലിപികൾ മാറി, നാറുന്ന ലിപികളിലേക്ക് കാര്യങ്ങൾ നീങ്ങുംഎന്ന് പ്രത്യേകിച്ച് എടുത്ത് പറയേണ്ടതില്ല.

ഇങ്ങിനെയൊരു പ്രശ്നത്തെക്കുറിച്ച് വ്യക്തമായ ധാരണ British-Indiaയിലെ ഇങ്ക്ളിഷ് ഓഫിസർമാർക്ക് ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. എന്നിരുന്നാലും, എന്തോ ഒരു പന്തികേട് സാമൂഹിക ആശയവിനിമയത്തിൽ

ഉണ്ട് എന്ന് അവർക്ക് ബോധോദയം ഉണ്ടായിരുന്നു എന്ന് വ്യക്തമാണ്.

ഇവിടെ പ്രശ്നമായി വന്നത്, അന്നേവരെ, നാട്ടിലെ പ്രമാണി കുടുംബങ്ങളുടെ ഒരു കുലത്തൊഴിൽ തന്നെയായിരുന്നു അധികാരിപ്പണി എന്നതാണ്. അവരെ നിയന്ത്രിക്കാനോ, അവർക്ക് മാനുഷിക മൂല്യങ്ങളെക്കുറിച്ച് ധാരണനൽകാനോ, മനുഷ്യാവകാശങ്ങളെക്കുറിച്ച് ചോദിക്കാനോ ആർക്കും ആവില്ലതന്നെ.

കീഴ്ജാതിക്കാരായി നിർവ്വചിക്കപ്പെട്ടിരുന്ന, വംശങ്ങളെ വിവിധ നിലവാരത്തിലുള്ള മൃഗങ്ങളെപ്പോലെതന്നെയായിരുന്നു അധികാരി വർഗ്ഗം കണക്ക് കൂട്ടിയിരുന്നത്. വാക്കുകൾ പലപ്പോഴും, ഈ നാട്ടിൽ ഇന്നുള്ള മനുഷ്യർ പലരും നായയെ ആട്ടിപ്പായിക്കാൻ ഉപയോഗിക്കുന്ന തരത്തിൽ ഉള്ളവായായിരുന്നു.

ഇഞ്ഞ് പോടപ്പാനേ (നീ പോടാ), ഇഞ്ഞി പോടപ്പാളെ (നീ പോടി) എന്ന രീതിയിൽതന്നെയാണ് നായന്മാർക്ക് കീഴിലായി അകപ്പെട്ട് പോയ വംശങ്ങളെ ഏത് കുട്ടിഅധികാരി വീട്ടുകാരും നിലനിർത്തിയിരുന്നത്.

William Logan എഴുതിയതാണ് എന്ന് പൊതുവെ കരുതപ്പെടുന്ന Malabar Manualൽ നായന്മാർക്ക്

കീഴിൽ അകപ്പെട്ട് പോയ ജനവംശങ്ങളെക്കുറിച്ച്, ആകെയുള്ളത് ഒരു തരം തരംതാണ ജീവിവംശങ്ങൾ എന്നരീതിയിൽ ഉള്ള സൂചനമാത്രമേ ഉള്ളു.

ഈ ഗ്രന്ഥം ഈ എഴുത്തുകാരൻ കാര്യമായി ഒന്ന് പരിശോധിച്ചപ്പോൾ, ഈ ഗ്രന്ഥത്തിന്റെ ഒരു ചെറിയ ഭാഗം മാത്രമേ Malabar District Collector ആയിരുന്ന William Logan നേരിട്ട് എഴുതിയിരിക്കാൻ സാധ്യതയുള്ളു എന്നാണ് കണ്ടത്.

മറ്റ് മിക്ക ഭാഗങ്ങളും ഈ നാട്ടിലെ കുട്ടി അധികാരിവംശക്കാരുടെ വക്താക്കളുടെ താൽപ്പര്യങ്ങൾ ആരൊക്കെയോ കലർത്തിയ എഴുത്തുകൾ ആണ്.

വ്യക്തിയുടെ സാമൂഹിക നിലവാരമോ, ജാതിയോ, കുടുംബ മഹിമയോ ഒന്നുംതന്നെ നോക്കാതെ, വെറും വ്യക്തിയുടെ വ്യക്തിത്വത്തിലെ ഗുണമേന്മയെ മാത്രം കണക്കിൽ എടുത്ത് ഭരണയന്ത്രത്തിൽ ഒരു വൻ ഗുണമേന്മയുള്ള ഓഫിസർമാരുടെ ഒരു കൂട്ടത്തെ നെയ്തെടുക്കുക എന്നുള്ളതായിരുന്നു ബ്രൃട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളിഷ് കോളോണിയൽ ഭരണാധിപന്മാരുടെ മുന്നിൽ വന്നുപെട്ട ലക്ഷ്യം.

Go to Main contents

ഇത് ഒരു ചില്ലറക്കാര്യമല്ല. കാരണം. ബഹുമാനിക്കാത്തവരോട് യാതോരു മര്യാദകളും തമ്മിൽത്തമ്മിൽ നൽകാൻ കൂട്ടാക്കാത്ത ഒരു ജനക്കൂട്ടത്തിൽപെട്ടവരെ, അവരുടെ പാരമ്പര്യവും സാമൂഹികവും മറ്റുമായ കീഴ്വഴക്കങ്ങളിൽനിന്നും, വെറികളിൽനിന്നും, വെപ്രാളങ്ങളിൽനിന്നും, മോചിപ്പിച്ചെടുത്ത്, ചുറ്റും കവചം നെയ്ത്, ഇങ്ഗ്ളിഷിലെ മാന്യമായ പെരുമാറ്റങ്ങളും വാക്കുകളും, മാത്രം കൈമുതലായുള്ള ഒരു പറ്റം ഓഫിസർമാരെ രൂപകൽപ്പന ചെയ്യുക.

ഏതാനും വർഷങ്ങൾക്ക് മുമ്പ് ഒരു അതിവിപ്ളവ പാർട്ടിയിലെ ഒരു സംസ്ഥാനമന്ത്രിയോട് ഈ നാട്ടിലെ ഉദ്യോഗസ്ഥരിലെ അഴിമതിയെക്കുറിച്ച് ചോദിച്ചപ്പോൾ (ട്രി.വി. ചാനൽ മുഖാമുഖം), ആ വിപ്ളവ വായാടി പറഞ്ഞത് ഓർമ്മവരുന്നു QUOTE: സാക്ഷാൽ ദേവേന്ദ്രൻ വന്നാലും ഇവിടുള്ള അഴിമതി നിർത്താൻ ആവില്ല. END OF QUOTE

സാക്ഷാൽ ദേവേന്ദ്രന് പോലും പറ്റാത്തതായിരുന്നോ, ഇങ്ഗ്ളിഷ് ഭരണപക്ഷത്തിന് സാധിച്ചത്? അതോ, ദേവേന്ദ്രൻ അവരോടൊപ്പം തന്നെയായിരുന്നുവോ?

## 80. ഗുണമേന്മയുള്ള ഒരു ആൾക്കൂട്ടത്തെ കെട്ടിപ്പടുക്കാനുള്ള മാർഗ്ഗമെന്ത്?

ഗുണമേന്മയുള്ള ഒരു ആൾക്കൂട്ടത്തെ കെട്ടിപ്പടുക്കാനുള്ള മാർഗ്ഗമെന്താണ് എന്നത് ഒരു സങ്കീർണ്ണമായ പ്രശ്നമാണ്, ഈ ഉപഭൂഘണ്ടത്തിൽ.

ഒന്നാമത് എന്താണ് ഗുണമേന്മയെന്നുള്ളത് തന്നെ, ഫ്യൂഡൽഭാഷകളിൽ നിരൂപിക്കുന്നത് പോലെയല്ല, കലർപ്പില്ലാത്ത ഇങ്ഗ്ളിഷിലെ (pristine-Englishലെ) കാഴ്ചപ്പാട്. ഫ്യൂഡൽ ഭാഷകൾവിട്ട്, പൂർണ്ണമായ ഇങ്ഗ്ളിഷിൽ ജീവിക്കുന്നത് തന്നെ വ്യക്തിപരമായ മാനസികവും, ശാരീരികവും, സാമൂഹികവും മറ്റുമായ കാര്യങ്ങളിൽ കാര്യമായ ഗുണവ്യത്യാസം വരുത്തുന്ന കാര്യമാണ്. ഇതിൽ ഏതാണ് നല്ലത് എന്നത് തന്നെ രണ്ട് ഭാഷകളുടേയും കാഴ്ചപ്പാടിൽ രണ്ടായി നിലനിൽക്കും.


Cecil Rhodes

ദക്ഷിണ ആഫ്രിക്കൻ പ്രദേശത്ത് Rhodesia എന്ന രാജ്യം പടുത്തുയർത്തിയ Cecil Rhodes പറഞ്ഞ രണ്ട് വാക്യങ്ങൾ ഓർമ്മവരുന്നു.

1. Ask any man what nationality he would prefer to be, and ninety nine out of a hundred will tell you that they would prefer to be Englishmen.

2. To be born English is to win first prize in the lottery of life.

ആളുകളിൽ ചിലരെ എന്തെങ്കിലും വിഡ്ഢി പരീക്ഷകൾ നടത്തി, തിരഞ്ഞെടുത്ത്, കുറേ സാരോപദേശങ്ങൾ പറഞ്ഞ് കൊടുത്താൽ, അവർ ഗുണമേന്മയുള്ള 'ഓഫിസർമാർ' (ആപ്പീസർമാർ!) ആയി ഭവിക്കും എന്ന വിഡ്ഢി വിശ്വാസം ഇന്നുള്ള PSC തിരഞ്ഞെടുപ്പ് ബോഡുകൾക്ക് (Selection Boards) ഉണ്ട് എന്ന് കാണുന്നു. എന്നാൽ സംവിധാനങ്ങൾ (infrastructure, systems & procedures) തയ്യാറായി വച്ചിട്ടുണ്ടെങ്കിൽ, മനുഷ്യ ബുദ്ധിയുള്ള ഏതൊരാൾക്കും, അതിന്മേൽ കയറിയിരുന്ന് വേലചെയ്യാനാകും. ഇത് വാസ്തവം തന്നെ.

എന്നാൽ ഇക്കൂട്ടർ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാകമ്പനി വിഭാവനം ചെയ്ത ഗംഭീരമായ ഗുണമേന്മയുള്ള ഓഫിസർമാർ ആകില്ലതന്നെ.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാകമ്പനി ഭരണസംവിധാനങ്ങൾ ഒരുക്കുന്നതിന് മുന്നേതന്നെ ഈ പ്രദേശത്ത്, വേണമെങ്കിൽ 'ഓഫിസർമാർ' എന്ന് വിളിക്കാവുന്ന

മേൽനോട്ടക്കാർ എല്ലാ ഗ്രാമങ്ങളിലും, പട്ടണങ്ങളിലും പ്രാചീണകാലംമുതൽ തന്നെ, ഓരോ കൂട്ടി ജന്മിക്കും കീഴിൽ ഉണ്ടായിരുന്നു എന്നുള്ളത് വാസ്തംതന്നെ.

എന്നാൽ 'Officer' എന്ന ഇങ്ഗ്ളിഷ് പദം ഈ കൂട്ടരെ നിർവ്വചിക്കാൻ ഉപയോഗിക്കുന്നത്, തനി വേണ്ടാത്തീനം തന്നയാണ്.

ഇങ്ഗ്ളിഷിൽ ഒരു Officer ഒരു Gentleman ആണ്. Officer എന്ന പദവും, Gentleman എന്ന പദവും തമ്മിൽ പിണഞ്ഞാണ് ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളിൽ നിലനിൽക്കുന്നത്.

Gentleman എന്ന പദത്തിന് തത്തുല്യമായ ഒരു പദം മലയാളത്തിൽ ഇല്ലാ എന്ന് പറയാമെങ്കിലും, സഭ്യൻ, കുലീനൻ, വിനയമാനായ പുരുഷൻ, മാന്യൻ തുടങ്ങിയ പദങ്ങളാൽ ഈ വാക്കിനെ നിർവ്വചിക്കാൻ ആയേക്കാം.

കീഴിൽ പെട്ടുപോയവരെ, നീ, ഇഞ്ഞി, എന്താനെ, എന്താളെ, എന്താടാ, എന്താടീ, തുടങ്ങിയ വാക്കുകളാൽ സംബോധന ചെയ്യുകയും, ആളെ തരംതിരിച്ച്, പ്രായത്താലും, പണത്താലും പദവിയാലും താഴ്ന്നവരെ, അവൻ, അവൾ, ഓൻ, ഓള്, അവറ്റകൾ, ഐറ്റിങ്ങൾ എന്നെല്ലാം

Go to Main contents

പരാമർശിക്കുന്ന ഒരു വ്യക്തിയെ, അയാൾ എത്രതന്നെ ആജ്ഞാശക്തിയുള്ള ആളാണെങ്കിൽക്കൂടി, ഒരു 'ഓഫീസർ' എന്ന് നാമകരണം ചെയ്യാനാവില്ലതന്നെ.

പോരാത്തതിന്, ഈ ആളോട്, ബഹുമാനം കാണിക്കണം, ഈ ആൾ കയറിവരുമ്പോൾ മറ്റുള്ളവർ എഴുന്നേൽക്കണം എന്നെല്ലാമുള്ള ചട്ടങ്ങളും മറ്റും ഇങ്ഗ്ളിഷിലെ Officerറുമായി യാതോരു തരത്തിലും ബന്ധമുള്ള വ്യക്തിയെയല്ല സൂചിപ്പിക്കുന്നത്.

ഇങ്ങിനെ നോക്കുമ്പോൾ, ഇന്ന്, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിലേക്ക് മാറിമറിഞ്ഞ് കൊണ്ടിരിക്കുന്ന ഇന്ത്യൻ ഭരണ സംവിധാനത്തിൽ Officerമാർ ഇല്ലാ എന്നുവരെ പറയാവുന്നതാണ്. ഉള്ളത്, പഴയകാല കുട്ടിജന്മി മേൽനോട്ടക്കാരാണ്. ഇക്കൂട്ടരെ തുരത്തിവിട്ടത്, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാകമ്പനിയാണ്.

ഇന്ന് ഇവർ വീണ്ടും രംഗപ്രവേശനം നടത്തുകയാണ്.

## 81. ഭരണത്തിനും നിയമത്തിനും, ഭരണസംവിധാനങ്ങൾക്കും മുന്നിൽ വലിയവരും ചെറിയവരും എന്ന വിവേചനം ഇല്ലാ എന്ന ആശയം

വലിയവരോട് ആദരവ് കാണിക്കുക, അവരെ ബഹുമാനിക്കുക, അവർക്ക് നൽകിയ വാക്ക് പാലിക്കുക, അവരോട് സമയകൃത്യത കാണിക്കുക, അവർക്ക് മുൻഗണന നൽകുക തുടങ്ങിയ കാര്യങ്ങൾ ഫ്യൂഡൽ ഭാഷകളിൽ അലിഖിതചട്ടങ്ങളായി നിലനിൽക്കുന്നുണ്ട്.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം ഇവിടെ കൊണ്ടുവരുവാൻ ഉദ്ദേശിച്ചത്, ഇതിനെ അപ്പാടെ നിരാകരിക്കുക എന്നതായിരുന്നില്ല. മറിച്ച്, ഭരണത്തിനും നിയമത്തിനും, ഭരണസംവിധാനങ്ങൾക്കും മുന്നിൽ അങ്ങിനെ വലിയവരും ചെറിയവരും ഇല്ലാ എന്നേ വരുത്താൻ ശ്രമിച്ചുള്ളു.

ഈ ഒരു മനോഭാവം ഉള്ള ഓഫിസർമാരെ ഫ്യൂഡൽ ഭാഷകളിൽനിന്നും കണ്ടെത്തുക നടക്കാത്തകാര്യമാണ്. ഭരണത്തിന് മുന്നിൽ എല്ലാവരും തുല്യരാണ് എന്ന് വെറുതെ വാചകം അടിച്ചിട്ട് കാര്യമില്ലതന്നെ. സംസാര ഭാഷയിൽ പ്രത്യക്ഷപ്പെടുന്ന ആളുകളുടെ നിലവാരത്തിലെ

ഏറ്റക്കുറച്ചിൽ മനസ്സിലും സമൂഹത്തിലും തട്ടില്ല എന്ന് കരുതുന്നത് വിഡ്ഢിത്തംതന്നെ.

കുറെ Spoken-English പദങ്ങളും വാക്യങ്ങളും അറിഞ്ഞത്കൊണ്ടും, പ്രയോഗിച്ചത്കൊണ്ടും, മനസ്സിൽ രൂപപ്പെട്ടുകിടക്കുന്ന ഭാഷാപരമായ പൈശാചികമായ വിവേചനങ്ങളും വ്യക്തിയെ കാണുന്നതിലെ വലുപ്പച്ചെറുപ്പവും മാറ്റാൻ ആവില്ലതന്നെ.

ഈ എഴുത്തുകാരന്റെ മാതാവ് ഏതാണ്ട് 1982ൽ കേരളത്തിലെ ഒരു സർക്കാർ വകുപ്പിന്റെ മേധാവിയായിരുന്ന കാലത്ത് (Head of the department), Sub Inspector (സബ് ഇൻസ്പെകടർ) പോസ്റ്റിലേക്കുള്ള PSC യുടെ Multiple Choice ചോദ്യങ്ങൾ ഉണ്ടാക്കാനുള്ള അവസരം ലഭിച്ചിരുന്നു.

ഈ ആവശ്യത്തിനായുള്ള അറിവിനായി മുമ്പ് നടന്നുകഴിഞ്ഞ ഏതാനും Sub Inspector ടെസ്റ്റിന്റെ ചോദ്യക്കടലാസുകൾ ലഭിച്ചിരുന്നു.

ചോദ്യങ്ങൾ ചോദിക്കുന്നതിന്റെ ഉദ്ദേശം എന്താണ് എന്ന് കാര്യമായ വിവരം ഈ വക ചോദ്യങ്ങളുടെ നയം നിർണ്ണയിക്കുന്നവർക്ക് കാര്യമായ ബോധം ഉള്ളതായി തോന്നുന്നില്ല എന്നാണ് തോന്നുന്നത്.

പൊതുവിജ്ഞാനം അളക്കുന്ന ഒരു ചോദ്യപ്പെയ്പ്പർ ഉണ്ടാക്കാൻ കാര്യമായ പ്രയാസം ഇല്ലതന്നെ. എന്തിനെക്കുറിച്ചും ചോദിക്കാം. എന്നാൽ ചോദ്യത്തിന് ഉത്തരം അറിയാം എന്ന് തെളിയിച്ചാൽ ആ വ്യക്തിക്ക് ഉള്ള എന്ത് ഗുണമേന്മയാണ് അളക്കപ്പെടുന്നത്?

ഉദാഹരണത്തിന്,

1. ബഹിരാകാശത്തിലേക്ക് പോയ ആദ്യത്തെ ഇന്ത്യക്കാരി ആരാണ്?

2. ലോകത്തിലെ ഏറ്റവും വീതികൂടിയ നദി എതാണ്?

3. Hamlet എന്ന നാടകം എഴുതിയതാരാണ്?

ഈ വിധ മുള്ള ഒരു ചോദ്യാവലി ആകെ അളക്കുന്നത്, ആ വ്യക്തിക്ക് തുണ്ട് വിവരങ്ങൾ എത്രമാത്രം മനപ്പാഠം ആക്കാൻ ആവും എന്നുള്ളത് മാത്രമാണ്.

ഈ വിധമാണോ ഓഫിസർമാരെ തിരഞ്ഞെടുക്കേണ്ടത്, ഇന്ത്യയിൽ?

## 82. വിക്റ്റോറിഎ്ൻ കാലഘട്ട സാംസ്ക്കാരികമൂല്യങ്ങൾ

ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിലും, ഇങ്ഗ്ളിഷിലെ ചെറുപ്രായക്കാർക്കായുള്ള പഴയകാല സാഹിത്യകൃതികളിലും ഇങ്ഗ്ളിഷ് പരാമ്പര്യങ്ങളിലും മറ്റും ഈ എഴുത്തുകാരന് ചെറുതായുള്ള വിവരം ഉണ്ട് എന്ന് പ്രസ്ഥാവിക്കുന്നു. അതേ പോലെ, മലയാളത്തിലേയും മലബാറിയിലേയും മറ്റും ഇതുപോലുള്ളകാര്യങ്ങളിലും ഉള്ള, മാന്യമായ പെരുമാറ്റചട്ടങ്ങളെക്കുറിച്ചും, ചെറുതായി അറിവുണ്ട്.

ഈ രണ്ട് വ്യത്യസ്ഥ കാര്യങ്ങളിലും ഉള്ള വിവരം ഒത്ത് വച്ച് നോക്കി, ഉറപ്പിച്ച് പറയാവുന്ന ഒരു വസ്തുതയാണ്, പഴയ കാല ക്ളാസിക്കൽ ഇങ്ഗ്ളിഷ് സാഹിത്യവും, വിക്റ്റോറിഎ്ൻ (Victorian) കാലഘട്ട സാംസ്ക്കാരികമൂല്യങ്ങൾ എന്ന് പൊതുവായി അറിയപ്പെടുന്ന ഇങ്ഗ്ളിഷ് പാരമ്പര്യമര്യാദകളും സാമൂഹിക ബന്ധകോഡുകളും അതീവ മികച്ചവയാണ് എന്ന്.

ഇവ മിക്കവാറും പൂർണ്ണമായിത്തന്നെ ഈ ഉപദ്വീപിലെ സാംസ്ക്കാരത്തിനും മനുഷ്യബന്ധകോഡുകൾക്കും വിപരീതമാണ്.

ഇവ മികച്ചതായി നിലനിൽക്കുന്നത് യാതോരു അമിത വിവരത്തിന്റെയോ, പാണ്ഡിത്യത്തിന്റേയോ പിൻബലത്താലല്ല. മറിച്ച്, പരന്ന് കിടക്കുന്ന മൃദുലമായ ഇങ്ഗ്ളിഷ് ഭാഷാകോഡുകളുടെ ഈടുനിൽപ്പിൻമേൽമാത്രമാണ്.

ഈ ഒരു ഗുണമേന്മയുള്ള ഒരു ഓഫിസർ കൂട്ടുത്തെ ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ഭരണം നേരിട്ട് നിലനിന്നിടത്ത് പകർത്തെടുത്ത് (replicate) സ്ഥാപിക്കാനാവുമോ?

വ്യക്തി എത്രനല്ലമനുഷ്യനും കാര്യപ്രാപ്തനും, സത്യസന്ധനും മറ്റും ആയിരുന്നിട്ടും കാര്യമില്ല, ചുറ്റുമുള്ളവരും, മേൽസ്ഥാനത്തുള്ളവരും, കീഴ്സ്ഥാനത്തുള്ളവരും, കൈയിട്ടുവാരുന്നവരും, ഇടംകോലിടുന്നവരും, ബാഹ്യമായ ഒരു നേതൃസ്ഥാനത്തിൽ നിന്നും ഒഴുകിവരുന്ന ഒരു ഉച്ച-നീചത്വ അണിചേരലിൽ അംഗത്വമുള്ളവരും മറ്റും ആണെങ്കിൽ.

ഇവിടെ സ്ഥാപിക്കേണ്ടുന്നത്, ഗുണമേന്മയുള്ളവരും, ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളോട് കടപ്പാടും, വാത്സല്യവും ഉള്ളവർ നിറഞ്ഞ് നിൽക്കുന്ന ഒരു മേലാപ്പ് (canopy).

അതിന് കീഴിൽ ഇതേ സാംസ്ക്കാരിക പെരുമാറ്റ ചട്ടങ്ങളോട് കൂറുള്ള ഒരു കൂട്ടം ഓഫിസർമാർ.

പറയാൻ എളുപ്പമാണെങ്കിലും, സാധാരണഗതിയിൽ സ്വപ്നലോകത്തിനും അപ്പുറത്തുള്ള ഒരു മാസ്മരിക അന്തരീക്ഷത്തിൽ മാത്രമേ ഈ വിധമുള്ള ഒരു സംവിധാനം സൃഷ്ടിക്കാൻ ആവുള്ളു. സാമൂഹികമായി പലവിധ ദുസ്വപ്നങ്ങളും നിറഞ്ഞ് നിൽക്കുന്ന ഈ പ്രദേശത്തിൽ ഇങ്ങിനെയുള്ള മൃദുലവും എന്നാൽ ഉടക്കാൻപറ്റാത്തതുമായ ഒരു മാന്ത്രിക തോരണത്തെ നാടെങ്ങും പന്തലിപ്പിച്ചെടക്കാനാവുമോ?

പോയി മറഞ്ഞ 10000 വർഷചരിത്രത്തിൽ ഇങ്ങിനെ ഒരു കാര്യം ഈ ഉപഭൂഖണ്ടത്തിൽ ആരുംതന്നെ നടപ്പിൽ വരുത്തിയിട്ടില്ലതന്നെ.

ഇങ്ങിനെയുള്ള ഒരു അതിസാഹസിക ഉദ്യമത്തിന് ഒരുമ്പെട്ടതോ, വളരെ നിസ്സാരം എന്ന് പറയാവുന്ന എണ്ണം ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരാണ്. പലരും തികച്ചും ചെറുപ്രായക്കാർ.

ഫ്യൂഡൽ ഭാഷാ സാമൂഹികാന്തരീക്ഷത്തിന്റെ ഉള്ളിന്റെഉള്ളിൽ നിലനിൽക്കുന്ന കുരുട്ടു ബുദ്ധിയെക്കുറിച്ചും, കുരുട്ട്

Go to Main contents

പ്രയോഗങ്ങളെക്കുറിച്ചും, കരിങ്കാലിപ്പണിയെക്കുറിച്ചും, ഒറ്റിക്കൊടുക്കൽ സ്വാഭവത്തെക്കുറിച്ചും, ചതിപ്രയോഗങ്ങളെക്കുറിച്ചും, കാപട്യത്തെക്കുറിചും, വാക്കുമാറ്റൽ സ്വഭാവത്തെക്കുറിച്ചും, വിശ്വാസവഞ്ചനാ പാരമ്പര്യങ്ങളെക്കുറിച്ചും, പുഞ്ചിരിതൂകികൊണ്ട് അടിവാരാനുള്ള കഴിവിനെക്കുറിച്ചും മറ്റും കാര്യമായി വിവരം ഇല്ലാത്തവരായിരുന്നിരിക്കണം ഈ ചെറുകൂട്ടം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ജീവിക്കാരായ ഇങ്ഗ്ളിഷുകാർ.

കാരണം, വിവേക ബുദ്ധിയും കാര്യബോധവും ഉള്ള ആരുംതന്നെ ഇങ്ങിനെയുള്ള ഒരു സാസ്ക്കാരിക മുന്നേറ്റം ഈ നാട്ടിൽ നടപ്പാക്കാൻ യാതോരു കുരുട്ട് ലക്ഷ്യങ്ങളും ഇല്ലാതെ ഒരുമ്പെടില്ലതന്നെ. വിഡ്ഢികളായ പരമ ശുദ്ധന്മാർമാത്രമേ ഇതിന് തയ്യാറാവുള്ളു.

Go to Main contents

## 83. സാമൂഹികാന്തരീക്ഷം

### മൃഗീയമാകുന്നതനുസരിച്ച് മറ്റുകാര്യങ്ങളിൽ വരുന്ന മാറ്റങ്ങൾ

---

ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തോട് ആഴമേറിയ അടുപ്പം ഉള്ള ഒരു ജനതയെ പുടത്തുയർത്തിയാൽ, പ്രാദേശിക സാമൂഹിക തത്വസംഹിതകൾക്കും, അറപ്പുകൾക്കും, വേവലാതികൾക്കും, ബാഹ്യമായി നിൽക്കുന്ന ഒരു ജനക്കൂട്ടത്തെ ഇവിടെ പടുത്തുയർത്താൻ ആവും എന്നത് ശരിതന്നെ. എന്നാൽ ഇത് ആ ദിശയിലേക്ക് ഒറ്റ ചുവട് വെപ്പ് മാത്രമേ ആകുന്നുള്ളു.

ഇവിടെ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യം എന്ന് നിർവ്വചിക്കപ്പെടുന്നത്, ഇന്നുള്ള ഇങ്ഗ്ളിഷ് സാഹിത്യം അല്ലതന്നെ. വെറും കലർപ്പ് പുരളാത്ത ഇങ്ഗ്ളിഷ് സാമൂഹിക കാഴ്ച്ചപ്പാടിലൂടെ വ്യക്തികളേയും വ്യക്തി ബന്ധങ്ങളേയും വീക്ഷിക്കുന്നതും, നിർവ്വചിക്കുന്നതുമായ ഒരു കാഴ്ച്ചപ്പാടാണ് ഈ വിധ സാഹിത്യകൃതികളിൽ ഉള്ളത്. (എഴുത്തുകാർ: Oscar Wilde, Charles Dickens, Sir. Walter Scott, R. L. Stevenson, Somerset Maugham, Jack London, Mark Twain &c. ഇവരിൽ ചിലർ പരമ്പരാഗത ഇങ്ഗ്ളിഷുകാരല്ല)

ഇതിനാൽത്തന്നെ ഈ വിധ സാഹിത്യകൃതികൾക്ക് കാര്യമായ ഒരു ന്യൂനത

ഉണ്ട്. ഫ്യൂഡൽ ഭാഷാ സാമൂഹികാന്തരീക്ഷങ്ങളിൽ ഉള്ള അതിഗംഭീരമായ സങ്കീർണ്ണതകളും, അങ്കലാപ്പുകളും, വെപ്രാളങ്ങളും, വെറുപ്പുകളും മറ്റും, സത്യം പറയുകയാണെങ്കിൽ, ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ ഇല്ലാ എന്നാണ് തോന്നുന്നത്.

സാമൂഹികാന്തരീക്ഷം കൂടുതൽ കൂടുതൽ മൃഗീയമാകുന്നതനുസരിച്ച്, അവയിലെ സാഹിത്യരചനകളിൽ അതിനനുസൃതമായ ഭയഭീതിയുണർത്തുന്ന ഘടകങ്ങൾവന്നുചേരാം.

വെറും നിസ്സാരമായ വാക്കുകളുടെ അറ്റത്ത് നിൽക്കുന്ന ഒരു ലഘുശബ്ദം മാറിയാൽമതി, വ്യക്തിയുടേയും, കുടുംബത്തിന്റേയും, വ്യക്തിത്വത്തിന്റേയും നാശം സംഭവിക്കാൻ. ഉദാഹരണത്തിന്, അവര് എന്നിലെ 'ര്' മാറി 'ൾ' എന്ന് വന്നാൽ, 'അവര്' ആയിരുന്ന വ്യക്തി ചിലപ്പോൽ വീട്ടിന് പുറത്ത് ഇറങ്ങില്ല. (മലബാറിയിൽ: ഓര് ലെ 'ര്' മാറി 'ള്' വന്നാൽ).

വരും കാലങ്ങളിൽ പലതരം മൃഗങ്ങളും ഇങ്ഗ്ളിഷ് സ്വായത്തമാക്കി മനുഷ്യ സമൂഹത്തിലേക്ക് കടുന്ന വരാനുള്ള സാധ്യത തള്ളിക്കളയാൻ ആവില്ലതന്നെ. കാരണം, ഏതാണ്ട് 500 വർഷങ്ങൾക്ക് മുന്നേ ഉള്ള കാപ്പിരി സമൂഹങ്ങളിലെയും, ദക്ഷിണ ഏഷ്യൻ

സമൂഹങ്ങളിലേയും മണ്ണിനോട് ബന്ധിപ്പിച്ച് കന്നുകാലികളെപ്പോലെ വച്ചിരുന്നവരുടെ (indentured-slaves) പിൻഗാമികൾ 20-ആം നൂറ്റാണ്ടിൽ മറ്റ് മനുഷ്യരെ പോലെ ജീവിക്കും എന്ന്, അന്ന് ആരെങ്കിലും പറഞ്ഞാൽ, ആരും തന്നെ വിശ്വസിക്കും എന്ന് തോന്നുന്നില്ല. എന്നാൽ ഇങ്ഗ്ളിഷ് ഭരണം എത്തിച്ചേർന്ന എല്ലാ ദിക്കിലും ഇതാണ് സംഭവിച്ചത്.

വരും കാലങ്ങളിൽ മനുഷ്യ സമൂഹങ്ങളിലേക്ക് കുടിയേറുന്ന വന്യമൃഗങ്ങൾ സാഹിത്യ രചനകൾ നടത്തിയാൽ, അവയിലെ സങ്കീർണ്ണതകളും, ഭാവനാ വിശേഷങ്ങളും, ഇന്നുള്ള മനുഷ്യർക്ക് വിഭാവനം ചെയ്യാവുന്നതിലും അപ്പുറത്തായിരിക്കും. അവരിൽ എന്തെല്ലാം വേവലാതികളും, ഭാവനാവിശേഷങ്ങളും, ഉച്ച-നീചത്വങ്ങളും, വെറുപ്പുകളും, അറപ്പുകളും മറ്റും ഉണ്ട് എന്ന് ഇന്ന് ആർക്കും തന്നെ അറിയില്ലതന്നെ.

.............................

ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ കാര്യമായ വിവരം ഉള്ള ഒരു കൂട്ടം പേരെ കൂട്ടം ചേർത്താൽ നല്ല നിലവാരമുള്ള ഒരു ഓഫിസർ സംഘം സൃഷ്ടിക്കപ്പെടുമോ?

ഇല്ല എന്നുള്ളത് തന്നെ സത്യം. ഇത് ഒരു ഘടകം മാത്രമേ ആകുന്നുള്ളു.

Go to Main contents

## 84. വൻ വ്യക്തിത്വ കഴിവുകളും നേതൃത്വഭാവങ്ങളും, സംഘടനാ ബലവും മറ്റും ഉള്ളവർ വേലിക്ക് തൊട്ടപ്പുറത്തെത്തിയാൽ

ബ്രിട്ടിഷ്-മലബാറിൽ ചരിത്രത്തിൽ ആദ്യമായി സാമൂഹിക-സമത്വാധിഷ്ഠിതമായ നയത്തോടുകൂടിയ ഒരു സർക്കാർ ഓഫിസർ പ്രസ്ഥാനം രൂപീകരിക്കുന്നതിലുണ്ടായിരുന്ന പ്രശ്നങ്ങൾ വളരെ സൂക്ഷ്മവും പലതും ആയിരുന്നു.

ഒന്നാമത് വ്യക്തി ബന്ധങ്ങൾ ഇങ്ഗ്ളിഷിൽ കാണുന്നത് പോലെയും, അനുഭവപ്പെടുന്നത് പോലെയും അല്ലതന്നെ.

ചങ്ങാതിമാർതമ്മിൽ വളരെ സൗഹൃദത്തിൽ വാടാ, പോടാ, വാടീ, പോടീ, നീ പോടാ, നീ പോടീ, എന്താടാ, എന്താടീ, അവന്റെ, അവളുടെ (മലബാറി : വാനെ, പോടുവാനെ, വാളെ, പോടുവാളെ, ഇഞ്ഞി പോടൊനെ, ഇഞ്ഞി പോടോളെ, എന്താനെ, എന്താളെ, ഓന്റെ, ഓള്ടെ) എന്നൊക്കെ പറഞ്ഞ്, തമ്മിൽതമ്മിൽ ചുമലിൽ കൈകൾ വച്ച് കെട്ടിപ്പിടിച്ചുള്ള സൗഹൃദംതന്നെ നോക്കാം.

ഇങ്ങിനെ ഒട്ടി, തമ്മിൽപറ്റിപ്പിടിച്ച് നിൽക്കുന്ന ചങ്ങാത്തം ഇങ്ഗ്ളിഷിൽ ഉണ്ടോ എന്നത് സംശയമാണ്. ഇത് ഇങ്ഗ്ളിഷിന്റെ ഒരു

പോരായ്മയാണ് എന്ന് പ്രഥമദൃഷ്ട്യാ തോന്നുമെങ്കിലും, കാര്യങ്ങൾ കുറച്ച് കൂടി സങ്കീർണ്ണമാണ് ഫ്യൂഡൽ ഭാഷകളിൽ.

മുകളിൽ സൂചിപ്പിച്ച ഓരോ സൗഹൃദ ബന്ധങ്ങൾക്കും സാമൂഹികമായ ഒരു വേലിയുണ്ട്. വാക്കുകൾ ഒരേതരക്കാരിലാണ് ഉപയോഗിക്കപ്പെടാനാവുള്ളു.

ഉദാഹരണത്തിന്, സമപ്രായക്കാരായ കുറെ ലോറി ക്ലീനർമാർ തമ്മിൽഉള്ള സൗഹൃദം ഈ വിധമാവാം. എന്നാൽ, പ്രായത്തിൽ കുറച്ച് വ്യത്യാസം ഉള്ളവർ തമ്മിലും, അതുമല്ലെങ്കിൽ വെറെ തൊഴിൽ നിലവാരമുള്ളവരും തമ്മിലും ഈ വിധ വാക്കുകളിൽ ഉള്ള സൗഹൃദം പ്രശ്നങ്ങൾ ഉളവാക്കും.

ഇങ്ഗ്ളിഷിൽ 'Birds of the same feather flock together' എന്ന ഒരു പഴമൊഴിയുണ്ട്. ഒരേ തൂവൽ പക്ഷികൾ ഒന്നിച്ചുകൂടും.

എന്നാൽ ഈ ആശയം ഫ്യൂഡൽ ഭാഷകളിലേക്ക് മാറ്റുമ്പോൾ, കാര്യങ്ങൾ വളരെ സങ്കീർണ്ണമാവും. ഇങ്ഗ്ളിഷിൽ ആലോചിച്ചിട്ട് പോലുമില്ലാത്ത സങ്കീർണ്ണതകൾ വരുത്തുന്നത്, ഫ്യൂഡൽ ഭാഷകളിൽ ചില വാക്ക് കോഡുകൾക്ക് വരുന്ന

രണ്ടായുള്ള വിഭജനവും (dichotomy) ത്രിശാഖിത്വവും (trichotomy) മറ്റുമാണ്.

ഇവിടെ പ്രശ്നം ഓരോ വ്യക്തിയും ഏത് നിലവാരമുള്ളവരോടാണ് ഈ വിധമുള്ള അഗാധ സൗഹൃദത്തിൽ പെട്ടുന്നത് എന്നത്, ആ വ്യക്തിയുമായി ബന്ധപ്പെട്ട സാമൂഹികമായ പലവിധ പരിധികളും, സ്വാതന്ത്ര്യങ്ങളും മറ്റും നിർണ്ണയിക്കും. ഈ വിധ സൗഹൃദങ്ങൾക്കുള്ളിൽ നിന്ന്കൊണ്ട് വൻ വ്യക്തിത്വ കഴിവുകളും നേതൃത്വഭാവങ്ങളും, സംഘടനാ ബലവും മറ്റും ഉള്ളവരിൽ പലർക്കും ഈ വേലിക്ക് തൊട്ടപ്പുറത്തെത്തിയാൽ ഈ വിധമുള്ള എല്ലാ കഴിവുകളും അപ്രത്യക്ഷമായതായി അനുഭവപ്പെടാം.

ഇങ്ങിനെ വ്യക്തി ബന്ധങ്ങളിൽ തികച്ചും വ്യത്യസ്തമായ ഘടനാ ഭാവമുള്ള ആളുകളിൽ നിന്നുമാണ് ഒരു സമത്വാധിഷ്ഠിതമായ ആശയങ്ങൾ ഉള്ള ഒരു ഇങ്ഗ്ളിഷ് ഓഫിസർ കൂട്ടായ്മയെ വളർത്തിയെടുക്കേണ്ടത്.

കാര്യം അത്ര എളുപ്പമുള്ളതല്ല. ഈ വിവരം ഇന്നുള്ള ഇങ്ഗ്ളണ്ടിൽപോലും ആർക്കും അറിയില്ല.

## 85. ബ്യൂട്ടിഷ്-ഇന്ത്യൻ ഭരണസംവിധാനത്തിന്റെ മുകൾപ്പരപ്പിൽ ഉണ്ടായിരുന്നവർ

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ആളുകൾ യഥാർത്ഥത്തിൽ സ്വതന്ത്രരും, സ്വതന്ത്രമായി ചിന്തിക്കുന്നവരും, ഇങ്ഗ്ളിഷിൽ ചെയ്യുന്നത് മാതിരി മറ്റുള്ളവരുമായി നേരിട്ട് ബന്ധപ്പെടുന്നവരും അല്ല. മറിച്ച് ഓരോ ആളും കോഴിക്കുട്ടികളെ മൂടിവച്ചിരിക്കുന്ന കോഴിക്കൂട്ടകൾമാതിരിയുള്ള വ്യത്യസ്ത കൊട്ടകളിൽ അകപ്പെട്ടത് മാതിരിയാണ് ജീവിക്കുന്നത്.

ഓരോ കൂട്ടയിലും (മലയാളം: കൊട്ടയിലും) അകപ്പെട്ട് ഇരിക്കുന്ന ഓരോ വ്യക്തിയും ആ കൂട്ടയിലെ മറ്റുള്ളവരുമായി വ്യത്യസ്തതരം ബഹുമാന-അടിയാളത്ത ബന്ധത്തിലാണ് ഇരിക്കുന്നത്. ഒരേ വ്യക്തിതന്നെ വ്യത്യസ്ത കൂട്ടകളിൽ അംഗമാകാം. ചില കൂട്ടകൾക്ക് കൂടുതൽ ശക്തിയും ബലവും ഉണ്ടാവും. അവ മറ്റ് കൂട്ടകളിലെ വ്യക്തി ബന്ധങ്ങളുമായി മത്സരിക്കുന്ന അവസരം വരികയാണെങ്കിൽ, അവയെ നിർവ്വീര്യമാക്കുകയും, ചിലപ്പോൾ അവയെ തിരുത്തിയെഴുതുകയും ചെയ്തേക്കാം.

ആഴമേറിയ കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷയിലെ (pristine-English) ക്ളാസിക്കൽ സാഹിത്യം ഉള്ളിലേക്ക് ആവാഹിച്ചെടുക്കുന്നവർ പലരും ഈ വിധ കൂട്ടകളുടെ നർബന്ധ അംഗത്വത്തിൽനിന്നും രക്ഷപ്പെട്ടേക്കാം. പൂർണ്ണമായി രക്ഷനേടാൻ ആവാത്തവർ, ചിലപ്പോൾ അകത്തും പുറത്തുമായി ചാഞ്ചാടി (oscillate ചെയ്ത് കൊണ്ട്) ജീവിച്ചേക്കാം.

ഇങ്ങിനെ oscillate ചെയ്ത് കൊണ്ട് ജീവിക്കേണ്ടി വരുന്നവർക്ക് പലപ്പോഴും കഠിനമായ മാനസിക അസ്വാസ്ഥ്യം നേരിട്ടേക്കാം. കാരണം, ഒരു ദിക്കിൽ IAS ഓഫിസറും മറ്റേ ദിക്കിൽ സാദാ ശിപായിയും ആയി മറിമാറി ജീവിതം അനുഭവപ്പെടുന്നപോലുള്ള ഒരു മാനസിക അനുഭവം ആയേക്കാം ഇത്. പ്രത്യേകിച്ചും, കോഴികൂട്ടയ്ക്കുള്ളിൽ താഴെനിലവാരത്തിൽ പെട്ടുപോയവർക്ക്.

ഇങ്ങിനെ വ്യത്യസ്ത കോഴിക്കൂട്ടകളിൽ പെട്ടവരിൽ ചിലരെ നല്ലനിലവാരം ഉള്ള ഇങ്ഗ്ളിഷ് മാനസികാവസ്ഥയിലേക്ക് ഉയർത്തി ഒരു സമത്വാധിഷ്ഠിത സാമൂഹിക നയത്തോടുകൂടിയുള്ള ഒരു ഓഫിസർ പ്രസ്ഥാനത്തെ പടുത്തുയർത്താൻ ഏറ്റവും അത്യന്താപേക്ഷിതമായ ഒരു ഘടകം ഉണ്ട്.

ഈ ഓഫിസർ പ്രസ്ഥാനം മുകളിലേക്ക് ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത് എന്താണ് എന്നതിനെ ആശ്രയിച്ചിരിക്കും ഈ പ്രസ്ഥാനത്തിന്റെ ഗുണനിലവാരം.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി സൃഷ്ടിച്ച ഓഫിസർ പ്രസ്ഥാനത്തിന് ഏറ്റവും മൂല്യം നൽകിയത്, അതിന്റെ മുകൾത്തട്ടിൽ മുഴുവനും ഇങ്ഗ്ളിഷ് വംശജർ ആയിരുന്നു എന്നുള്ളതാണ്. കുറച്ച് ഐറിഷുകാരും സ്ക്കോട്ടിഷുകാരും വെയ്ൽസുകരും ഇതിൽ ഉൾപ്പെട്ടിരുന്നു എന്നുള്ളതും വാസ്തവം തന്നെ.

## 86. മുകൾസ്ഥാനത്ത് ഇങ്ഗ്ളിഷുകാർ വരുന്നത് തന്നെയാണ്, ബഹുഭൂരിപക്ഷം ജനങ്ങൾക്കും നല്ലത്

മുകൾത്തട്ടിൽ ഇങ്ഗ്ളിഷുകാർ ഉള്ള ഒരു ഭരണ സംവിധാനത്തിന്റെ ചില പ്രത്യേകതകൾ പറയാം. വേറെയും പറയാനുണ്ട്, അത് ഇതിന് ശേഷമാവാം.

ലോകരെമുഴുവനും (മൃഗങ്ങളെപ്പോലും) ഒറ്റ നിലവാരത്തിൽ അഭിസംബോധന ചെയ്യുകയും, പരാമർശിക്കുകയും വിശേഷിപ്പിക്കുകയും ചെയ്യപ്പെടുന്ന ഭാഷയിലാണ് അവർ സംസാരിക്കുകയും ചിന്തിക്കുകയും ചെയ്യുക. എന്നാൽ മലബാറിൽ അവർക്ക് കീഴെയായി വരുന്നത്, അന്ന്, അങ്ങ് കൊടും താഴ്ച്ചയിലുള്ള ചെറുമർ (മണ്ണിനോട് കന്നുകാലികളെപ്പോലെ ബന്ധിപ്പിച്ചിരുന്ന അടിമക്കൂട്ടം) മുതൽ അങ്ങ് ശൈലശൃംഖത്തിന്റെ കൊടുമുടിയിൽ എന്ന വണ്ണം ഉള്ള നമ്പൂതിരിമാർവരെ.

ഈ ജനക്കൂട്ടങ്ങളിൽ ചിലരെ പടിപടിയായി താഴേക്ക് പിടിച്ച് താഴ്ത്തുന്നതും, മറ്റ് ചിലരെ പടിപടിയായി മുകളിലേക്കു തള്ളി (മലബാറി: ഉന്തി) നിർത്തുകയും ചെയ്യുന്നത് ഭാഷയിലെ ഫ്യൂഡൽ വാക്ക് കോഡുകളാണ്.

Go to Main contents

മുകളിലുള്ള ഈ ഇങ്ഗ്ളിഷ് തട്ടിന് തൊട്ടുതാഴെയായി വരുന്നത് മുകൾത്തട്ടിനെ അനുകരിക്കാൻ വെമ്പൽകൊള്ളുന്ന ഒരു ഓഫിസർകൂട്ടമാണ്. ഇവർ കഴിവതും ഇങ്ഗ്ളിഷ് മര്യാദകളും പെരുമാറ്റങ്ങളും തമ്മിൽത്തമ്മിലും, ജനങ്ങളിൽ ഇങ്ഗ്ളിഷ് അറിവുള്ളവരുമായും ഉപയോഗിക്കാൻ ശ്രമിക്കും. കാരണം, അന്ന് അതാണ് മൂല്യമേറിയ തട്ടിന്റെ അടയാളവും മുഖചിഹ്നവും, മുദ്രാടയാളവും. അതിനോട് ഒട്ടിനിൽക്കുന്നതാണ് അഭികാമ്യം.

അതേ സമയം, ഈ ഓഫിസർ കൂട്ടവും ഇങ്ഗ്ളിഷുകാരല്ല. മറിച്ച് പ്രാദേശിക ഭാഷയിൽ ജനിച്ചുവന്നവരും, ബന്ധുമിത്രാദികളും, കീഴ്ജീവനക്കാരും മറ്റുമായി ഫ്യൂഡൽ ഭാഷാ കോഡുകളുടെ ചങ്ങലക്കണ്ണിയാൽ ബന്ധിപ്പിക്കപ്പെട്ടവരും ആണ്.

അവർ, എത്രതന്നെ ഇങ്ഗ്ളിഷുകാരെ അനുകരിക്കാൻ ശ്രമിച്ചാലും, ഈ ഒരു വസ്തുത ഒരു പോരായ്മയായി നിലനിൽക്കും. ഇതിനെക്കുറിച്ച് കൂടുതൽ കാര്യങ്ങൾ അടുത്ത എഴുത്തിൽ പറയാം.




The English company trained some local people into doctors. However, on their part, these native-doctors would not forego their power to use the pejorative form of addressing and refering of the poor patients.
Wonder how the native-English in current-day England are bearing the degradation now being placed upon them by feudal-language speaking doctors, who have barged in from outside!

ഈ നൽകിയിരിക്കുന്നത് 1800ന്റെ ഏതാണ്ട് അന്ത്യത്തിലോ, 1900ന്റെ ആരംഭവർഷങ്ങളിലോ ഉള്ള ഒരു ആശുപത്രിദൃശ്യമാണ്.

മലബാറുകാരിയായ ഡോക്ടറും കുറച്ച് മലബാറുകാരികളായ രോഗികളും ആണ് എന്ന് തോന്നുന്നു.

ഈ ചിത്രത്തെക്കുറിച്ച് ചിലകാര്യങ്ങൾ പറായം, ഒന്നാമതായി, ഡോക്ടറും രോഗികളും തമ്മിൽ വാക്ക് കോഡുകളിൽ ഒരു ഉയർച്ച-താഴ്ച ഉണ്ട് എന്ന കാര്യം ഒരു സാധാരണ ഇങ്ഗ്ളിഷ് വംശജന്

മനസ്സിലാകില്ല. മിക്കവാറും ഇഞ്ഞ് - ഇങ്ങൾ (മലയാളം: നീ - മാഡം) എന്ന സംബോധനാ ബന്ധനചങ്ങല ഇവർക്ക് ഇടയിൽ നിലനിൽക്കും.

അവിടെ നിൽക്കുന്ന ഏതൊരു വ്യക്തി ഡോക്ടറായാലും ഇത് തന്നെ സ്ഥിതി.

വേറൊരു കാര്യം, ഫ്യൂഡൽ ഭാഷകളിൽ ചുറ്റും ആൾക്കൂട്ടം ബഹുമാനത്തോടുകൂടി തടിച്ച് കൂടുന്നത് ഒരു അവശ്യഘടകമാണ്, സാമൂഹികമായി ബഹുമാനം പറിച്ചെടുക്കാൻ. ആളുകളെ എത്രത്തോളം നിർത്തുകയും, അലച്ചിൽ അനുഭവിപ്പിക്കുകയും ചെയ്യാമോ, അത്രകണ്ട് ആ കാഴ്ച കാണുന്നവരിൽ ബഹുമാനം അധികരിക്കും.

ഈ രണ്ട് പ്രവണത ഇന്നും ഇന്ത്യയെന്ന പുതിയ രാജ്യത്ത് നിലനിൽക്കുന്നുണ്ട്. ഡോക്ടർമാർ വളർന്ന് പന്തലിച്ച് മുകളിലോട്ട് വളരുന്നു. അതനുസരിച്ച്, ഒരു വൻ കൂട്ടം ആളുകൾ തരംതാണ് തന്നെ നിൽക്കണം. എന്നാലെ വൻ പണംമുടക്കി ഡോക്ടറായി പഠിച്ച് വരുന്നത് മുതലാക്കാൻ പറ്റുള്ളു. അങ്ങ് വാനോളം തട്ടിനിൽക്കുന്ന ബഹുമാനം പിടിച്ചെടുക്കാനാണ് ആളുകൾ ഡോക്ടറാവാനും മക്കളെ ഡോക്ടറാക്കാനും മരണവെപ്രാളം കൊള്ളുന്നത്.

മുകൾ സ്ഥാനത്ത് ഇങ്ഗ്ളിഷുകാർ വരുന്നത് തന്നെയാണ്, ബഹുഭൂരിപക്ഷം ജനങ്ങൾക്കും നല്ലത്. മുകൾ സ്ഥാനത്ത് അവരുടെ സാന്നിദ്ധ്യം പടിപടിയായി താഴോട്ടേക്ക് ഇങ്ഗ്ളിഷ് മര്യാദകൾ വിതറുകയും വിതരണം ചെയ്യുകയും ചെയ്യും. സാമൂഹിക ആശയവിനിമയത്തിൽ ആളുകൾ തമ്മിലുള്ള ഉയർച്ച-താഴ്ച്ച സാവധാനം മാഞ്ഞ് മാഞ്ഞ് ഇല്ലാതാവും. കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷ ആരും അറിയാതെ തന്നെ വളരും. പന്തലിക്കും.

## 87. മാനസികമായി വക്രീകൃതമായവർ മുകളിൽ വന്നാൽ

ഒരു ഇങ്ഗ്ളിഷുകാരൻ, സർക്കാർ സേവനത്തിലെ ഓഫിസർ ആകുന്നതും, ഒരു ഫ്യൂഡൽ ഭാഷക്കാരൻ സർക്കാർ സേവനത്തിലെ ഓഫിസർ ആകുന്നതും തമ്മിൽ എന്തെങ്കിലും വ്യത്യാസം ഉണ്ടോ? എന്നതാണ് ഈ എഴുത്ത് എത്തിനിൽക്കുന്ന ദിക്കിൽ, പാതയ്ക്ക് മുന്നിലായി വന്ന് നിൽക്കുന്ന ചോദ്യം.

പ്രഥമദൃഷ്ട്യാ പറയാനുള്ളത്, ഒരു സാധാരണ പൗരനെ സംബന്ധിച്ചെടുത്തോളം, രണ്ടും തികച്ചും വ്യത്യസ്തമായ അനുഭവമായിരിക്കും.

ഇങ്ഗ്ളിഷുകാർ ഓഫിസർ സ്ഥാനത്ത് വന്ന് നിന്നാൽ അവർ ഉയരങ്ങളിൽ നിൽക്കും. താഴെക്ക് വരില്ല. എന്നാൽ താഴെയുള്ളവർക്ക് വളരെ അധികം ഉയരാനും, വ്യക്തിത്വം ഉയർത്തിനിൽക്കാനും ഉള്ള സ്ഥലവ്യാപ്തിയും, ഉയരങ്ങളും അവർ നൽകും. ഇത് അവരുടെ വ്യക്തിപരമായ ഗുണമേന്മയോ, സ്വാഭാവഗുണമേന്മയോ, പാണ്ഡിത്യമോ, സൽസ്വഭാവമോ, മനുഷ്യസ്നേഹമോ മറ്റോ അല്ല മെനഞ്ഞെടുക്കുന്നത്. മറിച്ച്, കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് (pristine-English)

ഭാഷയിൽ അങ്ങിനെയെ വ്യക്തിബന്ധങ്ങൾ സ്ഥാപിക്കാൻ പറ്റുള്ളു.

എന്നാൽ ഫ്യൂഡൽ ഭാഷക്കാരൻ മുകളിൽ വന്നാൽ, വളരെ ഉയരങ്ങളിൽ ആണ് എന്ന ധ്വനി നൽകുമെങ്കിലും, വ്യക്തിപരമായി പലരുമായി പലവിധ ബഹുമാന-അടിയാളത്ത ബന്ധ കണ്ണിയിൽ കുടുങ്ങി മാനസികമായി ഒരു വക്രീകൃതമായ (contorted) പിഗ്മി (pygmy) കണക്കെയാണ് ഈ വ്യക്തി നിലനിൽക്കുക.

മുകളിൽ ഈവിധ വ്യക്തികൾ ഓഫിസർ സ്ഥാനത്ത് വന്നാൽ, സാധാരണ പൗരനെ സംബന്ധിച്ചെടുത്തോളം, അവരുടെ വ്യക്തിത്വത്തെ കുനിപ്പിക്കുന്ന, ഉയരം കുറഞ്ഞ ഒരു മച്ചായി (ceiling) അവർ നിലനിൽക്കും. ഇങ്ങിനെ താഴെയാക്കപ്പെടുന്ന പൗരന്മാരെ തമ്മിൽ തമ്മിൽ പലതട്ടായാണ് ഈ മുകൾത്തട്ട് മെനഞ്ഞെടുത്ത് വിലസുന്ന ഫ്യൂഡൽ ഭാഷാ ഓഫിസർമാർ വീക്ഷിക്കുകയും തമ്മിൽ തമ്മിൽ നിർവ്വചിക്കുകയും ചെയ്യുക.

ഇത് ഫ്യൂഡൽ ഭാഷകൾ സ്വമേധയാ രൂപകൽപ്പന ചെയ്യുന്ന ഒരു സാമൂഹിക പ്രതിഭാസമാണ്. വ്യക്തി ഇതിൽ കുറ്റക്കാരനല്ലതന്നെ.

എന്നാൽ ഇതിനെല്ലാം അപ്പുറത്താണ്, ഫ്യൂഡൽ ഭാഷാ ഓഫിസർമാർ സർക്കാർ സംവിധാന നടപടിക്രമങ്ങളിൽ വരുത്തുന്ന വ്യതിയാനം. അതിനെക്കുറിച്ച് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

## 88. ഇങ്ഗ്ളിഷിലെ ഔപചാരിക ആശയവിനിമയം

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) സമൂഹികാന്തരീക്ഷത്തിൽ, ഒരു പൗരൻ ഒരു സർക്കാർ ഓഫിസിൽ പോയി കാര്യനിർവ്വഹണം നടത്തുന്നത് ഏതാണ്ട് ഈ രീതിയിലാണ്:

ആഗതൻ ഓഫിസിൽ കയറിവരുന്നു. Front office counter/ Reception/ Enquiry counter യിൽ വന്ന് May I know where the ... Section is? എന്ന് ആരായുന്നു എന്ന് കരുതുക.

ഇതിനുള്ള വ്യക്തമായ മറുപടി ലഭിക്കുന്നു. ആഗതന്റെ സാമ്പത്തിക നിലവാരം, തൊക്കിന്റെ നിറം, ജാതി, പ്രായം, സാമൂഹിക നിലവാരം, തൊഴിൽ നിലവാരം എന്നിവ ഈ സംഭാഷണത്തെ ബാധിക്കാനുള്ള വ്യത്യസ്ത വാക്ക് കോഡുകൾ ഇങ്ഗ്ളിഷിൽ ഇല്ല. സാധാരണ ഗതിയിൽ പാരമ്പര്യമായി ഇങ്ഗ്ളിഷ് ഭാഷ ഉപയോഗിക്കുന്നവരാണ് രണ്ട് കൂട്ടരും എന്നതിനാൽ, വാക്കുകൾ വളരെ മൃദുലവും നിരപ്പുള്ള ശബ്ദവും ആയിരിക്കും രണ്ട് പക്ഷവും ഉപയോഗിക്കുക.

ആഗതൻ ആ ദിക്കിലേക്ക് പോകുന്നു. അവിടെ ഇരിപ്പിടം ഉണ്ടെങ്കിൽ ഇരിക്കും. എന്നാൽ

ഇരിപ്പിടത്തിൽ ഇരിക്കുന്നില്ലാ എങ്കിൽ, ദീർഘനേരമുള്ള സംഭാഷണമാണെങ്കിൽ, മേശക്ക് അപ്പുറമുള്ള ആൾ, Please sit down. എന്ന് പറയും. ഇവിടെ Please എന്ന വാക്കിന് ദയവ് ചെയ്ത് എന്ന് അർത്ഥം ഇല്ല എന്ന് മനസ്സിലാക്കുക. 'ദയവ് ചെയ്ത്' / 'കൃപയാ' തുടങ്ങിയ വാക്കുകൾ Pleaseന് അർത്ഥമായി വരുന്നത്, Pleaseനെ ഫ്യൂഡൽ ഭാഷയിലേക്ക് തർജ്ജമ ചെയ്യുമ്പോൾ മാത്രമാണ്.

ഇരിപ്പിടത്തിൽ ഇരിക്കാൻ ആവശ്യപ്പെട്ടില്ലായെങ്കിൽ, ആഗതന്, May I sit down? May I take a seat? എന്ന രീതിയിൽ ചോദിക്കാവുന്നതാണ്.

ഔപചാരികമായ സംഭാഷണം ആണ് നടക്കുന്നതെങ്കിൽ, മിക്കവാറും അപ്പുറവും ഇപ്പുറവും സംബോധന ചെയ്യാനായി പേരിന് മുന്നിൽ Mr., Mrs., Miss. തുടങ്ങിയ വാക്കുകൾ ഉപയോഗിക്കും. രണ്ട് പക്ഷവും അന്യോന്യം You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകളെ ഉപയോഗിക്കുള്ളു. ഈ വാക്കുകൾക്ക് മറ്റ് ഉയർന്നതും, താഴ്ന്നതും ആയ രൂപങ്ങൾ ഇല്ലതന്നെ.
അന്യോന്യം എന്തെങ്കിലും ആവശ്യപ്പെടുന്ന അവസരത്തിൽ Please, May I? Can I? Can you please? Could you please? I appologise, Excuse me, തുടങ്ങിയ

വാക്കുകൾ ഉപയോഗിച്ച്, ആവശ്യപ്പെടുന്നതിലും ചെയ്ത് പോയ അബദ്ധങ്ങളും മറ്റും ഉളവാക്കിയേക്കാവുന്ന സ്വരചേർച്ചക്കുറവിനെ മൃദുലീകരിക്കും. അതേ സമയം യാതോരുരീതിയിലും രണ്ട് കൂട്ടരും ഈ വിധ സംഭാഷണങ്ങളിൽ തരംതാഴുന്നില്ലതന്നെ.

സർക്കാർ തൊഴിൽ ചെയ്യുന്ന ആൾ ഏതെങ്കിലും തരത്തിൽ ഉയർന്ന ഒരു സാമൂഹിക പദവി അലങ്കരിക്കുന്ന ഒരു വ്യക്തിയാണ് എന്ന് ധ്വനി നൽകുന്ന യാതൊന്നും ഇങ്ഗ്ളിഷിൽ ഇല്ലതന്നെ. മറിച്ച്, ഏതെങ്കിലും വിധേന കാര്യക്ഷമതയിൽ പാളിച്ച വന്നാൽ അമിതമായി ക്ഷമാപണം ചെയ്യുന്ന തൊഴിലുകാരൻ / തൊഴിലുകാരി മാത്രമാണ് ഒരു സർക്കാർ ഓഫിസ് തൊഴിലാളി, ഇങ്ഗ്ളിഷിൽ.

## 89. എളുപ്പത്തിൽ കാര്യസാധ്യം ലഭിച്ചാൽ ബഹുമാനം നൽകില്ലല്ലോ!

---

ഇവിടെ പറയാൻ ഉദ്ദേശിച്ചകാര്യം മറ്റൊന്നായിരുന്നു. എത്തിയത് ഈ ദിക്കിലും.

ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ പൗരൻ സർക്കാർ ഓഫിസിൽ പോയി തന്റെ വ്യാപാര സംബന്ധമായി ആവശ്യമുള്ള ലൈസൻസുകളെക്കുറിച്ച് ആരായുന്നു. ഈ വിധ കാര്യങ്ങൾ നിർവ്വഹിക്കേണ്ടുന്ന ഓഫിസ് ജീവനക്കാരനുമായി സംസാരിക്കുന്നു.

രണ്ട് പക്ഷവും You, He, She എന്നെല്ലാം തന്നെ.

ഈ കയറിവന്ന പൗരന് അങ്ങ് ലൈസൻസുകൾ അത്ര എളുപ്പത്തിൽ നൽകിയാൽ, ഈ ആൾ നൊടിയിടെ കൊണ്ട് 'അവനിൽ' നിന്നും 'അദ്ദേഹം' ആവുമല്ലോ എന്ന ഒരു വേവലാതി, സർക്കാർ ഓഫിസ് തൊഴിലാളിക്ക് മനസ്സിൽ ഉദിക്കാനുള്ള യാതോരു കോഡും ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

കാര്യങ്ങൾ വളരെ നേരെയും, യാതോരു വിധ കാപട്യവും ഇല്ലാതെ നടത്തപ്പെടും. നൽകാവുന്ന ലൈസൻസാണെങ്കിൽ അത് നൽകപ്പെടും.

ഫ്യൂഡൽ ഭാഷക്കാരൻ ഓഫിസറോ, ഈ വിഷയവുമായി ബന്ധപ്പെട്ട കീഴ്ജീവനക്കാരനോ ആയാൽ, കാര്യങ്ങൾ വ്യത്യസ്തമാണ്.

ഈ ആളെ നേരിട്ട് പോയി സംസാരിക്കാൻ ഒരുമ്പെട്ടാൽ, വന്ന ആൾ എത്രത്തോളം ബഹുമാനത്തോടും, അടിയാളത്ത ഭാവത്തോടും നിന്നാൽ അത്രയും നല്ലത്. ഫ്യൂഡൽ ഭാഷക്കാരനായ സർക്കാർ ഓഫിസ് തൊഴിലാളി പ്രതാപം അവകാശപ്പെടുന്ന സ്ഥാനക്കാരനാണ്.

'സാർ' ഓ 'മാഡം' ഓ. വിചിത്രം എന്ന് പറയട്ടെ അമിതവാക്കുകൾ ഉണ്ട് എന്ന് അവകാശപ്പെടുന്ന ഫ്യൂഡൽ ഭാഷകളിൽ ഈ രണ്ട് വാക്കും ഇങ്ഗ്ളിഷിലെ You, He You, She വാക്കുകളായും പോരാത്തതിന് പേരിന് പിന്നിൽ ചേർക്കേണ്ടുന്ന സ്ഥാനചിഹ്നവുമാണ്. ഇവിടെ 'മാഡം' എന്ന വാക്കിന് യഥാർത്ഥത്തിൽ ഈ വിധം ഉപയോഗിക്കുന്നതിൽ കഠിനമായ ഒരു പോരായ്മയുണ്ട്.

അത് ഇതാണ്. മാഡം (Maadam) എന്ന വാക്ക് ഇങ്ഗ്ളിഷിലെ 'Madam' എന്നവാക്കിനെ ഫ്യൂഡൽ ഭാഷയിലേക്ക് തർജ്ജമ ചെയ്തതാണ് എന്ന് കരുതാവുന്നതാണ്. ഈ 'Madam' ഇങ്ഗ്ളിഷിലെ 'Sir' എന്ന പദത്തിന്റെ സ്ത്രീലിംഗം ആണ്.

ഇങ്ഗ്ളിഷിൽ Sir എന്ന പദം രണ്ട് വ്യത്യസ്ത അർത്ഥത്തോടുകൂടിയാണ് ഉപയോഗിക്കപ്പെടുന്നത്. ഇങ്ഗ്ളണ്ടിൽ രാജവിൽനിന്നും / റാണിയിൽനിന്നും Knighthood ലഭിച്ചവരുടെ പേരിന് മുന്നിൽ Sir എന്ന ബഹുമാന പദം നൽകപ്പെടും. ഇന്ന് ഡോക്ടറെയ്റ്റ് കിട്ടുന്നവർ 'Dr.' എന്ന പദം പേരിന് മുന്നിൽ വെക്കുന്നത് മാതിരി. എന്നാൽ ഇങ്ഗ്ളിഷ് Knighthood വളരെ വളരെ കുറച്ച് പേർക്കേ ലഭിക്കാറുള്ളു. ഡോക്ട്രെയ്റ്റ് അതുപോലെയല്ല. അത് സിനിമാ ടിക്കറ്റ് പോലെയാണ് ഇന്ന്. ക്യൂനിന്ന് പൈസ കൊടുക്കുന്നവർക്കെല്ലാം കിട്ടിയേക്കാം. ഈ വ്യത്യാസം നിലനിൽക്കുന്നു.

ഇങ്ഗ്ളിഷിൽ Sir/Madam എന്ന വാക്കിന്റെ ഉപയോഗം You, Your, Yours, He, His, Him, She, Her, Hers തുടങ്ങിയ വാക്കുകളെ ബാധിക്കുകയോ, അവയെ അങ്ങോട്ടും ഇങ്ങോട്ടും ഇട്ട് വലിക്കുകയോ ഇല്ല.

എന്ത് മാനുഷിക വികാരങ്ങളെയും നിർവ്വചിക്കാൻ അനവധി വാക്കുകൾ ഉണ്ട് എന്ന് അവകാശപ്പടുന്ന ഫ്യൂഡൽ ഭാഷകൾക്ക് യഥാർത്ഥത്തിൽ മനുഷ്യർ തമ്മിൽ മാന്യമായി ആശയവിനിമയം ചെയ്യാനുള്ള വാക്കുകൾ ഇല്ല എന്നുള്ളതാണ് വാസ്തവം. അത് കൊണ്ടാണ്

ഇങ്ഗ്ളിഷ് വാക്കുകളായ 'Sir', 'Madam' എന്നിവയെ തർജ്ജമ ചെയ്ത്, വികൃതമാക്കി, ഉച്ചാരണ പിശകും കയറ്റി ഉപയോഗിക്കുന്നത്, വേണ്ടാത്തിടത്തെല്ലാം ഒട്ടിച്ച് വച്ച് ഉപയോഗിക്കുന്നത്.

വ്യക്തിയുടെ പേരിനും, You, Your, Yours, He, His, Him, She, Her, Hers എന്നിവയ്ക്കെല്ലാം ഈ വാക്കുകൾ ഉപയോഗിക്കപ്പെടുന്നു. ഫ്യൂഡൽ ഭാഷകളിൽ ഉള്ള വാക്കുകൾ മതിയാകുന്നില്ല എന്ന് ഒരു സൂചന ഇത് നൽകുന്നു.

എന്നാൽ പ്രാദേശിക ഭാഷയിലെ പോരായ്മകളെ മറച്ചുവെക്കാനായി ഈ വിധ തരംതാണം ചെയ്തികൾ ചെയ്യുമ്പോൾ, കാട്ടിക്കൂട്ടുന്ന വിഡ്ഢിത്തം ഒന്ന് സൂചിപ്പിക്കാം. കൂടുതൽ ശക്തമായി പറയാവുന്ന കാര്യമല്ല.

'Madam' എന്ന വാക്ക് ഒരു വ്യക്തിയുടെ പേര് പോലെ ഇങ്ഗ്ളിഷിൽ ഉപയോഗിക്കുന്നത് ഒരു പേരുദോഷം വരുത്തുന്ന ഏർപ്പാടാണ്. ഈ ഉപയോഗം ഇങ്ഗ്ളിഷിൽ Slang എന്നാണ് വിശേഷിപ്പിക്കാറ്.

കാര്യം ഇത്രമാത്രമേയുള്ളു: വേശ്യാലയം നടത്തിപ്പുകാരികളായ സ്ത്രീകളെ (Brothel Matrons)

വിശേഷിപ്പിക്കുന്ന പേര് വിളിയാണ് 'Madam' എന്ന് ഇങ്ഗ്ളിഷിൽ.

ശ്രദ്ധിക്കുക, കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ളിഷിൽ (pristine-Englishൽ) 'Sir', 'Madam' എന്നിവ പേരിന് പിന്നിലോ, പേരായോ ഉപയോഗിക്കാറില്ല.

ഇങ്ഗ്ളിഷിൽ അപകപമായ വിവരം ഉള്ള വിദ്വാന്മാർ ഈ വിഡ്ഢിത്തം ഇന്ന് മിക്ക ഫ്യൂഡൽ ഭാഷകളിലും യാതോരു ബോധവുമില്ലാതെ ഇറക്കി, സ്ക്കൂളിലും കോളെജിലും, സക്കാർ / സ്വാകാര്യ സ്ഥാപനങ്ങളിലും മറ്റും കയറ്റിവിട്ടിട്ടുണ്ട്. ഈ വിധ വാക്ക് പ്രയോഗം ഇങ്ഗ്ളിഷ് നന്നായി അറിയുന്നവർ ഉപയോഗിക്കാറില്ല. വനിതയെ സൂചിപ്പിച്ച് പേര് ഉപയോഗിക്കുന്ന അവസരത്തിൽ 'Mrs.' / 'Miss.' എന്ന മാന്യമായ പദങ്ങൾ ഉണ്ട്. (ഇവ പേരിന് മുന്നിലാണ് ഉപയോഗിക്കേണ്ടത്.)

അല്ലാതെ അഭിസാരികമാരെ ഓർമ്മപ്പെടുത്തുന്ന വാക്കിന്റെ ആവശ്യം ഇല്ലതന്നെ. എന്നാൽ നിലവാരം ഉള്ള ഇങ്ഗ്ളിഷ് പഠിപ്പിക്കാനും പ്രചരിപ്പിക്കാനും ചങ്കുറപ്പുള്ളവർ ഇന്ന് ഈ ഉപഭൂഖണ്ഡത്തിൽ കുറഞ്ഞ് കുറഞ്ഞ് വരികയാണ്.

## 90. മനസ്സിനും ശരീരത്തിനും ഉത്തേജനം നൽകുന്ന സാമൂഹിക ദൃശ്യങ്ങൾ

ബ്യട്ടിഷ് ഇന്ത്യയിൽ ഇങ്ഗ്ലിഷ് ഭാഷാ സാംസ്ക്കാരിക മൂല്യങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരു ഭരണ യന്ത്രത്തെ, തദ്ദേശവാസികളായ വ്യക്തികളെ വച്ച് കൊണ്ട് രൂപപ്പെടുത്തക എന്നത് ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ (English East India Companyയുടെ) ലക്ഷ്യമായിരുന്നു.

എന്നാൽ അവർക്ക് വ്യക്തമായി മനസ്സിലാക്കാൻ പറ്റാത്ത പല മാനസിക വേവലാതികളും, വെപ്രാളങ്ങളും ഈ വ്യക്തികളിൽ ഉണ്ടായിരുന്നു. ഈ വക മനസ്സിലാക്കാൻ പറ്റാത്ത നിരീക്ഷണങ്ങളെ ഉൾക്കൊണ്ട് തന്നെയാണ് ഈ ഭരണയന്ത്രത്തിനെ അവർ രൂപകൽപ്പന ചെയ്തത്.

ഇന്ത്യൻ ഉദ്യോഗസ്ഥരിൽ ഇന്ന് ആരോപിക്കപ്പെടുന്ന ഒട്ടുമിക്ക പരുക്കൻ പെരുമാറ്റങ്ങളും സത്യം പറയുകയാണെങ്കിൽ, ഈ നാട്ടിലെ സാധാരണക്കാരിൽ ഉള്ള പരുക്കനും പ്രാകൃതവുമായ പെരുമാറ്റങ്ങൾ തന്നെയാണ്.

അരോചകമായ പെരുമാറ്റങ്ങൾ ഉള്ളവരെ സാധാരണഗതിയിൽ ആളുകൾ അവരുടെ

അടുപ്പത്തിൽ നിന്നും ഒഴിവാക്കും. ബഹുമാനം നൽകുന്നതോ, അതുമല്ലെങ്കിൽ അവർ സ്വമനസ്സാലെ ബഹുമാനം നൽകുന്നതോ ആയ ആളുകളുമായി മാത്രം സമ്പർക്കം നിലനിർത്തും.

എന്നാൽ സർക്കാർ ഉദ്യോഗസ്ഥരുടെ കാര്യത്തിൽ, ആളുകൾക്ക് പലപ്പോഴും അവരെ ഒഴിവാക്കാൻ പറ്റില്ല. ഇതാണ് പ്രശ്നം.

ഉദ്യോഗസ്ഥർ, അവരുടെ അടുത്തേക്ക് വരുന്ന ആളുകളെ നോക്കുമ്പോൾ, ശരിക്കും പറഞ്ഞാൽ, ഭാഷാകോഡുകൾ അവരിൽത്തന്നെ സൃഷ്ടിക്കുന്ന മൃഗീയത മുഖകണ്ണാടിയിൽ എന്നവണ്ണം ആഗതന്റെ മുഖത്ത് നിഴലിച്ചുകാണുന്നു.

അതിനാൽത്തന്നെ പലപ്പോഴും, പൊതുജനത്തിൽ ആരെങ്കിലും ഒരു സർക്കാർ ഓഫിസിൽ കയറിച്ചെന്നാൽ, ഇരിപ്പിടത്തിൽ ഇരിക്കുന്ന ഗുമസ്ഥൻ (ക്ളാർക്ക് Clerk) ആ ആളെ മുഖത്ത് നോക്കി സംസാരിക്കാൻ വൈമനസ്യം കാണിക്കും.

ഇത് ശരിക്കും പറഞ്ഞാൽ ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷത്തിൽ ഇല്ലാത്ത ഒരു മാനസിക ഭാവമാണ്.

ഇതിന് പിന്നിൽ ഭാഷാ കോഡുകൾ പലവിധത്തിൽ പ്രവർത്തിക്കുന്നുണ്ട്. ഇതിൽ ഒന്ന്, ആരാണ് ബഹുമാനിക്കപ്പെടേണ്ടത് എന്നതാണ് പ്രശ്നമായി വരിക.

കയറിവന്ന ആൾ വ്യക്തമായി ബഹുമാനം പ്രകടിപ്പിക്കുകയോ, അടിയാളത്തം കാണിക്കുകയോ ചെയ്യുന്ന ആളാണെങ്കിൽ, മുഖത്ത് നോക്കി സംസാരിക്കാൻ പ്രയാസം അനുഭവപ്പെടില്ല. എന്നാൽ വന്ന ആൾ ഇതിന് തയ്യാറല്ലാ എന്ന് വച്ചാൽ, ക്ളാർക്ക് മുഖത്ത് നോക്കാൻ വൈമനസ്യം കാണിക്കും. വാക്കുകളിൽ പരുഷത പടരും. വ്യക്തമായി ചിലപ്പോൾ ഉത്തരം നൽകില്ല. കാരണം, 'നിനക്ക് ഉത്തരം നൽകാൻ ഞാൻ നിന്റെ പണിക്കാരനാണോ?' എന്ന ഹേതു മനസ്സിൽ കയറും.

ഫ്യൂഡൽ ഭാഷകൾ പലപ്പോഴും വ്യക്തികൾ തമ്മിൽ ഒരു മത്സര ബുദ്ധി ഉളവാക്കും, എന്നുള്ളാതാണ് വാസ്തവം. ആശയവിനമയം എന്ന ഉദ്ദേശം പലപ്പോഴും ഇതിന് പിന്നിലേ നിൽക്കുള്ളു.

അതേ സമയം കയറിവന്ന ആൾ ബഹുമാനിക്കപ്പെടേണ്ടുന്ന ഉയർന്ന വ്യക്തിയാണെങ്കിൽ, ക്ളാർക്കിന് മുഖത്ത്

Go to Main contents

നോക്കാൻ പ്രയാസം അനുഭവപ്പെടില്ല. മുഖത്ത് നോക്കുമ്പോൾ ലഭിക്കുന്നത്, വ്യക്തമായും ഉൻമേഷം നൽകുന്ന അനുഭവമാണ്.

ഇവിടെ ഒരു പ്രധാനപ്പെട്ട ഒരു കാര്യം ഉണ്ട്. തരംതാണ വ്യക്തി, ബഹുമാനിച്ച്, അകന്ന് നിന്നില്ലായെങ്കിൽ അശ്രീകരം ആണ് എന്നത് ഫ്യൂഡൽ ഭാഷാ കോഡുകളുടെ ഉള്ളിന്റെ ഉള്ളിൽ കഠിന കോഡുകളിൽ ലിഖിതപ്പെടുത്തിയിട്ടുണ്ട്.

സൗന്ദര്യവതിയായ ഒരു സ്ത്രീയെ നോക്കുമ്പോൾ മനസ്സിൽ പോസിറ്റിവ് തരഗംങ്ങളുടെ ശക്തമായ വേലിയേറ്റം സംഭവിക്കും.

സുന്ദര ചിത്രങ്ങൾ, സുന്ദര ജനക്കൂട്ടം, സുന്ദര പ്രകൃതിദൃശ്യം എന്നിവയെല്ലാം മനസ്സിനെ ഉന്മാദാവസ്ഥയിലേക്ക് നയിക്കുന്ന കാര്യങ്ങളാണ്. ഇവയ്ക്കെല്ലാം പിന്നിൽ ബലമേറിയ കോഡുകളുടെ പ്രവർത്തനം നടക്കുന്നുണ്ട്.

എന്നാൽ ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ വ്യക്തികൾക്കും മറ്റ് ദൃശ്യങ്ങൾക്കും മറ്റും പലപ്പോഴും, നിഷേധക കോഡുകൾ അണിയറിയിൽ അനുബന്ധിക്കപ്പെട്ടിരിക്കും. ഇതാണ് പലപ്പോഴും, ഇങ്ഗ്ളിഷ് പ്രദേശങ്ങളിൽ

പോയാൽ പലർക്കും തിരിച്ച് വരാനുള്ള താൽപ്പര്യക്കുറവിന് ഒരു കാരണം.

വേറേയും കാരണങ്ങൾ ഉണ്ട്.

ഇങ്ഗ്ളിഷ് ജനതയെ നോക്കിക്കാണുമ്പോൾ പലപ്പോഴും നിഷേധക കോഡുകൾ മനസ്സിൽ ഇരച്ച്കയറില്ല. തിരിച്ചങ്ങോട്ടും നിഷേധക കോഡുകൾ പെട്ടെന്ന് ഇരച്ച് കയറാറില്ല. കാരണം, ഫ്യൂഡൽ ഭാഷാ കോഡുകൾ പെട്ടെന്നൊന്നും അവരിലേക്ക് കയറാനുള്ള ഭാഷാ പരമായുള്ള പഴുതുകൾ അവരിൽ ഇല്ലതന്നെ. എന്നാൽ തുടർച്ചായായുള്ള സംബർക്കത്താൽ, ഈ വിധ കോഡുകൾ അവരേയും ബാധിച്ചേക്കാം.

ഇത് സംഭവിക്കുന്ന അവസരത്തിൽ അവരിൽ ഉളവാകുന്ന മാനസിക പിരിമുറക്കത്തെയാണ് ഇങ്ഗ്ളിഷുകാരിലെ വർണ്ണവിവേചനമായി (English racismഎന്ന്) നിർവ്വചിക്കപ്പെടുന്നത്.

ഭൂഖണ്ഡ യൂറോപ്പ്യൻ (Continental European) മാരിൽ ഉള്ള വർണ്ണവിവേചനം മറ്റൊരു പ്രതിഭാസമാണ്. എന്നാൽ ഇവ രണ്ടും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച് ആർക്കും വ്യക്തമായി അറിവില്ലാ എന്നാണ് തോന്നുന്നത്.

## 91. ഫ്യൂഡൽ ഭാഷകളിൽ ഉദ്യോഗസ്ഥരുമായി ബന്ധം സ്ഥാപിക്കുന്ന വളഞ്ഞ വഴികൾ

സർക്കാരിൽ നിന്നും ഒരാൾക്ക് ആവശ്യം വരുന്ന, കാര്യങ്ങൾ, അവ കുറച്ച് സങ്കീർണ്ണതയുള്ളതാണെങ്കിലോ, അതുമല്ലെങ്കിൽ ഉദ്യോഗസ്ഥർക്ക് അവരുടെ വിവേചനാടിസ്ഥാനത്തിൽ നൽകാനോ, നൽകാതിരിക്കാനോ അനുവാദമുള്ളതാണെങ്കിലുമോ, ഫ്യൂഡൽ ഭാഷാ രാഷ്ട്രത്തിൽ, ആ ആൾ ഉദ്യോഗസ്ഥനെ ഓഫിസിൽ പോയി നേരിട്ട് കാണുന്നതിനോടൊപ്പം മറ്റൊരു ദിശയിൽ കൂടി സമീപ്പിക്കാൻ ശ്രമിക്കും.

ആ ഉദ്യോഗസ്ഥന്റെ ഉറ്റ സുഹൃത്തിനെക്കൊണ്ടോ, പിതാവിനെക്കൊണ്ടോ, മാതവിനെക്കൊണ്ടോ, അമ്മാവനെക്കൊണ്ടോ, അമ്മാവിയെക്കൊണ്ടോ, ഭാര്യാ / ഭർതൃ വീട്ടുകാരെക്കൊണ്ടോ, സാമൂഹികാധിപനെക്കൊണ്ടോ മറ്റൊ ഒന്ന് പരിചയപ്പെടുത്തിക്കുകയോ, അതുമല്ലെങ്കിൽ ശുപാർശചെയ്യിക്കുകയോ ചെയ്യും.

ഈ എഴുത്തു മുന്നോട്ട് പോകുന്നതിന് മുൻപ്, രണ്ട് കാര്യങ്ങൾ വിശദീകരിക്കേണ്ടിയിരിക്കുന്നു.

ഒന്ന് ഉദ്യോഗസ്ഥന്മാർക്ക് (ഓഫിസർമാർക്ക്) നൽകിയിരിക്കുന്ന വിവേചാനാധികാരം. ഇത് ശരിക്കും പറഞ്ഞാൽ തന്നിഷ്ടപ്രകാരം എന്തും ചെയ്യാം എന്നുള്ള അധികാരമല്ല. മറിച്ച്, കാര്യങ്ങളെ വിശകലനം ചെയ്ത് Judicious ആയിട്ടുള്ള ഒരു തീരുമാനത്തിൽ എത്തിച്ചേരാനുള്ള സൗകര്യം മാത്രമാണ്. ഇവിടെ ഉപയോഗിക്കപ്പെട്ടിട്ടുള്ള Judicious എന്നവാക്ക് ഇങ്ഗ്ലിഷ് ഭരണ സംവിധാനങ്ങളുടെ മുഖമുദ്രതന്നെയായിരുന്നു.

മറ്റ് അപ്രസക്തമായ യാതോരു കാര്യങ്ങളുടെയും ചരടുവലികളും ഏൽക്കാതെ, കാര്യബോധത്തോടും, വിവകത്തോടും, വകതിരിവോടും, കാര്യങ്ങളെ പരിഗണിച്ച്, വ്യക്തമായതും, നീതിയുക്തമായതുമായ രീതിയിൽ തീരുമാനം എടുക്കുക.

ഇങ്ങിനെ ഒരു കാര്യം ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ സാധ്യമല്ലതന്നെ. അത് എന്ത് കൊണ്ടാണ് എന്ന് ഈ എഴുത്തിൽ വിവരിക്കുന്നതാണ്.

രണ്ടാമത്തെ കാര്യം ഇതാണ്. ബന്ധുജനത്തിനും, സുഹൃത്തുകൾക്കും, മറ്റും എങ്ങിനെയാണ് ഒരു ഓഫിസറുടെ മേൽ കടിഞ്ഞാണും, ചരടും,

ഇടാനാകുക? ഇങ്ങിനെ ഇടുന്ന ചരടുകളെയും കടിഞ്ഞാണുകളെയും ആ ഓഫിസർക്ക് എന്ത് കൊണ്ടാണ് തട്ടിത്തെറിപ്പിക്കാൻ ആവാത്തത്? അതുമല്ലെങ്കിൽ, എന്ത്കൊണ്ടാണ് ഈ വിധ ചരടുകളെയും ബന്ധനങ്ങളെയും ആ ഓഫിസർ ഇഷ്ടപ്പെടുന്നത്?

അടുത്ത എഴുത്തിൽ ഈ കാര്യം വിശദീകരിക്കാം.

Go to Main contents

## 92. ഔദ്യോഗിക തീരുമാനങ്ങൾ നിശ്ചയമായും Judicious ആയിരിക്കേണം

ഔദ്യോഗിക തീരുമാനങ്ങൾ നിശ്ചയമായും Judicious ആയിരിക്കേണം. എന്ന് വച്ചാൽ മുകൾസ്ഥാനത്തുള്ള ആൾ വിശദീകരണം ചോദിച്ചാൽ വിശദീകരിക്കാനാവണം. അതുമല്ലെങ്കിൽ ഈ സംഗതിയുമായി ബന്ധപ്പെട്ട പൗരൻ ചോദിച്ചാലും വിശദീകരണം നൽകാനാവണം.

പഴയ കാല ഇങ്ഗ്ലിഷ് ഔദ്യോഗിക പാരമ്പര്യങ്ങളിൽ മുകൾസ്ഥാനത്ത് ഉള്ള വ്യക്തി ഇങ്ഗ്ലിഷിൽ വിശദീകരണം ചോദിച്ചാൽ മറ്റ് വിധ യാതോരു അനാവശ്യ അടിയാളത്തവും പ്രകടിപ്പിക്കാതെ ഉദ്യോഗസ്ഥന് വിശദീകരണം നൽകാം. ഇത് ഫ്യൂഡൽ ഭാഷാ ഔദ്യോഗിക അന്തരീക്ഷത്തിൽ സാധ്യമല്ലതന്നെ. പലപ്പോഴും എന്തും ഏതും അനാവശ്യ എഴുത്തുകുത്തുകളിൽ പോയി പെട്ട് കുഴഞ്ഞ് കുടുങ്ങിക്കിടക്കും.

അതേസമയം മലബാറിലെ പഴയ കാല ഇങ്ഗ്ലിഷ് ഭരണകാലത്ത് പൗരന് ഉദ്യോഗസ്ഥനോട് നിങ്ങൾ / ഇങ്ങൾ എന്ന വാക്ക് ഇങ്ഗിളിഷിലെ You എന്ന വാക്കിനെ ബദലായി ഉപയോഗിച്ച്, കാര്യങ്ങൾ ആരായാനാവുന്നതായിരുന്നു. ഇതിൽ

ഉദ്യോഗസ്ഥന് യാതോരു അസ്വാസ്ഥ്യവും വരില്ല. കാരണം, ഉദ്യോഗസ്ഥ പ്രസ്ഥാനത്തിന് ഏറ്റവും മുകളിൽ ഉള്ളത് ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരാണ്.

അതായത്, വ്യക്തിക്ക് ഏറ്റവും ഉയർന്ന വ്യക്തിത്വത്തോട് കൂടി ആശയവിനിമയം അനുവദിക്കുന്ന ഭാഷക്കാരാണ് മുകളിൽ.

പോരാത്തതിന് നിങ്ങൾ / ഇങ്ങൾ എന്ന വാക്കുകൾക്ക് മുകളിലായി മലബാറിയിൽ ഇങ്ഗിളിഷിലെ You എന്ന പദത്തിന് വാക്കില്ലതന്നെ.

ഇങ്ഗ്ളിഷ് സംസാരിക്കുന്ന പ്രാദേശിക ഓഫിസർമാർ സാധാരണ ഗതിയിൽ ഔദ്യോഗികമായി ബന്ധപ്പെടുന്ന പൗരനോട് നീ / ഇഞ്ഞി തുടങ്ങിയ വാക്കുകൾ ഉപയോഗിക്കാറില്ല.

എന്നാൽ ഇന്ന് കാര്യങ്ങൾ വ്യത്യസ്ഥമാണ്. ഉദ്യോഗസ്ഥ തട്ടുകളിൽ താഴെനിന്നും മുകൾസ്ഥാനത്ത് വരെ ഉള്ളത്, ഫ്യൂഡൽ ഭാഷാ സംവിധാനങ്ങളാണ്. ഓരോ തട്ടിലും ഉള്ളവരുടെ മുഖ്യ ലക്ഷ്യം എന്തിനും ഏതിനും ബഹുമാനം ആണ്. ഇങ്ങിനെ ഉള്ള സാഹചര്യത്തിൽ ഉദ്യോഗസ്ഥൻ Judicious ആയിട്ടാണോ നടപടിയെടുത്തത് എന്നത് പലപ്പോഴും മുഖ്യ

വിഷയം ആവില്ല. പകരം, കീഴ്സ്ഥാനക്കാരൻ വ്യക്തമായതും, മറ്റുള്ളവർ അറിയുന്നതുമായ ബഹുമാനം നൽകിയോ എന്നുള്ളതാണ്, മുകൾസ്ഥാനത്തുള്ള ഓഫിസറുടെ ശ്രദ്ധയിൽ മുക്കാലും. ആവശ്യമായ ബഹുമാനം നൽകാതെ ഗംഭീര വിശദീകരണം നൽകിയാൽ, ആ ഉദ്യോഗസ്ഥന്റെ കഥ കഴിഞ്ഞത് തന്നെ.

പോരാത്തതിന്, പൗരന് പോയി ഉദ്യോഗസ്ഥനോട് വിശദീകരണം ചോദിക്കാൻ പറ്റുന്ന ഭാഷയല്ല ഫ്യൂഡൽ ഭാഷകൾ.

"അവൻ എന്നോട് വിശദീകരണം ചോദിച്ചു. അവന്റെ ധിക്കാരം ഒന്ന് ഒതുക്കുകതന്നെ വേണം." ഇതാവും ഉദ്യോഗസ്ഥന്റെ ഭാവം. അയാളെ പഴിപറഞ്ഞിട്ട് കാര്യമില്ല. ഫ്യൂഡൽ ഭാഷകളിൽ ഒന്ന് ഞെട്ടിച്ച് വിട്ടില്ലെങ്കിൽ എങ്ങിനെ ബഹുമാനം ലഭിക്കും?

## 93. നിങ്ങളും ഇങ്ങളും

മുന്നോട്ട് പോകുന്നതിന് മുമ്പ് മലബാറിയിലെ ഒന്ന് രണ്ട് വാക്കുകൾ ഒന്ന് ശ്രദ്ധിക്കാം.

ബ്രിട്ടിഷ്-മലബാറിൽ തിരുവിതാംകൂറിൽ നിന്നും വ്യത്യസ്തമായ ഒരു ഭാഷ നിലനിന്നിരുന്നു എന്ന കാര്യം തിരുവിതാംകൂറിലെ രണ്ട് വ്യത്യസ്ത പ്രസ്ഥാനങ്ങൾ ബോധപൂർവ്വമായിത്തന്നെ ചരിത്രത്തിൽനിന്നും മാച്ചുകളഞ്ഞു എന്ന് തോന്നുന്നു. മാത്രവുമല്ല, മലബാറും തിരുവിതാംകൂറും ചരിത്രപരമായും, വംശീയപരമായും ഒരു ദേശക്കാരാണ് എന്ന ഒരു വ്യാജചരിത്രവും ഇക്കൂട്ടർ പറഞ്ഞും സൂചിപ്പിച്ചും വളർത്തിയെടുത്തിരുന്നു.

ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കാൻ ആവില്ലതന്നെ. കാരണം, ഒന്ന് തൊട്ടുപോയാൽ, ഇലക്ട്രോൺ ഭൂതക്കണ്ണാടിയിലൂടെ ഒന്ന് നോക്കുന്നത് പോലെയാവും. നിസ്സാരമായിത്തോന്നുന്ന വസ്തു ഫുട്ട്ബോൾ മൈതാനം പോലെ അങ്ങ് വികസിക്കും.

അതിനാൽ മുകളിൽ സൂചിപ്പിച്ച വാക്കുകളിൽ ശ്രദ്ധാകേന്ദ്രം നിലനിർത്താം.

മലയാളത്തിൽ 'നിങ്ങൾ' എന്ന ഒരു പദം ഉണ്ട്. ഇത് തിരുവിതാംകൂറിൽ പൊതുവായി കീഴ് ജീവനക്കാരോടും പണിക്കാരോടും മറ്റും ഉപയോഗിക്കുന്ന ഒരു പദമാണ്. പണ്ട് കാലങ്ങളിൽ കോളജ് (college) വിദ്യാർത്ഥികളെ പലപ്പോഴും അദ്ധ്യപകർ ഈ വാക്കിനാലാണ് സംബോധന ചെയ്യുക.

മലബാറിയിൽ നിന്നും നോക്കിയാൽ ഇത് ഒരു സൗകര്യപ്രദമായ കാര്യമാണ്.

ഇതിനേക്കാൽ താഴെയായി ഉള്ള പദങ്ങളാണ് മലയാളത്തിൽ 'താൻ', 'ഇയാൾ' എന്നിവ. ഏറ്റവും അടിയിൽ വരുന്നതാണ് 'നീ'. ഈ വിധം താഴെയുള്ള വാക്കുകൾ വളരെ കീഴിൽ വരുന്നവരോടോ, അതുമല്ലെങ്കിൽ ആ രീതിയിൽ അടുപ്പമുള്ളവരോടോ ഉപയോഗിക്കും.

മലബാറിയിൽ ഈ മുകളിൽ സൂചിപ്പിച്ച വാക്കുകൾ ഒന്നുംതന്നെ ഇല്ലായിരുന്നു.

മലബാറിയിൽ പ്രധാനമായും ഉള്ളത്. നിങ്ങൾ / ഇങ്ങൾ എന്ന പദമാണ്, അതീവ ബഹുമാന സൂചകമായി ഉപയോഗിച്ചിരുന്നത്.

ഈ 'നിങ്ങൾ' എന്ന മലബാറി പദം മലയാളത്തിലെ 'നിങ്ങൾ' അല്ല. മറിച്ച്, അതീവ ബഹുമാനത്തോലുള്ള വാക്കാണ്. മലബാറിയിൽ ഈ വാക്ക് സ്വന്തം മാതാവിനോടും, പിതാവിനോടും, അമ്മാവനോടും, അമ്മാവിയോടും, മൂത്ത ചേട്ടനോടും, ചേച്ചിയോടും, എന്തിന്, ഉയർന്ന ഉദ്യോഗസ്ഥരോടും വരെ ഉപയോഗിച്ചിരുന്നു. ഇതിനാൽ തന്നെ ഈ വാക്ക് മലയാളത്തിലെ 'നിങ്ങൾ' അല്ല. ഈ 'നിങ്ങൾ' മലയാളത്തിൽ, മുകളിൽ സൂചിപ്പിച്ചവരോട് സംബോധനയായി ഉപയോഗിച്ചാൽ, പൊട്ടിത്തെറിതന്നെ സംഭവിക്കാം.

മലബാറിയിലും, മലയാളത്തിലും ഇതേ പോലെ ഒരേ ശബ്ദവും, വ്യത്യസ്ത അർത്ഥവും ഉള്ള വേറെയും പല വാക്കുകൾ ഉണ്ട്.

ഉദാഹരണത്തിന്, ചാടുക, മാപ്പിള, കൂട്ടംകൂടുക, തിരിഞ്ഞ്, അടിച്ചു, കഴിവ്, ഇല്ല, ചൂടി, തോപ്പിക്കുക, തച്ച് &c.

അതേ സമയം, മലബാറിയിലെ 'നിങ്ങളും' 'ഇങ്ങളും' ഒരേ വാക്കാണ് എന്ന് തോന്നാമെങ്കിലും, വാസ്തവത്തിൽ ഇവതമ്മിലും നിസ്സാരമായതും, അതേ സമയം ശക്തമായതുമായ ഒരു വ്യത്യാസം

ഉണ്ട്. 'നിങ്ങൾ' എന്ന പദം ബഹുമാന സൂചകമായ ഉപയോഗിക്കുന്ന അവസരത്തിൽ, അത് ഉപയോഗിക്കുന്ന ആൾ യാതോരു അധമത്വവും പ്രകടിപ്പിക്കാതെയാണ് ഉപയോഗിക്കുന്നത്.

അതേ സമയം 'ഇങ്ങൾ' എന്ന പദം ഉപയോഗിക്കുന്ന അവസരത്തിൽ, അത് ഉപയോഗിക്കുന്ന ആൾ ചെറുതായോ അതുമല്ലെങ്കിൽ കാര്യമായിത്തന്നെയോ, ഒരു അധമത്വമോ, വിധേയത്വമോ, വലിപ്പക്കുറവോ മറ്റോ സൂചിപ്പിക്കുകയോ, ആശയം പകരുകയോ ചെയ്യുന്നു.

രണ്ട് കൂട്ടരും ഒരേ നിലവാരക്കാരാണെങ്കിൽ, രണ്ട് പക്ഷവും ഒരേ വാക്ക് രൂപം അങ്ങോട്ടും ഇങ്ങോട്ടും ഉപയോഗിക്കും.

ഈ രണ്ട് വാക്കുകളാണ് പൊതുവായി മലബാറിയിൽ പാരമ്പര്യമായി അധികാരികളോടും, മറ്റ് നാട്ട് മൂപ്പന്മാരോടും, മറ്റ് ഉയർന്നവരോടും ഉപയോഗിച്ചിരുന്നത്.

അവർ തിരിച്ച്, ആളെ നോക്കി, 'ഇങ്ങൾ' എന്നോ, 'നിങ്ങൾ' എന്നോ 'ഇഞ്ഞി' എന്നോ മലബാറിയിൽ ഉപയോഗിക്കും. ദ്രക്ഷിണ മലബാറിൽ കാര്യങ്ങൾ

ചെറുതായി വ്യത്യസ്തമായിരുന്നു എന്ന് തോന്നുന്നു. കൂടുതൽ വിവരം ഇല്ല.)

മലയാളത്തിലെ 'അദ്ദേഹം', 'അയാൾ', 'അവൻ' എന്നവാക്കുകൾക്ക് മലബാറിയിൽ മറ്റ് വാക്കുകൾ ആണ് ഉണ്ടായിരുന്നത്. അതിനെക്കുറിച്ച് പിന്നീട് സൂചിപ്പിക്കാം.

ഈ വിഷയവുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. എന്നാൽ ഭൂതക്കണ്ണാടി ഉപയോഗിച്ചാൽ പാതയിലേക്ക് തിരിച്ച് വഴികണ്ടെത്താൻ പ്രയാസം നേരിടും. അതിനാൽത്തന്നെ ഈ വിഷയം ഇവിടെ തൽക്കാലം വിടുകയാണ്.

ഉത്തര മലബാറും ദക്ഷിണ മലബാറും ഒന്നിപ്പിച്ച്, ബ്യട്ടിഷ്-മലബാർ (Malabar District) ആകുന്നതോടുകൂടി, ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യമുള്ള ഓഫിസർമാർ ചിലയിടത്തെല്ലാം നാട്ട് പ്രമാണിമാരേയും, പാരമ്പര്യ അധികാരികളെയും സ്ഥാന ഭ്രഷ്ടം ചെയ്യിച്ചു.

ഇവരിൽ കണ്ട മുഖ്യമായ വ്യത്യാസം അവർ ഔപചാരികമായി ബന്ധപ്പെടുന്ന ജനത്തോട് 'ഇഞ്ഞ്', 'ഓൻ', 'ഓള്', 'ഐറ്റിങ്ങൾ' തുടങ്ങിയ വാക്കുകളുടെ ഉപയോഗം കാര്യമായിത്തന്നെ

കുറച്ചിരുന്നു എന്നുള്ളതാണ്. ഇതിന് മുഖ്യമായ കാരണം അവരിൽ ഉള്ള കലർപ്പില്ലാത്ത ഇങ്ഗ്ളിഷിന്റെ ആഴം ആയിരുന്നു. ഇങ്ഗ്ളിഷിൽ വെറും 'You', 'He', 'She' തുടങ്ങിയ പദങ്ങളാൽ നിത്യേനെ നിർവ്വചിക്കപ്പെടുന്നവരെ, ചെറുതായി ഒന്ന് ഭാഷമാറ്റുന്ന അവസരത്തിൽ ഇടിച്ച് താഴ്ത്തിക്കെട്ടാൻ, അവരിലെ ഇങ്ഗ്ളിഷ് അറിവ് സമ്മതം മൂളില്ല എന്നുള്ളതാണ് വാസ്തവം.

എന്നിരുന്നാലും, ഈ ഉദ്യോഗസ്ഥരും (ഓഫിസർമാരും) മൗലികമായിനോക്കിയാൽ പ്രാദേശിക കുടുംബങ്ങളിൽ നിന്നുമുള്ളവർ തന്നെയായിരുന്നു എന്ന ഒരു ന്യൂനത, ഇങ്ഗ്ളിഷ് ഭരണത്തിന് തേച്ച്മാച്ച് കളയാൻ ആവില്ലാത്ത വാസ്തവമായി നിലനിന്നിരുന്നു. അത് ഒരു ചെറിയ ന്യൂനതയായിത്തന്നെ തുടർന്നു.

## 94. അകത്തു കത്തിയും പുറത്തു പത്തിയും എന്ന രീതിയിൽ ക്രൗര്യം ഉള്ളിൽ ഉള്ളവർ

ഫ്യൂഡൽ ഭാഷകളിൽ 'ആളുവില കല്ലു വില്ല' എന്ന രീതിയിലാണ് എന്ന് പൊതുവേ പറയാറുണ്ടായിരുന്നു. ഇവിടെ കല്ല് എന്നത് കൊണ്ട് ഉദ്ദേശിച്ചത്, രത്നക്കല്ലുകളെയാണ്.

ആളുകൾക്ക് വ്യത്യസ്തമായ മൂല്യവും വിലയും ഉള്ള നാട്ടിലാണ് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഒരു സമത്വാധിഷ്ഠിത (egalitarian) ഭരണ സംവിധാനത്തെ രൂപകൽപ്പനചെയ്യാൻ ശ്രമിക്കുന്നത്.

പ്രാദേശിക ഫ്യൂഡൽ ഭാഷമാത്രം മനസ്സിൽ ഉള്ള ഉദ്യോഗസ്ഥർ, ആ ഭാഷാകോഡുകളുടെ ക്രൗര്യം ഉപയോഗിച്ച് തന്നെയാണ് ജനങ്ങളോട്, വിവേചനം ചെയ്ത് പെരുമാറുക.

അതിനാൽത്തന്നെ ഈ ഉദ്യോഗസ്ഥർക്ക് മുകളിലായി മനസ്സിൽ സമത്വാധിഷ്ഠിത ഭാഷയായ ഇങ്ഗ്ളിഷ് നിറഞ്ഞ് നിൽക്കുന്ന ഒരു ഓഫിസർ സംവിധാനത്തിന്റെ അനിവാര്യത ഉയർന്നുവന്നു. ജനം ഈ ഓഫിസർമാരെ നേരിട്ട് പോയി കാണണം, കാര്യനിർവ്വഹണത്തിന്.

പറയാൻ എളുപ്പമാണ്. പ്രശ്നം ജനവും ഫ്യൂഡൽ ഭാഷയിലെ ക്രൗര്യം ഉള്ളിൽ, അകത്തു കത്തിയും പുറത്തു പത്തിയും, എന്ന രീതിയിൽ മനസ്സിൽ ഒളിപ്പിച്ചുവെക്കുന്നവരാണ്.

അവരോട് സൗമ്യമായും മയത്തോടും, വിനയത്തോടും പെരുമാറിയാൽ, അവർ പത്തി ഉയർത്തും. ശബ്ദം കർക്കശമാക്കും.

അവർക്ക് തുല്യമായ സാമൂഹിക ഉയരം ഉള്ളവരെ അവർ ബഹുമാനിക്കില്ല. മറിച്ച്, പരസ്യമായി ഒന്ന് ഞെട്ടിച്ച്, അവരുടെ സ്വന്തം സാമൂഹിക സദസ്സുകളിൽ വീമ്പിളക്കാൻ പറ്റുന്ന രംഗങ്ങൾ സ്വരൂപിക്കാൻ കിട്ടുന്ന അവസരം ഒഴിവാക്കില്ല. പ്രത്യേകിച്ചും, സാമൂഹികമായി താഴെ ഉള്ളവർ. സാമൂഹികമായി ഉയരത്തിലുള്ളവർ മറ്റ് രീതിയിലും ഒന്ന് കശക്കും.

ഇത് നോക്കുക:

പോലീസ് ഡീജിപിയും കുറച്ച് പോലീസുകാരും നിൽക്കുന്നു. കാര്യവിവരമില്ലാത്ത ഒരാൾ നോക്കുമ്പോൾ, ഒരു പോലീസ് ഉദ്യോഗസ്ഥനും അയാൾക്ക് കീഴെ കുറച്ച് പോലീസുകാരും. ഡീജീപ്പിക്കാണെങ്കിൽ ശാരീരിക വലുപ്പം കുറവാണ്.

Go to Main contents

ആ ഉദ്യോഗസ്ഥനോട് കാര്യമായതും, സ്വയം ഞെട്ടുന്നതുമായ ബഹുമാനം വരില്ല, നോക്കിക്കാണുന്ന ആ വ്യക്തിക്ക്.

എന്നാൽ മറ്റൊരാൾ പറഞ്ഞ് കൊടുക്കുന്നു, ആ നിൽക്കുന്നത് ഡീജീപിയാണ്. 'അദ്ദേഹത്തിന്' കീഴിൽ ഐജി. അതിന് കീഴെ ഡീഐജി. പിന്നെ, എസ്പി, ഡിവൈഎസ്പി, സിഐ, എസ്ഐ, ഏഎസ്ഐ, ഹെഡ് കോൺസ്റ്റബ്ൾ, പിന്നെ കോൺസ്റ്റബ്ൾ.

അപ്പോഴാണ്, ആ ആൾക്ക് മനസ്സിലാകുക, ആ നിൽക്കുന്ന ആൾ വെറും ആളല്ല, മറിച്ച്, തനി എവറസ്റ്റ് പർവ്വത കൊടുമുടിയാണ്. കാരണം കീഴിലുള്ള ഓരോ തട്ടും ഈ കാഴ്ചക്കാരനെ സംബന്ധിച്ചെടുത്തോളം, ഓരോ വൻ പർവ്വതമാണ്. അങ്ങിനെ ഒരു പടിപടിയായുള്ള പർവ്വത പടികൾക്ക് മുകളിലാണ് ആ ഡീജീപി.

എറ്റവും താഴെ നിൽക്കുന്ന കോൺസ്റ്റബ്ൾ എന്ന പർവ്വതം 'എടാ', എന്നും 'നീ' എന്നും മറ്റും വിശേഷിപ്പിക്കുന്ന ഒരുസാധാരണ കൈത്തൊഴിലുകാരനെ സംബന്ധിച്ചെടുത്തോളം ബഹുമാന വാക്ക് കോഡുകൾ പടിപടിയായി

ഉന്തിഉന്തി, അങ്ങ് ആകാശം മുട്ടുന്ന മേഘലങ്ങൾക്കിടയിലാണ് ആ ഉദ്യോഗസ്ഥൻ.

ഇങ്ഗ്ളിഷിൽ ഇല്ലാത്ത ഒരു മാനസിക ഭാവനാ പ്രതിഭാസമാണ് ഇത്. ഇങ്ഗ്ളിഷിൽ വെറും You, He, Him എന്നും മറ്റും മാത്രമായി അങ്ങോട്ടും ഇങ്ങോട്ടും നിലനിൽക്കുന്ന സംവിധാനം ഫ്യൂഡൽ ഭാഷയിലേക്ക് പകർത്തെടുക്കപ്പെടുമ്പോൾ ഉളവാകുന്ന വിസ്മയമായ മാറ്റമാണ് മുകളിൽ സൂചിപ്പിച്ചത്.

## 95. ഇങ്ഗ്ളിഷ് ഭരണം കൈവെടിഞ്ഞ് പോയ പ്രദേശങ്ങളിൽ വീണ്ടും ബലം പ്രാപിച്ചു വരുന്ന സാമൂഹിക ഘടന

മുന്നോട്ട് നീങ്ങുന്നതിന് മുൻപ്, രണ്ട് വ്യക്തമായ കാര്യങ്ങൾ സൂചിപ്പിക്കാം എന്നു തോന്നുന്നു.

രണ്ടും ഇങ്ഗ്ളിഷ് ഭരണം കൈവെടിഞ്ഞു പോയ പ്രദേശങ്ങളിൽ വീണ്ടും ബലം പ്രാപിച്ചു വരുന്ന സാമൂഹിക ഘടനയാണ്.

കഴിഞ്ഞ എഴുത്തിൽ നൽകിയ പോലീസ് ഘടനയെ നോക്കുക. പോലീസ് കോൺസ്റ്റബ്ൾമുതൽ അങ്ങ് ഡീജിപി വരെയുള്ള തട്ടുകൾ. ഏറ്റവും താഴെയുള്ള കോൺസ്റ്റബ്ളിന് സാധാരണഗതിയിൽ നീയെന്നും (ഇഞ്ഞി എന്നും), അവനെന്നും (ഓനെന്നും) അവളെന്നും (ഓളെന്നും), വെറുംപേരും, എന്തെടാ, എന്തെടീ എന്നൊക്കെ വളരെ ലാഘവ ബുദ്ധിയോടെ സംബോധനചെയ്യാനും പരാമർശിക്കാനും മറ്റും പറ്റുന്ന, ഒരു തട്ട് ജനങ്ങളിൽ ഉണ്ട്.

ഇതിന് തൊട്ട് മുകളിലായി, ഹെഡ് കോൺസ്റ്റബ്ളിന് ഇത് പോലെ ചെയ്യാവുന്ന ഒരു ജനങ്ങളുടെ തട്ട് ഉണ്ട്.

ഇതിന് മകുളിൽ എസ് ഐെക്ക് ചെയ്യാവുന്ന തട്ട്.

അങ്ങിനെ മുകളിൽ ഡീജിപിയുടെ നിലവാരം വരെ, താഴെയായികാണാവുന്ന തട്ടുകളുടെ ഒരു പടിപടിയായുള്ള ഘടനയാണ് ഫ്യൂഡൽ ഭാഷകൾ ഉളവാക്കുന്ന സാമൂഹിക ഘടന.

എസ്സിക്ക് മുകളിൽ ഉള്ളവർക്ക് മാത്രം ഇത് പോലെ കീഴിലായി പരാമർശിക്കാവുന്ന ആൾക്കൂട്ടം, കോൺസ്റ്റബിളിന് ഇതുപോലെ പരാമർശിക്കാവുന്ന ജനക്കൂട്ടവുമായി അമിതമായി ഇടപഴകില്ല. ഇടപഴകിയാൽത്തന്നെ ഒരു ഉച്ചനീചത്വം സ്വരത്തിലും വാക്കുകളിലും, സംസാര വിഷയത്തിലും വ്യക്തി ബന്ധങ്ങളെ പരാമർശിക്കുന്നതിലും മറ്റും ഇക്കൂട്ടർ നിലനിർത്താൻ ശ്രമിക്കും.

ഇങ്ങിനെ പടിപടിയായുള്ള മറ്റൊരു ആൾക്കൂട്ടം പരാമർശിക്കുന്നതിന് അനുസരിച്ച് ജനങ്ങൾതന്നെ വിട്ട് വിട്ട് പടിപടിയായി നിൽക്കുന്ന ഒരു ഘടന കലർപ്പില്ലാത്ത ഇങ്ഗ്ളിഷിന് രൂപകൽപ്പന ചെയ്യാനാവില്ല. കാരണം, ഇങ്ഗ്ളിഷ് സംസാരിക്കുന്ന പോലീസിലെ ഏത് നിലയിലുള്ള വ്യക്തിയും ജനങ്ങളിലെ ഏത് ആളെയും ഒരേ പോലയെ സംബോധന ചെയ്യുള്ളു. പരാമർശിക്കുള്ളു.

പറയാനുള്ള രണ്ടാമത്തെ കാര്യം, ഈ വിധ ഫ്യൂഡൽ ഭാഷകൾ ഇന്ത്യയിൽ രൂപകൽപ്പന ചെയ്യുന്നത് അങ്ങ് താഴെ അടികാണാൻ പറ്റാത്ത സാമൂഹിക ഗർത്തം മുതൽ അങ്ങ് ശൈലകൂടത്തിന്റെ കൊടുമുടിവരെ ഉയർന്നു നിൽക്കുന്ന ഒരു സാമൂഹികാന്തരീക്ഷമാണ്. താഴെപെട്ടുപോയ ആൾക്ക് മുകളിലോട്ട് നോക്കിയാൽ നോക്കെത്താ ദൂരത്താണ് ഉയർന്ന നിലവാരങ്ങൾ, വാക്ക് കോഡുകളിൽ.

ആളുകളുടെ സ്വഭാവഗുണങ്ങളും പെരുമാറ്റ ചട്ടങ്ങളും മയവും പരുക്കൻ സ്വഭാവവും മറ്റും പൊതുവായി പറയുകയാണെങ്കിൽ അവരവർ പെട്ടുപോയിരിക്കുന്ന തട്ടിന് അനുസൃതവും അതിനോട് യോജിച്ചതും ആയിരിക്കും.

ഈ മുകളിൽ പറഞ്ഞകാര്യങ്ങളിലും പലവിധത്തിലുള്ള വിരോധാഭാസങ്ങളും വൈരുദ്ധ്യങ്ങളും ഉണ്ട്. ഉണ്ടായിട്ടുണ്ട്. അടുത്ത എഴുത്തിൽ അവ പരാമർശിക്കാം.

Please Note: പോലീസിനെ ഈ ഉദാഹരണത്തിൽ ഉപയോഗിച്ചത്, ആശയം പകരാനുള്ള സൗകര്യത്തിന് വേണ്ടി മാത്രമാണ്. യഥാർത്ഥത്തിൽ സർക്കാർ തോഴിലുകാരുടെ

ഏത് പ്രസ്ഥാനത്തെയും (വകുപ്പിനേയും) ഈ വിധ ഉദാഹരണത്തിന് ഉപയോഗിക്കാവുന്നതാണ്.

Go to Main contents

Volume Four



# ഭാഷാ കോഡുകളിലെ അഗാധ ഗർത്തങ്ങളിലേക്ക് വീണാൽ

Go to Main contents

Go to Main contents

Go to Main contents

97. അടിമ ജനങ്ങളെ മോചിപ്പിക്കാൻ ഇങ്ഗ്ളിഷ് പക്ഷം നടത്തിയ യത്നങ്ങൾ

98. തിരുവിതാംകൂർ രാജ്യത്തിൽ മാറ്റങ്ങൾ വരുത്താനുള്ള സമ്മർദ്ദം

99. മെഡ്രാസ് പ്രസിഡൻസി സർക്കാർ അവരുടെ അധികാരപരിധിക്കപ്പുറം കീഴ്ജനങ്ങളുടെ സ്വാതന്ത്ര്യത്തിനായി ഇടപെട്ടു

100. ഉന്നത കുടുംബ വനിതകൾ കമ്പോളപ്രദേശങ്ങളിൽ നിന്നു വിട്ടുനിൽക്കേണ്ടിവരുന്ന കാഴ്ച

Go to Main contents



ദക്ഷിണേഷ്യ, ജപ്പാൻ പോലുള്ള ഒരു ദിക്കല്ല. ജപ്പാനിൽ മുഖ്യമായിട്ടുള്ളത് ജാപ്പനീസ് ഭാഷ ആണ്. അതി ഗംഭീരമായ ഉച്ചനീചത്വങ്ങൾ ഉള്ള ഭാഷയാണ് ഇത് എന്ന് മനസ്സിലാക്കുന്നു. ആളുകൾ തട്ട്തട്ടായി നിലകൊള്ളുന്ന രാജ്യമാണ് എന്നാണ് മനസ്സിലാക്കുന്നത്.

ജാപ്പനീസ് കമ്പനികൾ രണ്ടാം ലോകമഹായുദ്ധത്തിന്റെ ഒടുവിൽ, വിഢ്ഢികളായ അമേരിക്കൻ നയതന്ത്രജ്ഞരെ അതിമനോഹരമായ മയക്കുവിദ്യകൾ പ്രയോഗിച്ച് വിഢ്ഢികളാക്കി, അമേരിക്കൻ വാണിജ്യകമ്പോളത്തിലേക്ക് ജാപ്പനീസ് വ്യവസായിക സംരഭകർക്ക് പ്രവേശനം ലഭിച്ചു. അതോടെ യുദ്ധം ജപ്പാനാണ് ജയിച്ചത് എന്ന് ഇന്നും അമേരിക്കയിലെ വിഢ്ഢി അക്കാഡമിക്ക് (academic) പണ്ഡിതർക്ക് മനസ്സിലായിട്ടില്ല.

മുകളിൽ പറഞ്ഞ കാര്യം ഇപ്പോൾ ഇവിടെ പ്രതിപാദ്യവിഷയമല്ല. അതിനാൽ അതിലേക്ക് കടക്കുന്നില്ല. എന്നാൽ പറഞ്ഞ് വന്നത് ഈ കാര്യമാണ്:

അമേരിക്കയിലെ അതിഗംഭീരമായ ജീവിത സൗകര്യങ്ങളുടെ നിഴലുകൾ ജപ്പാനിൽ കാണാവുന്നതാണ്. ഏത് നിലവാരത്തിലുള്ളവർക്കും വളരെ നല്ല വസ്ത്രധാരണം. നല്ലറോഡുകൾ, മറ്റ് എല്ലാവിധ ഭൗതിക സൗകര്യങ്ങളും.

എന്നാലും ജനം കടും ഉച്ചനീചത്വത്തിലാണ് ഉള്ളത് എന്ന് മനസ്സിലാക്കാവുന്നതേയുള്ളൂ.

ജപ്പാനിലെ വനിതകളെ ഉപയോഗിച്ചുകൊണ്ടുള്ള നൂറുകണക്കിന് അശ്ലീല വീഡിയോകൾ ഇൻ്റർനെറ്റിൽ ലഭ്യമാണ്. ഇവ പലതിലും വളരെ വ്യക്തമായുള്ള കാര്യം ഈ വിധ വീഡിയോകൾ, ആ വിധ വീഡിയോകളിൽ കാണപ്പെടുന്ന വനിതളുടെ വ്യക്തമായ അറിവോടുകൂടിയല്ല എടുക്കപ്പെടുന്നത് എന്നതാണ്.

പലതിലും ഈ വിധ വനിതകൾ ഒരുതരം വിധേയത്വ ഭാവത്തിലും ആണ് കാണപ്പെടുന്നത്.

ഇവർക്ക് വേണമെങ്കിൽ പലരീതിയിലും പരാതിപ്പെടാനും ഇവരെ ഈ വിധം ദുരുപയോഗം ചെയ്യുവർക്ക് നേരെ നിയമ നടപടികൾ എടുക്കാനും ആകും എന്ന് തോന്നാം. എന്നാൽ ഇതൊന്നും സാധ്യമല്ലാത്ത കാര്യമാണ്. കാരണം

ഭാഷയിൽ പലവിധ അതിരുകളും ഉണ്ടാവും. ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ ഇവ കാണാൻ പറ്റില്ലതന്നെ.

ഉദാഹരണത്തിന്, ഇന്ത്യയിലെ ഒരു ചെറുപ്പക്കാരൻ ഒരു ഗ്രാമീണ വില്ലെജ് ഓഫിസിൽ പോകുന്നു. അവിടെയുള്ള ഓഫിസ് തൊഴിലാളി (സർക്കാർ ഉദ്യോഗസ്ഥൻ) ഈ ആളെ നീയെന്ന് സംബോധന ചെയ്യുന്നു.

പ്രശ്നം യഥാർത്ഥത്തിൽ ഗുരുതരമാണ്. ജനങ്ങളുടെ സർക്കാർ ഓഫിസിൽ പണിക്ക് നിർത്തിയിരിക്കുന്ന തൊഴിലാളിയാണ് അപമര്യാദാപരമായ വാക്ക് ജനത്തിൽ പെട്ട ആളോട് ഉപയോഗിച്ചിരിക്കുന്നത്.

കാരണം, നീ, നിങ്ങൾ, താങ്കൾ (സാർ) എന്നുള്ള മൂന്ന് വാക്കുകളിൽ ഏറ്റവും നെറികെട്ടതാണ് ഓഫിസിലെ പണിക്കാരൻ ഈ രാജ്യത്തിലെ പൗരനോട് ഉപയോഗിച്ചിട്ടുള്ളത്. പണി പോകേണ്ടുന്ന കുറ്റമാണ്. കാരണം, ഭരണ ഘടനാ പ്രകാരം പണിക്കാരൻ ചെയ്തിട്ടുള്ളത് ഭരണഘടനയുടെ ആത്മാവിന്മേൽ കയറി ചവിട്ടുന്ന പരിപാടിയാണ്.

Go to Main contents

ഈ വിവരത്താൽ ഈ ചെറുപ്പക്കാരൻ നേരെ പോലീസ് സ്റ്റേഷനിലോ, അല്ലെങ്കിൽ താഹ്സിൽദാർ ഓഫിസിലോ കയറി പരാതിപ്പെടാൻ പോയാൽ, ചിലപ്പോൾ ഈ നീ തന്നെയായിരിക്കും അവിടങ്ങളിൽ നിന്നും ലഭിക്കുക. കാര്യങ്ങൾ മുന്നോട്ട് നീങ്ങില്ല. ഭരണഘടനയിൽ പല വിഢ്ഢിത്തങ്ങളും പറഞ്ഞിട്ടുണ്ടാവും. അതൊന്നും ഞങ്ങൾക്ക് ബാധകമല്ലാ എന്ന നിലപാടയിരിക്കും സർക്കാർ ഓഫിസ് തൊഴിലാളിയുടേത്.

അവരേയും കുറ്റം പറഞ്ഞിട്ട് കാര്യമില്ല. ജനങ്ങളിൽ പെട്ടവർ തന്നെയാണ് സർക്കാർ ഓഫിസുകളിൽ പണിക്കാരാകാൻ വെമ്പൽ കൊള്ളുന്നത്.

അതിൽ വിജയിക്കാത്തവർ ജപ്പാനിലെ കാര്യം പറഞ്ഞത് പോലെയാണ്.

വിഷയത്തിലേക്ക് തിരിച്ചു വരാം.

ജപ്പാനിൽ പഴയകാലങ്ങളിൽ ഒറ്റ ഉച്ചനീചത്വമേ ഭാഷയിൽ ഉണ്ടായിരുന്നുള്ളു എന്നാണ് അനുമാനിക്കുന്നത്. ഇന്ന് എങ്ങിനെയാണ് എന്ന് അറിയില്ല. കാരണം മുകൾത്തട്ടിലുള്ളവർക്ക് ഇങ്ഗ്ളിഷ് അറിവുണ്ടാവാം.

എന്നാൽ ദക്ഷിണേഷ്യയിൽ കാര്യങ്ങൾ വ്യത്യസ്തമാണ്. പലതരം ഉച്ചനീചത്വങ്ങൾ ഒരേ ഭാഷയിൽ തമ്മിൽതമ്മിൽ മത്സരിക്കുന്നുണ്ട്. ഇക്കാരണത്താൽ ഒരു പ്രത്യേക രീതിയൽ താഴ്മയിൽ പെട്ട ആൾ മറ്റൊരു പാതയിലൂടെ ചിലപ്പോൾ ഉയരത്തിൽ ഉള്ള ആളായിരിക്കും.

ഇക്കാരണത്താൽത്തന്നെ, കഴിഞ്ഞ എഴുത്തിൽ സൂചിപ്പിച്ച, പോലീസ് വകുപ്പിലെ വ്യത്യസ്ത തട്ടുകൾ വ്യത്യസ്തമായി നിർവ്വചനം ചെയ്യുന്നതിന് അനുസരിച്ച് സമൂഹം തട്ടുതട്ടായി ഘടന ചെയ്യപ്പെടുന്നതിലും ഒരു ചലനാത്മകത (dynamic) കാണപ്പെടാം. ഓരോ തട്ടിൽ നിന്നും മുകളിലോട്ട് ചാടികയറാനുള്ള വെമ്പൽ ഇന്ന് പലരിലും കാണപ്പെടും. കാരണം ഇന്ന് ഇത് സാധ്യമായുള്ള കാര്യമാണ്.

അത് പോലെതന്നെ മുകളിലെ തട്ടിൽ നിന്നും മറ്റൊരുവനെ പിടിച്ച് താഴെയിടാനും ആവും. വെണമെങ്കിൽ സ്വന്തം തട്ടിൽ നിന്നും മറ്റൊരുവനെ ചവിട്ടി താഴെയെത്തിക്കാനും ആകും. കാരണം, ഭാഷയിലെ വാക്കുകളാണ് തട്ടുകൾക്ക് ബലവും താങ്ങും നൽകുന്നത്. ചവിട്ടും തൊഴിയും, കുത്തും, പിടിച്ച് വലിയും, പിടിച്ച് ഉയർത്തലും എല്ലാം ചെയ്യാൻ

## 02. ഇന്ത്യാക്കാരന്റെ കാൽക്കീഴിൽ പെട്ടുപോയവർ

ജനസമൂഹത്തിന്റെ ഗുണമേന്മയുടെ ഒരു കാര്യം സൂചിപ്പിക്കേണ്ടതായിട്ടുണ്ട്. ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിലും മറ്റ് മിക്ക ഫ്യൂഡൽ ഭാഷാ രാഷ്ട്രങ്ങളിലും അവിടങ്ങളിലുള്ള ജനസമൂഹങ്ങളെ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലെ പാരമ്പര്യ ജനസമൂഹങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ, ആദ്യകൂട്ടർ ഗുണമേന്മയിൽ പിന്നിലാണ്.

മുകളിൽ പറഞ്ഞകാര്യം എന്താണ് എന്ന് വായനക്കാരൻ വ്യക്തമായി മനസ്സിലാക്കേണ്ടതാണ്. വ്യക്തിക്ക് ഗുണമില്ലാ എന്നല്ല പറഞ്ഞത്. മറിച്ച് ജനസമൂഹത്തിന്റെ പൊതുവായുള്ള നിലവാരമാണ് സൂചിപ്പിക്കപ്പെട്ടത്.

പല വ്യക്തികളും, നൈപുണ്യത്തിലും ബുദ്ധിയിലും, കായികശേഷിയിലും മറ്റും ഇങ്ഗ്ളിഷുകാരേക്കാൾ മേന്മയുള്ള കഴിവുകൾ ഉള്ളവർ ആയേക്കാം. എന്നാൽ അവരെല്ലാം തന്നെ തമ്മിൽത്തമ്മിൽ ആശയവിനിമയം ചെയ്യുന്നതിലും, വിവരവിജ്ഞാന നൈപുണ്യകാര്യങ്ങളിൽ എന്തെങ്കിലും തമ്മിൽ ചോദിക്കാനും മറ്റും ആവശ്യം വന്നാൽ, ഫ്യൂഡൽ

ഉച്ചനീചത്വങ്ങളുടെ വൻ മതിൽക്കെട്ടുകളെ നേരിടേണ്ടിവരും. പലപ്പോഴും അനങ്ങാപ്പാറയിന്മേൽ ഊക്ക് പ്രയോഗിക്കുന്നത് പോലെയാണ് കാര്യങ്ങൾ.

പോരാത്തതിന്, ഓരോ ആളും മറ്റ് പ്രാദേശികരുടെ കീഴിൽത്തന്നെയാണ് ജീവിക്കുന്നതും പെരുമാറുന്നതും, പ്രവർത്തിക്കുന്നതും.

ഉദാഹരണത്തിന്, ഈ നാട്ടിലെ ഉദ്യോഗസ്ഥരുടെ മുകളിലുള്ള ഓഫിസർമാർ ഇങ്ഗ്ളിഷുകാരല്ല. മറിച്ച്, ഈ നാട്ടിലെ പലവിധ ജനക്കൂട്ടങ്ങളിൽ പെട്ടവരാണ്.

ബ്രാഹ്മണ നമ്പൂതിരിമാർ തുടങ്ങി, ക്ഷത്രിയരാണ് എന്ന് അവകാശപ്പെടുന്ന വർമ്മമാരും നമ്പീശൻ, പുഷ്പകൻ, വാരിയർ തുടങ്ങിയ അമ്പലവാസികളും, വിവിധ നിലവാരത്തിലുള്ള നായർമാരും മാരാർമാരും മറ്റ് മലയാള ശൂദ്രരും, ഈഴവരും, ഷാണരും, പണ്ടാരങ്ങളും, കുശവരും, കുറവരും, ചാലിയരും, പറിയരും, കാണിക്കരും, മലഅരയന്മാരും, വേടരും, പുലയരും അങ്ങിനെ അനേകതരം ജനക്കൂട്ടങ്ങളിൽ നിന്നും ഉള്ളവരാണ് ഇന്ന് തിരുവിതാംകൂറിൽ നിന്നും ഉദ്യോഗസ്ഥരായി സർക്കാർ ജോലിയിൽ കയറുന്നത്.

വിവിധ തരം ഇസ്ലാം മതസ്ഥരും തിരുവിതാംകൂറിൽ നിന്നും ഇതേ പോലെ ചെയ്യാൻ താൽപ്പര്യപ്പെടുന്നു.

ഇവരെക്കൂടാതെ തിരുവിതാംകൂറിൽത്തന്നെ സുറിയാനി ക്രിസ്ത്യാനികുളും, അത് അല്ലാത്ത ക്രിസ്ത്യാനികളും ഉണ്ട്. സുറിയാനി ക്രിസ്ത്യാനികൾ തിരുവിതാംകൂറിൽ ചരിത്രകാലഘട്ടങ്ങളിൽ കുടിയേറിവന്നത് തന്നെ, തിരുവിതാംകൂറിലെ അടിമ ജനങ്ങളുടെ മേൽ അടിമഉടമസ്ഥ അധികാരം കൈക്കലാക്കിക്കൊണ്ടാണ്.

മലബാറിൽ ഈ ആൾക്കൂട്ടങ്ങളിൽ ചെറുതായി വ്യത്യാസം വരും. അത് പോലെ ഈ ഉപദ്വീപിലെ മറ്റ് സ്ഥലങ്ങളിലും.

ഈ മുകളിൽ സൂചിപ്പിച്ചവർ യഥാർത്ഥത്തിൽ വെറും ജാതികളല്ല, മറിച്ച്, വിവിധ നിലവാരങ്ങളിൽ പെട്ടുപോയതോ, വിവിധ നിലവാരങ്ങൾ കൈക്കലാക്കിയതോ ആയ ജനസമൂഹങ്ങളാണ്.

ഈ മുകളിൽ സൂചിപ്പിച്ചവരിൽ പൊതുവായുള്ള സ്വഭാവം പ്രാദേശിക ഫ്യൂഡൽ ഭാഷകൾ അവരിൽ മെനഞ്ഞെടുത്തത് തന്നെയാണ്. അത്

Go to Main contents

എന്താണ് എന്നുവച്ചാൽ, കഴിവതും മറ്റുള്ളവരെ കീഴ്പ്പെടുത്തുക. അങ്ങിനെ കീഴിൽ പെട്ടുപോകുന്നവരെ വാക്ക് കോഡുകളിൽ തരംതാഴ്ത്തുക.

സർക്കാർ ജോലിയിൽ കയറുന്നവർക്ക് കീഴിലാണ് മറ്റ് പൊതുജനം എന്നുള്ളത് തന്നെ ഫ്യൂഡൽ ഭാഷകളിൽ നിന്നും ഉയർന്ന് വരുന്ന ചിന്താഗതിയാണ്.

ഉദ്യോഗസ്ഥനെ 'ബഹുമാനിക്കേണം'! അപ്പോൾ പൊതുജനത്തെ തിരിച്ചും അവർ ബഹുമാനിക്കേണ്ടേ?

പൊതുജനം ഈ നാട്ടിലെ ഉദ്യോഗസ്ഥരുടെ കീഴിലാണ് എന്നത് തന്നെ അവരുടെ ഗുണമേന്മയുടെ പോരായ്മയായി നിലനിൽക്കും.

ദക്ഷിണേഷ്യയിൽ നിന്നും ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ പോയ പല വൻ വിവരജ്ഞാനികൾ അവർക്ക് അത്ഭുതകരമായ നൈപുണ്യങ്ങൾ ഉള്ളതായി കാണുന്നു. എന്നാൽ അവർക്ക് ഈ വിധ മാനസിക ഉന്മേഷത്തിന് കാതലായി നിൽക്കുന്ന കാര്യം അവർ ദക്ഷിണേഷ്യൻ ഉദ്യോഗസ്ഥരുടെ കീഴിൽ അല്ലാ എന്നുള്ളത് കൊണ്ട് മാത്രമാണ്.

അവർ തിരിച്ച് നാട്ടിലേക്ക് വന്ന്, ഈ നാട്ടിലെ സാധാരണ ജനത്തിന്റെ നിലവാരത്തിൽ ജീവിക്കേണ്ടിവന്നാൽ കാര്യങ്ങൾ വളരെ പരിതാപകരമായിരിക്കും.

## 03. പ്രാദേശിക ഇങ്ഗ്ളിഷ് രാഷ്ട്രങ്ങൾ ഉഴുതുമറിക്കപ്പെടുന്നതെങ്ങിനെ

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ഫ്യൂഡൽ ഭാഷക്കാർ കടന്നുകയറിയാൽ ഉള്ള അവസ്ഥയെക്കുറിച്ച് കുറച്ച് കൂടി പറഞ്ഞിട്ട് തിരിച്ച് എഴുത്തിന്റെ പാതയിലേക്ക് വരാം എന്ന് കരുതുന്നു.

ദക്ഷിണേഷ്യയിൽ സമൂഹത്തിൽ വ്യക്തികൾ തട്ടുതട്ടായി വ്യത്യസ്ത ജനക്കൂട്ടങ്ങളായാണ് ജീവിക്കുന്നത്. വ്യക്തിക്ക് കഴിവുണ്ട് എന്നതിൽ കാര്യമില്ല. ഉദാഹരണത്തിന് ഒരു ഫർണിച്ചർ ഉൽപ്പാദനകേന്ദ്രത്തിലെ ഒരു ആശാരിക്ക് കാര്യമായ നൈപുണ്യവും തൊഴിൽ വേദിയിൽ പ്രതിഭയും ഉണ്ട് എന്നത് കൊണ്ട് ആ ആളെ ആ കമ്പനിയുടെ ഏതെങ്കിലും ഉയർസ്ഥാനത്തിലേക്ക് നിയമിക്കും എന്നു തോന്നുന്നില്ല.

സ്വകാര്യ ബസ്സുകളിൽ പുസ്തക വിൽപ്പനക്കാരെ കണ്ടിട്ടുണ്ട്. ചിലർ അതിഗംഭിര പദപ്രയോഗവും വാക്ക് സാമർത്ഥ്യവും ഉള്ളവരാണ്. നന്നായി പുസ്തകം വിൽക്കും. എന്നാൽ ഇവരെ ഈ പണിക്കേ വെക്കുള്ളൂ, സാധാരണ ഗതിയിൽ, അവരുടെ തൊഴിൽ ഉടമകൾ.

കാരണം, ഈ ഒരു വ്യക്തിയെ അങ്ങിനെ ഉയർത്തിയാൽ, അടിത്തട്ടിൽ ഉള്ള ഒരു ജനക്കൂട്ടത്തെത്തന്നെ ഉയരങ്ങളിലേക്ക് വലിച്ച് ഉയർത്തുന്ന സാമൂഹിക അനുഭവം സംജാതമാവാം.

വ്യക്തികൾ ഇങ്ഗ്ളിഷിൽ ഉള്ളത് പോലെ ആരോടും ഒരേ വാക്ക് കോഡുകളാൽ അല്ല ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത്. ഓരോ സാമൂഹിക തട്ടിലേയും വ്യക്തികൾ ആ തട്ടിലേയും, മറ്റ് തട്ടുകളിലേയും വ്യക്തികളോട് വ്യത്യസ്തവും വളരെ കൃത്യവുമായ വാക്ക് കോഡകളാൽ ആണ് ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത്.

കീഴിൽ ഉള്ള ആളെ ഉയരങ്ങളിൽ പ്രതിഷ്ഠിച്ചാൽ, പലരിലും അനിഷ്ടവും, വിരോധവും, അറപ്പും ആണ് സംഭവിക്കുക.

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ സാധാരണക്കാരിൽ ഈ വിധമുള്ള ഒരു വ്യത്യസ്തമായ തട്ടുകളെ ഭാഷാ കോഡുകൾക്ക് സൃഷ്ടിക്കാൻ ആവില്ല. അതിനാൽത്തന്നെ പലപ്പോഴും, പല വൻ കമ്പനികളിലും വ്യക്തിപരമായ കഴിവിനെ കണ്ടറിഞ്ഞ് ആളുകളെ അവർക്ക് അനുയോജ്യമായ നിലവാരങ്ങളിൽ നിയമിക്കാറുണ്ട്. ഏതാണ്ട് 20 വർഷം മുൻപ് വരെ,

വാണിജ്യകമ്പനികളിൽ വിപണനത്തിൽ (Salesൽ) കാര്യക്ഷമത കാട്ടിയവർ കമ്പനിയുടെ മുകൾസ്ഥാനങ്ങളിൽ എത്തിച്ചേർന്ന സംഭവങ്ങൾ യാതോരു ആശ്ചര്യവുമായി ബന്ധപ്പെടുത്താതെ പലരും പറയുന്നത് കേട്ടിട്ടുണ്ട്. ഇവരിൽ പലരും ആ വക കമ്പനികളിൽ Salesman ആയി തൊഴിൽ ആരംഭിച്ചവരായിരിക്കും.

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ 1990ഓടുകൂടി അവിടുത്തെ നിസ്സാര വേതനത്തിൽ മൂന്നാംലോക രാഷ്ട്രങ്ങളിൽ നിന്നും ITമേഖലയിൽ പലരും ജോലിക്ക് ചേർന്നു. ഐടി എന്ന സംഗതി വളരെ നിസ്സാരമായി പഠിച്ചെടുക്കാവുന്ന മേഖലയാണ്. കാരണം, വ്യക്തി തൊഴിൽ ചെയ്യുന്നത്, അതി ഗംഭീരമായ ബുദ്ധിവൈഭവം പ്രകടിപ്പിക്കുന്ന കമ്പ്യൂട്ടറുകളിലാണ്. നിസ്സാര കോഡ് വിന്യാസം തന്നെ അതിഗംഭീരമായ പ്രകടനങ്ങൾ വിക്ഷേപിക്കാൻ കഴിവുള്ള യന്ത്രങ്ങളാണ് കമ്പ്യൂട്ടറുകൾ.

ഇവിടെ ചിന്തിക്കേണ്ടുന്ന ഒരു കാര്യം ഐടി മേഖലയിൽ മാത്രമല്ല, മറ്റ് പലമേഖലകളിലും അതിഗംഭീര നൈപുണ്യം പ്രകടിപ്പിക്കാൻ കെൽപ്പുള്ളവർ ദക്ഷിണേഷ്യയിൽ ഉണ്ട്. ഉദാഹരണത്തിന്, കെട്ടിട നിർമ്മാണം, ഇരുമ്പ് കമ്പിവേല, ആശാരിപ്പണി തുടങ്ങി അനേകം

കാര്യങ്ങൾ. എന്നാൽ, യുഎസ്സിലെ ഐടി മേഖലയിലെ മുതലുടമകൾക്ക് മാത്രമേ നിസ്സാരവേതനക്കാരെ കൊണ്ടുവന്ന് അവരുടെ വ്യാപരങ്ങളിൽ വൻ ലാഭങ്ങൾ കൊയ്യാനുള്ള അവസരം കിട്ടിയുള്ളു. കാരണം, ഐടി എന്ന മേഖല വളരെ പുതിയതായിരുന്നു.

എന്നാൽ ലോകം ഇന്നുവരെ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും ശക്തിയും സ്വാധീനവും ഉള്ള ഒരു മേഖലയായിരുന്നു ഇത്. ഈ വിദ്യ പുറംനാട്ടുകാർക്ക് യാതോരു മേൽനോട്ടവും ഇല്ലാതെ കൈമാറിയത്, പിന്നീട് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ അതിഗംഭീരമായ പ്രശ്നങ്ങൾക്ക് വഴിതെളിച്ചു.

അവരെ മൂക്കിൽ കയർ കെട്ടിയ മാതിരി, ലോകത്തിലെ പലവിധ പ്രശ്നങ്ങളിലേക്കും വലിച്ച് കൊണ്ടെത്തിച്ചു.

പോരാത്തതിന്, അധികം വൈകാതെ, ഐടി പ്രവർത്തനത്തിൽ നല്ല നൈപുണ്യം കാട്ടിയവരെ, അവിടങ്ങളിലെ പല ഐടി കമ്പനികളിലും ഉയർസ്ഥാനങ്ങളിൽ നിയമിച്ചു. ഇതെല്ലാം ഒരു ഇങ്ഗ്ളിഷ് സാമൂഹിക പശ്ചാത്തലത്തിൽ നിന്നും കണ്ട് കൊണ്ടാണ് ചെയ്യത്.

എന്നാൽ പുറംനാട്ടിൽ നിന്നും വന്നു കയറിയവർ ഫ്യൂഡൽ ഭാഷക്കാരാണ്. അവരുടെ സ്വന്തം നാട്ടിൽ തൊഴിൽ നൈപുണ്യമുള്ള ആളെ ആ പണിയിൽ പിടിച്ച് ബന്ധിപ്പിച്ച് വെക്കുകയാണ് ചെയ്യുക. കമ്പനിയുടെ മുകൾസ്ഥാനത്ത് സ്ഥാപിക്കില്ലതന്നെ.

ഫ്യൂഡൽ ഭാഷക്കാർ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കടന്നാൽ, ദുർഘടവും, മൂർച്ചയേറിയ മുള്ളുകളും, കൂർത്ത കല്ലുകളും, വൻ ഉയർച്ചത്താഴ്ചകളും, മാന്തുന്ന ഇലകളും മറ്റും നിറഞ്ഞ് നിൽക്കുന്ന ഒരു വനാന്തരീക്ഷത്തിൽ നിന്നും ഒരു ആന കരിമ്പിൻ തോട്ടത്തിൽ കടന്നുകയറിയത് പോലെയാണ്.

ചുറ്റും മധുരിക്കും കരിമ്പുകൾ. പ്രദേശമാകെ വളരെ നിരപ്പും, വെടിപ്പും. എന്നാൽ ആന ഒന്ന് അഴിഞ്ഞാടിയാൽ പിന്നെ ആ കരിമ്പിൻ തോട്ടത്തിന്റെ രൂപം ആകെ മാറും. കരിമ്പെല്ലാം ചവുട്ടി മെതിക്കപ്പെടും. നിലം ഉഴുതുമറിച്ചത് പോലെയാകും.

## 04. ഔപചാരിക ചരിത്രം എന്ന കപട ചരിത്രം

ഇന്ത്യയുടെ ഔപചാരിക ചരിത്രം വായിച്ചിട്ട് ഏതാണ്ട് 25 വർഷമെങ്കിലും ആകും. എന്നാൽ അന്ന് വായിച്ച ഔപചാരിക ചരിത്രത്തിന്റെ ആത്മാംശം ഇന്ന് ഒന്ന് കൂടി ഊക്കോടെയാണ് വിദ്യാർത്ഥികളും ജനങ്ങളും വായിക്കുകയും പഠിക്കുകയും ചെയ്യുന്നത് എന്നാണ് തോന്നുന്നത്.

ഇന്ത്യയുടെ ഔപചാരിക ചരിത്രം പരിശുദ്ധ കളവാണ് എന്ന് പറയാനുള്ള കരുത്തില്ല. എന്നാൽ അത് അങ്ങിനെതന്നെയാണ് എന്നാണ് പലപ്പോഴും തോന്നിയിട്ടുള്ളത്. ചരിത്രം എഴുതുന്നവർക്ക് കാര്യമായ സാമൂഹിക വിവരം ഇല്ലാ എന്നാണ് പലപ്പോഴും തോന്നിയിട്ടുള്ളത്. ഒരു ചരിത്രപുസ്തകത്തിൽനിന്നും മറ്റൊരു ചരിത്രപുസ്തകത്തിലേക്ക് എന്നത് മാതിരിയാണ് ചരിത്രവിവരങ്ങൾ പടരുന്നത് എന്നാണ് തോന്നുന്നത്.

ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയെക്കുറിച്ച് എഴുതിയിട്ടുള്ളതിന്റെ ചേതന പലപ്പോഴും സാമൂഹിക യാഥാർത്ഥ്യങ്ങളുടെ മുകൾപ്പരിപ്പിൽ സ്പർശ്ശിച്ചുകൊണ്ടുള്ള ഒരു ഓട്ടവും നടത്തവും ആണ് എന്നാണ് പലപ്പോഴുംതോന്നിയിട്ടുള്ളത്.

Go to Main contents

ഇങ്ഗ്ളണ്ടിലെ ചരിത്രം എഴുതുന്ന അതേപോലെ ഈ ഉപഭൂഖണ്ഡത്തിലെ ചരിത്രം എഴുതുന്നതിൽ കാര്യമായ അബദ്ധമുണ്ട്.

ഇങ്ഗ്ളണ്ടിലെ സാധാരണ ജനത്തിന്റെ വ്യക്തിത്വവും സമൂഹിക അന്തസ്സും ഉള്ളവരല്ല ഈ ഉപഭൂഖണ്ഡത്തിലെ സാധാരണ ജനം. ജനം തന്നെ പലതട്ടാണ്. പൊതുവായുള്ള ഒരു ജനസമൂഹമല്ല ഇവിടങ്ങളിൽ ഉണ്ടായിരുന്നത്. തമ്മിൽത്തമിൽ പൊരുതി തമ്മിൽത്തമ്മിൽ മറിച്ചിടാനും, താഴെവീണ ജനക്കൂട്ടങ്ങളെ ചവിട്ടിമെതിക്കാനും ഉത്സാഹമുള്ള ഒരു പ്രദേശത്തിലെ വെറും രാജാക്കന്മാരുടെ കുറെ വിഡ്ഢി യുദ്ധങ്ങളുടെ കഥകൾ എഴുതിവെക്കുന്നത് വായിക്കുന്നതിൽ എന്തെങ്കിലും ഗുണകരമായ ചരിത്ര പഠനം ഉണ്ട് എന്ന് തോന്നിയിട്ടില്ല.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി തുടങ്ങിവച്ച കാര്യങ്ങൾ കാണാതെ വെറും വിഡ്ഢിത്തങ്ങൾ എഴുതിവച്ച് അവരെ തറപറ്റിക്കുന്ന കാര്യങ്ങളാണ് ഇന്നത്തെ ഔപചാരിക ചരിത്രം എന്ന് തോന്നുന്നു.

ജനക്കൂട്ടങ്ങൾ തമ്മിൽതമ്മിലും വ്യക്തികൾ തമ്മിലും പലതരം വെപ്രാളങ്ങൾ ഉളവാക്കുന്ന ഭാഷാ സാമൂഹികാന്തരീക്ഷത്തിൽ ഇങ്ഗ്ളിഷ്

ഈസ്റ്റ് ഇന്ത്യാ കമ്പനി യാതോരു കുടുംബ മഹിമയോ ജാതീയമായ മഹിമയോ കണക്കിൽ എടുക്കാതെ ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഒരു ഓഫിസർ കൂട്ടത്തെ സൃഷ്ടിക്കുന്ന അവസരത്തിൽ അതിന് ഏറ്റവും ബലവും താങ്ങും ഉയർച്ചയും നൽക്കാനായി ചെയ്ത ഭൗതികമായ കാര്യം ഓഫിസർമാർക്ക് ഇരിക്കാനായി ഒരു ഉയർന്ന പീഠമോ, അതുമല്ലെങ്കിൽ ഒരു ഉയർന്ന രംഗപീഠമോ, Stageഓ, platformഓ, ഓഫിസിൽ ആദ്യം ഉണ്ടാക്കിവെക്കുക എന്നതാണ്.

കാരണം, എളിമയോടുകൂടി പെരുമാറുന്നവരുടെ പെരടിക്ക് കയറുന്ന ഭാഷാ സംസ്ക്കാരമുള്ള ജനങ്ങൾക്ക് നേരിട്ട് ഓഫിസർമാരെ വന്ന് കാണാം. ഗുമസ്തരേയും (ക്ലാർക്കുമാരേയും) ശിപായിമാരേയും (പ്യൂണുമാരേയും) പോയികണ്ട് പാദസേവചെയ്യേണ്ട കാര്യമില്ല.

ഈ ഒരു ഓഫിസ് ഇരിപ്പിട ഘടനാ സമ്പ്രദായം ഇങ്ഗ്ളിഷ് ഭരണം നടന്നിരുന്ന ഇടങ്ങളിലാണ് ഉണ്ടായിരുന്നത്. ഇങ്ഗ്ളിഷ് ഭരണത്തിന് പുറത്തുള്ള നാട്ടുരാജ്യങ്ങളിൽ ഇങ്ങിനെയൊരുകാര്യം ഇല്ലായിരുന്നു എന്ന് തോന്നുന്നു.

ഇതുമായി ബന്ധപ്പെട്ട് പലതും അടുത്ത എഴുത്തിൽ നൽകാം.

## 05. മലബാർ വിശേഷങ്ങൾ

മഹത്തായ ഇന്ത്യൻ ചരിത്രം എഴുതുമ്പോൾ ശ്രദ്ധിക്കേണ്ടുന്ന ചിലകാര്യങ്ങൾ ഉണ്ട്. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി തലശ്ശേരിയിൽ (Tellicherryയിൽ) ഒരു കച്ചവട കേന്ദ്രമായ 'Factory' സ്ഥാപിക്കുന്ന അവസരത്തിൽ മലബാർ എന്നത് തമ്മിൽ കാര്യമായ സാമൂഹിക ബന്ധമില്ലാത്ത രണ്ട് പ്രദേശങ്ങളായിരുന്നു. കോരപ്പുഴയ്ക്ക് വടക്കായുള്ള ഉത്തര മലബാറും, തെക്കായുള്ള ദക്ഷിണ മലബാറും.

ഈ ഓരോ പ്രദേശത്തിലും പല രാജ്യങ്ങൾ, രാജകുടുംബങ്ങൾ. അവ തമ്മിൽ നിത്യേനെ പൊരുതുന്നു. ആളുകൾ തമ്മിൽ വെട്ടി, നുറുക്കി, കണ്ണും കരളും, കൈയും കാലും കഷണമാക്കുന്നു. ഇത് നിത്യസംഭവം. അതിൽ വീറും ആഭിജാത്യവും, കുടുംബമഹിമയും മറ്റും കാണുന്നു. വിളിച്ച് പറയുന്നു.

ഉത്തര മലബാറിൽ വടകരയ്ക്ക് (Badagaraയ്ക്ക്) അടുത്തായുള്ള കടത്തനാട്, തൊട്ട് വടക്കായുള്ള കോട്ടയം, അതിന് തൊട്ട് വടക്കായുള്ള കോലത്ത് നാട് (Cannanore പട്ടണത്തിൽ നിന്നും ഏതാനും മൈലുകൾക്ക് വടക്കായുള്ള ചിറക്കൽ രാജകുടുംബം), അവിടെത്തന്നെയുള്ള അതീവ

ചെറിയ രാജ്യമായ (ഇന്നുള്ള കണ്ണൂരിലെ പട്ടണപ്രദേശത്തിനുള്ളിൽ) അറക്കൽ രാജ്യം, പിന്നങ്ങോട്ട് വടക്കായി നീലേശ്വരം, ശ്രീകണ്ടപുരം എന്നിങ്ങനെയുള്ള പ്രദേശങ്ങളിൽ പ്രാദേശിക ദേശവാഴികൾ എന്നിങ്ങനെ. കോലത്തിരി രാജവംശം തന്നെ വടക്കനും തെക്കനുമായി തിരിഞ്ഞ് തമ്മിൽ മത്സരിക്കുന്നു.

പോരാത്തതിന് എല്ലാ രാജകുടുംബങ്ങൾക്കുള്ളിൽ വൻ തമ്മിൽപോരും ഗ്രൂപ്പ് വഴക്കും മറ്റും. ഉദാഹരണത്തിന് ഇത് നോക്കുക:

About 1680 there had occurred a disruption in the Northern Kolattiri family. Hamilton, who visited the reigning Kolattiri in 1702, but who had been on the coast some years previously, thus describes the event :—“There were three princes of the blood royal who conspired to cut him” (the reigning Prince Unnitri) “and his family off, to possess themselves of the government of Callistree ” (Kolattiri): “but being detected they were beheaded on altars built of stone. About two miles from Cannanore the altars were standing when I saw there. They were only square piles of hewn stone, about three yards high and four yards each side. (Malabar Manual)

തർജമ: 1680ൽ വടക്കൻ കോലത്തിരിയുടെ കുടുംബത്തിൽ തമ്മിൽ പോര്. രാജ്യത്തിലെ മൂന്ന്

രാജകുമാരന്മാർ രാജാവായ ഉണ്ണിത്തിരിയെയും കുടുംബത്തെയും വെട്ടാൻ ഗൂഢോലോചന നടത്തുന്നു. എന്നാൽ ഗൂഢാലോചന പുറത്താവുകയും, അവർ മൂവരുടേയും ശിരസ്സ് ബലിക്കല്ലിന് മുകളിൽവച്ച് മുറിക്കുന്നു. സംഭവം കണ്ണൂരിലാണ് (Cannanoreൽആണ്) നടന്നത്.

കുറെ പ്രാദേശികവാഴികൾ വേറെയും. അവർ നിത്യേനെ തോന്നുന്നത് പോലെ കൂറുമാറിയും കൂറുമാറും എന്ന് ഭീഷണിപ്പെടുത്തിയും നിലനിൽക്കുന്നു.

സാധാരണ ഗതിയിൽ ഒരു പ്രദേശത്ത് നിന്ന് മറ്റൊരു പ്രദേശത്തിലേക്ക് യാത്രചെയ്യാൻ തന്നെ വളരെ ഭയപ്പെടുത്തുന്ന അന്തരീക്ഷം. എന്നാൽ കടൽ മുഖേന വ്യത്യസ്ത പ്രദേശങ്ങളിലെ കടൽത്തീരങ്ങളിൽ ചെന്ന് പറ്റാം.

എന്നാൽ അത് ബ്രാഹ്മണർക്ക് പറ്റില്ല. കാരണം കടലിൽ അധിപരായി നിൽക്കുന്നവർ മുക്കുവരാണ്. അവരുടെ മുന്നിൽ വന്നുപെട്ടാൽ, അവർ വലിയ ബഹുമാനമൊന്നും നൽകില്ല. ഇഞ്ഞി, ഓൻ, അങ്ങിനെ ബഹുമാനമില്ലാത്ത വാക്കുകളാൽ സംബോധന ചെയ്യപ്പെടുകയോ, പരാമർശിക്കപ്പെടുകയോ ചെയ്യപ്പെട്ടാൽ ബ്രാഹ്മണരുടെ ബ്രാഹ്മണത്വം

ആവിയായിപ്പോകും. അതിനാൽത്തന്നെ ബ്രാഹ്മണർക്ക് കടൽയാത്ര നിഷിധമായി നിലനിന്നു.

പോരാത്തതിന്, എല്ലാ രാജാക്കളും അവരുടെ കീഴിലുള്ള കടൽക്കച്ചവടക്കാർക്ക് കപ്പൽകൊള്ളയ്ക്ക് (Sea Piracyയ്ക്ക്) അധികാരവും സംരക്ഷണവും നൽകിയിരുന്നു. കുറുംബ്രനാട്ടിലെ (കടത്തനാട് തന്നെയെന്ന് തോന്നുന്നു) രാജാവ് കപ്പൽ കൊള്ളക്കാരുടെ അധിപൻ എന്ന സ്ഥാനപ്പേരും സ്വരൂപിച്ചിരുന്നു. ഈ രാജാവിന്റെ സമ്മതപത്രം (Pass) ഇല്ലാതെ വടകരയുടെ (Badagaraയുടെ) അടുത്ത് കൂടി കപ്പലുകൾ നീങ്ങിയാൽ കുടുങ്ങിയത് തന്നെ.

സ്ത്രീകളുടെ കാര്യം പറയാനും വേണ്ട. വിധേയത്വം നൽകാത്ത പക്ഷത്തിന്റെ കൈയിൽ അകപ്പെട്ടാൽ, അകപ്പെട്ടത് തന്നെ.

ഇങ്ഗ്ലിഷ് ഭരണം വരികയും സമുദ്രത്തിന് മേൽ ഇങ്ഗ്ലിഷ് പതാകയുടെ സംരക്ഷണം വരികയും ചെയ്തതിന് ശേഷമാണ് ബ്രാഹ്മണർക്ക് അവരുടെ ഈ മാതൃഭൂമിയിലെ കാരാഗൃഹവാസം അവസാനിച്ചത്. സ്ത്രീകൾക്കും കടലിൽ യാത്ര സുരക്ഷിതമായത് ഇതോടുകൂടിയാണ്.

Go to Main contents

ദക്ഷിണ മലബാറിൽ ഏറ്റവും അറിയപ്പെടുന്നത് Calicut ആണ് (കോഴിക്കോടാണ്). ഇതിന് ഒരു വിചിത്രമായ കാരണം ഉണ്ട്.



അവിടുത്തെ രാജാവ് ആരാണ്? അത് സാമൂതിരിയാണ്. സാമൂതിരിക്ക് പേരില്ലേ? ഉണ്ടാവാം. എന്നാൽ, അതിന് പ്രസക്തിയില്ല. സാമൂതിരി എന്ന വാക്ക് ഇങ്ഗ്ളിഷിലും, മറ്റ് അന്തർദ്ദേശീയ കച്ചവടകേന്ദ്രങ്ങളിലും പൊതുവായി അറിയപ്പെട്ടിരുന്നത് Zamorin എന്ന രീതിയിലാണ്. കേൾക്കുമ്പോൾ ഒരു ഗാംഭീര്യം നൽക്കാനാവുന്ന വാക്കാണ്. റോമൻ ചക്രവർത്തിയുടെ Ceaser (സീസർ) എന്ന വാക്കിനേക്കാൾ ഗംഭീരം.

ആരാണ് ഈ Zamorin ചക്രവർത്തി? അതോ, അങ്ങ് കിഴക്ക് അകലെ ആഴിപ്പരപ്പിന് അപ്പുറത്ത് ഉള്ള മലബാറിലെ വൻ രാജ്യമായ Calicutലെ ചക്രവർത്തിയാണ്. എന്നാൽ യഥാർത്ഥത്തിൽ

Go to Main contents

Calicut (കോഴിക്കോട്) ഒരു വളരെ ചെറിയ പ്രദേശമായിരുന്നു.

Calicutന് ഈജിപ്റ്റിലെ രാജാവുമായി കാര്യമായ കച്ചവട ബന്ധമുണ്ട്. ഈജിപ്റ്റിലെ അറബി കച്ചവടക്കാർ ഇവിടെ വന്നാണ്, കുരുമുളക് വാങ്ങി, യൂറോപ്പിലെ വെനിസ്സിലെ കച്ചവടക്കാർക്ക് വിൽക്കുക. കുരുമുളകിനോടൊപ്പം Zamorinന്റെ പേരും പെരുമായും നീങ്ങും.

സാമൂതിരിമാർ ഓരോരുത്തർക്കും വ്യത്യസ്തമായ പേരുകൾ ഉണ്ട് എന്നുള്ളത് വാസ്തവമാണ്. എന്നാൽ പൊതുവെ പറയുമ്പോൾ ചരിത്രപുസ്തകങ്ങൾ ഇവയെ എടുത്ത് പറയാറില്ല. ഇങ്ഗ്ളിഷുകാർ വരുന്ന കാലഘട്ടത്തിന് മുൻപ് Calicutലെ രാജാക്കൾ പൊതുവെ കറുത്ത തവക്ക് നിറം ഉള്ളവരായിരുന്നു എന്നാണ് രേഖപ്പെടുത്തിക്കാണുന്നത്. അവർക്ക് തമിഴ് നാട്ടുകാരുമായോ അതുമല്ലെങ്കിൽ മുക്കുവരുമായോ എന്തെങ്കിലും രക്ത ബന്ധമോ മറ്റോ ഉണ്ടായിരുന്നിരിക്കാം. വ്യക്തമായി അറിയില്ല.

എന്നാൽ പൊതുവായി പറയുകയാണെങ്കിൽ, ഈ ഉപദ്വീപിൽ പലയിടത്തും എന്തെങ്കിലും സാമൂഹികാധികാരം കൈവരിച്ചാൽ

എങ്ങിനെയെങ്കിലും ഒരു ബ്രാഹ്മണ രക്തബന്ധമോ ക്ഷത്രിയ രക്തബന്ധമോ സ്വരൂപിച്ചെടുക്കാനോ, സൂചിപ്പിക്കാനോ, കണ്ടെത്താനോ ഉള്ള ഒരു ക്രാന്തി എല്ലാരിലും കാണപ്പെട്ടിരുന്നു.




നൽകിയിരിക്കുന്ന ചിത്രങ്ങളിൽ ഒന്ന് Calicutലെ രാജാവായ സാമൂതിരിയെ Vasco da Gama വന്ന് കാണുന്നതിന്റെ ചിത്രം Veloso Salgad എന്ന പോർച്ചുഗീസ് ചിത്രകാരൻ വരച്ച ചിത്രമാണ്. The king was sitting in his chair which the factor" (who had preceded Da Grama with the presents) "had got him to sit upon: he was a very dark man, half-naked, and clothed with white cloths from the middle to the knees ; END OF QUOTE.

ഇതിൽ നൽകിയിരിക്കുന്ന അന്തരീക്ഷം വാസ്തവത്തിൽ ശരിയാരിക്കേണമെന്നില്ല. കാരണം, അന്നുള്ള രാജാവിന്റെ വസതികൾ ഓലമേഞ്ഞവയായിരുന്നു എന്നാണ് തോന്നുന്നത്.

യൂറോപ്പിലിരിക്കുന്ന ചിത്രകാരന്റെ ഭാവനയ്ക്ക് അനുസൃതമായാണ് ചിത്രം വരച്ചത് എന്ന് അനുമാനിക്കാം.

രണ്ടാമത്തെ ചിത്രം Calicut സാമ്രാജ്യത്തിന്റെ ഭൂപടമാണ്. എല്ലാ രാജ്യത്തിനുള്ളിലും അവരവരുടെ രാജാക്കൽ മാഹാരാജാവും, ചക്രവർത്തിയും മറ്റുമാണ്. ലോകത്തിലെ ഏറ്റവും വലിയ സാമ്രാജ്യം ഭരച്ചിരുന്ന Victoria റാണി, എന്നാൽ വെറും Queen Victoria അയിത്തന്നെയാണ് ഇങ്ഗ്ളണ്ടിൽ നിലനിന്നിരുന്നത്. എന്നാൽ, ഈ ഉപഭൂഖണ്ടത്തിൽ കാര്യങ്ങൾ വേറെയായിരുന്നു. Empress of India എന്ന വിഡ്ഢി നാമം ഇവരിൽ ഈ നാട്ടുകാർ അടിച്ചേൽപ്പിച്ചു എന്നുവേണം കരുതാൻ.

## 06. മലബാറിലെ ചരിത്രപരമായ യാഥാർത്ഥ്യം

ഭൂപടത്തിൽ Calicut Empire (Calicut - കോഴിക്കോട് - സാമ്രാജ്യം) ദക്ഷിണ മലബാറും കഴിഞ്ഞ്, വേണാട് (തിരുവിതാംകൂർ) പ്രദേശംവരെ അടക്കിവാഴുന്നതായി കാണുന്നു. ഈ ഭൂപടം ആരാണ് വരച്ചത് എന്ന് അറിയില്ല. വാസ്തവം പറയുകയാണെങ്കിൽ, ഭൂഖണ്ഡ യൂറോപ്യന്മാരും ഇങ്ഗ്ളിഷുകാരും വരുന്ന അവസരത്തിൽ Calicut ഒരു കൊച്ച് പ്രദേശംതന്നെയായിരുന്നു. Palghat (പാലക്കാട്) പോലും അതിന്റെ അധികാരപരിധിക്ക് അപ്പുറമായിരുന്നു.

പോരാത്തതിന്, Calicutന് തൊട്ട് തെക്കായുള്ള വള്ളുവനാട്, (കോഴിക്കോടിന്റെ തെക്കേ അറ്റം മുതൽ പൊന്നാനി വരെയുള്ള പ്രദേശം) Calicutന് പുറത്തായിരുന്നു. വള്ളുവനാട്ടിലെ തിരുനാവായായിലെ നാവാ മുകുന്ദ ക്ഷേത്രത്തിൽ വച്ച് നടക്കുന്ന മമാങ്കം ഉത്സവത്തെക്കുറിച്ച് വായനക്കാരൻ കേട്ടിട്ടുണ്ടാവും. ആ നാട് വള്ളുവനാട് രാജവിന്റെ പ്രദേശമായിരുന്നു.

വള്ളുവനാട് എന്ന പ്രദേശംതന്നെ ഏറനാട്, പൊന്നാനി തുടങ്ങിയ പ്രദേശങ്ങളിൽ നിന്നും വ്യത്യസ്ഥമായിരുന്നു. വ്യക്തമായി ഇവയുടെ ചരിത്രപരമായ അതിരുകൾ അറിയില്ല. എന്നാൽ

കൊച്ചുകൊച്ച് വരേണ്യ കുടുംബക്കാർ വൻ ജനക്കൂട്ടങ്ങളെ തട്ടുതട്ടായുള്ള അടിമത്തത്തിൽ വച്ച് വിലസുന്നു. ആരും മോശക്കാരല്ല. നല്ലവരും അല്ല. ഭാഷാ കോഡുകൾക്ക് അനുസൃതമായി ജീവിക്കുന്നു.

വള്ളുവനാടിന് തെക്കായുള്ള Cochinനും (പെരുംപടപ്പും) Calicutന്റെ അധികാര പരിധിക്ക് അപ്പുറത്തായിരുന്നു.

വടക്കെ മലബാറിലേയും, തെക്കേ മലബാറിലേയും ജനം എന്ന് ചരിത്രപരമായി എപ്പോഴും സൂചിപ്പിക്കപ്പെടുന്നത്, ബ്രാഹ്മണരേയും അമ്പലവാസികളേയും, നായന്മാരേയും മാത്രമാണ്. ഇതിൽതന്നെ അമ്പലവാസികളെ കാര്യമായി സൂചിപ്പിച്ച് കാണുന്നില്ല എന്നാണ് അനുഭവം. കൃത്യമായി അറിയില്ല.

നായന്മാർക്ക് നേരെ കീഴിൽ വടക്കെ മലബാറിൽ മരുമക്കത്തായ തീയന്മാർ ഉണ്ടായിരുന്നു. തെക്കേ മലബാറിൽ മക്കത്തായ തീയ്യന്മാർ എന്ന മറ്റൊരു ജനക്കൂട്ടവും ഉണ്ടായിരുന്നു. ഇവർ രണ്ട് കൂട്ടരേയും കുറിച്ച്, William Logan എഴുതി എന്ന് പറയപ്പെടുന്ന Malabar Manualൽ വളരെ ചെറിയ സൂചനകൾ മാത്രമേയുള്ളു. Tellicherryയിലെ (തലശ്ശേരിയിലെ) English Factoryയിലെ പട്ടാളത്തിൽ നായന്മാരും

തീയ്യന്മാരും ഉണ്ടായിരുന്നു എന്ന സൂചന കാണുന്നുണ്ട്. ഇങ്ഗ്ളിഷ് പക്ഷം തീയ്യന്മാരെ പട്ടാളത്തിൽ ചേർത്തത് തന്നെ സാമൂഹികമായി വൻ കോളിളക്കങ്ങൾ സൃഷ്ടിച്ചിട്ടുണ്ടാവാം.

ആ ഗ്രന്ഥത്തിൽ വ്യക്തമായും നായന്മാർ എഴുതിയാതാണ് എന്ന് വിശ്വസിക്കാവുന്ന ദിക്കുകളിലെല്ലാം നായന്മാരുടെ മഹത്വമാണ് പറയുന്നത്. അതേ സമയം William Loganതന്നെയാണ് എഴുതിയത് എന്ന് മനസ്സിലാക്കാവുന്ന ഭാഗങ്ങളിൽ നേരെ വിപരീതമായും നായന്മാരെക്കുറിച്ച് എഴുതിക്കാണുന്നു.

തീയ്യന്മാരിൽ ചെറിയ ഒരു ശതമാനം പേർ സാമ്പത്തിക ശേഷിയും സ്വത്തും ഉള്ളവരായിരുന്നു എന്നു തോന്നുന്നു. കാരണം, പണപ്പയറ്റ് എന്ന അത്ഭുത സാമൂഹിക ബാങ്കിങ്ങ് സമ്പ്രദായത്തിൽ നായന്മാരും ചില തിയ്യകുടുംബാംഗങ്ങളും ഒന്നിച്ച് പങ്ക് ചേരാറുണ്ടായിരുന്നു എന്ന് ആ ഗ്രന്ഥത്തിൽ സൂചിപ്പിച്ച് കാണുന്നു. ഇങ്ഗ്ളിഷ് ഭരണത്തിൽ ഓഫിസർമാരായി ചേരുന്നവർ ഈ ഇടപാടിൽ പങ്കെടുക്കുന്നത് ഇങ്ഗ്ളിഷ് ഭരണം നിരോധിച്ചിരുന്നു. കാരണം, ഇങ്ങിനെയുള്ള പദ്ധതികളിൽ പങ്കെടുക്കുന്ന ഓഫിസർമാരുടെ ഔദ്യോഗിക കൃത്യനിർവ്വഹണത്തിലുള്ള

പക്ഷപാതരാഹിത്യത്തിൽ വിട്ടുവീഴ്ചകൾ വന്നുചേരും എന്ന് മനസ്സിലാക്കിയത് കൊണ്ട്.

തീയ്യന്മാർക്ക് കീഴിൽ ഉള്ള അനവധി ജനസമൂഹങ്ങളെക്കുറിച്ച് വളരെ ചെറിയ സൂചനമാത്രമേയുള്ള. ചെറുമാരെ കുറിച്ചും, മറ്റ് അടിമ ജനങ്ങളെക്കുറിച്ചും കുറിച്ചിയരെക്കുറിച്ചും, കുറുമ്പരെക്കുറിച്ചും ചെറുതായും മൊത്തമായും സൂചനയുണ്ട്. അത്രമാത്രം.

ഇത്രയും കാര്യം ഇവിടെ പ്രസ്ഥാവിച്ചത്, ഇന്ത്യ എന്ന മാഹാരാജ്യത്തിന്റെ മഹാചരിത്രം വായിക്കുന്ന ആൾ മനസ്സിലാക്കേണ്ടുന്ന ചെറിയ കാര്യങ്ങളെ ശ്രദ്ധയിൽ പെടുത്താനാണ്. ഇന്ത്യൻ ഭൂപടത്തിൽ വ്യക്തമായി കാണാൻ പോലും പറ്റാത്ത മലബാറിലെ കാര്യം ഇതാണ്. ഇങ്ങിനെ നോക്കുമ്പോൾ, ഈ ഉപഭൂഖണ്ടം മുഴുവാനായും നോക്കിയാൽ എത്ര എത്ര കൊച്ചുകൊച്ച് പ്രദേശങ്ങൾ ആണ് തമ്മിൽ പോരിട്ടുകൊണ്ട് നൂറ്റാണ്ടുകളോളം ഇവിടെ ഉണ്ടായിരുന്നത് എന്ന് കാണാം.



South Malabar

Go to Main contents

വിജയനഗർ സാമ്രാജ്യവും, മുഗൾ സാമ്രജ്യവും, മഗദ സാമ്രാജ്യവും, ഡെൽഹിയിലെ അടിമ സുൾത്താന്മാരുടെ സാമ്രാജ്യവും മറ്റും എടുത്ത് പറയുമ്പോൾ, ശ്രദ്ധയിൽ പെടാത്ത കാര്യം, ഈ ഓരോ സാമ്രാജ്യത്തിലും എല്ലായിടത്തും തമ്മിൽ പോരിട്ടുകൊണ്ടിരിക്കുന്ന അനവധി കൊച്ചുകൊച്ച് രാജ്യങ്ങളും, അനവധി ജനക്കൂട്ടങ്ങളെ അടിമത്തത്തിൽ അമർത്തിവച്ചിരിക്കുന്ന ആഭിജാത്യം പേറുന്ന കുലീന കുടുംബങ്ങളും ഉണ്ടായിരുന്നു.

ഈ വിധ കുലീന കുടുംബങ്ങളുടെ ചവറ്റുകൊട്ടകളിലും കുപ്പത്തൊട്ടികളിലും അകപ്പെട്ടുപോയ ജനക്കൂട്ടങ്ങളുടെ കാൽച്ചങ്ങലകൾ അടിച്ചുടച്ചത്, ചരിത്രത്തിൽ ആദ്യമായി ചെയ്തത്, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയാണ്. ഇക്കാര്യം വിമോചനം ലഭിച്ച ഓരോ തട്ടിന്റെയും മുകൾത്തട്ടുകാർക്ക് വെപ്രാളം നൽകിയ കാര്യം തന്നെയാകാം.

മലബാറിൽ ഹൈദർ അലിയും, മകനായ ടിപ്പുവും ഇതേ കാര്യം ഒരു ഓട്ടപ്പന്തയം എന്ന രീതിയിൽ ചെയ്തിട്ടുണ്ട് എന്ന് പറയാമെങ്കിലും, ഇവരുടെ ചെയ്തികളിൽ വൻ വേദനാ ജനകങ്ങളായ സംഭവങ്ങൾ ഉണ്ടായിരുന്നു എന്ന് മാത്രമല്ല, അവരുടെ ചെയ്തികൾ സാമൂഹിക ഘടനയെ

വെറുതെ മലക്കം മറിക്കുന്ന തരത്തിൽ ഉള്ളതും, പകപമായ സാമൂഹിക പുനർആവിഷ്ക്കരണ പദ്ധതികൾ ഇല്ലാത്തതുമായിരുന്നു എന്നാണ് കാണുന്നത്.

Social Engineering എന്നുള്ളത് വളരെ സങ്കീർണ്ണതകൾ ഉള്ള വിഷയമാണ്. അതിനായുള്ള അഗാധമായ വിവരം ഉൾകൊണ്ടിരുന്ന ആരെയും ഈ എഴുത്തുകാരന് അറിയില്ല. എന്നാൽ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ജീവനക്കാരുടെ പ്രവർത്തനങ്ങളിൽ ഇങ്ഗ്ളിഷ് സാമൂഹിക അന്തരീക്ഷത്തിന്റെയും സാമൂഹിക ആശയ വിനിമയത്തിൽ വ്യക്തിക്ക് അവകാശപ്പെട്ട അന്തസ്സിനേയും കുറിച്ച് വളരെ വ്യക്തമായ കാഴ്ചപ്പാടുകൾ കാണാമായിരുന്നു.

## 07. സ്വാതന്ത്ര്യം *ലഭിച്ചു* എന്ന പൊട്ടക്കഥ

എഴുത്ത് പാതവിട്ടല്ല നീങ്ങുന്നത്. മറിച്ച്, പാതയിൽത്തന്നെ വളരെ മുന്നിലേക്ക് എടുത്ത് ചാടിയാണ് നീങ്ങുന്നത്. നേരത്തെ സൂചിപ്പിച്ചിരുന്നത് പോലെ, എന്തെങ്കിലും ഒന്ന് തൊട്ടുപോയാൽ, ഇലക്ട്രോൺ ഭൂതക്കണ്ണാടിയിലൂടെ നോക്കുന്നത് പോലെയാണ്. ഒരു ചെറിയ കുത്ത്, ഒരു Football മൈതാനം പോലെ അങ്ങ് വലുതാവും.

ഏതായാലും ഇത്രയും എത്തിയ സ്ഥിതിക്ക്, കുറച്ച് കൂടി ദൂരം മുന്നോട്ട് നീങ്ങി, അതിന് ശേഷം പഴയ സ്ഥാനത്തേക്ക് പോകാം.

ഇങ്ഗ്ളിഷുകാർ ഇവിടെ വിഘടിപ്പിച്ചാണ് ഭരിച്ചത് എന്ന് ഔപചാരിക ചരിത്രകാരന്മാർ ആണയിട്ട് പറയും. ഒരു ചെറുപ്പക്കാരനായ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥൻ, ഒരു രസകരമായ വാക്യപ്രയോഗം ഫൈലിൽ എഴുതി: Divide and rule! ഇതിന്റെ പശ്ചാത്തലം പിന്നീട് പ്രതിപാദിക്കാം.

British Labour Party 1945ൽ ബ്യൂട്ടണിൽ അധികാരത്തിൽ വന്നു. അവരുടെ പ്രഖ്യാപിത നയം ബ്യൂട്ടിഷ് സാമ്രാജ്യത്തെ തറപറ്റിക്കും എന്നതായിരുന്നു. പ്രധാന മന്ത്രിയായ Clement Atlee,

ബ്യട്ടിഷ് സാമ്രാജ്യത്തിലെ ഓരോ പ്രദേശവും അയാൾക്കോ മറ്റ് പാർട്ടിക്കാർക്കോ ഇങ്ഗ്ളണ്ടിലെ കോളെജുകളിൽ വച്ച് പരിചയമുള്ള തദ്ദേശവാസികൾക്കോ അതുമല്ലെങ്കിൽ ഇങ്ഗ്ളണ്ടിൽ മറ്റ് രീതിയിൽ കറങ്ങിനടന്നിരുന്നവർക്കോ വീതിച്ച് കൊടുത്തു. ഇതിന് വൻ തിടുക്കം തന്നെ ഈ ആൾ കാട്ടി. കാരണം, ഏതാനും വർഷത്തിനുള്ളിൽ വീണ്ടും തിരഞ്ഞെടുപ്പ് വരും. അതോടെ ഭരണം നഷ്ടപ്പെടും.

Nagam Aiya എഴുതിയ Travancore State Manualൽ പറയുന്നത്, 1900കളിൽ ഈ ഉപഭൂഖണ്ടത്തിൽ ഏതാണ്ട് 2000ത്തിൽ കൂടുതൽ രാജാക്കൾ ഉണ്ടായിരിക്കും എന്നാണ്. പലർക്കും പണിപോയെങ്കിലും, അവർക്കെല്ലാം മാന്യമായി ജീവിക്കാനുള്ള മാസ പെൻഷൻ ഇങ്ഗ്ളിഷ് ഭരണം നൽകിയിരുന്നു.

1947ൽ മുഹമ്മദ് അലി ജിന്നക്കും നെഹ്റുവിനും ബ്യട്ടിഷ്-ഇന്ത്യൻ പട്ടാളത്തെ വീതിച്ച് കൊടുക്കപ്പെട്ടു.

ഇവർക്ക് ബ്യട്ടിഷ് ഇന്ത്യയേയും (Madras, Calcutta, Bombay പ്രസിഡൻസികൾ) വീതിച്ച് കൊടുക്കപ്പെട്ടു.

എന്നാൽ, ബ്രിട്ടീഷ് ഇന്ത്യക്ക് തൊട്ടായി അനവധി കൊച്ചുകൊച്ച് രാജ്യങ്ങൾ ഉണ്ടായിരുന്നു. ഇങ്ഗ്ളിഷ് ഭരണത്തിന്റെ തണലിൽ യാതോരു സാമാധാനക്കുറവും ഇല്ലാതെ നിലനിന്നിരുന്ന ഈ രാജ്യങ്ങൾക്ക് പറയത്തക്ക പട്ടാളം പോലും ഇല്ലായിരുന്നു. കാരണം, ആരും ആക്രമിക്കാൻ സാധ്യതയില്ല. ആരെങ്കിലും അതിന് ഒരുമ്പെട്ടാൽ, അതിനെ ഇങ്ഗ്ളിഷ് ഭരണം നേരിടും.

1947ൽ പെട്ടെന്ന് പ്രശ്നം ഗുരുതരമായി. ജിന്നയും നെഹ്റും അവർക്ക് കിട്ടിയ രാജ്യത്തിന് തൊട്ടുള്ള എല്ലാ കൊച്ചു രാജ്യങ്ങളെയും പിടിച്ചടക്കാൻ തയ്യാറായി. ഇങ്ങ് തെക്ക് തിരുവിതാംകൂറും, അങ്ങ് വടക്ക് കാശ്മീരും അടക്കം പല പ്രദേശങ്ങളും നെഹ്രുവിന്റെ പട്ടാളത്തിന്റെ ഭീഷണിയിൽ വന്നു. ഇതേ പോലെ കാശ്മീരും ബലൂചിസ്ഥാനും അങ്ങിനെയുള്ള പല പ്രദേശങ്ങളും ജിന്നയുടെ പട്ടാളത്തിന്റെ ഭീഷണിയിലും വന്നു. അപ്പുറത്തുള്ള പ്രദേശങ്ങളെക്കുറിച്ച് കാര്യമായ വിവരം ഈ എഴുത്തുകാരന് ഇല്ല.

തിരുവിതാംകൂർ രാജാവ് ആ രാജ്യത്തിന്റെ സ്വാതന്ത്ര്യം നിലനിർത്തും എന്ന് പ്രഖ്യാപിച്ചെങ്കിലും, നെഹ്റുവിന്റെ കീഴിലുള്ള പട്ടാളം കൊട്ടാരത്തിൽ കയറിയാലുള്ള പ്രശ്നം ആലോചിച്ചിട്ടുണ്ടാവാം.

കാശ്മീരിലേക്ക് ജിന്നയുടേയും, നെഹ്റുവിന്റേയും കൈവശമുള്ള പട്ടാളം ഇരച്ച് കയറി.

ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങൾ ഒരു വൻ വർഗ്ഗീയ കലാപത്തിൽ കത്തിയെരിഞ്ഞു. 10 ലക്ഷം പേർ തമ്മിൽ വെട്ടിമുറിക്കപ്പെട്ടും, കുത്തിമുറിവേൽപ്പിക്കപ്പെട്ടും, ജീവനോടെ കത്തിക്കപ്പെട്ടും മരിച്ചു. സ്ത്രീജനങ്ങളെ പല പക്ഷക്കാരും പിടിച്ചുകൊണ്ട് പോയി. നിലവിളിച്ച് ഓടിവന്ന ചില ആളകുളെ തിരിച്ച് നാട്ടിലേക്ക് പോയിട്ടില്ലാത്ത ഇങ്ഗ്ളിഷ് പട്ടാള ഓഫിസർമാർ അവരുടെ കീഴിലുള്ള പട്ടാളത്തെ ഉപയോഗിച്ച് രക്ഷിച്ചു.

പുതുതായി പിറക്കുന്ന രണ്ട് രാജ്യങ്ങളിലേയും രാഷ്ട്രീയ നേതാക്കൾക്ക് യാതോരു മാനസിക പ്രശ്നവും ഇല്ലാ എന്നുവേണം കരുതാൻ. കാരണം ഏതാണ്ട് 100 വർഷക്കാലം കൊണ്ട് ഇങ്ഗ്ളിഷ് ഭരണകൂടം പടിപടിയായി വളർത്തിക്കൊണ്ടുവന്ന ഭരണയന്ത്രവും, പട്ടാളവും, പോലീസും, മറ്റ് ആയിരക്കണക്കിന് സൗകര്യങ്ങളും അവരുടെ കൈകളിൽ വെള്ളിത്തളികയിൽ (Silver platterൽ) എന്നപോലെ വന്നു ചേരുകയാണ്.

ഇങ്ങിനെയൊക്കെയാണ് പാക്കിസ്ഥാനും ഇന്ത്യയും 1947 ഓഗസ്റ്റിൽ പിറന്നത്.

ഇത് കുറേകാലത്തോളം രണ്ട് രാജ്യത്തിലും വൻ വിപ്ളവങ്ങൾക്ക് തുടക്കം കുറിച്ചു. ബലൂജിസ്ഥാനിൽ ഇന്നും പല വിപ്ളവങ്ങളും നടക്കുന്നുണ്ട് എന്നാണ് സൂചന. കൂടുതൽ അറിയില്ല. പശ്ചിമ പാക്കിസ്ഥാന് എതിരായി കിഴക്കൻ പാക്കിസ്ഥാനിൽ വിപ്ളവം ഇന്ത്യൻ ഭരണത്തിന്റെ പിന്തുണയോടുകൂടി ഉയർന്നു. പാക്കിസ്ഥാൻ രണ്ടായി.

ഇന്ത്യയിൽ ഏറ്റവും ഗംഭീരമായ വിപ്ളവം നടന്നത് ഒന്ന് പഞ്ചാബിലാണ്. അമൃത്സറിലെ സുവർണ്ണ ക്ഷേത്രത്തിൽ തടിച്ച് കൂടിയ സ്വാതന്ത്ര്യ പടയാളി വിപ്ളവകാരികളുമായി ഇന്ത്യൻ പട്ടാളം ഏതാണ്ട് രണ്ടാഴ്ചയോളം പൊരുതി. അവരിൽ മിക്കവരെയും വെടിവെച്ചും, അല്ലാതെയും കൊന്നു. അവരുടെ നേതാവിനേയും കൊന്നു.

വടക്ക് കിഴക്കൻ സംസ്ഥാനങ്ങളായ മിസോറാം, ആസാം, നാഗാലാണ്ട് എന്നിവിടങ്ങളിലും പതിറ്റാണ്ടുകളോളം വിപ്ലവങ്ങൾ നടന്നു, ജനം ജീവിതം മടുത്ത്, അവസാനം പൊതുധാരയിലേക്ക് വന്നു.

പശ്ചിമ ബംഗാളിൽ അതീവ ദാരിദ്ര്യത്തിൽ പെട്ടുപോയ ജനങ്ങൾ നക്സൽബാരിയെന്ന ഗ്രാമത്തിൽ നിന്നും സായുധ വിപ്ളവം ആരംഭിച്ചു.

അവരെ ബംഗാൾ പോലീസ് നിർദ്ദയം അടിച്ച് തമർത്തി.

ഒരു ബഗൽസിങ്ങിനെക്കുറിച്ച് ഇന്ന് ചരിത്രപുസ്തകങ്ങൾ വാനോളം പുകഴ്ത്തുന്നുണ്ടെങ്കിൽ, ആയിരക്കണക്കിന് അതുപോലുള്ള എടുത്തുചാട്ട വിപ്ളവകാരികൾ ജനിക്കുകയും വെടിയും അടിയും ഏറ്റ് മരിക്കുകയും ചെയ്യുന്നുണ്ട്, ഈ മൂന്ന് രാജ്യങ്ങളിൽ, ഇന്നും.

ഇന്ന് മൂന്ന് രാഷ്ട്രങ്ങൾ ഈ ഉപദ്വീപിൽ രൂപീകൃതമായിട്ടുണ്ട്. പാക്കിസ്ഥാൻ, ഇന്ത്യ, ബങ്ഗ്ളാദേശ്. ഇവർ മൂവരും കോടാനുകോടി രൂപ ചിലവിൽ പട്ടാളത്തേയും, നാവിക പടയേയും, വ്യോമസേനയേയും നിലനിർത്തുന്നുണ്ട്. ബ്യട്ടിഷ്-ഇന്ത്യയിൽ ഉണ്ടായിരുന്ന സമാധാനം ഇന്ന് ഈ ഉപദ്വീപിൽ ഇല്ല.



Picture: Freedom fight in Punjab crushed by the Indian army

വൻ ആയുധകോപ്പുകൾ വാങ്ങിക്കുന്ന അവസരങ്ങളിൽ, ഉദ്യോഗസ്ഥമേധാവികളും, പട്ടാള മേധാവികളും, കോടാനുകോടി രൂപ കമ്മിഷനായി വാരിക്കൂട്ടുന്നില്ല എന്ന് യാതോരു ഉറപ്പും ഇല്ല, ഈ മൂന്ന് രാജ്യങ്ങളിലും. മൂന്ന് രാജ്യങ്ങളും ഈ കാര്യത്തിൽ ഒരേ തരക്കാരും, തമ്മിൽ സഹകരിക്കുന്നവരും ആണ്.

മൂന്ന് രാജ്യങ്ങളിലേയും പട്ടാള ഓഫിസർമാർ അവരുടെ സന്തതികളെ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് നിശബ്ദമായി കടത്തിവിടുന്നു. അവരെ കുറ്റം പറയാൻ ആവില്ല. കാരണം, ഇന്നുള്ള മിക്ക വായാടി വിപ്ളവ നേതാക്കളും ഇത് തന്നെയാണ് ചെയ്യുന്നത്.

ഇന്ത്യയെ ഇങ്ഗ്ളിഷുകാർ വിഭജിച്ചു എന്ന് വിളിച്ചുകൂവുന്നതിലുള്ള വഡ്ഢിത്തം ഈ മുകളിൽ പറഞ്ഞ വസ്തുതകളിൽ കാണാവുന്നതാണ്.

ഈ പറഞ്ഞ ചരിത്രവിവരങ്ങൾ വളരെ വേഗത്തിലുള്ള രീതിയിലാണ് മുകളിൽ എഴുതിയിട്ടുള്ളത്. ഇവയിലേക്ക് കൂടുതൽ ആഴത്തിൽ പിന്നീട് കടക്കാൻ ഉദ്ദേശിക്കുന്നുണ്ട്.

Image details: ഉപദ്വീപന്റെ വടക്കൻ പ്രദേശങ്ങളിൽ നടമാടിയ വർഗ്ഗീയകലാപത്തിന്റെ ചിത്രങ്ങളിൽ ഒന്ന്.



## 08. ബ്രിട്ടിഷ് മലബാറിലെ Direct recruit സർക്കാർ ഓഫിസർമാർ

തൊട്ട് മുന്നിൽ സൂചിപ്പിച്ച ചരിത്രവിവരങ്ങൾ വളരെ ശക്തമായി മാടിവിളിക്കുന്നുണ്ടെങ്കിലും, അവയെ വിട്ട് തിരിച്ച് അൽപദൂരം നീങ്ങുകയാണ്.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും അതിന് ശേഷം ബ്രിട്ടൺ നേരിട്ടും ഭരിച്ചിരുന്ന മെഡ്രാസ് പ്രസിഡൻസിയിലെ മലബാർ ജില്ലയിൽ സർക്കാർ ഭരണ സംവിധാനം തികച്ചും നൂതനമായ രീതിയിൽ സൃഷ്ടിക്കപ്പെടുകയാണ് ഉണ്ടായത്. ഗ്രാമങ്ങളിലെ അധികാരികൾ (ഇന്നുള്ള വില്ലെജ് 'ഓഫിസർമാർ' ഇക്കൂട്ടത്തിൽ പെടുന്നില്ല. അവർക്ക് ഇങ്ഗ്ളിഷും അറിയില്ലായിരുന്നു എന്നാണ് അനുഭവം.)

വളരെ ചെറുപ്പക്കാരായ ഓഫിസർമാർ, തികച്ചും ഇങ്ഗ്ളിഷ് ആശയവിനിമയ അന്തരീക്ഷത്തിൽ ഓരോ ചെറുതും വലുതുമായ ഓഫിസുകളിൽ, ഉയർന്ന പീഠങ്ങളിൽ ഇരിക്കുന്നു. ജനങ്ങളിൽ പെട്ടവർ അവരെ നേരിട്ട് വന്ന് കാണുന്നു. അവരുടെ കടലാസുകളും മറ്റ് ഹരജികളും സമർപ്പിക്കുന്നു. (Direct recruit officers യഥാർത്ഥത്തിൽ 10% മാത്രമേ ഉണ്ടായിരുന്നുള്ളു എന്നാണ് അറിയുന്നത്).

മലബാറിൽ ഭാഷ മലബാറിയാണ്. സാമൂഹികമായി ഉയർന്നവർ ഓഫിസർമാരെ 'നിങ്ങൾ' എന്ന് സംബോധന ചെയ്യുന്നു. സാമൂഹികമായി താഴ്ന്നവർ ഓഫിസർമാരെ 'ഇങ്ങൾ' എന്ന് സംബോധന ചെയ്യുന്നു.

Direct recruit ഓഫിസർമാർ സാധരണഗതിയിൽ പൊതുജനത്തിൽ പെട്ടവരെ 'ഇഞ്ഞി' / 'നീ' എന്ന് സംബോധന ചെയ്യാറില്ല എന്ന് കരുതാം. ആഗതരായ പുരുഷന്മാരെ പരാമർശിക്കുന്ന അവസരത്തിൽ മലയാളത്തിലെ 'അവർ' എന്നോ 'അദ്ദേഹം' എന്നോ 'അയാൾ' എന്നോ ഉപയോഗിക്കാം. (പ്രാദേശിക ഭാഷയായി പഠിപ്പിക്കപ്പെട്ടത് മലയാളം ആണ്, മലബാറിയല്ല) എന്നാൽ സ്ത്രീകളുടെ കാര്യത്തിൽ പലപ്പോഴും പ്രശ്നങ്ങൾ വരാം. വരുന്നവർതന്നെ പലപ്പോഴും അവരുടെ കൂടെയുള്ള സ്ത്രീകളെ 'ഓള്' എന്നാവും പരാമർശിക്കുക.

ഇത് ഒരു പ്രശ്നം.

ഓഫിസിനുള്ളിൽ മറ്റ് ചില ആശയവിനിമയ മാറ്റങ്ങൾ നടപ്പിൽ ഉണ്ട്. Direct recruit ഓഫിസർ, അയാളുടെ കീഴിൽ ഉള്ള, അയാളെക്കാൾ പ്രായം ഉള്ള ക്ലാർക്കിനെ എങ്ങിനെയാണ് സംബോധന ചെയ്യുക?

ഉദാഹരണത്തിന് ക്ലാർക്കിന്റെ പേര് ബാലൻ. പ്രായം 45. ഓഫിസർക്ക് പ്രായം 25.

അക്കാലത്ത്, Direct recruit ഓഫിസർ ഈ ക്ളാർക്കിനെ സംബോനധ ചെയ്യുകയും പരാമർശിക്കുകയും ചെയ്യുക Mr. Balan എന്നാണ്. ഈ സംബോധനാ സംവിധാനം ഈ എഴുത്തുകാരൻ നേരിട്ട് കണ്ടിട്ടുള്ളതാണ്.

മലബാറിയിൽ മുകളിലുള്ള ആളെ എങ്ങിനെ പേര് വിളിക്കണം എന്നുള്ളത് പലവേദികളിൽ ഒരു പ്രശ്നം തന്നെയാണ്. ഔപചാരിക സ്ഥാനത്ത് ഉയർന്ന വ്യക്തിയെ സംബോധനചെയ്യാനും പരാമർശിക്കാനും പേര് ഉപയോഗിക്കുന്ന രീതി മലബാറിയിൽ ആ ആളുടെ സ്ഥാനപ്പേര് തന്നെ എടുത്ത് പറയലാണ്. ഇതിന് ഒരു പൊട്ടപരിഹാരമായി വന്നത്, മലയാളം കടന്നുവന്നതോടുകൂടിയാണ്. 'സാർ' എന്നവാക്ക് ഈ ഒരു പ്രശ്നത്തിന് ഒരു കുറുക്കുവഴി പരിഹാരമായി വന്നുകേറി. നാലാംകിടവാക്കാണ്. നാലാംകിട സംവിധാനങ്ങളിൽ ഇത് കാര്യമായ സൗകര്യങ്ങൾ നൽകി എന്ന് പലർക്കും തോന്നി. എന്നാൽ ഇത് മലബാറിയിലെ 'നിങ്ങൾ' / 'ഇങ്ങൾ' പ്രയോഗങ്ങളെ നാമാവശേഷമാക്കി.

ഇന്ന് ഇത് ഒരു വൻ സംഗതിയാണ്. മിക്ക സർക്കാർ 'ഓഫിസർമാരും' ഓഫിസുകളും, പ്രാദേശിക ഭാഷയിലാണ് നടത്തപ്പെടുന്നത്. 'ഓഫിസർമാർക്ക്' ഇങ്ഗ്ലിഷ് അറിയും എന്ന് തോന്നുന്നില്ല. അറിഞ്ഞാൽത്തന്നെ ഈ വിധ ആശയവിനിമയ രീതികൾ ഉപയോഗിക്കാനുള്ള വ്യക്തമായ ചട്ടങ്ങൾ അറിയില്ല. പലപ്പോഴും കാര്യങ്ങൾ ആവുന്ന വിധമാണ്. ഞെട്ടിക്കാൻ ധൈര്യമുള്ള 'ഓഫിസർമാർ' പേര് വിളിക്കും. ധൈര്യം കുറഞ്ഞവർ 'ചേട്ടാ', എന്നോ 'ചേച്ചീ' എന്നോ പേരിന് പിന്നിൽ ചേർത്ത് വിളിക്കും. പരാമർശിക്കും. (ഐഏഎസ് / ഐപിഎസ് തുടങ്ങിയ അഖിലേന്ത്യ കാഡർ ഓഫിസർമാരെക്കുറിച്ചല്ല മുകളിൽ പരാമർശ്ശിച്ചിട്ടുള്ളത്)




The white areas are parts of the English-ruled Madras Presidency.
The dark areas are independent kingdoms

ഇന്ത്യൻ പട്ടാളത്തിൽ ചെറുപ്രായക്കാരനായ ഓഫിസർ (പ്രായം 23), തന്റെ കീഴിലുള്ള പട്ടാളക്കാരനെ (പ്രായം 48) സംബോധന ചെയ്യുന്നത് തൂ (നീ) എന്നാണ്. ഇങ്ങിനെ സംബോധന ചെയ്യാതെ ആപ് (താങ്കൾ) എന്ന് സംബോനധ ചെയ്താൽ,






പട്ടാള-അച്ചടക്കം തവിട് പൊടിയാകും.

ഫ്യൂഡൽ ഭാഷകളിൽ ഭാഷാ കോഡുകൾക്ക് വ്യക്തമായ ഒരു ദിശാ കോഡ് ഉണ്ട്. ഇതിന് അനുസരിച്ച് ആശയവിനിമയം നടന്നാൽ, ഇന്ത്യൻ പട്ടാളത്തിലുള്ളത് പോലുള്ള ഒരു അച്ചടക്കം വരും. താഴെയുള്ള ആൾ അമർന്നിരിക്കും. എന്നാൽ പറഞ്ഞ പണിചെയ്യും.

അതേ സമയം ഇങ്ഗ്ലിഷ് അന്തരീക്ഷത്തിൽ ഈ വിധ അടിച്ചമർത്തിയുള്ള അച്ചടക്കത്തിന്റെ ആവശ്യകതയില്ലതന്നെ. തൊഴിൽ അന്തരീക്ഷംതന്നെ വളരെ ആസ്വാദ്യമാണ്.

യഥാർത്ഥത്തിൽ ഭരണഭാഷ മലയാളം ആക്കുമ്പോൾ ഏറ്റവും ശക്തമായി മാറ്റം വരുത്തേണ്ടുന്ന ഇടം സർക്കാർ ഓഫിസുകളിൽ ഉള്ള ആശയ വിനിമയ സമ്പ്രദായമാണ്.

ഓഫിസർ കീഴിലുള്ള ഓരോരുത്തരെയും 'നീ' എന്ന് സംബോധന ചെയ്യുകയും, 'അവൻ' / 'അവൾ' എന്ന് പരാമർശിക്കുകയും ചെയ്താൽ

ഭരണയന്ത്രത്തിൽ ഇന്ത്യൻ പട്ടാളത്തിലുള്ളത് പോലുള്ള അച്ചടക്കവും കാര്യക്ഷമതയും വരും.

ജനം സർക്കാർ ഓഫിസ് തൊഴിലാളികളുടെ മുകളിൽ വരുന്നവരായത് കൊണ്ട്, സംഭാഷണത്തിലും, എഴുത്തുകുത്തുകളിലും ജനം സർക്കാർ ഓഫിസ് തൊഴിലാളികളെ 'നീ' എന്ന് സംബോധന ചെയ്യുകയും, 'അവൻ' / 'അവൾ' എന്ന് പരാമർശിക്കുകയും ചെയ്താൽ, സർക്കാർ ഓഫിസ് തൊഴിലാളികൾ ജനങ്ങളെ ബഹുമാനിക്കുകയും അവരെ ഏൽപ്പിക്കുന്ന തൊഴിലുകൾ കാര്യക്ഷമമായി ചെയ്തുതീർക്കുകയും ചെയ്യും. അവർ പൊതുജനത്തിൽ പെട്ടവരെ 'സാർ' എന്ന് സംബോധന ചെയ്യും. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ സർക്കാർ ഓഫിസ് തൊഴിലാളികൾ പൊതുവായി പറയുകയാണെങ്കിൽ, അവിടുള്ള പൊതുജനത്തിൽപ്പെട്ട വ്യക്തിയെ Sir / Ma'am എന്ന് സംബോധന ചെയ്യാറുണ്ട് എന്നാണ് അറിയുന്നത്.

ഇതാണ് യഥാർത്ഥത്തിൽ ഭരണയന്ത്രം മലയാളത്തിൽ ആക്കിയാൽ സംഭവിക്കേണ്ടത്. എന്നാൽ, ഇതൊന്നുമല്ല സംഭവിക്കുന്നത്.

ഈ വിധ വിക്രയങ്ങളിലൊന്നും ഒരു ശാശ്വത പരിഹാരം കാണാനാകില്ല. കാരണം, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ജനം തന്നെയാണ്

സർക്കാർ ഓഫിസ് തൊഴിലാളികളും ആയി ചേരുന്നത്. ഭാഷാ കോഡുകളിൽ പല നിലവാരത്തിൽ ഉള്ളവരാണ് ഈ ജനം.

## 09. ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ സമത്വാധിഷ്ഠിത ഭാഷാ സംവിധാനം നടപ്പാക്കാൻ

ഈ എഴുത്തുകാരന്റെ മാതാവ് മെഡ്രാസ് പ്രസിഡൻസിയുടെ ഒരു ഭാഗം മെഡ്രാസ് സംസ്ഥാനമായപ്പോൾ, Madras Civil Serviceൽ ഓഫിസർ ആവുകയും, 1956ൽ മലബാറിനെ ഒരു വൻ തട്ടിപ്പിലൂടെ തിരുവിതാംകൂറുമായി ബന്ധിപ്പിച്ച് കേരള സംസ്ഥാനം രൂപീകൃതമാവുകയും ചെയ്തപ്പോൾ, കേരള സർക്കാർ സേവനത്തിലേക്ക് മാറുകയും ചെയ്തു.

ഈ സംഭവ വികാസം ഈ എഴുത്തുകാരന്, മൂന്ന് വ്യത്യസ്ത ചരിത്രാനുഭവങ്ങളെക്കുറിച്ചുള്ള തിരിച്ചറിവ് നൽകാൻ ഇടയായി.

ഒന്ന് മെഡ്രാസ് പ്രസിഡൻസിയെക്കുറിച്ചും, അതിൽ നിന്നും മെഡ്രാസ് സംസ്ഥാനം ഉത്ഭവിച്ചതിനെക്കുറിച്ചും.

രണ്ട്, മെഡ്രാസ് പ്രസിഡൻസിയുടെ ഭാഗമായ മലബാർ ജില്ലയെക്കുറിച്ചും, മലബാറിലെ ഇങ്ഗ്ളിഷ് ഭരണ യന്ത്രത്തെക്കുറിച്ചും.

മൂന്ന് തിരുവിതാംകൂറിലെ രാജഭരണത്തിന് കീഴിൽ ഉണ്ടായിരുന്ന സർക്കാർ

സംവിധാനത്തെക്കുറിച്ചും, അതിനുള്ളിലെ ഫ്യൂഡൽ കീഴ്വഴക്കങ്ങളെക്കുറിച്ചും.

തിരുവിതാംകൂറിൽ ഓഫിസർമാർക്ക് ഉയർന്ന ഇരിപ്പിടവും പീഠവും മറ്റും ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്.

എന്നാൽ അതിന്റെ ആവശ്യകത അവിടങ്ങളിൽ ഇല്ലയിരുന്നു. സർക്കാർ വകുപ്പിലെ ഏറ്റവും ഉയർന്ന ഉദ്യോഗസ്ഥൻ രാജകുടുംബം നേരിട്ട് നിയമനം ചെയ്യുന്ന വ്യക്തിയാണ്. ഈ വ്യക്തി ജാതീയമായും കുടുംബപരമായും ഉയർന്ന വ്യക്തിയായിരിക്കും.

മലയാളം വാക്കുകൾ വളരെ ഉച്ചനീചത്വത്തോടുകൂടിയാണ് ഈ വ്യക്തിക്ക് സംരക്ഷണം നൽകുക. ഉദാഹരണത്തിന്, കീഴുദ്യോഗസ്ഥൻ കമ്മീഷണറെ, കമ്മീഷണർ എന്നല്ല പരാമർശിക്കുക. മറിച്ച് കമ്മിഷണർഅദ്ദേഹം എന്നാണ് പറയുക.

സാർ എന്ന പദം പടിപടിയായുള്ള ഔദ്യോഗിക ശ്രേണിയിൽ ഉപയോഗിക്കപ്പെടും. ആരും സ്ഥാനപ്പേരല്ല ഉപയോഗിക്കുക. മറിച്ച്, സാർ എന്ന പദം വളരെ സൗകര്യപ്രദമായി ഉപയോഗിക്കും.

പൊതുജനവും ഈ സൗകര്യം സ്വയം തരംതാഴ്ത്തിക്കൊണ്ട് ഉപയോഗിച്ച്, കാര്യപ്രാപ്തി നേടും.

ഓഫിസിൽ ക്ളാർക്കുമാരും, ഓഫിസറും ഒരേ നിലത്ത്, ഒരേ ഉയരം ഉള്ള കസേരകളിലാണ് ഇരിക്കുന്നതെങ്കിലും, പൊതുജനം, ഓഫിസർമാരെ നേരിട്ട് കാണുന്നത് പലരീതിയിൽ തടസ്സപ്പെടുത്തിയിരിക്കും.

ഒന്നുകിൽ കയറിവരുന്ന ആൾ ക്ളാർക്കിനേയും പ്യൂണിനേയും ആണ് കാണേണ്ടത്. ഇതായിരിക്കും കീഴ്വഴക്കം. ഓഫിസിറെ നേരിട്ട് കാണാൻ ശ്രമിച്ചാൽ, ക്ളാർക്കിനും പ്യൂണിനും ഇഷ്ടപ്പെടില്ല. അവരെ മറികടക്കുന്നതായി അവർ മനസ്സിലാക്കും.

ഓഫിസറുടെ മുറി പലപ്പോഴും അടച്ചിട്ടിരിക്കും, അരവാതിൽ കൊണ്ട്. പലപ്പോഴും അതിനുള്ളിൽ ഇരിക്കുന്ന ഓഫിസറെ കാണണമെങ്കിൽ പ്യൂണിന്റ്റേയോ ക്ളാർക്കിന്റ്റേയോ സമ്മതം ആവശ്യംവരും. ഇത് പ്യൂണിന്റ്റേയും ക്ളാർക്കിന്റ്റേയും സാമൂഹിക പദവിക്ക് താങ്ങും ശക്തിയും നൽകും.

ഓഫിസർക്കും സാധാരണക്കാരൻ അയാളെ നേരിട്ട് വന്ന് കാണുന്നത്, ഒരു തരം തരംതാഴ്ത്തൽ ആയി അനുഭവപ്പെടും. നേരിട്ട് കയറിവരുന്ന ആളോട് വളരെ പരുഷമായി, 'നിങ്ങൾ Sectionൽ ചെല്ല്' എന്ന് പറയും. ഇത് മലബാറിലെ ഇങ്ഗ്ളിഷ് ഭരണ സംവിധാനത്തിൽ ഒട്ടും തന്നെ ഇല്ലാത്ത ഏർപ്പാടായിരുന്നു.

ഇതാണ് തിരുവിതാംകൂറിലെ സർക്കാർ ഓഫിസ് സംവിധാനവും, സമ്പ്രദായവും.

എന്നാൽ മലബാറിൽ, ഓഫിസർ പീഠത്തിന് മുകളിൽ കസേരയിൽ ഇരിക്കുന്നത്, പൊതുജനത്തെ നേരിട്ട് കാണാൻ ഉള്ള ധൈര്യം നൽകാൻ മാത്രമല്ല. മറിച്ച്, കീഴ്ജീവനക്കാർക്കും ഈ ഇരിക്കുന്നത് ഒരു മേലുദ്യോഗസ്ഥനാണ് എന്ന തോന്നൽ നൽകാനുമാണ്.




South Indian states prior to the States Reorganisation Act, 1956.


Image details:

നൽകിയിട്ടുള്ള ചിത്രം ഇന്ത്യാ രാജ്യം രൂപികൃതമായപ്പോൾ, ദക്ഷിണ ഇന്ത്യയിൽ ആദ്യം രൂപീകൃതമായ സംസ്ഥാനങ്ങളുടേതാണ്. ഇവയെ

പിന്നീട് പലവിധ സ്ഥാപിതതാൽപ്പര്യങ്ങൾക്കും അനുസൃതമായി പുതുതായുള്ള സംസ്ഥാനങ്ങൾ രൂപീകരിച്ചു. Madras Stateതന്നെ മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും വളരെ ചെറുതായാണ് കാണുന്നത്.

കാരണം, മലബാറിയിൽ കീഴ്ജീവനക്കാരൻ മേലുദ്യോഗസ്ഥനെ സംബോധന ചെയ്യുന്നതും, പരാമർശിക്കുന്നതും, 'നിങ്ങൾ' എന്നോ 'ഇങ്ങൾ' എന്നോ ആണ്. തിരിച്ചും, കാര്യമായ തരംതാഴ്ത്തൽ ഉളവാകുന്ന വാക്കുകൾ ഓഫിസർമാർ ഉപയോഗിക്കില്ല. പലപ്പോഴും, ഇങ്ഗ്ളിഷിലെ വാക്യങ്ങൾ ഉപയോഗിക്കും. അതിൽ ആർക്കും ചേതം ഇല്ല. കാരണം, ഭരണയന്ത്രം സമത്വാധിഷ്ഠിത ഭാഷയായ ഇങ്ഗ്ളിഷിലാണ് നടക്കുന്നത്.

എന്നാൽ യാതോരു കുടുംബ മഹിമയും, ജാതീയമായ ഉയർച്ചയും കണക്കിൽ എടുക്കാത്ത സംവിധാനത്തിൽ ഒരു വ്യക്തി ഓഫിസിൽ ഒരു കസേരയിൽ ഇരുന്നാൽ, മറ്റ് ജീവനക്കാർക്ക് ഈ ഇരിക്കുന്നത്, 'ഓനാണോ', 'ഓരാണോ' എന്ന് തിരിച്ചറിയാനുള്ള ഭാഷോകോഡുകൾ ഇല്ലതന്നെ.

ഉയർന്ന പീഠം, ഓഫിസിലെ ഭരണയന്ത്രത്തിന് വ്യക്തമായ ദിശാ വിവരം നൽകാൻ ഉപകരിക്കും.

ഇത് മലബാറിലെ ഇങ്ഗ്ളിഷ് ഭരണ സംവിധാത്തിൽ അത്യന്താപേഷിതമായിരുന്നു. ഇത് ഇല്ലായെങ്കിൽ ക്ലാർക്കിനും പ്യൂണിനും, പുറത്ത് നിന്നു വരുന്നവരോട്, ഓൻ അല്ലെങ്കിൽ അയാൾ അതുമല്ലെങ്കിൽ മൂപ്പര് ആടെ കുത്തിയിരിക്കുന്നുണ്ട് എന്ന് പറയാനുള്ള പ്രേരണവരും.

ഓഫിസർക്ക് കടലാസ് വിലപോലും ഇല്ലാ എന്നുള്ളതാവും ഫലം.

## 10. ഓഫിസറെ നേരിട്ട് സമീപിക്കണം എന്ന സംവിധാനം

പൊതുജനത്തിൽ പെട്ട ആൾ ഓഫിസറെ പോയി കാര്യപ്രാപ്ത്തിക്കായി നേരിട്ട് കാണുന്നതിൽ ഉള്ള സാമൂഹിക വീക്ഷണത്തിലെ പ്രശ്നം ഇതാണ്: ഓരോ വ്യക്തിക്കും അടിയിൽ പടിപടിയായി ആളുകളുടെ ഒരു നിരതന്നെയില്ലെങ്കിൽ, ബഹുമാനമെന്ന ഭക്തി-ആദരവ്, കയറിവരുന്ന വ്യക്തിയുടെ മനസ്സിൽ പതിക്കില്ല.

തിരുവിതാംകൂറിൽ സാർ എന്ന സംബോധന ഒരളവുവരെ, ബഹുമാനത്തെ തീർച്ചയാക്കുകയും ഉറപ്പാക്കുകയും ചെയ്യുമെങ്കിലും, ഈ സാർ എന്ന പദം പ്യൂൺ സാറിനും, ക്ളാർക്ക് സാറിനും ഒരേ പോലെ അവകാശപ്പെട്ടതാകയാൽ, നേരിട്ട് കയറിവരുന്ന ആൾക്ക് ഓഫിസർസാറും ഇതുപോലൊരു സാറാണ് എന്ന തോന്നൽ വന്നേക്കാം. ഇതിനാൽത്തന്നെ തിരുവിതാംകൂർ ഭരണയന്ത്രത്തിൽ ഓഫിസറെ നേരിട്ട് വന്ന് സാധാരണ പൗരൻ സമീപിക്കുന്നത് അത്ര ഇഷ്ടപ്പെടുന്നകാര്യമല്ലായിരുന്നു.

ഇവിടെയാണ്, പൊതുവെ ബ്രട്ടിഷ്-മലബാറിന്റെ ഔപചാരിക ചരിത്രത്തിൽ രേഖപ്പെടുത്താതെ പോകുന്ന, ഓഫിസറെ നേരിട്ട് വന്ന് കാണണം,

കീഴെയുള്ളവരെ വന്ന് കാണേണ്ടുന്ന കാര്യം ഇല്ല എന്നതിലെ അതിഗംഭീര, വ്യത്യാസം.

ഈ ഒരു സമ്പ്രദായത്തെ പിടിച്ചു നിർത്തിയിരുന്നത്, Direct recruit ഓഫിസർമാരുടെ ഇങ്ഗ്ളിഷ് മാനസികാവസ്ഥയാണ്. ഇവിടെ എടുത്തു പറയേണ്ടുന്ന കാര്യം, ഈ ഓഫിസർമാർ തമ്മിൽ ഇങ്ഗ്ളിഷിലാണ് സാധാരണയായി ആശയവിനിമയം നടത്താറുള്ളത് എന്നത് ഒരു പരമാർത്ഥം ആണെങ്കിലും, അവരിൽ മിക്കവരും പ്രാദേശിക ഭാഷാ സാമൂഹിക അന്തരീക്ഷത്തിൽത്തന്നെ ജീവിക്കുന്നവരാണ്. ഇതിനാൽതന്നെ ഇവരുടെ വ്യക്തിത്വത്തിൽ ഒരു ഉഭയഭാവനയും (ambivalanceഉം) സാമൂഹിക വീക്ഷണത്തിൽ ഒരു ഇരട്ടഭാവവും (dichotomyയും) ഉണ്ടായിരുന്നിരിക്കാൻ സാധ്യതയുണ്ട്. ഈ വിഷയത്തിന്റെ ഉള്ളറകളിലേക്ക് ഇപ്പോൾ കടക്കുന്നില്ല. പിന്നീട് കടന്നേക്കാം.

തിരുവിതാംകൂറിൽ പ്യൂണും, ക്ളാർക്കും, ഓഫിസറും തമ്മിൽ, ഇന്നുള്ള ഇന്ത്യൻ ഭരണയന്ത്രം പോലെയായിരുന്നു എന്നാണ് തോന്നുന്നത്. ഭാഷാവിവരത്തിലും, സാമൂഹിക വീക്ഷണത്തിലും, പെരുമാറ്റത്തിലും, വ്യക്തിബന്ധ ഭാഷാ കോഡുകളിലും, മറ്റും മിക്കവാറും ഒരേതരക്കാരാണ് ഈ മൂന്ന് കൂട്ടരും.

എല്ലാ രീതിയിലും, സർക്കാർ തൊഴിലുകാർ മേൽനോട്ടക്കാരും, സാധാരണ ജനം അവരുടെ കീഴ്-ജീവികളും, എന്ന ഭാവം ഉള്ളവർ.

എന്നാൽ മലബാറിലെ ഇങ്ഗ്ളിഷ് ഭരണ യന്ത്രത്തിൽ Direct recruit ഓഫിസർമാർ ഇങ്ഗ്ളിഷ് സമത്വാധിഷ്ഠിത സാമൂഹിക വീക്ഷണമുള്ളവരും, അവരുടെ കീഴിൽ തനി ഉച്ചനീചത്വ ഭാഷാ വിവരം മാത്രം ഉള്ള കീഴ്ജീവനക്കാരും. എന്നാൽ ജനത്തിന് രണ്ടാമത്തെകൂട്ടരെ നേരിടേണ്ട ആവശ്യം കുറവാണ് എന്ന് പറയാം.

എന്നാൽ, എല്ലായിടത്തും എല്ലാനിലയിലും സ്വന്തമായി നല്ല ഇങ്ഗ്ളിഷ് പരിജ്ഞാനമുള്ള ചിലരെ കണ്ടേക്കാം. ഉദാഹരണത്തിന്, മലബാറിലെ സർക്കാർ യന്ത്രത്തിൽ നല്ല ഇങ്ഗ്ളിഷ് അറിയുന്ന ക്ളാർക്കുമാർ കണ്ടേക്കാം. എന്നാൽ അതുകൊണ്ട് യാതോരു കാര്യവുംഇല്ലതന്നെ. കാരണം, അവർ എല്ലാ ക്ളാർക്കുമാരെയും, മറ്റെല്ലാവരേയും ഒന്നായി മൂടുന്നതും, ബന്ധിപ്പിക്കുന്നതായ ഒരു പുതപ്പിൽ ഒരു കണികമാത്രം ആയി നിലനിൽക്കും.

അവർക്ക് മറ്റ് ക്ളാർക്കുമാരെപ്പോലെയെ പെരുമാറാനും പ്രവർത്തിക്കാനും ആവുള്ളു.

വളരെ വർഷങ്ങൾക്ക് മുൻപ് ഇന്ത്യൻ പട്ടാളത്തിലെ ഒരു കമ്മിഷൻണ്ട് ഓഫിസർ ഇതുപോലൊരു വിവരം നൽകുകയുണ്ടായി.

വടക്ക് കിഴക്കൻ സംസ്ഥാനങ്ങളിൽനിന്നും സാധാ പട്ടാളക്കാരനായി ചേരുന്ന ചിലർക്ക് നല്ല ഇങ്ഗ്ളിഷ് പരിജ്ഞാനം ഉണ്ടാവും. എന്നാൽ ഓഫിസർമാർ അവർക്ക് ഇങ്ഗ്ളിഷ് ഉപയോഗിക്കാൻ അവസരം നൽകില്ല. കാരണം, അവർ ഹിന്ദിയിലെ തൂ (നീ), ഉസ് (അവൻ) ആണ്. അവർക്ക് ഇങ്ഗ്ളിഷ് ഉപയോഗിക്കാൻ അവസരം നൽകിയാൽ, അവർ ഇങ്ളിഷിലെ Youയും Heയും ആയി ഉയരും.

അങ്ങിനെ സംഭവിച്ചാൽ, വാക്ക്-കോഡുകളിലെ വിണ്ണിൽ വസിക്കുന്ന ഓഫിസർക്ക് ഒരു ശക്തിക്ഷയം സംഭവിക്കും. ഫ്യൂഡൽ ഭാഷകളിൽ, ഇന്ത്യൻ പട്ടാള ഓഫിസർ ഒരു ദിവ്യ മായായവനികയ്ക്ക് അപ്പുറത്ത്, തിരുനാഗത്തളയിട്ട് സംഹാരനൃത്തമാടുന്ന നടരാജ ശിവരൂപത്തെപ്പോലെയും, സാധ പട്ടാളക്കാരൻ ഈ ശിവരൂപത്തിന്റെ തൃപ്പാദത്തിന് കീഴിൽ അനന്തമായി അമർന്നിരിക്കുന്ന അപസ്മാരപുരുഷനെപ്പോലെയും ആണ്.

എന്നാൽ വാസ്തവം ഈ ഉപമയ്ക്ക് ഉള്ളിൽ ഒതുങ്ങി നിൽക്കില്ല. വാക്ക് കോഡുകൾക്ക് ശിവനെ സ്പർശിക്കാൻ ആവില്ല. പട്ടാള ഓഫിസറെ സ്പർശിക്കാൻ ആവും. ഓഫിസർ അമർത്തിപ്പിടിച്ചിരിക്കുന്നത് അപസ്മാരപുരുഷനെ അല്ല, മറിച്ച്, സർക്കാർ തൊഴിൽ തേടി പട്ടാളത്തിൽ ചേർന്ന പ്രാദേശികനെയാണ്. ഈ ഒരു വ്യത്യാസം ഒരു വിഘടന രഹസ്യം ഉൾക്കൊള്ളുന്ന ഒരു വ്യത്യാസം തന്നെയാണ്.



Go to Main contents

## 11. ഇന്ത്യക്കാരന് മറ്റൊരു ഇന്ത്യാക്കാരന് മുകളിൽ അധികാരം നൽകിയാൽ

ഇന്നുള്ള പട്ടാള ഓഫിസർമാർ കീഴ്ജീവനക്കാർക്ക് അവരോട് ഇങ്ഗ്ളിഷ് സംസാരിക്കാനുള്ള സാഹചര്യം നൽകും എന്ന് തോന്നുന്നില്ല. മലബാറിൽ ഓഫിസർമാർ കീഴ്ജീവനക്കാർക്ക് കഴിവതും ഇങ്ഗ്ളിഷ് സംസാരിക്കാനുള്ള സാഹചര്യം നൽകുമായിരുന്നു എന്ന് ഈ എഴുത്തുകാരന് നേരിൽ കണ്ടത് ഓർമ്മയുണ്ട്.

പഴയകാല മലബാറിലെ ഉദ്യോഗസ്ഥ പ്രസ്ഥാനം തിരുവിതാംകൂറിൽ നിന്നും എത്രമാത്രം വ്യത്യസ്ഥമായിരുന്നു എന്നതിലേക്ക് ചെറുതായൊന്ന് സൂചിപ്പിക്കാൻ ഒരുമ്പെടുകയാണ്. എന്നാൽ അതിന് മുൻപേ, ഇതുംകൂടി പറയേണ്ടിയിരിക്കുന്നു.

ഈ എഴുത്തുകാരൻ ഈ വക എഴുത്തുകൾക്ക് പിൻബലമായി എടുക്കുന്നത്, ഒന്ന് സ്വന്തം ജീവിതത്തിൽ നീരീക്ഷിച്ചതും, കണ്ടതും കേട്ടതുമായ പലകാര്യങ്ങളാണ്. പോരാത്തതിന്, ഈ എഴുത്തുകാരൻ Travancore State Manual, Native Life in Travancore, Malabar Manual തുടങ്ങിയ ഗ്രന്ഥങ്ങൾ പലപ്പോഴായി വായിക്കുകയും സ്വന്തമായുള്ള ചില തിരിച്ചറിവുകളുടെ

വീക്ഷണകോണിൽനിന്നും അവയെ അപഗ്രഥിക്കുകയും ചെയ്തിട്ടുണ്ട്.

ഇതിനും ഉപരിയായി, ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തെക്കുറിച്ച്, ഇങ്ഗ്ളിഷുകാർക്ക് പോലും അറിയാത്ത പലകാര്യങ്ങളും മനസ്സിൽ ഉള്ളതും ഇതിനായി ഉപയോഗിച്ചിട്ടുണ്ട്.

ഇങ്ഗ്ളിഷ് കൊളോണിയൽ വാഴ്ചയെ ഭൂഖണ്ഡ യൂറോപ്യൻ കൊളോണിയലിസവുമായി യാതോരുതരത്തിലും ബന്ധപ്പെടുത്താൻ പാടില്ല എന്ന നിലപാടും ഈ എഴുത്തുകാരനുണ്ട്. വാസ്തവത്തിൽ ഇങ്ഗ്ളിഷ് കൊളോണിയലിസത്തിന്റെ പൂർണ്ണമായ എതിർകോണിലാണ് ഭൂഖണ്ഡ യൂറോപ്യൻ കൊളോണിയലിസം എല്ലാരീതിയിലും ഉണ്ടായിരുന്നത്. എന്നാൽ ഇന്ന് ഇവ രണ്ടിനേയും ഒരേ സംഗതിയായാണ് പല വിഡ്ഢി ഔപചാരിക ചരിത്രങ്ങളും വീക്ഷിക്കുന്നത്.

ഇങ്ങിനെയൊക്കെയാണ് കാര്യങ്ങളെങ്കിലും, ഈ എഴുത്തുകാരന്റെ തിരിച്ചറിവുകളിലും അവകാശവാദങ്ങളിലും ഉള്ള ബലക്ഷയമുള്ള ചില ഇടങ്ങൾ സൂചിപ്പിക്കാം. സ്വന്തം അനുഭവസമ്പത്തും നേരിട്ട് കണ്ടറിഞ്ഞതും, കേട്ടറിഞ്ഞതുമായ കാര്യങ്ങൾ വളരെ

വിപുലമാണെങ്കിലും, ഇതിന്റെ വരമ്പിന് അപ്പുറത്തുള്ള കാര്യങ്ങളും അനവധിയാണ്.

ഉദാഹരണത്തിന്, ബ്യട്ടിഷ്-മലബാറിൽ പോലീസ് സ്റ്റേഷനുകളിൽ എന്തായിരുന്നു പൊതുജനത്തിനുള്ള അനുഭവം എന്ന് ചോദിച്ചറിയാനുള്ള പഴയകാല ആരെയും ഈ എഴുത്തുകാരന് അറിയില്ല.

എന്നാൽ തിരുവിതാംകൂറുമായി താരതമ്യം ചെയ്യുമ്പോൾ, മലബാറിലെ പോലീസിന് അന്ന് കാഠിന്യം കുറവായിരുന്നിരിക്കാം എന്ന് തോന്നുന്നു. ഇതിനെക്കുറിച്ച് ആകെ മനസ്സിൽ ഉള്ളത് ഒന്ന് രണ്ട് കാര്യങ്ങളാണ്.

ഒന്ന് നക്സൽ പ്രവർത്തകനായിരുന്ന ശ്രീ. കെ വേണു തന്റെ ജയിൽ ജീവതാനുഭവങ്ങളെക്കുറിച്ച് എവിടെയോ എഴുതിയത് ഒരിക്കൽ ശ്രദ്ധയിൽ പെട്ടത് ഓർക്കുന്നു. മലബാർ പോലീസിന്റെയും തിരുവിതാംകൂർ പോലീസിന്റെയും പെരുമാറ്റങ്ങൾ താരമത്യപ്പെടുത്തി, ശ്രീ. കെ വേണു പറഞ്ഞതായി ഓർക്കുന്നത്, അന്നത്തെ തിരുവിതാംകൂർ പോലീസ് താരതമ്യേന മൃഗീയവും, മലബാർ പോലീസ് താരതമ്യേന മയമുള്ളതും ആയിരുന്നു എന്നാണ്. ഇതിന്റെ കാരണംതന്നെ ശ്രീ. കെ വേണു പറയുന്നത്,

മലബാർ പോലീസ് ഇങ്ഗ്ളിഷ് ഭരണത്തിൽനിന്നും പിറന്നതാണ് എന്നതാണ്.

മറ്റൊരു കാര്യം പറയാനുള്ളത്, ഈ എഴുത്തിൽ നിന്നും തന്നെയുള്ള ഒരു ഉദ്ദരണിയാണ്.

QUOTE from Part 2 of this book: ഈ ഉപഭൂഖണ്ടത്തിൽ സേവനം അനുഷ്ഠിച്ച ഒരു ഇങ്ഗ്ളിഷ് IP Officer ഇങ്ങിനെ രേഖപ്പെടുത്തിയത് വായിക്കാൻ ഇടവന്നിരുന്നു:

QUOTE: യാതോരു കാരണവശാലും ഒരു ഇന്ത്യക്കാരന് മറ്റ് ഇന്ത്യക്കാരുടെ മേൽ അധികാരം നൽകരുത്. നൽകിയാൽ അത് ദുരുപയോഗപ്പെടും എന്നത് തീർച്ചയാണ്. END OF QUOTE

മറ്റൊരു ഇങ്ഗ്ളിഷ് IP Officer ആശ്ചര്യത്തോടുകൂടി രേഖപ്പെടുത്തിയതും ഉണ്ട്. പോലീസ് സ്റ്റേഷനിൽ ചോദ്യം ചെയ്യാനായി കൊണ്ടുവന്ന ആളെ യാതോരു കാരണവശാലും, പീഡിപ്പിക്കരുത് എന്ന് കർശനമായി താക്കീത് നൽകിയാലും, ഇങ്ഗ്ളിഷ് ഓഫിസർമാർ അൽപനേരം ഒന്ന് മാറിനിന്നാൽ, പോലീസുകാർ പിടിച്ച് കൊണ്ടുവന്ന ആളെ മുഖത്തിട്ടടിക്കുകയും മറ്റും ചെയ്തിരിക്കും.

എന്ത് കൊണ്ടാണ് പോലീസുകാർ ഇങ്ങിനെ പെരുമാറുന്നത് എന്ന് മനസ്സിലാകുന്നില്ല എന്നതായിരുന്നു ആ IP Officerറുടെ അത്ഭുതം.

എന്നാൽ, 'സാർ' എന്നും, 'നിങ്ങൾ' എന്നും, 'അദ്ദേഹം' എന്നും, 'അവർ' എന്നും നിർവ്വചിക്കപ്പെടുന്നവർക്ക് മുഖത്തടികിട്ടില്ല. മറിച്ച്, 'നീ'യെന്നും 'അവൻ' എന്നും 'അവൾ' എന്നും നിർവ്വചിക്കപ്പെടുന്നവർക്കാണ് ഇത് സംഭവിക്കുക എന്ന കാര്യം ഇങ്ഗ്ളിഷ് ഓഫിസർക്ക് അറിവ് ലഭിച്ചിരുന്നോ എന്ന് അറിയില്ല. END OF QUOTE from Part 2 of this book

ഇവിടെ എടുത്ത് പറയാനുള്ള ഒരു കാര്യം ഉണ്ട്. ഇങ്ഗ്ളിഷുകാർക്ക് (ഐറിഷുകാർക്കും, സ്ക്കോട്ടിഷുകാർക്കും, ജർമൻകാർക്കും മറ്റും അല്ല), ഈ ഉപഭൂഖണ്ഡ ഭാഷകളെ മനസ്സിലാക്കാനും പഠിച്ചെടുക്കുവാനും വളരെ പ്രയാസം തന്നെയായിരുന്നു. ഇങ്ഗ്ളിഷ് ഭരണത്തിന് ഈ ഉപഭൂഖണ്ഡത്തിൽ അടിത്തറപാകുകയും വളരെ നാൾ ഇവിടുള്ള ഭരണത്തിന് നേതൃത്വം നൽകുകയും ചെയ്ത Robert Clive ഈ വക ഭാഷകൾ പഠിക്കാൻ ശ്രമിച്ചില്ല എന്ന് അറിയുന്നു.

Go to Main contents

ഹിന്ദിയേക്കാൾ വളരെ പ്രയാസം തന്നെയായിരുന്നു തമിഴ് പോലുള്ള ഉപദ്വീപിന്റെ ദക്ഷിണദേശത്തുള്ള ഭാഷകൾ.

ഇങ്ങിനെയുള്ള ഒരു ദേശത്തിൽ ICS / IP Officerമാരായി സേവനമനുഷ്ഠിച്ച ഇങ്ഗ്ളിഷ് ഓഫിസർമാർക്ക് അവരുടെ കീഴിലുള്ള ജീവനക്കാരുടേയും ജനങ്ങളുടേയും ആശയവിനിമയവും, മാനസികഭാവവും, സാമൂഹിക ബന്ധചരടുകളും മറ്റും, ഒരു മനുഷ്യൻ മൃഗങ്ങളിലെ ഈവക കാര്യങ്ങൾ ഗ്രഹിച്ചെടുക്കാൻ ശ്രമിക്കുന്നത് പോലെയായിരുന്നിരിക്കണം.

## 12. മൃഗീയ ഭാഷകൾ ഉപയോഗിച്ചാൽ മനുഷ്യൻ മൃഗീയനാവും

ഇങ്ഗ്ളിഷ് ആളുകൾ ഈ ഉപദ്വീപിലെ ഭാഷകളെ എങ്ങിനെയാണ് നേരിട്ടത് എന്നതിനെക്കുറിച്ച് പലവിധ വിവരങ്ങളും മനസ്സിൽ വരുന്നുണ്ട്. എന്നാൽ അവയെല്ലാം ഇവിടെ കുറിച്ചിട്ടാൽ, എഴുത്തിന്റെ പാത ഉപകഥകളിൽ പെട്ട് പോകും. എന്നാൽ ഈ ഒരു കഥ പറയാമെന്ന് തോന്നുന്നു. കാരണം, ഈ കഥ പറയാനുള്ള ഒരു അനുയോജ്യമായ ദിക്ക് ഇനി എപ്പോഴാണ് ലഭിക്കുക എന്ന് അറിയില്ല.

മെഡ്രാസ് പ്രസിഡൻസിയിൽ ഇങ്ഗ്ളിഷ് ഭരണം നടക്കുന്നകാലം. ചരിത്രപരമായി ചോളന്മാരുടേയും, പാണ്ഡ്യൻമാരുടേയും പ്രദേശമായിരുന്ന സ്ഥലമാണ്. അവിടങ്ങളിൽ പലദിക്കിലും ഇങ്ഗ്ളിഷ് ഭരണകാലത്ത് പലവിധ പ്ളാന്റേഷനുകളും (plantations) മറ്റും പടുത്തുയർത്തിയിരുന്നു, ചിലത് ബ്യട്ടിഷുകാരുടെ ഉടമസ്ഥതയിലും, ചിലത് ഭൂഖണ്ഡ യൂറോപ്യന്മാരുടെ ഉടമസ്ഥതയിലും, ചിലത് പ്രാദേശിക ജന്മികുടുംബങ്ങളുടെ ഉടമസ്ഥതയിലും.

നൂറ്റാണ്ടുകളായി പല ജന്മികുടുംബങ്ങളുടെ കീഴിൽ അടിമകളായി ജീവിച്ചിരുന്ന പല കീഴ്ജാതിക്കാരും കൂട്ടത്തോടെ, രക്ഷപ്പെട്ട് ഇങ്ഗ്ളിഷുകാരുടെ തോട്ടങ്ങളിൽ ജോലിക്ക് കയറി. വേതനം തന്നെ തരതമ്യേനെ ഉയർന്നത്. സാമൂഹികാന്തരീക്ഷവും താരതമ്യേനെ മയമുള്ളത്.

ഇങ്ഗ്ളിഷ് ഉടമസ്ഥതയിലുള്ള തോട്ടങ്ങളിൽ (തേയില, ഏലം, കാപ്പി തുടങ്ങിയവയുടെ) മാനേജർമാരായി ഇങ്ഗ്ളണ്ടിൽ നിന്നും ചെറുപ്പക്കാരെ നിയമിച്ചിരുന്നു. ഈ വിധ മാനേജർമാർക്ക് തമിഴ് അറിഞ്ഞിരിക്കേണം എന്ന ഒരു നിബന്ധന ചില കമ്പനികളിൽ ചട്ടമുണ്ടായിരുന്നു.

അതിനാൽ, ഈ ഇങ്ഗ്ളിഷ് ചെറുപ്പക്കാർ തമിഴ് പഠിച്ച്, ഒരു തമിഴ് പരീക്ഷ ജയിക്കേണ്ടിയിരുന്നു. ഇത് ഇവരെ സംബന്ധിച്ചെടുത്തോളം ഒരു വൻ പൊല്ലാപ്പ് തന്നെയായിരുന്നു. തമിഴിലെ വാക്കുകളുടെ, ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ ഉള്ള, വിചിത്രമായ കൊഴുപ്പും, വളവും, വീര്യവും, നിന്ദയും വണക്കങ്ങളും, ഭാവങ്ങളും, അഹംഭാവങ്ങളും മറ്റും, ഉൾക്കൊള്ളുക എന്നുള്ളത് തികച്ചും അരോചകവും അസഹ്യവുമായിത്തന്നെ ഈ

ഇങ്ഗ്ളിഷ് ചെറുപ്പക്കാർക്ക് അനുഭവപ്പെട്ടു. കാരണം ഇങ്ഗ്ളിഷ് എന്ന പരന്ന കോഡുകൾ ഉള്ള ഭാഷയിൽ, കാര്യങ്ങൾ തികച്ചും വ്യത്യസ്ഥമായിരുന്നു.

എന്നാൽ തമിഴ് വശമില്ലെങ്കിൽ എങ്ങിനെയാണ് തൊഴിലാളികളുമായി ആശയവിനിമയം ചെയ്യുക? ഇതിന് അവർ ആലോചിച്ച് ഒരു വൻ പോംവഴി കണ്ടെത്തി. ഇവർ തമിഴ് പഠിക്കുന്നതിനേക്കാൾ എളുപ്പം തോട്ടം തൊഴിലാളികളെ ഇങ്ഗ്ളിഷ് പഠിപ്പിക്കുക എന്നതാണ്. ഇങ്ഗ്ളിഷ് ആണെങ്കിൽ വളരെ പെട്ടെന്ന് പഠിക്കാനാവും എന്ന് പല പ്രാദേശികരും തെളിച്ചിട്ടുമുണ്ടായിരുന്നു.

ഈ ഒരു ആശയം ഇവർ കമ്പനിയുടെ മുകൾസ്ഥാനത്ത് അറിയിച്ചു. ഈ ഒരു ആശയം കമ്പനിയുടെ മുകൾസ്ഥാനത്ത് സ്വീകാര്യമായിരുന്നെങ്കിലും, തൊട്ടംതൊഴിലാളികളുടെ നേരെ മുകളിൽ മേൽനോട്ടക്കാരായി പ്രവർത്തിച്ചിരുന്ന പ്രാദേശിക വ്യക്തികൾ ഈ ആശയത്തെ നിർദ്ദയം എതിർത്തു. കാരണം, സാമൂഹിക ഘടനയെത്തന്നെ മലക്കം മറിക്കുന്ന വൻ സ്ഫോടനാത്മകമായ ഒരു ആശയമാണ്

ഇങ്ഗ്ളിഷ് ചെറുപ്പക്കാർ, അവരുടെ വിഡ്ഢിത്തത്താൽ, മുന്നോട്ട് വച്ചിരിക്കുന്നത്.

തമിഴിലെ, നീ, ഉനക്ക്, നീങ്കെ, എന്നെടാ തമ്പി, അവൻ, അവൾ, ആളെ പാത്ത് പേശ്ങ്കെ, തേവർ, അണ്ണാ, പെരിയണ്ണാ, തുടങ്ങിയ അനവധി വാക്കുകളാലും, ക്രീയാവാക്കുകളിൽ ഉള്ള ബഹുമാന-നിന്ദിക്കൽ സ്വരരൂപങ്ങളാലും രൂപകൽപ്പനചെയ്യപ്പെടുന്ന അതീവ കീഴ്വണക്കത്തിന്റെയും, അധീനസ്ഥിതിയുടെയും, വിനയത്തിന്റെയും, അടക്കത്തിന്റെയും, സേവനഭാവത്തിന്റെയും, പാദസേവയുടേയും, ആത്മാഭിമാനത്തിന് അവകാശമില്ലായ്മയുടേയും, അളവറ്റ മേൽക്കോയ്മയുടേയും മറ്റും സാമൂഹിക കോഡുകൾ ഉരുക്ക് ലിപികളിൽ സാമൂഹിക ഘടനയിൽ കാലാകലങ്ങളായി ആലേഘനം ചെയ്യപ്പെട്ടിരിക്കുന്നത്, ഇങ്ഗ്ളിഷ് പടരുന്നതോടുകൂടി തേഞ്ഞ്മാഞ്ഞ് പോകും.

ഓരോ ജീവി ഉപയോഗിക്കുന്ന ഭാഷകളുടെ കോഡുകൾ ആ ജീവിയുടെ സ്വഭാവ വിശേഷങ്ങളിലും പ്രതിഫലിക്കപ്പെടും. മൃഗീയ ഭാഷകൾ പഠിച്ചാൽ, മനുഷ്യരും മൃഗീയമാകും.

ഉദാഹരണത്തിന്, മനുഷ്യൻ നായകളുടെ ഭാഷ പഠിച്ചാൽ, നിരത്തിൽ നിന്ന് കുരക്കും എന്ന് പ്രത്യേകിച്ച് എടുത്ത് പറയേണ്ടതില്ല. കുറുക്കന്റെയും ചെന്നായയുടേയും ഭാഷ പഠിച്ചാൽ, വെള്ളിനിലാവിൽ പൊന്നിൽ കുളിച്ച് നിൽക്കുന്ന രാത്രികളിൽ മനുഷ്യർ വിണ്ണിലെ ചന്ദ്രലേഖയെ നോക്കിക്കൊണ്ട് ഓലിയിട്ട് നൃത്തം ചെയ്യും, കൂട്ടത്തോടെ.



## 13. മൃഗങ്ങളിലെ ഭാഷാ ഭാവങ്ങൾ

നായകളുടെ കാര്യം പറഞ്ഞപ്പോൾ, ഇതും കൂടി പറയാം എന്ന് കരുതുന്നു. നായ എന്ന വാക്ക് മിക്ക സ്ഥലങ്ങളിലും ഒരു അസഭ്യവാക്കായി ഉപയോഗിക്കപ്പെടുന്നുണ്ട് എന്ന് തോന്നുന്നു. ഇങ്ഗ്ളിഷിലെ 'bitch' എന്ന വാക്ക് പലപ്പോഴും ഒരു അസഭ്യവചനമായാണ് ഉപയോഗിക്കപ്പെടുന്നത്. ആ വാക്കിന് പെൺനായ എന്ന അർത്ഥമുണ്ട്. (നായ എന്ന വാക്ക് മലബാറി വാക്കാണ് എന്നൊരു തോന്നൽ. മലയാളത്തിൽ പട്ടിയെന്നാണ് വാക്ക്).

എന്നാൽ പൊതുവെപറയുകയാണെങ്കിൽ, ഇങ്ഗ്ളിഷ് സമൂഹങ്ങളിൽ നായയ്ക്ക്, പ്രത്യേകിച്ചും വീട്ടിൽ വളർത്തുന്ന നായക്ക് വീട്ടിലെ ഒരു അംഗത്തിന്റെ തന്നെ വില പലവീടുകളിലും നൽകുന്നുണ്ട്.

എന്നാൽ ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ മിക്കദിക്കിലും നായയെ തരംതാഴ്ത്തിത്തനെയാണ് വീക്ഷിക്കുന്നത്. ഇങ്ഗ്ളിഷിൽ പലപ്പോഴും നായയെ പരാമർശിക്കുന്നത് He (അയാൾ), She (അയാൾ (സ്ത്രീ) എന്നവാക്കിനാലാണ്.

അതേ സമയം ഈ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകളിൽ നായകളെ അത്/ഇത് എന്നുതന്നെയാണ് പരാമർശിക്കപ്പെടുന്നത്. അതുമല്ലെങ്കിൽ അവൻ/അവൾ എന്ന്. എടാ, വാടാ എന്നെല്ലാം വിളിക്കുകയും ചെയ്യും.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ഉപദ്വീപിൽ വന്ന നൂറ്റാണ്ടിലും മറ്റും ഇവിടെ കണ്ടത്, വെറും മൃഗങ്ങളെപ്പോലെയോ, അർദ്ധ മനുഷ്യരെപ്പോലെയോ അർദ്ധ മൃഗങ്ങളെപ്പോലെയോ, ഉയർന്ന ജനക്കൂട്ടങ്ങൾ വിശേഷിപ്പിക്കുന്ന വളരെ താഴത്ത് നിലനിർത്തിയിരിക്കുന്ന ജനസമൂഹങ്ങളെയാണ്.

അവരിലെ വ്യക്തികളെ അവൻ, അവൾ, അത് എന്നല്ലാമായാണ് ഉയർന്നവർ വിശേഷിപ്പിച്ചിരുന്നത്. എന്തിനേറെ പറയുന്നു, സാമൂഹികമായി ഉയർന്ന വ്യക്തി മരിച്ചാൽ, മരിച്ചു എന്ന വാക്കും, കീഴ്ജാതിക്കാരൻ മരിച്ചാൽ ചത്തു എന്ന വാക്കും തന്നെയാണ് ഉപയോഗിച്ചിരുന്നത് എന്ന് തോന്നുന്നു.

ഏതാണ്ട് മുപ്പത്തി അഞ്ച് വർഷങ്ങൾക്ക് മുൻപ്, ഈ എഴുത്തുകാരൻ ഒരിക്കൽ ദേവർകോവിൽലിൽ വന്നത് ഓർക്കുന്നു. പ്രദേശം മിക്കവാറും ആൾ ഒഴിഞ്ഞ പ്രദേശം.

രാത്രികാലങ്ങളിൽ കുറുക്കന്മാർ കൂട്ടമായി വന്ന് കൂരിരുട്ടിൽ വീട്ടിന് ചുറ്റും എന്തെല്ലാമോ കായികാഭ്യാസങ്ങൾ കാട്ടിക്കൂട്ടി, മനുഷ്യ ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലാത്ത ഏതോ അദൃശ്യ സിഗ്നലുകൾക്കും, താളത്തിനും, അനുപ്രാസത്തിൽ ഒന്നിച്ചു നിന്നും ഇരുന്നും കൊണ്ട് കൂക്കിവിളിക്കുമായിരുന്നു. രാത്രിയുടെ ഇരുട്ടിനെ പലദിക്കിലേക്ക് കുത്തിക്കീറുന്ന ഈ കൂക്കിവിളികൾ പേടിയും അതോടൊപ്പംതന്നെ കേട്ടിരുന്നാൽ ഒരു അസുലഭ മാസ്മരിക ഭാവവും മനസ്സിൽ ഉളവാക്കുമായിരുന്നു.

വീട്ടിന് പുറകിൽ ഉള്ള വിറക് പുരയ്ക്ക് അടുത്ത് ഒരു ഉച്ചനേരത്ത്, ഈ എഴുത്തുകാരൻ അന്ന് ഒരു ദിവസം നടക്കുന്ന അവസരത്തിൽ ഒരു വിചിത്രമായ രംഗം കണ്ടു. ഒരു നായ വിറക് പുരയിൽ, രാജ പദവികണക്കെ ഇരിക്കുന്നു. ഏതാണ്ട് നാലോ, അഞ്ചോ നായകൾ ആ നായയുടെ നേർക്ക് മുൻകാലുകൾ മുന്നിലേക്ക് നീട്ടി, അതീവ ദാസ്യഭാവത്തിൽ കുനിഞ്ഞ് നിന്ന് അടിയാളത്തം പ്രകടിപ്പിക്കുന്നു.

ആൾ പെരുമാറ്റം കേട്ട്, നായകൾ കൂട്ടം പിരിഞ്ഞ് സാവധാനം സ്ഥലം വിട്ടു.

തെരുവുകളിലെ നായകൾക്ക് പലപ്പോഴും വ്യത്യസ്ത കൂട്ടവും, മേലാൾ നായയും, മറ്റും ഉണ്ട് എന്ന് തോന്നുന്നു. മാത്രവുമല്ല, അവരിൽ തന്നെ പല വിധ ആഭിജാത്യങ്ങളും, ഉച്ചനീചത്വങ്ങളും, നേതൃത്വങ്ങളും, നേതൃത്വത്തിനായുള്ള പടപൊരുതലും ഉണ്ട് എന്നും തോന്നുന്നു.

പോരാത്തതിന്, വ്യക്തമായ അടിയാളത്തം മേലാൾ-നായയോട് കാണിക്കാത്ത ഒരു നായ ഒരു നായക്കൂട്ടത്തിൽ കയറിച്ചെന്നാൽ, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ സർക്കാർ ഓഫിസിൽ അടിയാളത്ത ഭാവമില്ലാതെ ഒരു സാധാരണ പൗരൻ കയറിച്ചെന്നാലുള്ള അനുഭവമാണ് ഉണ്ടാവുക. മറ്റ് നായകൾ കയറി കടിച്ച് കീറാൻ ശ്രമിക്കും.

നായകൾ തമ്മിൽ ആശയവിനിമയം എങ്ങിനെയാണ് ചെയ്യുന്നത് എന്ന് അറിയില്ല. ഇങ്ഗ്ളണ്ടിലെ നായകൾക്ക്, അവരുടെ ആശയവിനിമയ കോഡുകളിൽ ഇങ്ഗ്ളിഷിലെ പരന്ന കോഡുകളുടെ സ്വാധീനവും, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിലെ നായകൾക്ക് ഫ്യൂഡൽ ഭാഷാ കോഡുകളുടെ സ്വാധീനവും ഉണ്ടാവാം.

മൃഗങ്ങൾക്കിടയിൽ ഉച്ചനീചത്വങ്ങളും, ഉയർന്ന സ്ഥാനം അലങ്കരിക്കുന്നവരും, മറ്റും ഉണ്ട് എന്ന

കാര്യം അറിയപ്പെടുന്ന കാര്യം തന്നെയാണ്. എന്നാൽ, ഇതിന് പിന്നിൽ വ്യക്തമായ ഉച്ചനീചത്വകോഡുകൾ ഉൾക്കൊള്ളുന്ന ഭാഷാ കോഡുകൾ ഉണ്ട് എന്ന കാര്യം ഇങ്ഗ്ളിഷുകാരായ നിരീക്ഷകർക്ക് യാതോരു അറിവും ഇല്ലാത്ത കാര്യമാണ് എന്നാണ് തോന്നുന്നത്. മറ്റുള്ളവർ ആ കാര്യം അങ്ങ് പറഞ്ഞുകൊടുക്കുകയും ഇല്ലാ എന്നും തോന്നുന്നു.

ഏതാണ്ട് ഒരു മുന്നൂറ് വർഷങ്ങൾക്കുള്ളിൽ മനുഷ്യർ, ചില മൃഗങ്ങളോടെങ്കിലും ആശയവിനിമയം നേരിട്ട് നടത്തും എന്നാണ് തോന്നുന്നത്. ഇന്ന് ഇത് ഒരു അസാധ്യമായ കാര്യമായി തോന്നാമെങ്കിലും, പണ്ട് കാലങ്ങളിൽ അസാധ്യമായി കരുതിയപലതും ഇന്ന് സംഭവിച്ചിട്ടുണ്ട്.

ഈ ഉപദ്വീപിൽ കീഴ്ജാതിക്കാർ നാഗരിക മുനുഷ്യസമൂഹങ്ങളിൽ സാധാരണ പൗരന്മാരായി ജീവിക്കും എന്ന് പണ്ട് കാലങ്ങളിൽ സങ്കൽപ്പിക്കാൻ ആവുന്ന കാര്യമായിരുന്നില്ല. ഇങ്ഗ്ളിഷ് കൊളോണിയൽ വാഴ്ച പടർന്ന എല്ലായിടത്തും ഈ വരമ്പ് ഭേദിക്കപ്പെട്ടു. ആഫ്രിക്കയിൽ, പ്രാദേശിക സാമൂഹിക അധിപന്മാരുടെ അടിച്ചമർത്തലിൽ അകപ്പെട്ടുപോയ പല ജനക്കൂട്ടങ്ങളും വൻ

സാമൂഹിക നിലവാരങ്ങളിലേക്ക് ഉയർന്നു. അവിടങ്ങളിൽ നടമാടിയിരുന്ന നരഭോജനം എന്ന ആഹാര രീതി തന്നെ, ഒരു മൃഗീയ സംസ്ക്കാരമായിരുന്നു. അതും ഏതാണ്ട് തുടച്ച് മാറ്റപ്പെട്ടിട്ടുണ്ട്.

നരഭോജിയായ ഒരു വ്യക്തി മറ്റ് മനുഷ്യർക്ക് അടുപ്പിക്കാൻ പറ്റാത്ത ഒരു ജീവിതന്നെയായിരുന്നു. ഇന്ന് ഈ ജീവിയും മനുഷ്യരുടെ കൂടെ ചേർന്നു.

ഈ വിഷയം ഇവിടെ വിടുകയാണ്. തിരിച്ച് എഴുത്തിന്റെ പാതയിലേക്ക് നീങ്ങുന്നു.

## 14. Telllicherryയിലെ ഇങ്ഗ്ളിഷ് സ്വാധീന വിശേഷങ്ങൾ

മലബാർ ഉദ്യോഗസ്ഥ പ്രസ്ഥാനത്തെക്കുറിച്ച് പറയുമ്പോൾ, ഈ എഴുത്തുകാരൻ തന്റെ മാതാവായ ആളുടെ സാന്നിധ്യത്താൽ, നിശബ്ദമായി നിരീക്ഷിച്ചും, ചോദിച്ചറിഞ്ഞും, കേട്ടറിഞ്ഞതുമായ കാര്യങ്ങൾ എഴുതിച്ചേർക്കേണ്ടിവരും.

ഈ ആൾ (മാതാവ്) Telllicherryയിൽ (തലശ്ശേരിയിൽ) ജനിച്ചു, പഠിച്ച് വളർന്ന വ്യക്തിയാണ്. മരുമക്കത്തായ തീയ്യ ജനസമൂഹം അഥവാ മതത്തിൽ പെട്ട വ്യക്തി. മലബാറിൽ ഇങ്ഗ്ളിഷ് ഭരണ പ്രസ്ഥാനം ആദ്യമായി വേരുറപ്പിച്ചത് Telllicherryയിൽ ആയിരുന്നു. പിന്നീട്ട് മലബാർ ജില്ല രൂപീകരിച്ചപ്പോൾ, Calicutറ്റിലേക്ക് ഭരണ കേന്ദ്രം മാറിയെങ്കിലും ജില്ലയുടെ സബ്ഡിവിഷനൽ കേന്ദ്രമായി Telllicherry തുടർന്നിരുന്നു.

ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റെ ഏറ്റവും കൂടുതൽ സ്വാധീനം മലബാറിൽ ലഭിച്ചത് Telllicherryയിൽ ആയിരുന്നു എന്ന് തോന്നുന്നു. എന്നാൽ പലതരം ക്രിസ്ത്യീയ പ്രസ്ഥാനങ്ങളുടെ വരവും സാന്നിധ്യവുംകൊണ്ട് നാട്ടുകാരിൽ, എന്താണ് യഥാർത്ഥ ഇങ്ഗ്ളിഷ് പ്രസ്ഥാനം

എന്നതിൽ ചെറിയ തോതിലുള്ള കൺഫ്യൂഷൻ ഉളവാക്കിയിട്ടുണ്ടാവാം.

കാരണം യഥാർത്ഥത്തിൽ, ഇങ്ഗ്ളിഷ് പ്രസ്ഥാനവും തിരുവിതാംകൂറിൽ നിന്നും കുടികയറിയ പലതരം ക്രിസ്ത്തീയ പ്രസ്ഥാനങ്ങളും തമ്മിൽ വ്യക്തമായ വ്യത്യാസം ഉണ്ടായിരുന്നു.

ഇങ്ഗ്ളിഷുകാരും ഒരു തരം ക്രീസ്ത്യാനികൾ ആയത് കൊണ്ടും, മറ്റുള്ളവർക്ക്, വിവിധതരം ക്രിസ്ത്യാനികൾ തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച് അറിവില്ലാത്തത് കൊണ്ടും, ഇങ്ഗ്ളിഷ് പ്രസ്ഥാനത്തെ ഒരു തരം ക്രിസ്തീയ പ്രസ്ഥാനമായി തോന്നിയിരിക്കാം.

പോരാത്തതിന്, ഇങ്ഗ്ളിണ്ടിൽനിന്നും വന്ന ഇങ്ഗ്ളിഷുകാരെ, ഈ നാട്ടിലുള്ള ക്രിസ്ത്രീയ പ്രസ്ഥാനങ്ങൾ പലരീതിയിലും തെറ്റിദ്ധരിപ്പിച്ചിരുന്നു എന്നും കാണുന്നു. പോരാത്തതിന്, ബ്യട്ടണിൽ നിന്നും വന്ന ഐറിഷുകാരും സ്ക്കോട്ടിഷുകാരും ഈ ദേശത്ത് വന്നപ്പോൾ ഇവിടുള്ള പലതരം ക്രിസ്തീത പ്രസ്ഥാനങ്ങുടെ വശീകരണത്തിൽ വീണും പോയിരുന്നു.

ഈ പശ്ചാത്തലം വളരെ അധികം പറയേണ്ടിവരും. എന്നാൽ അവയിലേക്ക് കടക്കുന്നില്ല, ഇപ്പോൾ.

തലശ്ശേരിയിൽ ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റെ വെളിച്ചം വന്നത്, പ്രാദേശിക സാമൂഹികാന്തരീക്ഷത്തിലെ പലതരം ഫ്യൂഡൽ ഭാവങ്ങളുടെ കറുത്ത നിഴലുകളെ



TIVANS.

സാമൂഹിക വരമ്പുകളിലുള്ള ഇരുളറകളിലേക്ക് ഉന്തിനീക്കിയെന്നുള്ളതാണ് വാസ്തവം.

തലശ്ശേരിയിൽ ഇതിന്റെ ഏറ്റവും ഗംഭീരമായ ഗുണം ലഭിച്ചത് അവിടുള്ള മരുമക്കത്തായ തീയ്യ മതസ്ഥരിലാണ് എന്നാണ് തോന്നുന്നത്. വളരെപെട്ടെന്ന് തന്നെ ഗുണമേന്മയുള്ള ഇങ്ഗ്ളിഷും, ഇങ്ഗ്ളിഷ് ക്ളാസിക്കൽ

സാഹിത്യവുമായി കാര്യമായ മാനസിക അടുപ്പവും ഉള്ള ഒരു ചെറിയ ജനക്കൂട്ടം ഈ മതസ്ഥരിൽ വളർന്നുവന്നു.

വെറും ഏതാനും മൈലുകൾക്ക് അപ്പുറം വെറും തോർത്തുകൊണ്ട് മാറ് പാതിമറിച്ച്, തോർത്ത് തന്നെ പാവാടയായി ഉടുത്ത് ജീവിക്കുന്ന മരുമക്കത്തായ തീയ്യ സ്ത്രീകളും (തീയ്യത്തി), പാളത്തൊപ്പി തലയിലും മുണ്ടായി തോർത്ത് ഉടുക്കുന്നതുമായ പുരുഷന്മാരും (തീയ്യൻ) ഉള്ള ഒരു വൻ തീയ്യ ജനക്കൂട്ടം. ഇവരിലെ സ്ത്രീകളിൽ പലരും നെൽവയലുകളിൽ ഞാറ് പറിച്ചും, വിത്ത് വിതച്ചും, വിളകൊയ്തും കാലാകാലങ്ങളായി നിത്യവൃത്തി നടത്തുന്നു. മലബാറി ഭാഷാകോഡുകളിൽ, സാമൂഹികമായി ഉയർന്നവർ, ഇവരെ ഇഞ്ഞ്, അളേ, അനേ, ചെക്കൻ, പെണ്ണ്, ഓള്, ഓൻ, ഐറ്റിങ്ങൾ, എടാ, എടീ, തുടങ്ങിയ പദപ്രയോഗങ്ങളാൽ നിർവ്വചിച്ചിരുന്നു. ഇവർക്ക് കസേരയിൽ ഇരിക്കാനുള്ള സാമൂഹികോഡുകൾ ഇല്ലായിരുന്നു.

ഇവർ നെൽവയലുകളിൽ ഈ വിധ പണിചെയ്യുന്ന അവസരത്തിൽ, തച്ചോളിപ്പാട്ടുകളും മറ്റ് വടക്കൻ പാട്ടുകൾ എന്ന് ഇന്ന് നിർവ്വചിക്കപ്പെടുന്ന അവരുടെ വീരന്മാരുടെ കഥകൾ പാടി ഉല്ലസിക്കുന്നു.

അതേ സമയം ഇവരെ അതീവ നീരസത്തോടുകൂടി വീക്ഷിക്കുന്ന ഭൂജന്മികളായ 'തീയ്യർ' അവിടങ്ങളിൽ ഉണ്ടായിരുന്നു.

ഇതേ അവസരത്തിൽ Telllicherryയിൽ മരുമക്കത്തായ തീയ്യ സ്ത്രീകൾ സാരിയും ബ്ളൌസും, പുരുഷന്മാർ മുണ്ടും shirtഉം ധരിച്ച് തുടങ്ങിയിരുന്നു. അത് ഹിന്ദുമതസ്ഥരുടെ (ബ്രാഹ്മണമതക്കാരുടെ) സാമൂഹികാധികാരത്തിന് ബലക്ഷയം സംഭവച്ചതിനാൽ ആണ് സംഭാവ്യമായത്.

അതേ സമയം Telllicherryയിൽ ഇങ്ഗ്ളിഷ് സ്ക്കൂളുകളിലും മറ്റും പഠിച്ചിറങ്ങുന്ന 'തീയ്യർ' ചെറുപ്പക്കാർ അന്ന് ഇങ്ഗ്ളിഷ് വസ്ത്രധാരണം എന്ന് മനസ്സിലാക്കപ്പെട്ടിരുന്ന പാൻറ്റ്സ് (pants) ഇട്ടുതുടങ്ങിയിരുന്നു. ചിലർ തൊപ്പിയും (Hat) ധരിക്കുമായിരുന്നു. സ്ത്രീകളിൽ ചിലർ sleeveless ബ്ളൌസ് ധരിച്ച്, മാറ് മറയ്ക്കാതെയുള്ള മറ്റ് ഇടങ്ങളിലെ സ്ത്രീകളെയും സാധാരണ ബ്ളൌസ് ധരിക്കാറുള്ള സ്ത്രീകളേയും ഫാഷനിൽ കടത്തിവെട്ടി.

പലരും നന്നായി ഇങ്ഗ്ളിഷ് സംസാരിക്കും.

Go to Main contents

തലശ്ശേരിയിലെ 'തീയ്യർ' പരിഷ്ക്കാരികളാണ് എന്ന ഒരു പൊതുധാരണ വടക്കെ മലബാറിലെ മറ്റ് പ്രദേശങ്ങളിലെ ആളുകളിൽ പടർന്നിരുന്നു. ഇത് യഥാർത്ഥത്തിൽ യാതോരു പാരമ്പര്യപരമായ അടിത്തറയും ഇല്ലാത്ത ഒരു ഉയർച്ചയും പരിഷ്ക്കാരവും ആയിരുന്നു. ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളും, അവയുടെ നിത്യപ്രകാശവും നൽകിയ ഒരു തളിർക്കലും മുളവിരിയലും മാത്രമായിരുന്നു ഇത്.

ഇതിന്റെ ഒരു അംശം ഈ എഴുത്തുകാരന്റെ മാതാവിലും കുടുംബക്കാരിലും പലരീതിയിൽ അനുഭവപ്പെട്ടിരുന്നു. ഈ എഴുത്തുകാരന്റെ മാതാവ് തിരുവിതാംകൂറിൽ ജോലിചെയ്യുന്ന അവസരത്തിൽ പലരോടും യാതോരു കൂസലുമില്ലാതെ, ഒരുതരം ഉച്ചതഭാവത്തിൽ (superiority feeling) പറയുന്നത് കേട്ടിട്ടുണ്ട് : We are Thiyyas from Tellicherry.

ഈ 'Thiyyas from Tellicherry' എന്നതിന്റെ പൊരുളെന്താണെന്ന് അന്ന് അറിഞ്ഞിരുന്നില്ല. മാത്രവുമല്ല, 'Thiyyas' ഒരു തരം ഉയർന്ന മതസ്ഥരാണ് എന്ന ഒരു തോന്നലും, ഈ എഴുത്തുകാരനിൽ അന്നുണ്ടായിരുന്നു. സാമൂഹിക യാഥാർത്ഥ്യം ചെറുപ്രായത്തിൽ വളരെ തുച്ഛമായിമാത്രമേ അറിവുണ്ടായിരുന്നു.

മലബാറിലെ ഇങ്ഗ്ളിഷ് ഭരണസംവിധാനത്തിന്റെ ഉള്ളറകളിലേക്ക് ചെന്നുചേരണമെങ്കിൽ, സാമൂഹിക പശ്ചാത്തലം ആദ്യം പറഞ്ഞ് ഫലിപ്പിക്കേണ്ടതാണ്. അല്ലെങ്കിൽ പൊള്ളയായ ചരിത്രവിവരമാണ് മനസ്സിൽ വന്നുചേരുക.

## 15. ശക്തമായ ചമയങ്ങളും അനുസാരികളും മെയ്യാഭരണങ്ങളും ഇല്ലാതെ പുറത്തിറങ്ങിനടന്നാൽ

---

തലശ്ശേരിയിലെ മരുമക്കത്തായ തീയ്യർ-മതസ്ഥരിൽ ഒരു ചെറിയപക്ഷം പേരിൽ കണ്ടുതുടങ്ങിയ തിളക്കത്തിന് പിന്നിൽ യാതോരു പാരമ്പര്യപരമായ അടിത്തറയും ഇല്ലായിരുന്നു എന്നു പറഞ്ഞുകഴിഞ്ഞു. ഈ എഴുത്ത് മുന്നോട്ട് പോകുന്നതിന് മുൻപായി, മുസൽമാന്മാരേയും ക്രിസ്ത്യീയരേയും തൽക്കാലം ചർച്ചക്ക് എടുക്കാതെ, മറ്റുള്ളവർ ഉള്ള സാമൂഹിക ഘടനയെ പ്രതിപാദിക്കാം.

ഏറ്റവും ഉയരങ്ങളിൽ നിന്നിരുന്ന ഹിന്ദുക്കൾക്കും (ബ്രാഹ്മണമതസ്ഥർക്കും) അവരോട് ഒട്ടിനിന്നിരുന്ന അമ്പലവാസികൾക്കും, ഇവർരണ്ട് കൂട്ടർക്കും കീഴിലായി, ജന്മികുടുംബങ്ങളുടെ വസ്ത്തുവകകളുടെ മേൽനോട്ടക്കാരും സൈനികമെന്ന് നിർവ്വചിക്കാവുന്ന തൊഴിലും ചെയ്തിരുന്ന നായന്മാർക്കും ഉണ്ടായിരുന്നു എന്ന് പറയപ്പെടുന്ന ആഢ്ഢ്യത്തത്തേക്കുറിച്ചും ആഭിജാത്യത്തെക്കുറിച്ചും ഒന്ന് സൂചിപ്പിക്കുന്നത് നല്ലതായിരിക്കും എന്ന് തോന്നുന്നു.

ഹൈന്ദവക്ഷേത്രങ്ങൾ ബ്രാഹ്മണരുടേതാണ് എന്ന് പൊതുവേപറയാമെങ്കിലും, വൻക്ഷേത്രങ്ങളിൽ ചിലതെങ്കിലും പണിതത്, ദേശംപിടിച്ചടക്കിയ അന്യദേശവാഴികളായിരുന്നു എന്നുതോന്നുന്നു. ഇതിന് പിന്നിൽ ഉണ്ടായിരുന്ന ചേതോവികാരം എന്താണ് എന്ന് പൂർണ്ണമായി പറയാനുള്ള വിവരം ഇല്ല.

എന്നാൽ, തോന്നുന്ന ഒന്ന് രണ്ടുകാര്യങ്ങൾ സൂചിപ്പിക്കാം. ഒന്ന് ദേശദേവതകളെ പ്രീണിപ്പിക്കാനായിരിക്കാം അവ നിർമ്മിച്ചത്. മറ്റൊന്ന് ബ്രാഹ്മണദേവതകളെ (ഹൈന്ദവദേവതകളെ) പ്രീതിപ്പെടുത്താനോ, അതുമല്ലെങ്കിൽ ബ്രാഹ്മണരെ വശീകരിക്കാനോ ആയിരിക്കാം. ബ്രാഹ്മണ അംഗീകാരം ലഭിക്കുന്നതും, അതുമല്ലെങ്കിൽ അന്യദേശവാഴി ക്ഷത്രിയനാണ് എന്ന് ബ്രാഹ്മണർ സാക്ഷ്യം നൽകുന്നതും, സാമൂഹിക അംഗീകാരവും അച്ചടക്കവും ലഭിക്കാൻ സൗകര്യപ്പെടാം. വന്നിരിക്കുന്ന ആൾ ഐഏഎസ്സാണ് എന്ന് നാട്ടിൽ പരിചയപ്പെടുത്തുന്നത് പോലെയാണ്. പോലീസുകാരൊക്കെ വന്ന് സെലൂട്ട് ചെയ്യും.

ഇതിനെല്ലാം ഉപരിയായി, യുദ്ധത്തിൽ ചെയ്ത്കൂട്ടിയ അതിക്രമങ്ങൾക്ക് ദൈവത്തിൽനിന്നും മാപ്പ് ലഭിക്കാനും, ഇതുമായി

ബന്ധപ്പെട്ട മനോവിഷമത്തിന് മനസ്സിൽ കുറച്ച് സമാധാനം ലഭിക്കാനും ആയിരിക്കാം.

ഈ മുകളിൽ പറഞ്ഞകാര്യങ്ങൾ എല്ലാം തന്നെ ചരിത്രത്തിൽ സൂക്ഷിച്ചുനോക്കിയാൽ സാക്ഷ്യപ്പെടുത്തിയ ചെറിയ സൂചനകൾ കാണാനാവും. എന്നുവച്ചാൽ ഇവയൊന്നും ഈ എഴുത്താകരന്റെ ഭാവനയിൽ നിന്നും കിളിർപ്പിച്ചെടുത്തവയല്ല എന്ന് അർത്ഥം.

ഇങ്ങിനെയൊക്കെയാണെങ്കിലും ബ്രാഹ്മണർക്ക് സ്വന്തം സമൂഹത്തിൽ സ്വതന്ത്രമായി ഇറങ്ങിനടക്കാനുള്ള സാമൂഹികഭദ്രത എപ്പോഴെങ്കിലും ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

ഇന്നുള്ള ഐപിഎസുകാരെക്കുറിച്ച് പറഞ്ഞത് മാതിരിയാണ്. യൂണിഫോംധരിക്കാതെ, സാധാരണ മുണ്ടും ഷർട്ടും ഇട്ട് പട്ടണത്തിലെ പരിചയമില്ലാത്ത ഇടത്ത് ഇറങ്ങിനടന്നാൽ ബഹുമാനം ആരുംനൽകില്ല. ചിലപ്പോൾ കോൺസ്റ്റബ്ൾ വരെ ഞെട്ടിച്ചേക്കാം. ഐപിഎസ്സുകാരുടെ വീട്ടിലെ സ്ത്രീജനങ്ങൾക്കും ഇതുപോലൊരു പ്രശ്നം ഉണ്ട്. എന്താടാ എന്ന് വിളിച്ച് പരിചയമുള്ള കോൺസ്റ്റബ്ൾ എന്താടീ എന്നും വളിക്കാൻ മടിക്കില്ല. വനിതാ

കോൺസ്റ്റബിൾമാർക്ക് പ്രത്യേകമായ അവകാശമാണ് ഇത്. അവർ അവരുടെ കൈയിൽപ്പെടുന്ന സ്ത്രീകളെ ഈ വാക്കിനാൽ ഒന്ന് വാട്ടിയേ വിടുള്ളു.

എന്നാൽ, ഈ നാട്ടിൽ ഇന്ന് ഇത് കാര്യമായ ഒരു പ്രശ്നമല്ല. കാരണം, ഐപിഎസ്സുകാരുടെ ഔദ്യോഗിക മേൽവിലാസത്തിന് ശക്തമായ മൂല്യംഅടിച്ചേൽപ്പിക്കാൻമാത്രം ശക്തമായ പോലീസ് സംവിധാനം എല്ലായിടത്തും ഉണ്ട്. വേണ്ടിവരുന്ന അവസരത്തിൽ മേൽവിലാസം പുറത്ത് കാണിച്ചാൽമതി.

ബ്രാഹ്മണർക്കും ഇതുപോലൊരു മേൽവിലാസ ചിഹ്നം ഉണ്ട് എന്ന് വേണമെങ്കിൽ പറയാം. ഇത് അവരുടെ പൂണൂലാണ്. പൂണുലുമായി ബന്ധപ്പെട്ട ആചാരപ്രമാണപരമായതും, വിശുദ്ധകർമ്മപരമായതുമായ കാര്യങ്ങൾ സൂചിപ്പിക്കാൻ ഇവിടെ പറ്റില്ല. എന്നാൽ, പൂണൂലിന് ആദ്ധ്യാത്മിക പൊരുളിന് പുറമേ, കാലികമായ (temporal) ഭാവവും ഉണ്ട് എന്നാണ് തോന്നുന്നത്.

പൂണൂൽ, പ്രദർശ്ശിപ്പിച്ചാൽ, ഐപിഎസ് മേൽവിലാസം പ്രകടിപ്പിച്ചത് പോലെയായിരിക്കാം പണ്ട് കാലങ്ങളിൽ.

അമ്പലവാസികളും നായന്മാരും, അവരോട് കൂറുകാണിക്കുന്ന കീഴിൽപെട്ടുപോയ ജനക്കൂട്ടങ്ങളും ബഹുമാനവും, പരിഗണനയും സമർപ്പിക്കും.



NAMBURI BRAHMAN.

എന്നാൽ എല്ലാരും ഇത് ചെയ്തെന്ന് വരില്ല. പ്രത്യേകിച്ചും ബ്രാഹ്മണ സ്ത്രീകളുടെ കാര്യത്തിൽ. ശക്തമായ ചമയങ്ങളും അനുസാരികളും മെയ്യാഭരണങ്ങളും ഇല്ലാതെ അവർ പുറത്തിറങ്ങിനടന്നാൽ, ഓരിൽ നിന്നും ഓളാവാൻ കാര്യമായ സമയതാമസം വേണ്ട. പോരാത്തതിന്, മേൽക്കോയ്മ സമ്മതിച്ച് കൊടുക്കാൻ തയ്യാറാകാത്ത പുരുഷന്മാർ വ്യക്തമായിത്തന്നെ ഭക്തിഹീനമായതും, ദൗഷ്ട്യമുള്ളതും, അശുദ്ധമാക്കുന്നതും, വഷളത്തഭാവമുള്ളതും അശ്ലീലഹേതുവുള്ളതുമായ നോട്ടത്താലും വാക്കുകളാലും ഇവരെ കളങ്കിതപ്പെടുത്തിയേക്കാം.

അടിയാളിയായ വ്യക്തി അടിയാളത്തഭാവമില്ലാതെ, അശ്ലീലഭാവം വ്യക്തമാക്കി കാമാർത്തി പ്രകടിപ്പിച്ച് ഒന്ന്

നോക്കിയാൽത്തന്നെ ആദരിക്കപ്പെടേണ്ടുന്ന വ്യക്തി നുറങ്ങിപ്പോകും.

ഈ ഒരു ഭാവത്തെക്കുറിച്ച് ഇങ്ഗ്ലിഷ് ഭാഷക്കാർക്ക് പണ്ട് കാലങ്ങളിൽ തീരെ അറിവില്ലായിരുന്നു എന്നാണ് തോന്നുന്നത്. കാമാർത്തിനോട്ടത്തിൽ അശ്ലീലം അല്ലാതെ വാക്ക് കോഡുകളിൽ ഓര് ഓളാകും എന്ന വിവരം അവർക്ക് ഒട്ടുംതന്നെയില്ല. എന്നാൽ ഇന്ന് ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിൽ ഫ്യൂഡൽ ഭാഷക്കാർ കൂട്ടംകൂടി ജീവിക്കുന്ന ഇടങ്ങളിൽ നിന്നും അവർ പാലായനം ചെയ്യുകയാണ്, കൂട്ടത്തോടെ. എന്താണ് അവരെ സാമൂഹികമായി തെറിപ്പിക്കുന്നത് എന്ന് അവർക്ക് വ്യക്തമായി വിശദീകരിക്കാൻ ആവും എന്ന് തോന്നുന്നില്ല.

ബ്രാഹ്മണർ പലദിക്കിലും അഗ്രഹാരങ്ങളിൽ കൂട്ടംകൂടി ജിവിച്ചിരുന്നു എന്ന് തോന്നുന്നു. അല്ലാതെ ജീവിച്ചവരും ഉണ്ട്. അവർക്ക് സാമൂഹികമേൽക്കായ്മയുണ്ടായിരുന്നു എന്നത് വാസ്തവമാണെങ്കിലും, അത് തന്നെ ഒരു തളപ്പൂട്ടും വിലങ്ങും ആയിനിലനിന്നു എന്നും തോന്നുന്നു.

പോരാത്തതിന്, ഇവരിൽത്തന്നെ ഉള്ള പല ജാതിക്കാരിലും, വൈവാഹിക ജീവിതവുമായി

ബന്ധപ്പെട്ട പല വിലങ്ങുകളും ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്.

ഇങ്ങിനെയൊക്കെയാണ് കാര്യങ്ങൾ എങ്കിലും ഈ കൂട്ടരിലെ ചിലരെ കുട്ടിരാജാക്കളും, മറ്റും ദൂതരായി നിയമിച്ചിരുന്നു. കാരണം, സാധാരണ ഗതിയിൽ ഇവരെ വഴിയിൽ വച്ച് ആരും ആക്രമിക്കില്ല. കാരണം, ബ്രാഹ്മണഹത്യ കടും പാപമാണ്. പോരാത്തതിന്, ഇവർ യാത്രചെയ്യുന്ന ദിക്കിൽ എവിടെയും ഇവർക്ക് താമസിക്കാനും സൗജന്യമായി ഭക്ഷണം കഴിക്കാനും ഉള്ള ഊട്ടുപുരകളും മറ്റ് സൗകര്യങ്ങളും പല വൻ ക്ഷേത്രങ്ങളുമായി ബന്ധപ്പെട്ട് ഉണ്ടായിരുന്നു എന്നും കാണുന്നു.

ഇവരിലെ വ്യക്തികളെ, ചെറുപ്രായക്കാരായാൽപോലും, മറ്റ് കീഴ് ജാതിക്കാർ ഇഞ്ഞ് എന്ന് സംബോധന ചെയ്യാറില്ലായിരുന്നു എന്നാണ് തോന്നുന്നത്. എന്നാൽ ഇവരുടെ മേൽക്കോയ്മ അംഗീകരിക്കുന്ന വ്യക്തികളെ ഇവർക്ക് ഈ വിധ വാക്കുകളാൽ സംബോധന / പരാമർശിക്കുക എന്നിവ ചെയ്യാമായിരുന്നു എന്നും തോന്നുന്നു.

ഫ്യൂഡൽ ഭാഷാ സാമൂഹികാന്തരീക്ഷം അത്രകണ്ട് ആസ്വാദ്യമായ കാര്യമല്ല. എന്നാൽ, സർക്കാർ

Go to Main contents

ഓഫിസികളിൽ പണിചെയ്യുന്നത് പോലെയാണ്. നിത്യേനെ അതീവ ബോറൻ അന്തരീക്ഷത്തിൽ പണിചെയ്താലും, സാധാരണ ജനങ്ങളിൽ നിന്നും പിടിച്ചെടുക്കാനാവുന്ന അടിയളത്തഭാവം അതീവ ആസ്വാദ്യമാക്കും ഈ തൊഴിലിനെ. ഇതാണ് ഇഹലോകത്തിൽ ലഭിക്കാവുന്ന ഏറ്റവും സ്വർഗ്ഗീയമായ സാമൂഹികന്തരീക്ഷം എന്ന് ഇക്കൂട്ടരിൽ ചിലർക്ക് തോന്നിയേക്കാം - ഒരു pristine-English സാമൂഹികാന്തരീക്ഷം കാണുന്നതുവരെ.

## 16. തെരുവീഥിയിൽ ജീവിക്കുന്നത് പോലുള്ള അവസ്ഥ

കാലാകാലങ്ങളായി ഭാഷാ കോഡുകളിൽ ഉയരങ്ങളിൽ നിലകൊള്ളുന്ന ജനക്കൂട്ടങ്ങൾക്ക് ഒരു മാനസികവും ശാരീരികവും ആയ ഔന്നിത്യംവന്നുചേരും എന്നാണ് അനുമാനിക്കേണ്ടത്. ഇത് അവരുടെ ശരീരഘടനയെ രൂപകൽപ്പനചെയ്യുന്ന അമാനുഷിക സോഫ്ട്വേർകോഡുകളിൽ ആലേഖനം ചെയ്യപ്പെടും എന്നും പറയാം. ഇന്നുള്ള ശാസ്ത്രവിവരം വെച്ച് പറയുകയാണെങ്കിൽ, ഈ കോഡുകൾ അവരുടെ ജീനുകളിലും ഡിഎൻഎയിലും എൻകോഡ് ചെയ്യപ്പെടും എന്ന് വേണമെങ്കിൽ പറയാം. എന്നാൽ, ഇത് യാഥാർത്ഥ്യത്തിനെക്കുറിച്ചുള്ള വളരെ ലഘുവായതും, ലളിതമായതുമായ ഒരു അനുമാനം മാത്രമാണ്. ജീൻസിന് പിന്നിൽ പ്രവർത്തിക്കുന്ന സോഫ്ട്വർകോഡുകളെക്കുറിച്ച് വൈദ്യശാസ്ത്രപണ്ഡിതർക്ക് കാര്യമായ വിവരം ഉണ്ടോ എന്ന് അറിയില്ല. ഇതിനുള്ള മുഖ്യകാരണം, ഇക്കൂട്ടരിൽ മിക്കവർക്കും, സോഫ്ട്വേറിനെക്കുറിച്ച്, കാര്യമായ ധാരണയില്ല എന്നുള്ളതാണ്.

Go to Main contents

കാലാകാലങ്ങളായി സാമൂഹിക ഉന്നതസ്ഥാനങ്ങളിൽ നിലകൊണ്ടിരുന്ന ബ്രാഹ്മണരിൽ, ഈ സോഫ്ട്വേർ കോഡുകളിൽ ഉളവായ പരിവർത്തനത്തിന്റെ സ്വാധീനം വ്യക്തമായികാണാനായിരുന്നേക്കാം. എന്നാൽ ഇവരിലെ വരിഷ്ഠത (superiority) മറ്റുള്ളവരെ വാക്ക്കോഡുകളാൽ അടിച്ച് തമർത്തിക്കൊണ്ട്മാത്രം ഉളവായതായതാണ് എന്ന് കരുതാം. ഇതിന്റെ അർത്ഥം ഇത്രമാത്രമേയുള്ളു. അവർ മുകളിൽ വന്ന് നിൽക്കുന്ന സാമൂഹികാന്തരീക്ഷം ഫ്യൂഡൽ ഭാഷാ പരമായുള്ളതാണ്. അവർ മറ്റുള്ളവരെ ഇഞ്ഞ്, ഇനക്ക്, ഇന്റെ, ഓൻ, ഓള്, ഓന്റെ, ഓൾടെ, ഐറ്റിങ്ങൾ, ഐറ്റിങ്ങടെ, വെറും പേര് തുടങ്ങിയ വാക്ക് കോഡുകളാൽ നിലനിർത്തും. ഇത് ഇങ്ഗ്ളിഷിൽ അനുഭവിക്കാൻ ആവില്ലാത്ത ഒരു അവസ്ഥയാണ്. തെരുവീഥിയിൽ ജീവിക്കുന്നത് പോലെയാണ്. തെരുവീഥിയിൽ ജീവിക്കുന്ന ഒറ്റപ്പെട്ട ആളുകളെ, സാമൂഹികാധിപന്മാരും മറ്റുള്ളവരും ഈവകവാക്കുകളാൽ നിർവ്വചിച്ചാൽ, മിക്കപ്പോഴും, അവർക്ക് യാതോരു സംരക്ഷണവും ഇല്ലാത്ത അവസ്ഥയാണ്.

ചെറിയ വീട്, സാമ്പത്തിബലം കുറവ്, നിലവാരം കുറഞ്ഞപണി, കൂരപ്പുരയിൽ താമസം, തുടങ്ങിയ

അവസ്ഥയിലും ഈ വിധം സാമൂഹികാന്തരീക്ഷം അനുഭവപ്പെടാം.

ബ്രാഹ്മണരുടെ കീഴിൽ പടിപടിയായി ആൾക്കൂട്ടം ഉണ്ട്. അമ്പലവാസികൾ, നായന്മാർ, തീയ്യർ, പിന്നെപടിപടിയായി താഴോട്ടേക്ക് കീഴ്ജാതിക്കാർ. നായന്മാർക്ക് കീഴിലായി വരുന്ന ജനക്കൂട്ടങ്ങൾ, ഇന്നുള്ള ഇന്ത്യൻ പോലീസ് കോൺസ്റ്റബ്ളിന്റെ കൈയിൽ അകപ്പെട്ട് പോകുന്ന സാധാരണക്കാരനെപ്പോലെയാണ്. സാധാരണക്കാരിലും പടിപടിയായി കീഴോട്ട് ആൾക്കൂട്ടങ്ങൾ ഉണ്ട്.

ഈ അവസ്ഥയിൽ നിന്നും പുറത്ത് കടന്നത് തലശ്ശേരിലെ മരുമക്കത്തായ തീയ്യരിൽ ഒരു ചെറിയ ശതമാനം മാത്രമായിരുന്നു. ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളോട് അടുപ്പം ലഭിക്കുകയും, ഇങ്ഗ്ളിഷ് ഭാഷ സ്വായത്തമാക്കുകയും ചെയ്തതോടുകൂടി, കാലകാലങ്ങളായി തലയിൽ അമർത്തിപ്പിടിച്ചിരുന്ന ആൾക്കൂട്ടങ്ങൾ മാഞ്ഞുതുടങ്ങി. എന്നിരുന്നാലും, ഇക്കൂട്ടരും മലബാറി ഭാഷ സംസാരിക്കുന്നവർ തന്നെയായിരുന്നു. അതിനാൽത്തന്നെ ഈ തീയ്യരും അവർക്ക് കീഴിൽ കാലാകാലങ്ങളായി പെട്ടുപോയിരുന്ന ജനക്കൂട്ടങ്ങളേയും, തീയ്യരിൽതന്നെയുള്ള സാമ്പത്തികമായി കീഴിൽ

പെട്ടുപോയിരുന്നവരേയും അമർത്തിപിടിച്ചിരുന്ന അവസ്ഥ തുടർന്നു.

ഈ രീതിയിൽ ഉയർന്ന മാനസികാവസ്ഥലഭിച്ച മരുമക്കത്തായ തീയ്യരിൽ പിന്നെ മുളച്ച് വന്നത് മറ്റൊരു മനോവികാരം ആയിരുന്നു. പൂർവ്വകാലങ്ങളിൽ അവർക്ക് ബ്രാഹ്മണ ഗൃഹങ്ങളിൽ പ്രവേശനം ലഭിച്ചിരുന്നില്ല എന്നുവേണം അനുമാനിക്കാൻ. കാരണം ഓരോ കീഴ്ജാതിക്കാരും ബ്രാഹ്മണരിൽ നിന്നും മറ്റും അകന്നു നിൽക്കേണ്ടുന്ന ദൂരങ്ങൾ വളരെ വ്യക്തമായിത്തന്നെ നിർവ്വചിക്കപ്പെട്ടിരുന്നു. തീയ്യപ്പാട് (Tiya-pad) എന്ന ദൂരം തീയ്യർ നിലനിർത്തേണ്ടുന്ന ദൂരമാണ്. ചെറുമപ്പാട് എന്ന ദൂരത്തെക്കാൾ വളരെ ചെറുതായിരുന്നു ഇത്. കാരണം, ചെറുമർ വളരെ കീഴിൽ ഉള്ള ജനതയായിരുന്നു.

ഇവിടെ ചെറുതായി ഒന്ന് സൂചിപ്പിക്കാനുള്ള വാസ്തവം, ഈ വക ദൂരങ്ങൾക്ക് ഫ്യൂഡൽ-ഭാഷാ കോഡുകളുമായി കാര്യമായ ബന്ധമുണ്ട്. കീഴിൽ ഉള്ളവർ നോക്കുക, സ്പർശിക്കുക തുടങ്ങിയ കാര്യങ്ങൾക്ക് യഥാർത്ഥത്തിൽ നിഷേധാത്മകമായ കോഡുകൾ കൈമാറ്റം ചെയ്യാനും, പകർത്താനും കഴിവുണ്ട് എന്നുള്ളതാണ് വാസ്തവം. യഥാർത്ഥത്തിൽ

സ്പർശിക്കുകപോലും വേണ്ട. കീഴിൽ നിൽക്കുന്ന വ്യക്തി വെറുതെയൊന്ന് വെറും പേര് വിളിച്ചാൽമതി, മുകളിൽ ഉള്ള ആളുടെ ശാരീരികഘടനയിലും, വ്യക്തിത്വത്തിലും സാമൂഹികഅന്തസ്സിലും വിലക്ഷണകരമായ പരിണാമങ്ങൾ സംഭവിക്കാൻ.

ഉദാഹരണത്തിന്, ഐപിഎസ്സുകാരിയെ കോൺസ്റ്റബ്ൾ ഇഞ്ഞ് എന്ന് വിളിക്കേണ്ട, വെറുതെയൊന്ന് ഓള് എന്ന് പരാമർശിക്കുന്നത്, ഐപിഎസ്സുകാരിയുടെ ശ്രദ്ധയിൽവന്നാൽമതി, മനസ്സിൽ സ്ക്യൂസെഫേർണിയയ്ക്ക് (Schizophrenia) തതുല്യമായ പെരുമാറ്റ പരിവർത്തനം സംഭവിക്കാൻ.

ഇക്കാര്യത്തെക്കുറിച്ച് വളരെ ആഴത്തിലുള്ള പലതും പറയാനുണ്ട്. അത് പിന്നീട് ആവാം.

## 17. സാമൂഹിക സമത്വത്തിന്റെ ദുർഗ്രഹമായ കണ്ണികൾ

ഇഞ്ഞ്, ഇനക്ക്, ഇന്റെ, ഓൻ, ഓള്, ഓന്റെ, ഓൾടെ, ഐറ്റിങ്ങൾ, ഐറ്റിങ്ങടെ (മലബാറി വാക്കുകൾ), വെറും പേര് തുടങ്ങിയ പദപ്രയോഗങ്ങൾ ഉപയോഗിക്കുന്നതിനെക്കുറിച്ച് ഒന്ന് കൂടി വ്യക്തമാക്കേണ്ടിയിരിക്കുന്നു. ഈ വാക്കുകളുടെ ഉപയോഗം അതിഗംഭീരമായ സമത്വത്തേയും, ആശയപരമായ സ്വാതന്ത്ര്യത്തേയും, ആത്മബന്ധത്തിന്റെ ഗാഢതയേയും പ്രതിനിധാനം ചെയ്യുന്നവയായി അനുഭവപ്പെടാം.

എന്നാൽ ഇത് ഒരു തെറ്റിദ്ധാരണ ഉളവാക്കുന്ന മനസ്സിലാക്കലാണ്. ഏതൊരു സമൂഹത്തിലേക്കും കയറിച്ചെന്നാലോ, ഇറങ്ങിച്ചെന്നാലോ ഈ വക വാക്ക് കോഡുകൾ ആരോട്, അന്യോന്യം ഉപയോഗിക്കാം എന്നുള്ളത് വളരെ ശക്തമായ ഒരു തിരിച്ചറിവ് നൽകുന്ന ഒരു വിവരമാണ്. ഈ വക വാക്കുകൾ അന്യോന്യം ഉപയോഗിക്കാനാവുന്ന നിലവാരത്തിലാണ് ആ വ്യക്തി സമത്വപ്പെടുക. അല്ലാതെ, സാമൂഹികമായുള്ള ഒരു പൊതുവായുള്ള സമത്വത്തെ ഈ വക വാക്കുകൾ സൂചിപ്പിക്കുന്നില്ല.

യഥാർത്ഥത്തിൽ ഇത് അതിശക്തമായ ഒരു ഭാഷാ കോഡിങ്ങാണ്. ഇങ്ങിനെയുള്ള ഒരു വിചിത്ര യാഥാർത്ഥ്യത്തെക്കുറിച്ച്, ഇങ്ഗ്ളിഷ് ജനതയ്ക്ക് യാതോരു എത്തും പിടിയും ഇല്ലാ എന്നുള്ളതാണ് വാസ്തവം.

തമ്മിൽ ഈ വക വാക്കുകൾ ഉപയോഗിക്കുന്നവർ, അവരേക്കാൾ താഴ്ന്നവരായി കരുതപ്പെടുന്നവരോടും ഇതേ വാക്കുകൾ ഉപയോഗിക്കും. എന്നാൽ, കീഴിലുള്ളവർ ഇതേ വാക്കുകൾ തിരിച്ച് ഉപയോഗിക്കാൻ പാടില്ലതന്നെ. അവർ ഈ വക വാക്കുകൾ തിരിച്ച് ഉപയോഗിച്ചാൽ, അതിശക്തമായ അപമാനിക്കലും, തരംതാഴ്ത്തലും ഇടിച്ച്താഴ്ത്തലും, പദവികുറയ്ക്കലും, വിലയിടിക്കലും, നെറികേടും മറ്റും ആകും.

ചിലപ്പോൾ മുകൾസ്ഥാനത്തുള്ള വ്യക്തിക്ക് ഈ വിധമുള്ള ഒരു ആക്രമണത്തെ നേരിടാനുള്ള കെൽപ്പോ, ആൾബലമോ, സ്വരഗാംഭീര്യമോ, എടുത്ത് കാട്ടാവുന്ന ഉന്നതസ്ഥാന മേൽവിലാസമോ ഇല്ലായിരിക്കുന്ന അവസരത്തിൽ, ആരെങ്കിലും വിലകുറച്ച് പരിചയപ്പെടുത്തുകയോ, തരംതാഴ്ത്തുന്ന വിവരങ്ങൾ നൽകുകയോ, സാമൂഹികമായി മേൽവിലാസം കുറഞ്ഞ വ്യക്തിബന്ധങ്ങൾ

Go to Main contents

സൂചിപ്പിക്കുകയോ ചെയ്താൽ മുകൾസ്ഥാനത്ത് ഉള്ള വ്യക്തി ശരിക്കും മാനസികമായും, സാമൂഹികമായും വ്യക്തിത്വപരമായും നശിച്ചത് തന്നെ. കാരണം, ഈ വിധമുള്ള ഒരു അവസരം വന്നമാത്രയിൽത്തന്നെ മറ്റ് ആളുകൾ നേരത്തെസൂചിപ്പിച്ച വാക്ക്-കോഡുകൾ എടുത്ത് പ്രയോഗിക്കും. ഇങ്ങിനെയുള്ള ഒരു സംഗതിയെക്കുറിച്ചും, ഇങ്ഗ്ളിഷ് ജനതയ്ക്ക് യാതോരു വിവരവും ഇല്ലതന്നെ.

ബ്രാഹ്മണരുടെ മേൽക്കോയ്മയുടെ കാതൽ കിടക്കുന്നത്, അവർക്ക് കീഴിലായി വാക്ക്-കോഡുകൾ മെനയുന്ന സാമൂഹികാന്തരീക്ഷത്തിൽ, തട്ട്തട്ടായി പല ജനക്കൂട്ടങ്ങളും ഉണ്ടായിരുന്നു എന്നുള്ളതാണ്.

തട്ടുതട്ടായുള്ള ജനക്കൂട്ടങ്ങളെ നിലനിർത്താനായി ബ്രാഹ്മണർ അമിതമായി അധ്വാനിക്കേണ്ടുന്ന ആവശ്യമില്ല. ഓരോ തട്ടും അവർക്ക് കീഴിലുള്ള തട്ടുകളെ അമിർത്തിപ്പിടിച്ച് നിലനിർത്തും.

ഇതും ഇങ്ഗ്ളിഷ് സാമൂഹികാഅന്തരീക്ഷത്തിൽ ഇല്ലാത്ത ഒരു പ്രതിഭാസമാണ്. പഴയകാല ഇങ്ഗ്ളിഷുകാർ സംഘടിച്ചാൽ, തമ്മിൽ തമ്മിൽ കത്തിയിറക്കാനും, കുത്തിക്കീറാനും മോഹം ജനപ്പിക്കുന്ന ഒരു മാനസികാവസ്ഥ വരില്ല.

കൊളാണിയൽ കാലഘട്ടത്തിൽ ഇങ്ഗ്ളിഷുകാരുടെ ചരിത്രമപരമായുള്ള സാമൂഹിക ബലത്തിന്റെ രഹസ്യങ്ങളിൽ ഒന്ന് ഇതാണ്.

ബ്രാഹ്മണകുടുംബങ്ങളുടെ ആഢ്യത്തിന്റെയും, ആഭിജാത്യത്തിന്റെയും ശക്തി നിലനിൽക്കുന്നത് അവരുടെ പാരമ്പര്യത്തിൽ വേദഗ്രന്ഥങ്ങളും വേദമന്ത്രങ്ങളും ജോത്സ്യവും അനുഷ്ഠാനങ്ങളും പൂജാവിധികളും ഉണ്ടായിരുന്നു എന്നുള്ള ധാരണകൊണ്ടൊന്നും അല്ല. മറിച്ച്, ജനസംഖ്യയിൽ ഏതാണ്ട് 90%ത്തിൽ കൂടുതൽ പേരെ, ഇഞ്ഞ്, ഓൻ, ഓള്, ഐറ്റിങ്ങൾ തുടങ്ങിയ പദപ്രയോഗങ്ങളുടെ മൂർച്ചയാൽ, പടിപടിയായി കുത്തിത്തുളച്ച് വെക്കാൻ ഉതകുന്ന ഭാഷാകോഡുകൾ സമൂഹത്തിൽ പരന്നുകിടക്കുന്നത് കൊണ്ടാണ്.

കീഴിലുള്ളവർക്ക് സംഘടിച്ച് ഇതിനെ എതിർക്കാനും ആവില്ല. കാരണം, അവർ ഓരോരുത്തരും മുകളിലോട്ട് കുനിയുകയും, താഴോട്ട്, ചവിട്ടിപ്പിടിച്ച് കുത്തിക്കീറുകയും ചെയ്യുന്നവരാണ്. ഈ സാമൂഹികാവസ്ഥ രൂപകൽപ്പന ചെയ്യുന്നത് ഭാഷാ കോഡുകളാണ്. അല്ലാതെ ബ്രാഹ്മണരും, മാരാരും, നമ്പീശന്മാരും, പുഷ്പകരും വാര്യർമാരും, നായന്മാരും, തീയ്യരും

മലയരും, വേടരും, കുറിച്ചിയരും പുലയരും പറയരും, മറ്റും ഒന്നുതന്നെയല്ല. ഇക്കൂട്ടർ ആകെ നോക്കുന്നത്, അവരെക്കാൾ താഴെയായി അവർ കരുതുന്ന ഏതെങ്കിലും ജനക്കൂട്ടം വരിതെറ്റി മുന്നിൽ കയറിയിട്ടുണ്ടോ എന്നതാണ്. അങ്ങിനെ ആരെങ്കിലും ചെയ്താൽ, അവരെ പിടിച്ചിറക്കി, ചവിട്ടിത്താഴ്ത്തി മുറിവൽപ്പിക്കുന്നത് വരെ അവർക്ക് മനസ്വാസ്ഥ്യം ലഭിക്കില്ല.

1800കളിൽ മലബാറിൽ ജീവിച്ചിരുന്ന ബ്രാഹ്മണർക്ക് മധ്യേഷ്യയിൽ ഏതാണ്ട് 6000 വർഷങ്ങൾക്ക് മുൻപ് ജനിച്ച് പന്തലിച്ച വേദസംസ്ക്കാരവുമായി എത്രമാത്രം ബന്ധം ഉണ്ട് എന്ന് അറിയില്ല. എന്നാൽ, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഉദ്യോഗസ്ഥർ, പ്രാചീണ സംസ്കൃത ഗ്രന്ഥങ്ങളെ കണ്ടെത്താനും അവയെ സംരക്ഷിച്ച് നിലനിർത്താനും കാര്യമായി തന്നെ പ്രവർത്തിക്കേണ്ടിവന്നിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്. ഉപഭൂഖണ്ഡത്തിന്റെ പലഭാഗത്തായി ഉണ്ടായിരുന്ന പല വിദൂര ഭവനങ്ങളിൽനിന്നും, മറവിയിലേക്ക് മാഞ്ഞ് കൊണ്ടിരുന്ന പല താളിയോല ഗ്രന്ഥങ്ങളും ഈ വിധം അവർ രക്ഷിച്ചെടുത്തു എന്നാണ് മനസ്സിലാക്കുന്നത്. വാത്സ്യായനന്റെ കാമശാസ്ത്രം (Kamasutra) പോലും (ഇത് വേദകാല ഗ്രന്ഥമല്ല),

Go to Main contents

ഇങ്ങിനെ സംരക്ഷിച്ചെടുത്തതായി രേഖപ്പെടുത്തിക്കാണുന്നു.

ബ്രാഹ്മണർക്ക് നേരെ കീഴിൽ വരുന്ന ജനക്കൂട്ടങ്ങളാണ് അമ്പലവാസികൾ. ഇവരുടെ പാരമ്പര്യ തൊഴിൽ അമ്പലത്തിനുള്ളിലെ ജോലികളാണ്. ഇക്കൂട്ടരെക്കുറിച്ച് കാര്യമായി ഇവിടെ പ്രതിപാദിക്കുന്നില്ല.

ഇവർക്ക് കീഴിൽ വരുന്ന ജനക്കൂട്ടമാണ് നായർമാർ.

## 18. പുകയുന്ന പകയും നൈപുണ്യത്തെ വിറങ്ങലിപ്പിക്കുന്ന വാക്ക് കോഡുകളും

നായന്മാരെക്കുറിച്ച് പറയുമ്പോൾ, അവരിൽ ചിലർക്കെങ്കിലും അരോചകമായിത്തോന്നാവുന്ന ഒന്നോ, ചിലപ്പോൾ അതിൽകൂടുതലോ കാര്യങ്ങൾ സൂചിപ്പിക്കേണ്ടിവരും. എന്നാൽ, ഈ പ്രദേശത്തിലെ ആരും തന്നെ ജീവന്റെയും, മനസ്സിന്റേയും സോഫ്ട്വേർകോഡുകൾക്ക് ഭാഷാകോഡുകൾ നൽകുന്ന ഉൽകൃഷ്ടതയ്ക്ക് അതീതമായ ഒരു ഔന്നിത്യം അവകാശപ്പെടാനാവുന്നവരല്ല എന്നുള്ളതാണ് വാസ്തവം.

ഈ വാസ്തവം ഇങ്ഗ്ളിഷ് കമ്പനിയും, ഇങ്ഗ്ളിഷ് പതാകയും ഈ നാട്ടിൽ ഒരു വൻ മാനസിക വിപ്ളവം കൊണ്ടുവരുന്നതിന് മുൻപ് ഇവിടുള്ള പുലയൻ, പറയർ, ചെറുമർ, തുടങ്ങി അങ്ങ് വാക്ക് കോഡുകളുടെ ഹിമഗിരി ശൈലത്തിന്റെ മുകൾത്തട്ടിനോട് നെഞ്ച് അമർത്തിപ്പിടിച്ചിരുന്ന വരേണ്യ ബ്രാഹ്മണർക്ക് വരെ ബാധകമാണ്.

നായന്മാരുടെ കാര്യം പറയുമ്പോൾ, മലബാറിലെ അവസ്ഥയിൽ നിന്നും തിരുവിതാംകൂറിലെ (Travancoreലെ) അവസ്ഥ ചെറുതായോ കാര്യമായിത്തന്നെയോ വ്യത്യസ്തമായിരുന്നു.

പ്രശ്നം, വടക്കേ മലബാറിൽ നായന്മാർ മരുമക്കത്തായ തീയ്യന്മാരുടെ തൊട്ട്മുകളിലായിരുന്നു എന്നതാകാം. തെക്കേ മലബാറിൽ നായന്മാർ മക്കത്തായ തീയ്യന്മാരുടെ മുകളിലായിരുന്നു.

എന്നാൽ തിരുവിതാംകൂറിൽ ഇവർ, ഈഴവരുടേയും, ഷാണർമാരുടേയും, ചൊവ്വന്മാരുടേയും മറ്റും മുകളിൽ ആയിരുന്നു.

ഒരു വ്യക്തി, ആരുടെ കീഴിലും മുകളിലും ആണ് എന്നത് ആ വ്യക്തിയുടെ വ്യക്തിത്വത്തെ കാര്യമായിത്തന്നെ സ്വാധീനിക്കും.

ഉദാഹരണത്തിന്, ഇങ്ഗ്ളണ്ടിൽ പോയി, ഇങ്ഗ്ളിഷുകാരുടെ കീഴിൽ ജോലിചെയ്യുന്ന മലയാളി, ഗൾഫിൽ പോയി, മലയാളിയുടെ കീഴിൽ മലയാള അന്തരീക്ഷത്തിൽ ജോലിചെയ്യുന്ന വ്യക്തിയുമായി വ്യക്തിത്വത്തിൽ കാര്യമായ വ്യത്യാസം പ്രകടിപ്പിക്കും. ശരീരഘടനയിലും, മാനസിക ഭാവത്തിൽ ഈ വ്യത്യാസം കാണാനായേക്കാം.

ഇതു പോലെ തന്നെയാണ്, കീഴിലുള്ളവ്യക്തികളുടേയും സ്വാധീനം. ഉദാഹരണത്തിന്, മലയാളി അമേരിക്കയിൽ

പോയി, വ്യാപാരം നടത്തുന്നത്, തികച്ചും, ഇങ്ഗ്ളിഷ് പ്രാദേശിക ഭാഷക്കാരെ ജീവനക്കാരായി വച്ചാണെങ്കിൽ, ആ വ്യക്തി, ആ നാട്ടിൽ തന്നെ പൂർണ്ണമായും മലയാളികളെ ജീവനക്കാരായി നിയമിച്ച്, മലായളത്തിൽ വ്യാപാരം നടത്തുന്ന വ്യക്തിയുമായി വ്യക്തിത്വത്തിൽ കാര്യമായ വ്യത്യാസം പ്രകടിപ്പിച്ചേക്കാം. ഇതിനെക്കുറിച്ച് കൂടുതൽ ഉറപ്പോടെ പറയാത്തത്, വ്യക്തിത്വത്തെ സ്വാധീനിക്കാവുന്ന മറ്റ് ചില ഘടകങ്ങൾ കൂടി ഉണ്ട് എന്നുള്ളത് കൊണ്ടാണ്. അവയെ ഇവിടെ പരാമർശ്ശിക്കാൻ ആവില്ല.

ഈ എഴുത്തുകാരൻ ഏതാണ്ട് 1970 മുതൽ ഏതാണ്ട് 1983 വരെ തിരുവിതാംകൂറിലാണ് മുഖ്യമായും ജീവിച്ചത്. ഇന്ന് പൊതുവെ സങ്കൽപ്പിക്കപ്പെടുന്ന ഒരു കേരളം എന്ന ചിന്ത അന്നില്ല. അതിനെക്കുറിച്ച് പിന്നീട് പലതും പറയാനുണ്ട്.

എന്നാൽ ഇത്രയും കാര്യം ഇവിടെ പറയാം. തിരുവിതാംകൂറിൽ നായന്മാരോട് ഈഴവർക്ക് കാര്യമായ വിരോധം പ്രത്യക്ഷമായും പരോക്ഷമായും ഉണ്ടായിരുന്നു. മലബാറിലും രണ്ട് കൂട്ടം തീയ്യന്മാരും മറ്റ് കീഴ് ജാതിക്കാരും നായന്മാരുടെ കീഴിൽ തന്നെയായിരുന്നു, സാമൂഹികമായും, ഭാഷാകോഡുകളിലും,

പാരമ്പര്യമായി. എന്നാൽ, തീയ്യരിൽ ഈ വിധം ഒരു പകപോലുള്ള വിരോധം കണ്ട് അനുഭവപ്പെട്ടിരുന്നില്ല എന്നാണ് തോന്നുന്നത്.

ഈ കാര്യം പറയുന്നതിന്, ഓർമ്മവരുന്ന ഒരു കാര്യമായ സംഭവം, ഈ എഴുത്തുകാരന്റെ മാതാവ് ഡെപ്യൂട്ടി വകുപ്പ് മേധവിയും, പിന്നീട് വകുപ്പ് മേധാവിയും ആയി തിരുവനന്തപരുത്ത് ഉള്ളപ്പോഴും, അതിന് മുൻപായി, ആലപ്പുഴയിൽ ജില്ലാതല ഓഫിസറായും ഉള്ള അവസരത്തിൽ, അന്നുള്ള ചില ഈഴവർ വന്ന് അവർക്ക് ഉള്ള മനസ്സിലെ പക പറയാറുണ്ടായിരുന്നു.

ഈ പകയ്ക്ക് വ്യക്തമായ ഒരു കാരണം പറയാനുള്ളത്, തിരുവിതാംകൂർ രാജ്യത്തെ ഇന്ത്യൻ ഭരണകൂടം പടിച്ചടക്കുന്നതുവരെ, ഈഴവർക്ക് സർക്കാർ സേവനത്തിൽ ഹീനജോലികൾക്ക് മാത്രമേ അവകാശമുണ്ടായിരുന്നുള്ളു എന്നതായിരിക്കാം. ഇതിൽ മാറ്റം സാവധാനത്തിൽ വരുന്നുണ്ടായിരുന്നു. എന്നാൽ അതിന് മുൻപ് തന്നെ ഇന്ത്യൻ ഭരണം തിരുവിതാംകൂർ രാജാവിനെ പട്ടാള ഭീഷണി മുഴക്കി അടിയറപറയിച്ചു.

Go to Main contents

സാമൂഹികമായി ഈ വിധമുള്ള പ്രശ്നങ്ങൾ ഈ ഉപഭൂഖണ്ഡത്തിൽ മിക്കസ്ഥലങ്ങളിലും ഉണ്ടായിരുന്നെങ്കിലും, ഉപഭൂഖണ്ഡത്തിന്റെ ഏതാണ്ട് പകുതിയോളം ഭാഗം ബ്യൂട്ടിഷ്-ഇന്ത്യയായിരുന്നു. ബ്യൂട്ടിഷ്-ഇന്ത്യയിൽ സർക്കാർ സേവനത്തിൽ ഏത് പദവിക്കും ഏത് ജാതിക്കാരനും അവകാശമുണ്ടായിരുന്നു. എന്നാൽ, അതിഗംഭീര ഇങ്ഗ്ളിഷ് ഭാഷാ ജ്ഞാനവും, അതുമായി ബന്ധപ്പെട്ട സാമൂഹിക സമത്വാധിഷ്ഠിതമനോഭാവവും നിർബന്ധമായിരുന്നു, എന്നുമാത്രം.

മലബാർ ജില്ലയുടെ ഭരണസംവിധാനത്തിൽ, അന്ന് പല തീയ്യന്മാരും ഉയർന്ന സ്ഥാനങ്ങളിൽ ജോലിചെയ്തിരുന്നു എന്നാണ് അറിയുന്നത്. ജാതീയമായ തൊഴിൽ സംവരണങ്ങൾ ഇല്ലാതെതന്നെ. ഇവരിൽ ഒരു ചേരായി കണാരൻ മലബാർ ജില്ലയുടെ ഡെപ്യൂട്ടി കലക്ടർ വരെ ആയിരുന്നു എന്ന് കാണുന്നു.

പോരാത്തതിന്, ബ്യൂട്ടിഷ്-ഇന്ത്യൻ റെയ്ൽവേയിലെ ഏറ്റവും ഉയർന്ന സ്ഥാനങ്ങളിലും, Imperial Civil Service (ICS)ലും, ഉയർന്ന ഓഫിസർമാരായി തീയ്യരിൽ പെട്ടവർ തൊഴിൽ ചെയ്തിരുന്നു എന്നാണ് അറിയുന്നത്.

പോരാത്തതിന്, British-Indian Airforceലെ ഒരു തീയ്യ പയ്ലറ്റ്(pilot) ഓഫിസറെക്കുറിച്ചും പറഞ്ഞ് കേട്ടിട്ടുണ്ട്.

ചരിത്രപരമായുള്ള ഈ വിധ കാരണങ്ങൾ കൊണ്ടാവാം, തീയ്യരിൽ കാണാതിരുന്ന ഒരു വിരോധം ഈഴവരിൽ അന്ന് കണ്ടിരുന്നു.

ഈ എഴുത്തുകാരന്റെ മാതാവിനോട് അവരുടെ ഈ വിധ വിഷമങ്ങൾ എണ്ണിപ്പറയുന്ന ഈഴവ സർക്കാർ ജീവനക്കാർ, ഇതോടൊപ്പം നമ്മളൊക്കെ ഒരു കൂട്ടർ തന്നെയാണ് എന്നും പറയും. ഇത് ഈ എഴുത്തുകാരന്റെ മാതാവിന് സ്വീകാര്യമായ കാര്യമായിരുന്നില്ല. കാരണം, ഒന്ന് മരുമക്കത്തായ തീയ്യരും ഈഴവരും തമ്മിൽ പാരമ്പര്യപരമായി പുലബന്ധം പോലുമില്ല എന്നത് വാസ്തവം. പോരാത്തതിന്, ഈ എഴുത്തുകാരന്റെ മാതാവിന്റെ ഭാവം ബ്രാഹ്മണർക്ക് ഉള്ളതിനേക്കാൾ ഉയരത്തിൽ. We are Thiyyas from Tellicherry എന്നാണ് ഇതിന് മുതൽക്കൂട്ടായി ഉപയോഗിക്കുന്ന പ്രഖ്യാപിത നയം. എന്നാൽ, ജാതീയ പരമായി യാതോരു ചർച്ചയ്ക്കും തയ്യാറാകില്ല.

എന്നാൽ ഈ വിധ ആൾക്കാരിൽ നിന്നും കേട്ടറിവുള്ള ഒരു സംഗതി ഇതായിരുന്നു. നായന്മാർ വെറും ശൂദ്രരാണ് എന്ന ഒരു

പ്രഖ്യാപനം. അവർ ഇത് പറയുന്നത് നായന്മാരെ തരംതാഴ്ത്താനാണ് എന്ന് വ്യക്തം.

അതിന് നായന്മാരുടെ ഭാഗത്ത്നിന്നുള്ള പ്രഖ്യാപനം, ഈഴവർ വെറും കൊട്ടികളാണ് എന്ന്. തെങ്ങിൽകയറി കള്ളിനായി തെങ്ങിൻ കുലയിൽ ചെറുചുറ്റിക കൊണ്ട് കൊട്ടുന്നതിനെ സൂചിപ്പിച്ചാണ് ഈ വാക്ക് പ്രയോഗം.

തെങ്ങിൻ കയറുക എന്നുള്ളത് യഥാർത്ഥത്തിൽ അതിസാഹസികമായ ഒരു കായിക നൈപുണ്യമാണ്. എന്നാൽ ഫ്യൂഡൽ ഭാഷയുടെ കൈയിൽ ഈ തൊഴിൽ പെട്ടുപോയാൽ, ഇതാണ് അവസ്ഥ. ഗംഭീര നൈപുണ്യം വെറും തരംതാണപണിയായിപ്പോകും.

## 19. ജീവന്റെ സോഫ്ട്വേറിൽ ദിവ്യത്വം പകർത്തിയത്

നായന്മാരെ പല പഴയകാല ഗ്രന്ഥങ്ങളിലും ശൂദ്രർ എന്ന് നിർവ്വചനം ചെയ്യപ്പെട്ട് കാണുന്നുണ്ട്. ഉദാഹരണത്തിന് വി. നാഗം അയ്യ എഴുയിത Travancore State Manual, REV. SAMUEL MATEER എഴുതിയ NATIVE LIFE IN TRAVANCORE, Edgar Thurston എഴുതിയ ഗ്രന്ഥങ്ങളിൽ, William Logan എഴുതിയ Malabar Manual തുടങ്ങിയ ഗ്രന്ഥങ്ങളിൽ എല്ലാംതന്നെ ഈ ഒരു വിവരം വ്യക്തമായിത്തന്നെ നൽകിക്കാണുന്നുണ്ട്. എന്നാൽ Malabar Manualലിൽ മറ്റൊരു വിചിത്ര സൂചനകൂടി നൽകിക്കാണുന്നുണ്ട്.

നിപോളിലെ (Nepalളിലെ) Newars ഗോത്രവർഗ്ഗക്കാരും (tribals) Canara തീരത്തുള്ള Nayar ഗോത്രവർഗ്ഗക്കാരും തമ്മിൽ ആശ്ചര്യകരമായ ഗോത്രസംസ്ക്കാര സാമ്യം കാണപ്പെടുന്നതായി Mr. Forgusson, Dr. Buchanan Hamilton തുടങ്ങിയ ഗവേഷകർ സൂചിപ്പിച്ചതായി പറയുന്നു.

ഇവരുടെ ശ്രദ്ധയിൽ വന്നത് രണ്ട് മുഖ്യകാര്യങ്ങളാണ്. ഒന്ന് ഇവർ രണ്ട് കൂട്ടരുടേയും കെട്ടിടനിർമ്മാണ ശിൽപകലയിൽ (architectureറിൽ) ഉള്ള സാമ്യതയായിരുന്നു.

എന്നാൽ അതിനേക്കാൾ കൂടുതലായി ശ്രദ്ധിക്കപ്പെട്ടത്, ഈ രണ്ട് ഗോത്രവർഗ്ഗക്കാരിലും കണ്ട അവരുടെ സ്ത്രീജനങ്ങളുടെ ജീവിതശൈലിയാണ്.

Newars ഗോത്രവർഗ്ഗക്കാരുടെ കാര്യം ഇവിടെ പറയാനാവില്ല. എന്നാൽ നായർ സ്ത്രീകളുടെ കാര്യത്തിൽ അന്ന് പല വിദേശീയരിലും വളരെ ശ്രദ്ധജനിപ്പിച്ച കാര്യം അവരുടെ വൈവാഹിക ജീവിതത്തിൽ, അന്നത്തെ മറ്റ് പരിഷ്കൃത ജനക്കൂട്ടങ്ങളിൽ നിന്നും ഉള്ള വ്യക്തമായ വ്യത്യാസം ആയിരുന്നു.

ബ്രാഹ്മണ നമ്പൂതിരിമാരിൽ ജ്യേഷ്ഠൻ നമ്പൂതിരിക്ക് സ്വന്തം സമുദായത്തിൽ നിന്നും വിവാഹം കഴിക്കാം. ഇളയവർക്ക് സ്ത്രീബന്ധം നായർ വീടുകളിൽ ആണ് എന്ന് സൂചിപ്പിച്ച് കാണുന്നു. ഇവർക്ക് നായർ വീടുകളിൽ ഔപചാരികമായ ഒരു സംബന്ധം എന്ന ചടങ്ങിന് വിധേയമായി അവിടുള്ള ഒരുസ്ത്രീയുമായി ഒന്നിച്ച് ജീവിക്കാം. ഈ ഒരു ബന്ധത്തിന്, വളരെ പരിമിതമായ സാമുദായിക സാധുതമാത്രമേ ഉണ്ടായിരുന്നുള്ളു. മാത്രവുമല്ല, ഈ ബന്ധംപലപ്പോഴും, വളരെ ഹ്രസ്വകാല ദൈർഘ്യം മാത്രം ഉള്ളതായിരുന്നു.

മാത്രവുമല്ല, നമ്പൂതിരിമാർ നായർ ഗൃഹങ്ങളിൽ വിരുന്നിന് വന്നാൽ, അവർക്ക് താൽപ്പര്യം തോന്നുന്ന സ്ത്രീകളുമായി ബന്ധം സ്ഥാപിക്കാനും അവകാശം ഉണ്ട് എന്നും സൂചിപ്പിച്ച് കാണുന്നു. ഇങ്ങിനെയൊരു കാര്യത്തിന്റെ സൂചന ചന്ദുമേനോൻ എഴുതിയ ഇന്ദുലേഖയിൽ ഉണ്ട് എന്ന് ഒരാൾ പറഞ്ഞതായി ഓർക്കുന്നു.

ഈ വിധം ഉള്ള ബന്ധത്തിൽ ജനിക്കുന്ന കുട്ടികൾക്ക് പിതാവുമായും, പിതാവിന്റെ കുടുംബവുമായും യാതോരു ബന്ധവും ഉണ്ടാവില്ല. മാത്രവുമല്ല, നായർ സ്ത്രീകൾക്ക് അവരുടെ ജീവിതത്തിൽ വ്യത്യസ്ത നമ്പൂതിരിമാരുമായി ഈ വിധമുള്ള ബന്ധം ഉണ്ടാവാം.

ഇന്ന് കാണുന്ന പോലുള്ള ഒരു അറപ്പുളവാക്കുന്ന കാര്യം അല്ലായിരുന്നു ഇത്. കാരണം, ബന്ധം ദിവ്യവ്യക്തിത്വം സാമൂഹികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള വ്യക്തിയോടാണ്. ഫ്യൂഡൽ ഭാഷാകോഡുകളുടെ മാസ്മരിക കഴിവുകൾ മനസ്സിലാക്കിയാൽ ഈ പറഞ്ഞതിലെ ഹേതു മനസ്സിലാകും. ഒരു വ്യക്തിയുടെ സാന്നിദ്ധ്യത്തിൽ എല്ലാവരും എഴുന്നേറ്റ് നിന്ന് ദാസ്യഭാവം പ്രകടിപ്പിക്കുന്നു. ആ വ്യക്തിയോടുള്ളു ബന്ധം വ്യക്തമായും ദിവ്യത്വം

പകർത്തുന്ന കാര്യമാണ്. അതേ സമയം യാതോരു ബഹുമാനവും ലഭിക്കാത്ത, വിലകുറഞ്ഞ, ദാസ്യവൃത്തിക്കാരനോട് ബന്ധം സ്ഥാപിച്ചാൽ, ഭാഷാകോഡുകൾ ആ ബന്ധം സ്ഥാപിച്ച വ്യക്തിയെ കോഴിക്കോട്ടം കണക്കെയാക്കിക്കളയും.

ഫ്യൂഡൽ ഭാഷാ വാക്കുകളിൽ ഒളിഞ്ഞുകിടക്കുന്ന ബ്രഹ്മതാളത്തെക്കുറിച്ചും, അതിന് വിപരീതമായുള്ള അപസ്വരതാളത്തെക്കുറിച്ചും, ഇങ്ഗ്ളിഷുകാർക്ക് യാതോരു വിവരവും ഇല്ലതന്നെ.

ഈ മുകളിൽ പറഞ്ഞ വിവരം നായർമാർ ഏത് രീതിയിലാണ് സ്വീകരിക്കുക എന്ന് പറയാൻ ആവില്ല. എന്നാൽ ഇവിടെ എടുത്ത് പറനയാള്ള കാര്യങ്ങൾ ഇവയാണ്. നായർമാർക്ക് കീഴിൽ പല ജനക്കൂട്ടങ്ങളും ഉണ്ടായിരുന്നു. നായർമാർ ബ്രാഹ്മണ കുടുംബങ്ങളുടെ മേൽനോട്ടക്കാരായി നിലനിൽക്കുമ്പോൾ, അവർക്ക് കീഴിൽ ഉള്ള ജനക്കൂട്ടങ്ങൾ വ്യത്യസ്ത നിലവാരങ്ങൾ ഉള്ള ഹീന ജാതിക്കാരായിരുന്നു. അവരുടെ അഭിപ്രായത്തിന് പുല്ല് വില പോലും അവരുടെ മുകളിൽ ഉള്ള ജനക്കൂട്ടങ്ങൾ നൽകിയിരുന്നില്ല എന്നതാവാം വാസ്തവം. ഈ കീഴ് ജാതിക്കാരിൽ പലരുടേയും

ജീവിത നിലവാരം വളരെ തരംതാണതായിരുന്നു എന്നതും കണക്കിൽ എടുക്കേണ്ടകാര്യമാണ്.

കാരണം, ഹീനജാതിക്കാരായി കരുതപ്പെട്ടിരുന്ന ജനക്കൂട്ടങ്ങൾ ഗംഭീര സാമൂഹിക നിലവാരത്തിൽ ജീവിക്കുകയും, അതേ സമയം നായർമാർ ഒരുതരം അസന്മാർഗ്ഗികമായ ജീവിത ശൈലിയിൽ ജീവിക്കുകയും ആയിരുന്നു എന്ന രീതിയിൽ മുകളിൽ നൽകിയ വിവരം മനസ്സിലാക്കരുത്.

മറ്റൊരു കാര്യം നായർമാർ പഴയകാല നാഗന്മാർ എന്ന പ്രാകൃത ഗോത്രവർഗ്ഗക്കാരാവാം എന്നും കേരളോൽപ്പത്തിയെന്ന് വ്യാജ ചരിത്രപുസ്തകത്തിൽ സൂചിപ്പിക്കുന്നു എന്നും നാഗം അയ്യ പറന്നുണ്ട്. എന്നിരുന്നാലും, നായർമാരുടെ തുടക്കം ശൂദ്രരിൽ നിന്നുമാകാം എന്നും സൂചിപ്പിക്കപ്പെടുന്നു.

ഇവിടെ എടുത്ത് പറയേണ്ടുന്നകാര്യം ശൂദ്രരിൽ കാലാകാലങ്ങളായി ഈ വിധം ബ്രാഹ്മണ രക്തം കടന്നുകയറിയതിനാൽ, അവരുടെ രക്തത്തിലും, സന്താന പരമ്പരയിലും (bloodlineനിലും) ബ്രാഹ്മണ രക്തം തന്നെയാകും കാര്യമായിട്ടുള്ളത്.

ഇവിടെ എടുത്ത് പറയേണ്ടുന്ന മറ്റൊരുകാര്യം ഉണ്ട്. ദിവ്യനായ വ്യക്തിയുടെ സന്തതി ഉദരത്തിൽ വന്നാൽ, ദിവ്യനായ വ്യക്തി എന്ന വിവരം ജീവന്റെ സോഫ്ട്‌വേർകോഡുകളിൽ സ്വാധീനം ചലുത്തും. ഉദരത്തിൽ ഉള്ള സന്തതിയിൽ ഈ വിവരം പോസിറ്റിവ് ആയ രൂപകൽപ്പനകൾ സംഭാവ്യമാക്കും.

ഇത് പലരീതിയിലാണ്. സാമൂഹികമായി ഈ വിവരം പരക്കുന്നതിലും, അതുമായി ബന്ധപ്പെട്ട് ഉപയോഗിക്കുന്ന ഉയർന്ന വാക്ക് കോഡുകളും ഈ വിവരം മനസ്സിൽ പതിപ്പിക്കുന്ന ഉയർന്ന മാനസികാവസ്ഥയും മറ്റും ഇതിൽ സ്വാധിനം ചലുത്തും.

ഇതിന് വിപരീതമായ നിലവാരമുള്ള വ്യക്തിയുടെ സന്തതിയാണ് ഉദരത്തിൽ എന്ന ചിന്ത വന്നാലും, സാമൂഹികമായ് അറിവ് ലഭിച്ചാലും, നിഷേധാത്മാകമായ കോഡ് വിന്യാസം ആണ് ചെലുത്തുക. ഈ വിധം ഉള്ള മാസ്മരിക കോഡുകൾ ഇങ്ഗ്ളിഷ് പോലുള്ള പരന്ന കോഡുകൾ ഉള്ള ഭാഷകളിൽ ഇല്ലതന്നെ. ഇതിനെക്കുറിച്ച് കൂടുതലായി പിന്നീട് പറയാം.

ഈ വിഷയം യഥാർത്ഥത്തിൽ അതീവ സങ്കീർണ്ണമായ ഒരു സംഗതിയാണ്. ഇതിലേക്ക്

ഇപ്പോൾ കടന്നാൽ, എപ്പോഴാണ് തിരിച്ച് എഴുത്തിന്റെ മുഖ്യപാതയിൽ എത്തുക എന്ന് അറിയില്ല. അതിനാൽ, അങ്ങോട്ടേക്ക് പോകുന്നില്ല.

## 20. ഉയർത്തിനിർത്തുന്ന സാമൂഹിക പ്രസ്ഥാനത്തിന് മഴുവെക്കുന്ന പരിപാടി

മലബാറിൽ ഇങ്ഗ്ളിഷ് ഭരണം ശക്തി സംഭരിക്കുകയും ജാതീയ വരമ്പുകളെ മാനിക്കാതെ സർക്കാർ തൊഴിലുകൾ വെറും ഇങ്ഗ്ളിഷ് വിജ്ഞാനത്തിന്റേയും അതുമായി ബന്ധപ്പെട്ട കാര്യക്ഷമതയുടേയും അളവുകോലുകൾക്ക് അനുസൃതമായി എല്ലാതരം ജനങ്ങൾക്കും അവകാശപ്പെട്ടതുമായി മാറ്റുകയും ചെയ്തപ്പോൾ, മലബാറിലെ നായർമാർക്ക് പെട്ടെന്ന് ചുവട് മാറ്റിച്ചവിട്ടേണ്ടതായിവന്നു.

Native Life in Travancore എന്ന ഗ്രന്ഥത്തിൽ Rev. Samuel Mateer ഇങ്ങിനെ പറയുന്നുണ്ട് :

QUOTE:
Sudras meeting Brahmans adore them, folding both hands together; the Brahman, in return, confers his blessing by holding the left hand to the chest and closing the fingers. END OF QUOTE.

ഉദ്ദരണി: ബ്രാഹ്മണരെ എതിരേൽക്കുന്ന ശൂദ്രർ, കൈകൾ കൂപ്പി അവരെ സ്നേഹാദരങ്ങൾ കൊണ്ട് പൊതിയുന്നു. ഇടത്ത് കൈ സ്വന്തം നെഞ്ചിനോട് ചേർത്ത് പിടിച്ച്, വിരലുകൾ ചുരുട്ടി,

ബ്രാഹ്മണൻ അദ്ദേഹത്തിന്റെ അനുഗ്രഹം മറുപടിയായി നൽകുന്നു. ഉദ്ദരണിയുടെ അന്ത്യം.

ഈ കാഴ്ചയിൽ എന്തോ പന്തികേടുണ്ട് എന്ന രീതിയിലാണ് Rev. Samuel Mateer ഇതിനെ ചിത്രീകരിക്കുന്നത്. എന്നാൽ, പോലീസ് കോൺസ്റ്റബിൾ ഐപിഎസ്സുകാരനെ കാണുമ്പോൾ കാണിക്കുന്ന ബഹുമാനവും സെലൂട്ടിങ്ങും മറ്റും ഫ്യൂഡൽ ഭാഷയുമായി കൂട്ടിക്കുഴയുമ്പോൾ ഇതിനേക്കാൾ വിചിത്രമായി ഒരു ഇങ്ഗ്ലിഷ് പൗരന് അനുഭവപ്പെടും എന്നുള്ളതാണ് വാസ്തവം.

Rev. Samuel Mateer നൽകിയ ചിത്രീകരണം തിരുവിതാംകൂറിലെ കാര്യമാണെങ്കിലും, ഈ ഉപഭൂഖണ്ഡത്തിലെ മിക്ക ഹൈന്ദവ രാജ്യങ്ങളിലും ഇത് പോലുള്ള സാമൂഹിക ദൃശ്യങ്ങൾ സാധാരണമായിരുന്നിരിക്കാം.

എന്നാൽ ഇങ്ഗ്ലിഷ് ഭരണം നിലനിന്നിരുന്ന ഇടങ്ങളിൽ, അതായത് ബ്രിട്ടിഷ്-ഇന്ത്യയിൽ കാര്യങ്ങൾ ആകെ കലങ്ങിമറിയുകയായിരുന്നു. നായർമാരിലും കൂട്ടുകുടുംബസമ്പ്രദായം മരുമക്കത്തായം തന്നെയായിരുന്നു. ഇങ്ഗ്ലിഷ് ഭരണം മെഡ്രാസിൽ വരികയും, തിരുവിതാംകൂറിൽ ഇതിന്റെ അലയടികൾ അനുഭവപ്പെടുകയും ചെയ്യപ്പോൾ,

മരുമക്കത്തായത്തെക്കുറിച്ചും പലരീതിയിൽ ഉള്ള വേവലാതികൾ അറിഞ്ഞുതുടങ്ങി.

പിതാവിന് സ്വന്തം മക്കൾക്ക് യാതോരു സ്വത്തും നൽകാൻ ആവില്ല. കാരണവന്മാർക്ക് സഹോദരിമാരുടെ കുട്ടികളുടെ സമ്പത്തിക സംരക്ഷണവും മറ്റും പേറേണ്ടിവരുന്നു. പോരാത്തതിന്, സഹോദരിയുടെ പല കുട്ടികൾക്കും പിതാവില്ലാത്ത അവസ്ഥ.

QUOTE from Native Life in Travancore: Some of the more enlightened and educated Nayars are now beginning to realise their degradation, and to rebel against the Brahmanical tyranny, and absurd and demoralising laws under which they are placed. END of QUOTE,

ഉദ്ദരണി: വിദ്യാഭ്യാസം ലഭിച്ച (എന്നുവച്ചാൽ ഇങ്ഗ്ലിഷ് പ്രാവീണ്യം ലഭിച്ച എന്ന് അർത്ഥം), നായർമാർ അവരുടെ അധ:പതനം മനസ്സിലാക്കുകയും ബ്രാഹ്മണ ദുഷ്പ്രഭുത്വത്തിനും, അസംബന്ധമായതും, മനോവീര്യം കെടുത്തുന്നതും, സദാചാരഭംഗം വരുത്തുന്നതുമായ നിയമങ്ങൾക്ക് എതിരായി വിപ്ളവസംസാരം നടത്തിത്തുടങ്ങുകയും ചെയ്യുതുടങ്ങി. ഉദ്ദരണിയുടെ അന്ത്യം.

കോൺസ്റ്റബ്ൾ ഐപിഎസ്സിന് എതിരായി കൊടിയുയർത്തുന്നത് മാതിരിയാണ് ഈ പ്രവണത. തിരുവിതാംകൂറിൽ ഈഴവർക്കും, ഷാണർമാർക്കും, ചൊവ്വന്മാർക്കും, അവർക്ക് കീഴിലുള്ള അനവധി ജനക്കൂട്ടങ്ങൾക്കും മുകളിൽ നായർമാരെ ഉയർത്തിനിർത്തുന്ന സാമൂഹിക പ്രസ്ഥാനത്തിന് മഴുവെക്കുന്ന പരിപാടിയാണ് ഇത് എന്ന് നായർമാർക്ക് ബോധോദയം വന്നില്ല എന്നുള്ളതാവാം വാസ്തവം.

ഐപിഎസ്സിനെ മറിച്ചിട്ടാൽ, കോൺസ്റ്റബ്ളും നിലംപരിശാകും എന്നുള്ളതാണ് വാസ്തവം.

എന്നാൽ ബ്യട്ടിഷ് പ്രസിഡൻസിയായ മെഡ്രാസിന്റെ വിദൂര ജില്ലയായ മലബാറിൽ കാര്യങ്ങൾ വേറെയായിരുന്നു. ബ്രാഹ്മണരെ മറിച്ചിട്ടാൽ നായർമാർക്ക് കാര്യമായ ദോഷംവരാനില്ല. കാരണം ബ്രാഹ്മണ മേധാവിത്വത്തിന് നിയമസാധുത പോയിരുന്നു.

QUOTE from Native Life in Travancore: a society for the reform of the Malabar laws of marriage (and inheritance) has been formed at Calicut by the leaders of the Nayar community, especially those educated in English. END of QUOTE

നായർമാരുടെ സാമൂഹിക നേതാക്കൾ മലബാറിലെ വൈവാഹിക നിയമങ്ങളേയും, (കുടുംബസ്വത്തിന്റെ പിന്തുടർച്ചാവകാശത്തെയും) നവീകരിക്കാനായി Calicutൽ (കോഴിക്കോട്) ഒരു സൊസൈറ്റി രൂപീകരിച്ചു. ഉദ്ദരണിയുടെ അന്ത്യം.

കാരണം ദിവ്യത്വം നഷ്ടപ്പെട്ട നമ്പൂതീരിമാർക്ക് കുടുംബത്തിൽ കൈകടത്താനും മറ്റും ഉള്ള അവകാശം ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ലഭിച്ച പല നായർമാർക്കും വൈമനസ്യം വന്നുതുടങ്ങിയിരുന്നു. എന്നാൽ വാസ്തവം ഇതിലൊന്നും ഒടുങ്ങില്ലതന്നെ.

ഫ്യൂഡൽ ഭാഷകളിൽ ദിവ്യത്വം കാലാകാലങ്ങളായി നൽകപ്പെട്ട വ്യക്തികൾക്കും അവരുടെ മന്ത്രംമണക്കുന്ന ഇല്ലങ്ങൾക്കും, മനകൾക്കും, ഇവരുമായി ബന്ധപ്പെട്ട പലവിധ മന്ത്രോച്ചാരണങ്ങൾക്കും, കുലദൈവ / ചാത്തൻ സേവകൾക്കും, വിഷ്ണുമായകൾക്കും, ഹോമങ്ങൾക്കും, ബലികർമ്മങ്ങൾക്കും മറ്റും ഉള്ള സാമൂഹിക ശക്തി അത്ര എളുപ്പത്തിൽ തെച്ചുമാച്ചുകളയാൻ ആവില്ലതന്നെ. കാരണം, ഫ്യൂഡൽ ഭാഷകളും പലവിധ തന്ത്രവിദ്യകളും കൂടോത്രങ്ങളും മറ്റും തമ്മിൽ കുഴഞ്ഞാണ് കിടക്കുന്നത് എന്നത് സത്യമാകാം.

Go to Main contents

## 21. ഫ്യൂഡൽ ഭാഷാ ആഢ്യത്തത്തിന്റെ പിന്നാംപുറം

തീയ്യന്മാരുടെ കാര്യത്തിൽ എന്നത് പോലെതന്നെ നായന്മാരുടെ കാര്യത്തിലും മലബാർ പ്രദേശങ്ങളിൽ ഒരു ഇരട്ട ഭാവം ഉണ്ടായിരുന്നു എന്നാണ് കാണുന്നത്. തെക്കെ മലബാറിലെ നായന്മാരോട് വടക്കേ മലബാറിലെ നായന്മാർക്ക് ഒരു പൊതുവായുള്ള അയിത്തം ഉണ്ടായിരുന്നു എന്ന് പറയപ്പെടുന്നു. വടക്കേ മലബാറിലെ നായർ സ്ത്രീകൾ തെക്കേ മലബാറിലെ നായന്മാരോട് വിവാഹബന്ധം നടത്തുന്നത്, വടക്കേ മലബാറിൽ വിലക്കപ്പെട്ടിരുന്നു എന്നാണ് സൂചിപ്പിച്ച് കാണുന്നത്. ഈ വിലക്കിനെ ധിക്കരിച്ചാൽ, ജാതിയിൽ നിന്നും ഭ്രഷ്ടമാക്കപ്പെടും പോലും.

ഇങ്ങിനെയുള്ള പലതരം വിചിത്ര അയിത്തങ്ങൾക്കും പിന്നിൽ പ്രവർത്തിച്ച സംഭവവികാസങ്ങൾ എന്താണ് എന്ന് അറിയില്ല. എന്നാൽ, പൊതുവെ ആളുകൾ തക്കംപാർത്ത് മുകൾ ജാതിയിലേക്ക് ചാടിക്കയറുന്ന സ്വഭാവം ഉണ്ടായിരിന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നുണ്ട്. മാത്രവുമല്ല, പുറം നാടുകളിൽ നിന്നും വരുന്നവർ, കഴിവതും ഒരു ഉയർന്ന ജാതിക്കാരായി പുതിയ നാട്ടിൽ പ്രത്യക്ഷപ്പെടാൻ പലപദ്ധതികളും ഇട്ടിട്ടുണ്ട് എന്നുള്ളതാണ് വാസ്തവം. ഇതിൽ,

തിരുവിതാംകൂറിൽ സുറിയാറി ക്രിസ്ത്യാനികളും, യഹൂദന്മാരും വൻ ബുദ്ധിയും കുരുട്ടു ബുദ്ധിയും കാട്ടിയതായി കാണുന്നുണ്ട്.

തെക്കേമലബാറിലേയും വടക്കേമലബാറിലേയും നായന്മാരും തിരുവിതാംകൂറിലെ നായന്മാരും തമ്മിൽ എങ്ങിനെയാണ് ഉയർച്ചത്താഴ്ചാനിലവാരങ്ങൾ തീരുമാനിക്കാറ് എന്ന് അറിയില്ല. എന്നാൽ, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി തലശ്ശേരിയിൽ Factory തുടങ്ങുന്നകാലങ്ങളിൽ അങ്ങിനെയൊരു ബന്ധത്തിന്റെ സൂചന വലുതായി കാണുന്നില്ല. കാരണം, ഭൂമിശാസ്ത്രപരമായ കാരണങ്ങളും, പൊതുവെ വിദൂരങ്ങളിലേക്ക് ഉള്ളയാത്രയിൽ ഉള്ള അപകടങ്ങളും തന്നെ.

നായന്മാരുടെ വ്യക്തമായ ആഢ്യത്വത്തിന് പിന്നിൽ പ്രവർത്തിച്ചത് അവരിലെ ബ്രാഹ്മണ ബന്ധമാണെങ്കിലും, ഇതിന്റെ ഭൗതികമായ ഫലം ഭാഷാകോഡുകളിലൂടെ അനവധി ജാതിക്കാരെ അവർക്ക് കടിച്ച് നിർത്താനായി എന്നുള്ളതാണ്. ഭാഷാകോഡുകളിലൂടെയുള്ള കടിച്ചുനിർത്തൽ യഥാർത്ഥത്തിൽ വന്യമൃഗങ്ങൾ കടിച്ചുനിർത്തുന്നത് പോലെയാണ്. ഇരുമ്പാണി ദേഹത്ത് അടിച്ചുകയറ്റുന്നത് പോലെയാണ് ഈ

വന്യമൃഗങ്ങളുടെ കടി. കടിയിൽ പെട്ടാൽ, അനങ്ങാൻപറ്റിയെന്ന് വരില്ല.

ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപ് ഈ എഴുത്തുകാരൻ ഒരു ഉൾനാടൻ പ്രദേശത്ത് ഉള്ള ഒരു വിപ്ളവ പാർട്ടി നേതാവിന്റെ വീട്ടിൽ ഒരു ആവശ്യത്തിന് പോയിരുന്നു. വിപ്ളവ നേതാവ് നായർ ആണ്. ആ ആൾ വളരെ മാന്യമായാണ് പെരുമാറിയത്. എന്നാൽ ആ ആളുടെ ഭാര്യ വളരെ ആഢ്യത്വമുള്ള സ്ത്രീയായിരുന്നു. വീടിന് പുറത്ത് അധികമൊന്നും പോയി പരിചയമുള്ള ആളല്ല ഇത് എന്ന് വ്യക്തം. യാതോരു മുൻ പരിചയവുമില്ലെങ്കിലും മുന്നിൽ കയറിവന്ന് സംബോധന ചെയ്തത് ഇഞ്ഞി എന്നാണ്.

നേതാവിനും ഭാര്യക്കും ചുറ്റുമായി കുറെ ചെറുപ്രായക്കാരായ അണികളും ഉണ്ടായിരുന്നു. അവരെയെല്ലാം നേതാവും ഭാര്യയും ഇഞ്ഞി എന്ന് തന്നെയാണ് സംബോധന ചെയ്തിരുന്നത്.

ഈ വിധമുള്ള സാമൂഹിക കോഡുകളിലെ പിടിത്തവും അമർത്തലും, കടിച്ചിട്ടിടലും മറ്റും യാതോരു കമ്മ്യൂണിസ്റ്റ് ആശയപ്രസ്ഥാനത്തിനും തൊടാനാവില്ല എന്നുള്ളത് തന്നെയാണ് വാസ്തവം.

ഇവിടെ ചെറുതായൊന്നും പാതയിൽനിന്നും വിട്ട് സംസാരിക്കേണ്ടിയിരിക്കുന്നു.

നന്നായി ഇങ്ഗ്ളിഷ് സംസാരിക്കുന്ന കുറച്ച് പേർ. അവർ മറ്റുള്ളവരെ കാര്യമായി ഗൗനിക്കുന്നില്ല. ഇത് മറ്റുള്ളവരിൽ കാര്യമായ വിരോധം വളർത്തുന്നു. ഇത് എന്ത് കൂട്ടരാണ്? മനുഷ്യപ്പറ്റില്ലത്ത വർഗ്ഗം. എന്നെല്ലാം തോന്നാം. എന്നാൽ വാസ്തവും നേരെ മറിച്ചാണ്. സ്വന്തം ഭാഷയിലെ സ്വഭാവങ്ങൾ ഒന്ന് അവലോകനം ചെയ്താൽ അറിവ് ലഭിക്കും, സ്വന്തം ഭാഷയിലെ വാക്കുകളും വാക്യങ്ങളും കടിക്കുന്നതും കുത്തുന്നതും പോലുള്ളവയാണ് എന്ന്. വകതിരിവും, ഗുണദോഷവിവേചന കഴിവും, വിവേകവും ഉള്ളവർ കഴിവതും വിട്ടു നിൽക്കും.

ഈ പാതയിലേക്ക് കൂടുതൽ പോകുന്നില്ല.

നായർമാരുടെ പഴയകാല ആഢ്യത്വത്തിന്റെ ഒരു ഉദാഹരണമാണ് കമ്മ്യൂണിസ്റ്റ് നേതാവിന്റെ വീട്ടിലെ കാര്യം പറഞ്ഞത്. എന്നാൽ ഇത് എല്ലാ ജനവിഭാഗങ്ങളിലും ഉള്ള കാര്യം തന്നെയാണ്.

തെക്കേമലബാറിലേയും വടക്കേമലബാറിലേയും, തിരുവിതാകൂറിലേയും, മറ്റും നായന്മാർ ഒരേ


SUDRA LADY.

ജനക്കൂട്ടമായിരിക്കേണം എന്നില്ല. എന്നാൽ ഇവരിൽ എല്ലാരിലും പൊതുവായി കാണുന്ന പലതും കണ്ടേക്കാം. പോരാത്തതിന് ഹൈദ്രാലി, ടിപ്പു (Sultan Tipu) എന്നിവർ മലബാറിലൂടെ പടയോട്ടം നടത്തിയ അവസരങ്ങളിൽ നായന്മാരുടെ ഒരു വൻ ജനക്കൂട്ടം തന്നെ തിരുവിതാംകൂറിലേക്ക് ജീവരക്ഷാർത്ഥം സ്ഥലംമാറിയിരുന്നു എന്നും കാണുന്നു.

നായന്മാരിൽ തന്നെ പല തട്ടുകളും ഉണ്ട്.

നായന്മാർക്ക് പുരാതന കാലത്തിലെ നാഗന്മാരുമായി ബന്ധമുണ്ട് എന്ന് പറയപ്പെട്ടും കാണുന്നുണ്ട് എന്ന് സൂചിപ്പിച്ച് കഴിഞ്ഞു. നാഗാരാധന പഴയ കാല നായർ വീടുകളിൽ (തറവാടുകളിൽ) ഒരു വളരെ പ്രത്യക്ഷമായ കാര്യമായിരുന്നു. പല ഗൃഹങ്ങളിലും മൂർഖൻ പാമ്പ് കുടുംബസമേതം താമസിക്കുമായിരുന്നു. അവരെ വീട്ടിലെ വളരെ ബഹുമാനപ്പെട്ട

അന്തേവാസികളായിത്തന്നെയായിരുന്നു കണ്ടിരുന്നത്. അന്നുള്ള സ്വത്ത് വിൽപ്പന / കൈഅവകാശം മാറൽ / സ്വത്ത് ദാനം / അനന്തര അവകാശികൾക്ക് വീതംവെക്കൽ തുടങ്ങിയകാര്യങ്ങളുടെ രേഖകളിൽ ഈ സർപ്പങ്ങളുടെ കാര്യവും വളരെ വ്യക്തമായും വളരെ ഗൗരവത്തോടും കൂടി രേഖപ്പെടുത്തുമായിരുന്നു. അവർക്ക് യാതോരുവിധ പ്രശ്നങ്ങളും വരരുത് എന്നുള്ളത് ഒരു സാമൂഹിക ചട്ടം തന്നെയായിരുന്നു.

വളരെ കീഴ് ജാതിക്കാരായ പുലയർ പറയർ തുടങ്ങിയവർ സർപ്പങ്ങളെ വെട്ടിമുറിച്ചും, അമ്പെയ്തും കൊല്ലുമായിരുന്നെങ്കിലും, ആ വിവരം നായന്മാർ അറിഞ്ഞാൽ പ്രശ്നംതന്നെയായിരുന്നേക്കാം.

നാഗം എന്ന തിരുനാഗ സർപ്പം മൂർഖനല്ല എന്ന് പറഞ്ഞും കേൾക്കുന്നുണ്ട്. എന്നാൽ, ചരിത്രരേഖകളിൽ മൂർഖൻ കുടുംബത്തെ വ്യക്തമായിത്തന്നെ സൂചിപ്പിച്ച് കാണുന്നുണ്ട്.

ഇന്ന് നായന്മാരുടെ ഇടയിൽ ഈ വിധമുള്ള നാഗാരാധന ഇല്ലാ എന്ന് പറയാം. നായന്മാർക്ക് പഴയകാല സാമൂഹിക മഹിമയും ഇന്നില്ല എന്നും കൂട്ടിച്ചേർക്കാം.

മുകളിൽ നൽകിയിട്ടുള്ളത് ഒരു ആഢ്യത്വമുള്ള ഒരു നായർ തറവാട്ടുകാരി സ്ത്രീയുടെ ചിത്രം Native Life in Travancore എന്ന ഗ്രന്ഥത്തിൽ നൽകിയിട്ടുള്ളതാണ്. ഈ വിധം അണിഞ്ഞൊരുങ്ങി നിത്യവും നിൽക്കണമെങ്കിൽ കാര്യമായി പുറത്തെങ്ങും പോകാൻ പറ്റില്ലതന്നെ.

## 22. ആഢ്യത്തത്തിനുള്ളിലുള്ള ദുരവസ്ഥ

നായർമാരിൽ ഒരു തരം കൂട്ടുകുടുംബ സമ്പ്രദായമാണ് ഉണ്ടായിരുന്നത്. നാലുകെട്ടും നടുമുറ്റവും മറ്റുമുള്ള തറവാടുകൾ ഇവരിലെ സാമ്പത്തിക ശേഷിയുള്ള ഇവരിൽത്തന്നെയുള്ള ഉയർന്ന ജാതിക്കാരിൽ ഉണ്ടായിരുന്നു എന്ന് അറിയുന്നു.

ഈ വിധ തറവാടുകളിൽ ചിലതിൽ നാഗാരാധനയ്ക്കായുള്ള ഒരു സർപ്പക്കാവും സ്ത്രീകൾക്ക് കുളിക്കാനുള്ള കുളവും വീടിനോട് തൊട്ടുതന്നെ ഉണ്ടാവും.

നായന്മാരുടെ വീടുകൾക്ക് പുറത്ത് നിന്ന് നോക്കിയാൽ ഗംഭീര ആഢ്യത്വവും സ്ത്രീ സ്വാതന്ത്ര്യവും മറ്റും. കാരണം, വീടിന് അടുത്ത് വരുന്ന ഏത് കീഴ് ജാതിക്കരനേയും 'ഇഞ്ഞി' എന്ന് ഈ സ്ത്രീകൾക്കും, പുരഷന്മാർക്കും സമ്പോധന ചെയ്യാം. (പ്രായവും തൊഴിൽ നൈപുണ്യവും മറ്റും ഒന്നുംതന്നെ കണക്കിൽ എടുക്കേണ്ടതില്ല). ഈ വീടുകളെ കീഴ്ജാതിക്കാർക്ക് ഒഴിവാക്കാനും പറ്റില്ല. കാരണം സാമൂഹികാധികാരം ഈ വീടുകളിലാണ് ഉണ്ടായിരുന്നത്. കീഴ്ജാതിക്കാർ തമ്മിൽ കലഹിച്ചാലും, ഈ വീട്ടുകാരാണ്

അന്നത്തെ 'പോലീസ് കോൺസ്റ്റബ്ളും ഹെഡ്കോൺസ്റ്റബ്ളും'.

സർപ്പക്കാവുകളിലേക്ക് ഉള്ള പ്രവേശനത്തിലും, എത്രത്തോളം അടുത്ത് നിൽക്കാം എന്നുംമറ്റുമുള്ള കാര്യത്തിൽ അയിത്തവുമായി ബന്ധപ്പെട്ട വ്യത്യസ്ത ദൂരങ്ങൾ തന്നെ ജാതി അടിസ്ഥാനത്തിൽ ഉണ്ടായിരുന്നു എന്നും വായിച്ചതായി ഓർക്കുന്നു.

ഈ വിശ്വാസവുമായി വളരെ അടുത്ത് നിൽക്കുന്ന ഒരു ആത്മീയ കാര്യമായിരുന്നു വൃക്ഷാരാധന എന്നും അറിയുന്നു. ചില ആത്മീയഅംശം ഉള്ളതായി കണക്കാക്കപ്പെടുന്ന വൃക്ഷങ്ങളുടെ ചുവട്ടിൽ നിത്യവും വിളക്ക് കൊളുത്തുന്ന ഒരു നിത്യചര്യ ഈ എഴുത്തുകാരൻ ഏതാണ്ട് 25 വർഷങ്ങൾക്ക് മുൻപ് മലബാറിലെ ഒരു വടക്കൻ പ്രദേശത്ത് കാണുകയുണ്ടായി. ഇന്നും ഇവ നിലനിൽക്കുന്നുണ്ടാവാം. ഈ വിധമുള്ള ആരാധന പലപ്പോഴും, വൃക്ഷങ്ങളെ, മരങ്ങളെ കശാപ്പ് ചെയ്യാനായി ചുറ്റിനടക്കുന്ന, വെട്ടുമര കച്ചവടക്കാരിൽ നിന്നും രക്ഷിക്കാറുണ്ട്. കാരണം, പലപ്പോഴും നാട്ടിലെ സാമൂഹിക മഹിമയുള്ളവരുടെ ആരാധനാ വൃക്ഷമായിരിക്കും ഇവ.

എന്നാൽ വയനാട്ടിലും മറ്റുമുള്ള കാട്ടുമരങ്ങൾക്ക് യാതോരും സംരക്ഷണവും ഈ വിധമുള്ള വിശ്വാസങ്ങൾ നൽകിയില്ല എന്ന് ഇവിടെ കൂട്ടിച്ചേർക്കാം. കാരണം, അവിടുള്ള വനവാസികളെ അവരുടെ അറിവോ സമ്മതമോ ഇല്ലാതെ 1947ൽ ഇന്ത്യയിലെ പൗരന്മാരാക്കിയതോടുകൂടി, അവർ മിക്കവരും മലയാളത്തിലെ ഏറ്റവും താഴ്ന്ന വാക്ക് കോഡുകളിലേക്കാണ് കണ്ണിയാക്കപ്പെട്ടത്. Forest Departmentറ്റിലെ (വനംവകുപ്പിലെ) ഏറ്റവും താഴ്ന്ന ശിപായിമാർവരെ ഇവരിലെ മൂപ്പന്മാരെ വരെ നീ, എടാ, എടീ, അവൻ, അവൾ തുടങ്ങിയ വാക്കിലേക്കാണ്, യാതോരു സങ്കോചവും ഇല്ലാതെ നിർവ്വചിച്ചത്. ഇതിന്റെ ഭീകരാവസ്ഥ അടിച്ചേൽപ്പിക്കാനായി ഈ വനവാസികളെ നിർബന്ധിച്ച് മലയാളം പഠിപ്പിക്കുകയും ഉണ്ടായി. ഈ വിധമുള്ള ജനക്കൂട്ടങ്ങളുടെ വസ്തുവകകൾക്കും, ദേഹത്തിനും, മനസ്സിനും, മരങ്ങൾക്കും പുല്ല് വിലയെ ഇന്ത്യൻ ഉദ്യോഗസ്ഥവർഗ്ഗം നൽകുള്ളു എന്ന് ഭാഷാ കോഡുകളിലൂടെ വീക്ഷിച്ചാൽ മനസ്സിലാകും.

കഴിഞ്ഞ എഴുത്തിൽ ആഢ്യത്വമുള്ള ഒരു നായർ സ്ത്രീയുടെ ചിത്രം നൽകിയിരുന്നു. ഇങ്ങിനെയുള്ള ആൾ മിക്കവാറും ആ തറവാട്ടിലെ തറവാട്ടമ്മയായിരിക്കാം. ഈ ആൾക്ക് കീഴിലായി

അനവധി സ്ത്രീകളും പുരുഷന്മാരും ഉണ്ടായിരിക്കാം. നായർ സ്ത്രീകൾക്ക് വൻ സാമൂഹിക പദവിയും, ഇഷ്ടമുള്ള ഏത് പുരുഷനുമായി ബന്ധംസ്ഥാപിക്കാനുള്ള വ്യക്തിപരമായുള്ള അധികാരം ഉണ്ടായിരുന്നു എന്നെല്ലാം പലയിടത്തും എഴുതിക്കണ്ടിട്ടുണ്ട്. ഇവയെല്ലാം ഭാഷാകോഡുകൾ രൂപകൽപ്പന ചെയ്യുന്ന സാമൂഹിക ബന്ധങ്ങളെയും ബന്ധനങ്ങളെയും പറ്റി യാതോരു വിവരവും ഇല്ലാതെയുള്ള ഒറ്റപ്പെട്ടുകിടക്കുന്ന മനോധാരകൾ മാത്രമാവാം.

കാരണം, തറവാട്ടമ്മയ്ക്ക് വീട്ടിനുള്ളിൽ കാര്യമായ അധികാരങ്ങൾ ഉണ്ടെങ്കിലും തോന്നുന്നത് പോലെ പുറത്തിറങ്ങി നടക്കാനുള്ള സാഹചര്യമൊന്നും ഉണ്ടാവില്ലാ എന്നുള്ളത് വാസ്തവമാകാം. ഈ വീടുകളിൽ പുറത്തിറങ്ങിനടക്കാൻ പറ്റാതെ കുടുങ്ങിക്കിടക്കുന്ന അനവധി സ്ത്രീകൾ ഉണ്ടാവും. ആവർത്തന വിരസമായ വീട്ടു ജോലികൾ മാത്രം നിത്യവും ചെയ്ത് ജീവിക്കുന്നവർ.

നായർ സ്ത്രീകൾക്ക് ഏത് നമ്പൂതിരി / നായർ പുരുഷനുമായി ബന്ധം മാറിമാറി സ്ഥാപിക്കാം എന്നത് തന്നെ ശരിയായിരിക്കില്ല. കാരണം, പലപ്പോഴും, ഇവരുടെ മാതാവിന്റെ

സഹോദരന്മാരോ അതുമല്ലെങ്കിൽ സ്വന്തം സഹോദരന്മാരോ ആയിരിക്കാം പലപ്പോഴും ഈ വിധമുള്ള കാര്യങ്ങൾ തീരുമാനിക്കുന്നത്.

Native Life in Travancoreൽ ഈ വിധമുള്ള ഒരു സംഭവം പറയുന്നുണ്ട്: മാന്യനും കാഴ്ചക്ക് നല്ല വ്യക്തിത്വവും ഉള്ള ഒരു നായർ യുവാവ് ഒരിക്കൽ Rev. Samuel Mateerന്റെ അടുത്ത് വന്ന് ഹൃദയം പൊട്ടുമാറ് നിലവിളിക്കുന്നു. കാരണം ഇതാണ്: സ്വന്തം ഭാര്യയുടെ വീട്ടിൽ കയറിച്ചെന്നപ്പോൾ ഭാര്യയുടെ സഹോദരന്മാർ ഈ ആളെ തടഞ്ഞു. ഞങ്ങളുടെ സഹോദരിക്ക് മറ്റൊരു ആളെ ഞങ്ങൾ എടുത്തിട്ടുണ്ട്. ഇനി മുതൽ താൻ ഇതും പറഞ്ഞ് ഇവിടെ വരേണ്ട.

ഭാര്യയെ മാത്രമല്ല, സ്വന്തം മക്കളെ പോലും ഇനിമുതൽ കാണാൻ പറ്റില്ല എന്നത് ആ യുവാവിന് സഹിക്കാൻ പറ്റാത്ത കാര്യമായിരുന്നു.

അമിത വ്യക്തിത്വവും വിവരവും മറ്റും കാണിച്ച്, ഭാര്യയുടെ സഹോദരന്മാരിലും അമ്മാവന്മാരിലും അങ്കലാപ്പ് സൃഷ്ടിച്ചാൽ, അവർ ഭാര്യയെ മറ്റൊരാൾക്ക് കാഴ്ചവെക്കുന്നത് കാണേണ്ടി വന്നേക്കാം. പതുങ്ങിയും, വണങ്ങിയും നടന്നാൽ നല്ലത്.

Go to Main contents



ചിത്രം : 1800കളുടെ അന്ത്യത്തിൽ എടുത്ത ചിത്രമാണ് - ഒരു നായർ തറവാട്.

## 23. ഭാഷാ കോഡുകളിലെ അഗാധ ഗർത്തങ്ങളിലേക്ക് വീണാൽ

ദക്ഷിണേഷ്യയിലെ പൊതുവായുള്ള പൊങ്ങച്ച സമ്പ്രദായം വൈക്കം മുഹമ്മദ് ബഷീറിന്റെ എന്റുപ്പാപ്പായ്ക്ക് ഒരു ആനേണ്ടാർന്നു എന്ന കഥയിലെ എട്ടുകാലി മമ്മൂഞ്ഞിന്റെ സ്വഭാവമാണ് എന്ന് പറയാം എന്ന് തോന്നുന്നു. ലോകത്തിൽ എന്ത് നല്ലത് കണ്ടാലും, അത് ഇവിടെയാണ് ഏറ്റവും മുന്തിയ രീതിൽ ഉണ്ടായിരുന്നത് എന്ന രീതിയിലാണ് വാദഗതികൾ പോകാറ്.

ഈ നാടിലെ യഥാർത്ഥ സംസ്ക്കാരം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണം മലബാറിൽ പതാക ഉയർത്തുന്നതിന് മുൻപ് എന്തായിരുന്നു എന്ന് യാതോരു വിവരവും ഇല്ലെങ്കിലും, ആർഷ ഭാരതത്തിൽ ആയിരക്കണക്കിന് വർഷങ്ങൾക്ക് മുൻപ് എന്തെല്ലാം മറിമായങ്ങൾ നമ്മുക്ക് ഉണ്ടായിരുന്നു എന്നതിനെക്കുറിച്ച് ഇന്ന് പൊതുവിദ്യാഭ്യാസം ലഭിച്ച ഏവർക്കും നല്ല ബോധ്യമാണ്.

നായർ സ്ത്രീകൾക്ക് ഉണ്ടായിരുന്ന വ്യക്തിപരമായ സ്വാതന്ത്ര്യം, ലോകത്തിൽ നിന്ന് എല്ലാ നാലാംകിട രാജ്യക്കാരും വന്ന് നിറഞ്ഞ് അഴിഞ്ഞാടുന്ന ഇന്നുള്ള അമേരിക്കയിൽപ്പോലും

സ്ത്രീകൾക്ക് ലഭിക്കുന്നില്ല എന്ന രീതിയിൽ പലരും എഴുതിക്കണ്ടിട്ടുണ്ട്.

എന്നാൽ വാസ്തവം ഈ രീതിയിൽ ആവാൻ സാധ്യത കുറവാണ്. വീട്ടിന് ഉള്ളിൽ നിലനിർത്തുന്ന ബഹുമാനങ്ങൾ, വീട്ടിന് പുറത്ത് പിടിച്ച് വാങ്ങണമെങ്കിൽ, പെരുമാറ്റങ്ങൾക്ക് കടിഞ്ഞാണിടേണ്ടിവരും. മുഖഭാവങ്ങളും സ്വരവും മറ്റും കരുതിക്കൂട്ടി രൂപകൽപ്പന ചെയ്യേണ്ടിവരും. ഇതൊന്നും ഇങ്ഗ്ലിഷ് ഭാഷാ പ്രദേശങ്ങളിൽ ഇല്ലാത്ത കാര്യങ്ങളാണ്. കാരണം, ഈ മനുഷ്യനെ വിറപ്പിക്കുന്ന ബഹുമാനം എന്ന ഏടാകൂടം ഇങ്ഗ്ലിഷ് ഭാഷാ കോഡുകളിൽ ഇല്ലതന്നെ. ഈ കാര്യം പറഞ്ഞാൽ ഇങ്ഗ്ലിഷുകാർക്ക് മനസ്സിലാവില്ല. ഏയ്, ഇങ്ഗ്ലിഷിലും ബഹുമാനം എന്ന വാക്കുണ്ട് എന്ന വിഢ്ഢി വാദമാണ് അവരിൽ ചിലരെങ്കിലും പ്രകടിപ്പിക്കുക.

വളരെ പണ്ട് കാലങ്ങളിൽ ബ്രാഹ്മണ നമ്പൂതിരി സ്ത്രീകളിൽ പലരും വിവാഹ ബന്ധത്തിൽ വരാതിരുന്നതിനാൽ, ഇവരിൽ ചിലർ പല വിധ പ്രലോഭനങ്ങളിൽ കുടുങ്ങി, ലൈംഗിക സദാചാരത്തിന്റെ അതിര് വിട്ട് പെരുമാറിയാൽ, അവരെ അടിമ ജാതിക്കാർക്ക് നൽകുന്ന പതിവുണ്ടായിരുന്നു. തിരുവിതാംകൂറിൽ ലണ്ടൻ

മിഷിനറി സൊസൈറ്റി കീഴ് ജാതിക്കാരെ ക്രിസ്ത്യാനികൾ ആക്കുന്ന പദ്ധതി വന്നതോടുകൂടി, ഇങ്ങിനെയുള്ള പലരും ഈ ശിക്ഷയിൽ നിന്നും രക്ഷപ്പെട്ടത്, ക്രിസ്ത്യാനി ആയി മറിക്കൊണ്ടാണ്. അതുമല്ലെങ്കിൽ ഇസ്ലാമിലേക്കോ, സുറിയാനി കൃസ്ത്യൻ മതത്തിലേക്കോ മാറിയും ഇക്കൂട്ടർ രക്ഷപ്പെട്ടിരുന്നു.

എട്ടുവീട്ടിൽ പിള്ളമാരുടെ വീട്ടിലെ സ്ത്രീ ജനങ്ങളെ മുക്കുവർക്ക് വിറ്റ കാര്യം നേരത്തെ പറഞ്ഞകാര്യമാണ്.

ജാതീയമായ വരമ്പുകൾക്ക് അതീതമായി നായർ സ്ത്രീകൾ കീഴ് ജാതിക്കാരുമായി എന്തെങ്കിലും ബന്ധത്തിൽ പെട്ടാൽ, അവരെ വീട്ടുകാർ പൂട്ടിയിടുകയും, പിന്നീട് കഠാരയോ, കുന്തമോ ഉപയോഗിച്ച് കൊല്ലുകയും ചെയ്യുമായിരുന്നു. എന്നാൽ രാജാവ് ഈ വിവരം ഇതിന് മുൻപേ അറിയുകയാണെങ്കിൽ, ഈ സ്ത്രീയെ മുസ്ലീം കച്ചവടക്കാർക്കോ, കൃസ്ത്യാനികൾക്കോ വിറ്റ് ആ വ്യക്തിയുടെ ജീവൻ രക്ഷിക്കും.

കർക്കിട മാസത്തിൽ പുല പിടി കാലം എന്ന ഒരു ആചാരത്തെക്കുറിച്ച് സൂചന കാണുന്നു. (Native Life in Travancore). ഒറ്റക്ക് നടക്കുന്ന ഒരു നായർ സ്ത്രീയെ

ഒരു പുലയൻ കാണുകയാണെങ്കിൽ ആ സ്ത്രീയെ ആ ആൾക്ക് പിടികൂടാം, ഈ അവസരത്തിൽ. പോരാത്തതിന്, സന്ധ്യാസമയത്തിന് ശേഷം, ഒരു കീഴ്ജാതിക്കാരൻ, ഒരു ശൂദ്ര (നായർ) സ്ത്രീയുടെ മേൽ ഒരു കല്ലെറിഞ്ഞ് കൊള്ളിക്കുകയാണെങ്കിൽ ആ സ്ത്രീയുടെ ജാതി നഷ്ടമാകും.

വടക്കെ തിരുവിതാംകൂറിൽ പറിയന്മാർ (Pariahs) ഉയർന്ന ജാതിക്കാരായ സ്ത്രീകളെ കട്ടുകൊണ്ടു പോകുന്ന ഒരു ഏർപ്പാട് ഉണ്ടായിരുന്നു.

പറിയന്മാർ ഫെബ്റുവരി മാസത്തിൽ കൊയ്ത്തെല്ലാംകഴിഞ്ഞ്, അവരുടെ ക്ഷേത്രാങ്കണങ്ങളിൽ അവരുടെ ദേവതകൾക്ക് മുന്നിൽ ആചാരവിധി പ്രകാരം മദ്യപിച്ച് ഉറഞ്ഞാടി, ഉന്മത്തമായ മാനസികാവസ്ഥയിൽ ബ്രാഹ്മണരുടേയും (ഹിന്ദുക്കളുടെ) അവരുടെ കീഴിലുള്ള നായന്മാരുടേയും വീടുകളിൽ അതിക്രമിച്ച് കയറി അവിടെയുള്ള സ്ത്രീകളേയും കുട്ടികളേയും പടികൂടി കൊണ്ടുപോകുമായിരുന്നു.

1516ൽ Duarte Barbosa എന്ന പോർച്ചുഗീസ് എഴുത്തുകാരൻ ഈ വിധം കണ്ട കാര്യങ്ങൾ രേഖപ്പടുത്തിയും കാണുന്നുണ്ട്: വർഷത്തിലെ ഒരു

പ്രത്യേക മാസത്തിൽ പുലയന്മാർ ഉയർന്ന ജാതിക്കാരായ സ്ത്രീകളെ സ്പർശ്ശിക്കാൻ കിണഞ്ഞ് പരിശ്രമിക്കും. രാത്രികാലങ്ങളിൽ അവർ നായർ ഭവനങ്ങളിൽ ഒളിഞ്ഞ് കയറി ഈ വിധം സ്ത്രീകളെ തൊടാൻ ശ്രമിക്കും. ഇങ്ങിനെ ഒരു ആപത്ത് സംഭവിക്കാതിരിക്കാൻ നായർ സ്ത്രീകളും വൻ മുൻകരുതൽ എടുത്തിരിക്കും. എന്നാൽ എങ്ങിനെയെങ്കിലും സ്പർശനം സംഭവിച്ചാൽ, ആരും അത് കണ്ടില്ലെങ്കിൽ കൂടി, ആ സ്ത്രീ നിലവിളിക്കുകയും, സ്വന്തം വീട് വിട്ട് ഇറങ്ങുകയും ചെയ്യും. ഈ സ്ത്രീ ഉടൻ തന്നെ താഴ്ന്ന ജാതിക്കാരുടെ വീടുകളിലേക്ക് ഓടി, സ്വന്തം ജീവൻ രക്ഷിക്കാൻ ശ്രമിക്കും. കാരണം, സ്വന്തക്കാർ പിടികൂടിയാൽ, അവർ ഈ അഴുക്ക് പുരണ്ട സ്ത്രീയെ കൊന്നുകളയും. അതുമല്ലെങ്കിൽ വഴിയെ പോകുന്ന വല്ല കച്ചവട സംഘങ്ങൾക്കും അവർ ഈ സ്ത്രീയെ വിറ്റുകളയും.

ഇങ്ങിനെ നോക്കുമ്പോൾ, തിരുവിതാംകൂറിലെ കീഴ്ജാതിക്കാരുടെ രക്തബന്ധ പാതയിൽ (bloodlineൽ) ഉയർന്ന ജാതിക്കാരുടെ രക്തവും വളരെ അധികം ഉണ്ട് എന്നത് വാസ്തവം തന്നെ. എന്നിരുന്നാലും, ഭാഷാകോഡുകളുടെ അമർത്തലിൽ പെട്ടാൽ അമർന്നത് തന്നെ.

മലബാറിലും ഇതു പോലൊക്കെത്തന്നെയായിരിക്കാം കാര്യങ്ങൾ.

ഒരു ഉയർന്ന ജാതിക്കാരിയായ സ്ത്രീയെ കീഴ്ജാതിക്കാർ തൊട്ടാലോ, അതുമല്ലെങ്കിൽ വാക്കുകളാൽ അധപതിപ്പിച്ചാലോ, യഥാർത്ഥത്തിൽ എന്തെങ്കിലും കാര്യമായ നിഷേധാത്മകത പടരുന്നുണ്ടോ? ഈ ചിത്രീകരണം കാണുക:

ചെറുപ്പക്കാരിയായ ഒരു IPSകാരിയെ കുറച്ച് ശിപായി റാങ്കിലുള്ള ഉദ്യോഗസ്ഥർ പിടിച്ച് കൊണ്ട് പോകുന്നു. ഈ ആളെ അവർ നീ (ഇഞ്ഞി) എടീ, എന്നെല്ലാം സംബോധന ചെയ്യുന്നു. അവൾ എന്ന് പരാമർശിക്കുന്നു. അവരുടെ വീട്ട് വേലകൾ ഈ ആൾ ചെയ്യുന്നു. ശിപായിമാരിലെ പ്രായം കൂടിയ ആളുകളെ ഈ ആൾ ചേട്ടാ, ചേച്ചീ എന്നെല്ലാം ബഹുമാന പൂർവ്വം വിളിക്കുന്നു.

ഈ ആൾ അവരുടെ കൈകളിൽ നിന്നും രക്ഷപ്പെട്ടാൽത്തന്നെ തിരിച്ച് IPS ഉദ്യോഗസ്ഥയായി തുടരുന്നതിൽ കാര്യമായ പ്രശ്നം വരും. മാത്രവുമല്ല, ശിപായിമാർ എടീ എന്ന് വിളിക്കുന്നതും, തിരിച്ച് അവരിലെ പലരേയും ചേട്ടാ, ചേച്ചീ എന്ന് സംബോധന ചെയ്യുന്ന ഒരു

IPSകാരിയെ മറ്റ് IPSകാർക്ക് അസഹ്യമായ ഒരു വസ്തുവായി മാറും.

ഇത്രമാത്രം ഭീകരമായ ഒരു ചിത്രീകരണം നൽകിയത്, ഫ്യൂഡൽ ഭാഷാ കോഡുകളുടെ ശക്തിയാൽ പണ്ട് കാലങ്ങളിൽ ഇവിടുള്ള സമൂഹത്തിലെ ഭയാനകമായ മാനസിക വിഭ്രാന്തികളെക്കുറിച്ച് സൂചിപ്പിക്കാനാണ്.

സാധാരണ ഗതിയിൽ ഇന്ന് ഈ വിധമുള്ള ഒരു കാര്യം സംഭാവ്യമല്ല. എന്നാൽ, ഏതാനും ദിവസങ്ങൾക്ക് മുൻപ്, ഇന്ത്യൻ പട്ടാളത്തിലെ ഒരു കമ്മിഷൻണ്ട് ഓഫിസർ മറ്റൊരു കമ്മിഷൻണ്ട് ഓഫിസറുടെ ഭാര്യയെ കൊലപ്പെടുത്തി, ഇന്ത്യൻ പോലീസിന്റെ കൈകളിൽ അകപ്പെട്ടു. പോലീസ് കോൺസ്റ്റബ്ൾമാരുടെ ഉത്സവകാലം തന്നെയായിരിക്കാം ഈ സംഭവം. ബ്രാഹ്മണൻ കീഴ്ജാതിക്കാരുടെ കൈകളിൽ അകപ്പെട്ടത് മാതിരിയായിരിക്കും കാര്യങ്ങൾ. പട്ടാളത്തിൽ അനേകായിരം സാധാ പട്ടാളക്കാരുടെ ആപ്പ്, സാബ്, ഉൻ തുടങ്ങിയ നിലവാരങ്ങളിൽ പെട്ട വ്യക്തി പെട്ടന്ന് ഒരു ദിവസം കൊണ്ട് കോൺസ്റ്റബ്ൾ മാരുടെ തൂ (നീ), എടാ, അവൻ നിലവാരത്തിലേക്ക് കുത്തനെ വീഴുന്നു.

[YouTubeൽ AEc7BkseB4A എന്ന് തിരയുക. ഇതുമായി ബന്ധപ്പെട്ട വീഡിയോ കാണാം.]

ശിപായി റാങ്കുകാരുടെ ഉത്സവ ആഘോഷം, അവരുടെ കൺകളിൽ കാണാൻ പറ്റിയേക്കാം.

ഫ്യൂഡൽ ഭാഷാ വാക്കുകളുടെ അതിഗംഭീരമായ പ്രോകോപന ശക്തിയെക്കുറിച്ചും, വ്യക്തിയേയും സമൂഹത്തേയും അവയ്ക്ക് കുത്തിമറിക്കാനുള്ള കഴിവിനെക്കുറിച്ചും, ഇങ്ഗ്ളിഷ് രാഷ്ട്രക്കാർക്ക് യാതോരു വിവരവും ഇല്ലാ എന്നുള്ളത് അവർക്ക് ഏറ്റവും അപകടകരമായ ഒരു അവസ്ഥാവിശേഷമാണ്.

## 24. ഈ പ്രദേശത്ത് സമൂഹിക പ്രകാശം ഇങ്ഗ്ളിഷ് കമ്പനി കൊണ്ടുവരുന്നതിന് മുൻപ്

ടിപ്പു സുൾത്താൻ മലബാറിലെ നായന്മാരോട് ഈ വിധം പ്രഖ്യാപിച്ചതായി രേഖപ്പെടുത്തിക്കാണുന്നു:

QUOTE from MALABAR MANUAL: and since it is a practice with you for one woman to associate with ten men, and you leave your mothers and sisters unconstrained in their obscene practices, and are thence all born in adultery, and are more shameless in your connexions than the beasts of the field : I hereby inquire you to forsake those sinful practices, and live like the rest of mankind. END OF QUOTE

ഉദ്ദരണി: ഒരു സ്ത്രീ പത്ത് പുരുഷന്മാരോടു ബന്ധപ്പെടുക എന്നുള്ളത് നിങ്ങളിലെ ഒരു ശീലമാണ് എന്നത് കൊണ്ടും, നിങ്ങൾ നിങ്ങളുടെ അമ്മമാരേയും, സഹോദരിമാരേയും യാതോരു നിയന്ത്രണവും ഇല്ലാത്ത അശ്ലീല പ്രവർത്തികളിൽ പങ്കെടുക്കാൻ അനുവദിക്കുന്നത് കൊണ്ടും നിങ്ങൾ എല്ലാവരും ജനിക്കുന്നത് വ്യഭിചാരത്തിലും, അതിനാൽത്തന്നെ കുടുംബ ബന്ധങ്ങളിൽ വയൽപാടങ്ങളിലെ വന്യമൃഗങ്ങളെക്കാൾ നാണംകെട്ടവരുമാണ് ; നിങ്ങളുടെ പാപപങ്കിലമായ ജീവിതം നിങ്ങൾ

ഉപേക്ഷിക്കണമെന്നും മറ്റ് മാനവ വർഗ്ഗങ്ങളെപ്പോലെ ജീവിക്കണമെന്നും ഞാൻ ഇതിനാൽ നിങ്ങളോട് നിർദ്ദേശിക്കുന്നു. ഉദ്ദരണിയുടെ അന്ത്യം

മുകളിൽ നിൽകിയിട്ടുള്ള ഉദ്ദരണി ടിപ്പു സുൾത്താൻ - Tipu Sulthaan (Sultan Tipu - സൾട്ടൻ ടിപ്പു) മലബാറിലൂടെ പടയോട്ടം നടത്തിയതുമായി ബന്ധപ്പെട്ട കാര്യമാണ് എന്ന് തോന്നുന്നു.

ഈ ഉദ്ദരണി വായിച്ചാൽ, ടിപ്പു സുൾത്താൻ ഒരു സമൂഹിക പരിഷ്ക്കർത്താവായിരുന്നു എന്ന ഒരു തോന്നൽ വന്നേക്കാം. എന്നാൽ, ടിപ്പു സുൾത്താന്റെ പടയോട്ടം ഒരു സാമൂഹിക പരിഷ്ക്കരണം പദ്ധതിയായിരുന്നില്ലതന്നെ. മറിച്ച് അതിഗംഭീര വേദനാ ജനകങ്ങളായ അനുഭവങ്ങൾ ഹിന്ദു (ബ്രാഹ്മണ) മതസ്ഥരിലും, അമ്പലവാസികളിലും, അവരുടെ അനുയായികളായ നായന്മാരിലും, അവരോട് കൂറ് കാട്ടിയ കീഴ് ജനക്കൂട്ടങ്ങളിലും വന്ന ഒരു സംഭവമായിരുന്നു ടിപ്പു സുൾത്താന്റെ പടയോട്ടം. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

എഴുത്തിന്റെ പാത യഥാർത്ഥത്തിൽ വടക്കേ മലബാറിലെ മരുമക്കത്തായ തീയ്യന്മാരിൽ ഇങ്ഗ്ലിഷ് ഭരണത്തിന്റെ പ്രകാശം

എങ്ങിനെയാണ് ഏശിയത് എന്ന ഇടമാണ്. ഈ പ്രദേശത്ത് നിന്നും നമ്പൂതിരിമാരുടേയും, അമ്പലവാസികളുടേയും നായന്മാരുടേയും ചുറ്റുപാടുകളിലേക്ക് നീങ്ങി, സാമൂഹികമായി ഉയർന്നവർ എന്ന് ചരിത്രത്തിൽ പറയപ്പെടുന്നവരിലെ ആഢ്യത്വവും, ആചാരാനുഷ്ഠാനങ്ങളും എടുത്ത് പറഞ്ഞത്, ഇങ്ഗ്ളിഷ് ഭരണം മലബാറിൽ എന്താണ് കൊണ്ടുവന്നത് എന്നതിനെക്കുറിച്ച് പറയാനാണ്.

എന്തായിരുന്നു ഇവിടുള്ള യാഥാർത്ഥ്യം എന്നത് പറഞ്ഞാലെ, ഇവിടെ ഉദയസൂര്യനെപ്പോലെ ഉദിച്ച് വന്ന ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശം എന്തായിരുന്നു എന്ന് മനസ്സിലാക്കാൻ പറ്റുള്ളു. ചരിത്രപരമായ സംഭവങ്ങൾ യാതൊന്നും രേഖപ്പെടുത്തുന്ന ഒരു പദ്ധതി ഈ നാട്ടിൽ ഇല്ലായിരുന്ന് എന്ന പറയാം എന്ന് തോന്നുന്നു. ഉദാഹരണത്തിന്, നായർ തറവാടുകളുമായി ബന്ധപ്പെട്ട ക്ഷേത്രങ്ങൾ പലദിക്കിലും കാണാം. ഇവയുടെ പഴമയെക്കുറിച്ച് യാതോരു രേഖയും എഴുതിവച്ചതായി കാണില്ല. മറിച്ച്, ആകെയുള്ളത് തലമുറകൾ കൈമാറിവന്ന ഐതിഹ്യങ്ങൾ മാത്രമായിരിക്കും. ഐതിഹ്യങ്ങളെ ചരിത്രമായി കാണാൻ എത്രകണ്ട് പറ്റും എന്ന് അറിയില്ല.

മലബാറിൽ ബ്രാഹ്മണരും, അമ്പലവാസികളും, നായന്മാരും, മുരമക്കത്തായ തീയന്മാരും, മക്കത്തായ തീയന്മാരും, കൂടാതെ, മാപ്പിളമാർ എന്ന മലബാറി മുസ്ളിമുകളും, പ്രാദേശിക ക്രിസ്ത്യാനികളും, തിരുവിതാംകൂറിൽ നിന്നും മതംമാറിവന്ന ക്രിസ്ത്യാനികളും, ഉണ്ടായിരുന്നു. പോരാത്തതിന്, താഴ്ന്ന ജാതിക്കാർ എന്ന് വിശേഷിക്കപ്പെടുന്ന കുറേ ജനക്കൂട്ടങ്ങൾ വേറെയും ഉണ്ടായിരുന്നു.

മലബാറി മുസ്ളിമുകളെ മലബാറിൽ മാപ്പിളമാർ എന്നാണ് വിളിക്കുന്നത്. എന്നാൽ മാപ്പിള എന്ന വാക്ക് തിരുവിതാംകൂറിൽ ഉപയോഗിക്കുന്നത് സുറിയാനി ക്രിസ്ത്യാനികൾക്കാണ്. ചരിത്രപരമായി മലബാറും തിരുവിതാംകൂറും യാതോരു ബന്ധവും ഇല്ലാതിരുന്ന കാലത്ത് ഈ ഒരു അർത്ഥവ്യത്യാസം ആരും കാര്യമായി അറിഞ്ഞിരിക്കില്ല. ഇന്നും ഈ വ്യത്യാസം എന്നാൽ നിലനിൽക്കുന്നുണ്ട്, ആരും എടുത്ത് പറയുന്നില്ലെങ്കിലും.

മരുമക്കത്തായ തീയ്യന്മാരിൽ തലശ്ശേരി കണ്ണൂർ പ്രദേശത്തുള്ളവരിൽ പലർക്കും ഇങ്ഗ്ലിഷ് ഭരണത്തിന്റെ പ്രകാശം ഗുണകരമായി ഏറ്റിരുന്നു എന്നാണ് തോന്നുന്നത്.

അതിലേക്ക് കടക്കുന്നതിന് മുൻപായി, മലബാറിലെ പറിയന്മാരിൽ പെട്ടവരിൽ ഉണ്ടായിരുന്നു എന്ന് പറയപ്പെടുന്ന ഒടിയന്മാരെക്കുറിച്ച് ഒന്ന് പറഞ്ഞിട്ട് മുന്നോട്ട് നീങ്ങാം എന്ന് കരുതുന്നു. കാരണം, ഇങ്ഗ്ളിഷ് ഭരണം ഈ പ്രദേശത്ത് നേരിട്ട നൂറുകണക്കിന് സാമൂഹിക പ്രശ്നങ്ങളിൽ ഒന്ന് മാത്രമാണ് ഇത്.

ഒരു തരം ഗുരുതരമായ ദുർമന്ത്രവാദം ആയിരുന്നു ഇത്. ഇതിനെക്കുറിച്ച് അടുത്ത എഴുത്തിൽ വ്യക്തമായി പലതും എഴുതാം.

## 25. കൂടോത്രങ്ങളും ദുർമന്ത്രവാദങ്ങളും, കൂട്ടക്കൊലയും മറ്റും

തിരുവിതാംകൂറിൽ ഒടിയന്മാരെക്കുറിച്ച് വായിച്ചതായി ഓർക്കുന്നില്ല. എന്നാൽ, കാണിക്കർ പോലുള്ള ചില ജനങ്ങളെ ഉയർന്ന ജാതിക്കാർക്ക് ഭയമായിരുന്നു എന്ന് കാണുന്നു. കാരണം അവർക്ക് ചില വിധ താന്ത്രിക വിദ്യ അറിയും എന്ന ധാരണ കൊണ്ടാവാം. അതുമല്ലെങ്കിൽ ചില ഗൂഢോത്ര സേവ അവർ ചെയ്യാറുണ്ട് എന്ന ധാരണ കൊണ്ടാവാം.

മലബാറിൽ ഓടിയന്മാർ എന്നത് ഒരു സാമൂഹിക വാസ്തവം തന്നെയായിരുന്നു. ഇത് പോലുള്ള വ്യത്യസ്തതരത്തിലുള്ള പലതും, മെഡ്രാസ് പ്രസിഡൻസിയുടെ പലദിക്കിലും ഉണ്ടായിരുന്നു എന്നാണ് കാണുന്നത്.

ഇങ്ഗ്ളണ്ടിൽ നിന്നും, ബ്യട്ടണിന്റെ മറ്റ് ഭാഗങ്ങളിൽനിന്നും വന്നിരുന്ന ഈസ്റ്റ് ഇന്ത്യാ കമ്പനിയിലെ യുവാക്കളായ ഉദ്യോഗസ്ഥർക്ക് മലബാറിൽ അവർ നേരിട്ട് കണ്ടറിഞ്ഞ പലതും ശരിക്കും മനസ്സിലായിരുന്നു എന്ന് തോന്നുന്നില്ല. എന്നാൽ ഉപദ്വീപിന്റെ വടക്ക് ഭാഗത്ത് ഇതേ കമ്പനി ഭരിച്ചിരുന്ന ചിലയിടങ്ങളിൽ സ്ത്രീകളെ ജീവനോടുകൂടി ആചാരവിധിപ്രകാരം കത്തിച്ചു

ചാമ്പലാക്കുന്ന ഏർപ്പാട് ഉണ്ടായിരുന്നു. ഇത് തികച്ചും ആശ്ചര്യകരമായ ഒരു ആചാരമായാണ് അവർക്ക് അനുഭവപ്പെട്ടത്. എന്നാൽ നാട്ടുകാർക്ക് ഇതിൽ കാര്യമായ ആശ്ചര്യമൊന്നും കണ്ടില്ല.

കീഴ്ജാതിക്കാർ എന്ന് വിശേഷിപ്പിക്കപ്പെടുന്നവരെ ഉയർന്ന ജനക്കൂട്ടങ്ങൾ അകറ്റിനിർത്തിയിരുന്നതിനാൽ അവരുടെ കാര്യങ്ങൾ മുകൾ ജനക്കൂട്ടങ്ങൾക്ക് കാര്യമായി അറിവില്ലായിരുന്നു എന്ന് വേണം കരുതാൻ. എന്നാൽ പ്രാദേശിക ഭാഷാകോഡുകളുടെ അറപ്പുളവാക്കുന്ന കോഡുകൾക്ക് അതീതമായി ഇങ്ഗ്ലിഷുകാർക്ക് നിൽക്കാൻ സാധിച്ചിരുന്നതിനാൽ, അവർ സാമൂഹികമായി വളരെ ആഴത്തിൽ ഉള്ളവരുടെ കാര്യങ്ങൾ വളരെ അടുത്ത് തന്നെ പോയി പഠിച്ചറിഞ്ഞിരുന്നു. ഇങ്ങിനെയുള്ളവരുടെ കൂട്ടത്തിൽ അറിയപ്പെടുന്ന ഒരു വ്യക്തിയായിരുന്നു Edgar Thurston. ഇദ്ദേഹത്തിന്റെ Castes and tribes of Southern India, Omen and Superstitions of Southern India തുടങ്ങിയ ഗ്രന്ഥങ്ങൾ ഇക്കാര്യത്തിന് തെളിവായി നിൽക്കുന്നു.

കുരുതി, തെയ്യം, തിറ, മുത്തപ്പൻ വെള്ളാട്ടം തുടങ്ങിയ കാര്യങ്ങളും, ചാത്തൻ സേവ, പരദേവത, അസുരപുത്രൻ, ഗുളികൻ, യക്ഷി, കാളി

തുടങ്ങിയ അനവധി അതീന്ദ്രിയ അസ്ഥിത്വങ്ങളെക്കുറിച്ചും വെള്ളാട്ടം, കൊടിയേറ്റം, വരവ്, കുരുതി, ദേവതകളെ ആവഹിക്കൽ, തീയാട്ട്, എന്നിവയെല്ലാമിനെക്കുറിച്ചും ഇങ്ഗ്ളിഷ് കമ്പനി ഉദ്യോഗസ്ഥരിൽ പലർക്കും വ്യക്തമായ ധാരണ എന്തെങ്കിലും ലഭിച്ചിരുന്നുവോ എന്ന് അറിയില്ല. ഇവരുടെ പലഗ്രന്ഥങ്ങളിലും Devil Worship എന്ന വാക്യപ്രയോഗം ഉപയോഗിച്ച് കാണുന്നുണ്ട്. ഇത് എന്തിനെയാണ് ഉദ്ദേശിച്ചത് എന്ന് വ്യക്തമായി അറിയില്ല.

കീഴ് ജനക്കൂട്ടങ്ങളുടെ ദേവതകളെക്കുറിച്ചും മറ്റും വ്യക്തമായിത്തന്നെയോ, അവ്യക്തമായോ, ഉയർന്ന ജാതിക്കാർ അവജ്ഞകലർത്തിയാകാം ഇങ്ളിഷുകാർക്ക് പറഞ്ഞുകൊടുക്കാൻ സാധ്യത. എന്നാൽ, മുകളിൽ നൽകിയിട്ടുള്ള ആചാരങ്ങളിൽ ചിലത് നായർ തറവാടുകളുടെ കുടുംബ പാരമ്പര്യങ്ങളുമായി ഇടകലർന്ന് കിടക്കുന്നതായി കാണുന്നുണ്ട്. ഇതിനുള്ള കാരണം പലതുമാവാം. ഒന്ന് കീഴ് ജാതിക്കാർ അവരുടെ മേൽ മേൽക്കോയ്മയുള്ള നായർമാർക്ക് ഈ വിധ അവകാശങ്ങൾ നൽകിയതാവാം. അതുമല്ലെങ്കിൽ ഇവയിൽ പലതും പ്രാകൃത നാഗന്മാരുടേയോ, ശൂദ്രരുടേയോ പാരമ്പര്യങ്ങളിൽ

പെട്ടവയാകാം. അതുമല്ലെങ്കിൽ നായന്മാർ ഇവ കൈ അവകാശപ്പെടുത്തിയത് ആവാം.

മുകളിൽ സൂചിപ്പിച്ച ആചാരാനുഷ്ഠാനങ്ങളിൽ എല്ലാം തന്നെ ബ്രാഹ്മണ മതമായ ഹൈന്ദവമതത്തിന്റെ ഭാഗമാണ് എന്ന് തോന്നുന്നില്ല. പലതും, ലോകത്തിന്റെ പല ഭാഗങ്ങളിൽ അനേക നൂറ്റാണ്ടുകൾക്ക് മുന്നെതന്നെ ഉണ്ടായിരുന്നതും, ഇന്നും ഉള്ളതുമായ ഷാമനിസം എന്ന ആത്മീയ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടാണ് കിടക്കുന്നത് എന്ന് തോന്നുന്നു.

വേദങ്ങളെക്കുറിച്ച് നേരിട്ടുള്ള അറിവില്ലാത്തതിനാൽ കൂടുതൽ പറയാൻ ആവില്ല. എന്നാൽ, അധർവ്വ വേദത്തിൽ കൂടോത്ര തന്ത്ര മാന്ത്രിക വിദ്യകൾ സൂചിപ്പിച്ചിട്ടുണ്ട് എന്ന് പറയപ്പെടുന്നു. വേദങ്ങൾ ബ്രാഹ്മണരുടെ കൈയിലാണ് വന്ന് പെട്ടത്. അതിനാൽത്തന്നെ അവർക്ക് ഈ വിധ പദ്ധതികളുമായി ഒട്ടും ബന്ധമില്ലായെന്ന് പറയാം എന്ന് തോന്നുന്നില്ല. കൂടോത്ര തന്ത്ര മാന്ത്രിക വിദ്യകൾ യൂറോപ്പിലും പണ്ടുകാലം മുതൽക്കെ ഉണ്ടായിരുന്നു. അതിന് അവിടെ പറയപ്പെടുന്ന പേര് വിച്ച്ക്രാഫ്റ്റ് (Witchcraft) എന്നാണ്. ഇതിന് ഇങ്ഗ്ളണ്ടിൽ കാര്യമായ സ്വാധീനം ചിരകാലമായി നിലനിന്നിരുന്നോ എന്ന് അറിയില്ല. യൂറോപ്പും

ഇങ്ഗ്ളണ്ടും തമ്മിൽ കാര്യമായ ബന്ധക്കുറവ് ചരിത്രകാലം മുതൽ നിലനിന്നിരുന്നു.

താന്ത്രിക വിദ്യകൾ അറിയും എന്ന് വിശ്വസിക്കപ്പെട്ടിരുന്ന ചില കീഴ്ജാതിക്കാരെ ഉയർന്ന ജനക്കൂട്ടങ്ങൾക്ക് അറപ്പിനോടൊപ്പം ഭയവുമായിരുന്നു. എന്നിരുന്നാലും, പലപ്പോഴും ഉയർന്ന ജാതിക്കാർ (ബ്രാഹ്മണർവരെ) അവർക്ക് ജീവിതത്തിൽ എന്തെങ്കിലും കഠിനമായ പ്രശ്നം വരുന്ന അവസരങ്ങളിൽ കീഴ്ജാതിക്കാരുടെ ഷാമനിസ്റ്റിക്ക് ദേവതകളെ വന്ന് പ്രസാധിപ്പിക്കാൻ ശ്രമിക്കാറുണ്ട് എന്ന് Edgar Thurstonന്റേയോ മറ്റോ എഴുത്തിൽ വായിച്ചതായി ഓർക്കുന്നു.



BADAGAS.

ഷാമനിസ്റ്റിക്ക് ദേവതകൾ, ഈ എഴുത്തകാരന്റെ വ്യക്തിപരമായ അനുഭവത്തിൽ നിന്നും പറയുകയാണെങ്കിൽ, ഒരു ഗംഭീര പ്രതിഭാസം തന്നെയാണ്. ഇവയെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

ഇങ്ഗ്ളിഷ് ഭരണത്തിന് നേരിടേണ്ടിവന്ന ഒരു പ്രശ്നം ചില ജാതിക്കാർ, (വളരെ ഉയർന്ന ജാതിക്കാർ ആവണമെന്നില്ല) ചില കീഴ് ജാതിക്കാരെ കൂട്ടക്കൊല ചെയ്യുന്ന സംഭവങ്ങളായിരുന്നു. ഉദാഹരണത്തിന്, Toda അല്ലെങ്കിൽ Badaga എന്ന ജാതിക്കാർ ചില അവസരങ്ങളിൽ ഗൂഡോത്രം ചെയ്യുന്നുണ്ട് എന്ന് സംശയിക്കപ്പെടുന്ന കുറുമ്പന്റെ കാട്ടിലുള്ള ഒറ്റപ്പെട്ട കുടിൽ രാത്രിയിൽ വന്ന് വളഞ്ഞ്, അതിലുള്ള എല്ലാവരെയും കൂട്ടക്കൊല ചെയ്യുകയും, കുടിലിനെ കത്തിച്ചുകളയുകയും ചെയ്തിരുന്നു.

ഇങ്ഗ്ളിഷ് ഭരണം ഈ കൂട്ടക്കുരുതിയിലെ പ്രതികളെ പിടികൂടാൻ ശ്രമിച്ചാലും, കോടതിയിൽ സമർപ്പിക്കാനാവുന്ന വ്യക്തമായ തെളിവുകൾ അവർക്ക് ലഭിക്കില്ല. ഇതുമായി ബന്ധപ്പെട്ട വിവരം ഉള്ളവർ ഒരക്ഷരം ഉരിയാടില്ല. കുറ്റവാളികളെ പിടികൂടിയാലും, അവരെ

ശിക്ഷിക്കാനുതകുന്ന തെളിവില്ലാത്തതിനാൽ കോടതി അവരെ വെറുതെ വിടും.

ചെറുകുട്ടികളെ വാങ്ങിച്ച് കൊണ്ട് വന്ന് വളർത്തി, ഒരു പ്രത്യേക പ്രായം ആവുന്ന അവസരത്തിൽ ഗ്രാമ ദേവതയ്ക്ക് ബലിഅർപ്പിക്കുന്ന ഏർപ്പാടും ഉണ്ടായിരുന്നു. കന്യകളെ ആവശ്യമുള്ള കുരുതികളും അർപ്പണങ്ങളും ഉണ്ടായിരുന്നു.

ചില കുരുതികളിൽ ആൾക്കൂട്ടങ്ങൾ മദ്യപിച്ച് അട്ടഹസിച്ച് ബലിനൽകപ്പെടുന്ന വ്യക്തിയെ വെട്ടിനുറുക്കുന്നു. മെഡ്രാസ് പ്രസിഡൻസിയുടെ പല ഭാഗങ്ങളിലെ കാര്യമാണ് പറഞ്ഞത്.



KURUMBA.

നൂറുകണക്കിന് ജാതികളും അവർ തമ്മിൽ വ്യത്യസ്തങ്ങളായ അവകാശങ്ങളും മറ്റും. ചിലത് ബ്രാഹ്മണ മതം. ചിലത് ഷാമനിസം. ചിലത്, രണ്ടും കൂടിക്കലർന്നത്. ഇതിനെല്ലാം അപ്പുറത്തും കീഴിലുമായി തനി പ്രാകൃത വിശ്വാസങ്ങളും ബീഭത്സകമായ വിശ്വാസ പദ്ധതികളും.

ഇവയെക്കുറിച്ചെല്ലാം കൂടുതൽ അറിയാനായി, ഈ രണ്ട് ഗ്രന്ഥങ്ങൾ വായിക്കാം.

1. Castes and tribes of Southern India
2. Omen and Superstitions of Southern India

ഇത്രയും എഴുതിയത്, മലബാറിലെ ഒടിയന്മാരെക്കുറിച്ച് എഴുതുന്നതിന് മുൻപ് ഒരു ആമുഖമെന്ന രീതിയിലാണ്. ഇനി ഒടിയൻ എന്ന പ്രതിഭാസത്തെക്കുറിച്ച് പറയാം.

## 26. ഒടിയനും പിള്ളതൈലവും

പണിയന്മാർ, കുറുമ്പർ, പറിയന്മാർ, പാണന്മാർ തുടങ്ങി പല കീഴ്ജാതിക്കാരെയും ഉയർന്ന ജനക്കൂട്ടങ്ങൾക്ക് പല വിധത്തിൽ ഭയമായിരുന്നു. ഒന്ന്, നേരത്തെ സൂചിപ്പിച്ച ഫ്യൂഡൽ ഭാഷാകോഡുകൾ അവർക്ക് നൽകുന്ന ഭീമത്സമായ പൈശാചിക ശക്തിയായിരുന്നു.

അതേ പോലെ തന്നെ, അവർ ചെയ്യുന്നുണ്ട് എന്ന് വിശ്വസിക്കപ്പെട്ടിരുന്ന മന്ത്രവാദങ്ങളും, കൂടോത്രങ്ങളും, തന്ത്രവിദ്യകളും മറ്റ് ആളുകളിൽ പേടി ജനിപ്പിച്ചിരുന്നു. OMENS AND SUPERSTITIONS OF SOUTHERN INDIA എന്ന ഗ്രന്ഥത്തിൽ EDGAR THURSTON മി. അനന്ത കൃഷ്ണ ഐയ്യർ (Mr Anantha Krishna Iyer) ഒടിയന്മാരുടെ കൂടോത്ര രീതിയെക്കുറിച്ച് രേഖപ്പെടുത്തിയ വിവരം വ്യക്തമായി പകർത്തിയെഴുതിയിട്ടുണ്ട്. മി. അനന്ത കൃഷ്ണ ഐയ്യർക്ക് കീഴ്ജാതിക്കാരുടെ പ്രവർത്തന രീതിയെങ്ങിനെയാണ് അറിവ് ലഭിച്ചത് എന്നത് ഒരു ചോദ്യമായി മനസ്സിൽ നിൽക്കുന്നുണ്ട്. എന്നിരുന്നാലും, വിവരണം ഇവിടെ യാതോരു അമിത വിവരവും കൂട്ടിച്ചേർക്കാതെ എഴുതുകയാണ്.

അർദ്ധരാത്രിയിലാണ് പറിയൻ മന്ത്രവാദി പദ്ധതിക്ക് തുടക്കം ഇടുക. ശകുനങ്ങൾ ശ്രദ്ധിക്കും. ദുശ്ശകുനമാണ് സൂചനയായി ലഭിക്കുന്നതെങ്കിൽ, അന്നത്തെ പദ്ധതി മറ്റൊരു ദിവസത്തേക്ക് മാറ്റിവെക്കും.

ആദ്യമായി ഗർഭം ധരിച്ചിട്ടുള്ള സ്ത്രീയെയാണ് ലക്ഷ്യമിടുന്നത്. ഉണ്ടാക്കിക്കിട്ടേണ്ടത് പിള്ളത്തൈലമാണ്. ആറോ, ഏഴോ മാസം ആയിരിക്കേണം ഗർഭസ്ഥ ശിശുവിന്റെ പ്രായം. വെള്ളം, ചുണ്ണാമ്പ്, മഞ്ഞൾ എന്നിവ ചേർത്ത് ഉണ്ടാക്കിയ ഗുരുസി നിറച്ച തേങ്ങ കുലുക്കിക്കൊണ്ട്, മാന്ത്രികനായ പറിയൻ ആ സ്ത്രീയുടെ വീടിനെ പലവട്ടം വലംവയ്ക്കുന്നു.

ഇങ്ങിനെ നടക്കുന്ന അവസരത്തിൽ ഈ ആൾ ചില മാന്ത്രിക വചനങ്ങൾ ഉരുവിട്ടുകൊണ്ടിരിക്കും, അടുപ്പമുള്ള അതീന്ദ്രിയ ശക്തിയുടെ സഹായംലഭിക്കാനായി. അതിന് ശേഷം, ഈ ആൾ നിലത്ത് ഒരു യന്ത്രം വരയ്ക്കുന്നു.

മാന്ത്രിക വിദ്യയുടെ ശക്തിയാൽ ഗർഭസ്ഥയായ സ്ത്രീ സ്വന്തം വീടിന്റെ വാതിൽ തുറന്ന് ഒരു സ്വപ്നാടകയെപോലെ പുറത്ത് വരും. വാതിൽ തുറക്കാൻ ആയില്ലായെങ്കിൽ, പലവിധത്തിൽ

അതിന് ശ്രമിച്ച്, പുറത്ത് വരും. മാന്ത്രികൻ ഈ സ്ത്രീയെ ആൾഅനക്കമില്ലാത്ത ഒരു ഒഴിഞ്ഞ ഇടത്ത് കൊണ്ട് പോകും, എന്നിട്ട് നഗ്നയാക്കി, ഈ ആളെ നിലത്ത് നിവർന്ന് കിടത്തും. എന്നിട്ട് ഒരു chora kindi ഗർഭപാത്രത്തിന് മുന്നിൽ വെക്കും.(ഈ chora kindi എന്താണ് എന്ന് മനസ്സിലാകുന്നില്ല. Lagenaria എന്ന് ഈ പദത്തിന് അടത്തായി കൊടുത്ത് കാണുന്നുണ്ട്. ഇത് ചൊരക്ക അഥവാ bottle gourd ആണ്.)

ഗർഭസ്ഥ ശിശു പുറത്ത് വരുന്നു. ഗർഭസ്ഥ ശിശു നിലം തൊടാൻ പാടില്ല. തൊട്ടുപോയാൽ, പദ്ധതി പാളിപ്പോകും. ഈ ശിശുവിനെ തുണ്ടംതുണ്ടമായി മുറിച്ച്, ഉണക്കി, പിന്നീട് ഒരു പുകയടുപ്പിന് മുകളിൽ വച്ച് പുകകൊള്ളിക്കുന്നു. അതിന് ശേഷം ഇത്, കീഴിൽ ഒന്ന് രണ്ട് തുളകൾ ഉള്ള ഒരു പാത്രത്തിൽ വെക്കുന്നു. ഈ പാത്രം മറ്റൊരു വലിയ പാത്രത്തിന് മുകളിൽ വെക്കുന്നു. ഇത് രണ്ടും കൂടി ഒരു കഠിനമായി കത്തുന്ന അടുപ്പിന് മുകളിൽ വെയ്ക്കുന്നു. മുകളിലെ പാത്രത്തിലെ വെട്ടിമുറിക്കപ്പെട്ട ഗർഭസ്ഥ ശിശുവിന്റെ മാംസത്തിന് ചൂടേൽക്കുന്നു. ഏതാണ്ട് ഒന്നര മണിക്കൂറിനുള്ളിൽ അതിൽനിന്നും വലിയ പാത്രത്തിൽ ഒരു പ്രത്യേകതരം ദ്രാവകം ഉറ്റിയുറ്റി വീഴുന്നു.

ഇതിന് ശേഷം മാന്ത്രികൻ മനുഷ്യന്റെ ഒരു തലയോട് ഇടിച്ച് വളരെ നേരിയ പൊടിയാക്കുന്നു. ഇത് ഈ ദ്രാവകത്തിൽ ചേർക്കുന്നു. ഉടൻ തന്നെ ഇതിൽ നിന്നും ചെറിയ ഒരു തുള്ളിയെടുത്ത് നെറ്റിയിൽ ചാർത്തുന്നു. ശരീരത്തിന്റെ മറ്റ് ഭാഗങ്ങളിലും പുരട്ടുന്നു. അയാൾ അതിന് ശേഷം, ചാണക വെള്ളം കുറച്ച് കുടിക്കുന്നു.

ഇത്രയും ചെയ്ത് കഴിഞ്ഞാൽ, ഈ ആൾക്ക് ഏത് മൃഗത്തിന്റെയും രൂപമായിമാറൻ പറ്റും എന്ന് ഈ ആൾക്ക് വിശ്വാസം വരുന്നു.

ഇവിടെ നിർമ്മിച്ചിട്ടുള്ളതിന്റെ പേര് പിള്ളതൈലം എന്നാണ്.

ഇതേ കാര്യം അങ്കോല മരത്തിന്റെ (Alangium Lamarckii) ഒരു പ്രത്യേക കായ ഉപയോഗിച്ചും ചെയ്യാമെന്നും എഴുതിക്കാണുന്നു. ഈ പ്രത്യേക കായ രാത്രിയുടെ കൂരാകൂരിരുട്ടിൽ താഴെക്ക് ഇറങ്ങിവരികയും, അതിന് ശേഷം തിരിച്ച് മരത്തിലെ പൂർവ്വസ്ഥാനത്ത് ചെന്ന് ചേരുകയും ചെയ്യും എന്ന് വിശ്വസിക്കപ്പെടുന്നു. ഇതിനെക്കുറിച്ച് വിവരമുള്ള മാന്ത്രികർ രാത്രിയിൽ കാത്തിരുന്ന് ഈ ഇറങ്ങിവരുന്ന കായയെ പിടികൂടി, ഏതാണ്ട് ഗർഭസ്ഥശിശുവിനെ ഉപയോഗിച്ചത് മാതിരി ഉപയോഗിച്ച്

അങ്കോലത്തൈലം എന്ന മാന്ത്രിക തൈലം ഉണ്ടാക്കുന്നു.

മി. അനന്ത കൃഷ്ണ ഐയ്യർ ഇങ്ങിനെയൊരു വിവരണം നൽകിയതിൽനിന്നും ഉയർന്ന ജനക്കൂട്ടങ്ങളിൽ ഈ കൂടോത്രത്തെക്കുറിച്ചുള്ള വിശ്വാസത്തെക്കുറിച്ച് ഒരു സൂചന ലഭിക്കുന്നുണ്ട്. അവർ കീഴ്ജാതിക്കാരുടെ ദുർമന്ത്രവാദത്തെയും കൂടോത്രപ്രവർത്തനങ്ങളെയും ഭയപ്പെട്ടിരുന്നു എന്ന് സാരം.

ചില ഇടങ്ങളിൽ അസാധാരണമായി വല്ല എരുമയെയോ മറ്റോ കണ്ടാൽ അത് ഒടിയനാണ് എന്ന് ഉറച്ച് വിശ്വസിച്ചിരുന്ന കുടുംബങ്ങൾ ഉണ്ടായിരുന്നു എന്ന് കേട്ടിട്ടുണ്ട്.

കീഴ്ജാതിക്കാരെ അറപ്പുമാത്രമല്ല, കഠിനമായ ഭയത്തോടും കൂടിയാണ് ഉയർന്ന ജനക്കൂട്ടങ്ങൾ വീക്ഷിച്ചിരുന്നത്. യഥാർത്ഥത്തിൽ ഏറ്റവും കഠിനമായ ഭയം നൽകേണ്ടത് ഭാഷാകോഡുകൾ അവർക്ക് നൽകുന്ന അമാനുഷികമായ ബലത്തെയും ശക്തിയേയും ആണ്. എന്നാൽ ഈ ഒരു വിവരം ആരിലും വ്യക്തമായി വന്നില്ല എന്നുള്ളതും ഒരു ആശ്ചര്യകരമായ കാര്യമാണെന്ന് തോന്നാം.



PARAIYANS.

IMAGE from Castes and tribes of Southern India by Edgar Thurston

എന്നാൽ ഇന്നുള്ള ഇങ്ഗ്ളണ്ടിൽ പോലും, ഇതുപോലുള്ള പേടിയും വെപ്രാളങ്ങളും അവിടുള്ള തദ്ദേശീയരായ AngloSaxon വംശജരിൽ വന്ന് തുടങ്ങിയിട്ടുണ്ട്. ഇതിന്റെ കാരണം യഥാർത്ഥത്തിൽ കിടക്കുന്നത് ഭാഷാ കോഡുകളിലാണ്. ഫ്യൂഡൽ ഭാഷകൾക്ക് കൂടോത്ര ശക്തിയുണ്ട് എന്ന കാര്യം ഇങ്ഗ്ളിഷുകാർക്ക് സ്വപ്നത്തിൽ പോലും ചിന്തിക്കാൻ ആവാത്ത കാര്യമാണ്.

## 27. ഗൂഢതന്ത്രങ്ങളുടെ യന്ത്ര സംവിധാനം

എഴുത്തിന്റെ പാതയിൽനിന്നും ചെറുതായൊന്ന് വ്യതിചലിക്കാം എന്ന് വിചാരിക്കുന്നു. കൂടോത്രത്തെയും മന്ത്രവാദത്തെയും താന്ത്രിക വിദ്യകളെക്കുറിച്ചും പ്രതിപാദിച്ചുപോയി. ഇവയെക്കുറിച്ച് ചെറുതായൊന്ന് പറഞ്ഞിട്ട് മുന്നോട്ട് പോകാം എന്ന് കരുതുന്നു.

മന്ത്രവാദത്തിൽ ഒരു പ്രധാന ഘടകം മന്ത്രവാദ വചനങ്ങളാണ്. ക്രീയാക്രമങ്ങളും ക്രീയാവിധികളും ഇതോടൊപ്പം ഉണ്ട് എന്നും പറയാം. കൂടോത്രത്തിലും ഇവയെല്ലാംതന്നെയുണ്ട് എന്നും പറയാം എന്ന് തോന്നുന്നു. താന്ത്രിക വിദ്യയിലും ഇവയെല്ലാം ഉണ്ടെന്നാണ് തോന്നുന്നത്. താന്ത്രിക അനുഷ്ഠാനങ്ങളിൽ പഞ്ച 'മ'കാരങ്ങൾ അത്യന്താപേക്ഷിതങ്ങളാണ് എന്നും പറയപ്പെടുന്നു.
മദ്യം, മത്സ്യം, മാംസം, മുദ്ര, മൈഥുനം എന്നിവയാണ് പഞ്ച'മ'കാരങ്ങൾ എന്ന് തോന്നുന്നു. ഇതിൽ മുദ്ര എന്ന് സൂചിപ്പിക്കപ്പെട്ടതിനെ നൃത്തം എന്ന് വ്യാഖ്യാനിച്ച് കാണുന്നുണ്ട്. എന്നാൽ വെറും നൃത്തം ആണ് ഇത് എന്ന് തോന്നുന്നില്ല.

ഈ വിഷയം അഗാധമായി ചർച്ചചെയ്യാനാവുന്ന ഇടം അല്ല ഇത്. എന്നാൽ, താൽപ്പര്യമുള്ളവർക്ക്

ഈ എഴുത്തുകാരൻ എഴുതിയ Software codes of mantra, tantra &c. എന്ന ഗ്രന്ഥം വായിക്കാം.

പ്രപഞ്ചവും ജീവനും, ജീവജാലങ്ങളും ഒരു അമാനുഷിക സോഫ്ട്‌വേർ കോഡിന്റെ സൃഷ്ടിയും നടത്തിപ്പും ആണ് എന്ന് അനുമാനിച്ച് മുന്നോട്ട് നീങ്ങുകയാണെങ്കിൽ, ഈ വക മന്ത്രവാദത്തിലും മറ്റും ഉണ്ട് എന്ന് പറയപ്പെടുന്ന കഴിവുകൾ സംഭാവ്യമാണ് എന്ന് കാണാവുന്നതാണ്.

Edgar Thurston 1800കളിൽ എഴുതിയ OMENS AND SUPERSTITIONS OF SOUTHERN INDIAൽ സൂചിപ്പിക്കുന്ന പലവിധ അന്ധവിശ്വാസങ്ങളും ഇന്ന് അന്ധവിശ്വാസങ്ങൾ അല്ലതന്നെ. കാരണം, കമ്പ്യൂട്ടറിന്റെയും, ഇൻ്ററർനെറ്റിന്റെയും, സ്മാർട്ട് ഫോണുകളുടെയും, ഡിജിറ്റൽ ടെക്നോളജിയുടേയും വരവോടുകൂടി, അന്ന് അന്ധവിശ്വാസങ്ങളായി രേഖപ്പെടുത്തിയ പലതും ഇന്ന് നിത്യസത്യങ്ങളാണ്.

മന്ത്രവാദികൾ ചൊല്ലുന്ന വാക്കുകൾ എവിടെ ഏശാനാണ്? അങ്ങിനെ ചിന്തിക്കുന്നത് തന്നെ തനി വിഢ്ഢിത്തമല്ലെ?

എന്നാൽ ഇന്ന് സ്മാട്ട് ഫോണിലൂടെ Alexa, Siri, Google Assistant തുടങ്ങിയവയോട് ആളുകൾക്ക്

കാര്യങ്ങൾ ചോദിക്കാം. പറയാം. അദ്ദേഹം / അവർ / ഭൂതം കഴിവതും കൃത്യമായി ഉത്തരം നൽകും.


SUBRAMANIYA YANTRAM, MALABAR.

എന്നാൽ ഇങ്ഗ്ളിഷ് ഉച്ചാരണം പ്രശ്നമാണ്. പെട്ടെന്ന് ഉച്ചാരണ ശുദ്ധി കുറഞ്ഞാൽ, ഇൻ്റർനെറ്റ് ക്ലൌഡിൽ വസിക്കുന്ന ഈ വിധ ഭൂതങ്ങൾക്ക് ചോദ്യവാക്കുകൾ മനസ്സിലായേക്കില്ല.

[Image: ചിത്രം സുബ്രഹ്മണ്യ യന്ത്രത്തിന്റെതാണ് എന്ന് രേഖപ്പെടുത്തിക്കാണുന്നു - OMENS AND SUPERSTITIONS OF SOUTHERN INDIA എന്ന ഗ്രന്ഥത്തിൽ]

പണ്ട് കാലങ്ങളിൽ മന്ത്രവാദം ചെയ്യുന്നുണ്ട് എന്ന് അറിയപ്പെടുന്ന വ്യക്തികളുടെ മുൻ പല്ലുകൾ ശത്രുപക്ഷം അടിച്ച് കൊഴിക്കും. ഇങ്ങിനെ ചെയ്താൽ, മന്ത്രവാദം ചൊല്ലുന്നതിൽ ഉച്ചാരണ പിശക് വരും. മന്ത്രം ഫലിക്കില്ല.

ഈ എഴുത്തുകാരൻ കുറേ നാളുകൾക്കുമുന്നെ കാറിൽ ഒരു ദിക്കിൽ യാത്രചെയ്തു. രാത്രിയിൽ തിരിച്ച് വരുന്ന അവസരത്തിൽ വഴിതെറ്റി. Ashwina (മകൾ) ഉടനെ സ്മാട്ട് ഫോണിൽ GPS സ്വിച്ച് ഓൺ ചെയ്ത് GPSസുമായി സംസാരിച്ചു. GPSൽ നിന്നും അമാനുഷികമായ ഒരു സ്ത്രീ ശബ്ദം കാർ നീങ്ങേണ്ടുന്ന വഴി വളരെ വ്യക്തമായിത്തന്നെ പറഞ്ഞുതന്നു. മുന്നോട്ട് 100 മീറ്റർ നീങ്ങിയാൽ, നിങ്ങൾ ഒരു ജങ്ഗ്ഷനിൽ എത്തും. അവിടെ നിന്നും വലത്തോട്ട് തിരിഞ്ഞ്, ഏതാണ്ട് അരക്കിലോമീറ്റർ നീങ്ങിയാൽ മറ്റൊരു പാതതിരിയലിൽ എത്തും. ഇങ്ങിനെ.

ഇതേ പോലെ ഏതോ അതീന്ദ്രിയ കേന്ദ്രത്തിൽ നിന്നും കാതുകളിലേക്ക്, വിദൂരവിവരങ്ങളും, പണ്ട് നടന്ന കാര്യങ്ങളും, അപ്പോൾ നടന്നുകൊണ്ടിരിക്കുന്ന കാര്യങ്ങളും, നടക്കാൻ പോകുന്ന കാര്യങ്ങളും, ചോദിച്ച് സംസാരരീതിയിൽ സന്ദേശങ്ങൾ ലഭിച്ചുകൊണ്ടിരുന്ന ഒരു വ്യക്തിയെ ഈ എഴുത്തുകാരൻ നേരിൽ കണ്ടിട്ടുണ്ട്. മന്ത്രവാദത്തിലേയും മറ്റ് ഗൂഢതന്ത്രങ്ങളിലേയും 'യന്ത്രം' എന്ന് പറയുന്നതും ഒരു തരം സോഫ്ട്വേർ കോഡ് അനുബന്ധിച്ചിട്ടുള്ള ഒരു ചിത്രംതന്നെയാകാം. ലോകമെമ്പാടും ഉള്ള പലവിധ പുരാതന കാലങ്ങളിലെ ആധ്യാത്മിക

പ്രസ്ഥാനങ്ങളിലേയും അവശിഷ്ടങ്ങളിലും, പൂർവ്വവസ്തുലക്ഷണങ്ങളിലും കാണപ്പെടുന്നതും മറ്റും യഥാർത്ഥത്തിൽ ഒരു അതിഗംഭീര അമാനുഷിക സോഫ്ട്‌വേർ സംവിധാനത്തിന്റെ മാഞ്ഞുപോയിക്കൊണ്ടിരിക്കുന്ന ബാക്കി ഭാഗങ്ങൾ ആയേക്കാം.

ലക്ഷണങ്ങളിലും, ശകുനങ്ങളിലും, സംഖ്യാജ്യോതിഷത്തിലും, സാമുദ്രിക സൂചനകളിലും മറ്റും യാതോരു കഴമ്പും ഇല്ലാ എന്ന് കരുതുന്നത് വിഡ്ഢിത്തമായേക്കാം. എന്നാൽ, ഇവയുടെ ആന്തരിക അമാനുഷിക സോഫ്ട്‌വേർ കോഡുകളെക്കുറിച്ച് ഇന്ന് ആർക്കെങ്കിലും എന്തെങ്കിലും അറിവ് ഉണ്ട് എന്ന് തോന്നുന്നില്ല. ദക്ഷിണ അമേരിക്കയിലും, ആഫ്രിക്കയിലും, ഭൂഖണ്ഡ യൂറോപ്പിലും, ഏഷ്യയിലും ഈ വക പാരമ്പര്യങ്ങളുടെ അവശിഷ്ടങ്ങൾ കാണാവുന്നതാണ്.

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിൽ വേദകാല സംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ ചില ബ്രാഹ്മണ കുടുംബങ്ങളിൽ ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഉദ്യോഗസ്ഥർ കണ്ടെത്തിയിരുന്നെങ്കിലും, അവശിഷ്ടങ്ങൾ അല്ലാതെ, ഈ വിധ അമാനുഷിക സോഫ്ട്‌വേറുകളുടെ പ്രവർത്തനത്തെക്കുറിച്ചോ, അവ നടത്തിപ്പ് ചെയ്യേണ്ടുന്ന

യന്ത്രസംവിധാനത്തെക്കുറിച്ചോ ഏതെങ്കിലും ബ്രാഹ്മണനോ മറ്റ് ആർക്കെങ്കിലുമോ അറിയും എന്ന് തോന്നുന്നില്ല.

## 28. മുദ്രകളിൽ അന്തർലീനമായിരിക്കുന്ന അദൃശ്യ സോഫ്ട്‌വേർകോഡുകൾ

വെറും അർത്ഥശൂന്യം എന്ന് തോന്നുന്ന ചിത്രങ്ങൾക്ക് വൻ കഴിവുകൾ ഉണ്ടോ? QR Code എന്ന സംവിധാനം ഉണ്ട് എന്ന് തെളിയിക്കുന്നു.

താൽപ്പര്യമുണ്ടെങ്കിൽ താഴെ നൽകിയിട്ടുള്ള QR Code നിങ്ങളുടെ സ്മാർട്ട്ഫോണിലെ Scanner ഉപയോഗിച്ച്, ഒന്ന് സ്കാൻ ചെയ്ത് നോക്കുക. ആ QR Codeനുള്ളിലെ അദൃശ്യമായ കോഡുകൾ നിങ്ങളെ ഏത് ചാനലിലേക്കാണ് എത്തിക്കുക എന്ന് നോക്കുക.

കണ്ണുകൾ കൊണ്ട് കാണുന്നതും, കാതുകൾകൊണ്ട് കേൾക്കുന്നതും, സ്പർശനം കൊണ്ട് ബന്ധപ്പെടുന്നതും, മൂക്ക് കൊണ്ട് വാസനിക്കുന്നതും, നാവ് കൊണ്ട് രുചിക്കുന്നതും, മസ്തിഷ്ക സോഫ്ട്‌വേറിനുള്ളിൽ (Brain Softwareറിനുള്ളിൽ) ശക്തമായ കോഡുകൾ പ്രവേശിപ്പിക്കും എന്നുള്ളത് വാസ്തവം തന്നെ. ഇവയുടെ പ്രവർത്തനം മനസ്സിനേയും, മനുഷ്യവ്യക്തിത്വത്തേയും എവിടേക്കെല്ലാം എത്തിവലിക്കും എന്നുള്ളത് ഇന്നുള്ള വിരസമായ ശാസ്ത്രത്തിന് അറിവില്ല എന്ന് ധരിക്കാം.

എന്നാൽ, പഞ്ചേന്ദ്രിയങ്ങൾക്കും അതീതമായുള്ള ഇന്ദ്രിയങ്ങൾ ഇല്ലാ എന്ന് എങ്ങിനെ ഉറപ്പിച്ച് പറയും.

മനുഷ്യൻ ഇന്നുവരെ കണ്ടിട്ടില്ലാത്ത നിറങ്ങൾ പ്രപഞ്ചത്തിൽ ഉണ്ടോ? ഉണ്ടെങ്കിൽ അവയെ മനുഷ്യന് ഇന്ന് വിഭാവനം ചെയ്യാനാകുമോ?

1970കളിൽ ഈ എഴുത്തുകാരൻ Alleppeyയിൽ (ആലപ്പുഴയിൽ) താമസിക്കുന്ന കാലത്ത്, വീട്ടിൽ Cooking Gas ഉണ്ടായിരുന്നു. വളരെ ചുരുങ്ങിയ ആളുകൾക്ക് മാത്രമേ അന്ന് ഇത് ലഭ്യമായിരുന്നുള്ളു.

ദേവർകോവിൽ അന്ന് ഉലകത്തിന്റെ അറ്റത്തുള്ള കുഗ്രാമമാണ്. യാതോരു പുകയും ഇല്ലാതെയും, മൺചട്ടികളെ കരിപിടിപ്പിക്കാതെയും കത്തുന്ന തീ ലോകത്തിൽ ഉണ്ട് എന്ന് പറഞ്ഞപ്പോൾ, ദേവർകോവിൽലിൽ ആർക്കും വിശ്വാസം വരുന്നില്ല.

ശുദ്ധ നുണ പറയുന്നതിനും ഒരു അതിരില്ലെ?

ഒരു കൈ അഭയമുദ്രയും, മറ്റൊരു കൈ ദണ്ഡഹസ്ത മുദ്രയും പ്രദർശിപ്പിച്ച് നിൽക്കുന്ന നടരാജ വിഗ്രഹം കണ്ടിട്ടില്ലേ? ഈ വക മുദ്രകൾക്ക്

ഹൈന്ദവ (ബ്രാഹ്മണ) പരമ്പരാഗതമായ വ്യാഖ്യാനങ്ങൾക്ക് അപ്പുറം മറ്റെന്തെങ്കിലും കഴിവുകൾ കണ്ടേക്കുമോ? ഈ വക മുദ്രകൾ ലോകത്തിൽ പല പാരമ്പര്യങ്ങളിലും ഉണ്ട് എന്നാണ് കാണുന്നത്. ഷാമനിസ്റ്റിക്ക് പ്രതിഭാസങ്ങളിലും കഴിവുറ്റ ഈ വിധ പലതും ഉണ്ട് എന്ന് തോന്നുന്നു. ശിവന്റെ കൈകൾക്ക് വളയായുള്ളത് നാഗമാണ്. ഇതിലും അസാധാരണമായ മറ്റെന്തെങ്കിലും സൂചനകണ്ടേക്കുമോ?

പൂജകളിലും ഹോമങ്ങളിലും, മന്ത്രവാദങ്ങളിലും മുദ്രകൾ ഉപയോഗിക്കുന്നുണ്ട് എന്നാണ് അറിയുന്നത്.

ആദ്ധ്യാത്മിക വിവരങ്ങൾക്ക് സാധാരണമായി അറിയപ്പെടുന്ന വ്യാഖ്യാനവും (Common understanding), അതേ സമയം വളരെ പരിമിതമായ എണ്ണം ആളുകൾക്ക് മാത്രം (esoteric) അറിയുന്ന വ്യാഖ്യാനവും ഉണ്ട് എന്നുള്ളത് വാസ്തവമായേക്കാം.

ഈ ഒരു വാസ്തവം വിശുദ്ധ ഖുർആനിന് (Holy Qur'anനിന്) പോലും ഉണ്ട് എന്നാണ് അറിയുന്നത്.

പഞ്ച മകാരങ്ങളിലെ മത്സ്യം മാംസം എന്നിവയും വെറും വാക്യാർത്ഥങ്ങളിൽ ഒതുങ്ങിനിന്നേക്കില്ല. മദ്യം എന്നതും അതുപോലെതന്നെയാകാം. മൈഥുനം ലൈംഗികതയെയാണ് സൂചിപ്പിക്കുന്നത് എന്ന് തോന്നുന്നു. ലൈംഗിക പ്രവർത്തനങ്ങളിൽ അതിശക്തമായ അമാനുഷിക സോഫ്ട്വേർ കോഡുകളുടെ പ്രവർത്തനം നടക്കുന്നുണ്ട് എന്നത് വാസ്തവംതന്നെ.

യഥാർത്ഥത്തിൽ ഈ വിധ കോഡുകളെ ഉജ്ജീവിപ്പിച്ച് കൊണ്ട് പലവിധ മാറ്റിമറിക്കലുകൾ മനുഷ്യനുമായും ജീവനുമായും പ്രപഞ്ച യാഥാർത്ഥ്യവുമായും ബന്ധപ്പെട്ടുകിടക്കുന്ന, മായായവനികയ്ക്ക് അപ്പുറത്തുള്ള അതീന്ദ്രിയ സോഫ്ട്വേർ അരങ്ങിൽ നടത്താനായേക്കാം.

മനസ്സിലെ വിചാരങ്ങൾ മാത്രമല്ല, മറിച്ച് വികാരങ്ങളും രൂപകൽപ്പന ചെയ്യുന്നത് മസ്തിഷ്ക്കത്തിലൂടെയും, ബാഹ്യമായ ഏതോ അദൃശ്യമായ അതീന്ദ്രിയ സോഫ്ട്വേർ സങ്കേതത്തിലും നിന്ന് സ്പന്ദിക്കുന്ന കോഡുകളാവാം.

മനുഷ്യമനസ്സിന് മറ്റ് മനുഷ്യമനസ്സുകളെ അദൃശ്യമായ സംവിധാനങ്ങളിലൂടെ സ്വാധീനിക്കാനും, അവയിൽ വൈകാരിക

മാറ്റങ്ങൾ വരുത്തുവാനും ആവും, എന്നത് ഈ എഴുത്തുകാരന് നേരിട്ടുള്ള അനുഭവംതന്നെയാണ്. എന്നാൽ, ഇതിന്റെ പിന്നിൽ പ്രവർത്തിക്കുന്ന യന്ത്രസംവിധാനത്തെക്കുറിച്ചോ, അതിനെ എങ്ങിനെയാണ് നിയന്ത്രിക്കേണ്ടത് എന്നതിനെക്കുറിച്ചോ, യാതോരു എത്തുംപിടിയും ഇല്ലതന്നെ. പരിധിയില്ലാത്ത ശക്തിയുള്ള ഈ വക യന്ത്രങ്ങൾ അപര്യാപ്തമായ നൈപുണ്യത്തോടുകൂടി ഉപയോഗിക്കുന്നതും, തൊട്ടുകളിക്കുന്നതും, ഡ്രൈവിങ്ങ് വശമില്ലാതെ വൻ ലോഡ് കയറ്റിവച്ചിട്ടുള്ള വാണിജ്യവാഹനം ഓടിക്കാൻ ശ്രമിക്കുന്നത് പോലെയാണ്. നിയന്ത്രണം കിട്ടില്ല. അപകടമാണ്.

## 29. ഫ്യൂഡൽ ഭാഷക്കാരുടെ കൈയിൽ അകപ്പെട്ടാൽ

മലബാർ പ്രദേശത്തിലെ പല ജനസമൂഹങ്ങളെക്കുറിച്ചും പ്രതിപാദിച്ചുകഴിഞ്ഞു. നായർമാർക്ക് തൊട്ടുകീഴിലായി വരുന്ന ഒരു ജനസമൂഹമോ, മതസ്ഥരോ ആണ് വടക്കെ മലബാറിലെ മരുമക്കത്തായ തീയർ.

ഈ ജനക്കൂട്ടം ഖസാക്സ്ഥാനിൽനിന്നും (Kazakhstanൽനിന്നും) കുറേ നൂറ്റാണ്ടുകൾക്ക് മുന്നെ മലബാർ പ്രദേശത്ത് വന്ന ഒരു ജനക്കൂട്ടമാണ് എന്ന് പറഞ്ഞ് കേട്ടിട്ടുണ്ട്. അതല്ല, ഇവർ പുരാതന ഗ്രീസിൽനിന്നുമാണ് വന്നത് എന്നും ഒരു വാദഗതിയും കേട്ടതായി ഓർമ്മവരുന്നു.

ഉയർന്ന ജനസമൂഹങ്ങളിൽ പെട്ടവർ ആണ് ഇവർ എങ്കിൽ എങ്ങിനെയാണ് ഈ കൂട്ടർ നായന്മാർ അഥവാ ശൂദ്രരുടെ അടിയിൽ പെട്ടുപോയത് എന്ന ഒരു ചിന്താഗതി സ്വാഭാവികം മാത്രം.

വാസ്തവം കുറച്ച് കൂടി സങ്കീർമാണ്. പാരമ്പര്യമായി സ്ഥിരമായി ഒരു ഗുണം കുറഞ്ഞ ജനക്കൂട്ടം ഇല്ലാ എന്നാണ് തോന്നുന്നത്. ആഫ്രിക്കൻ വനാന്തരങ്ങളിൽ നരഭോജനം

നടത്തിയിരുന്ന കാട്ടാളക്കൂട്ടങ്ങളിലെ പിന്മുറക്കാർ ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലേക്ക് കുടിയേറി ജീവിച്ചു തുടങ്ങിപ്പോൾ, അവരും മറ്റ് മനുഷ്യരുടെ എല്ലാവിധ മാനസികവും ശാരീരികവുമായ സാമൂഹിക കഴിവുകളോടുകൂടിത്തന്നെയാണ് ജീവിച്ചത്.

നേരത്തെ സൂചിപ്പിച്ചത് പോലെ, ഏണിപോലുള്ള വാക്ക് കോഡുകൾ ഉള്ള ഭാഷയിൽ, തരംതാഴ്ത്തപ്പെട്ടാൽ, ഒരു സങ്കീർണ്ണമായ ചുഴിയിൽ പെട്ടത് മാതിരി ആളും ആൾക്കൂട്ടവും അതിവേഗത്തിൽ ചുറ്റിചുറ്റി പലതട്ടുകളായി തരം തിരിഞ്ഞ് മുകളിലോട്ട് ഒട്ടിപ്പിടിക്കുന്നതും, താഴോട്ട് ചവിട്ടുന്നതും ആയ ഒരു ജനക്കൂട്ടമായി രൂപാന്തരപ്പെടും.

ഇവിടെ ഒരു പ്രത്യേക പ്രതിഭാസത്തെക്കുറിച്ച് സൂചിപ്പിക്കേണ്ടിയിരിക്കുന്നു.

കുറേ ആളുകൾ മുകളിലെ ഒരു കൂട്ടം ആളുകൾക്ക് കീഴിൽ വരുന്നു.

ഈ മുകളിൽ വരുന്ന ആളുകൾക്ക് അവരുടെ കീഴിൽ വരുന്ന ആളുകളെ മൊത്തമായി കാണാനും അവരെ എങ്ങിനെയെല്ലാം ഉപയോഗപ്പെടുത്തണമെന്നും

തരംതിരിക്കണമെന്നും പദ്ധതിയിടാനു ആവും. ഇത് ശരിക്കും പറഞ്ഞാൽ ഒരു രാക്ഷസീയമായ അന്തരീക്ഷമാണ്, കീഴിൽ പെട്ടവരെ സംബന്ധിച്ചെടുത്തോളം.

എന്നാൽ, മുകളിൽ ഉള്ള ആളുകൾ പ്രാദേശികമായി നിരപ്പുള്ള ഭാഷ സംസാരിക്കുന്നവർ ആണെങ്കിൽ മറ്റൊരു പ്രത്യേക അനുഭവമാണ് സംഭാവ്യമാവുക.

അതേ സമയം, മുകളിൽ ഉള്ള ആളുകൾ ഫ്യൂഡൽ ഭാഷ സംസാരിക്കുന്നവർ ആണെങ്കിൽ, ഇതിന് നേരെ വിപരീതമായ മുകളിൽ സൂചിപ്പിച്ച രാക്ഷസീയമായ അനുഭവമാണ് സംഭാവ്യമാകുക.

മുകളിൽ ഉള്ള മുതലാളന്മാർ ഫ്യൂഡൽ ഭാഷ സംസാരിക്കുന്നവർ ആണെങ്കിൽ, അവർ അവരുടെ കീഴിൽ ഉള്ളവരെ ഒരു വന്യമൃഗം കൈയിൽ അകപ്പെട്ടുപോയ ഇരയെ നോക്കുന്നത് പോലെയാണ് കാണുക.

കൈയിൽ അകപ്പെട്ടു പോയ ആളെ മുറിവേൽപ്പിക്കാൻ ഉതകുന്ന വാക്ക് കോഡുകൾ എന്ന ആയുധങ്ങളിൽ ഏത് വച്ചും അമർത്തുകയും, വെട്ടിച്ചെറുതാക്കുകയും ചെയ്യാം

എന്ന മനസ്സിലാക്കൽ മുതലാളന് സ്വമേധയാ മനസ്സിൽ ജനിക്കും.

കീഴിൽ പെട്ട ജനക്കൂട്ടത്തിൽ ചിലരെ ചെറുതായി ബഹുമാനിച്ചും, ചിലരെ ചെറുതായി തരംതാഴ്ത്തിയും, മറ്റുചിലരെ വാക്ക് കോഡുകളാൽ വെട്ടിനുറുക്കിയും ചിട്ടപ്പെടുത്താം.

മുതലാളന്റെ കണ്ണിലും, വാക്കുകളിലും, ശരീര ഭാഷയിലും ഇത് പ്രതിഫലിച്ചു കാണും. ഇങ്ങിനെയല്ലാതെ മറ്റ് യാതോരു രീതിയിലും കാര്യങ്ങൾ നടക്കില്ല. മുതലാളൻ നല്ലമനുഷ്യനാണ് എന്ന് പറയുന്നതിൽ യാതോരു അർത്ഥവും ഉണ്ടാവില്ല. വന്യ മൃഗം നല്ല വ്യക്തിയാണ്. കളവ് പറയില്ല. ഭാര്യയേയും കുട്ടികളേയും നല്ലത് പോലെ നോക്കും, മഹാ താത്വിക കാര്യങ്ങൾ ചിന്തിക്കും എന്നെല്ലാം പറയുന്നത് പോലയേ ഉള്ളു നല്ലമനുഷ്യന്റെ കാര്യവും. കാരണം, നല്ല ആളായ വന്യ മൃഗം വിശക്കുമ്പോൾ മറ്റ് മൃഗവർഗ്ഗത്തിൽ പെട്ട ആളുകളെ പിടിച്ച് തിന്നും.

ഫ്യൂഡൽ ഭാഷകളും ഇതേ പോലെതന്നെ. നല്ല വ്യക്തിയുടേയും ചീത്ത വ്യക്തിയുടേയും മനസിക ഭാവങ്ങളും മാനസിക പ്രതിപ്രവർത്തനങ്ങളും മറ്റും ഫ്യൂഡൽ ഭാഷാ

കോഡുകൾ ഒരേ പോലെ തന്നെയാണ് രൂപകൽപ്പന ചെയ്യുന്നതും, പ്രകോപിപ്പിക്കുന്നതും.

അതേ സമയം മുതലാളന്മാർ ഇങ്ഗ്ലിഷ് സംസാരിക്കുന്നവർ ആണെങ്കിൽ, കാര്യങ്ങൾ വ്യത്യസ്തമാണ്. അവർ കീഴിൽ പെട്ടുപോയവരെ വീക്ഷിക്കുമ്പോൾ, മനസ്സിലാക്കുന്നത്, അവരുടെ ഓരോ വാക്ക് പ്രയോഗവും കീഴിൽപെട്ടുപോയവരിൽ കാര്യശേഷിയും, ആശയവിനിമയ കഴിവും, വ്യക്തിത്വവും വളർത്തും എന്നുള്ളതാണ്. കീഴിൽ പെട്ട് അലങ്കോലപ്പെട്ടവർക്ക് വെറും വാക്ക് കോഡുകളിലൂടെ അവരുടെ ചങ്ങലകൾ അഴിക്കാം എന്ന് തോന്നൽ നൽകും. ഇതും, ഇങ്ഗ്ലിഷുകാരൻ നല്ല ആളായത് കൊണ്ടോ ചീത്ത വ്യക്തി ആയത് കൊണ്ടോ അല്ല. മറിച്ച്, അങ്ങിനെയാണ് പരന്ന (planar) കോഡുകൾ ഉള്ള ഇങ്ഗ്ലിഷ് ഭാഷ.

ഈ മുകളിൽ പറഞ്ഞ കാര്യങ്ങൾ മരുമക്കത്തായ തീയരുടെ ചരിത്രപരമായ അനുഭവത്തെ, തിരുവിതാംകൂറിൽ ഇതേ പോലെ കുടിയേറിയ സുറിയാനി ക്രിസ്ത്യാനികളുടേയും യഹൂദരുടേയും മറ്റുമായി താരതമ്യം ചെയ്യാൻ ഉപയോഗിക്കാം.

അടുത്ത എഴുത്തിൽ

## 30. നന്മചെയ്യവരെ ദുഷ്ടരായി ചിത്രീകരിക്കുന്ന ദേശീയ ചരിത്രപഠനം

ഇന്ന് ഇന്ത്യയിലും, പാക്കിസ്ഥാനിലും, ബെഗ്ളാദേശിലും ചരിത്രവിവരങ്ങൾ തലതിരിച്ചാണ് പഠിപ്പിക്കുന്നത് എന്ന് പറയാം എന്ന് തോന്നുന്നു.

പൊതുവായി ജനങ്ങൾക്ക് നന്മ ചെയ്യവരെ ദുഷ്ടന്മാരെന്നും ദുഷ്ടമനോഭാവത്തോടെ കയറിവന്നവരെ പുണ്യാളന്മാർ എന്നും ആണ് ഇന്ന് ഈ ഉപഭൂഖണ്ഡത്തിൽ ചിത്രീകരിക്കുന്നത്.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ആരുംതന്നെ യാതോരു വൻ മേൽവിലസവും വീശിക്കാണിക്കാതെ കയറിച്ചെല്ലാൻ ഇഷ്ടപ്പെടില്ല. ഇതിന് വിപരീതമായിരുന്നിട്ടുള്ളത് ഇങ്ഗ്ളിഷുകാർ മാത്രമാണ്.

ഈ എഴുത്തുകാരൻ ഈ രാജ്യത്തിലെ പലപ്രദേശങ്ങളിലും മാറിമാറി തങ്ങിയിട്ടുണ്ടായിരുന്ന അവസരങ്ങളിൽ എല്ലായിടത്തുംതന്നെ ഈ ഒരു പ്രശ്നത്തെക്കുറിച്ച് ബോധവാനായിരുന്നു. ഒരു സാമൂഹിക വേദിയിലേക്ക് കയറിവരുന്ന ഏവരും, ഏതെങ്കിലും വൻ കുടുംബമഹിമയോ,

കുടുംബത്തിൽ പെട്ട ആരുടേയെങ്കിലും വൻ തൊഴിലോ, സാമൂഹിക സ്ഥാനമോ, മറ്റോ വാക്കുകളിലൂടെ എങ്ങിനെയെങ്കിലും പ്രദർശിപ്പിക്കും. ബന്ധംസ്ഥാപിക്കാൻ വെപ്രാളപ്പെടുന്നത് സാമൂഹികമായി പ്രാദേശികമായി ഒരു ഉയർന്ന പീഠത്തിൽ ഇരിക്കുന്നവരും ആയിട്ടാണ്.

ഉയർന്ന പീഠത്തിൽ കയറിപ്പറ്റിയാൽ, ആ പീഠത്തിന് കീഴിലായി, പാതി അടിമയായി നിലകൊള്ളുന്ന ഏവരും, ഈ പുതിയ ആൾക്കുട്ടത്തിനും അടിമയും അടിയാളിയും ആയി തീരും. കയറിവന്ന ആൾ ഓരും (അദ്ദേഹവും) അടിയാളി ഓനും (അവനും).

ലോകമെമ്പാടും ഉള്ള മിക്ക ഭാഷകളിലും ഫ്യൂഡൽ ചുവയുണ്ട് എന്നാണ് തോന്നുന്നത്.

ഇന്ന് മലബാറിലും തമിഴ് നാട്ടിലും, കർണ്ണാടകയിലും, തിരുവിതാംകൂറിലും, ബോംബെയിലും, ഗോവയിലും മറ്റും പലവിധ ക്രിസ്ത്യാനികളെ കാണാൻ പറ്റും. ഇവരെല്ലാം ഒരേ കൂട്ടരാണ് എന്ന ഒരു പൊതുധാരണയും ഉണ്ട്. എന്നാൽ വാസ്തവം വളരെ വിചിത്രമാണ്.

St. Thomas ആണ് ക്രിസ്ത്യൻ മതം ഈ ഉപഭൂഖണ്ഡത്തിൽ കൊണ്ടുവന്നത് എന്ന് പറയപ്പെടുന്നുണ്ടെങ്കിലും, ഒരോ വ്യത്യസ്ത ക്രിസ്ത്യൻ പക്ഷക്കാർക്കും വളരെ വ്യത്യസ്തമായ ചരിത്രമാണ് ഉള്ളത്.

Syrian Christians അഥവാ സുറിയാനി ക്രിസ്ത്യാനികൾക്ക് ഒരു പ്രത്യേക ചരിത്രം തന്നെ ഉണ്ട്.

St. Thomas ഇങ്ഗ്ളിഷുകാരനല്ല.

യേശുക്രസ്തു ഇങ്ഗ്ളിഷുകാരനല്ല. യൂറോപ്യനും അല്ല. ഏത് നാട്ടുകാരൻ ആണ് എന്ന് ഈ എഴുത്തുകാരന് അറിയില്ല. മധ്യ-കിഴൻ (ഏഷ്യൻ) വംശജനാകാനാണ് സാധ്യത.

ക്രിസ്ത്യൻ മതം യഥാർത്ഥത്തിൽ ഒരു മധ്യ-കിഴൻ (ഏഷ്യൻ) മതമാണ് എന്നാണ് തോന്നുന്നത്. അതിനാൽതന്നെ ക്രിസ്ത്യൻ മതം അവകാശപ്പെടുന്ന social egalitarianismവും (സാമൂഹിക സമതവാദവും) fraternityയും (സാമൂഹിക സാഹോദര്യവും) മറ്റും യഥാർത്ഥത്തിൽ ക്രിസ്ത്യൻ ജനക്കൂട്ടങ്ങളുടെ നൈസർഗ്ഗികമായ ഒരു മാനസിക ഘടകം അല്ലതന്നെ.

ഈ വിവരം യഥാർത്ഥത്തിൽ ഇങ്ഗ്ളിഷുകാർക്ക് അന്നും ഇന്നും അറിവില്ലതന്നെ. ഇങ്ഗ്ളിഷ് പതാകയായ Union Jack പാറിപ്പറന്ന ലോകത്തിലെ പല ഇടങ്ങളിലും ക്രിസ്ത്യൻ മതത്തിന്റെ നൈസർഗ്ഗിക ഗുണങ്ങൾ ഇങ്ഗ്ളിഷ് സാമൂഹിക ശാസ്ത്രപ്രകാരമാണ് എന്ന തെറ്റിധാരണ പരന്നിട്ടുണ്ട്.

St. Thomasന് ശേഷം, തിരുവിതാംകൂറിൽ സ്വരൂപിക്കപ്പെട്ട മണിഗ്രാമക്കാർ എന്ന ക്രിസ്ത്യൻ ആൾക്കൂട്ടത്തെ സംഘം ചേർത്തത്, പേർഷ്യയിൽ നിന്നും വന്ന ഒരു വ്യക്തിയായിരുന്നു എന്ന് Malabar Manualൽ രേഖപ്പെടുത്തിക്കാണുന്നു.

ഇതിന് ഏതാനും നൂറ്റാണ്ടുകൾക്ക് ശേഷം, സിറിയയിൽ നിന്നും Thomas of Cana എന്ന ഒരു ക്രിസ്ത്യൻ കച്ചവടക്കാരൻ തിരുവിതാംകൂറിൽ ഒരു ദേശത്ത് വന്നു. സ്വാഭാവികമായും ഈ ആൾ അവിടുള്ള കുട്ടിരാജാവും മറ്റുമായി ഇടപഴകിയിരിക്കും. ഈ Thomas of Cana സിറിയയിലേക്ക് തിരിച്ച് പോയി, അവിടെനിന്നും 400 ഓളം പേർ വരുന്ന ഒരു ക്രിസ്ത്യൻ ജനക്കൂട്ടത്തെ കൊടുങ്ങല്ലൂരിൽ വരുത്തിച്ചു. ഇവർ തിരുവിതാംകൂറിൽ ഒരു സിറിയൻ ക്രിസ്ത്യൻ കോളണി സൃഷ്ടിച്ചു. ഇവരുടെ നേതാവ് Mar Joseph എന്ന വ്യക്തിയായിരുന്നു. ഈ

ജനക്കൂട്ടമാണ് പിന്നീട് സുറിയാനി ക്രസ്ത്യാനികൾ ആയി രൂപാന്തരപ്പെട്ടത് എന്ന് കാണുന്നു.

ഈ ചരിത്ര ഗതി അതീവ സങ്കീർണ്ണമാണ്. അതിലേക്ക് കടക്കുന്നില്ല.

എന്നാൽ ഈ ചരിത്രം ഇവിടെ എടുത്ത് പറഞ്ഞത് ഒരു പ്രത്യേക കാര്യം തുറന്ന് കാട്ടാനാണ്.

അത് അടുത്ത എഴത്തിൽ പറയാം.

## 31. ഭാരതീയ സമൂഹിക സഹിഷ്ണുതയുടെ പിന്നാംപുറം

തിരുവിതാംകൂറിൽ ഈ വിധം വന്നുകയറിയ സിറിയൻ ക്രിസ്ത്യാനികൾ ഇങ്ഗ്ളിഷുകാരല്ല. മറിച്ച്, ഏഷ്യൻ വംശജർ തന്നെയാണ്. ഇവർക്ക്, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ കയറിവരുന്നതിന്റെ ബഹുമാന - അടിയാളത്ത കോഡുകളെക്കുറിച്ച് വ്യക്തമായ ധാരണയുണ്ടാവും.

ഭാരതീയ സംസ്ക്കാരം പുറത്ത് നിന്നും വന്നവരോട് വൻ സഹിഷ്ണുതയും സഹകരണവും ആണ് നൽകിയത് എന്ന് പാഠപുസ്തകങ്ങളിൽ ഘോഷിച്ച് എഴുതിക്കാണുന്നതിന്റെ കാണാപുറം ആണ് പറയാൻപോകുന്നത്. തങ്ങളുടെ കീഴിൽ അകപ്പെട്ടു പോയ മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ട് വറും കന്നുകാലികളെപ്പോലെ ആക്കപ്പെട്ടവരെ, സാമൂഹിക മഹിമ പ്രദർശ്ശിപ്പിച്ച് കൊണ്ട് കയറിവന്ന ആൾക്കൂട്ടങ്ങൾക്ക് പങ്കിട്ടു കൊടുക്കലാണ് ഭാരതീയ സഹിഷ്ണുതയുടെ പാരമ്പര്യം എന്ന് പറയാം.

സിറിയൻ ക്രിസ്ത്യാനികൾ വന്ന പാടെ, തിരുവിതാംകൂറിലെ ഒരു രാജ്യത്തിലെ കുട്ടിരാജാവുമായി ഇടപഴകുകയും, ആ നാട്ടിലെ

അടിമ ജനങ്ങൾക്ക് മീതെയുള്ള സാമൂഹിക പദവി ഒരു ലിഖിത രൂപത്തിലുള്ള ഉടമ്പടിയായി എഴുതിവാങ്ങിക്കുകയും ചെയ്തു. ഈ ഉടമ്പടിപ്രകാരം 72 സാമൂഹിക അധികാരങ്ങളാണ് ഈ സിറിയൻ കൊളോണിയൽ ജനക്കൂട്ടം എഴുതിവാങ്ങിയത്.

തിരുവിതാംകൂറിലെ പാരമ്പര്യ ജനങ്ങളിൽ 17 ജാതിക്കാരെ ഈ കൊളോണിയൽ വംശജർക്ക്, അടിയാളികളും, അടിമകളും ആയി ഈ ഉടമ്പടി നൽകി. ചെമ്പ് തകിടിൽ എഴുതപ്പെട്ടിട്ടുള്ള ഈ ഉടമ്പടി സിറിയൻ മെത്രാന്റെ കൈവശം ആണ് എന്നും അത് കോട്ടയത്തുള്ള സെമിനാറിയിൽ സൂക്ഷിച്ചു വെച്ചിട്ടുണ്ട് എന്നും 1800കളുടെ അന്ത്യത്തിൽ എഴുതപ്പെട്ട Malabar Manualലിൽ രേഖപ്പെടുത്തിക്കാണുന്നു. (COLLECTION OF DEEDS എന്ന അദ്ധ്യായം നോക്കുക).

എന്നാൽ സിറിയൻ കച്ചവടസംഘം ഈ വിധം സൗകര്യങ്ങൾ തിരുവിതാംകൂറിലെ കുട്ടിരാജാക്കളിൽ നിന്നും വസൂലാക്കുന്നതിന് മുന്നെ തന്നെ യഹൂദർവന്ന് ഇതേ പോലുള്ള അവകാശങ്ങൾ കരസ്ഥമാക്കിയിരുന്നു. ഉയർന്ന ജാതിക്കാർ തെരുവിലൂടെ പോകുന്ന അവസരത്തിൽ, കീഴ് ജാതിക്കാർ തെരുവിൽ നിന്നും അകന്ന് നിൽക്കാൻ ഉള്ള വിളിച്ചുപറയൽ

അവകാശംപോലും ഇവർക്ക് ലഭിച്ചിരുന്നു. ഈ വിളിച്ച് പറയൽ തികച്ചും പരുക്കൻ വാക്കുകളും സ്വരങ്ങളും ആവാനാണ് സാധ്യത.

ആനയും അമ്പാരിയും, പകൽവിളക്കുകളും, പഞ്ചവട്ടവും, പഞ്ചവർണ്ണക്കുടയും, പഞ്ചവാദ്യങ്ങളും, പന്തൽവിതാനങ്ങളും, പരവതാനിയും, പല്ലക്കും ഇവർക്ക് അവകാശപ്പെടുത്തിക്കൊടുത്തിരുന്നു. William Loganന്റെ വാക്കുകളിൽ, ഈ വിധ അവകാശങ്ങൾ സാധാരണ ഗതിയിൽ ഈ ഉപഭൂഖണ്ഡത്തിലെ ഒരു ജനക്കൂട്ടത്തിനും ചോദിച്ച് വാങ്ങിക്കാൻ പറ്റുന്നവയല്ല. പിന്നെ എങ്ങിനെയാണ് പുറം നാട്ടിൽ നിന്നും വന്നവർ ഇവ കരസ്ഥമാക്കിയത്?

ചെമ്പ് തകിടിൽ എഴുതപ്പെട്ട ഈ ഉടമ്പടികൾക്ക് ഭൂമിയും ചന്ദ്രനും നിലനിൽക്കുന്ന കാലത്തോളം പ്രാബല്യം ഉണ്ട് എന്നും രേഖപ്പെടുത്തിക്കാണുന്നു.

ഇതാണ് ഈ ഉപഭൂഖണ്ഡത്തിൽ പലയിടത്തും കച്ചവടസംഘങ്ങളും, പല വിധ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടേയും (ജൈനമതം, ബുദ്ധമതം ഉൾപ്പെടെ) സന്യാസി സംഘങ്ങളും മറ്റും പിടിച്ച് വാങ്ങിച്ചിരുന്ന സാമൂഹിക സഹിഷ്ണുതയുടേയും സാഹോദര്യത്തിന്റേയും പിന്നാംപുറം.

ഇവർ എല്ലാവരും നല്ലവരും, ബഹുമാനിക്കപ്പെടുന്നവരും മറ്റുമാണ് ചരിത്രത്തിൽ.

ഇങ്ഗ്ളിഷ് കച്ചവടക്കാരും മറ്റ് പ്രസ്ഥാനക്കാരും ഈ ദൃഷ്ടിയിൽനിന്നും നോക്കിയാൽ തികച്ചും വ്യത്യസ്തരായിരുന്നു. ഇങ്ങിനെ ഒരു കാര്യത്തെക്കുറിച്ച് ഔപചാരിക ചരിത്രക്കാർ ആലോചിച്ചിട്ട് പോലും ഉണ്ടാവില്ല. പരന്ന ഭാഷാകോഡുകൾ ഉള്ള ഭാഷക്കാർക്ക് ഫ്യൂഡൽ ഭാഷാ സാമൂഹിക മനോഗതിയെക്കുറിച്ച് യാതൊന്നും അറിയില്ലതന്നെ.

## 32. മൂന്ന് വ്യത്യസ്ത ചരിത്ര കാലഘട്ടങ്ങളിലൂടെയുള്ള ജീവിതാനുഭവം

ഈ എഴുത്തുകാരന്റെ മാതാവിന്റെ ഔദ്യോഗിക വ്യക്തിത്വത്തെക്കുറിച്ചും ജീവിതത്തെക്കുറിച്ചും ഇവിടെ പറയേണ്ടിയിരിക്കുന്നു. യാതോരു വ്യക്തികളെയും വാക്കുകളാൽ ആക്രമിക്കുകയോ, ആരോപണവിധേയമാക്കുകയോ, പുകഴ്ത്തുകയോ ചെയ്യാൻ ഉദ്ദേശിക്കുന്ന ഒരു എഴുത്ത് പരമ്പരയല്ല ഇത്. എന്നാൽ, ഇവിടെ പ്രസ്താവിച്ച വ്യക്തിയുടെ ജീവിതം മൂന്ന് വ്യത്യസ്ത ചിരിത്ര കാലഘട്ടങ്ങളിലൂടെ നീങ്ങിയതും, പലരീതിയിൽ ചരിത്രപരമായി പലവിധ വെളിപ്പെടുത്തലുകൾക്ക് മുതൽക്കൂട്ട് നൽകുന്നതും ആയത് കൊണ്ട് ഈ എഴുത്തുകാരൻ ഇങ്ങിനെയൊരു സൗകര്യം ലഭിച്ചത് ഉപേക്ഷിക്കുന്നത് ഉചിതമാകില്ല.

ഈ ആളെ ഈ എഴുത്തിൽ പ്രവശേപ്പിക്കുന്നത് ഈ എഴുത്തുകാരന്റെ മാതവ് എന്ന രീതിയിൽ അല്ല. മറിച്ച്, ഒരു വ്യക്തി എന്ന നിലയിൽ മാത്രമാണ്. എന്നാൽ നല്ല ദൈർഘ്യമുള്ള കുടുംബപരമായ ഒരു ബന്ധം ഉണ്ടായിരുന്നത് കൊണ്ടും, ഈ വ്യക്തി പ്രതിനിധാനം ചെയ്യുന്ന ചരിത്രപരമായ പശ്ചാത്തലം ഈ എഴുത്തുകാരന്

താൽപ്പര്യമുള്ളതായത് കൊണ്ടും ഈ വ്യക്തിയെക്കുറിച്ച് ഇവിടെ പറയുകയാണ്.

ഈ ഒരു വാസ്തവം ഉള്ളത് കൊണ്ട് ഈ വ്യക്തിയുടെ ജീവിതവീഥിയുടെ രേഖാരൂപം ഈ വെബ് ലിങ്കിൽ നൽകിയിട്ടുണ്ട്. 2014ൽ എടുത്ത ഈ ആളുടെ ഫോട്ടോയും ആ വെബ് ലിങ്കിൽ കാണാവുന്നതാണ്.

ഈ വ്യക്തിയുടെ പേര് C. P. Sarojini Devi എന്നാണ്. ഈ എഴുത്തിൽ ഈ ആളെ CPS എന്ന പേര് നൽകി പരാമർശിക്കുന്നതാണ്.

ഈ ആൾക്ക് ഇന്ന് 92 വയസ്സുണ്ട്. 1927ൽ ബ്രിട്ടിഷ്-മലബാറിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങൾ കീഴ്ജാതിക്കാർക്ക് ഏറ്റവും മൂല്യമേറിയ സാമൂഹികവും, ഇങ്ഗ്ളിഷ് ഭാഷാ പരമായതുമായ ഗുണമേൻമകൾ നൽകിയ Tellicherry - (പ്രാദേശികഭാഷാ നാമം: തലശ്ശേരി)- യിൽ ജനിച്ചു. അന്ന് മലബാർ എന്നത് Madras Presidencyയുടെ ഒരു ജില്ലയാണ്. തിരുവിതാകൂർ എന്നത് വിദേശ രാജ്യമാണ്.

1947ൽ ബ്രിട്ടിഷ്-ഇന്ത്യയെ Clement Atlee നെഹ്റുവിന്റെ സംഘത്തിനും, ജിന്നയുടെ സംഘത്തിനുമായി വിഭജിച്ചുകൊടുത്ത

അവസരത്തിൽ ബ്യട്ടിഷ്-മലബാർ സ്വാഭാവികമായും ഹിന്ദി സമ്രാജ്യത്തിലേക്ക് ലയിക്കപ്പെട്ടു. തിരുവിതാംകൂർ, കാശ്മീർ, Nagaland തുടങ്ങിയ സ്വതന്ത്രരാജ്യങ്ങളെ ജിന്നാപക്ഷത്തിനോ, അതുമല്ലെങ്കിൽ നെഹ്റുപക്ഷത്തിനോ കൈയ്യേറാൻ കുറച്ച് ആയാസം നേരിടേണ്ടതായി വന്നു. എന്നാൽ രണ്ട് കൂട്ടർക്കും ബ്യട്ടിഷ്-ഇന്ത്യൻ പട്ടാളത്തിന്റെ ബലം ലഭിച്ചതിനാൽ, എല്ലാ സ്വതന്ത്ര രാജ്യങ്ങളും അടിയറവ് പറഞ്ഞ്, പാക്കിസ്ഥാനും ഇന്ത്യയും പിറന്നു.

CPS അങ്ങിനെ ബ്യട്ടിഷ്-മലബാറും, മെദ്രാസ് പ്രസിഡൻസിയും, ബ്യട്ടിഷ് ഇന്ത്യയും വിട്ട്, ഹിന്ദിക്കാരോട് ഒട്ടിച്ച മലബാറും, മെദ്രാസ് സംസ്ഥാനവും, അതിന് ശേഷം, തിരുവിതാംകൂർ അടക്കമുള്ള പല വിദേശ രാജ്യങ്ങളെ വാരിക്കൂട്ടിയ ഇന്ത്യയിലെ കേരളമെന്ന സംസ്ഥാനത്തിന്റെയും ഭാഗമായി.

എന്നാൽ അന്ന് മലബാർ, Madras Stateന്റെ ഭാഗമായി തുടർന്നു. തുടർന്നുള്ള ഏതാനും വർഷങ്ങൾ പുതുതായി വൻ സാധ്യതൾ കണ്ടെത്തിയ പലകൂട്ടം തൽപരകക്ഷികളുടെ താൽപ്പര്യങ്ങൾക്ക് അനുസൃതമായി പലതരം

കൃത്രിമങ്ങളുടെ വിളയാട്ടം തന്നെയാണ് സംഭവിച്ചത്.

നാട്ടുരാജ്യങ്ങളുടെ ചരിത്രത്തെ തുടച്ചുമാറ്റുന്ന രീതിയിൽ പുതുതായി സംസ്ഥാന രൂപീകരണം നടക്കാൻ പോകുന്നു. പല കൂട്ടർക്കും പലവിധ താൽപ്പര്യങ്ങൾ ഉണ്ട്. അവയ്ക്ക് അനുസൃതമായി ജനക്കൂട്ടങ്ങളെ കൂട്ടിച്ചേർത്തും, വിഘടിപ്പിച്ചും, പുതുതായി സംസ്ഥാനങ്ങൾ രൂപീകരിക്കേണം.

തിരുവിതാംകൂറിലെ രണ്ട് വ്യത്യസ്ത കൂട്ടർക്ക് മലബാറിനെ തിരുവിതാംകൂറിലേക്ക് പിടിച്ചെടുക്കാൻ വൻ താൽപ്പര്യം. രണ്ട് കൂട്ടർക്കും വ്യത്യസ്തങ്ങളായ ലക്ഷ്യങ്ങളാണ് ഉണ്ടായിരുന്നത് എന്ന് കാണുന്നു. എന്നാൽ രണ്ടിലേക്കും ഉള്ള പാത ഒന്ന് തന്നെ.

മെഡ്രാസ് പ്രസിഡൻസിയിലെ ജില്ലയായിരുന്ന മലബാറിനെ തിരിവിതാംകൂറിന്റെ ഒരു ഭാഗമാക്കിമാറ്റുക. എന്നിട്ട് ഭരണകേന്ദ്രം Trivandrum (പ്രാദേശിക ഭാഷാ നാമം: തിരുവനന്തപരം)ത്ത് സ്ഥാപിക്കുക.

ഈ വിധ താൽപ്പര്യങ്ങൾക്കായി ഈ രണ്ട് കൂട്ടരും പ്രയത്നിക്കുന്ന അവസരത്തിൽ, ഇതിന്റെ ഉള്ളുകളള്ളികൾ യാതൊന്നും അറിയാത്ത കുറെ

Go to Main contents

വിഡ്ഢി സാംസ്ക്കാരിക സ്നേഹികളും ഇവർക്ക് വേണ്ടി വാദിക്കുന്നു.

1956 അങ്ങിനെ കേരളം എന്ന സംസ്ഥാനം രൂപീകിക്കപ്പെട്ടു.

ഇതാണ് CPSന്റെ ജീവിതത്തിലെ മൂന്നമത്തെ അനുഭവം. ഈ അനുഭവങ്ങൾക്ക് ഊന്നൽ നൽകിയത്, ഈ ആൾ ചെറുപ്രായത്തിൽ ബൃട്ടിഷ്-മലബാറിൽ ഇങ്ഗ്ളിഷ് ഭരണം കീഴ് ജാതിക്കാരിൽ ചിലർക്ക് സൗകര്യപ്പെടുത്തിയ അതിഗംഭീര ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് പഠന സാധ്യതകളും, അതിന് ശേഷം, ഈ ഗുണസംബത്തിന്റെ പീഠത്തിൽ നിന്നു കൊണ്ട് യാതോരു ജാതീയമായ സംവരണങ്ങളും ഇല്ലാതെ തന്നെ Madras State Civil Serviceൽ ഒരു ഓഫിസർ ആയി തൊഴിൽ നേടിയതുമാണ്.

നേരിട്ട് ഒരു ഓഫിസാറായി ഔദ്യോഗിക ജീവിതം അനുഭവിച്ചറിഞ്ഞത് കൊണ്ട് മൂന്ന് വ്യത്യസ്ത ഔദ്യോഗിക സംസ്ക്കാരങ്ങൾ ഈ ആൾക്ക് അനുഭവിച്ചറിയാൻ കഴിഞ്ഞു.

ആദ്യത്തേത് Madras State Civil Serviceൽ. രണ്ടാമത്തേത് കേരള സംസ്ഥാനത്തിലെ Malabar Cadre officer ആയി. പിന്നീട് തിരുവിതാംകൂറിൽ.

ആദ്യത്തെ രണ്ടും ഔദ്യോഗിക സംസ്ക്കാരത്തിൽ കാര്യമായ വ്യത്യാസങ്ങൾ ഇല്ലാത്തവയായിരുന്നു. എന്നാൽ തിരുവിതാംകൂറിലെ കേരളാ സംസ്ഥാന ഔദ്യോഗിക സംസ്ക്കാരം എന്നത് Madras State Civil Serviceൽ അന്നുണ്ടായിരുന്ന ഇംഗ്ലിഷ് ഔദ്യോഗിക സംസ്ക്കാരത്തിന്റെ വീക്ഷണകോണിൽ നിന്നും നോക്കിയാൽ, ഒരു പടുകുഴിതന്നെയായിരുന്നു. അന്ന് Madras State Civil Serviceൽ തനി സംസ്ക്കാര ശൂന്യം എന്ന് കരുതപ്പെട്ട എല്ലാകാര്യങ്ങളും, തിരുവിതാംകൂർ ഔദ്യാഗിക സംസ്ക്കാരത്തിന്റെ മുഖമുദ്രതന്നെയായിരുന്നു.

## 33. എതിർകോണുകളിൽ നിൽക്കുന്ന തീയ്യർ

CPSന്റെ കാര്യം പറയുമ്പോൾ, ഇതുംകൂടി പറയേണ്ടിയിരിക്കുന്നു. ഈ വ്യക്തി ഒരു തീയ്യ ജനക്കൂട്ടത്തിൽ പെട്ട ആളാണ് എന്ന് പലർക്കും അറിയില്ലായിരുന്നു എന്ന് തോന്നുന്നു. ഈ ആൾ ഒരു ബ്രാഹ്മൺ സ്ത്രീയാണ്, നായരാണ്, നമ്പ്യാരാണ് എന്നെല്ലാം പറയുന്നത് കേട്ടിട്ടുണ്ട്. Quilonൽ (കൊല്ലത്ത്) (1978ൽ) ആയിരുന്നപ്പോൾ, ഒരിക്കൽ തിരുവന്തപുരത്ത് മറ്റൊരു സർക്കാർവകുപ്പിലെ ഒരു ഓഫിസിൽ പോയി സംസാരിച്ച് കഴിഞ്ഞ് വന്നതിന് ശേഷം, ആ ഓഫിസിലെ ഉദ്യോഗസ്ഥൻ മറ്റൊരാളോട് 'നിങ്ങളുടെ ഡിപ്പാർട്ട്മെന്ററിലെ ആ Anglo-Indian ഓഫിസർ' എന്ന വാക്കുകളാൽ പരാമർശിച്ചതായി ഓർമ്മവരുന്നു.

CPS റിട്ടൈയേട് ജീവിതം നയിക്കുന്ന ദേവർകോവിൽലിന് (Deverkovilലിന്) ചുറ്റുപാടിലും, ഈ ആൾ ഒരു തീയ്യ വ്യക്തിയാണ് എന്ന് ചെറുതായെങ്കിലും അറിഞ്ഞ് തുടങ്ങിയത് ഈ എഴുത്തുകാരന്റെ പരാമർശ്ശങ്ങളിൽനിന്നും മറ്റുമാണ് എന്ന് തോന്നുന്നു.

എന്നാൽ കൂടുതലായി പറയാനുള്ളത്, ബ്രഹ്മണ സ്ത്രീകളുടേയോ, നായർ സ്ത്രീകളുടേയോ,

നമ്പ്യാർ സ്ത്രീകളുടേയോ, Anglo-Indian സ്ത്രീകളുടേയോ വ്യക്തിത്വമല്ല ഈ ആൾക്ക് ഉള്ളത്.

Tellicherryയിലും, Cannanoreറും, വടക്കേ മലബാറിലെ മറ്റിടങ്ങളിലും തീയ്യരിൽ പലതരത്തിലുള്ള വ്യക്തിത്വങ്ങൾ കാണാമെങ്കിലും, വ്യക്തമായി തിരിച്ചറിയാനാവുന്ന രണ്ട് വ്യക്തിത്വങ്ങൾ കഴിഞ്ഞ, ഒന്ന് രണ്ട് നൂറ്റാണ്ടുകളിൽ വളർന്ന് വന്നിരുന്നു എന്നാണ് തോന്നുന്നത്.

യഥാർത്ഥത്തിൽ രണ്ട് തികച്ചും എതിർദിശകളിൽ / ധ്രുവങ്ങളിൽ ഉള്ള മനുഷ്യവ്യക്തിത്വങ്ങൾ ഉളവാക്കാനാവുന്ന ഭാഷാകോഡുകളാണ് ഈ ഉപഭൂഖണ്ഡത്തിൽ ഉള്ളത്.

കുടുംബപരമായി ഭാഷാകോഡുകളിൽ ഉന്നതസ്ഥാനത്ത് ജനിച്ച് വളർന്നുവരുന്നവരും, നേരെ തിരിച്ച് ഏറ്റവും കീഴ് സ്ഥാനത്ത് ജനിച്ച് വളർന്നവരും തമ്മിൽ ഈ ഒരു വ്യത്യാസം വളർച്ചയിൽ കാണാനാകും ഈ ഉപഭൂഖണ്ഡത്തിൽ. എന്നാൽ ജീവിതത്തിൽ പിന്നീട് സാമ്പത്തികമായും, തൊഴിൽ സ്ഥാനപരമായും മറ്റും ശക്തമായുള്ള ഏറ്റക്കുറച്ചിലുകൾ

ഭാഷാപരമായി വീണ്ടും വ്യതിചലനങ്ങൾ വരുത്തിയേക്കാം. ഈ പറഞ്ഞതിനും പലവിധ സങ്കീർണ്ണതകൾ ഉണ്ട്. അവയിലേക്ക് ഇപ്പോൾ നീങ്ങുന്നില്ല.

മരുമക്കത്തായ തീയർ എന്ന ജനവിഭാഗം ലോകത്തിന്റെ ഏത് ഭാഗത്ത് നിന്നാണ് വടക്കേ മലബാറിന്റെ തീരത്ത് വന്നത് എന്ന് വ്യക്തമാക്കുന്ന യാതോരു ചരിത്രരേഖയേയും കുറിച്ച് ഈ എഴുത്തുകാരന് അറിവില്ല. കേരളോൽപ്പത്തി എന്ന് പരക്കേ പരാമർശിക്കപ്പെടുന്ന ഗ്രന്ഥം ഏതാണ്ട് 1700 - 1800 കളിൽ വ്യക്തമായ ചില ദുരുദ്ദേശങ്ങളോടുകൂടി എഴുതപ്പെട്ട ഒന്നാവാം എന്ന് William Logan എഴുതിയ MALABAR MANUAL എന്ന ഗ്രന്ഥത്തിന് ഈ എുത്തുകാരൻ ഒരു കമൻ്ററി എഴുതിയതിൽ സൂചിപ്പിച്ചിട്ടുണ്ട്.

കേരളോൽപ്പത്തിയിൽ തീയരെക്കുറിച്ച് എന്തെങ്കിലും പറയുന്നുണ്ടോ എന്ന് അറിയില്ല.

വടക്കെ മലബാറിലെ തീയർക്ക് തവക്കിന് വളരെ വെളുപ്പ് നിറമാണ് ഉള്ളത് എന്ന് Edgar Thurston എഴുതിയ Castes and Tribes of Southen India എന്ന ഗ്രന്ഥത്തിലും മറ്റും സൂചിപ്പിച്ചതായി കാണുന്നുണ്ട്. അതേ ഗ്രന്ഥത്തിൽ തന്നെ മറ്റൊരു

വിചിത്രമായ അവകാശം ഉദ്ദരിച്ച് കാണുന്നുണ്ട്. ദീക്ഷിതർ ബ്രാഹ്മണർക്ക് നായന്മാരുടെ അല്ലെങ്കിൽ തീയ്യരുടെ ശാരീരിക പ്രകൃതമാണ് ഉള്ളത് എന്ന്.

QUOTE: Concerning the Dikshitars, Mr. W. Francis writes as follows :— "...............a class of Brahmans peculiar to the town, who are held in far more respect than the generality of the temple-priest Brahmans, are called Dikshitars (those who make oblations), marry only among themselves, and in appearance somewhat resemble the Nayars or Tiyans of Malabar, bringing their topknot round to the front of their foreheads. END OF QUOTE.

എന്നാൽ ഈ വിധ അവകാശവാദങ്ങൾ എല്ലാംതന്നെ വെറും ചെറിയ വീക്ഷണകോണുകളിലൂടെ ലഭിച്ച അറിവിന്റെ വിഭാവനങ്ങൾ മാത്രമാണ്. പാരമ്പര്യമായി ഭാഷാകോഡുകളുടെ ഒരു പ്രത്യേക സ്ഥാനത്ത് നിലയുറപ്പിക്കുന്നവർക്ക്, തലമുറകളിലൂടെ ശാരീരിക പ്രകൃതത്തിൽ ഒരു സാമ്യത അനുഭവപ്പെടും. ചില തീയ്യർക്ക് നായന്മാരുടെ സാമൂഹിക നിലവാരം പിടിച്ച് നിർത്താനായിട്ടുണ്ടാവാം.

മറ്റ് പല തീയ്യരും, തീയ്യർ അല്ല, മറിച്ച് തീയ്യൻ, തീയത്തി എന്ന സാമൂഹിക കുഴിയിലേക്ക് ഭാഷാ കോഡുകൾ പിടിച്ച് നിർത്തിയിട്ടുള്ളവരാണ്. അവർക്കൊന്നും, അവരുടെ മേൽനോട്ട ആൾക്കൂട്ടങ്ങളുടെ ശരീരപ്രകൃതം ലഭിക്കില്ല. ഇതിലും പല സങ്കീർണ്ണതകൾ ഉണ്ട്. അവിടേക്ക് ഇപ്പോൾ പോകുന്നില്ല.

തക്കിന് വെളുത്ത നിറമുള്ള തീയ്യ സ്ത്രീകൾ സാമ്പത്തികമായും സാമൂഹിക അന്തസ് ഉള്ളവരും മറ്റും ആണെങ്കിൽ ഭാഷാകോഡുകൾ അവരിൽ ഒരു ഔന്നിത്യ ലക്ഷണം വളരെ പെട്ടെന്ന് പകർത്തും. ഇങ്ങിനെയുള്ളവർക്ക് പഴയകാല നായർമാരിൽ ഉയർന്നസ്ഥാനത്തുള്ളവരുടെ ശാരീരിക പ്രകൃതം ലഭിക്കാം. കാരണം രണ്ട് കൂട്ടർക്കും ഭാഷാ കോഡുകൾ നൽകുന്ന വ്യക്തിത്വം ഒന്ന് തന്നെ.



TIYA WOMAN.

എന്നാൽ, വാസ്തവം പറയുകയാണെങ്കിൽ നായന്മാർ എല്ലാവരും ഉയർന്ന നിലവാരം പുലർത്തിയവരാണ് എന്ന് തോന്നുന്നില്ല. മാത്രവുമല്ല അവരിലെ സ്ത്രീകളിൽ

ചിലർ മാത്രമേ തറവാട്ടമ്മസ്ഥാനം വഹിച്ചിരുന്നുള്ളു എന്നും തോന്നുന്നു.

എന്നാൽ വടക്കേ മലബാറിൽതന്നെ തീയ്യരിൽ നല്ല ഒരു വിഭാഗം ആളുകളും കൂലിപ്പണിക്കാരും തെങ്ങേറ്റക്കാരും മറ്റും ആയിരുന്നു. ഇക്കൂട്ടരിൽ ഭാഷാകോഡുകൾ പ്രഹരമാണ് നൽകിയിട്ടുണ്ടാവുക.

ഈ മുകളിൽ പറഞ്ഞ കാര്യങ്ങൾ പണ്ടുള്ള കാര്യങ്ങളാണ്. ഇന്ന് ഈ വക കാര്യങ്ങൾ ചിന്തിക്കുമ്പോൾ മറ്റ് പലകാര്യങ്ങളും എടുക്കേണ്ടിവരും. അവയിലേക്ക് കടക്കുന്നില്ല.

Tellicherryയിലും (തലശ്ശേരിയിലും) ഒരു പരിധിവരെ Cannanoreരിലും (കണ്ണൂരിലും) ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രഭാവം ഉർന്ന സാമ്പത്തിക ശേഷിയുള്ള തീയ്യർ കുടുംബങ്ങളിൽ തിളക്കം നൽകിയിട്ടുണ്ടാവാം. എന്നാൽ തലശ്ശേരിയിലും മറ്റും മറ്റൊരു സാമൂഹിക അനുഭവം പടർന്നുപിടിച്ചിരുന്നു.

ചില ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരും മറ്റും തീയ്യരിലെ സാമൂഹികമായി വളരെ അടിത്തട്ടിൽ ഉണ്ടായിരുന്ന സ്ത്രീകളെ അവരുടെ വീട്ടിൽ

നിർത്തുകയും അവരിൽ കുട്ടികൾ ജനിക്കുകയും ചെയ്യു.

ഈ സ്ത്രീകളെക്കുറിച്ച് തീയ്യരിലെ സാമ്പത്തികമായി ഉയർന്ന കുടുംബക്കാർ പുച്ഛത്തോടുകൂടിയാണ് സംസാരിക്കാറ്. ഈ വക ബന്ധത്തിൽ ജനിച്ച കുട്ടികളെ കോപ്പക്കൂട് (Copper) എന്ന ഒരു ഹീന വാക്ക് പ്രയോഗത്താൽ സൂചിപ്പിക്കുമായിരുന്നു. ത്വക്കിന് ഒരു ചെമ്പിന്റെ നിറം ഉള്ളത് കൊണ്ടാണ് ഈ ഒരു പ്രയോഗം ഉപയോഗിച്ചുവന്നിരുന്നത്. William Logan ഇവരെക്കുറിച്ച് ഇങ്ങിനെ എഴുതിക്കാണുന്നു: In appearance some of the women are almost as fair as Europeans. (ഈ സ്ത്രീകളിൽ ചിലരെ കണ്ടാൽ 'യൂറോപ്യൻ' സ്ത്രീകളോട് താരതമ്യംചെയ്യാനാവുന്ന വെളുപ്പ് നിറം ഉണ്ട്).

Edgar Thurston ഈ വക തീയ്യരെക്കുറിച്ച് ഒരു സാമൂഹികമായി ഉന്നതസ്ഥാനത്ത് ഉള്ള ഒരു തീയ്യ വ്യക്തിയോട് ചോദിച്ചപ്പോൾ, ഈ ഉപഭൂഖണ്ഡത്തിൽ പൊതുവായി ഉള്ള സ്വഭാവത്തോടുകൂടിത്തന്നെയാണ് വിസ്തരിച്ചുകൊടുത്തത്. 'യാതോരു വിലയും ഞങ്ങളുടെ ഇടയിൽ ഇല്ല ഇവറ്റകൾക്ക് എന്ന രീതിയിൽ' .

Go to Main contents

Edgar Thurstonന് കാര്യങ്ങളുടെ പൊരുൾ മനസ്സിലായില്ലാ എന്നുവേണം മനസ്സിലാക്കാൻ. ഓളെക്കുറിച്ച് ചോദിച്ചാൽ 'ഓക്ക് എന്ത് വില?' എന്നതാണ് സ്വാഭാവികമായുള്ള ഉത്തരം. ഓരെ ക്കുറിച്ചോ, ഓലെക്കുറിച്ചോ ആണ് ചോദിച്ചതെങ്കിൽ, ഈ വിധ ഉത്തരം നൽകാൻ പ്രയാസം നേരിടും.

അടുത്തപേജിൽ നൽകിയിട്ടുള്ള ചിത്രം 1914ൽ എടുത്ത നായർ സ്ത്രീകളുടെ ചിത്രമാണ്. ഈ സ്ത്രീകൾ ഇഞ്ഞി, ഓള്, ഓൻ, ഓള്, എന്താനെ, എന്താളെ, ഏറ്റിങ്ങൾ, തീയൻ, തീയത്തി തുടങ്ങിയ പദപ്രയോഗങ്ങളിൽ അമർത്തിവച്ചിരിക്കുന്നവരായിരുന്ന തീയ്യരിൽ ഒരു വൻ ഭൂരിപക്ഷം പേരും. എന്നാൽ ഈ തീയ്യരിൽ തന്നെ ഉയർന്ന നിലവാരത്തിൽ ഉള്ളവരും, ഈ കൂട്ടരെ ഈ വിധം തന്നെയാണ് നിർവ്വചിച്ചിരുന്നത്. ഭാഷാ കോഡുകൾക്ക് ദിശാ ഘടകാംശം ഉണ്ട്. തരം താഴ്ത്തുന്ന ആളെ ബഹുമാനിക്കും എന്ന് ഉറപ്പ് വരുത്തിയാണ് ഈ അമർത്തൽ നടത്തുക.



**Nayar women - 1914**

The choice before the Thiyyas was between subordination to the Nairs or to lend support to the English.
Only an idiot Thiyya would choose the first.

## 34. വ്യക്തികളിൽ ഫ്യൂഡൽ ഭാഷകൾ രൂപീകരിക്കുന്ന ബഹുവ്യക്തിത്വം

CPS എന്ന വ്യക്തിയെക്കുറിച്ച് പ്രതിപാദിച്ച് പഴയകാല ബ്രിട്ടിഷ്-മലബാറിനെക്കുറിച്ച് ചില കാര്യങ്ങൾ എഴുതാൻ പോകുകയാണ്. ഈ വ്യക്തിയുടെ വ്യക്തിപരമായ ഗുണദോഷങ്ങൾ എടുത്ത് പറയാൻ അല്ല ഉദ്ദേശിക്കുന്നത്. പറയാൻ ഉദ്ദേശിക്കുന്നത്, ഔപചാരികവും, ഔദ്യോഗികവും മറ്റുമായ കാര്യങ്ങളാണ്.

എന്നിരുന്നാലും, ഒരു വ്യക്തിയുടെ പശ്ചാത്തലം എന്ന രീതിയിൽ വ്യക്തിപരമായ ചിലകാര്യങ്ങൾ പ്രസ്താവിച്ച് തന്നെ മുന്നോട്ട് പോകേണ്ടിയിരിക്കുന്നു. കാരണം, ഇതും ഒരു മുഖ്യമായ ഘടകം തന്നെയാണ്.

സാധാരണയായി വ്യക്തികൾക്ക് ഒരു പൊതുവായുള്ള (Public) വ്യക്തിത്വവും, ഒരു സ്വകാര്യ (Private) വ്യക്തിത്വവും ഉണ്ടാവാറുണ്ട്. ചില വ്യക്തികളിൽ ഇവ രണ്ടും ഏതാണ്ട് ഒരേ പോലെയൊക്കെത്തന്നെയായിരിക്കും. എന്നാൽ, മറ്റു ചിലരിൽ ഇവ രണ്ടും വ്യത്യസ്തം ആയിരിക്കും. ചിലരിൽ രണ്ടും രണ്ട് എതിർ കോണുകളിൽ തന്നെയാവാനും മതി.

എന്നാൽ ഇതിനുമപ്പുറം മറ്റൊരു വാസ്തവവും ഉണ്ട്. അതായത്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന വ്യക്തികൾക്ക് ഒന്നിൽ കൂടുതൽ വ്യക്തിത്വം ഉണ്ട് എന്ന കാര്യം. ഈ കാര്യം ഇതിന് മുൻപ് ഇവിടെ ചർച്ചയ്ക്ക് എടുത്തിരുന്നുവോ എന്ന് ഓർമ്മയില്ല. ഈ സംഗതിയിലേക്കും ഇപ്പോൾ പോകുന്നതല്ല.

CPSന്റെ വ്യക്തിത്വത്തിന്റെ കാര്യത്തിൽ ഈ വിധമുള്ള കാര്യങ്ങളിലേക്ക് ഒന്നും തന്നെയല്ല പോകുന്നത്. മറിച്ച്, രണ്ട് ഭാഷാ പരമായ വ്യക്തിത്വങ്ങളുടെ കാര്യമാണ് ഇവിടെ എടുക്കാൻ പോകുന്നത്.

മലബാറി ഭാഷ സംസാരിക്കുന്ന ഇടത്ത് ജനിച്ച് വളർന്ന് വന്നു. സാവധാനം മലയാളം മലബാറിയെ തേച്ച് മാച്ച് കളഞ്ഞു. ഇവ രണ്ടും ഈ വ്യക്തിയിൽ ഒരു പ്രത്യേക വ്യക്തിത്വം രൂപകൽപ്പന ചെയ്തു. മലബാറിയും മലയാളവും കഠിനമായ ഫ്യൂഡൽ ഭാഷകൾ തന്നെയാണ് എങ്കിലും ഇവ രണ്ടും തമ്മിൽ പല ദിക്കിലും വാക്ക് കോഡുകൾ വ്യത്യസ്തമായാണ് പ്രവർത്തിക്കുന്നത്. എന്നിരുന്നാലും, മൊത്തമായി ഈ വ്യക്തിയിൽ കഠിനമായ ഫ്യൂഡൽ ഭാഷാ സാമൂഹിക ബോധം ആണ് ഇവ രണ്ടും ഉണർത്തുക.

എന്നാൽ ഈ വ്യക്തിത്വത്തിന് 180 ഡിഗ്രി എതിർകോണിൽ നിൽക്കുന്ന വ്യക്തിത്വമാണ് തലശ്ശേരിയിൽ (Tellicherryയിൽ) ഇങ്ഗ്ളിഷ് ഭരണം ഒരു ചെറിയ കൂട്ടം ജനങ്ങൾക്ക് നൽകിയ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം നൽകിയത്.

ഈ രണ്ട് വ്യക്തിത്വങ്ങളും ഈ വ്യക്തിയിൽ രണ്ട് വ്യത്യസ്ത ഘടകങ്ങളായി നിലനിന്നിരുന്നു.

വ്യക്തി ജീവിതത്തിൽ മലയാളം കാര്യമായും, മലബാറി വളരെ നിസ്സാരമായും ഉപയോഗിച്ചിരുന്നു ഈ വ്യക്തി.

ഈ വ്യക്തിക്ക് ഈ ഫ്യൂഡൽ ഭാഷാ കോഡുകളെ അതി ഗംഭീരമായ കൂർമ്മ ബുദ്ധിയോട് കൂടിയും, അത് നൽകുന്ന കുരുട്ട് ബുദ്ധിയോടും ഉപയോഗിക്കാൻ ആവുമായിരുന്നു എന്ന് ഈ ആളെ അടുത്ത് നിന്ന് നിരീക്ഷച്ചതിൽ നിന്നും മനസ്സിലായിട്ടുണ്ട്. ഈ ആളിൽ മാത്രമല്ല ഉള്ളത്, മറിച്ച് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന പല വ്യക്തികളിലും ഈ ഒരു പൈശാചിക കഴിവ് ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്.

വാക്ക് കോഡുകളെ കരുതിക്കൂട്ടിയുള്ള കൗശലത്തോടുകൂടി ഉപയോഗിച്ച് വ്യക്തികളെ അടുപ്പിക്കാനും, വ്യക്തിബന്ധങ്ങളെ

ചിന്നിച്ചിതറിപ്പിക്കാനും, താഴെനിലയിൽ ഉള്ള ആളെ മുകൾ നിലയിലേക്കും, തിരിച്ചും, കുത്തിമറിച്ചിടാനും, ആശയവിനിമയത്തിൽ മർമ്മത്തിൽ കൊള്ളുന്ന വിവരങ്ങൾ വളരെ ചെറിയ വാക്കുകളിലൂടെ കടത്തിവിട്ട് വിഘടനവും, കലഹങ്ങളും, തമ്മിൽപോരും, ഒരു പക്ഷത്ത് നിൽക്കുന്ന വ്യക്തിയെ അവിടംവിട്ട് ഓടിച്ച് മറുപക്ഷത്തിലേക്ക് അടുപ്പിക്കുവാനും, വാത്സല്യവാനായ അനുയായിയെക്കൊണ്ട് ഗുരുസ്ഥാനത്ത് ഉള്ള ആളെ കുത്തിമറിക്കാനുള്ള മനോഭാവം സൃഷ്ടിക്കാനും, പല നിലവാരത്തിൽ ഉള്ള ആളുകളെ വളരെ കൃത്യമായി വാക്ക് കോഡുകളിൽ തന്ത്രപ്രധാനമായ ഇടങ്ങളിൽ സ്ഥാപിച്ച് അവരെക്കൊണ്ട് മറ്റൊരുവ്യക്തിയെ വികലപ്പെടുത്താനും മറ്റും ചെയ്യാനുള്ള രാക്ഷസീയമായ കഴിവുകൾ വാക്ക് കോഡുകൾക്ക് ഉണ്ട് എന്ന തിരിച്ചറിവ് ഈ എഴുത്തുകാരന് അവബോധം ലഭിക്കുവാൻ ഇടയായിട്ടുണ്ട്.

സത്യം പറയുകയാണെങ്കിൽ, ഫ്യൂഡൽ ഭാഷകൾക്ക് ഈ വിധമുള്ള കഴിവുകൾ അപാരം തന്നെയാണ്. ഒറ്റ വാക്ക് കൊണ്ടും, ഒറ്റ സൂചനകൊണ്ടും, ഒറ്റ വിവരം ധരിപ്പിക്കൽ കൊണ്ടും ആളെയും ആൾക്കൂട്ടങ്ങളേയും

കരിങ്കൽ കട്ടികൊണ്ട് ഇടിച്ച് താഴ്ത്തിയത് പോലെയാക്കാൻ ആവും, ഫ്യൂഡൽ ഭാഷകൾക്ക്.

ഇത്രയും പറഞ്ഞ് കഴിഞ്ഞതിനാൽ ഇനി ബ്രിട്ടിഷ് മലബാറിലേക്ക് നീങ്ങാം. ഇവിടെ ബ്രിട്ടിഷ് മലബാർ എന്ന വാക്ക് പ്രയോഗം എന്ത് കൊണ്ടാണ് ഉപയോഗിച്ചത് എന്നത് ആദ്യം എടുക്കാം.

അടുത്ത എഴുത്തിൽ

Go to Main contents

## 35. മലബാറും കൊച്ചിനും ട്രാവൻകൂറും

മലബാർ എന്ന പ്രദേശത്തെക്കുറിച്ച് പ്രാചീനകാലത്ത് ഉൾക്കടലിലൂടെ നീങ്ങിയിരുന്ന കച്ചവടക്കാർക്ക് കേട്ടും കണ്ടും അറിവുണ്ടായിരുന്നു. അങ്ങ് അകലെ ഇരുണ്ട കിഴക്കൻ പ്രദേശങ്ങളിൽ ഉള്ള ഒരു സ്ഥലം. കുരുമുളക്ക് ഈ വന്യമായ ഇടത്ത് നിന്നും വന്ന് വാങ്ങിച്ച് കൊണ്ട് പോകാം. ഇങ്ങിനെയല്ലാതെ കൂടുതൽ വ്യക്തമായ വിവരങ്ങൾ നൽകേണ്ടതുണ്ട്.

പുറം നാടുകളിൽ മലബാറിന് എത്ര വിസ്ത്തീർണം ഉണ്ട് എന്ന് വ്യക്തമായി ഒരു ധാരണയില്ലായിരുന്നു എന്ന് കാണപ്പെടുന്നു. വാസ്തവത്തിൽ Travancoreറും Cochinനും, Canaraയും മലബാർ പ്രദേശങ്ങൾ അല്ലതന്നെ.

ഡച്ചുകാർ കൊച്ചിനിൽ (Cochinനിൽ) വന്നപ്പോൾ, 1634-35ൽ സ്ഥാപിക്കപ്പെട്ട ഒരു ഇങ്ഗ്ഗിളിഷ് വ്യാപാരകേന്ദ്രം അവിടെ കാണുകയുണ്ടായി. ഈ കച്ചവടക്കാരോട് ഉടൻ സ്ഥലം വിടാൻ ഡച്ചുകാർ കൽപ്പിച്ചു. അതോടെ, കൊച്ചിനിലെ ഇങ്ഗ്ലിഷ് കച്ചവടം അവസാനിച്ചു.

ഇതോടെ ഇങ്ഗ്ളിഷ് കച്ചവടക്കാർ Calicutലേക്ക് വരികയും, ആ രാജ്യത്ത് കച്ചവടകേന്ദ്രം സ്ഥാപിക്കുകയും ചെയ്തു. ആ രാജ്യത്തിന്റെ നീളം ഏതാണ്ട് 66 മൈലായിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു. ഈ കച്ചവട സംരംഭത്തിന് എന്ത് സംഭവിച്ചു എന്ന് അറിയില്ല.

തിരുവിതാംകൂറിൽ Anjengo (അഞ്ചുതെങ്ങ്) എന്ന പ്രദേശത്ത് ഇങ്ഗ്ളിഷ് കച്ചവടം തുടങ്ങിയിരുന്നു. അത് വ്യക്തമായും പല പരാധീനതകൾ ഉള്ള പ്രദേശമായിരുന്നു. ഈ പ്രദേശത്ത് ഇങ്ഗ്ളിഷ് കച്ചവട സംരംഭം ആരംഭിച്ചത് സമൂഹത്തിൽ വിപ്ളവാത്മകമായ മാറ്റങ്ങൾക്ക് സാധ്യത വരുത്തി. നായർമാരിൽ വൻ വെപ്രാളം തന്നെ വന്നു. കാരണം, ജാതീയമായ യാതോരു തിരിച്ചറിവും ഇല്ലാതെ പ്രവർത്തിക്കുന്ന ഒരു കൂട്ടം കച്ചവടക്കാർ ആദ്യമായാണ് തിരുവിതാംകൂറിൽ വന്ന് തമ്പടിക്കുന്നത്.

യഹൂദരും, സുറിയാനി ക്രിസ്ത്യാനികളും മറ്റും വന്നപ്പോൾ, ഉയർന്ന ജാതിക്കാരോട് ഒത്തുനിൽക്കുകയാണ് ചെയ്തത്. എന്നാൽ ഇങ്ഗ്ളിഷ് കച്ചവട പക്ഷം ആരോടും ഒത്തുനിന്നുമില്ല, മറിച്ച്, സമൂഹത്തിൽ ഇന്ന് ഇന്ത്യൻ പട്ടാളത്തിലും മറ്റും ഉള്ളത് പോലുള്ള ഒരു ഉച്ചനീച്ത്വ വ്യവസ്ഥയുണ്ട് എന്ന കാര്യം

ഗൗനിച്ചുപോലും ഇല്ല. ഇതിന്റെ ഫലമായി Anjengoയിലെ കച്ചവടകേന്ദ്രത്തിലെ ഇങ്ഗ്ളിഷ് ജീവനക്കാരെ മൃഗീയമായി 1697ൽ അടുത്ത പ്രദേശങ്ങളിലുള്ള നായർമാർ കൊലപ്പെടുത്തി. ഈ സംഭവത്തെ ഇന്ത്യയുടെ ആദ്യത്തെ സ്വാതന്ത്ര്യ സമരമായി പ്രഖ്യാപിക്കണം എന്ന് ഈ അടുത്ത കാലത്ത് ഒരു ആവശ്യം പുറത്ത് വന്നതായി കാണുന്നു.

1694ലിനോട് ചുറ്റുപാടിൽ വടക്കേ മലബാറിലെ Tellicherryയിൽ (തലശ്ശേരിയിൽ) ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഒരു കച്ചവട കേന്ദ്രം (Factory) സ്ഥാപിക്കപ്പെട്ടു.

ഔപചാരിക ചരിത്രം എഴുതുമ്പോൾ, അന്ന് ഈ Factoryക്ക് ചുറ്റുപാടിൽ ഉള്ള പ്രദേശങ്ങളെ ഈ രീതിയിൽ കാണേണ്ടതായി വരും: Badagaraയിലെ (വടകരയിലെ) രാജാവിന്റെ കടത്തനാട് രാജ്യം. ഈ രാജ്യം Cannanoreലെ (കണ്ണൂരിലെ) കോലത്തിരി കുടുംബവുമായി ബന്ധമുണ്ട്. പയ്യന്നുരിന് അടുത്തുള്ള കാവിൽ പട്ടണ പ്രദേശത്തുള്ള കവ്വൈയ് പുഴയുടെ (River Kavvayiയുടെ) തീരം വരെയുള്ള പ്രദേശങ്ങൾ പല കൊച്ചുകൊച്ചു കോലത്തിരി കുടുംബക്കാരുടേയോ, മറ്റോ രാജ്യങ്ങളായിരുന്നു.

Tellicherry(തലശ്ശേരി)ക്ക് ചുറ്റുപാടിൽ നാല് നമ്പ്യാർ കുടുംബക്കാർ വാഴുന്ന Randattara (രണ്ടാത്തറ / പോയനാട്) എന്ന നാട്ടുവാഴി പ്രദേശവും, പുറനാട്ട് രാജാക്കൾ വാഴുന്ന കോട്ടയവും, ആറ് നമ്പ്യാർ കുടുംബക്കാരും, ഒരു നായർ കുടുംബവും വാഴുന്ന Kurangothട്ടും. പോരാത്തതിന്, ഇന്നുള്ള Cannanore (കണ്ണൂർ) പട്ടണപ്രദേശത്തിന് ഉള്ളിൽ ഉള്ള അതിസൂക്ഷ്മ വലുപ്പം ഉള്ള ആഴി രാജാക്കൾ (ഇവരെ ഇങ്ഗ്ലിഷിൽ Ali Raja എന്നാണ് എഴുതിക്കാണുന്നത്. എന്നാൽ ഉച്ചാരണം ആഴി രാജാക്കൾ എന്നാവാനാണ് സാധ്യത).

തലശ്ശേരിയിലെ English Factoryക്ക് തൊട്ടു ചുറ്റുപാടിൽ ഉള്ള രാജ്യങ്ങളെക്കുറിച്ചാണ് ഇവിടെ പ്രതിപാദിച്ചത്. ഈ രാജ്യങ്ങളിലെ IAS/IPS/ നിലവാരത്തിൽ ഉള്ളത് ബ്രാഹ്മണരാണ്. Army Commissed Officer നിലവാരത്തിൽ ഉള്ളത് രാജകുടുംബക്കാരാണ്. കോൺസ്റ്റബ്ൾ നിലവാരത്തിലും പട്ടാളക്കാരൻ നിലവാരത്തിലും ഉള്ളത് നായർമാരാണ്.

നായർമാരുടെ മുഖ്യമായ നേരംപോക്ക് തൊട്ടുതൊട്ടുകിടക്കുന്ന രാജ്യക്കാരുമായി നിത്യേനെ ഏറ്റുമുട്ടൽതന്നെ. ആർക്കും ആരെയും വിശ്വാസം ഇല്ല. സ്വന്തം പ്രദേശം വിട്ട് യാത്രതന്നെ അതീവ അപകടകരം.




**South Indian states prior to the States Reorganisation Act, 1956.**
Image licensed under the Creative Commons Attribution 3.0 Unported license Author: AreJay

നിരത്ത് സൗകര്യം ഇല്ലാത്തതിനാൽ ഏറ്റവും സുഖകരമായി യാത്ര ആവുന്നത് കടലിലൂടെയാണ്. എന്നാൽ, തീരദേശങ്ങളിലെ പല രാജാക്കളും കപ്പൽ കൊള്ളക്കാരെ (Sea Piratesനെ) പരിപോഷിച്ചിരുന്നു. കടത്തനാട് രാജാവ് Lord of the sea എന്ന സ്ഥാനനാമം സ്വയം ചമഞ്ഞിരുന്നു. ഈ രാജാവിന്റെ Pass ഇല്ലാതെ കടലിലൂടെ നീങ്ങുന്നവരെ Badagaraയക്ക് അടുത്തുള്ള കോട്ട പുഴയ്ക്ക് അടുത്ത് കേന്ദ്രീകരിച്ച് പ്രവർത്തിച്ചിരുന്ന കപ്പൽ കൊള്ളക്കാർ കൈവെക്കുമായിരുന്നു.

ബ്രാഹ്മണർക്ക് കടലിൽ പോകാൻ തന്നെ പേടിയായിരുന്നു. കാരണം, കടലിലെ അധിപന്മാർ മുക്കുവരാണ്. അവർ ബഹുമാനം നൽകില്ല. IPSകാരൻ ഒരു പ്രദേശത്ത് ചെന്നാൽ അവിടുള്ള കോൺസ്റ്റബിൾമാർ പരിചയക്കാരെപ്പോലെ പെരുമാറും. ഇതിനെക്കാൾ ഭയാനകമായി മറ്റെന്താണ് ഉള്ളത്? IPSകാർ ആ പ്രദേശത്ത്

പോകില്ലതന്നെ. അതുപോലെതന്നെയാണ് ബ്രാഹ്മണരും. കടലിൽ പോകില്ല. വിശുദ്ധ ഗ്രന്ഥങ്ങളിൽ അത് പറഞ്ഞിട്ടുണ്ട് ഇത് പറഞ്ഞിട്ടുണ്ട് എന്നെല്ലാം പറഞ്ഞ് തടിതപ്പും.



എന്നാൽ ഇങ്ഗ്ളിഷ് പതാകയായ UNION JACK ഏഴ് കടലിനും മുകളിൽ പാറിപ്പറന്നപ്പോൾ, ഈ വേദവാക്യങ്ങൾ എല്ലാം അവർ മറന്നു. പലരും നേരെ വിട്ടത് ഇങ്ഗ്ളണ്ടിലേക്കാണ്.

## 36. ക്വീൻ വിക്റ്റോറിആ:യോടുള്ള സ്നേഹാദരങ്ങൾ

CPSകാര്യത്തിലേക്ക് തിരിച്ച് വരികയാണ്. ഈ ആൾ കേരള സംസ്ഥാന റജിസ്ട്രേഷൻ വികുപ്പിന്റെ Inspector General എന്ന പദവിയിൽ നിന്നും വിരമിച്ച ആളാണ്. ഇവിടെ സൂചിപ്പിച്ച റജിസ്ട്രേഷൻ വുകപ്പിനെക്കുറിച്ചും Inspector General എന്നതസ്ഥികയെക്കുറിച്ചും ഏതാനും കാര്യങ്ങൾ പറയാനുണ്ട്. അവ ഉചിതമായ ഒരു ദിക്കിൽ വച്ച് പറയുന്നതാണ്.

തലശ്ശേരിയിലെ മരുമക്കത്തായ തീയ്യരിൽ ഗുണാത്മകമായ വ്യക്തിത്വ വളർച്ച ഈ വിധമുള്ള ഒരു സർക്കാർ ജോലി ലഭിച്ചത് കൊണ്ടല്ല, യഥാർത്ഥത്തിൽ. CPSന്റെ കാര്യം ഏതാനും പേരിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു അനുഭവമായിരിക്കും.

William Logan എഴുതിയ Malabar Manualലിൽ മരുമക്കത്തായ തീയ്യരെക്കുറിച്ച് വളരെ ചെറിയതോതിലുള്ള പരാമർശങ്ങളേയുള്ളു. ഇവരിൽ ചിലർ Tellicherryയിലെ English East India Companyയുടെ Factoryയുടെ ശിപായി പട്ടാളക്കാരായി ചേർന്നതായി കാണുന്നു. എന്നാൽ യഥാർത്ഥത്തിൽ ഈ പട്ടാളക്കാരിൽ

കൂടുതൽപേരും നായർമാരായിരുന്നു. ഈ ഒരു അനുഭവം നായർമാർ എങ്ങിനെയാണ് സഹിച്ചത് എന്ന് അറിയില്ല. കാരണം, ഇങ്ഗ്ളിഷ് കമ്പനി വരുന്നതിന് മുൻപ് അവർ അവരുടെ കീഴിലുള്ളവരായി സാമൂഹികമായി വീക്ഷിച്ചവരോട് ഒരേ നിലവാരത്തിൽ നിലകൊള്ളുന്നത് എല്ലാരീയിയിലും മനപ്രയാസം നൽകുന്നകാര്യമാണ്.

കാരണം, വ്യക്തികൾതമ്മിൽ സമന്മാരും ഒന്നിച്ചിരുന്നു പ്രവർത്തിക്കുന്നവരും മറ്റും ആയാൽപ്പോലും, അവർ ഓരോരുത്തരുടേയും ബന്ധകണ്ണികളിലൂടെ ബന്ധപ്പെടുന്ന മറ്റ് വ്യക്തികൾ ഒരു വിഭാഗത്തിൽ കീഴിൽ വരുന്നവരും, മറ്റേ വിഭാഗത്തിൽ മുകളിൽ വരുന്നവരും ആയിരിക്കും. ഇത് സങ്കീർണ്ണമായിയുള്ള സാമൂഹിക നിലവാരങ്ങളിൽ പല പ്രശ്ണങ്ങളും ഉയർത്തും. പ്രത്യേകിച്ചും, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന അവസരത്തിൽ.

വെറും വാക്കുകളിലൂടെ വ്യക്തികളെ വ്യത്യസ്തനിലവാരങ്ങളിലേക്ക് വലിച്ചിഴക്കാനും കുടുക്കിയിടായും സ്വതന്ത്രരാക്കാനും ആവുന്നതാണ്. ഉദാഹരണത്തിന്, പാരമ്പര്യമായി മലബാറിലെ നായർമാർക്ക് കീഴിൽ വരുന്ന ഒരു

ജനക്കൂട്ടങ്ങളോട് CPSനെ ബന്ധിപ്പിക്കുമ്പോൾ ഉളവാക്കുന്ന കാഴ്ചപ്പാടിലേയും മൂല്യനിർണ്ണയത്തിലേയും നിഷേധാത്മകത മാനസികമായി ഈ എഴുത്തുകാരൻ അറിയുന്നുണ്ട്. കാരണം, കുടുംബത്തിൽ ഈ വിധമുള്ള കീഴ്ജാതിയെന്നോ, കീഴ്ജനക്കൂട്ടമെന്നോ ഉള്ള ഒരു മാനസികാവസ്ഥ ഒരിക്കലും ഈ വ്യക്തിയിൽ കണ്ടിട്ടില്ലതന്നെ. മിക്കപ്പോഴും ഒരു ഉയർന്ന മാനസികാവസ്ഥയാണ് കണ്ടിരുന്നത്.

എന്നാൽ, ഈ ഉയർന്ന മനസികാവസ്ഥ തലശ്ശേരിയിലെ മറ്റ് ചില, ഇങ്ഗ്ളിഷ് ഭാഷയുമായി ബന്ധപ്പെട്ട് ജീവിച്ചിരുന്ന ഏതാനും തീയ്യരിലും കണ്ടിട്ടുണ്ട്. എന്നാൽ അവർ സർക്കർ തൊഴിലുകാരായിരുന്നില്ല.

CPSന്റെ പിതവിന്റെ പിതാവ് (Grandfather) ഒരു പോലീസ് ഹഡ് കോസ്റ്റബ്ൾ ആയി വിരമിച്ച വ്യക്തിയായിരുന്നു. ഈ വ്യക്തിയെ CPS ചെറുപ്രായത്തിൽ നേരിൽ കണ്ടിട്ടുണ്ട്. ആളുകൾ ഇദ്ദേഹത്തെ കണ്ണൻഏഡ് (കണ്ണൻ ഹെഡ് കോൺസ്റ്റബ്ൾ) എന്നാണ് വിളിച്ചിരുന്നത് എന്ന് CPS ഓർക്കുന്നു. ഇദ്ദേഹം വൈകുന്നേരങ്ങളിൽ വീട്ടിലിരുന്ന് Victoria 'മഹാറാണി'യെ സ്തുതിച്ചുള്ള ഗാനങ്ങൾ പാടുമായിരുന്നു. അമ്മ മഹാറാണി എന്നാണ് ഇദ്ദേഹം റാണിയെ പരാമർശിച്ച് പറയാറ്.

ഇങ്ഗ്ളിഷ് റാണിയോട് (Queen Victoriaയോട്) ഇദ്ദേഹത്തിന് വൻ പ്രതിപത്തിയുണ്ടായിരുന്നതിന് ഉള്ള കാരണം മറ്റൊന്നും അല്ല.

നൂറ്റാണ്ടുകൾക്ക് മുൻപ് ഏതോ മദ്ധ്യ ഏഷ്യൻ നാട്ടിൽ നിന്നും വടക്കൻ മലബാറിലെ തീരപ്രദേശത്ത് വന്നടിഞ്ഞ മരുമക്കത്തായ തീയ്യർ അവരുടെ കായിക കഴിവുകൾ പ്രദർശിച്ചപ്പോൾ, ഹിന്ദുക്കളുടെ (ബ്രാഹ്മണരുടെ) കായിക ജോലികൾ ചെയ്യുന്ന കീഴ്ജാതിക്കാരായി ഭാഷാകോഡുകളിലും, അതിനാൽത്തന്നെ സാമൂഹിക നിലവാരത്തലും വീണുപോയി.

നൂറ്റാണ്ടുകൾക്ക് ശേഷം, ഇങ്ഗ്ളിഷ് കമ്പനി Tellicherryയിൽ പതാക ഉയർത്തിയതിന് ശേഷം ആണ് അവരിൽ ചിലർക്ക് കടുവയുടെ നഖങ്ങളിൽ പെട്ടത് പോലുള്ള സാമൂഹിക ചങ്ങലകളിൽനിന്നും മോചനം ലഭിച്ചത്. എന്നാൽ അപ്പോഴേക്കും ഇവർ പ്രാദേശിക ഭാഷാ സംസ്ക്കാരത്തിന്റെ കോഡുകൾ ആവാഹിച്ച്, തമ്മിൽ മത്സരിക്കുന്നവരും, തമ്മിൽ പിന്നിൽ നിന്നും കുത്തുന്നവരും, അന്യോന്യം പകയോടും, അസൂയയോടും നോക്കുന്നവരും, മറ്റും ആയിക്കഴിഞ്ഞിരിക്കാം. ഫ്യൂഡൽ ഭാഷകൾ ഉപയോഗിച്ചു തുടങ്ങിയാൽ ഇതാണ് മാനസികാവസ്ഥ.

## 37. വിഭാവനം ചെയ്യാൻ പോലും പറ്റാത്ത പാരമ്പര്യങ്ങൾ

ദക്ഷിണ മലബാറിലെ പ്രധാനപ്പെട്ട കുട്ടിരാജ്യം Calicut ആയിരുന്നു. പിന്നെ വള്ളുവനാട്, Palghat തുടങ്ങിയ രാജ്യങ്ങളും പല നാടുവാഴിപ്രദേശങ്ങളും. വള്ളുവനാട് രാജ്യം ഭരിച്ചിരുന്നത് വെള്ളത്തിരി കുടുംബം ആണ് എന്ന് കാണുന്നു.

വടക്കേ മലബാറിലെ നായർമാർക്കിടയിലും മരുമക്കത്തായ തീയ്യരിലും, തെക്കേ മലബാറിൽ അവരുടെ അതേ ജാതിപ്പേരോട് കൂടിയുള്ള ജനങ്ങളോട് പുച്ഛവും അറപ്പും ഉണ്ടായിരുന്നതായി രേഖപ്പെടുത്തിക്കാണുന്നു.

തിരുനാവായായിലെ നാവാ മുകുന്ദ ക്ഷേത്രത്തിൽ 12 വർഷത്തിൽ ഒരിക്കൽ എന്ന രീതിയിൽ മാമാങ്കം ഉത്സവം നടക്കും. അവിടെ അന്ന് തനി വിഢ്ഢിത്തം കലർന്ന പോരാട്ടം നടക്കും. അനവധി ചെറുപ്പക്കാർ തുണ്ടം തുണ്ടമായി വെട്ടിമുറിക്കപ്പെട്ട് മരിക്കും.

ഈ വിഢ്ഢിത്തത്തിന് ആദ്യമായി ഒരു നിർത്തൽ വന്നത് മൈസൂർ ഭരിച്ചുകൊണ്ടിരുന്ന മൊറോക്കോകാരനായ ഹൈദർഅലി ദക്ഷിണ

മലബാറിൽ ആക്രമണം നടത്തിയതോടുകൂടിയാണ്. അതിന് ശേഷം, ഹൈദരലി ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യൻ കമ്പനിയോട് പരാജയപ്പെടുകയും ഈ പ്രദേശം കമ്പനിയുടെ ഭരണത്തിൻ കീഴിൽ വരികയും ചെയ്തതോടുകൂടി, ഈ വിഡ്ഢിത്തം നിറഞ്ഞ കൂട്ടക്കൊല അവസാനിച്ചു.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിലെ ജീവനക്കാർക്ക് അവരുടെ ഭാവനയിൽ സങ്കൽപ്പിക്കാൻ പോലും പറ്റാത്ത പലതും അന്ന് രണ്ട് മലബാറുകളിലും ഉണ്ടായിരുന്നു. ഉദാഹരണത്തിന് ദക്ഷിണ മലബാറിലെ കൊടുങ്ങല്ലൂരിൽ ഉള്ള ശ്രീ കുറുംബ ക്ഷേത്രത്തിൽ കൊല്ലം തോറും നടക്കാറുള്ള ഭരണി ഉത്സവം. ഭരണിപ്പാട്ട് അന്ന് എന്തായിരുന്നു എന്ന് അറിയില്ല. എവിടെയെങ്കിലും അവ രേഖപ്പെടുത്തിയിട്ടുണ്ടോ എന്ന് അറിയില്ല. ഉയർന്ന ജാതിക്കാരായ സ്ത്രീകളുടെ ശരീരത്തിന്റെ മറഞ്ഞിരിക്കുന്ന പ്രദേശങ്ങളെ മനസ്സും വാക്കുകളും കൊണ്ട് തനി ആഭാസം നിറഞ്ഞ ആസക്തിയോടുകൂടി കൈവെക്കാൻ പറ്റുന്ന ഒരു സംഗതിതന്നെയായിരുന്നു ഇത് എന്ന് തോന്നുന്നു. കീഴ് ജാതിക്കാരായി പെട്ടുപോയവരുടെ ഉള്ളിലിരിപ്പ് പുറത്ത് വരുന്ന ഒരു സംഭവം ആണ് ഇത്. (ലൈംഗിക

പ്രവർത്തനത്തിനും വിഭാവനയ്ക്കും യാഥാർത്ഥ്യത്തിന്റെ പിന്നിൽപ്രവർത്തിക്കുന്ന അമാനുഷിക സോഫ്ട്വേർ കോഡുകളുമായി പ്രതിപ്രവർത്തിക്കാനാവുമോ എന്നുള്ളതും ചിന്തിക്കേണ്ടുന്ന കാര്യമാണ്. )

ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് മലബാറിയും മലയാളവും മനസ്സിലാക്കിയെടുക്കൻ തെല്ല് വിഷമം തന്നെയായിരുന്നു എന്ന് കാണുന്നു. എന്നാൽ ഇങ്ഗ്ളിഷ് കമ്പനി സൃഷ്ടിച്ചപാതയിലൂടെ വന്ന ജർമ്മൻകാർക്കും ഐറിഷുകാർക്കും, സ്ക്കോട്ടിഷുകാർക്കും മറ്റും ഭാഷാപരമായുള്ള ഈ പ്രശ്നം അമിതമായി ഇല്ലായിരുന്നു എന്ന് ഒരു തോന്നൽ. ഇതുമായി ബന്ധപ്പെട്ട് പല ചരിത്രപരമായ പ്രശ്നങ്ങളും ഇങ്ഗ്ളിഷ് കമ്പനിയിലെ ഉദ്യോഗസ്ഥർ നേരിട്ടിരുന്നു. കാരണം, കളവിന്മേൽകളവ് പറയാൻ യാതോരു പ്രയാസവും ഇല്ലാത്ത ജനക്കൂട്ടങ്ങളുമായാണ് അവർക്ക് സമ്പർക്കം വെക്കേണ്ടിവന്നത്. തർജ്ജമക്കാരിലൂടെ വേണം കാര്യങ്ങൾ ഗ്രഹിച്ചെടുക്കാൻ. നിങ്ങളോട് പറഞ്ഞു എന്ന വാക്ക്, നിന്നോട് പറഞ്ഞു എന്ന് നാട്ടുരാജാവിനോട് തർജ്ജമചെയ്ത് കൊടുക്കാൻ അവർക്ക് പറ്റും.

തെക്കെ മലബാറിനേയും വടക്കേ മലബാറിനേയും ഒറ്റ ഒരു പ്രദേശമായി മാറ്റി, Madras Presidencyയിലെ ഒരു district ആയി English East India Company രൂപീകരിച്ചു. ഇങ്ങിനെ സൃഷ്ടിക്കപ്പെട്ട പ്രദേശത്തിന് ചരിത്രപരമായി യാതോരു പുരാതനത്വവും ഇല്ലായിരുന്നു എന്നു വേണം കാണാൻ. കാരണം, എല്ലാ രീതിയിലും കാര്യങ്ങൾ പുതിയത്.

ഈ പ്രദേശത്ത് ലിഖിത രൂപത്തിലുള്ള നിയമങ്ങളും, കോടതിയും, പോലീസ് പ്രസ്ഥാനവും, ഇങ്ഗ്ളിഷിലെ സമാത്വാധിഷ്ഠിതമായ ഭരണയന്ത്രവും സ്ക്കൂളുകളും, തുറമുഖങ്ങളും അവിടേക്ക് വരുന്ന കപ്പലുകളും തോണിക്കാരും പരിപാലിക്കേണ്ടുന്ന നിയമങ്ങളും മറ്റും മറ്റും.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ ഒരു പ്രത്യേകത താഴെക്കിടയിൽ പെട്ടുപോയ ജനക്കൂട്ടങ്ങളെക്കുറിച്ച് അവർക്ക് ഉണ്ടായിരുന്ന അവബോധമാണ്. സാമൂഹികമായി യാതോരു സംരക്ഷണവും ഇല്ലാത്ത ഈ ജനങ്ങളെ മുകൾപ്പരപ്പിൽ നിൽക്കുന്നവരുടെ ദുരുപയോഗത്തിൽ നിന്നും സംരക്ഷിക്കാൻ തങ്ങൾ ബാധ്യസ്ഥരാണ് എന്ന ചിന്താഗതി ഈ ഭരണത്തിന്റെ ഒരു മുഖമുദ്രയായിരുന്നു. William

Logan എഴുതിയ Malabar Manualലിന്റെ ഉള്ളിന്റെ ഉള്ളിൽ നിന്നും ലഭിച്ച തുറമുഖ നിയമങ്ങളിൽ ഈ വിധം ഒരു വാചകം എഴുതിക്കാണുന്നു : Commanders and officers are particularly requested to abstain from ill-using boatmen or other natives. All complaints will be promptly inquired into.

ഒച്ചപ്പാടും അമിത ശബ്ദവും, തരംതാഴ്ത്തിയുള്ള വാക്ക് പ്രയോഗവും അട്ടഹാസവും മറ്റും ഗംഭീരമായ മാനേജ്മെന്റ് - മേൽനോട്ട - നേതൃത്വ കഴിവാണ് എന്ന് കാലാകാലങ്ങളായി ധരിച്ചിരുന്ന ഒരു പ്രദേശത്ത്, ഇവയൊന്നും തന്നെയില്ലാതെ, വെറും മാന്യമായ പെരുമാറ്റത്തോടുകൂടിയുള്ള ലിഖിതപ്പെടുത്തിയിട്ടുള്ള നിയമങ്ങളും ചട്ടങ്ങളും കൊണ്ടുമാത്രം അതിമിനുസത്തോടുകൂടി കാര്യനിർവ്വഹണം നടത്തുക എന്നുള്ളത് ഈ ഉപഭൂഖണ്ഡത്തിന്റെ സർവ്വപ്രദേശങ്ങളിലും ഉള്ള യാതോരു പുരാണങ്ങളിലും, ചരിത്ര സംഭവങ്ങളിലും ഇതിന് മുൻപ് ഉണ്ടായിട്ടുണ്ട് എന്ന് തോന്നുന്നില്ല. കാരണം, പണ്ട് കാലങ്ങളിൽ സ്ത്രൈണ സ്വഭാവം എന്ന് പറയപ്പെടുന്ന കാര്യമാണ് ഇത്. ഇന്ന് ഈ സ്വഭാവം സ്ത്രീകളിൽ പോലും കാണാൻ പ്രയാസമായി വരികയാണ് എന്നുള്ളത് മറ്റൊരു വിഷയമാണ്. അതിലേക്ക് പിന്നീട് ഒരിക്കൽ കടക്കാം.

തെക്കേ മലബാറും വടക്കേ മലബാറും ഒരുമിപ്പിച്ച്, ഇങ്ഗ്ളണ്ടിൽ നിന്നും ചെറുപ്പക്കാരായ ഉദ്യോഗസ്ഥരും ന്യായാധിപന്മാരും മലബാറിൽ വന്ന് പ്രവർത്തനം തുടങ്ങിയപ്പോൾ പലതരം പ്രശ്നങ്ങൾ. ഒരിടത്ത് ശരിയായ നാട്ടാചാരം അല്ലെങ്കിൽ നാട്ടുനടപ്പ് അതുമല്ലെങ്കിൽ സാമൂഹിക ചട്ടം, മറ്റൊരു ദിക്കിൽ യാതോരു രീതിയിലും അംഗീകരിക്കപ്പെടാൻ പറ്റാത്ത കാര്യം.

ഈ വിധമുള്ള അങ്കലാപ്പുകളിൽ അവർക്ക് മനസ്സിലാക്കാൻ പറ്റാത്ത ഒന്ന് തീയ്യ സമുദായം എന്ന് പറയപ്പെടുന്ന ജനക്കൂട്ടങ്ങൾ യഥാർത്ഥത്തിൽ രണ്ട് ആണ് എന്ന തിരിച്ചറിവായിരുന്നു. ഇതുമായി ബന്ധപ്പെട്ട ചില കുഴപ്പിക്കുന്ന പ്രശ്നങ്ങൾ തന്നെ വന്നു പെട്ടു. അതിനെക്കുറിച്ച് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

YouTubeൽ ZqXWl8CF3wUഎന്ന് തിരയുക (ഭരണിപ്പാട്ട്)

## 38. ദക്ഷിണ മലബാറും ഉത്തര മലബാറും ചേർത്ത് മലബാർ ജില്ല സ്ഥാപിച്ചപ്പോൾ

ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി മലബാറിലെ അനവധി രാജാക്കളുമായി യുദ്ധം ചെയ്ത് അവരെ കീഴ്പ്പെടുത്തിയാണ് മലബാർ ജില്ല എന്ന പ്രദേശം സൃഷ്ടിച്ചത് എന്ന് തോന്നാമെങ്കിലും സംഭവിച്ചത് അതല്ല. ഇന്ത്യൻ ഔപചാരിക ചരിത്ര പഠനം ഈ വിധമുള്ള ഒരു തോന്നൽ വളർത്താൻ ശ്രമിക്കുന്നുണ്ട് എന്നത് ശരിയാവാം. വാസ്തവ സംഭവ വികാസത്തിലേക്ക് പിന്നീട് കടക്കാം.

ദക്ഷിണ മലബാറും ഉത്തര മലബാറും ഒന്നാക്കിയപ്പോൾ ഈ പ്രദേശങ്ങളിൽ ഉള്ള പ്രാദേശിക ജനക്കൂട്ടങ്ങളിലെ ഉന്നത കുടുംബക്കാർക്ക് പുതുതായുള്ള പല മാനസികവും സാമൂഹികവും ആയുള്ള അനുഭവങ്ങൾ വന്നുപെട്ടിട്ടുണ്ടാവാം. എന്നാൽ സാമൂഹികമായും സാമ്പത്തികമായും കീഴിൽ പെട്ടവർക്ക് ഈ ഒരു മാറ്റം കാര്യമായ ഒരു മാനസിക മാറ്റം പെട്ടെന്ന് വരുത്തിക്കാണില്ല.

ദക്ഷിണ മലബാറിലെ Tirur, Ponnani, Walluvanad, Palghat തുടങ്ങിയ പ്രദേശങ്ങൾ ഉത്തര മലബാറിലെ Tellicherry, Nittoor, Cannanore, Neeleshwar തുടങ്ങിയ പ്രദേശങ്ങളുമായി സാമൂഹിക സംസാരത്തിൽ

കലർന്നുതുടങ്ങി. ഇതിന് മുൻപ് കടലോരങ്ങളിൽ മാത്രമേ വിദൂര പ്രദേശങ്ങൾ, നിത്യസംഭാഷണത്തിൽ പ്രത്യക്ഷപ്പെടുള്ളു.

ഉത്തര മലബാറില മരുമക്കത്തായ തീയ്യരോട് ബന്ധം സ്ഥാപിക്കാൻ തെക്കേ മലബറിലെ തീയ്യർക്കും, പിന്നീട് കാലങ്ങളിൽ തിരുവിതാംകൂറിലെ ഈഴവർക്കും ഒന്ന് രണ്ട് കാരണങ്ങളാൽ താൽപ്പര്യം ഉണ്ടായിരുന്നു എന്ന് കാണുന്നു. ഇതിന് മുഖ്യമായുള്ള കാരണം വടക്കേ മലബാറിലെ ജനങ്ങൾ, പ്രത്യേകിച്ചും, Tellicherry, Cannanore, Neesherwar, Kanhangad തുടങ്ങിയ പ്രദേശങ്ങളിലെ ജനങ്ങൾ എല്ലാം തന്നെ അന്ന് മൊത്തത്തിൽ നോക്കുമ്പോൾ കാഴ്ചയിൽ നല്ല വെളുപ്പിനോട് അടുത്തുള്ള നിറം ഉള്ളവരായിയിരുന്നു എന്നാണ് തോന്നുന്നത്. ഇന്ന് ഈ ചിത്രം വളരെ വ്യത്യസ്തപ്പെട്ടിട്ടുണ്ട്. ഇതിന് ഒരു കാരണം തിരുവിതാംകൂർ സംസ്ക്കാരവും മാനസിക നിലവാരത്തകർച്ച വളർത്തുന്ന ഈ ഉപഭൂഖണ്ഡത്തിലെ പൊതുവായുള്ള സംസ്ക്കാരവും പടർത്തുന്ന ഔപചാരികവ വിദ്യാഭ്യാസം അടിച്ചേൽപ്പിച്ചതിനാലാണ്. മറ്റൊരു കാരണം തിരുവിതാംകൂർ ജനങ്ങളുമായി രക്തബന്ധം കലർന്നത് കൊണ്ടുമാവാം.

തവക്കിന് വെളുപ്പ് നറം ഉള്ളത് ഒരു വൻ മൂല്യമായി കാണുന്ന ഒരു പ്രവണത ഈ ഉപഭൂഖണ്ടത്തിൽ ഉണ്ട് എന്നത് ശരിതന്നെയാണ്. എന്നാൽ ഇതിനേക്കാൾ വൻ മൂല്യം ഉയർന്ന ജനക്കൂട്ടമായി കാണപ്പെടുന്നവരോടുള്ള അടുപ്പം പ്രത്യക്ഷമായി ലഭിക്കലാണ്.

ദക്ഷിണ മലബാറിൽ എവിടെനിന്നോ വന്നെത്തിയ ഒര ജനക്കൂട്ടം അവരുടെ സാമുദായിക പേര് തീയ്യർ എന്ന് ഇട്ടത് വടക്കെ മലബാറിലെ തീയ്യരോട് അടുപ്പം സ്ഥാപിക്കാനാണ് എന്നു തോന്നുന്നു. ഇതിന് സമാന്തരമായ ഒരു പ്രവണത ഈ ഉപഭൂഖണ്ഡത്തിൽ പലദിക്കിലും ഉണ്ടായിരുന്നതായി Rev. Samuel Mateer, Edgar Thurston തുടങ്ങിയവർ രേഖപ്പെടുത്തിയിട്ടുണ്ട് എന്നാണ് ഓർക്കുന്നത്.

പല ആൾക്കൂട്ടങ്ങളും കുടുംബക്കാരും സ്വന്തം പ്രദേശം വിട്ട് വിദൂരങ്ങളിലേക്ക് നീങ്ങുമ്പോൾ, തൊട്ട് മുകളിലെ ജാതിയിലേക്ക് ചാടും. വളരെ കീഴ്ജാതിക്കാരായ ചിലർ London Missionary Societyയിലെ മിഷിനറിമാരുടെ പരിശീലനം ലഭിച്ച്, തിരുവിതാംകൂറിൽ നിന്നും പുറത്ത് യാത്ര ചെയ്തപ്പോൾ, അവർ നായർമാരാണ് എന്ന് സ്വയം പരിചയപ്പെടുത്തിയത് എന്ന് Rev. Samuel Mateer

തന്റെ Native Life in Travancore എന്ന് ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

കുറച്ച് കാലം മുൻപ് വരെ തിരുവിതാംകൂറിൽ നിന്നും മലബാറിലേക്ക് മാറിതാമസിക്കുന്ന ഈഴവർ അവരുടെ ജാതിപ്പേര് തീയ്യർ എന്നാണ് എന്ന് പറഞ്ഞ് കേട്ട അനുഭവം ഉണ്ട്.

ദക്ഷിണ മലബാറിലെ തീയ്യർക്ക് തവക്കിന് കാര്യമായ കറുപ്പ് നിറം പൊതുവേ നോക്കുമ്പോൾ ഇല്ല എന്നാണ് മനസ്സിലാക്കുന്നത്. ഈ എഴുത്തുകാരന്റെ പിതാവ് ആ നാട്ടിൽ നിന്നുമുള്ള വ്യക്തിയാണ്. ആ കുടുംബത്തിൽ പാരമ്പര്യമായി അമിതമായി കറുത്ത നിറം ഉള്ളവർ ഇല്ലായിരുന്നു എന്നാണ് ഓർമ്മ. പിന്നെ എന്തിനാണ് ആ ജനക്കൂട്ടം തീയ്യർ എന്ന പേരിൽ അറിയപ്പെട്ടത് എന്ന് അറിയില്ല. എന്നാൽ ഉത്തര മലബാറിലെ തീയ്യരിലെ ഉന്നത കുടുംബക്കാർക്ക് ഈ ഒരു തെറ്റിധരിപ്പിക്കാൻ ഉതകുന്ന സമാനമായ ജാതിപ്പേര് പ്രശ്നമായി വന്നത് ഇങ്ഗ്ളിഷ് കമ്പനി മലബാർ ജില്ല സ്ഥാപിച്ചതോടുകൂടിയാണ്.

എന്നാൽ അവർക്ക് അന്ന് രണ്ട് വ്യത്യസ്തമായ ഈ വിധ പ്രശ്നങ്ങൾ പെട്ടെന്ന് അനുഭവപ്പെട്ടു. അതിലേക്ക് കുറച്ച് കഴിഞ്ഞ് കടക്കാം.

ദക്ഷിണ മലബാറിലെ മക്കത്തായ തീയ്യർക്ക് ഉത്തര മലബാറിലെ മരുമക്കത്തായ തീയ്യരുമായി താരതമ്യം ചെയ്യുമ്പോൾ സാമൂഹികമായി എന്തോ കഠിന പ്രശ്നം ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്. ഈ വിവരത്തിന് കാര്യമായ ഒരു ഹേതു, അവിടുള്ള കീഴ് ജാതിക്കാരോടൊപ്പം ഇസ്ളാമിലേക്ക് പരിവർത്തനം ചെയ്തവരിൽ ഒരു വൻ ജനക്കൂട്ടം ഈ മക്കത്തായ തീയ്യരുമായിരുന്നു. അതേ സമയം വടക്കേ മലബാറിൽ ഈ വിധം മരുമക്കത്തായ തീയ്യർ ഇസ്ലാമിലേക്ക് പരിവർത്തനം ചെയ്തിരുന്നോ എന്ന് അറിയില്ല. അങ്ങിനെ എവിടേയും വായിച്ചതായി ഓർക്കുന്നില്ല.

ഈ മതപരിവർത്തനത്തിന്ന് പിന്നിൽനിന്നും പ്രചോദനം നൽകിയ വ്യക്തമായ കാരണം സാമൂഹികമായി ഉള്ള അടിച്ചമർത്തപ്പെട്ട അവസ്ഥതന്നെയാകാം. ഈ സംഭവമാണ് ഏതാണ്ട് 1836 മുതൽ വള്ളുവനാട് പ്രദേശത്ത് ഹിന്ദുക്കളേയും (ബ്രാഹ്മണരേയും) അവരുടെ കൈയാളുകളായ നായർമാരേയും മാപ്പിളമാരിൽ പുതുതായി മതപരിവർത്തനം ചെയ്തവർ പലവട്ടം ആക്രമിച്ച ചരിത്രത്തിന് തുടക്കം കുറിച്ചത്.

ഇന്നത്തെ ഔപചാരിക വിഡ്ഢി ചരിത്രത്തിൽ ഈ സംഭവ വികാസത്തെ ഒരു ബ്യട്ടിഷ് വിരുദ്ധ

വിപ്ളവമായാണ് രേഖപ്പടുത്തി പഠിപ്പിക്കുന്നത്. യഥാർത്ഥത്തിൽ ഈ സംഭവ വികാസം ഒരു മതപരമായുള്ള വർഗ്ഗീയ കലാപത്തിനും അപ്പുറത്താണ് നിലകൊള്ളുന്നത്. ഈ ഉപഭൂഖണ്ടത്തിൽ കാലാകാലങ്ങളായി നിലനിന്നിരുന്ന സാമൂഹിക അടിമത്തവും ഫ്യൂഡൽ ഭാഷകളും ഒരു കാരണമായി നിലനിൽക്കുന്നു. എന്നാൽ മറ്റ് രണ്ട് വളരെ ശക്തമായ ചരിത്ര സംഭവങ്ങളും ഈ ആക്രമ പരമ്പരയ്ക്ക് പടിപ്പുര തുറന്നു കൊടുത്തിരുന്നു.

മലബാറിലെ മാപ്പിളമാരെക്കുറിച്ച് പലതും പറയാനുണ്ട്. അത് പിന്നീടേ പറ്റുള്ളൂ. അവരും ഒരു കൂട്ടരല്ല. മറിച്ച് പലവ്യത്യസ്ത ജനക്കൂട്ടങ്ങൾ ഉൾപ്പെടുന്നുണ്ട്. മാത്രവുമല്ല, ഉത്തര മലബാറിലെ മാപ്പിളമാർ, പ്രത്യേകിച്ചും, Tellicherry, Cannanore തുടങ്ങി വടക്കോട്ടുള്ള സ്ഥലത്തുള്ളവർ പൊതുവേ കാഴ്ചയിൽത്തന്നെവ്യത്യസ്തരാണ്. എന്നാൽ ഈ ഒരു വ്യത്യസ്തമായ അവസ്ഥ എല്ലാ ദിക്കിലും ചെറുതായെങ്കിലും മാപ്പിളമാരിൽ ഉണ്ട് താനും.

## 39. ഇംഗ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഏറ്റെടുക്കേണ്ടിവന്ന അസാധ്യ ദൗത്യം

ബ്രാഹ്മണ നമ്പൂതിരിമാരുടെ വസതിക്ക് ഇല്ലം എന്ന് വിളിച്ച് കാണുന്നുണ്ട്. അങ്ങിനെ നോക്കുമ്പോൾ, ഈ വിധം വ്യത്യസ്ത ജനക്കൂട്ടങ്ങളുടെ വസതികളെ മലബാറി ഭാഷയിൽ വിളിച്ചിരുന്നതായി, William Loganന്റെ MALABAR MANUALൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്: (മലയാളത്തിലും ഈ വിധം തന്നെയാവാൻ ഇടയുണ്ട്.)

പറിയൻ താമസിക്കുന്നത് ചേരിയിൽ

ചെറുമൻ ചാളയിൽ

കൊല്ലനും തട്ടാനും, ആശാരിയും നെയ്ത്തുകാരനും തീയ്യൻ തെങ്ങേറ്റക്കാരനും, മറ്റും പുര (പെര) അല്ലെങ്കിൽ കുടിയിൽ

അമ്പലവാസികൾ താമസിക്കുന്നത് വാരിയം, പിഷാരം, പൂമതം എന്നിവയിൽ.

സാധാരണക്കാരനായ നായർ വസിക്കുന്നത് വീട്ടിൽ അല്ലെങ്കിൽ ഭവനത്തിൽ

സാമൂഹിക അധികാരമുള്ള നായർ വാസിക്കുന്നത് 'ഇടം'

രാജാവ് താമസിക്കുന്നത് കോവിലകം അല്ലെങ്കിൽ കൊട്ടാരം.

പ്രാദേശിക ബ്രാഹ്മണൻ വസിക്കുന്നത് ഇല്ലത്ത്.

ഉയർന്ന നിലവാരമുള്ള നമ്പൂതിരി വസിക്കുന്നത് 'മന' അല്ലങ്കിൽ 'മനക്കൽ'

ഈ വിധം ഫ്യൂഡൽ ഭാഷയിൽ മനുഷ്യരെ പലവിധത്തിൽ അവരുടെ സാമൂഹിക നിലവാരത്തിന് അനുസൃതമായി നിർവ്വചിക്കപ്പെട്ടിരുന്നു. ഈ നിർവ്വചനത്തിന് അനുസൃതമായി ആ മനുഷ്യരിലും രൂപഭാവ മാറ്റങ്ങൾ വന്നു പെടും.

ഇവിടെ ഈ വസതികളുടെ പേരുകൾ എടുത്ത് പറഞ്ഞത് ഇല്ലം എന്ന പദത്തെക്കുറിച്ച് പറയാനാണ്. നമ്പൂതിരിമാരുടെ വസതിയാണ് ഇല്ലം. ഈ വിധ ഇല്ലങ്ങളിൽ നാലുകെട്ടും നടുമുറ്റവും മറ്റും ഉണ്ടായിരുന്നിരിക്കാം. എന്നാൽ, ഈ പറഞ്ഞതിൽ നിന്നും നമ്പൂതിരിമാരുടെ മൊത്തമായുള്ള ദുരവസ്ഥ മനസ്സിലാക്കാൻ പറ്റില്ല. അവരിൽ ഒരു വൻ ശതമാനം പേർ മറ്റുള്ളവരിൽ നിന്നും അകന്ന് അഗ്രഹാരങ്ങളിൽ കൂട്ടമായി താമസിച്ചിരുന്നു എന്നുള്ളതും വാസ്തവമായേക്കാം. പുറത്ത് നിന്നും കീഴ് ജനക്കൂട്ടങ്ങൾക്ക് ഈ വിധ അഗ്രഹാരങ്ങൾ നിഗൂഢമായി തോന്നാമെങ്കിലും, അവയ്ക്ക് ഉള്ളിൽ ബന്ധനാവസ്ഥതന്നെയാകാം അനുഭവം. ഇവർക്കും സ്വാതന്ത്ര്യം നൽകിയത് ഇങ്ഗ്ളിഷ് ഭരണമാകാം എന്ന് പറഞ്ഞാൽ

പെട്ടെന്ന് മനസ്സിലാക്കാൻ പ്രയാസം തോന്നിയേക്കാം.

കീഴിൽ പെട്ടുപോയ പല ജനക്കൂട്ടങ്ങളും അവർക്ക് പുരാതന കാലത്ത് ബ്രാഹ്മണ ബന്ധം ഉണ്ടായിരുന്നു എന്ന് സൂചിപ്പിക്കാനായി ഈ 'ഇല്ലം' പ്രയോഗം ഉപയോഗിച്ചിരുന്നു എന്ന് കാണുന്നു.

വടക്കേ മലബാറിലെ തീയ്യരുടെ ഇടയിൽ എട്ട് ഇല്ലം വീട്ടുകാർ ഉണ്ടായിരുന്നു എന്ന് Edgar Thurstonന്റെ Castes and Tribes of Southern India എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിക്കാണുന്നു.

ഈ കാര്യം മരുമക്കത്തായ തീയരിൽ ചിലർ അവരുടെ പാരമ്പര്യപരമായുള്ള സാമൂഹിക ഉന്നതസ്ഥാനത്തെക്കുറിച്ചുള്ള ഒരു സൂചനയായി കാണിക്കാറുണ്ട്.

പോരാത്തതിന്, നായർമാരുടെ ഇടയിൽ ഉള്ള മരുമക്കത്തായ കുടുംബസമ്പ്രദായവും തങ്ങളിലും ഉണ്ട് എന്നും പറയാറുണ്ട്.
മരുമക്കത്തായത്തെക്കുറിച്ച് മറ്റ് ചില വാസ്തവങ്ങൾ പറയാനുണ്ട്. അത് പിന്നീടാവാം.

ഈ ഇല്ലത്തെക്കുറിച്ച് കൂടുതലായി പറയാനുള്ള ഒരു സംഗതിയുണ്ട്.

Go to Main contents

തെക്കേ മലബാറിലെ മക്കത്തായ തീയരിലും ചില ഇല്ലങ്ങൾ ഉണ്ടായിരുന്നു എന്ന് കാണുന്നു.

അതുപോലെ തന്നെ തിരുവിതാംകൂറിലെ ഈഴവരിലും ചില ഇല്ലങ്ങൾ ഉണ്ടായിരുന്നതായി സൂചനകൾ കാണുന്നുണ്ട്, Rev. Samuel Mateer എഴുതിയ Native Life in Travancoreൽ.

പോരാത്തതിന്, കോട്ടയത്ത് ഉണ്ടായിരുന്ന പടിഞ്ഞാറൻ പുലയരിലും (Western Pulayarലും) ഇല്ലം പ്രയോഗം ഉള്ളതായി ഇതേ ഗ്രന്ഥത്തിൽ കാണുന്നു. തിരുവിതാംകൂറിലെ മുക്കുവരിലും ഇതേ പോലുള്ള ഇല്ലം പ്രയോഗം ഉണ്ടായിരുന്നതായി രേഖപ്പെടുത്തിക്കാണുന്നു.

ചരിത്രകാലത്തേക്ക് പിന്നോട്ട് പിന്നോട്ട് പോകുമ്പോൾ, പല ജനക്കൂട്ടങ്ങൾ ഫ്യൂഡൽ ഭാഷയുടെ അമർത്തിച്ചവിട്ടലിൽ അമർന്നു പോയതായി കാണാൻപറ്റിയേക്കാം. അല്ലാതെ ആരും തന്നെ ആന്തരികമായി തരംതാണവർ അല്ലയെന്നാണ് അറിയുന്നത്. തരംതാണ അവസ്ഥയിൽ ജീവിച്ചാൽ പ്രശ്നം തന്നെയാണ്. ഇങ്ഗ്ലിഷ് ഭരണം മറവിലേക്ക് നീങ്ങുന്നതോടുകൂടി, ജനം വീണ്ടും പരുക്കൻ ഭാഷാകോഡുകൾക്ക് അനുസൃതമായി തരംതിരിക്കപ്പെടും.

നട്ടപ്പാതിരായ്ക്ക് ഉദയ സൂര്യൻ പ്രകാശിച്ച് മാഞ്ഞ് പോയ അവസ്ഥയാണ് ഈ ഉപഭൂഖണ്ഡത്തിൽ ഏതാണ്ട് പകുതി ഭാഗത്ത് അനുഭവപ്പെട്ട ഇങ്ഗ്ളിഷ് ഭരണം.

എഴുത്തിന്റെ പാതയിലേക്ക് തിരിച്ച് പോകാനായി ഈ സംഗതി പറയാം. ഈ വിധം ഭാഷാപരമായി താമസ സ്ഥലം പോലും തരംതിരിക്കപ്പെട്ടു കിടക്കുന്ന ഒരു ജനക്കൂട്ടത്തെയാണ് Tellicherryയിൽ പതാക ഉയർത്തിയ English East India Company കണ്ടത്.

പ്രദേശങ്ങൾ തമ്മിൽ നിത്യേനെ ഏറ്റുമുട്ടുക എന്നത് ഒരു വശത്ത്. മറ്റൊരു വശത്ത്, ഓരോ പ്രദേശത്തും വ്യത്യസ്ത ജനക്കൂട്ടങ്ങൾ പടിപടിയായി അമർത്തിവെക്കപ്പെട്ടിരുന്നു. ചവിട്ടിത്താഴ്ത്തുന്ന മുകളിലുള്ളവരോട് ബഹുമാനവും ആദരവും, സ്നേഹവും. അടിയിൽ പെട്ട് പിടയുന്നവരെ കൂർത്ത വാക്ക് കോഡുകളാലും മറ്റും കുത്തിക്കീറുകയും തമ്മിൽ വിഘടിപ്പിക്കുകയും ചെയ്യുക.

ഈ പൈശാചികമായ മാനസികാവസ്ഥയെ ചരിത്രത്തിൽ ആർക്കുംതന്നെ മാറ്റാൻ ആയിട്ടില്ല. English East India Company ഒരുമ്പെട്ടത് ഈ അസാധ്യമായ ദൗത്യത്തിനാണ്.

## 40. തീയ ജനക്കൂട്ടങ്ങൾക്കുള്ളിലെ ഉയർച്ചത്താഴ്ചാ ഭാവങ്ങൾ

വടക്കേ മലബാറിലെ മരുമക്കത്തായ തീയരെ മലബാർ ജില്ലയുടെ രൂപീകരണം ഏത് രീതിയിൽ ബാധിച്ചുവെന്ന് പറയുമ്പോൾ, ഈ ജനക്കൂട്ടത്തിന് നൂറ്റാണ്ടുകളായി ഭാഷാകോഡുകളിലൂടെ അനുഭവപ്പെട്ട ഒരു പ്രത്യേക കാര്യം എടുത്ത് പറയേണ്ടിവരും. നമ്പൂതിരിമാർ, രാജകുടുംബാംഗങ്ങൾ, അമ്പലവാസികൾ, നായന്മാർ എന്നിവർ മുകളിലും, നായർമാർക്ക് തൊട്ട് താഴെയായി തീയരും അവർക്ക് കീഴിലായി അനവധി കീഴ് ജനക്കൂട്ടങ്ങളും.

അമ്പലവാസികളിൽ പലരും കായിക തൊഴിലുകൾ തന്നെ അവരുടെ മുകളിൽ ഉള്ളവർക്ക് ചെയ്യുന്നവരാണെങ്കിലും, അവർ ബ്രാഹ്മണരോട് അടുത്ത് നിൽക്കുന്നവരാണ്. അതിനാൽത്തന്നെ സാമൂഹികമായി അധമഭാവം ഭാഷകോഡുകളിലൂടെ അനുഭവപ്പെടില്ല. ഇത് അവരുടെ മാനസിക നിലവാരത്തെ ഉയർത്തിനിർത്തും.

ഇതേ പോലെ തന്നെയാവാം നായർമാരിലെ വിവിധ വിഭാഗങ്ങളുടേയും അനുഭവം.

Go to Main contents

എന്നാൽ തീയർ കുടുംബങ്ങൾക്ക് മറ്റൊരു പൊതുവായുള്ള അനുഭവമായിരിക്കും. അവരിൽ ചില കുടുംബക്കാർ സാമൂഹികമായും കുടുംബപരമായും ഉയർന്നവരായിരുന്നിരിക്കാം. ഉദാഹരണത്തിന് അവരിൽ ചില കുടുംബക്കാർ വൈദ്യത്തിൽ പാരമ്പര്യ നൈപുണ്യമുള്ളവരായിരിക്കും. അവരെപ്പോലെ ഭൂസ്വത്തുള്ളവരും കണ്ടേക്കാം. ഇവരെല്ലാം തന്നെ ഭാഷാകോഡുകളിൽ ഉന്നത സ്ഥാനം കരസ്ഥമാക്കിയിരിക്കും. അവർക്ക് കീഴിൽ തീയർമാർ അടക്കം പല കൂട്ടം പണിക്കാരന്മാർ ഉണ്ടായിരിക്കും. ഇക്കൂട്ടർ ഈ ഉന്നത സ്ഥാനം കൈയിലുള്ള തീയരെ ഭാഷാ കോഡുകളിൽ ഉയർത്തിപ്പിടിക്കും.

എന്നാൽ തീയരിൽ തെങ്ങേറ്റം, വയലിൽ പണി, വീട്ടുവേലക്കാർ തുടങ്ങി പലകൂട്ടം പാരമ്പര്യ തൊഴിലുകാർ ഉണ്ടാവും. ഇവർ ഭാഷാകോഡുകളിൽ അമർത്തപ്പെട്ടവരായിരിക്കും. ഇംഗ്ലിഷ് ഭാഷക്കാർക്ക് യാതോരു രീതിയിലും മനസ്സിലാക്കൻ പറ്റാത്ത ഒരു പ്രതിഭാസമാണ് ഇത്.

തീയരിൽ കുറച്ച് കുടുംബക്കാർ ഭാഷാകോഡുകളിൽ പൊന്തി നിൽക്കുന്ന അവസ്ഥ. പ്രത്യേകിച്ചും അവരുടെ കീഴിലുള്ള

പണിക്കാരുടെ വാക്കുകളിൽ. ഈ തീയരിൽ വ്യക്തിത്വത്തിൽ ബ്രാഹ്മണത്വം തുടിച്ചു നിൽക്കും.

അതേ സമയം തരംതാണ് നിൽക്കുന്ന തീയർക്ക് രണ്ടാണ് പ്രശ്നം. മുകളിൽ ഉള്ള ജനക്കൂട്ടങ്ങളുടെ തരംതാഴ്ത്തലും, അതോടൊപ്പം തന്നെ അവരേക്കാൾ താണ് നിൽക്കുന്ന ജാതിക്കാരുടെ സമത്വഭാവവും.  ഈ തീയരിൽ വ്യക്തിത്വത്തിൽ ഹീനജാതിക്കാരിൽ അനുഭവപ്പെടുന്ന വക്രീകൃതമായതും, വികൃതമാക്കപ്പെട്ടതുമായ മുഖഭാവവും, ശാരീരിക പ്രകൃതവും മറ്റും ദൃശ്യമാകാം.  രണ്ട് വ്യത്യസ്ത നിലവാരത്തിൽ ഉള്ള തീയർമാർ 180 ഡിഗ്രി എതിർകോണിൽ, ഒന്ന് കുത്തനെ മുകളിലും മറ്റേത് കുത്തനെ കീഴെയും.

എന്നാൽ ഇത് ഒരു പൊതുവായ നിരീക്ഷണമാണ്. കാരണം തരംതാഴ്ത്തപ്പെടുന്ന വ്യക്തികൾ പലപ്പോഴും ആ അവസ്ഥയുടെ കൈയ്യൂക്കിൽ നിന്നും പുറത്ത് കടക്കാനായി പലവിധ കോപ്രാട്ടിത്തരങ്ങളും കാട്ടിക്കൂട്ടിയേക്കാം. ഒച്ചവച്ചും, അർത്തുല്ലസിച്ചും, അട്ടഹസിച്ചും, അമിതമായ ഉത്സാഹപ്രകൃതംകാട്ടിയും, ബുദ്ധിവൈഭവങ്ങൾ കാട്ടിയും മറ്റും.

ഇവിടെ പൊതുവായി എടുത്ത് പറയേണ്ടുന്ന കാര്യം മുകളിൽ സൂചിപ്പിച്ച ഭാഷാകോഡുകളുടെ ഇരട്ടത്താപ്പ് നയം കാരണം, മരുമക്കത്തായ തീയരിൽ വ്യക്തമായും രണ്ട് വ്യത്യസ്ത ജനക്കൂട്ടങ്ങൾ ഉണ്ട് എന്ന രീതിയിൽത്തന്നെ തോന്നിപ്പിക്കുന്ന ചരിത്രപരമായ രേഖപ്പെടുത്തലുകൾ കണ്ടിട്ടുണ്ട്.

ഒരു ഭാഗത്ത് നായന്മാരെപ്പോലെ തോന്നാവുന്ന തീയരും, ചിലപ്പോൾ അവരേക്കാൾ മേന്മകൂടിയവരും. അതേ സമയം തികച്ചും വൈകൃതപ്പെട്ടുകിടക്കപ്പെട്ട് യാതോരു പൊതു വിവരവും ഇല്ലാ എന്ന് തോന്നിപ്പിക്കുന്ന, ഫ്യൂഡൽ ഭാഷാ കോഡുകളിൽ ഹീനജോലികൾ എന്ന് നിർവ്വചിക്കപ്പെട്ടവ ചെയ്യുന്നവർ.

തീയ ജനക്കൂട്ടത്തെ തിരശ്ചീനമായി (horizonatally) വിഘടിപ്പിച്ചത് യഥാർത്ഥത്തിൽ ഭാഷാ കോഡുകളാണ്. മുകൾത്തട്ടിൽ ഉള്ള തീയർ മുകളിലോട്ട് ഒട്ടിനിൽക്കും, ഭാവത്തിലും, വാക്കുകളിലും, ബന്ധങ്ങളുടെ പരാമർശങ്ങളിലും. അവർ കീഴിൽ പെട്ട തീയർ സ്വന്തം ജനക്കൂട്ടമാണ് എന്ന് പരിചയപ്പെടുത്താൻ പ്രയാസം തന്നെ വരും. ഈ ഒരു കാര്യത്തെ സംസാരവാക്കുകളിൽ പ്രകടിപ്പിക്കാൻ, ഞാൻ തീയർ ആണ്. മറ്റോൻ തീയൻ ആണ് എന്നത് ഒരു രീതി. മറ്റൊരു രീതി

ശ്രദ്ധയിയിൽ പെട്ടത്, ഉൾനാടൻ തീയന്മാരുടെ നടുക്ക് ജീവിക്കുന്ന സാമൂഹികമായും സാമ്പത്തികമായും ഉയർന്ന തീയർ, തങ്ങൾ വൈശ്യരാണ് എന്ന് അവകാശപ്പെടുന്നതാണ്. തീയൻ അല്ല, എന്ന് സൂചിപ്പിക്കുന്നു.

Tellicherryയിൽ ഇങ്ഗ്ളിഷ് ഭരണം നൽകിയ സാമൂഹിക സ്വാതന്ത്യം കീഴിൽ പെട്ടിരുന്ന തീയന്മാരിൽ കുറച്ച് കുടുംബക്കാരിൽ മാനസിക ഉന്നമനം വരുത്തി എന്നുള്ളതും വാസ്തവം തന്നെ. എന്നാൽ ഈ ഒരു സംഭവവികാസത്തിൽ വെപ്രാളപ്പെട്ടത് തീയരിൽ തന്നെയുള്ള സാമൂഹിക മഹിമയുള്ളവർ ആണ് എന്നാണ് തോന്നുന്നത്. പാരമ്പര്യമായി കടിഞ്ഞാണിലും മൂക്ക് കയറിലും ബന്ധിക്കപ്പെട്ടു കിടക്കുന്ന അവരുടെ തന്നെ സമൂദായത്തിൽ പെട്ടവരെ ഇങ്ഗ്ളിഷ് ഭാഷ വന്ന് കയറൂരിവിടുന്നത് അപത്താണ് എന്ന ബോധോദയമാണ് നൽകിയത്.

സമൂഹത്തിൽ കാര്യമായ വെടിപ്പും വൃത്തിയും വരുത്താൻ കഠിന പ്രയത്നം തന്നെ നടത്തിയിരുന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് സത്യം പറയുകയാണെങ്കിൽ കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലായില്ല എന്നതാണ് വാസ്തവം.

കാരണം ഫ്യൂഡൽ ഭാഷാ കോഡുകൾ മെനയുന്ന വൈകാരിക വെപ്രാളങ്ങളും, അസൂയയും കുരുട്ടുബുദ്ധികളും തന്ത്രപരമായ നീക്കങ്ങളും, കാര്യങ്ങളുടെ പോക്ക് മുൻകൂട്ടി കണ്ട് സൗഹൃദം നടിച്ച് ചതിയിൽ പെടുത്താനുള്ള ബുദ്ധിയും, വെറും വാക്കുകൾകൊണ്ട് മറ്റൊരു ആളെ തമർത്താനുള്ള കഴിവും മറ്റും അവർക്ക് സങ്കൽപ്പിക്കാൻ പറ്റുന്നതിനും അപ്പുറത്തായിരുന്നു.

അന്നുള്ള ഇങ്ഗ്ലിഷ് ഉദ്യോഗസ്ഥരുടെ വിശാല ഹൃദയത്തോടുകൂടിയ എഴുത്തുകൾ വായിച്ചാൽ അറിയാം ഈ ഉപദ്വീപിലെ കുരുട്ടു ബുദ്ധിയെക്കുറിച്ച് അവർക്ക് യാതോരു വിവരവും കിട്ടിയിരുന്നില്ലാ എന്ന്. ശത്രുവാര് മിത്രമാര് എന്ന് പോലും അവർക്ക് വാസ്തവത്തിൽ അറിവ് ലഭിച്ചിരുന്നില്ല.

## 41. രണ്ട് വ്യത്യസ്ത മലബാറുകൾ ഒന്നാക്കിയപ്പോൾ

ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വടക്കേ മലബാറിലേയും തെക്കേ മലബാറിലേയും പല കൊച്ചുകൊച്ചു പ്രദേശങ്ങളെ ഏകോപിപ്പിച്ച് മലബാർ ജില്ല രൂപീകരിച്ചത് വടക്കേ മലബാറിലെ മരുമക്കത്തായ തീയരെ എങ്ങിനെയാണ് മാനസികമായി ബാധിച്ചത് എന്ന് പറയുമ്പോൾ, ഈ വിഷയം മരുമക്കത്തായ തീയരിലെ ഉയർന്ന കുടുംബക്കാരെ ബാധിച്ചകാര്യമാണ് സൂചിപ്പിക്കുന്നത് എന്ന് മനസ്സിലാക്കേണ്ടതാണ്. കാരണം, 180 ഡിഗ്രി നേരെ കുത്തനെ കീഴിൽ നിൽക്കുന്ന ഭാഷാ കോഡുകളിൽ തരംതാഴ്ത്തപ്പെട്ട, കൂലിവേലക്കാരായ തീയർക്ക് ഈ വിധ പ്രശ്നങ്ങളെക്കുറിച്ച് വേവലാതിപ്പെടാൻ മാനസിക സൗകര്യം ഉണ്ടാവില്ലതന്നെ.

ഇതുമായി ബന്ധപ്പെടുത്താവുന്ന ഒരു കാര്യം ഏതാനും വർഷങ്ങൾക്ക് മുൻപ് ഒരു ഗ്രാമത്തിലെ വ്യക്തി ഈ എഴുത്തുകാരനോട് പറഞ്ഞകാര്യം ഓർമ്മവരുന്നു.

ആ ആൾ പറഞ്ഞത് ഈ പ്രകാരം ആണ് : "താഴെക്കിടയിലെ കൂലപ്പണി ചെയ്യുന്ന ആൾക്ക് യാതോരു കാര്യവും പ്രസക്തമല്ല. മറിച്ച്, നാളെത്തെ കൂലിയും പൊരെയിലെ പ്രശ്നങ്ങളും

അല്ലാത മറ്റൊന്നും അയാളെ സംബന്ധിച്ചെടുത്തോളം ചിന്തിക്കാൻ പോലുമുള്ള അവസ്ഥയല്ല ഉള്ളത്. ഇത് തന്നെയാണ് നിത്യേനെയുള്ള അവസ്ഥ."

ഫ്യൂഡൽ ഭാഷകളിൽ എല്ലാവരും കൂടി ചിന്തിക്കുന്നത് തന്നെ സാമൂഹികമായി കോലാഹലങ്ങളാണ് സംഭവിപ്പിക്കുക എന്നുള്ളത് മറ്റൊരു വിഷയമാണ്. സാമൂഹിക പ്രശ്നങ്ങളെക്കുറിച്ച് ചിന്തിക്കാൻ പറ്റുന്ന ഭാഷകൾ അല്ല ഫ്യൂഡൽ ഭാഷകൾ. ആ വിഷയത്തിലേക്ക് കടക്കുന്നില്ല ഇപ്പോൾ.

കോരപ്പുഴക്ക് അപ്പുറമുള്ള Calicutഉം വള്ളുവനാടും, Palghatഉം മറ്റും വടക്കേ മലബാറിനോട് ഒട്ടിച്ചേർന്നപ്പോൾ, കാലാകാലങ്ങളായി അടുപ്പമില്ലാത്ത ജനക്കൂട്ടങ്ങളുമായി വടക്കേ മലബാറിലെ ജനങ്ങൾ ബന്ധിപ്പിക്കപ്പെട്ടു. ചെറിയ തോതിൽ മരുമക്കത്തായ തീയരും മക്കത്തായ തീയരും സമ്പർകം പുലർത്തിത്തുടങ്ങി. സാമ്പത്തികമായി ഉയർന്ന കുടുംബക്കാർതമ്മിൽ വൈവാഹിക ബന്ധം വരെ വന്നു തുടങ്ങിയെന്നാണ് മനസ്സിലാക്കുന്നത്.

എന്നാൽ, ഇത് പിന്തുടർച്ചാവകാശ നിമയത്തിൽ കാര്യമായ സങ്കീർണ്ണതകൾ ഉളവാക്കി. ഇങ്ഗ്ളിഷ്

കമ്പനി ഭരണം എല്ലാദിക്കിലും കോടതികൾ സ്ഥാപിക്കുകയും അവയ്ക്ക് ഉപയോഗിക്കാനായി ലിഖിത രൂപത്തിലുള്ള നിയമങ്ങൾ എഴുതിയുണ്ടാക്കുകയും ചെയ്യുന്ന അവസരമായിരുന്നു.

ഈ വിധ കാര്യങ്ങൾ യാതൊന്നും ചരിത്രത്തിൽ ഇല്ലാതിരുന്ന ഒരു പ്രദേശത്തിൽ ലിഖിത രൂപത്തിൽ നിയമം വരുമ്പോൾ സങ്കീർണ്ണതകൾ കുറയുന്നതിന് പകരം അവ പലപ്പോഴും അധികരിച്ചു. ഇതിന് കാര്യമായി ശക്തിനൽകിയത് ചരിത്രത്തിൽ ആദ്യമായി ഈ പ്രദേശങ്ങളിൽ നിത്യേനെയുള്ള യുദ്ധങ്ങളും കൊല്ലും കൊലയും അതിക്രമങ്ങളും, കടന്നാക്രമണങ്ങളും, ആളെപിടിച്ച് കൊണ്ട് പോക്കും രാത്രികാലങ്ങളിൽ ഒറ്റപ്പെട്ടുകിടക്കുന്ന കൂരകളിലെ ഓലപൊക്കി അകത്ത് കിടന്നുറങ്ങുന്ന സ്ത്രീകളുടെ കാൽ കയറിപ്പിടിച്ച് വലിച്ച് അവരെ പുറത്ത് വലിച്ച് കൊണ്ടുപോകുന്നതും മറ്റുമായ കാര്യങ്ങൾ നിലച്ചു തുടങ്ങി. ആളുകൾക്ക് സമാധാനമായി സാമൂഹിക ജീവിതം നയിക്കാം എന്നായിത്തുടങ്ങി. അപ്പോഴാണ് സാമൂഹിക നിയമങ്ങൾക്ക് കായികമായ ബലത്തിന് മുകളിൽ ശക്തിപ്രാപിച്ചുവന്നുതുടങ്ങിയത്.

വടക്കേ മലബറിലെ മരുമക്കത്തായ തീയരും തെക്കേ മലബാറിലെ മക്കത്തായ തീയരും തമ്മിൽ വൈവാഹിക ബന്ധം സംഭവിക്കുമ്പോൾ, ഇവയിൽ ജനിക്കുന്ന കുട്ടികൾക്ക് ഏത് വിധത്തിലുള്ള അനന്തരാവകാശം ആണ് ഉണ്ടാവുക?

വടക്കേ മലബാറിൽ സ്വത്ത് പെൺകുട്ടികളുടെ മക്കൾക്കാണ് അവകാശം. തെക്കേ മലബറിൽ കുടുംബ സ്വത്തിന് അവകാശം ആൺകുട്ടികളുടെ മക്കൾക്കാണ്.

ഇങ്ങിനെ വരുമ്പോൾ വടക്കേ മലബാറിലെ മരുമക്കത്തായ തീയ പുരുഷൻ തെക്കേ മലബാറിലെ തീയ സ്ത്രീയെ വിവാഹം കഴിച്ചാൽ, അവരുടെ കുട്ടികൾക്ക് രണ്ട് പക്ഷത്ത് നിന്നും സ്വത്ത് ലഭിക്കില്ല. നേരെ തിരിച്ചാണ് വൈവാഹിക ബന്ധം എങ്കിൽ, കുട്ടികൾക്ക് രണ്ട് പക്ഷത്ത് നിന്നും കുടുംബ സ്വത്ത് ലഭിക്കും.

ഇതുമായി ബന്ധപ്പെട്ട് ഇങ്ഗ്ളിഷ് കോടതികൾക്ക് വ്യക്തമായി എങ്ങിനെ നീതി നടപ്പാക്കണം എന്ന് അറിയാതെ വന്നു എന്നാണ് തോന്നുന്നത്.

Indian Civil Serviceലെ LEWIS MOORE എഴുതിയ MALABAR LAW AND CUSTOM എന്ന ഗ്രന്ഥത്തിൽ ഈ

വിധമുള്ള അങ്കലാപ്പുകളുടെ ഒരു ചെറിയ ഹേതു കാണപ്പെടുന്നുണ്ട്.

In Chathunni v. Sankaran, the parties to which were Tiyans from North Malabar, it was held by the High Court (Turner, C. J., and Hutchins, J.) that, where a woman belonging to a Malabar tarwad (തറവാട്) governed by the Marumakkathayam Law has issue by a man who is governed by the Makkathayam Law, such issue are prima-facie entitled to their father's property in accordance with the Makkathayam Law and to the property of their mother's tarwad in accordance with the Marumakkathayam Law.

മരുക്കത്തായ തീയരായ ചാത്തുണ്ണിയും ശങ്കരനും തമ്മിൽ ഉണ്ടായ നിയമ വ്യവഹാരം Madras High Courtൽ Chief Justice Turnerറും Justice Hutchinsസും കൈകാര്യം ചെയ്തപ്പോൾ, വിധി ന്യായത്തിൽ വന്ന കാര്യമാണ് മുകളിൽ നൽകിയത്.

ഈ വിധമുള്ള ഒരു പ്രശ്നം രണ്ട് കൂട്ടം തീയരിലേയും ഭൂസ്വത്ത് ഉടമകളായ കുടുംബക്കാരിൽ മാത്രമേ സംഭവിക്കുള്ളു എന്ന് മനസ്സിലാക്കാവുന്നതേയുള്ളു. താഴെക്കിടയിൽ ഉള്ള കൂലിവേലക്കാരായ തീയർക്ക് ഈ വിധമുള്ള കാര്യങ്ങൾ ബാധകമല്ലതന്നെ.

മുകളിൽ പരാമർശിച്ച വിഷയം ഒരു നിയമപരമായ കാര്യമാണ്. എന്നാൽ ഈ വിധമല്ലാത്ത സാമൂഹികമായ മറ്റൊരു നിർവ്വചന പ്രശ്നമാണ് മരുമക്കത്തായ തീയരിലെ ഉയർന്ന കുടുംബക്കാരെ കുഴക്കിയ കൂടുതൽ മനോവേദന നൽകിയ മറ്റൊരു വിഷയം. അതിനെക്കുറിച്ച് അടുത്ത എഴുത്തിൽ പരാമർശിക്കാം.

മുകളിൽ ഉദ്ദരിച്ച വിധി ന്യായത്തിൽ തീയ തറവാടുകളെക്കുറിച്ച് പരാമർശിക്കുന്നുണ്ട് എന്നുള്ളത് മറ്റൊരുകാര്യത്തിലേക്കും തെളിവായി എടുക്കാം. തീയരിലും സാമൂഹികമായി ഉയർന്ന ഭൂഉടമകളായ കുടുംബങ്ങൾ ഉണ്ടായിരുന്നു എന്നത്. ഇതുമായി ബന്ധപ്പെട്ട് ചിലകാര്യങ്ങൾ പറയാനുണ്ട്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല. കാരണം, കടന്നാൽ, അവിടെനിന്നും മറ്റ് വല്ല വഴിത്താരയിലേക്ക് കടന്നുപോയാൽ, വളരെ മുൻപ് വിട്ട് പോയ എഴുത്തിന്റെ യഥാർത്ഥ പാതയിലേക്ക് അടുത്തെന്നും തിരിച്ച് എത്താനാവില്ലതന്നെ.

## 42. മരുമക്കത്തായ തീയരുടെ വേവലാതികൾ

ചരിത്രപരമായും പാരമ്പര്യപരമായും യാതോരു ബന്ധവും ഇല്ലാതിരുന്ന ജനക്കൂട്ടങ്ങളുമായി മരുമക്കത്തായ തീയർ ബന്ധപ്പെട്ടുതുടങ്ങി, മലബാർ ജില്ലയുടെ രൂപീകരണത്തോടുകൂടി.

രണ്ട് വ്യത്യസ്ത ജനക്കൂട്ടങ്ങളാണ് മരുമക്കത്തായ തീയരുമായി ഒരേ നിലവാരത്തിൽ സ്വയം പരിചയപ്പെടുത്തപ്പെട്ടത്. ഒന്ന് ദക്ഷിണ മലബാറിലെ മക്കത്തായ തീയരും, മറ്റേത് തിരുവിതാംകൂറിലെ ഈഴവരും. ഈ പറഞ്ഞ രണ്ട് കൂട്ടർ തമ്മിൽ പൊതുവായ ഒരു കാര്യം ഉണ്ടായിരുന്നു. അതായത് രണ്ട് കൂട്ടരും മക്കത്തായ കുടുംബസമ്പ്രദായമുള്ളവരാണ്.

എന്നാൽ, ഈ രണ്ട് കൂട്ടരേയും മരുമക്കത്തായ തീയരുമായി ബന്ധപ്പെടുത്തി നിർവ്വചിക്കാൻ ഹേതുവായി വന്നത്, ഈ മൂന്ന് കൂട്ടരിലും, കാർഷിക തൊഴിൽ ചെയ്യുന്നവരിൽ തെങ്ങേറ്റക്കാരും, കള്ള് ചെത്ത് തൊഴിൽ ചെയ്യുന്നവരും ഉണ്ടായിരുന്നു എന്നതാണ്.

ജനസമുദായത്തിലെ താഴെക്കിടയിൽ ഉള്ളവരുടെ തൊഴിൽ പരമായുള്ള സാമ്യതയിൽ ഊന്നിക്കൊണ്ട് സമുദായത്തിലെ

Go to Main contents

മുകൾത്തട്ടിലുള്ളവരെ ഒരേകൂട്ടരായി കാണുന്നത് മരുമക്കത്തായ തീയരിലെ ഉയർന്ന കുടുംബക്കാർക്ക് യോജിക്കാനോ സഹിക്കാനോ പറ്റാത്തകാര്യമായിരുന്നു.

തെങ്ങേറ്റ തൊഴിൽ എന്ന അതി സാഹസിക തൊഴിൽ തരംതാണ് പോയത് ഫ്യൂഡൽ ഭാഷകളുടെ വിക്രിയംകൊണ്ട് മാത്രാണ്. ഇങ്ഗ്ളിഷിൽ ഈ വിധ തൊഴിലുകളെ തരംതാണതാക്കാൻ തെല്ല് പ്രയാസം തന്നെയായിരിക്കും.

ഈഴവ തെങ്ങേറ്റക്കാർ തെങ്ങിൽ കയറുന്നത് പോലെയല്ല വടക്കേ മലബാറിലെ തെങ്ങ് കയറ്റം പണ്ട് കാലങ്ങളിൽ. ഇന്ന് ഇത് എങ്ങിനെയാണ് എന്ന് വലിയ നിശ്ചയമില്ല. തിരുവിതാംകൂറിലെ ഈഴവർ തെങ്ങിൽ കയറുന്ന അവസരത്തിൽ, കാലിൽ കയറുകൊണ്ടുള്ള (മലബാറി: ചൂടികൊണ്ടുള്ള) ഒരു തള ഇടും. ഒരു കൈ മുകളിൽ തെങ്ങിൽ വലിച്ച് പിടിക്കുകയും, മറ്റേ കൈ തെങ്ങിൽ താഴെ അമർത്തിപ്പിടിക്കുകയും ചെയ്താണ് തെങ്ങിൽ കയറുക.

വടക്കേ മലബാറിൽ കാലിലും കൈയിലും ചൂടികൊണ്ടുള്ള തളയിട്ട് തികച്ചും മറ്റൊരു രീതിയിലാണ് തെങ്ങേറ്റം നടത്താറ്. മാത്രവുമല്ല,

പലപ്പോഴും, മുളകൊണ്ടുള്ള ഒരു കോണി (മലയാളം: ഏണി)യും ഇവർ ഉപയോഗിച്ചേക്കാം. തിരുവിതാംകൂറിൽ ഈ വിധം ഒരു മുളകൊണ്ടുള്ള ഏണി തെങ്ങേറ്റത്തിൽ ഉപയോഗിച്ചിരുന്നുവോ എന്ന് അറിയില്ല.

തിരുവിതാംകൂറിൽ തെങ്ങേറ്റവുമായി ബന്ധപ്പെട്ട് പണ്ട് കണ്ട ഒരു കാര്യം തെങ്ങിന്മേൽ പടികൾ കൊത്തിവെക്കുന്ന ഒരു ഏർപ്പാടാണ്. ഇത് മലബാറിൽ കണ്ടതായി തോന്നുന്നില്ല.

ഈ എഴുത്തുകാരന് വളരെ ഉയരം കൂടിയ തെങ്ങുകളിൽ കയറുന്ന കാര്യത്തിൽ കാര്യമായ നൈപുണ്യം ഏതാണ്ട് 40 വർഷങ്ങൾക്ക് മുൻപ് ഉണ്ടായിരുന്നു. ഇന്ന് ഇത് ആലോചിക്കാൻ കൂടി പറ്റാത്ത കാര്യമാണ്.

മലബാർ ജില്ലയുടെ ആസ്ഥാനം Calicut (കോഴിക്കോട്) ആക്കിയതോടുകൂടിയാണ് മരുമക്കത്തായ തീയർക്ക് അവരുടെ മേൽവിലാസത്തിൽ കാര്യമായ ചതവ് സംഭവിക്കുന്നതായി അനുഭവപ്പെട്ടത്.

കോഴിക്കോടുള്ള കുട്ടിരാജാവായ സാമൂതിരിയുടെ പ്രദേശത്ത് സാമൂതിരിയോ, ബ്രാഹ്മണരോ, നായന്മാരോ ഭൂസ്വത്ത്

ഉടമസ്ഥരായുള്ള രേഖകളിൽ തീയരെ രേഖപ്പെടുത്തുന്ന അവസരത്തിൽ അവരെ ഈഴവർ എന്ന് രേഖപ്പെടുത്തിത്തുടങ്ങി. വടക്കേ മലബാറിൽ ചെറിയ തോതിൽ ഈഴവ കൂലിവേലക്കാർ വന്നുതുടങ്ങിയിരുന്നു. അവരിൽ പലരും തെങ്ങേറ്റ തൊഴിലിൽ പരിചയമുള്ളവരുമായിരിക്കാം.

ഇങ്ങിനെയുള്ള പരാമർശം മരുമക്കത്തായ തീയരിലെ ഉന്നത കുടുംബക്കാർക്ക് രുചികരമായില്ല എന്ന് രേഖപ്പെടുത്തിക്കാണുന്നു. ഈ നീരസത്തിന് പിന്നിൽ ഉള്ള മൊത്തമായ കാരണങ്ങൾ ഇവയാണ്:

ഒന്ന് വടക്കേ മലബാറിലേക്ക് കടന്നു വന്ന ഈഴവർ, തിരുവിതാംകൂറിലെ ഉയർന്ന സാമൂഹിക സ്ഥാനമുള്ള ഈഴവ കുടുംബക്കാരിൽ പെട്ടവരായിരിക്കില്ല. മറിച്ച് സമൂഹത്തിലെ അടിത്തട്ടിൽ, ജാതീയമായ അമർത്തലുകളിൽ പെട്ട് ഉഴലുന്നവർ ആയിരുന്നിരിക്കാം. നാട്ടിൽ കയറിവന്ന അടിപ്പണിക്കാരെപ്പോലുള്ള കൂലിക്കാരോട് സാമ്യപ്പെടുത്തുന്നത് ഒന്നാമത്തെ പ്രശ്നം.

രണ്ടാമത്ത പ്രശ്നം മരുമക്കത്തായ തീയരെ ഒന്ന് സാമൂഹികമായി ഒതുക്കണം എന്നത്

നായർമാർക്കും മറ്റ് ഉയർന്ന ജാതിക്കാർക്കും ഒരു സാമൂഹിക ആവശ്യമായി വന്നു തുടങ്ങി. കാരണം, ബ്രാഹ്മണരുടേയും കുട്ടിരാജാക്കളുടേയും സാമൂഹികാധികാരം അസ്തമിച്ച് തുടങ്ങിയിരിക്കുന്നു. ജാതീയമായ ചട്ടങ്ങളെക്കുറിച്ചും, ഇതുമായി ബന്ധപ്പെട്ട അനിവാര്യമായ സാമൂഹിക ബഹുമാന-തരംതാഴ്ത്തൽ ഭാഷാകോഡുകളെക്കുറിച്ചും മറ്റും യാതോരുവിവരവും ഇല്ലാത്ത വിവരംകെട്ട ഇങ്ഗ്ളിഷ് താന്തോന്നികളാണ് ഭരിക്കുന്നത്. ഇവരുടെ തേർവാഴ്ചയിൽ കീഴ് ജാതിക്കരെല്ലാം പത്തി ഉയർത്തിയേക്കാം.

സാമൂഹികമായി ഉയർന്നുവരുന്ന തീയരെ ശൂദ്രഗണത്തിൽ (നായർമാർ ഗണത്തിൽ) പെടുത്താമോ എന്ന് Calicutൽ സമ്മേളിച്ച ബ്രാഹ്മണരോടും നായന്മാരോടും ചോദിച്ചപ്പോൾ, അവർ വ്യക്തമായി ഉത്തരം പറയാതെ ഒഴിഞ്ഞുമാറിയതായി തോന്നിപ്പിക്കുന്ന ഒരു രേഖ William Logan എഴുതിയ MALABAR MANUALൽ കാണുന്നുണ്ട്.

QUOTE: Upon asking a number of Brahmans and Nayars assembled at Calicut whether Tiyars were included among the Sudras of the Sastra they professed ignorance, and said they must refer to the Sastra. END OF QUOTE.

ഈ ഒരു രേഖപ്പെടുത്തലിൽ ശ്രദ്ധിക്കാനുള്ള കാര്യം തീയർ എന്ന വാക്ക് രണ്ട് വ്യത്യസ്ത ജാതിക്കാരെ പ്രതിനിധീകരിക്കുന്നു എന്നതാണ്. ഈ വിവരം ഈ ഉദ്ദരണിയിൽ കാണുന്നില്ല. അതേ സമയം നായർമാരും തമ്മിൽ ബന്ധപ്പെടാതിരുന്ന രണ്ട് വ്യത്യസ്ത ജനക്കൂട്ടങ്ങൾ ആയിരുന്നു അതിന് മുൻപ് വരെ. ഈ വിവരവും ഈ ഉദ്ദരണിയിൽ കാണുന്നില്ല.

അതോടൊപ്പം തന്നെ, മലബാറിൽ താമസം തുടങ്ങിയ ഈഴവ കാർഷിക തൊഴിലുകാർ തങ്ങളും തീയരാണ് എന്ന് സൂചിപ്പിച്ച് തുടങ്ങിയിരുന്നു. അവരാണെങ്കിൽ തൊക്കിന് അല്ലം കറുപ്പ് ഉള്ളവരും ആണ്.

ഈഴവർ തങ്ങൾ തീയരാണ് എന്ന് പറഞ്ഞ് തുടങ്ങിയത് ഏറ്റവും കൂടുതലായി അലോസരപ്പെടുത്തിയത് മരുമക്കത്തായ തീയരെ ആയിരുന്നിരിക്കാം. തെക്കേ മലബാറിലെ മക്കത്തായ തീയരും തിരുവിതാംകൂറിലെ ഈഴവരും മക്കത്തായ കൂടുംബ സമ്പ്രദായമുള്ളവരാണ്. മാത്രവുമല്ല, അവർ ഭൂമിശാസ്ത്രപ്രകാരം അടുത്തടുത്ത് ഉള്ള ജനക്കൂട്ടങ്ങൾ ആയിരുന്നു.

Go to Main contents

തങ്ങൾ ഈഴവർ അല്ലാ എന്ന് മരുമക്കത്തായ തീയർ ശക്തമായി പ്രതിഷേധം അറിയിച്ചപ്പോൾ, സാമൂതിരിയുടെ ആൾക്കാരും, ബ്രാഹ്മണരും, നായന്മാരും വിട്ടുകൊടുത്തില്ല. നിങ്ങൾ ഈഴവർ തന്നെയാണ് എന്ന് അവരും ശക്തമായി രേഖപ്പെടുത്തിത്തുടങ്ങി. രേഖകളിൽ തങ്ങൾ ഈഴവരാണ് എന്ന് രേഖപ്പെടുത്താൻ തയ്യാറില്ലാത്ത തീയർക്ക് ഭൂമി പാട്ടത്തിന് നൽകില്ല എന്ന അവസ്ഥവരെ വന്നുതുടങ്ങി.

Edgar Thurston എഴുതിയ Castes and Tribes of Southern India എന്ന ഗ്രന്ഥത്തിൽ നിന്നുമുള്ളു ഉദ്ദരണി നോക്കുക.

QUOTE: The Tiyans are always styled Izhuvan in documents concerning land, in which the Zamorin, or some Brâhman or Nâyar grandee, appears as landlord. The Tiyans look down on the Izhuvans, and repudiate the relationship. Yet they cannot but submit to be called Izhuvan in their documents, for their Nâyar or Brâhman landlord will not let them have the land to cultivate, unless they do so. END OF QUOTE.

കീഴിൽ പടിപടിയായി ഉച്ചനീചത്വത്തിൽ പെട്ടുകിടക്കുന്നവരെ തമ്മിൽ തല്ലിക്കാൻ ഫ്യൂഡൽ ഭാഷകളിൽ ഉപയോഗിക്കുന്ന ഒരു പദ്ധതിയാണ് ഇത്. ഉദാഹരണത്തിന്,

കമ്പനിയിലെ ഡ്രൈവർമാരെ കുറച്ച് മാനേജർമാർ ആ കമ്പനിയിലെ തോട്ടപ്പണിക്കാരെക്കാൾ ഉയർത്തി പരാമർശിക്കും. മറ്റൊരു കൂട്ടർ അവരെ തോട്ടപ്പണിക്കാരുടെ കീഴിൽ ആയി പരാമർശിക്കും. ഇത്, രണ്ട് തൊഴിൽകാരിലും തമ്മിൽ വിദ്വേഷം വളർത്തും. മത്സരബുദ്ധിയും തമ്മിൽ തരംതാഴ്ത്തുന്ന വിവരങ്ങൾ വിളമ്പാൻ പ്രോത്സാഹനം നൽകുകയും ചെയ്യും. ഈ തമ്മിൽ തല്ല് മുകളിൽ നിന്നും നോക്കി കാണാൻ നല്ല രസമാണ്.

## 43. സാമൂഹിക സ്വാതന്ത്ര്യം ദർശിച്ചു തുടങ്ങിയിരുന്ന കീഴ് ജനക്കൂട്ടങ്ങൾ വീണ്ടും സാമൂഹികാധിപന്മാരുടെ കീഴിലേക്ക്

CPSന്റെ grandfather (പിതാവിന്റെ പിതാവ്) Mr. Kannan (കണ്ണനേഡ്) വൈത്തിരി പോലീസ് സ്റ്റേഷനിൽ ഹെഡ് കോൺസ്റ്റബ്ൾ ആയിരുന്നതായി CPSന് ഓർമ്മയുണ്ട്. ഒഴിവ് ദിവസങ്ങളിൽ വീട്ടിൽ വരുന്ന അവസരങ്ങളിൽ വൈകുന്നേരങ്ങളിൽ വീട്ടിൽ കഥകളിയും മറ്റും സ്വന്തമായി ചമച്ച് അവതരിപ്പിക്കും. സമയം പോക്കെന്ന രീതിയിൽ. Victoria റാണിയെ അമ്മ മഹാറാണി എന്ന് വിശേഷിപ്പിച്ച്, അവരെ പുകഴ്ത്തിയുള്ള പാട്ടുകളാണ് ഈ വക കാര്യങ്ങളിൽ പാടുക.

ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളോട് അമിതമായ സ്നേഹവും വാത്സല്യവും ഉള്ള ഒരു വൻകൂട്ടം ആളുകളും എണ്ണസംഖ്യയിൽ വളരെ കുറച്ച് മാത്രമുള്ള സർക്കാർ തൊഴിലുകാരും Tellicherryയിൽ ഉണ്ടായിരുന്നു. സമൂഹത്തിൽ ആകെക്കൂടി ഒരു ദിവ്യമായ വെളിച്ചവും ആശ്വാസവും സമാധാനവും വരുന്നതായി ഏവരും അറിഞ്ഞ് തുടങ്ങി.

Mr. Kannan വളരെ സത്യസന്ധനായിരുന്നു എന്ന് പൊതുവെ അറിഞ്ഞിരുന്നതായി CPSന്

ഓർമ്മയുണ്ട്. എന്നാൽ ഇദ്ദേഹത്തിന് Queen Victoriaയോട് ഉണ്ടായിരുന്ന സ്നേഹാദരങ്ങളിൽ ഒരു വൻ വിവരക്കേട് ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്.

English East India Company ഈ ഉപഭൂഖണ്ഡത്തിൽ ഏതാണ്ട് പകുതി പ്രദേശം ഭരിച്ചിരുന്നത് ഒരു വൻ തട്ടിപ്പ് സംഭവവികാസം ഉപയോഗിച്ച് തകിടം മറിച്ച് ഈ ഭരണം ഏറ്റെടുത്തതാണ് Queen Victoriaയുടെ രാജകുടുംബം. ആ വൻ തട്ടിപ്പ് സംഭവം ഇന്ന് ഒന്നാം ഇന്ത്യൻ സ്വാതന്ത്ര്യ സമരം എന്നും ശിപായി ലഹളയെന്നും Shipai mutiny എന്നെല്ലാം പേരുകളിൽ അറിയപ്പെടുന്ന, ഉപഭൂഖണ്ഡത്തിന്റെ വടക്ക് കിഴക്കായി സംഭവിച്ച ഒരു ചെറുകിട സംഭവമായിരുന്നു. ചെറുകിടമെങ്കിലും, പ്രാദേശിക കുട്ടിരാജാക്കളും ഫ്യൂഡൽ പ്രഭുക്കളും അതീവ മൃഗീയത പ്രകടിപ്പിച്ച ഒരു സംഭവവികാസം ആയിരുന്നു അത്. ആ സംഭവത്തെക്കുറിച്ച് പിന്നീട് വിശദമായി വിവരിക്കേണ്ടിയിരിക്കുന്നു.

ഈ ഉപഭൂഖണ്ഡത്തിൽ കാലാകാലങ്ങളായി പലവിധ കുട്ടിരാജാക്കളുടേയും ഭൂജന്മികളുടേയും അടിച്ചമർത്തലുകളിൽ അകപ്പെട്ട് നൂറ്റാണ്ടുകളോളും ദുരിതം അനുഭവിച്ചിരുന്ന പല ജനക്കൂട്ടങ്ങളേയും സ്വതന്ത്രരാക്കിയതും,

അവർക്ക് വൻകിട വിവരവിജ്ഞാനങ്ങളും ഇങ്ഗ്ലീഷ് ഭാഷയും നൽകിയത് English East India Company ആയിരുന്നു. ഇവരുടെ ഭരണം നീണ്ടുനിന്നാൽ ഈ ഉപഭൂഖണ്ഡത്തിൽ കീഴിൽ പെട്ടുകിടക്കുന്ന ജനക്കൂട്ടങ്ങൾ സാമൂഹികമായുള്ള യാതോരു അമർത്തലുകളും ഇല്ലാത്ത രീതിൽ മാനസികമായും ശാരീരികമായും പൊന്തിവരും.

Queen Victoriaയുടെ ബ്യട്ടിഷ് രാജ കുടുംബം English East India Companyയിൽ നിന്നും ഭരണം തട്ടിയെടുത്തത്, യഥാർത്ഥത്തിൽ ഈ ഉപഭൂഖണ്ഡത്തിലെ അടിമപ്പെട്ടുകിടന്നിരുന്ന ജനക്കൂട്ടങ്ങളുടെ താൽപ്പര്യങ്ങളെ പ്രതികൂലമായാണ് ബാധിച്ചത്. ഇങ്ങിനെ നോക്കുമ്പോൾ Mr. Kannanനെപ്പോലുള്ളവരുടെ സ്നേഹാദരങ്ങൾ വഴിതെറ്റിയാണ് കിടക്കുന്നത്.

ബ്യട്ടിഷ് രാജകുടുംബം ഭരണം ഏറ്റെടുത്ത്, കാര്യങ്ങളെ വിശകലനം ചെയ്ത് മനസ്സിലാക്കിയത്, ശിപായി ലഹളയുടെ കാരണം പ്രാദേശിക കുട്ടിരാജാക്കളെ English East India Company മാനിച്ചില്ലാ എന്നതിനാലാണ് എന്നാണ്. ഇത് ചെറുതായി സങ്കീർണ്ണമായ ഒരു കാര്യമാണ്. കാരണം, English East India Company അനവധി രാജകുടുംബക്കാർക്കും ഫ്യൂഡൽ ജന്മിമാർക്കും

പെൻഷൻ നൽകിയിരുന്നു. കാരണം, ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന സമൂഹത്തിൽ സാമൂഹികമായി ഉയർന്നവർക്ക് സാമ്പത്തിക ശക്തി ക്ഷയിച്ചാൽ, തെരുവിൽ ഇറങ്ങാൻ പോലും പറ്റാത്ത അവസ്ഥ വരും. കാരണം, സാമ്പത്തിക കഴിവില്ല എന്ന് മറ്റുള്ളവർ അറിഞ്ഞാൽ ആ നിമിഷം, രാജകുടുംബാംഗം നീ, അവൻ, അവൾ, എടാ, എടീ, എന്താടാ, എന്താടീ തുടുങ്ങിയ പദപ്രയോഗങ്ങൾ ഏറ്റ് വാങ്ങേണ്ടിവരും.

പെൻഷൻ എന്ന മഹാമനസ്കത നിർത്തലാക്കി പല രാജകുടുംബങ്ങളേയും കുത്തുപാള എടുപ്പിച്ചത്, ഏതാണ്ട് 1960കളുടെ അന്ത്യത്തിൽ അന്നുള്ള ഇന്ത്യൻ പ്രധാനമന്ത്രിയാണ്. അത് ചെയ്തത് ഒരു ഇലക്ഷൻ പാരജയം മുന്നിൽ കണ്ടുകൊണ്ട് അതിന് പ്രതിവിധിയായുള്ള ഒരു തട്ടിപ്പായാണ്. പാക്കിസ്ഥാനിൽ എന്ത് സംഭവിച്ചു എന്ന് അറിയില്ല.

ബ്രിട്ടിഷ് രാജകുടുംബം ഭരണം ഏറ്റെടുത്തതോടുകൂടി, ഈ ഉപദ്വീപിലെ എല്ലാ കുട്ടിരാജാക്കളുടേയും പദവികളും മറ്റ് സൗകര്യങ്ങളും തിരിച്ച് നൽകി എന്ന് വേണമെങ്കിൽ പറയാമെന്ന് തോന്നുന്നു. ഭരണം മാത്രം അവർക്ക് തിരിച്ച് നൽകിയില്ല.

ഈ മാറ്റം കീഴ് ജനക്കൂട്ടങ്ങളുടെ വളർച്ചയെ വീണ്ടും പ്രതികൂലമായി ബാധിച്ചു. English East India Companyയുടെ ഭരണകാലത്ത്, കീഴ് ജനക്കൂട്ടങ്ങളുടെ മുകളിൽ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരാണ് നിയമ ചട്ടപരമായി ഉണ്ടായിരുന്നുള്ളു. ഇക്കൂട്ടരുടെ കീഴിൽ നിലകൊള്ളുക എന്നുള്ളത്, ലോകത്തിൽ വച്ച് ഏറ്റവും വൻ വ്യക്തിത്വവികസനത്തിന് സാധ്യതകൾ നൽകുന്ന അവസ്ഥയാണ്. കാരണം, You, Your, Yours, He, His, Him, She, Her, Hers, They, Their, Them പദങ്ങളുടേയും , മറ്റ് പലനിലവാരത്തിലുള്ള ക്രീയാപദങ്ങളുടേയും തരംതാഴ്ത്തുന്ന പദങ്ങൾ ഇവർക്ക് അറിയില്ല തന്നെ. വെറും ഒരു ഇഞ്ഞി (നീ) എന്ന പദം കൊണ്ട് ആളെയും ആൾക്കൂട്ടങ്ങളെയും തമർത്താൻ ശക്തിയുള്ള ഭാഷാ സൗകര്യം ഉള്ളവരാണ് ഈ ഉപഭൂഖണ്ഡത്തിലെ ഏവരും.

Queen Victoriaയുടെ ഭരണവും ഇങ്ഗ്ളിഷ് ഭരണം തന്നെയായിരുന്നു എന്നതിനാൽ കാര്യങ്ങൾ പൂർണ്ണമായും പ്രതികൂലമായിരുന്നില്ല. എന്നാൽ, കുട്ടിരാജാക്കളും മറ്റ് സാമ്പത്തികമായി ഉയർന്നവരും അവരുടെ സന്തതികളെ എല്ലാം തന്നെ ഇങ്ഗ്ളണ്ടിലേക്ക് അയച്ചുതുടങ്ങി. പോരാത്തതിന്, ബ്യട്ടിഷ് ഇന്ത്യക്ക് പുറത്തായുള്ള സ്വതന്ത്ര കുട്ടിരാജ്യങ്ങളിലും ഇത് തന്നെ

സംഭവിച്ചു. പോർബന്ധർ രാജ്യത്തിലെ പ്രധാന മന്ത്രിയായിരുന്ന ആളുടെ മകനായ എം. കെ ഗാന്ധിയും ഈ രീതിയിലാണ് ഇങ്ഗ്ളണ്ടിൽ എത്തിയത്.

എം. കെ. ഗാന്ധി, ബ്യട്ടിഷ്-ഇന്ത്യൻ പൗരൻ ആയിരുന്നില്ല എന്നുള്ള വിവരം പോലും ഔപചാരിക ചരിത്രകാരന്മാരുടെ ശ്രദ്ധയിൽ പെട്ടിട്ടില്ല എന്നുള്ളത് നല്ല തമാശയായി തോന്നുന്നു. ഗാന്ധി വിദേശ രാജ്യത്ത് സ്വാതന്ത്ര്യ സമരം നടത്തിയെന്നുവേണം വ്യാജ ഔപചാരിക ചരിത്രത്തിൽ നിന്നും മനസ്സിലാക്കേണ്ടുന്ന വിവരം.

ഈ വക ആൾക്കാരെക്കുറിച്ച് Adolf Hitler എഴുതിയ Mein Kampfൽ ഒരു പരാമർശവും നിർവ്വചനവും കാണുകയുണ്ടായി. അതിനെക്കുറിച്ച് പിന്നീട് പറയാം.

## 44. ഇങ്ഗ്ളണ്ടിലെ വിവരദോഷികൾ

1900ന് ശേഷമുള്ള ബ്യട്ടിഷ് മലബാറിലെ കാര്യങ്ങൾ പറയുമ്പോൾ, ഒന്ന് രണ്ട് കാര്യങ്ങൾ മനസ്സിൽ വെക്കേണ്ടതുണ്ട്. 1858ഓടുകൂടി, ബ്യട്ടിഷ് ഇന്ത്യയെ Queen Victoriaയുടെ ഭരണം നേരിട്ട് ഏറ്റെടുത്ത് ഭരണപരമായുള്ള പലവിധമാറ്റങ്ങളും വരുത്തി. ഈ ഭരണം പലപ്പോഴും, ഇങ്ഗ്ളണ്ടിൽ ഇരുന്നുകൊണ്ടാണ് തീരുമാനങ്ങൾ എടുത്തിരുന്നത്. ഇങ്ഗ്ളണ്ടിലെ പരന്ന കോഡുകളുള്ള ഭാഷാ വീക്ഷണകോണിൽ നിന്നുമാണ് കാര്യങ്ങൾ അവിടെ മനസ്സിലാക്കിയിരുന്നത്. ഇതിനാൽ തന്നെ English East India Company ഉദ്യോഗസ്ഥർക്ക് ഈ ഉപഭൂഖണ്ഡത്തെക്കുറിച്ച് ഉണ്ടായിരുന്ന ആഴമേറിയ അറിവ് ഈ വിധ തീരുമാനങ്ങളിൽ പൂർണ്ണമായും ലഭിച്ചില്ലതന്നെ.

ഇങ്ഗ്ളണ്ടിലെ academic വിവരമുള്ള വിവരദോഷികൾക്ക് മനസ്സിലാകാതിരുന്ന കാര്യം, ഇങ്ഗ്ളണ്ടിലേക്ക് കുതിച്ച് എത്തുന്ന ഈ ഉപഭൂഖണ്ഡത്തിലെ കുട്ടിരാജാക്കളും, കുട്ടി ചക്രവർത്തിമാരും, കുടുംബക്കാരും, പലവിധ വൻ ധനികരും മറ്റും ഈ ഉപഭൂഖണ്ഡത്തിലെ കോടാനുകോടി ജനങ്ങളുടെ താൽപ്പര്യങ്ങളെ സംരക്ഷിക്കാൻ മനോഭാവമുള്ളവരല്ല എന്ന

വിവരം ആണ്. അവരുടെയെല്ലാം ഉള്ളിലിരിപ്പ് ജനക്കൂട്ടങ്ങളെ ഫ്യൂഡൽ ഭാഷാ കോഡുകളിൽ അമർത്തിപ്പിടിച്ച്, അവരിൽ തങ്ങളോട് വൻകിട ബഹുമാനങ്ങൾ നിലനിർത്തണം എന്നതാണ്.

ഇങ്ഗ്ലണ്ടിലിരുന്നുള്ള വിവരദോഷികളായ ബുദ്ധിജീവികൾ ഈ ഉപഭൂഖണ്ഡത്തിൽ ഇതോടുകൂടി ജനാധിപത്യം എന്ന ആശയം അടിച്ചേൽപ്പിക്കാൻ ശ്രമിച്ചു. ഇത് യഥാർത്ഥത്തിൽ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരുടെ കാര്യക്ഷമത കെടുത്തുന്നകാര്യമായിരുന്നു. എന്നിരുന്നാലും, 1909മുതൽ ബ്രിട്ടിഷ് -ഇന്ത്യയിലെ മൂന്ന് പ്രസിഡൻസികളിലും പ്രാദേശികരുടെ നേതൃതചത്തിലുള്ള മന്ത്രിസഭകൾ വന്നു ചേർന്നു.

ഇതോടുകൂടി ഈ ഉപഭൂഖണ്ഡത്തിലെ ബ്രിട്ടിഷ്-ഇന്ത്യൻ പ്രദേശങ്ങളിൽ കുട്ടിരാജാക്കകളും, ഫ്യൂഡൽ ജന്മികളും, ഉന്നത ജാതിക്കാരും മറ്റും വൻ ജനനേതാക്കളും വിപ്ളവ നേതാക്കളും മറ്റുമായിമാറി. എവിടേയും വൻ ആശയ വാദപ്രതിവാദങ്ങൾ. എല്ലാവർക്കും ജനങ്ങളെ നന്നാക്കണം. മന്ത്രിയാവണം. ഇങ്ഗ്ളണ്ടിൽ പോകണം. ഇങ്ഗ്ളണ്ടിൽ പോയ വിവരം ജനങ്ങളെ അറിയിക്കേണം. ജനം ഈ വിവരം അറിഞ്ഞ് അന്താളിച്ച്, ബഹുമാനം വാനോളം ഉയർത്തണം.

തൂ, ഇഞ്ഞി, നീ എന്നെലാമായി ഈ മഹാന്മാരുടെ കീഴിൽ നിന്നിരുന്ന വ്യക്തിയെ വന്യമൃഗ നഖം പോലുള്ള ഈ വാക്കുകളുടെ അള്ളിപ്പിടുത്തത്തിൽ നിന്നും മോചിപ്പിക്കണം എന്ന ഭാവം പക്ഷേ ആർക്കും ഉള്ളതായി ചരിത്രത്തിൽ കാണുന്നില്ല. എല്ലാവളർച്ചയും ഈ നഖങ്ങളുടെ മുറിവേൽപ്പിക്കുന്ന പിടുത്തത്തിന് ഉള്ളിൽനിന്നും മാത്രം മതിയെന്ന് തന്നെയായിരുന്നു ഈ ബഹുമാന്യരായ ജനനേതാക്കളുടെ കുരുട്ടു ബദ്ധി.

ഇങ്ങിനെയൊക്കെയാണ് കാര്യങ്ങൾ എങ്കിലും, 1909 മുതൽ ബ്യട്ടിഷ് ഇന്ത്യയിൽ 1947 വരെയുണ്ടായിരുന്ന പ്രാദേശിക മുഖ്യമന്ത്രിമാരുടെ നേതൃത്വത്തിൽ ഉള്ള മന്ത്രസഭകൾ മിക്കവാറും ഉയർന്ന നിലവരം പുലർത്തിയിരുന്നു. അഴിമതി എന്ന കാര്യം ആലോചിക്കാൻ പോലും പറ്റാത്ത കാര്യമായി നിലനിന്നു.

ഇങ്ങിനെയൊക്കെയാണ് കാര്യങ്ങൾ എങ്കിലും, പ്രാദേശിക രാഷ്ട്രീയക്കാർ, ജനശ്രദ്ധ പിടിച്ചു പറ്റാനായി നിത്യവും പലവിധ കോലാഹലങ്ങൾ നടത്തിക്കൊണ്ടിരുന്നു. കാരണം ഭാഷ ഫ്യൂഡൽ ആണ്. ജനമധ്യത്തിൽ നിൽക്കുന്ന വ്യക്തി നേതാവാണ്. ഭാഷാ കോഡുകളിൽ ഉയർന്ന

വാക്കുകൾ അവകാശപ്പെട്ട ആളാണ്. ഈ ജനമധ്യസ്ഥാനം വിട്ട് ചെറുതായി ഒന്ന് മാറിനിൽക്കുന്ന ചിത്രം ജനങ്ങളുടെ മനസ്സിൽ വന്നാൽ, ആൾ 'ആപ്പിൽ' നിന്നും തുമ്മിലേക്കും, ചിലപ്പോൾ 'തൂ' വിലേക്കും കുഴഞ്ഞ് വീഴും.

ഈ വിവരം അന്നും ഇന്നും ഇങ്ഗ്ളണ്ടിലുള്ള academic ബുദ്ധിജീവികൾക്ക് അറിവ് ലഭിച്ചിട്ടില്ല. ഇന്നും നടുറോട്ടിലൂടെ, പ്രവഹിക്കുന്ന ഒരു ജാഥയിൽ മുൻനിരയിൽ ഒത്ത നടുവിൽ വിരിമാറ് വിടർത്തിനിന്ന് മുന്നോട്ട് നീങ്ങുന്ന ഒരു ഫോട്ടോ കരസ്ഥമാക്കാൻ ആയാൽ, അതിന് പൊന്നിന്റെ വിലയാണ്. ഈ ഫോട്ടോകാണുന്ന വ്യക്തികളുടെ മനസ്സിൽ ഭാഷാകോഡുകളിൽ മുകളിലോട്ടുള്ള മൂല്യവർദ്ധനവ് ഈ വിരിമാറ് വിടർത്തിനിൽക്കുന്ന ആൾക്ക് സംഭവിപ്പിക്കാം.

ഈ തട്ടിപ്പ് വളരെ മുന്നെ കണ്ടറിഞ്ഞ് ഈ ഉപഭൂഖണ്ടത്തിൽ നിന്നും മാത്രമല്ല, മറിച്ച് ഇങ്ഗ്ളണ്ടിൽനിന്നു പോലും, കരുതിക്കൂട്ടി ഫോട്ടോ എടുപ്പിച്ച്, നാട്ടിൽ പ്രചരിപ്പിച്ച പലവ്യക്തികളും, പിന്നീട് കാലങ്ങളിൽ ഇന്ത്യാ രാജ്യചരിത്രത്തിൽ വൻ മഹാന്മാരും, രാജ്യസ്നേഹികളും, മഹാത്മാക്കളും മറ്റുമായി പാഠപുസ്തകങ്ങളിലും പത്രമാധ്യമങ്ങളിലും സ്ഥാനം കരസ്ഥമാക്കിയിട്ടുണ്ട്.

ബ്യട്ടിഷ്-ഇന്ത്യയിൽ കാര്യങ്ങൾ ഈ വിധം. അതേ സമയം ബ്യട്ടിഷ്-ഇന്ത്യയോട് തൊട്ട് നിൽക്കുന്ന കുട്ടിരാജ്യങ്ങളിൽ കാര്യങ്ങൾ പലതും വ്യത്യസ്ഥമാണ്. ഓരോ രാജ്യത്തിലും മിക്കവാറും പൂർണ്ണമായ അഴിമതിയോടുകുടിയുള്ള ഉദ്യോഗസ്ഥ വർഗ്ഗം.

ഈ രാജ്യങ്ങളിലെ രാജാക്കൾക്കും ഉദ്യോഗസ്ഥ ഉന്നതർക്കും അവരും ബ്യട്ടിഷ്-ഇന്ത്യയോട് വളരെ അടുപ്പമുള്ള പ്രസ്ഥാനങ്ങൾ ആണ് എന്ന അവകാശം. എന്നാലെ, ഇങ്ഗ്ളണ്ടുമായി ബന്ധം പുലർത്താൻ ആവുള്ളു. മാത്രവുമല്ല, ഉപഭൂഖണ്ടത്തിലെ ഇങ്ഗ്ളിഷ് ക്ളബ്ബുകളിലും മറ്റും ഇവർക്ക് പ്രവേശനം ലഭിക്കുള്ളു.

തനി ഫ്യൂഡൽ ഭാഷാ കോഡുകളിൽ ചിന്തിക്കുന്ന ഈ ഉപഭൂഖണ്ടത്തിലെ ഈ വിധ ജന്മിവർഗ്ഗങ്ങൾ ഇങ്ഗ്ളിഷുകാരുടെ സ്വകാര്യ ഇടങ്ങളിൽ കയറി അവരുടെ പ്രാദേശിക ഭാവങ്ങൾ പടർത്താൻ ശ്രമിച്ചത്, പലപ്പോഴും, ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളിൽ ഇവരോട് ഒരു വിരോധം വരുത്തിക്കാണാം. ഈ വിരോധം, ഈ കുരുട്ട് ബുദ്ധിക്കാർ വിദഗ്ദ്ധമായി ദുർവ്യാഖ്യാനിച്ച് പാഠപുസ്തകങ്ങളിൽ, ഇങ്ഗ്ളിഷുകാരുടെ വർണ്ണവിവേചനമായി പഠിപ്പിക്കുന്നു. എന്നാൽ, തങ്ങളുടെ ഭാഷാകോഡുകളിൽ മനുഷ്യനേയും

മൃഗങ്ങളേയും തരംതാഴ്ത്താനും, കുഴിയിൽ അടിച്ചിടാനും പറ്റുന്ന കോഡുകൾ ഉണ്ട് എന്ന കാര്യത്തെക്കുറിച്ച്, യാതോരു സൂചനയും ഈ നല്ലമനുഷ്യർ അറിയിക്കില്ല. കാരണം, അവർ മഹാത്മാക്കളാണ്. വാക്ക് കോഡുകളിൽ ദിവ്യസ്ഥാനത്ത് നിൽക്കുന്നവരാണ്.

എന്നാൽ ആരേയും കുറ്റം പറയാനും പറ്റില്ല. കാരണം, ജന്മിവർഗ്ഗങ്ങൾ മാത്രമല്ല, മറിച്ച്, അവർ വന്യമൃഗ നഖത്തിൽ പിടിച്ചിട്ടിരിക്കുന്ന കീഴ്ജനക്കൂട്ടങ്ങളും, ഭാഷാ പരമായി അതേ ഭാവമുള്ളവരാണ്. അവരുടെ കൈകളിൽ മനുഷ്യനും മൃഗങ്ങളും അകപ്പെട്ടാൽ, വെറും നഖമല്ല, മറിച്ച്, ആണി അടിച്ചിട്ടമാതിരിയാകും വ്യക്തിത്വം.

ഈ ഒരു അതിഭയാനകമായ സാമൂഹിക യാഥാർത്ഥ്യത്തെക്കുറിച്ച്, ഈ ഉപഭൂഖണ്ടത്തിന്റെ ഏതാണ്ട് പകുതിയോളം സ്ഥലം ഭരിച്ചിരുന്ന ഇങ്ഗ്ളിഷുകാർക്ക് അഗാധമായ വിവരം ഇല്ലായിരുന്നു എന്നത് തന്നെ വൻ പ്രശ്നം. എന്നാൽ, ചില ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഇതുമായി ബന്ധപ്പെട്ട ചില നിരീക്ഷണങ്ങൾ നടത്തിയത്, മറ്റ് ചില ഇങ്ഗ്ളിഷുകാർ ഇത് അവരുടെ മിഥ്യാബോധത്താലുള്ള ഉപരിഭാവഭ്രമത്താലുള്ള

(superiority complex) തോന്നലുകളാണ് എന്ന് ചൂണ്ടിക്കാട്ടി.

എന്നാൽ വാസ്തവം ഇതാണ്: ഈ പ്രദേശത്തിലെ സമൂഹങ്ങളിൽ അദൃശ്യമായി പരന്നുകിടക്കുന്ന ഏറ്റവും ശക്തിയുള്ള സ്വാധീനം ഭാഷാ കോഡുകളിലൂടെയുള്ള ബഹുമാനവും, തരംതാഴ്ത്തലും, അടിയാളത്തം അവകാശപ്പെടലും അത് നൽകലും ആണ്. ഒറ്റ വാക്ക് കൊണ്ട് ആളെ വാനോളം ഉയർത്താനും, സാമൂഹിക ആഴങ്ങളിലെ ഇരുട്ടിൽ പൊന്തിനിൽക്കുന്ന കൂർത്ത ശൂലങ്ങളുടെ മേൽ ഉരുട്ടി ഇടാനും ആവും എന്നത്, ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ, മായാവികൾക്ക് മാത്രം സാധ്യമായുള്ള ഇന്ദ്രജാല കഴിവ് തന്നെയാണ്. ഈ കൂടോത്രകഴിവിനെ കാലാകാലങ്ങളായി ഈ പ്രദേശത്തുള്ള എല്ലാരും സ്വന്തം നിലയിൽ ഉപയോഗിച്ചിരുന്നു. അതേ സമയം അന്യർ പ്രയോഗിക്കുന്നത് കഠിനമായി ഭയപ്പെട്ടിരുന്നു.

ഈ ഭീതി പ്രവർത്തിപ്പിക്കുന്ന ഭാവങ്ങളാണ് ഈ ഉപഭൂഖണ്ഡത്തിലെ എല്ലാ വിധ ചരിത്രസംഭവങ്ങളെയും രചിച്ചിട്ടുള്ളതും, തിരുത്തിയെഴുതിയിട്ടുള്ളതും. Sultan Tipuനെ (ടിപ്പു സുൾത്താൻ Tipu Sulthaan) സ്വന്തം നാട്ടിലെ സുരക്ഷമായ അന്തരീക്ഷം വിട്ട് ഉപഭൂഖണ്ഡത്തിന്റെ

ദക്ഷിണ പ്രദേശങ്ങളിൽ അങ്ങും ഇങ്ങും പടയോട്ടങ്ങൾ നടത്താൻ പ്രകോപിപ്പിച്ച മനോഭാവത്തിന് പ്രേരണയും പ്രകോപനവും നൽകിയത്, ഇത് തന്നെയാവാം എന്ന് അന്വേഷിച്ചാൽ അറിഞ്ഞേക്കാം എന്നും തോന്നുന്നു. മറ്റുള്ള രാജാക്കളുടേയും കാര്യം ഇത് തന്നെ.

Go to Main contents

## 45. ഹൈന്ദവ നാമമല്ലാത്ത പേര്

കണ്ണൻ എന്ന പേര് ഇന്ന് ബ്രാഹ്മണ മതത്തിലെ ദേവാതവതാരം ആയ ശ്രീകൃഷ്ണന്റെ അപരനാമമാണ് എന്ന് ഇന്ന് ചിലരെങ്കിലും കരുതുന്നുണ്ട്. എന്നാൽ, യഥാർത്ഥത്തിൽ കണ്ണൻ എന്ന പേര് ബ്രാഹ്മണമതത്തിലെ പേര് തന്നെയാണോ എന്ന് ഒരു സംശയം. തിരുവിതാംകൂറിലെ കാര്യം Rev. Samuel Mateer തന്റെ Native Life in Travancoreൽ ഈ വിധം രേഖപ്പെടുത്തിക്കാണുന്നു:

QUOTE: As a rule, the names of individuals among this hill tribe are not Hindu; they severally signify some peculiarity, as Kannan — "the eyed one; "Pottan — "the deaf one; "Thadian — "the fat one," for men : and for females, Madura — "the sweet one; "Shangam, and also Ponna, "the golden one; "Chakra — "the sugar one."

ഇന്നലെ ഈ വിഷയം ഒരു വ്യക്തിയുമായി സംസാരിച്ചപ്പോൾ, ഉദിച്ചുവന്ന വിവരം, കണ്ണൻ എന്ന പേര് ബ്രാഹ്മണരിൽ കണ്ടിട്ടില്ലാ എന്നാണ്.

ഇങ്ങിനെ നോക്കുമ്പോൾ കണ്ണൻ എന്ന പേര് Rev. Samuel Mateer സൂചിപ്പിച്ചത് പോലെ, ഒരു ഹൈന്ദവ നാമമല്ല എന്ന് കരുതാം.

ഈ കാര്യം ഇവിടെ സൂചിപ്പിച്ചത് CPSന്റെ grandfatherറുടെ സാമൂഹിക നിലവാരം വ്യക്തമാക്കാനാണ്. ഇദ്ദേഹത്തിന്റെ ഭാര്യയുടെ പേര് ചീരു. ഈ പേര് വ്യക്തമായും മരുമക്കത്തായ തീയർ നൂറ്റാണ്ടുകളോളം കൈമാറിവന്ന പേരുകളിൽ ഒന്നാവാം. ഈ വിധ പേരുകൾ ഏത് നാട്ടിൽ നിന്നുമാണ് വടക്കേ മലബാറിലേക്ക് ദേശാടനം ചെയ്തത് എന്ന് trace ചെയ്യാൻ പറ്റിയാൽ, മരുമക്കത്തായ തീയരുടെ ജന്മനാട് കണ്ടെത്താൻ പറ്റിയേക്കാം.

Tellicherryയിൽ ഇവരുടെ പാരമ്പര്യ ആരാധാന മൂർത്തി മുത്തപ്പൻ തന്നെയാണ് എന്നു തോന്നുന്നു. ഹൈന്ദവ (ബ്രാഹ്മണ) അമ്പലങ്ങളിലും മറ്റും പ്രവേശനം ഇല്ല. എന്നിരുന്നാലും, കീഴിൽപെട്ടുപോയ ജനക്കൂട്ടം എന്ന മനോഭാവം ഉള്ളതിനാൽ, ബ്രാഹ്മണ ആരാധനാലയങ്ങളോടു ഒരു ആകർഷകത്വം മനസ്സിൽ ഉണ്ടാവും എന്നത് സ്വാഭാവികം മാത്രം. Tellicherryയിലെ വാടിക്കലിന് ഏതാണ്ട് 1 കിലോമീറ്റർ കിഴക്കായി ഉള്ള തിരുവങ്ങാട് ശ്രീ രാമസ്വാമി ക്ഷേത്രത്തിൽ ഇളനീരാട്ടത്തിന് തീയർ ഇളർനീർ നൽകാനായി ക്ഷേത്രത്തിന് പുറത്ത് നിൽക്കാറുണ്ടായിരുന്നു പോലും. അകത്തേക്ക് പ്രവേശനം ഇല്ല.

Go to Main contents

Mr. Kannanന്റെ മകന്റെ പേര് ഗോവിന്ദൻ എന്നാണ്. ഈ ഗോവിന്ദൻ ആണ് CPSന്റെ പിതാവ്. ഈ ആളുടെ പേര് പാരമ്പര്യമായി മരുമക്കത്തായ തീയർ ഉപയോഗിച്ചിരുന്ന പേര് തന്നെയാണോ എന്ന് നിശ്ചയമില്ല. എന്നാൽ ഇത് പ്രാചീന ബ്രാഹ്മണ മതത്തിൽ ഉള്ള പേര് തന്നെയാണോ എന്നും നിശ്ചയമില്ല.

Tellicherryയിൽ ഇങ്ഗ്ളിഷ് പതാക ഉയർന്നതോടുകൂടി സാമൂഹിക വരമ്പുകൾ പലതും കുഴഞ്ഞുമറിഞ്ഞു തുടങ്ങി. സാമൂഹികമായി പുതുതായി വളർന്നുവന്ന പല തീയരിലും അവരുടെ പാരമ്പര്യ കാര്യങ്ങളോട് ചെറുതായെങ്കിലും പുച്ഛവും അറപ്പും വന്നിട്ടുണ്ടാവാം. വ്യക്തികളുടെ പേരുകൾ ബ്രാഹ്മണമതത്തിലേയും വേദകാലങ്ങളിലേയും ഹൈന്ദവ മതത്തിലേയും മറ്റുമായി മാറിത്തുടങ്ങി. ബ്രാഹ്മണർക്ക് ഇത് തടയാൻ ആവാത്ത അവസ്ഥയും.

ഗോവിന്ദൻ ജനിച്ച് വളർന്നത് തികച്ചും വ്യത്യസ്ഥമായ ഒരു സാമൂഹിക ചുറ്റുപാടിലാണ്. മരുമക്കത്തായ തീയരിൽ ചിലർ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം നേടിയിരിക്കുന്നു. ചിലർ സർക്കാർ സേവനത്തിൽ ഏറ്റവും കീഴിലുള്ള പദവിമുതൽ അങ്ങ് ഉയരങ്ങളിൽ മലബാർ ജില്ലയുടെ ഡെപ്യൂട്ടി

കലക്ടറും, ബ്രിട്ടിഷ് ഇന്ത്യൻ റെയിൽവേയുടെ ഉന്നത ഉദ്യോഗസ്ഥരും, Imperial Civil Service (ICS)ലെ ഓഫിസർമാരും മറ്റും ആയിക്കഴിഞ്ഞിരിക്കുന്നു. ഉയർന്നു പൊന്തിയവരുടെ കുടുംബങ്ങൾക്ക് ഈ വിധ ഉയർച്ചയുടെ ഗുണം ലഭിച്ചിട്ടുണ്ടാവാം.

എന്നാൽ സാമൂഹികമായി കാര്യമായ മറ്റങ്ങൾ എല്ലാ തീയരിലും വരില്ലതന്നെ. കാരണം, ഭാഷ അതിഗംഭീര ഫ്യൂഡൽ സ്വഭാവമുള്ള മലബാറിയും, അധിനിവേശ ഭാഷയായ മലയാളവും ആണ്. മറ്റൊരാൾ ഉയരുന്നത് വൻ മനോവ്യാദി ഉളവാക്കുന്ന ഭാഷകളാണ് ഇവ. കീഴിലുള്ളവൻ തന്നോളം വളരും എന്നത് അസഹ്യമായ വേവലാതിയായി കോഡുചെയ്യുന്ന പദങ്ങളാണ് ഫ്യൂഡൽ ഭാഷകളിൽ ഉള്ളത്.

Mr. Kannan പ്രതിപത്തിയും സ്നേഹവും ആരാധനാഭാവവും നൽകിയ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളോട് 100 ശതമാനം എതിരായിട്ടാണ് ഈ ഗോവിന്ദൻ വളർന്നത്. ഈ വ്യക്തിയും ജീവിതത്തിൽ വൻ സത്യവാനായിരുന്നു എന്നാണ് അറിയുന്നത്. എന്നാൽ ഈ സത്യസന്ധതയുടെ കാതൽ ഈ ആൾ വ്യക്തമായും ഒരു വിഡ്ഢി വിവരത്തിലാണ് കേന്ദ്രീകരിച്ചത്.

ഗോവിന്ദന് മുത്തപ്പനോടും വ്യക്തമായ പുച്ഛമായിരുന്നു എന്നും കാണുന്നു. മുത്തപ്പ ക്ഷേത്രങ്ങളിൽ വ്യക്തമായും അടിയാളപ്പെട്ട ജനക്കൂട്ടങ്ങളാണ് കാണപ്പെടുക. അതേ സമയം ബ്രാഹ്മണ പ്രസ്ഥാനങ്ങളിൽ പ്രാദേശിക ദൃഷ്ടിയിൽ വൻ വ്യക്തിത്വം നിഴലിക്കുന്ന ആളുകളും.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം ഇങ്ഗ്ളിഷ് ഭരണം മുത്തപ്പൻ ആരാധനാ പരാമ്പര്യത്തിന് ശക്തമായ പിന്തുണ നൽകിയതായി കാണപ്പെടുന്നു. ഇതിനെക്കുറിച്ച് പിന്നീട് സൂചിപ്പിക്കാം.

## 46. അഹിന്ദുക്കൾ ഹിന്ദുക്കളായതിനെക്കുറിച്ച്

CPSന്റെ ചെറുപ്പകാലത്ത്, മരുമക്കത്തായ തീയർ ഹിന്ദുക്കളാണ് എന്ന ഒരു ധാരണ ഇങ്ഗ്ലിഷ് ഭരണകർത്താക്കളുടേയും ഉയർന്ന ജാതിക്കാരുടേയും പ്രവർത്തനത്താൽ വളർന്ന് വന്നിരുന്നു. യൂറോപ്യൻ എഴുത്തുകാരിൽ പലരും, ഈ ഉപഭൂഖണ്ടത്തിൽ മുസൽമാനും കൃസ്ത്യാനും അല്ലാത്ത ജനക്കൂട്ടങ്ങൾ എല്ലാംതന്നെ, ബ്രാഹ്മണരുടെ കീഴിൽ പലനിവാരത്തിൽ അടിയാളപ്പെട്ടവരായ ഹിന്ദുക്കളാണ് എന്ന രീതിയിൽ മനസ്സിലാക്കിയിരുന്നു.

എന്നാൽ, ഹൈന്ദവ ക്ഷേത്രങ്ങളിൽ മരുമക്കത്തായ തീയർക്ക് പ്രവേശനം ഇല്ലതന്നെ. ഈ ഒരു പ്രശ്നവുമായി ബന്ധപ്പെട്ട് അനവധി ഗൂഡാലോചനകളും, മറ്റ് ഗൂഢ പ്രവർത്തനങ്ങളും നടന്നിട്ടുണ്ട് എന്നാണ് തോന്നുന്നത്. കാരണം, മലബാർ എന്ന ഒരു ജില്ല രൂപീകൃതമാവുകയും, ഉത്തരമലബാറിലേയും, ദക്ഷിണമലബാറിലേയും അനവധി കുട്ടിരാജ്യങ്ങൾ ഒന്നിപ്പിക്കപ്പെടുകയും ചെയ്തതോടുകൂടി പലവിധ സാമൂഹിക സാധ്യതകൾ ഉയർന്നുവരുന്നതായി സാമൂഹികമായും സർക്കാർ തൊഴിൽപരമായും മുകളിൽ നിൽക്കുന്നവർക്ക് മനസ്സിലിൽ ഉദിച്ചിട്ടുണ്ടാവും.

സാമൂഹികമായും ഭരണപരമായും കാര്യങ്ങൾ പുതുതായി രൂപകൽപ്പനകൾ ചെയ്യുകൊണ്ടിരുന്ന ഇങ്ഗ്ളിഷുകാർക്ക് യഥാർത്ഥത്തിൽ, പ്രാദേശിക സമൂഹങ്ങളിലെ പലവിധ കുരുട്ടുബുദ്ധികളെക്കുറിച്ചും മറ്റും യാതോരു വിവരവും കിട്ടിയില്ലാ എന്നാണ് തോന്നുന്നത്. അവരുടെ നേരേവാ, നേരേപോ, എന്ന നയത്തിന് യാതോരു രീതിയിലും തൊടാൻ പോലും പറ്റാത്തകാര്യങ്ങളാണ് തമ്മിൽതമ്മിൽ മത്സരിച്ചുകൊണ്ടിരുന്ന, തട്ടുതട്ടായുള്ള ജനക്കൂട്ടങ്ങളിൽ സംഭവിച്ചുകൊണ്ടിരുന്നത്.

ഈ വിധ സങ്കീർണ്ണതകൾക്ക് ഇടയിലേക്കാണ് തിരുവിതാംകൂറിൽ നിന്നും പലരീതിയൽ രക്ഷപ്പെട്ട് മലബാറിലേക്ക് കടന്ന അവിടങ്ങളിലുള്ള കീഴ് ജാതിക്കാരുടെ വരവ്. ഇങ്ങിനെ വന്നവരിൽ ജാതീയമായി ഉയർന്നവർ ഈഴവരാണ്. എന്നാൽ ഇവർക്ക് വ്യക്തമായ ഒരു സാമൂഹികമായതോ, ആത്മീയമായതോ ആയ ഒരു നേതൃത്വമോ, നേതൃനിരയോ ഉണ്ടായിരുന്നില്ലാ എന്നാണ് തോന്നുന്നത്.

അവരും പിന്നീട് ഹിന്ദുക്കളാണ് എന്ന് അവകാശപ്പെട്ട് ഹിന്ദുക്കളായി മാറിയെങ്കിലും, അവർക്കും ഹൈന്ദവ ക്ഷേത്രങ്ങളിലേക്ക് പ്രവേശനം ഇല്ലതന്നെ.

പിന്നീടുള്ള പ്രധാന ആൾക്കൂട്ടം തിരുവിതാംകൂറിൽ London Missionary Societyയിലെ മിഷിനറിമാർ കൃസ്ത്രീയമതത്തിലേക്ക് മതംമാറ്റി വൻ വിദ്യാഭ്യാസവും വിവരവും നൽക്കി ഉയർത്തിയെടുത്ത കീഴ്ജാതിക്കാരാണ്. കീഴ്ജാതിക്കാരായതിനാൽ അവർക്ക് തിരുവിതാംകൂറിൽ നിരത്തിൽ ഇറങ്ങാൻ പോലും ആവില്ല. എന്നാൽ മലബറിൽ കടന്നാൽ, വൻ സാധ്യതകളാണ് അവരുടെ മുന്നിൽ വന്നത്. അവരുടെ തന്നെ ക്രിസ്ത്യൻ പള്ളികളുടെ ശൃഖലയും ഹെർമെൻ ഗുണ്ടർട്ട് എന്നപോലുള്ളവരുടെ സാന്നിധ്യവും അവർക്ക് വൻ പിൻബലമായി നിലനിന്നിരുന്നു എന്നു തോന്നുന്നു.

ഇതിനെക്കുറിച്ചെല്ലാം പലതും പറയാനുണ്ട്.

CPSന്റെ പിതാവായ ഗോവിന്ദൻ വളർന്നുവന്ന സമൂഹിക അന്തരീക്ഷം ഇതാണ്. ഈ ആൾ ജനിക്കുന്നതിന് മുൻപ് ഉള്ള Tellicherryയെക്കുറിച്ച് യാതോരുവിവരവും ഈ ആളിൽ ഇല്ലായിരുന്നു എന്നുവേണം കരുതാൻ. താൻ ഇന്ത്യാക്കാരനാണ് എന്ന പുതിയ ഒരു വിവരമാണ് മനസ്സിൽ. ഈ ഇന്ത്യ എവിടേ നിന്നും തുടങ്ങുന്നു, എവിടെ അവസാനിക്കുന്നു എന്നൊന്നും കാര്യമായ

വിവരം ഇല്ലായിരുന്നു എന്നു വേണം കരുതാൻ. ഇതിനെക്കുറിച്ചും പലതും പറയാനുണ്ട്.

താൻ ഹിന്ദുവാണ് എന്ന ഭാവമുണ്ടെങ്കിലും, ഒരിക്കൽ പരിചയക്കാരനായ ഒരു നമ്പൂതിരി ഗോവിന്ദനോട് സംസാരിക്കുന്ന അവസരത്തിൽ, ഐത്തഭാവം പ്രകടിപ്പിച്ചതിൽ വന്ന നീരസം ഗോവിന്ദൻ വളരെ വ്യക്തമായി പ്രകടിപ്പിച്ചത് CPS ഓർക്കുന്നു. ഇങ്ഗ്ളിഷുകാരുടെ ഭരണമാണ്. നമ്പ്യൂതിരിയെ പേടിക്കേണ്ട ആവശ്യം ഇല്ലതന്നെ.

ഗോവിന്ദന് മുത്തപ്പനോട് തീരെ മതിപ്പില്ല. ഇന്ന് വൻ വിവാദം ഇളക്കിവിട്ടിരിക്കുന്ന ശബരിമലയെക്കുറിച്ച്, അന്ന് മലബാറിൽ സാധാരണക്കാർക്ക് കാര്യമായ വിവരം ഇല്ലായിരുന്നു എന്നാണ് CPS ഓർക്കുന്നത്. Alleppyയിൽ 1970ൽ Sub Registrar ആയി തിരുവിതാംകൂറിൽ ജോലിക്ക് പോയപ്പോഴാണ് ആദ്യമായി ശ്രീ അയ്യപ്പനെക്കുറിച്ച് കേൾക്കുന്നത് എന്ന് CPS പറയുന്നു.

അയ്യപ്പ ക്ഷേത്രത്തെക്കുറിച്ചുള്ള വിവരം, മലബാറിലേക്ക് കടന്ന ഈഴവർ പറഞ്ഞറിയിച്ചിട്ടുണ്ടായിരിക്കാം. എന്നാൽ ഈഴവരും അയ്യപ്പ ഭക്തിയുമായി കാര്യമായ ബന്ധമുണ്ടായിരുന്നുവോ എന്ന് അറിയില്ല.

Go to Main contents

The REV. SAMUEL MATEER എഴുതിയ NATIVE LIFE in TRAVANCORE (page 200) ൽ അയ്യപ്പ വിശ്വാസത്തെക്കുറിച്ച് ഇന്ന് വിശ്വസിക്കപ്പെടുന്ന കാര്യങ്ങളിൽ നിന്നും കാര്യമായി വ്യത്യാസമുള്ള കാര്യങ്ങളാണ് പറയുന്നത്.

മലഅരയന്മാരുടെ ദൈവമാണ് അയ്യപ്പൻ. വല്ല കഠിനമായ അസുഖം വന്നാൽ ചിലപ്പോഴൊക്കെ മലഅയരന്മാർ ഹൈന്ദവ ദൈവങ്ങളെ ആരാധിച്ചേക്കാം. എന്നാൽ അവരുടെ വിശ്വാസം അവരുടെ സ്വന്തം ദേവന് (അയ്യപ്പന്) ഹൈന്ദവ ദൈവങ്ങളോട് കിടപിടിക്കാനുള്ള കഴിവും ശക്തിയും ഉണ്ട് എന്നാണ്.

QUOTE: It has been observed that in cases of sickness sometimes Arayans will make offerings to a Hindu god, and that they attend the great feasts occasionally; but in no case do they believe that they are under any obligation to do so, their own spirits being considered fully equal to the Hindu gods. END OF QUOTE

QUOTE: “Talanani was a priest or oracle revealer of the hunting deity, Ayappan, whose chief shrine is in Savarimala, a hill among the Travancore Ghats. The duty of Talanani was to deck himself out, as already described in this book, in his sword, bangles, beads, &c., and highly frenzied with

excitement and strong drink, dance in a convulsive horrid fashion before his idols, and reveal in uneathly shrieks what the god had decreed on any particular matter. He belonged to the Hill Arayan village of Erumapara (the rock of the she-buffalo), some eight or nine from Melkavu, and was most devoted to his idolatry, and rather remarkable in his peculiar way of showing his zeal. END OF QUOTE

തലനാണി “Talanani (ലിപ്യന്തരണം - transliteration - ശരിയാണോ എന്ന് നിശ്ചയമില്ല) ആയിരുന്നു മലഅരയന്മാരുടെ വെളിച്ചപ്പാട്. “Talananiയെ അടുത്ത ഗ്രാമത്തിലെ ചൊവ്വന്മാർ കൊലപാതകം ചെയ്തു എന്നും എഴുതിക്കാണുന്നു. ഈ വ്യക്തി ചില അത്ഭുതകാര്യങ്ങൾ ചെയ്യുമായിരുന്നു പോലും.

ഇവർ അയ്യപ്പനെ ശാസ്താവ് എന്നും പേര് വിളിക്കാറുണ്ട് എന്നും കാണുന്നു.

Talananiയുടെ പിന്മുറക്കാർ മുഴുവനും Rev. Henry Bakerറുടെ പ്രവർത്തനത്താൽ ക്രൃസ്തീയരായി മാറി എന്നും എഴുതിക്കാണുന്നു.

QUOTE: All the descendants of Talanani are Christians, the results of the Rev. Henry Baker’s work. The last heir who was in possession of the idol, sword, bangle, beads, and wand of

the sorcerer, handed them over to the Rev. W. J. Richards in 1881, when he had charge for a time of Melkavu. END OF QUOTE

മലഅരയന്മാരെക്കുറിച്ച് പറയുമ്പോൾ, തിരുവിതാംകൂറിലെ സുറിയാനി കൃസ്ത്യാനികളുടെ ഐതിഹാസിക വ്യക്തിയായ കടമറ്റത്ത് കത്തനാരെ കുറിച്ചും പറയേണ്ടിയിരിക്കുന്നു. കടമറ്റത്ത് കത്തനാർക്ക് മാന്ത്രിക കഴിവുകളിൽ പരിശീലനം ലഭിച്ചത് മലഅരയന്മാരിൽ നിന്നും ആണ് എന്ന് എവിടെയോ വായിച്ചതായി ഓർക്കുന്നു.

മലഅരയന്മാർ സാമൂഹികമായി യഹൂദരുടേയും മുഹമ്മദീയരുടേയും നിലവാരത്തിലാണ് തിരവിതാംകൂറിൽ ഔപചാരികമായി ഗണിക്കപ്പെട്ടിരുന്നത് എന്നും എഴുതിക്കാണുന്നു.

സഹ്യാദ്രി മലകളുടെ മുകൾത്തട്ടിൽ മൂടൽ മഞ്ഞിൽ മുങ്ങിക്കിടന്നിരുന്ന മലഅരയന്മാരുടെ ആരാധനാലയം എപ്പോഴണ് ഹൈന്ദവ ക്ഷേത്രം ആയത് എന്ന് അറിയില്ല. 1883ൽ പ്രസിദ്ധീകരിച്ച NATIVE LIFE in TRAVANCOREൽ ഇങ്ങിനെ ഒരു വിവരം കാണുന്നില്ല. മറിച്ച് മലഅരയർ ഹിന്ദക്കൾ അല്ലാ എന്നാണ് എഴുതിക്കാണുന്നത്.

Go to Main contents

എന്നാൽ, ഈ കാര്യം ഈ ഉപഭൂഖണ്ഡത്തിലെ പല ജനക്കൂട്ടങ്ങളുടേയും കാര്യത്തിൽ സത്യമാകാം. 1930കളോട് കൂടിയാണ് എന്നു തോന്നുന്നു, ചരിത്രത്തിൽ ആദ്യമായി ബ്രാഹ്മണരുമായി ബന്ധമില്ലത്ത ജനക്കൂട്ടങ്ങൾക്ക് ബ്രാഹ്മണ ക്ഷേത്രങ്ങളിലേക്ക് പ്രവേശനം ലഭിച്ചത്. ഇതോടുകൂടി ബ്രാഹ്മണ ക്ഷേത്രങ്ങളിൽ ആയിരത്തിൽ അധികം വർഷങ്ങളോളം പരിപാലിച്ചിരുന്ന ആചാരങ്ങളിൽ ഇടിവും നിലവാരത്തകർച്ചയും വന്നിട്ടുണ്ടാവാം.

അതേസമയം, കീഴ് ജാതിക്കാരിൽ ചിലരെങ്കിലും അവരുടെ പാരമ്പര്യ മൂർത്തികളെ കൈവെടിഞ്ഞ് ബ്രാഹ്മണ ദൈവങ്ങളുടെ പിറകെ പോയി എന്നും തോന്നുന്നു.

Tellicherryയിലേയും Cannanoreറിലേയും പല മരുമക്കത്തായ തീയരുടെ വീടുകളിൽ ഇന്ന് മുത്തപ്പന്റെ ചിത്രത്തിന് പകരം ഹൈന്ദവ ദേവന്മാരെയാണ് കാണുന്നത് എന്ന് ഒരു വ്യക്തി ചെറിയ വ്യസനസമേതം പറഞ്ഞതായി ഓർക്കുന്നു.

Go to Main contents

## 47. ഓർമ്മയിൽനിന്നും മാഞ്ഞുപോയത്

CPSന്റെ പിതാവായ ഗോവിന്ദനും, grandfatherആയ Mr. Kannanനും നല്ല ഉയരമുള്ള ശരീര പ്രകൃതമായിരുന്നു എന്ന് CPSഓർക്കുന്നു. കഴുത്തിന്റെ ഭാഗത്ത് കുനിവ് ഇല്ല. Wynadൽ (വയനാട്ടിൽ) ആണ് Mr. Kannanമിക്കവാറും ജോലിചെയ്തിരുന്നത് എന്ന് തോന്നുന്നു. ഒറ്റ മകനേ ഉള്ളു. പെൺമക്കൾ ഇല്ല.

വയനാട്ടിൽ ജോലിചെയ്യുന്ന അവസരത്തിൽ മകൻ ഗോവിന്ദൻ തലശ്ശേരിയിൽ കുടുംബ വീട്ടിൽ താമസിച്ചു. ഇങ്ഗ്ളിഷ് ഭരണം ആയതിനാൽ വിദ്യാഭ്യാസം ലഭിച്ചു. ഗോവിന്ദന് ഇങ്ഗ്ളിഷിൽ മോശമില്ലാത്ത പ്രാവീണ്യം ഉണ്ടായിരുന്നു എന്ന് CPS ഓർക്കുന്നു.

Mr. Kannanനും ഭാര്യയും വയനാട്ടിൽ ആണ് താമസം. തലശ്ശേരിയിൽ ഗോവിന്ദൻ വളർന്നത്, മറ്റ് ആശയങ്ങളുടെ സ്വാധീനത്തിൽ ആണ് എന്ന് വ്യക്തം. എന്നാൽ പാരമ്പര്യമായി ഇല്ലാതിരുന്ന സാമൂഹിക മഹിമ കുടുംബത്തിൽ ഉണ്ടായിരുന്നു എന്ന് വ്യക്തം. അങ്ങിനെ ഒരു സാമൂഹിക വളർച്ച വന്ന കാര്യമോ, അതിന്റെ കാരണമോ ഗോവിന്ദന്റെ മനസ്സിൽ ചിന്തയായി വന്നിട്ടുണ്ടാവില്ല.

ഈ ഒരു കാര്യം ഇന്നും പല സമൂഹങ്ങളിലും കാണപ്പെടുന്ന ഒരു പ്രതിഭാസമാണ്. ഉദാഹരണത്തിന് Deverkovilലിൽ പലദിക്കിലും ഇന്ന് Mansions നിറഞ്ഞ് നിൽക്കുന്നു. Mansion എന്ന വാക്കിന് മലയാളത്തിൽ അർത്ഥമായി കാണുന്ന പദങ്ങൾ ഇവയാണ്: കൊട്ടാരം, ഹർമ്മ്യം, സൗധം, രാജമന്ദിരം, അരമന തുടങ്ങിയവ.

എന്നാൽ ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് മുതൽ പിന്നോട്ട് നോക്കിയാൽ ഈ പ്രദേശം മിക്കവാറും ആൾ ഒഴിഞ്ഞ ഒരു പ്രദേശമായിരുന്നു. ഏതാനും ഓടിട്ട വീടുകൾ ഒഴികെ മിക്ക മനുഷ്യവാസങ്ങളും ഓലമേഞ്ഞ വീടുകളിലും, കുടിലുകളും ആയിരുന്നു. ഇന്ന് മണിമന്ദിരങ്ങളിൽ താമസിക്കുന്ന പല ആളുകളുടേയും കുടുബചരിത്രപാതയിലൂടെ പിന്നോട്ട് നീങ്ങിയാൽ പലപാതകളും ഒന്നിച്ചു ചേരുന്നത് ഈ വിധ കൂരകളിൽ ആയിരിക്കും. ഇന്നുള്ള കേരളത്തിൽ പലദേശങ്ങളിലും ഇത് തന്നെയാണ് വാസ്തവം. എന്നാൽ ഈ ഒരു വിവരം ഇന്ന് ഈ വിധ രാജഭവനങ്ങളിൽ താമസിക്കുന്നവർക്ക് സ്വന്തം നിലയിൽ വിഭാവനം ചെയ്യാനാവില്ലതന്നെ.

ഇന്നുള്ള ഇങ്ഗ്ലണ്ടിൽ ഇതുപോലുള്ള മറ്റൊരുവാസ്തവം നടമാടുന്നുണ്ട്. ഇന്ന് ഇങ്ഗ്ലണ്ടിൽ

Go to Main contents

ജനിക്കുന്ന ഒരു ഇങ്ഗ്ളിഷ് രക്തത്തിൽ ഉള്ള ഒരു വ്യക്തി ജനനം മുതൽ കാണുന്നത് സമൂഹത്തിൽ പല വ്യത്യസ്ത ജനക്കൂട്ടങ്ങളാണ്. ഭൂഖണ്ഡ യൂറോപ്യൻമാരും, ഏഷ്യക്കാരും, ആഫ്രിക്കയിൽ നിന്നുമുള്ള കാപ്പിരികളും, അറബികളും, ദക്ഷിണ അമേരിക്കയിൽ നിന്നുമുള്ളവരും മറ്റും. ഇവർ ഒന്നും തന്നെയില്ലാത്ത ഒരു ഇങ്ഗ്ലണ്ട് ഈ ആൾക്ക് സ്വന്തം നിലയിൽ വിഭാവനം ചെയ്യാനാവില്ല.

മലബാറിൽ പാരമ്പര്യപരമായി വ്യത്യസ്ത നിലവാരങ്ങളിൽ ഉള്ള ആളുകൾ ജീവിച്ചിരുന്നത്, ചേരി, ചാള, പുര, വാരിയം, പിഷാരം, പൂമഠം, വീട്, ഭവനം, ഇടം, കോവിലകം, കൊട്ടാരം, ഇല്ലം, മന, മനക്കൽ തുടങ്ങിയ സംഗതികളിൽ ആയിരുന്നു. എന്നാൽ, ഇന്ന് പുതുപണം ഉണ്ടാക്കുന്നവർ എല്ലാം തന്നെ, താമസിക്കാൻ ആയി നിർമ്മിക്കാൻ ആഗ്രഹിക്കുന്നത് കൊട്ടാരം ആണ് എന്നതിന് പിന്നിൽ ഫ്യൂഡൽ ഭാഷാകോഡുകളുടെ സ്വാധീനം കാണാൻ പറ്റും. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

പാരമ്പര്യമായി മരുമക്കത്തായ തീയർ അനുഭവച്ചിരുന്ന മിക്ക വിധ സാമൂഹിക അധമത്വവും തലശ്ശേരിയിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളോട് ഒട്ടിനിന്ന മരുമക്കത്തായ തീയർക്ക് ബാധകമല്ലാതായി വന്നിരുന്നു. പലരും

പുതുതായ പലവിധ തൊഴിലുകൾ ചെയ്യു തുടങ്ങിയിരുന്നു. ഇങ്ഗ്ളിഷുകാരിൽ നിന്നും അവർക്ക് യാതോരുവിധ അടിമത്തമോ, അമർത്തലോ അനുഭവപ്പെടില്ല എന്നുള്ളതാണ് വാസ്തവം. എന്നാൽ അവർക്ക് തമ്മിൽ തമ്മിലും, മറ്റ് കീഴിലുള്ള ജാതിക്കാരിൽ നിന്നും, മുകൾ ജാതിക്കാരിൽ നിന്നും മത്സരബുദ്ധിയും, കുരുട്ട് ബുദ്ധിയും, വാക്ക് കോഡുകളിലൂടെയുള്ള ഞോണ്ടലുകളും മറ്റും നിത്യവും നേരിടേണ്ടിവരും.

തീയർ ആയ വ്യക്തിയും തീയൻ ആയ വ്യക്തിയും നായർ കുടുബങ്ങളിൽ പോയാൽ അവിടുള്ള വ്യക്തികൾ, കുട്ടികൾ പോലും, ഈ ആളുകളെ വെറും പേര് വിളിക്കും. ഇഞ്ഞി എന്ന് സംബോധന ചെയ്യും. ഓൻ, ഓള്, ഒരുത്തൻ, ഒരുത്തി, ചെക്കൻ, പെണ്ണ് എന്ന വാക്കുകളാൽ നിർവ്വചിക്കും. കറയിച്ചെല്ലുന്ന തീയർ / തീയൻ വ്യക്തി, ആ ആളുടെ കുടുബപരമായ ഉയർച്ചത്താഴ്ചയുടെ അടിസ്ഥാനത്തിൽ ഓച്ഛാനിച്ച് നിൽക്കേണം. സാധാരണഗതിയിൽ തീയൻ തോർത്തായിരിക്കും ഉടുക്കുക. ദേഹം നഗ്നമായിരിക്കും. സ്ത്രീകളുടെ കാര്യവും ഇത് തന്നെ. സ്ത്രീ നഗ്ന മാറിടം പ്രദർശിപ്പിക്കുന്നത് അന്ന് ഒരു പ്രശ്നമല്ല. എന്നാൽ ഇതോടൊപ്പം ഇഞ്ഞി, ഇന്റെ, ഓള്, എന്താളെ, എന്താടീ, പെണ്ണ് തുടങ്ങിയ



പദപ്രയോഗങ്ങളും വെറും പേരും മറ്റും അനുഭവിക്കുകയും ചെയ്യുമ്പോൾ, നഗനമാറിടത്തോടെനിൽക്കുന്ന ആൾ വ്യക്തിത്വപരമായി ദ്രവിക്കും എന്നുള്ളതാണ് വാസ്തവം. ആത്മാവിൽ കറപിടിക്കും.

ഇങ്ഗ്ളണ്ടിൽനിന്നും വിലയിൽ വൻ കുറവുള്ള തുണിത്തരങ്ങൾ വന്നതും കീഴ്ജാതിക്കാർക്ക് നല്ല നിലവാരമുള്ള വസ്ത്രങ്ങൾ ഉപയോഗിക്കാനുള്ള സൗകര്യം നൽകിയിരുന്നു. ഇവിടെ നൽകിയിട്ടുള്ളത് തീയ വംശജയായ സ്ത്രീയുടെ ചിത്രമാണ്.

## 48. Tellicherryയിലെ മരുമക്കത്തായ തീയരിൽ വന്നുചേർന്ന മാറ്റങ്ങൾ

മലയാളത്തിലും മലബാറിയിലും ചെറുപ്രായക്കാർ നീ, ഇഞ്ഞി എന്നെല്ലാം വിളിക്കുകയും, വെറുംപേര് വിളിക്കുകയും മറ്റും ചെയ്യുന്ന ചില മുതിർന്ന പ്രായക്കാരെ കണ്ടിട്ടുണ്ട്. അവരുടെ വ്യക്തിത്വം ചിതറിത്തന്നെയാണ് കാണപ്പെടുന്നത്. ഈ വിഷയം യഥാർത്ഥത്തിൽ ഒരു വൻ വിഷയമാണ്. ഇന്ത്യൻ സർക്കാരിലെ തൊഴിലുകാരിൽ ഏറ്റവും തരംതാണ ജോലികൾ ചെയ്യുന്ന പലരും ഇന്ന് ഇന്ത്യയിലെ സാധാരണ പൗരനെ ഈ വിധമാണ് നിർവ്വചിക്കുന്നത്. സാധരണക്കാരനായ ഇന്ത്യൻ പൗരന്റെ വ്യക്തിത്വം എന്ത് നിലവാരത്തിലാണ് എന്നതിനെക്കുറിച്ച് ആലോചിക്കാവുന്നതേയുള്ളു.

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ഇന്ന് ഇതിന്റെ ഒരുപതിപ്പ് നടമാടുന്നുണ്ട്. അവിടുള്ള ഇങ്ഗ്ളിഷുകാരെ ഇന്ന് പുറംനാട്ടിൽ നിന്നും വന്ന് കയറിക്കൂടിയ ആളുകൾ ഈ വിധം ദ്രവിപ്പിക്കുന്നുണ്ട്. ഇങ്ഗ്ളിഷ് പക്ഷം പക്ഷേ ഇതിന്റെ ഗുരുതരാവസ്ഥ അറിയുന്നില്ല. കാരണം അവർക്ക് ഈ കൂട്ടരുടെ ഭാഷ അറിയില്ല. എന്നാൽ, Bombay Film World പോലുള്ള ദുഷ്ട പ്രസ്ഥാനങ്ങൾ വൻ പണം മുടക്കി ചില ഇങ്ഗ്ളിഷ്

രാഷ്ട്രങ്ങളിൽ സ്കൂളുകളിൽ ഹിന്ദി പഠിപ്പിക്കാൻ അവിടുള്ള സർക്കാരുകളെ സ്വാധിനിക്കുന്നുണ്ട്. ഇതിന്റെ പരിണതഫലം എന്ത് മാത്രം ഭയാനകമാണ് എന്ന് മറുപക്ഷം മനസ്സിലാക്കുന്നില്ലതന്നെ.

ശരീരഭാഷയിൽ ഓച്ഛാനിക്കലും, വിധേയത്വവും പ്രകടിപ്പിക്കാതെ, കീഴ്ജാതിക്കാരൻ നായരുടേയോ, രാജവംശക്കാരുടേയോ, നമ്പൂതിരിമാരുടേയോ മുന്നിൽ നിന്നാൽ കഠിനമായ പ്രശ്നങ്ങൾ അനുഭവിക്കേണ്ടിവരും. ഇത് സാമൂഹിക വാസ്തവം തന്നെയായിരുന്നു. ഇന്നും ഇത് തന്നെയാണ് മലയാളത്തിലേയും മലബാറിയിലേയും വാസ്തവം. ഇന്നുള്ള ഉയർന്ന ജാതിക്കാർ സർക്കാർ ഓഫിസ് തൊഴിലാളികളാണ്. പോലീസ് സ്റ്റേഷനിൽ ഇന്നത്തെ കീഴ് ജാതിക്കാരനായ വാണിജ്യവാഹന തൊഴിലാളി നിവർന്ന് നിന്ന് പോലീസുകാരനെ ഒന്ന് 'നിങ്ങൾ' എന്ന് സംബോധ ചെയ്താൽമതി, സ്റ്റേഷൻ അന്തരീക്ഷം സ്ഫോടനാത്മകമാകാൻ. മുഖത്തിന്മേൽ പടക്കം പൊട്ടിച്ചത് മാതിരിയാകും കാര്യങ്ങൾ.

പഴശ്ശിരാജയ്ക്ക് കാണിക്ക നൽകി തിരിച്ചു പോകുന്ന ഒരു വ്യക്തിയുടെ ശരീര ഭാഷയിൽ എന്തോ പന്തികേട് കണ്ട്, പഴശ്ശിരാജ അയാളുടെ ദേഹത്തിലൂടെ വെടിയുണ്ട പായിച്ച ചരിത്രം ഉള്ള

കോട്ടയം Tellicherryയിൽ നിന്നും ഏതാനും കിലോമീറ്റർമാത്രമേ ഉള്ളൂ.

തലശ്ശേരിയിൽ ഇങ്ഗ്ലിഷ് പ്രസ്ഥാനങ്ങളോട് ഒട്ടിനിന്ന പല തീയർ / തീയൻ കുടുംബക്കാർക്കും മുകളിൽ സൂചിപ്പിച്ച വ്യക്തിത്വം ദ്രവിക്കൽ ഇല്ലാതായിത്തുടങ്ങിയിരുന്നു. സ്ത്രീകൾ വൻ ഫാഷൻ ഉള്ള വസ്ത്രങ്ങൾ ധരിച്ചു തുടങ്ങി. പരുഷന്മാർ ഇങ്ഗ്ലിഷ് വസ്ത്രങ്ങൾ ധരിക്കുന്നവരും ഉണ്ടായിരുന്നു. തൊപ്പിവരെ ധരിക്കും ചിലർ. പലരും ഇങ്ഗ്ലിഷ് സംസാരിക്കും.

ഈ വിധ സാമൂഹിക സൗകര്യം ആണ് ഗോവിന്ദൻ കണ്ട് അനുഭവിച്ച് വളർന്നത്.

എന്നാൽ ഈ വിധസാമൂഹികാന്തരീക്ഷം സൃഷ്ടിക്കപ്പെട്ടതിന് പിന്നിൽ ഒരു വൻ സാമൂഹിക യന്ത്രസംവിധാനം പ്രവർത്തിക്കുന്നുണ്ട് എന്നും അതിന് ചാലക ശക്തിയും സംവേഗശക്തിയും (momentum) ഊക്കും നൽകുന്നതും, അതിന്റെ ദിശാഗതിയെ നിഷേധാത്മകതയിൽ നിന്നും പിടിച്ച് തിരിച്ച് ഗുണമേന്മയിലേക്ക് നയിക്കുന്നതുമായ യന്ത്രചാലക ചക്രം ഇങ്ഗ്ലിഷ് ഭരണ സംവിധാനവും, ഇങ്ഗ്ലിഷുകാരുടെ

സാന്നിധ്യവുമാണ് എന്ന കാര്യം ഗോവിന്ദന്റെ മനസ്സിൽ കടന്നില്ലതന്നെ.

Intermediateന് (ഇന്നുള്ള 11th standard) പഠിക്കുന്ന കാലത്ത് ഗോവിന്ദൻ, മാതാപിതാക്കളെ അറിയിക്കാതെ ഒരു Coltനെ (കുതിരക്കുട്ടിയെ) വാങ്ങിച്ചു. വൈത്തിരിയിൽ താമസിക്കുന്ന മാതാപിതാക്കൾക്ക് വൈകിയാണ് ഈ വിവരം ലഭിച്ചത്. കാരണം, അന്ന് വൈത്തിരിയിൽ നിന്നും Tellicherryയിലേക്ക് എത്താൻ ഒരു ആഴ്ചയെങ്കിലും പിടിക്കും എന്നാണ് തോന്നുന്നത്. കച്ചവട സാമഗ്രികളുമായി നീങ്ങുന്ന കാളവണ്ടികളിൽ കയറിയാണ് യാത്ര.

വൈത്തിരി, കൽപ്പറ്റ, പനമരം, Manantody (മാനന്തവാടി), തലപ്പുഴ, നെടുംപൊയിൽ, കണ്ണവം, കൂത്തുപറമ്പ് എന്നതാവാം വഴി. മിക്കവാറും ആൾപ്പാർപ്പില്ലാത്ത വഴികളാണ്. Wynad (വയനാട്) ആണെങ്കിൽ കൊടുംകാടും. എന്നിട്ടും അന്ന് ദൂരദേശ യാത്ര സുരക്ഷിതമായി തുടങ്ങിയിരുന്നു. കാരണം, പലദിക്കിലും ഇങ്ഗ്ളിഷ് ഭാഷ കാര്യമായിത്തന്നെ അറിവുള്ള പോലീസ് ഇൻസ്പെട്ടർമാരുടെ നേതൃത്വത്തിലുള്ള പോലീസ് സ്റ്റേഷനുകൾ. തമ്മിൽ ഇങ്ഗ്ളിഷ് സംസാരിക്കുന്ന പോലീസ് ഇൻപെകൂർമാർ ഇന്ന് കാണാൻ കൂടി പറ്റാത്ത ഒരു വസ്തുവമായി

മാറിയിട്ടുണ്ട്. എന്നാൽ അങ്ങിനെ ഒരു പോലീസ് സംവിധാനത്തിന്റെ മേൻമയും, മയവും, കാര്യക്ഷമതയും അനുഭവിച്ചറിഞ്ഞാലെ മനസ്സിലാകൂ. എന്നാൽ ഈ സംവിധാനത്തിലും പോരായ്മയായി നിന്നിരുന്ന ഇടം ഇങ്ഗ്ളിഷ് സംസാരിക്കാൻ അറിയാത്ത പോലീസ് കോൺസ്റ്റബ്ൾമാരും, പൊതുജനവും തന്നെയായിരുന്നു.

15 - 16 വയസ്സുള്ള ഏക മകൻ കുതിരക്കുട്ടിയെ വാങ്ങി, സാവാരിതുടങ്ങിയെന്ന് അറിഞ്ഞ മാതാപിതാക്കൾ ആകുലപ്പെട്ടു. ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് വരെ രാജകുടുംബക്കാർക്കും ജന്മികുടുംബക്കാർക്കും മാത്രം അനുവധിക്കപ്പെട്ടിട്ടുള്ള യാത്രാ സംവിധാനങ്ങളാണ് കുതിര, പല്ലക്ക് എന്നിവ. ഇവ മരുമക്കത്തായ തീയർ വ്യക്തിക്ക് വാങ്ങിക്കാനും, ഉപയോഗിക്കാനും പറ്റിയെന്നുള്ളത് തന്നെ സമൂഹത്തിൽ വന്ന അതിശയകരമായ മാറ്റമാണ് എന്ന് ഒരു വ്യക്തിപോലും ശ്രദ്ധിച്ചില്ലാ എന്നുവേണം കരുതാൻ.

ആകെയുള്ള 15 വയസ്സുകാരനായ മകൻ, മാതാപിതാക്കളോട് പറയാതെ, ഒരു ബൈക്ക് വാങ്ങി, വാഹന പ്രവാഹമുള്ള തെരുവിലൂടെ മിന്നൽ വേഗത്തിൽ നിത്യവും നീങ്ങുന്നു എന്ന്

Go to Main contents

അറിഞ്ഞാൽ മാതാപിതാക്കൾക്കുള്ള വേവലാതി ഊഹിക്കാൻ പറ്റുമെങ്കിൽ, ഗോവിന്ദൻ coltനെ വാങ്ങിച്ച്, Tellicherryലെ തെരുവീഥികളിലൂടെ പറന്ന് നീങ്ങുന്ന കാര്യം Kannan - Cheeru ദമ്പതികളിൽ ഉളവാക്കിയ മന:സമ്മർദ്ദം മനസ്സിലാക്കാൻ ആവും. അവർ കാടും മേടും താണ്ടി, Tellicherryയിൽ തിരിച്ചെത്തി. ഗോവിന്ദനെ പഠനത്തിൽ നിന്നും മുക്തനാക്കി, വ്യാപരം പഠിപ്പിക്കാൻ തീരുമാനിച്ചു.

ഇതിലും സാമൂഹികമായ മാറ്റത്തിന്റെ രശ്മികൾ കാണേണ്ടതാണ്. മരുമക്കത്തായ തീയർ വ്യക്തിയാണ് കച്ചവടം പഠിക്കാൻ പോകുന്നത്. പതിറ്റാണ്ടുകൾക്ക് മുൻപ് ചിന്തിക്കാൻ കൂടി ആവാത്ത കാര്യമാണ്.

മറ്റൊരുകാര്യം കച്ചവടം പഠിക്കാൻ BBA, MBA എന്ന സമയംപോക്ക് പരിപാടിക്കല്ല പോകുന്നത്. നേരിട്ട് വ്യാപാരത്തിൽ ഇറങ്ങിത്തന്നെ പഠിപ്പിക്കാനാണ് പദ്ധതി. മരുമക്കത്തായ തീയരിൽ അന്ന് ആരെങ്കിലും വൻ വ്യാപാരങ്ങളിൽ വ്യാപൃതരായിരുന്നുവോ എന്ന് അറിയില്ല. എന്നിരുന്നാലും, Tellicherryയിൽ ഇങ്ഗ്ളിഷുകാരുടെ സാന്നിദ്ധ്യവും, സഹകരണവും, രണ്ട് വൻ വാണിജ്യസംരംഭങ്ങൾക്ക് ഉത്തേജനവും

സാങ്കേതികവിജ്ഞാനവും പകർന്നിരുന്നു. ഒന്ന് Circus (സർക്കസ്), രണ്ട് Bakery (ബെയ്ക്കറി വ്യവസായം). രണ്ടിലും മരുമക്കത്തായ തീയർ കുടുംബങ്ങൾ വൻ പ്രസ്ഥാനങ്ങൾ തന്നെ വളർത്തിയെന്നാണ് അറിയുന്നത്. ഈ കാര്യത്തിന് സാമൂഹിക സൗകര്യം സൃഷ്ടിച്ച ഇങ്ഗ്ളിഷ് ഭരണത്തോട് എന്തെങ്കിലും നന്നിയോ (നന്ദിയോ) കടപ്പാടോ ഇക്കൂട്ടരിൽ ആരെങ്കിലും എപ്പോഴെങ്കിലും പ്രകടിപ്പിച്ചിരുന്നുവോ എന്ന് നിശ്ചയമില്ല.

Go to Main contents

## 49. പിടിവിട്ടുപോയ കീഴാളരെ തിരികെ കാൽച്ചങ്ങലയിൽ ഇടാനായി ഇറങ്ങിത്തിരിച്ച പുത്തൻ നേതാക്കൾ

---

Mr. Kannan, ഭാര്യാസമേതം Tellicherryയിൽ തിരിച്ചെത്തി. മകനെ നേരെ Calicutൽ ഉള്ള, മഹാരാഷ്ട്രക്കാരുടെ ടെക്സ്റ്റൈൽ മൊത്തവ്യാപാര സ്ഥാപനത്തിൽ കൊണ്ടുചെന്നു ചേർത്തു. അവർ ഗോവിന്ദനെ തൊഴിൽ പഠിപ്പിക്കുകയും, മഹാരാഷ്ട്രയിലേക്ക് മാറ്റുകയും ചെയ്തു. അതോടുകൂടി ഗോവിന്ദന്റെ മാനസികവ്യാപ്തി വളരെ വിപുലമായി. അവിടെ കുറച്ച് കാലം നിന്നതിന് ശേഷം, മൊത്തവ്യാപാരിയുടെ ശക്തമായ പിൻബലത്തോടുകൂടി, Tellicherryയിൽ ഇന്ന് പോലീസ് സ്റ്റേഷൻ ഉള്ള സ്ഥാനത്തിന് അടുത്തായി രണ്ട് നീളംകൂടിയ മുറികൾ ഉള്ള ഒരു പ്രബലമായ ടെക്സ്റ്റൈൽ ഷോറൂം തുറന്നു. ഇത് ഈ വ്യക്തിയുടെ ജീവിത കഥയിൽ നിന്നുമാണ്.

എന്നാൽ ഈ കഥയ്ക്ക് പിന്നണിയിൽ നടന്നകാര്യങ്ങൾ പറഞ്ഞുകൊണ്ട് ചരിത്രത്തിനെ ഒരു നോക്കുകയും ചെയ്യാനാവാം.

ഗോവിന്ദൻ ബോംബെയിൽ ഉള്ളപ്പോഴോ മറ്റോ ആണ് ഗാന്ധിയും അനുചരരുടേയും രാഷ്ട്രീയ

പദ്ധതികളും മറ്റുമായി നേരിട്ട് ഇടപഴകാൻ ആയത്. സരോജിനി നൈഡുവിന്റെ പ്രസംഗം കേട്ട് ഗോവിന്ദൻ കോരിത്തരിച്ചു പോയി.

ഈ ഉപദ്വീപിലെ സാമ്പത്തികമായി മുന്നിട്ടു നിൽക്കുന്ന പലരും അന്ന് ഇങ്ഗ്ളണ്ടിലേക്ക് പോയി പഠിക്കുമായിരുന്നു. അവിടെ എത്തിയാൽ, ഈ ഉപദ്വീപ് വളരെ നിസ്സാരമായ ഒരു ഇടമായി തോന്നും. അവർ അവിടെനിന്നും വെറും പേര് വിളിച്ച് സംബോധന ചെയ്യുന്ന നിസ്സാരരായ ഇങ്ഗ്ളിഷുകാർക്ക് ഈ ഉപദ്വീപിലെ പകുതിയോളം പ്രദേശം ഭരിക്കാൻ ആവുമെങ്കിൽ, അവർക്ക് അതിനേക്കാൾ എത്രയോ മടങ്ങ് എളുപ്പത്തിൽ ഈ പ്രദേശം ഭരിക്കാനും നിയക്കാനും ആവും എന്ന ഒരു തോന്നൽവരും എന്നത് സ്വാഭാവികം മാത്രം.

ഇന്ന് ഇതേ പോലെ കരുതുന്ന ഒരു വ്യക്തി ഉണ്ട്. MP ആണ്. അമേരിക്കയിൽ പഠിച്ച് വളർന്ന ആളാണ്. ആ ആൾക്കും ഇതേ വിചാരമാണ്. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ വിലസുന്നത് പോലെയൊന്നും ഇന്ത്യയിലും പാക്കിസ്ഥാനിലും ഈ ആൾക്ക് ഒരു സാധരണക്കാരനായി വിലസാൻ പറ്റില്ലതന്നെ.

ഒരു പോലീസ് സ്റ്റേഷൻ പോയിട്ട്, ഒരു വില്ലേജ് ഓഫീസിൽ വരെ ഈ ആൾക്ക് തന്റെ പൊള്ള പ്രതാംപം വീശിക്കാണിക്കാതെ പോയി ഒന്ന് ഉദ്യോഗസ്ഥരെ 'നിങ്ങൾ' എന്ന് പോലും സംബോധന ചെയ്ത് കാര്യങ്ങൾ നീക്കാൻ ആവില്ലതന്നെ. ഇതിന് കഴിയാത്ത വ്യക്തികളാണ് ഇന്ത്യയെ മൊത്തമായി ഭരിച്ച് ഗുണമേന്മയിലേക്ക് നയിക്കാൻ ആവും എന്ന് വിദേശങ്ങളിൽ ഇരുന്നും YouTubeലൂടെയും മറ്റും വീമ്പ് ഇളക്കുന്നത്.

സരോജിനി നൈഡുവും ഇങ്ഗ്ളണ്ടിൽ (Cambridgeൽ) പഠിച്ചിട്ടുള്ള ആളാണ്. ഈ ആളുടെ പിതാവും ഇങ്ഗ്ളണ്ടിൽ Edinburgh Universityൽ പഠിച്ചിട്ടുള്ള ആളാണ്. അന്ന് ഇങ്ഗ്ളണ്ടിൽ നിന്നും തിരിച്ചുവരുന്നവർ വൻ പദ്ധതികളുമായാണ് വരിക. വന്നപാടെ ഉപഭൂഖണ്ഡത്തിലെ ജനങ്ങളെ സംഘടിപ്പിച്ച്, അവർ നേതാക്കളായുള്ള ഒരു പുതിയ രാജ്യം രൂപീകരിക്കാം എന്നതാണ് സ്വപ്നം.

സരോജിനി നൈഡു ബെങ്ഗോളി (Bengali) വനിതയാണെങ്കിലും വിവാഹത്തിന് ശേഷം ഹൈദരബാദ് രാജ്യത്തിലെ പ്രജയായിരിന്നു. ഈ ആൾ നേതാവായി പ്രഖ്യാപിച്ച ഗാന്ധി പോർബന്ധർ രാജ്യത്തിലെ പ്രജയാണ്. അവിടുത്തെ പ്രധാന മന്ത്രിയുടെ മകനാണ്.

ഇവിടെ വ്യക്തമായി എടുത്ത് പറയേണ്ടുന്ന കാര്യം ഈ രണ്ട് കൂട്ടരും ബ്യട്ടിഷ് - ഇന്ത്യയിലെ പൗരന്മാരല്ല. മാത്രവുമല്ല, ഈ കൂട്ടർ അവരുടെ കീഴിൽ ബ്യട്ടിഷ് - ഇന്ത്യയിലെ ജനങ്ങളെ സംഘടിപ്പിക്കാൻ ശ്രമിക്കുന്ന അവസരത്തിൽ, യഥാർത്ഥത്തിൽ മൂന്ന് പ്രസിഡസികളിലും ജനാതിപത്യ സംവിധാനത്തിൽ തിരഞ്ഞെടുക്കപ്പെട്ട് രൂപീകരിക്കപ്പെട്ട മന്ത്രിസഭകൾ ആണ് ഭരിക്കുന്നത്. ഇങ്ഗ്ളിഷുകാരല്ല.

ഇനി ഗോവിന്ദന്റെ കാര്യം പറയാം. ഈ ആൾ Tellicherryയിലെ വ്യക്തിയാണ്. ഈ ആൾ ജനിക്കുന്നതിന് ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ്, Tellicherryയിൽ നിന്നും ഏതാനും മൈലുകൾക്ക് അപ്പുറം മരുമക്കത്തായ തീയർക്ക് യാത്ര ആവുമായിരുന്നോ എന്നത് സംശയമാണ്. പോരാത്തതിന്, നായർ, രാജകുടുംബാംഗങ്ങൾ, നമ്പൂതിരിമാർ എന്നിവർക്കും യാത്ര സുരക്ഷിതമല്ലതന്നെ. നമ്പൂതിരിമാർ മുക്കുവരുടെ ബഹുമാനക്കുറവ് പേടിച്ച് കടലിൽ യാത്രചെയ്യില്ല. എന്നാൽ, നായന്മാരും രാജകുടുംബാംഗങ്ങളും, കടലിലൂടെ യാത്രചെയ്താൽ, Badagara (വടകര) തീരം കടന്ന് പോകണമെങ്കിൽ കടത്തനാട് മഹാരാജാവിന്റെ ഓലമേഞ്ഞ രാജമന്ദിരത്തിൽ നിന്നും പാസ് എടുത്തിരിക്കേണം. അല്ലെങ്കിൽ

കോട്ടക്കൽ ഉള്ള മരക്കാർമാർ കപ്പലിനെ പിടികൂടും, കിട്ടുന്നത് അവർ പങ്കിടും. കുറച്ച് പങ്ക് Badagara മഹാരാജാവിനും നൽകും.

Tellicherryക്ക് തൊട്ട് വടക്കായുള്ള ധർമ്മടം തുരത്ത് പലപ്പോഴും Cannanoreറിലെ ആഴി രാജാക്കളുടെ കൈവശം ആയിരുന്നു. Tellicherryക്ക് തൊട്ട് കിഴക്കായി കോട്ടയം മഹാരാജാവിന്റെ അധികാരപരിധി.

Tellicherry എന്ന കിളിക്കൂടു പോലുള്ള ഇടത്ത് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഗോവിന്ദന്റെ മാതാപിതാക്കളേയും മറ്റും മാത്രമല്ല, മറിച്ച്, നമ്പൂതിരി കുടുംബങ്ങൾക്ക് വരെ പൊതുനിരത്തിൽ സുരക്ഷിതരായി ഇറങ്ങി നടക്കാം എന്ന സാമൂഹിക സ്ഥിതി വരുത്തിയതിനെക്കുറിച്ച് യാതോരു വിവരവും ഗോവിന്ദന് ഇല്ലതന്നെ.

ഈ Tellicherryയിലെ ചെറുപ്പക്കാരൻ നേതാവായി പ്രഖ്യാപിച്ചത് ബ്യട്ടിഷ് ഇന്ത്യക്ക് അപ്പുറത്തുള്ള പോർബന്ധർ രാജ്യത്തിലെ പ്രജയെയാണ്. പോരാത്തതിന്, രോമാഞ്ചം ജനിച്ചത്, ബ്യട്ടിഷ്-ഇന്ത്യയിൽ അല്ലാത്ത Hyderabad രാജ്യത്തിലെ വ്യക്തിയുടെ പ്രസംഗം കേട്ടപ്പോഴണ്. ഈ രണ്ട് കൂട്ടർക്കും പൊതുവായുള്ള വിശേഷം, ഒന്ന് അവർ




രണ്ട് കൂട്ടരും വൻ സമ്പത്തുള്ള ഫ്യൂഡൽ ജന്മിവർഗ്ഗത്തിൽ പെട്ടവരാണ്എന്നതാണ്. ഈ വക ജന്മി വർഗ്ഗങ്ങളുടെ നീരാളിപ്പിടുത്തത്തിൽ നിന്നും ഗോവിന്ദനേയും ജനക്കൂട്ടങ്ങളേയും രക്ഷിച്ചത് English East India Company ആണ്. പോർബന്ധറിലേയും, Hyderabadലേയും വ്യക്തികൾക്ക് ഈ സംഭവവികാസങ്ങളുമായി യാതോരു ബന്ധവും ഇല്ല. ആകെയുള്ള ബന്ധം രണ്ട് കൂട്ടരും Englandൽ പോയി പഠിച്ചു എന്നുള്ളത് മാത്രം. ഇതുതന്നെയാണ് ഇവരിൽ ഉള്ള രണ്ടാമത്തെ പൊതുവായുള്ള വിശേഷം.

Englandൽ തെറ്റായ ഒരു ധാരണ ഉണ്ടായിരുന്നു, ഉപഭൂഖണ്ഡം മുഴുവൻ British ഭരണത്തിന് കീഴിലാണ് എന്ന്.

ഇതുമായി ബന്ധപ്പെട്ട് ചിലകാര്യങ്ങൾ കൂടി പറയാനുണ്ട്.

Go to Main contents

## 50. സ്വന്തം നിലയിൽ ഉപഭൂഖണ്ഡത്തിന്റെ നേതാവാണ് എന്നു പ്രഖ്യാപിക്കുന്നവർ

ദക്ഷിണേഷ്യൻ ഉപദ്വീപിൽ നിന്നും ഇങ്ഗ്ളണ്ടിലേക്കും ഭൂഖണ്ഡ യൂറോപ്പിലേക്കും ദേശാടനവും മറ്റും ചെയ്യുന്നവർ ഇന്ത്യയിൽ നിന്നുമാണ് വരുന്നത് എന്ന ഒരു ധാരണ പൊതുവായി യൂറോപ്പിലും ബ്രിട്ടണിലും നിലനിന്നിരുന്നു. എന്നാൽ, ഇക്കൂട്ടർ ഒന്നുകിൽ ബ്രിട്ടിഷ്-ഇന്ത്യയിലെ മൂന്ന് പ്രസിഡൻസികളിൽ ഏതൊങ്കിലും ഒന്നിൽ നിന്നുമോ, അതുമല്ലെങ്കിൽ ബ്രിട്ടിഷ്-ഇന്ത്യക്ക് പുറത്തായുള്ള നാട്ടുരാജ്യങ്ങളിൽനിന്നുമോ ആയിക്കും. രണ്ടും യഥാർത്ഥത്തിൽ, ഇന്ന് അനുമാനിക്കുന്ന ഇന്ത്യയല്ലതന്നെ (ഇന്നുള്ള പാക്കിസ്ഥാനും ബെങ്ഗ്ളാദേശും, ഇന്ത്യയും).

ഈ പോകുന്നവർ ഉപദ്വീപിലെ വൻധനികർ ആയിരിക്കും. അതിൽ തെറ്റില്ല. എന്നാൽ, അങ്ങ് ചെന്നാൽ, ഇക്കൂട്ടർ ഇന്ത്യയുടെ നേതാക്കളും, ജനനേതാക്കളും, ജനങ്ങൾക്കായുള്ള വൻ ദൗത്യങ്ങൾ ഏറ്റെടുത്ത് ചെയ്യാനുള്ളവരും മറ്റുമാണ് എന്ന രീതിയിലാണ് പെരുമാറുക. വൻ ധനികരായതിനാൽ, അവിടങ്ങളിൽ നന്നായിത്തന്നെ പണം എറിഞ്ഞ് കളിക്കാനും ആവും.

ഇങ്ഗ്ളണ്ടിലാണെങ്കിൽ അതീവ മൃദുലമായ ഭാഷാ അന്തരീക്ഷം. ആകെക്കൂടിയുള്ള പ്രശ്നം ഈ കയറിവന്ന കൂട്ടരുടെ ഉള്ളിന്റെ ഉള്ളിൽ ഒളിഞ്ഞുകിടപ്പുള്ള അരിച്ചിറങ്ങുന്ന വിഷംമാതിരിയുള്ള ഫ്യൂഡൽ ഭാഷാ മാനസികാവസ്ഥയാണ്. ഇത് വാക്കുകളിലും, മുഖഭാവത്തിലും, നേത്രഭാഷയിലും, ആംഗ്യങ്ങളിലും, ഗോഷ്ഠികളിലും, ആളുടെ പിന്നിൽ നിന്നും കാണിക്കുന്ന ആംഗികങ്ങളിലും മറ്റും പ്രകടമാവും. ഈ വിധ നിഗൂഢവും വന്യവുമായ സൂചനകൾ വികരണം ചെയ്യുന്ന ആളുകളുടെ സാമീപ്യത്തിൽ എന്തോ പന്തികേടുണ്ട് എന്ന് പ്രാദേശിക ഇങ്ഗ്ളിഷുകാരിൽ ചിലർക്കെങ്കിലും തോന്നിയിട്ടുണ്ടാവാം.

ഈ തോന്നലിനെ വളരെ പെട്ടന്നുതന്നെ വർണ്ണവിവേചനമെന്നും മറ്റും പറഞ്ഞ് നിർവ്വചിക്കാൻ കെൽപ്പുള്ളവരാണ് ആഗതർ. കാരണം, ഈ വിധ വിവേചന ഭാവങ്ങളുടെ മൂർത്തീകരണങ്ങളാണ് ഇവർ. ഇവരെ ഈ കാര്യം ആരും പഠിപ്പിക്കേണ്ടതില്ല.

ഇവർ പലവിധ പ്രസംഗങ്ങളും, പദ്ധതികളും, ഉടമ്പടികളും ഭൂഖണ്ഡയൂറോപ്പിലും, ഇങ്ഗ്ളണ്ടിൽതന്നെയും നടത്തുമായിരുന്നു.

എല്ലാം അവർ ജനനേതാക്കളാണ് എന്ന് സൂചിപ്പിക്കപ്പെടുന്ന ഇന്ത്യക്ക് വേണ്ടി.

ഈ വിധ ആളുകളെപ്പറ്റി Adolf Hitler തന്റെ ആദ്യകാല ഗ്രന്ഥമായ Mein Kampf ൽ ഒരു ദിക്കിൽ എഴുതിക്കണ്ടത് വളരെ ജിജ്ഞാന ഉണർത്തിയിരുന്നു.

QUOTE from Mein Kampf

1. Chiefly involved were representatives of various ----states, and some from … and India, who as individuals always impressed me as pompous big-mouths without any realistic background

ഇവയിൽ മുഖ്യമായും ഉൾപ്പെട്ടിരുന്നത് ഇന്ത്യയിലേയും മറ്റ് ചില പ്രദേശങ്ങളിലേയും ജനപ്രതിനിധികൾ ആയിരുന്നു. അവരെല്ലാം എന്നിൽ ഉണർത്തിയ മതിപ്പ്, അവരെല്ലാം യാതോരു ജനകീയ നേതൃത്വ പശ്ചാത്തലവും ഇല്ലാത്ത വെറും  പൊങ്ങച്ചക്കാരായ വായാടികൾ ആണ് എന്നാണ്.

2. But there were not a few Germans, especially in the nationalist camp, who let themselves be dazzled by such inflated Orientals and readily accepted any old Indian or ………… student from God knows where as a ‘representative’ of India or …..

എന്നാൽ, ഏതൊരു പ്രായം ചെന്ന ഇന്ത്യക്കാരെനേയും കണ്ട്, അവർ ഇന്ത്യയുടെ ജന പ്രതിനിധികൾ ആണ് എന്ന് വൻ മതിപ്പ് ഉളവായ ജർമ്മൻകാരും കുറവായിരുന്നില്ല.

3. above all were authorised by no one to conclude any pact with anyone

എല്ലാത്തിനും ഉപരിയായി, യാതോരു ഉടമ്പടിയും ഒപ്പിടാൻ ആരും തന്നെ യാഥാർത്ഥത്തിൽ ഇവർക്ക് യാതോരു അധികാരവും നൽകിയിട്ടില്ലതന്നെ.

END OF QUOTE.

ഇങ്ങിനെയുള്ള ആളുകൾ അവരുടെ ദേശാടനം കഴിഞ്ഞ് തിരിച്ച് ഉപഭൂഖണ്ടത്തിലേക്ക് യാത്രതിരിക്കുന്ന അവസരത്തിൽ പലതരം പദ്ധതികളും ആവിഷ്ക്കരിക്കും. ഏന്തൊരു രാഷ്ട്രീയ പദ്ധതിക്കും ഒരു Unique Selling Proposition (USP) ആവശ്യമാണ്. കുറിക്ക് കൊള്ളുന്നതായിരിക്കേണം അത്. തണുത്ത് വിറങ്ങലിച്ച് കിടക്കുന്ന Greenlandലെ ഒരു വീട്ടിൽ ഒരു ഫ്രിഡ്ജ് വിൽക്കാൻപറ്റുന്ന രീതിയിലുള്ള കഴിവുകൾ ഉള്ള അനുചരരെ സംഘടിപ്പിക്കണം. എന്നിട്ട് വേണം പരന്ന് കിടക്കുന്ന, കൈവിട്ടുപോകുന്ന പ്രദേശത്തെ തിരികെ പിടിച്ചെടുക്കാൻ.

## 51. സ്വാതന്ത്ര്യ സമരത്തിന്റെ യഥാർത്ഥ പ്രചോദനം

ഇങ്ഗ്ളണ്ടിലും ഭൂഖണ്ഡ യൂറോപ്പിലും മാത്രമല്ല യൂഎസ്ഏയിൽവരെ ഈ ഉപഭൂഖണ്ഡത്തിൽ നിന്നും കടന്ന വൻകിടക്കാരിൽ പലരും വളരെ പെട്ടന്ന് തന്നെ ഈ ഉപഭൂഖണ്ഡത്തെ അവരുടെ കൈവശം വരുത്താം എന്ന് മനസ്സിലാക്കിയിരുന്നു. കാരണം. പ്രാദേശിക ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ നിന്നും പുറത്ത് കടന്നാൽ, അതി ഗംഭീരമായ മാനുഷിക കഴിവുകളാണ് കൈവരിക്കുക.

ഈ എഴുത്തുകാരന്റെ കുടുംബ ബന്ധങ്ങളിൽ നിന്നും ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപെ യൂഎസ്ഏയിലേക്ക് കടന്ന ഒരു സ്ത്രീ, ഇന്ത്യയിലെ സ്ത്രീകൾക്ക് പലവിധ കഴിവ് കേടുകളും ഉണ്ട് എന്ന് പണ്ട് നേരിട്ട് പറഞ്ഞതായി ഓർക്കുന്നു. എന്നാൽ വാസ്തവം ഈ സ്ത്രീയും ഈ രാജ്യത്തിൽ വന്നാൽ അതേ കഴിവ് കേട് തന്നെ പ്രകടിപ്പിക്കും എന്നുള്ളതാണ്. തിരിച്ച് വന്ന് വല്ല കുഗ്രാമത്തിലുമാണ് താമസിക്കുന്നതെങ്കിൽ, അടുത്തുള്ള അങ്ങാടിയിൽ പോലും ഇറങ്ങിച്ചെല്ലാൻ മടിക്കും. വിഢ്ഢി ശാസ്ത്രത്തിൽ ഇതിനെ Paranoia, Social Anxiety Disorder തുടങ്ങിയ വിഢ്ഢി സാങ്കേതിക പദ

Go to Main contents

ഗണത്തിൽ പെടുത്തുമെങ്കിലും, കാര്യങ്ങളുടെ യഥാർത്ഥ താവളം ഈ വിധ വിഡ്ഢി ശാസ്ത്രങ്ങളുടെ വിവരത്തിനും അതീതമാണ്.

ഉപഭൂഖണ്ഡം വളരെ എളുപ്പത്തിൽ ഭരിക്കാനോ, നടത്തിപ്പ് ചെയ്യാനോ ആവില്ല എന്നുള്ളതാണ് വാസ്തവം. അതിനെക്കുറിച്ച് പിന്നീട് പറയാം.

ഉപഭൂഖണ്ഡം പിടിച്ചെടുക്കാൻ ഗാന്ധിയും നെഹ്റുവും മറ്റും മാത്രമല്ല പരിശ്രമിച്ചത്. മറിച്ച്, ഇങ്ഗ്ളണ്ടിലേക്കും മറ്റും മാറിതാമസിച്ച പലരും ശ്രമിച്ചിട്ടുണ്ട്. എന്നാൽ, അത് അത്ര എളുപ്പമായ കാര്യമല്ല. അവർ ആകെ ചെയ്യേണ്ടുന്നത് ഇങ്ഗ്ളിഷുകാരെ ഓടിക്കുകമാത്രമാണ്. ഒരു വൻ രാഷ്ട്രം ഇങ്ഗ്ളിഷുകാർ പടുത്തുയുർത്തിയിട്ടുണ്ട്. പട്ടാളവും പോലീസും ഭരണയന്ത്രവും നിലവിലുണ്ട്. രാജ്യം കരസ്ഥമാക്കിയാൽ, ജനങ്ങളെ അടിച്ചമർത്തി നിലനിർത്താൻ ഇവ മതിയാകും. എന്നാൽ പ്രശ്നം ഇങ്ഗ്ളിഷുകാരെ ഓടിക്കലല്ല. മറിച്ച്, അന്ന് ഈ ഉപഭൂഖണ്ഡത്തിൽ തന്നെ പലരും രാഷ്ട്രയക്കളി നടത്തുന്നുണ്ട് എന്നുള്ളതാണ്.

ഇങ്ഗ്ളണ്ടിൽ നിന്നും ഓടിക്കിതച്ച് തിരിച്ച് വരുന്നവർക്ക് അത്ര എളുപ്പത്തിൽ ഇവർ വേദി വിട്ടുകൊടുക്കില്ലതന്നെ. എന്നാൽ ഈ

Go to Main contents

വരുന്നവർക്കെല്ലാം വൻ രാഷ്ട്രീയ ചരിത്രം പുറംനാടുകളിൽ ഉണ്ട് എന്നാണ് അവകാശം. ആ പ്രശ്നത്തിൽ ഇടപെട്ടു, മറ്റേ പ്രശ്നത്തിൽ ബ്യട്ടിഷ് സർക്കരിടോ നേരിട്ട് ഏറ്റു മുട്ടി, ആ വിധ വേദികളിൽ വൻ പ്രക്ഷോപങ്ങൾ നടത്തി, ബ്യട്ടനെ വിറപ്പിച്ചു എന്നിങ്ങനെയുള്ള ചരിത്രങ്ങൾ പലതും പറയാനുണ്ട്.

ഇതെല്ലാം നല്ലരീതിയിൽ വാക്കുകളാലും, കുറച്ച് ഇങ്ഗ്ളിഷ് വനിതകളും പുരുഷന്മാരും കൂടെ നിൽക്കുന്ന ചിത്രങ്ങളോടൊപ്പവും ഒരുക്കിയെടുത്ത് ഈ ഉപഭൂഖണ്ടത്തിൽ അച്ചടിച്ച് പ്രചരിപ്പിച്ചാൽ, കടന്നുവന്ന നേതാവ്, പ്രാദേശിക രാഷ്ട്രീയക്കാരെ കടത്തിവെട്ടും.

പ്രാദേശിക രാഷ്ട്രീയക്കാർക്ക് രണ്ട് വ്യത്യസ്ത എതിർകക്ഷികളെയാണ് നേരിടേണ്ടത്. ഒന്ന് അവരോട് നേരിട്ട് മത്സരിക്കുന്ന മറ്റ് പ്രാദേശിക രാഷ്ട്രീയവും സാമൂഹികവും ആയ നേതാക്കൾ. രണ്ടാമതായുള്ളത് ഇങ്ഗ്ളണ്ടിൽനിന്നും മറ്റും തിരിച്ചുവന്ന്, വൻ ഐതിഹാസിക സംഭവങ്ങളും പേറി, അവരെ കടത്തിവെട്ടാൻ ശ്രമിക്കുന്ന വൻകിടക്കാരാണ്.

പ്രാദേശിക നേതാക്കൾക്ക് ചിലവിധ പരാതീനതകൾ ഉണ്ട്. ഫ്യൂഡൽ ഭാഷയിലാണ്

അവര്‍ അകപ്പെട്ടിരിക്കുന്നത്. പ്രാദേശിക ഉദ്യോഗസ്ഥരോട് അവര്‍ ചെറുതായെങ്കിലും അടിയാളത്തം വാക്ക് കോഡുകളില്‍ പ്രകടിപ്പിക്കേണം. പ്രാദേശിക ഉദ്യോഗസ്ഥരും അവരെ ബഹുമാനിച്ചേക്കില്ല, പത്രങ്ങളില്‍ നിത്യവും പേര് വന്നില്ലായെങ്കില്‍.

മാത്രവുമല്ല, ഉയരങ്ങളില്‍ ഇരിക്കുന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരെ നേരിട്ട് സമീപിക്കാന്‍ പ്രാദേശിക ഉദ്യോഗസ്ഥര്‍ ഇവരെ അങ്ങ് പെട്ടെന്നൊന്നും സമ്മതിക്കില്ല. അതേ സമയം, ലോകചരിത്രംതിരുത്തിയെഴുതി എന്നെല്ലാം സൂചനകള്‍ നല്‍കി ഇങ്ഗ്ളണ്ടില്‍ നിന്നും തിരിച്ച് വരുന്ന, സ്വയം നേതാവ് ചമയുന്നവര്‍ക്ക് ഈ ഒരു പ്രശ്നം ഇല്ലതന്നെ. കാരണം, ഇങ്ഗ്ളിഷുകാരെ നേരിട്ട് പേര് വിളിച്ചും Mr. എന്ന് പേരിന് മുന്നില്‍ ചേര്‍ത്ത് വിളിച്ചും പരിചയമുള്ളവരാണ് ഇക്കൂട്ടര്‍. അവര്‍ക്ക് ഉന്നതങ്ങളുമായി ബന്ധപ്പെടാനും ഉന്നതങ്ങളിലെ ഇങ്ഗ്ളിഷുകാരുടെ വാക്കുകള്‍ ഉദ്ദരിക്കാനും പ്രയാസമില്ലതന്നെ. പ്രാദേശിക രാഷ്ട്രീയക്കാര്‍ ഇതിന് ഒരുമ്പെട്ടാല്‍ പൊതുജനം അത് വെറും വീമ്പെളക്കല്‍ ആണ് എന്ന് തുറന്ന് തന്നെ അഭിപ്രായപ്പെടേക്കാം.




Image details: This file is licensed under the Creative Commons Attribution Share Alike 4.0 International license.

English: Map showing the partition of Lower Bengal between Bengal and East Bengal and Assam in 1905. Source data: Survey of India 1:253k (Perry-Castenada Map Library, Univ of Texas), India 1:1M, Imperial Gazetteer of India 1:4M (Digital South Asia Library, Univ of Chicago) Author:  XrysD

ഉപഭൂഖണ്ഡത്തിലെ  രാജ്യങ്ങളിൽ ചരിത്രത്തിൽ ആദ്യമായാണ് യാതോരു രാജകുടുംബ ബന്ധവും ഇല്ലത്ത ആളുകൾ ഭരണം പിടിച്ചെടുക്കാനായി നിരത്തിൽ ഇറങ്ങുന്ന പദ്ധതി വന്നത്. ആർക്കും പ്രസിഡൻസികൾ ഭരിക്കാം എന്നനിലയിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്. എന്നിരുന്നാലും മുകളിൽ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഉള്ളതിനാൽ നിലവലത്തകർച്ച കാര്യമായി വന്നില്ലതന്നെ.

പ്രാദേശിക രാഷ്ട്രീയക്കാർക്ക് തമ്മിൽതമ്മിൽ കഠിനമായ മത്സരബുദ്ധിയുണ്ട്. ജനശ്രദ്ധ പിടിച്ചെടുക്കാൻ എന്താണ് പുതുതായി അവതരിപ്പിക്കേണ്ടത് എന്നതാണ് പ്രശ്നം. ഇതിന്

Go to Main contents

ഏറ്റവും അപകടം കുറവുള്ളത് ഇങ്ഗ്ളിഷ് ഭരണത്തെ എന്തിനും ഏതിനും എതിർക്കുക എന്നുള്ളതാണ്.

ഇതിൽ ഒരു രാഷ്ട്രീയ പർട്ടിക്കാരുടെ പദ്ധതി, Assemblyയിലേക്ക് തിരഞ്ഞെടുപ്പിൽ ജയിക്കുക. എന്നിട്ട്, നിത്യേന Assemblyയിൽ ഒച്ചപ്പാടും ബഹളവും വെക്കുക. സഭനടത്തിപ്പ് വിഘ്നപ്പെടുത്തുക. പത്രങ്ങളുടെ ഒന്നാം പേജിൽ സ്ഥാനം ഉറപ്പാണ്.

ഇങ്ഗ്ളിഷ് ഭരണം ആണെങ്കിൽ, ഈ ഉപഭൂഖണ്ഡത്തിലെ നൂറുകണക്കിന് പ്രദേശങ്ങളിലെ നൂറുകണക്കിന് പ്രശ്നങ്ങളെ ഏറ്റവും മൃദുലമായ രീതിയിൽ തിരുത്തിയെടുക്കാനാണ് ശ്രമിക്കുന്നത്. ഉദാഹരണത്തിന്, Bombay Presidencyയിൽ വിവാഹത്തിന് ഉള്ള ഏറ്റവും കുറഞ്ഞ പ്രായം 10ൽ നിന്നും 12 ആക്കാൻ ഇങ്ഗ്ളിഷ് ഭരണത്തിന് വളരെ പ്രയാസപ്പെടേണ്ടിവന്നു. ഇതിനെ പിടിച്ച് പല പ്രാദേശിക രാഷ്ട്രീയക്കാരും ജനശ്രദ്ധ പിടിച്ചെടുക്കാൻ ശ്രമം നടത്തി എന്നുള്ളതാണ് വാസ്തവം. എന്നാൽ Gopal Krishna Gokhale പോലുള്ള ചിലർ ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രവർത്തനത്തിന് വൻ പിന്തുണ നൽകി. ഇന്ന് കള്ള ഇന്ത്യൻ ചരിത്രം എഴുതുന്ന Wikipediaയിലെ ഇന്ത്യൻ പേജുകളിൽ

Go to Main contents

Indian Child Marriage Actനെക്കുറിച്ചുള്ള പേജിൽ ഈ വിധ വിവരങ്ങൾ കാണില്ല എന്നാണ് തോന്നുന്നത്.

എന്ത് കിട്ടിയാലും ഒച്ചപ്പാടുണ്ടാക്കി, എങ്ങിനെയെങ്കിലും ജനനേതാവ് ആവണം. ഭരണത്തിന്റെ എളുപ്പത്തിനായി ബ്രിട്ടിഷ് ഇന്ത്യയുടെ കിഴക്കൻ പ്രദേശം രണ്ടായി വിഭജിച്ചപ്പോൾ, അത് ഒരു വൻ സൗകര്യം തന്നെ ഈ കൂട്ടർക്ക് നൽകി. എല്ലാരും ഒന്നിന് മുകളിൽ ഒന്ന് എന്നരീതിയിൽ ആണ് പ്രവർത്തിച്ചത്. എന്നാൽ ഇങ്ഗ്ളിഷ് ഭരണത്തിന് ഈ വിധ പ്രക്ഷോഭങ്ങളുടെ യഥാർത്ഥ പ്രചോദനം എന്താണ് എന്ന് മനസ്സിലായില്ലാ എന്നാണ് തോന്നുന്നത്.

യഥാർത്ഥ പ്രചോദനം Bengal വിഭജനം അല്ല, മറിച്ച്, ഓരോ രാഷ്ട്രീയക്കാരനും മറ്റ് രാഷ്ട്രീയക്കാർ തന്നെ മറിച്ചിടുമോ എന്ന ഭയമായിരുന്നു. ഇങ്ങിനെ നോക്കുമ്പോൾ ഇന്ത്യൻ സ്വാതന്ത്ര്യ സമരമായി വളർന്നു എന്നു പറയുന്ന, വളരെ നിസ്സാരമായ സംഭവ വികാസം യഥാർത്ഥത്തിൽ പ്രാദേശിക രാഷ്ട്രീയക്കാരുടെ തമ്മിൽത്തമ്മിൽ ഉള്ള മത്സരം മാത്രമായിരുന്നു.

ഇന്ന് അന്നുള്ള Bengal പ്രദേശത്ത്, West Bengal, Mizoram, Tripura, Assam തുടങ്ങി അനവധി




സംസ്ഥാനങ്ങൾ മാത്രമല്ല, മറിച്ച് Bengladesh എന്ന ഒരു രാജ്യം കൂടിയുണ്ട്.

Image details: Seven north-eastern states of India. Arunachal Pradesh is claimed by China.  Author: Furfur

## 52. സ്വയം നേതാവാകാൻ തന്ത്രം മെനക്കുന്നവർ

ചരിത്രത്തിന്റെ പാതയിലേക്ക് നീങ്ങാൻ വൻ പ്രചോദനം ലഭിക്കുന്നുണ്ട് എങ്കിലും, ആ പാത ഇപ്പോൾ പിന്തുടർന്നാൽ, ഈ എഴുത്ത് അതിന്റെ യഥാർത്ഥ പാതയിലേക്ക് തിരിച്ച് പോകാൻ പ്രയാസപ്പെടും. കാരണം ഇപ്പോൾ പാത വിട്ട ഇടം Tellicherryയിലെ ഗാന്ധി ഭക്തനായ ഗോവിന്ദന്റെ പദ്ധതികളാണ്. എന്നാൽ, പാത തിരിഞ്ഞ യഥാർത്ഥ സ്ഥാനം Varuna ഔപചാരിക വിദ്യാഭ്യാസത്തിന്റെ അവകാശങ്ങളെ അവഗണിച്ച് നിൽക്കുന്ന ഇടമാണ്.

ആ ദിക്കിൽ നിന്നും എഴുത്ത് പാത വിട്ട് വളരെ വിദൂരതയിലേക്ക് ആണ് നീങ്ങിയിരിക്കുന്നത്. സൗരയൂധത്തിൽ നിന്നും ഒരു Comet പുറത്തേക്ക് നീങ്ങി നിഢൂഗമായ വിശാലമായി പരന്നുകിടക്കുന്ന ശൂന്യാകാശത്തിലെ പലദിക്കുകളിലൂടെയും നീങ്ങി സൗരയൂധത്തിലേക്ക് എപ്പോഴാണ് തിരിച്ചെത്തുക എന്ന പോലെയാണ്, ഈ അവസരത്തിൽ ഈ എഴുത്തിന്റെ നില. എന്നാൽ ശ്രദ്ധയോടും വിദഗ്ദ്ധമായും വാക്കുകളേയും മനസ്സിനേയും നിയന്ത്രിച്ച് എഴുത്തിനെ തിരിച്ച് പൂർവ്വ പാതയിലേക്ക് എത്തിക്കേണ്ടിയിരിക്കുന്നു. അതിനാൽത്തന്നെ ചിന്തകളെ കടിഞ്ഞാണിട്ട്,

വാക്കുകൾക്ക് വ്യക്തമായ നിയന്ത്രണം ഏൽപ്പിച്ച് തിരിച്ച് Tellicherryയിലേക്ക് വരികയാണ്.

ഗോവിന്ദൻ ബോംബെയിൽ വന്ന് പെട്ടത് ഇങ്ഗ്ളണ്ടിൽ നിന്നും തിരിച്ച് ഉപദ്വീപിലേക്ക് വന്ന മഹാന്മാരുടെ കുരുട്ട് പദ്ധതികളുടെ വലയിലാണ്. ഇങ്ഗളണ്ടിൽ ഈ കൂട്ടർ വൻ കോളിളക്കങ്ങൾ സൃഷ്ടിച്ചു എന്ന രീതിയിലാണ് കാര്യങ്ങൾ അവർ ഇവിടെ ഇറക്കിവിട്ടിരിക്കുന്നത്. ഞാൻ അയളോട് ഇത് പറഞ്ഞു, മറ്റേത് സൂചിപ്പിച്ചു, ആ കാര്യം ചോദിച്ചു, എന്നരീതിയിൽ ഇങ്ഗ്ളണ്ടിലെ പല വിധ നേതൃസ്ഥാനത്തിരിക്കുന്നവരേയും ഈ കൂട്ടർ ശരിക്കും കൈകാര്യം ചെയ്തു, കശക്കിയുംവിട്ടിട്ടുണ്ട് എന്ന് വ്യക്തമായും അറിവ് പകരുന്ന സന്ദേശങ്ങളാണ് പടരുന്നത്.

എന്നാൽ, വാസ്തവം വളരെ വ്യത്യസ്തമാണ്. ആഫ്രിക്കയിലേയും, ഏഷ്യയിലേയും പലവിധ വിനാശത്തിൽ പെട്ടുകിടക്കുന്ന പ്രദേശങ്ങളിലും ഇങ്ഗ്ളിഷുകാർ വൻ നിലവാരങ്ങളിലേക്ക് നീങ്ങുന്ന രാജ്യങ്ങൾ കെട്ടിപ്പെടുത്തിയിട്ടുണ്ട് എന്നതാണ് വാസ്തവം. ഈ ഇടങ്ങളിലെ ഭരണകർത്താക്കൾക്ക് ഇങ്ഗ്ളിണ്ടിൽ അവരവരുടെ പ്രശ്നങ്ങൾക്ക് കാര്യമായ ശ്രദ്ധ ഇങ്ഗ്ളിഷ് പാർലമെന്ററിൽ ലഭിച്ചിരുന്നില്ല.

കാരണം, ഇങ്ഗ്ളിഷ് കൊളോണിയലിസം യഥാർത്ഥത്തിൽ ഇങ്ഗ്ളണ്ടിന് വൻ സാമ്പത്തിക നഷ്ടവും മന:സ്സമാധാനക്കേടും തന്നെയായിരുന്നു.

എന്നാൽ കുരുട്ട് ബദ്ധിക്കാർ എഴുതുന്ന ചരിത്രം നേരെ തിരിച്ചാണ് പറയുന്നത്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഉപഭൂഖണ്ഡത്തിലേക്ക് തിരിച്ച് വന്ന് സ്വയം നേതാവായി ചമയുന്നവർക്ക് പുതുതായി ഇറങ്ങിയ വൻ സാങ്കേതിക കഴിവുകൾ ഉപയോഗിക്കാൻ ആവും. അവർ ഇങ്ഗ്ളണ്ടിൽ നിന്നും തിരിച്ച് വരുന്നവർ ആണ് എന്നത് തന്നെ അവർക്ക് വൻ ആകർഷകത്വം നൽകും. പോരാത്തതിന്, ഓരോരുത്തരും എത്തിയാൽ ഉടനെ വൻ പത്രസമ്മേളനങ്ങൾ പോലുള്ള കാര്യങ്ങൾ നടത്തും.

ഗാന്ധിയാണെങ്കിൽ, പോർബന്ധർ രാജ്യത്തിലെ പ്രധാന മന്ത്രിയുടെ മകൻ. പിതാവിന്റെ പിതാവും, അമ്മാവനും ഇതേ പദവിൽ ജീവിച്ചവരാണ്.

സരോജനി നൈഡുവും സാമ്പത്തികമായി വൻ കഴിവുകൾ ഉള്ളവ്യക്തി. ഇങ്ഗ്ളിണ്ടിൽ നിന്നും തിരിച്ച് വന്ന ആൾ.

Adolf Hitlerറുടെ Mein Kampf എന്ന ഗ്രന്ഥത്തിൽ എങ്ങിനെയാണ് ജനങ്ങളുടെ മനസ്സിനെ സ്വാധീനിക്കേണ്ടത് എന്ന കാര്യങ്ങൾ വളരെ വ്യക്തമായിത്തന്നെ പറയുന്നുണ്ട്. ദിനത്തിന്റെ ഏത് സമയമാണ് സ്റ്റേജിൽ പ്രസംഗം ആരംഭിക്കേണ്ടത്, എന്ത് തരം പ്രകാശം ആണ് സ്റ്റേജിൽ ഉണ്ടയിരിക്കേണ്ടത് എന്നെല്ലാം. ക്രിസ്ത്യൻ പള്ളികളിൽ കാലാകാലങ്ങളായി ഉപയോഗിച്ചുവരുന്ന മങ്ങിയ മഞ്ഞവെളിച്ചം തന്ത്രപ്രധാനമായ ഇടത്തിൽ വച്ചാൽ, വിശ്വസികളുടെ മനസ്സിൽ ഉളവാക്കുന്ന വൈകാരികമായ മാറ്റങ്ങളെക്കുറിച്ച് വരെ ഇദ്ദേഹം ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നുണ്ട്. ഇന്ന് ഇന്ത്യയിലെ പല രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ ഈ ഗ്രന്ഥം കാര്യമായ പഠനത്തിന് വിധേയമാക്കുന്നുണ്ട് എന്നാണ് അറിയുന്നത്.

വളരെ വിദഗ്ദ്ധമായി പ്രകാശങ്ങളും, മറ്റ് സജ്ജീകരണങ്ങളും ഒരുക്കിയെടുത്ത ഒരു സ്റ്റേജിന്, അതിൽ നിന്നും പ്രസംഗിക്കുന്ന ആളിൽ വൻ അമാനുഷികമെന്ന് വരെ തോന്നിക്കാവുന്ന മാസ്മരികമായ സ്വാധിന ശക്തിവരെ ഉളവാക്കാൻ ആവും. ഈ പ്രസംഗിക്കുന്ന വ്യക്തി ലോകം മുഴുവൻ ഭരിക്കുന്നു ഇങ്ഗ്ളണ്ടിനെ വിറപ്പിച്ച അമാനുഷികൻ, മനുഷ്യരെ സ്വതന്ത്രനാക്കാനായി വന്ന ദൈവദൂതൻ, നിങ്ങൾ

ബന്ധിക്കപ്പെട്ടിരിക്കുന്ന ചങ്ങലകളെ അറുത്തുമാറ്റുവാൻ വന്നതാണ് ഈ മഹാൻ. ഈ വിധമാണ് കാര്യങ്ങൾ മുൻകൂട്ടി ജനം അറിയുന്നത്.

സരോജനി നൈഡുവിന്റെ പ്രസംഗം ഗോവിന്ദൻ കണ്ടു, കേട്ടു. സ്ത്രീകൾ കാലകാലങ്ങളായി പിൻവേദികളിൽ നിൽക്കുന്നവരാണ് എന്ന് (തെറ്റായി) ധരിക്കപ്പെട്ടിരിക്കുന്ന ഒരു പ്രദേശത്ത് ഒരു സ്ത്രീ വൻ ഇങ്ഗ്ളിഷ് നൈപുണ്യം പ്രദർശിപ്പിച്ച് കൊണ്ട് ജനങ്ങളോട്, തനിക്ക് പിന്നിലായി, ഗാന്ധിയുടെ അണിയായി ചേരാൻ ആഹ്വാനം ചെയ്യുന്നു.

മനുഷ്യമനസ്സിനെ മോഹനിദ്രയിൽ കുടുക്കിയിടാനുള്ള കഴിവുകൾ പ്രംസംഗിക്കുന്ന ആൾക്ക് നൽകാൻ കഴിവുള്ള അരങ്ങാണ്, യുദ്ധകൗശലത്തോടുകൂടി അണിയിച്ചൊരുക്കിയിരിക്കുന്ന, സ്റ്റേജ് (dais). വെറും നിരത്തിൽ യാതോരു അണിയും കൂടെയില്ലതെ കണാൻ പറ്റിയാൽ, വെറും ഒരു സാധാരണ വ്യക്തിയായി തോന്നാൻ പറ്റുന്ന ചെറിയ മനുഷ്യർ, ഈ വിധ സ്റ്റേജുകളിൽനിന്നും പ്രംസംഗിക്കുന്നത് കാണാൻ ഇടവന്നാൽ, ആ വ്യക്തി പ്രകാശം പ്രസരിപ്പിക്കുന്ന ഒരു 3-ഡി (3-D) മണ്ഡലത്തിൽ നിൽക്കുന്ന ഒരു ദിവ്യതേജസ്സായി

മനസ്സിൽ കൊത്തുപണിചെയ്ത് തറയ്ക്കപ്പെടും. ആ വ്യക്തിയുടെ രൂപം ആ സ്റ്റേജിനോടൊപ്പമാണ് മനസ്സിൽ നിത്യവും വിരിയുക.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യങ്ങൾ ഇവയാണ്: ഇങ്ഗ്ളണ്ട് ലോകം മുഴുവൻ പോയിട്ട് ലോകത്തിന്റെ പകുതിപോലും ഭരിച്ചിരുന്നില്ല. ഈ സ്വയം നേതാവ് ചമയുന്ന ആളുകൾ English Empireറിൽ യാതോരു ചനലവും ഉണ്ടാക്കിയിട്ടില്ല. ഈ വിധം അവകാശപ്പെടുന്ന നേതാക്കൾ പലദേശത്തിലും ഉണ്ട്. ആഫ്രിക്കയിലെ പലരാജ്യങ്ങളിലും അവരുടെ സ്കൂൾ പാഠപുസ്തകങ്ങളിൽ അവരുടേതായ ഇതുപോലുള്ള നേതാക്കൾ ഉണ്ട്. ഈ ഉപഭൂഖണ്ടത്തിൽ, കാലകാലങ്ങളായി പലവിധത്തിൽ ചങ്ങലകളാൽ തളക്കപ്പെട്ട് കിടന്നവരെ തുറന്നുവിട്ടത് ഇങ്ഗ്ളിഷ് ഭരണമാണ്. ഇവിടെ പരാമർശിക്കപ്പെട്ട നേതാക്കൾ യഥാർത്ഥത്തിൽ ജനക്കൂട്ടങ്ങളെ കാലാകാലങ്ങളായി ബന്ധനാവസ്ഥയിൽ വച്ചിരുന്ന കൂടുംബക്കാരിൽ പെട്ടവർ തന്നെയാണ്.

സരോജിനി നൈഡുവും ഗാന്ധിയും മറ്റും കരസ്ഥമാക്കിയ ഇങ്ഗ്ളിഷ് നൈപുണ്യം ഇങ്ഗ്ളിഷ് ഭരണത്തിൽ നിന്നുമാണ് ലഭിച്ചത്. ഗോവിന്ദൻ Bombayയിൽ എത്തിയതും ഇങ്ഗ്ളിഷ് ഭരണം നൽകിയ സൗകര്യങ്ങൾ മുഖേനെയാണ്.

ഈ വിധ പ്രസംഗങ്ങളും മറ്റും നടത്താനും കാണാനും ഉള്ള സ്വാതന്ത്ര്യം വരെ ഈ ഉപദ്വീപിൽ ഇങ്ഗ്ലിഷ് ഭരണമാണ് സൗകര്യപ്പെടുത്തിയത്.

ഗോവിന്ദന്റെ നാടായ Tellicherryയിൽ ഇങ്ഗ്ലിഷ് ഭരണത്തിന് മുൻപ് ഏതെങ്കിലും മരുമക്കത്തായ തീയ ജനം ഈ വിധ കഴിവുകൾ പ്രദർശിപ്പിച്ചിരുന്നെങ്കിൽ കോട്ടയം രാജാവ് അവരെ കഴുമരത്തിൽ കയറ്റി, ആണി അടിച്ചിട്ട് ദിവസങ്ങളോളം നിരത്തിൽ പ്രദർശിപ്പിച്ച്, വെയിലും, മഴയും കൊണ്ട് ശരീരം ധ്രവിച്ച്, പക്ഷികൾ കൊത്തിപ്പറിക്കാൻ ഇടുമായിരുന്നു. ഇത് ചെയ്ത ചരിത്രം തന്നെ മഹാനായ പഴശ്ശിരാജക്ക് ഉണ്ട് എന്ന് തോന്നുന്നു.

ഇതൊന്നും ഗോവിന്ദന് അറിവില്ലായിരുന്നു എന്നാണ് തോന്നുന്നത്.

ഗോവിന്ദൻ Tellicherryയിലേക്ക് തിരിച്ച് വരുന്നത്, മനസ്സിൽ സരോജിനി നൈഡുവിന്റെ വർണ്ണ പ്രഭയോടുകൂടിയുള്ള 3-ഡി ചിത്രം മനസ്സിൽ ജ്വലിപ്പിച്ച് കൊണ്ടാണ്. സ്വന്തം വീട്ടിൽ ഈ ആളുടെ പിതാവ് Queen Victoriaയെക്കുറിച്ച് ആരാധനാഭാവത്തിൽ പാട്ടുകൾ പാടിയ അതേ സ്ഥാനത്ത് നിന്നുകൊണ്ട്, ഈ ആൾ സരോജിനി

നൈഡുവിന്റെ പ്രസംഗം ആവർത്തിച്ചുകൊണ്ടിരുന്നു. പൊട്ടത്തരത്തിനും ഒരു അതിരില്ലേ?

സ്വന്തം മകൾക്ക് സരോജിന് ദേവി എന്ന പേരും നൽകി. മരുമക്കത്തായ തീയർ ജനങ്ങളുടെ പാരമ്പര്യ പേരുകളായ ചീരു, മാത, നാണി, ചിരുത, ചിരതേയി, പൊക്കി, പിറുക്ക്, കുറുമ്പി തുടങ്ങിയ പേരെല്ലാം അഴുക്ക് പേരുകളാണ് എന്ന ഭാവമാണ്. തങ്ങളുടെ പേരുകൾ അപഹരിക്കുന്നത് തടയാൻ ബ്രഹ്മണർക്ക് കഴിവും നഷ്ടപ്പെട്ടിരിക്കുന്നു. കാരണം, ഭരണം താന്തോന്നികളായ ഇങ്ഗ്ലിഷുകാരുടെ പക്കലാണ്. പേരുകൾ മാത്രമല്ല, അമ്പലങ്ങളും, വിശുദ്ധ ഗ്രന്ഥങ്ങളും, പൂജകളും, ഹോമങ്ങളും, മന്ത്രങ്ങളും, അനുഷ്ഠാനങ്ങളും, അനുഷ്ഠാനവിധികളും, ആചാരങ്ങളും, പാരമ്പര്യങ്ങളും വേദങ്ങളും, സ്മൃതികളും, ശ്രുതികളും, ധർമ്മനീതികളും, പുരാണങ്ങളും, ഉപനിഷത്തുക്കളും, ബ്രാഹ്മണങ്ങളും, എന്തിന് സംസ്കൃതഭാഷ പോലും കൈമോശപ്പെടനാണ് പോകുന്നത്. കീഴിൽ കുടുങ്ങിനിന്നിരുന്ന ജനക്കൂട്ടങ്ങൾ അവയെല്ലാം തങ്ങളുടെ പാരമ്പര്യങ്ങളിലേക്ക് അവകാശപ്പെടുത്താൻ പോകുകയാണ്, ഏതാനും പതിറ്റാണ്ടുകൾക്കുള്ളിൽ.

## 53. മലയാളത്തിന്റെ ഈറ്റില്ലത്തിലെ ഭാഷാ പാരമ്പര്യം

ഉപദ്വീപിന്റെ വടക്ക് ഭാഗങ്ങളിൽ ഉള്ള കുട്ടിരാജ്യങ്ങളിൽപ്പെട്ട ചിലരെ ബ്യട്ടിഷ്-മലബാറിലെ ജനനേതാക്കളാക്കാനാണ് ഗോവിന്ദന് ഉത്സാഹം. യഥാർത്ഥത്തിൽ ചരിത്രപരമായി മലബറിലെ ജനങ്ങൾക്ക് പാരമ്പര്യപരമായോ, geniticallyയോ, സാംസ്ക്കാരികമായോ, രക്തബന്ധപാതവഴിയോ, ഭാഷാ പരമായോ പോർബന്ധറിലേയോ, ഹിന്ദി ഭാഷക്കാരുടെ പ്രദേശങ്ങളുമായോ കാര്യമായ ബന്ധമൊന്നും ഇല്ലാ എന്നാണ് തോന്നുന്നത്.

മലബാറുകാർ ദ്രാവിഡർ ആണ് എന്ന് പറയുന്നതിലും കാര്യമായ കഴമ്പുണ്ട് എന്ന് തോന്നുന്നില്ല. യഥാർത്ഥത്തിൽ, നമ്പൂതിരിമാർ, മരുമക്കത്തായ തീയർ, മക്കത്തായ തീയർ, മലയർ, പൊലയർ, പറിയർ, ചെറുമർ, മാപ്പിളമാരിൽത്തന്നെയുള്ള വ്യത്യസ്ത ഗണങ്ങൾ തുടങ്ങിയ പല ജനക്കൂട്ടങ്ങളും ഭൂഗോളത്തിന്റെ വ്യത്യസ്ത സ്ഥലങ്ങളിൽ നിന്നും മലബാറിൽ വന്നവരാകാനാണ് സാധ്യത. ഉദാഹരണത്തിന് മരുമക്കത്തായ തീയർക്ക്, തമിഴ് നാട്ടിൽ ഉള്ള പലതരക്കാരായ ജനക്കൂട്ടങ്ങളിൽ ഏതിനോടെങ്കിലും ബന്ധമുണ്ടോ എന്ന് അറിയില്ല.

Go to Main contents

എന്നാൽ പൊതുവായി പറഞ്ഞാൽ, തമിഴ് നാട്ടിലെ ബ്രഹ്മണരുമായോ, അവിടുള്ള കീഴ് ജാതിക്കാരുമായോ മരുമക്കത്തായ തീയർക്ക് ബന്ധം ഉണ്ട് എന്ന് തോന്നുന്നില്ല. അതിനാൽത്തന്നെ ദക്ഷിണേഷ്യയുടെ തെക്ക് ഭാഗത്ത് ഉള്ളവർ മൊത്തമായി ദ്രാവിഡരായിരുന്നു എന്ന് പറയുന്നതിൽ കാര്യമായ വാസ്തവികത ഉണ്ടാവില്ലാ എന്നാണ് തോന്നുന്നത്.

ഹിന്ദി ഭാഷ എന്നുള്ളത് ഗോവിന്ദന്റെ കാലഘട്ടത്തിൽ, മലബാറിൽ ഒരു വിദേശഭാഷമാത്രമല്ല, മറിച്ച് കാര്യമായ സാമൂഹിക വളർച്ച ലഭിച്ചിട്ടില്ലാത്ത ഒരു ജനക്കൂട്ടത്തിന്റെ ഭാഷയും ആണ്.

ഭാഷാപരമായി പൗരാണികത്വം സ്ഥാപിക്കാൻ ഹിന്ദിയും മലയാളവും ഒരുമ്പെട്ടാൽ, സംസ്കൃതത്തിൽ നിന്നും വാക്കുകളും, കൃതികളും കട്ടെടുത്ത്, സ്വന്തമാക്കേണ്ടിവരും. ഇതാണ് ഇന്ന് ഇന്ത്യയിലെ മിക്ക പൗരാണികത്വം അവകാശപ്പെടുന്ന ഭാഷകളും ചെയ്യുന്നത് എന്ന് ഒരു തോന്നൽ. അതേസമയം മലബാറിയിൽ തമിഴിലേയും സംസ്കൃതത്തിലേയും വാക്കുകൾ അല്ല ഉള്ളത് എന്നും ഒരു തോന്നൽ.

ഉദാഹരണത്തിന്, ഈ വാക്യം എടുക്കുക.

പെരിയെക്കീച്ച് തച്ച്.

പെരിയ എന്ന വാക്കിന് തമിഴിൽ വലുത്, മഹത്വമുള്ളത് എന്നെല്ലാമാണ് അർത്ഥം എന്ന് തോന്നുന്നു.

തച്ച് എന്നതിന് മലയാളത്തിൽ വാസ്തു ശാസ്ത്രം, ആശാരിപ്പണി എന്നിവയുമായി ബന്ധമാണുള്ളത് എന്ന് തോന്നുന്നു.

കീച്ച്, കീയ് തുടങ്ങിയവാക്കുകൾക്ക് മലയാളത്തിലും, സംസ്കൃതത്തിലും തമിഴിലും എന്തെങ്കിലും അർത്ഥം ഉണ്ടോ എന്ന് അറിയില്ല.

മലബാറിൽ തന്നെ വ്യത്യസ്ത ജനങ്ങൾ ആണ് ഉള്ളത്. ഇന്ന് ഇവരെല്ലാം മലയാളം ആണ് സംസാരിക്കുന്നത്. മലബാറിലെ പാരമ്പര്യ ഭാഷ മാഞ്ഞു പോയിക്കൊണ്ടിരിക്കുന്നു. പലരും ഇത് ഒരു വൻ സംസ്ക്കാരിക വളർച്ചായായി കാണുന്നുണ്ട് എന്നാണ് അറിയുന്നത്.

എന്നാൽ ഇങ്ങിനെ അല്ല വാസ്തവം. അതിനെക്കുറിച്ച് ഒരു അൽപം കഴിഞ്ഞ് സംസാരിക്കാം.

Tellicherryയിൽ ഉണ്ടായിരുന്ന മലബാറി ഭാഷ ഏത് ജനക്കൂട്ടം ആണ് ഈ ദിക്കിൽ കൊണ്ടുവന്നത് എന്ന് അറിയില്ല.

ഗോവിന്ദൻ സരോജിനി നൈഡുവിനേയും, ഗാന്ധിയേയും മറ്റുമാണ് സ്വന്തം നാട്ടിൽ നേതാക്കളായി പതിഷ്ഠിക്കാൻ പോകുന്നത്. എന്നിരുന്നാലും, ഇങ്ഗ്ളിഷ് ഭരണത്തിന്റെ മുഴുവൻ സൗകുമാര്യതയും ഗുണങ്ങളും സ്വായത്തമാക്കുന്നുമുണ്ട്. Tellicherry പട്ടണത്തിൽ കേന്ദ്രസ്ഥാനത്ത് Textile Showroom ഉള്ള വ്യാപാരിയാണ്. മക്കളെ ഇങ്ഗ്ളിഷ് സ്കൂളുകളിൽ ആണ് പഠിപ്പിക്കുന്നത്.

തിരുവിതാംകൂറിലെ ജാതീയമായ അടിച്ചമർത്തലിൽ നിന്നും മോചനം തേടി, മലബാറിലേക്ക് കടന്ന, മതംമാറിവന്ന കൃസ്ത്യാനികൾ മലബാറിൽ പലദിക്കിലും മലയാളം സ്കൂളുകൾ സ്ഥാപിക്കുന്നുണ്ട്. ഇക്കൂട്ടർ വന്നതോടുകൂടി, മലബാറിൽ പാരമ്പര്യ ഭാഷ ഒരു പ്രാകൃതഭാഷയാണ് എന്ന ഒരു തോന്നൽ വന്നുതുടങ്ങിയിരുന്നു. എന്നാൽ ഒരു വൻ വിവരം മലബാറിൽ ആരും അറിഞ്ഞിരുന്നില്ല. തിരുവതാംകൂറിൽ നിന്നും ഇങ്ങിനെ വന്ന ജനക്കൂട്ടം യഥാർത്ഥത്തിൽ അവിടെത്തെ ഉയർന്ന വിദ്യാഭ്യാസ പാരമ്പര്യമുള്ള ആൾക്കൂട്ടമല്ല, മറിച്ച്

അവിടുത്തെ സമൂഹത്തിന്റെ അടിത്തട്ടിൽ ഉള്ളവരാണ്. എന്നാൽ ഈ കൂട്ടർ ശക്തമായ ക്രൈസ്തവ പള്ളികളുടെ ഒരു പരമ്പരയുടെ പിൻബലത്തോടുകൂടിയാണ് മലബാറിലെ ഔദ്യോഗികവും, വിദ്യാഭ്യാസപരവും ആയ ഘടനയിലേക്ക് പടർന്നുകയറിയത്.

യഥാർത്ഥത്തിൽ ഈ ജനക്കൂട്ടങ്ങളുടെ പാരമ്പര്യമായ ഭാഷാ സംസ്കാരം അതീവ പ്രാകൃതവും കിരാതവും ആയിരുന്നിരിക്കേണം. ഇത് തന്നെയാണ് Rev. Samuel Mateer തന്റെ Native Life in Travancoreലും പറയുന്നത്. പിന്നെ എങ്ങിനെയാണ് ഈ കൂട്ടർക്ക് വൻ ഭാഷാ നൈപുണ്യം ലഭിച്ചത് എന്ന ചോദ്യം ഉദിക്കേണ്ടതാണ്.

ഇതിന്റെ വ്യക്തമായ ഉത്തരം London Missionary Societyയിലെ മിഷനറിമാരുടെ പ്രവർത്തനം തന്നെയായിരുന്നു എന്നാണ് തോന്നുന്നത്. എന്നാൽ ഇവിടെ ഒരു ചോദ്യം ന്യായമായും ഉദിക്കാം. എന്ത് കൊണ്ട് പ്രകൃതവും കാട്ടുമൃഗ സ്വഭാവം ഉള്ളതുമായ മലയാളത്തെ വളർത്തിയെടുക്കാനും പരിപോഷിപ്പിക്കാനും, പുതുതായി കൃസ്തീയമതത്തിലേക്ക് ചേരുന്നവരെ പഠിപ്പിക്കാനും ഇങ്ഗ്ലിഷ് മിഷനറിമാർ ഒരുമ്പെട്ടത് എന്നത്.

ഇതിനെക്കുറിച്ച് വ്യക്തമായ വിവരം ഇല്ലായെങ്കിലും, Native Life in Travancoreൽനിന്നും തന്നെ ചില സൂചനകൾ കണ്ടെത്താൻ പറ്റിയേക്കാം.

QUOTE: മലഅരയന്മാരെക്കുറിച്ചാണ്.

Great opposition was experienced from the heathen, especially in the Puniattu Rajah's country. The inquirers were beaten by some of the Rajah's servants, made to stand in water up to their very necks "in order to wash Christianity out of them;" kept in stocks for days, chillies rubbed in their eyes, and their heads tied up in bags and in loosened head cloths filled with the large black ground-ants and red tree-ants.

Mr. Baker was privileged to baptise many hundreds of the Arayans, instructing them and forming them into congregations. This good work is still cared for by other missionaries, and is likely to extend. There are now about 2000 Arayan Christians in congregations, situated chiefly north of Puniattu and around Mundakayam, all within a radius of thirty-six miles from Cottayam — an imperishable memorial of Henry Baker and his indefatigable labours. At Melkavu a church has been substantially built of stone on a site about 2,000 feet above the sea-level. The Christians still

suffer persecution from rich Muhammadans and Nayars in the neighbourhood, who fear the loss of their gains if the hillmen are taught to read, and from the Sirkar's underlings, who try to obtain money on false pretences. END OF QUOTE.

മുഴുവനും ഇവിടെ തർജ്ജമചെയ്യുന്നില്ല. എന്നാൽ ഈ വാക്യം നോക്കുക: The Christians still suffer persecution from rich Muhammadans and Nayars in the neighbourhood, who fear the loss of their gains if the hillmen are taught to read, and from the Sirkar's underlings, who try to obtain money on false pretences. (അയൽപ്രദേശങ്ങളിലെ ധനികരായ മുഹമ്മദീയരിൽനിന്നും നായർമാരിൽ നിന്നും കൃസ്ത്യാനികൾ വൻ പീഡനവും ദ്രോഹവും ഏറ്റുവാങ്ങുന്നുണ്ട്. മലകളിൽ താമസിക്കുന്ന ഈ ആളുകളെ വായിക്കാൻ പഠിപ്പിച്ചാൽ, തങ്ങൾക്ക് കിട്ടിക്കൊണ്ടിരുന്ന ലാഭങ്ങൾ ഇല്ലാതാവും എന്ന് ഇക്കൂട്ടർ ഭയപ്പെടുന്നു.)

ഇതാണ് ഇന്ന് അച്ചടി മലയാളത്തിന്റെ ഈറ്റില്ലം എന്ന് കാണപ്പെടുന്ന കോട്ടയത്തിന് അടുത്തുള്ള ചരിത്രം. ഈ ജനക്കൂട്ടങ്ങളെ ഇങ്ഗ്ളിഷ് പഠിപ്പിക്കാൻ ഇങ്ഗ്ളിഷ് മിഷനറിമാർ ഒരുമ്പെട്ടാൽ, സമൂഹം കുത്തിമറിയും എന്നുള്ളതാണ് വാസ്തവം. വെള്ളപ്പൊക്കത്തിൽ മലവെള്ളം പൊന്തിപ്പൊന്തിവരുന്നത് പോലെ, ഈ

കൂട്ടർ മുകളിലോട്ട് കയറിക്കയറിവരും. മരക്കൊമ്പിൽ തൂങ്ങിപ്പിടിച്ച് നിൽക്കുന്ന ഉയർന്ന ജാതിക്കാർ ഈ പൊന്തിവരുന്ന കലക്ക് വെള്ളത്തിൽ അമർന്നുപോകും. അതിന് തിരുവിതാംകൂറിലെ യാതോരു അധികാരി വർഗ്ഗവും അനുവദിക്കില്ലതന്നെ.

അങ്ങിനെ, തിരുവിതാംകൂറിൽ നിന്നും മലബാറിലേക്ക് കടന്നുവന്ന കൃസ്ത്യീയർ മനുഷ്യനേയും മൃഗങ്ങളേയും വാക്ക് കോഡുകളാൽ കടിച്ചുകീറാൻ കെൽപ്പുള്ള മലയാളത്തിന്റെ വാക്താക്കളായി വളർന്നുവന്നു. അവർ ഈ വിഷാംശത്തെ മലബാറിൽ പടർത്തിത്തുടങ്ങി.

പിന്നണിയിൽ വൻ പണിപ്പുരകളിൽനിന്നും വാക്കുകളിൽ വിദഗ്ദ്ധമായ മിനുക്കുപണിയും, യന്ത്രപ്പണിയും ഈണവും, താളവും, സ്വരഗുണവും, ശൈലീസൗന്ദര്യവും, സംസ്കൃതത്തിൽനിന്നും, തമിഴിൽനിന്നും വാക്കുകളും വികാരങ്ങളും കട്ടെടുത്തും, മലബാറിയുടേത് തന്നെയാകാവുന്ന പാരമ്പര്യ ലിപികൾ കൈവശപ്പെടുത്തിയും, ഗുണമേന്മപ്പെടുത്തിയും, കൃസ്ത്യീയഗാനങ്ങൾ രചിച്ചും, മറ്റും മലബാറിൽ മലയാളത്തെ പ്രദർശിപ്പിച്ചപ്പോൾ, മലബാറി വെറും തരിശായ

ഭാഷതന്നെയന്ന് ആണയിട്ട് മലബാറുകാരും സമ്മതിച്ചുതുടങ്ങി.

വേറെയും ചരിത്രപരമായ കാര്യങ്ങൾ ഉണ്ട്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

Go to Main contents

## 54. ഈ ഉപദ്വീപിൽ ഒരു പുതിയമാനവൻ ഉയർന്നുവരാനായി

---

മലബാറിലുണ്ടായിരുന്ന വിവിധ രാജ്യങ്ങളുടെ പാരമ്പര്യങ്ങളിൽ ഒരിക്കലും കണ്ടിട്ടില്ലാത്ത പല വിധ കാര്യക്ഷമതകളും ഇങ്ഗ്ളിഷ് ഭരണം മലബാറിൽ കൊണ്ടുവന്നിരുന്നു. അതിൽ ഒന്ന് നിത്യസംഭവങ്ങളും, പലവിധ നിയമനിബന്ധനകൾക്ക് അനുസൃതമായ ഇടപാടുകളും എഴുതി രേഖപ്പെടുത്തുക എന്നുള്ളത് ആയിരുന്നു. ഉദാഹരണത്തിന്, സ്വത്ത് വാങ്ങൽ - വിൽക്കൽ ഇടപാടുകൾ ഒരു റജിസ്ട്രേഷൻ ഓഫിസിൽ രേഖപ്പെടുത്തുക എന്നുള്ളത്. ഇതു വഴി ഒരു സ്ഥലത്തിന്റെ നൂറ്റാണ്ടുകൾ നീണ്ടുനിൽക്കുന്ന ചരിത്രംതന്നെ ഈ വിധ ആധാരങ്ങളിൽ രേഖപ്പെടുത്തപ്പെടും. ഇത് ഒരു വസ്തുനിഷ്ഠമായ സാക്ഷ്യപത്രമായി നിലനിൽക്കും.

ഇതു പോലെ തന്നെ ഉള്ള ഒരു പദ്ധതിയായിരുന്നു ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഫാക്റ്ററികളിൽ (വ്യാപാര കേന്ദ്രങ്ങളിൽ) നിത്യേനെ രേഖപ്പെടുത്തിയ Log bookക്കുകൾ. ആ വ്യാപാര കേന്ദ്രങ്ങളിലും ചുറ്റുപാടും നിത്യവും നടക്കുന്ന കാര്യങ്ങളും, സംവാദങ്ങളും, ഇടപാടുകളും, സംഭവവികാസങ്ങളും ഇതിൽ രേഖപ്പെടുത്തും.

ഇത് അവരുടെ തന്നെ പിൻഗാമികൾക്ക് വായിച്ചറിയാനാണ്. അല്ലാതെ മറ്റൊരു വ്യക്തിയേയോ, ജനക്കൂട്ടത്തേയോ, എക്കാഡമിക്ക് പണ്ഡിതനേയോ മാനസികമായി സ്വാധീനക്കാനോ, തെറ്റിദ്ധരിപ്പിക്കാനോ ഉള്ള രേഖപ്പെടുത്തലുകൾ അല്ല.

William Logan തന്റെ Malabar Manual എഴുതുന്ന അവസരത്തിൽ ഈ Log bookക്കുകൾ അദ്ദേഹത്തിന് വളരെ പ്രയോജനം ചെയ്തിരുന്നു. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ വരവും അതിനുള്ളിലെ ജീവനക്കാരുടെ വേവലാതികളും, തീരുമാനങ്ങളും, അവർ നടത്തിയ ഇടപാടുകളും, അവർ നേരിടേണ്ടിവന്ന പ്രശ്നങ്ങളും, മറ്റും വളരെ കൃത്യമായി ഈ എഴുത്തുകളിൽ നിന്നും ലഭിച്ചിരുന്നു. ഇത്രമാത്രം കൃത്യതയുള്ള എഴുത്തുകൾ ഈ ഉപഭൂഖണ്ടത്തിൽ എവിടെയെങ്കിലും ചരിത്രത്തിൽ ഉണ്ടായിരുന്നിരിക്കുമോ എന്ന് അറിയില്ല. കാരണം, സാധാരണ ഗതിയിൽ ഈ വിധ എഴുത്തുകൾ സ്വന്തം നേതാക്കളേയും, രാജാക്കളേയും, പാരമ്പര്യത്തേയും, പ്രവർത്തനങ്ങളേയും മറ്റും പൊള്ളയായി മഹത്വപ്പെടുത്താൻ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ള എഴുത്തുകൾ മാത്രം ആയിരിക്കും. പോരാത്തതിന്, പിന്നീട് വരുന്ന ഓരോ തലമുറയും

ഈ വിധ എഴുത്തുകളിലും രേഖകളിലും തിരുത്തലുകളും എഴുതിച്ചേർക്കലുകളും ചെയ്യും എന്നും കാണുന്നു. ചില പ്രാചീനമെന്ന് അവകാശപ്പെടുന്ന രേഖകൾ വാസ്തവത്തിൽ അടുത്തകാലത്ത് കരുതിക്കൂട്ടി ചമച്ചവയായിരിക്കും.

QUOTE from Malabar by William Logan, on the quality of historical records of the South Asian Subcontinent. :




The poor vulnerable forest dwellers are made scapegoats by their own traditional enslavers.

.......... and even in genuinely ancient deeds it is frequently found that the facts to be gathered from them are unreliable owing to the deeds themselves having been forged at periods long subsequent to the facts which they pretend to state. END OF QUOTE.

ഈ ഉപഭൂഖണ്ഡത്തിലെ പുരാതന ചരിത്ര രേഖകളുടെ വിശ്വാസ്യതയെക്കുറിച്ച് വില്യം ലോഗൻ നൽകുന്ന അഭിപ്രായമാണ് ഇത് : QUOTE: .... ശരിക്കും പ്രാചീനമെന്ന് വിശ്വസിക്കാവുന്ന രേഖകളിൽ നിന്നുപോലും ശേഖരിക്കാവുന്ന വസ്തുതകളും വിവരങ്ങളും വിശ്വാസയോഗ്യമല്ലതന്നെ, കാരണം, ആ രേഖകൾ എഴുതപ്പെട്ട കാലത്തിന് വളരെ കാലത്തിന് ശേഷം, പിന്നീട് വരുന്ന ആളുകൾ ഈ വിധ

രേഖകൾ പ്രസ്താവിക്കുന്നു എന്ന് ഭാവിക്കുന്ന കാര്യങ്ങളിൽതന്നെ പലവിധ കൃത്രിമങ്ങളും, എഴുതിച്ചേർക്കലുകളും നടത്തിയിട്ടുണ്ടാവും. END OF QUOTE

ഇവിടെ ഇത്രയും കാര്യം എഴുതിയത് ഒരു കാര്യം പറയാനാണ്. മലബാറിൽ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി നടത്തിയ കാര്യങ്ങൾ ഈ Log bookക്കിൽനിന്നും Malabar Manualലിൽനിന്നും മറ്റും വായിക്കുമ്പോൾ, ഈ കമ്പനി ഈ പ്രദേശത്ത് നടത്തിയ അനവധി നന്മകൾ കണ്ടെത്താൻ ആവും. ഈ വിധ നന്മകൾ ഈ നാടിലും, നാട്ടുകാരിലും പ്രാവർത്തികമായിമാറ്റാനായി അവർ ചിന്തിച്ചതും, സംവാദം നടത്തിയതും, അവരുടെ തന്നെ ഇങ്ഗ്ളണ്ടിലെ ഡയറക്റ്റർ ബോഡുമായി എഴുത്തുകുത്തുകൾ നടത്തിയതും, മറ്റും വളരെ വ്യക്തമായി കാണാവുന്നതാണ്.

പോരാത്തതിന്, അവർക്ക് യാതോരു രീതിയിലും മനസ്സിലാക്കാൻ പറ്റാത്ത പലതരം മാനസിക പെരുമാറ്റങ്ങളും പിരിമുറുക്കങ്ങളും, അങ്കലാപ്പുകളും, കുരുട്ടുബുദ്ധികളും, പിന്നിൽ നിന്നും കുത്താനുള്ള പ്രവണതകളും, നൽകിയ വാക്ക് പിൻവലിക്കലും മറ്റും ഈ പ്രദേശത്ത് അവർ അനുഭവിച്ചറിയേണ്ടിയുംവന്നു. വെറും നിസ്സാര ആൾ ബലം മാത്രമുള്ള ഈ കമ്പനിക്ക് പ്രാദേശിക

Go to Main contents

ആളുകളും രാജാക്കളും, നൽകിയ സ്നേഹവും മറ്റും കാണാനും പറ്റുന്നതാണ്. ഇത്രമാത്രം വാക്കുപാലിക്കുന്നവരും, നിശ്ചയദാർഢ്യം ഉള്ളവരും സമയകൃത്യതപാലിക്കുന്നവരും, സത്യസന്ധരും മറ്റുള്ളവർ നന്നാകണം എന്ന് ആഗ്രഹിക്കുന്നവരും മറ്റുമായ ഒരു ജനതയെ ഈ നാട്ടുകാർക്ക് അനുഭവിച്ചറിവില്ലായിരുന്നു.

ജനത്തിലും പ്രദേശത്തും ഗുണനിലവാരം വളർത്തണം.



പൊതു ആശുപത്രികൾ പണിയണം. അവരുടെ സ്വന്തം നാട്ടിലെ അറിവിന്റെ ആഴങ്ങളിൽ ഉള്ള വിവരങ്ങൾ ഈ നാട്ടിൽ പഠിപ്പിക്കണം. സാമൂഹിക വിലങ്ങുകളിൽ പെട്ടുപോയവരുടെ കാൽച്ചങ്ങലകൾ അഴിക്കണം. ഈ കാൽച്ചങ്ങളകൾ അഴിക്കപ്പെട്ട് സ്വതന്ത്രരായവർ മറ്റുള്ളവർക്ക് വിഷമം ഉണ്ടാക്കാതിരിക്കാൻ മുൻകരുതലുകളും മറ്റും തയ്യാറാക്കണം. ജനങ്ങളിൽ ആത്മവീര്യവും അന്തസ്സും വളർത്തണം. നഗ്നത ഉടയാടയായി പ്രദർശിപ്പിക്കാൻ വിധിക്കപ്പെട്ടവർക്ക് ഇങ്ഗ്ളിഷ് വസ്ത്രങ്ങൾ പോലും ഉപയോഗിക്കാൻ സാമൂഹിക

അനുവാദം നൽകണം എന്നിങ്ങിനെ പോകുന്നു ഇങ്ഗ്ളിഷ് പ്രസ്ഥാനത്തിന്റെ ചിന്തകൾ.

എന്നാൽ ദക്ഷിണേഷ്യയുടെ വടക്കൻ ഭാഗത്ത് ഗോവിന്ദൻ കണ്ടതും കേട്ടതും, തികച്ചും മറ്റൊരു രീതിയിലുള്ള നേതാക്കളെയാണ്. അവർക്ക് യാതോരുവിധ ജനനന്മാ പ്രവർത്തനത്തിന്റെ ചിരത്രമോ, പാരമ്പര്യമോ, ചെയ്തികളോ, മനോഭാവമോ ഇല്ല. ജനങ്ങളുടെ മനസ്സിനെ സ്വാധീനിക്കാനായി കരുതിക്കൂട്ടിയുള്ള ആസൂത്രിത പദ്ധതികൾ മെനഞ്ഞെടുത്ത്, പൊതു മൈതാനത്ത് വൻ പന്തലുകൾ പണിത്, സ്വന്തം വ്യക്തിത്വത്തിലും പ്രസ്ഥാനത്തിലും ദിവ്യത്വം പ്രകാശിപ്പിക്കുന്ന അരങ്ങും വെളിച്ചവും സംവിധാനം ചെയ്തിട്ടുള്ള സ്റ്റേജുകളിൽ നിന്നും, സ്വന്തം പത്രങ്ങളിലൂടെയും സ്വന്തം പണമിറക്കിയും സ്വയം നേതാക്കളായി പ്രത്യക്ഷപ്പെട്ട കുറച്ച് നേതാക്കൾ. അവർക്ക് ഈ പ്രദേശത്തെ പിടിച്ചടക്കാനുള്ള ആയുധം അവരുടെ മൈതാനപന്തലുകൾക്ക് മുന്നിലുള്ള കളിത്തട്ടിലുകളും, പത്രമാസികകളും, ഇങ്ഗ്ളണ്ടിലെ ജീവിതകഥകളും, വൻ സമരമുഖങ്ങൾ നയിച്ച വീരസ്മൃതികളും, മറ്റും മറ്റും. ഇതിൽ ഒരു വീരൻ കോണാൻ വരെ ഈ വിധ ഞാണിൻമേൽക്കളികളിൽ ഉപയോഗിച്ച്,

ജനങ്ങളുടെ കൈയടിയും ഹർഷാരവമും ഏറ്റുവാങ്ങിയെന്നാണ് പാഠപുസ്തക ചരിത്രം.

## 55. എക്കാഡമിക്ക് വിഡ്ഢിത്തങ്ങൾ

പ്രാദേശിക ഫ്യൂഡൽ അധികാരികളെ Native Chieftains എന്നും, പ്രാദേശിക രാജാക്കളുടെ പ്രീതിനേടിയ യോധാക്കളെ Knight എന്നും, വീട്ടുവേലക്കാരികളെ House Maids എന്നും, ആയമാരെ Governess എന്നും, എന്നെല്ലാമുള്ള രീതിയിൽ ഇങ്ഗ്ലിഷ് വാക്കുകളിൽ നിർവ്വചിച്ചാൽ, അങ്ങ് ഇങ്ഗ്ളണ്ടിൽ എത്തുന്ന ഭാവനാ ചിത്രം തികച്ചും മറ്റൊന്നായിരിക്കും.

Gandhi സിനിമ പോലെയാകും കാര്യങ്ങൾ. ഈ സിനിമ കണ്ടാൽ Gandhi ഇങ്ഗ്ലിഷ് ഭാഷ സംസാരിക്കുന്ന ഒരു ഒരു തനി ഇങ്ഗ്ലിഷുകാരൻ ആണ്. ഈ വിധമുള്ള ഒരു ദിവ്യൻ ഇങ്ഗ്ളണ്ടിൽ പോലും ഇല്ലതന്നെ!

എന്നാൽ മുകളിൽ സൂചിപ്പിച്ച യാതൊന്നും തന്നെ ഇങ്ഗ്ലിഷ് പദങ്ങൾ നൽകുന്ന ചിത്രത്തിൽ ഉള്ളകാര്യങ്ങൾ അല്ലതന്നെ. ഈ ഉപഭൂഖണ്ടത്തിന്റെ സാമൂഹികാന്തരീക്ഷവും, സമൂഹ്യഘടനയും, സാമൂഹിക ആശയവിനിമയവും നിയമപരമായ അരുതും അരുതാത്തതും, മര്യാദാ-അപമര്യാദാ പെരുമാറ്റങ്ങളും മറ്റും എല്ലാം നിശ്ചയിക്കുന്നത് ഈ പ്രദേശങ്ങളിൽ ഉള്ള ഫ്യഡൽ ഭാഷാകോഡുകൾ

Go to Main contents

ആണ് എന്ന വിവരം ഇങ്ക്ളണ്ടിൽ യാതോരു രീതിയിൽ എത്തിയില്ല എന്നുള്ളതാണ് വാസ്തവം. ഇങ്ങിനെ ഒരു ഫ്യൂഡൽ ഭാഷ എന്ന സംഗതിതന്നെ ലോകത്തിൽ ഉണ്ട് എന്ന കാര്യം പോലും ഇന്നും ഇങ്ഗ്ളിഷുകാർക്ക് കാര്യമായ വിവരം ഇല്ലതന്നെ.

ഈ ഒരു അപര്യാപ്തമായ എക്കാഡമിക്ക് വിവരം ആണ് Democracy എന്ന അപകപവും, തികച്ചും അപകടകരവും ആയ രാഷ്ട്രീ!യ ആശയത്തിന്, ഈ ഉപഭൂഖണ്ടത്തിൽ നടന്നുകൊണ്ടിരുന്ന അതി ഗംഭീര കാര്യക്ഷമതയുള്ള ഇങ്ഗ്ളിഷ് ഭരണ സംവിധാനത്തെ തുരങ്കം വെക്കാൻ സൗകര്യപ്പെടുത്തിയത്.

Nation-state എന്ന മറ്റൊരു വിഡ്ഢി ആശയവുമായി ബന്ധപ്പെട്ടാണ് ഈ ജനാധിപത്യം എന്ന ആശയം കൂട്ടിക്കലർത്തിയത്. ഈ രണ്ട് അപകപ ആശയങ്ങളും കൂടി ഈ ഉപഭൂഖണ്ടത്തിൽ മാത്രമല്ല, മറിച്ച്, ഇങ്ഗ്ളിഷ് ഭരണം നിലനിന്നിരുന്ന പലദേശത്തും, ഇങ്ഗ്ളിഷ് ഭരണം വിട്ടുപോയപ്പോൾ, പലവിധ ദുരന്തങ്ങൾക്കും പാതയൊരുക്കി. അനിഷ്ടസംഭവങ്ങൾ ഇന്നും അവിടങ്ങളിൽ നടന്നുകൊണ്ടിരിക്കുന്നു.

ഈ വിഷയം ഇവിടെ വിടുകയാണ്. കാരണം, ഈ പാത മറ്റൊരു ദിക്കിലേക്കാണ് ഈ എഴുത്തിനെ നയിക്കുക.

ബ്യട്ടിഷ്-ഇന്ത്യയുടെ മൂന്ന് പ്രസിഡൻസികളിലും ജനാധിപത്യം എന്ന ആശയത്തെ എലിപ്പെട്ടിതുറന്നു വിട്ടു എന്ന രീതിയിൽ തുറന്നുവിട്ടു. ഇതോടുകൂടി പ്രസിഡൻസികൾ മുഴുവനും വൻ സാമൂഹിക ഒച്ചപ്പാടുകളിലേക്ക് ആണ് നീങ്ങിത്തുടങ്ങിയത്. ജനം ആണെങ്കിൽ നൂറ്റാണ്ടുകളായി വീടുകളിലും കൂരകളിലും മറ്റും ഒതുങ്ങിക്കൂടി ശബ്ദം താഴ്ത്തി, ജീവിച്ചവരാണ്. വൻ ജനക്കൂട്ടങ്ങൾക്ക് കാലാകാലങ്ങളായി നിരത്തിൽ പോലും ഇറങ്ങാൻ പറ്റാത്ത അവസ്ഥയായിരുന്നു.

ജനാധിപത്യം വന്നതോടുകൂടി, മൈതാന പ്രസംഗം, മൈക്കിന്റെ ഒച്ചപ്പാട്, പത്രമാസകകളിൽ വൻ സമര കഥകൾ വീമ്പിളക്കുന്ന ജനനായകർ എന്നിങ്ങിനെ. എല്ലാറ്റിനും ഉപരിയായി നടുറോഡിലൂടെ മുഷ്ടി ചുരുട്ടി ആകാശത്തെ കുത്തിമുറിക്കുന്നരീതിയിൽ ആഞ്ഞുകുത്തി മുദ്രാവാക്യം വിളിക്കുക എന്ന പുതിയ ധീര പദ്ധതിയും വന്നു. ഇത്രയ്ക്കും അപകടരഹിതമായ വീരസാഹസികത ഈ ഉപഭൂഖണ്ഡത്തിന്റെ ചരിത്രത്തിൽ തന്നെ ഇതിന് മുൻപ്

ഉണ്ടായിട്ടുണ്ടോ എന്ന് അറിയില്ല. മുദ്രാവാക്യംവിളിയും മുദ്രാവാക്യം വിളിക്ക് നേതൃത്വംനൽകലും, യാതോരു വ്യക്തിത്വവും ഇല്ലാത്തവരെ വൻ വ്യക്തിത്വ വളർച്ചയിലേക്ക് നയിക്കുന്ന വൻ പാതയാണ് എന്ന് പെട്ടെന്ന് തന്നെ പലരും തിരിച്ചറിഞ്ഞു. ആത്മമൂല്യം കുറവുള്ള പല ആളുകളും ഈ പാതയിലേക്ക് ഇരച്ച് കേറിത്തുടങ്ങി. ഒച്ചാപ്പാടിനും ഞെട്ടിച്ചുള്ള പെരുമാറ്റങ്ങൾക്കും വൻ മൂല്യം ഉണ്ട് എന്ന തിരിച്ചറിവാണ് നാട്ടിൽ ഉടനീളം ഉയർന്നത്.

ഇങ്ഗ്ളിഷ് ഭരണം ഈ നാട്ടിൽ എന്തെല്ലാം ഗുണാത്മകമായുള്ളത് വളർത്തിയെടുക്കാൻ ശ്രമിച്ചുവോ, അതിനെയെല്ലാം തിരസ്ക്കരിക്കുന്നതും വെല്ലുവിളിക്കുന്നതുമായ സംഗതികളാണ് ഉദിച്ചുവന്നത്.

ഇങ്ഗ്ളിഷ് ഭരണത്തിന് മൈതാനപ്രസംഗമില്ല, ജാഥയില്ല, പ്രാദേശിക ഭാഷകളിൽ പത്രമാസികകൾ ഇല്ല, മഹാത്മാക്കളും, 'ജീ' - മാരും, സ്വാമിമാരും, വൻ ഗുരക്കന്മാരും, ഏട്ടന്മാരും, ചേച്ചിമാരും, അമ്മമാരും, അണ്ണന്മാരും, പെരിയോർകളും നേതാജിമാരും മറ്റും ഒന്നും ഇല്ലതന്നെ. യഥാർത്ഥത്തിൽ അങ്ങ് ഇങ്ഗ്ളണ്ടിൽ ഈ വിധ പേരുകൾക്ക് എത്രമാത്രം വൻ

സാമൂഹിക ശക്തിയുണ്ട് എന്നകാര്യം പോലും അറിവില്ലായിരുന്നു.

IMAGE: Col George Munro.



എന്നാൽ ഈ ഉപഭൂഖണ്ഡിത്തിൽ പ്രവർത്തിച്ചിരുന്ന ബ്രിട്ടീഷ് ഉദ്യോഗസ്ഥരിൽ പലർക്കും ഈ വിധ കാര്യങ്ങളെക്കുറിച്ച് ചെറിയ സൂചനകൾ ലഭിച്ചിരുന്നു. തിരുവിതാകൂറിൽ ഉദ്യോഗസ്ഥ പ്രമാണിമാരുടെ ധിക്കാരത്തെ നിയന്ത്രിക്കുന്നതിന്റെ ഭാഗമായി karigars എന്ന സ്ഥാനപ്പേര് എടുത്തുകളയണം എന്ന് Col Munro തിരുവിതാംകൂർ ഭരണം നന്നാക്കുന്നതുമായി ബന്ധപ്പെട്ട് ശുപാർശചെയ്തതായി കാണുന്നു.

QUOTE:

'The influence of names is considerable, and the discontinuance of the title of karigars will be attended with advantage.' END OF QUOTE.

ഗോവിന്ദൻ Textile Showroom മുതലാളിയാണെങ്കിലും, വീരസമര ഗാഥകൾ ആണ് മനസ്സിലും, രക്തത്തിലും തിളച്ചുമറിയുന്നത്. കണ്ണടച്ചാൽ മനസ്സിൽ വിടരുന്നത് ഗാന്ധിയും നൈഡുവും, അവരുടെ മൈക്കും, സ്റ്റേജും, മൈതാന പ്രസംഗങ്ങളും!

## 56. മലബാറുകൾ ബ്യട്ടിഷ്-മലബാർ ആയതിനെക്കുറിച്ച്

എഴുത്ത് മുന്നോട്ട് നീക്കുന്നതിന് മുൻപായി കുറച്ച് കാര്യങ്ങൾ ഹ്രസ്വരൂപത്തിൽ പറയേണ്ടിയിരിക്കുന്നു. അവ ഓരോന്നിന് പിന്നിലും നീണ്ട എഴുത്തുകൾ എഴുതാനുള്ള വിവരണങ്ങൾ ഉണ്ടെങ്കിലും, അതിന് ഇപ്പോൾ മുതിരുന്നില്ല. മറിച്ച്, ഇവ വെറുതെ എടുത്തെറിഞ്ഞ പോലെ പറഞ്ഞിട്ട് മുന്നോട്ട് നീങ്ങുകയാണ്. ഇവ ഓരോന്നിനേക്കുറിച്ചും അവയ്ക്ക് ഉചിതമായ ദിക്കിൽ വെച്ച് കൂടുതൽ വ്യാപകമായി എഴുതാവുന്നതാണ്.

ഒന്നാമതായി പറയാനുള്ള കാര്യം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് ഈ ഉപഭൂഖണ്ഡം പിടിച്ചെടുക്കാൻ യാതോരു ഉദ്ദേശവും ഇല്ലായിരുന്നു എന്നതാണ്. യുദ്ധങ്ങൾ ഒഴിവാക്കുക എന്നുള്ളതായിരുന്നു അവരുടെ വ്യക്തമായ നയവും അവർക്ക് അവരുടെ ഡയറക്ടർ ബോഡിൽ നിന്നും ലഭിച്ച കൽപനയും.

മലബാർ പ്രദേശം English East India Companyയുടെ കൈവശം വന്നുചേർന്നത്, മലബാറിൽ ഉണ്ടായിരുന്ന രാജ്യങ്ങളുമായി അവർ നിരന്തരമായി യുദ്ധം ചെയ്ത് അവരെ

തോൽപ്പിച്ചതിനാൽ അല്ല. മറിച്ച്, ഓരോ രാജാക്കളും നാടുവാഴികളും സ്വമേധയാ ഇവർക്ക് ഭരണം വിട്ടുകൊടുക്കുകയും, കമ്പനി നൽകുന്ന Malikhana എന്ന പേരിൽ അറിയപ്പെട്ടിരുന്ന വൻ സാമ്പത്തിക നീക്കിയിരിപ്പ് സ്വീകരിച്ച് കൊണ്ട് മന:സ്സമാധാനത്തോടുകൂടി ജീവിക്കാനാണ് അവർ ഇഷ്ടപ്പെട്ടിരുന്നത്. (Hyder Aliയുടേയും, Sultan Tipuവിന്റേയും പടയോട്ടങ്ങൾക്കും ഈ സംഭവവികാസവുമായി ബന്ധമുണ്ട്. അതിനെക്കുറിച്ച പിന്നീട് പറയാം. )

കാരണം, നാടു ഭരണം എന്നുള്ളത് കാലാകാലങ്ങളായി യാതോരു മന:സ്സമാധാനവും നൽകുന്ന കാര്യമായിരുന്നില്ല. ഓരോ വൻ വീട്ടുകാരും നിത്യേനെ അങ്ങോട്ടും ഇങ്ങോട്ടം ആക്രമിക്കാനും മറിച്ചിടാനും പദ്ധതിയിട്ടുകൊണ്ടിരിക്കും. പോരാത്തതിന്, സ്വന്തം കുടുംബത്തിൽ തന്നെ ഉള്ളവർ രാജകിരീടമോ, കുടുംബനാഥൻ സ്ഥനമോ കൈക്കലാക്കാനായി ഗൂഢാലോചന നടത്തിക്കൊണ്ടിരിക്കും. Calicut രാജകുടുംബത്തിലും, Cannanore രാജകുടുംബമായ ചിറക്കൽ രാജകുടുംബത്തിലും ഉണ്ടായ ഈ വിധ സംഭവങ്ങൾ English East India Companyയുടെ രേഖകളിൽ കാണപ്പെടുന്നുണ്ട്. പിടിക്കപ്പെട്ടാൽ, സ്വന്തം കുടുംബത്തിലെ ആളായാലും,

പൊതുവേദിയിൽ വെച്ച് അവരുടെ കഴുത്ത് മുറിക്കപ്പെടും.



Calicut railway station 1908
Image source: pazhayathu.blogspot.in

ഇങ്ഗ്ളിഷ് കമ്പനിയുടെ മദ്ധ്യസ്ഥതയും മേൽനോട്ടവും പലപ്പോഴും നാടുവാഴികളിൽ അങ്കലാപ്പുളവാക്കാറില്ലായിരുന്നു.

കാരണം, ഇങ്ഗ്ളിഷ് കമ്പനി ഇങ്ഗ്ളിഷിലാണ് വ്യക്തികളെ നിർവ്വചിക്കുക. അതിനാൽത്തന്നെ, അവരുമായി ഇടപഴകുന്ന രാജാക്കൾക്കും നാടുവാഴികൾക്കും അവരിൽ നിന്നും ഏറ്റക്കുറിച്ചിൽ ഉള്ള വാക്ക് കോഡുകളിലൂടെയുള്ള താരതമ്യവും നിർവ്വചനവും സംഭവക്കില്ല. മറ്റേത് പ്രാദേശിക പ്രസ്ഥാനത്തിനെ ഈ വിധം

Go to Main contents

ഉപയോഗപ്പെടുത്തിയാലും, വളരെ പെട്ടെന്ന് തന്നെ ഈ വിധ വാക്ക് കോഡുകളിലൂടെയുള്ള തമ്മിൽത്തമ്മിൽ ഉളവാകുന്ന ഏറ്റക്കുറിച്ചിൽ, വൻ മാനസിക ആധിയായി എല്ലാരിലും പടരും. ഓരോ സംഭാഷണത്തിലും, വാക്ക് കോഡുകളുടെ ദിശാ കോഡുകളും ഉയർത്തലും താഴ്ത്തലും പ്രശ്നം വരുത്തും. ഇതിനെക്കുറിച്ച് വ്യക്തമായി പിന്നീട് സൂചിപ്പിക്കാം.

വേറെ പറയാനുള്ളകാര്യം, ഈ കാലഘട്ടത്തിൽ കേരളം എന്ന ഒരു ചിന്ത മലബാറിൽ ഇല്ലതന്നെ. എന്നാൽ തിരുവിതാകൂറിൽ നിന്നും വന്ന കീഴ് ജാതിക്കാരിൽ, തിരുവിതാംകൂറും മലബാറും ഒരേ നാടാണ് എന്ന് വരുത്തിത്തീർക്കാൻ ഉത്സാഹം ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

ശബരിമലയെക്കുറിച്ച് CPS ആദ്യമായി വ്യക്തമായി കേട്ടറിയുന്നത് 1970ൽ ആണ് എന്ന് നേരത്ത് സൂചിപ്പിച്ചിരുന്നു. 1970ൽ CPSനോടൊപ്പം തിരുവിതാംകൂറിലേക്ക് യാത്ര ചെയ്യുന്ന അവസരത്തിൽ ശ്രദ്ധിച്ച കാര്യം, മലബാർ തീവണ്ടിപ്പാത, Mattancherry (Cochin) Railway Terminusൽ വന്നു അവസാനിക്കുന്നു. അവിടെ നിന്നും തിരുവനന്തപുരത്തേക്ക് പുതുതായി പണിത മറ്റൊരു പാതയിൽലേക്ക് ഇതേ വണ്ടിയെ മറ്റൊരു Engine കോച്ചുകളുടെ മറ്റേഅറ്റത്ത്

ഘടിപ്പിച്ച്, വലിച്ച് കൊണ്ടുപോകലായിരുന്നു. ചിലപ്പോൾ, Mattancherryൽ ഇറങ്ങി മറ്റൊരു തീവണ്ടിയിൽ കയറേണ്ടിയും വന്നിരുന്നു.

മലബാർ Railway സംവിധാനം British-Indiaയിലേക്കാണ് ദൃഷ്ടകേന്ദ്രീകരിച്ചിരുന്നത്. ഷൊർണൂർവഴി, Palghatട്ടിലൂടെ Madrasസിലേക്കാണ് റെയ്ൽവേ സംവിധാനം.

British-Indiaയിൽ തമ്മിൽത്തമ്മിൽ ഏകോപിക്കപ്പെട്ട പലതും ഇങ്ഗ്ളിഷ് ഭരണം സൃഷ്ടിച്ചിരുന്നു. അവയിൽ ഒന്ന് പോസ്റ്റൽ സംവിധാനമാണ്. സാധാരണക്കാരന്, എന്നുവച്ചാൽ, വെറും പതിറ്റാണ്ടുകൾക്ക് മുൻപ് വെറും കന്നുകാലിയെന്ന് നിർവ്വചിക്കപ്പെട്ട് ഭൂജന്മികളുടെ മുറ്റത്ത് ബന്ധിപ്പിക്കപ്പെട്ടിരുന്നവർക്ക് പോലും, വെറും ഒരു സ്റ്റാമ്പ് ഒട്ടിച്ച് ബ്യട്ടിഷ്-ഇന്ത്യയിൽ എവിടേക്കും കത്തയക്കാം എന്നുള്ളത്.

ഔദ്യോഗിക ഭാഷ ഇങ്ഗ്ളിഷ് ആണ്. ഇത് ഭരണ സംവിധാനത്തിലും, ജനങ്ങളുടെ അന്തസ്സിലും, ജനങ്ങൾ ഉദ്യോഗസ്ഥരോട് ആശയവിനിമയം ചെയ്യുന്നതിലും, ജനങ്ങളെക്കുറിച്ച് ഔദ്യോഗിക എഴുത്തുകളിൽ പരാമർശിക്കുന്നതിലും, മറ്റുമായകാര്യങ്ങളിൽ കാര്യമായ ഗുണമേന്മയും,

ശ്രേഷ്ഠതയും ഔന്നിത്യവും കൊണ്ടുവന്നിരുന്നു. പോരാത്തതിന്, ഉദ്യോഗസ്ഥർ തമ്മിൽ ആശയവിനിമയം ചെയ്യുന്നതിലും, വൻ മിനുസവും, ഗതിവേഗതയും വരുത്തിയിരുന്നു. ബഹുമാന - അപമാന - തരംതാഴ്ത്തൽ പ്രശ്നങ്ങൾ പലതും ഈ ഭാഷ ഉപയോഗിക്കുമ്പോൾ ഇല്ലാതാവുമായിരുന്നു. അതിഭീകരമായ ജാതീയ ഉയർച്ചത്താഴ്ചകളുടെ പിടിവലി ഇങ്ഗ്ളിഷിൽ കടത്തിവിടാൻ തെല്ല് പ്രയത്നിക്കേണ്ടിവരും

മലബാറിലെ പല ജനക്കൂട്ടങ്ങൾക്കും തിരുവിതാംകൂറിലെ യാതോരു ജനക്കൂട്ടങ്ങളുമായി പാരമ്പര്യമായി യാതോരു ബന്ധവും ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. ഈ ആശയത്തിന് വിപരീതമായ രേഖ നൽകുന്നത് കേരളോൽപ്പതി എന്ന ഗ്രന്ഥമാണ്. ഈ ഗ്രന്ഥം യഥാർത്ഥത്തിൽ ചില പ്രസ്ഥാനക്കാർ കരുതിക്കൂട്ടി, ഗൂഢാലോചന ചെയ്ത്, കൃത്രിമമായി രചിച്ച ഗ്രന്ഥമാണ് എന്നാണ് തോന്നുന്നത്. ഈ ഗ്രന്ഥവുമായി ഗുണ്ടർട്ടിന് ബന്ധമുണ്ട് എന്നും കാണുന്നു. പരശുരാമൻ മഴു എറിഞ്ഞ കഥതന്നെ ഈ ഗ്രന്ഥത്തിൽനിന്നുമാണ് വിരിഞ്ഞ് വന്നത് എന്ന് തോന്നുന്നു. ഉത്തരേന്ത്യൻ ഹൈന്ദവ പാരമ്പര്യങ്ങളിൽ പരശുരാമൻ ഈ വിധം ഒരു കാര്യം ചെയ്ത ചരിത്രമുണ്ടോ എന്ന് അറിയില്ല.

മലബാറിലെ പല ജനക്കൂട്ടങ്ങൾക്കും Madras Presidencyയിലെ ജനക്കൂട്ടങ്ങളുമായും കാര്യമായ ബന്ധമില്ലായിരുന്നു എന്നും തോന്നുന്നു. ഇതേ പോലെ തന്നെയാണ് Canaraയിലേയും, Andhraയിലേയും, Maharashatraയിലേയും ജനങ്ങളും. എന്നാൽ British-India എന്ന രാജ്യം ചരിത്രത്തിൽ രചിക്കപ്പെട്ടപ്പോൾ, ബ്യട്ടിഷ്-ഇന്ത്യയിലെ ജനങ്ങൾക്ക് തമ്മിൽതമ്മിൽ ബന്ധപ്പെടാനുള്ള സൗകര്യം വന്നുതുടങ്ങി. തീവണ്ടിപ്പാത ഇതിന് ഉഷാറും നൽകി.

British-Indiaയിലേക്ക് നാട്ടുരാജ്യങ്ങളിലെ ആർക്കും ഏത് അവസരത്തിലും എവിടെക്കൂടിയും കയറിവരാം. പാസ്പ്പോട്ടും വിസയും മറ്റും ഇല്ലാത്തകാലമാണ്.

പല നാട്ടുരാജ്യങ്ങളിൽനിന്നു പല ജനങ്ങളും, അവരുടെ അടിമത്ത അവസ്ഥയിൽ നിന്നും രക്ഷപ്പെട്ട് ബ്യട്ടിഷ്-ഇന്ത്യയിലേക്ക് കടക്കുമായിരുന്നു എന്നും തോന്നുന്നു. എന്നാൽ ഈ വിധമുള്ള പലരും കന്നുകാലിയായി ജീവച്ച് അനുഭവമുള്ളതിനാൽ, സ്വന്തം ഭൂജന്മിയെ വിട്ടുപോകില്ല. രക്ഷപ്പെട്ടാൽ അവർക്ക് എന്താണ് ചെയ്യേണ്ടത് എന്ന് അറിയില്ല. പോരാത്തതിന്, അവരുടെ മുഖഭാവം കണ്ടാൽ, മറ്റുള്ളവർക്ക് അവർ കന്നുകാലി വർഗ്ഗത്തിൽ പെട്ടവരാണ് എന്ന്

പെട്ടന്ന് തിരിച്ചറിവും ലഭിക്കും. ഇവരെ രക്ഷിക്കാൻ English East India Company പല പദ്ധതികളും ഇട്ടിരുന്നു. എന്നാൽ ഇവ വിജയത്തിലെത്തിക്കാൻ ജന്മികുടുംബങ്ങൾക്ക് ഇഷ്ടമല്ലായിരുന്നു. ഈ വിധ ഭൂജന്മി കുടുംബ പാരമ്പര്യത്തിൽ പെട്ട ഒരു വ്യക്തി ഇന്ന്, ഇങ്ഗ്ളണ്ട് ഇന്ത്യയിൽ ചെയ്ത കാര്യങ്ങൾക്ക് നഷ്ടപരിഹാരം നൽകണം എന്ന് നിരന്തരമായി വാദിക്കുന്ന വീഡിയോകൾ YouTubeൽ പടരുന്നുണ്ട്. സത്യമാണ്. ഈ കൂട്ടർക്ക് അവരുടെ അടിമകളെ നഷ്ടപ്പെട്ടതിന് ഇങ്ഗ്ളിഷ് കമ്പനി യാതോരു നഷ്ടപരിഹാരവും അന്ന് നൽകിയിരുന്നില്ല. ഇതുമായി ബന്ധപ്പെട്ട ചിലകാര്യങ്ങൾ പിന്നീട് പറയാം.

തിരുവതാംകൂറിൽ കുരുമുളക്, അടക്കം പലതും, കർഷകർ നേരിട്ട് അവിടുത്തെ സർക്കാർ Warehouseസുകളിൽ വിൽക്കേണ്ടിയിരുന്നു. ഇങ്ങിനെ വിൽക്കപ്പെടുന്ന സാധനങ്ങളുടെ വില ലഭിക്കണമെങ്കിൽ ഉദ്യോഗസ്ഥർക്ക് കൈക്കൂലി നൽകേണം. അവരുടെ മര്യാദ കുറവുള്ള വാക്കുകൾ കേൾക്കണം. അതിനാൽ പല കർഷകരും തിരുവിതാംകൂർ പോലീസിനെ വെട്ടിച്ച്, കടലിലൂടെ അവരുടെ കാർഷിക ഉൽപ്പന്നങ്ങൾ British-Cochinൽ കൊണ്ട് വന്ന് അവിടുള്ള കച്ചവടക്കാർക്ക് വിൽക്കും. British-

Indiaയിൽ വാണിജ്യ പ്രവർത്തനത്തിന് യാതോരു വിലങ്ങുകളും ഇല്ലതന്നെ. Sales tax എന്ന ഉദ്യോഗസ്ഥരെ പോറ്റാനുള്ള കൊള്ളയടി പ്രസ്ഥാനം തന്നെ ശക്തിപ്രാപിച്ചത്, പാക്കിസ്ഥാനും ഇന്ത്യയും പിറന്നതിന് ശേഷമാണ്.

ഗോവിന്ദന് ഇതൊന്നും മനസ്സിൽ കയറിയില്ലാ എന്നാണ് തന്നുന്നത്. വിദേശികളാണ് 'India'യെ ഭരിക്കുന്നത് എന്ന ഒറ്റ ചിന്തയാണ്.

ഈ വിദേശീ ഭരണം എന്ന നിർവ്വചനവുമായി ബന്ധപ്പെട്ട് പലതും പറയേണ്ടിയിരിക്കുന്നു.

## 57. കള്ളചരിത്രം എഴുത്തിൽ പങ്കാളികളാകുന്നവർ

ഇങ്ഗ്ളണ്ടാണ് യഥാർത്ഥത്തിൽ British Empire അഥവാ English Empire നയിച്ചത്. Britain പോലും അല്ല. എന്നാൽ, ഐറിഷുകാരും സ്കോട്ടിഷുകാരും, വെയ്ൽസുകാരും, ഇങ്ഗ്ളണ്ടിനോട് ഒട്ടിനിന്നതിനാൽ, ഈ വിസ്മയകരമായ ഭരണസംവിധാനം അവരുടേതുകൂടിയാണ് എന്ന് അവരും വാദിക്കുന്നുണ്ട്. ബൃട്ടൺ യൂറോപ്പിലേക്ക് ലയിച്ചുപോയിരുന്നെങ്കിൽ, ഏതാനും പതിറ്റാണ്ടുകൾക്ക് ശേഷം, ഇന്ത്യയെ തങ്ങൾ ഭരിച്ച ചരിത്രം ഫ്രഞ്ചുകാരും, ജർമൻകാരും, ഹോളണ്ടുകാരും, ഇറ്റലിക്കാരും, ചെക്കോസ്ലാവ്യക്കക്കാരും മറ്റുംമറ്റും അവരവരുടെ സ്ക്കൂൾ പാഠപുസ്തകങ്ങളിൽ വിദ്യാർത്ഥികളെ പഠിപ്പിച്ച് തുടങ്ങുമായിരുന്നു.

മഗധാ രാജ്യത്തിലേയും, മൗര്യാരാജ്യത്തിലേയും, മുഗൾരാജ്യത്തിലേയും, Bahmani രാജ്യങ്ങളിലേയും അടിമ സുൾത്താൻമാർ ഭരിച്ചിരുന്ന ഡെൽഹിയിലെയും ചരിത്ര സംഭവങ്ങൾ തങ്ങളുടെ സ്വന്തം ചരിത്ര സംഭവങ്ങളായി ഇന്ന് തമിഴ് നട്ടിലും, കേരളത്തിലും, കർണ്ണാടകയിലും, Andomen & Nicobar ദ്വീപുകളിലും, Laccadivesസിലും

(ലക്ഷദ്വീപിലും), സ്ക്കൂൾ വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. Afghanistan ഇങ്ഗ്ളിഷ് ഭരണത്തിൽ വരാതിരുന്നത് കൊണ്ട്, ആ പ്രദേശത്തിലെ ചരിത്ര സംഭവങ്ങൾ സ്വന്തം രാജ്യ ചരിത്രമായി ഇന്ന് ഇന്ത്യയിൽ ആരും പഠിക്കുന്നില്ല.

എന്നാൽ, ഇങ്ഗ്ളിഷ് ഭരണം ഈ ഉപഭൂഖണ്ടത്തിൽ മൂന്ന് പ്രസിഡൻസികൾ സൃഷ്ടിക്കുകയും ആ പ്രദേശങ്ങളോട് തൊട്ടുകിടക്കുന്ന രാജ്യങ്ങളെ അവരുടെ സംരക്ഷണത്തിന് കീഴിൽ വരുത്തുകയും ചെയ്തതോടുകൂടി, ഇങ്ഗ്ളിഷ് ഭരണം പ്രസിദ്ധീകരിച്ച ഭൂപടങ്ങൾ കാണുന്നവരിൽ, ഈ പ്രദേശമെല്ലാം ഒറ്റ പ്രദേശമാണ് എന്ന തോന്നൽ വരും എന്നത് സ്വാഭാവികം മാത്രം.

എന്നാൽ, ഈ ഉപഭൂഖണ്ടത്തിലെ ഓരോ രാജ്യത്തിനും അന്യരാജ്യങ്ങൾ വീദേശ രാജ്യങ്ങൾ തന്നെയായിരുന്നു. ഉദാഹരണത്തിന് Travancore State Manualൽ പാണ്ടിരാജ്യങ്ങളെ (ഇന്നുള്ള തമിഴ് നാട്) Foreign Countries എന്നായാണ് പരാമർശിച്ച് കണ്ടത്. വ്യാജ ചരിത്രം രേഖപ്പെടുത്തിയിരിക്കുന്ന കേരളോൽപ്പതിയിൽപ്പോലും, പരശുരാമൻ വിദേശങ്ങളിൽ നിന്നും ബ്രാഹ്മണരെ കേരളത്തിലേക്ക് കൊണ്ടുവന്നു എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത് എന്ന് എഴുതിക്കാണുന്നു.




ഇന്ന് ഇന്ത്യയെന്ന് പറയപ്പെടുന്ന രാജ്യത്തിലെ അന്തേവാസികൾ യഥാർത്ഥത്തിൽ പല ദേശങ്ങളിൽ നിന്നും വന്നവരുടെ പിന്മുറക്കാരായിരിക്കാം. കാരണം, ഓരോ സംസ്ഥാനത്തിലും അനവധി വ്യത്യസ്ത ജാതികളും മറ്റുമാണ് കാണുന്നത്. ഇങ്ങിനെ നോക്കുമ്പോൾ, വെറും ഇംഗ്ലിഷുകാർ മാത്രമാണ് വിദേശീയർ എന്ന് പറയുന്നതും, അവരോട് യുദ്ധചെയ്യാൻ ശ്രമിച്ചവർ എല്ലാം സ്വാതന്ത്ര്യ സേനാനികൾ ആണ് എന്നും ഉള്ള ചിന്താഗതി എക്കാഡമിക്ക് വിഡ്ഢിത്തം മാത്രമാണ് എന്ന് തോന്നുന്നു.

മൈസൂർ രാജ്യം ഭരിച്ചിരുന്ന Sultan Tipu മൊറോക്കോ വംശജന്റെ മകനാണ്. അതിനാൽത്തന്നെ ടിപ്പു മൈസൂറുകാരനാണ് എന്ന് പറയാമോ എന്ന് അറിയില്ല. അതേ സമയം തിരുവിതാംകൂർകാർ പാണ്ടിദേശങ്ങളിൽ അന്ന് വിദേശീയർതന്നെയാണ്.

ഈ വിധ ചരിത്ര പ്രശ്നങ്ങൾ വരുന്നത്, ഇന്ന് ഇന്ത്യയിൽ ചരിത്രം തിരുത്തി എഴുതുന്നവർ കാട്ടിക്കൂട്ടുന്ന കോപ്രാട്ടിത്തരങ്ങൾ കാരണമാണ്.

Go to Main contents

ഈ ഉപഭൂഖണ്ഡത്തിൽ, അനവധി വ്യത്യസ്ത രാജ്യങ്ങളും ജനക്കൂട്ടങ്ങളും ഉണ്ടായിരുന്നു എന്നും, അവരിൽ പലരും പല നിലവാരത്തിൽ സാമൂഹിക അടിമത്തത്തിൽ കുടുങ്ങിനിന്നിരുന്നവർ ആയിരുന്നു എന്നും, ഇങ്ഗ്ളിഷ് ഭരണമാണ്, ഈ പ്രദേശത്തെ ഒരുമിപ്പിച്ചതെന്നും, ഇങ്ഗ്ളിഷ് ഭരണം ഈ പ്രദേശത്തെ രണ്ട് രാജ്യങ്ങളായി സംഘടിപ്പിക്കാനുള്ള സൗകര്യം രണ്ട് രാഷ്ട്രീയ കക്ഷികൾക്ക് നൽകി, സ്വമേധയാ ഈ പ്രദേശത്തിലെ ഭരണം വിട്ടുപോയി എന്നുമുള്ള യഥാർത്ഥ ചരിത്രം പഠിപ്പിക്കുകയാണെങ്കിൽ, കാര്യമായ പ്രശ്നമില്ല.

ഇതിന് പകരം, ഈ ഉപഭൂഖണ്ഡം, അതിഗംഭീരമായ ചരിത്രമുള്ള ഒരു വൻ രാഷ്ട്രമായിരുന്നു എന്നും ഇങ്ഗ്ളിഷുകാർ തട്ടിപ്പിലൂടെ ഈ രാജ്യത്തേയും നാട്ടുകാരേയും അടിമപ്പെടുത്തി, അതിന് ശേഷം ഇവിടുള്ള ജനം മഹാത്മാക്കളുടേയും, 'ജീ'മാരുടേയും, മറ്റും കീഴിൽ അണിനിരന്ന് സ്വാതന്ത്ര്യത്തിനായി പടവെട്ടി, ഇങ്ഗ്ളിഷുകാരെ തോൽപ്പിച്ചപ്പോൾ, ഈ നാടിലെ ജനങ്ങളെ കരുതിക്കൂട്ടി, തമ്മിൽ അടിപ്പിച്ച്, ഈ ഒറ്റക്കെട്ടായ പ്രദേശത്തെ രണ്ട് ശത്രുരാജ്യങ്ങളായി തിരിച്ച്, അവർ സ്ഥലം വിട്ടുപോയി എന്നാണ് എക്കാഡമിക്ക് വിഡ്ഢി ചരിത്രം. ഈ വിഡ്ഢി

Go to Main contents

ചരിത്രത്തെ സാധൂകരിക്കാനും സത്യമെന്ന് സ്ഥാപിക്കാനുമായി പലതരം കളവുകളും ഇക്കൂട്ടർ പറയുന്നു. ഈ കളവിൽ കുടുങ്ങിപ്പോകുന്നവരും ഈ കളവെന്ന പാപത്തിൽ പങ്കാളികളാവുന്നു.

Go to Main contents

## 58. സാമൂഹിക പരിഷ്ക്കരണം ഈ നാട്ടിൽ ആരാണ് യഥാർത്ഥത്തിൽ നടത്തിയത്

ഈ ഉപഭൂഖണ്ഡത്തിൽ 1947ന് തൊട്ട് മുൻപ് ഉണ്ടായിട്ടുള്ള ഗുണകരമായിട്ടുള്ള പല ആശയങ്ങളും സംഭവവികാസങ്ങളും തങ്ങളുടേതോ, അതുമല്ലെങ്കിൽ തങ്ങൾമുഖേനെയോ ആണ് എന്ന് ഇന്ന് പല പ്രസ്ഥാനങ്ങളും അവകാശപ്പെടുന്നുണ്ട്. എന്നാൽ, കരുതിക്കൂട്ടി ഇരുട്ടിൽ മറച്ചുവെച്ചിരിക്കുന്ന മറ്റ് പലതും യഥാർത്ഥത്തിൽ ഇവയ്ക്കെല്ലാം പിന്നിലുണ്ട് എന്നുള്ളതാണ് വാസ്തവം.

ഉദാഹരണത്തിന് തിരുവിതാംകൂറിൽ ഉണ്ടായിരുന്ന ജാതീയമായ അടിമത്തം അവസാനിപ്പിച്ചതും അവിടെ സാമൂഹിക പരിഷ്കരണം നടത്തിയതും മറ്റുമായുള്ള പ്രവർത്തനങ്ങക്കുള്ള അവകാശം അവിടുണ്ടായിരുന്ന ശ്രീനാരായണ ഗുരു, ചട്ടമ്പിസ്വാമികൾ, SNDP, പുന്നപ്രയിലും വയലാറിലും പോലീസും കീഴ് ജനക്കൂട്ടങ്ങളും തമ്മിൽ സംഭവിച്ച ഏറ്റുമുട്ടലുകൾ, കമ്മ്യൂണിസ്റ്റ് വിപ്ളവ പ്രവർത്തനങ്ങൾ എന്നിങ്ങനെ പലതിനുമാണ്, ഇന്നുള്ള ഔപചാരിക ചരിത്രം നൽകുന്നത്.

എന്നാൽ ഈ മുകളിൽ സൂചിപ്പിച്ച എല്ലാത്തിന്നും ഒരു തുച്ഛമായ സ്വാധീനത്തിൽ കൂടുതൽ ഒന്നുംതന്നെ അവകാശപ്പെടാൻ ആവില്ല എന്നുള്ളതാണ് വാസ്തവം.

ഈ വിധ കാര്യങ്ങളെക്കുറിച്ച് പറയുമ്പോൾ, ഒരാൾ പ്രപഞ്ചത്തിന്റെ അറ്റത്ത് പോയത് പോലെയാണ്. ഈ അറ്റത്തിന് അപ്പുറത്തെന്താണ് ഉള്ളത് എന്ന ചോദ്യം ഈ ആൾ ചോദിച്ചാൽ, എന്താണ് ഉത്തരം പറയുക? ഇതിന്  അപ്പുറം ശൂന്യമാണ് എന്നോ, അപ്പുറത്ത് ഒന്നും തന്നെയില്ലാ എന്നോ പറഞ്ഞാൽ ഉത്തരമാകില്ല. കാരണം, അങ്ങിനെ ഒന്നുമില്ലാത്ത ഒരു ഇടം അപ്പുറത്ത് ഉണ്ടെങ്കിൽ ഈ ഇടം പ്രപഞ്ചത്തിന്റെ അറ്റം ആകില്ല. പകരം നൽകാവുന്ന ഉത്തരം ഇതാണ് : അപ്പുറം ഇല്ല.

ഇതേ പോലതന്നെയാണ് ശ്രീനാരായണ ഗുരു, SNDP, ചട്ടമ്പിസ്വാമികൾ, കമ്മ്യൂണിസ്റ്റ് പ്രവർത്തനം എന്നുള്ളതും. ചോദ്യം ഇതാണ്, ഇങ്ങിനെയുള്ളവർക്കെല്ലാം വളർന്ന് പന്തലിക്കാൻ സൗകര്യം നൽകിയ എന്തെങ്കിലും, അന്ന് തിരുവിതാംകൂറിനെ ആകമാനം ആവരണം ചെയ്തിരുന്നുവോ എന്നതാണ്. അങ്ങിനെ ഒരു വസ്ത്തുവേ ഇല്ലായിരുന്നു എന്ന് പറയുന്നത് പ്രപഞ്ചത്തിന്റെ അറ്റത്തിന് അപ്പുറം ഇല്ല എന്ന് പറയുന്ന അതേ പോലെയാണ്. സാമൂഹിക

പരിഷ്ക്കരണത്തിന്റെ ചരിത്രത്തിന്റെ പിന്നോട്ടുള്ള അറ്റം ഈ മുകളിൽ സൂചിപ്പിച്ചവരിൽ ആല്ല. മറിച്ച്, ഇവർക്കും അപ്പുറം സാമൂഹിക പരിഷ്ക്കരണത്തിന്റെ ഒരു വൻ പ്രപഞ്ചംതന്നെ തിരുവിതാംകൂറിനെ ആവരണം ചെയ്തിരുന്നു. അത് Madras Presidency ഭരിച്ചുകൊണ്ടിരുന്ന ഇങ്ഗ്ളിഷ് ഭരണമാണ്.

അവരുടെ നിത്യേനെയുള്ള സമ്മർദ്ദമാണ് തിരുവിതാകൂറിൽ ആശ്ചര്യകരമായ സാമൂഹിക പരിവർത്തനത്തിന് പ്രേരണയും സുരക്ഷയും നൽകിയത്. അതില്ലായിരുന്നെങ്കിൽ ശീനാരായണ ഗുരുവിന്റെ നർമ്മോക്തി (wisecrack) ഭാവത്തിലുള്ള പ്രത്യുത്തരങ്ങൾ നായർമാർ ഏത് രീതിയിലാണ് പരിഗണിക്കുക എന്നുള്ളത് ചിന്തിക്കാവുന്നതേയുള്ളു. തിരുവിതാകൂറിലെ അധികാരി വർഗ്ഗങ്ങളും ജനവും സംഭാഷണത്തിൽ കഠിനമായ അസഭ്യവാക്കുകൾ ഉപയോഗിക്കുന്നവരും, എന്തിനും ഏതിനും കൈയിൽ കിട്ടിയവരെ മുഖത്തിട്ടടിക്കുന്നവരും, മറ്റുമായിരുന്നു. കീഴ്ജാതിക്കാർ അമിത സാമർത്ഥ്യം കാട്ടിയാൽ മരത്തിൽ ആണികൊണ്ട് അടിച്ച് തറപ്പിക്കുന്ന പരിപാടിയും ഉണ്ടായിരുന്നു. ഹൈന്ദവ ക്ഷേത്രങ്ങൾ കീഴ്ജാതിക്കാരൻ സ്വന്തം അവകാശത്തിൽ പണിതാൽ, അതിന്റെ കാരണം ചോദിക്കുകയും, അതിന് വൻ നർമ്മോക്തി

പോലുള്ള മറുപടികേട്ട് ആസ്വദിക്കാനും മറ്റും ഹൈന്ദവ (ബ്രാഹ്മണ) ജനത്തിന്റെ മേൽനോട്ട ജോലിക്കാരായ നായർമാർ സാവകാശം കാണിക്കില്ലതന്നെ.

തിരുവിതാംകൂറിന് ഉള്ളിൽ കന്നുകാലികളായി ഗണിക്കപ്പെട്ടിരുന്ന ജനക്കൂട്ടങ്ങളെ മനുഷ്യരാക്കാനായി പ്രവർത്തിച്ച ഐതിഹാസിക പ്രസ്ഥാനം London Missionary Society തന്നെയായിരുന്നു. എന്നാൽ English East India Company കൃസ്തീയ മിഷിനറി പ്രവർത്തനം അവരുടെ പ്രദേശങ്ങളിൽ വിലക്കിയതിനാൽ, ഈ കൂട്ടർക്ക് Madras Presidencyയിൽ നേരിട്ട് പ്രവർത്തിക്കാൻ ആയില്ല. ബ്യട്ടിഷ്-ഇന്ത്യയിൽ കീഴ് ജനക്കൂട്ടങ്ങളിൽ ഒരു ചെറിയ ശതമാനം കൂട്ടർക്ക്, കൃസ്തീയ മതത്തിലേക്ക് മാറാതെന്നെ സാമൂഹിക ചങ്ങലകൾ അഴിക്കപ്പെട്ടു. ഇങ്ഗ്ളിഷ് ഭാഷയിലൂടെ.



തിരുവിതാകൂറിലെ സാമൂഹിക പരിഷ്ക്കാരത്തിന് ഏറ്റവും പിന്തുണ നൽകിയ പല ഇങ്ഗ്ളിഷുകാരിൽ എടുത്ത് പറയാനാവുന്ന ഒരു പേര് Sir Charles Trevelyan, Governor of Madras Presidencyന്റേതാണ്.

ഇദ്ദേഹത്തെക്കുറിച്ചൊന്നും ഇന്നുള്ള കപട വിപ്ളവ വായാടികൾ ഒറ്റവക്കും പറയും എന്ന് തോന്നുന്നില്ല. കാരണം, ഈ വിധ ആളുകളുടെ പേരുകൾ ജനം അറിഞ്ഞ് തുടങ്ങിയാൽ, ഇന്ന് ഇവിടുള്ള എല്ലാ വിപ്ളവ പ്രസ്ഥാനങ്ങളും നിഷ്പ്രഭമായിപ്പോകും.

Sultan Tipu ഇന്ത്യൻ സ്വാതന്ത്ര്യ പടയാളിയാണെങ്കിൽ, ഇന്ത്യൻ സ്വാതന്ത്ര്യത്തിനായി പടപൊരുതിയ കൂട്ടരിൽ ഏറ്റവും മുന്നിട്ടുനിൽക്കുന്നതും, ഏറ്റവും ആദ്യം മുതൽ അന്ത്യം വരെ നിലനിന്നവരും ആയ ഇന്ത്യൻ സമരസേനാനികൾ ഫ്രഞ്ചുകാരാണ്. ലോകത്തിൽ എവിടെ വച്ച് കണ്ടാലും ഇങ്ഗ്ളിഷ് സംവിധാനങ്ങളെ ആക്രമിക്കണം എന്ന് കാലാകാലങ്ങളായി കൽപ്പന പേറുന്നവരായിരുന്നു ഫ്രഞ്ച് വാണിജ്യപ്രസ്ഥാനങ്ങൾ. Robert Cliveനെ ആക്രമിച്ചവർക്കൊപ്പവും, Sultan Tipu അടക്കമുള്ള പലരോടൊപ്പവും ഫ്രഞ്ച് പട്ടാളം ഇങ്ഗ്ളിഷ് പക്ഷത്തിന് എതിരായി യുദ്ധം ചെയ്തിരുന്നു. Sultan Tipuന്റെ ഒരു പ്രസിദ്ധനായ പടനായകൻ ഫ്രഞ്ചുകാരനായ M. Lally ആയിരുന്നു.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ മുദ്രാവാക്യം വിളി, നിരത്തിലൂടെ കൂട്ടമായി ഒച്ചവച്ച്

നടക്കാനുള്ള സൗകര്യം, കൂട്ടപ്പാട്ട് സംഘടിപ്പിക്കുക എന്നിവ, വീടുകളിലും, ക്ലാസ് മുറികളിലും, തൊഴിസ്ഥലങ്ങളിലും മറ്റും പലവിധ നിലവാരത്തിലും അച്ചടക്കത്തിലും തളക്കപ്പെട്ട് ജീവിക്കുന്നവരെ അണിനിരത്താൻ വളരെ സഹായിക്കുന്ന കാര്യങ്ങളാണ്.

താഴെ നൽകിയിട്ടുള്ള ഉദ്ദരണി ഈ ഉപഭൂഖണ്ടത്തിലെ സംഗീതത്തെയും ഗാനങ്ങളെക്കുറിച്ചും ആണ്.

Sir W. Ouseley, in his “Oriental Collections,” says:-”A considerable difficulty is found in setting to music the Hindu ragas as, as our system does not supply notes or signs sufficiently expressive of the almost imperceptible elevations and depressions of the voice in these melodies, of which the time is broken and irregular, and the modulations frequent and very wild. Many of the Hindu melodies possess the plaintive simplicity of the Scotch and Irish, and others a wild originality pleasing beyond description.” (excerpt taken out from Native Life in Travancore).

ഈ മുകളിൽ കൊടുത്തിരിക്കുന്ന ഉദ്ദരണിയിൽ, ഹിന്ദുരാഗങ്ങൾ എന്ന് Ouseley ഉദ്ദേശിച്ചിട്ടുള്ളത്, യഥാർത്ഥത്തിൽ, ദക്ഷിണേഷ്യയിലെ ഫ്യൂഡൽ ഭാഷകളിലുള്ള രാഗങ്ങൾ ആണ് എന്ന് തോന്നുന്നു.

Go to Main contents

എന്നാൽ, ഈ ഒരു 'ഫ്യൂഡൽ ഭാഷ' എന്ന സംഗതിയെക്കുറിച്ച്, Ouseleyക്ക് അറിവില്ലായിരുന്നു എന്നത് ശരിയാകാം.

ഈ ഉദ്ദരണയിൽ ശ്രദ്ധിക്കേണ്ടുന്ന കാര്യങ്ങൾ ഇവയാണ്. ഈ ഉപഭൂഖണ്ടത്തിലെ ഗാനങ്ങളിലും, ഈണങ്ങളിലും വരുത്താവുന്ന, എന്നാൽ അതിസൂക്ഷ്മമായ, സ്വരസംക്രമണത്തിന്റേയും, സ്വരാരോഹണത്തിന്റേയും ഉയരങ്ങളും താഴ്ച്കളും, ഇങ്ഗ്ളിഷ് ഭാഷാ രാഗങ്ങളിലും വാക്കുകളിലും പകർപ്പെടുക്കാൻ നന്നെ പ്രയാസം തന്നെയായിരിക്കും. ഈ ഫ്യൂഡൽ ഭാഷാ രാഗങ്ങക്ക് പലപ്പോഴും ഒരു അതിവന്യമായ രൂപവും, അതേ സമയം, സ്ക്കോട്ടിഷ് - ഐറിഷ് മധുരസംഗീതത്തിന്റെ ശോകഭാവത്തിന്റെ തെളിമയും, സരളതയും ലാളിത്യവും, മാത്രമല്ല അവയുടേത് മാതിരിയുള്ളതും, അതേ സമയം വാക്കുകളാൽ വർണ്ണിക്കാവുന്നതിലും അധികം മാനസിക സുഖം ഏകുന്നതുമായ വന്യമായ മൗലികതവും ഇവയ്ക്ക് ഉണ്ട്.

ഇവിടെ ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ പെട്ട ഒരു കാര്യം, ഈ ഉപഭൂഖണ്ടത്തിലെ ഫ്യൂഡൽ ഭാഷാ രാഗങ്ങൾക്ക് സ്ക്കോട്ടിഷ് - ഐറിഷ് സംഗീതവുമായുള്ള സാമ്യതയാണ്. ഈ രണ്ട് ഭാഷകൾക്കും ഫ്യൂഡൽ ഭാഷാ ഭാവങ്ങൾ

ഉണ്ടാവാം എന്ന് പലദിക്കിലും ഈ എഴുത്തുകാരൻ സൂചിപ്പിച്ചിരുന്നു.

മറ്റൊന്ന് മനുഷ്യന്റെ മനസ്സിലും വൈകാരിക ഭാവകേന്ദ്രങ്ങളിലും ഉയർന്നും താഴ്ന്നും വട്ടത്തിൽ തിരിയുന്ന ചുഴിപോലെ ഭ്രമണം ചെയ്യും സർപ്പതാളങ്ങൾ സൃഷ്ടിക്കാൻ കഴിവുള്ളവയാണ് ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ. ഇവയ്ക്ക ഇങ്ഗ്ളിഷ് പദ പ്രയോഗങ്ങളിൽ സങ്കൽപ്പിക്കാനോ, സൃഷ്ടിക്കാനോ ആവാത്ത വന്യമായ സാമൂഹികവും, വ്യക്തിപരവും മറ്റുമായ വൈകാരിക ഭാവങ്ങൾ സ്ഥാപിക്കാൻ ആവും.

ഇക്കാരണത്താൽത്തന്നെ ജാഥയും മുദ്രാവാക്യം വിളിയും മറ്റും ഫ്യൂഡൽ ഭാഷകളിൽ നൽകുന്ന മാനസിക ഉന്മാദവും, ലഹരിയും മതിഭ്രമവും മറ്റും അതേ അളവിൽ ഇങ്ഗിഷുകാരിൽ ജനിപ്പിക്കാൻ പ്രയാസം ആയേക്കാം. ഈ ഒരു വസ്തുതയും ഇങ്ഗ്ളിഷ് സാമൂഹിക ഘടനയേയും, ചരിത്രത്തേയും പലരീതയിലും ഫ്യൂഡൽഭാഷാ സമൂഹങ്ങളിൽ നിന്നും വ്യത്യസ്തമാക്കിയിട്ടുണ്ട്. ഫ്രാൻസും ഇങ്ഗ്ളണ്ടും തമ്മിൽ കാലാകാലങ്ങളായി നിലനിന്നിരുന്ന വ്യത്യാസത്തിന്റെ നിഗൂഢകാരണങ്ങളിൽ ഒരു മുഖ്യമായ കാരണം ഇതായേക്കാം.

ഈ ഉപഭൂഖണ്ടത്തിൽ, ഇവിടുള്ള ഭാഷകളുടെ ഈ അമാനുഷിക കഴിവിനെ പല പ്രസ്ഥാനക്കാരും സിനിമാക്കാരും, മറ്റും അവരുടെ സ്വന്തം ലാഭത്തിനും ആളുകളെ അനുയായികളായി പിടിച്ച് നിർത്താനും ഉപയോഗിച്ചിട്ടുണ്ട് എന്ന് തോന്നുന്നു.

YouTubeൽ Tm1HLluAy9o എന്ന് തിരയുക.

ഫ്യൂഡൽ ഭാഷയിൽ നല്ല ഈണത്തിലും സ്വരമാധുര്യത്തിലും പാട്ടും വിപ്ളവഗാനവും, മുദ്രാവാക്യവും മറ്റും ഏറ്റുപാടുമ്പോൾ, വ്യക്തിയിൽ അനുഭവമാവുന്ന മനോവികാരം, മരണക്കിണർ എന്ന മോട്ടർ സൈക്കിൾ അഭ്യാസത്തിൽ ആഴക്കിണറിൽ നിന്നും സൈക്കിൾ-അഭ്യാസി അതിവേഗത്തിൽ ചുറ്റിച്ചുറ്റി മുകളിലേക്ക് ഓടിക്കയറുന്ന അവസ്ഥപോലെയാണ്. എന്നാൽ, സൈക്കിളിൽ വേഗത കുറയുന്നതോടുകൂടി, അതേ വേഗതിയിൽ ആ ആൾ കുഴിയിലേക്ക് തന്നെ ചുറ്റിത്തിരിഞ്ഞ് താഴും. എന്നാൽ, ഈ വേഗത ഇടക്കിടക്ക് കുറച്ചും കൂട്ടിയും നിലനിർത്താനായാൽ, അൽപംകീഴോട്ടും, പിന്നെ മുകളിലോട്ടും, താഴ്ന്നും ഉയർന്നും ഉള്ള ഉന്മാദാവസ്ഥയിൽ ജീവക്കാനാകും.

ഇത്രയും പറഞ്ഞപ്പോൾ ശബരിമലയിലേക്കുള്ള തീർത്ഥാടനത്തെക്കുറിച്ച് മനസ്സിൽ ഓർമ്മ ഉദിക്കുന്നു. ഈ വിധ തീർത്ഥാടനം ഈ ക്ഷേത്രവുമായി ബന്ധപ്പെട്ട് എങ്ങിനെയാണ് രൂപപ്പെട്ടത് എന്നതിനെക്കുറിച്ച് പലതും അറിയേണ്ടിയിരിക്കുന്നു. ഈ അമ്പലത്തിലേക്ക് ഇന്ന് വൻ ജനപ്രവാഹമാണ് വളർന്ന് വന്നിരിക്കുന്നത്. ഇത് സംഭാവ്യമാകാനായി പിന്നിൽ പ്രവർത്തിച്ച യന്ത്രം എന്തായിരിക്കാം?

മറ്റ് അമ്പലങ്ങളിലേക്ക് ഉള്ള തീർത്ഥാടനത്തിൽനിന്നും ഇവിടേക്കുള്ള യാത്ര വളരെ വ്യത്യസ്തമാണ്. 'സ്വാമീ ശരണം, ശരണം പൊന്നയ്യപ്പ!' എന്ന ആലാപനം വ്യത്യസ്ത രീതികളിൽ, മുദ്രാവാക്യരൂപത്തിലും, വിപ്ളവഗാന സ്വരരാഗത്തിലും, ശോകഗാന ഈണത്തിലും, ഭക്തിലഹരിയിലും മറ്റും ലഭ്യമാണ്. മാത്രവുമല്ല, തീർത്ഥാടനം ഹിമഗിരിശൈലത്തിന്റെ കൊടുമുടിയിലേക്ക് പോകുന്നത് പോലുള്ള യാത്രയാണ്. കൊടും കാനനത്തിന്റെ വക്കിലൂടെയും ആണ് യാത്ര.

ഈ തീർത്ഥാടനത്തിൽ പങ്കെടുക്കുന്നത് ഒരു വൻ മാനസികവും വൈകാരികവും ആയ ഉന്മേഷം തന്നെയായിരിക്കും.

അതീന്ദ്രിയ സോഫ്ട്വേർ കോഡുകളുടെ അരങ്ങിൽ ഈ വിധ പ്രവർത്തനങ്ങൾ നടത്തുന്ന സ്വാധീനങ്ങളെക്കുറിച്ച് ഇവിടെ പ്രതിപാതിക്കുന്നില്ല.

Go to Main contents

## 59. ആദിവാസികളും അർദ്ധനാഗരികത്വമുള്ള നഗരവാസികളും

ഒന്ന് രണ്ട് കാര്യങ്ങൾകൂടി ഈ വിധം പറയേണ്ടിയിരിക്കുന്നു. അവ പറഞ്ഞതിന് ശേഷം, Tellicherryയിലേക്ക് തിരിച്ച് പോകാം.

ഒന്ന് ഇന്ന് പരക്കെ ഉപയോഗിക്കപ്പെടുന്ന ആദിവാസി എന്ന പ്രയോഗമാണ്. മലആരയന്മാരെ ആദിവാസികൾ എന്നാണ് ശബരിമലയുടെ പാരമ്പര്യ അവകാശവുമായി ബന്ധപ്പെട്ടുള്ള ചർച്ചകളിൽ നിർവ്വചിച്ചുകാണുന്നത്. വയനാട്ടിലെ വനവാസികളായിരുന്നവരേയും ആദിവാസികൾ എന്നാണ് നിത്യേനെ നിർവ്വചിച്ച് കാണുന്നത്. ഫ്യൂഡൽ ഭാഷകളിൽ ഈ വിധ പ്രയോഗങ്ങൾ, യാതോരു ലക്കും ലഗാനും ഇല്ലാതെ, കാണുന്നവരിൽഎല്ലാം ഉപയോഗിക്കുന്നത്, അവരെ മാനസികമായും സാമൂഹികമായും അധഃപതിപ്പിക്കാനാണ് ഉതകുക.

വിക്കീപീഡിയിൽ ആദിവാസി എന്ന വാക്കിന്റെ നിർവ്വചനമായി നൽകപ്പെട്ടുകാണത് ഈ പ്രകാരം ആണ്:

QUOTE: വനപ്രദേശങ്ങളിലോ മലമ്പ്രദേശങ്ങളിലോ താമസിക്കുന്നവരും വികസനപരമായി പിന്നാക്കം നിൽക്കുന്നവരുമായ ജനവിഭാഗങ്ങൾ' END OF QUOTE.

Aborigine എന്ന ഒരു വാക്ക് ഇങ്ഗ്ളിഷിൽ ഉണ്ട്. ആ വാക്കിന്റെ അർത്ഥവും ആദിവാസി എന്നതായി രേഖപ്പെടുത്തിക്കാണുന്നു. ഈ വാക്കുകൾ തമ്മിലുള്ള അടുപ്പവും, വ്യത്യാസവും ഇവിടെ ചർച്ചക്ക് എടുക്കുന്നില്ല. എന്നാൽ ഇത് മാത്രം പറയാം: രണ്ടാമത്തെ വാക്കിനെ വനപ്രദേശവും മലയോരങ്ങളുമായി പലദിക്കിലും ബന്ധപ്പെടുത്തിക്കാണുന്നില്ല. ഉദാഹരണത്തിന്, പലപ്പോഴും പരാമർശിക്കപ്പെടുന്ന Aborigines of Australia.

ഇനി ദക്ഷിണേഷ്യൻ ഉപഭൂഖണ്ടത്തിലേക്ക് തിരിച്ചുവരാം. ഇങ്ഗ്ളിഷ് കച്ചവട പ്രസ്ഥാനങ്ങൾ ഈ ഉപഭൂഖണ്ടത്തിന്റെ തീരത്ത് വരുന്നതിന് മുൻപേ തന്നെ ഈ പ്രദേശങ്ങളിൽ വന്ന പോർച്ചുഗീസുകാരും, ഡച്ചുകാരും യഥാർത്ഥത്തിൽ ഈ പ്രദേശത്ത് കണ്ടത് ഈ പ്രദേശങ്ങളിലെ Aboriginesനെത്തന്നെയാണ് എന്ന് അവർക്ക് തോന്നിയിരിക്കാം. ഇന്ന് വൻ പാരമ്പര്യവും, ആഢ്യത്തവും, കുടുംബമഹിമയും മറ്റും അവകാശപ്പെടുന്നവരെക്കുറിച്ച് അന്ന്

Go to Main contents

രേഖപ്പെടുത്തിയിരിക്കുന്ന കാര്യങ്ങൾ ഇന്ന് ആദിവാസികൾ എന്ന് നിർവ്വചിക്കപ്പെടുന്നവരുടെ സവിശേഷതകളും ലക്ഷണങ്ങളും തന്നെ ആയേക്കാം.

യഥാർത്ഥത്തിൽ ഇന്ന് പരിഷ്കൃതരെന്ന് അവകാശപ്പെടുന്നവർ ഈ ആദിവാസി നിർവ്വചനത്തിൽനിന്നും മോചിതരായത് ഇങ്ഗ്ളിഷ് കച്ചവട സംഘം Madras പ്രസിഡൻസിയിൽ ശക്തിപ്രാപിച്ചതോടുകൂടിയാണ്.

ഈ ഒരു കാരണത്താൽത്തന്നെയാവാം, Travancore State Manualൽ, English East India Companyയുടെ സഹായത്താൽ, മാർത്താഡവർമ്മ തിരുവിതാംകൂർ രാജ്യത്തെ ശക്തിപ്പെടുത്തിയ കാലംതൊട്ട് ഉള്ള ചരിത്രത്തെ തിരുവിതാംകൂറിന്റെ Modern History എന്ന് നാമകരണം ചെയ്തിട്ടുള്ളത്. ഇതിന് മുൻപുള്ള കാലഘട്ടത്തെ Ancient Historyഎന്നും Earlier Historyഎന്നുമാണ് നാമകണം ചെയ്തിട്ടുള്ളത്, ആ ഗ്രന്ഥത്തിൽ.

Quilonൽ ഉണ്ടായിരുന്ന ഡച്ച് കച്ചവട സംഘത്തിന്റെ നേതാവായ Captain John Nieuhoff എഴുതിയ Voyages and Travels to the East-Indies (1653-1672 A.D)ൽ ഈ

വിധം Quilonണിലെ (കൊല്ലത്തെ) റാണിയുടെ രൂപം വർണ്ണിച്ചിരിക്കുന്നത് നോക്കുക:

.........the Queen's attirement being no more than a piece of callicoe wrapt round her middle, the upper part of her body appearing for the most part naked, with a piece of callicoe hanging carelessly round her shoulders. Her ears, which were very long, her neck and arms were adorn'd with precious stones, gold rings and bracelets, and her head cover'd with a piece of white callicoe. She was past her middle age, of a brown complexion, with black hair tied in a knot behind

Translation: റാണിയുടെ വസ്ത്രം എന്നുള്ളത് അവരുടെ ശരീരത്തിന്റെ മധ്യഭാഗത്ത് ഉള്ള ഒരു കാലിക്കോ തുണിമാത്രമായിരുന്നു. ഇതിന് മുകളിൽ ഉള്ള ശരീര ഭാഗം മിക്കവാറും നഗ്നമായിരുന്നു. ചുമലിൽ അലസ്യമായി ഒരു കാലിക്കോ തുണിയുടെ തുണ്ട് തൂങ്ങിക്കിടന്നിരുന്നു. താഴേക്ക് നീണ്ടുകിടക്കുന്ന കാതുകളും, കഴുത്തും, കൈകളുടെ കക്ഷത്തോട് അടുത്ത ഭാഗവും വിലപിടിപ്പുള്ള രത്നക്കല്ലുകളാലും, സ്വർണ്ണ വളയങ്ങളാലും, വളകളാലും അലങ്കരിക്കപ്പെട്ടിരുന്നു. അവരുടെ തല ഒരു വെള്ള കാലിക്കോ തുണിയാൽ മറയ്ക്കപ്പെട്ടിരുന്നു. ഏതാണ്ട് മധ്യവയസ്സ്

കഴിഞ്ഞിരിക്കുന്ന ഇവരുടെ കറുത്ത മുടി പിന്നിൽ കെട്ടിയിരുന്നു.

റാണിയുടെ രൂപം ഇങ്ങിനെയെങ്കിൽ, ആ രാജ്യത്തിലെ (Quilonണിലെ) സാധാരണ ജനങ്ങളുടെ രൂപവും ഭാവവും, വസ്ത്രവിധാനങ്ങളും എങ്ങിനെയായിരിക്കും എന്ന് ഊഹിക്കാവുന്നതേയുള്ളു. മിക്കവാറും വെറും ഒരു തുണ്ട് തണിമാത്രമായിരിക്കും വസ്ത്രം. വിലപിടിപ്പുള്ള രത്നങ്ങളും മറ്റും ഉണ്ടാവില്ലതന്നെ.




IMAGE: Nieuhof's audience with the "Queen of Koylang" (1662).

ഒരു വൻ കൊട്ടാരം ഈ ചിത്രത്തിൽ കാണുന്നതുതന്നെ, യൂറോപ്പിലെ ചിത്രകാരന്റെ ഭാവനമാത്രമായേക്കാം.

എന്നാൽ അതിശക്തമായ ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ സമൂഹത്തിലെ കുറച്ചുപേരെ സ്വർണ്ണഗോപുരങ്ങളിലും, മറ്റുള്ളവരെ വിവിധ നിലവാരത്തിലുള്ള കുപ്പത്തൊട്ടികളിലും അടക്കിവെച്ചിട്ടുണ്ടാവും. ഈ അടുക്കും ചിട്ടയുടേയും അദൃശ്യമായ രൂപരേഖയെക്കുറിച്ച് ഡച്ചുകാർക്ക് വിവരം ലഭിച്ചിട്ടുണ്ടാവില്ല.

ഇങ്ങിനെ നോക്കുമ്പോൾ, ഇന്ന് ആദിവാസിയെന്നും മറ്റും നിർവ്വചിക്കപ്പെടുന്നവർ ഏത് വിധത്തിലുള്ള ആദിവാസികളാണ്? ഇങ്ങിനെയുള്ള മറനീക്കിക്കൊണ്ടുള്ള ഒരു പരിശോധന ചില നിർണ്ണായക വിവരങ്ങൾ പുറത്ത് കൊണ്ടുവന്നേക്കാം. മലയോരങ്ങളിലും, കാട്ടിലും വസിച്ചിരുന്നവർ, കാട്ടിന് പുറത്തുള്ള 'ആദിവാസികളിൽ' നിന്നും വിട്ടുനിന്നവരാണ്. അവർക്ക് പറുത്തുള്ള ആളുകളെ ഭയമാണ്, അറപ്പാണ്. എന്താണ് ഇതിന് കാരണം എന്ന് നോക്കിയാൽ ഈ ഉപഭൂഖണ്ഡത്തിലെ സാംസ്ക്കാരത്തെക്കുറിച്ച് പലരും ആലോചിച്ചിട്ടില്ലാത്ത ചില വിവരങ്ങൾ പുറത്ത് വന്നേക്കാം.

Madras പ്രസിഡൻസി പ്രദേശത്തിനും തിരുവിതാംകൂർ രാജ്യത്തിനും ഇടയിൽ ഉള്ള മലകളിൽ വസിക്കുന്ന കാണിക്കാർ എന്ന ജനക്കൂട്ടത്തെക്കുറിച്ച് Native Life in Travancoreൽ പരാമർശിക്കുന്നുണ്ട്. ഇവരിൽ ചിലരെ മലഅരയർ എന്നും വിളിക്കുന്നുണ്ട്. ഇവരിൽ ഒന്നിൽകൂടുതൽ വിഭാഗങ്ങൾ ഉണ്ട് എന്നും, അതിൽ ഒരു കൂട്ടർ മറ്റൊരുകൂട്ടരെ അവരുടെ നിലവാരത്തിൽ ഉള്ളവർ ആണ് എന്ന് സമ്മതിച്ച് കൊടുക്കാറില്ലാ എന്നുമൊക്കെപലതും ഉണ്ട്. ആ വക കാര്യങ്ങളിലേക്ക് കടക്കുന്നില്ല.

ഈ ജനക്കൂട്ടം എവിടെനിന്നോ എങ്ങിനെയോ ഈ പ്രദേശത്ത് വന്ന് പെട്ടവരാണ്. ഇവർക്ക് ആരുടേയും കീഴിൽ ജോലി ചെയ്യാൻ ഇഷ്ടമില്ല. മറ്റ് കൂലിക്കാരോടൊപ്പം ഇവരെ നിർത്താൻ നോക്കിയാൽ ഇവർ നിൽക്കില്ല.

മലയോരങ്ങളിൽ സ്വതന്ത്രരായി കൃഷിയും മറ്റും ചെയ്ത് ഇവർ ജീവിക്കുന്നു. സ്വന്തമായ ഗ്രാമങ്ങൾ ഉണ്ട്. അവിടെ വീടുകൾ ഉണ്ട്. ഇവർ താമസിക്കുന്ന കാടുകളിലേക്ക് തിരുവിതാംകൂറിലെ ജനങ്ങൾ (നഗരങ്ങളിലെ 'ആദിവാസികൾ' എന്ന് പറയാം) കാപ്പി തോട്ടങ്ങളും മറ്റും ഉണ്ടാക്കാനായി വരുമ്പോൾ,

ഇക്കൂട്ടർ അവരുടെ വീടുകളും, ഗ്രാമവും വിട്ട് വീണ്ടും ഉൾക്കാടുകളിലേക്ക് നീങ്ങും.

QUOTE: The proud men of the woods decline to herd with coolies, and work like common people. As soon as the planter's axe is heard, the hill kings pack their traps and desert their homes to establish themselves in another valley. In this way they have been driven from hill to hill and from valley to valley, until some have found now a safe resting place in the dense jungles of the lowlands of Travancore. If the planter wishes to penetrate some unexplored jungle, or cut a path in some out-of-the-way place, the hill men are ready to assist, and it is the universal testimony that they are more faithful to their engagements than their more civilised brethren from the plains." END OF QUOTE

ഈ സ്വഭാവം പെട്ടെന്ന് കേട്ടാൽ, ആത്മവിശ്വാസക്കുറവിന്റെ ചിഹ്നമായി തോന്നിയേക്കാം. എന്നാൽ, വളരെ പണ്ട് ചില കാട്ടിലെ ജനങ്ങളെ കൊടും കാടിനുള്ളിൽ വച്ച് ഈ എഴുത്തുകാരൻ നേരിട്ട് കാണാനിടയായപ്പോൾ, ശ്രദ്ധിച്ച കാര്യം ഈ ആളുകൾ യഥാർത്ഥത്തിൽ തിരുവിതാംകൂറിലെ സാധാരണ ജനങ്ങളെക്കാൾ പ്രകൃതരല്ല. മറിച്ച് ആശയവിനിമയത്തിൽ അസഭ്യം ഉപോയഗിക്കില്ലാ എന്ന വാസ്തവം നോക്കിയാൽ,

അവരേക്കാൾ ഉയർന്ന നിലവാരം ഉള്ളവരാണ്. എന്നാൽ ഈ കൂട്ടർക്ക് തിരുവിതാകൂറിലെ പൊതുജനം എന്ന 'ആദിവാസികളെയും' അവരുടെ പോലീസിനേയും, ഫോറസ്റ്റ് ഉദ്യോഗസ്ഥരേയും പേടിയാണ്.

ഈ ഭയത്തിന് കാരണമായ എല്ലാ കാര്യവും ഇവിടെ കുറിച്ചിടാൻ ആവില്ല. എന്നാൽ പറയാവുന്ന കാര്യം, കാട്ടിനുള്ളിൽ കയറുന്ന തിരുവിതാകൂറിലെ ഫോറസ്റ്റു ഉദ്യോഗസ്ഥർ ഇവരെ നീ, എടാ, എടീ, അവൻ, അവൾ എന്ന രീതിയിലാണ്, സംബോധനചെയ്യുന്നതും, പരാമർശിക്കുന്നതു. ശബ്ദം പലപ്പോഴും ഞെട്ടിച്ചുള്ളതാണ്, അതുമല്ലെങ്കിൽ അലോസരപ്പെടുത്തുന്ന വാക്കുകളും ചോദ്യങ്ങളുമാണ് പ്രയോഗിക്കുക. ഇന്ന് ഇവരുടെ പ്രദേശങ്ങൾ ഇന്ത്യാരാജ്യമാണ് എന്ന് അവരെ ഈ വിധം അറിയിക്കുന്നുണ്ട്. ഈ രാജ്യത്തിലെ കുപ്പത്തൊട്ടിയിലാണ് ഫോറസ്റ്റ് ഉദ്യോഗസ്ഥർ ഭാഷാ കോഡുകളിൽ ഇവരെ സ്ഥാപിക്കുന്നത്.

Video: Andaman Nicobar ദ്വീപുകളിലെ ഒരു ജനതയെ കുപ്പത്തൊട്ടിയിൽ എത്തിക്കാനുള്ള ഇന്ത്യൻ ഉദ്യോഗസ്ഥവർഗ്ഗത്തിന്റെ പദ്ധതി.

YouTubeൽ j7BNwmVvk6g എന്ന് തിരയുക

കാണിക്കരുടെ പഴയകാല വസ്ത്രവിധാനം ഈ വിധമാണ് എന്ന് Native Life in Travancoreൽ കാണുന്നു: The men go almost naked, having only a small strip of cloth round the loins. ........... The women are rather better clad, and are very shy of strangers. ഇന്ന് ഇത് കാട്ടുജാതിക്കാരുടെ വേഷം ആയി കാണാമെങ്കിലും, ഇങ്ഗ്ളിഷ് കച്ചവട സംഘം തിരുവിതാംകൂറുമായി ബന്ധം സ്ഥാപിക്കുന്നതിന് മുൻപ്, തിരുവിതാംകൂറിലെ പരിഷ്കൃതർ എന്ന് ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ബ്രാഹ്മണരും, നായർമാരും, മറ്റും വേഷവിധാനത്തിൽ കാര്യമായ വ്യത്യാസം പ്രകടിപ്പിച്ചിട്ടുണ്ടാവില്ല. എന്നാൽ, വാക്ക് കോഡുകളിൽ അവരുടെ സ്ഥാനം അവരുടെ വ്യക്തിത്വത്തെ ഉയർത്തി നിർത്തിയേക്കാം. ആ കാലഘട്ടത്തെയും അന്നുള്ള തിരുവിതാംകൂറുകാരേയും Travancore State Manualൽ Semi-barbarian (അർദ്ധനാഗരികത്വമുള്ളവർ) എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്.

ഇനി പറയാൻ പോകുന്നതാണ് സവിശേഷമായിട്ടുള്ളത്.

പൊതുജനവുമായി വിട്ടുനിൽക്കുക എന്നുള്ളത്, ഈ ഉപദ്വീപിൽ പലരിലും ഉള്ള ഒരു

സ്വഭാവഗുണമാണ്. കാട്ടുജാതിക്കാർ എന്ന് വിശേഷിപ്പിക്കപ്പെടുന്നവർക്ക് മാത്രമല്ല ഈ സ്വഭാവം.

മനഃശാസ്ത്രത്തിന് മനസ്സിലാക്കാൻ പറ്റാത്ത പലകാര്യങ്ങൾക്കും വൻ സാങ്കേതിക പദങ്ങൾ ഉപയോഗിച്ച്, അത് കപട വിശദ്ധീകരണം നൽകുന്നുണ്ട്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

വാക്ക് കോഡുകളിൽ വൻ നിലവാരം സാമൂഹികമായി സൃഷ്ടിക്കാനും പകരാനും പടർത്താനും ഉള്ളരീതിയിൽ ഉള്ള പരിചയപ്പെടുത്തലുകളോ, വിവരങ്ങളോ, ചമയങ്ങളോ, ഭവനങ്ങളോ, വിലപിടിപ്പുള്ള വാഹന സൗകര്യമോ മറ്റോ ഇല്ലാത്ത അവസരത്തിൽ പുറമേനിന്നും വന്ന് കുഗ്രാമങ്ങളിൽ താമസിക്കുന്ന പല വ്യക്തികളും വീടിന് പുറത്തുള്ള ആളകുളുമായി ഉടപഴകാറില്ലതന്നെ. പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ വയസ്സ് എന്നതും ഒരു വ്യക്തമായ അളവുകോലാണ്. ഇതിനാൽതന്നെയും സാമ്പത്തികമായോ, മറ്റോ ഉയർന്ന വീടുകളിൽ നിന്നുമുള്ള ചെറുപ്രായക്കാർ പൊതുനിരത്തിൽനിന്നും വിട്ടുനിൽക്കും.

ഈ പറഞ്ഞതിന് ഒഴിവായി വരുന്നത്, ആ പ്രദേശത്തിൽ ജനിച്ച് വളർന്ന് മറ്റുള്ളവരോട് ഒത്ത് സ്കൂളിൽ പഠിച്ച് വളർന്നവരാണ്. ഇതും, പൂർണ്ണമായും ശരിയല്ല. ഒന്നിച്ച്, നീ, എടാ, എടീ എന്നെല്ലാം വിളച്ച് പറഞ്ഞ് വളർന്ന കുട്ടികളിൽ ചിലർ അദ്ദേഹം, അവർ, മാഡം എന്നീ നിലവാരത്തിലേക്കും, മറ്റ് ചിലർ നീ, അവൻ, അവൾ നിലവാരത്തിലേക്കും വളർന്ന് പൊന്തിയാലും, പണ്ടുള്ള ആശയവിനിമയംനിലനിർത്താനോ, തമ്മിൽ ഒന്ന് ഗൗനിക്കാനോ പ്രയാസം നേരിട്ടേക്കാം.

ദേവർകോവിൽ എന്ന ഗ്രാമത്തിലും, ജനങ്ങൾ വളരെ വിരളമായിമാത്രം കണ്ടിട്ടുള്ള ആളുകൾ ഉണ്ട് എന്നുള്ളതാണ് വാസ്തവും. സാമ്പത്തികമായി ഉയർന്നവരാണ് ഈ കൂട്ടർ. അതിനാൽ തന്നെ കാറിൽ വരും, പോകും, പരിചയക്കാർ ദൂരപ്രദേശങ്ങളിലും പട്ടണങ്ങളിലും.

ഈ എഴുത്തുകാരന്റെ കുടുംബത്തിൽ തന്നെ പലരും ദേവർകോവിൽലിൽ പലപ്പോഴും വന്ന് താമസിക്കാറുണ്ട്. രണ്ടു മൂന്നും ആഴ്ച്ക്കാലം. അവരാരും തൊട്ടടുത്തുള്ള അങ്ങാടിയിൽ പോകാനോ, പോയാൽത്തന്നെ അവിടെ ചുറ്റിനടക്കാനോ, ആളുകളുമായി സൗഹൃദം സ്ഥാപിക്കാനോ ശ്രമിക്കാറില്ല.

ഇത് അവരിൽ എന്തെങ്കിലും തരത്തിലുള്ള ആത്മവിശ്വാസക്കുറവിന്റെ ലക്ഷണമോ, മാനസിക രോഗമോ അല്ലതന്നെ. മറിച്ച്, ഇങ്ഗ്ളിഷിൽ സംസാരിക്കാൻ പറ്റുന്ന രീതിയിൽ ഉള്ള വാക്ക് കോഡുകൾ അല്ല ഫ്യൂഡൽ ഭാഷകളിൽ ഉള്ളത് എന്നതാണ് കാരണം.

എന്തിന്, ഐഏഎസ്സും, ഐപിഎസ്സും മറ്റും എടുത്താൽ, ആ വ്യക്തി സ്വന്തം മുറിക്ക് പുറത്ത് സ്വന്തമായി ഇറങ്ങിനടക്കില്ല എന്നുള്ളതാണ് വാസ്തവം. പ്യൂണം, കോൺസ്റ്റബ്ളും മറ്റും ഇറങ്ങി നടക്കുന്നത് കാണം. അതേ സമയം ഐഏഎസ്സ് / ഐപിഎസ്സ് വ്യക്തി ഇറങ്ങിനടന്നാൽ ഒന്നുകിൽ അയാൾ ഈ വിധ ചമയങ്ങൾ ഉള്ള ആളാണെന്ന് വിളിച്ച് പറയുന്ന എന്തെങ്കിലും കൂടെകാണണം. എന്നാൽത്തന്നെ ഇത് പുറത്ത് നിൽകുന്ന പ്യൂണിനും, കോൺസ്റ്റബ്ളിനും ശല്യം തന്നെയാണ്.

ഈ അടുത്ത കാലത്ത്, Youtubeൽ ചെറുപ്പക്കാരായ ഐഏഎസ്സ് ഉദ്യോഗസ്ഥൻ / ഉദ്യോഗസ്ഥ നിരത്തിലൂടെ നടന്ന് ചില പ്രശ്നങ്ങൾ തിരുത്താൻ നോക്കുന്നതോ, പൊതുജനങ്ങളുമായി നേരിട്ട് സംസാരിക്കുന്നതോ ആയ ദൃശ്യങ്ങൾ കണ്ടു. വൻ പോലീസ് സന്നാഹങ്ങൾ പിന്നിൽ ഒരു

മതിൽകെട്ട് പോലെ സൃഷ്ടിച്ചാണ് ഈ വിധം ഈ കൂട്ടർ ഇറങ്ങിനടക്കുന്നത്.

ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലും ഇതുപോലെ കാര്യങ്ങൾ ചിലപ്പോൾ കാണാൻപറ്റിയേക്കാമെങ്കിലും, വാസ്തവം വ്യത്യസ്തമാണ്. ഇവിടെ ജനത്തിൽ പെട്ട ഒരു വ്യക്തി ഈ ഉദ്യോഗസ്ഥനെ 'നിങ്ങൾ' എന്ന് സംബോധന ചെയ്താൽ, പിന്നിൽ കെട്ടിനിർത്തിയിരിക്കുന്ന ബഹുമാനത്തിന്റെ വൻ മതിൽക്കെട്ട് ആകെ ഇടിഞ്ഞ് നിലപതിക്കും. അങ്ങിനെ ഒന്നും സംഭവിക്കാതിരിക്കാനാണ്, പിന്നിൽ ഉള്ള പോലീസുകാരുടെ മതിൽക്കെട്ട്. വ്യക്തിയേയും, ആൾക്കൂട്ടത്തെയും ഭയപ്പെടുത്തിയും, വിറപ്പിച്ചും, നിർത്തണം. നിന്റെയൊക്കെ / നിങ്ങളുടെയൊക്കെ മുന്നിൽ നിൽക്കുന്നത് ദിവ്യനാണ് എന്ന് ഭയപ്പെടുത്തി അറിയിക്കേണം. ഭയപ്പെട്ടില്ലെങ്കിൽ, ദിവ്യത്വം നഷ്ടപ്പെടും.

ഈ വിധ ധാരണ അടിച്ചേൽപ്പിക്കാൻ പറ്റിയില്ലായെങ്കിൽ, ആളുകൾ നീ പോടാ, നീ പോടീ, എന്ന ഭാവം തന്നെ എടുത്തേക്കാം. പെട്ടന്ന് പിന്നണിയിൽ ഉള്ള പോലീസ് സന്നാഹം അപ്രത്യക്ഷമായാലും ജനങ്ങളുമായി

ആശയവിനിമയം പ്രയാസകരവും, ചിലപ്പോൾ മാനസിക വിഭ്രാന്തി വരുത്തുന്നതും ആയേക്കാം.

ഇന്ന് വിദ്യാഭ്യാസത്തിലൂടെ ലഭിക്കുന്ന മാനസിക പരിശീലനം ഈ വിധമാണ്. പേടിപ്പിക്കാനാവുന്നവനെ ബഹുമാനിക്കേണം. അല്ലാത്തവനോട് നീ പോടാ എന്ന് പറയാനുള്ള ധൈര്യം കൈവരിക്കണം.

സരോപദേശങ്ങൾ കൊണ്ടും വൻ Managament trainingകൊണ്ടും Administration trainingകൊണ്ടും MBAകൊണ്ടും PHdകൊണ്ടും മറ്റും ഒന്നുകൊണ്ടും ഈ വിധപ്രശ്നങ്ങൾ മാറ്റാൻ ആവില്ലതന്നെ.

പണവും പ്രതാപവും ഉള്ളവർ ഈ വിധം ജനങ്ങളിൽനിന്നും വിട്ടുനിന്നാൽ, അവർ ബഹുമാന്യരാണ്. ഇതൊന്നുമില്ലാതെ ജനങ്ങളിൽ നിന്നും വിട്ടുനിന്നാൽ, അവർ മനോരോഗികളോ, അതുമല്ലെങ്കിൽ ആദിവാസികളോ ആണ്.

## 60. ഈ ഉപദ്വീപിലെ കീഴ്ജനക്കൂട്ടങ്ങളെ കുപ്പത്തൊട്ടിയിലേക്ക് വീണ്ടും കൊണ്ടെത്തിച്ച ബ്രിട്ടിഷ് പാർട്ടി

എഴുത്ത് ഉടനെ Tellicherryയിലേക്ക് തിരിച്ച് പോകുകയാണ്. അതിന് മുൻപ് കഴിഞ്ഞ എഴുത്തിൽ പറഞ്ഞ ചിലകാര്യങ്ങളെ ഒന്ന് പൂർണ്ണതയിൽ എത്തിക്കുകയാണ്.

കുപ്പത്തൊട്ടി എന്ന വാക്ക് കഴിഞ്ഞ എഴുത്തിൽ പ്രയോഗിച്ചിരുന്നു. ഈ പ്രയോഗത്തിന് ഒരു പിന്നാമ്പറും ഉണ്ട്. തിരുവിതാകൂറിൽ പറിയന്മാർ, പള്ളർ, ഷാണർ തുടങ്ങിയ കീഴ് ജനക്കൂട്ടങ്ങൾ അവരുടെ കൂരകൾക്ക് ഒരു കരം നൽകേണ്ടിയിരുന്നു. സംഖ്യ വളരെ നിസ്സാരമാണ്. എന്നാൽ ആ കരത്തിന്റെ പേര് കുപ്പക്കച്ച എന്നാണ്.

Native Life in Travancoreറിൽ നിന്നുമുള്ള ഉദ്ദരണി നോക്കുക:

QUOTE: Kuppa katcka, ‘refuse offering,” was so called because it was the meanest tax — really a house tax — one fanam for each hut. Pariahs, Pallars, and some Shanars paid this. END of QUOTE

ഈ വക കരങ്ങൾ സർക്കാരിന് സമ്പത്ത് ലഭിക്കാനല്ല, മറിച്ച് ഈ ജനങ്ങളെ അവർ വെറും കുപ്പത്തൊട്ടിയിലാണ് എന്ന് നിത്യവും അറിയിക്കാനാണ് ഉപകാരപ്രദമാവുക. ഈ ഉപഭൂഖണ്ടത്തിൽ മിക്ക സ്ഥലങ്ങളിലും ഈ വക വാക്ക് കോഡുകൾ ഉണ്ടായിരുന്നിരിക്കും. മനുഷ്യന് ഈ പ്രദേശങ്ങളിൽ മരിക്കാനും ചാവാനും ആവും എന്നുള്ള കാര്യം പല ഇങ്ഗ്ളിഷുകാർക്കും ഇന്നും അറിയില്ലതന്നെ. മൃഗങ്ങളും, കുപ്പത്തൊട്ടി ജനവും ചാവുകയാണ് ചെയ്യുക. മറ്റുള്ളവർ മരിക്കുകയാണ് ചെയ്യുക.

മനുഷ്യന് മനുഷ്യനെ ഇത്രമാത്രം വെറുപ്പും അറപ്പും സൃഷ്ടിക്കുന്ന കോഡുകൾ ഭാഷയിലാണ് ഉള്ളത്. ഇതിനെക്കുറിച്ച് അടുത്ത് തന്നെ കുറച്ച് കാര്യങ്ങൾ Tellicherryയുമായി ബന്ധപ്പെട്ട് പറയാൻ ആവും എന്ന് തോന്നുന്നു.

മറ്റൊന്ന് പറയാനുള്ളത്, കുഗ്രാമങ്ങളിലെ സാമൂഹികാന്തരീക്ഷത്തെ പട്ടണ പ്രദേശങ്ങളിലെ രണ്ട് വ്യത്യസ്ത സാമൂഹികാന്തരീക്ഷവുമായുള്ള ഒരുതാരതമ്യമാണ്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല. കാരണം, എഴുത്ത് ദിശമാറി നീങ്ങും. അത് പിന്നീട് തൊടാമെന്ന് കരുതുന്നു.

ഇനി പറയാനുള്ളത് ഈ ഉപഭൂഖണ്ഡത്തിൽ സംഭവിച്ച കൊളോണിയലിസത്തെക്കുറിച്ചാണ്. ചരിത്രത്തിൽ പോർച്ചുഗീസുകാരും, ഡച്ചുകാരും, ഫ്രഞ്ചുകാരും, മറ്റും ഈ ഉപഭൂഖണ്ഡത്തിൽ കൊളോണിയൽ വാഴ്ച നടത്തിയെന്ന് പറയുന്നുണ്ടെങ്കിലും, ഈ മൂന്നുകൂട്ടരുടേയും കൊളോണിയലിസം, കണക്കിൽ എടുക്കാൻ മാത്രം വ്യാപ്തിയുള്ളതായിരുന്നു എന്ന് തോന്നുന്നില്ല. നിസ്സാര സ്ഥലപരിധികളിൽ മാത്രമേ ഈ കൂട്ടർ ഭരിച്ചിട്ടുള്ളു.

ഈ ഉപഭൂഖണ്ഡത്തെ ഒറ്റ രാജ്യമാണ് എന്ന ധാരണ ഉണ്ടാക്കിയ ഭരണം ഇങ്ഗ്ളിഷുകാരുടെ ഭരണമാണ്. ഈ ഭരണത്തെ കൊളോണിയൽ ഭരണം എന്ന് വിശേഷിപ്പിക്കുമ്പോൾ, സ്വാഭാവികമായും പോർച്ചുഗീസ്, സ്പാനിഷ്, ഫ്രഞ്ച്, ബെൽജിയം തുടങ്ങിയ കൊളോണിയലിസം പോലുള്ള ഒന്നാണ് ഇതും എന്ന് പെട്ടെന്ന് തന്നെ തെറ്റിദ്ധരിക്കപ്പെടാം. എന്നാൽ, ഇങ്ഗ്ളണ്ട്, ഭൂഖണ്ഡ യൂറോപ്പിൽ നിന്നും വ്യത്യസ്തമാണ് എന്ന് പറയുന്നത് പോലെതന്നെ ഇങ്ഗ്ളിഷ് കൊളോണിയലിസവും, ഈ പറഞ്ഞവരുടെ കൊളോണിയലിസവും തമ്മിൽ പർണ്ണമായ വ്യത്യാസം ഉണ്ടായിരുന്നു. കുറച്ചുകൂടി ശക്തമായി പറയുകയാണെങ്കിൽ, ഇങ്ഗ്ളിഷ് കൊളോണിയലിസം ഭൂഖണ്ഡ യൂറോപ്യൻ

കൊളോണിയലിസിന്റെ നേരെ വിപരീതമായ ഒരു ചരിത്ര സംഭവമായിരുന്നു. ഇതിനെക്കുറിച്ച് കൂടുതലായി പിന്നീടേ പറയാൻ ആവുള്ള.

ഇനി പറയാനുള്ളത്, ഈ ഉപഭൂഖണ്ടത്തിൽ ഇന്ത്യക്കും പാക്കിസ്ഥാനും സ്വാതന്ത്ര്യം നൽകിയെന്ന വിഡ്ഢിചരിത്രത്തെക്കുറിച്ചാണ്. ഇവിടെ ഇങ്ങിനെ സ്വാതന്ത്ര്യം നഷ്ടപ്പെട്ട് കിടുക്കുന്ന ഇന്ത്യയെന്നും പാക്കിസ്ഥാൻ എന്നും ഉള്ള രണ്ട് രാജ്യങ്ങൾ ചരിത്രത്തിൽ ഇല്ലായിരുന്നു. അതിനാൽ തന്നെ, ഇല്ലാത്ത രാജ്യങ്ങൾക്ക് സ്വാതന്ത്ര്യം നൽകിയെന്നു പറയുന്നതിൽ കാര്യമായ പിശകുണ്ട്.

ആ പിശക് എന്താണ് എന്ന് അന്വേഷിച്ച് പോയാൽ കാണുന്ന വാസ്തവങ്ങൾ ഈ വകയാണ്: English Colonialism അഥവാ British Colonialism നടത്തിയിരുന്ന ഭരണകൂടമല്ല, ഈ കൊളോണിയലിസത്തെ നിർത്തലാക്കിയത്. മറിച്ച് മറ്റൊരു ഭരണകൂടമാണ് ഇത് ചെയ്തത്.

ഇത് മനസ്സിലാക്കാൻ ഇങ്ങിനെ ആലോചിച്ചാൽ മതിയാകും. Sultan Tipu (ടിപ്പു സുൽത്താൻ Tipu Suthaan) ഏതാനും വർഷങ്ങൾ തിരുവിതാംകൂറിൽ ഭരണം ഏറ്റെടുത്തിരുന്നു എന്ന് കരുതുക. അന്ന് പാരമ്പര്യമായി നടപ്പിൽ ഉണ്ടായിരുന്ന പല

നടപടിക്രമങ്ങളും, ഭരണ നയങ്ങളും തകിടം മറിയും. സൂൽത്താൻ, ഭരണം വിട്ട് തിരിച്ച് പോയാലും, നടപ്പിൽ വരുത്തപ്പെട്ട പല നടപടിക്രമങ്ങളും നിർത്തലാക്കിയാലും, മാറ്റിമറിക്കപ്പെട്ട പലതും തിരിച്ച് പഴയ രീതിയിൽ എത്തിക്കാൻ ആവില്ലതന്നെ.

ഇതേ പോലുള്ള ഒരു അത്യാഹിതമാണ് Englandൽ സംഭവച്ചത്. രണ്ടാം ലോകമഹായുദ്ധം കഴിഞ്ഞ ഉടനേയുള്ള തിരഞ്ഞെടുപ്പിൽ, British Labour Party ജയിച്ചു. ഇങ്ങിനെ ഒരു അത്യാഹിതം ആ രാജ്യത്തിന് സംഭവിച്ചത്, യുദ്ധാനുഭവങ്ങളുടെ ഭീകരതയിൽ മനംമുടുത്ത്, ജനം ഭരിച്ചിരുന്ന പാർട്ടിയ്ക്ക് എതിരായി വോട്ട് ചെയ്യതുകൊണ്ടാണ്. പലരും സ്വന്തം സഹോദരരും, മക്കളും മാതാപിതാക്കളുംമറ്റും പിടഞ്ഞ് വീണുമരിക്കുന്നതും, പരിക്കേറ്റ് നിലവിളിക്കുന്നതും കണ്ടവരാണ്.

British Labour Party, ആ രാജ്യത്തിലെ ഒരു വിഡ്ഢി പാർട്ടിമാത്രമല്ല, പലരീതിയിലും ഒരു Renegade (സ്വപക്ഷത്യാഗി, കാലുമാറ്റക്കാരൻ, വിശ്വാസഘാതകൻ) സ്വഭവാമുള്ള കരിങ്കാലിപ്പാർട്ടിയാണ് എന്നാണ് തോന്നുന്നത്. ഈ കൂട്ടരാണ് ഇന്ന് ലോകത്ത് കാണുന്ന പലവിധ പ്രശ്നങ്ങൾക്കും കാരണക്കാർ. കാശ്മീർ പ്രശ്നം

ഇവരുടെ വിഡ്ഢിത്തത്താൽ സംഭവിച്ചതാണ്. ഇത് പോലെ പലതും.

ഇങ്ഗ്ളിഷ് പക്ഷത്തിന് യുദ്ധങ്ങളിൽ പൂർണ്ണമായ പിന്തുണ നൽകിയ അറബികളെ കൈവെടിഞ്ഞ്, യഹൂദന്മാർക്ക് പാലസ്തീനിൽ, അവിടുള്ള ജനങ്ങളെ തള്ളിമാറ്റി, ഒരു രാജ്യം പണിതുകൊടുക്കാൻ സൗകര്യം നൽകിയതും ഈ ഭരണമാണ് എന്നാണ് തോന്നുന്നത്. ഈ ചെയ്തി കാരണം, യഹൂദർക്കും സ്വൈര്യമായി ജീവിക്കാനുള്ള സാധ്യത നഷ്ടപ്പെടുകയാണ് സംഭവിച്ചത്.

ഈ പാർട്ടി, ഒരു ഇടതുപക്ഷ പാർട്ടിയാണ് എന്നാണ് അറിയപ്പെടുന്നത്. അതിനാൽത്തന്നെ ഈ ഉപഭൂഖണ്ടത്തിലെ വൻ ഫ്യൂഡൽ ധനികരെയാണ് അവർ സഹായിച്ചത്. നെഹ്റു, ഗാന്ധി, തുടങ്ങിയവർ ഇങ്ഗ്ളണ്ടിൽ ഈ പാർട്ടിക്കാരുമായി നല്ലബന്ധമായിരുന്നിരിക്കേണം. കാരണം, നെഹ്റുവിന് ഉപഭൂഖണ്ടത്തെ പിടികൂടുവാൻ ഇവർ വൻ സഹായമാണ് നൽകിയത്.

കോളണികളിലെ വൻ ധനവാന്മാർ എങ്ങിനെയാണ് അവിടങ്ങളിലെ സാധാരണ അടിമ ജനത്തിൻ്റെ പ്രതിനിധികൾ ആവുക എന്ന

Go to Main contents

## 61. നേത്രങ്ങളിൽ വന്നുചേരുന്ന രാക്ഷസീയമായ കഴിവുകൾ

ഗ്രാമങ്ങളിലെ വ്യക്തികൾ തമ്മിലുള്ള വ്യക്തിബന്ധത്തെ ചില പ്രത്യേക നഗരങ്ങളിലെ ചില വ്യത്യസ്ത ജനജീവിതവുമായി താരതമ്യം ചെയ്യാനുള്ള ഉത്സാഹം മനസ്സിന്റെ ഉള്ളിന്റെ ഉള്ളിനിന്നും പതഞ്ഞ് പൊന്തിക്കൊണ്ടിരിക്കുന്നു.

ഈ എഴുത്തുതന്നെ ഈ വിധമുള്ള തുടിച്ചുപൊന്തിവരുന്ന ഏതോ ഒഴിക്കിനാലാണ് സംഭവിക്കുന്നത്. ഈ എഴുത്തിന്റെ കൃത്യമായ ലക്ഷ്യം എന്താണ് എന്ന് വ്യക്തമായി തിരിച്ചറിവില്ലായെന്നത് ശരിയാണെങ്കിലും, ഈ എഴുത്തുകാരൻ സ്വന്തം മനസ്സിൽ ഇതിന് ഒരു വ്യക്തമായ ലക്ഷ്യം കരുതിക്കൂട്ടി രൂപപ്പെടുത്തിയിട്ടുണ്ട്. എന്നാലും, ഈ വിധ ചിന്താതരംഗങ്ങളുടെ സ്രോതസ് സ്വന്തം മനസ്സിന്റെ ഏതോ അഗാധതമാത്രമാണ് എന്ന് തോന്നുന്നില്ല. മറിച്ച് ബാഹ്യമായ മറ്റേതോ അറിവിന്റെ കലവറയിൽ നിന്നുമുള്ള നീർപ്പാച്ചിലാണ് ഇത് എന്നത് സംശയരഹിതമാണ്.

ഗ്രാമങ്ങളിലെ വ്യക്തിബന്ധങ്ങളെക്കുറിച്ചുള്ള ഒന്ന് രണ്ട് കാര്യങ്ങൾ എഴുത്തിന്റെ ഇടയിലേക്ക് തള്ളിക്കയറ്റണം എന്ന പ്രേരണ

മനസ്സിനുള്ളിൽനിന്നും പതഞ്ഞ് പൊന്തിക്കൊണ്ടിരിക്കുന്നു. ഈ വിവരങ്ങൾ പുറത്ത് കടക്കാനായി വെമ്പൽകൊള്ളുന്നു എന്നാണ് തോന്നുന്നത്. അതിനാൽ തന്നെ അതും കൂടി എഴുതിക്കഴിഞ്ഞതിന് ശേഷം, Tellicherryയിലേക്ക് തിരിച്ച് പോകാം.

ഇന്ത്യയിലെ വൻ നഗരങ്ങളിൽ (Metropolitan cities) ഉള്ള, മറ്റ് ചെറുകിട പട്ടണങ്ങളിൽ വ്യക്തമായി കാണാൻ പറ്റാത്ത, ഒരു സാമൂഹികാന്തരീക്ഷമാണ് ചേരിനിവാസം. ഇവിടെ മനസ്സിൽ ഉദിക്കുന്ന ചിത്രങ്ങൾ Bombay, Madras, Delhi എന്നീ നഗരങ്ങളിലെ കാര്യങ്ങൾ ആണ്. ഈ മൂന്ന് നഗരങ്ങളിൽ കണ്ടത്, തമ്മിൽ തികച്ചും വ്യത്യസ്തമായ സാമൂഹിക ദൃശ്യങ്ങൾ ആണ് എന്ന് പറയാമെങ്കിലും, ഈ മൂന്നിലും, ഓരോ നഗരത്തിലേയും പ്രാദേശിക ഫ്യൂഡൽ ഭാഷകളുടെ വ്യക്തമായ സ്വാധീനം, ഈ വിധ കാര്യങ്ങളെക്കുറിച്ച് അറിവുള്ളവർക്ക്, കാണാൻ പറ്റുന്നതാണ്.

ഈ മൂന്ന് നഗരങ്ങളിലേയും ചേരിനിവാസത്തിന്റെ വ്യക്തമായ വ്യത്യാസങ്ങളിലേക്ക് ഇപ്പോൾ ഈ എഴുത്ത് നീങ്ങുന്നില്ല. മറിച്ച്, അവ തമ്മിലുള്ള പൊതുവായുള്ള ഒരു ചെറിയ സംഗതിമാത്രം എടുത്ത് നോക്കുകയാണ്.

ഭാഷാകോഡുകളിലൂടെ നോക്കിയാൽ, ചേരിപ്രദേശനിവാസം പലപ്പോഴും തെരുവീഥിയോരങ്ങളിൽ താമസിക്കുന്നത് പോലെയുള്ള ഒരു അനുഭവമായിരിക്കും. ഫ്യൂഡൽ ഭാഷകളിൽ, ഒരു വ്യക്തി, തമ്മിൽ ബന്ധമുള്ള കുറേ വ്യക്തികൾ അതുമല്ലെങ്കിൽ, ഒരു കുടുംബം എന്നിവ പുറംലോകത്തിലെ മറ്റുള്ളവരിൽനിന്നും വിട്ടുനിൽക്കാനുള്ള ഒരു വൻ മതിൽകെട്ടോ, ആൾ ബലമോ, ഭൗതികമായ അകൽച്ചയോ, വ്യക്തമായ സാമൂഹിക ഉൽകൃഷ്ടതോയോ, അങ്ങിനെയെന്തെങ്കിലും ആവശ്യമാണ്. പ്രശ്നം ബഹുമാന - തരംതാഴ്ത്തൽ വാക്ക് - കോഡുകളാണ്. മുകളിൽ സൂചിപ്പിച്ച കവചങ്ങളിൽ ഏതെങ്കിലും ഒന്ന് ഇല്ലാതെ നിന്നാൽ, വാക്ക് കോഡുകളിൽ മറ്റുള്ളവർ നിർവ്വചിക്കുക തരംതാഴ്ത്തിത്തന്നെയാണ്.

ഇത് ഇങ്ഗ്ളിഷിൽ ഇല്ലാത്തെ ഒരു സംഗതിയാണ്. ഈ സംഗതി ബീഭത്സംതന്നെയാണ്. അല്ലായെന്ന് നടിച്ചിട്ട് കാര്യമില്ല.

ഡെൽഹി എന്ന നഗരത്തിൽ രണ്ടിൽ കൂടുതൽ രീതിയിൽ ഉള്ള ചേരിനിവാസം ഉണ്ട് എന്ന് പൊതുവായി തോന്നിയിരുന്നു.

ഒന്ന് ഈ വിധമാണ്:

Go to Main contents

ഒരു റോഡിന്റെ ഒരു വശത്ത് വൻ സാമ്പത്തിക ശേഷിയുള്ള ഭവനങ്ങൾ. അവ വിട്ട് വിട്ടാണ് സ്ഥിതിചെയ്യുന്നത്. റോഡിന്‍റെ മറുവശത്ത്, കൊൺക്രീറ്റ് കെട്ടിടങ്ങൾതന്നെ. എന്നാൽ, തീപ്പെട്ടിക്ക് മേൽ തീപ്പെട്ടിയെന്ന രീതിയിൽ വീടുകൾ. കുടുംബങ്ങൾ തൊട്ടുതൊട്ട് ജീവിക്കുന്നു. ഓരോ വ്യക്തിക്കും തൊട്ടടുത്തുള്ള വ്യക്തികളെ ദൃഷ്ടിയിൽനിന്നും വിചാരധാരയിൽനിന്നും ഒഴിവാക്കാൻ പറ്റാത്ത ഭൗതികവാസ്ഥ.

ഇതുപോലെ വ്യക്തികളും കുടുംബങ്ങളും ഒട്ടിയൊട്ടി ജീവിച്ച അവസരം ഇങ്ഗ്ളണ്ടിലും, ചില പ്രദേശങ്ങളിൽ, ലോക മഹായുദ്ധകാലത്ത് ഇടക്കിടക്ക് സംഭവച്ചിരുന്നു. എന്നാൽ ഡെൽഹിയിലേ അവസ്ഥയും ഇങ്ഗ്ളണ്ടിലെ അന്നത്തെ അവസ്ഥയും തമ്മിൽ വ്യക്തമായ ഒരു വ്യത്യാസം ഉണ്ടായിരുന്നു.

Englandൽ ജനം തമ്മിൽ അന്ന് സംസാരിച്ചുകൊണ്ടിരുന്നത് ഫ്യൂഡൽ ഭാഷയല്ലാത്ത ഇങ്ഗ്ളിഷ് ആണ്. രാക്ഷസീയതയൂറുന്ന ഫ്യൂഡൽ കോഡുകളും, മനുഷ്യവ്യക്തിത്വത്തെ തങ്കത്താഴികക്കുടങ്ങൾ ആക്കാൻ ശക്തിയുള്ള ബുഹമാന കോഡുകളും ഇണചേർന്നു നിൽക്കുന്ന, ഉഗ്ര

വിഷസർപ്പസൗന്ദര്യവും അതിദ്രോഹവിഷാംശവും ഉള്ള ഹിന്ദിയാണ് ഡെൽഹിയിലെ ഭാഷ.



IMAGE: An Air raid shelter in a London Underground station in London during The Blitz. 1940s.

റോഡിന്റെ ഇരുവശത്തും ഉള്ള വ്യക്തമായ വ്യക്തിബന്ധത്തിലുള്ള വ്യത്യാസം ഈ വിധമാകാം:

വൻ സാമ്പത്തിക ശേഷിയുള്ള ഭാഗത്ത് ആളുകൾ വീടുകളിൽ താമസിക്കുന്നു. അവർക്ക് തമ്മിൽ അകൽച്ചയുണ്ട്. തമ്മിൽ ബന്ധപ്പെടുന്നത്, താൽപ്പര്യമുള്ളവരോട് മാത്രം. ഇവിടേയും ഹിന്ദിയിലെ ബഹുമാന - തരംതാഴ്ത്തൽ കോഡുകൾ സജ്ജീവമാണെങ്കിലും, ബന്ധപ്പെടാൻ താൽപ്പര്യമുള്ളവരെ പലപ്പോഴും തിരഞ്ഞെടുക്കാനാവും. ബഹമാനം ഇല്ലാതെ സംസാരിക്കാൻ വെമ്പൽ കൊള്ളുന്നവരെ ഒഴിവാക്കാം. അവഗണിക്കാം. ഒരേ മാനസികമോ, ബുദ്ധിപരമോ, വിവരവിജ്ഞാനപരമോ, സാമ്പത്തിമോ ആയി ഒരേ നിലവാരത്തിലുള്ളവരുമായി മാത്രം ഇടപഴകാം.

ഓരോ വീട്ടുകാർക്കും, കീഴിൽ തരംതാഴ്ത്തപ്പെട്ട വാക്കുകളാൽ നിർവ്വചിക്കപ്പെടുന്ന ജോലിക്കാരും ഉണ്ടാവും. ഇവർ, അവർ വീട്ടുവേല ചെയ്യുന്ന വീടുകളിലെ ആളുകളെ വാക്ക് - കോഡുകളിൽ പൊന്തി നിർത്തും.

ആ വീടുകളിലെ ചെറുപ്രായക്കാർ അവിടുള്ള പൂന്തോട്ടത്തിലും മറ്റും പോയി ഇരിക്കുന്ന അവസരത്തിൽ, അവരെ ഈ കീഴ് ജീവനക്കാരും മറ്റും വന്ന് നിന്റെ പേരന്താ?, നിന്റെ വീടേതാ?, അവള് നിന്റെ അനുജത്തിയോണ്?, അവൻ എവിടെയാണ് പഠിക്കുന്നത്? എന്നെല്ലാമുള്ള തരംതാഴ്ത്തുന്ന വാക്ക് കോഡുകൾ നിറച്ചുള്ള ചോദ്യശരങ്ങളാൽ അലോസരപ്പെടുത്തി, തരിശായിക്കിടക്കുന്ന സ്വന്തം ആത്മാഭിമാനവും, വ്യക്തിത്വവും ഉയർത്തിവെക്കാൻ ശ്രമിക്കില്ലതന്നെ. പലപ്പോഴും, ആപ്പ്, ഉൻ തുടങ്ങിയ വാക്കുകൾതന്നെയാവും, ഈ കീഴ് ജനക്കൂട്ടം മേൽ ജനക്കൂട്ടങ്ങളിലെ ചെറുപ്രായക്കാരോട് ഉപയോഗിക്കുക.

ഈ സംഗതിയെക്കുറിച്ച് മറ്റ് പല കാര്യങ്ങളും പറയാനുണ്ട്. വടക്കൻ ഇന്ത്യയിൽ വൻ വർഗ്ഗീയകലാപങ്ങൾക്ക് വരെ ഇടം നൽകിയ കാര്യങ്ങളാണ് അവ. അവയിലേക്ക് ഇപ്പോൾ പോകൻ പറ്റില്ലതന്നെ.

ഇനി റോഡിന്റെ അപ്പുറത്തെ അവസ്ഥ നോക്കാം.

വ്യക്തികൾ, സ്ത്രീകൾ, പുരുഷന്മാർ, ചെറുപ്രായക്കാർ തുടങ്ങിയവർ, തെരുവോരങ്ങളിൽ ജീവിക്കുന്നത് പോലെയാണ് അവിടെ . റോഡിന്റെ അപ്പുറത്തുള്ള സാമൂഹിക ബന്ധ കോഡുകൾ മിക്കവയും, തമ്മിൽ അമർന്ന്, വ്യക്തികൾ തമ്മിൽത്തമ്മിൽ ഉള്ള എല്ലാവിധ ഭൗതിക ദൂരങ്ങളും വാക്ക് കോഡുകളിൽ മാഞ്ഞ് പോയികിടക്കുന്ന Black Holeആണ് അവിടം.

ആളുകൾക്ക് വ്യക്തമായ ബഹുമാന-തരംതാഴ്ത്തൽ കോഡുകൾ ശക്തമായി അടിച്ചേൽപ്പിക്കപ്പെട്ടിരിക്കും. ചിലരെ നിർബന്ധമായും ബഹുമാനിക്കേണം. എന്നുവച്ചാൽ, നിർബന്ധമായും സ്വയം തരംതാണതാണ് എന്ന് പ്രഖ്യാപിക്കണം. ബഹമാനിക്കപ്പെടുന്നവർ, തിരിച്ച് തരംതാഴ്ത്തി സംസാരിക്കും. പരാമർശിക്കും.

വളരെ തുച്ഛമായ വിസ്ത്രീർണം ഉള്ള സാമൂഹിക വ്യാപ്തിയിൽ വ്യക്തികളും അവരുടെ വ്യക്തിത്വവും നിന്ന് തുടിക്കും. ഒച്ചപ്പാട് ഉണ്ടാക്കിക്കൊണ്ടിരിക്കും.

ഈ പ്രദേശത്തിലും വലിയ ആളുകൾ ഉണ്ടാവാം. പലരും ബഹുമാനിക്കുന്നവരും, വൻ സാമ്പത്തിക ശേഷിയുള്ളവരും ഉണ്ടാവാം എന്നാൽ അവർക്ക് ഈ ഇടം വിട്ടുപോകാനും ആവില്ല. കാരണം, ഈ ഇടം വിട്ട് മറ്റൊരു ദിക്കിലേക്ക് നീങ്ങിയാൽ, അവരെ വാക്ക് കോഡുകളിൽ പൊന്തിനിർത്തുന്നതും, അവർ വാക്ക് കോഡുകളിൽ ഇടിച്ച് താഴ്ത്തിനിർത്തുന്നവരും ആയ ജനക്കൂട്ടങ്ങളെ അവർക്ക് നഷ്ടമാകും.

ഈ വിധ നഗരങ്ങളിൽ താമസസ്ഥല മേൽവിലാസം ഒരു വൻ മൂല്യനിർവ്വഹണ സംഗതിയാണ്. റോഡിന്റെ ഇരുവശത്തും, രണ്ട് വ്യത്യസ്ത സാമൂഹിക ഘടനയുള്ള ഒരു ദിക്കിൽ താമസിക്കുന്ന ഒരു വ്യക്തിയെ ഒരിക്കൽ കണ്ടുമുട്ടുകയുണ്ടായി. അയാൾ യഥാർത്ഥത്തിൽ നല്ല സാമ്പത്തിക ശേഷിയുള്ള വീട്ടിലെ അംഗമായിരുന്നു. എന്നാൽ പിതാവുമായി ഏറ്റുമുട്ടി വീടുവിട്ട് ഇറങ്ങി ഡെൽഹിൽ വന്ന് തൊഴിൽചെയ്ത് ജീവിക്കുന്ന വ്യക്തിയാണ്. നല്ല രീതിയിൽ ഇങ്ഗ്ളിഷ് സംസാരിക്കും. ഇതിനാൽത്തന്നെ ഈ വ്യക്തി ഈ എഴുത്തുകാരനോട് കാര്യങ്ങൾ പലതും വ്യക്തമായി പറയുകയുണ്ടായി. ഈ ആൾ താമസിക്കുന്നത് റോഡിനോട് തൊട്ട് തന്നെയാണ്. അതിനാൽ തന്നെ, വൻ സാമ്പത്തിക ശേഷിയുള്ള

അപ്പുറവുമായി വെറും ഒരു റോഡിന്റെ ദൂരം മാത്രമേയുള്ളു.

അപ്പുറത്തിനും ഇപ്പുറത്തിനും വ്യക്തമായ വ്യത്യസ്ത റസിഡൻഷ്യൽ സ്ഥലനാമങ്ങളാണ് ഉള്ളത്. ഈ ആൾ പറഞ്ഞത്, താന്റെ താമസസ്ഥലം എവിടെയാണ് എന്ന് ആരെങ്കിലും ചോദിച്ചാൽ, അപ്പുറത്തുള്ള പ്രദേശത്തിന്റെ പേരാണ് നൽകുക എന്ന്.

അപ്പുറത്തുള്ള ആളുകൾ ഇപ്പുറത്തുള്ള ആളുകളെ പലപ്പോഴും കണ്ടില്ലായെന്ന് നടിക്കും.അനാവശ്യമായി നേത്രങ്ങൾ തമ്മിൽ കൂട്ടിമുട്ടിക്കാൻ ഇപ്പുറത്തുള്ളവർ ശ്രമിച്ചാൽ, അപ്പുറത്തുള്ളവർ, ഇവരിലെ നേത്രങ്ങളിൽ ദൃഷ്ടിപതിപ്പിക്കാതെ, അതിന് ഉള്ളിലൂടെ ദൃഷ്ടിയെക്കടത്തിവിട്ട് കൊണ്ട് കണ്ണുകൾ തമ്മിൽതമ്മിൽ സ്പർശിക്കാൻ ഇടനൽകില്ല.

ഈ ഒരു ഒഴിവാക്കലിന്റെ ഹേതു യഥാർത്ഥത്തിൽ, യാഥാർത്ഥ്യത്തിന്റെ സോഫ്ട്‌വേർ കോഡുകളുമായി ബന്ധപ്പെട്ടുകിടക്കുന്ന ഒരു സംഗതിയാണ്. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

നേത്രങ്ങളുമായി ബന്ധപ്പെട്ട ഈ വിഷയം ഫ്യൂഡൽ ഭാഷക്കാർ പടർന്നു കയറുന്ന പല പ്രദേശങ്ങളിലും ഇന്ന് വളർന്നു വരുന്നുണ്ട്. ഇങ്ഗ്ളണ്ടിൽ ഇന്ന് ഇത് പല ഇങ്ഗ്ളിഷുകാരും ഉപയോഗിച്ചുതുടങ്ങും എന്നും തോന്നുന്നു.

റോഡിന് അപ്പുറത്തുള്ളവരും, ഇപ്പുറത്തുള്ളവരും മനുഷ്യരാണ്, വ്യക്തികളാണ്, ഇന്ത്യാക്കാരാണ്. പിന്നെന്താണ് അപ്പുറത്തുള്ളവർ ഈ വിധ അകൽച്ചയും, ഇപ്പുറത്തുള്ളവർക്ക്, അപ്പുറത്തുള്ളവരോട് സമത്വത്തിൽ എത്താൻ അടങ്ങാത്ത ആർത്തിയും?

---

ഇവിടെ എടുത്തുപറയേണ്ടത്, ഇപ്പുറത്തുള്ളവർ വ്യക്തമായതും, അചഞ്ചലിതവും ആയ അടിയാളത്തത്തോടുകൂടി വ്യക്തിത്വം പ്രകടിപ്പിച്ചാൽ, അപ്പുറത്തുള്ളവർ ഗൗനിക്കാതിരിക്കില്ല. മറിച്ച്, ഇപ്പുറത്ത് നിന്നുകൊണ്ട് വാക്ക് കോഡുകളിലും, ശരീര ഭാഷയിലും സമത്വം പ്രകടിപ്പിക്കുന്നവരെയാണ് അപ്പുറത്തുള്ളവർക്ക് ഭീതി.

അപ്പുറത്തുള്ള ചില വ്യക്തികൾക്ക് ഇപ്പുറത്തുള്ള ചില വ്യക്തികളുമായി സൗഹൃദവുംമറ്റും പറ്റാവുന്നതാണ്. കാരണം, ഇവർ തമ്മിൽ വ്യക്തിത്വത്തിൽ ചിലപ്പോൾ സാമ്യത

കണ്ടേക്കാം. എന്നിരുന്നാലും, ഈ വിധമുള്ള വരമ്പുകളെ മറികടന്നുള്ള വ്യക്തിബന്ധം അപകടകരമാണ് എന്ന് അപ്പുറത്തുള്ളവർ മനസ്സിലാക്കും. മനസ്സിലാക്കിയില്ലായെങ്കിൽ അനുഭവിച്ച് വിവരവും വിവേകവും വന്നുചേരും, അധികം താമസിയാതെ.

ഇപ്പുറത്തുള്ള ആളുകൾ, യഥാർത്ഥത്തിൽ ജീവക്കുന്നത് പല കഠിനവും അതീവ ശക്തിയും ഉള്ള ബന്ധ - ബന്ധന കണ്ണികളിൽ പെട്ടാണ്. വാക്ക് - കോഡുകളാണ് ഇവരെ ഈ വിധം ബന്ധിപ്പിച്ചിടുള്ളത്. ഇങ്ങിനെയുള്ള ഒരു വ്യക്തിയുമായി അപ്പുറത്തുള്ള ഒരു വ്യക്തി സൗഹൃദത്തിൽ വന്നുപെട്ടാൽ, ഈ ആളെ ബന്ധിപ്പിക്കുന്ന പല കണ്ണികളും പെട്ടെന്നു തന്നെയോ, അതുമല്ലെങ്കിൽ സാവധാനത്തിലോ, ഈ പുതിയ ആളിലേക്കും പടരും.

അങ്ങിനെ സംഭവിച്ചാൽ, പലരുടേയും കണ്ണുകളെ അവഗണിക്കാൻ ആവില്ലാ എന്നുവരും. ഫ്യൂഡൽ ഭാഷകളിൽ കണ്ണുകൾക്ക് പിടിയിലാക്കാൻ പറ്റുന്ന വ്യക്തിയെ ഉന്നതനാക്കാനും, വിറങ്ങലിപ്പിക്കാനും ആവും.

ഇതിൽ രണ്ടാമത്തേത്ത് രാക്ഷസീയമായ ഒരു കഴിവാണ്, കണ്ണുകൾക്ക്. ഫ്യൂഡൽ ഭാഷകൾ ആണ് ഈ കഴിവ് നേത്രങ്ങൾക്ക് നൽകുന്നത്.

## 62. വെർച്വൽ കോഡ് ഡിസൈൻ വ്യൂവിനുള്ളിലെ ഉയർച്ചത്താഴ്ചകൾ

യാഥാർത്ഥ്യത്തിന് പിന്നിൽ പ്രവർത്തിക്കുന്ന പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്‌വേറിന്റെ ഡിസൈൻ വ്യൂവിൽ(inside the Design view in the supernatual software arena that exists behind reality) ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന വ്യത്യസ്ത വ്യക്തികളെ വീക്ഷിച്ചാൽ, ഒരു ബാർ ഗ്രാഫിൽ (Bar Graphൽ) ഉയരം കൂടിയതും, കുറുതായതും, കീഴിലോട്ട് നീങ്ങി നിൽക്കുന്നതുമായി കാണുന്ന വ്യത്യസ്ത ബാറുകളായി ദൃശ്യവൽക്കരിക്കാൻ പറ്റിയേക്കാം. ഈ വിഷയത്തിലേക്ക് ഇപ്പോൾ ഗഹനമായ രീതിയിൽ കടക്കാൻ പറ്റില്ല.

എന്നാൽ ചെറുതായി ഒന്ന് സൂചിപ്പിക്കാം. ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന വ്യത്യസ്ത വ്യക്തികൾക്ക് അവരുടെ സോഫ്ട്‌വേർ സ്ഥാനത്ത്, ഉയർച്ചയോ താഴ്ചയോ ഉണ്ടായിരിക്കും. ഈ ഒരു കാരണത്താലാണ്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന സാമൂഹികാന്തരീക്ഷത്തിൽ, ഓരോ വ്യക്തിക്കും ഒരു ഉയർച്ചയോ അതുമല്ലെങ്കിൽ താഴ്ചയോ ആയ നിലവാരം ഉണ്ട് എന്ന് ആളുകൾ മുൻകൂട്ടി കാണുന്നതും, അത് അനുസരിച്ച് വാക്ക് കോഡുകൾ

തിരഞ്ഞെടുക്കുന്നതും. ഇതുമായി ബന്ധപ്പെട്ട് ഇതും കൂടി പറയാം. ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന മനുഷ്യ മസ്തിഷ്ക്കത്തിന് പലപ്പോഴും അദൃശ്യമായ രീതിയിൽ മറ്റൊരു വ്യക്തിയെ വിലയിരുത്താൻ പറ്റും. ഇതുമായി ബന്ധപ്പെട്ട് അനവധികാര്യങ്ങൾ പറയാനുണ്ട്. അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

വാസസ്ഥലത്തിനും വസിക്കുന്ന നഗരത്തിനും ഗ്രാമത്തിനും മറ്റുമെല്ലാം ഫ്യൂഡൽ ഭാഷകളിൽ ഈ വിധ വൻ ഉയർച്ചത്താഴ്ചകൾ ഉണ്ട് എന്നതാണ് വാസ്തവും.

കേരളത്തിലെ ഗ്രാമങ്ങളെ മറ്റ് പല സംസ്ഥാനങ്ങളിൽ ഉള്ള ഗ്രാമങ്ങളുമായി താരതമ്യം ചെയ്താൽ വൻ വ്യത്യാസം അനുഭവപ്പെടാം. ഇന്ത്യൻ നാണയത്തിൽ സംഭവിക്കുന്ന മൂല്യ ചോഷണം വിദേശ പണത്തെ ഒരു വൻ നിധിയാക്കിമാറ്റിയത്, കേരളത്തിലെ ഗ്രാമങ്ങളിലെ സാമ്പത്തിക നിലവാരത്തിൽ കാര്യമായ ഗുണം ചെയ്തിട്ടുണ്ട്. ഈ വിഷയത്തിന്റെ അഗാധതയിലേക്ക് കടക്കുന്നില്ല.

ഇവിടെ പറയാനുള്ളത് ഈ കാര്യമാണ്. സാമ്പത്തികമായി വന്ന ഉയർച്ച ഈ കുഗ്രാമങ്ങളെ ഒരു ഇങ്ഗ്ലിഷ് ഗ്രാമം ആക്കിമാറ്റിയിട്ടില്ല, മറിച്ച്,

ഫ്യൂഡൽ ഭാഷകളുടെ എല്ലാ വിധ സവിശേഷതകളും പുതുതായി വന്ന സാമ്പത്തിക സമൃദ്ധിക്ക് അനുസൃതമായി ഒന്ന് പുനരാവിഷ്ക്കരിക്കപ്പെട്ടുവെന്നേ പറയാനാവുള്ളു.

ഇവിടെ ഒരു കാര്യം എടുത്തു പറയേണ്ടിയിരിക്കുന്നു. കാര്യങ്ങൾ പറയാൻ പോകുന്നത് പൊതുവായ രീതിയിൽ ആണ്. എന്നാൽ, മലബാറിലെ മാപ്പിളമാർ, കുടിയേറ്റക്കാരായ ക്രിസ്ത്യൻ ജനം, പ്രാദേശിക ക്രിസ്ത്യാനികൾ, എന്നിവരും, തിരുവിതാംകൂറിലെ മേത്തന്മാർ (ഇസ്ലാം മതസ്ഥർ), സുറിയാനി ക്രസ്ത്യാനികൾ, മതംമാറി ക്രിസ്ത്യാനികൾ ആയവർ എന്നിവർക്കെല്ലാം അവരുടെ സമൂഹത്തിന് ഉള്ളിൽ ശക്തമായ സാമൂഹിക നേതൃത്വവും മറ്റും ഉണ്ട്. ഈ ജനങ്ങൾ, നിത്യേനെ നിർബന്ധമായിത്തന്നെ ഒത്തുചേരുന്ന ഇടങ്ങൾ ഉണ്ട്. ഈ ഒത്തുചേരലിൽ ഫ്യൂഡൽ ഭാഷാകോഡുകളുടെ പ്രവർത്തനത്തിൽ ശക്തമായ വ്യതിയാനങ്ങൾ സംഭവിക്കും. ഇതും ഒരു സങ്കീർണ്ണമായ വിഷയമാണ്. ഇവിടെ ചർച്ചക്ക് എടുക്കുന്നില്ല.

ഹിന്ദു മതസ്ഥർ, അതായത് ബ്രാഹ്മണർ, പണ്ട് കാലങ്ങളിൽ വെർചൽ കോഡ് വേധികളിൽ

ഉയർന്ന നിലവാരത്തിൽ നിന്നവരാണ്. അവർക്ക് കീഴിൽ ഉള്ള വ്യത്യസ്ത ജനക്കൂട്ടങ്ങൾ പടിപടിയായി കീഴിൽ കാണപ്പെടും ഈ പ്രസ്താവിച്ച വെർചാൽ കോഡ് ഡിസൈൻ വ്യൂവിൽ.

മലബാറിൽ ഇതിന് ചെറുതായി ഒരു മാറ്റം സംഭവചിച്ചത് ഇങ്ഗ്ളിഷ് ഭരണം നടപ്പിൽ വന്നപ്പോളാണ്. പിന്നിങ്ങോട്ട് കാര്യങ്ങൾ കുത്തിമറിഞ്ഞിട്ടുണ്ട്. ഇവിടെ പ്രസ്താവ്യമായ കാര്യം, മലബാറിൽ മാപ്പിളമാരും, കുടിയേറ്റ ക്രിസ്ത്യാനികളും, പൊതുവായുള്ള ഈ ഉച്ചനീചത്വ ഏണിപ്പടിയിൽ നിന്നും കുറച്ച് വ്യത്യസ്തമായ സ്ഥാനത്താണ് നിലനിന്നിരുന്നത്, വെർചാൽ കോഡ് ഡിസൈൻ വ്യൂവിൽ. ഇതിനെക്കുറിച്ചും, ഇവിടെ കുടുതലായി പറയാൻ ആവില്ല.

ചെറിയ ഒരു സൂചന മാത്രം നൽകാം. കീഴ് ജനക്കൂട്ടത്തിൽപ്പെട്ട ഒരു barber (മലയാളം: ക്ഷുരകൻ, മലബാറി: കാഌതിയൻ) ഒരു മാപ്പിള barberൽ (ഒസാൻനിൽ) നിന്നും സാമൂഹികമായ നിലവാരത്തിൽ ഒരു വ്യത്യസ്തനായിരുന്നു. ഈ വ്യത്യാസം വെർചാൽ കോഡ് ഡിസൈൻ വ്യൂവിൽ വ്യക്തമായി കാണാനാവുന്നതാണ്. ഈ രണ്ടാമത്തെ ആൾ ആദ്യത്തെ ആൾ ഉള്ള അതേ

ഏണപ്പിടിയിൽ അല്ല കാണപ്പെടുക. വെർച്വൽ കോഡ് ഡിസൈൻ വ്യൂവിൽ അൽപംവിട്ടാണ് കാണപ്പെടുക. അതേ സമയം അവരും സാമൂഹികമായി ഫ്യൂഡൽ ഭാഷാ ഉച്ച-നീചത്വം അനുഭവിക്കുന്നവരാണ്. (Cannanore ഭാഗത്ത് കാര്യങ്ങൾ മലബാറിലെ മറ്റ് ഭാഗങ്ങളിൽ നിന്നും ചെറുതായി വ്യത്യസ്തമായിരുന്നു. ഇതിലേക്കൊന്നും ഇവിടെ ഇപ്പോൾ കടക്കാൻ ആവില്ല.)

ഇനി ഗ്രാമങ്ങളിലെ സാമൂഹിക അവസ്ഥയെ ഫ്യൂഡൽ ഭാഷാ കോഡുകളുടെ സ്ഥാനത്ത് നിന്നും ഒന്ന് ചിത്രീകരിക്കാൻ ശ്രമിക്കാം. അത് അടുത്ത എഴുത്തിലേക്ക് മാറ്റിവെക്കുകയാണ്. കാരണം, ഇന്നത്തെ എഴുത്തിൽ ചെറുതായി ഒന്ന് പാത വിട്ട് സംസാരിച്ചുപോയി.

## 63 ഒരു കണ്ണിയിൽനിന്നും വിട്ട് സ്വതന്ത്രമായ വേറൊരു കണ്ണിയിലേക്ക് ബന്ധപ്പെടാൻ സൗകര്യം കുറവായ അവസ്ഥ

ഇനി കുഗ്രാമങ്ങളിലെ വ്യക്തി ബന്ധത്തിന്റേയും, ആശയവിനിമയത്തിന്റേയും ചരടുകളിലെ ചെറിയൊരു വിഭാഗത്തെക്കുറിച്ച് ചെറുതായി ഒന്ന് പ്രതിപാദിക്കാം. എന്നാൽ, അതിന് മുൻപായി ഇതും കൂടി പ്രസ്താവിക്കുകയാണ്. Tellicherryലെ കാര്യങ്ങൾ എഴുതിക്കൊണ്ടിരിക്കുന്നതിന് ഇടയിലായി, ഈ ഒരു വ്യക്തമായി ബന്ധമില്ലാത്ത ഒരു കാര്യം ഇടയിൽ എന്തിനാണ് കയറിയത് എന്ന് നിശ്ചയമില്ല. എഴുത്ത് മന്നോട്ട് നീങ്ങിയാലെ വ്യക്തമായ ചിത്രം ലഭിക്കുള്ളു.

മാപ്പിളമാർ, കുടിയേറ്റ ക്രിസ്ത്യാനികൾ തുടങ്ങിയവർ പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിന്റെ ഡിസൈൻ വ്യൂവിൽ മറ്റൊരു ഏണിയിലാണ് നിലകൊള്ളുന്നതായി കാണുക എന്ന് സൂചിപ്പിച്ചിരുന്നു. ഈ പ്രസ്താവന കുറച്ച് കൂടി വ്യക്തമാക്കിപ്പറയുകയാണെങ്കിൽ, ഈ രീതിയിൽ പറയാം എന്ന് തോന്നുന്നു:

പ്രാദേശിക ഭാഷയിൽ ഗുണമേന്മ കുറഞ്ഞ ജോലികളായി നിർവ്വചിക്കപ്പെടുന്നവ ചെയ്യുന്ന

മാപ്പിളമാരിൽ (മലബാറി മുസ്ലീംസിൽ) പെട്ട ആളുകൾ, പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിന്റെ ഡിസൈൻ വ്യൂവിൽ മറ്റൊരു ഏണിയിൽ ആയികാണപ്പെടും എന്നതിനേക്കാൾ ഉചിതമായ ചിത്രീകരണം, അവർ പൊതുവായുള്ള ഏണിയിൽ ആയിരിക്കില്ലാ എന്നും, അവർ നിലകൊള്ളുന്ന സ്ഥാനം മറ്റൊരു ഏണിയിൽ, താരതമ്യേന കുറച്ച് കൂടി ഉയർന്ന പടിയിൽ ആയിരിക്കും എന്നതുമാണ്. ഇതിന്റെ വ്യക്തമായ കാരണങ്ങളെക്കുറിച്ച് പലതും പറയേണ്ടതുണ്ട്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

മറ്റെല്ലാ തൊഴിൽ നിലവാരത്തിലേയും വ്യക്തികൾക്കും ഈവിധം ഒപ്പത്തിനൊപ്പം അല്ലാ വ്യത്യസ്തമായ ജനക്കൂട്ടങ്ങളിലെ തത്തുല്യമായ വ്യക്തികൾ എന്നുള്ളതും ഒരു വസ്തുതയാണ്. അതിനേക്കുറിച്ചൊന്നും ഇപ്പോൾ കൂടുതൽ പറയാൻ പറ്റില്ല. എന്നാൽ, Social Engineering എന്ന കാര്യത്തിലേക്ക് കാൽവെക്കുന്നവർക്ക്, ഈ വിധ മൗലികമായ വസ്തുതകൾ നിലവിലുണ്ട് എന്നുള്ളതിനെക്കുറിച്ച് അവബോധം ഉള്ളത് നല്ലതാണ്. എന്നാൽ ഇതുകൊണ്ടൊന്നും മതിയാകില്ല.

കുഗ്രാമങ്ങളേയും വൻ നഗരങ്ങളേയും തമ്മിൽ താരതമ്യം ചെയ്യുമ്പോൾ, വൻ നഗരങ്ങളിൽനിന്നും ഇന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന വിശാലമായതും, സുന്ദരമായതും, ശുദ്ധവായു ഉള്ളതുമായ അന്തരീക്ഷവും സ്ഥലങ്ങളും വൃക്ഷങ്ങളും കുഗ്രാമങ്ങളിൽ സുലഭമാണ് എന്നതാണ് ഒന്നാമത്തെ കാര്യം.

Bombay പോലുള്ള വൻ നഗരങ്ങളിൽ സമ്പത്തുള്ളവർ വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും, പ്രകൃതി രമണീയമായ പ്രദേശങ്ങളിലേക്ക് കാര്യമായ സാമ്പത്തിക ചിലവു നടത്തി യാത്രയ്ക്ക് പോകുന്നു. ഈ വിധമുള്ള പ്രദേശങ്ങൾക്ക് യഥാർത്ഥത്തിൽ ദേവർകോവിൽ പോലുള്ള ഗ്രാമങ്ങളിലും മറ്റും ഉള്ള പുഴയോരങ്ങളും, തൊട്ടടുത്തുള്ള റബർ തോട്ടങ്ങളും, മറ്റ് മരങ്ങളും നിറഞ്ഞ മലയോര പ്രദേശങ്ങളേയും പ്രകൃതി സൗന്ദര്യത്തിലും മറ്റും വെല്ലാനാവില്ല. ഈ ഒരു വീക്ഷണകോണിൽ നിന്നും നോക്കിയാൽ, ആളുകൾ താമസിക്കാനും മറ്റും ഈ വിധ കുഗ്രാമങ്ങൾ തേടിവരേണ്ടുന്നതാണ്. എന്നാൽ അതിന് ആരും തന്നെ തയ്യാറാവില്ലാ എന്നുള്ളതാണ് വാസ്തവം.

ഇനി സാമൂഹിക അന്തരീക്ഷത്തിനെക്കുറിച്ച് പറയാം. സാമൂഹികാന്തരീക്ഷം എന്നുള്ളത്

സങ്കീർണമായ കാര്യമാണ്. ഇതിനെ പലവിധ വീക്ഷണകോണുകളിൽ നിന്നും വീക്ഷിക്കാവുന്നതാണ്.

ഫ്യൂഡൽ ഭാഷാ കോഡുകളുടെ വീക്ഷണകോണിൽ നിന്നും മാത്രം ഉള്ള ചെറിയ ഒരു വീക്ഷണം ഇവിടെ പ്രതിപാദിക്കാം. ഈ ഒരു വീക്ഷണത്തിൽ മാത്രം കുഗ്രാമങ്ങൾ ഒതുങ്ങി നിൽകില്ല. എന്നാൽ ഈ ഒരു വസ്തുതയും വാസ്തവം തന്നെയാണ്. അത് ഈ പ്രകാരം ആണ്:

Delhiയിൽ വൻ സാമ്പത്തിക കഴിവുകൾ ഉള്ളവർ റോഡിന്റെ ഒരു വശത്ത് വിസ്താരം കൂടിയതും, തമ്മിൽ വിട്ടുവിട്ടുകൊണ്ടുള്ളതും ആയ ഭവനങ്ങളിൽ താമസിക്കുന്ന കാര്യം പറഞ്ഞിരുന്നു. ഗ്രാമങ്ങളിൽ ഈ വിധംതന്നെയാണ് ജനം ജീവിക്കുന്നത് എന്ന് വേണമെങ്കിൽ പറയാം.

ആളുകൾ തമ്മിലും, വീടുകൾ തമ്മിലും, ഭൗതികമായി ദൂരങ്ങൾ ഉണ്ടാകാം. എന്നാൽ സാമൂഹിക ആശയവിനിമയ കോഡുകളിൽ, അവർ തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നത്, പല കോണുകളിലും, Delhiയിൽ ഉണ്ട് എന്ന് പരാമർശിക്കപ്പെട്ട ചേരിനിവാസത്തിൽ ഉണ്ട്

എന്ന് പറഞ്ഞരീതിയിലാണ് എന്ന് പൊതുവായി പറയാവുന്നതാണ്.

ഭൗതികമായി വിട്ടുവിട്ടാണെങ്കിലും, വ്യക്തികൾ തമ്മിൽ തമ്മിൽ യാതോരു അയവും ഇല്ലാത്ത വാക്ക് കോഡ് കണ്ണികളിൽ ബന്ധിപ്പിക്കപ്പെട്ടാണ് ഇരിക്കുന്നത്. ഓരോ വ്യക്തിയും വ്യക്തമായ ഉയർച്ചത്താഴ്ച്ച നിർവ്വചിക്കുന്ന കണ്ണികളാലാണ് ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത് എന്നുള്ളതല്ല പ്രശ്നം, മറിച്ച്, ഈ വിധ കണ്ണികളിൽ നിന്നും വിട്ട് സ്വതന്ത്രമായ വേറൊരു കണ്ണിയിലേക്ക് ബന്ധപ്പെടാൻ സൗകര്യം കുറവാണ് എന്നുള്ളതാണ്, മുൻ സൂചിപ്പിച്ച ചേരിനിവാസവുമായുള്ള സാദൃശ്യം നൽകുന്നത്.

മലബാറിയിലെ, ഇഞ്ഞി, ഇങ്ങൾ, നിങ്ങൾ, ഏട്ടൻ, ഏച്ചി, ഓൻ, ഓല്, ഓള്, ഓര് തുടങ്ങിയതും മറ്റും നിശ്ചയിക്കുന്നതും രൂപപ്പെടുത്തുന്നതും ആയ സ്ഥാനങ്ങളിൽ ആളുകൾ കുടുങ്ങിക്കിടക്കും. ഇത് ഒരു വൻ ഫ്രെയ്ം അഥവാ ചട്ടയായി നിലനിൽക്കും. ഇതിലേക്ക് പുറത്ത് നിന്നും വരുന്ന വ്യക്തികൾക്ക് കടന്ന്, സൗകര്യപ്രദമായ ഒരു സ്ഥാനം പിടിച്ചെടുക്കാൻ കുരുട്ടുബുദ്ധിയോടും, യുദ്ധതന്ത്ര പ്രതിഭയോടും കരുതിക്കൂട്ടിയും കരുക്കൾ നീക്കേണ്ടതാണ്. ഇതിന് തയ്യാറാവാത്തവരും, ഇതിന് കഴിയാത്തവരും,

പലപ്പോഴും, ഗ്രാമ സാമൂഹിക ബന്ധകണ്ണികളിൽനിന്നും വിട്ടു നിൽകും. ചിലരെ ഗ്രാമീണർ കാണുക പോലുമില്ല.

ഈ പറഞ്ഞത് ഒരു ലളിതമായ ചിത്രീകരണം മാത്രമാണ്. എന്നാൽ വ്യക്തികൾ, സ്ത്രീകളും പരുഷന്മാരും, തൊഴിലിനു പോകൽ, വിവാഹബന്ധത്തിൽ ഏർപ്പെടൽ തുടങ്ങിയ പലതുമായി ഈ ഒരു സാമൂഹിക ചട്ടയ്ക്ക് (Frameworkന്) സങ്കീർണ്ണമായ ബന്ധമുണ്ട്.

പുറത്ത് നിന്നും കുഗ്രാമങ്ങളിൽ വന്ന് താമസിക്കുന്ന വൻ സമ്പത്തുള്ളവരിൽ പലരും ചിലപ്പോൾ സാമൂഹികമായി ഒരു അകൽച്ചവെച്ചാണ് ജീവിക്കുക. അവരുടെ മക്കൾ പലരും വീടിന് പുറത്ത് ഗ്രാമീണ പ്രകൃതി സൗന്ദര്യം ആസ്വദിച്ച് പുഴയോരത്തും മറ്റും വന്ന് ഇരിക്കാൻ താൽപ്പര്യപ്പെടില്ല. പ്രത്യേകിച്ചും, പെൺമക്കൾ. ഇങ്ങിനെ ആരെങ്കിലും വന്ന് ഇരുന്നാൽ, ഇന്റെ പേരെന്താ?, ഇഞ്ഞ് ഏടെയാ പണിയെടുക്കുന്നത്?, ഓള് ഇന്റെ ആരാ? എന്നെല്ലാം ചോദിച്ച് സ്വന്തം വ്യക്തിത്വത്തിൽ മൂല്യം നിറയ്ക്കാൻ വെമ്പൽകൊള്ളുന്നവർ, കിട്ടിയ അവസരം പാഴാക്കില്ല.

കേരളത്തിലെ സാധാരണ ജനം എന്നത് തന്നെ മറ്റ് പല സംസ്ഥാങ്ങളിലേയും സാധാരണ ജനത്തിൽ നിന്നും വ്യത്യസ്ഥരാണ്. ഈ എന്താണ് എന്ന് ഇപ്പോൾ ഇവിടെ പ്രതിപാദിക്കുന്നില്ല.

ഇന്ന് വലുതും ചെറുതും ആയ നഗരങ്ങളിൽ താമസിക്കുന്നവരിൽ ഒരു വൻ ഭൂരിപക്ഷം പേരും, അവിടുത്തുകാരല്ല. മറിച്ച്, ചെറുപട്ടണങ്ങളിൽ നിന്നും, ഗ്രാമങ്ങളിൽ നിന്നും, കുഗ്രാമങ്ങളിൽ നിന്നും വന്ന് താമസിക്കുന്നവരാണ്. ഇതുമായി ബന്ധപ്പെട്ട് പണ്ടത്തെക്കാര്യം പറയുകയാണെങ്കിൽ, ഈ കാര്യം പറയാം: ഇങ്ഗ്ളിഷ് ഭരണകേന്ദ്രങ്ങളായ Bombay, Madras തുടങ്ങിയ നഗരങ്ങളിൽ ഏതാണ്ട് ഒരു 50 വർഷങ്ങൾക്ക് മുൻപ്, സമൂഹത്തിന് ആകമാനം ഒരു ഇങ്ഗ്ളിഷ് പരിവേഷം ഉണ്ടായിരുന്നു. പുറംനാടുകളിൽനിന്നും ഇവിടങ്ങളിൽ പോകുന്നവർ തിരിച്ചുവരുമ്പോൾ സാമാന്യം മോശമില്ലാത്ത ഇങ്ഗ്ളിഷ് ഭാഷാ കഴിവുകൾ ശേഖരിച്ചിട്ടുണ്ടാവാം. തെരുവീഥികളിലും, മറ്റും കാര്യക്ഷമമായ ഇങ്ഗ്ളിഷ് നാഗരികത്വവും (civilityയും), സഭ്യതയും, അച്ചടക്കുവും, മര്യാദകളും അനുഭവിച്ചറിഞ്ഞതായി അവർ മൊഴിനൽകുമായിരുന്നു. ഇന്ന് കാര്യങ്ങൾ നേരെ വിപരീതമാണ്.

ഇനി പറയാനുള്ളതാണ് ശ്രദ്ധിക്കേണ്ടത്. അത് അടുത്ത എഴുത്തിലേക്ക് മാറ്റിവെക്കുന്നു.

## 64. അക്കമൂല്യവും സംഖ്യാ സ്ഥാനവും

ഈ ഒരു സംഖ്യ നോക്കുക. 111111111. പതിനൊന്ന് കോടിക്കപ്പുറമുള്ള ഒരു സംഖ്യാണ് ഇത്. ഇതിൽ ഒറ്റ(Unit), പത്ത് (Tens), നൂറ് (Hundreds), ആയിരം (Thousands), പതിനായിരം (Ten thousands) തുടങ്ങിയ സ്ഥാനങ്ങളിൽ 1 എന്ന അക്കമാണ് ഉള്ളത്. ഈ ഓരോ സ്ഥാനത്തും ഉള്ള 1 എന്ന അക്കത്തിന് 0 മുതൽ 9 വരെ കൂടിയും കറഞ്ഞും, അങ്ങോട്ടും ഇങ്ങോട്ടും തിരിയാനുള്ള പരിധിയും ആയാമവും ഉണ്ട്.

പറയാൻ പോകുന്നത് മനസ്സിലാക്കാനുള്ള സൗകര്യത്തിന് വേണ്ടി ഈ ഓരോ സ്ഥാനത്തേയും ഈ വിധ വ്യക്തികളുമായി ബന്ധപ്പെടുത്തുകയാണ്.

ഒറ്റ എന്ന സ്ഥാനത്ത് ഇന്ത്യയിലെ സാധാരണ ജനം.
പത്ത് എന്ന സ്ഥാനത്ത് ഇന്ത്യയിലെ പോലീസ് കോൺസ്റ്റബ്ൾ അല്ലെങ്കിൽ സർക്കാർ ഓഫിസ് ശിപായി.

നൂറ് എന്ന സ്ഥാനത്ത് ഇന്ത്യയിലെ പോലീസ് ഹെഡ് കോൺസ്റ്റബ്ൾ അല്ലെങ്കിൽ സർക്കാർ ഓഫിസ് ഗുമസ്ഥൻ (ക്ലാർക്ക്), ആയിരം എന്ന സ്ഥാനത്ത് പോലീസ് ഇൻസ്പെക്ടർ,

പതിനായിരം എന്ന സ്ഥനത്ത് പോലീസ് Circle Inspector.
എന്നങ്ങനെ.

അങ്ങിനെ ഏറ്റവും ഇടത്തുള്ള സ്ഥാനം പോലീസ് ഐജി(IG)യുമായി ബന്ധപ്പെടുത്തുക.

ഓരോ സ്ഥാനത്തുള്ള വ്യക്തിക്കും ആ സ്ഥാനത്ത് 0 മതുൽ 9 വരെയുള്ള വ്യക്തിത്വ തളർച്ചയും ഔന്നിത്യവും ഉള്ള വ്യാപ്തിയിൽ സ്പന്ദിക്കാം.

ഇങ്ങിനെയൊരു ചിത്രീകരണം ഇങ്ഗ്ളിഷ് നാടുകളിലെ ഉദ്യോഗസ്ഥരെക്കുറിച്ചും പറയാമെങ്കിലും, അത് അത്ര കണ്ട് ശരിയാവില്ല. കാരണം, ഒന്നാമതായി പൊതുജനം ഏറ്റവും കീഴിൽ വരുന്ന ഒറ്റ സംഖ്യാ സ്ഥാനത്ത് വരില്ല. അവരിൽ മിക്കവരും വരിക, ഏറ്റവും ഇടത്തേ അറ്റത്താണ്, ഈ വിധം അവിടുള്ള ജനങ്ങളെയും ഉദ്യോഗസ്ഥരേയും ചിത്രീകരിക്കുകയാണെങ്കിൽ.

എന്നാൽ, ഇങ്ഗ്ളിഷ് നാടുകളിലെ ജനങ്ങളേയും ഔദ്യോഗിക സ്ഥാനങ്ങളേയും ഈ വിധം ചിത്രീകരിക്കാമെങ്കിലും, ഫ്യൂഡൽ ഭാഷാ നാടുകളിൽ ഇതിൽ ഇല്ലാത്ത, മറ്റൊരു രാക്ഷസീയമായ ഉയർച്ചത്താഴ്ച ഈ ചിത്രീകരണത്തിൽ വന്നുചേരും.

യഥാർത്ഥത്തിൽ, താരതമ്യപ്പെടുത്തുമ്പോൾ, ഇങ്ഗ്ളിഷ് ഭാഷാ സമൂഹങ്ങളിൽ ഉദ്യോഗസ്ഥരെ 1 കോടി മുതൽ 9 കോടി വരെയുള്ള ഒരു അക്കമൂല്യ പരിധിയിൽ മാത്രമേ കാണാൻ ആവുള്ളു. 1 മുതൽ 11 കോടി വരെയുള്ള സ്ഥാനങ്ങൾ അവിടെ വിഭാവനം ചെയ്യാൻ ആവില്ലതന്നെ. കാരണം, ഭാഷ പരന്നതാണ്. വൻ ഉയർച്ചത്താഴ്ച ഇല്ലതന്നെ. എല്ലാ ജനവും കോടിയുടെ നിലവാരത്തിലാണ് ജീവിക്കുന്നത്, മാനസിക വ്യക്തിത്വത്തിൽ.

ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ ഓരോ വ്യക്തിയേയും, ഓരോ സ്ഥലത്തേയും മുകളിൽ നൽകിയിട്ടുള്ള സംഖ്യാസ്ഥാനങ്ങൾ സ്വാധീനിക്കും, നിർവ്വചിക്കും, പരിധിപ്പെടുത്തുകയോ അപരിമിതപ്പെടുത്തുകയോ ചെയ്യും. ഓരോ വ്യക്തിക്കും സാമൂഹിക ആശയവിനിമയത്തിൽ ഏതെങ്കിലും ഒരു സംഖ്യാ സ്ഥാനം അടിച്ചേൽപ്പിക്കാൻ മറ്റുള്ളവർ ശ്രമിച്ചുകൊണ്ടിരിക്കും. കാരണം, ഫ്യൂഡൽ ഭാഷാ ആശയവിനിമയത്തിൽ ഈ ഒരു സ്ഥാനപ്പെടുത്തൽ ഒരു അത്യാവശ്യ ഘടകമാണ്.

ഗ്രാമങ്ങളിലും, കുഗ്രാമങ്ങളിലും ജീവിക്കുന്നവർക്ക് ഈ വിധ സംഖ്യാ

Go to Main contents

സ്ഥാനപ്പെടുത്തലിൽ നിന്നും പറുത്ത് കടക്കാൻ വളരെ പ്രയാസം തന്നെയാണ്. മാത്രവുമല്ല, സാധാരണ ഗതിയിൽ കുഗ്രാമങ്ങളിലും മറ്റും ജീവിക്കുന്ന ഒരു വൻ ഭൂരിപക്ഷം പേരും (എല്ലാരും അല്ല) വളരെ ചെറിയ ചിന്താമണ്ഡലത്തിലും ചിന്താധാരാ പരിധിയിലും ജീവിക്കുന്നവരാണ്. ഇതിന് മാറ്റം വന്നത് ഏതാണ്ട് 2010 മതുൽ ആണ് എന്ന് പറയാം. മൊബൈൽ ഫോണുകളും, കമ്പ്യൂട്ടറും, ഇൻ്റർനെറ്റും, സോഷ്യൽ മീഡിയകളും, ആധുനിക വാഹന സൗകര്യങ്ങളും, വൻകിട Supermarket സംരംഭങ്ങളും ഗ്രാമങ്ങളിൽ വന്നതും മറ്റും ഈ കൂട്ടരിലെ മാനസിക പരിധിയെ കാര്യമായി വിപുലീകരിച്ചിട്ടുണ്ട്. എന്നാൽ, ഈ വിപുലീകരണം യഥാർത്ഥത്തിൽ ഫ്യൂഡൽ ഭാഷാ പ്രപഞ്ചത്തിന്റെ ഒരു വീർപ്പിക്കൽ മാത്രമാണ് സംഭവിപ്പിച്ചത്.

pristine-English എന്ന അതിശ്രേഷ്ഠമായ പ്രപഞ്ചത്തിൽ ഉള്ള കാര്യങ്ങളെക്കുറിച്ച് ഈ കൂട്ടരിൽ പലർക്കും യാതോരു വിവരവും ഇല്ലതന്നെ. ഈ പറഞ്ഞകാര്യം ഇന്ന് ഈ രാഷ്ട്രത്തിൽ അങ്ങോളമിങ്ങോളം ഉള്ള ഒരു വൻ പോരായ്മയും ന്യൂനതയും ആയി വളർന്നുകൊണ്ടിരിക്കുയാണ്. Spoken-English അറിയുന്നവർക്കും ഈ ഒരു pristine-English

വേദിയെക്കുറിച്ച് യാതോരു അവബോധവും ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷകൾ വ്യക്തിയെ ഒരു പ്രത്യേക സംഖ്യാ സ്ഥാനത്ത് പിടിച്ച് തളച്ചിടും എന്നുള്ളത് ഒരു വൻ കാര്യമാണ്. ആ യാഥാർത്ഥ്യം ഈ ഉപഭൂഖണ്ഡത്തിലെ സാമൂഹിക വ്യവസ്ഥിതിയെത്തന്നെ ഡിസൈൻ ചെയ്തിട്ടുണ്ട്. ചില വ്യക്തികളുടെ അടുപ്പം തന്നിൽ മൂല്യ വർദ്ധനവ് വരുത്തും എന്നും മറ്റൊരു വ്യക്തിയുടെ സാമീപ്യം തന്നിൽ മൂല്യ ഇടിവ് വരുത്തും എന്നുമുള്ള ബോധം ഈ വാസ്തവികതയും ആയി ബന്ധപ്പെട്ടുകിടക്കുന്നു.

ഇതെല്ലാം വെറും ജാതീയമായ ചിന്തകളാണ് എന്നും ഇതിനെ വിദ്യാഭ്യാസം എന്ന വിഢ്ഢിത്തം കൊണ്ട് ഒരച്ച് മാറ്റാൻ ആവും എന്നെല്ലാം ചിന്തിക്കുന്നത് പരമ വിഢ്ഢിത്തം തന്നെയാണ്. കാരണം, സംസാരിക്കുന്നതും, ചിന്തിക്കുന്നതും ഫ്യൂഡൽ ഭാഷയിലാണെങ്കിൽ, ആ ഭാഷയുടെ എല്ലാ കഴിവുകളും ആ വ്യക്തി അനുഭവിച്ചറിയേണ്ടിവരും.

ഈ ഒരു പ്രശ്നം സ്ഥലങ്ങൾക്കും ഉണ്ട്. വൻ നഗരത്തിൽ താമസിക്കുന്നതും, വാസസ്ഥല മേൽവിലാസം ഉള്ളതും, പലപ്പോഴും,

ആപേക്ഷികമായി ഉയർന്ന സംഖ്യാ സ്ഥാനത്ത് ഒരു വ്യക്തിയെ സ്ഥാപിക്കും. ആ വ്യക്തി എത്രകണ്ട് പൊള്ളയോ, ശ്രേഷ്ഠതയോ ഉള്ളതാണെങ്കിലും. ഈ ഒരു വാസ്തവികത അറിഞ്ഞ് കൊണ്ട് തന്നെ പലരും അവരുടെ ചില വ്യാപര പദ്ധതികൾക്ക് ഉന്നത സംഖ്യാ സ്ഥാനം നൽകുന്ന നഗരങ്ങളിലെക്ക് മേൽവിലാസമെങ്കിലും നൽകും. ഇത് അവർക്കും ആ പദ്ധതിക്കും മൂല്യ വർദ്ധനവ് നൽകും. ഇത് ആ നഗരത്തിന് ചെറിയ ഒരു മൂല്യ ഇടിവ് സംഭവിപ്പിക്കാം.

സാധാരണ ഗതിയിൽ കുഗ്രാമങ്ങളിൽ താമസിക്കുന്നവർ തമ്മിൽ കണ്ടുമുട്ടുന്നത് ആപേക്ഷികമായി സംഖ്യാ സ്ഥാനം വലത്തോട്ട് നീങ്ങിയിരിക്കുന്നവരെയാണ്. ഉദാഹരണത്തിന് Trivandrum എന്ന നഗരത്തിൽ, ഉദ്യോഗസ്ഥരിൽ പെട്ട ഉയർന്നവർ തിങ്ങിനിറഞ്ഞാണ് ഇരിക്കുന്നത്. ഈ വിധകാര്യങ്ങളിലൂടെ വീക്ഷിക്കുന്ന വേദികളിൽ അവിടങ്ങളിൽ താമസിക്കുന്നവർ വലിയ സാറൻമാരും, മാഡങ്ങളും, അദ്ദേഹങ്ങളും, അവരുകളും മറ്റുമാണ്, അതുമല്ലെങ്കിൽ അങ്ങിനെയുള്ളവരുമായി ബന്ധപ്പെടുന്നവരാണ്.

അതേ സമയം, കുഗ്രാമങ്ങളിൽ ജീവിക്കുന്നവരിൽ വൻ വിവരമുള്ളവരും, പണക്കാരം മറ്റും

ഉണ്ടെങ്കിലും, ഒരു വൻ ഭൂരിപക്ഷവും, ചെറുകിടമെന്ന് ഫ്യൂഡൽ ഭാഷാ കോഡുകളിൽ നിർവ്വചിക്കപ്പെടുന്ന തൊഴിലുകൾ ചെയ്യുന്നവരാണ്. അതിനാൽ തന്നെ ഈ കൂട്ടർ സംഖ്യാസ്ഥാനത്ത് വലത്തോട്ട് നീങ്ങിനിൽക്കുന്നവരാണ്. കഴിഞ്ഞ എഴുത്തിൽ സൂചിപ്പിച്ച, ചില ആളുകൾ ഗ്രാമങ്ങളിലെ അങ്ങാടിയിൽ പോലും വരാൻ ഇഷ്ടപ്പെടില്ലാ എന്ന കാര്യത്തിനും ഈ വസ്തുതയുമായും ചെറിയ ഒരു ബന്ധമുണ്ട്.

ഇവിടെ ഒരു കാര്യം പറയേണ്ടിയിരിക്കുന്നു. ഒറ്റ സംഖ്യാസ്ഥാനത്ത് ഇരിക്കുന്ന ആൾക്ക് ചിലയിടത്ത് വൻ വ്യക്തിപ്രഭാവവും വാക് സാമർത്ഥ്യവും ബുദ്ധിവൈഭവവും, ശബ്ദബലവും മറ്റും ഉള്ള അവസരത്തിൽ, ഈ വ്യക്തിയുടെ അക്ക മൂല്യം 9 ആയി ഉയരാം. അതേ സമയം പതിനായിരം എന്ന സംഖ്യാസ്ഥാനത്ത് ഉള്ള ഒരു വ്യക്തി, വ്യക്തിപരമായ ശോചന്യാവസ്ഥായാലോ മനോവേദനയാലോ, മറ്റേതെങ്കിലും നിഷേധകത്വം പിടിപെട്ടോ നിൽക്കുന്ന അവസരത്തിൽ ആ ആളുടെ അക്ക മൂല്യം 1 ഓ, 0 ഓ ആയി താഴാം.

ഈ അവസരത്തിൽ നേരത്തെ സൂചിപ്പിച്ച 9 അക്കമൂല്യ ബലമുള്ള ആളും രണ്ടാമത് സൂചിപ്പിച്ച

0 അക്കമൂല്യമുള്ള ആളും ഒരു പരിമിതമായ സമൂഹിക വേദിയിൽ വച്ച് താരതമ്യപ്പെടുത്തപ്പെട്ടാൽ, 9 അക്കമൂല്യബലം ഉള്ള ആളാണ് വമ്പൻ എന്ന ഒരു തോന്നൽ ആ ചെറുകിട സാമൂഹിക വേദിയിൽ വച്ച് മറ്റുള്ളവർക്ക് തോന്നപ്പെടാം. ഇത് ഒരു വൻ കാര്യമാണ്.

കാരണം, ഫ്യൂഡൽ ഭാഷകളിൽ വ്യക്തികൾക്ക് അക്കമൂല്യം മാത്രമല്ല, മറിച്ച് സംഖ്യാസ്ഥാനവും ഉണ്ട്. ഇത് മനസ്സിലാക്കാതെ, പരിമിതമായ ഒരു സാമൂഹിക രംഗത്തെ അടിസ്ഥാനപ്പെടുത്തി പ്രണയത്തിനും മറ്റും ഒരുമ്പെട്ടാൽ വൻ പ്രശ്നങ്ങളിലേക്ക് ജീവിതം നീങ്ങിയേക്കാം. ഇതുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. അത് പിന്നീടേ ആവുള്ളൂ.

ഇവിടെ ഒരു കാര്യംകൂടി പറയേണ്ടിയിരിക്കുന്നു. അത് അടുത്ത എഴുത്തിൽ ആകാം.

## 65. ശുഭാശുഭ ശകുനങ്ങളുടെ ഉറവിടം

മനസ്സിലാക്കാനുള്ള എളുപ്പത്തിന്, ഇന്ത്യൻ ഉദ്യോഗസ്ഥരംഗം തന്നെ വീണ്ടും എടുക്കുകയാണ്.

ഒരു ഐഏഎസ്സുകാരൻ. ഈ ആൾക്ക് മറ്റൊരു ഐഏഎസ്സുകാരനോട് വളരെ സൗകര്യപദ്രമായും കാര്യമായ സാമൂഹിക തടസ്സങ്ങൾ ഇല്ലതെയും ബന്ധപ്പെടാം, സംസാരിക്കാം, കാര്യങ്ങൾ ചെയ്യാൻ ആവശ്യപ്പെടാം.

ഇതെ ഓഫിസിലെ ശിപായിക്ക് മറ്റൊരു ശിപായിയോട് ഇതേ പോലെ ബന്ധപ്പെടാം, സംസാരിക്കാം, കാര്യങ്ങൾ ചെയ്യാൻ ആവശ്യപ്പെടാം.

ഈ രണ്ട് വ്യത്യസ്ത രംഗങ്ങളുടേയും ആയാമത്തിൽ (amplitudeൽ) വൻ വ്യത്യാസം ഉണ്ട്. ശിപായിമാർ തമ്മിൽ സംസാരിച്ച് ചെയ്ത് തീർക്കാനാവുന്ന കാര്യങ്ങൾ സാധരണ ഗതിയിൽ ആ ഓഫിസിനുള്ളിലെ കാര്യങ്ങൾ മാത്രമാണ്. എന്നാൽ, ഐഏഎസുകാരന് ഇന്ത്യയൊട്ടുക്കും പരിധിയുള്ള ആയാമത്തിൽ കാര്യങ്ങളെ സ്വാധീനിക്കാൻ പറ്റും.

ഈ മുകളിൽ പറഞ്ഞത്, ഒരു ചിത്രീകരണം മാത്രമാണ്. ഈ ഒരു ചിത്രീകരണം, യഥാർത്ഥത്തിൽ ഫ്യൂഡൽ ഭാഷകൾ അടിച്ചേൽപ്പിക്കുന്ന പരിമിതപ്പെടുത്തലും, പരിധിയില്ലാതാക്കലും എന്നതിന്റെ ഉദാഹരണം മാത്രമായാണ് ഈ എഴുത്തിൽ ഉപയോഗിക്കുന്നത്.

ഇങ്ഗ്ളിഷ് ഭാഷാ സമൂഹങ്ങളിൽ വ്യക്തികൾക്ക് ഈ വിധമുള്ള ഒറ്റ സംഖ്യാ സ്ഥാനം മുതൽ 10 കോടി സംഖ്യാ സ്ഥാനം വരെയുള്ള സ്ഥാനീകരണങ്ങൾ ഇല്ലതന്നെ. എന്തെങ്കിലും ഉണ്ടെങ്കിൽ തന്നെ, അത് 100000000 മുതൽ 199999999 വരെയുള്ള ആയാമത്തിൽ സ്പന്ദിക്കന്ന മൂല്യങ്ങളായിരിക്കും. എന്നുവച്ചാൽ, വ്യക്തികൾ വാക്ക് കോഡുകിളൽ 11 കോടിയുടെ നിലവാരത്തിൽ നിൽക്കും. അവരുടെ വ്യക്തിപരമായുള്ള ക്ഷണികമായ ഉയർച്ചത്താഴ്ചകൾ, ചെറിയ തോതിലുള്ള വലത്തേ അറ്റത്തുള്ള അക്കങ്ങളിൽ മൂല്യ മാറ്റങ്ങൾ വരുത്താം. പക്ഷെ വ്യക്തി മൊത്തമായി വൻ അഗാതതയും ഗാംഭീര്യവും ഉള്ള ആളായിരിക്കും. ഇവിടെ ഗാംഭീര്യം എന്ന വാക്ക് ഉപയോഗിച്ചത് ഒരു പ്രശ്നമാണ്. കാരണം, ഫ്യൂഡൽ ഭാഷകളിലെ ഗാംഭീര്യം ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലതന്നെ.

മുകളിൽ നൽകിയ മൊത്തമായ ചിന്താഗതിക്ക് കാരണം, ഇങ്ഗ്ളിഷിൽ ഏവരും വെറും ഒറ്റ നിലവാരമുള്ള You, Your, Your, He, His, Him, She, Her, Hers, They, Their, Theirs എന്ന വാക്ക് കോഡുകളിൽ അചഞ്ചലിതമായി നിലനിൽക്കും എന്നതാണ്. ഇത് ഒര ഗംഭീര മാനസികാവസ്ഥതന്നെയാണ്.

ആ ജനം എന്തൊക്കെ ചെയ്താലും, ഇല്ലെങ്കിലും, ഏതാണ്ട് ഒരേ നിലവാരത്തിൽ ഉള്ളവരായിത്തന്നെ നിലനിൽക്കും ഭാഷാ കോഡുകളിൽ. ഇതിന്റെ ഒരു പ്രതിഫലനമാണ് ഏതാനും പതിറ്റാണ്ട് കാലം മുൻപ് വരെ, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ നിലനിന്നിരുന്ന ഏത് തൊഴിലിനും മാന്യത നിലനിന്നിരുന്നത്. അതായത് dignity of labour. ദുഷ്ട സ്വഭാവമുള്ള ഭാഷാ സാമൂഹ്യാവസ്ഥയുള്ള ഇന്ത്യ പോലുള്ള രാജ്യങ്ങളിൽ സ്വപ്നത്തിൽപോലും ഈ വിധമുള്ള ഒരു തൊഴിൽ മാന്യത സാധ്യമല്ല. കാരണം, വാക്ക് കോഡുകൾ വൻ സംഖ്യാ സ്ഥാനങ്ങളിലൂടെ തെന്നിമാറും, തൊഴിലിന് അനുസൃതമായി.

ഈ വിധമുള്ള ഫ്യൂഡൽ ഭാഷക്കാർ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കൂട്ടമായി താമസിക്കുന്ന ഇടങ്ങളിൽ, തൊഴിൽ മാന്യത തേഞ്ഞ് മാഞ്ഞ് ഇല്ലാതാവും. ചേരിവാസം പോലുള്ള അവസ്ഥകൾ ഉയർന്നുവരും. മനുഷ്യന് മനുഷ്യനോട് അറപ്പും

വിദ്വേഷവും വരും. വ്യക്തികളിൽ ഇങ്ഗ്ളിഷ് സമൂഹങ്ങൾക്ക് മുൻപരിചയമില്ലത്ത ഒരു മാനസിക അസ്വാസ്ഥ്യം പടർന്നുപിടിക്കും.

ഫ്യൂഡൽ ഭാഷകളിൽ വ്യക്തികൾക്ക് ഈ വിധമുള്ള സംഖ്യാസ്ഥാനം ഉള്ളത്, പലരീതിയിൽ മനുഷ്യമനസ്സിനെയും സാമൂഹിക യന്ത്രസംവിധാനത്തെയും സ്വാധീനിക്കും എന്നുള്ളതും വാസ്തവംതന്നെ. ഉദാഹരണത്തിന്, ശുഭ ശകുനം, ദുശ്ശകുനം എന്നുവരെ വ്യത്യസ്ത വ്യക്തികളെ തരംതിരിക്കപ്പെടും. വാസ്തവമാണ്, ചിലരെ കാണുന്നതും, അവരുമായി സംഭാഷണം നടത്തുന്നതും, അവരെ സങ്കൽപ്പിക്കുന്നതും, അവരെ തൊടുന്നതും, അവരാൽ സ്പർശിക്കപ്പെടുന്നതും, ശുഭകരമായ അനുഭൂതിയും, ഗുണകരമായ സംഭവപരമപരയ്ക്ക് തുടക്കവും നൽകും. മറ്റ് ചിലർ നേരെ വിപരീതമായ അനുഭവമാണ് നൽകുക. ഇതും, യാഥാർത്ഥ്യത്തിന് പിന്നണിയിൽ ഉള്ള സംഖ്യസ്ഥാനവും മറ്റ് സങ്കീർണ്ണമായ അതീന്ദ്ര്യ സോഫ്ട്വേർ കോഡുകളും ആയി ബന്ധപ്പെട്ടുകിടക്കുന്നു. എന്നാൽ ആ വേദി വളരെ സങ്കീർണ്ണമായ ഒരു ഇടമാണ്. ഇവിടെ നൽകിയിട്ടുള്ള ഹ്രസ്വമായ പദങ്ങളിൽ ഒതുങ്ങിനിൽക്കില്ല. ഈ വിധ പദങ്ങൾക്ക്

പരിമിതിപ്പെടുത്താനും ആവില്ല. കാരണം, അത് മറ്റൊരു പ്രപഞ്ചംതന്നെയാണ്.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം Edgar Thurston, Rev. Samuel Mateer തുടങ്ങിയവരുടെ എഴുത്തുകളിൽ കാണുന്നത്, ഇങ്ഗ്ളിഷ് ഭരണകാലത്ത്, ഇങ്ഗ്ളിഷുകാർ ഈ ഉപഭൂഖണ്ഡത്തിൽ ഈ വിധ ശുഭാശുഭ സങ്കൽപ്പങ്ങളും മറ്റും കാണുകയുണ്ടായി എന്നുള്ളതാണ്. ഇത് അവർക്ക് വളരെ കൗതുകകരമായ ഒരു അനുഭവവും, അവർക്ക് ഒട്ടും തന്നെ മനസ്സിലാക്കാൻ പറ്റാത്തകാര്യവും ആയിരുന്നു. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഭൂഖണ്ഡ യൂറോപ്പിൽ, ഇതുപോലുള്ള പലതരം വിശ്വാസങ്ങളും നിലവിൽ ഉണ്ടായിരുന്നു എന്നതാണ്. എന്നാൽ അവിടെ പല പ്രദേശങ്ങളും പലതീരിയിൽ ഫ്യൂഡൽ സ്വഭാവമുള്ള ഭാഷാ പ്രദേശങ്ങൾ ആയിരുന്നു.

ഇങ്ഗ്ളിഷിൽ കാര്യങ്ങൾ വ്യത്യസ്തമാണ്. ഈ വിധ ശുഭാശുഭ ശകുനങ്ങൾ വ്യക്തികളുമായി ബന്ധപ്പെടുത്താൻ വ്യക്തമായി കരുനീക്കങ്ങൾ നടത്തേണ്ടിവരും. സ്വമേധയാ സംഭവിക്കാൻ സാധ്യത കുറയും.

Go to Main contents

ഫ്യൂഡൽ ഭാഷകളിൽ, ഏതെങ്കിലും വ്യക്തിയെക്കുറിച്ച് സംസാരിക്കുന്നതും, ചിന്തിക്കുന്നതും, ബന്ധം വാക്കുകളിൽ സൂചിപ്പിക്കുന്നതും മറ്റും, മനസ്സിൽ സംഖ്യാ മൂല്യങ്ങളിൽ ഏറ്റക്കുറിച്ചിലുകൾ നടത്തുന്നതായി അനുഭവപ്പെടാം. ഇത് യഥാർത്ഥത്തിൽ, ഭാഷാ കോഡുകൾ യാഥാർത്ഥ്യത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്ന പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്‌വേറുമായി പ്രതിപ്രവർത്തിക്കുന്നതിനാലാണ് സംഭവിക്കുന്നത്.

ഫ്യൂഡൽ ഭാഷകൾ ഉപയോഗിക്കുന്ന സമൂഹങ്ങളിൽ രൂഢമൂലമായിക്കിടക്കുന്ന പലവിധ ദൗഷ്ട്യ ഭാവങ്ങളേയും തുടച്ച് നീക്കാൻ ആവില്ല, ഭാഷയെ മാറ്റാതെ. കാരണം, അവയുടെ ഉത്ഭവസ്ഥാനം ദുഷ്ട ഭാഷാകോഡുകൾ പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്‌വേറുമായി പ്രതിപ്രവർത്തിക്കുന്ന ഇടമാണ്.

ഇനി Tellicherryയിലേക്ക് തിരിച്ച് പോകാം. വൻ സഹന സമരമാണ് അവിടെ തുടങ്ങാൻ പോകുന്നത്, പാരമ്പര്യ ഫ്യൂഡൽ ജന്മികളും, അവരുടെ കൈയാളുകളും.

Go to Main contents

## 66. ഫ്യൂഡൽ ഭാഷക്കാരുടെ തരംതാഴ്ത്തിയുള്ള വാക്ക് പ്രയോഗത്തിൽ ദ്രവിച്ച് പോകുക എന്ന പ്രതിഭാസം

യാഥാർത്ഥ്യത്തിന് പിന്നിൽ പ്രവർത്തിക്കുന്ന പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിൽ വ്യക്തികൾക്കും സംഭവങ്ങൾക്കും, പ്രസ്ഥാനങ്ങൾക്കും മറ്റും ഫ്യൂഡൽ ഭാഷാകോഡുകൾ സൃഷ്ടിക്കുന്നുണ്ട് എന്ന് കഴിഞ്ഞ എഴുത്തിൽ അവകാശപ്പെട്ടിരുന്ന സംഖ്യാസ്ഥാനവും അക്കമൂല്യവും മറ്റുമായി ബന്ധപ്പെട്ട് ചില ചെറിയ ചിന്തകൾ കൂടി മനസ്സിൽ കയറിവരുന്നു. ഇവ കൂടി കെട്ടഴിച്ചിട്ടാവാം Tellicherryയിലേക്ക് ഉള്ള തിരിച്ച് പോക്ക് എന്ന് വിചാരിക്കുന്നു.

പരന്ന വാക്ക് കോഡുകൾ ഉള്ള pristine-Englishൽ നിന്നും നോക്കിയാൽ, തികച്ചും വ്യത്യസ്തമായ ഒരു ലോകം തന്നെയാണ് ഫ്യൂഡൽ ഭാഷകളുടേത്. സർവ്വതും വ്യത്യസ്തമാണ്. എന്നാൽ ഈ കാര്യം ഇന്നുള്ള ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലുള്ള പ്രാദേശികർക്ക് മാത്രം അറിവില്ല എന്നുള്ളതാണ് വാസ്തവം.

കഴിഞ്ഞ എഴുത്തിൽ ഇങ്ഗ്ളിഷിലെ പ്രാദേശികന് അക്കമൂല്യം 11 കോടിയായി തരതമ്യേന

കരുതാം എന്ന് എഴുതിയിരുന്നു. അതേ സമയം, ഫ്യൂഡൽ ഭാഷയിൽ ഉള്ള വ്യക്തികൾക്ക്, ഒറ്റ സംഖ്യാ സ്ഥാനം മുതൽ 10 കോടി വരെയുള്ള സ്ഥാനങ്ങൾ സങ്കൽപ്പിക്കാം എന്നും സൂചിപ്പിച്ചിരുന്നു.

ഇവിടെ ചിന്തിക്കേണ്ടുന്ന വിഷയം ഇങ്ഗ്ളിഷ് മാത്രമല്ല, മറിച്ച് മറ്റ് ചില ഭാഷകളും പരന്ന കോഡുകൾ ഉള്ളവയാകാം എന്നതാണ്. ഉദാഹരണത്തിന് ഈ ഉപഭൂഖണ്ഡത്തിലെ വനങ്ങളിൽ വസിക്കുന്ന ചില ജനക്കൂട്ടങ്ങളിൽ, നീ എന്ന പ്രയോഗം പൊതുവായി ഉപയോഗിക്കപ്പെട്ടിരുന്നു എന്ന് തോന്നുന്നു. ഭാര്യാ - ഭർത്താക്കന്മാർ തമ്മിലും, മൂപ്പനും മറ്റുള്ളവരും മറ്റും തമ്മിലും. എന്നാൽ ഇവർക്ക് ഇങ്ഗ്ളിഷിൽ നൽകപ്പെടാനാവുന്ന 11 കോടിയുടെ മൂല്യം നൽകാൻ ആകും എന്ന് തോന്നുന്നില്ല. മറിച്ച്, അവരുടെ തൊട്ടടുത്തായി വസിക്കുന്ന ഫ്യൂഡൽ ഭാഷക്കാരിലെ കീഴിൽ പെട്ടവരുടെ ഒറ്റ സംഖ്യാ മൂല്യമാണ് അവർക്ക് മൊത്തമായി ലഭിക്കുക.

ഈ ഒരു വിഷയം ചിലപ്പോൾ പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിൽ പോയി വിശകലനം ചെയ്യേണ്ടിവന്നേക്കാം. എന്നിരുന്നാലും, പൊതുവായി പറയുകയാണെങ്കിൽ, ഇവർക്ക് മൊത്തമായ മൂല്യ

ഇടിവ് സംഭവിക്കുന്നത്, ഫ്യൂഡൽ ഭാഷക്കാരുടെ സാമീപ്യവും, അവർ മൊത്തമായി ഇവരെ താഴെത്തട്ടിൽ സ്ഥാനീകരിക്കുന്നതുമാകാം.

ചില വനവാസികൾ ചുറ്റുപാടുമുള്ള ഫ്യൂഡൽ ഭാഷക്കാരുടെ സാമീപ്യം ഇഷ്ടപ്പെടാത്തതിന് ഒരു കാരണം ഇതായേക്കാം. (മലഅരയന്മാർ കാലകാലങ്ങളായി തിരുവിതാംകൂറിലെ മറ്റ് ജനക്കൂട്ടങ്ങളുമായി അടുത്ത് ഇടപഴകാതിരുന്നതിന് ഒരു കാരണം ഇതാകാം. എന്നാൽ ഇവർ ഇങ്ഗ്ളിഷ് മിഷിനറിമരോട് അടുപ്പം കാണിച്ചു എന്നതും ശ്രദ്ധേയമാണ്. Henry Baker എന്ന ഇങ്ഗ്ളിഷ് മിഷിനറിയോട് ഇവർ കൂട്ടമായി മലയിറങ്ങി വന്ന് തങ്ങളെ സാമൂഹികമായ ചങ്ങലകളിൽ നിന്നും രക്ഷിക്കണം എന്ന് അപേക്ഷിച്ചിരുന്നു എന്നും കാണുന്നു. ഇതേ കാരണത്താൽ, Andaman & Nicobar ദ്വീപുകളിലെ പ്രാദേശിയ ജനങ്ങളെ ഒരു ഫ്യൂഡൽ ഭാഷാ രാജ്യത്തിന് കൈമാറിയത്, Clement Atlee ചെയ്ത ഒരു വൻ ദുഷ്ടതതന്നെയാണ്.)

ഈ ഒരു വിഷയം ശരിക്കും പറഞ്ഞാൽ അതീവ ഗുരുതരമായ ഒരു വിഷയമാണ്. ഉദാഹരണത്തിന്, കലർപ്പില്ലാത്ത അറബി ഭാഷയ്ക്ക് പരന്ന പ്രകൃതമാണ് എന്ന് കേട്ടറിവുണ്ട്. അതിനാൽ തന്നെ കലർപ്പില്ലാത്ത അറബി ഭാഷക്കാർക്ക്

Go to Main contents

പൊതുവെ പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് ജനതയുമായി പലരീതിയിൽ താതാത്മ്യം ഉണ്ടായേക്കാം. Malabar Manualൽ ഈ കാര്യം William Logan സൂചിപ്പിച്ചതായും കാണുന്നുണ്ട്. എന്നാൽ മൊത്തമായി പറയുകയാണെങ്കിൽ ഇത് ഒരു വാസ്തവം അല്ലാ എന്നാണ് തോന്നുന്നത്. ഇതിന് എന്തായിരിക്കാം കാരണം? ഇതിന് ഒരു അളവുവരെ കാരണം, അറബികൾ മൊത്തമായി ചരിത്രപരമായി പ്രവർത്തിച്ചത്, ചുറ്റുമുള്ള ഫ്യൂഡൽ ഭാഷക്കാരുടെ അടുത്ത് നിന്നാണ് എന്നതാകാം. കാര്യമായ അകൽച്ചവെക്കാതെ. പോരാത്തതിന് ഇസ്ളാം മതത്തിലെ സാമൂഹിക സാഹോദര്യം എന്ന ആശയവും പ്രശ്നമുണ്ടാക്കിയിട്ടുണ്ടാകാം.

ഫ്യൂഡൽ ഭാഷക്കാരുടെ കീഴെപ്പുടുത്തിയുള്ള സ്ഥാനീകരണം കലർപ്പില്ലാത്ത അറബി ഭാഷക്കാരെ മൊത്തമായി ബാധിക്കാം. കാരണം, അറബികളായുള്ള മത്സ്യത്തൊഴിലാളികളും, കച്ചവട കപ്പലുകളിലെ ജോലിക്കാരും മറ്റും ഫ്യൂഡൽ ഭാഷക്കോരോട് ഒരേ നിലവാരത്തിൽ പ്രവർത്തിക്കുമ്പോഴും ഇത് സംഭവിക്കും. പോരാത്തതിന്, അറബി ഭാഷ സംസാരിക്കുന്ന പല നിലവാരത്തിലുള്ള ജനക്കൂട്ടങ്ങളും ആഫ്രിക്കയിൽ ഉണ്ട് എന്നും തോന്നുന്നു. ആഫ്രിക്കയിൽ അടിമക്കച്ചവടം നടത്തിയവരും,

അങ്ങിനെ അടിമയായി പിടികൂടപ്പെട്ടവരോട് മൃഗീയമായി പെരുമാറുന്നവരും ഈ കൂട്ടരിൽ ഉണ്ട് എന്നും മനസ്സിലാക്കുന്നു.

ഫ്യൂഡൽ ഭാഷക്കാരുമായുള്ള ഈ ഒരു അതിര് വിട്ടുള്ള അടുപ്പം ഇസ്ലാം മതത്തിൽ പലരീതിയിലും മൂല്യചോഷണവും, മൃഗീയതയും കടത്തിവിട്ടിട്ടുണ്ടാവാം. ഇസ്‌ളാം മതത്തിൽ ജാതീയ ചിന്തകൾ ഇല്ലാ എന്ന് പൊതുവായി പറയുന്നുണ്ടെങ്കിലും, അറബി ഭാഷാ പാരമ്പര്യമുള്ള ഇസ്‌ളാം കുടുംബക്കാർ, ഈ ഉപഭൂഖണ്ടത്തിൽ, മറ്റുള്ളവരുമായി പലരീതിയിലും ഒരു അകൽച്ചവെക്കാറുണ്ട് എന്നും തോന്നുന്നു. മലയാളത്തിലെ നീ എന്ന പ്രയോഗവും, മലബാറിയിലെ ഇഞ്ഞി എന്ന പ്രയോഗവും അവർക്ക് അരോചകം തന്നെയാവാം, മറ്റ് ഇസ്‌ളാം മതസ്ഥർ അവരോട് ഉപയോഗിക്കുന്നത്.

മുകളിൽ സൂചിപ്പിച്ച ഈ ഒരു കീഴ് സ്ഥാനീകരണത്തിൽ നിന്നും ഇങ്ഗ്ളിഷ് ജനതയും സുരക്ഷിതരല്ല. ഇന്ത്യയിൽത്തന്നെ മൊത്തമായി ഇങ്ഗ്ളിഷ് രക്ത ബന്ധപാതയുള്ള Anglo-Indianവംശജർ, ഫ്യൂഡൽ ഭാഷക്കാരുടെ തരംതാഴ്ത്തിയുള്ള വാക്ക് പ്രയോഗത്തിൽ ദ്രവിച്ച് പോയത് ഈ എഴുത്തുകാരൻ നേരിൽ കണ്ടിട്ടുണ്ട്. എന്നാൽ ഇത് മറ്റൊരു പ്രതിഭാസമാണ്.

ഐഎഎസ്സുകാരനെ ഒരു ശിപായി നീ എന്ന സംബോധന ചെയ്യുന്നതും അല്ല ഇത്, മറ്റിച്ച് മറ്റൊന്നാണ്. കാരണം, ഇങ്ഗ്ലിഷ് ഭാഷക്കാർ ഇന്ത്യയിലെ ഐഎഎസ്സുകാരെ പോലെയല്ല.

ഇന്ന് ഈ ഒരു പ്രതിഭാസം എല്ലാ ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലും ചെറുതായെങ്കിലും പടരുന്നുണ്ട്. ഫ്യൂഡൽ ഭാഷ പ്രാദേശിക ഭാഷയായുള്ള ഭൂഖണ്ഡ യൂറോപ്യൻമാരും, ഏഷ്യക്കാരും ആഫ്രിക്കക്കാരും, ദക്ഷിണ അമേരിക്കക്കാരും മറ്റും ഇന്ന് പ്രാദേശിക ഇങ്ഗ്ലിഷുകാരെ വളരെ അടുത്ത് നിന്നുകൊണ്ട് അവരുടെ ഭാഷാ ഭാവനയിൽ തരംതാഴ്ത്തുന്നുണ്ട്. ഭാഷ എന്നത് ഒരു ഗംഭീര ശക്തിയുള്ള പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേർ തന്നെയാണ് എന്നതിനാൽ, പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിൽ ഈ സാമീപ്യവും തരംതാഴ്ത്തിയുള്ള നിർവ്വചനവും പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്വേറിലെ വെർച്ചൽ വ്യൂവിൽ ഇങ്ഗ്ലിഷുകാരുടെ സോഫ്ട്വേർ പ്രകൃതം തന്നെമാറ്റിമറിക്കുന്നുണ്ട്. അവരിൽ അക്കസംഖ്യാ മൂല്യം എന്ന പ്രതിഭാസം പടർന്ന് കയറാം.

നൂറ്റാണ്ടുകളോളം ഭൂഖണ്ഡ യൂറോപ്പുകാർക്ക്, അടുത്ത് നിന്നും ലോകൈകമായും കീഴ്

പെടുത്താനാവാത്തവരാണ് ഇങ്ഗ്ളിഷുകാർ. എന്നാൽ ഇന്നുള്ള വിഡ്ഢി അക്കാഡമിക്ക് ചിന്താഗതികൾ ഇങ്ഗ്ളിഷുകാരിലെ ശ്രേഷ്ഠമായ സോഫ്ട്വേർ സ്ഥാനമൂല്യത്തിൽ ഇടിവ് വരുത്തിക്കൊണ്ടിരിക്കുകയാണ്.

വായനക്കാരൻ ഓർമ്മിക്കേണ്ടുന്ന കാര്യം ദക്ഷിണ അമേരിക്കയിൽ ഭൂഖണ്ഡ യൂറോപ്യന്മാർ സൃഷ്ടിച്ച രാഷ്ട്രങ്ങളിൽ നിന്നും ആളുകൾ യൂഎസ്സ്ഏയിലേക്ക് കടക്കാൻ പലവിധത്തിൽ ശ്രമിക്കുന്നുണ്ട്. യൂഎസ്സ്ഏ എന്നത്, അമേരിക്കൻ ഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് പ്രാദേശിക ഭാഷക്കാർ സൃഷ്ടിച്ച അനവധി അധിവസിതദേശങ്ങളിന്മേൽ (Native English settlements) സൃഷ്ടിക്കപ്പെട്ട രാഷ്ട്രമാണ്. ഇതാണ് ഈ രാഷ്ട്രത്തിന്റെ മേന്മ.

ഇത് പോലെ, ഇങ്ഗ്ളിഷ് ഭാഷാ പാരമ്പര്യത്തെ ആവഹിച്ചുകൊണ്ട് ഈ ഉപഭൂഖണ്ഡത്തിലെ ഏതെങ്കിലും ഒരു പ്രദേശം വളരുകയാണെങ്കിൽ, ഇന്നുള്ള യൂഎസ്സ്ഏയിനേക്കാളും ഗംഭീരമായ ഒരു രാഷ്ട്രമായി ആ പ്രദേശം വളരും എന്നുള്ളതാണ് വാസ്തവം.

## 67. മൗലിക ഇസ്ളാമിനെ ഭാഷാ കോഡുകളിലൂടെ ഒന്ന് പുനരവലോകനം ചെയ്യേണ്ടതല്ലേ?

പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്‌വേറിലെ കോഡുകളെക്കുറിച്ചും, അതിന്റെ പ്രവർത്തന രീതിയെക്കുറിച്ചും, ഫ്യൂഡൽ ഭാഷാ കോഡുകൾ അവയുമായി പ്രതിപ്രവർത്തിക്കുന്ന രീതിയെക്കുറിച്ചും മറ്റും വിശദീകരിക്കാനും അവയുടെ സാധുതയെ ഒരു ദിക്കിൽ വളരെ ചെറിയെ തോതിൽ തെളിയിക്കാനും മറ്റുമായി സംഖ്യാ സ്ഥാനം, അക്കമൂല്യം എന്നെല്ലാമുള്ള സാങ്കൽപ്പിക വസ്തുതകൾ ഉപയോഗിച്ചിട്ടുണ്ട് ഈ എഴുത്തിൽ.

എന്നാൽ മനസ്സിലാക്കേണ്ടുന്ന കാര്യം, പ്രകൃത്യാതീതമായ / അമാനുഷികമായ സോഫ്ട്‌വേറും മറ്റും ഇന്നുള്ള മനുഷ്യമനസ്സിന്റെ സങ്കൽപ്പങ്ങൾക്ക് അതീതമാംവിധം സങ്കീർണ്ണമയേക്കാം. അതിനാൽ തന്നെ, ഈ വിധ ചിത്രീകരണങ്ങളിൽ വാസ്തവികത ഒതുങ്ങിനിൽക്കില്ലതന്നെ. എന്നാൽ ഇതുമാതിരിയുള്ള പലവിധ വ്യത്യസ്ത ചിത്രീകരണങ്ങളിലൂടെയും, ഉപമകളിലൂടേയും, പ്രകൃത്യാതീതമായ / അമാനുഷികമായ സംവിധാനങ്ങളുടെ സാധ്യതയെക്കുറിച്ച് ഒരു ഹേതു ലഭിക്കാനായേക്കാം.

Go to Main contents

ഭാഷാ കോഡുകൾ എന്നുള്ളത് അതിശയകരാംവിധം ശക്തമായിട്ടുള്ള ഒരു സംഗതിതന്നെയാണ്. ഈ സംഗതിയുടെ വളരെ നേരിയ ഒരു ഇടംമാത്രമാണ് ഫ്യൂഡൽ ഭാഷാ - പരന്ന ഭാഷാ എന്ന എതിർകോണുകൾ. ഈ സംഗതി തന്നെ വ്യക്തമാം വിധം മനുഷ്യനേയും മൃഗങ്ങളേയും കാര്യമായിത്തന്നെ ബാധിക്കുന്നുണ്ട്. കലർപ്പില്ലാത്ത-ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷം ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ നിന്നും തികച്ചും വ്യത്യസ്തമാണ് എന്ന് മനസ്സിലാക്കാൻ വലിയപ്രയാസമില്ലതന്നെ. ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന വെളുത്ത തക്കിൻ നിറമുള്ള കൂറേ പേർ ജീവിക്കുന്ന സമൂഹത്തിൽ, ഉന്നതങ്ങളിൽ നിൽക്കുന്നവർക്ക് ഒരു സ്വർണ്ണത്തിളക്കം ഉണ്ടാവുമെങ്കിലും, സമൂഹത്തിനെ ആകമാനം വീക്ഷിക്കുമ്പോൾ, ഒരു ഇരുളിന്റെ നിഴൽ എല്ലാരെയും ആവരണം ചെയ്യുന്നത് ശ്രദ്ധിക്കാനായേക്കാം. അതേ സമയം കറുത്ത തക്കിൻ നിറമുള്ളവർ pristine-Englishനോട് ഇമവെട്ടാത്ത രീതിയിൽ കൂറുപ്രഖ്യപിച്ചുകൊണ്ട് ആശയവിനിമയം ചെയ്തുകൊണ്ട് ജീവിക്കുന്ന സമൂഹത്തിൽ, അടിമുടി ഒരു വെള്ളിത്തിളക്കം പരന്നുകിടക്കുന്നത് കാണാനായേക്കാം.

മൃഗീയ ഭാഷകൾ സംസാരിക്കുന്ന ജനക്കൂട്ടങ്ങളെ എത്രകണ്ട് നന്നാക്കാൻ ശ്രമിച്ചാലും, ഒരു പരിധിക്കപ്പുറം അവ ഉന്നമനപ്പെടില്ലതന്നെ. മറിച്ച്, നന്നാക്കാൻ ഒരുമ്പെട്ട പ്രസ്ഥാനം, ഇരുളിന്റെ അലയടി പേറേണ്ടതായി വന്നേക്കാം.

തമ്മിൽത്തമ്മിൽ കൊത്തിമുറിക്കുകയും ചവിട്ടിത്തമർത്തുകയും ചെയ്ത മൃഗീയ ഭാഷാ ജനക്കൂട്ടങ്ങളെ ഇസ്‌ളാം നന്നാക്കാൻ ശ്രമിച്ചതിൽ ഈ കാര്യം വ്യക്തമായി കാണാനാവുന്നതാണ്. തമ്മിൽ സഹകരിക്കുന്ന വ്യക്തികളെ ഈ വക സമൂഹങ്ങളിൽ വാർത്തെടുക്കാനായെങ്കിലും, ഈ സമൂഹങ്ങളിൽ അന്തർലീനമായിക്കിടക്കുന്ന മാനസിക ഇരുട്ടറകളെ ഈ പ്രസ്ഥാനത്തിന് കാര്യമായി പൊളിക്കാനായിട്ടില്ല എന്നാണ് തോന്നുന്നത്. മറിച്ച്, മറ്റ് ഫ്യൂഡൽ ഭാഷാ സമൂഹങ്ങളോട് അവരുടെ അതേ ഭാഷാ മൃഗീയതയിൽ പടവെട്ടിനിൽക്കാനെ ആയിട്ടുള്ളു.

മൗലിക ഇസ്ലാം എന്താണ് എന്ന് ഈ എഴുത്തുകാരന് അറിയില്ല. കാരണം, ഖുർആൻ വായിച്ചിട്ടില്ല. ഹദീസുകളും വായിച്ചിട്ടില്ല. അവ മലയാളത്തിൽ വായിച്ചിട്ട് കാര്യവുമില്ലതന്നെ. എന്നാൽ പ്രവാചകൻ എന്ന് അറിയപ്പെടുന്ന മുഹമ്മദിന്റെ ലളിതമായ ഒരു നിർദ്ദേശം ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ ഏതാണ്ട് 2002ൽ

Go to Main contents

വന്നു പെട്ടിരുന്നു. അതിനെക്കുറിച്ച് ആ എഴുത്തിൽ നേരത്തെ സൂചിപ്പിച്ചിട്ടുള്ളതാണ്. അത് ഇത്രമാത്രമാണ്. താൻ കയറിവരുന്ന വേദികളിൽ അനുയായികളും മറ്റുള്ളവരും അടിയാളത്ത മനോഭാവത്തിൽ, ബഹുമാന സൂചകമായി എഴുന്നേൽക്കരുത് എന്ന്. സൗഹൃദത്താലും, സ്വാഗതം നൽകിക്കൊണ്ടും എഴുന്നേൽക്കുന്നതിൽ പ്രശ്നമില്ലാ എന്ന് തോന്നുന്നു.

ഈ ഒരു ലളിത നിർദ്ദേശത്തിന്റെ ആഴങ്ങളിൽ ഉറങ്ങ്ഞ് നിൽക്കുന്ന ഉൾപ്പൊരുളുകൾ ഈ ഉപഭൂഖണ്ഡത്തിലും മറ്റിടങ്ങളിലും ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ഇസ്ലാം മതസ്ഥരുടെ ശ്രദ്ധയിൽ വന്നിട്ടില്ലാ എന്നാണ് തോന്നുന്നത്. കാരണം, അത് കാണാനുള്ള പാത അവരുടെ ഭാഷയിൽ ഇല്ലതന്നെ.

പണ്ടൊരിക്കൽ ഒരു മുസൽമാൻ പറയുകയുണ്ടായി, ഞങ്ങളുടെ മതത്തിൽ വലിയവരെ ബഹുമാനിക്കണം എന്ന് അനുശാസിക്കുന്നുണ്ട് എന്ന്. ഈ പറഞ്ഞത് എത്രകണ്ട് ശരിയാണ് എന്ന് അറിയില്ല. കരണം, ഈ ആളോട് ഉടനെതന്നെ ഒന്ന് ചോദിച്ചുപോയി. "അങ്ങിനെയെങ്കിൽ ചെറിയവരോട് എങ്ങിനെയാണ് പെരുമാറേണ്ടത് എന്നാണ്

നിങ്ങളുടെ മതം അനുശാസിക്കുന്നത്?" എന്ന്. ഇത് അയാളിൽ ചെറിയ ഒരു അങ്കലാപ്പ് നൈമിഷികമായി സംഭവിപ്പിച്ചെങ്കിലും, പെട്ടെന്ന് തന്നെ മറുപടി നൽകി: "ചെറിയവരെ സ്നേഹിക്കേണം. വലിയവരെ ബഹുമാനിക്കേണം."

ഉത്തരം നല്ല നിലവാരം ഉള്ളതാണെങ്കിലും, ഇത് ഫ്യൂഡൽ ഭാഷാ മനോഗതിമാത്രമാണ് എന്നാണ് തോന്നുന്നത്. വലിയവർ-ചെറിയവർ എന്ന നിർവ്വചനങ്ങൾ തന്നെ ഫ്യൂഡൽ ഭാഷകളിൽ ഒരു പ്രത്യേക രീതിയിലുള്ളതാണ്. ഇങ്ഗ്ളിഷിൽ ഉള്ളത് പോലെയല്ല.

പ്രവാചകൻ വളരെ ലളിതമായി നൽകിയ വളരെ ശക്തമായ ഒരു നിർദ്ദേശത്തെ ഇസ്ലാം മത വിശ്വാസികൾക്ക് മനസ്സിലായില്ലാ എന്നൊരു സംശയം. ഇങ്ങിനെയുള്ള ഒരു ചിന്ത ഈ എഴുത്തുകാരനിൽ വന്നത്, ഈ എഴുത്തുകാരൻ ഭാഷാ കോഡുകളുടെ അതിഗംഭീര ശക്തിയെക്കുറിച്ച് ബോധവാനായത് കൊണ്ടാണ്. മറ്റുള്ളവരിൽ ഈ വിധ ചിന്തകൾ വരണം എന്നില്ല.

എന്നാൽ ഈ ബോധോദയത്തിൻ്റെ വെളിച്ചത്തിൽ നിന്നും നോക്കുമ്പോൾ തോന്നുന്നത്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന മുസൽമാന്മാർ മൗലിക

ഇസ്ളാമിൽനിന്നും വിദൂരത്തിലാണ് നിലകൊള്ളുന്നത് എന്നാണ്. എന്താണ് മൗലിക ഇസ്ളാം എന്നത് തന്നെ ഇന്നുള്ള ഇസ്ലാമിക ദൈവശാസ്ത്രത്തിൽ (Theologyയിൽ) നിന്നും മാറ്റിനിർത്തി, ഭാഷാ കോഡുകളിലൂടെ ഒന്ന് പുനരവലോകനം ചെയ്യേണ്ടതല്ലേ എന്ന് ഒരു തോന്നൽ.

ഇനി തിരിച്ച് ഈ ഉപഭൂഖണ്ഡത്തിലേക്ക് വരികയാണ്. ഇന്ത്യയിലെ സാധാരണ ജനം ഒറ്റ സംഖ്യാസ്ഥാനത്താണ് ഉള്ളത്. ഏറ്റവും നിലവരാം കറഞ്ഞ നിലയിലാണ് ജീവിക്കുന്നത്. പോലീസ് വകുപ്പിലേയും, സർക്കാർ ഓഫിസിലേയും ശിപായിയെ അടിയാളത്ത ഭാവത്തിൽ ബഹുമാനിക്കേണം. ആ വക ഉദ്യോഗസ്ഥർക്ക് തരംതാഴ്ത്തി അവരോട് സംസാരിക്കാം എന്ന നിലയിലാണ് അവരുടെ സ്ഥാനം.

വിദ്യാർത്ഥികളും, ഇതേ സ്ഥാനത്താണ്. അദ്ധ്യാപകരും അദ്ധ്യാപികമാരും ഇവരെ കോഴിക്കാട്ടം ആക്കുന്ന ഭാഷാ കോഡ് സ്ഥാനത്താണ് നിർത്തുന്നത്.

ഈ പറഞ്ഞ രണ്ട് കാര്യങ്ങളിലും, ഈ വക സ്ഥാനീകരണം വേറെ പല രീതിയിലും ഭയാനകമാക്കുന്നുണ്ട്. പോലീസിൽ

കോൺസ്റ്റബ്ൾ സ്ഥാനത്ത് ചേരുന്നവരിൽ ഒരു വൻ ഭൂരിപക്ഷം (എല്ലാരും അല്ല) വാസ്തവത്തിൽ മാനസികമായി വളരെ താഴ്ന്ന നിലവാരം ഉള്ളവരാണ്. ഒറ്റ സംഖ്യാ സ്ഥാനത്ത് ഉള്ള വ്യക്തികളാണ് പലരും. അവർക്ക് ആകയുള്ള കഴിവ് കായികമായും വാക്ക് കോഡുകളിലൂടെയും ആരെയും അടിച്ച് തമർത്താൻ ആവും എന്നുള്ളതാണ്. ഈ ഒരു കഴിവ് ഒരു വൻ കഴിവല്ല. ആർക്കും ചെയ്യാവുന്നകാര്യമാണ്, സൗകര്യം ലഭിച്ചാൽ. മറിച്ച് ജനത്തിനോട്, കുറ്റവാളിയായാലും അല്ലെങ്കിലും, തരംതാഴ്ത്താതെ സംസാരിക്കാനും ഇടപഴകാനും ആവുക എന്നുള്ള് ഒരു വൻ കഴിവാണ്. ഇത് ഫ്യൂഡൽ ഭാഷകളിൽ നടപ്പില്ലതന്നെ. ഭാഷ മാറിയാൽ, തരംതാണ് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന പോലീസ് കോൺസ്റ്റബ്ളും, വൻ നിലവാരക്കാരനാകും. ജനവും മാനസികമായി വളരും.

ഇത് നടപ്പാക്കാൻ അത്രകണ്ട് എളുപ്പമല്ല. കാരണം, ആളുകൾക്ക് സംഖ്യാസ്ഥാനം ഉണ്ട്. താഴ്ന്ന സംഖ്യാസ്ഥാനമുള്ള ആളെ പെട്ടെന്ന് ഉയർത്തിയാൽ, ഉയർത്തിയ ആളുടെ സംഖ്യാ സ്ഥാനത്തിൽ ഇടിച്ചിൽ വരും എന്നുള്ളത് ഉറപ്പാണ്. കാരണം, അയാളും ഫ്യൂഡൽ ഭാഷാ കണ്ണികളിൽ അകപ്പെട്ടിരിക്കുന്ന വ്യക്തിയാണ്.

ഈ ഒരു ഇടിച്ചിൽ പെട്ടെന്ന് അനുഭവപ്പെടാതിരുന്നത്, ഈ ഉപഭൂഖണ്ഡത്തിൽ വന്ന ഇങ്ഗ്ളിഷുകാരിൽ മാത്രമാണ്. കാരണം, അവർ ഫ്യൂഡൽ ഭാഷാകോഡുകളിൽ അകപ്പെട്ടവർ അല്ലായിരുന്നു. അവരുടെ സ്വന്തം ഭാഷാ കോഡുകളിൽ ഉറച്ച വൻ പാറപൊലുള്ള പീഠങ്ങളിൽ ജീവിക്കുന്നവരായിരുന്നു. എന്നാൽ സാവധാനത്തിൽ അവരിലും ഈ പൈശാചികമായ സംഖ്യാസ്ഥാന വിവരം ഒരു അറിവായി കയറിവരും. സ്വമേധയാ വരുന്നില്ലായെങ്കിൽ, അവരുടെകൂടെ പ്രവർത്തിക്കുന്ന ഈ ഉപഭൂഖണ്ഡത്തിലെ ആളുകൾ മെനക്കെട്ട് വരുത്തും.

Go to Main contents

## 68. സാധാരണ ഇന്ത്യാക്കാരൻ എന്ന അറപ്പുളവാക്കുന്ന നിലവാരത്തിൽ നിന്നും ഉയർന്നുനിൽക്കാനുള്ള ഒരു മാർഗ്ഗം

ഗോവിന്ദൻ സാമ്പത്തികമായി ഉയർന്ന നിലവാരത്തിലാണ് ജീവിക്കുന്നത്. സാമാന്യം നല്ല ഒരു വീട് നിർമ്മിച്ചു. വിവാഹം കഴിച്ചത് 13 വയസ്സുള്ള വനിതയെയാണ്. ഭാര്യയുടെ പേര് ദേവകി. അതും പാരമ്പര്യമായി മരുമക്കത്തായ തീയ്യർ ജനതയുടെ പേര് അല്ലതന്നെ. Tellicherryയിൽ മരുമക്കത്തായ തീയ്യർ ബ്രാഹ്മണമതത്തിലേക്ക് അടുത്തടുത്ത് എത്തുകയാണ്. ഇങ്ഗ്ളിഷ് ഭരണം അവർക്ക് അതിനുള്ള സൗകര്യങ്ങൾ നൽകിയിരിക്കുന്നു. ഇങ്ങിനെ പോയാൽ അധികം വൈകാതെ മരുമക്കത്തായ തീയർ തങ്ങൾ ഹിന്ദുക്കൾ ആണ് എന്ന് വിശ്വസിച്ചു തുടങ്ങും. വേദാന്തങ്ങളും ഉപനിഷത്തുക്കളും മറ്റും കൈവശപ്പെടുത്തും. ഇത് തടയാനുള്ള ആയുധങ്ങൾ നഷ്ടപ്പെട്ട് നിൽക്കുന്ന അവസ്ഥയാണ് ഹിന്ദുക്കൾ (ബ്രാഹ്മണർ) അനുഭവിക്കുന്നത്. അവരുടെ കൈയാളുകളായ നായർമാരും ആയുധമില്ലാതെ സാമൂഹിക പോർക്കളത്തിൽ നിൽക്കുന്നു!

വെറും ഏതാനും മൈലുകൾക്ക് അപ്പുറം തീയ്യരിൽ കാര്യമായ യാതോരു മാറ്റവും

സംഭവിച്ചിട്ടില്ല. അവരിൽ പലരും കാലാകാലങ്ങളായി സാമൂഹിക ബന്ധനങ്ങളിൽ പെട്ട് ജീവിക്കുന്നു. പേരുകൾ പൊക്കൻ, പൊക്കി, നാണി, നാണു, കൗസു, പിറുക്ക് എന്നെല്ലാം. കുറച്ച് പേർ ഭൂവുടമകൾ. അവർ തീയ്യർ. തീയൻ /തീയത്തി എന്നവരുമായി അകന്ന് നിൽക്കും.

എന്നാൽ അക്കാലങ്ങളിൽ മിക്കജനങ്ങളും കാൽനടയായിട്ടാണ് യാത്ര ചെയ്യുക. അതിനാൽ തന്നെ വെറും നിസ്സാരമൈലുകൾക്ക് അപ്പുറമുള്ള ജനതയും സമൂഹവും വൻ ദൂരങ്ങളിലാണ്. സാമ്പത്തികമായി ഉയർന്നവരിൽ ചിലർക്ക് കുതിരവണ്ടിയുണ്ട് - ജഡുക്ക. ഇത് ഉപയോഗിച്ച് പട്ടണത്തിൽ അങ്ങും ഇങ്ങും പോകാം എന്നല്ലാതെ, മൈലുകളോളം യാത്രചെയ്യാനുള്ള സംവിധാനങ്ങൾ ഈ വിധ ആളുകൾക്ക് ലഭ്യമായിരുന്നു എന്ന് തോന്നുന്നില്ല. (ഈ എഴുത്തുകാരന് ചെറുപ്രായത്തിൽ ജഡുക്കയിൽ സ്ക്കൂളിൽ പോയുള്ള അനുഭവമുണ്ട്.)

ഗോവിന്ദന്റെ മക്കൾ നല്ല സ്ക്കൂളുകളിൽ പഠിക്കുന്നു. നല്ല നിലവാരമുള്ള വീട് പണിതു. ജാതീയമായി കാര്യമായ യാതോരു മാനസിക അടിച്ചമർത്തലും Tellicherryയിൽ അനുഭവപ്പെടുന്നില്ല. ഇങ്ഗ്ളിഷ് ഭരണമാണ്. മക്കൾ അടക്കം എല്ലാരും നായർവീടുകളിലും,

ബ്രാഹ്മണവീടുകളിലും പോകുന്നു, അവിടുള്ള ചങ്ങാതിമാരോടൊത്ത് ഒന്നിച്ചിരുന്ന് വിനോദങ്ങളിൽ പങ്കെടുക്കുന്നു. ഇങ്ങിനെ വളർന്നു വന്ന ജനത്തിന്, തൊട്ടടുത്തുള്ള സാമൂഹികമായ ഉയർച്ചത്താഴ്ച്ചകളെക്കുറിച്ച് യാതോരു അറിവും ഇല്ലതന്നെ. മനുഷ്യരെല്ലാം ഒന്ന് തന്നെയല്ലെ? ജാതിയിൽ എന്തിരിക്കുന്നു? ഇതാണ് ഭാവം.

Tellicherryയിലെ മരുമക്കത്തായ തീയ്യരിൽ ചില കുടുംബങ്ങൾ കാര്യമായ വളർച്ച അനുഭവിക്കുന്നുണ്ട്. സർക്കാരിൽ വൻ സ്ഥാനങ്ങളിൽ ഉള്ള തൊഴിൽ. പലരും വ്യാപാരങ്ങളിൽ പങ്കെടുക്കുന്നു. ഇതിൽ ഈ എഴുത്തുകാരന് ചെറിയതോതിലുള്ള അറിവ് ലഭിച്ചിട്ടുള്ള ഒരു വൻ വ്യാപാരം ബെയ്ക്കറി വ്യാപാരത്തിന്റെ കാര്യം ആണ്. ഇത് ഒരു വ്യവസായമായി ഉയർന്നുവന്നിരിക്കുന്നു.

ഈ ബെയ്ക്കറി വ്യവസായത്തിന്റെ വളർച്ചയിൽ യഥാർത്ഥത്തിൽ കാര്യമായ സാങ്കേതിക വിവരം ലഭിച്ചത്, Murdoch Brown എന്ന പേരുള്ള സ്ക്കോട്ടിഷ് വംശജനായ ബ്യട്ടിഷുകാരന്റെ കുടുബത്തിൽ നിന്നുമാണ് എന്നാണ് തോന്നുന്നത്. ഇദ്ദേഹത്തെക്കുറിച്ച് ഏതാനും കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. അത് പിന്നീട് ആവാം.

സ്കോട്ടിഷുകാർ ഫ്യൂഡൽ ഫ്യൂഡൽ ഭാഷാ പ്രാദേശികരാണ് എന്നാണ് അനുമാനിക്കുന്നത്. അതിനാൽത്തന്നെ അവർക്ക് ഈ ഉപദ്വീപിലെ ഭാഷകളെ പഠിച്ചെടുക്കാൻ പ്രയാസം കുറവായിരുന്നു എന്നാണ് തോന്നുന്നത്. ഇങ്ഗ്ളിഷ് ഭരണത്തോട് ഇഴകിച്ചേർന്ന് നിൽക്കുന്ന അവസരത്തിൽ ഇവർക്ക് ഒരു ഉയർന്ന മാനസികാവസ്ഥ പ്രകടിപ്പിക്കനാവുമെങ്കിലും, ഇതിന് നേരെ എതിരായുള്ള ഭാവവും ഇവരിൽ പെട്ടെന്ന് തന്നെ വന്നേക്കാം.

ഈ ഉപദ്വീപിലെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ കാര്യക്ഷമതയിലും പ്രവർത്തന ചരിത്രത്തിലും ചെറിയതോതിലെങ്കിലും കുറവുകൾ വരുത്തിയത് ഈ വിധ Celtic (Irish, Scottish, Welsh) ഭാഷക്കാരാണ് . ഇങ്ങിനെ നോക്കുമ്പോൾ, ബ്യട്ടിഷ് ഭരണം എന്ന് പൊതുവെപറയപ്പെടുന്നത്, ഇങ്ഗ്ളിഷ് ഭരണത്തിൽ ഇങ്ഗ്ളിഷിന് നേരെ വിപരീതമായ ഭാഷാ സംസ്ക്കാരം കൂടി ഉൾക്കൊള്ളുന്ന ഒന്നാണ് എന്ന് അനുമാനിക്കേണ്ടിവരും. ഇതിനെക്കുറിച്ച് കുറച്ച് കൂടി പിന്നീട് പറയാം.

ഉയർന്നു വന്ന തീയർക്ക് താഴെക്കിടയിൽ പെട്ടുകിടക്കുന്ന തീയ്യരുമായി പൊരുത്തപ്പെടാൻ ഇഷ്ടപ്പെടില്ല. അവരുമായി ബന്ധപ്പെടുത്തി

പരാമർശ്ശിക്കപ്പെടുന്നത് ഇഷ്ടപ്പെടില്ല. പോരാത്തതിന്, അവരും ഉയർന്ന് വരുന്നതിൽ കാര്യമായ മനോവിഷമം ഉണ്ടാവും.

ഇത് ഒരു വശം.

മറ്റൊരു വശം, നായർ, അമ്പലവാസികൾ, ബ്രാഹ്മണർ തുടങ്ങിയവർക്ക് വന്ന പ്രശ്നങ്ങളാണ്. കാലാകാലങ്ങളായി താഴെക്കിടയിൽ ഉള്ള ആളുകൾ അവരുടെ കുട്ടികളെ ഓള്, ഇഞ്ഞി, എന്നെല്ലാം വാക്കുകളാൽ പരാമർശിക്കാനും സംബോധന ചെയ്യാനും തുടങ്ങിയിരിക്കുന്നു. വെറും പേരും വിളിക്കും. ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ യഥാർത്ഥത്തിൽ സാമൂഹിക പരിഷ്ക്കരണം എന്ന് പറയപ്പെടുന്നത്, ഈ വിധം പൈശാചികമായ ഒരു സംഭവവികാസം തന്നെയാണ്. കാരണം, സാമൂഹിക പ്രശ്നം ഭാഷാ കോഡുകൾ സൃഷ്ടിക്കുന്നവയാണ്.

ഭാഷ കുറേ പേരെ തരം താഴ്ത്തുന്നു. ഈ തരംതാഴ്ത്തൽ അവരിൽ വൻ പൈശാചിക ശക്തികൾ വളർത്തുന്നു. അവരുടെ വെറും ഒരു ഇഞ്ഞി (നീ), ഓൻ (അവൻ), ഓള് (അവള്), എന്താനേ (എന്താടാ), എന്താളേ (എന്താടീ) തുടങ്ങിയ പദങ്ങൾ മാത്രം മതി, ഉയർന്ന ജനക്കൂട്ടങ്ങിൽ പെട്ട ആളുകളുടെ എല്ലാവിധ മാനസിക സംയമനവും

സംസ്ക്കാരവും വ്യക്തിത്വവും നശിക്കാൻ. ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ സാമൂഹിക പരിഷ്ക്കരണം എന്ന് പറഞ്ഞാൽ, ഈ വിധ പൈശാചിക ശക്തികളേയും ആശയവിനിമയ കോഡുകളേയും കയറൂരിവിടൽ ആണ്.

ഈ ഒരു കാര്യത്തെക്കുറിച്ച് ഇങ്ഗ്ളിഷ് ഭരണത്തിന് കാര്യമായ വിവരം ലഭിച്ചില്ല എന്നുള്ളതാണ് വാസ്തവം. എന്നാൽ ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായി ഒരു ചെറിയ തോതിലുള്ള മനോഗതി വളർത്തിയതിന് ഇത് ഒരു വൻ കാരണം തന്നെയായിരുന്നു. ഇന്നും ഈ ഒരു പ്രശ്നം ഈ ഉപഭൂഖണ്ടത്തിൽ സാമൂഹിക പരിഷ്ക്കരണത്തിൽ ഒരു വൻ പൈശാചികതയായി നിലനിൽക്കുന്നുണ്ട്.

ഈ ഉപഭൂഖണ്ടത്തിന്റെ ദക്ഷിണ ഭാഗത്ത് കുടിയേറിയ സുറിയാനി ക്രിസ്ത്യാനികൾ കീഴ് ജനക്കൂട്ടങ്ങളെ പരിഷ്ക്കരിക്കാനോ, ഉയർത്താനോ നോക്കാറില്ല. മറിച്ച്, അടിമകളെ അടിമകളായിത്തന്നെ നിർത്താനാണ് ശ്രമിച്ചത് എന്ന് തോന്നുന്നു. എന്നാൽ, ഇങ്ഗ്ളണ്ടിൽ നിന്നും വന്ന ക്രിസ്ത്യൻ മിഷനറിമാർ ഇതിന് ഒരുമ്പെട്ടിരുന്നു. ഇത് വാസ്തവത്തിൽ, മുകളിൽ സൂചിപ്പിച്ച പൈശാചികതയെ

തുറന്നുവിടുകയാണ് ചെയ്തത്. ഇന്നും ഈ ഒരു പ്രശ്നം ഈ ഉപഭൂഖണ്ഡത്തിന്റെ ചിലയിടങ്ങളിൽ ക്രിസ്ത്യൻ മിഷിനറി പ്രവർത്തനത്തിൽ ഇടകലർന്നു നിൽക്കുന്നുണ്ട്.

കാലാകലാങ്ങളായി വൻ അടിയാളത്തവും ബഹുമാനവും നൽകിയിരുന്ന ജനക്കൂട്ടങ്ങൾ ഉയർന്നുവരികയും, അവർ തരംതാഴ്ത്തി ഭാഷാ കോഡുകളിൽ പരമർശിക്കുകയും, സംബോധനചെയ്യുകയും ചെയ്യും. കുറച്ച് അത്മാഭിമാനമുള്ള യാതോരു സാമൂഹിക മഹിമയുള്ള വ്യക്തിക്കും കുടുംബത്തിനും ഇത് സഹിക്കാനാവില്ലതന്നെ.

1999 ജനുവരി 23ന് ഓസ്ട്രേലിയൻ ക്രിസ്ത്യൻ മിഷിനറിയായ Graham Stuart Stainesനേയും മക്കളേയും അവരുടെ വാഹനത്തിൽ പേട്രോൾ ഒഴിച്ച് ജീവനോടെ കത്തിച്ചുകളഞ്ഞതിന് പിന്നിൽ പ്രവർത്തിച്ച മനോവികാരം ഇതായേക്കാം. അല്ലാതെ ഹൈന്ദവ മത വർഗ്ഗീയത ആവില്ല. എന്നാൽ ഈ ഒരു കാര്യത്തെക്കുറിച്ച് ആർക്കും വലിയ ധാരണയുണ്ടായിട്ടില്ലാ എന്നുള്ളതാണ് വാസ്തവം.

Graham Stuart Staines ചെയ്ത കുറ്റം കൊലപാതകം നടത്തിയവർ പറഞ്ഞത് ഇപ്രകാരമാണ് : fed

villagers beef and gave women brassieres and sanitary towels' (ഗ്രാമീണർക്ക് ബീഫ് കഴിക്കാൻ നൽകുകയും, അവരുടെ സ്ത്രീകൾക്ക് ബ്രെയ്സിയറും സാനിറ്ററി ടൌവ്വലുകളും നൽകി.) സമൂഹിക പരിഷ്ക്കരണം ഭാഷാകോഡുകളിൽ ഉള്ള കടിഞ്ഞാൻ അഴിച്ചുവിടുന്നതാണ് യഥാർത്ഥ പ്രശ്നം.

ഇസ്ലാം മതത്തിനോടും പലദിക്കിലും കടുപ്പമേറിയ വിരോധം നിലനിൽക്കുന്നതിന് പിന്നിൽ ഈ ഒരു സാമൂഹിക രഹസ്യം നിലനിൽക്കുന്നുണ്ടാവാം. ഇതിനെക്കുറിച്ച് കൂടുതൽ കാര്യങ്ങൾ പറയാം, പിന്നീട്.

ഇങ്ങിനെയൊരു കാര്യം ലോകത്തിൽ ഉണ്ട് എന്ന് കാര്യം ഇന്നും ഇങ്ഗ്ളിഷ് ജനങ്ങൾക്ക് യാതോരു അറിവും ഇല്ലതന്നെ. പറഞ്ഞ് കൊടുത്താൽത്തന്നെ അവർ കാര്യങ്ങളെ അവരുടെ ഭാഷയിലൂടെ മനസ്സിലാക്കാൻ ശ്രമിക്കും. ഇങ്ഗ്ളിഷ് ഭാഷയിൽ ഈ ഒരു പൈശാചികതയില്ലത്തതിനാൽ അവർക്ക് ഈ പറയുന്നത് എന്താണ് എന്ന് യാതോരു എത്തുംപിടിയും ലഭിക്കില്ല.

Tellicherryയിൽ നായർമാർക്കും, അവർക്ക് മുകളിൽ ഉള്ള അമ്പലവാസികൾക്കും ബ്രഹ്മണർക്കും

(ഹിന്ദുക്കൾക്കും), മരുമക്കത്തായ തീയർ ആ ചെറിയ പ്രദേശത്ത് വൻ വളർച്ചയിലേക്ക് നീങ്ങുന്നത് പ്രശ്നം തന്നെയായിരുന്നിരിക്കാം. ഇത് Tellicherryയിലെ മരുമക്കത്തായ തീയർ ജനങ്ങളിൽ നിന്നും നേരിട്ടാവണം എന്നില്ല. മറിച്ച്, അവരുടെ കുടുംബപരമായുള്ള ബന്ധങ്ങളിൽ നിന്നുമാണ് കൂടുതലായി അനുഭവപ്പെടുക.



താഴെപ്പെട്ടുകിടക്കുന്ന ജനക്കൂട്ടങ്ങൾ നായർ, അമ്പലവാസി, ബ്രാഹ്മണ കുടുംബങ്ങളിലെ ആളുകളെ വാക്ക് കോഡുകളിൽ സമന്മാരായി നിർവ്വചിച്ച് തുടങ്ങും. ഈ സമന്മാരാക്കുന്ന വാക്കുകൾ, യഥാർത്ഥത്തിൽ ഇടിച്ച് താഴ്ത്താലണ് വരുത്തുക. ഈ കാര്യം ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാക്കാൻ തെല്ല് വിഷമകരമായിരിക്കും. കാരണം, equality (സമത്വം) എങ്ങിനെയാണ് suppression (ഇടിച്ച് താഴ്ത്തൽ) ആവുക എന്ന് മനസ്സിലാക്കാനുള്ള ഭാഷാ കോഡുകൾ ഇങ്ഗ്ളിഷിൽ ഇല്ലാ എന്നാണ് തോന്നുന്നത്.

ഈ വിധ സാമൂഹിക അരക്ഷിതാവസ്ഥ വരുത്തുന്നത് ഇങ്ഗ്ളിഷ് ഭരണമാണ് എന്ന ഒരു

വിവരം നായർ, അമ്പലവാസി, ബ്രാഹ്മണ കുടുംബങ്ങളിൽ സ്വകാര്യ സംഭാഷണമായിരുന്നിരിക്കും എന്നത് വിശ്വസിക്കാവുന്നകാര്യമാണ്. ഇക്കൂട്ടരിൽ പലരും കോൺഗ്രസ്സ് എന്ന രാഷ്ട്രീയ പാർട്ടിയിൽ അംഗങ്ങളായിരുന്നു. ഈ പാർട്ടി സാമൂഹിക അധിപന്മാരുടെ ഒരു തരം ക്ളബ് പോലെയായിരുന്നു എന്ന് തോന്നുന്നു.

പോർബന്ധർ രാജ്യത്തിലെ ഗാന്ധി എന്ന വ്യക്തി ബ്യട്ടിഷ് ഇന്ത്യയിൽ കയറി കോൺഗ്രസ്സിൽ ഇടിച്ചുകയറി വന്നത് കാര്യങ്ങളെ മാറ്റി മറിച്ചിരിക്കുകയായിരുന്നു. ബ്യട്ടിഷ് ഇന്ത്യയിൽ കോൺഗ്രസ്സ് എന്നത് ഇങ്ഗ്ളിഷ് ഭരണത്തിനോട് ഒട്ടിനിന്ന് രാഷ്ട്രീയക്കളികളിച്ച് ഭരണയന്ത്രത്തിൽ കയറിപ്പറ്റാനുള്ള ഒരു പാതയായിരുന്നു.

എന്നാൽ ഇങ്ഗ്ളണ്ടിൽ പോയി ജീവിച്ച് തിരിച്ച് വന്നവർക്ക്, ഈ ഉപഭൂഖണ്ടത്തിലെ സാധാരണ ജനങ്ങളോട് സമന്മാരായി ജീവിക്കാൻ പ്രയാസം തന്നെയായിരുന്നു. അവർക്ക് ഒരു പടി മുകളിൽ നിൽക്കേണം എന്ന ഭാവം തന്നെയായിരിക്കും. ഇത് ഇന്നും ഈ വിധ ആളുകളിൽ ഉണ്ട്. കാരണം ഈ രാജ്യത്തിലെ പലവിധ ആശയവിനിമയ തടസ്സങ്ങൾക്കും അതീതരായി ജീവിച്ച് അനുഭവം ഉള്ളവരാണ് ഇങ്ഗ്ളണ്ടിൽ പോയി

ജീവിച്ചനുഭവമുള്ളവർ. അവർ ഇങ്ഗ്ളിഷുകാരോട് സമന്മാരായി ജീവിച്ചിട്ടുള്ളവരാണ്. ഇന്ത്യയിൽ ആണെങ്കിൽ ജനം മിക്കവരും ഒറ്റ സംഖ്യാസ്ഥാനത്ത് ഉള്ളവരാണ്. സർക്കാർ ഓഫിസ് ശിപായിക്ക് കീഴെയാണ് മാനസികാവസ്ഥയും ആയശവിനിമയ സ്ഥാനവും. ഇങ്ഗ്ളണ്ടിൽ നിന്നും തിരിച്ച് വന്നാൽ ഏറ്റവും കുറഞ്ഞത് ഒരു ജനനേതാവ് എങ്കിലും ആവണം, ദേശീയ തലത്തിൽ. അല്ലെങ്കിൽ വെറും ഒരു സാധാ ഇന്ത്യാക്കാരനായിപ്പോകും!

## 69. വന്യ ജീവികളിലും അവരുടെ ഭാഷകൾ സൃഷ്ടിക്കുന്ന മായാ പ്രപഞ്ചം

Tellicherryയിലേക്ക് തിരിച്ച് വരികയാണ്. ഈ ദിക്കിൽ എഴുത്ത് മലബാറിന്റേയും മെഡ്രാസ് പ്രസിഡൻസിയുടേയും തിരുവിതാംകൂറിന്റെയും ഈ ഉപദ്വീപിന്റേയും മറ്റും ചരിത്ര സംഭവങ്ങളുമായി വളരെ ഒട്ടിനിന്നാണ് നീങ്ങുക എന്ന് തോന്നുന്നു. പല ജനക്കൂട്ടങ്ങളെക്കുറിച്ചും പലതും യാതോരു മറച്ചുവെക്കലും ഇല്ലാതെ എഴുതേണ്ടിവരും. കാരണം, ഈ നാട്ടിൽ ഉള്ള എല്ലാവിധ സാമൂഹികമായും മറ്റുമുള്ള പരാധീനതകൾക്ക് കാരണക്കാർ ഇങ്ഗ്ലിഷുകാരാണ് എന്ന രീതിയിലാണ് എല്ലാരും കാര്യങ്ങൾ പറഞ്ഞു പരത്തുന്നത്. ആൾക്കൂട്ടങ്ങൾ എല്ലാവാരും പലതും മറച്ചുപിടിച്ച് കൊണ്ട് വ്യക്തമായ കളവുകളാണ് പറയുന്നത്.

എന്നാൽ ഇതിൽ ഒരു കൂട്ടരെ പ്രത്യേകമായി എടുത്ത് കുറ്റപ്പെടുത്താൻ ആവില്ലതന്നെ. കാരണം, ആരും തന്നെ ഈ കാര്യത്തിൽ പിന്നിൽഅല്ല നിൽക്കുന്നത്.

മലബാറിൽ ഉള്ള ജനക്കൂട്ടങ്ങൾ ഈ വിധമായിരുന്നു എന്ന് പൊതുവായി പറയാവുന്നതാണ്: ബ്രാഹ്മണർ, അമ്പലവാസികൾ,

നായർമാർ, മരുമക്കത്തായ തീയർ, മക്കത്തായ തീയർ, ഇവർക്കെല്ലാം കീഴിലായി പടിപടിയായി അനവധി മറ്റ് ജനക്കൂട്ടങ്ങൾ, പാരമ്പര്യ ക്രിസ്ത്യാനികൾ, തിരുവിതാംകൂറിൽ നിന്നും കുടിയേറിവന്ന ക്രിസ്തീയ മതത്തിലേക്ക് ചേർന്ന അവിടുള്ള കീഴ് ജാതിക്കാർ, മാപ്പിളമാരിലെ പലകൂട്ടം ജനങ്ങൾ തുടങ്ങിയവർ .

തിരുവിതാംകൂറിൽ ഉള്ള ജനക്കൂട്ടങ്ങൾ ഈ വിധമായിരുന്നു എന്ന് പൊതുവായി പറയാവുന്നതാണ്: ബ്രാഹ്മണർ, അമ്പലവാസികൾ, നായർമാർ, ഈഴവർ, ചൊവ്വന്മാർ, ഷാണർ, ഇവർക്കെല്ലാം കീഴിലായി പടിപടിയായി അനവധി മറ്റ് ജനക്കൂട്ടങ്ങൾ, സുറിയാനി ക്രിസ്ത്യാനികൾ, ക്രിസ്തീയ മതത്തിലേക്ക് ചേർന്ന അവിടുള്ള കീഴ് ജാതിക്കാർ, മേത്തന്മാരും മറ്റ് ഇസ്ലാം മതക്കാർ തുടങ്ങിയവ .

ഇവരിൽ ആവുന്നവരെല്ലാം അവരുടെ പാരമ്പര്യങ്ങളിലും പിതാമഹന്മാരിലും വൻ പാരമ്പര്യങ്ങളും മറ്റും കാണാനും കാട്ടാനും ശ്രമിച്ചുകൊണ്ടിരിക്കും. പലപ്പോഴും ഇവ യാഥാർത്ഥ്യങ്ങളിൽ നിന്നും വ്യത്യസ്തമായിരിക്കും.

പലതും വ്യക്തമായി പറയുന്ന അവസരങ്ങളിൽ ഓരോ ജനക്കൂട്ടങ്ങൾക്കും ഈ എഴുത്തിൽ അവരെ

പ്രത്യേകമായി ആക്രമിക്കുകയാണ് എന്ന തോന്നൽ വരാം എന്നുള്ളത് സ്വാഭാവികം മാത്രമാണ്. ഈ എഴുത്തിന് അങ്ങിനെയൊരു ഉദ്ദേശം ഇല്ലതന്നെ. കാരണം, ഈ എഴുത്തിന് ഈ ഉപഭൂഖണ്ഡത്തിലെ യാതോരു ജനക്കൂട്ടത്തോടും പ്രത്യേകമായ കൂറോ കടപ്പാടോ, പ്രതിപത്തിയോ ഇല്ല എന്നുള്ളത് പകൽവെളിച്ചം പോലെ വ്യക്തമാണ്.

പഴയകാര്യങ്ങൾ പറയുന്ന അവസരത്തിൽ, ഇന്നുള്ള ജനക്കൂട്ടങ്ങൾ അവരുടെ പിന്മുറക്കാർ ചെയ്തകാര്യങ്ങൾക്ക് ഉത്തരവാദിത്വം ഏറ്റെടുക്കേണ്ടുന്ന ആവശ്യം ഇല്ല. കുറ്റബോധത്തിന്റേയും ആവശ്യമില്ല. കാരണം, ചിരത്രം ഈ രീതിയിൽ മുന്നോട്ട് വന്നത് കൊണ്ടാണ് ഇന്നുള്ള ഓരോ മനുഷ്യരും നിലവിൽ വന്നിട്ടുള്ളത്. ഇതിന് പകരം ചിരിത്രത്തിൽ ഏതെങ്കിലും ജനക്കൂട്ടം അൽപെമെങ്കിലും വ്യത്യസ്തമായി പെരുമാറിയിരുന്നെങ്കിൽ ഇന്നുള്ള യാതോരു മനുഷ്യരും ജനിച്ചിട്ടുണ്ടാവില്ല.

മറ്റൊരുകാര്യം പറയാനുള്ളത് പ്രാദേശിക ഭാഷകളെ ആക്രമിക്കുന്നു എന്ന തോന്നൽ വരുന്ന കാര്യമാണ്. വായനക്കാർ ശ്രദ്ധിച്ചുകാണും, ഈ എഴുത്തിൽ അപൂർവ്വമായേ മലയാള പദങ്ങൾക്ക് പകരമായി പൊതുവായി ഉപയോഗിക്കപ്പെടുന്ന

ഇങ്ഗ്ളിഷ് പദങ്ങൾ ഉപയോഗിച്ചിട്ടുള്ളു എന്നത്. സ്ഥലനാമങ്ങളുടെ കാര്യത്തിൽ മാത്രമേ ഇതിന് വിപരീതമായ ഒരു നയം എടുത്തിട്ടുള്ളു.

Trivandrumത്ത് ഉള്ള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിലും ഭാഷാ ലാബോറട്ടറിയിലും മറ്റും പുതിയ മലയാള പദങ്ങളും സാങ്കേതിക വാക്കുകളും സൃഷ്ടിക്കുന്ന ഒരു പദ്ധതിയുണ്ടായിരുന്നു എന്ന് തോന്നുന്നു. അതിനാൽത്തന്നെ ഇന്ന് ഇങ്ഗ്ളിഷ് പദങ്ങൾ ഉപയോഗിക്കാതെതന്നെ മലയാളം എഴുതാനാവുന്നുണ്ട്. വായനക്കാരന് ഈ പദങ്ങളിലും വാക്യങ്ങളിലും അവ കോർത്തിണക്കി സൃഷ്ടിക്കുന്ന ഈണത്തിലും സൗന്ദര്യം കാണാനും അനുഭവിക്കാനും ആയേക്കാം.

ഇങ്ങിനെ സുന്ദരമായ വൈകാരികാനുഭൂതി നൽകുന്ന ഭാഷകളെ ആക്രമിക്കാനുള്ള ചേതോവികാരം എന്താണ് എന്ന ചോദ്യം ഉദിച്ചേക്കാം വായനക്കാരന്റെ മനസ്സിൽ.

ഇതിനുള്ള ഉത്തരം ഈ വിധം നൽകാവുന്നതാണ്: പുഴുക്കളിലും, ഇഴജന്തുക്കളിലും, മത്സ്യങ്ങളിലും, പക്ഷികളിലും നാൽക്കാലികളായ മൃഗങ്ങളിലും മറ്റുംമറ്റും എല്ലാംതന്നെ പൊതുവായി പല വൈകാരിക അനുഭൂതികളും മനസ്സിലും

ശരീരത്തിലും ഉണ്ട് എന്നുള്ളത് വാസ്തവമായേക്കാം. രുചി, സ്പർശന സുഖം, കാണുന്നകാര്യങ്ങൾ വൈകാരിക ഏറ്റക്കുറിച്ചിലുകൾ സൃഷ്ടിക്കുക, സൗരഭ്യം ആസ്വധിക്കുക, സ്വരമാധുര്യം, ഓമനത്വം, പ്രിയംകരം, അഴക്, ആനന്ദം, പ്രണയം, മധുരസ്മരണ എന്നീ അനുഭൂതികളും, കിനാവും മായാത്തഓർമ്മകളും, ഇരുളിന്റെ ഉയരങ്ങളിൽ ഒരു നിത്യപ്രഹേളികയായി ഉദിക്കുന്ന വെണ്ണിലാവിന്റെ മനോഹാരിതയും, ഇളംകാറ്റ് നൽകുന്ന രോമഹർഷവും, തേനൂറും പ്രണയത്തിന്റെ മധുരിക്കും വിരഹവും മറ്റും തുടങ്ങിയ അനവധി അനുഭൂതികൾ മനസ്സിൽ ഈ വക ജീവജാലങ്ങൾക്കെല്ലാം ഉണ്ടാകും എന്നള്ളത് വാസ്തവമായേക്കാം. ചില ജീവികളിൽ മനുഷ്യനിൽ ഇല്ലാത്ത ഇന്ദ്രിയസുഖങ്ങളും കണ്ടേക്കാം.

ഈ വിധ വൈകാരികാനുഭവങ്ങൾ വികാരനിർഭരമായും ഹൃദയസ്പർശിയായും ഈ വക ജീവജാലങ്ങൾ അവയുടെ ജന്മസിദ്ധമായ ഭാഷാ സംവിധാനങ്ങളിൽ ഊണപ്പെടുത്തി കേൾക്കാനോ, തൊട്ടറിയാനോ, രുചിക്കാനോ, നറുമണമായി അനുഭവിക്കാനോ, കാണാനോ പറ്റിയാൽ അവരുടെ ഭാഷകളും വൻ ആസ്വാദ്യമായിട്ടുള്ളവായിത്തന്നെയിരിക്കും.

ഇതേ പോലെതന്നെയാണ്, മനുഷ്യന്റെ ഭാഷകളും. പഞ്ചേന്ദ്രിയങ്ങളും അതിന് അപ്പുറമുള്ള ഇന്ദ്രിയങ്ങളും നൽകുന്ന അനുഭൂതികൾ ഊണപ്പെടുത്തിയും അല്ലാതെയും ഓരോ ഭാഷക്കാർക്കും ആസ്വദിക്കാനാവും. എന്നാൽ, ഭാഷ എന്നുള്ളത് ആശയവിനിമയത്തിന് മാത്രമായുള്ള ഒരു സോഫ്ട്‌വേർ അല്ല. മറിച്ച് അതിഗംഭീര സങ്കീർണ്ണതകൾ ഉള്ള, മറ്റ് പല കഴിവുകളും സാമൂഹിക രൂപകൽപ്പനാ കോഡുകളും അടങ്ങിയിരിക്കുന്ന ഒന്നാണ് ഇത്. മാനസമണിവീണകളിൽ ശ്രവണസൗന്ദര്യവും മധുരചിന്തകളും തൊട്ടുണർത്താൻമാത്രമായുള്ള വളരെ പരിമിതമായ കഴിവുകൾ മാത്രമുള്ള ഒരു സോഫ്ട്‌വേർ അല്ല ഭാഷ.

പദസൗന്ദര്യ കഴിവുകൾ ഭാഷകളുടെ കഴിവുകളുടെ വളരെ തുച്ഛമായ ഒരു ഭാഗംമാത്രമാണ്. ഈ വിധ തുച്ഛമായ കഴിവുകളെ സംഗീതോപകരണങ്ങളും, ഗാനങ്ങളും, മുദ്രാവാക്യങ്ങളും, കവിയരങ്ങുകളും, നോവലുകളും, ചെറുകഥകളും, സിനിമാ പാട്ടുകളും, സിനിമാ തിരകഥകളും, ടീവിയും, വീഡിയോകളും, ഉച്ചഭാഷിണിയും മറ്റും മറ്റും ഉപയോഗിച്ച്, പെരുപ്പിച്ചും, പർവ്വതീകരിച്ചും പ്രക്ഷേപണം ചെയ്യും കാണുമ്പോഴും കേൾക്കുമ്പോഴും, അതാത് ഭാഷകളുടെ മറ്റ്

പ്രവണതകളും, കഴിവുകളും, കഴിവുകേടുകളും, ദൗർഭാഗ്യകരവും, വേദനാജനകങ്ങളും, കൊള്ളരുതാത്തതും, പ്രയോജനകരമല്ലാത്തതും, വിനാശയകരമായതുമായ വശങ്ങളെ ആളുകളുടെ ശ്രദ്ധയിൽ നിന്നും വിട്ടുനിൽക്കും.

ഈണം, സംഗീതം, സ്വരമാധുര്യം എന്നിവയ്ക്ക് മനസ്സിൽ ജനിപ്പിക്കാനാക്കുന്ന മതിഭ്രമങ്ങൾക്കും മായാദൃശ്യങ്ങൾക്കും മോഹങ്ങൾക്കും വ്യാമോഹങ്ങൾക്കും, മിഥ്യാബോധങ്ങൾക്കും വശംവദനാവാത്തതും പ്രലോഭിപ്പിക്കപ്പെടാത്തതും, വശീകരിക്കപ്പെടാത്തതുമായ ഒരു എഴുത്താണ് ഇത്.

പദസൗന്ദര്യം ഇണചേർത്താണ് ഇന്ന് ഈ എഴുത്ത് എഴുതിയത്. കരുതിക്കൂട്ടിത്തന്നെ.

## 70. മ്ളേച്ച ജാതിക്കാരെ ഉയർത്തിയാലുള്ള പലവിധ ഭവിഷത്തുകൾ

CPSന്റെ പിതാവായ ഗോവിന്ദൻ കോൺഗസ്സിൽ ചേർന്നു. നേരത്തെ സൂചിപ്പിച്ച കാര്യമാണ്, കോൺഗ്രസ് എന്നത് അന്ന് സമൂഹത്തിലെ ഉന്നതന്മാരുടെ ഒരു കൂട്ടായ്മയായിരുന്നു, എന്ന്. മലബാറിൽ മാത്രമല്ല, മറിച്ച് ഈ ഉപഭൂഖണ്ഡത്തിൽ പോലും ചരിത്രത്തിൽ ഒരിക്കലും കാണാത്ത ജനസേവന നയം ആണ് അവരെല്ലാം പ്രകടിപ്പിക്കുന്നത്, പ്രസംഗങ്ങളിലും എഴുത്തുകളിലും.

എന്നാൽ ആരും തന്നെ സ്വന്തം നിലയിൽ അവരവരുടെ കീഴിൽ പെട്ടുപോയവരെ സമതത്തിലേക്ക് നയിക്കാനോ, ഉന്നതപ്പെടുത്താനോ നോക്കില്ലതന്നെ. അതിന്റെ ആവശ്യവും ഇല്ല.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം ആണ് നാടിലെ ദുഷ്ടകഥാപാത്രം എന്നാണ് ഇക്കൂട്ടരുടെ ഭാഷ്യം. എന്നാൽ വാസ്തവം തികച്ചും വ്യത്യസ്തമായിരുന്നു.

ബ്യട്ടിഷ്-ഇന്ത്യയിൽ ഭരണയന്ത്രത്തിൽ ഇങ്ഗ്ളിഷ് സമതാധിഷ്ഠിത ആശയങ്ങൾ കയറ്റാൻ ശ്രമിച്ച ഇങ്ഗ്ളണ്ടിൽ നിന്നും വന്ന ചെറുപ്പക്കാർക്ക് അവർ

ചെയ്യുന്ന കാര്യങ്ങളുടെ ഭയാനകത്വം ശരിക്കും മനസ്സിലായില്ലാ എന്നുള്ളതാണ് വാസ്തവം. കാലാകലങ്ങളായി വാക്ക് കോഡുകളുടെ കീഴ് അറ്റത്ത് ഇഞ്ഞി, ചെക്കൻ, പെണ്ണ്, ഓൻ, ഓള്, എടാ, എടീ, വെറും പേര്, അനേ, അളേ തുടങ്ങിയ കുടുക്കുകളിൽ കുടുക്കിനിർത്തപ്പെട്ടവരെ അഴിച്ചുവിടുന്ന പദ്ധതികളാണ് ഇങ്ഗ്ളിഷ് ഭരണം ചെയ്യുന്നത്. ഇങ്ഗ്ളിഷ് ഭാഷ പടരുകയും അതിന്റെ വെള്ളിവെളിച്ചത്തിൽ ഈ വക സാമൂഹിക പരിവർത്തനവും നടന്നാൽ കാര്യമായ പ്രശ്നമില്ല. എന്നാൽ പലദിക്കിലും സാമൂഹിക അധിപന്മാർ ആകെ വെപ്രാളപ്പെട്ടു.

ബ്യട്ടിഷ്-ഇന്ത്യൻ സർക്കാർ, സ്ക്കൂളുകളും, കോളെജുകളും നടത്തുന്നതിനായി നീക്കിവച്ച പണം പല വൻ കക്ഷികളും കൈപ്പറ്റി പ്രാദേശിക ഭാഷാ പാഠശാലകാണ് തുടങ്ങിയത്. കാരണം, 'അടിയാള ചെക്കന്മാർ ഇങ്ഗ്ളിഷ് പറഞ്ഞ് നടന്നാൽ എന്താവും ഭഗവാനെ കഥ!' എന്നരീതിയിലുള്ള ദു:സ്വപ്നമാണ് അവർ കണ്ടത്.

പോരത്തതിന്, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ കാട്ടിക്കൂട്ടുന്ന താന്തോന്നിത്തം അതിഭയങ്കരം തന്നെ. ഉദാഹരണത്തിന്, East India Company മലബാർ പ്രദേശം ഭരിക്കുന്ന കാലത്ത് മലബാർ ഡിസ്ട്രിക്ക്റ്റ് കലക്ടറായിരുന്ന Henry Valentine Conolly

Go to Main contents

ഒരിക്കൽ Tellicherry  Subdivisional officeൽ വന്നപ്പോൾ, ഓഫിസർ ആയി ജോലിയിൽ പ്രവേശിച്ചിരുന്ന ചൂരായി കണാരൻ (Churyayi Kanaran) എന്ന തീയ വ്യക്തി നിലത്ത് ഒരു പുൽപായയിൽ ഇരുന്ന് തൊഴിൽ ചെയ്യുന്നത് കണ്ടു. ഉയർന്ന ജാതിക്കാരായ ഉദ്യോഗസ്ഥർ കസേരകളിൽ ഇരുന്നാണ് തൊഴിൽ ചെയ്യുന്നത്.

ഉടൻ തന്നെ  Conolly ഈ ആൾക്ക് മേശയും ഇരിപ്പിടവും നൽകാൻ കൽപനയിട്ടു. സാമൂഹിക അച്ചടക്കം മലക്കംമറിക്കുന്ന പരിപാടികളാണ് ഈ വിഡ്ഢികളായ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ചെയ്തുകൂട്ടുന്നത്. അവർ എന്താണ് ചെയ്യുന്നത് എന്ന് അവർക്ക് അറിയില്ല. പോരാത്തതിന്, അവരുടെ ചെയ്തികളുടെ ഉൾപൊരുളുകൾ ജനലക്ഷങ്ങൾക്ക് പറഞ്ഞ് മനസ്സിലാക്കിക്കൊടുക്കാൻ ആരും കാര്യമായി മെനക്കെട്ടുമില്ലതന്നെ. ഈ Henry Valentine Conollyയെ Calicut Collector's bungalowവച്ച് പിന്നീട് തെക്കേ മലബാറിലെ ഏതാനും മാപ്പിളമാർ, അദ്ദേഹത്തിന്റെ  ഭാര്യയുടെ മുന്നിൽ വച്ച് വെട്ടി നുറുക്കുകയുണ്ടായി. എന്നാൽ  ഈ കൊലപാതകികളെ കുണ്ടോട്ടിയിൽവെച്ച് ഓടിച്ചിട്ട് വളഞ്ഞത്, അവിടുള്ള മാപ്പിളമാർ ആയിരുന്നു. ആ സംഭവത്തെക്കുറിച്ച് പിന്നീട് പറയേണ്ടിയിരിക്കുന്നു.

മുകളിൽ സൂചിപ്പിച്ച ചൂരായി കണാരൻ പിന്നീട് Malabar Districtന്റെ Deputy Collector ആയാണ് വിരമിച്ചത് എന്നറിയുന്നു. മരുമക്കത്തായ തീയ്യരെ പിന്നിൽ നിന്നും കുത്താൻ ഗൂഢാലോചന ചെയ്തവരിൽ ഈ ആളും ഉണ്ടായിരുന്നു എന്നും തോന്നുന്നു. ഞാൻ വളർന്നാൽമതി, എന്നോളം ഇഞ്ഞും അങ്ങ് വളരണ്ട എന്ന ഭാവം ഫ്യൂഡൽ ഭാഷകളിൽ അന്തർലീനമായിട്ടുള്ള കോഡാണ്.

മലബാർ, മെഡ്രാസ് പ്രസിഡസിയുടെ ഭാഗമാണ്. മെഡ്രാസ് പ്രസിഡസിയിൽ നടക്കുന്ന കാര്യങ്ങൾ മലബാറിൽ നടന്നത് പോലെയാണ്. തിരുനൽവേലിയിലെ കലക്ടറായിരുന്ന Robert William Escourt Ashe സാമൂഹിക തിന്മകളെ അടിച്ചമർത്തും എന്ന് ശപഥം ചെയ്തപോലുള്ള വ്യക്തിയായിരുന്നു. ഇങ്ഗ്ളിഷ് - ഐറിഷ് രക്തപാതയിൽ ഉള്ളവ്യക്തിയായിരുന്ന ഇദ്ദേഹം എന്ന് തോന്നുന്നു.

കുറ്റാലത്തെ വെള്ളച്ചാട്ടം ഉയർന്ന ജാതിക്കാർക്ക് മാത്രമേ കാലാകാലങ്ങളായി ഉപയോഗിക്കാൻ പാടുള്ളു. ഈ പാരമ്പര്യത്തിന് പുല്ല് വിലനൽകാതെ ഇദ്ദേഹം ഏവർക്കും അവിടെവന്ന് വെള്ളത്തിൽ ഇറങ്ങാം എന്ന് നിയമം കൊണ്ടുവന്നു. പെട്ടന്ന് കേട്ടാൽ വൻ സാമൂഹിക പരിവർത്തനമായി തോന്നാമെങ്കിലും, ഭാഷാ

കോഡുകളിൽ ഒറ്റ അക്ക സ്ഥാനക്കാരൻ വന്ന് 10കോടി സ്ഥാനക്കാരന്റെ പരിധിക്കുള്ളിൽ കയറുന്ന പരിപാടിയാണ്. 10കോടി സ്ഥാനക്കാരന് വിഭ്രാന്തി വരും എന്നുള്ളത് വളരെ വ്യക്തമാണ്. ഇന്ന് IASകാരിയെ വനിതാ ശിപായി നീ എന്ന് സംബോധന ചെയ്യുന്നത് പോലെ സ്ഫോടാനാത്മകം ആണ് കാര്യങ്ങൾ.

ശിപായി You എന്ന് സംബോധന ചെയ്താൽ എന്താണ് പ്രശ്നം എന്ന് ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാവില്ല. ഇന്നും. അതെന്ത് Youആണ് എന്നതാവും ആശ്ചര്യം.

Asheയുടെ ഭാര്യ Mary Lillian Pattersonഉം ഏതാണ്ട് ഇതേ ധിക്കാരവും വെളിവില്ലായ്മയും ഉള്ള ആളായിരുന്നു എന്ന് തോന്നുന്നു. ഒരിക്കൽ ഇവർ രണ്ടുപേരും ജില്ലയിലൂടെ കുതിരവണ്ടിയിൽ യാത്ര ചെയ്യുകയായിരുന്നു. അപ്പോൾ ഒരു സ്ഥലത്ത് വെച്ച് ഒരു ഹീന ജാതിക്കാരിയായ സ്ത്രി, പ്രസവ വേദനയാൽ നിലവിളിക്കുന്നത് കണ്ടു. കുറച്ചപ്പുറത്തുള്ള ആശുപത്രിയിലേക്ക് ഈ സ്ത്രീയെ എത്തിക്കണം എന്ന് Mary Lillian ആവശ്യപ്പെട്ടു. എന്നാൽ തൊട്ടുമുന്നിൽ ഉള്ളത് ബ്രാഹ്മണ അഗ്രഹാരമാണ്. അതിലൂടെ ഈ സ്ത്രീയെ കൊണ്ടുപോകാൻ ബ്രാഹ്മണർ അനുവദിക്കില്ല. പ്രശ്നം ഭാഷാ കോഡുകളിൽ

ആണ് കിടക്കുന്നത്. കൈയിൽ കിട്ടിയാൽ, മുകളിൽ നിൽക്കുന്ന ആളെ നിലത്തിട്ട് ചവുട്ടിമെതിക്കാൻ കഴിവുള്ള ഭാഷയാണ് തമിഴ്.

ഇങ്ഗ്ളിഷ് ഭാഷാ കോഡുകൾക്ക് ഈ പ്രശ്നം അറിയില്ലാത്തത് കൊണ്ട് Ashe തന്റെ കുതിരവണ്ടിയിൽ മ്ളേച്ച ജാതിക്കാരിയെയും കൂട്ടരേയും കയറ്റി അഗ്രഹാരത്തിലൂടോ മുന്നോട്ട് നീങ്ങി. IPSകാരന്റെ വീട്ടിൽ അങ്ങേ വീട്ടിലെ അടുക്കളപ്പണിക്കാരികളും മറ്റും കയറിവന്ന് വിരുന്നുമേശയിൽ ഇരുന്നത് പോലെയാണ് കാര്യങ്ങൾ. IPSകാരനും കുടുംബത്തിനും മാനസിക സമനിലതെറ്റും.

ബ്രാഹ്മണർ വണ്ടി തടഞ്ഞു. Ashe തന്റെ കുതിരയെ നിയന്ത്രിക്കുന്ന ചാട്ട ഉപയോഗിച്ച് അവരെ അടിച്ച് മാറ്റി വണ്ടി മുന്നോട്ട് നീക്കി ആ സ്ത്രീയെ ആശുപത്രിയിൽ എത്തിച്ചു. ഇന്നും ഇന്ത്യൻ സ്വാതന്ത്ര്യ സമര നേതാക്കൾക്ക് മാപ്പ് കൊടുക്കാൻ പറ്റാത്ത കാര്യമാണ് ചെയ്തത്. ബ്രിട്ടിഷുകാരൻ വന്ന് ഇന്ത്യാക്കാരെ ചാട്ടവാറിട്ടടിച്ചു എന്നാണ് ഈ കൂട്ടരുടെ ചരിത്രം രേഖപ്പെടുത്തുന്നത്.

ബ്രാഹ്മണരിൽ പലർക്കും വൻ മന:പ്രയാസം ഉണ്ടാക്കിയ ആളാണ് ഈ Ashe. അവർ

Go to Main contents

ഇദ്ദേഹത്തിന് നൽകിയ അപരനാമം ചണ്ഡാല മാപാപി Ashe എന്നായിരുന്നു.

1911 ജൂൺ 17ന് ഇദ്ദേഹവും ഭാര്യയും തീവണ്ടിയൽ യാത്ര ചെയ്യുന്ന അവസരത്തിൽ വണ്ടി Maniyachi സ്റ്റേഷനിൽ നിർത്തി. ആ അവസരത്തിൽ ഒരു ബ്രാഹ്മണ യുവാവ് ബോഗിയിൽ കയറി വന്ന് അദ്ദേഹത്തെ ഭാര്യയുടെ മുന്നിൽവെച്ച് നെഞ്ചിൽ വെടിവെച്ചു കൊന്നു. അതിന് ശേഷം യുവാവ് പ്ളാറ്റ്ഫോമിലൂടെ ഓടി ടോയ്ലറ്റിൽകയറി. പോലീസുകാരും ജനവും അവിടം വളഞ്ഞു. പുറത്ത് വന്നാൽ ഇങ്ഗ്ളിഷ് നിയമ നടപടിക്കൊന്നും ജനം സൗകര്യം നൽകില്ല. പ്രത്യേകിച്ചും ബ്രാഹ്മണനാണ് അവരുടെ പ്രീയപ്പെട്ട കലക്കുറെ കൊന്നത് എന്ന് തെളിഞ്ഞാൽ. യുവാവ് ടോയ്ലറ്റിൽ നിന്നും ആത്മഹത്യ ചെയ്തു.

ഈ കേസുമായി ബന്ധപ്പെട്ട് അടുത്ത ദിവസങ്ങളിൽ പിടികൂടപ്പെട്ട ആളുകളുടെ പേരുകൾ നോക്കുക: നീലകണ്ഠ ബ്രഹ്മചാരി, വഞ്ചി അയ്യർ, അറുമുഖം പിള്ള, സോമസുന്ദരം പിള്ള, ധർമ്മ അയ്യർ, മഠസ്വാമി, രാമസ്വാമി അയ്യർ, ജഗന്നാഥ അയ്യങ്കാർ, ഹരിഹര അയ്യർ, മഹാദേവർ അയ്യർ &c. &c. &c.

ബ്രിട്ടിഷ് - ഇന്ത്യയിലെ ഇങ്ഗ്ളിഷ് ഭരണം Tellicherryയിൽ ഉന്നത ജാതിക്കാരിൽ കാര്യമായ വിരോദം സൃഷ്ടിച്ചില്ലായെങ്കിലും, പൊതുവെ പറയുകയാണെങ്കിൽ, മലബാറിലും, മെഡ്രാസ് പ്രസിഡൻസിയിൽ മൊത്തമായും, ബ്രിട്ടിഷ് ഇന്ത്യയിൽ അങ്ങോളമിങ്ങോളവും, പോരാത്തതിന്, തൊട്ടടുത്തുള്ള തിരുവിതാംകൂർ പോലുള്ള വിദേശ രാജ്യങ്ങളിലും സാമൂഹിക ഘടനയിൽ കാര്യമായ വിറയൽ സംഭവിപ്പിക്കുകയായിരുന്നു.

ഇവിടെ എടുത്തു പറയാനുള്ളത്, ഇങ്ഗ്ളിഷ് ഭാഷ പഠിച്ച ഉയർന്ന ജനക്കൂട്ടങ്ങളിലെ പല വ്യക്തികൾക്കും ജാതീയമായ പ്രശ്നങ്ങൾ ഒഴിവാക്കണമെന്നും അവ തെറ്റാണ് എന്നും ബോധ്യം ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്. എന്നാൽ മറ്റെന്തോ ഒരു പ്രശ്നം ഉണ്ട് എന്ന് അവർക്കും ബോധ്യമായിരുന്നു. അത് എന്താണ് എന്ന് നിശ്ചയമില്ല എന്ന് മാത്രം. കീഴിൽ ഇരിക്കുന്ന ആളെപ്പിടിച്ച് കസേരയിൽ ഇരുത്തിയാൽ ഇങ്ഗ്ളിഷിൽ ഉദ്ദേശിക്കുന്ന സമത്വാധിഷ്ഠിത ഭാവം അല്ല സംഭാവ്യമാവുക. മറിച്ച്, ഇരിപ്പിടം കിട്ടിയ വ്യക്തി, ആ പീഠത്തിൽ നിന്നുകൊണ്ട് ഇരിപ്പിടം നൽകിയ ആളെ അടിച്ചിടാൻ ശ്രമിക്കുകയാണ് ചെയ്യുക. മറ്റേ ആളുടെ മഹാമനസ്ക്കതയെക്കുറിച്ചൊന്നും യാതോരു




ബോധവും അയാളിൽ വിരില്ല. മറിച്ച്, ഇത് എന്റെ അവകാശമാണ്. ഇത്രയും കാലം എന്നെ നിലത്തിരുത്തിയ ഇവനെ ചവുട്ടിത്താഴ്ത്തണം എന്ന ചിന്തയെ വരുള്ളു ആ ആളിൽ. ഭാഷ ആ വിധമാണ്.

അതേ സമയം Robert William Escourt Asheയുടെ ഐറിഷ് പക്ഷത്തുള്ള ഇന്നുള്ള കുടുംബക്കാർക്ക് ഈ വെടിവെച്ച യുവാവിനോട് ചെറിയ ഒരു പ്രതിപത്തിയില്ലേ എന്ന് ഒരു സംശയം. കാരണം, ഐറിഷുകാർക്ക് പാരമ്പര്യമായി ഇങ്ഗ്ളണ്ടിനോട് അസൂയയാണ്. ബ്യൂട്ടിഷ് ഭരണം നല്ലത് ചെയ്ത പ്രദേശങ്ങൾ മിക്കവയും ഇങ്ഗ്ളിഷ് ഭരണമായിരുന്നു. മറിച്ച് അനുഭവം നൽകിയ ഇടങ്ങൾ Celtic ഭാഷക്കാർക്ക് മുന്നോക്കം കിട്ടിയ ഇടങ്ങൾ ആയിരുന്നിരിക്കേണം.

Asheയുടെ കൊലപാതകം ബ്യൂട്ടിഷ് - ഇന്ത്യയിൽ, ഈ വിവരം ലഭിച്ചവരിൽ, വൻ മനോവേദന ഉണ്ടാക്കിയിരുന്നു. മലബാറിലും ഇതിന്റെ അലയടികൾ പടർന്നിരുന്നു.

Maniyachi Railway Station in Tamil Nadu, India is now now-renamed Vanchi Maniyachi Railway Station in honour of Vanchinathan, who assassinated Robert William Escourt Ashe.

Robert William Escourt Asheയെ വെടിവെച്ചുകൊന്ന വഞ്ചിനാഥൻ എന്ന ഇന്ത്യൻ സ്വതന്ത്ര്യ സമര പടയാളിയെ ആദരിച്ചുകൊണ്ട്, മണിയാച്ചി തീവണ്ടി സ്റ്റേഷന്റെ പേര് മാറ്റി വഞ്ചി മണിയാച്ചി റെയ്ൽവേ സ്റ്റേഷൻ എന്നാക്കിയതാണ് മുകളിൽകാണുന്ന ബോഡിൽ.

Image owner: Sundar

## 71. Joker in the pack ആയി നിലനിന്നിരുന്ന ഫ്രഞ്ചുകാർ

സ്വാതന്ത്ര്യ സമരം എന്ന കള്ളക്കഥയിൽ സാധാരണഗതിയിൽ ചരിത്രപുസ്തകങ്ങൾ എടുത്തുപറയാത്ത Joker in the pack ആയി ഉടനീളം നിലനിന്ന ഒരു കൂട്ടർ ഉണ്ടായിരുന്നു. അത് ഫ്രഞ്ചുകാരാണ്. ഇവരാണ് യഥാർത്ഥത്തിൽ ദക്ഷിണേഷ്യയിൽ ആദ്യാവസാനം 'ഇന്ത്യൻ സ്വാതന്ത്ര്യത്തിന്' വേണ്ടി ഇങ്ഗ്ലിഷുകാരോട് പടപൊരുതിയത്. Robert Cliveന്റെ കാലത്തിന് മുൻപേ തന്നെ ഇക്കൂട്ടർ ഇതിൽ വൻ പ്രയത്നം നടത്തിയിരുന്നു. പ്ളാസിയുദ്ധത്തിൽ (Battle of Plassey), യഥാർത്ഥത്തിൽ യുദ്ധം നടന്നത് ഫ്രഞ്ച് പട്ടാളവും ഇങ്ഗ്ലിഷ് പക്ഷത്ത് നിന്ന ദക്ഷിണേഷ്യയിലെ പടയാളികളും തമ്മിൽ ആയിരുന്നു. മുർഷിദാബാദിലെ ഭരണാധികാരിയും പട്ടാളവും രാവിലേതന്നെ ജീവനും കൊണ്ട് ഓടിക്കളഞ്ഞിരുന്നു. ഇങ്ഗ്ലിഷ് ഓഫിസർമാർക്ക് കീഴിൽ പ്രവർത്തിക്കുന്ന ദക്ഷിണേഷ്യൻ പ്രാദേശിക പട്ടാളക്കാർ വൻ കായികവും മുറ്റുമായ ശേഷിപ്രകടിപ്പിച്ചിരുന്നതിന് വ്യക്തമായ കാരണം ഭാഷാ കോഡുകളിൽ കാണാനാവുന്നതാണ്. ഇതുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. പിന്നീടാകാം അത്.

English East India Companyയുടെ Factory ധർമ്മടം തുരുത്തിലായിരുന്നു എന്ന് തോന്നുന്നു. Tellicherry പട്ടണത്തിന് ഏതാനും കിലോമീറ്റർ വടക്ക് കരയോട് ചേർന്ന് കടലിൽ ഉള്ള ഒരു island ആണ് ഇത്. അതേ സമയം ഫ്രഞ്ചുകാരുടെ കച്ചവട കേന്ദ്രം കടത്തനാട് രാജാവിന്റെ പ്രദേശമായ മാഹിയിൽ, Mahe riverന്റെ (മൈയ്യഴിപ്പുഴയുടെ) അഴിമുഖഭാഗത്തായിരുന്നു എന്ന് തോന്നുന്നു.

ബ്യട്ടിഷ്-ഇന്ത്യയിൽ നിത്യേനെ കലാപങ്ങൾ സൃഷ്ടിക്കപ്പെടുന്നത് ഫ്രഞ്ചുകാർക്ക് വൻ രസമുള്ള കാര്യമായിരുന്നിരിക്കേണം. പലപ്പോഴും ഫ്രഞ്ച് പക്ഷം ഇങ്ഗ്ളിഷ് പക്ഷത്തോട് യുദ്ധം ചെയ്യുകയും തോൽക്കുകയും ചെയ്യുമ്പോഴെല്ലാം, കീഴടങ്ങിയ ഫ്രഞ്ച് പട്ടാളക്കാർക്ക് എല്ലാ വിധ സൈനിക ബഹുമതികളോടും കൂടി, അവരുടെ കോട്ടകൾ വിട്ടുപോകാൻ ഇങ്ഗ്ളിഷുകാർ അനുവദിക്കുമായിരുന്നു. അവർ അവരുടെ കൊടിയും പറത്തി, ബ്യൂഗ്ൾ നാദവും മുഴക്കി, മർച്ച് ചെയ്താണ് പുറത്ത് പോകുക. ഈ വിധ സൈനിക രീതികളൊന്നും ഈ ഉപഭൂഖണ്ഡത്തിൽ ആരും തന്നെ മുൻപ് കണ്ടിട്ടില്ലതന്നെ. കീഴടങ്ങാൻ, ബഹുമാനം വിടാത്ത വാക്കുകളിൽ, ആവശ്യപ്പെടുകയും, കീഴടങ്ങിക്കഴിഞ്ഞാൽ, നീ, നായെ, എന്താടാ, അവൻ തുടങ്ങിയ വാക്കുകളിലേക്ക് സംഭാഷണം മാറുകയും,

കീഴടങ്ങിയവരെ, തല്ലിച്ചതയ്ക്കലുമാണ് ഈ ഉപഭൂഖണ്ഡത്തിലെ സാധാരണ യുദ്ധ വീര്യം.

ഫ്രഞ്ചുകാർ നന്നി(നന്ദി)യില്ലാത്തവർ ആണെങ്കിൽ, ഇങ്ഗ്ലീഷുകാർ, കാലാകാലങ്ങളായി പൊട്ടന്മാർ ആയിരുന്നു. ഇതിനെക്കുറിച്ച് പലതും പറയാനുണ്ട്. അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല. കാരണം, കടന്നാൽ, ഈ ഉപഭൂഖണ്ഡം വിട്ട് പലദേശത്തിലേക്കും എഴുത്ത് നിക്കേണ്ടിവരും.

കഴിഞ്ഞ എഴുത്തിൽ Robert William Escourt Ashe എന്ന തിരുനൽവേലിയിലെ കലക്ടറായിരുന്ന ബ്യട്ടിഷ് ഉദ്യോഗസ്ഥനെ വെടിവച്ചുകൊന്ന സംഭവത്തിൽ ഉപയോഗിക്കപ്പെട്ട Belgian-made Browning automatic pistol, ഫ്രഞ്ചുകാരുടെ പക്ഷത്ത് നിന്നാണ് വന്നത് എന്ന് തോന്നുന്നു. കാരണം, മെഡ്രാസ് പ്രസിഡൻസിക്ക് ഉള്ളിൽ ഒരു വിള്ളൽ പോലെ നിലനിന്ന പ്രദേശമാണ് ഫ്രഞ്ച് ഭരണത്തിന് കീഴിൽ ഉള്ള പോണ്ടിച്ചേരി. ബ്യട്ടിഷ്-ഇന്ത്യയിൽ പ്രശ്നങ്ങൾ നടത്തിയ പല വൻകിടക്കാർക്കും അഭയസ്ഥാനം ഈ ഇടമായിരുന്നു. അവർ അവിടേക്ക് കടന്ന് ഫ്രഞ്ചുകാർക്ക് പിന്തുണ പ്രഖ്യാപിക്കും.

ഇങ്ഗ്ളിഷ് ഭരണം ഒരു ചെറിയ വിരൽ അമർത്തിയാൽ, അമുങ്ങിപ്പോകാൻ മാത്രം കെൽപ്പുള്ള പ്രദേശങ്ങളാണ് ഫ്രഞ്ചുകാർക്ക് ഈ ഉപഭൂഖണ്ഡത്തിൽ ഉണ്ടായിരുന്നത്. എന്നാൽ ഇങ്ഗ്ളിഷ് പക്ഷം അതിന് ഒരിക്കലും ഒരിമ്പെടില്ലതന്നെ. കാരണം, അവർ ഉടമ്പടി വാക്കുകൾ ഒരിക്കലും തെറ്റക്കില്ല. ഇത് ഈ ഉപഭൂഖണ്ഡത്തിലെ ജനങ്ങളുടെ സ്വഭാവത്തിന് നേരെ വിപരീതമാണ്. കാരണം, ഒരു പക്ഷം ശക്തമായാൽ, പിന്നെ മറ്റെ പക്ഷം വെറും പിണമാണ് വാക്ക് കോഡുകളിൽ. ബഹുമാനം ഇല്ലാത്തവർക്ക് നൽകിയ വാക്ക് ആരും പാലിക്കില്ലതന്നെ.

Tellicherry പ്രദേശത്തിന്റെ തൊട്ടുവടക്ക് ഇങ്ഗ്ളിഷ് പതാക പറത്തുന്ന ഇടം. തൊട്ട് തെക്കായി മാഹിയിൽ ഫ്രഞ്ചുകാരുടെ കോട്ട.

ഇത് ഒരു വൻ സാമൂഹിക അനുഭവം തന്നെയായിരുന്നിരിക്കേണം, Tellicherryയിലെ ജനങ്ങൾക്ക്. എന്നാൽ, വാസ്തവം പറയുകയാണെങ്കിൽ പല പ്രാദേശിക കുട്ടിരാജാക്കളും മറ്റും ഈ രണ്ട് പക്ഷത്തേയും അങ്ങോട്ടും ഇങ്ങോട്ടും തമ്മിലടിപ്പിച്ച്, നടുക്ക് നിന്ന് വൻ ലാഭങ്ങൾ കൊയ്യുന്ന ഒരേർപ്പാട് തന്നെയുണ്ടായിരുന്നു. ഈ ഏർപ്പാട്

യഥാർത്ഥത്തിൽ പോർച്ചുഗീസുകാർക്ക് തൊട്ടുപിന്നാലെ, ഡച്ചുകാർ ഈ ഉപഭൂഖണ്ഡത്തിന്റെ തെക്കൻ ഭാഗത്ത് കാൽവച്ചകാലം മുതൽ തുടങ്ങിയതാണ്. യൂറോപ്പിൽ നിന്നും ഒരു പുതിയ തരം, പണമോ കുരുമുളകോ നൽകിയാൽ, തങ്ങൾക്ക് വേണ്ടി യുദ്ധം ചെയ്യാൻ തയ്യാറുള്ള കുറേ Mercenary പട്ടാളക്കാർ വന്നിട്ടുണ്ട് എന്ന ഒരു വിവരം തന്നെ പല നാട്ടുരാജാക്കളിലും വന്നിരുന്നു.

എന്നാൽ ഇതിന് ഒരു അറുതി വന്നത്, ഇങ്ഗ്ളിഷുകാർ വന്നതോടുകൂടിയാണ്. ഇവർ വെറും കച്ചവടം മാത്രമല്ല നടത്തിയത്, മറിച്ച്, കാലാകാലങ്ങളായി അടിമകളായി ജീവിച്ചിരുന്ന ജനക്കൂട്ടങ്ങൾക്ക് മോചനം നൽകാൻ ഒരിമ്പെട്ടു. ഇതോടുകൂടി, സാമൂഹിക വ്യവസ്ഥിതി ആകെ തലകുത്തിമറിഞ്ഞ് തുടങ്ങി.

എന്നാൽ, സമൂഹത്തിൽ വരുന്ന വൻ മാറ്റങ്ങൾ അന്ന് ജീവിച്ചിരുന്ന ഒരു സാധാരക്കാരന് കാര്യമായി മനസ്സിലാക്കാൻ ആവില്ല. കാരണം, അയാൾ ജനിക്കുമ്പോൾ വീടിന് ചുറ്റും കാണുന്ന സാമൂഹികാവസ്ഥ മാത്രമേ അയാൾക്ക് അറിവുണ്ടാവുള്ളൂ. അതിന് തൊട്ടുമുൻപുള്ളകാര്യങ്ങൾ എല്ലാം പുരാതന കാര്യങ്ങളായാണ് അയാൾക്ക് തോന്നുക. കാരണം,

അയാൾ ആധുനിക കാലത്ത് ജീവിക്കുന്ന വ്യക്തിയാണ്. Modern കാലത്താണ് അയാൾ ജീവിക്കുന്നത്.

ചുറ്റുപാടിന് തൊട്ടപ്പുറത്തുള്ള കാര്യങ്ങൾ അയാൾക്ക് യാതോരു വിവരവും ഉണ്ടാവില്ല.

Go to Main contents

## 72. വളർത്തിക്കൊണ്ടുവരുന്ന ആളെ വളർന്നുവരുന്നവനെക്കൊണ്ടുതന്നെ അടിച്ചിടിയിക്കുക

ഇന്ന് പൊതുവായി കാണ്ടുവരുന്ന ഒരു കാര്യമായേക്കാം. സാമൂഹിക പ്രശ്നങ്ങളെ നേരിടാനും തിരുത്താനുമായി പുതിയ പുതിയ നിയമങ്ങൾക്കായി ആളുകൾ വൻ വീരസാഹതികതയോടുകൂടി ആവശ്യപ്പെടുകയെന്നത്. സ്വന്തം തടിക്ക് കേടുവരാത്ത നിയമങ്ങൾക്കാണ് ആവശ്യപ്പെടുന്നത്.

എന്നാൽ സാമൂഹിക പ്രശ്നങ്ങളും പൈശാചികതകളും മറ്റും കോഡീകൃതമായിരിക്കുന്ന കേന്ദ്രസ്ഥാനം ഫ്യൂഡൽ ഭാഷാ കോഡുകളാണ്. ഈ വക കോഡുകളിൽ യാതോരു തിരുത്തലുകൾക്കും ഈ വിധ വീരസാഹസികത കാട്ടുന്നവർ തയ്യാറാവില്ലതന്നെ. കാരണം, ഈ കാര്യം ഒന്ന് സൂചിപ്പിച്ചാൽമതി സ്വന്തം നേതൃത്വസ്ഥാനങ്ങൾക്ക് ഇളക്കം വന്നുപെടും.

ഫ്യൂഡൽ ഭാഷകളിൽ ഓരോ വീരന്മാരും ചെയ്തുകൂട്ടുന്നത്, സ്വയം നേതാവാകാനാകുന്ന ഒരു ചെറിയ സംഘം ആളുകളെ

ക്രമപ്പെടുത്തിയെടുക്കുകയെന്നുള്ളതാണ്. ആ വേദിയിൽ ഒരു ചേട്ടനോ, ചേച്ചിയോ, സാറോ, മാഡമോ, ഡോക്ടറോ, മറ്റോ ഒക്കെയാകുക. ഈ ഒരു ചെറിയ രാജകീയ സംവിധാനം രൂപപ്പെടുത്തി അതിനുള്ളിൽ നിന്നും, അതിനെ പ്രക്ഷേപണം ചെയ്തും, നിലകൊള്ളുന്നതാണ് സാമൂഹിക മഹിമയിലേക്കുള്ള പാത.

ഇന്ന് ഈ പ്രശ്നം ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്കും ഒരുതരം സാമൂഹിക രോഗവാസ്ഥയായി പടരുന്നുണ്ട്. കാരണം, ഫ്യൂഡൽ ഭാഷക്കാർ സ്വന്തം രാജ്യങ്ങളിൽ നിന്നും ശ്വാസം മുട്ടിയത് മാതിരി രക്ഷപ്പെട്ട് അവിടങ്ങളിലേക്ക് കയറിക്കൂടുകയാണ്.

ഗോവിന്ദൻ സാമ്പത്തികമായി ഉയരങ്ങളിൽ വന്നുപെട്ടതിനാൽ, സാമൂഹികമായി ബന്ധപ്പെടാൻ താൽപ്പര്യപ്പെടുന്നത് മറ്റ് സാമൂഹിക ഉന്നതന്മാരെയാണ്. അവരിൽ മിക്കവരും ബ്രാഹ്മണരും, അമ്പലവാസികളും, നായന്മാരും മറ്റുമാണ്. അവരും Tellicherryയിൽ വൻ സാമൂഹിക ഉന്നമന പദ്ധതികളുമായാണ് വ്യാപൃതരായിരിക്കുന്നത്. എളുപ്പപ്പണിയാണ് രസം നൽകുന്നത്. എന്നുവച്ചാൽ മൈതാന പ്രസംഗം.

1966ൽ പ്രസിദ്ധീകരിക്കപ്പെട്ട THE HISTORY OF FREEDOM MOVEMENT IN KERALA VOL. 2 എന്ന ഗ്രന്ഥം വെറുതെയൊന്നു ഏതാനും പേജുകൾ നോക്കിയപ്പോൾ, സ്വാതന്ത്ര്യ സമരസേനാനികളോ, സാമൂഹിക പരിഷ്കർത്താക്കളോ ആയ ആളുകളുടെ പേരുകൾ കണ്ടു:

Mr K. P. Gayatri Vallabha Iyer, Messrs. M. Rrishnan Nalr, Sadasiva Bhat, K. P. Raman Menon and Vengayil Kunhiraman Nayanar.

Messrs.C. Sankaran Nair, G. P. Ihilai, V. Ryru Nambiar, C. Kunhiraina Menori, K. P. Achutha Menon, K. U. Narayana Menon, M. Krishuan Nair, C. Karunakara Menon, S, K. Nair, and Dr. T. M. Nair

Mr. C. Sankaran Nair, Mr. K. Raniakrishna Pillai, Zamorin of Calicut, the Senior Raja of Nilambur and the Raja of Kollengode, Messrs K. P. Raman Menon, G. Sankaran Nair, M. M. Kunhirama Menon and K. Madhavaa Nair

Mr. Kunhirama Menon, Mr. K. Ramakrishna Pillai &c.

ഇക്കൂട്ടർ മലബാറിലേതാണോ, Cochinനിലേതാണോ, തിരുവിതാംകൂറിലേതാണോ എന്ന് ഓർമ്മയില്ല.

എന്നാൽ ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം ഈ പ്രസ്താവ്യമായ പുസ്തകത്തിന്റെ പേര് തന്നെ

ആളെ വിഡ്ഢിയാക്കുന്ന ഒന്നാണ് എന്നതാണ്. മലബാറും തിരുവിതാംകൂറും രണ്ട് വ്യത്യസ്ത രാജ്യങ്ങൾ തന്നെ ആയിരുന്നു ആ കാലഘട്ടത്തിൽ. എന്നാൽ ഇന്ന് ഈ വിധം ചിന്തിക്കാനേ ആവില്ല. അത് ചരിത്രം പുസ്തകങ്ങളിൽ തിരുത്തി എഴുതിയത് വിജയിച്ചതിന്റെ സൂചന മാത്രമാണ്. യാഥാർത്ഥ്യമല്ല.

മുകളിൽ സൂചിപ്പിച്ച പേരുകൾ എല്ലാംതന്നെ പാരമ്പര്യമായി ഫ്യൂഡൽ ജന്മി വർഗ്ഗത്തിൽ പെട്ടവരുടേതോ, അതുമല്ലെങ്കിൽ അവരുടെ കൈയാളുകളുടേതോ ആണ്. ഇങ്ഗ്ളിഷ് ഭരണം മലബാറിൽ വൻ സാമൂഹിക പരിഷ്ക്കരണം യാതോരുവിധ കൊട്ടിഘോഷങ്ങളുമില്ലാതെ നടത്തുന്ന അവസരത്തിൽ ഈ വിധ വിദ്വാന്മാർ അതിന് മകുളിൽ എന്താണ് ചെയ്യാൻ പോകുന്നത്?

ഇങ്ഗ്ളിഷ് ഭരണം ഇവിടെ കാലാകാലങ്ങളായി ജനക്കൂട്ടങ്ങളെ തട്ടുതട്ടായി തരംതിരിക്കുന്നതും, കീഴിൽ പെട്ടുപോയവരിൽ പൈശാചിക ഭാവങ്ങൾ തിരുകിക്കയറ്റുന്നതുമായ വാക്ക് കോഡുകൾ തുടച്ച് മാറ്റി, പതിനായിരക്കണക്കിന് ആളുകൾ ജീവിക്കുന്ന സമൂഹത്തിൽ കുന്നുകളും, കുഴികളും ഉള്ള ഭാവം മാറ്റി ആൾക്കൂട്ടങ്ങൾക്ക്

ആശയവിനിമയ സമത്വത്തിന്റെ ദിവ്യദൃശ്യം കാട്ടിക്കൊടുക്കുന്നു.

മുകളിൽ പരാമർശിക്കപ്പെട്ട ഒറ്റ വ്യക്തിക്കുപോലും സ്വന്തം പ്രവർത്തന ഇടത്തിലോ, കുടുംബത്തിലോ, കുടുംബ ബന്ധങ്ങളിലോ, സ്വന്തം കീഴ് ജീവനക്കാരിലോ ഈ വിധം ഒരു കാര്യം സൂചിപ്പിക്കാൻ പോലും ആവില്ല. പിന്നെ എങ്ങിനെയാണ് ഈ മഹാന്മാർ പതിനായിരക്കണക്കിന് ആൾക്കൂട്ടങ്ങൾ ഉള്ള ഈ പ്രദേശത്ത് സാമൂഹിക സമത്വവും സാമൂഹിക പരിഷ്ക്കരണവും കൊണ്ടുവരിക?

ഔപചാരിക ചരിത്രം എന്നുള്ളത് മാസാമാസം വൻ സർക്കാർ പണവും തട്ടിയെടുത്ത് ആളെപ്പറ്റിക്കുന്ന കുറേ വിഡ്ഢിത്തങ്ങൾ എഴുതിവിടലാണ്.

ഗോവിന്ദൻ മുകളിൽ സൂചിപ്പിക്കപ്പെട്ടവർ പോലുള്ളവരുടെകൂടെയാണ് നിത്യ സഹവാസം. മീറ്റിങ്ങുകൾ, പ്രസംഗങ്ങൾ, ഗാന്ധിയെ സ്വീകരിക്കൽ, സരോജിനി നൈഡു വരികയാണെങ്കിൽ സ്വീകരിക്കണം, അങ്ങിനെ പലതും. പൊതുജനങ്ങൾക്ക് ഇതിലൊന്നും കാര്യമായ പങ്കില്ലതന്നെ. കാരണം, പൊതുജനത്തിനെ അങ്ങിനെയങ്ങ്

അടുപ്പിക്കാനും പാടില്ല. കാരണം, അമിതമായി അടുപ്പിച്ചാൽ അവരിൽ പലർക്കും, ഇത് നല്ല രസമുള്ള പരിപാടിയാണല്ലോ എന്ന ചിന്ത വരും. അവരും കൂടി ഈ വിധ കാര്യങ്ങൾ പരിശീലിച്ച് തുടങ്ങിയാൽ, നേതാക്കൾ-സ്ഥാനത്ത് ആളുകൾ അമിതമായിപ്പോകും.

എന്നാൽ പൊതുവേ പറഞ്ഞാൽ, ജനങ്ങൾക്ക് ഈ വക കാര്യങ്ങൾ ഒരു കൗതുകം മാത്രമാണ്. കാരണം, ബ്രിട്ടിഷ്-ഇന്ത്യ അവരുടെ രാജ്യമാണ്. കാര്യമായ പ്രശ്നങ്ങൾ ഒന്നുംതന്നെയില്ല. സർക്കാർ ഓഫിസുകളിൽ പ്രാദേശിക ഉദ്യോഗസ്ഥരേ ഉള്ളൂ. അവരുടെ പെരുമാറ്റത്തിലും, പോലീസുകാരുടെയും വക്കീലന്മാരുടേയും പെരുമാറ്റത്തിലും, അവരുടെ ഗുമസ്ഥന്മാരുടെ പെരുമാറ്റത്തിലും പ്രാദേശിക ഫ്യൂഡൽ ഭാഷയുടെ ഹീനത കുറച്ചൊക്കെ കാണാതിരിക്കില്ല. എന്നാൽ മറ്റ് പ്രശ്നങ്ങൾ ഇല്ലതന്നെ. സർക്കാർ ഓഫിസുകളിൽ അഴിമതി എന്നുള്ളത് കാര്യമായി ഇല്ലതന്നെ.

ഗോവിന്ദന്റെ പേരിന് ഒരു മാറ്റം സംഭവിച്ചു. ആളുകൾ ഈ ആളെ ഗാന്ധി ഗോവി എന്ന് പരാമർശിച്ചുതുടങ്ങി. ഗാന്ധി എന്ന പദം പേരിന് മുന്നിൽ ആണ് വന്നത്. അതിനാൽ തന്നെ, ഈ നാമകരണം ഒരു ബഹുമാന സൂചകമാണ് എന്ന്

തന്നുന്നില്ല. ഈ വിഷയം ഭാഷാ സോഫ്ട്വേറുമായി ബന്ധപ്പെട്ടകാര്യമാണ്. കൂടുതലായി പറയാൻ ഇപ്പോൾ പറ്റില്ല. എന്നാൽ വെറുതെയൊന്നുനോക്കുക: ആശാരി രാമൻ. രാമൻ ആശാരി. ഏതിലാണ് ബുഹമാനവും ആദരണ്യസ്ഥാനവും ഉള്ളത്?

ഉയർന്ന ജാതിക്കാർക്ക് നേരിട്ട് ഇങ്ഗ്ളിഷുകാരെക്കൊണ്ട് കാര്യമായ പ്രയാസങ്ങൾ ഇല്ല. എന്നാൽ മരുമക്കത്തായ തീയരെക്കൊണ്ട് ഉണ്ട്. ഈ കൂട്ടരുടെ സാമൂഹിക വളർച്ച ഭാഷാ കോഡുകളിൽ വൻ അത്യാപത്തുകൾ തിരുകിച്ചേർക്കുന്നുണ്ട്. ഇതിനെക്കുറിച്ച് അടുത്ത എഴുത്തിൽ പ്രതിപാദിക്കാം.

പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ ഏറ്റവും കൂടുതൽ കുരുട്ട് ബുദ്ധി പ്രകടിക്കുന്ന ഒരു രീതിയാണ്, വളർത്തിക്കൊണ്ടുവരുന്ന ആളെ വളർന്നുവരുന്നവനെക്കൊണ്ടുതന്നെ അടിച്ചിടിയിക്കുക എന്നത്. ഇതാണ് പാരമ്പര്യ സാമൂഹികാധിപന്മാർ ചെയ്യാൻ പോകുന്നത്.

CPS ഇങ്ഗ്ളിഷ് സ്ക്കൂളിലാണ് പഠിക്കുന്നത് അന്ന്. ഒരു ദിവസം വൈകുന്നേരം പ്രാദേശിക വൻ ഉന്നത കുടുംബമായ ചെട്ടി / ഷേണായി

കുടുംബത്തിലെ ല....ക പ്രഭു എന്ന വനിത വീട്ടിൽ മറ്റ് ആളുകളോടൊപ്പം കയറിവരുന്നു. ഈ ആൾക്ക് ഗോവിന്ദനെ പരിചയമുണ്ട്. വന്നത് ഈ ആഹ്വാനവുമായാണ്:

നാളെ പ്രകടനമുണ്ട്. ബ്രിട്ടിഷ് ഭരണത്തിന് എതിരായിട്ട് എല്ലാരും ചേരണം. നമ്മൾ ബ്രിട്ടിഷുകാരുടെ അടിമകളായി ജീവിക്കാൻ പാടില്ല.

ഇത് വന്ന് പറയുന്നത്, സാമൂഹിക ഇരുളിന്റെ അടിത്തട്ടിൽ നൂറ്റാണ്ടുകളോളും വിറങ്ങലിച്ച്, വാക്ക് കോഡുകളുടെ ആണി മൂർച്ചയിൽ ദേഹമാസകലം തുളഞ്ഞ് വികൃതമാക്കപ്പെട്ട ആൾക്കൂട്ടങ്ങളുടെ പിന്മുറക്കാരുടെ വീട്ടൽ വന്നാണ്. പറയുന്ന അവരസരത്തിൽ ഈ വീട്ടുകാർ, ഇരുളിൽനിന്നും പുറത്ത് വന്ന് ഇരുമ്പാണി-മുറിവുപാടുകൾ തേച്ചുമിനുക്കി ദേഹവും മനസ്സും പ്രകാശത്തിൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്ന അവസരത്തിലാണ്. വീട്ടിൽക്കയറിവന്ന് ഇത് പറയുന്നതോ, നൂറ്റാണ്ടുകളോളും ഈ വീട്ടുകരുടെ പിതാമഹന്മാരെ സാമൂഹിക അടിമത്തത്തിൽ തറച്ച് വച്ചിരുന്ന ജനക്കൂട്ടങ്ങളുടെ പാരമ്പര്യത്തിൽ പെട്ട ആളാണ്.

ആരെ ഓടിക്കാനാണ് ആഹ്വാനം ചെയ്യുന്നത്? ഈ വീട്ടിൽ ഉള്ള ആളുകളെ സാമൂഹികമായി വളർത്തിക്കൊണ്ടുവന്ന പ്രസ്ഥാനക്കാരെയാണ് ഓടിക്കേണ്ടത്.

ഗാന്ധി ഗോവിക്ക് ല.....ക പ്രഭു വീട്ടിൽ വന്നത് വൻ സാമൂഹിക ബഹുമതിയാണ്. ഈ ആളുടെ മേലാസകലം വെട്ടിത്തിളങ്ങി.

അന്ന് കമ്മ്യൂണിസ്റ്റ് പാർട്ടി Tellicherryയിൽ ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. ഉന്നത ജാതിക്കാരിൽ പെട്ട സാമൂഹിക നേതൃത്വത്തിലേക്ക് ചാടിക്കയറാൻ ഒരുങ്ങിയവർക്ക് അന്ന് കോൺഗ്രസ്സുമാത്രമേ ഒരു പീഠമായി ഉള്ളു. ഇവരിൽ പലരും ഗാന്ധിഗോവിയുടെ സുഹൃത്തക്കളായിരുന്നു. അവരിൽ ഒരാൾ പിന്നീട് കമ്മ്യൂണിസ്റ്റ് പാർട്ടിയിലേക്ക് മാറുകയും, പിൻ കാലങ്ങളിൽ കേരളമാകെ അറിയപ്പെടുന്ന ഒരു വൻ വിപ്ളവ നേതാവായി വാഴ്ത്തപ്പെടുകയും ചെയ്യപ്പെട്ടു.

## 73. സമൂഹത്തിൽ അരക്ഷിതാവസ്ഥ വളർത്തുന്ന സാമൂഹിക പരിഷ്ക്കരണം

അദ്ദേഹം, അയാൾ, അവൻ (മലബാറി: ഓര്, അയാള്, ഓൻ) എന്നീ ഫ്യൂഡൽ ഭാഷാ വാക്കുകൾക്ക് വൻ ശക്തിയുണ്ട്. ഇത് മനസ്സിലാക്കിത്തന്നെ കരുതിക്കൂട്ടി പെരുമാറേണം. വളരെ വിവേചനം ചെയ്ത് മറ്റുള്ളവരെ അളന്നും ചിലരെ അടുപ്പിച്ചും മറ്റ് ചിലരെ അകത്തിവെച്ചും, വേണം സമൂഹത്തിൽ ഇടപഴകേണ്ടത്. ചിലരെ വാക്കുകളാൽ അടിച്ചമർത്തണം. അത് അവർ അറിയണം. മറ്റ് ചിലരെ ബഹുമാനപ്പെടുത്തണം. ഇതും അവരെ അറിയിച്ച് തന്നെ ചെയ്യണം.

ഈ വിധ ദുഷ്ടത ഇങ്ഗ്ളിഷിൽ ഇല്ലതന്നെ. ഈ വിധ ദുഷ്ട സമൂഹങ്ങളെ അകറ്റിനിർത്തേണ്ടത് ഇങ്ഗ്ളിഷ് സമൂഹങ്ങളുടെ ആരോഗ്യത്തിന് ആവശ്യമുള്ളകാര്യമാണ്. എന്നാൽ അവർക്ക് ഈ കാര്യം അതിന്റെ അഗാധതയിൽ അറിയില്ല. അവർക്ക് ആകെ അറിവ് ലഭിക്കുന്നത്, അവരിൽ ഉളവാകുന്ന വെറുപ്പും വികർഷണവും മാത്രമാണ്. യാതോരു രീതിയിലും ന്യായീകരിക്കനാകാത്ത ഈ വിധ മാനസിക ഭാവങ്ങളെ ഇപ്പുറത്തുള്ളവർ വൻ കുരുട്ട് ബുദ്ധിയോടുകൂടി വർണ്ണവിവേചനമായി നിർവ്വചിക്കും.

ഇവിടെ സംഭവിക്കുന്നത്, വ്യക്തമായും ദുഷ്ടതയില്ലാത്ത ജനസമൂഹത്തെ, വ്യക്തമായും രാക്ഷസീയ ദുഷ്ടതയുള്ള ജനക്കൂട്ടങ്ങൾ ദുഷ്ടരെന്ന് നിർവ്വചിക്കലാണ്.

ഈ ദുഷ്ടതയുടെ ഉള്ളറകളിലേക്ക് ഒന്ന് ചെറുതായി ഒളിഞ്ഞ് നോക്കാം.

പോലീസ് കോൺസ്റ്റബ്ൾ മേലുദ്ധ്യോഗസ്ഥരെ സാർ, അദ്ദേഹം, അവർ, ഓര്, ഓല് മാഡം തുടങ്ങിയ വാക്കുകളാൽ നിർവ്വചിക്കുന്നു. അതിൽ അയാൾക്ക് കാര്യമായ പ്രശ്നമില്ലതന്നെ. കാരണം, ഈ വിധേയത്വം അയാൾക്ക് മറ്റ് പലവിധ അധികാരങ്ങളും മുകളിൽ ഉള്ളവർ നൽകുകയോ, അതുമല്ലെങ്കിൽ ദുഷ്ടതകൾ ചെയ്യുന്നത് കണ്ണടച്ചോ, ഗൗനിക്കാതെയോ, മൗനമായി അനുവദിച്ചോ, സൗകര്യപ്പെടുത്തുകയോ ചെയ്യും. കോൺസ്റ്റബ്ൾമാർക്ക് ജനക്കൂട്ടത്തിലെ ഒരു വൻ വിഭാഗത്തെ നീ, നിന്റെ, അവൻ, അവൾ, എടാ, എടീ, എന്നെല്ലാമായി നിർവ്വചിക്കാനാകും. ഈ ജനക്കൂട്ടങ്ങൾ ഈ വിധ വാക്ക് കോഡുകളിലൂടെയുള്ള അടിച്ചമർത്തൽ അനുവദിക്കുകയും, അവർ തമ്മിൽത്തമ്മിൽ ഇതേ പദ്ധതി നടപ്പാക്കി തമ്മിൽ അരാജകത്വം സൃഷ്ടിച്ച് ജീവിക്കുകയും ചെയ്യും. ഈ വിധ

അരാജകത്വങ്ങൾ അതിരുകടക്കുമ്പോൾ, ചിലർ പോലീസിൽ പരാതിപ്പെടും. പോലീസ് കോൺസ്റ്റബ്ൾമാർ വന്ന് അവരുടെ അധികാരം പ്രകടിപ്പിക്കും. അവർ ഇവരിൽ പലരുടേയും മേൽ കൈവെക്കുകയും ചെയ്യും.

ഈ വിധ സാമൂഹിക സ്ഥിതി ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

ഇതേ പോലെയായിരുന്നു Tellicherryയിലും മലബാറിലെ മറ്റ് പ്രദേശങ്ങളിലും. നായർമാർ, അമ്പലവാസികൾക്കും ബ്രാഹ്മണർക്കും അടിയാളത്തം പ്രകടിപ്പിക്കും. തിരിച്ച് അവർക്ക് കീഴിൽ പെട്ടുപോയ ജനക്കൂട്ടങ്ങളുടെ അടിയാളത്തം ലഭിക്കും. അവരെ ഇഞ്ഞി, ഓൻ, ഓള്, എന്താനെ, എന്താളെ, എന്നെല്ലാം നായർമാർക്ക് നിർവ്വചിക്കാം. എന്നാൽ ഇതിൽ ആർക്കുംതന്നെ പാരതികാണില്ല. കാരണം, ജനിച്ചനാൾമുതൽ ഇത് തന്നെയാണ് സാമൂഹിക സ്ഥിതി.

ഇന്ന് പ്രാദേശിക ഭാഷാ സ്ക്കൂളുകളിൽ അദ്ധ്യാപകർ വിദ്യാർത്ഥികളോട് ഇതേ വിധമാണ് പെരുമാറുന്നത്. വിദ്യാർത്ഥികൾ തിരിച്ച് ബഹുമാനിക്കും. അവരെ നീ, എടാ, എടീ എന്നെല്ലാം വിളിച്ചാൽ, അവർ തിരിച്ച് സാർ എന്ന്

സംബോധന ചെയ്യും. ഇങ്ങിനെയുള്ള ഒരു സ്ക്കൂളിലെ ഒരു വിദ്യാർത്ഥി ഇങ്ഗ്ളണ്ടിലേക്ക് മാറിത്താമസിച്ച ഒരു സംഭവം ഈ എഴുത്തുകാൻ നേരിൽ കണ്ടിരുന്നു. അതിന്റെ വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല. ഈ ആൾ ഒരിക്കൽ തിരിച്ച് നാട്ടിൽ വന്നപ്പോൾ, ആ സ്ക്കൂളിൽ ഒരു സ്വീകരണം നൽകിയിരുന്നു. എന്നാൽ ഈ ആൾ സ്വകാര്യമായി നേരിട്ട് വന്ന് ഈ വിധം പറയുകയുണ്ടായി. 'ഇതൊന്നും സ്ക്കൂളല്ല. ഈ ടിച്ചർമാരൊന്നും ടീച്ചർമാരല്ല, മറിച്ച് വെറും അലവലാതികളാണ്.' പറഞ്ഞത് ഇങ്ഗ്ളിഷിലാണ്.

പ്രശ്നം ഇങ്ഗ്ളണ്ടിലെ സ്ക്കൂൾക്ലാസിൽ ടീച്ചർമാർ കയറിവരുമ്പോൾ വിദ്യാർത്ഥികൾ അടിയാളത്ത ഭാവം പ്രകടിപ്പിക്കാനായി എഴുന്നേൽക്കില്ല. വിദ്യാർത്ഥികളെ നീയെന്നും, തിരിച്ച് സാർ എന്നും You എന്ന പൊതുവായുള്ളവാക്കിനെ തരംതിരിച്ച് ഉപയോഗിക്കില്ല. He, His, Him, She, Her, Hers തുടങ്ങിയ പദങ്ങളും ഈ വിധം തന്നെ.

ഇതേ അവസ്ഥാവിശേഷം അല്ല Tellicherryയിൽ വന്നത്. Tellicherryയിലെ തീയന്മാരിൽ ചിലർ സർക്കാർ തൊഴിലിൽ കയറിയിരിക്കുന്നു. സർക്കാർ തൊഴിൽ എന്നത് ഇങ്ഗ്ളിഷിൽ ഒരു തൊഴിൽ മാത്രമാണ്. എന്നാൽ ഫ്യൂഡൽ ഭാഷക്കാരൻ സർക്കാർ തൊഴിലുകാരൻ ആയാൽ,

കാര്യങ്ങൾ വ്യത്യസ്തമാണ്. അയാൾ ഓാരും, ജനം ഓാനും ആവും. ഈ ഒരു പ്രശ്നം കാരണം, ഉന്നതസ്ഥാനങ്ങളിൽ ഫ്യൂഡൽ ഭാഷക്കാരെ നിയമിച്ചാൽ, സർക്കാർ പ്രസ്ഥാനം തന്നെ അഴുകി വൃത്തികെട്ടതായിമാറും. പൊതുജനം നാറും. സർക്കാർ ഓഫിസ് തൊഴിലാളി സുഗന്ധവും സ്വർണ്ണവും നിറഞ്ഞ് നിൽക്കും. സ്ത്രീജനങ്ങൾ നാറുന്നവരെ വിവാഹം കഴിക്കാൻ ആഗ്രഹിക്കില്ല. അവർക്ക് ഇഷ്ടം സുഗന്ധം പേറുന്നവരെയാണ്.

Tellicherryയിൽ കാലാകാലങ്ങളായി വാക്ക് കോഡുകളിൽ നാറിനിന്നിരുന്നവർക്ക് സർക്കാർ തൊഴിലുകൾ തുറന്നു കൊടുക്കെപ്പെട്ടിരിക്കുകയാണ്, ഇങ്ഗ്ളിഷ് ഭരണം. അവർ (ഇങ്ഗ്ളിഷുകാർ) ചെയ്യുന്നത് എന്താണ് എന്ന് അവർക്ക് അറിവില്ലതന്നെ.

ഓരോ വാക്ക് കോഡിലും, 1 മുതൽ 10 വരെയുള്ള മൂല്യ ഉയർച്ചത്താഴ്ചയുടെ കാര്യം നേരത്തെ സൂചിപ്പിച്ച കാര്യമാണ്. Tellicherryയിൽ നിന്നും 10 മൈൽ അകലെയുള്ള ഒരു അങ്ങാടി ചായപ്പീടികയിൽ ഇരുന്ന് ഒരു നായരും തീയ്യനും സംസാരിക്കുന്നു. നായരുടെ ബന്ധു Tellicherryയിലെ സർക്കാർ സബ് ഡിവിഷൻ ഓഫിസിൽ ശിപായിയാണ്. ഇത് വൻ കാര്യമാണ്. കാരണം, നായർമാർ കോൽക്കാർ എന്ന പേരിൽ ഇങ്ഗ്ളിഷ്

ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ കീഴിൽ ശിപായിമാരായി ജോലിചെയ്തവരാണ്. ഇത് അവർക്ക് വൻ സാമൂഹിക അധികാരം നൽകിയ ഒരു സ്ഥാനം തന്നെയായിരുന്നു. പഴശ്ശിരാജയേയും, കൂടെയുണ്ടായിരുന്ന പത്തോളം പേരെയും മൈസൂറിനോട് അടുത്തുള്ള വയനാടൻ പ്രദേശത്ത് വെച്ച് വെട്ടിക്കൊന്നത് ഈവിധ കോൽകാർ ആണ് എന്ന് Malabar Manualൽ കാണുന്നു.

സർക്കാർ അധികാരങ്ങളുള്ള ആളാണ് ഈ നായരുടെ ബന്ധു. വാക്ക് കോഡുകളിൽ മൂല്യങ്ങൾ 10 നോട് അടുത്തേക്ക് നീക്കാൻ പറ്റുന്ന വിവരമാണ് വെളിപ്പെടുത്തിയിരിക്കുന്നത്. എന്നാൽ ഇങ്ഗ്ലിഷ് ഭരണമാണ്. കാര്യങ്ങൾ കലങ്ങി മറിഞ്ഞിരിക്കുകയാണ്. തീയർ ആൾക്കും വെളിപ്പെടുത്താൻ കാര്യങ്ങൾ വന്നിരിക്കുന്നു. എന്റെ മാമന്റെ മോൻ പോലീസിലാണ്. കോൺസ്റ്റബ്ൾ ആണ്. ഇതും ശിപായി റാങ്ക് ആണെങ്കിലും, അധികാരത്തിൽ കുറച്ച് കൂടി ശക്തികൂടിയതാണ്.

ഈ തീയ്യനുമായി ബന്ധപ്പെട്ട വാക്ക് കോഡുകളിൽ മൂല്യ വർദ്ധനവ് വളരെ വ്യക്തമായി കടന്നുവരും.

എന്നാൽ കാലങ്ങൾ മുന്നോട്ട് നീങ്ങുമ്പോൾ, ഉൾനാടൻ തീയന് Tellicherryലെ അമ്മാന്റെ മക്കളുടെ കാര്യങ്ങൾ പറയുന്നതിൽ കാര്യമായ ഏറ്റം സംഭവിക്കുന്നു. ഓൻ (അവൻ) സർക്കാർ ക്ളാർക്കാണ്, സൂപ്രണ്ടാണ്, ഡെപ്യൂട്ടി മജിസ്ട്രേട്ടാണ്, പിന്നെ അങ്ങ് ഡെപ്യൂട്ടി കലക്ടറാണ് എന്നിങ്ങനെ.

ഈ വിധ ബന്ധ വിവരങ്ങൾ സമൂഹത്തിൽ ആകമാനം ഇഞ്ഞ് - ഇങ്ങൾ എന്ന സാമൂഹിക ബന്ധത്തിൽ ആന്ദോളനം വരുത്തും. ബന്ധ കണ്ണികൾ വലിഞ്ഞും, മുറുകിയും, ആഞ്ഞും ഉലയും. പാരമ്പര്യമായി മുകളിൽ നിന്നവർക്ക് ആവലാതിയും, കീഴെനിന്നവരിൽ ധിക്കാര ഭാവവും പ്രകടമാവും.

കാര്യങ്ങൾ ഇങ്ഗ്ളണ്ടിൽ ഉള്ളത് പോലെയല്ല ആകുന്നത്. കാരണം, അവിടെ വിദ്യാർത്ഥിയുടെ ബന്ധു ആരായാലും വാക്ക് കോഡുകളിൽ ആട്ടം സംഭവിക്കില്ല. ആ ആൾ ടീച്ചറെയും, അയാളുടെ മക്കളേയും നീ എന്ന് സംബോധന ചെയ്യില്ല, അവൻ, അവൾ എന്ന് പരാമർശിക്കില്ല.

എന്നാൽ മലബാറിൽ കാര്യങ്ങൾ വ്യത്യസ്ഥമാണ്. വൻ സർക്കാർ സ്ഥാനങ്ങളിൽ ഉള്ള തീയരുടെ ബന്ധുക്കൾ ഈ കാര്യം നാട്ടിൽ പാട്ടാക്കും. ഈ

പാട്ട് പാടുന്നവരിൽ എല്ലാരിലും ഈ തീയനെക്കുറിച്ചുള്ള വാക്ക് കോഡുകളിൽ മൂല്യ വർദ്ധനവുവരും. കിടപിടിക്കാനാവുന്ന സർക്കാർ ബന്ധമില്ലാത്ത നായർ കുടുംബങ്ങൾക്ക് വാക്ക് കോഡുകളിൽ മൂല്യ ഇടിവ് സംഭവിക്കും.

ഇത് ഒരു ഭീകര അന്തരീക്ഷംതന്നെ സൃഷ്ടിക്കും.

അദ്ധ്യാപകൻ (രാമൻ മാഷ്) ക്ലാസിൽ കയറിവരുന്നു. എല്ലാരും എഴുന്നേൽക്കുന്നു, ഒരാൾ ഓഴികെ. എന്താണ് കാരണം? അയാളുടെ അമ്മാവൻ ഐപിഎസ് പരീക്ഷപാസായി പ്രദേശത്ത് ASPയായി സ്ഥാനമേറ്റിരിക്കുന്നു. അദ്ധ്യാപകൻ ഈ വിദ്യാർത്ഥിയോട് ചെറുതായി ബഹുമാനത്തിലുമാണ്. വല്ല്യ ബന്ധമുള്ള ആളല്ലെ. അപ്പോൾ വിദ്യാർത്ഥി അദ്ധ്യാപകനോട്, 'രാമാ, ഇഞ്ഞി ഇന്ന് പാഠം മൂന്ന് എടുത്താൽ മതി,' എന്ന് പറയുന്നു. തുടർന്ന് ചോദിക്കുന്നു: 'ഇന്റെ ഓള് (നിന്റെ ഭാര്യ) ആസ്പത്രീന്ന് തിരിച്ച് പോന്നോ?'

ഈ ചിത്രീകരണം വായിക്കുമ്പോൾ തികച്ചും അസംഭാവ്യമായി തോന്നാം. എന്നാൽ, മലബാറിൽ സാമൂഹിക ബന്ധങ്ങളിലും ആശയവിനിമയത്തിലും കേറിക്കൊണ്ടിരുന്ന് ബീഭത്സകരമായ മാറ്റങ്ങൾ ഈ വിധമാകാം. എന്നാൽ ഇത് വളരെ ചെറിയ തോതിലേ

സംഭവിച്ചുള്ളു. കാരണം, ഇങ്ഗ്ളിഷ് ഭരണം, പ്രാദേശിക സാമൂഹിക സ്ഥിതിയെ വിപ്ളവാത്മകമാം വിധത്തിൽ തകിടം മറിക്കാൻ സൗകര്യം നൽകിയില്ലതന്നെ. മാത്രവുമല്ല, കോടതികളുടെ സാന്നിദ്ധ്യവും ഇങ്ഗ്ളിഷ് ഭരണത്തെ നിയന്ത്രിച്ചിരുന്നു. കോടതികളിൽ ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായി വ്യക്തിക്ക് ഹരജി നൽകാം എന്ന വിഡ്ഢിത്തം തന്നെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ ഒരു മുഖമുദ്രയായിരുന്നു.

ദക്ഷിണ മലബാറിൽ ഇന്ന് വൻ സ്വാതന്ത്ര്യ സമരമായി വിഡ്ഢി ചരിത്രങ്ങൾ ചിത്രീകരിക്കുന്ന മാപ്പിള ലഹളയെന്ന സംഭവ വികാസങ്ങൾക്ക്, മുകളിൽ പറഞ്ഞ കാര്യങ്ങളുമായി ബന്ധമുണ്ട്. എന്നാൽ അത് വ്യത്യസ്തമായ സ്ഥലമാണ്. മറ്റ് പല സങ്കീർണ്ണതകളും ആ സംഗതിയിൽ ഉണ്ടായിരുന്നു. അവയിലേക്ക് പിന്നീട് പ്രവേശിക്കാം.

Go to Main contents

## 74. Tellicherryയിലെ പ്രാദേശിക ഉന്നത ജനങ്ങളെ പ്രതികൂലമായി ബാധിച്ച സാമൂഹിക സ്ഥിതി

ഈ എഴുത്തിൽ Tellicherryയേയും മലബാറിനേയും കുറിച്ച് പ്രതിപാദിക്കുന്നത് ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണകാലത്ത് സംഭവിച്ച കാര്യങ്ങളുടെ ഒരു പ്രതിരൂപം എന്ന നിലയിലാണ്. ഈ ചെറിയ പ്രദേശങ്ങളിൽ സാമൂഹികമായി സംഭവിച്ച കാര്യങ്ങൾ ചെറിയതോതിലുള്ളതും, വലിയതോതിലുള്ളതുംആയ മാറ്റങ്ങളോട് കൂടിത്തന്നെയാകാം ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം നടന്ന എല്ലാ ഇടങ്ങളിലും സംഭവച്ചിരിക്കുക.

ഈ എഴുത്തിൽ നൽകുന്ന കാര്യങ്ങൾ പലതും ഔപചാരിക ചരിത്രങ്ങളിൽ കാണാൻ പ്രയാസം തന്നെയായേക്കാം. കാരണം, ഔപചാരിക ചരിത്രം രാജാക്കളുടെ ജീവിതങ്ങളും, രാഷ്ട്രീയക്കാരുടെ അമിതമായി കൊട്ടിഘോഷിക്കപ്പെട്ടിട്ടുള്ള ചെയ്തികളേയും കുറിച്ചായിരിക്കാം. എന്നാൽ, ഇവ രണ്ടിലും പെടാത്ത സാമുഹിക യാഥാർത്ഥ്യങ്ങളും, മനുഷ്യ മനോഭാവങ്ങളും, വൈകാരിക വ്യതിചലനങ്ങളും, സാമൂഹിക വെപ്രാളങ്ങളും, വ്യക്തിപരമായുള്ള പ്രകോപനങ്ങളും, ഇഷ്ടാനിഷ്ടങ്ങളും, വികർഷണങ്ങളും മറ്റും ഈ വക ഔപചാരിക

ചരിത്രങ്ങൾ കണ്ടില്ലെന്ന് നടിച്ചേക്കാം. എന്നാൽ ഇവയിൽ ആണ് യഥാർത്ഥത്തിൽ ഇങ്ഗ്ളിഷ് ഭരണത്തിന്റെ കാതലും ബലവും ചൈതന്യവും വീര്യവും മജ്ജയും സത്തും കാമ്പും നന്മയും ഉറങ്ങുകിടക്കുന്നത്.

Telllicherryയിൽ മരുമക്കത്തായ തീയരിൽ ഒരു ചെറിയ കൂട്ടം ആളുകളിൽ വന്നുചേർന്ന സാമൂഹികവും, മാനസികവും മറ്റുമായ ഉന്നമനം ഏറ്റവുംകൂടുൽ പ്രതികൂലമായി ബാധിച്ചത് പ്രാദേശിക നായർമാരെയാകാം. ബ്രാഹ്മണർക്കും അമ്പലവാസികൾക്കും ചെറിയതോതിലുള്ള വെപ്രാളം വന്നുപെട്ടിട്ടുണ്ടാവാം. മരുമക്കത്തായ തീയർ പ്രാദേശിക ഭാഷാ സ്ക്കൂളുകളിലും, ഇങ്ഗ്ളിഷ് സ്ക്കൂളുകളിലും പഠിച്ചു തുടങ്ങി. ഇത് യഥാർത്ഥത്തിൽ നായർ, അമ്പലവാസി, ബ്രാഹ്മണ കുടുംബങ്ങളിൽ കാര്യമായ മാനസിക പ്രശ്നം വളർത്തിയിരിക്കാം. എന്നാൽ പല ഉൾനാടൻ മലയാള ഭാഷാ പാഠശാലകളിലും ചെറിയതോതിലെങ്കിലും ജാതീയമായ അയിത്തങ്ങൾ കുട്ടികൾ ഒന്നിച്ചിരിക്കുന്ന കാര്യത്തിൽ നിലനിർത്തിയിരിക്കാം. Calicutൽ നായർ, അമ്പലവാസി, ബ്രാഹ്മണ കുട്ടികൾക്ക് മാത്രമായുള്ള സ്കൂൾ കോഴിക്കോട്ടിലെ പഴയ രാജകുടുംബം നടത്തിയിരുന്നു എന്ന് അറിയുന്നു.

എന്നാൽ Telllicherryയിലെ ഇങ്ഗ്ളിഷ് സ്ക്കൂളുകളിൽ ജാതീയമായ പരിഗണനകൾ ഇല്ലാതെ വിദ്യാർത്ഥികൾ ഒന്നിച്ച് പഠിച്ചു തുടങ്ങി. ഇതിനാൽത്തന്നെ CPSന്റെ ഒട്ടനവധി സഹപാഠികൾ നായർ, അമ്പലവാസി, ബ്രാഹ്മണ കുട്ടികൾ ആയിരുന്നു. ഇങ്ഗ്ളിഷ് സ്ക്കൂളിൽ ആശയവിനിമയം ഇങ്ഗ്ളിഷിൽ ആയിരുന്നതിനാൽ കാര്യമായ പ്രശ്നം ഇല്ലതന്നെ. എന്നാൽ സമൂഹം വ്യക്തമായും മലബാറി ഭാഷയിൽ ആണ് പ്രവർത്തിക്കുന്നത്. അതിനാൽത്തന്നെ യാതോരു ജാതീയമായ പരിഗണനയും ഇല്ലാതെ ഉയർന്ന ജാതിക്കാരായ കുട്ടികൾ മരുമക്കത്തായ കുട്ടികളുമായി ഒന്നിച്ച് പഠിക്കുന്ന ഇങ്ഗ്ളിഷ് സ്കൂളുകളെ വിരക്തിയോടും ഭായപ്പാടോടുംകൂടി ഒരു ചെറിയ പക്ഷം നായർ, അമ്പലവാസി, ബ്രാഹ്മണ ജനക്കൂട്ടങ്ങൾ വീക്ഷിച്ചിട്ടുണ്ടാവാം.

ഇന്ത്യൻ പട്ടാളത്തിലെ കമ്മിഷൻണ്ട് ഓഫിസർമാരുടെ മക്കൾ സാധാ പട്ടാളക്കാരുടെ മക്കളോടൊപ്പം പഠിക്കുക എന്നുള്ള അവസ്ഥാവിശേഷം പോലെയാകാം ഇത്. ഹിന്ദി ഭാഷാ വാക്ക് കോഡുകൾപരമായി അങ്ങ് അടിത്തട്ടിൽ നിർത്തിയിരിക്കുന്നവരാണ് സാധാ പട്ടാളക്കാർ. ഇവരുടെ മക്കൾ കമ്മിഷൻണ്ട് ഓഫിസർമാരുടെ മക്കളോടൊപ്പം ഒന്നിച്ച്,

പ്രാദേശിക ഭാഷയിലുള്ള എടാ, എടീ, നീ തുടങ്ങിയ വാക്ക് കോഡുകളിലെ അടിത്തട്ടിൽ ഉള്ള സമത്വ വാക്കുകൾ തമ്മിൽ പ്രയോഗിക്കുമ്പോൾ, അവരുടെ മാതാപിതാക്കളുടെ സ്ഥാനമാനങ്ങളേയും പിടിച്ചുകുലിക്കേയാം. എന്നാൽ വാസ്തവത്തിൽ ഒരു പൂർണ്ണമായ ഇങ്ഗ്ളിഷ് സ്ക്കൂളിൽ ഈ വക പ്രശ്നങ്ങൾ അത്രകണ്ട് വരില്ല.

ഇന്ത്യൻ പട്ടാളം ഈ പ്രശ്നത്തെ എങ്ങിനെയാണ് നേരിടുന്നത് എന്ന് അറിയില്ല. എന്നാൽ പട്ടാള കേന്ദ്രങ്ങൾ / barrackക്കുകൾ ഉള്ള ദിക്കുകളിൽ പലപ്പോഴും, കേന്ദ്രീയ വിദ്യാലത്തോടൊപ്പം തന്നെ മറ്റൊരു മിലിറ്ററി സ്ക്കൂളും കാണപ്പെടാറുണ്ട് എന്ന് തോന്നുന്നു. തീർച്ചയില്ല. എന്നാൽ മിലിറ്ററി സ്ക്കൂളിലെ മാനസിക അന്തരീക്ഷം qualityയുടെ കാര്യത്തിൽ പരിതാപകരമായാണ് ഇരിക്കുക എന്ന് ഒരു തോന്നൽ. എന്നാൽ ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ ഈ വിധ വ്യക്തികളും ആവശ്യംവരുന്ന അനവധി തൊഴിൽ മേഖലകൾ ഉണ്ട്. അതുകൊണ്ട് ഇവിടങ്ങളിൽ പഠിക്കുന്നവർക്ക്, ഈ വിധ തൊഴിൽ സ്ഥാനങ്ങളിലേക്ക് ചേർന്ന് വിജയകരമായി ജീവിക്കാനായേക്കാം.

കേന്ദ്രീയ വിദ്യാലയങ്ങളിലും വലിയ വിദ്യാർത്ഥി-അദ്ധ്യാപക ആശയവിനമയ നിലവാരമൊന്നുമുണ്ടാകാൻ സാധ്യതയില്ലായെങ്കിലും വിദ്യാർത്ഥകളുടെ വ്യക്തിപരമായ ആപേക്ഷിക സാമൂഹിക നിലാവരം ഉയർന്നതാകയാൽ, അവിടെ മറ്റൊരു മാനസിക അന്തരീക്ഷമായിരിക്കാം എന്നു തോന്നുന്നു. തീർച്ചയില്ല.

Telllicherryയിൽ പല നായർ കുടുംബക്കാരും, ജാതീയമായി കീഴിൽപ്പെട്ടവരുമായി ഒത്തൊരുമിച്ച് അവരുടെ മക്കൾ പഠിക്കന്ന രംഗം മനസ്സിൽ മലബാറി ഭാഷയിലൂടെ വിഭാവനം ചെയ്ത്, മാനസികാഘാതം ഏറ്റ്, കുട്ടികളെ അങ്ങോട്ടേക്ക് വിടാൻ ഇഷ്ടപ്പെട്ടില്ല. എന്നാൽ അവർക്ക് Calicutലെ സാമൂതിരി പാഠശാലയിലേക്ക് മക്കളെ അയക്കാവുന്നതാണ്. പക്ഷെ Calicut എന്നുള്ളത് കോരപ്പുഴയ്ക്ക് അപ്പുറമുള്ള ദക്ഷിണ മലബാറിലാണ്. വളരെ ദൂരത്തുള്ള സ്ഥലമാണ്. അവിടെ പഠിപ്പിക്കുക എന്നുള്ളത് നടക്കുന്ന കാര്യമല്ല.

പല നായർ, അമ്പലവാസി, ബ്രാഹ്മണ കുടുംബക്കാരും മക്കളെ ഇങ്ഗ്ലിഷ് വിദ്യാഭ്യാസത്തിന് വിട്ടില്ലാ എന്ന് തോന്നുന്നു. എന്നാൽ മെഡ്രാസ് പ്രസിഡൻസിയിൽ ഇങ്ഗ്ലിഷ്

ഭരണം ശക്തിപ്പെടുകയും ബ്യട്ടിഷ്-ഇന്ത്യയെന്ന പേരുകേട്ട ഒരു രാജ്യംതന്നെ ലോകത്തിൽ ശക്തിപ്രാപിക്കുകയും ചെയ്തതോടുകൂടി, ഇങ്ഗ്ളിഷ് പഠനത്തിൽ നിന്നും ഒഴിവായി നിന്ന നായർ, അമ്പലവാസി, ബ്രാഹ്മണ കുടുംബങ്ങളിലെ സന്താനങ്ങൾക്ക് വൻ തിരിച്ചടി അനുഭവപ്പെട്ടു. മനുഷ്യരിൽ ഒരു വൻ പക്ഷത്തെ കോഴിക്കാട്ടമാക്കുന്ന പ്രാദേശിക ഫ്യൂഡൽ ഭാഷകൾക്ക് ഇങ്ഗ്ളിഷ് ഭരണം, അറിഞ്ഞോ, അറിയാതേയോ, ഭരണ യന്ത്രത്തിൽ കയറി വിലസാൻ അനുവാദം നൽകിയില്ല.

ഇവിടെ ചെറുതായി ഒന്ന് സൂചിപ്പിക്കേണ്ടുന്ന കാര്യം, മനുഷ്യരിൽ പലരേയും ഈ വിധം നാറ്റിക്കുന്ന ഭാഷകളെ എങ്ങിനെയാണ് ശ്രേഷ്ഠ ഭാഷകൾ എന്ന് നിർവ്വചിക്കുക എന്നുള്ളതാണ്. നിർവ്വചനം മാറ്റി, മറ്റേതെങ്കിലും അനുചിതമായ നാമം നൽകുന്നതല്ലേ കൂടുതൽ ഉചിതവും സുഗ്രാഹ്യവും?

സർക്കാർ ഓഫിസർ ജോലികൾ ലഭിക്കാൻ നിർബന്ധമായും ഇങ്ഗ്ളിഷ് പരിജ്ഞാനം വേണ്ടിയിരുന്നു എന്ന് പറഞ്ഞാൽ മതിയാകില്ല. മറിച്ച് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ വായിച്ചുള്ള നല്ല പരിചയം തന്നെ വേണ്ടിയിരുന്നു എന്നാണ് തന്നുന്നത്. ഈ തോന്നലിന് എന്താണ്

കാരണം എന്ന് പിന്നീട് പ്രതിപാതിക്കാം. സർക്കാർ ഓഫിസർമാരായി ചേരുന്നവർ, ഈ നാട്ടിൽ ഒരു ഇങ്ഗ്ളണ്ട് പടുത്തുയർത്താൻ പോന്ന ഇങ്ഗ്ളിഷ് മാനസികാവസ്ഥയുള്ളവരായിരിക്കേണം. ഈ അവസ്ഥാ വിശേഷത്താൽ, ഇങ്ഗ്ളിഷ് പഠനത്തിൽ നിന്നും വിട്ടുനിന്ന പല നായർ, അമ്പലവാസി, ബ്രാഹ്മണ വ്യക്തികൾക്കും സർക്കാർ ഓഫിസർ സ്ഥാനത്തിന് അർഹത നിഷേധിക്കപ്പെട്ടു.

ഇതും അവരിൽ ഇങ്ഗ്ളിഷ് ഭരണത്തിനോട് വൻ മാനസിക എതിർപ്പിന് കാരണം വരുത്തിയിരിക്കാം. കാരണം, ഈ ഇങ്ഗ്ളിഷ് താന്തോന്നികൾ വന്നിട്ടാണ് ഈ വിധ പ്രശ്നങ്ങൾ അവരിൽ വന്നുപെട്ടത്.

നായർമാരിൽ ചിലർക്കെങ്കിലും വൻ മാസിക വിഷമം വന്നിട്ടുണ്ടാവാം. മരുമക്കത്തായ തീയർ സാമൂഹിക തളച്ചിടലിൽ നിന്നും മുക്തിനേടിയാൽ, ഏറ്റവും ആദ്യം അവരുടെ സാമൂഹിക ഇരയാകുന്നത് സാമൂഹികമായി ഉന്നതങ്ങളിൽ അല്ലാത്ത നായർ കുടുംബക്കാരാണ്. ഇങ്ഗ്ളിഷ് ഭരണം സമൂഹത്തിൽ കൊണ്ടുവന്ന സ്വാതന്ത്ര്യം Tellicherryയിലെ മരുമക്കത്തായ തീയരിൽ ഒരു ചെറിയ പക്ഷം പേരിൽ ഒരു വ്യക്തിത്വ വളർച്ച തന്നെ കൊണ്ടുവന്നിരുന്നു. നല്ല

Go to Main contents

പൊക്കം, കുനിവില്ലാത്ത തലയെടുപ്പ്, വെളുത്ത നിറം, ഇങ്ഗ്ളിഷ് ഭാഷാ പ്രാവീണ്യം, ഇങ്ഗ്ളിഷ് വസ്ത്രധാരണം, സർക്കാർ സ്ഥാനങ്ങളിൽ കുടുംബക്കാർ അങ്ങിനെ പലതും.

ഈ വളർച്ച ഒരു ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷത്തിൽ മാത്രം ഒതുങ്ങിനിന്നാൽ പ്രശ്നമില്ലതന്നെ. മറിച്ച്, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ ആകുമ്പോൾ, പ്രശ്നം തന്നെയാണ്. വിനയത്തെ വിഡ്ഢിത്തമായും പ്രാപ്തിക്കുറവായും കാണുന്ന ഭാഷകളാണ് ഫ്യൂഡൽ ഭാഷകൾ.

## 75. ബ്രിട്ടീഷ് - മലബാറിൽ ഒരു കൊച്ചു ഇങ്ഗ്ളണ്ടിനെ വിഭാവനം ചെയ്യാൻ

ഇങ്ഗ്ളിഷ് ഭരണം മലബാറിൽ ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യമുള്ള ഒരു ചെറിയ അംഗസംഖ്യാ ബലമുള്ള ജനക്കൂട്ടത്തെ വളർത്തിയെടുത്തിരുന്നു. ഇവരിൽ നിന്നും ഈ ഭാഷാ നൈപുണ്യം മറ്റ് ജനങ്ങളിലേക്ക് പടരുകയും പകരുകയും ചെയ്യുമെന്ന ഒരു പ്രതീക്ഷ ഇങ്ഗ്ളിഷ് ഭരണ പക്ഷത്തിന് ഉണ്ടായിരുന്നു. ഇക്കാര്യം Lord Macaulay തന്റെ Minutes on Indian education എന്ന പേരിൽ അറിയപ്പെടുന്ന ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ വിദ്യാഭ്യാസ നയപ്രഖ്യാപനത്തിൽ വ്യക്തമായി സൂചിപ്പിക്കുന്നുണ്ട്.

എന്നാൽ ഈ നാട്ടിൽ മറ്റെന്ത് കാര്യങ്ങൾ മറ്റുള്ളവരെ അറിയിച്ചാലും, ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് പരിജ്ഞാനം ലഭിക്കുന്ന ആളുകൾ ഈ കാര്യം മറ്റുള്ളവർക്ക് പകർന്നുകൊടുക്കാൻ താൽപ്പര്യപ്പെടില്ലതന്നെ. ഇതിന്റെ വ്യക്തമായ ഒരു ദൃഷ്ടാന്തം ഇപ്പോൾ അനുഭവിച്ചറിയുന്നുണ്ട്. വിക്ടോറിയ: ഇൻസ്റ്റിറ്റ്യൂഷൻസ് Telegramൽ അനവധി ഇങ്ഗ്ളിഷ് പഠന ചാനലുകൾ സൗകര്യപ്പെടുത്തിയിട്ടുണ്ട്. ഇതിൽ അംഗങ്ങളായിട്ടുള്ളവർ നിത്യവും വന്ന് പഠനം നടത്തുന്നുണ്ട്. എന്നാൽ ഇവരിൽ ആരും തന്നെ

അവരുടെ പരിചയക്കാരെ ഇതിലേക്ക് കൊണ്ടുവരുന്നില്ല എന്നുള്ളതാണ് വാസ്തവം.

ചെറുപ്രായത്തിൽ CPSന് വായിച്ച് പരിചയം ഉള്ള പല ഇങ്ഗ്ളിഷ് ഗ്രന്ഥങ്ങളും വീട്ടിൽ പണ്ട് കാലത്ത് പഴകിയ രൂപത്തിൽ കാണാൻ ഇടയായിട്ടുണ്ട്.

ഈ ഇങ്ഗ്ളിഷ് ക്ലാസിക്കൽ സാഹിത്യകാരന്മാരുടെ / കഥാപാത്രങ്ങളുടെ പേരുകൾ നോക്കുക. Oscar Wilde, Somerset Maugham, Charles Dickens, Sir Walter Scott, R L Stevenson, PG Wodehouse, Agatha Christie, Jack London, Sherlock Holmes (created by Sir Arthur Conan Doyle), AJ Cronin, Scarlet Pimpernel (created by Baroness Orczy), Mark Twain, O. Henry, Daphne du Maurier, George Eliot, Jane Austin, Bronte Sisters, Lewis Carroll, Rudyard Kipling, George Bernard Shaw, Thomas Caryle, Thackeray &c. (ഇവരിൽ ചിലർ ഇങ്ഗ്ളിഷുകാരല്ല). ഈ വക സാഹിത്യ രചനകൾ വായിച്ചുള്ള അനുഭവസമ്പത്ത് അന്ന് ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യം നേടിയ മലബാറിലെ ജനങ്ങളിൽ കണ്ടിരുന്നു എന്നാണ് മനസ്സിലാക്കുന്നത്.

William Shakespeareന്റെ രചനകളും പാഠപുസ്തകങ്ങളായി വീട്ടിൽ കണ്ടിരുന്നു എന്ന്

പറയാമെങ്കിലും, Shakespeareന്റെ രചനകൾ pristine-English പഠനത്തിന് യോജിച്ചത് അല്ലാ എന്നുള്ളതാണ് വാസ്തവം. അതിനെക്കുറിച്ച് പിന്നീട് പറയാം.

ഇവിടെ ഉദിക്കുന്ന ചോദ്യം മുകളിൽ നൽകിയിട്ടുള്ള സാഹിത്യകാരന്മാരുടെ രചനകൾ / രചനകൾ വായിക്കുന്നതിൽ എന്തിരിക്കുന്നു എന്നതാവാം. കാരണം, കഥകൾ ഏത് ഭാഷയിലും എഴുതാവുന്നതാണ്.

ഇങ്ഗ്ളണ്ടിലെ പോലീസ് സ്റ്റേഷനിൽ വച്ച് ഇങ്ഗ്ളിഷുകാരനായ ടാക്സി ഡ്രൈവറെ പോലീസ് ചോദ്യം ചെയ്യുന്നു. ഞെട്ടിച്ചാണ് ചോദിക്കുന്നത്.
എന്താടാ നിന്റെ പേര്?

ടാക്സി ഡ്രൈവർ കുനിഞ്ഞ് നിന്ന് മറുപടി പറയുന്നു, സാറെ, എന്റെ പേര് പീറ്റർ എന്നാ.

എവിടെടാ നിന്റെ ഡ്രൈവിങ്ങ് ലൈസൻസ്?
അത് മറ്റേ സാറിന്റെ കൈയിൽ ഞാൻ കൊടുത്തിട്ടുണ്ട്.

ഇനി ഇന്ത്യയിലെ ഒരു പോലീസ് സ്റ്റേഷനിൽ ഇന്ത്യൻ ടാക്സി ഡ്രൈവറെ ചോദ്യം ചെയ്യത് ഇങ്ഗ്ളിഷിൽ ചിത്രീകരിക്കുന്നു.

Go to Main contents

May I know your name please? / What is your name?

I am Peter.

May I see your driving licence?

I have already handed it over to the Sub Inspector.

കഥകൾ ഏത് ഭാഷയിലും എഴുതാം. എന്നാൽ ചിത്രീകരിക്കപ്പെടുന്ന സംഭവം ഭാഷാ കോഡുകൾക്ക് അനുസൃതമായി മാറിമറിയും.

മുകളിൽ നൽകിയ രണ്ട് ചിത്രീകരണങ്ങളും അസംഭാവ്യമാണ്. തികച്ചും വിഡ്ഢിത്തവും തെറ്റായ ചിത്രീകരണങ്ങളുമാണ്. James Bond ചിത്രങ്ങൾ തമിഴിൽ ഡബ് ചെയ്ത് പുറത്തിറക്കുന്നത് പോലെ ശുദ്ധവിഡ്ഢിത്തമാണ്.

ഫ്യൂഡൽ ഭാഷകളും പരന്ന കോഡുകൾ ഉള്ള ഭാഷകളും രണ്ട് വ്യത്യസ്ത ലോകങ്ങൾ തന്നെയാണ്.

യഥാർത്ഥത്തിൽ ആദ്യം നൽകിയ ചിത്രീകരണം ഇന്ത്യൻ തെമ്മാടി ഭാഷകളിൽ ഉള്ള ഭാവനയാണ്. ഇന്ന് ഈ വിധ തെമ്മാടി ചിത്രീകരണങ്ങൾ പല ഇങ്ഗ്ലിഷ് വ്യക്തിത്വങ്ങളെക്കുറിച്ചും സംഭവിക്കുന്നുണ്ട്. ഈ അടുത്തകാലത്ത് Thomas Alva Edisonന്റെ കുട്ടിക്കാലത്തെക്കുറിച്ച് ഒരു വീഡിയോ ചിത്രീകരണം ഏതോ കഴുത

നിർമ്മിച്ചത് Whatsappലൂടെ ലഭിക്കുകയുണ്ടായി. അതിൽ Edisonനെ അദ്ധ്യാപിക 'അവൻ' എന്നാണ് പാരമർശ്ശിക്കുന്നത്. സ്വന്തം അമ്മ സംബോധന ചെയ്യുന്നത് 'നീ' എന്നാണ്. ഈ ഒരു വ്യക്തി അല്ലതന്നെ ഇങ്ഗ്ളിഷിൽ വിഭാവനം ചെയ്യപ്പെടുന്ന Edison.

ഇത് മുകളിൽ സൂചിപ്പിച്ച ഇങ്ഗ്ളണ്ടിലെ പോലീസ് സ്റ്റേഷനിലെ സംഭവം ചിത്രീകരിച്ചത് മാതിരിയുള്ള വിഢ്ഢിചിത്രീകരണമാണ്.

ഈ ഉപഭൂഖണ്ഡത്തിന്റെ രേഖപ്പെടുത്തിയിട്ടുള്ള ചരിത്രത്തിൽ ഒരിക്കൽ പോലും ഇല്ലാതിരുന്ന ഒരു മാനവ സംസ്ക്കാര ഉന്നമനമാണ് ഇങ്ഗ്ളിഷ് ഭരണം മലബാറിൽ കൊണ്ടുവരാൻ ഒരുമ്പെട്ടത്.

മുകളിൽ പരാമർശ്ശിക്കപ്പെട്ട എഴുത്തുകാരുടെ കൃതികളിൽ എന്താണ് ഇത്രമാത്രം എടുത്തുപറയാൻമാത്രം ഗംഭീരമായിട്ടുള്ളത് എന്ന ചോദ്യത്തിന് മറുപടിപറയാൻ പ്രയാസം തന്നെയാണ്. കാരണം, അവയിൽ ഉള്ള കഥകൾ മലയാളത്തിലും തമിഴിലും മലബാറിയിലും ഹിന്ദിയിലും എഴുതാൻ പറ്റുന്നവ തന്നെയാവാം. എന്നാൽ കഥകളിൽ സൃഷ്ടിക്കപ്പെടുന്ന വ്യക്തികൾ സ്വർണ്ണ ഗോപുരങ്ങളിലും കോഴിക്കാട്ടത്തിലും പെട്ട വ്യത്യസ്തരായ രണ്ടു

തരക്കാരെപ്പോലെ വ്യത്യസ്തരായിരിക്കും. ഈ വ്യക്തികളെയല്ല ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യങ്ങൾ വിഭാവനം ചെയ്യുന്നത്.

പരന്ന പ്രകൃതമുള്ള ഭാഷകളിൽ വ്യക്തികൾക്ക് ഗംഭീര മാനസിക നിലവാരം ഉണ്ട് എന്ന് മലയാളത്തിൽ പ്രഖ്യാപിച്ചാലും പ്രശ്നമാണ്. കാരണം, അങ്ങിനെ ഒരു ഗംഭീര വ്യക്തിയായി ആരേയും ഇങ്ഗ്ളിഷിൽ വിഭാവനം ചെയ്യപ്പെടുന്നില്ല എന്നുള്ളതാണ് വാസ്തവം. അദ്ദേഹം, അവർ, അങ്ങുന്ന്, സാർ, മാഡം, മഹാത്മാവ്, ജീ, ചേട്ടൻ, ചേച്ചി, ഗുരു, ഗുരുദേവൻ തുടങ്ങിയ ആദരണ്യരായ മഹത് വ്യക്തികൾ ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

അതേ സമയം, ഫ്യൂഡൽ ഭാഷകളിൽ പേരിന് പിന്നിലും, ചിലപ്പോൾ മുന്നിലും ബഹുമാനത്തിന്റെ വൻ മതിൽക്കെട്ട് തന്നെ വ്യക്തികൾക്ക് ചരിത്രത്തിൽ ആവശ്യംവന്നേക്കാം. ഇവയില്ലാത്ത വ്യക്തികളുടെകാര്യം വ്യസനകരമാകും. English വിക്കീപീഡിയയ്ക്ക് ഒരു നയം ഉണ്ടായിരുന്നു എന്ന് അറിയുന്നു. ആളുകളുടെ Honorific titles (ആദരസൂചകമായ സ്ഥാനനാമം) തലക്കെട്ടിൽ ഉപയോഗിക്കരുത്. അങ്ങിനെ വരുമ്പോൾ, മഹാത്മാ ഗാന്ധി, ഗാന്ധിജി, തുടങ്ങിയ

മതിൽക്കെട്ടിൽ വിലസുന്ന വ്യക്തി വെറും എം. കെ ഗാന്ധിയായിപ്പോകും. ഇത് കാര്യമായ പ്രശ്നം തന്നെ വരുത്തും. വ്യക്തിത്വം കാറ്റിൽ പാറിപ്പോകും. പാക്കിസ്ഥാൻ എന്ന രാജ്യം പിറക്കാൻ തന്നെയുള്ള കാരണം ഈ ഗാന്ധിപ്രശ്നത്തിൽ ഉണ്ട് എന്നാണ് തോന്നുന്നത്. അതിലേക്ക് പിന്നീട് കടക്കാം.

ഗാന്ധിപ്രശ്നം വൻ പ്രശ്നമായി, ചർച്ചയായി, തർക്കമായി. അവസാനം വിക്കീപ്പീഡിയ ഇന്ത്യയിലെ അമിത വിവരം ഉള്ള അക്കാഡമിക്കുകൾക്ക് കീഴടങ്ങി. അഥവാ, ഇന്ത്യൻ വിക്കീപ്പീഡിയ പേജുകൾ അവർ കൈവശപ്പെടുത്തി.

ഇന്ന് Wikipedia പേജിൽ ഗാന്ധി പേജിന്റെ തലക്കെട്ടിൽ Mahatma Gandhi എന്നാണ് എഴുതിക്കാണുന്നത്. അതിനുള്ളിൽ മുഖദാവിൽത്തന്നെയുള്ള വാചകം ഇതാണ്: Gandhi led India to independence and inspired movements for civil rights and freedom across the world.

പരിശുദ്ധമായ നുണയാണ്. ഏതാണ്ട് 1 ലക്ഷം മുതൽ 2.5 ലക്ഷം രൂപവരെ മാസശമ്പളവും, ഗംഭീരങ്ങളായ മറ്റ് പലവിധ ആനുകൂല്യങ്ങളും ലഭിക്കുന്ന ഇന്ത്യൻ അക്കാഡമിക്ക്

പ്രഫസർമാർക്കും കൂട്ടർക്കും, ഇതും ഇതിൽ അധികവും എഴുതാൻ ആവുന്നതാണ്. വെറെ മറ്റ് കാര്യമായ ഉപകാരപ്രദമായ തൊഴിലൊന്നും ഈ വിധ ആനുകൂല്യങ്ങൾക്ക് ബദാലായി ഇവർക്ക് ചെയ്യാനില്ലതന്നെ.

ഈ Honorific tilesന്റെ കാര്യം ഒരു വൻ പ്രശ്നം തന്നെയാണ്. ഇത് ഒട്ടിച്ച് നിർത്താത്ത വ്യക്തിത്വം വൻ സാമൂഹിക ഇടിച്ചലിൽ വന്നു പതിക്കും. ഉദാഹരണത്തിന്, ശ്രീനാരായണ ഗുരുദേവൻ. ഈ നാമത്തിൽ ഏതാണ്ട് മൂന്ന് Honorific titles ചേർത്തിട്ടുണ്ട് എന്നാണ് തോന്നുന്നത്. വെറും പേര് മാത്രം മഹാന്മാർക്ക് പോരെ എന്നുള്ള ഒരു ചോദ്യം മനസ്സിൽ ഉദിക്കുന്നുണ്ട്. ഇതുമായി ബന്ധപ്പെട്ട് ചിലകാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. അതിലേക്ക് പിന്നീട് കടക്കാം.

ഇങ്ഗ്ളിഷ് ഭരണം, വടക്കേ മലബാറിലെ പാരമ്പര്യ കീഴ് ജനക്കൂട്ടങ്ങളിൽപ്പെട്ട മരുമക്കത്തായ തീയരിൽ പെട്ട ജനങ്ങൾക്ക് സ്വീകരിക്കാനായി സമർപ്പിച്ച ഇങ്ഗ്ളിഷ് പരിജ്ഞാനത്തിന്റെ ഒരു ചെറിയ മാതൃകയാണ് മുകളിൽ സൂചിപ്പിച്ച ഇങ്ഗ്ളിഷ് ക്ളാസിക്കൽ എഴുത്തുകാരുടെ പേരുകൾ. ഈ വിധ സാഹിത്യരചനകൾ വായിക്കുന്ന ജനക്കൂട്ടങ്ങളുടെ മനസ്സിൽ ഈ ഉപഭൂഖണ്ഡത്തിൽ ഒരിക്കലും ആരിലും

കയറിവന്നിട്ടില്ലാത്ത അഗാധതയും മാനസിക ഗാംഭീര്യവും, മാനവസമത്വചിന്തകളും, മനുഷ്യാവകാശ അറിവുകളും, മനുഷ്യവ്യക്തിത്വ സവിശേഷതകളും, മാന്യമായ (polite) ആശയവിനിമയ തിരിച്ചറിവുകളും മറ്റും സ്വമേധയാ കയറിവരും. ഇവയൊന്നും പ്രത്യേകമായുള്ള യാതോരു വിദ്യാഭ്യാസ വിഷയമായി പഠിക്കേണ്ടതില്ല. അങ്ങിനെ പഠിച്ചാൽത്തന്നെയും ഇവയിൽ നിന്നും ലഭിക്കുന്ന ആശയരേണുക്കളുടെ അടുത്തൊന്നും അവ എത്തില്ലതന്നെ.

പിന്നെ ചെറുതായി ഒന്ന് സൂചിപ്പിക്കാനുള്ള കാര്യം ഇന്നുള്ള ഇങ്ഗ്ളിഷ് BA, MAക്കാരിൽ എത്രപേർക്ക് ഈ വിധ സാഹിത്യരചനകൾ നേരിട്ട് വായിച്ചുള്ള അനുഭവം ഉണ്ടാവും എന്നത് ഒരു ചോദ്യംതന്നെയാണ് എന്നുള്ളതാണ്. കാരണം, ഈ വക സാഹിത്യ രചനകൾ വായിച്ച് പരിചയമുള്ള ആളുകൾക്ക് ഇന്ത്യയിലെ BA, MAഎടക്കാൻ താൽപ്പര്യം ഉണ്ടാവുമോ എന്നത് സംശയമാണ്. കാരണം, ഇവ എടുക്കുക എന്നുള്ളത്, IAS പരിക്ഷക്ക് പഠിക്കാൻ പോയ ആൾ ശിപായിപ്പണിയിൽ ചേരുന്നത് പോലെയാകും കാര്യങ്ങൾ.

## 76. ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന് പുരാതന പാണ്ഡിത്യത്തേയും, അറിവിനേയും, വിവേകങ്ങളേയും മറികടക്കാൻ ആവുന്നതെങ്ങിനെ

ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ലഭിച്ചിരുന്ന എല്ലാ വ്യക്തികളിലും ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന്റെ സ്വാധീനം വന്നുചേർന്നിരുന്നു. ഈ സാഹിത്യം ഇവരിൽ പകർത്തിയത് ഇങ്ഗ്ളണ്ടിലെ വ്യക്തി ബന്ധ കോഡുകളും, ആശയവിനിമയ കോഡുകളും മറ്റുമാണ്. ഈ കാര്യങ്ങൾ മലബാറിലെ പാരമ്പര്യ പെരുമാറ്റങ്ങളിൽ നിന്നും, ആശയവിനിമയ സമ്പ്രദായങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമായിരുന്നു. എന്തിനേറെ പറയുന്നു? ഭൂഖണ്ഡ യൂറോപ്യൻമാർപോലും കൊതിയൂറും നേത്രങ്ങളാൽ നോക്കിക്കണ്ടെ സാമൂഹികാന്തരീക്ഷമാണ് ഇങ്ഗ്ളണ്ടിൽ ഉണ്ടായിരുന്നത്.

ഇന്ന് ഇന്ത്യയിൽ മിക്ക ഇങ്ഗ്ളിഷ് പഠന കേന്ദ്രങ്ങളിലും ഇങ്ഗ്ളിഷ് പഠിപ്പിക്കുന്നത് പ്രാദേശിക ഫ്യൂഡൽ ഭാഷകളുടെ എല്ലാ വിധ കോഡുകളും തിരുകിച്ചേർത്തുകൊണ്ട് തന്നെയാണ്. കാരണം പലതുമാണ്. അതിൽ ഒന്ന്, ഇങ്ഗ്ളിഷ് ഭാഷാ പാരമ്പര്യങ്ങളെക്കുറിച്ചും,

അതിലുള്ള അഗാധതെയെക്കുറിച്ചും, വളരെ തുച്ഛമായ അറിവു മാത്രമുള്ളവരാണ് ഇന്ന് ഇങ്ഗ്ളിഷ് ഭാഷ പഠിപ്പിക്കാനായി മുന്നിൽചാടിയിരിക്കുന്നത്. വിദ്യാഭ്യാസ നയം രചിക്കുന്നവർക്കും ഈ കാര്യത്തിൽ വിവരം വ്യക്തമായും കുറവാണ്.

Tellicherryയിൽ മരുമക്കത്തായ തീയരിൽ പെട്ട ഒരു ചെറിയ കൂട്ടം വ്യക്തികൾക്ക് മാത്രമല്ല ഈ ഭാഷാ പഠനത്തിന്റെ സ്വാധീനം വന്നുചേർന്നത്. മറിച്ച് ബ്രാഹ്മണരിലും, അമ്പലവാസികളിലും, നായർമാരിലും പെട്ട ഒരു ചെറിയ കൂട്ടം ആളുകളിൽ ഇത് സംഭവിച്ചിരുന്നു. ഈ ഭാഷാ നൈപുണ്യം നേടിയ പലരും അതിൽ നിന്നും പലവിധ ഗുണമേന്മകളും നേടിയിരുന്നു. എന്നാൽ, ഈ ഭാഷയിൽ അഗാധ വിവരം ലഭിക്കാത്ത ഉയർന്ന ജാതിക്കാർക്ക് മുന്നിൽ ഒരു വൻ പ്രശ്നം വന്നുനിന്നിരുന്നു. അവർ തിരുവിതാംകൂർ രാജ്യത്തിലെ കീഴ് ജാതിക്കാരുടെ നിലവാരത്തിലേക്ക്, ഉന്നത സർക്കാർ തൊഴിൽ സ്ഥാനങ്ങളിലേക്ക് ഉള്ള അർഹതയുടെ കാര്യത്തിൽ, നീങ്ങിനിൽക്കുന്നു.

തിരുവിതാംകൂർ രാജ്യത്ത് സർക്കാർ ജോലികൾ ഒട്ടുമിക്കതും കീഴ് ജാതിക്കാർക്ക് നിഷേധിക്കപ്പെട്ടിരുന്നു. എന്നാൽ ബ്യട്ടിഷ്-

ഇന്ത്യയിൽ ഉയർന്ന ജാതിക്കാർക്ക്, ശിപായി, ക്ലാർക്ക് തുടങ്ങിയ തൊഴിലുകൾക്ക്, ഇങ്ഗ്ളിഷ് അറിയില്ലായെങ്കിലും, അർഹതയുണ്ടായിരുന്നു എന്ന വ്യത്യാസം നിലനിന്നു.

ഇങ്ഗ്ളിഷ് ഭാഷയിൽ അഗാധ പാണ്ഡിത്യം ഇല്ലാതിരുന്ന മരുമക്കത്തായ തീയരിലെ വ്യക്തികൾക്കും ഉയർന്ന സർക്കാർ സ്ഥാനങ്ങൾ നിഷേധിക്കപ്പെട്ടിരുന്നു. എന്നാൽ, അവർക്ക് പാരമ്പര്യമായി മലബാറിൽ ഉയർന്ന സർക്കാർ സ്ഥാനങ്ങൾ ലഭിച്ചിരുന്നില്ല.

എന്നിരുന്നാലും, സമൂഹത്തിൽ ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യമുള്ളവർക്ക് ഉയർന്ന സ്ഥാനങ്ങൾ യാതോരു ജാതീയമായ നിയന്ത്രണങ്ങളുമില്ലാതെ ലഭിക്കുന്നത്, ഇവ ലഭിക്കാത്തവരിൽ സ്വാഭാവികമായും, ഇങ്ഗ്ളിഷ് ഭാഷയോട് തന്നെ ഒരു വിരോധം വരുത്തിക്കാണും. അതേ സമയം ഇങ്ഗ്ളിഷ് ഭാഷയുടെ വരവ് സമൂഹത്തിൽ വരുത്തിയ വൻ പോസിറ്റിവ് ആയിട്ടുള്ള കാര്യങ്ങൾ ഈ വക വ്യക്തികൾക്ക് പ്രസക്തമാകില്ലതന്നെ. കാരണം, അവർ ജീവിക്കുന്നത് ഫ്യൂഡൽ ഭാഷയിലാണ്. അതിനുള്ളിൽ സമൂഹത്തിലേയും, കുടുംബത്തിലേയും പലരും ബഹുമാന വിഷയത്തിൽ അവരോട് മത്സരിക്കുന്ന

ആളുകളാണ്. സമൂഹത്തിന് എന്ത് സംഭവിച്ചാലും, പ്രശ്നമല്ലതന്നെ. മറിച്ച്, തനിക്ക് എന്ത് ബഹുമാനവും, വാക്ക് കോഡുകളിലെ വിലയും ആണ് ലഭിക്കുന്നത് എന്നതാണ് മുഖ്യമായ കാര്യം.

ബഹുമാന വാക്ക് കോഡുകളോടുള്ള ആക്രാന്തവും തരംതാഴ്ത്തുന്ന വാക്കുകളോടുള്ള ഭീതിയും, ഇവ സൃഷ്ടിക്കുന്ന സ്വാർത്ഥതയും ഇങ്ഗ്ളിഷിൽ ഇല്ലാ എന്ന് ഓർക്കണം.

മാത്രവുമല്ല, ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യമുള്ളവർ വളരെ ലഘുവായ രീതിയിൽ, പ്രായം, സാമൂഹിക സ്ഥാനം, കുടുംബ മഹിമ, സാമ്പത്തിക നിലവാരം തുടങ്ങിയവ പരിഗണിക്കാതെ ആശയവിനിമയം നടത്തുന്നത് കാണുമ്പോളും, മറ്റുള്ളവരിൽ അസ്ഥാളിപ്പും ഉത്ക്കണ്ഠയും , സ്വാഭാവികമായും ഒരു കഴിവ് കുറവുള്ള ചിന്തയും, അപകർഷബോധവും സൃഷ്ടിക്കും എന്നുള്ളത് വാസ്തവമാകാം. ഇത് ഇല്ലാതാക്കാൻ ഇങ്ഗ്ളിഷ് നൈപുണ്യമുള്ളവർ കാര്യമായി ശ്രമിക്കും എന്നും തോന്നുന്നില്ല. കാരണം, അവരും ഫ്യൂഡൽ ഭാഷക്കാർതന്നെയാണ്.

എന്നാൽ മലബാറി, തമിഴ്, മലയാളം, ഹിന്ദി തുടങ്ങിയ ഭാഷകൾ മറ്റുള്ളവർ സംസാരിക്കുന്നത്

കണ്ടാൽ ഈ വിധമുള്ള ആധി മനസ്സിൽ വന്നുചേരില്ലതന്നെ. ഇതിനുള്ള കാരണം, ഈ വിധ ഭാഷകൾ സംസാരിക്കുന്നവർക്ക് പൊതുവായുള്ള പലവിധ കടിഞ്ഞാണുകളും ബഹുമാന-തരംതാഴ്ത്തൽ കോഡുകളും, അനുഭവപ്പെടുന്നുണ്ട് എന്നതാണ്.

ഇവിടെ എടുത്തുപറയേണ്ടുന്ന കാര്യം ഇങ്ഗ്ലിഷ് ഭാഷയിൽ മറ്റുള്ളവരെ കൊച്ചാക്കുന്ന വാക്ക് കോഡുകൾ പൊതുവായുള്ള ആശയവിനിമയത്തിൽ ഇല്ലതന്നെ എന്നതാണ്. എന്നിട്ടും, മറ്റുള്ളവർക്ക് ഇങ്ഗ്ലിഷിനോട് വിരോധം വരുന്നു.

ഇതിന്റെ വ്യക്തമായ കാരണം, ഇങ്ഗ്ലിഷ് സംസാരിക്കുന്നവർക്ക്, തമ്മിൽത്തമ്മിൽ കൊച്ചാക്കുന്ന വാക്കുകളെ നേരിടേണ്ടിവരുന്നില്ല എന്നുള്ളതാണ്. അതിനാൽത്തന്നെ അവർക്ക് അമിതമായുള്ള ആശയവിനിമയ കഴിവുകൾ, അവരുടെ സാമൂഹികവും, പ്രായപരമായും ആയുള്ള പരിധിക്ക് അപ്പുറത്തുള്ളതായി അനുഭവപ്പെടും.

ഇങ്ഗ്ലിഷ് ഭാഷയോടുള്ള എതിർപ്പിനെ, ഇങ്ഗ്ലിഷ് ഭരണത്തിനോടുള്ള എതിർപ്പായി സമൂഹത്തിലെ ഉന്നതർക്ക് സഞ്ചയിക്കാനാവും.

ഈ തട്ടിപ്പ് ഇന്നും പല വൻ വിപ്ളവ പ്രസ്ഥാനങ്ങളും ഉപയോഗിക്കുന്നുണ്ട്. ഇങ്ഗ്ളിഷ് ഭാഷ വ്യക്തിക്ക് നൽകുന്ന വൻ മാനസിക ഉന്നമനത്തെ കാണിച്ചുകൊടുക്കാതെ, ഈ ശക്തിയേറിയ സാമൂഹിക പരിഷ്ക്കരണ ഭാഷയോട് സാമൂഹികമായി കീഴിൽപെട്ടുപോയവരിൽ എതിർപ്പ് ഉളവാക്കിക്കൊണ്ടാണ് പല വിപ്ളവ പ്രസ്ഥാനങ്ങളും ആളെക്കൂട്ടുന്നത്. അണികൾ നന്നായിപ്പോയാൽ, നേതാവിന്റെ തരംതാഴ്ത്തുന്ന വക്ക് കോഡുകൾക്കുള്ളിൽ ഒതുങ്ങിനിൽക്കാൻ ആളെക്കിട്ടാതാവും.

ഈ മുകളിൽ സൂചിപ്പച്ച കാര്യങ്ങളെക്കാളും വലുതായുള്ള മറ്റൊരു പ്രശ്നം ഉണ്ടായിരുന്നു. അത് ഇതാണ്: ഇങ്ഗ്ളിഷിൽ അതീവ പ്രാവീണ്യം നേടിവരുന്ന മരുമക്കത്തായ തീയർ മറ്റുള്ളവരുടെ പാരമ്പര്യ വിവരങ്ങളുടേയും, പാണ്ഡിത്യങ്ങളുടേയും മഹിമയുടെ കാര്യത്തിൽ ഒരു ഭീഷണിയും മത്സരിക്കുന്നവസ്തുവും വെല്ലുവിളിയും ആയി മറ്റുള്ളവർ കാണും എന്നുള്ളത്.

നായർമാർക്കും, അമ്പലവാസികൾക്കും, ബ്രാഹ്മണർക്കും എന്താണ് പാരമ്പര്യമായി ഉണ്ടായിരുന്ന പാണ്ഡിത്യം എന്നതാണ്

നോക്കേണ്ടത്. കാരണം, കഴിഞ്ഞ എഴുത്തിൽ നൽകിയ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന് ഇവയെക്കാളും എങ്ങിനെയാണ് മൂല്യം കൂടുതൽ ഉണ്ട് എന്ന് അനുമാനിക്കാൻ ആവുക? ഇവിടെ എടുത്ത് പറയേണ്ടത് Shakespeareറിന്റെ കൃതികൾ ഇങ്ഗ്ളിഷ് സാഹിത്യനിധിക്കൂട്ടത്തിൽനിന്നും കഴിഞ്ഞ എഴുത്തിൽ ഒഴുവാക്കിയിരുന്നു. എന്നിട്ടും, കലർപ്പില്ലാത്ത സാധാരണ ഇങ്ഗ്ളിഷ് സാഹിത്യ രചനകൾ എങ്ങിനെയാണ് അനേക ആയിരം വർഷങ്ങൾ പാരമ്പര്യമുള്ളതും, വേദങ്ങളിലും ഉപനിഷത്തുക്കളിലും പുരാണങ്ങളിലും ബ്രാഹ്മണങ്ങളിലും സ്മൃതികളിലും ധർമ്മനീതികളിലും മന്ത്രങ്ങളിലും ഗൂഢതന്ത്രങ്ങളിലും മറ്റും ഉറഞ്ഞ് കൂടി നിൽക്കുന്ന പാണ്ഡിത്യത്തേയും, അറിവിനേയും, വിവേകങ്ങളേയും മറ്റും വെല്ലുവിളിച്ചേക്കും എന്ന ഒരു ഭീതി പലരിലും വന്നുചേർന്നത്? ഇന്നും ഈ ഭീതി ഈ രാജ്യത്തിൽ ഉണ്ട് എന്നുള്ളതാണ് വാസ്തവം. ഇന്ന് സർക്കർ അക്കാഡമിക്ക് സിലബസ്സിൽനിന്നും ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യം ഏതാണ്ട് പൂർണ്ണമായും മാച്ച് കളഞ്ഞിട്ടുണ്ട്.

പകരം വിരസമായ തനി നിലവാരം ഇല്ലാത്ത പല ഇങ്ഗ്ളിഷ് പാഠങ്ങളും ഫ്യൂഡൽ ഭാഷാ

എഴുത്തുകളും ആണ് പഠന വിഷയങ്ങൾ. കാറ്റ് വിതച്ച്, കൊടുംകാറ്റ് കൊയ്യുന്ന പദ്ധതിയാണ് ഇത് എന്ന് പറയാതെ വയ്യ. കാരണം, തരം താണ ജനതയെയാണ് വാർത്തെടുക്കുന്നത്. ഗംഭീര അച്ചടക്കരാഹിത്യവും, തമ്മിൽത്തമ്മിൽ വിരോദങ്ങളും അനാവശ്യമത്സരമോഹങ്ങളും വളർത്തുന്ന ഭാഷകളാണ് ഇവ രണ്ടും. സാമൂഹികാന്തരീക്ഷം ഒച്ചപ്പാടുകൾ നിറഞ്ഞിരിക്കും. ആളുകൾ വീടിന് പുറത്ത് ഇറങ്ങിനടന്ന് ഒന്ന് സ്വതന്ത്രമായി പെരുമാറാനുംമറ്റും പറ്റണമെങ്കിൽ ഉത്സവ ചന്തയുടെ അന്തരീക്ഷം ഉണ്ടാവണം. അതുമല്ലെങ്കിൽ ഒരു വെള്ളപ്പൊക്കമോ മറ്റോ വന്നുപെടണം. അതൊന്നും നിത്യവും ലഭിക്കുന്ന കാര്യങ്ങൾ അല്ലതന്നെ.

## 77. ഫ്യൂഡൽ ഭാഷകളുടെ പൈശാചിക കോഡകൾക്ക് വ്യക്തിയെ സമീപിക്കാൻ അനുവാദം നൽകാതിരിക്കുക

പാരമ്പര്യമായി ബ്രാഹ്മണരിൽ സംസ്കൃതഭാഷാ പാരമ്പര്യങ്ങളിൽ പെട്ട പല വിവരവിജ്ഞാനങ്ങളും ഉണ്ടാവും എന്ന് പൊതുവായി ധരിക്കാമെങ്കിലും, വാസ്തവം അത്രകണ്ട് ശരിയാവണമെന്നില്ല. കാരണം, ഈ ഉപഭൂഖണ്ഡത്തിന്റെ ചില ഭാഗങ്ങൾ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരിക്കുന്ന കാലത്ത്, ഈ പ്രദേശത്തിന്റെ പാരമ്പര്യങ്ങളിൽ അനവധി പുരാണ കൃതികളും മറ്റും ഉണ്ട് എന്ന് അവർക്ക് സൂചനകൾ ലഭിക്കുകയും, അവ കണ്ടെത്താൻ അവർ വൻ പരിശ്രമങ്ങൾ നടത്തുകയും ചെയ്തിരുന്നു. എന്നിരുന്നാലും, പല കൃതികളിൽ സൂചിപ്പിക്കപ്പെട്ട് കണ്ട പല ഗ്രന്ഥങ്ങളും കണ്ടെത്താൻ അവർ വളരെ പ്രയാസപ്പെട്ടു എന്നുള്ളതാണ് വാസ്തവം.

ഈ കാര്യം പറഞ്ഞത്, മലബാറിലെ കാര്യമല്ല, മറിച്ച്, ദക്ഷിണേഷ്യയുടെ വടക്കൻ ഭാഗങ്ങളിലെ കാര്യങ്ങളാണ്.പലവിധ താലിയോല ഗ്രന്ഥങ്ങൾ, തമ്മിൽത്തമ്മിൽ വളരെ വിദൂരങ്ങളിൽ ഉള്ള ഒറ്റപ്പെട്ട ബ്രാഹ്മണ ഗൃഹങ്ങളിൽ നിന്നുമാണ് കണ്ടെത്താൻ പറ്റിയത്.

Go to Main contents

മലബാറിലെ സാധാരണ ബ്രാഹ്മണ മനകളിലും, ഇല്ലങ്ങളിലും ജീവിക്കുന്ന ബ്രാഹ്മണർക്ക്, അവരുടെ നിത്യജീവിതത്തിൽ വേണ്ടിവരുന്ന അനുഷ്ഠാനങ്ങളും പൂജാവിധികളും കർമ്മങ്ങളും, മറ്റുമായി ബന്ധപ്പെട്ട വേദകാല എഴുത്തുകളും പുരാണങ്ങളും മറ്റും അറിവുണ്ടായേക്കാം. അതല്ലാതെ, വേദകാല സാഹിത്യത്തിന്റെയും മന്ത്രങ്ങളുടെയും മറ്റും ഉള്ളറകളെക്കുറിച്ചും അവ പ്രവർത്തിക്കുന്ന മണ്ഡലങ്ങളെക്കുറിച്ചും, അവയെ പ്രവർത്തിപ്പിക്കുന്ന സോഫ്ട്വേർ യന്ത്രസംവിധാങ്ങളെക്കുറിച്ചും കാര്യമായ അറിവ് ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

എന്നാൽ ഇവയെക്കുറിച്ച് അറിവുണ്ടായിരുന്നാൽപോലും, അവ വെറും നൈപുണ്യങ്ങളും പാണ്ഡിത്ത്യങ്ങളും മറ്റും മാത്രമേ ആകുള്ളു. ആശാരിക്ക് ആശാരിപ്പണിയിലും, ഡോക്ടർക്ക് രോഗചികിത്സയിലും നൈപുണ്യം ഉണ്ടാവും എന്ന് പറയുന്നത് പോലമാത്രം.

ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യം ഈ നാട്ടിൽകൊണ്ടുവന്നത്, കായികവും, തൊഴിൽപരവും മറ്റുമായ നൈപുണ്യങ്ങളും മറ്റും മാത്രമല്ലതന്നെ. മറിച്ച്, മനുഷ്യനും മൃഗങ്ങൾക്കും അന്നേവരെ ഈ പ്രദേശത്തിൽ ഇല്ലാതിരുന്ന ഒരു

വ്യത്യസ്തമായ വ്യക്തിത്വവളർച്ചയും, ആശയവിനിമയ സൗകര്യവും ആണ്.

ഈ എഴുത്തുകാരന് ഏതാണ്ട് 17 വർഷങ്ങൾക്ക് മുൻപ് ഒരു വേദപണ്ഡിതന്റെ ഒരു മലയാളം കൃതി ഇങ്ഗ്ളിഷിലേക്ക് തർജ്ജമചെയ്യുവാൻ സൗകര്യപ്പെട്ടിരുന്നു. അന്നേരം ഈ പണ്ഡിതൻ ഏതാനും ചില വേദ ശ്ളോകങ്ങൾ ഉരുവിടുകയുണ്ടായി. നൂറുകണക്കിന് തിരമാലകൾ ഉരുണ്ടുരുണ്ട് വരുന്ന ഗംഗാപ്രവാഹംമാതിരി, നിഗൂഢമായ ഏതോ ആശയലോകത്തിന്റെ ഉള്ളറകളെ, മനസ്സിലാക്കാൻപറ്റാത്ത വാക്കുകളിൽ, സ്വരപ്പെടുത്തി മനസ്സിൽ ബ്രഹ്മതാളങ്ങളും ഉന്മാദവും സൃഷ്ടിച്ചുകൊണ്ട് ഇവ ഒഴുകിവന്നു. ആ രാഗമാധുരിയിൽ നിശബ്ദമായ ഒരു വ്യാമോഹ-സംഗീതവും ശ്രദ്ധിക്കാനാവുമായിരുന്നു. വാക്കുകൾക്ക് വൻ മുഴക്കം. അതിനുമപ്പുറം, ഇന്നും ആർക്കും കാര്യമായ അറിവ് ലഭിച്ചിട്ടില്ലാത്ത ഏതോ മാസ്മരിക സോഫ്ട്വാർ കോഡുകൾ ഇവയിൽ ഉൾക്കൊള്ളുന്നുണ്ട് എന്ന ഒരു തോന്നലും.

നിഗൂഢ സോഫ്ട്വേർ വിഷയത്തിലേക്ക് പിന്നീട് ഒരിക്കൽ കടക്കാം.

Go to Main contents

ഈ വാക്യപ്രവാഹം കേട്ടിരുന്ന ഈ എഴുത്തുകാരന്റെ ആ വേദിയിലെ അവസ്ഥയെന്താണ്?

ഏതാനും ഐഏഎസ്സുകാർ ഒരു മുറിയിലിരുന്ന് തമ്മിൽ സംസാരിക്കുകയും, രാജ്യത്തിലെ പല പ്രവർത്തനങ്ങളേയും നിസ്സരം എന്ന് തോന്നാവുന്ന മൊബൈൽ ഫോണുകളിലോടെ നിയന്ത്രിക്കുകയും ചെയ്യുന്ന ഒരു മുറി. ആ മുറിക്കകത്ത് ഒരു ഓഫിസ് ശിപായി നിൽക്കുന്നു. ആ ആളെ സംബന്ധിച്ചെടുത്തോളും, ഐഏഎസ്സുകാർ ചെയ്യുന്ന പ്രവർത്തനങ്ങൾ ഏതാണ്ട് അമാനുഷികകാര്യങ്ങളാണ്. വെറും ഏതാനും വാക്കുകൾകൊണ്ട് നൂറുകണക്കിന് ആളുകൾ ഉള്ള പോലീസ് സേനാവിഭാഗങ്ങളേയും മറ്റും നൂറുകണക്കിന് മൈലുകൾക്ക് അപ്പുറത്തേക്കും ഇപ്പുറത്തേക്കും സ്ഥാനചലനം നടത്തുന്നു. ആ ശിപായിക്കാണെങ്കിൽ ഏറ്റവും കൂടിവന്നാൽ ഗംഭീരമായ കൽപനകൾ എഴുതിവെച്ചിട്ടുള്ള ഓഫിസ് ഫൈലുകൾ അങ്ങോട്ടും ഇങ്ങോട്ടും ഒന്ന് കൊണ്ട് നടക്കാം. തൊട്ടുമുന്നിൽ നിൽക്കുന്ന ഐഏഎസ്സുകാരോട് ഒന്ന് സംസാരിക്കണമെങ്കിൽ ഓച്ഛാനിക്കണം.

ഈ ശിപായിയുടെ അവസ്ഥയാണ് മലബാറിലെ അനവധി വ്യത്യസ്ത ജനക്കൂട്ടങ്ങളുടേത്. വാക്ക്

കോഡുകളിലെ ബ്രാഹ്മണത്ത്വത്തിന് മുന്നിൽ അവർ പലതട്ടുകളായി നിശ്ചിതതോതിലുള്ള കീഴാളരായി ജീവിക്കണം. ബ്രാഹ്മണ വിവര പാരമ്പര്യങ്ങൾ നായർമാർക്കും അപ്രാപ്യമായിരുന്നു.

കാരണം, പ്രാദേശിക ഭാഷ ഫ്യൂഡൽ ആണ്. കീഴിൽ ഇരിക്കുന്ന വ്യക്തിക്കും ജനക്കൂട്ടത്തിനും അറിവും ആഹാരവും, വസ്ത്രങ്ങളും, ഇരിപ്പിടസൗകര്യങ്ങളും, വാസസ്ഥല സുഖസൗകര്യങ്ങളും അളന്നും നിയന്ത്രിച്ചും, ഏറ്റുക്കുറിച്ചിലോടെയും നൽകേണം. അല്ലാതെ ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ നൽകുന്നത് പോലുള്ള രീതിയിൽ ഏവർക്കും ഒരേ മാതിരി സൗകര്യങ്ങളും, അവകാശങ്ങളും നൽകിയാൽ, യുഎസ്സ് ഏയിൽ അടിമകളായി വന്ന നീഗ്രോകളുടേയും, അഭ്യാർത്ഥികളായി കയിറവന്ന ഭൂഖണ്ഡ യൂറോപ്യന്മാരേപോലെയും ആവും കാര്യങ്ങൾ. സമൂഹത്തിൽ കൂടുതൽ കൂടുതൽ സൗകര്യങ്ങൾ ലഭിക്കുന്തോറും, കൂടുതൽ കൂടുതൽ അവകാശങ്ങളും മറ്റും അവകാശബോധത്തോടെ ആവശ്യപ്പെടും. അവിടെ ഭാഷ ഇങ്ഗ്ളിഷാണ്. പെട്ടെന്ന് ആപത്ത് മറ്റുള്ളവർക്ക് മനസ്സിലാകില്ല. എന്നാൽ ഫ്യൂഡൽ ഭാഷയിൽ പെട്ടെന്ന് തന്നെ സാമൂഹികാവസ്ഥ തകിടം മറിയും. ഓര് ഓനാകും. ഓൻ ഓരാകും.

ആദ്യത്തെ ആളുടെ മനോനില തെറ്റും. രണ്ടാമത്തെ ആൾക്ക് വൻ ഹർഷോൻമാദം വന്നുചേരും.

ഇങ്ഗ്ലിഷ് ഭാഷാ നൈപുണ്യം മലബാറിലെ സാധാരണക്കാരന് നൽകിയത്, ഓഫിസ് ശിപായിക്ക് ഐഏഎസ്സുകാരുടെ സാമീപ്യം ഉള്ളത് പോലുള്ള അവസ്ഥയല്ല. മറിച്ച്, ഇങ്ഗ്ലിഷ് സംസാരിക്കുന്ന സാധാരണ വ്യക്തികളുടെ ഒരു കൂട്ടായ്മയും, ഇങ്ഗ്ളണ്ടിലെ സാമൂഹികാന്തരീക്ഷത്തിന്റെ മാനസിക പ്രഭാവവും മറ്റും മാത്രമായിരുന്നു. വ്യക്തികൾക്കും വ്യക്തിത്വങ്ങൾക്കും, സാമൂഹിക ആശയവിനിമയത്തിലും മലബാറിന്റെ ചരിത്രത്തിൽ അന്നേവരെ അനുഭവപ്പെട്ടിട്ടില്ലാത്ത തെളിമയും, സരളതയും, ലാളിത്യവും, അസങ്കീർണ്ണതയും, അകൃത്രിമത്വവും നിർവ്യജതയും മറ്റും. അല്ലാതെ കടിച്ചാൽ പൊട്ടാത്ത പാണ്ഡിത്യങ്ങൾ അല്ലതന്നെ.

വാക്കുകൾക്ക് മനുഷ്യനേയും മനുഷ്യാത്മാവിനേയും, കുപ്പത്തൊട്ടിമുതൽ അങ്ങ് ഹിമഗിരിശൈലത്തിന്റെ ഉന്നതങ്ങളിൽ വരെ തരംതിരിച്ച് വെക്കാനാവുന്ന ഭാഷയാണ് മലബാറിലെ പാരമ്പര്യ ഭാഷ. തൊട്ടപ്പുറത്തുള്ള

തമിഴും, കന്നടയും, മലയാളവും ഹിന്ദിയും മറ്റും ഇവപോലതന്നെ.

കുപ്പത്തൊട്ടിയായി ഭാഷാ കോഡുകളിൽ നിർവ്വചിക്കപ്പെട്ടിരിക്കുന്ന വ്യക്തിക്ക് വാക്കുകളിലെ ബ്രാഹ്മണത്വം തുളുമ്പിനിൽക്കുന്ന ഇടം വളരെ മാസ്മരികമായി അനുഭവപ്പെടും. പഴയകാല മലയാള സിനിമാ ഗാനങ്ങളുടെ സ്വരമാധുര്യത്തിന്റെ രഹസ്യങ്ങളിൽ ഒന്ന് ഇതാണ്.

ഈ വിധം തരംതാഴ്ത്തി നിർവ്വചിക്കപ്പെട്ടിരിക്കുന്ന വ്യക്തിയുടെ വ്യക്തിത്വം ഒരു കുഴിതന്നെയായിരിക്കും. ഈ കുഴിയെ എടുത്ത് ഹിമഗിരിശൈലത്തോട് സാമ്യപ്പെടുത്തിയാൽ, ഹിമഗിരിശൈലം താഴെക്ക് ഇടിഞ്ഞ് വീഴും. അതും ഒരു വൻ പ്രശ്നമാണ്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

എന്നാൽ ഇവിടെ ചെറുതായി സൂചിപ്പിക്കാനുള്ളത്, വെറും കേവലമായ Spoken-English ഉപയോഗിച്ചു കൊണ്ട് സാമൂഹിക കുഴികളെ സാമൂഹിക വൻ പർവ്വതങ്ങളോട് ഒരുമപ്പെടുത്താനുള്ള ശ്രമവും വൻ ആപത്തുള്ളതാണ്. ആദ്യം ചെയ്യേണ്ടുന്നത്, സാമൂഹിക കുഴികളും, സാമുഹിക പർവ്വതങ്ങളും

ആയുള്ള വ്യത്യസ്ത വ്യക്തിത്ത്വങ്ങളെ വളർത്തിയെടുക്കാതിരിക്കലാണ്. അതിന് ചെയ്യേണ്ടത്, ജനിച്ച അന്നുമുതൽ ഫ്യൂഡൽ ഭാഷകളുടെ പൈശാചിക കോഡുകൾക്ക് വ്യക്തിയെ സമീപിക്കാൻ അനുവാദം നൽകാതിരിക്കലാണ്.

Go to Main contents

## 78. ഫ്യൂഡൽ ഭാഷകളിൽ ഉയർന്നവർക്ക് ലഭിക്കുന്ന ദിവ്യ തേജസ്സ്

ഇപ്പോൾ ഇവിടെ ഇന്ന് എഴുതാൻ പോകുന്ന കാര്യം നായർമാരിലും, അവർക്ക് മുകളിൽ അമ്പലവാസികളിലും, ഹിന്ദുക്കളിലും (ബ്രാഹ്മണരിലും) ഉണ്ടായിരുന്ന മാനസികവും വ്യക്തിത്തപരവും സാമൂഹിക സദാചാരബോധപരമായും, സത്യസന്ധതാപരമായും വിവരവിജ്ഞാനപരമായും ഉള്ള ആപേക്ഷികമായ ഔന്നിത്യത്തെക്കുറിച്ചാണ്.

ഇന്ന് മലബാറിലുള്ള മുരുമക്കത്തായ തീയരും മക്കത്തായ തീയരും, അനവധി മറ്റ് കീഴ്ജാതിക്കാരും, തിരുവിതാകൂറിലെ ചൊവ്വന്മാരും, ഈഴവരും, മറ്റ് കീഴ്ജാതിക്കാരും, വിവിധതരം കൃസ്ത്തീയരും, ഇസ്ലാംമതസ്ഥർ ചിലപ്പോഴൊക്കെയും, ദക്ഷിണേഷ്യൻ പാരമ്പര്യങ്ങൾ പ്രകാരം അവർക്ക് പൈതൃകമായി ലഭിച്ച വൻ സാംസ്ക്കാരിക മുതൽക്കൂട്ടുകളെക്കുറിച്ചൊക്കെ അവകാശപ്പെടാറുണ്ടെങ്കിലും, വാസ്തവം പറയുകയാണെങ്കിൽ, മുൻതലമുറക്കാർ കീഴ് ജാതിക്കാരായിരുന്ന ജനങ്ങൾക്ക് ഹൈന്ദവ പാരമ്പര്യങ്ങളിൽ കാര്യമായ അവകാശം ഉണ്ട്

എന്ന് തോന്നുന്നില്ല. വൻ വീട്ടിലെ പണിക്കാർക്ക് ആ വീട്ടിലെ തറവാടിത്തത്തിൽ എത്രമാത്രം അവകാശം ഉണ്ട്, അതുപോലൊക്കയേ കീഴ് ജാതിക്കാർക്ക് ഹൈന്ദവ പാരമ്പര്യങ്ങളുമായി ബന്ധമുള്ളു എന്നാണ് തോന്നുന്നത്.

നായർമാർ വൻ യോദ്ധാക്കളും, മഹാധീരരും, മഹാരാജ്യങ്ങളിലെ പട്ടാള മേധാവികളും, വൻ സാംസ്ക്കാരിക പൈതൃകത്തിന്റെ അവകാശികളും, മറ്റുമായിരുന്നു എന്ന രീതിയിൽ William Logan എഴുതിയ Malabar Manualൽ പലദിക്കിലും സൂചനകൾ കാണപ്പെടുന്നുണ്ട്. എന്നാൽ ആ ഗ്രന്ഥത്തിൽത്തന്നെ ഈ വക അവകാശങ്ങൾക്ക് കടക വിരുദ്ധമായിട്ടുള്ള നായർ പെരുമാറ്റങ്ങൾ പലദിക്കിലും രേഖപ്പെടുത്തിക്കാണുന്നുണ്ട്. ആ ഗ്രന്ഥത്തിൽ ഈ വിധ വ്യത്യസ്ത ദിശകളിലേക്ക് വിരൽ ചൂണ്ടുന്ന അനവധി പ്രദേശങ്ങൾ കാണുകയുണ്ടായി. ഈ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ ആ ഗ്രന്ഥം യഥാർത്ഥത്തിൽ മൊത്തമായി William Loganന്റെ മാത്രം എഴുത്തല്ലാ എന്ന നിഗമനത്തിൽ ഈ എഴുത്തുകാരൻ എത്തിച്ചേർന്നിട്ടുണ്ട്.

കീഴ് ജാതിക്കാരന്റെ വീക്ഷണകോണിൽ നിന്നും നോക്കിയാൽ നായർമാർക്ക് അന്ന് ഒരു ദിവ്യതേജസ്സും ഓജസ്സും ശരീരകാന്തിയും

കാണപ്പെട്ടേക്കാം. വിവരത്തിന്റേയും വ്യക്തിപ്രഭാവത്തിന്റെയും ഒരു മൂർത്തീകരണമായി നായരെ കീഴ് ജാതിക്കാർക്ക് തോന്നിയേക്കാം. കാരണം, അവർക്ക് സാധ്യമല്ലത്ത പലതും നായർക്ക് ചെയ്യാനാവും. കീഴ് ജാതിക്കാരനെ സ്വന്തം ഭാഷയിലെ വാക്കകുകൾ തന്നെ പലവിധത്തിൽ തടയും.

യഥാർത്ഥത്തിൽ ഈ വിധ പ്രതിഭാസം ഇങ്ഗ്ലിഷ് ഭാഷ പ്രാദേശികമായി സംസാരിക്കുന്നവരിൽ കാര്യമായി കാണില്ലതന്നെ.

ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് ഈ എഴുത്തുകാരന് മറ്റൊരു സംസ്ഥാനത്തിൽ വച്ച് ഒരു പൊതുമേഖലാ സ്ഥാപനത്തിൽ ഓഫിസറായി തൊഴിൽ ചെയ്യുന്ന ഒരു scheduled caste (പട്ടിക ജാതി) വ്യക്തിയെ പരിചയമുണ്ടായിരുന്നു. ഈ ആൾക്ക് മോശമല്ലാത്തരീതിയിൽ ഇങ്ഗ്ലിഷ് ഭാഷ സംസാരിക്കാൻ കഴിവുണ്ടായിരുന്നു. എന്നാൽ ഓഫിസർ പദവിക്ക് അപ്പുറം കാര്യമായ വൻ അധികാരങ്ങൾ ഈ ആൾക്ക് ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. ശരീര വ്യക്തിത്വത്തിൽ പ്രകടമായ മോശമായ യാതോരു ഹേതുവും ദൃശ്യമായിരുന്നില്ലാ എങ്കിലും, യാതോരു ദിവ്യത്വവും തേജസ്സും പ്രകടമായ ഓജസും ശരീരകാന്തിയും മറ്റും കാണപ്പെട്ടിരുന്നില്ല.

എന്നാൽ പൊതുവിവരം ഉള്ള വ്യക്തിതന്നെയായിരുന്നു ഈ ആൾ. ഈ ആളുമായി ചിലപ്പോഴൊക്കെ നഗരത്തിലെ തൊട്ടടുത്തുള്ള ലഘുഭക്ഷണശാലയിൽ (restaurantൽ) പോയി ചായകുടിക്കാറുണ്ടായിരുന്നു.

ഈ ആൾ ഐഏഎസ്സ് പരീക്ഷക്ക് എഴുതാൻ പോകുകയാണ്. കാരണം, ഈ ആളുടെ ഭാര്യ ഇതിനായി നിത്യവും നിർബന്ധിക്കുന്നു. പട്ടിക ജാതിക്കാർക്ക് നിർബന്ധമായും 20% IAS/IPS തുടങ്ങിയ തൊഴിലുകൾ നൽകിയിരിക്കണം എന്ന് പാർലമെന്റ് അനുശാസിച്ച കാലമായിരുന്നു എന്ന് ഓർക്കുന്നു. എന്നുവച്ചാൽ, പരീക്ഷയിൽ യാതോരു വിധ minimum മാർക്കുകളും ഇവരുടെ കാര്യത്തിൽ ബാധകമല്ല എന്നാണ് നിയമം. എന്നാൽ ഇവിടെ പരാമർശിച്ച വ്യക്തി വിവരം ഉള്ള ആൾതന്നെ.

(ഐഏഎസ്സ് പരീക്ഷയെക്കുറിച്ച് ചിലകാര്യങ്ങൾ എഴുതാൻ ഉദ്ദേശിക്കുന്നുണ്ട്. ആ അവസരത്തിൽ ഈ minimum മാർക്കിന്റെ കാര്യത്തെക്കുറിച്ച് കൂടുൽ എഴുതാം.)

ആ സംസ്ഥാനത്തിൽ നിന്നും കുറച്ചു നാൾ വിട്ടുനിന്നിരുന്നതിന് ശേഷം വീണ്ടും ഏതാനും മാസങ്ങൾക്ക് ശേഷം തിരിച്ചു ചെന്നപ്പോൾ അറിഞ്ഞു, ഈ വ്യക്തി പരീക്ഷയിൽ പാസായി

Go to Main contents

എന്നും, റാങ്കിന്റെ അടിസ്ഥാനത്തിൽ തിരഞ്ഞെടുക്കപ്പെട്ടത് ഐപിഎസ്സിനാണ് എന്നും. പരീക്ഷാ റിസൾട്ട് വന്നിട്ട് വെറും രണ്ട് നാൾമാത്രമേ ആയിട്ടുള്ളു.

പിറ്റേന്ന് ഈ ആളെ കാണാൻ ഈ ആളുടെ നിലവിലുള്ള ഓഫിസിൽ പോയി. ഈ ആൾ തന്റെ നിത്യവും ഉള്ള കസേരയിൽ ഇരിക്കുന്നു. ഈ ആളുടെ അതേ ഓഫിസിലെ മറ്റ് പലരും അതുവഴിപോകുമ്പോൾ ഈ ആളുടെ അടുത്ത് വന്ന് അനുമോദിക്കുന്നു. ചിലർ ഈ ആളുടെ മേലധികാരികളാണ് ആ ഓഫിസിൽ.

ഈ ആൾ ചെറുതായി കറുപ്പ് നിറം ഉള്ള വ്യക്തിയാണെങ്കിലും, ആൾക്ക് ആകെക്കൂടിയൊരു തിളക്കവും ദിവ്യതേജസും ശരീരകാന്തിപോലുള്ള മറ്റെന്തോ ഒന്നും. അമിതമായി ശബ്ദമുയർത്തിസംസാരിക്കാത്ത വ്യക്തിയാണ്. ഇപ്പോഴും ശബ്ദം താഴ്ത്തിത്തന്നെയാണ് സംസാരിക്കുന്നത്. എന്നാൽ വാക്കുകൾക്ക് വൻ സ്വരമാധുര്യം. വായിൽ നിന്നും വീഴുന്നത് മുത്തുകൾ ആണ് എന്ന രീതിയിൽ ആണ് ഈ ആൾക്ക് ചുറ്റും നിൽക്കുന്നവർക്ക് തോന്നുന്നത്. എല്ലാരും ഒരേ നിരപ്പിൽ ഉള്ള സ്ഥാലത്താണ് ഉള്ളതെങ്കിലും, ഈ ആൾ ഏതോവിധേനെ ഒരു ഉയരത്തിലാണ് എന്ന

തോന്നൽ. ഈ ആളുടെ ആ ഓഫിസിലെ മേലധികാരികൾ തന്നെ ഒന്ന് ചെറുതായതായ മാതിരി.

ഈ ആളെ പിന്നീട് കാണാൻ അവസരം ഉണ്ടായിട്ടില്ല. എന്നാൽ വർഷങ്ങൾക്ക് ശേഷം, യാദൃശ്ചികമായി YouTubeൽ ഒരു വീഡിയോയിൽ ഈ ആളെ കാണുകയുണ്ടായി. കേന്ദ്രം സർക്കാറിന്റെ ഒരു മുഖ്യമായ പോലീസ് വകുപ്പിൽ അന്ന് ഈ ആൾ ഒരു Joint Directorറോ മറ്റോ ആയിരുന്നു എന്ന് ഓർക്കുന്നു.

വീഡിയോയിൽ ഈ ആൾ ചെറിയ ഒരു പ്രസംഗം നടത്തുകയാണ്. വ്യക്തി ആരെന്നോ പദവി എന്താണെന്നോ അറിയില്ലായെങ്കിൽ ആ പ്രസംഗത്തിൽ കാര്യമായ ഒരു മഹിമ കാണാൻ പറ്റിയേക്കില്ല. വാക്കുകൾ മിതമായി ആണ് ഈ വ്യക്തി ഉപയോഗിക്കുന്നത്. ശബ്ദം താഴ്ത്തിയും. എന്നാൽ അറിവുള്ളവർക്ക് അറിയാം ഈ ഹ്രസ്വമായ വാക്കുകൾക്ക് പിന്നിൽ ഉള്ള ശക്തി.

കമന്റ് ബോക്സിൽ (Comment boxൽ) ആ സംസ്ഥാനത്തിലെ, ഈ ആളെ ഏതോ രീതിയിൽ പരിചയമുള്ള, ആളുകൾ ഈ ആളോട് വൻ ആരാധനാ ഭാവത്തിലാണ് വാക്കുകൾ ചേർത്തിട്ടുള്ളത്. ഒരു ദിവ്യവ്യക്തിത്വത്തേയോ,

മറ്റോ അഭിസംബോധന ചെയ്യുന്ന രീതിയിലാണ് ആളുകൾ ഈ ആളുടെ സംസാരത്തിന്റെ അഗാധപാണ്ഡിത്യത്തെക്കുറിച്ച് പരാമർശിക്കുന്നത്.

മുകളിൽ സൂചിപ്പിച്ച കഥ മലബാറിലെ നായർമാരുടെ ദിവ്യതേജസ്സുമായി ബന്ധപ്പെടുത്താനാണ് ഉദ്ദേശിച്ചത്. എന്നാൽ കാര്യങ്ങൾ പൂർണ്ണമായും ഒരേ പോലുള്ളതല്ല. പശ്ചാത്തലത്തിൽ വ്യത്യാസം ഉണ്ട്.

## 79. സമൂഹത്തെ പുനർ നിർവ്വചിക്കാൻ ഒരുമ്പെടുന്നതിന് മുൻപ് അറിഞ്ഞിരിക്കേണ്ടുന്ന ചില വസ്തുതകൾ

---

നായർമാരിൽ ശൂദ്രരക്തമല്ല ഒഴുകിയിരുന്നത്. മറിച്ച് ഒട്ടുമുക്കാലും ബ്രാഹ്മണ രക്തമായിരുന്നു. ബ്രാഹ്മണരുടെ ജീൻസുകളിലും, ഡിഎൻഏയിലും എന്തെങ്കിലും പ്രത്യേകമായി ഔന്നിത്യം ഉണ്ടോ എന്ന ചോദ്യത്തിന് വ്യക്തമായ ഒരു ഉത്തരം നൽകാവുന്നതാണ്. ഫ്യൂഡൽ ഭാഷാ കോഡുകളിൽ ഔന്നിത്യം നൽകപ്പെട്ടിട്ടുള്ള വ്യക്തിയുടെ ശരീരത്തിന്റേയും മനസ്സിന്റേയും വെർച്ചൽ സോഫ്ട്വേർ കോഡുകളുടെ ഓരോ ദിക്കിലും ഈ ഔന്നിത്യ വിവരം ആലേഖനം ചെയ്യപ്പെട്ടിരിക്കും. അക്കമൂല്യങ്ങളിൽ ഏറ്റമുണ്ടായിരിക്കും.

സ്വന്തം മകൻ / മകൾ സമൂഹത്തിൽ വൻ ആദരവ് സമാഹരിക്കുന്ന ബ്രാഹ്മണന്റെ രക്തമാണ് പേറുന്നത് എന്ന അറിവ് തന്നെ മാതാവിലും, ഉദരത്തിൽ ഇരിക്കുന്ന കുട്ടിയിലും ഈ സോഫ്ട്വേർ കോഡുകളിൽ മൂല്യ ഏറ്റം പ്രതിഫലിപ്പിക്കാം.

കീഴ് ജാതിക്കാരിൽ പെട്ട കുട്ടികളിലും, സ്വന്തം പിതാവ് സാമൂഹികമോ, ബുദ്ധിപരമോ, കുടുംബ

ബന്ധപരമോ, കായിക ശേഷിയിലോ മറ്റോ ഉന്നത ഹേതുക്കൾ ഉള്ള ആളാണെങ്കിൽ, ആപേക്ഷികമായ വ്യക്തിത്വ ഔന്നിത്യം ശരീരത്തിൽ പ്രകടിപ്പിച്ചേക്കാം.

ഈ മുകളിൽ സൂചിപ്പിച്ച കാര്യം മറ്റൊരു വിഷയത്തിലുള്ള കാര്യമാണ്. മാത്രവുമല്ല, ഇവിടെ വളരെ ചെറുതായി സൂചിപ്പിച്ച ഈ കാര്യം വളരെ സങ്കീർണ്ണതയുള്ള ഒരു ഇടവുമാണ്. മുകളിൽ പറഞ്ഞവാക്കുകളിൽ ഒതുങ്ങിനിൽക്കില്ലതന്നെ.

ഇന്നുള്ള പോലീസ് കോൺസ്റ്റബ്ൾ, ഹെഡ് കോൺസ്റ്റബ്ൾ എന്ന രീതിയിൽ തന്നെയാണ് അന്ന് മലബാറിലെ ഓരോ കൊച്ചുകൊച്ചു പ്രദേശത്തിലും നായർമാർ ജീവിച്ചിരുന്നത്. നായർ കുടുംബങ്ങളിൽ തമ്മിൽത്തമ്മിൽ എന്തെങ്കിലും ഒരു രീതിയിലുള്ള ഉയർന്നവരും കീഴെയുള്ളവരും ഉണ്ടായിരുന്നിരിക്കാം. ഈ ഉയർച്ചത്താഴ്ച വളരെ വ്യക്തമായ രീതിയിൽ ഉണ്ടെങ്കിൽമാത്രമേ പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ സാമൂഹിക ആശയവിനിമയം സ്വരക്കേട് സൃഷ്ടിക്കാതെ മുന്നോട്ട് നീങ്ങുകയുള്ളു.

വ്യത്യസ്ത കീഴ് ജാതിക്കാർ എന്തുകൊണ്ട് നായർമാരുടെ കീഴാളരുകളായി നിന്നു? അവർക്ക് സംഘടിച്ച് നായർമാരെ തുരത്തിക്കൂടെ എന്ന

ചോദ്യം ഇങ്ഗ്ളിഷിൽ ചിന്തിക്കുന്നവരിൽ വന്നേക്കാം. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ വാസ്തവം മറ്റൊന്നാണ്.

കീഴ് ജനക്കൂട്ടങ്ങളിലെ ഓരോ വ്യക്തിക്കും തീരെ സഹിക്കാൻ പറ്റാത്ത ഒരു കാര്യമാണ് തന്നെപ്പോലുള്ളതോ, അതുമല്ലെങ്കിൽ തന്നെക്കാൾ കീഴിലുള്ളതോ ആയ മറ്റൊരു വ്യക്തി താൻ കാണിക്കുന്ന വിധേയത്വവും അടിയാളത്തവും പ്രകടിപ്പിക്കാതെ, ഉയർന്ന മാനസികാവസ്ഥ പ്രകടിപ്പിക്കുന്നത്.

ഉദാഹരണത്തിന് എല്ലാരും പോലീസ് ഇൻസ്പ്പെട്ടറോട് വിധേയത്തത്തിലും, വണങ്ങിയും നിൽക്കുന്ന അവസരത്തിൽ അവരെപ്പോലുള്ള വേറൊരു വ്യക്തി കാര്യമായ വിധേയത്വം ഇല്ലാതെ ഇൻസ്പെക്ടറോട് സംവാദം ചെയ്യുന്നത് കണ്ടാൽ, ആ വ്യക്തിയോട് കഠിനമായ വിരോധവും, വിദ്വേഷവും ഇവരിൽ വന്നുപെടാം. അവൻ ധിക്കാരത്തോടുകൂടിയല്ലെ പെരുമാറുന്നത്? ഇങ്ങിനെ പോയാൽ നാട്ടിൽ എന്ത് അച്ചടക്കമാണ് ഉണ്ടാവുക? എന്ന് അവർക്ക് മനസ്സിൽ ചോദ്യം വന്നേക്കാം.

ഇങ്ഗ്ളിഷ് ഭരണം വരുന്നതിന് മുൻപ് കീഴ് ജനക്കൂട്ടങ്ങളിലെ വ്യക്തികൾക്ക് അവരോട്

സാമൂഹികമായി മത്സരിക്കുന്ന മറ്റ് അതേ ജാതിക്കാരിലെ വ്യക്തികളിൽ നിന്നുമോ, അതുമല്ലെങ്കിൽ അവരെക്കാൾ കീഴിൽ ഉള്ള ജാതിക്കാരിലെ വ്യക്തികളിൽ നിന്നുമോ സർവ്വവിധ സംരക്ഷണവും ഉറപ്പ് നൽകുന്നത് ആ പ്രദേശത്തിലെ നായർ കുടുംബങ്ങൾ ആയിരിക്കും. തന്നോട് മത്സരിക്കുന്ന മറ്റൊരു വ്യക്തിയെ നായർമാർ വന്ന് കെട്ടിയിട്ട് അടിക്കുന്നതും മറ്റും ഇപ്പുറത്തുള്ള ആൾക്ക് വളരെ മാനസികോല്ലാസം നൽകുന്നകാര്യമാകാം.

ഈ വിധമുള്ള ചിന്താ സവിശേഷതകൾ ഇങ്ഗ്ളിഷിൽ പൊതുവായി ഇല്ലതന്നെ.

ഈ വിധം സാമൂഹികമായി ബഹുമാനിക്കപ്പെടുന്ന നായർമാരിൽ ഒരു വ്യക്തിത്വ ഔന്നിത്യം കീഴ്ജാതിക്കാർ കാണും എന്നുള്ളതും വാസ്തവമായേക്കാം.

ഈ കാര്യത്തെ ഈ വിധം കാണാവുന്നതാണ്:

ഇന്നുള്ള മലബാറിലെ ഒരു സാധാരണ ചെറുപ്പക്കാരൻ. ഔപചാരിക വിദ്യാഭ്യാസം കഴിഞ്ഞിട്ടുണ്ട്. ഇങ്ഗ്ളിഷിൽ കാര്യമായ പ്രാവീണ്യം ഇല്ല. പത്രങ്ങളിലൂടെയും, ടിവി, സിനിമാ, സാമൂഹിക ചർച്ച, പഠിച്ച

പാഠപുസ്തകങ്ങൾ എന്നിവയിലൂടെ പലവിവരങ്ങളും ലഭിച്ച ആളാണ്. സാമൂഹത്തിൽ ഒരു സാധാരണ ചെറുപ്പക്കാരൻ. കാര്യമായ വിധേയത്വമോ വൻ ബഹുമാനങ്ങളോ ആരും ഈ ആൾക്ക് നൽകുന്നില്ല. ഈ ആളുടെ പേര് നാണു. എടോ നാണു, ഇഞ്ഞി, ഓൻ തുടങ്ങിയ വാക്കുകളിൽ പൊതുവായി നിർവ്വചിക്കപ്പെടുന്ന വ്യക്തിയാണ്. ഈ ആളെ കണ്ടാൽ കുട്ടികൾ കാര്യമായി വകവെക്കില്ല. ഈ ആളും താരതമ്യേന പ്രായം കുറഞ്ഞവരോട് ശ്രദ്ധിച്ചേ സംസാരിക്കൂ. അങ്ങോട് ഇഞ്ഞി (നീ) എന്ന് സംബോധന ചെയ്താൽ, തിരിച്ച് അതേ പോലെ ഇഞ്ഞി (നീ) സംബോധന ചെയ്യാൻ സാധ്യതയുള്ളവരെ ഒഴിവാക്കും.

ഒരു നാൾ പീഎസ്സ്സി പരീക്ഷയിലൂടെയോ പണം നൽകിയോ ഒരു സ്ക്കൂളിൽ അദ്ധ്യാപകനാകുന്നു. കാര്യങ്ങൾ ആകെ മാറി. പേരിന് പിന്നിൽ സാർ എന്ന വാക്ക് വന്ന് പതിക്കുന്നു. ആൾ നാണുസാറാണ്. (നാണു മാഷ് എന്നും ആകാം. അതിൽ വാക്ക് കോഡുകൾക്ക് ചെറിയ ഒരു വ്യത്യാസം ഉണ്ട്. അതിലേക്ക് കടക്കുന്നില്ല.)

ക്ലാസിൽ കയറിവരുമ്പോൾ കുട്ടികൾ എല്ലാരും കൂട്ടത്തോടെ എഴുന്നേൽക്കും. അവരെ ഇഞ്ഞി / നീ എന്ന് സംബോധന ചെയ്യാം. എടാ, എടീ എന്ന

വാക്കുകൾ അവരോട് ഉപയോഗിക്കാം. അവരെ ഞെട്ടിക്കാം. വാക്കുകൾ കാർകഷമായി ഉപയോഗിക്കാം. വേണമെങ്കിൽ ചെവി പിടിച്ച് നുള്ളാം. പണ്ട് കാലങ്ങളിൽ മുഖത്തിട്ടടിക്കാം. എഴുത്ത് ശിക്ഷ നൽകാം. മറ്റ് രീതിയിൽ ശിക്ഷിക്കാം. വിദ്യാർത്ഥിയെ ക്ളാസിന് പുറത്ത് നിർത്താം. ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് വരെ കുട്ടികളെക്കൊണ്ട് തമ്മിൽ ചെവിക്ക് പിടിപ്പിച്ച് ഏത്തം ഇടയിക്കാം. അച്ഛനെ വിളിച്ച് കൊണ്ടുവാ, അമ്മയെ വിളിച്ച് കൊണ്ടുവാ എന്നെല്ലാം ആജ്ഞാപിക്കാം.

കുട്ടികളെ അനുസരണപ്പെടുത്തുന്നതിൽ നാണു സാറിനും പങ്കുണ്ട്. കുട്ടികൾ തമ്മിലുള്ള കശപിശകളിലും അടിപിടിയിലും മറ്റും നിയന്ത്രണം വരുത്തുന്നതിലും ഈ ആൾക്ക് അധികാരങ്ങൾ ഉണ്ട്. പോരാത്തതിന്, കുട്ടികൾക്ക് ഇടയിലുള്ള ബഹുമാന തരംതാഴ്ത്തൽ വാക്ക് കോഡുകൾ തക്കതാം വണ്ണം ഉപയോഗിക്കാത്തവർക്ക് താക്കീത് നൽകാനും ഈ ആൾക്ക് പറ്റും. ഉദാഹരണത്തിന്, ചേട്ടൻ - എടാ, ചേച്ചീ - എടീ എന്നവണ്ണമുള്ള ബന്ധ കോഡുകൾ ആരെങ്കിലും തെറ്റായി ഉപയോഗിച്ചാൽ സാറിനോട് വേദനിച്ച ആൾക്ക് പരാതിപ്പെടാം.

പൊതുനിരത്തിൽ നാണുമാഷ് / നാണുസാർ ഇറങ്ങിനടക്കുമ്പോൾ, ആളുകൾ ആദരവ് പ്രകടിപ്പിക്കും. പഴയ വെറും നാണു അല്ല ഇത്.

ഗ്രാമീണ അങ്ങാടിയിലും ഇത് തന്നെ കഥ.

പഴയകാല നായർമാർ, ഇന്നുള്ള പോലീസ് കോൺസ്റ്റബ്ൾ തുടങ്ങിയവരുടെ അധികാരങ്ങളോട് വളരെ സാമ്യം ഉള്ളവയാണ് മുകളിൽ നൽകിയിട്ടുള്ള കാര്യങ്ങൾ.

ഇങ്ങിനെ സാറ് എന്നുള്ള ഒരു ബഹുമാന - ആദരവ് ചിഹ്നം പേരിന് പിന്നിൽ വന്നുവീണുകിട്ടിയാൽ, ആ ആളുടെ വാക്കിലും നടപ്പിലും മറ്റും ഒരു മാറ്റം വന്നുവീഴും. ചെറിയതോതിലുള്ളതെങ്കിലുമായ ഒരു ഘനഗാംഭീര്യം ചേഷ്ടകളിൽ വന്നുചേരും. വാക്കുകൾക്ക് മുത്തിന്റെ മിനുക്കവും, വാക്കുകളിൽ പാണ്ഡിത്യവും ഉണ്ട് എന്ന് പലരും മനസ്സിലാക്കും.

ഇവിടെ പറയാനുള്ളത്, നായർമാർക്ക് ഗ്രാമങ്ങളിൽ പണ്ട് കാലങ്ങളിൽ ഈ വിധമുള്ള ഒരു ശാരീരിക ഭാവം ഉണ്ടായിരിക്കും എന്ന് അനുമാനിക്കാവുന്നതാണ് എന്നാണ്.

എന്നാൽ അവർ വിധേയത്വം നൽകേണ്ടുന്ന നമ്പൂതിരിമാരുടെ സാന്നിധ്യത്തിൽ ഇത് മങ്ങിപ്പോകും.

ഇതിനെ ഈ വിധം ചിത്രീകരിക്കാവുന്നതാണ്:

DySP കുറേ പോലീസുകരോടൊപ്പം പൊതുനിരത്തിൽ നിൽക്കുന്നു. DySPക്ക് ഒരു ദിവ്യമായ തേജസ്സ് ഉള്ളതായി ജനത്തിന് തോന്നുന്നു. കാരണം അവർ ഭയപ്പെടുന്ന പോലീസുകാർ വൻ വിധേയത്വ ഭാവത്തിലാണ് DySPയുടെ മുന്നിൽ നിൽക്കുന്നത്. DySP അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നു. തെരുവീഥിയിലെ പ്രമാണിയാണ് ഈ ആൾ അപ്പോൾ.

അപ്പോഴാണ്, DIGയുടെ വാഹനം അവിടെ വരുന്നത്. DySPക്ക് വിധേയത്വം പ്രകടിപ്പിച്ചേ പറ്റൂ. DIG ആണെങ്കിൽ തെരുവിൽ നടന്ന് വിലസാൻ വളരെ ഇഷ്ടപ്പെടുന്ന വ്യക്തിയാണ്. DIG വാഹനത്തിൽ നിന്നും ഇറങ്ങി, DySPയോട് അത് ചെയ്യൂ ഇത് ചെയ്യൂ എന്നെല്ലാം വൻ അധികാര ഭാവത്തിൽ നിർദ്ദേശം നൽകുന്നു. പോരാത്തതിന്, കോൺസ്റ്റബ്ൾമാരോട് നേരിട്ട് നിർദ്ദേശങ്ങളും നൽകുന്നു.

ജനം നോക്കുമ്പോൾ, DySPയുടെ ദിവ്യ തേജസ്സിന് മങ്ങൽ ഏറ്റിരിക്കുന്നു. അത് നേരെ DIGയുടെ ദേഹത്തിലേക്ക് ഓടിക്കയറിയിരിക്കുന്നു.

ഇങ്ങിനെയൊരു സംഭവ വികാസം ഇങ്ഗ്ളിഷ് സമൂഹങ്ങളിൽ കാണാൻ പറ്റും എന്ന് തോന്നുന്നില്ല.

മുകളിൽ എഴുതിയ വിചിത്രമായ ചിത്രീകരണങ്ങൾ, മലബാറിലെ പഴയകാല സാമൂഹിക ഉച്ചനീചത്വവുമായി ബന്ധപ്പെട്ട് വ്യക്തിക്ക് ഉള്ള മഹത്വങ്ങളെ ചിത്രീകരിക്കാനാണ് നൽകിയത്.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ വരവ്, ഇതിൽ കാര്യമായ വിള്ളലുകൾ വരുത്തി എന്നുള്ളതാവാം സംഭവിച്ചകാര്യം.

സമൂഹത്തെ അടിച്ച് നിരപ്പാക്കുന്ന ഒരു ഭാഷാ സംവിധാനമാണ് അവർ ഇവിടേക്ക് ഒഴുക്കിവിടാൻ ഒരുമ്പെട്ടത്. അവർ എന്താണ് ചെയ്യുന്നത് എന്ന് അവർക്ക് വ്യക്തമായി മനസ്സിലായിരുന്നുവോ എന്ന് അറിയില്ല. കാരണം, ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ വ്യക്തികൾ ഒരേ തരത്തിലുള്ള ഗോട്ടികൾ (ഗോലികൾ / marbles) പോലുള്ള വസ്തുക്കൾ അല്ലതന്നെ. വ്യക്തികൾ

ഉയർച്ചത്താഴ്ചകൾ ഉള്ളിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ളവരാണ്. ഈ ഉയർച്ചത്താഴ്ചകൾക്ക് അനുസൃതമായി അവർക്ക് പലവിധ പരിധികളും നിർവ്വചിക്കപ്പെട്ടിട്ടുണ്ട്. ഇതൊന്നും കണ്ടില്ലാ എന്ന മട്ടിലാണ് ഇങ്ഗ്ളിഷ് ഭാഷ സമൂഹത്തെ പുനർ നിർവ്വചിക്കാൻ ഒരുമ്പെടുന്നത്.

പലർക്കും വേദനകൾ അനുഭവപ്പെടും. പലർക്കും കെട്ടഴിച്ചിട്ട പ്രതീതിയും വന്നുചേരും.

## 80. തമ്മിൽത്തമ്മിൽ കുത്തിപരിക്കേൽപ്പിച്ച്, മാനസികമായി സായൂജ്യം നേടിക്കൊണ്ടിരുന്ന ജനക്കൂട്ടങ്ങൾ

ഏതാണ്ട് 1000ADക്ക് ചുറ്റുപാടിൽ ദക്ഷിണ മലബാറിന്റെ തെക്കെയറ്റത്തുള്ള കൊടുങ്ങല്ലൂരിൽ യഹൂദർ കുടിയേറാനായി വരികയും, അവിടുള്ള കുട്ടിരാജാവിൽനിന്നും വൻ സാമൂഹിക അധികാരങ്ങളുടെ ഒരു കരാർ എഴുതിവാങ്ങിക്കുകയും ചെയ്തിരുന്നു. (Jewish copper plate).

ഇതിന് ശേഷം സുറിയാനി ക്രിസ്ത്യാനികൾ വന്നും ഇതുപോലുള്ള ഒരു ഉടമ്പടി പ്രകാരമുള്ള സാമൂഹികാധികാരം കൈക്കലാക്കിയ രേഖയും ഉണ്ട്.

ഇതിനെല്ലാം പിന്നീട് പലപ്പോഴും പ്രാദേശികരായ ആളുകൾ തമ്മിൽ പലവിധ ഇടപാടുകൾ നടത്തിയതിന്റേയും രേഖകൾ ഉണ്ടായിട്ടുണ്ട്. ഇവയിൽ പലതിന്റെ പകർപ്പ് ഇങ്ഗ്ളിഷിൽ തർജ്ജമചെയ്ത് MALABAR MANUALൽ നൽകിക്കാണുന്നുണ്ട്.

ഈ വക ഉടമ്പടികളും, ഇടപാടുകളും നടത്തിയതും, എഴുതിയതും സാമൂഹികമായി

ഉയർന്ന ജാതിക്കാർ തന്നെയാവാം. കാരണം, കീഴ് ജാതിക്കാർ പലവിധത്തിലുള്ള അടിമ ജനമാണ്. അവർക്ക് ഈ വിധ സൗകര്യങ്ങളും, സ്വത്തുക്കളും ഇല്ലതന്നെ.

ഈ വിധ ഉടമ്പടികളും, സ്വത്ത് കൈമാറ്റ രേഖകളും MALABAR MANUALൽ നൽകിയത് നോക്കിയപ്പോൾ, ഉയർന്ന ജാതിക്കാരുടെ പേരുകൾ ഈ വിധമായാണ് അവയിൽ കാണുന്നത്:

Achatt അച്ചട്ട്, Appunni അപ്പുണ്ണി, Candan കണ്ടൻ, Chadayan ചടയൻ, Chakkan ചക്കൻ, Chandu ചന്തു, Chattan ചട്ടൻ, Chatta Raman ചട്ട രാമൻ, Chattu ചാത്തു, Chekkunni ചേക്കുണ്ണി, Chennan ചേനൻ, Cherunni ചെറുണ്ണി, Chingan ചിങ്ങൻ, Chiraman ചിരമൻ, Chokkanathan ചൊക്കനാദൻ, Chumaran ചുമരൻ, Cotei കൊട്ടേയി, Ellappa ഇള്ളപ്പ, Iluvan ഇലുവൻ, Iravi Corttan ഇരവികൊർട്ടൻ, Itti ഇട്ടി, Ittikombi ഇട്ടികൊമ്പി, Kammal കമ്മൾ, Kammaran കമ്മരൻ, Kanakkam കനക്കം, Kannan കണ്ണൻ, Kandan കണ്ടൻ, Kandu കാണ്ടു, Karunnukki കരുനുക്കി, Kelan കേളൻ, Kelappa കേളപ്പ, Kelu കേളു, Kittanan കിട്ടണൻ, Kokka കൊക്ക, Kondu കൊണ്ടു, Kora കോര, Koran കോരൻ, Korappen കൊറപ്പേൻ, Korissan കൊരിസൻ, Kunchiamma കുഞ്ഞിയമ്മ, Kunhan കുഞ്ഞൻ, Kunka

കുങ്കൻ, Manichan മണിച്ചൻ, Makkachar മക്കച്ചാർ, Murkhan മൂർഖൻ &c.

പേരുകളുടെ മുഴുവൻ ലിസ്റ്റ് Malabar Manualൽ ഈ എഴുത്തുകാരൻ നൽകിയ Commentaryയിൽ കാണാവുന്നതാണ്.

ഈവക പേരുകളിൽ ശ്രദ്ധേയമായ ഒന്നാണ് Murkhan Chattan എന്നത്. മൂഖൻ ചാത്തനോ, മൂഖൻ ചേട്ടനോ എന്ന് അറിയില്ല. പടനായകനാണ്. ഇന്ന് മൂർഖൻ എന്ന പേര് മലയാളത്തിൽ ഒരു ദ്രോഹവ്യക്തിയായാണ് ആളുകൾ കാണുക എന്ന് തോന്നുന്നു.

ഉയർന്ന ജാതിക്കാരുടെ പേരുകൾ ഇന്നുള്ള ഹൈന്ദവചുവയുള്ള പേരുകൾ ആയി മാറിയത് എപ്പോഴാണ് എന്ന് അറിയില്ല.

പഴശ്ശിരാജയുമായി ബന്ധപ്പെട്ട ക്രമസമാധാന പ്രശ്നങ്ങളിൽ ഒരു യെമൻ നായരുടെ (Yemen Nayar) കാര്യം പറഞ്ഞുകാണുന്നുണ്ട്. അതാണെങ്കിൽ താരതമ്യേന അടുത്ത കാലത്തുള്ള സംഭവമാണ്. ഏതാണ്ട് 1800ന് ചുറ്റുപാടിൽ. യെമൻ എന്നുള്ളത് കാലൻ അഥവാ മരണത്തിന്റെ ദേവനാണ്. അതോ ഈ പേര് മറ്റുവല്ല കാര്യത്തേയുമാണോ സൂചിപ്പിക്കുന്നത് എന്നും അറിയില്ല. ഈ

വ്യക്തിയുടെ പേര് Pallur Eman Nayar എന്നും നൽകികാണുന്നുണ്ട്.

സിനിമ നിർമ്മിച്ച് പണമുണ്ടാക്കാനായി, ഇങ്ഗ്ലിഷ് ഭരണപക്ഷത്തെ വൻ ക്രൂരന്മാരായി ചിത്രീകരിക്കുന്ന ഒരു മലയാളം സിനിമയുണ്ട്. ആൻ്റമാൻ നിക്കോബാറിലേക്ക്, മലബാറിലേയോ തിരുവിതാംകൂറിലേയോ സ്വാതന്ത്ര്യ സമര സേനാനികളെ നാടുകടത്തിയതുമായി ബന്ധപ്പെട്ട സാങ്കൽപ്പിക കഥയാണ്. (സിനിമ ബൃട്ടിഷ്-മലബാറിനേയാണോ തിരുവിതാംകൂർ രാജ്യത്തിനേയാണോ ചിത്രീകരിക്കുന്നത് എന്ന് ഓർമ്മയില്ല.)

അതിലെ നായകൻ Dr. Govardhan Menon ആണ്. മേനോന്മാരുടെ പേരുകളിൽ എത്രമാത്രം മാറ്റം ഇങ്ഗ്ലിഷ് ഭരണം നൂറുവർഷം മലബാറിൽ വന്നപ്പോൾ സംഭവിച്ചു എന്നു വേണം കാണാൻ. എന്നാൽ മലയാളം സിനിമയല്ലേ? തോന്നുന്ന എന്തും എഴുതിച്ചേർത്തിരിക്കാം.

വേറേയും കാര്യങ്ങൾ മനസ്സിൽ വരുന്നുണ്ട്. നായകൻ ഡോക്ടറാണ്. ഇങ്ഗ്ലിഷ് ഭരണം ഈ നാട്ടിൽ മെഡിക്കൽ കോളജുകൾ നിർമ്മിച്ച്, അവരുടെ നാട്ടിലെ വൻമൂല്യമുള്ള Allopathy വൈദ്യചികിത്സാ സമ്പ്രദായം ഇവിടുള്ള

ആളുകൾക്ക് പഠിക്കാൻ സൗകര്യപ്പെടുത്തിയിരുന്നു.

നായർമ്മാരം, അമ്പലവാസികളും, നമ്പൂതിരിമാരും, യാതോരുവിധ വിവരവിജ്ഞാനങ്ങളും, തങ്ങളേക്കാൾ താഴ്ന്ന ജനത്തിന് നൽകാതിരിക്കാൻ വൻ വെമ്പൽ കൊള്ളുന്ന ഒരുനാട്ടിൽ ഒരു വ്യക്തിയെ പഠിപ്പിച്ച് വളർത്തിയാൽ അയാളിൽനിന്നും എന്തായിരിക്കും തിരിച്ച് കിട്ടുക എന്നുള്ളതും മറ്റുമായ ചോദ്യങ്ങളിലേക്ക് പിന്നീട് പോകാം.

പിൻകാലങ്ങളിൽ ഉള്ള പല എഴുത്തുകളിലും നായർമാർ ഷൂദ്രരല്ല, മറിച്ച് അവർ ക്ഷത്രിയരാണ് എന്ന അവകാശ വാദങ്ങൾ കാണാൻ പറ്റുന്നുണ്ട്. ഇതിന് തക്കതായ തെളിവായി ചൂണ്ടിക്കാണിക്കുന്നത് അവർ യോദ്ധാക്കളായിരുന്നു എന്നും കളരി അഭ്യസിച്ചിരുന്നു എന്നെല്ലാമാണ്. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പടയാളികളിൽ നായർമാർ ഉണ്ടായിരുന്നകാര്യവും തിരുവിതാംകൂർ രാജ്യത്തിൽ ഒരു നായർ ബ്യഗെയ്ഡ് (Nayar Brigrade) ഉണ്ടായിരുന്നതും ഇതിന് ശക്തമായ തെളിവായി കാണിക്കപ്പെടുന്നു.

Go to Main contents

എന്നാൽ രാജവംശകുടുംബക്കാർ നായർമാരെക്കാൾ ഉയർന്നവർ ആയിരുന്നു. അവർ ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ കോൽകാർ (Kolkar ശിപായി)മാരായി തൊഴിൽ ചെയ്തിരുന്നു എന്ന് തോന്നുന്നില്ല. എന്നാൽ നായർമാരാണ് ഈ തൊഴിലിൽ മിക്കവാറും ചേർന്നിരുന്നത്. മരുമക്കത്തായ തീയരും ഉണ്ടായിരുന്നതായി Malabar Manualൽ കാണുന്നു.

Calicut (കോഴിക്കോട്) രാജ്യത്തിൽ സാമൂഹികമായി ഉയർന്ന സ്ഥാനം, അവിടുണ്ടായിരുന്ന മാപ്പിളമാരിൽ അറബി ബന്ധമുള്ളവർക്കായിരുന്നു എന്നുതോന്നുന്നു.

നായർമാർക്ക് സ്വന്തം പ്രദേശങ്ങളിൽ വൻ അധികാരം തന്നെയുണ്ടായിരുന്നു. വഴിയിൽ നിന്നും പെട്ടെന്ന് മാറാത്ത പുലയന്മാരെ നായർമാർ വാളുകൊണ്ട് വെട്ടിനുറുക്കുമായിരുന്നു എന്ന് തിരുവിതാംകൂറിലെ കാര്യം Native Life in Travancoreൽ രേഖപ്പെടുത്തിക്കാണുന്നു. മലബാറിലും കാര്യങ്ങൾ ഇതുപോലൊക്കത്തന്നെയായിരുന്നിരിക്കാം.

ഈ വിധം വൻ ധൈര്യശാലികളായ യോദ്ധാക്കളായാണ് നായർമാരെ രേഖപ്പെടുത്തിക്കാണുന്നത്.

എന്നാൽ Travancore State Manualൽ വി. നാഗം അയ്യ, നായർമാരുടെ പാരമ്പര്യത്തെക്കുറിച്ച് ഈ വിധം പ്രശംസനീയമായ കാര്യങ്ങൾ അല്ല പറയുന്നത്. മറിച്ച്, പല നായർപടയാളികളും, വെറും പേടിക്കൊടലന്മരും, യാതോരു അച്ചടക്കബോധമില്ലത്തവരും ആയിരുന്നു എന്ന് സൂചിപ്പിക്കുന്നു.

(.............. and Nayars who were more a rabble of the cowardly proletariat than well-disciplined fighting men. Travancore State Manual)

(But Rodriguez not minding raised one wall and apprehending a fight the next day mounted two of his big guns. The sight of these guns frightened the Nayars and they retreated;Travancore State Manual)

(But as soon as they heard of the fall of the Aramboly lines, the Nayars losing all hopes of success dispersed in various directions.Travancore State Manual)

മുകളിൽ നൽകിയത് തിരുവിതാംകൂറിലെ കാര്യമാണ്. എന്നാൽ മലബാറിലേയും കാര്യം കാര്യമായി വ്യത്യസ്ഥമായിരുന്നില്ല എന്നാണ് തോന്നുന്നത്. Sultan Tipu (ടിപ്പു സുൾത്താൻ Tipu Sulthaan) മലബാറിലേക്ക് കയറിയപ്പോൾ, നായർമാർമിക്കവരും ജീവൻരക്ഷാർത്ഥം തിരുവിതാകൂറിലേക്കോ, കാടുകളിലേക്കോ ഓടിപ്പോയി എന്നാണ് തോന്നുന്നത്.

ഇങ്ഗ്ളിഷ് ഭരണം മലബാറിൽ കാലുറപ്പിക്കുന്നതുവരെ, നായർമാർ കൈയിൽ കൊണ്ടുനടന്നത്, ആയുധ കത്തിയും, കൊടുവാൾ കത്തിയും ആയിരുന്നു.

(The curved sword or dagger, that is, probably, the right to make war armed with the distinctive Nayar weapon, the ayudha katti (war-knife), or as it is sometimes called, the kodunga katti (curved knife. Malabar Manual).

ഇത് ഒരു പ്രാകൃത സാമൂഹികാന്തരീക്ഷത്തെയാണ് ചിത്രീകരിക്കുന്നത്.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം സാമൂഹിക ഉന്നതങ്ങളിൽ കലുറപ്പിച്ചതോടുകൂടി, നായർമാരിൽ കാര്യമായ സ്വഭാവ മാറ്റം സംഭവിച്ചു

എന്നുവേണം കരുതാൻ. തിരുവിതാംകൂറിൽ ഇവരിൽ വന്ന വൻ മാറ്റത്തെക്കുറിച്ച് Travancore State Manualൽ പറയുന്നത് നോക്കുക:

QUOTE: Moreover the habits and character of these people have undergone a complete change within the last twenty years. That warlike, refractory and turbulent temper for which the Nairs of Travancore were once so remarkable has totally disappeared, and they must now be regarded as a population of pacific habits placing the most implicit confidence in our protection and well convinced that their safety entirely depends on the stability, support and friendship of the British Government. END OF QUOTE

തനി യുദ്ധപ്രീയരും ക്ഷിപ്രകോപികളും, മർക്കടമുഷ്ടിക്കാരും മറ്റുമായ നായർമാരിൽ വൻ മാറ്റം വന്നകാര്യമാണ് മകുളിൽ സൂചിപ്പിക്കപ്പെട്ടത്. ഇവരിലെ ഈ വിധ പ്രാകൃത പെരുമാറ്റങ്ങളും മനോഭാവങ്ങളും മാറി മാഞ്ഞുപോയിരിക്കുന്നു.

നായർമാരെക്കുറിച്ച് ഈ വിധം എടുത്തുപറഞ്ഞത്, ഇങ്ഗ്ളിഷ് ഭരണം മലബാറിൽ വരുന്ന കാലത്ത്, ഈ പ്രദേശത്തിലും, മെദ്രാസ് പ്രസിഡൻസി പ്രദേശങ്ങളിലും തിരുവിതാംകൂറിലും, ദക്ഷിണേഷ്യ മുഴുവനും പൊതുവായുള്ള

സാമൂഹികാന്തരീക്ഷത്തെ ചിത്രീകരിക്കാനാണ്. ഉയർന്ന ജാതിക്കാർക്കും കാര്യമായ ഒരു മഹത്വമൊന്നും പ്രത്യക്ഷമായി ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല.

അവർക്കുതന്നെ മനസ്സിലാക്കനോ വ്യാഖ്യാനിക്കാനോ ആവാത്ത വൻ കീഴ്വഴക്കങ്ങളും, ആനുഷ്ഠാനങ്ങളും, ചര്യകളും, ഷാമനിസ്റ്റിക്ക് ആരാധനാ സമ്പ്രദായങ്ങളും മറ്റും ഉണ്ടായിരുന്നു എന്നത് ശരിതന്നെ. എന്നാൽ സമൂഹം അനങ്ങാപാറമാതിരി, ഘനഘംഭീരമായ വാക്ക് കോഡുകൾക്ക് അനുസൃതമായി, മൃഗീയമായ ഭാവങ്ങളോടുകാടി കാലാകാലങ്ങളായി നിലനിൽക്കുന്നു.

ഉയർന്ന ജനക്കൂട്ടങ്ങൾക്ക് ഉള്ള ഏറ്റവും ശക്തമായ ആഢ്യത്തവും, ആഭിജാത്യവും, അവരുടെ കീഴിൽ പെട്ടുപോകുന്നവരെ വാക്ക് കോഡുകളിൽ കുത്തിമുറിക്കുക എന്ന കഴിവായിരുന്നു. ഇതിൽ ഒതുങ്ങാൻ കിട്ടാത്തവരെ ആയുധകത്തികൊണ്ടും, വാളുകൊണ്ടും തൽക്ഷണം വെട്ടിമുറിക്കുക. വെട്ടുകൊള്ളുന്നവർ സഹായത്തിനായി നിലവിളിച്ചാൽതന്നെ അതു കേൾക്കാൻ ആരും തന്നെയില്ലതന്നെ.

Go to Main contents

ഇങ്ങിനെ തമ്മിൽത്തമ്മിൽ കുത്തിപരിക്കേൽപ്പിച്ച്, മാനസികമായി സായൂജ്യം നേടിക്കൊണ്ടിരുന്ന അനേകം ജനക്കൂട്ടങ്ങളെയാണ്, ഇങ്ഗ്ളഷ് ഭരണത്തിന് മലബാറിൽ സാംസ്ക്കാരികമായി ഉയർത്തേണ്ടതായിവന്നത്. സാമൂഹത്തിന്റെ അടിത്തട്ടിൽ നിന്നും നിലവിളിച്ചാൽ കേൾക്കാനും അതിനെക്കുറിച്ച് അന്വേഷിക്കാനും ആളുകൾ എത്തി എന്നുള്ളത് കീഴ് ജനക്കൂട്ടങ്ങൾ അറിഞ്ഞ് തുടങ്ങി. ഇതും പ്രശ്നംതന്നെയാണ്. Social engineering എന്നുള്ളത് വളരെ സങ്കീർണ്ണതകൾ ഉള്ള ഒരു വിഷയമാണ്, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ.

ഈ വിധ വിവരങ്ങളെക്കുറിച്ചൊന്നും യാതോരു ബോധവും ഗാന്ധിഗോവിക്ക് ഇല്ലതന്നെ. കാൽചങ്ങലകളിൽ നിന്നും മോചനം നേടി രക്ഷപ്പെട്ടു വരുന്ന, ജനത്തിനെ വീണ്ടും കോണാൻ ഉടുപ്പിക്കാൻ ഒരുമ്പെട്ടിറങ്ങിയിരിക്കുന്ന വിദേശിയനെയാണ് ഗോവിന്ദന് പ്രീയം.

Nemesis എന്ന പേരിൽ ഒരു യവന ദേവൻ ഉണ്ട്. നന്ദികേടിനെ ചിലപ്പോൾ മുദ്രയിട്ട് (noteചെയ്ത്) വെക്കും ഈ ദേവൻ.

## 81. ബലഹീനത നൽകുന്ന ഭാഷ, നാട്ടിൽ വൻ സാമൂഹിക വളർച്ച വരുത്തുന്നതെങ്ങിനെ

നായർമാർ, പുലയർ അവരുടെ വഴിയിൽ നിന്നും ധൃതിപിടിച്ച് മാറാൻ കൂട്ടാക്കില്ലായെങ്കിൽ, അവരെ വെട്ടിമുറിക്കുമായിരുന്നു എന്നുള്ള സൂചന കഴിഞ്ഞ എഴുത്തിൽ നൽകിയിരുന്നു. ഈ സൂചനയിൽനിന്നും നായന്മാരെക്കുറിച്ച് മോശമായ ചിന്തകളും പുലയരോട് സഹതാപവും മനസ്സിൽ വരും എന്ന് തോന്നുന്നു.

സമൂഹത്തിൽ ആകമാനം വിഷജന്തുക്കളുടെ ദൃഷ്ടിരശ്മികൾ പടർന്നിരിക്കുന്നത് പോലുള്ള അവസ്ഥയാണ് നിലവിൽ ഉണ്ടായിരുന്നത്. ഇതിന് ആരെയാണ് വ്യക്തിപരമായി കുറ്റം പറയേണ്ടത് എന്ന് മനസ്സിലാവില്ല. എല്ലാരിലും ഈ ദുഷ്ടരശ്മികളുടെ സ്വാധീനം കാണപ്പെടും. ബ്രാഹ്മണനും, നായരും, പുലയനും, ചെറുമാനും ഈ കാര്യത്തിൽ ഒരേതരക്കാരാണ്.

കീഴിൽ പെട്ടിരിക്കുന്ന ജനക്കൂട്ടങ്ങൾക്ക് ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ വൻ രാക്ഷസീയമായ കഴിവുകൾ നൽകും. അവർ ബഹുമാനിക്കുന്നവരെ അവർ വൻ ആദരവോടുകൂടി വീക്ഷിക്കും. അവരോട് അടിയാളത്ത സ്വരത്തിൽ സംസാരിക്കും.

അവരുടെ കണ്ണുകളിൽ ഈ അടിയാളത്തം നിഴലിക്കും, ആ ഭാവം നേത്രരശ്മികളായി മറ്റേ ആളിൽ പതിക്കും. പ്രകടിപ്പിക്കുന്നത് ബഹുമാനമല്ല, മറിച്ച്, അടിയാളത്തമാണ്. ഇതാണ് വ്യക്തമായി മനസ്സിലാക്കേണ്ടുന്ന കാര്യം.

എന്നാൽ, അടിയാളത്തം പ്രകടിപ്പിക്കില്ല എന്നതാണ് ഭാവമെങ്കിൽ, കീഴ്ജനം വിഷജന്തുവിന്റെ ഭാവത്തിലേക്ക് മാറും. കടിക്കാനുതകുന്ന സ്വരവും, ഞെട്ടിച്ചുള്ള മുഖഭാവവും, ആജ്ഞാഭാവത്തിലുള്ള ആംഗ്യങ്ങളും മറ്റും അവർ പ്രകടിപ്പിക്കും. ഇത് ശരിക്കും പറഞ്ഞാൽ ഫ്യൂഡൽ ഭാഷകൾ രൂപകൽപന ചെയ്യുന്ന എല്ലാ സമൂഹങ്ങളിലും കാണാവുന്നകാര്യമാണ്.

ഡോക്ടറോടും, വക്കീലിനോടും പോലീസ് മേധാവിയോടും തൊഴിൽ ഉടമയോടും വിധേയത്വവും വൻ അടിയാളത്ത ഭാവവും കാഴ്ചവെക്കുന്ന കീഴ്ജീവനക്കാരൻ, ഈ വിധമുള്ള സ്വന്തം മേധാവികളെ സമീപിക്കാൻ വരുന്ന, സാമൂഹിക ഔന്നിത്യങ്ങൾ ഇല്ലാത്തവരോട്, മുകളിൽ സൂചിപ്പിച്ചമാതിരിയും, വാക്ക് കോഡുകളിൽ നീ, അവൻ, അവൾ, എടാ, എടീ തുടങ്ങിയ സംബോധനാ / പരാമർശവാക്കുകളാലും പെരുമാറാൻ വെമ്പൽ കൊള്ളും. കാരണം, മുകളിലോട്ടുള്ളവരോടുള്ള

Go to Main contents

പെരുമാറ്റത്തിൽ അവരുടെ പ്രീയപ്പെട്ട മാതൃഭാഷാ വാക്കുകൾ അവരിൽ കടിഞ്ഞാൺ ഇടുന്നുണ്ട്. എന്നാൽ താഴെയുള്ളവരോടുള്ള പെരുമാറ്റത്തിൽ യാതോരു കടിഞ്ഞാണും ഇല്ലതന്നെ.

എന്നുവച്ചാൽ ബഹുമാനമില്ലാത്തവരോടുള്ള പെരുമാറ്റത്തിൽ കടിഞ്ഞാൺ ഇല്ലാത്ത അവസ്ഥയാണ്. ആ അവസ്ഥ അവർ ശരിക്കും ഉപയോഗിക്കും. അതാണ് അവർക്ക് സ്വാതന്ത്ര്യം ലഭിക്കുന്ന അവസരവും ഇടവും. ഈ സ്വാതന്ത്ര്യം ഉപയോഗിച്ചാണ് അവർക്ക് സാമൂഹിക അന്തസ്സ് വാർത്തെടുക്കേണ്ടത്.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ ഓർമ്മകൾ മലബാറിൽ നിന്നും മിക്കവാറും മാഞ്ഞുമാറിഞ്ഞുകൊണ്ടിരിക്കുന്ന ഈ അവസരത്തിൽ, സാമൂഹികമായി ഈ വിധ പെരുമാറ്റ അവസ്ഥകൾ വീണ്ടും പടർന്നുപിടിക്കുന്നുണ്ട് എന്നുള്ളത് വാസ്തവമാണ്. പുതിയ തലമുറ ശരിക്കും പറഞ്ഞാൽ, ഈ ഉപഭൂഖണ്ടത്തിന്റെ പതിനേഴാം നൂറ്റാണ്ടിലേക്കാണ് മാനസികമായി നീങ്ങുന്നത്. വൻ സാങ്കേതിക കഴിവുകൾ ഉള്ള ഉപകരണങ്ങൾ കൈവശം ഉള്ളതിനാൽ ഈ കാര്യം പെട്ടന്ന് ആർക്കും മനസ്സിലാകുന്നില്ലാ എന്ന് മാത്രം.

മെഡ്രാസിൽ ഇങ്ഗ്ഷിഷ് ഭരണം നടക്കുന്ന കാലത്ത്, തിരുവിതാംകൂറിലും ഇങ്ഗ്ളിഷ് ഭാഷയുടെ സ്വാധീനം ചെറുതായി വീശിയിരുന്നു. തമ്മിൽ ബഹുമാനമില്ലാത്ത ആളുകൾ തമ്മിൽത്തമ്മിൽ കഠിനമായിത്തന്നെയാണ് പെരുമാറിയിരുന്നതെങ്കിലും, മാതൃകാപരമായുള്ളുതും ശ്രേഷ്ഠതയുള്ളതും, ഉൽകൃഷ്ടവും ഉത്തമവും ആയ പെരുമാറ്റം സ്വരംതാഴ്ത്തിയും അന്യോന്യം കുത്തിമുറിക്കാതെയും, ഞെട്ടിക്കാതെയും ഉള്ളവാക്കുകളാലും, സ്വരത്തിൽ ഓച്ചവെക്കാതെയും മാന്യമായ വാക്കുകളാലും ആണ് എന്ന ഒരു തിരിച്ചറിവ് സമൂഹത്തിൽ ഉണ്ടായിരുന്നു. കാരണം, അങ്ങ് തൊട്ടപ്പുറത്ത് മെഡ്രാസിൽ ഒരു വെള്ളി നക്ഷത്രം മാതിരി തിളങ്ങിനിന്ന ഇങ്ഗ്ളിഷ് സമ്പ്രദായങ്ങൾ ഈവിധമായിരുന്നു. മാന്യമായി പെറുമാറുന്നത് വൻ വ്യക്തിത്വ മൂല്യമായി മനസ്സിലാക്കാൻ കെൽപ്പുള്ളവർ സമൂഹത്തിൽ ഉണ്ടായിരുന്നു.

ഈ ആശയത്തിന്റെ സ്വാധീനം മലയാള സിനിമയിൽ പോലും കണ്ടിരുന്നു എന്നാണ് തോന്നുന്നത്. പഴയകാല ഇങ്ഗ്ളിഷ് ഭരണത്തിന്റെ മയം മെഡ്രാസിൽനിന്നും അറുപതുകളിലും എഴുപതുകളിലും നിർമ്മിച്ചെടുത്ത മലയാളം സിനിമയിലും, കഥാപാത്രങ്ങളുടെ ഭാവത്തിലും,

കണ്ടിരുന്നു എന്ന് ഒരു തോന്നൽ. ഇതിന് ഉത്തമ ഉദാഹരണം പ്രേംനസീർ തന്നെ. കാണികൾ പ്രേംനസീറിൽ എന്താണ് കണ്ടിരുന്നത് എന്ന് ഇന്നത്തെ തലമുറയ്ക്ക് മനസ്സിലാകുമോ എന്ന് അറിയില്ല. മാത്രമല്ല. സത്യൻ വൻ പുരുഷത്വമുള്ള നായകനാണ് എന്ന് പറയപ്പെടുന്നുണ്ടെങ്കിലും, ഇന്ന് പൊതുവായി പൗരുഷം എന്ന് കാണപ്പെടുന്ന മാർദ്ദവമില്ലായ്മ സത്യനിൽ കാണപ്പെട്ടിരുന്നുവോ എന്ന് അറിയില്ല. കെ.പി. ഉമ്മർ വില്ലനായി അഭിനയിക്കുന്ന അവസരത്തിലും ഒരു വൻ കാഠിന്യം വ്യക്തിയിൽ കാണപ്പെട്ടിരുന്നില്ല എന്നും ഒരു തോന്നൽ.

പ്രേംനസീർ ഇന്ന് 'നസീർ സാർ' ആണ്. പുതിയ തലമുറയ്ക്ക് പഴയകാല വൻ വ്യക്തിത്വങ്ങളെ ഉൾക്കൊള്ളാൻ ആവുന്നില്ലതന്നെ. അവർക്ക് അവരുടെ വക്രീകൃതമായ ഭാഷാഭാവത്തിൽ ആളെ രൂപാന്തരീകരണം ചെയ്തേപറ്റൂ. കാരണം, ഇന്നുള്ള തലമുറ പ്രേംനസീറിനെ വെറും പ്രേംനസീർ എന്ന് പരാമർശ്ശിച്ചാൽ, പ്രേംനസീറിനെ അസഭ്യം പറയുന്നത് മാതിരിയായിപ്പോകും. കാരണം, സാമൂഹിക തലപ്പത്ത് ഇരിക്കുന്നവർ, ഇങ്ഗ്ളിഷുകാരല്ല, മറിച്ച്, തനി ഫ്യൂഡൽ ഭാഷക്കാരാണ്. അടിയാളത്തം സ്വീകരിച്ചാണ് അവർ വിലസുന്നത്.

Go to Main contents

ഇന്ന് സമൂഹത്തിന്റെ ഉയരങ്ങളിൽ നിൽക്കുന്നത് പഴയകാല പെരുമാറ്റ-കാഠിന്യം ഉള്ളവരാണ്. ഒച്ചവെച്ചും, മുദ്രാവാക്യം വിളിച്ചും വളർന്നുവന്ന രാഷ്ട്രീയക്കാർ ഒരു വശത്ത്. മറുവശത്ത്, ഫ്യൂഡൽ ഭാഷകളിൽ പഠിച്ചും, പഠിപ്പിച്ചും വളർന്നുവന്ന ഉദ്യോഗസ്ഥർ. ഈ കൂട്ടർക്കും ആർത്തട്ടഹസിച്ചും പരിചയം ഉണ്ട്. കുറേ തരിശായ പാഠപുസ്തകങ്ങൾ പഠിച്ചവരാണ് രണ്ട് കൂട്ടരും.

വൻ മാന്യതയും, മയവും, ഹൃദയവിശാലതും, സ്വരസൗന്ദര്യവും, മറ്റേയാളെ വിഷമിപ്പിക്കരുത് എന്ന ഭാവും മനസ്സിൽ സ്വാഭാവികമായി മുളപ്പിച്ചെടുക്കുന്ന ഇങ്ഗ്ളിഷ് ഭാഷയാണ് ഇങ്ഗ്ളിഷ് ഭരണം സമൂഹത്തിൽ സമർപ്പിച്ചത്. പൂർണ്ണമായും വ്യത്യസ്തമായ ഒരു ജനമായിരുന്നു മെഡ്രാസ് പ്രസിഡൻസിയിൽ തലപ്പത്ത്.

ശരിക്കും യദ്ധാന്തരീക്ഷം നിഴലിച്ചുനിൽക്കുന്ന ഒരു യുദ്ധഭൂമിതന്നെയായിരുന്ന മലബാറിലേയും, ഈ ഉപഭൂഖണ്ടത്തിലെ മറ്റ് സ്ഥലങ്ങളിലേയും സാമൂഹികാന്തരീക്ഷം. സ്വരംതാഴ്ത്തിയും, നിരായുധരായി നിന്നും, മാന്യഭാവം പ്രകടിപ്പിച്ചും, അഭിനന്ദിച്ചും, മന്ദഹാസം നൽകികൊണ്ടും ബഹുമാനം നൽകാത്തവരോട് പെരുമാറിയാൽ, മാംസഭുക്കുകളായ വന്യമൃഗങ്ങൾ വസിക്കുന്ന

വൻ കാടുകളിൽ ആയുധമില്ലാതെ കയറിച്ചെല്ലുന്നത് പോലെയാകുന്ന സമൂഹത്തിലാണ്, മൃദുലമായ ചെമ്പകപ്പൂവിന്റെ സൗരഭ്യം പോലുള്ള ഇങ്ഗ്ളിഷ് ഭാഷയെ പടർത്തുന്നത്. ശരിക്കും പറഞ്ഞാൽ ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യം വ്യക്തിയിൽ ഒരു ശക്തിക്കുറവ് വരുത്തുന്ന അനുഭവമാണ് പെട്ടെന്ന് കാണപ്പെടുന്ന അവസ്ഥ. കാരണം, കടിക്കാൻ പല്ലും, കുത്താൻ കൊമ്പും, വെട്ടിമുറിച്ചിടാൻ വാൾമുനയും ഇല്ലാത്ത ഭാഷയാണ് വനാന്തരീക്ഷത്തിൽ അടിവച്ചടിവച്ച് മുന്നോട്ട് നീങ്ങുന്നത്.

പിന്നെങ്ങിനെയാണ് ഈ വ്യക്തമായും ബലഹീനത നൽകുന്ന ഭാഷാ നൈപുണ്യം നാട്ടിൽ വൻ സാമൂഹിക വളർച്ച വരുത്തും എന്ന് അവകാശപ്പെടുന്നത്?

ഇത് അന്വേഷിക്കേണ്ടുന്ന കാര്യം തന്നെയാണ്. പൊതുനിരത്തിൽ ഒച്ചവെച്ചും, കായിക അഭ്യാസം നടത്തിയും, ആയോധന കലയിൽ പരിചയവും, വൈദഗ്ദ്ധ്യവും, കൈത്തഴക്കവും മറ്റും കൈവശപ്പെടുത്തിയും, നല്ല ശാരീരിക വ്യക്തിത്വം ഉള്ളതും ആയ എന്തിനും പോരുന്ന മാനസിക ഭാവവും ഉള്ള (Street-smartആയുള്ള) ആളുകളെ സമൂഹത്തിൽ

വളർത്തിക്കൊണ്ടുവന്നാൽ സമൂഹം ആരോഗ്യകരമാകുമോ? ഈ വിധ കഴിവുകൾ ഉള്ള വ്യക്തികൾ എന്നിട്ടും പലവിധ കള്ളക്കഥകളും പറഞ്ഞുകൊണ്ട്, എന്തുകൊണ്ടാണ് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് രക്ഷപ്പെടാൻ നോക്കുന്നത്?

ഉദാഹരണത്തിന്, ദക്ഷിണ അമേരിക്കൻ രാഷ്ട്രങ്ങളിൽ നിന്നും ആളുകൾ യൂഎസ്സ് ഏയിലേക്ക് കടക്കാൻ വെമ്പൽ കൊള്ളുന്നത് കാണുന്നില്ല? അവർ പട്ടിണിപ്പാവങ്ങൾ അല്ല. മറിച്ച് നല്ല ഓജസ്സും മോശമില്ലാത്ത സമ്പത്തും ഉള്ളവർതന്നെ. ഇങ്ങിനെയുള്ളവർ തന്നെയാണ് ദക്ഷിണേഷ്യയിൽനിന്നും, മദ്ധ്യ കിഴക്കൻ രാജ്യങ്ങളിൽ നിന്നും, Far-east രാജ്യങ്ങളിൽനിന്നും, യൂറോപ്പിൽ നിന്നും, ആഫ്രിക്കയിൽനിന്നും ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് കടക്കാൻ വെമ്പൽ കൊള്ളുന്നത്.

പഴയകാല Cochinലേയും, Calicutലേയും, Travancoreലേയും, Cannanoreലേയും, ചരിത്രപരമായ ചിത്രങ്ങൾ കണ്ടാൽ കാണുന്നകാര്യമാണ്, നല്ല തടിമിടുക്കും വാളുംപരിചയും കൈവശമുള്ള ആളുകളാണ് പൊതുനിരത്തിലും, മറ്റും. അവർക്ക് പക്ഷെ ഉന്നത സവിശേഷതൾ ഉള്ളതും, സമാധാനമുള്ളതുമായ ഒരു സമൂഹത്തെ വളർത്തിയെടുക്കാൻ ആയില്ലതന്നെ.

പ്രശ്നം ഭാഷതന്നെയാണ്. തമ്മിൽ മിണ്ടിയാൽ കരുതിക്കൂട്ടി അടിയാളത്തം നൽക്കാത്തവരിൽനിന്നും കുത്തുകൊള്ളാൻ സാഹചര്യം ഉണ്ട് എന്നതാണ് സമൂഹത്തിൽ ഭീതിവളർത്തുന്നത്. ജനം ഒറ്റക്കെട്ടല്ല, മറിച്ച്, സമൂഹത്തിൽ തിരഞ്ഞെടുത്ത് ചിലരെ തമ്മിൽക്കെട്ടിപ്പിടിച്ചും അമിതമായി സ്നേഹവാത്സല്യങ്ങൾ പ്രകടിപ്പിച്ചും, അതുമല്ലെങ്കിൽ വാളും ഉറുമിയും ചുറ്റുംവീശിയും, പരിചയും കവചവും നിത്യവും ധരിച്ചും ജീവിക്കുന്ന ഒരു വന്യമായ സമൂഹത്തിൽ നിന്നും, ഇവയൊന്നും ആവശ്യമില്ലാതെ ഒരു സംസ്ക്കാര സമ്പന്നവും നിർമ്മലവും പ്രബുദ്ധവും മര്യാദയും മാന്യവും ആയി ഏവരോടും ആശയവിനിമയം സാധ്യമുള്ള ഒരു സമൂഹം ഉണ്ട് എന്ന് അറിഞ്ഞാൽ, പണവും രാഷ്ട്രീയ ബലവും, ഔദ്യോഗിക അധികാരങ്ങളും ഉള്ളവർ അവരുടെ സന്തതികളെ അങ്ങോട്ടേക്ക് കടത്തിവിടും. കമ്മ്യൂണിസ്റ്റായാലും, കോൺഗ്രസ്സായാലും ഇത് തന്നെയാണ് വാസ്തവം. ഇതൊന്നുമില്ലാത്തവരോട്, ഇക്കൂട്ടർ വിപ്ളവവും രാജ്യസ്നേഹവും, പാരമ്പര്യമഹത്വവും മറ്റും, പാടിക്കേൾപ്പിക്കും. കേട്ട് വിശ്വസിക്കുന്നവർ ചെണ്ടകൊട്ടിയും തുടിമുട്ടിയും, വൻ അർത്ഥങ്ങൾ ഉള്ള ഗാനങ്ങൾ ആലപിച്ചും, ആർത്തൊാച്ചവെച്ച് വൻ സന്തോഷം

പ്രകടിപ്പിച്ചും തമ്മിൽ കുത്തിക്കുത്തിയും, പെട്ടുപോയ സമൂഹത്തിൽ ജീവിതം നയിക്കും.

ഇവരിൽ പെടാത്തവർക്ക്, ഇവരെ വെട്ടിമുറിക്കാനുള്ള മനോഭാവം മനസ്സിൽ ജനിച്ചേക്കാം.

## 82. കോണാനിൽനിന്നും രക്ഷപ്പെട്ടവരെ തിരിച്ച് കോണാലിലേക്ക് തന്നെ തിരിച്ചെത്തിക്കാനുള്ള പദ്ധതി

സമൂഹത്തെ കുത്തിമറിക്കുന്നരീതിയിൽ ഉള്ള ഒരു സ്വാതന്ത്ര്യ സമരമൊന്നും ഒരിക്കലും നടന്നതായി CPS ഓർക്കുന്നില്ല. ആളുകൾ നേതാക്കളാകാനുള്ള തന്ത്രപ്പാടിലാണ്. ഇതിന് അണിനിരത്തേണ്ടത് കുട്ടികളേയും ചെറുപ്പക്കാരേയും ആണ്. ഈ കൂട്ടരെ ഔപചാരിക വിദ്യാഭ്യാസം എന്ന ഏർപ്പാടിൽ കൂട്ടിയിട്ടു നിർത്തിയിട്ടുമുണ്ട് ഭരണ സംവിധാനം. നേതാക്കൾ ആകെ ചെയ്യേണ്ടത്, ഈ കൂട്ടിനിർത്തിയിരിക്കുന്ന ചെറുപ്രയക്കാരെ വൻ പ്രസംഗങ്ങളും മറ്റും ഉപയോഗിച്ച്, ഇളക്കിവിടുക മാത്രമാണ്. ഈ ഉപഭൂഖണ്ഡത്തിൽ വൻ പ്രസ്ഥാനങ്ങൾ സംഘടിപ്പിക്കുവാൻ ഇത്രമാത്രം സൗകര്യം ഉള്ള ഒരു ഏർപ്പാട് ഇതിന് മുൻപ് ഉണ്ടായിട്ടുണ്ടോ എന്നത് തന്നെ സംശയമാണ്.

വൈക്കം മുഹമ്മദ് ബഷീറിന്റെ ജീവചരിത്രത്തിൽ ഈ വിധം ഒരു സംഭവം കാണപ്പെടുന്നുണ്ട്. Cochinലെ മട്ടാഞ്ചേരിയിൽ ആണ്. ചുറ്റുപാടുമുള്ള സ്ക്കൂൾ വിദ്യാർത്ഥികളെ സംഘടിപ്പിച്ച് ഒരു വാനരസേന സംഘടിപ്പിച്ചു. അവർക്ക് ഭഗത്ത് സിംഗ് മോഡലിൽ ഉള്ള

ആശയങ്ങൾ പറഞ്ഞ് പരിശീലിപ്പിച്ചു. കഠാര, കുന്തം, വാൾ എന്നിവയുടെ പരിശീലനം. കാര്യമായ ഭയത്തിന്റെ ആവശ്യമില്ല. കാരണം, ഏറ്റുമുട്ടേണ്ടത് അങ്ങ് അപ്പുറത്തുള്ള മെഡ്രാസ് പ്രെസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണത്തിനോടാണ്. അതിന് മട്ടാഞ്ചേരിയിലെ തെരുവീഥികളിലൂടെ ഒച്ചവച്ച് നടന്നാൽ കാര്യമായ പ്രശ്നമില്ലതന്നെ. Cochin രാജാവിന് കാര്യമായ പ്രതിഷേധം ഉണ്ടാവും എന്ന് തോന്നുന്നില്ല. മാത്രവുമല്ല, ഇങ്ഗ്ളിഷ് ഭരണത്തിനോട് ഏറ്റ്മുട്ടിയാൽത്തന്നെ, ഏറ്റവും കൂടിയാൽ, പിടിച്ച് കൊണ്ടുപോയി കോടതിയിൽ കയറ്റും.

അല്ലാതെ, ഈ ഉപഭൂഖണ്ഡത്തിൽ കാലാകാലങ്ങളായി കുട്ടിരാജാക്കൾ ചെയ്ത ക്രൂരതയൊന്നും അനുഭവിക്കേണ്ടിവരില്ല. ഈ വിധ ക്രൂരതകളെക്കുറിച്ച് പ്രത്യേകമായിത്തന്നെ പറയേണ്ടിയരിക്കുന്നു. അത് പിന്നീടാകാം.

വാനരസേന മട്ടാഞ്ചേരിയിലെ തെരുവീഥിയിലൂടെ നീങ്ങുകയാണ്. കുട്ടികൾ വൻ വീരസാഹസികത ആസ്വദിക്കുകയാണ്. വൻ മുദ്രാവാക്യങ്ങൾ മുഴങ്ങുന്നു. മുന്നിൽ ബഷീറാണ്. തെരുവിനരികിൽ നിൽക്കുന്ന ആളുകൾക്ക് വൻജിജ്ഞാസ. കുട്ടികൾ വൻ

ധീരശാലികൾ തന്നെ. അവർക്ക് വ്യക്തിപരമായി ഇങ്ഗ്ളിഷുകാരോട് വിരോധത്തിന് കാരണമില്ലതന്നെ. കാരണം, അവർക്ക് അവരുടെ രാജാവ് വേറെയുണ്ട്. മാത്രവുമല്ല, ഉപഭൂഖണ്ഡത്തിന്റെ വടക്കുള്ള നേതാക്കൾ അവരെ ഹിന്ദിക്കാരുടെ കീഴാളന്മാർ ആക്കാനാണ് പദ്ധതിയിട്ടിരിക്കുന്നത് എന്ന വിവരവും അവർക്കില്ല. ഹിന്ദിക്കാരുടെ പതാകയാണ് Cochin രാജ്യത്തിൽ കുട്ടികൾ പറത്തിക്കൊണ്ട് മുന്നോട്ട് നീങ്ങുന്നത്. ഇങ്ഗ്ളിഷിന് പകരം തലയിൽ കയറ്റാൻ നോക്കുന്നത് ഹിന്ദിയാണ്.

വാനരസേന അങ്ങിനെ ധൈര്യസമേതം മുന്നോട്ട് നീങ്ങന്ന അവസരത്തിൽ, ആ സംഘത്തിന്റെ ചരിത്രത്തിൽ ചരിത്രപ്രധാനമായ ഒരു സംഭവം നടന്നു. മുന്നിൽ Captain ആയ ബഷീർ ആണ് ഉള്ളത്.

ഈ അസാധാരണമായ ജാഥയെ മുന്നിൽ നിന്നും ഒരു കാളകാണുന്നുണ്ടായിരുന്നു. കാളയ്ക്ക് സമനിലതെറ്റി. നേരെ ജാഥയുടെ മൂന്നിലേക്ക് ഒരു കുതിച്ചുചാട്ടം. ബഷീർ ജാഥയേയും കുട്ടികളേയും രക്ഷിക്കാനായി കാളയുടെമുന്നിലേക്ക് എടുത്തുചാടി, കാളയുമായി ഏറ്റുമുട്ടി. ബഷീറിന് നന്നായി പരിക്കേറ്റു. എന്നാൽ, വാനരസേന

നാലുപാടും ഓടി രക്ഷപ്പെട്ടു. അതോടെ ആ വൻ പ്രസ്ഥാനം ചരിത്രമായി മാറി.

പോലീസ് ലാത്തിച്ചാർജ്ജും മറ്റും ഉള്ളതായി CPSന് ഓർമ്മയില്ല. സമൂഹത്തിൽ കാര്യമായ ഒരു ഒച്ചപ്പാട് ഉണ്ടായിരുന്നതായി ഓർക്കുന്നില്ല. വർഗ്ഗീയമായ ഒരു സംസാരം പോലും Tellicherryയിൽ കേട്ടതായി ഓർക്കുന്നില്ല.

എന്നാൽ പോലീസുകാരുടെ കൈയിൽ മറ്റെന്തെങ്കിലും വിധേനെ അകപ്പെട്ടാൽ, സാമൂഹികമായി കാര്യമായ മഹിമയില്ലാത്തവരെ കൊൺസ്റ്റബ്ൾമാർ പ്രഹരിച്ചേക്കാം. ഈ കാര്യം ഒരു ഇങ്ഗ്ളിഷുകാരനായ IP (Imperial Police) ഓഫിസർ തന്നെ രേഖപ്പെടുത്തിയത് കണ്ടതായി ഓർക്കുന്നു. പിടിച്ചുകൊണ്ടുവന്ന ഏതൊരുകുറ്റവാളിയേയും മർദ്ദിക്കരുത് എന്ന് എത്രമാത്രം താക്കീത് നൽകിയാലും, ഇങ്ഗ്ളിഷ് ഓഫിസർമാരുടെ കണ്ണുതെറ്റുന്ന ആ അവസരത്തിൽ, കോൺസ്റ്റബ്ൾമാർ അവർ പിടിച്ചുകൊണ്ടുവന്ന ആളെ മുഖത്തിട്ടടിച്ചിരിക്കും. ഇക്കൂട്ടർ എന്തുകൊണ്ടാണ് ഈ വിധം പെരുമാറുന്നത് എന്ന് ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് മനസ്സിലായിരുന്നില്ല എന്നാണ് തോന്നുന്നത്. ഈ കാര്യം ഈ എഴുത്തിൽ ഇതിന് മുൻപ് സൂചിപ്പിച്ചിരുന്നു എന്ന് തോന്നുന്നു. നീ

എന്ന് സംബോധന ചെയ്യപ്പെടുന്നവന് അടി കൊടുക്കാം. നിങ്ങൾ (മലബാറി) എന്ന് സംബോധന ചെയ്യപ്പെടുന്ന ആളെ ബഹുമാനിക്കാം. ഇങ്ഗ്ളിഷിൽ ഇല്ലാത്ത ഒരു മാനസിക പൈശാചികതയാണ് ഇത്.

CPSന്റെ സ്വന്തം സഹോദരൻ പിതാവിനോടൊപ്പം സമരതീജ്വാലയിലാണ്. പിതാവ് വ്യാപാരത്തിൽ കാര്യമായി ശ്രദ്ധ ചെലുത്തുന്നില്ല. ഉയർന്ന ജാതിക്കാരുടെ കൂടെയാണ് മിക്കപ്പോഴും. കാരണം, വൻ വ്യാപാരിയാണ്.

മകനാണെങ്കിൽ ഇങ്ഗ്ളിഷ് ഭരണം ഏർപ്പെടുത്തിയ വിദ്യാഭ്യാസത്തിനോട് എതിർപ്പ് പരസ്യമായി പ്രഖ്യാപിച്ചു. ഈ പരദേശികളുടെ വിദ്യാഭ്യാസം എനിക്ക് വേണ്ട.

ഒരു ദിവസം സഹോദരൻ CPSന് കുറേ നോട്ടിസുകൾ നൽകി. കോൺഗ്രസ് ലഘുലേഖകളാണ്. ഇത് CPS പഠിക്കുന്ന സ്ക്കൂളിൽ കൊണ്ടുപോയി ക്ളാസിൽ ഏതെങ്കിലും, ഡെസ്ക്കിന് കീഴിൽ ഉള്ള മേശവലിപ്പിൽ വെക്കണം. സ്കൂളാണെങ്കിൽ പൂർണ്ണമായും ഇങ്ഗ്ളിഷ് അന്തരീക്ഷമുള്ള സ്ക്കൂളാണ്.

Go to Main contents

CPS വിഷമിച്ചു. എന്ത് ചെയ്യാം? മൂത്ത സഹോദരനാണ് ആജ്ഞ കണക്കെ നൽകിയിട്ടുള്ളത്. പിറ്റേന്ന് വൻ വെപ്രാളത്തോടുകൂടി, ക്ളാസ് തീരുന്ന അവസരത്തിൽ ഈ കാര്യം നിർവ്വഹിച്ചു. പിറ്റേ ദിവസം ലഖുലേകകൾ കണ്ടുപിടിക്കപ്പെട്ടു. സ്കൂകളിൽ വൻ കോലാഹലം. സമൂഹത്തെ കലക്കിമറിക്കുന്ന വിപ്ളവമാണ് കൊൺഗ്രസ്സുകാർ നടത്തിയിട്ടുള്ളത്.

ഈ വിധ വിപ്ളവങ്ങൾ ഒരുവശത്ത്. മറുവശത്ത് ഇങ്ഗ്ളിഷ് ഭരണം യാതോരു ഒച്ചയും ബഹളവും ഇല്ലാതെയും, വൻ വിമ്പിളക്കുന്ന പ്രഖ്യാപനങ്ങൾ ഇല്ലാതെയും സമൂഹത്തിലെ, ഏറ്റവും കീഴിൽ പെട്ടുകിടക്കുന്ന ജനക്കൂട്ടങ്ങളിൽ ആത്മവീര്യവും ആത്മാഭിമാനവം, വിവരവും വിജ്ഞാനവും ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യവും, വളർത്തിയെടുക്കാൻ ശ്രമിക്കുന്നു.

റോഡുകളും, റെയിൽ പാതകളും, ജലഗതാഗത സൗകര്യങ്ങളും സൃഷ്ടിച്ച്, നൂറ്റാണ്ടുകളോളം തെരുവീഥികളിൽ ഇറങ്ങാൻ പോലും പറ്റാതിരുന്ന ജനക്കൂട്ടങ്ങൾക്ക് ഇവയിൽ എല്ലാം പ്രവേശിക്കാം എന്ന സൗകര്യംവരെ ബ്യട്ടിഷ്-ഇന്ത്യയിൽ നിലവിൽ വരുത്തുന്നു. ഓർക്കേണം, തൊട്ടപ്പുറത്തുള്ള തിരുവിതാംകൂർ രാജ്യത്തിൽ

പലവിധ ജനകീയ ഒച്ചപ്പാടുകൾ കീഴ് ജനക്കൂട്ടങ്ങൾ നടത്തിയിട്ടും ഇതൊന്നും അവർക്ക് പ്രാപ്യമായിരുന്നില്ല.


CHENCHU TREE-CLIMBING.

ഇന്ന് ഇങ്ഗ്ളിഷ് ഭരണത്തിനെ കുറ്റംപറയുന്ന അക്കാടമിക്ക് ചരിത്ര ജീനിയസുകൾ എപ്പോഴും എടുത്തു പറയുന്ന ഒരു കാര്യമാണ്, ഇങ്ഗ്ളണ്ടിലെ Manchesterറിലും മറ്റും ഉള്ള തുണിമില്ലുകളിൽനിന്നും വൻ വിലകുറവുള്ള തുണിത്തരങ്ങൾ ബ്യട്ടിഷ്-ഇന്ത്യയിൽ കൊണ്ടുവന്ന് വിറ്റ്, ഈ നാടിനെ കൊള്ളയടിച്ചകാര്യം.

എന്നാൽ ഈ തെമ്മാടികൾ കാണാൻ കൂട്ടാക്കാത്ത ഒരു കാര്യം ഉണ്ട്. ഈ വിധ വിലുകുറവുള്ള വൻ ഗുണമേന്മയുള്ള വസ്ത്രങ്ങൾ മലബാറിലെ പലദിക്കിലും, പ്രത്യേകിച്ചു Tellicherry പോലുള്ള ഇടങ്ങളിൽ, കീഴ് ജനക്കൂട്ടങ്ങളിൽ വസ്ത്രധാരണത്തിന്റെ കാര്യത്തിൽ ഒരു ഫാഷൻ വിപ്ളവം തന്നെ വരുത്തിയെന്ന കാര്യം.

തിരുവിതാംകൂറിൽ അന്നും പോർബന്ധറിൽനിന്നും ബ്യട്ടിഷ്-ഇന്ത്യയിലേക്ക്

കടന്ന് കയറിയ കപടനേതാവ് പ്രോത്സാഹിപ്പിച്ചിരുന്ന കോണാൻ തന്നെയാണ് മിക്ക കീഴ് ജാതിക്കാരുടേയും വസ്ത്രം.

## 83. British-Malabar എന്ന രാഷ്ട്രം രൂപീകരിച്ചിരുന്നെങ്കിൽ!



Thiyya looks as designed by the English-rule egalitarianism. As of now, the Indian feudal langauge social design is slowly erasing it.
From my own family ancesty at Tellicherry

ഈ നിൽകിയിട്ടുള്ളത് CPSന്റെ മൂത്ത സഹോദരന്റെ ചിത്രമാണ്. ഏതാണ്ട് 24 വർഷങ്ങൾക്ക് മുൻപ് (1995ൽ) എടുത്ത ചിത്രമാണ്. ഈ ആൾ സാമൂഹത്തിലെ ഒരു വൻ നിലവാരമുള്ള ആളോ, സാമ്പത്തികമായി ഒരു വൻകിടക്കാരനോ ആയിരിന്നില്ല. നല്ല വെളുത്ത നിറം. ഉയർന്ന ശരീര പ്രകൃതി. കഴുത്തിന് കുനിവില്ലാത്ത വ്യക്തിത്വം. ഇങ്ഗ്ളിഷുകാരുടെ വിദ്യാഭ്യാസത്തിനോട് എതിർപ്പ് പ്രകടിപ്പിച്ചതിനാൽ, കാര്യമായ ഉയർന്ന വിദ്യാഭ്യാസ യോഗ്യത ലഭിച്ചില്ല. ഇങ്ഗളിഷ് പരിജ്ഞാനവും കുറവായിരുന്നു.

ഈ എഴുത്തുകാരൻ ശ്രദ്ധിച്ച ഒരു കാര്യത്തിന്റെ ദൃഷ്ടാന്തരീകരണത്തിനായി ഈ വ്യക്തിയെ പരാമർശിക്കുകയാണ്.

ഇങ്ഗ്ളിഷ് ഭരണകാലത്തിന്റെ മൂർദ്ധന്യാവസ്ഥാകാലത്ത് ജനിച്ച Tellicherryയിലെ മരുമക്കത്തായ തീയരായ പലരിലും കണ്ട ഒരു മാനസികവും ശാരീരികവും ആയ ഒരു പ്രകൃതമാണ് മുകളിൽ സൂചിപ്പിച്ചത്. ഈ വിധ

പ്രകൃതമുള്ള ഒന്നിൽ കൂടുതൽ പുരുഷന്മരേയും സ്ത്രീകളേയും, CPSന്റെ കുടുംബ ബന്ധങ്ങളിൽ കണ്ടിട്ടുണ്ട്. എന്നാൽ, ഇങ്ഗ്ളിഷ് ഭരണത്തിന്റെ അന്ത്യകാലങ്ങളിൽ ജനിച്ച, ഇതേ കുടുംബങ്ങളിൽ പെട്ട, വ്യക്തികളിൽ ഈ വിധ ശാരീരികവും മാനസികവും ആയ വ്യക്തിത്വം കണ്ടില്ലാ എന്നാണ് പൊതുവായി തോന്നുന്നത്.

CPSന്റെ ചെറുപ്പകാലത്ത് Tellicherryയിൽ ഇങ്ഗിളിഷുകാർ നിറഞ്ഞിരിക്കുകയായിരുന്നു എന്നും മനസ്സിലാക്കരുത് കാരണം, CPSതന്നെ ഇങ്ഗ്ളിഷുകാരെ വളരെ അപൂർവ്വമായേ കണ്ടിട്ടുള്ളു, അന്ന്. ഒന്ന് സ്വന്തം ഇങ്ഗ്ളിഷ് സ്കൂകളിന്റെ അടുത്തുവച്ച്. അത് ഇങ്ങിനെയാണ്: സ്കൂകളിളെ കുട്ടികൾ പന്ത് കളിക്കുന്ന അവസരത്തിൽ, തൊട്ടടുത്തുള്ള ഡോക്ടറുടെ വീട്ടിൽ പന്ത്, മതിലിന് മുകളിലൂടെ ചെന്ന് വീഴും. അത് ഒരു പരാതിയായി വന്നപ്പോൾ, സ്കൂളിന് മുന്നിലായി ഉള്ള സബ് കലക്ടറുടെ വസിതിക്ക് അരികിൽ ഉള്ള പരുന്ന മുറ്റം കണക്കെയുള്ള ഇടം കുട്ടികൾക്ക് കളിക്കാനായി സബ് കലക്ടർ വിട്ടു കൊടുത്തു. അവിടെനിന്നും കളിക്കുന്ന അവസരത്തിൽ, സബ് കലക്ടറുടെ ചെറിയ മക്കൾ പുറത്ത് ഇരിക്കുന്നത് കണ്ടു. വളരെ വെളുത്ത്, വളരെ ഓമനത്വം ഉള്ള കുട്ടികൾ.

Go to Main contents

പിന്നെയുള്ള അനുഭവം, പിതാവിന്റെ Textile Showroomൽ ഒരിക്കൽ ഒന്ന് രണ്ട് ഇങ്ഗ്ളിഷു വനിതകൾ ഖാദി തുണിവാങ്ങിക്കാൻ വന്നപ്പോഴാണ്.

ഇങ്ഗ്ളിഷുകാർ ഇത്രമാത്രം വിരളമായ ഒരു ഇടത്ത്, എങ്ങിനെയാണ് ഇങ്ഗ്ളിഷ് നൽകും എന്നു പറയുന്ന വ്യക്തിത്വ വികസനം വരും എന്ന് പറയാനാവുന്നത്? ഇതിന്റെ ഉത്തരം ഭൗതിക ലോകത്തിലൂടെയും യാഥാർത്ഥ്യത്തിന് പിന്നിൽ പ്രവർത്തിക്കുന്ന അതീന്ദ്രിയ സോഫ്ട്‌വെയർ പ്രവർത്തന അരങ്ങിലൂടെയും നൽകാവുന്നതാണ്.

ഭൗതികമായി പറയാൻ, ഈ വിധം ചിന്തിക്കുക. നാലടി പൊക്കമുള്ള ആളുകൾക്കായി ഉള്ള ഒരു ബസ്. അതിലേക്ക് അഞ്ച് അടി പൊക്കമുള്ള ഒരു വ്യക്തി കയറുന്നു. ഈ വ്യക്തി ആ ബസിൽ നിക്കേണ്ടി വന്നാൽ, തലകുനിച്ച് നിൽകേണ്ടിവരും. അതുമല്ലെങ്കിൽ കാൽമുട്ടുകൾ ചെറുതായെങ്കിലും മടക്കി നിൽകേണ്ടിവരും.

ഇന്ന് ഈ ഉപഭൂഖണ്ടത്തിലെ മൂന്ന് രാജ്യങ്ങളിലും സാധാരണ ജനത്തിനെ സംബന്ധിച്ചെടുത്തോളം, മാനസികമായി ഇതാണ് അവസ്ഥ. പലരീതിയിലും, തലയും കഴുത്തും, മുട്ടും കുനിച്ചും, മടക്കിയും ആണ് ജീവിച്ച് വളരേണ്ടത്.

എന്നാൽ മാനസികമായി വെറും നാലടിയോ, അതുമല്ലെങ്കിൽ മുന്നടിയോ ഉള്ള വ്യക്തികൾക്ക് വൻ മാനസിക സ്വാതന്ത്ര്യവും ഉയരങ്ങളും സാമൂഹികമായി അനുഭവപ്പെടും. അത് മറ്റൊരു കാര്യമാണ്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഇന്നുള്ള ഇന്ത്യയിലെ ഒട്ടുമിക്ക സർക്കാർ ഓഫിസുകളും നാലടി പൊക്കത്തിലാണ്, വെച്ചിരിക്കുന്നത് എന്ന് വേണമെങ്കിൽ പറയാനാവുന്നതാണ്. ഈ വിധ ഇടങ്ങളിൽ ജീവനക്കാരായി വരുന്നവരുടെ മാനസിക നിലവാരത്താഴ്ചയും, ഭരണയന്ത്രത്തിനുള്ളിലെ പൊതുവായുള്ള നിലവാരം കുറഞ്ഞ ആശയവിനിമയ അന്തരീക്ഷവും ഈ താഴ്ക്ക് ശക്തിയേകുന്നു. ഈ ഇടങ്ങളിലേക്ക് കയറിച്ചെല്ലുന്ന ഉയർന്ന വ്യക്തിത്വമുള്ള വ്യക്തി തലയും, കഴുത്തും, മുട്ടും കുനിച്ചും, മടക്കിയും മാത്രമേ കടന്നു കയറാൻ പറ്റുള്ളൂ. ഈ വിഷയത്തിലേക്ക് പിന്നീട് കടക്കാം. ജനത്തിൽ പെട്ടവർതന്നെയാണ് സർക്കാർ ഉദ്യോഗസ്ഥരും ആകുന്നത്.

യാഥാർത്ഥ്യത്തിന് പിന്നിൽ പ്രവർത്തിക്കുന്ന അതീന്ദ്രിയ സോഫ്ട്വെയർ പ്രവർത്തന അരങ്ങിലെ കാര്യം ചെറുതായി ഒന്ന് എടുക്കാം. അതിന്റെ ബാഹ്യമായ ഇടം മാത്രം ഇപ്പോൾ തൊടാം.

വാക്ക് കോഡുകൾ മനുഷ്യന്റെ ശരീരത്തേയും, തലേയും കാൽമുട്ടിനേയും മടക്കുന്ന സാമൂഹത്തിന്റെ Virtual design veiwവിലും Virtual code viewവിലും ഈ കുനിവ് ആലേഖനചെയ്യപ്പെട്ടിരിക്കും.

ഉദാഹരണത്തിന് ഒരു സാധാരണ മനുഷ്യൻ ഒരു കേരളാ / ഇന്ത്യൻ പോലീസ് സ്റ്റേഷനിൽ കയറിചെല്ലുന്നു. അയാൾ അറിയാതെ തന്നെ, ഒരു അമർത്തി കുനിപ്പിക്കുന്ന അന്തരീക്ഷിത്തിന്റെ സാന്നിധ്യം അയാളിൽ അനുഭവപ്പെടും. ഇത് പ്രത്യേകിച്ചും ഉയർന്ന വ്യക്തിത്വം ഉള്ളതും, അതേ സമയം, അതിന് അനുസൃതമായി ബലം നൽകുന്നയാതൊന്നും കൈവശമില്ലത്തവർക്ക് അനുഭവപ്പെടും.

അതേ സമയം, മാനസികമായും സാമൂഹികമായും വളരെ താഴ്ന്നു ജീവിക്കുന്ന വ്യക്തിക്ക് ഈ വിധ അമർത്തൽ അനുഭവപ്പെടില്ല. കാരണം, ഈ ഒരു അവസ്ഥാവിശേഷത്തിലാണ് നിത്യവും ആ ആൾ ജീവിക്കുന്നത്.

അതേ സമയം, ഇതേ പോലീസ് സ്റ്റേഷനിൽ ഒരു IPS ഓഫിസറോ, അയാളുടെ ബന്ധുജനമോ കയറിച്ചെന്നാൽ, ഈ മാനസിക അനുഭവം ലഭിക്കില്ല. കാരണം, വാക്കുകോഡുകൾ അവരുടെ

മേലുള്ള മേൽക്കൂരയെ വളരെ ഉയർത്തിപ്പിടിച്ചാണ് അവർ കയറിവരുന്നത്. ഈ ഉയരം പോലീസ് സ്റ്റേഷനിലെ ജീവനക്കാരുടെ മസ്തിഷ്ക സോഫ്ട്‌വേർ (brain software) ശ്രദ്ധിക്കും (detectചെയ്യും).

ഓരോ രാജ്യത്തിലും ഈ വിധ അനുഭവം അവിടേക്ക് കയറിച്ചെല്ലുന്ന വ്യക്തികൾക്ക് അനുഭവപ്പെടും, പ്രത്യേകിച്ചും, ആ നാട്ടിലെ ഭാഷാ പരമായുള്ള അന്തരീക്ഷത്തിൽ പെട്ടുപോകുകയാണെങ്കിൽ. ഉദാഹരണത്തിന് ഒരു പ്രാദേശിക ഇങ്ഗ്ലിഷ് രാഷ്ട്രത്തിൽ ഒരു ഫ്യൂഡൽ ഭാഷക്കാരൻ കയറിച്ചെന്ന് കുറച്ച് ഇങ്ഗ്ലിഷ് മനസ്സിലാക്കിത്തുടങ്ങിയാൽ, പെട്ടന്ന് തന്നെ, അയാളെ അമർത്തിപ്പിടിച്ചിരുന്ന മേൽക്കൂര വളരെ ഉയരങ്ങളിലേക്ക് ഉയരുന്ന അനുഭവം മനസ്സിലും, ശരീരത്തിലും അനുഭവപ്പെടും. ഇത് ഒരു വൻ അനുഭവം തന്നെയാണ്. കുനിഞ്ഞ്, മടങ്ങി, വക്രീകൃതമായ ശരീരത്തിനും മനസ്സിനും ഒരു നിവർന്ന് നിൽക്കൽ അനുഭവപ്പെടും.

പശ്ചിമേഷ്യൻ രാജ്യങ്ങളായ ദുബായി, സൗദി അറേബ്യ തുടങ്ങിയ രാജ്യങ്ങളിൽ ജോലിചെയ്യുന്ന പരദേശികൾക്ക് അവിടുള്ള ഭാഷാ അന്തരീക്ഷത്തിന്റെ സ്വാധീനം അനുഭവപ്പെടാം.

ദുബായിയുടെ കാര്യത്തിൽ ഇംഗ്ലിഷിന്റെ സാമൂഹിക സ്വാധീനം മറക്കാൻ ആവുന്നതല്ല.

വ്യക്തികൾക്ക് ഏറ്റവും മാനസികവും, ശാരീരികവും ആയ വ്യക്തിത്വം നൽകുന്ന ഭാഷാ അന്തരീക്ഷങ്ങളിൽ ഒന്ന് കലർപ്പ് വന്നിട്ടില്ലാത്ത ഇംഗ്ലിഷ് (pristine-ENGLISH) ഭാഷാ അന്തരീക്ഷമാണ്.

ഇങ്ങിനെ നോക്കുമ്പോൾ, ഇന്ത്യാരൂപീകരണ വേളയിൽ, ബ്രിട്ടിഷ്-മലബാറിലെ ആളുകൾ ഇംഗ്ലിഷ് ഭരണം തുടരണം എന്ന് ആവശ്യപ്പെടുകയും, മലബാറിലെ ഇംഗ്ലിഷ് ഉദ്യോഗസ്ഥർ അവരുടെ പുതിയ പ്രധാന മന്ത്രിയുടെ കൽപനയെ വകവെക്കാതെ, ഇംഗ്ലിഷ് ഭരണം തുടരുകയും, ബ്രിട്ടിഷ്-മലബാർ എന്ന ഒരു രാജ്യം പടുത്തുയർത്തുകയും ചെയ്തിരുന്നെങ്കിൽ എന്തായിരുന്നേനെ കഥ?

ഈ ഉപഭൂഖണ്ഡത്തിലെ ഏറ്റവും സമ്പൽ സമൃദ്ധവും, ഈ ഉപഭൂഖണ്ഡത്തിൽ അന്യാദൃശമായ വ്യക്തിത്വ ഉയർച്ചയുമുള്ള ഒരു ജനക്കൂട്ടമുള്ള ഒരു രാജ്യമാകുമായിരുന്നു British-MALABAR. Hong Kongങ്ങും, Singaporeറും, USAയും, പിന്നിൽനിന്നേനെ.

ഇന്ന് യൂഎസ്സ്ഏ അതിന്റെ തെക്കൻ അതിർത്തിയിൽ കെട്ടിപ്പടുക്കുന്ന വൻ മതിലിനേക്കാൾ ബലവത്തായ ഒരു മതിൽ ഈ British-MALABARന് ചുറ്റും കെട്ടേണ്ടിവരുമായിരുന്നു. കാരണം, ചുറ്റുമുള്ള ഇന്ത്യയിൽ നിന്നും പാക്കിസ്ഥാനിൽ നിന്നും, ബെങ്ഗ്ളാദേശിൽ നിന്നും, ശ്രീലങ്കയിൽനിന്നും ആളുകൾ എല്ലാം വിട്ട് ഇങ്ങോട്ടേക്ക് ഓടിക്കയറുമായിരുന്നു.

പക്ഷെ എന്തുചെയ്യാം, പൗരന്മാരിൽ മിക്കവരും മനുഷ്യപ്പുഴുവിനെപ്പോലെ ജീവിക്കുന്നവരും, കുറച്ച് പേർമാത്രം സ്വർണ്ണഗോപുരങ്ങളിൽ ജീവിക്കുകയും ചെയ്യുന്ന ഒരു രാജ്യത്തിന്റെ ഭാഗമായിപ്പോയില്ലേ മലബാർ?

Go to Main contents

## 84. ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റെ അവർണ്ണനീയമായ സൗകുമാരികത പകർത്തെടുക്കാൻ

YouTube

District Magistrate's behaviour: Barbaric, Uncivilized, Unconstitutional Behavior

Search for 45ByNSAU6cU on YouTube

മുകളിൽ സൂചിപ്പിച്ച വീഡിയോ ഏതാനും മാസങ്ങൾക്ക് മുൻപ് നടന്ന സംഭവമാണ്. Facebookൽ IASസുകാരന്റെ ഭാര്യയുടെ പേജിലോമറ്റോ എന്തോ Lewd കമന്റ് എഴുതിയതിനാണ് എന്ന് എഴുതിക്കാണുന്നു. Lewd എന്ന വാക്കിന് 'ആഭാസകരമായ' എന്ന അർത്ഥവും ഉണ്ട്. മർദ്ദിക്കുന്നത് IASസുകാരനാണ്.

ഇങ്ങിനെചെയ്തിട്ടുണ്ടെങ്കിൽ, അത് തെറ്റാണ്. എന്നാൽ, ഇത്രമാത്രം പ്രകോപനം നൽകിയ കാര്യം പലപ്പോഴും, ഫ്യൂഡൽ ഭാഷയിൽ ഈ വിധ എഴുത്തുകളോടൊപ്പം സംഭവിക്കുന്ന, അദ്ദേഹം / അവർ എന്ന വാക്ക് അവൻ / അവൾ എന്നതിലേക്ക് മലക്കം മറിയുന്നതിനാലാണ്. കാരണം, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ഇന്ന് പുറംനാട്ടുകാർ വന്ന് എല്ലാ വിധ വേണ്ടാതീനങ്ങളും എല്ലാരെക്കുറിച്ചും എഴുതുന്നുണ്ട്. എന്നാൽ ഈ വിധം ആരെങ്കിലും പ്രതികരിച്ചാൽ, അത്

ഗംഭീരമായ മാനസികരോഗമായാണ് അവിടങ്ങളിൽ കാണപ്പെടുക.

കഴിഞ്ഞ എഴുത്തിൽ British-Malabar എന്ന രാഷ്ട്രം 1947ൽ പിറന്നിരുന്നെങ്കിൽ എന്താകുമായിരുന്നു ഈ നാടിന്റെ നിലവരം എന്ന് വെറുതെയൊന്ന് ചിന്തിച്ചുപോയിരുന്നു.

ഇവിടെ പ്രസ്താവ്യമായ കാര്യം, ഇങ്ഗ്ളിഷുകാരുടെ വർണ്ണവിവേചനം എന്ന് പറയുപ്പെടുന്ന കാര്യം വളരെ മൃദുലമായ ഒരു സവിശേഷതയാണ് എന്ന് പറയാമെന്ന് തോന്നുന്നു. കാരണം, അവർ മറ്റുള്ളവരിൽ നിന്നും വിട്ടുനിൽകുന്നതിനെയാണ് ഈ വർണ്ണവിവേചനം ആയികാണുന്നത്. എന്നാൽ, അവർ എത്ര ഗംഭീരമായ വർണ്ണവിവേചനം കാട്ടിയാലും, മറ്റുള്ളവർ അവരിൽ നിന്നും വിട്ടുനിൽക്കില്ലതന്നെ.

അതേ സമയം, ഈ വിധം വർണ്ണവിവേചനം കാണിക്കാതെ, ഫ്യൂഡൽഭാഷക്കാരോട് വളരെ അടുത്ത് ഇടപഴകുന്ന ഇങ്ഗ്ളിഷുകാർ യഥാർത്ഥ ഇങ്ഗ്ളിഷുകാർ തന്നെയാണ് എന്ന് പറയാനും ആവില്ല. കാരണം, അവരിൽ ഫ്യൂഡൽ ഭാഷയുളവാക്കുന്ന വൈകാരിക ഭാവങ്ങൾ മുളച്ചുതുടങ്ങിയിരിക്കും.

അതേസമയം യാതോരു വർണ്ണവിവേചനവും കാണിക്കാത്ത ഇന്ത്യൻ സർക്കാർ ഓഫിസുകൾ പലപ്പോഴും ഒരു മാനസിക അറപ്പുനൽകുന്ന ഇടമാണ്. അപ്പുറത്തുള്ളവർ സാർ, സാബ്, ആപ്പ്, താങ്കൾ, ഉങ്കൾ എന്ന വിണ്ണിലെ സ്വർഗ്ഗവാസികൾ ആയി നിൽകും. അതേസമയം, തമ്മിൽത്തമ്മിൽ കുത്തിമറിക്കുന്ന സാധാരണ ജനം പലതട്ടുകളായുള്ള അടിയാള ജനമായും നിലനിൽക്കും. സാധാരണ ജനത്തിന് ഒന്ന് നിങ്ങൾ എന്ന് പറയാൻ പറ്റുന്ന ഒരു സർക്കാർ ഉദ്യോഗസ്ഥനും നിലവിൽ ഇല്ലതന്നെ. വേണമെങ്കിൽ വല്ല പോക്കിരി സാധാരണക്കാരൻ ഈ വിധം ഒന്ന് നിങ്ങൾ പ്രയോഗം നടത്തിനോക്കിയേക്കാം. അപ്പോൾ കാണാം, അപ്പുറുത്തുള്ള ആകാശചാരികളുടെ മനസ്സിലിരിപ്പും കായികശേഷിയും. ഈ എഴുത്തുകാരൻ ഈ മനസ്സിലിരിപ്പ് പലപ്പോഴും, അനുഭവിച്ചറിഞ്ഞിട്ടുള്ള വ്യക്തിയാണ്.

ഇവിടെ പറയേണ്ടുന്ന കാര്യം പലപ്പോഴും ഇന്ത്യൻ സർക്കാർ ഓഫിസുകൾ അങ്ങിനെയൊരു ദിവ്യസങ്കേതം അല്ലതന്നെ. മറിച്ച്, വളരെ തരംതാഴ്ന്ന കീഴ് ജാതിക്കാരുടെ ഇടംപോലെയാണ്. ഇതാണ് ഏറ്റവും ഭീകരാവസ്ഥ. നാട് നടത്തിപ്പ് ചെയ്യുന്നത്, നീചജാതിക്കാരൻ ആണ് എന്ന അവസ്ഥ. എന്നാൽ ഇത് ഒരു

തലതരിഞ്ഞ കണ്ടുപിടുത്തമാണ്. കാരണം, ഈ കൂട്ടർ സമുദായഭ്രഷ്ടന്മാർ അല്ലതന്നെ. മറിച്ച് ദിവ്യരാണ്. ഇങ്ഗ്ളിഷ് ഭരണം മലബാറിൽ നടപ്പിൽ വരുത്താൻ ശ്രമിച്ച കാര്യമല്ല, ഇന്ന് സംജാതമായിട്ടുള്ളത്. ആകെക്കൂടെ തലതരിഞ്ഞാണ് കാര്യങ്ങൾ കിടക്കുന്നത്.

ഈ തലതിരിഞ്ഞ അവസ്ഥയെ നിവർത്തിയെടുത്ത് ഒരു ഉന്നത സമൂഹത്തെ രൂപകൽപ്പന ചെയ്യാനാവും എന്നുള്ളത് വാസ്തവം തന്നെ. അതിന്, വളരെ സൂക്ഷ്മരീതിയിൽ Social engineering നടത്തേണ്ടിയിരിക്കുന്നു.

ഇങ്ങിനെയൊരു Social engineering നടപ്പിൽ വരുത്താൻ, വേണ്ടുന്ന വളരെ അത്യന്താപേക്ഷിതമായ ഘടകം ഒരു പ്രാദേശിക ഇങ്ഗ്ളിഷ് ജനതയുടെ ഭരണസംവിധാനമാണ്. ലോകത്തിൽ ഇതിന് ബദലായിട്ടുള്ള മറ്റേതെങ്കിലും ഭരണ സംവിധാനം ഉണ്ട് എന്ന് തോന്നുന്നില്ല.

എന്നാൽ, പ്രാദേശിക ഇങ്ഗ്ളിഷുകാർക്കും അവരുടെ സാന്നിധ്യത്തിൻ്റെ സൂക്ഷ്മമായ പ്രവർത്തനവേദിയെക്കുറിച്ച് അറിയില്ലതന്നെ. പലപ്പോഴും എല്ലാരെയും കയറൂരിവിടുന്ന രീതിയിലേക്കാണ് അവരുടെ

ഭരണസംവിധാനങ്ങൾ എത്തിച്ചേരുന്നത്. കയറൂരിവിടപ്പെടുന്നത്, പ്രാദേശിക ഇങ്ഗ്ളിഷുകാരല്ല, മറിച്ച് പലരീതിയിൽ തമ്മിൽത്തമ്മിൽ ഭയപ്പാടോടും, വെപ്രാളത്തോടും വീക്ഷിക്കുന്നവരെയാണ്, ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷങ്ങളിൽ കയറൂരിവിടപ്പെടുന്നത്.

ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളെക്കുറിച്ച് പറയുന്ന അവസരത്തിൽ, പലരിലും വിയോജിപ്പിന് ഹേതുവായി വരുന്ന സംഗതി, അവർമുകളിൽ വന്നാൽ, കീഴിൽ ഉള്ളവർ അവരുടെ അടിയാളന്മാരായിപ്പോകും എന്ന ഭയമാണ്. ഈ ഒരു ഭയം യഥാർത്ഥത്തിൽ, ഫ്യൂഡൽ ഭാഷാ മാനസികാവസ്ഥകളിൽ നിന്നും മുന്നോട്ട് ചിന്തിക്കുമ്പോൾ മനസ്സിൽ കയറിവരുന്ന കാര്യമാണ്.

ഇവിടെ ഒരു വിചിത്ര കാര്യം പറയേണ്ടിയിരിക്കുന്നു. ഇങ്ഗ്ളിഷുകാരെ മറ്റുള്ളവർ ഏറ്റവും ഇഷ്ടപ്പെട്ടിരുന്നത്, അവർ മറ്റെലാവരിൽ നിന്നും വിട്ട് നിന്നപ്പോഴാണ്. എന്നു വച്ചാൽ, അവർ അകന്നും മാറിയും ഉയർന്നും നിൽക്കാനുള്ള സാമൂഹിക സൗകര്യം ഉള്ളപ്പോഴെല്ലാം, അവർ മറ്റുള്ളവരെ ഉയർത്താൻ ശ്രമിച്ചിട്ടുണ്ട്. അല്ലാത്ത അവസരത്തിലും അവർ

ഇതേ പോലെ പെരുമാറിയത് വിഡ്ഢിത്തമായാണ് തോന്നുന്നത്.

അവർ മറ്റുള്ളവരോട് തുല്ല്യത പ്രകടിപ്പിച്ച എല്ലാദിക്കുകളിലും മറ്റുള്ളവർ അവരോട് മത്സരിക്കുകയും അവരെ തോൽപ്പിക്കുന്നതിൽ വൻ സാമൂഹിക അന്തസ്സ് കൈവരിക്കുന്നതായി തോന്നിയവരും ആയിരുന്നു. ഇങ്ങിനെയുള്ള സമൂഹങ്ങളിൽ അവരുടെ സാന്നിധ്യത്തിന്റെ മൂല്യം മറ്റുള്ളവർക്ക് ലഭിക്കുന്നത് കുറവായി വരുന്നു.

ഉർയന്നുവരുന്ന വ്യക്തിയും ജനങ്ങളും വളർന്നുവന്ന് ഉയർത്തിയവരെയും കുടുംബക്കാരേയും വെല്ലുവിളിക്കുകയും, മലത്തിയടിക്കുകയും, ചവിട്ടിത്താഴ്ത്തുകയും ചെയ്യും എന്ന ഭയം എല്ലാ ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിലും ഉണ്ട്. ഫ്യൂഡൽ ഭാഷക്കാർ അതിനാൽ തന്നെ മറ്റുള്ളവരെ വളർത്തിയെടുക്കാൻ അത്രകണ്ട് മുതിരില്ലതന്നെ.

എന്നാൽ ഇങ്ഗ്ളിഷുകാർ അതിന് മുതിരും. അതേ സമയം ഇങ്ഗ്ളിഷുകാരുടെ പ്രവർത്തനത്താൽ വളർന്നുവരുന്ന ജനക്കൂട്ടത്തെ, ആ ജനക്കൂട്ടങ്ങള്ളിൽത്തന്നെയുള്ള ഈ മാനസികവളർച്ചയിൽനിന്നും വിട്ടുനിന്ന

Go to Main contents

ആളുകൾ, അവരെ വളർത്തിക്കൊണ്ടുവന്നവരോട് തന്നെ മത്സരിക്കാനും അവരെ മറിച്ചിടാനും പ്രകോപിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യും. ഇതാണ്, ഒരു വിഷമവൃത്തമായി വളർന്നുവരിക.

ഇങ്ങിനെവരുമ്പോൾ ഇങ്ഗ്ളിഷ് പക്ഷം കൂടുതൽ കൂടുതൽ വിട്ടുനിൽക്കാൻ നോക്കും. ഇത്, ഈ വിധ ഹീന പ്രോത്സാഹനങ്ങൾ നൽകുന്നകൂട്ടർക്ക് നല്ലതായി ഭവിക്കും. ജനക്കൂട്ടങ്ങൾ അവരെ നന്നാക്കിയവിരിൽനിന്നും മാറി, അവരുടെ പാരമ്പര്യ അധിപന്മാരുടെ കീഴിൽ അണിനിരക്കും. ഇവിടെ നന്നാക്കിയവരും, നന്നാക്കപ്പെട്ടവരും വല്ലാത്ത അവസ്ഥയിലാകും. എവിടെയാണ് പിശക് സംഭവിച്ചിട്ടുള്ളത് എന്ന് രണ്ട് കൂട്ടർക്കും മനസ്സിലാകില്ല. കാരണം, ഇങ്ഗ്ളിഷുകാരുടെ aparthied ഭാവം, വളർന്നുവന്നവരിൽ വൻ അങ്കലാപ്പ് സംഭവിപ്പിക്കും. ഞങ്ങളിൽ എന്താണ് ഒരു കുറവ്? നിങ്ങൾ ആരാണ് എന്നാണ് നിങ്ങളുടെ ഭാവം? നിങ്ങളെക്കാൾ നൈപുണ്യങ്ങളും, കായിക ശേഷിയും, കഴിവുകളും ഞങ്ങൾക്ക് ഉണ്ട്, എന്നെല്ലാം അവർ അവകാശമായി പറയും. ഈ പറഞ്ഞ അവകാശങ്ങൾ മിക്കവയും ശരിയും ആവും. പിന്നെയെന്താണ് പ്രശ്നം? ഇത്രമാത്രം

കഴിവുകൾ ഉള്ള ജനം എന്തിനാണ് ഇങ്ഗ്ലിഷുകാരുടെ സാമീപ്യത്തെ ഒരു അവകാശമായി ആവശ്യപ്പെടുന്നത്?

പെട്ടെന്ന് നോക്കിയാൽ ആകെക്കൂടിയൊരു അയുക്തികരമായ അവസ്ഥാവിശേഷം ആയി തോന്നിയേക്കാം.

ഇങ്ങിനെ ഒരു അവസ്ഥാ സ്ഥിതിയെ പരിശോധിക്കാൻ ഒരുമ്പെടുമ്പോൾ, ആദ്യം ചെയ്യേണ്ടുന്നത്, ഫ്യൂഡൽ ഭാഷാ ജനത്തിന് യഥാർത്ഥത്തിൽ അവരുടെ സ്വന്തം സമൂഹങ്ങളിൽ എന്തുമാത്രം മാനസിക സ്വാതന്ത്ര്യങ്ങൾ ലഭിക്കുന്നുണ്ട് എന്നതിന്റെ അളവെടുക്കലാണ്. വെറുതെ കുറേ അശ്ലീലവാക്കുകൾ പറയാനും, തെരുവിൽ ജാഥയായി നടന്ന് മുദ്രാവാക്യങ്ങൾ ഉച്ചത്തിൽ വിളിച്ച് കൂവാനും കാര്യമായ ഒരു സാമൂഹിക ഔന്നിത്യം ആവശ്യമില്ലതന്നെ. എന്നാൽ, ഒറ്റക്ക് പോയി ഒരു ചെറുകിട സർക്കാർ ഓഫിസിലെ ജീവനക്കാരന്റെ മുന്നിൽ (ഉദാ: സബ് ഇൻസ്പെകടർ അല്ലെങ്കിൽ വില്ലെജ് ഓഫിസർ) പോയി കസേരയിൽ ഇരുന്ന് ആ ആൾ ഇങ്ങോട് ഉപയോഗിക്കുന്ന അതേ You, Your, Yours, He, His, Him, She, Her, Hers തിരിച്ചങ്ങോട്ടും ഉപയോഗിച്ചും ഇങ്ങോട്ട് പേര് ഉപയോഗിക്കുന്ന അതേ പോലെ

തിരിച്ച് പേര് ഉപയോഗിച്ചും സംസാരിക്കാൻ പറ്റാത്ത ജനം ഇങ്ഗ്ളിഷുകാരുടെ അകന്നുനിൽക്കലിനെക്കുറിച്ച് വേവലാതിപ്പെടുക, ഇങ്ഗ്ളിഷുകാർ അവരിൽ വൻ മാനസിക ഉന്നമനം വരുത്തിയാൽ മാത്രമാണ്.

ഈ മുകളിൽ സൂചിപ്പിച്ച കാര്യങ്ങളിൽ യഥാർത്ഥത്തിൽ വൻ Social engineeringന്റെ തത്വങ്ങളുടെ രശ്മികൾ ഉണ്ട് എന്നതാണ് വാസ്തവം. ഗഹനമായ വിവരത്തോടുകൂടി, ഈ ഒരു കാര്യം കാര്യമായ കരുതലോടുകൂടി കരുക്കൾ നീക്കിയെടുക്കാൻ കഴിഞ്ഞാൽ ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റെ അവർണ്ണനീയമായ സൗകുമാരികത അനുഭവപ്പെടുന്ന ഒരു സമൂഹം തന്നെ രൂപപ്പെടുത്തിയെടുക്കാൻ ആവുന്നതാണ്.

ഈ വിഷയം പിന്നീട് ഒരിക്കൽ കൂടുൽ മുന്നോട്ട് കൊണ്ടുപോകാം എന്ന് കരുതുന്നു.

## 85. പരദേശികൾ മലബാറുകളെ കീഴ്പ്പെടുത്താൻ ഗൂഢപ്രവർത്തനം നടത്തുന്നു



ഈ നൽകിയിട്ടുള്ള ചിത്രം ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങളിൽ കീഴിൽ പെട്ടുപോയ ജനങ്ങളെ പ്രാദേശിക സാമൂഹിക ചങ്ങലകളിൽ കുറച്ചുകൂടി കഠിനമായി പിടിച്ച തളയ്ക്കാനുള്ള ഉദ്യമത്തിന്റെ ഭാഗമായി നടന്നിരുന്ന ഒരു മൈതാനപ്രസംഗത്തിന്റെ ചിത്രമാണ്. ഈ എഴുത്തിന് തൊട്ടു രണ്ട് എഴുത്തിന് മുൻപുള്ളതിൽ CPSന്റെ സഹോദരന്റെ ചിത്രം നൽകിയിരുന്നു (Page 161). ഉപദ്വീപന്റെ തെക്കൻ പ്രദേശത്ത്, കീഴ് ജനത്തിൽ പെട്ട വ്യക്തികൾക്ക് ഇങ്ഗ്ളിഷ് ഭരണത്തിന്റെ നേരിട്ടുള്ള മാനസിക സ്വാധീനം ആണ് ആ വ്യക്തിയിൽ കാണപ്പെട്ടിരുന്നത്. മുകളിൽ നൽകിയ ചിത്രത്തിൽ കാണുന്നത് പ്രാദേശിക അധിപന്മാരുടെ അടിയിൽകിടക്കുന്നവരെ, ഈ അധിപന്മാർതന്നെ ഏതോ വൻ സ്വാതന്ത്ര്യസങ്കൽപ്പം വീശിക്കാട്ടി വ്യാമോഹിപ്പിക്കുന്ന രംഗമാണ്.

എന്നാൽ, പൊതുവായി പറയുകാണെങ്കിൽ, മലബാറുകളിൽ ഈ വിധ മാനസിക ഉന്നമനം നൽകുന്ന ഒരു സാമൂഹികാന്തരീക്ഷം ഉണ്ടായിരുന്നതിന്റെ സ്വാധിനം മിക്ക ജനത്തിലും ഇന്ന് കാണുന്നില്ലതന്നെ. ഇത് എന്തുകൊണ്ടാണ് എന്നതിനെക്കുറിച്ച് പന്നീട് സൂചിപ്പിക്കാൻ ശ്രമിക്കാം.

Tellicherryയിൽ യാതോരുവിധ സാമൂഹികവും ഭരണപരവും ആയ കലാപങ്ങളോ, തെരുവുയുദ്ധങ്ങോളോ, ലാത്തിച്ചാർജ്ജുകളോ മറ്റോ ഇല്ലായിരുന്നു എന്ന് CPS സൂചിപ്പിച്ചത് പറഞ്ഞുകഴിഞ്ഞതാണ്. എന്നാൽ, യഥാർത്ഥത്തിൽ മലബാർ പ്രദേശങ്ങളെ മൊത്തമായിത്തന്നെ സ്വാധീനിക്കുവാനും ആ പ്രദേശങ്ങളിൽ വൻ മാറ്റങ്ങൾക്ക് കളം ഒരുക്കാവുന്ന കുഴഞ്ഞുമറിയലുകളും, ഗൂഢാലോചനകളും, കുത്തിത്തിരിപ്പുകളും, തിരിമറികളും നടക്കുന്നുണ്ടായിരുന്നു എന്നുള്ളതാണ് വാസ്തവം.

മലബാറിനെ അടക്കമുള്ള ഈ ഉപഭൂഖണ്ഡത്തിലെ പ്രദേശങ്ങളെ സ്വന്തം കൈകളിൽ ആക്കാനായി ഉപദ്വീപിന്റെ വടക്കുഭാഗങ്ങളിൽ ഗംഭീരമായുള്ള രാഷ്ട്രീയകളികൾ നടന്നിരുന്നത് പോലെതന്നെ

പ്രാദേശിക തലത്തിലും ഈ വിധ പലതും നടക്കുന്നുണ്ടായിരുന്നു.

അന്ന് മലബാറിനെ ഈ വിധം സ്വാധീനിച്ചതോ അതുമല്ലെങ്കിൽ പലവിധത്തിൽ ബാധിച്ചതോ ആയ മൂന്ന് കാര്യങ്ങൾ ഇവിടെ സൂചിപ്പിക്കാം. ഈ മൂന്നിലും പെടാത്ത സംഭവവികാസങ്ങളും ഉണ്ട്. എന്നാൽ അവയെ ഇവിടെ ഈ എഴുത്തിൽ ഇപ്പോൾ എടുക്കുന്നില്ല.

ഈ മൂന്ന് കാര്യങ്ങളിൽ ഏറ്റവും വ്യക്തമായും ശ്രദ്ധക്കപ്പെട്ടിട്ടുള്ളതും, തികച്ചും വിഡ്ഢി വിശദ്ധീകരണങ്ങളിൽ പിന്നീട് വൻ വിവരമുള്ള എക്കാഡമിക്ക് ജീനിയസുകൾ കുഴച്ചിട്ടിട്ടുള്ളതുമായ സംഭവിവികാസം, ദക്ഷിണമലബാറിൽ സംഭവിച്ച സാമൂഹിക കലാപവും, ലഹളയുമാണ്. പ്രാദേശികമായി ഈ സംഭവത്തിനെ മാപ്പിള ലഹള എന്നാണ് പറയപ്പെടുന്നത്.

ഈ സംഭവത്തിനെ പൊതുവായ ഔപചാരിക ചരിത്രത്തിൽ ഇന്ന് കാണപ്പെടുന്നത് 1921ന് ചുറ്റുപാടിൽ, ബ്യട്ടിഷ് ഭരണത്തിന് എതിരായി, ദക്ഷിണ മലബാറിൽ മാപ്പിളമാർ നടത്തിയെ വിപ്ളവമായിട്ടാണ്. യഥാർത്ഥത്തിൽ ഇത് ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായുള്ള ഒരു

വിപ്ലവമായിരുന്നില്ലതന്നെ. മാത്രവുമല്ല 1836മുതൽ ദക്ഷിണ മലബാറിൽ ഈവിധ കലാപം ഇടക്കിയ്ക്ക് നടന്നതായി MALABAR MANUALൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്. ഇവിടെ പ്രസ്ഥാവ്യമായ കാര്യം, ഏതാണ്ട് ഇതേ സമയത്ത് തന്നെ (1835ന് ചുറ്റുപാടിൽ) തിരുവിതാംകൂർ രാജ്യത്തിലും, പിന്നോക്ക ജാതിക്കാർ പലവിധ തെരുവുയുദ്ധങ്ങളും തുടങ്ങിയരിന്നു എന്നതാണ്. കാരണം, അവിടേയും ഇങ്ഗ്ളിഷുകാരായ കൃസ്ത്യൻ മിഷനറിമാരുടെ സാന്നിദ്ധ്യം കീഴ് ജനക്കൂട്ടങ്ങളുടെ മനസ്സുകളിൽ വൻ മാനസിക കാഹളനാദങ്ങൾ മുഴക്കിത്തുടങ്ങിയിരുന്നു. എന്നാൽ അവിടെ ഭരണയന്ത്രം നടത്തിപ്പ് ചെയ്യുത് പ്രാദേശിക ഉന്നത ജാതിക്കാരാണ്. അവരുടെ പക്ഷത്തുള്ളവർ, നിയമം കൈകളിൽ എടുത്ത്, ഈ വിധ കലാപങ്ങളെ തെരുവിലിട്ട് അടിച്ച് തമർത്തുകയായിരുന്നു.

എന്നാൽ മലബാറിൽ ഭരണം ഇങ്ഗ്ളിഷുകാരണ് നടത്തിരുന്നത്. അവർ ആരേയും നിയമം കൈയിൽ എടുക്കാൻ അനുവദിച്ചില്ലതന്നെ. അതിനാൽ തന്നെ, അവർ നിയമപലനം നടപ്പിലാക്കാൻ ശ്രമിച്ചത് ഒരു ദുഷ് പേരായി അവരിൽത്തന്നെ പിതിച്ചു എന്ന് തോന്നുന്നു.

മലബാറിൽ മാപ്പിളമാരുമായുള്ള പ്രശ്നം ഹൈദ്രാരലിയുടേയും, Sultan Tipuവിന്റെയും ആക്രമണങ്ങളോടൊപ്പമാണ് സംഭവച്ചുതുടങ്ങിയത് എന്ന് തോന്നുന്നു. ഈ സംഭവവികാസങ്ങൾ അതീവ സങ്കീർണ്ണമായ പലവിധ കാര്യങ്ങളേയും ഉൾക്കൊള്ളുന്നുണ്ട്. അതിനാൽത്തന്നെ, പിന്നീട് ഈ സംഭവത്തിലേക്ക് പ്രത്യേകമായി ഇറങ്ങേണ്ടിയിരിക്കുന്നു. ഇപ്പോൾ ഈ സംഗതി വിടുകയാണ്.

മലബാർ പ്രദേശങ്ങളെ കൊതിയൂറും കണ്ണുകളാൽ നോക്കിക്കണ്ട രണ്ട് വ്യത്യസ്ത പക്ഷക്കാർ തിരുവിതാംകൂർ രാജ്യത്തിൽ ഉണ്ടായിരുന്നു. രണ്ട് പക്ഷവും അവിടുള്ള പ്രാദേശിക കീഴ് ജാതിക്കാരുടെ പ്രസ്ഥാനങ്ങളാണ്. ഒന്ന് അവിടുള്ള ഈഴവരുടെ സംഘടിത പ്രസ്ഥാനം. മറ്റൊന്ന്, അവിടുള്ള കീഴ് ജാതിക്കാരെ London Missionary Societyയിലെ മിഷിനറിമാർ കൃസ്തീയ മതത്തിലേക്ക് ചേർത്ത് സൃഷ്ടിക്കപ്പെട്ട പുതിയ കൃസ്തീതമതപ്രസ്ഥാനം.

ഈ രണ്ട് കൂട്ടരും മലബാറിനെ തങ്ങളുടെ വ്യത്യസ്തരീതിയിൽ ഉള്ള കുടിയേറ്റ പ്രദേശമായി നേടിയെടുക്കാൻ വെമ്പൽ കൊണ്ടിരുന്നു. രണ്ടുകൂട്ടർക്കും ചില രീതിയിൽ പൊതുവായുള്ള ആവശ്യകതയും, ചില രീതിയിൽ

വ്യത്യസ്തങ്ങളായ ആവശ്യങ്ങളും ഉണ്ടായിരുന്നു. ഇവയിൽ തന്നെ ചില ആവശ്യങ്ങൾ യഥാർത്ഥത്തിൽ അത്യാവശ്യങ്ങൾ തന്നെയായിരുന്നു. രണ്ട് കൂട്ടരും ഉപയോഗിച്ച മാർഗ്ഗങ്ങളും വ്യത്യസ്തങ്ങൾ ആയിരുന്നു.

ഇന്ന് മലബാറിൽ ഉള്ള ജനങ്ങളിൽ പലർക്കും ഈ രണ്ട് കൂട്ടരിൽ ഏതെങ്കിലും ഒരു പക്ഷത്തിന്റെയെങ്കിലും രക്തബന്ധ പാതയുടെ കലർപ്പ് കുടുംബത്തിൽ എവിടെയെങ്കിലും വന്നുപെട്ടിട്ടുണ്ടാവാൻ സാധ്യത ഏറെയുണ്ട്. അതിനാൽ തന്നെ ഇന്നുള്ള മലബാറുകാർക്ക് അന്യദേശക്കാർ അല്ലാ ഈ രണ്ട് കൂട്ടരും. എന്നാൽ അന്നുണ്ടായിരുന്ന മലബാറുകാർക്ക് ഈ രണ്ട് കൂട്ടരും സ്വന്തം പ്രദേശങ്ങളെ കൈവശപ്പെടുത്താനോ, അതുമല്ലെങ്കിൽ സ്വന്തം സമുദായത്തെ കീഴിൽ പെടുത്താനോ ഉന്നമിട്ടുകൊണ്ട് ഗൂഢപ്രവർത്തനം ചെയ്യുന്ന പരദേശികളായ അധിനിവേശ ശക്തികളായിരുന്നു.

CPSന്റെ പിതാവായ ഗോവിന്ദന്റെ കുടുംബത്തേയും സാമുഹത്തേയും ഈ രണ്ട് കൂട്ടരുടേയും വരവ് കാര്യമായിത്തന്നെ സ്വാധീനിച്ചിരുന്നു. സംഭവിച്ചകാര്യങ്ങളെ നല്ലതെന്നോ ചീത്തയെന്നോ മൂല്യനിർവ്വഹണം ചെയ്യാനാവില്ല.

കാരണം, ഇന്ന് കേരളം എന്ന പേരിൽ അറിയപ്പെടുന്ന സംസ്ഥാനം തന്നെ പിറന്നത് ഈ വിധ സംഭവങ്ങളുടെ പരിണിതഫലമായിട്ടാണ്.

സംഭവിച്ച കാര്യങ്ങൾ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

## 86. യഥാർത്ഥ അടിമത്തവും കപട അടിമത്തവും

തിരുവിതാംകൂർ രാജ്യത്തിൽ നിന്നും മലബാറിലേക്ക് പാലയനം ചെയ്ത, പുതുതായി രൂപീകൃതമായ കൃസ്ത്യൻ മതവിഭാഗത്തിലെ ആളുകളെക്കുറിച്ചും, തിരുവിതാകൂറിൽ നിന്നുകൊണ്ടുതന്നെ മലബാറിൽ സാമുദായിക സ്വാധീനം വളർത്തിയെടുക്കാൻ വൻ പദ്ധതികൾ ഇട്ട ഈഴവ സാമുദായിക സംഘടനാ ശ്രമങ്ങളെക്കുറിച്ചും പറയാനാണ് ഉദ്ദേശിക്കുന്നത്.




ഈ കാര്യങ്ങളെക്കുറിച്ച് പറയുന്നതിന് പശ്ചാത്തലമൊരുക്കാനായി ആദ്യം തിരുവനിതാംകൂറിൽ എന്താണ് ഈ കൂട്ടർക്ക് ലഭിച്ചിരുന്ന അവസ്ഥാവിശേഷം എന്നത് പറയേണ്ടിയിരിക്കുന്നു. തിരുവിതാകൂറിൽ ഈ കൂട്ടർക്ക് മൊത്തമായി പറയുകയാണെങ്കിൽ, പടിപടിയായുള്ള സാമൂഹികവും, തൊഴിൽപരവും ആയ അടിമത്തമായിരുന്നു നിലനിന്നിരുന്നത്. ഈ പ്രസ്താവന വളരെ പരന്നുകിടക്കുന്ന ഒരു പ്രസ്താവനമാത്രമാണ്. ഈ പ്രസ്താവന ഒരു ഇങ്ഗ്ളിഷുകാരനാണ് വായിക്കുന്നതെങ്കിൽ, പാൻറുംകോട്ടും, ഷൂസും ധരിച്ച്, അടിമ-ഉടമയെ

പേരിന് മുന്നിൽ Mr. ചേർത്തും, You എന്ന വാക്കിനാലും സംബോധന ചെയ്യുന്നതും വളരെ അധികം മനുഷ്യ വ്യക്തിത്വം പേറുന്നതും ആയ യൂ.എസ്. ഏയിലെ കാപ്പിരി അടിമകളെക്കുറിച്ചാണ്, മനസ്സിൽ ചിത്രം വിരിയുക.

യൂ. എസ്. ഏയിലെ കാപ്പിരി അടിമത്തവുമായി ബന്ധപ്പെട്ട വളരെ പ്രസിദ്ധമായ ഒരു നോവൽ ആണ് Uncle Tom's Cabin. Uncle Tom ആണ് അടിമ. ആ നോവലിന്റെ illustrated (ചിത്രങ്ങളോടുകൂടിയ) ഒരു പതിപ്പിന്റെ കവറിൽ നൽകിയ ചിത്രമാണ് മകുളിൽ നൽകിയിട്ടുള്ളത്. ഈ വിധമുള്ള ഒരു വ്യക്തിയെ ഈ ഉപഭൂഖണ്ഡത്തിലെ സാമൂഹിക അടിമ ജനവുമായി താരതമ്യംചെയ്യാനാവില്ല.

ഈ കാര്യംപറഞ്ഞതിലും ഒരു പ്രത്യേകമായ വിവരം നൽകേണ്ടിയിരിക്കുന്നു. ഈ ഉപഭൂഖണ്ഡത്തിൽ പല ഇസ്ളാമിക രാജാക്കളും ധനവാന്മാരും പണ്ട് കാലങ്ങളിൽ പശ്ചിമേഷ്യൻ അറബി അടിമ-വിൽപ്പന വ്യാപാരതെരുവുകളിൽനിന്നും അടിമകളെ വിലക്ക് വാങ്ങിക്കാറുണ്ടായിരുന്നു. അവരിൽ പലരും, അവരെ വാങ്ങിച്ചവരുടെ വീടുകളിൽ മറ്റ് അന്തേവാസികളെപ്പോലെ ജീവിക്കുമായിരുന്നു. അവരും, ഈ ഉപദ്വീപിലെ പൊതുവായുള്ള അടിമ

ജനങ്ങളുമായി കാര്യമായ വ്യത്യാസം ഉണ്ടായിരുന്നു. ആദ്യത്തേത് മനുഷ്യനും രണ്ടാമത്തേത് കന്നുകാലിയും

ഇവിടെ പറയേണ്ടുന്ന കാര്യം ഫ്യൂഡലിസം (feudalism) എന്ന പദത്തിന്റേ കാര്യം പറഞ്ഞത് പോലെയാണ്. ഇങ്ഗ്ളിണ്ടിൽ ഈ പദം കൊണ്ട് ഉദ്ദേശിക്കുന്നത്, അല്ല ഈ പദം ഭൂഖണ്ഡയൂറോപ്പിലും, ഏഷ്യയിലും, ആഫ്രിക്കയിലും അർത്ഥമാകുന്നുത്. അത് പോലെ തന്നെ, ഭൂഖണ്ഡയൂറോപ്പിൽ feudalism എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത് അല്ല ഏഷ്യയിലും, ആഫ്രിക്കയിലും അർത്ഥമാകുന്നുത്. ഇതിനെക്കുറിച്ചെല്ലാം വളരെ കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. അതിലേക്കൊന്നും ഇപ്പോൾ കടക്കുന്നില്ല.

ഇതേ പോലെതന്നെയാണ്, അടിമത്തം എന്ന പദത്തിന്റേയും കാര്യം. Slavery എന്ന വാക്കുകൊണ്ട് ഇങ്ഗ്ളിഷുകാർ മനസ്സിലാക്കുന്ന മനുഷ്യരൂപമല്ല, ദക്ഷിണേഷ്യയിലെ സാമൂഹികമായി പാരമ്പര്യമായി മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ട് ജീവിച്ചിരുന്ന കീഴ്-ജനക്കൂട്ടങ്ങൾ.

ഇങ്ഗ്ളിഷിൽ അടിമയായി മനസ്സിലാക്കപ്പെടുന്ന വ്യക്തി, ഒരു ഇങ്ഗ്ളിഷുകാരന് ഉള്ള എല്ലാവിധ

വ്യക്തിത്വവും ഉള്ള ഒരു വ്യക്തിയാണ്. എന്നാൽ, നിയമപരമായി അയാൾ അടിമയായിപ്പോയി. ഈ വിവരം ആ ആളിലും ആളിക്കത്തും. ഈ അടിമ കസേരയിൽ ഇരുന്നാണ് ഭക്ഷണം കഴിക്കുക. ഇങ്ഗ്ളിഷ് ആണ് സംസാരിക്കുക. ഉടമയേയും ഭാര്യയേയും ആ ആളുടെ മക്കളേയും പരാമർശ്ശിക്കാനും സംബോധനചെയ്യാനും ഉപയോഗിക്കുന്ന You, He, She തുടങ്ങിയ വാക്കുകൾ തന്നെയാണ്, ഉടമയും കൂട്ടരും ഈ ആളോടും ഉപയോഗിക്കുക. വസ്ത്രധാരണത്തിൽ രണ്ട് കൂട്ടരും ഒരേതരം വസ്ത്രങ്ങളാണ് ഉപയോഗിക്കുക. പാന്റും, ഷർട്ടും, ഷൂസും, കോട്ടും, തൊപ്പിയും മറ്റുമെല്ലാം അടിമ ഉപയോഗിക്കുന്നതിൽ തടസ്സമില്ല. എന്നാൽ, എത്ര കഷ്ട്രം ഇത്രയും വ്യക്തിത്വം ഉള്ള ആൾ മറ്റൊരു വ്യക്തിയുടെ തൊഴിൽചെയ്യാൻ ബാധ്യസ്ഥനാണ്.

ഈ അടിമകളെ തമ്മിൽ പടിപടിയായി വ്യത്യസ്ത നിലവാരത്തിൽ നിലനിർത്തുന്ന പദപ്രയോഗങ്ങൾ ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

ഈ അടിമത്തത്തെ ഇങ്ഗ്ളിഷുകാർതന്നെ അടിച്ചുതമർത്തിയതിന്റെ കഥ വിശദമായ പറയേണ്ടിയിരിക്കുകന്നു. അത് പിന്നീടാകാം.

എന്നാൽ, ദക്ഷിണേഷ്യയിലെ സാമൂഹിക അടിമത്തം ഇതൊന്നുമല്ല. അനവധി തട്ടുകൾ ഉള്ള സമൂഹത്തിന്റെ മലപോലുള്ള മൊത്തം ഭാരം പേറിവരുന്ന നീ, എടാ, എടീ, അവൻ, അവൾ, അവറ്റകൾ എന്നവാക്കുകൾ മറ്റ് അനേകം തരംതാഴ്ത്തുന്ന വാക്കുകളോടൊപ്പം, ഇവരെ അടിച്ച് തമർത്തി, അവരിൽ ഉള്ള എല്ലാവിധ വ്യക്തിത്വവും നശിപ്പിച്ച്, മൃഗങ്ങളെക്കാളും അധ:പ്പതിച്ച മാനസികാവസ്ഥയോടെ ജീവിക്കുന്നവരാണ് ഈ ഉപദ്വീപിലെ പാരമ്പര്യ സാമൂഹിക അടിമകൾ. കന്നുകാലി ജനത്തിന്റെ തലയ്ക്ക് തൊട്ടുമുകളിൽത്തന്നെ അവരെ അമർത്തിപ്പിടിക്കുന്ന സാമൂഹിക മച്ച് ഉണ്ട്. അവർക്ക് മുകളിലോട്ട് തല ഉയർത്താനാവില്ലതന്നെ. ഇക്കാരണത്താൽത്തന്നെ മലയാളം സ്ക്കൂൾ വിദ്യാർത്ഥികളെപ്പോലെയല്ല ഇവർ. കാരണം, വിദ്യാർത്ഥികളിൽ പലർക്കും സാമൂഹിക മുകൾത്തട്ടിലേക്ക് ഉയരാനുള്ള സൗകര്യം ഉണ്ട്.

ഈ അടിമജനത്തിൽപ്പെട്ട കൂട്ടരെ അധികം അടുപ്പിക്കാനും പറ്റില്ലതന്നെ. കാരണം, അവരോട് അധികം അടുത്ത് പെരുമാറിയാൽ, അവർ പിടിച്ച് അവരുടെ മാനസിക നിലവാരത്തിലേക്ക് താഴ്ത്തിക്കളയും. ഇവരെ ഞെട്ടിച്ച് നിർത്തിയാൽ, അവർ ബഹുമാനിക്കും, ആദരവ് നൽകും,

പറയുന്നത് അനുസരിക്കും, ഉടമയുടെ വീട്ടിലെ സ്ത്രീജനങ്ങളെ അസഭ്യഭാവത്തിൽ നോട്ടമിടില്ല. മറിച്ച്, ഇങ്ഗ്ളിഷ് ഭാഷയിൽ യു.എസ്. ഏയിൽ ഉള്ള കാപ്പിരി അടിമകൾക്ക് നൽകിയ മാനസിക ഉന്നമനം ഈ നാട്ടിലെ ചെറുമർക്കും, പുലയർക്കും, പറയർക്കും, വേടർക്കും, ഷാണർക്കും, ഈഴവർക്കും മറ്റും നൽകിയാൽ, അവർ അവർക്ക് ഈ വിധ സൗകര്യം നൽകിയവരെ കമഴ്ത്തിയടിക്കും, അവരുടെ വീട്ടിലെ സ്ത്രീജനങ്ങളെ പരസ്യമായിത്തന്നെ നോട്ടമിടും. അവൾ എന്ന പദനിർവ്വചനത്തിൽ അവരുടെ അധിപന്മാരുടെ ഭാര്യയെവരെ പിടിച്ച് താഴ്ത്തും. ഇതൊന്നും ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാകില്ലതന്നെ.

Tellicherryയിൽ English East India Company അവരടെ Factory സ്ഥാപിച്ചതിന് ശേഷം, സ്ഥലവിവരങ്ങൾ പതുക്കെപ്പതുക്കെ അവരുടെ Londonൽ ഉള്ള Court of Directors അറിഞ്ഞുതുടങ്ങിയപ്പോൾ, Court of Directorsലെ അംഗങ്ങൾ ശരിക്കും ഞെട്ടിയെന്നുവേണം മനസ്സിലാക്കാൻ. മലബാറിൽ, സാമൂഹിക അടിത്തട്ടിൽ അനേകായിരം ചെറുമർ എന്ന പേരുള്ള, മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ടു ജീവിക്കുന്ന അടിമ ജനം ഉണ്ട് എന്ന വിവരമാണ് ഇതിന് കാരണമായത്. ഈ വിവരം Director Boardലെ അംഗങ്ങൾ ഏത്

വിധമാണ് ഭാവന ചെയ്തത് എന്ന് അറിയില്ല. മിക്കവാറും, യൂ. എസ്. ഏയിലെ കാപ്പിരി അടിമകളെപ്പോലെയാകാം. എന്നാൽ വാസ്തവം വളരെ വ്യത്യസ്തമായിരുന്നു.

Court of Directors ഈ അടിമജനത്തിനെ മോചിപ്പിക്കണം എന്ന നിർദ്ദേശം Tellicherryയിലെ അവരുടെ ഉദ്യോഗസ്ഥർക്ക് നൽകി. എന്നാൽ, അങ്ങ് ഇങ്ഗ്ളണ്ടിൽനിന്നും കാണുന്നത് പോലെ വെറുതെ ചങ്ങല അഴിച്ച് വിടലിൽ ഒന്നും ഈ സ്വാതന്ത്ര്യം ആർക്കും ഇവിടെ ലഭിക്കില്ല. ഇന്ത്യൻ ഭരണഘടനയിൽ എല്ലാ പൗരന്മാരും നിയമത്തിന് മുന്നിൽ തുല്യരാണ് എന്ന് പറയുന്നത് പോലുള്ള വിഢ്ഢിത്തമാണ് ഇത്. കാരണം, ഒരു പോലീസ് സ്റ്റേഷനിൽ കയറിച്ചെന്ന് ഒരു സാധാ ഇന്ത്യൻ പൗരൻ ഇത് അവകാശപ്പെട്ടാൽ, മുഖത്ത് അടിവീണത് തന്നെ.

മലബാറിലെ എല്ലാ ഭൂഉടമ വീടുകളിലും ഈ വിധം ഉള്ള നൂറുകണക്കിന് മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ട ജനം ഉണ്ടായിരുന്നു. അവരെ ഏതാണ്ട് കന്നുകാലികളെപ്പോലെതന്നെയാണ് സാമൂഹിക മുകൾത്തട്ടിൽ ഉള്ള ജനക്കൂട്ടങ്ങൾ കണ്ടിരുന്നത്. താമസിക്കാൻ തന്നെ കാര്യമായ സൗകര്യങ്ങൾ നൽകിയിരുന്നില്ല. പലപ്പോഴും കൃഷിയിടങ്ങളിൽ നാലു മുളകൊണ്ടുള്ള തൂണുകൾ ഉള്ള ഒരു

ചെറുപന്തലിൽ തന്നെ താമസം. നായർമാരാണ് ഇവരുടെ മേൽ മേൽനോട്ടംവഹിക്കുക. കടിഞ്ഞാണിട്ടുവച്ചിരിക്കുന്ന വന്യമൃഗത്തെപ്പോലെതന്നെയാണ് ഈ ബന്ധിപ്പിക്കപ്പെട്ടവരെ കണ്ടിരുന്നത്. എന്നാൽ യാതോരു ചങ്ങലയും ആവശ്യമില്ലതന്നെ. കാരണം, ഇവർക്ക് സാമൂഹികമായി ഓടി രക്ഷപ്പെടാനാവില്ല. കാരണം, ഇവരെ വൻ ഭീതിയോടുകൂടി വീക്ഷിക്കുന്ന പല ജനക്കൂട്ടങ്ങളും ഇവർക്ക് മുകളിൽ ഉണ്ട്. ഭാഷയാണെങ്കിൽ പുലിനഖം പോലെ ഇവരെ കുത്തിത്തുളച്ച്, അനങ്ങാൻ പറ്റാത്ത രീതിയിൽ പിടിച്ചുനിർത്തുന്നതരത്തിലുള്ളതും.

ഇവരോട് യാതോരും മമതയും ആർക്കും തന്നെ ഈ ഉപഭൂഖണ്ഡത്തിൽ ഉണ്ടായിരുന്നതായി രേഖപ്പെടുത്തിക്കാണുന്നില്ല. യാതോരു അടിമത്വ നിർമ്മാർജ്ജന പദ്ധതിയും നൂറ്റാണ്ടുകളായി ഇവിടെ ജനിച്ച് മരിച്ച യാതോരു മഹാനും തുടങ്ങിവെച്ചതായി കാണുന്നില്ല. ഇവരെ അടുപ്പിക്കാൻ തന്നെ ആർക്കും ഇഷ്ടം വരില്ല. കാരണം, ഇത്രമാത്രമേയുള്ളു. ഇവരെ കയറൂരിവിട്ട്, വളരാൻ അനുവദിച്ചാൽ, ഇവർ കയറൂരിവിട്ടവരെ മലർത്തിയടിക്കും. അവരുടെ വീടും കുട്ടികളും, പെണ്ണുങ്ങളും ഇക്കൂട്ടരുടെ കൈവശം വരും. ചിലപ്പോൾ അവർതന്നെ

ഇക്കൂട്ടരുടെ തൊഴിലുകാരായി ജീവിക്കേണ്ടിയുംവരും. ഇതിന്റെ ഭയാനകത ഇങ്ഗ്ളിഷുകാർക്ക് യാതോരു രീതിയിലും മനസ്സിലാകില്ലതന്നെ.

സാമൂഹിക സമത്വവും അടിമത്വനിർമ്മാർജ്ജനും കാളരാത്രിയും ദു:സ്വപ്ന അനുഭവവും മറ്റുമാണ് എന്ന് ഏവർക്കും അറിയാം. ഇങ്ഗ്ളിഷുകാർക്ക് മാത്രം അറിയില്ല.

മലബാറിൽ 1702ൽതന്നെ English East India Company ഈ വിധമുള്ള മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ടവരെ അഴിച്ചുരിവിടാനുള്ള ശ്രമം ആരംഭിച്ചു എന്നതാണ് വസ്തവം. ഇതുമായി ബന്ധപ്പെട്ട പലതും പറയാനുണ്ട്. അതിലേക്കൊന്നും ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ശ്രദ്ധിക്കേണ്ടത്, നൂറ്റാണ്ടുകളായി കോടിക്കണക്കിന് ആളുകൾ കണ്ടിരുന്ന ഒരു സാമൂഹിക വാസ്തവം ഇങ്ഗ്ളിഷുകാർ വന്നോപ്പോഴാണ് മനുഷ്യ ശ്രദ്ധയിൽ ഒരു അനീതിയായി ശ്രദ്ധിക്കപ്പെട്ടത്.

MALABAR MANUALൽ നിന്നുമുള്ള ഉദ്ദരണി നോക്കുക:

QUOTE: The questions of slavery and the slave trade attracted the early attention of the Honourable Company's

Government. So early as 1702, the year in which British rule commenced, a proclamation was issued by the Commissioners against dealing in slaves. A person offering a slave for sale was to be considered as a thief. The slave was to be forfeited and the person offering him for sale was to be fined five times his value. The purchaser was to be similarly treated. The houses of suspected slave traders were to be well watched and entered and searched on the smallest suspicion, .... END OF QUOTE

QUOTE: on the 23rd December of that year the Principal Collector received orders desiring “that the practice of selling slaves for arrears of revenue may be immediately discontinued.” END OF QUOTE.

സർക്കാരിന് നൽകാനുള്ള കാർഷിക നികുതി അടയ്ക്കുന്നതിൽ വീഴ്ചവരുത്തുന്ന ഭൂഉടമകളുടെ മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ടിരുന്ന കന്നുകാലി ജനത്തിൽപ്പെട്ട അടിമകളെ വിൽക്കുന്നത് നിരോധിക്കപ്പെട്ടു.

QUOTE: QUOTE: The matter in this and other ways reached the ears of the Court of Directors, and in their despatch of 12th December 1821 they expressed considerable dissatisfaction at the lack of precise information which had been vouchsafed to them regarding the cultivators in

general, and in particular said : We are told, indeed, that part of them (an article of very unwelcome intelligence) are held as slaves ; that they are attached to the soil and marketable property.

You are directed to obtain and to communicate to us all the useful information with respect to this latter class of persons which you possibly can; the treatment to which they are liable, the habits of their masters with respect to them, the kind of life to which they are doomed, the sort of title by which the property of them is claimed, the price which they bear and more especially the surest and safest means of ultimately effecting their emancipation.

1821ൽ Court of Directors ഈ അടിമസമ്പ്രദായങ്ങളെക്കുറിച്ച് അറിഞ്ഞുതുടങ്ങി. ഈ അടിമകളെ രക്ഷിക്കണം എന്ന ഉത്തരവാണ് അവർ നകിയത്.

We also desire to know whether those occupants, 150,000 in number, cultivate immediately the whole of the lands by their slaves and hired servants, or whether there is a class of inferior tenants to whom they let or sub-let a portion of their lands. If there is such an interior class of lessees, you will inform us under what conditions they cultivate, what are their circumstances, and what measures, if any, have been employed for their protection END OF QUOTE

ഈ അടിമ ജനത്തിന് സംരക്ഷണം ഏകണം എന്ന് തന്നെയാണ് ഉത്തരവ്. അങ്ങ് ഇങ്ങ്ളണ്ടിൽ നിന്നും. ഇതൊന്നും ആരേയും ബോധിപ്പിക്കാനോ, രാഷ്ട്രീയമായി വോട്ടുകൾ നേടാനോ, വൻ മാഹൻ രൂപം വരിക്കാനോ അല്ലതന്നെ. ആരേയും കോണാനുടിപ്പിക്കാനും അല്ല പദ്ധതി.

Go to Main contents

## 87. ഇങ്ഗ്ളിഷ് ക്രിസ്ത്യാനിക്ക് വിഭാവനം ചെയ്യാൻ പറ്റാത്ത സാമൂഹിക യാഥാർത്ഥ്യങ്ങൾ

ബ്യട്ടിഷ്-മലബാറിൽ English East India Company നടപ്പിൽ വരുത്താൻ ശ്രമിച്ച സാമൂഹിക പരിഷ്ക്കരണത്തെക്കുറിച്ചാണ് കഴിഞ്ഞ എഴുത്തിൽ സൂചിപ്പിച്ചത്. എന്നാൽ ഇത് അങ്ങ് ഇങ്ഗ്ളണ്ടിൽനിന്നും കാണുന്നത് പോലെ പെട്ടെന്നൊന്നും നടപ്പിൽ വരുത്താൻ പറ്റുന്നകാര്യമല്ല. കാരണം, ഉയർന്ന ഒരു വർഗ്ഗവും, അവർ അടിമപ്പെടുത്തിയ മറ്റൊരു വർഗ്ഗവും അല്ല ഇവിടെയുള്ളത്. മനുഷ്യവർഗ്ഗങ്ങൾ സമൂഹത്തിൽ പടിപടിയായി നിൽക്കുന്നു. അവരിൽ ഏതെങ്കിലും ഒന്നിനെ ഉയർത്തിയാൽ, അവരുടെ മുകളിൽ ഉണ്ടായിരുന്ന പലരും അവരുടെ കീഴിൽ പെട്ടുപോകും. നിങ്ങൾ/ഇങ്ങൾ ആയിരുന്ന ആൾ ഇഞ്ഞി (നീ) ആയി തമർന്നുപോകും. ഈ കാര്യത്തെക്കുറിച്ച്, അങ്ങ് ഇങ്ഗ്ളണ്ടിൽ മനസ്സിലാക്കിക്കാൻ പറ്റില്ലതന്നെ. ഇതിന് ശ്രമിച്ച് പരാജയപ്പെട്ട്, മനംമടുത്ത്, പരിഹാസപാത്രമായി, ഒടുവിൽ ഇങ്ഗ്ളണ്ടിൽ വെച്ച് Robert Clive ആത്മഹത്യയാണ് ചെയ്തത്.

ഇങ്ഗ്ളണ്ടിൽ യാതോരു രീതിയിലും മനസ്സിലാക്കാൻ പറ്റാത്ത രാക്ഷസീയമായ

ഭാഷാകോഡുകൾ ആണ് ഈ ഉപഭൂഖണ്ഡത്തിൽ വിനാശ നൃത്തം അഴിഞ്ഞാടുന്നത്.

മലബാറിൽ ഇങ്ഗ്ളിഷ് കമ്പനി സാമൂഹിക പരിഷ്ക്കരണ ഉദ്യമങ്ങൾ നടത്തിയത് വളരെ ശ്രദ്ധയോടുകൂടിത്തന്നെയാണ്. സമൂഹത്തെ എടുത്തുകുടയുന്ന രീതിയിൽ അല്ലതന്നെ. എന്നാൽ ഇവരുടെ ഉദ്യമങ്ങൾക്ക് തൊട്ടു മുൻപോ, അതേ അവസരത്തിലോ തന്നെ, സാമൂഹിക ഉച്ചനീചത്വങ്ങളെ തവിടുപൊടിയാക്കുന്ന രീതിയിൽ മറ്റൊരു സംഭവം മലബാറിൽ നടന്നിരുന്നു. അത് മൈസൂർ രാജ്യം ഭരിച്ചിരുന്ന മൊറോക്കൻ വംശജനായ ഹൈദ്രാലിയുടേയും, മകൻ ടിപ്പു സുൾത്താന്റെയും ആക്രമണങ്ങളാണ്. ഇത് ഒരു സമൂഹത്തെ എടുത്ത് കുടയുന്നത് മാതിരിയുള്ള സംഭവപരമ്പരകൾ ആയിരുന്നു. പ്രത്യേകമായുള്ള യാതോരു ശ്രദ്ധയോ ദീർഘദൃഷ്ടിയോ മാന്യമായ രീതികളോ ഇല്ലാത്ത പ്രാകൃതവും ഭീകരവും ആയ സംഭവങ്ങൾ ആയേക്കാം. കാരണം, എന്തൊക്കെയായലും, സമൂഹത്തിൽ വ്യക്തിയുടേയും, കുടുംബത്തിന്റെയും സുരക്ഷ എന്ന കാര്യം അപ്രത്യക്ഷമായ അവസരമായിരുന്നു അത്. ഈ സംഭവങ്ങളെക്കുറിച്ചും ഇപ്പോൾ ഇവിടെ പറയാൻ ആവില്ല.

മലബാറിൽ ഈ വിധം പലതും സംഭവിച്ചെങ്കിലും, തൊട്ടടുത്തുള്ള കാനറാ പ്രദേശത്തും പാണ്ടി പ്രദേശത്തും തിരുവിതാംകൂറിലും കാര്യങ്ങൾ വ്യത്യസ്തം തന്നെയായിരുന്നു. ഇവയിൽ തിരുവിതാംകൂറിനെക്കുറിച്ചേ നമുക്ക് ഇവിടെ പ്രതിപാദിക്കേണ്ടതുള്ളു. കാരണം, അവിടെ ഉള്ള സംഘടിതശക്തികളാണ് മലബാറിനെ പിടികൂടാൻ പദ്ധതിയിട്ടത്.

തിരുവിതാംകൂറിൽ London Missionary Society ആണ് 1700ന്റെ തുടക്ക കാലം മുതൽ സാമൂഹിക പരിഷ്ക്കരണത്തിന് ശ്രമിച്ചത്. അങ്ങ് ഇങ്ഗ്ളണ്ടിൽ നിന്നും ഈ വിധ ബദ്ധപ്പാടിനെല്ലാം അവിടുള്ള ആളുകൾ എന്തിനാണ് തുനിഞ്ഞത് എന്നത് തന്നെ ഈ ഉപഭൂഖണ്ഡത്തിൽ നിന്നും മനസ്സിലാക്കാൻ പറ്റില്ല.

തിരുവിതാംകൂറിൽ ഈ ആളുകൾ കന്നുകാലിജനങ്ങളെ ഉന്നമനപ്പെടുത്താൻ പദ്ധതിയിട്ടു എന്ന് പറയാം. അതല്ലാ, അവർ ഇവിടുള്ള ജനങ്ങളെ വിഡ്ഢികളാക്കി അവരുടെ മതത്തിലേക്ക് കയറ്റി എന്നും ഈ സംഭവപരമ്പരയെ വ്യാഖ്യാനിക്കാനാവും.

ബ്രാഹ്മണർ അടിമജനങ്ങളെ അവരുടെ മതത്തിലേക്ക് കയറ്റിയില്ലാ എന്നതാണ് വാസ്തവം.

നായർമാർക്ക് പോലും വേദപഠനം നിഷേധിക്കപ്പെട്ടിരുന്നു. ഏതാണ്ട് 1930ന് ചുറ്റുപാടിലാണ്, കീഴ് ജനങ്ങൾ ബ്രാഹ്മണമതത്തിലേക്ക് (ഹിന്ദുമതത്തിലേക്ക്) ഇടിച്ചു കയറിത്തുടങ്ങിയത് എന്ന് തോന്നുന്നു.

ഇസ്ലാം മതത്തിലേക്ക് കീഴ്ജനക്കൂട്ടങ്ങളെ കയറ്റിയിട്ടുണ്ട്. അവർക്ക് പള്ളികളിലും മറ്റും കയറാൻ പൂർണ്ണ സമ്മതം നൽകിയിരുന്നു. അങ്ങിനെ നോക്കുമ്പോൾ, ബ്രാഹ്മണർ ചെയ്യാത്ത സാമൂഹിക പരിഷ്ക്കരണം ഇസ്ലാം മതംചെയ്തു എന്നുവേണമെങ്കിൽ പറയാം. എന്നാൽ, ഇത് ഇങ്ഗ്ളിഷ് ക്രൃസ്ത്യൻ ഇവാൻജിലിസ്റ്റുകൾ ചെയ്ത കൃത്യവുമായി താരതമ്യം ചെയ്യാനാവില്ലതന്നെ. ഈ പറഞ്ഞതിലും ചെറിയ ഒരു പാളിച്ച ഉണ്ട്. അത് ഇതാണ്. London Missionary Societyയിലെ മിഷനറിമാർ മുഴുവനും ഇങ്ഗ്ളിഷുകാരായിരുന്നില്ല. എന്നാൽത്തന്നെ ആ പ്രസ്ഥാനം ഇങ്ഗ്ളണ്ടിലെ ഒരു പ്രസ്ഥാനം ആയിരുന്നു എന്ന മേന്മ അതിനുണ്ടായിരുന്നു.

ഇസ്ലാം മതത്തിൽ പുരോഹിതന്മാർ ഇല്ലാ എന്നാണ് പലപ്പോഴും കേൾക്കുന്ന വാദം. എന്നുവച്ചാൽ, സംഘടിതമായ ഒരു മതമാകേണ്ടതില്ല ഇത്. മറിച്ച് ആർക്കും വ്യക്തിപരമായി ഇസ്ലാം ആയി ജീവിക്കാനായേക്കാം. വ്യക്തിക്ക് നേരിട്ട്

ഈശ്വരന് സന്ദേശം അയക്കാം, ആവശ്യങ്ങൾ അറിയിക്കാം. മറ്റൊരു വ്യക്തിയുടേയോ പ്രവാചകന്റെ തന്നെയോ മാദ്ധ്യസ്ഥം ആവശ്യമില്ല.

ഈ മുകളിൽ പറഞ്ഞത്, ഈ എഴുത്തുകാരന്റെ സ്വന്തം നിഗമനമാണ്. എത്രകണ്ട് ആഴമുള്ളതാണ് എന്ന് അറിയില്ല. എന്നാൽ ഇത് ശരിയാണെങ്കിൽ, ഇസ്ലാം എന്നത് ഒരു വൻ മാനസിക ഔന്നത്യമുള്ള ജനത്തിന്റെ മതമാണ്. ഈ മതവും അതേ പോലെതന്നെ വൻ ഔന്നിത്യമുള്ളതാണ്. മൂല്യമേറിയതാണ്.

എന്നാൽ ഒരു സാമൂഹിക വാസ്തവം എന്നരീതിയിൽ നോക്കുകയാണെങ്കിൽ, ഈ നിഗമനം ശരിയല്ലതന്നെ. ഈ മാനസിക ഔന്നിത്യം, പൊതുവായി പറഞ്ഞാൽ, ഈ ഉപഭൂഖണ്ഡത്തിലെ ഇസ്ലാം മതത്തിന് ഇല്ലതന്നെ. പൗരോഹിത്യം ഇല്ലാ എന്നുള്ളത് വാക്യർത്ഥത്തിൽ ശരിയായിരിക്കാമെങ്കിലും, അതിന് ബദലായുള്ള മറ്റ് വൻ ശക്തിയുള്ള സാമൂഹിക നേതൃത്വത്തിന്റെ സാന്നിധ്യം ഈ മതത്തിൽ ഉണ്ട് എന്നാണ് തോന്നുന്നത്. ഇത് തെറ്റായ ഒരു കാര്യമാണ് എന്ന് പറയുന്നില്ല. കാരണം, ഫ്യൂഡൽ ഭാഷാ ജനങ്ങളെ കയറൂരിവിട്ടാലും പ്രശ്നംതന്നെയാണ്. എന്നാൽ, ഈ ഒരു കാരണത്താൽതന്നെ ഈ മതത്തിനും

ഇങ്ഗ്ളിഷ് കൃസ്ത്യാനിറ്റിയുടെ നിലവാരത്തിനെ മറികടക്കാൻ ആയിട്ടില്ല.

ഇസ്ലാമിന് മാത്രമല്ല, മറിച്ച്, Irish / Scottish / French / German / Spanish / Italian കൃസ്ത്യാനിറ്റിക്കും ഇത് ചെയ്യാനായിട്ടില്ലാ എന്നുള്ളതാണ് വാസ്തവം.

ഈ പ്രസ്താവനയുടെ കാതൽ വ്യക്തമാക്കണമെങ്കിൽ, ഇങ്ഗ്ളിഷുകാർക്ക് അറിയാത്തതും, എന്നാൽ മറ്റ് പലരും പകൽവെളിച്ചം പോലെ തെളിഞ്ഞുകാണുന്നതുമായ ഒരു കാര്യം പറയേണ്ടിയിരിക്കുന്നു. അത് നേരത്തെ പലവട്ടം പറഞ്ഞിട്ടുള്ള കാര്യംതന്നെ. എന്നാൽ ഈ രീതിയിൽ കൂടി കാണുക:

വ്യാപാരം നടത്തുക, കച്ചവടക്കാരൻ ആകുക, സർക്കാർ ഉദ്യോഗസ്ഥൻ ആകുക, സാമൂഹിക നേതാവ് ആവുക എന്നെല്ലാത്തിലും, ഇങ്ഗ്ളിഷിൽ ഇല്ലാത്ത ഒരു പ്രേരണയും പ്രചോദനവും ഉത്സാഹവും നൽകുന്ന ഒരു കാര്യം ഉണ്ട്. കച്ചവടക്കാരന്റെ പണിക്കാരൻ ആയാൽ, കച്ചവടക്കാരനും കുടുംബക്കാരും, അവരുടെ സുഹൃത്തുക്കളും, ഈ ആളെ അവൻ, അവൾ, നീ, തുടങ്ങിയ പദപ്രയോഗങ്ങളിൽ നിർത്തും. ഈ ആൾ പലപ്പോഴും പറയുന്നത് കേൾക്കാം,

പണികൊണ്ടൊന്നും വലിയ കാര്യമില്ല. ഒരു ബിസിനസ്സ് തുടങ്ങണം. അതാണ് ഗുണം ചെയ്യുക. യാതോരു വ്യാപാര നൈപുണ്യമോ, മോഹമോ ഇല്ലായെങ്കിലു, ഈ ഒരു ആഗ്രഹം ഒരുദുരാഗ്രഹമായി മനസ്സിൽ നിൽക്കും. ഇന്ത്യക്കാരൻ വ്യാപാരം തുടങ്ങുന്നതിൽ ഈ ഒരു ഘടകം ഒരു വൻഘടകമായി നിലനിൽക്കുന്നുണ്ട്. മാത്രവുമല്ല, തൊഴിലുകാരായി നിയമിക്കുപ്പെടുന്നവരെ, തരംതാഴ്ത്തി സംബോധന ചെയ്യാം, പരാമർശിക്കാം. അവരെ ഈ വിധം അപമാനിച്ചാൽ, അവർ നിർബന്ധമായും അടിയാളത്തം പ്രകടിപ്പിക്കേണം. സ്വയം തരംതാഴണം. അവർ ബഹുമാനിക്കേണം.

ഈ വിധമാണ് ഫ്യൂഡൽ ഭാഷാകോഡുകൾ വ്യക്തികളെ എടുത്ത് പല സ്ഥാനങ്ങളിൽ സ്ഥാപിക്കുന്നത്. ഇതിൽ വ്യക്തി നിരപരാധിയാണ്. എന്നാൽ, ദുഷ്ട പ്രേരണ മനസ്സിൽ വിഷംകണക്കെനിലനിൽക്കും. ഒരു ഡോക്ടറാവാൻ പോലുമുള്ള പ്രേരണ, മനുഷ്യസ്നേഹമല്ല, മറിച്ച് മറ്റ് മനുഷ്യരെ ഈ വിധം കഴുത്തിന് പിന്നിൽ പിടിച്ച് അമർത്തുന്ന രീതിയിൽ ഭാഷാകോഡുകൾ നൽകുന്ന ബലമാണ്.

ഇങ്ഗ്ളിഷിൽ entrepreneurship (സംരംഭകത്വം), business (വ്യാപാരം), social work (സാമൂഹിക പ്രവർത്തനം), counselling (പ്രബോധനം), teaching (അദ്ധ്യാപനം, പറഞ്ഞുകൊടുക്കൽ), evangelism (ക്രൃസ്തീയ മതപ്രവർത്തനം), missionary work (മതപ്രചാരക പ്രവർത്തനം), conversion to Christianity (ക്രൃസ്ത്യൻ മതത്തിലേക്ക് പരിവർത്തനം), helping the poor (സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരെ സഹായിക്കൽ), charity (ദാനശീലം), philanthropy (പരോപകാര പ്രവർത്തനം) തുടങ്ങിയ കാര്യങ്ങളിൽ ഒന്നുംതന്നെ, ഈ ദുഷ്ട രാക്ഷസീയമായ കോഡുകൾ പിന്നണിയിൽ നിന്നും വ്യക്തിയെ പ്രേരിപ്പിക്കുന്നില്ല. ഇങ്ങിനെയൊരു സംഗതിതന്നെ ഈ വിധ പ്രവർത്തനങ്ങളിൽ നിഴൽപരത്താം എന്നകാര്യം കൂടി ഇങ്ഗ്ളിഷുകാർക്ക് അറിയില്ലതന്നെ.

തിരുവിതാംകൂറിൽ ഇങ്ഗ്ളിഷ് മിഷിനറി സംഘം വൻ സാമൂഹിക പരിവർത്തനം നടത്തി, ഒരു ക്രൃസ്ത്യൻ മതം തന്നെ രൂപീകരിച്ചെങ്കിലും, ആ പുതിയ മതവും, ഇങ്ഗ്ളിഷിൽ സങ്കൽപ്പിക്കാൻ കൂടി ആവാത്ത ഈ ഉപഭൂഖണ്ഡത്തിലെ പാരമ്പര്യ സാത്താനിക ഭാഷാകോഡുകളുടെ നിഴൽ ആവഹിച്ചുകൊണ്ടുതന്നെയാണ് മുന്നോട്ട് നീങ്ങിയത്. ഈ ഒരു സംഗതിയെക്കുറിച്ച്, London Missionary Societyക്ക് യാതോരു വിവരവും ലഭിച്ചില്ല

എന്നുള്ളത് തന്നെ, ആ ജനക്കൂട്ടങ്ങളുടെ വളരെ വ്യത്യസ്തമായ മാനസിക നിലവാരത്തെയാണ് ദൃഷ്ടാന്തരീകരിക്കുന്നത്.

പൗരോഹിത്യം എന്നുള്ളത് തന്നെ ഫ്യൂഡൽ ഭാഷകളിൽ, ഇങ്ഗ്ളിഷിൽ കാണുന്ന സംഗതി അല്ലതന്നെ. മറിച്ച്, അതും സാമൂഹികമായി ഭാഷാ കോഡുകളുടെ പ്രേരണയിൽ പെട്ടുപോകുന്നു.

ഈ ഉപഭൂഖണ്ഡത്തിൽ ഈ പ്രശ്നം ഇസ്ലാം മതത്തിനേയും പിടികൂടിയിട്ടുണ്ട് എന്നുള്ളത് വാസ്തവമായേക്കാം. പൗരോഹിത്യം ഇല്ലാ എന്ന് പറയുന്ന ഈ മതത്തിലും, വൻ സാമൂഹിക നേതൃസ്ഥാനങ്ങൾ ഉണ്ട്. അവ പ്രവർത്തിക്കുന്നത് ഫ്യൂഡൽ ഭാഷാ കോഡുകളുടെ യന്ത്രസംവിധന സോഫ്ട്വേർ കോഡുകളുടെ നിർദ്ദേശപ്രകാരം തന്നെയാണ്.

ഈ കാരണത്താൽ മനുഷ്യന്റേയും മൃഗങ്ങളുടേയും വ്യക്തിത്വ നിലവാര നിർവ്വചനത്തിൽ, ഇസ്ലാം മതവും ഇങ്ഗ്ളിഷ് ക്രൈസ്തവാനിറ്റിയുടെ അടുത്തെങ്ങും എത്തുന്നില്ലതന്നെ. മതമല്ല തെറ്റുചെയ്യുന്നത്. മറിച്ച്, ജനക്കൂട്ടങ്ങളുടെ ഭാഷാ കോഡുകളാണ്.

വരും കാലങ്ങളിൽ ഇസ്ലാം പൂർണ്ണമായും ഒരു ഇങ്ഗ്ലിഷ് ഭാഷാ മതമായി മാറിയാൽ കാര്യങ്ങളിൽ വൻ മാറ്റം സംഭവിക്കാം. എന്നാൽ ആ കാര്യത്തിലും വൻ ശ്രദ്ധാപൂർവ്വമുള്ള ചുവടുവെപ്പുകൾ ആവശ്യമായി വന്നേക്കാം.

## 88. ഫ്യൂഡൽ ഭാഷക്കാരോടു കുറച്ച് അകൽച്ച നല്ലതു തന്നെ

ക്രൃസ്ത്യൻ മതം വളരെ പ്രബുദ്ധവും ഉൽകൃഷ്ടവും നിർമ്മലവും സഭ്യവും ആയ ഒരു മതമാണ് എന്ന് പലരിലും ഒരു അവകാശവാദം പോലുള്ള വിശ്വാസം ഉണ്ട് എന്ന് തോന്നുന്നു. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഭൂഖണ്ഡയൂറോപ്പിലെ ചില രാജ്യങ്ങളിൽ എങ്കിലും ഈ മതം ഒരു ഭീകരമതം തന്നെയായിരുന്നു എന്നാണ് തോന്നുന്നത്.

അതേ സമയം ഇങ്ഗ്ളിഷ് ക്രൃസ്ത്യാനിറ്റി വളരെ മൃദുലവും, സാംസ്കാരിക സമ്പന്നവും ആയിരുന്നു എന്നും അനുഭവപ്പെടുന്നു. ഇതിൽ നിന്നും വളരെ വ്യക്തമായി മനസ്സിലാക്കാവുന്ന കാര്യം മതത്തിൻ്റെ ഗുണം അല്ല മറിച്ച്, അത് സ്വീകരിക്കുന്ന ജനത്തിൻ്റെ നൈസർഗ്ഗികമായ സ്വഭാവഗുണമാണ് മതത്തിൻ്റേതായി തെറ്റിദ്ധരിക്കപ്പെടുന്നത് എന്ന്.

അയൽക്കാരനെ സ്നേഹിക്കുക, സഹായിക്കുക എന്നെല്ലാമുള്ള കാര്യങ്ങൾ ക്രൃസ്ത്യൻ മതത്തിൽ ഉണ്ട് എന്നെല്ലാം പറയപ്പെടുന്നുണ്ടെങ്കിലും, സുറിയാനി ക്രൃസ്ത്യാനികൾ തിരുവിതാംകൂറിൽ വന്നപ്പോൾ, അടിമ ജനത്തിനെ കന്നുകാലികൾ

ആയിത്തന്നെ നിലനിർത്താനാണ് ഉടമ്പടി എഴുതിവാങ്ങിച്ചത്. യഹൂദരാണെങ്കിൽ, അവരുടെ മതവും ജനവും വ്യത്യസ്തമായി കാണാൻ പറ്റാത്തരീതിയിൽ ഇടകലർന്നാണ് നിന്നിരുന്നത്. ആരേയും അങ്ങോട്ടേക്ക് കടത്തിവിടില്ലതന്നെ. തിരുവിതാംകൂറിൽ ഒരു ഉടമ്പടിപ്രകാരം അവരും അടിയിൽപെട്ടുപോയ ജനക്കൂട്ടങ്ങളെ കന്നുകാലികൾ ആയിത്തന്നെയാണ് നിലനിർത്തിയത്. ഇതിന് പിന്നിൽ മറ്റെന്തെങ്കിലും ഭീഷണിയോ സ്വാധീനിക്കലോ ഉണ്ടായിരുന്നവോ എന്ന് അറിയില്ല. എന്നാൽ ഈ നൈപുണ്യം ഇന്നും ഈ ജനത നഷ്ടപ്പെടുത്തിയിട്ടില്ല എന്നുള്ളതാണ് വാസ്തവം. കാരണം, യൂ.എസ്.ഏ എന്ന ഇങ്ഗ്ളിഷ് രാജ്യത്തിനെ ഏതോ വിധേനെ ഇവർ ചങ്ങലക്കിട്ടാണ് നിർത്തിയിരിക്കുന്നത്. ഇതിന് പിന്നിൽ പ്രവർത്തിക്കുന്ന ഗൂഢമായ തന്ത്രം എന്താണ് എന്ന് അറിയില്ല.

സ്പെയ്നിലെ കൃസ്ത്യൻ പള്ളിയുടെ Spanish Inquisition എന്ന് അറിയപ്പെടുന്ന പദ്ധയിൽ, അവിശ്വാസികളെ അഗ്നിക്കിരയാക്കി കൊല്ലലാണ് നടപടിക്രമം. പഴയകാല സ്പാനിഷ് രാജ്യത്തിന്റെ മറ്റൊരു വിനോദം, ഇങ്ഗ്ളിഷ് നാവികരെ കൈയിൽ കിട്ടിയാൽ, ജീവനോടെ ദഹിപ്പിക്കലാണ്.

ഭൂഖണ്ഡയൂറോപ്പുമായുള്ള ഭൂമിശാസ്ത്രപരമായുള്ള അടുപ്പം കാരണം, ചിലപ്പോഴൊക്കെ ഇങ്ഗ്ലിഷുകാരും അവരുടെ ചെയ്തികളാൽ കഠിനമായി പ്രകോപിപ്പിക്കപ്പെട്ടിട്ടുണ്ട്. മാത്രവുമല്ല, ഭൂഖണ്ഡ യൂറോപ്യൻ സ്വഭാവങ്ങൾ ചിലപ്പോഴെല്ലാം ഇങ്ഗ്ണ്ടിലും നൃത്തം ചവിട്ടിയിട്ടുണ്ട്, അപൂർവ്വമാണെങ്കിലും. ഇതിനെക്കുറിച്ചെല്ലാം പലതും പറയാനുണ്ട്. വെറുതെ പരന്ന രീതിയിൽ എഴുതിയാൽ സൂക്ഷ്മമായ പലതും തെളിഞ്ഞ് വരില്ല.

ഇസ്ലാം മതം യഥാർത്ഥത്തിൽ യഹൂദമതവും, കൃസ്ത്യൻ മതവുമായി ഇടകലർന്നാണ് പാരമ്പര്യമായി നിലനിൽക്കുന്നത് എന്ന് തോന്നുന്നു. ഇന്നുള്ള ഇസ്ലാമിക വ്യക്തിനാമങ്ങൾ യഥാർത്ഥത്തിൽ ചരിത്രപരമായി നോക്കുമ്പോൾ ഇസ്ലാം പ്രവാചകനായ മുഹമ്മദിന്റെ ജനനത്തിനും മുൻപ് ആ നാട്ടിൽ ഉള്ള വ്യക്തിനാമങ്ങൾ ആണ്. ഈ മതം ആദ്യമായി പടർന്ന സ്ഥലവും വൻ സാമൂഹിക പിശകുകൾ ഉള്ള ഒരു ഇടമായിരുന്നു.

അതിനാൽത്തന്നെ ഇന്ന് ഇസ്ലാം മതത്തിന് നേരെ പുറപ്പെടുവിക്കപ്പെടുന്ന പല ആരോപണങ്ങളും മതത്തിൽനിന്നും മാറ്റി ആ മതം

സ്വീകരിച്ചവരുടെ സമൂഹത്തിലെ നൈസർഗ്ഗിക ഗുണമേന്മക്കുറവ് ആവാനും സാധ്യതയുണ്ട്.

എന്ത് കാര്യം ചെയ്യുമ്പോഴും കുറച്ച് വകതിരിവ് വേണം എന്നുള്ളത് വാസ്തവമായേക്കാം. ഈ വകതിരിവ് ഒട്ടും തന്നെയില്ലാതിരുന്ന രണ്ട് പ്രസ്ഥാനങ്ങളാണ് ഇങ്ഗ്ളിഷ് ജനതയും ഇസ്ലാം മതവും.

തരംതാണു നിലനിക്കുന്ന ഒരു മനുഷ്യനെ നന്നാക്കുമ്പോൾ, പോർബന്ധറുകാരൻ നേതാവിന്റെ ശൈലിയിൽ തന്നെയാണ് അതു നടത്തേണ്ടത്. അതായത്, ഞാൻ മഹാൻ, നീ അടിയാൻ. നീ എന്റെ അടിയാളിയായി ചേരുക, എന്നെ ബഹുമാനിക്കുക, എന്നിട്ട് എന്നോടുള്ള അടുപ്പം പ്രസ്താവിച്ചും, പ്രക്ഷേപണം നടത്തിയും, നീ സാമൂഹികമായി വളരുക.

ഈ വിധം വളർത്തിയാൽ ഉള്ള ഗുണം, കീഴ് ജനം എത്രതന്നെ വളർന്നാലും, തന്നോളം വളരില്ല. അവർ തമ്മിൽത്തമ്മിൽ അടിച്ച് നിന്നോളും. മുകളിലോട്ട് വൻ ബഹുമാനം നിലനിർത്തും. ഫ്യൂഡൽ ഭാഷാ സ്ക്കൂളുകളിലെ വിദ്യാർത്ഥികളെപ്പോലെയാണ് ഇവരുടെ മൊത്തമായുള്ള വളർച്ച.

Go to Main contents

ഈ തട്ടിപ്പാണ് മിക്ക ആത്മീയ പ്രസ്ഥാനങ്ങളും സാമൂഹിക വികസന പദ്ധതിക്കാരും നടപ്പിലാക്കുന്നതും, പദ്ധതിയിടുന്നതും. ഭൂഖണ്ഡ യൂറോപ്യൻ ക്രൈസ്തവ മതങ്ങൾ പോലും ഇതേ പോലൊക്കെത്തന്നെയാണ് കാര്യങ്ങൾ നടത്തിയത്.

അതിന് പകരം അങ്ങ് ആഴക്കിണറിൽ എന്നപോലെ ആണ്ട് കിടക്കുന്ന ജനത്തിനെ എടുത്ത് വളർത്തി, എന്നെ പേരുവിളിച്ചോളൂ, ഞങ്ങളുടെ അതേ വസ്ത്രം ധരിച്ചോളൂ, ഞങ്ങളോടൊപ്പം ഇരുന്നോളൂ, ഞങ്ങളുടെ വിവരവിജ്ഞാനങ്ങൾ പഠിച്ചോളൂ, പഠിച്ച് വളർന്ന് ഞങ്ങളുടെ തന്നെ അദ്ധ്യാപകരും അദ്ധ്യപികമാരും ആയിക്കൊള്ളൂ, നിങ്ങളുടെ കുട്ടികളെ ഞങ്ങളുടെ കുട്ടികളോട് ഒപ്പം നടത്തിക്കൊള്ളൂ എന്നൊന്നും കുറച്ചെങ്കിലും വകതിരിവുള്ള ആരും തന്നെ അനുവദിച്ചുകൊടുക്കില്ല.

കാരണം, ഈ വിധം ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ജനത്തിനെ വളർത്തിയാൽ, അവർ വളർന്നുവന്നാൽ, അവരുടെ സ്വന്തം പാരമ്പര്യ നേതാക്കൾ അവരോടു അവരെ വളർത്തിക്കൊണ്ടുവന്ന ജനത്തിനെ തിരിഞ്ഞ് നിന്ന് കടിക്കാൻ ആവശ്യപ്പെടും എന്നുള്ളതാണ്

വാസ്തവം. ഫ്യൂഡൽ ഭാഷക്കാർക്ക് ഒരു നൈപുണ്യമോ, വിവരവിജ്ഞാനമോ, കഴിവുകളോ, മൂല്യവർദ്ധനവോ മറ്റോ നൽകുന്നത്, യഥാർത്ഥത്തിൽ, ഒരു Black holeളിലേക്ക് (തമോദ്വാരത്തിലേക്ക്) സൗരയൂഥത്തിനെത്തന്നെ കോരി ഒഴിക്കുന്നത് മാതിരിയാണ്. ഉള്ളിലേക്ക് കടന്ന ഒന്നും തന്നെ തിരിച്ച് പുറത്ത് വരില്ല. എന്നുവച്ചാൽ, എന്ത് ഗുണമേന്മയുള്ളത് ലഭിച്ചാലും, വൻ സ്വാർത്ഥതയുള്ള രീതിയിൽ മറ്റാർക്കും അത് പങ്കിടില്ല. ഇങ്ഗ്ളിഷ് ഭാഷ പോലും ഈ കൂട്ടർ ഈവിധമാണ് കൈകാര്യം ചെയ്യുന്നത്.

ഉയർന്ന ഗുരുത്വാകർഷണം മൂലം പ്രകാശത്തിനുപോലും പുറത്തുകടക്കാനാകാത്ത മേഖലയാണ് തമോദ്വാരം അല്ലെങ്കിൽ തമോഗർത്തം (Black hole).

ബൈബ്ൾ പുതിയ നിയമത്തിൽ (Holy Bible New Testament) ഈവിധം ഒരു വാക്യം ഉള്ളതായി കാണുന്നു: "Give not that which is holy unto the dogs, neither cast ye your pearls before swine, lest they trample them under their feet, and turn again and rend you." – Matthew 7:6 Bible - King James Version
മത്തായി 7:6

“വിശുദ്ധമായവ നായകൾക്ക് എറിഞ്ഞു കൊടുക്കരുത്, നിങ്ങളുടെ മുത്തുകൾ പന്നികൾക്കെറിഞ്ഞു കൊടുക്കരുത്. കാരണം, തിരിഞ്ഞു നിന്നുകൊണ്ട് അവ അവയെ ചവിട്ടിമെതിക്കും, എന്നിട്ട് അവ നിങ്ങളെ ആക്രമിക്കുകയും നിങ്ങളെ കടിച്ച് തുണ്ടം തുണ്ടം ആക്കുകയും ചെയ്യും.

ഇങ്ഗ്ളിഷ് കൊളോണിയലിസം നിലനിന്നിരുന്ന പലദിക്കിലും ഇതാണ് പിന്നീട് സംഭവിച്ചിട്ടുള്ളത്. ദക്ഷിണ ആഫ്രിക്കയിൽപ്പോലും.

മുകളിൽ സൂചിപ്പിച്ച വകതിരിവില്ലായ്മ ഇസ്ലാം മതവും ഏതാണ്ടൊക്കെ കാട്ടിയിട്ടുണ്ട് എന്ന് തോന്നുന്നു. എന്നാൽ അറേബ്യൻ നാടുകളിൽ നിന്നും വന്ന് ഈ വിധം ഇസ്ലാം മതത്തിനെ ഈ ഉപഭൂഖണ്ഡത്തിൽ പടർത്തിയ വ്യക്തികൾക്ക് തന്നെ, ഈ നാട്ടിൽ എന്തോ പന്തികേടുണ്ട് എന്ന ബോധോദയം ഉണ്ടായിട്ടുണ്ടാവാം. കാരണം, അവർ അവരുടെ സ്വന്തം ജനത്തിനേയും, കുടുംബക്കാരേയും, ചെറുപ്രായക്കാരേയും, ഈ നാട്ടിലെ ഭാഷാ കോഡുകളുടെ തമർത്തലിൽ വിട്ടുകൊടുക്കാൻ സമ്മതിച്ചില്ലാ എന്ന് കാണുന്നുണ്ട്. അതിന് അവർ പൊതുവായി ഉപയോഗിച്ച ഒരു പ്രഖ്യാപിത നയമാണ്, തങ്ങൾമാരായ കുടുംബത്തിൽ പെട്ട ആരേയും

ഇഞ്ഞി (നീ), അവൻ, തുടങ്ങിയ പദങ്ങളിൽ നിർവ്വചിക്കരുത് എന്ന ചട്ടം എന്ന് തോന്നുന്നു.

സമൂഹത്തിലെ ഏറ്റവും അടിത്തട്ടിൽ അമർന്ന് കിടക്കുന്നവരെ സ്വന്തം മതത്തിൽ കയറാൻ അനുവദിക്കുക എന്നുള്ളത് ഒരു വൻ കരുത്തും ഓജസ്സും പ്രാപ്തിയും വീര്യവും ആവശ്യമുള്ള കാര്യം തന്നെയാണ്. ഇതിന് ഇസ്ലാമിന് ബലം നൽകിയത് അറബിഭാഷയുടെ പിൻബലമായിരിക്കാം. എന്നാൽ അറബിയിലും ഏതാനും ചില പിശകുകൾ കണ്ടേക്കാം. വ്യക്തമായി അറിയില്ല അവ എന്താണ് എന്ന്.

മതം മാത്രം കറയിവന്നാൽ ജനത്തിനെ ഒരു പരുധിക്കപ്പുറം നന്നാക്കാനോ, വ്യത്യസ്തരാക്കാനോ ആവില്ല. കാരണം, ഭാഷാ സോഫ്ട്വേറിന് വൻ സാമൂഹിക രൂപകൽപ്പനാ കഴിവുകൾ ഉണ്ട്. ഹിന്ദിയും ഉർദ്ദുവും ബെങ്ഗോളിയും തമിഴും മലബാറിയും മലയാളവും സംസാരിക്കുന്ന ഇസ്ലാമിന് ഈ വിധ ഭാഷാ കോഡുകളുടെ അള്ളിപ്പിടുത്തത്തിൽ നിന്നും വിട്ടുനിൽക്കാൻ ആവില്ലതന്നെ.

ഈശ്വരനേയും മതപരമായ ദിവ്യവ്യക്തിത്വങ്ങളേയും തരംതാഴ്ത്തുന്ന വാക്ക് പ്രയോഗങ്ങൾക്ക് ഇസ്ലാം വിട്ടുകൊടുത്തിട്ടില്ലാ

എന്നാണ് തോന്നുന്നത്. എന്നാൽ ബ്രാഹ്മണമതത്തിലും, പ്രാദേശിക ഭാഷാ / ചില ഭൂഖണ്ഡ യൂറോപ്യൻ / ദക്ഷിണ അമേരിക്കൻ ക്രിസ്ത്യൻ മതത്തിലും മറ്റും ഇത് ചെയ്തിട്ടുണ്ടാവാം എന്ന് തോന്നുന്നു. (ഇവ തരംതാഴ്ത്താനല്ല, മറിച്ച് അടുപ്പം കാണിക്കാനാവാം.)

ഈ വിധം ഒരു ചിന്തവരുവാനുള്ള ഒരു ഹേതും ഇതാണ്: ഇങ്ഗ്ളിഷ് ക്രിസ്ത്യൻ പള്ളികൾ മിക്കപ്പോഴും റോഡിനോട് ചേർന്നുള്ള പരന്ന പ്രദേശങ്ങളിലാണ് നിർമ്മിച്ചിട്ടുള്ളത്. ഇതിന് കാരണം, ഭാഷാ പരമായുള്ള ഉച്ചനീചത്വങ്ങളെക്കുറിച്ച് ആ ഭാഷയ്ക്ക് അറിവില്ലതന്നെ. ഇതേ അവസ്ഥയാണ് പല ഇസ്ലാം പള്ളികൾക്കും എന്ന് തോന്നുന്നു.

ഫ്യൂഡൽ ഭാഷകളിലൂടെ ദിവ്യവ്യക്തിത്വങ്ങളെ കാണുന്ന ജനത്തിന്, ദിവ്യനേയും, ദൈവത്തേയും ഒരു കുന്നിൻ ചരിവിലോ, അതുമല്ലെങ്കിൽ ഉയർന്ന സ്ഥലത്തോ പ്രതിഷ്ഠിക്കുന്നതാണ് കൂടുതൽ ദിവ്യത്വവും ശക്തിയും നൽകുന്നതായി തോന്നുക. ഹൈന്ദവ ക്ഷേത്രങ്ങളിലും, ഫ്യൂഡൽ ഭാഷാ ക്രിസ്ത്യൻ പള്ളികളിലും പലതും ഉയർന്ന പീഠങ്ങളിൽ ആണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത് എന്ന് തോന്നുന്നു.

ഇസ്ലാമുമായി ബന്ധപ്പെട്ട് കുറേ കാര്യങ്ങൾ കൂടി പറയുവാൻ തോന്നുണ്ട് എങ്കിലും അതിനുള്ള അവസരമല്ല ഇത്.

ഇങ്ഗ്ളിഷ് ക്രിസ്ത്യാനിറ്റി ഇസ്ലാമിനേക്കാളും ഒരു പടി മുന്നോട്ട് നീങ്ങിയിരുന്നു. അത്, പ്രാദേശിക ഫ്യൂഡൽ ഭാഷകളെ കണക്കിൽ എടുക്കാതെയാണ് അടിമ ജനത്തിനെ നന്നാക്കാൻ തുനിഞ്ഞത് എന്നതാണ്. എന്നാൽ വകതിരിവില്ലാത്തവിഡ്ഢിത്തമാണ് ഈ ഉദ്യമം എന്ന് പറയേണ്ടിയിരിക്കുന്നു. ഇസ്ലാമിന് ഫ്യൂഡൽ ഭാഷകളെക്കുറിച്ച് ചെറുതായെങ്കിലും അറിവുണ്ടായിരുന്നെങ്കിൽ, ഇങ്ഗ്ളിഷ് ക്രിസ്ത്യാനിറ്റിക്ക് ഒട്ടും തന്നെ അറിവില്ലായിരുന്നു എന്നുവേണം കരുതാൻ.

ശരിക്കും പറഞ്ഞാൽ ഇങ്ഗ്ളിഷുകാരും ഒരു AngloSaxon മതം രൂപീകരിക്കേണ്ടിയിരുന്നു. അതിലേക്ക് ആരേയും കടത്തിവിടാതെ, മറ്റുള്ളവരെ നന്നാക്കാമായിരുന്നു. ഫ്യൂഡൽ ഭാഷക്കാരോടു കുറച്ച് അകൽച്ച രണ്ട് കൂട്ടർക്കും നല്ലതാണ്. നന്നാക്കാൻ ഒരുമ്പെട്ടവർക്ക് വെപ്രാളം വരില്ല. നന്നാക്കപ്പെടുന്നവർ തിരിഞ്ഞ് കടിക്കില്ല.

ഇനി തിരുവിതാംകൂറിലേക്ക് നീങ്ങാം. മൂക്കുകയറിൽ കുടുക്കപ്പെട്ട് നൂറ്റാണ്ടുകളോളം

Go to Main contents

കുടുങ്ങിനിന്നിരുന്ന കന്നുകാലിജനത്തിനെ കൈപിടിച്ച് വളർത്തിയെടുക്കാനായി ഇങ്ഗ്ളണ്ടിൽ നിന്നും ഏതാനും പേർ കടൽകടന്ന് വരുന്നുണ്ട് എന്നകാര്യം അവർ അറിഞ്ഞിട്ടുണ്ടാവില്ല.

## 89. ഭാഷാ കോഡുകളിൽ കുപ്പത്തൊട്ടിയിൽ അമർത്തിപ്പിടിച്ചിരിക്കപ്പെട്ടവരെ വ്യക്തിപരമായി ഉയർത്തിയാൽ

ഇനി എഴുതാൻ പോകുന്നത് ദക്ഷിണേഷ്യയിലെ അടിമത്തത്തെക്കുറിച്ചാണ്. ഇങ്ങിനെയൊരു അടിമത്തത്തെക്കുറിച്ച് വ്യാവപകമായി ചരിത്രഗ്രന്ഥങ്ങളിൽ സൂചിപ്പിക്കപ്പെടുന്നുണ്ടോ എന്ന് അറിയില്ല. എന്നാൽ, നീഗ്രോ അടിമകളെ യൂ. എസ് ഏയിലേക്ക് വിറ്റ് അവിടെ പണിയെടുപ്പിച്ച കാര്യം ലോകത്തിൽ ഏത് ദിക്കിൽ ചെന്നാലും പഠിപ്പിക്കുന്നത് കാണാം.

താഴഎ നൽകിയിട്ടുള്ള ചിത്രങ്ങൾ യൂ. എസ്. ഏയിൽ അടിമക്കുടുംബങ്ങൾ ജീവിച്ച വീടുകൾ ആണ്. (Picture source: Pixabay.com)

ഈ ചിത്രങ്ങൾ കണ്ട് ഇന്നത്തെ യൂ. എസ്. ഏയിലെ ആളുകൾ വിലപിക്കുന്നു. അറുംക്രൂരതയുടെ പ്രതിച്ഛായയായി അവർ ഇതിനെകാണുന്നു. എന്നാൽ, ദക്ഷിണേഷ്യൻ ഉപദ്വീപിലെ അടിമ ജനത്തിന് ഈ വിധം ഒരു വാസസ്ഥലം ലഭിച്ചിരുന്നുവെങ്കിൽ അവർ സാമൂഹത്തിലെ വൻ ഉയരങ്ങളിലേക്ക് കുതിക്കുമായിരുന്നു.

Go to Main contents





ഇങ്ഗ്ളിഷ് ജനതക്ക് ഫ്യൂഡൽ ഭാഷകളെക്കുറിച്ചും, മനുഷ്യ സമൂഹം പലതട്ടുകളായി രൂപാന്തരപ്പെടുന്നതിനെക്കുറിച്ചും മറ്റും യാതോരു അറിവും ഇല്ല. മാത്രവുമല്ല, എത്രത്തോളം തരംതാഴ്ത്തുന്നു, അത്രത്തോളം സ്നേഹവും അടിയാളത്തവും, മുകളിലോട്ട്

ബഹുമാനവും ആണ് മനുഷ്യമനസ്സിൽ കയറിവരിക. ഇന്നത്തെ ഇന്ത്യയിലെ ഫ്യൂഡൽ ഭാഷാ സ്ക്കൂളുകളിലെ കഥയും ഈ വിധമാണ്. ഇങ്ഗ്ളിഷ് മീഡിയം എന്ന് പറയുന്ന പല സ്ക്കൂളുകളും യഥാർത്ഥത്തിൽ ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിലാണ് പ്രവർത്തിക്കുന്നത്. അവിടെ പഠിപ്പിക്കുന്നവരിൽ പലരും മലയാളം ഭാഷാ സ്ക്കൂളുകളിൽ പഠിച്ച് വളർന്നവർ തന്നെയാണ്.

ദക്ഷിണേഷ്യയിലെ അടിമത്തത്തെക്കുറിച്ച് പിന്നീട് എഴുതാം എന്ന് കരുതിയതാണ്. എന്നാൽ ഇത് എഴുത്തിൻ്റെ പാതയിൽ വന്നിരിക്കുന്നു. കഴിയുമെങ്കിൽ തിരുവിതാംകൂറിലെ സാമൂഹിക അടിമത്തത്തെക്കുറിച്ച് ആഴങ്ങളിൽ പോയി എഴുതാം എന്ന് കരുതുന്നു. എഴുത്ത് എത്രമാത്രം അഗാധതയിൽ എത്തും എന്ന് ഇപ്പോൾ പറയാൻ ആവില്ല.

ഈ എഴുത്തിന് മുഖ്യമായി ആശ്രയിക്കുന്ന സ്രോതസ്സ് The REV. SAMUEL MATEER, F.L.S. എഴുതിയ NATIVE LIFE IN TRAVANCORE, V. NAGAM AIYA എഴുതിയ TRAVANCORE STATE MANUAL, William Logan എഴുതിയ Malabar (Manual), EDGAR THURSTON, C.I.E എഴുതിയ Castes and Tribes of Southern India, OMENS AND SUPERSTITIONS OF SOUTHERN INDIA തുടങ്ങിയ

ഗ്രന്ഥങ്ങൾ ആണ് എന്ന് പറയാമെങ്കിലും, ഇതിനെല്ലാം പിന്നാമ്പുറത്ത് നിൽക്കുന്ന വ്യക്തിപരമായ അനുഭവങ്ങളും ഉണ്ട്. ഏതാണ്ട് 50വർഷങ്ങൾക്ക് മുൻപ് മുതൽ മലബാറിന്റെയും തിരുവിതാംകൂറിന്റേയും പല ഉൾനാടുകളിലും സാമൂഹിക അടിത്തട്ടിൽ ഒരു സൂചനമാത്രമായോ അതുമല്ലെങ്കിൽ വളരെ വ്യക്തമായിത്തന്നെയോ സാമൂഹിക അടിമത്തത്തിന്റെ സൂചനകൾ ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്. അതേ സമയം അടിമ ജനം പരുക്കന്മാരും, മാർദ്ദവമില്ലാത്തവരും, അവർ ബഹുമാനിക്കാത്തവരോട് പരുഷമായും തരംതാഴ്ത്തിയു പെരുമാറുന്നവരായും ആയി കാണപ്പെട്ടു.

പോരാത്തതിന്, തമിഴ്നാടിലേയും കർണ്ണാടകയിലേയും ഉൾപ്രദേശങ്ങളിൽ വ്യക്തമായിത്തന്നെ ഈ അടിമത്തമനോഭാവത്തിന്റെ സൂചനകൾ കാണാൻ പറ്റിയിട്ടുണ്ട്. പണ്ട് മെഡ്രാസിൽ ഒരു വൻ ധനിക വീട്ടിൽ വച്ച്, അവിടുള്ള ജോലിക്കാർ നിലത്ത് ഇരുന്ന് ഭക്ഷണം കഴിക്കുന്നതും, ആകെപ്പാടെ അഴുക്ക് പുരണ്ട വസ്ത്രധാരണം ചെയ്ത് ജീവിക്കുന്നതും കണ്ടിട്ടുണ്ട്.

വീട്ടു ജോലിക്കാരെ ഇന്നും പലദിക്കിലും, ഡൽഹിയിൽപ്പോലും, ഒരു തരം വികൃതവും,

Go to Main contents

കുപ്പത്തൊട്ടി ജീവികളായും കാണപ്പെടുന്ന ദിക്കുകൾ കാണാൻ പറ്റിയേക്കാം. എന്നാൽ ഇതൊന്നും ആരും ഒരു അടിമത്തമായി കാണില്ല. മറിച്ച്, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ വിൽക്കപ്പെട്ട് അവിടുള്ള സാംസ്ക്കാരിക മൂല്യങ്ങൾ ആവഹിച്ച് വൻ മാനസികവും, വ്യക്തിത്വപരവും, ശാരീരികവും ആയ ഉന്നമനങ്ങൾ നേടിയവരെക്കുറിച്ച് ആളുകൾ വിലപിക്കും. ഈ വിലാപം ഈ എഴുത്തുകാരൻ നേരിട്ട് ഒരിക്കൽ കാണുകയുണ്ടായി.

ഈ എഴുത്തുകാരന്റെ കുടുംബത്തിൽ ഒരു ക്രിസ്ത്യൻമത ബന്ധമുണ്ട്. തിരുവിതാംകൂറിലെ കീഴ് ജാതിക്കാരിൽ പെട്ടവർ ക്രിസ്ത്തീയ മതത്തിലേക്ക് ചേർന്ന്, അവിടേനിന്നും ബ്യട്ടിഷ്-മലാബാറിലേക്ക് കടന്ന ഒരു കുടുംബമാണ്. ഈ കുടുംബത്തിൽ പെട്ട ഒരു വ്യക്തി, ഈ എഴുത്തുകാരന്റെ മാതാവിന്റെ കുടുംബത്തിൽ നിന്നും ഒരു വനിതയുമായി അടുപ്പത്തിൽ ആവുകയും വിവാഹം കഴിക്കുകയും ചെയ്തു. ഈ വ്യക്തിയിൽ കുടുംബപരമായുള്ള പഴയകാല അടിമത്ത അനുഭവത്തിന്റെ ഭാവങ്ങൾ ശരീരത്തിൽ നിന്നും പൂർണ്ണമായും മാഞ്ഞ് പോയിട്ടില്ലായിരുന്നു.

ഈ കുടുംബം1960കളിൽ അബുദാബിയിലേക്ക് നീങ്ങുകയും അന്ന് അവിടെ ഉണ്ടായിരുന്ന ഇങ്ഗ്ളിഷ് അന്തരീക്ഷത്തിന്റെ ഗുണങ്ങൾ മുഴുവനും ആവഹിച്ചെടുക്കുകയും ചെയ്ത്, ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഒരു കുടുംബമായി മാറുകയും ചെയ്തു.

ഈ കുടുംബത്തിലെ മകളിൽ കണ്ടിരുന്ന ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം അതിഗംഭീരമായിരുന്നു. Toffel പാസായി ഈ ആൾ യൂ. എസ്സിലേക്ക് മാറി, അവിടുന്ന് ഒരു ഐറിഷുകാരനെ വിവാഹം കഴിച്ചു, തനിവെള്ളക്കാരായ കുട്ടികളുടെ മാതാവും ആയി.

സ്വന്തം കുടുംബത്തിന്റെ പൂർവ്വികന്മാർ അനുഭവിച്ച സാമൂഹിക അടിമത്തം അവർ ആരും തന്നെ ഒരിക്കൽ പോലും സൂചിപ്പിക്കുന്നത് കണ്ടതായി ഓർക്കുന്നില്ല. മറിച്ച്, ഇങ്ഗ്ളിഷുകാരെ വേണമെങ്കിൽ മത്സരബുദ്ധിയോടുകൂടി ഇവർ വീക്ഷിച്ചേക്കാം. കാരണം, ഇങ്ഗ്ളിഷുകാരെ വെല്ലുന്ന രീതിയിൽ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം തങ്ങൾക്ക് ഉണ്ട് എന്ന ഭാവം മനസ്സിൽ വന്നേക്കാം.

കേരളത്തിന് പുറത്തുള്ള ഒരു വൻ നഗരത്തിൽ ഈ കുടുംബത്തിന്റെ വീട്ടിൽ വച്ച് പലപ്പോഴും ഒരു വിചിത്രമായ സാമൂഹികാന്തരീക്ഷത്തിന്റെ കോഡുകൾ കാണുകയുണ്ടായി. ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് കണ്ടകാര്യമാണ്. വീട്ടിൽ Colour TV ഉണ്ട്. (അന്ന് കേരളത്തിൽ ഇത് ഇല്ലായിരുന്നു എന്ന് പറയാം.) വീട്ടിലെ ജോലിക്കാർ ആ സംസ്ഥാനത്തിലെ പെണ്ണുങ്ങൾ ആണ്. ജോലിക്കാരിയും ജോലിക്കാരിയുടെ സഹോദരിമാരും TV കാണാൻ എന്നും വൈകുന്നേരം വീട്ടിൽ വന്ന് നിലത്ത് ഇരിക്കും. വീട്ടുകാർ എല്ലാരും സെറ്റിയിലും, വൻ ഇരിപ്പിടങ്ങളിലും ഇരിക്കും.

ജോലിക്കാരിയും സഹോദരിമാരും മുന്നിൽ ഇരിക്കുന്നത് വ്യക്തമായും ഒരു തരംതാണ മനോഭാവത്തിലാണ്. ഈ ജോലിക്കാരിയോടും സഹോദരിയോടും, ഈ വീട്ടുകാർ അവിടുത്തെ പ്രാദേശിക ഭാഷയിലാണ് സംസാരിക്കുക. മാതൃഭാഷയെ പ്രോത്സാഹിപ്പിക്കണമല്ലോ! എന്നുവച്ചാൽ നീ എന്ന പ്രയോഗം ഉപയോഗിക്കാൻ പറ്റും. എന്നാൽ വീട്ടിൽ എല്ലാരും ഇങ്ഗ്ളിഷ് ആണ് പൊതുവായി ഉപയോഗിക്കുക. ഒരു ദിവസം ജോലിക്കാരി ഇങ്ഗ്ളിഷിൽ മറുപടി പറഞ്ഞു.

ഉടനെ ഗൃഹനായിക (ഈ എഴുത്തുകാരന്റെ മാതാവിന്റെ കുടുംബത്തിൽ നിന്നും ഉള്ള വ്യക്തി) പറഞ്ഞു : നീ നിന്റെ ഭാഷയിൽ തന്നെ സംസാരിച്ചാൽ മതി. ഇങ്ഗ്ളിഷ് സംസാരിക്കണ്ട.

ഒരു ദിവസം TVയിൽ ദക്ഷിണ അമേരിക്കയിലെ കാപ്പിരികളുടെ വിഷമാവസ്ഥയെക്കുറിച്ചാണ് കഥാചിത്രീകരണം ചെയ്യുന്നത്. ഈ വീട്ടിലെ ഒരു വ്യക്തി അവിടുള്ള വെള്ളക്കാരുടെ കഠിന ഹൃദയത്തെക്കുറിച്ച് സംസാരിച്ചു. എന്ത് തോന്ന്യാസം ആണ് അവർ കാണിക്കുന്നത്? കാപ്പിരികളും മനുഷ്യരല്ലെ? അത് അവരുടേയും രാജ്യമല്ലെ?

എന്നാൽ വളരെ വിചിത്രവും വിരോധാഭാസവും ആയ ഒരുകാര്യം മുന്നിൽ തന്നെയുണ്ട്. ആ വീട്ടിലെ ജോലിക്കാരും ആ വീട്ടിലെ നായയും ഒരേ നിലത്താണ് ഇരിക്കുന്നത്. അതിനെക്കുറിച്ചോ, അവരെ നീ എന്നും അവളെന്നും നിർവ്വചനം ചെയ്യുന്നതിനെക്കുറിച്ചു, യാതോരു ബോധവും ആ വീട്ടിലെ ആരിലും കണ്ടില്ല.

ഇങ്ഗ്ളിഷുകാരുടെ വീടുകളിൽ വീട്ടുകാരും വീട്ടിലെ നായയേയും വീട്ടിലെ ജോലിക്കാരിയും

കസേരയിൽ ഇരിക്കും എന്നുള്ളതും ഒരു തോന്ന്യാസം ആയിത്തോന്നിയേക്കാം!).

നിലത്ത് ഇരിക്കുന്നവരെ യഥാർത്ഥത്തിൽ ആരും തന്നെ കണക്കിൽ കൂട്ടിയില്ലാ എന്നതാണ് വാസ്തവം. വീട്ടിൽ കസേരയും മേശയും ഉള്ളത് പോലയേ അവരേയും കരുതിയുള്ളു.

എന്നാൽ, ഈ ജോലിക്കാരിയെ കസേരയിൽ ഇരുത്താനും ആവില്ല. കാരണം, ആ ആളുടെ സാമൂഹികാന്തിരീക്ഷം തന്നെ നിലത്ത് അമർത്തിവച്ചിട്ടുള്ളത് മാതിരിയാണ്. ആ കുപ്പത്തൊട്ടിയിൽ അമർത്തിപ്പിടിച്ചിരിക്കുന്ന സാമൂഹത്തെ കസേരയിൽ ഇരുത്തിയാൽ ആ വീട് ആകെ നാറും. ആ വീട്ടിലേക്ക് അവരുടെ സുഹൃത്തുക്കൾ വരില്ലതന്നെ. ഈ വിധമുള്ള ഒരു അനുഭവം ഈ എഴുത്തുരൻ ഒരിക്കൽ പരീക്ഷിച്ച് മനസ്സിലാക്കിയതാണ്. അതിനെക്കുറിച്ച് പിന്നീടൊരിക്കൽ പറയാം.

ഇതേ അവസ്ഥയാണ് തിരുവിതാംകൂറിലും ദക്ഷിണേഷ്യ മുഴുവനും നിലനിന്നിരുന്നത്. കുപ്പത്തൊട്ടിയായി വൻ ജനക്കൂട്ടങ്ങൾ. അവരോട് അമിതമായി അടുപ്പം കാണിച്ചാൽ, സ്വയം നാറും. നാട്ടിൽ നിന്നും സമൂഹത്തിൽ നിന്നും പുറത്താകും. മാത്രവുമല്ല, അടുപ്പം

Go to Main contents

കാണിക്കപ്പെട്ടവർക്ക് കാര്യമായ ഒരു ഉപകാരസ്മരണയുംമറ്റും ഉണ്ടവുകയും ഇല്ലതന്നെ.

ഇതിന്റെ നഗ്നമായ ദൃഷ്ടാന്തം ഈ എഴുത്തുകാരന്റെ മാതാവിന്റെ കുടുംബത്തിൽ വന്ന് വിവാഹം കഴിച്ച വ്യക്തിയുടെ കുടുംബംതന്നെ.

## 90. തരംതാഴ്ന്നുപോകും എന്ന ഭയത്താൽ ഓടിമറിയുന്നവർ

തിരുവിതാംകൂറിൽ ശൂദ്രർ അഥവ നായർ എന്ന ജനത്തിന് കീഴിൽ വരുന്ന ഏതാനും ജനക്കൂട്ടങ്ങളെ ഈ വിധം തരംതിരിച്ചിരുന്നു:

കമ്മാളന്മാർ (കൈവേലക്കാർ) : ആശാരി, കല്ലാശാരി, മൂശാരി, തട്ടാൻ, കൊല്ലൻ, തച്ചൻ.

ഇവരിൽ തട്ടാനും മൂശാരിക്കും അയിത്തം സൃഷ്ടിക്കാതെ ശൂദ്രരുടെ അടുത്ത് പോകാം.

കമ്മാളന്മാർക്ക് കീഴിൽ വരുന്നവരായിരുന്നവരായിട്ടാണ് ഈ നൽകിയ കൂട്ടരെ കണ്ടിരുന്നത്: കണിയാൻ, വില്ലുകുറുപ്പ്, വേലൻ, തോൽക്കുറുപ്പ്, പാണൻ, പരവൻ, ഈഴവൻ, ഷാണൻ, അരയൻ, തുടങ്ങിയവർ.

ഇവർക്ക് കീഴിൽ ഉള്ളവരെ നീച ജാതിക്കാരായിട്ടാണ് അന്ന് കാണപ്പെട്ടത്: പറിയൻ, പുലയൻ, നായാടി, ഉള്ളാടൻ തുടങ്ങിയവർ.

പിന്നെ ഇവരിൽ നിന്നും വ്യത്യസ്തരായ ഏതാനും ജനക്കൂട്ടങ്ങൾ ഉണ്ടായിരുന്നു: വേടൻ, കുറവൻ, മല അരയൻ തുടങ്ങിയവർ. ഇക്കൂട്ടർ

സഹ്യാദ്രിമലകളിലെ കാടുകളിൽ ആണ് ജീവിക്കാൻ ഇഷ്ടപ്പെട്ടിരുന്നത്.

ഈ എഴുത്തുകാരന്റെ വ്യക്തിപരമായ തോന്നൽ, ഈ മുകളിൽ സൂചിപ്പിച്ച ജനക്കൂട്ടങ്ങളെ നൂറ്റാണ്ടുകളിലൂടെ സാമൂഹികമായി പാറ്റിയും അരിച്ചും വേർതിരിച്ചും വ്യത്യസ്ത ജാതിക്കാരായി ഈ വിധം ആളുക്കൂട്ടങ്ങളെ നിർവ്വചിക്കപ്പെട്ടുത് രണ്ട് വ്യത്യസ്ത രീതിയിലാണ് എന്നാണ്:

ഇതിൽ ഒന്ന് ഫ്യൂഡൽ ഭാഷകൾ വ്യത്യസ്ത തൊഴിലുകളേയും തൊഴിൽകാരേയും ഒരു സാമൂഹിക ഏണിയിലെ പടികൾ എന്നരീതിയിൽ വാക്ക് കോഡുകളിൽ നിർവ്വചിച്ചതാകാം.

എന്നാൽ, വേറെയും ഒരു ശക്താമായ പശ്ചാത്തലവും ഇതിന് പിന്നിൽ പ്രവർത്തിച്ചിട്ടുണ്ടാവാം. അത് ഇത്രമാത്രമേയുള്ള: ലോകത്തിന്റെ വ്യത്യസ്ത സ്ഥലങ്ങളിൽ നിന്നും തിരുവിതാകൂറിലേക്ക് കുടിയേറിയതോ, അതുമല്ലെങ്കിൽ മറ്റേതെങ്കിലും വിധേനെ എത്തപ്പെട്ടതോ ആയ ആളുകളെ പ്രാദേശിക സമൂഹം വ്യത്യസ്തരായി കണ്ടതാകാം.

ഉദാഹരണത്തിന് ഈഴവർ സിലോണിൽ (ശ്രീലങ്കയിൽ) നിന്നുമാണ് വന്നത് എന്ന് പറഞ്ഞ്

കാണപ്പെടുന്നു. അവർക്ക് സിലോണിലെ തൊങ്ങുകളുമായി ബന്ധമുണ്ടായിരുന്നു എന്നും സൂചിപ്പിച്ച് കാണപ്പെടുന്നു.

മാത്രവുമല്ല, മലകളിൽ വസിച്ചിരുന്ന കാണിക്കാർമാർ മറ്റുള്ളവരിൽ നിന്നും വിട്ടുനിന്നിരുന്നത്, അവരുടെ അപകർഷബോധത്താലാവണം എന്നില്ല, മറിച്ച് അവരിൽ ഏതോവിധേനെ നിലനിന്നിരുന്ന ശ്രേഷ്ഠമ്മന്യതാ (superiority complex) ഭാവത്താലും ആവാം. മറ്റുള്ളവരുടെ സാംസ്ക്കാരിക നിലവരമില്ലാത്തെപെരുമാറ്റത്തെ അറപ്പോടെ കാണുന്നതോ, മറ്റുള്ളവർ അവർക്ക് അർഹതപ്പെട്ട മാന്യമായ പെരുമാറ്റം നൽക്കാത്തതോ, അതുമല്ലെങ്കിൽ, മറ്റുള്ളവരുടെ കൂടെ നടന്നാൽ, ഇവരേയും കൂടെയുള്ളവരെപ്പോലെ മറ്റാളുകൾ കാണുമെന്നുള്ള ഭയത്താലോ ആവാം ഇത്.

ഈ വിധ aparthied (വർണ്ണവിവേചന) ഭാവത്താൽ മാറിനിൽക്കാൻ ആഗ്രഹം ജനിക്കുന്ന മാനസിക അനുഭവം പല പരിഷ്കൃതരാജ്യങ്ങളിലും കാണപ്പെടുന്നുണ്ട്. ഉദാഹരണത്തിന് ഇങ്ഗ്ളണ്ടിൽ, ദക്ഷിണേഷ്യക്കാർ ഒരു പ്രദേശത്ത് കൂട്ടമായി താമസിച്ചു തുടങ്ങുമ്പോൾ, അവിടെ ഉണ്ടായിരുന്ന പ്രാദേശിക ഇങ്ഗ്ളിഷുകാരും അവരെ അനുകരിക്കാൻ ശ്രമിക്കുന്ന മറ്റ്

വെള്ളക്കാരും അവിടം വിട്ട് പോകും. ഈ പ്രതിഭാസത്തെ White flight എന്നാണ് പൊതുവേ പറയപ്പെടുന്നത്.



ഇങ്ങിനെ ഓടിമാറുന്ന ജനത്തിനെ മറ്റുള്ളവർ പിന്തുടർന്ന് വീണ്ടും വീണ്ടും അവരോട് അടുക്കാൻ ശ്രമിക്കുമ്പോൾ അവർ വീണ്ടുവീണ്ടും അകന്നുമാറും.

YouTube Video: Black S. Africa mayor challenges whites-only settlement

Search for Cse_mJzMb94 in YouTube

മുകളിൽ സൂചിപ്പിച്ച വീഡിയോ ദക്ഷിണ ആഫ്രിക്കയിലെ ഒരു ദൃശ്യമാണ്. വള്ളക്കാരായ Afrikaner വംശജർ, നഗരങ്ങളിൽ നിന്നും വിട്ട് ഉൾപ്രദേശത്ത് പോയി അവർക്ക് സ്വന്തമായുള്ള ഒരു Residential colony സൃഷ്ടിച്ചു. ഈ വിധമുള്ള വിട്ടുനിൽക്കൽ അനുവദിക്കില്ലാ എന്നതാണ് കറുത്തവർഗ്ഗക്കാരുടെ ഭരണത്തിന്റെ നയം. Afrikaner വംശജർ ഇങ്ഗ്ളിഷുകാരല്ല, മറിച്ച് ഡച്ചുകാരണാണ്. എന്നാൽ ഔപചാരികമായി ഈ വീഡിയോയിൽ അവർ ഇങ്ഗ്ളിഷിലാണ് സംസാരിക്കുന്നതായി കാണുന്നത്.

Go to Main contents

ഇക്കൂട്ടർക്ക് കറുത്തവർഗ്ഗക്കാരുടെ ഭാഷ അറിയില്ല. എന്നാൽ അവർ അവ പഠിക്കുകയാണെങ്കിൽ, ആഫ്രിക്കൻ പ്രാദേശിക ഫ്യൂഡൽ ഭാഷകളിലെ നീ, എടാ, എടീ, അവൻ, അവൾ, എന്താടാ, എന്താടീ, പ്രയോഗങ്ങൾ അനുഭവിക്കേണ്ടിവരും. ഈ വാക്ക് കോഡുകൾ അനുഭവിച്ചു തുടങ്ങിയാൽ, ഏതാനും തലമുറകൾക്കുള്ളിൽ അവരും പ്രാദേശിക ആഫ്രിക്കാരിലെ സാധാരണക്കാരിലെ നിലവാരത്തിലേക്ക് താഴും. ആഫ്രിക്കയിലെ സാധരാണക്കാർ ഇതുകൊണ്ടൊന്നും ഉയരില്ല. കാരണം, അവർ ഉയരണമെങ്കിൽ അവർക്ക് മീതെ ഇങ്ഗ്ളിഷുകാർ തന്നെ വരണം. അല്ലെങ്കിൽ അവർ മറ്റ് കറുത്ത വർഗ്ഗക്കാരുടെ തരംതാഴ്ത്തുന്ന വാക്ക് കോഡുകൾക്ക് അടിയിൽ പെട്ടുപോകും. അത് വേറെ വിഷയം. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

കാണക്കാർമാർ ഇതുപോലെ തിരുവിതാംകൂറിൽ നിന്നും വിട്ടുനിന്നവരാണ്. എന്നാൽ അവർക്ക് തമിഴും മലയാളവും മനസ്സിലാകും. പോയില്ലെ കഥ! മറ്റുള്ളവർ അവരെ തമർത്തിക്കളയും. വാക്കുകളുടെ ബലവും പ്രഹരശക്തിയും ഭയങ്കരമാണ്.

മലഅരയരുടെ അമ്പലം, മലമുകളിൽ ജീവിക്കുന്ന മലഅരയരെ സംബന്ധിച്ചെടുത്തോളം ഉയരങ്ങളിൽ അല്ല. കാരണം, അവർ മലമുകളിൽ താമസിക്കുന്നവരാണ്. എന്നാൽ, തിരുവിതാകൂറിലെ ജനങ്ങളെ സംബന്ധിച്ചെടുത്തോളം അവരുടെ അമ്പലം പർവ്വതശിഖരങ്ങളിലാണ്. ദിവ്യത്വം ആകാശത്തോളം ഉയർന്ന് തുളുമ്പിനിൽക്കുന്ന ഇടമായി തോന്നും. അവർ മലഅരയരെ ഓടിച്ച് വിട്ട് അമ്പലം പിടിച്ചെടുത്തു എന്നുവേണമെങ്കിൽ, അൽപം നർമ്മഭാവത്തിൽ സൂചിപ്പിക്കാം.

## 91. അടിമജനത്തിന്റെ സംഖ്യാ സ്ഥാനം

തിരുവിതാംകൂറിൽ അടിമജനത്തെ ഏതാണ്ട് ഇന്ന് കന്നുകാലികൾ എന്ന് വിശേഷിപ്പിക്കാവുന്ന രീതിയിൽത്തന്നെയാണ് സാധാരണ ജനംകണ്ടിരുന്നത്. ഇങ്ങിനെ മനുഷ്യൻ ജനിക്കുകയും ജീവിക്കുകയും തൊഴിൽചെയ്യുകയും, മരിക്കുകയും ചെയ്യുക എന്നുള്ളതിൽ കാര്യമായ ഒരു അത്ഭുതം ആരിലും കണ്ടില്ലാ എന്നുള്ളതാണ് വാസ്തവം.

ഇന്ന് തൊഴുത്ത്, പശുത്തൊല എന്നെല്ലാം ഉള്ളത് മാതിരി, അവർക്കും ജീവിക്കാൻ വൃത്തികെട്ട ഷെഡ്ഡുകൾമാതിരിയുള്ള ഇടങ്ങൾ ഉണ്ടായിരുന്നു. അവരെ വീട്ടിന് അടുത്തേക്ക് വരാൻ അനുവദിക്കില്ല. അവരെ മേൽനോട്ടം ചെയ്യുന്ന ശൂദ്രർ / നായർമാർ ഒരു പ്രത്യേക ദൂരത്ത് നിന്നാണ് അവർക്ക് ആജ്ഞകൾ നൽകുക.

കുട്ടികളെയും മറ്റ് തൊഴിലിന് പറ്റുന്നവരേയു കട്ടുകൊണ്ടുപോയി അടിമത്തത്തിലേക്ക് വിൽക്കുന്ന പരിപാടിയും ഉണ്ടായിരുന്നു. 1860ൽ തിരുവിതാംകൂറിൽ ക്ഷാമം വന്നിരുന്ന ഒരു ഘട്ടത്തിൽ ആളുകൾ വളരെ തുച്ഛമായ സംഖ്യക്ക് മുഹമ്മദ്ദീയരായ അടിമക്കച്ചവടക്കാർക്കും മറ്റും അവരുടെ കുട്ടികളെ വിൽക്കുന്നത് കണ്ടതായി Mr.

Cox എന്ന വ്യക്തി രേഖപ്പെടുത്തിയ കാര്യം Native Life in Travancoreൽ പറയുന്നുണ്ട്. ഈ കച്ചവടക്കാർ വളരെ പെട്ടന്നുതന്നെ അവർ വാങ്ങിച്ച ഈ വാണിജ്യവസ്തുക്കളെ കടലോരങ്ങളിൽ വരുന്ന കപ്പലുകാർക്ക് വിൽക്കും.

വേറൊരുകാര്യം ശ്രദ്ധിക്കപ്പെട്ടത് കീഴ് ജനങ്ങൾ അവരുടെ കുട്ടികളെ കടലോരങ്ങളിൽ ഉള്ള അടിമക്കച്ചവടക്കാർക്കും, കപ്പലുകാർക്കും യാതോരു മനോവേദനയും ഇല്ലാതെ വിൽക്കാറുണ്ടായിരുന്നു എന്നതാണ്. വീട്ടിൽ വളർത്തിയ ആടുകളേയും കോഴികളേയും കച്ചവടക്കാർക്ക് വിൽക്കുന്ന അതേ ലാഘവബുദ്ധിയോടുകൂടിത്തന്നെയാണ് ഈ ആളുകൾ വിൽക്കാറ്. ഈ കുട്ടികളുടെ മാതാപിതാക്കളും കാര്യമായ ഒരു മനുഷ്യസമൂഹ വ്യക്തിത്വം ഇല്ലാത്തവർതന്നെയും ആവും.

പോരാത്തതിന് ആളുകളെ കട്ടുകൊണ്ടുപോയി അടിമത്തത്തിൽ വിൽക്കുക. ഉയർന്ന ജാതിക്കാരികളായ സ്ത്രീകളെ പുലയന്മാർ വന്ന് സ്പർശിച്ച് അവരുടെകൂട്ടത്തിൽ ചേർക്കുക തുടങ്ങിയ പരിപാടികളും നടപ്പിൽ ഉണ്ടായിരുന്നു. നമ്പൂതിരി സ്ത്രീകൾ ലൈംഗികമായി, അരുതാത്ത വ്യക്തിയുമായി ബന്ധപ്പെട്ടത് കണ്ടുപിടിക്കപ്പെട്ടാൽ അവരെ

അടിമജനത്തിലേക്ക് വിട്ടുകൊടുക്കുന്ന ഏർപ്പാടും ഉണ്ടായിരുന്നു. എന്നാൽ ഇവരിൽ ചിലരെ കപ്പലിൽ വരുന്ന കച്ചവടക്കാരായ ചെട്ടികൾ വാങ്ങിക്കുന്ന സംഭവവും ഉണ്ടായിരുന്നു. ഇത് ആദ്യത്തേതിനേക്കാൽ വേദന കുറഞ്ഞ കാര്യമാണ്. കാരണം കച്ചവടക്കാരന്റെ കൂടെയാണ് ഈ സ്ത്രീ. മറ്റേത്, കന്നുകാലിക്കൂട്ടത്തിന്റെ കൂടെയായിപ്പോകും. കന്നുകാലിക്കുട്ടത്തിന് അവരുടെ ജീവിതശൈലി പരിചയമുള്ളതാണ്. എന്നാൽ അവരിലേക്ക് പതിക്കുന്ന സ്ത്രീക്ക് ജീവിതാനുഭവം വന്യമൃഗങ്ങളുടെ കൈകളിൽ അകപ്പെട്ടത് മാതിരിയാണ്. പണ്ട് കൂടെയുണ്ടായിരുന്നവർ അടുക്കില്ല. പേടിച്ച് ഓടിമാറിക്കളയും.

അടിമജനത്തിനെ ഉയർന്ന ജാതിക്കാർക്ക് ഒരു പരിധിവരെ പേടിയായിരുന്നു എന്നുവേണം കരുതാൻ. അവരുടെ സാമീപ്യവും സമ്പർക്കവും മറ്റും വന്യജീവികളുടെ സാമീപ്യമായി തോന്നിയിട്ടുണ്ടാവാം. ഇതിന്റെ ഉള്ളിന്റെ ഉള്ളിൽ ഉള്ളപ്രശ്നം ഭാഷാകോഡുകൾ അവർക്കും അവരുടെ കണ്ണുകൾക്കും ചിന്തകൾക്കും സങ്കൽപ്പങ്ങൾക്കും സ്വരങ്ങൾക്കും നൽകിയേക്കാവുന്ന രാക്ഷസീയമായ കഴിവുകൾ ആവാം.

ഒരു കൂട്ടം കാളകൾ നടുറോട്ടിലൂടെ നടന്നുവരുമ്പോൾ ഒരു സാധാരണ വ്യക്തിക്ക് അവരുടെ ഇടയിലൂടെ നടക്കാൻ ഭയംതോന്നാം. കാളകൾ വന്യമൃഗങ്ങൾ അല്ല. അതേ സമയം കാളകളെ നിയന്ത്രിക്കുന്നവർക്ക് കാളകളെ നിയന്ത്രിച്ച് നിർത്താനും ആവും.

ഒരു പരിധിവരെ നോക്കിയാൽ, ഉയർന്ന ജാതിക്കാർക്ക് ലഭിക്കാതിരുന്ന ചില സ്വാതന്ത്ര്യങ്ങൾ മണ്ണിനോട് ബന്ധിപ്പിക്കപ്പെടാതിരുന്ന കീഴ് ജാതിക്കാർക്ക് ലഭ്യമായിരുന്നു. അവർക്ക് മറ്റുള്ളവരുടെ അയിത്തത്തെ കാര്യമായി ഭയപ്പെടേണ്ട. ഇത് ഒരു പരിധിവരെ ഒരു വിരോധാഭാസമാണ്.

പോലീസ് കോൺസ്റ്റബ്ളിന് ആരുടേയും അകമ്പടിയും ഇല്ലാതെ എവിടേയും നടക്കാം. എന്നാൽ ഐപിഎസ്സുകാരന് ഈ വിധം പുറത്തു ഇറങ്ങിനടക്കാൻ ആവില്ലാ എന്ന് പറയുന്നത് പോലെയാണ് കാര്യങ്ങൾ, ഒരു ചെറിയ വീക്ഷണകോണിൽനിന്നും നോക്കിയാൽ.

തിരുവിതാകൂറിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ ഇടപെടലുകളും, സ്വാധീനവും മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും ചെറുതായും വലുതായും നിത്യവും അനുഭവിച്ചത് കാരണം അവിടുള്ള

നമ്പൂതിരിമാരിലും നായർമാരിലും സാവധാനത്തിൽ മാനസിക പരിവർത്തനങ്ങൾ സംഭവിപ്പിച്ചിരുന്നു. ഇക്കൂട്ടരിൽ പലർക്കും സമൂഹത്തിലെ ജാതീയമായ പ്രശ്നങ്ങൾ ഒരു വേവലാതിയായി മനസ്സിൽ പുതുതായി ഉയർന്നുവന്നുകൊണ്ടിരുന്നു. എന്നാൽ ഇതിനെ എങ്ങിനെയാണ് മറികടക്കുക എന്ന് യാതോരു ധാരണയും ഇല്ലായിരുന്നു.

ഇങ്ഗ്ളിഷ് കച്ചവടസംഘങ്ങളിലും, കാർഷിക തോട്ടങ്ങളിലും വീടുകളിലും തൊഴിൽ ചെയ്യുന്ന കീഴ് ജാതിക്കാർക്ക് നൽകപ്പെടുന്ന താരതമ്യമായ ഉയർന്ന സാമൂഹിക സൗകര്യങ്ങൾ പ്രാദേശിക കച്ചവടക്കാർക്കും വീട്ടുകാർക്കും കർഷകർക്കും അവരുടെ അടിമജനത്തിന് നൽകാൻ ആവില്ലതന്നെ.

ഇതിന് പിന്നിൽ ഭീകരഭാഷയുടെ പൈശാചിക കോഡുകൾ പതിയിരുന്ന് പ്രവർത്തിക്കുന്നുണ്ട് എന്ന കാര്യം ആരുംതന്നെ ഗഹനമായി ചിന്തിച്ചില്ലാ എന്നുള്ളതാണ് വാസ്തവം.

ഈ ഭീകര ഭാഷ വ്യക്തികളിലും മൃഗങ്ങളിലും സംഖ്യാ സ്ഥാനം എന്ന പ്രതിഭാസം അവരുടെ അതീന്ദ്രിയ സോഫ്ട്വേറിന്റെ വെർച്വൽ അണിയറയിൽ രൂപപ്പെടുത്തിയിട്ടുണ്ട്

എന്നകാര്യം സങ്കൽപ്പിക്കാൻ അന്ന് പറ്റുമായിരുന്നില്ല. അടിമ ജനം ഒറ്റസംഖ്യാ സ്ഥാനത്ത് അല്ല, മറിച്ച് അഗാധതയിലേക്ക് മറ്റുള്ളവരെ വലിച്ച് താഴ്ത്താൻ മാത്രം ബലമുള്ള negative സംഖ്യാസ്ഥാനം പേറുന്ന വ്യക്തികൾ തന്നെയാണ്. ഈ negative സംഖ്യാസ്ഥാനം പേറുന്ന വ്യക്തിയെ സ്വന്തം വീട്ടിലേക്ക് സ്വീകരിച്ച്, കസേരയിൽ ഇരുത്തി മറ്റ് അധിഥികൾക്ക് നൽകുന്ന ഗ്ളാസിൽ ചായകൊടുത്താൽ, സാമൂഹികമായി ആ വീട് നശിക്കും. സമൂഹത്തിലെ മറ്റ് ആളുകൾ ആ വീട്ടിലേക്ക് വരവുതന്നെ നിർത്തും.

ഇങ്ഗ്ളിഷുകാർക്ക് ഈ വിധ സംഖ്യാസ്ഥാനം detect ചെയ്യാനോ sense ചെയ്യാനോ യാതോരു മാർഗ്ഗവും ഇല്ലായിരുന്നു. ഇത് ഒരു പരിധിവരെ നല്ലകാര്യമാണെങ്കിലും, ഇന്ന് ഇത് അവരിൽ ഒരു വൻ വിഡ്ഢിത്തവും, വിവരവും വിവേകവും ഇല്ലായ്മയായി അവരുടെ സ്വന്തം രാജ്യത്തെ എത്തിച്ചിട്ടുണ്ട്.

പൊതുവേ പറഞ്ഞാൽ, ഭൂഖണ്ഡ യൂറോപ്യൻമാർക്ക് ഏഷ്യയിലേയും ആഫ്രിക്കയിലേയും അടിമ ജനത്തെ, അടിമജനമായിത്തന്നെ കാണുന്നതിൽ കാര്യമായ പ്രശ്നം ഇല്ലായിരുന്നു എന്നുവേണം കരുതാൻ.

അതേ സമയം ഇങ്ഗ്ളിഷുകാരായ കച്ചവടക്കാരും കാർഷിക സംരംഭകരും ഇതിന് വിപരീതമായ ഒരു നയം കരുതിക്കൂട്ടിയെടുത്തില്ലെങ്കിൽ കൂടി, അവരുടെ ഭാഷയിൽ ഉള്ള നിരപ്പ് സ്വഭാവം കാരണം, ഫ്യൂഡൽ ഭാഷകൾ അടിമ ജനത്തിൽ അടിച്ചേൽപ്പിക്കുന്ന negative സംഖ്യാസ്ഥാനത്തെ detect ചെയ്യാൻ അവർക്ക് പറ്റിയില്ല. അതിനാൽ തന്നെ ഫ്യൂഡൽഭാഷാ കോഡുകൾക്ക് അവരുടെ മനോഭാവത്തെ നിയന്ത്രിക്കാനോ സ്വാധീനിക്കാനോ കാര്യമായി കഴിഞ്ഞില്ല. എന്നുവച്ചാൽ, അവരോട് ഒത്തുനിന്നവരിൽ മാനസികവും വ്യക്തിത്വപരവും മറ്റുമായ ഔന്നിത്യങ്ങൾ സ്വാഭാവികമായി വന്നുചേർന്നു.

ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായി വൻപ്രകടനങ്ങളും മറ്റുംനടത്തിയത് യഥാർത്ഥത്തിൽ അവരുടെകീഴിൽ ജോലിചെയ്തവർ ആയിരുന്നില്ല. എന്നുവച്ചാൽ അവർ കഠിനമായി അടിമപ്പെടുത്തിയവർ അവരിൽ നിന്നും രക്ഷപ്പെടാനായി ഒരു വിപ്ളവം നടത്തിയതല്ല ഇന്ന് ഇന്ത്യൻ (പാക്കിസ്ഥാനും) സ്വാതന്ത്ര്യ സമരം എന്ന് പറയപ്പെടുന്നത്. മറിച്ച്, കാലാകാലങ്ങളായി സ്വന്തം കൈകളിൽ അടിമയായി ജീവിച്ചിരുന്ന ജനങ്ങൾ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ വരവോടുകൂടി രക്ഷപ്പെട്ടതിൽ മനംനൊന്ത വൻ ധനികരാണ് ഇന്ത്യൻ സ്വാതന്ത്ര്യ

സമരം എന്ന കപട പ്രസ്ഥാനത്തിൽ ഉണ്ടായിരുന്നത്. ഉദാഹരണത്തിന്, നെഹ്റു, ഗാന്ധി, സുഭാഷ് ചന്ദ്രൻ എന്നിവർ. എല്ലാവരും ഇങ്ഗ്ളണ്ടിൽ ജീവിച്ചവർ.

ഇങ്ഗ്ളിഷ് ഭരണം കൊണ്ട് അവർക്കും വൻ മാനസിക ഗുണങ്ങൾ ലഭിച്ചിരുന്നുവെങ്കിലും, അവരുടെ അടിമജനത്തിനും ഇതേ ഗുണങ്ങൾ ലഭിക്കുന്നത് തടയുന്നതാണ് അഭികാമ്യമായത് എന്ന തോന്നൽ വരും എന്നുള്ളത് സ്വാഭാവികം മാത്രം.

## 92. അടിമപ്പെട്ടവരുടെ ജീവിതം

തിരുവിതാംകൂറിൽ പുലയർ ആണ് ഏറ്റവും കൂടുതൽ അടിമപ്പെട്ടുകിടന്നത് എന്ന് NATIVE LIFE IN TRAVANCOREൽ The REV. SAMUEL MATEER, F.L.S.പറയുന്നു. മലകൾക്ക് അപ്പുറമുള്ള പാണ്ഡിപ്രദേശങ്ങളിലെ പറിയരുടെ നിലവാരത്തിനേക്കാൾ അബദ്ധമായിരുന്നു തിരുവിതാംകൂറിൽ ഇവരുടെ കാര്യം.

പാണ്ഡിപ്രദേശങ്ങളിൽ പറിയർക്ക് ഒരു പ്രദേശത്ത് നിന്നും അല്ലെങ്കിൽ ഒരു രാജ്യത്ത് നിന്നും മറ്റൊന്നിലേക്ക് ഓടി രക്ഷപ്പെടാൻ ആവുമായിരുന്നു. എന്നാൽ തിരുവിതാംകൂറിൽ വൻ മലകളും കാടുകളും, ഒരു വശത്ത് കടലും, പോരാത്തതിന് ഇങ്ങിനെ രക്ഷപ്പെട്ടവാരാണ് എന്ന് തോന്നുന്നവരെ പിടികൂടാൻ വേമ്പൽകൊള്ളുന്ന നായർമാരും. അതിനാൽത്തന്നെ ഒരു ഭൂജന്മിയുടെ മണ്ണിനോട് ബന്ധിക്കപ്പെട്ടിരുന്ന പുലയന്, അവിടം വിട്ട് ഒരടി പുറത്ത് കടക്കാൻ ആവില്ലതന്നെ. ഇങ്ങിനെ മണ്ണിനോട് തറച്ച് വെക്കപ്പെട്ട പുലയർക്ക് ഒരു ഇതിഹാസകഥയും പറഞ്ഞുകൊടുത്തിട്ടുണ്ട്.

ഭഗവാൻ കളിമണ്ണ് ഉപയോഗിച്ച് ഉയർന്ന ജാതിക്കാരെ സൃഷ്ടിച്ചുകഴിഞ്ഞപ്പോൾ, കുറേ മണ്ണ് ബാക്കിവന്നു. ഇത് എന്ത് ചെയ്യണം എന്ന്

Go to Main contents

ചിന്തിക്കുന്ന അവസരത്തിൽ പാർവ്വതി പറഞ്ഞുകൊടുത്തു, ബാക്കി മണ്ണ് ഉപയോഗിച്ച് ഉയർന്ന ജാതിക്കാരെ സേവിക്കാനായി കുറേ കീഴ് ജനങ്ങളെ സൃഷ്ടിക്കാൻ. ഈ കഥ വിശ്വസിക്കുന്ന പുലയർ ഉണ്ടായിരുന്നു. ഇത് അവരിൽ വൻ മാനസിക സംതൃപ്തി സൃഷ്ടിച്ചിട്ടുണ്ടായേക്കാം. കാരണം, അവരുടെ ദുരവസ്ഥ ദൈവ നിശ്ചയമാണ്.

ബ്രാഹ്മണരെ സേവിക്കാനായി പരശുരാമൻ വിദേശ രാജ്യത്ത് നിന്നും കൊണ്ടുവന്നവരാണ് പുലയർ എന്ന ഒരു വാദവും കാണുന്നുണ്ട്. എന്നാൽ, Trivandrumത്തിന് അടുത്ത് വേളി എന്ന പ്രദേശത്ത് ഒരു ചെറിയ കുന്നിൽ ഒരു വൻ കെട്ടിടത്തിന്റെ അവശിഷ്ടങ്ങൾ. ഒരു ആഴമുള്ള കിണറും. ഇതിനെ പൊതുവായി പുലയനാർ കോട്ട എന്ന് പറയപ്പെട്ടിരുന്നു. ഇതുമായി ബന്ധപ്പെട്ട് ചില പുലയകുടുംബങ്ങൾക്ക് ഒരു അവകാശവദമുണ്ടായിരുന്നു. ഇവിടെ ഉണ്ടായിരുന്ന കോട്ടയിൽ പുലയനായ രാജാവ് ഭരിച്ചിരുന്നു എന്ന്. സാധ്യതയുള്ള കാര്യമാണ്. മറ്റ് ജനവംശങ്ങൾ വന്ന് കീഴ്പ്പെടുത്തിയാൽ രാജാവും ജനവും അടിമയായത് തന്നെ. നീ, എടാ, എടീ, എന്താടാ, നിന്റെ പേരെന്താ? എന്നെല്ലാം ശത്രുവംശ സാധാരണക്കാർ സംബോധനചെയ്താൽ ഏത് വൻ ജനക്കൂട്ടവും നാറും എന്നുള്ളതാണ് വാസ്തവം.

Go to Main contents

Ethonographic studiesസും നരവംശശാസ്ത്രവും ഭാഷാ കോഡുകളുടെ ബലത്തെ ഗൗനിക്കുന്നുണ്ടോ എന്ന് അറിയില്ല.

മുകളിൽ സൂചിപ്പിച്ച കോട്ടയ്ക്ക് അടുത്തായി ഒരു ശൂദ്രകുടുംബക്കാർ പുലയ രാജാവിന്റെ കണക്കപ്പിള്ളകൾ ആയിരുന്നു എന്നും അന്ന് പറയപ്പെട്ടിരുന്നതായി REV. SAMUEL MATEER രേഖപ്പെടുത്തിക്കാണുന്നു.

തിരുവിതാംകൂറിൽതന്നെ പലപ്രദേശത്തും പലതരത്തിലുള്ള പുലയ അടിമകൾ ഉള്ളതായി രേഖപ്പെടുത്തിക്കാണുന്നു. Alleppeyക്ക് അടുത്തായി Cunnar Pulayars എന്ന പേരിൽ ഉണ്ടായിരുന്ന പുലയരെക്കുറിച്ച് ഈ വിധം എഴുതിക്കാണുന്നു: ഈ ഉപഭൂഖണ്ഡത്തിൽ വച്ച് ഏറ്റവും പ്രാകൃതരായ ജനം ആയിരുന്നിരിക്കാം ഈ കൂട്ടർ. കുറേ പുല്ലും കുറെ മുത്തും മടഞ്ഞെടുത്ത് അരയിൽ തൂക്കിയിട്ടത് മാതിരിയാണ് ഇവരിലെ സ്ത്രീകളിലെ ആകെയുള്ള വസ്ത്രം.

വെളുത്ത പാറക്കല്ലുകളെ ഇവർ ആരാധിക്കുന്നു. ഇവരുടെ സ്വന്തമായുള്ള ഭാഷ Alleppeyയിലെ ആളുകൾക്ക് പോലും മനസ്സിലാകില്ല.

ഇവർ എങ്ങിനെയാണ് ഈ പ്രദേശത്ത് വന്ന് പെട്ടത് എന്നോ, എങ്ങിനെയാണ് അടിമപ്പെട്ടത് എന്നോ ഇവർക്ക് അറിയില്ല. വീട്ടിലെ കന്നുകാലികൾ കണക്കെയാണ് ഭൂജന്മികൾ ഇവരെ ഉപയോഗിക്കുന്നത്.

എന്നിരുന്നാലും, ഏതോ പ്രാചീനകാലം മുതൽ കെടാതെ സൂക്ഷിച്ചു വെച്ച ചില ആരാചങ്ങൾ ഇവരിൽ നിലനിൽക്കുന്നുണ്ടായിരുന്നു.

Cunnar Pulayarമാർക്ക് എല്ലാ പുലയരേക്കാളും ഉയർന്നവരാണ് തങ്ങൾ എന്ന ഭാവം ഉള്ളതായി, കൃസ്ത്യൻ മിഷിനറിമാർ കണ്ടിരുന്നു. ഇക്കൂട്ടരിലെ കുട്ടികളെ മിഷൻ സ്ക്കൂളിൽ കൊണ്ടുവരികയും പഠിക്കാൻ സൗകര്യം നൽകുകയും ചെയ്തപ്പോൾ പഠനത്തിൽ വൻ താൽപ്പര്യം ഇവർ കാണിച്ചു. മാത്രവുമല്ല, ഇവരിൽ വൻ ബുദ്ധിശക്തിയും ശ്രദ്ധിക്കപ്പെട്ടു.

ഇവരുടെ വസ്ത്രങ്ങൾ കഴുകാൻ പറ്റിയ ഇടങ്ങൾ കുറവായിരുന്നതിനാലും മറ്റും, ഇവരുടെ വേഷം വളരെ അഴുക്ക് പുരണ്ടതായിരുന്നു. ഇവരിൽ ചിലരെ മിഷൻ ബോഡിങ്ങ് സ്ക്കൂളിൽ (Mission Boarding Schoolൽ) ചേർത്തപ്പോൾ, ഇത് ഒരു പ്രശ്നമായി വന്നു. അലക്കുകാർ ഇവരുടെ വസ്ത്രങ്ങൾ കഴുകില്ലാ എന്ന് തീർത്തു പറഞ്ഞു.

മാത്രവുമല്ല, ഇക്കൂട്ടർ വൃത്തിയായി വസ്ത്രം ധരിച്ച് നടന്നാൽ ഇവർ ഹീന ജാതിക്കാരാണ് എന്ന് എങ്ങിനെ തിരിച്ചറിയും എന്നുള്ളതും ഒരു സാമൂഹിക പ്രശ്നമായി വന്നു.

ഈ ആളുകൾക്ക് സൗകര്യപ്രദമായ കുടിലുകൾ കെട്ടാൻ അനുവദിച്ചിരുന്നില്ല. കാരണം, സൗകര്യപ്രദമായ കുടിലുകൾ ലഭിച്ചാൽ ഇവർ പണിചെയ്യാൻ മടികാണിച്ചേക്കും. അതിനാൽതന്നെ ഇവരുടെ ജീവിതം വളരെ പരിതാപകരമായ കുടിലുകളിലായിരുന്നു. ഉള്ളിൽ കിടന്നാലും പുറത്ത് കിടുക്കന്ന പോലൊക്കെതന്നെയായിരിക്കും ചൂടും, തണുപ്പും, മഴവെള്ളവും മറ്റും ഇവർ അനുഭവിക്കുക.

കടകമ്പോളത്തിൽ ഇവർക്ക് പ്രവേശനം ഇല്ല. അതിനാൽത്തനെ ഇവർ കമ്പോളത്തിൽ നിന്നും കുറേ മാറി, കാത്ത് നിന്ന് സൗകര്യപ്പെടുമ്പോൾ എങ്ങിനെയെങ്കിലും സാധനങ്ങൾ വാങ്ങിക്കും.

മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ടിരുന്ന പുലയർ നിത്യേനെ തൊഴിൽ ചെയ്യുന്നത് നെൽവയലുകളിൽ ആണ്. വെള്ളം പുറത്തേക്ക് അടിച്ച് വിടുക, വയൽ വരമ്പുകൾ കെട്ടുക, വേലികെട്ടുക, കുഴിക്കുക, വളംഇടുക, ഉഴുതുക, കളപറിക്കുക, ഞാറ് പറിച്ച് മാറ്റിനടുക, കൊയ്യുക

തുടങ്ങിയവയാണ്. തൊഴിൽ നൈപുണ്യം എന്നരീതിയിൽ ഇത് വൻ കഴിവുകളാണ്. എന്നാൽ ഭാഷാകോഡുകൾ ഇവരെ അടിച്ച് തമർത്തിയിരിക്കും. അവിടെയാണ് പ്രശ്നം.

കൊയ്ത്തു കാലത്ത് പുരുഷനും ഭാര്യയും കുട്ടികളും പണിചെയ്യും. ഇതെല്ലാം കഴിഞ്ഞ് ഇവർതന്നെ സ്വന്തം ഭക്ഷണം ഉണ്ടാക്കും. രാത്രിസമയം കന്നുകാലികൾ, മാൻ, കാട്ടുപന്നി, കാട്ടാന തുടങ്ങിയവ കൃഷിയിടത്ത് കയറുന്നതിനെ തടയാനായി, ഇവർ രാത്രികാലത്ത് വയലിൽ തന്നെ കിടന്നുറങ്ങണം. ഒച്ചവച്ചും കൂക്കിവിളിച്ചും അട്ടഹസിച്ചും ശബ്ദമുണ്ടാക്കുന്ന വസ്ത്തുക്കളിൽ ശക്തിയായി കൊട്ടിയും മറ്റും ഇവർ വന്യമൃഗങ്ങളെ രാത്രിസമയത്ത് പേടിപ്പിച്ച് വിടും. മുദ്രാവാക്യം വിളിപോലെതന്നെ വൻ ഉഷാർ ലഭിക്കുന്ന കാര്യങ്ങളാണ്.

ചോറാണ് പ്രധാന ഭക്ഷണം. ഇവരുടെ ഉടമകൾ കൃഷിയിടത്ത് ചെറിയ സ്ഥലം ഇവർക്ക് അടുക്കളകൃഷിചെയ്യാൻ നൽകിയിരിക്കും. അതിൽ ഇവർ കുറച്ച് പച്ചക്കറിയും പഴവർഗ്ഗങ്ങളും നട്ടുപിടിപ്പിക്കും. ഇവ ഇവർക്ക് കറിയുണ്ടാക്കാൻ ഉപകാരപ്പെടും. ഇവ ഇല്ലാത്ത അവസരത്തിൽ കുരുമുളകും ഉപ്പും ചേർത്ത് ഇവർ ചോറുകഴിക്കും. പാലും മുട്ടയും ഇവർക്ക്

കഴിക്കാൻ പാടില്ല. എന്നാൽ ഇവർക്ക് മദ്യം ആവശ്യത്തിന് ലഭിക്കാൻ സൗകര്യം നൽകിയിരിക്കും. ഭക്ഷണം ലഭിക്കാത്ത അവസരത്തിൽ ഇവരിൽ പലരും ചെറുകിട കളവുകൾ നടത്തുമായിരുന്നു.

വേനൽക്കാലങ്ങളിൽ ഇവരിലെ കുട്ടികൾ മതിയായ ഭക്ഷണം ലഭിക്കാതെ തലചുറ്റിവീഴാറുണ്ടായിരുന്നു എന്നു രേഖപ്പെടുത്തിക്കാണുന്നു.

ഇവർക്ക് ആവശ്യത്തിന് ഭക്ഷണം ലഭിക്കുന്നത് വൻ ആപത്താണ് എന്ന് ഇവരുടെ ഉടവസ്ഥർ മനസ്സിലാക്കുന്നു. കാരണം, ഈ ദുരവസ്ഥയിൽക്കൂടി, ഇവരിലെ ചെറുപ്പാക്കാർ പലപ്പോഴും, ഉയർന്ന ജാതിക്കാരിലെ സ്ത്രീകളെ കൈവശപ്പെടുത്താൻ താൽപ്പര്യപ്പെടും.

REV. SAMUEL MATEER, തന്റെ വ്യക്തിപരമായുള്ള അനുഭവത്തിൽ നിന്നും പറയുന്നത്, ഇക്കൂട്ടർ കാലാകാലങ്ങളായി യാതോരു വിവര വിജ്ഞാനവും ലഭിക്കാത്തവരും, അന്ധവിശ്വാസങ്ങളെ അറിവായി ലഭിച്ചവരും, കഠിനമായി അടിമപ്പെടുത്തപ്പെട്ടവരും ആയിരുന്നു എന്ന്. എന്നാൽ, ഇവരോട് അടുത്ത് പെരുമാറിയപ്പോൾ മനസ്സിലായത്, ഇവർ വളരെ

മൃദുലഹൃദയരും, ദയകാണിക്കുന്നവരോട് വൻ നന്നി (നന്ദി) യുള്ളവരും ഇവരോട് സൗഹൃദം കാണിക്കുന്നവരോട് അഗാധമായി അടുപ്പം നിലനിർത്തുന്നവരും, വിവരവിജ്ഞാനങ്ങൾ പഠിപ്പിച്ചാൽ വളരെ പെട്ടന്ന് കാര്യങ്ങൾ മനസ്സിലാക്കിയെടുക്കുന്നവരും ആണ് എന്ന്.

ഇങ്ഗ്ളിഷ് പ്രസ്ഥാനത്തിന് മനസ്സിലാക്കാൻ പറ്റാത്ത കാര്യം ഇതാണം: ഫ്യൂഡൽ ഭാഷയിൽ ബഹുമാനിക്കുന്നവരോട് ഒരു പെരുമാറ്റവും, ബഹുമാനിക്കാത്തവരോട് മറ്റൊരു പെരുമാറ്റവും ആണ് എന്നത്. ഇങ്ഗ്ളിഷ് ഭാഷയിൽ ഇങ്ങിനെയുള്ള ഒരു വിചിത്രമായ ബഹുമാനം എന്ന ഏടാകൂടം ഇല്ലതന്നെ.

മാത്രവുമല്ല, ഈ വിധം കായികവും, മാനസികവും ആയ കഴിവുകൾ ഉള്ളവർക്ക് നല്ല ഭക്ഷണവും, വൻ വിവരവിജ്ഞാനങ്ങളും, സാമൂഹിക സ്വാതന്ത്ര്യവും നൽകിയാൽ, വൻ ആപത്താണ് എന്ന് തിരുവിതാംകൂറിലെ, ഇവരെക്കാൾ ഉയർന്ന, ജനക്കൂട്ടങ്ങൾ മനസ്സിലാക്കും. കാരണം, ഫ്യൂഡൽ ഭാഷയാണ് ചുറ്റും.

ഇങ്ങിനെയുള്ളവരെ കയറൂരിവിട്ടത്ത് സഹിക്കാൻ പറ്റാത്ത ഒരു ചങ്ങായി ഇന്ന് ബ്യട്ടൺ നഷ്ടപരിഹാരം നൽക്കണം എന്നു പറഞ്ഞ്

ഒച്ചപ്പാടുണ്ടാക്കുന്നുണ്ട്. ജനം ഈ ആൾക്ക് കൈയടി നൽകുന്നുമുണ്ട്.

മുകളിൽ ചിത്രീകരിച്ച വൻ സാമൂഹികാവസ്ഥയെ മഹാകവി ചിത്രീകരിച്ചിരിക്കുന്നത് കണ്ടില്ലേ:

"ആടിമേഘം പുലപ്പേടി വേഷം കളഞ്ഞാവണി
പൂവുകൾ നീട്ടും കളങ്ങളിൽ
അടിയാർ തുറക്കുന്ന പാടപ്പറമ്പുകളിൽ
അഗ്നി സൂക്ത സ്വരിത യജ്ഞവാടങ്ങളിൽ"

അവരുടെ നീരാളിപ്പുടത്തത്തിൽ പെട്ടുകിടക്കുന്ന കീഴ് ജനക്കൂട്ടങ്ങൾ കഷ്ടപ്പെട്ട് നരക ജീവിതം അനുഭവിക്കുന്നതിലെ സൗന്ദര്യാനുഭവം ഉന്നത ജനം ആസ്വധിക്കുന്നത് ആലങ്കാരികഭംഗിയോടെ കവി വളരെ കൃത്യമായി ഒപ്പിയെടുത്തിട്ടുണ്ട് എന്ന് പറയാമോ?

മഹാകവിയോ കുടുംബക്കാരോ വല്ല ഇങ്ഗ്ളിഷ് നാടിലേക്കും നീങ്ങിയിരിക്കുമോ? ഫ്യൂഡൽ ഭാഷാ ഭക്തരിൽ പലരിലും കണ്ട ഒരു പൊതുവായുള്ള സവിശേഷതയാണ് അത്.

# 93. സിനിമാക്കഥകളിലൂടെ ചരിത്രം പഠിക്കാൻ പോയാൽ



ഈ നിൽകിയ ചിത്രം London Missionary Society മിഷിനറിമാർ തിരുവിതാംകൂറിലും, ഇങ്ഗ്ളിഷ് ഭരണം ഈ ഉപഭൂഖണ്ഡത്തിൽ പൊതുവായും കണ്ട കീഴ്ജാതിക്കാരിൽ പെട്ട സാമൂഹികമായ ഏറ്റവും ആഴങ്ങളിൽ പെട്ട ആളുകളുടേതാണ്.

ഇന്ന് ഈ ഉപഭൂഖണ്ഡത്തിന്റെ ഔപചാരിക ചരിത്രം പഠിപ്പിക്കുന്ന പാഠപുസ്തകങ്ങളിൽ നിന്നുമോ, അതേ പോലെതന്നെ പഴമയുടെ വൻ വിഭാവനങ്ങൾ ജനമനസ്സുകളിൽ അടിച്ചേൽപ്പിക്കുന്ന സിനിമ പോലുള്ള മാധ്യമങ്ങളിനിന്നുമോ ഈ വിധ ചിത്രങ്ങൾ കാണാൻ പറ്റിയേക്കില്ല.




Search for oXn5IlRxwi8 inside YouTube

Go to Main contents

മുകളിൽ നൽകിയിട്ടുള്ള വീഡിയോ ക്ലിപ്പിൽ കാണുന്ന കീഴ്ജാതിക്കാരിയെ കണ്ടാൽ ഇങ്ഗ്ളിഷ് പക്ഷം നേരിട്ട് കണ്ടറിഞ്ഞ യാഥാർത്ഥ്യം മനസ്സിൽ പതിക്കുമോ? തേൻപുരട്ടിയ വാക്കുകൾ തേനൂറും ഈണത്തിൽ പൊതിഞ്ഞ ഗാനങ്ങൾ വൻ സാമ്പത്തിക സജ്ജീകരണങ്ങൾ ഉള്ള സിനിമാ ലോകത്തിൽ നിന്നും മെനഞ്ഞെടുത്തത് ആസ്വദിക്കുമ്പോൾ ഇങ്ഗ്ളിഷ് പക്ഷത്തിന്റെ പരിശ്രമങ്ങളുടെ പെടാപ്പാടുകൾ മനസ്സിൽ കയറില്ല.

നീലക്കുയിൽ എന്ന സിനിമയിലെ മാനെന്നും വിളിക്കില്ല, മയിലെന്നും വിളിക്കില്ല എന്ന ചിത്രീകരണം കണ്ടാലും, സാമൂഹിക പഴമയുടെ ആഴങ്ങളിൽ ഒളിഞ്ഞുകിടിക്കുന്ന അഴുക്കും നാറ്റവും മനസ്സിൽകയറില്ല.

തിരുവിതാംകൂറിലെ (മലബാറിലെ അല്ല) ഐതിഹ്യങ്ങളിൽ കേട്ടറിവുള്ള പന്ത്രണ്ടു മക്കളെപ്പെറ്റ പറയിയുടെ കഥയും കവിയുടെ വാക്കുകളിൽ കേട്ടാൽ ഈ വിധമായുള്ള ഒരു യാഥാർത്ഥ്യവുമായി ഒട്ടിച്ചുവെക്കാൻ ആവില്ലതന്നെ.

നോക്കൂ:

ഓർമ്മയിലൊരൂടുവഴി
വരരുചിപ്പഴമയുടെ
നേർവരയിലേക്ക് തിരിയുന്നു
ഇവിടെയല്ലൊ പണ്ടൊരദ്വൈതി പ്രകൃതിതൻ
വ്രതശുദ്ധി വടിവാർന്നൊരെൻ അമ്മയൊന്നിച്ച്
ദേവകൾ തുയിലുണരുമിടനാട്ടിൽ
ദാരുകല ഭാവനകൾ വാർക്കുന്ന
പൊന്നമ്പലങ്ങളിൽ
പുഴകൾ വെൺപാവിനാൽ വെണ്മനെയ്യും
നാട്ടു പൂഴിപ്പരപ്പുകളിൽ
(കവിത : നാറാണത്തുഭ്രാന്തൻ)

ഈ വരികളിൽ പറയുന്ന ഊടുവഴിയും പൊന്നമ്പലവും പുഴകളും നാട്ടു പൂഴിപ്പരപ്പുകളും സാമൂഹിക അടിത്തട്ടിന്റെ അഗാധ ആഴങ്ങളിൽ ഉള്ള കീഴ് ജാതിക്കാർക്ക് തുറന്നുകൊടുത്തത് London Missionary Society തിരുവിതാംകൂറിൽ സാമൂഹിക വിപ്ളവത്തിന് പ്രവർത്തിച്ചപ്പോഴാണ്. അല്ലാതെ പ്രാദേശിക കപട പ്രസ്ഥാനങ്ങളുടെ യാതോരു യത്നങ്ങളും കൊണ്ടല്ല. മാത്രവുമല്ല, കവിയുടെ വാക്കുകൾ മനസ്സിൽ വിരിയിക്കുന്ന പറയി പെണ്ണ് അപ്സരസ്സുകളുടെ നാട്ടിലെ അഴകുറ്റ ആളായി തോന്നിയേക്കാം.

സിനിമയിൽ വ്യക്തികളെ മാറ്റിമറിച്ച് ചിത്രീകരിക്കുന്നത് ഒരു കച്ചവടതന്ത്രം മാത്രമാണ്. വൻ പണം മുതൽമുടക്കി സൃഷ്ടിക്കുന്ന ഒരു വാണിജ്യ വസ്തുവായിരിക്കാം സിനിമ. അതിൽ കാണുന്ന ഗാന്ധിയും, രാമാനുജനും, കീഴ്ജാതിക്കാരിയും നീഗ്രോ അടിമയും മറ്റും ഓമനത്വം ഉറഞ്ഞുതുള്ളുന്ന വ്യക്തികൾ ആയിരിക്കും. വൻ മധുരം തുളുമ്പുന്ന ചമയങ്ങളിൽ അലങ്കരിച്ചും പൊതിഞ്ഞും പ്രദർശിപ്പിക്കപ്പെടുന്ന സിനിമാ കഥാപാത്രങ്ങൾ അല്ല യഥാർത്ഥത്തിൽ അവ ചിത്രീകരിക്കുന്ന വ്യക്തികൾ.

നീഗ്രോ അടിമകളേയും വൻ മധുരരൂപങ്ങളിൽ സിനിമയിൽ ചിത്രീകരിച്ചത് കാണുമ്പോൾ, കാഴ്ചക്കാരന് മനസ്സിലാകില്ല, ഇത്രമാത്രം ആകർഷകത്വം ഉള്ള ഒരു വ്യക്തിയെ എങ്ങിനെയാണ് സിനിമയിലെ മറ്റ് കഥാപാത്രങ്ങൾക്ക് ഇഷ്ടപ്പെടാതിരിക്കുക എന്ന്.

ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ ഗാംഭീര്യം ഇതിലും കിടക്കുന്നുണ്ട്. മനസ്സിനെ വെറങ്ങലിപ്പിക്കുന്ന സമൂഹത്തിന്റെ അടിത്തട്ടിൽ എല്ലാരും അറപ്പോടുകൂടി കാണുന്ന ജനവിഭാഗങ്ങളേയും അവർ പിടിച്ചുയർത്താൻ ശ്രമിച്ചിട്ടുണ്ട്.

എന്നാൽ അവർക്ക് സ്വന്തമായുള്ള ഒരു സ്വകാര്യ സ്ഥലം വേണമെന്ന് പറയുന്നതിനെ, പ്രാദേശിക സമൂഹത്തിലെ വൻ നേതൃനിരയിൽ ഉള്ളവർ അവരിൽ തന്നെയുള്ള അയിത്തവും വിദ്വേഷവും അറപ്പും മറ്റുമായി ചിത്രീകരിച്ച്, അവർ തന്നെ അടിച്ചമർത്തിവെച്ചിട്ടുള്ള ജനങ്ങളെ അവർക്ക് കീഴിൽ അണിനിരത്തുന്നു. അതാണ് ഈ നാട്ടിലെ പ്രാദേശിക സാമൂഹിക വിപ്ളവങ്ങളുടെ പിന്നാംപുറം.

London Missionary Society ലോകത്തിന്റെ പലഭാഗത്തും ആ കാലഘട്ടത്തിൽ പല അടിമപ്പെട്ടുകിടക്കുന്ന ജനവിഭാഗങ്ങളേയും പിടിച്ചുയർത്തിയിട്ടുണ്ട്. എന്നാൽ അവർ ചെയ്യുന്നതിലെ ക്രൂരതയും അവർക്ക് മനസ്സിലായില്ലാ എന്നും പറയാവുന്നതാണ്.

കാരണം, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ അടിയിൽ പെട്ടുകിടക്കുന്ന ജനത്തിനെ പിടിച്ച് ഉയർത്തിയാൽ, ഈ അടിമ ജനവുമായി മറ്റ് ജനങ്ങൾക്ക് ഉള്ള സാമൂഹിക equationൽ ഭൂമികുലുക്കം മാതിരിയുള്ള ഇളക്കം സംഭവിക്കും. മറ്റുള്ളവർക്ക് പൊതുനിരത്തിൽ ഇറങ്ങാൻ പറ്റാത്ത അവസ്ഥവന്നേക്കാം.

ദക്ഷിണാഫ്രിക്കയുടെ ചരിത്രം 1905ൽ എഴുതപ്പെട്ട ഒരു വൻ ചരിത്രപുസ്തകത്തിൽ ഈ വിധം ഒരു വാചകം London Missionary Societyയുടെ പോക്കിരി പ്രവർത്തനത്തെക്കുറിച്ച് എഴുതിയത് കാണുകയുണ്ടായി:

Under the powerful patronage of the London Missionary Society, whose members in those days could do no wrong, the power of annexation displayed by their Griqua protégés seems to have been amazing. In the course of a few years they claimed the sovereignty of any or every tract of country over which they had either hunted or where their cattle had trekked.

London Missionary Societyയോടൊപ്പം നിന്ന Griqua നീഗ്രോ വംശജർ ചുറ്റുപാടുമുള്ള പ്രദേശങ്ങൾ മുഴുവനും കൈക്കലാക്കിയ സംഭവമാണ് സൂചിപ്പിക്കപ്പെട്ടത്. ആ നാട്ടിൽ ഉണ്ടായിരുന്ന മറ്റ് നീഗ്രോ വംശജരിൽ ഉളവായ വിരോധം മനസ്സിലാക്കാവുന്നതേയുള്ളു.

ഇതേ പോലൊക്കെത്തന്നെയാണ് തിരുവിതാംകൂറിലും സാമൂഹികമായ മാറ്റങ്ങൾക്ക് ഇതേ പ്രസ്ഥാനം കളം ഒരുക്കാൻ ശ്രമിച്ചത്.

ഇങ്ങിനെ പറിയനും പുലയനും വേടനം മറ്റും വളർന്നുവന്നാൽ ഉയർന്ന ജാതിക്കാരനായ പേരുകേട്ട കമ്മ്യൂണിസ്റ്റ് നേതാവും ഒന്നുവിറച്ച് പോകും. മുകളിൽ സൂചിപ്പിച്ച കവിതകൾ എഴുതിയ കവികളും ഒന്ന് വിയർക്കും. പിന്നെയുള്ളത്, മക്കളെ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് കടത്തിവിടുക എന്നതാണ് ഒരു മന:സ്സമാധാനം നൽകുന്ന കാര്യം.

സിനിമയുടെ കാര്യം ഒന്നുകൂടി പറയാം. Slumdog Millionaire, City of Joy തുടങ്ങിയ ഇന്ത്യൻ പ്രാദേശിക ഭാഷ കലർത്തിയ ഇങ്ഗ്ളിഷ് ചിത്രങ്ങളിലും മറ്റ് പല പ്രാദേശിക ചിത്രങ്ങളിലും മറ്റും കാണാവുന്ന ഒരു കാര്യമാണ്, സമൂഹത്തിന്റെ അടിത്തട്ടിൽ ഉള്ള സിനിമയിലെ ഹീറോയെ ചിത്രീകരിക്കാനായി വൻ ധനവാൻ കുടുംബത്തിലേയോ അതുമല്ലെങ്കിൽ വൻ ഇങ്ഗ്ളിഷ് പ്രാവീണ്യമുള്ളവരേയോ ഉപയോഗിക്കുക എന്നുള്ളത്.

ഈ വിധ ചിത്രീകരണങ്ങളിൽ ഉള്ള പാളിച്ച ഇതാണ്: ഫ്യൂഡൽ ഭാഷ കോഡുകളിൽ പ്രഹരം നൽകുന്ന വാക്കുകളായ നീ, എടാ, എടീ, അവൻ, അവൾ, വെറും പേര് തുടങ്ങിയ വാക്കുകൾ സമൂഹത്തിലെ പടിപടിയായുള്ള ഉച്ഛനീചത്വ ഏണിയുടെ അടിയിൽ നിന്നും വൻ

ശക്തിയോടുകൂടെ ഏൽക്കുന്നവരാണ് അടിത്തട്ടിൽ ഉള്ളവർ. ഈ പ്രഹരം ഏറ്റതിന്റെ അടയാളം അവരുടെ മുഖത്തിന്റെ ആകൃതിയിൽ തന്നെ കാണപ്പെടും. ഇങ്ങിനെയുള്ളവരിൽ ഇത് പലപ്പോഴും ഒരു തിരിച്ചറിയൽ ചിന്നമായിത്തന്നെ കാണപ്പെടും. ഇവർ സാമൂഹികവും സാമ്പത്തികവും ആയി വളർന്നാലും, മുഖത്തിലെ ഈ ആകൃതിവ്യത്യാസം മാഞ്ഞുപോകാൻ സമയം എടുക്കും.

ഈ വിധം മുഖാകൃതിയിൽ ചതവു സംഭവിച്ച ആളുകളെ ചിത്രീകരിക്കുന്ന അവസരത്തിൽ യഥാർത്ഥ സമൂഹത്തിലെ ഉന്നതങ്ങളിൽ ഉള്ളവരെ ഉപയോഗിക്കുന്നത് തന്നെ കാണികളെ വിഡ്ഢിയാക്കുന്ന ഒരു പരിപാടിയാണ്. Slumdog Millionaireറിൽ ചേരിനിവാസിയായ കുട്ടി വളർന്നുവന്നപ്പോൾ വൻ ഇങ്ഗ്ളിഷ് പാരമ്പര്യവും, സാമ്പത്തികമായി വൻ പശ്ചാത്തലും ഉള്ളതുമായ വ്യക്തിയാണ് കഥാപാത്രമായി അഭിനയിക്കുന്നത്.

സിനിമയിലൂടെ ചരിത്രം സംഭവങ്ങൾ പഠിക്കാൻ പോയാൽ ഈ വിധ വിഡ്ഢിചരിത്രങ്ങൾ ആണ് മനസ്സിൽ കയറുക. ഇങ്ഗ്ളിഷ് കൊളോണിയൽ പ്രസ്ഥനം നേരിട്ടു കണ്ട സമൂഹത്തിനെ സിനിമാലോകത്തിലെ ജീനിയസ്സുകൾ കാണിക്കാൻ ഇഷ്ടപ്പെടില്ല. കാരണം, ഇവ

കാണിച്ചാൽ കാണികൾ സിനിമാ തീയറ്ററുകൾ വിട്ട് ഓടിപ്പോകും.

1982ൽ Trivandrumത്ത് ഓണാഘോഷവേളയിൽ മുടിയനായ പുത്രൻ എന്ന KPAC നാടകം വൻ സജ്ജീകരണങ്ങൾ ഉള്ള ഓഡിറ്റോറിയത്തിൽ വച്ച് രാത്രിവേളയിൽ കാണാൻ ഇടയായി. ആ നാടകത്തിലെ ഹീനജാതിക്കാരി പെൺകിടാവിന് എന്തൊരു അഴകും ആഭിജാത്യവും! കീഴ് ജാതിക്കാരുടെ ഗാനാലാപനം ആവാം ഇത്: ചില്ലിമുളംകാടുകളിൽ....

Search for enamQ1slvJo inside YouTube

CPSഅന്ന് സർക്കാർ വകുപ്പ് മേധാവിയായിരുന്നത് കൊണ്ട് VIP പാസ് ഉപയോഗിച്ചാണ് ഓഡിറ്റോറിയത്തിൽ കയറിയത്. ചുറ്റും ഇരിക്കുന്നത് ഔദ്യോഗിക തലപ്പത്ത് ഇരിക്കുന്ന പ്രമാണിമാർ. ഈ നാടകം കണ്ട് എല്ലാരും ആസ്വധിച്ചു. എന്നാൽ, ഒരു പത്ത് English Nursery Rhymeകൾ കീഴ് ജനക്കൂട്ടങ്ങളുടെ കുട്ടികൾക്ക് പഠിക്കാൻ അവസരം ഒരിക്കാലുളവാകുന്ന ഒരു സാമൂഹീക ഉന്നമനം ഈ നാടകം ആരിലും നൽകും എന്ന് തോന്നുന്നില്ല. കീഴ് ജനക്കൂട്ടങ്ങളുടെ കുട്ടികൾക്ക് ഇതിന് അവസരം വരാതിരിക്കാലാണ് വിപ്ളവ പ്രസ്ഥാനങ്ങളിൽ ജീവനും ഓജസ്സും നിലനിർത്തുന്നത്.

## 94. കീഴ്ജനത്തിനെ കയറൂരിവിട്ടാൽ

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ കീഴ്ജനക്കൂട്ടങ്ങളെ അടിച്ചമർത്തിയിരിക്കണം എന്നുള്ളത് ഒരു സാമൂഹികവും വ്യക്തിപരവുംആയ ആവശ്യം തന്നെയാണ്. കാരണം, മൃഗീയതയുള്ള ഭാഷയാണ് അവരും സംസാരിക്കുന്നത്. അവർക്ക് കടിയും അടിയും കുത്തും ചവിട്ടും അമുക്കലും ഉന്തിപ്പുറത്താക്കലും എല്ലാം നൽക്കാൻ ഭാഷ തന്നെ മതിയാകും. എന്നാൽ ഈ കൂട്ടരെ വളർത്തിവിട്ടാൽ അവരും മറ്റുള്ളവരെ അതേ ഭാഷ ഉപയോഗിച്ച് ഇതേ പോലെ ഉപദ്രവിക്കും.

ഇവരെ സ്വതന്ത്രമാക്കുന്നത് കുറേ ഇങ്ഗ്ളിഷുകാരെ സ്വതന്ത്രമാക്കുന്നത് പോലെയല്ലാ എന്ന് തിരുവിതാംകൂറിൽ ഏവർക്കും അറിവുള്ളകാര്യമാണ്.

1841ൽ Rev. J. Abbs എന്ന കൃസ്ത്യൻ evanglist ഇപ്രകാരം രേഖപ്പെടുത്തികാണുന്നു:

അനവധി അടിമകളെ സ്വത്തായി ഉള്ള ധനികനായ ഒരു ശൂദ്രൻ (നായർ) പറയുന്നത് ഒരു അടിമയെ തനിക്ക് 8 ഫണത്തിന് (8 British-Indian rupees) വിൽക്കാൻ പറ്റും എന്ന്. അടിമകളെ അയാൾക്ക് തോന്നുന്നത് പോലെ കൈകാര്യം

Go to Main contents

ചെയ്യാൻ ആവും. അടിമക്കുട്ടികളെ അവരുടെ മാതാപിതാക്കളിൽ നിന്നും വേർപെടുത്തി വിൽക്കാം. ഭാര്യയെ ഭർത്താവിൽ നിന്നും മാറ്റി വിൽക്കാം. ഈ കൂട്ടരെ തന്റെ സുഹൃത്തുക്കൾക്ക് സമ്മാനമായി / പാരിതോഷികമായി നൽകാം. തന്റെ മകളുടെ വിവാഹാവസരത്തിൽ സ്ത്രീധനമായി നൽകാം. തന്റെ സ്വന്തം സാമ്പത്തിക കടങ്ങൾ വീട്ടാനായി ഈ കൂട്ടരെ കടംനൽകിയ ആൾക്ക് വാടകയ്ക്ക് നൽകാം. ഈ അടിമകൾ വെറും കന്നുകാലികൾ മാത്രമാണ് എന്നാണ് ഈ ശൂദ്രൻ അവകാശപ്പെടുന്നത്.

ഈ അടിമകൾക്ക് വളരെ തുച്ഛമായ ഭക്ഷണമാണ് നൽകപ്പെട്ടിരുന്നത്. വസ്ത്രവും വളരെ തുച്ഛാമായിരിക്കും. എന്നാൽ ഈ കൂട്ടർ അമിതമായി മദ്യപിക്കുന്നവരും, വളരെ ദുഷ്ട വികാരങ്ങൾ മനസ്സിൽ പേറുന്നവരും ആണ്. കള്ളം പറയുന്നതിലും, കളവ് നടത്തുന്നതിലും ഈ കൂട്ടർ വളരെ കുപ്രസിദ്ധരും ആണ്.

പലർക്കും പലവിധ പനിപോലുള്ള രോഗങ്ങൾ പിടിപെട്ടിരിക്കും. പലരും വാതരോഗികളും ആയിരിക്കും. വളരെ കുറച്ചുപേർ മാത്രമേ പ്രായമാകുന്നതുവരെ ജീവിക്കുള്ളു.

Go to Main contents

പോഷകാഹാരക്കുറവു മൂലവും മതിയായുള്ള വസ്ത്രങ്ങൾ ഇല്ലാതെയും വളരെ ചെറുപ്പത്തിൽതന്നെ എത്രപേർ മരിക്കുന്നുണ്ട് എന്ന് ആർക്കും ആറിയില്ല. എന്നാൽ മരിക്കാതെ ജീവിക്കുന്നവർ ഭാരം ചുമക്കുന്ന നാൽക്കാലി മൃഗങ്ങൾ ജീവിക്കുന്നത് പോലെതന്നെ, നികൃഷ്ടമായതും ഉതകാത്തതും അതിദുരിതം നിറഞ്ഞതമായ കൂരകളിൽ ജീവിക്കും. അവർ ഭക്ഷണമായി അനിഷ്ടകരവും നിന്ദ്യമായതും ആയ മൃഗങ്ങളെയും ഇഴജന്തുക്കളെയും തിന്നും. മനുഷ്യർ ഇവരെ അടുപ്പിക്കാൻ കൊള്ളാത്തവരായി കാണുകയും ആ രീതിയിൽ ഇവരോട് പെരുമാറുകയും ചെയ്യും.

ഈ കൂട്ടർ അവരുടെ യജമാനന് എതിരായി എന്ത് തെളിവുകളും ആരോപണങ്ങളും ഉന്നയിച്ചാലും, അവ പരിഗണിക്കപ്പെടില്ല. അവർ നടന്നുനീങ്ങുന്ന ഒരുസ്ഥലത്ത് ഒരുസാധാരണ വ്യക്തിയെ കാണുകയാണെങ്കിൽ ഇവർ ഉടനെ ഓടിഒളിക്കും. കാരണം അവരുടെ സാന്നിദ്ധ്യം മറ്റേയാളിൽ അയിത്തം സൃഷ്ടിക്കും.

വളരെ പരിതാപകരമായ രീതിയിലാണ് ഇവർ ജീവതം മുന്നോട്ട് കൊണ്ടുപോകുക. തൊഴിൽചെയ്യാൻ പറ്റാത്ത പ്രായം ആവുമ്പോൾ ഇവരിൽ പലരും യാചകരെപ്പോലെയാകും. പലരും

പട്ടിണികിടന്ന് മരിക്കും. ആരുംതന്നെ ഇവരുടെ അവസ്ഥയെക്കുറിച്ച് ചിന്തിക്കുകയോ, സഹതാപവും അനുകമ്പയും പ്രകടിപ്പിക്കുകയോ ചെയ്യില്ല. ഇവരെ രക്ഷിക്കുന്ന കാര്യത്തെക്കുറിച്ച് ആരും ചിന്തിക്കുക കൂടിയില്ല.

മുകളിൽ നൽകിയ വിവരങ്ങൾ Rev. J. Abbs 1841ൽ രേഖപ്പെടുത്തിയ കാര്യങ്ങൾ ആണ്.

Church Mission Record 1850ൽ ഈ വിധം പറിയരെക്കുറിച്ച് രേഖപ്പെടുത്തിക്കാണുന്നു:

QUOTE: വീട്ടിൽ വളർത്തുന്ന ഏത് മൃഗം മരിച്ചാലും, അവയുടെ ജഡം പറിയരുടെ അവകാശപ്പെട്ട ഭക്ഷണമാണ്. പലപ്പോഴും ഈ വിധം ഭക്ഷണം ലഭിക്കാനായി അവർ പശുക്കൾക്ക് വിഷം നൽകും. അതുമല്ലെങ്കിൽ മറ്റ് ഏതെങ്കിലും രീതിയിൽ ഇവയെ മരണപ്പെടുത്തും. കളവ് പറയുക, ചെറുകിട കളവ് നടത്തുക, അമിത മദ്യപാനം എന്നുള്ളത് എല്ലാ അടിമകളിലും കാണുന്ന ദുർഗുണമാണ്. എന്നാൽ വൻ കവർച്ചകൾ, വ്യക്തികളെ തട്ടിക്കൊണ്ട് പോകൽ, കൊലപാതകം തുടങ്ങിയ ക്രൂരമായ കുറ്റകൃത്യങ്ങൾ ചെയ്യതിന് പറിയർ പിടികൂടപ്പെടാറുണ്ട്. ഈ ജനക്കൂട്ടം ഈ

രാജ്യത്തിൽ അധ:പതിച്ചതു മാതിരി മറ്റൊരുടെത്തും സംഭവച്ചിട്ടില്ല. END OF QUOTE

കുറവർ, വേടർ തുടങ്ങിയ പല ജാതിക്കാരും വയലുകളിൽ തൊഴിൽ ചെയ്യാൻ ബാദ്ധ്യസ്ഥരായ അടിമകൾ തന്നെയായിരുന്നു.

കണ്ടിലെ മഹാകവി വേടരുടെ ജീവതശൈലിയെക്കുറിച്ച് എഴുതിയത് :

ഇരുളിന്റെ ആഴത്തിലദ്ധ്യാത്മചൈതന്യം
ഇമവെട്ടി വിരിയുന്ന വേടമാടങ്ങളിൽ ..

കവിതയിലെ വാക്ക് സൗന്ദര്യം കണ്ട് വേട ജനക്കൂട്ടങ്ങളുടെ ജീവതം അതിഗംഭീരം എന്ന് ചിന്തിക്കാനും മതി. എന്നാൽ വാസ്തവം കവിതയിലെ പൊള്ളയായ വരികളിൽ ഒതുങ്ങിനിൽക്കില്ല.

ഈ അടിമകളോട് എന്തുകൊണ്ടാണ് മറ്റുള്ളവർക്ക് യാതോരു ദയയും ഇല്ലാത്തത് എന്ന് ഇന്ന് പലരും ആശ്ചര്യപ്പെടാം.

എന്നാൽ ഈ വിധം ആലോചിച്ചു നോക്കുക :

വീടിന് ചുറ്റും വിഷ ജന്തുക്കൾ ജീവിക്കുന്നു. ഇവയ്ക്ക് മനുഷ്യനോട് യാതോരു വിരോദവുമില്ല. അവ അവരുടെ ജീവിതം നയിക്കുന്നു. എന്നാൽ ആ വീട്ടുകാർക്ക് അറിയാം അവയെ അങ്ങിനെ സ്വതന്ത്രമായി ഇറങ്ങിനടക്കാൻ സൗകര്യപ്പെടുത്തിയാൽ ആപത്താണ്. കാരണം അവരിൽ വിഷം ഉണ്ട്. അവ കടിച്ചാൽ മനുഷ്യർ മരിക്കും.

ഇതേ പോലതന്നെയാണ്, അടിമ ജനത്തിനേയും ആളുകൾ കാണുക. അവർക്ക് നല്ല ഭക്ഷണവും നല്ല വസ്ത്രങ്ങളും നൽകിയാൽ, ഫ്യൂഡൽ ഭാഷയിലെ വിഷം നിറഞ്ഞ് തുളുമ്പുന്ന വാക്ക് കോഡുകൾ അവർ സമൂഹത്തിൽ സമാധാനമായി ജീവിക്കുന്ന ആളുകളുടേ മേൽ പ്രയോഗിക്കും.

കീഴ് ജനങ്ങളിൽ ഭാഷാ കോഡുകളിലെ വിഷം ഒരു ഉഗ്രവിഷം തന്നെയാണ്. ഐപിഎസ്സുകാരൻ നീ എന്ന് വിളിക്കുന്നത് പോലെയല്ലല്ലോ ഐപിഎസ്സുകാരന്റെ വീട്ടിലെ ഹീനജോലികൾ ചെയ്യുന്ന ആൾ നീ എന്നു വിളിക്കുന്നത്. ആദ്യത്തെ നീ, ഉയരങ്ങളിൽ നിന്നുമാണ്. രണ്ടാമത്തെ നീ സാമൂഹിക അടിത്തട്ടിലെ

നാറിയതും, നാറുന്നതും ആയ വസ്തുക്കളുടെ അടിയിലേക്ക് വലിച്ചിഴക്കുന്ന അനുഭവമാണ്.

വെറുതെ എന്തിന് വടികൊടുത്ത് അടിവാങ്ങിക്കുന്നു? നാറുന്ന ജന്തു നാറുന്നിടത്ത് നിന്നുതന്നെ നാറി, നാറി മരിക്കട്ടെ!

ഇതാവും വിവേകവും, വിവേചനശക്തിയും കാര്യബോധവും അവബോധവും ഉള്ള ഒരു വ്യക്തിയുടെ മനോധാര.

എന്നാൽ അങ്ങ് ഏഴുകടുലുകൾക്കും അപ്പുറത്തുനിന്നും വൻ സമത്വാധിഷ്ഠിത (egalitarian) സിദ്ധാന്തങ്ങളും മനസ്സിൽ പേറി ലോകമെമ്പാടും നന്മനിറയ്ക്കണം എന്ന് പ്രതിജ്ഞയും എടുത്ത് ഇങ്ഗ്ളണ്ടിൽ നിന്നും പുറപ്പെട്ടിരുന്ന London Missionary Socieyയിലെ മിഷിനറിമാർക്ക് ഇങ്ങിനെയൊരു ഫ്യൂഡൽ ഭാഷയെന്ന ഭീകരവസ്ത്തു ഈ ഉലകത്തിൽ ഉണ്ട് എന്ന കാര്യം പോലും അറിയില്ലായിരുന്നു. മറ്റ് ക്രീസ്തീയ പക്ഷക്കാരും ഈ കാര്യം അവരെ അറിയിച്ചില്ലതന്നെ.

## 95. കീഴ് ജനത്തിന്റെ വളർച്ച

കാലാകാലങ്ങളായി കന്നുകാലികളായി നിലനിർത്തപ്പെട്ടിരുന്ന ജനക്കൂട്ടങ്ങളിൽ നിന്നും സാമൂഹിക മൂക്കുകയർ അഴിച്ച് മാറ്റണം എന്ന് മെഡ്രാസ് പ്രസിഡൻസി ഭരിച്ചുകൊണ്ടിരുന്ന ഇങ്ഗ്ളിഷ് ഭരണം തിരുവിതാംകൂർ രാജവംശത്തിന്മേൽ നിത്യേനെ സമ്മർദ്ദം ചലുത്തിക്കൊണ്ടിരുന്നു. എന്നാൽ കന്നുകാലിക്കൂട്ടങ്ങളെ യാതോരു കടിഞ്ഞാണുമില്ലാതെ അങ്ങ് അഴിച്ചൂരിവിട്ടാൽ ഭാഷാകോഡുകളിൽ ഉണ്ടാവുന്ന ബീഭത്സകരമായ മാറ്റിമറിക്കലുകളെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് ബോധമില്ലാ എന്നതാണ് തിരുവിതാകൂർ ഭരണത്തിന് നേരിടേണ്ടിവന്ന പ്രശ്നം.

പ്രാദേശികരായ മറ്റേത് സാമൂഹിക പരിഷ്ക്കർക്കതക്കൾക്കും ഇത് പ്രത്യേകിച്ച് പറഞ്ഞുകൊടുക്കേണ്ടുന്ന കാര്യമില്ലതന്നെ. ഏത് ഗാന്ധിത്തൊപ്പി അണിഞ്ഞ് വിലസുന്ന നേതാവിനും അറിയാം, വാക്ക് കോഡുകളുടെ ബീഭത്സകതയെക്കുറിച്ച്. അടിയാളി ബഹുമാനിക്കേണം, തൊപ്പികണ്ടാൽ. അടിയാളിയെ ബഹുമാനിക്കപ്പെടേണ്ടുന്ന സമൂഹികവളർച്ച ആരോഗ്യകരമല്ലതന്നെ.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ സംരക്ഷണത്താൽമാത്രം നിലനിന്നുപോന്ന ഒരു രാജ്യം എന്ന നിലയ്ക്ക് ഇങ്ഗ്ളിഷ് ഭരണത്തിന് അവരുടെ വീക്ഷണത്തിൽ തനി തെമ്മാടിത്തച്ചുവയുള്ള സാമൂഹികാന്തരീക്ഷത്തിന് തണലും താങ്ങും നൽകുന്നതിൽ വിഷമം നിലനിന്നിരുന്നു. ഇങ്ഗ്ളണ്ടിൽ നിന്നും വൻ ആരോപണങ്ങൾ മെഡ്രാസ് ഭരണം നേരിടേണ്ടിയും വരും.

അതിനാൽ തന്നെ അവർ വൻ സമ്മർദ്ദം ചലുത്തി. തിരുവിതാംകൂറിൽ അടിമത്തത്തെ തുടച്ചുമാറ്റുന്ന പല നിയമങ്ങളും പ്രഖ്യപിക്കപ്പെട്ടു. അതിന്റെ പരിണിത ഫലങ്ങളെക്കുറിച്ചും മറ്റും പലതും കുറച്ച് കഴിഞ്ഞ് സൂചിപ്പിക്കാം.

ഇപ്പോൾ ഇവിടെ പ്രതിപാദിക്കാൻ പോകുന്നത്, London Missionary Society, കീഴ് ജനക്കൂട്ടങ്ങളെ ക്രിസ്തീയമതത്തിലേക്ക് കയറ്റി അവരിൽ സാമൂഹികമായ ഉന്നമനം വരുത്താൻ ശ്രമിച്ചതിനെക്കുറിച്ചുള്ള കാര്യങ്ങളാണ്.

ഈ കൂട്ടരെ മതംമാറ്റി ക്രിസ്തീയതമത്തിൽ ചേർത്തതാണ് എന്ന പറയുന്നതിൽ ചിലപ്രശ്നങ്ങൾ ഉണ്ട്. അത് ഇത്രയേ ഉള്ളു: ഇക്കൂട്ടർ മതം മാറിയതാണ് എങ്കിൽ ഇക്കൂട്ടർ മതംമാറുന്നതിന്

മുമ്പ് ഉള്ള ഇക്കൂട്ടരുടെ മതം എന്തായിരുന്നു? പുലയനും പറിയനും വേടനും മറ്റും ഹിന്ദുക്കൾ ആയിരുന്നു എന്ന പറയുന്നത് തനി വിഡ്ഢിത്തം തന്നെയായിരിക്കില്ലേ? ബ്രാഹ്മണ മതം ആയ ഹിന്ദുമതത്തിന്റെ യാതോരു പാരമ്പര്യങ്ങളും പേറുന്നവർ അല്ലതന്നെ ഈ കീഴ് ജനക്കൂട്ടങ്ങൾ.

എന്നാൽ ക്രീസ്ത്രീയ മതത്തിലേക്ക് ചേർക്കപ്പെട്ടത് സാമൂഹികമായി ഏറ്റവും കീഴിൽ പെട്ട ജനക്കൂട്ടങ്ങൾ മാത്രമായിരുന്നില്ല. മറിച്ച്, ഷാണർ, ഈഴവർ തുടങ്ങിയവരും, മലകളിൽ സ്വതന്ത്രമായ ഗ്രാമങ്ങൾ സൃഷ്ടിച്ച് ജീവിക്കുന്ന മല അരയർ പോലുള്ളവരും ക്രിസ്തീയമതത്തിൽ ചേർക്കപ്പെട്ടിരുന്നു എന്ന് കാണുന്നു. രക്തബന്ധ പാതയിലൂടെ വീക്ഷിച്ചാൽ, ഈ പുതിയ ക്രീസ്തീയരിൽ ഉയർന്ന ജനക്കൂട്ടങ്ങളുടെ രക്തപാതകളും കാണപ്പെടും. ഇതിന് കാരണം, പല നായർ, നമ്പൂതിരി വനിതകൾ പുലയരുടെ കൈവശം പെട്ടതിനാലും, ചിലപ്പോൾ അവരിലേക്ക് അടിമപ്പെടുത്തപ്പെട്ടതിനാലും ആവാം. പോരാത്തതിന്, സാമൂഹിക ഭ്രഷ്ട് ലഭിച്ച ഉർന്ന ജനക്കൂട്ടങ്ങളിൽ പെട്ട വനിതകളിൽ ചിലരെങ്കിലും ഈ പുതിയ ക്രീസ്ത്തീയ മതത്തിലേക്ക് കയറി രക്ഷപ്പെട്ടിട്ടുമുണ്ടാവാം.

എട്ടുവീട്ടിൽ പിള്ളമാരുടെ കുടുംബത്തിൽ പെട്ട എല്ലാ സ്ത്രീകളേയും കുട്ടികളേയും മുക്കുവർക്ക് വിറ്റിരുന്ന പാരമ്പര്യവും ഓർക്കാവുന്നതാണ്.

ക്രീസ്ത്യൻ മതത്തിലേക്ക് മാറിയ കീഴ് ജാതിക്കാർ സാവധാനത്തിൽ അല്ല ഉയർന്നുവന്നത്. മറിച്ച് വളരെ ആശ്ചര്യകരമാം വേഗതയിൽ ആണ് ഈ കൂട്ടരിൽ മാനസികവും ശാരീരികവും ആയ മാറ്റങ്ങൾ വന്നത് എന്ന് Native Life in Travancoreൽ രേഖപ്പെടുത്തിക്കാണുന്നു. അവരുടെ അധ്വാനത്തിന്റെ ഗുണനിലവാരത്തിലും സമചിത്തതയിലും ഗാർഹികമായ സംവിധാനങ്ങളിലും വളരെ പെട്ടെന്നുതന്നെ വൻ മാറ്റങ്ങൾ കണ്ടുതുടങ്ങി. ഇവിടെ പ്രത്യേകമായി എടുത്ത് പറയേണ്ടത്, ഇതിന് പിന്നിൽ നിലനിന്നിരുന്ന അതിഗംഭീരമായ പശ്ചാത്തലം ഇങ്ഗ്ളണ്ടിന്റെ അദൃശ്യമായ സാന്നിദ്ധ്യമായിരുന്നു. കാരണം London Missionary Society ഇങ്ഗ്ളണ്ടിലെ പ്രസ്ഥാനമാണ്.

പുലയരും, പറിയരും, കുറവരും, മലഅരയരും, ഈഴവരും മറ്റും പുതിയ മതത്തിൽ ചേരുമ്പോൾ, അവർക്ക് മീതെ നിൽക്കുന്നത് ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്ന ഇങ്ഗ്ളണ്ടിൽനിന്നും വന്ന വ്യക്തികളാണ്. ഇവരിൽ ചിലരെങ്കിലും, ഇങ്ഗളിഷുകാരായിരുന്നില്ലാ എങ്കിലും,

പൊതുവായി ഇവർ ഇങ്ഗ്ളിഷ് ഭാഷ കൈകാര്യം ചെയ്യുന്നവർ തന്നെ. ഉദാഹരണത്തിന് Native Life in Travancore എഴുതിയ The REV. SAMUEL MATEER, F.L.S. ഒരു ഐറിഷുകാരനായിരുന്നു എന്നുതോന്നുന്നു. എന്നാൽ ഈ ഉപഭൂഖണ്ഡത്തിൽ ഒരു ഐറിഷ് ഭാഷാ പ്രസ്ഥാനം തുടങ്ങാൻ ആരെങ്കിലും ശ്രമിച്ചിരുന്നു എന്ന് തോന്നുന്നില്ല.

ക്രിസ്ത്യൻ മതത്തിലെ പുലയർ, പറിയർ, കുറവർ, വേടർ തുടങ്ങിയ കുട്ടികൾ മിഷൻ സ്കൂളുകളിൽ (Mission schoolകളിൽ) പഠിച്ചു തുടങ്ങി. ജന്മി കുടുംബാംഗങ്ങളിൽ ചിലർ അക്ഷരം വായിക്കാനും എഴുതാനും അറിയാത്തവർ ആയിരുന്നു. അവർ ഈ വിധ കീഴ് ജാതിക്കാർ കുട്ടികളുടെ സഹായം ചിലപ്പോഴൊക്കെ ചില കാര്യങ്ങൾ വായിച്ചറിയാനും എഴുതാനും ഉപയോഗിച്ചു തുടങ്ങി.

ഒരു Evangelistറ്റുമായി ഒരു ശൂദ്രൻ (നായർ) സംസാരിക്കുന്ന അവസരത്തിൽ, അയാൾ ഈ വിധം പറഞ്ഞു: കുറവന്മാർക്ക് യാതൊന്നും പഠിക്കാൻ ആവില്ല. അത് അസാധ്യമായ കാര്യമാണ്.

ഉടനെ Evangelist തന്റെകൂടെചേർന്ന കീഴ് ജനക്കൂട്ടങ്ങളിൽ പലരേയും വിളിച്ചു വരുത്തി,

അവരോട് വേദപുസ്തക പാഠങ്ങൾ ഉരുവിടാൻ ആവശ്യപ്പെട്ടു. അവർ ഇത് വൻ ഗുണമേന്മയിൽ ഉരുവിടുന്നത് കണ്ട് നായർവ്യക്തിക്ക് തന്റെ കണ്ണുകളേയും കാതുകളേയും വിശ്വസിക്കാൻ ആയില്ല.

ഇന്ന് ഈ രീതിയിൽ പലരും പറയുന്നത് കേട്ടിട്ടുണ്ട്: ഓട്ടോ ഡ്രൈവർമാരേയും, ടാക്സി ഡ്രൈവർമാരേയും, കൂലിക്കാരേയും ഇങ്ഗ്ളിഷ് പഠിപ്പിക്കാൻ ആവില്ല. അതൊക്കെ നടക്കുന്ന കാര്യമല്ലതന്നെ എന്ന്. എന്നാൽ വാസ്തവം മറ്റൊന്നാണ്. ഈ കൂട്ടർ ഇങ്ഗ്ളിഷ് പഠിക്കരുത് എന്നതാണ് ഭരണ യന്ത്രത്തിന്റേയും വിപ്ളവ പാർട്ടിക്കാരുടേയും സ്വാതന്ത്ര്യസമര പാരമ്പര്യം അവകാശപ്പെടുന്ന പാർട്ടിക്കാരുടേയും ഉള്ളിലിരിപ്പ്. തങ്ങൾക്ക് ഇങ്ഗ്ളിഷ് പഠിക്കാൻ അവസരം ലഭിച്ചില്ലാ എന്നുള്ളത് ഒരു വൻ ആഘോഷമായി അണികളും കൊണ്ടാടുന്നു. ഈ സൗകര്യം അവർക്ക് നിഷേധിക്കപ്പെട്ടത് YouTubeൽ like അടിച്ച് ഈ കൂട്ടർ ആഹ്ളാദിക്കുന്നതും കണ്ടിട്ടുണ്ട്!

ഫ്യൂഡൽ ഭാഷകളിൽ കുടുങ്ങിപ്പോകുന്നവരും, വിഡ്ഢി ഔപചാരിക വിദ്യാഭ്യാസത്താൽ സമയം പാഴായിപ്പോയവരും ഇവ രണ്ടിനോടും വൻ കൂറു പ്രഖ്യാപിക്കുന്നവർ തന്നൊണ്. ഇത് ഡ്രാക്കുള

(Dracula) വന്ന് രക്തംകുടിക്കുന്നത് പോലെയാണ്. Dracula ഒരാളുടെ രക്തം കുടിച്ചാൽ, അയാളും മറ്റൊരു Draculaയായി മാറും.

വാണിജ്യ വാഹന ഡ്രൈവർമാരും, കൂലിക്കാരും, മറ്റുംമറ്റുമായ തൊഴിലുകാരിൽ ഇങ്ഗ്ളിഷ് ഭാഷ നല്ലവണം കൈകാര്യം ചെയ്യുന്നവർ വന്ന് നിറയാൻ ഏറ്റവും നല്ലത്, ചെറുപ്രായത്തിൽ തന്നെ ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് ഭാഷയുമായി ബന്ധപ്പെടാൻ ഏവർക്കും സൗകര്യം നൽകലാണ്. ഇത് ക്ളാസ് മുറിയിൽ ഇരുന്ന് ടീച്ചർമാരുടെ വിവരക്കേടെല്ലാം സഹിച്ചാൽ സംഭാവ്യമാകുന്ന കാര്യമല്ല. മറിച്ച്, പഴയ കാല ഇങ്ഗ്ളിഷ് ക്ലാസിക്ക്സ് വായിക്കാൻ സൗകര്യം ഒരുക്കുകയാണ് വേണ്ടത്.

അതോടെ തനിയെ ഇവിടമൊരു പഴയകാല ഇങ്ഗ്ളണ്ട് ആയി മാറും.

Go to Main contents

## 96. അടിമജനങ്ങളെ മോചിപ്പിക്കുക എന്ന തോന്ന്യാസമാണ് ഇങ്ഗ്ളണ്ട് ചെയ്തത്

1850ലെ Church Mission Recordൽ നിന്നും

“The condition of these unhappy beings is, I think, without a parallel in the whole range of history. They are so wretchedly provided with the necessaries of life that the most loathsome things are a treat to them. They are bought and sold like cattle, and are often worse treated. The owners had formerly power to flog them and enchain them, and in some cases to maim them, and even to deprive them of their lives..."

തർജ്ജമ:

ഈ അസന്തുഷ്ടരായ വ്യക്തികളുടെ അവസ്ഥ, ചരിത്രത്തിൽ മറ്റൊരിക്കലും ഇല്ലാതിരുന്നവിധം ആണ്. ജീവിക്കാൻ അത്യന്താപേക്ഷിതങ്ങളായ വസ്തുക്കൾ ഇവർക്ക് വളരെ നികൃഷ്ടമായാണ് നൽകപ്പെടുന്നത്. അതിനാൽതന്നെ ഏറ്റവും വെറുപ്പും ഓക്കാനവും ജനിപ്പിക്കുന്ന വസ്തുക്കൾ ലഭിക്കുന്നതു പോലും ഇവർക്ക് വൻ സൽക്കാരം ലഭിച്ചത് പോലെയാണ്. ഇവരെ കന്നുകാലികളെപ്പോലെ വാങ്ങിക്കുകയും വിൽക്കുകയും ചെയ്യപ്പെടും. കന്നുകാലികളെക്കാൾ മോശമായാണ് പലപ്പോഴും

ഇവർക്ക് ലഭിക്കുന്ന പരിഗണനന. ഇവരുടെ ഉടമസ്ഥർക്ക് ഇവരെ അടിക്കാനും, ചങ്ങലക്കിടാനും, ചില അവസരങ്ങളിൽ ഇവരെ അംഗഭംഗപ്പെടുത്താനും, പോരാത്തിന് ഇവരെ കൊല്ലാനും ആവുമായിരുന്നു.

തർജ്ജമയുടെ അന്ത്യം

അടിമകൾക്ക് കുട്ടികൾ ജനിച്ചാൽ, അവ അമ്മയുടെ ഉടമസ്ഥന്റെ സ്വത്താണ്. എന്നാൽ ചിലയിടത്ത്, ഒരു കുട്ടിയെ അച്ഛന്റെ ഉടമസ്ഥന് എടുക്കാവുന്നതാണ്.

മല്ലപ്പള്ളിക്ക് അടുത്തായുള്ള ഒരു ഗ്രാമത്തിലെ ഒരു വൻ ഭൂജന്മിയുടെ കൃഷിയിടത്തിൽ ഏതാണ്ട് 200ഓളം അടിമകൾ ജോലിചെയ്തിരുന്നു. എന്നാൽ ഈ എണ്ണത്തിന്റെ മൂന്നിരട്ടിയോളം പേരെ മറ്റ് ചെറുകിട കർഷകർക്ക് പാട്ടത്തിന് (വാടകയ്ക്ക്) നൽകിയിരുന്നു. പറിയരും, പുലയരും ആയിരുന്നു ഈ അടിമകളിൽ കൂടുതലും.

ഈ വിധ അടിമകളെ ഇങ്ഗ്ലിഷ് കൃസ്തീയ പ്രസ്ഥാനം മാനസികമായ ഉയർച്ചയിലേക്ക് നയിക്കാൻ ശ്രമിച്ചതിന്റെ കാര്യങ്ങൾ Church Mission Recordൽ രേഖപ്പെടുത്തിയതിന്റെ 1854ലെ രേഖകളിൽ ഒരു അടിമ വ്യക്തിയോട് കാര്യങ്ങൾ ചോദിച്ചറിയുന്നതിന്റെ വിശദാംശങ്ങൾ

നൽകിക്കാണുന്നു. ഈ അടിമയുടെ കുട്ടികൾ കൃസ്ത്യൻ മിഷൻ സ്ക്കൂളിൽ പോയി പഠിക്കുന്നവരാണ് എന്ന് സൂചനയുണ്ട്. ഇങ്ഗ്ളിഷിലാണ് എഴുത്ത്. അതിനാൽത്തന്നെ You, He തുടങ്ങിയ വാക്കുകൾ മലയാളത്തിലേക്ക് തർജ്ജമചെയ്യുമ്പോൾ, ആ രേഖകളിൽ സൂചന നൽകപ്പെട്ടിട്ടില്ലാത്ത വികട സാമൂഹിക കോഡുകളുടെ ആവരണം പേറേണ്ടിവരും. എന്നാൽ ഈ തർജ്ജമയിൽ തരംതാഴ്ത്തുന്നതോ, വൻ ഉയർച്ചകളോ ഇല്ലാതെയാണ് ഇവിടെ തർജ്ജമചെയ്യുന്നത്:

Q. നിങ്ങൾ എന്തുകൊണ്ടാണ് പഠിക്കാത്തത്?
A. ഞങ്ങൾക്ക് സമയം ഇല്ല - പകൽ പണിയെടുക്കേണം, രാത്രിയിൽ കാവൽ നിൽക്കേണം - എന്നാൽ ഞങ്ങളുടെ കുട്ടികൾ ഞങ്ങൾക്ക് ഏതാനും പ്രാർത്ഥനകളും, പഠനവിഷയങ്ങളും പഠിപ്പിച്ച് തരുന്നുണ്ട്.

Q. നിങ്ങൾക്ക് ലഭിക്കുന്ന വേതനം എത്രയാണ്?
A. പതിനഞ്ച് വയസിൽ കൂടുതൽ ഉള്ള പുരുഷനും സ്ത്രീക്കും മുക്കാൽ ഇടങ്ങഴി നെല്ല്.

Q. മറ്റ് പ്രദേശങ്ങളിൽ അടിമകൾക്ക് ലഭിക്കുന്ന കൂലി എന്താണ്?

A. അര ഇടങ്ങഴിയും, ഓണത്തിന് ഒരു നിസ്സാര സമ്മാനവും.

Q. രോഗം വന്നാൽ, ഉടമ എന്തെങ്കിലും സഹായം നൽകുമോ?

A. ആദ്യം കുറച്ച് മരന്ന് തരും. അതിന് ശേഷം നൽകില്ല. ഭക്ഷണം നൽകില്ല.

Q. നിങ്ങളുടെ സാധാരണ ഭക്ഷണം എന്താണ്?

A. മിക്കപ്പോഴും ചോറ്. പലപ്പോഴും കറിയായി ഉള്ളത് തകരച്ചെടിയുടെ ഇല പുഴുങ്ങിയത്. വർഷത്തിൽ ആറുമാസക്കാലം വനത്തിൽ നിന്നും കുഴിച്ചെടുക്കാവുന്ന കാട്ട് ചേനയും.

Q. നിങ്ങൾക്ക് എങ്ങിനെയാണ് ഉപ്പ് ലഭിക്കുക?

A. ഒരു ദിവസത്തെ ഉപ്പിന് ഞങ്ങളുടെ ദിവസ വേതനമായ നെല്ലിന്റെ ആറിൽ ഒന്ന് ഞങ്ങൾ നൽകും.

Q. പുകയിലക്കോ?

A. പുകയിലക്കും ഇതു തന്നെ നൽകും.

Q. വിവാഹം പോലുള്ള അവസരത്തിൽ ഉള്ള ചിലവിന് നിങ്ങൾ എന്ത് ചെയ്യും?

A. ഞങ്ങൾ കടം വാങ്ങിക്കും. എന്നിട്ട് കൊയ്ത്തുകാലത്ത് ശേഖരിച്ചുവെക്കപ്പെടുന്ന

ധാന്യത്തിൽ നിന്നും ഞങ്ങൾക്ക് കൂടുൽ ധാന്യങ്ങൾ ലഭിക്കുന്നതിൽ നിന്നും ഞങ്ങൾ കടംവീട്ടും.

Q. അടിമകളെ അന്യരാജ്യങ്ങളിലേക്കാണോ, അതോ വിദൂര ജില്ലകളിലേക്കാണോ വിൽക്കപ്പെടാറ്?
A. നാല് ദിവസം മുൻപ്, ഒരു പുരുഷനേയും, ഒരു സ്ത്രീയേയും, രണ്ട് കുട്ടികളേയും വിൽപ്പനയ്ക്ക് കൊണ്ടുവന്നത് ഞങ്ങൾ കണ്ടു.

Q. നിങ്ങളുടെ പ്രദേശത്ത്, ഈ വിധ വിൽപ്പനയിൽ ഭാര്യമാരേയും, കുട്ടികളേയും, അവരുടെ പിതാവിൽനിന്നും വേർപ്പെടുത്തപ്പെടുമോ?
A. ഇത് ചിലപ്പോൾ സംഭവിക്കും. വട്ടൻചേരി സുറിയാനി ക്രിസ്ത്യാനി കുടുംബത്തിൽ നാല് അടിമ പെണ്ണുങ്ങൾ ഉണ്ട്. ഇവർ വിവാഹിതരായിരുന്നു. എന്നാൽ അവരെ അവരുടെ ഭർത്താക്കന്മാരിൽ നിന്നും വേർപെടുത്തി, അവരുടെ യജമാനന്മാർ വേറെ പുരുഷന്മാരെ ഏൽപ്പിച്ചു.

Q. അടിമക്കുട്ടികൾ വൽപ്പനയ്ക്ക് എത്താറുണ്ടോ?
A. ഏതാണ്ട് ആറു മാസം മുൻപ് രണ്ട് കുട്ടികളെ കൊണ്ടുവന്ന് ടി. നാരായണന് വിറ്റു. ആ കുട്ടികളുടെ ബന്ധുക്കൾ അവരെ

തിരിച്ചെടുക്കാനായി വന്നു. എന്നാൽ യജമാനൻ അത് അനുവദിച്ചില്ല.

Q. അടിമകളെ ചങ്ങലക്കിടുകയും അടിക്കുകയും ചെയ്യാറുണ്ടോ?
A. ഇക്കാലങ്ങളിൽ ചങ്ങലക്കിടാറില്ല, എന്നാൽ അടിക്കും. അങ്ങിനെ സംഭവിച്ചാൽ, അവർക്ക് കുറേ മാസക്കാലം തൊഴിൽ ചെയ്യാൻ പറ്റാതാകും.

Q. വാർദ്ധക്യകാലത്ത്, തൊഴിൽ ചെയ്യാൻ പറ്റാതാകുമ്പോൾ, എന്തെങ്കിലും സഹായം ലഭിക്കുമോ?
A. യാതോരുവിധ സഹായവും ലഭിക്കില്ല.

Q. കുട്ടികൾക്ക് എന്ത് വേതനമാണ് ലഭിക്കുക?
A. കുട്ടികൾക്ക് മതിയായ ആഹാരം ലഭിക്കാത്തതിനാൽ, അവർ വളരെ ബലഹീനരായിരിക്കും. അതിനാൽ അവർക്ക് കഠിനാധ്വാനം ചെയ്യാൻ ആവില്ല. പതിനഞ്ച് വയസ്സുവരെ അവർക്ക് യാതോരു വേതനവും ലഭിക്കില്ല. അവരുടെ യജമാനന്മാർ തടഞ്ഞാൽ, അവർക്ക് മിഷൻ സ്കൂളിൽ പോകാനും ആവില്ല.

തർജ്ജമയുടെ അന്ത്യം.

ഇങ്ങിനെയുള്ള അടിമകളെ കയറൂരിവിടുക എന്നുള്ള തെമ്മാടിത്തരം ആണ് ഇങ്ഗ്ളണ്ട് ഈ ഉപദ്വീപിൽ ചെയ്തത്.

ബ്രൂട്ടൺ ഈ ഉപദ്വീപിൽ കാണിച്ച 'തോന്യാസങ്ങൾക്ക്' നഷ്ടപരിഹാരം വേണം എന്ന് പറഞ്ഞ് ഒച്ചപാടുണ്ടാക്കുന്ന പൊട്ടന് അറിയില്ല എന്ന് തോന്നുന്നു, ഈ ഉപദ്വീപിലെ കീഴ് ജനക്കൂട്ടങ്ങളുടെ അനന്തരാവകാശികൾ നൂറ്റാണ്ടുകളോളം നിലനിന്നിരുന്ന അടിമ വേലയ്ക്ക് ആ ആളുടെ കുടുംബത്തിൽ നിന്നും നഷ്ടപരിഹാരം ചോദിച്ചാൽ, ഒരു പത്ത് പുനർജന്മങ്ങൾ എങ്കിലും വേണ്ടിവരും, ഈ നഷ്ടപരിഹാരത്തുക കൊടുത്തുതീർക്കാൻ എന്നത്.

## 97. അടിമ ജനങ്ങളെ മോചിപ്പിക്കാൻ ഇങ്ഗ്ളിഷ് പക്ഷം നടത്തിയ യത്നങ്ങൾ

---

അടിമത്തത്തെക്കുറിച്ച് ചരിത്ര ഗ്രന്ഥങ്ങളിൽ എന്ത് എഴുതുമ്പോഴും അത് ഇങ്ഗ്ളിഷുകാരാണ് നടത്തിയത് എന്ന് വൻ എക്കാഡമിക്ക് ഡ്രിഗ്രികൾഉള്ള വിവരദോഷികൾ യാതോരു ഉളുപ്പുമില്ലാതെ അങ്ങ് എഴുതിവിടും. അത് സമർത്ഥിക്കാനായി ലോകത്തിൽ എവിടെയെങ്കിലും നടന്ന ഒറ്റപ്പെട്ട സംഭവങ്ങൾ അവർ ഉദ്ദരിക്കും. എന്നാൽ ഈ കൂട്ടർക്ക് സാമൂഹിക യാഥാർഥ്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഉണ്ടാവില്ല. എന്നാൽ അവരോട് ആർക്കും ഒന്നു പറയാനും ആവില്ല. കാരണം വൻ വിദ്യാഭ്യാസ യോഗ്യതകൾ ഉള്ള വിഡ്ഢികളാണ് അവർ.

അടിമത്തം ഇങ്ഗ്ളണ്ടിലെ English law പ്രകാരം ഇങ്ഗ്ളണ്ടിൽ നടപ്പിലാക്കാൻ ആവില്ലാത്ത കാര്യമായിരുന്നു. ഭാഷയും അടിമത്തത്തെ നിലനിർത്താൻ പറ്റുന്ന കോഡുകൾ ഉള്ളതും അല്ലതന്നെ. അതിനാൽ തന്നെ, ഇങ്ഗ്ളണ്ടിലെ സാധാരണ ജനത്തിൽപെട്ട ആരും തന്നെ അവിടെ അടിമായിരുന്നില്ല.

എന്നാൽ പുറത്ത് നിന്നും ഒരു അടിമയെ വാങ്ങിച്ച് ഇങ്ഗ്ളണ്ടിൽ കുറച്ച് ദിവസത്തേക്കെങ്കിലും താമസിപ്പിച്ചാൽ എന്ത് സംഭവിക്കും? 1772ൽ ഈ ഒരു പ്രശ്നം ഇങ്ഗ്ളണ്ടിൽ സംഭവിച്ചു. ഇതുമായി ബന്ധപ്പെട്ട് നടന്ന Somersett's Caseൽ ഇങ്ഗ്ളിഷ് കോടതി വിധിനൽകി. English law നിയമപ്രകാരം ആ അടിമ ഇങ്ഗ്ളണ്ടിൽ വന്നാൽ, സ്വമേധയാ സ്വതന്ത്രനാണ്.

QUOTE: The Slavery Abolition Act 1833 abolished slavery throughout the British Empire. This Act of the Parliament of the Great Britain expanded the jurisdiction of the Slave Trade Act 1807 which made the purchase or ownership of slaves illegal within the British Empire, with the exception of "the Territories in the Possession of the East India Company", Ceylon (now Sri Lanka), and Saint Helena. END OF QUOTE

1807ലെ നിയമ പ്രകാരം British Empireൽ അടിമ വ്യാപരം നിരോധിച്ചിരുന്നു. എന്നാൽ, East India Company ഭരിക്കുന്ന ഇടത്തിലും Ceylonണിലും ഇത് നിരോധിക്കപ്പെട്ടിരുന്നില്ല. വിഡ്ഢി എക്കാഡമിക്ക് ചരിത്രകാരന്മാർ ഈ പ്രസ്താവനയിൽ നിന്നും ചുഴഞ്ഞെടുക്കുന്ന കാര്യം, ഈ വിധമാണ്: British Empireൽ ബൃട്ടിഷുകാർ അടിമക്കച്ചവടം നടത്തിയിരുന്നു ! English East India Companyയും അടിമക്കച്ചവടം നടത്തിയിരുന്നു!

അതിനാൽ അവർ ദക്ഷിണേഷ്യയിൽ അത് നിരോധിച്ചില്ല!!!

എന്നാൽ ഇതല്ല വാസ്തവം.

വാസ്തവം, ഇങ്ഗ്ളണ്ടിൽ പ്രഖ്യാപിച്ച ഒരു നിയമം ദക്ഷിണേഷ്യയിൽ നടപ്പിലാക്കാൻ ആവില്ലതന്നെ. കാരണം, ഈ ഉപദ്വൂഖണ്ഡത്തിൽ സാമൂഹിക അടിമത്തം നൂറ്റാണ്ടുകൾ പഴക്കമുള്ള യാഥാർത്ഥ്യമാണ്. ഇതിനെ തൊട്ടുകളിക്കാൻ English East India Companyയുടെ കോടതികൾക്ക് വൻ സൈനിക ബലം തന്നെ വേണ്ടിവരും.

എന്നാൽ 1833 ആയപ്പോൾ, മിക്ക ഭൂമിശാസ്ത്ര പരിധികളും ഒഴിവാക്കിക്കൊണ്ട് ഇങ്ഗ്ളണ്ടിൽ The Slavery Abolition Act പാസാക്കപ്പെട്ടു. എന്നുവച്ചാൽ English East India Company ഭരിക്കുന്ന ഇടങ്ങളിൽ അവർക്ക് അടിമത്തത്തെ അടിച്ച് തമർത്താം.

അടിമക്കച്ചവട കപ്പലുകളെ ഉൾക്കടലിൽ വച്ചും, ആഫ്രിക്കൻ തീരങ്ങളിൽ വച്ചും, നേരിടാനും പിടികൂടുവാനും ഇങ്ഗ്ളണ്ടിന്റെ Royal Navy, West Africa Squadron എന്ന പേരിൽ ഒരു കപ്പൽ പട രൂപീകരിച്ചു. ഈ കപ്പൽ പട, അടിമക്കച്ചവടം നടത്തിയിരുന്ന അറബിക്കപ്പലുകളെ മാത്രമല്ല, മറിച്ച് French, Dutch, Portughese, Spanish

അടിമക്കച്ചവട കപ്പലുകളേയും നേരിടേണ്ടിവന്നിരുന്നു.

പിന്നോട്ട് നോക്കുമ്പോൾ ഇങ്ഗ്ലിഷുകാർ ചെയ്തത് വൻ അപരാധമായിപ്പോയി എന്ന് കാണാം.

കാരണം, കാപ്പിരികളിൽ മിക്കവരും ഇന്നുള്ള യൂഎസ്.ഏയിലെ പ്രദേശങ്ങളിലാണ് വിൽക്കപ്പെട്ടിരുന്നത്. ഈ വൻ ഭാഗ്യം ലഭിക്കേണ്ടിയിരുന്ന അടിമകളെ രക്ഷിച്ച് ഇങ്ഗ്ലിഷ് West Africa Squadron അവരുടെ ആഫ്രിക്കയിലെ സ്വന്തം നാടുകളിൽ തന്നെ തിരിച്ചെത്തിച്ചു. ഈ ആളുകളുടെ പിന്മുറക്കാർ ഇന്നും യൂ. എസ്സിലേക്ക് എങ്ങിനെയെങ്കിലും കടക്കാൻ വെപ്രാളപ്പെടുന്നുണ്ട്.

West Africa Squadronന്റെ സാഹസിക യത്നങ്ങളെക്കുറിച്ച് പിന്നീട് കൂടുതലായി സൂചിപ്പിക്കാം.

1833ലെ Slavery Abolition Act ഇങ്ഗ്ളണ്ടിൽ പാസായതോടുകൂടി, Madras Presidency ഭരിച്ചുകൊണ്ടിരുന്ന English East India Company ഭരണത്തിന് തിരുവിതാംകൂറിലെ സാമൂഹിക അടിമത്തത്തെ നേരിടാൻ കൂടുതൽ ഉത്തേജനം ലഭിച്ചു.

തിരുവിതാംകൂർ സർക്കരിനും അനേകം അടിമകൾ ഉണ്ടായിരുന്നു. അടിമകൾ അല്ലാത്ത പല കീഴ്ജാതിക്കാരും യഥാർത്ഥത്തിൽ അടിമകൾ തന്നെ. ഉദാഹരണത്തിന്, വാളന്മാർ എന്ന ജനത്തിനെക്കൊണ്ട് സർക്കാർ ഉദ്യോഗസ്ഥർ അവർക്ക് ആവശ്യമുള്ളപ്പോൾ പലവിധ തൊഴിലിനും നിർബന്ധിച്ച് എടുപ്പിക്കും. ഉദാഹരണത്തിന്, ഉപ്പ് സൂക്ഷിപ്പ് ശാലകൾക്കും, കടൽ നികുതി ഈടാക്കുന്ന ഇടത്തിനും, മറ്റും കാവൽ ഇരിക്കാനും, പല വിധ ഉദ്യോഗസ്ഥർക്കും അവരുടെ ശിപായിമാർക്കും വള്ളങ്ങളിൽ അങ്ങോട്ടും ഇങ്ങോട്ടും യാത്ര ചെയ്യുമ്പോൾ, ആ വള്ളങ്ങൾ തുഴയാനും മറ്റും ഇവർ നിർബന്ധിതരാണ്. ശിപായി വരെ താമസ സ്ഥലത്ത് വന്ന് 'നീയങ്ങ് വാടാ' എന്ന് വിളിച്ചാൽ, പോകേണ്ടത് തന്നെ.

ഈ 'നീയിങ്ങ് വാടാ' എന്ന പ്രയോഗത്തിലെ കടിഞ്ഞാണിട്ടതുമാതിരിയുള്ള പിടുത്തത്തെക്കുറിച്ച് എക്കാഡമിക്ക് ജീനിയസ്സുകൾക്ക് അറിവുണ്ടോ എന്ന് അറിയില്ല. കാരണം, ഭൗതികമായി കാണാൻ പറ്റുന്ന ഇരുമ്പ് ചങ്ങലയെക്കാൾ ബലവത്തായ ഭാഷാ കോഡുകളെക്കുറിച്ച് ഇവർക്ക് ധാരണയില്ലാ എന്നാണ് തോന്നുന്നത്.

തിരുവിതാംകൂറിൽ 1836ൽ നടത്തിയ സെൻസ് പ്രകാരം 1,64,864 ആളുകൾ വെറും മണ്ണിനോട് ഒട്ടിനിൽക്കുന്ന മൃഗങ്ങളെപ്പോലെയാണ് ജീവിക്കുന്നത് എന്ന് കാണിച്ച് 1847ൽ 13 കൃസ്ത്യൻ മിഷിനറിമാർ ഒരു ഹരജി ഒപ്പിട്ട് സമർപ്പിച്ചു.

മെഡ്രാസ് സർക്കാരിന്റെ പ്രതിനിധിയായി തിരുവിതാംകൂറിൽ താമസിച്ചിരുന്ന British Resident തിരുവിതാംകൂർ ദിവാനെ ഈ വിവരം അറിയിക്കുകയും, അടിമകളുടെ കുട്ടികളെ സ്വതന്ത്രമാക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.

1853ൽ (കന്നി 30 മലയാളം ആണ്ട് 1029ൽ) തിരുവിതാകൂർ സർക്കാർ അടിമകൾക്ക് ചില ഇളവുകൾ പ്രഖ്യാപിച്ചു.

1. ഇനി മുതൽ ജനിക്കുന്ന, തിരുവിതാംകൂർ സർക്കാരിന്റെ നേരിട്ടുള്ള സ്വത്തായ അടിമക്കുട്ടികൾ സ്വതന്ത്രരായിരിക്കും.

2. ഭൂജന്മിയുടെ സാമ്പത്തിക കടും വീട്ടുന്നതിന്റെ ഭാഗമായി അടിമകളെ കൈമാറുന്നത് നിരോധിച്ചു.

3. അടിമകൾക്ക് സ്വന്തം സ്വത്തായി പലതും വെക്കാനുള്ള അവകാശം നൽകി.

4. അടിമകൾക്ക് നിയമപരമായുള്ള സംരക്ഷണം.

5. സർക്കാരിന് ഒഴിഞ്ഞ് കൊടുക്കുന്ന ഭൂസ്വത്തുകളിൽ ഉള്ള അടിമകളെ സ്വതന്ത്രരാക്കുന്നു

6. അടിമകളെയും അവരുടെ കുട്ടികളെയും വേർപെടുത്തി വിൽക്കുമ്പോൾ, അവരുടെ താമസസ്ഥലങ്ങൾ തമ്മിൽ ഏറ്റവും കൂടിയാൽ, 15മൈൽ ദൂരമേ പാടുള്ളു.

എന്നാൽ ഈ വിധ നിയമത്തിന് വാസ്തവത്തിൽ സമൂഹത്തിൽ യാതോരു ചലനവും വരുത്താൻ ആയില്ലതന്നെ.

എന്നാൽ മെഡ്രാസിലെ ഇങ്ഗ്ളിഷ ഭരണം വിട്ടുകൊടുത്തില്ല. വൻ സമ്മർദ്ധം തന്നെ വീണ്ടും ആ പക്ഷത്ത് നിന്നും വന്നുകൊണ്ടിരുന്നു.

അങ്ങിനെ 1855 ജൂണിൽ തിരുവിതാംകൂർ സർക്കാരിൽനിന്നും പുതിയ പ്രഖ്യാപനം വന്നു. ഇതിൽ പറഞ്ഞത് ഈ പ്രകാരം ആണ്:

ബഹുമാനപ്പെട്ട English East India Company ഭരിക്കുന്ന വൻ വലുപ്പമുള്ള പ്രദേശങ്ങളിൽ അവിടുള്ള പഴയകാല അടിമ ജനത്തിന് ഇപ്പോൾ ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യം ഈ നാട്ടിൽ നടപ്പിൽ ആക്കാൻ ആയിട്ടില്ല.

അതിനാൽത്തന്നെ ഇന്ന് മുതൽ സർക്കാർ അടിമകൾ പൂർണ്ണമായും സ്വതന്ത്രരാണ്.

മാത്രവുമല്ല, അടിമത്തത്തെ തുടച്ചുമാറ്റാൻ സൗകര്യപ്പെടുത്തുന്ന വേറെ അഞ്ച് ചട്ടങ്ങൾ കൂടി പുറപ്പെടുവിച്ചു.

എന്നാൽ ഈ വിധ സ്വാതന്ത്ര്യങ്ങൾ നടപ്പിൽ വരുത്താൻ പറ്റുന്ന സാമൂഹികവും, മാനസികവും ആയ ഒരു മാറ്റം തിരുവിതാംകൂറിൽ ഇല്ലായിരുന്നു.

ഇതുമായി ബന്ധപ്പെട്ട് പലതും നടന്നു.

## 98. തിരുവിതാംകൂർ രാജ്യത്തിൽ മാറ്റങ്ങൾ വരുത്താനുള്ള സമ്മർദ്ദം

തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്നത് ഒരു രാജകുടുംബമാണ്. ഈ കുടുംബത്തിന്റെ ആജ്ഞാനുവർത്തികളായുള്ളവർ അവിടുള്ള നമ്പൂതിരിമാരും, അമ്പലവാസികളും, അവക്ക് കീഴിൽ ഉള്ള നായർമാരും ആണ്. രാജകുടുംബത്തിന്റെ ഭരണസംവിധാനങ്ങളിൽ അടിമുടി നിറഞ്ഞുനിന്നവർ ഈ മൂന്ന് ജനക്കൂട്ടങ്ങളാണ്. മെഡ്രാസ് പ്രസിഡൻസിയിൽ ഉള്ള ഇങ്ഗ്ളിഷ് ഭരണ സംവിധാനത്തിന്റെ പല വിധ സംവിധാനങ്ങളും പകർത്തിയെടുത്ത്, അതുപോലുള്ള സർക്കാർ ഭരണയന്ത്രവും, പോലീസും, കോടതികളും, ലിഖിത രൂപത്തിലുള്ള നിയമങ്ങളും മറ്റും തിരുവിതാംകൂറിൽ സൃഷ്ടിച്ചിരുന്നുവെങ്കിലും, ഇവയെല്ലാം യഥാർത്ഥത്തിൽ മെഡ്രാസ് പ്രസിഡൻറിയിൽ ഉള്ളതുമായി ഗുണമേന്മയിൽ യാതോരു രീതയിലും താരതമ്യപ്പെടുത്താൻ ആവുന്നതായിരുന്നില്ല.

മലബാർ ജില്ലയടക്കമുള്ള മെഡ്രാസ് പ്രസിഡൻസിയിൽ, ഇങ്ഗ്ളിഷ് ഭാഷാ കോഡുകളെ മാനിക്കുന്ന ഒരു ഭരണയന്ത്രമാണ് രൂപീകൃതമായിരുന്നത്. സർക്കാർ ജോലിക്ക്

ഏതൊരു ജനക്കൂട്ടത്തിനും ശ്രമിക്കാം. ഭാഷാപരമായി ഉദ്യോഗസ്ഥർ സാധാരണക്കാരനായ ഒരു സാമൂഹിക മാന്യനേക്കാൾ ഉയർന്നവർ അല്ല. പോരാത്തിന്, ഉദ്യോഗസ്ഥ സംവിധാനത്തിൽ അഴിമതി എന്നത് കണ്ടത്തൊൻ വളരെ പ്രയാസമായിരിക്കും. പോലീസ് സംവിധാനത്തിൽ, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരുടെ ശ്രദ്ധയിൽപ്പെടാതെ മാത്രമേ പോലീസുകാർക്ക് അവർ പിടിച്ചുകൊണ്ടുവന്നവരെ അടിക്കാനും മറ്റും പറ്റുള്ളു.

തിരുവിതാംകൂറിൽ എല്ലാം തലതിരിഞ്ഞാണ് കിടന്നത്. തമിഴിലേയും മലയാളത്തിലേയും അതിഗംഭീര ഫ്യൂഡൽ അടിച്ചമർത്തൽ കോഡുകൾ നിറഞ്ഞുനിന്നാണ് തിരുവിതാംകൂർ സർക്കാർ സംവിധാനം. മെഡ്രാസ് പ്രസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണത്തിന് രാജകുടുംബത്തിന് മേൽ സമ്മർദ്ദം ചലുത്താം എന്നല്ലാതെ ഭരണത്തിൽ യാതോരുവിധ അധികാരങ്ങളും ഇല്ല. (Col. Munro കുറച്ചുകാലും തിരുവിതാംകൂർ ദിവാനായി ജോലിചെയ്തിരുന്നു. അക്കാലത്തെക്കുറിച്ച് പ്രത്യേകമായി പറയേണ്ടിയിരിക്കുന്നു).

സർക്കാർ ഉദ്ധ്യോഗസ്ഥരും, കോടതികളും, കരംപിരിക്കുന്ന ഇടവും, പോലീസും എല്ലാം അടിമുടി അഴിമതിയിൽ കുളിച്ച് നിൽക്കുന്നു. രാജകുടുംബത്തിന് ഇവരെ അങ്ങ് നിയന്ത്രിക്കാനും കാര്യമായ കഴിവല്ല. കാരണം, എല്ലാവരും ഒത്തുകളിച്ചാണ് രാജ്യത്തെ മുന്നോട്ട് നീക്കുന്നത്. പോലിസുകാർ പിടികൂടുന്നവരെ അടിക്കുകയും മറ്റ് രീതിയിൽ ഉപദ്രവിക്കുകയും ചെയ്യന്നുത് യാതോരു മറയും ഇല്ലാതെയാണ്. ഇങ്ങിനെ ഉദ്യോഗസ്ഥർക്കും പോലീസുകാർക്കും നിയന്ത്രണമില്ലാത്ത അധികാരങ്ങൾ നൽകിത്തന്നെയാണ്, അവരുടെ കൂറും സ്നേഹവും രാജകുടുംബം നിലനിർത്തുന്നത്.

കീഴ് ജനക്കൂട്ടങ്ങളെ കയറൂരിവിടണം എന്ന് ഇങ്ഗ്ളിഷുകാർ യാതോരു കൂസലുമില്ലാതെ സമ്മർദ്ദം ചലുത്തുന്നതിന്റെ കാരണം ഇങ്ഗ്ളിഷുകാർക്ക് പ്രാദേശിക ഭാഷാ കോഡുകളുടെ രാക്ഷസീയതയെക്കുറിച്ച് യാതോരു ബോധവും ഇല്ലത്തത് കൊണ്ടാണ്.

കീഴ് ജനക്കൂട്ടങ്ങളുടെ പെരുമാറ്റം വ്യക്തമായും പരുക്കനും വാക്കുകൾ അസഭ്യചുവയുള്ളതും ആയിരിക്കാനാണ് സാധ്യത. മേൽ ജനക്കൂട്ടം അശ്ലീലം പറയുന്നതും, കീഴ് ജനക്കൂട്ടം അശ്ലീലം

പറയുന്നതും, മാനസികമായി വൻ വ്യത്യാസമുള്ള കാര്യമാണ്.

പോരാത്തതിന്, ഇങ്ഗ്ളിഷിൽ Right to freedom of expression (സംസാരിക്കാനുള്ള / ആശയം പ്രകടിപ്പിക്കാനുള്ള സ്വാതന്ത്ര്യം) എന്ന് പറയപ്പെടുന്ന കാര്യം യഥാർത്ഥത്തിൽ ഒരു വളരെ പരിമിതമായുള്ള വിവരവിജ്ഞാനത്തിന്റെ അടിത്തറയിൽ നിന്നുകൊണ്ട് സിദ്ധാന്തീകരിച്ചിട്ടുള്ള ഒരു കാര്യംമാത്രമാണ്. ഫ്യൂഡൽ ഭാഷകളിൽ, യഥാർത്ഥത്തിൽ ഈ ഒരു അവകാശം ജനത്തിന് നൽകുന്നതിന് മുൻപായി, ഈ സ്വാതന്ത്ര്യത്തിന്റെ പൂർണ്ണമായ വ്യാപ്തി പഠിച്ച് മനസ്സിലാക്കേണ്ടതുണ്ട്.

ഈ വിഷയത്തെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

മെഡ്രാസ് പ്രസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ സമ്മർദ്ദത്താൽ, അടിമജനത്തിനും മറ്റ് കീഴ് ജാതിക്കാർക്കും പുതുതായി നൽകിയ പലവിധ ആനുകൂല്യങ്ങളും അവകാശങ്ങളും, സ്വാതന്ത്ര്യങ്ങളും നടപ്പിൽ വരുത്താൻ യാതോരു ഭരണയന്ത്രവും തിരുവിതാംകൂറിൽ നിലവിൽ ഇല്ലായിരുന്നു എന്നുള്ളതാണ് വാസ്തവം.

Go to Main contents

തിരുവിതാംകൂറിന് ഇങ്ഗ്ളിഷ് ബന്ധത്തെ തള്ളിക്കളയാനും ആവില്ല. കാരണം, തിരുവിതാംകൂർ നിലനിൽക്കുന്നത് തന്നെ ഈ ഇങ്ഗ്ളിഷ ബന്ധം നൽകിയ സംരക്ഷണത്തിന്മേൽ മാത്രമാണ്.

1858ൽ ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങളിൽ ഒരു ചെറിയ പ്രദേശത്ത്, ഒരു ചെറുകിട പട്ടാള കലാപം സംഭവിക്കുകയും, അതിനെ കരുവാക്കി English East India Companyയിൽ നിന്നും ക്വീൻ വിക്റ്റോറിയ്ക്ക്: ഭരണം ഉപദ്വീപിലെ ഇങ്ഗ്ളിഷ് ഭരണം നടന്നിരുന്ന ഇടം കൈവശപ്പെടുത്തുകയും ചെയ്തു. എന്നാൽ മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും തിരുവിതാംകൂറിന്റെ മേലുള്ള സമ്മർദ്ദം തുടർന്നുകൊണ്ടിരുന്നു. ഇതിന്റെ പിന്നിൽ പ്രവർത്തിച്ചത്, London Missionary Societyയിലെ മിഷിനറിമാരായിരിക്കാം.

1858 ഓഗസ്റ്റ് മാസത്തിൽ, തിരുവിതാംകൂറിലെ എല്ലാ പോലീസ് ഓഫിസർമാർക്കും ഒരു രാജകൽപ്പന വന്നു:

*-ചില പ്രദേശങ്ങളിൽ കീഴ് ജനങ്ങൾക്ക് തഹസിൽദാരെ നേരിട്ട് വന്ന് അവരുടെ പരാതികൾ ബോധിപ്പിക്കാൻ ആവുന്നില്ല. കാരണം, തഹസിൽദാർമാർ ഇരിക്കുന്ന ഇടം കീഴ്*

*ജനക്കൂട്ടങ്ങൾക്ക് പ്രവേശിക്കാൻ അനുവാദമില്ലാത്ത ഇടമാണ്. അതിനാൽ കീഴ് ജനക്കൂട്ടങ്ങൾക്ക് പ്രവേശിക്കാൻ അനുവാദമുള്ള സ്ഥലത്ത് തഹസിൽദാർമാർ എല്ലാ ദിവസവും വന്ന് ഇരുന്ന്, അവരുടെ പരാതികൾ കേൾക്കണം. അവയ്ക്ക് ഉള്ള പരിഹാരം എത്രയും പെട്ടെന്ന് നൽകണം.* -

ഇങ്ഗ്ളിഷ് ഭരണത്തിന് ആകെ ചെയ്യാൻ പറ്റുന്നത്, രാജകുടുംബത്തിന് മേൽ സമ്മർദ്ദം ചലുത്തുക എന്നതാണ്. എന്നാൽ, അതും വളരെ ശ്രദ്ധയോടുകൂടി തന്നെ ചെയ്യണം. കാരണം, ഉയർന്ന ജനക്കൂട്ടങ്ങളെ ചൊടിപ്പിക്കാനും വെപ്രാളപ്പെടുത്താനും പാടില്ല.

വേലുത്തമ്പിയുടെ വിപ്ളവവും, കുണ്ടറ പ്രഖ്യപനവും കൂറേ കാലങ്ങൾക്ക് മുൻപ് തിരുവിതാംകൂറിൽ നടന്നത്, നമ്പൂതിരിമാർക്കും നായർമാർക്കും വെപ്രാളം വന്നതിനാലാണ്. വെപ്രാളത്തിന് വ്യക്തമായ കാരണവും ഉണ്ടായിരുന്നു. ഇങ്ഗ്ളിഷുകാരുടെ സാന്നിധ്യം സമൂഹത്തെ കുത്തിമറിക്കുന്നു. കീഴ് ജനക്കൂട്ടങ്ങളെ യാതോരുവിധ നിയന്ത്രണവും ഇല്ലാതെ തുറന്നുവിടാനാണ് ഇങ്ഗ്ളിഷ് സാംസ്ക്കാരിക സ്വാധീനം നോക്കുന്നത്.

കാലാകാലങ്ങളായി താഴേക്ക് കുത്തി, കീഴ് ജനക്കൂട്ടങ്ങളെ ആണിക്കടിച്ചിട്ടത് മാതിരി നിർത്തിയിരുന്ന ഭാഷാകോഡുകളെ, അഴിച്ചുവിടപ്പെടുന്ന കീഴ് ജനക്കൂട്ടങ്ങൾ, ഉയർന്ന ജനക്കൂട്ടങ്ങളുടെ മേൽ ചാടിക്കയറി, അവരെ കുത്തിക്കീറാൻ ഉപയോഗിക്കും.

ഇങ്ങിനെയൊരു ആണിയടിപ്രയോഗത്തെക്കുറിച്ചും കുത്തിക്കീറാൻമാത്രം മൂർച്ചയുള്ള വാക്ക് കോഡുകളെക്കുറിച്ചും, ഇങ്ഗ്ളിഷുകാർക്ക് യാതോരു വിവരവും ഇല്ലതന്നെ.

## 99. മെഡ്രാസ് പ്രസിഡൻസി സർക്കാർ അവരുടെ അധികാരപരിധിക്കപ്പുറം കീഴ്ജനങ്ങളുടെ സ്വാതന്ത്ര്യത്തിനായി ഇടപെട്ടു

തിരുവിതാംകൂർ രാജകുടുംബം മെഡ്രാസ് പ്രസിഡൻസിയിൽനിന്നും ഇങ്ഗ്ളിഷ് ഭരണം നൽകുന്ന സമ്മർദ്ദത്തോടുകൂടിയ സാമൂഹിക പരിഷ്ക്കരണ ഉപദേശങ്ങളോട് സഹകരിച്ചിരുന്നു എന്ന് കാണുന്നു. ഈ ഉപഭൂഖണ്ഡത്തിന്റെ ഏതാണ്ട് പകുതിയോളം പ്രദേശങ്ങൾ ഒറ്റ രാജ്യമായി അപ്പോൾ ഇങ്ഗ്ളിഷ് ഭരണം ഭരിച്ചുതുടങ്ങിയിരുന്നു.

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം നടപ്പിൽ വന്ന മൂന്ന് പ്രസിഡൻസി പ്രദേശങ്ങളിൽ വൻ മാറ്റങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുകയായിരുന്നു.

ഇങ്ഗ്ളിഷ് സാമൂഹിക സമത്വാദിഷ്ഠിത സങ്കൽപ്പങ്ങൾക്ക് അനുസൃതമായ ഭരണയന്ത്രം, ഏത് ജനക്കൂട്ടങ്ങളിൽ പെട്ട കുട്ടികൾക്കും ചേരൻ പറ്റുന്ന പൊതുവിദ്യാഭ്യസം, ഏവർക്കും സമീപിക്കാൻ പറ്റുന്നതോ ഉപയോഗിക്കാൻ പറ്റുന്നതോ ആയ ആശുപത്രികൾ, പൊതുനിരത്ത്, തീവണ്ടി, തപാൽ വകുപ്പ്, പൊലീസ്, കോടതികൾ,

ലിഖിത രൂപത്തിലുള്ള നിയമങ്ങൾ, അങ്ങിനെ പലതും.

ബ്രിട്ടിഷ്-ഇന്ത്യയോട് തൊട്ടുരുമ്മിനിന്നിരുന്ന തിരുവിതാംകൂർ പോലുള്ള സ്വതന്ത്രരാജ്യങ്ങൾ ബ്രിട്ടിഷ്-ഇന്ത്യയുമായുള്ള വൻ അതിരുകളും, കയറിവരാനും വിട്ടുപോകാനും മറ്റുമുള്ള യാതോരു നിയന്ത്രണങ്ങളും ഏർപ്പെടുത്തിയില്ലാ എന്നാണ് തോന്നുന്നത്.

ഉദാഹരണത്തിന്, തിരുവിതാംകൂറിലെ ആർക്കും ബ്രിട്ടിഷ്-മലബാറിലെക്ക് യാതോരു പാസ്പോർട്ടോ വിസയോ മറ്റ് അനുമതികളോ ഇല്ലാതെതന്നെ കയറിചെല്ലാം. എന്നാൽ തിരുവിതാംകൂറിലെ പല വാണിജ്യ വസ്തുക്കളും ഈ വിധം ബ്രിട്ടിഷ്-ഇന്ത്യയിലേക്ക് കടത്തികൊണ്ടുപോകുന്നത് നിരോധിച്ചിരുന്നു. കാരണം, ബ്രിട്ടിഷ്-ഇന്ത്യയിൽ വാണിജ്യ പ്രവർത്തനങ്ങൾക്ക് കാര്യമായ യാതോരു നിയന്ത്രണമോ, വാണിജ്യ നികുതികളോ ഇല്ലായിരുന്നു.

ഈ വിധം, തിരുവിതാംകൂറിൽ സാമൂഹികമായി സങ്കൽപ്പിക്കാൻ പോലും പറ്റാത്ത സാമൂഹിക നിലവാരം ഉള്ള ഒരു പ്രദേശവുമായി, തിരുവിതാംകൂർ തൊട്ടുരുമിനിൽക്കുന്നതുതന്നെ,

തിരുവിതാംകൂറിലെ സാമൂഹിക അധിപന്മാരിൽ വൻ മാനസിക മാറ്റങ്ങൾക്ക് വഴിയൊരുക്കിയിട്ടുണ്ടാവാം.

ബ്യട്ടിഷ്-മലബാറിലെ കാര്യം തന്നെയെടുക്കാം. ഈ പ്രദേശത്ത് വന്നാൽ, കീഴ്ജനത്തിൽപെട്ടവരിൽ ചിലർ ഭരണയന്ത്രത്തിന്റെ മുകളിൽ വരെ എത്തിനിൽക്കുന്നു. അവരാണെങ്കിൽ ഇങ്ഗ്ളിഷ് ഭാഷയിൽ കാര്യമായ നൈപുണ്യം കാണിക്കുന്നു.

തിരുവിതാംകൂറിൽ ആണെങ്കിൽ ഭരണയന്ത്രം കീഴ് ജനങ്ങളെ വൻ ഭീതിയോടുകൂടി വീക്ഷിക്കുന്നു. രാജകൽപ്പന പ്രകാരം അടിമ ജനത്തിന് നൽകപ്പെട്ട ഏതോരു ആനുകൂല്യവും സ്വാതന്ത്ര്യവും ഭരണയന്ത്രത്തിനും അവിടുള്ള മഹാജ്ഞാനികൾക്കും താൽപ്പര്യമില്ലാത്ത കാര്യങ്ങൾതന്നെ. കാരണം, അവർക്ക് അറിവുള്ള കാര്യമാണ്, ഈ വിധം കീഴ് ജനങ്ങളെ അങ്ങ് കയറൂരിവിട്ടാൽ, തിരുവിതാംകൂർ രാജ്യത്തിനോടുപോലും യാതോരുകൂറും സ്നേഹവും ഇല്ലാത്ത അധികപ്രസംഗികളും, സംസ്ക്കാര ശൂന്യരും, പരുക്കൻ പെരുമാറ്റക്കാരും, യാതോരു വിധ അടിയാളത്ത-ബഹുമാന പെരുമാറ്റങ്ങളും നൽകാൻ താൽപര്യമില്ലാത്തവരുമായ ഒരു ജനതയുടെ

കൈയിൽ രാജ്യവും സമൂഹവും വന്നുപെടും എന്നുള്ളത്.

എന്നാൽ ബ്യട്ടിഷ്-ഇന്ത്യയിലെ ഇങ്ഗ്ളിഷ് ഭരണത്തിന് ഈ വിധം ചിന്തിക്കാനാകുന്നില്ല. അവർ കാണുന്നത്, അവരോട് വൻ കൂറും, സ്നേഹവും അടുപ്പവും കാണിക്കുന്ന കീഴ് ജനങ്ങളെയാണ്.

ബ്യട്ടിഷ്-മലബാറിൽ നിന്നും, ബ്യട്ടിഷ്-ഇന്ത്യയിലെ മറ്റ് ഇടങ്ങളിൽ നിന്നും ഇങ്ഗ്ളിഷ് ഭരണത്തിലെ ഉദ്യോഗസ്ഥരെ തിരുവിതാംകൂറിലെ ഭരണയന്ത്രത്തിൽ ഉന്നത ഉദ്യോഗസ്ഥരായി നിയമിക്കുന്ന ഒരു ഏർപ്പാട് രാജകുടുംബം തുടങ്ങിയിരുന്നു. കാരണം, ഇങ്ഗ്ളിഷ് ഭരണ സംവിധാങ്ങൾ തിരുവിതാകൂറിൽ നടപ്പിൽ വരുത്താനാവുന്ന പ്രാദേശിക ഉദ്യോഗസ്ഥരെ കണ്ടെത്താൻ പ്രയാസം തന്നെയായിരുന്നു.

ഈ സംഭവവികാസങ്ങളെക്കുറിച്ച് ഇപ്പോൾ പ്രതിപാദിക്കാൻ ആവില്ല. എന്നാൽ ഈ വിധം ബ്യട്ടിഷ്-ഇന്ത്യയിലെ ഉന്നത ഉദ്യോഗസ്ഥരെ ഡെപ്യൂട്ടേഷനിൽ കടംവാങ്ങി തിരുവിതാംകൂറിൽ ഉന്നതങ്ങളിൽ നിയമിച്ചാൽ, അവിടുള്ള മറ്റ് ഉന്നത ഉദ്യോഗസ്ഥരിൽ

വന്നുചേരുന്ന മന:പ്രയാസം ഊഹിക്കാവുന്നതേയുള്ളു. Itterarichan Cundappan (Cunden Menon) എന്ന മലബാറിലെ താസിൽദാരെ, തിരുവിതാംകൂറിലെ Huzur Dewan Peishcar ആയി 1835 A.D നിയമിച്ചിരുന്നു. ഈ വ്യക്തി തിരുവിതാംകൂർ ഭരണത്തിൽ വൻ മാറ്റങ്ങളും പരിവർത്തനങ്ങളും നടത്തിയിരുന്നു. എന്നാൽ ഇദ്ദേഹത്തെ മറിച്ചിടാൻ വൻ പദ്ധതികൾ മറ്റ് ഉയർന്ന ഉദ്യോഗസ്ഥർ നടത്തി. ഏതാനും വർഷങ്ങൾക്കുള്ളിൽ വളരെ സംശയം ജനിപ്പിക്കുന്ന രീതിയിൽ, Cunden Menon മരണപ്പെട്ടു.

തിരുവിതാംകൂറിലെ കൃസ്ത്യൻ മിഷിനറിമാർക്ക് മെഡ്രാസ് ഭരണവുമായി ആശയവിനിമയം നടത്താൻ പ്രയാസമില്ലായിരുന്നു. കാരണം, ഇങ്ഗ്ളിഷിൽ കാര്യങ്ങൾ സംവാദം ചെയ്യാൻ പ്രയാസമുള്ള കാര്യമല്ല. അവർ കീഴ് ജനങ്ങളെ രക്ഷിക്കണം എന്ന ഹരജികൾ നിത്യേനെ മെഡ്രാസിലേക്ക് അയച്ചുകൊണ്ടിരുന്നു.

ഈ കാലഘട്ടത്തിൽ Madras Presidencyയിൽ ഗവർണർ ആയി Sir Charles Trevelyan നിയമിതനായതും, തിരുവിതാംകൂറിൽ ഉന്നത ജനക്കൂട്ടങ്ങളിലും തിരുവിതാംകൂർ ഭരണത്തിലും പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടുണ്ടാവാം. ഇദ്ദേഹത്തിന്റെ

നിലപാടും, സാമൂഹിക ഭാവനയും തികച്ചും ഒരു ഇങ്ഗ്ളിഷ് ഭാഷാ പശ്ചാത്തലത്തിൽ നിന്നുമായിരുന്നു. തിരുവിതാംകൂറിൽ കൃസ്തീയ മിഷിനറിമാരുടെ സാന്നിദ്ധ്യം സമൂഹത്തിൽ പലതരം സാമൂഹിക വിപ്ളവങ്ങൾക്കും തെരുവു യുദ്ധങ്ങൾക്കും മറ്റും കളം ഒരുക്കിത്തുടങ്ങിയിരുന്നു.

Sir Charles Trevelyanന് ഫ്യൂഡൽ ഭാഷാകോഡുകൾ സമൂഹത്തിന് നൽകുന്ന രൂപകൽപ്പനയെക്കുറിച്ച് യാതോരു വിവരവും ഇല്ലായിരുന്നു എന്ന് വ്യക്തം. തിരുവിതാംകൂർ രാജകുടുംബം കീഴ് ജാതിക്കാർക്ക് ചെറിയ തോതിൽ വസ്ത്രധാരണത്തിലെ നിയന്ത്രണം മാറ്റിയിരുന്നത്, കൃസ്ത്യൻ മതത്തിലേക്ക് കയറിയ ഷാണർ സ്ത്രീകൾ നിയമം അനുവദിക്കുന്നതിന്റെ അതിരുവിട്ട് ഉപയോഗിച്ചു. ഉയർന്ന ജനക്കൂട്ടങ്ങളുടെ വസ്ത്രധാരണം നടത്തിക്കൊണ്ട് ഈ കൂട്ടർ നിരത്തിൽ ഇറങ്ങി. ശൂദ്രർ (നായർ) ജനം ഇവരെ തെരുവിൽ കായികമായിത്തന്നെ നേരിട്ടു.

പ്രശ്നം ഭാഷാകോഡുകളണ്. IPS യൂണിഫോം ധരിച്ചുകൊണ്ട് കോൺസ്റ്റബ്ൾ, പോലീസ് ഓഫിസിൽ കയറിച്ചെന്നാൽ എന്ത് സംഭവിക്കും? അതുതന്നെ തിരുവിതാംകൂറിലെ തെരുവുകളിലും സംഭവിച്ചു. സാമൂഹിക

അടുക്കും ചിട്ടയും തകിടംമറിക്കുന്ന സംഭവമാണ്. തെരുവിൽ വച്ചുതന്നെ ശൂദ്രർ ഈ ധിക്കാരികളെ അടിച്ച് തമർത്തി.

Sir Charles Trevelyan ഈ വിവരം അറിഞ്ഞപ്പോൾ ഈ വിധം ഒരു നീണ്ട് കത്തും നിർദ്ദേശവും തിരുവിതാംകൂറിലെ British Residentന് എഴുതുകയും രാജാവിനെ അറിയിക്കാനും നിർദ്ദേശം നൽകി.

“I have seldom met with a case, in which not only truth and justice, but every feeling of our common humanity are so entirely on one side. The whole civilised world would cry shame upon us, if we did not make a firm stand on such an occasion. If any thing could make this line of conduct more incumbent on us, it would be the extraordinary fact that persecution of a singularly personal and delicate kind is attempted to be justified by a Royal Proclamation, the special object of which was to assure to Her Majesty’s Indian subjects, liberty of thought and action, so long as they did not interfere with the just rights of others...."

Sir Charles Trevelyanനെ കാര്യങ്ങൾ മനസ്സിലാക്കിക്കൊടുക്കാൻ തിരുവിതാംകൂർ ഭരണത്തിന് വളരെ യത്നിക്കേണ്ടിവന്നു.

തിരുവിതാകൂർ രാജകുടുംബം എല്ലാറ്റിനും ഇടയിൽ കിടന്ന് വിഷമിച്ചിട്ടുണ്ടാവണം. കാരണം, യാതോരു നന്നിയും (നന്ദിയും) മനസ്സിൽ ഉൾക്കൊള്ളാത്ത ഒരു ജനക്കൂട്ടത്തെയാണ് സമൂഹത്തിൽ ഉയർന്നുവരുവാൻ ഇങ്ഗ്ളിഷ് സാന്നിദ്ധ്യം സൗകര്യപ്പെടുത്തുന്നത്.

എല്ലാറ്റിനും ഉപരിയായി, തിരുവിതാംകൂർ രാജ്യം ബ്യട്ടിഷ് ഭരണത്തിന് കീഴിൽ ഉള്ള ഒരു രാജ്യമല്ല, മറിച്ച് ഒരു സ്വതന്ത്ര രാജ്യമാണ് എന്ന വിവരവും, Sir Charles Trevelyanന്റെ മനസ്സിൽ ഉദിച്ചില്ലാ എന്നും തോന്നുന്നു.

image below: Sir Charles Trevelyan



## 100. ഉന്നത കുടുംബ വനിതകൾ കമ്പോള പ്രദേശങ്ങളിൽ നിന്നു വിട്ടുനിൽക്കേണ്ടിവരുന്ന കാഴ്ച

സ്വന്തം അടിമയായി ജീവിച്ചിരുന്നവർ പെട്ടെന്ന് ഒരു ദിവസം അവർക്ക് തോന്നുന്നവർക്ക് തൊഴിൽ ചെയ്യാൻ പോകുന്നു എന്നുള്ളത് തന്നെ ഭൂജന്മികളിലും മറ്റ് ജനങ്ങളിലും വൻ മാനസിക പ്രശ്നമായിമാറി. ഈ പ്രശ്നത്തെ വെറും തൊഴിൽ സ്വാതന്ത്ര്യവുമായി മാത്രം ബന്ധപ്പെടുത്താനേ, ഇങ്ഗ്ളിഷുകാർക്ക് സാധിക്കുള്ളൂ. എന്നാൽ അവർക്ക് സ്വപ്നത്തിൽ പോലും വിഭാവനം ചെയ്യാനാവാത്ത ഒരു ഭീകര വിഷയം ഉണ്ട്.

കാലകാലങ്ങളായി അടിയാളത്തം എന്ന ബഹുമാനം വാക്കുകളിലും, വാക്കുകൾ അല്ലാത്ത ശാരീരിക അടയാളങ്ങളിലും, അർത്ഥസൂചനകളിലും (verbal and non-verbal signals) നിത്യവും നൽകിയിരുന്നവർ, വാക്യപ്രയോഗങ്ങളിലും ഭാവങ്ങളിലും 180 ഡിഗ്രി എതിർദിശയിലേക്ക് നീങ്ങും. ഇത് ഇങ്ഗ്ളിഷിൽ സങ്കൽപ്പിക്കുന്നത് പോലുള്ള ചീത്തവാക്കുകളോ, അസഭ്യ വാക്ക്-പ്രയോഗങ്ങളോ മറ്റോ ഒന്നുംതന്നെയല്ല. മറിച്ച്, വെറുംവാക്കുകളിലൂടെ മനുഷ്യനെ സാമൂഹികമായും വ്യക്തിതപരമായും അഴുക്കും നാറ്റവും പുരട്ടുന്ന

പദ്ധതിയാണ്. ഭാഷാ കോഡുകൾക്ക് ഇത്രമാത്രം ബീഭത്സകരമായ കഴിവുകൾ ഉണ്ട് എന്ന കാര്യം ഇങ്ഗ്ളിഷുകാർക്ക് ഇന്നും അറിവില്ലതന്നെ.

തരംതാഴ്ന്നിരുന്നവർ പിടിവിട്ട് പുറത്ത് കടന്നാൽ, തീർച്ചയായും ഭീകരശക്തിയുള്ള വാക്ക്-കോഡുകളിൽ അവരുടെ സാമൂഹിക ഉന്നതങ്ങളിൽ ഉള്ളവരെ തരംതാഴ്ത്തും എന്നുള്ളത് തീർച്ചയാണ്. ചിരട്ട ഉരക്കുന്ന നാദത്തിൽ ഭൂജന്മിയെ പരാമർശിച്ച് 'അവനോട് പോകാൻ പറ' എന്നു പറയുന്നത് തന്നെ 'നീ പോടാ' എന്ന് നേരിട്ട് പറഞ്ഞത് മാതിരിയാണ്. പോരാത്തതിന് വാക്ക് കോഡുകൾ 180 ഡിഗ്രി തകടംമറിയുമ്പോൾ, ചുണ്ട്, കണ്ണ്, പുരികം എന്നിവ ഉപയോഗിച്ചുള്ള വികൃതഗോഷ്ടികൾ മുഖത്ത് താനെ മിന്നിമറിയുകയോ, മിന്നി മറിയാതിരിക്കുകയോ ചെയ്യും.

ചിലയിടത്ത് കടകമ്പോള പ്രദേശങ്ങളിൽ, ഷാണർ, ഈഴവർ തുടങ്ങിയ സാമാന്യം ഉയർന്ന കീഴ് ജാതിക്കാർക്ക് യാതോരു നിയന്ത്രണവും ഇല്ലാതെ പ്രവേശനം അനുവദിച്ചപ്പോൾ തന്നെ, നായർ, അമ്പലവാസി, നമ്പൂതിരി സ്ത്രീ ജനങ്ങൾ അങ്ങോട്ടേക്ക് പോകുന്നത് തന്നെ നിർത്തിവച്ചു.

ഇന്ത്യൻ പട്ടാളത്തിലെ കമ്മിഷൻഡ് ഓഫിസർമാരുടെ ഭാര്യമാർ കാലാകാലങ്ങളായി കയറിയിറങ്ങാറുള്ള വേദികളിൽ, സാധാ പട്ടാളക്കാരുടെ ഭാര്യമാർക്കും മക്കൾക്കും, യാതോരു അടിയാളത്തഭാവവും ഇല്ലാതെ കയറിയിറങ്ങാൻ സ്വാതന്ത്ര്യം നൽകപ്പെട്ടാലുള്ള അവസ്ഥാ വിശേഷം ആലോചിച്ചുനോക്കൂ. കമ്മിഷൻഡ് ഓഫിസർമാരുടെ ഭാര്യമാർ ആ ദിക്കുകളിൽ പോകുന്നത് തന്നെ നിർത്തവെക്കും. അവർ സ്വന്തം വീടുകളിൽ തന്നെ ഇരുന്ന് ജീവിതം തള്ളിനീക്കാൻ നിർബന്ധിതരാകും.

തിരുവിതാംകൂറിൽ ഇങ്ഗ്ളിഷ് ഭരണത്തിന്റെ നിത്യ സമ്മർദ്ദം ഇതിനേക്കാൾ ഭീകരമായ മാറ്റങ്ങൾക്കാണ് ഉന്നമിടുന്നത്. വെറും കുന്നുകാലികളും അർദ്ധമനുഷ്യരും അർദ്ധമൃഗങ്ങളും മറ്റുമായി നിർവ്വചിക്കപ്പെട്ടിരുന്നവരെയാണ് പൊതുനിരത്തുകളിലും കമ്പോളപ്രദേശങ്ങളിലും, അഴിച്ചുവിടാൻ ശ്രമിക്കുന്നത്. അവരുടെ പരുക്കൻ ഭാവങ്ങൾക്കും, അസഭ്യ മനോഭാവങ്ങൾക്കും യാതോരു നിയന്ത്രണവും വെക്കാനുതകുന്ന യാതൊന്നുംതന്നെ ഇങ്ഗ്ളിഷുകാരുടെ ഭാവനയിൽ ഇല്ലതാനും.

ഇന്ത്യൻ പട്ടാളത്തിലെ കമ്മിഷൻഡ് ഓഫിസർമാരുടെ ഭാര്യമാരും പെൺമക്കളും നിത്യം സന്ദർശിക്കുന്ന ഇടങ്ങളിൽ, സാധാ പട്ടാളക്കാരുടെ വീടുകളിലെ വീട്ടുജോലിചെയ്യുന്ന പുരുഷന്മാരും സ്ത്രീകളും, യാതോരു അടിയാളത്ത ഭാവവും ഇല്ലാതെ കയറാൻ അനുവദിച്ചാൽ ഉളവാകുന്ന സമൂഹികാവസ്ഥ ഒന്ന് ആലോചിച്ചുനോക്കൂ. ഓഫിസർമാരുടെ ഭാര്യമാരിലും പെൺമക്കളിലും മാനസിക രോഗം എന്ന് ഇന്ന് വിഡ്ഢി ശാസ്ത്രത്തിൽ നിർവ്വചിക്കുന്നതിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങും എന്നത് തീർച്ചയാണ്.

കുറച്ച് കാലം മുൻപ് വരെ അവരുടെ അടിമയായിരുന്നവർ, അവർക്ക് ഇഷ്ടമുള്ള തൊഴിലുകൾ തിരഞ്ഞെടുത്ത് ജോലിക്കുപോകുന്നത് ഒരു വൻ പ്രശ്നമായി, ഭൂജന്മികളും, മറ്റ് വീട്ടുകാരും കണ്ടുതുടങ്ങി. അവർ ഇതിനെ തടസ്സപ്പെടുത്താൻ പലവിധ പദ്ധതികളും ഇട്ടു. ഇതിൽ ഒന്ന് ഈ വിധ അടിമകളുടെ പേരിൽ കളവ്, മറ്റ് തെമ്മാടിത്തരം തുടങ്ങിയ ആരോപണങ്ങൾ പോലീസിൽ പരാതിയായി നൽകുക എന്നുള്ളതായിരുന്നു. സർക്കാർ ഉദ്യോഗസ്ഥരായ സമ്പ്രതിമാരും, പോലീസ് ഗുമസ്ഥരും, താനാ-നായ്ക്കരും, പ്രോവർട്ടികാരും മറ്റും ഈ വിധ പരാതികൾ

ലഭിച്ചാൽ, അടിമകളെ തച്ചുടക്കാൻ അവ ഉപയോഗിച്ചു തുടങ്ങി.

ഈ പ്രവണതയ്ക്ക് എതിരായുള്ള ഹരജി കൃസ്ത്യൻ മിഷിനറിമാർ മെഡ്രാസ് പ്രസിഡൻയിലേക്ക് അയക്കുകയും, അവിടേനിന്നും സമ്മർദ്ദം തിരുവിതാംകൂർ രാജകുടുംബത്തിന്മേൽ വരികയും ചെയ്തു. തുടർന്ന് 1858 സെപ്റ്റംബർ മാസത്തിൽ, രാജകുടുംബം എല്ലാ ഉദ്യോഗസ്ഥർക്കും വളരെ ശക്തമായ ഒരു കൽപന നൽകി. അടിമ ജനതനെ അനാവശ്യമായി പീഡിപ്പിക്കുന്ന ഏതൊരു സർക്കാർ തൊഴിലുകാരനേയും ഉടൻ തന്നെ ആ തൊഴിലിൽ നിന്നും പിരിച്ചുവിടണം എന്ന കൽപന ഇതിൽ ഉണ്ടായിരുന്നു.

പുലയർ, പറിയർ, കുറവൻ തുടങ്ങിയ കീഴ് ജനക്കൂട്ടങ്ങളിൽ പെട്ട ആരുടേയെങ്കിലും പേരിൽ എന്തെങ്കിലും ആരോപണം ലഭിച്ചാൽ, അതിന്റെ സത്യവസ്ഥ തഹസിൽദാർമാർ നേരിട്ട് അന്വേഷിക്കണം. അവ കള്ള ആരോപണങ്ങൾ ആണെങ്കിൽ, ഈ വിധം കള്ള ആരോപണങ്ങൾ നൽകിയവർക്ക് എതിരായി ശക്തമായ ശിക്ഷ നൽകണം.

ഉയർന്ന ജനക്കൂട്ടവും കീഴിൽ പെട്ടുപോയ ജനക്കൂട്ടവും, യഥാർത്ഥത്തിൽ സമൂഹത്തിനെ ആകമാനം ആവരണം ചെയ്യുന്ന ഭാഷാ സോഫ്ട്വേർ രൂപകൽപ്പനചെയ്യുന്ന ഇടങ്ങളിൽ (slotട്ടുകളിൽ) സ്ഥാനീകരിക്കപ്പെട്ടിരിക്കുന്ന വ്യക്തികൾ മാത്രമാണ്. അല്ലാതെ വ്യക്തിപരമായി ഇവരിൽ ആരേയും നല്ലവരെന്നും മോശപ്പെട്ടവർ എന്നും നിർവ്വചിക്കുന്നതിൽ കാര്യമായ അർത്ഥം കാണില്ല.

സാമൂഹിക പരിഷ്ക്കരണം നടത്തേണ്ടുന്ന ഇടം ആശയവിനിമയ സോഫ്ട്വേറിലാണ്. സമൂഹത്തിൽ രോഗാവസ്ഥ നിറയ്ക്കുന്ന ഭാഷയെ ഡെലീറ്റ് ചെയ്യുകയും, സമൂഹത്തിൽ മാന്യതയും ആരോഗ്യകരമായ വ്യക്തിബന്ധങ്ങളും, വേഷവിധാനങ്ങളും, ശാരീരിക ഭാഷകളും മറ്റും സ്വമേധയാ നൽകുന്ന കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) install ചെയ്യുകയും ആണ് വേണ്ടത്.

പ്രാദേശിക ഭാഷയിലൂടെ ഉന്നത ജനത്തിന്റെ വീക്ഷണകോണിലൂടെ നോക്കിയാൽ, കാണുന്നത്, ഭൂജന്മിയും അടിമ ജനവും തമ്മിൽ കാലകാലങ്ങളായി നിലനിന്നിരുന്ന വാത്സല്യ - അടിയാളത്ത ബന്ധത്തെ അറുത്ത് മാറ്റുന്നതാണ്

ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരം തിരുവിതാകൂറിൽ നടപ്പിലാക്കൻ, മെഡ്രാസിൽ നിന്നും ശ്രമിക്കുന്നത്.

ഇതും വാസ്തവം തന്നെയാണ്. ഉദാഹരണത്തിന്, മലയാള ഭാഷാ സ്ക്കൂളിൽ അദ്ധ്യാപകരും, അദ്ധ്യാപികമാരും വിദ്യാർത്ഥികളെ നീ, എടാ, എടീ, അവൻ, അവൾ, എന്നെല്ലാമുള്ള വാസ്തല്യസൂചകമായ വാക്കുകളിൽ നിർവ്വചിക്കുന്നു. വിദ്യാർത്ഥികൾ ഈ വിധം വാത്സല്യം കാണിക്കുന്ന അദ്ധ്യാപകരോടും, അദ്ധ്യാപികമാരോടും തിരിച്ചും വൻ സ്നേഹവും, അടിയാളത്തവും, പ്രകടിപ്പിക്കുന്നു. ഈ ഒരു വാത്സല്യ - അടിയാളത്ത ബന്ധം വളരെ നീണ്ടുനിൽക്കുന്ന ഒന്നാണ്. ഈ വിധം അടിയാളത്ത ഭാവം നൽകുന്ന വിദ്യാർത്ഥികളിൽ ആരെങ്കിലും ഒരാൾ കുറച്ച് കാലം ഇങ്ഗ്ളണ്ടിൽ പോയി പഠിച്ച് തിരിച്ചുവന്നാൽ, ആകെ പ്രശ്നമാകും. അദ്ധ്യാപകരോട് വൻ വിരോധവും വെറുപ്പും അവരിൽ വന്നേക്കാൻ സാധ്യത വളരേയുണ്ട്.

ഇതേ രീതിയിൽ, മെഡ്രാസിൽ നിന്നും ഇങ്ഗ്ളിഷ് ഭരണം, തിരുവിതാംകൂറിലെ ഭൂജന്മി - അടിമ ബന്ധത്തിൽ കളങ്കം ചേർക്കാനാണ് ശ്രമിക്കുന്നത്. അടിയാളത്തം കാണിച്ചിരുന്ന അടിമ, 'നീ പോടാ' എന്ന് ശാന്തസ്വരത്തിലോ അതുമല്ലെങ്കിൽ

പരുക്കൻ ശബ്ദത്തിലോ തിരിഞ്ഞടിക്കുന്നതിലേക്കാണ് കാര്യങ്ങളെ നീക്കുന്നത്. കാരണം, സ്വതന്ത്രനായ അടിമ സംസാരിക്കാൻ പോകുന്നത് തമിഴിലും മലയാളത്തിലുമാണ്. ഇങ്ഗ്ളിഷിലല്ല.

Go to Main contents

Volume Five

# സമൂഹത്തിൽ ഉച്ചനീചത്വങ്ങൾ തലതിരിഞ്ഞു വന്നാൽ

Go to Main contents

Go to Main contents

Go to Main contents

57. സ്മാർട്ട് ഡിവൈസ് നൈപുണ്യവും സാമൂഹിക പരിഷ്ക്കരണവും

58. കീഴ്ഘന തെമ്മാടിത്തരം, അത് ഇങ്ഗ്ളിഷിൽ പറഞ്ഞാലും തെമ്മാടിത്തരംതന്നെ ആയിരിക്കേണം

59. സംസ്കൃത സാഹിത്യത്തിലൂടെ മുകൾത്തട്ടിലെ തടവറയിൽ എത്തിപ്പെടുന്നതിനെക്കുറിച്ച്

60. കപട വീരന്മാർക്ക് വൻ കൈയ്യടിയും പിന്തുണയും നൽകിക്കൊണ്ടിരിക്കുന്നവർ

61. ഫ്യൂഡൽ ഭാഷകളിലെ അഹിംസയ്ക്കുള്ളിലെ അത്യുഗ്ര ഹിംസയെക്കുറിച്ച്

62. എന്ത് ഏകാഗ്രതയാണ് കാട്ടിൽനിന്നും ഗുഹയിൽനിന്നും ലഭിക്കുക?

63. ദിവ്യത്വത്തിനായി ആർത്തി വളർത്തുന്നതും, മത്സരബുദ്ധി മറ്റുള്ളവരിൽ ജനിപ്പിക്കുന്നതുമായ ഭാഷ

64. മാനസികാവസ്ഥയെ മലക്കംമറിക്കുന്ന ഇൻഡിക്കൻറ്റ് വാക്ക് കോഡുകൾ

65. ഉന്നത ജനതയുടെ പാരമ്പര്യങ്ങൾ സ്വീകരിക്കുന്നതും സൂചിപ്പിക്കുന്നതും അവകാശപ്പെടുന്നതും

66. തീയരെ ഇഴവരായി രേഖപ്പെടുത്തിത്തുടങ്ങിയത്

67. ഈഴവർക്ക് തീയരുടെ ഇടയിലേക്ക് കയറാനുള്ള പഴുതുകൾ

68. തീയരെ തരംതാഴ്ത്തി ഇങ്ഗ്ളിഷ് ഭരണത്തിന് പരചയപ്പെടുത്തിയത്

Go to Main contents

Go to Main contents

## 01. പുതിയമതത്തിൽ ചേരുന്നതിലെ ആദ്ധ്യാത്മികമല്ലാത്തകാര്യങ്ങൾ

ഇന്നുള്ള ജർമൻ പ്രദേശത്ത് ജനിച്ച വ്യക്തിയാണ് William Tobias Ringeltaube. ഇദ്ദേഹം London Missionary Societyയിൽ 1796ൽ ചേരുകയും അവരുടെ ഒരു മിഷിനറിയായി തിരുവിതാംകൂറിൽ പ്രവർത്തിക്കുകയും ചെയ്തിരുന്നു. ഇദ്ദേഹമാണ് ഈ പ്രദേശത്തിലെ ആദ്യത്തെ London Missionary Society മിഷിനറി പ്രവർത്തകൻ എന്ന് രേഖപ്പെടുത്തിക്കാണുന്നു.

ഇദ്ദേഹം കുറേ കീഴ്ജാതിക്കാരെ കൃസ്തീയ മതത്തിലേക്ക് ചേർത്തെങ്കിലും, അവരിലെ നിലവാരക്കുറവും, മറ്റുമായ കാരണത്താൽ നിത്യവും അഗാധമായ വിഷാദാവസ്ഥയിൽ ആയിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു. താൻ കൃസ്ത്രീയ മതത്തിലേക്ക് ചേർത്തവരിൽ എത്രപേരാണ് യഥാർത്ഥത്തിൽ യേശുകൃസ്തുവിനോട് സ്നേഹാദരവാൽ ചേർന്നത് എന്നകാര്യത്തിൽ ഇദ്ദേഹത്തിന് കാര്യമായ സംശയമുണ്ടായിരുന്നു എന്ന് തോന്നുന്നു. ഒരിക്കൽ ഒരു കത്തിൽ ഇദ്ദേഹം ഈ വിധം എഴുതി : I have now about six hundred Christians, who are not worse than the other Christians in India. About three or four of them may have a longing for their salvation. The rest

have come through all kinds of other motives, which we can only know of after years have passed. ക്രൃസ്തീയമതത്തിൽ ചേർന്നവരിൽ ഏതാണ്ട് മൂന്നോ നാലോ പേർ മാത്രം അവരുടെ ആത്മാവിന് മോക്ഷം ലഭിക്കാനായിട്ടാവാം. മറ്റുള്ളവർ എല്ലാവരും മറ്റ് പലവിധ സ്വാർത്ഥ ആന്തരോദ്ദേശ്യത്താലുമാവാം.

ഇദ്ദേഹം 1815ൽ വിഷാദമാനസികാവസ്ഥ കാരണം രോഗാവസ്ഥയിൽ ആയി, മിഷിനറി പ്രവർത്തനം ഒരു ഇങ്ഗ്ളിഷുകാരനെ ഏൽപ്പിച്ച് ഉപഭൂഖണ്ഡത്തിൽനിന്നും തിരിച്ചുപോയി. Ringeltaube ഒരു ഇങ്ഗ്ളിഷുകാരനല്ലാത്തതും ഒരു പ്രശ്നമായിവന്നിരിക്കാം. ഫ്യൂഡൽ ഭാഷാ പ്രാദേശികനായ ഇദ്ദേഹത്തിന്, അടിയാളത്തം എന്ന ബഹുമാനസങ്കൽപ്പങ്ങളെക്കുറിച്ച് കാര്യമായ തിരിച്ചറിവ് ഉണ്ടായിരുന്നിരിക്കാം. അടിയാളത്തം നൽകാത്തത് പലപ്പോഴും തിരിച്ചറിയുകയും, അതുമായി ബന്ധപ്പെട്ട മനോവിഷമങ്ങൾ പിടിപെട്ടിട്ടും ഉണ്ടാവാം.
ഇദ്ദേഹത്തിന്റെ ഒരു കത്തിൽ സ്വന്തം അനുയായികളെക്കുറിച്ച് പറയുന്ന അവസരത്തിൽ ഈ വിധം ഒരു വാചകം കാണുന്നുണ്ട്: They are not so cunning and insolent as the people under the English Government.” (ഇങ്ഗ്ളിഷ് സർക്കാരിന് കീഴിൽ ഉള്ളവരെപ്പോലെ

കുരുട്ടുബുദ്ധിയുള്ളവരും മര്യാദയില്ലാത്തവരും അല്ല ഇവർ). ഇതിൽ നിന്നും മനസ്സിലാക്കേണ്ടത്, ബ്രിട്ടിഷ്-മലബാറിലെ ക്രീസ്ത്യർ ജർമൻ വംശജനായ ഈ മിഷിനറിയ്ക്ക് ഫ്യൂഡൽ ഭാഷയിലൂടെ വീക്ഷിച്ചാൽ, മതിയായ അടിയാളത്തം നൽകിയില്ലാ എന്നാണ്.

ഈ ഒരു 'മതിയായ-അടിയാളത്തം' എന്ന പ്രശ്നം പൊതുവേ പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് വംശജരെ കാര്യമായി ബാധിച്ചില്ലാ എന്നാണ് തോന്നുന്നത്. എന്നാൽ, ഐറിഷ്, സ്ക്കോട്ടിഷ്, വെൽഷ് തുടങ്ങിയ ബ്രിട്ടിഷ് പൗരന്മാർ ഇതിൽ നിന്നും മുക്തരായിരുന്നില്ലാ എന്നുവേണം കരുതുവാൻ.

ഇതിന്റെ ഏറ്റവും വലിയ ദൃഷ്ടാന്തം ജാലിയൻവാലാബഗിൽ വെടിവെപ്പിന് കൽപന നൽകിയ General Dyre തന്നെയാവാം. ജനം Military Act പ്രഖ്യാപിച്ചതിന് പുല്ല് വില നൽകിയില്ലാ എന്നും, അവർ തന്നെ ഒരു തരം കോമാളിയായി കാണും എന്ന രീതിയിൽതന്നെയാണ് General Dyre പെരുമാറിയത്. General Dyre, ദക്ഷിണേഷ്യയിൽ ജനിച്ച് വളർന്ന ഐറിഷുകാരനായിരുന്നു. ഈ രണ്ട് ദേശപശ്ചാത്തലങ്ങളും ഫ്യൂഡൽ ഭാഷാ സ്വാധീനമാണ് മനസ്സിൽ വളർത്തുക. എന്നിരുന്നാലും, General Dyre അന്ന് വെടിവെപ്പ്

Go to Main contents

നടത്തിയത്, ഏതാണ്ട് 10 ലക്ഷം പേരുടേയെങ്കിലും ജീവൻ രക്ഷിച്ചിട്ടുണ്ടാവാം എന്ന് തോന്നുന്നു. ഈ കാരണത്താൽ, ഇദ്ദേഹത്തിന്റെ സമയോജിതമായ പ്രവർത്തിയെ അഭിനന്ദിച്ചേ പറ്റൂ. അതിനെക്കുറിച്ച് പിന്നീട് പറയാം.

London Missionary Societyയുടെ കൃസ്തീയ ആത്മീയപ്രവർത്തനങ്ങളിൽ മലയാളത്തിൽ രചിച്ച കൃസ്തീയ ഗാനങ്ങൾ ഉപയോഗിച്ചിട്ടുണ്ട് എന്നാണ് തോന്നുന്നത്. കീഴ്ജനക്കൂട്ടങ്ങളുടെ വീടുകളിലും, ഗ്രാമങ്ങളിലും, ആളുകളെ ഒത്തുചേർത്ത് കൃസ്തീയ ഗാനങ്ങളും കൂട്ടപ്രാർത്ഥനയും മറ്റും നടത്തും. നല്ല ഈണത്തിലുള്ള ഗാനങ്ങൾക്കും കൂട്ടപ്പട്ടുകൾക്കും മുദ്രാവാക്യം വിളിപോലുള്ള മാനസികാനുഭവം നൽകാനാവും.

ഈ എഴുത്തുകാരൻ Trivandrumത്ത് പഠിക്കുന്ന കാലത്ത്, ഈ വിധ പല ഗാനങ്ങളുടേയും രണ്ടുവരികൾ യാധൃച്ചികമായി കേട്ട അനുഭവം ഉണ്ട്. ഉദാഹരണത്തിന്, എന്തതിശയമേ, ദൈവത്തിൻ സ്നേഹം എത്ര മനോഹരമേ...

Search Youtube for OTKc58GRXNk (Enthathishayame daivathin sneham)

Native Life in Travancoreൽ ഈ വിധമുള്ള ഒരു ഗാനത്തിന്റെ ഇങ്ഗ്ളിഷ് പരിഭാഷ നൽകിക്കാണുന്നു:

Chorus

Our slave work is done, our slave bonds are gone.

For this we shall never henceforth forsake Thee, O Jesus !

1. To purchase cattle, fields, houses, and many luxuries (we were sold);

(Now) Messiah himself has settled in the land a people who once fled in terror. Our, &c.

2. The father was sold to one place, the mother to another; the children also separated.

But now Our, &c.

3. The owners who enslaved us often caused us much suffering : But will it comfort us to relate all the oppressions in full ? Our, &c.

4. After exhaustion with labour in burning heat, in rain and cold and dew. They beat us cruelly, with thousands of strokes. Our, &c.

5. Dogs might enter streets, markets, courts, and lands; (but) if we went near they beat and chased us to a distance. Our, &c.

6. As unclean lepers must run and hide in the jungles, so we outcastes must leave the road after warning those who approach. But now Our, &c.

7. As the Lord freed from slavery the much-suffering Israelites in Egypt, So He has freed us from our distresses. Our, &c.

8 The Scripture teachers came, sent by the Triune God : Through this, slavery ended and liberty was gained. Our, &c.

9. They diligently taught letters, arithmetic and hymns; made us clearly see the path to heaven, and set us therein. Our, &c.

10. Come in crowds, brethren, let none hang back, Heartily to trust and worship Jesus, the great and wise God. Our, &c.

11. Come, ye elders! gather the people unitedly into the church : To-day and evermore remember the love of Jesus and the Judgment Cry. Our, &c.

12. Observe Baptism and Communion. Advance, And walk wisely in the path of a renewed nature. Our, &.

മുകളിൽ നൽകിയ ഇങ്ഗ്ളിഷ് ഗാനത്തിന്റെ വരികൾ വിരൽചൂണ്ടുന്നത്, ഈ ജനതയെ വെറും കന്നുകാലികളെപ്പോലെ കണ്ടിരുന്നവരിൽനിന്നും ഇങ്ഗ്ളിഷ് മിഷിനറിമാർ രക്ഷിച്ചതിനെക്കുറിച്ചാണ്. യഥാർത്ഥത്തിൽ രക്ഷ നൽകിയത്, ഇങ്ഗ്ളണ്ടാണ്. കൃസ്തീയമതം അല്ലതന്നെ. കൃസ്തീയമതവും ഇങ്ഗ്ളണ്ടും തമ്മിലുള്ള നേരിയ വ്യത്യാസം യഥാർത്ഥത്തിൽ ഒരു നേരിയവ്യത്യാസം അല്ല, മറിച്ച് ഹിമാലയൻ വ്യത്യാസംതന്നെയാണ്. ഭൂഖണ്ഡ യൂറോപ്യൻമാരുടെ കൃസ്തീയ മതം ഒരു ഭീകരമതം തന്നെയായിരുന്നു.

ഇതുപോലുള്ള പല ഗാനങ്ങളുടേയും പാരഡികളും ഈ എഴുത്തുകാരൻ കോളെജിൽ പഠിക്കുന്ന കാലത്ത് കേട്ടിരുന്നു. ഉദാഹരണത്തിന്:

യേശുകൃസ്തുവേ, പരമസങ്കടം,
അർദ്ധരാത്രിയിൽ കപ്പമോഷണം...

കൂട്ടപ്പാട്ടിന്റെ കാര്യം പറഞ്ഞപ്പോൾ Pentacostറ്റുകാരെക്കുറിച്ചും ഓർമ്മവരുന്നു. അവരുടെ ഒരു ഗാനത്തിന്റെ പാരഡിയാവാം ഇത്:

Go to Main contents

പെൻ്റകോസ്റ്റിൽ ചേരണം,

കപ്പേം മീനും തിന്നണം.

പെൻ്റകോസ്റ്റും London Missionary Society പ്രവർത്തനവും തമ്മിൽ യാതോരു ബന്ധവും ഇല്ലാ എന്നാണ് തോന്നുന്നത്. എന്നാൽ, ഈ വിധ പ്രസ്ഥാനങ്ങളിൽ ചേരുന്നവരിൽ എന്തെങ്കിലും സ്വാർത്ഥ ഉദ്ദേശം ഉണ്ടാവുമോ എന്ന് അറിയില്ല. എന്നാൽ കോളെജിൽ പഠിക്കുന്നകാലത്ത്, യൂഎസ്സിലേക്ക് കടക്കാനുള്ള പലവിധ ചെറിയ പഴുതുകളിൽ ഒന്നാണ് പെൻ്റകോസ്റ്റിൽ ചെരുക എന്ന് പറയപ്പെട്ടിരുന്നു. മറ്റോന്ന്, ISKCONണിന്റെ (ഹരേ കൃഷ്ണ പ്രസ്ഥാനത്തിന്റെ) അമേരിക്കൻ ടൂറിൽ പങ്കെടുക്കുക എന്നുള്ളതായിരുന്നു എന്ന് പറയപ്പെട്ടിരുന്നു. വാസ്തവം അറിയില്ല.

യൂഎസ്സ്ഏയിലെ അടിമ ജനം ഒളിച്ചോടി, England ഭരണത്തിന് കീഴിൽ ഉള്ള കാനഡയിലേക്ക് രക്ഷപ്പെടുന്ന അവസരത്തിൽ ഇതുപോലുള്ള ഗാനങ്ങൾ അവർ ആലപിക്കുമായിരുന്നു. ഉദാഹരണത്തിന് ഈ പാട്ട് നോക്കുക:

Oh, I heard Queen Victoria say,

That if we would forsake

Our native land of slavery,

And come across the lake;

Go to Main contents

That she was standin' on de shore,

Wid arms extended wide,

To give us all a peaceful home

Beyond de rolling tide.

Farewell, ole master, etc.

_ Life of Harriet Tubman written by Bradford, Sarah H. (Sarah Hopkins).

ക്വീൻ വിക്റ്റോറിആ:യെയാണ് രക്ഷകയായി അടിമക്കാപ്പിരികൾ കാണുന്നത്.

Volbrecht Nagel എന്ന് ജർമ്മൻ മിഷിനറി എഴുതിയ 'സമയാംരഥത്തിൽ ഞാൻ തനിയേപോകുന്നു' എന്ന ഗാനം ഓർമ്മയില്ലെ?

ഇദ്ദേഹത്തിന് മുകളിൽ സൂചിപ്പിക്കപ്പെട്ട മിഷിനറി പ്രസ്ഥാനങ്ങളുമായി യാതോരു ബന്ധവും ഇല്ലായിരുന്നു. എന്നിരുന്നാലും, മലയാളത്തിൽ ഗാനങ്ങൾ എഴുതിത്തന്നെയാണ് മതപ്രവർത്തനം നടത്തിയത്. ഭാഷ പരുക്കനും, തമ്മിൽത്തമ്മിൽ സംസാരിക്കുമ്പോൾ പലവിധ മാനസിക പ്രകോപനങ്ങൾ സൃഷ്ടിക്കുന്നതും ആണെങ്കിൽകൂടി, പാട്ടുകൾ ഗംഭീരങ്ങൾ തന്നെയാണ്. സംസാരിച്ചാൽ കേറി മുഖത്ത് അടിച്ചേക്കാവുന്ന പലരേയും പാട്ടുപാടിച്ചും, പാടിപ്പാടിയും വശത്താക്കാനായേക്കാം.

തിരുവിതാംകൂറിൽ കീഴ്ജാതിക്കാർ കൃസ്തീയമതത്തിൽ കയറിയത് പലപ്പോഴും ആത്മീയകാര്യങ്ങളിൽ ഉള്ള അഗാധ ധാരണമൂലമാകണമെന്നില്ല, മറിച്ച് ഭൗതികമായ വളർച്ചയും, സാമൂഹികമായ സ്വാതന്ത്ര്യങ്ങളും മറ്റും ലഭിക്കും എന്നുള്ള പ്രതീക്ഷയാലാവണം. ഏതാണ്ട് ഇതേ കാലത്ത്, ദക്ഷിണ മലബാറിൽ കീഴ്ജനക്കൂട്ടങ്ങളിൽ പലരും ഇസ്ലാം മതത്തിലേക്ക് കയറിയതും ഇതേ പോലുള്ള ലക്ഷ്യങ്ങൾനേടാനായേക്കാം. അവിടെ ഭരിക്കുന്നത് ഇങ്ഗ്ളിഷ് കമ്പനിയായിരുന്നു. ആ കാര്യങ്ങളിലേക്ക് പിന്നീട് കടക്കാം.

## 02. കീഴ്ജനത്തിനെ തുറന്നുവിട്ടാലുള്ള പ്രശ്നങ്ങൾ

തിരുവിതാംകൂറിലെ രാജകുടുംബങ്ങളിൽ പലരും നല്ലനിലാവരമുള്ള ഇങ്ഗ്ളിഷ് ഭാഷാ പ്രാവീണ്യം നേടിത്തുടങ്ങിയിരുന്നു. മാത്രവുമല്ല, രാജ്യം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടേയും, പിന്നീട് ബ്യട്ടിഷ്-ഇന്ത്യയുടേയും സംരക്ഷണത്തിലായതിനാൽ, രാജകുടുംബാഗങ്ങൾ മാർത്താണ്ഡവർമ്മയുടേയും രാമവർമ്മയുടേയും കാലത്തുള്ള കായികബലം പ്രകടിപ്പിക്കേണ്ടുന്ന ആവശ്യകത ഇല്ലാതായിവന്നിരുന്നു.

രാജകുടുംബാംഗങ്ങൾ രാജ്യത്തിൽ പലവിധ സാമൂഹികമായ ഉയർച്ചകളും നടപ്പിൽ വരുത്തണം എന്നരീതിയിൽ തന്നെ പ്രവർത്തിച്ചിരുന്നു എന്നും കാണുന്നു. അതിനായുള്ള എല്ലാവിധ സഹായങ്ങളും ഉപദേശങ്ങളും മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും അവർക്ക് ലഭിച്ചിരുന്നു.

എന്നാൽ, സമൂഹത്തിൽ ഭാഷാകോഡുകളിലൂടെ ഉറച്ച പാറമാതിരി ജനക്കൂട്ടങ്ങൾ തമ്മിൽ നിലനിന്നിരുന്ന അറപ്പും വെറുപ്പും വിരോദവും അനുവദിക്കപ്പെട്ട സാമൂഹിക പരിധിയ്ക്ക് അപ്പുറം ചാടിക്കയറാനുള്ള വെപ്രാളവും,

അതിനെ തടയാനുള്ള ആക്രാന്തവും മറ്റും യാതോരു രീതിയിലും രാജകുടുംബത്തിന് മാറ്റാൻ ആവില്ലതന്നെ.

താഴെക്കിടയിൽ നിന്നിരുന്ന വ്യക്തിയെ വളർത്തിക്കൊണ്ടുവന്നാൽ, ആ ആളിൽ പുതിയപുതിയ അവകാശങ്ങൾ ആണ് പ്രകടമാവുക. ഈ ആളെ വളരാനായി അനുവദിച്ച ഭരണകൂടത്തിനോടും സമൂഹത്തിനോടും യാതോരുവിധ നന്നിയോ കൂറോ കടപ്പാടോ ഈ വളർന്നുവന്ന വ്യക്തിയിൽ കാണില്ല. കാരണം, എത്ര വളർന്നാലും, 'അതിലെന്തിരിക്കുന്നു?' എന്ന ഭാവംതന്നെയാണ് വരിക.

മാത്രവുമല്ല, വളർന്നുവന്ന വ്യക്തിക്ക് ആഗ്രഹങ്ങൾ വളർന്നുവളർന്ന് അങ്ങ് സാമൂഹിക ഉന്നതരുടെ വീട്ടിലെ സ്ത്രീ ജനങ്ങളെ വരെ നോട്ടമിടാനുള്ള മനോഭാവം വന്നേക്കാം. സാമൂഹികമായി വളർത്തിയവരുടെ വീട്ടിലുള്ളവരെ വിവാഹം കഴിക്കുന്നതിൽ എന്താണ് തെറ്റ് എന്ന ചിന്തപോലും അവരിൽ വരാം. എന്നാൽ മറ്റേപക്ഷം കാണുന്നത്, ഈ വളർന്നുവന്ന വ്യക്തിയെ മാത്രമല്ല, മറിച്ച്, ആ ആളുടെ പക്ഷത്തുള്ള, അലയാഴിലെ വൻ ചുഴിപോലെ ചുറ്റിത്തിരിഞ്ഞ് ആഴങ്ങളിലേക്ക് പിടിച്ച് താഴ്ത്താൻ ആകുന്ന മറ്റ്

ബന്ധുജനങ്ങളേയും അതേ സമൂഹത്തിലെ മറ്റുള്ളവരേയും ആണ്.

താഴെക്കിടയിൽ ഉള്ളവരെ വളർത്തിയെടുക്കുന്നതുമായി ബന്ധപ്പെട്ട് പലവിധ അതീവ സങ്കീർണമായ കാര്യങ്ങൾ ഉണ്ട് എന്നുള്ളതാണ് വാസ്തവം. അവയെക്കുറിച്ച് പിന്നീട് പറയാൻ നോക്കാം, ഓർമ്മവരികയാണെങ്കിൽ. എന്നാൽ ഹ്രസ്വമായി സൂചിപ്പിക്കുകയാണെങ്കിൽ, വളർത്തിയവർക്ക് വളർന്നു വന്നവരിൽനിന്നും ഒരു അൽപം അകലത്തിലും സ്വകാര്യമായും ജീവിക്കാൻ സൗകര്യപ്പെടുത്തുകയാണെങ്കിൽ വളരെ പ്രയോജനം ചെയ്യും. ഇങ്ങിനെ ഒരു സംവിധാനം ഇല്ലായെങ്കിൽ, വളർത്തിക്കൊണ്ടുവന്നവർ, പിന്നീട് അതിന് ഒരിക്കൽപ്പോലും ഒരുമ്പിടില്ല എന്നുള്ളതാണ് വാസ്തവം. കൈപൊള്ളിയത് പോലെയാണ് അവർക്ക് അവർ ചെയ്തത് അനുഭവപ്പെടുക. ഇങ്ഗ്ളണ്ട് ഇന്ന് ഈ അവസ്ഥയിലാണ്.

തിരുവിതാംകൂർ ഭരണം കീഴ്ജാതിക്കാരായ കുട്ടികളെ സർക്കാർ വക സ്ക്കൂളുകളിൽ ചേർക്കാൻ അനുവദിച്ചില്ല. ഇതിൽ കാര്യമായ തെറ്റ് കാണാൻ ആവില്ലതന്നെ. കാരണം, ഇതിന് അനുവദിച്ചാൽ, ഉയർന്ന കുടുംബങ്ങളിലെ കുട്ടികൾ സാമൂഹിക ഗർത്തത്തിൽ

Go to Main contents

പെട്ടുകിടക്കുന്നവരുമായി വൻ സാമീപ്യത്തിൽ ആവും. അതോടുകൂടി, അവരിലെ പലവിധ ഗുണമേന്മയും മാഞ്ഞുപോവുകയും, കീഴ്ജാതിക്കാരിലെ പെരുമാറ്റരീതികളും മനോഭാവങ്ങളും, അപകർഷതകളും മറ്റും കയറിക്കൂടുകയും ചെയ്യും. ഇവയെല്ലാം എന്താണ് എന്നതും പ്രത്യേകമായി പ്രതിപാദിക്കേണ്ടവയാണ്. അതിലേക്കും ഇപ്പോൾ കടക്കുന്നില്ല.

തിരുവിതാംകൂർ സർക്കാർ ഈ ഒന്നിച്ചുള്ള പഠനം എന്ന പ്രശ്നത്തെ മറ്റൊരു രീതിയിൽ പരിഹരിച്ചു. തെക്കൻ തിരുവിതാംകൂറിൽ കൃസ്ത്യൻ മിഷിനറിമാർ കീഴ്ജാതിക്കാരായ കുട്ടികൾക്കായി നടത്തുന്ന സ്ക്കൂളുകൾക്ക് സർക്കാർ ധനസഹായം നൽകി. ദക്ഷിണ തിരുവിതാംകൂറിൽ പറിയരുടേയും പുലയരുടേയും മക്കൾ ഈ വിധം പഠിച്ച്, നല്ല വസ്ത്രങ്ങൾ ധരിച്ച്, പൊതു റോഡുകളിലും, കമ്പോളങ്ങളിലും, വന്നുതുടങ്ങി. അവരിൽ ചിലർ ക്രമേണെ സ്വന്തമായുള്ള സ്വകാര്യ സ്വത്തുകൾ വാങ്ങിക്കൂട്ടുകയും ചെയ്യുതുടങ്ങി.

ഈ വിധ കൃസ്തീയമതത്തിൽ ചേർന്ന പുലയർ, പറിയർ കുട്ടികളിൽ ഇങ്ഗ്ളിഷ് മിഷിനറിമാരുടെ സാന്നിധ്യം വൻ മനോവീര്യം വളർത്തുവാൻ

Go to Main contents

സഹായിച്ചിരിക്കും. ഇവിടെ ചെറുതായി ഒന്ന് സൂചിപ്പിക്കേണ്ടത്, ഇങ്ഗ്ളിഷ് മിഷിനറിമാർ ഈ വിധമുള്ള കീഴ്ജാതിക്കാരെ വളർത്തി തുറന്നുവിടുന്നത് തിരുവിതാംകൂറിലെ ഉന്നത ജനക്കൂട്ടങ്ങളുടെ ഇടയിലേക്കാണ്. ഇതിന് പകരം അവരെ വളർത്തി ഇങ്ഗ്ളണ്ടിൽ തുറന്നുവിടുകയാണെങ്കിൽ, ഇങ്ഗ്ളണ്ടിലെ പ്രാദേശിക ജനം പ്രതിഷേധിക്കും എന്നുള്ളത് ഉറപ്പാണ്. ഇതും സാമൂഹിക പരിഷ്ക്കരണത്തിൽ ഉള്ള ഒരു പ്രശ്നമാണ്. മറ്റൊരു ദിക്കിലുള്ള സാമൂഹിക അടുക്കുംചിട്ടയും പുറത്തുനിന്നും വന്നവർ ഇളക്കിമറിക്കുമ്പോൾ വിഷമിക്കുന്നത്, ആ പ്രദേശത്തിലുള്ള പാരമ്പര്യമായി നിലനിന്നിരുന്ന സമൂഹമാണ്. ഈ വിഷയവുമായും ബന്ധപ്പെട്ട് പലതും പറയാനുണ്ട്. പിന്നീടാകാം.

വടക്കൻ തിരുവിതാംകൂറിൽ ഇങ്ഗ്ളിഷ മിഷിനറി സംവിധാങ്ങളുടെ സ്വാധീനം കുറവായിരുന്നു. അവിടെ തുറന്നുവിട്ട അടിമ ജനതതിൽ പെട്ടവരിൽ പലരും കൃസ്ത്രീയമതത്തിന്റെ സ്വാധീനം കാര്യമായി അനുഭവിച്ചവർ അല്ലായിരിക്കാം. അവരിൽ പലർക്കും പെട്ടെന്ന് യജമാനനെ നഷ്ടപ്പെട്ട വീട്ടുമൃഗത്തിന്റെ മാനസികാവസ്ഥ തന്നെ ഉണ്ടായിട്ടുണ്ടാവാം. ഇവരിൽ പലർക്കും

Go to Main contents

പൊതുനിരത്തിൽ ഇറങ്ങാൻ പ്രയാസം തന്നെയായിരുന്നു. ഏതെങ്കിലും ഉയർന്ന ജാതിക്കാരന്റെ പാതയിൽ ഇവർ പെട്ടുപോയാൽ, അവർ സ്വമേധായ ഓടി കാട്ടിനുള്ളിൽ കയറും. കയറിയില്ലായെങ്കിൽ, അവരെ ഓടിച്ചു കയറ്റും. 64 അടിയാണ് ഉയർന്ന ജനക്കൂടത്തിൽ നിന്നും നിൽക്കേണ്ടുന്ന ദൂരം.

അവർ നിൽക്കുന്ന ഇടത്തിലും തൊഴിൽ ചെയ്യുന്ന ഇടത്തിലും അവർ ചില ഇലകൾ ഒരു പ്രത്യേക രീതിയിൽ ഒരു അടയാളം എന്ന രീതിയിൽ വെക്കും. മാർഗ്ഗമധ്യേ ഈ വിധ അടയാളങ്ങൾ ഒരു ഉയർന്ന ജാതിക്കാരൻ കണ്ടുകയാണെങ്കിൽ, അയാൾ ഇവരോട് ഓടിമാറാനായി ഒച്ചവെക്കും. ഒച്ചവെക്കും എന്നു പറഞ്ഞാൽ, ഇന്ന് തെരുവുനായ വീട്ടിൽ കയറിയാൽ ഒച്ചവെക്കുന്നത് മാതിരിയാവാം. എന്നാൽ മറ്റേ പക്ഷവും കാര്യമായ പരുക്കൻ സ്വഭാവക്കാർ തന്നെയാവാം. അങ്ങോട്ട് കടച്ചില്ലായെങ്കിൽ ഇങ്ങോട്ട് കടിക്കണം എന്ന രീതിയിലാണ് ഭാഷാ കോഡുകൾ.

ഇവർ കമ്പോളങ്ങളിൽ ചെല്ലാൻ പാടില്ല. അതിനാൽതന്നെ ഇവർക്ക് അവരുടെ കൈവശമുള്ള കാർഷിക ഉൽപ്പന്നങ്ങൾ വിൽക്കാൻ ആവില്ല. ദാരിദ്ര്യം ഇവരെ വേട്ടയാടും. അടിമത്തമാവും ഇതിനേക്കാൾ നല്ലത്.

പൊതുനിരത്തിന് അടുത്തായി അവരുടെ കൂരകൾ കെട്ടാൻ അനുവദിക്കപ്പെടില്ല. മഴക്കാലങ്ങളിൽ വെള്ളം ഉയരുന്ന അവസരങ്ങളിൽ സർക്കാർ വക വള്ളങ്ങളിൽ കയറി പുഴകളുടേയും അരുവികളുടേയും, കായലുകളുടേയും അങ്ങേക്കരയിലേക്ക് കടക്കാൻ ഇവരെ സമ്മതിക്കില്ല.

കടകളിൽ നിന്നും സാധനങ്ങൾ വാങ്ങിക്കാൻ പോകുമ്പോൾ, അവർ കടയിൽ നിന്നും വൻ ദൂരത്ത് നിന്ന് ആവശ്യമുള്ള സാധനത്തിന്റെ പേര് ഉറക്കെ വിളിച്ച് പറയും. എന്നിട്ട് നിന്നിടത്ത് പണം വെക്കും. അതിന് ശേഷം ദൂരത്തേക്ക് ഓടി മാറും. കടയുടമ വന്ന് സാധനം അവിടെ വെക്കും. പണം എടുത്തുകൊണ്ട് പോകും.

പുതിയ നിയമത്തിൽ കീഴ്ജനത്തിന് സ്വകാര്യ ഭൂസ്വത്ത് കൈവശം വെക്കാൻ അനുവാദം ഉണ്ട് എങ്കിലും, അതൊന്നും നടക്കുന്നകാര്യമല്ല. വെറും പൊട്ടന്മാരെ പോലെ ഇവരെ ചുറ്റുമുള്ള ഭൂഉടമൾ കാണുകയും ആ രീതിയിൽ ഇവരോട് പെരുമാറുകയും ചെയ്യും. എടാ എന്നവാക്കിന് വൻ ഊക്കുണ്ട്. അവർ ആരെങ്കിലും, കുറച്ച് കാടുപ്രദേശം വെട്ടിനിരത്തി വെടുപ്പാക്കിയെടുത്താൽ, അടുത്തുള്ള ഭൂജന്മി

ഇവരെക്കൊണ്ട് അയാളുടെ പേരിൽ അത് റെജിസ്റ്റർ ചെയ്ത് രേഖയുണ്ടാക്കും.

ഇങ്ഗ്ളണ്ടിൽ നിന്നും വന്ന കൃസ്ത്യൻ മിഷിനറിമാർക്ക് ആശ്ചര്യം തോന്നിയ ഒരു കാര്യം ഇതായിരുന്നു: കീഴ്ജനം അടിമയാണ് എന്നും, അവർക്ക് പലവിധ വിലക്കുകൾ ഉണ്ട് എന്നതും മറ്റുമായ യാതോരു വിധ ലിഖിത നിയമവും അവർ അന്വേഷിച്ചിട്ടൊന്നും കണ്ടെത്താൻ ആയില്ലതന്നെ. പിന്നെ എന്ത് അടിസ്ഥാനത്തിലാണ് ഈ പുലയരേയും, പറിയരേയും മറ്റും പല വേദികളിലേക്കും പ്രവേശിക്കുന്നത് തടസ്സപ്പെടുത്തുന്നത് എന്നത് അവർക്ക് മനസ്സിലായില്ല.

എന്നാൽ കീഴ്ജനത്തിനെ അങ്ങിനെ തുറന്നുവിട്ടാൽ, തിരിഞ്ഞ് കടിക്കാൻ അവരെ പ്രാപ്തരാക്കുന്ന ഭാഷാ കോഡുകളാണ് ഏവരുടേയും കൈവശം ഉള്ളത് എന്നതും മിഷിനറിമാർക്ക് അറിവ് ലഭിച്ചില്ലതന്നെ.

## 03. കീഴ്ജനങ്ങൾ മിണ്ടാപ്രാണികളെപ്പോലെ

തിരുവിതാംകൂറിന്റെ വടക്കൻ പ്രദേശങ്ങളിൽ അടിമ ജനത്തിനെ വളർത്തിയെടുക്കാൻ London Missionary Societyയുടേയും മറ്റും കീഴ്ജാതിക്കാർക്കായുള്ള കൃസ്തീയ സ്കൂളുകൾ ഇല്ലായിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു. ഈ സൂചിപ്പിച്ച വടക്കൻ പ്രദേശം Quilon, Alleppey, Cherthala തുടങ്ങിയ പ്രദേശങ്ങൾ ആയേക്കാം. തീർച്ചയില്ല. അവിടങ്ങളിലാണ് 1946ൽ കീഴ്ജാതിക്കാർ കൂട്ടംകൂടുകയും കലാപം സൃഷ്ടിക്കുകയും ചെയ്തത് എന്ന് തോന്നുന്നു. പുന്നപ്ര-വയലാർ കലാപം. ഈ സംഭവവികാസിത്തിനെ പലവിധത്തിൽ ഇന്ന് വ്യാഖ്യാനിക്കപ്പെടുന്നുണ്ട്. ഈ വ്യാഖ്യാനങ്ങളിൽ ഒട്ടുമിക്കതും, ഈ സംഭവവികാസത്തിന്റെ, നൂറ്റാണ്ടുകളോളം നിലനിന്നിരുന്ന, പശ്ചാത്തലത്തെ ബോധപൂർവ്വം അവഗണിക്കുന്നുണ്ട് എന്നാണ് തോന്നുന്നത്.

കീഴ്ജനക്കൂട്ടങ്ങൾക്ക് ഇങ്ഗ്ളിഷ് മിഷിനറിമാരുടെ സാന്നിദ്ധ്യത്തിൽ സ്വാതന്ത്ര്യം ലഭിക്കുന്നതും, അത് ഇല്ലാതെ സ്വാതന്ത്ര്യം ലഭിക്കുന്നതും തമ്മിൽ കാര്യമായ വ്യത്യാസം ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്. കീഴ്ജാതിക്കാരെക്കുറിച്ച് ഇന്നും അവരെക്കാൾ ഉയർന്ന ജനക്കൂട്ടങ്ങൾ

തരംതാഴ്ത്തിത്തന്നെയാണ് പരാമർശിക്കാറ്. അവർ താമസിക്കുന്ന ഇടങ്ങളിൽ അവർ വൈകുന്നേരങ്ങളിൽ മദ്യപിച്ച് അസഭ്യഗാനങ്ങൾ ആലപിക്കുമെന്നും, അലോസരങ്ങളായ ശബ്ദകോലാഹലങ്ങൾ പുറപ്പെടുവിക്കും എന്നൊക്കെ പറയുന്നത് കേട്ടിട്ടുണ്ട്. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഇത് കീഴ്ജാതിക്കാർ മാത്രമല്ല ഇന്ന് കേരളത്തിൽ ചെയ്യുന്നത്. എന്നാൽ, കീഴ്ജനക്കൂട്ടങ്ങൾ ഇത് ചെയ്യുമ്പോൾ, മറ്റുള്ളവർക്ക് വൻ അലോസരം അനുഭവപ്പെടും എന്നുമാത്രം. കീഴ്ജനക്കൂട്ടങ്ങൾ ഇത് ചെയ്യുന്നുണ്ടോ എന്നും അറിയില്ല.

ഇങ്ഗ്ളിഷ് മിഷിനറിമാരുടെ സാന്നിദ്ധ്യത്തിൽ കൃസ്തീയ മതത്തിലേക്ക് ചേർന്ന കീഴ്ജാതിക്കാരിൽ സാംസ്ക്കാരികമായി വൻ മാറ്റങ്ങൾ തന്നെ സംഭവിച്ചിട്ടുണ്ടാവാം.

London Missionary Societyയുടെ പ്രവർത്തനത്താലും, മെഡ്രാസ് സർക്കാറിന്റെ നിരന്തരമായ ശ്രദ്ധയാലും, അടിമത്തവും അടിമ വ്യാപാരവും അടിമകളെ പാട്ടത്തിന് നൽകലും മറ്റും നിയമപരമായി കുറ്റകൃത്യങ്ങളായി മാറിയെങ്കിലും, തിരുവിതാംകൂറിന്റെ വടക്കൻ ജില്ലകളിൽ ഇവയെല്ലാം നിശബ്ദമായിത്തന്നെ തുടർന്നുകൊണ്ടിരുന്നു. നിയമപരമായി

Go to Main contents

സ്വാതന്ത്ര്യം ലഭിച്ച കാര്യം അറിഞ്ഞിട്ടൊന്നും കാര്യമില്ലതന്നെ. ഭാഷ കഠിനമായി അമർത്തിപ്പിടിക്കും. അമർത്തിപ്പിടിച്ചില്ലെങ്കിൽ ആപത്തുമാണ്.

ഭാഷയിൽ ഒരുതരം പൊട്ടന്മാരായി നിർവ്വചിക്കപ്പെടുന്ന ഈ കീഴ്ജനത്തിന് സാമൂഹികമായും, തൊഴിൽപരമായും, വ്യക്തിത്വപരമായും കാര്യമായി ഒന്നുംതന്നെ ചെയ്യാൻ ആവില്ല. ഇന്നും ഇത് ഒരു സാമൂഹിക വാസ്തവം തന്നെയാണ്. ഒരു സ്ത്രീ വീട്ടിൽ നിന്നും പുറത്ത് ഇറങ്ങിയാൽ, മറ്റുള്ളവർ വെറുംപേര് വിളിക്കുകയും, നീ എന്നും, എടീ എന്നും സ്നേഹരൂപത്തിൽ സംബോധനചെയ്യുകയും മറ്റും ചെയ്താൽ, ഈ വ്യക്തി എത്രതന്നെ വ്യക്തിത്വവും വിവരവും കഴിവും സാംസ്ക്കാരിക മികവും പകത്വയും ഉള്ള ആളാണെങ്കിലും, സമൂഹത്തിൽ പിടിച്ച് നിൽക്കാനായി, പരുക്കനായി പെരുമാറേണ്ടിവരും. അതല്ലായെങ്കിൽ, ഈ ആൾ അമുങ്ങിപ്പോകും.

ഈ അമുങ്ങിപ്പോകൽ, തിരുവിതാംകൂറിലെ വടക്കൻ പ്രദേശങ്ങളിലെ കീഴ്ജാതിക്കാർ തുടർന്നും അനുഭവിച്ചുകൊണ്ടിരുന്നു.

അടിമ ജനം കൈവിട്ടുപോകുന്നത് സംഭവിക്കാതിരിക്കാനായി, ഭൂജന്മികുടുംബങ്ങൾ അവരോട് വളരെ വാത്സല്യത്തിൽ പെരുമാറിത്തുടങ്ങിയെന്ന് രേഖപ്പെടുത്തിക്കാണുന്നു. ഈ കപട സ്നേഹപ്രകടനം, ഫ്യൂഡൽ ഭാഷാ സമൂഹങ്ങളുടെ ഒരു മുഖമുദ്രതന്നെയാണ്.

കീഴ്ജനങ്ങളുടെ സങ്കടാവസ്ഥയിൽ വ്യസനം നടിച്ച്, അവർക്ക് ചെറുകിട സാമ്പത്തിക സഹായങ്ങൾ കടമായി നൽകും. ചിലപ്പോൾ അവർക്ക് ചെറുകിട സമ്മാനങ്ങൾ നൽകും. അവർക്ക് നെൽകൃഷിചെയ്യാൻ കുറച്ച് ഭൂമി നൽകും. വിത്തും, കലപ്പയും, കാളകളേയും നൽകും.

അടിമ വ്യക്തി ഭൂജന്മിയോട് വൻ കടപ്പാടും സ്നേഹത്തിലും കുടുങ്ങും. ആ അവസരത്തിൽ, ഭൂജന്മികൾ അവരുടെ സുഹൃത്തുക്കളോട്, ഈ അടിമ വ്യക്തിക്ക് എതിരായി, എന്തെങ്കിലും, കേസോ, പോലീസ് പരാതിയോ നൽകാൻ പറയും. ഈ വിധ പ്രശ്നങ്ങളിൽ കുടുങ്ങുന്ന കീഴ്ജന വ്യക്തി അയാളുടെ (അവന്റെ) ജന്മിയെത്തന്നെ ശരണത്തിനായി സമീപിക്കും. ഭൂജന്മി ഉടനെ തന്നെ ഇയാൾക്കുവേണ്ടി (ഇവനുവേണ്ടി) മാദ്ധ്യസ്ഥം പറയുകയും ഇയാളെ (ഇവനെ) രക്ഷിക്കുകയും ചെയ്യും. ഇയാൾക്ക് (ഇവന്) വൻ

Go to Main contents

താക്കീതും നൽകും. എടാ, എടീ, നീ തുടങ്ങിയ വാക്കുകൾ ശക്തമായിത്തന്നെ ഉപയോഗിക്കും. കീഴാളൻ സ്നേഹാദരങ്ങളാൽ മതിമറക്കും.

എന്നാൽ ചില കീഴ്ജനം ഈ കളിയിലെ ചതിയും വഞ്ചനയും മനസ്സിലാക്കും. പ്രതികരിക്കും വാക്കുകളിൽ. അത് വൻ തെമ്മാടിത്തരംതന്നെയായി ഭൂജന്മി മനസ്സിലാക്കും. വെറും കോഴിക്കാട്ടമായി ദുഷ്ടഭാഷയിലെ കോഡുകളിൽ നിർവ്വചിക്കപ്പെടുന്നവനാണ് വ്യക്തിത്വം കാണിക്കുന്നത്.

അയാൾക്ക് (അവന്) നൽകിയ നെൽകൃഷിഭൂമി തിരിച്ചെടുക്കും. സർക്കാർ ഉദ്യോഗസ്ഥർ ആ നാട്ടിലൂടെ യാത്രചെയ്യുന്ന അവസരത്തിൽ, അവർക്ക് വേണ്ടുന്ന കോഴി, മുട്ട, പാല്, കച്ചി എന്നിവ യാതോരു പണവും ലഭിക്കാതെതന്നെ നൽകാൻ ഇവരെ ബാധ്യസ്ഥരാക്കും. എന്നാൽ ഇത് അങ്ങിനെ ഓസിന് തരാൻ പറ്റില്ലാ എന്ന് തെമ്മാടിയായ കീഴാളൻ സൂചിപ്പിച്ചാൽ, അയാളെ (അവനെ) മുഖത്തിട്ടടിപ്പിക്കുകയും, ഗ്രാമത്തലവന്റെ അടുത്തേക്ക് പിടിച്ച് കൊണ്ടുപോകുകയും, അവിടുള്ള തടങ്കൽതാവളത്തിൽ അടച്ചിടുകയും ചെയ്യും.

Go to Main contents

ഇതുമല്ലെങ്കിൽ, അവർ സർക്കാരിന് ചെയ്തുകൊടുക്കുന്ന വേലക്ക് കൂലിനൽകില്ല.

ഈ അടിമ ജനം ജീവിക്കുന്നത്, നെൽകൃഷി വയലുകളുടെ നടുവിൽ ഉള്ള കൂരകളിൽ ആണ്. അവർ, അവരുടെ മരിച്ചവരുടെ മൃതശരീരവും കന്നുകാലികളേയും മറ്റും ചുറ്റുമുള്ള വയലിലൂടെ കൊണ്ടുപോകുമ്പോൾ, വയലിലെ കൃഷിക്ക് കേടുപറ്റിയെന്ന് ഗ്രാമ അധികാരിക്ക് ഭൂജന്മി പരാതി നൽകും. അധികാരി ഈ വിധ തെമ്മാടികളെ വിളിച്ച് വാക്ക് കോഡുകളിൽ തമർത്തി, അതിന് ശേഷം വൻ പിഴ ചുമത്തും.

തിരുവിതാംകൂറിൽ അന്ന് നിലനിന്നിരുന്ന രാജകുടുംബം വളരെ പുരോഗമ ചിന്താഗതിയുള്ളതായിരുന്നു. എന്നിട്ടുപോലും, വിദൂര പ്രദേശങ്ങളിൽ കീഴ്ജനങ്ങൾ മിണ്ടാപ്രാണികളെപ്പോലെ, എല്ലാ വിധ തരംതാഴ്ത്തലും, കായികമായ മർദ്ദനവും മറ്റും ഏറ്റുവാങ്ങിത്തന്നെയാണ് ജീവിച്ചിരുന്നത്. ഇത് ഇങ്ങിനെയെങ്കിൽ, ഇങ്ഗ്ളിഷ് മിഷിനറിമാർ ആ പ്രദേശത്ത് വരുന്നതിന് മുൻപും, മെഡ്രാസ് ഭരണത്തിന്റെ ശ്രദ്ധവരുന്നതിന് മുൻപും, തിരുവിതാംകൂറിലെ കീഴ്ജനക്കൂട്ടങ്ങളുടെ അവസ്ഥ എന്തായിരുന്നിരിക്കാം എന്ന് ചിന്തിക്കാവുന്നതേയുള്ളു.

ബൃട്ടിഷ് സർക്കാർ ഈ ഉപദ്വീപിൽ ചെയ്ത കാര്യങ്ങൾക്ക് വൻ നഷ്ടപരിഹാരം നൽകണം എന്ന് വൻ ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യം വീമ്പിളക്കുന്ന ഏഭ്യൻ പറഞ്ഞുനടക്കുന്നതിന്റെ പിന്നാംപുറം ഇതൊക്കെയാണ്.

04. കെടാവിളക്കായി ജ്വലിച്ചുനിന്ന് ഏവരിലും സമൂഹത്തിലും, പ്രകാശവും തേജസ്സും രത്നശോഭയും നൽകിയ ഭാഷ സഹജമായുള്ള കമ്പനി

---

പുലയർ, പറിയർ, വേടർ തുടങ്ങിയ കീഴ്ജനക്കൂട്ടങ്ങൾ, ചില ഇടങ്ങളിൽ സ്വന്തം ആൾക്കാരോടൊപ്പം ഒന്നിച്ച് താമസിക്കുന്ന ഇടങ്ങൾ തികച്ചും അറപ്പുളവാക്കുന്ന രീതിയിലായിരുന്നു സ്ഥിതിചെയ്തിരുന്നത്. അവർ ഭക്ഷിക്കാനായി കൊണ്ടുവന്ന മൃഗങ്ങളുടെ ജഡങ്ങളും മറ്റ് അറപ്പുളവാക്കുന്ന വസ്തുക്കളും മറ്റും അങ്ങിങ്ങായി കിടപ്പുണ്ടാവും. ഇവരുടെ താസമസ്ഥലങ്ങളിൽ ആശാരിമാരും കല്ലാശാരികളും യാതോരുവിധ പണിയും ചെയ്തുകൊടുക്കില്ല.

ഈ കീഴ്ജനക്കൂട്ടങ്ങളിൽ ഒരാൾ കൃസ്ത്യാനിയാവുകയും സാവധാനത്തിൽ സാമ്പത്തികമായി കുറച്ച് ഭദ്രതലഭിക്കുകയും ചെയ്തപ്പോൾ കുറച്ച് മേന്മയുള്ള ഒരു താമസസൗകര്യം പണിയാനായി കുറച്ച് ആശാരിമാരെ കണ്ടെത്തി. ഉടനെ അടുത്തുള്ള ബ്രാഹ്മണർ ഇടപെട്ട് ആശാരിമാരെ തൊഴിൽ ചെയ്യുന്നതിൽനിന്നും തടഞ്ഞു. കീഴ്ജാതിക്കാരനെ പിടിച്ച് തടങ്ങലിലുംഇട്ടു. മിഷിനറിമാർക്ക് ഈ

ആളെ മോചിതനാക്കാൻ കുറച്ച് കാലംതന്നെ പിടിച്ചു.

മല്ലപ്പള്ളിയിലെ സ്ക്കൂൾകെട്ടിടം രണ്ട് പ്രാവശ്യം തീവച്ച് നിശിപ്പിക്കപ്പെട്ടു.

പുതുതായി ക്രൃസ്തീയമതത്തിൽ ചേർന്നവർ, പൂർവ്വകാലങ്ങളിൽ ബ്രാഹ്മണരുടേയും ശൂദ്രരുടേയും ഗൃഹങ്ങളിൽ നിന്നും വസ്തുക്കൾ കക്കുമായിരുന്നു. കളവ് ചെയ്യാനായി സ്വന്തം കുട്ടികൾക്ക് പ്രേരണയും പരിശീലനവും നൽകുമായിരുന്നു. തമ്മിൽ കള്ളം പറയുക, ഒച്ചപ്പാടും കലഹവും നിത്യവും നടത്തുക, അസഭ്യവാക്കുകൾ പറയുക എന്നിവ ഇക്കൂട്ടരുടെ ഇടയിൽ ഒരു നിത്യസംഭവം തന്നെയായിരുന്നു. മദ്യപാനവും ഒരു നിത്യവൃത്തിതന്നെയായിരുന്നു.

ക്രൃസ്തീയമതത്തിൽ ചേർന്നവരിൽ ഈ വക കാര്യങ്ങളിൽ വളരെവ്യക്തമായ മാറ്റം കാണപ്പെട്ടിരുന്നു. ഇവിടെ എടുത്തുപറയേണ്ടത്, ക്രൃസ്തീയമതത്തിൽ കയറാതെ അടിമത്തത്തിൽനിന്നും മോചനം ലഭിച്ച കീഴ്ജാതിക്കാർക്ക് ഈ വിധ പരിശീലനങ്ങൾ ലഭിച്ചില്ലതന്നെ, എന്നാണ്.

കാടിന്റെ പലവക്കിലും ചെറിയ കൂരകളിൽ ജീവിക്കുകയും പകലന്തിയോളം വയലുകളിൽ കൊടുവെയിലിൽ പണിയെടുക്കുകയും ചെയ്ത്, ഞാറാഴ്ചകളിൽ നല്ല വെടിപ്പുള്ള വസ്ത്രങ്ങളും ധരിച്ച്, കൃസ്തീയ ദേവാലയങ്ങളിൽ കൂട്ടംചേരുകയും പ്രാർത്ഥനകളിൽ പങ്കെടുക്കുകയും പാട്ടുകൾ പാടുകയും ചെയ്യുന്നവരുടെ ദൃശ്യങ്ങൾ, ഈ വക കാര്യങ്ങൾ കാണുന്നവരിൽ വൻ ആശ്ചര്യംതന്നെ ജനിപ്പിച്ചു.

ഇവ കണ്ട്, ഈ വിധ കാര്യങ്ങളിൽ പങ്കുചേരാത്ത കീഴ്ജനങ്ങളിൽപെട്ടവരിൽ താൽപ്പര്യം ഉണർന്നുവെന്നും പറയാം. എന്നാൽ, അവർക്ക് ഈ വിധ കാര്യങ്ങളിൽ പങ്കെടുക്കാൻ പലവിധ വിലക്കും അവരുടെ യജമാനന്മാർ കൽപ്പിച്ചിരുന്നു. മാത്രവുമല്ല, പലതരം ഭയപ്പെടുത്തുന്ന വിവരങ്ങളും അവരോട് അവരുടെ ജന്മികൾ പറഞ്ഞുകൊടുക്കുമായിരുന്നു.

REV. SAMUEL MATEER ഒരിക്കൽ, കീഴ്ജാതിക്കാരെ പ്രാദേശികരായ കൃസ്തീയർ പഠിപ്പിക്കുന്ന, ഒരു വേദിയിൽ രണ്ടുപ്രാവശ്യം ചെന്നപ്പോൾ, അവിടെ വരാറുള്ള ആളുകൾ മുഴുവനും പേടിച്ച് സ്ഥലം വിട്ടു. കാരണം ഇതാണ്: REV. SAMUEL MATEER അവിടെ വരുന്നത് അവിടുള്ള കീഴ്ജാതിക്കാരെ

പടിച്ച് ഇങ്ഗ്ളണ്ടിലേക്ക് കൊണ്ടുപോയി, സ്വർണ്ണം ഉൽപ്പാദിപ്പിക്കുന്ന എലികൾക്ക് ഭക്ഷിക്കാൻ കൊടുക്കുമെന്ന് അവരുടെ ജന്മികൾ അവരെ അറിയിച്ചിരുന്നു!

സമൂഹത്തിൽ വെറും അഴുക്കുപോലെ ജീവിക്കുന്നതും, എല്ലാ വിധ ആഭാസങ്ങളും നടത്തുന്നതുമായവരും, വ്യക്തമായ വൈവാഹിക ബന്ധങ്ങൾ ഇല്ലാതെ പലപ്പോഴും ആണുങ്ങളും പെണ്ണുങ്ങളും ബന്ധം മാറിമാറി ജീവിക്കുന്നവരും മറ്റുമായ ഈ ആളുകളിൽ വ്യക്തിത്വ മൂല്യം ഉയർത്താം എന്ന് കാണുകയും, അവരോടൊപ്പംനിന്ന് അവർക്ക് വിവരവും സാംസ്ക്കാരിക പെരുമാറ്റങ്ങളും മറ്റും പഠിപ്പിക്കുകയും ചെയ്യുക എന്നുള്ളത്, സമൂഹത്തിലെ ഉയർന്ന ആളുകളിൽ വൻ തമാശമാതിരിയുള്ള ഭാവം തന്നെ ജനിപ്പിച്ചിരുന്നു. വെറും പൊട്ടന്മാരായ ആളുകളോട്, അവർക്ക് എന്തോ വിവരം ഉണ്ട് എന്ന് രീതിയിൽ പെരുമാറുന്നത് തന്നെ, വലിയവരോട് പെരുമാറുന്നത് പോലെ ചെറിയ കുട്ടികളോട് പെരുമാറുന്നത് മലയാളത്തിൽ കാണുന്നത് പോലെയാണ്. വെറും വിഡ്ഢിത്തമായിത്തന്നെയാണ് മറ്റുള്ളവർ കാണുക.

ചെറുകുട്ടികളോട് മലയാളത്തിൽ സംസാരിക്കുമ്പോൾ, വിഡ്ഢിവിവരങ്ങളും വ്യക്തമായും പരിഹാസ്യമായ യുക്തികളും കോമാളി ഗോഷ്ടികളും മറ്റുമാണ് വിവരമുള്ളവർ നൽകുകയും കാണിക്കുകയും ചെയ്യുക. ചെറുപ്രായക്കാർക്ക് പ്രായമുള്ളവർക്ക് ഉള്ള അതേ ബുദ്ധിചാതുര്യം ഉണ്ട് എന്ന് മലയാളത്തിൽ ചിന്തിക്കാൻ പ്രയാസമാണ്.

ഇതേ അവസ്ഥയായിരുന്നു, കീഴ്ജനങ്ങളോട്, അവർക്ക് വൻ ആശയങ്ങൾ ഉൾക്കൊള്ളാൻ ആവും എന്ന രീതിയിൽ സംസാരിക്കുന്നത് മറ്റുള്ളവർ കണ്ടാൽ. ആളുകൾ ചിരിച്ചുചിരിച്ച് മണ്ണുതപ്പും!

എന്നാൽ കാലങ്ങൾ കഴിയുമ്പോൾ പതുക്കെപ്പതുക്കെ സമൂഹത്തിൽ, കൃസ്തീയ ദേവാലയങ്ങളും അവയുടെ കീഴിൽ അണിനിരക്കുന്ന കൂറേ വൻ വിവരവിജ്ഞാനം ഉള്ള ആളുകളും വളർന്നുവന്നുകൊണ്ടിരുന്നു.

എന്നാൽ തിരുവിതാംകൂറിന്റെ വടക്കൻ പ്രദേശങ്ങളിൽ കാര്യങ്ങൾ അത്ര വേഗത്തിൽ നടന്നില്ല. അടിമത്തം നിരോധിക്കുന്നതിന് ഏതാണ്ട് 3 വർഷം മുൻപുതന്നെ 1851ൽ പുലയർക്കിടിയിൽ കൃസ്തീയ പ്രവർത്തനം

തുടങ്ങിയിരുന്നു. ഹിന്ദുക്കൾ (ബ്രാഹ്മണർ) മാത്രമല്ല ഇതിനെ എതിർത്തത്. മറിച്ച്, സുറിയാനി ക്രിസ്ത്യാനികളും ഇത് ഒരു വൻ പ്രശ്നമായി കണ്ടു. കാരണം, അവരുടെ പാരമ്പര്യ ദൈവത്തെയും മതവിശ്വാസത്തേയും ആണ് നാറുന്ന ജനത്തിന് നൽകുന്നത്. അതും അങ്ങ് ഇങ്ഗ്ളണ്ടിൽനിന്നും കയറിവന്ന കുറേ വൻ വിവരദോഷികളായ മിഷിനറിമാർ.

ഈ വിധ പദ്ധതികളുമായി ബന്ധപ്പെട്ട അടിമകൾക്ക് കഠിനമായ ശിക്ഷലഭിച്ചു. മാത്രവുമല്ല, ഇവരെ പഠിപ്പിക്കാൻ ചെന്ന പ്രാദേശികരായ ക്രിസ്ത്യാനികൾക്കും സമൂഹത്തിൽനിന്നും ഭ്രഷ്ട് ലഭിച്ചു. ഇവിടെ പ്രശ്നം മതവിശ്വാസം അല്ലതന്നെ. കാരണം, ഇതിനെ എതിർക്കുന്ന സുറിയാനി ക്രിസ്ത്യാനികളും ക്രിസ്ത്യാനികൾതന്നെ. പ്രശ്നം അടിമജനത്തെ മൊചിപ്പിക്കുന്നു എന്നതും അല്ല. മറിച്ച് പ്രതിയോഗികളായി വളർന്നുവരാനാകുന്നവരെ മോചിപ്പിച്ച്, സർവ്വ സാമൂഹിക വിവരവിജ്ഞാനങ്ങളും, നൈപുണ്യങ്ങളും ലഭിച്ച സർവ്വായുധ തയ്യാറെടുപ്പോടുകൂടിയ ജനക്കൂട്ടമാക്കുന്നു എന്നതാണ്.

അയാൽക്കാരനെ സ്നേഹിക്കുക, ഒരു കവിൽതടത്തിൽ അടിയേറ്റാൽ മറ്റേ

കവിൽത്തടം മറ്റൊരു അടി സ്വീകരിക്കാനായി നീട്ടിക്കൊടുക്കുക, തുടങ്ങിയ യേശുകൃസ്തുവിന്റെ സിദ്ധാന്തങ്ങളൊന്നും സുറിയാനി കൃസ്ത്യാനികൾ കീഴ്ജനക്കൂട്ടങ്ങളുടെ കാര്യത്തിൽ പരിശീലിച്ചിരുന്നു എന്നുതോന്നുനിന്നല്ലതന്നെ. നല്ല സമരിയാക്കാരനെക്കുറിച്ചുള്ള ദൃഷ്ടാന്തകഥയും (Parable of the Good Samaritan) സുറിയാനി കൃസ്ത്യാനികൾ അടിമ ജനത്തിന്റെ കാര്യത്തിൽ അനുഷ്ഠിച്ചിരുന്നു എന്നും തോന്നുന്നില്ല. കാരണം, കീഴ്ജനത്തെ പൂർണ്ണ മനുഷ്യരായി അവർ കണ്ടുകാണില്ല.

തിരുവിതാംകൂർ സമൂഹത്തെ താറുമാറാക്കുന്നതും, അലങ്കോലപ്പെടുത്തുന്നതും മറ്റുമായ പ്രവർത്തനം നടത്തിയ London Missionary Societyയിലെ കൃസ്തീയ മിഷിനറിമാരുടേയും, അവർ വളർത്തിയെടുത്ത, പ്രാദേശിക മിഷിനറിമാരുടേയും തടികേടാകാതിരുന്നത്, അങ്ങ് മെഡ്രാസ് പ്രസിഡൻസിയിൽ ഇങ്ഗ്ളിഷ് ഭരണം നിലിനിന്നുരുന്നത് കൊണ്ടുമാത്രമാണ്. അതില്ലായിരുന്നെങ്കിൽ, രണ്ട് കൂട്ടരും വല്ല നാൽക്കവലയിലും കഴുമരത്തിന്മേൽ, കൈകാലുകൾ ആണിയിൽ അടിക്കപ്പെട്ട് നട്ടുച്ച വെയിലും തോരാമഴയും, രാത്രികാല തണുപ്പും താങ്ങിത്താങ്ങി, പുഴുത്തും ഉണങ്ങിയും നിലവിളിച്ചും മൺമറഞ്ഞുപോയേനെ.

വേലുത്തമ്പിയുടെ പ്രഖ്യാപനം തന്നെ ഈ വിധം കീഴ്ജനക്കൂട്ടങ്ങളെ തുറന്നുവിടുന്നതിലെ ആപത്തിനെക്കുറിച്ചായിരുന്നു എന്ന് ഓർക്കുക.

എന്നാൽ, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി അവരുടെ പ്രദേശത്ത് കൃസ്തീയ മിഷിനറി പ്രവർത്തനം നിരോധിച്ചിരുന്നു. അതിന്റെ ആവശ്യകത അവിടങ്ങളിൽ ഇല്ലായിരുന്നു. കാരണം, London Missionary Societyയുടെ മിഷിനറി പ്രവർത്തനത്തിലും കെടാവിളക്കായി ജ്വലിച്ചുനിന്ന് ഏവരിലും സമൂഹത്തിലും, പ്രകാശവും തേജസ്സും രത്നശോഭയും യഥാർത്ഥത്തിൽ പടർത്തിയത് കൃസ്തീയ മതാശയങ്ങൾ അല്ലതന്നെ. മറിച്ച് പിന്നണിയിൽനിന്നും അദൃശ്യമായും നിശ്ശബ്ദമായും പ്രവർത്തിച്ചുകൊണ്ടേയിരുന്ന ഇങ്ഗ്ളിഷ് ഭാഷാ കോഡുകളാണ്. അത് ഇങ്ഗ്ളിഷ് കമ്പിനിക്ക് സഹജമായി ഉള്ളതുതന്നെ. മറ്റാരും നൽകേണ്ടതില്ല.

Go to Main contents

## 05. ശിക്ഷാ രീതികൾ

---

തിരുവിതാംകൂറിന്റെ സാമൂഹികവും രാഷ്ട്രീയവും ആയ അന്തരീക്ഷത്തെക്കുറിച്ച് പറയേണ്ടിയിരിക്കുന്നു. ഈ പറയുന്ന കാര്യങ്ങൾ തിരുവിതാകൂറർ രാജ്യത്തെക്കുറിച്ചാണെങ്കിലും, ദക്ഷിണേഷ്യയിലെ നൂറുകണക്കിന് ഉണ്ടായിരുന്ന ചെറുതും വലുതുമായ മറ്റ് അനേകം രാജ്യങ്ങളുടേതും തന്നെയാവാം, പ്രാദേശികമായ ചെറിയ മാറ്റങ്ങളോടുകൂടി.

രാജകുടുംബത്തിന്റേയും, നമ്പൂതിരിമാരുടേയും, അമ്പലവാസികളുടേയും, നായർമാരുടേയും വരുമാനവും സമ്പാദ്യവും, മറ്റുമെല്ലാം ഉൽപ്പാദിപ്പിക്കുന്നത്, അവർക്ക് കീഴിൽ പിടിച്ചുനിർത്തിയിരുന്ന, പലതട്ടുകളായുള്ള ഒരു വൻ കൂട്ടം അടിമ ജനതയായിരുന്നു.

യുദ്ധസമയത്ത് രാജുകുടുംബത്തിന് വൻ സാമ്പത്തിക ചിലവ് വരുമെങ്കിലും, മറ്റ് അവസരങ്ങളിൽ കാര്യമായ വൻ ചിലവുകൾ ഇല്ല. എല്ലാ ജന്മികുടുംബത്തിനും ഇന്ന് പോലീസ് വകുപ്പിന് ഉണ്ട് എന്നൊക്കെ പൊതുജനം വിചാരിക്കുന്നത് പോലുള്ള വൻ അധികാരങ്ങൾ ഉണ്ടായിരുന്നു.

മുഹമ്മദ്ദീയരായ ഭൂജന്മികളിൽനിന്നും സ്വത്ത് അനന്തരാവകാശ നികുതിയായി സ്വത്തിന്റെ 25 ശതമാനം ഈടാക്കുമായിരുന്നു. കയറ്റുമതി, ഇറക്കുമതി, Mint duty, വിവിധതരം പിഴകൾ, അനന്തരാവകാശികൾ ഇല്ലാതെ ഭൂജന്മി മരണപ്പെട്ടാൽ ആ സ്വത്ത് രാജകുടുംബത്തിലേക്ക് വരും, മറ്റ് രാജ്യങ്ങളിൽ നിന്നും ജീവരക്ഷാർത്ഥം ഓടിയെത്തുന്ന വൻകിടക്കാരിൽനിന്നും ഈടാക്കുന്ന സംരക്ഷണ തുക, ദേശീയ ഉത്സവകാലത്ത് ജനം രാജകുടുംബത്തിന് സമർപ്പിക്കുന്ന വിലപിടിപ്പുള്ള കാണിക്ക, വൻ വ്യക്തികളുടെ വിവാഹത്തിന് ഉള്ള ഫീസ്, അങ്ങിനെ പലതും രാജകുടുംബത്തിന് പലവിധ വരുമാനം നൽകും.

Canter Visscher എന്നു പേരുള്ള ഡച്ചുകാരനായ പാതിരി 1723ൽ കൊച്ചിയിൽ വച്ച് എഴുതിയ കുറിപ്പ് പ്രകാരം, വിദേശ രാജ്യങ്ങളുമായി തിരുവിതാംകൂറിലേയും മറ്റും പൊതുജനത്തിന് കാര്യമായ ഇടപാടുകൾ ഇല്ലതന്നെ. ദൂരദേശ യാത്രാ സൗകര്യത്തിനായുള്ള റോഡുകളും മറ്റും ഇല്ലാ എന്നുതന്നെ പറയാം. സർക്കാർ പക്ഷത്തുള്ളവർക്ക് പുറംനാട്ടിൽ നിന്നും വരുന്നവരോടു കാര്യമായ അസൂയ. അവരെ അരക്ഷിതാവസ്ഥാ ബോധത്തോടുകൂടിയാണ് വീക്ഷിക്കുക. പ്രാദേശിക ഭാഷകളിൽ കാര്യമായി

Go to Main contents

യാതോരുവിധ സാഹിത്യകൃതികളും പൊതുജനത്തിന്റെ കൈവശം ഇല്ലായിരുന്നു. ഈ വിധ ഭാഷകളിൽ കാര്യമായ കൃതികൾ ഉണ്ടായിരുന്നുവോ എന്നതുതന്നെ സംശയമാണ്.

ചില ഭൂജന്മികൾ രാജകൽപ്പന അനുസരിക്കാതെ, തോന്നിയത് പോലെ പെരുമാറുമെങ്കിലും, മറ്റ് ഇടങ്ങളിൽ രാജകൽപ്പനയ്ക്ക് എതിർവാക്കില്ലായിരുന്നു. ധർമ്മനീതികളും മറ്റുമായ നീതിശാസ്ത്രങ്ങളെക്കുറിച്ചെല്ലാം പരാമർശ്ശിക്കപ്പെടുമെങ്കിലും, മിക്കപ്പോഴും, രാജകൽപ്പനയുടെ കാര്യത്തിലും മറ്റ് അധികാരി കൽപ്പനകളുടെ കാര്യത്തിലും അവയെ കാര്യമായി ഗൗനിക്കില്ലതന്നെ. എന്നുവച്ചാൽ രാജാവ് മാത്രമല്ല, മറിച്ച് ഭൂജന്മികളും അവർക്ക് തോന്നുന്നത് പോലൊക്കെത്തന്നെയാണ് നിയമവും നീതിയും നടപ്പിലാക്കുക. രാജാവ് ഈ വിധ അധികാരികൾക്ക് യാതോരുവിധ വേതനമോ ശമ്പളമോ നിൽകില്ല. എന്നാൽ അവർക്ക് എന്തും അവരുടെ കീഴിലുള്ളവരിൽ നിന്നും എങ്ങിനെ വേണമെങ്കിലും പിഴിഞ്ഞെടുക്കാം.

യാതോരുവിധ നീതിന്യായ കോടതി സംവിധാനവും ഇല്ലായിരുന്നു. പ്രാദേശിക അധികാരികൾ അവർക്ക് തോന്നുന്നത് പോലെ

നിയമവും നീതിയും നടപ്പിൽ വരുത്തും. ഇത് മിക്കപ്പോഴും, അവരുടെ വ്യക്തിപരമായ ലാഭത്തിനോടും, അത്യാർത്തിയോടും ആണ് ബന്ധപ്പെട്ടിരിക്കുക. ഈ വിധ സമ്പ്രധായത്തിൽ ഉള്ള മെച്ചം വിധിന്യായ ഉത്തരവിന് യാതോരു കാലതാമസവും വരില്ലാ എന്നതാണ്.

കീഴ്ജാതിക്കാർക്ക് യാതോരുവിധ അവകാശങ്ങളും ഇല്ലതന്നെ. ഇതിനാൽതന്നെ അവരുടെ ഭാഗത്ത്നിന്നും നീതിക്കായുള്ള യാതോരുവിധ ഹരജികളും വരില്ല.

വൻകിട അധികാര സ്ഥാനങ്ങൾ ലഭിക്കാനായി, വൻ കുടുംബത്തിലെ വ്യക്തികൾ വൻ സംഖ്യ രാജാവിന് നൽകും. സ്ഥാനം ലഭിച്ചാൽ, ഈ കൂട്ടർ അവർക്ക് ചിലവുവന്ന സംഖ്യയുടെ പതിന്മടങ്ങ് അവരുടെ കീഴിൽ പെട്ടിരിക്കുന്ന ജനത്തിൽനിന്നും പിഴിഞ്ഞെടുക്കും.

മിക്ക ജാതിക്കാരുടേയും തലവന്മാരും മൂപ്പന്മാരും, മറ്റ് നേതാക്കളും അവരവരുടെ ജനക്കൂട്ടങ്ങളുടെ മേലുള്ള സ്ഥാനം നിലനിർത്താനായി, രാജാവിനോ അതുമല്ലെങ്കിൽ പ്രാദേശിക അധികാരിക്കോ എല്ലാ വർഷവും ഒരു നിശ്ചിത സംഖ്യ നൽകും. രാജാവും കീഴ്സ്ഥാനക്കാരും ജനങ്ങളിൽ നിന്നും എത്രാമാത്രം പിരിച്ചെടുക്കാനാവും അത്രമാത്രം

പിഴിഞ്ഞെടുക്കും. ദുഷ്ടനായ രാജാവിന്റെ കാലത്ത് ജനം നരകിക്കും. ദയാലുവായതോ ഉദാരമതിയോ ആയ രാജാവ് ഭരിക്കുന്ന കാലത്ത്, ജനത്തിന് പ്രത്യേകമായ യാതോരു ഗുണവും ലഭിക്കുകയും ഇല്ല.

ബ്രാഹ്മണർ എന്ത് കുറ്റം ചെയ്താലും, ശിക്ഷിക്കപ്പെടില്ല. രാജാവിന് ബ്രാഹ്മണ ശാന്തിമാരെ വൻ ബഹുമാനമായിരിക്കും. ഇക്കൂട്ടരുടെ വാക്കിന് ജനവും വൻ വിലനൽകും.

യുദ്ധവും ആക്രമണങ്ങളും കടന്നാക്രമണങ്ങളും കൈയേറ്റങ്ങളും.
ഈ വിധ അവസരങ്ങളിൽ അക്രമികളുടെ കൈയിൽ അകപ്പെടുന്ന സ്ത്രീകളെ ലൈംഗികമായി കുട്ടമായും അല്ലാതേയും ഉപയോഗപ്പെടുത്തലും പിടിച്ചുകൊണ്ടുപോക്കും മറ്റും നിരന്തരം നടക്കുമായിരുന്നു. സ്ത്രീകളുടെ മേലുള്ള കൈയ്യേറ്റങ്ങളിൽ ജാതീയമായ അകൽച്ചകൾ പലപ്പോഴും മാനിക്കപ്പെടില്ലതന്നെ. അക്രമികൾ പുരുഷന്മാരേയും കുട്ടികളേയും പിടിച്ചുകൊണ്ടുപോകും, പല ആവശ്യങ്ങൾക്കായി.

കായിക തൊഴിൽ ചെയ്യുന്നവരോടും, മണ്ണിനോട് ബന്ധിക്കപ്പെട്ട അടിമ ജനത്തിനോടും

അതിഗംഭീര ക്രൂരതയോടുകൂടിത്തന്നെയാണ് അധികാരികൾ പെരുമാറുക. കുറ്റം ചെയ്യുന്നവരോടു മാത്രമല്ല, മറിച്ച് അനുസരണക്കേടുകാട്ടുന്നവരോടും അതികഠിനമായിതന്നെയാണ് പെരുമാറുക. വെറും തടവ് എന്ന ശിക്ഷാരീതി ഇല്ലായിരുന്നു. മറിച്ച്, കുറ്റസമ്മതം ലഭിക്കാനായി വളരെ ക്രൂരമായി മർദ്ദിക്കുമായിരുന്നു. കൈകാലുകൾ ഛേദിക്കൽ, വെട്ടിമുറിക്കൽ, ആണി/ശൂലം എന്നിവയിൽ തറയ്ക്കുക, തുടങ്ങിയരീതിയിലുള്ള പല ശിക്ഷകളും, ചെറുകിട കളവ്, ഗോവധം തുടങ്ങിയവയ്ക്ക് നൽകുന്ന ശിക്ഷയായിരുന്നു. അഗ്നി പരീക്ഷപോലുള്ള കഠിന പരീക്ഷണങ്ങളും സാധാരണമായിരുന്നു.

പുലയർ പോലുള്ളവരെ ചെറിയ പെട്ടിക്കൂടുകളിൽ മൃഗങ്ങളെ വെക്കുന്നതു മാതിരി അടച്ചുവെക്കുന്ന ഏർപ്പാടും ഉണ്ടായിരുന്നു. പലപ്പോഴും ഒന്നിൽകൂടുതൽ ആളുകൾ ഇതിൽ അടക്കപ്പെടും. സ്ത്രീകളും പുരുഷന്മാരും ഒന്നിച്ചായിരിക്കും. മൃഗങ്ങളുടെ കാര്യത്തിൽ ആൺ-പെൺ വ്യത്യാസം ഈ വിധ കാര്യങ്ങളിൽ ശ്രദ്ധിക്കാറില്ലല്ലോ! ചിലപ്പോഴിവരെ കുരങ്ങന്മാരെപ്പോലെ മരത്തിനോട് കെട്ടിയിടും.

നായരുടെ തേങ്ങ മോഷ്ടിച്ചതിന് തൂക്കിലേറ്റി, മറ്റുള്ളവർക്ക് കാണുന്നരീതിയിൽ ജഡം നിർത്തുമായിരുന്നു.

1802ൽ പട്ടാള കലാപം നടത്തിയ കൃഷ്ണപ്പിള്ള ശിപായിയേയും, കുട്ടരേയും കെട്ടിയിട്ട്, അവരെ ആനകളുടെ കാലുകളോട് ബന്ധിപ്പിച്ച്, വലിച്ച് ശരീരം രണ്ടായി കീറിക്കളഞ്ഞു.

നിസ്സാര തെറ്റുകൾക്ക്, പീരങ്കിയുടെ വായയോടു അമർത്തികെട്ടി, പീരങ്കിവെടിവെച്ച്, തലതെറുപ്പിക്കുക, കണ്ണു ചുഴ്ന്നെടുക്കുക, കൈ, മൂക്ക്, ചെവി എന്നിവ വെട്ടിമാറ്റുക, എന്നിവ ശിക്ഷാരിതീകൾ ആയിരുന്നു.

1752ൽ കൃസ്ത്രീയമതത്തിൽ ചേർന്ന ദേവസഹായം പിള്ള എന്ന വ്യക്തിയെ ഒരു എരുമപ്പുറത്ത് കയറ്റി, ചാട്ടകൊണ്ട് അടിച്ച്, ആ മുറിവിന്മേലും, മൂക്കിലും കുരുമുളകു പൊടി തേച്ച്, വൃത്തികെട്ട വെള്ളം കുടുപ്പിച്ച്, ഓരോ ഗ്രാമങ്ങളിലൂടെ കൊണ്ടു നടന്നു.

പിടികൂടപ്പെട്ട വ്യക്തിയുടേയും കുടുംബത്തിന്റേയും പണവും സമ്പാദ്യവും, മറ്റ് നിധികളും രാജാവും അധികാരികളും കൈവശപ്പെടുത്തും. കുറ്റം ചെയ്ത ആരേയും രാജാവിന് അടിമയായി വിൽക്കാം.

Go to Main contents

പോരാത്തതിന് തെരുവിലൂടെ യാതോരു കുടുംബ ബന്ധവും ഇല്ലാതെ അലഞ്ഞുനടക്കുന്നവരേയും പിടിച്ച് അടിമത്തത്തിലേക്ക് വിൽക്കും.

അയിത്തം പ്രകാരമുള്ള നിശ്ചിത ദൂരപരിധിക്കുള്ളിൽ കയറിക്കൂടുന്ന ഏത് കീഴ്ജാതിക്കാരനേയും നായർമാർ അവരുടെ കൈവശമുള്ള വാൾ കൊണ്ട് വെട്ടി വീഴ്ത്തും. കീഴ്ജാതിക്കാരെ തിരിച്ചറിയാനായി, അവർ മാറിടം മറിയ്ക്കാതെവേണം നടക്കാൻ. ഷൂസ്, കുട, നല്ല വസ്ത്രം, വിലകൂടിയ ആഭരണങ്ങൾ എന്നിവ കീഴ്ജാതിക്കാർ ധരിക്കാൻ പാടില്ല. സ്ത്രീകൾ അവരേക്കാൾ ഉയർന്ന ജാതിക്കാരെ കാണുമ്പോൾ, മാറു തോർത്തുകൊണ്ട് മറിച്ചിട്ടുണ്ടെങ്കിൽ, ഉടനെ അത് തുറന്നുകാട്ടേണം. ഇത് അടിയാളത്തം പ്രകടിപ്പിക്കുന്ന ബഹുമാനം നൽകൽ ആണ്.

06. ചൂഷണത്തിന്റെ പാരമ്പര്യമഹിമ

വലുപ്പമുള്ളതോ, ഉയർന്നതോ ആയ കെട്ടിടങ്ങൾ രാജകുടുംബത്തിനും, അവരോടു അടുപ്പമുള്ള പ്രഭുക്കൾക്കും മാത്രമേ കെട്ടാൻ അനുവാദമുണ്ടായിരുന്നുള്ളു. വൻ സംഖ്യ ലൈസൻസിങ്ങ് ഫീസായി ഈടാക്കി, പലതരം സാമൂഹിക അധികാരങ്ങളും പ്രതാപങ്ങളും പല ധനികർക്കും നൽകപ്പെട്ടിരുന്നു. ചില പ്രത്യേകതരം പ്രതാപം വിളിച്ചറിയിക്കുന്ന വിളക്കുകൾ, ചില പ്രത്യേകതരം സംഗീതങ്ങൾ / ഈണങ്ങൾ, ചില പ്രത്യേകതരം ആഭരണങ്ങളും യാത്രാസംവിധാനങ്ങളും, ബഹുമതികളും പദവികളും ഒഴിവാക്കലുകളും (immunities) മറ്റും ഈ വിധ ലൈസൻസിങ്ങ് ഫീസ് വാങ്ങിച്ചുകൊണ്ട് രാജകുടുംബം നൽകും.

ഇന്നുള്ള ഉദ്യോഗസ്ഥപ്രസ്ഥാനത്തെ പരിപാലിക്കാനായി ഉള്ള സെയ്ൽസ് ടാക്സ് എന്ന വൻ പിടിച്ചുപറി പ്രസ്ഥാനത്തിന്റെ സവിശേഷകതളോട് താരതമ്യം ചെയ്യാവുന്ന പലവിധ മറ്റ് ലൈസൻസുകളും പെർമിറ്റുകളും മറ്റും അന്ന് നിലവിൽ ഉണ്ടായിരുന്നു. ഇവ വൻ വരുമാനം രാജകുടുംബത്തിന് നൽകുകയില്ലായെങ്കിലും, ഉദ്യോഗസ്ഥ അധികാരികൾക്ക് സ്വകാര്യ വ്യക്തിയുടെ മേൽ

Go to Main contents

വൻ അധികാരം വെക്കാൻ ഇവ സൗകര്യപ്പെടുത്തും.

ഈ പ്രസ്താവനയിൽ നിശബ്ദമായി നിലനിൽക്കുന്ന ഒരു കാര്യമുണ്ട്. അത് ഇതാണ് : ഒരു ഉദ്യോഗസ്ഥന് ഒരു വ്യക്തിയുടെ മേൽ അധികാരം ലഭിച്ചാൽ, ആ ഉദ്യോഗസ്ഥൻ വാക്ക് കോഡുകളിൽ ആ വ്യക്തിയെ തമർത്തും. ആ വ്യക്തിയുടെ അടിയാളത്തം തന്റെ അവകാശമാണ് എന്ന് ഉദ്യോഗസ്ഥൻ പ്രസ്താവിക്കും. ഈ ഒരു വിവരം മുകളിൽ നൽകിയ വാക്യം ഇങ്ഗ്ളിഷിൽ തർജ്ജമചെയ്താൽ, തർജ്ജമയിൽ മാഞ്ഞുപോകും. എന്നുവച്ചാൽ, ഇങ്ഗ്ളിഷുകാരുടെ അറിവിൽ വരാത്ത ഒരു വിവരമാണ് ഇത്.

1754ൽ പട്ടാള ചിലവിനായി, ഓരോ ഷാണർ വ്യക്തിയും ഒരു കരം നൽകേണ്ടിയിരുന്നു.1787ൽ സുറിയാനി കൃസ്ത്യാനികൾ ഈ വിധം ഒരു കരം നൽകാൻ ബാധ്യസ്ഥരായിരുന്നു. കീഴ്ജാതിക്കാർ വിവാഹം കഴിക്കുന്ന അവസരത്തിൽ ഒരു ഫീസ് നൽകണം എന്ന നിബന്ധന വന്നു. ഇങ്ങിനെയുള്ള ഏതാണ്ട് 110ഓളം നികുതികൾ നിലവിൽ ഉണ്ടായിരുന്നു.

ഇവയിൽ പലതും കച്ചവടക്കാരേയും കൈതൊഴിലുകാരേയും ഉദ്യോഗസ്ഥരുടെ

കീഴാളുകളാക്കാൻ സൗകര്യപ്പെടുത്തുന്നവയായിരുന്നു. മറ്റുള്ളവ തൊഴിൽ ചെയ്യുന്നവരെ അപമാനിക്കാനും മുൾമുനയിൽ നിർത്താനും ആണ് ഉപകരിക്കുക.

പറിയരും പള്ളരും ചില ഷാണരും അവരുടെ താമസ സൗകര്യങ്ങൾക്ക് ഒരു 'കുപ്പക്കച്ച' എന്ന കരം നൽകേണ്ടിയിരുന്നു. കുപ്പ എന്ന വാക്ക് തന്നെ ഈ കൂട്ടർ കുപ്പത്തൊട്ടിയിൽ ഉള്ളവരാണ് എന്ന് ഏവരേയും നിത്യേനെ അറിയിക്കാനാണ് ഉപകരിക്കുക. വലിയ ഒരു സാമ്പത്തിക ലാഭം രാജകുടുംബത്തിന് ഇതിൽ നിന്നും ലഭിക്കില്ലായിരുന്നു.

ഓണത്തിനും ദീപാവലിക്കും കൊയ്ത്തുകാലത്തും, വർഷാവസാനത്തിലും, വിവിധതരം വാർഷിക ദിനത്തിലും, രാജകുടുംബത്തിലെ വിവാഹദിനത്തിലും, ജന്മദിനത്തിലും മറ്റും പലതരം നികുതികൾ കീഴ്ജാതിക്കാർ നൽകേണ്ടിയിരുന്നു. എണ്ണ-ആട്ടുകാർ, അമ്പും വില്ലും കൈവശമുള്ളവർ, ഉരുക്ക് പണിശാല നടത്തുന്നവർ, പല്ലക്കുകാർ, വള്ളവും വലയും കൈവശം ഉള്ളവർ, വേട്ടയ്ക്ക് പോകുന്നവർ, പൂച്ച വർഗ്ഗത്തിൽ പെടുന്ന മൃഗങ്ങൾ ഉള്ളവർ, തട്ടാൻ പണിക്കാർ, മുക്കുവത്തൊഴിലുകാർ, സംഗീതജ്ഞനും

ചെണ്ടകൊട്ടുകാരും, ദൂതന്മാർ, ചായംമുക്കുന്നവർ, കുറവൻ-നൃത്തക്കാർ തുടങ്ങി പലരും അതീവ ചെറിയ സംഖ്യകൾ നൽകാനായി, ഇന്ന് വില്ലേജ് ഓഫിസിൽ കരം അടക്കുന്നതുമാതിരി, ഉദ്യോഗസ്ഥന്റെ മുന്നിൽ വന്നു നിൽക്കേണം. അവരുടെ താമസസ്ഥലത്തിനും കരംനൽകേണ്ടതാണ്.

ബ്രിട്ടിഷ്-ഇന്ത്യയിൽ ഈ വക യാതോരു തെമ്മാടി ഉദ്യോഗസ്ഥ പ്രസ്ഥാനവും ഇല്ലായിരുന്നു. വിൽപ്പന നികുതിപോലും ഇല്ലായിരുന്നു! ഇവിടെ ചെറുതായി ഒന്നു പറയേണ്ടുന്ന കാര്യം ഇന്ന് ഇന്ത്യയിൽ പൊതുമേഖലാ കമ്പനികൾ കോടാനുകോടി രൂപയാണ് എല്ലാവർഷവും വിഴുങ്ങിക്കളയുന്നത്. നഷ്ടത്തോടു നഷ്ടം. ഉദ്യോഗസ്ഥരുടെ സാമ്പത്തിക ലാഭത്തിനായി മാത്രം നിലനിൽക്കുന്ന ഈ വക നഷ്ടപ്രസ്ഥാനങ്ങൾ ഇങ്ഗ്ളിഷ് ഭരണകാലത്ത് ബ്രിട്ടിഷ്-ഇന്ത്യയിൽ ഇല്ലായിരുന്നു എന്ന് ഓർക്കേണ്ടുന്നതാണ്.

ഏതാണ്ട് 1865ൽ, മെഡ്രാസിലെ ഇങ്ഗ്ളിഷ് സർക്കാരിന്റെ പൊതുവായുള്ള ഉപദേശത്താൽ ഏതാണ്ട് 110ഓളം വളരെ വ്യക്തമായി ലിസ്റ്റ് ചെയ്തിരുന്ന കരങ്ങൾ / നികുതികൾ, രാജവംശത്തിന്റെ ഒറ്റ കൈയൊപ്പിലൂടെ

റദ്ദാക്കപ്പെട്ടു. എന്നാൽ, ഇവയിൽ പല കരങ്ങളും പല കീഴ്ഉദ്യോഗസ്ഥരും തുടർന്നും കീഴ്ജനങ്ങളിൽ നിന്നും ഈടാക്കുന്നത് തുടർന്നു കൊണ്ടിരുന്നു. കാരണം, ഉദ്യോഗസ്ഥനോട് തർക്കിക്കുന്നത് ഇന്ന് ഇന്ത്യയിൽ ഉള്ളത് പോലെ, വൻ തെമ്മാടിത്തരമായിരുന്നു, അന്നും തിരുവിതാംകൂറിൽ.

അടിമ ജനം സർക്കാരിന് സൗജന്യമായി നൽകുന്ന സേവനങ്ങളും നിർബന്ധ തൊഴിലുകളും ദക്ഷിണേഷ്യയിലും അതുപോലുള്ള മറ്റെല്ലാ നിലവാരം കുറഞ്ഞ സമൂഹങ്ങളിലും പണ്ടുകാലം മുതൽ നടപ്പിൽ ഉള്ള ഒരു കാര്യമാണ്. ഡെൽഹിയിലേയും ജെയ്സാൽമറിലേയും മറ്റുമായ വൻ കൊട്ടരങ്ങളും കോട്ടകളും, ആഗ്രയിലെ താജ് മഹളും, ഉപഭൂഖണ്ഡത്തിൽ കാണപ്പെടുന്ന പല ഗംഭീരങ്ങളായ ക്ഷേത്രങ്ങളും, ഈജിപ്റ്റിലേയും, ദക്ഷിണ അമേരിക്കയിലെ മായൻ സംസ്ക്കാരത്തിലും മറ്റും കാണപ്പെടുന്ന അനവധി വൻ കെട്ടിടങ്ങളും മറ്റും ഈ വിധം പണിചെയ്യപ്പെട്ടവയാണ്.

തിരുവിതാംകൂറിൽ ഈ വിധ വൻ കെട്ടിടങ്ങൾ ഇല്ലായെങ്കിലും, രാജവംശത്തിന്റേയും, ഉദ്യോഗസ്ഥരുടേയും, ഗ്രാമങ്ങളിലെ അധികാരികളുടേയും ആവശ്യത്തിനായി ഏറ്റവും

കീഴിൽ പെട്ടുപോയ ജനക്കൂട്ടങ്ങൾ ഈ വിധ പണികൾക്കായി നിയോഗിക്കപ്പെടും. അവരെ ഏത് അവസരത്തിലും വന്നുവിളിക്കാം.

ചില അവസരങ്ങളിൽ രാജകുടുംബം ചെറിയ ഒരു സംഖ്യ വേതനമായി നൽകിയാൽ തന്നെ അവ ഉദ്യോഗസ്ഥർ കൈവശപ്പെടുത്തും. കീഴ്ജനത്തിന് ഇതിനെക്കുറിച്ച് പരാതിപ്പെടാൻ യാതോരു മാർഗ്ഗവും ഉണ്ടാവില്ല. എന്തെങ്കിലും പരാതി പറഞ്ഞാൽ, കിട്ടിയേക്കാവുന്ന കഠിനമായ ശിക്ഷയെ ഭയപ്പെട്ട് ഇതിന് ആരും മുതിരില്ലതന്നെ.

ജലസേചന പദ്ധതികൾക്കായുള്ള തൊഴിലിൽ ഏതാണ്ട് പൂർണ്ണമായും ഈ വിധമുള്ള നിർബന്ധ, വേതനമില്ലാത്ത പങ്കാളിത്തം കീഴ്ജനക്കൂട്ടം നൽകും.

സർക്കാർ സ്വത്തുക്കൾ പാറവ് ചെയ്യാനായി ഇക്കൂട്ടരെ എടുക്കും. കാടുകളിൽ നിന്നും മരം വെട്ടുകയും, അവ വഹിച്ചുകൊണ്ടുവരികയും ചെയ്യണം. സർക്കാർ വക സാധനങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടു പോകാൻ ഇവരെ വിളിക്കും.

പട്ടാളക്കാരുടെ വ്യക്തിപരമായുള്ള തൊഴിലുകൾ ചെയ്തുകൊടുക്കുക, അവരുടെ കുതിരകൾക്കായുള്ള തീറ്റപ്പുല്ല്, സർക്കാർ വക

ആനകൾക്ക് തിന്നാനുള്ള വസ്തുക്കൾ, എഴുത്തിനായുള്ള പനയോലകൾ, വിളക്കിനായുള്ള എണ്ണ, വിറക്, അമ്പലങ്ങൾക്കായുള്ള സാധനങ്ങൾ തുടങ്ങി പലവക കാര്യങ്ങളും കീഴ്ജനം സമാഹരിച്ചു സൗജന്യമായി കൊണ്ടക്കൊടുക്കേണം.. ഈ കീഴ്ജനത്തിനെ ഏതാണ്ട് മൃഗങ്ങളെപ്പോലെ തന്നെയാണ് ഉദ്യോഗസ്ഥർ കണ്ടിരുന്നത്.

ഈ വിധ കാര്യങ്ങളിൽ സാമ്പത്തികമായി ഉയർന്നവരിൽ നിന്നും സാമ്പത്തിക പങ്കാളിത്തമെങ്കിലും വേണം എന്ന് പറയാനുള്ള ചങ്കൂറ്റം കീഴ്ജനത്തിന് ഇല്ലതന്നെ. ഇത് ഇന്ന് വിചിത്രമായി വായനക്കാരന് തോന്നുന്നുവെങ്കിൽ, ഇന്ന് പൊതുവായി കാണപ്പെടുന്ന ഈ ഒരു കാര്യത്തെക്കുറിച്ച് ചിന്തിക്കുക:

സ്കൂൾ, കോളെജ് വിദ്യാർത്ഥികളെ വൻ സൗജന്യനിരക്കിൽ അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടുപോകുന്നത് സ്വകാര്യ ബസ്സുകളാണ്. ഈ ഒരു വൻ ഭാരം ഉള്ള പ്രവർത്തനത്തിൽ സർക്കാർ ബസ്സുകളും ആനുപാതികമായ പങ്കാളിത്തം എടുക്കണം എന്ന് ഏതെങ്കിലും സ്വകാര്യ ബസ് ജീവനക്കാരന് ഒറ്റക്ക് ആർട്ടിഒാ ഓഫിസിൽ കയറിച്ചെന്ന് ആവശ്യപ്പെടാൻ ധൈര്യം ഉണ്ടാവുമോ ആവോ! സ്വാതന്ത്ര ഭാരതത്തിലെ

പൗരന്റെ ധൈര്യമാണ് സൂചിപ്പിക്കപ്പെട്ടത്. പാക്കിസ്ഥാനെ കയറി അടിക്കാനൊക്കെ വിളിച്ചു പറയാനുള്ള ധൈര്യത്തിന് യാതോരു കുറവും ഉണ്ടാവില്ലതന്നെ!

തിരുവിതാംകൂറിൽ ഈ വിധമാണ് കാര്യങ്ങൾ എങ്കിൽ, ബ്യട്ടിഷ്-മലബാറിൽ കാര്യങ്ങൾ നേരെ മറിച്ചായിരുന്നു. സമൂഹത്തിൽ ഏറ്റവും കീഴിൽ പെട്ട വ്യക്തിക്കും ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥന് എതിരായിവരെ പരാതി നൽകാം. എന്നാൽ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ മലബാറിൽ വളരെ കുറവായിരുന്നു.

ഇങ്ഗ്ളിഷ് ഭരണം മലബാറിൽ ചെയ്ത വൻ കാര്യങ്ങളിൽ പലരും ശ്രദ്ധിക്കാതെ പോകുന്ന ഒന്ന് ഇതാണ്: കാലാകാലങ്ങളായി ഈ ഉപഭൂഖണ്ഡത്തിൽ നിലനിന്നിരുന്ന, അതി ക്രൂരതയുടെ മുഖമുദ്രയായിരുന്ന ഭൂജന്മികളും മറ്റ് പാരമ്പര്യ അധികാരവർഗ്ഗ കുടുംബങ്ങളും നിറഞ്ഞുനിന്നിരുന്ന ഉദ്യോഗസ്ഥ പ്രസ്ഥാനത്തെ അവർ ഇടിച്ച് നിലംപരിശാക്കി. ഇതിന് പകരം പൊതു പരീക്ഷയിലൂടെ തിരഞ്ഞെടുക്കപ്പെടുന്ന ആളുകളെ വച്ച് ഒരു പുതിയ ഉദ്യോഗസ്ഥ പ്രസ്ഥാനത്തെ സ്ഥാപിച്ചു.

Go to Main contents

ഇങ്ഗ്ളിഷ് ഭാഷയിലെ സമതപാധിഷ്ഠിതമായ സാമൂഹിക പ്രത്യയശാസ്ത്രത്തിൽ ഊന്നിക്കൊണ്ടുള്ളതായിരുന്നു ബൃട്ടിഷ്-ഇന്ത്യയിലെ ഉദ്യോഗസ്ഥപ്രസ്ഥാനം. ഈ പ്രസ്ഥാനത്തിന് ഉള്ള ഏക ന്യൂനത, ജനങ്ങളിൽ ഒട്ടുമിക്കവർക്കും, ഉദ്യോഗസ്ഥരിലെ ഗുമസ്ഥർ, ശിപായി പോലുള്ള കീഴ്ജീവനക്കാർക്കും ഇങ്ഗ്ളിഷ് ഭാഷാ പ്രാവീണ്യം ഇല്ലായായിരുന്നു എന്നതാണ്. മാത്രവുമല്ല, വൻ ഇങ്ഗ്ളിഷ് ഭാഷാ പ്രാവീണ്യം ഉള്ള ആളുകൾ മധ്യ നിലവാരത്തിലുള്ള (middle-level) ഉദ്യോഗസ്ഥരിലും കുറവായിരുന്നു.

എന്നാൽ, തിരുവിതാംകൂറിനോട് താരതമ്യം ചെയ്താൽ, കീഴ്ജനക്കൂട്ടങ്ങൾക്ക് ബൃട്ടിഷ്-മലബാർ പറുദീസപോലുള്ള ഒരു അതിസുഖസ്ഥാനം തന്നെയായിരുന്നു. ഇന്ന് മലബാറിൽ നിലുയുറപ്പിച്ചിരിക്കുന്ന ഉദ്യോഗസ്ഥ പ്രസ്ഥാനം ബൃട്ടിഷ്-മലബാറിലെ ഉദ്യോഗസ്ഥ പ്രസ്ഥാനം അല്ല. മറിച്ച് തിരുവിതാകൂറിൽ നിന്നും കുടിയേറിയ ഫ്യൂഡൽ-ഭാഷാ ഉദ്യോഗസ്ഥ പ്രസ്ഥാനം ആണ്.

## 07. കപട അടിമത്തവും യഥാർത്ഥ അടിമത്തവും

അടിമ ജനത്തിനെ പല വിധ അനുഷ്ഠാനങ്ങൾക്കായുള്ള മനുഷ്യക്കുരുതിക്കും ഉപയോഗിക്കുമായിരുന്നു. Native Life in Travancoreൽ ഈ വിധം നടന്ന ഒരു സംഭവത്തെക്കുറിച്ച് രേഖപ്പെടുത്തിക്കാണുന്നു. കോട്ടയത്തിന് അടുത്തുള്ള ഒരു ഭൂജന്മി പലവട്ടം, വെള്ളം സംഭരിക്കാനുള്ള, ഒരു അണ കെട്ടി. എന്നാൽ ഓരോ പ്രാവശ്യവും ഉയർന്നുവരുന്ന വെള്ളം അതിനെ പൊളിക്കുമായിരുന്നു. ഇതിനെക്കുറിച്ച് ബ്രാഹ്മണരുമായി സംസാരിച്ചപ്പോൾ, അവർ ഇതിനുള്ള പരിഹാരം പറഞ്ഞുകൊടുത്തു. കന്യകളായ മൂന്ന് പെൺകുട്ടികളെ ഇവിടെ ബലിയർപ്പിക്കണം.

പതിനാലും പതിനഞ്ചും വയസ്സുള്ള മൂന്ന് പെൺകുട്ടികളെ ഈ പ്രകാരം ബലി അർപ്പിച്ചു. ഈ ബലി നൽകപ്പെട്ട സ്ഥലവും അതിനായി ഉപയോഗിക്കപ്പെട്ട കത്തിയും REV. SAMUEL MATEER നേരിട്ട് പോയി കണ്ടതായി രേഖപ്പെടുത്തിക്കാണുന്നു.

ഈ വിധം ജല സംഭരിണികൾ കെട്ടുന്ന അവസരത്തിൽ, അവ പൊട്ടുന്നിടത്ത് ഒരു അടിമ

വ്യക്തിയെ ജീവനോടെ എടുത്ത് എറിഞ്ഞ് കൊല്ലുന്ന ഏർപ്പാടും ഉണ്ടായിരുന്നു.

രാമവർമ്മ കുലശേകര രാജാവ്, യുദ്ധത്തിന് പോകുന്നതിന് മുൻപായി പതിനഞ്ചോളം പിഞ്ചു കുഞ്ഞുങ്ങളെ ജീവനോടുകൂടി മണ്ണിൽ കുഴിച്ച് മൂടി, ബലിനൽകിയതായും പറഞ്ഞുകാണുന്നു. ഈ വിധ ബലിനൽകൽ, യുദ്ധത്തിൽ വിജയം ഉറപ്പാക്കാനായിരുന്നു.

അടിമ ജനത്തിന് ഇത്രമാത്രം മൂല്യമില്ലാത്ത അവസ്ഥയുടെ കാരണം, പൊതുവായി പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് ഉദ്ദ്യോഗസ്ഥർക്ക് മനസ്സിലായില്ലാ എന്നാണ് തോന്നുന്നത്. ഭാഷാ കോഡുകളിൽ, പടിപടിയായി അടിയിൽ പെട്ടുപോകുന്നവർക്ക് യാതോരു മൂല്യവും മുകളിൽ ഉള്ളവരിൽ നിന്നും ലഭിക്കില്ല എന്നുള്ളതാണ് വാസ്തവം.

ദക്ഷിണേഷ്യൻ ഉപഭൂഖണ്ഡത്തിൽ നിലനിന്നിരുന്ന സാമൂഹിക അടിമത്തം ഒരു വൻ ചരിത്ര സംഭവമായി ഇന്ത്യയിലെ ഔപചാരിക ചരിത്രകാരന്മാർ കണുന്നുണ്ടോ എന്ന് അറിയില്ല. എന്നാൽ, യൂഎസ്ഏയിലെ പ്രദേശങ്ങളിൽ നിലനിന്നിരുന്ന കാപ്പിരി അടിമത്തത്തെക്കുറിച്ച് ഈ കൂട്ടർ വാചാലമായി സംസാരിച്ചേക്കാം.

ആഫ്രിക്കയിലെ സമൂഹങ്ങളിൽ തമ്മിൽത്തമ്മിൽ വെട്ടിമുറിച്ചു ജീവിച്ചിരുന്ന കട്ടാളക്കൂട്ടങ്ങളേയും നരഭോജികളേയും, അവിടങ്ങളിൽ ഉള്ള സാമൂഹികാധിപന്മാർ പിടികൂടിയ അവിടുള്ള സാമൂഹിക അടിമകളേയും അറബി അടിമക്കച്ചവടക്കാർക്കും ഭൂഖണ്ഡ യൂറോപ്പിൽ നിന്നും വന്ന അടിമക്കച്ചവടക്കാർക്കും അടിമകളായി വിൽക്കപ്പെട്ടവരിൽ വൻ ഭാഗ്യമുള്ളവർ മാത്രമാണ് അമേരിക്കൻ ഭൂഖണ്ഡത്തിലെ ഇങ്ഗ്ളിഷ് പ്രദേശങ്ങളിൽ വിൽക്കപ്പെട്ടത്.

ആ കാലത്ത്, അടിമജനം എന്നത് ലോകമെമ്പാടും ഒരു യാഥാർത്ഥ്യമായിരുന്നു. എന്നാൽ ഇങ്ഗ്ലിഷ് ഭാഷയിൽ അടിമകളെ നിലക്ക് നിർത്താനും അടിച്ചമർത്താനും ഉള്ള വാക്ക് കോഡുകൾ ഇല്ലതന്നെ. അടിമയായി വിൽക്കപ്പെടുന്ന ഇടങ്ങളിൽ ഇങ്ഗ്ളിഷ് ഭാഷ സംസാരിക്കുന്നരാണ് ഉള്ളത് എങ്കിൽ, ഏതാനും വർഷങ്ങൾക്കുള്ളിൽ അടിമവ്യക്തിയുടെ വ്യക്തിത്വം വൻ നിലവാരങ്ങളിലേക്ക് വളരും.

ഇന്ന് അടിമ ജീവിതാനുഭവങ്ങളെക്കുറിച്ച് ഏറ്റവും വാചാലവും വേവലാതിയും ഉള്ള കൂട്ടർ അമേരിക്കയിലെ കാപ്പിരികൾ ആണ്. അവരാണെങ്കിൽ അനുഭവിച്ച അടിമത്തം ഒരു

അടിമത്തം അല്ലതന്നെ. അവിടെ അടിമകളായി കൊണ്ടുവരപ്പെട്ടവരുടേയും, വിൽക്കപ്പെട്ടവരുടേയും കാര്യം വളരെ കഷ്ടമായിരുന്നു. എന്നാൽ അവിടുള്ള അടിമത്തം അനുഭവിച്ചുകഴിഞ്ഞാൽ വ്യക്തിയിൽ വൻ മാറ്റങ്ങൾ സംഭവിക്കും. അവർക്ക് അവരുടെ അടിമ അവസ്ഥയെക്കുറിച്ച് വളരെ വ്യക്തമായ വിവരം ലഭിക്കും. അവർ പ്രതിഷേധിക്കും.

യൂഎസ്സ്ഏയിലെ കാപ്പിരി അടിമകളിലെ പുരുഷന്മാരെ അവരുടെ ഉടമസ്ഥർ Boy എന്ന് സംബോധന ചെയ്തതും, പരാമർശിച്ചതും, വൻ വേദനയോടുകൂടിയാണ് ഇന്ന് അവിടുള്ള കാപ്പിരികൾ ഓർക്കുന്നത്.

ഈ വിധം അടിമകളെ Boy എന്ന് തങ്ങളുടെ മുൻതലമുറക്കാർ സംബോധന ചെയ്തും പരാമർശിച്ചുതും ആലോചിച്ച്, പണ്ട് കാലത്ത് അടിമകളെ വച്ചിരുന്ന കുടുംബക്കാരുടെ പിൻമുറക്കാർ വേവലാതിപ്പെടുന്നു, ഇന്ന്.

ഈ Boy പ്രയോഗം അരോചകമാകുന്നത്, വൻ മാനസിക നിലവാരം ലഭിച്ച അടിമകൾക്ക് മാത്രമാണ്. വെറും ചളിപോലെ കാണപ്പെട്ടിരുന്ന ദക്ഷിണേഷ്യയിലെ അടിമകൾക്ക് Boy എന്ന വാക്കിലെ അരോചകത്വം അറിയാനുള്ള

മാനസിക വളർച്ച കിട്ടിയില്ലാ എന്നതാണ് വാസ്തവം.

ദക്ഷിണേഷ്യയിൽ അറിയപ്പെടുന്ന ചരിത്രകാലം മുതൽ അടിമജനം അവരുടെ അവസ്ഥയോട് യോജിച്ചുതന്നെയാണ് ജീവിച്ചിരുന്നത്. ഇങ്ഗ്ളിഷ് ഭരണം ഈ ഉപഭൂഖണ്ഡത്തിൽ കാലുറപ്പിച്ചതോടുകൂടി, ഈ മനോഭാവത്തിൽ വൻ മാറ്റം സംഭവിച്ചു.

ഈ സാമൂഹികാവസ്ഥ ഉയർന്ന ജനക്കൂട്ടങ്ങൾക്കും സൗകര്യപ്രദമായിരുന്നു എന്ന് തോന്നുന്നില്ല. പല ഉയർന്ന ആളുകൾക്കും വിദൂരങ്ങളിലേക്ക് യാത്ര ചെയ്യാനുള്ള വൈമുഖ്യം ഉണ്ടായിരുന്നു. വെള്ളവും ഭക്ഷണവും കീഴ്ജനക്കൂട്ടങ്ങൾ താമസിക്കുന്ന ഇടത്ത് നിന്നും ഉപയോഗിക്കാൻ അവർക്ക് അറപ്പായിരുന്നു.

വേറെയും കാരണങ്ങൾ ഉണ്ടായിരുന്നു. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ദക്ഷിണേഷ്യയിൽ നിന്നും അടിമ ജനത്തിനെ വാങ്ങിച്ചുകൊണ്ടുപോകുന്ന ഏർപ്പാട് ഉണ്ടായിരുന്നു. ഇതിൽ പലരും പങ്കെടുത്തിരുന്നു എന്ന് തോന്നുന്നു. അറബികളും, ഡച്ചുകാരും, ഫ്രഞ്ചുകാരും ഇങ്ങിനെ ചെയ്തിരുന്നു.

അറബിക്കച്ചവടക്കാർക്ക് പ്രാദേശികമായി ഒത്താശചെയ്ത മുഹമ്മദ്ദീയരായ ആളുകളും ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

ഇവർ പലപ്പോഴും ഇവിടെ നിന്നും പിടിച്ചുകൊണ്ടുപോകുന്ന അടിമജനത്തിനെ ദക്ഷിണാഫ്രിക്കയിലെ ഡച്ചുകാർക്ക് വിറ്റിരുന്നു എന്ന് തോന്നുന്നു. ദക്ഷിണാഫ്രിക്കയിലെ കാര്യങ്ങൾ മറ്റ് പലരീതിയിൽ അതിസങ്കീർണ്ണമായിരുന്നു. അതിലേക്ക് പിന്നീട് കടക്കാം.

ദക്ഷിണേഷ്യയിൽ ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ ഉള്ള ബ്രിട്ടിഷ്-ഇന്ത്യയിൽ അടിമകളെ പിടിച്ച് കൊണ്ടുപോക്കും അടിമക്കച്ചവടവും നിരോധിച്ചിരുന്നു. മാത്രവുമല്ല, തിരുവിതാംകൂർ രാജ്യത്തിൽ Col Munro ഏതാനും വർഷം ദിവാനായി ഭരിച്ചപ്പോൾ, അവിടെനിന്നും അടിമകളെ പിടിച്ചുകൊണ്ടുപോകുന്നവരേയും പിടികൂടിയിരുന്നു.

1812ൽ ചങ്ങനാശ്ശേരിയിൽ ഉള്ള ഡച്ചുകാരുടെ കേന്ദ്രത്തിനുള്ളിൽ ഒരു പോണ്ടിച്ചേരിക്കാരൻ കുറെ അടിമകളെ ഇരുമ്പ് കാൽച്ചങ്ങലകളിൽ പൂട്ടിയിട്ടു, പട്ടിണിക്കിട്ടത്, Col Munro കണ്ടെത്തുകയുണ്ടായി. അവരെ

മോചിപ്പിച്ചെങ്കിലും, ഡച്ചുകാരുടെ സഹകരണത്തോടുകൂടി ചങ്ങനാശ്ശേരിക്കാർ ഈ കച്ചവടും രഹസ്യമായി തുടർന്നുകൊണ്ടിരുന്നു.

മുസൽമാൻമാരെക്കുറിച്ച് പറയുമ്പോൾ, ഈ ഉപഭൂഖണ്ഡത്തിലും മറ്റും ഇസ്ലാമിക ഭരണം നിലനിന്നിരുന്ന ഇടങ്ങളിൽ അടിമകൾക്ക് താരതമ്യേനെ സാമൂഹിക അധമത്വം കുറവായിരുന്നു എന്ന് REV. SAMUEL MATEER രേഖപ്പെടുത്തുന്നു. എന്നിരുന്നാലും, ആരോരുമില്ലാത്തവരെ പിടികൂടി അടിമത്തത്തിലേക്ക് വിൽക്കുന്ന മുഹമ്മദ്ദീയർ ഉണ്ടായിരുന്നതായി പറയപ്പെടുന്നു.

അടിമകളെ പേർഷ്യയിലേക്ക് കൊണ്ടുപോയി വിൽക്കപ്പെടുന്നു എന്ന പരാതി ഇങ്ഗ്ലിഷ് ഭരണത്തിന് കിട്ടിക്കൊണ്ടിരുന്നു. ബോപ്പാലിൽ വച്ച് കുറെ പെൺകുട്ടികളെ അടിമകളായി കയറ്റുമതി ചെയ്യാൻ ഒരുമ്പെട്ട ഒരു മുഹമ്മദ്ദീയനെ ബോംബെയിൽ വച്ച് പിടികൂടുകയുണ്ടായി. കുറെ ഷാണരെ പിടികൂടി സാൻസിബാറിലെക്ക് (Zanzibarറിലേക്ക്) കടത്താൻ ശ്രമിച്ച ഒരു മുഹമ്മദ്ദീയനിൽ നിന്നും അവരെ Rev. Henry Baker രക്ഷിച്ചതും രേഖപ്പെടുത്തിക്കാണുന്നു. മറ്റൊരു മുഹമ്മദ്ദീയൻ ഒരു പെൺകുട്ടിയെ ഭാര്യയായി വിവാഹം കഴിച്ച് സാൻസിബാറിൽ

കൊണ്ടുപോയി വിറ്റത്, സാൻസിബാറിലെ ബ്യൂട്ടിഷ് ഭരണാധികാരി Dr. John Kirk ഇടപെട്ട്, രക്ഷിച്ചു തിരിച്ച് തിരുവിതാംകൂറിലേക്ക് കൊണ്ടുവന്നകാര്യവും രേഖപ്പെടുത്തിക്കാണുന്നു.

ഇവിടെ എടുത്തു പറയേണ്ടുന്നത്, ലോകമെമ്പാടും നടന്നിരുന്ന അതികഠിമായ അടിമത്തം നിർത്താനായി പടപൊരുതിയത് ഇങ്ഗ്ളണ്ട് തന്നെയാണ് എങ്കിൽകൂടി, ഇന്നുള്ള ഔപചാരിക ചരിത്രത്തിൽ എല്ലായിടുത്തും ഇങ്ഗ്ളണ്ടാണ് അടിമത്തം ലോകത്തിൽ കൊണ്ടുവന്നത് എന്ന രീതിയിലാണ് എഴുതപ്പെട്ടുകാണുന്നത്.

താഴെ നൽകിയ ചിത്രം: യൂഎസ്സ്ഏയിലെ അടിമത്തത്തീലൂടെ വളർന്നുവന്ന കാപ്പിരി കുടുംബം



## 08. ഭാഷാ കോഡുകളിൽ ഗംഭീരമായ ഭൂമികുലുക്കം സംഭവിക്കുമ്പോൾ

---

Native life in Travancoreൽ തിരുവിതാംകൂർ രാജ്യത്തിലെ ജാതീയമായ പ്രശ്നങ്ങളെക്കുറിച്ച് പറയുന്ന അവസരത്തിൽ, ഈ വിധം ഒരു വാക്യം കാണുന്നു:

All dread the raising of the lower classes and their admission to the common rights of humanity.
തർജ്ജമ: കീഴ്ജനക്കൂട്ടങ്ങൾ ഉയർന്നുവരുന്നതും, അവർക്ക് പൊതുവായുള്ള മനുഷ്യസമൂഹത്തിൽ പ്രവേശനം ലഭിക്കുന്നതും, ഏവരും ഭയപ്പാടോടുകൂടിയാണ് കാണുന്നത്.

ഈ ആശയം ജാതീയമായ പ്രശ്നവുമായാണ് ഈ ഗ്രന്ഥത്തിൽ ബന്ധപ്പെടുത്തിക്കാണുന്നത്. എന്നാൽ, ഈ കാര്യത്തിൽ ഫ്യൂഡൽ ഭാഷാ കോഡുകൾക്കും, അവ ഭൗതിക യാഥാർത്ഥ്യത്തിന്റെ വെർച്ചൽ സോഫ്ടേർ വേദിയിൽ സൃഷ്ടിക്കുന്ന അക്കസംഖ്യാ സ്ഥാനം, സംഖ്യാ മൂല്യം എന്ന പ്രതിഭാസവുമായി കാര്യമായി ബന്ധപ്പെട്ടുകിടക്കുന്നുണ്ട് എന്ന വിവരം ഈ ഗ്രന്ഥത്തിൽ ഇല്ലതന്നെ.

പോരാത്തതിന്, ഫ്യൂഡൽ ഭാഷാ കോഡുകളിൽ കീഴിൽ സ്ഥാനീകരിക്കപ്പെട്ടിട്ടുള്ള ആൾ മുകളിലേക്ക് നീങ്ങിയാൽ, ഭാഷാ കോഡുകളിൽ ഗംഭീരമായ ഭൂമികുലുക്കം സംഭവിക്കും. ഈ വിധ വിവരങ്ങൾ REV. SAMUEL MATEERന് ലഭിച്ചതായി തോന്നുന്നില്ല.

ഇതേ ഗ്രന്ഥത്തിൽ ഈ വിധവും ഒരു വാക്യം കാണുന്നു: Hence the habit of shouting aloud in conversation, which many respectable men have acquired.
തർജ്ജമ: അതിനാൽ തന്നെ, സാമൂഹികമായി ഉയർന്ന ആളുകൾ സാധാരണ സംസാരങ്ങളിൽ ഒച്ചവച്ച് സംസാരിക്കുന്ന ഒരു സ്വഭാവം ഇതിനാൽ വളർന്നുവന്നിട്ടുണ്ട്.

ഈ ഒരു വിശദീകരണവും പൂർണ്ണമായും ശരിയല്ല. ഫ്യൂഡൽ ഭാഷകളിൽ ഉയർന്നവർ ഒച്ചവച്ച് സംസാരിക്കുന്നത്, കീഴ്ജനമായി പരിഗണിക്കപ്പെടുന്ന വ്യക്തിയെ അമർത്താനും, അയാൾ സമത്വഭാവത്തിൽ പെരുമാറുന്നതിനെ തടയാനും ആണ്. ഇത് ചില സർക്കാർ ഓഫിസ് തൊഴിലാളികളും ഇന്ന് ഉപയോഗിക്കുന്ന ഒരു കാര്യമാണ്. അവർക്ക് ഏതോ വിധേനെ ഒരു തെറ്റായ ബോധോധയം മനസ്സിൽ കയറിവന്നിട്ടുണ്ട്, തങ്ങളുടെ കീഴ്ജനമാണ് പൊതുജനം എന്ന്. ഈ തെറ്റായ ധാരണയെ

തിരുത്താൻ വ്യക്തിപരമായ യാതോരു ട്രെയ്നിങ്ങും പര്യാപ്തമാകില്ല. ഇതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

കൃസ്തീയ മിഷിനറിമാരുടെ സാന്നിധ്യം തിരുവിതാംകൂർ സമൂഹത്തിൽ പലതരം മാനസിക മാറ്റങ്ങൾക്കും വഴിവെച്ചു. എന്നാൽ, സമൂഹത്തെ പൂർണ്ണമായും പൊതിഞ്ഞുനിൽക്കുന്നത് അതി കഠിനമായ ഒന്ന് രണ്ട് ഫ്യൂഡൽ ഭാഷകൾ ആയതിനാൽ, ഈ മാറ്റങ്ങൾ പലതും അങ്ങും ഇങ്ങും, തലങ്ങും വിലങ്ങും, അങ്ങോട്ടും ഇങ്ങോട്ടും എന്നരീതിയിൽ എന്തൊക്കെയോ പോലെയായിരുന്നു.

ഇങ്ഗ്ളിഷിൽ നിസ്സാരമായി കാണുന്ന വാക്യങ്ങളും ആശയങ്ങളും മറ്റും ഫ്യൂഡൽ ഭാഷയിലേക്ക് രൂപാന്തരപ്പെടുമ്പോൾ, അവയിലെ പ്രതിപാദിപ്പിക്കപ്പെട്ട ഓരോ വസ്തുതയും വ്യക്തിയും പല ദിശകളിലേക്കും, പല താഴ്ചകളിലേക്കും ഉയരങ്ങളിലേക്കും, വ്യത്യസ്തങ്ങളായ സംഖ്യാസ്ഥാനങ്ങളിലേക്കും സംഖ്യാമൂല്യങ്ങളിലേക്കും മറ്റും നീങ്ങി, ആകെക്കൂടിയൊരു സങ്കീർണ്ണമായ രൂപത്തിൽ എത്തിച്ചേരും.

സമൂഹത്തിൽ പല ഇടത്തും പലരീതിയിൽ ഉള്ള അച്ചടക്കരാഹിത്യം വന്നുപെട്ടു എന്നുവരെ പറയാം. ഈ വിധ സംഭവങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നത് നോക്കൂ:

ഒരു കൂട്ടം ബ്രാഹ്മണ യാത്രക്കാരുടെ വഴിമധ്യേ ഏതാനും കീഴ്ജാതിക്കാരായ കൂലിക്കാർ ഒരു വലിയ തടി (മരം) ചുമലിൽ കയറ്റിവരുന്നത് കണ്ടു. ഉടനെ ബ്രാഹ്മണർ അവരോട്, അത് താഴെ വെച്ച്, പാതയിൽ നിന്നും ഓടിമാറാൻ ആവശ്യപ്പെട്ടു. കൂലിക്കാർ ഇതിന് തയ്യാറായില്ല.

ഐഏഎസ്സുകാരുടെ കൽപ്പന ശിപായിമാർ അനുസരിച്ചില്ലാ എന്ന രീതിയിൽ ഈ സംഭവത്തെ കാണേണ്ടതാണ്.

കൂലിക്കാരുടെ ധിക്കാരപരമായുള്ള വാക്കുകളിൽ ഇങ്ഗ്ളിഷിൽ കാണാൻ പറ്റാത്ത അരോചകത്വവും, അടിയാളത്തഭാവമില്ലായ്മയും ഉണ്ടാവാം. മനോനില തെറ്റിയ ബ്രാഹ്മണർ കൂലിക്കാരെ അടിച്ചു. സാധാരണ ഗതിയിൽ ഈ വിധം ഒരു ഏറ്റുമുട്ടൽ സാമൂഹികമായി സാധ്യമല്ലതന്നെ. ശിപായീപട്ടാളക്കാരോട് പട്ടാളത്തിലെ കമ്മിഷൻണ്ട് ഓഫിസർമാരുടെ ഒരു കൂട്ടം ഈ വിധം ഏറ്റുമുട്ടില്ല.

കൂലിക്കാർ ബ്രാഹ്മണരെ തിരിച്ചടിച്ചു. ശിപായീപട്ടാളക്കാർ കമ്മിഷൻണ്ട് ഓഫിസർമാരെ കയറി അടിച്ചാൽ അത് പട്ടാളത്തിൽ കലാപമായിതന്നെയാണ് പരിഗണിക്കപ്പെടുക.

തിരുവിതാംകൂറിൽ ഈ വിധമുള്ള ഒരു സാമൂഹിക മാറ്റം സംഭവിച്ചത്, London Missionary Societyയുടെ സാന്നിദ്ധ്യവും, ഇങ്ഗ്ളിഷ് ഭാഷാ ആശയങ്ങളുടെ പ്രചരണവും കൊണ്ടാവാം. സമൂഹത്തിൽ ഈ വിധമുള്ള ഒരു ഏറ്റുമുട്ടൽ അല്ല ഇങ്ഗ്ളിഷ് ഭാഷ ഉദ്ദേശിക്കുന്നത്. എന്നാൽ, ഇങ്ഗളിഷ് ഭാഷ സമൂഹത്തിൽ പ്രചരിച്ചില്ലതന്നെ. അതിന് പകരം ഇങ്ഗ്ളിഷ് ഭാഷയിൽ ഉള്ള മാനവ സമത്വവും, മനുഷ്യാവകാശങ്ങളും മറ്റും ആളുകൾ ചിന്തിച്ചുതുടങ്ങി. എന്നാൽ അവർ ജീവിക്കുന്നതും, ചിന്തിക്കുന്നതും മറ്റും ഫ്യൂഡൽ ഭാഷകളിൽ തന്നെ.

സമൂഹത്തിൽ ആകെപ്പാടെ പലവിധ അതിരുകളും പൊളിയുന്നുണ്ട്. എന്നാൽ, കീഴ്ജനക്കൂട്ടങ്ങളിൽ കാര്യമായ മാനസിക ഗുണമേന്മാ ഔന്നിത്യം ഫ്യൂഡൽ ഭാഷകൾക്ക് നൽകാൻ ആവില്ല. ഇതിന്റെ വെപ്രാളം ഉയർന്ന ജനക്കൂട്ടം അനുഭവിച്ചിട്ടുണ്ടാവും.

ഉയർന്ന ജനത്തിന്റെ കുട്ടികൾ ചില പ്രദേശങ്ങളിൽ കീഴ്ജനക്കൂട്ടത്തിലെ കുട്ടികളോട് ഒത്തു കളികളിൽ പങ്കെടുത്തുതുടങ്ങി. കാരണം, സാമൂഹിക അതിരുകൾ പലദിക്കിലും പൊളിഞ്ഞുതുടങ്ങിയിരുന്നു. കീഴ്ജനക്കൂട്ടികളുടെ സാമീപ്യം അനുഭവിച്ച ഉയർന്ന ജനക്കുട്ടികൾ സ്വന്തം വീട്ടിൽ കയറുന്നതിന് മുൻപ് ദേഹം കഴുകിയിരിക്കേണം. എന്നാൽ പലകുട്ടികളും ദേഹം കഴുകാൻ പോകുന്നു എന്ന ഭാവത്തിൽ കുറച്ച് അപ്പുറം പോയി കുറച്ചു നേരം കാത്തുനിന്ന് തിരിച്ചുവരും, ദേഹം കഴുകിയെന്ന ഭാവത്തിൽ.

ഈ ഒരു അശുദ്ധിയുടെ പ്രശ്നം പലപ്പോഴും ബ്രാഹ്മണർക്കും മറ്റ് ഉയർന്ന ജനക്കൂട്ടത്തിനും പ്രശ്നംതന്നെയായിരുന്നു. പല തെരുവുകളിലും, പാതകളിലും ഈ വിധം അശുദ്ധി അനുഭവിക്കുന്ന ബ്രാഹ്മണർ അക്കാര്യം തങ്ങൾ അറിഞ്ഞില്ലാ എന്ന ഭാവത്തിൽ, അവരുടെ പ്രവർത്തികൾ തുടരുമായിരുന്നു.

ഈ കാരണത്താൽത്തന്നെ ചില ചൊവ്വന്മാർക്ക് ബ്രാഹ്മണരിൽ നിന്നും നല്ല അടികിട്ടിയ സംഭവവും ഉണ്ടായിട്ടുണ്ട്. ബ്രാഹ്മണർ പോകുന്ന പാതയിൽ ചൊവ്വന്മാർ പെട്ടുപോയത്, ബ്രാഹ്മണർ അറിഞ്ഞില്ലാ എന്ന ഭാവത്തിൽ നീങ്ങുന്ന അവസരത്തിൽ, ഈ ചൊവ്വന്മാർ അവരുടെ

Go to Main contents

ശുദ്ധമനസ്സിനാൽ, ബ്രാഹ്മണരെ അവർക്ക് അശുദ്ധി സംഭവിച്ചിട്ടുണ്ട് എന്ന് അറിയിച്ചതിനാണ് ഈ വിധം അടികിട്ടിയത്.

ഈ അശുദ്ധി പ്രശ്നം, സാമൂഹിക അതിരുകൾ പൊളിഞ്ഞുതുടങ്ങിയപ്പോൾ, ഉയർന്ന ജനത്തിന് ഒരു വൻ അസൗകര്യമായാണ് അനുഭവപ്പെട്ടത്. ഈ പ്രശ്നത്തിൽ ഉള്ള പാളിച്ച, അശുദ്ധിപ്പെടുന്നത് ഉയർന്നവരാണ്. കീഴ്ജനത്തിന് ബ്രാഹ്മണരുടെ സാമീപ്യത്തിൽ കാര്യമായി യാതോരു പ്രശ്നവും ശുദ്ധിയുടെ കാര്യത്തിൽ സംഭവിക്കില്ല.

ശിപായി, ഐഏഎസ്സുകാരെ പേരുവിളിച്ചാൽ, ഐഏഎസ്സുകാരനാണ് അശുദ്ധി സംഭവിക്കുന്നത്. ഈ അശുദ്ധി സംഭവിക്കാതിരിക്കാൻ ശക്തമായ സംരക്ഷണം ഐഏഎസ്സുകാരന് നൽകിയിരിക്കേണം. ഇത് ഇല്ലായെങ്കിൽ, മത്തായിക്ക് എം ആണ് എന്ന് പറഞ്ഞത് മാതിരിയാകും കാര്യങ്ങൾ, ശിപായിയെ സംബന്ധിച്ചെടുത്തോളം.

ഇങ്ഗ്ളണ്ടിലും ഔപചാരികമായ സ്ഥാനങ്ങളിൽ ഉയർച്ചത്താഴ്ചകൾ ഉണ്ട്. അതുമായി ബന്ധപ്പെട്ട കീഴ്വഴക്കൾക്ക് അനുസൃതമായിത്തന്നെയാണ് വ്യക്തികൾ വാക്കുകളും പേരുകളും ഉപയോഗിക്കേണ്ടത്. എന്നാൽ, ഫ്യൂഡൽ ഭാഷകൾ

ഭൗതിക യാഥാർത്ഥ്യത്തിന് പിന്നിൽനിന്നും സാത്താനിക ശക്തിയോടുകൂടി പ്രവർത്തിപ്പിക്കുന്ന യന്ത്രസംവിധാനം pristine-Englishഷിൽ ഇല്ലതന്നെ.

Social engineering എന്നുള്ളത് അതിഗംഭീരമായ സങ്കീർണ്ണതയുള്ള ഒരു വിഷയമാണ്. അതിൽ ഏറ്റവും ശക്തമായ ഘടകം ഭാഷയുടെ സ്വഭാവവും ഭാഷാകോഡുകളുടെ സവിശേഷതകളും ആണ്. ഈ വിധം കാര്യങ്ങൾ മനസ്സിലാക്കി Social engineeringങ്ങിനായി പദ്ധതിയിട്ടതോ, പ്രവർത്തിച്ചതോ ആയ യാതോരു വ്യക്തിയേയോ, പ്രസ്ഥാനത്തേയോ ഈ എഴുത്തുകാരന് അറിയില്ല. ഇങ്ഗ്ളിഷ് ഭാഷക്കാർ പലദിക്കിലും വളരെ നന്മ നിറഞ്ഞ പരിവർത്തനങ്ങൾക്ക് തുടക്കമിട്ടിട്ടുണ്ട് എന്നുള്ളത് ശരിയാണ് എന്ന് പറയാമെങ്കിലും, അവരുടെ ചെയ്തികളിലെ നന്മ കരുതിക്കൂട്ടിയുള്ളത് അല്ലതന്നെ. മറിച്ച്, അവരുടെ ഭാഷാ കോഡുകളിൽ ഈ വിധമാണ് കാര്യങ്ങൾ ഘടനപ്പെടുത്തിയിട്ടുള്ളത് എന്നതാണ് വാസ്തവം.

അവർ ചെയ്യുന്നതിന്റെ നന്മ ഒരു കൂട്ടം ജനത്തിന് ലഭിക്കുന്നത് അവർ കാണ്ടിരുന്നുവെങ്കിലും, അവരുടെ ചെയ്തികൾ മറ്റ് ജനക്കൂട്ടങ്ങൾക്ക് വൻ

വിഷമങ്ങൾ ഉണ്ടാക്കുന്നതിലെ വാസ്തവം അവർക്ക് പലപ്പോഴും മനസ്സിലായില്ലതന്നെ. ഭൗതികമായ അഴുക്കിന് അപ്പുറം ഭാഷാ കോഡുകൾ നൽകുന്ന, സോപ്പിട്ടു കഴുകിയാൽപ്പോലും മാറാത്ത, അഴുക്കിനെക്കുറിച്ച് അവർക്ക് ഇന്നും അറിവില്ലതന്നെ.

പോരാത്തതിന്, സാമൂഹിക യന്ത്രത്തെ ചലിപ്പിക്കുന്ന ഭാഷയെന്ന സോഫ്ട്വേറിൽ മാറ്റംവരുത്താതെ സാമൂഹികമായി മാറ്റങ്ങൾ നടത്തുമ്പോൾ, അവ തമ്മിൽത്തമ്മിൽ യാതോരു യോജിപ്പുമില്ലാത്ത പലവിധ സംഭവവികാസങ്ങളിലൂടെയാണ് സമൂഹത്തെ കുത്തിമറിക്കുക.

ഉദാഹരണത്തിന്, പുലയർ, പറിയർ, വേടർ തുടങ്ങിയവരേയും, ഈഴവരേയും, ചൊവ്വന്മാരേയും എല്ലാം ഈ വിധം അവരവരുടെ സാമൂഹിക തടസ്സങ്ങളിൽനിന്നും London Missionary Society മാറ്റാൻ പ്രവർത്തിച്ചിരുന്നുവെങ്കിലും, ഈ കൂട്ടരിൽ തമ്മിൽത്തമ്മിൽ വൻ വിരോധങ്ങളും, എതിർപ്പുകളും അധികരിച്ചുവന്നുകൊണ്ടിരുന്നു.

## 09. അദ്ദേഹം മരിക്കുന്നതും, അവൻ ചാവുന്നതും

QUOTE from Native Life in Travancore : Englishmen can scarcely realise the horror which superstitious natives feel when there is any chance of being approached by a Pulayan, and the disgust with which these unfortunate people are viewed. END OF QUOTE.

തർജ്ജമ: ഒരു പുലയൻ ഏതെങ്കിലും വിധേനെ തങ്ങളുടെ അടുത്ത് സമീപിച്ചുപോയാൽ, ഈ അന്ധവിശ്വാസികളായ പ്രാദേശികരിൽ ഉളവാകുന്ന അതിഗംഭീരമായ അറപ്പും വെറുപ്പും ഭയവും എത്രമാത്രമാണ് എന്ന് ഇങ്ഗ്ളിഷുകാർക്ക് തീരെ മനസ്സിലാകില്ല.

ഇവിടെ തികച്ചും വിട്ടുപോയ ഒരു കാര്യമുണ്ട്. കീഴിൽ പെട്ട ജനങ്ങൾക്ക് അവരുടെ ഭാഷാകോഡുകളിൽ മുകളിൽ ഉള്ളവരെ തമർത്താനും ചവുട്ടിഅരക്കാനും, അവർ നിലകൊള്ളുന്ന കുപ്പത്തൊട്ടിയിൽ ഉരുട്ടാനും ആവും. ഇത് എന്നാൽ മുകളിൽ ഉള്ളവരെ കാര്യമായി ബാധിക്കില്ല. കാരണം, കീഴ്ജനം ഇത് ചെയ്യുന്നത് ദൂരങ്ങളിൽ നിന്നുകൊണ്ടാണ്. എന്നാൽ അവർക്ക് തൊട്ടടുത്ത് വന്ന് അത് ചെയ്യാൻ സൗകര്യപ്പെടുത്തിയാൽ, പ്രശ്നം ഗുരുതരം തന്നെയാണ്.

ഐപിഎസ്സുകരെ 'അവൻ' എന്നും 'അവൾ' എന്നും പരാമർശിക്കുന്ന പോലീസ് സബ് ഇൻസ്പെക്ടർമാരും, ഡീവൈഎസ്പിമാരും ഉണ്ട് എന്ന് അറിയുന്നു. എന്നാൽ ഇത് അവർ ചെയ്യുന്നത് സ്വകാര്യതയിൽ വെച്ചാണ്. ഇതിന് പകരം ഇവർക്ക് ഐപിഎസ്സുകാരുടെ അടുത്ത് വന്ന് ഔപചാരിക വേദികളിലും അല്ലാതെയും ഈ വിധം വാക്ക് കോഡുകളിൽ 180 ഡിഗ്രി മലർത്തിയടിക്കാൻ സൗകര്യപ്പെടുത്തിയാൽ, ഐപിഎസ്സുകാർക്ക് മനസ്സ:മാധാനം നഷ്ടമാകും. ആത്മഹത്യവരെ ചെയ്യാൻ തോന്നിയേക്കാം.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ കൃത്രിമമായി ഒരു സമത്വാധിഷ്ഠിതമായ അവസ്ഥാവിശേഷം കൊണ്ടുവരുന്നത്, യഥാർത്ഥത്തിൽ ഇംഗ്ളിഷിൽ സ്വമേധായ ഉള്ള ആശയവിനിയത്തിൽലൂടെ ഉളവാകുന്ന പൊതുവായുള്ള ഉയർന്ന അന്തസ്സ് അല്ല. മറിച്ച്, കീഴ്ജനത്തിന് ഉയർന്ന സാമൂഹിക സ്ഥാനങ്ങളിൽ ഉള്ളവരുടെ ഇടയിലേക്ക് കടന്നുകേറാനുള്ള ഒരു പഴുതുണ്ടാക്കൽ മാത്രമാണ് ഇത്. കാരണം, മുകൾ നിലവാരത്തിൽ ഉള്ള ജനത്തിന് കീഴ്ജനത്തിന്റെ ഇടയിലേക്ക് കടന്നുകേറാൻ അപ്പോഴും അറപ്പും വെറുപ്പും ഉളവാകുന്ന അവസ്ഥാ വിശേഷം കീഴ്ജനക്കൂട്ടം നിലനിർത്തും.

Go to Main contents

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ഇന്ത്യയിലെ ഒരു സമൂഹത്തിൽ, കുറച്ച് സ്വകാര്യ വാണിജ്യവാഹന തൊഴിലാളികൾ, ഐഏഎസ്സുകാരെ വെറും പേരുവിളിക്കുകയും നീ എന്ന് സംബോധന ചെയ്യുകയും ചെയ്യുന്നു. ഐഏഎസ്സുകാർ ഇവരെ ഇതേ പോലെ വെറും പേരുവിളക്കുകയും, നീ എന്ന് സംബോധന ചെയ്യുകയും ചെയ്യുന്നു. ഇവിടെ സംഭവിച്ചത്, ഐഏഎസ്സുകാരുടെ സ്വകാര്യ സ്ഥാനങ്ങളിൽ സാമൂഹികമായി കീഴിൽ നിൽക്കുന്നവർ കയറിക്കൂടി എന്നേയുള്ളു. ഐഏഎസ്സുകാരുടെ നിലവാരം തകർക്കാൻ ഇതിന് പര്യാപ്തമാകും. ഇങ്ഗ്ളിഷിൽ വിഭാവനം ചെയ്യുന്ന ഉയർന്ന പൊതുവായുള്ള സാമൂഹിക അന്തസ്സ് അല്ല സംജാതമായിരിക്കുന്നത്.

ഇതിന് പ്രതികാരം എന്നരീതിയിൽ ഐഏഎസ്സുകാർ സ്വകാര്യ വാണിജ്യവാഹന തൊഴിലുകാരുടെ സ്വകാര്യ ഇടങ്ങളിൽ കയറി അവിടെ ഒരു സമത്വം സൃഷ്ടിക്കാൻ നോക്കിയാൽ, കാര്യം കൂടുതൽ പരിതാപകരം ആകുകയേയുള്ളു.

ഫ്യൂഡൽ ഭാഷാ സമൂഹത്തിൽ സാമൂഹിക പരിവർത്തനം നടത്തുന്ന ഇങ്ഗ്ളിഷുകാർക്ക് ഈ വിധമുള്ള കാര്യങ്ങളെക്കുറിച്ച് യാതോരു

അറിവും ഇല്ലതന്നെ. അവരുടെ വേദികളിൽ ഫ്യൂഡൽ ഭാഷക്കാർ കയറി സമത്വം സ്ഥാപിക്കുന്നതിന്റെ അസ്ഥാസ്ഥ്യത്തിന് പ്രതികാരം എന്ന വണ്ണം അവർ ഫ്യൂഡൽ ഭാഷക്കാരുടെ സമൂഹങ്ങളിൽ കയറിവന്ന് സമത്വം സ്ഥാപിച്ചാൽ, കാര്യങ്ങൾ കൂടുതൽ വഷളാകുകയേയുള്ളു.

1878ൽ, കാലിൽ ചതവുപറ്റിവേദനിക്കുകയും നടന്ന് തളർന്നതുമായ ഒരു പറിയ (Pariah) കൃസ്ത്യൻ സ്ത്രീ (അവൾ) തെരുവിന് അരികിൽ, കുറച്ച് വിശ്രമിക്കാനായി ഇരുന്നു. അതുവഴിവന്ന ശ്രൂദ്രൻ (നായർ) വ്യക്തി നോക്കുമ്പോൾ താൻ വരുന്നത് കണ്ടിട്ടൊന്നും ഈ സ്ത്രീ (അവൾ) കൂട്ടാക്കുന്നില്ല. അയാൾ (അദ്ദേഹം) തന്റെ കൈവശം ഉണ്ടായിരുന്ന വടികൊണ്ട് ആ സ്ത്രീയെ (അവളെ) അടിച്ചു. ഉടനെ ആ സ്ത്രീയുടെ കൂടെ (അവളുടെകൂടെ) ഉണ്ടായിരുന്ന മകൻ (അവൻ) ഒരു വടിയെടുത്ത് ആ ശൂദ്രനെ അടിച്ചു. പ്രശ്നത്തിൽ പോലീസ് ഇടപെട്ടു. പറിയ കൃസ്ത്യൻ യുവാവിനെ (അവനെ) പിടികൂടി ജയിലിൽ ഇട്ടു. കോടതിയിൽ കേസ് എത്തിയപ്പോൾ, ധർമ്മ ശാസ്ത്രപ്രകാരം കീഴ്ജാതിക്കാരൻ ഉയർന്ന ജാതിക്കാരനെ അടിക്കുന്നത് തെറ്റാണ് എന്ന് കോടതി സൂചിപ്പിച്ചു. പട്ടാളത്തിലെ ജൂനിയർ കമ്മിഷൻണ്ട് ഓഫിസറെ

ശിപായി പട്ടാളക്കാരൻ അടിക്കുന്നത് തെറ്റുതന്നെയാണ്. സാധാരണ ഗതിയിൽ കഠിന ശിക്ഷ ലഭിക്കേണ്ടുന്ന കാര്യമാണ്.

എന്നാൽ ഈ പറിയൻ (അവൻ) വെറും പറിയൻ അല്ല, മറിച്ച് കൃസ്ത്യാനിയാണ്. വിദ്യാഭ്യാസവും സാംസ്ക്കാരികമൂല്യങ്ങളും ക്രിസ്ത്യൻ മിഷിനിൽ നിന്നും ലഭിച്ചിട്ടുണ്ട്. അതും കോടതി പരിഗണിച്ചു.

പ്രശ്നം തീർന്നേനെ. എന്നാൽ, അടികൊണ്ട നായർ വ്യക്തി (അദ്ദേഹം) ഒരു മാസം കഴിഞ്ഞപ്പോൾ പനിപിടിച്ചു മരിച്ചു. പട്ടാളത്തിലെ ജൂനിയർ കമ്മിഷൻണ്ട് ഓഫിസറെ (അദ്ദേഹത്തെ) ശിപായി പട്ടാളക്കാരൻ (അവൻ) അടിച്ചതുപോലെയാണ്. അതു തന്നെ ജൂനിയർ കമ്മിഷൻണ്ട് ഓഫിസറുടെ മാനസിക നില തകർക്കുന്ന സംഭവമാണ്. പനിപിടിക്കും. എന്നാൽ പട്ടാളക്കോടതി വിധിക്കുന്നു, ശിപായി പട്ടാളക്കാരന് ഇങ്ഗ്ളിഷുകാരുടെ കൂടെ നിന്ന് പരിചയമുണ്ട്. അതിനാൽ ശിക്ഷയില്ല. എന്തായിരിക്കും കഥ? ജൂനിയർ കമ്മിഷൻണ്ട് ഓഫിസർ വിറയൽ പനിപിടിച്ചു മരിക്കാൻ സാധ്യത ഏറെയാണ്.

നായർ മരിച്ചു. (അദ്ദേഹം മരിച്ചു). പറിയനാണ് മരിച്ചതെങ്കിൽ, അവൻ ചത്തു എന്നാവും.

പ്രശ്നം കൊലപാതകകുറ്റമായി. പോലീസുകാർ പറിയ കൃസ്ത്യൻ യുവാവിനെ (അവനെ) പിടിച്ചു. അടിച്ചിട്ടുമുണ്ടാകും എന്നതും തീർച്ചയാണ്. കേസ് വൻ ജനശ്രദ്ധ നേടി. പോലീസ് ഓഫിസർമാർക്ക് വൻ പ്രസിദ്ധിയും പേരുംപെരുമയും ലഭിച്ചു. ഏഴ് കൃസ്ത്യൻ കുടുംബങ്ങളിലെ ഗ്രഹനാഥന്മാരേയും (അവന്മാരെ) അറസ്റ്റ് ചെയ്തു, ഒരു മാസക്കാലത്തോളം ജയിലിൽ ഇട്ടു നരകിപ്പിച്ചു. എന്നാൽ കോടതിയിൽ വച്ച് ജഡ്ജ് സംഭവത്തെ വെറും ഒരു ജാതീയമായ വെറുപ്പുമായി ബന്ധപ്പെടുത്തി, ഇവരെ വെറുതെവിട്ടു.

ഈ കേസിൽ സാക്ഷിയായിരുന്ന ഒരു വ്യക്തി പറഞ്ഞു: ഞാൻ യാതൊന്നും ഈ വിധം കണ്ടിട്ടില്ല. പോലീസ് എഴുത്തുകാരൻ എന്തൊക്കെയോ എഴുതി എന്നോട് ഒപ്പിടാൻ പറഞ്ഞു.

ഈ മുകളിൽ പറഞ്ഞ കാര്യത്തിൽ വിട്ടുപോകുന്ന ഭാഷാ കോഡ് ഇതാണ്: അദ്ദേഹം അവനോടാണ് വിരലടയാളം പതിക്കാൻ പറയുന്നത്. സംബോധന 'നിന്നോടായിരിക്കും'. തിരിച്ച് സംബോധന ചെയ്യേണ്ടുന്നത് 'സാറിനോടായിരിക്കും'. ഇങ്ങിനെയൊരു ഭാഷാ കോഡിങ്ങ് സംഭവപരമ്പരിയിൽ ഉള്ള കാര്യം ഇങ്ഗ്ളിഷുകാർക്ക് അറിവ് ലഭിക്കില്ല.

Go to Main contents

തിരുവിതാംകൂറിൽ സർക്കാർ ഓഫിസുകളിൽ ഏറ്റവും കീഴെയുള്ള ഓഫിസ് തൊഴിൽ ചെയ്യുന്നവരായ ഗുമസ്തരും ശിപായിമാരും ആയിട്ടാണ് ജനം ഇടപഴകേണ്ടത്. അവരാണെങ്കിൽ സാധാരണ ജനങ്ങളോട് അതീവ മൃഗീയമായാണ് പെരുമാറുകയും ചെയ്യുക. കാരണം, അവരുടെ അധമ സ്ഥാനത്തിന്റെ നിഷേധകത്വം മായ്ക്കാൻ പറ്റുന്നത് ഈ വിധമുള്ള ആളാവലുകളിൽ നിന്നുമാണ്. എടാ, നീ, അവൻ, അവൾ തുടങ്ങിയ, വ്യക്തിയുടെ അന്തസ്സിനെ 180 ഡിഗ്രി മലക്കം മറിക്കാനാൻ ആവുന്ന വാക്കുകൾ അവരുടെ കൈവശമുള്ള ആയുധമാണ്. മാത്രവുമല്ല, തിരിച്ച് പൊതുജനം അടിയാളത്തം വാക്കുകളിലും ശരീരഭാഷയിലും കാണിക്കേണം.

എന്നാൽ ഈ കോഡിങ്ങ് തന്നെയാണ് ഏവരും ഉപയോഗിക്കുന്നത്. ആശയവിനിമയത്തിൽ അന്തസ്സിന് പോറൽനൽകാത്ത ഭാഷാലോകത്തിന് ഈ സമൂഹത്തിൽ സാന്നിദ്ധ്യമില്ലതന്നെ.

ബ്യട്ടിഷ്-മലബാറിൽ അന്നുതന്നെ, ജനം ഓഫിസർമാരെ നേരിട്ടു കാണേണം എന്ന് നിലപാടാണ് ഭരണയന്ത്രം എടുത്തിരുന്നത്. കാരണം, പ്രാദേശിക ഭാഷയിൽ പഠനവും വിവരവും ഉള്ളവർ ഇങ്ഗ്ളിഷിൽ നിന്നും വീക്ഷിച്ചാൽ, പ്രാദേശിക സാമൂഹിക

ഉച്ചനീചത്വങ്ങൾ പൂർണ്ണമായും പഠിച്ചെടുത്തവർമാത്രമാണ്. ഈ കൂട്ടരെ വിദ്യാഭ്യാസം ലഭിച്ചവരായി ഔപചാരികമായി അന്നു കണ്ടിരുന്നിരിക്കില്ല. കാരണം പഠിച്ചെടുത്തിട്ടുള്ളത് കാട്ടാളത്തംതന്നെയാണ്. ഇതിനെ വിദ്യാഭ്യാസം എന്ന് പറയുന്നത് തന്നെ തെമ്മാടിത്തരമാണ്.

ഈ കാര്യം എന്നാൽ പ്രാദേശിക ഭാഷ മാത്രം അറിയുന്നവർക്ക് അറിവ് ലഭിക്കില്ല. കാരണം, അവർ ഈ കൂട്ടരെ വൻ ബഹുമാനത്തോടുകൂടിയാണ് വീക്ഷിക്കുക. കാരണം വളരെ വിവരവും സാമൂഹിക അന്തസ്സും ഉള്ളവർ ആണ് അവർ. ഇങ്ങിനെയല്ലാത്ത ഒരു സാമൂഹികാവസ്ഥ പൊതുജനത്തിന് സങ്കൽപ്പിക്കാനേ ആകില്ല. അങ്ങിനെയുള്ള ഒരു അറിവ് ജനത്തിന് ലഭിക്കരുത് എന്നും ആണ് സാമൂഹിക മഹാന്മാരും മഹാത്മാക്കളും ആഗ്രഹിക്കുക.

## 10. കീഴ്ജനത്തിന്റെ ജീവിത വേവലാതികൾ

സുറിയാനി കൃസ്ത്യാനികൾക്കും മുഹമ്മദ്ദീയർക്കും മിക്ക പൊതുനിരത്തുകളിലും മറ്റും നടക്കുന്നതിന് യാതോരു തടസ്സങ്ങളും ഇല്ലായിരുന്നു. എന്നാൽ പുതുതായി ഒരു കൃസ്ത്യൻ മതവിഭാഗം ഉയർന്നുവന്നത് തിരുവിതാംകൂറിൽ പുതിയ ഒരു സാമൂഹിക പ്രശ്നം തന്നെയായി വളർന്നുവന്നു

ഏതാണ്ട് 1850കളിൽ, ദിവാൻ ഈ കാര്യവുമായി ബന്ധപ്പെട്ട് തീരുമാനം എടുത്തു. ഈ വിധം ഒരു സ്വാതന്ത്ര്യം ഈ പുതിയ കൃസ്ത്യൻ മതസ്ഥർക്ക് ഇല്ലതന്നെ, ഈ തീരുമാനപ്രകാരം.

കൃസ്ത്യൻ മതത്തിലേക്ക് ചേർന്ന ഒരു ഈഴവൻ, മിഷിൻ ഹൌസിന് അടുത്തുള്ള ഒരു അമ്പലത്തിന് അടുത്തുകൂടെ നടന്നത് ഒരു പ്രശ്നമായി ഉയർന്നു. ഇതുമായി ബന്ധപ്പെട്ട് വന്ന കൽപന ഈ വിധമായിരുന്നു: കൃസ്ത്യൻ മതത്തിൽ ചേർന്നാലും, ഈഴവൻ ഈഴവൻ തന്നെയാണ്. പൊതുനിരത്തിലൂടെ നടക്കാൻ പാടില്ല. അതിന് പകരം തൊട്ടടുത്തുള്ള വയലിലെ വഴികളിലൂടെ നീങ്ങണം. കുറുക്കന്മാരും ഈ വഴിയിലൂടെയാണ് നീങ്ങാറ്. അവരോടൊപ്പം.

പുലയരുടേയും പറിയരുടേയും മറ്റുംകൂടെ നിത്യവും സഹവസിച്ചിരുന്നതിനാൽ London Missionary Societyയിലെ മിഷിനറിമാർക്കും സാമൂഹികമായുള്ള അറപ്പു ചെറുതായി പകർന്നിരുന്നു എന്ന് പറയാം എന്ന് തോന്നുന്നു. എന്നാൽ അവരുടെ തൊക്കിന്റെ നിറം വെളുത്തതായിരുന്നതിനാലും, തൊട്ടടുത്ത രാജ്യത്തിലെ മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും ഇങ്ഗ്ളിഷ് ഭരണം തിരുവിതാംകൂറിലെ കാര്യങ്ങൾ നിത്യവും നിരീക്ഷിച്ചിരുന്നതിനാലും ഈ കൂട്ടർക്ക് കാര്യമായ ആപത്ത് സംഭവിച്ചില്ലാ എന്നു പറയാം.

1870ൽ ഒരു ഇങ്ഗ്ളിഷുകാരൻ ഒരു ബ്രാഹ്മണ ഗ്രാമത്തിലൂടെ യാത്രചെയ്തപ്പോൾ, അവിടുത്തുകാർ ഈ ഇങ്ഗ്ളിഷുകാരനെ കായികമായി മർദ്ദിച്ചു. പ്രശ്നം അയിത്തംതന്നെ. എന്നാൽ ഇന്ന് വേണമെങ്കിൽ വൻ സ്വാതന്ത്ര്യസമര പെൻഷന് അർഹതയുള്ള സംഗതിയാണ്. മർദ്ദിച്ചവർക്ക് ചെറിയ ഒരു പിഴമാത്രം ഈടാക്കി പോലീസുകാർ കേസ് ഒഴിവാക്കി.

മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിന് ഇന്നുള്ള സ്വാതന്ത്ര്യസമര പെൻഷനിനെക്കുറിച്ച് അറിവില്ലായിരുന്നു എന്ന് തോന്നുന്നു. അവർ ഈ മർദ്ദന വിവരം അറിഞ്ഞപ്പോൾ തിരുവിതാംകൂർ

Go to Main contents

സർക്കാരിന് കഠിനമായ ശാസന നൽകി. ഇന്ന് വേണമെങ്കിൽ ഇന്ത്യൻ രാഷ്ട്രസ്നേഹികളിൽ രക്തം തിളക്കേണ്ടുന്ന കാര്യമാണ്. കാരണം, ഇങ്ഗ്ളിഷുകാർ നമ്മുടെ രാജാവിനെ ശകാരിക്കുകയോ?

അവരോട്, 'പോടാ, പോയി വേറെ വല്ല പണിയും നോക്ക്!' എന്നേ പറയാൻ പറ്റുള്ളു.

ഈ വിധം പൊതുനിരത്തുകൾ പൊതുജനങ്ങളിൽ പലർക്കും നിഷേധിക്കപ്പെട്ടത് തെറ്റാണ് എന്നായിരുന്നു മെഡ്രാസ് സർക്കാരിന്റെ ഭാവം. ഈ വിധം ഒരു പ്രഖ്യാപനം തന്നെ അവർ നടത്തി:

the public high streets of all towns are the property, not of any particular caste, but of the whole community; and that every man, be his caste or religion what it may, has a right to the full use of them, provided that he does not obstruct or molest others in the use of them; and must be supported in the exercise of that right.

തർജ്ജമ: എല്ലാ പട്ടണങ്ങളിലേയും പൊതുനിരത്തുകൾ ഏതെങ്കിലും പ്രത്യേക ജാതിയുടെ സ്വകാര്യ സ്വത്തല്ല. മറിച്ച്, സമൂഹത്തിന്റെ മുഴുവനും സ്വത്താണ്. ............................

Go to Main contents

അപ്പോഴേക്കും ചില ഉദ്യോഗസ്ഥർ പൊതുനിരത്തിലൂടെ, തുടിമുട്ടിക്കൊണ്ട് ഒരു വിളമ്പരം നടത്തി. തിരുവനന്തപുരത്തുള്ള പ്രധാന തെരുവുകളിൽ യാതോരുവിധ പുലയർക്കും (ക്രൃസ്ത്യാനിയായാലും) പ്രവേശനമില്ല!

ഈ വിവരും തിരുവനന്തപുരത്ത് അന്നു നിയമിതനായിരുന്ന Acting British Residentന്റെ ശ്രദ്ധയിൽ വന്നു. ഇദ്ദേഹം ഉടനെ രാജകുടുംബവുമായി ബന്ധപ്പെട്ടു. ഉടൻതന്നെ Travancore Government Gazetteൽ പ്രഖ്യാപനം വന്നു. തുടികൊട്ടിക്കൊണ്ട് തെരുവിൽ പ്രഖ്യാപിക്കപ്പെട്ട വിവരം രാജകുടുംബത്തിന്റെ അനുവാദമില്ലാതെ നടത്തിയതാണ്. ഇതുമായി ബന്ധപ്പെട്ട താസിൽദാർക്ക് ശിക്ഷനൽകിയതായും Provertikarെ സർക്കാർ സേവനത്തിൽ നിന്നും പിരിച്ചുവിട്ടതായും ഈ പ്രഖ്യാപനത്തിൽ ഉണ്ടായിരുന്നു.

എന്നാൽ Travancore Government Gazetteന്റെ അടുത്ത ലക്കത്തിൽ, Provertikarെ പിരിച്ചുവിട്ട നടപടി റദ്ദാക്കിയതായും, അയാൾക്ക് ഒരുമാസത്തെ ശമ്പളം പിഴയായി അടക്കാനുള്ള ശിക്ഷമാത്രം മതിയെന്നും മഹാരാജാവ് നേരിട്ട് കൽപ്പന നൽകിയതായി അറിയിപ്പ് വന്നു.

എല്ലാ ജനങ്ങൾക്കും പൊതുനിരത്തിൽ നടക്കാം എന്ന ഒരു വ്യക്തമായ ഉത്തരവ് തിരുവിതാംകൂർ സർക്കാർ അച്ചടിച്ച് പുറപ്പെടുവിക്കാൻ വൈമനസ്യം കാണിച്ചു. അതിനാൽ തന്നെ ആർക്കും നിയമം ഏത് വിധമാണ് എന്ന് അറിവില്ലായിരുന്നു.

കൃസ്തുമതത്തിൽ ചേർന്ന കീഴ്ജാതിക്കാരോട്, യാതോരുവിധ സാമൂഹികാധികാരങ്ങളും പിടിച്ചു വാങ്ങിക്കാൻ നോക്കരുത് എന്ന് London Missionary Societyയിലെ മിഷിനറിമാർ വ്യക്തമായിത്തന്നെ പറഞ്ഞുകൊടുത്തിരുന്നു. എവിടെ വച്ച് അവരോട് മാറിനിൽക്കാനും പുറത്ത് കടക്കാനും അകത്ത് കയറരുത് എന്ന് പറഞ്ഞാലും, യാതോരുവിധ വാഗ്വാദത്തിനും പോകരുത്. കാരണം ചെകിടത്ത് അടികിട്ടാനും മറ്റ് രീതികളിൽ മർദ്ദിക്കപ്പെടാനും സാധ്യത വളരെ അധികം ഉണ്ട്. മാത്രവുമല്ല പോലീസുകാർ പിടിച്ചുകൊണ്ടുപോയി അടിച്ചോടിച്ചാലും മറ്റും മിഷിനറിമാർക്ക് യാതൊന്നും ചെയ്യാൻ ആവില്ല.

പുലയനെ തൊട്ടുപോയാൽ സുറിയാനി കൃസ്ത്യാനിയും പോയി ദേഹം കഴുകും.

നായർ വ്യക്തി നിരത്തിൽ വന്നാൽ, ചൊവ്വൻ നിരത്തിന്റെ ഏതിർവശത്ത് ഒട്ടിനിന്ന് നടക്കണം.

എന്നാൽ ബ്രാഹ്മണനാണ് വരുന്നതെങ്കിൽ, നിരത്തിൽ നിന്നും ഇറങ്ങി കണ്ടത്തിലേക്ക് കടക്കണം.

മിഷിനറിമാർ സമൂഹത്തിൽ പലവിധ സൗകര്യങ്ങളും കീഴ്ജനത്തിനായി സൗകര്യപ്പെടുത്തിയെങ്കിലും, അവ കീഴ്ജനത്തിന് ഉപയോഗിക്കാൻ വളരെ പ്രയാസം തന്നെയായിരുന്നു. കോട്ടയത്തുള്ള ആശുപത്രിയിലേക്ക് രോഗബാധിതനായ കീഴ്ജന വ്യക്തിയെ കൊണ്ടുപോകാൻ ശ്രമിച്ചാലും അത് സംഭാവ്യമാവില്ല. അതിനാൽ തന്നെ കീഴ്ജനത്തിനായി പ്രത്യേകമായ ഒരു ആശുപത്രി കെട്ടി. എന്നാൽ കീഴ്ജനത്തിന് അവിടെക്ക് വരുവാൻ സൗകര്യപ്രദമായ ഒരു പാതയില്ലായിരുന്നു. വെറും കാൽ മൈൽ ദൂരം മാത്രം തെരുവിലൂടെയുള്ള ദുരം അവർ വയലുകളിലുള്ള വളഞ്ഞവഴികളിലൂടെ വൻ ദൂരം നടന്നുവരണം.

കീഴ്ജനങ്ങളിൽ സ്വന്തം കുഞ്ഞുങ്ങളോട് വാത്സല്യം വളർന്നുവന്നിരുന്നു. എന്നാൽ, കുട്ടികൾക്ക് രോഗം വന്നാൽ, അവരെ ആശുപത്രിയിലേക്ക് കൊണ്ടുപോകാൻ പലപ്പോഴും അവർ തയ്യാറാവില്ല. കാരണം, പോകുന്ന വഴിക്ക് വൻ മർദ്ദനം കിട്ടും എന്നത് മിക്കവാറും ഉറപ്പായിരുന്നു. ഉയർന്ന ജനം

Go to Main contents

അവരെ വളഞ്ഞ് മുഖത്തും ചെകിടത്തും, മറ്റും വളരെ ക്രൂരമായി മർദ്ദിക്കും. നിലത്തിട്ട് ചവിട്ടും. അവരുടെ കൂടെയുള്ള കുട്ടിയുടെ അവസ്ഥയൊന്നും മർദ്ദിക്കുന്നവർ നോക്കില്ല. അത്രയ്ക്കും ഭയപ്പാടോടുകൂടിയാണ് ഉയർന്ന ജാതിക്കാർ കീഴ്ജാതിക്കാരുടെ സാമീപ്യത്തെ കണ്ടിരുന്നത്.

മറ്റൊരു വിഷയം മാറിടം മറിക്കുന്ന കാര്യമായിരുന്നു. മുകൾ ജനതയുടെ മുന്നിൽ പെട്ടാൽ മാറിടം മറിച്ച തൊർത്ത് അഴിച്ച് അരയിൽ കെട്ടണം. ഇത് അടിയാളത്തത്തെ വ്യക്തമാക്കുന്ന കാര്യമാണ്.  എന്നാൽ തെക്കൻ തിരുവിതാംകൂറിൽ, ക്രൃസ്തീയ മതത്തിലേക്ക് കടന്ന കീഴ്ജാതിക്കാർ മാറ് തുറന്നു കാട്ടാൻ വൈമനസ്യം കാണിച്ചുതുടങ്ങി. ക്ളാസ് മുറിയിൽ അദ്ധ്യാപകൻ കയറിവരുന്നു. എല്ലാരും എഴുന്നേൽക്കുന്നു. എന്നാൽ, ഒരു വിദ്യാർത്ഥി എഴുന്നേൽക്കുന്നില്ല. കാരണം ഇത്രമാത്രമേ ഉള്ളു, ഇങ്ഗ്ളണ്ടിൽ വിദ്യാർത്ഥികൾ അദ്ധ്യാപകരോട് ഈ വിധം അടിയാളത്തം പ്രകടിപ്പിക്കുന്നില്ല. എന്താണ് സംഭവിക്കുക? വിദ്യാർത്ഥിയെ വൻ തെമ്മാടിയായി അദ്ധ്യാപക വർഗ്ഗം നിർവ്വചിക്കും. ഈ തെമ്മാടിത്തം നിലക്ക് നിർത്താൻ അവരുടെ കൈകളിൽ ചില പ്രയോഗങ്ങൾ ഉണ്ട്. അത് അവർ

പ്രായോഗിക്കും. തെമ്മാടികളായ കൃസ്ത്യീയർക്കും ഇതുപോലൊക്കെത്തന്നെ സംഭവിക്കും

ഓരോ നിലവാരത്തിലുള്ള ജാതിക്കാർക്കും വ്യത്യസ്തമായ ആഭരണങ്ങൾ അണിയാൻ അനുവാദം ഉണ്ട്. ഏറ്റവും ഉയർന്നവർക്ക് സ്വർണ്ണവും, അതിന് താഴെയുള്ളവർക്ക് വെള്ളിയും. പുലയർക്ക് പിച്ചള അനുവദിക്കപ്പെട്ടിട്ടുണ്ട്. വേടനും കുറവനും മറ്റും കഴുത്തിലും മാറിലും, ചില്ലുകൊണ്ടുള്ള മുത്തുകൾ കോർത്തിട്ടുള്ള മാലകൾ തുക്കിയിടാം.

എന്നാൽക്കൂടി, കീഴ്ജനം ആഭരണം അണിയണമെങ്കിൽ ഉദ്യോഗസ്ഥരുടെ അനുവാദം വാങ്ങിയിരിക്കേണം.

ഇത് തിരുവിതാംകൂറിലെ കാര്യം.

തൊട്ടടുത്തുള്ള ബ്രിട്ടിഷ്-മലബാർ എന്ന പ്രദേശം മറ്റൊരു ലോകം തന്നെയായിരുന്നു.

Go to Main contents

## 11. കീഴ്ജനത്തിനെ പിടിച്ചുയർത്തിയാലുളവാകുന്ന അസ്വാസ്ഥ്യവും മറ്റും

ഇങ്ങിനെയൊരു വാചകം Native Life in Travancoreറിൽ കാണുന്നു:

QUOTE: It will now be seen that the free access of the lower classes of the population to Courts of Justice, Government officials, and fairs and markets, however essential to the public peace, security, and prosperity, is still more difficult of attainment. END OF QUOTE

തർജ്ജമ: പൊതുവായുള്ള സാമൂഹിക ശാന്തിക്കും, സുരക്ഷിതത്വത്തിനും, സമൃദ്ധിക്കും ഏറ്റവും അത്യന്താപേഷിതമായ കാര്യങ്ങളായ നീതിന്യായ കോടതികളിലേക്കും സർക്കാർ ഉദ്യോഗസ്ഥരിലേക്കും ചന്തകളിലേക്കും കമ്പോളങ്ങളിലേക്കും, കീഴ്ജനതയക്ക് സ്വതന്ത്രമായി സമീപിക്കാം എന്ന സൗകര്യം നേടിയെടുക്കുകയെന്നത് ഇപ്പോഴും വളരെ പ്രയാസം തന്നെയാണ്.

REV. SAMUEL MATEER ഈ വിധം എഴുതയിത് യഥാർത്ഥത്തിൽ ഈ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകൾ ശ്യഷ്ടിക്കുന്ന

സാമൂഹികാവസ്ഥയെക്കുറിച്ച് യാതോരു ബോധവും ഇല്ലാതെയാണ് എന്ന് പറയാതെവയ്യ.

ഫ്യൂഡൽ ഭാഷകൾ വളരെ സ്വാഭാവികമായിത്തന്നെ കീഴ്മനം എന്ന കൂട്ടരെ ഏത് വേദിയിലും സൃഷ്ടിക്കും. അവർക്ക് അവരേക്കാൾ ഉയരങ്ങളിൽ ഉള്ള ജനങ്ങളുമായി മത്സരിക്കാൻ സൗകര്യപ്പെടുത്തുക എന്നത് സാമൂഹിക ശാന്തിയും മറ്റുമല്ല സൃഷ്ടിക്കുക, മറിച്ച്, വ്യവസ്ഥിതിയിൽ അശാന്തിയും സുരക്ഷിതത്വക്കുറവും മറ്റുമാണ് സംഭാവ്യമാക്കുക.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളെ വീക്ഷിക്കുന്ന അവസരത്തിൽ, ഭാഷാ കോഡുകൾ വ്യത്യസ്ത ദിശകളിൽ നീക്കിവെച്ചിരിക്കുന്ന വ്യത്യസ്ത ജനതകളെ അന്യോന്യം എതിരായിട്ടുള്ള വീക്ഷണകോണുകളിൽനിന്നും വീക്ഷിക്കാവുന്നതാണ്. ഈ വിധ വ്യത്യസ്ത വീക്ഷണകോണുകളിൽ നിന്നും വസ്തുതകളേയും വൈകാരിക അനുഭൂതികളേയും വ്യത്യസ്തമായിത്തന്നെ കാണാനായേക്കാം.

ഉയർന്ന ജനങ്ങളും അവരുടെ കുട്ടികളും വെറും പേരുവിളിക്കുന്നവരും, വെറും പേരും, അവൻ, അവൾ തുടങ്ങിയ പദങ്ങളാൽ

പരാമർശിക്കുന്നവരും, നീ, എടാ, എടീ എന്നെല്ലാം വാക്കുകളിൽ സംബോധന ചെയ്യുന്നവരും ആയ ജനം, അടിയിൽപെട്ടുപോയ മറ്റൊരു സാമൂഹിക തട്ടിൽ പെട്ടവർ തന്നെയാണ്. ഇങ്ങിനെയുള്ള ഒരു കൂട്ടരെ pristine-Englishന് സൃഷ്ടിക്കാൻ ആവില്ലതന്നെ. കാരണം, pristine-English വ്യക്തികളേയും തൊഴിൽ സ്ഥാനങ്ങളേയും വാക്ക് കോഡുകളിൽ വ്യത്യസ്ത ദിശകളിൽ വൻ ദൂരങ്ങളിൽ നീക്കുന്നില്ലതന്നെ.

കീഴ്ജനങ്ങളെ വളർത്തിക്കൊണ്ടുവന്ന്, ഉയർന്ന ജനതയേയും, അവരുടെ കുട്ടികളേയും, വെറും പേരും, അവൻ, അവൾ വാക്കുകളും, നീ, എടാ, എടീ എന്നെല്ലാം വാക്കുകളിൽ തിരിച്ചങ്ങോട്ടും ഉപയോഗിക്കാൻ പ്രാപ്തരാക്കുക എന്നത്, യഥാർത്ഥത്തിൽ സാമൂഹിക പരിഷ്ക്കരണം അല്ലതന്നെ. മറിച്ച്, അടിച്ചമർത്തിവെച്ചിരിക്കുന്ന മാംസദാഹികളായ വന്യമൃഗങ്ങളെ കെട്ടഴിച്ച് വിട്ട്, മനുഷ്യരെ പിടികൂടുവാൻ സൗകര്യപ്പെടുത്തുന്നതുപോലുള്ള കാര്യമാണ്.

ഈ മുകളിൽ പറഞ്ഞ കാര്യത്തിൽനിന്നും ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുന്ന സാമൂഹികാന്തരീക്ഷത്തിന്റെ മൃഗീയഭാവത്തിന്റെ ചെറിയൊരംശം മനസ്സിലാക്കാവുന്നതാണ്. വേറെയും അംശങ്ങൾ ഉണ്ട്.

ചെറു പ്രായക്കാരായ വ്യക്തികൾ അവരേക്കാൾ വളരെ പ്രായം ചെന്നവരെ ഫ്യൂഡൽ ഭാഷകളിൽ വെറും പേരും, നീ എന്നും സംബോധന ചെയ്യുന്ന വേദികൾ ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്. ഈ വിധ ആപേക്ഷികമായി പ്രായം കൂടിയവർ വ്യക്തിത്വപരമായി വെറുങ്ങലിച്ചും, സാമൂഹികമായി തമർന്നും ആക്കപ്പെട്ടതായി കാണപ്പെട്ടിട്ടുണ്ട്.

ഈ ഒരു പ്രതിഭാസം pristine-Englishൽ ഒട്ടും തന്നെയില്ലാത്തതാണ്. pristine-Englishന്റെ സവിശേഷകളുടെ ഉള്ളറകളിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

വ്യത്യസ്ത നിലവാരത്തിലുള്ള കീഴ്ഘനത്തിലെ പുരുഷന്മാർക്കും സ്ത്രീകൾക്കും മുകളിൽ പ്രസ്താവിച്ച രീതിയിൽ ഉള്ള വ്യക്തിത്വ ധ്വംസനം കാലാകാലങ്ങളായി നടന്നുപോന്നിരുന്നു. എന്നാൽ ഇതിന് പ്രതിവിധിയായി London Missionary Society കൊണ്ടുവരുന്ന സാമൂഹിക പരിഷ്ക്കരണം, മുകളിൽ പെട്ട ആളുകളുടെ കുട്ടികളെ, കീഴിൽപെട്ടിരുന്ന വ്യക്തികൾക്ക് അടിച്ച് തമർത്താനുള്ള സൗകര്യമാണ് സൃഷ്ടിക്കാൻ ഉപകരിക്കുക.

ഇത് ഒരു വൻ സംഗതിതന്നെയാണ്. പറിയൻ, പുലയൻ തുടങ്ങിയവർ തൊട്ട് ഈഴവൻ വരെയുള്ള ആളുകളെ ഫ്യൂഡൽ ഭാഷകളിൽ ഉയർത്തുന്നത്, മുകളിൽ മന:സ്സമാധാനത്തോടുകൂടി ജീവിക്കുന്ന ആളുകളിൽ വൻ മന:സ്സമാധാനക്കേടുവരുത്തുന്ന പോക്കിരിത്തരംതന്നെയാണ്, ഈ വീക്ഷണകോണിൽനിന്നും നോക്കിയാൽ.

മലയാളത്തിലെ ചെറുക്കൻ, പെണ്ണ് തുടങ്ങിയ വാക്കുകളും, മലബാറിയിലെ ചെക്കൻ, പെണ്ണ് തുടങ്ങിയ വാക്കുകളും, ഒരുത്തൻ, ഒരുത്തി തുടങ്ങിയവാക്കുകളും മറ്റും ഇന്നും പൊതുവായി ഈ വിധമുള്ള തരംതാഴ്ത്തുന്ന വാക്കുകൾ തന്നെയാണ്, ഉയർന്നവരെക്കുറിച്ച് ഉപയോഗിച്ചാൽ.

ഇവയല്ലാത്ത, വ്യത്യസ്ത ജാതി നാമങ്ങൾ തന്നെ തരംതാഴ്ത്തുന്ന വാക്കുകൾ ആയും നിലനിൽക്കുന്നുണ്ട്. ഈ വക വാക്കുകളോട്, യൂഎസ്സ് ഏയിൽ കാപ്പിരികളോട് ഉപയോഗിച്ച Boy എന്ന പ്രയോഗം താരതമ്യം ചെയ്താൽ, Boy എന്നത് ഗന്ധർവ്വലോകത്തിലെ നിസ്സാരമായ വിവേചനം മാത്രമാണ് എന്ന് കാണാവുന്നതാണ്. കാരണം, Boy എന്ന പ്രയോഗം ഇങ്ഗ്ളിഷ് ഭാഷയിലെ He, His, Him, She, Her, Hers, They, Their, Them തുടങ്ങിയ അനവധി

വാക്ക് കോഡുകളിൽ യാതോരു ചലനവും സൃഷ്ടിക്കില്ലതന്നെ.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ, ഈ വിധ ഓരോ വാക്കും അനവധി വാക്ക് കോഡുകളിൽ വൻ വക്രീകരണങ്ങൾ തന്നെ സൃഷ്ടിക്കും. അവ നിർവ്വചിക്കുന്ന വ്യക്തികളിലും ഈ വക്രീകരണത്തിന്റെ വ്യക്തമായ ഭാവവ്യത്യാസങ്ങൾ ശരീരത്തിലും മനസ്സിലും അനുഭവപ്പെടും.

ഇനിയും മറ്റൊരുകാര്യം കൂടിയുണ്ട്. അത് ഒരു വ്യക്തിപരമായുള്ള നിരീക്ഷണമാണ്. ഈ എഴുത്തുകാരൻ പലപ്പോഴും സാമൂഹികമായി മറ്റുള്ളവർ വാക്ക് കോഡുകളിൽ കീഴിൽ പെട്ടവർ എന്ന് നിർവ്വചനം ചെയ്യപ്പെട്ടവരോട് യാതോരു വിധ ഉച്ചനീചത്വങ്ങളും പ്രകടിപ്പിക്കാതെ പെരുമാറിയ അവസരങ്ങൾ അനവധിയുണ്ടായിട്ടുണ്ട്. അവരെ മറ്റുള്ളവർ നീ, അവൻ തുടങ്ങിയ വാക്കുകളിൽ നിർവ്വചനം ചെയ്യുമ്പോഴും, ആ വിധ വാക്കുകൾ ഉപയോഗിക്കാതെയും, അവർക്ക് ഇരിപ്പിടത്തിൽ ഇരുന്ന് സംസാരിക്കാനും മറ്റും പലപ്പോഴും സൗകര്യം നൽകിയിട്ടുണ്ട്.  ഈ വിധ മാനസിക ഉന്നമനം നൽകുമ്പോൾ, യഥാർത്ഥത്തിൽ അവർ സാമൂഹികായി ഉയരുന്നില്ല, മറിച്ച് ഈ

എഴുത്തുകാരനെ താഴോട്ടേക്ക് വലിച്ചിടുന്ന മാനസിക അനുഭവമാണ് ചുറ്റുപാടിൽ സംജാതമാകുക.

ഇത് ഒരു വൻ സംഗതിയാണ്. പോലീസ് സ്റ്റേഷനിൽ ഇൻസ്പെടറുടെ മേശക്ക് മുന്നിൽ കസേര വെക്കാതിരിക്കാൻ ഉള്ള കാരണംവരെ ഈ പറഞ്ഞതിൽ ഉണ്ട്. ആ സംഗതിയും ഒരു സങ്കീർണ്ണമായ കോഡ് വിന്യാസം ആണ്. അവയെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാൻ അവസരം വരും എന്ന് പ്രതീക്ഷിക്കുന്നു.

മുകളിൽ ഈ വിധം പലതും എഴുതിയത്, London Missionary Society ചെയ്യുന്ന കാര്യങ്ങളുടെ മറുവശം കൂടി ദൃഷ്ടിയിൽ പെടുത്താനാണ്. യഥാർത്ഥത്തിൽ ജാതികളേയും മറ്റും തുടച്ചുനീക്കാനല്ല, മറിച്ച്, ഫ്യൂഡൽ ഭാഷകളെ ഉന്മൂലനം ചെയ്യാനാണ് അവർ യത്നിക്കേണ്ടിയിരുന്നത്. എന്നാൽ ഈ വിധമായുള്ള ഒരു വിവരം അവരിൽ ഇല്ലായിരുന്നു. മാത്രവുമല്ല, അവരിൽ തന്നെയുള്ള ഐറിഷുകാരും, സ്ക്കോട്ടിഷുകാരും മറ്റും യഥാർത്ഥത്തിൽ ദക്ഷിണേഷ്യയിലെ സാമൂഹിക കോഡുകൾ പോലുള്ളവ പേറുന്നവർ തന്നെയായിരുന്നു. ഈ വിവരം പലർക്കും അറിയാത്തത്, ഐറിഷുകാരും,

സ്ക്കോട്ടിഷുകാരും മറ്റും കാലാകാലങ്ങളായി ഇങ്ഗ്ളണ്ടിനോട് ഒട്ടിനിൽക്കുന്നവർ ആയത് കൊണ്ടുമാത്രമാണ്.

ഇങ്ഗ്ളണ്ടിൽ താമസിക്കുന്ന ദക്ഷിണേഷ്യക്കാരും യഥാർത്ഥത്തിൽ ഇവരെപ്പോലെതന്നെയായി കാലക്രമേണെ മാറുമായിരുന്നു, ഇന്നുള്ളു യാത്രാസൗകര്യങ്ങളും കമ്മ്യൂണിക്കേഷൻ സൗകര്യങ്ങളും നിലവിൽ വന്നില്ലായിരുന്നുവെങ്കിൽ.

കീഴ്ജനം എന്ന ഒരു കൂട്ടരെ ഫ്യൂഡൽ ഭാഷകൾ പലദിക്കിലും സൃഷ്ടിക്കുന്നുണ്ട്. ഇങ്ഗ്ളിഷിലും ഈ വിധം ആളുകളെ സൃഷ്ടിക്കുന്നുണ്ട് എന്ന് വെറുതെയങ്ങ് പറയാമെങ്കിലും, അവയുമായി ഫ്യൂഡൽ ഭാഷകളിലെ കാര്യങ്ങൾക്ക് യാതോരുവിധ ബന്ധവും ഇല്ലതന്നെ.

വീട്ടിലെ അടുക്കള വേലക്കാരികളെ സാധാരണ ഗതിയിൽ ഈ ഉപഭൂഖണ്ഡത്തിൽ വ്യക്തിത്വപരമായി വെറങ്ങലിപ്പിച്ചും, തമർത്തിയും തന്നെയാണ് വാക്ക് കോഡുകളിൽ നിലനിർത്തുക. കാരണം, അവരെ വാക്ക് കോഡുകളിൽ വെറും പേരും, നീ, എടീ, അവൾ എന്നു പോലുള്ള വാക്കുകളുടെ സ്ഥാനത്തും

Go to Main contents

ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും നിർത്തിയിരിക്കുന്നത് കാണാവുന്നതാണ്.

ഈ കൂട്ടരെ, പുറത്ത് നിന്നും വന്ന ഒരു പ്രസ്ഥാനം വളർത്തിയെടുത്ത്, വീട്ടുകരുടെകൂടെ dining tableൽ ഇരുന്നു ഭക്ഷണം കഴിക്കാനും, വീട്ടുകാരിയേയും വീട്ടുകാരനേയും പേരുവിളിക്കാനും, നീ എന്ന് സംബോധന ചെയ്യാനും അവരെക്കുറിച്ച് അവൻ, അവൾ തുടങ്ങിയ വാക്കുകൾ ഉപയോഗിക്കാനും പരിശീലിപ്പിച്ചാൽ ഉളവാക്കുന്ന ഗാർഹികമായ അസ്വാസ്ഥ്യം മനസ്സിലാക്കാവുന്നതേയുള്ളു. ഇങ്ഗ്ളിഷുകാർക്ക് ഈ വിധ കാര്യങ്ങളെക്കുറിച്ച് യാതോരു രീതിയിലും മനസ്സിലാകില്ല.

ഇന്ത്യൻ പട്ടാളത്തിലും ഈ വിധ പ്രശ്നങ്ങൾ ഉണ്ട് എന്നതും ശരിതന്നെ. ആ രീതിയിൽ നോക്കിയാൽ, ഇന്ത്യൻ ശിപായി പട്ടാളക്കാർ അവരുടെ ഓഫിസർമാരുടെ മുന്നിൽ വെറങ്ങലിച്ചു ജീവിക്കുന്നവർ ആവാം. കാരണം, പലപ്പോഴും അവരേക്കാൾ പ്രായത്തിൽ വളരെ കുറവുള്ള ഓഫിസർമാർ അവരെ വെറുംപേരും, നീ, അവൻ തുടങ്ങിയ പദ പ്രയോഗങ്ങളിൽ നിർവ്വചിച്ചിരിക്കും.

എന്നാൽ, ശിപായി പട്ടാളക്കാർക്ക് വൻ സാമ്പത്തിക നേട്ടങ്ങളും പൊതുജനത്തിനേക്കാൾ ഉയരത്തിൽ ഉള്ള പീഠവും നൽകുന്നതിനാൽ, ശിപായി പട്ടാളക്കാർ ബ്രാഹ്മണർക്ക് കീഴിൽ ഉണ്ടായിരുന്ന നായർമാരുടെ അവസ്ഥയിലേക്കാണ് എത്തിനിൽക്കുന്നത്. എന്നാൽ ഇപ്പറഞ്ഞതിൽ ചെറിയ ഒരു പാളിച്ചയുണ്ട്. അതിലേക്ക് പിന്നീട് കടക്കാം.

പൊതു ജനം ഹീന ജാതിക്കാരായി നിലനിൽക്കും.

ഇന്ത്യൻ പട്ടാളത്തിൽ ഫ്യൂഡൽ ഭാഷകൾ ഉളവാക്കുന്ന സാമൂഹികാവസ്ഥയെക്കുറിച്ച് കാര്യമായി ഒന്നു പ്രതിപാദിക്കാൻ താൽപ്പര്യം ഈ എഴുത്തുകാരന് ഉണ്ട്. കാരണം, 2013ൽ ഈ എഴുത്തുകാരൻ എഴുതിയ The Shrouded Satanism in feudal languages എന്ന ഗ്രന്ഥത്തിൽ ഈ കാര്യങ്ങളെക്കുറിച്ച് കാര്യമായിത്തന്നെ ചർച്ചചെയ്തിരുന്നു. ആ ഗ്രന്ഥത്തിൽ ഈ കാര്യത്തെക്കുറിച്ച് പറഞ്ഞ കാര്യങ്ങൾ വൻ വാസ്തവം ആണ് എന്ന രീതിയിൽ ഇന്ത്യൻ പട്ടാളത്തിലെ ഒരു വളരെ ഉയർന്ന ഓഫിസർ ഒരു ദിക്കിൽ അഭിപ്രായപ്പെട്ടത് ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ വന്നിരുന്നു:

https://twitter.com/rwac48/status/365368478577856514

Lt Gen H S Panag(R)

https://twitter.com/STFScho The author seems be an in expert social behaviour!In any hierarchical organisation social equality is never perfect.

സംസ്ഥാന പോലീസുകാരുടെ കാര്യം പറയുകയാണെങ്കിൽ, കാര്യങ്ങൾ കുറേക്കൂടി സങ്കീർണ്ണമാണ്. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാൻ ശ്രമിക്കാം.

Go to Main contents

## 12. കീഴ്ജനത്തിന് പ്രവേശനം ഇല്ലാത്ത ഔദ്യോഗിക ഇടങ്ങൾ

തിരുവിതാംകൂർ രാജ്യത്ത് എല്ലാ ദിക്കിലും അന്തവിശ്വാസങ്ങൾ നിറഞ്ഞുനിൽക്കുന്നു എന്ന രീതിയിൽ ആണ് ഇങ്ഗ്ളിഷുകാർ കാര്യങ്ങളെ കണ്ടിരുന്നത്. എന്നാൽ, കൂടോത്ര ശക്തിയുള്ള ഭാഷാകോഡുകൾ ഈ വിധ സാമൂഹിക കാര്യങ്ങളെ വൻ ബലത്തോടുകൂടി സ്വാധീനിക്കുന്നുണ്ട് എന്ന കാര്യത്തെക്കുറിച്ച് യാതോരു വിവരവും അവർക്ക് ഇല്ലായിരുന്നു.

രാജ്യത്തിലെ മിക്ക ഔദ്യോഗിക കെട്ടിടങ്ങളും, അമ്പലങ്ങളുടെ പരിസരപ്രദേശങ്ങളിൽ ആയിരുന്നു നിലനിന്നിരുന്നത്. ഈ വിധ ഔദ്യോഗിക കെട്ടിടങ്ങളും, അവയിൽ നടക്കുന്ന പ്രവർത്തനങ്ങളും, ഹൈന്ദവ (ബ്രാഹ്മണ) ആചാരവിധികളും വിഗ്രഹങ്ങളും മൂർത്തികളും മറ്റുമായി കുഴഞ്ഞുതന്നെയാണ് നിലനിന്നിരുന്നത്. അതിനാൽ തന്നെ കീഴ്ജനക്കൂട്ടങ്ങൾക്ക് ഈ വിധ ഔദ്യോഗിക കെട്ടിടങ്ങളുടെ പരിസരത്ത് പോലും ചെല്ലാൻ ഭയപ്പാടായിരുന്നു. അവർക്ക് പലദിക്കിലും പ്രവേശനം തന്നെയില്ലായിരുന്നു. മാത്രവുമല്ല, ഉദ്യോഗസ്ഥർ എല്ലാവരും ഉയർന്ന ജാതിക്കാരും (ഹിന്ദുക്കളും അവരുടെ അനുചരരും) ആയിരുന്നു. അതിനാലും കീഴ്ജനം

അവരുടെ അടുത്തുവരുന്നത് ഉദ്യോഗസ്ഥർക്ക് സഹിക്കാൻ പറ്റാത്തകാര്യംതന്നെയായിരുന്നു.

ഈ വിധം ഉയർന്ന ജാതിക്കാരെ ജാതീയമായി പഴിപറയുമ്പോഴും മറക്കാതെ ഓർമ്മിക്കേണ്ട കാര്യം, ഇന്നും ഉദ്യോഗസ്ഥർക്ക് ഈ രാജ്യത്തിലെ സാധാരണ പൗരനായ കീഴ്ജനത്തിനെ വളരെ അറപ്പുതന്നെയാണ്. അപ്പോൾ, ഈ അറപ്പ് ജാതീയമല്ല, മറിച്ച് ഒറ്റ സംഖ്യാസ്ഥാനക്കാൻ കോടിസംഖ്യാ സ്ഥാനക്കാരന്റെ അടുത്തുവന്നാൽ, കോടിസംഖ്യാ സ്ഥാക്കാരന് അറപ്പും വെറുപ്പും മാത്രമല്ല, മറിച്ച് ജീവോർജ്ജത്തിന്റെ ന്യൂനീകരണവും സംഭവിക്കും എന്നതാണ് വാസ്തവം.

ഇങ്ങിനെയൊരു അഭിപ്രായം ഏതാനും വർഷങ്ങൾക്ക് മുൻപ് ഒരു ന്യായാധിപൻ ആയ വ്യക്തി സ്വകാര്യമായി അയാളുടെ ഒരു ബന്ധുവിനോട് പറഞ്ഞ കാര്യം ഓർമ്മവരുന്നു.

രാവിലെ പോലീസുകാർ, അവർ പിടികൂടിയ 'തമ്മാടികളെ' കൂട്ടിക്കൊണ്ടുവരും പോലും. ഈ വിധ തെമ്മാടികളുടെ മുഖം കണ്ടാൽതന്നെ ഐശ്വര്യക്കേടാണ് എന്നാണ് ന്യായാധിപന്റെ പരാതി. ഈ ആളാണെങ്കിൽ ഉയർന്ന ജാതിക്കാരൻ അല്ല. എന്നിട്ടും പൊതുജനം എന്ന

ഹീനജാതിക്കാരനെ വെളുപ്പാൻകാലത്ത് കാണുന്നത് ഐശ്വര്യക്കേടാണ് എന്ന് മനസ്സിലാക്കുന്നു. ജാതിവ്യവസ്ഥ നാമാവശേഷമായിട്ടും, കാര്യങ്ങൾ അതുപോലെതന്നെ നിലനിൽക്കുന്നു. ഈ ന്യായാധിപൻ യഥാർത്ഥത്തിൽ പോലീസുകാർ പിടികൂടി വന്ന വ്യക്തിയെ മുൻവിധിയോടുകൂടി കാണാൻ പാടില്ലാത്ത ഉദ്യോഗസ്ഥനാണ്. അവരുടെ ഭാഷ്യവും കേൾക്കാൻ ബാധ്യസ്ഥതയുള്ള സർക്കാർ തൊഴിൽ ചെയ്യുന്ന വ്യക്തിമാത്രമാണ്. അതൊന്നും ഈ ആൾക്ക് ഓർമ്മയില്ലതന്നെ.

തിരുവിതാംകൂർ രാജ്യത്തിലേക്ക് തിരച്ചുവരാം. കോടതയിലേക്ക് സാക്ഷികൾക്ക് വരാൻപറ്റാത്തതിനാൽ, കോടതി ചിലപ്പോഴൊക്കെ സാക്ഷികളുടെ അടുത്തേക്ക് പോകുമായിരുന്നു. എന്നാൽ വളരെ അടുത്ത് പോകില്ല.

സാക്ഷി വളരെ ദുരത്ത് നിൽക്കും. കോടതി ഗുമസ്ഥൻ ചോദ്യം വായിക്കും അതു കുറേ ദൂരത്ത് നിൽക്കുന്ന ശിപായി ഒച്ചത്തിൽ ഏറ്റ് പറയും. ദൂരെ നിൽക്കുന്ന സാക്ഷി, ചോദ്യം കേട്ട്, ഒച്ചത്തിൽ മറുപടി നൽകും. അത് ശിപായി ഒച്ചത്തിൽ ഏറ്റ് പറയും. ഇത് കോടതി കേൾക്കും.

Go to Main contents

ഇങ്ഗ്ളിഷ് പ്രസ്ഥാനം തിരുവിതാംകൂറിൽ നിയമനീതി കോടതികൾ സ്ഥാപിക്കാനുള്ള സൗകര്യങ്ങളും ഉപദേശങ്ങളും ഉയർന്ന ഉദ്യോഗസ്ഥരേയും നൽകിയപ്പോൾ, അവിടെ രൂപംകൊണ്ട കോടതിയുടെ രൂപം ഇതായിരുന്നു.

ബ്രിട്ടിഷ്-ഇന്ത്യയിലെ അന്നുള്ള ഒരു ഇങ്ഗ്ളിഷ് പത്രത്തിൽ Travancoreറിലേയും Cochinനിലേയും കോടതി നടത്തിപ്പിനെക്കുറിച്ച് വന്ന ചിത്രീകരണത്തിൽ നിന്നും ഈ വാചകം നോക്കുക:

It is very amusing to watch a case of this description going on, for the Gumashta (clerk) of the cutcherry has to cry out at the top of his voice every question, and the witnesses or defendants, as the case may be, have in turn to respond to them, by as loud yells, so that all the proceedings are not only audible to those in court, but to those out of and far from it, presenting a scene more like a serious quarrel than a court of law.

കീഴ്ജാതിക്കാരായ ഹരജിക്കാർ കോടതി വരാന്തയിൽ നിന്നും വളരെ ദൂരത്ത് ദിവസങ്ങളോളം വെയിലും മഴയും കൊണ്ട് കാത്തിരിക്കേണ്ടിവരും. അവർക്ക് തലമറയ്ക്കാൻ പാടില്ല. കരണം, അത് കീഴ്ജനത്തിന്റെ

ധിക്കാരമായി കാണപ്പെടും. ഇങ്ങിനെ ദിവസങ്ങളോളം വന്നു നിൽക്കുമ്പോൾ, ഒരു ദിവസം കോടതി അവരുടെ അപേക്ഷ കേൾക്കാം എന്ന് പറയും.

ഈ വിധ തെമ്മാടി കോടതിപ്പ്രവർത്തനത്തെ നിയന്ത്രിക്കണം എന്ന ഇങ്ക്ഗ്ലിഷ് പക്ഷത്തിന്റെ വാക്കുകൾക്ക് വൻ വില ലഭിക്കാതെ വന്നപ്പോൾ, ഈ വിധ പ്രവർത്തനത്തെ നിരോധിച്ചുകൊണ്ട് ഒരു നാൾ, തിരുവിതാംകൂറിലെ British Resident നേരിട്ട് ഒരു ഉത്തരവ് നൽകുകയുണ്ടായി. ഇന്ന് ഇന്ത്യൻ സ്വാതന്ത്ര്യ സമര വീരചരിത്രം പഠിക്കുന്നവരിൽ വൻ വിരോധം ആളിക്കത്തിക്കുന്ന കാര്യം തന്നെയാണ് British Resident ചെയ്തത്. നമ്മുടെ നാട്ടിൽ ഉത്തരവിടാൻ ആരെടാ ഈ British Resident?

വാസ്തവം തന്നെയാണ്, തിരുവിതാംകൂർ രാജ്യത്തിലെ ഉദ്യോഗസ്ഥവർഗ്ഗം ഈ ഉത്തരവിന് പുല്ലുവിലനൽകിയില്ലാ എന്നാണ് തോന്നുന്നത്. സ്വാതന്ത്ര്യ സമര പെൻഷന് അർഹതയുള്ളവരാണ് ഈ ഉദ്യോഗസ്ഥത്തെമ്മാടികൾ എന്ന് പറയാതെ വയ്യ.

തിരുവിതാംകൂർ രാജ്യത്തിലെ കാര്യം ആകെക്കൂടി സങ്കീർണ്ണമായിരുന്നു.

രാജകുടുംബത്തിന് നാടിനെ നന്നാക്കണം എന്നും ജാതീയമായ പ്രശ്നങ്ങൾ തുടച്ചുമാറ്റണം എന്നുമൊക്കെ മനസ്സിൽ ഉണ്ടായിരുന്നിരിക്കേണം. എന്നാൽ, രാജകുടുംബത്തിനെ പൊക്കിനിർത്തുന്ന ബ്രാഹ്മണർക്കും അമ്പലവാസികൾക്കും, നായർമാർക്കും ഇത് ചിന്തിക്കാൻ പോലും പറ്റുന്നകാര്യമല്ല.

അതേ സമയം London Missionary Society പോലുള്ള പ്രസ്ഥാനങ്ങൾക്ക് രാജകുടുംബം സഹകരണം നൽകുന്നുമുണ്ട്. എന്നാൽ ഈ London Missionary Society പോലുള്ള പ്രസ്ഥാനങ്ങൾക്ക് British-Indiaയിൽ പ്രവർത്തിക്കാൻ അനുവാദം ഇല്ല. എന്നാൽ ഈ പ്രസ്ഥാനങ്ങൾ അവരുടെ ആവശ്യങ്ങൾക്കായി British-Indian സർക്കാരിനേയാണ് സമീപിക്കുന്നത്. ഈ ബന്ധം തിരുവിതാംകൂറിൽ അവർക്ക് തടികേടാകാതിരിക്കാൻ സഹായിച്ചിരിക്കേണം.

Rev. J. H. Hawksworth എന്ന ക്രിസ്ത്യൻ ഇവാൻജലിസ്റ്റ് 1855ൽ ഈ വിധം ഒരു സംഭവവികാസം രേഖപ്പെടുത്തിയത് വായിച്ചതിൽ നിന്നും എഴുതുകയാണ്:

പുലയന്മാർ ക്രിസ്ത്യൻ സ്കൂളിൽ പോകുന്നത് തടയാനായി ജന്മികൾ ആ സ്ക്കൂൾ കെട്ടിടം രണ്ടാവർത്തി കത്തിച്ചുകളഞ്ഞു. അവിടെ

പഠിക്കാൻ എത്തിയെ ഒരു അടിമയെ നല്ലവണ്ണം അടിച്ചു. ഈ ആൾ ബോധം കെട്ടുവീണു. ആ രാജ്യത്തിലെ സാമൂഹിക കീഴ്വഴക്കം പ്രകാരം ഒരു കറ്റകരമായ അക്രമമല്ല അത്. കാരണം, അടിമയെ അടിച്ചത് ഒരു കുറ്റമായി ആരും കാണില്ലതന്നെ. അടിമയെന്ന് ഇന്ന് ഇങ്ഗ്ളിഷുകാർ കേട്ടാൽ, അവരുടെ മനസ്സിൽ യൂറോപ്പിലേയും യൂഎസ്സ് ഏയിലേയും അടിമകളെ Hollywood ചിത്രങ്ങളിൽ ചിത്രീകരിച്ചത് മാതിരിയായിരിക്കും ഭാവനയിൽ ഉയരുക. വൻ വ്യക്തി പ്രഭാവമുള്ള വ്യക്തികൾ.

എന്നാൽ വാസ്തവം പറഞ്ഞാൽ പറിയനും പുലയനും ആയ അടിമയെ അടിച്ചിട്ടാൽ, ഒരു തെരുവു നായയെ അടിച്ചിട്ടത് മാതിരിതന്നെയാണ് പ്രാദേശികമായി മനസ്സിലാക്കുക. എന്നാൽ ഇങ്ഗ്ളിഷ് പ്രസ്ഥാനത്തിന് ഈ വിധം ഒരു കീഴ്Slotൽ പെട്ടവ്യക്തിയേയും മൃഗത്തിനേയും സങ്കൽപ്പിക്കാൻ ആവില്ലതന്നെ. കാരണം, അവരുടെ ഭാഷയിൽ You, He, She തുടങ്ങിയ വാക്കുകൾക്ക് ഈ വിധം ഒരു കീഴ്Slot ഇല്ലതന്നെ.

ഈ അടികിട്ടിയ അടിമയുടെ ജന്മിതന്നെ ഇടപെട്ടു, അടിമയോട് പോലീസിൽപ്പോയി പരാതിപ്പെടാൻ ആവശ്യപ്പെട്ടു. എന്നാൽ അടിമക്ക് വൻ സംശയം. എങ്ങിനെയാണ് പോലീസിൽപ്പോയി

പരാതിപ്പെടുക? ദൂരത്ത് നിന്നും വിളിച്ചു പറഞ്ഞ് പരാതിപ്പെടേണ്ടതാണ്. അതിന് പറ്റിയ സ്ഥലം എവിടെയാണ്?

പോലീസ് സ്റ്റേഷൻ നിന്നിരുന്ന പ്രദേശം നല്ലവണ്ണം അറിവുള്ള മറ്റൊരു അടിമയേയും ഈ ആളുടെ കൂടെ പോകാൻ അനുവദിച്ചു. മറ്റ് ജന്മികളുടെ കണ്ണിൽപ്പെടാതിരിക്കാനായി, രണ്ടുപേരും കൂടി വയലുകളിലൂടെയും വനങ്ങളിലൂടെയും നടന്നു. എന്നാൽ ഒരു ദിക്കിൽ വച്ച് ഒരു ജന്മികുടുംബാംഗം ഈ രണ്ടുപേരെയും പിടികൂടി. ഒരു അടിമ ഓടി രക്ഷപ്പെട്ടു. മറ്റെ ആൾക്ക് നല്ല അടിയും മറ്റ് മർദ്ദനങ്ങളും കിട്ടി.

ഏതാനും ദിവസങ്ങൾക്ക് ശേഷം വീണ്ടും ഈ കൂട്ടർ ഇതേ പദ്ധതിയുമായി യാത്രതിരിച്ചു. വീണ്ടും മർദ്ദകരുടെ കൈയിൽ അകപ്പെട്ടു. അടികിട്ടി. എന്നാൽ കുറച്ച് കാലങ്ങൾക്ക് ശേഷം പോലീസ് സ്റ്റേഷന്റെ അടുത്ത് എത്തി, ഒരു ദിക്കിൽ നിന്നുകൊണ്ട് ഒച്ചത്തിൽ വിളിച്ചുപറഞ്ഞ് പരാതി നൽകി.

നീതിന്യായ കാര്യങ്ങൾ ഇതുവരെ എത്തിച്ചു. അതിന് മുകളിലോട്ട് കാര്യങ്ങൾ നീങ്ങിയതേയില്ല. അടികിട്ടിയത് മിച്ചം.

Go to Main contents

Rev. George Matthan എന്ന ഇവാൻജലിസ്റ്റ് 1856 മറ്റൊരു സംഭവത്തെക്കുറിച്ച് പറഞ്ഞത് ഇങ്ങിനെയാണ്: ശാബ്ബത്ത് ദിനം (Sabbath day) കൊണ്ടാടിയ അടിമയെ ജന്മി വളരെ ക്രൂരമായി മർദ്ദിച്ചു. Rev. George Matthan ഇതിനെക്കുറിച്ച് പോലീസിൽ പരാതിപ്പെടുന്നതിനെക്കുറിച്ച് ആലോചിച്ചു. എന്നാൽ കോടതിമുഴുവനും അഴിമതി നിറഞ്ഞിരിക്കുന്നു. പോരാത്തതിന് അടിമ ജനതയെ ഉയർത്തിക്കൊണ്ടുവരുന്നതിനോട് വൻ വിരോധത്തിലാണ് ഉദ്യോഗസ്ഥർ. അതിനാൽത്തന്നെ യാതോരു പരാതിയും നൽകാൻ പോയില്ല.

മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണം വൻ സമ്മർദ്ദം ചലുത്തി പല സർക്കാർ കെട്ടിടങ്ങളും കീഴ്ജനത്തിന് പ്രാപ്യമാക്കിമാറ്റിയിരുന്നു. എന്നിരുന്നാലും, ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാക്കാൻ പറ്റാത്ത കാര്യങ്ങൾ സമൂഹത്തിൽ നിലനിന്നിരുന്നു എന്നുള്ളതാണ് വാസ്തവം.

കീഴ്ജനത്തിന്റെ നേത്രങ്ങളും മുഖഭാവങ്ങളും, നെറ്റി ചുളിക്കലും, കവിളിലൂടെയും മറ്റും പ്രദർശ്ശിപ്പിക്കുന്ന ശരീരഭാഷയും ഗോഷ്ഠികളും, മറ്റും ഫ്യൂഡൽ ഭാഷാ കോഡുകളിൽ അടിയാളത്തം വികിരണം ചെയ്യാത്തവയാണ്

എങ്കിൽ അവ പിന്നെ എന്തായിരിക്കും വികിരണം ചെയ്യുന്നത്?

അധമൻ അടിയാളത്തം പ്രകടിപ്പിച്ചില്ലായെങ്കിൽ, ധിക്കാരം ആണ് പുറത്തുവരുന്നത്. ധിക്കാരം എന്ന വാക്കിന് ഇങ്ഗ്ളിഷിൽ ഉള്ള വാക്ക് Impertinence എന്നാണ്. എന്നാൽ ഈ വാക്കിന് 'നീ പോടാ' എന്ന് നികൃഷ്ടൻ സാമൂഹിക അന്തസ്സുള്ള ആളോട് വളരെ മിനുസമുള്ള ഭാവത്തിൽ പറഞ്ഞാലോ നേത്രഭാഷയിലോ ശരീരഭാഷയിലോ ഭാവിച്ചാലോ ഉളവാകുന്ന സ്ഫോടനാത്മകമായ പൊട്ടിത്തെറിയെ ചിത്രീകരിക്കാൻ ആവില്ലതന്നെ.

മാത്രവുമല്ല, കീഴ്ജനം ഉയർന്ന ജനത്തിലെ സ്ത്രീകളെ വ്യക്തമായ വഷളത്തത്തോടും അസഭ്യരൂചിയോടും നോക്കിയാലും, വാക്കുകളിലൂടേയും തുപ്പലൊലിപ്പിലൂടേയും (drooling mouthലൂടേയും) മിഴിയിലെ തുടിപ്പിലൂടെയും സൂചനനൽകിയാലും, ഭാഷാ കോഡുകളിൽ സംഭവിക്കുന്ന സംഭ്രമജനകമായ തകിടംമറിയൽ, സാമൂഹികമായി വ്യക്തിയിലും കുടുംബത്തിലും കുടുംബക്കാരിലും സംഭവിപ്പിക്കുന്ന മേദക്ഷയത്തെക്കുറിച്ചും ഇങ്ഗ്ളിഷുകാർക്ക് അറിവുവരുവാൻ യാതോരു മാർഗ്ഗവും ഇല്ലായിരുന്നു.

ഇത്, ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിലെ സാമൂഹിക പരിഷ്ക്കരണത്തിന്റെ മറ്റൊരു വശം.

ഇന്ത്യൻ പട്ടാളത്തിൽ ശിപായീ പട്ടാളക്കാരിൽ ഈ വിധ ഭാവങ്ങൾ ഒരിക്കലും വരരുത് എന്ന് മുൻകൂട്ടിക്കണ്ടുകൊണ്ട് തന്നെയാണ്, പട്ടാളപ്പരിശീലനം നൽക്കുന്നത്. ഇത് ഇല്ലായെങ്കിൽ പട്ടാള ഓഫിസർമാരിൽ മാനസിക വിഭ്രാന്തിതന്നെ വന്നേക്കാം. ഈ വിധമായുള്ള ഒരു പരിശീലനം പഴയകാല ഇങ്ഗ്ളണ്ടിലെ പട്ടാളത്തിൽ ഇല്ലായിരുന്നു എന്നു വേണം മനസ്സിലാക്കാൻ. ഇന്നത്തെക്കാര്യം പറയാൻ ആവില്ലതന്നെ. കാരണം, അവിടം ഇന്ന് ഫ്യൂഡൽ ഭാഷക്കാർ കയറിത്തമർത്തുകൊണ്ടിരിക്കുകയാണ്.

## 13. ഉയർന്ന മാനസിക നിലവാരമുള്ള വ്യക്തികളെ തേടി

---

മെഡ്രാസ് പ്രസിഡൻസി സർക്കാർ നിത്യവും തിരുവിതാംകൂർ രാജ്യത്തിൽ വൻ സാമൂഹിക പരിഷ്ക്കരണം നടത്തണം എന്ന രീതിയിൽ നിരന്തരം സമ്മർദ്ദം രാജകുടുംബത്തിന് മേൽ നടത്തിക്കൊണ്ടിരുന്നു. എന്നാൽ, ദക്ഷിണേഷയിലെ സങ്കീർണ്ണമായ സാമൂഹിക ചുറ്റുപാടുകളെക്കുറിച്ച് ബ്രിട്ടിഷ്-ഇന്ത്യയിലെ ഇങ്ഗ്ളിഷ് ഭരണത്തിന് അറിവില്ലായിരുന്നു എന്നുവേണം പിന്നോട്ടുനോക്കുമ്പോൾ മനസ്സിലാക്കേണ്ടുന്നത്.

അടിമത്തത്തിലൂടെയും ജാതീയമായ അമർത്തലുകളിലൂടെയും ആണ് ഒരു വൻ ജനസമൂഹത്തെ നിയന്ത്രിച്ചുവച്ചിരിക്കുന്നത്. ഇങ്ങിനെ അമർത്തിവെച്ചിരിക്കുന്നവരെ തുറന്നുവിട്ടാൽ അവരുടെ മുന്നോട്ടുള്ള പോക്കിനെ എവിടെവച്ച് ഏതുവിധം കടിഞ്ഞാണിടാൻ ആവുമെന്നൊക്കെയുള്ള ചിന്തകൾ ഇങ്ഗ്ളിഷ് പക്ഷത്തിന് ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷ സംസാരിക്കുന്നവരെയാണ് കയറൂരിവിടേണ്ടത്. ഇങ്ഗ്ളിഷിൽ കാണുന്നത് പോലെയല്ല കാര്യങ്ങൾ. അവൻ അദ്ദേഹമായാൽ,

പുതിയ അദ്ദേഹം പഴയ അദ്ദേഹത്തെ തമർത്തിച്ചവുട്ടി, പുതിയൊരു അവൻ ആക്കാനാണ് ആക്രാന്തം കാണിക്കുക. ഈ ഒരു സംഭാവ്യതയെക്കുറിച്ച് ഇങ്ഗ്ളിഷ് പക്ഷത്തിന് അന്ന് കാര്യമായ വിവരമില്ല. ഇന്ന് ഒട്ടുംതന്നെയും ഇല്ല.

REV. SAMUEL MATEER തിരുവിതാംകൂർ രാജ്യത്തെ ബ്രിട്ടിഷ്-ഇന്ത്യയുമായി താരത്മ്യം ചെയ്യുന്നുണ്ട്. Trivandrumത്ത് വൻ ചിലവിൽ ഒരു മ്യൂസിയം പണിതകാര്യം ഇദ്ദേഹം പറയുന്നുണ്ട്. ഇത് യൂറോപ്യൻ വ്യക്തികളുടെ പ്രശംസനേടാനായി പണിതതാണ് എന്ന് ഇദ്ദേഹം പറയുന്നു. പത്മനാഭസ്വാമി ക്ഷേത്രത്തിൽ ആറുവർഷത്തിൽ ഒരിക്കൽ ബ്രാഹ്മണ ശ്രേഷ്ഠർ നടത്തുന്ന മുറജപം എന്ന ഉത്സവത്തിലും വൻ സാമ്പത്തിക ചിലവു വരാറുണ്ടായിരുന്നു പോലും.

തിരുവിതാംകൂർ രാജ്യത്തിലെ എല്ലാ ജില്ലാ കച്ചേരികളും പുതുതായി ഉയർന്നുവരുന്ന സാമൂഹിക പശ്ചാത്തലത്തിന് അനുസൃതമായുള്ള രീതിയിൽ ഏവർക്കും സൗകര്യപ്രദമാം രീതിയിൽ കയറിവരാൻ പറ്റുന്ന രീതിയിൽ പുതുതായി നിർമ്മിക്കാൻ ഈ മുകളിൽ സൂചിപ്പിച്ച വൻ ചിലവിന്റെ ഒരു ഭാഗം

മാത്രംമതിയാകും എന്ന് ഇദ്ദേഹം തീർത്തുപറയുന്നു.

അതുമല്ലെങ്കിൽ രാജ്യത്തുടനീളം നൂറകണക്കിന് സ്ക്കൂളുകൾ ഈ ദുർവ്യയം ചെയ്യപ്പെടുന്ന പണംകൊണ്ട് നിർമ്മിക്കാൻപറ്റും എന്നും ഇദ്ദേഹം പറയുന്നു. സ്ക്കൂളകൾ ഈ വിധം നിർമ്മിച്ചത് കൊണ്ട് MATEER സങ്കൽപ്പിക്കുന്നതുപോലുള്ള ഒരു സാമൂഹിക വളർച്ചവരില്ല എന്നുള്ളത് മറ്റൊരുവിഷയം.

എന്നാൽ പാഴ്ചിലവിന്റെ കാര്യം പറയുകയാണെങ്കിൽ, ഇന്ന് ഇന്ത്യ സൈനിക ചിലവിനായി വിനിയോഗിക്കുന്ന കോടാനുകോടി രൂപയുടെ ഒരു ചെറിയ ശതമാനം മാത്രംമതി ഈ രാജ്യത്തിൽ അങ്ങോളമിങ്ങോളം പൊതുനിരത്തുകളിൽ സാധാരണക്കാർക്കായി പലവിധ ഗംഭീര സൗകര്യങ്ങൾ നിർമ്മിക്കാൻ. എന്നാൽ ഈ വിധം ആരുംതന്നെ ചിന്തിക്കില്ലാ എന്നാണ് തോന്നുന്നത്. സാധരണക്കാരൻ എന്ന വസ്തുതന്നെ ഒരു അതിസങ്കീർണ്ണമായ വസ്തുവാണ്, ഇന്ത്യയിൽ.

വെറുതെയങ്ങ് സൗകര്യങ്ങൾ പണിതതുകൊണ്ടുമാത്രമാകില്ല, മറിച്ച്, ഇതെല്ലാം പൊതുജനത്തെ എങ്ങോട്ടേക്കാണ് നീക്കേണ്ടത്

Go to Main contents

എന്ന ഒരു ചിന്തകൂടിവേണ്ടിവരും. ജനസംഘ്യ വൻ സംഖ്യയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. വെറുതെയങ്ങ് കൂടുതൽ സൗകര്യങ്ങൾ നൽകിയാൽ, ജനസംഘ്യാ വളർച്ചതന്നെ ഒരു വൻ സാമൂഹിക വിപത്തായി മാറാൻ അധികകാലംവേണ്ടിവരില്ല. ഗുണമേന്മയില്ലാത്ത ജനം പടരുന്നത് ഒരു വൻപ്രശ്നം തന്നെയാണ്. എന്താണ് ഗുണമേന്മയെന്ന പ്രശ്നം ഉദിക്കുന്നുണ്ട് ഇവിടെ. അങ്ങോട്ടേക്ക് കടക്കുന്നില്ല.

REV. SAMUEL MATEERന് മനസ്സിലാക്കൻ പറ്റാത്തകാര്യം, ബ്യട്ടിഷ്-ഇന്ത്യയിൽ എല്ലാ ജനക്കൂട്ടങ്ങൾക്കും എല്ലാവിധ സ്വാതന്ത്ര്യങ്ങളും നൽപ്പെട്ടിരിക്കുന്നു. പോരാത്തതിന് ഏത് കൂട്ടർക്കും സർക്കാർ ജോലിയിൽ കയറാൻ ശ്രമിക്കാവുന്നതുമാണ്. ഇതേ പോലെ തിരുവിതാംകൂറിലും സംഭാവ്യമാക്കിയാൽ എന്താണ് പ്രശ്നം?

തിരുവിതാംകൂർ രാജകുടുംബം മറ്റൊരു പ്രശ്നം നേരിട്ടുകൊണ്ടിരുന്നു. ഉദ്യോഗസ്ഥരായി നിയമിക്കാനായി, വിശ്വസിക്കാൻ കൊള്ളാവുന്നവരും, സാംസ്ക്കാരികമൂല്യങ്ങൾ ഉള്ളതും, അഴിമതി നടത്താത്തവരും മറ്റുമായ വ്യക്തികളെ തിരുവിതാംകൂറിൽ മഷിയിട്ടുനോക്കിയാൽപോലും

കണ്ടെത്താനാകില്ല എന്ന ഒരു യാഥാർത്ഥ്യം രാജകുടുംബത്തിനെ അലട്ടിക്കൊണ്ടിരുന്നു.

ഇതിനാൽത്തന്നെ ഉയർന്ന ഉദ്യോഗസ്ഥരായി അവർ നിയമിച്ചവരിൽ പലരും ദക്ഷിണേഷ്യയിലെ പ്രാദേശികരായ ബ്രിട്ടിഷ്-ഇന്ത്യൻ ഉദ്യോഗസ്ഥരെ, ഇങ്ഗ്ളിഷ് ഭരണത്തിന്റെ അനുവാദത്തോടുകൂടി കടം എടുത്തവരായിരുന്നു. ഇങ്ങിനെയെടുക്കുമ്പോൾ മറ്റൊരു പ്രശ്നം വന്നിരുന്നു. ബ്രിട്ടിഷ്-ഇന്ത്യയിൽ കീഴ്ജനത്തിൽ പെട്ടവ്യക്തിയും ഭരണയന്ത്രത്തിൽ വൻ പദവികളിൽ വരാറുണ്ട്. ഇങ്ങിനെയുള്ളവരെ തിരുവതാംകൂറിൽ എടുക്കാൻ പറ്റില്ല. ഉദാഹരണത്തിന് ബ്രിട്ടിഷ്-മലബാറിലെ ഉയർന്ന ഉദ്യോഗസ്ഥരിൽ മരുമക്കത്തായ തീയരും മക്കത്തായ തീയരും ആയ വ്യക്തികൾ ഉണ്ടായിരുന്നിരിക്കാം. ഇക്കൂട്ടരിൽപെട്ട ആരെയെങ്കിലും തിരുവിതാകൂറിൽ ഉയർന്ന സ്ഥാത്തിലേക്ക് കടമായി എടുത്താൽ, തിരുവിതാംകൂറിൽ വൻ സാമൂഹിക പൊട്ടിത്തെറിതന്നെ നടക്കും.

എന്നാൽ ഇങ്ഗ്ളിഷ് ഭാഷാ പ്രാവീണ്യത്തിൽ ഊന്നിക്കൊണ്ട് പൊതുപരീക്ഷയിലൂടെയുള്ള ഒരു ഉദ്യോഗസ്ഥപ്രസ്ഥാനം ബ്രിട്ടിഷ്-മലബാറിൽ സ്ഥാപിതമാകുന്നതിന് മുൻപ്, ഇങ്ഗ്ളിഷ് കമ്പനി

ഭരണത്തിന്, നാടുകളിലെ ദേശാധികാരികൾതന്നെ ഒരു വൻ പ്രശ്നമായിരുന്നു. ഇക്കൂട്ടരും, മറ്റ് ഭൂജന്മികളും ആയിരുന്നു ആദ്യകാല ഉദ്യോഗസ്ഥർ. Principal Collector ദേശാധികാരികളോട് ഭൂമിയുടെ കണക്കും മറ്റ് വരുമാന വിവരങ്ങളും ചോദിച്ചാൽ ഈ കൂട്ടർ കരുതിക്കൂട്ടി കളവ് എഴുതി അയക്കുമായിരുന്നു. പലപ്പോഴും കണക്കുകൾ യാതോരു അടിസ്ഥാനവും ഇല്ലാതെ, ഇന്ന് സ്കൂളിലും കോളെജിലും വിദ്യാർത്ഥികൾ നോട്ടുകൾ തമ്മിൽതമ്മിൽ പകർത്തിയെടുത്ത് എഴുതുന്നതുപോലെ ഒരുക്കി കലക്ടർക്ക് അയക്കുമായിരുന്നു. ദേശാധികാരികൾ വൻ സമ്പത്ത് തന്നെ ഈ വിധ ഔദ്യോഗിക തിരിമറികളിലൂടെ ഉണ്ടാക്കുമായിരുന്നു.

ഔദ്യോഗിക ജോലികളിൽ സ്വന്തം രാജ്യത്തിൽ ഉള്ള ആരേയും വിശ്വസിക്കാൻ പറ്റില്ല എന്ന പ്രശ്നം ഇന്ന് ഇന്ത്യയിൽ ഉടനീളം ഉള്ള ഒരു പ്രശ്നംതന്നെയാണ്. എന്നാൽ ഇങ്ഗ്ളിഷ് ഭരണത്തിന് ഇങ്ഗ്ളിഷ് ഭാഷയിലൂടെയുള്ള പൊതുപരീക്ഷയിലൂടെ തിരഞ്ഞെടുത്ത് നിയമിച്ച് നിർമ്മിച്ച ഉദ്യോഗസ്ഥ പ്രസ്ഥാനത്തിൽനിന്നും ഈ വിധം ഉള്ള ഒരു പ്രശ്നം കാര്യമായി അനുഭവപ്പെട്ടിരുന്നില്ല എന്നുള്ളതാവാം വാസ്തവം. ഇതിന്റെ പിന്നിൽ പ്രവർത്തിച്ചിരുന്ന പശ്ചാത്തലം,

ഇങ്ഗ്ളിഷ് ഭരണകാലത്ത് ബ്യട്ടിഷ്-ഇന്ത്യയിൽ ഉള്ള പ്രാദേശികരായ ഉദ്യോഗസ്ഥർ അവരുടെ മുകളിൽ ഉള്ള ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരെ അനുകരിക്കാനാണ് ശ്രമിച്ചത് എന്നതാണ്.

ഇന്ന് ഇന്ത്യയിൽ ഉള്ള മിക്ക ഉദ്യോഗസ്ഥരും അവരുടെ മുകളിൽ ഉള്ള ഉദ്യോഗസ്ഥരേയും രാഷ്ട്രീയക്കാരേയും ആണ് അനുകരിക്കാൻ ശ്രമിക്കുന്നത്.

ഈ രണ്ട് വ്യത്യസ്ഥങ്ങളായ അനുകരണങ്ങൾ വ്യത്യസ്ഥരായ സാംസ്ക്കാരിക മൂല്യങ്ങളാണ് വ്യക്തിയിൽ പടർത്തുക. രണ്ടും രണ്ടുതരം വ്യക്തികളെയാണ് വാർത്തെടുക്കുക.

കീഴ്ജനത്തിൽ പെട്ട വ്യക്തികളെ സർക്കാർ സേവനത്തിലെ ഉയർന്ന പീഠങ്ങളിൽ ഇരിക്കാൻ സൗകര്യപ്പെടുത്തിയാൽ ഉളവാകുന്ന പ്രശ്നങ്ങളിൽ ഒന്നുരണ്ടെണ്ണം MATEERതന്നെ സൂചിപ്പിക്കുന്നുണ്ട്. മതപരമായുള്ളതും ആത്മീയമായുള്ളതും ക്ഷേത്രഭരണ സംബന്ധമായുള്ളതും മറ്റുമായ സർക്കാർ വക ഉത്തരവാദിത്വങ്ങളും സാധാരണ സർക്കാർ ഭരണ ഉത്തരവാദിത്വങ്ങളും തിരുവിതാകൂറിൽ തമ്മിൽതമ്മിൽ ഇടകലർന്നാണ് ഇരുന്നിരുന്നത്. ഇതിനാൽത്തന്നെ

ജാതീയമായി കുറവ് സ്ഥാനമുള്ളവരെ ഈ വിധ ഉത്തരവാദിത്വങ്ങളിൽ നിയമിക്കാൻ പറ്റില്ല.

Travancore State Manualൽ ഈ വിധം ഒരു വാചകം കാണുന്നുണ്ട്.

He was the junior of the two Dewan Peishcars, but the Senior one Raman Menoven (Menon) was in the north of Travancore and being a Soodra could not have conducted the great religious festival then celebrating at Trivandrum.

തർജ്ജമ: രണ്ട് ദിവാൻ പെയ്ഷ്ക്കാരുകളിൽ ഈ ആൾ ജൂനിയർ ആയിരുന്നു. എന്നാൽ സീനിയർ ആയ രാമൻ മേനോൻ .......ശൂദ്രനായത് കൊണ്ട് തിരുവനന്തപുരത്ത് കൊണ്ടാടപ്പെടുന്ന മതപരമായ ഉത്സവങ്ങൾ നടത്താൻ അയോഗ്യനായിരുന്നു.

എന്നാൽ നായർമാർക്ക് മറ്റെല്ലാപദവിയിലേക്കും പ്രവേശനം നൽകിയിരുന്നു.

Colonel Munro കുറച്ചുകാലം തിരുവിതാംകൂർ ദിവാനായി നിയമിക്കപ്പെട്ട അവസരത്തിൽ ആഢ്യത്വമുള്ള സുറിയാനി ക്രിസ്ത്യൻ കുടുംബങ്ങളിൽനിന്നും ചിലരെ നല്ലനിലവാരത്തിലുള്ള സർക്കാർ തൊഴിലുകളിൽ നിയമിക്കുകയുണ്ടായി. എന്നാൽ

ഇക്കൂട്ടർ ക്ഷേത്രങ്ങളുടെ ചിലവു കണക്കുകളും അവിടുള്ള പലവിധ ധാന്യങ്ങളുടെ അളുവകളുംമറ്റും കുറിച്ചെടുക്കാൻ വരുമ്പോൾ ക്ഷേത്രത്തിന് പുറത്ത്, നിശ്ചിത ദൂരത്തിൽ മാറിനിന്നുവേണം ഈ വിധം തൊഴിൽ ചെയ്യേണ്ടിയിരുന്നത്.

എന്നാൽ മുകളിൽ സൂചിപ്പിച്ചതിനേക്കൾ വലിയ ഒരു പ്രശ്നം സാമൂഹികമായി ഉയർന്നവർ മുന്നിൽ കണ്ടിരുന്നു. കീഴ്ജനം ഉയർന്ന ഔദ്യോഗിക സ്ഥാനങ്ങളിൽ കേറിയാൽ, ഈ വിധം തരംതാണ വ്യക്തിയുടെ മുന്നിൽ വന്ന് ഉയർന്ന ജനം കുനിഞ്ഞും അല്ലാതെയുംനിൽക്കേണ്ടിവരും. ഇത് ചിന്തിക്കാൻ പോലും പറ്റാത്തകാര്യമാണ്. കാരണം ഭാഷ ഫ്യൂഡൽ ആണ്. നിങ്ങൾ എന്നുപോലും ഇന്ന് ഉദ്യോഗസ്ഥരെ സാധാരണക്കാരന് സംബോധന ചെയ്യാൻ പറ്റാത്ത ഭാഷയാണ്.

ഈ ഒരു പ്രശ്നം ഇന്ന് ഇന്ത്യൻ ഉദ്യോഗസ്ഥ വർഗ്ഗം സംഭാവ്യമാക്കിയിട്ടുണ്ട്. തരംതാണവരെ ഉദ്യോഗത്തിൽ ഏത് നിലവാരത്തിൽ നിയമിച്ചാലും, ആ ആളുടെ മുന്നിൽ അടിയാളനായി സാധാരണക്കാരൻ കുനിഞ്ഞ് നിൽക്കേണ്ടിവരും. ഫ്യൂഡൽ ഭാഷയിൽ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർ ഉദ്യോഗസ്ഥരായാൽ, ഇതാണ് പ്രശ്നം. ജാതിയല്ല

പ്രശ്നം. എന്നാൽ ഇതിനെക്കുറിച്ച് പലതും വ്യപകമായി പറയേണ്ടിയിരിക്കുന്നു. പിന്നീടാവാം.

തരംതാണവർ ഉദ്യോഗത്തിൽ കയറിക്കൂടി പൊതുജനത്തെ കുനിപ്പിക്കുന്ന പ്രശ്നം ബ്രിട്ടിഷ്-ഇന്ത്യയിൽ സംഭാവ്യമാകാതിരിക്കാൻ ഇങ്ഗ്ളിഷ് ഭരണകൂടം വളരെ ശ്രദ്ധിച്ചിരുന്നു. അതിന് അവർ കണ്ടമാർഗ്ഗം തരംതാണ വ്യക്തിയെ ഉദ്യോഗതലത്തിലെ വൻ നിലവാരങ്ങളിൽ കടന്നുകയറാൻ അനുവദിക്കാതിരിക്കലാണ്. ഗുണമേന്മയുള്ളവരെ അരിച്ചുപെറുക്കിയെടുത്ത് ഉദ്യോഗ തലപ്പത്ത് ചേർക്കാനായി അവർ ഉപയോഗിച്ച അരിപ്പുതട്ട് ഗംഭീര ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് പ്രാവീണ്യമായിരുന്നു.

ഈ വിധം നോക്കിയാൽ, ഇന്ന് കാര്യങ്ങൾ നേരെ തിരിച്ചാണ്. ഏറ്റവും നിലവാരം കുറഞ്ഞവരെ ഉദ്യോഗസ്ഥ തലപ്പത്ത് നിയമിക്കാനാണ് ഇന്നുള്ള സർക്കാർ പദ്ധതി. ജനം ഈ തികച്ചും നിലവാരം കുറഞ്ഞവരുടെ മുന്നിൽ വന്നുവേണം കുനിഞ്ഞുനിൽക്കാൻ.

## 14. British-Indiaയിൽ, അങ്ങിനെയാണ് ഇങ്ങിനെയാണ് എന്നൊക്കെ

British-Indiaയിൽ, അങ്ങിനെയാണ് ഇങ്ങിനെയാണ് എന്നൊക്കെ REV. SAMUEL MATEER നിരന്തരം NATIVE LIFE in TRAVANCOREൽ അങ്ങും ഇങ്ങുമെല്ലാം പറയുന്നുണ്ട്. ആ വക കാര്യങ്ങൾ എല്ലാം തിരുവിതാംകൂർ രാജ്യത്തിലും നടപ്പിൽ വരുത്താം എന്നാണ് വാദഗതി. എന്നാൽ ഇദ്ദേഹത്തിന് പലതും വ്യക്തമായി അറിവില്ലായിരുന്നു എന്നു തോന്നുന്നു.

British-Indiaയിൽ യാതോരു ജാതീയമായ ചിന്തകൾക്കും വിലനൽകാതെ സർക്കാർ തൊഴിലും വിദ്യാഭ്യാസവും സാർവർത്രികമായി തുറന്നുകൊടുത്തിട്ടുണ്ട് എന്നും, ഉയർന്ന ജാതിക്കാർക്ക് അവിടെ യാതോരു പ്രശ്നവും ഇതിനാൽ ഇല്ലാ എന്നെല്ലാമാണ് REV. SAMUEL MATEER പറയുന്നത്.

എന്നാൽ വാസ്തവം അത്രകണ്ട് ശരിയായരിക്കേണം എന്നില്ല. മാത്രവുമല്ല, British-Indiaയിൽ ജനങ്ങൾക്ക് മുഴുവനും വൻ വിദ്യാഭ്യാസം നൽകണം എന്ന ചിന്താഗതി യഥാർത്ഥത്തിൽ ഇങ്ഗ്ളണ്ടിന് സാമ്പത്തികമായി ഒരു വൻ സാമ്പത്തിക ചുമടായി മാറിയിരുന്നു. 1869 ആയപ്പോഴേക്കും

Go to Main contents

കഴിഞ്ഞ 10 വർഷത്തിനുള്ളിൽ ഈ ചിലവ് 341,111 പൗണ്ടിൽ നിന്നും 912,200 പൗണ്ടായി ഉയർന്നു. ഈ സംഖ്യ ഇങ്ഗ്ലണ്ട് നേരിട്ട് തന്നെ നൽകേണ്ടിയിരുന്നു. ഈ വിദ്യാഭ്യാസത്തിന്റെ മുഖ്യഗുണവും ഉയർന്ന ജാതിക്കാർക്കാണ് ലഭിച്ചുകൊണ്ടിരുന്നത്. പലർക്കും വിദ്യാഭ്യാസം ഇങ്ഗ്ളിഷിൽ അവരുടെ കുട്ടികൾക്ക് ലഭിക്കണം എന്ന വാശി. അതേ സമയം, ഗ്രാമങ്ങളിലും, ചെറുപട്ടണങ്ങളിലും, പ്രാദേശിക നേതാക്കൾ ഇതിന് അനുവദിക്കരുത് എന്ന ഭാവത്തിൽ സ്ക്കൂളുകൾ തുടങ്ങുകയും അവയുടെ ചിലവ് സർക്കാരിൽ നിന്നും വസൂലാക്കുകയും ചെയ്തിരുന്നു.

എന്നാൽ 1869ൽ ബ്യട്ടിഷ്-ഇന്ത്യൻ ഗവർണർ-ജനറലായിരുന്ന Lord Mayo ഉയർന്ന ജാതിക്കാർക്ക് മാത്രം ലഭിക്കുന്ന സൗജന്യവിദ്യാഭ്യാസം തുടരില്ലാ എന്നും സൗജന്യ വിദ്യാഭ്യാസത്തിലേക്ക് മറ്റെല്ലാ ജാതിക്കാർക്കും പ്രവേശനം നൽകും എന്ന് പ്രസ്ഥാവിച്ചത് വൻ പ്രശ്നമായി മാറിയിരുന്നു. ഉയർന്ന ജാതിക്കാരിൽ പലർക്കും ഇങ്ഗ്ളിഷ് ഭരണത്തിനോട് മനസ്സിന്റെ ഉള്ളിന്റെ ഉള്ളിൽ വിരോധം വളർത്തിയകാര്യം തന്നെയായിരുന്നു ഈ നയം.

Go to Main contents

തിരുവിതാംകൂറിൽ സ്ക്കൂളുകളിലേക്ക് ഈഴവ കുട്ടികൾക്ക് ചേരാം എന്നുവന്നാൽ നായർ മുതൽ മുകളിലോട്ടുള്ള കുട്ടികൾ ആ വിധ സ്ക്കൂളുകളിൽ നിന്നും വിട്ടുപോകും എന്ന ഭീഷണി തന്നെ നിലനിന്നിരുന്നു. എന്നാൽ, British-Indiaയിൽ കീഴ്ജാതിക്കാർക്ക് പൊതുവിദ്യാഭ്യാസത്തിലേക്ക് പ്രവേശനം നൽകിയത് ഇങ്ങനെയൊന്നും സംഭവിപ്പിച്ചില്ലാ എന്ന REV. SAMUEL MATEERന്റെ വാക്കുകൾ പൂർണ്ണമായും ശരിയായിരുന്നില്ല.

Tellicherry പോലുള്ള പ്രദേശങ്ങളിൽ ഉയർന്ന ജാതിക്കാരിൽ പലരും വിദ്യാഭ്യാസത്തിൽനിന്നുംത്തന്നെ വിട്ടുനിന്നു എന്നു വേണമെങ്കിൽ പറയാവുന്നതാണ്. Tellicherryയിൽ മരുമക്കത്തായ തീയ്യരിൽ ചില കുടുംബങ്ങൾക്ക് ഈ പുതിയ വിദ്യാഭ്യാസ പദ്ധതി വൻ ഗുണം ചെയ്തു. പല സാധാരണ നായർ കുടുംബങ്ങളേയും ഇതു പ്രതികൂലമായി ബാധിച്ചു. സാമ്പത്തികമായി കഴിവുള്ള ഉയർന്ന ജാതിക്കാർ അവരുടെ കുട്ടികളെ ദക്ഷിണ മലബാറിലെ Calicutലുള്ള സാമൂതിരിവക സ്കൂളുകളിൽ ചേർത്തു. സാമ്പത്തികമായി ശക്തികുറവുള്ളവരിൽ ചിലർ അവരുടെ കുട്ടികളെ ഔപചാരിക വിദ്യാഭ്യാസത്തിൽ നിന്നും മാറ്റിനിർത്തി. ഈ വിധ കുട്ടികളിൽ ചിലർ പിന്നീട്, സർക്കാർ

സേവനത്തിൽ ശിപായിമാരായി ചേർന്ന അനുഭവവും വന്നിരുന്നു. ഇവരുടെ ഓഫിസർമാരായവരിൽ ചിലർ മരുമക്കത്തായ തീയ വ്യക്തികൾ ആയിരുന്നു. ഇങ്ങിനെ ശിപായിമാരായി തൊഴിലിൽ ചേരേണ്ടിവന്ന നായർ യുവാക്കളെ സംബന്ധിച്ചെടുത്തോളം ചെറുപ്രായത്തിൽ അവർ കിനാക്കളിൽ കണ്ട ദു:സ്വപ്നങ്ങൾ അവർ വളർന്നുവന്നപ്പോൾ ഭൗതിക യാഥാർത്ഥ്യമായതുപോലെയാവും.

തിരുവിതാംകൂറിൽ London Missionary Society കീഴ്ജാതിക്കാരുടെ കുട്ടികളേയും ഉയർന്ന ജാതിക്കാരുടെ കുട്ടികളേയും ഒരേസ്ക്കൂളുകളിൽ ചേർത്ത് പഠിപ്പിക്കേണം എന്ന സ്വകാര്യവാശിയിൽ തന്നെയായിരുന്നു. ക്രിസ്ത്യൻ മതത്തിലേക്ക് ചേർന്ന കീഴ്ജാതിക്കാരുടേയും മറ്റ് കീഴ്ജാതിക്കാരുടേയും കുട്ടികൾ മാത്രം ഉള്ള സ്ക്കൂളുകൾ അവർ തുറന്നിരുന്നെങ്കിലും, ഈയൊരു ഒറ്റപ്പെട്ടുള്ള വിദ്യാഭ്യാസത്തോട് അവർക്ക് തന്നെ യോജിപ്പില്ലായിരുന്നു.

വാസ്തവം പറയുകയാണെങ്കിൽ, ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ പലവ്യത്യസ്ത ജനക്കൂട്ടങ്ങളേയും സാമൂഹികമായും മറ്റും ഒന്നിച്ചിരുത്തിക്കാനും മറ്റും ആയിട്ടുണ്ടെങ്കിലും, ദക്ഷിണാഫ്രിക്കാ,

റൊഡേഷ്യ തുടങ്ങിയ ആഫ്രിക്കൻ രാഷ്ട്രങ്ങളിൽ ഇങ്ഗ്ളിഷ് വംശജർതന്നെ ഈ വിധ ഒന്നിപ്പിക്കലിനോട് യോജിച്ചില്ലാ എന്നുള്ളതാണ് വാസ്തവം. ഈ കാര്യവുമായി ബന്ധപ്പെട്ട് അനവധി വളരെ നേരിയതും എന്നാൽത്തന്നെ വളരെ ശക്തിയേറിയതുമായ സാമൂഹിക കണ്ണികളെക്കുറിച്ച് പറയേണ്ടിയിരിക്കുന്നു. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഈ ഉപഭൂഖണ്ഡത്തിൽ സാമൂഹിക സമ്പ്രധായം ഫ്യൂഡൽ ഭാഷാ കോഡുകൾ ആണ് നിശ്ചയിക്കുന്നത്. കീഴ്ജനത്തിനെ ഉയർത്തിയാൽ, സാമൂഹിക തട്ടുകളിൽ വ്യക്തികൾ തമ്മിൽത്തമ്മിൽ മാറും എന്നല്ലാതെ, സാമൂഹിക വ്യക്തി ബന്ധങ്ങളെ രൂപകൽപ്പന ചെയ്യുന്ന കണ്ണികളിൽ കാര്യമായ മാറ്റം സംഭവിക്കില്ലതന്നെ. മാത്രവുമല്ല, കീഴ്ജനം വളർന്നുവന്നാൽ, അവർക്ക് രാജകുടുംബം ചരിത്രത്തിൽ ആദ്യമായി നൽകിയ സൗകര്യങ്ങളോട് കടപ്പാടോ കൂറോ മറ്റോ ഉണ്ടാവില്ലതന്നെ. മറിച്ച്, കൂടുതൽകൂടുതൽ വിരോധവും, വിദ്വേഷവും മത്സരബോധവും ആണ് മനസ്സിൽ വളരുക.

ഇതിന്റെ ഉത്തമ ഉദാഹരണം തന്നെയാണ്, സാമൂഹികമായി കീഴ്ജനത്തിനെ

തുറന്നുവിട്ടുകൊണ്ടിരുന്നപ്പോൾ തിരുവിതാംകൂറിൽ തെരുവോരങ്ങളിൽ സംഭവിച്ചുകൊണ്ടിരുന്നത്. ഓരോ പുതിയ സ്വാതന്ത്ര്യം ലഭിക്കുമ്പോഴും കീഴ്ജനം തെരുവീഥികളിൽ കലാപം കൂടുതൽ ശക്തമായി നടത്തും. ഏറ്റവും ഒടുവിൽ 1946ൽ Alleppeyക്ക് അപ്പുറവും ഇപ്പുറവും ഉള്ള പുന്നപ്രയിലും വയലാറിലും കീഴ്ജനം വൻ കലാപം തന്നെ സൃഷ്ടിച്ചു. അവരോട് സംസാരിക്കാൻ വന്ന പോലീസ് ഇൻസ്പെക്ടറെ അവർ അടിച്ചുകൊന്നു. തിരുവിതാംകൂർ സായുധ പോലീസ് വന്ന് വൻ പ്രതികാരദാഹത്തോടെ വെടിവെപ്പ് നടത്തി, പലരേയും കൊന്നു.

ഭാഷാകോഡുകൾ ആണ് മനസ്സിൽ മൃഗീയത സൃഷ്ടിച്ചത്. ഭാഷാകോഡുകൾ മാറ്റാതെ സാമൂഹത്തിൽ ശാന്തതവരുത്താൻ ആവില്ലതന്നെ.

തിരുവിതാംകൂർ രാജ്യത്തിനെ പിടിച്ചെടുക്കാൻ വേണ്ടി പട്ടാളത്തെ അയക്കും എന്ന് നെഹ്റു ഭീഷണി മുഴക്കിയപ്പോൾ, രാജകുടുംബം പലവിധ ഔപചാരിക സൗകര്യങ്ങൾ നൽകി സാമൂഹിക കുപ്പത്തൊട്ടിയിൽ നിന്നും വലിച്ചുപൊക്കിയെടുത്ത യാതോരു ജനക്കൂട്ടവും രാജകുടുംബത്തിന് പിന്തുണ പ്രഖ്യാപിച്ച് മുന്നോട്ട് വന്നില്ലാ എന്നതും ഓർക്കേണ്ടുന്നകാര്യം

Go to Main contents

തന്നെയാണ്. അവരെല്ലാം അപ്പോൾ സ്വന്തം രാജാവിനോടും രാജ്യത്തോടും രാജ്യദ്രോഹപരമായിത്തന്നെയാണ് പെരുമാറിയത്. ഉപദ്വീപിന്റെ വടക്കൻ പ്രദേശത്തുള്ളവർ രാജ്യത്തെ അധീനപ്പെടുത്തി!

## 15. കൃത്രിമമായും, അല്ലാതെയും വേർതിരിക്കപ്പെട്ട, തമ്മിൽത്തമ്മിൽ എതിരായി നിൽക്കുന്ന ജനക്കൂട്ടങ്ങൾ

---

REV. SAMUEL MATEER കീഴ്ജനക്കൂട്ടങ്ങൾക്ക് അവരുടെ ജനസംഖ്യാനിരക്കിന് ആനുപാതികമായ രീതിയിൽ വിദ്യാഭ്യാസത്തിന് തിരുവിതാംകൂർ സർക്കാർ സാമ്പത്തിക സഹായം നൽകുന്നില്ലായെന്ന് പരാതിപ്പെടുന്നുണ്ട്. ഈഴവർ, ഷാണർ, പറിയർ, പുലയർ തുടങ്ങിയ ജനക്കൂട്ടങ്ങൾക്ക് ഗ്രാമീണ സ്കൂളുകളിലേക്കും പ്രൈമറി സ്കൂളുകളിലേക്കും പ്രവേശനം ഇല്ലതന്നെ. ഈ കൂട്ടർ ജനസംഖ്യയുടെ ഏതാണ്ട് മൂന്നിൽ ഒന്ന് വരും. ഇവർക്ക് വിദ്യാഭ്യാസം നൽകാൻ തയ്യാറുള്ള സ്കൂളുകൾ, ക്രിസ്ത്യൻ മിഷിനറിമാർ നടത്തുന്നവയാണ്. അവയിലേക്ക് ഏവർക്കും ചേരാമെങ്കിലും, ഉയർന്ന ജനക്കൂട്ടം അവയുടെ അടുത്തേക്ക് പോകില്ലതന്നെ.

ഇവയുടെ നടത്തിപ്പിനായി തിരുവിതാംകൂർ സർക്കാർ, വിദ്യാഭ്യാസ ചിലവിനായി നീക്കിവെച്ചിരിക്കുന്ന തുകയുടെ പത്തിൽ ഒന്ന് ധനസഹായം (Grant) ആയി നൽകും.

ഉയർന്ന ജനക്കൂട്ടങ്ങൾക്ക് കീഴ്ജനക്കൂട്ടം അറിവിന്റെ കാര്യത്തിലും ഔപചാരിക വിദ്യാഭ്യാസത്തിന്റെ

കാര്യത്തിലും വളരുന്നതിൽ കാര്യമായ സന്തുഷ്ടിയുണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

ഇവിടെ London Missionary Societyക്ക് വ്യക്തമായും മനസ്സിലാക്കാൻ പറ്റാതിരുന്ന ഒരു കാര്യം ഉണ്ട്. അവർ പ്രോത്സാഹിപ്പിക്കുന്ന വിദ്യാഭ്യാസം മലയാളത്തിലുള്ളതാണ്. ഈ ഭാഷയെത്തന്നെ വളർത്തിയെടുക്കാനും ഗുണമേന്മപ്പെടുത്താനും അവർ പ്രയത്നിച്ചിട്ടുണ്ട് എന്നും തോന്നുന്നു. സംസ്കൃത്തിൽനിന്നും വൻ വാക്ക് ശേഖരം തന്നെ ഇവർ ഇറക്കുമതി ചെയ്തിട്ടുണ്ട് എന്നുമൊരു തോന്നൽ.

മലയാളത്തിലൂടെയുള്ള വിദ്യാഭ്യാസം ഇങ്ഗ്ളിഷ് പഠിപ്പിക്കുന്നത് പോലെയല്ലതന്നെ. മലയാളത്തിൽ കീഴ്ജനത്തിന് വളർച്ച നൽകുകയെന്നത്, ഉയർന്ന ജനത്തിനെ ഇതേ ഭാഷാ കോഡുകളിൽ അടിച്ച് തമർത്താനുള്ള സാമൂഹിക വളർച്ചയും സൗകര്യങ്ങളും സ്ഥാനമാനങ്ങളും നൽകാനാണ് സൗകര്യപ്പെടത്തുക. പോരാത്തതിന്, ഇങ്ങിനെ ഉയർന്നു വരുന്ന കീഴ്ജനം, അവരിൽ തന്നെയുള്ള സാമൂഹിക വളർച്ച ലഭിക്കാത്തവരേയും അമർത്തിപ്പിടിക്കാൻ അവർക്ക് ലഭിച്ച പുതിയ കഴിവുകൾ ഉപയോഗിക്കും. അല്ലാതെ, ഇത് സമൂഹത്തിൽ പ്രശാന്തതയും സൗകുമാര്യതയും മറ്റും പടർത്തില്ലതന്നെ. ഈ ഒരു വിവരം

ഇങ്ഗ്ളിഷ് മിഷിനറി സൊസൈറ്റിക്ക് ഇല്ലാതെ പോയി.

എന്നാൽ പ്രാദേശികരായ ഉയർന്ന ജനങ്ങൾ, 'ഇതെന്ത് മണ്ടത്തരമാണ് ഈ പമ്പരവിഡ്ഢികൾ കാട്ടിക്കൂട്ടുന്നത്?' എന്ന രീതിയിൽതന്നെയാവാം മിഷിനറി സൊസൈറ്റി പ്രവർത്തനങ്ങളെ വീക്ഷിച്ചത്.

ഇതേ പോലുള്ളവേറെയും വിവരക്കേടുകൾ ഈ സൊസൈറ്റിക്ക് ഉണ്ടായിരുന്നു. അവയിൽ ഒന്ന് ഭൂഖണ്ഡ യൂറോപ്പുകാരും ഇങ്ഗ്ളിഷുകാരും തമ്മിലുള്ള വ്യക്തമായ വ്യത്യാസത്തെക്കുറിച്ച് ഇവർ ബോധവാന്മാരായിരുന്നില്ല എന്നുള്ളതാണ്. ഇങ്ഗ്ളിഷുകാരുടേയും, ഇങ്ഗ്ളണ്ടിന്റേയും ചരിത്രപരമായുള്ള വർഗ്ഗശത്രുക്കൾ തന്നെയായിരുന്നു ഭൂഖണ്ഡ യൂറോപ്യൻസ് (Continental Europeans). ഇതേ പ്രശ്നം തന്നെ ഇങ്ഗ്ളിഷുകാരും ബ്യട്ടണിൽ തന്നെയുള്ള സെൽട്ടിക്ക് (Celtic) ഭാഷക്കാരായ Irish, Scots & Welsh എന്നീ ജനങ്ങളും തമ്മിൽ ഉണ്ട്. എന്നാൽ തൊലിയുടെ പൊതുവായുള്ള നിറം വെളുപ്പാണ് എന്ന ഒറ്റക്കാരണത്താൽ, ഇങ്ഗ്ളിഷുകാർ ഏഷ്യയിലും ആഫ്രക്കയിലും മറ്റും ചെല്ലുമ്പോൾ, അവരും യൂറോപ്യൻമാരുടെ അതേ മേൽവിലാസത്തിൽ അറിയപ്പെട്ടുപോകാറുണ്ട്.

Go to Main contents

ഇത് ഒരു വൻ ആപത്ത് പിടച്ച അടുപ്പിക്കപ്പെടലും, കെണിയിൽ പെടലുമാണ്. ഇതിനെക്കുറിച്ച് പിന്നീട് വ്യാപകമായി ചിലത് പറയാം എന്ന് തോന്നുന്നു.

Native Life in Travancoreൽ ഈ വിധം ഒരു വാചകം കാണുന്നുണ്ട് :

The Travancoreans are not a nation, but a congeries of artificially and widely-separated, for the most part mutually opposing, sections of population. തർജ്ജമ: തിരുവിതാംകൂർകാർ ഒരേ രാഷ്ട്രത്തിൽ പെട്ടവർ അല്ല. മറിച്ച്, കൃത്രിമമായും, അല്ലാതെയും വളരെ വിശാലമായി വേർതിരിക്കപ്പെട്ടതും, മിക്കവാറും തമ്മിൽത്തമ്മിൽ എതിരായി നിൽക്കുന്നവരും ആയ കൂറെ ജനക്കൂട്ടങ്ങളാണ്.

ഈ ഒരു വാസ്തവം യഥാർത്ഥത്തിൽ ഇന്ന് ഇന്ത്യയിലും നിലനിക്കുന്നുണ്ട്. എന്നാൽ, കീഴിൽ പെട്ട ജനം ഈ കാര്യം വ്യക്തമായി അറിയുന്നില്ല. അതുമല്ലെങ്കിൽ അവർക്ക് ഈ കാര്യം അറിഞ്ഞിട്ട് കാര്യമായി ഒന്നുംതന്നെ ചെയ്യാൻ ആവില്ല. ഇന്നുള്ള ഉയർന്ന ജനക്കൂട്ടം സർക്കാർ തൊഴിലുകാരും അവരുടെ പ്രസ്ഥാനങ്ങളും ആണ്. പ്രാദേശിക ഫ്യൂഡൽ ഭാഷാ കോഡുകൾ ഇന്ത്യയിലെ സാധാരണ പൗരനെ ഒരു കീഴ്ത്തട്ടിൽ

സ്ഥാപിക്കുന്നുണ്ട്. ഈ സ്ഥാനത്ത് നിന്നും അവർക്ക് പുറത്ത് കടക്കാതിരിക്കാനുള്ള മാനസിക തളച്ചിടൽ ഭാഷയിലൂടെ സജ്ജീകരിക്കുക എന്നുള്ളതുതന്നെയാണ് നിർബന്ധ ഔപചാരിക വിദ്യാഭ്യസത്തിന്റെ പ്രഖ്യാപിക്കപ്പെടാത്ത രഹസ്യ ലക്ഷ്യം. ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന കീഴ്ജനത്തിന് തമ്മിൽത്തമ്മിൽ സ്വമേധയാ യോജിപ്പിലെത്താനും സഹകരിക്കാനും പ്രയാസം നേരിടും. എന്തിലും അവരിൽത്തന്നെ തമ്മിൽത്തമ്മിൽ വൻ മത്സരബുദ്ധിയും പിന്നിൽനിന്നുംകുത്താനുള്ള പ്രവണതയും പതിയിരിക്കും. ഫ്യൂഡൽ ഭാഷ സൃഷ്ടിക്കുന്ന ഈ ഒരു സാമൂഹിക വൈകാരിക ഭാവം ഇങ്ഗ്ളിഷിൽ പകർത്തിയെടുക്കാൻ പ്രയാസംതന്നെയാണ്.

തിരുവിതാംകൂറിൽ, ഇങ്ഗ്ളിഷ് കൃസ്ത്യൻ മിഷിനറിമാരുടെ നേരിട്ടുള്ള പ്രവർത്തനത്താലും, മെഡ്രാസിലുള്ള ഇങ്ഗ്ളിഷ് ഭരണത്തിന്റെ സമ്മർദ്ദത്താലും, കീഴ്ജനത്തിന് പലവിധ ചൂഷണങ്ങളിൽ നിന്നും മോചനം ലഭിച്ചുതുടങ്ങിയിരുന്നു. ഉദാഹരണത്തിന്, പ്രധാന അമ്പലങ്ങളോട് അനുബന്ധിപ്പിക്കപ്പെട്ടിരുന്ന ബ്രാഹ്മണ ഊട്ടുപുരകളിലേക്കുള്ള വിറക്ക് സൗജന്യമായോ, അതുമല്ലെങ്കിൽ നിസ്സാരവിലയ്ക്കോ നിർബന്ധമായും

എത്തിക്കുക എന്നുള്ളതിൽനിന്നും ചില ജനക്കൂട്ടങ്ങൾക്ക് സ്വാതന്ത്ര്യം ലഭിച്ചു. ഇവിടെ പറയേണ്ടുന്ന കാര്യം ഈ വിധ ക്ഷേത്രങ്ങൾ വൻ സാമ്പത്തിക വിഭവം ഉള്ളവയായിരുന്നു.

എന്നാൽ കീഴ്ജനത്തിനെ നിത്യേനെ ഒന്ന് ഞെട്ടിച്ചു നിർത്താനും അലോസരപ്പെടുത്താനും എടാ, എന്താടാ, നീ, അവൻ, അവൾ തുടങ്ങിയ വാക്ക് കോഡുകളുടെ പ്രഹരത്തിന് സൗകര്യപ്പെടുത്തി അവരിൽ വ്യക്തിത്വവും അന്തസ്സും വളരുന്നത് തടയാനും, അവരെക്കൊണ്ട് പരസ്യമായി അടിയാളത്തം പ്രകടിപ്പിപ്പിക്കാനും ഈ വിധ നിർബന്ധ സേവനങ്ങൾ സൗകര്യപ്പെടുത്തും. കീഴിലുള്ളവനും കീഴിലുള്ളവൾക്കും വിറങ്ങലിച്ച വ്യക്തിത്വം! വിറങ്ങലിച്ച വ്യക്തിത്വം ഉള്ളവരുടെ മക്കൾക്ക് ദ്രവിച്ച വ്യക്തിത്തം!! ഇതും സമൂഹത്തിലെ പട്ടാളച്ചിട്ട (regimentation) നിലനിർത്താൻ സഹായിക്കും. ഈ ചിട്ടപൊട്ടിയാൽ, കീഴ്ജനം ധിക്കാരികളായി പെരുമാറും.

തിരുവിതാംകൂറിൽ വന്നുകൊണ്ടിരുന്ന നിയമപരമായുള്ള പരിഷ്ക്കാരങ്ങളെക്കുറിച്ച് വിശാലമായി എഴുതേണ്ടിവരും. അതിന് ഇപ്പോൾ പദ്ധതിയില്ല. എന്നാൽ ഉദ്യോഗസ്ഥരുടെ അധികാരങ്ങൾ പലതും ഇങ്ഗ്ളിഷ് കമ്പനിയുടെ

പുറമേനിന്നുള്ള ശക്തമായ പ്രേരണയാൽ നിയന്ത്രിക്കപ്പെട്ടിരുന്നു. അതിൽ ഒന്ന് ഈ വിധമാണ് എന്ന് Travancore State Manualൽ രേഖപ്പെടുത്തിക്കാണുന്നു: and on no account shall a female be detained for a night. (യാതോരു കാരണവശാലും ഒരു സ്ത്രീയെ രാത്രിസമയത്ത് തടഞ്ഞുവെക്കാൻ പാടുള്ളതല്ല).

എന്നാൽ, കീഴ്ജനങ്ങളെ സംബന്ധിച്ചെടുത്തോളം, തിരുവിതാംകൂർ രാജ്യത്തിലെ പോലീസ് സംവിധാനം പൊതുവേതന്നെ ഒരു ഭീകരപ്രസ്ഥാനമായിരുന്നുവെന്ന് പലദിക്കിലും രേഖപ്പെടുത്തികാണുന്നുണ്ട്. കീഴ്ജനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടുള്ള ക്രിസ്തീയ പ്രവർത്തനത്തിൽ പോലീസ് പലപ്പോഴും യാതോരു പ്രകോപനവും ഇല്ലാതെ ഇടപെടുമായിരുന്നു. മതപരമായ സംഭാഷണം കേൾക്കാനോ, അതുമല്ലെങ്കിൽ മരുന്ന് ലഭിക്കാനോ വന്നിരിക്കുന്നവരെ വിരട്ടി ഓടിക്കുക എന്നുള്ളത് പോലീസുകരുടെ ഒരു വിനോദവും, വ്യക്തിത്വം ഉന്നമനപ്പെടുത്തൽ പരിശീലനപ്രക്രീയയും ആയിരുന്നു എന്നു തോന്നുന്നു.

കാട്ടിൽ നിന്നും, സർക്കാർ അനുവാദമില്ലാതെ, കുറച്ച് മുള മുറിച്ചു എന്ന് ആരോപിച്ച് സുവിശേഷ

Go to Main contents

പ്രവർത്തനം നടത്തുന്ന, വ്യക്തിപരമായി വൻ ഔന്നിത്യം ഉള്ള പ്രാദേശിക വ്യക്തിയെ (Mission Catechist of the highest character and standing) ഒരു പോലീസുകാരൻ പിടിച്ചുകൊണ്ടുപോയി ലോക്കപ്പിൽ കുറേകാലം പൂട്ടിയിട്ടു. ഈ വിവരം REV. SAMUEL MATEER രേഖപ്പെടുത്തുന്ന അവസരത്തിൽ, വ്യക്തമായി പറയാൻ വിട്ടുപോകുന്ന കാര്യം, മിഷിൻ ഹൌസിൽ വളരെ ബഹുമാനിക്കപ്പെടുന്ന ഈ വ്യക്തിയെ പോലീസുകാർ സംബോധന ചെയ്യുന്നത് നീ എന്നും, പരാമർശിക്കുന്നത് അവൻ എന്നുമാകും എന്നുള്ളതാണ്. ഈ വിധ വാക്കുകൾ ഉപയോഗിക്കപ്പെട്ടുകഴിഞ്ഞാൽ മുഖത്ത് അടിയും, കഴുത്തിൽ അമുക്കലും, അടിവയറ്റിൽ ചവിട്ടും ലഭിക്കാനുള്ള സാധ്യതയിൽ വൻ ഏറ്റം ഉണ്ടാവും എന്നുള്ളത് ലിഖിതപ്പെടുത്തേണ്ടതുണ്ട്. ഇവയൊന്നും ലഭിച്ചില്ലായെങ്കിൽപ്പോലും, ഉന്നത വ്യക്തിക്ക് ഈ വാക്ക് പ്രഹരം ലഭിച്ചാൽ, ഇവയെല്ലാം ലഭിച്ചത് പോലെ മനസ്സിൽ തട്ടും. ശരീരം വെറങ്ങലിക്കും.

എന്നിട്ടും, London Missionary Society ഈ ദുഷ്ടഭാഷയെത്തന്നെയാണ് പ്രോത്സാഹിപ്പിക്കാൻ ഒരുമ്പെട്ടത്. മറിച്ച്, ഇങ്ഗ്ളിഷ് പ്രചരിപ്പിക്കേണം എന്ന British-Indian സർക്കാരിന്റെ നിലപാട്, ഇക്കൂട്ടർ ഏറ്റെടുത്തില്ലതന്നെ. ഇതിന്റെ പിന്നിൽ

പ്രവർത്തിച്ച നിഗൂഡ പ്രേരണ, പുതുതായി പൊന്തിവന്ന പ്രാദേശിക ക്രിസ്ത്യൻ നോതാക്കളുടെ മനസ്സിൽ മുളച്ചുവന്ന മാനസികാസ്ഥാസ്ഥ്യങ്ങൾ തന്നെയാവാം. വൻ ചരിവുള്ള കുന്നും മലകളും താഴ്വാരങ്ങളും ഗർത്തങ്ങളും മറ്റും നിറഞ്ഞുനിൽക്കുന്ന സാമൂഹികാന്തരീക്ഷത്തെ ഒറ്റയടിക്ക് നിരപ്പാക്കി ഒരുതരം പീഠഭൂമികണക്കെയാക്കിക്കളയും pristine-English. പുതിയതായി മുളച്ചുപൊന്തിവന്ന കൃസ്ത്യൻ സാറന്മാർക്ക് ഇത് താൽപ്പര്യമുളവാക്കുന്ന കാര്യമായേക്കില്ല. ഇതിനെക്കുറിച്ചും പലതും പറയേണ്ടിയിരിക്കുന്നു, സൗകര്യപ്പെടുകയാണെങ്കിൽ.

മാത്രവുമല്ല, പ്രാദേശിക ഭാഷയിൽ ക്രിസ്തീയ ഗാനങ്ങൾക്ക് എന്തൊരു ചന്തവും മനോഹാരിതയും! ഒരുതുണ്ട് അങ്ങ് കേട്ടുപോയാൽ നിന്നുകേട്ടുപോകും!! മനസ്സിൽ മണിമുത്തുചിതറും. ശരീരംകോരിത്തരിക്കും. ഈശ്വരചിന്തയിൽ കവിത ഉണരും. സാമൂഹികാന്തരീക്ഷത്തിൽ ലവലേശമില്ലാത്ത ഒരു മാദകമധുരം കൂട്ടപ്രാർത്ഥനയിൽ നിറയും.

തിരുവിതാംകൂറിലെ പാരമ്പര്യ ഭാഷ തമിഴായിരുന്നു. മാത്രവുമല്ല, പല കീഴ

Go to Main contents

ജനങ്ങളുടേയും ഭാഷ മറ്റെന്തൊക്കെയോ ആയിരുന്നു. മലയാളമായിരുന്നില്ല. പുതിയ ഒരു ഭാഷ പഠിപ്പിക്കാൻ തിരഞ്ഞെടുക്കുമ്പോൾ, എന്തുകൊണ്ടും അഭികാമ്യമായിരുന്നത് ഇങ്ഗ്ലിഷ് തന്നെയായിരുന്നു.

## 16. ജാതിപ്പേര് എന്ന പൊല്ലാപ്പ്

തിരുവിതാംകൂർ രാജ്യത്തിലെ സാമൂഹികവും ഭരണപരവും മറ്റുമായ അനവധി കാര്യങ്ങൾ പറയാനുണ്ട് എങ്കിലും അവയിലേക്ക് ഇപ്പോൾ പോകാൻ ഉദ്ദേശിക്കുന്നില്ല. എന്നിരുന്നാലും, ഏതാനും ചില സാമൂഹിക അവസ്ഥകളെ പരാമർശിക്കാം എന്ന് കരുതുന്നു.

1800 മുതൽ ഇങ്ങോട്ട് തിരുവിതാംകൂറിലെ രാജാക്കൾക്ക് പൊതുവായി പറഞ്ഞാൽ, രാജ്യത്തിലെ സാമൂഹിക പ്രശ്നങ്ങൾ മാറ്റണം എന്ന ആഗ്രഹമുണ്ടായിരുന്നു എന്ന് തോന്നുന്നു. എന്നാൽ, അവർക്ക് സാമൂഹിക മനസ്ഥിതിയെ മാറ്റാൻ കാര്യമായി ഒന്നുംതന്നെ ചെയ്യാനാവില്ല. കാരണം, ഭാഷാ കോഡുകൾ സൃഷ്ടിക്കുന്ന വെറുപ്പും അറുപ്പും മാറ്റാൻ അവർക്കാവില്ലതന്നെ.

British-Indiaയിൽ പല്ലക്ക് എന്ന വാഹനം ഏത് ജനക്കൂട്ടത്തിനും ഉപയോഗിക്കുന്നതിന് നിയമപരമായുള്ള തടസ്സം ഇല്ലായിരുന്നു. തിരിവിതാംകൂർ രാജ്യത്തിൽ കാലകാലങ്ങളായി ഇത് ഉയർന്ന ജനക്കൂട്ടം ഉപയോഗിക്കുന്ന വാഹനം ആയിരുന്നു. ഇതിൽ പണ്ട് കാലങ്ങളിൽ പ്രശ്നം ഇല്ലായിരുന്നു. എന്നാൽ രാജ്യത്ത് പലദിക്കിലും പലകൂട്ടം ജനങ്ങളും സാമ്പത്തികമായി

വളർന്നുവരുന്നു. പലരും തൊട്ടുടുത്തുള്ള ബ്യൂട്ടിഷ്-ഇന്ത്യയുമായി വാണിജ്യപരമായുള്ള ബന്ധങ്ങൾ നിലനിർത്തുന്നു.

മെഡ്രാസ് പ്രസിഡൻസിയിലെ തിരുനെൽവേലിയിലെ ഒരു ധനികനായ ഷാണർ വ്യാപാരി തിരുവിതാംകൂറിൽ വന്ന അവസരത്തിൽ യാത്രചെയ്യാൻ പല്ലക്ക് ഉപയോഗിച്ചു. കീഴ്ജിലവാരത്തിലുള്ള സർക്കാർ ജീവനക്കാർ ഈ ആളെ പിടികൂടി കഠിനമായ പിഴ ചുമത്തി. എടാ, നീ തുടങ്ങിയ വാക്ക് പ്രയോഗങ്ങൾ ഉപയോഗിച്ചിട്ടും ഉണ്ടാവും.

മെഡ്രാസ് സർക്കാർ ഇടപെട്ടിട്ടുണ്ടാകാം. കാരണം, ദിവാൻ ഇടപെട്ടു, ഈടാക്കിയ പിഴ തിരിച്ചുനൽകി. അധികം വൈകാതെ, പല്ലക്ക് ആർക്കും ഉപയോഗിക്കാം എന്ന് സർക്കാർ വക ഒരു പ്രഖ്യാപനവം വന്നു. എന്നിരുന്നാലും എണ്ണ ആട്ടുന്നവരും, അവർക്ക് താഴെ വരുന്ന ജനക്കൂട്ടങ്ങളും പല്ലക്ക് ഉപയോഗിക്കുന്നത് സമ്മതിക്കപ്പെട്ടിരുന്നില്ല. ഈ തടസ്സത്തെ നേരിടാൻതന്നെ എണ്ണ ആട്ടുകാർ തീരുമാനിച്ചു. 1874ൽ Trivandrumത്തുള്ള ഒരു പ്രധാന വീഥിയിലൂടെ അവർ ഒരു വിവാഹ ജാഥയിൽ പല്ലക്ക് ഉപയോഗിച്ചു. കീഴ്ജനം ധിക്കാരികളായയാണ്

വളരുന്നത്. കാരണം, തൊട്ടപ്പുറത്ത് ബ്രിട്ടിഷ്-ഇന്ത്യയാണ്.

ഈ ധിക്കാരത്തിന് സാക്ഷ്യം വഹിച്ച ശൂദ്രർ (നായന്മാർ) ഇതിനെ ഒരു വൻ പ്രശ്നമായി ചിത്രീകരച്ച്, മജിസ്ട്രേട്ടിന് പരാതി നൽകി. ജാതീയമായ അതിരുകൾ പൊളിച്ചതിന് മജിസ്ട്രേട്ട് കുറ്റവാളികളുടെ മേൽ പിഴ ചുമത്തി. എന്നാൽ, കേസ് ഉയർന്ന കോടതിയിലേക്ക് നീങ്ങിയപ്പോൾ വ്യാഖ്യാനം മാറി. പൊതുനിരത്തിൽ സമാധാനപരമായി ഒരു വാഹനം ഉപയോഗിക്കുന്നത് തെറ്റല്ല എന്ന് വിധിവന്നു. ഇത് ശൂദ്രർക്ക് വിശ്വാസിക്കാൻ പറ്റാത്ത ഒരു വിധി പ്രഖ്യാപനമായിരുന്നു.

സമൂഹിക അച്ചടക്കം മലക്കംമറിക്കുന്ന കാര്യങ്ങളാണ് നടക്കുന്നത്. പട്ടാളത്തിൽ കീഴ്ഉട്ടാളക്കാർക്ക് ഈ വിധം ധിക്കാരപരമായി പെരുമാറാൻ അനുവദിച്ചാൽ, ഓഫിസർമാർ എന്ന കൂട്ടർ അപ്രസക്തമായിമാറും. ഇതുപോലൊക്കെത്തന്നെയാണ് കാര്യങ്ങൾ നീങ്ങിക്കൊണ്ടിരുന്നത്.

രാജ കുടുംബത്തിന് കാര്യമായ പ്രശ്നമില്ല. കാരണം, അവരുടെ നിലനിൽപ്പിന് ശക്തിയും സംരക്ഷണവും നൽകുന്നത് ബ്രിട്ടിഷ്-ഇന്ത്യയിലെ

ഇങ്ഗ്ളിഷ് ഭരണമാണ്. ഇതില്ലായെങ്കിൽ, അമ്പലപ്പുഴയോ, ആറ്റിങ്കലോ, ചങ്ങനാശ്ശേരിയോ ഉള്ള വല്ല വൻ ശക്തിയും രാജ്യത്തെ ആക്രമിച്ചുപിടിച്ചടക്കും.

തിരുവിതാംകൂറിലെ ഉയർന്ന ജനക്കൂട്ടങ്ങളുടെ പിന്തുണയും ഒരു അളവിൽകൂടുതൽ രാജകുടുംബത്തിന് ആശ്രയിക്കേണ്ടുന്ന കാര്യമില്ല. മാത്രവുമല്ല, പ്രാദേശിക ഉന്നത ജനക്കൂട്ടങ്ങളുടെ കൂറും സ്നേഹവും വളരെ ചഞ്ചലമാണ് (fickle). എപ്പോഴാണ് മാറിമറിയുക എന്ന് പ്രവചിക്കാൻ ആവില്ല.

നാഗർകോവിലിലെ കൊട്ടാർ എന്ന പ്രദേശത്തിലെ എണ്ണ ആട്ടുകാർ പല്ലക്കുമായി ബന്ധപ്പെട്ട ധിക്കാരം പകർത്തിയെടുത്ത് തെരുവിൽ പ്രകടിപ്പിച്ചു. അവർക്കും പിഴ ലഭിച്ചു. ഉയർന്ന കോടതി പിഴ പിൻവലിച്ചു. തുടർന്ന് കൊട്ടാറിലെത്തന്നെയുള്ള കുശവന്മാർ ഇതേ തെമ്മാടിത്തരം നടുറോട്ടിൽ നടത്തിക്കാണിച്ചു. കീഴ്കോടതിയിലെ ബ്രാഹ്മണനായ ജഡ്ജ് പിഴ ഈടാക്കി. കാരണം പറഞ്ഞത്, ആ തെരുവിന് തൊട്ടായി വെള്ളാളന്മാരുടെ വീടുകൾ ഉണ്ടായിരുന്നു എന്നാണ്.

ഇതിനെത്തുടർന്ന് പച്ചക്കറി വിൽപ്പനക്കാർ ഇതേ തെമ്മാടിത്തരം നടത്തി. എന്നാൽ വെള്ളാളന്മാർ അവരെ തെരുവിൽവെച്ച് നേരിടും എന്ന നിലവന്നപ്പോൾ, അവർ വെള്ളാളന്മാർക്ക് 200 രൂപ പിഴയും മറ്റ് കാണിക്കയും നൽകി അടിയാളത്തം സമ്മതിച്ചുകൊടുത്തു.

ഈ കാര്യങ്ങൾ എല്ലാം REV. SAMUEL MATEER പറയുമ്പോഴും, ഈ വിധ ജനങ്ങളുടെ നിലവിട്ടുള്ള പെരുമാറ്റം ഭാഷാ കോഡുകളിൽ ഏതുവിധമാണ് മാറ്റം വരുത്തുന്നത് എന്നതിനെക്കുറിച്ച് യാതോരു വിവരവും ഇദ്ദേഹത്തിന് ഉള്ളതായി കാണുന്നില്ല. എന്താണ് ഭീകരമായും ഭീതിയുയർത്തിയും പിന്നണിയിൽ ഉറഞ്ഞാടാൻ തയ്യാറായി നിലകൊള്ളുന്നത് എന്നതിനെക്കുറിച്ച് യാതോരു അറിവും MATEER പ്രകടിപ്പിക്കുന്നില്ല.

ക്രിസ്ത്യൻ മതത്തിലേക്ക് മാറിയ കീഴ്ജനങ്ങളുടെ ജാതിപ്പേര്, സർക്കാർ രേഖകളിലും മറ്റും ഉപയോഗിക്കുന്നത് ഒഴിവാക്കാൻ, 1875ൽ ആയില്യം തിരുനാൾ രാജാവ് അനുവാദം നൽകി. ഇത്, ഈ കൂട്ടരെ സംബന്ധിച്ചെടുത്തോളം ഒരു വൻ കാര്യമായിരുന്നു. കാരണം, വ്യക്തി എത്രമാത്രം മാനസികമായും വ്യക്തിത്വപരമായും ഔന്നിത്യമുള്ള ആളാണെങ്കിലും, കീഴ്ജാതിയുടെ മേൽവിലാസം പേരിൽ മായാതെയും

മങ്ങാതെയും നിലനിന്നാൽ, ഈ വ്യക്തിയെ പരാമർശിക്കപ്പെടുന്ന പലദിക്കിലും, ഭാഷാ കോഡുകൾ ഈ ആളെ നിലത്തിട്ട് ചവിട്ടി മെതിക്കും.

ക്രിസ്തീയ മതത്തിൽ ചേരാതെ, സാമൂഹിക സ്വാതന്ത്ര്യങ്ങൾ ലഭിച്ചുതുടങ്ങിയ കീഴ്ജാതിക്കാർക്ക് ഈ ഒരു പ്രശ്നം മായാതെ നിലനിന്നു. ഇന്നും ഇത് ഈ കൂട്ടരെ വേട്ടയാടുന്നുണ്ട്. അതിന് മറുമരുന്നായി ഇക്കൂട്ടർ ഉപയോഗിക്കുന്ന ഒറ്റമൂലി, സർക്കാർ തൊഴിലിലേക്ക് അവർക്ക് അവകാശമായി നേടിയെടുത്ത സംവരണമാണ്. ഇത് സർക്കർ തൊഴിലിനേയും അതിനുള്ളിനെ അന്തരീക്ഷത്തെയും നിലവാരത്തക്കർച്ചയിലേക്ക് നയിക്കാനെ സൗകര്യപ്പെടുത്തിയിട്ടുള്ളു. കാരണം, മാനസികമായി ഉയരാനുള്ള മാർഗ്ഗം ഇതല്ലാ എന്ന് ഇങ്ഗ്ളിഷ് ഭരണം Tellicherryയിൽ കാണിച്ചുതന്നിരുന്നു, കുറച്ചുകാലത്തേക്കെങ്കിലും. ഇന്ന് അത് എല്ലാരും മറന്ന്, സംവരണം എന്ന കുറുക്കുവഴിയിലൂടെ പരക്കംപാഞ്ഞ് സാമൂഹിക ഉയർച്ചയിലേക്ക് വളരാനും, മറ്റുള്ളവരെ തമർത്താനും ആണ് നോക്കുന്നത്.

മെഡ്രാസ് പ്രസിഡൻസിയിലും, ബോംബെ പ്രസിഡൻസിയിലും കൃസ്തീയമതത്തിലേക്ക്

മാറിയ കീഴ്ജാതിക്കാരുടെ പൂർവ്വകാല ജാതിപ്പേര് ഒഴിവാക്കിക്കഴിഞ്ഞകാര്യമാണ് രാജകൽപ്പനയ്ക്ക് ദൃഷ്ടാന്തമായി നിന്നത്. കീഴ്ജാതിക്കാരനായ ക്രിസ്ത്യൻ പൊതുനിരത്തിലൂടെ നടന്നാൽ, ഇനി മുതൽ കാര്യമായ പ്രശ്നം വരില്ല എന്ന് തോന്നാം.

എന്നാൽ, ഈ വിധമായുള്ള ഒരു മേൽവിലാസം മറയ്ക്കൽ സാമൂഹികമായി വിഷമം ജനിപ്പിക്കും. ഉദാഹരണത്തിന്, പട്ടാളത്തിലെ ശിപായി പട്ടാളക്കാരനെ ശിപായി എന്ന സ്ഥാനപ്പേര് മാറ്റി, ഓഫിസർ എന്ന സ്ഥാനവുമായി വ്യത്യാസം കാണിക്കുന്ന യാതോരു മേൽവിലാസവും ഇല്ലാതെ വന്നാൽ പല പട്ടാള ഉദ്യോഗസ്ഥർക്കും ഈ ആളെ തൂ എന്നോ, തുമ് എന്നോ, ആപ്പ് എന്നോ ആണ് സംബോധന ചെയ്യേണ്ടത് എന്നതിൽ അങ്കലാപ്പ് തന്നെവന്നേക്കാം. മാത്രവുമല്ല, പല ശിപായി പട്ടാളക്കാർക്കും ധിക്കാരം എന്ന് തോന്നിയേക്കാവുന്ന ഒരു മാനസിക ഉന്നമനവും വന്നേക്കാം.

കേരളാ പോലീസിൽ ഈ വിധം ഒരു പ്രശ്നം വളർന്നു വരുന്നുണ്ട് എന്നുള്ളതും സൂചിപ്പിക്കാം എന്ന് തോന്നുന്നു. സാധാ പോലീസുകരെ, ഇന്ത്യയിൽ ഉടനീളം ഹിന്ദിയിൽ ശിപായി എന്നാണ് നിർവ്വചിക്കുന്നത്. ഈ വാക്ക് Sepoy എന്നവാക്കുമായി ബന്ധമുണ്ടാവാം. പ്രാദേശിക

ഫ്യൂഡൽ ഭാഷയിലെ ഉച്ചനീചത്വ കോഡുകളിൽ പടിപടിയായി പോലീസ് ഡിപ്പാർട്ട്മെന്റിൽ കീഴോട്ട് കീഴോട്ട് വന്ന് ഏറ്റവും താഴെ നിൽക്കുന്ന സ്ഥാനമാണ് ശിപായി പോലീസുകാരൻ.

എന്നാൽ, പോലീസിൽ ഇന്ന് നിലനിൽക്കുന്ന ഉച്ചനീചത്വ കോഡ് പട്ടാളത്തിൽ ഉള്ളത് പോലെയല്ല. മറിച്ച്, പോലീസിൽ ഒന്നിൽ കൂടുതൽ വ്യത്യസ്ത ഉച്ചനീചത്വ കോഡുകൾ മുകളിലോട്ടും താഴോട്ടും, മറ്റ് വേറെ ദിശകളിലും മറ്റും തലങ്ങും വിലങ്ങുമായി പടർന്നു കിടക്കുന്നുണ്ട്. അതിനാൽ തന്നെ പോലീസിൽ ഉള്ള ഉച്ചനീചത്വ സങ്കീർണ്ണതയെ വേർതിരിച്ച് വളരെ കൃത്യമായി രേഖപ്പെടുത്തേണ്ടിവരും. അതിനുള്ള അവസരമല്ല ഇത്.

ക്രിസ്തീയ മതത്തിലേക്ക് മാറിയ കീഴ്ജനവ്യക്തിയുടെ പേരിൽ നിന്നും ജാതിപ്പേര് മാറ്റാൻ പല തിരുവിതാംകൂർ സർക്കാർ ഉദ്യോഗസ്ഥരും വിസമ്മതം പ്രകടിപ്പിച്ചു. 1881 നടന്ന സെൻസസ്സിൽ (Censusൽ), ഈ വിധ ആളുകളിൽ പലരേയും അവരുടെ പഴയ ജാതിപ്പേരിൽ തന്നെയാണ് രേഖപ്പെടുത്തിയത്.

നാഗർകോവിൽലിൽ ഉള്ള ക്രിസ്തീയർ കോടതിയിൽ വച്ച് അവരുടെ പഴയ ജാതിപ്പേര്

പറയാൻ വിസ്സമതിച്ചത് വൻ പ്രശ്നമായി. അവരുടെ പേരിൽ കോടതി അലക്ഷ്യം (Contempt of Court) എന്ന കേസ് എടുക്കും എന്ന ഭീഷണി തന്നെ വന്നു. അവർ ഭീഷണിക്ക് വഴങ്ങി.

## 17. നിർബന്ധിത തൊഴിലും മറ്റും

ഇന്നുള്ള ഇന്ത്യയിൽ ഒരു വൻ ശതമാനം ജനം വളരെ തരംതാണ്, അടിയാളത്തത്തിന്റേയും സാമൂഹിക അടിമത്തത്തിന്റേയും മടത്തട്ടിൽ ജീവിക്കുന്നുണ്ട്. ഈ ഒരു വിവരം ഇന്ന് കേരളത്തിൽ ഉള്ള ഒരു വൻവിഭാഗം ആളുകളും അറിയുന്നില്ലതന്നെ.

ഇന്ത്യയിൽ ഈ വിധ കാര്യങ്ങൾ കാണുന്നവരിൽ പലരും അതിനെക്കുറിച്ച് ചിന്തിക്കുകയോ ചിന്തിച്ചാൽത്തന്നെ അതിലെന്തെങ്കിലും പന്തികേടുണ്ട് എന്നോ ചിന്തിക്കില്ല. കാരണം, ഇതൊക്കെ ഇങ്ങിനെയൊക്കെത്തന്നെയേ നടക്കുള്ളു എന്ന രീതിയിലാണ് ചിന്ത പോകുക. കാരണം, കാലാകാലങ്ങളായി ഇതുപോലൊക്കെത്തന്നെയാണ് കാര്യങ്ങൾ.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം നടക്കുന്ന ഇടങ്ങളിലും, തിരുവിതാംകൂറു പോലുള്ള സ്ഥലങ്ങളിലും, ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങൾ ഇതിനൊക്കെ ഒരു മാറ്റം വരുത്താൻ വൻശ്രമം തന്നെ നടത്തിയിരുന്നു. എന്നിരുന്നാലും, ആ കാലഘട്ടങ്ങളിൽ ബ്രിട്ടണിൽ നിന്നും ബ്രിട്ടിഷ്-ഇന്ത്യയിലേക്ക് സന്ദർശനത്തിനായി വന്ന പല ബ്രിട്ടിഷുകാരും ഈ ഉപഭൂഖണ്ഡത്തിലെ

സാധാരണ ജനങ്ങളുടെ പൊതുവായുള്ള ദയനീയാവസ്ഥ കാണുകയുണ്ടായി. ഈ ദയനീയാവസ്ഥയുടെ കാരണം ഇങ്ഗ്ളിഷ് ഭരണം ആണ് എന്നുവരെ തെറ്റിദ്ധരിച്ച ബ്രിട്ടിഷുകാരും ഉണ്ടായിരുന്നു. അവരുടെ ചോദ്യം ഈ വിധമായിരുന്നു:

ബ്രിട്ടണെക്കാളും പതിന്മടങ്ങ് വിഭവശേഷിയുള്ള പ്രദേശമാണ് ദക്ഷിണേഷ്യ. എന്നിട്ടും ജനങ്ങളിൽ ഒരു വൻ ഭൂരിപക്ഷം അതികഠിനമായ ദാരിദ്ര്യത്തിലാണ് ജീവിക്കുന്നത്. അവരിൽ പലർക്കും യാതോരു വ്യക്തിത്വവും ഇല്ല. എന്തുകൊണ്ടാണ് ഇത് ഇങ്ങിനെ?

ഈ ചോദ്യം ചെയ്യുന്ന ബ്രിട്ടിഷുകാർക്ക് ഈ ഉപദ്വീപിലെ ഭാഷാ കോഡുകളെക്കുറിച്ച് യാതോരു വിവരവും ഇല്ലതന്നെ. മാത്രവുമല്ലാ, ജനം അവരുടെ പാരമ്പര്യ നിലവാരങ്ങളിൽ നിന്നും വളരെ മുന്നോട്ടുവന്നിട്ടുള്ള കാര്യം ഈ സന്ദർശകർ അറിയുന്നല്ല.

തിരുവിതാംകൂറിലും വൻ സാമൂഹിക പ്രശ്നങ്ങൾ നിലനിന്നിരുന്നു. ഇതൊന്നും മാറ്റാൻ പ്രാദേശികരായിട്ടുള്ള ആർക്കും തന്നെ താൽപ്പര്യം ഇല്ലതന്നെ. എല്ലാവരുടേയും ചിന്ത ഈ വിധമായിരിക്കും: നാടും നാട്ടുകാരും നന്നായിട്ട്

Go to Main contents

എനിക്ക് എന്താണ് കാര്യം? മറ്റുള്ളവർ നന്നായാൽ എന്റെ കഥകഴിഞ്ഞതുതന്നെ.

ഇന്നും ഇന്ത്യാക്കാരന്റെ പൊതുവായുള്ള മനോഭാവം ഈ വിധം തന്നെയാണ്.

തിരുവിതാംകൂറിൽ സാമൂഹികമായി വൻ ചൂഷണം നടക്കുന്നുണ്ട് എന്ന കാര്യം ശ്രദ്ധിച്ചത് തന്നെ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളാണ്.

നിർബന്ധിത തൊഴിൽ (forced labour) എന്നത് ദക്ഷിണേഷ്യയിൽ എല്ലാ രാജ്യങ്ങളിലും കാലാകാലങ്ങളായി നിലനിന്ന ഒരു വസ്തുതയാണ്. ഇതിൽ എന്തെങ്കിലും തെറ്റുണ്ട് എന്ന് ആർക്കും യാതോരു ചിന്തയും ഇല്ല. ഇങ്ഗ്ളിഷ് ഭരണം വന്നതിന് ശേഷം മാത്രമാണ്, ഈ കീഴ്വഴക്കം നിർത്തലായത്.

തിരുവിതാംകൂർ രാജ്യത്തിൽ ഇത് തുടർന്നുകൊണ്ടിരുന്നു. ഇങ്ഗ്ളിഷ് മിഷിനറിമാർ ഇതിന് എതിരെ പല ഹരജികളും സർക്കാരിന് നൽകി. പല ചൂഷണങ്ങളും നിന്നു തുടങ്ങി. എന്നാൽ ചിലത് തുടർന്നുകൊണ്ടിരുന്നു. സർക്കാർ ആവശ്യത്തിനായി, ഉദ്ദ്യോഗസ്ഥർ വന്ന് വള്ളങ്ങൾ (boats) പിടികൂടും. എന്നിട്ട് കൂറേ ദിവസങ്ങൾക്ക് ശേഷമേ അവ തിരിച്ച് നൽകുള്ളു. എന്തെങ്കിലും

സർക്കാർ ആവശ്യങ്ങൾ വന്നാൽ, കൂലിക്കാരെ പിടികൂടി തടവിൽ വെക്കും. ആവശ്യംകഴിഞ്ഞാൽ വിടും. മെഡ്രാസ് പ്രസിഡൻസി ഗവർണർ തിരുവിതാംകൂറിൽ ഒരിക്കൽ സന്ദർശനത്തിനായി വന്നപ്പോൾ, അദ്ദേഹത്തിന്റെയും കുടുംബത്തിന്റേയും യാത്രാസാധനങ്ങൾ ചുമക്കാനായി കുറേ കൂലിക്കാരെ തിരുവിതാംകൂർ ഉദ്യോഗസ്ഥർ ഈ വിധം തടവിൽ വച്ചിരുന്നു എന്ന് REV. SAMUEL MATEER പറയുന്നു.

രാജകുടുംബാംഗങ്ങൾ യാത്രചെയ്യുന്ന അവസരത്തിൽ, താസിൽദാരും മറ്റ് സർക്കാർ ഉദ്യോഗസ്ഥരും അവരുടെ പൊതുവായുള്ള തൊഴിലിൽനിന്നും വിട്ടുനിന്ന്, ഈ യാത്രയ്ക്ക് വേണ്ടുന്ന സൗകര്യങ്ങൾ ഒരുക്കാനായി ഇറങ്ങിത്തിരിക്കും. ഈ അവസരങ്ങളിൽ വള്ളക്കാരും മറ്റ് കൈത്തൊഴിലുകാരും അവരുടെ വീടുകളിൽനിന്നും ഓടി രക്ഷപ്പെടാൻ ശ്രമിക്കും. തെരുവുകളിൽനിന്നും, കൈത്തോടുകളിൽനിന്നും (canalലുകളിൽനിന്നും) മറ്റ് വാഹനങ്ങളും മറ്റും മാറ്റി വഴി വളരെ സുഖമമാക്കും. ഇത് ജനത്തിനും വ്യവസായങ്ങൾക്കും യാത്രക്കാർക്കും വൻ വിഷമങ്ങൾ ഉണ്ടാക്കുമായിരുന്നു.

നിർബന്ധത്തൊഴിലിൽനിന്നും രക്ഷപ്പെടാനായി, കൈത്തൊഴിലാളികളുടെ തലവന്മാർ സർക്കാർ ശിപായിമാർക്ക് കൈക്കൂലിനൽകുന്ന ഒരു പതിവും ഉണ്ടായിരുന്നു.

പൂന്തുറയിലെ കത്തോലിക്കാ വികാരി ഈ വിധ പ്രശ്നങ്ങളെക്കുറിച്ച് ദിവാന് പരാതി നൽകുകയുണ്ടായി. ഇദ്ദേഹം പറയുന്നത്, സർക്കാരിലെ കീഴ്ജീവനക്കാർ യാതോരു ലക്കുംലഗാനും ഇല്ലാത്ത രീതിയിലാണ് പാവങ്ങളോട് പെരുമാറിയിരുന്നത് എന്നാണ്. വലിയതുറയിലെ സർക്കാർ നെൽപ്പുരയിലെ മേധാവിയും, നേമത്തുള്ള പോലീസുകാരും വന്ന് വള്ളങ്ങളും വള്ളക്കാരേയും പിടികൂടും. ഇതിന് ശേഷം കൈക്കൂലി വാങ്ങിച്ച്, കുറേപേരെ വെറുതെ വിടും.

സർക്കാർ പണിക്കുപോകാൻ വള്ളക്കാർക്ക് തീരെ ഇഷ്ടമില്ല. കാരണം, സർക്കാർ ഉദ്യോഗസ്ഥർ അവരോട് ഒട്ടുംതന്നെ മര്യാദയില്ലാതെയാണ് പെരുമാറുക. മാത്രവുമല്ല, പലപ്പോഴും ഇവർക്ക് ഭക്ഷണവും മറ്റ് സൗകര്യങ്ങളും കൂലിയും ലഭിക്കില്ല.

പോരാത്തതിന് സർക്കാർ ശിപായിമാർ വന്ന് പാവപ്പെട്ട ക്രിസ്ത്യൻ

Go to Main contents

മത്സ്യത്തൊഴിലാളികളിൽനിന്നും അവർക്ക് വേണ്ടുന്ന മത്സ്യം എടുത്തുകൊണ്ടുപോകുന്ന പതിവും ഉണ്ടായിരുന്നു. ഇത് ബ്രിട്ടീഷ് റിസിഡൻറിന്റെ (British Residentന്റെ) വീട്ടിലേക്കാണ് എന്നാണ് അവർ മത്സ്യത്തൊഴിലാളികളോട് പറയുക. മത്സ്യം ഇല്ലാത്ത അവസരത്തിൽ ഈ കൂട്ടർ വന്ന് അതിന് ബദലായി പണം വാങ്ങിച്ചുകൊണ്ടുപോകും.

വടക്കൻ തിരുവിതാംകൂറിൽ ഈഴവരെ നിർബന്ധമായി ജയിലും, ഉപ്പ് ശേഖരവും മറ്റും കാവൽ നിൽക്കാനായി പിടിച്ചുകൊണ്ടുപോകുന്നതിനെക്കുറിച്ച് ക്രിസ്ത്യൻ മിഷിനറിമാർ പരാതിപ്പെട്ടിരുന്നു. വളരെ ദൂരത്തുള്ള വൻ മലകളുടെ മുകളിലുള്ള മരങ്ങൾ വെട്ടിയത്, അവിടെനിന്നും ഈരാനായി (sawing timber) പാവങ്ങളെ പിടിച്ചുകൊണ്ടുപോകും.

ബ്രാഹ്മണർക്ക് സർക്കാർ ചിലവിൽ നൽകുന്ന സൗജന്യങ്ങളെക്കുറിച്ച് ക്രിസ്ത്യൻ മിഷിനറിമാർക്ക് പരാതിയുണ്ടായിരുന്നു. ബ്രഹ്മണർക്ക് നൽകുന്ന ഈ വിധ സൗജന്യങ്ങൾക്ക് യാതോരു ന്യായീകരണവും ഇല്ലാ എന്നായിരുന്നു ഇവരുടെ വാദം.

ഇവിടെ എടുത്തുപറയേണ്ടുന്ന കാര്യം ഇന്ന് ഇന്ത്യയിൽ സർക്കർ ഉദ്യോഗസ്ഥർ മുകളിൽ സൂചിപ്പിച്ച രീതിയിൽ തന്നെയാണ് സാമ്പത്തികമായും സാമൂഹികമായും കീഴിൽ പെട്ടുപോയ ജനങ്ങളോട് പെരുമാറുന്നത്. എന്നാൽ ഇതിനെക്കുറിച്ച് കാര്യമായ പ്രതിഷേധം പൊതുജനങ്ങളിൽ നിന്നും ഉയരാറില്ല. കാരണം, ഫ്യൂഡൽ ഭാഷകളിൽ കീഴിൽ ഉള്ളവനെ ചവിട്ടിത്താഴ്ത്തിത്തന്നെ നിർത്തുന്നതാണ് ഉത്തമം എന്ന തിരിച്ചറിവ് വരുന്നു. ആരെങ്കിലും ഈ ഒരു വസ്തുതയെക്കുറിച്ച് സംസാരിച്ചാൽ, ഓ ഈ നാട്ടിലെ പണമെല്ലാം ബ്യട്ടിഷുകാർ കട്ടുകൊണ്ടുപോയില്ലേ? ഇവിടെ എന്താ ഭാക്കിയുള്ളത്? എന്ന രീതിയിൽ വിഷമ ചോദ്യത്തെ മറുചോദ്യംകൊണ്ട് തരണം ചെയ്യും.

അന്നുള്ള ബ്രാഹ്മണരെക്കുറിച്ച് പറഞ്ഞകാര്യം ഇന്നുള്ള സർക്കാർ വകുപ്പുകളുടെ തലപ്പത്തുള്ളവരെക്കുറിച്ചും പറയാവുന്നകാര്യം തന്നെയാണ്.

തിരുവിതാംകൂറിലെ ദിവാനും രാജകുടുംബവും അതിഗംഭീരമായ ഭരണ പിരഷ്ക്കാരങ്ങൾ നടപ്പിൽ വരുത്തിയെങ്കിലും, കീഴ്ഉദ്യോഗസ്ഥർ ഒററക്കെട്ടായി നിന്ന് ഇവയുടെ ഗുണം ജനങ്ങൾക്ക് ലഭിക്കാതിരിക്കാൻ ശ്രദ്ധിക്കും. അവർ

തമ്മിത്തമ്മിൽ സഹായിച്ചും, കുരുട്ടുബദ്ധികാട്ടിയും കീഴ്ജനങ്ങളുടെ അവസ്ഥയിൽ യാതോരു മാറ്റവും വരുത്താതിരിക്കാൻ ശ്രദ്ധിക്കും. കാരണം, ജനം ഉയർന്നാൽ, അവരിലെ അടിയാളത്തം മാഞ്ഞുപോകും. അങ്ങിനെ വന്നാൽ, ഉദ്യോഗസ്ഥന് നാട്ടിൽ അടിയാളത്തരൂപത്തിലുള്ള ബഹുമാനം ഇല്ലാതാവും. ബഹുമാനമില്ലാതായാൽ വാക്ക് കോഡുകൾ മലക്കം മറിയും.

ഓരോ ഉദ്യോഗസ്ഥനും "make hay while the sun shines" (കിട്ടിയ അവസരം സ്വന്തം പ്രയോജനത്തിനായി ശരിക്കും ഉപയോഗിക്കുക) എന്ന രീതിയിൽതന്നെയാണ് അവരുടെ അധികാരങ്ങൾ ഉപയോഗിച്ചുകൊണ്ടിരുന്നത് എന്ന് REV. SAMUEL MATEER പറയുന്നു.

## 18. ഉദ്യോഗസ്ഥ ധാർഷ്ട്യത്തിന്റെ പര്യായങ്ങൾ

ബ്രാഹ്മണർക്ക് ഊട്ടുപുരയും മറ്റ് രീതിയിൽ ഉള്ള പലവിധ സൗകര്യങ്ങളും നൽകുന്നത്, അവരിൽ അലസത ഉളവാക്കും എന്നരീതിയിൽ ആണ് ബ്രിട്ടിഷ് ഇന്ത്യയിൽ നിന്നും തിരുവിതാംകൂറിനെ നോക്കിക്കണ്ട ഇങ്ഗ്ലിഷ് പക്ഷം അന്ന് അഭിപ്രായപ്പെട്ടത്. എന്നാൽ വാസ്തവം ഈ ലളിത വിവരത്തിൽ ഒതുങ്ങിനിൽക്കില്ലതന്നെ. ഇന്ന് ബ്രിട്ടണിൽ ദക്ഷിണേഷ്യക്കാർ നിറയുന്ന പല തൊഴിലുകളിൽനിന്നും ഇങ്ഗ്ലിഷുകാർ വിട്ടുനിൽക്കാൻ താൽപ്പര്യപ്പെടുന്നുണ്ട്. ഈ പ്രവണതയെ അവിടുള്ള ദക്ഷിണേഷ്യക്കാർ, ഇങ്ഗ്ലിഷുകാരുടെ അലസതയും തൊഴിൽചെയ്യാനുള്ള മടിയുംമറ്റുമായാണ് വ്യാഖ്യാനിക്കാറ്. എന്നാൽ വാസ്തവം ഇതിനേക്കാൾ ഭയാനകമായേക്കാം. വ്യത്യസ്ത തൊഴിലുകൾക്ക് മാന്യത നൽകാത്ത ഭാഷക്കാർ ഒരു തൊഴിലിൽ കയറിക്കൂടിയാൽ, ആ തൊഴിലിന്റെ നിലവാരംമാത്രമല്ല, മറിച്ച് ആ തൊഴിലുമായി ബന്ധപ്പെട്ടുന്ന മറ്റ് തൊഴിലുകാരുടേയും മാനസിക നിലവാരത്തിൽ തകർച്ച നേരിടും എന്നുള്ളതാവാം കുറച്ചുകൂടി വ്യക്തമായ തിരിച്ചറിവ്.

ബ്രാഹ്മണർക്കും മറ്റും നൽകുന്ന പ്രത്യേകമായുള്ള സൗകര്യങ്ങൾ മാറ്റിയില്ലായെങ്കിൽ നാട്ടിൽ ജനങ്ങൾ തമ്മിൽത്തമ്മിൽ ഉള്ള വിദ്വേഷങ്ങളും അസൂയയും അധികരിച്ചുവരും (the mutual bitterness and jealousies of various and rival classes will be sure to increase) എന്നാണ് REV. SAMUEL MATEER അഭിപ്രായപ്പെടുന്നത്. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ, പ്രാദേശിക ഫ്യൂഡൽ ഭാഷയെ നിലനിർത്തിക്കൊണ്ട് നാട്ടിൽ സാമൂഹിക പരിഷ്ക്കാരം വരുത്തുമ്പോൾ, ഈ വക മാനസിക ഭാവങ്ങൾ അധികരിക്കുകയല്ലാതെ, അവ കറഞ്ഞുവരില്ലാ എന്നതാണ് വാസ്തവം.

തിരുവിതാംകൂറിലെ ഉദ്യോഗസ്ഥവർഗ്ഗം, ബ്രിട്ടിഷ്-ഇന്ത്യയിൽനിന്നും കടമെടുത്ത ഏറ്റവും മുകളിലുള്ള ഉദ്യോഗസ്ഥരെ ഒഴിച്ചാൽ, ഏതാണ്ട് പൂർണ്ണമായും അഴിമതി നിറഞ്ഞതായിരുന്നു എന്ന് Native Life in Travancoreൽ വളരെ വ്യക്തമായി പറയുന്നുണ്ട്. പോരാത്തതിന് Travancore State Manualലും ഇക്കാര്യം സൂചനകളിലൂടെ സ്ഥിരീകരിക്കുന്നുണ്ട്.

മേലുദ്യോഗസ്ഥരുടേയും രാജാവിന്റേയും കുടുംബക്കാരോട് അടുപ്പം കാണിക്കുന്ന പലവ്യക്തികൾക്കും പലതരം സർക്കാർ

തൊഴിലുകൾ തരപ്പെടും. ഇവർക്കെല്ലാം പലപ്പോഴും വ്യക്തമായ ഒരു ശമ്പളം തന്നെ നിശ്ചയിച്ചുകാണില്ല. പലപ്പോഴും ഇവർക്ക് പേരിന് ഒരു തുച്ഛമായ ശമ്പളമായിരിക്കും നിശ്ചയിച്ചിരിക്കുക. എന്നാൽ ഈ വിധ തൊഴിലുകൾ ലഭിക്കുന്ന വ്യക്തികൾക്ക് ഇതിൽ പരാതിയില്ലതന്നെ. അവർക്ക് ആവശ്യം ഉദ്യോഗസ്ഥ സ്ഥാനമാണ്. ബാക്കിക്കാര്യം അവർ നോക്കിക്കൊള്ളും.

ഈ എഴുത്തുകാരൻ തിരുവതികാംകൂറിൽ ഏതാണ്ട് 1970കളിൽ ആദ്യമായി ചെന്നപ്പോൾ, അവിടങ്ങളിൽ പൊതുവായി അറിയപ്പെടുന്ന ഒരു കഥകേൾക്കുകയുണ്ടായി.

ഒരു നായർകുടുംബത്തിലെ ഒരു ചെറുപ്പക്കാരന് ഒരു സർക്കാർ തൊഴിൽ നൽകണം എന്ന ശുപാർശ രാജാവിന് ലഭിച്ചു. രാജാവ് അയാളെ വളിച്ചുവരുത്തി, പരസ്യമായി ചോദിച്ചു, 'നിനക്ക് എന്ത് തൊഴിൽ അറിയാം?' എന്ന്. യുവാവ് പറഞ്ഞു, തനിക്ക് പ്രത്യേകമായി യാതോരു തൊഴിലും അറിയില്ലായെന്ന്. ഈ ഉത്തരത്തിൽ കാര്യമായ പിശകില്ലതന്നെ. കാരണം, ഇന്നും സർക്കാർ ഉദ്യോഗത്തിന് നോക്കുന്ന മിക്കവരുടേയും കാര്യം ഇതുതന്നെയാണ്. തൊഴിൽ ലഭിച്ചുകഴിഞ്ഞാൽ, തൊഴിൽ

പഠിക്കുകയാണ് ചെയ്യാറ്. എന്നാൽ രാജാവ് ഈ ആളെ ഒന്ന് പരിഹസിക്കാനായി ഈ വിധം പറഞ്ഞു: യാതോരു പണിയും നിനക്ക് അറിയില്ലായെങ്കിൽ നിനക്ക് ഞാൻ എന്ത് പണിയാണ് നൽകേണ്ടത്? കടൽത്തീരത്ത് പോയി വല്ല തിരമാര എണ്ണുന്ന പണിയായിരിക്കും നിനക്ക് നല്ലത്.'

രാജാവ് ഇത് പറഞ്ഞതും, യാവാവ് വൻ ആഹ്ളാദത്തിലും വൻ അടിയാളത്തത്തോടുംകൂടി പറഞ്ഞു: 'അടിയന് ആ തൊഴിൽ മതി' എന്ന്. രാജാവ് നർമ്മഭാവത്തിൽ ഈ തൊഴിൽ ഈ ആൾക്ക് നൽകിയതായി ഉത്തരവിട്ടു.

പായക്കപ്പലുകളും വള്ളങ്ങളും വന്നുംപോയും കൊണ്ടിരിക്കുന്ന തുറമുഖത്ത്, പിറ്റേന്ന് ഈ ആൾ കുറേ അനുചരരുമായി വന്ന് വൻ ഔദ്യോഗിക ഷെഡും ബോർഡും കെട്ടിയുയർത്തി. വൻ ഔദ്യോഗിക സ്ഥാനമുള്ള ഉദ്യോഗസ്ഥനാണ് അകത്ത് ഇരിക്കുന്ന 'ഇദ്ദേഹം'. അനുചരന്മാരായ പുതിയ ഉദ്യോഗസ്ഥർ കപ്പലുകളുടേയും വള്ളങ്ങളുടേയും കപ്പിത്താന്മാരേയും മറ്റും വിളിച്ചുവരുത്തി. അവരെ അറിയിച്ചു: 'ഔദ്യോഗികമായ തിരയെണ്ണൽ നടന്നുകൊണ്ടിരിക്കുകയാണ്. നിങ്ങൾ ഈ

Go to Main contents

അവസരത്തിൽ കപ്പലും വള്ളവും മുന്നോട്ട് നീക്കിയാൽ തിരമുറിയും. എണ്ണൽ തെറ്റും. അതിനാൽ, എണ്ണൽ നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ നിങ്ങൾക്ക് കടലിലേക്ക് നീങ്ങാൻ ആവില്ല.'

കപ്പിത്താന്മാരും വള്ളക്കാരും വിഷമിച്ചു. പിന്നെ ഇതിനുള്ള പ്രതിവിധി അവർ അന്വേഷിച്ചു. വലിയദ്ദേഹത്തിന് വേണമെങ്കിൽ നിങ്ങളിൽ ചിലർക്ക് ഒഴിവ് നൽകാനുള്ള അധികാരം ഉണ്ട്. അതിനായുള്ള ഫീസ് നൽകേണം.

ഈ ചിത്രീകരണത്തിൽ ഉള്ള രീതിയിൽ തന്നെയാണ് തിരുവിതാംകൂറിൽ പല ഉദ്യോഗസ്ഥരും. എല്ലായിടത്തും അഴിമതിയോടെ അഴിമതി. (QUOTE: “An ill-disposed Provertikaran is the very personification of oppression, injustice, bribery, and illegality;).

പാവപ്പെട്ടവരോട് കീഴ്ഉദ്യോഗസ്ഥർ യാതോരു മര്യാദയും ഇല്ലാതെയാണ് പെരുമാറുക. (QUOTE: Courtesy to the poor is almost unknown among the lower officials.) പുലയർ എന്തെങ്കിലും ഹരജിയോ ഔദ്യോഗിക കടലാസോ നൽകിയാൽ, അവ ശിപായിമാർ സ്വീകരിക്കുക വളരെ വ്യക്തമായ അറപ്പോടുകൂടിത്തന്നെയായിരുന്നു. പുലയരോട്

കടലാസുകൾ നിലത്ത് വെക്കാൻ അവർ ആജ്ഞാപിക്കും. കൈയിൽ നേരിട്ട് വാങ്ങിക്കില്ല.

എന്നാൽ ഔദ്യോഗിക തലപ്പത്ത് ബ്യട്ടിഷ്-ഇന്ത്യൻ ഉദ്യോഗസ്ഥർ ഉണ്ടായിരുന്നത് പലപ്പോഴും കാര്യങ്ങൾക്ക് ഒരു മാറ്റത്തിന് സാധ്യത നൽകിയിരുന്നു. ഒരു ഉയർന്ന ഉദ്യോഗസ്ഥൻ ശിപായിയോട് ഈ വക കടലാസുകൾ കൈയിൽ നേരിട്ട് വാങ്ങിക്കാൻ ആജ്ഞാപിച്ചകാര്യം REV. SAMUEL MATEER രേഖപ്പെടുത്തിക്കാണുന്നു.

ഇവിടെ ഓർക്കേണ്ടത്, ബ്യട്ടിഷ്-ഇന്ത്യയിൽ പൗരന് ശിപായിയെ സമീപിക്കേണ്ടകാര്യം ഇല്ലതന്നെ. മറിച്ച്, ഓഫിസർക്ക് നേരിട്ട് കടലാസുകൾ നൽകാം. തിരിച്ച് നൽകേണ്ടുന്ന കടലാസുകൾ ഓഫിസർ നേരിട്ട് തന്നെ നൽകേണം എന്നാണ് ഇങ്ഗ്ളിഷ ഭരണം നിലനിർത്തിയ കീഴ്വഴക്കം. വീട്ടിൽ വരുന്ന അഥിതികളിൽ ചിലരെ വീട്ടിലെ ഹീനജോലിക്കാരനെക്കൊണ്ടും, ചിലരെ അടുക്കളപ്പണിക്കാരെക്കൊണ്ടും മറ്റു ചിലരെ വിട്ടുകാരും സ്വീകരിക്കുന്നതും മറ്റും പോലെയാണ് കാര്യങ്ങൾ. ഇന്ന് ഈ വിധ വിവേചനപരമായുള്ള പെരുമാറ്റം സർക്കാർ സ്ഥാപനങ്ങളിൽ എല്ലായിടത്തും നിലനിൽക്കുന്നുണ്ട്. ബാങ്കുകളിൽ എക്കൗണ്ട് എടുക്കാൻ വരുന്നവർക്ക് അതിനുള്ള

കടലാസുകളും മറ്റും നൽകുന്നത് തന്നെ, ആളെ നോക്കി, ശിപായി, ഗുമസ്തൻ, ഓഫിസർ, മാനേജർ എന്നരീതിയിലാണ്. തട്ടുതട്ടായുള്ള സാമൂഹിക അവസ്ഥയിൽ, പൊതുജനത്തിൽപെട്ടവരെ തരംതാഴ്ത്തുന്ന പദ്ധതിതന്നെ ബ്യൂട്ടിഷ്-ഇന്ത്യയിൽ ഹറാമായിരുന്നു.

തിരുവിതാംകൂറിൽ കീഴ്ജനത്തിന് പ്രവേശനം അനുവദിച്ചിരുന്ന കമ്പോളങ്ങളിൽ അവർ കയറുന്നത് പലപ്പോഴും സർക്കാർ ശിപായിമാർ വൻ ധാർഷ്ട്യത്തോടുകൂടി തടയും.

QUOTE: Some Tahsildars we have known abuse all of the poorer classes who apply to them, and keep them at a distance. These men hate to see a decent dress on any man of humble origin, or the chest covered with a cloth; and such are openly reviled, their letters declined on various pretexts, and their business left undone END OF QUOTE

സാമ്പത്തികമായി പിന്നോട്ടുള്ളവരോട് അവജ്ഞയോടുകൂടിയാണ് ചില താസിൽദാരുമാർ പെരുമാറുക. നല്ലവസ്ത്രം ധരിച്ചുവരുന്ന സാധാരണക്കാരേയും, അതുമല്ലെങ്കിൽ ഒരു തുണികൊണ്ട് മാറ് മറയ്ക്കുന്നവരേയും ഈ ഉദ്യോഗസ്ഥർ ശരിക്കും നടത്തിക്കും. അവരുടെ ഔദ്യോഗിക കടലാസുകൾ നൽകില്ല.

ഇന്ന് സർക്കാർ ഓാഫിസിൽ മുണ്ട് മാടിക്കുത്തി കയറിച്ചെല്ലുന്നത് പോലതന്നെയായിരുന്നു, അന്ന് നല്ലവസ്ത്രം ധരിച്ചും, മാറ് മറച്ചും, സർക്കാർ ഓാഫിസകുളിൽ കയറിച്ചെല്ലുന്നത്.

കീഴ്ജനങ്ങളായ ക്രിസ്തീയർ പ്രാർത്ഥിക്കുന്ന പള്ളികളിൽ ശിപായിമാർ സമൻസോടും, അതില്ലാതെയും കയറിവന്ന് ബലം പ്രയോഗിച്ച് ആളെ പിടികൂടും. ചിലപ്പോൾ ശിപായിമാർ പള്ളിയുടെ വാതിൽക്കൽ നിലയുറപ്പിക്കും. പറത്തു വരുന്ന ആളെപ്പിടികൂടുവാൻ. പിടികൂടുന്ന ആളെ പരസ്യമായി വൻ ഒച്ചത്തിലും കഠിനമായ പുരുക്കൻ സ്വരത്തിലും അവർ ചോദ്യം ചെയ്യും. മറുപടിയിൽ പലപ്പോയും വരുന്ന വാക്ക് പിശകുകൾ ചികഞ്ഞെടുത്ത്, അതിൽപിടച്ച് ഞെട്ടിച്ച്, ആളെ വിറപ്പിച്ച് അപമാനിക്കും.

ഔദ്യോഗികമായ ഹരജികൾക്കും മറ്റ് കാര്യങ്ങൾക്കും ഉദ്യോഗസ്ഥർ മറുപടിനൽകാത്ത അവസരങ്ങൾ അനവധിയുണ്ടാവും. ആളുകൾ ഔദ്യോഗിക കടലാസുകൾക്കായി നടന്നുനടന്നു മടുക്കും. ചിലർ ദിവസങ്ങളോളും വൻ ദൂരങ്ങൾ നടന്നുവന്ന് നരകിക്കും. കടലാസ് കിട്ടില്ല, അവരുടെ മറ്റ് തൊഴിലുകളും ഉത്തരവാദിത്വങ്ങളും അവതാളത്തിലാകുയും

ചെയ്യും. ആരോടും പരാതിപ്പെടാനും ആവില്ല. കാരണം, ഭാഷയും പടിപടിയായുള്ളതാണ്. ഇങ്ഗ്ളിഷിൽ ഉള്ളതുപോലെ അങ്ങ് ആരേയും ചെന്ന് കാണാനോ സംസാരിക്കാനോ ആവില്ല.

ഉദ്യോഗസ്ഥർ നൽകുന്ന പല കടലാസുകളിലും അതുമായി ബന്ധപ്പെട്ട ഒരു നിർവ്വചനമോ, പേരോ, നമ്പറോ ഉണ്ടായിരിക്കേണം എന്നുള്ളത് ഒരു സാമാന്യബുദ്ധിമാത്രമാണ്. ഇതുപോലും പലപ്പോഴും ഉണ്ടാവില്ല ഔദ്യോഗിക കടലാസുകളിൽ.

ചില ഉദ്യോഗസ്ഥർ 10 ഫണം സർക്കാരിലേക്ക് വാങ്ങിച്ച് 1 ഫണത്തിന്റെ രശീത് നൽകും. ഇതും ഒരു നിത്യമുള്ള പരിപാടിയായിരുന്നു.

## 19. ഉദ്യോഗസ്ഥരുടെ കൈയിൽ പെട്ടാൽ പെട്ടതുതന്നെ

ഇങ്ഗ്ളണ്ടിൽ നൂറ്റാണ്ടുകൾക്കു മുൻപുമുതൽ അവിടെ നിലനിന്നിരുന്ന വിവിധതരം സാമൂഹിക അനീതികളും മറ്റും വ്യക്തമായി ഔപചാരികമായി രേഖപ്പെടുത്തിയിരുന്നു. ഈ വക അനീതികളെ മാറ്റാനായി പലരും പ്രയത്നിച്ചകാര്യങ്ങൾ ചരിത്രത്തിൽ വളരെ വ്യക്തമായി ലിഖിതപ്പെടുത്തിക്കാണുന്നു. അവരുടെ ഇടയിൽ ഉണ്ടായിരുന്ന കടൽക്കൊള്ളക്കാരും മറ്റ് തെമ്മാടി പ്രവർത്തനം ചെയ്യവരും മറ്റും ചരിത്രരേഖകളിൽ കാണപ്പെടും. ഇവ ഇന്ന് ലോകമെമ്പാടുമുള്ള തെമ്മാടി രാജ്യങ്ങളിൽ വിദ്യാർത്ഥികൾ ചരിത്രപുസ്തകങ്ങളിലും ഇങ്ഗ്ളിഷ് എംഎ പഠന പുസ്തകങ്ങളിലും കണ്ട് പഠിക്കുന്നു. ഇങ്ഗ്ളണ്ട് എന്തൊരു മോശം രാജ്യമായിരുന്നു! അവരുടെ ചരിത്രത്തിൽതന്നെ ഇല്ലേ ഇതിന് തെളിവ്!! ഈ രീതിയിലാണ് ഇന്ത്യയിലും കാര്യങ്ങൾ പഠിക്കുന്നത്.

അതേ സമയം ഇന്ത്യയിൽ പഠിപ്പിക്കുന്നത് പ്രകാരം ഈ ഇന്ത്യാ മഹാരാജ്യത്തിന്റെ പിന്നോട്ടുള്ള കാര്യങ്ങൾ വൻ കാര്യങ്ങളാണ്!!!

Go to Main contents

തിരുവിതാംകൂറിലെ കാര്യങ്ങളാണ് എഴുതിക്കൊണ്ടിരുന്നത്. അവയിൽ മിക്കകാര്യങ്ങളും ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണം വരാതിരുന്ന പ്രദേശങ്ങളിലെ കാര്യങ്ങൾ തന്നെയാവാം.

കീഴ്ജാതിക്കാരായ തടവുകാരോട് അതികഠിമായ രീതിയാലാണ് സർക്കാർ ശിപായിമാരും മറ്റ് പ്രാദേശിക ഉദ്യോഗസ്ഥരും പെരുമാറുക എന്ന് രേഖപ്പെടുത്തിക്കാണുന്നു, NATIVE LIFE IN TRAVANCOREൽ. തടവുകാരുടെ ഭക്ഷണത്തിനായി അനുവദിച്ചിട്ടുള്ള പണം ഈ കൂട്ടർ അപഹരിക്കും. തടവുകാരെ മുഴുപ്പട്ടിണിയിൽ ഇടും. ബ്യട്ടിഷ്-ഇന്ത്യൻ ഉദ്യോഗസ്ഥരുടെ സാന്നിധ്യം ഉദ്യോഗസ്ഥമണ്ഡലത്തിൽ ചെറിയതോതിൽ മാറ്റങ്ങൾ വരുത്തിയിരുന്നു. Trivandrumത്തുള്ള തടവറകളിൽ ശരിയായ നിലവാരമുള്ള ഭക്ഷണവും ഔഷധങ്ങളും ലഭ്യമാക്കിയിരുന്നു. എന്നാൽ വിദൂര പ്രദേശങ്ങളിൽ കാര്യങ്ങൾ കഠിനം തന്നെയായിരിക്കും.

ഈ വിധമുള്ള തടവുകാരുടെ കൈകാലുകളിൽ നീളം കൂടിയതും, വളരെ ഭാരമുള്ളതുമായ ഇരുമ്പ് ചങ്ങലകളും ആമങ്ങളും ഇടുമായിരുന്നു. മരത്തടിയിൽ തുളകൾ ഉണ്ടാക്കി അവയിൽ തടവുകാരന്റെ കാലുകൾ കുടുക്കിയിടാനുള്ള

സൗകര്യം ഉദ്യോഗസ്ഥരുടെ കൈയിൽ ഉണ്ടാവും. കായികമായി പീഡിപ്പിക്കാൻ സൗകര്യപ്പെടുത്തുന്ന ഉപകരണങ്ങളും അവർ തയ്യാറാക്കിവെച്ചിരിക്കും. സ്വന്തം പ്രസ്ഥാനങ്ങളിൽ ബഹുമാനം പേറുന്നവരെ തടവിൽ ലഭിച്ചാൽ, അവരെ സാമൂഹികമായി തരംതാണവരോടൊപ്പം ഇടുന്ന പരിപാടിയും ഉണ്ടായിരുന്നു. മാനസികമായി കൂടെയുള്ള തടവുകാർ ഉപദ്രവിക്കും എന്നും ഉറപ്പാക്കിയേക്കാം. ഇക്കൂട്ടർ ഫ്യൂഡൽ ഭാഷയിൽ ഒരു സമത്വപൂർണ്ണമായ ചങ്ങാത്തം നടത്തിയാൽ മതി, മാന്യവ്യക്തയുടെ കഥകഴിയാൻ. ഇന്ത്യൻ പട്ടാള ഓഫിസർ പാക്കിസ്ഥാനിൽ തടവിൽ പെട്ടാൽ, പാക്കിസ്ഥാൻ തടവറിയിൽ ഉള്ള ഇന്ത്യൻ ശിപായി പട്ടാളക്കാരുടെ ഇടയിൽ സമത്വത്തിൽ ഇടുന്നത് പോലെയാകും മാനസികാനുഭവം.

സ്ത്രീകളെ തടവിൽ ലഭിച്ചാൽ, അവരെ പുരുഷന്മാരുടെ തടവറയിൽ കൊണ്ടിടുന്ന പരിപാടിയും ഉണ്ടായിരുന്നു.

ഒരു പാവം വ്യക്തിയെ സ്വന്തം വീട്ടുമുറ്റത്ത് കാലുകൾ മരത്തടിയിൽ ഉണ്ടാക്കിയ തുളകളിൽ കുടുക്കി ബന്ധിപ്പിച്ചിട്ടിരുന്നത് REV. SAMUEL MATEER നേരിട്ടു കണ്ടതായി രേഖപ്പെടുത്തിയിരിക്കുന്നു. ആ ആളുടെ വീട്ടിലെ കന്നുകാലികൾ, അവയെ

പരിചരിക്കാൻ ആളില്ലാതെ പട്ടിണികിടന്നു മരിക്കുന്നു. വീടും അതിനുള്ളിലെ വസ്തുക്കളും പുറത്തുള്ളവർ വന്ന് യഥേഷ്ടം ഉപയോഗിക്കുന്നു. ചില വസ്തുക്കൾ അവർ എടുത്തുകൊണ്ടുപോകുന്നു.

തെക്കൻ തിരുവിതാംകൂറിൽ, ഒരു പുലയൻ, അയാളെ തടവിൽ വച്ചിരുന്ന കൂട്ടിൽ നിന്നും രക്ഷപ്പെട്ടു. എന്നാൽ ഈ ആളെ അധികം വൈകാതെ ഉദ്യോഗസ്ഥർ പിടിച്ചു. കോടതിയിൽ വച്ച് ഈ ആൾ തന്റെ അവസ്ഥ വിവരിച്ചു. ഈ ആൾക്ക് ഭക്ഷണം നൽകാൻ ഏൽപ്പിച്ചിരുന്ന ശിപായിമാർ ഈ ആൾക്ക് നാലു ദിവസം ഭക്ഷണം നൽകിയില്ല. ഭക്ഷണത്തിനായുള്ള പണം അവർ കവർന്നു. വിശപ്പ് സഹിക്കാൻ വൈയ്യാതായപ്പോഴാണ് കൂട്ടിൽ നിന്നും രക്ഷപ്പെട്ടത്.

ഈ വിധ കാര്യങ്ങളിൽ സമൂഹത്തിലെ മാന്യവീടുകളിലെ വ്യക്തികൾക്ക് യാതോരു പരിഭവവും ഉണ്ടാവില്ല. പുലയനല്ലെ? തെമ്മാടിത്തരം ചെയ്തിട്ടുണ്ടാവും. അനുഭവിക്കട്ടെ. ഇതാവും അവരുടെ ഭാവം.

പാവപ്പെട്ടവർ ഏത് വിധത്തിലുള്ള കരം നൽകിയാലും വ്യക്തമായതും കൃത്യമായതുമായ

Go to Main contents

രശീതി ഉദ്യോഗസ്ഥർ നൽകില്ല. ശൂദ്രനിൽ നിന്നും (നായരിൽ നിന്നും) ഒരു കീഴ്ജാതിക്കാരൻ കുറച്ച് സ്ഥലം വാങ്ങിച്ചു. ഇതിന്റെ വസ്തു കൈമാറ്റ സാക്ഷ്യപത്രത്തിനായി (certificateറ്റിനായി) മൂന്ന് വർഷക്കാലം സർക്കാർ ഗുമസ്ഥനെ (പിള്ളയെ) നിത്യവും വന്നു കണ്ടു. പിള്ള കടലാസ് കൊടുത്തില്ല. ഇതുപോലുള്ള അനവധി സംഭവങ്ങൾ.

കുറവന്മാരും വേടരും കുന്നുംപ്രദേശങ്ങളിൽ ഉള്ള തരിശുഭൂമി വെടിപ്പാക്കി ഒരു വർഷക്കാലം അവിടെ കൃഷി ചെയ്യും. ഇങ്ങിനെ ചെയ്യുന്നതിന് സർക്കാരിന് ഒരു മലവാരം എന്ന കരം നൽകേണ്ടതുണ്ട്. എന്നാൽ ഉദ്യോഗസ്ഥർ സ്ഥലവിസ്തീർണ്ണം വളരെ വലതായി കണക്കുകൂട്ടി, വൻ കരം നിശ്ചയിക്കും. എന്നിട്ട് പറയും, നീ എനിക്ക് ഒരു രൂപ താ. ഞാൻ കരം കുറവാക്കിത്തരാം, എന്ന്.

വിളവ് തയ്യാറായാൽ, ഗ്രാമ അധികാരിയും കൂട്ടരും വന്ന് വേണ്ടുന്നതെല്ലാം എടുത്തുകൊണ്ടുപോകും. പോരാത്തതിന്, എടാ, എടീ, നീ, എന്തടാ, എന്തടീ എന്നൊക്കെയുള്ള വ്യക്തിയുടെ കരളിൽ കൊള്ളുന്ന തമിഴിലേയും മലയാളത്തിലേയും വൻ വാക്ക് സൗന്ദര്യമുള്ള പദപ്രയോഗങ്ങളും ഹീനജന വ്യക്തിക്ക് അധികാരിയിൽ നിന്നും

ആസ്വധിച്ച് ശരീരമാകെ തരിപ്പും കുളിരും രുചിക്കാനാവും. ഭാഷാ സ്നേഹികൾക്ക് ശരീരത്തിൽ രോമഹർഷവും, മനസ്സിൽ മധുരവികാരങ്ങളും വന്നു നിറയുന്ന മായാവിവരങ്ങളാണ് ഇവ.

സർക്കാരിന് വ്യക്തമായും എത്രയാണ് എടുക്കാൻ അവകാശം എന്നതിനെക്കുറിച്ച് ഹീനജന വ്യക്തിക്ക് കൃത്യമായ വിവരം ഉണ്ടാവില്ല. ഇത് അധികാരിയോട് ചോദിക്കാനും ആവില്ലതന്നെ. ചോദിച്ചാൽ പിന്നെ ശരീരത്തിൽ ലഭിച്ചിരുന്ന തിരിപ്പിനും കുളിരിനും കാഠിന്യം കൂടിയേക്കും. മുത്ത് ചിതറുന്നത് പോലെ പല്ല് ചിതറും. വാർമഴവില്ലിൻ ഏഴു നിറങ്ങളും മനസ്സിൽ മിന്നിമറിയും. വാക്കുകളിലെ സൗന്ദര്യം കണ്ടില്ലെ!

REV. SAMUEL MATEERനോട് ഒരു ഉയർന്ന ഉദ്യോഗസ്ഥൻ പറഞ്ഞത്, ഈ പ്രകാരം അധികാരികളും കൂട്ടരും പിടിച്ചെടുക്കുന്ന കരത്തിന്റെ വളരെ തുച്ഛമായ ഒരു പങ്ക് മാത്രമേ സർക്കാരിലേക്ക് എത്തുന്നുള്ള എന്നാണ്. കാര്യങ്ങൾ പലതും, ഇന്നുള്ള പല സർക്കാർ വകുപ്പുകളേയും ഓർമ്മിപ്പിക്കുന്ന രീതിയിലാണ് തിരുവിതാകൂറിൽ അന്നു നടന്നിരുന്നത്. ഈ വിധം ചിന്തിച്ചാൽ, ബ്രിട്ടിഷ് - മലബാർ വളരെ പിന്നിലാണ് എന്ന് മനസ്സിലാക്കാവുന്നതേയുള്ളു.

കാരണം, ഇന്നുള്ള ആധുനിക സർക്കാർ ഉദ്യോഗസ്ഥരുടെ അഴിമതി അന്നേ തന്നെ തിരുവിതാകൂറിൽ ഒരു നിത്യചര്യയായിരുന്നു. ഇന്നുള്ള ന്യൂ ജൻറേഷന്റെ പലവിധ കാര്യപ്രാപ്തികളും തിരുവിതാംകൂറിൽ അന്ന് എത്തിയിരുന്നത്, മലബാറിൽ എത്തിക്കിട്ടാൻ പതിറ്റാണ്ടുകൾ തന്നെ കാത്തിരിക്കേണ്ടിവന്നു എന്നുള്ളതാണ് വാസ്തവം.

തിരുവിതാംകൂർ രാജ്യത്ത് സർക്കാർ ഉദ്യോഗസ്ഥർക്ക് തക്കതായ ഒരു പാരിതോഷികം നൽകാതെ അവർ യാതൊന്നു നൽകില്ലാ എന്ന വിവരം ഒരു പൊതുവിജ്ഞാനം തന്നെയായിരുന്നു. തിരുവിതാംകൂറിൽ, ബ്യട്ടിഷ്-ഇന്ത്യയിൽ നിന്നും കടമായി വന്ന് ജോലിചെയ്ത ഉന്നത ഉദ്യോഗസ്ഥരെ ഒഴിവാക്കിയാൽ, കൈക്കൂലി അവകാശപ്പെടാത്ത ഒറ്റ ഉദ്യോഗസ്ഥൻപോലും ഇല്ലാതിരുന്ന കാലം ഉണ്ടായിട്ടുണ്ട് എന്ന് REV. SAMUEL MATEER പറയുന്നു. ഈ വിധ ഉദ്യോഗസ്ഥന്മാർക്ക് അടങ്ങാത്ത ആർത്തിയും, അസാമാന്യമായ കുരുട്ടുബുദ്ധിയും (Insatiable greed and extraordinary cunning) ഉണ്ടായിരുന്നു എന്നും MATEER രേഖപ്പെടുത്തുന്നു. കൈക്കൂലി തന്നില്ലായെങ്കിൽ കൊലപാതക കുറ്റം വരെ ചുമത്തും എന്ന് ഈ കുട്ടർ യാതോരു മടിയും ഇല്ലാതെ ഭീഷണി മുഴക്കും പോലും.

ക്രിമിനൽ കുറ്റങ്ങളിൽ നിന്നും മുക്തിനേടാൻ പണവും തുണിത്തരങ്ങളും നൽകണം. പണം നൽകിയാൽ, പോലീസ് കേസുകളിൽ നിന്നും രക്ഷപ്പെടാം.

സ്വന്തം വീട്ടിൽ നടക്കുന്ന ചടങ്ങിന് ഉദ്യോഗസ്ഥൻ പലരേയും ക്ഷണിക്കും. വരുന്നവർ എല്ലാരം വൻ പാരിതോഷികങ്ങളും സമ്മാനങ്ങളും പണവും വന്ന് നൽകും.

ചില ന്യായാധിപന്മാർ രണ്ട് എതിൽ കക്ഷികളിൽനിന്നും കൈക്കൂലി വാങ്ങിക്കും. എന്നിട്ട്, ഏത് കക്ഷിക്ക് എതിരായാണ് വിധി നൽകുന്നത്, ആ കക്ഷിക്ക് പണം തിരികെ നൽകും.

ദൂരയാത്രക്കാരിൽ നിന്നും ഗ്രാമീണ പാറാവു ഉദ്യോഗസ്ഥന്മാർ പണവും, തുണിത്തരങ്ങളും, മറ്റ് സാധനങ്ങളും വളരെ ധൈര്യമായിത്തന്നെ അവകാശപ്പെടും. ഉദ്യോഗസ്ഥർ പല നാടുകളിലും വന്ന് തമ്പടിച്ചാൽ (camp duty), ശിപായിമാർ, ചുറ്റുപാടുമുള്ള പാവങ്ങളുടെ വീടുകളിൽ നിന്നും കോഴി, ആട്, മുട്ട, പഴവർഗ്ഗങ്ങൾ എന്നിവ എടുത്തുകൊണ്ടുപോകും. കൂടുതൽ ആയുള്ള കാര്യങ്ങളും അവകാശപ്പെട്ടേക്കാം എന്നും പറയാം.

Go to Main contents

വീട്ടുകരം പോലുള്ള കരങ്ങളും മറ്റും നിശ്ചയിക്കുന്ന ഉദ്യോഗസ്ഥരുടെ വീടുകളിൽ ആളുകൾ വൈകുന്നേരങ്ങളിൽ ഉപഹാരങ്ങളുമായി ചെല്ലും. പിള്ളമാർ (സർക്കാർ ഗുമസ്ഥരും റൈറ്റർമാരും) കൈക്കൂലിപ്പണത്താൽ വൻ ധനികരാകും.

ഇതുപോലുള്ള അഴിമതിക്കും, കൈക്കൂലി സമ്പ്രധായത്തിനും, അനീതിക്കും എതിരായി പരാതി നൽകുന്നത് വൻ ആപത്തു പിടിച്ചകാര്യം തന്നെയാവും.

REV. SAMUEL MATEER പറയുന്നത്, ഈ പറഞ്ഞതിലും കഠിനമായ കാര്യങ്ങൾ നടക്കുന്നതായി അറിവുള്ളവർ ഉണ്ട് എന്നും, എന്നാൽ അവർക്ക് ഇവ തുറന്നു പറയാൻ പലവിധ തടസ്സങ്ങളും ഉണ്ട് എന്നുമാണ്.

തിരുവിതാംകൂറിലെ ഉദ്യോഗസ്ഥ പ്രസ്ഥാനം ഇന്നുള്ള ഇന്ത്യൻ ഉദ്യോഗസ്ഥ പ്രസ്ഥാനത്തിന്റെ മുഖച്ഛായതന്നെയാണ് പേറിയിരുന്നത്. ഉദ്യോഗസ്ഥരുടെ കൈയിൽ പെട്ടാൽ, പെട്ടത് തന്നെ. അവർ എന്തും ചോദിക്കും. എന്തും ചെയ്യും.

ഇങ്ഗ്ലിഷ് ഭരണത്തിന് കീഴിൽ ആയിരുന്ന ബ്യട്ടിഷ്-മലബാറ് വ്യത്യസ്തമായിരുന്നു.

## 20. തമർന്നിരിക്കുന്ന ആൾക്ക് സാമൂഹിക വ്യക്തിത്വവും ഓജസ്സും നൽകാൻ ഇങ്ഗ്ളിഷിന് കഴിയും

---

Native life in Travancoreൽ നിന്നുമുള്ള ഒരു ഉദ്ദരണിയാണ്: "One of the most needed missionary agents in India," says the Indian Evangelical Review, "is a travelling missionary musician, one who can sing well, and is thoroughly acquainted with the science of music,

തർജ്ജമ: ഇന്ത്യയിൽ ഏറ്റവും അത്യാവശ്യമായി വേണ്ടുന്ന മിഷിനറി ഏജന്റുകകളിൽ ഒന്ന്, നല്ലവണം ഗാനങ്ങൾ പാടൻ കഴിവുള്ളതും, സംഗീത കലയിൽ നല്ല പ്രാവീണ്യവും ഉള്ള സഞ്ചാരിയായ ഒരു സംഗീതജ്ഞനായ മിഷിനറിയെയാണ്.

പ്രാദേശിക ഭാഷയിൽ ഉള്ള ഗാനങ്ങൾക്ക് ഒരു മാസ്മകരിക ഭാവം തന്നെയുണ്ട് എന്ന് ഇങ്ഗ്ളണ്ടിൽ നിന്നും വന്ന ക്രിസ്ത്യൻ മിഷിനറിമാർക്ക് അറിവും തിരിച്ചറിവും ലഭിച്ചിരുന്നു എന്ന് കാണുന്നു. ഫ്യൂഡൽ ഭാഷകളിലെ ഗാനങ്ങൾക്ക് ഈ വിധം ചിന്തകളിൽ മധുരവികാരവും മനസ്സിൽ മദനോല്ലാസവും ശരീരത്തിൽ രക്തപ്രഭാതവേഷത്തിന്റെ തുടിപ്പും സൃഷ്ടിക്കാനുള്ള കഴിവ് ഏതുവിധമാണ് ലഭിക്കുന്നത് എന്നതിന്റെ പിന്നണി രഹസ്യം

അറിയില്ലായെങ്കിലും, ഒരു വസ്തുത പറയാമെന്ന് തോന്നുന്നു.

വാക്കുകൾക്ക് ഉയർച്ചത്താഴ്ചയുള്ളതിനാൽ വാക്കുകൾക്ക് ബ്രാഹ്മണമണ്ഡലത്തിലൂടെയും ഹീനജന മണ്ഡലത്തിലൂടേയും മാറിമാറി തുടിക്കാനും തുള്ളാനും ആവും എന്ന് തോന്നുന്നു. വാക്കുകൾ ബ്രാഹ്മണത്വം ഉള്ള ദിക്കിൽ നിൽക്കുമ്പോൾ അവയെ ഉപയോഗിക്കുന്നതും കേൾക്കുന്നതും അനുഭവിക്കുന്നതും മറ്റും വൻ മാനസികോന്മാദവും ശരീരത്തിന് അഗ്നിത്തുടിപ്പും നൽകിയേക്കാം.

ഈ എഴുത്തുകാരൻ ചെറുപ്പകാലത്ത് ഔദ്യോഗിക വേദികളിൽ CPSന്റെ സമീപത്തിൽ മകൻ എന്ന സ്ഥാനത്തിൽ നിൽക്കുന്ന അവസരത്തിൽ, ഈ വിധ ബ്രാഹ്മണത്വം അനുഭവിച്ചറിഞ്ഞിട്ടുണ്ട്. എന്നാൽ ഇതിന് കാര്യമായ ഒരു ദീർഘായുസ്സില്ലത്തന്നെ. കാരണം, ഈ വിധമുള്ള രംഗസംവിധാനം വിട്ടു പുറത്ത് സാധാരണ ലോകത്തിൽ ഇറങ്ങി പ്രവർത്തിക്കുന്ന അവസരത്തിൽ, വ്യാമോഹമണ്ഡലത്തിൽ പടർന്നുകിടക്കുന്ന ഈ മിഥ്യാബോധം മാഞ്ഞുപോകും.

ഹീന ജനങ്ങൾക്ക് മലയാളത്തിലേയും തമിഴിലേയും ക്രിസ്തീയ ഗാനങ്ങൾ കൂട്ടംകൂടിയും അല്ലാതെയും പാടുന്ന അവസരത്തിൽ മാനസികമായി അവ്യക്തമായതും അതേ സമയം വൻ അതീന്ദ്രിയ സുഖം നൽകുന്നതുമായ ബ്രാഹ്മണത്വം മനസ്സിലിൽ പടരുമായിരിക്കാം. ക്രിസ്തീയ മതപരിവർത്തന പ്രവർത്തനത്തിൽ മാത്രമല്ല, ഈ ഉപഭൂഖണ്ഡത്തിൽ എല്ലാവിധ ആളെക്കൂട്ടുന്ന പദ്ധതികളിലും ഫ്യൂഡൽ ഭാഷാ ഗാനങ്ങൾക്ക് ഒരു വൻ പ്രാധാന്യം തന്നെയുണ്ടായിരുന്നു എന്ന് തോന്നുന്നു.

ഈ എഴുത്തുകാരന് പഴയ മലയാള സിനിമാ ഗാനങ്ങൾ വളരെ ഇഷ്ടമുള്ള കാര്യംതന്നെയാണ്. മദ്യപാനികൾക്ക് ലഹരിനൽകുന്ന അതേ അനുഭവത്തിന് തുല്യമായ അനുഭൂതി പഴയ മലയാള സിനിമാ ഗാനങ്ങൾ നൽകാറുണ്ട്. മാത്രവുമല്ല, അവയ്ക്ക് നൽകപ്പെട്ടിട്ടുള്ള മാസ്മരസംഗീതവും മനസ്സിന് മദംനൽകുന്നവതന്നെ.

വായനക്കാരന് ഈ ഗാനങ്ങൾ അറിവുള്ളവയായിക്കും

1. മാറിലെ മദനാംഗരാഗം കുതിർന്നും
മകരഞ്ജീരമുണർന്നും
മല്ലികാപുഷ്പശരച്ചെപ്പു കിലുക്കിയും

അവൾ വരുമ്പോള്

Search Youtube for : Ven Chandralekha

2. നിത്യകാമുകി ഞാൻ നിൻ മടിയിലെ
ചിത്ര വിപഞ്ചിക ആകാൻ കൊതിച്ചു
ആ മൃണാള മ്രിതുലാങ്കുഗലിയിലെ
പ്രേമപല്ലവി ആകാൻ കൊതിച്ചു......

Search Youtube for : Nithya Kamuki

3. നീലക്കണ്ണുകളോ ദിനാന്ത മധുരസ്വപ്നങ്ങൾ തന്
ചന്ദനച്ചോലയ്ക്കുള്ളിൽ വിടർന്നു പാതിയടയും
നൈവേദ്യ പുഷ്പങ്ങളോ ?

Search Youtube for : Thottene Njaan Manassu Kondu

4. മാനത്തു കണ്ണികൾ മയങ്ങും കയങ്ങൾ
മനോരമേ നിൻ നയനങ്ങൾ
അവയിൽ മുഖം നോക്കും എന്റെ വികാരങ്ങൾ
ആവേശഭരിതങ്ങൾ

Search Youtube for : Maanathu Kannikal mayangum kayangal.

5. ഇന്നെനിക്കു പൊട്ടുകുത്താൻ
സന്ധ്യകൾ ചാലിച്ച സിന്ദൂരം
ഇന്നെനിക്ക് കണ്ണെഴുതാൻ
വിണ്ണിലെ നക്ഷത്ര മഷിക്കൂട്ട്

Search Youtube for : Innenikku Pottukuthan

Go to Main contents

6. പൂനുള്ളി പൂനുള്ളി കൈവിരൽ കുഴഞ്ഞല്ലോ..
പൂക്കാരി മലരിനി ആർക്കുവേണ്ടി..
മധുര പ്രതീക്ഷ തൻ മണിദീപം കൊളുത്തിയ..
മാനസ പൂജയിനി ആർക്കുവേണ്ടി...

Search Youtube for : Thaliritta Kinakkal

7. ചൂഴേ ചൂഴേ ചുഴികുത്തി ചുറ്റും തടം വെട്ടി..
ഞാൻ നട്ടൊരു കുങ്കുമക്കൊടിയിലെ
ഒന്നാം തളിരില കട്ടവനേ....
താഴേക്കാട്ടിൽ തെന വെതയ്ക്കാൻ വന്ന
ഞാനൊരടിയാട്ടി....

Search Youtube for : Devikulam malayil

ഈ വിധഗാനങ്ങൾ കേട്ടാൽ, അറിയാതെതന്നെ മനസ്സിൽ താളവും ചുണ്ടിൽ മൂളിപ്പാട്ടും താനേവരാത്ത ആളുകൾ ഈ നാട്ടിൽ കുറവായിരിക്കാം.

ഗാന രംഗങ്ങളിൽ പ്രേനസീർ പ്രത്യക്ഷപ്പെടുകകൂടി ചെയ്താൽ, അശ്ലീല വീഡിയോ കാണാൻ ഒരുമ്പിട്ടുതുതന്നെ മറന്നുപോകുന്ന അനുഭവവും പണ്ട് കാലങ്ങളിൽ ഉണ്ടായിട്ടുണ്ട്. ചിലപ്പോൾ, ഒറ്റ ഒരു ഗാനം കാണാനിരുന്നിട്ട്, പുലർച്ചയോളംവരെ പഴയ സിനിമാ ഗാനങ്ങൾ കണ്ടിരുന്ന അനുഭവവും ഉണ്ട്.

Go to Main contents

ഈ വക ഗാനങ്ങൾക്ക് മയക്കുമരുന്ന് ലഹരിയുടെ സ്വഭാവം തന്നെയുണ്ട് എന്നതാണ് വസ്തവം.

നല്ലനിലവാരമുള്ള സ്ക്കോച്ച് വിസ്ക്കിക്കുപ്പി കൈയിൽ പിടിച്ച് ഉഴിഞ്ഞു കൊണ്ട്, 'എന്തൊരു ഉഗ്രൻ സാധനമാണിത്!' എന്ന് തുടർച്ചയായി പ്രസ്താവിക്കുന്നവരെ കണ്ടിട്ടുണ്ട്. അതുപോലൊക്കെത്തന്നെ ഗാനങ്ങളെയും അവയിലെ വാക്ക്യപ്രയോഗങ്ങളേയും ഈ എഴുത്തുകാരനും പലവട്ടം വർണ്ണിച്ച അനുഭവം ഉണ്ടായിട്ടുണ്ട്.

ഈ വിധം വഴിവിട്ട് എഴുതിയത് ഒരു കാര്യം മനസ്സിൽ ഉദിച്ചത് കൊണ്ടാണ്.

മുകളിൽ നൽകിയ ഗാനങ്ങളിൽ ഉള്ള മാനസികവും ഭാഷാപരവും വാക്യപ്രയോഗപരവും ആയ യാതോരു സാമൂഹിക അന്തരീക്ഷവും യഥാർത്ഥത്തിൽ മലയാളത്തിൽ ലഭ്യമല്ലതന്നെ. ഈ ഗാനങ്ങളിൽ നൽകിയിട്ടുള്ള യാതോരു ഭാവവും താളവും മാധുര്യവും ഉൾക്കൊണ്ടല്ല മലയാളത്തിൽ ഏത് വേദിയിലും ആളുകൾ തമ്മിൽത്തമ്മിൽ സംസാരിക്കുക. അഥവാ അങ്ങിനെ അവർ സംഭാഷണം നടത്തുന്നുണ്ട് എങ്കിൽത്തന്നെ അത്

വളരെ നൈമിഷികമായ ഒരു രംഗം മാത്രമായിരിക്കും.

രമണനിലെ, 'ഞാനും വരട്ടെയോ നിന്റെ കൂടെ?' എന്ന ഭാവത്തിൽ ഏതെങ്കിലും ഭാര്യ ഭർത്താവിനോട് പറയുമോ ആവോ!

മറ്റൊരു ചിന്തകൂടി മനസ്സിൽ ഉദിക്കുന്നു. Trivandrumത്ത് പഠിക്കുന്ന കാലത്ത്, കോളെജ് അന്തരീക്ഷത്തിൽ നിന്നും കേട്ടറിഞ്ഞ, പഴയ മലയാള സിനിമാ ഗാനങ്ങളുടെ പാരഡികളായ, പല അസഭ്യ ഗാനങ്ങളും ഉണ്ട്. ഉദാഹരണത്തിന്, പെരിയാറെ പെരിയാറെ, പർവ്വത നിരയുടെ പനിനീരെ .... എന്ന ഗാനത്തിന്റെ പാരഡിയായ മറിയാമേ മറിയാമേ ..... എന്ന ഗാനം. ഈ പാരഡിയിലും താളവും ഈണവും പദസൗന്ദര്യവും മറ്റുമെല്ലാംതന്നെ, സിനിമാ ഗാനത്തിനുള്ളതു പോലെതന്നെ. എന്നാൽ സംഗതി അസഭ്യമാണ്. അപ്പോൾ ഗാനങ്ങളിലെ വാക്കുകളിലെ അർത്ഥസൗന്ദര്യത്തിന് എന്ത് പ്രസക്തി എന്ന ഒരു ചിന്ത.

മലയാളത്തിന് ഉള്ള സൗന്ദര്യം ഇങ്ഗ്ളിഷിന് ഇല്ലാ എന്ന് ഇന്ന് പലരും സൂചിപ്പിച്ച് കേൾക്കുന്നുണ്ട്. സാമ്പത്തിക ചിലവ് ഒട്ടുംതന്നെയില്ലാതെ മുകളിൽ നൽകിയിട്ടുള്ള ഗാനങ്ങൾ എഴുതാനും,

അവയ്ക്ക് സംഗീതം നൽകാനും ആവും. എന്നാൽ, മുകളിൽ നൽകിയ ഗാനങ്ങൾ വൻ സാമ്പത്തിക ചിലവ് നൽകികൊണ്ടു തന്നെയാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്.

ഇങ്ങിനെ വൻ സാമ്പത്തിക ചിലവോടും അതില്ലാതെയും രചിക്കപ്പെട്ട ഫ്യൂഡൽ ഭാഷാ ഗാനങ്ങളെ ഇങ്ഗ്ളിഷ് ആശയവിനിമയ സൗകര്യവുമായി താരത്മ്യം ചെയ്യാമോ എന്നതാണ് ചോദ്യം. ഇങ്ഗ്ളിഷിൽ വാക്കുകൾക്ക് ബ്രാഹ്മണത്തവും ഹീന ജനഭാവവും ഇല്ലാ എന്നുള്ള ഒരു ന്യൂനത് ഉണ്ട് എന്നത് ഈ വിഷയത്തിൽ എടുത്തു പറയാവുന്നതാണ്.

ബ്രാഹ്മണത്തം പേറുന്ന മലയാള ഗാനങ്ങൾ ആസ്വദിക്കുന്ന പ്രാദേശികന് വ്യക്തിത്വത്തിലും ഭാവത്തിലും ശരീരഘടനയിലും, ബ്രാഹ്മണത്വമോ ക്ഷത്രീയത്വമോ പൊതുവായി ഉണ്ട് എന്ന് തോന്നുന്നില്ല.

ഫ്യൂഡൽ ഭാഷാ വാക്ക് കോഡുകൾ അടിച്ചു തമർത്തുന്ന ആൾക്ക് സാമൂഹിക വ്യക്തിത്വവും ഓജസും നൽകാൻ ഇങ്ഗ്ളിഷിന് കഴിയും, യാതോരു പണച്ചിലവോ വാക്ക് മാധുര്യമോ ഈണം ചേർക്കലോ ഇല്ലാതെതന്നെ. പോരാത്തതിന് പൊതുനിരത്തിനും പ്രാദേശിക

അങ്ങാടിക്കും ഗന്ധർവ്വനഗര ശോഭയും നൽകാൻ ആവും, യാതോരുവിധ ആർഭാടവും ദൂർത്തുമില്ലാതെതന്നെ.

London Missionary Societyയിലെ മിഷിനറിമാർ പ്രാദേശിക സംഗീതത്തെ കാര്യമായിത്തന്നെ ഉപയോഗിക്കാൻ പദ്ധിതിയിട്ടിരുന്നു എന്നാണ് തോന്നുന്നത്.

## 21. പുതിയ ക്രിസ്ത്രീയർക്കുള്ളിലെ ജാതീയമായ ചിന്തകൾ

ക്രിസ്ത്യൻ മിഷിനറി പ്രവർത്തനം തിരുവിതാംകൂറിൽ നടക്കുന്നത്, യഥാർത്ഥത്തിൽ ഒരു വൻ ജാതീയമായ അന്തരീക്ഷത്തിനുള്ളിൽ നിന്നുകൊണ്ടാണ്. ആർക്കുംതന്നെ, തങ്ങളുടെ പിതാമഹന്മാർ ഉയർന്ന ജാതിക്കാരും, ബ്രാഹ്മണ ബന്ധമുള്ളവരും ആണ് എന്ന് കാണിക്കാൻ പറ്റുന്ന യാതോരു സാധ്യതയും വിട്ടുകളയാൻ ആഗ്രഹമില്ലതന്നെ. സ്വന്തം പിതാവ് തന്നെ വെറും പേരിനുള്ള പിതാവാണ് എന്നും യഥാർത്ഥ പിതാവ് തൊട്ടടുത്തുള്ള നമ്പൂതിരിയാണ് എന്നും സൂചിപ്പിക്കാൻ സൗകര്യം ലഭിക്കുന്നത് തന്നെ വൻ കാര്യമാണ്. മറ്റുള്ളവരിൽ കുശുമ്പ് വരാൻവരെ കാരണമായേക്കാം.

എന്നാൽ നായർമാരിൽ സാമൂഹികമായും സ്വത്ത് അനന്തരവകാശപരമായുംമറ്റും പിതാവിന്റെ മേൽവിലാസം യാതോരു ഗുണവും ചെയ്യില്ല. എന്നാൽ അവർക്ക് അവരുടെ കീഴിൽ നിൽക്കുന്ന ഈഴവരുടേയും മറ്റും മുകളിൽ ഔന്നിത്യം നിലനിർത്താൻ ഈ വക രക്തബന്ധ സാക്ഷ്യങ്ങൾ ഉപകരിക്കും.

തിരുവിതാംകൂറിലെ രാജകുടുംബത്തിനേയും ഈ വിധമായുള്ള ഒരു സംവാദത്തിൽ ചിലരെങ്കിലും കുടുക്കുന്നതായി REV. SAMUEL MATEER സൂചിപ്പിക്കുന്നുണ്ട്. രാജവംശങ്ങൾ വർമ്മമാരും, അതിനാൽതന്നെ ക്ഷത്രിയരും ആണ് എന്ന ഒരു അവകാശവാദം പൊതുവേ നിലനിൽക്കുന്നുണ്ട്. ഈ ഒരു അവകാശം സ്ഥാപിക്കാനായി പലതരം കാര്യങ്ങളും പലനാട്ടിലുള്ള രാജകുടുംബാംഗങ്ങൾ ചെയ്യാറുണ്ട്. ഇതിന് ഏറ്റവും സൗകര്യംചെയ്യുന്നത് ബ്രാഹ്മണരെ പ്രീതിപ്പെടുത്തലാണ്. പോരാത്തതിന്, ക്ഷേത്രങ്ങൾ പണിയുക, അതുമല്ലെങ്കിൽ നിലവിലുള്ള ക്ഷേത്രങ്ങളേയും അവിടുള്ള മൂർത്തികളെയും ഗംഭീരമായി സേവിക്കുക തുടങ്ങിയ കാര്യങ്ങളും അവർ ചെയ്യാറുണ്ട്. മലബാറിലും തിരുവിതാംകൂറിലും ഉള്ള രാജകുടുംബാംഗങ്ങൾ വർമ്മയെന്ന പേരും ഇതേ ആവശ്യത്തിനായി സ്വന്തം പേരിനോട് ചേർക്കുന്ന ഏർപ്പാടും ഉണ്ടായിരുന്നു.

ചോളരാജാക്കളും പാണ്ഡ്യരാജാക്കളും ഉപഭൂഖണ്ഡത്തിലെ തെക്കൻ പ്രദേശങ്ങളിൽ ഉള്ള മറ്റ് രാജാക്കളും മറ്റും ബ്രാഹ്മണരെ പ്രീതിപ്പെടുത്തി ക്ഷത്രിയരായതാണ് എന്ന് MATEERന് അഭിപ്രായമുണ്ട് എന്ന് കാണുന്നു. അവരും 'ദേവ', 'വർമ്മ' പോലുള്ള ചിലപദപ്രയോഗങ്ങൾ ഈ

സ്ഥാനീകരണത്തിനായി ഉപയോഗിച്ചിട്ടുണ്ട് എന്നും അഭിപ്രായപ്പെടുന്നു.

തിരുവിതാംകൂർ രാജാവായിരുന്ന മാർത്താണ്ഡവർമ്മ സ്വന്തംരാജ്യത്തിനെ ശ്രീ പത്മനാഭസ്വാമിക്ക് സമർപ്പിക്കുകതന്നെയുണ്ടായി. അതിനാൽതന്നെ തിരുവിതാംകൂറിനെ ആക്രമിക്കുന്നത് ശ്രീ പത്മനാഭസ്വാമിയെ ആക്രമിക്കുന്നതിന് തുല്യമായി അറിയപ്പെട്ടിരുന്നു. ഈ ഒരു സംരക്ഷണവും ഒരു വൻ സംരക്ഷണം തന്നെയായിരുന്നു. എന്നാൽ Sultan Tipu ഇതിനെ വകവെക്കാതെയാണ് തിരുവിതാംകൂറിനെ ആക്രമിച്ചത്. എന്നാൽ ഉടൻതന്നെ English East India Company തങ്ങളുടെ സംരക്ഷണത്തിൽ ഉള്ള നാട്ടുരാജ്യത്തെ ആക്രമിച്ചു എന്ന് മനസ്സിലാക്കി മൈസൂർ രാജ്യത്തെ ആക്രമിക്കുകയും ടിപ്പുവിനെ തോൽപ്പിക്കുകയും ചെയ്തു. തിരുവിതാംകൂർ രക്ഷപ്പെട്ടു.

എന്നാൽ നെഹ്റുവിന്റെ നാലാംകിട ഉദ്യോഗസ്ഥർ തിരുവിതാംകൂറിനെ ആക്രമിക്കാൻ പദ്ധതിയിട്ടപ്പോൾ, തിരുവിതാംകൂർ രാജാവിന് ശ്രീ പത്മനാഭസ്വാമിയുടെ സംരക്ഷണത്തിൽ വിശ്വാസം പോരായിരുന്നു എന്നു തോന്നുന്നു. അദ്ദേഹം ഏതാനും നാൾ പടിച്ചുനിന്നെങ്കിലും,

Go to Main contents

ആക്രമണം സംഭവിക്കും എന്ന് ഉറപ്പു വന്നപ്പോൾ നെഹ്റുവിന്റെ ഉദ്യോഗസ്ഥർക്ക് കീഴടങ്ങുകയായിരുന്നു ചെയ്തത്. രാജ്യത്ത് വൻ സ്വാതന്ത്ര്യങ്ങൾ ഓരോന്നായി നൽകപ്പെട്ട്, സാവധാനത്തിൽ സാമൂഹികമായി ഉയർന്നുവന്നുകൊണ്ടിരുന്ന കീഴ്ജനങ്ങളും രാജ്യത്തോട് കൂറ് കാണിച്ചില്ലാ എന്നതും ശരിയാണ്. അവരും ഉപഭൂഖണ്ഡത്തിന്റെ വടക്കൻ പ്രദേശത്തുള്ള ഹിന്ദിക്കാരോടാണ് കൂറുകാണിച്ചത്, പരോക്ഷമായെങ്കിലും.

Calicut, Cochin, Travancore എന്നീ മൂന്ന് രാജ്യങ്ങളിലേയും രാജവംശങ്ങൾതമ്മിൽത്തന്നെ ചില പ്രത്യേകതരം ജാതീയമായ ഉയർച്ചത്താഴ്ചകൾ ഉണ്ടായിരുന്നു പോലും.

തിരുവിതാംകൂർ രാജകുടുംബം നായർമാരാണ് എന്നും അവർ സ്വയം ക്ഷത്രിയമേൽവിലാസം നേടിയെടുത്തതാണ് എന്നും ഒരു സംഭാഷണം നിലനിന്നിരുന്നു. നായർമാരെ ശൂദ്രർ എന്നാണ് വിശേഷിപ്പിച്ചിരുന്നതെങ്കിലും, ഇവർ ദക്ഷിണേഷ്യയുടെ വടക്കൻ ഭാഗങ്ങളിൽ നിലനിന്നിരുന്ന ചാതുർവർണ്ണ്യത്തിൽ സൂചിപ്പിക്കപ്പെട്ടിരുന്ന രീതിയിൽ ഉള്ള ശൂദ്ര നിലവാരക്കാരല്ലതന്നെ.

MATEERതന്നെ ഈ വിധം എഴുതിക്കാണുന്നു:

Sudras, and especially the Nayars of the Western Coast, though not regarded as “twice born,” are yet not socially a low caste, but constitute the mass of the respectable population — the landowners and employers of labour, the agricultural and military classes. Some are nobles and even kings.

തർജ്ജമ: ശൂദ്രർ, പ്രത്യേകിച്ചും പടിഞ്ഞാറൻ തീരപ്രദേശത്തുള്ള നായർമാർ, സാമൂഹികമായി കീഴ്ജാതിക്കാരല്ല. മറിച്ച്, അവർ സാമൂഹികമായി ബഹുമാനം പേറുന്നവരാണ്. ഭൂജന്മികളും, തൊഴിലുടമകളും, കാർഷിക സംരംഭങ്ങൾ നടത്തുന്നവരും, സൈനികരും ആണ്. ചിലർ പ്രഭുക്കളാണ്. മറ്റുചിലർ രാജാക്കൾ പോലും ആണ്.

END OF TRANSLATION

നായർമാരെ ശൂദ്രർ എന്ന് നിർവ്വചിച്ചിരുന്നുവെങ്കിലും, അവരിൽ ഒട്ടുമുക്കാലും ഉള്ളത് നമ്പൂതിരി രക്തം തന്നെയാണ്. നമ്പൂതിരി രക്തത്തിന് ഭൗതികമായി എന്തെങ്കിലും പ്രത്യേകമായുള്ള ഔന്നിത്യം ഉണ്ട് എന്ന് തോന്നുന്നില്ലായെങ്കിലും, ഭാഷാകോഡുകൾ അതീന്ദ്രിയ സോഫ്ട്‌വെയർ കോഡുകളുടെ അണിയറയിൽ പ്രവർത്തിക്കുന്ന ഇടത്ത് ഈ വിവരം വൻ പോസിറ്റിവ് അക്കമൂല്യങ്ങളെ

മനുഷ്യജീവന്റെ കോഡുകളിൽ നിക്ഷേപിക്കും എന്നുള്ളത് വാസ്തവമാണ്. കാരണം, പത്ത് കോടി അക്കസംഖ്യാ സ്ഥാനമുള്ള ആളോടുള്ള ബന്ധം ഒറ്റ സംഖ്യാ സ്ഥാനക്കാരനോട് ഉള്ള അടുപ്പത്തേക്കാളും വൻ പോസിറ്റീവ് മൂല്യം നൽകുന്ന ഒന്നാണ്. ഇതുമായി ബന്ധപ്പെട്ട കൂടുതൽ കാര്യങ്ങൾ പിന്നീട് സൂചിപ്പിക്കാം.

ഓരോ രാജ്യത്തിലും അവിടെയുള്ള രാജാവ് മഹാരാജാവും വൻ ദിവ്യവംശജനും ആണ് എന്ന രീതിയിൽ തന്നെയാണ് പ്രജയായ ജനം മനസ്സിലാക്കുകയും പെരുമാറുകയും ചെയ്യുക. എന്നാൽ പലപ്പോഴും ബ്രാഹ്മണർക്ക് ഈ വിധമുള്ള ചിന്തകൾ കാണില്ല. എന്നിരുന്നാലും, അവർ ഈ വിധ കാര്യങ്ങളെക്കുറിച്ച് കൂടുതലായി അഭിപ്രായപ്പെടില്ല. കാരണം, രാജാവും ബ്രാഹ്മണരും ഒത്തുകളിച്ചാലെ, ഒരു വൻ കൂട്ടം ജനക്കൂട്ടങ്ങളെ അടിയിൽ പിടിച്ച് നിർത്താനാവുള്ളു.

തിരുവിതാംകൂർ രാജവംശത്തെ പുരാണങ്ങളിലെ യായാതി രാജവുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള കഥകൾ ചില തൽപ്പരകക്ഷികൾ പ്രചരിപ്പിച്ചിരുന്നു എന്ന് കാണുന്നു. ആയിരക്കണക്കിന് വർഷങ്ങൾ നീണ്ടുനിന്ന രാജവംശമാണ് ഇത് എന്നും. എന്നാൽ

Go to Main contents

രാജകുടുംബം ഈ വക ചർച്ചകളിൽ താൽപ്പര്യം കാണിച്ചില്ലാ എന്നാണ് തോന്നുന്നത്.

തിരുവിതാംകൂറിലെ തുന്നക്കാരായ പാണർ, തങ്ങൾ ശൂദ്രരാണ് എന്ന് അവകാശപ്പെട്ടിരുന്നു. എന്നാൽ നായർമാർ അത് അംഗീകരിച്ചുകൊടുക്കില്ല.

മെഡ്രാസ് പ്രസിഡൻസിയിലെ പറിയന്മാരും പള്ളർമാരും തമ്മിൽ തങ്ങളിൽ ആരാണ് ഉയർന്നത് എന്ന വിഷയത്തിൽ വൻ തർക്കംതന്നെ നടത്താറുണ്ടായിരുന്നു പോലും.

തിരുവിതാംകൂറിലെ ഈഴവരും ഷാണരും തമ്മിൽ ഇതേപോലുള്ള ഒരു തർക്കം നിലനിന്നിരുന്നു. എന്നാൽ തിരുവിതാംകൂറിന്റെ വടക്കും തെക്കും വ്യത്യസ്തമായ രീതിയലാണ് മുൻഗണന സാമൂഹികമായി അംഗീകരിക്കപ്പെട്ടിരുന്നത് പോലും.

തിരുനൽവേലിയിൽ ഉള്ള ക്രീസ്തീയരായ ഷാണർമാർ 1871ൽ ഒരു നോട്ടിസ് അച്ചടിച്ചു പ്രചരിപ്പിച്ചു, തങ്ങൾ യഥാർത്ഥത്തിൽ രാജവംശക്കാരാണ് എന്ന്. അതിനുള്ള വിവിധ തരം വിചിത്രങ്ങളായ പ്രാചീണ തെളിവുകൾ അവർ നിരത്തിവെച്ചു. ആ വർഷം ബ്യട്ടിഷ് -

ഇന്ത്യൻ സർക്കാർ നടത്തിയ സെൻസസിൽ (Censusസിൽ) തിരുനെൽവേലിയിലെ ഏതാനും ആയിരം ഷാണർമാർ തങ്ങൾ ക്ഷത്രീയരാണ് എന്ന് കണക്കെടുപ്പുകാരെ അറിയിച്ചു. അങ്ങിനെ സെൻസസ്സിൽ ആയിരക്കണക്കിന് ക്ഷത്രിയർ ക്രിസ്ത്യാനികൾ ആയ വിവരം വരികയും, അത് ശുദ്ധ വിഡ്ഢിത്തമാണ് എന്ന് പിന്നീട് മനസ്സിലാക്കി, ആ കണക്ക് ആകെ അസാധുവാക്കപ്പെടുകയും ചെയ്തു. എന്നാൽ പല ഇംഗ്ലിഷ് എഴുത്തുകരും ഈ തിരുത്തൽവിവരം മനസ്സിലാക്കാതെ, ആയിരക്കണക്കിന് ക്ഷത്രിയർ ക്രിസ്തുമതത്തിൽ ചേർന്നിട്ടുണ്ട് എന്ന രീതിയിൽ പല ദിക്കിലും എഴുതിത്തുടങ്ങിയിരുന്നു.

പറിയന്മാരുടെ ഇടയിൽ ഒരു പഴയകാലകഥയുണ്ട്, അവർ ഏതോ രാജകുടുംബത്തിൽ പെട്ടവരാണ് എന്നത്. എന്നാൽ തങ്ങൾ ഗോമാംസം കഴിക്കില്ലാ എന്ന് അവകാശപ്പെട്ടുകൊണ്ട്, തങ്ങൾ പറിയരേക്കാൾ ഉയർന്നവരാണ് എന്ന് അവകാശപ്പെടുന്ന പുലയരും ഉണ്ടായിരുന്നു. അതിനാൽ തന്നെ ഈ വിധ പുലയർ പറിയരെ അവരിൽ നിന്നും 12 അടി ദൂരത്താണ് നിർത്തുക.

ബ്രിട്ടിഷ്-ഇന്ത്യയിൽ ഈ വിധ പല പ്രശ്നങ്ങളും ഉയർന്നുകൊണ്ടിരുന്നു. പല വിധ ജാതിക്കാരും സാമൂഹികമായി കാൽച്ചങ്ങലകൾ

അഴിച്ചുകൊണ്ടിരുന്നപ്പോൾ, പലകൂട്ടർക്കും, തങ്ങൾ മറ്റുള്ളവരേക്കാൾ ഉയർന്നവരാണ് എന്നത് തെളിയിക്കേണ്ടിത്തന്നെ വന്നു. ഇവരിൽ പലർക്കും ഏതാണ്ട് 50തോളം പിൻ തലമുറകളുടെ വംശപാരമ്പര്യം എടുത്തുകാട്ടാൻ ആകുമായിരുന്നു. പലപ്പോഴം, ഒരു ഋഷി, പശു, തിരുനാഗം തുടങ്ങിയവയിൽ നിന്നെല്ലാം ഉദിച്ചുവരുന്ന കുലപരമ്പര ഇവർ തെളിയിക്കും. (who may show you a pedigree proclaiming their descent through fifty generations from a Rishi, or a cow, or a snake, or some other animal or thing).

പല കീഴ്ജാതിക്കാരും പലവിധ ന്യായങ്ങൾ പ്രകടിപ്പിച്ചുകൊണ്ടു പലപ്പോഴും പൂണൂലും ഉപയോഗിക്കും പോലും.

ഇങ്ങിനെ തമ്മിൽത്തമ്മിൽ അറപ്പും വെറുപ്പും പേറുന്ന പലവിധ ജനക്കൂട്ടങ്ങളെ ക്രിസ്തീയരാക്കിയപ്പോൾ, ഈ വിധ ക്രിസ്ത്യാനികൾ തമ്മിലും വൻ പ്രശ്നങ്ങൾ ഉദിച്ചുതുടങ്ങി.

## 22. ഇങ്ഗ്ളിഷുകാരുടെ തോളിൽകയറി വിലസുന്ന ഭൂഖണ്ഡയൂറോപ്യന്മാർ

തിരുവിതാംകൂറിൽ London Missionary Society സാമൂഹികമായ പലതരം പരിഷ്ക്കരണങ്ങൾക്കും പാതയൊരിക്കിയിരുന്നു എന്നുള്ളത് ശരിയാണ് എങ്കിലും, അത് ക്രിസ്ത്യൻ മതത്തിന്റെ ഗുണമേന്മകൊണ്ടാണ് എന്ന് അവരും ധരിച്ചിരുന്നു എന്ന് തോന്നുന്നു. എന്നാൽ അത് വാസ്തവമല്ലതന്നെ. കാരണം, അവർ തിരുവിതാംകൂറിൽ നടപ്പിൽ വരുത്താൻ ശ്രമിക്കുന്ന ഒട്ടനവധി കാര്യങ്ങളും ഇങ്ഗ്ളിഷ് ഭരണം ബ്യട്ടിഷ് - ഇന്ത്യയിൽ, കാര്യമായ വൻ സാമൂഹിക പരിവർത്തന കൊടിയൊന്നും ഉയർത്താതെതന്നെ നടപ്പിൽ വരുത്തിയിരുന്നു. അതിന് അവർ ആകെ ചെയ്തത് ഇങ്ഗ്ളിഷ് ഭാഷയിൽ അടങ്ങിയിരിക്കുന്ന മനുഷ്യവ്യക്തിത്ത ഉന്നമനപ്പെടുത്തൽ പ്രത്യയശാസ്ത്രത്തിന് മുൻതൂക്കം നൽകുക മാത്രമാണ്. ഈ ചെയ്തിയെ ഒരു വൻ ആദ്ധ്യാത്മികമോ മതപരമോ ആയ കാര്യമായി അവിടെ ആരുംതന്നെ കണ്ടിരുന്നില്ല.

ക്രിസ്ത്യൻ മിഷിനറി പ്രവർത്തനത്തിൽ ഇങ്ഗ്ളിഷുകാരല്ലാത്ത ഭൂഖണ്ഡ യൂറോപ്യൻ വ്യക്തികളും Celtic ഭാഷക്കാരും ഉൾപ്പെട്ടിരുന്നത്, തിരുവിതാംകൂറിൽ യൂറോപ്യൻമാരെക്കുറിച്ചുള്ള

Go to Main contents

പൊതുവായുള്ള മനസ്സിലാക്കലിലും പലവിധ പാളിച്ചകൾ വരുത്തിയിരുന്നു. യഥാർത്ഥത്തിൽ ഭൂഖണ്ഡ യൂറോപ്യൻ ജനതകളിൽ മിക്കവയും ഇങ്ഗ്ലിഷ് ഭാഷാ പ്രത്യയശാസ്ത്രത്തിന് തികച്ചും വിപരീതമായുള്ള ജനതകൾ ആയിരുന്നു. പോരാത്തതിന്, ഫ്രഞ്ചുകാർ ലോകത്തെല്ലായിടത്തും ഇങ്ഗ്ലിഷ് പ്രസ്ഥാനങ്ങളെ നശിപ്പിക്കും എന്ന് പ്രതിജ്ഞാബന്ധരായ കൂട്ടർ ആയിരുന്നു.

ഈ ഉപഭൂഖണ്ഡത്തിൽ യഥാർത്ഥത്തിൽ ഇന്ന് ഇന്ത്യൻ സ്വാതന്ത്രത്തിനായി പൊരുതി എന്ന് പറയപ്പെടുന്ന ഒട്ടുമിക്ക യുദ്ധങ്ങളും നടത്തിയതോ, അവയ്ക്ക് നേതൃത്വം കൊടുത്തതോ, അതുമല്ലെങ്കിൽ ആവിധ കക്ഷികൾക്ക് വൻ സൈനിക സഹായം നൽകിയതോ ആയുള്ളവർ ഫ്രഞ്ചുകാരാണ്. അങ്ങിനെ നോക്കിയാൽ Sultan Tipuവിനേക്കാളും വൻ ഇന്ത്യൻ സ്വാതന്ത്ര്യ യുദ്ധങ്ങൾ നടത്തിയത് ഫ്രഞ്ചുകാരണ്.

London Missionary Societyയുടെ തിരുവിതാംകൂറിലെ പ്രവർത്തനം ജർമ്മൻകാർക്കും മറ്റ് പല വെള്ളക്കാർക്കും ഒരു സാമൂഹിക മേന്മ നൽകാൻ ഇടയാക്കിയെന്നാണ് തോന്നുന്നത്. ഇത് യഥാർത്ഥത്തിൽ ജനങ്ങളിൽ വന്ന ഒരു

Go to Main contents

തെറ്റിദ്ധാരണ മാത്രമാണ്. അതിനെ തിരുത്താൻ London Missionary Societyയും ശ്രമിച്ചതായി കാണുന്നില്ല.

തമ്മിൽത്തമ്മിൽ വൻ വിരോദങ്ങളും അറപ്പുകളും ഉള്ള ജനം ക്രീസ്ത്രീയരായപ്പോൾ, അവരിലെ അറപ്പുകൾ അവരുടെ ക്രിസ്ത്യൻ മതത്തിലം വന്നുചേർന്നു.

സുറിയാനി ക്രിസ്ത്യാനികൾ അവരെ അവരുടെ പഴയ അടിമ ജനമെന്ന രീതിയിൽത്തന്നെ അറപ്പോടുകൂടി വീക്ഷിക്കുന്നത് തുടർന്നു എന്നാണ് തോന്നുന്നത്.

QUOTE: Yet Ilavars ഈഴവർ and Chogans ചെവ്വന്മാർ were, and still are in most parts, similarly driven out of the way by Brahmans. Missionaries have pleaded the cause of all classes alike, and to a large extent succeeded in procuring the emancipation of Shanars and Ilavars from such bonds, but as soon as one caste has somewhat risen from their degradation they inflict similar indignities upon their inferiors,....... END of QUOTE

ആശയം: ഈഴവരേയും ചൊവ്വന്മാരേയും മിക്ക സ്ഥലങ്ങളിലും ബ്രാഹ്മണർ ഓടിച്ചുവിടാറുണ്ടായിരുന്നു. മിഷിനറിമാരുടെ പ്രവർത്തനത്താൽ, ഷാണരും ഈഴവരും

Go to Main contents

അവരുടെ കാൽച്ചങ്ങലകളിൽ നിന്നും മുക്തിനേടി. എന്നാൽ ഓരോ ജാതിക്കാരും ഉയരുമ്പോൾ, അവർ അടുത്തതായി ചെയ്യുന്നത്, മറ്റ് കീഴ്ജാതിക്കാരെ അടിച്ചമർത്തുക എന്നതാണ്.........

ചില ചൊവ്വന്മാർ ക്രിസ്തീയമതത്തിലേക്ക് ചേർന്നപ്പോൾ, അവരുടെ പെൺമക്കളെ അവരുടെ അമ്മാവന്മാർ എടുത്ത് അവരുടെ വീടുകളിലേക്ക് മാറ്റി. 1877ൽ കോട്ടയത്തിന് അടുത്തുള്ള അർപ്പുക്കരയിലെ പള്ളിയിൽ പ്രാർത്ഥനയ്ക്ക് വരാൻ അടുത്തുള്ള പുലയ ക്രിസ്ത്യാനികൾ ആഗ്രഹം പ്രകടിപ്പിച്ചു. ഈ വിവരം അവിടെ നിത്യവും പ്രാർത്ഥനയ്ക്ക് വരാറുള്ള ചൊവ്വന്മാരായ ക്രിസ്ത്യാനികളിൽ വൻ മനസ്സമ്മർദ്ദം വിതച്ചു. അവർ മെഡ്രാസിലെ ബിഷപ്പിന് പരാതി എഴുതി അറിയിച്ചു. ഞായറാഴ്ചകളിൽ പുലയരോടൊപ്പം ഇടകലർന്നുനിന്നാൽ, തങ്ങൾക്ക് നായർമാരുടെ വീടുകളിൽ ലഭിക്കുന്ന തൊഴിലും മറ്റ് മുൻതൂക്കങ്ങളും നഷ്ടമാകും എന്ന് അവർ വ്യക്തമായി പരാതിയിൽ അറിയിച്ചു.

ബിഷപ്പ് ഇതിന് മറുപടി നൽകി. കൃസ്തുവചനത്തിലെ ആദ്ധ്യാത്മിക തത്വങ്ങളും, കാലാകാലങ്ങളായി വെറുക്കപ്പെട്ടിരുന്ന

പുലയരോട് സാഹോദര്യം കാണിക്കുക, എന്ന ധാർമ്മിക ചുമതലയും അപരിഷ്കൃത സംസ്ക്കാരതത്വങ്ങളോട് ക്രിസ്തുമതത്തിന് യോജിക്കാനാവില്ലാ എന്നും മറ്റും ഈ മറുപടിയിൽ ഉണ്ടായിരുന്നു. അതേ സമയം പുലയരോട് വളരെ നല്ല വസ്ത്രത്തിലും വൃത്തിയോടുംകൂടി പള്ളിയിൽ വരണം എന്നും അദ്ദേഹം പ്രേരിപ്പിച്ചു.

യഥാർത്ഥത്തിൽ പ്രശ്നം ഭൗതികമായുള്ള വെടിപ്പില്ലായ്മയല്ല. മറിച്ച്, ഭാഷാകോഡുകൾ ചില വ്യക്തികളിൽ ഒട്ടിക്കുന്ന സോപ്പിട്ടു തേച്ചാൽ മായാത്ത അഴുക്കാണ്. ബിഷപ്പിന്റെ മറുപടി ചൊവ്വന്മാർക്ക് സ്വീകാര്യമായിരുന്നില്ല. അവർ പ്രാർത്ഥന വേറെയൊരു ദിക്കിലേക്ക് മാറ്റി.

പല കീഴ്ജാതിക്കാരും ക്രിസ്തീയമതത്തിലേക്ക് മാറിയെങ്കിലും അവരുടെ കുലപരമായും കുടുംബപരമായും കാലാകാലങ്ങളായി നിലനിന്നിരുന്ന പല ചടങ്ങുകളെ മുടക്കാൻ അവർക്ക് പ്രയാസം നേരിട്ടു. പിതൃഹോമം പല ചൊവ്വന്മാരും ക്രിസ്തീയ മതത്തിലേക്ക് മാറിയതിന് ശേഷവും, കൂടുതൽ ശക്തിയോടുകൂടി തുടർന്നു.

ഈ വിധ പലപ്രശ്നങ്ങളും പുതുതായി സ്ഥാപിതമായ ക്രിസ്തീയമതത്തിൽ നിലനിന്നിരുന്നു.

ചേർത്തല, വൈക്കം, പറവൂർ എന്നിവിടങ്ങളിൽ വാളന്മാർ എന്ന ഒരു കൂട്ടരുണ്ടായിരുന്നു. അവർ സാംസ്ക്കാരികമായി ചൊവ്വന്മാരോടും ഈഴവരോടും സമമായിട്ടാണ് കാണപ്പെട്ടിരുന്നതെങ്കിലും, അവരെ ചൊവ്വന്മാർ, ഈഴവർ എന്നിവരേക്കൾ താഴെയായിട്ടാണ് ഗണിക്കപ്പെട്ടിരുന്നത്. ഇവരെ മുക്കുവ അരയർ എന്നും വിളിക്കപ്പെട്ടിരുന്നു. എന്നാൽ ഇവർക്ക് മല അരയരുമായി യാതോരു ബന്ധവും ഇല്ലായിരുന്നു. ഇവരുടെ തലവനെമാത്രമെ ആളുകൾ അരയൻ എന്നു വിളിക്കാറുള്ളു. സർക്കാർ ഉദ്യോഗസ്ഥർ ഇവരെ യാതോരു മടിയുംകൂടാതെ പടികൂടി നിർബന്ധമായി തൊഴൽചെയ്യാനായി കൊണ്ടുപോകുമായിരുന്നു. ഇവർക്ക് സ്വന്തമായി ഭൂമിയോ വയലോ ഇല്ല. ഭൂജന്മികളുടെ നിലങ്ങളിൽ ചെറിയ കൂരകളിൽ ഇവർ ജീവിക്കുന്നു. ഭക്ഷണം വളരെ നിസ്സാരമായ വസ്തുക്കൾ ആണ്. അവരുടെ വസ്ത്രങ്ങൾ വളരെ കുറവും, ഉള്ളവ വളരെ വൃത്തിഹീനവും ആണ്. കുട്ടികൾക്ക് കൃമിരോഗവും മറ്റും ഉണ്ടാവും. ഇവയെ എങ്ങിനെ ചികിത്സിക്കണം എന്ന യാതോരു വിവരവും അവർക്ക് ഇല്ലതന്നെ. സർക്കാർ ആശുപത്രികൾ തുറന്നിട്ടുണ്ടെങ്കിലും ഇവർ അവിടെ പോകാൻ ധൈര്യപ്പെടില്ല. ക്രിസ്ത്യൻ മിഷിനറി സ്ക്കൂളുകളിൽ പോകുന്ന കുട്ടികളിൽ മാറ്റം വന്നിരുന്നു.

ഈ കൂട്ടർ ഉയർന്ന ജാതിക്കാരോട് സംസാരിക്കുന്നത്, ഇന്ന് കേരളത്തിലെ പൊതജനം പോലീസുകരോടും ഉദ്യോഗസ്ഥരോടും, സ്വയം വ്യക്തിത്തം വെടിഞ്ഞ് സംസാരിക്കുന്ന അതേ രീതിയിൽ ആണ്. സ്വയം തരംതാഴ്ത്തിയും ഉയർന്നവരോടു വൻ അടിയാളത്തം പ്രകടിപ്പിച്ച് ബഹുമാനം നൽകിയും ആണ്.

ഈ ജനം കടലിൽ മത്സ്യം പിടിക്കാറില്ല. മറിച്ച്, കായലുകളിലും മറ്റ് ചതുപ്പ് നിലങ്ങളിലും ഇവർ രാത്രികാലങ്ങളിൽ വലയിട്ട് മീൻ പിടിക്കും. ഇവരുടെ തലവനെ അരയൻ എന്നാണ് ആളുകൾ വിളിക്കുക. ഈ അരയൻ ചെമ്പിൽ എന്ന സ്ഥലത്താണ് താമസം. രാജാവ് ഈ അരയന് ഒരു വൾ നൽകിയിട്ടുണ്ട്. ഇത് ഒരു വൻ പ്രതാപം നൽകുന്ന വസ്തുവാണ്. രാജാവ് വെള്ളത്തിൽ യാത്രചെയ്യുന്ന അവസരത്തിൽ, ഈ അരയൻ തന്റെ ആളുകളെ വിളിച്ചുവരുത്തി, ചുണ്ടൻ വള്ളങ്ങളിൽ രാജാവിന്റെ വള്ളത്തിന് മുന്നിലും പിന്നിലുമായി അകമ്പടി സേവിക്കണം. ഈ അവസരത്തിൽ അവർക്ക് ഭക്ഷണം ലഭിക്കും. ഇങ്ങിനെ പോകുന്ന അവസരത്തിൽ, ഇക്കൂട്ടർ രാമായണത്തിലെ കഥകളെ വഞ്ചിപ്പാട്ടുകളായി പാടും. ഇക്കൂട്ടർ വള്ളംകളിയിൽ (മത്സരത്തിൽ) വൻ പ്രാവീണ്യമുള്ളവരാണ്.

ഇവരുടെ ഇടയിൽത്തന്നെ മരക്കാർന്മാർ എന്ന ഒരു കൂട്ടർ ഉണ്ട്. എന്നാൽ വാളന്മാർ മരക്കാന്മാരുടെ വീട്ടിൽ നിന്നും ഭക്ഷണം കഴിക്കില്ല. ഇവ രണ്ടുകൂട്ടരും തമ്മിൽ വിവാഹം കഴിക്കില്ല.

ഈ വിധം കാര്യങ്ങൾ നോക്കുമ്പോൾ, ഈ ജാതി എന്ന പ്രശ്നം ഒരു വൻ പ്രശ്നമായിതോന്നാം. എന്നാൽ, ഒന്ന് ആലോചിച്ചു നോക്കുക. യഹൂദരും ഇതുപോലുള്ള ഒരു ജാതീയമായ ജനംതന്നെയായിരുന്നു. അവരും ലോകത്തിന്റെ പലദിക്കിലും ജീവിച്ചിരുന്നെങ്കിലും, അവർ മറ്റുള്ളവരുമായി ബന്ധം സ്ഥാപിക്കില്ലതന്നെ. യൂറോപ്പിൽ ഏറ്റവും വെറുക്കപ്പെട്ട ജനം യഹൂദരായിരുന്നു. എന്നാൽ അവർ വൻ കുരുട്ടുബുദ്ധിക്കാരോ അതുമല്ലെങ്കിൽ വൻ സാമൂഹിക വിവരം ഉള്ളവരോ ആയിരുന്നു. യാതോരു സാമൂഹികാന്തരീക്ഷത്തിലും അവർ കീഴിൽപ്പെടാതിരിക്കാനുള്ള പഴുത് അവർ കണ്ടെത്തിയിരിക്കും.

## 23. സമൂഹത്തിൽ ഉച്ചനീചത്വങ്ങൾ തലതിരിഞ്ഞ് വന്നാൽ

ആളുകൾ ക്രിസ്തീയതമത്തിലേക്കും ഇസ്ലാമിലേക്കും ആ കാലങ്ങളിൽ ചേർന്നത് പലപ്പോഴും ആദ്ധ്യാത്മികമായ ചിന്തകളാലോ, ദൈവത്തെക്കുറിച്ചുള്ള പുതിയ തിരിച്ചറിവ് ലഭിച്ചതിനാലോ ആവില്ലതന്നെ. മറിച്ച് പലപ്പോഴും അവരുടെ പ്രാദേശിക സമൂഹങ്ങളിൽ അവരുടെ കഠിനമായ ജീവിതാവസ്ഥ കുറച്ചുകൂടി സുഖമമാക്കാനാണ് ഈ വിധ കാര്യങ്ങൾ ചെയ്യുക.

ഇങ്ഗ്ളണ്ടിൽനിന്നും വന്ന മിഷിനറിമാർക്ക് പ്രാദേശിക ഭാഷയിൽ ഉള്ള പ്രശ്നങ്ങളും അവ സമൂഹത്തിൽ അടിയാളത്തവും അത് പ്രകടിപ്പിച്ചുകൊണ്ടുള്ള നിർബന്ധ ബഹുമാനവം, അതിന് തിരിച്ച് ലഭിക്കുന്ന തരംതാഴ്ത്തലും മറ്റും മനസ്സിലായില്ലാ എന്നാണ് തോന്നുന്നത്.

ഇങ്ഗ്ളിഷിൽ ഈ വിധ കാര്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ലായെങ്കിലും, ഈ വിധം ഒരു ചൊല്ലുണ്ട്: Give respect and take respect. ബഹുമാനം നൽകുക, എന്നിട്ട് അതിന്റെ പ്രതികരണമായി ബഹുമാനം സ്വീകരിക്കുക. ഈ ഇങ്ഗ്ളിഷ് ചൊല്ലിന് ഫ്യൂഡൽ ഭാഷകളിൽ യാതോരു അർത്ഥവും ഇല്ലതന്നെ. കാരണം,

ബഹുമാനം നൽകേണ്ടുന്നത് തിരിച്ച് തരംതാഴ്ത്തുന്നവരോടാണ്. ബഹുമാനം നൽകിയാൽ, മിക്കപ്പോഴും, ബഹുമാനിച്ച ആൾ തരംതാണ വ്യക്തിയാണ് എന്ന ധ്വനിതന്നെയാണ് സാമൂഹികമായി വികിരണം ചെയ്യപ്പെടുക.

പല ജനക്കൂട്ടങ്ങളും ക്രിസ്തീയ മതത്തിലേക്ക് ചേർന്നാൽ, അവരുടെ പക്കൽ നേരത്തെയുണ്ടായിരുന്ന സാമൂഹിക മഹിമയുടെ ചിഹ്നങ്ങൾ എന്തുണ്ടായാലും അവ നിലനിർത്താൻ അവർ ശ്രമിക്കുമായിരുന്നു. പോരാത്തതിന്, പുതിയ മതത്തിൽ കയറിയാൽ, നമ്പൂതിരിമാരുടെ ജാതി ചിഹ്നങ്ങൾവരെ ഉപയോഗിക്കുന്നതിൽ പ്രശ്നമില്ലാ എന്നുവരെ തോന്നിയവർ ഉണ്ടായിരുന്നു.

കുടുമ അഥവാ കുടുമി എന്ന ഒരു ഉന്നത ജാതിചിഹ്നം നിലനിന്നിരുന്നു. ഇത്, തലയുടെ മുന്നിലെ മുടി മൊട്ടയടിച്ച്, ബാക്കിയുള്ള മുടി ഒരു കൂട്ടമായി കെട്ടിവെക്കലാണ്. ഇത് യഥാർത്ഥത്തിൽ ചില ബ്രാഹ്മണർ അവരുടെ ഏതോ ചില ആചാരങ്ങളുമായി ബന്ധപ്പെട്ട് ചെയ്യുന്നകാര്യമായേക്കാം. കുടുമി ധരിക്കുന്നതുവരെ ബ്രാഹ്മണകുട്ടി, വെറും ഒരു ശൂദ്രൻകുട്ടിയാണ് എന്ന രീതിയിൽവരെ മിഷിനറിമാരെ ആരൊക്കെയോ പറഞ്ഞു ധരിപ്പിച്ചിട്ടുണ്ട് എന്നും കാണുന്നു.

ബ്രാഹ്മണരീതികൾ പകർത്തിയെടുക്കാനുള്ള ആക്രാന്തികാണിക്കുന്ന പല കീഴ്ജാതിക്കാരും ഈ വിധ കാര്യങ്ങൾ ചെയ്യുന്നുണ്ടായിരിക്കാം. ഈ വിധ പലരും വിവിധ ക്രിസ്തീയ മതപ്രസ്ഥാനങ്ങളിലേക്കും ചേർന്നപ്പോൾ, പ്രാദേശിക ജാതിവ്യവസ്ഥകൾ ക്രിസ്തീയമതത്തിലും കയറിക്കൂടിയ അവസ്ഥാവിശേഷം വന്നതായി അനുഭവപ്പെട്ടിരുന്നു.

പലവിധ ജാതിക്കാരും London Missionary Societyയും മറ്റും സൃഷ്ടിക്കുന്ന ക്രിസ്തീയമതത്തിൽ അംഗങ്ങളായി വന്നപ്പോൾ, അവരിൽ പലരും തങ്ങൾ മറ്റുള്ളവരിൽ നിന്നും വ്യത്യസ്തരാണ് എന്ന് പ്രകടിപ്പിക്കാനായി കുടുമി നിലനിർത്തി. ഇത് യഥാർത്ഥത്തിൽ, ആപേക്ഷികമായി തരംതാണവർ ഫ്യൂഡൽ ഭാഷകളിലുള്ള ഉച്ചനിചത്വ വാക്ക് കോഡുകളിൽ തരംതാണവ തങ്ങളോട് ഉപയോഗിക്കുന്നത് തടയാനാണ് പലരും ചെയ്തത്. എന്നാൽ കുടുമിയെക്കുറിച്ചുള്ള പല വിധ വിവാദങ്ങളും പുതിയ ക്രിസ്തീയമതത്തിൽ നടന്നിരുന്നെങ്കിലും, ഈ വളരെ പ്രധാനപ്പെട്ട വിവരം ആരുംതന്നെ സൂചിപ്പിച്ചതായി കാണുന്നില്ല.

എല്ലായിടത്തും, ഇത് പ്രാകൃത ഹൈന്ദവ സംസ്ക്കാരത്തിന്റെ ഭാഗമാണ് എന്നും അത്, ക്രിസ്ഥീയമതത്തിൽ ചേർക്കാൻ ആവില്ലാ എന്ന രീതിയിലും തന്നെയാണ് ചർച്ചചെയ്യപ്പെട്ടത്.

എന്നാൽ ഭാഷാപരമായി ഹൈന്ദവ മതത്തിൽ ഉള്ള പല വിധ പ്രാകൃതങ്ങളും പ്രാദേശിക ഫ്യൂഡൽ ഭാഷയിൽത്തന്നെ പുതുതായി പടുത്തുയർത്തികൊണ്ടുവന്നിരുന്ന ക്രിസ്ത്യീയ മതത്തിലും വളർന്നുവന്നുകൊണ്ടിരുന്നു എന്നുള്ളതാണ് വാസ്ഥവം. എന്നാൽ ഭാഷാ കോഡുകൾ പുതിയ മതത്തിൽ വ്യത്യസ്ഥമായ സാമൂഹിക രൂപകൽപ്പനയാണ് ചെയ്യത് എന്ന് മാത്രം. കാരണം, ഭാഷാ കോഡുകൾ നിർമ്മിക്കുന്ന മായായവനികയ്ക്ക് അപ്പുറത്തുള്ള യാഥാർത്ഥ്യത്തിന്റെ വെർചൽ വേദികളിൽ, പുതിയ മതത്തിൽ പാതിരിമാരുടെ സ്ഥാനം ബ്രാഹ്മണരുടെ സ്ഥാനത്തിൽ നിന്നും മാറിയാണ് നിൽക്കുന്നത്. അത്രമാത്രം.

പോരാത്തതിന്, പുതിയ ക്രിസ്ഥീയ മതത്തിൽ ഇങ്ഗ്ളണ്ടിന്റെ അദൃശ്യ സാന്നിധ്യം അന്ന് ഉണ്ടായിരുന്നു. എന്നാൽ ഇങ്ഗ്ളണ്ടിൽനിന്നും വന്ന മിഷിനറിമാർ തിരിച്ചുപോയാൽ, പുതിയ മതം പ്രാദേശിക ഭാഷാ കോഡുകൾക്ക് അനുസൃതമായിത്തന്നെയാണ് പ്രവർത്തിക്കുക.

അവ പ്രകോപിക്കുന്ന എല്ലാ വിധ വൈകാരിക ചലനങ്ങളും പുതിയ കൃസ്ലീയരിലും വളരുകയും പടർന്നുപിടിക്കുകയും ചെയ്യും. ഇതിനെ ഒരു പരിധിവരെ പാതിരിമാർക്ക് അവർക്ക് താൽപ്പര്യമുള്ള ദിശയിലേക്ക് ഒഴുക്കിവിടാനും പരിമിതപ്പെടുത്താനും ആവും. എന്നാൽ ഈ പാതിരിമാരും കുറച്ചുകാലം കഴിയുമ്പോൾ, ഇതേ ഭാഷാ കോഡുകളുടെ പിടിയിൽ പെടും. അത് അവരുടെ ചിന്താധാരയേയും വൈകാരിക ഭാവങ്ങളേയും സ്വാധീനിക്കും. അവർക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷുമായി കാര്യമായ ബന്ധമില്ലായെങ്കിൽ London Missionary Society ഇവിടെ പടുത്തുയർത്താൻ ശ്രമിച്ച ആശയങ്ങളുമായി അവർക്ക് കാര്യമായ ബന്ധം പോലും ഉണ്ടാവില്ലതന്നെ.

London Missionary Societyയിലെ മിഷിനറിമാർക്ക് അവർ നടത്തുന്ന സാമൂഹിക പരിഷ്ക്കരണം മറ്റൊരു വിഭാഗം ജനത്തിൽ ഏതവിധത്തിലുള്ള വേദനയാണ് പടർത്തുന്നത് എന്നതിനെക്കുറിച്ച് യാതോരു ബോധവും ഇല്ലായിരുന്നു എന്നും കാണുന്നു. താഴെനൽകിയിട്ടുള്ള ഉദ്ദരണികാണുക:

QUOTE: They have now cattle of their own, and lease lands from the Sudras for cultivation. Some Sudras even work on

the lands of those who were once their slaves. One is now bullock driver for his former slave.”END of QUOTE

തർജ്ജമ: അവർക്ക് (കീഴ്ജാതിയിൽ നിന്നും ക്രീസ്തീയമതത്തിൽ ചേർന്നവർക്ക്) ഇപ്പോൾ സ്വന്തമായുള്ള കന്നുകാലികൾവരെയുണ്ട്. കൃഷി ചെയ്യാനുള്ള സ്ഥലം അവർ ശൂദ്രരിൽ നിന്നും പാട്ടത്തിന് എടുക്കുന്നു. ചില ശൂദ്രർ, മുൻകാലങ്ങളിൽ അവരുടെ അടിമകളായിരുന്നവരുടെ കൃഷിയിടത്തിൽ തൊഴിൽ ചെയ്യുന്നു. ഒരാൾ, നേരത്തെ അയാളുടെ അടിമയായിരുന്ന ആളുടെ കാളയെനോക്കുന്ന ആൾ ആണ് ഇപ്പോൾ.

ഈ വിധ സാമൂഹിക പരിവർത്തനത്തെ യഥാർത്ഥത്തിൽ യുഎസ്സ്ഏയിൽ കാപ്പിരി അടിമകൾക്ക് ലഭിച്ച സ്വാതന്ത്ര്യവുമായി താരതമ്യപ്പെടുത്താൻ ആവില്ലതന്നെ, എന്നകാര്യം ഇങ്ഗ്ലിഷ് മിഷിനറിമാർക്ക് അറിവ് ലഭിക്കില്ല. കാരണം, നേരത്തെ വെറും പേര് വിളിക്കുകയും, നീ, എടാ, എടീ, എന്താടാ എന്നെല്ലാം സംഭാഷണത്തിൽ സബോധനയായും, അവൻ, അവൾ എന്നെല്ലാം പരാമർശവാക്കായും നിർവ്വചിക്കപ്പെട്ടിരുന്നവരെ, വളരാൻ അനുവദിച്ച്, അവരുടെ പഴയ ഉടമസ്ഥരെ ജീവിതത്തിൽ ഇടിച്ച് തരംതാഴ്ത്തി കഷ്ടഗതിയിൽ ആക്കി, ഈ വിധ വാക്കുകൾ അവരുടെ മേൽ തിരിച്ച്

ഉപയോഗിക്കാൻ സൗകര്യപ്പെടുത്തുക എന്നത്, സാമൂഹിക പരിഷ്ക്കരണത്തിൽ മാത്രം ഒതുങ്ങിനിൽക്കുന്ന പ്രവർത്തി അല്ലതന്നെ. കാരണം, ഈ വിധ സംഭവവികാസങ്ങൾ ഫ്യൂഡൽ ഭാഷാ ലോകത്തിൽ ബീഭത്സകരമായ ദു:സ്വപ്നങ്ങളുടെ ഉള്ളടക്കത്തിൽ പെട്ടകാര്യങ്ങളാണ് (the contents of monsterous nightmares). London Missionary Society സമൂഹത്തിൽ മറ്റൊരു കൂട്ടരിൽ രാക്ഷസീയമായ പേടിസ്വപ്നങ്ങൾ ആദ്ധ്യാത്മിക പരിവേഷത്തിൽ കൊണ്ടുവന്നവർ ആവുന്നു ഈ ദിക്കിൽ.

ഈ വിധ തിരിച്ചറിവുകൾ ലഭിക്കാതെ സാമൂഹിക പരിഷ്ക്കരണം നടത്തിയാൽ, സമൂഹത്തിലുള്ള വിവിധതട്ടുകളിൽ (slotട്ടുകളിൽ) ആളുകൾ തമ്മിൽത്തമ്മിൽമാറും എന്നല്ലാതെ, സമൂഹം പഴയകാല ഇങ്ഗ്ളണ്ട് ആകില്ലതന്നെ. ഇങ്ഗ്ളിഷ് മിഷിനറിമാർ വ്യക്തമായി വാക്കുകളിൽ പ്രസ്താവിച്ചാല്ലായെങ്കിലും, അവരിൽ ഉള്ള ചന്താധാര, പ്രാകൃത സമൂഹങ്ങളെ എങ്ങിനെയാണ് ഒരു പഴയകാല ഇങ്ഗ്ളണ്ട് സമൂഹത്തിന്റെ പ്രശാന്തതയിൽ എത്തിക്കുക എന്നുള്ളതായിരുന്നിരിക്കേണം. എന്നാൽ അതിലേക്കുള്ള മാർഗ്ഗം യഥാർത്ഥത്തിൽ ക്രിസ്തീയ മതം അല്ലതന്നെ. മറിച്ച് കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് ഭാഷതന്നെയാണ്.

വെറുതെയൊരു സംബോധന ചെയ്താൽമതി, ആളും ആൾക്കൂട്ടവും, കുടുംബവും, കുടുംബക്കാരും മറ്റും സാമൂഹിക തുട്ടകളിൽ പല ഉയർച്ചത്താഴ്ചകളിലേക്ക് തെന്നിത്തെറിക്കുന്ന ഭാഷകളെ ഉപയോഗിച്ചുകൊണ്ട് യാതോരു രീതിയിലും ഒരിടത്തും ഒരു ഇങ്ഗ്ളിഷ് സാമൂഹിക പ്രസന്നത വളർത്താൻ ആവില്ലതന്നെ.

തമിഴ്നാട്ടിൽ നിന്നും വന്ന ക്രിസ്തീയ മതപ്രാസംഗികൻ ഒരു സുറിയാനി കൃസ്ത്യൻ വീട്ടിൽ മതപരമായ കാര്യങ്ങൾ സംസാരിക്കുകയായിരുന്നു. ആ വീട്ടിലെ ജോലിക്കാർക്കായുള്ള ഒരു പുരയിൽ ഈ മതപ്രാസംഗികന്റെ വേലക്കാരന് താമസസൗകര്യം നൽകിയിരുന്നു. ഈ വേലക്കാരൻ ക്രിസ്തീയൻ ആയിരുന്നെങ്കിലും കുടുമി ഉള്ള ആളായിരുന്നു. ഈ ആൾ ആ വീട്ടിലെ അടുക്കളയിൽ കയറിയപ്പോൾ, അവിടുണ്ടായിരുന്ന ആ വീട്ടിലെ സ്ത്രീകൾ കുടുമി കണ്ടമാത്രയിൽ നിലവിളിച്ചുകൊണ്ട് അടുക്കളിയിൽ നിന്നും പുറത്തേക്ക് ഓടി. ഈ സംഭവം മിഷിനറിമാർ മനസ്സിലാക്കിയത്, പ്രാകൃതൻ അടക്കളയിൽക്കയറിയപ്പോൾ പേടിച്ച് സ്ത്രീകൾ ഓടിപ്പോയി എന്നരീതിയിൽ ആണ്. എന്നാൽ ഭാഷാ കോഡുകളിൽ ഇതിന് മറ്റൊരു വിശദ്ധീകരണം ഉണ്ട് എന്നുള്ളതാണ് വാസ്തവം.

കയറിവന്നയാളെ അടിയാളത്തം പ്രകടിപ്പിച്ച് ബഹുമാനിക്കേണം എന്നാണ് തലയിലെ അടയാള ചിഹ്നം വിളിച്ചു പറയുന്നത്.

വ്യക്തമായും ഹീനജോലിക്ക് പറ്റുന്ന ആൾ ഐപിഎസ് യൂണിഫോം ഇട്ട് കയറിവന്നാൽ, വൻ വ്യക്തിത്വമുള്ള ഡീവൈഎസ്പിയും പരസ്യമായി എഴുന്നേറ്റ് നിന്ന് സെല്യൂട്ട് ചെയ്യേണ്ടിവരും. തരംതാഴ്ത്തി പരസ്യമായി വല്ല സംബോധനയും ഇതോടുകൂടി ലഭിക്കും എന്നുണ്ടെങ്കിൽ കാര്യങ്ങൾ വേദനാജനകം ആയേക്കാം. എന്നാൽ മുൻകൂട്ടി വിവരം ലഭിക്കുമെങ്കിൽ പറ്റുമെങ്കിൽ ഡിവൈഎസ്പി, ഈ ഒരു സംഭവം ഒഴിവാക്കാനായി അവിടെനിന്നും വിട്ടുനിന്നേക്കും. ഈ ഒരു വിട്ടുനിൽക്കലിന് വേറെ പല ഒഴികഴിവ് പറയാൻ പറ്റുമെങ്കിലും, യഥാർത്ഥ കാരണം, ഉച്ചനീചത്വങ്ങൾ തലതിരിഞ്ഞ് വന്നത് തന്നെ.

## 24. മതപരിവർത്തനത്തിനും ആരാധനാ സമ്പ്രധായത്തിന് ആകർഷകത്വം വരുത്താനും മറ്റും ഉപയോഗിച്ച സംഗതികൾ

GEORGE W. STOW, F.G.S., F.R.G.S. എഴുതിയ THE NATIVE RACES OF SOUTH AFRICA എന്ന ഗ്രന്ഥത്തിൽ London Missionary Societyയിലെ മിഷിനറിമാർ അവിടങ്ങളിൽ മതപരിവർത്തനത്തിനും ആരാധനാ സമ്പ്രധായത്തിന് ആകർഷകത്വം വരുത്താനും മറ്റും ഉപയോഗിച്ച സംഗതികൾ സൂചിപ്പിക്കുന്നുണ്ട്: crosses, embroidered cloth, burning candles, processions, processional banners and processional hymns, matins, vespers, and midnight services.

തിരുവിതാംകൂറിലും അവപോലുള്ള പലതും അവർ ഉപയോഗിച്ചിട്ടുണ്ട് എന്ന് പറയാവുന്നതാണ്:

കരിശും, ചിത്രത്തുന്നൽ നിറഞ്ഞുനിൽക്കുന്ന തുണിത്തരങ്ങളും, മറഞ്ഞുനിൽക്കുന്ന എന്തോ നിഗൂഢമായ അരങ്ങിനെ അവ്യക്തമായി പ്രകാശിപ്പിക്കുന്ന മങ്ങിയ മെഴുകുതിരിവെളിച്ചവും, കുരുത്തോലയും ഓലീവിലകളും (Olive leaves) തോരണങ്ങളും കൊടിയും കൊടിഅടയാളങ്ങളും പിടിച്ചുകൊണ്ടും സ്തുതി ഗീതങ്ങളും സങ്കീർത്തനങ്ങളും പാടിക്കൊണ്ടും ഉള്ള

ഘോഷയാത്രകളും, പ്രഭാതകീർത്തനങ്ങളും പ്രഭാതാരാധനയും, സന്ധ്യാപ്രാർത്ഥനയും അർദ്ധരാത്രിയിലെ ദേവാരാധനയും, കുന്നിൻ ചരിവുകളിലും മലയോരങ്ങളിലും മറ്റ് ഉയരങ്ങളിലും പണിതുയർത്തിയ പള്ളികളും, അവിടങ്ങളിൽ നടക്കുന്ന പ്രാർത്ഥനകളും ദേവസ്തുതിയും ഈശ്വരസ്ത്രോത്രങ്ങളും, ശാബത്ത് ദിനവും (ഞായറാഴ്ച), വീടുകളിൽ വൈകുന്നേരങ്ങളിലും രാത്രികാലങ്ങളിലും ഉള്ള കൂട്ടപ്രാർത്ഥനയും കൂട്ടപ്പാട്ടും, പഴയനിയമ വേദപുസ്തകവും പുതിയ നിയമ വേദപുസ്തകവും സുവിശേഷവും വെളിപാടും, പാതിരിമാരും അവർ ധരിക്കുന്ന ളോഹയും, മറ്റ് പുരോഹിത വസ്ത്രങ്ങളും, ബിഷപ്പും ബിഷപ്പിന്റെ സ്ഥാനവസ്ത്രവും മറ്റ് ചമയങ്ങളും, പള്ളികളിലെ ഗായക സംഘവും അവർ ആലപിക്കുന്ന ഗാനങ്ങളും ഉപയോഗിക്കുന്ന സംഗീതോപകരണങ്ങളും, പിതാവും പുത്രനും പരിശുദ്ധാത്മാവും, യേശുകൃസ്തുവും അപ്പോസ്തലന്മാരും, കുരിശും കൃസ്തുവിന്റെ ക്രൂശിതരൂപവും, മഗ്ദലന മറിയവും പാപികളെ ശിക്ഷിക്കലും രക്ഷിക്കലും, ജപമാലയായി ഉപയോഗിക്കുന്ന കൊന്തയും, പള്ളിയുടെ ജനലിന്മേൽ തറച്ചുവച്ച ബഹുവർണ്ണചായങ്ങളോടുകൂടിയ ചില്ലുകളും, കലാവിരുതുള്ളവർ ക്രിസ്തീയ കഥകളെ

ആസ്പദമാക്കി ബഹുനിറങ്ങളിൽ വരച്ചെടുക്കുന്ന ചിത്രങ്ങളും, മാമോദിസയും കുമ്പസാരവും വിശുദ്ധ ജലവും, Holy communionനും വിശുദ്ധ കുർബാനയും അന്ത്യകൂദാശയും, ഉണ്ണിയേശുവും കൃസ്തുമസ്സും പുൽത്തൊഴുത്തും, അന്ത്യ അത്താഴവും പാന പാത്രവും വീഞ്ഞും, അഞ്ചപ്പം കൊണ്ട് അയ്യായിരങ്ങളെ ഊട്ടിയ കഥയും, മരണത്തിൽ നിന്നും ലാസറിനെ തിരിച്ചുവിളിച്ചതുപോലുള്ള ദിവ്യാത്ഭുതകഥകളും; അങ്ങിനെ പലതും.

കീഴ്ജനം മാത്രമല്ല, ഉയർന്ന ജനവും ആകർഷിക്കപ്പെട്ടുവെന്നാണ് തോന്നുന്നത്. മുകളിൽ പരാമർശിക്കപ്പെട്ട കാര്യങ്ങളിൽ പെടാത്ത ആകർഷണം നൽകിയ മറ്റൊന്നുണ്ടായിരുന്നു. അത് വെളുത്ത തൊലിയുടെ നിറമുള്ള യൂറോപ്യൻമാരും സെൽട്ടിക്ക് ഭാഷക്കാരും ഇങ്ഗ്ളിഷുകരും മറ്റുമായ മിഷിനറിമാർ ആയിരുന്നു. എന്നാൽ വാസ്തവത്തിൽ ഇതൊന്നമല്ല, ഈ ക്രിസ്തീയ പ്രസ്ഥാനത്തിന് അസാധാരണമായ സാധ്യതകൾ നൽകേണ്ടിയിരുന്നത്. മറിച്ച് ഇങ്ഗ്ളിഷ് ഭാഷയും, ഇങ്ഗ്ളിഷ് ക്രിസ്ത്യാനിറ്റിയും ആയിരുന്നു. ഈ അതിപ്രധാന കാര്യം എന്നാൽ ആരും കാര്യമായി ഗൗനിച്ചില്ലാ എന്നുള്ളതാണ് വാസ്തവം.

ക്യസ്തീയ മതം തിരുവിതാംകൂറിൽ പുതിയ സംഭവം അല്ലതന്നെ. സുറിയാനി ക്രിസ്ത്യാനികളും റോമൻ കാത്തലിക്ക് ക്രിസ്ത്യാനികളും നൂറ്റാണ്ടുകൾക്ക് മുന്നേ ഇവിടെ ഉണ്ട്. അവർ ഉയർന്ന വർഗ്ഗക്കാരായിരുന്നു. അവരുടെ മതത്തിന് യൂറോപ്യൻ മതം എന്ന നിർവ്വചനം കണ്ടേക്കില്ല. എന്നാൽ, ക്രിസ്തീയ മതം ഒരു യോറോപ്യൻ മതമോ, ഇങ്ഗ്ളണ്ടിലെ മതമോ ആയിരുന്നു എന്നും തോന്നുന്നില്ല. മറിച്ച്, ഏഷ്യയിലെ മധ്യകിഴക്കൻ പ്രദേശങ്ങളിൽ ജനിച്ച മതമാണ് എന്ന് ഒരു തോന്നൽ. മാത്രവുമല്ല, ഈ മതം യൂറോപ്പിൽ കടക്കുന്ന അതേ കാലഘട്ടത്തിലോ, അതിന് മുൻപോ, St.Thomas ഈ മതത്തെ ദക്ഷിണേഷ്യയിൽ കൊണ്ടുവന്നിരുന്നു എന്നും പറയപ്പെടുന്നു.

എന്നാൽ പുതിയ ക്രിസ്ത്യാനിറ്റിയെ ഒരു ഇങ്ഗ്ളണ്ട് മതമോ, അതുമല്ലെങ്കിൽ യൂറോപ്യൻ മതമോ ആയാണ് പലരും ധരിച്ചിരുന്നത് എന്നും തോന്നുന്നു. മാത്രവുമല്ല, പൊതുവായുള്ള ഇങ്ഗ്ളിഷ് മര്യാദകളെ ക്രിസ്ത്യൻ മര്യാദകളായും പലരും തെറ്റിദ്ധരിച്ചിരുന്നു എന്നും തോന്നുന്നു.

എന്നാൽ London Missionary Society ഉദ്യമിക്കുന്നത് സാമൂഹിക അടിത്തട്ടിൽ അങ്ങ്

Go to Main contents

കുപ്പത്തൊട്ടിപോലുള്ള ഇടം മുതൽ മകുളിലോട്ടുള്ളവർവരെ, ഇങ്ഗ്ളിഷ് ഭാഷാ കോഡുകളിൽ കാണപ്പെടുന്ന സാമൂഹിക സമത്വാധിഷ്ഠിതയിൽ എത്തിക്കുക എന്നുള്ളതാണ്. എന്നാൽ ഇക്കൂട്ടർ ഇതിന് ഏറ്റവും അത്യാവശ്യഘടകമായുള്ള, ഇങ്ഗ്ളിഷിനെ മറന്നുകളഞ്ഞു.

പെട്ടെന്ന് ചിന്തകളിൽ വന്ന ഒരുകാര്യം പറയാമെന്ന് തോന്നുന്നു. ഇങ്ഗ്ളിഷ് ക്രിസ്ത്യൻ പള്ളികൾ മിക്കവാറും തെരുവോരങ്ങളിൽ അതേ നിരപ്പിൽ നിർമ്മിച്ച കെട്ടിടങ്ങളിൽ ആയിരിക്കും എന്ന് ഒരു തോന്നൽ. എന്നാൽ, ഫ്യൂഡൽ ഭാഷകളിൽ പടുത്തുയർത്തിയ ക്രിസ്തീയ മതത്തിലെ പള്ളികൾ കുന്നിൻ ചരിവിലും, മലമുകളിലും മറ്റും ആയിരിക്കും എന്ന് ഒരു തോന്നൽ. ഇതുമായി ബന്ധപ്പെട്ട കുറിച്ച കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. അത് ഇപ്പോൾ ആവില്ലതന്നെ. എന്നാൽ ഇത്രമാത്രം പറയാം. ബഹുമാനം വേണ്ടുന്ന ഭാഷാ കോഡുകളിൽ ചിന്തിക്കുന്നവർക്ക്, ഈ വിധ സൗധങ്ങൾക്ക് ഒരു ഉയർച്ച ആവശ്യമാണ്. ക്രിസ്ത്യൻ പള്ളികൾ സമനിരപ്പിലോ, അതോ കുന്നിൻമുകളിലോ ആണ് എന്ന് നോക്കി, ആ നാട്ടുകാരുടെ ഭാഷാ കോഡുകളെ വ്യാഖ്യാനിക്കാൻ ആവും എന്ന് ഒരു തോന്നൽ.

മലബാറിലെ പഴയകാല മാപ്പിള (മലബാറി മുസ്‌ളിം) പള്ളികൾ റോഡിന് അരികിൽ അതേ നിരപ്പിൽ തന്നെയായിരുന്നു എന്ന് ഒരു തോന്നൽ. അത് അങ്ങിനെയാണെങ്കിൽ, അതിന് പിന്നിലും ശക്തമായ ഭാഷാകോഡുകളുടേയും, മതത്തിന് തന്നെ സാമൂഹിക സമത്വാധിഷ്ഠിത അടിച്ചേൽപ്പിക്കാനുള്ള മനോഭാവത്തിൻ്റേയും നിഴൽ ആയേക്കാം. ഇത് ഒരു സങ്കീർണമായ വിഷയമാണ്. ഇപ്പോൾ അതിലേക്ക് കടക്കുന്നില്ല.

## 25. തിരുവിതാംകൂറിലെ ഹൈന്ദവ പാരമ്പര്യങ്ങൾ

London Missionary Societyയിലെ ക്യസ്തീയ മിഷിനറിമാർ തിരുവിതാംകൂറിൽ കൊണ്ടുവന്ന പുതിയ ഈശ്വരാരാധനാ സംവിധാനത്തിൽ ഉള്ള വർണ്ണശബളമായ കാര്യങ്ങൾ കഴിഞ്ഞ എഴുത്തിൽ പട്ടികപ്പെടുത്തിപ്പോയി. അതിനാൽ തന്നെ അതിന് മറുവശത്ത്, തിരുവിതാംകൂറിൽ പാരമ്പര്യമായി നിലനിന്നിരുന്ന തത്തുല്ലമായ കാര്യങ്ങളെ ഒന്ന് പട്ടികപ്പെടുത്തേണ്ടതായി വന്നുകാണുന്നു. അവയിൽ ചിലത് ഇവിടെ പട്ടികപ്പെടുത്താം. പൂർണ്ണമായുള്ളവ ഇവിടെ പട്ടികപ്പെടുത്താൻ പ്രയാസമാണ്. അറിവും പരിമിതമാണ്.

ഹൈന്ദവ സംസ്കാരം എന്ന് പറയപ്പെടുന്ന ഒന്ന് തിരുവിതാംകൂറിലും ഉണ്ടായിരുന്നു. അത് യഥാർത്ഥത്തിൽ ബ്രാഹ്മണരുടെ മതമാണ്. അമ്പലവാസികൾക്ക് ബ്രാഹ്മണ അമ്പലങ്ങൾക്ക് ഉള്ളിൽ കയറി അവിടുള്ള പലതരം തൊഴിലുകളും ചെയ്യാമെന്നല്ലാതെ, അവരും ഈ മതപരമായ പൈതൃകത്തിന് ഉടമസ്ഥരാണ് എന്നത് സംശയമുള്ള കാര്യമാകാം. വർമ്മ എന്ന സ്ഥാനനാമം ഉപയോഗിക്കുന്ന രാജകുടുംബക്കാർ ശൂദ്രരല്ല, മറിച്ച് ക്ഷത്രിയർ ആണ് എങ്കിൽ

അവർക്കും ഹൈന്ദവ മതവുമായി ചെറിയ ഒരു ബന്ധം കണ്ടേക്കാം.

അവർക്ക് കീഴിൽ ഉള്ള ശൂദ്രരും (നായർമാരും), ഈഴവരും, ഷാണരും, ചാലിയരും, പാണന്മാരും, തട്ടാനും, കൊല്ലനും, ആശാരിയും, തച്ചനും, കുശവനും, പരവനും, മലഅരയനും, നായടിയും, പറിയനും, പുലയനും, കുറുമ്പനും മറ്റും മറ്റും ഹൈന്ദവരല്ലതന്നെ. കാരണം, അവരിൽ ശൂദ്രർ ഒഴികെയുള്ള ഒട്ടുമിക്കവർക്കും ബ്രാഹ്മണ ക്ഷേത്രങ്ങളിൽ പ്രവേശനം ഇല്ലതന്നെ. അതേ സമയം ഹൈന്ദവ പാരമ്പര്യത്തിന്റെ ഉത്ഭവസ്ഥാനം എന്ന് പരക്കെ ഇന്ന് പറയപ്പെടുന്ന വേദങ്ങളുമായി, ഈ ശൂദ്രർ അടക്കമുള്ള ഈ കൂട്ടർക്ക് പാരമ്പര്യമായി എന്തെങ്കിലും ബന്ധം കണാൻ പ്രയാസമാണ് എന്നാണ് തോന്നുന്നത്.

ഹൈന്ദവ അഥവാ ബ്രാഹ്മണ പാരമ്പര്യങ്ങളിൽ പലതും ഉണ്ട് എന്ന് പൊതുവേ പറയപ്പെടുന്നുണ്ട്. അവയിൽ ചിലത് ഇവിടെ കുറിച്ചിടുകയാണ്.

1. ശ്രുതികൾ - വേദങ്ങളും അവയുമായി ബന്ധപ്പെട്ട സംഹിതകൾ, Brahmanas, അരണ്യകകൾ, ഉപനിഷത്തുക്കൾ. ഇവയെല്ലാ എന്താണ് എന്ന് വളരെ വ്യക്തമായി അറിയില്ല.

നേരിട്ട് വായിച്ചറിയാനുള്ള ഭാഷാജ്ഞാനം ഇല്ലതന്നെ.

2. വേദങ്ങൾ - ഏതാനും ആയിരം വർഷങ്ങൾക്ക് മുൻപ് ഇന്നുള്ള ഇന്ത്യക്ക് വടക്ക് പടിഞ്ഞാറായി ഉള്ള ഏതോ പ്രദേശത്ത് നിന്നും വന്നകാര്യമാകാം. ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവവേദം. വേദ ശ്ളോകങ്ങളെ സൂക്തം എന്നാണ് പറയപ്പെടുന്നത് എന്ന് തോന്നുന്നു. ഇവയെക്കുറിച്ചും വേദങ്ങളെക്കുറിച്ചും ഇവിടെ പ്രിതപാദിക്കാൻ ഉദ്ദേശിക്കുന്നില്ല. അറിവും വളരെ കുറവാണ്. വേദങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന ദേവന്മാർ ഇന്ദ്ര, വരുണ, മിത്ര, സൂര്യ തുടങ്ങി വേറെയും ദേവന്മാർ ആണ്. തിരിവിതാംകൂറിലെ പല വിധ കീഴ്ജനക്കുട്ടങ്ങളുമായി ഈ ദേവതകൾക്ക് എത്രമാത്രം ബന്ധമുണ്ട് എന്ന് അറിവില്ല.

പിൻകാല വേദ സംസ്ക്കാരത്തിൽ, ഇന്ദ്രന്റെ പദവി കീഴോട്ട് പോവുകയും വരണ ഏറ്റവും മുന്നിൽ വരികയും ചെയ്തിരുന്നു എന്നും തോന്നുന്നു.

3. സ്മൃതികൾ - ഇവ പണ്ട് കാലത്ത് ഉപദ്വീപിന്റെ വടക്ക് ഭാഗത്തോ അതിന് അപ്പുറമോ ഉള്ള ഏതൊക്കെയോ ദിക്കുകുളിൽ ഉള്ള പല വ്യക്തികളും സ്വന്തമായി എഴുതിയതോ മറ്റോ ആണ്. ഇവ സാമൂഹിക ധർമ്മനീതികൾ ആണ്

എന്ന് പറയുപ്പെടുന്നു. ഇന്ന് ഏറ്റവും കൂടുതൽ അറിയപ്പെടുന്നത് മനുസ്മൃതിയാണ്. ഇതിന്റെ മുഖ്യമായ കാരണം, ഇതിലെ

പിതാ രക്ഷതി കൗമാരേ
ഭർത്താ രക്ഷതി യൌവനേ
പുത്രോ രക്ഷതി വാർദ്ധക്യേ
ന സ്ത്രീ സ്വാതന്ത്ര്യമർഹതി

എന്ന ശ്ലോകമാണ്.

മനുസ്മൃതിയെക്കുറിച്ച് ബ്യട്ടിഷ്-ഇന്ത്യയിൽ വിദ്യാസമ്പന്നരിൽ, പ്രത്യേകിച്ചും ഇങ്ഗ്ളിഷ് ഭാഷ അറിവുള്ളവരിൽ, അറിവ് പടർന്നിരുന്നു. ഇതിനുള്ള കാരണം, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഉദ്യോഗസ്ഥനും, Calcuttaയിലെ സുപ്രീം കോർട്ട് ജഡ്ജുമായ Sir William Jones ഇതിനെ ഇങ്ഗ്ളിഷിലേക്ക് തർജ്ജമ ചെയ്തു എന്നതാണ്. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ബ്യട്ടിഷ്-ഇന്ത്യയിൽ നിയമങ്ങൾ എഴുതിയുണ്ടാക്കുന്ന അവസരത്തിൽ, ഹൈന്ദവർക്കായുള്ള നിയമങ്ങൾ എഴുതുന്ന അവസരത്തിൽ ഈ സ്മൃതിയെ ശ്രദ്ധിച്ചിരുന്നു എന്ന് തോന്നുന്നു. എന്നാൽ, ഈ വിധമായുള്ള ഒരു സ്മൃതിയെ അടിസ്ഥാനപ്പെടുത്തിയാണോ ബ്രാഹ്മണർ ജീവിച്ചിരുന്നത് എന്ന് വ്യക്തമല്ലതന്നെ. കാരണം, ഈ വക ഗ്രന്ഥങ്ങൾ ഇന്ന് കാണപ്പെടുന്നത് പോലെ ഇങ്ഗ്ളിഷ് ഭരണത്തിന് മുൻപായി വായിച്ചവർ

തന്നെ വളരെക്കുറവായിരിക്കും. പോരാത്തതിന്, പലദേശത്ത് നിന്നും ഈ ഉപഭൂഖണ്ഡത്തിൽ വന്ന് ബ്രാഹ്മണർക്ക് കീഴിൽ പെട്ടുപോയ കീഴ്ജനത്തിന് ഈ വിധ സ്മൃതികൾ എത്രമാത്രം ബാധകമായിരിക്കും എന്നുള്ളതും ചോദ്യമായേക്കാം.

സ്ത്രീകൾക്ക് സ്വാതന്ത്ര്യം ഇല്ലാ എന്നുള്ളതും വളരെ സങ്കീർണ്ണമായ ഒരു സംഗതിതന്നെയാണ്. ഇസ്ലാമിക സ്ത്രീകൾക്ക് സ്വാതന്ത്യം ഇല്ലാ എന്ന് പറയുന്നത് പോലെ വിഢ്ഢിത്തവും ആയിരിക്കും അത്. ഭാഷാ കോഡുകൾ ആണ് ഈ ഉപഭൂഖണ്ഡത്തിൽ യഥാർത്ഥത്തിൽ പലപ്പോഴും സ്വാതന്ത്ര്യവും അതിനുള്ള പരിമിതികളും നിർണ്ണയിക്കുന്നത്. ഭാഷാ പരമായി സ്ത്രീകൾക്ക് ഉള്ള സ്വാതന്ത്ര്യക്കുറവ് പോലുള്ള പലതും പരുഷന്മാർക്കും ഈ ഉപഭൂഖണ്ഡത്തിൽ ഉണ്ട് എന്നുള്ളതാണ് വാസ്തവം.

തിരുവിതാംകൂറിൽ ഈ വിധ സ്മൃതികൾക്ക് എന്തെങ്കിലും പ്രസക്തിയുണ്ടായിരുന്നുവോ എന്ന് അറിയില്ല. ഉയർന്ന ജാതിക്കാർ കീഴ്ജാതിക്കാരോട് പെരുമാറിയത് പലപ്പോഴും ഭാഷാ കോഡുകൾ മനസ്സിൽ പ്രകോപിപ്പിക്കുന്ന വൈകാരിക വേലിയേറ്റങ്ങൾക്ക് അനുസൃതമായേക്കാം. അല്ലാതെ സ്മൃതികളിലെ ധർമ്മനീതികൾ പ്രകാരം

ആയിരിക്കേണം എന്നില്ല. മാത്രവുമല്ല, ഈ വിധ ധർമ്മനീതികൾ പലതും കീഴ്ജനത്തിനെ അടിച്ചൊതുക്കുവാൻ ലക്ഷ്യംവച്ചതും ആവാം. ഫ്യൂഡൽ ഭാഷാ കോഡുകൾ നൽകുന്ന താക്കീതുകൾക്ക് അനുസൃതമായിരിക്കും പലപ്പോഴും ഈ ധർമ്മനീതികൾ.

4. പുരാണങ്ങൾ - അഗ്നിപുരാണം, ഗരുഡപുരണം എന്നിങ്ങിനെ 18 മഹാപുരാണങ്ങളും, 18 ഉപപുരാണങ്ങൾ വേറെയും ഉണ്ട് എന്ന് കാണപ്പെടുന്നു. ഇവയും ഈ ഉപദ്വീപിലെ ആളുകളിൽ കാര്യമായ സ്വാധീനമോ, ഇവയെക്കുറിച്ച് ആളുകൾക്ക് വിവരമോ ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. ക്ഷേത്രങ്ങളുമായി ബന്ധപ്പെട്ട പല ബ്രാഹ്മണ ഗൃഹങ്ങളിൽ ഈ വിധ കാര്യങ്ങൾ ശ്രദ്ധിക്കപ്പെട്ടിട്ടുണ്ടാവാം. പോരാത്തതിന്, ഈ വിധ ഗ്രന്ഥങ്ങളിൽ പലതും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിലെ ഉദ്യോഗസ്ഥരോ, അതുമല്ലെങ്കിൽ കമ്പനി ഭരണകാലത്തോ ആണ് കണ്ടുപിടിക്കപ്പെട്ടത് എന്നും തോന്നുന്നു. തിരുവിതാംകൂറിലെ കീഴ്ജനങ്ങൾക്ക് ഇവയുമായി യാതോരു ബന്ധവും കണ്ടേക്കില്ല.

5. ഇതിഹാസകാവ്യങ്ങൾ - മഹാഭാരതം, രാമായണം തുടങ്ങിയവ. ഇവയിലെ കഥകൾ

പലതും പലദിക്കിലും പല രീതിയിലും ഉണ്ട്. രാമായണത്തിന്റെ കണ്ടെത്തിയതിൽവച്ച് ഏറ്റവും പുരാതന രൂപം നേപ്പാളിൽ നിന്നുമാണ് കണ്ടെത്തിയത് എന്ന് കാണുന്നു. ഈ വക കഥകൾ തിരുവിതാംകൂറിലെ കീഴ്ജനത്തിൽ എത്രപേർക്ക് അറിവുണ്ടായിരുന്നു എന്ന് പറയാൻ ആവില്ല. ഉണ്ടെങ്കിൽത്തന്നെ മറ്റ് യാതോരു സാഹിത്യപരമായോ, വൈജ്ഞാനികമായോ ആയ കാര്യങ്ങൾ ചിന്തിക്കുവാനും അറിയുവാനും കീഴ്ജനത്തിന് സൗകര്യം ഇല്ലാത്തതിനാലും ആവാം.

എന്നാൽ ബ്രാഹ്മണരുടെ അടിമ ജനം എന്ന നിലയിൽ ബ്രാഹ്മണ ഗൃഹങ്ങളിലും ക്ഷേത്രങ്ങളിലും നടക്കുന്ന കാര്യങ്ങളെക്കുറിച്ച് അവർക്കും നൂറ്റാണ്ടുകളിലൂടെ അറിവ് ലഭിച്ചിട്ടുണ്ടാവാം. എന്നാൽ ഈ ഇതിഹാസങ്ങളിലെ കഥാപാത്രങ്ങളുടെ പിന്മുറക്കാർ ആണ് തിരുവിതാംകൂറിലെ കീഴ്ജനം എന്ന് തോന്നുന്നില്ല. സാധ്യത കുറവാണ്.

ഈ വിധ ഇതിഹാസങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന ദേവന്മാർ ഹൈന്ദവ ത്രിമൂർത്തികളായ ബ്രഹ്മ, വിഷ്ണു, ശിവൻ ആണ് എന്ന് തോന്നുന്നു. വേദകാല ദൈവങ്ങൾക്ക് കാലക്രമേണയോ, അതുമല്ലെങ്കിൽ പുതുതായി വന്ന അമ്പലങ്ങളിലോ പ്രസക്തി കുറഞ്ഞുവന്നാതയാണ് കാണുന്നത്. ഇന്ന് മിക്ക

ഹൈന്ദവ ആരാധനയും വിഷ്ണു, ശിവൻ എന്നീ മൂർത്തികളോട് ബന്ധപ്പെട്ടാണ് എന്ന് തോന്നുന്നു. തീർത്തു പറയാനുള്ള വിവരം ഇല്ല. ഇങ്ങിനെ നോക്കുമ്പോൾ, വേദകാല ആദ്ധ്യാത്മിക പ്രസ്ഥാനവും ഇന്ന് ഹൈന്ദവ മതം എന്ന് പറയപ്പെടുന്ന പ്രസ്ഥാനവും രണ്ട് വ്യത്യസ്ത പ്രസ്ഥാനങ്ങൾ ആയേക്കാം എന്നു തോന്നുന്നു. അതുമല്ലെങ്കിൽ കിട്ടുന്നെതല്ലാം കൂട്ടിക്കലർത്തി, സാമൂഹിക മഹിമയിലേക്ക് വളരാനുള്ള പല മഹാവ്യക്തികളുടേയും ആക്രന്തമായേക്കാം, ഇന്ന് സംഭവിക്കുന്നത്.

6. ജപം എന്നുള്ളത് മന്ത്രമോ, ദേവതയുടെ പേരോ അനവധി പ്രാവശ്യം ഉരുവിടലാണ്. ഇതും പൊതുവായിപ്പറഞ്ഞാൽ തിരുവിതാംകൂറിൽ ഉയർന്ന ജാതിക്കാരുടെ കാര്യമായിരിക്കും. എന്നാൽ ലോകമെമ്പാടും ഉള്ള പല വ്യത്യസ്ത ആദ്ധ്യാത്മിക പ്രവർത്തനത്തിൽ ഈവിധ കാര്യങ്ങൾ ഇല്ലേ എന്ന് ഒരു സംശയം.

7. മന്ത്രങ്ങൾ - ബ്രാഹ്മണരുടെ ആദ്ധ്യാത്മികതയിൽ വളരെ അധികം ഉപയോഗിക്കപ്പെടുന്ന ഒന്നാണ് മന്ത്രങ്ങൾ. മന്ത്രങ്ങൾക്ക് ഇന്ന് സോഫ്ട്വേർ എന്ന് പറയുന്ന സംഗതിയുമായി കാര്യമായി ബന്ധമുണ്ട് എന്ന് ഈ എഴുത്തുകാരന്റെ പുസ്തകമായ Software codes of

mantra, tantra, witchcraft, black magic, evil eye, evil tongue &c.ൽ സൂചിപ്പിച്ചിരുന്നു. താൽപ്പര്യമുള്ളവർക്ക് ഈ ഗ്രന്ഥം വായിക്കാവുന്നതാണ് -

ഈ വിധ മന്ത്രങ്ങൾക്കും മറ്റും യാതോരു അർത്ഥവുമില്ലാ എന്ന ധാരണ ഈ എഴുത്തുകാരന് ഇല്ല. എന്നാൽ മന്ത്രത്തിന് മാന്ത്രിക ശക്തിയുണ്ട് എങ്കിൽത്തന്നെ, അവയെ പ്രവർത്തിപ്പിക്കുന്ന യന്ത്ര സംവിധാനം എന്താണ് എന്നോ, അവ ഏത് വിധമാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് എന്നോ ഇന്നോ, പണ്ടോ ഉണ്ടായിരുന്ന ബ്രാഹ്മണർക്ക് അറിവ് ലഭിച്ചിരുന്നു എന്ന് തോന്നുന്നില്ലതന്നെ.

എന്നാൽ ആയിരക്കണക്കിനോ പതിനായിരക്കണക്കിനോ വർഷങ്ങൾക്ക് മുൻപ് ഈ ഭൂമിയിൽ വൻ സാങ്കേതിക കഴിവുകൾ ഉണ്ടായിരുന്ന മനുഷ്യരോ അതുമല്ലെങ്കിൽ മറ്റ് ഏതെങ്കിലും ജീവജാലങ്ങളോ ഉണ്ടായിട്ടുണ്ട് എന്നുള്ളത് ഏതാണ്ട് തീർച്ചയുള്ള കാര്യമാണ്. എന്നാൽ അവരുടെ വസ്തുക്കളിൽ വളരെ നിസ്സാരമായ കാര്യങ്ങൾ മാത്രമേ ഇന്ന് ലഭിച്ചിട്ടുള്ളു. അവയിൽപ്പെട്ടതാണ് സംസ്കൃത്തിൽ ഇന്ന് കാണപ്പെടുന്ന മന്ത്രങ്ങളും മറ്റും. ഇതുപോലുള്ള വ്യത്യസ്തങ്ങളായ പല കാര്യങ്ങൾ ലോകത്തിൽ പലദിക്കിലും പല രീതിയിൽ കാണപ്പെടുന്നുണ്ട്. എന്നാൽ, അവയ്ക്കെല്ലാം

എന്തുകൊണ്ട് പൊതുവായുള്ള ഒരു ഭാഷ കാണുന്നില്ലാ എന്നത് തന്നെ പലവിധ ചിന്തകൾക്കും കാരണമാകുന്നുണ്ട്.

## 26. ഹൈന്ദവാചാരങ്ങളുടെ ഒരു ചെറുപട്ടിക

ഹൈന്ദവ അഥവാ ബ്രാഹ്മണ ആചാരങ്ങളിൽ പെടുന്ന പലതും തിരുവിതാംകൂറിൽ ഉണ്ടായിരുന്നു എന്നു കരുതാം. അവയിൽ മിക്കവയും സംസ്കൃതവുമായി ബന്ധപ്പെട്ടവയാണ്. പെട്ടെന്ന് ഒരു ചിന്ത മനസ്സിൽ വന്നു. അത് ഇതാണ്. നേരത്തെ നൽകിയ മനുസ്മൃതിയിലെ

പിതാ രക്ഷതി കൗമാരേ
ഭർത്താ രക്ഷതി യൌവനേ
പുത്രോ രക്ഷതി വാർദ്ധക്യേ
ന: സ്ത്രീ സ്വാതന്ത്ര്യമർഹതി
എന്ന ശ്ളോകം കണ്ടില്ലെ?

പിതാ, രക്ഷ, കൗമാരേ, ഭർത്താ, യൌവനേ, പുത്രോ, വാർദ്ധക്യ, സ്ത്രീ, സ്വാതന്ത്ര്യ, അർഹതി എന്നീ പദങ്ങൾ സംസ്കൃതമാണെങ്കിലും, ഇന്ന് ഇവ മലയാളം വാക്കുകൾ തന്നെയാണ്. 1907ൽ English-Malayalam Dictionary പ്രസിദ്ധീകരിച്ച Tellicherryയിലെ അഭിഭാഷകനായ TOBIAS ZACHARIAS, ആ ഗ്രന്ഥത്തിൽത്തന്നെ പറയുന്നുണ്ട്, തിരുവിതാംകൂറിലെ ജനങ്ങൾക്ക് (മലയാളികൾക്ക്) സംസ്കൃതവാക്കുകൾ മലയാളത്തിലേക്ക് ഡൌൺലോഡ് ചെയ്യാനുള്ള ആക്രാന്തിയെക്കുറിച്ച്. ഈ വിഷയം ഇവിടെ വിടുകയാണ്.

ഈ എഴുത്തുകാരൻ 1970ൽ Alleppeyയിൽ ചെന്നപ്പോൾ, CPSന് ആദ്ധ്യാത്മികതയുമായി ബന്ധപ്പെട്ട വളരെ പുതുമയുള്ള പലതും കേൾക്കാനും കാണാനും ആയി എന്ന് ഓർമ്മവരുന്നു. Alleppeyയിലെ മുല്ലക്കൽ ക്ഷേത്രത്തിൽ വൈകുന്നേരങ്ങളിൽ ചിലപ്പോഴെല്ലാം പോയ ഓർമ്മയും ഉണ്ട്. വീട് ഏതാണ്ട് പൂർണ്ണമായും നിരീശ്വരവാദത്തിലായിരുന്നു എന്ന് തോന്നുന്നു. എന്നിരുന്നാലും, CPSന്, Tellicherryയിലെ സ്വന്തം പാരമ്പര്യളിൽ ഈ വിധകാര്യങ്ങൾ കണ്ടോ കേട്ടോ അറിവുണ്ടായിരുന്നു എന്നു തോന്നുന്നില്ല. അവയിൽ ഇവിടെ എടുത്തു പറയാവുന്ന ഒന്ന് ലക്ഷാർച്ചനയായിരുന്നു. അമ്പലത്തിൽ ദേവ നാമങ്ങൾ ലക്ഷം പ്രാവശ്യം ഉരുവിടാലാണ് ഇത് എന്ന് തോന്നുന്നു. ജപം ആയിരിക്കാം. അവ മൈക്ക് വച്ച് പുറത്തുള്ളവർക്ക് രാത്രിയിലും പകലും കേൾക്കാവുന്ന ഒച്ചത്തിലാണ് അത് നടത്തുക.

ലക്ഷാർച്ചന, സഹസ്രനാമം, ഗായത്രീമന്ത്രം, ശയനപ്രദക്ഷിണം, സോപാനസംഗീതം, സീമന്തം, വൃക്ഷാരാധന, രുദ്രാക്ഷം, ദശപുഷ്പം, ദശാവതാരം, ദേവദാസികൾ, കുടുമി, യാഗം, ഗോമൂത്രം, പശു, തർത്ഥാടനം, ലിങ്കാരാധനാ, യോനിയാരാധന, നാഗാരാധന, നാഗരാജാവ്, കെടാവിളക്ക്,

വിഷക്കല്ല്, വിഷാരി, സർപ്പക്കാവ്, നാഗരാജാവ്, പാമ്പിമ്മേക്കാട്ട് നമ്പൂതിരി, ആർത്തവ കാലത്ത് സ്ത്രീകൾക്ക് ഉള്ള പലതരം വിലക്കുകൾ തുടങ്ങിയവ പലതും ബ്രാഹ്മണ പാരമ്പര്യങ്ങളിൽ വരുന്നവയാണ് എന്ന് വിചാരിക്കുന്നു. എന്നാൽ, നാഗാരാധന ചില നായർ കുടുംബങ്ങളിൽ നിലനിന്നിരുന്നു എന്ന് കാണുന്നു. വിഷക്കല്ല്, വിഷാരി എന്നിവ മറ്റ് ജനക്കൂട്ടങ്ങളിൽ പെട്ടവരുടെ പൈതൃകത്തിലും ഉണ്ടായിരുന്നുവോ എന്ന് അറിയില്ല. സാധ്യതയുണ്ട്.

പല കീഴ്ജാതിക്കാരും ബ്രാഹ്മണ ബന്ധം സ്ഥാപിക്കാൻ പലപ്പോഴും പലദേശത്തും ശ്രമിച്ചിരുന്നതിനാൽ, ചിലപ്പോൾ ബ്രാഹ്മണ പാരമ്പര്യങ്ങളിൽ ചിലത് മറ്റ് ജനക്കൂട്ടങ്ങൾ കൈവശപ്പെടുത്തിയിരിക്കാം. മുകളിൽ സൂചിപ്പിച്ച എല്ലാംതന്നെ ബ്രാഹ്മണരിൽ മാത്രമായുള്ളവയായിരുന്നു എന്ന് പറയാൻ ആവില്ല. ചിലത് അപ്പുറവും ഇപ്പുറവവും കയറിപ്പറ്റിയിരിക്കാം.

മുകളിൽ നൽകിയ ഓരോന്നിനെക്കുറിച്ചും കൂടുതലായി എഴുതാൻ പലതും കണ്ടേക്കാം. എന്നാൽ അവയിലേക്ക് പോകാൻ ഇപ്പോൾ പറ്റില്ല. എന്നാൽ വായനയിൽ കുറച്ച് ജിജ്ഞാസ നൽകുന്ന

ഒന്ന് രണ്ട് കാര്യങ്ങൾ ഇവിടെ പറയാം. ഒന്ന് ദശപുഷ്പം.

Thiruthali (Ipomoea sepiaria). തിരുതാളി

Nilappana (Curculigo orchioides). നിലപ്പന

Karuka (Cynodon Dactylon). കറുക,

Cherupoola (Aerua lanata). ചെറുള

Muyalchevi (Emelia sonchifolia). മുയൽ ചെവിയൻ

Puvamkurunthala (Vernonia cinerea). പൂവാംകുറുന്തൽ

Ulinna (Cardiospermum Halicacabum). ഉഴിഞ്ഞ

Mukutti (Biophytum sensitivum). മുക്കുറ്റി

Kannunni (Eclipta alba). കയ്യോന്നി

Krishnakananthi (Evolvulus alsinoides) വിഷ്ണുക്രാന്തി (കൃഷ്ണക്രാന്തി),

എന്ന് എഴുതിക്കാണുന്നു.

ഇന്ന് പലദിക്കിലും ഇവയെ കേരളത്തിലെ ഹൈന്ദവരുടെ പാരമ്പര്യങ്ങളിൽ പെടുത്തി എഴുതിക്കാണുന്നുണ്ട്. എന്നാൽ തിരുവിതാംകൂറിൽ, കീഴ്ജനത്തിന് ഇവയുടെ മേൽ എന്തെങ്കിലും പാരമ്പര്യ ബന്ധമുണ്ടായിരുന്നു എങ്കിൽത്തന്നെ ബ്രാഹ്മണർ അങ്ങിനെ ഒരു അവകാശം നിലനിർത്താനായുള്ള സൗകര്യം നൽകില്ലതന്നെ. അതിനാൽത്തന്നെ ഇന്ന് ഹൈന്ദവ പാരമ്പര്യം എന്ന് പറയുന്നത് യഥാർത്ഥത്തിൽ ബ്രാഹ്മണമതം മാത്രമാണ് എന്ന് തോന്നുന്നു. ഇന്ന് എല്ലാരും സ്വന്തം

പൈതൃകങ്ങൾ വിട്ട് ബ്രാഹ്മണമതത്തിൽ കയറിയിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

മറ്റൊന്ന് പറയേണ്ടുന്നത്, സർപ്പങ്ങളെക്കുറിച്ചാണ്. പണ്ടു കാലങ്ങളിൽ, പല ഉയർന്നജന വീടുകളിലും, കുളിക്കാനായി ഓലമേഞ്ഞ കുളിമുറികൾ വീടിന് പുറത്തായി സ്ഥിതിചെയ്യിരിക്കും . സ്ത്രീകൾ കുളിക്കുന്നത് കാണാനായി, ചുമരുപോലെ കെട്ടിവച്ചിരിക്കുന്ന മേഞ്ഞ ഓലയിൽ സർപ്പങ്ങൾ ചുറ്റിനിൽക്കും എന്ന് വളരെ പണ്ട് കേട്ട ഒരു ഓർമ്മയുണ്ട്. എന്നാൽ ഇന്ന് ഈ വിധ കാര്യങ്ങൾ ആരും പറയുന്നത് കേൾക്കാറില്ല. കാരണം, ഈ വിധ കുളിമുറികൾതന്നെ ഇന്ന് കേരളത്തിൽനിന്നും ഒട്ടുമിക്കവാറും അപ്രത്യക്ഷമായിട്ടുണ്ട്.

എന്നാൽ, വിചിത്രം എന്ന് പറയട്ടെ, REV. SAMUEL MATEER എഴുതിയ NATIVE LIFE IN TRAVANCOREറിൽ, ഈ വിധം ചില വാക്യങ്ങൾ കാണുകയുണ്ടായി:

QUOTE: In Malabar, it is believed that snakes wed mortal girls, and fall in love with women. When once they do so, they are said to be constantly pursuing them, and never to leave them, except for an occasional separation for food. END OF QUOTE

തർജ്ജമ: സർപ്പങ്ങൾ പൺകുട്ടികളെ വിവാഹംകഴിക്കും എന്നും സ്ത്രീകളുമായി പ്രണയത്തിൽ ആവും എന്നും മലബാറിൽ വിശ്വസിക്കപ്പെടുന്നു. അവ അങ്ങിനെ ചെയ്താൽ, ഇടക്ക് ഭക്ഷണത്തിനായി വിട്ടുപിരിയുന്ന സമയം ഒഴികെ, അവ അവരെ നിരന്തരമായി പിന്തുടരും എന്നും, ഒരിക്കലും വിട്ടുപിരിയില്ലാ എന്നും വിശ്വസിക്കപ്പെടുന്നു. തർജ്ജമയുടെ അന്ത്യം.

ഇവിടെ മലബാർ എന്ന് MATEER ഉദ്ദേശിച്ചത്, ദക്ഷിണേഷ്യയുടെ തെക്ക് കിഴക്കൻ പ്രദേശമാണ്. പ്രാദേശികമായി മലബാർ എന്ന് നിർവ്വചിക്കപ്പെടുന്ന പ്രദേശം മാത്രം ആയിരിക്കേണം എന്നില്ല.

മനുഷ്യനോട്, പ്രത്യേകിച്ചും സ്ത്രീകളോട്, പ്രണയവും പോരാത്തിന് കാമവികാരവും ലൈംഗികാസക്തിയും ശാരീരിക നഗ്നതയോട് താൽപ്പര്യവും പ്രകടിപ്പിക്കുന്ന ഏതാനും ചില മൃഗങ്ങൾ ശ്രദ്ധയിൽ വന്നിട്ടുണ്ട്. ഈ വിഷയവും ഇവിടെ വിടുകയാണ്.

ദേവദാസികളെക്കുറിച്ചും പറയാൻ വളരെ ഉണ്ട്. അത് പിന്നീട് ആവാം. എന്നാൽ ഈ ഒരു കാര്യം മനസ്സിൽ കയറിവന്നു:

ഏതൊരു മഹത് വ്യക്തിയേയും ഔപചാരികമായി സ്വീകരിക്കുന്ന അവസരത്തിൽ ബ്രാഹ്മണ അമ്പലങ്ങളിൽ ജീവിതം ഹോമിക്കപ്പെട്ടിട്ടുള്ള ദേവദാസി പെൺകുട്ടികളെ നൃത്തമവതരിപ്പിക്കാൻ കൊണ്ടുവരുമായിരുന്നു. ഇത് തിരുവിതാംകൂറിൽ മാത്രമല്ല, മറിച്ച്, ബ്രാഹ്മണ ക്ഷേത്രങ്ങൾ ഉള്ള പല ദിക്കിലും നടന്നിരുന്ന കാര്യമാണ്.

ഇങ്ഗ്ലിഷ് കമ്പനിയുടെ ഉദ്ദ്യോഗസ്ഥരെ സ്വീകരിക്കുന്ന വേദികളിൽ ഇവരെ കൊണ്ടുവന്ന് നൃത്തമാടിക്കുന്നത്, കമ്പനി ഉദ്ദ്യോഗസ്ഥർക്ക് മനോവിഷമം തന്നെ നൽകിയിരുന്നു. ദേവദാസി സമ്പ്രദായം തന്നെ നിരോധിക്കണം എന്നതായിരുന്ന ഇങ്ഗ്ലിഷ് പക്ഷത്തിന്റെ നിലപാട്.

EDGAR THURSTON, CLE എഴുതിയ OMENS AND SUPERSTITIONS OF SOUTHERN INDIA എന്ന ഗ്രന്ഥത്തിൽ നിന്നുമുള്ള ഈ ഉദ്ദരണി ശ്രദ്ധിക്കുക:

QUOTE: It was unanimously decided, in 1905, by the Executive Committee of the Prince and Princess of Wales' reception committee, that there should be no performance by nautch girls at the entertainment to their Royal Highnesses at Madras. END OF QUOTE

തർജ്ജമ: ഇങ്ഗ്ളണ്ടിലെ യുവരാജാവും യുവറാണിയും മെഡ്രാസിൽ വരുന്ന അവസരത്തിൽ, സൽക്കാരവേളയിൽ ദേവദാസീനൃത്തം വേണ്ടാ എന്ന് വിരുന്ന് സൽക്കാര കമ്മിറ്റി 1905ൽ ഏകകണ്ഠമായി തീരുമാനിച്ചു.

Go to Main contents

## 27. അതീന്ദ്രിയ സോഫ്ട്‌വേർ സംവിധാനങ്ങളും ബ്രാഹ്മണ പാരമ്പര്യങ്ങളും

---

തിരുവിതാംകൂറിലെ ബ്രാഹ്മണ പാരമ്പര്യങ്ങളിൽ ഇനിയും വേറെ ചില ആചാരങ്ങളും മറ്റും ഉണ്ടായിരുന്നു. തന്ത്രവിദ്യ, യന്ത്രം, ജ്യോതിഷം, ആമവാസി - വെളുത്തവാവ്, വ്രതം, പഞ്ചാങ്കം, ശകുനങ്ങൾ, കണികാണൽ, വെറ്റിലയും ചുണ്ണാമ്പും പകുയിലയും, പിതൃഹോമം, ശ്രാദ്ധവും പിണ്ഡവും തുടങ്ങിയവ.

ഇതിൽ തന്ത്രവിദ്യയ്ക്ക് അഥർവവേദവുമായി ബന്ധമുണ്ട് എന്ന് പറയപ്പെടുന്നു. എന്നാൽ തിരുവിതാംകൂറിലെ ബ്രാഹ്മണർക്ക് ഏതാണ്ട് നാലായിരം മുതൽ ഏഴും എട്ടും ആയിരം വർഷങ്ങൾക്ക് മുൻപ് നിലവിൽ വന്ന വേദങ്ങളുമായി എത്രമാത്രം ബന്ധമുണ്ട് എന്ന് അറിയില്ല. എന്നാൽ അമ്പലങ്ങളിലും, വീട്ടിലും നിത്യവും ചെയ്യുന്ന ആചാരാനുഷ്ഠാനങ്ങളിലൂടെ അതീന്ദ്രിയ സോഫ്ട്‌വേർ സംവിധാനങ്ങളിൽ രചിക്കപ്പെട്ടിട്ടുള്ള pre-written codes, classes, procedures, scripts, configuration data തുടങ്ങിയവ കാലമെന്ന മായാ സംവിധാത്തിലൂടെ ആയിരക്കണക്കിന് വർഷങ്ങൾ മുന്നോട്ട് നീക്കിക്കൊണ്ടുപോകാനാകും എന്നുള്ളത് വാസ്തവമാകാം. ഈ വിധം നോക്കുമ്പോൾ,

Go to Main contents

ബ്രാഹ്മണ ആചാരാനുഷ്ഠാനങ്ങൾക്ക് പിന്നിൽ മറ്റെന്തൊ മറഞ്ഞിരിക്കുന്ന രഹസ്യം കണ്ടേക്കാം.

ബ്രാഹ്മണരല്ലാത്തവർ ബ്രാഹ്മണ ക്ഷേത്രങ്ങളിൽ കയറിക്കൂടി അവിടുള്ള ആചാരാരുഷ്ഠാനങ്ങൾ നടത്തിത്തുടങ്ങിയാൽ, ഈ മുന്നോട്ട് കൊണ്ടുപോക്കിന് എന്ത് സംഭവിക്കും എന്നതിനെക്കുറിച്ച് തീർത്ത് പറയാനുള്ള വിവരം ഇല്ല.

തന്ത്രവിദ്യ അറിയുന്ന ബ്രാഹ്മണർ തിരുവിതാംകൂറിൽ എത്രപേർ ഉണ്ടായിരുന്നു എന്ന് അറിയില്ല. എന്നാൽ കാണിക്കാർ പോലുള്ള മറ്റ് ചില ജനത്തിനും തന്ത്രവിദ്യയോട് സാദൃശ്യമുള്ള കുട്ടോത്ര പദ്ധതികൾ അറിവണ്ടായിരുന്നു എന്ന് പറയപ്പെടുന്നു. എന്നാൽ ഇവയെല്ലാം ആളുകളെ കബളിപ്പിക്കാനുള്ള വ്യാജ പദ്ധതികളായിരുന്നുവോ എന്ന് അറിയില്ല. എന്നാൽ മനസ്സിലെ അതിശക്തമായ ബ്രെയ്ൻ സോഫ്ട്വേറിന് അതീന്ദ്രിയമായുള്ള പല കഴിവുകളും ഉണ്ട് എന്ന് ഈ എഴുത്തുകാരൻ പരീക്ഷിച്ച് അറിഞ്ഞ കാര്യംതന്നെയാണ്. ആ വിഷയത്തിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

കാണിക്കാർമാർ കാട്ടിലാണ് ജീവിച്ചിരുന്നതെങ്കിലും, വളരെ ആഭിജാത്യം പേറുന്നവർ ആയിരുന്നു എന്ന് തോന്നുന്നു. അവർ ഈഴവരോടും ഷാണർമാരോടും മറ്റ് കീഴ്ജനത്തിനോടൊപ്പവും ഇരുന്ന് ഭക്ഷണം കഴിക്കില്ല. എന്നാൽ ശൂദ്രരോട് (നായർമാരോട്) ഒപ്പം ഇരുന്ന് ഭക്ഷണം കഴിക്കും. ഇവരെ കൂലിവേലക്ക് ലഭിക്കില്ല. മറിച്ച്, അവരുടെ കാടുകൾ മറ്റുള്ളവർ കയ്യേറുന്നത് കണ്ടാൽ, ഇവർ അവിടം വിട്ട് ഉൾക്കാടുകളിലേക്ക് നീങ്ങും.

യന്ത്രം എന്നുള്ളത് വൻ അതീന്ദ്രിയ കഴിവുകൾ ഉള്ള ഒരു ചിത്രപ്പണിയാണ്. ഇത് സാധാരണയായി തകിടിൽ ആണ് എഴുതപ്പെട്ടുകാണുന്നത്. മന്ത്രങ്ങൾ ഇവയിൽ encode ചെയ്യപ്പെട്ടിരിക്കും എന്ന് തോന്നുന്നു.

മന്ത്രസാര, യന്ത്രസാര, പ്രയോഗസാര, തന്ത്രസാര എന്നിവയെക്കുറിച്ചും ഇവിടെ സൂചിപ്പിക്കേണ്ടിയിരിക്കുന്നു. മന്ത്രത്തിന്റെ അന്ത:സാരം, ഗൂഢചിത്രങ്ങൾ അടങ്ങുന്ന യന്ത്രങ്ങളുടെ ഉള്ളറ രഹസ്യം, ഇവ ഉപയോഗിച്ച് പലവിധ കാര്യസാധ്യവും നടത്തുന്ന രീതി, മന്ത്രം ഉച്ചരിച്ചും അല്ലതെയും മുദ്രകളിലൂടെ പ്രവർത്തിപ്പിക്കപ്പെടുന്ന തന്ത്രവിദ്യയുടെ ഉള്ളടക്കം എന്നിവയാണ് ഇവ നാലും.

പണ്ട് കാലങ്ങളിൽ ഈ വിധ അവകാശങ്ങൾ വെറും വിഡ്ഢിത്തമാണ് എന്ന് ശാസ്ത്രം പഠിച്ച ഏതൊരാൾക്കും അറിവ് ലഭിക്കുന്ന കാര്യമാണ്. എന്നാൽ ഇന്ന് ഭൗതിക ശാസ്ത്രത്തെത്തന്നെ നിഷ്പ്രഭവും, നിർവ്വീര്യവും ആക്കാൻ കഴിവുള്ള സോഫ്ട്വേർ എന്ന യാഥാർത്ഥ്യത്തിന്റെ പുതിയ അവസ്ഥാന്തരം (state) മനുഷ്യന്റെ അറിവിലേക്ക് ഉദിച്ചുവന്നതോടുകൂടി ഈ വക യന്ത്രങ്ങളും, മന്ത്രങ്ങളും മറ്റും വെറും അന്ധവിശ്വസങ്ങൾ മാത്രമാണ് എന്ന ചിന്തയിൽ ചെറിയ ഒരു പോറൽ വരുത്തുന്നുണ്ട്.

എന്നിരുന്നാലും, ബ്രാഹ്മണ മതത്തിൽ മാത്രമല്ല, ഈ വിധ കാര്യങ്ങൾ ഉള്ളത്. അതേ സമയം ബ്രാഹ്മണ മതത്തിനുള്ളിൽ ഉള്ളത് കീഴ്ജനത്തിന് ഉപയോഗിക്കാൻ പറ്റാത്ത മാനസിക ദൂരത്തിലായിരുന്നു എന്നുംതോന്നുന്നു. പോരാത്തതിന്, മന്ത്രങ്ങളും തകിടും മറ്റും ഉപയോഗപ്പെടുത്തുന്ന മാപ്പിള (മലബാർ മുസ്ലീസ്) തങ്ങൾമാർ നിലവിലുണ്ട് എന്നത് ഈ എഴുത്തുകാരന് നേരിട്ട് അറിവുള്ള കാര്യമാണ്.

ജോതിഷം പണിക്കർമാർ ആണ് കുലത്തൊഴിലായി നടത്തിക്കൊണ്ടിരുന്നത്. അവരുടെ പ്രവർത്തനവും ബ്രാഹ്മണ മത വിശ്വാസങ്ങളുമായി ബന്ധമുണ്ട് എന്നുതോന്നുന്നു.

അവർ ഉപയോഗിക്കുന്ന ജ്യോതിഷ പണ്ഡിത ഗ്രന്ഥങ്ങൾ സംസ്കൃതത്തിലേത് ആണ് എന്നും തോന്നുന്നു. ഇതിനാൽതന്നെ ഇതും തിരുവിതാംകൂറിലെ കീഴ്ജനത്തിന്റെ പാരമ്പര്യത്തിൽ വരുന്ന കാര്യമല്ല.

ഇവിടെ ഒരു കാര്യം പറയാം എന്ന് തോന്നുന്നു. ജൈനമതും, ബുദ്ധമതം തുടങ്ങിയവ ഈ ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങളിൽ ജനിച്ചുവളർന്ന കാര്യങ്ങൾ ആണ്. അവയ്ക്ക് സംസ്കൃതവുമായി ബന്ധമുണ്ടോ എന്ന് അറിയില്ല. ആ കാലങ്ങളിൽ ആ ദേശങ്ങളിൽ ചിലയിടത്ത് ഉണ്ടായിരുന്ന ഭാഷകൾ, പ്രാകൃത്, മഗദി, അർദ്ധമഗദി, പാലി തുടങ്ങിയവായിരുന്നു എന്ന് തോന്നുന്നു. ഇവയൊന്നും തന്നെ തിരുവിതാംകൂറുമായി ബന്ധമുള്ള കാര്യങ്ങൾ അല്ലതന്നെ. ഇവിടെ ഇത് പറയാൻ കാരണം, ഈ വിധ മതങ്ങളുടെ ചില വിഭാഗങ്ങൾ തന്ത്രവിദ്യ ആദ്യാത്മികതലത്തിൽ ഉപയോഗിക്കുന്നുണ്ട് എന്ന് പറയപ്പെടുന്നുണ്ട് എന്നതാണ്.

ജ്യോതിഷത്തിൽ സൂചിപ്പിക്കപ്പെടുന്ന നക്ഷത്രം, തിഥി, യോഗം, കരണം, പക്ഷം, രാഹുകാലും, ഗുളികകാലം, യമഘണ്ടം തുടങ്ങിയവയുമായി ബന്ധപ്പെട്ടുള്ള എന്തെങ്കിലും കാര്യങ്ങൾ കീഴ്ജനത്തിന്റെ ജീവിതത്തിൽ ഗണ്യമായ

സ്വാധീനം ചലുത്തിയിരുന്നുവോ എന്ന് അറിയില്ല. എന്നാൽ ഈ കൂട്ടർ ബ്രാഹ്മണരുടെ ഈ വിധ കാര്യങ്ങളെ ശ്രദ്ധിക്കുകയും, അവ പകർത്തിയെടുക്കാൻ ശ്രമിക്കുകയും ചെയ്യുമായിരുന്നു എന്ന് ഒരു തോന്നൽ.

ഉദാഹരണത്തിന്, തിഥികൾ ഇവയാണ്: പ്രഥമ, ദ്വിതീയ, തൃതീയ, ചതുർത്ഥി, പഞ്ചമി, ഷഷ്ഠി, സപ്തമി, അഷ്ടമി, നവമി, ദശമി, ഏകാദശി, ദ്വാദശി, ത്രയോദശി, ചതുർദശി. പിന്നുള്ളത് പൗർണമിയും അതിന് നേരെ വിപരീതമായുള്ള അമാവാസിയും ആണ്.

ഈ വിധ തിഥികൾ, വ്യത്യസ്ത നക്ഷത്രങ്ങളിൽ, വ്യത്യസ്ത മാസങ്ങളിൽ വരുന്നതിന് അനുസൃതമായി ബ്രാഹ്മണ ഗൃഹങ്ങളിലും, അവരോട് ഒട്ടിനിൽക്കുന്നവരുടെ ഗൃഹങ്ങളിലും, വ്രതങ്ങളും മറ്റ് ചര്യകളും ചെയ്യപ്പെടും. ഈ വിധ കാര്യങ്ങളുമായി കീഴ്ജനത്തിന് എന്തെങ്കിലും ബന്ധം ഉണ്ടായിരുന്നുവോ എന്ന് അറിയില്ല. എന്നാൽ ഇവയെല്ലാം, ഇന്ന് ബ്രാഹ്മണ മതത്തിലേക്ക് കയറിക്കൂടിയ എല്ലാവരും, സ്വന്തം പാരമ്പര്യത്തിൽ പെടുന്ന കാര്യങ്ങൾ ആണ് എന്ന രീതിയിൽ ആണ് പല ദിക്കിലും എഴുതിക്കാണപ്പെടുന്നത്.

Go to Main contents

എന്നാൽ ഇവിടെ അന്തർദ്ദേശിയമായ ചില കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു.

ഇങ്ങിനെ കാണപ്പെടുന്നു: ബുധൻ = Mercury ശുക്രൻ = Venus ഭൂമി = Earth ചൊവ്വ = Mars വ്യാഴം = Jupiter ശനി = Saturn ഇന്ദ്രൻ = Uranus വരുണൻ = Neptune (വിവരം ശരിയാണോ എന്ന് അറിയില്ല.) ഗ്രഹങ്ങളുടെ ഇങ്ഗ്ളിഷ് പേരുകൾക്ക് തത്തുല്യമായ പേരുകൾ മലയാളത്തിൽ കാണുന്നു. പോരാത്തതിന്, പാശ്ചാത്യ ജോതിഷത്തിൽ നൽപ്പെട്ടിട്ടുള്ള Zodiac signsന്റെ പേരുകളും മലയാളത്തിലെ മാസങ്ങളടെ പേരുകളും തമ്മിൽ എന്തോ ഒരു ബന്ധം കാണുന്നുണ്ട്. ഉദാഹരണത്തിന്, തുലാംമാസം. ഇങ്ഗ്ളിഷ് ജോതിഷത്തിൽ Libra ആണ്. Libraയുടെ ചിഹ്നം തുലാസാണ്. അങ്ങിനെ ഏതാനും ചിലതുതമ്മിൽ വ്യക്തമായ സാധൃശ്യം ഉണ്ട്.

പഞ്ചാങ്കം എന്നതിനോട് സാദൃശ്യമുള്ള ഒന്ന് ഇങ്ഗ്ളിഷ് ജോതിഷത്തിൽ ഉണ്ട്: Almanac. രണ്ടിനെക്കുറിച്ചു അഗാധ ധാരണ ഈ എഴുത്തുകാരന് ഇല്ല.

പാശ്ചാത്യ ജോതിഷവും, സംസ്കൃത ജോതിഷവും തമ്മിൽ കാര്യമായ ബന്ധം ഉണ്ട് എന്നുള്ളതും വാസ്തവം തന്നെ. എന്നാൽ, അതിൽ നിന്നും

ബ്രാഹ്മണരും, പാശ്ചാത്യരും തമ്മിൽബന്ധം ഉണ്ട് എന്ന് അനുമാനിക്കാവുന്നതല്ലതന്നെ.

ബ്രാഹ്മണർക്കും, പണിക്കർമാർക്കും മറ്റും യന്ത്രങ്ങളുടേയും, തന്ത്രങ്ങളുടേയും, മന്ത്രങ്ങളുടേയും, ജ്യോതിഷത്തിൽ കവടി നിരത്തി പ്രശ്നവിചാരം നടത്തുന്നതിന്റേയും പിന്നിൽ പ്രവർത്തിക്കുന്ന നിഗൂഢമായുള്ള സോഫ്ട്വേർ സംവിധാനത്തെക്കുറിച്ച് എന്തെങ്കിലും വിവരം ഉണ്ടായിരുന്നുവോ എന്ന് അറിയില്ല.

എന്നാൽ ഇന്ന് Google Assistantഉം, GPSഉം, Siriയും, Alexaയും ഉപയോഗിക്കുന്ന മിക്ക ആളുകൾക്കും ഇവയുടെ പിന്നിൽ പ്രവർത്തിക്കുന്ന സോഫ്ട്വേർ സംവിധാനത്തെക്കുറിച്ച് യാതോരു വിവരവും ഇല്ലാ എന്നും ഓർക്കേണ്ടതാണ്.

## 28. ശുഭശകുനങ്ങളുടേയും ദു:ശ്ശകുനങ്ങളുടേയും

അതീന്ദ്രിയ സോഫ്ട്വേർ വേദി

---

ശുഭശകുനം - ദു:ശ്ശകുനം എന്നുള്ളത് പൂർണ്ണമായും അന്ധവിശ്വാസം ആയിരിക്കേണം എന്നില്ല. ജീവൻ എന്ന പ്രതിഭാസത്തേയും ഭൗതിക യാഥാർത്ഥ്യത്തേയും നിലനിർത്തുന്നതും, നടത്തിപ്പ് ചെയ്യുന്നതും ഒരു അതീന്ദ്രിയ സോഫ്ട്വേർ പ്രതിഭാസം ആണ് എന്നത് ഈ എഴുത്തുകാരന് പൂർണ്ണമായും ഉറപ്പുള്ളകാര്യമണ്. ഇങ്ങിനെയെങ്കിൽ ഒരു മനുഷ്യന്റെ ഓരോ കോശത്തേയും നിർമ്മിക്കുന്ന സോഫ്ട്വേർ കോഡുകളിലും, അക്കമൂല്യങ്ങളിലും മറ്റ് അത് പോലുള്ള കാര്യങ്ങളിലും മൂല്യങ്ങളിൽ പോസിറ്റിവ് ആയും നെഗെറ്റിവ് ആയും സ്വാധീനം ചലുത്താവുന്ന പലതും കണ്ടേക്കാം. പോസിറ്റിവ് ആയുള്ളവയെ ശുഭശകുനം എന്നും, അതിന് നേരെ വിപരീതമായുള്ളവയെ ദു:ശ്ശകുനം എന്നും വേണമെങ്കിൽ ചെറിയതോതിൽ മനസ്സിലാക്കാവുന്നതാണ്.

എന്നാൽ, ജീവന്റെ സോഫ്ട്വേറിനുള്ളിൽ കോശം എന്ന രീതിയിൽ കാര്യങ്ങൾ രൂപകൽപ്പന ചെയ്തിരിക്കേണം എന്നില്ല. കോശം എന്നുള്ളത്, Biologyയുടെ സങ്കൽപ്പമാണ്. അതീന്ദ്രിയ സോഫ്ട്വേറുകളുടെ വേദിയിൽ ഈ വിധ ഭൗതിക

ശാസ്ത്ര സങ്കൽപ്പങ്ങൾക്ക് പരിമിതമായ പ്രസക്തിയേ കണ്ടേക്കുള്ളു.

മനസ്സിന് വിഷമവും, അതുമല്ലെങ്കിൽ മനസ്സിന് അറപ്പും വരുത്തുന്നകാര്യങ്ങൾ അശുഭമാണ് എന്ന് ഭൗതികമായി പറയാവുന്നതാണ് എങ്കിൽകൂടി, സോഫ്ട്വേറിന്റെ ലോകത്തിൽ കാര്യങ്ങൾ വളരെ സങ്കീർണ്ണമായേക്കാം. കാരണം, കാണുന്നതോ, അതുമല്ലെങ്കിൽ കേൾക്കുന്നതോ, അതുമല്ലെങ്കിൽ ചിന്തിക്കുന്നതോ ആയ വസ്തുവിനും ഒരു സോഫ്ട്വേർ രൂപം ഉണ്ട്. അങ്ങിനെയെങ്കിൽ, ഭൗതികമായി ശ്രദ്ധിക്കാൻപറ്റാത്ത രീതിയിൽ, സോഫ്ട്വേറുകളുടെ കോഡുകൾ തമ്മിൽ പ്രതിപ്രവർത്തിച്ചേക്കാം. ഈ പ്രതിപ്രവർത്തനവും പോസിറ്റീവോ നെഗറ്റീവോ ആയ സ്വാധീനം മനസ്സിലും ഭൗതിക യാഥാർത്ഥ്യത്തിലും വരുത്താം.

എന്നാൽ കാര്യങ്ങൾ കുറച്ചുകൂടി സങ്കീർണമായേക്കാം. ഭാഷാ കോഡുകൾക്ക് ജീവന്റേയും യാഥാർത്ഥ്യത്തിന്റെയും സോഫ്ട്വേർകോഡുകളുമായി ശക്തമായ ബന്ധം ഉണ്ട് എന്നാണ് മനസ്സിലാക്കുന്നത്. അതിനാൽത്തന്നെ ഫ്യൂഡൽഭാഷാ കോഡുകൾ ഈ വിധ ശുഭശകുന - ദു:ശ്ശകുന പ്രതിഭാസങ്ങളെ കാര്യമായി സ്വാധീനിക്കുന്നുണ്ടാവാം.

അതിനാൽത്തന്നെ ഫ്യൂഡൽഭാഷാ സാമൂഹിക ഉച്ചനീചത്വ കണ്ണിയിൽപ്പെട്ട ഏവരും ഈ വിധമായുള്ള ശകുനങ്ങളെ കാര്യമായിത്തന്നെ ഗൗനിച്ചേക്കാം.

ചിലപ്പോൾ ശരീരത്തിലെ ഏതെങ്കിലും അവയവത്തിലേയോ, ഭാഗത്തിലേയോ തരിപ്പോ തുടിപ്പോ, പല വിധ ശകുനങ്ങൾ ആയോ, അതുമല്ലെങ്കിൽ മുൻകൂട്ടിയുള്ള അറിവ് നൽകുന്നതായ അടയാളങ്ങൾ ആയോ കാണാം എന്നപോലുള്ള വിശ്വാസങ്ങളും നിലവിൽ ഉണ്ട്.

ശകുനങ്ങൾ എന്നത് ബ്രാഹ്മണരുടെ മാത്രം പൈതൃകത്തിൽ വരുന്ന കാര്യമല്ലാ എന്ന് തോന്നുന്നു. പൊലയന്മാർക്കു പോലും ഈ വിധ ചിന്തകൾ ഉണ്ടായിരുന്നു. കണികാണുക എന്നുള്ളതും ഈ വിധ ശകുനങ്ങളുമായി ബന്ധപ്പെട്ടാണ് കിടിക്കുന്നത്. എന്നാൽ ഈ വിധ പല ശുഭശകുനങ്ങളും ദു:ശ്ശകുനങ്ങളും ഫ്യൂഡൽഭാഷാ കോഡുകൾ നിർമ്മിക്കുന്ന പോസിറ്റിവ് - നെഗറ്റിവ് മൂല്യങ്ങളുമായി ബന്ധപ്പെട്ടാണ് കിടുക്കുന്നത് എന്ന് തോന്നുന്നു. കാരണം, ഇങ്ഗ്ളിഷിൽ പൊതുവേ പറഞ്ഞാൽ ഈ വിധമുള്ള കാര്യങ്ങൾ കുറവാണ്. പ്രത്യേകിച്ചും, വ്യക്തികളുമായി ബന്ധപ്പെട്ടവ.

എന്നാൽ ഭൂഖണ്ഡ യൂറോപ്പിൽ കാര്യങ്ങൾ ഈ വിധമല്ലായിരുന്നു എന്ന് തോന്നുന്നു.

എന്നാൽ ഇങ്ഗ്ളിഷിൽ auspicious, inauspicious, jinx തുടങ്ങിയ പദപ്രയോഗങ്ങൾ ഉണ്ട്. ഇവയിൽ Jinx എന്നതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം എന്ന് വിചാരിക്കുന്നു.

ദക്ഷിണേഷ്യയിൽ സാമൂഹിക ഘടന മാറുന്നതിന് അനുസൃതമായി ഈവക കാര്യങ്ങളിൽ ഭൗതിക തലത്തിൽ മാറ്റം വന്നിട്ടുണ്ടാവാം. എന്നുവച്ചാൽ, വളരെ കീഴ്ജാതിക്കാരനായ വ്യക്തിയുടെ സാന്നിധ്യം പണ്ട് കാലങ്ങളിൽ നൽകുന്ന മാനസികാനുഭവമല്ല, ഇന്ന് ഇതേ ജാതിക്കാരൻ ഐഏഎസ് എടുത്തുനിൽക്കുമ്പോൾ. ഹീന ജോലിചെയ്യുന്ന ഉയർന്ന ജാതിക്കാരൻ ചിലപ്പോൾ പഴയകാല കീഴ്ജാതിക്കാരൻ നൽകുന്ന മാനസികാനുഭവം നൽകിയേക്കാം. എന്നാൽ ഈ വിധ കാര്യങ്ങളെക്കുറിച്ച് ഈ വിധമായുള്ള ആഴം കുറഞ്ഞ വാക്കുകളിൽ പ്രതിപാദിക്കുന്നത് ശരിയാരിക്കില്ല.

EDGAR THURSTON എഴുതിയ OMENS AND SUPERSTITIONS OF SOUTHERN INDIA എന്ന ഗ്രന്ഥത്തിൽ

ഈ വിധ ശകുനങ്ങളെക്കുറിച്ച് കാര്യമായിത്തന്നെ പ്രതിപാദിക്കുന്നുണ്ട്.

ആ ഗ്രന്ഥത്തിൽ ഒരു പ്രത്യേക കാര്യം പറയുന്നത് ശ്രദ്ധയിൽ വന്നിരുന്നു. ബ്രാഹ്മണൻ ഭക്ഷണം കഴിക്കുന്നത് വളരെ കീഴ്ജനത്തിൽ പെട്ട ആൾ കാണുന്നു. ബ്രാഹ്മണനെ സംബന്ധിച്ചെടുത്തോളം വളരെ കീഴിൽ ഉള്ള ജനത്തിൽപെട്ട വ്യക്തി, എല്ലാ വിധത്തിലും തരംതാണ ആളാണ്. ഈ ആളുടെ കണ്ണിൽ നിന്നും വികരണം ചെയ്യുന്ന രശ്മി, അത് പതിക്കുന്ന എല്ലാത്തിലും നിഷേധകത്വം പരത്തും. ഈ വിധം മലിനമാക്കപ്പെട്ട ഭക്ഷണം, ബ്രാഹ്മണൻ കഴിച്ചാൽ, അത് ആ ബ്രാഹ്മണനെ പ്രതികൂലമായി ബാധിക്കും. British Associationന്റെ Yorkൽ 1906ൽ നടന്ന മീറ്റിങ്ങിൽ Mr E. S.Hartland എന്ന വ്യക്തി Melanesian പ്രദേശങ്ങളിലെ ജനങ്ങളിൽ ഉള്ള conception of a transmissible personalityയെക്കുറിച്ച് ഈ ഗ്രന്ഥത്തിൽ പറഞ്ഞത് ഇതുവായി ബന്ധമുള്ളകാര്യമാണ്. അവിടങ്ങളിൽ ഇതിനെ mana എന്നാണ് അറിയപ്പെടുന്നത്.

ഇങ്ഗ്ളിഷ് ഭാഷാ കോഡുകളിലൂടെ നോക്കിയാൽ ഈ വിധമുള്ള സാംസ്ക്കാരിക ചിന്തകൾ വെറും വിഡ്ഢിത്തമായിത്തോന്നാം എങ്കിലും, വ്യത്യസ്ത സവിശേഷതകൾ ഉള്ള ഭാഷകളുടെ ആന്തരിക കോഡുകളിലൂടെ വീക്ഷിച്ചാൽ, മറ്റ് ചിലത്

അറിവിൽ വന്നേക്കാം. ഉദാഹരണത്തിന്, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന വ്യക്തികളുടെ നേത്രങ്ങൾക്കും നേത്രരശ്മികൾക്കും, ഇങ്ഗ്ളിഷിൽ ചന്തിക്കാൻ പോലും ആവാത്ത ശക്തികൾ ഉണ്ട്. ഈ കാര്യം നേരത്തെ പ്രതിപാദിച്ച കാര്യമാണ് എന്ന് തോന്നുന്നു. ഉറപ്പില്ല.

ഒരേ വ്യക്തിയെ നീയെന്നും, നിങ്ങൾ എന്നും, താങ്കൾ എന്നും ചിന്തിച്ചുകൊണ്ട് വീക്ഷിക്കുന്ന മൂന്ന് വ്യത്യസ്ത വ്യക്തികളുടെ നേത്രങ്ങൾക്ക് മൂന്ന് വ്യത്യസ്ത ഭാവമായിരിക്കും. ഇത് തന്നെ വീക്ഷിക്കുന്നത് തരംതാണ ആൾ, സമൻ, ഉന്നതമൂല്യമുള്ള ആൾ എന്നരീതിയിലും വ്യത്യാസപ്പെടും. അതോടൊപ്പം തന്നെ വീക്ഷിക്കപ്പെടുന്ന ആൾ കീഴ്ജനത്തിൽപ്പെട്ട ആളോ, സമനായ വ്യക്തിയോ, ഉയർന്നവ്യക്തിയോ എന്നതും, നേത്രഭാഷയേയും നേത്ര രശ്മിയേയും മാറ്റിമറിക്കും.

അതീന്ദ്രിയമായി വികിരണം ചെയ്യപ്പെടുന്ന നേത്രരശ്മികൾ യഥാർത്ഥത്തിൽ ഭൗതികമായുള്ള രശ്മികൾ ആവില്ലതന്നെ. മറിച്ച്, അവ മറ്റേ ആളിൽ നിന്നും ഈ ആളിലേക്ക് കൈമാറ്റം ചെയ്യപ്പെടുന്ന സോഫ്ട്വേർ കോഡുകളാവാം. ഈ കോഡുകളിൽ, നീ, നിങ്ങൾ, താങ്കൾ എന്നതിന്റേയും, മറ്റേ ആളുടെ

സാമൂഹിക സ്ഥാനം ഭാഷാ കോഡുകളിൽ നിശ്ചയിച്ചിട്ടുള്ള നിലവാരത്തിന്റെ മൂല്യവും മറ്റും അടങ്ങിയിരിക്കും. ഇത് കൈമാറപ്പെടുന്ന വ്യക്തിയുടെ ജീവന്റെ സോഫ്ട്വേർ കോഡുകളുമായി പ്രതിപ്രവർത്തിക്കുകയും, അവയിൽ മാറ്റങ്ങൾ വരുത്തുകയും ചെയ്യും.

ഇങ്ഗ്ളിഷിൽ Evil eye എന്നും മലയാളത്തിൽ ദൃഷ്ടിദോഷം, കണ്ണുകൊള്ളുക, കരിങ്കണ്ണ് എന്നെല്ലാം പേരിൽ പറയപ്പെടുന്ന കാര്യങ്ങളുടെ ഫ്യൂഡൽ ഭാഷാ വിശദ്ധീകരണത്തിന്റെ ഒരു ചെറിയ തുണ്ട് ആയേക്കാം മുകളിൽ സൂചിപ്പിച്ചത്. ഈ വിധമായുള്ള പലതും, കലർപ്പ് വന്നുചേർന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് ഭാഷയിൽ വളരെ കുറവായേ കാണപ്പെടുള്ളു. കാരണം, വ്യക്തിയുടെ ആന്തരിക കോഡുകളിൽ ഭീമമായ രൂപകൽപ്പനാ മാറ്റങ്ങൾ നടത്താൻ കഴിവുള്ള സംബോധനാ / പരാമർശം വാക്കുകൾക്ക് രണ്ടും, മൂന്നും അതിലധികവും ആയുള്ള തരഭേദങ്ങൾ ഇങ്ഗ്ളിഷിൽ ഇല്ലതന്നെ. എന്നിരുന്നാലും, ഇങ്ഗ്ളിഷ് ഭാഷയ്ക്ക് പിന്നിലും ഒരു അതീന്ദ്രിയ സോഫ്ട്വേർ വേദിയുണ്ട് എന്നതും ഓർക്കേണ്ടതുതന്നെയാണ്.

മുകളിൽ വിശദ്ധീകരിക്കപ്പെട്ട transmissible personality എന്ന പ്രതിഭാസത്തെക്കുറിച്ച്,

ആധുനിക ശാസ്ത്ര വിശദ്ധീകരണങ്ങളിലൂടെ ഭൗതിക കാര്യങ്ങളെ കാണുന്നവർക്ക് വിശ്വാസം വന്നേക്കില്ല. എന്നാൽ, ഇങ്ഗ്ളണ്ടിൽ, ഒരേ ഫ്യൂഡൽഭാഷ സംസാരിക്കുന്നവർ കൂട്ടമായി ഒരു ദിക്കിൽ വന്നുതാമസിച്ചാൽ, അവിടുണ്ടായിരുന്ന ഇങ്ഗ്ളിഷുകാരായ കുടുംബക്കാർ കൂട്ടമായി സ്ഥലം വിടുന്നുണ്ട് എന്ന ഒരു പ്രതിഭാസം ഇന്ന് നടക്കുന്നുണ്ട്. ചുറ്റുമുള്ള ഫ്യൂഡൽ ഭാഷക്കാരുടെ നേത്രങ്ങളെപ്പോലും അവർക്ക് ഭയമാണ് എന്ന് അവർ പച്ചയായി പറയില്ലായെങ്കിലും, അതായിരിക്കാം വാസ്തവം.

തിരുവിതാംകൂറിൽ ക്രിസ്തീയ മതത്തിലേക്ക് മാറിയ കീഴ്ജനത്തിൽ പെട്ട പലരും, ഭാഷാ കോഡുകൾ പിന്നണിയിൽ നിന്നും നിയന്ത്രിക്കുന്ന പലവിധ മാനസിക ഭാവങ്ങൾക്കും വിധേയരായിത്തുടർന്നുപോന്നു എന്നാണ് കാണുന്നത്. കാരണം, മതം പുതിയതാണെങ്കിലും, ഭാഷാ കോഡുകൾ പഴയതുതന്നെ.

വ്യക്തി മതം മാറാതെതന്നെ ഇങ്ഗ്ളണ്ടിൽ പോയി, ഇങ്ഗ്ളിഷ് സംസാരിച്ച്, ജീവിച്ചാൽ, തിരുവിതാംകൂറിൽ മതംമാറിയതിനേക്കാളും മാറ്റങ്ങൾ വ്യക്തിയുടെ ശരീരത്തിലും ശരീരഭാഷയിലും മനസ്സിലും മാനസിക

## 29. ഊണവും സ്വരമാധുര്യവും അല്ല മനുഷ്യവ്യക്തിത്വത്തെ രൂപകൽപനചെയ്യുന്നത്

വെറ്റിലയും ചുണ്ണാമ്പും പുകയിലയും വായിൽ ഇട്ട് ചവച്ച് നീട്ടി തുപ്പുന്നത്, ആഢ്യത്തത്തിന്റെ ഭാവമായിരുന്നിരിക്കാം. എന്നാൽ, കീഴ്ജാതിക്കാരും ഈ വിധം മുറുക്കിത്തുപ്പാറില്ലേ എന്ന് ഒരു സംശയം. പോരാത്തതിന്, ഈ വിധ കാര്യങ്ങൾ ചില ആദ്ധ്യാത്മിക കർമ്മങ്ങളിൽ പല ജാതിക്കാരും ഉപയോഗിച്ചിരുന്നു എന്നും തോന്നുന്നു. ഇതിനാൽത്തന്നെ വെറ്റിലയും ചുണ്ണാമ്പും പുകയിലയും തിരുവിതാംകൂറിലെ പൊതുവായുള്ള പാരമ്പര്യങ്ങളിൽ വരുന്നകാര്യമാകാം.

പിതൃഹോമം, ശ്രാദ്ധം, പിണ്ഡം, ബലി തുടങ്ങിയവയെക്കുറിച്ച് കാര്യമായ അറിവ് ഈ എഴുത്തുകാരന് ഇല്ല. എന്നാൽ, പെട്ടെന്ന് മനസ്സിൽ വന്ന മറ്റൊരു കാര്യം ഉണ്ട്. ഈ ഉപദ്വീപിൽ മിക്ക കുടുംബങ്ങളും അവരുടെ പിതാമഹന്മാരെക്കുറിച്ചും പൂർവ്വികരെക്കുറിച്ചും യാതോരും അറിവും രേഖയും നിലനിർത്തുന്നില്ല എന്ന്. വൻ തറവാട് മഹിമയും, തറവാട് പേരും മറ്റും പറയുന്നവർക്ക് പോലും, ഈ വിധമുള്ള ഒരു അറിവ് ഇല്ലായിരുന്നു എന്ന് തോന്നുന്നു.

London Missionary Societyയും മറ്റും തിരുവിതാംകൂറിൽ തുടങ്ങിവച്ച കൃസ്തീയ പ്രസ്ഥാനങ്ങളുമായി പ്രാദേശിക മതത്തെയും സംസ്ക്കാരത്തേയും താരതമ്യം ചെയ്യുമ്പോൾ, ഏതാനും ചില ചെറിയ കാര്യങ്ങൾ കൂടി സൂചിപ്പിക്കാൻ തോന്നുന്നു. താലി, തുലാഭാരം, ഹിരണ്യ ഗർഭം, ഭദ്രദീപം, പൂജവെപ്പ് / എടുപ്പ്, കുരുതി / മനുഷ്യക്കുരുതി, ശങ്കരാചാര്യർ, ചെണ്ട, ഓണം, ദീപാവലി, സംക്രാന്തി / വിനായകചതുർത്ഥി, ഗോകുലാഷ്ടമി, ശംഖുനാദം, ഓംകാരം, രുദ്രാക്ഷമാല, കാരണവർ അങ്ങിനെ പലതും.

ആദ്യത്തേത് വിവാഹവുമായി ബന്ധപ്പെട്ടകാര്യമാണ്. പല ജനക്കൂട്ടങ്ങളും ഇത് ഉപയോഗിച്ചിരുന്നു എന്നുതോന്നുന്നു. അവസാനത്തേത്, കൂട്ടുകുടുംബനാഥനാണ്. പല മരുമക്കത്തായ ജനക്കൂട്ടങ്ങളിലും ഈ ഒരു സ്ഥാനക്കാരൻ ഉണ്ടായിരുന്നു എന്ന് തോന്നുന്നു. എന്നാൽ തിരുവിതാംകൂറിലെ മുഖ്യകീഴ്ജനമായ ഈഴവരിൽ മിക്കവരും മക്കത്തായ കുടുംബക്കാരായിരുന്നു. അവരിൽ ഈ കരണവൻ എന്ന സ്ഥാനത്തിന്റെ പ്രസക്തിയും പ്രാധാന്യവും ഏവിതമായിരുന്നു എന്ന് അറിയില്ല.

തുലാഭാരം പാപമോക്ഷത്തിനായി ചെയ്യുന്ന കാര്യമാണ്. തിരുവിതാംകൂറിൽ ഇത് രാജാവാണ് ചെയ്യാറ് എന്ന് തോന്നുന്നു. തുലാസിന്റെ ഒരു ത്രാസിൽ രാജാവ് ഇരിക്കുന്നു. കൈയിൽ വാളും പരിചയും ഉണ്ടായിരിക്കും. മറ്റേ ത്രാസിൽ ദേവന്റെ പേര് ലിഖിതപ്പെടുത്തിയ സ്വർണ്ണ നാണയങ്ങൾ വെച്ച് നിറച്ച്, രാജാവിന്റെ ഭാരത്തിന് തുല്യമാക്കും. ഈ നാണയങ്ങൾ രാജ്യത്തുള്ള ബ്രാഹ്മണർക്ക് അവരവരുടെ സാമൂഹിക മഹത്വത്തിനും അവകാശത്തിനും അനുസൃതമായി വിതരണം ചെയ്യപ്പെടും.

ഇത് പെട്ടന്ന് കേട്ടാൽ ശുദ്ധവിഡ്ഢിത്തമായിത്തോന്നാമെങ്കിലും, രാജവാഴ്ചയുടെയും രാജാവിന്റേയും, നിയമസാധുതയും വിശ്വാസ്യതയും പ്രാമാണ്യവും വിശ്വസനീയതയും പരിശുദ്ധിയും ആഭിജാതതയും യുക്തിപൂർവ്വതയും മറ്റും മറ്റും ഈ പുണ്യകർമ്മത്താൽ ഫ്യൂഡൽ ഭാഷാകോഡുകളിൽ ജനഹൃദയങ്ങളുടെ ആഴങ്ങളിൽ മായാത്ത രൂപത്തിൽ അലങ്കരിക്കപ്പെടും എന്നുള്ളതാണ് വാസ്തവം. REV. SAMUEL MATEER ഇതിനെ ശുദ്ധവിഡ്ഢിത്തമായാണ് കാണുന്നതെങ്കിലും, ഇദ്ദേഹത്തിന് ആഴങ്ങളിൽ മനസ്സിലാക്കാൻ പറ്റാത്ത പ്രാദേശിക ഭാഷയിൽ

ഇത് വിഡ്ഢിത്തം അല്ലതന്നെ. എന്നാൽ, ഇതും, കീഴ്ജനത്തിന്റെ പാരമ്പര്യങ്ങളിൽ വരുന്ന കാര്യമല്ല.

എന്നാൽ ബ്യട്ടിഷ്-ഇന്ത്യയിൽ പോലും പല ധനികരും ഇതുപോലുള്ള കാര്യങ്ങൾ ചെയ്യുമായിരുന്നു പോലും. ബ്രാഹ്മണ ജനത്തിൽ പെട്ട ഒരു കലക്ടർക്ക് ഒരു മുസ്ലിം വനിതയിൽ ജനിച്ച മകനെ ഈ വിധം ബ്രാഹ്മണ ജനവർഗ്ഗത്തിലേക്ക് ഉയർത്തിയെടുത്ത ഒരു സംഭവം MATEER വിവരിക്കുന്നുണ്ട്. കുട്ടിയുടെ തൂക്കത്തിന് തുല്യമായ സ്വർണ്ണമാണ് ഇതിന് ഉപയോഗിച്ചത്.

ശങ്കരാചാര്യർ കാലടിയിൽ ജനിച്ച ബ്രാഹ്മണനായിരുന്നു എന്ന് അറിയുന്നു. ഇതിനാൽത്തന്നെ കീഴ്ജനത്തിന് ഈ ആചാര്യനുമായി ബന്ധം ഉണ്ടാവാൻ സാധ്യതയില്ല. മാത്രവുമല്ല, ശങ്കരാചാര്യരുടെ പ്രാദേശിക ഭാഷ തമിഴ് ആയിരുന്നിരിക്കില്ലേ എന്നും ഒരു സംശയം. പോരാത്തതിന്, ശങ്കരാചാര്യരുടെ അദ്വൈതം എന്ന ആശയം അതുമല്ലെങ്കിൽ പ്രത്യയശാസ്ത്രം അതുമല്ലെങ്കിൽ സിദ്ധാന്തം എന്താണ് എന്ന് അറിയുന്നവർ അന്ന് കീഴ്ജനത്തിൽപ്പെട്ടവരിൽ ആരെങ്കിലും കാണുമോ എന്ന് അറിയില്ല. വേദാന്തത്തിന്റെ മൂന്ന് ഉപദർശനങ്ങളിൽ ഒന്നാണ് അദ്വൈത സിദ്ധാന്തം എന്ന് എഴുതിക്കാണുന്നു.

വേദം തന്നെ കേട്ടിട്ടില്ലാത്ത ശൂദ്രർ (നായർമാർ) അടക്കമുള്ള കീഴ്ജനത്തിന് ശങ്കരാചാര്യരുമായി എന്ത് ബന്ധം ഉണ്ടാവും എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല.

തത്വമസിയുടെ വിത്തുവിതച്ചിട്ടെന്ത് കാര്യം? അതിനെക്കുറിച്ച് പിന്നീട് പറയാം.

ചെണ്ട എന്നുള്ളത്, ബ്രാഹ്മണ ക്ഷേത്രങ്ങളിൽ ഉപയോഗിക്കുന്ന കാര്യമാകാം. വേദകാല ഹോമങ്ങളിലും, യജ്ഞങ്ങളിലും ഉപയോഗിച്ചിരുന്നുവോ എന്ന് അറിയില്ല. എന്നാൽ, പൊതുവെ പറഞ്ഞാൽ ലോകമെമ്പാടും ഉള്ള ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മിക ആചാരാനുഷ്ഠാനങ്ങളിലും, ക്രീയാക്രമങ്ങളിലും ചെണ്ടപോലുള്ള മുട്ടിയും കൊട്ടിയും ശബ്ദമുണ്ടാക്കുന്ന സംഗീതോപകരണങ്ങൾ ഉപയോഗിക്കപ്പെടുന്നുണ്ട് എന്നാണ് തോന്നുന്നത്. തിരുവിതാംകൂറിൽ കീഴ്ജനക്കൂട്ടവും, അവരുടെ ദൈവാരാധനയുമായി ഇത് ഉപയോഗിച്ചിട്ടുണ്ടാവും.

ഓണം എന്നുള്ളത് ആരുടെ ആണ്ടുതോറുമുള്ള ആചാര ഉത്സവമായിരുന്നു എന്ന് അറിയില്ല. തിരുവിതാംകൂറിൽ കീഴ്ജനത്തിൽപ്പെട്ട അടിമ ജനത്തിനെ ഓരോ വർഷവും വിട്ടുമുറ്റത്ത്

വരുത്തി, അവരുടെ ദാസഭാവവും, അടിമ അവസ്ഥയും മനസ്സിൽ ഓർമ്മപ്പെടുത്താനും അടിച്ചേൽപ്പിക്കാനും ഭൂജന്മികുടുംബങ്ങൾക്ക് ഉപകരിച്ചിരുന്ന ഒരു കൂട്ടം ദിനങ്ങളായിരുന്നു ഓണം എന്ന് തോന്നുന്നു. തിരുവിതാംകൂറിലെ ഓണം യഥാർത്ഥത്തിൽ ഒരു തമിഴ് ഭാഷാ പാരമ്പര്യമുള്ള ആചാരമായിരുന്നിരിക്കാം. എന്നാൽ വൻമലകൾക്ക് അപ്പുറമുള്ള പാണ്ഡിപ്രദേശങ്ങളിലേക്ക് ഇത് പടർന്നില്ലാ എന്നാണ് തോന്നുന്നത്.

എന്നാൽ കടലിലൂടെ കുറച്ച് ദൂരം നേരെ നീങ്ങിയാൽ എത്തിച്ചേരാവുന്ന മലബാർ പ്രദേശത്ത് ഓണം നിലനിന്നിരുന്നു എന്നാണ് തോന്നുന്നത്. ഓണം മലബാറിൽ നിന്നും തിരുവിതാംകൂറിലേക്കോ, അതോ തിരുവിതാംകൂറിൽ നിന്നും മലബാറിലേക്കോ ആണ് പടർന്നത് എന്നതിനെക്കുറിച്ച് യാതോരു രേഖയും ഇങ്ഗ്ളിഷ് എഴുത്തുകാരുടെ ഗ്രന്ഥങ്ങളിൽ ഈ എഴുത്തുകാരന് കണ്ടെത്താൻ ആയിട്ടില്ല. എന്നാൽ മലബാറിലുള്ള ബ്രാഹ്മണർക്ക് കീഴിൽ ഉള്ള ജനതയും, തിരുവിതാംകൂറിൽ ഉള്ള ബ്രാഹ്മണർക്ക് കീഴിൽ ഉള്ള ജനതയും, തമ്മിൽ വ്യത്യസ്തരായിരുന്നു എന്നു തോന്നുന്നു. ഇതിനാൽത്തന്നെ മലബാറിലെ പാരമ്പര്യ ഓണവും തിരുവിതാംകൂറിലെ

പാരമ്പര്യ ഓണവും തമ്മിൽ കാര്യമായ വ്യത്യാസം പണ്ട് കാലങ്ങളിൽ കണ്ടിരുന്നു. ഇന്ന് ഇതിന്റെ മാഞ്ഞ് കൊണ്ടിരിക്കുന്ന ഒരു രേഖയാവാം മലബാറിലെ പൊന്നോലക്കുടയുമായി വരുന്ന ഓണപ്പൊട്ടൻ. മലയന്മാരാണ് ഈ വിധം മഞ്ഞയും ചുവപ്പും പച്ചയും ഉള്ള ചമയങ്ങളും കുരുത്തോലത്തോരണങ്ങളും ആയി വരാറ്. ഓലക്കുട യഥാർത്ഥത്തിൽ കീഴ്ജനത്തിന് ഉപയോഗിക്കാൻ പാടില്ലാത്ത വസ്തുവായിരുന്നു. എന്നാൽ ഈ വിധ കാര്യങ്ങളിൽ ഉപയോഗിക്കപ്പെടുന്നത് അനുവദിക്കപ്പെട്ടിരുന്നു എന്ന് തോന്നുന്നു.

ശംഖുനാദം ബ്രാഹ്മണ ആചാരങ്ങളുമായാണ് ബന്ധപ്പെടുത്തിക്കാണുന്നത്. കീഴ്ജനത്തിന് ഇത് ഉപയോഗിക്കാൻ പാടില്ലായിരുന്നു എന്ന് തോന്നുന്നു. ശംഖുനാദവും, ഓംകാരവും എല്ലാംതന്നെ ഹൈന്ദവമതത്തിൽ പെട്ടകാര്യങ്ങൾ ആണ്. കീഴ്ജനം ഹൈന്ദവരല്ലായിരുന്നു എന്നുമാത്രം.

രുദ്രാക്ഷം എന്നത് ഉയർന്ന ജനത്തിന്റെ പാരമ്പര്യങ്ങളിൽ വരുന്നകാര്യമായിരിക്കാം. രുദ്രാക്ഷം എന്ന വാക്ക് ഉച്ചരിക്കുന്നത് തന്നെ ബ്രാഹ്മണർക്ക് 10 ഗോവിനെ ദാനം ചെയ്യുന്ന

പുണ്യം നൽകും എന്ന് വിശ്വസിക്കപ്പെട്ടിരുന്നു പോലും. രുദ്രാക്ഷങ്ങൾ തന്നെ പലതരത്തിലും ഉണ്ട് എന്ന് അറിയുന്നു. രണ്ട് രുദ്രാക്ഷങ്ങൾ പരസ്പരം ഒട്ടിനിൽക്കുന്നതിനെ ഗൗരീശങ്കര രുദ്രാക്ഷം എന്ന് പറയപ്പെടുന്നു. മൂല്യമേറിയതാണ് ഇത്.

കളങ്കമറ്റ രുദ്രാക്ഷ മണിയെ വെള്ളത്തിൽ ഉരച്ചാൽ, ആ വെള്ളത്തിന് മഞ്ഞ നിറഭേദം വരും പോലും. ഇത് രുദ്രാക്ഷോപനിഷത്തിൽ പറയുന്നകാര്യമാണ് എന്ന് Edgar Thurston രേഖപ്പെടുത്തുന്നു.

ഇനി ഇവയല്ലാത്ത വേറെയും കാര്യങ്ങൾ ഉണ്ട്. ഉദാഹരണത്തിന് രത്നങ്ങളും അവയിൽ പെടുന്ന നവരത്നങ്ങളും. ഗോമേദകമണിമുത്തുകൾ ചിന്നിയ ഗോവർദ്ധനത്തിനെക്കുറിച്ച് മലയാളത്തിലെ ഒരു പ്രസിദ്ധ സിനിമാ ഗാനത്തിൽ കേട്ടിട്ടുണ്ടാകും.

ഇങ്ങിനെ അനവധി കാര്യങ്ങൾ പ്രാദേശിക സംസ്ക്കാരത്തിൽ ഉണ്ട് എന്നാണ് കാണുന്നത്. London Missionary Society കൃസ്ത്രീയമതത്തിൽ നിറച്ച് കാണിച്ച് ഇവിടുള്ള കീഴ്ജനങ്ങളേയും ഉയർന്ന ജനങ്ങളേയും മോഹിപ്പിച്ചും പ്രലോഭിപ്പിച്ചും, വശീകരിച്ചെടുക്കാൻ പദ്ധിയിട്ടാലൊന്നും

തിരുവിതാകാംകൂറിൽ വിജയിക്കേണ്ടതില്ല. എന്നാൽ തിരുവിതാംകൂറിലെ സാമൂഹിക വാസ്തവത്തിൽ ഈ വിധമല്ല കാര്യങ്ങൾ. ഈ മുകളിൽ സൂചിപ്പിച്ച പ്രാദേശിക പാരമ്പര്യങ്ങളിൽ ഉള്ള എല്ലാം തന്നെ കഠിന ഹൃദയത്തോടുകൂടിയ ഒന്നു രണ്ട് ഫ്യൂഡൽ ഭാഷാ സാമൂഹിക ഉറയിലാണ് നിറഞ്ഞുനിന്നിരുന്നത്. അതിനാൽത്തന്നെ ഏവരും ഈ ഭാഷാ കോഡുകളുടെ ഭാവവും വിരോദങ്ങളും വെറുപ്പും അടിച്ചമർത്തലും മേന്മപ്പെടുത്തലും മറ്റുമാണ് ശരീരത്തിലും മനസ്സിലും പേറിയിരുന്നത്.

സിനിമാ ഗാനത്തിൽ

ഗോമേദകമണിമുത്തുകൾ ചിന്നിയ
ഗോവർദ്ധനത്തിൻ മടിയിൽ
കോടിജന്മങ്ങളിൽ നിൻകുഴൽ
വിളികേട്ടോടിവന്നവൾ ഞാൻ -
നിന്റെ ഗോപകന്യക ഞാൻ

എന്നൊക്കെ കേൾക്കാൻ വൻ രസം തന്നെയായിരിക്കും. എന്നാൽ ഈ വിധ പാട്ടുകൾ കേട്ട് ആസ്വദിച്ച് മൂളിപ്പാട്ടുപാടുന്ന പ്രാദേശികന്റെ മനസ്സും ശരീരവും സാമൂഹിക അന്തസ്സും രൂപകൽപ്പന ചെയ്യുന്നത് ഭാഷാ കോഡുകളാണ്. അല്ലാതെ ഈ വിധ പാട്ടുകൾ അല്ലതന്നെ.

സോമകളഭ മഴ പെയ്യും മാനം

ശ്യാമമേഘ മയിൽപ്പീലി വിതാനം

രുദ്രവീണയുടെ നാഡികളുലയും

വിദ്യാധരഗീതം സുന്ദരം സുന്ദരം സുന്ദരം

ഗൗരീശങ്കരശിഖരം ആ....(ചഞ്ചലിത..)

വലയാറിന്റെ ചഞ്ചലിത ചഞ്ചലിത ചലിത ചലിത പാദം എന്ന ഗാനത്തിൽ നിന്നുമുള്ള വരികൾ

Go to Main contents

## 30. തിരുവിതാംകൂറിന് ഇങ്ഗ്ളിഷ് ഭരണത്തിനോടുള്ള കൂറും കടപ്പാടും

പ്രാദേശിക ഭാഷയിൽ ഉറഞ്ഞുതുള്ളുന്ന ഉച്ചനീചത്വ കോഡുകളുടെ ധാഷ്ട്യത്തിന് വഴങ്ങി രൂപകൽപ്പന ചെയ്യപ്പെട്ടിരുന്ന തിരുവിതാംകൂർ രാജ്യം ബ്രിട്ടിഷ് - ഇന്ത്യയുടെ ഭാഗം അല്ലായിരുന്നു. എന്നാൽ, തിരുവിതാംകൂർ രാജകുടുംബം, ബ്രിട്ടിഷ് - ഇന്ത്യ ഭരിക്കുന്ന ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയോട് വളരെ കൂറും കടപ്പാടും അനുസരണവും കാട്ടിത്തന്നെയാണ് നിലനിന്നിരുന്നത്. ഇങ്ങിനെ കാര്യങ്ങൾ സംജാതമായതിന് പിന്നിൽ ഏതാനും ചരിത്ര സംഭവങ്ങൾ ഉണ്ടായിരുന്നു.

അവയിൽ പ്രധാനപ്പെട്ടത്, ആധുനിക തിരുവിതാംകൂർ രാജ്യത്തെ പടുത്തുയർത്തിയ മാർത്താണ്ഡവർമ്മ, ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് പൂർണ്ണമായ പിന്തുണ പ്രഖ്യാപിക്കുകയും അവരുടെ സംരക്ഷണത്തിൽ ആണ് രാജ്യം എന്ന് ഏവർക്കും അറിവ് കൊടുത്തതുമാണ്. ഇതിനാൽത്തന്നെ തിരുവിതാംകൂർ രാജ്യം ചുറ്റുമുള്ള എല്ലാ രാജ്യങ്ങളേയും പിടികൂടിയപ്പോഴും ഉപദ്വീപിലെ മറ്റ് വൻ കക്ഷികൾക്ക് തിരുവിതാംകൂറിനെ തൊടാനായില്ല.

എന്നാൽ മാർത്താണ്ഡവർമ്മയ്ക്ക് ശേഷം വന്ന രാമവർമ്മരാജാവിന് ഒരു വൻ ഭീക്ഷണിതന്നെ നേരിടേണ്ടതായി വന്നു. അത് Sultan Tipuവിൽ നിന്നുമായിരുന്നു. ടിപ്പു സുൽത്താൻ ഏതാണ്ട് Alwayeയുടെ തീരം വരെ ആക്രമിച്ച് എത്തി. മലബാറിൽ നിന്നും ഒട്ടുമിക്ക ഹൈന്ദവകുടുംബങ്ങളും നായർമാരും, കോഴിക്കോട്ടെ സാമൂതിരിയും, ചിറക്കൽ, (Tellicherryക്ക് അടുത്തുള്ള) കോട്ടയം, കുറുമ്പ്രനാട്, വെട്ടനാട്, ബെയ്പ്പൂർ, താന്നിയൂർ, Palghat, കൗളപാറ, കോറങ്കോട്ട്, ചൌഘട്ട, ഇടത്തറ, മണ്ണൂറ് എന്നിവിടങ്ങളിലെ രാജാക്കളും / നാടുവാഴിമാരും പേടിച്ച് വീട്ടുകാരേയുംകൂട്ടി തിരുവിതാംകൂറിലേക്ക് ഓടി.

വൻ കടത്തനാടൻ കളരിയും അഭ്യാസവും, ഓതിരം മുതൽ ഗദായഘട്ടം വരെയുള്ള പതിനെട്ട് അടവും, വായ്ത്താരിയും വാളും ഉറുമിയും പരിചയും പയറ്റും, കത്തിയും കഠാരയും ഗദയും ചൂരലും വടിയും, ഇടത്തുവച്ചും വലത്തുവച്ചും ഉള്ള ചുവടുകളും, മർമ്മവും മർമ്മാണിയും ചൂണ്ടുവിദ്യയും, ആനത്തിരിപ്പു മറിയലും, ഇടമ്പിരിയും വലംപിരിയും ഉള്ള പയറ്റുവെട്ടുകളും, മെയ്പ്പയറ്റും കുട്ടിക്കരണവും മറിയലും പൂട്ടും - ഒഴിയൽവിദ്യകളും, ഉണ്ണിആർച്ചയും തുമ്പോലാർച്ചയും ഒതേനനും

ആരോമലുണ്ണിയും കണ്ണപ്പനുണ്ണിയും, അങ്കത്തട്ടിലേക്ക് മയിലിനെപ്പോലെ പറന്നുകയറുന്ന മറ്റ് വീരന്മാരും ചേകോരും കുരിക്കളും മറ്റും മറ്റും ഇന്നും പാരമ്പര്യത്തിൽ പ്രഖ്യാപിക്കുന്ന മലബാറിലെ നായർമാരും, അവർക്കുമുകളിലുള്ള ഹൈന്ദവരും (ബ്രാഹ്മണരും) അവരോടുകൂറുകാണിക്കുന്ന മറ്റുള്ളവരും അവരുടെ പെണ്ണുങ്ങളേയും മറ്റ് കുടുംബക്കാരേയുംകൂട്ടി കടലിലൂടെ ജീവരക്ഷാർത്ഥം തോണികളിലൂടെയും പായക്കപ്പലുകളിലൂടെയും ഓടിപ്പോയി എന്നുള്ളത് വാസ്തവം തന്നെ.

ടിപ്പുവിന്റെ പ്രധാന സൈനികാധിപൻ ലാലി (Lally) എന്നു പേരുള്ള ഫ്രെഞ്ചുകാരനായ മിലിറ്ററി ഓഫിസർ ആയിരുന്നു. പട്ടാളത്തിൽ ഇറ്റലിക്കാരും, ഫ്രെഞ്ചുകാരും ഉണ്ടായിരുന്നു. എന്നാൽ, ടിപ്പുവിന്റെ പട്ടാളത്തേക്കാളും മലബാറിൽ ഹൈന്ദവരും നായർമാരും ഭയപ്പെട്ടത്, കീഴ്ജനത്തിൽപ്പെട്ട, ഇസ്ലാമിലേക്ക് കയറി, ടിപ്പുവിന്റെ പട്ടാളത്തിന് പലദിക്കിലും മുന്നിൽ സഞ്ചരിച്ച കൂട്ടരെ ആയിരുന്നു.

ടിപ്പുവിന്റെ ആക്രമണത്തിന് ശക്തിയേകാൻ ഫ്രെഞ്ച് പട്ടാളക്കപ്പലുകളും മാഹിയിൽനിന്നും നീങ്ങുന്നുണ്ടായിരുന്നു.

തിരുവിതാംകൂറിലെ നായർപടയും പേടിച്ചുതന്നെയാണ് നിന്നത്. MALABAR MANUALൽനിന്നും ഇതുമായി ബന്ധപ്പെട്ട പല ഉദ്ദരണികളും നൽകാവുന്നതാണ്.

QUOTE: The Travancore commander had arranged that the Raja’s force should reassemble upon the Vypeen Island, but the extreme consternation caused by the loss of their vaunted lines had upset this arrangement, and the whole of the force had dispersed for refuge into the jungles or had retreated to the south. END OF QUOTE

ആശയം: വൻ പ്രതിരോധ ശക്തിയുണ്ട് എന്ന് വീമ്പിളക്കപ്പെട്ടിരുന്ന Travancore Lines എന്ന വരുമ്പുകൾ ടിപ്പുവിന്റെ പട്ടാളം പൊളിച്ചു എന്ന വിവരം ലഭിച്ച, വൈപ്പിൻ തുരുത്തിൽ തമ്പടിക്കാനിരുന്ന, തിരുവിതാംകൂർ പട്ടാളം ആകെ വെപ്രാളത്തിൽ ആവുകയും, എല്ലാവരും കൂടി വനങ്ങളിലേക്ക് ഓടിപ്പോവുകയോ അതുമല്ലെങ്കിൽ തെക്കോട്ടേക്ക് പിന്മാറുകയോ ചെയ്തു.

രാമരാജാവും വൻ മനോവെപ്രാളത്തിൽ ആയിരുന്നു. Alwaye (ആലുവ) പുഴയുടെ കരയിൽ തമ്പടിച്ച ടിപ്പു Trivandrumത്തേക്ക് പടയോട്ടം തുടരാനാണ് തയ്യാറായിനിന്നിരുന്നത്. തന്റെ

കുതിരയെ പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ കൊടിമരത്തിൽ കെട്ടിനിർത്തിക്കാണിക്കും എന്ന് പ്രതിജ്ഞാബദ്ധമാണ് താൻ എന്ന് പരസ്യപ്പെടുത്തിക്കഴിഞ്ഞിരുന്നു. ആ ക്ഷേത്രത്തിൽ ആണെങ്കിൽ നിത്യവും സഹസ്രനാമജപവുമായി രാജാവ് കഴിഞ്ഞുകൂടി.

തിരുവിതാംകൂറിനെ ആക്രമിക്കുന്നത്, തങ്ങളെ ആക്രമിക്കുന്നതിന് തുല്യമാണ് എന്ന് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി Sultan Tipuവിനെ അറിയിച്ചിരുന്നു.

തിരുവിതാംകൂറിന് എല്ലാ പ്രതീക്ഷയും വിട്ടുനിൽക്കുന്ന അവസരത്തിലാണ് Tellicherryയിൽ നിന്നും ഇങ്ഗ്ളിഷ് കമ്പനി പട്ടാളം മുന്നോട്ട് നീങ്ങിയത്. തുടക്കത്തിൽത്തന്നെ ഫ്രഞ്ച് കപ്പലുകളെ ഇങ്ഗ്ളിഷ് കമ്പനിയുടെ നാവിക സേന കീഴ്പ്പെടുത്തി.

ഇങ്ഗ്ളിഷ് കമ്പനിയുടെ പട്ടാളം തിരുവിതാംകൂറിനെ രക്ഷിക്കാനായി മുന്നോട്ട് വന്നിരുന്നു. എന്നാൽ, തിരുവിതാംകൂർ പട്ടാളത്തിന്റെ ഭീരുത്വംകാരണം യുദ്ധത്തിന്റെ മുഖ്യ ചുമലത കമ്പനി പട്ടാളം തന്നെ ഏറ്റെടുക്കേണ്ടിവന്നിരുന്നു. താഴെക്കാണുന്ന

MALABAR MANUALലിൽ നിന്നുമുള്ള ഉദ്ദരണി കാണുക.

QUOTE: “We are in that confusion that I scarce know what to recommend respecting the detachment” (Colonel Hartley’s force). The consternation of the Raja's people was so great that they could not be trusted to procure supplies. The whole of the inhabitants, including the boat people, had gone off with their boats which had been collected for conveyance of Colonel Hartley’s detachment, so that the principal means of transport were also wanting END OF QUOTE

ആശയം: Colonel Hartleyയുടെ പട്ടാളത്തിന് പുഴ കടക്കാനായി വച്ചിരുന്ന തോണികൾ മുഴുവനും എടുത്തുകൊണ്ട്, (കൊടുങ്ങല്ലൂരിൽ) തോണിക്കാർ അടക്കമുള്ള മുഴുവൻ ജനങ്ങളും ജീവനുംകൊണ്ട് ഓടിപ്പോയിരുന്നു. അതിനാൽത്തന്നെ മുന്നോട്ട് നീങ്ങാനുള്ള വാഹന സൗകര്യം പോലും ഇവിടെ ഇല്ല. ഇങ്ഗ്ളിഷ് കമ്പനി വന്നപ്പോൾ, തിരുവിതാംകൂർ രാജ്യത്തിൽ നിന്നും ലഭിക്കും എന്ന് പ്രതീക്ഷിച്ച യാതോരു സഹകരണവും സഹയവും ലഭിക്കില്ല എന്ന് തീർച്ചായായിവന്നു.

എന്നാൽ ഇങ്ഗ്ളിഷ് കമ്പനി പട്ടാളം വരുന്നുണ്ട് എന്നും അധികം താമസിക്കാതെ

അലിക്കോട്ടയിൽ കയറും എന്ന് അറിഞ്ഞ ജനങ്ങളിൽ വൻ ആശ്വാസം വന്നുതുടങ്ങിയിരുന്നു.

QUOTE: Colonel Hartley nevertheless determined to push on and take post at Alikkotta. The news of his force being on its way had greatly quieted the inhabitants, and "the consternation which had seized all ranks of the people'' had considerably abated ......... END OF QUOTE

ഈ വിധം തകർന്നു തരിപ്പണമാകാൻ സാധ്യതയുണ്ടായിരുന്ന തിരുവിതാംകൂർ രാജ്യത്തെ വീണ്ടും രക്ഷിച്ച് പിടിച്ചുയർത്തിയത് English East India Company ആണ്. തുടർന്ന് തിരുവിതാംകൂർ രാജ്യം English East India Companyയുടെ സംരക്ഷണത്തിൽ തുടർന്നു. പോരാത്തതിന്, ആ രാജ്യം പത്മനാഭസ്വാമിയുടെ സംരക്ഷണത്തിലും ആണ് എന്ന വിശ്വാസവും പടർന്നിരുന്നു.

English East India Company കമ്പനിയോടുള്ള കൂറും കടപ്പാടും London Missionary Societyക്ക് ഒരു വൻ സമ്പത്തായി ലഭിച്ചു.

കാരണം അവർക്ക് ബ്യട്ടിഷ് - ഇന്ത്യയിൽ മിഷിനറി പ്രവർത്തനം നടത്താൻ English East India

Company അനുവാദം നൽകിയില്ലായെങ്കിലും, തിരുവിതാംകൂർ രാജ്യത്തിൽ പ്രവർത്തിക്കാനുള്ള അനുവാദവും, സംരക്ഷണവും English East India Companyയിലെ ചില ഉദ്യോഗസ്ഥർ അനൗപചാരികമായി തിരുവിതാംകൂർ രാജകുടുംബത്തിൽ നിന്നും വാങ്ങിക്കൊടുത്തു.

അങ്ങിനെ തിരുവിതാംകൂറിൽ മിഷിനറി പ്രവർത്തനം തുടങ്ങിയ London Missionary Society വിചിത്രമായ പല കാര്യങ്ങളും ആണ് കണ്ടനുഭവിച്ചറിഞ്ഞത്. തിരുവിതാംകൂറിൽ ക്രിസ്തീയ ജനത പണ്ടുകാലം മുതൽ അവിടെയുണ്ട്. എന്നാൽ അവർ തനി സ്വാർത്ഥരായ അടിമ ഉടമകളാണ്. അതേ സമയം ജനങ്ങളിൽ ഒരു വൻ ശതമാനം പേർ വെറും കന്നുകാലികളെപ്പോലെയാണ് ജീവിക്കുന്നത്. അവർക്ക് യാതോരു സ്വാതന്ത്ര്യവും ഇല്ല. എന്നാൽ ഇവരെ കെട്ടിയിടേണ്ടതോ ചങ്ങലക്കിടേണ്ടതോ ഭീഷണപ്പെടുത്തേണ്ടതോ ആവശ്യം ഇല്ലാ. മറിച്ച് അവർക്ക് അവരെ അടിച്ചമർത്തുന്നവരോട് വൻ ബഹുമാനം ആണ് ഉള്ളത്. മാത്രവുമല്ല, ഈ കന്നുകാലി ജനങ്ങളിൽ പെട്ടവർ തന്നെ പലതട്ടുകളായാണ് സമൂഹത്തിൽ നിലനിൽക്കുന്നത്. അവർക്ക് തമ്മിൽത്തമ്മിൽ അറപ്പും വെറുപ്പും ആണ് ഉള്ളത്. അവർക്ക് സംഘടിച്ച് നിന്നുകൊണ്ട് ഉയരാൻ ആകില്ല.

Go to Main contents

ഈ കൂട്ടരെ കന്നുകാലികളായി നിർവ്വചിക്കുന്നതും, ചങ്ങലക്കിടുന്നതും ഭാഷാ കോഡുകളാണ് എന്ന കാര്യം പക്ഷെ ഇങ്ഗ്ളിഷ് മിഷിനറിമാർക്ക് സ്വപ്നത്തിൽപ്പോലും അറിവ് ലഭിച്ചില്ലതന്നെ.

## 31. വൻ കൂലിയും കൈക്കൂലിയും സമാഹരിക്കുന്നവർ ചെയ്യുന്നത്

തിരുവിതാംകൂറിൽ രാജകുടുംബവും ജനങ്ങളും പലരീതിയിലും ഇങ്ഗ്ളിഷുകാരുടെ സാന്നിധ്യം ഇഷ്ടപ്പെട്ടിരുന്നു. എന്നാൽ ഇത് പലപ്പോഴും London Missionary Societyയുമായി കൂട്ടിക്കുഴഞ്ഞാണ് മനസ്സിലാക്കപ്പെട്ടത്.

സമൂഹത്തിൽ വിചിത്രങ്ങളായ അനുഭവമായിരുന്നു ഈ ഇങ്ഗ്ളിഷ് പ്രസ്ഥാനക്കാരുടെ സാന്നിധ്യം നൽകിയത്. ഒരു ഭാഗത്ത് രാജാവിന് ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങൾ തുടങ്ങിവച്ച വിവിധ വിദ്യാഭ്യാസ പ്രസ്ഥാനങ്ങളെ പകർത്തിയെടുക്കാനോ, അതുമല്ലെങ്കിൽ അവ വിപുലീകിരിക്കാനോ താൽപ്പര്യംവന്നിരുന്നു.

ഇന്ന് Trivandrum നഗരമധ്യത്തിൽ നിൽക്കുന്ന University Collegeഉം (1866 AD), അവിടെനിന്നും വളരെ അടുത്തുതന്നെയുള്ള Public Libraryയും (1829 AD) മറ്റുമായ അനവധി കാര്യങ്ങൾ ഈ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ സാമീപ്യത്താലാണ് സൃഷ്ടിക്കപ്പെട്ടത്. University Collegeന്റെ എഫ്ഫിലിയേഷൻ Madras Universityയോടായിരുന്നു. Madras University അന്ന് ലോകപ്രസിദ്ധമായ ഒരു യൂണിവേർസിറ്റിയായിരുന്നു. ഇങ്ഗ്ളിഷ്

സാംസ്ക്കാരിക മൂല്യങ്ങൾ ദക്ഷിണേഷ്യയിൽ വികിരണം ചെയ്യുന്ന ഒരു അത്യുഗ്രൻ പ്രസ്ഥാനമായിരുന്നു അന്ന് Madras University. ഇങ്ഗ്ളിഷുകാരായ അദ്ധ്യാപകരുടേയും സാമൂഹിക പരിഷ്ക്കർത്താക്കളുടേയും സാന്നിധ്യം, ഇങ്ഗ്ളിഷ് ഭാഷയിൽ അടങ്ങിയിരിക്കുന്ന വ്യക്തികൾക്ക് നൈസർഗ്ഗികമായി അവകാശപ്പെട്ട സാമൂഹിക അന്തസ്സ് എന്ന പുതുപുത്തൻ ആശയം പലരുടെ മനസ്സിലും പടർന്നുതുടങ്ങിയിരുന്നു. എന്നാൽ ഈ ഒരു കാര്യം ഇങ്ഗ്ളിഷ് ഭാഷയുടെ ആന്തിരിക കോഡുകളുമായി ആരുംതന്നെ ബന്ധപ്പെടുത്തി ചിന്തിച്ചില്ലാ എന്നുള്ളത് ആശ്ചര്യകരമായി തോന്നുന്നു.

ഇങ്ഗ്ളിഷുകാരുടെ നേരിട്ടുള്ളതും, അതുമല്ലെങ്കിൽ അങ്ങ് Madras Presidencyയിൽ നിന്നുമുള്ള ഇങ്ഗ്ളിഷ് ഭരണത്തിന്റെ അദൃശ്യമായ സ്വാധീനവും തിരുവിതാംകൂറിലെ പലരിലും യൂറോപ്യന്മാരോടും, ക്രിസ്റ്റ്യാനിറ്റിയോടും മൊത്തമായുള്ള ഒരു മതിപ്പാണ് വളർത്തിയത്. കാരണം ചില ഭൂഖണ്ഡ യൂറോപ്യന്മാരും ഐറിഷുകാരും സ്ക്കോട്ടിഷുകാരും മറ്റും തിരുവിതാംകൂറിൽ വന്ന് പലവിധ വാണിജ്യപരമായതോ, മതപരമായതോ ആയ കാര്യങ്ങൾ ചെയ്തിരുന്നു

എന്ന് തോന്നുന്നു. ഇവരെല്ലാം മൊത്തമായി തമ്മിൽത്തമ്മിൽ ഇങ്ഗ്ലിഷ് ഭാഷതന്നെയാണ് ഉപയോഗിച്ചിരുന്നത് എന്ന് തോന്നുന്നു. അതിന്റെ വ്യക്തമായ കാരണം, ഇങ്ഗ്ലിഷ് ഭാഷയിൽ ആശയവിനിമയം ചെയ്യുമ്പോൾ പലവിധ ഉച്ചനീചത്വങ്ങളേയും അതുപോലുള്ള മറ്റ് മാർഗ്ഗതടസ്സങ്ങളേയും മറികടക്കാനാവും എന്നതാണ്.

എന്നാൽ പല ഭൂഖണ്ഡയൂറോപ്യന്മാരും ഐറിഷുകാരും മറ്റും യഥാർത്ഥത്തിൽ ഇങ്ഗ്ലിഷ് സംസ്ക്കാരത്തിന് നേരെ വിപരീതമായുള്ളവർ തന്നെയാവാം. ഈ വിവരം തിരുവിതാംകൂറിൽ ഉന്നതവിദ്യാഭ്യാസം ലഭിച്ചപലരിലും വന്നില്ലാ എന്നുതോന്നുന്നു. എന്നാൽ ചിലരിൽ ഈ വിവരം വന്നിട്ടുണ്ടാവാം.

ക്രസ്ത്യൻ മതം വൻ സാമൂഹിക സമത്വ ആശയങ്ങളും അയൽക്കാരനെ സ്നേഹിക്കണം എന്നെല്ലാം പറയുന്നുണ്ടെങ്കിലും, ഇത് ഒരു പൊതുവായയുള്ള വാസ്തവം അല്ലതന്നെ. ഉദാഹരണത്തിന്, തിരുവിതാംകൂറിൽ സുറിയാനി ക്രസ്ത്യാനികൾ കാലാകാലങ്ങളായി നിലവിൽ ഉണ്ട്. അവർക്ക് സമൂഹത്തിലെ കന്നുകാലികളെപ്പോലെ ഗണിക്കപ്പെട്ടിരുന്ന അടിമജനത്തിനെ ഉന്നമനപ്പെടുത്താനൊന്നും

യാതോരു ചിന്തയും വന്നിരുന്നു എന്ന് തോന്നുന്നില്ല.

അതേ സമയം കീഴ്ജനത്തിൽപ്പെട്ട അടിമ ജനത്തിന് ഇങ്ഗ്ളിഷുകാരെക്കുറിച്ച് വ്യക്തമായ വിവരവും ലഭിച്ചിരുന്നില്ല എന്നും പറയാം. കാരണം, ഇങ്ഗ്ളിഷുകാരും ബ്യട്ടിഷ് റസിഡന്റും മറ്റും, രാജകുടുംബവും മറ്റ് ഉയർന്ന ഉദ്യോഗസ്ഥരും മറ്റുമായാണ് ബന്ധപ്പെട്ടിരുന്നത്. ബ്യട്ടിഷ് റസിഡന്റും, മെഡ്രാസ് പ്രസിഡൻസി സർക്കാരും ഇങ്ഗ്ളിഷ് മിഷിനറിമാരും കീഴ്ജനത്തിനെ സ്വതന്ത്രമാക്കാനായി വൻ സമ്മർദ്ദം രാജകുടുംബത്തിന്മേൽ ചലുത്തിയിരുന്നുവെങ്കിലും, ആ വിവരം പൊതുവായിപ്പറഞ്ഞാൽ, കീഴ്ജനത്തിന് അറിയില്ല. അവർക്ക് എല്ലാരീതിയിലും തെറ്റായ വിവരങ്ങളാണ് അവരുടെ ജന്മികളും അവരുടെ തന്നെ സാമുദായിക നേതാക്കളും പറഞ്ഞുകൊടുക്കുക.
മാത്രവുമല്ല, ഉദ്യോഗസ്ഥർ ചെയ്യുന്ന പലവിധ ചൂഷണങ്ങളുടേയും ഉത്തരവാദിത്വം അവർ ഇങ്ഗ്ളിഷുകാരിൽ ചുമത്തും.

ഈ എഴുത്തിൽ നേരത്തെ നൽകിയിരുന്ന ഏതാനും വാക്യങ്ങൾ ഇവിടെ ഉദ്ദരിക്കുകയാണ്:

QUOTE: സർക്കാർ ആവശ്യത്തിനായി, ഉദ്യോഗസ്ഥർ വന്ന് വള്ളങ്ങൾ (boats) പിടികൂടും. എന്നിട്ട് കുറേ ദിവസങ്ങൾക്ക് ശേഷമേ അവ തിരിച്ച് നൽകുള്ളു. എന്തെങ്കിലും സർക്കാർ ആവശ്യങ്ങൾ വന്നാൽ, കൂലിക്കാരെ പിടികൂടി തടവിൽ വെക്കും. ആവശ്യംകഴിഞ്ഞാൽ വിടും. മെഡ്രാസ് പ്രസിഡൻസി ഗവർണർ തിരുവിതാംകൂറിൽ ഒരിക്കൽ സന്ദർശനത്തിനായി വന്നപ്പോൾ, അദ്ദേഹത്തിന്റെയും കുടുബത്തിന്റേയും യാത്രാസാധനങ്ങൾ ചുമക്കാനായി കുറേ കൂലിക്കാരെ തിരുവിതാംകൂർ ഉദ്യോഗസ്ഥർ ഈ വിധം തടവിൽ വച്ചിരുന്നു എന്ന് REV. SAMUEL MATEER പറയുന്നു. END OF QUOTE

ഈവിധ ഉദ്യോഗസ്ഥരുടെ ചെയ്തികളാൽ മെഡ്രാസ് പ്രസിഡൻസി ഗവർണറും, ചൂഷണത്തിൽ കൂട്ടുകുറ്റക്കാരനായി (accomplice) മാറും.

ബ്യട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളിഷ് സർക്കാർ Census നടത്തിയപ്പോൾ, അവരുമായി ബന്ധമുള്ള എല്ലാ സ്വതന്ത്രരാജ്യങ്ങളിലും ഇത് നടത്തപ്പെടാൻ ശ്രമിച്ചിരുന്നു. അങ്ങിനെ തിരുവിതാകൂറിൽ സെൻസസ് നടത്തിയപ്പോൾ, അടിമ ജനത്തിനേയു, മറ്റ് കീഴ്ജനത്തിനേയും ശൂദ്രരും (നയന്മാരും) ചില മുഹമ്മദ്ദീയരായ കച്ചവടക്കാരും മറ്റുള്ളവരും,

പറഞ്ഞ് പേടിപ്പിച്ച കാര്യം MATEER രേഖപ്പെടുത്തുന്നുണ്ട്.

May 18,1875യിൽ തിരുവിതാംകൂറിൽ സെൻസസ്സ് നടത്തുന്നതുമായി ബന്ധപ്പെട്ട് കീഴ്ജനം ആകെ വെപ്രാളത്തിലായി. എന്തോ പുതിയ വൻ ചൂഷണപദ്ധതിയോ, അതുമല്ലെങ്കിൽ വൻ നികുതിയോ മറ്റോ ചുമത്താനുള്ള പദ്ധതിയാണ് ഇത് എന്ന് അവർ പരക്കെ വിശ്വസിച്ചു. അല്ലെങ്കിൽത്തന്നെ സ്വന്തം മക്കളെപ്പോലും സ്നേഹിച്ച് വളർത്താൻ ആവതെ, വെറും മൃഗങ്ങളെപ്പോലെ ഉഴലുന്ന അവർക്ക്, ഇനി എന്താണ് സംഭവിക്കാൻ പോകുന്നത് എന്ന ഒരു പുതിയ ആവലാതി കൂടിയായി. യാതോരു ദുരുദ്ധേശവും ഇല്ലാതെ ഈ വിധം ഒരു പദ്ധതി സർക്കാർ ചെയ്യില്ലാ എന്ന് അവർക്ക് മുൻ അനുഭവങ്ങളിൽനിന്നും അറിയാമായിരുന്നു.

ചില മുഹമ്മദ്ദീയരായ കച്ചവടക്കാർ പറഞ്ഞുപരത്തിയത്, സർക്കാർ ഉദ്ദ്യോഗസ്ഥർ വന്ന് എല്ലാ കോഴികളേയും മറ്റ് കന്നുകലികളേയും പിടിച്ചുകൊണ്ടുപോകും എന്നും, അവയെ ഉടനെ കിട്ടുന്ന ലാഭത്തിന് വിൽക്കുന്നതാണ് നല്ലത് എന്നുമായിരുന്നു.

Go to Main contents

ക്രിസ്ത്യൻ മിഷിനറിമാരും അവരോടൊപ്പമുള്ള പ്രാദേശിക ക്രിസ്ത്യൻ സഹായികളും കൂടി അടിമ ജനത്തിനെ പിടികൂടി, കപ്പലുകളിൽ കയറ്റി അന്യദേശങ്ങളിൽ വിവിധ ആവശ്യങ്ങൾക്കായി വിൽക്കാൻ പോകുകയാണ് എന്ന് ശൂദ്രർ (നായർമാർ) അറിയിച്ചു.

കൊച്ചുകൊച്ചു കൂരകളിൽ യാതോരും ആലംബവും ഇല്ലാതെ പുഴുവിനെപ്പോലെ ജീവിക്കുന്ന ഈ കീഴ്ജനത്തിൽപ്പെട്ട പുരുഷന്മാരും അവരുടെ സ്ത്രീകളും കുട്ടികളും പേടിച്ച് വിറച്ചിരുന്നു.

ഓരോ കൂരകളിലും വന്ന് നമ്പർ എഴുതി രേഖപ്പെടുത്തിക്കൊണ്ടുപോകുന്നത് കണ്ടപ്പോൾ, ഈ വിധം അവർ അറിഞ്ഞ കാര്യങ്ങൾ ശരിയാണ് എന്ന് അവർ അറിഞ്ഞു.

**ഭക്ഷ്യക്ഷാമത്താൽ**

അടിമവേലക്കാരില്ലാതെപോയ ഒരു പ്രദേശത്തിലേക്ക്, മഹാരാജാവ് ഇവിടെനിന്നും കീഴ്ജനത്തിനെ പിടിച്ചുകൊണ്ടുപോകാൻ തയ്യാറായിനിൽക്കുകയാണ് എന്ന് മറ്റൊരു കഥയും പരന്നിരുന്നു.

ഏത് നിമിഷവും അവരെ പിടിച്ചുകൊണ്ടുപോകും എന്ന ഉത്തമബോധ്യത്തിൽ ഓരോ അടിമക്കൂരകളിലും അച്ഛനും അമ്മയും മക്കളും വിറങ്ങലിച്ചും വിറച്ചും താമസിച്ചു. പിടിച്ചുകൊണ്ടുപോയാൽ തമ്മിൽ കണ്ടുമുട്ടുന്നത് തന്നെ പിന്നെ അസാധ്യമാകും.

മക്കളേയും പേരക്കുട്ടികളേയും പിടിച്ചുകൊണ്ടുപോകാൻപോകുന്നു എന്ന് മനസ്സിലാക്കിയ സ്ത്രീകൾ അലമുറയിട്ടുകൊണ്ട് ഓടിനടന്നകാര്യവും രേഖപ്പെടുത്തിക്കാണുന്നു. കുട്ടികളും പേടിച്ച് മരണവെപ്രാളത്തിൽ ആയിപ്പോയി.

ചില കീഴ്ജനം അവർ സ്വന്തമായി കൃഷിചെയ്യുകൊണ്ടിരുന്ന പാടങ്ങളിൽ പണിയെടുക്കാതായി. കന്നുകാലികളേയും ചെമരിയാടുകളെയും കിട്ടിയ വിലക്ക് വിറ്റു.

മിഷിനറിമാർ കടലോരത്ത് ഒരു വൻ കെട്ടിടം പണിതിട്ടുണ്ട് എന്ന വിവരം വന്നു. അവിടെക്ക് കീഴ്ജനത്തിനെ പിടിച്ചുകൊണ്ട്പോയി, അവിടുന്ന് അവരെ കപ്പലിൽ ചരക്കുകയറ്റുന്നത് പോലെ കയറ്റി കൊണ്ടുപോകും.

ഈ വിധ തെറ്റായ കഥകൾ പ്രചരിക്കുന്നത് തടയാനായി തിരുവിതാംകൂർ സർക്കാർ പല വിജ്ഞാനപനങ്ങളും വിളമ്പരങ്ങളും നടത്തി. എന്നാൽ മിക്ക സർക്കാർ സ്ഥാനങ്ങളും കരസ്ഥമാക്കിയിരുന്ന വളരെ കുരുട്ടുബുദ്ധിക്കാരായ അടിമ ഉടമകൾ ഈ ശ്രമങ്ങളെയെല്ലാം വെറും പാഴ്‌വേലകൾ ആക്കിമാറ്റി. പുലയർക്കും പറിയർക്കും വായിക്കാൻ അറിയില്ല. അതിനാൽത്തന്നെ സർക്കാർ ഇറക്കിയ നോട്ടിസുകൾ അവർക്ക് വായിക്കാൻ പറ്റിയില്ല. മാത്രവുമല്ല, ഈ വിധ നോട്ടിസുകൾ ഉച്ചത്തിൽ വായിക്കപ്പെട്ടിരുന്ന സർക്കാർ ഓഫിസുകളിൽ അവർക്ക് പോകാനും ആവില്ല. കേട്ടവർ അവരോട് സത്യം പറയുകയുമില്ല.

തമിഴിലും മലയാളത്തിലും തുണ്ടുനോട്ടിസുകൾ അച്ചടിച്ച് മിഷിനറിമാർ വിതരണം ചെയ്തു. പോരാത്തതിന്, പലയിടത്തും സെൻസസ് എന്ന്യൂമറെയ്റ്റർമാരോടൊപ്പം പ്രാദേശികരായ ക്രീസ്ത്രീയ പ്രവർത്തകർ പോയി, കീഴ്ജനങ്ങളുടെ ഭയത്തെ ഇല്ലാതാക്കാൻ സാധിച്ചു.

ഇന്നും ഈ വിധ കള്ളക്കഥകൾ ഇങ്ഗ്ലിഷ് കൊളോണിയൽ വാഴ്ചയെപ്പറ്റി ഈ നാട്ടിലുള്ള അടിമ ഉടമകൾ (വൻ കൂലിയും കൈക്കൂലിയും

സമാഹരിക്കുന്ന ഉദ്യോഗസ്ഥരും ഔപചാരിക വിദ്യാഭ്യാസ അദ്ധ്യാപകരും) പറഞ്ഞും, എഴുതിയും, പഠിപ്പിച്ചും പരത്തുന്നുണ്ട്.

വയലാർ രാമവർമ്മ ഈ എഴുത്തുകാരന് വളരെ പ്രീയപ്പെട്ട സിനിമാ ഗാന രചയിതാവാണ്. എന്നാൽ ഇദ്ദേഹം വൻ വാണിജ്യ താൽപ്പര്യങ്ങൾക്ക് വഴങ്ങിത്തന്നെയാണ് സ്വന്തം സംസ്കൃത വാക്ക് പ്രവാഹവും പണ്ഡിത്യവും ഉപയോഗിച്ചത്. പോരാത്തതിന്, ഇദ്ദേഹം യഥാർത്ഥത്തിൽ, ജീ. രാമവർമ്മ തിരുമൽപ്പാട് ആണ്. പിതാവ് വെള്ളാരപ്പള്ളി കേരളവർമ്മ, മാതവ് അമ്പാലികാ തമ്പുരാട്ടി. ഈ വ്യക്തിനാമങ്ങൾ പ്രതിനിധീകരിക്കുന്നത് പഴയകാല അടിമ ഉടമകളുടെ പേരുകൾ തന്നെയാണ്.

നക്സൽബാരികൾ ഇദ്ദേഹത്തിന്റെ രാഘവപ്പറമ്പ് കോവിലകം കത്തിക്കാൻ ശ്രമിച്ച ഒരു സംഭവവും എഴുതിക്കാണുന്നുണ്ട്.

പുന്നപ്ര വയലാർ എന്ന സിനിമയിലെ ഇദ്ദേഹത്തിന്റെ വരികൾ കാണുക:

Search Youtube for Sakhaakkale Munnottu - Punnapra Vayalar (1968)

Go to Main contents

പരദേശികളുടെ അധികാരക്കൊടി
അറബിക്കടലിൽ
അവരുടെ തോക്കുകൾ തൂക്കുമരങ്ങൾ
അറബിക്കടലിൽ

ശുദ്ധമായ കളവാണ് എഴുതിയിരിക്കുന്നത്. പരദേശിയെന്ന് ഉദ്ദേശിച്ചത്, ബ്യൂട്ടിഷ്-ഇന്ത്യയിലെ ഇങ്ഗ്ലിഷ് ഭരണത്തെയാണ്.

ബ്രാഹ്മണ അമ്പലങ്ങളിൽ അവിലും മലരും പഴവും ശർക്കരയും കൽക്കണ്ടവും കരിമ്പും ഉണക്കമുന്തിരിയും എള്ളും നെയ്യും മറ്റും ചേർത്തുകുഴച്ച് നൈവേദ്യമായി ഈശ്വരമൂർത്തിക്ക് കാഴ്ചവെച്ചതിന് ശേഷം, ഭക്തർക്ക് വിതരണം ചെയ്യപ്പെടുന്നതു പോലെയാണ്, 1956ന് മുൻപുള്ള മലബാറിനേയും തിരുവിതാംകൂറിനേയും കുറിച്ചുള്ള വിവരങ്ങൾ ഇന്ന് ജനങ്ങൾക്ക് ലഭിക്കുന്ന്. വൻ മധുരമുള്ള വസ്തുക്കൾ. എന്നാൽ എല്ലാം ആകെക്കൂടെ കുഴഞ്ഞാണ് ഇരിക്കുന്നത്. ആർക്കും കാര്യങ്ങൾ വ്യക്തമല്ല. വ്യക്തമാകരുത് എന്ന് തന്നെയാണ് ഇന്നുള്ള വിപ്ളവവായാടി തമ്പുരാക്കന്മാരുടെ താൽപ്പര്യവും.

1947ന് മുൻപുള്ള ദക്ഷിണേഷ്യയുടെകാര്യം Adobe Photoshopൽ ബഹുവർണ്ണ ചിത്രത്തെ Liquify

ചെയ്തതുപോലെയാണ്. ആകെ വലിച്ചുവാരി അങ്ങോട്ടും ഇങ്ങോട്ടും ഇട്ട് ആട്ടിക്കുഴച്ച് ആകെക്കൂടി ഒരു ഛായങ്ങളുടെ ബഹളം. അതിൽ വേണ്ടുന്നതെന്തും വായിച്ചെടുക്കാം, പണിപ്പെട്ടാൽ.

മുകളിൽ നൽകിയിട്ടുള്ള വീഡിയോ ക്ളിപ്പ്ൽ, പുന്നപ്ര വയലാർ സിനിമയിൽ പ്രേംനസീറും ഷീലയും മറ്റും കീഴ്ജാതിക്കാരായ വിപ്ളവകാരികളായി അഭിനയിച്ച് പാട്ടുപാടുന്നു. പിരശുദ്ധ നുണയാണെങ്കിലും, സംസ്കൃതവാക്ക് പ്രവാഹത്തിന്റെ മധുരം പ്രേംനസീറിന്റെ സുന്ദരവദനം കണ്ടുകൊണ്ട് കേൾക്കുമ്പോൾ വൻ ആനന്ദം തന്നെയാണ് നൽകുന്നത്. എന്നാൽ തിരുവിതാംകൂറിലെ കൊടുംകാടുകുളിലും വൻമലകളിലും അടിമവേലപ്പാടപ്പറമ്പുകളിലും സാമൂഹിക മോചനത്തിനായി London Missionary Societyയെ സമീപിച്ചവർ ഈ വിധ സുന്ദരവദനങ്ങൾ ഉള്ളവരായിരുന്നില്ല. മറിച്ച്, വെറും മണ്ണിലെപ്പുഴുവിനെപ്പോലെ നൂറ്റാണ്ടുകളോളം അമർത്തിത്താഴ്ത്തപ്പെട്ടവർ ആയിരുന്നു.

## 32. പ്രാകൃതപ്രദേശങ്ങളെ സംയോജിപ്പിച്ചത്

Railway system created inside South Asia by the English administration.




തിരുവിതാംകൂറിൽ ഉയർന്ന ജനക്കൂട്ടങ്ങളിൽ ചിലർ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം നേടിത്തുടങ്ങി. ഈ വിധമുള്ള പുതിയ തലമുറയ്ക്ക് ബ്രിട്ടിഷ്-ഇന്ത്യയുടെ ഭൂപടം മനസ്സിൽ അലിഞ്ഞു ചേർന്നുതുടങ്ങിയിരുന്നു. ബ്രിട്ടിഷ്-ഇന്ത്യ മറ്റൊരു രാജ്യമാണ്, അവിടെ മറ്റൊരു ഭരണസംവിധാനവും ഉദ്യോഗസ്ഥരും മറ്റുമാണ് ഉള്ളത് എന്ന ധാരണയൊന്നും മനസ്സിൽ കാര്യമായി കയറിയില്ലാ എന്നാണ് തോന്നുന്നത്. കാരണം, ധനികരായുള്ള ഇവർക്ക് ഏതവസരത്തിലും ബ്രിട്ടിഷ്-ഇന്ത്യയിലേക്ക് കടക്കാം, അവിടുള്ള സൗകര്യങ്ങൾ ഉപയോഗിക്കാം. മാത്രവുമല്ല,

ആരിയൻകാവിലൂടെ മെഡ്രാസിലേക്ക് ഷെൻകോട്ടവഴി ഒരു തീവണ്ടിപാതവന്നു (Quilon–Shencotta Line - 1904). ഈ തീവണ്ടിപ്പാത കെട്ടുന്നതിൽ തിരുവിതാംകൂർ രാജകുടുംബത്തിന് താൽപ്പര്യമുണ്ടായിരുന്നു എന്നാണ് തോന്നുന്നത്. ഈ പാത വന്നതോടുകൂടി, അവർക്ക് മെഡ്രാസിലേക്ക് വൻ സുരക്ഷിതമായ ഒരു പാത ലഭിച്ചു. അതിലൂടെ ബൃട്ടിഷ്-ഇന്ത്യയിൽ നിർമ്മിച്ചിരുന്ന അതിഗംഭീരമായ റെയ്ൽവേസംവിധാനവുമായി തിരുവിതാംകൂറിലെ ഉയർന്ന ജനക്കൂട്ടതിന് ബന്ധംവന്നു. ഇവിടെ ഓർക്കേണ്ടത്, മലബാറിലേക്ക് തിരുവിതാംകൂറിൽനിന്നും തീവണ്ടിപ്പാത നിർമ്മിക്കപ്പെട്ടില്ലാ എന്നുള്ളതാണ്.

ബൃട്ടിഷ്-ഇന്ത്യയിൽ സർവ്വസാധാരണക്കാർക്ക് ഉപയോഗിക്കാൻ പറ്റുന്ന വിസ്മയകരമായ തപ്പാൽ സംവിധാനവുമായും തിരുവിതാംകൂർ രാജ്യം ബന്ധപ്പെട്ടിരുന്നു എന്ന് തോന്നുന്നു. പോരാത്തതിന്, ഇങ്ഗ്ളിഷ് ഭരണ സംവിധാന കീഴ്വഴക്കങ്ങളിൽ പരിചയമുള്ള ബൃട്ടിഷ്-ഇന്ത്യൻ ഉദ്യോഗസ്ഥരെ കടമെടുത്ത് ഉയർന്ന ഉദ്യോഗ സ്ഥാനങ്ങളിൽ പലതും നിയമിച്ച അവസ്ഥ. ഇതിനാലും ഒരു ബൃട്ടിഷ്-ഇന്ത്യൻ ബന്ധം.

Go to Main contents

അറിയപ്പെടുന്ന ചരിത്രത്തിൽ ആദ്യമായി ഇന്ത്യയെന്ന ഭൂപടവും, നമ്മൾ എല്ലാം ഒറ്റരാജ്യമാണ് എന്ന തികച്ചും വിഡ്ഢിത്തപരമായ തോന്നലും. യഥാർത്ഥത്തിൽ ഭൂഖണ്ഡയൂറോപ്പിൽ ഉള്ള വ്യത്യസ്ത ജനക്കൂട്ടങ്ങളേക്കാളും വ്യത്യസ്തരാണ് ദക്ഷിണേഷ്യയിലെ വ്യത്യസ്ത ജനങ്ങൾ. മലബാറിന് തൊട്ടടുത്തുള്ള പാണ്ഡിപ്രദേശങ്ങളിലേയും തിരുവിതാംകൂറിലേയും ജനങ്ങൾക്ക് മലബാറിലെ ജനങ്ങളുമായി കാര്യമായ സാമ്യത ഇല്ലതന്നെ. പോരാത്തതിന്, ഓരോ പ്രദേശത്തിനുള്ളിലും, തമ്മിൽത്തമ്മിൽ വ്യത്യസ്തരായ ജനങ്ങൾ. ബ്യട്ടിഷ്-ഇന്ത്യയിൽ ജനക്കൂട്ടങ്ങൾ തമ്മിലുള്ള അറപ്പും വെറുപ്പും, ഇങ്ഗ്ളിഷ് ഭാഷാ സാമൂഹിക പ്രത്യയശാസ്ത്രങ്ങൾ പടരുന്നതോടുകൂടി, കുറഞ്ഞുവന്നുതുടങ്ങിയിരുന്നു. എന്നാൽ തിരുവിതാകൂറിൽ കാര്യങ്ങൾ വ്യത്യസ്തമാണ്.

തിരുവിതാംകൂറിലെ പുതുതായി വളർന്നുവരുന്ന തലമുറയ്ക്ക് ആ രാജ്യത്തിന്റെ ചിരിത്രം തന്നെ വ്യക്തമായി അറിയില്ല. മാത്രവുമല്ല, അവർക്ക് കീഴിലായി കന്നുകാലികളെപ്പോലുള്ളവരെക്കുറിച്ച് കാര്യമായ വേവലാതിയും ഇല്ല. ഈ മനോഭാവം ഇന്നും ഇന്ത്യയിൽ ഉണ്ട്. വൻ സാമൂഹിക സമത്വ

ചർച്ചകൾ വെറും അധരവ്യായാമം എന്ന രീതിയിൽ നിത്യവും ചർച്ചചെയ്യപ്പെടുന്ന ഉന്നതവിദ്യാഭ്യാസ വേദികളിൽപോലും, ഫ്യൂഡൽ ഭാഷാ കോഡുകളിലൂടേയും, വൻ ചൂഷണ-കൊള്ളയടി പ്രസ്ഥാനമായ സർക്കാർതൊഴിലുകളിനെ മോഹിക്കുന്നതിലൂടെയും സാമൂഹിക അസമത്വങ്ങളോട് വൻ താൽപ്പര്യം തങ്ങൾക്കുതന്നെയുണ്ട് എന്ന യാതോരു ബോധവും ഇല്ലതന്നെ.

തിരുവിതാംകൂറിലെ രാമവർമ്മ രാജാവിന് പോലും, തൊട്ടടുത്തുള്ള രാമേശ്വരത്തേക്ക് പുണ്യദർശ്ശനത്തിനായി സുരക്ഷിതമായി പോകാൻ (1784ലിൽ), ഇങ്ഗ്ളിഷ്-ഈസ്റ്റ് ഇന്ത്യാകമ്പനിയുടെ ഒരു ശിപായി ബെറ്റാലിയൻ കൂടെപോകേണ്ടതായിവന്നിരുന്നു. ഇത്രമാത്രം യാതോരു ബന്ധവും തമ്മിൽത്തമ്മിൽ ഇല്ലാത്ത, ഭീകര സവിശേഷതകൾ ഉള്ള പല തുണ്ടുപ്രദേശങ്ങളെയാണ് ഒരു വളരെ ചെറിയകൂട്ടം ഇങ്ഗ്ളിഷുകാർ വന്ന് യോജിപ്പിച്ചെടുത്തത്.

ഈ ഇങ്ഗ്ളിഷുകാർ പുണ്യവാളന്മാരോ, വൻ ബുദ്ധിരാക്ഷസരോ, ആയോധനകലകളിൽ നൈപുണ്യമുള്ളവരോ ഒന്നുംതന്നെയല്ലതന്നെ.

മറിച്ച്, അവരുടെ മസ്തിഷ്ക്കത്തിൽ ചലിക്കുന്ന ആശയവിനിമയ സോഫ്ട്വേർ ഒരു അതിമിനുസമുള്ളതും, പലവിധ തടസ്സങ്ങൾ ഇല്ലാത്തതും, മറ്റുള്ളവരുടെ മനസ്സിൽ പലവിധ അനിഷ്ടങ്ങളും വിദ്വേഷങ്ങളും വെറുപ്പും വൈരാഗ്യവും സ്വമേധയാ ജനിപ്പിക്കുന്നവയല്ലാത്തതുമാണ്. ഇതിനാൽതന്നെ, ഈ വന്ന ഇങ്ഗ്ളിഷുകാരിൽ തന്നെ, തമ്മിൽത്തമ്മിൽ സ്വാഭാവികമായും പരപ്രേരണകൂടാതെയും ജനിക്കാവുന്ന പലവിധ വൈരാഗ്യങ്ങളും മത്സരബുദ്ധികളും അസൂയകളും ജനിച്ചില്ലതന്നെ.

ഇന്ന് കോൺക്രീറ്റ്, സിമന്റ്, സിമന്റ് മിക്സർ, കമ്പി, സ്റ്റീൽ ഉപയോഗിച്ചുകൊണ്ടുള്ള skeleton frame കെട്ടിട നിർമ്മാണ സംവിധാനങ്ങൾ, എന്നിങ്ങിനെ പലതും നിലവിലുണ്ട്. എന്നാൽ വെറും കുമ്മായവം ചുണ്ണാമ്പും വെട്ടുകല്ലും മൺകട്ടയും മടഞ്ഞോലയും മറ്റും ഉപയോഗിച്ച് കൂരകളും വീടുകളും കെട്ടിയിരുന്ന ഒരു കാലം ഉണ്ടായിരുന്നു. അതിൽനിന്നെല്ലാമാണ് ഇന്നത്തെ നിലയിലേക്ക് കാര്യങ്ങൾ ഇന്ത്യയിൽ പുരോഗമിച്ചത്.

ഇങ്ഗ്ളിഷ് കമ്പനിയിലെ ഇങ്ഗ്ളിഷുകാരായ ഉദ്യോഗസ്ഥർക്ക് ഈ ഉപഭൂഖണ്ഡത്തിലെ

തുണ്ടുതുണ്ടു പ്രദേശങ്ങളെ വളർത്തിയെടുക്കാനായി പ്രവർത്തിക്കുന്ന അവസരത്തിൽ, കൈവശം എന്താണ് ഉണ്ടായിരുന്നത് എന്നത് ആലോചിക്കാവുന്നതാണ്. വൻ സൗകര്യങ്ങളും പണവും മറ്റും കൈവശമുള്ളത് ഉപദ്വീപിലെ ധനികരായ ഉയർന്ന ജനത്തിന്റെ പക്കലാണ്. ആയിരക്കണക്കിന് വർഷങ്ങളായി വിറങ്ങലിച്ച് കിടുക്കുന്ന സാമൂഹങ്ങളെ ഒരു വൻ രാഷ്ട്രമായി കെട്ടിപ്പടുക്കാൻ, കമ്പനിഉദ്യോഗസ്ഥരുടെ കൈവശം വൻ യന്ത്രങ്ങളോ, മറ്റ് ആധുനിക കാര്യങ്ങളോ ഇല്ലതന്നെ. വെറും ഇടിക്കല്ലിൽ ചുണ്ണാമ്പും മറ്റ് കുമ്മായക്കൂട്ടും ഇട്ട് ഇടിച്ച് പൊടിയാക്കി, കെട്ടിടനിർമ്മാണം ചെയ്താൽ എന്തായിരിക്കും കഥയെന്ന് ആലോചിച്ചുനോക്കുക. ഈ വിധ സൗകര്യങ്ങളോട് താരതമ്യം ചെയ്യാവുന്ന അന്തരീക്ഷത്തിൽനിന്നുമാണ് English East India Company ഈ ഉപദ്വീപിനെ വളർത്തിയെടുക്കാൻ ശ്രമിച്ചത്.

ഇങ്ങിനെ സംഘടിപ്പിച്ചെടുത്ത് ഒരു രാഷ്ട്രമാക്കിയപ്പോൾ, പുതിയ പാരമ്പര്യങ്ങൾ, പൈതൃകങ്ങൾ, പൂർവ്വസമ്പത്ത്, ആർഷഭാരത സങ്കൽപ്പം, വേദകാല പാരമ്പര്യം, സംസ്കൃത ശ്ലോകങ്ങൾ, നളന്ദ - തക്ഷസില, ഗംഗാനദീതട

സംസ്ക്കാരം, രാസലീല, ഹിമാലയം, കൈലാസം, കാശ്മീർ, ഹരിദ്വാർ, ലോകത്തിലെ ഏറ്റവും മുന്തിയ ഗണിതശാസ്ത്രം, അക്കങ്ങൾ, ലിപികൾ, മന്ത്രങ്ങൾ, താജ്മഹൽ നിർമ്മിച്ച രാജ ശിൽപ്പികൾ എന്നിങ്ങിനെയുള്ള പ്രാദേശിക അവകാശങ്ങൾ. ആയിരക്കണക്കിന് വർഷങ്ങളിൽ, രണ്ടും മൂന്നും ആയിരം കിലോമീറ്ററുകൾ വിട്ടുള്ള പ്രദേശങ്ങളിൽ അവിടേയും ഇവിടേയും സംഭവിച്ച ഒറ്റപ്പെട്ട ഈ വിധ കാര്യങ്ങളെ ഒന്നിച്ചു ചേർത്ത് പശയും ചായവും ചേർത്തുപുരട്ടി രൂപാലങ്കാരത്തോടുകൂടി ഇന്ന് ഇന്ത്യ പ്രദർശിപ്പിക്കുന്നുണ്ട്. കാണുന്ന ആളുടെ കണ്ണ് ചിമ്മിപ്പോകുകയും കണ്ണ് തള്ളിപ്പോകുകയും ചെയ്യാൻ ഇതു മതി.

ഒരു കുഗ്രാമത്തിലെ ഒരു പോലീസ് സ്റ്റേഷനിൽ കയറി ഒരു പോലീസ് ശിപായിയെവരെ ഒന്ന് നിങ്ങൾ എന്ന് പോലും സംബോധന ചെയ്യാൻ പാടില്ലാ എന്ന് പഠിച്ചും പഠിപ്പിച്ചും വളർന്നുവരുന്ന ഈ ജനതയാണോ ഇതെല്ലാം കണ്ടെത്തിയതും വളർത്തിയെടുത്തതും? ഫ്യൂഡൽ ഭാഷകൾ കോലം കെടുത്തിയ ഇവരാണോ വേദവും വേദമന്ത്രങ്ങളും, ഗണിതവും ആത്മീയ ശാസ്ത്രങ്ങളും മറ്റും മറ്റും കണ്ടുപിടിച്ചതും മറ്റും? വേദവും വേദമന്ത്രങ്ങളും മനസ്സിൽവരച്ചെടുത്ത യഥാർത്ഥ ജനതയെ തരംതാഴ്ത്തുന്ന

അവകാശപ്പെടലല്ലേ, വ്യക്തിത്വം വെറങ്ങലിച്ചുനിൽക്കുന്ന ഈയൊരു ജനത ചെയ്യുന്നത്?

ഇവിടെ എടുത്തു പറയാനുള്ള ഒരു കാര്യം ഉണ്ട്. ദക്ഷിണ്യേഷ്യയിൽ മാത്രമല്ല, ലോകത്തിലെ മറ്റ് പലദിക്കിലും വൻ കെട്ടിടനിർമ്മാണ കലകൾ ആ നാടുകളുടെ പാരമ്പര്യങ്ങളിൽ കണ്ടുവരുന്നുണ്ട്. ആർഷഭാരതത്തിലെ കെട്ടിട നിർമ്മാണ കലയും, ആയിരക്കണക്കിന് വർഷങ്ങൾക്ക് മുൻപ് ഉണ്ടായിരുന്ന വേദകാല സംസ്കൃത രചനകളേയും ഒരേ പൈതൃകം പോലെ കാണാൻ ആവില്ല. അത് ഈ കാരണത്താലാണ്:

ദക്ഷിണേഷ്യയിലെ പാരമ്പര്യങ്ങളിൽ കെട്ടിട നിർമ്മാണ കലയിൽ വളരെ നൈപുണ്യം ഉള്ളവർ അവിടുള്ള പാരമ്പര്യ ആശാരിമാർ തന്നെയാണ്. എന്നാൽ ഇക്കൂട്ടരെ കീഴ്ജാതിക്കാരായിട്ടാണ് ബ്രാഹ്മണർ കണ്ടിരുന്നത്. എന്നാൽ ബ്രാഹ്മണ പാരമ്പര്യമാണ് ആർഷഭാരത പാരമ്പര്യം. എന്നാൽ ബ്രാഹ്മണർക്ക് ഈ വിധ യാതോരു നൈപുണ്യവും അറിവില്ലായിരുന്നു. ഇന്ന് ഇന്ത്യൻ പാരമ്പര്യ നൈപുണ്യങ്ങളെക്കുറിച്ച് ചരിത്രപുസ്തകങ്ങളിൽ എഴുതുമ്പോൾ, തമ്മിൽ യാതോരു അടുപ്പവും ഇല്ലാത്ത ഈ രണ്ടിനേയും ഒന്നിച്ച്കൂട്ടിക്കുഴച്ചാണ്

ആർഷഭാരത പാരമ്പര്യ നൈപുണ്യമായി ഘോഷിപ്പിക്കപ്പെടുന്നത്.

തിരുവിതാംകൂറിലെ അന്നുള്ള പുതിയ തലമുറയിൽപ്പെട്ട ഒരു ചെറുപ്പക്കാൻ Rev. Mateerനോട് പറഞ്ഞു:

QUOTE: “It is because our Government are so generous to you that people are permitted to become Christians, and to proclaim their religion in our streets.” END OF QUOTE.

തർജ്ജമ: ഞങ്ങളുടെ സർക്കാർ നിങ്ങളോട് ഇത്രമാത്രം ഔദാര്യം കാണിക്കുന്നത് കൊണ്ടാണ് ആളുകളെ ക്രിസ്തീയരായി മതം മാറാനും അവർക്ക് അവരുടെ മതം ഞങ്ങളുടെ തെരുവുകളിൽ പ്രദർശിപ്പിക്കാനും കഴിയുന്നത്. തർജ്ജമയുടെ അന്ത്യം.

ആർഷഭാരതത്തിന്റെ പാരമ്പര്യത്തിൽ വൻ സഹിഷ്ണുതയുണ്ട് എന്ന വാദഗതിക്ക് ഊന്നൽ നൽകുന്ന വാക്കുകളാണ് ആ ചെറുപ്പക്കാരൻ പറഞ്ഞത്. വീണത് വിദ്യയാക്കുന്ന പരിപാടി, ഈ നാട്ടിൽ നൈസർഗ്ഗികമായി പലർക്കും അറിവുള്ള കാര്യമാണ്.

യഥാർത്ഥത്തിൽ തിരുവിതാംകൂറിൽ London Missionary Societyക്ക് പ്രവർത്തനാനുമതി ലഭിച്ചത്, അവിടുള്ള സഹിഷ്ണുതകൊണ്ടൊന്നുമല്ല. മറിച്ച്, British-Indiaയിലെ ഇങ്ഗ്ളിഷ് ഭരണം തിരുവിതാംകൂറിനെ പലവട്ടം അപായത്തിൽ നിന്നും രക്ഷിച്ചത് കൊണ്ടുമാത്രമാണ്. ബ്യട്ടിഷ്-ഇന്ത്യ ഏതെങ്കിലും അവസരത്തിൽ സംരക്ഷണം പിൻവലിച്ചാൽ, വെറും മാസങ്ങൾക്കുള്ളിൽ തിരുവിതാംകൂറിനുള്ളിൽ വൻ അധികാരവടംവലിയും ആഭ്യന്തരയുദ്ധവും വരികയും രാജ്യം നാമാവിശേഷമാകുകയും ചെയ്യും.

യഹൂദരും സുറിയാനി ക്രിസ്ത്യാനികളും വൻ സാമൂഹിക സ്ഥാനങ്ങൾ തിരുവിതാംകൂർ പ്രദേശത്തിലെ ഏതോ ചില ചെറിയ രാജാക്കളിൽനിന്നും എഴുതിവാങ്ങിച്ചിരുന്നു. ഇതും, ഈ നാടിന്റെ സഹിഷ്ണുതകൊണ്ടൊന്നുമാകേണം എന്നില്ല. മറിച്ച്, മറ്റെന്തോ ഭീഷണിയോ Blackmailലോ പ്രലോഭനത്തിൽ വശംവദരാക്കപ്പെട്ടതോ മറ്റോ ഇതിന് പിന്നിൽ നടന്നിട്ടുണ്ട്.

ഇന്നും യഹൂദർ ഈ വിധമെന്തോ നിഗൂഢപ്രവർത്തനം നടത്തുന്നുണ്ട് എന്നതിന് തെളിവാണ്, ഇന്നും യൂഎസ്സ് എന്ന രാജ്യം

ഇസ്റായേലിന് കോടാനുകോടി ഡോളറുകൾ വർഷവും വ്യക്തമായ യാതോരു യുക്തിയും ഇല്ലാത്ത രീതിയിൽ നൽകുന്നത്. യൂഎസ്സ്ഏയിൽ ഏത് വ്യക്തി പ്രസിഡന്റായി വന്നാലും, ഇത് നിർത്തലാക്കാൻ ആയിട്ടില്ലതന്നെ.

Go to Main contents

## 33. സമൂഹത്തിൽ കെട്ടുപിണഞ്ഞുകിടക്കുന്ന സംരക്ഷണം നൽകൽ - സംരക്ഷണം നേടൽ കണ്ണികൾ

ഈ ഉപഭൂഖണ്ഡത്തിലെ രാജ്യങ്ങളിലെ ഭരണവ്യവസ്ഥ പൊതുവായിപ്പറഞ്ഞാൽ, ഇങ്ഗ്ളിഷ് ഭരണം കൊണ്ടുവന്ന സമ്പ്രദായങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമായിരുന്നു.

കൊച്ചുകൊച്ചു രാജ്യങ്ങൾ. അവയുടെ തലപ്പത്ത് ഒരു വരേണ്യ രാജകുടുംബം. ഈ കുടുംബത്തിന്റെ രാജപദവിയ്ക്ക് സാമൂഹികമായും ആദ്ധ്യാത്മികമായും ബലവും സാധുതയും നൽകുന്ന ബ്രാഹ്മണ വർഗ്ഗം.

ഈ രാജകുടുംബത്തിന് കീഴിൽ എല്ലാ പ്രദേശത്തും വൻ ഭൂജന്മികുടുംബങ്ങൾ. അവർക്ക് കീഴിൽ പലതുട്ടുകളായി പല ജനക്കൂട്ടം. വ്യക്തമായി ലിഖിതപ്പെടുത്തിയ ഉച്ചനീചത്വ അടുക്കും ചിട്ടയും ഇല്ല. എന്നാൽ ഭാഷാകോഡുകളിൽ പാറയിൽ കൊത്തുപണിചെയ്തതുപോലെ ഉറച്ചിരിക്കുന്ന ഉച്ചനീചത്വ ബന്ധങ്ങളും, വരേണ്യവർഗ്ഗവും, അടിമജനവും.

Go to Main contents

ഓരോ കീഴിൽ ഉള്ള ജനക്കൂട്ടത്തേയും മുകളിൽ ഉള്ളവർക്ക് ചെറിയതോതിലെങ്കിലും ചൂഷണം ചെയ്യാം. എന്നാൽ, പൊതുവായിപ്പറഞ്ഞാൽ, തിരുവിതാംകൂറിൽ നായർമാർ ആണ് ഭൂജന്മികളുടേയും രാജകുടുംബത്തിന്റേയും അടിച്ചേൽപ്പിക്കൽ ജോലിചെയ്യുന്ന (enforcement force) വർഗ്ഗം. ഈ കൂട്ടരെ ഇന്നുള്ള ഇന്ത്യൻ പോലീസ് ശിപായിമാരോട് (കോൺസ്റ്റബ്ൾമരോട്) താരത്മ്യംചെയ്യാവുന്നതാണ്. ഓരോ പ്രദേശത്തിലേയും കുഗ്രാമത്തിലേയും ഭൂജന്മികളുടെ കൈയ്യാളുകാണ് ഈ കൂട്ടർ. രാജകുടുംബം പ്രഖ്യാപിച്ചതും, പ്രഖ്യാപിക്കാത്തതും ആയ പലവിധ കരവും, മറ്റ് നികുതികളും, പിഴകളും മറ്റും ഇവർക്ക് ഈടാക്കാനും പിടിച്ചെടുക്കാനും പിഴിഞ്ഞെടുക്കാനും ആവും.

കീഴിലുള്ള ജനത്തിന് ഇവരുടെ സംരക്ഷണം വേണം താനും. കാരണം, അവരുടെ താമസസ്ഥലത്തിനും, വ്യക്തിപരമായ സുരക്ഷയ്ക്കും, അവരുടെ സ്ത്രീജനങ്ങളുടെ സ്വൈര്യമായ ജീവിതത്തിനും മറ്റും നായർ കുടുംബങ്ങളുടെ മേൽനോട്ടം ആവശ്യമാണ്. ഏതെങ്കിലും കാരണത്താൽ പ്രദേശത്തിലുള്ള നായർ കുടുംബക്കാരോടു തെറ്റിനിന്നാൽ, ആ തെറ്റിനിൽക്കുന്ന വ്യക്തിയുടെ സ്ത്രീ

ബന്ധുക്കൾക്കും, കുട്ടികൾക്കും, ആ ആൾക്ക് തന്നെയും സംരക്ഷണം കുറയും. മറ്റ് ജനക്കൂട്ടങ്ങൾ ഈ വിവരം അറിയും. ഈ തെറ്റിനിൽക്കുന്ന വ്യക്തിയുടെ അതേ വർഗ്ഗത്തിൽപ്പെട്ട മറ്റുള്ളവരും, ആ ആളെക്കാൾ കീഴിലുള്ള ജാതിക്കാരും മറ്റും അവർക്കാവുന്നതുപോലെ ഈ ആളുടെ കുടുംബത്തിന്മേൽ കൈവെക്കാൻ ശ്രമിക്കും. ഇതിനാൽത്തന്നെ നായർമാരോട് ഇടഞ്ഞ് നിൽക്കാൻ ആരും തയ്യാറാവില്ല. കാരണം, ഇടഞ്ഞുനിന്നാൽ, ആക്രമണം മുകളിൽനിന്നുമാകണമെന്നില്ല. മറിച്ച് കീഴിൽനിന്നുമാകാം.

ഇന്നുള്ള പോലീസുകാരോട് ബഹുമാനക്കുറവ് കാണിച്ചാൽ ഏതാണ്ട് ഇതുപോലുള്ള സംഭവങ്ങൾ സംഭവിപ്പിക്കും എന്ന് ഭീഷിണി ഇന്ന് നിലനിൽക്കുന്നുണ്ട്.

നായർമാർ പിരിച്ചെടുക്കുന്ന കരവും നികുതിയും പിഴയും അവർ അവരുടെ മുകളിൽ ഉള്ള ഭൂജന്മികുടുംബക്കാരുമായി പങ്കിടും. എന്നാൽ, ഈ വിധം പിഴിഞ്ഞെടുക്കുന്ന ധനത്തിലും ധാന്യങ്ങളിലും മറ്റും നിന്ന് വളരെ തുച്ഛമായ ഒരു ശതമാനം മാത്രമേ രാജകുടുംബത്തിന് ലഭിക്കുള്ളു. രാജകുടുംബത്തിന് ഇതിൽ

പരിഭവമുണ്ടാവുമെങ്കിലും, അവർക്ക് ഇക്കാര്യത്തിൽ ഒന്നും തന്നെ ചെയ്യാനാവില്ല. കാരണം, അവരെ രാജപദവിയിൽ പൊക്കിനിർത്തുന്നത് തന്നെ ഈ ഭൂജന്മികളും നായർമാരുമാണ്.

ഇന്നും സർക്കാർ ഓഫിസ് തൊഴിലുകാർ പിഴിഞ്ഞെടുക്കുന്ന കൈക്കൂലിയെന്ന കരത്തിൽ നിന്നും സർക്കാരിന് യാതൊന്നും ലഭിക്കുന്നില്ല എന്ന് പറയാവുന്നത് പോലൊക്കെത്തന്നെ.

ഇങ്ഗ്ളിഷ് കമ്പനി തിരുവിതാംകൂറിനെ സംരക്ഷിക്കാനായി പട്ടാളത്തെ ഇറക്കി യുദ്ധംചെയ്യതിനും, പോരാത്തതിന്, തിരുവിതാംകൂറിനെ അകത്തും പുറത്തും നിന്നുമുള്ള ശത്രുക്കളിൽനിന്നും സംരക്ഷിക്കാനും ഒരു ശിപായി പട്ടാള വിഭാഗത്തെ നിലനിർത്തിയതിനും മറ്റുമായി തിരുവിതാംകൂർ രാജ്യം വാർഷികമായി നാലു ലക്ഷം രൂപ നൽകേണം എന്ന കരാർ നിലനിന്നിരുന്നു.

തിരുവിതാംകൂർ രാജാക്കൾക്ക് കാര്യക്ഷമമായി നികുതി പിരിച്ചെടുക്കാൻ പറ്റുന്ന ഒരു ഉദ്യോഗസ്ഥ സംവിധാനം ഇല്ലായിരുന്നു. ഇങ്ഗ്ളിഷ് കമ്പനിക്ക് നൽകേണ്ടുന്ന പണം അടക്കുന്നതിൽ വൻ പാളിച്ച നിലനിന്നു. അടവുതെറ്റി എന്നുപറയാം.

Go to Main contents

ഇങ്ഗ്ളിഷ് കമ്പനിക്ക് ശിപായി പട്ടാളത്തേയും അവരുടെ ഓഫിസർമാരേയും നിലനിർത്താൻ സമ്പത്തികമായി ബുദ്ധിമുട്ട് വന്നുതുടങ്ങി. പലപ്പോഴും കിട്ടാനുള്ള പണത്തിനായി ബ്രിട്ടീഷ് റസിഡന്റ് രാജകുടുംബത്തിന്മേൽ സമ്മർദ്ദം ചലുത്തും. കാരണം, റസിഡൻ്റിന് ഈ ആവശ്യം മെഡ്രാസിൽ നിന്നും പലപ്പോഴും ഔദ്യോഗിക കത്തായി ലഭിക്കും. പലപ്പോഴും, ഇങ്ഗ്ളിഷ് കമ്പനിക്ക് നൽകാനുള്ള പണം നൽകാതെ, പ്രാദേശിക ആർഭാടങ്ങൾക്കായും ബ്രാഹ്മണർക്ക് ധാനം നൽകാനും തുലാഭാരത്തിനുംമറ്റുമായി രാജകുടുംബം പണം ചിലവഴിക്കുകയും ചെയ്യാറുണ്ടായിരുന്നു.

സാമ്പത്തിക പ്രതിസന്ധി പലവിധ പ്രശ്നങ്ങളിലേക്കും രാജ്യത്തെ നയിച്ചു. വേലുത്തമ്പി കുരുട്ടുബുദ്ധി പ്രവർത്തനം നടത്തി ദളവയായി നിയമിതനായി. എന്നാൽ വേലുത്തമ്പിക്കും രാജ്യത്തിന്റെ സാമ്പത്തിക നിലവാരത്തെ പിടിച്ചുയർത്താൻ ആയില്ല. സാമ്പത്തിക നില മെച്ചപ്പെടുത്തണമെങ്കിൽ ഭൂജന്മികളിൽനിന്നും നായർമാരിൽ നിന്നും അവർ പിഴിഞ്ഞെടുക്കുന്ന ധനം രാജകുടുംബം പടിച്ചെടുക്കേണ്ടതായി വരും.

ഇതുമായി ബന്ധപ്പെട്ടു തിരുവിതാംകൂറിൽ നടമാടിയ നായർ വിപ്ളവത്തിലേക്കും മറ്റും ഇപ്പോൾ കടക്കുന്നില്ല. ഇന്ന് ആളെ വിഡ്‌ഢിയാക്കാനായി എഴുതപ്പെടുന്ന ഇന്ത്യൻ ഔപചാരിക ചരിത്രത്തിൽ ഇവയെ എല്ലാം ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി ആണ് സുചിപ്പിച്ചുകാണുക. എന്നിരുന്നാലും, വേലുത്തമ്പി ദളവയുടെ ജീവൻ പോലും, ഏറ്റവും കുറഞ്ഞത് രണ്ടുപ്രാവശ്യമെങ്കിലും ശത്രുക്കളിൽ നിന്നും രക്ഷിച്ചത് മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ മേൽനോട്ടമാണ്.

മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണവുമായുള്ള ബന്ധം മധുരവും കൈപ്പുംനിറഞ്ഞതായി തിരുവിതാംകൂറിലെ രാജകുടുംബത്തിന് അനുഭവപ്പെട്ടു. ബന്ധം അറുത്താൽ, തിരുവിതാംകൂർ നിലംപരിശാകും. രാജകുടുംബത്തെ പ്രാദേശികരായ മറ്റ് പല കക്ഷികളും മറിച്ചിടും. മുറിച്ചിടും.

എന്നാൽ, പട്ടാളത്തെ നിലനിർത്തുന്നതിന് ഉള്ള സഖ്യ നൽകാനും ആവില്ല. കൊല്ലത്ത് നിലനിർത്തിയ ശിപായി പട്ടാളം ആവശ്യമില്ലാ എന്ന രീതിയിൽ ആണ് തിരുവിതാംകൂറിൽ പല ഭൂജന്മികളും അഭിപ്രായപ്പെട്ടത്.

എന്നാൽ 1811ൽ ഗൗരി ലക്ഷ്മിബായ് റാണിയായപ്പോൾ, ദിവാനായി ആരെ നിയമിക്കണം എന്ന പ്രശ്നം രൂക്ഷമായി ഉയർന്നു. ആരെ നിയമിച്ചാലും, ആ ആൾ രാജകുടുംബത്തിന് ലഭിക്കേണ്ടുന്ന ധനത്തിൽ നിന്നും കൈയിട്ടുവാരും. ആ ആൾക്ക് താൽപ്പര്യമുള്ള ഏത് ആളേയും ഏത് ഔദ്യോഗിക പദവിയിലും നിയമിക്കും.

ഈ സാഹചര്യത്തെ വ്യക്തമായി മനസ്സിലാക്കിയതിനാൽ, റാണി മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിലെ ഉദ്യോഗസ്ഥനും തിരുവിതാംകൂറിലെ British Residentറ്റുമായ Col Munroവിനോട് ദിവാനാകാനായി അഭ്യർത്ഥിച്ചു. തിരുവിതാംകൂർ രാജ്യം തന്നെ നിലംപരിശാകുന്ന പലവിധ കാര്യങ്ങളും നിത്യവും രാജ്യത്തിലും, രാജകുടുംബത്തിലും നടക്കുന്നുണ്ടായിരുന്നു.

Col Munro ദിവാനായതോടുകൂടി, ഉദ്യോഗസ്ഥപ്രസ്ഥാനത്തിൽ കാര്യമായ അഴിച്ചുപണിവന്നു. നികുതി പരിവ് നേരിട്ട് രാജകുടുംബത്തിന്റെ ഖജനാവിലേക്ക് വന്നുതുടങ്ങി. ഈ മാറ്റം പല ഭൂജന്മികുടുംബങ്ങളേയും നായർകുടുംബങ്ങളേയും പ്രതികൂലമായി ബാധിച്ചു. എന്നിരുന്നാലും, അവർക്ക് ഈ

മാറ്റത്തിന് എതിരായി കാര്യമായി ഒന്നുതന്നെ ചെയ്യാനായില്ല. കാരണം, Col Munroവിന് സംരക്ഷണം നൽകാൻ ശിപായി പട്ടാളം തിരുവിതാകൂറിൽ നിലനിന്നിരുന്നു.

രാജകുടുംബത്തിന്റെ സാമ്പത്തിക നിലമെച്ചപ്പെട്ടതോടുകൂടി, ഇങ്ഗ്ളിഷ് കമ്പനിക്ക് നൽകാനുള്ള അടവുതെറ്റിയ പണം മുഴുവനും നൽകാൻ കഴിഞ്ഞു. മാത്രവുമല്ല, രാജകുടുംബത്തിന് ഭൂജന്മികളേയും നായർമാരേയും അമിതമായി ആശ്രയിക്കേണ്ടുന്ന സ്ഥിതിയും മാറി.

പുതിയ പോലീസ് പ്രസ്ഥാനം, കോടതികൾ, ലിഖിതപ്പെടുത്തിയ നിയമങ്ങൾ, സർക്കാർ വകുപ്പുകൾ തുടങ്ങി പലതും തിരുവിതാംകൂർ സർക്കാർ, ബ്രിട്ടിഷ്-ഇന്ത്യയിലെ സംവിധാനങ്ങളെ പകർത്തിയെടുത്ത്, സ്ഥാപിച്ചു. അവയെ നിർവ്വഹണം ചെയ്യാൻ, ബ്രിട്ടിഷ്-ഇന്ത്യൻ ഭരണത്തിലെ ഉദ്ദ്യോഗസ്ഥരിലെ പല ഉന്നത ഉദ്ദ്യോഗസ്ഥരേയും കടം എടുത്തു. എന്നാൽ, രാജ്യത്തിലെ സാമൂഹികാവസ്ഥ തികച്ചും ഫ്യൂഡൽ ഭാഷാ ചുവയുള്ളതായി നിലനിന്നു.

Col Munro മൂന്ന് വർഷക്കാലം ദിവനായി പ്രവർത്തിച്ചു. ഭരണം സംവിധാനങ്ങൾ

നല്ലനിലയിൽ ആയി എന്ന് തോന്നിയപ്പോൾ, ദിവാൻ പദവി, വളരെ ശ്രദ്ധിച്ച് വളരെ നല്ല മാനസിക നിലവാരം ഉണ്ട് എന്ന് തോന്നിയ ഒരു പ്രാദേശികനായ ജഡ്ജിക്ക് നൽകി. ഈ ആൾ തിരുവിതാംകൂറിലെ വടക്കൻ പ്രദേശങ്ങളിൽ വലിയ സർവ്വാധികാരിയായി പ്രവർത്തിച്ച് പരിചയം ഉള്ള ആളായിരുന്നു.

എന്നാൽ ഈ തിരഞ്ഞെടുപ്പ് തെറ്റായിപ്പോയി എന്ന് പിന്നീട് തിരിച്ചറിഞ്ഞതായി Col Munro രേഖപ്പെടുത്തുന്നുണ്ട്. ഈ വ്യക്തിയുടെ ഔദ്യോഗിക കഴിവുകളിൽ വൻ മതിപ്പ് Col Munroന് ഉണ്ടായിരുന്നുവെങ്കിലും, ഈ വ്യക്തിയിൽ ഉള്ള മറ്റുചില പാളിച്ചകൾ പിന്നീട് അറിഞ്ഞതായി Col Munro രേഖപ്പെടുത്തുന്നു. ഈ ആൾ കോടതിയിൽ നായാധിപനായി ഇരിക്കുന്ന അവസരത്തിൽ ഒരു പണ്ഡിതൻ ഈ ന്യായാധിപന്റെ അഭിപ്രായത്തോടു യാതോര രീതിയിലും യോജിക്കുന്നില്ല എന്ന് തീർത്ത് പറഞ്ഞപ്പോൾ, ഈ ന്യായാധിപൻ എഴുന്നേറ്റ് ചെന്ന് ആ പണ്ഡിതന് ഒറ്റ ചവിട്ടിട്ടു കൊടുത്തു.

Col Munro ഈ ആളുടെ കഴിവുകളേയും അഭിപ്രായങ്ങളേയും മൂല്യനിർണ്ണയം ചെയ്യാനായി കുറച്ചു നേരം ഒരിക്കൽ ഈ ആളുമായി സംസാരിച്ചിരുന്നു. അപ്പോൾ Col Munroന് ഒരു

കാര്യം ബോധ്യപ്പെട്ടു. ഈ ആൾക്ക് നല്ലവിവരവും കഴിവും ഉണ്ട്. എന്നാൽ മറ്റുള്ളവരുടെ അഭിപ്രായങ്ങളും വാക്കുകളും മറ്റ് സ്വാധീനങ്ങളും ഈ ആളുടെ പ്രവർത്തനത്തേയും അഭിപ്രായത്തെയും കാഴ്ചപ്പാടുകളേയും നല്ലവണ്ണം സ്വാധീനിക്കുന്നുണ്ട് എന്ന്.

Col Munro രേഖപ്പെടുത്തിയത് കാണുക: This part of his character impressed me with a strong apprehension of his being misled in the event of his appointment to the office of Dewan, by the artful and unprincipled men who are around in Travancore."

തർജ്ജമ: ഈ ആളുടെ സ്വാഭാവത്തിലെ ഈ ഭാഗം എന്നിൽ കാര്യമായ ആശങ്കവളർത്തി. കാരണം, ഈ ആൾ ദിവാനായി ചുമതലയേറ്റെടുത്താൽ, തിരുവിതാംകൂറിൽ നിറഞ്ഞുനിൽക്കുന്ന കൗശലവും, കപടവും കൃത്രിമത്വവും ഉള്ള ആളുകൾ ഈ ആളെ വഴിതെറ്റിക്കും എന്നത്.

ഇവിടെ എടുത്തുപറയേണ്ടുന്ന ഒരു കാര്യം മറ്റുള്ളവരുടെ വാക്കുകളും സ്വാധീനങ്ങളും ഫ്യൂഡൽ ഭാഷകളിൽ വൻ ബലം നൽകാൻ ഇടംനൽക്കുന്ന പല ബന്ധങ്ങളും ഉണ്ട് എന്നാണ്. ഒരാൾ അടിയാളത്തം പ്രകടിപ്പിച്ച് ബഹുമാനിക്കുന്ന ആളുടെ വാക്കുകളും

Go to Main contents

നേത്രരശ്മികളും മുഖഭാവങ്ങളും അയാളിൽ വൻ സ്വാധീനം ചലുത്തും. അതുപോലെതന്നെ അയാളെ അടിയാളത്തം പ്രകടിപ്പിച്ച് ബഹുമാനിക്കുന്നവരുടെ ഇതേ പോലുള്ളകാര്യങ്ങളും വൻ സ്വാധീനം ഈ ആളിൽ ചലുത്തും.

Col Munro വിരമിച്ചതോടുകൂടി, ഭരണയന്ത്രത്തിൽ ഉദിച്ചുവന്നിരുന്ന ഗുണമേന്മ സ്വമേധയാ അസ്തമിച്ചുതുടങ്ങി.

പോലീസും കോടതിയും ഭരണവും മറ്റുംമറ്റും പൂർണ്ണമായും അഴിമതി നിറഞ്ഞുതന്നെയായി നിലനിന്നു. പോരാത്തതിന്, കീഴ്ജനത്തെ വൻ ഭീതിയോടുകൂടിത്തന്നെയാണ് മുകളിൽ ഉള്ളവർ വീക്ഷിച്ചത്. കീഴ്ജനമാണെങ്കിൽ, അവരുടെ കീഴിൽ പെടുന്നവരെ തമർത്താൻ സർവ്വനേരവും തയ്യാറായി നിന്നുട്ടുമുണ്ടാകാം.

പൊതുവേ പറഞ്ഞാൽ, ഇങ്ഗ്ളിഷിൽ നിന്നും മനസ്സിലാക്കാൻ പറ്റാത്ത വൻ പരുക്കൻ പെരുമാറ്റവും സ്വരവും വാക്കുകളും തിരുവിതാംകൂറിലെ സമൂഹത്തിൽ നിറഞ്ഞുനിന്നിട്ടുണ്ടാവാം. കീഴ്ജനം കെട്ടഴിഞ്ഞ് തുടങ്ങിയപ്പോൾ, പലദിക്കിലും പെരുമാറ്റങ്ങൾ കൂടുതൽ പരുക്കൻ ആയിട്ടുണ്ടാവാം.

Go to Main contents

## 34. തിരുവിതാംകൂറിൽ കീഴ്ജനം

## വളരുർന്നതോടൊപ്പം മറ്റൊരു വൻ പ്രശ്നംകൂടി വളർന്നുവരുന്നു

---

London Missionary Society മുഖ്യമായും തിരുവിതാംകൂറിന്റെ തെക്കൻ ഭാഗങ്ങളിലാണ് പ്രവർത്തിച്ചത് എന്ന് തോന്നുന്നു. അതേ സമയം Church Missionary Society (CMS) എന്ന മറ്റൊരു സംഘടന വടക്കാൻ ഭാഗങ്ങളിലും പ്രവർത്തിച്ചിരുന്നു. ഇതും ഒരു ഇങ്ഗ്ളണ്ട് ആസ്ഥാനമായുള്ള സംഘടനയായിരുന്നു എന്നു തോന്നുന്നു.

മുകളിൽ പ്രസ്താവിച്ച രണ്ട് സംഘടകളെക്കുറിച്ചും, ഈ എഴുത്തുകാരന് വളരെ പരിമിതമായുള്ള വിവരം മാത്രമേ ഉള്ളു. അതിനാൽ തന്നെ ഈ എഴുത്ത് ബാഹ്യമായ കാര്യങ്ങളിലൂടെയാണ് നീങ്ങുന്നത്.

രണ്ട് കൂട്ടരും കീഴ്ജനങ്ങളെ ഉന്നമനപ്പെടുത്താനാണ് പ്രവർത്തിച്ചത്. ഉയർന്ന ജനവിഭാഗങ്ങൾക്ക് ഇവരുടെ സാന്നിദ്ധ്യം അത്യാവശ്യമല്ലായിരുന്നു. മറിച്ച്, കീഴ്ജനങ്ങൾക്ക് അവരുടെ അടിമത്തത്തിൽ നിന്നും മോചനം ലഭിക്കാനുള്ള ഒരേയൊരു മാർഗ്ഗം ഈ മിഷിനറി സംഘടനകൾ ആയിരുന്നു. എന്നാൽ, മിഷിനറിമാർക്ക് അവരെ ക്രിസ്തീയ

മതത്തിലേക്ക് ചേർക്കണം എന്ന ഉദ്ദേശവും ഉണ്ടായിരുന്നു. അതിനാൽത്തന്നെ ബൃട്ടിഷ്-ഇന്ത്യയിൽ സംഭവിച്ചതുമാതിരിയുള്ള സാമൂഹിക പരിവർത്തനം അല്ല ഇക്കൂട്ടർ ചെയ്യത്.

ഈ പ്രസ്ഥാനങ്ങളുടെ തലപ്പത്ത് ഇങ്ഗ്ളണ്ടിലേയും ബൃട്ടണിലെ മറ്റ് പ്രദേശങ്ങളിലേയും, മറ്റുമായ മിഷിനറിമാർ ഉള്ള അവസരത്തിൽ കാര്യങ്ങൾക്ക് കുറച്ച് ഔന്നിത്യം നിലനിന്നിട്ടുണ്ടാവാം. എന്നാൽ, സാവധാനത്തിൽ ഇങ്ഗ്ളിഷ് മിഷിനറിമാർ കുറഞ്ഞു കുറഞ്ഞുവരികയും പ്രാദേശികരായ മിഷിനറിമാരും പുരോഹിതന്മാരും അവർ ഒഴിഞ്ഞസ്ഥാനങ്ങളിൽ വന്നുചേരുകയും ചെയ്യതോടുകൂടി, ഈ വിധ പ്രസ്ഥാനങ്ങളിൽ പ്രാദേശിക ഫ്യൂഡൽ ഭാഷകളുടെ പരിവേഷം ശക്തിപ്രാപിച്ചിട്ടുണ്ടാവാം. ഇത് ഒരു നിസ്സാരകാര്യമായി തോന്നാമെങ്കിലും, വാസ്തവത്തിൽ, ഇതാണ് ഏറ്റവും പ്രധാനപ്പെട്ട കാര്യം.

ഇങ്ഗ്ളിഷ് മാറി അതിനുപകരം തമിഴും മലയാളവും മറ്റുമായി മാറിയാൽ, കാര്യങ്ങൾ വീണ്ടും പ്രാദേശിക സാമൂഹികാന്തരീക്ഷത്തിന്റെ പ്രതിഫലനം ആയിമാറും.

Rev. Mateerതന്നെ ഈ വിധംപറയുന്നുണ്ട്: We have arrived at the stage when new and perplexing problems spring up, which require for their solution great wisdom, experience and grace;

തർജ്ജമ: പുതിയതും അന്ധാളിക്കുന്നതും സംഭ്രാന്തമായതും മറ്റുമായ പ്രശ്നങ്ങൾ പൊന്തിവരുന്ന ഒരു ഘട്ടത്തിലേക്ക് നാം എത്തിച്ചേർന്നിരിക്കുന്നു. അവയ്ക്ക് പരിഹാരം കണ്ടെത്താൻ വൻ അറിവും വിവേകവും, അനുഭവജ്ഞാനവും ദയാലുത്വവും ആവശ്യമാണ്. തർജ്ജമയുടെ അന്ത്യം

ഇവിടെ പറയേണ്ടുന്നത്, ഈ പുതിയതും അന്ധാളിക്കുന്നതും സംഭ്രാന്തമായതും മറ്റുമായ പ്രശ്നങ്ങൾ യഥാർത്ഥത്തിൽ പ്രാദേശിക ഫ്യൂഡൽ ഭാഷകളിലേക്ക് ഇങ്ഗ്ളിഷ് സമത്വാധിഷ്ഠതയെ തർജ്ജമ ചെയ്യാൻ ശ്രമിക്കുമ്പോൾ സംഭവിക്കുന്നതാണ്. കാരണം, ഇങ്ഗ്ളിഷിലെ സാമൂഹിക ഭാവനയെ തമിഴിലേക്കോ മലയാളത്തിലേക്കോ തർജ്ജമ ചെയ്യാൻ പറ്റിയ വാക്കുകൾ ഈ വക ദുഷ്ടഭാഷകളിൽ ഇല്ലതന്നെ.

അവൾ, പെണ്ണ് എന്നെല്ലാം She, Woman തുടങ്ങിയ ഇങ്ഗ്ളിഷ് വാക്കുകളെ തർജ്ജമചെയ്യുമ്പോൾതന്നെ, ഇങ്ഗ്ളിഷ് ഭാവനയ്ക്ക് ആഴക്കയത്തിൽ നിലകിട്ടാത്ത

അവസ്ഥാവിശേഷം വന്നുചേരും. സംസ്കൃതത്തിലെ സ്ത്രീ എന്ന വാക്ക് മലയാളം കട്ടെടുത്ത് ഉപയോഗിച്ചാലും കാര്യങ്ങളിൽ കാര്യമായ മാറ്റം സംഭവിക്കില്ലതന്നെ.

REV. SAMUEL MATEER, NATIVE LIFE IN TRAVANCORE എഴുതുന്ന അവസരത്തിൽ 253 ഇടവകകളിലായി 41000ത്തോളം ക്രിസ്ത്യീയർ ഉണ്ടായിരുന്നു. 2375 പെൺകുട്ടികൾ അടക്കം 10,696 വിദ്യാർത്ഥികൾ മിഷൻ സ്ക്കൂളുകളിൽ പഠിക്കുന്നു.

സാമൂഹിക പരിവർത്തനം എന്ന് ഇതിനെ പറയാമോ എന്ന് അറിയില്ല. കാരണം, സമൂഹം ഫ്യൂഡൽ ഭാഷയിലാണ് പ്രവർത്തിക്കുന്നത്. ഓരോ വ്യത്യസ്ത പ്രസ്ഥാനത്തിലും ഉള്ള വ്യക്തികൾ അവരവരുടെ പ്രസ്ഥാനത്തിൽ ഉള്ള നേതൃസ്ഥാനങ്ങളിലേക്ക് ദൃഷ്ടികേന്ദ്രീകരിച്ച് അടിയാളത്ത ഭാവം നൽകികൊണ്ടും ശ്രദ്ധയും അനുസരണവും വാസ്തല്യവും നൽകും. എന്നാൽ ഇത് മറ്റുള്ളവരിലേക്കോ മറ്റ് ദിശകളിലേക്കോ നൽകില്ല.

എന്നുവച്ചാൽ, ആകമാനം ദുഷ്ടതയും അസൂയയും തമ്മിൽത്തമ്മിൽ കുത്തലും തരംതാഴ്ത്തലും അടിച്ചമർത്തലും മറ്റും നേരത്തേതന്നെ ഉള്ള ഒരു സമൂഹത്തിൽ പുതിയ ഒരു പ്രസ്ഥാനം കൂടി

വളർന്നുവന്നു എന്നതാണ് സംഭവിക്കുന്നത്. പോരാത്തതിന്, ഇങ്ഗ്ളിഷ് ഭാഷയും ഇങ്ഗ്ളണ്ടും നൽകിയിരുന്ന ശ്രേഷ്ഠമായ മനോവികാരങ്ങളെ, പ്രാദേശിക ഭാഷയിലേക്ക് മറിഞ്ഞുവീഴുന്ന ഈ പുതിയ ക്രിസ്ത്ീയ പ്രസ്ഥനങ്ങൾക്ക് നഷ്ടമാകും.

പ്രാദേശിക വ്യക്തികൾ പള്ളികളുടേയും മിഷിനറി പ്രസ്ഥാനത്തിന്റേയും തലപ്പത്ത് വന്നാൽ സംഭവിക്കുന്ന കാര്യങ്ങളെക്കുറിച്ച് Rev. Mateerതന്നെ ഈ വിധംപറയുന്നുണ്ട്:

The evils of the Indian character in heathenism will crop up in cases of wicked and hypocritical men endeavouring to make a gain of godliness തർജ്ജമ: ദുഷ്ടരും കപടനാട്യക്കാരുമായ ആളുകൾ ദൈവകത്വത്തിൽനിന്നും ലാഭം നേടാൻ ശ്രമിക്കുന്ന സംഭവങ്ങളിൽ ദൈവദൂഷണം, ദൈവനിന്ദ, ദേവാലയധ്വംസനം, അപവിത്രീകരണം തുടങ്ങിയ ദുഷ്ടമായ ഇന്ത്യൻ സ്വഭാവം പൊന്തിവരും.

പ്രാദേശികരായ പാതിരിമാരും മിഷിനറിമാരും തലപ്പത്തുവന്നാൽ എന്തോചില ഗുണമേന്മക്കുറവ് സംഭവിക്കും എന്ന വിവരം Rev. Mateerൽ വന്നിരുന്നു എന്ന് വ്യക്തം. എന്നാൽ അത് എന്താണ് എന്നതിനെക്കുറിച്ച് യാതോരു എത്തുംപിടിയും

ഇദ്ദേഹത്തിന് ലഭിച്ചില്ലാ എന്നുള്ളതാവാം വാസ്തവം.

പ്രാദേശിക ഭാഷയിലെ കഠിനമായ ഫ്യൂഡൽ ചുവകാരണം, പലവ്യക്തികളും കിട്ടുന്ന എന്തിന്റേയും തലപ്പത്തുവന്നിരിക്കാൻ താൽപര്യപ്പെടും. ഇതിന് ആ പ്രസ്ഥാനത്തിന്റെ ആശയങ്ങളോടോ പ്രത്യയശാസ്ത്രത്തിനോടോ ആദ്ധ്യാത്മികഭാവത്തിനോടോ യാതോരു താൽപ്പര്യവും വേണം എന്നില്ല. ഇതും ഇങ്ഗ്ളിഷിൽ നിന്നും മനസ്സിലാക്കാൻ പറ്റാത്തകാര്യമാണ്.

അടിയാളത്തം നൽകികൊണ്ടുള്ള അതി ബഹുമാനം, സമത്വഭാവം, അടിയാളത്തം അവകാശപ്പെട്ടുകൊണ്ടുള്ള തരംതാഴ്ത്തൽ എന്നിങ്ങിനെ മൂന്ന് വ്യത്യസ്തരീതിയിൽ ആണ് ആളുകൾ ബന്ധപ്പെടുകയും ആശവിനിമയം നടത്തുകയും ചെയ്യുക.

ഇതിൽ ഏവരും ഇഷ്ടപ്പെടുന്നതും, സാധാരണയായി ചെയ്യാൻ ശ്രമിക്കുന്നതും, അടിയാളത്തം അവകാശപ്പെട്ടുകൊണ്ടുള്ള തരംതാഴ്ത്തൽ ഭാവമാണ്. എന്നുവച്ചാൽ, കഴിവതും നീ, അവൻ, അവൾ തുടങ്ങിയ വാക്ക് കോഡുകളിലേക്ക് മറ്റൊരു വ്യക്തിയെ നിർവ്വചിച്ച്

ആ ആളെ നിയന്ത്രിക്കാനും അമർത്താനും ആണ് ശ്രമിക്കുക. ഇങ്ങിനെയൊരു പൈശാചികത സമൂഹത്തിൽ ഉണ്ട് എന്ന കാര്യംതന്നെ Rev. Mateerന് അറിവ് ലഭിച്ചില്ലാ എന്നുതോന്നുന്നു.

മൂന്നാം തലമുറയിൽ എത്തിയ നാഗർകോവിലിലെ ചില ക്രീസ്തീയർ സ്വന്തമായുള്ള ഇങ്ഗ്ളിഷ്, തമിഴ് വാർത്താ പത്രങ്ങൾ പ്രസിദ്ധീകരിച്ചുതുടങ്ങി എന്ന് Rev. Mateer എഴുതുന്നു.

ഇങ്ഗ്ളണ്ടിൽ നിന്നും വന്ന Deputation from the Missionary Society തിരുവിതാംകൂറിൽ വന്നപ്പോൾ കണ്ടത് വളരെ ആശ്ചര്യകരമായ കാഴ്ചകളായിരുന്നു. Quilon, Trivandrum, Parashala, Neyoor, Nagercovil തുടങ്ങിയ സ്ഥലങ്ങളിലൂടെ ഇവർ നീങ്ങിയപ്പോൾ, തങ്ങളുടെ ഉന്നമനത്തിനും വളർച്ചയ്ക്കും മറ്റുമായി വേദപുസ്തകത്തെ അയച്ച ബ്യട്ടിഷ് പള്ളികളോട് വൻ സ്നേഹാദരങ്ങളും, കൂറും കടപ്പാടും പ്രകടിപ്പിക്കുന്ന പ്രാദേശിക ക്രിസ്തീയരാണ് അവരെ എതിരേറ്റത്.

നാഗർകോവിൽ പട്ടണത്തിൽ കയറിയപ്പോൾ, അവിടെ തെരുവുകളിൽ ജയാഘോഷസൂചകമായ വൻ പ്രവേശന ആർച്ചുകളും (arches) വെൺകൊറ്റക്കുടകളും പൂക്കളും ജ്വലിക്കുന്ന

കൈവിളക്കുകളും, വേദപുസ്തകവാക്യങ്ങളും ആദർശവചനങ്ങളും എഴുതിയ ഫലകങ്ങളും, മറ്റും നിറഞ്ഞുനിൽക്കുന്നു. അടിമത്തത്തിൽ നിന്നും മോചിതരായ ക്രിസ്ത്യീയർ തെരുവുകളിൽനിന്നും ഉജ്ജ്വല സംഗീതത്തോടൊപ്പം നൃത്തമാടുകയും പാട്ടുകൾ പാടുകയും ചെയ്യുന്നു. ആളുകൾ ആഗതരെ കാണുവാനായി തിരക്കിട്ട് മുന്നോട്ട് നീങ്ങുന്നു. നാർഗകോവിലിലെ വൻ പള്ളിയിൽ വച്ച് ഇങ്ഗ്ളണ്ടിൽ നിന്നും വന്ന മിഷിനറിമാർ ഏതാണ്ട് 2000ത്തോളം പേർ വരുന്ന, വളരെ ആകാംഷാഭരിതരായ ആളുകളെ അഭിസംബോധന ചെയ്തു. പ്രാദേശിക വ്യക്തികൾ ഒരു നൂറു രൂപയുടെ ചെക്ക് ആഗതർക്ക് നൽകി. Londonലെ Board of Directorsന്റെ Chairmanന് ഒരു ഔദ്യോഗിക ഇരിപ്പിടം ഈ പണം കൊണ്ട് വാങ്ങിക്കേണം എന്നും തിരുവിതാംകൂറിലെ ക്രിസ്ത്യീയരെ മറന്നുപോകരുത് എന്നും ആയിരുന്നു ഇതോടൊപ്പം നൽകിയ അപേക്ഷ.

Girls' Boarding and Day Schools, the lace workers, the Mission Press, Dr.Thomsonന്റെ മേൽനോട്ടത്തിലുള്ള നെയ്യൂരിലെ ആശുപത്രിയും മറ്റ് പല പട്ടണങ്ങളിൽ ചെറുകിട ഡിസ്പെൻസറികളും അങ്ങിനെ പലതും മിഷിനറി പ്രസ്ഥാനം നടത്തുന്നു. ഇതൊക്കെ ഒരു വൻകാര്യമായി തെക്കൻ

Go to Main contents

തിരുവിതാംകൂറിലെ അടിമജനത്തിന് തോന്നിത്തുടങ്ങിയിട്ടുണ്ടാവും. എന്നാൽ ഇതിനെല്ലാം പിന്നിൽ അദൃശ്യമായി നിലനിന്നിരുന്നത് ഇങ്ഗ്ളണ്ടും ഇങ്ഗ്ളിഷ് ഭാഷയും ആണ് എന്ന അത്യുജ്ജ്വലവിവരം മാത്രം അവർ അറിഞ്ഞില്ലാ എന്ന് തോന്നുന്നു.

തിരുവിതാംകൂറിൽ സാമൂഹിക പരിവർത്തനം നടക്കുന്നു എന്നത് വാസ്തവമെങ്കിലും, അതിനേക്കാൾ വലിയ ഒരു പ്രശ്നം കൂടി ഉയർന്നുവരുന്നുണ്ടായിരുന്നു.

തെരുവോരങ്ങളിലും മറ്റും കാലാകാലങ്ങളായി നികൃഷ്ടരായി നിലനിന്നവർ ഒരു ശക്തമായ പുതിയ മതമായി വളർന്നുവരുന്നു. ഇക്കൂട്ടരിൽ പെടാത്ത കീഴ്ജനത്തിന് അവരോട് വൻ വിരോദവും കുശുമ്പും സ്വാഭാവികം മാത്രം. ഇങ്ങിനെയുള്ളവർ പിന്നീട് ഹിന്ദുമതസ്ഥരായി അറിയപ്പെട്ടുതുടങ്ങിയപ്പോൾ, വിരോധം കൂടിവരും എന്നുള്ളതും സ്വാഭാവികം. കാരണം, പ്രാദേശിക ഭാഷ ഉച്ചനീചത്തം ഉള്ളതാണ്. മാത്രവുമല്ല, പുതിയ മതത്തിൽ ചേർന്നവർ മാനസികമായും വ്യക്തിത്വപരമായും വളരെ മുന്നോട്ട് നീങ്ങിയിരിക്കുന്നു.

Go to Main contents

പ്രശ്നം ഇതാണ് : യാതോരു ക്രിസ്ത്യീയരേയും തിരുവിതാംകൂറിൽ സർക്കാർ തൊഴിലിൽ ചേരാൻ അനുവധിക്കില്ല. അവർക്ക് പിന്നെയുള്ള മർഗ്ഗം ബ്യൂട്ടിഷ്-ഇന്ത്യയിലേക്ക് കടക്കുക എന്നുള്ളതാണ്.

QUOTE: The Syrian, Roman Catholic, and Protestant Christians ................ being admitted to no department ..............are driven for employment to British India. END OF QUOTE

ഇതുമുതലാണ് ഗോവിന്ദനും Tellicherryയിലേയും മലബാറിലെ മറ്റ് പ്രദേശങ്ങളിലേയും ജനങ്ങൾ അന്യദേശത്തുള്ള ആളുകളുടെ വൻകുടിയേറ്റത്തെ കാണേണ്ടിവന്നത്. ഇത് മലബാറിനെത്തന്നെ മാറ്റിമറിച്ചു. മലബാറിന്റേയും തിരുവിതാംകൂറിന്റേയും പാരമ്പര്യ സംസ്ക്കാരങ്ങൾ തന്നെ കുഴഞ്ഞു മറിഞ്ഞ്, രണ്ടിലും നിലവാരത്തകർച്ച വന്നുചേർന്നു.

Go to Main contents

## 35. ദക്ഷിണേഷ്യയുടെ തെക്കൻ ഭാഗങ്ങളിൽ പ്രവർത്തിച്ചിരുന്ന വിവിധതരം ക്രിസ്തീയ പ്രസ്ഥാനങ്ങൾ

---

ഈ എഴുത്തിൽ മുഖ്യമായും London Missionary Soceityയെക്കുറിച്ചാണ് പ്രതിപാദിച്ചിരുന്നതെങ്കിലും, അവർ തിരുവിതാംകൂറിൽ പ്രവർത്തിച്ച കാലഘട്ടത്തിൽ പല വർഷങ്ങളിലും മറ്റു പല പ്രസ്ഥാനങ്ങളും ക്രിസ്തീയ പ്രവർത്തന ഉദ്ദേശങ്ങളുമായി തിരുവിതാംകൂറിൽ പ്രവർത്തിച്ചിട്ടുണ്ട്. അവയിൽ മുഖ്യമായി പറയാവുന്നത് Christian Missionary Society (CMS) ആണ്.

മറ്റൊന്ന് Basel Missionആണ്. ഇക്കൂട്ടർ ദക്ഷിണേഷ്യയുടെ ദക്ഷിണ പ്രദേശങ്ങളിലാണ് പ്രവർത്തിച്ചത്. ജർമൻകാരാണ് ഇതിന് തുടക്കമിട്ടതെങ്കിലും, ദക്ഷിണേഷ്യയിൽ ഇക്കൂട്ടർ ഇങ്ഗ്ളിഷ് മിഷിനറി പ്രസ്ഥാനങ്ങളോട് സഹകരിച്ചും പ്രവർത്തിച്ചിരുന്നു എന്നുകാണുന്നു.

മറ്റൊരു പ്രസ്ഥാനം Kerala Brethren ആണ് എന്ന് തോന്നുന്നു. ഈ പ്രസ്ഥാനത്തിന് എപ്പോഴാണ് 'കേരള' എന്ന പദം പേരിൽ വന്നുചേർന്നത് എന്ന് അറിയില്ല. കാരണം, ഇതു തുടങ്ങുന്ന അവസരത്തിൽ 'കേരളം' എന്ന് സംസ്ഥാനം

നിലവിൽ ഇല്ലതന്നെ. ഈ പ്രസ്ഥാനത്തിന്റെ യഥാർത്ഥ നാമം Indian Brethren ആണ് എന്ന് തോന്നുന്നു. ഈ 'Indian' എന്ന വാക്കിലും അതേ പ്രശ്നം കാണുന്നുണ്ട്. ഈ പ്രസ്ഥാനം, Open Brethren എന്ന അന്തർദ്ദേശീയ പ്രസ്ഥാനത്തിന്റെ പ്രാദേശിക രൂപം ആണ് എന്നുതോന്നുന്നു.

തിരുവിതാംകൂറിൽ പാരമ്പര്യമായി ഉണ്ടായിരുന്ന സുറിയാനി ക്രിസ്ത്യാനികൾ മറ്റൊരു ക്രിസ്തീയ വിഭാഗം ആയിരുന്നു. ഇതിൽ നിന്നും വിട്ടുപിരിഞ്ഞ ഒരു ഗ്രൂപ്പാണ് കാനായി ക്രിസ്ത്യാനികൾ എന്ന് കേൾക്കുന്നു. മലങ്കര ക്രിസ്ത്യാനികൾ എന്ന മറ്റൊരു വിഭാഗത്തെക്കുറിച്ചും കേൾക്കുന്നുണ്ട്.

പിന്നെ സൂചിപ്പിക്കേണ്ടത് Jacobites ആണ്. യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിൽ ഉള്ള തർക്കത്തെക്കുറിച്ചും സൂചിപ്പിക്കേണ്ടിയിരിക്കുന്നു. ഇവരൊക്കെ എങ്ങിനെയാണ് തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നതും, അകന്നുനിൽക്കുന്നതും എന്നകാര്യങ്ങൾ ഈ എഴുത്തുകാരന് അറിയില്ല.

Go to Main contents

കൂനൻ കുരിശ് സത്യം (Coonan Cross Oath) എന്ന ചരിത്രം സംഭവം ഇവരിലേതോ കൂട്ടരുടെ ചരിത്ര സംഭവമാണ്.

പിന്നെ എടുത്തുപറയേണ്ടത് മണിഗ്രാമക്കാർ എന്നവരെക്കുറിച്ചാണ്. ഇവരും ഒരു ക്രിസ്ത്യൻ ഗ്രൂപ്പാണ്. ഇതും തിരുവിതാംകൂറിൽ ജനിച്ചു വളർന്ന ക്രീസ്തീയ മതവിഭാഗമാണ്. മുകളിൽ സൂചിപ്പിച്ചവരുമായി ഏതെല്ലാമോ വിധത്തിൽ ബന്ധം ഇവർക്ക് ഉണ്ട്.

പിന്നെ വന്നത് പോർച്ചുഗീസുകാരാണ്. അവർ തിരുവിതാംകൂറിൽ തങ്കശ്ശേരി എന്ന പ്രദേശത്താണ് പട്ടണം കെട്ടിയത്. (ഇന്നുള്ള Quilon പട്ടണത്തിന്റെ വാടി എന്ന കടൽത്തീരത്തിന് സ്വൽപം വടക്കായി). പോർച്ചുഗീസുകാരിലൂടെ വളർന്ന ക്രിസ്ത്യാനികൾ അങ്ങിനെ തിരുവിതാംകൂറിൽ സൃഷ്ടിക്കപ്പെട്ടു.

കുറച്ചുകാലം ഡച്ചുകാർ Cochin പട്ടണത്തിൽ കേന്ദ്രീകരിച്ച് ജീവിച്ചിരുന്നു. അവരുടെ വകയായുള്ള ക്രിസ്തീയരും കൊച്ചിനിൽ സൃഷ്ടിക്കപ്പെട്ടിട്ടുണ്ട് എന്ന് അനുമാനിക്കാം.

ഇക്കൂട്ടർ റോമൻ കത്തോലിക്കരാണ് എന്ന് തോന്നുന്നു. അവരുമായി

ബന്ധമുള്ളതായിരിക്കാം Verapoly Catholic Mission. ഇത് Cochinൽ ആണ് എന്ന് തോന്നുന്നു. എന്നാൽ Calicutൽ Roman Catholic Church ഉള്ളകാര്യം സൂചിപ്പിച്ചുകാണുന്നു. ഇത് പോർച്ചുഗൂസുകാരുമായി ബന്ധപ്പെട്ടുകാണുന്നു. Calicutൽ ഉള്ള Society of St. Vincent de Paul ഇതുമായി ബന്ധപ്പെട്ട സംഘടനയാണ് എന്ന് തോന്നുന്നു.

CONGREGATION OF CHRISTIAN BROTHERS എന്ന ഒരു പ്രസ്ഥാനത്തെക്കുറിച്ചും കേൾക്കുന്നുണ്ട്. ഇവരെ Irish Brothers എന്നും പറയപ്പെടുന്നുണ്ട്. ഇവർ ബ്രിട്ടിഷ് ഇന്ത്യയിലും തിരുവിതാംകൂർ പോലുള്ള തൊട്ടടുത്ത രാജ്യങ്ങളിലും സ്ക്കൂളുകൾ സ്ഥാപിച്ചുവെന്ന് കാണുന്നു. Quilonലെ St. Aloysius' School ഇവരാണ് സ്ഥാപിച്ചത് എന്ന് തോന്നുന്നു.

Pentecostalism എന്ന ക്രിസ്തീയ പ്രസ്ഥാനം 1909ൽ തിരുവിതാംകൂറിൽ അതിന്റെ ശാഖ സ്ഥാപിച്ചുവെന്ന് കേൾക്കുന്നു. Church of God എന്നുള്ളത് അവരുടേത് ആണ് എന്ന് അറിയുന്നു.

1863ൽ Calicutൽ ഇങ്ഗ്ളിഷ് വിഭാഗക്കാർ (Anglican community) കെട്ടിയതാണ് St. Mary's Church എന്ന് രേഖപ്പെടുത്തിക്കാണുന്നു. Anglican community പള്ളി ഇങ്ഗ്ളിഷുകാർക്കും അവരുമായി ബന്ധപ്പെട്ട Anglo-Indian ജനതയ്ക്കും ഉള്ളതാകാം.

ഇവിടെ എടുത്തു പറയേണ്ടുന്നകാര്യം ഈ മുകളിൽ സൂചിപ്പിച്ച പ്രസ്ഥാനങ്ങളിൽ ചരിത്രപരമായി മലബാറിലെ ജനങ്ങൾക്കായി പ്രവർത്തിച്ചത് Basel Mission ആണ് എന്ന് തോന്നുന്നു. എന്നാൽ ഈ പ്രസ്ഥാനത്തിന് കീഴ്ജാതിക്കാരെ ഉയർത്താനുള്ള പ്രത്യേകമായുള്ള ലക്ഷ്യം ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. മറിച്ച്, കണക്ക്, മറ്റ് വിവരവിജ്ഞാനങ്ങളും പലവിധ കൈത്തൊഴിലുകളും മറ്റും ചെറുപ്രായക്കാരെ പഠിപ്പിക്കുക എന്നുള്ളതായിരുന്നു ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യം. 1883ൽ ഈ കൂട്ടർക്ക് മലബാറിൽ 2632 ക്രിസ്റ്റീയവിശ്വാസികളായ അംഗങ്ങൾ ഉണ്ടായിരുന്നു എന്ന് കാണുന്നു.

ചോമ്പാല, Badagara, Cannanore, Quilandy, മൂറാട് എന്നീ പ്രദേശങ്ങളിൽ ഇവർ ചെറുപ്രായക്കാരുടെ പലവിധ പരിശീലനത്തിനും മറ്റുമായുള്ള പല പ്രസ്ഥാനങ്ങളും നടത്തിയിരുന്നു.

മുകളിൽ സുചിപ്പിച്ച മറ്റുള്ള മിക്ക ക്രിസ്റ്റീയ പ്രസ്ഥാനങ്ങളും തിരുവിതാംകൂറിൽ അംഗസംഖ്യയുള്ള പ്രസ്ഥാനങ്ങൾ ആയിരുന്നു. Calicutൽ ഉള്ള Roman Catholic Church ഒരു ഒറ്റപ്പെട്ട സംഭവമായിരിക്കാം.

മുകളിൽ സൂചിപ്പിച്ച ക്രിസ്തീയ പ്രസ്ഥാനങ്ങളെക്കുറിച്ച് ഈ എഴുത്തുകാരന് കാര്യമായി യാതോരു വിവരവും ഇല്ലാ എന്ന് പ്രസ്താവിക്കുന്നു. സാമാന്യം സങ്കീർണ്ണതയുള്ള ചരിത്രമാണ് മുകളിൽ സൂചിപ്പിച്ച പല പ്രസ്ഥാനങ്ങളുടേതും. ഇവയുമായി ബന്ധപ്പെട്ട കൂടുതൽ വിവരങ്ങൾ അറിയാൻ താൽപ്പര്യമുള്ളവർ, ആ തലക്കെട്ടുകളെക്കുറിച്ച് പ്രത്യേകമായി അന്വേഷിക്കുക.

ഇനി തിരുവിതാംകൂറിലെ ക്രിസ്തീയ മതത്തിൽ ചേർന്ന കീഴ്ജനക്കൂട്ടങ്ങളുടെ മലബാറിലേക്കുള്ള പ്രയാണത്തെക്കുറിച്ച് പറഞ്ഞുതുടങ്ങാം.

തിരുവിതാംകൂറിൽ നിന്നും ഇവരുടെ മലബാറിലേക്കുള്ള വരവാണ് കേരളം എന്ന സംസ്ഥാനത്തിന്റെ സൃഷ്ടിക്ക് പിന്നിൽപ്രവർത്തിച്ച ഒരു മുഖ്യ സംഭവം. മറ്റൊന്ന് തിരുവിതാംകൂറിലെ ഈഴവരുടെ സംഘടനയുടെ, 'എല്ലാവരും ഒറ്റ ജാതിയാണ്' എന്ന വാദഗതിയെ ഉപയോഗിച്ച് വടക്കൻ മലബറിലെ മരുമക്കത്തായ തീയ്യരിലെ വൻകിടക്കാർ സ്വന്തം ജനത്തിനെ വശംവദരാക്കിയും വശീകരിച്ചും വിഡ്ഢികളാക്കി അണികളാക്കാനും ആ വിധം നിയന്ത്രിക്കാനും ശ്രമിച്ചതാണ്. ഇങ്ഗ്ളിഷ് ഭാഷയിൽ ജനം ഒറ്റ ജാതിയായാലും, പത്ത്

ജാതിയായാലും പശ്നമില്ലതന്നെ. കാരണം, ഭാഷാ കോഡുകൾ ആ വിധമാണ്.

കേരളം എന്ന സംസ്ഥാനം സ്ഥാപിക്കാൻ വൻ ഗൂഢാലോചനയും നിഗൂഢപ്രവർത്തനവും നടന്നിട്ടുണ്ടാവാം.

Go to Main contents

## 36. സാമൂഹികമായി വളർന്നുകൊണ്ടിരിക്കുന്ന കീഴ്ജനത്തിനെ മാറ്റിപ്പാർപ്പിക്കാൻ ഒരിടം

ശുദ്ധമായ കളവ് എഴുതി നിറയ്ക്കപ്പെട്ടിട്ടുള്ള ഇന്ത്യൻ ഔപചാരിക ചരിത്രത്തിൽ, 1947ന് മുൻപ് നിലനിന്നിരുന്ന ഇന്ത്യയെന്ന മഹാരാജ്യത്തെക്കുറിച്ച് വാചാലമായി സൂചിപ്പിക്കപ്പെടുന്നുണ്ട്. എന്നാൽ ഈ ഒരു മഹാരാജ്യസങ്കൽപ്പം തികച്ചും കൽപിതകഥമാത്രമാണ്.

തിരുവിതാംകൂറിൽ നിന്നും ക്രിസ്തീയ മതത്തിൽ ചേർന്ന കീഴ്ജനക്കൂട്ടങ്ങൾ ബ്രിട്ടിഷ്-മലബാറിലേക്ക് പലായനം ചെയ്തതോ അതുമല്ലെങ്കിൽ വാസസ്ഥലം മാറ്റിയതോ ആയ കാര്യമാണ് പറയാൻ പോകുന്നത്. ഇന്ന് ഈ കാര്യം ഇന്ത്യയിലെ ഒരു സ്ഥലത്ത് നിന്നും തൊട്ടടുത്തുള്ള മറ്റൊരു സ്ഥലത്തേക്ക് ഉള്ള സ്ഥലമാറ്റം (relocation) ആയി കാണാനാവുന്ന വിധമാണ് ചരിത്രം എഴുതപ്പെട്ടിട്ടുള്ളത്. എന്നാൽ വാസ്തവത്തിൽ, തിരുവിതാംകൂർ പ്രദേശത്തിലെ വ്യത്യസ്ത രാജ്യങ്ങളായ വേണാട്, ആറ്റിങ്ങൽ, ചെങ്ങന്നൂർ, ചങ്ങനാശേരി, തെക്കൻകൂർ, വടക്കൻകൂർ, നഞ്ചനാട്, മാവേലിക്കര, കോട്ടയം, അമ്പലപ്പുഴ, Alleppy, തുടങ്ങിയ പലരാജ്യങ്ങളിലേയും ആളുകളായിരുന്നു ഈ സ്ഥലമാറ്റത്തിനായി

ഒരുങ്ങിയത്. ഈ വിധ കൊച്ചുകൊച്ചു രാജ്യങ്ങളെ തിരുവിതാംകൂർ എന്ന ഒറ്റ രാജ്യമായി നിലനിൽക്കാനുള്ള സൗകര്യം English East India Company ആണ് നൽകിയത്. ഈ പറഞ്ഞ രാജ്യങ്ങളിൽ ചിലത് നേരത്തെതന്നെ വേണാട് (തിരുവിതാംകൂർ) പിടിച്ചടക്കിയിരുന്നു. Cochin സ്വതന്ത്രരാജ്യമായി നിലനിന്നു. ഈ രാജ്യത്തിന് ഡച്ചുകാരുടെ പിന്തുണ ലഭിച്ചിരുന്നു.

English Company ചെയ്തത് നല്ലകാര്യമാണോ എന്ന് അറിയില്ല. കാരണം തമ്മിൽത്തമ്മിൽ മല്ലിട്ടുകൊണ്ടിരിക്കുന്ന വിവിധ പക്ഷങ്ങളിൽ ഏതെങ്കിലും ഒന്നിനോട് ഒത്തുനിൽക്കുന്നത് ധാർമ്മികമായി ശരിയാണോ എന്നതാണ് പ്രശ്നം. എന്നാൽ ഇങ്ഗ്ളിഷ് കമ്പനിക്ക് തിരുവിതാംകൂർ ശക്തമായി നിൽകുന്നതിൽ താൽപ്പര്യം ഉണ്ടായിരുന്നു. കാരണം, നിത്യവും തമ്മിൽത്തല്ലും വെട്ടും കൊലയും നടന്നുകൊണ്ടിരിക്കുന്ന ദിക്കുമായി വാണിജ്യപരമായുള്ള ഇടപാടുകൾ വളരെ പ്രയാസകരമായിരിക്കും. ചഞ്ചലമായിരിക്കുന്ന പ്രദേശത്തുള്ളവരുടെ വാക്കുകൾക്ക് അതേ ചാഞ്ചാട്ടം ഉണ്ടായിരിക്കും. മാത്രവുമല്ല, ഇന്ന് വാക്കുനൽകിയവരെ നാളെകാണില്ല.

Go to Main contents

ഇങ്ഗ്ളിഷ് ബന്ധത്താൽ തിരുവിതാംകൂറിൽ വൻ സാമൂഹിക മറ്റങ്ങളും അടിമജനത്തിന്റെ മോചനവും സംഭവിച്ചു. എന്നാൽ ഈ മോചിതരായ അടിമജനത്തിനെ എന്തുചെയ്യണം എന്ന ഒരു പ്രശ്നം വളർന്നുവന്നു. ഭാഷ ഫ്യൂഡൽ ആണ്. കീഴിൽ ഉള്ളവർ മുകളിലോട്ട് വളർന്നാൽ, മുകളിൽ ഉള്ളവർ താഴോട്ടുപോകണം എന്നത് നിശ്ചയമുള്ള കാര്യമാണ്. കാരണം ആ വിധമുള്ള ഭാഷയാണ് ചുറ്റുപാടിലും. അത് സാമൂഹിക പരിഷ്കരണം ആവില്ല. മറിച്ച്, സമൂഹത്തെ കുത്തിമറിക്കൽ മാത്രമാവും.

ഇങ്ഗ്ളിഷ് ക്രിസ്തീയ പ്രസ്ഥാനങ്ങൾ ഉപദ്വീപിന്റേയും സിലോണിന്റേയും (Sri lanka), ഏഷ്യയുടേയും ആഫ്രിക്കയുടേയും പലഭാഗത്തിലും പ്രവർത്തിച്ചിരുന്നതിനാൽ, അവർക്ക് വ്യത്യസ്ത സ്ഥലങ്ങളെക്കുറിച്ച് പൊതുവായുള്ള അറിവ് ഉണ്ടായിരുന്നു എന്ന് വിചാരിക്കാം. ആഫ്രിക്കൻ വനാന്തരങ്ങളിൽ സാമൂഹിക പരിവർത്തനവും, അവിടുള്ള പ്രാകൃത വർഗ്ഗങ്ങളെ സാംസ്ക്കാരികവും വിവരവിജ്ഞാനപരവുമായി ഉന്നമനപ്പെടുത്തുന്നതിൽ വ്യാപൃതരായ London Missionary Societyയിലെ മിഷിനറിമാർക്ക് ദക്ഷിണേഷ്യയിലെ പ്രദേശങ്ങളെക്കുറിച്ച്

കേട്ടറിവെങ്കിലും ഉണ്ടായിരുന്നു എന്നു തോന്നുന്നു.

ഈ വിധം ഭൂഗോളത്തിന്റെ അങ്ങും ഇങ്ങുമായി വിദൂരങ്ങളിൽ നിലനിന്നിരുന്ന കാട്ടാളപ്രദേശങ്ങളിൽ പോയി അവിടെല്ലാം സാമൂഹിക പരിവർത്തനം നടത്താൻ ഉദ്യമിച്ച ആളുകളുടെ മനക്കരുത്തും സാമൂഹിക ബോധവും മറ്റും ഇന്ന് ഔപചാരിക ചരിത്രകാരന്മാർ വളരെ പുച്ഛത്തോടുകൂടിയാണ് കാണുന്നത്. ഇങ്ഗ്ളിഷ് ക്രിസ്തീയ പ്രസ്ഥാനങ്ങൾക്ക് കൊളോണിയൻ സാമ്രാജ്യവൽക്കരണം എന്ന മോഹം ഇല്ലായിരുന്നു എന്നതാണ് വാസ്തവം. യഥാർത്ഥത്തിൽ ഈ ഒരു മോഹം ഇങ്ഗ്ളണ്ടിനും ഇല്ലായിരുന്നു. അതേ സമയം ഭൂഖണ്ഡയൂറോപ്പിലെ ചില രാജ്യങ്ങൾക്ക് ഈ മോഹം ഉണ്ടായിരുന്നു. ഇന്ന് ഇതു രണ്ടിനേയും കുട്ടിക്കുഴച്ചാണ് ഔപചാരിക ചരിത്രം സംഭവങ്ങളെ കാണുന്നത്. പല ചരിത്ര എഴുത്തുകാർക്കും കാര്യമായ വിവരം ഇല്ലാ എന്നാണ് തോന്നുന്നത്.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം വ്യാപിക്കുന്ന ഇടങ്ങളിൽ സമാധാനവും സാമൂഹിക വളർച്ചയും എഴുതപ്പെട്ട നിയമങ്ങളും ഔപചാരിക വിദ്യാഭ്യാസവും ഇങ്ഗ്ളിഷ് എന്ന മാസ്മരിക

സ്വാഭവമുള്ള ആശയവിനിമയ സോഫ്ട്വേറിന്റെ പടർന്നുപിടിക്കലും സംഭവിക്കുന്നുണ്ട് എന്ന് ഇങ്ഗ്ളണ്ടിൽ അറിഞ്ഞിരുന്നു. ഈ വിവരം ഒരു നല്ലകാര്യമായാണ് അവിടുള്ളവർ പൊതുവായി മനസ്സിലാക്കിയതെങ്കിലും, അവിടുള്ള ശുദ്ധമനസ്ക്കരായുള്ള വിവരദോഷികൾ നേരെ വിപരീതമായും കാര്യങ്ങളെ മനസ്സിലാക്കിയ ഒരു പ്രശ്നവും ഇങ്ഗ്ളണ്ടിനുള്ളിൽ ഉണ്ടാക്കപ്പെട്ടിരുന്നു.

കൈയ്യടികിട്ടുന്ന ദിശയിലേക്കാണ് ഇന്ത്യയിലെ പല ഔപചാരിക ചരിത്ര എഴുത്തുകാരം അവരുടെ എഴുത്തിനെ നീക്കുന്നത്. ഇന്ന് ഇങ്ഗ്ണ്ടിനെ കള്ളന്മാരും കൊള്ളക്കാരും അടിമവ്യാപാരികളും മറ്റുമായി ചിത്രീകരിക്കാൻ വളരെ എളുപ്പമാണ്. വൻ സംഖ്യ മുതലിറക്കി അതിഗംഭീര സാങ്കേതികവിദ്യകളും വൻ രൂപലാവണ്യമുള്ള നടീനടന്മാരെ വെള്ളിത്തിരയിൽ അടിമജനവും അവരുടെ കാരുണ്യവാന്മാരായ രാജാക്കളും മറ്റുമായി പ്രദർശിപ്പിച്ചും ആളുകളിൽ രോമാഞ്ചം ഉണർത്തിയും കടപ രാജ്യസ്നേഹത്തിന്റെ കൈയ്യടിവാങ്ങിക്കാൻ വളരെ എളുപ്പമാണ്.

കൊടുംകാടുകളിൽ, വിഷജന്തുക്കളുടേയും കാട്ടുമൃഗങ്ങളുടേയും ഭീരക സ്വഭാവമുള്ള പ്രകൃതി ക്ഷേത്രങ്ങളുടേയും കാട്ടാളപ്രകൃതമുള്ള

Go to Main contents

സാമൂഹികാധിപന്മരുടേയും ഇടയിൽ നിന്നുകൊണ്ട്, വിരൂപികളാക്കപ്പെട്ട പുഴുവിനെപ്പോലെ ജീവിക്കുന്ന അടിമ ജനത്തിന് മനോവീര്യവും വിവരവും സാങ്കേതിക ജ്ഞാനവും പകർന്നുകൊണ്ട് വളരെ പ്രയാസപ്പെട്ട്, നിത്യ ജീവിതത്തിന്റെ പലവിധ പ്രശ്നങ്ങളേയും നേരിട്ടുകൊണ്ടും പ്രവർത്തിച്ച, ഈ മിഷിനറിമാർക്ക് ഇന്നുള്ള വെള്ളിത്തിരയിൽ പ്രത്യക്ഷപ്പെടുന്ന സിനിമാറ്റിക്ക് ജീനിയസുകളോട് കിടപിടിക്കാൻ ആവില്ലതന്നെ.

സിനിമയിൽ പ്രത്യക്ഷപ്പെടുന്ന സുപ്പർതാരങ്ങൾക്ക്, ഓരോ ചിത്രീകരണവും പലവട്ടം ആവർത്തിച്ച്, പൊള്ളയായ നെറ്റിചുളിക്കലും മനോദു:ഖങ്ങളും വേവലാതികളും ഗംഭീര സാഹസികതകളും പൗരുഷ ഭാവങ്ങളും ഇമവെട്ടാതുള്ള ധീരകൃത്യങ്ങളും പന്തയകുതിര സവാരിയും ഘനഗംഭീരമായ സ്വരവും മറ്റും അതിഗംഭീര സൂക്ഷ്മമായ കൃത്യതയോടും സൗന്ദര്യത്തോടും ചിത്രീകരിക്കാൻ ആവും. എന്നാൽ ഇങ്ഗ്ളിഷ് മിഷിനറിമാർ നേരിട്ട ജീവിതാനുഭവങ്ങൾക്ക് ഈ വിധ ആവർത്തിച്ചാവർത്തിച്ചുള്ള ഉത്തമ ചിത്രീകരണത്തിന് സാവകാശം ലഭിച്ചിരുന്നില്ല എന്നുള്ളതാണ് വാസ്തവം. മാത്രവുമല്ല, അവർ നിത്യവും കണികാണേണ്ടതും മനസ്സിൽ

Go to Main contents

നിറയ്ക്കേണ്ടിയിരുന്നതും അതീവ അരോചകമായ കീഴ്ഘനത്തിന്റെ മുഖഭാവങ്ങളും അശുഭ വാസ്തവികതകളും ആയിരുന്നു. ഈ വിധ ദുർലക്ഷണങ്ങളും വിരൂപങ്ങളായ സാമൂഹികാന്തരീക്ഷവും ഇങ്ഗ്ളിഷ് മിഷിനറിമാരുടെ മനോരഥത്തെ വിപരീതമായി ബാധിച്ചിരുന്നുവോ എന്നത് ഒരു ചോദ്യംതന്നെയാണ്. എന്നാൽ ഇങ്ഗ്ളിഷ് ഭാഷയിൽ പൊതുവായുള്ള പലവാക്കുകൾക്കും ദു:ശ്ശകുനനിമിത്തമാകുന്ന നെഗറ്റിവ് Indicant word codes ഇല്ലാത്തതിനാൽ ഇവർ വിലക്ഷണകരമായ പല സാമൂഹിക മന:സ്ഥിതിയുടെയും പിടിയിൽ അകപ്പെടാതെനിന്നിട്ടുണ്ടാവാം.

സ്വന്തം അതിമിനുസമുള്ള സാമൂഹികാന്തരീക്ഷത്തിൽ നിന്നും വളരെ അകലങ്ങളിൽ വിദൂരതയിൽ ഉള്ള ഏതോ പ്രദേശത്തിൽ, ഒറ്റപ്പെട്ടുനിൽക്കുന്ന കെട്ടിടങ്ങളിലെ ചെറിയമുറിയിൽ ഇരുന്നുകൊണ്ട്, തൂവൽ പേനകൾ, അതുമല്ലെങ്കിൽ അപൂർവ്വമായി കാട്ടുചൂരൽ പേനകൾ, മഷിക്കുപ്പികളിൽ നിരന്തരം മുക്കിക്കൊണ്ട് മനംമുഷിയാതെ ഇരുന്ന് ലിഖിതരൂപത്തിലുള്ള നിയമങ്ങളും, അനവധി ഭരണയന്ത്ര വകുപ്പുകളുടെ അടുക്കുംചിട്ടയും നിലനിർത്താനുള്ള പെരുമാറ്റച്ചട്ടങ്ങളും മറ്റും

അമാനുഷികമെന്നുതോന്നാവുന്ന അതിസൂക്ഷ്മതയോടുകൂടി എഴുതിയുണ്ടാക്കാനായുള്ള മനോധൈര്യത്തെ തിരിച്ചറിഞ്ഞുകൊണ്ട് അംഗീകരിക്കാൻ ഈ എഴുത്തുകാരന് ആവുന്നുണ്ട്.

എന്നാൽ വെള്ളിത്തിരയിൽ മിന്നിമറിയുന്ന കടപവേഷധാരികളെയാണ് പൊതുജനം മനസ്സിൽ കൊണ്ടുനടന്ന് ആരാധ്യമൂർത്തികളാക്കുന്നത്.

ഈ മിഷിനറിമാർക്ക് ബ്യട്ടിഷ് - ഇന്ത്യയിലെ തൊട്ടടുത്തുള്ള മെഡ്രാസ് പ്രസിഡൻസിയിലെ മലബാർ ജില്ലയെക്കുറിച്ച് വളരെ വിവരം ഉണ്ടാവും എന്നുള്ളത് തീർച്ചയാണ്. അവിടം വെറും മലബാറല്ല, മറിച്ച് ബ്യട്ടിഷ്-മലബാറാണ്. ജനസംഘ്യ വളരെ കുറവ്. വളരെ അധികം കാട്ടുപ്രദേശങ്ങൾ. ജാതീയമായ വിവേചനങ്ങൾ സർക്കാർ തലത്തിൽ ഇല്ല. സാമൂഹികവും വ്യക്തിത്വപരവും ഔദ്യാഗികതൊഴിൽപരവും ആയി വളരുന്നതിന് പരിധികൾ കണ്ണെത്താദൂരത്തുള്ള ഉയരങ്ങളിൽ മാത്രമാണ് ഉള്ളത്.

തിരുവിതാംകൂറിൽ വളർന്നുവന്നുകൊണ്ടിരിക്കുന്ന കീഴ്ജനത്തിനെ മാറ്റിപ്പാർപ്പിക്കാൻ പറ്റിയഇടം ബ്യട്ടിഷ് - മലബാർ

Go to Main contents

തന്നെയെന്ന് ക്രിസ്തീയ മിഷിനറിമാർക്ക് ബോധോദയം വന്നിട്ടുണ്ടാവും എന്നതിന് സംശയമില്ലാ എന്ന് പറയാം എന്ന് തോന്നുന്നു.

Go to Main contents

## 37. Malabar Manualന്റെ പുതിയ ഡിജിറ്റൽ പുസ്തക രൂപവും, ചരിത്രത്തിൽ ഇന്ത്യയെ കണ്ടെത്തലും

---

Native Life in Travancore (by The REV. SAMUEL MATEER), Travancore State Manual Vol 1 (by V Nagam Aiya) തുടങ്ങിയ ഗ്രന്ഥങ്ങളിൽ മലബാറിനെക്കുറിച്ച് കാര്യമായ പ്രതിപാദ്യം കാണ്ടിരുന്നില്ല. William Logan എഴുതിയ Malabar Manualലിൽ മലബാറിനെക്കുറിച്ച് പലദിക്കിലും പരാമർശിക്കപ്പെട്ട് കണ്ടിരുന്നു. എന്നാൽ ഈ ഗ്രന്ഥം ഓൺലൈൻ സ്രോതസ്സുകളിൽനിന്നും കണ്ടെത്താൻ കുറേകാലത്തോളം ആയില്ല. എന്നാൽ 2017ൽ, ഈ ഗ്രന്ഥത്തിന്റെ വോളിയം ഒന്നും രണ്ടും രണ്ട് വ്യത്യസ്ത ആളുകൾ സ്കാൻ ചെയ്ത് PDF ഫൈൽ ആക്കിയത് കണ്ടെത്താനായി. ഈ രണ്ടു ഗ്രന്ഥങ്ങളേയും വളരെ പണിപ്പെട്ട് വളരെ സുഗമമായി വായിക്കാൻ പറ്റുന്ന രീതിയിൽ ഉള്ള ഒരു ഏക PDF ഡിജിറ്റൽ ഗ്രന്ഥമായി പുനർനിർമ്മിക്കാൻ ഈ എഴുത്തുകാരൻ ശ്രമിച്ചു. അതിൽ വിജയിച്ചു എന്നും തോന്നുന്നു.

ഈ ഗ്രന്ഥത്തിന് വൻ നീളമുള്ള ഒരു കമൻ്ററി എഴുതുകയും ചെയ്തു. ഇങ്ങിനെ ഒരു സങ്കീർണ്ണമായ പ്രവർത്തിചെയ്തപ്പോൾ, Malabar Manual എന്ന ഗ്രന്ഥത്തിലെ ഓരോ വരികളിലേയും ഉള്ളിന്റെ

ഉള്ളിൽ വളരെ അഗാധതയിൽ പോയി വായിക്കാൻ അവസരം ലഭിച്ചു. ദക്ഷിണ മലബാറിലേയും ഉത്തര മലബാറിലേയും കൊച്ചുകൊച്ചു രാജ്യങ്ങളെ സംയോജിപ്പിച്ച്, English East India Company ഒരു ഒറ്റ പ്രദേശമാക്കിയതും, ആ പ്രദേശത്തെ ബ്രിട്ടിഷ്-ഇന്ത്യയിലെ മെഡ്രാസ് പ്രസിഡൻസിയിലെ ഒരു വൻ ജില്ലയാക്കിമാറ്റിയതും മറ്റും എങ്ങിനെയാണ് എന്ന സങ്കീർണ്ണമായ സംഭവ വികാസങ്ങളുടെ ഒരു ശൃംഗലതന്നെ ഈ ഗ്രന്ഥത്തിൽ നിന്നും വായിച്ചറിയാൻ ആയി.

ഈ ഗ്രന്ഥം വളരെ സങ്കീർണ്ണമായ ഒരു ഗ്രന്ഥമാണ്. അതിനാൽതന്നെ ഒരു സാധാരണ വായനക്കാരന് വായിച്ചെടുക്കാൻ പ്രയാസം നേരിടും. കാരണം, അനവധി സർക്കാർ റിപ്പോർട്ടുകളും ചർച്ചകളും പട്ടികകളും മറ്റും മറ്റും നിറഞ്ഞുനിൽക്കുന്ന ഒരു രണ്ടു വോള്യം ഗ്രന്ഥമാണ് ഇത്. 5 ലക്ഷത്തിൽ കൂടുതൽ വാക്കുകൾ ഈ ഗ്രന്ഥത്തിൽ ഉണ്ട്. ഈ എഴുത്തുകാരൻ എഴുതിയ കമൻ്ററിക്ക് രണ്ടു ലക്ഷത്തിനാൽപ്പതിനായിരത്തിലധികം വാക്കുകൾ വരും.

സ്ക്കാൻ ചെയ്തെടുത്ത പിഡിഎഫ് ഫൈലുകളിൽനിന്നും വാക്കുകൾ കൂട്ടത്തോടെയെടുത്ത്, ഓരോ വാക്കായി പരിശോധിച്ച്, അവയിൽ പലപ്പോഴും ഉള്ള

Superscriptറ്റും നോട്ടുകളും alphabetic ligaturesകളും { œ (c + e), æ (a +e), Æ }, Italicക്കുകളും മൗലിക ഗ്രന്ഥത്തിൽ ഉള്ളതുപോലെ ഇടംതെറ്റാതെ ചേർത്തും, ചിത്രങ്ങളും പട്ടികകളും മറ്റും വളരെ പണിപ്പെട്ട് പലപ്പോഴും പുനർനിർമ്മിച്ചും, പുതുതായി ഏതാണ്ട് ഇരുന്നൂറിൽ കൂടുതൽ ചിത്രങ്ങൾ അവയുടെ കോപ്പിറൈറ്റ് ലൈസൻസിങ്ങുകളോടൊപ്പം ചേർത്തും, Malabar Manual എന്ന ഗ്രന്ഥം പുതുതായി നിർമ്മിച്ചെടുക്കുന്ന അവസരത്തിൽ, ഈ ഗ്രന്ഥത്തെ മറ്റ് പലർക്കും വായിക്കാൻ പറ്റുന്നതിലും ആഴത്തിൽ വായിക്കാൻ അവസരം ലഭിച്ചു എന്നുവേണം പറയാൻ. പോരാത്തതിന് 240000ത്തോളം വാക്കുകൾ വരുന്ന Commentaryയിലും ഇതുപോലൊക്കെത്തന്നെ പണിപ്പെട്ടിണ്ട്.

ഈ ഗ്രന്ഥത്തിന്റെ പേര് യഥാർത്ഥത്തിൽ MALABAR എന്നാണ്. എന്നാൽ, ഈ ഗ്രന്ഥം അറിയപ്പെടുന്നത് MALABAR MANUAL എന്ന പേരിലാണ്. ഈ ഗ്രന്ഥം മലബാർ ജില്ലയുടെ കലക്ടർ ആയിരുന്ന William Logan ആണ് എഴുതിയത് എന്നാണ് അറിയപ്പെടുന്നത്. ഈ ഗ്രന്ഥത്തിൽ ഗ്രന്ഥകർത്താവിന്റെ പേരും ഈ വിധം തന്നെയാണ് നൽകപ്പെട്ടിട്ടുള്ളത്. മെഡ്രാസ് പ്രസിഡൻസി സർക്കാർ അവിടുണ്ടായിരുന്ന എല്ലാ

ജിലകളെക്കുറിച്ചും ഈവിധം ഒരു സകലതും ഉൾക്കൊള്ളുന്ന Manual എഴുതി നിർമ്മിക്കേണം എന്ന് ജില്ലാ കലക്ടർമാർക്ക് നിർദ്ദേശം നൽകിയതിന്റെ അടിസ്ഥാനത്തിലാണ്, Malabar Manualലും എഴുതപ്പെട്ടത് എന്നുതോന്നുന്നു.

ഈ ഗ്രന്ഥത്തിൽ, മലബാർ ജില്ലയിലെ സർക്കാർ ഉദ്യോഗസ്ഥരിലെ ഉന്നതങ്ങളിലെ ഏതാനും ചിലരും ചില ഭാഗങ്ങൾ എഴുതിയതായി കാണുന്നുണ്ട്. അവരുടെ പേരും അതാതുദിക്കുകളിൽ നൽകപ്പെട്ടിട്ടുണ്ട്. എന്നാൽ William Logan നേരിട്ട് എഴുതിയത് എന്ന് സൂചിപ്പിക്കപ്പെടുന്ന പേജുകളിൽ പലതും ഇദ്ദേഹം അല്ല വാക്കുകൾ മെനഞ്ഞത് എന്ന സൂചന ഈ എഴുത്തുകാരന് ലഭിച്ചിരുന്നു. ഇതിന് കാരണം, പല പ്രാദേശിക വ്യക്തികളുടേയും സമുദായങ്ങളുടേയും താൽപ്പര്യങ്ങൾക്കും വഴങ്ങി, വാക്കുകളും സൂചനകളും, അവ പ്രകടിപ്പിക്കുന്ന കൂറുകളുംമറ്റും അങ്ങോട്ടും ഇങ്ങോട്ടും ആയുന്നതും ചായുന്നതും ഉലയുന്നതും, ഈ ഗ്രന്ഥത്തിൽ കാണുകയുണ്ടായി. ചിലദിക്കിൽ നൽകിയ കാഴ്ചപ്പാടിന് വിരുദ്ധമായാണ് മറ്റുചില ദിക്കിലെ കാഴ്ചപ്പാടുകൾ.

പോരാത്തതിന്, ചില ദിക്കിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനത്തിന്റെ ചില നയങ്ങളെ വിമർശിക്കുന്ന

ചുവയും കണ്ടറിഞ്ഞിരുന്നു. ഇവ സാമൂഹിക ഉന്നതങ്ങളിലെ ഭൂജന്മിമാരായ ഹൈന്ദവരുടേയും നായർമാരുടേയും കാഴ്ചപ്പാടുകൾ ആണ് എന്നും തോന്നിയിരുന്നു.

ഇത്രയും വലിയ ഒരു ഗ്രന്ഥം, കമ്പ്യൂട്ടറും മറ്റ് അച്ചടി സൗകര്യങ്ങളുംമറ്റും ഇല്ലാതിരുന്ന ഒരു കാലത്ത്, അതും യാത്രസൗകര്യങ്ങളും വളരെ കുറവുള്ള ഒരു കാലത്ത്, എഴുതിയുണ്ടാക്കുമ്പോൾ, തീർച്ചയായും William Loganന് പലരുടേയും സഹായങ്ങൾ ആവശ്യംവന്നിട്ടുണ്ടാവും എന്നുള്ളത് വാസ്തവം തന്നെയാകാം.

ആ കാലത്ത് മലബാർ ജില്ലയിലും ബ്യട്ടിഷ്-ഇന്ത്യയിൽ മുഴുവനും, ആധുനിക റോഡുകളും വാർത്താവിനിമയ സൗകര്യങ്ങളും ജലഗതാഗത സൗകര്യങ്ങളും ഭരണയന്ത്രവും പോലീസ് സംവിധാനങ്ങളും പൊതുവിദ്യാഭ്യാസവും, പൊതു ആരോഗ്യപരിപാലന സൗകര്യങ്ങളും ആശുപത്രികളും, കുടിവെള്ള സൗകര്യങ്ങളും പൊതുശുചിത്വ സംവിധാനങ്ങളും തീവണ്ടി ഗതാഗതവും തപ്പാൽ വകുപ്പും ലിഖിതപ്പെട്ട നിയമങ്ങളും നീതി ന്യായ കോടതികളും മറ്റും പൂർണ്ണമായും പുതുതായി സൃഷ്ടിക്കപ്പെടുകയായിരുന്നു. ഈ വിധ

കാര്യങ്ങളുമായി Loganന്റെ സമയവും മനസ്സും വളരെ അധികം വ്യാപൃതമായിരിക്കും എന്നും ഊഹിക്കാവുന്നതാണ്. അതിനാൽത്തന്നെ ഈ ഗ്രന്ഥം എഴുതാനുള്ള സമയവും സൗകര്യവും മന:സ്സമാധാനവും വളരെ കഷ്ടിച്ചായിരിക്കും ഇദ്ദേഹത്തിന് ലഭിച്ചിട്ടുണ്ടാവുക.

ഇതിനെല്ലാം ഉപരിയായി, 1836മുതൽ ദക്ഷിണ മലബാറിൽ ഇസ്ലാംമതസ്ഥരിലെ ചില വിഭാഗങ്ങൾ ഇടവിട്ടിടവിട്ട് അവിടുള്ള ഹൈന്ദവരേയും (ബ്രാഹ്മണരേയും), അവരുടെ അനുചരരായ നായർമാരേയും, അവരോട് കൂറുകാണിച്ചുനിന്ന കീഴ്ജനങ്ങളിലെ ചിലരേയും ആക്രമിച്ച സംഭവപരമ്പരകളും നടക്കുന്നുണ്ടായിരുന്നു. Logan ഈ ഗ്രന്ഥം എഴുതി പ്രസിദ്ധീകരിച്ചത് 1887ൽ ആണെങ്കിൽക്കൂടി, ഈ സംഭവപരമ്പരകളും ഇദ്ദേഹത്തിന്റെ ഔദ്യോഗിക സമയത്തേയും മനസ്സിനേയും അലോസരപ്പെടുത്തയിട്ടുണ്ടാവാം. ഈ സംഭവപരമ്പരകളെക്കുറിച്ച് പിന്നീടേ പ്രതിപാദിക്കാൻ ആവുള്ളു.

കേരളം എന്ന ഭൂമിശാസ്ത്രപരമായൊരു ദിക്കിനെ ചരിത്രത്തിൽ രേഖപ്പെടുത്തിക്കാണാൻ പലരും തിരുവിതാംകൂറിൽ നിന്നും വെമ്പൽ കൊണ്ടിരുന്നു എന്നുള്ളതാണ് വാസ്തവം. അവരിൽ മുഖ്യമായുള്ളവർ തിരുവിതാംകൂറിലെ കീഴ്ജനം

ചേർന്ന പുതിയ ക്രീസ്തീയമതത്തിൻ്റെ നടത്തിപ്പുകാരും, മിഷിനറിമാരും മറ്റുമാവാം ഒന്ന്. രണ്ടാമതതായുള്ളത് തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനത്തിലെ ചില വ്യക്തികൾ ആവാം. പിന്നെയുള്ളത് വടക്കെ മലബാറിലെ മരുമക്കത്തായ തീയരിലെ ചില പുതിയതായി വളർന്നുവന്ന വൻകിടക്കാരിൽ വിധ്വംസക താൽപ്പര്യക്കാർ (subversive elements) ആയിരിക്കാം. പിന്നെയുള്ളത് തിരുവിതാംകൂറിലെ പൊതുവായുള്ള ക്രിസ്തീയർ. ഇവരെല്ലത്തിനും ഉപരിയായി, വടക്കെ മലബാറിലെ ചില നായർ സാമൂഹികാധിപന്മാർക്ക്, സാമൂഹികമായി ഉയർന്നു വരുന്ന മരുമക്കത്തായ തീയരെ ഒതുക്കാനും ഈ ഒരു ആശയം ഉപയോഗിക്കുന്നതിൽ താൽപ്പര്യം ഉണ്ടായിട്ടുണ്ടായേക്കാം.

ഈ വിധം മുകളിൽ എഴുതിയതിൽ, മനസ്സിലാക്കേണ്ടത്, ഈ വിധമൊരു മൊത്തമായുള്ള ചിന്ത വളരെ നേരിയരീതിയിൽ ആണ് ആദ്യകാലങ്ങളിൽ ഉപയോഗിച്ചിട്ടുണ്ടാവുള്ളു എന്നതാണ്.

ലോകചരിത്രത്തിൽ ഇന്ത്യയെന്ന രാജ്യത്തെ നൂറ്റാണ്ടുകൾക്ക് മുൻപ് കണ്ടെത്താനുള്ള പദ്ധതിപോലെയായിരുന്നു കേരളം എന്ന

രാജ്യത്തേയും കണ്ടെത്താനുള്ള പദ്ധതിയെന്ന് തോന്നുന്നു. ലോകചരിത്രത്തിൽ, വല്ലപ്പോഴുമൊക്കെ അങ്ങും ഇങ്ങും ഹിന്ദ്, Inder, സിന്ദു, Indies എന്ന പദങ്ങൾ പലദിക്കിലും പലപ്പോഴെല്ലാം രേഖപ്പെടുത്തിയത് എല്ലാം വാരിക്കൂട്ടി ഇന്ത്യയെന്നൊരു മഹാരാജ്യം ഈ ഉപഭൂഖണ്ഡത്തിൽ നൂറ്റാണ്ടുകൾക്ക് മുൻപ് ഉണ്ടായിരുന്നു എന്നും, ആ രാജ്യത്തിന്റെ തുടർച്ചയാണ് ഇന്നുള്ള ഇന്ത്യ എന്നുമൊക്കെ തെളിയിക്കാനുള്ള പെടാപാടിലാണ് ഇന്ത്യൻ ഔപചാരിക ചരിത്രം എന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്.

ഈ വിധ പദ്ധതികളുടെ വഢ്ഢിത്തം ഇതാണ്: ഇന്നുള്ള ഇങ്ഗ്ളണ്ട് എന്ന രാജ്യം പണ്ട് കാലങ്ങളിൽ ഭൂഗോളത്തിൽ നിലനിന്നിരുന്നു എന്ന് തെളിയിക്കാനായി ആഫ്രിക്കയിലേയും ഏഷ്യയിലേയും കൊച്ചുകൊച്ചു തുറമുഖങ്ങളിൽ എവിടെയൊക്കെയോ ഉള്ള വല്ല വാണിജ്യ രേഖകളിലുംമറ്റും വല്ല ഒറ്റപ്പെട്ട സൂചനകളിൽ നിന്നും തെളിയിക്കേണ്ടിവന്നാൽ, ഇന്നുള്ള ഇങ്ഗ്ളണ്ടിന് എന്താണ് പ്രസക്തി? അങ്ങിനെയുള്ള അന്നുള്ള ഇങ്ഗ്ളണ്ടും ഇന്നുള്ള ഇങ്ഗ്ളണ്ടും തമ്മിൽ താരതമ്യപ്പെടുത്തുന്നത് ഉചിതമാകുമോ?

Go to Main contents

പോരാത്തതിന് വാക്കുകളെ വലിച്ചും ചുരുക്കിയും ആവശ്യാനുസരണം മാറ്റിമറിച്ച്, ആ വാക്ക് ഈ വാക്കാണ് എന്നെല്ലാം പറഞ്ഞൊപ്പിക്കുന്ന ഒരു പദ്ധതി, ഇന്ത്യൻ ഔപചാരിക ചരിത്രത്തിൽ പലപ്പോഴും കണ്ടിട്ടുണ്ട് എന്നൊരു തോന്നൽ.

ഇതേ പോലൊക്കെത്തന്നെയായിരുന്നു കേരളത്തിന്റേയും കഥയെന്നുതോന്നുന്നു. കേരളം എന്ന പേര് ചരിത്രത്തിൽ ചില ദിക്കുകളിൽ കണ്ടിട്ടുണ്ടാവാം. അതുപോലെ പല വേറെ പേരുകളും ചരിത്രത്തിൽ കണ്ടിട്ടുണ്ടാവാം. എന്നാൽ ഈ വിധം കാണപ്പെടുന്ന ഏതെങ്കിലും ഒരു പേര് 1956ൽ രൂപീകൃതമായ ഒരു സംസ്ഥാനത്തിന് നൽകിയതിന് ശേഷം, ഇതേ പേര് ചരിത്രത്തിൽ കാണുന്ന അന്നുമുതൽ ഇങ്ങോട്ടേക്ക് ബന്ധിപ്പിക്കുന്നതിൽ എത്രത്തോളം അർത്ഥം ഉണ്ടാവും എന്നത് ഔപചാരിക വിദ്യാഭ്യാസത്തിനേ കണ്ടെത്താൻ ആവുള്ളു.

Malabar Manualൽ, മഗധാ രാജ്യം ഭരിച്ചിരുന്ന അശോക രാജാവ് സ്വന്തം പ്രതാപം വിളിച്ചറിയിക്കാനായി പലദിക്കിലും എഴുതിയുണ്ടാക്കിച്ച പല പാറക്കല്ലെഴുത്തുകളിൽ വച്ച്, ഗയാ എന്ന സ്ഥലത്തുള്ളതിൽ കേരളപുത്രാ എന്ന് എഴുതിയത് ഇന്ന് കേരളം എന്ന രാജ്യത്തിന്റെ

Go to Main contents

പ്രാചീനതയെക്കുറിച്ചുള്ള ഒരു വൻ തെളിവായി സൂചിപ്പിക്കപ്പെടുന്നു.

ഈ അശോക രാജാവിനെക്കുറിച്ച് ഇന്ന് വിക്കീപീഡിയയിലും മറ്റും എഴുതിക്കാണപ്പെടുന്ന ഇന്ത്യൻ ഔപചാരിക ചരിത്രം തന്നെ പലവിധ തെറ്റിദ്ധാരണകളും പരത്തുന്നതരത്തിലുള്ളതാണ്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഈ പാറക്കല്ലിൽ ലിഖിതപ്പെട്ട കേരളപുത്രൻ എന്നവാക്ക് യഥാർത്ഥത്തിൽ കേടലപുത്ര (Ketalaputra) എന്നാണ് എന്ന് Malabar Manualൽ സൂചിപ്പിച്ച് കാണുന്നു. മലബാറുമായും, തിരുവിതാംകൂറുമായും വളരെവളരെ വിദൂരതയിൽ ഉള്ള ഒരു പ്രദേശമാണ് മഗധാ രാജ്യം. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി സംഘടിപ്പിച്ചെടുത്തെ ബ്യട്ടിഷ്-ഇന്ത്യയുടെ ഭൂപടത്തിന്റെ വളവുകൾക്കും അതിരുകൾക്കും അനുസൃതമായാണ് ഇന്ന് ഇന്ത്യൻ ഔപചാരിക ചരിത്രം തിരിച്ചും മറിച്ചും, വലിച്ചും നീട്ടിയും കുറുക്കിയും എഴുതപ്പെടുന്നത്. സിലോണിനേയും ബർമ്മയേയും മറ്റും ബ്യട്ടിഷ്-ഇന്ത്യയിൽ നിന്നും മാറ്റിനിർത്തിയില്ലായിരുന്നെങ്കിൽ ആ രണ്ട് പ്രദേശങ്ങളുംകൂടി ഇന്നുള്ള ഇന്ത്യൻ ചരിത്രത്തിൽ അകപ്പെട്ടേനെ.

Go to Main contents

മഗധാ രാജ്യം ദക്ഷിണേഷ്യയിലെ ഒരു പ്രാചീണ രാജ്യമായിരുന്നിരിക്കാം. എന്നാൽ അത് ഇന്ത്യയിലെ പ്രാചീണ രാജ്യമാണ് എന്ന് പറയുന്നതിൽ അർത്ഥമില്ല. കാരണം, ഇന്ത്യാ പ്രദേശത്തിന്റെ പേര് ഇനി വരും കാലങ്ങളിൽ മാറിവന്നാൽ, മഗധയുടേയും മേൽവിലാസം മാറും. അശോകൻ താൻ ഒരു ഇന്ത്യൻ രാജാവായിരുന്നു എന്ന് എവിടെയും സൂചിപ്പിച്ചിട്ടില്ലാ എന്നുള്ള വാസ്തവമെങ്കിലും ഔപാചിരിക ചരിത്രം വ്യക്തമാക്കേണ്ടതാണ് എന്ന് തോന്നുന്നു. ഭാഷാപരമായും ഗോത്രപരമായും, മലബാറും പാണ്ഡിപ്രദേശങ്ങളും തിരുവിതാംകൂറും കാനറാ പ്രദേശവും മറ്റുമായി യാതോരു രീതിയിലും ബന്ധമുള്ള ഒരു രാജ്യമായിരിക്കേണം എന്നില്ല മഗധ. അത് ദക്ഷിണേഷ്യയുടെ വടക്ക്-കിഴക്കേ അറ്റത്ത് ഉള്ള ഒരു പ്രാചീന രാജ്യമായിരുന്നു എന്ന് തോന്നുന്നു. ബ്യട്ടിഷ് - ഇന്ത്യയുടെ രൂപികരണത്തിന് ശേഷം വന്ന ഇന്ത്യയെന്ന വാക്കിനാൽ മാത്രമായിരിക്കും ഇങ്ങിനെയൊരു ബന്ധം.

പോരാത്തതിന് മലബാറിലേക്കും തിരുവിതാംകൂറിലേക്കും ഭൂഗോളത്തിന്റെ പലദിക്കിൽനിന്നും പലപ്പോഴായി കുടിയേറിയതോ, വന്നുപെട്ടതോ ആയ ആൾക്കൂട്ടങ്ങളെയാണ് പല നിലവാരത്തിൽ ഉള്ള

കീഴ്ടനമായി പ്രാദേശിക ഹൈന്ദവർ (ബ്രാഹ്മണർ) പിടിച്ചുനിർത്തിയത്. ഇന്ന് സുഡാൻ (Sudan) കടൽത്തീരത്തുള്ള കടൽകൊള്ളക്കാരുടെ കൈകളിൽ മറ്റുപ്രദേശങ്ങളിലെ ആളുകൾ അകപ്പെട്ടാലുള്ളതുമാതിരിയായിരിക്കാം ഇങ്ങിനെ ദക്ഷിണേഷ്യയുടെ തീരങ്ങളിൽ വന്നുപെട്ട പല ഒറ്റപ്പെട്ട പുറം നാട്ടുകാരുടേയും കാര്യം. ഇതൊന്നും ഒരു മഹാ പൈതൃകമല്ലതന്നെ.

## 38. ഇങ്ഗ്ളിഷ് ഭരണസംവിധാനത്തിന്റെ അതിസൂക്ഷ്മമായ കൃത്യതയും കാര്യക്ഷമതയും

തിരുവിതാംകൂറിലെ കീഴ്ജനത്തിനെ വളർത്തിക്കൊണ്ടുവന്നാൽ, അവർക്ക് പുതുതായുള്ള ഒരു വാസസ്ഥല പ്രദേശം ആവശ്യമായിവരും എന്ന കാര്യം ഇങ്ഗ്ളണ്ടിൽനിന്നും വന്ന കൃസ്ത്യൻ മിഷിനറിമാർ തിരിച്ചറിഞ്ഞിട്ടുണ്ടാവും എന്ന കാര്യം മിക്കവാറും തീർച്ചയാണ്. ഈ ഒരു പ്രശ്നം അവരുടെ നിർവ്വഹണ സമിതികളുടെ മേൽത്തട്ടിൽ വളരെ ഗൗരവമായിത്തന്നെ ചർച്ചചെയ്തിട്ടുണ്ടാവാം. തിരുവിതാംകൂറിന് തൊട്ടപ്പുറത്തായുള്ള മലബാർ പ്രദേശം ഈ ജനത്തിന് കുടിയേറാനും അവിടെ യാതോരുവിധ താഴ്ത്തപ്പെടലും അനുഭവിക്കാതെ ഇവർക്ക് മാനസികമായും ശാരീരികമായും സാമ്പത്തികമായും വളരാനും ആവും എന്ന വിവരം അവർക്ക് മനസ്സിലായിട്ടുണ്ടാവാം. കാരണം, മിഷിനറിമാർക്ക് ഇങ്ഗ്ളിഷ് ഭരണത്തിലെ മുകൾത്തട്ടുമായി യാതോരു വിധ തടസ്സങ്ങളും ഇല്ലാതെ ദക്ഷിണേഷ്യയിൽ വച്ചും, ഇങ്ഗ്ളണ്ടിൽവച്ചും സംസാരിക്കാൻ ആവും.

ഈ കൂട്ടർക്ക് ലോകമ്പാടുമുള്ള വ്യത്യസ്ത പ്രാകൃത ദേശങ്ങളെക്കുറിച്ചും പലരീതിയിലും ഉള്ള

Go to Main contents

വിവരം ഉണ്ടായിരുന്നതിനാൽ, മലബാറിൽ ഈ വിധം അന്യദേശക്കാർവന്ന് കുടിയേറിയാൽ ഉളവാകാൻ സാധ്യതയുള്ള സാമൂഹിക സംഭവവികാസങ്ങളെക്കുറിച്ച് മുൻകൂട്ടി കാണുവാനുള്ള വിവരം ഉണ്ടായിരുന്നിരിക്കാം.

മലബാർ എന്നത് ബ്യൂട്ടിഷ്-ഇന്ത്യയിലെ സാവധാനത്തിൽ സമൂഹികമായി വളർന്നുവരുന്ന ഒരു ജില്ലയാണ്. അവിടുത്തുകാരിൽ, തിരുവിതാംകൂർ എന്നത് യാഥാർത്ഥത്തിൽ അവരുടെ ചിരത്രപരമായ ഒരു ഭാഗമാണ് എന്ന ധാരണ വളർത്തേണം. മാത്രവുമല്ല, അവരുടെ ആദ്ധ്യാത്മിക ചിന്തകളിൽകൂടി ഈ വിവരം ഒരു ശക്തമായ സിദ്ധാന്തോപദേശത്തിലൂടെ കടത്തിവിടേണ്ടതാണ്. ആദ്ധ്യാത്മിക വിശ്വാസങ്ങളിൽ കടന്നുകിട്ടിയാൽ, പിന്നെ ചോദ്യങ്ങൾ ഇല്ലതന്നെ.

തിരുവിതാംകൂറിലെ കീഴ്ജനം ഇങ്ഗ്ളിഷ് മിഷിനറിമരോടൊത്ത് ജീവിച്ചുതുടങ്ങിയപ്പോൾ തെളിയിച്ച കാര്യമാണ് അവർ ബുദ്ധിയും ഓജസ്സും ഇല്ലാത്ത തനി വിഡ്ഢികൾ അല്ലാ എന്ന കാര്യം. മറിച്ച് സൗകര്യങ്ങൾ നൽകിയാൽ, വൻ പ്രതിഭയും ശാരീരിക പ്രാപ്തിയും പ്രകടിപ്പിക്കാൻ പോന്ന കഴിവ് ഉള്ളിൽ ഉണ്ട് എന്ന കാര്യം. ഇവരിൽ ചിലരെങ്കിലും Tellicherryയിലും മറ്റും ഉണ്ടായിരുന്ന

വ്യത്യസ്ത തരം ക്രിസ്ത്യൻ പള്ളികളിലും മറ്റുമായ ഇടങ്ങളിൽ വന്നു താമസിച്ചിട്ടുണ്ടാവാം. ഇതൊന്നും ഈ എഴുത്തുകാരന് തീർച്ചയുള്ള കാര്യങ്ങൾ അല്ല. യാതോരു രേഖകളും ഈ വിധകാര്യങ്ങളെ തെളിയിക്കുന്നവയായി കൈയിൽ ഇല്ലതന്നെ. എന്നാൽ ഈ എഴുത്ത് ഒരു അനുഭാവ്യമായ (impressionistic) ഭാവത്തിൽ ആണ് എഴുതുന്നത്. സാധ്യതയുള്ള കാര്യങ്ങളാണ് പറയുന്നത്.

തിരുവിതാംകൂറിൽ നിന്നും മലബാറിലേക്ക് പായക്കപ്പൽ മുഖേനെയും വലിയ തോണികളിലൂടെയും വരുവാൻ വളരെ എളുപ്പമാണ്. പോരാത്തതിന്, ഇങ്ഗ്ളിഷുകാർക്ക് കടൽ എന്നത് അവരുടെ സ്വദേശം പോലെ ചിരപരിചയമുള്ള ഇടവുമാണ്. അവരോടൊപ്പം കാര്യമായ ആപത്തില്ലാതെ കടൽ യാത്ര സാധ്യമാണ്.

ബ്യട്ടിഷ്-ഇന്ത്യയെന്ന രാഷ്ട്രം ലോകത്തിൽ വളരെ പേരുകേട്ടതും വൻ സാധ്യതകൾ ഉള്ളതുമായ ഒരു രാഷ്ട്രമാകും എന്ന തോന്നൽ അന്ന് പലരിലും ഉണ്ടായിരുന്നു. പ്രത്യേകിച്ചും English East India Companyയുടെ മേൽനോട്ടത്തിൽ ഉള്ള കാലഘട്ടത്തിൽ. ഇതിന് ഒരു ഇടിവ് വന്നത്, ഈ പ്രദേശം ബ്യട്ടിഷ് രാജവംശം നേരിട്ട് ഭരിക്കാൻ

Go to Main contents

തുടങ്ങുകയും ഇങ്ഗ്ളണ്ടിലെ വിഡ്ഢി അക്കാടമിക്ക് ജീനിയസ്സുകളുടെ പ്രേരണപ്രകാരം ബ്യട്ടിഷ്-ഇന്ത്യയിൽ ജനാധിപത്യം നടപ്പിലാക്കിയതോടുംകൂടിയാണ്. അതോടെ സമാധാനത്തിലേക്ക് അടിവച്ചടിവച്ചു നീങ്ങിക്കൊണ്ടിരുന്ന ഈ പ്രദേശത്ത് വീണ്ടും ഒച്ചപ്പാടും ബഹളവും തിരുച്ചുവന്നുതുടങ്ങി.

ഇങ്ങിനെ വളർന്നുവന്നുകൊണ്ടിരിക്കുന്ന ബ്യട്ടിഷ്-ഇന്ത്യയിലെ മെഡ്രാസ് പ്രസിഡൻസിയിലെ മലബാർ ജില്ലയിലേക്കാണ് തിരുവിതാംകൂറിലെ കീഴ്ജനത്തിനും മറ്റുള്ളവർക്കും വന്ന് സാമൂഹികമായി ഇടകലരേണ്ടത്. അന്ന് തിരുവിതാംകൂറിലേയും, കൊച്ചിനിലേയും ഉപദ്വീപിലെ മറ്റ് സ്വതന്ത്രരാജ്യങ്ങളിലേയും പ്രജകൾക്ക് ബ്യട്ടിഷ്-ഇന്ത്യയിലേക്ക് കടന്നുവന്ന് തൊഴിൽചെയ്യുന്നതിനും സ്ഥലം വാങ്ങിക്കുന്നതിനും, വീടുവെക്കുന്നതിനും യാതോരു തടസ്സവും ഇല്ലായിരുന്നു എന്നുവേണം കരുതുവാൻ. കാരണം, അക്കാലത്ത് വ്യക്തമായ പൗരത്വമോ (Citizenship), പ്രജാ (Subjecthood) തിരിച്ചറിയൽ രേഖകളോ മറ്റോ ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

എന്നാൽ മലബാറിലേക്ക് തികച്ചും അന്യദേശക്കാരായ ഒരു കൂട്ടർ വന്ന് വനങ്ങളും മറ്റും കൈയ്യേറാൻ തുടങ്ങിയാൽ, മെഡ്രാസ് പ്രസിഡൻസി സർക്കാർ കാര്യക്ഷമമായ തടസ്സം സൃഷ്ടിക്കും എന്നുള്ളത് തീർച്ചയുള്ളകാര്യമാണ്.

കാരണം, മലബാറിൽ വനപ്രദേശങ്ങൾ കൈയ്യേറുന്നത് പുതുതായി സ്ഥാപിച്ച വനം വകുപ്പും, അതുമായി ബന്ധപ്പെട്ട ലിഖിതപ്പെട്ട നിയമങ്ങളും അനുവദിക്കില്ലതന്നെ. ഈ നിയമങ്ങൾ English ഭരണത്തിനും English East India Companyക്കും ബാധകമായിരുന്നു. ഇങ്ഗ്ളിഷ് കമ്പനി ഭരണത്തിന്റെ അതിഗംഭീര നിലവാരങ്ങളിലേക്ക് വിരൽചൂണ്ടുന്ന വസ്തുതകളാണ് ഇവ.

ഒരു തേക്ക് പ്ളാന്റേഷൻ (Teak plantation) തുടങ്ങാൻ പറ്റുന്ന ഇടമാണ് നിലമ്പൂർ എന്ന് 1840ൽ മലബാർ ജില്ലാ കലക്ടറായിരുന്ന Henry Conolly നിർദ്ദേശിച്ചിരുന്നു. ഇതിന് ഇദ്ദേഹത്തെ പ്രേരിപ്പിച്ചത് യാതോരു സ്വകാര്യ താൽപ്പര്യവും അല്ലായിരുന്നു. അതിനെക്കുറിച്ച് പിന്നീട് പരാമർശിക്കാം.

നിലമ്പൂരിൽ എന്നാൽ വനപ്രദേശം മിക്കതും സ്വകാര്യ ഭൂജന്മി ഉടമസ്ഥതയിൽ ഉള്ളവയായിരുന്നു.

QUOTE: Almost all these extensive and valuable forests are private property, except the two Government forests known by the names of the "Chenat Nayar" and the "Walayar " Reserves END OF QUOTE

എന്നാൽ,

QUOTE from Malabar Manual: Forests in Malabar are chiefly private property and the great bulk of the land in the Nilambur valley is the property of the Nilambur Tirumulpad, a wealthy landowner not likely under any circumstances to sell land, still less for the purpose of instituting a local industry of a character to compete with his own agricultural and timber operations for the limited supply of local labour. The plantations owed their existence to the accident that one of the many religious bodies holding temple lands happened to be in want of funds and to own blocks of land scattered here and there in this valley, many of which constituted the very best sites for planting that could have been selected had the whole area been available to choose from. END OF QUOTE

തർജ്ജമ : മലബാറിലെ മിക്ക വനപ്രദേശങ്ങളും സ്വകാര്യ ഉടമസ്ഥതയിൽ ഉള്ളവയാണ്. മാത്രവുമല്ല, നിലമ്പൂർ താഴ്വരയിലെ ഭൂപ്രദേശത്തിൽമിക്കതും നിലമ്പൂർ തിരുമുൽപ്പാട് എന്ന ധനികനായ ഭൂജന്മിയുടെ വകയാണ്. ഈ ആൾ യാതോരു കാരണവശാലും, ഈ ഭൂമിയെ വിൽക്കില്ല. മാത്രവുമല്ല, തന്റെ സ്വന്തം കാർഷികവും, തടിവ്യാപാരവും മറ്റുമായ കാര്യങ്ങൾക്ക് വേണ്ടുന്ന വളരെ തച്ഛമായി ലഭ്യമായ തൊഴിലാളികൾക്കായി മത്സരിക്കാൻ സാധ്യതയുള്ള മറ്റൊരു പ്രാദേശിക സംരംഭം ആരംഭിക്കാനായി യാതോരു കാരണവശാലും ഈ ആൾ തന്റെ സ്ഥലം വിൽക്കില്ല. എന്നാൽ, അവിടുണ്ടായിരുന്ന കൂറേ മതപരമായ പ്രസ്ഥാനങ്ങളിൽ ഒന്നിന് പണം ആവശ്യം വന്നു എന്ന വളരെ യാദൃച്ഛികമായ സംഭവമാണ് നിലമ്പൂർ തേക്കിൻകാട് പ്ളാന്റേഷൻ സ്ഥാപിതമാകാൻ കാരണം..................തർജ്ജമയുടെ അന്ത്യം.

Nilambur Teak Plantationനെക്കുറിച്ച് ഈ വിധ വിവരം നൽകിയത്, മലബാറിലെ വനപ്രദേശങ്ങളെ എത്രമാത്രം സൂക്ഷമതയോടുകൂടിയണ് ഇങ്ഗ്ളിഷ് ഭരണം കാത്തുസൂക്ഷിച്ചത് എന്നത് സൂചിപ്പിക്കാനാണ്. ഈ വിധം സൂക്ഷിച്ചുവെക്കപ്പെടുന്ന പ്രദേശത്തിലേക്കാണ്,

തിരുവിതാംകൂറിൽ നിന്നും മലബാറിലേക്ക് മാറ്റിപ്പാർപ്പിക്കാൻ തയ്യാറായിനിന്നിരുന്ന ക്രിസ്ത്യീയർ കുടിയേറേണ്ടത്.

എന്നാൽ, ഈ ഒരു വിധം മാത്രമായിരുന്നില്ല ഈ കൂട്ടർക്ക് വരാനുള്ള പാതയെന്നുതോന്നുന്നു. മലബാറിലേയും ബ്രിട്ടിഷ്-ഇന്ത്യയിലേയും പലവിധ സർക്കാർ പ്രസ്ഥാനങ്ങളിലും മറ്റും പല സ്വകാര്യ പ്രസ്ഥാനങ്ങളിലും വന്നവരും ഈ കൂട്ടരിൽ ഉണ്ടായിട്ടുണ്ടാവാം.

അദ്ധ്യാപകരും പ്ളീഡർമാരും ഡോക്ടർമാരും ഉദ്യോഗസ്ഥരും മറ്റുമായും പലരും ചേർന്നിട്ടുണ്ടാവാം. ഇക്കൂട്ടരിൽ സുറിയാനി ക്രിസ്ത്യാനികളും, റോമൻ കാത്തലിക്ക് വ്യക്തികളും മറ്റും ഉണ്ടായേക്കാം. കാരണം ഈ കൂട്ടർക്കും തിരുവിതാംകൂറിൽ സർക്കാർ തൊഴിലുകൾ ലഭ്യമല്ലതന്നെ.

തിരുവിതാംകൂറിലെ അടിച്ചമർത്തുന്ന സാമൂഹികാന്തരീക്ഷത്തിൽ നിന്നുംവിട്ടുമാറിയപ്പോൾ, കീഴ്ജനം എന്ന മനോഭാവം തന്നെ ബ്രിട്ടിഷ്-ഇന്ത്യയിൽ പല കീഴ്ജന ക്രിസ്ത്യീയരിൽനിന്നും മാഞ്ഞുപോയിട്ടുണ്ടാവാം. ഇതും ഒരു വൻവാസ്തവം തന്നെയാണ്. ഭാഷാ കോഡുകൾ തമർത്തുന്നദിക്കിൽ നിന്നും

Go to Main contents

മാറിയാൽ വ്യക്തിപ്രഭാവം വാനോളം ഉയരാം. ഇങ്ഗ്ളണ്ടിലേക്ക് മാറിത്താമസിച്ച, ഇവിടുള്ള കീഴ്ജനത്തിൽപ്പെട്ടവരിലെ രണ്ടാമത്തേതും മൂന്നാമത്തേതും ആയ തലമുറകളിലെ ആളുകളുടെ ശരീരത്തിൽ, പ്രാദേശിക ഇങ്ഗ്ളിഷുകാരിൽ പോലും ഇല്ലാത്തതരം, ഒരു തിളക്കം തന്നെ കാണാൻ പറ്റിയേക്കാം.

QUOTE from NATIVE LIFE IN TRAVANCORE: We have known one or two apostates from Christianity, well educated in English, who assumed Sudra names, and passed in distant parts of the country as such. END of QUOTE

തർജ്ജമ: ഇങ്ഗ്ളിഷിൽ നല്ല കഴിവുകൾ വിദ്യഭിസിച്ചെടുത്ത്, ക്രിസ്തീയമതത്തിൽ നിന്നും വിട്ട് ശൂദ്രരുടെ (നായർമാരുടെ) പേരുകൾ സ്വീകരിച്ചുകൊണ്ട് രാജ്യത്തിന്റെ വിദൂരങ്ങളിലേക്ക് പോയ ഒന്നുരണ്ടു പേരെ ഞങ്ങൾക്ക് അറിയാമായിരുന്നു. തർജ്ജമയുടെ അന്ത്യം.

ഇങ്ഗ്ളിഷ് മിഷിനറി പ്രവർത്തനത്തിന്, കീഴ്ജനങ്ങളിൽ ചിലരിൽ ഉയർന്ന ജനങ്ങളുടെ വ്യക്തിത്വംവരെ ഉണർത്താൻ കഴിഞ്ഞിരുന്നു എന്ന് സാരം.

## 39. കേരളമാഹാത്മ്യവും കേരളോൽപ്പതിയും

അൽ-ബിറൂനി (Al-Biruni - AD 973–1050) ഒരു പ്രാചീന പേർഷ്യൻ ബഹുവിഷയ പ്രതിഭയും എഴുത്തുകാരനും സഞ്ചാരിയും ആയിരുന്നു. ഇദ്ദേഹത്തെക്കുറിച്ചുള്ള ഒരു ലേഖനത്തിൽ ഈ വിധം ഒരു വാചകം കാണുകയുണ്ടായി.

QUOTE: Al-Biruni was critical of SouthAsian scribes who he believed carelessly corrupted SouthAsian documents while making copies of older documents. END OF QUOTE

ആശയം: ദക്ഷിണേഷ്യയിലെ പകർപ്പെഴുത്തുകാർ പഴയകാല പ്രാദേശിക രേഖകളുടെ പകർപ്പ് എഴുതിയുണ്ടാക്കുന്ന അവസരത്തിൽ, യാതോരുവിധ മന:പ്രയാസവും ഇല്ലാതെ അവയിലേക്ക് അവർക്ക് തോന്നുന്നതെല്ലാം കൂട്ടിച്ചേർക്കും.

ദക്ഷിണേഷ്യയിലെ ചരിത്ര രേഖകളുടെ പ്രാമാണ്യത്തെക്കുറിച്ചും, വിശ്വസനീയതയെക്കുറിച്ചും, പരിശുദ്ധിയെക്കുറിച്ചും Malabar Manualൽ William Logan ഈ വിധം ഒരു അഭിപ്രായം എഴുതിക്കാണുന്നു:

Go to Main contents

... and even in genuinely ancient deeds it is frequently found that the facts to be gathered from them are unreliable owing to the deeds themselves having been forged at periods long subsequent to the facts which they pretend to state.

തർജ്ജമ: തികച്ചും പുരാതനമായ രേഖകളിൽപോലും, അവയിൽനിന്നും ശേഖരിക്കാൻ പറ്റുന്ന വസ്തുതകൾ വിശ്വസനീയം അല്ലായെന്ന് പലപ്പോഴും കാണപ്പെടുന്നു. ഇതിന്റെ കാരണം, ആ രേഖകൾ പ്രസ്താവിക്കുന്ന സംഭവത്തിന് വളരെ കാലങ്ങൾക്ക് ശേഷം, അവയിൽ കെട്ടിച്ചമച്ച വിവരങ്ങൾ ചേർത്തിട്ടുണ്ടാവും.

ഈവിധം പലതും ഈ ഉപദ്വീപിൽ നടന്നിരുന്നതിൽ ഭാഷാ കോഡുകൾക്ക് വൻ സ്വാധീനം ഉണ്ടായേക്കാം. കാരണം, നിത്യജീവിതത്തിൽ നേരിടേണ്ടിവരുന്ന മറുപക്ഷത്തിന്റെ ആക്രമണങ്ങളേയും മത്സരബുദ്ധിയേയും, മറുപക്ഷത്തോട് തോറ്റാൽ വാക്ക് കോഡുകളിൽ സംഭവിക്കുന്ന ഭയാനകമായ വിപത്തുകളേയും ഭയപ്പെട്ടുകൊണ്ടും ആവാം. എന്നാൽ ഇത് വളർന്നുവളർന്നു വന്ന്, ഇന്ന് കാപട്യം ഒരു സ്ഥിരം പദ്ധതിയായി, ഏവരും എല്ലാവിധ സാമൂഹിക ഇടപാടുകളിലും ഉപയോഗിക്കുന്ന തന്ത്രമായി വളർന്നിട്ടുണ്ട്. ആരേയും കുറ്റം പറയാൻ ആവില്ല.

നിലനിൽപ്പിന്റേയും സാമൂഹിക അന്തസ്സിന്റേയും പ്രശ്നമാണ്.

ദക്ഷിണേഷ്യയിലെ ഇങ്ഗ്ളിഷ് ഭരണത്തെക്കുറിച്ച് എന്തു കളവും പറഞ്ഞുഫലിപ്പിക്കുന്നതിലും തെറ്റില്ല എന്നുവരെ Rabindranath Tagore എഴുതിയ The Home and the World എന്ന നോവലിൽ ഗാന്ധി പ്രസ്ഥാന നേതാവായ ഒരു ബെങ്ഗോളി കഥാപാത്രം പറയുന്നതായി കാണുന്നുണ്ട്.

കേരളം ഒരു ഒറ്റ രാജ്യം ആയിരുന്നു എന്ന ആശയത്തിന് വൻ പ്രാമാണീകരണം (authentication) നൽകുന്ന ഒരു പഴയകാല എഴുത്താണ് കേരളോൽപ്പതി. ഈ ഗ്രന്ഥം മലയാളത്തിൽ ആണ് എഴുതപ്പെട്ടത് എന്ന് തോന്നുന്നു. (മലബാറിയിൽ അല്ല). ഈ ഗ്രന്ഥം ഈ എഴുത്തുകാരൻ വായിച്ചിട്ടില്ല. അതിൽ എന്താണ് ഉള്ളത് എന്ന് അതിനാൽ നേരിട്ട് അറിവു ലഭിച്ചിട്ടില്ല.

എന്നാൽ, Travancore State Manual, Native life in Travancore, Malabar Manual തുടങ്ങിയ ഗ്രന്ഥങ്ങൾ കേരളോപ്പതിയെ ഉദ്ദരിക്കുന്നുണ്ട്.

സംഭവ വിവരങ്ങളുടെ പ്രാമാണികത്വം സ്ഥാപിക്കാനായി ഈ ഗ്രന്ഥം സംസ്കൃതത്തിൽ

എഴുതപ്പെട്ട കേരളമാഹാത്മ്യം എന്ന ഗ്രന്ഥത്തെ ആശ്രയിക്കുന്നുണ്ട് എന്നും പറയപ്പെടുന്നു. സംസ്കൃതത്തിൽ എഴുതപ്പെട്ട ഗ്രന്ഥങ്ങൾക്ക് പൗരാണികത്വം ഉണ്ട് എന്ന ധാരണ പെട്ടന്ന് മനസ്സിൽ കയറും. എന്നാൽ കേരളമാഹാത്മ്യത്തിലെ സംസ്കൃതം indifferent Sanskritആണ് എന്ന് Malabar Manualലിൽ രേഖപ്പെടുത്തിക്കാണുന്നു. ഈ indifferent എന്ന വാക്കിന് അലക്ഷ്യമായ, ഉദാസീനമായ, നിസ്സംഗമായ എന്നെല്ലാം അർത്ഥങ്ങൾ ഉണ്ട്.

ഈ indifferent എന്ന വാക്കിൽ നിന്നും ഈ എഴുത്തുകാരന് മനസ്സിലാക്കാൻപറ്റുന്ന കാര്യം കേരളമാഹാത്മ്യം എന്ന ഗ്രന്ഥം എഴുതിയിട്ടുള്ളത്, സംസ്കൃതത്തിൽ പാണ്ഡിത്യമോ അഗാധ വിവരമോ ഉള്ള ആൾ / ആളുകൾ അല്ലാ എന്നാണ്. എന്നാൽ ഈ ഗ്രന്ഥത്തിൽ 1800ന് മുൻപ് തിരുവിതാംകൂറിലും മലബാറിലും കാനറയിലും പാണ്ഡിപ്രദേശങ്ങളിലും ഉന്നത ജനക്കൂട്ടങ്ങളിലും കീഴ്ജനത്തിനിടയിലും മറ്റും ഉണ്ടായിരുന്ന പല വിധ ഐതിഹ്യകഥകളും പുരണങ്ങളും മറ്റും ചേർത്തിട്ടുണ്ട് എന്നറിയുന്നു.

Tellicherryയിൽ താമസിച്ചിരുന്ന ജർമ്മൻ മിഷിനറി ആയ Gundert  കേരള മാഹാത്മ്യത്തെക്കുറിച്ച് ഈ വിധം എഴുതിയതായി അറിയുന്നു:  The intention of

the Purana is evidently to describe Kerala as being first under the rule of the united Travancore and Kolattiri dynasty, ...

തർജ്ജമ: കേരളത്തെ ആദ്യം തിരുവിതാംകൂറും കോലത്തിരി വംശജരും (Cannanore) കൂടിയുള്ള സംഘടിത വംശം ആണ് ഭരിച്ചിരുന്നത് എന്നതിന്റെ തെളിവ് നൽകുക എന്നതാണ് ഈ പുരാണത്തിന്റെ ലക്ഷ്യം എന്നത് വ്യക്തമാണ്......

തിരുവിതാംകൂറുകാർക്ക് മലബാറിന്മേലുള്ള അവകാശം സ്ഥാപിക്കുന്നതാണ് ഈ പ്രസ്താവന എന്ന ഒരു തോന്നൽ. Gundert, Tellicherryയിൽ ഇരുന്നുകൊണ്ട് മലബാറിന് പുറത്തുള്ള മലയാളത്തിനും തിരുവിതാംകൂറുകാരിലെ പുതിയ ക്രിസ്തീയ പ്രസ്ഥാനക്കാർക്കും ഒത്താശ ചെയ്യുകായിരുന്നില്ലെ എന്ന് ഒരു തോന്നൽ.

Tellicherryയിലെ ഭാഷ മലയാളം ആയിരുന്നില്ല. തമിഴും, സംസ്കൃതവും കലരാത്ത മറ്റൊരു ഭാഷതന്നെ മലബാറിൽ നിലവിൽ ഉണ്ടായിരുന്നു. തച്ച് (അടിച്ചു), കയേനെ (മുഴുവൻ), പെരിയ (വഴി), ഒതിയാർക്കം (അച്ചടക്കം), പാഞ്ഞ് (ഓടി), ഒലുമ്പുക (കഴുകുക), തിരുമ്പുക (അലക്കുക), പതച്ച് (തിളച്ച്), ഓട (മുള), അയെ (അങ്ങിനെയാണോ), ഉയി (അയ്യോ), എതക്കേട് (അലോരസം), അലമ്പ് (ശല്യം), ബൌസ് (പ്രാപ്തി)

Go to Main contents

എന്നിങ്ങിനെ തുടങ്ങി വളരെയധികം മലയാളത്തിൽ അന്ന് ഇല്ലാത്തവാക്കുകൾ ഉള്ള ഒരു പ്രദേശത്ത് നിന്നുകൊണ്ട് പരദേശ ഭാഷയെ വളർത്തിയെന്ന് അറിയുന്നതിൽ എന്തോ ഒരു പ്രശ്നം ഉള്ളതായിതോന്നുന്നു. അതേസമയം മലയാളത്തിൽ നിന്നും തമിഴ് - സംസ്കൃത വാക്കുകൾ മാറ്റിയാൽ, ബാക്കിയെന്താണ് ഉണ്ടാവുക എന്ന ഒരു ചിന്തയും മനസ്സിൽകയറുന്നു. അതിലേക്ക് കടക്കുന്നില്ല.

കേരളമാഹാത്മ്യം എന്ന ഗ്രന്ഥം മെനക്കെട്ട് എഴുതിയത് ആരായിരിക്കാം എന്നതാണ് ഇവിടുള്ള മുഖ്യ ചിന്ത.

ഇനി കേരളോൽപ്പതിയെ എടുക്കാം. ഈ ഗ്രന്ഥം modern Malayalamത്തിൽ ആണ് എഴുതപ്പെട്ടിട്ടുള്ളത് എന്ന് മലബാർ മാന്വലിൽ പറയുന്നു. ഈ ഗ്രന്ഥം കണ്ടുപിടിച്ചതും ഈ ഗ്രന്ഥത്തിനുള്ളിലെ വാക്യങ്ങൾ പകർത്തിയെടുത്തതും Gundert ആണ് എന്ന് പ്രസ്ഥാവിച്ചുകാണുന്നു. ഇങ്ങിനെയാണെങ്കിൽ ഈ ഗ്രന്ഥത്തിന്റെ പഴമയിൽനിന്നും ലഭിച്ച താലിയോല ഗ്രന്ഥം Tellicherryയിലെ ക്രിസ്തീയ മിഷൻഹൌസിൽ / Bishop Palaceസിൽ ഉണ്ടാകേണ്ടതാണ്. ഇങ്ങിനെയൊരു വിവരം ആരും പറയുന്നതായി കണ്ടില്ല.

Modern Malayalamത്തെ വളർത്തുകയും പടർത്തുകയും ചെയ്തത് തിരുവിതാംകൂറിലെ ക്രിസ്തീയ മിഷിനറിമാരായിരിക്കാം. (തുഞ്ചത്ത് എഴുത്തച്ഛന്റെ കാര്യം ഇപ്പോൾ പ്രതിപാദിക്കുന്നില്ല). ഈ Modern Malayalam മലബാറിലെ പാരമ്പര്യ ഭാഷയല്ലതന്നെ.

Malabar Manualൽ ഒരിടത്ത് ഈ ഗ്രന്ഥം ബ്രാഹ്മണ സ്വേച്ഛാധിപത്യത്തിന്റെ ന്യായീകരണം നൽകാനാണ് എഴുതപ്പെട്ടിട്ടുള്ളത് എന്ന് പറയുന്നുണ്ടെങ്കിലും, ബ്രാഹ്മണരെക്കുറിച്ചുള്ള ഒരു ഗ്രന്ഥം അല്ലാ അത് എന്നാണ് തോന്നുന്നത്. മറിച്ച്, പല വിധ 'കേരള' രാജാക്കളെക്കുറിച്ചുമാണ് എന്ന് തോന്നുന്നു.

ഈ ഗ്രന്ഥത്തിൽ, തിരുവിധാംകൂറിലേയും മലബാറിലേയും വിവിധ ഗ്രാമങ്ങളെ പട്ടികപ്പെടുത്തുകയും അൽപസ്വൽപം വിവരണങ്ങൾ നൽകുകയും ചെയ്യുന്നുണ്ട് എന്ന് അറിയുന്നു. ഈ ഗ്രാമങ്ങളെ വടക്ക് - തെക്കായാണ് പട്ടികപ്പെടുത്തിയിരിക്കുന്നത് പോലും. എന്നാൽ ഈ ഗ്രന്ഥം എഴുതിയ എഴുത്തുകാർക്ക് ഈ ഗ്രാമങ്ങളുടെ യഥാർത്ഥ ഇടം എവിടെയാണ് എന്ന് അറിവില്ലാ എന്ന് സൂചിപ്പിക്കുന്ന രീതിയിൽ പിശകുകൾ ഉണ്ട് പോലും. പോരാത്തതിന്, ചില ഗ്രാമങ്ങളുടെ പേരുകൾ അവ്യക്തമായി

കേട്ടറിഞ്ഞ് തെറ്റായ ശബ്ദത്തിലാണ് എഴുതപ്പെട്ടിട്ടുള്ളത് പോലും.

മാത്രവുമല്ല, പല ഉന്നത ഗൃഹങ്ങളിലും പഴമയായും ഐതിഹ്യമായും നൂറ്റാണ്ടുകളിലൂടെ മുന്നോട്ട് കൊണ്ടുവന്ന ചരിത്ര സംഭവങ്ങളെ കോർത്തിണക്കി ഒരു 'കേരള ചരിത്രം' എഴുതാൻ ഉള്ള ഒരു പദ്ധതി ഈ ഗ്രന്ഥത്തിൽ കാണാനാവും എന്ന് തോന്നുന്നു. എന്നാൽ ഈ ഗ്രന്ഥം എഴുതിയവർക്ക് കൃത്യമായ ചരിത്ര ബോധംഇല്ലായിരുന്നു എന്നുവേണം കരുതുവാൻ. മറ്റ് പല ചരിത്ര സ്രോതസ്സുകളിൽ നിന്നും കേട്ടറിയാൻ പറ്റുന്ന പലതും ഈ ഗ്രന്ഥത്തിൽ സൂചിപ്പിക്കപ്പെടുന്നുണ്ട്. എന്നാൽ അവയുടെ അടുക്കും ചിട്ടയും മിക്കപ്പോഴും തെറ്റാണ്. മാത്രവുമല്ല, ഒരിടത്ത് വെടിയുണ്ടകളും, വെടിമരുന്ന് ഉപയോഗിക്കുന്ന ആയുധങ്ങളും വരെ പ്രാദേശിക പഴമയിൽ പരാമർശിക്കപ്പെടുന്നുണ്ട്.

പുരാണ ഗ്രന്ഥമെന്ന് ഭാവിക്കുന്ന ഈ ഗ്രന്ഥം കഥപറഞ്ഞുപറഞ്ഞ് ഇങ്ങ് ഏതാണ്ട് 1600 എഡിക്കും ഇപ്പുറം എത്തുന്നുണ്ടെന്നാണ് തോന്നുന്നത്. കഥയെഴുതിയവർ കേട്ടതെല്ലാം എഴുതി എന്നത് വാസ്തവം ആവാം. എന്നാൽ കുറച്ച് കാലങ്ങൾക്ക് ശേഷം ചരിത്ര സംഭവങ്ങളുടെ chronological order (കാലക്രമം അനുസരിച്ചുള്ള

അടുക്ക്) കണ്ടെത്തപ്പെടും എന്ന് അവർക്ക് ധാരണയില്ലായിരുന്നു എന്ന് തോന്നുന്നു.

പരശുരാമൻ മഴുവെറിഞ്ഞു കേരളത്തെ സൃഷ്ടിച്ചു എന്നുള്ള കഥയുടെ മൂലരൂപം കേരളോൽപ്പതിയിൽ നിന്നുമാണ് എന്ന് തോന്നുന്നു. പരശുരാമൻ വേദകാല അവതാരം അല്ലതന്നെ. മറിച്ച്, തികച്ചും വ്യത്യസ്തമായ പുതിയ ഹൈന്ദവ പാരമ്പര്യങ്ങൾ അടങ്ങുന്ന മഹാഭരതകഥാ പാരമ്പര്യത്തിൽ ഉള്ള ദിവ്യവ്യക്തിത്വം ആണ് എന്ന് തോന്നുന്നു. വിചിത്രമായുള്ള ഒരു വിവരംകൂടി കാണുന്നു. പരശുരാമൻ കർണാടകയിലെ ഗോകർണത്തിൽ നിന്നും Cape Comerinനിലേക്ക് (കന്യാകുമാരിയിലേക്ക്) മഴുവെറിഞ്ഞു കേരളത്തെ സൃഷ്ടിച്ചുവെന്ന കഥ ദക്ഷിണേഷ്യയിലെ വടക്കൻ പ്രദേശങ്ങളിലുള്ള ഹൈന്ദവ പാരമ്പര്യങ്ങളിലും ഇതിഹാസ്യകാവ്യങ്ങളിലും ഇല്ലാ എന്നത്. പിന്നെ ഈ കഥ ആരാണ്, എന്ത് ഉദ്ദേശത്തോടുകൂടിയാണ് എഴുതിയിട്ടുണ്ടാവുക?

ഈ എഴുത്തുകാരൻ 1970കളിൽ Alleppyയിലേക്ക് (ആലപ്പുഴയിലേക്ക്) മാറിയപ്പോൾ, അവിടം ഒരു പരന്ന പ്രദേശമാണ് എന്ന് തോന്നിയിരുന്നു. മണ്ണിന്റെ രൂപം അവിടുള്ള കടൽ മണലിനോട്

സാമ്യം. മലബാർ കടൽത്തീരങ്ങളിൽ ഉള്ള പഞ്ചാരമണൽത്തരികൾ അല്ല അവിടുള്ള കടൽത്തീരത്ത്. മറിച്ച് കുറച്ചുകൂടി കട്ടിതോന്നിക്കുന്ന മണലാണ് എന്നൊരു ഓർമ്മ. Alleppy, കടലിൽ നിന്നും പൊന്തിവന്ന ഒരു ഇടമാണ് എന്ന് അന്ന് ഒരു തോന്നൽ വന്നിരുന്നു. പ്രായം വളരെ ചെറുതായുള്ളപ്പോഴുള്ള തോന്നലാണ്. ഈ തോന്നലിന് എന്തെങ്കിലും അടിസ്ഥാനം ഉണ്ടോ എന്ന് ഇന്ന് അറിയില്ല. എന്നാൽ മലബാറിലെ Cannanore, Tellicherry, Badagara, Calicut പ്രദേശങ്ങൾക്ക് ഈ വിധമുള്ള ഒരു തോന്നൽ നൽകാൻ ആവില്ലാ എന്നാണ് തോന്നുന്നത്.

ഈ ചരിത്രം എഴുതാൻ ഇരുന്ന ആളുകൾക്ക് മലബാറിലേയും തിരുവിതാംകൂറിലേയും പല വിധ വിവരങ്ങൾ ലഭിക്കാനുള്ള സ്രോതസ്സുകൾ ഉണ്ടായിരുന്നു എന്ന് വ്യക്തം. ഇവയെല്ലാം ഉപയോഗിച്ച് വൻ ഗൂഢാലോചന നടത്തി എഴുതിയതാണ് കേരളോൽപ്പതി എന്ന ഒരു തോന്നൽ. എന്നാൽ ആരാണ് ഈ വിധം ഒരു ഉദ്യമത്തിന് സമയം പാഴാക്കുക? ആർക്കാണ് തിരുവിതാംകൂറിനേയും മലബാറിനേയും യോജിപ്പിക്കുന്നതിൽ താൽപ്പര്യം ഉണ്ടാവുക? ആർക്കാണ് മലബറിലേയും തിരുവിതാംകൂറിലേയും അനവധി ഗ്രാമങ്ങളുടെ

പേരും വിവരങ്ങളും കേട്ടും കണ്ടും അറിവുണ്ടാവുക?

കേരളോൽപ്പതി കണ്ടെത്തുകയും പകർത്തിയെഴുതുകയും ചെയ്തു എന്നു പറയപ്പെടുന്ന കൂട്ടർക്ക് മലബാറിന്മേൽ തിരുവിതാംകൂറിന് ചരിത്രപരമായുള്ള ബന്ധമുണ്ട് എന്ന് തെളിയിക്കുന്നതിൽ വൻ താൽപ്പര്യം ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

Gundert, Tellicherryയിൽ ആണ് താമസിച്ചിരുന്നതെങ്കിലും, തിരുവിതാംകൂർ പാരമ്പര്യങ്ങളുമായാണ് വൻ ബന്ധം എന്നുതോന്നുന്നു. തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികളുടെ പാരമ്പര്യത്തിൽ വരുന്ന ചെമ്പിൻ തടകിട് ഉടമ്പടിരേഖകൾ Gundert തർജ്ജമചെയ്തിരുന്നു എന്ന് കാണുന്നു. Gundertന് ഇങ്ഗ്ളിഷ് ഭരണവുമായും നല്ലബന്ധം ഉണ്ടായിരുന്നു എന്നും തോന്നുന്നു. Gundert ഒരു ബ്യട്ടിഷുകാരൻ അല്ലായെന്നും, ഇങ്ഗ്ളിഷ് സംസാരിക്കുന്നത് ഒരു വിദേശ ഭാഷയെന്ന നിലയിൽ ആണ് എന്നുമുള്ള ഓർമ്മ ഇങ്ഗ്ളിഷ് ഭരണത്തിന് വന്നില്ലാ എന്ന് തോന്നുന്നു.

തിരുവിതാംകൂറിലേയും മലബാറിലേയും പാരമ്പര്യ ഭാഷകൾ ഒന്നാണ് എന്ന ധാരണ

പരത്തുവാൻ Gundertന്റെ മലബാറിലെ സാന്നിധ്യം ഉപകരിച്ചിട്ടുണ്ടാവാം. എന്നാൽ തിരുവിതാംകൂറിലെ യഥാർത്ഥ പാരമ്പര്യ ഭാഷ തമിഴായിരുന്നു എന്നും കാണുന്നു.

കേരളോൽപ്പത്തിയിൽ കേരള എന്ന വാക്ക് അനവധി പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട് എന്ന് അറിയുന്നു. വാക്കുകൾക്ക് സിദ്ധാന്തോപദേശം നൽകാനുള്ള (indoctrinate ചെയ്യാനുള്ള) കഴിവുണ്ട്. ചേര എന്ന പേര് ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ചതിൽ ചിലത് ഇതേ ഉദ്ദേശത്തിന് ബലംനൽകാനായിട്ടാണ് എന്ന് തോന്നുന്നു. ചേര എന്നള്ളത് രാജവംശമാണ്. ചേര, ചേരം, കേരം എന്നീ പദങ്ങൾ മൂന്നും ഒരേ സ്രോതസ്സിൽ നിന്നുമാണ് എന്ന ഒരു വാദഗതിയും ഈ ഗ്രന്ഥത്തിൽ കാണുന്നുണ്ട് പോലും. എന്നുവച്ചാൽ ചേര എന്ന വാക്കിൽ നിന്നുമാകാം കേരം എന്ന പദം വന്നത്.

എന്നാൽ ചേര എന്ന വാക്ക് സാധാരണയായി ഉപയോഗിക്കുന്ന അർത്ഥം സർപ്പവംശത്തിൽ പെട്ട ഒരു ജീവജലാത്തിന്റെ പേരായിട്ടാണ്. ഈ കാര്യം കേരളോൽപ്പത്തി എഴുത്തുകാർക്ക് അറിവില്ലായിരുന്നു എന്ന് തോന്നുന്നു. അതുമല്ലെങ്കിൽ, ഈ കാര്യം കേരള എന്ന വാക്കിന്

## 40. മലബാറിലെ പാരമ്പര്യ മലയാളവും തിരുവിതാംകൂറിൽ സൃഷ്ടിക്കപ്പെട്ട മലയാളവും




**South Indian states prior to the States Reorganisation Act, 1956.**
Image licensed under the Creative Commons Attribution 3.0 Unported license **Author**: AreJay

മുകളിൽ നൽകിയിട്ടുള്ള ചിത്രം 1956ൽ ഇന്ത്യയിൽ ഒട്ടാകെ പുതുതായി സംസ്ഥാനങ്ങളെ രൂപീകരിക്കുന്നതിന് മുൻപുള്ള ദക്ഷിണ ഇന്ത്യയുടെ സംസ്ഥാനങ്ങളുടെ ഭൂപടമാണ്. മലബാറിന് തിരുവിതാംകൂറുമായി യാതോരു ബന്ധവും ഇല്ലതന്നെ. തീവണ്ടിപ്പാതപോലും തിരുവിതാംകൂറും മലബാറും തമ്മിൽ ഇല്ല. എന്നാൽ മലബാറിൽ തിരുവിതാംകൂറിലെ ജനം വന്നു നിറഞ്ഞുകൊണ്ടിരിക്കുന്നു.

പുതുതായി സംസ്ഥാനങ്ങൾ രൂപീകരിക്കപ്പെടുമ്പോൾ, നിശ്ചയമായും മലബാർ തിരുവിതാംകൂറിനോടൊപ്പം ഒട്ടിക്കപ്പെടേണം. അല്ലായെങ്കിൽ മെഡ്രാസ് സംസ്ഥാനത്തിലെ ഒരു ജില്ലയിൽ അന്യസംസ്ഥാനക്കാർ വന്ന് വനങ്ങളും മറ്റും കൈയ്യേറി എന്ന് മെഡ്രാസ് സംസ്ഥാനം മനസ്സിലാക്കും. അതുമല്ല മലബാർ തന്നെ ഒരു

Go to Main contents

പ്രത്യേക സംസ്ഥാനമായി രൂപീകരിക്കപ്പെട്ടാലും, ഇതേ പ്രശ്നം തന്നെ വളരെ രൂക്ഷമായി ഉയർന്നുവരും.

മലബാറിലെ ജനങ്ങളുടെ മനസ്സിൽ നമ്മളെല്ലാവരും കേരളീയരും മലയാളികളും ആണ് എന്ന ചിന്ത അവരാരും അറിയാതെ തന്നെയുള്ള ഒരു സിദ്ധാന്തോപദേശത്തോടെ സൃഷ്ടിക്കേണം. അതു ചെയ്യില്ലായെങ്കിൽ, അന്നുവരെ മലബാറുകാരിൽ പൊതുവായി ഉണ്ടായിരുന്ന ചിന്ത നിലനിൽക്കും. ഞങ്ങൾ മലബാറികൾ ആണ് എന്ന്. പുറംനാടുകളിൽ അവർക്ക് ഉണ്ടായിരുന്ന മേൽവിലാസം മെഡ്രാസികൾ എന്നും മലബാറികൾ എന്നുമായിരുന്നു. അന്നുള്ള Madras മെൽവിലാസം ഇന്നുള്ള തമിഴ്നാട് മേൽവിലാസത്തിൽ നിന്നും നേരെ വിപരീതമായിരുന്നു എന്ന് ഓർക്കണം.

എന്തൊക്കെയാണ് സിദ്ധാന്തോപദേശം ചെയ്യപ്പെടേണ്ടത്?

1. തിരുവിതാംകൂറും മലബാറും ചരിത്രപരമായി ഒരേ ഭൂരാഷ്ട്രതന്ത്ര പ്രദേശം (same geopolitical area) തന്നെയാണ് എന്ന്.

2. രണ്ട് ദിക്കിലും ഉള്ള നായർമാർക്ക് കീഴിലും ഉള്ള കീഴ്ജനക്കൂട്ടങ്ങളിൽ മുഖ്യമായുള്ളവ

ഒരേതാണ് എന്നും, അവരുടെ സാമൂഹിക നിലവാരങ്ങൾ ഒരേതും, സാമ്യവും ആണ് എന്നും.

3. തിരുവിതാംകൂറിലേയും മലബാറിലേയും പാരമ്പര്യ ഭാഷകൾ ഒരേതാണ് എന്നും, അത് തിരുവിതാംകൂറിലെ മലയാളം തന്നെയായിരുന്നുവെന്നും.

വേറേയും.

ഈ വിധമുള്ള ഒരു സിദ്ധാന്തോപദേശ ഉദ്യമം MALABAR MANUALലിൽ ചിലദിക്കിലെല്ലാം കാണുന്നുണ്ട്.

ഭൂമിശാസ്ത്രപരമായി രണ്ട് പ്രദേശങ്ങളും വ്യത്യസ്തം തന്നെയാണ്. ജനങ്ങളും വ്യത്യസ്തരാണ്. ബ്രാഹ്മണ നമ്പൂതിരിമാർ രണ്ട് പ്രദേശത്തിലും ഒരേ ജനക്കൂട്ടംതന്നെയായിരിക്കാം. തീർച്ചയില്ല. എന്നാൽ നായർമാർ എന്നുള്ളത് പല തരത്തിൽ ഉള്ളവർ ഉണ്ട്. പോരാത്തതിന്, ഉത്തരമലബാറിലേയും, ദക്ഷിണമലബാറിലേയും നായർമാർ തന്നെ തമ്മിൽ എന്തോവിധ അയിത്തം നിലനിന്നിരുന്നു എന്ന് കേൾക്കുന്നു. ഇതു ശരിയെങ്കിൽ, ഈ രണ്ട് കൂട്ടരും തിരുവിതാംകൂറിലെ നായർമാരുമായി ഏതുവിധത്തിലുള്ള ഉച്ചനീചത്വ ബന്ധമാണ്

Go to Main contents

പാരമ്പര്യമായി നിലനിർത്തിക്കാണുക എന്ന് അറിയില്ല. എന്നാൽ ഈ മൂന്നുകൂട്ടരും ശരിക്കും അടുത്തുവന്നത് ടിപ്പുസൽത്താന്റെ ആക്രമ സമയത്തുമാത്രമാണ്. അതുവരെ ഏറിവന്നാൽ തമ്മിൽകേട്ടറിവുണ്ടായേക്കാം. അത്രമാത്രം.

മാത്രവുമല്ല, പല കീഴ്ജനക്കൂട്ടങ്ങളും നമ്പൂതിരിമാർക്ക് വൻ വിധേയത്വവും സ്വന്തം കുടുംബത്തിലെ സ്ത്രീജനങ്ങളെ കാഴ്ചവച്ചുകൊണ്ട് നായർമാരിട്ടുണ്ടാവും എന്നതും സാധ്യതയുള്ള കാര്യമാണ്. കാരണം ഭാഷ കഠിനമായ ഉച്ചനീചത്വം ഉള്ളതാണ്. എന്തുവിധേനെയും സാമൂഹിക ചുഴിക്കുഴിയിൽ നിന്നും തലമുകളിൽ എത്തിക്കുന്നതാണ് സാമൂഹികവും വ്യക്തിത്വപരവുമായും അന്തസ്സിന് നല്ലത്. നായർമാരിൽ നമ്പൂതിരി രക്തമാണ് ഉള്ളത് എന്നത് ഒരു നല്ലകാര്യം തന്നെയായിക്കാണാനാവുന്നതാണ്.

നായർമാരുടെ കീഴിൽപ്പെടുന്നവരെ അവർക്ക് വേണ്ടുന്നതരത്തിൽ അവർക്ക് നിർവ്വചിക്കാനാവുമെങ്കിലും, തിരുവിതാംകൂറിലേയും മലബാറിലേയും കീഴ്ജനം ഒരേതരക്കാർ അല്ലതന്നെ. നായർമാർക്ക് തൊട്ടുകീഴിൽ ഉള്ളത്, വടക്കേ മലബാറിൽ മരുമക്കത്തായ തീയർ ആണ്. തെക്കേ മലബാറിൽ

മക്കത്തായ തീയർ ആണ്. ഈ രണ്ടുകൂട്ടരിൽ ഏതൊ ഒരു ജനവിഭാഗം മറ്റേ ജനത്തിന്റെ തീയ്യ എന്ന പേര് ഏതോവിധേനെ കരസ്ഥമാക്കിയതാവാം. കാരണം, ഈ രണ്ട് കൂട്ടരും വ്യത്യസ്ത കുടുംബ സമ്പ്രധായങ്ങൾ ഉള്ളവരും, ഒന്ന് മറ്റേതിനോട് ചെറിയ തോതിലുള്ള അയിത്തം കാട്ടിയവരും, അതിനാൽത്തന്നെ വ്യത്യസ്ത ജനങ്ങളും ആണ്.
തിരുവിതാംകൂറിൽ നായർമാർക്ക് കീഴിൽ ഉള്ളത് ഈഴവരും ചൊവ്വന്മാരും ഷാണരും മറ്റുമാണ്. ഈ കൂട്ടരിൽ തന്നെ തങ്ങളിൽ ആരാണ് മുന്തിയത് എന്ന മത്സരബുദ്ധി കാലാകലങ്ങളായി ഉള്ളവരും ആയിരിക്കാം. എന്നാൽ ഈഴവ പ്രസ്ഥാനം തിരുവിതാംകൂറിൽ ശക്തിപ്പെട്ടതോടുകൂടി ഈ മൂന്നുകൂട്ടരും ഒരേ മേൽവിലാസത്തിൽ എത്തിച്ചേർന്നിരിക്കാം. തീർച്ചയില്ല.

ഈഴവരും തീയ്യരും ഒരേ കൂട്ടരാണ് എന്ന് സ്ഥാപിക്കാൻ പലരും ശ്രമിച്ചിട്ടുണ്ട്. തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം ഇതിന് വളരെ ശ്രമിച്ചിരുന്നു. എന്നാൽ ഇത് ശരിയല്ലതന്നെ. ഇതിനെക്കുറിച്ച് പിന്നീട് കൂടുതൽ പ്രതിപാദിക്കാം.

തിരുവിതാംകൂറിലെ ജനങ്ങൾക്ക് പണ്ട് കാലങ്ങളിൽ തവക്കിന് കറുപ്പു നിറത്തിനോട്

കൂടുതൽ അടുപ്പം പൊതുവായി ഉണ്ടായിരിന്നു എന്ന് തോന്നുന്നു. അതേ സമയം മലബാറിലെ ജനത്തിന് തക്കിന് വെളിപ്പിനോട് കൂടുതൽ അടുപ്പം ഉണ്ടായിരിന്നു എന്നും തോന്നുന്നു.

തിരുവിതാംകൂറിലെ ഈഴവർക്ക് കീഴിൽ ഉണ്ടായിരുന്ന കീഴ്ജനം പൂർണ്ണമായും മലബാറിലും ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. എന്നാൽ ഇതിനെക്കുറിച്ച് കൂടുതൽ ഉറപ്പോടെ പറയാൻ ഇപ്പോൾ ആവില്ല. എന്നാൽ, അടിമ ജനത്തിലെ പലരേയും അങ്ങോട്ടും ഇങ്ങോട്ടും മറ്റ് ഇടങ്ങളിലേക്കും കൊണ്ടുപോയി ജന്മികുടുംബങ്ങൾ കൈമാറുകയോ പങ്കിടുകയോ വിൽക്കുയോ പാട്ടത്തിന് നൽകുകയോ ചെയ്തിട്ടുണ്ടാവാം.

മലബാറിലെ തെയ്യം, തിറ, വെള്ളാട്ടം, തിരുവപ്പന തുടങ്ങിയ ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മിക അനുഷ്ഠാനങ്ങളും മറ്റും തിരുവിതാംകൂറിൽ ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല. ഇതും തീർച്ചയില്ല. എന്നാൽ നാഗാരാധരും വൃക്ഷാരാധനയും മറ്റും ലോകത്തിലെ പലദിക്കിലും ഉണ്ട് എന്ന് പറയാം എന്നതുപോലെതന്നെ, ഈ രണ്ട് പ്രദേശങ്ങളിലും അവ ഉണ്ടായിരുന്നു.

Go to Main contents

തെയ്യം, തിറ, വെള്ളാട്ടം, തിരുവപ്പന തുടങ്ങിയ ആദ്ധ്യാത്മിക അനുഷ്ഠാനങ്ങളിൽ ചിലതുമായി വടക്കേ മലബാറിലെ തീയ്യർ, മലയന്മാർ, നായർമാർ എന്നിവർക്കും മറ്റും പാരമ്പര്യ ബന്ധമുണ്ട് എന്നു തോന്നുന്നു. അതേ സമയം തിരുവിതാംകൂറിലെ നായർമാർ, ഈഴവർ, ഷാണർ തുടങ്ങിയവർക്ക് ഇവയുമായി ബന്ധമുണ്ടായിരിന്നുവോ എന്ന് അറിയില്ല. അതേ സമയം തിരുവിതാംകൂറിലെ മലഅരന്മാർക്ക് ഈ വിധമുള്ള എന്തോ ഒരു ഷാമനിസ്റ്റിക്ക് അനുഷ്ഠാന പ്രതിഭാസം നിലനിന്നിരുന്നു എന്നതിന്റെ സൂചനകൾ Native Life in Travancore കാണുന്നുണ്ട്. തങ്ങളുടെ ദേവന് ഹൈന്ദ ദൈവങ്ങളെക്കാൾ ശക്തിയുണ്ട് എന്നായിരുന്നു അവരുടെ വിശ്വാസം. എന്നാൽ അവരുടെ ദേവനായ അയ്യപ്പന്റെ ക്ഷേത്രം തന്നെ ഇന്ന് ഹിന്ദുക്കൾ കൈവശപ്പെടുത്തിയെന്നാണ് കാണുന്നത്.

തിരുവിതാംകൂറിൽ ഉള്ള കീഴ്ജനങ്ങളിൽ മറ്റേതെങ്കിലും കൂട്ടർക്കും ഇതുപോലുള്ള ഷാമനിസ്റ്റിക്ക് അനുഷ്ഠനങ്ങൾ കണ്ടേക്കാം.

തിരുവിതാംകൂറിൽ തെക്കൻ കളരി, അടിതട എന്നൊക്കെ പേരിൽ അറിയപ്പെടുന്ന ആയോധനാ കലകൾ ഉണ്ടായിരുന്നു. എന്നാൽ, വടക്കെ മലബാറിൽ നിലനിന്നിരുന്ന കളരി ഇവയിൽ

നിന്നും പൂർണ്ണമായും വ്യത്യസ്തമായിരുന്നു എന്നാണ് തോന്നുന്നത്. വടക്കേമലബാറിലെ കളരി എന്നത് വളരെ അധികം സങ്കീർണ്ണമായ ഒരു ആയോധന കലയാണ് എന്നാണ് തോന്നുന്നത്. എന്നാൽ, ഇന്ന് ചരിത്രം വളച്ചൊടിച്ച്, കളരി എന്ന വടക്കെ മലബാറിലെ സമ്പ്രദായത്തെ കേരളത്തിന്റെ പൈതൃകത്തിൽ പെട്ട ആയോധനാ കലയായിട്ടാണ് വിശ്വവിജ്ഞാനവിവരം ഉള്ളവർ പല ദിക്കിലും എഴുതിച്ചേർക്കുന്നത്. തെക്കൻ കളരി എന്ന വാക്ക്പ്രയോഗത്തെ വടക്കെ മലബാറിലെ കളരിയുമായി കോർത്തിണക്കി കുഴച്ച് ചേർത്തിരിക്കുന്നു എന്നു തോന്നുന്നു.

കളരിയുമായി വടക്കേ മലബാറിലെ നായർമാർക്ക് ബന്ധം ഉണ്ട് എന്നാണ് സൂചിപ്പിച്ചുകാണുന്നത്. അവിടെതന്നെയുള്ള മാപ്പിളമാരിൽ ചിലരും ഇത് അഭ്യസിച്ചിരുന്നു എന്ന ഒരു തോന്നൽ മലബാർ മാന്വലിൽ നിന്നും ലഭിക്കുന്നു. എന്നാൽ ആ ഗ്രന്ഥത്തിൽ വടക്കേ മലബാറിലെ കളരിയെക്കുറിച്ച് യാതോരു സൂചനയും വ്യക്തമായി കണ്ടില്ലാ എന്നതും ആശ്ചര്യം ജനിപ്പിക്കുന്നുണ്ട്. മരുമക്കത്തായ തീയരിൽ ചിലർ ഇത് പരിശീലിച്ചിട്ടുണ്ടോ എന്ന് അറിയില്ല. എന്നാൽ ഈ എഴുത്തുകാരന്റെ കുടുംബ

ബന്ധങ്ങളിൽ പണ്ട് കളരി നടത്തുന്ന കുടുംബങ്ങൾ ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

ചുറ്റുപാടിൽ കണ്ടകാര്യങ്ങളെയെല്ലാം കൊർത്തിണക്കി ചരിത്രം രചിക്കാൻ ശ്രമിക്കപ്പെട്ടിട്ടുള്ള കേരളോൽപ്പതിയിൽ പരശുരാമൻ കേരളത്തിലേക്ക് കളരി ആയോധനകാലാ സമ്പ്രധായം കൊണ്ടുവന്നതായി എഴുതിച്ചേർത്തിട്ടുണ്ട് എന്ന് അറിയുന്നു. എന്നാൽ പരശുരാമൻ കേരളത്തിലേക്ക് കൊണ്ടുവന്ന ഈ കളരി മിക്കവാറും വടക്കൻ മലബാറിൻ്റെ പൈതൃകത്തിൽ മാത്രം എന്തുകൊണ്ടാണ് ഒതുങ്ങിപ്പോയതത് എന്ന കാര്യം മനസ്സിലാക്കാൻ പ്രയാസംവേണ്ടതന്നെ.

കളരിയെ, അക്കാഡമിക്ക് ജീനയസുകൾ ഇന്ന് കേരളത്തിൻ്റെ പൈതൃകത്തിൽ ചേർത്തുകാണുന്നു. യൂറോപ്യൻ യൂണിയൻ ശക്തിപ്പെടുകയും ബ്യട്ടൺ അതിൽ പെട്ടുപോകുകയും ചെയ്യു എന്നുകരുതുക. അപ്പോൾ റൊമേനിയയിലെ ജനങ്ങൾ, ഏതാണ്ട് 1760 മുതൽ 1947 വരെ, തങ്ങൾ ഇന്ത്യയെ ഭരിച്ചിരുന്നു എന്ന് മനസ്സിലാക്കിതുടങ്ങിയാൽ എങ്ങിനെയിരിക്കും?
അതുപോലൊക്കെത്തന്നെയാണ് ഇന്ന് മലബാറിൻ്റെ പൈതൃകങ്ങൾ

തിരുവിതാംകൂറുമായി കൂട്ടിക്കുഴച്ച് കേരളത്തിൻ്റേത് എന്ന് പ്രഖ്യാപിക്കുന്നത്.

മലബാർ ജില്ല മെഡ്രാസ് പ്രസിഡൻസിയുടേയും, മെഡ്രാസ് സംസ്ഥാനത്തിൻ്റേയും ഭാഗമായിരുന്നപ്പോൾ, മലബാറുകാർ മെഡ്രാസികൾ എന്നും, മദ്രാസികൾ എന്നും, മദ്രാസിവാലാ എന്നുമൊക്കെ അറിയപ്പെട്ടിരുന്നു. അപ്പോൾപ്പോലും, മെഡ്രാസിൻറെ ഭാഗമായ മലബാറിൻ്റെ പൈതൃകത്തിൽപ്പെട്ട യാതൊന്നും മെഡ്രാസിൻ്റെ മൊത്തമായുള്ള പൈതൃകമായി രേഖപ്പെടുത്തിയില്ലായിരുന്നു എന്നുതോന്നുന്നു. കളരിയും, മുത്തപ്പൻ തെയ്യവും വെള്ളാട്ടവും തിറയും, മറ്റും വടക്കൻ മലബാറി പാരമ്പര്യങ്ങൾ തന്നെയായാണ് അറിയപ്പെട്ടിരുന്നത്.

തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികൾ അഥവ മാപ്പിളമാർ, മലബാറിൻ്റെ പാരമ്പര്യത്തിൽ വരുന്നവർ അല്ല. അതേ പോലെ, മലബാറിലെ മാപ്പിളമാർ (ഇസ്ലാം മതവിശ്വാസികൾ) തിരുവിതാംകൂറിൻ്റെ പൈതൃകത്തിൽ വരുന്നവർ അല്ല. തിരുവിതാംകൂറിലെ മേത്തന്മാരും മലബാറിലെ മാപ്പിളമാരും തമ്മിൽ സാമൂഹികമായി അക്കാലങ്ങളിൽ ബന്ധം ഉണ്ടായിരുന്നു എന്ന്

തോന്നുന്നില്ല. ഇന്ന് കാര്യങ്ങളിൽ കാര്യമായ വ്യത്യാസം വന്നിട്ടുണ്ടോ എന്ന് അറിയില്ല.

തിരുവിതാംകൂറിലെ ഓണവും മലബാറിലെ ഓണവും പലരീതിയിലും വ്യത്യസ്തമായിരുന്നു. പ്രത്യേകിച്ചും, മലബാറിൽ ഓണപ്പൊട്ടൻ ഉള്ളതിൽ.

തിരുവിതാംകൂറിലെ പാരമ്പര്യ ഭാഷ തമിഴായിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു. അവിടെ വളർന്നുവന്നതോ, വളർത്തിയതോ ആയ മലയാളം ഭാഷ ഈ തമിഴിൽ കുറെ സംസ്കൃതവാക്കുകൾ ചേർത്ത് പുഷ്ടിപ്പെടുത്തിയ ഒന്നായിരിക്കേണം. മലബാറിൽ പാരമ്പര്യമായി ഒരു മലയാളം എന്ന് അന്ന് അറിയപ്പെട്ടിരുന്ന ഭാഷയുണ്ടായിരുന്നു. എന്നുവച്ചാൽ മലബാറിലെ ഭാഷയായിരുന്നു മലയാളം. ലിപികളും ഉണ്ടായിരുന്നിരിക്കേണം. ഇന്ന് ഈ ഭാഷയുടെ പേര് തിരുവിതാംകൂറിൽ സൃഷ്ടിക്കപ്പെട്ട ഭാഷയുടേതാണ്. ലിപികളും പേരിനോടൊപ്പം അങ്ങോട്ട് നീങ്ങിയിരിക്കേണം. മുത്തപ്പൻ തെയ്യത്തിലെ തോറ്റം ചൊല്ലൽ മലബാറിലെ മലയാളത്തിൽ (മലബാറിയിൽ) ആയിരിക്കാം. കൃത്യമായി അറിയില്ല.

Go to Main contents

കേരളത്തിന്റെ മൊത്താമായുള്ള പൈതൃകത്തിൽ മലബാറിന്റേയും തിരുവിതാംകൂറിന്റേയും വിവിധ പാരമ്പര്യങ്ങൾ ചേർത്തുകുഴച്ച് രേഖപ്പെടുത്തുന്നതിൽ തെറ്റുണ്ടോ എന്ന് അറിയില്ല. എന്നാൽ, ഇതുമാത്രം പറയേണ്ടിയിരിക്കുന്നും. ഇന്ന് കാണുന്നതുപോലെയും രേഖപ്പെടുത്തിക്കാണുന്ന രീതിയിലും മനസ്സിലാക്കുന്ന രീതിയിലും മറ്റുമായിരിക്കില്ല, പഴമയിലെ യാഥാർത്ഥ്യങ്ങൾ. Al-Biruniയും William Loganയും സൂചിപ്പിച്ചത് പോലെ ഓരോ കാലത്തും കാര്യങ്ങളെ അന്നുള്ള അധികാരികൾക്ക് വേണ്ടുന്ന രീതിയിൽ വ്യഖ്യാനിക്കപ്പെടുകയും ചിത്രീകരിക്കപ്പെടുകയും ചെയ്യും.

ഈ വാസ്തവം ഇന്ന് കാശ്മീർ, വടക്ക്-കിഴക്കൻ സംസ്ഥാനങ്ങൾ, പഞ്ചാബ് തുടങ്ങി ഇങ്ങ് തെക്കേ അറ്റത്തുള്ള പ്രദേശങ്ങൾക്കുവരെ ബാധകമാകാം.

## 41. തിരുവിതാംകൂറുകാർക്ക് മനസ്സിലാക്കാൻ പറ്റാത്ത മലയാളവും പഠിപ്പില്ലാത്ത മലബാറികളും

അസംഘടിതരും പ്രത്യേകിച്ചൊരു വ്യക്തമായ പൊതുവായുള്ള നേതൃത്തസ്ഥാനവും ഇല്ലാത്തതുമായ ഒരു ജനത്തിന്റെ ഇടയിൽ കയറിവരുന്ന അംഗസംഖ്യകുറവുള്ള ഒരു സംഘടിതവും വ്യക്തമായ നേതൃത്വവും ഉള്ള ഒരു കൂട്ടർക്ക് ആ സമൂഹത്തിൽ അവരുടെ സ്വകാര്യവും സ്വാർത്ഥവും ആയ പലതും സ്ഥാപിക്കാനാവും. ഇത് ഒരു അതിസാമാന്യ സത്യമാണെങ്കിലും, ഇങ്ങിനെ സമൂഹത്തിൽ കയറിവരുന്നവരുടെ സ്വതസിദ്ധമായ ഗുണമേന്മ അതുമല്ലെങ്കിൽ ഗുണമേന്മക്കുറവ് ആ സമൂഹത്തിനെ ബാധിക്കും എന്നതും ശരിയാവാം.

തെക്കൻ മലബാറിലും വടക്കൻ മലബാറിലും സാമൂഹികമായി പലവിധ പോരായ്മകളും പിശകുകളും ഉണ്ടായിരുന്നു എന്നുള്ളത് വാസ്തവം. എന്നാൽ തിരുവിതാംകൂറിൽ നിന്നും വന്നവർക്ക് ഇവയിൽ ഗുണമേന്മ നിറയ്ക്കാൻ കാര്യമായ താൽപ്പര്യം ഉണ്ടാവും എന്ന് തോന്നുന്നില്ല. മാത്രവുമല്ല, യഥാർത്ഥത്തിൽ അവർ വരുന്നത് മലബാറിനേക്കാൾ പ്രശ്നങ്ങൾ ഉള്ള നാട്ടിൽ നിന്നുമാണ്.

എന്നാൽ ഈ കൂട്ടരിൽ ചിലർക്ക് ഇങ്ഗ്ളിഷ് മിഷിനറിമാരുടെ മാനസിക സ്വാധീനം ലഭിച്ചിരുന്നതിനാൽ, പല രീതിയിലും പല കാര്യങ്ങളിലും പല നൈപുണ്യങ്ങളിലും കാര്യമായ ഗുണമേന്മ ലഭിച്ചിട്ടുണ്ടാവാം.

മലബാറിൽ പ്രവർത്തിച്ചിരുന്ന ക്രിസ്ത്യൻ പ്രസ്ഥാനങ്ങൾ പലതായിരുന്നു. ഈ ഒരു വിവരം മലബാറിലെ പലതട്ടുകളിൽ ആയി നിലനിന്നിരുന്ന പൊതുജനത്തിന് അറിവുണ്ടായിരുന്നു എന്ന് തോന്നുന്നില്ല. MALALBAR MANUALലിൽ Gundert എഴുതിയ Malayalam Dictionaryയോടുള്ള കടപ്പാട് William Logan പ്രസ്താവിക്കുന്നുണ്ട്. എന്നാൽ മലയാളം പദങ്ങൾ കാര്യമായി MALALBAR MANUAL ഉപയോഗിച്ചുകണ്ടില്ല. അതേ സമയം അവിടവിടയായി ഉപയോഗിച്ച വാക്കുകൾ മലബറിയിലെ വാക്കുകൾ അല്ല, മറിച്ച് തിരുവിതാംകൂർ മലയാളത്തിലെ വാക്കുകൾ ആണ്. ഈ ഗ്രന്ഥത്തിൽ ഒരു ദിക്കിൽ ഉദാഹരണമായി ഉപയോഗിച്ചിട്ടുള്ള അടിച്ചു എന്നവാക്ക് തിരുവിതാംകൂർ മലയാളം ആണ്. വടക്കെ മലബാറിലെ മലബാറിയിൽ ഇതേ വാക്ക് തച്ചു എന്നാണ്.

അതേ സമയം ഇതും കൂടി പറയേണ്ടിയിരിക്കുന്നു. വടക്കൻ മലബാറിലും തെക്കൻ മലബാറിലും പല പ്രദേശങ്ങൾ തമ്മിൽത്തമ്മിൽ കാര്യമായ സാമൂഹിക ബന്ധം ഇല്ലാതിരുന്നതിനാൽ, ഒരേ കാര്യത്തിന് വ്യത്യസ്ത വാക്കുകൾ ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

CPSൽ നിന്നും മനസ്സിലാക്കിയ ഒരു വിവരം ഇതാണ്. തിരുവിതാംകൂറിലെ കീഴ്ജനങ്ങൾ മുന്നോട്ടുകൊണ്ടുവന്ന ക്രിസ്ത്യൻ പ്രസ്ഥാനക്കാർക്ക് ഉയർന്ന ഭാഷാ നിലവാരം ഉണ്ട് എന്നും മലബാറിലെ പൊതുജനത്തിന് മലയാളം ഭാഷയിൽ പഠിപ്പ് കുറവാണ് എന്നും ഉള്ള ഒരു പുതിയ ധാരണ മലബാറിൽ പടർന്നുതുടങ്ങിയിരുന്നു.

ഇവിടെ പൊതുവായി പറയാനുള്ള കാര്യം ഇതാണ്. അവൻ - ഓൻ, അവൾ - ഓള്, നമ്മൾ - ഞമ്മൾ, അവറ്റകൾ - ഐറ്റിങ്ങൾ തുടങ്ങി പലവാക്കുകളും തമ്മിൽ ഒരു ബന്ധം കാണാനാവുന്നതാണ്. പോരാത്തതിന് ഇവൾ എന്ന വാക്കിന് മലബാറിയിൽ ഇവൾ എന്നുതന്നെയാണ് ഉപയോഗിക്കുന്നത് എന്നു തോന്നുന്നു. ഈ വാക്കുകൾ മിക്കവയും തമിഴിലും ഉണ്ട് എന്നാണ് തോന്നുന്നത്. അങ്ങിനെ നോക്കുമ്പോൾ മലബാറുകാർ പറയുന്ന ഓൻ, ഓള്, ഞമ്മൾ,

ഐറ്റിങ്ങൾ തുടങ്ങിയ അനവധി വാക്കുകൾ വിദ്യാഭ്യാസം ഇല്ലാത്തവർ മലയാളം / തമിഴ് സംസാരിക്കുന്നതായി തോന്നാം.

ഈ ധരണ ശരിയാകാം. തെറ്റാകാം. ഇക്കാരണത്താൽത്തന്നെ പണ്ട് കാലങ്ങളിൽ പല മലയാളം സിനിമകളിലും മലബാറി ഭാഷക്കാരെ ചിത്രീകരിക്കാനായി അവരെക്കൊണ്ട് ഓൻ, ഓള്, ഞമ്മൾ തുടങ്ങിയ വാക്കുകൾ മലയാള സംഭാഷങ്ങൾക്കിടിയിൽ അവിടിവിടയായി ചേർക്കും. ഈ വിധ വാക്കുകൾ കേൾക്കുമ്പോൾ കഥാപാത്രം മലബാറുകാരനാണ് എന്ന് കാണികൾ മനസ്സിലാക്കണം.

ഇത് യഥാർത്ഥത്തിൽ ഒരു വിഢ്ഢിത്തമാണ്. എന്നാൽ ഇത് സിനിമ കാണുന്നവരിൽ ഉദ്ദേശിച്ച വിവരം ചെന്നുചേരും.

തിരുവിതാംകൂർകാരനായ കുഞ്ചാക്കോ വടക്കൻ മലബാറിലെ വടക്കൻ പാട്ടുകൾ എന്ന വൻ നാടോടിക്കഥാ ശേഖരം കണ്ടെത്തിയതിന് ശേഷം അവയെ അടിസ്ഥാനപ്പെടുത്തി യാതോരു യാഥാർത്ഥ്യ ബോധവും ഇല്ലാത്ത സിനിമകൾ നിർമ്മിച്ചപ്പോൾ, അവയിലെ കഥാപാത്രങ്ങളുടെ സംഭാഷണത്തിൽ ഏതാനും തമിഴ് വാക്കുകൾ ചേർത്ത്, ഈ രീതിയിൽ ആണ് മലബാറുകാർ

സംസാരിക്കാറ് എന്ന് ധ്വനി നൽകിയിരുന്നു എന്ന് തോന്നുന്നു. ആക്കാലങ്ങളിൽ തിരുവിതാംകൂറിലെ പൊതുജനത്തിന് മലബാർ എന്നത് എന്താണ് എന്ന് പലവിധ വിചിത്രങ്ങളായ ബോധമായിരുന്നു.

ഈ എഴുത്തുകാരൻ മലബാറി ഭാഷ കേൾക്കുന്നത് 1962മുതലാണ്. അപ്പോഴേക്കും എല്ലായിടത്തും മലയാളം ഭാഷ നിറഞ്ഞുകഴിഞ്ഞിരുന്നും. മലയാളം പത്രങ്ങളും മലയാളം റേഡിയോ സ്റ്റേഷനുകളും, മലയാളം സ്ക്കൂൾ പാഠപുസ്തകങ്ങളും എല്ലായിടത്തും നിറഞ്ഞനിന്നിരുന്നു. ഇവയൊന്നുമായി ബന്ധമില്ലാത്ത പഠിപ്പില്ലാത്ത എന്ന് വിശ്വസിക്കപ്പെടുന്നവർ പ്രാകൃത ഭാഷ സംസാരിക്കുന്നു എന്ന ചിന്ത പഠിപ്പ് നേടിയവരിൽ ഉണ്ടായിരുന്നു.

ബസ്സി, പൈക്കിന്ന്, ബെയ്ച്ചു, കോപ്പ, മീഢ്, മോന്തി, മൈയ്മ്പ്, കോനായി, കരണ്ടി, കൈക്കൽക്കൂട്ടൽ, കൂട്ടംകൂടി, ഒരിയാനെ, ബൈയ്യിൽ, ഊയ്യാരവും കൂക്കിയും, അയ്യമ്പിളിയും കൂക്കിയും, നേന്ത്രപ്പഴം, തോനെ, ചൊത്ത, ചരയിക്കണ്ണെ, ലേശം, ചിറി, പക്കി, പാത്തി, ചന്തി, പൂതി, ചെരങ്ങ്, കീയ്, അണ്ണാക്ക്, കൂറ, കൂറ്റ് തുടങ്ങിയ വാക്കുകൾ

Go to Main contents

ഉപയോഗിക്കുന്ന ഒരു വിദ്യാഭ്യാസമില്ലാത്ത ജനതയുടെ ഭാഷയായിമാറി മലബാറി.

ഈ ജനത വെറും വിദ്യാഭ്യാസം ഇല്ലാത്ത ഒരു വിവരം കെട്ടവർ. അതേസമയം തിരുവിതാംകൂറിൽ നിന്നും വന്നവർ വൻ വിദ്യാഭ്യാസവും വിവരവും പാരമ്പര്യമഹിമയും പ്രസ്ഥാന ശക്തിയും ഉള്ളവർ. ഈ ചിന്താഗതിയിൽ ഉള്ള പ്രശ്നം തിരുവിതാംകൂറിൽ നിന്നും വന്നവരിൽ പലരുടേയും പാരമ്പര്യം യഥാർത്ഥത്തിൽ വളരെ കഷ്ടമായിരിക്കും. അവരിൽ പലർക്കും പാരമ്പര്യമായി മലയാളം തന്നെ വീണുകിട്ടിയത് വെറും പതിറ്റാണ്ടുകൾക്ക് മുൻപ് മാത്രമായിരിക്കും. അവരിൽ പലരുടേയും പാരമ്പര്യ ഭാഷ വേറെ എന്തൊക്കെയോ ആയിരുന്നു.

മലബാറി വാക്കുകൾ ഇന്ന് കേൾക്കുമ്പോൾ, പല മലബാർ ആളുകൾക്കും ഇന്ന് വ്യക്തമായും അറപ്പും മറ്റുമാണ് എന്ന് കണ്ടറിഞ്ഞിട്ടുണ്ട്. ഇങ്ങിനെയൊരു പ്രാകൃതഭാഷയാണ് തങ്ങളുടെ പിതാമഹന്മാർ സംസാരിച്ചിരുന്നത് എന്ന് അറിയുന്നത് തന്നെ പലർക്കും വളരെ വിഷമമുള്ളകാര്യമാണ്.

ഈ ഒരു പ്രശ്നത്തിൽ തമിഴ് ഭാഷയെ ഒന്ന് നോക്കാം. അതിലെ പല പൊതുവായി ഉപയോഗിക്കപ്പെടുന്ന വാക്കുകളും, മലയാളത്തിൽ നിന്നും കേട്ടാൽ പലരും ചിരിക്കും. ചിലവാക്കുകൾ വ്യക്തമായും അസഭ്യപ്രയോഗങ്ങൾ ആണ് എന്നുവരെ പലരും അഭിപ്രായപ്പെട്ട അനുഭവം ഉണ്ട്. ചിലവാക്കുകൾ വല്ലാത്ത വഴുവഴപ്പ് മനസ്സിൽ സൃഷ്ടിച്ചേക്കാം. എന്നാൽ ഈ എഴുത്തുകാരൻ മെഡ്രാസ് സംസ്ഥാനത്ത് ജീവിച്ചിരുന്ന കാലത്ത് ആളുകൾ തമിഴ് സംസാരിക്കുന്നത് നിത്യവും കണ്ടും കേട്ടും ചെയ്തപ്പോൾ ഈ വിധ അറപ്പുളവാക്കുന്ന വികാരങ്ങൾ ആരിലും കണ്ടില്ലതന്നെ. മറിച്ച് വാക്കുകൾക്ക് വൻ സ്വരസൗന്ദര്യവും സാഹിത്യഭംഗിയും അഗാധ ആഴവും മറ്റും ഉണ്ട് എന്ന വിവരം ലഭിച്ചിരുന്നു. എന്നാൽ തമിഴ് സംസാരിച്ചാൽ ആൾ തമിഴനെപ്പോലെയാകും എന്നുള്ള മറ്റൊരു തിരിച്ചറിവും ലഭിച്ചിരുന്നു. അത് മറ്റൊരുവിഷയം. അതിലേക്ക് പിന്നീട് പോകാം.

മച്ചാനെ പാത്തിങ്കളാ?, അടി എന്നേടി റാക്കമ്മ.... തുടങ്ങിയ പാട്ടുകൾ ഈ എഴുത്താകാരന് പണ്ട് കാലങ്ങളിൽ വളരെ താൽപ്പര്യം ഉള്ളവയായിരുന്നു.

തിരുവിതാംകൂറിൽ മലയാളത്തിന് ഉണ്ടായിരുന്നത് പോലെ, മലബാറിലും പ്രാദേശിക

ഭാഷയ്ക്ക് പല ദേശത്ത് ചെറുതും വലുതുമായ വ്യത്യാസങ്ങൾ ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

മലബാറി മാപ്പിളമാരിൽ അറബിയുടേയും പേർഷ്യൻ ഭാഷയുടേയും സ്വാധീനം ഉണ്ടായിരുന്നിരിക്കാം. ഇതിനെക്കുറിച്ച് കാര്യമായ വിവരം ഈ എഴുത്തകാരന് ഇല്ലാതന്നെ.

പോരാത്തതിന്, തെക്കൻ മലബാറും വടക്കൻ മലബാറും തമ്മിൽ അടുത്തത് തന്നെ ഇങ്ഗ്ളിഷ് ഭരണം വന്നതിന് ശേഷംമാത്രമാണ്. അതിനാൽതന്നെ ഈ രണ്ട് പ്രദേശങ്ങളും തമ്മിലും ഭാഷാ പരമായി വ്യത്യാസം കണ്ടേക്കാം. ഇന്ന് പൊതുവേ കേൾക്കുന്ന മാപ്പിള പാട്ടുകളിൽ മിക്കവയും മലയാളം വാക്കുകൾ തന്നെയാണ് ഉപയോഗിക്കുന്നത് എന്ന് ഒരു തോന്നൽ. ഇങ്ങിയെല്ലാത്ത മാപ്പിളപ്പാട്ടുകൾ ഉണ്ടായിരുന്നുവോ എന്ന് അറിയില്ല.

1980കളിൽ തിരുവിതാംകൂറിൽ കൂടെപഠിക്കുന്നവർ മാപ്പിളപ്പാട്ടുകൾ ആദ്യമായി കേട്ടുതുടങ്ങിയിരുന്നു. വാക്കുകൾ ഒട്ടുംതന്നെ മനസ്സിലാകുന്നില്ലാ എന്ന് പലരും പറഞ്ഞിരുന്നു. ഇവ മലയാളം അല്ലാ എന്നുവരെ പറഞ്ഞവർ ഉണ്ട്. എന്നാൽ ഇന്ന് മലബാറി വാക്കുകൾ പലതും മലയാളത്തിൽ ഉണ്ട്.

അതൊടൊപ്പംതന്നെ 1970തുകളിൽ Alleppyയിൽ പുതിയൊരു സാമൂഹികാനുഭവം കണ്ടിരുന്നു. കോളെജുകളിലും സ്കൂളുകളിലും സ്റ്റേജിൽ നടത്തുന്ന പരിപാടികളിൽ മലബാറി കാക്കാമ്മാരെ കളിയാക്കുന്ന മോണോആക്റ്റുകൾ. ഗൾഫിൽനിന്നും വരുന്ന ഈ കാക്കാന്മാരുടെ വിഡ്ഢിത്തം നിറഞ്ഞ മലയാളം വാക്കുകൾ ആണ് ഹാസ്യപ്രയോഗത്തിനായി ഉപയോഗിക്കുന്നത്. പണം ഉണ്ട് വിവരം ഇല്ലാ എന്ന പൊതുവായുള്ള ചിന്താഗതി. അന്ന് തിരുവിതാംകൂറിൽ നിന്നും ആളുകൾ ഗൾഫിലേക്ക് കൂട്ടപ്പാച്ചിൽ തുടങ്ങിയിരുന്നില്ല. എന്നാൽ വെറും പത്തുവർഷംകൊണ്ട് അവിടെനിന്നും ഗൾഫ് എന്ന മലബാറികളുടെ മാസ്മരിക ഉലകത്തിലേക്ക് അവരും കൂട്ടയോട്ടം തുടങ്ങി. അതോടെ, എല്ലാരും മല്ലൂസ് (Mallus) ആയിത്തുടങ്ങി. ഇതുമായി ബന്ധപ്പെട്ട ചിലകാര്യങ്ങൾ പിന്നീട് പറയാം.

ഇനി മലബാറി ഭാഷിയിലേക്ക് തിരിച്ച് പോകാം. മലബാർ പ്രദേശത്തിന് മലബാർ എന്ന പേര് പ്രാദേശികമായി ആരും തന്നെ ഉപയോഗിക്കാറില്ലായിരുന്നു എന്ന് Malabar Manualൽ പറയുന്നു. Malabar എന്ന വാക്ക് വിദേശിയരാണ് ഉപയോഗിച്ചിരുന്നത് പോലും. മലബാറിന്റെ പേര് മലയാളം എന്നായാണ് പ്രാദേശികമായി

Go to Main contents

അറിയപ്പെട്ടിരുന്നത് പോലും. ഈ വിവരം ശക്തമായ ശരിയും ആവാം, കരുതിക്കൂട്ടിയുള്ള തെറ്റും ആവാം.

Search Youtube for Machana pathingala – Annakili

ഇത് ശരിയാണെങ്കിൽ, മറ്റൊരു ചിന്ത ഉണർന്നുവരുന്നു. തിരുവിതാംകൂറിൽ മലയാളം ഒരു പുതിയ ഭാഷയാണ്. അതേ സമയം മലബാറിൽ അവിടുള്ള പ്രാദേശിക ഭാഷ പുതിയതല്ല മറിച്ച്, പണ്ടുകാലം മുതൽ ഉള്ളതാണ്. ആ ഭാഷയുടെ പേര് മലയാളം എന്നായിരുന്നു. ആ ഭാഷയിൽ തിരുവിതാംകൂറിൽ വച്ച്, തമിഴും സംസ്കൃതവും ചേർത്ത് സൃഷ്ടിച്ചതാവില്ലേ ഇന്നുള്ള തിരുവിതാംകൂർ ഭാഷയായ മലയാളം?

ഇങ്ങിനെ പറയാനുള്ള കാരണം, മലബാറിൽ ക്രിസ്ത്യൻ പ്രസ്ഥാനങ്ങൾ മലയാളത്തെ ഇറക്കിയപ്പോൾ, അതിൽ വൻ വ്യാകരണങ്ങളും അടുക്കും ചിട്ടയും മറ്റും ഉള്ളതായി തോന്നിയിരുന്നു. തിരുവിതാംകൂറിലെ ചല പ്രാദേശികർ വ്യാകരണനിയമങ്ങളും മറ്റും എഴുതിച്ചേർത്തിരുന്നു. സംസ്കൃത്തിൽ നിന്നും വാക്കുകൾ ഇറക്കുമതി ചെയ്തിരുന്നു. ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ സ്വാധീനം എല്ലാദിക്കിലും

Go to Main contents

കാര്യങ്ങളിലും ഗുണമേന്മയുണ്ടാക്കാനുള്ള പ്രചോദനം നൽകിയിട്ടുണ്ടാവാം.

അതേ സമയം മലബാറിൽ ഇങ്ഗ്ളിഷ് ഭരണം കീഴ്ഘനങ്ങളിൽ ചിലരെ അവർക്ക് കാണാ-ഉയരത്തിലുള്ള ഇങ്ഗ്ളിഷ് ക്ളാസിക്കിന്റെ സൗന്ദര്യവും സൗരഭ്യവും കണ്ടും അനുഭവിച്ചും അറിയുവാനുള്ള സൗകര്യമാണ് നൽകിയത്. പ്രാദേശിക ഭാഷയെ പുഷ്ടിപ്പെടുത്താൻ ശ്രമിച്ചില്ലതന്നെ. പ്രാദേശിക ഭാഷ ഏതുവിധമാകണമെന്ന് തിരുവിതാംകൂറിൽ നിന്നും വന്നവരുടെ തീരുമാനത്തിലേക്ക് നീങ്ങി.

കീഴെ നൽകിയിട്ടുള്ളത്, പഴയ ഒരു പഴയ മാപ്പിളപ്പാട്ടിലെ ഏതാനും വരികളാണ്. മൊയിൻകുട്ടി വൈദ്യരാണ് എഴുതിയത് എന്ന് വിചാരിച്ചിരുന്നു. എന്നാൽ ഇങ്ങിനെയൊരു വിവരം ഓൺലൈനായി തിരിഞ്ഞപ്പോൾ കണ്ടില്ല. മൊയിൻകുട്ടി വൈദ്യർ ദക്ഷിണ മലബാറുകാരനായിരുന്നു എന്ന് തോന്നുന്നു.

Search Youtube for Hakkana kon amaral

ഹക്കാനാ കോന മറാൽ മക്കാവു വിട്ട് നബി
പക്കാ മദീനത്തണവായ്
ആറേദും എത്തിടുക
ഈരാറു മൊത്തഷഹർ

Go to Main contents

ബാറാൽ പൊറുത്ത പിറകെ
തക്കോവർ ഹാമിദറും മിക്കോർ സഹാബികളും
ഒക്കായിരിക്കുമ്പോളുതിൽ
ജാസൂസ്ഓരുത്തർവരെ യാസീൻനബിക്കൊരു
വിശേഷം വിരുത്തിപൊരുളായി

മക്കാദേ സാവർബൈ റുക്കാകെ ഏറിയ
ചരക്കാദെ പൊന്നു സുമയായ്
വാരുന്ന വാടിബദർ ചേരുന്നവർഗതികം
പോരിനൊരുങ്ങി ഹറജായി...

നിക്കാദേ ശാമുഹരു
ഏകേശുവാനു സവുദാക്കർകൾ ആമുമുരുമ്മി
ഇബ്റാവവർ ക്കടവെ കഫിയായ മൂപ്പനബു
സുഫിയാന ദണ്ഡുമുറയായ്

ഉറയെ തരിത് നബി അരികോരിൽ ഉറ്റുടനെ
തറമാൽ പുറപ്പെടുകലായി

ഉറ്റകവാഫിര് മുതൽ പറ്റിപ്പറിപ്പതിന്നു
മുറ്റി തിരക്കി നടയായി

അരിമാൻ നബി സഹാബും
വരുന്നുണ്ടാറിന്തവർകൾ
ഹരികണ്ട വേട്ടപ്പടിപോൽ

ആശിപ്പാ ശന്തടവേ പോയി ക്കടന്തബദർ
മായാ പുലങ്കൽ ക്ഷണമാൽ

തരമക്കഥാ വിവരം
തരിബിത്തു ത്വാഹ നബി
തിരികെ സ്വാഹാബ് റ ജ്ആ
ത്വയ്ബ തലർത്തണ വിൽ
ഖൈറാലിരിക്കുന്നെനി
മേയ് റാവിച്ചെപ്പി വിടെലാ

നരി പോലെ തിർത്തു രുവാ
ഉര മാൽ കുതിർത്ത പടി
പെരികാ ഭയത്ത് ഹർബായ്

നാമ ക്കാവാഫികളും
കേമിത്തേ നൂഹുകളും
ഷാകുക്ക് ചേർന്ന് ഷറഫായ്

ഷറഫ ന്നഗർകവരെ
അർളും കിഴിത്തിവിടം
സർവം കഴിഞ്ഞു സഭയിൽ

സച്ചായ താജിർ കളിൽ
കച്ചോടം ആടി മിക
മെച്ചായാ ലാഭം ഉളവായി

## 42. Malabar Manualലിൽ കൃത്രിമങ്ങൾ

പലകാര്യങ്ങളും വളരെ കൃത്യതയോടുകൂടി എഴുതാൻ ശ്രമിക്കുന്ന അവസരത്തിൽ, ഈ എഴുത്തുകാരന് ചില കാര്യങ്ങളോട് അമിതമായ അഭിനിവേശവും, മറ്റുചിലതിനോട് വളരെ വിരോധവും ഉണ്ട് എന്ന ചിന്ത വായനക്കാരിൽ വന്നേക്കാം. എന്നാൽ ഇതിന്റെ വാസ്തവികത നേരത്തെ സൂചിപ്പിച്ചിട്ടുള്ളതാണ്.

QUOTE from PART 2 - 104: കലർപ്പ് പുരണ്ടിട്ടില്ലാത്ത ഇങ്ഗ്ളിഷ് പ്രസ്ഥാനത്തോട്, അതായത്, പൂർവ്വകാല ഇങ്ഗ്ളണ്ടിനോടും, ലോകൈകമായി നിലനിന്നിരുന്ന ഇങ്ഗ്ളിഷ് ഭരണത്തിനോടും കൂറും കടപ്പാടും സ്നേഹവും മറ്റെല്ലാവിധ വാത്സല്യങ്ങളും ഈ എഴുത്തിൽ എല്ലായിടത്തും യാതോരു സങ്കോചമോ ലജ്ജയോ നാണമോ മനസ്സാക്ഷിക്കുത്തോ ഇല്ലാതെ, പകൽ വെളിച്ചം പോലെ വ്യക്തമായിത്തന്നെ കാണപ്പെടും. END OF QUOTE

കഴിഞ്ഞ എഴുത്തിൽ മലബാറി ഭാഷയിലെ പദങ്ങളും അതിൽതന്നെയുള്ള ഒരു മാപ്പിളപ്പാട്ടും മറ്റും എഴുതിച്ചേർത്തിരുന്നു. അവ മാത്രം വായിക്കുന്ന ഒരു പുതിയ വായനക്കാരനിൽ ഈ എഴുത്തുകാരന് മലബാറിനോടും മലബാറി

ഭാഷയോടും ഏതോവിധത്തിലുള്ള അമിത മമതയുണ്ട് എന്ന തോന്നൽ വന്നേക്കാം. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ, തിരുവിതാംകൂറിലെ മലയാളത്തിനോട് ഉള്ള അതേ അടുപ്പവും വിരക്തിയും ഈ എഴുത്തുകാരന് മലബാറിയോടും ഉണ്ട്. എന്നാൽ ഈ രണ്ട് ഭാഷയിലും മനസ്സിൽ വിദ്വേഷം ജനപ്പിക്കുന്ന ദിക്കുകൾ വ്യത്യസ്തമായേക്കാം. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം എന്ന് കരുതുന്നു.

Malabar Manual ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടത് 1887ൽ ആണ്. ഇതേ പോലുള്ള വേറെയും പല District Manualലുകൾ Madras Presidencyയിൽ അതേ കാലഘട്ടത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

എന്നാൽ 1948ൽ Malabar Manualലിനെ ഒരു വളരെ പ്രാധാന്യമുള്ള ഗ്രന്ഥമായി ഇന്ത്യൻ കേന്ദ്ര സർക്കാർ നിർവ്വചിക്കുകയും, ഈ ഗ്രന്ഥത്തെ പരിഷ്ക്കരിച്ച് ഒരു പുതിയ edition ഇറക്കുവാനായി ഉത്തരവിട്ടതായും കാണുന്നു. ഈ വിവരം ഈ എഴുത്തുകാരൻ ആ ഗ്രന്ഥത്തിന്റെ പുതിയ പതിപ്പിൽ കണ്ടപ്പോൾത്തന്നെ എന്തോ ഒരു തിരിമറി സംഭവിപ്പിക്കാനുള്ള പുറപ്പാടാണ് ഇത് എന്ന് മനസ്സിലാക്കിയിരുന്നു. കാരണം, ഈ ഗ്രന്ഥം

കേന്ദ്രസർക്കാരിന് 1948ൽ ഒരു വൻ പ്രാധാന്യമുള്ള ഗ്രന്ഥമായി കാണാനുള്ള കാരണമൊന്നും ഇല്ലതന്നെ. കാരണം, ഇതുപോലുള്ളതും, ഇതിനേക്കാൾ വളരെ അഗാധ പാണ്ഡിത്യമുള്ളതുമായ മറ്റനേകം ഗ്രന്ഥങ്ങൾ ഇങ്ഗ്ളിഷ് ഭരണ പ്രസ്ഥാനം ഈ ഉപഭൂഖണ്ഡത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവയ്ക്കൊന്നും നൽകാത്ത ഒരു പ്രാധാന്യം അങ്ങ് വടക്ക് ഹിന്ദുക്കാരുടെ ഇടയിൽ ഒരു മലബാറി ഗ്രന്ഥത്തിന് ഏത് വിധമാണ് ലഭിച്ചത് എന്നതായിരുന്ന ചിന്ത.

ആരൊക്കെയാണ് ഡൽഹിയിൽ പോയി ഈ ഗ്രന്ഥം ഒരു പ്രാധാന്യമുള്ള ഗ്രന്ഥമാണ് എന്ന് അറിയിച്ചത് എന്ന ഒരു ചിന്തവന്നേക്കാം. താഴെ നൽകിയിട്ടുള്ളത് Malabar Manualലിനെ കേന്ദ്ര സർക്കാർ 1951ൽ ചില നിർണ്ണായക തിരുത്തലുകൾ തിരുകിക്കയറ്റി പ്രസിദ്ധീകരിച്ച പകർപ്പിന്റെ ആദ്യ പേജുകളിൽ ഒന്നിൽ കാണുന്ന ഒരു പ്രസ്താവനയാണ്.

QUOTE: In the year 1948, in view of the importance of the book, the Government ordered that it should be reprinted. The work of reprinting was however delayed, to some extent, owing to the pressure of work in the Government Press.

While reprinting the spelling of the place names have, in some cases, been modernized.

B. S. BALIGA,

Curator, Madras Record Office

Egmore,

17th September 1951

Malabar Manualന്റെ ഈ പതിപ്പ് കണ്ടപ്പോൾത്തന്നെ ശ്രദ്ധയിൽപ്പെട്ട ഒരു കാര്യം ഈ ഗ്രന്ഥത്തിലെ English spelling, അമേരിക്കൻ ഇങ്ഗ്ളിഷ് സ്പെല്ലിങ്ങ് (English - US) ആണ് എന്നതാണ്. ബ്രിട്ടിഷ് ഭരണം പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥത്തിൽ എങ്ങിനെയാണ് നിലവാരം കുറഞ്ഞ US English spelling കടന്നുകൂടിയത് എന്ന ഒരു ആലോചനവന്നു. എന്നാൽ ഇതിന് സാധ്യതയില്ലാതില്ല. കാരണം, ഈ ഗ്രന്ഥം അമേരിക്കയിലെ ഏതെങ്കിലും പ്രസിദ്ധീകരണ ശാലയാണ് പ്രസിദ്ധീകരിക്കുന്നത് എങ്കിൽ ഇത് സംഭവിക്കാം.

എന്നാൽ മുകളിൽ നൽകിയ ഉദ്ദരണിയിലെ importance of the book എന്ന വാക്കുകൾ മറ്റുചില സംശയങ്ങൾക്ക് വഴിതെളിച്ചു. എന്താണ് ഈ ഗ്രന്ഥത്തിന് ദേശീയതലത്തിൽ പ്രത്യേകമായുള്ള പ്രാധാന്യം? അങ്ങിനെ ഒരു പ്രത്യേകമായുള്ള

ദേശീയ പ്രാധാന്യം അർഹിക്കുന്ന ഗ്രന്ഥമല്ലതന്നെ ഇത്. കാരണം നേരത്ത പറഞ്ഞ കാര്യംതന്നെ.

പിന്നെ കഠിനമായ സംശയം ജനിപ്പിച്ച വാക്കുകളാണ് 'While reprinting the spelling of the place names have, in some cases, been modernized' എന്നുള്ളത്. എന്നുവച്ചാൽ, ചില സ്ഥലനാമങ്ങൾ ആധുനീകരിച്ചിട്ടുണ്ട്. എന്നാൽ ഈ ഗ്രന്ഥത്തിൽ Calicut, Cannanore, Tellicherry, Cape Comerin, Palghat, Alwaye, Trivandrum, Cochin, Badagara, Quilon, Alleppy, Manantody, Wynad തുടങ്ങിയ സ്ഥലനാമങ്ങൾ മിക്കവയും, Travancore State Manual, Native life in Travancore, Castes and tribes of Southern India തുടങ്ങിയ ഗ്രന്ഥങ്ങളിൽ ഉള്ളത് പോലെ തന്നെയാണ്. മറ്റു പ്രാദേശിക സ്ഥലനാമങ്ങളിൽ പ്രത്യേകമായി പേരുകളിൽ മാറ്റം വരുത്തേണ്ട കാര്യം ഉണ്ടോ എന്നതാണ് പ്രശ്നം.

ഗ്രന്ഥം വായിച്ചപ്പോൾ കണ്ടത്, കേരള (Kerala) എന്ന സ്ഥലനാമവും, Malayalee (മലയാളീ) എന്ന ജനക്കൂട്ടത്തിന്റെ പൊതുവായുള്ള പേരും, തിരുവിതാംകൂറിലെ മലയാളത്തേയും മലബാറുകാരിൽ എല്ലായിടത്തും അടിച്ചേൽപ്പിച്ചതുമാതിരിയുള്ള ഒരു എഴുത്ത്. William Logan ഈ ഗ്രന്ഥം എഴുതുന്ന കാലത്ത് ഈ വിധമുള്ള ഒരു കേരള എന്ന് ധ്വനി നൽകുന്ന

ചിന്തകൾ മലബാറിൽ പൊതുജനങ്ങളിൽ ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. മാത്രവുമല്ല, മലബാറിന്റെ വടക്കുമുതൽ അങ്ങ് ദക്ഷിണേഷ്യയുടെ തെക്കേ അറ്റത്തുള്ള തിരുവിതാകൂറും കൂട്ടിക്കുഴക്കുന്ന രീതിയിലും വാക്കുകളിൽ അതിസൂക്ഷ്മമായുള്ള തിരുത്തലുകൾ വന്നിട്ടുണ്ടാവാം എന്ന ഒരു തോന്നൽ. പോരാത്തതിന് India എന്നവാക്കിന്റെ അതിപ്രസരവും പലദിക്കിലും കണ്ടുകാണുന്നു.

എല്ലാത്തിനും ഉപരിയായി കേരളോൽപ്പതിയിലേയും കേരളമാഹാത്മ്യത്തിലേയും അവകാശവാദങ്ങൾ ഈ ഗ്രന്ഥത്തിൽ നിറഞ്ഞുനിൽക്കുന്നു.

ഈ ഗ്രന്ഥം 1880കളിൽ എഴുതുന്ന അവസരത്തിൽത്തന്നെ തിരുവിതാംകൂർ കൃസ്ത്യൻ പ്രസ്ഥാനങ്ങളുടേയും മലബാറിലെ മറ്റ് തിരുവിതാംകൂർ ജനവിഭാഗങ്ങളുടേയും സ്വാധീനങ്ങൾ ഈ ഗ്രന്ഥത്തിൽ കാണുന്നുണ്ട്.

മലബാർ എന്നത്, തിരുവിതാംകൂർ ഉൾപ്പെടുന്ന കേരളം എന്ന പ്രാചീന രാജ്യത്തിന്റെ ഭാഗമാണ് എന്ന ധ്വനി അതിസൂക്ഷ്മമായി ധരിപ്പിക്കുവാനുള്ള വാക്ക് സൂചനകൾ ധാരളം കയറിക്കാണുന്നു. പോരാത്തതിന്, ഈ രണ്ട് പ്രദേശങ്ങളും

Go to Main contents

ഇന്ത്യയെന്ന മഹാരാജ്യത്തിന്റെ ഭാഗമാണ് എന്നും ഒരു ധ്വനികാണുന്നുണ്ട്. അന്നാണെങ്കിൽ യഥാർത്ഥത്തിൽ ഇന്ത്യ ജനിച്ചിട്ടില്ലതന്നെ. എന്നാൽ ഇന്ത്യയെ ജനിപ്പിക്കാൻ വൻ ഉത്സാഹം കാണുന്നുണ്ട്.

1948ൽ ഈ വിധ കരുതിക്കൂട്ടിയുള്ള തെറ്റിദ്ധാരണകളും പിന്നീടുള്ള തിരുത്തലുകളും ചേർത്തുകൊണ്ട് ഒരു ഗ്രന്ഥം പുന:പ്രസിദ്ധീകരിക്കാൻ കേന്ദ്ര സർക്കാരിന് എന്തുകൊണ്ടാണ് താൽപ്പര്യം എന്നാതാണ് ചോദ്യം.

നെഹ്റുവും കൂട്ടരും ദക്ഷിണേഷ്യയുടെ ദക്ഷിണ ഭാഗം കൈവശപ്പെടുത്തിയതോടുകൂടി, ദേശത്തിലെ എല്ലാ പ്രദേശങ്ങളിലും പല വിധ ഗൂഡാലോചനകളും കൈവശപ്പുടത്തലുകളും നടന്നിട്ടുണ്ടാവും എന്നുള്ളത് വാസ്തവമാകാം.

മലബാർ തിരുവിതാംകൂറിന്റെ ഭാഗമാണ് എന്ന ശക്തമായ അവകാശവാദവുമായി രണ്ട് വ്യത്യസ്ത പ്രസ്ഥാനങ്ങൾ ഡെൽഹിയിൽ നിശബ്ദമായും തമ്മിൽ സഹകരിച്ചും പ്രവർത്തിച്ചിട്ടുണ്ടാവും. ഒന്ന് തിരുവിതാംകൂറിലെ വിവിധ ക്രിസ്തീയ പ്രസ്ഥാനങ്ങൾ. രണ്ടാമത്തേത് തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം. രണ്ട്

കൂട്ടർക്കും മലബാറിനെ പടിച്ചടിക്കിയേ മതിയാവുള്ളു. നിലനിൽപ്പിന്റെ പ്രശ്നമാണ്.

ഇന്ത്യൻ കേന്ദ്ര സർക്കാർ അന്ന് കുഴഞ്ഞുമറിഞ്ഞുകിടക്കുന്ന അവസ്ഥയായിരുന്നു എന്ന് തോന്നുന്നു. നെഹ്റുവിന് പല വിധ നിലനിൽപ്പിന്റേയും പ്രശ്നങ്ങൾ ഉണ്ടായിരുന്നു. British Labour Party സർക്കാരിന്റെ ഒത്താശയോടുകൂടി അധികാരം പിടിച്ചെടുത്തതിനോട് കോൺഗ്രസ്സിൽ മുറുമുറുപ്പ്. പട്ടേലിന് പ്രധാനമന്ത്രി സ്ഥാനം ഏറ്റെടുക്കുന്നതിൽ നിന്നും മാറ്റിയതിനെതിരേയും ശക്തമായ വിരോധം കൊൺഗ്രസ്സിൽ ചിലരിൽ കണ്ടിട്ടുണ്ടാവും. പട്ടാളത്തെ ഉപയോഗിച്ച് കാശ്മീർ, തിരുവിതാംകൂർ, ഹൈദരാബാദ് തുടങ്ങി ഏതാണ്ട് അഞ്ഞോളം സ്വതന്ത്ര രാജ്യങ്ങളെ പിടികൂടി. പോരാത്തതിന്, ഗാന്ധി വധവുമായി ബന്ധപ്പെട്ട ചില ഗൂഡാലോചനാ ആരോപണങ്ങളും അങ്ങിങ്ങായിനിലനിന്നിരുന്നു എന്ന് തോന്നുന്നു.

ഇങ്ങിനെ പലതും നെഹ്റുവിന്റെ ശ്രദ്ധയെ പിടികൂടിയിട്ടുണ്ടാവും. മാത്രവുമല്ല, ദക്ഷിണേഷ്യയിൽ എല്ലായിടത്തുനിന്നും പലതരം ആവശ്യങ്ങളും മറ്റും വന്നുചേരുന്നുണ്ടാവാം ഡെൽഹിയിൽ. ഇതിനാൽത്തന്നെ തിരുവിതാംകൂറിനോട് മലബാറിനെ

കൂട്ടിച്ചേർക്കുന്നതിൽ നെഹ്റുവിന് നേരിട്ടുള്ള പങ്ക് കാണാൻ പ്രയാസം തന്നെയായേക്കാം. എന്നിരുന്നാലും, പണ്ട് കാലങ്ങളിൽ ക്രിസ്ത്യൻ മത പ്രസ്ഥാനത്തിന് നെഹ്റുവിനെ blackmail ചെയ്യാൻ പറ്റിയിരുന്ന ഒരു കാര്യത്തെക്കുറിച്ച് കേട്ടറിഞ്ഞിരുന്നു. പോരാത്തതിന്, ഇത് ഇൻ്റർനെറ്റ് സ്ഥാപിതമായ ആദ്യകാലങ്ങളിൽ പല വെബ് സൈറ്റുകളിലും കാണപ്പെട്ടിരുന്നു. ഇന്ന് കാണുന്നില്ല.

സംസ്ഥാന പുനഃസംഘടനയുമായി ബന്ധപ്പെട്ട് മലബാറിനെ തിരുവിതാകൂറിനോട് ചേർക്കുവാൻ പലവിധ കാര്യങ്ങളും ചെയ്യിട്ടുണ്ടാവാം. അതിൽ ഒന്ന് മലബാറും തിരുവിതാംകൂറും അടങ്ങുന്ന കേരളം എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു പ്രദേശം ഉണ്ടായിരുന്നു എന്ന് തെളിക്കുകയാണ്. അതിനായി, ഏറ്റവും കറഞ്ഞത് രണ്ട് വട്ടമെങ്കിലും തെറ്റായ വിവരങ്ങൾ ചേർത്തതും കൂട്ടിച്ചേർത്തുമായ Malabar Manual ഉപയോഗിച്ചിട്ടുണ്ട് എന്ന് തോന്നുന്നു. ഇക്കാര്യം സ്ഥിരീകരിക്കണമെങ്കിൽ, 1956ലെ States Reorganisation Act (സംസ്ഥാന പുനഃസംഘടന നിയമം) എഴുതിയുണ്ടാക്കുമ്പോൾ Malabar Manualനെ ഉദ്ദരിക്കുകയോ സൂചിപ്പിക്കുകയോ ചെയ്യിട്ടുണ്ടോ എന്ന് നോക്കേണ്ടിവരും.

ഈ വിധം കരുതിക്കൂട്ടിയുള്ള കൃത്രിമപ്പണി ഒരു ആദ്ധ്യാത്മിക സംഘടനയും മറ്റൊരു സാമൂഹിക സംഘടനയും ചെയ്യും എന്നത് സാധ്യമായ കാര്യമാകണമെന്നില്ല. എന്നാൽ പ്രശ്നം ഒരു ജനത്തിന്റെ നിലനിൽപ്പിന്റെ പ്രശ്നമാണ്. മറ്റൊന്ന് ഒരു സാമൂഹിക വിഭാഗത്തിന്റെ മേൽവിലാസത്തിന്റെ പ്രശ്നമാണ്.

ഫ്യൂഡൽ ഭാഷകളിൽ നിലനിൽപ്പും മേൽവിലാസവും വൻ സംഗതികൾതന്നെയാണ്.

ക്രിസ്ത്യൻ സംഘടനകൾ പലതും ചെയ്യുന്നത് അവരുടെ വിശ്വാസികളുടെ നന്മയെ ലക്ഷ്യവച്ചാണ്. അല്ലാതെ വ്യക്തിപരമായുള്ള സ്വാർത്ഥ ലാഭങ്ങൾ ഈ വക കാര്യങ്ങളിൽ ഉണ്ടാവില്ലതന്നെ.

ഈ എഴുത്തുകാരൻ 1970കളിൽ തിരുവിതാംകൂറിലേക്ക് നീങ്ങിയപ്പോൾ ഒരു വൻ സർക്കാർ നയപരമായ തിരിമറി ശ്രദ്ധയിൽ പെട്ടു. ഇതിൽ ആശ്ചര്യകരമായുള്ളത്, ഈ ഒരു തിരിമറി നടന്നപ്പോൾ, അതിനാൽത്തന്നെ വിപരീതമായി ബാധിക്കപ്പെട്ടവരിൽ ഇതിനെക്കുറിച്ച് യാതോരു വിവരവും കണ്ടില്ല എന്നതാണ്. ഇതിനെക്കുറിച്ച് അടുത്ത എഴുതിൽ സൂചിപ്പിക്കാം.

## 43. ഒരു തീവണ്ടിപ്പാതയുടെ കഥ

1970ൽ ആണ് Alleppyയിലേക്ക് മലബാറിൽ നിന്നും താമസം മാറ്റിയത്. അതിന് മുൻപ് മലബാറിലെ ഒരു ഇങ്ഗ്ളിഷ് സ്കൂൾ ബോഡിങ്ങ് ഹോമിലായിരുന്നു വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട് താമസം.

ഈ സ്കൂളിൽ ഉള്ളപ്പോൾതന്നെ എന്തോ ഗുരുതരമായ ഗുണമേന്മാ തകർച്ച സംഭവിക്കുന്നുണ്ട് എന്ന ഒരു പ്രതീതി മനസ്സിൽ പടർന്നിരുന്നു. വ്യത്യസ്തമായതും ഗുണമേന്മയില്ലാത്തതുമായ ഇങ്ഗ്ളിഷ് സംസാരിക്കുന്ന പുതിയ പാതിരിമാർ സ്കൂളിൽ മുൻപുള്ളവർക്ക് പകരമായി വന്നുചേർന്നുകാണുന്നു. ഈ പുതിയ പാതിരിമാർക്ക് ഇങ്ഗ്ളിഷ് അറിയാമെങ്കിലും, അവർ മാനസികമായി മലയാളത്തിൽ ചിന്തിക്കുന്നവർ ആണ്. ഇങ്ഗ്ളിഷിൽ സാമാന്യമായി ദർശ്ശിച്ചിരുന്ന മാന്യമായ പെരുമാറ്റത്തിന് പകരം നീ, എടാ, എന്ത്ടാ തുടങ്ങിയ രീതിയിൽ വിദ്യാർത്ഥികളെ നിർവ്വചിക്കുന്ന ഒരു പുതിയ കൂട്ടർ. അവരുടെ സംസാരത്തിൽ പ്രാദേശിക ഭാഷയായ മലബാറിയുടെ സ്വാധീനം ഒട്ടും തന്നെയില്ല.

Go to Main contents

Alleppyയിലേക്കുള്ള യാത്രവളരെ ബദ്ധപ്പാടുള്ളതായിരുന്നു. Badagaraയിൽ നിന്നും രാത്രിയിൽ തീവണ്ടികയറിയാൽ, എറണാകുളത്തുള്ള Mattancherry Railway Terminusസ്സിലേക്ക് രാവിലെയാകുമ്പോഴേക്കും തീവണ്ടി നീങ്ങും. അവിടെ എത്തിയാൽ, തീവണ്ടി കുറേനേരം അവിടെ നിൽക്കും. തീവണ്ടിയുടെ എഞ്ചിൻ മുൻപിൽനിന്നും വേർപെടുത്തി പിന്നിലേക്ക് കൊണ്ടുപോയി തീവണ്ടിയുടെ പിന്നിൽ ചേർക്കും. പിന്നെ കുറച്ച് കഴിഞ്ഞ് തീവണ്ടി പിന്നോട്ട് നീങ്ങി നേരെ കിഴക്കോട്ട് നീങ്ങി കോട്ടയത്തേക്ക് പോകും. അവിടെനിന്നും വണ്ടി വലത്തോട്ട് തിരിഞ്ഞ് കിഴക്കോട്ട് നീങ്ങി കായംകുളത്ത് എത്തും. വീണ്ടും കലൽതീരത്ത്. അവിടെനിന്നും നേരെ Quilonണിലേക്കും അവിടുന്ന് Trivandrumത്തേക്കും നീങ്ങും.

Alleppyയിലേക്ക് പോകാൻ എറണാകുളത്ത് ഇറങ്ങി ബസ്സിൽ കയറിയാത്ര ചെയ്യേണം. Quilon, Trivandrum എന്നിവിടങ്ങളിൽ പിന്നീട് പഠിക്കുന്ന കാലത്ത്, Cochinനിലെ Mattancherry Railway Terminusസിൽ തീവണ്ടിയിൽ കാത്തിരുന്ന് മനംമടുത്ത്, കുറച്ചുകഴിഞ്ഞ് കോട്ടയം വഴി കായംകുളത്തിലൂടെ പോകേണം.

ആദ്യകാലങ്ങളിൽ തിരുവിതാംകൂറിന്റെ ഭൂപടം കണ്ടറിവില്ലാത്തത് കൊണ്ട് ഈ വിധ വളഞ്ഞവഴിയുടെ വൈലക്ഷണ്യത്തെക്കുറിച്ച് ബോധം ഇല്ലായിരുന്നു. എന്നാൽ ചിലപ്പൊഴൊക്കെ Quilonണിൽനിന്നും എറണാകുളത്തേക്ക് KSRTC ബസ്സിൽ വന്നപ്പോൾ, കൊട്ടയത്ത് പോകാതെ നേരെ യാത്രചെയ്തത് മനസ്സിൽ ചില ചിന്തകൾ വരുത്തി.

1970കളിൽ Alleppyയിൽ ചെന്നപ്പോൾ, താമസിച്ചിരുന്നത്, കടൽത്തീരത്തുനിന്നും വളരെ അകലത്തിൽ ആയിരുന്നില്ല. അന്ന് അവിടെ കടൽത്തീരത്ത് ഒരു കടൽപ്പാലം ഉണ്ടായിരുന്നു. കടൽപ്പാലം എന്നാൽ, കടലിലേക്ക് ഏതാണ്ട് അരകിലോമീറ്ററോളം ദൂരത്തിൽ നീണ്ടുകിടക്കുന്ന ഒരു പാലം ആണ്. തീവണ്ടിപ്പാതയിലെ റെയിലുകൾ പോലുള്ള സജ്ജീകരണങ്ങളും ഉണ്ടായിരുന്നു എന്ന് തോന്നുന്നു. ഇവ ചരക്ക് നിറച്ച ട്രോളികൾ ഉന്തിക്കൊണ്ടുപോകാനായിരുന്നു എന്ന് തോന്നുന്നു. ചരക്ക് കപ്പലുകളും, മറ്റ് വൻ കടൽവാഹനങ്ങളും ഈ കടൽപ്പാലത്തിന്റെ അങ്ങേയറ്റത്ത് അടുക്കും. അവിടെവച്ച് ചരക്കുകൾ കൈമാറ്റപ്പെടുകയോ, കയറ്റുമിറക്കും നടക്കുകയോ ചെയ്യും.

എന്നാൽ, 1970തുകളിൽ Alleppyയിൽ ചെന്നപ്പോൾ, ഈ കടൽപ്പാലം ഈവിധ ഉപയോഗങ്ങൾക്കായി ആരും ഉപയോഗിക്കുന്നതായി കണ്ടില്ല. ശ്രദ്ധക്കുറവ് കൊണ്ട് ആ കടൽപ്പാലം നിന്ന് ദ്രവിക്കുന്ന അവസ്ഥയായിരുന്നു. കടൽത്തീരത്തിലേക്ക് നീങ്ങുന്ന പല റോഡുകളുടെ വശങ്ങളിൽ അനവധി വൻ warehouseസുകൾ പോലുള്ള കെട്ടിടങ്ങൾ. അവയെല്ലാം അടഞ്ഞാണ് കിടക്കുന്നത്. എന്നുവച്ചാൽ, കുറേ വർഷങ്ങൾക്ക് മുൻപ് വൻ വാണിജ്യ പ്രവർത്തനം നടന്ന ഇടമാണ് Alleppy എന്ന് വ്യക്തം. എന്നാൽ വ്യാവസായികമായും വാണിജ്യപരമായും Alleppy ഒരു Ghost town ആയ പ്രതീതി.

പിൻകാലങ്ങളിൽ ആലോചിച്ചപ്പോൾ തോന്നിയകാര്യങ്ങൾ ആണ് പറയാൻ പോകുന്നത്. വ്യക്തമായ തെളിവുകൾ യാതൊന്നും കൈയിൽ ഇല്ല. ബ്രിട്ടിഷ്-മലബാറിലെ തീവണ്ടി ഗതാഗതം Cochinവരെയുണ്ടായിരുന്നു എന്നാണ് തോന്നുന്നത്. Cochin രാജ്യത്തിനുള്ളിൽ British-Cochin എന്ന ഒരു പ്രദേശം ഉണ്ടായിരുന്നു എന്ന് പല പഴയകാല ഗ്രന്ഥങ്ങളിലും രേഖപ്പെടുത്തികണ്ടിട്ടുണ്ട്. തിരുവിതാംകൂർ രാജ്യത്തിൽ നിന്നും കർഷകർ അവരുടെ ഉൽപ്പന്നങ്ങൾ നേരിട്ട് കടലിലൂടെ വന്ന് British-Cochinലെ പ്രാദേശിക കച്ചവടക്കാർക്ക്

വിൽക്കുമായിരുന്നു. അവിടെ യാതോരു വിധ നികുതിപിരിക്കുന്ന ഉദ്യോഗസ്ഥരും ഇല്ലാ എന്നുള്ളതാണ് ഈ കർഷകർക്ക് ഇങ്ങിനെ വരുവാനുള്ള താൽപ്പര്യം. തിരുവിതാംകൂറിൽ തൊട്ടതിനുംതൊടുന്നതിനും നികുതിയും കൈക്കൂലിയും നൽകേണം.

Calicutൽ നിന്നും തീവണ്ടിപ്പാത Shornur Junctionൽ എത്തിയാൽ, രണ്ടായിപ്പിരിഞ്ഞ്, ഒന്ന് നേരെ കോയമ്പത്തൂരിലൂടെ Madrasസിലേക്കും അതോടെ ബൃട്ടിഷ്-ഇന്ത്യുടെ മറ്റ് ഭാഗങ്ങളിലേക്കും നീങ്ങും.

1947ൽ ഇന്ത്യാരാജ്യം രൂപീകരിച്ച് തിരുവിതാംകൂറിനെ ഇന്ത്യയുടെ ഭാഗമാക്കിമാറ്റിയപ്പോൾത്തന്നെ, തിരുവിതാംകൂറിനെ മലബാറുമായി ബന്ധിപ്പിക്കുന്ന ഒരു തീവണ്ടിപ്പാത ഉടൻ നിർമ്മിക്കാനുള്ള വൻ പദ്ധതി അവിടുള്ള ചില വൻ പ്രസ്ഥാനങ്ങൾക്ക് താൽപ്പര്യം ഉണ്ടായിരുന്നിരിക്കാം. അതിൽ ഏറ്റവും ശക്തമായി അണിയറയിൽനിന്നും പ്രവർത്തിച്ചത് കീഴ്ജനത്തിന്റെ ക്രിസ്തീയ പ്രസ്ഥാനക്കാരാണ് എന്നാണ് തോന്നുന്നത്.

ഈ വിധം ഒരു തീവണ്ടിപ്പാത വന്നാൽ അവരുടെ അണികൾക്ക് വളരെ എളുപ്പത്തിൽ

മലബാറിലേക്ക് കടക്കാൻ ആവും. എന്നാൽ അവരുടെ ജനങ്ങൾ കേന്ദ്രീകരിച്ചിരിക്കുന്നത് കോട്ടയം, തിരുവല്ല, മല്ലശ്ശേരി, ചങ്ങാനാശ്ശേരി, കോഴഞ്ചേരി, തുടങ്ങിയ പ്രദേശങ്ങളിലാണ്. അങ്ങ് ഉപദ്വീപിന്റെ തെക്കേ അറ്റത്തുള്ള ഒരു ചെറിയ പ്രദേശത്തിലെ തീവണ്ടിപ്പാത ഒന്ന് ചെറുതായി പാതതിരിച്ചുവിട്ടാൽ ഡെൽഹിയിൽ നിന്നും ഇത് ശ്രദ്ധിക്കപ്പെടില്ലതന്നെ.

കോട്ടയത്തിലൂടെ തീവണ്ടിപ്പാതവന്നാൽ കോട്ടയം വാണിജ്യപരമായും വ്യാവസായികമായും വിദ്യാഭ്യാസപരമായും മറ്റും മുന്നോട്ട് കുതിക്കും. അതോടെ Alleppyയുടെ കഥ കഴിയും. കാരണം, കോട്ടയം വാണിജ്യകേന്ദ്രമായി മാറും.

1970തുകളിൽ Alleppyയിൽ ചെന്നപ്പോൾ കണ്ടത്, വാണിജ്യപരമായും വ്യാവസായികമായും വിദ്യാഭ്യാസപരമായും കൊഴിഞ്ഞുകിടക്കുന്ന കുറച്ചുകാലങ്ങൾക്ക് മുൻപുവരെ പ്രതാപശാലിയായിരുന്ന Alleppyയെയാണ്. ചെറുപ്രായത്തിലുള്ള നിരീക്ഷണങ്ങളാണ്. എത്രമാത്രം ശരിയാണ് എന്ന് അറിയില്ല. എന്നാൽ അന്ന് Alleppyയിൽ ഒരു പൊതുവായുള്ള നിശ്ചലാവസ്ഥ സമൂഹത്തിൽ കണ്ടിരുന്നു എന്ന ഒരു തോന്നൽ. എന്നാൽ, പട്ടണത്തിൽനിന്നും ഏതാണ്ട് 7 കിലോമീറ്റർ ദൂരത്തുണ്ടായിരുന്ന

കുഞ്ചാക്കോവിന്റെ ഉടമസ്ഥതയിൽ ഉള്ള Udaya Studio പ്രസിദ്ധമായിരുന്നു.

എന്തുകൊണ്ടാണ് Malabarറിനെ Trivandrumത്തോട് ബന്ധിപ്പിക്കുന്ന തീവണ്ടിപ്പാത, Alleppyയിലൂടെ പോകാതെ, അങ്ങ് വളരെ ഉള്ളിലോട്ട് നീങ്ങി വൻ പർവ്വതനിരകളിലൂടെയും തുരങ്കങ്ങളിലൂടേയും നീങ്ങിയത് എന്ന ചോദ്യത്തിന് പണ്ട് കേട്ട ഉത്തരം, Alleppyയിലൂടെ തീവണ്ടിപ്പാത നീങ്ങിയാൽ, അനവധി പാലങ്ങൾ കെട്ടേണ്ടിവരും എന്നതായിരുന്നു. ഇതേ ന്യായമായിരിക്കാം ഈ പാത കോട്ടയത്തിലൂടെ തിരിച്ചുവിടാൻ ഉപയോഗിച്ചിട്ടുണ്ടാവുക. ഈ വാദഗതി തികച്ചും തെറ്റും ആകേണം എന്നില്ല. കോട്ടയത്തിലൂടെ റെയിൽപ്പാത തിരിച്ചുവിടാൻ ആഗ്രഹം ഉള്ളവർ ഈ വിവരം അറിയിക്കും. അതിന് താൽപ്പര്യമില്ലാത്തവർ ഈ വിവരം അറിയിക്കില്ല. അത്രതന്നെ.

കോട്ടയത്തിലൂടെ തീവണ്ടിപ്പാത തിരിച്ചുവിട്ടപ്പോൾ, യാത്രാ ദൂരം കായംകുളത്തിൽ നിന്നും Cochinലേക്ക് ഏതാണ്ട് 20% കൂടി. എന്നാൽ, Mangaloreറിൽനിന്നും Trivandrumത്തേക്കുള്ള ദൂരത്തിൽ ഇത് നിസ്സാരമായ ദൂരം മാത്രമേ കൂട്ടുള്ളു. എന്നിരുന്നാലും, യാത്രാ സമയം ഏതാണ്ട്

ഒരുമണിക്കൂറിലധികം കൂടിയെന്നാണ് തോന്നുന്നത്.

എന്നാൽ ഇങ്ഗ്ളിഷ് ഭരണം British-Indiaയിൽ നിന്നും വിരമിച്ചപ്പോൾ, തൊട്ടടുത്തുള്ള രാജ്യക്കാർ ബ്യട്ടിഷ്-ഇന്ത്യയിലെ പ്രദേശങ്ങളിലേക്ക് കടന്നുവന്ന പാതകാൾ ആണ് സൂചിപ്പിക്കപ്പെട്ടത്.

ആളുകൾ സ്വന്തം കാര്യങ്ങളിൽ വ്യാപൃതമായിരിക്കുന്ന ഒരു പ്രദേശത്ത് പുറത്തുനിന്നും വരുന്ന ചെറിയ ഒരു കൂട്ടം ആളുകൾ വളരെ സംഘടിച്ചും, ഗൂഢമായും പ്രവർത്തിച്ചാൽ, ആ നാട്ടിൽ അവർക്ക് താൽപ്പര്യമുള്ള പലതും സ്ഥാപിക്കാൻ ആവും. ഇവരുടെ ചെയ്തികൾ പൊതുവായ നന്മക്കാണോ, അതോ തൽപ്പര കക്ഷികളായ ഒരു ചെറുകൂട്ടം ജനങ്ങളുടെ ഗുണത്തിനാണോ എന്നത്, ആ ചെറിയ കൂട്ടം ആളുകളുടെ മനോഭാവത്തെ ആശ്രയിച്ചിരിക്കും.

ഇങ്ഗ്ളിഷ് ഭരണ പക്ഷവും ഈ ഉപഭൂഖണ്ഡത്തിൽ പ്രവർത്തിച്ചത് വ്യക്തമായും പദ്ധതികൾ ഇട്ടുകൊണ്ടുതന്നെയാണ്. എന്നാൽ അവരുടെ ഓരോ ചെയ്തിയിലും വൻ പരോപകാരതാൽപ്പര്യവും നിസ്വാർത്ഥതയും

അതുപോലുള്ള വൻ ഗുണമേന്മയുള്ള മനോഭാവങ്ങളും കാണാനാവും, അവ കാണാൻ താൽപ്പര്യമുള്ളവർക്ക്.

തിരുവിതാംകൂറിൽ പ്രവർത്തിച്ച ഇങ്ഗ്ളണ്ടിൽനിന്നും വന്ന ക്രിസ്ത്യൻ മിഷിനറിമാർക്കും ഇതേ പോലുള്ള താൽപ്പര്യങ്ങൾ ഉണ്ടായിരുന്നിരിക്കാം. എന്നാൽ മലബാറിൽ സംഭവിച്ചത് എന്താണ് എന്ന് രേഖപ്പെടുത്തേണ്ടിയിരിക്കുന്നു. കാരണം, ഇന്നുള്ള ഔപചാരിക ചരിത്രം എന്നത് വൻ കുരുട്ടുബുദ്ധിയോടുകൂടിയുള്ള സിദ്ധാന്തോപദശമാണ്. വാസ്തവികത ഒട്ടം തന്നെയില്ലതന്നെ.

ഇങ്ഗ്ളിഷ് ഭരണകാലത്ത് ബ്യട്ടിഷ്-ഇന്ത്യയിലെ താൽപ്പര്യങ്ങൾ തന്നെയാണ് ഇങ്ഗ്ളിഷ് ഭരണം സംരക്ഷിച്ചത്. അല്ലാതെ പുറംനാട്ടുകാരുടേയും ബ്യട്ടണിലെ വാണിജ്യപ്രസ്ഥാനങ്ങളുടേയും മറ്റും അല്ലതന്നെ.

ഇനി ഒരു കാര്യംകൂടി സൂചിപ്പിക്കേണ്ടിയിരിക്കുന്നു. ഈ എഴുത്തുകാരൻ ചെറുപ്പകാലത്ത്, ഉദ്ദ്യോഗസ്ഥരിൽ രണ്ട് വ്യത്യസ്ത രൂപത്തിലുള്ളവരെ കണ്ടറിഞ്ഞിരുന്നു. ഒന്ന് ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളിൽ നിന്നും വന്ന

ഓഫിസർമാർ. അവർ തമ്മിൽ ഇങ്ഗ്ളിഷ് സംസാരിക്കും. ഔദ്യോഗികമായി യാതോരുവിധ തിരിമറികളും അനുവദിക്കില്ല. ഇക്കൂട്ടർ വ്യക്തിപരമായി സ്വതസിദ്ധമായി സത്യസന്ധർ ആണ് എന്നൊന്നും പറയാൻ ആവില്ല. എന്നാൽ ഉദ്യോഗസ്ഥ പ്രസ്ഥാനത്തിൽ ഇങ്ഗ്ളിഷ് ഉള്ളതുകൊണ്ട് അവരുടെ പ്രവർത്തനത്തിൽ വിട്ടുവീഴ്ചകൾ അവരാർക്കും ചെയ്യാനാവില്ല. കാരണം, അങ്ങിനെ ആരെങ്കിലും ചെയ്താൽ, മറ്റുള്ളവർ അതിനോട് മാന്യമായിത്തന്നെ പ്രതികരിക്കും.

അതേ സമയം മലയാളത്തിൽ മാത്രം ചിന്തിക്കുകയും പ്രവർത്തിക്കുയും ചെയ്യുന്ന ഓഫിസർമാർ തിരുവിതാംകൂറിൽ അന്ന് കണ്ടിരുന്നു. അവർക്ക് ഔദ്യോകിമായി എന്ത് തിരിമറിചെയ്യുന്നതിനും പ്രശ്നമില്ല. എന്നാൽ അവർ വ്യക്തിപരമായി കള്ളന്മാരോ മോശക്കാരോ ഒന്നും തന്നെയല്ല. പലരും വൻ പരോപകാരികളും മറ്റുമാണ്. ഔദ്യോഗികമായി അങ്ങോട്ടും ഇങ്ങോട്ടു സഹായിക്കും വിട്ടുവീഴ്ചകൾ ചെയ്യും. സാർ, സാർ, എന്ന പദം ആണ് അവരിലെ ആശയവിനിമയത്തിന് മിനുസം കൂട്ടുന്നത്. ഒരു ഉപകാരം മറ്റൊരു ഉദ്യോഗസ്ഥന് ചെയ്തുകൊടുത്ത്, അവരിൽ ഒരു ഉപകാരസ്മരണ

സൃഷ്ടിക്കും. അത് ആവശ്യം വരുമ്പോൾ തിരിച്ച് ചോദിക്കും.




ഇന്ത്യാ രാജ്യം ആരംഭിച്ചപ്പോൾ, ഇങ്ങിനെ രണ്ടാമതായി സൂചിപ്പിച്ച ഉദ്യോഗസ്ഥപ്രസ്ഥാനമാണ് ഡെൽഹിയിലും മറ്റുംനിറഞ്ഞുതുടങ്ങിയത്. നിർണ്ണായകമായ സ്ഥാനത്ത് നിന്നും ആവശ്യപ്പെട്ടാൽ അവർ എന്ത് കാര്യത്തിലും വിട്ടുവീഴ്ചയും തിരുത്തലും തിരിമറിയും ചെയ്യും. എന്നാൽ അവർ വ്യക്തിപരമായി, അവർ ബഹുമാനിക്കുന്നവരോട് വൻ സത്യസന്ധതയും കൂറും വാത്സല്യവും സ്നേഹവും കാണിക്കുന്ന നല്ലവരും ആയിരിക്കും.

ഇക്കൂട്ടരോടും, കൃത്യമായ നിർണ്ണായകമായ സ്ഥാനത്ത് നിന്നും ആവശ്യപ്പെട്ടാൽ, അവർ തീവണ്ടിപ്പാതയിൽ ചെറിയ ഒരു തിരുത്തൽ നടത്തും എന്നുള്ളത് വാസ്തവം തന്നെയാവാം എന്ന് തോന്നുന്നു.

ഈ തീവണ്ടിപ്പാതയുടെ കാര്യം പറഞ്ഞത് ഒരു കാര്യം സൂചിപ്പിക്കാൻ വേണ്ടിമാത്രമാണ്. മലബാറിനെ തിരുവിതാംകൂറിനോടു ചേർക്കാൻ ഇതുപോലുള്ള പല പദ്ധതികളും നടന്നിട്ടുണ്ടാവാം എന്നത്.

## 44. ഓർമ്മയിൽനിന്നും ഒഴിച്ചുമാറ്റപ്പെടുന്ന ഒരുവിവരം

---

തിരുവിതാംകൂറിൽ കീഴ്ജനത്തെ സംഘടിപ്പിച്ച് ഒരു ക്രിസ്ത്യൻ മതവിഭാഗത്തെ London Missionary Societyയും അതുപോലുള്ള മറ്റ് ചില മിഷിനറി സംഘങ്ങളും സൃഷ്ടിച്ചു എന്ന് പൊതുവായി പറയാമെങ്കിലും, കുറച്ചുകൂടി കൃത്യതയോടുകൂടി പറയേണ്ടിയിരിക്കുന്നു.

കീഴ്ജനങ്ങളിൽ ഏറ്റവും ഉയരത്തിൽ ഉള്ള ഈഴവർ മുതൽ അങ്ങ് താഴെയുള്ള പറിയൻ, പുലയൻ വരേയുള്ളവരും, ഈ സാമൂഹിക ഉച്ചനീചത്വത്തിൽ നിന്നും വിട്ടുനിന്ന കാണിക്കാർമാരും, മലഅരയന്മാരും അതുപോലുള്ള കാനനവാസികളായ സ്വന്തം നിലയിൽ ഔന്നിത്യം അവകാശപ്പെടുന്നവരും ഈ ക്രിസ്ത്യൻ മതവിഭാഗത്തിൽ അംഗങ്ങളായി ഒത്തുചേർന്നിരുന്നു എന്ന് തോന്നുന്നു. തുടക്കത്തിൽ ഈ കൂട്ടരിൽ തമ്മിൽത്തമ്മിൽ അറപ്പും വിദ്വേഷവും മറ്റും ഉണ്ടായിരുന്നുവെങ്കിലും, ബ്രിട്ടണിൽനിന്നുംവന്ന മിഷിനറി അംഗങ്ങളുടെ സാന്നിദ്ധ്യത്തിൽ ഇത് കാലക്രമേണെ മാഞ്ഞുപോകുകയും, ഇവരെല്ലാം പൊതുവിവരത്തിന്റേയും വിജ്ഞാനത്തിന്റെ

കാര്യത്തിലും, സാംസ്ക്കാരികമായും വളർന്നുവന്നു.

എന്നാൽ സാമൂഹിക ഭാഷ ഫ്യൂഡൽ സ്വഭാവമുള്ളതായതിനാൽ, സമൂഹത്തിൽ സ്വതസിദ്ധമായി ഉണ്ടായിരുന്ന ആശയവിനിമയ പ്രശ്നങ്ങളെ ഇല്ലാതാക്കുന്നതിന് പകരം, ഇവരും ഒരു പുതിയ പ്രസ്ഥാനമായി മാറി, സാമൂഹിക ആശയവിനിമയത്തിലെ സർങ്കീർണ്ണത കുറച്ചുകൂടി രൂക്ഷമാക്കിയെന്നു പറയാമെന്ന് തോന്നുന്നു.

എന്നുവച്ചാൽ, സമൂഹത്തിൽ അവരുടേതായ സ്വാർത്ഥ താൽപ്പര്യങ്ങളും നേതൃത്വങ്ങളും ഉള്ള ഒരു പുതിയ ജനക്കൂട്ടം. ഇവരുടെ സാമൂഹിക വളർച്ച മറ്റുള്ളവർക്ക് പ്രശ്നവും വെപ്രാളവും വിരക്തിയും ആണ് ഉണ്ടാക്കുക എന്ന് പ്രത്യേകമായി പറയേണ്ടതില്ല.

മാത്രവുമല്ല, മുകളിൽ പരാമർശിച്ച വിവിധ കീഴ്ജനക്കൂട്ടങ്ങളിലേയും മറ്റ് ആൾക്കൂട്ടങ്ങളിലേയും, പുതിയ മതത്തിൽ ചേരാത്തവർ, അവർ പാരമ്പര്യമായി അനുഭവിച്ചുകൊണ്ടിരുന്ന അടിച്ചമർത്തലുകളിൽ തുടർന്നും ജീവിച്ചു. ഇവർക്ക് അവരുടേതന്നെ ബന്ധുജനങ്ങൾ പുതിയ മതത്തിൽ വൻ

Go to Main contents

സംഘടാന ശക്തിയിലും സാംസ്ക്കാരികമായും വളരുന്നത് കാണുമ്പോൾ തീർച്ചയായും വിരോധവും വ്യാകുലതയും മാനസികമായി അനുഭവമാകും എന്നതും വാസ്ഥവംതന്നെ.

ഈ ക്രിസ്ത്യൻ മതവിഭാഗത്തിൽ ഈഴവർ മുതൽ താഴോട്ടുള്ള കീഴ്ജനങ്ങൾ മാത്രം അല്ല ഉണ്ടായിരുന്നത്. മറിച്ച്, നായർ, നമ്പൂതിരി സ്ത്രീകളും അവരുടെ സന്തതികളും ഉണ്ടായിരുന്നു എന്ന് മനസ്സിലാക്കുന്നു. നായർ സ്ത്രീകളും നമ്പൂതിരി സ്ത്രീകളും ഏതെങ്കിലും കാരണത്താൽ സാമൂഹികമായി ഭ്രഷ്ട് ലഭിച്ചാൽ ഉടനെതന്നെ ഈ പുതിയ ക്രിസ്ത്യൻ മിഷിൻ പ്രസ്ഥാനത്തിൽ അഭയം തേടുമായിരുന്നു. ഇവർ ഈ മതത്തിലേക്ക് ചേരും.

അതു പോലെതന്നെ, പുലയർ പോലുള്ള കീഴ്ജാതിക്കാർ പലവിധത്തിൽ നായർ, നമ്പൂതിരി സ്ത്രീകളെ കൈവശപ്പെടുത്തുന്ന കാര്യം നേരത്തെ സൂചിപ്പിച്ചിരുന്നു.

അങ്ങിനെ നോക്കുമ്പോൾ, ഈ ക്രിസ്ത്യൻ മതവിഭാഗം ഒരു സങ്കര-രക്ത പൈതൃകമുള്ള ഒരു ജനവിഭാഗം തന്നെയായിരുന്നു.

Go to Main contents

ഈ ക്രിസ്ത്യൻ വിഭാഗം കാത്തലിക്ക് ക്രിസ്ത്യൻ വിഭാഗത്തിൽ ഉള്ള ഒരു ഗ്രൂപ്പ് ആണ് എന്ന് മനസ്സിലാക്കുന്നു. എന്നാൽ ഈ ക്രിസ്ത്യൻ വിഭാഗത്തെ വ്യക്തമായ ഒരു വ്യത്യസ്ത ഗ്രൂപ്പായി ചരിത്രപരമായി കാണുന്നതരത്തിലുള്ള രേഖകൾ ഏതെങ്കിലും വെബ് പേജുകളിൽ ഉണ്ടോ എന്ന് അറിയില്ല. മാത്രവുമല്ല, The REV. SAMUEL MATEER, F.L.S., Rev. Henry Baker പോലുള്ളവരും, London Missionary Society, CMS പോലുള്ള പ്രസ്ഥാനങ്ങളും ചെയ്ത വ്യക്തമായ സാമൂഹിക പരിവർത്തന പരിപാടികളും മറ്റും, വായിച്ചാൽ വ്യക്തമായി മനസ്സിലാകുന്നതരത്തിൽ ഏതെങ്കിലും ക്രിസ്ത്യൻ പ്രസ്ഥാനങ്ങൾ ഓൺലൈനായോ, അല്ലാതെയോ എഴുതിവച്ചിട്ടുണ്ടോ എന്നും അറിയില്ല. പലയിടത്തും St. Thomas, Syrian Christians, Roman Catholics തുടങ്ങിയവയെല്ലാമുമായും കൂട്ടിക്കുഴച്ചാണ് ചരിത്രങ്ങൾ എഴുതിക്കാണുന്നത്. തിരുവിതാംകൂറുമായി ബന്ധപ്പെട്ട ചില ക്രിസ്ത്യൻ പ്രസ്ഥാനങ്ങളുടെ വെബ് പേജുകൾ നോക്കിയപ്പോൾ, പല വിഡ്ഢിത്തങ്ങളും എഴുതിക്കാണുന്നു.

സത്യമായ ചരിത്രം രേഖപ്പെടുത്താൻ ഒരു വൈമനസ്യം ഉണ്ട് എന്ന് വ്യക്തം.

തിരുവിതാംകൂറിലെ കീഴ്ജനങ്ങൾ ക്രിസ്ത്യൻ മതത്തിലേക്ക് മാറി, മലബാറിലെ കാടുകളിലേക്ക് കടന്നവരുടെ പള്ളി Syro Malabar Church ആണ് എന്ന് തോന്നുന്നു. വ്യക്തമായി അറിയില്ല. കാരണം ഈ വിധം ഉള്ള ചരിത്രം യാതോരു പള്ളിയും രേഖപ്പെടുത്തിക്കാണുന്നില്ല എന്നാണ് തോന്നുന്നത്.

മലബാറിലെ കാടുകളിലേക്ക് കീഴ്ജന ക്രിസ്ത്യാനികൾ കടന്നുവന്നതിന്റെ വ്യക്തമായ വിവരങ്ങൾ ഈ എഴുത്തുകാരന്റെ പക്കൽ ഇല്ലതന്നെ. മാത്രവുമല്ല, ഇന്ന് ഓൺലൈനായി തിരഞ്ഞാൽ ഈ വിധ വിവരങ്ങൾ ലഭിക്കുമോ എന്നും അറിയില്ല. വിക്കീപീടിയിൽ ഈ വിധ വിവരങ്ങൾ വളരെ ശ്രദ്ധയോടുകൂടി മറച്ചുവെച്ചാണ് എഴുതപ്പെട്ടുകണ്ടത്. വിക്കീപീടിയയുമായി ബന്ധപ്പെട്ട് പലതും പറയേണ്ടിയിരിക്കുന്നു. അത് പിന്നീടാവാം.

മലബാർ കാടുകളിലേക്ക് കുടിയേറ്റം ആരംഭിച്ചത് ഏത് വർഷമാണ് എന്ന് അറിയില്ല. ബ്രിട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ലിഷ് ഭരണം നടക്കുന്ന അവസരത്തിൽ ഇത് തുടങ്ങിയിട്ടുണ്ടാവാം. പ്രത്യേകിച്ചും, രണ്ടാം ലോക മഹായുദ്ധ വേളയിൽ, മലബാർ ജില്ലയിൽ കാര്യക്ഷമമായ സർക്കാർ നിയന്ത്രണങ്ങൾക്ക് പാളിച്ച

വന്നിട്ടുണ്ടാവാം. കാരണം, അന്ന് പല പ്രാദേശിക ധനികരായ കച്ചവടക്കാരും മറ്റും പൂഴ്ത്തിവെപ്പിലൂടെയും മറ്റും വൻ ലാഭം കൊയ്യിരുന്നു എന്ന വിവരം CPS പറഞ്ഞതോർക്കുന്നു. ഇങ്ഗ്ലിഷ് ഭരണത്തിന് ഇതിനെ തടയാൻ അന്ന് ആയില്ല. മാത്രവുമല്ല, ഈ രീതിയിൽ പൂഴ്ത്തിവെപ്പും മറ്റും ചെയ്യവരിൽ പലരും ഗാന്ധി അനുയായികളും കോൺഗ്രസ്സുകാരും ആയിരുന്നു. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

എന്നാൽ മലബാറിലെ വനങ്ങളിലേക്ക് തിരുവിതാംകൂറിൽ നിന്നും ആളുകൾ വൻ കൂട്ടമായി കയറിവന്നുതുടങ്ങിയത് മലബാറിനെ തിരുവിതാംകൂറിനോട് ചേർത്ത് കേരളം രൂപീകൃതമായപ്പോൾ ആണ് എന്ന് തോന്നുന്നു.

ഈ എഴുത്തുകാരന് നേരിട്ട് ഈ വിധ സംഭവങ്ങളെക്കുറിച്ചു അറിഞ്ഞ ഓർമ്മ ഏതാണ്ട് 1966കളോടുകൂടിയാണ് എന്ന് തോന്നുന്നു. സ്വന്തം വീട്ടിൽ വളരെ കുറച്ചുകാലം മാത്രമേ അന്ന് താമസിച്ചിരുന്നുള്ളു. അതിനാൽ തന്നെ അന്ന് അവിടേനിന്നും ഉള്ള ഓർമ്മകൾ വളരെ കുറച്ചുമാത്രമേയുള്ളു.

ഇവിടെ എടുത്തുപറയേണ്ടുന്ന കാര്യം അച്ചായൻ എന്ന ഒരു പ്രയോഗം തിരുവിതാംകൂറിൽ ഉണ്ട് എന്നതാണ്. അത് സിറിയൻ ക്രിസ്ത്യനികളേയും, അതേപോലെ തന്നെ St. Thomasന്റെ പാരമ്പര്യത്തിൽ ഉള്ള, പൈതൃകത്തിൽ ആഢ്ഢ്യത്തം ഉണ്ട് എന്ന് അവകാശപ്പെടുന്ന, പല വിധ Protestant Christiansസും ഉപയോഗിക്കുന്ന ഒരു പദപ്രയോഗമാണ് എന്ന് തോന്നുന്നു. അതിനാൽ തന്നെ ഈ ക്രിസ്ത്യൻ ജനത്തിനെ അച്ചായന്മാർ എന്നും അറിയപ്പെടുന്നുണ്ട്.

അതേ സമയം കീഴ്ജനത്തിൽ നിന്നും ക്രിസ്ത്യൻ മതത്തിലേക്ക് മാറിയ ക്രിസ്ത്യാനികൾ ഉപയോഗിക്കുന്ന തത്തുല്ല്യമായ പദപ്രയോഗം ചേട്ടൻ, ചേട്ടായി തുടങ്ങിയ പദങ്ങൾ ആണ് എന്ന് തോന്നുന്നു. ഇതിനാൽ തന്നെ ഈ കൂട്ടരെ ചേട്ടന്മാർ എന്ന് മലബാറിൽ ചിലയിടത്തിലെങ്കിലും അറിയപ്പെടുന്നുണ്ട് എന്നും തോന്നുന്നു.

1966കളിൽ വീട്ടിൽ വരുന്നവർ ഇടക്കിടക്ക് മലയിലെ ചേട്ടന്മാരെക്കുറിച്ച് സംസാരിക്കുന്നത് കേട്ടിരുന്നു. ഇക്കൂട്ടർക്ക് കള്ളത്തോക്ക് ഉണ്ട് എന്നും അവർ കരിങ്കുരങ്ങ്, മുള്ളൻപന്നി, കാട്ടുപന്നി, മാൻ എന്നിവയെ യഥേഷ്ടം വേട്ടയാടുന്നു എന്നൊക്കെ പറഞ്ഞുകേട്ടിരുന്നു.

ഒരിക്കൽ ഒരു ചേട്ടൻ വെടിവെച്ചു കൊന്ന ഒരു കരങ്ങന്റെ ശരീരം ഇറച്ചിയായി ഭക്ഷിക്കാനായി വിൽപ്പനയ്ക്ക് കൊണ്ടുവന്ന ഓർമ്മയും ഉണ്ട്.

മൃഗങ്ങളെ വേട്ടയാടുന്നത് ഒരു വൻ കുറ്റമാണ് എന്നൊന്നും മലബാറിലെ പൊതുജനത്തിന് കാര്യമായി അറിവുണ്ടായിരുന്നു എന്ന് തോന്നുന്നില്ല. മാത്രവുമല്ല, മലബാറിലെ പ്രാദേശിക ജനത്തിലെ പൊതുജനങ്ങളിൽപെട്ടവർക്ക് തോക്ക് ഉണ്ടാക്കാനോ, വെടിമരുന്നു ഉപയോഗിക്കാനോ അറിയുമായിരുന്നു എന്നും തോന്നുന്നില്ല. അന്ന് കരിങ്കുരങ്ങ് രസായനം എന്ന ഔഷധംതന്നെ വളരെ പരസ്യമായി പത്രമാസികകളിൽ പരസ്യപ്പെടുത്തുകയും അവ വൻ വിലക്ക് വിപണനം ചെയ്യപ്പെടുകയും ചെയ്യുമായിരുന്നു എന്നും ഒരു ഓർമ്മ.

മറ്റൊരു ഓർമ്മ 1980തിന് ചുറ്റുപാടിൽ ആയിരുന്നു എന്നു തോന്നുന്നു. കോളെജ് അവധിക്ക് തിരുവിതാംകൂറിൽ നിന്നും ദേവർകോവിൽലിലേക്ക് വന്നപ്പോഴാണ്. ഏതോ വസ്തുആധാര സംബന്ധമായ കാര്യം CPSനോട് ചോദിക്കാനായി ഒരു ചേട്ടൻ വന്നു. നല്ല വെളുപ്പ് നിറം ഉള്ള ഒരു വ്യക്തി. പുതിയ വീടുവെക്കുന്നതുമായി ബന്ധപ്പെട്ട് CPS

മരത്തടിയുടെ വിലയെക്കുറിച്ച് സംസാരിച്ച അവസരത്തിൽ ഈ വന്ന വ്യക്തി ഈ വിധം പറഞ്ഞു: 'എന്റെ ചെറുപ്പകാലത്ത് ഞങ്ങൾ കാട്ടിലെ വൃക്ഷങ്ങളെ കൂട്ടത്തോടെ കത്തിക്കുമായിരുന്നു. അന്ന് കത്തിച്ച വൃക്ഷങ്ങളിൽ ഒന്ന് മാത്രം മതി ഇന്ന് പതിനായിരക്കണക്കിന് രൂപ നേടാൻ.'

ഈ വന്ന ആൾക്ക് അന്ന് ഏതാണ്ട് 25 - 30 വയസ്സ് ഉണ്ടാകും. സംസാരത്തിൽ നിന്നും വ്യക്തമായത്, ഈ ആളുടെ പിതാവും മാതാവും ഈ വനത്തിൽ വന്നത് ഏതാണ്ട് 1960കളിൽ ആണ് എന്നാണ്. കാട് കത്തിച്ചും, വെട്ടിനിരപ്പാക്കിയും ഭൂമിയെ വെടിപ്പാക്കി.

അതിന് ശേഷം വൻ അദ്ധ്വാനം ചെയ്തുകൊണ്ട് വെടിപ്പാക്കിയെടുത്ത ഭൂമിയെ കൃഷിയോഗ്യമാക്കി. തെങ്ങ്, കൗങ്ങ് (കമുക്), റബർ തുടങ്ങിയ വൃക്ഷങ്ങളുടെ തൈയ്യകൾ നട്ടുപിടിപ്പിച്ച്, പകലന്തിയോളം കിണറിൽനിന്നും വെള്ളം കോരിയും തൊട്ടടുത്തുള്ള വെള്ളച്ചാലുകളിൽ നിന്നും വെള്ളം എടുത്തും, കുടങ്ങളിൽ നിറച്ച് ഈ വിധം നട്ടുപിടിപ്പിച്ച തൈകൾക്ക് നിത്യവും നനവും ശ്രദ്ധയും നൽകി.

വൻ അദ്ധ്വാനമുള്ള പണിയാണ്. എന്നാൽ ഈ വിധം കാടുകളിലേക്ക് വന്ന ഈ ആളുകൾക്ക് പൈതൃകമായി ഇവയൊന്നും പുത്തരിയല്ലതന്നെ. നൂറ്റാണ്ടുകളായി തിരുവിതാംകൂറിലെ ഭൂജന്മികിളുടെ പാടപ്പറമ്പുകളിലും മറ്റും പൊള്ളുന്നവെയിലത്ത് യാതോരു കൂലിയും ലഭിക്കാതെ പണിയെടുത്ത് അനുഭവമുള്ളവരുടെ രക്തവും ഈ കൂട്ടരിൽ ഉണ്ടായിരുന്നു എന്ന് വ്യക്തം. ഇങ്ഗ്ളിഷ് ഭരണം ഈ ഉപഭൂഖണ്ഡത്തിൽ പതാകയുയർത്താൻ നൂറ്റാണ്ടുകൾ കാത്തിരിക്കേണ്ടിവന്നവരാണ് ഇവർ. എന്നാൽ ഈ ചരിത്രവിവരം മാത്രം ഈ കൂട്ടരുടെ മനസ്സിൽ തറച്ചുനിന്നില്ല എന്നത് ആശ്ചര്യകരമായിത്തോന്നാം.

## 45. കയറൂരിവിട്ടാൽ

London Missionary Society ദക്ഷിണാഫ്രിക്കയിൽ ചെയ്ത കാര്യം നേരത്തെ സൂചിപ്പിച്ചതാണ്. അവിടുണ്ടായിരുന്ന Griquas എന്ന പ്രാദേശിക ഗോത്രവർഗ്ഗക്കാരെ ക്രിസ്തീയരാക്കുകയും അവർക്ക് വൻ വിവരങ്ങളും വ്യക്തമായ സാമൂഹികമായ അടുക്കുംചിട്ടയും, തോക്കും വെടിമരുന്നും ഉപയോഗിക്കാനുള്ള നൈപുണ്യവും മറ്റും നൽകിയപ്പോൾ അവർ മറ്റ് പ്രാദേശികരേക്കാൾ മെച്ചപ്പെട്ട കഴിവുകൾ പ്രദർശിപ്പിച്ചു. ഇത് മറ്റ് പ്രാദേശിക ഗോത്രവർഗ്ഗക്കാർക്കും അവിടുള്ള വനങ്ങളിലെ വന്യമൃഗങ്ങൾക്കും വൻ ആപത്ത് തന്നെ വരുത്തിയെന്ന് പറയാം എന്ന് തോന്നുന്നു.

എന്നാൽ London Missionary Societyയും മറ്റും തിരുവിതാംകൂറിൽ കീഴ്ജനങ്ങളെ, ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ഭരണം നിലനിന്നിരുന്ന കാലത്തോളം, കയറൂരിവിട്ടിരുന്നില്ല എന്ന് തോന്നുന്നു. എന്നാൽ ഇങ്ഗ്ളിഷ് ഭരണം ബ്രിട്ടിഷ്-ഇന്ത്യയിൽ നിന്നും പിൻവാങ്ങിയതോടുകൂടി, ഉപദ്വീപിൽ മൊത്തമായും കാര്യങ്ങളുടെ ദിശയും മറ്റും മാറിമറിഞ്ഞു എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഇങ്ഗ്ളിഷ് പ്രസ്ഥാനം നിലനിർത്തിയിരുന്ന ഉന്നത മൂല്യങ്ങൾ എല്ലാം

തന്നെ പുല്ലുവിലയിലേക്ക് നീങ്ങുന്ന കാഴ്ചയാണ് ബ്രിട്ടിഷ് - ഇന്ത്യയിൽ സംജാതമായത്. തിരുവിതാംകൂർ പോലുള്ള സ്വതന്ത്രരാജ്യങ്ങളിൽ പണ്ടുമുതലേ കൈയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന രീതിയിൽ ആയിരുന്നു കാര്യങ്ങൾ.

ഒരു വനത്തിലെ പല കൂട്ടം മൃഗങ്ങൾ തമ്മിൽ ഏറ്റുമുട്ടിക്കൊണ്ടും തമ്മിൽ മത്സരിച്ചും ജീവിക്കുന്ന അവസരത്തിൽ അവയിൽ ഒരു പക്ഷത്തിന് ആധുനിക ആയുധസൗകര്യങ്ങൾ നൽകിയാൽ, അന്നുവരെ അവിടെ നിലനിന്നിരുന്ന സന്തുലിതാവസ്ഥയ്ക്ക് ക്ഷതം സംഭവിക്കും എന്നുള്ളത് വാസ്തവം തന്നെയാണ്. ഉദാഹരണത്തിന്, എലികൾക്ക് സൂക്ഷ്മ രൂപത്തിലുള്ള തോക്കുകളും വെടിമരുന്ന് പ്രയോഗങ്ങളും അവ ഉപയോഗിക്കാനുള്ള നൈപുണ്യവും എത്തിച്ചുകൊടുത്താൽ പൂച്ചകളുടേയും മറ്റ് പല മൃഗങ്ങളുടേയും കാര്യം കഴിഞ്ഞതുതന്നെ.

മലബാർ വനങ്ങളിലേക്ക് നീങ്ങിയ ക്രിസ്തീയർ വലവിധ മനുഷ്യവർഗ്ഗങ്ങളുടേയും രക്തബന്ധപാത പേറുന്നവർ ആവാം. അവർ സംസാരിക്കുന്ന ഭാഷ ഉച്ചനീചത്വ കോഡുകൾ ഉള്ളവയും അതിനാൽത്തന്നെ മൃഗീയവും ആവാം. എന്നിരുന്നാലും, വ്യക്തമായ

ആദ്ധ്യാത്മിക നേതൃത്വവും, പുരോഹിതന്മാരും അതുമല്ലെങ്കിൽ സുവിശേഷപ്രവർത്തകരും, പലവിധത്തിലുള്ള കൂട്ടപ്രാർത്ഥനകളും കൂട്ടപ്പാട്ടും, പൊതുവായുള്ള ആരാധനാലയങ്ങളും, തമ്മിൽത്തമ്മിൽ ഉളവായേക്കാവുന്ന പലവിധത്തിലുള്ള ഗുപ്തമായതോ അതുമല്ലെങ്കിൽ തുറന്നുതന്നെയുള്ളതോ ആയ വഞ്ചനാപരമായതോ, പിന്നിൽനിന്നും കുത്തുന്നതരത്തിലുള്ളതോ മറ്റോ ആയ പ്രവർത്തനങ്ങളെ കടഞ്ഞാണിടാൻ ഉതകുന്ന ആദ്ധ്യാത്മിക താക്കീതുകളും പാപവിചാരങ്ങളും സദാചാര സിദ്ധാന്തങ്ങളും നിലനിർത്തിക്കൊണ്ട് കൂട്ടത്തോടെ മുന്നേറുമ്പോൾ, ഫ്യൂഡൽ ഭാഷാ കോഡുകൾ സൃഷ്ടിക്കാവുന്ന സാമൂഹികമായ കീറലുകളും ചീന്തലുകളും പൊട്ടലുകളും ഒരു വൻ പരിധിവരെ അപ്രത്യക്ഷമാവുകയോ പരിമിതപ്പെടുകയോ ചെയ്യപ്പെടും.

ഉഗ്രവിഷ ജീവികളും മാംസദാഹികളായ വന്യമൃഗങ്ങളും മറ്റ് പലവിധ വൻ ആപത്തുകളും മറ്റും നിറഞ്ഞു നിൽക്കുന്ന കൊടുംവനങ്ങളിലൂടെ വിറങ്ങലിച്ചുപോയ പുരുഷന്മാരും അവരുടെ സ്ത്രീകളും കുട്ടികളും അടിവച്ചിടിവച്ചു നീങ്ങുന്നത് മനസ്സിൽ കാണാനാവുന്നുണ്ട്. ഈ എഴുത്തുകാരൻ പണ്ടൊരിക്കൽ തിരുവിതാകൂറിലെ കൊടുംവനങ്ങൾ

നിറഞ്ഞുനിൽക്കുന്ന മലകളിൽ രണ്ട് ദിവസം പെട്ടുപോയ ഓർമ്മ ഇന്നും മനസ്സിൽ വളരെ വ്യക്തമായി നിലനിൽക്കുന്നുണ്ട്. എന്നാൽ അന്ന് ആ പ്രദേശത്ത് വന്യ മൃഗങ്ങളുടെ ശതമാനം വളരെ കുറഞ്ഞുപോയിരുന്നു. അങ്ങിനെയല്ലായിരുന്നു കുടിയേറാനായി മുന്നോട്ടു നീങ്ങിയ ക്രീസ്റ്റീയർ കണ്ട മലബാർ കാടുകളുടെ കാര്യം.

ഈ കൂട്ടർ നിരായുധരായല്ലാ കാടുകളിലേക്ക് കയറിയത് എന്ന് ഊഹിക്കാം. കാരണം, ഇവർക്ക് തോക്കുകളും വെടിമരുന്നും കൈവശം ഉണ്ടായിരുന്നു എന്ന് തോന്നുന്നു. പോരാത്തതിന്, ഇരുമ്പുകൊണ്ടുള്ള ആയുധങ്ങളും മൺവെട്ടികളും മറ്റും കൈയിൽ കണ്ടേക്കാം.

ഇക്കൂട്ടരുടെ വിഷമങ്ങൾ ഒരുവശത്ത്. മറുവശത്ത്, കാലാകാലങ്ങളായി പലവിധ സന്തുലിതാവസ്ഥയിലും തമ്മിൽമ്മിൽ നിത്യവും കണ്ടും കൊണ്ടും ആ കാടുകളിൽ ജീവിച്ചിരുന്ന അവിടുള്ള പ്രാദേശികരായ വനവാസികളും കാട്ടുമൃഗങ്ങളും. ഇവരുടെ ഇടയിലേക്ക് വൻ ആയുധ തയ്യാറെടുപ്പുള്ളതും, വളരെ വ്യക്തമായ നേതൃത്വനിരയുള്ളതുമായ ഒരു ആൾക്കൂട്ടമാണ് കയറിവരുന്നത്. ഈ വരുന്നവർ വൻ സാംസ്ക്കാരിക മൂല്യങ്ങളും അനുകമ്പയും മറ്റും

ഉള്ളവർ ആവൻ സാധ്യത കുറവാണ്. ഒച്ചപ്പാടുകളും അസഭ്യവചനങ്ങളും ഒരു പരിധിവരെ മാത്രമേ ആദ്ധ്യാത്മിക നേതൃത്വത്തിന് തടയാൻ ആവുള്ളു.

ഈ വിധം കുടിയേറിയ ചേട്ടൻ-ക്രിസ്ത്യാനികളിലെ ചില വ്യക്തികൾ ചിന്താശൂന്യമായും അശ്രദ്ധമാനസികാവസ്ഥയിലും മറ്റും ചിലപ്പോളെല്ലാം പറഞ്ഞുകേട്ട ചില വിവരങ്ങളിൽ നിന്നും ഈ കുടിയേറ്റക്കാരുടെ ചില പ്രവർത്തനങ്ങളെക്കുറിച്ച് ചില മങ്ങിയ വിവരങ്ങൾ മനസ്സിൽ വന്നിരുന്നു.

ഒരിക്കൽ ഒരു കൂട്ടം ഈ വിധ ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ ഇരിക്കുന്ന അവസരത്തിൽ ഒരു പ്രായമുള്ള ആൾ ചില കാര്യങ്ങൾ പറഞ്ഞു. ഈ പറഞ്ഞ കാര്യങ്ങൾ യഥാർത്ഥത്തിൽ ആ ആൾക്കൂട്ടത്തിന് പുറത്തുള്ള ഒരു വ്യക്തിയുടെ സാന്നിദ്ധ്യത്തിൽ വച്ച് വെളിപ്പെടുത്താൻ പാടില്ലാത്തവയായിരുന്നു. കേട്ട ആ നിമിഷം തന്നെ മറ്റുള്ളവർ ഈ വിധമായുള്ള ഒരു സൂചന ആ ആൾക്ക് നൽകിയെന്നൊരു തോന്നൽ. ഈ വ്യക്തിയോട് പിന്നീടൊരിക്കൽ അന്ന് പറഞ്ഞതിനെക്കുറിച്ച് ചോദിച്ചപ്പോൾ, താൻ

അങ്ങിനെയൊരു കാര്യം പറഞ്ഞിട്ടേയില്ലാ എന്ന് ആ ആൾ പറഞ്ഞു.

തോക്ക് കൈയിലുള്ള ഈ കൂട്ടരുടെ മുന്നിൽപ്പെടുന്ന ഭക്ഷ്യയോഗ്യമായ മൃഗങ്ങളുടെ കാര്യം വളരെ കഷ്ടമായിരുന്നു. ഇങ്ഗ്ളിഷ് ഭരണം ഉപദ്വീപിൽ നിന്നും പോയപ്പോൾ ഈ മൃഗങ്ങൾക്ക് യാതോരു സംരക്ഷണവും ഇല്ലായെന്ന അവസ്ഥയാണ് വന്നത്.

കരിങ്കുരങ്ങുകൾ മാത്രമല്ല, മറിച്ച് എല്ലാവിധ കുരങ്ങളും കറിപാത്രങ്ങളിലേക്ക് നീങ്ങി. മുള്ളൻപന്നി, മാൻ, കാട്ടുപോത്ത്, തുടങ്ങിയവയും ഈ വിധം അപ്രത്യക്ഷമായിട്ടുണ്ടാവാം. കാട്ടുപന്നികളെ (Wild boarറുകളെ) വെടിവെച്ചുമാത്രമല്ല, മറിച്ച് വെടിമരുന്ന് പൊട്ടുന്ന രീതിയിൽ കപ്പയിലും മറ്റ് ഭക്ഷ്യയോഗ്യമായ വസ്തുക്കളിലും ഒളിപ്പിച്ചുവച്ചും കൊല്ലുമായിരുന്നു. വെടിമരുന്ന് പൊട്ടിത്തെറിക്കുമ്പോൾ കാട്ടുപന്നിയുടെ വായയും പല്ലും മറ്റും ചിന്നിച്ചിതറുമായിരുന്നു പോലും. കാട്ടുപന്നികൾ ഭർത്താവ് - ഭാര്യ, കുട്ടികൾ എന്നരീതിയിൽ കുടുംബസമേതം തന്നെ ഒത്തൊരുമിച്ച് ജീവിക്കുന്ന വ്യക്തികൾ ആണ് എന്നു തോന്നുന്നു.

കുടിയേറ്റക്കാർക്ക് കാട്ടാനകളേയും നരി (പുലി) തുടങ്ങിയ മൃഗങ്ങളേയും ഭയപ്പെടേണ്ടതുണ്ടായിരുന്നു. വൻ കള്ളക്കുഴികൾ കുഴിച്ചുവച്ച് അവയുടെ മേൽ ഇളനീരും തേങ്ങയും മറ്റും ഒരുക്കിവച്ച്, ആനകളെ ആ വൻ കുഴികളിൽ വീഴ്ത്തി, ദിവസങ്ങളോളം പട്ടിണിക്കും ദാഹത്തിലും ഇട്ട് കൊല്ലുമായിരുന്നു എന്നും കേട്ടതായി ഓർക്കുന്നു. ഈ വിധ ആനകൾ നിലവിളിക്കുന്നത് ദിവസങ്ങളോളും കേൾക്കുമായിരുന്നു എന്ന് പറഞ്ഞത് കേട്ടതായി ഓർക്കുന്നു. വൻ കുടുംബ സ്നേഹമുള്ളവരാണ് ആനകളെങ്കിലും, കെണിയിൽപെട്ട ആനയെ രക്ഷിക്കാൻ വന്നാൽ വേറെയേതെങ്കിലും കുഴിയിൽ വീഴും എന്ന തിരിച്ചറിവുള്ളതിനാൽ മറ്റ് ആനകൾ കെണിയിൽ പെട്ട ആനയെ രക്ഷിക്കാൻ ശ്രമിക്കില്ലപോലും.

കോഴിക്കൂട്ടിലും മറ്റും ഒളിഞ്ഞുകയറിവരുന്ന പെരുമ്പാമ്പുകൾ വേറൊരു വേവലാതിയായിരുന്നു.

ഉയരങ്ങളിൽ ഉള്ള പാറക്കെട്ടുകളുടെ അറ്റത്ത് മേയാൻ വരുന്ന ആടുകളെ (mountain goatsസുകളെ) വെടിവെച്ചിടാനായി ചിലർ താഴെ കാത്ത് നിൽക്കും. മുകലിൽ പാറക്കെട്ടിന്റെ വക്കിൽ വന്ന് വൻ ആത്മധൈര്യത്തോടുകൂടി പുല്ലുതിന്നുന്ന ഈ

ആടുകളെ വളരെ സാവധാനത്തിൽ ഉന്നംവെച്ച് താഴെനിന്നും വെടിവെച്ചിടും. വെടികൊണ്ട ആട് താഴെക്ക് വൻ ശബ്ദത്തോടെ നിലംപതിക്കും.

മറ്റൊരു കാര്യം കേട്ടത്, വനത്തിനുള്ള ഒറ്റപ്പെട്ട കുടിലുകളിൽ താമസിക്കുന്ന പ്രാദേശികരായ വനവാസികളുടെ അരക്ഷിതാവസ്ഥയായിരുന്നു. അവരുടെ പ്രദേശങ്ങളിലേക്ക് പുറം നാടുകലിൽ നിന്നും വൻ ആൾ ബലത്തോടുകൂടി കയറിവന്നവരുടെ മുന്നിൽ ഈ കൂട്ടർക്ക് യാതോരു സംരക്ഷണവും ഇല്ലാത്ത അവസ്ഥ.

രാത്രികാലങ്ങളിൽ കുടിയേറ്റക്കാരിലെ പുരുഷന്മാരിൽ ചിലർ കൂട്ടം ചേർന്ന് ഈ വിധ ഒറ്റപ്പെട്ട കുടിലുകളെ സമീപിച്ച്, അതിനകത്ത് കിടന്നുറങ്ങുന്ന സ്ത്രീജനങ്ങളുടെ കാലുകളിൽ പിടികൂടി, അവരെ മേഞ്ഞ ഓലയാൽ ഉള്ള ചുമരുകളിലൂടെ പുറത്തേക്ക് വലിച്ചെടുക്കുമായിരുന്നുപോലും.



KURUMBAS.

അതിനാൽതന്നെ അവിടങ്ങളിൽ ഉള്ള ആധിവാസികളുടെ പുതിയ തലമുറക്കാർ ആധിവാസികൾ അല്ലായെന്ന് ഒരു വ്യക്തി പറഞ്ഞതായി ഓർക്കുന്നു. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ രണ്ട് പക്ഷക്കാരും ഏതാണ്ട് ഒരേ നിലവാരം പേറിയവർ തന്നെയായിരുന്നു, London Missionary Society ഒരു പക്ഷത്തെ തിരുവിതാംകൂറിൽ ഉന്നതപ്പെടുത്തുന്നതിന് മുൻപ് വരെ.

ഇങ്ഗ്ളണ്ടിൽ ഒരു മരമണ്ടൻ പ്രധാന മന്ത്രിയായി കയറി ഇങ്ഗ്ളിഷ് സാമ്രാജ്യത്തെ വെട്ടി നുറിക്കിയപ്പോൾ, ലോകമെമ്പാടും ലക്ഷക്കണക്കിന് ജനങ്ങൾ പെടാപാടുകളിൽ പെട്ടുപോയി എന്നുള്ളതാണ് വാസ്തവം. ദക്ഷിണേഷ്യയുടെ വടക്കൻ ഭാഗങ്ങളിൽ ഏതാണ്ട് 10 ലക്ഷം പേരാണ് അതി ദാരുണമായി അന്ന് കൊല്ലപ്പെട്ടത്. അവരുടെ സ്ത്രീജനങ്ങളുടെ കാര്യം പറയാവുന്നതിലും കഷ്ടമായിരുന്നു.

Go to Main contents

## 46. തിരുവിതാംകൂറിൽ അടിമ നിലവാരങ്ങളിൽ നിന്നും വളർന്നുവന്നവർക്കുള്ള ധാർമ്മികബാദ്ധ്യത

---

തിരുവിതാംകൂറിലെ ക്രിസ്ത്യർ വൻ കൂട്ടമായി മലബാറിലേക്ക് നീങ്ങയത്, ഇന്ത്യയുടെ രൂപീകരണത്തിന് ശേഷം, മലബാറിനെ തിരുവിതാംകൂറിനോട് കൂട്ടിച്ചേർത്ത്, കേരളം സൃഷ്ടിച്ചതിന് ശേഷം മാത്രമാണ് എന്ന് കാണുന്നു. എന്നാൽ, തിരുവിതാംകൂറിലെ ക്രീസ്ത്യരുടെ സാന്നിധ്യം ബ്യട്ടിഷ്-മലബാറിൽ ഇന്ത്യാരൂപീകരണത്തിന് മുൻപേ നിലനിന്നിരുന്നു എന്നതും വാസ്തവംതന്നെയാവാം.

Tellicherryയിൽ ഗോവിന്ദനും മറ്റും ഇത് അറിഞ്ഞിട്ടുണ്ടാവുമെങ്കിലും, ഉപഭൂഖണ്ഡം മൊത്തം ഒരൊറ്റ രാജ്യമാണ് എന്ന ധാരണ ഇങ്ഗ്ളിഷ് ഭരണം സൃഷ്ടിച്ച നാനാവിധ സൗകര്യങ്ങൾ പരത്തിയിട്ടുണ്ടാവാം. മാത്രവുമല്ല, അദൃശ്യമായും അതിസൂക്ഷ്മമായും പിന്നണിയിൽനിന്നും പുറംനാട്ടുകാർ പദ്ധതിയിടുന്നത്, ആരും പ്രത്യേകമായി ശ്രദ്ധിക്കും എന്ന് തോന്നുന്നില്ല. പോരാത്തതിന്, പത്രം പോലുള്ള മാധ്യമങ്ങൾ അന്നും നിത്യവും യാതോരു വിവരവുമില്ലാത്തരീതിയിൽ തന്നെയാവാം പ്രവർത്തിക്കുക. അവർക്ക്

പലപ്പോഴും വൻ വായനക്കാരെ ലഭിക്കുന്നത് ഉപദ്വീപിന്റെ വടക്കൻ ഭാഗങ്ങളിൽ ചില കൊച്ചുകൊച്ചു രാഷ്ട്രീയക്കാർ കാട്ടിക്കൂട്ടുന്ന ചെപ്പടിവിദ്യകളെ ഊതിവീർപ്പിച്ച് എഴുതിക്കൂട്ടുന്നതിൽനിന്നും ആവും. മാത്രവുമല്ല, ഈ വിധ എഴുത്തുകൾക്ക് സാമ്പത്തിക ലാഭവും പലരീതിയിലും പലവിധ വളഞ്ഞവഴികളിലൂടെയും ലഭിച്ചേക്കാം.

Alleppyയെ ഒഴിവാക്കി തീവണ്ടിപ്പാത നിർമ്മിച്ച സംഭവം തന്നെയെടുക്കാം. ഇങ്ങിനെയൊരു ചതിപ്രയോഗം നടക്കുന്നുണ്ട് എന്ന കാര്യം Alleppyയിലെ ജനങ്ങളെ അറിയിക്കേണ്ടത്, പത്രങ്ങളാണ്. എന്നാൽ കോട്ടയത്ത് തമ്പടിച്ചിട്ടുള്ള 'മ' പ്രസിദ്ധീകരണങ്ങൾ ഇതുമായി ബന്ധപ്പെട്ട് അന്ന് ഒരക്ഷരം പറയും എന്ന് തോന്നുന്നില്ലതന്നെ.

വാസ്തവം പറയുകയാണെങ്കിൽ ഇങ്ഗ്ളിഷ് കൊളോണിയൽ ഭരണം എന്ന വൻ യാദൃശ്ചിക സംഭവം എന്നത് ലോകചരിത്ര ഗ്രന്ഥങ്ങളിൽ സ്വർണ്ണലിപികളിൽ എഴുതപ്പെടേണ്ടുന്ന ഒരു കാര്യം തന്നെയാണ്. അത്രമാത്രം വൻ വിപ്ളവാത്മകമായ സാമൂഹികവും മാനസികവുമായ പരിവർത്തനങ്ങളാണ്, ലോകത്തിലെ പലവിധ ദൂരങ്ങളിലും ഒറ്റപ്പെട്ടും അല്ലാതെയും നിലനിന്നിരുന്ന, അപരിഷ്കൃതവും

അർദ്ധനാഗരികതത്വവുമുള്ളതുമായ ദിക്കുകളിൽ ഈ മാസ്മരിക ഭരണസംവിധാനം നടപ്പിൽ വരുത്തിയത്.

ഇങ്ങ് ഉപദ്വീപിന്റെ തെക്കേ അറ്റത്ത്, ലോക ഭൂപടത്തിൽ അതിസൂക്ഷ്മവും നിസ്സാരവുമായ തിരുവിതാംകൂർ രാജ്യത്തിൽ London Missionary Societyയും മറ്റും സംഭവിപ്പിച്ച അടിമ ജനമോചനവും, കീഴ്ജാതിക്കാരുടെ ഉന്നമനവും മറ്റും ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ഗ്ളിഷ് ഭരണത്തിന്റെ സാന്നിധ്യം വരുന്നതിന് മുൻപ് ഈ ഉപഭൂഖണ്ഡത്തിലെ യാതോരു വൻ ബുദ്ധിരാക്ഷസർക്കോ വേദപണ്ഡിതർക്കോ ആദ്ധ്യാത്മികനോതാക്കൾക്കോ രാജാക്കൾക്കോ സാമൂഹിക പരിഷ്കർത്താക്കൾക്കോ ചെയ്യാനോ വിഭാവനം ചെയ്യാനോ ആയ കാര്യമല്ലതന്നെ.

ഈ വിധം ഉയർന്നുവന്ന ക്രൃസ്തീയ ജനതയിൽ അവരുടെ പാരമ്പര്യത്തിൽ ഈ വിധമായുള്ള ഒരു സംഭവവികാസത്തിന്റെ നേര്യതും, എന്നാൽ വൻ പ്രാധാന്യമുള്ളതുമായ ഒരു ചരിത്രസത്യം നിലനിൽക്കുന്നുണ്ട് എന്ന ഒരു ഉപകാരസ്മരണയോ, കൃതജ്ഞതയോ നന്നിയോ (നന്ദിയോ) മറ്റൊ ഉള്ളതായി തോന്നുന്നില്ല.

Go to Main contents

മറിച്ച് ഈ വിധം ഒരു സംഭവം തങ്ങളുടെ ചരിത്രത്തിലും രക്തബന്ധപാതയിലും ആദ്ധ്യാത്മിക വളർച്ചയിലും ഉണ്ട് എന്ന കാര്യം മറച്ചുവെക്കാൻ തന്നെയാണ് അവരും ശ്രമിക്കുന്നത്. ഇങ്ഗ്ളിഷ് കൊളോണിയൽ പദ്ധതികളുമായി ബന്ധപ്പെട്ട പലവിധ കളവുകളും ഇന്ന് പരക്കെ പറയപ്പെടുകയും എഴുതപ്പെടുകയും ചെയ്യപ്പെടുന്നുണ്ട്. ഈ വിധ കാര്യങ്ങൾ ഇന്ന് ഇങ്ഗ്ളണ്ടിൽ പോലും അവിടുള്ള ശുദ്ധമനസ്കരായുള്ള പ്രാദേശിക ഇങ്ഗ്ളിഷുകാർ പോലും വിശ്വസിക്കുന്നുണ്ട്.



Image: Thiyya labourer female in South Asia c.1860.

ഈ വിധ കള്ളക്കഥകളുടെ നെഞ്ച് പിളർക്കാൻ കഴിവുള്ള കാര്യങ്ങളിൽ ഒന്ന് തന്നെയാണ് തിരുവിതാംകൂറിൽ London Missionary Societyക്കും അവിടുള്ള രാജ കുടുംബത്തിനും മറ്റും അവിടെ സാമൂഹിക

പരിഷ്ക്കരണം ചെയ്യുന്നതിന് Madras Presidencyയിൽ നിന്നും ഇങ്ഗ്ളിഷ് ഭരണം നൽകിയ പിന്തുണയും പ്രചോദനവും.

എന്നാൽ ഇന്ന് വിക്കീപീടിയയിലെ ഇന്ത്യൻ പേജുകളിലും, പോരാത്തതിന് മറ്റ് പല ചരിത്ര രേഖകൾ പ്രദർശിപ്പിക്കുന്ന ഇടങ്ങളിലും മറ്റും തികച്ചും തെറ്റായ ചരിത്രവിവരങ്ങളാണ് വൻ സ്ഥാനമാനങ്ങൾ കരസ്ഥമാക്കിയിട്ടുള്ള അക്കാഡമിക്ക് ജീനിയസുകളും മറ്റും എഴുതിക്കൂട്ടുന്നത്.

Indian indentured slaves എന്നാൽ, ഈ ഉപദ്വീപിൽ ബ്യട്ടിഷ് ഭരണം നടപ്പിലാക്കിയ bonded slavery ആണ് എന്ന് വരെ തോന്നുമാറാണ് ചരിത്രം എഴുതപ്പെടുന്നത്.

'ഇന്ത്യയിൽ' നിന്നും ലക്ഷക്കണക്കിന് 'ഇന്ത്യാക്കാരെ' പിടിച്ചുകൊണ്ടുപോയി ദക്ഷിണാഫ്രിക്കയിലും മറ്റും ഇങ്ഗ്ളിഷ് ഭരണം വിറ്റു എന്നാണ് ഈ വിധ വിഡ്ഢിചരിത്രങ്ങളിൽ എഴുതപ്പെട്ടുകാണുന്നത്. എന്നാൽ വാസ്തവം ഈ ലളിത വിവരണത്തിൽ ഒതുങ്ങില്ലതന്നെ. ഈ ഉപദ്വീപിൽ നിന്നും പല വിധ അടിമ ജനവും അവരുടെ മേലാളന്മാരുടെ കൈകളിൽ നിന്നും രക്ഷപ്പെട്ട് സ്വമനസ്സാലെ പോയ ഒരു ദിക്കാണ്

ദക്ഷിണാഫ്രിക്ക. പോരാത്തതിന്, ഡച്ചുകാരും, ഫ്രഞ്ചുകാരും മറ്റും ഈ ഉപദ്വീപിൽ നിന്നും അടിമ ജനത്തിനെ അവരുടെ മേലളന്മാരിൽനിന്നും വാങ്ങിച്ച് ദക്ഷിണാഫ്രിക്ക അടക്കമുള്ള പ്രദേശങ്ങളിൽ വിറ്റിട്ടുമുണ്ട്. ഇങ്ങിനെ വിൽക്കപ്പെട്ടവർ അവിടെ സാമൂഹികമായി രക്ഷപ്പെടുകയാണ് ചെയ്തത്.

ആ വിധ ചരിത്രമെഴുത്തിൽ ഉള്ള പ്രശ്നം, ഈ ഉപദ്വീപിൽ ഇന്ത്യാക്കാർ എന്ന ഒറ്റ ജനതയാണ് ജീവിച്ചിരുന്നത് എന്ന് സങ്കൽപ്പിക്കുന്നതിലാണ്.

വിക്കീപീഡിയയിലെ കള്ള എഴുത്ത് കണ്ടില്ലേ

വൻ ചരിത്ര സത്യങ്ങളെ മറച്ചുപിടിച്ചും സൂചിപ്പിക്കാതെയും, നിസ്സാരമായതും തെറ്റിദ്ധാരണ പരത്തുന്നതുമായ വാക്കുകളിലൂടെയും ആണ് കാര്യങ്ങളെ വിശദ്ധീകരിക്കുന്നത്. നോക്കൂ: The British wanted Indians to work in Natal as workers. But the Indians refused, and as a result, the British introduced the indenture system.

തിരുവിതാംകൂറിലും ദക്ഷിണേഷ്യമുഴുവനും ഒരു വൻ ജനക്കൂട്ടം മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ട് ജീവിക്കുന്ന കന്നുകാലികൾ പോലെയുള്ള അടിമ ജനമായിരുന്നു എന്ന കാര്യം ഇന്ന് ഔപചാരിക

ചരിത്ര എഴുത്തുകളിൽ കാണപ്പെടാൻ സാധ്യത കുറഞ്ഞു വരികയാണ്.

മലബാറിലേക്കുള്ള Christian migrationനെക്കുറിച്ചുള്ള വിക്കീപീഡിയയിലെ വിവരണപേജിൽ, ഈ വിധ പാലായനവും കുടിയേറിപ്പാർപ്പും സുറിയാനി കൃസ്ത്യാനികളും കാനായി ക്രിസ്ത്യാനികളും ആണ് ചെയ്തത് എന്നുവരെ എഴുതിക്കാണപ്പെടുന്നു. നോക്കുക

QUOTE 1: Malabar Migration refers to the large-scale migration of Syrian Christians from Central-South Kerala to Malabar in the 20th century. END OF QUOTE

QUOTE 2: The vast majority of the migrants were Syrian Christians, mainly from erstwhile Travancore state. The migrants were mostly from present day Kottayam such as Pala, Chaganacherry, Kanjirapally, Kuravillagadu, Ramapuram, Bharananganam etc. and Idukki districts (Thodupuzha Taluk) with many from hill areas of Ernakulam district also, like Kothamangalam, Moovattupuzha etc. Settlements were established in various hill areas of Malabar region (north Kerala). END OF QUOTE

ഈ രീതിയിൽ ആണ് ചരിത്രം എഴുത്ത് നീങ്ങുന്നത്. ഇത് കണ്ടാൽ തിരുവിതാംകൂറിലെ

സുറിനായി കൃസ്ത്യാനികൾ ആണ് മലബാറിലെ ഘോരവനങ്ങളിലേക്ക് തൂമ്പായും (കൈക്കോട്ടും), കൂട്ടപ്പാട്ടും മറ്റുമായി കടന്നുവന്ന് കാടുകളിൽ വൻ കായികാധ്വാനം നടത്തിയത് എന്ന വൻ സാങ്കൽപ്പിക ചരിത്രസത്യം, വരുംകാലങ്ങളിൽ ജനം പഠിച്ചുവളരും.

വിക്കീപീഡിയയുടെ ഇന്ത്യൻ പേജുകൾ നടത്തിപ്പുചെയ്യുന്നതും നിയന്ത്രിക്കുന്നതും ആയ ഒരു കൂട്ടം ആളുകൾ തന്നെയുണ്ട് എന്നാണ് അറിയുന്നത്. ഇതിൽ പ്രത്യക്ഷമായി യാതോരു തെറ്റും ഇല്ലതന്നെ. എന്നാൽ ഈ കൂട്ടർ ഇന്ത്യാക്കാരായ വ്യക്തികൾ ആണ് എന്നതാണ് പ്രശ്നം. ഇങ്ഗ്ളിഷുകാരല്ല. പലവിധ പ്രലോഭനങ്ങൾക്കും വഴങ്ങിത്തന്നെയാണ് ഈ കൂട്ടർ ഈ വിക്കീപീഡിയ പേജുകൾ നിയന്ത്രിക്കുന്നത് എന്നാണ് തോന്നുന്നത്.

ഇവർ നിത്യവും പേജുകളിൽ ഒരു നിരീക്ഷണചുറ്റൽ നടത്തുന്നുണ്ട് എന്ന് അനുഭവിച്ചറിയുന്നുണ്ട്. പലവിധ തൽപ്പര കക്ഷികളുടേയും പ്രസ്ഥാനക്കാരുടേയും ഭാഷ്യത്തിന് എതിരായുള്ള വിവരങ്ങൾ വന്നാൽ ഉടനേ തന്നെ അവയെ അപ്രത്യക്ഷമാക്കുകയാണ് ഈ കൂട്ടരുടെ പദ്ധതി. ഈ വിധം പേജുകളിൽ വിവരങ്ങളെ വെള്ളതേപ്പിച്ചുള്ള വെൺകളി

Go to Main contents

ചെയ്യുന്നതിന് വൻ സാമ്പത്തിക ലഭം ഇവർക്ക് ലഭിക്കുന്നുണ്ട് എന്ന് പണ്ടൊരു ആരോപണം കേട്ടിരുന്നു.



IMAGE : South Asian Indentured labourer in South Africa, possibly.

ഈ എഴുത്തുകാരന്റെ വിക്കീപീഡിയ എക്കൗണ്ട് പലവിധ ആരോപണങ്ങൾക്കും വിധേയമാക്കപ്പെട്ട്, അതിനെ തടഞ്ഞുവെച്ചിട്ട് അനേകം വർഷങ്ങൾ പിന്നിട്ടിരിക്കുന്നു. ഈ എഴുത്തുകാരൻ പല വിധ ലേഖനങ്ങളുടേയും Talk Pageകളിൽ തിരുത്തൽ വിവരങ്ങൾ നൽകിയാൽ, അവയിലേക്ക് ആരെല്ലാമോ എന്തൊക്കെയോ വിഡ്ഢിത്തങ്ങളും തെമ്മാടിത്തങ്ങളും എഴുതിച്ചേർക്കും എന്നിട്ട്, അവ ഈ എഴുത്തകാരൻ ചെയ്യുന്ന നശീകരണപ്രവർത്തനം (Vandalism) ആണ് എന്ന് ചിത്രീകരിക്കപ്പെടും. എന്നിട്ടാണ് ഈ Account Block നടപ്പിലാക്കിയത്. പിന്നണിയിൽനിന്നും പ്രവർത്തിച്ചത് ഇന്ത്യൻ തൽപ്പരകക്ഷികളാണ് എങ്കിൽക്കൂടി, യൂഎസ്സിൽ നിന്നുമാവും ബ്ളോക്ക് നടപ്പിലാക്കപ്പെട്ടത്.

പഴയകാല ഇങ്ഗ്ളണ്ടിനോട് വൻ വിരോധം വെക്കുന്ന ജർമൻകാരും, ഇറ്റലിക്കാരും മറ്റ് ഭൂഖണ്ഡ

യൂറോപ്യന്മാരും രണ്ടാം ലോകമഹായുദ്ധത്തിന് ശേഷം യൂഎസ്സിനെ പിടികൂടുകയുണ്ടായി. ഇക്കൂട്ടർക്കും ഈ എഴുത്തുകാരന്റെ എഴുത്തുകൾ ഇഷ്ടമല്ലതന്നെ. ഇതുമായി ബന്ധപ്പെട്ട് അനവധി കാര്യങ്ങൾ എഴുതാനുണ്ട്. പിന്നീടാവാം.

നെഹ്‌റുവും ഗാന്ധിയും സുഭാഷ്ചന്ദ്രനും അരബിന്ദോഘോഷും മറ്റും മറ്റും ഇങ്ഗ്ളണ്ടിൽ പഠിക്കുകയും അതിന് ശേഷം തിരിച്ചുവന്ന് ഈ നാട്ടിൽ വൻ സാമൂഹിക പരിഷ്ക്കരണം ഇവർക്ക് ചെയ്യാനാവും എന്ന രീതിയിൽ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുകയും ചെയ്തിരുന്നു. ഇങ്ഗ്ളിഷ് ഭരണത്തിനെക്കുറിച്ച് ശുദ്ധമായ നുണക്കഥകൾ ആണ് ഈ കൂട്ടർ പറഞ്ഞുപരത്തിയത്. എന്നാൽ വാസ്തവം പറഞ്ഞാൽ, ഈ നാട്ടിലെ സാധാരണക്കാരെ തരംതാഴ്ത്തുന്ന ഇവരുടെ ഓരോ You, He, She പ്രയോഗവും ഈ നാട്ടിൽ കീഴ്ജനങ്ങളിൽ വ്യക്തിത്വതേയ്മാനവും വിലയിടിവും ആണ് സംഭവിപ്പിച്ചിട്ടുള്ളത്. ഇവരെക്കൊണ്ടൊന്നും യാതോരു കീഴ്ജനത്തിനേയും വളർത്തിക്കൊണ്ടുവരുവാൻ ആവില്ലതന്നെ. ഒറ്റപ്പെട്ട സംഭവങ്ങൾ എടുത്തുകാട്ടാൻ ആവുമെങ്കിലും.

ഇതേപോലെതന്നെ യൂഎസ്സിൽ പഠിച്ച് വളർന്ന്, ഇന്ന് ഇന്ത്യൻ രാഷ്ട്രീയത്തിൽ വെറും

Go to Main contents

പണത്തിന്റെ ബലത്തിൽ കയറിക്കൂടിയ ഒരു വ്യക്തി ഇന്ന് ഇങ്ഗ്ഗ്ളിഷ് ഭരണത്തിനെക്കുറിച്ച് പലവിഡ്ഢിത്തങ്ങളും പറഞ്ഞ് ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുന്നുണ്ട്. ഇതിന് പിന്നിൽ ചില ഗൂഢ ഉദ്ദേശങ്ങളും കണ്ടേക്കാം. ഈ വിധ തെറ്റിദ്ധാരണ പരത്തുന്ന പരാമർശങ്ങളിൽ ഒന്ന് ഇങ്ഗ്ഗ്ളിഷ് ഭരണം നടത്തി എന്ന് ആരോപിക്കപ്പെടുന്ന അടിമക്കച്ചവടമാണ്. ഈ വിധ കള്ളക്കഥകൾ കാണുമ്പോഴും കേൾക്കുമ്പോഴും, തിരുവിതാംകൂറിൽ അടിമ നിലവാരങ്ങളിൽ നിന്നും വളർന്നുവന്നവർക്ക് അതിനെ ഖണ്ഡിക്കുവാൻ ഒരു ധാർമ്മികബാദ്ധ്യതയുണ്ട് എന്നാണ് ഈ എഴുത്തുകാരന് തോന്നുന്നത്.

അതിന് അവർ തയ്യാറാവുന്നില്ല. മാത്രവുമല്ല, മിണ്ടാതിരുന്ന് അതിന് മൗനമായുള്ള പിന്തുണയും നൽകുന്നു. കാരണം, ഇതുമാത്രമാണ്. ക്രിസ്തീയരായി മാറാത്ത മിക്ക കീഴ്ജനവും ഇന്നും പിന്നോക്കം തന്നെയാണ്. അവർക്ക് തൊഴിൽപരമായും വിദ്യാഭ്യസപരമായും വൻ സംവരണങ്ങൾ ഉണ്ട് എങ്കിൽക്കൂടി.

ഇവരെപ്പോലുള്ളവർ തങ്ങളുടെ പിതാമഹന്മാരിൽ ഉണ്ട് എന്ന് ആർക്കെങ്കിലും പറയാൻ താൽപ്പര്യം തോന്നുമോ?

## 47. മലബാറിൽ ഒരു വ്യത്യസ്ത സാമൂഹിക / തൊഴിൽ സംസ്ക്കാരം

മലബാറിലെ കാടുകളിലേക്ക് തിരുവിതാംകൂറിൽനിന്നും ക്രിസ്റ്റീയർ കുടിയേറിയത്, മലബാറിലെ സംസ്ക്കാരത്തിൽ കാര്യമായ മാറ്റങ്ങൾക്ക് വഴിതെളിച്ചിട്ടുണ്ടാവും. ഈ വിവരവും എഴുതുന്നത് തികച്ചും അനുഭാവ്യമായ രീതിയിൽതന്നെയാണ്.

ഈ കൂട്ടർ കൂട്ടമായി വന്ന് ഒരു ദിക്കിൽ തമ്പടിച്ചുകഴിഞ്ഞാൽ ആദ്യം അവിടെ പള്ളിയാണ് പണിയുക എന്ന് വിശ്വസിക്കാം. അതിന് ശേഷം പള്ളിക്കൂടം. എന്നുവച്ചാൽ സ്ക്കൂൾ. ഇതിൽ രണ്ട് ഗുണങ്ങൾ വന്നുചേരും. ഒന്ന് അവരുടെ യുവതലമുറയിൽപെട്ടവർക്ക് ഔപചാരിക വിദ്യാഭ്യാസ യോഗ്യതകൾ ലഭിക്കും. മറ്റൊന്ന്, ആ ജനക്കൂട്ടത്തിൽ അദ്ധ്യാപകർ, അദ്ധ്യാപികമാർ എന്ന കൂട്ടർ നിലവിൽ വരും. അത് ഒരു വൻ സാമൂഹിക മഹിമ ലഭിക്കുന്ന പദവിയാണ് മലയാളത്തിൽ.

ശക്തമായ ആദ്ധ്യാത്മിക നേതൃത്വം ഉള്ളതിനാൽ, മിക്ക വീട്ടുകാർക്കും വളരെ മിക്കച്ച നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽക്കാൻ

കെൽപ്പുള്ള പാതിരിമാരോ മറ്റ് വിധത്തിലുള്ള സുവിശേഷപ്രവർത്തകരോ ഉണ്ടാവും.

ആദ്യകാലങ്ങളിൽ, അതായത് ഇങ്ഗ്ളിഷ് ഭരണകാലത്ത്, മലബാറിലെ കാടുകളിലേക്ക് പ്രവേശിച്ചവരിൽ ചിലരെങ്കിലും വ്യക്തമായ യാതോരു ഭൂഉടമസ്ഥതാ രേഖകളും കൈവശപ്പെടുത്താതെയാവാം കാട്ടുപ്രദേശങ്ങൾ കൈവശപ്പെടുത്തിയിട്ടുണ്ടാവുക. എന്നാൽ പിന്നീട് കാലങ്ങളിൽ, ഈ വിധ ഭൂമി കൈവശപ്പെടുത്തൽ പ്രവർത്തനത്തിന്, ശക്തമായ നിയമോപദേശം തന്നെ ഈ കൂട്ടർക്ക് ലഭിച്ചിട്ടുണ്ടാവാം. പലപ്പോഴും തിരുവിതാംകൂറിൽ അവർക്ക് ഉള്ളതായ ചെറിയ വസ്ത്തുക്കൾ വിറ്റ് കിട്ടുന്ന പണം മലബാറിലേക്ക് കൊണ്ടുവന്ന്, പലവിധ ഭൂജന്മികൾക്കും ചെറിയ തോതിലുള്ള വിലനൽകിതന്നെയാവാം ഈ വിധ ഭൂമികൈവശപ്പെടുത്തൽ നടത്തുക. ചെറിയവിലക്ക് വൻ ഭൂമിതന്നെ മലബാർ കാടുകളിൽ ലഭിച്ചിരുന്നു.

ഇങ്ങിനെ ചെയ്യാൻ സൗകര്യപ്പെടുന്നത്, പലപ്പോഴും ഭൂജന്മി അല്ലെങ്കിൽ ഇടജന്മിയായ കുടുംബക്കാർക്ക് കാട്ടിലുള്ള ഭൂമിയുമായി കാര്യമായ ബന്ധം കാണില്ല എന്നതുകൊണ്ടാവാം. പലരും ആ പ്രദേശങ്ങൾ

കണ്ടിട്ടുപോലുമുണ്ടാവില്ല. അവരുടെ കൈവശമുള്ള രേഖകളെ അടിയാധാരമായി നിർത്തി, അവർ നിശ്ചിത തോതിലുള്ള അളവ് ഭൂമി ഈ വിധ കുടിയേറ്റാക്കാർക്ക് നൽകും. ഈ നൽകപ്പെട്ടതിന് അതീതമായി ഈ കൂട്ടർ എടുത്തിട്ടുണ്ടാവുമോ എന്ന് തീർത്ത് പറയാൻ ആവില്ല.

ഭൂമി റജിസ്ട്രേഷനും റജിസ്ട്രാപ്പീസും മറ്റും മലബാറിലും ഈ ഉപദ്വീപിലും 1865ന് ശേഷമാണ് തുടങ്ങിയത്. അതും ആദ്യം Tellicherryക്ക് അടുത്തായുള്ള അഞ്ചരക്കണ്ടിയിൽ. 1956ൽ കേരളം എന്ന സംസ്ഥാനം രൂപികൃതമായതോടുകൂടി, കുടിയേറ്റ കൃസ്ത്യാനികൾ ഭൂസ്വത്തുകൾ കൈവശപ്പെടുത്തിയത് വ്യക്തമായ ഭൂമി ഉടമസ്ഥതാ രേഖകൾ കൈവശപ്പെടുത്തിതന്നെയാവാം.

ഭൂമികൈവശപ്പെടുത്തുന്നതുമായി മറ്റൊരു കാര്യം പറയേണ്ടിയിരിക്കുന്നു. പലപ്പോഴും, ഇവർക്ക് നൽകപ്പെട്ട വനപ്രദേശങ്ങളിലെ വിലപിടിപ്പുള്ള കാട്ടുമരങ്ങൾ നേരത്തേതന്നെ വെട്ടിമാറ്റപ്പെട്ടിട്ടുണ്ടാവാം. ഇത് ചിലപ്പോൾ പഴയ ഭൂവുടമതന്നെയായിരിക്കാം ചെയ്തിട്ടുള്ളത്. എന്നാൽ പലപ്പോഴും Calicutലെ കല്ലായിലെ

Go to Main contents

മരക്കച്ചവടക്കാരുമായി ബന്ധമുള്ള പല ആളുകളും കാട്ടിൽ പോയി മരങ്ങളെ യാതോരു നിയമപരമായുള്ള അനുവാദവും ഇല്ലാതെയും വെട്ടി നിരപ്പാക്കുമായിരുന്നു. ഈ വിധ കാര്യങ്ങൾ ചെയ്തത് പലപ്പോഴും പലദേശങ്ങളിലും മാപ്പിള കച്ചവടക്കാർ (മലബാറി മുസ്ലീം കച്ചവടക്കാർ) ആയിരുന്നു എന്നു കേട്ടറിവുണ്ട്.

William Loganന്റെ Malabar Manualലിൽ ഈ വിധം ഉള്ള വാക്കുകൾ കാണുന്നുണ്ട്:

QUOTE 1: We leave the depot and a few yards further come on a large “Punam” clearing. What reckless and wanton damage has been done here! All the larger trees have been girdled and killed long ago, and every sapling has been pollarded.

QUOTE 2: It is very sad to look round us from where we are and see the vast extent of forest that has been destroyed by the Mappillas all round for coffee. END OF QUOTEs

ഈ മാപ്പിള മരത്തടി-കച്ചവടക്കാർ (timber-merchants) ഈ കാട്ടുപ്രദേശങ്ങളെ തരിശുഭൂമിതന്നെയാക്കുമായിരുന്നു. അവിടെ മറ്റ് വിധ കൃഷി നടത്താനൊന്നും അവർ മിനക്കെടില്ല. അതേ സമയം ക്രിസ്ത്യീയർ കുടിയേറുന്ന പ്രദേശങ്ങൾ വൻ കൃഷിത്തോട്ടങ്ങൾ ആയിമാറും.

ഈ ക്രിസ്ത്യീയർ പ്രകടിപ്പിച്ച തൊഴിൽപരമായുള്ള സംസ്ക്കാരം മലബാറിൽ പുതുമയാർന്നതായിരുന്നു എന്നു പറയാം എന്നും തോന്നുന്നു. ഭൂസ്വത്ത് ഉടമ സ്വന്തമായി കൈക്കോട്ടും പടന്നയും കൊടുവാളും (വാക്കത്തിയും) മൺകുടവും മറ്റും കൈയിൽ എടുത്ത് സ്വന്തമായി സ്വന്തം ഭൂമിയിൽ തൊഴിൽ ചെയ്യുന്നു, പലപ്പോഴും മറ്റ് പണിക്കാരോടൊപ്പം. വീട്ടമ്മമാർ സ്വന്തമായി വീടും പരിസരവും അടിച്ചുവാരുന്നു (തൂത്തുവാരുന്നു).

മലബാറിൽ ഹൈന്ദവരും (ബ്രാഹ്മണരും) പുതുതായി ഹിന്ദുക്കളായ മറ്റ് ജനക്കൂട്ടങ്ങളും പൊതുവേ പറഞ്ഞാൽ, സാമ്പത്തികമായി സൗകര്യമുള്ളവരാണെങ്കിൽ, കായികമായ പണികളിൽ ഇറങ്ങിത്തിരിക്കാൻ പറ്റുന്ന സാമൂഹികാന്തരീക്ഷം ഉള്ളവർ ആയിരുന്നില്ലപോലും. പോരത്തതിന് ഈ വിധം കാർഷിക തൊഴിൽ നേരിട്ടു ചെയ്യുന്ന കർഷകർ പ്രാദേശിക സമൂഹത്തിലെ പാരമ്പര്യ കാർഷിക ഭൂഉടമകൾക്ക് ഒരു സാമൂഹിക അച്ചടക്കപ്രശ്നം തന്നെ വരുത്തിയിരിക്കാം. കൂലിക്കാരും കൂലിനൽകുന്നവരും രണ്ടു തട്ടിൽ നിൽക്കേണ്ടുന്ന ഭാഷതന്നെയാണ് നിലവിലുള്ളത്. എതിർകോണിൽ ഉള്ള ഈ രണ്ടുകൂട്ടരുടേയും സ്വഭാവമുള്ള കൂട്ടർ നാട്ടിൽ സാമ്പത്തികമായി

Go to Main contents

വളർന്നാൽ, മറ്റുള്ളവരിൽ ഒരു അന്താളിപ്പുവരും എന്നാണ് തോന്നുന്നത്. ഭാഷാ കോഡുകളിൽ വൈരൂപ്യം വരാം.

മലബാറിലേക്ക് കപ്പ എന്ന ഭക്ഷ്യപദാർത്ഥം ഈ കൃസ്തീയരാണ് കൊണ്ടുവന്നത് എന്നൊരു തോന്നൽ. തീർച്ചയില്ല. എന്നാൽ മലബാറിലെ സാമൂഹിക അന്തസുള്ള വീട്ടുകാർ അന്ന് കപ്പ കഴിക്കില്ല. കഴിച്ചാൽത്തന്നെ മറ്റാരും കാണാതെയാവും. കപ്പ അവർ പണിക്കാർക്ക് നൽകുന്ന ഭക്ഷണമാണ്. എന്നാൽ മലയിലെ ചേട്ടന്മാരായ ഭൂഉടമകൾക്ക് കപ്പകഴിക്കുന്നതിൽ യാതോരു മാനഹാനിയും കണ്ടില്ലതന്നെ. അതും ഒരു പ്രശ്നം.

ചില ദിക്കിലെ ചില കൃസ്തീയർ ഭക്ഷ്യവസ്തുവായി പിടിച്ച് കറിവെച്ച് തിന്നാൻതന്ന ജീവജാലങ്ങളെക്കുറിച്ച് പിന്നീട് അറിഞ്ഞ് പനിയും ദേഹാസ്വാസ്ഥ്യവും സംഭവിച്ച ചില പ്രാദേശികരുടെ കഥയും പണ്ട് കാലങ്ങളിൽ ചെറുതായി കേട്ടിരുന്നു.

ചേട്ടൻ ക്രിസ്ത്യാനികളുടെ സാമ്പത്തിക പുരോഗതിയും ഫലപുഷ്ടിയുള്ള വനപ്രദേശങ്ങളുടെ ലഭ്യതയും തിരുവിതാംകൂറിൽ അറിഞ്ഞതോടുകൂടി, മറ്റ്

കൃസ്ത്രീയരും ഈ വിധമുള്ള വനപ്രദേശങ്ങളിൽ വൻ മുതൽമുടക്കിയിട്ടുണ്ടാവാം.

ചില പ്രദേശങ്ങളിൽ ചേട്ടൻ കൃസ്ത്യാനികളുടെ ഒത്തൊരുമിച്ചുള്ള പ്രവർത്തനവും, അവരുടെ കൂട്ടമായുള്ള സാമ്പത്തിക പുരോഗതിയും, സാംസ്ക്കാരികമായുള്ള ചെറിയ തോതിലുള്ള മികവും, അവരുടെ ശക്തമായ ആദ്ധ്യാത്മിക പ്രസ്ഥാനത്തിന്റെ സാന്നിദ്ധ്യവും, മാപ്പിളമാരിലും പാരമ്പര്യ ഹൈന്ദവരിലും, പുതിയ ഹൈന്ദവരിലും ചെറിയ തോതിലുള്ളതെങ്കിലും അസൂയയും വിരോദവും സൃഷ്ടിച്ചിരിക്കാം. കാരണം, പ്രാദേശിക ഭാഷകൾ ഉച്ചനീചത്വം ഉള്ളവയാണ്. അവർ ഉയരുമ്പോൾ, ഇവർ താഴും, വാക്ക് കോഡുകളിൽ.

മാത്രവുമല്ല, ഈ കൃസ്ത്രീയരുടെ കീഴിൽ പണിയെടുക്കുന്ന പ്രാദേശിക പണിക്കാരെ ഈ കൃസ്ത്രീയർ സംഘടിതമായി നിന്ന് ഒതുക്കിയിട്ടും ഉണ്ടാവാം. തീർച്ചയില്ല. എന്നാൽ ഭാഷ ആ വിധം ഒതുക്കാൻ പ്രേരണ നൽകുന്ന തരത്തിൽ ഉള്ളതുതന്നെയാണ്.

ചിലപ്രദേശങ്ങളിൽ ഇവരെ കൂട്ടമായി ബഹിഷ്ക്കരിക്കണം എന്നും തടയണമെന്നുംവരെയുള്ള ചിന്തകളും

ആലോചനകളും പലരിലും വന്നിരുന്നു എന്നും കേൾക്കുന്നു. എന്നാൽ പലപ്പോഴും ഈ ക്രിസ്ത്യീയർ ഒരു ഏറ്റുമുട്ടലിന് പോയില്ലാ എന്നാണ് തോന്നുന്നത്. ഏറ്റുമുട്ടൽ പ്രയോജന രഹിതവും, വിലപിടിച്ച സമയം നശിപ്പിക്കുന്നതും ആണ് എന്ന ബോധം ഇവർക്ക് ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

ഈ ക്രിസ്ത്യൻ പ്രസ്ഥാനത്തിന് അന്നും ഇന്നും ഇങ്ഗ്ലിഷ് ക്രിസ്ത്യാനിറ്റിയും ഇങ്ഗ്ളണ്ടുമായും ചെറിയ തൊതിലുള്ള ബന്ധം നിലനിൽക്കുന്നുണ്ടാവാം. ഇത് ഉണ്ട് എങ്കിൽ, അത് ഒരു വൻ സമ്പത്തായുള്ള ബന്ധം തന്നെയാണ്. കാരണം, നിത്യവും ഇവരിൽ നിരന്തരമായി ഒരു സാംസ്ക്കാരികമായുള്ള മികവിന് സൗകര്യം നൽകുന്ന ഒരു വഴിയും വാതിലും തന്നെയാണ് ഇത്.

ഇനി ഒരുകാര്യംകൂടി പറയേണ്ടിയിരിക്കുന്നു. ഇത് ഇക്കൂട്ടരിലെ പേരുകളെക്കുറിച്ചാണ്. ഇവ ഇങ്ഗ്ലിഷ് കൃസ്ത്യൻ പേരുകളാണോ എന്നതാണ് ചോദ്യം.

Peter പത്രോസ്, John യോഹന്നാൻ, Joseph ഔസേപ്പ്, Abraham അവറാച്ചൻ തുടങ്ങിയ രീതിൽ കൃസ്ത്യൻ പേരുകൾക്ക് ഒരു ഇരട്ടഭാവം കാണുന്നുണ്ട്. ഇവ ചിലപ്പോഴെല്ലാം ചെറിയ ഒരു

ഹാസ്യരസത്തിലാണ് ഉപയോഗിക്കാറ് എന്ന ഒരു കാര്യവും കേട്ടു. ഈ വിധ പേരുകൾ തിരുവിതാംകൂറിലെ പാരമ്പര്യ ക്രിസ്ത്യാനികളിൽ ആണ് ഉള്ളത് എന്ന് ഒരു തോന്നൽ. കൂടുതൽ വിവരം ഇല്ല.

ജാതിപ്പേര് നിർബന്ധമായും ഉപയോഗിക്കേണം എന്ന കീഴ്വഴക്കം ബ്രിട്ടിഷ്-ഇന്ത്യയിൽ നീക്കം ചെയ്തിരുന്നു. തിരുവിതാംകൂറിൽ ക്രിസ്ത്യൻ മതത്തിലേക്ക് മാറിയ കീഴ്ജനങ്ങളുടെ ജാതിപ്പേര്, സർക്കാർ രേഖകളിലും മറ്റും ഉപയോഗിക്കുന്നത് ഒഴിവാക്കാൻ, 1875ൽ ആയില്യം തിരുനാൾ രാജാവ് അനുവാദം നൽകിയിരുന്നു. വെറും ഒരു ഹീനപ്പേരു മാറ്റുന്നത് തന്നെ താഴേക്ക് പിടിച്ച് വലിക്കുന്ന വ്യക്തിത്വ ധ്വംസനം വ്യക്തിയിൽ നിന്നും മാറും എന്നുള്ളതാണ് വസ്തവം. വാക്കുകളുടെ ബലത്തെക്കുറിച്ച് ചൂണ്ടിക്കാണിക്കുന്ന ഒരു വസ്തുതയാണ് ഇത്.

ഈ കൃസ്തീയരുടെ വിഷയം ഇവിടെ ഉപസംഹരിക്കുകയാണ്. അടുത്തത് തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം മലബാറിനെ കൈവശപ്പെടുത്താനായി ശ്രമിച്ചതിനെക്കുറിച്ച് ചെറിയ തോതിലുള്ള ഒരു വിവരണത്തിലേക്ക് നീങ്ങുന്നതാണ്. എന്നാൽ അതിന് മുൻപ് ഒരു കാര്യം പറയേണ്ടിയിരിക്കുന്നു.

Go to Main contents

അത് ethnograpic studiesസുമായി ബന്ധപ്പെട്ടകാര്യമാകാം. തീർച്ചയില്ല. കാരണം, ഈ വിഷയത്തിന്റെ ഔപചാരിക രൂപം എന്താണ് എന്ന് അറിയില്ല.

പൊതുവായിപ്പറഞ്ഞാൽ, മലബാറിലെ മലയോര പ്രദേശങ്ങളിലെ ക്രിസ്തീയരിൽ കീഴ്ജനക്കൂട്ടത്തിന്റെ വ്യക്തമായ ശരീര ലക്ഷണങ്ങളും മാനസിക ഭാവങ്ങളും കാണാൻ പ്രയാസം തന്നെയാണ്. ഈ പറഞ്ഞതിന് exception ആയിട്ടുള്ളവരേയും കാണാനായേക്കാം, ചെറിയതോതിൽ.

അതേ സമയം ഇവരിൽ ചിലർക്കെങ്കിലും പ്രകൃതിയുമായി ബന്ധമുള്ള പലവിധ ജിജ്ഞാസ ഉണർത്തുന്ന വിവരങ്ങളും പൈതൃകമായി ലഭിച്ചിട്ടുണ്ടാവും. ചിലരെങ്കിലും ഇവയെ കെടാതെ മനസ്സിൽ കാത്ത് സൂക്ഷിക്കുന്നുമുണ്ടാവാം.

Go to Main contents

## 48. നമ്മൾ നമ്മളല്ല, മറിച്ച് നമ്മൾ നിങ്ങളാണ്! എന്ന ഭാവം

പലദേശങ്ങളിൽനിന്നും പലകാലഘട്ടങ്ങളിൽ ഈ ഉപദ്വീപിൽ കുടിയേറിയവരിൽ വൻ മാനസിക നിലവാരങ്ങൾക്ക് പശ്ചാത്തലം ഒരുക്കിയ ഒരു സംഭവമായിരുന്നു ദക്ഷിണേഷ്യയിൽ ഇങ്ഗ്ളിഷ് ഭാഷ പ്രാദേശികമായി സംസാരിക്കുന്ന ഒരു വിചിത്ര ജനക്കൂട്ടത്തിന്റെ വരവ്. അദൃശ്യമായ ഭാഷാകോഡുകളാൽ പലതട്ടായും പലചങ്ങലകളാലും കുടുക്കിയും മുറുക്കിയും വെക്കപ്പെട്ടിരുന്ന പലതരം ജനങ്ങൾക്ക് യാതോരു രീതിയിലും സ്വന്തമായി വിഭാവനം ചെയ്യാൻ പറ്റാത്ത ഭാഷാപരമായുള്ള സംസ്ക്കാരം ആണ് ഈ കൂട്ടർ കൊണ്ടുവന്നത്.

ഇങ്ഗ്ളിഷ് ഭരണം പടർന്നപ്പോൾ, ആർക്കും എന്തും സ്വപ്നംകാണാം എന്നതുപോലുള്ള ഒരു അന്തരീക്ഷമാണ് പല അടിമ ആളുകളുടേയും മനസ്സിൽ കയറിക്കൂടിയ വികാരം.

ഇനി തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം മലബാറിനെ നോട്ടമിട്ടകാര്യത്തിലേക്ക് കടക്കുകയാണ്. ഇതിന് ഒരു മുഖവുരയെന്ന നിലയിൽ ഏതാനും കാര്യങ്ങൾ ഇടവിടെ കുറിച്ചിടുകയാണ്.

നമ്മൾ നമ്മളല്ല, മറിച്ച് നമ്മൾ നിങ്ങളാണ്, എന്നോ അതുമല്ലെങ്കിൽ നമ്മൾ ഇവരല്ല, മറിച്ച് അവരാണ് എന്നോ, ഭാവം ഉള്ളവരും പരസ്യപ്രസ്താവന ചെയ്യുന്നവരുമായ പലരും ഇന്ന് ലോകത്തിൽ പലദിക്കിലും ഉണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

ഉദാഹരണത്തിന് ഭൂഖണ്ഡയൂറോപ്യൻ ജനം യഥാർത്ഥത്തിൽ ഇങ്ഗ്ളിഷുകാരല്ല. മറിച്ച് ഇങ്ഗ്ളിഷ് ജനതയിൽനിന്നും പലരും വളരെ വ്യത്യസ്തരാണ്. ഏഷ്യാക്കാരെല്ലാം ഒരു ജനതയാണ് എന്ന് പറയുന്നത് പോലെ വിഡ്ഢിത്തം ആണ് വെള്ളക്കാരെല്ലാം ഒരേ ജനതയാണ് എന്ന് മനസ്സിലാക്കുന്നത് എന്ന് തോന്നുന്നു.

ഏതാനും വർഷങ്ങൾക്ക് മുൻപ് ഈ എഴുത്തുകാരൻ, ഒരു ഓൺലൈൻ സംവാദത്തിൽവച്ച്, യൂഎസ് എന്ന രാജ്യത്തെ നാലായി വിഭജിക്കണമെന്നും, അതിൽ ഒരു ഭാഗം ആഫ്രിക്കക്കാർക്കും, മറ്റൊന്ന് ഏഷ്യക്കാർക്കും അടുത്തത് ഭൂഖണ്ഡയൂറോപ്യന്മാർക്കും നാലാമത്തതേത്, അവിടുള്ള പ്രാദേശിക Red Indiansസിനും ഇങ്ഗ്ളിഷുകാർക്കും നൽകേണം എന്നും ഒരു ചെറിയ നർമ്മഭാവത്തിൽ പറയുകയുണ്ടായി. ഈ പ്രസ്താവന യൂഎസ്സിലെ ഒരു ഭൂഖണ്ഡയൂറോപ്യൻ വംശജന് തീരെ പിടിച്ചില്ല എന്ന് അയാളുടെ വാക്കുകളിൽനിന്നും

മനസ്സിലായി. തങ്ങളെ ഇങ്ഗ്ളിഷുകാരിൽ നിന്നും മാറ്റിനിർത്തുന്നത് വൻ തെമ്മാടിത്തരമായിത്തന്നെയാണ് അയാൾക്ക് ബോധ്യംവന്നത്.

ഞങ്ങൾ ഞങ്ങൾ തന്നെയാണ്, മറ്റാരുടേയും മേൽവിലാസം ഞങ്ങൾക്ക് വേണ്ടാ എന്ന ഭാവം കാലാകാലങ്ങളായി നിലനിർത്തിയിരുന്ന ഒരു കൂട്ടർ പഴയകാല പ്രാദേശിക ഇങ്ഗ്ളിഷുകാരണ്. ഇതുപോലുള്ള വേറെയും കൂട്ടർ ഉണ്ടായേക്കാം.

George W.Southgate, BA എഴുതിയ The British Empire and Commonwealth എന്ന വൻ ചരിത്രഗ്രന്ഥത്തിൽ ഈ വിധം ഒരു കാര്യം രേഖപ്പെടുത്തിയതായി കാണുന്നു: ആഫ്രിക്കയിലെ വ്യത്യസ്ഥ പ്രദേശങ്ങളിലൂടെ യാത്രചെയ്യുന്ന ജർമൻ വംശജർ ഒരു Union Jack (ബ്യട്ടിഷ് പതാക) കൈയിൽ വെക്കുമായിരുന്നു പോലും. തങ്ങൾ ബ്യട്ടിഷുകാരണ് എന്ന ധ്വനി പലദേശത്തുവച്ചും നൽക്കാൻ ഇത് ഉപകാരപ്പെടുമായിരുന്നു പോലും.

മലബാറിൽ ഇങ്ഗ്ളിഷ് ഭരണം സ്ഥാപിക്കപ്പെടുകയും തിരുവിതാംകൂർ രാജ്യത്തിൽ ഇങ്ഗ്ളിഷ് കൃസ്ത്യൻ മിഷിനറി പ്രസ്ഥാനങ്ങൾ കീഴ്ജനക്കൂട്ടങ്ങളിൽ വൻ മാനസിക പരിവർത്തനങ്ങൾക്ക് സൗകര്യം നൽകുകയും

ചെയ്തപ്പോൾ, എല്ലായിടത്തും സാമൂഹിക സാധ്യതകൾ വാനോളം ഉയർന്നു എന്ന് തോന്നിത്തുടങ്ങിയിരിക്കാം.

തിരുവിതാംകൂറിലെ നായർമാർക്ക് തൊട്ടുകീഴിലായി ഉള്ളവർ ഈഴവരും ഷാണർമാരും ചൊവ്വന്മാരും മറ്റുമായിരുന്നു. ഇവർ തമ്മിൽത്തമ്മിൽ ആരാണ് മുകളിൽ എന്നത് ഒരു നിത്യമത്സരമായി നിലനിന്നിരുന്നു. എന്നാൽ മലബാറിനെക്കുറിച്ച് ക്രിസ്തീയ പ്രസ്ഥാനങ്ങൾ തിരുവിതാംകൂറിലേക്ക് അറിവ് പകർന്നപ്പോൾ, അവിടെ നായർമാരുടെ കീഴിൽ ഉള്ളത് തീയർ ആണ് എന്ന ഒരു അറിവ് പടർന്നു. വ്യത്യസ്ത രാജ്യങ്ങളിലെ പട്ടാളത്തിലെ Captain പദവിക്ക് തൊട്ടുകീഴിൽ ഉള്ളത് ഒരേ നിലവാരത്തിലുള്ള Rank ആണ് എന്ന് തോന്നുന്നത് മാതിരിയാണ് കാര്യങ്ങൾ.

തിരുവിതാംകൂറിൽ നായർമാർക്ക് കീഴിൽ ഉള്ളവരും മലബാറിൽ നായർമാർക്ക് കീഴിൽ ഉള്ളവരും ഒരേ ജനതയാണ് എന്നാണ് ചികഞ്ഞെടുത്ത് കിട്ടുന്ന വിവരം. തിരുവിതാംകൂറിൽ ഈഴവർക്ക് തെങ്ങും തെങ്ങോലയും തെങ്ങിൻ കള്ളും മറ്റുമായി ബന്ധം ഉണ്ട്. ബന്ധമില്ലാത്തവരും ഉണ്ട്. അതേ പോലെ മലബാറിലും തെങ്ങും തെങ്ങോലയും തെങ്ങിൻ

കള്ളും മറ്റുമായി ബന്ധമുള്ളത് തീയർക്ക് ആണ് എന്ന ഒരു വിവരം പടർന്നിട്ടുണ്ടാവാം. ആ വിധം ബോധിച്ചരീതിയിലുള്ള ന്യായവാദവും യുക്തിയും ഉപയോഗിച്ചാൽ ഈഴവരും തീയ്യരും ഒരു ജനതയാണ്. ഈ ന്യായവാദം വിഡ്ഢിത്തം തന്നെയാണ്. തർക്കശാത്രത്തിൽ പുകയുണ്ടെങ്കിൽ അവിടെ തീയുണ്ട് എന്ന് പറയുന്നതുപോലെ വിവരക്കേടാണ്.

ഏഷ്യയിലെ പലവ്യത്യസ്ത ദേശങ്ങളിലേയും പലവിധ കീഴ്ജനം പണ്ടുകാലങ്ങളിൽ ഇങ്ഗ്ളണ്ടിൽ പോയി കുടിയേറിയാലുള്ളത് പോലെയാണ്. ഇങ്ഗ്ളണ്ടിൽ ഭാഷാ കോഡുകൾ മനുഷ്യവ്യക്തിത്വത്തേയും മനോഭാവത്തേയും Helium baloonണിനോട് ഘടിപ്പിച്ചത് പോലെയാണ്. അങ്ങ് വാനോളം ഉയരും. അങ്ങിനെ ആശയവിനിമയത്തിലും വ്യക്തിത്വത്തിലും അങ്ങ് വിണ്ണിനെ മുട്ടിനിൽക്കുന്നവരെപ്പോലെയായിരുന്നു പ്രാദേശിക ഇങ്ഗ്ളിഷ് ജനത. കുടിയേറിവന്ന പല ദേശത്തുകാർ ഇങ്ഗ്ളിഷുകാരുടെ അടിയിൽപോയി സ്ഥാനംപിടിച്ചാൽ, Helium baloonണിൽ കെട്ടിത്തൂക്കിയമാതിരി അവരും വ്യക്തിത്വത്തിൽ പൊന്തും. പൊന്തിപ്പൊന്തി അങ്ങ് ഉയരങ്ങളിൽ ചെന്ന് ഏവരും ഒരേ നിലവാരത്തിൽ നിൽകും. ഏതാനും തലമുറകൾ

കഴിഞ്ഞാൽ, ഈ വ്യത്യസ്ത കുടിയേറ്റക്കാരെല്ലാം ഒരേ തരക്കാരാണ് എന്ന തോന്നൽതന്നെ വന്നേക്കാം. എല്ലാരും ഇങ്ഗ്ളിഷുകാരുടെ ഒപ്പത്തിനൊപ്പംതന്നെ.

ഇതേ logic തിരുവിതാംകൂറിലും മലബാറിലും ദക്ഷിണേഷ്യയിൽ പൊതുവായും ശരിയാരിക്കേണം എന്നില്ല. കാരണം, ഭാഷ ഫ്യൂഡൽ സ്വഭാവമുള്ളതാണ്. ഫ്യൂഡൽ ഭാഷകളിൽ സംസാരത്തിലും ആജ്ഞയിലും മേൽനോട്ടത്തിലും മറ്റും വാക്കുകളിലൂടെ സർപ്പവിഷത്തിന്റെ വീര്യം കുത്തിക്കയറ്റാനാവും. വിഷം തട്ടിയാൽ വ്യക്തിയിൽ വ്യക്തിത്വധ്വംസനം സംഭവിക്കാം. മനസ്സിന് മരവിപ്പോ അതുമല്ലെങ്കിൽ ഉഗ്രഭാവമോ അനുഭവപ്പെടാം. എന്നിരുന്നാലും, പൊതുവേ പറഞ്ഞാൽ വാക്കുകൾ വ്യക്തിയെ താഴോട്ട് അടിച്ച് തമർത്തുന്നത് വ്യത്യസ്ത രീതിയിൽ വളരെ സങ്കീർണമായുള്ള ചുറ്റുപാടിൽ നിന്നുമായിരിക്കും.

മുന്നോട്ട് പോകുന്നതിന് മുൻപായി മറ്റൊരു കാര്യംകൂടി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. Tellicherryയിലും Cannanoreറിലും മറ്റും തലക്കിന് തിളങ്ങുന്ന വെളുപ്പുള്ള തീയർ-വ്യക്തികളെ പണ്ടുകാലങ്ങളിൽ കണ്ടതായി ഓർക്കുന്നു. Edgar

Thurstonണുംമറ്റും ഈ കാര്യം രേഖപ്പെടുത്തിയിട്ടും ഉണ്ട്. എന്നാൽ പൊതുവായിപ്പറഞ്ഞാൽ, ഇന്ന് തീയർ വ്യക്തികളിൽ മിക്കവരിലും ഈ വെട്ടിത്തിളങ്ങുന്നവെളുപ്പ് കുടുംബപരമായി ഇല്ലാ എന്നുള്ളതാണ് വാസ്തവം. ചില വീടുകളിൽ ചില മക്കളിൽ ഇത് കണ്ടേന്നുവരും. മറ്റുചിലർ കറുത്തവരും ആവാം. ഇതിൽനിന്നും മനസ്സിലാക്കുന്ന കാര്യം ഈ തീയ്യരിൽ വ്യക്തമായും കറുത്ത തവക്കിൻ നിറമുള്ള മറ്റ് ജനങ്ങളുടെ രക്തം പണ്ടെപ്പോഴോ കലർന്നിട്ടുണ്ട് എന്നാണ്.

ഈ എഴുത്തുകാരന്റെ കാര്യത്തിൽ പിതാവ് ദക്ഷിണ മലബാറിലെ മക്കത്തായ തീയർ വ്യക്തിയാണ്. മാതാവ്, ഈ കൂട്ടരോട് വൻ വിരക്തി പാരമ്പര്യമായി നിലനിർത്തിയ ഉത്തര മലബാറിലെ മരുമക്കത്തായ തീയർ വ്യക്തിയാണ്. പോരാത്തതിന് വൻ വെളുപ്പും ചെറിയതോതിലുള്ള കറപ്പും കുടുംബ പാരമ്പര്യങ്ങളിൽ കാണുന്നുണ്ട്. അതിനാൽ തന്നെ ഇന്ന് രണ്ട് കൂട്ടം തീയർ ജനതയും ശുദ്ധമായ അവരുടെ അതാത് പാരമ്പര്യ തീയർ രക്തം അല്ല ഉൾക്കൊള്ളുന്നത് എന്ന് തോന്നുന്നു.

ഇനി ഈഴവരുടെ കാര്യം എടുത്താൽ, അവർ പാരമ്പര്യമായി കറുത്ത തവക്ക് നിറം ഉള്ള

ജനതയായിരുന്നു എന്ന് തോന്നുന്നു. Alleppy പോലുള്ള ഇടങ്ങളിൽ Jet black (കടുത്ത കറുപ്പുനിറം) ആയുള്ള ഈഴവരെ കണ്ടിട്ടുണ്ട്. എന്നാൽ ഈഴവരിലും പല കുടുംബങ്ങളിലും വെളുത്ത നിറം കലർന്ന ആൾക്കാരേയും കാണാം. അതിൽനിന്നും ഈഴവരിലും മറ്റ് പലജനങ്ങളുടേയും രക്തം കലർന്നിട്ടുണ്ട് എന്ന് പറയാം എന്ന് തോന്നുന്നു.

ഈ കറപ്പു - വെളുപ്പ് വിഷയത്തെക്കുറിച്ച് കുറച്ചുകൂടി കാര്യങ്ങൾ പറയാം എന്ന് തോന്നുന്നു. അത് അടുത്ത എഴുത്തിൽ നൽകാം.

## 49. ഭാഷയുടെ സ്വഭാവം ത്വക്കിൻ നിറത്തേയും അതിന്റെ ഗുണനിലവാരത്തേയും ബാധിക്കുമോ?

---

തൊക്കിന് കറുത്തനിറം ഉള്ളവർ കീഴ്ജാതിക്കാരും, വെളുത്ത നിറം ഉള്ളവർ ഉയർന്ന ജാതിക്കാരും ആണ് എന്ന് ചിലരെങ്കിലും പണ്ട് കാലങ്ങളിൽ വിശ്വസിച്ചിരുന്നു എന്നു തോന്നുന്നു. എന്നാൽ ഇത് പൂർണ്ണമായും ശരിയല്ലതന്നെ.

പോരാത്തതിന്, ദേവന്മാർ വെളുത്തവരും അസുരന്മാർ കറുത്തവരും ആണ് എന്ന ഒരു ധ്വനി ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് രാമായണം, മഹാഭാരതം തുടങ്ങിയ ദക്ഷിണേഷ്യയിലെ വടക്കൻ ഭാഗങ്ങളിലെ ഇതിഹാസകാവ്യങ്ങളിലെ കഥകളിലെ കഥാപാത്രങ്ങളെ ബഹുവർണ്ണത്തിൽ വരച്ച ചിത്രങ്ങളിൽ കണ്ടതായി ഓർക്കുന്നു. പോരാത്തതിന്, ഈ വിധ കഥകളെ ടീവിയിൽ സീരിയലുകളായി ചിത്രീകരിക്കുന്ന അവസരങ്ങളിൽ ഈ വിധ രീതിയിൽ ആണ് കഥാപാത്രങ്ങൾക്കായുള്ള നടീനടന്മാരെ തിരഞ്ഞെടുത്തത് എന്നും ഒരു തോന്നൽ. Peter Brook എന്ന ഇങ്ഗ്ലിഷുകാരനായ സിനിമാ സംവിധായകൻ മഹാഭാരത കഥയെ സിനിമയാക്കിയപ്പോൾ, ചില പ്രധാന കഥാപാത്രങ്ങളെ നീഗ്രോ വംശജരെക്കൊണ്ട് അഭിനയിപ്പിച്ചത് ഇന്ത്യയിൽ അന്ന് ചിലരിൽ വൻ

Go to Main contents

മനോവേദന വരുത്തിയിരുന്നു എന്ന് ചെറിയ ഒരോർമ്മ. എന്നാൽ ഇന്ന് ഓർമ്മ വ്യക്തമല്ല.

കാർവർണ്ണൻ എന്ന് അറിയപ്പെടുന്ന കൃഷ്ണനേയും കറുത്ത മേഘങ്ങളുടെ വർണ്ണത്തിൽ സാധാരണയായി കാണാറില്ല എന്നും തോന്നുന്നു.

വെള്ളക്കാരുടെ വെളുപ്പും മലബാറിലേയും തമിഴ്നാട്ടിലേയും തിരുവിതാംകൂറിലേയും ആളുകളുടെ വെളുപ്പും തമ്മിൽ യാതോരു ബന്ധവും ഇല്ല എന്നാണ് തോന്നുന്നത്. അതേ പോലെതന്നെയാണ് ആഫ്രിക്കയിലെ കാപ്പിരികളുടെ കറുപ്പും, മുകളിൽ സൂചിപ്പിച്ച പ്രദേശങ്ങളിലെ ആളുകളുടെ കറുപ്പുനിറവും തമ്മിലും എന്നും തോന്നുന്നു.

വെയിലത്ത് ദീർഘമായി തൊഴിൽ ചെയ്താൽ പല വെളുത്ത ആളുകളുടേയും തക്കിന് കറുപ്പ് നിറം വരും എന്നും തോന്നുന്നു. എന്നാൽ ഇത് സംഭവിക്കാത്ത വെളുത്ത നിറമുള്ളവരേയും അറിയാം. എന്നുവച്ചാൽ, ഈ രണ്ടുകൂട്ടരുടേയും വെളുപ്പുകൾ തമ്മിൽ എന്തോ വ്യത്യാസം ഉണ്ട് എന്ന് തോന്നുന്നു.

ഈ എഴുത്തുകാരൻ ഏതാണ്ട് 20 വർഷങ്ങൾക്ക് മുൻപ്, കേരളമൊട്ടാകെ ഇരുചക്രവാഹനത്തിൽ

യാത്രചെയ്യാറുള്ള അവസരത്തിൽ, സംസ്ഥാനത്തിന്റെ വടക്ക് നിന്ന് തെക്കോട്ടും, കിഴക്ക് നിന്ന് പടിഞ്ഞാറോട്ടും അങ്ങോട്ടും ഇങ്ങോട്ടും നീങ്ങി, ഏതാണ്ട് 1200 മുതൽ 1600 കിലോ മീറ്റർ അഞ്ചും ആറും ദിവസങ്ങൾ യാത്രചെയ്ത് തിരിച്ചുവരുന്ന അവസരത്തിൽ, നിരന്തരമായി അനുഭവിച്ച വെയിലിന്റെ effect കണ്ടറിഞ്ഞിരുന്നു. ഫുൾക്കൈ shirt ധരിക്കുന്നതിനാൽ, കൈകൾക്ക് സൂര്യരശ്മി തട്ടില്ലായിരുന്നു. എന്നാൽ, ബൈക്കിന്റെ handle പിടിക്കുന്ന മുഷ്ടിയുടെ മുകൾഭാഗത്തിന് വെയിൽതട്ടും. Shirt അഴിച്ചാൽ, ആ ഭാഗം കടുംകറുപ്പ് ചായം തേച്ചതുമാതിരി കറുത്തിരിക്കും.

വെള്ളക്കാർക്ക് ഈ രീതിയിൽ ഉള്ള ഒരു അനുഭവം വരില്ലതന്നെ.

തിരുവിതാംകൂറിൽ കറുത്ത നിറമുള്ള വർമ്മമാർ ഉണ്ടായിരുന്നു എന്ന് അറിയുന്നു. മാരാരിക്കുളം ഭാഗത്ത് ഈ വിധം കറുത്ത തൊക്കിൻ നിറം ഉള്ള രാജകുടുംബക്കാർ ഉണ്ടായിരുന്നതായി കേട്ടിരുന്നു. കറുത്ത നിറം ഉള്ള നായർമാരേയും കണ്ടതായി ഓർക്കുന്നു.

മലബാറിൽ പണ്ട് കാലങ്ങളിൽ കാര്യങ്ങളിൽ പൊതുവേപറഞ്ഞാൽ വ്യത്യാസം ഉണ്ടായിരുന്നു എന്നു തോന്നുന്നു. ചില കീഴ്ജാതിക്കാരെങ്കിലും നല്ലവെളുപ്പ് നിറം ഉള്ളവരാണ് എന്ന് അറിയുന്നു. പ്രത്യേകിച്ചും, Cannanoreന് വടക്കോട്ട്, അങ്ങ് കാസർഗോഡ് ജില്ലയിൽ.

വെള്ളക്കാരുടെ നിറം White ആണ്. നീഗ്രോ വംശജരുടെ നിറം Black ആണ്. എന്നാൽ ദക്ഷിണേഷ്യയിലെ വെളുത്ത നിറമുള്ളവരുടെ നിറത്തെ ഇങ്ഗ്ളിഷിൽ പരാമർശിക്കുന്നത് Fair-complexioned എന്ന പദപ്രയോഗത്താലാണ്. കറുത്ത നിറമുള്ളവരുടെ നിറത്തെ സൂചിപ്പിക്കുന്നത് Dark-complexioned എന്നും. ഇരുനിറത്തെ Medium-complexioned എന്നും.

വെളുപ്പ് നിറം പലരും ഇഷ്ടപ്പെടുന്നുണ്ട് എന്നാണ് തോന്നുന്നത്. എന്നുവച്ചാൽ കറുത്ത നിറമുള്ളവരിൽ പലർക്കും അവരുടെ നിറം ഇഷ്ടമല്ല എന്ന്.

വെളപ്പ് നിറത്തെയും കറുപ്പു നിറത്തേയും കാലാകലങ്ങളായി പല ഭാഷകളിലും എതിർകോണകളിൽ ഉള്ള വൈകാരിഭാവങ്ങളോടാണ്

ഉപമപ്പെടുത്തിക്കാണുന്നത്. വെളുത്തതിനെ Positive ആയും കറുപ്പിനെ Negative ആയും.

ഉദാഹരണത്തിന്, ഈ വാക്യങ്ങൾ നോക്കു:

'അതു കേട്ടപ്പോൾ അയാളുടെ മുഖമങ്ങ് കറുത്തു!'

'അതു കേട്ടപ്പോൾ അയാളുടെ മുഖമങ്ങ് വെളുത്തു!'

നിഷേധാത്മകമായ വൈകാരികഭാവങ്ങൾ തൊലിയുടെ നിറത്തെ ബാധിക്കുമോ? ഇതുമായി ബന്ധപ്പെട്ട് പലതും പറയേണ്ടിയിരിക്കുന്നു. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

തമിഴ്നാട്ടിൽ പോയപ്പോൾ, വെയിലത്ത് തളരാതെ നിൽക്കാൻ പറ്റുന്നത് അവിടുള്ള കറുത്ത തൊലിയിൻനിറമുള്ളവരാണ് എന്ന് മനസ്സിലാക്കിയിരുന്നു. തമിഴ് ഭാഷ കഠിനമായ ഫ്യൂഡൽ അടിച്ചമർത്തൽ ഭാവങ്ങൾ ഉള്ളതാണ്. ആ വക വാക്ക് കോഡുകൾ തൊലിയുടെ നിറത്തിൽ എന്തെങ്കിലും പരിവർത്തനങ്ങൾ നടത്തുമോ?

കായിക ശക്തിയിൽ വെള്ളക്കാരേക്കാൾ മികച്ച് നിൽക്കുന്നത് കറുത്തവർ തന്നെ. എന്നാലും,

അവർക്കും വെളുപ്പിനോടാണ് താൽപ്പര്യം എന്നു തോന്നുന്നു.

പ്രാദേശികമായി ഇങ്ഗ്ളിഷ് സംസാരിക്കുന്ന നീഗ്രോകളിൽ മുഖത്തും മനസ്സിനും വ്യക്തിത്വത്തിലും ഒരു പ്രത്യേകമായുള്ള ഒരു പ്രസന്നതയും തിളക്കവും കാണാൻ ആവും എന്ന് ഒരു തോന്നൽ. ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന, കീഴിൽ പെട്ടുപോയ വെളുത്ത തവക്കിൽ നിറമുള്ളവരിൽ ഇതേ പ്രസന്നത കാണാനായേക്കില്ല.

അങ്ങിനെയാണങ്കിൽ മനസ്സിൽ ഒരു ചോദ്യം ഉയരുന്നു. ഇങ്ഗ്ളിഷുകാർ കറുത്ത തവക്കിൻ നിറം ഉള്ളവരായിരുന്നുവെങ്കിൽ, കറുപ്പിനെപ്പറ്റിയുള്ള ഭാഷാപരമായുള്ള വൈകാരിക നിർവ്വചനങ്ങളിൽ വ്യത്യാസം ഉണ്ടാവുമായിരുന്നില്ലെ?

ഇനി തിരിച്ച് തിരുവിതാംകൂറിലെ ഈഴവരുടെ മനോഭാവത്തിലേക്ക് പോകാം. അവർക്കും വേണമായിരുന്നു അന്ന് ഒരു വെളുത്ത തവക്കിൻ മേൽവിലാസം എന്ന് തോന്നുന്നു. എന്നാൽ അവരുടെ ഇടയിൽതന്നെ പല വെളുത്ത തവക്കിൻനിറം ഉള്ളവരും ഉണ്ടായിരുന്നിരിക്കാം. അതുപോരാ എന്ന് അവരിലെ സാമൂഹിക

## 50. കൂട്ടിപ്പറയുകയും, മറച്ചുവെക്കുകയും ചെയ്യുന്നതിനെക്കുറിച്ച്

ശ്രീ നാരായണ ഗുരുവാണ് ഈഴവ സാമൂഹിക പരിഷ്ക്കർത്താവ് എന്ന് എഴുതിക്കാണുന്നു. ഇദ്ദേഹത്തെക്കുറിച്ച് കാര്യമായ വിവരം ഈ എഴുത്തുകാരന് ഇല്ല. വിക്കീപീഡിയയിൽ നിന്നും ലഭിക്കുന്ന വിവരം ഇദ്ദേഹം 1885ൽ Trivandrumത്തിന് അടുത്തുള്ള അരുവിക്കരയിൽ, പുഴയിൽ നിന്നും ഒരു പാറക്കല്ല് എടുത്ത് അതിനെ, ശിവവിഗ്രഹമായി പ്രതിഷ്ഠിച്ചു എന്നാണ്. ഈ സംഭവവുമായി ബന്ധപ്പെട്ട് ഉയർന്ന ജാതിക്കാർവന്ന് ബ്രാഹ്മണ ദൈവ പ്രതിഷ്ഠകൾ ചെയ്യാൻ ഇദ്ദേഹത്തിന് എന്താണ് അവകാശം എന്ന് ചോദിച്ചതായും കാണുന്നു. ഇതിന് ഇദ്ദേഹം നൽകിയ മറുപടി, ഇത് ഈഴവ ശിവനാണ് എന്നാണ്. ഇതോടുകൂടി ബ്രാഹ്മണർക്ക് ഉത്തരം മുട്ടി പോലും.

കീഴ്ജാതിക്കാരനായ ഒരു വ്യക്തി എന്ന നിലയിൽ ഇദ്ദേഹം നേരിട്ട സാമൂഹിക പ്രശ്നങ്ങളെ മനസ്സിലാക്കാവുന്നതേയുള്ളു. ഇദ്ദേഹം സാമൂഹിക പരിഷ്ക്കരണത്തിനായി ചെയ്തിട്ടുള്ള വ്യത്യസ്തമായ ചെറിയതും വലുതും ആയ കാര്യങ്ങൾ ഈ എഴുത്തുകാരന് അറിയില്ലായെങ്കിലും, അവയെല്ലാം വൻ മാനസിക ധൈര്യം

Go to Main contents

ആവശ്യമുള്ളവ തന്നെയാവാം. ഇദ്ദേഹത്തെ യാതോരു രീതിയിലും ആരോപണവിധേയനാക്കാനോ, ഇദ്ദേഹത്തിന്റെ വിലയെ കുറയ്ക്കാനോ ഈ എഴുത്തിൽ ഉദ്ദേശമില്ലതന്നെ.

എന്നാൽ, ഇദ്ദേഹത്തെ പുകഴ്ത്തി എഴുതുന്നവർക്ക് ഇദ്ദേഹത്തെ മനസ്സിലാക്കാൻ പറ്റിയില്ലാ എന്നുവരാം. അതുമല്ലെങ്കിൽ, അവരുടെ വ്യക്തിപരമായ താൽപ്പര്യങ്ങൾക്ക് അനുസൃതമായി ഇദ്ദേഹത്തെ പരിചയപ്പെടത്തിയേക്കാം അവർ.

ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് എഴുതുന്നവർ പലദിക്കിലും പല ചരിത്രസത്യങ്ങളും മറച്ചുവെക്കുന്നുണ്ട്. മാത്രവുമല്ല, പറയുന്ന കാര്യങ്ങളിൽ കൃത്യതയില്ല. ഈ എഴുത്ത് ആവിധ കാര്യങ്ങളിലേക്കാണ് ആദ്യം നീങ്ങുന്നത്.

ശ്രീ നാരായണ ഗുരുവിനെ പ്രതിപാദിക്കാതെ ഈഴവ പ്രസ്ഥാനത്തെക്കുറിച്ച് പറയാൻ ആവില്ല. കാരണം, ഇദ്ദേഹത്തിന്റെ പേര് പലരീതിയിലും ഈഴവ പ്രസ്ഥാനത്തിന്റെ കാര്യങ്ങളിൽ കുഴച്ചുവച്ചിരിക്കുന്നു. ഇദ്ദേഹത്തെ ഈ വിധ പ്രസ്ഥാനങ്ങളുടെ സ്വാർത്ഥ

Go to Main contents

താൽപര്യങ്ങളിൽനിന്നും മാറ്റിനിർത്തിയാൽ, ആവക പ്രസ്ഥാനങ്ങൾക്ക് മങ്ങൽ ഏറ്റേക്കാം.

ഈഴവർ തിരുവിതാംകൂർ രാജ്യത്തിലെ പാരമ്പര്യ ജനങ്ങളിൽ ഒന്നാണ്. അവിടുള്ള കീഴ്ജാതിക്കാരിൽ ഏറ്റവും ഉയർന്നവർ ആണ്. സിലോണിൽ നിന്നും (ഈഴം തുരുത്തിൽനിന്നും) (ഇന്നത്തെ ശ്രീലങ്കയിൽനിന്നും) തിരുവിതാംകൂറിലേക്ക് കുടിയേറിയവരാണ് ഇവർ എന്നാണ് മനസ്സിലാക്കുന്നത്.

ഈഴവർ ഹൈന്ദവരല്ല എന്ന കാര്യം ശ്രീ നാരായണ ഗുരുവിന്റെ വാക്കുകളിൽ നിന്നും തന്നെ വ്യക്തമാണ്. ബ്രാഹ്മണ ശിവൻ അല്ലാതെ വേറൊരു 'ഈഴവ ശിവൻ' ഉണ്ട് എന്ന വാക്കുകൾ, ഒരു പ്രശ്നം തന്നെയാണ്. ഈ പ്രസ്താവനയ്ക്ക് യാതോരു പാരമ്പര്യ ബലവും ഇല്ല എന്നാണ് തോന്നുന്നത്.

ഈഴവർ മാത്രമല്ല, ശൂദ്രർ (നായർമാർ) പോലും ഹൈന്ദവരല്ല എന്നാണ് തോന്നുന്നത്. കാരണം ബ്രാഹ്മണ മതം ആണ് ഹൈന്ദവ മതം.

ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവവേദം തുടങ്ങിയ വേദങ്ങളും, അവയിൽ സൂചിപ്പിക്കപ്പെടുന്ന ദേവന്മാരായ വരുണ, ഇന്ദ്ര,

മിത്ര, സൂര്യ, അഗ്നി തുടങ്ങിയവരും, മനുസ്മൃതിപോലുള്ള സ്മൃതികളും, മറ്റ് ധർമ്മനീതികളും, ശ്രുതികളും, അഗ്നിപുരാണം, ഗരുഡപുരണം എന്നിങ്ങിനെ 18 മഹാപുരാണങ്ങളും, മറ്റ് 18 ഉപപുരാണങ്ങളും, ഉപനിഷത്തുക്കളും, ബ്രാഹ്മണങ്ങളും, മഹാഭാരതം, രാമായണം പോലുള്ള ഇതിഹാസങ്ങളും മറ്റും ഒന്നുംതന്നെ നായർമാർ മുതൽ താഴോട്ടുള്ള ജനത്തിന്റെ പാരമ്പര്യങ്ങളിൽ വരുന്ന കാര്യങ്ങൾ അല്ല എന്നാണ് തോന്നുന്നത്. പോരാത്തതിന്, ദേവദാസി സമ്പ്രദായം, സർപ്പാരാധന, തിഥികളുമായി ബന്ധപ്പെട്ട വ്രതങ്ങൾ എന്നിവയുമായി ഈഴവർക്കും അവർക്ക് കീഴിൽ ഉള്ള ജനത്തിനും പാരമ്പര്യമായി ബന്ധമുണ്ട് എന്നും തോന്നുന്നില്ല. ഗംഗാ, കൈലാസം, രാസലീല തുടങ്ങിയ ആത്മീയ വാക്കുകളും ബ്രാഹ്മണരുടെ പാരമ്പര്യത്തിൽ ഉള്ളവയല്ലേ എന്നും ഒരു തോന്നൽ. എല്ലാത്തിനും ഉപരിയായി സംസ്കൃതഭാഷപോലും ഈഴവരുടെ പാരമ്പര്യത്തിൽ ഉള്ളത് അല്ല എന്നാണ് തോന്നുന്നത്.

ഈ മുകളിൽ പറഞ്ഞകാര്യങ്ങളുമായി ബന്ധപ്പെട്ട പൂജകളും ഹോമങ്ങളും മന്ത്രങ്ങളും തന്ത്രങ്ങളും ഗൂഢതന്ത്രങ്ങളും അനുഷ്ഠാനങ്ങളു അനുഷ്ഠാനവിധികളും ആചാരങ്ങളും

Go to Main contents

പാരമ്പര്യങ്ങളും കീഴ്ജനക്കൂട്ടത്തിന്റേതല്ല. എന്നാൽ ഇവയുടെയെല്ലാം മറ്റുവിധത്തിലുള്ള പതിപ്പ് / പതിപ്പുകൾ കീഴ്ജനക്കൂട്ടത്തിന്റേതായി ഉണ്ടായിക്കൂടാതില്ലാ. എന്നാൽ അവ ലക്ഷ്യമിടുന്നതും ശ്രദ്ധകേന്ദ്രീകരിക്കുന്നതും ബ്രാഹ്മണ പാരമ്പര്യത്തിൽ പെട്ട മൂർത്തികളിലും, ആദ്ധ്യാത്മികതയിലും ആവണമെന്നില്ല. മറിച്ച് മറ്റ് വിധമായുള്ള ആദ്ധ്യാത്മിക കേന്ദ്രങ്ങളിലെ കാര്യങ്ങളിലേക്കാവാം.

ശ്രീ നാരായണ ഗുരു ഒരു വൻ വ്യക്തിത്വം ഉള്ള വ്യക്തിയായിരുന്നു എന്ന്, അന്ന് അദ്ദേഹത്തെ പൊതിഞ്ഞുനിന്നിരുന്ന ആളുകളുടെ വാക്കുകളിൽ നിന്നും മനസ്സിലാക്കാൻ ആവുന്നുണ്ട്. എന്നാൽ ഈ കൂട്ടർക്ക് ഇദ്ദേഹത്തിന്റെ മഹത്വം വർണ്ണിക്കാനുള്ള വിവരം ഇല്ലായിരുന്നു എന്നുവേണം മനസ്സിലാക്കാൻ. കാരണം, അവർ ഇദ്ദേഹത്തിന്റെ മഹത്വം കണ്ടെത്താനും പ്രചരിപ്പിക്കാനുമായി കാണുന്നതെല്ലാം വലിച്ചുവാരി എഴുതിച്ചേർക്കുന്നുണ്ട് എന്നാണ് തോന്നുന്നത്.

ഇദ്ദേഹം ഈഴവനായിരുന്നു. ഇത് തന്നെ ഒരു പോരായ്മയായി തോന്നുന്ന രീതിയിലാണ്, ഇദ്ദേഹത്തിന്റെ മഹത്വം വർണ്ണിക്കുന്ന എഴുത്തുകളിൽ കണ്ട ഭാവം. ഇദ്ദേഹത്തിന്റെ

ബ്രാഹ്മണ ബന്ധങ്ങൾ ആണ് എടുത്തുപറയപ്പെടുന്നതായി കണ്ടത്.

അന്ന് തിരുവിതാംകൂർ രാജ്യത്തിൽ ഈഴവർ തൊട്ട് കീഴിലുള്ള എല്ലാ ജനത്തിനും പലവിധ സാമൂഹിക അടിമത്തവും പരിമിതികളും ഉണ്ടായിരുന്നു. ഇതിന് അവർക്ക് മുകളിൽ ഉള്ളവരെ കുറ്റപ്പെടുത്താൻ ആവില്ല. കാരണം, ഈ ഓരോ കീഴ്ജാതിക്കാർക്കും അവർക്ക് കീഴിലുള്ള എല്ലാ ജനത്തിനോടും അറപ്പും വെറുപ്പും തന്നെയായിരുന്നു.

പലരും London Missionary Society പോലുള്ള പ്രസ്ഥാനങ്ങളോടു ഒത്തുനിന്ന് സ്വയം സാമൂഹികമായി ഉയരാൻ ശ്രമിച്ചിരുന്നു. എന്നുവച്ച് അവരോരോരുത്തരും അവരേക്കാൾ കീഴിലുള്ളവരെ സാമൂഹികമായി ഉയരാൻ സഹായിച്ചിരുന്നു എന്ന് തോന്നുന്നില്ല. മറിച്ച് ചവുട്ടിത്താഴ്ത്താൻ തന്നെയാണ് ശ്രമിച്ചിട്ടുണ്ടാവുക.

ഇനി ശ്രീനാരായണ ഗുരുവിന്റെ ആത്മീയ ബന്ധങ്ങളെക്കുറിച്ച് എഴുതേണ്ടിയിരിക്കുന്നു. അത് അടുത്ത എഴുത്തിൽ ആവാം.

## 51. കപട നേതാവാകാൻ വൻ വ്യഗ്രതകാട്ടിയ ആളും, വെറും നിസ്സാര വാക്കുകൾകൊണ്ട് സാമൂഹത്തിന്റെ അടിത്തറതന്നെ ആട്ടിയിളക്കിയ ആളും തമ്മിൽ ഒരു താരതമ്യം

---

ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് വൻ സ്നേഹാദരങ്ങളോടുകൂടി എഴുതുന്നവർ നേരിടുന്ന ചില പ്രശ്നങ്ങൾ ഉണ്ട്. എഴുതുന്നത് ഒരു മലയാളം സംസാരിക്കുന്ന വ്യക്തിയെക്കുറിച്ചാണ്. എന്നുവച്ചാൽ ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന വ്യക്തി. എഴുതുന്ന ആളുടെ പ്രാദേശിക ഭാഷയും മലയാളം അതുമല്ലെങ്കിൽ ഈ ഉപദ്വീപിലെ മറ്റുവല്ല ഫ്യൂഡൽ ഭാഷ ആവുമ്പോഴാണ് പ്രശ്നം. ഇദ്ദേഹത്തെക്കുറിച്ച് ഒരു ഇങ്ഗ്ളിഷുകാരൻ ഇങ്ഗ്ളിഷിൽ എഴുതുകയാണെങ്കിൽ ഈ വിധ പ്രശ്നങ്ങളെക്കുറിച്ച് ആ എഴുത്തുകാരന് അറിവ് വരില്ലതന്നെ.

ഇദ്ദേഹം ഒരു മഹാവ്യക്തിയാണ്, മഹാനാണ് എന്നത് ഇങ്ഗ്ളിഷിൽ ചിന്തിക്കുന്നരീതിയിൽ മലയാളത്തിൽ പറഞ്ഞാൽ കാര്യങ്ങൾ പാളിപ്പോകും. ഇങ്ഗ്ളിഷിൽ ഏത് വ്യക്തിയേയും ആ ആളുടെ നൈസർഗികമായ കഴിവുകളേയും സ്വഭാവങ്ങളേയും ചെയ്തികളേയും നേട്ടങ്ങളേയും മറ്റും മാത്രം കണ്ടുകൊണ്ട് പറയാവുന്നതാണ്. Isaac Newtonനെക്കുറിച്ച്, He was a great scientist എന്ന്

Go to Main contents

പറഞ്ഞാൽ ഫ്യൂഡൽ ഭാഷകളിൽ കാണുന്നതുപോലുള്ള യാതോരു ദിവ്യത്വവും ഭാവനയിൽ അലിച്ചുചേർക്കാതെ തന്നെ, ഒരു ഇങ്ഗ്ളിഷുകാരന് Newtonനെക്കുറിച്ച് മനസ്സിൽ ചേർത്തുവെക്കാവുന്നതാണ്.

Newton ഒരു മഹാ ശാസ്ത്രജ്ഞനാണെങ്കിലും, മറ്റെല്ലാരീതിയിലും ഒരു മനുഷ്യന്റെ നൈസർഗികമായ എല്ലാവിധ ശരീരാവശ്യങ്ങളും ആർത്തികളും താൽപ്പര്യങ്ങളും വൈകാരിക ഇച്ഛകളും മറ്റും ഉള്ള ഒരു വ്യക്തിതന്നെയാണ് എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല. കാരണം ഈ ഒരു വിഷയം He was a great scientist എന്ന വാക്യത്തെ ബാധിക്കില്ലതന്നെ. Newtonന് യാതോരുവിധ ദിവ്യജ്ഞാനമോ ബോധോദയമോ ലഭിച്ചു എന്ന ഒരു ധാരണയുടെ ആവശ്യം ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷകളിൽ കാര്യങ്ങൾ ഈ വിധമല്ലതന്നെ. വ്യക്തിയെ greatഎന്നും മഹാനെന്നും മറ്റും പറയുമ്പോൾ, ആ ആളെ അവൻ / അവൾ എന്ന തികച്ചും അപകടകരമായ പദവിശേഷണത്തിൽനിന്നും പിടിച്ചു പൊക്കി അദ്ദേഹം / അവർ എന്ന നിലയിൽ പിടിച്ചുനിർത്തേണ്ട ആവശ്യം വരും. ഇത് യഥാർത്ഥത്തിൽ ഒരു വൻ സംഗതി തന്നെയാണ്.

ഈ ഒരു പ്രശ്നം ഇങ്ഗ്ളിഷ് Wikipediaയക്ക് ആദ്യകാലങ്ങളിൽ നേരിടേണ്ടിവന്നിരുന്നു എന്നുതോന്നുന്നു. ഇങ്ഗിളിഷിൽ ഒരു നിയമം തന്നെ Wikipediaയിൽ എഴുതിവച്ചിരുന്നു. വ്യക്തികളുടെ പേരിനോട് Honourific വാക്കുകൾ ചേർക്കാൻ പാടില്ല എന്ന്. Honourific എന്നാൽ ആദരസൂചകമായ വാക്ക് എന്നാണ് അർത്ഥം. വിക്കീപീടിയയിൽ ഇന്ത്യൻ പേജുകൾ തുടങ്ങിയപ്പോൾ ഇത് വൻ പ്രശ്നമായി മാറി. ഗാന്ധിമാത്രമല്ല, മറിച്ച് ഓരോ കുഗ്രാമത്തിലേയും സ്ക്കൂൾ അദ്ധ്യാപകന്റെ പേരുപോലും വിക്കീപീടിയയിൽ എഴുതാൻ പറ്റില്ല എന്ന നിലയിലേക്ക് കാര്യങ്ങൾ നീങ്ങി.

ഈ ഉപഖണ്ഡം കണ്ട ഏറ്റവും വൻ വ്യക്തികളിൽ പെട്ട Robert Clive, Thomas Macaulay തുടങ്ങിയവരുടെ പേരുകൾ വെറും പേരായിതന്നെയാണ് ഇന്ത്യൻ വിക്കീപീടിയയിലും മറ്റും ഉപയോഗിച്ചു കാണുന്നത്. എന്നാൽ അവരുടെ കഴിവുകളോടോ, അതുമല്ലെങ്കിൽ സാമൂഹിക പരിവർത്തന ആത്മാർത്ഥതയോടോ യാതോരുരീതിയിലും തുലനം ചെയ്യാൻപറ്റാത്ത വ്യക്തികളെ ഇന്ത്യൻ വിക്കീപീടിയയിൽ ആദരിച്ചേപറ്റൂ. വിക്കീപീടിയയെ പിടികൂടിയ ഇന്ത്യൻ അക്കാഡമിക്ക് ജീനിയസ്സുകൾ വിട്ടില്ല. വോട്ടെടുപ്പുതന്നെ നടത്തിയെന്ന് തോന്നുന്നു.

Go to Main contents

വോട്ടെടുപ്പിൽ ഇന്ത്യക്കാരെ തോൽപ്പിക്കാൻ പ്രയാസം തന്നെയാണ്.

ഇന്ന് M K Gandhiയുടെ വിക്കീപീടിയ പേജ് Mahatma Gandhi എന്ന തലക്കെട്ടിൽ തന്നെയാണ് കാണുന്നത്. ഇങ്ങിനെയല്ലാതെ പറ്റില്ലതന്നെ.

ശ്രീ നാരായണ ഗുരുവിന്റെ പേജ് Narayana Guru എന്ന തലക്കെട്ടിലാണ് കാണപ്പെടുന്നത്. ഫ്യൂഡൽ ഭാഷകളിൽ ഇങ്ങിനെയല്ലാതെ പറ്റില്ലതന്നെ.

അതുതന്നെ ഒരു പ്രശ്നം. പ്രശ്നം ഇതാണ്. ഫ്യൂഡൽ ഭാഷകളിൽ സമൂഹത്തിൽ ഉച്ചനീചത്വങ്ങൾ നിലനിൽക്കും. യാതോരു ഗുരുവിനും ഇത് മാറ്റാൻ കഴിയില്ല. സ്വന്തം പേരിൽ പോലും ഈ ഒരു പ്രശ്നത്തിന്റെ വേലിയേറ്റം വന്നത്, ഗുരുവിന്റെ അണികൾക്ക് തടുക്കാൻ ആയില്ലതന്നെ.

സാമൂഹിക ഉച്ചനീചത്വങ്ങളെ നിലംപരിശാക്കും എന്ന് ശപഥം എടുത്തിട്ടുള്ള ഇസ്ലാം മതത്തിന്റെ പ്രവാചകനായ മുഹമ്മദ്ദിന്റെ കാര്യത്തിലും ഈ വിധം പല പ്രശ്നങ്ങളേയും, മതത്തെ ഫ്യൂഡൽ ഭാഷക്കാരുടെ കൈകളിൽ കൊടുത്തപ്പോൾ സംഭവിച്ചിട്ടുണ്ട് എന്ന് ഒരു തോന്നൽ. ആ കാര്യത്തിലേക്ക് പിന്നീടേ കടക്കാൻ പറ്റുള്ളു.

ശ്രീ നാരായണ ഗുരുവിന്റെ യഥാർത്ഥ പേര് നാണു എന്നായിരുന്നു എന്നു കാണുന്നു. വ്യക്തിക്ക് വ്യക്തമായ സ്ഥാനനാമങ്ങൾ ലഭിക്കുമ്പോൾ, പേരിൽ മാറ്റം വരുത്തേണ്ടതുതന്നെയാണ്. പ്രത്യേകിച്ചും ഫ്യൂഡൽ ഭാഷകളിൽ. ഒരാൾ മെഡിക്കൽ ഡോക്ടറായാൽ, പേരിന് മുന്നിൽ Dr. എന്ന് ചേർത്ത് സംബോധന ചെയ്യുന്നതും പരാമർശിക്കുന്നതും ആണ് മാന്യത. (PhDക്കാരുടെ കാര്യം ഇവിടെ എടുക്കുന്നില്ല. അത് മറ്റൊരു വിഷയം). ആദ്ധ്യാത്മിക വ്യക്തിത്വമാകുമ്പോൾ, അതിന് അനുസൃതമായ മാറ്റങ്ങൾ ആവശ്യമാണ്. മറ്റുള്ളവർ അവ നൽകുന്നതാണ് മാന്യത.

ശ്രീ നാരായണ ഗുരുവിനെ അദ്ദേഹത്തിനെ ആരാധകർ 'ശ്രീ നാരായണ ഗുരു' എന്നുതന്നെയാണ് പരാമർശ്ശിക്കാറ്. എന്നാൽ പണ്ടുകാലങ്ങളിൽ തിരുവിതാംകൂറിൽ ഈഴവ പ്രസ്ഥാനത്തിനോട് വിരോധമുള്ള ചിലർ ഇദ്ദേഹത്തെ നാണു ഗുരു എന്ന രീതിയിൽ ചെറിയൊരു പരിഹാസ ശബ്ദത്തോടുകൂടി പരാമർശിക്കുന്നത് കേട്ടിട്ടുണ്ട്.

ഇദ്ദേഹത്തിന്റെ പക്ഷക്കാർ, മനസ്സിൽ അടിയാളത്തം തേച്ചുചേർക്കാൻമാത്രം ശക്തിയുള്ള ബഹുമാനസൂചകമായ വാക്ക് കോഡുകൾകൊണ്ട് ഇദ്ദേഹത്തിന്റെ പേരിന് ചുറ്റും

ദീപ്തിവലയം ഒട്ടിച്ചുവച്ചിട്ടുണ്ട്. മാത്രവുമല്ല വേറേയും വാക്കുകളും സംഭവവിവരണങ്ങളും നൽകി, ഇദ്ദേഹത്തിന്റെ ബഹുമാന്യതയെ സംരക്ഷിക്കാൻ നിരന്തരം ശ്രമിക്കുന്നുമുണ്ട് എന്നും തോന്നുന്നു.

മലയാളം പോലുള്ള ഫ്യൂഡൽ ഭാഷകളിൽ ഒറ്റ-വാക്ക് ശബ്ദമുള്ള പേരുകൾക്ക് വൻ ബലഹീനതയുണ്ട് എന്നാണ് മനസ്സിലാക്കുന്നത്. ഇങ്ഗ്ളിഷിലും ഇതുപോലുള്ള ഒരു ചെറിയ പ്രശ്നം ഉണ്ട് എന്നു തോന്നുന്നുണ്ട് എങ്കിൽകൂടി, You, He, She തുടങ്ങിയ വാക്കുകൾക്ക് മറ്റ് വകഭേദങ്ങൾ ഇല്ലാത്തതുകൊണ്ട്, ഇങ്ഗ്ളിഷിൽ ഇത് ഒരു വൻ പ്രശ്നം അല്ലതന്നെ.

രണ്ട്-വാക്ക് ശബ്ദമുള്ള പേരുകൾക്ക് വൻ സാമൂഹിക ബലം ലഭിക്കും. ഉദാഹരണത്തിന്, ബാലൻ നായർ. വെറും ബാലൻ എന്നതിനേക്കാളും വൻ ശക്തിയാണ് ഇതിന് ഉള്ളത്. ബാലൻ നായരെ ബാലാ എന്ന് താന്തോന്നി വിളിച്ചാൽ, സമൂഹികമായി ആക്രമണം തന്നെയാണ്. ബാലൻ നായർ എന്ന പേരിനേക്കാൾ വൻ മെച്ചം നൽക്കുന്ന വിശേഷണം ബാലൻ മാഷ് / ബാലൻ സാറ് എന്നതാണ്. ഇതുമായൊക്കെ അനവധി കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു.

വായനക്കാരന് ഓർമ്മയുണ്ടായേക്കാം. പണ്ടു പറഞ്ഞകാര്യമാണ്. ആശാരി മാധവനും, മാധവനാശാരിയും തമ്മിലുള്ള സാമൂഹിക ബലവ്യത്യാസം.

ചെറുതായി എഴുത്തിന്റെ പാതയിൽനിന്നും ഒന്ന് വ്യതിചലിച്ചുകൊണ്ട് (digressചെയ്തുകൊണ്ട്) ഒരു കാര്യം പറയാം എന്നു തോന്നുന്നു. ഇന്ത്യൻ ഭരണഘടനയുടെ Right to Equalityലെ Articles18 പ്രകാരം സാമൂഹികമായി സാറ്, മാഷ്, മാഡം തുടങ്ങിയ വാക്കുകൾ ചില വ്യക്തികൾ സ്വന്തം പേരിന്റെകൂടെയോ, മറ്റു ചിലരുടെ പേരിന്റെകൂടെയോ ചേർക്കുന്നത് അനുവദിക്കപ്പെടുന്ന കാര്യമല്ലാ എന്ന് വ്യാഖ്യാനിക്കാം എന്നു തോന്നുന്നു. ഇവിടെയുള്ള പ്രശ്നം ഇന്ത്യൻ ഭരണഘടന വിഭാവനം ചെയ്യുന്ന വൻ ആശയങ്ങളിൽ പലതും, ഫ്യൂഡൽ ഭാഷകളിൽ നടപ്പില്ലതന്നെ എന്നതാണ്. വിദ്യാഭ്യാസവും ഭരണയന്ത്രവും പൂർണ്ണമായി ഫ്യൂഡൽ ഭാഷകളിലേക്ക് നിലംപതിക്കുമ്പോൾ, ഇങ്ഗ്ളിഷിൽ വിഭാവനം ചെയ്യപ്പെട്ടിട്ടുള്ള ഇന്ത്യൻ ഭരണഘടന ഒരു നോക്കുകുത്തിയായി മാറും.

ഇനി തിരിച്ച് എഴുത്തിന്റെ പാതയിലേക്ക് വരാം.

ഇങ്ഗ്ളിഷിൽ ക്യസ്ത്യൻ പാതിരിമാരെ Fatherഎന്നും, പോരാത്തതിന്, Reverend (Rev) എന്നും മറ്റും പേരിന് മുന്നിൽ ചേർത്ത് പരാമർശിക്കും, സംബോധന ചെയ്യും. പ്രസിഡൻ്റിന്റെ പേരിന് മുന്നിൽ President എന്നും ചേർക്കും. പൊതുവേ ആളുകളുടെ പേരിന് മുന്നിൽ, ഔപചാരികമായ അവസരങ്ങളിൽ / ബന്ധങ്ങളിൽ, Mr., Mrs. Miss, Ms. തുടങ്ങിയ പദങ്ങൾ ഉപയോഗിക്കും. ഇവയൊന്നും You, He, She തുടങ്ങിയ യാതോരു പദങ്ങളേയും ബാധിക്കില്ല.

ശ്രീ നാരായണ ഗുരുവിന്റെ കാര്യത്തിൽ പേരിന് മുന്നിലും പിന്നിലും Honourific വാക്കുകൾ ചേർത്തുകാണുന്നു. ശ്രീ എന്നും ഗുരുവെന്നും. മാത്രവുമല്ല, പല ഇടത്തും, ശ്രീ നാരായണ ഗുരുദേവൻ എന്നും, ശ്രീ നാരായണ ഗുരു സ്വാമികൾ എന്നും എഴുതിക്കണ്ടിട്ടുണ്ട് എന്നും തോന്നുന്നു.

ഗാന്ധിയുടെ പേരിന് മുന്നിലും പിന്നിലും ഇതേ പോലെ വാക്കുകൾ ഉണ്ട് എങ്കിലും, അവ ഒരേ സമയം ഉപയോഗിക്കാറില്ല. മഹാത്മാ ഗാന്ധി എന്നോ അതുമല്ലെങ്കിൽ ഗാന്ധിജി എന്നോ. മഹാത്മാ ഗാന്ധിജി എന്ന പ്രയോഗം ഇല്ലതന്നെ.

ശ്രീ നാരായണ ഗുരുവിനേയും ഗാന്ധിയേയും ഒന്ന് ചെറുതായി തമ്മിൽ താരതമ്യം ചെയ്യേണം എന്ന് തോന്നുന്നു

ഗാന്ധി ബ്രിട്ടിഷ് - ഇന്ത്യക്ക് പുറത്തുള്ള പോർബന്ധറിലെ പ്രധാന മന്ത്രിയുടെ മകൻ. അച്ഛാച്ഛനും അമ്മാവനും ഇതേ സ്ഥാനങ്ങളിൽ പ്രവർത്തിച്ചിരുന്നു എന്നു തോന്നുന്നു. ചെറുപ്രയാത്തിൽതന്നെ വിവാഹം കഴിച്ചു. ഭാര്യ വൻ സാമൂഹിക പ്രതാപശാലിയുടെ മകൾ. ഇങ്ഗ്ളണ്ടിൽ പോയി പഠിച്ചു. അന്ന് ഇങ്ഗ്ളണ്ടിൽ പോയി പഠിച്ച പല വീരന്മാരുടേയും വിനോദവൃത്തി 'ഇന്ത്യയ്ക്ക്' 'സ്വാതന്ത്ര്യം' പടിച്ചുവാങ്ങി പുതിയ രാജ്യത്തിന്റെ നേതാവ് ആകാൻ ശ്രമിക്കുക എന്നതായിരുന്നു. ഇങ്ഗ്ളണ്ടിൽ പോയി ഇങ്ഗ്ളിഷുകാരെ വെറും പേരുവിളിച്ചും Mr., Mrs., തുടങ്ങിയ വാക്കുകൾ ചേർത്തുവിളിച്ചും കഴിഞ്ഞാൽ വ്യക്തിത്വം വാനോളം ഉയരും. പിന്നെയുള്ള വികാരം, ഈ ഇങ്ഗ്ളിഷുകാരേക്കാൾ വൻ കഴിവുകൾ തനിക്കുണ്ട് എന്നതാണ്. വാസ്തവം പറയുകയാണെങ്കിൽ ഈ കൂട്ടർക്ക് വൻ കഴിവുകൾ ഉള്ളത് തന്നെ.

ArobindoGosh, Nehru, SubashChandran തുടങ്ങി അനവധി പേർ ഇതേ പദ്ധതി നോക്കിയതാണ്. ഇന്ന്

മറ്റൊരു വീരൻ പടൽ പഠിച്ച് തിരിച്ചുവന്ന് തനിക്കും ഇതേ പോലൊക്കെത്തന്നെയാവും എന്ന വിശ്വാസത്തിൽ പലതും ചെയ്യുന്നുണ്ട്.

ഗാന്ധിയെങ്ങിനെയാണ് ബ്രിട്ടിഷ്-ഇന്ത്യക്ക് സ്വാതന്ത്ര്യം നേടിക്കൊടുക്കാൻ ബാധ്യസ്ഥനായത് എന്ന് ഇന്നും മനസ്സിലാക്കാൻ പ്രയാസം തന്നെയാണ്. ഗാന്ധിക്ക് വേണമെങ്കിൽ പോർബന്ധറിൽ രാജാവിനെ മറിച്ചിട്ട് ജനാധിപത്യം സ്ഥാപിക്കാൻ ആളെ സംഘടിപ്പിക്കുന്നതിൽ തരക്കേടില്ല. ഇതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഗാന്ധി ദക്ഷിണാഫ്രിക്കയിൽ ഒന്ന് നേതാവു കളിച്ചുനോക്കിയിരുന്നു. തിരിച്ചുവന്നു. ബ്രിട്ടിഷ്-ഇന്ത്യയിൽ ഒരു പുതിയ Unique Selling Point (USP)യും കൊണ്ടാണ് വന്നത്. ആദ്ധ്യാത്മികത തുള്ളിതുളുമ്പിനിൽക്കുന്നു എന്നു തോന്നുന്ന USPയായിരുന്നു അത്. അഹിംസ, സത്യാഗ്രഹം, രാമരാജ്യം അങ്ങിനെ. ഇതൊന്നും തന്നെ യഥാർത്ഥത്തിൽ ഈ ഉപദ്വീപിന്റെ പാരമ്പര്യത്തിൽ ഉള്ള കാര്യങ്ങൾ അല്ലതന്നെ. എന്നാൽ ബ്രിട്ടിഷ്-ഇന്ത്യയിൽ ജോലിചെയ്യുന്ന ഇങ്ഗ്ളിഷുകാർക്ക് വൻ ആദരവ് തന്നെ വന്നു. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ഗാന്ധി, സ്വന്തം രാജ്യത്തിൽ അല്ല, മറിച്ച് ബ്രിട്ടിഷ്-ഇന്ത്യയിൽ പത്രം തുടങ്ങി. മാസിക തുടങ്ങി. ഗുജറാത്തിയിലും ഇങ്ഗ്ളിഷിലും. ഇങ്ഗ്ളണ്ടിലെ സ്ത്രീകളോടും പുരുഷന്മാരോടും ഒപ്പം നിൽക്കുന്ന പല ചിത്രങ്ങൾ പരസ്യപ്പെടുത്തി. ഇവ കണ്ട് ദക്ഷിണേഷ്യയിലെ പാവം ജനം ഞെട്ടിത്തരിച്ചുപോയി. ഇത്രമാത്രം ദിവ്യനായ ഒരു വ്യക്തിയെ അവർകണ്ടിട്ടേയില്ല എന്ന ഒരു തോന്നൽ.

പല വൻ കഥകൾ എഴുതി ഇങ്ഗ്ളിഷുകാർക്ക് വായിക്കാനായി സൗകര്യപ്പെടുത്തി. പണം വാരിക്കോരി ചിലവാക്കി. മൈതാന പ്രസംഗങ്ങൾ നടത്തി. കോൺഗ്രസിൽ ഇടിച്ചുകയറി. കോൺഗ്രസുകാരിൽ പലതരത്തിലുള്ള വിരോധങ്ങളും വളർത്തി. ഇങ്ഗ്ളണ്ടിൽ പഠിച്ച, രാഷ്ട്രീയ ലക്ഷ്യങ്ങൾ ഉള്ള മറ്റൊരു പണക്കാരനുമായി കൂറുവ്യവസ്ഥയിൽ കാര്യങ്ങൾ നടത്തി.



Gandhiയെന്ന ഇങ്ഗ്ളിഷ് സിനിമയിൽ നിന്നുമുള്ള രംഗം

1982ൽ Gandhi എന്ന പേരിൽ ഒരു ഗംഭീര സിനിമ തന്നെ ഒരു ബ്രിട്ടീഷ് സിനിമാ നിർമ്മാതാവ് ഇറക്കി. ഗാന്ധിയായി അഭിനയിച്ചത് ഒരു ബ്രിട്ടീഷ് നടനാണ്. യഥാർത്ഥ ഗാന്ധിയേക്കാളും വളരെ നീളവും വലുപ്പവും ഉള്ള ആളാണ് അഭിനയിച്ചത്. മുകളിൽ നൽകിയിട്ടുള്ള ചിത്രം ആ സിനിമയിൽ ഉള്ള ഗാന്ധിയാണ്. കണ്ടില്ലേ ഗാന്ധിയുടെ വ്യക്തിത്വം? തികച്ചും ഒരു ഇങ്ഗ്ലിഷ് വ്യക്തിത്വമുള്ള വൻ വ്യക്തി.

ഈ തട്ടിപ്പ് സിനിമ നിർമ്മിക്കാനായി ഇന്ത്യൻ (ഇന്ദിര) സർക്കാർ 10 ദശലക്ഷം ഡോളർ ആണ് അന്ന് നൽകിയത്.

ഇനി ശ്രീ നാരായണ ഗുരുവിന്റെ കാര്യം എടുക്കാം. ബ്രിട്ടീഷ്-ഇന്ത്യക്ക് തൊട്ടുപുറത്തുള്ള തിരുവിതാംകൂർ രാജത്തിലെ കീഴ്ജാതിക്കാരൻ. കൈയിൽ പണം ഉണ്ടോ എന്ന് തീർത്തു പറയാൻ ആവില്ല. ഈഴവ ശിവ പ്രതിഷ്ഠ നടത്തിയതുതന്നെ പഞ്ചലോഹ (പൊന്ന്, വെള്ളി, ചെമ്പ്, ഇരുമ്പ്, ഈയം) വിഗ്രഹം വച്ചല്ല, മറിച്ച് പുഴയിൽ നിന്നും കിട്ടിയ പാറക്കല്ലുകൊണ്ടാണ്, എന്ന് ഓർമ്മവരുന്നു. 1855ൽ ആണ് ജനനം. അന്ന് തിരുവിതാംകൂർ രാജ്യത്തിൽ കീഴ്ജനത്തിന്റെ കാര്യം വളരെ കഷ്ടം തന്നെയായിരുന്നു. എന്നിരുന്നാലും, അവർക്കും പാരമ്പര്യമായി

അവർക്ക് കീഴിലുള്ളവരോടാണ് വിരോധം. മറിച്ച് മുകളിലുള്ളവരോട് അടിയാളത്തവും ബഹുമാനവും.

ഇദ്ദേഹം 26മത്തെ വയസ്സിൽ സ്വന്തം നാട്ടിൽ കുറച്ചു കുട്ടികളെ പഠിപ്പിച്ചു തുടങ്ങി, നാണു ആശാൻ എന്ന പേരു സമ്പാദിച്ചു. കുറേ കാലം സ്വന്തം രാജ്യംവിട്ട്, ബ്യട്ടിഷ്-ഇന്ത്യയിൽ പലദേശത്തും സഞ്ചരിച്ചു. അവിടങ്ങളിൽ ഇങ്ഗ്ലിഷ് ഭരണയന്ത്രം കീഴ്ജാതിക്കാരെ അമർത്തുന്നില്ലാ എന്ന കാര്യം കണ്ടുകാണും. തിരിച്ചു തിരുവിതാംകൂറിൽ വന്ന്, ഈഴവ ശിവനെ പ്രതിഷ്ഠിക്കാനുള്ള മനോധൈര്യം കാണിച്ചു. പിന്നിൽ ഇങ്ഗ്ലിഷ് ഭരണത്തിന്റെ ശക്തമായ സംരക്ഷണം ലഭിച്ചിട്ടുണ്ടാവും എന്നുള്ളത് ഉറപ്പിച്ചുതന്നെ പറയാവുന്നതാണ്.

നാരായണ ഗുരു, സ്വന്തമായി പത്രം / മാസിക പ്രസിദ്ധീകരിച്ചിരുന്നുവോ എന്ന് അറിയില്ല. N. Nagam Aiya എഴുതിയ Travancore State Manual Vol 1, Samuel Mateer എഴുതിയ Native Life in Travancore, William Logan എഴുതിയ Malabar Manual തുടങ്ങിയ ഗ്രന്ഥങ്ങളിൽ ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് യാതോരു സൂചനയും കണ്ടില്ല. ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടത്, നാരായണ ഗുരുവിന്റെ വൻ സാമൂഹിക പരിഷ്ക്കരണ പ്രവർത്തനങ്ങൾ

Go to Main contents

നടന്നു തുടങ്ങിയ കാലങ്ങൾക്ക് ശേഷം തന്നെയാണ്.

ഹൈന്ദവ മതസ്ഥരുടെ (ബ്രാഹ്മണരുടെ) കൈയ്യാളുകളായ നായർമാർ ഈഴവരെ വെറും പേരുമാത്രമല്ല, മറിച്ച, നീ, എടാ, എന്താടാ, എന്നും പോരാത്തതിന്, അസഭ്യവാക്കുകളും ഉപയോഗിക്കാൻ മടിക്കാതിരുന്ന കാലത്താണ്, കാര്യമായ സാമൂഹിക സംരക്ഷണം സ്വന്തം ദേശക്കാരിൽ നിന്നും പ്രതീക്ഷിക്കാതെ തന്നെയാവാം നാരായണ ഗുരു പ്രവർത്തിച്ചത്. മെഡ്രാസിൽ നിത്യപ്രകാശം പോലെ വിളങ്ങിനിന്നിരുന്ന ഇങ്ഗ്ളിഷ് ഭരണം ഇദ്ദേഹത്തിന് സംരക്ഷണം നൽകാൻ അവരുടെ Residentന് കൽപ്പന നൽകിയിട്ടുണ്ടാവില്ലേ? അറിയില്ല. എന്നാൽ ഇതുമായി ബന്ധപ്പെട്ട് വേറെചില കാര്യങ്ങൾ പറയേണ്ടിയരിക്കുന്നു. പിന്നീടാവാം.

നാരായണ ഗുരു ഇങ്ഗ്ളണ്ടിൽ പോയിട്ടില്ല. ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായി പോരാടിയിരുന്ന് എന്ന് പറയുന്നത് കേട്ടതായി ഓർമ്മയില്ല. ഗാന്ധിയുടെ അതേ ബന്ധം തന്നെയേ ഇദ്ദേഹത്തിനും ഇങ്ഗ്ളിഷ് ഭരണവുമായി ഉള്ളു. പോർബന്ധറും, തിരുവിതാകൂറും ബ്രൂട്ടിഷ്-ഇന്ത്യക്ക് പുറത്തുള്ള രാജ്യങ്ങൾ ആണ്.

Go to Main contents

ഇദ്ദേഹത്തെ വാഴ്ത്താനായി, ഇങ്ഗ്ളിഷ് നടനെ ഇദ്ദേഹമായി അഭിനയിപ്പിച്ചുകൊണ്ട്, ഇന്ത്യൻ സർക്കാരിൽനിന്നും ദശലക്ഷക്കണക്കിന് ഡോളർ വാങ്ങി, ബ്യൂട്ടിഷ് സിനിമാ സംവിധായകൻ സിനിമ നിർമ്മിച്ചിട്ടില്ല.

ഗാന്ധിയേയും നാരായണ ഗുരുവിനേയും താരതമ്യപ്പെടുത്തിയത് തീർന്നോ എന്ന് അറിയില്ല. എന്നിരുന്നാലും, തിരുവിതാംകൂർ രാജ്യത്തിൽ നിന്നുകൊണ്ട്, അവിടെ സ്വന്തം സമൂഹത്തിന് മാന്യതവേണം എന്ന് ഉറപ്പിച്ച് പറയണമെങ്കിൽ വെറും നാണുവായിരുന്ന ചെറപ്പക്കാരന് വൻ ധൈര്യം തന്നെവേണ്ടിവരും. ഇങ്ഗ്ളിഷ് സംവിധാനങ്ങളെ കണ്ടുപരിചയപ്പെട്ടതാണോ, അതോ വേദ പഠനങ്ങളാണോ ഈവിധ ധൈര്യം ഇദ്ദേഹത്തിന് നൽകിയത് എന്നതിനെക്കുറിച്ച് ചിന്തിക്കേണ്ടിയിരിക്കുന്നു.

## 52. വാചകകസർത്തിലൂടെ സാമ്രാജ്യം കൈക്കലാക്കാൻ അണിനിരന്നവർ

ഗാന്ധിയേയും ശ്രീനാരായണ ഗുരുവിനേയും തമ്മിൽ താരതമ്യം ചെയ്യാനാവുന്ന മറ്റൊരു ചിന്ത തലയിൽകയറിവന്നു. അതും കൂടി എഴുതിയിട്ടുമുന്നോട്ടു പോകാം എന്ന് കരുതുന്നു.

ഗാന്ധി ബ്രിട്ടിഷ്-ഇന്ത്യക്ക് പുറത്തായുള്ള ഒരു രാജ്യത്തിലെ പ്രധാന മന്ത്രിയുടെ മകൻ. നാരായണ ഗുരു, ഇതേ പോലുള്ള ബ്രിട്ടിഷ്-ഇന്ത്യക്ക് പുറത്തായുള്ള മറ്റൊരു രാജ്യത്തിലെ കീഴ്ജാതിക്കാരൻ.

ഗാന്ധിയെപ്പോലുള്ള ഒരു വ്യക്തിയെ തിരുവിതാംകൂർ രാജ്യത്തിൽ ഭാവനചെയ്യുക.

ആ ആൾ തിരുവിതാംകൂറിലെ ദിവാന്റെ (പ്രധാന മന്ത്രിയുടെ) മകനാണ്. പ്രധാന മന്ത്രിയുടെ മകൻ എന്ന നിലയിൽ ഈ ആൾ വൻ ധനവാനാണ്. അവസരം ലഭിക്കുമ്പോഴെല്ലാം ബ്രിട്ടിഷ്-ഇന്ത്യയിൽ ആണ് താമസം. അവിടെ വൻകിടക്കാരായുള്ള പല സുഹൃത്തുക്കളും ഉണ്ട്. അവിടെയുള്ള ഒരു ബ്രിട്ടിഷ് വകയിലുള്ള സ്ക്കൂളിൽ പഠിച്ചു. അത് കഴിഞ്ഞപ്പോൾ, പിതാവ് ഉപദേശിച്ചു, ഏറ്റവും നല്ലത് ഇങ്ഗ്ളണ്ടിൽ പോയി

പഠിക്കുന്നതാണ്. അവിടെയെത്തിയാൽ, ഇങ്ഗ്ളിഷുകാരുമായി ബന്ധം സ്ഥാപിക്കാം. അത് ഇങ്ങ് തിരുവിതാംകൂറിൽ പൊന്നിന്റെ വിലനൽകുന്ന ബന്ധമായിരിക്കും.

ധനികനാണ്. ലോകത്തിൽ, ഇങ്ഗ്ളണ്ട് ഭരിക്കുന്ന എവിടെവേണമെങ്കിലും സുരക്ഷിതനായി പോകാനാകും.

നേരെ ഇങ്ഗ്ളണ്ടിൽ പോയി പഠനം ആരംഭിച്ചു. കോളെജിലും മറ്റും പരന്ന വിവരം ഈ ആൾ ഇന്ത്യയിൽ നിന്നുമുള്ള വ്യക്തിയാണ് എന്നാണ്. അവിടെയാണെങ്കിൽ ഇന്ത്യയെന്നാൽ ബ്യട്ടിഷ്-ഇന്ത്യതന്നെ. ഇങ്ഗ്ളിഷ് സാമ്രാജ്യം ലോകത്തിൽ പലദിക്കിലും പതാക ഉയർത്തിയിരിക്കുന്ന സമയമാണ്. ഇങ്ഗ്ളണ്ടിലെ മിക്കവർക്കും ഇങ്ങിനെയുള്ള ഓരോ പ്രദേശത്തെക്കുറിച്ചും വ്യക്തമായ ധാരണകൾ ഇല്ലതന്നെ.

ഇന്ത്യയെന്ന രാജ്യത്തെ ബ്യട്ടൺ പിടിച്ചടക്കി ഭരിക്കുകയാണ് എന്നാണ് അവിടുള്ള വിവരം. ഇന്ത്യയിലെ കുട്ടിരാജാക്കളെക്കുറിച്ചും (Indian princes) അവിടെ സംസാരം ഉണ്ട്. എന്നാൽ കാര്യങ്ങൾ വ്യക്തമല്ല. ഇന്ത്യക്ക് ബ്യട്ടിഷുകാരിൽ നിന്നും സ്വാതന്ത്ര്യം പിടിച്ചുവാങ്ങിക്കണം എന്നെല്ലാമുള്ള വൻ വിവരജ്ഞാനികളുടെ

സംസാരം, പൊതുവായി വൻ അധരവ്യായാമങ്ങൾ നടക്കുന്ന കോളജുകളിൽ ഒരു വിനോദവൃത്തിതന്നെയാണ്. പോരാത്തതിന്, ഭൂഖണ്ഡയൂറോപ്യന്മാർക്ക് ബ്രിട്ടിഷ് സാമ്രാജ്യത്തെ സഹിക്കാൻ പറ്റുന്ന കാര്യമല്ലതന്നെ. അവരും ഇന്ത്യയ്ക്ക് ബ്രിട്ടിഷുകാരിൽ നിന്നും സ്വാതന്ത്ര്യം ലഭിക്കാനായി എന്തു പ്രവർത്തനത്തിനും തയ്യാർ. അങ്ങിനെയുള്ള പലരും ഇങ്ഗ്ളണ്ടിൽ വന്നുപഠിക്കുന്നുമുണ്ട്. എന്നുവച്ചാൽ വെള്ളക്കാരുടെ ഒരു വൻകൂട്ടം ആളുകൾ തന്നെ ഇന്ത്യക്ക് സ്വാതന്ത്ര്യം പിടിച്ചുവാങ്ങിക്കാൻ സഹായിക്കാൻ തയ്യാറാണ്.

തിരുവിതാംകൂറിലെ പ്രധാനമന്ത്രിയുടെ മകൻ നോക്കിയപ്പോൾ കാര്യങ്ങൾ തിരുവിതാംകൂറിൽ നിന്നും കാണുന്നതുപോലെയല്ല. ഇന്ത്യൻ സ്വാതന്ത്ര്യത്തിനായി വൻ വാക്ക് സമരങ്ങൾ നടത്തുന്ന ദക്ഷിണേഷ്യയിലെ ധനികരുടെ പല മക്കളും ഇങ്ഗ്ളണ്ടിൽ ഉണ്ട്. അവർ തമ്മിലും വൻ മത്സരമുണ്ട്. ആർക്കാണ് ഇന്ത്യയെക്കിട്ടുക എന്നതാണ് ചോദ്യം.

പലരും പല ആയുധങ്ങളാണ് ഉപയോഗിക്കുന്നത്. ചിലർ ആദ്ധ്യാത്മികം, ഓംകാരം, വേദം, വേദാന്തം, മന്ത്രം, മന്ത്രവാദം, തന്ത്രം, തന്ത്രവിദ്യ, സർപ്പം, പാമ്പ്, പാമ്പാട്ടി, the great Indian rope trick,

Go to Main contents

പുലി, പുലിനഖം, കടുവ, കാട്ടുപോത്ത്, ആന, ആനക്കൊമ്പ്, ആനപ്പിണ്ടി, മയിൽ, മയിൽപ്പീലി, മയിലാട്ടം, പശു, പശുമൂത്രം (ഗോമൂത്രം), ഗംഗ, യമുന, സാവിത്രി, സിന്ധു, സതി, സതീദേവി, യോഗ, യോഗാസനം, പതഞ്ചലി, ചരകൻ, ചരകസംഹിത, ശുശ്രുതൻ, ദന്വന്തരി, ദശമൂലം, ദശാവതാരം, ദശപുഷ്പം, ചാർവാകൻ, മീംമാംസ, ദൈ്വതം, അദ്വൈതം, അശോകൻ, ബുദ്ധൻ, ബുദ്ധപൗർണമി, വജ്രായണ ബുദ്ധിസം, ഗാണ്ഡീവം, ബ്രഹ്മാസ്ത്രം, പുഷ്പകവിമാനം, ജടായു, പാലാഴിമഥനം, പഞ്ചമകാരങ്ങൾ, മുദ്ര, നൃത്തം, നടരാജനൃത്തം, സംഹാരതാണ്ഡവം, തൃക്കണ്ണ്, വിക്രമാദിത്യൻ, മൗര്യസാമ്രാജ്യം, വൈഡൂര്യം, നാഗം, നാഗമാണിക്യം തുടങ്ങി എന്തിനെക്കുറിച്ചും പറഞ്ഞ് ജനശ്രദ്ധ നേടാൻ ശ്രമിക്കുന്നു. ഇന്ത്യ അങ്ങിനെയാണ്, ഇങ്ങിനെയാണ്, എന്നിങ്ങിനെ വിവരങ്ങൾ പോകുന്നു.

എന്നാൽ ഈ മുകളിൽ സൂചിപ്പിച്ച മിക്കകാര്യങ്ങളുമായി ഈ വൻ വിജ്ഞാനികൾക്കും, സഹനസമര സേനാനികൾക്കും കാര്യമായ ബന്ധം യാതൊന്നും കണ്ടേക്കില്ലതന്നെ. പോരാത്തതിന്, ഇങ്ഗ്ലിഷ് പതാക ഉപഭൂഖണ്ഡത്തിൽ പാറിപ്പറക്കുന്നതിന് മുൻപ്, മിക്കവരുടേയും പിതാമഹന്മാർ വെറും

തീപ്പെട്ടിക്കൂടുപോലുള്ള ചെറിയ ഭൂപ്രദേശങ്ങൾ വിട്ട് എവിടേയും പോയിപ്പരിചയവും കണ്ടേക്കില്ല. എന്നിരുന്നാലും, ഇങ്ഗ്ളണ്ടിലെ നാട്ടുകാരിൽ പലരും ഒന്ന് ഞെട്ടിക്കാണും. എന്നാൽ, ഈ വൻ പാരമ്പര്യധന സമ്പത്തുള്ളവർ അവരുടെ പാരമ്പര്യ വസ്ത്രങ്ങൾ അല്ല ഇങ്ഗ്ളണ്ടിൽ പലപ്പോഴും ഉപയോഗിക്കുന്നത്. മറിച്ച്, പലരും കോട്ടും സൂട്ടും, ഷൂസും മറ്റുംതന്നെ. എന്നാൽ ചിലർ അവരുടെ ആഢ്യത്വം വിളിച്ചറിയിക്കുന്ന തലക്കെട്ടും തലപ്പാവും മറ്റും അതേപടി ഇങ്ഗ്ളണ്ടിലും പ്രദർശിപ്പിക്കുന്നു. എന്നിരുന്നാലും, കാഴ്ചയിൽ ഈ വിധ അവകാശവാദങ്ങൾ നടത്തുന്നവരിൽ പലർക്കും കടലിൽ ഒരു നൂറു മീറ്റർ നീന്താനോ, കുതിരപ്പുറത്ത് കയറി ഒരു 100 മീറ്റർ യാത്രചെയ്യാനോ മറ്റോ ആവുന്നകൂട്ടരാണ് എന്നും തോന്നുന്നില്ല. എന്നാൽ അവകാശവാദങ്ങൾക്ക് യാതോരു പരിധിയും ഇല്ലതന്നെ.

പോരാത്തതിന്, തങ്ങളുടെ ഭാഷാകോഡുകൾ ഉപയോഗിച്ച്, ആരേയും വെട്ടൊന്ന് തുണ്ട് രണ്ട് എന്ന രീതിയിൽ കഷണിക്കാനും, ചവുട്ടിത്താഴ്ത്താനും, ചവുട്ടിത്തെറിപ്പിക്കാനും, ഉന്തിപ്പൊന്തിപ്പിക്കാനും ആവും (എന്നുവച്ചാൽ വായതുറന്നാൽ കൊടുംകൂടോത്രമാണ്

പുറത്തുവരുന്നത്) എന്ന കാര്യം മാത്രം ആരും മിണ്ടിയതായി കാണുന്നില്ല.

തിരുവിതാംകൂറിലെ പ്രധാനമന്ത്രിയുടെ മകൻ ചെറുതായി ഒന്ന് കളിച്ചുനോക്കി. എന്നാൽ ഇങ്ഗ്ളണ്ടിൽ എത്തിയ ദക്ഷിണേഷ്യക്കാരിൽ പലരും ഇതേ കളികളിക്കുന്നുണ്ട്. അവർ വേദി വിട്ടുകൊടുക്കില്ല. പോരാത്തതിന്, അവരെല്ലാവരും വൻ പണക്കാർ തന്നെ. വേറെയേതെങ്കിലും, മറ്റുമത്സരക്കാർ ഇല്ലാത്ത വേദി കണ്ടെത്തേണം. അങ്ങിനെയാണ്, നമ്മുടെ കഥാനായകൻ ദക്ഷിണാഫ്രിക്കയിലേക്ക് പോകുന്നത്.

അവിടെ ചെന്നപ്പോൾ കാര്യങ്ങൾ ബഹുരസം തന്നെ. ഇങ്ഗ്ളിഷുകാരോട് ഡച്ചുകാർ നിരന്തരമായി ഏറ്റുമുട്ടുന്നു. ഇങ്ഗ്ളിഷുകാർ ഏറ്റുമുട്ടലുകളിൽ ജയിക്കുന്നു. ഇങ്ഗ്ളിഷുകാർ ജയിച്ചുകഴിഞ്ഞാൽ പിന്നെ ഇങ്ഗ്ളണ്ടിലെ വിഡ്ഢി അക്കാഡമിക്ക് ജീനിയസുകളുടെ വിളയാട്ടമാണ്. ജനാധിപത്യം ആണ് നമ്മുടെ പദ്ധതി. അത് നമ്മൾ നടപ്പിൽ വരുത്തും. അതോടെ ഇലക്ഷൻ വെക്കുന്നു. ആൾ ബലത്തിൽ വൻ ശക്തി ഡച്ചുകാർക്കാണ്. അവർ അധികാരത്തിൽ വരുന്നു. കാപ്പിരികളിൽ ചിലർക്ക് വോട്ടവകാശം നൽകണം എന്ന്

ഇങ്ഗ്ളിഷുകാരുടെ മറ്റൊരു വിഢ്ഢിത്തം. ഡച്ചുകാർ ഇതിന് തയ്യാറല്ല.

തിരുവിതാംകൂറിലെ പ്രധാന മന്ത്രിയുടെ മകൻ കാണുന്നത്, ദക്ഷിണാഫ്രിക്കയിൽ ദക്ഷിണേഷ്യക്കാരായ ധനികരായുള്ള പല വാണിജ്യ പ്രസ്ഥാനക്കാരും ഉണ്ട് എന്നതാണ്. എന്നാൽ അവർക്ക് അരോചകമായുള്ള ഒരു മേൽവിലാസം ആണ് ഉള്ളത്. അവർ ഇന്ത്യാക്കാർ എന്നാണ് അറിയപ്പെടുന്നത്.



In 1894, Gandhi along with Indian traders in Natal, South Africa.

ഈ അരോചകചാവസ്ഥയ്ക്ക് കാരണം, ദക്ഷിണേഷ്യയിൽ നിന്നും വരുന്ന കീഴ്ജനതയുടെ സാന്നിദ്ധ്യമാണ്. ഈ കൂട്ടരും, തങ്ങളും ദക്ഷിണേഷ്യയിൽ വ്യത്യസ്ഥ ജനക്കൂട്ടങ്ങൾ ആണ് എന്നും, അവർ ദക്ഷിണേഷ്യയിലെ അടിമ ജനമാണ്, നാട്ടിലെ കോഴിക്കാട്ടമാണ്, മറിച്ച്

Go to Main contents

ഞങ്ങൾ വൻ പ്രസ്ഥാനക്കാരണ്, എന്നൊന്നും പറഞ്ഞിട്ട് കാര്യമില്ലതന്നെ. കാരണം, രണ്ട് കൂട്ടരും ഇന്ത്യാക്കാരായാണ് അറിയപ്പെടുന്നത്. അവരല്ല ഞങ്ങൾ എന്നോ, ഞങ്ങളല്ലാ അവർ എന്നോ പറഞ്ഞിട്ട് വലിയ കാര്യമില്ല.

ദക്ഷിണാഫ്രക്കയിലേക്ക് ദക്ഷിണേഷ്യയിൽ നിന്നും രണ്ട് വ്യത്യസ്ഥരീതിയിലാണ് അടിമ ജനം എത്തപ്പെടുന്നത്. ഒന്ന് അവരെ ഫ്രഞ്ചുകാർ, ഡച്ചുകാർ, അറബികൾ തുടങ്ങിയവർ ദക്ഷിണേഷ്യയിൽ നിന്നും ഭൂജന്മികളിൽ നിന്നും വാങ്ങിച്ചുകൊണ്ടുവന്ന് വിൽക്കപ്പെടുന്നവരാണ്. മറ്റൊന്ന്, ബ്യട്ടിഷ് - ഇന്ത്യയിൽ നിന്നും കീഴ്ജനക്കൂട്ടം സ്വന്തം ജന്മികൾ അറിയാതെ, കേട്ടറിവിന്റെ അടിസ്ഥാനത്തിൽ സ്വന്തം ഇഷ്ട്രപ്രകാരം മെഡ്രാസിലേക്ക് പോയി കപ്പൽ കയറി ദക്ഷിണാഫ്രിക്കയിൽ എത്തുന്നവർ.

പ്രധാനമന്ത്രിയുടെ മകൻ ശ്രദ്ധയോടുകൂടി നോക്കിയപ്പോൾ, കടുന്നുപിടിക്കേണ്ട ഹേതു പിടികിട്ടി. ദക്ഷിണേഷ്യയിൽനിന്നും വന്ന അടിമ ജനത്തിന്, വൻ പുരോഗതി ലഭിച്ചിട്ടുണ്ട് എങ്കിലും, അവരിൽ പലർക്കും ദക്ഷിണേഷ്യയിലെ അവരുടെ നിലവിലുള്ള കുടുംബക്കാരുടെ നിലവാരത്തെക്കുറിച്ച് ഓർമ്മയില്ല. മറിച്ച് അവർ

കാണുന്നത്, തങ്ങൾക്ക് ഐഡി കാഡുകൾ ഉണ്ട് എന്നതാണ്. ഇത് തിരിച്ചറിയൽ രേഖകളാണ്.

തിരുവിതാംകൂറിൽ തന്നെ പതിനായിരക്കണക്കിന് അടിമ ജനം യാതോരു തിരിച്ചറിയൽ രേഖയുമില്ലാതെ വെറും കന്നുകാലികളെപ്പോലെ ജീവിച്ച് മരിക്കുന്നു. ദക്ഷിണാഫ്രക്കയിൽ ഇതേ അടിമജനത്തിൽപ്പെട്ടവർക്ക് സാമൂഹികമായുള്ള ഉയർന്നവരിൽ നിന്നും തങ്ങൾ വ്യത്യസ്തരാണ് എന്നത് ഒരു പ്രശ്നമായി കാണുമെന്ന തിരിച്ചറിവ് നൽകിത്തന്നെ സാമൂഹിക സ്വാതന്ത്ര്യ പ്രസ്ഥാനം സ്ഥാപിക്കാം എന്ന് ധാരണവന്നു, കഥാനായകന്. എന്നാൽ ഇതും കാര്യമായി വിജയിച്ചില്ല. കാരണം, അവിടേയും സ്ഥാപിതരായ ദക്ഷിണേഷ്യക്കാരായ വൻകിടക്കാർ അങ്ങിനെ വേദി പുതിയൊരാൾക്ക് വിട്ടുകൊടുക്കില്ല. മാത്രവുമല്ല, ഹീന ജോലികൾക്കായി കയറിവന്നിരിക്കുന്ന നാട്ടിലെ അടിമജനത്തിനെ അങ്ങിനെയങ്ങ് കയറൂരിവിട്ടാലും പ്രശ്നംതന്നെയാണ്.

കഥാനായകൻ തിരിച്ച് ദക്ഷിണേഷ്യയിലേക്ക് വന്നു. അതായത്, ബ്രിട്ടിഷ്-ഇന്ത്യയിലേക്ക്. തിരുവിതാംകൂറിലേക്ക് അല്ലവന്നത്.

വരുമ്പോൾതന്നെ തന്നോട് കൂറുകാണിക്കുന്ന ചിലരോട് ചർച്ച ചെയ്ത്, കുറിക്ക് കൊള്ളുന്ന ഒരു ആദ്ധ്യാത്മിക USP തയ്യാറാക്കി. ബ്രിട്ടിഷ് - ഇന്ത്യയിൽ ഇറങ്ങിയപാടെ, വൻ സാമ്പത്തിക ചിലവിറക്കി പത്ര മാധ്യമങ്ങളിൽ സ്ഥാനം പിടിച്ചു. ഇങ്ഗ്ളിഷ് ഭരണത്തെ തുരത്താൻ പുതിയ ആദ്ധ്യാത്മിക USP ഇറക്കി. ബ്രിട്ടിഷ്-ഇന്ത്യയിലെ ബ്രിട്ടിഷുകാരായ ഉദ്യോഗസ്ഥരിൽ പലർക്കും ഈ ആളെ അങ്ങ് ബോധിച്ചു. ഈ ആൾ നല്ലമനുഷ്യനാണ്.

പിന്നെ പത്രമായി, മാസികയായി, മൈതാന പ്രസംഗങ്ങൾ ആയി.

എന്നാൽ ആർക്കും ചോദിക്കാനുള്ള വിവരം വന്നില്ല, തിരുവിതാംകൂറിലെ ആൾക്ക് ബ്രിട്ടിഷ്-ഇന്ത്യയിൽ എന്താ കാര്യം എന്ന്.

തിരുവിതാംകൂറിൽ ഈ ആളുടെ പിതാവ് പ്രധാന മന്ത്രിയാണ്. അവിടെ പതിനായിരക്കണക്കിന് അടിമ ജനത്തിന് സംരക്ഷണമായിട്ടുള്ളത് മെഡ്രാസ് പ്രസിഡൻസിയിൽ ഉള്ള ഇങ്ഗ്ളിഷ് ഭരണമാണ്. ഈ സംരക്ഷണം ഇല്ലായെങ്കിൽ കോഴിക്കൂടുപോലുള്ള കൂടുകളിൽ ഈ കീഴ്ജനത്തിനെ കൂട്ടമായി പൂട്ടിയിടുമായിരുന്നു, വേണമെങ്കിൽ ഭൂജന്മികൾ. ഈ ഇങ്ഗ്ളിഷ്

ഭരണത്തിന് എതിരായാണ്, കഥനായകന്റെ പദ്ധതികൾ. തിരുവിതാംകൂറിലെ ഭൂജന്മികൾ ഈ ആൾക്ക് പിന്തുണ നൽകി പതാക ഉയർത്തും എന്നതിന് സംശയമില്ലതന്നെ.

ഈ ആളോടാണ് ഈ എഴുത്തിൽ നാരായണ ഗുരുവിനെ താരതമ്യം ചെയ്യാൻ ശ്രമിക്കുന്നത്. പ്രധാന മന്ത്രിയുടെ മകൻ മഹാത്മാവായ സ്ഥിതിക്ക്, നാരായണ ഗുരുവും മഹാത്മാവായല്ലെ പറ്റൂ?

ആദ്യത്തെ ആൾ ആദ്ധ്യാത്മികതയാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. അപ്പോൾ പിന്നെ നാരായണ ഗുരുവിനും അതേ ആവരണം വേണ്ടതല്ലെ?

ആദ്യത്തെ ആൾ ഇങ്ഗ്ളിഷ് ഭരണത്തിന് എതിരായി പൊരുതിയ വ്യക്തിയല്ലെ? നാരായണ ഗുരു ഇങ്ഗ്ളിഷ് ഭരണത്തിനോട് കൂറുകാണിക്കുന്നതായി സൂചന നൽകാൻ പാടുണ്ടോ?.

ഈ വിധം വേണമെങ്കിൽ നാരായണ ഗുരുവിനെ ഉടയാട അണിയിക്കാം. എന്നാൽ ഒന്ന് ചിന്തിച്ചു നോക്കുക, രാജ്യത്തിലെ പ്രധാന മന്ത്രിയുടെ മകൻ പ്രതിനിധീകരിക്കുന്ന രാജ്യത്തിലെ കീഴ്ജനത്തിന്റെ

Go to Main contents

അടിമ അവസ്ഥയെ  എതിർക്കുകയല്ലെ നാരായണ ഗുരു ചെയ്യുന്നത്? പിന്നെ എങ്ങിനെയാണ് ഈ രണ്ട് കൂട്ടരും ഒരേ പക്ഷക്കാരാകുക?

Go to Main contents

## 53. ഗുരുവിന്റെ പൈതൃകം




QUOTE: Narayana Guru, née Nanu, was born on August 28, 1855 to an Ezhava peasant, Madan Asan and his wife Kuttiyamma, in the village of Chempazhanthy near Thiruvananthapuram, in the erstwhile state of Travancore, in British India END OF QUOTE

മുകളിൽ നൽകിയിട്ടുള്ളത് വിക്കീപീടിയയിൽ ഏതോ വൻ ബുദ്ധിമാൻ ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് എഴുതിയ ലേഖനത്തിൽ

നൽകിയ ഒരു വാചകമാണ്. ഈ മുകളിൽ നൽകിയ വാചകത്തിൽ നിന്നും ഏതാനും കാര്യങ്ങൾ എടുത്തുനോക്കുകയാണ്.

ഇദ്ദേഹം ജനിച്ചത് 1855ൽ ആണ്. തിരുവിതാംകൂറിന് അപ്പുറത്തായുള്ള ബ്രിട്ടിഷ്-ഇന്ത്യ അന്ന് ഭരിക്കുന്നത് English East India Company ആണ്. Great Britain ആ രാജ്യത്തെ പിടികൂടുന്നത് 1858ൽ ആണ്.

ശ്രീ നാരായണ ഗുരു ബ്രിട്ടിഷ്-ഇന്ത്യൻ അല്ല. ശുദ്ധ നുണിയിലൂടെയാണ് ഇദ്ദേഹത്തെ പരിചയപ്പെടുത്തുന്നതു തന്നെ.

ശ്രീ നാരായണ ഗുരു ജനിക്കുന്ന കാലത്തുതന്നെ തിരുവിതാംകൂർ രാജ്യത്തിൽ അനവധി സാമൂഹിക പരിഷ്ക്കരണ യത്നങ്ങളും നടന്നുകൊണ്ടിരുന്നു. ഇദ്ദേഹം യഥാർത്ഥത്തിൽ ഈ വിധ സംഭവങ്ങളുടെ ഒഴുക്കിൽപ്പെട്ട് വളർന്നുവന്ന വ്യക്തിയാണ്. ഇദ്ദേഹം അല്ല ഈവിധ സാമൂഹിക പരിഷ്ക്കരണങ്ങൾക്ക് തുടക്കമിട്ടത്. ഈ കാര്യം ഈ വിധം ഇവിടെ പ്രസ്താവിച്ചത്, ഇദ്ദേഹത്തിന്റെ മഹത്വത്തെ ഇടിച്ചുതാഴ്ത്താനല്ല, മറിച്ച്, ഇദ്ദേഹത്തെ അടിസ്ഥാന രഹിതങ്ങളായ വിവരങ്ങൾ

വച്ചുകൊണ്ട് മഹാനാകേണ്ടതില്ല എന്നു പറയാൻ മാത്രമാണ്.

രണ്ടാമത്തെ കാര്യം ഇദ്ദേഹത്തിന്റെ ആദ്യകാല പേര് നാണു എന്നായിരുന്നു. née എന്ന വാക്കിന്റെ അർത്ഥം : originally called. എന്നുവച്ചാൽ ഇദ്ദേഹത്തിന്റെ ആദ്യകാല പേര് നാണു എന്നാണ്. വെറും ഒറ്റവാക്ക് പേര് ഫ്യൂഡൽ ഭാഷകളിൽ വൻ മൂല്യ ഇടിവ് നൽകുന്ന ഒരു കാര്യമാണ്.

ഇദ്ദേഹത്തിന്റെ മാതാപിതാക്കൾ ഈഴവ കർഷകർ ആയിരുന്നു, എന്നത് അടുത്ത കാര്യം. ഉയർന്ന ജാതിക്കാരായ ഭൂജന്മികളിൽ നിന്നുമോ, ഇടജന്മികളിൽനിന്നുമോ സ്ഥലം പാട്ടാടിസ്ഥാനത്തിൽ എടുത്ത് കൃഷിചെയ്യുന്നവർ ആയിരുന്നിരിക്കാം ഇവർ. അതുമല്ലെങ്കിൽ കൃഷിത്തോട്ടങ്ങളിൽ പണിയെടുക്കുന്നവർ ആവാം ഇവർ. അങ്ങിനെയാണെങ്കിൽ ആ വിവരം പറയാൻ പ്രയാസം തോന്നാം. കാരണം, പ്രാദേശിക ഭാഷാകോഡുകളിൽ ഇടിച്ച് താഴ്ത്തപ്പെടുന്നവരാണ് ഹീനനിലവാരത്തിൽ പ്രാദേശിക ഭാഷയിൽ നിർവ്വചിക്കപ്പെടുന്ന തൊഴിലുകൾ ചെയ്യുന്നവർ.

ഇവിടെ എടുത്തുപറയേണ്ടുന്ന ഒരു കാര്യം peasant എന്ന വാക്ക് പറയുന്ന അവസരത്തിൽ,

കൃഷിഭൂമിയുമായി ബന്ധപ്പെട്ട് അന്നുള്ള അതിസങ്കീർണ്ണമായ സാമൂഹിക ബന്ധങ്ങളെക്കുറിച്ചും, ഭൂമിയുടെ മേലുള്ള കൃഷിക്കാരന്റെ അവകാശത്തെക്കുറിച്ചും, പലതും മറഞ്ഞുനിൽക്കും എന്നുള്ളതാണ്. ഭൂമി പാട്ടത്തിന് എടുത്തത് തന്നെ വ്യത്യസ്തമായ കരാറുകൾ പ്രകാരം തന്നെയാവാം. ഈ വിധ സാങ്കേതിക പദപ്രയോഗങ്ങൾ നോക്കുക:

ചുണ്ടി പണയാധാരം (Simple mortgage), മേൽപ്പാട്ടാധാരം lease of usufructs), കൈവശം പണയം Mortgage with possession), കുഴിക്കാണം (Lease, ജന്മം തീര് (Sale) എന്നിങ്ങനെ.

ഇദ്ദേഹത്തിന്റെ അച്ഛന്റെ പേരിന് പിന്നിൽ ആശാൻ എന്ന വാക്ക് സിദ്ധിച്ചതായി കാണുന്നു. ഇത് വാസ്തവവുമാകാം. അതുമല്ലെങ്കിൽ കൃത്രിമായി ചേർത്തതുമാവാം. ആശാൻ എന്ന വാക്ക് പലപ്പോഴും ഒരു അദ്ധ്യാപകൻ എന്നതിനേയാണ് സൂചിപ്പിക്കുക. പിതാവ് അദ്ധ്യാപകനായിരുന്നുവെങ്കിൽ, ഏതുവിധത്തിലുള്ള കാര്യങ്ങളാണ് പിതാവ് പഠിപ്പിച്ചിരുന്നത് എന്ന ചോദ്യം മനസ്സിൽ ഉദിക്കാവുന്നതാണ്. ഇദ്ദേഹം സംസ്കൃത അദ്ധ്യാപകനായിരുന്നു എന്ന് എഴുതിക്കാണുന്നു. കീഴ്ജാതിക്കാരൻ എങ്ങിനെയാണ് അന്ന് ബ്രാഹ്മണ

Go to Main contents

മതത്തിലെ ഭാഷ കൈവശപ്പെടുത്തിയത് എന്ന് മനസ്സിലാകുന്നില്ല.

അതല്ലാ, ഇദ്ദേഹം മലയാളത്തിലെ ലിപികളും, കണക്കിലെ അക്കങ്ങളും അവ കൂട്ടുന്നതും, കിഴിക്കുന്നതും ആണ് പഠിപ്പിച്ചത് എന്നാവാം ശരിയെന്നു പറഞ്ഞാലും പല ചിന്തകളും വരുന്നുണ്ട്. അതേ സമയം ഈ വക കാര്യങ്ങളും യഥാർത്ഥത്തിൽ വൻ കാര്യങ്ങളാണ്. മലയാളത്തിന് പകരം ഇങ്ഗ്ളിഷ് ലിപികളാണ് പഠിപ്പിച്ചിരുന്നത് എങ്കിൽ അതിഗംഭീര കാര്യംതന്നെയാവും. കാരണം ഇത് മാത്രംമതി പഠിച്ചുവരുന്ന വ്യക്തിയ്ക്ക് ഏത് വിധത്തിലുള്ള വിജ്ഞാനവും, അതിന് അനുയോജ്യമായ ആശയവിനിമയ വ്യക്തിത്വവും നേടാനുള്ള വാതിൽ തുറന്നുകിട്ടുവാൻ.

എന്നാൽ പിതാവ് മലയാളം ലിപികൾ ആണ് പഠിപ്പിച്ചിട്ടുണ്ടാവുക എങ്കിൽ ഈ ലിപികൾ പഠിച്ച കീഴ്ജാതിക്കാരൻ പലപ്പോഴും സാമൂഹിക അടിത്തട്ടിൽ കുമ്പിട്ട് നിൽക്കാൻ മാത്രമാവാം പലപ്പോഴും മുന്നോട്ട് നീങ്ങുന്നത്. എന്നാൽ ഗുരുവിന്റെ പിതാവ് സംസ്കൃത അദ്ധ്യാപകൻ ആയിരുന്നു എന്ന് പറയുന്നതിലാണ് മേന്മ.

Go to Main contents

പിതാവിന്റെ പേര് മാടൻ എന്നാണ് കാണുന്നത്. ശ്രീ നാരായണ ഗുരുവിന്റെ പിതാവിന്റെ പേര് മാടൻ എന്നതായത് കൊണ്ട് സ്വാഭാവികമായും ഈഴുവ പ്രസ്ഥാനക്കാർ അവരുടെ ആൺമക്കളുടെ പേര് മാടൻ എന്ന് ഇടാൻ ഇഷ്ടപ്പെടേണ്ടതാണ്. ഉദാഹരണത്തിന്, യേശുവിന്റെ വളർത്തച്ചന്റെ പേര് ജോസഫ് എന്നാണ്. ഈ പേര് പല ക്രിസ്തീയരും സ്വന്തം മകന് ഇട്ട് കണ്ടിട്ടുണ്ട്. കൃഷ്ണന്റെ പിതാവായ ഗോവിന്ദന്റെ പേരും ഇതേ പോലെ ഉപയോഗിച്ചുകാണുന്നുണ്ട്.

മാടൻ എന്നത് പുലയർ, കുറവർ, കാണിക്കാർ, ഈഴവർ, കുശവർ എന്നിവരുടെ പാരമ്പര്യ ആരാധനാ മൂർത്തിയുടെ പേര് ആണ് എന്ന് കാണുന്നു. ചൂള മാടൻ, നിന മാടൻ, മറുത, മല്ലൻ, കരിങ്കാളി, കൊട്ടുതമ്പുരാൻ, ആയിരവല്ലി, പഞ്ചകന്യകകൾ, മാത്താണ്ടൻ പേയ്, ആതിരക്കൊടി പേയ്, പൂച്ച മല്ലൻ പേയ് തുടങ്ങിയ കീഴ് ജനക്കൂട്ടങ്ങളുടെ മറ്റ് ആരാധനാ മൂർത്തികളെക്കുറിച്ചും, NATIVE LIFE in TRAVANCOREൽ സൂചിപ്പിച്ചുകാണുന്നുണ്ട്. ഈ നൽകിയ വിവരങ്ങൾ എത്രത്തോളം ശരിയാണ് എന്ന് അറിയില്ല. എന്നാൽ ഹൈന്ദവമതത്തിലേക്ക് മാറിയ ഈ വിധ ജനക്കൂട്ടങ്ങൾ അവരുടെ പാരമ്പര്യ ആരാധനാ മൂർത്തികളെ ഇന്ന് എത്രകണ്ട് അംഗീകരിക്കുന്നുണ്ട് എന്ന് അറിയില്ല.

ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് മലയാളം വിക്കീപീടിയയിൽ വായിച്ചിതിൽ നിന്നും, മൂന്ന് വ്യത്യസ്ത രീതിയിൽ ഇദ്ദേഹത്തെ മഹത്വപ്പെടുത്താൻ ശ്രമിച്ചതായിക്കാണുന്നു.

ഒന്ന് ഇദ്ദേഹം ബാലപ്രബോധനം, സിദ്ധരൂപം, അമരകോശം, രഘുവംശം, മേഘസന്ദേശം, ശാകുന്തളം തുടങ്ങിയ സംസ്കൃത ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ള ആളാണ്. സംസ്കൃതഭാഷ, പദ്യസാഹിത്യം, നാടകം, സാഹിത്യവിമർശനം, തർക്കശാസ്ത്രം, അലങ്കാരം, തർക്കം, വേദാന്തം, വ്യാകരണം തുടങ്ങിയ കാര്യങ്ങളിൽ പ്രാവീണ്യം ഉള്ള ആളാണ്.

ആത്മോപദേശശതകം, ദൈവദശകം, ദർശനമാല തുടങ്ങി പത്തോളം ദാർശനീകകൃതികളും, ജാതിനിർണ്ണയം, മതമീമാംസ, ജാതിലക്ഷണം തുടങ്ങി ഒൻപതോളം പ്രബോധനകൃതികളും, ഗദ്യപ്രാർത്ഥന, ദൈവചിന്തനം തുടങ്ങി നാലോളം ഗദ്യകൃതികളും, ശിവപ്രസാദപഞ്ചകം, സദാശിവദർശനം, ശിവശതകം തുടങ്ങി പതിനാലോളം ശിവസ്തോത്രങ്ങളും ഷൺമുഖസ്തോത്രം, ഷൺമുഖദശകം തുടങ്ങി ഏഴോളം സുബ്രഹ്മണ്യസ്തോത്രങ്ങളും, ദേവീസ്തവം, മണ്ണന്തല ദേവീസ്തവം തുടങ്ങി അഞ്ചോളം ദേവീസ്തോത്രങ്ങളും ശ്രീ

വാസുദേവാഷ്ടകം, വിഷ്ണവഷ്ടകം എന്നീ വിഷ്ണുസ്തോത്രങ്ങളും ഇദ്ദേഹം എഴുതിയിട്ടുണ്ട് എന്ന് കാണുന്നു.

ഈ വിധ കൃതികളിൽ എന്താണ് പറഞ്ഞിട്ടുള്ളത് എന്ന് ഈ എഴുത്തുകാരന് അറിയില്ല. എന്നാൽ ഇദ്ദേഹം ആഴമേറിയ ചിന്തകളിലും ആത്മീയ നിരീക്ഷണങ്ങളിലും മുഴുകിയിരുന്ന ഒരു വ്യക്തിയാണ് എന്നു തോന്നുന്നു.

ഇദ്ദേഹത്തിന്റെ രണ്ടാമത്തെ മഹത്വമായി സൂചിപ്പിക്കപ്പെടുന്നത്, ഇദ്ദേഹം ദിവ്യജ്ഞാനവും ദിവ്യമായ കഴിവുകളും ഉള്ള ഒരു വ്യക്തിയായിരുന്നു എന്നാണ്. ഹഠയോഗം ഇദ്ദേഹം അഭ്യസിച്ചിരുന്നു എന്ന് എഴുതിക്കാണുന്നു. ഹഠയോഗത്തെക്കുറിച്ച്, ഈ എഴുത്തുകാരന് അറിയില്ല.

QUOTE: മാറാരോഗങ്ങൾ ഭേദമാക്കുകയും, പല അത്ഭുതപ്രവൃത്തികൾ ചെയ്തതായും, മരുത്വാമലയിൽ പോയിരുന്ന് തപസ്സു ചെയ്തതായും ചരിത്രകാരന്മാർ പറയുന്നു. END OF QUOTE

QUOTE: മരുത്വാമലയിലുള്ള വനത്തിലാണ് അദ്ദേഹം സന്ന്യസിച്ചിരുന്നത്. ഇവിടെ വച്ചാണ്

അദ്ദേഹത്തിന് ജ്ഞാനം ലഭിച്ചതായി കരുതപ്പെടുന്നത്. END OF QUOTE.

ഈ വിധ ഉദ്ദരണികൾ വിക്കീപീടിയയിൽ കാണുന്നു. ഇവയുടെ സാധുതയെ ചോദ്യംചെയ്യുന്നില്ല. ശരിയാവാം. അതുമല്ലെങ്കിൽ അതിശയോക്തിയും ആവാം.

പോരാത്തതിന്, ഇദ്ദേഹം കാട്ടിൽ താമസിക്കുന്ന അവസരത്തിൽ പുലികൾ ഇദ്ദേഹത്തിന്റെ അടുത്ത് വന്ന് ഇരിക്കാറുണ്ടായിരുന്നു പോലും. ഇത് ഒരാൾ പറഞ്ഞുകേട്ട കാര്യമാണ്.

ഇവയെല്ലാം ഇദ്ദേഹത്തിന് ഒരു ദിവ്യവ്യക്തിത്വം നൽകാനാണ് സൗകര്യപ്പെടുത്തുന്നത്.

പോരാത്തതിന്, ചട്ടമ്പിസ്വാമികൾ, തൈക്കാട് അയ്യാവ് എന്ന യോഗി, കുമ്മമ്പള്ളിൽ രാമൻപിള്ള ആശാൻ, വെളുത്തേരിൽ കേശവൻ വൈദ്യൻ, പെരുനെല്ലി കൃഷ്ണൻ വൈദ്യൻ, ചട്ടമ്പിയാശാൻ പഴവിളയിൽ മനുവേൽ, നസറത്ത്, മങ്ങാട്ട് വരമ്പെൽ ഔസെഫ്, തയ്യിൽ കൊച്ചുനാണുപിള്ള തുടങ്ങിയവരുമായി ഇദ്ദേഹത്തിന് പലവിധത്തിലുള്ള വ്യക്തിപരമായ ബന്ധവും സൂചിപ്പിച്ച് കാണപ്പെടുന്നു.

ഈ നിൽകിയിട്ടുള്ള വ്യക്തിനാമങ്ങൾ സമൂഹത്തിലെ ഉയർന്നവരുടേതാവാം എന്നാണ് തോന്നുന്നത്. ഈഴവരിലെ വൈദ്യന്മാരും ഉൾപ്പെട്ടേക്കാം. (വൈദ്യൻ എന്ന പേരിനെക്കുറിച്ച് മറ്റ്ചിലകാര്യങ്ങൾ പിന്നീട് പറയാൻ നോക്കാം.) ഈ വ്യക്തിനാമങ്ങൾ പരാമർശിക്കപ്പെടുന്നത്, ഇദ്ദേഹത്തിന്റെ സാമൂഹിക വ്യക്തിബന്ധ മഹിമയെ സൂചിപ്പിക്കാനാണ് ഉപകരിക്കുക.

ഈ മുകളിൽ സൂചപ്പിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ ഇദ്ദേഹത്തിന് ഒരു കീഴ്ജാതിക്കാരന്റെ വ്യക്തിത്വം അല്ല ഉള്ളത് എന്നാണ് തോന്നുന്നത്. പിന്നെ എങ്ങിനെയാണ് ഈഴവ പ്രസ്ഥാനം ഇദ്ദേഹത്തെ കൈവശപ്പെടുത്തുക എന്ന ഒരു ചോദ്യം മനസ്സിൽ കയറിവന്നുപോയി.

നോക്കുക, 1916-ൽ "പ്രബുദ്ധകേരളം" എന്ന പത്രത്തിൽ ശ്രീനാരായണഗുരു പ്രസിദ്ധപ്പെടുത്തിയ ഒരു വിജ്ഞാപനത്തിൽ ഈ വിധം ചില വരികൾ കാണുന്നു:

QUOTE: നാം ജാതിഭേദം വിട്ടിട്ട് ഇപ്പോൾ ഏതാനും സംവത്സരം കഴിഞ്ഞിരിക്കുന്നു. എന്നിട്ടും ചില പ്രത്യേക വർഗക്കാർ നമ്മെ അവരുടെ വർഗത്തിൽപ്പെട്ടതായി വിചാരിച്ച്

Go to Main contents

പ്രവർത്തിച്ചുവരുന്നതായും അത് ഹേതുവാൽ നമ്മുടെ വാസ്തവത്തിന് വിരുദ്ധമായ ധാരണയ്ക്ക് ഇടവന്നിട്ടുണ്ടെന്നും അറിയുന്നു. നാം പ്രത്യേക ജാതിയിലോ മതത്തിലോ ഉൾപ്പെടുന്നില്ല. END OF QUOTE

ഇദ്ദേഹം മാനസികമായും സാമൂഹികമായും ഒരു കീഴ്ജാതിക്കാരൻ അല്ലാ എന്ന് ഇദ്ദേഹത്തിന് മനസ്സിൽ ജ്ഞാനം വന്നിട്ടുണ്ടാവും എന്നത് തീർച്ചയാണ്. ഈഴവ പ്രസ്ഥാനം ഇദ്ദേഹത്തിന്റെ പേര് ഉപയോഗിക്കുന്നതിൽ ഇദ്ദേഹത്തിന് എന്ത് തോന്നിയിട്ടുണ്ടാവും എന്ന് ഈ എഴുത്തുകാരന് അറിയില്ല. ഇദ്ദേഹം ഉപയോഗിക്കുന്ന വാക്കുകൾ നാം എന്നും നമ്മെ എന്നും, നമ്മുടെ എന്നുമാണ്. കീഴ്ജാതിക്കാരോട് ബ്രാഹ്മണത്വം തന്നെയാണ് പ്രദർശിപ്പിക്കുന്നത്. പ്രബുദ്ധകേരളത്തിന്റെ പത്രാധിപരുടെ നിർബന്ധപ്രകാരമാണോ ഈ വിധം ബ്രാഹ്മണത്വം വാക്കുകളിൽ വന്നത് എന്ന് അറിയില്ല.

ഇനി ഇദ്ദേഹത്തിന്റെ മൂന്നാമത്തെ വ്യക്തിത്വത്തെക്കുറിച്ച് ചിന്തിക്കാം. അത് അടുത്ത എഴുത്തിൽ ആവാം എന്നു കരുതുന്നു.

## 54. ഗുരുവിനെ നിർവ്വചിക്കുന്നതിന്റെ പരിധികളും പരിധിക്കപ്പുറവും

ശ്രീ നാരായണ ഗുരുവിന്റെ മൂന്നാമത്തെ വ്യക്തിത്വത്തെക്കുറിച്ച് എഴുതാൻ തുടങ്ങുന്നതിന് മുൻപായി മലയാളം വിക്കീപീഡിയ പേജ് വായിക്കുകയുണ്ടായി.

ശ്രീ നാരായണ ഗുരുവിനെക്കുറിച്ചുള്ള ആ ലേഖനത്തിൽ കണ്ട കൂറെ വിശേഷണങ്ങൾ ഇവിടെ ചേർക്കുകയാണ്. അധികം ആഴത്തിൽ പോകാതെ ഇവയെ ഒന്ന് നോക്കുകയാണ്.

1. QUOTE: കേരളത്തിൽ ജീവിച്ചിരുന്ന സാമൂഹിക പരിഷ്കർത്താവും, നവോത്ഥാനനായകനും END OF QUOTE

ഈ വാക്യം കുറച്ചുകൂടി കൃത്യമായി എഴുതാമായിരുന്നു. ഇദ്ദേഹം ജീവിച്ചത്, തിരുവിതാംകൂർ രാജ്യത്തിലാണ്. കേരളം അന്ന് പിറന്നിട്ടില്ല. മലബാറ് മറ്റൊരു രാജ്യത്തിന്റെ ഭാഗമായിരുന്നു, അന്ന്. 'സാമൂഹിക പരിഷ്കർത്താവും, നവോത്ഥാനനായകനും' എന്ന വിശേഷണം പലരേക്കുറിച്ചും എഴുതിക്കാണുന്ന ഒരു നിർവ്വചനമാണ്.

2. QUOTE: സമൂഹ്യതിന്മകൾക്കെതിരെ പോരാടിയ അദ്ദേഹം കേരളീയ സമൂഹത്തെയാകെ നവോത്ഥാനത്തിലേയ്ക്ക് നയിച്ചു. END OF QUOTE

ഇത് ഒരു അവകാശവാദമാണ്. നവോത്ഥാനത്തിലേയ്ക്ക് നയിച്ചു എന്നു പറയുന്നതിനേക്കാളും കൃത്യതയുള്ള വാചകം, ഇദ്ദേഹം അതിന് ശ്രമിച്ചു എന്നതാവും എന്ന് തോന്നുന്നു. കേരളീയരെ എന്നതിന് പകരം തിരുവിതാംകൂർ രാജ്യത്തിലെ ആളുകളേയും ബ്യട്ടിഷ്-മലബാറിലെ ആളുകളേയും എന്ന് എഴുതിയിരുന്നുവെങ്കിൽ ധാന്യമണിയോളംവരെയുള്ള അതിസൂക്ഷ്മത (granular precision) അവകാശവാദത്തിൽ വരുമായിരുന്നു. അവകാശവാദം എന്നിരുന്നാലും ശരിയായിരിക്കേണം എന്നില്ല.

3. QUOTE: ജാതി വ്യവസ്ഥയെ ചോദ്യം ചെയ്ത ഏറ്റവും പ്രധാനപ്പെട്ട സാമൂഹിക പരിഷ്ക്കർത്താവാണ്. END OF QUOTE

ഇത് വെറും പൊള്ളയായ അവകാശവാദമാകാൻ ഇടയുണ്ട്. കാരണം, ഈ ഉപഭൂഖണ്ഡത്തിലും തിരുവിതാംകൂറിലും ഇതിന് ഏറ്റവും കാര്യക്ഷമമായി ഒരുമ്പട്ടത്, ഇങ്ഗ്ളിഷ് ഭരണമാണ്. പലപ്പോഴും

അനൗപചാരികമായിത്തന്നെയാവാം അവർ ഇത് ചെയ്തത്. ആ ഭരണത്തിന്റെ പ്രവർത്തനത്തോടും, പരിശ്രമത്തോടും, ഈ ഉപഭൂഖണ്ഡത്തിൽ അന്ന് ഉണ്ടായിരുന്ന ആരേയും താരതമ്യപ്പെടുത്താൻ ആവില്ലതന്നെ. ഗുരുവിന്റെ പരിശ്രമങ്ങളെ പുകഴ്ത്തുന്നതിൽ തെറ്റില്ല. എന്നാൽ കാണുന്നതെന്തും അങ്ങ് അവകാശപ്പെടുത്തുന്നത്, ഗുരുവിനെത്തന്നെ അപമാനിക്കുന്ന പരിപാടിയാവാം.

4. QUOTE: ഗുരു, വിദ്യാലയങ്ങളും ക്ഷേത്രങ്ങളും സ്ഥാപിച്ച് അവർണ്ണരുടെ ഉന്നമനത്തിനു വേണ്ടി പ്രവർത്തിച്ചു. END OF QUOTE

വിദ്യാലയങ്ങളും ക്ഷേത്രങ്ങളും സ്ഥാപിച്ചാൽ, കീഴ്ജനം ഉന്നമനപ്പെടും എന്ന് പറയുന്നത് വിഡ്ഢിത്തംതന്നെയാവാം. എന്താണ് ഈ വിധ വിദ്യാലയങ്ങളിൽ പഠിപ്പിച്ചത് എന്നും, ഏത് നിലവാരത്തിലുള്ളവരാണ് അദ്ധ്യാപകരായിരുന്നതെന്നും ആശ്രയിച്ചായിരിക്കും ഈ അവകാശവാദത്തിന് ബലമുണ്ടാകേണ്ടത്. പോരാത്തതിന്, വ്യക്തിയുടെ അന്തസ്സും, വ്യക്തിത്വവും ഉന്നതപ്പെടുത്താനുള്ള എന്ത് സംഗതിയാണ് ഈ വിധ പാഠ്യപദ്ധതിയിൽ ഉണ്ടായിരുന്നിരിക്കുക എന്ന ഒരു കാര്യവും ഉണ്ട്. ഇതിനെക്കുറിച്ച് കൂടുതൽ പറയേണ്ടിയിരിക്കുന്നു.

പിന്നീട്. ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലേയും കീഴ്ജനത്തിൽപ്പെട്ട ചെറുപ്രായക്കാർക്ക് ഔപചാരിക വിദ്യാഭ്യാസം ലഭിക്കുന്നുണ്ട്. സാമൂഹിക ഉന്നമനമൊന്നും അവരിൽ കാണാൻ പറ്റില്ലതന്നെ.

പോരാത്തതിന്, ഈഴവ ജാതിക്കാരൻ ബ്രാഹ്മണ അമ്പലങ്ങൾ പണിതുയർത്തിയാൽ, യഥാർത്ഥത്തിൽ കീഴ്ജാതിക്കാരുടെ പാരമ്പര്യ ദേവതകളും വിശ്വാസമര്യാദകളും മാഞ്ഞുപോകും. അവ മാഞ്ഞുപോകുന്നതാണ് നല്ലത് എന്ന് പറയുന്നുണ്ടെങ്കിൽ, അതിന് കൂടുതൽ അർത്ഥങ്ങൾ വന്നുചേരാം. മാത്രവുമല്ല, ഈ വിധം സ്വന്തം പാരമ്പര്യങ്ങൾ ദൂരയെറിഞ്ഞ്, പാരമ്പര്യമായി അടിമപ്പെടുത്തിയവരുടെ പാരമ്പര്യങ്ങളോട് മമത കാണിക്കുന്നത്, കീഴ്ജനത്തിൽപ്പെട്ട ആളുകളുടെ പിതൃമഹാന്മാർ, അവർ പണ്ടുകാലങ്ങളിൽ വെറും കന്നുകാലിപോലുള്ള അടിമവ്യക്തികൾ ആയിരുന്നിരുന്നാൽപ്പോലും, ഏതുവിധമായിരിക്കാം വീക്ഷിക്കുക എന്നതും ഒരു പ്രശ്നമല്ലേ?

5. QUOTE: അഹിംസാപരമായ തത്ത്വചിന്തയും അദ്ദേഹത്തിൻ്റെ മുഖമുദ്രകളായിരുന്നു. END OF QUOTE

ഈ വാദം ഗാന്ധി അനുയായികളെ ചൊടിപ്പിച്ചേക്കുമോ? ഇല്ലേ? അഹിംസ എന്ന പദ്ധതി, ഈ ഉപഭൂഖണ്ഡത്തിൽ ബുദ്ധൻ, മഹാവീരൻ, അശോകൻ തുടങ്ങി പലരും പറഞ്ഞകാര്യമാണ്. ഈ വാക്ക് വേണമെങ്കിൽ ഏശുക്യസ്കുവിന്റെ കാര്യത്തിലും എടുത്ത് വെക്കാൻ പറ്റുന്നതാണ്.

6. QUOTE: അദ്ദേഹം 1903-ൽ ശ്രീ നാരായണ ധർമ്മ പരിപാലന യോഗം സ്ഥാപിച്ചു END OF QUOTE

ഇത് ശരിയാണോ എന്ന് അറിയില്ല. ഇങ്ഗ്ളിഷ് വിക്കീപീടിയിയിൽ ഈ വിധമാണ് SNDPയെക്കുറിച്ച് പറയുന്നത്: The Sree Narayana Dharma Paripalana Yogam was founded in 1903 with the guidance and blessings of Sree Narayana Guru.

7. QUOTE: മതമേതായാലും മനുഷ്യൻ നന്നായാൽ മതി എന്നാണ് അദ്ദേഹത്തിന്റെ ആപ്തവാക്യം. END OF QUOTE

ഈ ആപ്തവാക്യം, 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്' എന്ന ഗുരുവിന്റെ തന്നെ എന്ന് പറയപ്പെടുന്ന സന്ദേശവുമായി പൊരുത്തപ്പെടുന്നില്ലാ എന്നു തോന്നുന്നു.

8. QUOTE: അതിനു താഴെ നായാടി വരെയുള്ളവർ അവർണ്ണരെന്നും തരം തിരിച്ചിരുന്നു. END OF QUOTE

കന്നുകാലികളെപ്പോലെ നിലനിർത്തിയിരുന്ന അടിമജനത്തിനെക്കുറിച്ച് ഈ ദിക്കിൽ സൂചിപ്പിച്ചു കണ്ടില്ല.

9. QUOTE: അഞ്ചുരൂപ മാസശമ്പളം വാങ്ങുന്ന ഒരൊറ്റ ഈഴവനും അക്കാലത്ത് സർക്കാർ ജോലിയിൽ ഉണ്ടായിരുന്നില്ല. END OF QUOTE

ഇത് ഒരു രേഖപ്പെടുത്തൽ തന്നെയാണ്. കാരണം ഈഴവരും തീയ്യരും ഒരേ ജനമാണ് എന്ന ഈഴവ സംഘടനയുടെ വാദത്തിന് പോറൽ നൽകുന്ന രേഖപ്പെടുത്തൽ ആണ് ഇത്. അന്ന് ബ്യട്ടിഷ് മലബാറിൽ താരതമ്യേനെ വൻ സംഘ്യ മാസവേതനമായി ലഭിക്കുന്ന തീയർ സർക്കാർ സേവനത്തിൽ ഉണ്ടായിരുന്നു.

10. QUOTE: മനുഷ്യരെ എല്ലാവരേയും ഒരേ പോലെ അംഗീകരിക്കാത്ത ഒരു വ്യവസ്ഥിതിയായിരുന്നു അക്കാലത്ത്. END OF QUOTE

ഈ വാചകത്തിലെ വിഡ്ഢിത്തം അല്ലെങ്കിൽ ആഴമില്ലായ്മ ഇതാണ്:

ഇന്നുള്ള ഇന്ത്യാരാജ്യത്തിലെ ഒട്ടുമിക്ക ഭാഷകളും മനുഷ്യരെ എല്ലാവരേയും ഒരേ നിലവാരത്തിലുള്ള വ്യക്തിത്വ അന്തസ്സിന് അവകാശമുള്ളവരായി അംഗീകരിക്കുന്നില്ല എന്നുള്ളതാണ് വാസ്തവം. ഇത് ഇന്ത്യൻ ഉദ്യോഗസ്ഥ വർഗ്ഗത്തിന്റെ പെരുമാറ്റത്തിൽ വളരെ വ്യക്തമായി കാണാവുന്നതുമാണ്.

ഇന്ത്യൻ ഉദ്യോഗസ്ഥർ ബ്രാഹ്മണരും, പിൻബലമില്ലാത്ത സാധാരണ ജനം കുപ്പത്തൊട്ടയിലെ കീഴ്ജാതിക്കാരനും ആണ് എന്ന നിലയിൽത്തന്നെയാണ് ഭാഷയും വ്യവസ്ഥിതിയും നിലനിൽക്കുന്നത്. ഈഴവ സംഘടനയ്ക്ക് ഇതിൽ യാതോരു പരിഭവമോ പരാതിയോ ഉള്ളതായി കാണുന്നില്ല എന്നാണ് തോന്നുന്നത്. ശ്രീ നാരായണ ഗുരുവിനെ പുകഴ്ത്തുന്ന പലരും ഇന്നുള്ള വരേണ്യവർഗ്ഗത്തിൽ പെട്ടവരും, സാധാരണ ജനത്തിനെ ഭാഷാ കോഡുകളിൽ ഹീനജനമായി കാണുന്നവരും ആവാം. വേറേയും കാര്യങ്ങൾ പറയാനുണ്ട്. പിന്നീടാവാം.

11. QUOTE: അവർണ്ണ ജാതിക്കാരാകട്ടെ, ദ്രാവിഡവും പ്രാകൃതമായ ആചാരങ്ങളിൽ പലതും അനുഷ്ഠിച്ചു പോന്നു. END OF QUOTE

ദക്ഷിണേഷ്യയുടെ തെക്കൻ ഭാഗങ്ങളിൽ ഉള്ള എല്ലാവരും ദ്രാവിഡർ ആണ് എന്നും, ദ്രാവിഡ പാരമ്പര്യങ്ങൾ പ്രാകൃമാണ് എന്നും, ക്ഷത്രിയ പാരമ്പര്യങ്ങൾ ആണ് മുന്തിയതെന്നും ഉള്ള ഒരു സൂചന ഈ വാക്കുകളിൽ ഇല്ലേ എന്ന് ഒരു തോന്നൽ. ദക്ഷിണേഷ്യയുടെ തെക്കൻ ഭാഗങ്ങളിൽ വളരെ അധികം വ്യത്യസ്ത ജനക്കൂട്ടങ്ങൾ ഉണ്ട് എന്നതാണ് വാസ്തവം. ഇതിൽ ഏതെങ്കിലും ഒന്ന് ദ്രാവിഡർ ആണ് എങ്കിൽ മറ്റുള്ളവർ ദ്രാവിഡർ അല്ലതന്നെ. എന്നാൽ ഒരേതരം ഭാഷകളിൽ സമാനമായ നിലവാരത്തിൽ ജീവിക്കുന്നവർക്ക് കാലക്രമേണെ മൊത്തമായി പൊതുവായുള്ള പല ശാരീരികവും മാനസികവും ആയ ലക്ഷണങ്ങൾ വന്നു ചേരും എന്നുള്ളതാണ് വാസ്തവം. ഭാഷാ പരമായുള്ള പൊതുവായുള്ള പൈതൃകത്തിന് അതീതമായി, ഇവരെല്ലാം ഒരേ ജനമാണ് എന്ന് ധരിക്കുന്നത് ഒരു തെറ്റിദ്ധാരണമാത്രമാവാം.

12. QUOTE: സവർണ്ണ ദൈവങ്ങളെ സ്വീകരിക്കാൻ തയ്യാറാവാത്ത എല്ലാ വർഗ്ഗങ്ങളേയും താഴ്ന്ന ജാതിക്കാരായി കരുതിയതാണ് ഇതിനു കാരണമായി ഭവിച്ചത്. END OF QUOTE

സവർണ്ണ ദൈവങ്ങളെ കീഴ്ജാതിക്കാർക്ക് നൽകിയിരുന്നുവെന്നും, അങ്ങിനെ ചെയ്യപ്പോൾ

കീഴ്ജാതിക്കാർ അവരെ നിരസിച്ചുവെന്നും ഉള്ള ഒരു ധ്വനി കാണുന്നു എന്നു തോന്നുന്നു. ഈവിധം ഒരു സൂചന ഉണ്ട് എങ്കിൽ അതും വിഡ്ഢിത്തമാണ് എന്ന് ഒരു തോന്നൽ. Edgar Thurston എഴുതിയ Castes and Tribes of Southern Indiaയിൽ കാണുന്നത്, ഒട്ടുമിക്ക ജനക്കൂട്ടങ്ങൾക്കും ബ്രാഹ്മണ പാരമ്പര്യങ്ങളിലേക്ക് കയറിക്കൂടാനുള്ള വ്യഗ്രതയാണ്.

13. QUOTE: ഡോ. പല്പു, സഹോദരൻ അയ്യപ്പൻ, ടി.കെ. മാധവൻ, അയ്യങ്കാളി, ചട്ടമ്പിസ്വാമികൾ തുടങ്ങിയ പലരും അന്ന് സാമൂഹിക പരിഷ്കരണത്തിന് ശ്രമിക്കുകയും അതിൽ വിജയിക്കുകയും ചെയ്തവരാണ്. END OF QUOTE

ശ്രീ നാരായണ ഗുരുവും ഈ മുകളിൽ സൂചിപ്പിക്കപ്പെട്ട വ്യക്തികളും ജനിക്കുന്നതിന് പതിറ്റാണ്ടുകൾക്ക് മുൻപുതന്നെ തിരുവിതാംകൂറിൽ സാമൂഹിക പരിഷ്ക്കരണത്തിന് ഇങ്ഗ്ലണ്ടിൽ നിന്നും വന്ന കൃസ്ത്യൻ മിഷിനറി പ്രസ്ഥാനങ്ങൾ കഠിനമായിത്തന്നെ പരിശ്രമിച്ചിരുന്നു. ഈ പരിശ്രമങ്ങൾക്ക് വൻ സഹായവും സംരക്ഷണവും പ്രോത്സാഹനവും, പതിറ്റാണ്ടുകളോളം ഇമവെട്ടാതെ നിന്നും നോക്കിയും, നൽകിയത്

Go to Main contents

മെഡ്രാസ് പ്രസിഡൻസി ഭരിച്ചുകൊണ്ടിരുന്ന ഇങ്ഗ്ളിഷ് ഭരണമാണ്.

ഈ രണ്ട് കൂട്ടരുടേയും സ്വന്തമായുള്ളതും മൊത്തമായുള്ളതുമായ പരിശ്രമവുമായി താരതമ്യം ചെയ്യുമ്പോൾ, ഈ മുകളിൽ സൂചിപ്പിക്കപ്പെട്ടവരുടെ മാത്രമല്ല, ശ്രീ നാരായണ ഗുരുവിന്റെ ശ്രമങ്ങളും അവയോടൊപ്പം മൊത്തമായിത്തന്നെയെടുത്താലും, ചായക്കോപ്പയിലെ കൊടുങ്കാറ്റ് (storm in a tea-cup) മാത്രമാണ് എന്ന് പറയാം എന്നു തോന്നുന്നു. ഈ പ്രസ്ഥാവന ഗുരുവിനെ അപമാനിക്കാൻ ഉദ്ദേശിച്ചുകൊണ്ടല്ല എഴുതിയത്. മറിച്ച്, ഇദ്ദേഹത്തിന്റെ പ്രവർത്തന വേദിയെ വ്യക്തമായി നിർവ്വചിക്കാൻ മാത്രമാണ് ഉദ്ദേശിച്ചിട്ടുള്ളു. ഇദ്ദേഹത്തിന്റെ പേരിൽ പ്രസ്ഥാനം നടത്തുന്നവർ കയറൂരിവിട്ടതു പോലെയങ്ങ് അവകാശവാദങ്ങൾ നടത്തുന്നതിലുള്ള അപാകത സൂചിപ്പിക്കുക മാത്രമാണ് ഇവിടെ ചെയ്യുന്നത്.

Tellicherry പോലുള്ള ഇടങ്ങളിൽ യാതോരുവിധ സാമൂഹിക ഒച്ചപ്പാടുകൾക്കും ഇടനൽകാതെ ഇങ്ഗ്ളിഷ് ഭാഷാ പ്രചരണത്തിലൂടെ സാമൂഹിക സ്വാതന്ത്ര്യങ്ങൾ നടപ്പിൽ വരുത്തിയ ഇങ്ഗ്ളിഷ് ഭരണത്തേയും പ്രസ്ഥാനങ്ങളേയും ഈഴവപ്രസ്ഥാനത്തോട് താരതമ്യപ്പെടുത്തുന്നത്

തന്നെ തെറ്റാണ്. കാരണം, തിരുവിതാംകൂറിൽ ഈഴവ പ്രസ്ഥാനത്തിന് ജീവനും പോഷണവും ശ്വാസം കഴിക്കാനുള്ള സൗകര്യവും സംരക്ഷണവും നൽകിയത് തന്നെ മെഡ്രാസിലെ ഇങ്ഗ്ളിഷ് സംവിധാനങ്ങളുടെ മേൽനോട്ടമാവാനാണ് സാധ്യത. മേൽനോട്ടം നടത്തി സംരക്ഷണം നൽകിയ പ്രസ്ഥാനത്തിനോട്, സംരക്ഷിക്കപ്പെട്ട ആളുകളെ സാധാരണ ഗതിയിൽ ആരും തന്നെ താരതമ്യം ചെയ്യാറില്ലാ എന്നാണ് തോന്നുന്നത്. മേൽനോട്ടം നടത്തിയത് എല്ലാദിക്കിലും വ്യാപിച്ചുകിടക്കുന്ന പ്രസ്ഥാനമാണ്. മാത്രവുമല്ല സാമൂഹിക സമത്വവും വ്യക്തിത്വ വികസനവും ഉന്നമിടുന്ന മാനസിക തത്ത്വദർശനത്തിനെ സൗകര്യപ്പെടുത്തുന്ന ഭാഷ കൈവശമുള്ളവരാണ് അവർ.

അതേ സമയം, ശ്രീ നാരയണ ഗുരുവും അനുയായികളും ഭക്തരും പ്രസ്ഥാനക്കാരും ഉപഭൂഖണ്ഡത്തിലെ വളരെ സൂക്ഷ്മമായ ഒരു ഇടത്തിൽ ഒതുങ്ങി നിൽക്കുന്നവരാണ്. മാത്രവുമല്ല, അവരുടെ പ്രാദേശിക ഭാഷ മനുഷ്യനെ തമ്മിൽത്തമ്മിൽ അകറ്റിനിർത്തുന്നതും, തമ്മിൽത്തമ്മിൽ അറപ്പും വെറുപ്പും സ്വമേധയാ പ്രകോപിപ്പിക്കുന്നതും ആയതാണ്.

വരുംകാലങ്ങളിൽ വൻ സംഖ്യ മുടക്കിയും അന്തർദ്ദേശീയമായ ശ്രദ്ധ വളർത്താൻമാത്രം വ്യക്തിപ്രഭാവം ഉള്ള ഒരു അഭിനേതാവിനെ വച്ചുകൊണ്ടും ശ്രീ നാരായണ ഗുരുവിനെ അവതരിപ്പിച്ച് ഒരു സിനിമ ഇങ്ഗ്ളിഷിൽ എടുത്ത് ലോകൈകമായി വൻരീതിയിൽ വിജയിപ്പിച്ചെടുത്താൽ, ഇദ്ദേഹത്തിന്റെ പേരും പെരുമയും ലോകൈകമായി വളരാം. Gandhi സിനിമ, ഒരു ദക്ഷിണേഷ്യൻ വ്യക്തിയെ ഇങ്ഗ്ളിഷ് സമ്രാജ്യത്തെ കടത്തിവെട്ടാൻമാത്രം ചരിത്രത്തിൽ ഐതിഹാസികമായ തിരുത്തിയെഴുത്താണ് സൗകര്യപ്പെടുത്തിയത്, മനുഷ്യമനസ്സുകളിൽ

ഈഴവ പ്രസ്ഥാനത്തന്റെ അവകാശവാദങ്ങളിൽ പലപോരായ്മയും കണ്ടതായി തോന്നാറുണ്ട്. അവയിൽ ഒന്ന് ഇങ്ഗ്ളിഷ് ഭരണം എന്ന ആശ്ചര്യകരമായ സംഭവവികാസത്തേയും, അത് തിരുവിതാംകൂറിൽ സാമൂഹത്തിലും മനുഷ്യചിന്താധാരയിലും വിതച്ച വൻ കെട്ടഴിച്ചുവിടലിനേയും കണ്ടില്ലാ, കേട്ടില്ല, അറിഞ്ഞില്ല എന്ന ഭാവമാണ്.

കണ്ണടച്ചാൽ ഇരുട്ടാകും എന്നുള്ളത് വാസ്തവമാകാം. എന്നാൽ, കണ്ണടക്കാതിരുന്നാൽ പകൽവെളിച്ചം പോലെ വ്യക്തമായി കാണാവുന്ന ഒരു കാര്യത്തെ

വാചകങ്ങളിൽ തുളയുണ്ടാക്കി, ആ തുളകളിലേക്ക് തള്ളിയിറക്കി മറച്ചുവെക്കുന്നത് ശരിയാണോ, ആവോ!

Go to Main contents

55. തിരുവിതാംകൂറിൽ സാമൂഹിക വ്യവസ്ഥിതിയിൽ മാറ്റത്തിനായുള്ള വിപ്ളവങ്ങൾ തുടങ്ങിയത് എന്നാണ്

---

ശ്രീ നാരായണ ഗുരുവിനെ കുറിച്ചുള്ള വിക്കീപീടിയ എഴുത്തിലും ഇദ്ദേഹത്തിന്റെ വ്യക്തിത്വത്തെ പ്രശംസിക്കുന്ന മറ്റ് എഴുത്തുകളിലും വ്യക്തമായിത്തന്നെ നിർവ്വചിക്കപ്പെടുന്ന മൂന്ന് വ്യത്യസ്ത വ്യക്തിത്വങ്ങളെക്കുറിച്ച് നേരത്തെ സൂചിപ്പിച്ചിരുന്നു.

ഒന്ന് ഇദ്ദേഹം ഒരു വൻ പണ്ഡിതനും സംസ്കൃത്തിലേയും തമിഴിലേയും അനേകം പ്രചീണ കൃതികൾ വയിച്ചിട്ടുള്ള വ്യക്തിയും ആണ് എന്നും, മറ്റുമാണ്.

രണ്ടാമത്തെ കാര്യം ഇദ്ദേഹം ദിവ്യജ്ഞാനവും ദിവ്യമായ കഴിവുകളും ഉള്ള ഒരു വ്യക്തിയും, ഹഠയോഗം അഭ്യസിച്ചിട്ടുള്ള ആളും ആണ് എന്നും, കൊടും കാടുകളിൽ വസിച്ച് ധ്യാനിച്ചിരുന്നു എന്നും മറ്റുമാണ്.

ഈ മുകളിൽ സൂചിപ്പിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ ഇദ്ദേഹം മാനസികമായും ശാരീരികമായും വ്യക്തിപ്രഭാവത്തിലും

ബ്രാഹ്മണത്വം പിടിച്ചെടുത്തവ്യക്തിയാണ് എന്നുതന്നെയാണ് മനസ്സിലാകുന്നത്.

ഇനി ഇതേ എഴുത്തുകളിൽ നിന്നും കണ്ടെത്താനാവുന്ന മൂന്നാമത്തെ നിർവ്വചനം നോക്കാം. ഇത് ഇദ്ദേഹം ഒരു ഐതിഹാസികനായ സാമൂഹിക പരിഷ്ക്കർത്താവ് ആയിരുന്നു എന്നതാണ്.

വാസ്തവത്തിൽ സാമൂഹികമായി നോക്കിയാൽ ഇതാണ് ഏറ്റവും പ്രസക്തമായിട്ടുള്ള കാര്യം. കാരണം, മുകളിൽ സൂചിപ്പിച്ച സ്വഭാവഗുണങ്ങളും വ്യക്തിപ്രഭാവവും കഴിവുകളും വാസ്തവമെങ്കിൽ, അവ ഈ ഉപഭൂഖണ്ഡത്തിൽ ഒരു പുതിയ കാര്യമല്ലതന്നെ. ബ്രാഹ്മണത്വം ഉള്ളവരും സംസ്കൃത്തിലേയും തമിഴിലേയും പ്രാചീണ സാഹിത്യങ്ങൾ വായിച്ചിട്ടുള്ളവരും, പോരാത്തതിന് ദിവ്യശക്തികളും ദിവ്യജ്ഞാനവും ഉള്ളവർ നിറഞ്ഞുനിൽക്കുന്ന ഒരു പ്രദേശമായിരുന്നു ഈ ദക്ഷിണേഷ്യ എന്ന് ഈ എഴുത്തുകൾ എഴുതിയവർ നിഷേധിക്കും എന്നു തോന്നുന്നില്ല.

പ്രപഞ്ചത്തിന്റെ അറ്റത്ത് എത്തിനിൽക്കുന്നു എന്ന് സ്വയം ധരിക്കുന്ന ഒരു ശൂന്യാകാശ സഞ്ചാരിയുടെ അവകാശവാദം പോലെയാണ്

Go to Main contents

കാര്യങ്ങൾ. താൻ നിൽക്കുന്നിടത്തുനിന്നുമാണ് പ്രപഞ്ചം തുടങ്ങുന്നത് എന്ന് പറയുന്നത് മിക്കവാറും വെറും മിഥ്യാധാരണയാവാൻ സാധ്യതയുണ്ട്. ശ്രീ നാരായണ ഗുരുവിൽനിന്നോ അതുപോലെ തന്നെ നേരത്തെ സൂചിപ്പിക്കപ്പെട്ട മറ്റ് പ്രാദേശിക വ്യക്തികളിൽനിന്നുമോ അല്ല തിരുവിതാംകൂറിൽ സാമൂഹിക പരിഷ്ക്കരണത്തിന് തുടക്കം കുറിക്കപ്പെടുന്നത്.

ഇങ്ഗ്ളിഷ് ഭരണം മലബാറിൽ നടക്കുന്ന കാലത്ത് ഏതാണ്ട് 1836മുതൽ ദക്ഷിണ മലബാറിൽ, കീഴ് ജനത്തിൽനിന്നും ഇസ്ലാമിലേക്ക് ചേർന്ന മാപ്പിളവ്യക്തികളിൽ ചിലർ ഹൈന്ദവരേയും (ബ്രാഹ്മണരേയും) അവരുടെ കൂടെനിൽക്കുന്ന അമ്പലവാസികളേയും അവരുടെ കൈയ്യാളുകളായ നായർമാരേയും ആക്രമിച്ച ഒറ്റപ്പെട്ട സംഭവ പരമ്പരകളുടെ തുടക്കം വന്നിരുന്നു.

ഇതിന് പിന്നിൽ പ്രവർത്തിച്ച സാമൂഹിക ആശയവിനിമയ യാന്ത്രസംവിധാനത്തിലെ പിടിപ്പുകേട് എന്താണ് എന്ന് അന്ന് ഇങ്ഗ്ളിഷ് ഭരണത്തിന് ഒട്ടും തന്നെ മനസ്സിലായില്ല എന്നുവേണം മനസ്സിലാക്കാൻ.

എന്നാൽ ഏതാണ്ട് ഇതേ കാലത്ത് തിരുവിതാംകൂർ രാജ്യത്തിലും സാമൂഹികമായി പല വിധ അട്ടിമറി സംഭവങ്ങൾക്കും തുടക്കംവന്നിരുന്നു.

എന്നാൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങൾ അഞ്ചുതെങ്ങിലും തങ്കശ്ശേരിയിലും മറ്റും പതാക ഉയർത്തിയതുതന്നെ തിരുവിതാംകൂറിലെ സാമൂഹിക ഭാവനയിൽ ഒരു വൻ സ്ഫോടനാത്മകമായ അനുഭവമായിരുന്നു. എല്ലാരേയും ഒരേ നിലവാരത്തിൽ കാണുകയും കൈകാര്യംചെയ്യുകയും ചെയ്യുന്ന ഒരു ഭാഷയും ആ ഭാഷയിലൂടെ ചിന്തിക്കുന്നവരുമാണ് പതാക ഉയർത്തിയത്. സാമൂഹിക അടിത്തട്ടിൽ മാത്രമല്ല, മറിച്ച് ഏവരിലും ഇത് ഒരു വൻ ആശ്ചര്യകരമായ പ്രതീതിയാണ് ഉയർത്തിയത്.

പോരാത്തതിന്, ഈ കൂട്ടർക്ക് പ്രാദേശിക ഭാഷയായ തമിഴും അന്നുള്ള പ്രാകൃത മലയാളവും മറ്റും യാതോരു രീതിയിലും മനസ്സിലാക്കാനോ, സംസാരിക്കാനോ ആവുന്നില്ലതന്നെ. ഇതും ഒരു വൻ കാര്യമാണ്. അതിനാൽത്തന്നെ മൃഗീയ ഭാഷാ കോഡുകൾക്ക് ഈ കൂട്ടരുടെ മനോഭാവത്തെ സ്വാധീനിക്കാനും ആവുന്നില്ലതന്നെ. ഭൂഖണ്ഡ യൂറോപ്യന്മാർക്ക്പോലും ഈ വിധമായുള്ള ഒരു ആശയപരമായുള്ള അന്യപ്രവേശനമില്ലാത്ത (exclusiveness) അവസ്ഥ ലഭിച്ചിരുന്നില്ലതന്നെ.

Go to Main contents

Malabar Manualൽ ഈ സംഭവവികാസവുമായി ബന്ധപ്പെട്ട ഒരു സംഭവം തന്നെ എഴുതിക്കാണുന്നുണ്ട്.

QUOTE: for about November 1697 the Anjengo settlement was violently but unsuccessfully attacked by the Travancoreans on the plea that, the factors were pirates. It may, however, be doubted whether this, their ostensible reason, was the true one, for, as will presently appear, the presence of the English in Travancore was gradually leading to a revolution in that State END OF QUOTE

തർജ്ജമ : അഞ്ചുതെങ്ങിൽ സ്ഥാപിതമായ ഇങ്ഗ്ലിഷ് കച്ചവട സംഘം കടൽകൊള്ളക്കാരാണ് എന്ന് പ്രാദേശിക പിള്ളമാരും മാഡപിമാരും (നാടുവാഴികൾ) പ്രസ്ഥാവിക്കുകയും 1697ൽ അതികഠിനമായി അവിടുള്ള ഇങ്ഗ്ളിഷ് ജീവക്കാരെ ആക്രമിക്കുകയും ചെയ്തു. എന്നാൽ ഇങ്ഗ്ളിഷുകാരുടെ സാന്നിധ്യം പതുക്കെപ്പതുക്കെതിരുവിതാംകൂറിനെ ഒരു സാമൂഹിക വിപ്ളവത്തിലേക്ക് നയിക്കുന്നുണ്ടായിരുന്നു എന്നതാവാം ഈ ആക്രമണത്തിനുള്ള യഥാർത്ഥ കാരണം. തർജ്ജമയുടെ അന്ത്യം

ഇങ്ഗ്ളിഷ് ഭാഷക്കാരുടെ വെറും സാന്നിദ്ധ്യം തന്നെ ചുറ്റുപാടുകളിലും അവരെ അടുത്തുനിന്നു വീക്ഷിക്കുന്നവരിലും വൻ മാനസിക മാറ്റങ്ങൾ വരുത്തും എന്നുള്ളത് ഒരു പൊതുവായുള്ള വാസ്തവാണെങ്കിലും, ഇതിനെക്കുറിച്ച് കൂടുതൽ ആഴത്തിൽ പറഞ്ഞാൽ, ഫ്യൂഡൽ ഭാഷകളിൽ പെട്ടവരിലെ വ്യത്യസ്ത നിലവാരത്തിലുള്ളവരുടെ സാന്നിദ്ധ്യവും മറ്റുരീതിയിൽ ഉള്ള മാനസിക മാറ്റങ്ങൾ വരുത്തും എന്നുള്ളതും വാസ്തവം തന്നെ.

ദക്ഷിണ മലബാറിൽ ഇങ്ഗ്ളിഷ് ഭരണത്തിന് നിയമപരമായ സാമൂഹിക അച്ചടക്കം നിലനിർത്താനുള്ള ബാധ്യസ്ഥതയുണ്ടായിരുന്നെങ്കിലും, യാതോരു രീതിയിലും മനസ്സിലാക്കാൻ പറ്റാത്ത സാമൂഹിക ആശയവിനിമയ യന്ത്രസംവിധാനത്തിൽ ഉള്ള പിശകുകളെക്കുറിച്ച് അവർക്ക് യാതോരു എത്തും പിടിയും കിട്ടിയില്ലതന്നെ. ഈ അറിവില്ലായ്മാ അവസ്ഥയിൽ നിന്നുകൊണ്ടുതന്നെ അവർ ദക്ഷിണ മലബാറിൽ നിയമപരമായി അനുവദിച്ചിട്ടുള്ള രീതികളിൽ നിയമവാഴ്ച നടപ്പിൽ വരുത്താൻ ശ്രമിച്ചിരുന്നു.

തിരുവിതാംകൂറിൽ ഇങ്ഗ്ളിഷ് കൃസ്തീയ മിഷിനറി പ്രവർത്തനം തന്നെ സമൂഹത്തിൽ വൻ പ്രശ്നങ്ങൾ വരുത്തിത്തുടങ്ങിയിരുന്നു. ഈ വക

മിഷിനറിമാർക്കും ഭാഷാ പരമായുള്ള കെണികളെക്കുറിച്ച് കാര്യമായ വിവരം ഇല്ലയിരുന്നു.

1820ൽ നാടാർ സ്ത്രീ ജനങ്ങൾ മാറ് മറയ്ക്കാനുള്ള അവകാശത്തിനായി തെരുവിൽ കൂട്ടമായി ഇറങ്ങി കലഹം നടത്തിയതായി കാണുന്നു. ഇതിനെ ചാണർ ലഹള എന്ന് പേരിട്ടുകാണുന്നു. 1811ൽ ഇങ്ഗ്ളിഷ് കമ്പനി ഉദ്യോഗസ്ഥനും തിരുവിതാംകറിൽ അവരുടെ Residentറ്റുമായ Col Munroവിനെ ദിവാനായി റാണി നിയമിച്ചതിന്റെ അനന്തരഫലമാകാം ഇത്.

Col Munroവിന് പ്രാദേശിക ഭാഷയിലെ മൃഗീയതെക്കുറിച്ച് ചെറുതായി വിവരം ലഭിച്ചിരുന്നുവെങ്കിലും, കീഴ്ജനത്തിനെ അങ്ങ് കയറൂരിവിട്ടാൽ അവർ എന്താല്ലാം അവകാശപ്പെട്ടുതുടങ്ങും എന്നതിനെക്കുറിച്ച് വിവരം പോരായിരുന്നു എന്നു തോന്നുന്നു. കുപ്പായം ധരിക്കാനുള്ള അവകാശം കീഴ്ജന സ്ത്രീകൾക്ക്, പ്രത്യേകിച്ചും കൃസ്തുമതത്തിൽ ചേർന്നവർക്ക് Col Munroയുടെ കാലത്താണ് നൽകപ്പെട്ടത്.

തിരുവിതാംകൂർ രാജകുടുംബം ഘട്ടംഘട്ടമായി കീഴ്ജനത്തിന് സ്വാതന്ത്ര്യങ്ങൾ

നൽകിത്തുടങ്ങിയിരുന്നു. എന്നാൽ ഇങ്ഗ്ലിഷ് ക്രിസ്ത്യൻ മിഷിനറിമാരെ അടുത്തുനിന്നും വീക്ഷിക്കാൻ അവസരം ലഭിച്ച കീഴ്ജനത്തിന് സാമൂഹിക അവകാശങ്ങൾ വാനോളം വേണം എന്ന രീതിയിലേക്കാണ് കാര്യങ്ങൾ നീങ്ങിയത്.

1833ൽ ഷാണർ ക്രിസ്ത്യൻ സ്ത്രീകൾ തെരുവിൽ ഇറങ്ങി. ബ്രാഹ്മണ സ്ത്രീകൾ ധരിക്കുന്ന വസ്ത്രങ്ങൾ ധരിക്കാനുള്ള ധിക്കാരമാണ് അവർക്ക് ഉണ്ടായിരുന്നത്. ഈ കൂട്ടർക്ക് മാറുമറയ്ക്കാനുള്ള (കുപ്പായം ധരിക്കാനുള്ള) അവകാശം ലഭിച്ചിട്ടുപോലും മതിയായില്ല. മാറുമറച്ചാൽ പോര, ബ്രാഹ്മണ സ്ത്രീകൾ ധരിക്കുന്ന അതേ വസ്ത്രം (തോളിലും കഴുത്തിന് ചുറ്റും ധരിക്കന്ന രണ്ടാംമുണ്ടും) അവർക്ക് ധരിക്കാനുള്ള അവകാശം ഉണ്ട് എന്നാണ് അവർക്ക് വന്ന വിവരം.

ശിപായി പട്ടാളക്കാരന് ഓഫിസറുടെ യൂണിഫോം ധരിക്കാൻ അവകാശമുണ്ട് എന്ന ആവശ്യപ്പെടൽ പോലെയാണ് ഈ ആഗ്രഹത്തെ ശൂദ്രരും (നായർമാരും) അവരുടെ മുകളിൽ ഉള്ള ഹൈന്ദവരും വീക്ഷിച്ചത്. ശൂദ്രർ ഈ ധിക്കാരികളെ തെരുവിൽ ഇട്ട് മർദ്ദിക്കുകയോ, വാക്കുകളാൽ ആക്രോശിച്ച് തമർത്തുകയോ ചെയ്തു എന്ന് തോന്നുന്നു. തിരുവിതാംകൂറിൽ

Go to Main contents

ഇങ്ഗ്ളിഷ് ഭരണം അല്ലായിരുന്നു എന്ന് മനസ്സിലാക്കേണ്ടതുണ്ട്. ഇവിടെ ഭരണവും സാമൂഹിക അടിച്ചമർത്തലും ചെയ്യുന്നത് ഒരേ കൂട്ടരാണ്.

1858ൽ ക്വീൻ വിക്ടോറിആ: ബ്രിട്ടിഷ്-ഇന്ത്യയെ കൈവശപ്പെടുത്തിയതോടുകൂടി, കാര്യങ്ങൾ ആകെ മാറിമറിഞ്ഞു. Queen Victoriaയുടെ വിളംബരം പ്രകാരം യഥാർത്ഥത്തിൽ പാരമ്പര്യ അധിപന്മാർക്ക് അവരുടെ പാരമ്പര്യ അവകാശങ്ങൾ ഉറപ്പുവരുത്തുണ്ടായിരുന്നു. കാരണം, ഡെൽഹിയിൽ ശിപായി ലഹള സംഭവിച്ചതുതന്നെ ഇങ്ഗ്ളിഷ് കമ്പനി കീഴ്ജനത്തിനെ കയറൂരിവിട്ടത് പാരമ്പര്യ ഭൂജന്മികളിൽ ജനപ്പിച്ച വിരോധം കാരണമാണ് എന്നാണ് ഇങ്ഗ്ളണ്ടിൽ ലഭിച്ച വിവരം.

നായർമാർ ഈ വിളംബരം കേട്ട്, കാര്യങ്ങൾ മനസ്സിലാക്കി, കീഴ്ജനത്തിനെ അടിച്ചമർത്താൻ തുടങ്ങി. ഷാണർ ക്രിസ്ത്യാനികളിൽ ഈ വിളംബരം മറ്റൊരുവിവരം ആണ് നൽകിയത്. അതായത്, ഈ ഉപദ്വീപിലെ എല്ലാ ജനത്തിനും സാമൂഹിക നീതി ക്വീൻ വിക്ടോറിആ: ഉറപ്പു നൽകുന്നുണ്ട് എന്നാണ് അവർ മനസ്സിലാക്കിയത്. അതു ശരിയാണെങ്കിലും, ആ കാര്യം ബ്രിട്ടിഷ്-

ഇന്ത്യയിലാണ്. തിരുവിതാംകൂർ രാജ്യത്തിൽ അല്ലതന്നെ.

പലയിടത്തും വൻ അടിപിടികൾ തന്നെ സംഭവിച്ചു. ഉയർന്ന ജനത്തിന്റെ ഗതികേടു തന്നെ. അവർക്ക് അടുക്കാൻ പോലും അറപ്പുള്ളവരോട് അവർ അടിച്ചുനിൽക്കണം.

1829ൽ തിരുവിതാംകൂർ റാണി പുറപ്പെടുവിച്ചിരുന്ന വിളംബരപ്രകാരം കൃസ്തീയ മതത്തിലേക്ക് ചേർന്ന ഷാണർ സ്ത്രീകൾക്ക് മാറുമറച്ചുകൊണ്ടുള്ള കുപ്പായം ധരിക്കാം. എന്നാൽ ഉയർന്ന ജനത്തിന്റെ വസ്ത്രങ്ങൾ യാതോരു രീതിയിലും അനുകരിക്കാൻ പാടില്ലതന്നെ. ഇക്കാര്യം വ്യക്തമായി വിളംബരത്തിൽ സൂചിപ്പിക്കപ്പെട്ടിരുന്നു. ഇവിടെ യഥാർത്ഥ പ്രശ്നം സ്ത്രീകളുടെ മാറുമറയ്ക്കുക എന്നുള്ളതായിരുന്നില്ല, മറിച്ച്, കീഴ്ജനം എന്ന നിർവ്വചനം ഒഴിവാക്കണം എന്നത് തന്നെയായിരുന്നു എന്ന് മനസ്സിലാക്കാം. ഷാണർ ക്രിസ്ത്യാനികൾക്ക് അവർ കീഴ്ജനമാണ് എന്ന ധാരണ മാറിത്തുടങ്ങിയിരുന്നു.

Vilavankod, Kalkulam, Eraniel, Agastisvaram, Tovala തുടങ്ങിയ താലൂക്കുകൾ യുദ്ധക്കളം തന്നെയായി മാറി. സർക്കാർ കായികമായിത്തന്നെ ഇടപ്പെട്ടു

എന്നു വേണംമനസ്സിലാക്കാൻ. പോടാ പൂറീമോനെ, പോടി പൂറീമോളെ തുടങ്ങിയ മലയാളത്തിലെ വൻ ആസ്വാധ്യതയുള്ള അസഭ്യവചനങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും പരസ്യമായിത്തന്നെ രണ്ടുകൂട്ടരും ഉപയോഗിച്ചിട്ടുണ്ടാവാം.

രണ്ടുകൂട്ടരും തിരുവിതാംകൂറിൽ നിയമിതനായ British Residentന് പരാതികളും നിവേദനങ്ങളും നിരന്തരം നൽകിത്തുടങ്ങി.

ക്രിസ്ത്യൻ മിഷിനറിമാർ നൽകുന്ന കഥകളും വിവരങ്ങളും വിശ്വസിക്കരുത് എന്ന് ഹിന്ദുക്കളും അവരുടെ കൈയ്യാളുകളും Residentനോട് അഭ്യർത്ഥിച്ചു.

തിരുവിതാംകൂറിൽ കീഴ്ജനത്തിനെ അടിച്ചമർത്തുകയാണ് ചെയ്യപ്പെടുന്നത് എന്ന് കൃസ്ത്യൻ മിഷിനറിമാർ ബ്രിട്ടിഷ്-ഇന്ത്യയിലും ഇങ്ഗ്ളണ്ടിലും പറഞ്ഞുപരത്തുന്നു എന്നത് ഹിന്ദുക്കൾക്ക് വൻ മനോവേദന നൽകി.

1858 ഡിസംബറിൽ രണ്ടുകൂട്ടരും കായികമായിത്തന്നെ ഏറ്റുമുട്ടി. ഉയർന്ന ജനത്തിന്റെ വസ്ത്രങ്ങൾ അനുകരിച്ച് തെരുവിൽ ഇറങ്ങിയ ഷാണർ ക്രിസ്റ്റീയരെ ശൂദ്ര യുവാക്കൾ പരസ്യമായി പിടികൂടി ആക്രമിച്ചു. ഷാണർ

ക്രിസ്ത്യൻ പുരുഷന്മാർ ഉയർന്നജന സ്ത്രീകളെ തിരിച്ചും കൈവെച്ചു.

Maycodeഎന്ന സ്ഥലത്തിൽ ഒരു ക്രിസ്ത്യൻ പള്ളി അഗ്നിക്ക് ഇരയാക്കപ്പെട്ടു. കോട്ടാർ കമ്പോളത്തിൽ വച്ച് വൻ അടിപടിനടന്നു. Erneel എന്ന സ്ഥലത്തെ വലിയ കമ്പോളത്തിൽ കൊള്ളിവെപ്പും അടിപിടിയും കടന്നാക്രമണങ്ങളും കൈയ്യേറ്റങ്ങളും നടന്നു. ക്രീസ്തീയ മതത്തിലേക്ക് മാറാത്ത കീഴ്ജനത്തിൽ പലരും അവരുടെ സാമൂഹിക അധിപന്മാർക്ക് കൂറ് പ്രഖ്യപിച്ചിരിക്കാം.

നാഗർകോവിലിലെ ക്രിസ്ത്യൻ പള്ളിയും Residency ബങ്ഗ്ളാവും കത്തിച്ചു ചാമ്പലാക്കപ്പെട്ടു. British Residentന്റെ സാന്നിദ്ധ്യം കീഴ്ജനത്തിന് വീറും വാശിയും ധൈര്യവും നൽകുന്നുണ്ട് എന്ന് ഹൈന്ദവർക്ക് തോന്നിയിട്ടുണ്ടാവാം.

രണ്ട് പ്രദേശങ്ങളിൽ മിഷിൻ സ്കൂളുകൾ കത്തിച്ചു നശിപ്പിക്കപ്പെട്ടു. Thittoovellay എന്ന സ്ഥലത്ത് ഒരു ഷാണർ വ്യക്തിയേയും ഭാര്യയേയും ശൂദ്രർ കൈവെച്ചു, ആക്രമിച്ചു. അവരുടെ വീടും ചുറ്റുമുള്ള 27വീടും കത്തിച്ചുകളഞ്ഞു.

അഗസ്ഥീശ്വരത്തെ ഷണർമാർ ആളും പണവും ശേഖരിച്ച് സർക്കാരിനോട് ഏറ്റുമുട്ടാൻ തയ്യാറാവുകയാണ് എന്ന ഒരു കഥയും പരന്നു. അവർ ഉയർന്നജന വീടുകൾ ആക്രമിക്കാനും കൊള്ളയടിക്കാനും പദ്ധതിയിടുന്നു എന്നും കേട്ടറിവ് വന്നിട്ടുണ്ടാവും. തിരുവിതാംകൂറിന്റെ അതിർത്തി പ്രദേശങ്ങൾക്ക് തൊട്ടപ്പുറത്തുള്ള ബ്യട്ടിഷ്-ഇന്ത്യയിലെ ഷാണർമാരും ഈ കൂട്ടരുടെ കൂടെച്ചേർന്നേക്കാം.

നായർ ബ്യഗെഷ്ഡ് എന്ന പേരിൽ അറിയപ്പെട്ടിരുന്ന തിരുവിതാംകൂർ പട്ടാളത്തെ സർക്കാർ തെരുവിൽ ഇറക്കി. പോലീസും ഇറങ്ങി. നിയമസമാധാനം പുന:സ്ഥാപിക്കപ്പെട്ടു.

രണ്ടുകൂട്ടരും 1829ലെ രാജവിളംബരത്തിലെ നിമങ്ങൾക്ക് അനുസൃതമായി ജീവിക്കണം എന്ന് സർക്കാർ ആവശ്യപ്പെട്ടു. മാറ്റങ്ങൾക്ക് വേണ്ടി നിവേദനം നൽകാം. എന്നാൽ സ്വന്തം നിലയിൽ നിയമങ്ങൾ സൃഷ്ടിക്കുകയോ അവ തിരുത്തുകയോ ചെയ്യരുത്.

മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിലെ ഉദ്യോഗസ്ഥർക്ക് അവരുടെ നിയമപരമായുള്ള അധികാര പരിധിയെക്കുറിച്ച് വ്യക്തമായ അറിവില്ലായിരുന്നു എന്നു തോന്നുന്നു. ക്യസ്ത്യൻ

മിഷിനറിമാരുടെ നിവേദനങ്ങൾ വായിച്ച്, കാര്യങ്ങൾ മനസ്സിലാക്കി, അവർ തിരുവിതാംകൂർ രാജകുടുബത്തിന്മേൽ വൻ സമ്മർദ്ദം തന്നെ നടത്തി. രാജകുടുംബവും വിഷമിച്ചുകാണും.

ബ്രിട്ടിഷ്-ഇന്ത്യക്കോ ഇങ്ഗ്ളണ്ടിനോ ബ്രിട്ടണിനോ യഥാർത്ഥത്തിൽ തിരുവിതാംകൂറിന് മേൽ നിയമപരമായി കാര്യമായ യാതോരു അധികാരവും ഇല്ലതന്നെ. എന്നാൽ ഇങ്ഗ്ളിഷ് ഭരണത്തെ ധിക്കരിച്ചാൽ, തിരുവിതാംകൂർ ഒറ്റപ്പെടും. പലരും കടന്നു പിടികൂടു. രാജകുടുംബം പെരുവഴിയിൽ പെട്ടുപോകും.

ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരുടെ നിരന്തരമായ നിർബന്ധത്തിന് വഴങ്ങി, ഷാണർ സ്ത്രീകൾക്ക് അവർക്ക് തോന്നുന്ന ഏത് വിധ വസ്ത്രവും ധരിക്കാം എന്ന വിളംബരം തിരുവിതാംകൂർ രാജകുടുംബം പുറപ്പെടുവിച്ചു. ഇത് സംഭവിച്ചത് 1859ൽ ആണ്.

പിന്നീട് നാരായണ ഗുരു എന്ന പേരിൽ അറിയപ്പെട്ട നാണു എന്ന ഈഴവ വ്യക്തി ജനിക്കുന്നത് 1855ൽ ആണ്. ഫ്യൂഡൽ ഭാഷയിലെ വാക്കുകളുടെ ബലം ശ്രദ്ധിക്കുക.

## 56. ചെറിയ ആൾ വൻ കാര്യം ചെയ്യാൻ ഒരുമ്പെട്ടാൽ

ഫ്യൂഡൽ ഭാഷകളിൽ ഒരു സാധാരണ വ്യക്തിയെ ചർച്ചയ്ക്കും നിരൂപണത്തിനും അപഗ്രഥനത്തിനും പഠനത്തിനും വിധേയമാക്കുന്ന അതേ ഭാവത്തിൽ, ദിവ്യനായി നിർവ്വചിക്കപ്പെടാനായി ശ്രമിക്കപ്പെടുന്ന ഒരു വ്യക്തിയെ ഈ വിധ കാര്യങ്ങൾക്ക് വിധേയനാക്കുന്നത് പലപ്പോഴും പലവിധ പരിമിതകൾക്കുള്ളിൽനിന്നും ചെയ്യുന്നതാവും ഉത്തമം.

ഉദാഹരണത്തിന് ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ഭരണത്തിനും, അതിനാൽത്തന്നെ ഈ വൻ പ്രദേശത്ത് പലവിധ പോസിറ്റിവായ സാമൂഹിക മാറ്റങ്ങൾക്ക് കാരണക്കാരനുമായ Robert Cliveനെ ഇങ്ഗ്ളിഷ് വിക്കീപിഡിയയിലും മറ്റും ചർച്ചയ്ക്ക് വിധേയനാക്കുന്ന അവസരത്തിൽ, ഇദ്ദേഹം വെറും ഒരു കീഴ്ജീവനക്കാരനായ ഗുമസ്ഥനായിരുന്നുവെന്നും, സ്കൂൾ വിദ്യാഭ്യാസ കാലത്ത് തനി തെമ്മാടിയായി തെരുവിൽ ചുറ്റിനടന്ന ആളാണെന്നും, വഞ്ചകനായിരുന്നുവെന്നും കള്ളനായിരുന്നുവെന്നും, കൈക്കൂലിവാങ്ങി സമ്പത്ത് വളർത്തിയെടുത്ത ആളാണെന്നും,

Go to Main contents

വിഷാദരോഗിയായിരുന്നുവെന്നും മയക്കുമരുന്നിന് അടിമപ്പെട്ട ആളായിരുന്നുവെന്നും ആത്മഹത്യാ മോഹമുള്ള ആളായിരുന്നുവെന്നും മറ്റും, യാതോരു നിയന്ത്രണവുമില്ലാത്ത വാക്കുകളിൽ വ്യക്തമായിത്തന്നെയോ, അതുമല്ലെങ്കിൽ സൂചനകളിലൂടെയോ വായനക്കാരനെ അറിയിക്കാൻ ഇന്നുള്ള ഇന്ത്യൻ അക്കാഡെമിക്ക് പണ്ഡിതന്മാർ അവരുടെ തരംതാണ വിവരവിജ്ഞാനങ്ങളും, പാഴ്വലെക്ക് പോലും ഉപകാരമില്ലാത്ത അവരുടെ വൻ വിലപിടിപ്പുള്ള സമയവും ഉപയോഗിക്കുന്നുണ്ട്.

ഇങ്ഗ്ളിഷിൽ ഈ വിധ എഴുത്തുകൾ എഴുതുന്ന അവസരത്തിൽ, വാക്ക് കോഡുകളിൽ ആന്ദോളനത്തിന് സാധ്യതയില്ല. കാരണം, He, His, Him തുടങ്ങിയ വാക്കുകൾക്ക് ഇങ്ഗ്ളിഷിൽ ഇരട്ടഭാവമോ (dichotomy) ത്രിശാഖിത്വമോ (trichotomy) ഇല്ലതന്നെ. ഫ്യൂഡൽ ഭാഷകളിൽ കാര്യങ്ങൾ തികച്ചും വ്യത്യസ്തമാണ്. മുകളിൽ സൂചിപ്പിച്ച വാക്കുകളിൽ നിർവ്വചിക്കപ്പെടുന്ന വ്യക്തിയെ അദ്ദേഹം, അവർ എന്നൊക്കെ ഉപയോഗിച്ച് പരാമർശിക്കാൻ വളരെ പ്രയാസമാണ്. (ഇതിന് ഒരു ഒഴിവാക്കൽ (exception) വരുന്നത്, ഇന്ത്യൻ സർക്കാർ ഉദ്യോഗസ്ഥരുടെ കാര്യത്തിൽ മാത്രമാണ്. അവരെക്കുറിച്ച് എന്ത്

മോശം അഭിപ്രായമുണ്ടെങ്കിലും, വാക്കുകളിൽ വൻ ബഹുമാനവും, ശരീരത്തിൽ വൻ അടിയാളത്തവും നിർബന്ധമാണ്.)

അതേ സമയം ദിവ്യവ്യക്തിയുടെ വ്യതിചലിച്ച പെരുമാറ്റങ്ങൾ ആ ദിവ്യത്വം അംഗീകരിക്കുന്നവരുടെ ഇടയിൽ കാര്യമായ ഒരു പ്രശ്നം ആവില്ലതന്നെ. സാറ് ചെറുതായി ഒരു ലൈംഗിക വ്യംഗ്യോക്തി (sexual innuendo) ഉപയോഗിച്ചാൽ കാര്യമായ പ്രശ്നം വന്നേക്കില്ല. എന്നാൽ അവൻ, ചെക്കൻ, ചെറുക്കൻ, അയാൾ തുടങ്ങിയവർ ഇതേ കാര്യം ചെയ്താൽ വൻ പ്രശ്നം തന്നെയായേക്കാം.

ശ്രീ കൃഷ്ണന്റെ കാര്യം തന്നെയെടുക്കാം.

ചന്ദനക്കൽപ്പടവിങ്കൽ ചേലയെല്ലാമഴിച്ചിട്ട്
ചഞ്ചലമിഴിമാർ മുങ്ങിക്കുളിക്കും നേരം
പട്ടുചേല കട്ടുവാരി പൊന്നരയാൽക്കൊമ്പിലേറി
കുത്തഴിച്ചു ചുളിനീർത്തി മടക്കിത്തൂക്കി
...........................
കണ്ണനവനിരുന്നപ്പോൾ കാളിന്ദിതരംഗങ്ങൾ
കന്യമാരെപ്പുണരുന്നതൊളിച്ചുകണ്ടു
പങ്കജാക്ഷൻ......
...........................................
മുട്ടിനോളം നീരിൽമുങ്ങി മുടിയുലമ്പും കന്യമാർ

മുത്തുവളക്കയ്യുകളാൽ മാറിടം പൊത്തി
കന്യകമാർ കൈകൾ നീട്ടി കള്ളനവൻ ചേലനൽകി
വെണ്ണിലാവിലവരുടെ നാണം തിളങ്ങി

Search Youtube for : Pankajakshan Kadal Varnan Panchashara Roppan Krishnan

ഈ വിധ ലീലാവിനോദങ്ങൾ ഭക്തിയിൽ വൻ മായാലഹരിത്തന്നെ നൽകാം.

എന്നാൽ, ശ്രീ നാരായണ ഗുരുവിന്റെ കാര്യത്തിൽ, കീഴ്ജീവനക്കാരൻ, ഗുമസ്തൻ, സ്കൂളിൽ പോകാതെ ചുറ്റിത്തിരിഞ്ഞുനടന്നവൻ, തെമ്മാടി, തെരുവു ഗുണ്ടാ, വഞ്ചകൻ, കൈക്കൂലിക്കരൻ, അത്യാഗ്രഹി, അമിത സമ്പത്ത് വാരിക്കൂട്ടിയ ആൾ, വിഷാദരോഗി, മയക്കുമരുന്നിന് അടിമ, ആത്മഹത്യാഭാവമുള്ള ആൾ, ലൈംഗിക അരാജകത്വം ഉള്ളയാൾ, വഷളൻ എന്നൊന്നും സൂചിപ്പിക്കാൻ പോലും യാതോരു ഇടവും കാണുന്നില്ലതന്നെ.

എന്നാൽപോലും, ഇദ്ദേഹത്തെ ഒരു സാധാരണ വ്യക്തിയെന്ന രീതിയിൽ ചർച്ചക്ക് വിധേയനാക്കുന്നതുതന്നെ ഭാഷാ കോഡുകളിൽ പ്രശ്നം നൽകിയേക്കാം.

എഴുത്ത് മുന്നോട് കൊണ്ടുപോകുന്നതിന് മുൻപുതന്നെ ഒരു കാര്യം സൂചിപ്പിക്കാം എന്നു തോന്നുന്നു. ഓരോ വ്യത്യസ്തമായ മണ്ഡലങ്ങളിൽ പ്രവർത്തിച്ച വ്യക്തിയേയും പഠനത്തിന് വിധേയനാക്കുന്ന അവസരത്തിൽ, ഏറ്റവും ഉചിതം ആ വ്യക്തി പ്രതിനിധാനം ചെയ്യുന്ന മണ്ഡലത്തിൽ ആ വ്യക്തിക്ക് ഉള്ള പ്രസക്തിയിലാണ് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് എന്നാണ് തോന്നുന്നത്.

Sir Isaac Newtonനെക്കുറിച്ച് സംസാരിക്കുന്ന വേദിയിൽ, ക്ലാസിക്കൽ മെക്കാനിക്സിലും, മറ്റ് ഊർജ്ജതന്ത്രവേദികളിലും Occultismത്തിലും മറ്റും ഇദ്ദേഹം ചെയ്ത പ്രവർത്തനങ്ങളിലും നിരീക്ഷണങ്ങളിലുമാണ് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് എന്നു തോന്നുന്നു. അല്ലാതെ ഇദ്ദേഹത്തിന്റെ വ്യക്തിപരമായ ജീവിത ചെയ്തികളിൽ പോയി കണ്ണ് പതിപ്പിച്ചാൽ, മറ്റുവല്ലതും കണ്ടുപിടിച്ചാൽ, പഠനം ആകെ പാളിപ്പോയേക്കാം.

ശ്രീ നാരായണ ഗുരുവിനെക്കുറിച്ച് യാതോരുവിധ നിഷേധാത്മകമായ വിവരവും ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ വന്നുപെട്ടിട്ടില്ല എന്നുതന്നെ പറയാം.

എന്നാൽത്തന്നെ ഇദ്ദേഹത്തെ തിരുവിതാംകൂറിൽ പിറന്ന ഒരു കുട്ടിയായും, കൗമാരപ്രായക്കാരനായും, യുവാവായും, സാമൂഹിക പ്രവർത്തകനായും പലരുടേയും ഗുരുവായും മറ്റും ഒരു ഫ്യൂഡൽ ഭാഷയിൽ വീക്ഷിക്കുമ്പോൾ, വളരെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. കാരണം, അവൻ, അയാൾ തുടങ്ങിയ വാക്കുകളുടെ പിടിവലിയിൽ പെട്ടുപോകാൻ സാധ്യതയുള്ള കാര്യങ്ങൾ വളരെ ശ്രദ്ധയോടുകൂടി പറയേണ്ടിവരും.

ഈ ഒരു പ്രശ്നം ഈ ഉപദ്വീപിൽ കാലാകാലങ്ങളായി നിലനിന്നിരുന്ന ഒരുകാര്യമാണ്. ഇതിനാൽത്തന്നെ പലകാര്യങ്ങളേയും ഇങ്ഗ്ളിഷിൽ പഠനത്തിന് വിധേയമാക്കുന്ന അതേ ലാഘവത്തോടും, അനായാസതയിലും ചർച്ചചെയ്യാൻ പറ്റില്ല, പാടില്ല.

അവൻ, അയാൾ തുടങ്ങിയ വാക്കുകളായി നിർവ്വചിക്കപ്പെടാൻ സൗകര്യം നൽകുന്ന വിവരങ്ങൾ പറയുന്നതുതന്നെ ആ വ്യക്തിയെ ആക്രമിക്കുന്ന കാര്യമായി ഭവിക്കും.

ഇവിടെ ഇത്രയും വിശാലമായി ഈ കാര്യം പറഞ്ഞത്, ഒരു കാര്യം വ്യക്തമാക്കാനാണ്. ശ്രീ നാരായണ ഗുരു എന്ന വ്യക്തിയെക്കുറിച്ച്

പറയാതെ തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം ബ്രിട്ടിഷ്-മലബാറിലേക്ക് നോട്ടമിട്ടകാര്യം പറയാൻ പറ്റില്ല. എന്നാൽ, ഈ വിധ കാര്യങ്ങൾ വളരെ വ്യക്തമായി പറയുന്ന അവസരത്തിൽ, ശ്രീ നാരായണ ഗുരുവിനെ തരംതാഴ്ത്താൻ യാതോരു രീതിയിലും ഉദ്ദേശിക്കുന്നില്ല. മറിച്ച്, തിരുവിതാംകൂറിലെ കീഴ്ജനത്തിൽ പെട്ട ഒരു വ്യക്തിയെന്ന നിർവ്വചനത്തിൽ ഉള്ള ആ ആളുടെ ആത്മധൈര്യവും ദൃഢനിശ്ചയവും മറ്റും ആണ് വ്യക്തമാകേണ്ടത്.

ഇവിടെയാണ് പ്രശ്നം. ദിവ്യനാണ് ഈ വിധ കാര്യങ്ങൾക്ക് ഒരുമ്പെടുന്നതെങ്കിൽ ആത്മധൈര്യത്തിന്റേയും മനഃശക്തിയുടേയും കാര്യം ഉദിക്കുന്നില്ലതന്നെ. മഹാനാണ് ചെയ്തത്. സാധാരണക്കാരനല്ല.

എന്നാൽ വാസ്തവം നേരെ മറിച്ചാണ്. സാധാരണക്കാരനായ വ്യക്തിയാണ് ധൈര്യവും നിശ്ചയദാർഢ്യവും പ്രകടിപ്പിച്ചത്.

ഫ്യൂഡൽ ഭാഷയിൽ ഏതാണ് സ്വീകാര്യം? വെറും സാധരണക്കാരൻ വൻ ധൈര്യവും വ്യക്തിത്വവും വിവരവിജ്ഞാനവും മറ്റും പ്രകടിപ്പിച്ചതോ, അതോ മഹാൻ തനിക്ക് വളരെ നിസ്സാരമായ കാര്യം ചെയ്ത് കാണിച്ചതോ?

Go to Main contents

മഹാൻ നിസ്സാരകാര്യം ചെയ്ത് കാണിച്ചതിൽ യഥാർത്ഥത്തിൽ വലിയ കാര്യം ഇല്ലതന്നെ. എന്നാൽ അതാണ് ആദരിക്കപ്പെടുക.

മറിച്ച് നിസ്സാരനായ സാധാരണക്കാരൻ ഇത്രമാത്രം ധൈര്യം കാണിച്ചാൽ, അത് വൻ സംഭവം തന്നെയാണ്. തെമ്മാടിത്തരവും അഹംഭാവവും അരുതാത്തത് ചെയ്തതുമാവാം.

ഇതിനുള്ള ശിക്ഷ നോക്കുക:

QUOTE from Wikipedia ജാതിയുടെ ഏറ്റക്കുറച്ചിൽ നോക്കിയാണ് കുറ്റങ്ങൾക്ക് ശിക്ഷ വിധിച്ചിരുന്നത്. അവർണ്ണർക്ക് ഏർപ്പെടുത്തിയിരുന്ന ശിക്ഷകൾ അതിക്രൂരമായിരുന്നു. ചെറിയ കുറ്റങ്ങൾക്കുപോലും അവയവങ്ങൾ മുറിച്ചു കളഞ്ഞിരുന്നു. ചിത്രവധം അക്കാലത്ത് നടപ്പിലിരുന്ന ഏറ്റവും ക്രൂരമായ ശിക്ഷാവിധിയായിരുന്നു. പൃഷ്ടത്തിൽ നിന്നും കമ്പിയടിച്ചുകയറ്റി നാട്ടിനിറുത്തി കൊലചെയ്യുന്നതിനാണ് ചിത്രവധം എന്നു പറഞ്ഞിരുന്നത്. രണ്ടും മൂന്നും ദിവസം അവർ അങ്ങനെ കിടന്നു അന്ത്യശ്വാസം വലിക്കും. END OF QUOTE

Go to Main contents

ഇത്രമാത്രം ഭീകരമായ ശിക്ഷാവിധികൾ കാലാകാലങ്ങളായി നടപ്പിൽ ഉണ്ടായിരുന്ന രാജ്യത്തുനിന്നുകൊണ്ടാണ് വെറും നാണുവെന്ന വ്യക്തി സാമൂഹിക അടുക്കുംചിട്ടയിലും മലക്കംമറിച്ചിടലിന് ശ്രമിച്ചത്. വളരെ മയവും മിനുസമുള്ളതുമായ വാക്കുകളിൽ. എന്നാൽ അപ്പോഴേക്കും നാണുവാശാൻ എന്ന ചെറിയ തോതിലുള്ള ബഹുമാന നിർവ്വചനം കൈവശപ്പെടുത്തിയിരുന്നു. അത് ഒരു സംരക്ഷണ വലയം ചെറിയതോതിലെങ്കിലും നൽകും.

വെറുതേയൊന്ന് ആലോചിച്ചു നോക്കൂ.

അദ്ധ്യാപകർ നിത്യവും വിദ്യാർത്ഥികളെ നീ, എടാ, എടീ, എന്താടാ, എന്താടീ എന്നെല്ലാം രീതിയിൽ നിർവ്വചിക്കുന്നു. കാലാകലങ്ങളായി ഇതിൽ യാതോരു പ്രശ്നവും ഇല്ലതന്നെ.

എന്നാൽ ഒരു ദിവസം ഇങ്ഗ്ളിഷുകാരോടൊപ്പം ജീവിച്ചുവളർന്ന പുതിയതായി ചേർന്ന വിദ്യർത്ഥി, യാതോരു സംഭ്രമമോ അസ്വാസ്ഥ്യമോ അക്രമഭാവമോ ഇല്ലാതെ വളരെ സൗമ്യമായും മൃദുലമായും അദ്ധ്യാപകനെ തിരിച്ചും നീ എന്ന് സംബോധന ചെയ്യുന്നു.

ഇങ്ഗ്ളിഷുമാത്രം മനസ്സിലാകുന്ന ഒരു വ്യക്തിക്ക് ആ സ്ഥലത്ത് സംഭവിച്ച സാമൂഹിക പൊട്ടിത്തെറി മനസ്സിലാകില്ലതന്നെ. എന്നാൽ, അദ്ധ്യാപകന്, മനോനിയന്ത്രണം നിലനിർത്താൻ വൻ സന്നാഹങ്ങൾ തന്നെ ആവശ്യംവന്നേക്കാം. എന്നാൽ അദ്ധ്യാപകൻ ദുഷ്ടനോ അസുരനോ ഒന്നുംതന്നെയല്ലതന്നെ.

കീഴ്ജനത്തിൽ പെട്ട വ്യക്തിയാണ് ആശയവിനിമയ ചട്ടങ്ങളിൽ മലക്കംമറിച്ചൽ സംഭവിപ്പിച്ചിട്ടുള്ളത്. അയാളുടെ (അവന്റെ) നെഞ്ച് തുളച്ച്, ആ തുളയിൽ ഉരുക്കുരുക്കിയൊഴിക്കാനുംമാത്രം പ്രചോദനം നൽകുന്ന വിഷം കയറിയിരിക്കും, അദ്ധ്യാപകന്റെ മനസ്സിൽ.

എന്നിട്ടും, ബ്രാഹ്മണ ദൈവമായ ശിവനെ ഒരു ഹീനദൈവ ഭാവത്തിൽ അവതരിപ്പിച്ച നാണുവിന് / നാണു ആശാന് കാര്യമായ ആപത്ത് ഒന്നുതന്നെ സംഭവിച്ചില്ലതന്നെ!

മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ അദൃശ്യമായതും ഇന്ദ്രിയഗോചരമല്ലാത്തതുമായ മേൽനോട്ടം തിരുവിതാംകൂറിനുമേൽ പടർന്നുകിടന്നിരുന്നു എന്ന് ഓർക്കേണം.

## 57. സ്മാർട്ട് ഡിവൈസ് നൈപുണ്യവും സാമൂഹിക പരിഷ്ക്കരണവും

നാരായണ ഗുരുവായി വളർന്ന നാണുവിനെ ഒരു സാധാരണ വ്യക്തിയായി കണ്ടുകൊണ്ട് പ്രതിപാദിക്കാൻ ഫ്യൂഡൽ ഭാഷകളിൽ വളരെ പ്രയാസം തന്നെയാണ്.

തിരുവിതാംകൂറിലെ കീഴ്ജാതിക്കാരനായ വ്യക്തിയെക്കുറിച്ചാണ് സംസാരിക്കുന്നതെങ്കിൽതന്നെ ആളെ ഇടിച്ചുതാഴ്ത്തുന്ന ഭാവം മനസ്സിൽ കയറും. കാരണം, തമിഴും, മലയാളവും ആ രീതിയിൽ തന്നെയാണ് വ്യക്തികളെ വീക്ഷിക്കുന്നത്.

അതിനാൽത്തന്നെ ഗുരുവിന്റെ ശിരസ്സിന് ചുറ്റും ഒരു ദിവ്യമായ ദീപ്തിവലയവും, ശരീരത്തിലും വ്യക്തിത്വത്തിലും ഒരു ബ്രാഹ്മണത്വത്തിന്റെ തേജോവലയവും സൃഷ്ടിച്ചേപറ്റൂ. ഭാഷ ആ വിധമുള്ളതാണ്. ഈ വിധ വലയങ്ങൾ ഇല്ലതെ ഒരു വൻ ഐഏഎസ്സുകാരന് പോലും ജനങ്ങളോട് ഇടപഴകാൻ പറ്റില്ലതന്നെ. അതാണ് ഈ ഉപഭൂഖണ്ഡത്തിലെ സാമൂഹിക യാഥാർത്ഥ്യവും വാസ്തവവും.

വിക്കീപീഡിയയിലും മറ്റു ചില എഴുത്തുകളിലും ശ്രീ നാരായണ ഗുരുവിന്റെ ബ്രാഹ്മണ സിദ്ധികളും ബ്രാഹ്മണ ബന്ധങ്ങളും ആണ് ഊന്നിക്കാണുന്നത്. ഭാഷാ കോഡുകളുടെ ബലത്തെക്കുറിച്ച് അറിയുന്നതിനാൽ, ഇതിൽ തെറ്റില്ലാ എന്നുതന്നെ മനസ്സിലാക്കുന്നു.

ഇദ്ദേഹം ഹഠയോഗം പരിശീലിച്ച്, അതിൽ നൈപുണ്യം കരസ്ഥമാക്കുകയോ, അതുമല്ലെങ്കിൽ ആ യോഗവിദ്യയെ അധീനപ്പെടുത്തുകയോ ചെയ്ത വ്യക്തിയാണ്.

ഹഠയാഗത്തിന്റെ പരമ ലക്ഷ്യംതന്നെ രാജയോഗമാർഗ്ഗത്തിലെത്തിച്ചേരുകയാണ് എന്ന് എഴുതിക്കാണുന്നു, മലയാളം വിക്കീപീഡിയയിൽ.

ഇങ്ഗ്ളിഷ് വിക്കീപീഡിയയിൽ ഈ വിധം ഹഠയോഗയുടെ ലക്ഷ്യത്തെ വിശേഷിപ്പിച്ചുകാണുന്നു:

QUOTE:

Goals: include physical siddhis (special powers, bodily benefits such as slowing age effects, magical powers) and spiritual liberation (moksha, mukti). END OF QUOTE.

തർജ്ജമ: കായികമായ സിദ്ധികളും (സവിശേഷമായ ശക്തികൾ, പ്രായം

Go to Main contents

ഏറുന്നവേഗത കുറയ്ക്കുക, മാന്ത്രിക ശക്തികൾ തുടങ്ങിയ ശാരീരിക നേട്ടങ്ങൾ), ആദ്ധ്യാത്മികമായ മോചനങ്ങളും (മോക്ഷം, മുക്തി).

വ്യക്തിയിൽ വൻ കഴിവുകൾനൽകുന്ന നേട്ടങ്ങൾ തന്നെയാവാം ഈ വിധ നൈപുണ്യങ്ങൾ.

ഈ വിധ കാര്യങ്ങൾ ശരിയാണ് എങ്കിൽ, ഈ ഉപഭൂഖണ്ഡത്തിലും, അതിന് പുറുത്തുമുള്ള ദേശങ്ങളിൽ ഉള്ള പലർക്കും ഈ വക കഴിവുകൾ ലഭിച്ചിട്ടുണ്ടാവും എന്നത് തീർച്ചയാണ്. എന്നാൽ ഈ വിധ കഴിവുകൾ ഉള്ളവർ ആരുംതന്നെ ഈ ഉപഭൂഖണ്ഡത്തിലേയോ ആഫ്രിക്കയിലേയോ അമേരിക്കൻ ഭൂഖണ്ഡത്തിലേയോ, വിവിധതരം അടിമത്തത്തേയും സാമൂഹിക പ്രശ്നങ്ങളേയും നീക്കംചെയ്യാൻ ശ്രമിച്ചതായി കാണുന്നില്ലതന്നെ.

ലോകത്തിൽ എല്ലായിടത്തും, ഈ വിധ കാര്യങ്ങളിൽ മാറ്റം വരുത്താൻ ശ്രമിച്ചിട്ടുള്ളത് ഇങ്ഗ്ളിഷുകാർ മാത്രമാണ് എന്നാണ് കാണുന്നത്. ഇവർക്കാണെങ്കിൽ, ഹഠയോഗം മാത്രമല്ല, മറ്റ് മിക്കവിധ യോഗകളും ദിവ്യശക്തികളും മാന്ത്രികവേലകളും അറിവില്ലായിരുന്നു എന്നുതന്നെയാണ് തോന്നുന്നത്.

Go to Main contents

എന്നാൽ ഇങ്ഗ്ളിഷ് ഭാഷയിൽ, ഈ വിധ നൈപുണ്യങ്ങൾ ഉണ്ട് എന്ന പ്രഖ്യാപനമോ, തലയ്ക്ക് ചുറ്റും ഒരു ദിവ്യമായ ദീപ്തിവലയമോ, ശരീരത്തിലും വ്യക്തിത്വത്തിലും ഒരു ബ്രാഹ്മണത്വത്തിന്റെ തേജോവലയമോ ആവശ്യമില്ലതന്നെ.

ഇവയൊന്നുംതന്നെയില്ലാതെതന്നെ വ്യക്തികൾക്ക് തമ്മിൽ ആശയവിനിമയവും, പ്രസ്ഥാനങ്ങളും അച്ചടക്കവും അനുസരണവും അദ്ധ്യാപനവും ചിട്ടകളും പെരുമാറ്റച്ചട്ടങ്ങളും ശിക്ഷണവും ശിക്ഷണബോധവും മറ്റും നടപ്പിലാക്കാനും, കാര്യക്ഷമമായി അവ നടത്തിപ്പുചെയ്യാനും ആവും.

ഈ വിധം നോക്കുമ്പോൾ, ശ്രീ നാരായണ ഗുരുവിന് പലവിധ ദിവ്യമായ കഴിവുകൾ ഉണ്ട് എന്നും ഹഠയോഗം അഭ്യസിച്ചിട്ടുണ്ട് എന്നും മറ്റുമുള്ള കാര്യങ്ങൾക്ക് വൻ മൂല്യം നൽകുന്നത് തന്നെ, ഈ വിധ എഴുത്തുകൾ എഴുതുന്നവരുടെ ബലഹീനമായ സാമൂഹിക മാനസീകാവസ്ഥയേയോ, അതുമല്ലെങ്കിൽ ഈ വിധ എഴുത്തുകൾ വായിക്കുന്ന ഫ്യൂഡൽ ഭാഷക്കാരുടെ മാനസിക അധമഭാവത്തേയോ ആയിരിക്കാം സൂചിപ്പിക്കുന്നത്.

Go to Main contents

ഈ കാര്യം കൂടുതൽ കൃത്യമായി പറയാനായി ഈ വിധം എഴുതാം: ശ്രീ നാരായണ ഗുരു എന്ന സാമൂഹിക പരിഷ്ക്കർത്താവിനെക്കുറിച്ച് ഇങ്ഗ്ളിഷിൽ ഒരു ഇങ്ഗ്ളിഷുകാരനായ എഴുത്തുകാരൻ എഴുതുന്ന അവസരത്തിൽ ഇദ്ദേഹത്തിന് ഈ വിധ അറിവുകൾ ഉള്ളകാര്യങ്ങൾ എടുത്തുപറയുന്നതിൽ വ്യക്തമായ ആവശ്യം എന്താണ് എന്ന് അറിവ് വരില്ല. ഈ വിധ അറിവുകൾ ഉണ്ട് എങ്കിൽ അവ രേഖപ്പെടുത്താം. എന്നാൽ അവ വാക്ക് കോഡുകളിലും വായനക്കാരുടെ മനസ്സിലും പ്രത്യേകമായുള്ള ഒരു ഉജ്ജ്വല തേജോവലയം വരുത്തും എന്ന് തോന്നുന്നില്ല, ഇങ്ഗ്ളിഷിൽ. കാരണം, ഭാവനയെ ആളിക്കത്തിച്ച് മുകളിലേക്ക് ഉയർത്താനുള്ള ഇരട്ടഭാവമോ, ത്രിശാഖിതമോ വാക്ക് കോഡുകളിൽ ഇല്ലതന്നെ.

ഉദാഹരണത്തിന്, Isaac Newton യഥാർത്ഥത്തിൽ ഒരു ശാസ്ത്രജ്ഞൻ എന്നതിന് ഉപരി, Occultismവുമായി ബന്ധപ്പെട്ട പരീക്ഷണ നിരീക്ഷണങ്ങൾ നടത്തുന്ന വ്യക്തിയായിരുന്നു. ഈ വിധ നിരീക്ഷണങ്ങൾ അതീന്ദ്രിയ ജ്ഞാനവും മാന്ത്രിക ശക്തികളും മറ്റുമായി ബന്ധപ്പെട്ടാണ് അക്കാലങ്ങളിൽ മനസ്സിലാക്കപ്പെട്ടിരുന്നത്. എന്നാൽ ഇദ്ദേഹത്തെക്കുറിച്ച് എഴുതുന്ന ദിക്കിലൊന്നും തന്നെ ഈ വിധ കാര്യങ്ങളിൽ

ഇദ്ദേഹത്തിന് പലവിധ നൈപുണ്യങ്ങളും ഉണ്ട് എന്നൊന്നും ആരും അവകാശപ്പെടാറില്ല. കാരണം, ഊർജ്ജതന്ത്രവുമായി ബന്ധപ്പെട്ട ഇദ്ദേഹത്തിന്റെ കണ്ടുപിടുത്തങ്ങളെ വിലയിരുത്താൻ ഈ വിധ അവകാശവാദങ്ങൾ ആവശ്യമില്ലതന്നെ.

1800റുകളിൽ ഹഠയോഗത്താലും, ദിവ്യമായ കഴിവുകളാലും, ദിവ്യജ്ഞാനത്താലും അന്ന് ലഭിക്കുമായിരുന്ന കഴിവുകൾക്കും നൈപുണ്യങ്ങൾക്കും മറ്റും ഇന്നത്തെ ഒരു സ്മാർട്ട്ഫോൺ അന്ന് ഒരു വ്യക്തിക്ക് നൽകുമായിരുന്ന മാനസികവും കായികവും ആയ കഴിവുകളെ വെല്ലാനാവുമായിരുന്നില്ലാ എന്ന് തീർത്തുപറയാൻ ആവില്ല.

കാരണം, നാരായണ ഗുരവിന് മാറാരോഗങ്ങൾ മാറ്റാനുള്ള കഴിവുണ്ടായിരുന്നു എന്ന വാക്കുകൾ, എഴുതിക്കാണുന്നുണ്ട്. ഇന്നും സ്മാർട്ട്ഫോണുകൾക്ക് രോഗങ്ങളെ മാറ്റാൻ ആവുന്ന കഴിവു വന്നിട്ടില്ലതന്നെ. മാറാരോഗങ്ങളുടെ കാര്യം അതിനുമപ്പുറത്താണ്.

എന്നിരുന്നാലും, ഇന്നുള്ള ഒരു സ്മാർട്ട്ഫോണിൽ ഉള്ള സാങ്കേതിക കഴിവുകൾ മിക്കാവാറുംതന്നെ അന്നത്തെ ഒരു വ്യക്തിയെ

സംബന്ധിച്ചെടുത്തോളം, വൻ ദിവ്യശക്തിയും നൈപുണ്യവും മറ്റും ആയിരിക്കും എന്നത് തീർച്ചയാണ്. വിദൂരകാഴ്ച, വിദൂരത്തുള്ളവരുമായി ആശയവിനിമയം, clairvoyanceസിന് തുല്ല്യമായ മഴ, ഇടിമിന്നൽ, കൊടുങ്കാറ്റ് തുടങ്ങിയവയെക്കുറിച്ച് മുൻകൂട്ടി അറിയാനുള്ള കഴിവ്, വിദൂരങ്ങളിൽ സംഭവിക്കുന്ന കാര്യങ്ങൾ കാണുക, സ്വപ്നങ്ങളിൽമാത്രം അക്കാലങ്ങളിൽ കണ്ടുപരിചയമുള്ള വീഡിയോ ചിത്രീകരണങ്ങൾ കാണുക, ഭൗതിക ലോകത്തിന്റെ തന്നെ അപ്പുറത്തുനിന്നും ഉള്ള ഒരു മായാ വ്യക്തിയുമായി ഇടപഴകുക (Google Assistant, Siri, Alexa &c.), ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലാത്ത വസ്തുക്കളുടെ സന്നിദ്ധ്യം അറിയുക, തൊട്ടടുത്തു നടക്കുന്ന കാര്യങ്ങളുടെ ചിത്രങ്ങലും വീഡിയോവും ദൂരത്തുള്ളവർക്ക് തൽക്ഷണം എത്തിച്ചുകൊടുക്കുക, തുടങ്ങിയകാര്യങ്ങൾ അന്നും ഇന്നും മായലോകത്തിലെ കാര്യങ്ങൾ തന്നെയാണ്.

മനുഷ്യമനസ്സിന് ലഭിക്കുന്ന ദിവ്യമായ നൈപുണ്യങ്ങളും ഭൗതിക വാസ്തവികതയ്ക്ക് അപ്പുറവുമായി ബന്ധപ്പെടാനും ആശയവിനിമയം നടത്താനും ഉള്ള കഴിവുകൾ യഥാർത്ഥത്തിൽ ഒരു സ്മാർട്ട്ഫോണിൽ ഉള്ള കഴിവുകളുമായി പലരീതിയിലും സാമ്യതയുള്ളതുതന്നെ. കാരണം,

രണ്ടും നടത്തുന്നതും നടത്തിപ്പ്ചെയ്യുന്നതും നിയന്ത്രിക്കുന്നതും, മറ്റും പലവിധ സോഫ്ട്വേർ സംവിധാനങ്ങൾ തന്നെയാണ്.

സ്മാർട്ട്ഫോൺ കൈയിലുള്ള ആരുംതന്നെ ഈ കാരണത്താൽമാത്രം സാമൂഹിക പരിഷ്ക്കരണത്തിനും സാമൂഹിക സേവനത്തിനും, മാനവിക ഉന്നമനത്തിനും ഇറങ്ങിത്തിരിച്ചതായി കാണുന്നില്ലതന്നെ. സ്മാർട്ട്ഫോൺ കൈവശമില്ലാത്ത ആളെ സംബന്ധിച്ചെടുത്തോളം, സ്മാർട്ട്ഫോൺ കൈവശമുള്ള വ്യക്തി വൻ മഹാൻ തന്നെയാണ്.

വ്യക്തിക്ക് ഹഠയോഗ സിദ്ധികളും ദിവ്യജ്ഞാനവും, ദിവ്യശക്തികളും, മാന്ത്രികനൈപുണ്യങ്ങളും മറ്റും ലഭിക്കുന്നതും, ആ വ്യക്തി മാനവരാശിയെ ഉന്നമനപ്പെടുത്താൻ ഒരുമ്പെടുന്ന ഒരു മഹാനാകുന്നതും തമ്മിൽ കാര്യമായ ബന്ധമുണ്ട് എന്ന് തോന്നുന്നില്ലതന്നെ. കാരണം ഈ വിധ യാതോരു കഴിവുകളും നൈപുണ്യങ്ങളും യാതോരുവിധ omniscienceസും ഇല്ലാതെതന്നെയാണ് ഇങ്ഗ്ലിഷ് ഭരണം ഈ ഉപദ്വീപിൽ വൻ സാമൂഹിക മാറ്റങ്ങൾക്ക് ശ്രമിച്ചതും, പലരീതിയിലും വിജയം കണ്ടുതുടങ്ങിയതും.

Go to Main contents

ഈ ഉപഭൂഖണ്ഡത്തിലെ വെറങ്ങലിച്ചുകിടന്നിരുന്ന സാമൂഹികാന്തരീക്ഷത്തിന്റെ മുഖച്ഛായതന്നെ മാറ്റിമറിച്ചത് ഇവിടെ വന്ന് തൊഴിൽചെയ്ത ഇങ്ഗ്ളിഷുകാരായ ഉദ്യോഗസ്ഥരാണ്. ഇവരിൽ ഒട്ടുമിയ്ക്കവരുടേയും പേരുപോലും ഇന്ന് എവിടെയും എഴുതിക്കാണപ്പെടുന്നില്ല. എന്നാൽ, ഇവരിൽ ആർക്കെങ്കിലും, അതീന്ദ്രിയജ്ഞാനമോ, ദിവ്യശക്തിയോ മറ്റോ ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയും കാണുന്നില്ലതന്നെ.

എന്നാൽ അവരിലേവരിലും ഒരു അതിശയകരമായ software application അന്തർലീനമായി അലിഞ്ഞുചേർന്നുനിന്നിരുന്നു. അത് pristine-English എന്ന അത്ഭുകരമായ ആശയവിനിമയ സോഫ്ട്വേർ ആയിരുന്നു. ഈ സോഫ്ട്വേർ സംവിധാനം ഏതൊരു ദ്രവിച്ചുകിടക്കുന്ന സാമൂഹികാന്തരീക്ഷത്തിലും ഒന്ന് ഇറക്കിവിട്ടാൽമതി, കാലകാലങ്ങളായി സാമൂഹീകാന്തരീക്ഷത്തിൽ കട്ടപിടിച്ചുകിടക്കുന്ന തടസ്സങ്ങൾ അലിഞ്ഞുതുടങ്ങും.

കീഴ്ജാതിക്കാരനായ നാണുവാണ് ഉടുക്കുംകൊട്ടി, മന്ത്രങ്ങളും ചെല്ലി, വെറും പാറക്കല്ലിൽ ബ്രാഹ്മണമത ഈശ്വരനായ ശിവനെ പ്രതിഷ്ഠിക്കാൻ തയ്യാറായത്. ഇതിനുള്ള ധൈര്യം

ഹഠയോഗത്തിൽനിന്നും
ദിവ്യജ്ഞാനത്തിൽനിന്നും
ദിവ്യശക്തികളിൽനിന്നും ലഭിച്ചിരിക്കുമോ?

മലയാളത്തിനും തമിഴിനും വെറും നാണുവിന് ഇതിനുള്ള സമ്മതം നൽകാനാകില്ല.

ഇത് നേരത്തെ സൂചിപ്പിച്ച കാര്യം ആണ്.

ഇത്രയും പറഞ്ഞതിന്റെ പശ്ചാത്തലത്തിൽനിന്നും, ശ്രീ നാരായണ ഗുരുവിനെ ഒരു സാമൂഹിക പരിഷ്ക്കർത്താവ് എന്ന രീതിയിൽ വിലയിരുത്താൻ ആഗ്രഹിക്കുന്നു.

## 58. കീഴ്ജനം എന്ത് തെമ്മാടിത്തരം ചെയ്താലും, അത് ഇങ്ഗ്ളിഷിൽ പറഞ്ഞാലും തെമ്മാടിത്തരംതന്നെ ആയിരിക്കേണം എന്ന നിബന്ധന നിലവിൽ ഇല്ലാത്ത തിരുവിതാംകൂർ

ഇന്ന് ഈ രാജ്യത്തിലേയും മറ്റ് മിക്ക പലരാജ്യങ്ങളിലേയും ജനങ്ങളിൽ പലവിധ അറിവുകളും ചിന്തകളും അഭിപ്രായങ്ങളും മാനസികചായ്വുകളും മനോഭാവങ്ങളും ഇഷ്ടാനിഷ്ടങ്ങളും മറ്റും ഒരുതരം സിദ്ധാന്തോപദേശമെന്നരീതിയിൽ (indoctrination എന്ന രീതിയിൽ) ചേർക്കുന്നതും അടിച്ചേൽപ്പിക്കുന്നതും അലിഞ്ഞുചേർക്കുന്നതും, ഔപചാരികവിദ്യാഭ്യസവും സിനിമയും വാർത്താപത്രമാധ്യമങ്ങളും മറ്റുമാണ്. എന്നാൽ ഇവ മൂന്നും വ്യക്തമായ ലക്ഷ്യങ്ങൾ മുന്നിൽകണ്ടുകൊണ്ടും, വളരെ കരുതിക്കൂട്ടിയും, പലപ്പോഴും തെറ്റായ വിവരങ്ങളും ആശയങ്ങളും, ആഴുംകുറഞ്ഞ കാര്യബോധത്തോടും വിവേചനബുദ്ധിയോടുംകൂടി, കുറച്ചുപേർ വൻ സൗകര്യങ്ങൾഉള്ള പണിപ്പുരകളിൽ അണിനിരന്നും പണിതുണ്ടാക്കുന്നവയാണ്.

പണ്ടുകാലങ്ങളിൽ ജീവിച്ചിരുന്ന വ്യക്തികളേയും സംഭവങ്ങളേയും ഈ വിധ മാധ്യമങ്ങളിലൂടെ

Go to Main contents

കണ്ട് പരിചയപ്പെടുമ്പോൾ, ഈ വ്യക്തികളെ മരിച്ചുപോയ ജീവിക്കുന്നഇതിഹാസങ്ങളായും, ചരിത്രത്തെ അമാനുഷിക കഴിവുകളാൽ തിരുത്തിക്കുറിച്ചവരായും മറ്റും മനസ്സിലാക്കുന്നു. ആവിധം ഇവരെ കാണുമ്പോൾ, ഈ ആളുകൾ യഥാർത്ഥത്തിൽ ജീവിച്ചിരുന്ന അവസരത്തിൽ അവരെ ഏതുവിധമായായാണ് അവരുടെ സമകാലീനർ വീക്ഷിച്ചിരുന്നത് എന്നും, അവർ യഥാർത്ഥത്തിൽ നേരിട്ട ജീവിത പ്രശ്നങ്ങൾ ഏതുവിധമുള്ളവയായിരുന്നു എന്നും വളരെ ആഴംകുറഞ്ഞ രീതിയിൽ ഈവിധ മാധ്യമങ്ങളിൽനിന്നും ആളുകൾ മനസ്സിലാക്കും.

രാമായണത്തിലെ രാമൻ സ്വന്തം വീടും നാടും വിട്ട്, ഭാര്യയോടും അനുജനോടും ഒത്ത്, യാതോരു ബന്ധവുമില്ലാത്ത നാടുകളിലൂടെ അലഞ്ഞുനടന്നാൽ, ഒരു ഫ്യൂഡൽ ഭാഷാ പ്രദേശത്തിൽ അനുഭവിക്കുന്ന പ്രശ്നങ്ങളെ യാതോരു രീതിയിലും മനസ്സിൽ ചേർക്കാതെ, ഇന്ന് ഒരു ദിവ്യശക്തിയുള്ള അമാനുഷികൻ, കുറേ പ്രാകൃതരുടെ ഇടയിലൂടെ സഞ്ചരിക്കുന്ന രീതിയിൽ മനസ്സിലാക്കാനാവും. നിത്യവൃത്തിക്കുള്ള ധനം, ഭക്ഷണം, ഭക്ഷണം പാചകം ചെയ്യാനുള്ള തീയും അടുപ്പും, വൃത്തിയുള്ള വസ്ത്രം, കുളിയും ശൌച്യവും, സുരക്ഷിതമായ വാസസ്ഥലം, കൂടെയുള്ള

Go to Main contents

കൗമാരപ്രായക്കാരിയായ ഭാര്യയ്ക്ക് ആവശ്യമായ സ്വകാര്യതയും സുരക്ഷയും, ആൾ ബലമില്ലാതെ നടക്കുന്ന ആളുടെ കൂടെയുള്ള സ്ത്രീയെ ലൈംഗികോദ്ധേശത്തോടുകൂടി കൈവെക്കാൻ പലരിലും ഉദിക്കുന്ന ആഗ്രഹം, തുടങ്ങിയവ ഒരു ഭാഗത്ത്.

ഇതിനെല്ലാം ഉപരിയായി, ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ പൊതുവായി കാണുന്ന കുരുട്ടുബുദ്ധിയും, ബലഹീനനെ ചതിയിൽപ്പെടുത്താനായി ഉള്ള വ്യഗ്രതയും, കൂർത്ത മുള്ളുകൾ ഒളിഞ്ഞിരിക്കുന്നതും എന്നാൽ വൻ വശീകരണശക്തിയുള്ളതുമായ മൃദുമന്ദഹാസങ്ങളും. മാത്രവുമല്ല, ഈ രീതിയിൽ വൻ സൗന്ദര്യമുള്ള ഒരു കൗമാരിക്കാരിയേയുംകൊണ്ട് ചുറ്റിനടക്കുന്ന ഭർത്താവിൽനിന്നും ആ പെൺകിടാവിനെ തട്ടിയെടുക്കാനോ, അതുമല്ലെങ്കിൽ കാമാദാഹശമനത്തിനായി വല്ലപ്പോഴുമെല്ലാം ഉപയോഗപ്പെടുത്താനോ ഉള്ള പലവിധ ചർച്ചകളും ഗൂഢാലോചനകളും നടത്തുന്നതിൽ യാതോരു തെറ്റും കാണാത്ത പണ്ഡിത ജനവും മറ്റും ഈ വിധ സിനിമകളിലും മറ്റും തെളിഞ്ഞുവന്നേക്കില്ല.

ആളും കോലവും വെറങ്ങലിച്ചുപോകും, ഈ വിധം വൻ കുടുംബ ബന്ധങ്ങളുമായുള്ള

Go to Main contents

കണ്ണികൾ പ്രകടിപ്പിക്കാതെ ഈ ഉപഭൂഖണ്ഡത്തിൽ അലഞ്ഞുനടന്നാൽ.

ഇതിനെല്ലാം ഉപരിയായി, കാനനവാസത്തിന്റെ യാഥാർത്ഥ്യം. മാംസദാഹികളായ കാട്ടുമൃഗങ്ങൾ നിറഞ്ഞുനിൽക്കുന്ന പ്രദേശം എന്നതു മാത്രമല്ല പ്രശ്നം. ഭക്ഷണവും പ്രശ്നം തന്നെയാണ്. കാട്ടിലെ കായ്കനികൾ ഭക്ഷിച്ച് ജീവിക്കാം എന്നെല്ലാം യാതോരു വിവരവും ഇല്ലാതെ പറയാമെങ്കിലും, ഈ എഴുത്തുകാരൻ പണ്ടൊരിക്കൽ ഏതാണ്ട് രണ്ട് ദിവസത്തോളം കൊടുംവനത്തിൽ പെട്ടഅവസരത്തിൽ, അവിടെങ്ങും ആ വിധമുള്ള കായ്കനികൾ കണ്ടില്ലാ എന്നതാണ് വാസ്തവം. ആകെ കിട്ടിയത് ഒരുതരം അതികൈപ്പുള്ള കട്ടികൂടിയതും, ശോചിച്ച രൂപത്തിലുള്ളതുമായ നെല്ലിക്കമാത്രമാണ്. മാത്രവുമല്ല, പലദിക്കിലും ചുറ്റും വളരെ ഉയരങ്ങളിലേക്ക് വളർന്നുനിൽക്കുന്ന പുൽച്ചെടികളെ രണ്ട് കൈകൾകൊണ്ട് ഉന്തിപ്പിടിച്ചുകൊണ്ട് (തള്ളിപ്പിടിച്ചുകൊണ്ട്) മാത്രമേ നേരെനിൽക്കാനും ആയുള്ളു.

നിസ്സാരമായതും, വെറും സൂക്ഷമായതുമായ രംഗങ്ങൾ സിനിമാസ്ക്രീനിൽ വൻ വലുപ്പത്തിലും, വളരെ കൃത്യമായ വൻശബ്ദാലങ്കാരത്തോടുകൂടി ശബ്ദരേഖ

റെക്കോഡ് ചെയ്യും സിനിമയിലെ വൻ സുപ്പർതാരങ്ങൾ അഭിനയിച്ചും, കാണുന്ന അവസരത്തിൽ കാണികളിൽ യാഥാർത്ഥ്യ ബോധം നഷ്ടമാകും എന്ന് പ്രത്യേകിച്ച് എടുത്ത് പറയേണ്ടതില്ലതന്നെ.

ഓട്ടോ റിക്ഷാ ഡ്രൈവർ പോലീസ് കമ്മിഷണറോട് കേരളത്തിലെ ഒരു നിരത്തിൽ വച്ച് അധികാര പരിധകിളെ ഓർമ്മപ്പെടുത്തിക്കൊണ്ട് പറയുകയാണ്: 'അത് (പോലീസ് വകുപ്പ്) നിങ്ങളുടെ ഡിപ്പാർട്ട്മെന്റ്! ഇത് (ഓട്ടോറിക്ഷ) എന്റെ ഡിപ്പാർട്ട്മെന്റ്!!'

സിനിമയിൽ പറയുന്നത് മലയാളത്തിലെ സുപ്പർതാരമാണ്. ആളുകളിൽ വൻ രോമാഞ്ചം ആഞ്ഞടിച്ചുകയറും എന്നുള്ളതിന് സംശയമില്ലതന്നെ. ഈ വിധം പല കപട ദൃശ്യങ്ങളും അഭിനയിച്ച് കയ്യടിവാങ്ങിച്ച ആളാണ് സുപ്പർതാരം.

ഇത്രയും വിശാലമായി ഈ വിധകാര്യങ്ങൾ ഇവിടെ എഴുതിച്ചേർത്തത്, ശ്രീ നാരായണ ഗുരുവിനെ തിരുവിതാംകൂറിലെ ഒരു കീഴ്ജനത്തിൽ പെട്ടവ്യക്തിയായി മനസ്സിലാക്കിക്കൊണ്ട് വീക്ഷിക്കാനാണ്. മുകളിൽ സൂചിപ്പിച്ച ഓട്ടോറിക്ഷാക്കാരൻ വൻ ഐപിഎസ്

ഓഫിസറുടെ ബന്ധുവാണ്, Civil Service പരീക്ഷ എഴുതി ജയിച്ച്, ഇൻ്റർവ്യൂ കാത്തുനിൽക്കുന്ന ആളാണ്, എന്നെല്ലാം പറഞ്ഞ് അറിയിച്ചതിന് ശേഷമാണ്, ഐപിഎസ്സുകാരനല്ലാത്ത പോലീസ് കമ്മിഷനറോട് മുകളിൽ സൂചിപ്പിച്ച ഡയലൊഗ് അടിച്ചുകാച്ചിയത് എന്ന മാതിരിയാണ്, ശ്രീ നാരായണ ഗുരുവിനെ പലവട്ടവും പരിചയപ്പെടുത്തിക്കാണുന്നത്.

എന്നാൽ യഥാർത്ഥത്തിൽ ആ ഓട്ടോ ഡ്രൈവർക്ക് ഈ വിധകാര്യങ്ങളുമായി യാതോരു ബന്ധവും ഇല്ലതന്നെ.

ഗുരുവാണ്, മഹാ വേദ പണ്ഡിതനാണ്, സൗഹൃദങ്ങൾ മിക്കവയും ബ്രാഹ്മണരോടാണ്, ഹഠയോഗം അറിവുള്ളവ്യക്തിയാണ് എന്നൊക്കെയുള്ള പരിചയപ്പെടുത്തലുകൾ വൻ വ്യക്തിത്വവും സാമൂഹിക ശക്തിയും മറ്റും നൽകുന്ന കാര്യങ്ങൾതന്നെ.

എന്നാൽ ശ്രീ നാരായണ ഗുരുവിനെ ഈ വിധം അളന്നാൽ, ഈ വ്യക്തിയുടെ യഥാർത്ഥ മനോധൈര്യം മനസ്സിലാക്കാൻ ആവില്ലതന്നെ.

വെറുതെയൊന്ന് ആലോചിക്കുക. ഒരു ഓട്ടോ ഡ്രൈവർ. നല്ല ഇങ്ഗ്ലിഷ് പരിജ്ഞാനം

ഉള്ളവ്യക്തി. നാട്ടിലെ ഒരു പോലീസ് സ്റ്റേഷനിൽ കയറിച്ചെല്ലുന്നു. ഇൻസ്പെക്ടറെ കാണമെന്ന് പറയുന്നു. നേരിട്ട് വ്യക്തിപരമായി പറയാനുള്ള കാര്യമാണ്. ഇൻസ്പെക്ടറുടെ മുറിയിൽ കയറിച്ചെല്ലുന്നു. May I sit down? എന്ന് ചോദിക്കുന്നു. ചോദ്യംകേട്ട്, ഇൻസ്പെക്ടർ ഇരിക്കാൻ പറയുന്നു. പിന്നീട് മലയാളത്തിൽ സംഭഷണം നടത്തുന്നു. ഇൻസ്പെക്ടറെ നിങ്ങൾ എന്നുതന്നെ സംബോധന ചെയ്യുന്നു. ആളുടെ വ്യക്തിത്വം കണ്ടും മനസ്സിലാക്കിയും ഇൻസ്പെക്ടർ സമചിത്തതയോടുകൂടി സംഭാഷണം തുടരുന്നു. എടാ, നീ, എഴുന്നേക്കെടാ തുടങ്ങിയ വാക്കുകൾ തിരിച്ച് ഉപയോഗിക്കുന്നില്ല.

ഈ വിധം ഉള്ള ഒരു സാധാരണക്കാരൻ ആണ് യഥാർത്ഥ വൻ കഴിവുകൾ ഉള്ള വ്യക്തി. ഈ ആളിൽ ഇങ്ഗ്ളിഷ് എന്ന ഒരു സംഗതിയില്ലാതെ ഈ വിധ വ്യക്തിത്വം പ്രദർശിപ്പിച്ചാൽ, അതിന് പ്രാദേശിക ഫ്യൂഡൽ ഭാഷയിൽ മാത്രമേ അടിത്തറ ഉണ്ടാവുള്ളു. പ്രാദേശിക ഫ്യൂഡൽ ഭാഷയിൽ ഈ ഓട്ടോ ഡ്രൈവർ ചെയ്തത് വൻ അപരാധം തന്നെയാണ്. വിദ്യാർത്ഥി അദ്ധ്യാപകനെ നിങ്ങൾ എന്ന് സംബോധന ചെയ്തതു പോലുള്ള ഹീന പ്രവർത്തിതന്നെയാവും.

എന്നാൽ ഓട്ടോഡ്രൈവറും പോലീസ് ഇൻസ്പെക്ടറും നല്ല ഇങ്ഗ്ളിഷ് പരിജ്ഞാനം ഉള്ളവ്യക്തികൾ ആവുകയും, അവർ സംഭാഷണം ഇങ്ഗ്ളിഷിൽ ആണ് നടത്തിയതും എങ്കിൽ മാത്രമേ, മുകളിൽ സൂചിപ്പിച്ചസംഭാഷണത്തിന് ഒരു യാഥാർത്ഥ്യബോധം വരികയുള്ളു. അങ്ങിനെയല്ലായെങ്കിൽ, മിക്കവാറും, എന്തെടാ നായെ, എന്നോ മറ്റോ പോലുള്ള അട്ടഹാസം ഇൻസ്പെക്ടർ പുറപ്പെടുവിക്കാനുള്ള സാധ്യത ഇല്ലാതില്ല.

ഈ മുകളിൽ സൂചിപ്പിച്ചതിനോട് തൊട്ടുസാമ്യമുള്ള ഒരു അനുഭവം, വളരെ പണ്ടൊരിക്കൽ, ദൂരത്തുള്ള ഒരു പ്രദേശത്തിൽ തെരുവിൽ യാതോരു വ്യക്തിബന്ധ ബലശക്തിയും ഇല്ലാതെ നടന്നു ജീവിക്കുന്ന അവസരത്തിൽ ഈ എഴുത്തുകാരന്, ലഭിച്ചിരുന്നു. ഇങ്ഗ്ളിഷ് ഭാഷാ സംഭാഷണത്തിന്റെ മഹനീയതതയും, ഏതൊരാൾക്കും വാനോളം ഉയരാനുള്ള വ്യക്തിപ്രഭാവം നൽക്കാനുള്ള ആ ഭാഷയുടെ കഴിവും അനുഭവിച്ചറിഞ്ഞ സംഭവം തന്നയായിരുന്നു അത്. ആ സംഭവം ഈ എഴുത്തിൽ എപ്പോഴെങ്കിലും ചേർക്കാനാവുമോ എന്ന് അറിയില്ല.

നാണുവെന്നു പേരുള്ള ഒരു ഓട്ടോ ഡ്രൈവർ ഈ വിധം ഒരു ചെയ്തി കേരളത്തിലെ ഒരു പോലീസ് സ്റ്റേഷനിൽ ചെന്ന് നടത്തിയാൽ, അസഭ്യവചനങ്ങളും അടിയും ഇടിയും കിട്ടാതെ വരണമെങ്കിൽ വൻ സന്നാഹങ്ങൾ മുൻകൂട്ടികരുതിയിരിക്കേണം. നാണുവാണെങ്കിൽ കാര്യമായ തെറ്റൊന്നും ചെയ്തിട്ടുമില്ലതന്നെ.

നാണുവെന്ന് പേരുള്ള ഒരു കീഴ്ജാതിക്കാരനാണ്, കൊടും പ്രാകൃത ശിക്ഷാവിധികൾ നിലവിലുള്ള ഒരു രാജ്യത്തിൽനിന്നുകൊണ്ട് സാമൂഹിക കീഴ്വഴക്കങ്ങൾ മലക്കംമറിച്ചത്. സാമൂഹികാധിപന്മാർ ഈ ചെറുപ്പക്കാരനോട്, What right have you to do this? എന്ന് ചോദിച്ചു എന്ന് ഇങ്ഗ്ളിഷിൽ എഴുതിയാൽ സംഗതിയുടെ യഥാർത്ഥകിടപ്പ് മനസ്സിലാകില്ല.

കാരണം, ഇത് ചെയ്യാൻ അങ്ങേക്ക് എന്താണ് അവകാശം? എന്നോ, ഇത് ചെയ്യാൻ നിങ്ങൾക്ക് എന്താണ് അവകാശം? എന്നോ ഇത് ചെയ്യാൻ നിനക്ക് എന്താണ് അവകാശം? എന്നോ ഉള്ള മൂന്ന് വ്യത്യസ്ത സംഭാഷണരീതികൾ തന്നെ പ്രാദേശിക ചെകുത്താൻ ഭാഷയിൽ ഉണ്ട് എന്നുള്ളതാണ് വാസ്തവം.

ഇതിൽ ഏതാണ്, തുടിയുംകൊട്ടിക്കൊണ്ടു നിൽക്കുന്ന നാണുവിനോട് ഉപയോഗിച്ച സംഭാഷണഭാവം എന്ന് പറയാതെ ചരിത്രപഠനം മുന്നോട്ട് പോകില്ലതന്നെ.

മറക്കരുത്, തിരുവിതാംകൂറിലെ കീഴ്ജനത്തിന് വൻ സംരക്ഷണം ഉറപ്പുവരുത്തും എന്നതിന് മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണം പ്രതിജ്ഞാബദ്ധമാണ്. തിരുവിതാംകൂറിൽ British Resident സന്നിഹിതനാണ്. ഇങ്ഗ്ളിഷ് ഭരണം സംരക്ഷണം പിൻവലിച്ചാൽ, ചീട്ടുകളി കാർഡ്ഡുകൾ കൊണ്ട് ശിൽപം ചെയ്ത കൊട്ടാരത്തിന്റെ അടിയിലെചീട്ടു വലിച്ചുകളഞ്ഞാലുള്ള അവസ്ഥയാവും തിരുവിതാംകൂറിന്.

സാമൂഹികാധിപന്മാർക്ക് എന്തും അങ്ങ് ചോദിച്ചുകളയാം എന്ന കാലം പൂർണ്ണമായും മാറിയിട്ടുണ്ട് അന്ന്, എന്ന് പറയാനാവില്ല. കീഴ്ജനം എന്ത് തെമ്മാടിത്തരം ചെയ്താലും, അത് ഇങ്ഗ്ളിഷിൽ പറഞ്ഞാലും തെമ്മാടിത്തരംതന്നെ ആയിരിക്കേണം; അങ്ങിനെയല്ലാത്ത തെമ്മാടിത്തരം, തെമ്മാടിത്തരം അല്ലാ എന്ന് ഇങ്ഗ്ളിഷ് ഭരണത്തിന് തിരുവിതാംകൂറിൽ നിയമം നടപ്പിലാക്കാൻ ആവില്ല. കാരണം, തിരുവിതാംകൂർ British-Indiaയുടെ ഭാഗമല്ലതന്നെ.

## 59. സംസ്കൃത സാഹിത്യം വായിക്കുന്നതിലൂടെ സാമൂഹിക മുകൾത്തട്ടിലെ തടവറയിൽ എത്തിപ്പെടുന്നതിനെക്കുറിച്ച്

ശ്രീ നാരായണ ഗുരുവിനെ സാമൂഹിക പരിഷ്ക്കർത്താവായി വിലയിരുത്താം. അദ്ദേഹത്തിന്റെ മറ്റ് കഴിവുകളും കഴിവില്ലായ്മകളും ഇവിടെ പരിഗണിക്കുന്നത്, ഈ ദൃഷ്ടികോണിൽനിന്നുംമാത്രമാണ്.

ഇദ്ദേഹത്തെ പുകഴ്ത്തിയെഴുതുന്നവർ കണ്ണടച്ചിരുട്ടാക്കുന്ന കാര്യങ്ങളും തെറ്റായി അവതരിപ്പിക്കുന്ന മറ്റ് ചിലകാര്യങ്ങളും ഉണ്ട്. കണ്ടില്ലാ എന്ന് നടിക്കുന്ന കാര്യം ബ്യട്ടിഷ്-ഇന്ത്യയിലെ ഇങ്ഗ്ളിഷ് ഭരണത്തെയാണ്. തിരുവിതാംകൂറിൽ ജാതീയമായി നിലനിന്നിരുന്ന കാര്യങ്ങൾക്ക് ബ്യട്ടിഷ്-ഇന്ത്യയിൽ നിയമ സാധുതയില്ലതന്നെ. എന്നിട്ടുപോലും, ബ്യട്ടിഷ്-ഇന്ത്യയിൽ സാമൂഹികമായി പലവിധ നീചത്വങ്ങളും നിലവിൽ നിലനിന്നുപോന്നിരുന്നു. ഇവയെ നിയമം മാറിയതുകൊണ്ടു മാത്രം മാറ്റിയെടുക്കാൻ പറ്റാത്തതിന്റെ കാരണം, സമൂഹം അതിഗംഭീര രാക്ഷസീയതയുള്ള ഭാഷാകോഡുകളിൽ ആണ് തറച്ചുവെക്കപ്പെട്ടിരിക്കുന്നത് എന്നതാണ്.

കീഴ്ജാതിക്കാരനെ വെറുതെയങ്ങ് മേൽജാതിക്കാരനാക്കിയാൽ, സമൂഹത്തിൽ നിലവിലുള്ള ഈ രാക്ഷസീയത ഇല്ലാതവില്ല. മറിച്ച്, ആ രാക്ഷസീയതയ്ക്ക് കൂടുൽ ശക്തിമാത്രമാണ് വരിക. ബ്രിട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളിഷ് ഭാഷ നിലവിൽ വന്ന ഇടങ്ങളിൽ മാത്രമാണ് ഈ രാക്ഷസീയതയ്ക്ക് സ്വമേധയാ ശക്തിക്ഷയം വന്നത്.

ഗുരുവിനെക്കുറിച്ചുള്ള എഴുത്തുകളിൽ പലതിലും കാണുന്ന തെറ്റായുള്ള ഒരു വിവരം ഉണ്ട്. അത് തിരുവിതാംകൂർ ബ്രിട്ടിഷ്-ഇന്ത്യയുടെ ഭാഗമായിരുന്നു എന്ന സൂചനയാണ്. ഈ കാര്യം ഒരു അവകാശവാദമായോ വാദഗതിയായോ അല്ല ഉപയോഗിക്കുന്നത്. മറിച്ച് ഒരു നിത്യസത്യം എന്ന രീതിയിലാണ് എഴുതിക്കാണുന്നത്.

ഈ രീതിയുള്ള തെറ്റായുള്ള ഒരു വിവരം ഏവരുടേയും മനസ്സിൽ അവർപോലും അറിയാതെ കയറ്റിവിടാൻ ഇന്നുള്ള പല ഔദ്യോഗിക പ്രസ്ഥാനങ്ങളും ശ്രമിച്ചുവിജയിച്ചിട്ടുണ്ട്.

ഇതിന് പ്രചോദനം നൽകുന്ന ചില രാഷ്ട്രീയ കാരണങ്ങൾ ഉണ്ട് എങ്കിലും, ഈഴവ പ്രസ്ഥാനത്തിന് ഈ വിധം ഒരു അവകാശം

നൽകാൻ സ്വന്തമായുള്ള ചില ആവശ്യകതകൾ പിന്നിലുണ്ട് തന്നെ. അതിനെക്കുറിച്ച് അൽപം കഴിഞ്ഞ് സൂചിപ്പിക്കാം.

ചെറുപ്പക്കാരനായ നാണു (നാരായണ ഗുരു) ഇന്ത്യയിൽ പലയിടത്തും സഞ്ചരിച്ചു എന്ന രീതിയിൽ ആണ് എഴുത്തുകളിൽ ചിലതിൽ കാണുന്നത്. യഥാർത്ഥത്തിൽ തിരുവിതാംകൂർ രാജ്യത്തിന് പുറത്തായുള്ള, ബ്രിട്ടിഷ്-ഇന്ത്യയിലാണ് സഞ്ചരിച്ചത്. ഈ സൂക്ഷമായ വിവരം അന്ന് ഒരു യാഥാർത്ഥ്യമായിരുന്നു. ഇങ്ഗ്ളിഷുകാരും മറ്റ് ബ്രിട്ടിഷുകാരും അന്ന് ബ്രിട്ടിഷ്-ഇന്ത്യയെ ഇന്ത്യയെന്നാണ് പലയിടത്തും പറയാറ് എന്നത് വസ്തവം തന്നെ. ബ്രിട്ടണിൽനിന്നും വളരെ വിദൂരത്തുള്ള ഒരു പ്രദേശത്തെ പരാമർശിക്കുന്ന ഇടത്തെല്ലാം അവരുടെ സ്വന്തം രാഷ്ട്രത്തിന്റെ പേര് ചേർത്തുപറയുന്നതിൽ ഒരു ഔചിത്യക്കുറവ് അവർക്ക് തോന്നിക്കാണാം.

എന്നിരുന്നാലും, തിരുവിതാംകൂറിൽ പ്രസിദ്ധീകരിച്ച Travancore State Manualൽ തിരുവിതാംകൂറിന് തൊട്ടപ്പുറത്തുള്ള ബ്രിട്ടിഷ്-ഇന്ത്യയെ, ബ്രിട്ടിഷ്-ഇന്ത്യ എന്നുതന്നെയായാണ് പരാമർശിക്കുന്നത്.

ഉദാഹരണത്തിന് ഈ ഉദ്ദരണിനോക്കുക:

QUOTE: The road, already described, cuts the mountain saddle at its lowest point, and connects it to British India. END OF QUOTE തിരുവിതാംകൂറിലെ ഒരു റോഡിന്റെ കാര്യമാണ് ഈ ഉദ്ദരണിയിൽ സൂചിപ്പിക്കുന്നത്. ആ റോഡ് ബ്യട്ടിഷ്-ഇന്ത്യയുമായി ബന്ധപ്പെടുന്ന ദിക്കിനെക്കുറിച്ചാണ് ഈ വാക്യത്തിൽ പറയുന്നത്.

ഇതേപോലതന്നെ Native Life in Travancoreലും, British India യെ വ്യക്തമായും മറ്റൊരു രാഷ്ട്രമായിത്തന്നെയാണ് സൂചിപ്പിച്ചുകാണുന്നത്.

ഇന്ന് ഈഴവ പ്രസ്ഥാനം British Indiaയെ ഇന്ത്യയെന്ന് സൂചിപ്പിക്കുമ്പോൾ, കാര്യമായ തെറ്റിദ്ധാരണ കരുതിക്കൂട്ടിച്ചേരുന്നുണ്ട്. ഇന്നുള്ള ഇന്ത്യയുടെ സ്വാർത്ഥതാൽപ്പര്യങ്ങൾ ചരിത്ര രേഖകളിൽ കലർപ്പുവരുത്തതാണ് ഈ വിധ പ്രസ്ഥാവനകൾ.

ഇങ്ഗ്ളിഷ് ഭരണം ദക്ഷിണേഷ്യയിൽ നിന്നും സ്വമേധയാ പിന്മാറിയതോടുകൂടി, അവിടെ ഉടനടി പിറന്ന രണ്ട് രാഷ്ട്രങ്ങളിൽ ഒന്ന് ഇന്ത്യയെന്ന പേരു സ്വീകരിച്ചതാണ് ഈ വിധ അബദ്ധധാരണകൾ പരത്താൻ സൗകര്യപ്പെടുത്തിയ അസത്യാവസ്ഥ.

ഇന്ന് ഈ പ്രശ്നം വിക്കീപ്പീഡിയയിലും, ഔപചാരിക ചരിത്ര എഴുത്തുകളിലും മറ്റും നിറഞ്ഞുനിൽക്കുന്നുണ്ട് താനും. ഇതുമായി ബന്ധപ്പെട്ട് കുറേ കാര്യങ്ങൾ പറയാനുണ്ട്. അത് പിന്നീടാവാം എന്ന് കരുതുന്നു.

ശ്രീ നാരായണ ഗുരുവിന്റെ പ്രവർത്തനങ്ങളുടെ സൂക്ഷ്മമായ യാതോരു വിവരും ഈ എഴുത്തുകാരന്റെ പക്കൽ ഇല്ലതന്നെ. എന്നാൽ, ഈ എഴുത്ത് ആവക കാര്യങ്ങളുടെ പൊതുവായുള്ള വിവരങ്ങളിലേക്കാണ് പോകുന്നത്. ഇദ്ദേഹം പലയിടത്തും ഹൈന്ദവ ദൈവ പ്രതിഷ്ഠ നടത്തിയെന്നും അവിടങ്ങളിൽ അമ്പലങ്ങൾ പണിതു എന്നും മനസ്സിലാക്കുന്നു.

ഈഴവർ ഹൈന്ദവമതത്തിലേക്ക് ചേർന്നാൽ, ഈതേകൂട്ടർ കീഴ്ജന ക്രിസ്തീയമതത്തിൽ ചേർന്നത് പോലെയാകില്ലതന്നെ. കീഴ്ജന കൃസ്തീയ മതം സ്ഥാപിച്ചത് ഇങ്ഗ്ളണ്ടിൽനിന്നും വന്ന മിഷിനറിമാരാണ്. ഇങ്ഗ്ളിഷ് ഭാഷയുടെ സാമൂഹിക സമത്വ (egalitarian) ആശയങ്ങളുടെ സ്വാധീനവും ഗുണവും ഈ കൂട്ടർക്ക് കുറച്ചെങ്കിലും ലഭിച്ചേക്കാം. ഇങ്ഗ്ളിഷ് ഭാഷക്കാർ ആ ക്രിസ്ത്യൻ പ്രസ്ഥാനത്തിൽ വൻ വെടിപ്പും സൗകര്യങ്ങളുമറ്റുമുള്ള ചിട്ടകളും വൻമിനുസമുള്ള അനുസരണചട്ടങ്ങളും

കെട്ടിടനിർമ്മണ ആശയങ്ങളും മറ്റും പകരുകയും ചെയ്യും. മാത്രവുമല്ല, മെഡ്രാസിലെ ഇങ്ഗ്ലീഷ് ഭരണത്തിന് മേൽ മിഷിനറിമാർക്ക് പലവിധ സമ്മർദ്ദങ്ങളും ചലത്താനും ആവും.

അതേ സമയം ഈഴവർ ഹൈന്ദവ പ്രസ്ഥാനങ്ങളിലേക്ക് ഇടിച്ചുകേറിയപ്പോൾ, ബ്രാഹ്മണർക്കും, അവരുടെ കൂടെയുള്ള അമ്പലവാസികൾക്കും, നായർമാർക്കും അസ്വാസ്ഥ്യമാണ് വന്നിട്ടുണ്ടാവുക.

കീഴ്ജനം ക്രിസ്തീയരായത് സുറിയാനി ക്രിസ്ത്യാനകൾക്കും മറ്റ് പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യാനികൾക്കും ഇഷ്ടപ്പെട്ടകാര്യമായിരുന്നില്ലായെങ്കിലും, കീഴ്ജന ക്രിസ്ത്യാനിറ്റി സ്വന്തമായുള്ള പള്ളികൾ പണിതിരുന്നു. അതിനാൽ തന്നെ ഒരു ഏറ്റുമുട്ടൽ ഒഴിവായി. അതേ പോലെ ഈഴവരും അവർക്ക് സ്വന്തമായുള്ള അമ്പലങ്ങൾ പണിതു എന്നു പറയാം എന്ന് തോന്നുന്നു.

അമ്പലങ്ങൾ പണിതതുകൊണ്ടോ, ഹൈന്ദവ ദൈവ പ്രതിഷ്ഠനടത്തിയത് കൊണ്ടോ സാമൂഹികമായി ഒരു ജനത വളരുമോ?

കാലാകലങ്ങളായി ഈ ഉപദ്വീപിൽ നിലനിന്നിരുന്ന രാക്ഷസീയാവസ്ഥ ഇവിടുള്ള ഫ്യൂഡൽ ഭാഷകൾ തന്നെയാണ്. അവയുടെ പിടിയിൽ നിന്നും ശ്രീ നാരായണ ഗുരു പോലും രക്ഷപ്പെട്ടിരുന്നു എന്ന് തോന്നുന്നില്ല.

രഘുവംശം, മേഘസന്ദേശം, ശാകുന്തളം തുടങ്ങിയ കാളിദാസ കൃതികൾ ഇദ്ദേഹം വായിച്ചിരുന്നു എന്ന് അറിയുന്നു. സംസ്കൃതവാക്കുകൾ സ്വായത്തമാക്കിയാൽ മലയാളം ഭാഷ ഉപയോഗിക്കുന്നതിൽ കാര്യമായ ഗുണമേന്മവരും എന്നാണ് മനസ്സിലാക്കുന്നത്. പടിപടിയായുള്ള സാമൂഹികാന്തരീക്ഷത്തിനുള്ളിലെ പലവിധ വിടവുകളിലും തുളകളിലും വിള്ളലുകളിലും സ്ഥാനങ്ങളിലും ഒതുങ്ങിയും കുടുങ്ങിയും ജീവിക്കുന്നവർക്ക് വാക്കുകളുടെ സൗന്ദര്യവും അവ നൽകുന്ന മാനസിക ആകാശ യാത്രയും മറ്റും വൻ മാനസികോന്മേഷം നൽകും എന്നുള്ളത് സത്യംതന്നെയാവാം. എന്നിരുന്നാലും ഈ വക ഫ്യൂഡൽ ഭാഷകൾ ആ വ്യക്തികളെ അദൃശ്യമായ കാൽചങ്ങലകളാലും കൈവിലങ്ങുകളാലും ബന്ധിപ്പിച്ചുതന്നെ ഇരിക്കും എന്നുള്ള യാഥാർത്ഥ്യം നിലനിൽക്കുക തന്നെ ചെയ്യും. തടവറയിൽ പെട്ടുകിടക്കുന്നവന് ഏറ്റവും ഗംഭീരമായ സ്വാതന്ത്ര്യം ലഭിക്കുന്നത് ഉറങ്ങിക്കിടക്കുന്ന അവസരത്തിൽ ലഭിക്കുന്ന

സ്വപ്നാനുഭവമാണ് എന്ന് ഈ അടുത്തകാലത്ത് ഒരു തരംതാണ ഇങ്ഗ്ളിഷ് നോവലിൽ വായിച്ചതായി ഓർക്കുന്നു.

ഫ്യൂഡൽ ഭാഷകളുടെ അള്ളിപ്പിടുത്തത്തിൽ പെട്ടുകിടക്കുന്നവനിൽ വൻ മതിഭ്രമവും മായാദൃശ്യങ്ങളും വ്യാമോഹംമാനത്ത് ഇറങ്ങിനടക്കുന്ന അനുഭവവും മറ്റും നൽകാൻ കഴിവുള്ളവയാവാം കാളിദാസന്റെ രഘുവംശം, മേഘസന്ദേശം, ശാകുന്തളം തുടങ്ങിയ കൃതികൾ എന്നുതോന്നുന്നു. കാരണം വായനക്കാരന് മഹാരാജ ഭാവവും അനശ്വര പ്രേമത്തിന്റെ അനുഭൂതിയും വിരഹത്തിന്റെ തേൻനിറഞ്ഞുനിൽക്കുന്ന വേദനയും വീരശൂരയോദ്ധാവിന്റെ പരാക്രമണാസക്തിയും കൈയെത്താദൂരത്തുള്ള സ്ത്രീസൗന്ദര്യത്തിന്റെ നിത്യനിഗൂഢതകളും പലവിധ വാസ്സല്യങ്ങളും ആരാധനയും, വനപ്രദേശങ്ങളിലെ കാറ്റും മഴയും പുഴകളും തടാകങ്ങളും തേനരുവികളും പർണ്ണകുടീരങ്ങളും ഹംസങ്ങളും ഹംസഗീതങ്ങളും, മല്ലികാർജ്ജുനക്ഷേത്രവും അളകന്ദയുടെ തീരവും മഞ്ഞുരുകിയൊഴുകുന്ന ഹിമഗിരിശൈലങ്ങളും, പുഞ്ചിരിതൂകുന്ന നക്ഷത്രങ്ങളും നക്ഷത്രകിന്നരന്മാരും ഗന്ധർവ്വനഗരങ്ങളും, രഹസ്യങ്ങൾ നിറഞ്ഞുനിൽക്കുന്ന രജനികളും, അമൃതവും

പ്രസാദവും, മഞ്ഞനിറത്തിലുള്ള പുഷ്യരാഗവും മറ്റ് നവരത്നങ്ങളും അങ്ങിനെ പലതും ബഹുവർണ്ണത്തിൽ തെളിഞ്ഞുമിന്നിമായുന്ന സ്വപ്നലോകം തന്നെയാണ് സംസ്കൃതവാക്കുകൾ സാമൂഹികമായും വ്യക്തിപരമായും ബന്ധനത്തിൽപെട്ടുകിടക്കുന്നവന്റെ മനസ്സിൽ തുറന്നുവിടുന്നത്.

കാളിദാസന്റെ സംസ്കൃതപാണ്ഡിത്യത്തേയോ രചനാവൈഭവത്തേയോ ഇവിടെ ചോദ്യം ചെയ്യുന്നില്ലതന്നെ. എന്നാൽ, ഷെയ്ക്ക്സ്പിയറിന്റെ (Shakespeareന്റെ) നാടകങ്ങൾ വായിക്കുന്നതുപോലെയാവാം കാളിദാസന്റെ കൃതികൾ വായിച്ചാലുളവാകുന്ന സാമൂഹിക ബോധം എന്ന് തോന്നുന്നു. ഷെയ്ക്ക്സ്പിയറിന്റെ നാടകങ്ങൾ പ്രതിനിധീകരിക്കുന്നത് pristine-Englishൽ നിറഞ്ഞു തുളുമ്പുന്ന egalitarian ആശയങ്ങളോ ഇങ്ഗ്ളണ്ടിലെ സാധാരണക്കാരുടെ ജീവിതമോ അല്ലാ എന്നാണ് തോന്നുന്നത്. മറിച്ച് മിക്കവയും ഭൂഖണ്ഡയൂറോപ്യൻ കഥകളോ രാജവംശ കഥകളോ ആണ് എന്ന് തോന്നുന്നു.

ഇവ വായിക്കുന്നത് ഇങ്ഗ്ളിഷ് ക്ളാസിക്ക് വായിക്കുന്നതുമായി തുലനം ചെയ്യാനാവില്ലതന്നെ. ഇവ വായിച്ചാൽ, ഇങ്ഗ്ളിഷിൽ ഉറഞ്ഞുതുള്ളി നിൽക്കുന്ന അതിഗംഭീരമായ സാമൂഹിക

സമത്വാധിഷ്ഠിത ആശയങ്ങളെ കണ്ടെത്താനായേക്കില്ലതന്നെ.

ചെറുപ്രായക്കാരനായ നാണു ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യമല്ല പഠിക്കാൻ മുതിർന്നത്, മറിച്ച് കാലാകാലങ്ങളായി സാമൂഹിക ഉച്ചനീചത്വങ്ങളുടെ മുകൾത്തട്ടിൽ തടവിൽ പെട്ടിട്ടുകിടക്കുന്നവരുടെ ഭാഷാ സാഹിത്യത്തിലെ ആശയങ്ങളാണ് ആവഹിച്ചെടുക്കാൻ പോയത്. ഇതുവഴിപോയവർ എല്ലാംതന്നെ സാമൂഹിക മുകൾത്തട്ടിലെ അതേ തടവറയിൽ ചെന്നുപെടുകയാണ് ചെയ്യുക എന്നുതോന്നുന്നു.

ശ്രീ നാരായണ ഗുരുവും ബ്രാഹ്മണത്വത്തിൽ എത്തിച്ചേരുകാണ് ചെയ്തത് എന്ന് തോന്നുന്നു. ഇതിൽ നല്ലതായപലതും ഉണ്ട് എന്നും പറയാം എന്നുതോന്നുന്നു. എന്നാൽ കൂടുതൽ കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. അടുത്ത എഴുത്തിൽ ആവാം എന്ന് കരുതുന്നു.

## 60. ഒച്ചവച്ചും കൂക്കിവിളിച്ചും അട്ടഹസിച്ചും, കപട വീരന്മാർക്ക് വൻ കൈയ്യടിയും പിന്തുണയും നൽകിക്കൊണ്ടിരിക്കുന്നവർ

ഇങ്ഗ്ളിഷ് ഭാഷയും സാംസ്ക്കാരിക മൂല്യങ്ങളും അനുഭവിച്ചാസ്വധിച്ച ഈ ഉപദ്വീപിലെ പല പ്രാദേശികരും ഇങ്ഗ്ളിഷിനോടും ഇങ്ഗ്ളണ്ടിനോടും എതിരായുള്ള സമീപനം എടുത്തിട്ടുണ്ട് എന്നത് സത്യം തന്നെ. എന്നിരുന്നാലും, അവരാരും അവർക്ക് ലഭിച്ച ഇങ്ഗ്ളിഷിനെ മനസ്സിൽനിന്നും മാച്ചുകളയാനോ, അവർക്ക് ഇങ്ഗ്ളണ്ടിൽ പോയി വസിക്കാനുള്ള അവസരത്തെ നിരസിക്കാനോ മുതിരാറില്ലാ എന്നുള്ളതാണ് വാസ്തവം.

ശ്രീ നാരായണ ഗുരു ബ്രാഹ്മണ മതത്തിലേയും ആദ്ധ്യാത്മികതയിലേയും തിരുവെഴുത്തുകളും ധർമ്മശാസ്ത്രങ്ങളും വേദങ്ങളും ധ്യാനനിഷ്ഠകളും തപസ്സനുഷ്ഠാനങ്ങളുംമറ്റുമാണ് പഠിച്ചെടുത്തതും പരിശീലിച്ചതും എന്ന് കാണുന്നു. എന്നാൽ ഇവയെല്ലാംതന്നെ സംസ്കൃതഭാഷാ വാക്ക് കോഡുകളുമായി പിരിഞ്ഞുകിടക്കുന്നവയാണ് എന്ന് തോന്നുന്നു.

സംസ്കൃതം ഒരു അതീവ ഫ്യൂഡൽ സ്വഭാവമുള്ള ഭാഷയാണ് എന്നാണ് മനസ്സിലാക്കുന്നത്. ഈ

ഭാഷയിലെ ബ്രാഹ്മണത്വമുള്ളയിടം മനസ്സിൽ സ്വരസൗന്ദര്യവും കാവ്യഭംഗിയും ബ്രഹ്മതാളവും ഉന്മത്തതയും ആനന്ദവും ലഹരിയും മതിഭ്രമവും മായാദൃശ്യങ്ങളും വ്യാമോഹവും, ഒരളുവരെ വിഭ്രാന്തിയും തിരുകിച്ചേർത്തേക്കാം എന്നും പറയാം എന്നും തോന്നുന്നു.

ഈ ഭാഷയുടെ ഈ സ്വർഗ്ഗീയമായ അതിവിശിഷ്ട സവിശേഷതയ്ക്ക്, ഫ്യൂഡൽ ഭാഷാ പ്രദേശത്ത് ജീവിക്കുന്ന വ്യക്തികളിൽ, ഫ്യൂഡൽ ഭാഷാ കോഡുകളുടെ നിഷേധകത്വമുള്ള കോഡുകൾക്ക് ഇടപെടാൻ അനുവാദം നൽകാതെ, വളരെ സൂക്ഷ്മമായി പ്രതിപ്രവർത്തിക്കാൻ സൗകര്യപ്പെടുത്തിയാൽ, ഈ ഭാഷയുടെ ബ്രാഹ്മണത്വമുള്ള ഇടങ്ങൾ ഒരുതരം ദിവ്യഔഷധിയായി അവരുടെ മനസ്സിലും ശരീരത്തിലും പ്രവർത്തിക്കാൻ ആയേക്കാം. സമൂഹത്തിൽ വെറും കോഴിക്കാട്ടമായി ജീവിക്കാൻ സൗകര്യപ്പെട്ടയാളും ബ്രാഹ്മണത്വത്തിന്റെ ദിവ്യ തേജസ്സിലേക്ക് വളർന്നവരും.

എന്നാൽ ഈ ബ്രാഹ്മണ തേജസ്സിന് ഒരു കാണാപ്പുറം ഉണ്ട് തന്നെ. ഈ വ്യക്തി വെട്ടിത്തിളങ്ങിനിൽക്കണമെങ്കിൽ, യാതോരു വെൺതിളക്കവുമില്ലാതെ കീഴിലുള്ള

സമൂഹത്തിലെ വൻകുണ്ടിലേക്ക് പടിപടിയായി ഇറങ്ങി നിലനിൽക്കുന്ന, വെറങ്ങലിച്ചും കരിപുരണ്ടും വിഡ്ഢിവിവരങ്ങൾ തലയിൽ നിറച്ചുകൊണ്ടും, അടുപ്പിച്ചാൽ നാറുന്ന വ്യക്തിത്വവുമായും കണ്ണിനുംകാതിനും അരോചമായും അശ്രീകരമായും ദുശ്ശകുനമായും ജീവിക്കുന്ന മറ്റൊരു വൻ ജനക്കൂട്ടം തന്നെ സമൂഹത്തിൽ ഉണ്ടായിരിക്കേണം.

ഇവർക്കോരോരുത്തർക്കും അവരേക്കാൾ കീഴിൽ വരുന്നവരുടെ അരോചകത്വമേ അനുഭവപ്പെടുള്ളുതാനും. മുകളിൽ ഉള്ളവരിൽനിന്നും പ്രസരിക്കുന്നത് മധുരം പകരുന്ന നറുമണമാണ് എന്ന് അവർക്ക് അറിവും ലഭിച്ചിരിക്കും.

ഇങ്ഗ്ളിഷിൽ വിഭാവനം ചെയ്യാൻപോലും ആവാത്ത ഈ വിനാശകരമായ അടുക്കും ചിട്ടയുടേയും മുകൾത്തട്ടിൽ ആണ് സംസ്കൃതഭാഷാ കോഡുകൾ നെയ്തെടുത്തുവച്ചിരിക്കുന്ന മായാ പ്രപഞ്ചവും, അവിടുള്ള അപ്സരസ്സുകളുടെ നാടും, അവിടെ വിളയാടിനിൽക്കുന്ന ഗന്ധർവ്വന്മാരും.

ശ്രീ നാരായണ ഗുരു ബ്രാഹ്മണ മത പൈതൃകങ്ങൾ ആവഹിച്ചെടുത്തപ്പോൾ, ആ

ഗന്ധർവ്വനഗരത്തിലേക്ക് പ്രവേശിച്ചിരിക്കും എന്ന് പറയാതെവയ്യ. എന്നാൽ ഈവിധമല്ലാതെ ഈ ഉപദ്വീപിൽ സാമൂഹിക നേതൃത്വത്തിലേക്ക് ഉയരാൻ ആവില്ലതന്നെ. വെറും നാണുവിന് സാമൂഹിക പരിവർത്തനം നടത്താൻ പ്രയാസം തന്നെയാവും. അതേ സമയം ശ്രീ നാരായണ ഗുരുവിന് ഇത് കുറച്ചുകൂടി ആയാസരഹിതമായേക്കാം. വെറും നാണുവിനെ ഈഴവർ തന്നെ അംഗീകരിക്കും എന്ന് തോന്നുന്നില്ല.

നിസ്സാരമായ ഭാഷാ കോഡുകളിൽ ഒളിഞ്ഞുകിടക്കുന്ന അതീന്ദ്രിയ ബലമുള്ള കാര്യങ്ങളാണ് വളരെ ലളിതമായി ഇവിടെ പ്രതിപാദിക്കപ്പെട്ടത്.

ശ്രീ നാരായണ ഗുരു ബ്രിട്ടിഷ്-ഇന്ത്യയിൽ ദേശാടനം ചെയ്തിരുന്നു എന്നു കണ്ട കാര്യം നേരത്തെ സൂചിപ്പിച്ചിരുന്നു. യഥാർത്ഥത്തിൽ ശ്രീ നാരായണ ഗുരുവല്ല ഈ വിധം യാത്ര ചെയ്തത്. മറിച്ച് തരുവിതാംകൂറിലെ കീഴ്ജനത്തിൽപ്പെട്ട നാണുവെന്ന യുവാവാണ് അടുത്തുള്ള രാജ്യത്തിലൂടെ സഞ്ചരിച്ചു ആശ്ചര്യകരമായ കാഴ്ചകൾ കണ്ടുമനസ്സിലാക്കിയത്.

Go to Main contents

ഈ അനുഭവത്തിന്റെ യഥാർത്ഥ തീവ്രത മനസ്സിലാക്കാനായി ഒരു ചിത്രീകരണം ഇവിടെ നൽകാം.

ഇന്ത്യയിലെ ഒരു യുവാവായ ടാക്സിഡ്രൈവർ. പേര് നാണു. വ്യക്തിത്വം ഒരു ശരാശരി ഇന്ത്യൻ ടാക്സി ഡ്രൈവറുടേത്. എന്നുവച്ചാൽ അവരിലെ വൻ വ്യക്തിത്വമുള്ള ആളുമല്ല, വ്യക്തിത്വം വളരെ തരിശായ ആളുമല്ല. ഇങ്ഗ്ളിഷ് ഭാഷ കുറച്ചൊക്കെ പറയാൻ പഠിച്ചെടുത്തിട്ടുണ്ട്. കാര്യമായ ആഴം ഈ ഭാഷയിൽ ഇല്ല.

ഇങ്ഗ്ളണ്ടിൽ പോയി ടാക്സി ഡ്രൈവറായി ഏതാണ്ട് ഒരു വർഷക്കാലം തൊഴിൽ ചെയ്യാനുള്ള സൗകര്യം ഈ ആൾക്ക് ഒരിക്കൽ യാദൃശ്ചികമായി ലഭിച്ചു.

ഇന്ത്യയിൽ സാധാരണ തൊഴിലുകാരെ താരംതാഴ്ത്താനായി ഉപയോഗപ്പെടുത്തുന്ന കാക്കിയുടത്ത്, പോലീസുകരുടെ എടാ, നീ, എന്തെടാ, ഇങ്ങ് വാടാ, അവിടെ നിൽക്കെടാ എന്നെല്ലാം ഓമനത്വം തുളുമ്പുന്ന മാതൃഭാഷയിൽ നിത്യവും കേട്ടാസ്വദിച്ചും, അതേ ഭാഷയിലെ വൻ സൗന്ദര്യം ഉള്ള സിനിമാ പാട്ടുകൾ കേട്ടും ആനന്ദാമൃതത്തിൽ നിത്യവും ആടിയും ഓടിയും കിതച്ചും ഞെട്ടിയും ഞെട്ടിച്ചും

ജീവിച്ചുകൊണ്ടിരുന്ന ഈ ആൾക്ക് ഇങ്ഗ്ളണ്ടിലെ ജീവിതം തികച്ചും ആശ്ചര്യകരമായിരുന്നു.

വെടിപ്പും വൃത്തിയും ഉള്ള തെരുവുകളും ജനങ്ങളും പൊതുപെരുമാറ്റങ്ങളും. റോഡിൽ വാഹനങ്ങൾ ഹോണടിച്ച് അലോസരപ്പെടുത്തുന്ന അനുഭവമേ ഇല്ല. യാതോരുവിധ തരംതാഴ്ത്തുന്ന പെരുമാറ്റം ആരിലും കണ്ടില്ല. പോലീസ് സ്റ്റേഷനിൽ കയറിച്ചെല്ലാൻ യാതോരു മടിയും വേണ്ട. പോലീസുകാരണെങ്കിൽ, അവർക്ക് എന്തെങ്കിലും വിരോധം മനസ്സിൽ ഉണ്ടെങ്കിൽ തന്നെ അത് വാക്ക് കോഡുകളിൽ സാധരണയായി പ്രകടിപ്പിക്കാൻ യാതോരു പഴുതും ഇല്ല.

ഈ ആൾ ഇങ്ഗ്ളണ്ടിൽ നിന്നും തിരിച്ചുവന്നു. നാട്ടിൽ വൻ സംഭവമാണ്. ഇങ്ഗ്ണ്ടിൽ ജോലിചെയ്ത ആളല്ലെ? ഇന്ത്യയിലെ ടാക്സി ഡ്രൈവർമാർക്ക് വൻ തരംതാഴ്ത്തലും കീഴ്ജന ഭാവവുമാണ് അടിച്ചേൽപ്പിക്കപ്പെട്ടിരിക്കുന്നത് എന്ന് നാണുവിന് ബോധോദയം വന്നിരിക്കുന്നു. വനവാസത്തിൽ നിന്നുമല്ല ഇത് ലഭിച്ചത്. മറിച്ച് ഇങ്ഗ്ളണ്ടിൽ നിന്നുമാണ്.

ഈ നാട്ടിലെ ടാക്സി ഡൈവർമാരുടെ നിലവാരം ഉയർത്തണം. ഇത് പറയാൻ എളുപ്പമാണ്. എന്നാൽ കാര്യം നടപ്പില്ലതന്നെ. കാരണം, ഇന്ത്യയിൽ

Go to Main contents

കാലാകാലങ്ങളായി നിലവിൽ ഉള്ള ഔദ്യോഗികവും സാമൂഹികവും ആയ കീഴ്‌വഴക്കങ്ങളെ യാതോരു നിയമ നിർമ്മാണത്താലും മാറ്റാൻ ആവില്ലതന്നെ.

മാത്രവുമല്ല, തങ്ങൾ ഒരു കീഴ്ജനമാണ് എന്ന് ടാക്സി ഡ്രൈവർമാരും അംഗീകരിക്കില്ലതന്നെ. ഇങ്ങിനെയൊരുകാര്യം പുറത്തു പറഞ്ഞാൽതന്നെ പ്രശ്നമാണ്. അവരെ ആരാധിക്കുന്ന ജനങ്ങളും വ്യക്തികളും കുടുംബക്കാരും അവരുടെ ആരാധാന നിർത്തിയേക്കാം.

പോരാത്തതിന്, വെറും നാണുവിന് സാമൂഹിക പരിവർത്തനം ആവില്ലതന്നെ. വെറും നാണു, നീ, എടാ, എടാ നാണു തുടങ്ങിയ, ദിവ്യ ആത്മാവിനെ വെട്ടിമുറിക്കുന്ന വാക്ക് കോഡുകളുടെ പ്രഹരത്തിൽ പെട്ടുപോകും. ഒരു ആദ്ധ്യാത്മിക ഗുരുതന്നെയായാലെ ജനം കീഴിൽ അണിനിരന്നുനിൽക്കുള്ളു.

നാണു സംസ്കൃതവും വേദങ്ങളും അതുപോലുള്ള വൻ നിഗൂഢ സാഹിത്യങ്ങളും പഠിച്ചു ദിവ്യജ്ഞാനം കൈവശപ്പെടുത്തി. ഗുരുവായി, സ്വാമിയായി. വൻ ആദ്ധ്യാത്മിക നേതാവായി. ഇനി ഇന്ത്യയിലെ ടാക്സി ഡ്രൈവർമാരുടെ നിലവാരം ഉയർത്താം.

എന്നാൽ ഈ ഗുരു എത്തിയിരിക്കുന്നത് ഫ്യൂഡൽ ഭാഷാ കോഡുകളുടെ ഊറ്റില്ലത്തിലാണ്. ഇദ്ദേഹത്തെ അദ്ദേഹവും, ടാക്സി ഡ്രൈവർമാരെ അവനും ആയികാണുന്ന ജനക്കൂട്ടത്തിന്റെ മുകൾത്തട്ടിലാണ് വന്ന് പതിച്ചിട്ടുള്ളത്.

ഇദ്ദേഹം വിഭാവനം ചെയ്ത ഇങ്ഗ്ളണ്ടും സംസ്കൃത പണ്ഡിത്യപീഠവും തമ്മിൽ യാതോരു ബന്ധവും ഇല്ലതന്നെ. രണ്ടം രണ്ട് എതിർകോണുകളിൽ കാലാകാലങ്ങളായി നിൽക്കുന്ന ധ്രുവങ്ങൾ തന്നെയാണ്. ഒന്നിന് മറ്റൊന്നാവാൻ ആവില്ലതന്നെ.

ഗുരുവിന് കുറേ ടാക്സി ഡ്രൈവർമാരെ പലവിധ സ്ഥാനമാനങ്ങളും നൽകി ഉയർത്തി പലവിധ ബഹുമാനത്തിലും സ്ഥാപിക്കാൻ ആവും. എന്നാൽ മറ്റ് ടാക്സി ഡ്രൈവർമാർ ഭാഷാകോഡുകളുടെ നീ, എടാ, എന്താടാ, അവൻ, വെറുംപേര് തുടങ്ങിയ പഴയ നിലവാരത്തിൽ നിന്നും അനങ്ങുകപോലുമില്ല. അവർക്ക് അതിൽ പരിഭവവും കാര്യമായി ഉണ്ടാവില്ലതന്നെ. കാരണം, അവർക്ക് തരംതാഴ്ത്താൻ പറ്റുന്നവരെ നേരത്തെതന്നെ അവർ കണ്ടെത്തിയിട്ടുണ്ടാവും.

മാത്രവുമല്ല, മറ്റുള്ള ടാക്സി ഡ്രൈവർമാർക്ക് യഥാർത്ഥ ഇങ്ഗ്ളണ്ടിനെ സങ്കൽപ്പിക്കാനും ആവില്ല. അവർ കാണുന്ന, അവരെ

കബളിപ്പിക്കുന്ന, പ്രാദേശിക സിനിമകളിൽ ഇങ്ഗ്ളണ്ടിൽ ജീവിക്കുന്നത് രാക്ഷസന്മാരാണ്. ഒച്ചവച്ചും കൂക്കിവിളിച്ചും അട്ടഹസിച്ചും, ഈ വിധ തട്ടിപ്പ് സിനിമകളിൽ ഇങ്ഗ്ളിഷുകാരെ തമർത്തുന്ന ഇന്ത്യൻ വീരന്മാർക്ക് അവർ വൻ കൈയ്യടിയും പിന്തുണയും നൽകിക്കൊണ്ടിരിക്കും.

## 61. ഫ്യൂഡൽ ഭാഷകളിലെ അഹിംസയ്ക്കുള്ളിലെ അത്യുഗ്ര ഹിംസയെക്കുറിച്ച്

നാണുവെന്ന കീഴ്ജാതിക്കാരനായ വ്യക്തിയും ശ്രീ നാരായണ ഗുരു എന്ന ദിവ്യനും തമ്മിൽ കാര്യമായ വ്യത്യാസം ഉണ്ട് തന്നെ. ഭാഷാ കോഡുകളാണ് ഈ വിധ വ്യത്യാസം സൃഷ്ടിക്കുന്നത്. നാണുവെന്നും ശ്രീ നാരായണ ഗുരുവെന്നും ഒരേ വ്യക്തിയെ വ്യത്യസ്ഥമായി പരാമർശിക്കുമ്പോൾതന്നെ ഈ കാര്യം വൈകാരികമായി അനുഭവിച്ചറിയാവുന്നതാണ്.

ഒരേ വ്യക്തിയുടെ വ്യക്തിത്വത്തിലും മാനസിക ഭാവത്തിലും ഉളവാക്കാവുന്ന, ഈ ആശ്ചര്യകരമായ എതിർകോണുകളിലേക്ക് തെറിപ്പിക്കുന്ന രീതിയിൽ ഉള്ള, പിളർക്കലും വേർത്തിരിക്കലും ഇങ്ഗ്ലിഷ് ഭാഷയിൽ സാധ്യമാക്കാൻ വൻ കുരുട്ടുബുദ്ധിയോടെ കരുതിക്കൂട്ടി കരുക്കൾ നീക്കിയാലെ സംഭാവ്യമാവുള്ള എന്ന് തോന്നുന്നു. എന്നാൽപ്പോലും ഫ്യൂഡൽ ഭാഷകളിൽ ഈ വിധം വെറും നിസ്സാരവാക്ക് കോഡുകളിലൂടെ സംഭവിപ്പിക്കാവുന്ന ഇരട്ടവ്യക്തിത്വത്തിന്റെ തീക്ഷണത ഇങ്ഗ്ലിഷിൽ പകർത്തെടുക്കാൻ ആവുമെന്ന് ഉറപ്പിച്ചുപറയാൻ ആവില്ല.

നീ, എടാ, എന്താടാ നീ ഈ കാട്ടിക്കൂട്ടുന്നത്?, അവൻ, അവന്റെ ഒരു ധിക്കാരം, പോക്കിരി, തെമ്മാടി, നാണമില്ലാത്തവൻ, നിർത്തെടാ നിന്റെ കോമാളിത്തരം, നീ ആരാന്നാ നിന്റെ വിചാരം?, നിന്റെ മുഖത്തിട്ട് ഒന്ന് പൊട്ടിച്ചാലുണ്ടല്ലോ! തുടങ്ങിയ, വ്യക്തിയെ നിയന്ത്രിക്കാനായി കൂടെയുള്ളവരും കീഴിലുള്ളവരും മുകളിലുള്ളവരും ഉപയോഗിക്കുന്ന, അനവധി വാക്ക് പ്രയോഗങ്ങളുടെ കടിഞ്ഞാണിൽ വെറും നാണു പെട്ടുപോകും.

അതേ സമയം ശ്രീ നാരായണ ഗുരു, ആൾ വേറെയാണ്. വാക്കുകളിൽ വാൻ കടിഞ്ഞാണിട്ടുകൊണ്ടാണ് ആളുകൾ ഇദ്ദേഹത്തെക്കുറിച്ച് പരമാർശിക്കുക. അതേ പോലെ തന്നെയാണ് മറ്റുള്ളവർ ഇദ്ദേഹത്തോട് ഇടപെഴകുകയും സംസാരിക്കുകയും ചെയ്യുക.

ഈ പറഞ്ഞത് ഫ്യൂഡൽ ഭാഷാ ലോകത്തിലെ ഒരു അഗാധ യാഥാർത്ഥ്യമാണ്. വെറും വാക്കുകളിലൂടെ ആൾതന്നെ വേറെയാകും. രണ്ടിനേയും ഒന്നായിക്കാണാനും ആവില്ല. ആവിധം ആരെങ്കിലും ചെയ്താൽ അത് വൻ അരോചകമായ കാര്യമാവും.

ഈ കാര്യം ഒന്ന് ശരിക്കും മനസ്സിലാകണമെങ്കിൽ, ചേട്ടൻ, സാറ്, മാഷ്, പ്രൊഫ., ടീച്ചർ, ഡോ., മാഡം, ജീ, ബായ് തുടങ്ങിയ വാക്കുകൾ പേരിനോടൊപ്പം ഉപയോഗിച്ച് പരാമർശിക്കുന്നവരെ, ഈ വിധ വാക്കുകൾ ഉപയോഗിക്കാതെ ഒന്ന് പരാമർശ്ശിച്ചുനോക്കുക. അപ്പോൾതന്നെ മനസ്സിൽ കാര്യമായ വ്യത്യാസം അനുഭവപ്പെടും. ആളുടെ വ്യക്തിത്വത്തിൽ നിന്നും എന്തോഒരു വൻ ആവരണം അഴിച്ചുമാറ്റിയ പ്രതീതിതന്നെ വരും മനസ്സിൽ. ഇങ്ങിനെ ദിവ്യത്വത്തിന്റെ പ്രഭാവലയം ഇല്ലാത്തവന്റെ വാക്കുകൾക്ക് പുല്ലിന്റെ വിലപോലും ഉണ്ടായേക്കില്ല, അയാൾക്ക് മറ്റ് വല്ല ആക്രമണ ബലവും ഇല്ലായെങ്കിൽ.

വാക്കുകൾക്ക് മനുഷ്യമനസ്സിൽ വൻ വൈകാരികമാറ്റങ്ങൾ സൃഷ്ടിക്കാനാവും എന്ന് ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന മിക്കവർക്കും അറിയുന്ന കാര്യംതന്നെയാണ്. എന്നാൽ ഇന്നും ഈ ഒരു വിവരം നിയമശാസ്ത്രം കണക്കിൽ എടുത്തിട്ടില്ലാ എന്ന് മനസ്സിലാക്കുന്നു. ഇതിന്റെ കാരണം, ഈ വിധ വ്യക്തിത്വ മാറ്റവും, വ്യക്തിത്വത്തിന്റെ പിളർപ്പും വാക്കുകൾക്ക് നടത്താൻ ആവും എന്ന കാര്യം ഇങ്ഗ്ളിഷ് Jurisprudenceസിന്റെ (നിയമശാസ്ത്രത്തിന്റെ) അറിവിൽ വന്നിട്ടില്ലാ എന്നതാണ്.

ഈ എഴുത്തുകാരൻ ഇങ്ഗ്ളിഷ് ഭാഷാ പാരമ്പര്യങ്ങളിൽ പേരുകേട്ട പലരേക്കുറിച്ചും, വളരെ ചെറുപ്പം മുതൽ അറിഞ്ഞുതുടങ്ങിയാണ്. ഉദാഹരണത്തിന് Oscar Wilde. ഇദ്ദേഹം രക്തബന്ധ പാതപ്രകാരം ഐറിഷുകാരനാണെങ്കിലും, ഭാഷാ പരിചയത്താൽ ഒരു ഇങ്ഗ്ളിഷ് വ്യക്തിത്വം സാഹിത്യലോകത്തിൽ നിലനിർത്തിയ വ്യക്തിയാണ്. ഇദ്ദേഹത്തിന് മഹാൻ എന്ന വ്യക്തിത്വവും ഉണ്ട്, ചളിവാരിത്തേക്കപ്പെട്ട വ്യക്തിത്വവും ചരിത്രത്തിൽ ഉണ്ട്. എന്നിരുന്നാലും, അദ്ദേഹം, അവൻ എന്ന രീതിയിൽ ഉള്ള ഒരു വ്യക്തിത്വ പിളർപ്പ് ഇദ്ദേഹത്തിൽ സൃഷ്ടിക്കാൻ ഇങ്ഗ്ളിഷിൽ ആവില്ലതന്നെ.

ചളിപുരണ്ടുനിൽക്കുന്ന വ്യക്തിയും, സാഹിത്യലോകത്തിലെ മഹാ വ്യക്തിയും ഒരേ ഒരു Oscar Wilde തന്നെ.

ഇന്ത്യയിൽ എല്ലായിടത്തും മഹാന്മാരുടെ വിളയാട്ടം തന്നെയാണ്. എത്രയെത്രമഹാന്മാരാണ്, എല്ലായിടത്തും! എന്നിട്ടെന്ത് കാര്യം? ഇങ്ഗ്ളണ്ടിൽ ഈ വിധം ഒരു മാഹന്മാരുടെ പടയെ എവിടേയും കാണാൻ പറ്റില്ലതന്നെ. എന്നിട്ടും, ആ രാജ്യത്തിലെ പൊതുജനങ്ങൾക്ക് ഉള്ള വ്യക്തിത്വം കാണേണ്ടത് തന്നെയാണ്. മഹാനല്ലാത്തവർക്കും വൻ

വ്യക്തിത്വം മാനസികമായി വളർത്തിയെടുക്കാനും നിലനിർത്താനും ആവും എന്നത് തന്നെയാണ് ഇങ്ഗ്ളിഷിൽ കാണുന്ന കാര്യം.

ഈ മുകളിൽ പറഞ്ഞകാര്യത്തിന്റെ വിശാലമായ വശം, പൊതുവെ പറയുകയാണെങ്കിൽ ഇന്ന് ഇന്ത്യയിലെ ഉദ്യോഗസ്ഥരും ഒരു പരിധിവരെ Allopathy ഡോക്ടർമാരും അദ്ദേഹം വ്യക്തികളും, പൊതുജനം അവൻ വ്യക്തികളും ആണ് എന്നതാണ്. ഈ വിഷയത്തിന്റെ അഗാധതയിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ശ്രീ നാരായണ ഗുരു ഒരു അഹിംസാവാദിയായിരുന്നു എന്ന് എഴുതിക്കണ്ടു. ഇദ്ദേഹം ഈഴവരെ ഉയർത്താനായി, ഹൈന്ദവരോടും, അവരുടെ കീഴിലുള്ള അമ്പലവാസികളോടും, ശൂദ്രരോടും (നായർമാരോടും) യാതോരുവിധ കായികമായ ഏറ്റുമുട്ടലിനും പോയില്ല എന്ന് കാണുന്നു.

ഈ വിഷയത്തിന്റെ ഉള്ളറകളിലേക്ക് കടക്കുന്നതിന് മുൻപായി പറയേണ്ടുന്നത്, ഈ വിധമായുള്ള ഒരു ആക്രമണരീതിയിലുള്ള പ്രവർത്തനത്തിന് ഇദ്ദേഹത്തിന്റെ കൂടെ

സൈനികരായ ആളുകൾ ഉണ്ടായിരുന്നു എന്ന് തോന്നുന്നില്ല എന്നുള്ളതാണ്.

ഇങ്ങിനെ ആൾ ബലമില്ലാത്തവർ പിന്നെ ചെയ്യുന്നത് സ്വന്തമായും ഏകപക്ഷീയമായും ഒറ്റപ്പെട്ട സംഭവങ്ങളിൽ അവർ മറുപക്ഷത്തായി കാണുന്നവരിൽ ഒന്നോ രണ്ടോ പേരുടെ മേൽ ബോംബ് എറിയുക, തോക്കുകൊണ്ട് വെടിവെക്കുക എന്നെല്ലാമാണ്.

ഇത് ഈ ഉപദ്വീപിന്റെ വടക്കൻ ഭാഗത്ത് ഭഗത് സിംഗ് പോലുള്ള ചിലർ ചെയ്ത് വൻ പേരെടുത്ത കാര്യം ആണ്. എന്നാൽ പൊതുവേ പറഞ്ഞാൽ ഈവക സംഭവങ്ങളുടെ സമീപപ്രദേശങ്ങളിലുള്ള പൊതുജനത്തിന്റെ പിന്തുണ ഈ കാര്യങ്ങൾക്ക് ലഭിച്ചിരുന്നു എന്ന് തോന്നുന്നില്ല. മറിച്ച് പലപ്പോഴും, ഈ വിധം ആൾ നാശം നടത്തിയവരെ അന്ന് ചുറ്റുപാടിൽ ഉണ്ടായിരുന്ന ആളുകളുടെ കൈയിൽപെട്ടിരുന്നെങ്കിൽ, അവരുടെ കഥ അവിടെവച്ചുതന്നെ ജനം കഴിക്കുമായിരുന്നു എന്നതാണ്. എന്നാൽ വിദൂരങ്ങളിലും ചരിത്രത്തിലും ഇവരെ മഹാന്മാരായി പലവിധ അച്ചടി മാധ്യമങ്ങളും മഹത്വപ്പെടുത്തിയിരുന്നു.

ഈ വിധമായുള്ള, ആഴമില്ലാത്ത അറിവുകൾ കൈവശമുള്ളവരുടെ പേരെടുക്കാനുള്ള

ചെപ്പടിവിദ്യകൾ ശ്രീ നാരായണ ഗുരു ചെയ്തില്ലാ എന്നുതന്നെ പറയാവുന്നതാണ്.

എന്നാൽ, ഇദ്ദേഹം അഹിംസാ വാദിയായിരുന്നു എന്നു പ്രസ്താവിക്കുമ്പോൾ, എന്താണ് ഈ അഹിംസ എന്ന പദപ്രയോഗംകൊണ്ട് ഉദ്ദേശിച്ചത് എന്ന പ്രശ്നം ഉയർന്നുവരുന്നു.

ലോകത്തിൽ ഏറ്റവും മിനുസമേറിയതും, പൊതുപെരുമാറ്റങ്ങളിൽ വളരെ മാന്യതയുള്ളവരുമായ ഇങ്ഗ്ളിഷ് പ്രാദേശിക ഭാഷക്കാർ അഹിംസാ വാദികളായിരുന്നു എന്ന് ആരും പറഞ്ഞുകേട്ടിട്ടില്ല. യാതോരുവിധ അവകാശവാദങ്ങളും ഇല്ലാത്തവരാണ് ഈ കൂട്ടർ എന്നുതന്നെ പറയാവുന്നതാണ്.

എന്നാൽ ഭീകരമായി വൻ ജനക്കൂട്ടങ്ങളെ അടിച്ചമർത്തിയും കരിതേച്ചും ചളിതേച്ചും നിലനിർത്തിയ സാമൂഹിക പ്രദേശങ്ങളിലെ പല വൻ വ്യക്തികളും അഹിംസാ വാദികൾ ആണ് എന്ന് കാണുന്നു. ഒരു വൻ ഉദാഹരണം, ഗാന്ധിതന്നെ.

പോർബന്ധർ രാജ്യത്തിലെ പലതട്ടുകളായുള്ള അടിമജനത്തിന് മേൽ കാലാകാലങ്ങളായി അധികാരം നിലനിർത്തിയ കുടുംബക്കാരൻ.

ഇദ്ദേഹം സമൂഹത്തിലെ വലിയവരേയും ചെറിയവരേയും നീ എന്ന് സംബോധന ചെയ്യുന്നു. ഇതിൽ കാര്യമായ ഒരു ഹിംസയോ ആക്രമണമോ കാണാൻ ആവില്ലതന്നെ.

സ്കൂളിലെ അദ്ധ്യാപകൻ മറ്റ് അദ്ധ്യാപകരേയും വിദ്യർത്ഥകളേയും നീ എന്ന് സംബോനധ ചെയ്യുന്നു. ഇതിലും യാതോരു ഹിംസയോ അക്രമമോ കാണാൻ പറ്റില്ല.

എന്നാൽ വാസ്തവത്തിൽ, ഇങ്ഗ്ലിഷ് ഭാഷാകോഡുകളിൽനിന്നും നോക്കിയാൽ, ഈ മുകളിൽ സൂചിപ്പിച്ച കാര്യങ്ങളിൽ ഒരു പക്ഷത്തോട് സൗഹൃദവും, മറ്റൊരു പക്ഷത്തോട് അടിച്ചമർത്തലും നടത്തിയിട്ടുണ്ട്. ഉപയോഗിച്ച വാക്ക് ഒരേതുതന്നെയെങ്കിലും.

ഇങ്ങിനെയൊരു കാര്യം മനസ്സിലാക്കണമെങ്കിൽ മറുപക്ഷത്തുള്ളവരുടെ കാര്യം എടുക്കേണം. പോർബന്ധറിലെ അടിമജനം തമ്മിൽ തമ്മിൽ നീ എന്ന് ഉപയോഗിക്കുന്നു. ഇത് സൗഹൃദമാണ് കാണിക്കുന്നത്.

അവർ പോർബന്ധറിലെ ഉയർന്ന ജനത്തിൽ പെട്ടവരേയും ഗാന്ധികുടുംബത്തിൽ

Go to Main contents

പെട്ടവരേയും നീ എന്ന് സംബോധന ചെയ്യുന്നു. ഇത് ആക്രമണം തന്നെയാണ്. ഹിംസതന്നെയാണ്.

അതേ സമയം കീഴ്ജനം അഹിംസാ വാദികൾ ആണ്. അവർ മുകളിലുള്ളവരെ കായികമായി ആക്രമിക്കില്ലതന്നെ. എന്നാൽ, ഗാന്ധി കുടുംബക്കാർക്കും, പോർബന്ധറിലെ ഉയർന്ന ജനത്തിൽപെട്ടുവർക്കും മനസ്സിൽ ഹാൽ ഇളകും എന്നുള്ളതാണ് വാസ്തവം. മനസ്സിന്റെ സമതനിലതെറ്റും. അവർ ആവുമെങ്കിൽ രാത്രിവേളയിൽ കീഴ്ജനത്തിനെ അവരുടെ കൂരകൾക്ക് തീവച്ച് ചുട്ടുകൊല്ലാൻ പദ്ധതിയിട്ടേക്കാം.

വിദ്യാർത്ഥികൾ തമ്മിൽ തമ്മിൽ നീ എന്ന് ഉപയോഗിക്കുന്നു. അവർ തമ്മിൽത്തമ്മിൽ സുഹൃത്തുക്കളാണ്. അവർ അദ്ധ്യാപകരേയും ഇതേ പോലെ നീ എന്ന് സംബോധന ചെയ്യുന്നു. ഇത് സൗഹൃദമോ, അഹിംസയോ അല്ലതന്നെ. എന്നാൽ വിദ്യാർത്ഥികൾ അഹിംസാവാദികളാണ്. അവർ അദ്ധ്യാപകരെ ആക്രമിക്കില്ല.

എന്നാൽ, അദ്ധ്യാപകർക്ക് തലയ്ക്ക് വെളിവ് നഷ്ടപ്പെടാം. അവർ ഈ വിധം അഹിംസാ

പരമായി പെരുമാറിയ വിദ്യാർത്ഥികളെ അടിച്ച് തമർത്തും.

അഹിംസാ വാദത്തിന്റെ ആഴങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന ഈ വിധ പൈശാചികമായ ഹിംസാ കോഡുകളെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് യാതോരു എത്തുംപിടിയും കിട്ടില്ലാ എന്നുള്ളതാണ് വാസ്തവം.

ഗാന്ധി ഈ വിധ തലതിരിഞ്ഞ അഹിംസാ വാദത്തിന്റെ നേതാവ് കളിച്ച ആളാണ്. ഇങ്ഗ്ളിഷുകാരിലെ പല വിവരദോഷികളും ഗാന്ധിയെ മഹാത്മാവായി കണ്ടിരുന്നു. അവരുടെ ഭാഷയിൽ ഈ വിധം ഒരു വാക്ക് ഇല്ലാത്തത് കൊണ്ട് ഇങ്ഗ്ളിഷിലേക്ക് മഹാത്മാ എന്ന വാക്ക് തന്നെ ഇറക്കുമതിചെയ്യേണ്ടതായി വന്നു. എന്നിട്ടും ഇങ്ഗ്ളിഷ് ചരിത്രത്തിൽ മറ്റൊരു മഹാത്മാവിനെ ഇന്നും കണ്ടെത്താനായിട്ടില്ലതന്നെ. ഇനിയുള്ളകാര്യം പറയാൻ ആവില്ലതന്നെ. ഇങ്ഗ്ളണ്ടിൽ ഇന്ന് ഫ്യൂഡൽ ഭാഷക്കാരുടെ വിളയാട്ടമാണ് നടക്കുന്നത്.

ഈ വിധ അഹിംസയിലെ പൈശാചിക ഹിംസ എന്താണ് എന്നുവച്ചാൽ, മറുപുറത്തുള്ളവരാണ് അക്രമകാരികൾ ആവുക എന്നതാണ്.

Go to Main contents

പോലീസ് സ്റ്റേഷനിൽ കയറിച്ചെന്ന് വൻ അഹിംസാവാദിയായ കാർഷിക തൊഴിലാളി, പോലീസ് ഇൻസ്പെക്ടറെ വളരെ മാന്യമായ സ്വരത്തിലും വളരെ മൃദവായും നീ എന്ന് സംബോധന ചെയ്താൽ ഉളവാകുന്ന പൊട്ടിത്തെറിയെക്കുറിച്ച് ഇന്നും വിഡ്ഢിശാസ്ത്രത്തിന് അറിവ് ലഭിച്ചിട്ടില്ലാ എന്നാണ് തോന്നുന്നത്.

ശ്രീ നാരായണ ഗുരുവിന്റെ അഹിംസാപരമായുള്ള പ്രവർത്തനം, ഭക്ഷണത്തിനായിപ്പോലും മൃഗങ്ങളെ കൊല്ലാത്ത അഹിംസാവാദികളായ ബ്രാഹ്മണരിൽ വൻ ഹിംസാ മനോഭാവം വളർത്തിയിട്ടുണ്ടാവാം. പക്ഷെ എന്തുചെയ്യാം! തൊട്ടപ്പുറത്തുനിന്നും നോക്കിനിൽക്കുന്ന ഇങ്ഗ്ലിഷ് ഭരണത്തിന്, ഈ വിധ അഹിംസയിലെ ഹിംസ എന്താണ് എന്ന് മനസ്സിലാക്കാനായില്ലതന്നെ.

## 62. നാട്ടിലും വീട്ടിലും ഇരുന്ന് ധ്യാനിച്ചാൽ, ലഭിക്കാത്ത എന്ത് ഏകാഗ്രതയാണ് കാട്ടിൽനിന്നും ഗുഹയിൽനിന്നും ലഭിക്കുക?

---

QUOTE: ഇങ്ങിനെ ദിവ്യത്വത്തിന്റെ പ്രഭാവലയം ഇല്ലാത്തവന്റെ വാക്കുകൾക്ക് പുല്ലിന്റെ വിലപോലും ഉണ്ടായേക്കില്ല, അയാൾക്ക് മറ്റ് വല്ല ആക്രമണ ബലവും ഇല്ലായെങ്കിൽ. END OF QUOTE

മുകളിൽ ഉദ്ദരിച്ച വാക്യം കഴിഞ്ഞ എഴുത്തിൽ കാണുന്നു. ഇതിനെക്കുറിച്ച് ഒന്ന് ചിന്തിച്ചുനോക്കിയപ്പോൾ, ഇതിനെക്കുറിച്ച് ഏതാനും വാക്യങ്ങൾ എഴുതിയതിന് ശേഷം മുന്നോട്ട് പോകാം എന്ന് ഒരു ചിന്ത.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന പ്രദേശങ്ങളിൽ പലദിക്കിലും കാലാകാലങ്ങളായി കാണപ്പെടുന്ന ഒരു പ്രശ്നം തന്നെയാണ് ഇത്. പോലീസുകാരുടെ കൈയിൽ അകപ്പെടുന്ന വിപ്ളവകാരിയും നിയമം തെറ്റിക്കുന്ന ആളും നിയമം തെറ്റിക്കാത്ത ആളും മറ്റും ഈ ഒരു പ്രശ്നം നേരിടും. അതുപോലെതന്നെ ഏതു തരത്തിലുള്ള രണ്ടുപക്ഷക്കാരും തമ്മിൽ വാഗ്വാദമോ മറ്റ് രീതിയിലുള്ള ഏറ്റുമുട്ടലോ ഉണ്ടായാൽ, സാമൂഹിക ബലം അല്ലെങ്കിൽ കായിക ബലം കുറഞ്ഞപക്ഷത്തിനും ഇത് ബാധകമാണ്.

Go to Main contents

ദിവ്യത്വം എടുത്തുകാട്ടാനായില്ലായെങ്കിൽ വാക്കുകൾ ആ ആളെ വെറും തരിശാക്കിമാറ്റും.

എന്നാൽ, വാസ്തവത്തിൽ ബലംകുറഞ്ഞ പക്ഷം വളരെ മാന്യമായി ഒരു സമാധാനപരമായ സംസാരത്തിന് ഒരുമ്പെട്ടാലും പ്രശ്നംതന്നെയാണ്.

ബലം കുറഞ്ഞ പക്ഷത്തിനെ നീ, എടാ, എടീ, എന്താടാ, എന്താടീ, തുടങ്ങിയ വാക്കുകളുടെ നിർവ്വചനത്തിൽ പെടുത്തിക്കഴിഞ്ഞാൽ, ഭാഷയിലുള്ള ആയിരക്കണക്കിന് വാക്കുകളുടേയും ഭാവങ്ങളുടേയും വൈകാരിക അർത്ഥങ്ങളുടേയും കുപ്പത്തൊട്ടി ഇടത്തിലേക്ക് ആളും ആൾക്കൂട്ടവും വഴുതിവീഴും.

ഇന്ത്യയിലെ സാധാരണ പൗരന് സർക്കാർ ഉദ്യോഗസ്ഥനോടോ തൊഴിൽ മേധാവിയോടോ, പോലീസ് ശിപായിയോടുപോലുമോ കാര്യഗൗരവത്തോടുകൂടി ഒന്ന് ചർച്ച ചെയ്യാനോ, സംസാരിക്കാനോ ആവില്ലതന്നെ. നിങ്ങൾ എന്ന വാക്കിന് പകരം നീ എന്നും അയാൾ എന്ന വാക്കിന് പകരം അവൻ / അവൾ എന്നെല്ലാം ഉപയോഗിക്കപ്പെടുമ്പോൾ ഉള്ളിൽ കുറച്ച് വ്യക്തിത്വവും, ആത്മാവിൽ കുറച്ച് അന്തസ്സും ഉള്ള ആളാണെങ്കിൽ കുപ്പത്തൊട്ടിയിൽ വീണതുപോലെയാകും മാനസികാവസ്ഥ.

ഒരു മാനിസാകവസ്ഥ ഔപചാരിക വിദ്യാഭ്യാസത്തിലൂടെ കുറേയൊക്കെ പരിഹരിക്കൻ ആവും എന്ന് പറയാം എന്ന് തോന്നുന്നു. സ്കൂളുകളിലും കോളെജുകളിലും ഭാഷയുടെ കീഴ്ഭാഗത്ത് പെടുത്തി പരിചയിപ്പിച്ചാണ് വിദ്യാർത്ഥികളെ പ്രാദേശികഭാഷാ വിദ്യാഭ്യാസ സ്ഥാനപനങ്ങൾ പഠിപ്പിച്ചെടുക്കുന്നത്. അതിനാൽ തന്നെ ഈ വിധം വളർന്നുവരുന്നവർക്ക് ഈ വിധത്തിലുള്ള വാക്കുകൾ കാര്യമായ പരിഭവം നൽകിയേക്കില്ല.

എന്നാൽ പലപ്പോഴും ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ, വ്യക്തിത്വത്തിൽ ദിവ്യത്വമോ, അതില്ലെങ്കിൽ കായിക ബലശക്തി പ്രകടനമോ ഇല്ലാതെ മറുപക്ഷത്തോട് സംസാരിക്കാൻ പലപ്പോഴും പലർക്കും, പല പ്രസ്ഥാനക്കാർക്കും ആവില്ലതന്നെ. ഉദാഹരണത്തിന്, LTTE പ്രാദേശിക നേതാവ് (തമിഴ് പുലി പ്രസ്ഥാനത്തിലെ പ്രാദേശിക നേതാവ്) ശ്രീ ലങ്കയിലെ ഒരു പോലീസ് സ്റ്റേഷനിൽ ചെന്ന് കാര്യങ്ങൾ ചർച്ചചെയ്യാൻ ഒരുമ്പെടുന്നു. അതുമല്ലെങ്കിൽ നക്സൽ പ്രസ്ഥാനത്തിലെ പ്രാദേശിക നേതാവ് ഇതേ പോലെ ഇന്ത്യയിലെ ഒരു പോലീസ് സ്റ്റേഷനിൽ കയറിവന്ന് സംസാരിക്കാൻ ശ്രമിക്കുന്നു. കാശ്മീറിൽ സ്വാതന്ത്ര്യ സമര പ്രസ്ഥാനത്തിലെ

പ്രാദേശിക നേതാവ് ഇന്ത്യൻ പട്ടാള ഉദ്യോഗസ്ഥരുമായി സംസാരിക്കാൻ ശ്രമിക്കുന്നു.

ഇതിലെല്ലാം പൊതുവായി സംഭാവ്യമായ ആശയവിനിമയ പിശക്, ഉദ്യോഗസ്ഥപ്രസ്ഥാനം മാന്യമായ വാക്കുകൾ സംബോധനയിലോ, പരാമർശത്തിലോ ഉപയോഗിക്കില്ലാ എന്നുള്ളതാണ്.

ഈ കാര്യം ഇവിടെ  ഇപ്പോൾ വിടുകയാണ്.

ശ്രീ നാരായണ ഗുരുവിന്റെ പ്രവർത്തനങ്ങൾ ഈ വിധ ആഴത്തിൽ ഉള്ള കാര്യങ്ങളെ മനസ്സിലാക്കിയിരുന്നു എന്ന് തോന്നുന്നില്ല.

ഈഴവ പ്രസ്ഥാനം മലബാറിനെ നോട്ടമിട്ടതിനെക്കുറിച്ചാണ് പറഞ്ഞുവന്നത്. അതാണ് വിഷയം. ഈ വിഷയം വിട്ട് മറ്റ് കാര്യങ്ങളിലേക്ക് പോകാൻ പാടില്ല.

എന്നാൽ നേരത്തെ സൂചിപ്പിച്ചിരുന്ന ഒരു കാര്യം കൂടി ഒന്ന് നോക്കിയിട്ട് മുന്നോട്ട് പോകാം എന്ന് കരുതുന്നു.

ശ്രീ നാരായണ ഗുരു തപസ്സനുഷ്ഠിക്കാനുമായി ബന്ധപ്പെട്ട് വനവാസത്തിന് പോയകാര്യമാണ് നോക്കുന്നത്.

ഈ ഉപഭൂഖണ്ഡത്തിലും മറ്റും ആളുകൾ തപസ്സനുഷ്ഠിക്കാനും കഠിനമായ ധ്യാനത്തിനും മറ്റുമായി കാട്ടിലേക്ക് പോകാറുണ്ട് എന്ന് പറഞ്ഞുകേൾക്കാറുണ്ട്.

സംസ്കൃത ഭാഷാ പാരമ്പര്യങ്ങളിൽ ഒരു വ്യക്തിയുടെ ജീവിതം നാല് ഭാഗങ്ങളായി തിരിച്ചു നിർവ്വചിച്ചുകാണുന്നു. ഇവയെ ഇന്ന് ഹിന്ദുധർമ്മത്തിന്റെ ഭാഗമായാണ് വിക്കീപീഡിയയിലും മറ്റും എഴുതിക്കാണുന്നത്. അതിനാൽ തന്നെ ഇത് ബ്രാഹ്മണമതത്തിന്റെ ഭാഗം ആണ് എന്ന് മനസ്സിലാക്കാവുന്നതാണ്. അല്ലാതെ മറ്റ് കീഴ്ജനത്തിന് ബാധകമായിരുന്നു എന്ന് തോന്നുന്നില്ല.

ബ്രഹ്മചര്യം - ജീവിതത്തിലെ ആദ്യവർഷങ്ങളിൽ ലഘുജീവിതം നയിച്ച് വിദ്യാഭ്യാസം നടത്തുക. (?എന്ത് വിദ്യാഭ്യാസം എന്ന് മനസ്സിലാകുന്നില്ല)
ഗൃഹസ്ഥം - വിവാഹിതനായി കുടുംബജീവിതം നയിക്കുക വാനപ്രസ്ഥം - കാട്ടിലോ ഗൃഹത്തിന് പുറത്തോ വസിച്ച് ധ്യാനത്തിലേർപ്പെടുക

സന്യാസം - സർവവും ഉപേക്ഷിച്ച് സന്യാസിയായി മാറുക

- from Wikipedia

എന്നാൽ ഇത് സാധാരണഗതിയിൽ എല്ലാ ആളുകളും ചെയ്യാറില്ലായിരുന്നു എന്നാണ് തോന്നുന്നത്. കഴിഞ്ഞ ഏതാണ്ട് 2000 വർഷത്തിലെ ചരിത്രവിവരങ്ങളുടെ നേരിയ അറിവിൽ നിന്നും തോന്നുന്നത്, ഈ വിധം സാധാരണക്കാരായുള്ള ആളുകൾ, ബ്രാഹ്മണരും, ക്ഷത്രിയരും, വൈശ്യരും അടക്കുമുള്ളവർ, കാട്ടിലേക്ക് പോകുന്ന പദ്ധതി വളരെ വിരളമായ ഒന്നായിരിക്കാം എന്നാണ്.

ഇവർക്ക് കീഴിൽ വരുന്ന ശൂദ്രരും, അവർക്ക് കീഴിൽ വരുന്ന കീഴ്ജനവും ഈ വിധ പദ്ധതിയുമായി യാതോരു രീതിയിലും ബന്ധപ്പെട്ടിരുന്നു എന്നും തോന്നുന്നില്ല.

Edgar Thurston എഴുതിയ Castes and Tribes of Southern India എന്ന ഗ്രന്ഥത്തിൽ അനവധി ജനക്കൂട്ടങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ടെങ്കിലും, അവരാരും ഈ വിധം ജീവിതത്തെ നാലു വ്യത്യസ്ത കാലഘട്ടങ്ങളായി തിരിച്ചു, ജീവിച്ചതായി രേഖപ്പെടുത്തിക്കാണുന്നില്ലതന്നെ. മറിച്ച് ഏവരും,

തമ്മിൽത്തമ്മിൽ കുത്തിമുറിച്ചും ചവിട്ടിമെതിച്ചും സാമൂഹിക ജീവിതത്തിൽ ദിവ്യത്വത്തിനായി ശ്രമിച്ചവർ തന്നെയായിരുന്നു എന്ന് തോന്നുന്നു.

ആ വിഷയത്തിലേക്കും ഇപ്പോൾ നീങ്ങുന്നില്ല. പകരം, ഈ വിധം ധ്യാനത്തിനായി ആളുകൾ എന്തിനാണ് കാട്ടിലേക്ക് ഓടുന്നത് എന്നതിനെക്കുറിച്ചാണ് ചിന്തിക്കുന്നത്.

കാട്ടിൽ ജീവിതം വളരെ, വളരെ പ്രയാസകരം തന്നെയാവാം, കാട്ടുമൃഗങ്ങളും വിഷജന്തുക്കളും ആളെ ഉപദ്രവിച്ചില്ലായെങ്കിൽക്കൂടി.

എന്നാൽ, ഇന്ന് ഇന്ത്യയിൽ പലവിധ വൻ വാണിജ്യപ്രസ്ഥനങ്ങളും സ്വന്തം ആവശ്യത്തിനായി സൗകര്യപ്പെടുത്തിയിട്ടുള്ള തരത്തിലുള്ള ഒരു മന:സ്വസ്ഥത വനത്തിൽ ലഭിക്കും. ഈ സ്വസ്ഥത ഏറ്റവും അത്യാവശ്യമായിട്ടുള്ളത് സോഫ്ട്വേർ കോഡുകൾ എഴുതുന്ന ദിക്കിലും, അതുമായി ബന്ധപ്പെട്ട പലയിടത്തും ആണ്.

സോഫ്ട്വേറുകൾ എഴുതുന്ന ആളുടെ മനസ്സിന് വൻ ഏകാഗ്രതയും എഴുതുന്ന കോഡുകളിൽ അതിസൂക്ഷ്മതയും കൃത്യതയും ആവശ്യമാണ്.

എന്തെങ്കിലും വളരെ സൂക്ഷ്മായ പിശക് കോഡുകളുടെ ഏതെങ്കിലും നിർണ്ണായക ഇടത്ത് കയറിപ്പറ്റിയാൽ, ബിലാത്തിക്ക് വിട്ട ബോംബ് തൊട്ടടുത്തുള്ള ബീവറെജ്ജ് പീടികയിൽ പോയി പതിക്കും.

ഇത്രമാത്രം ഏകാഗ്രത സോഫ്ട്വേർ പ്രവർത്തനം നടത്തുന്നവർക്ക് സൗകര്യപ്പെടുത്താനായി, പല വൻ കമ്പനികളും അപരിചിതരുടേയും സ്വാഗതാർഹമല്ലാത്തവരുടേയും മുഖവും വാക്കുകളും ചിരിയും അട്ടാഹാസവും പരിഹാസ സ്വരവും മറ്റും യാതോരു രീതിയിലും അകത്ത് കടക്കാത്ത വൻ മതിലും പാറാവുകാരും സെക്യൂറിട്ടി സംവിധാനങ്ങളും മറ്റും ഉള്ള വൻകോട്ട മാതിരിയുള്ള സംവിധാനങ്ങൾ കെട്ടിയൊരുക്കും.

ഇതേ പോലെതന്നെയാണ് പലവിധ വൻ വാണിജ്യ പ്രസ്ഥാനങ്ങളും ഇന്ത്യയിൽ പ്രവർത്തിക്കുന്നത്. അരോചക ശബ്ദങ്ങളും വൻ അവകാശവാദങ്ങളും അനിഷ്ടകരമായ കാഴ്ചകളും നിലവാരംകുറഞ്ഞ പദപ്രയോഗങ്ങളും ആളുകളും നിറഞ്ഞുനിൽക്കുന്ന യഥാർത്ഥ ഇന്ത്യയെ അടുത്തൊന്നും ഈ വിധ ഇടങ്ങളിൽ കാണുകപോലും ഇല്ലതന്നെ.

എന്നാൽ, ഈ സാധാരണ ഇന്ത്യയെ അകറ്റിനിർത്താനാണ്, ഈ ഉപഭൂഖണ്ഡത്തിൽ മിക്ക സർക്കാർ പ്രസ്ഥാനങ്ങളും ഡോക്ടർമാരും, മറ്റ് അധികാരികളും അദ്ധ്യാപകരും പ്രൊഫസർമാരും മറ്റും പരിശ്രമിക്കുന്നത്. എന്നാൽ അവരോരോരുത്തരും ഇതേ അനിഷ്ട സത്യങ്ങളുടെ ഭാഗവും അവിഭാജ്യഘടകവും തന്നെയാണ്. ഇതിനെക്കുറിച്ച് ഇപ്പോൾ കൂടുതൽ പറയുന്നില്ല. പിന്നീടാവാം.

നാട്ടിലും വീട്ടിലും ഇരുന്ന് ഒരു ചെറുപ്പക്കാരൻ ധ്യാനിച്ചാൽ, ലഭിക്കാത്ത എന്ത് ഏകാഗ്രതയാണ് കാട്ടിൽനിന്നും ഗുഹയിൽനിന്നും ലഭിക്കുക?

ഇങ്ഗ്ളണ്ടിലും ആളുകൾ ധ്യാനിക്കാറുണ്ട്. എന്നാൽ ഈ വിധം ആരും തന്നെ അവിടങ്ങളിൽ ഏകാഗ്രതയ്ക്കായി മലമുകളിലേക്കും ഹിമശിഖരങ്ങളിലേക്കും കാട്ടിലേക്കും ഗുഹയിലേക്കും പോകണം എന്ന പാരമ്പര്യം ഉള്ളതായി കേട്ടതായി ഓർക്കുന്നില്ല. (Great Britainന്റേയും ഭൂഖണ്ഡ യൂറോപ്പിന്റേയും കാര്യമല്ല പറഞ്ഞത്).

ഏതാണ്ട് 45 വയസ്സുള്ള Isaac Newtonനെ അയൽവാസിയായതും, വളരെ പരിചയക്കാരനും സുഹൃത്തുമായ 11 വയസ്സുകാരൻ രാവിലെ

കാണുന്ന അവസരത്തിൽ Hello Isaac, How are you? എന്ന് അഭിവാദ്യം ചെയ്താൽ, Newtonന്റെ മനോനിലയിൽ കാര്യമായ യാതോരു പിടച്ചിലും വരില്ല എന്നാണ് തോന്നുന്നത്. പകരം അദ്ദേഹത്തിൽ സന്തോഷമാവാം വരുന്നത്.

എന്നാൽ Newton ജീവിതത്തിൽ പലവിധ ബുദ്ധിവിഷയങ്ങളിലും പലവിധ ഏറ്റുമുട്ടലുകളും നേരിട്ടിട്ടുണ്ട് താനും. അവയിൽ ചിലത് ഇദ്ദേഹത്തിൽ മനോവിഷമം ജനിപ്പിച്ചിരിക്കാം. എന്നാൽ, നാണു എന്ന ചെറുപ്പക്കാരൻ സ്വന്തം വീട്ടിലിരുന്ന് കഠിനമായി ആദ്ധ്യാത്മിക കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ച്, മാനസികമായി ദിവ്യത്വവും ഗന്ധർവ്വശോഭയും വരിച്ച് നിൽക്കുന്ന അവസരത്തിൽ, അങ്ങേ വീട്ടിലെ ജോലിക്കാരനോ, അതുമല്ലെങ്കിൽ സ്വന്തം ചങ്ങാതിയോ എഴുത്താശാനാനോ സ്വന്തം വീട്ടുകാരോ, ആ പ്രദേശത്തിലെ നായർവീട്ടുകാരനോ വന്ന് 'എടാ നീ എന്താടാ മുറീംപൂട്ടിയിരിക്കുന്നത്?', എന്നോ, 'എടാ നാണു, നീ പോയി പൈയിനെ കൂട്ടിക്കൊണ്ടുവാടാ', എന്നെല്ലാമുള്ള രീതിയിൽ വളരെ സ്നേഹത്തോടെ പറഞ്ഞാൽ മനസ്സിലും ദിവ്യത്വത്തിലും ഉളവാകുന്ന കുടച്ചിൽ, Newtonൽ വരും എന്ന് തോന്നുന്നില്ല.

നീ എന്നോ മറ്റോ ഉള്ള രീതിയിൽ ഒന്ന് സംബോധന ചെയ്താലോ, അവൻ എന്നവാക്കിനാൽ പരാമർശിക്കുന്നത് കേട്ടാലോ, നാണുവിൽ വൻ ദിവ്യത്വ ഇടിവ് തന്നെ സംഭവിക്കും.

നാട്ടിലും വീട്ടിലും ഇരുന്ന് ദിവ്യജ്ഞാനത്തിന്റെ അതീന്ദ്രിയ സോഫ്ട്വേർ ആപ്ളിക്കേഷനുകൾ പ്രവർത്തിപ്പിക്കാൻ ശ്രമിക്കുമ്പോൾ, ഈ വിധ വാക്കുകൾ ഏറ്റാൽ ഒരു ചാട്ടയുടെ വക്കിൽ കെട്ടി കുടയുന്ന അനുഭവം ആ വ്യക്തിയിൽ അനുഭവപ്പെട്ടേക്കാം.

വനത്തിൽ പോയി ധ്യാനിച്ചാൽ, പഴയ കാല ഇങ്ഗ്ളണ്ടിൽ അവിടുള്ള ആളുകൾക്ക് ലഭിച്ചിരുന്ന മനസ്സിന്റെ ഏകാഗ്രതപോലുള്ളത് ലഭിച്ചേക്കാം.

ഈ മുകളിൽ എഴുതിയത് ഭാഷാകോഡുകളുടെ വെറും ബാഹ്യമായ സവിശേഷതകളും പ്രവർത്തന രീതികളും നോക്കിക്കൊണ്ട് മാത്രമാണ്. ഇതിനേക്കാൾ ആഴത്തിൽ ധ്യനത്തിന് മറ്റ് വല്ല പരിവേഷവും സംവിധാനങ്ങളും ഇല്ലാ എന്ന് തീർത്ത് പറയാനുള്ള വിവരം ഈ എഴുത്തുകാരന് ഇല്ലതന്നെ.

അവ ഉണ്ടായിരിക്കാനും ഇല്ലാതിരിക്കാനും സാധ്യതയുണ്ട്.

Go to Main contents

## 63. ദിവ്യത്വത്തിനായി ആർത്തി വളർത്തുന്നതും, അതേ സമയം വൻ മത്സരബുദ്ധി മറ്റുള്ളവരിൽ ജനിപ്പിക്കുന്നതും ആയ ഭാഷ

ധ്യാനത്തിനും പഠനത്തിനും സൂക്ഷ്മബുദ്ധി ആവശ്യമുള്ള മറ്റ് പ്രവർത്തനത്തിനും ആവശ്യമായ ഏകാഗ്രതയെ ഫ്യൂഡൽ ഭാഷാകോഡുകൾ ഏതുവിധമാണ് ബാധിക്കുക എന്നത് കൂടി ഈ വേളയിൽ ഒന്ന് നോക്കുകയാണ്.

ഫ്യൂഡൽ ഭാഷാകോഡുകളുടെ വളരെ ഹീന സ്ഥാനത്ത് ജനിച്ചു വളർന്ന് ജീവിച്ച് മാനസികമായി പരിചയവും യോജിപ്പും വന്ന വ്യക്തിക്ക് ഭാഷാ കോഡുകളിലെ ഹീന വാക്ക് ഭാവങ്ങൾ കുടച്ചിൽ അനുഭവപ്പെടുത്തില്ല എന്നാണ് തോന്നുന്നതും പൊതുവായി പറയാനുള്ളതും. അമർത്തിവെക്കപ്പെട്ട വ്യക്തിക്കും മനസ്സിനും, ആ അവസ്ഥയോട് യോജിപ്പാണ് ഉള്ളത് എങ്കിൽ, കാര്യമായ മാനസിക ആളിക്കത്തലുകൾ അനുഭവപ്പെടാതെ തന്നെ, ഈ വിധ വാക്കുകളുടെ നിത്യപ്രഹരത്തിന്റെ വേദന തൊട്ടറിയാതെ ജീവിക്കാനും ചിന്തിക്കാനും ആയേക്കാം.

ഈ വിധ ആൾക്ക് സ്വന്തം മുറിയിൽ ഇരുന്നുകൊണ്ട് കഠിന തപസ്സിൽ ഏർപ്പെടാനും

Go to Main contents

ധ്യാനിക്കാനും മറ്റും ആയേക്കാം. കുടച്ചിൽ വരുന്നത്, ഈ ആളെ കുറച്ചുപേർ വൻ വ്യക്തിയായി മനസ്സിലാക്കുകയും ആരാധിക്കുകയും വാക്ക് കോഡുകളിൽ വൻ സ്ഥാനങ്ങളിൽ അവരോഹിക്കുകയും ചെയ്യുമ്പോഴാവും.

ഈ വിധം ചെയ്യുന്നത് പലപ്പോഴും വിപരീത ഫലം നൽകിയേക്കാം. നീ - അങ്ങ്, അവൻ - അദ്ദേഹം എന്ന എതിർകോണുകളിൽ ഉള്ള സ്ഥാനങ്ങളിൽ നിന്നും അങ്ങോട്ടും ഇങ്ങോട്ടും അന്ദോലനം ചെയ്യപ്പെടുമ്പോഴും, താഴേക്കും - മുകളിലേക്കും ഇട്ട് ആട്ടുമ്പോഴും, മനസ്സിനും വ്യക്തിത്വത്തിലും കടുച്ചിൽ അനുഭവപ്പെടാനുള്ള സാധ്യത ഏറെയാണ്. ഈ വക ആളുകൾക്ക് ആ അവസരത്തിൽ നല്ലത് വനത്തിലേക്ക് പോയി വല്ല ഗുഹയിലും ഇരുന്ന് തപസ്സ് തുടരുന്നതാണ്, നടക്കുന്നകാര്യമാണെങ്കിൽ.

നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് സ്കൂളിൽ പഠിക്കുന്നവ്യക്തിയെ പെട്ടെന്ന് പത്താംക്ളാസിന് ശേഷം സർക്കാർ വക പ്രാദേശിക ഭാഷാ ഹൈയർ-സെക്കണ്ടറി-സ്കൂളിൽ ചേർത്താലും ഇതേ അവസ്ഥ വന്നേക്കാം. മനസ്സും വ്യക്തിത്വവും ഒന്ന് കുടഞ്ഞുപോകുന്ന അവസ്ഥവന്നേക്കാം.

Go to Main contents

അതിലേക്കൊന്നും ഇപ്പോൾ കടക്കുന്നില്ല. എഴുത്തിന്റെ പാതയിലേക്ക് വീണ്ടും പിടിച്ച് കേറുകയാണ്.

ചരിത്രത്തിൽ ശ്രീ നാരായണ ഗുരുവാകാൻ പോകുന്ന വ്യക്തി ചെറുപ്പക്കാരനായ നാണുവാണ്. തന്റെ കൂടപ്പിറപ്പുകളും കൂട്ടുകാരും നാട്ടുകാരും അയൽവാസികളും ഈഴവരാകാനാണ് സാധ്യത. നാണുവിന്റെ ചിന്താഗതിയും മാനസികഭാവവും മറ്റുള്ളവരിൽ നിന്നും വ്യത്യസ്തമായിരുന്നിരിക്കാം. പ്രാദേശിക ഭാഷ ഫ്യൂഡൽ സ്വഭാവമുള്ളതായതിനാൽ, അതിന്റെ വാക്ക് കോഡുകൾ നാണുവിനേയും സ്വാധിനിച്ചേക്കാം.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ മേൽനോട്ടം പുറംനാട്ടിൽ നിന്നും ഇങ്ങോട്ടേക്ക് വീശുന്നുണ്ടായിരുന്നു എന്നതിനാൽ, വേണമെങ്കിൽ സാമൂഹിക സ്വാതന്ത്ര്യങ്ങൾക്കും വ്യക്തിപരമായുള്ള ഉന്നമനത്തിന്നും ആഗ്രഹിക്കാം. എന്തിനും എവിടേയും നേതാവു കളിക്കാനുള്ള ഒരു അമിത ആഗ്രഹം വ്യക്തികളിൽ ജനിപ്പിക്കാൻ പ്രകോപനം നൽകുന്നവയാണ് ഫ്യൂഡൽ ഭാഷകൾ. ചുറ്റും കുറച്ച് അനുയായികളോ അനുചരന്മാരോ ഉള്ള ദൃശ്യം. കൂട്ടത്തിൽ നടക്കുമ്പോൾ നടക്കു നടക്കുന്ന ദൃശ്യം. ഇങ്ങിനെ പലതും ഫ്യൂഡൽ

Go to Main contents

ഭാഷകളിൽ വൻ മൂല്യവർദ്ധനവ് കാണുന്നവരിലും കേട്ടറിവുവരുന്നവരിലും വരുത്തുന്ന കാര്യമാണ്.

ഈ വക വൈകാരിക ഹേതുക്കൾ നാണുവിനെ എത്രമാത്രം ബാധിക്കുകയോ സ്വാധീനിക്കുകയോ ചെയ്തിരുന്നു എന്ന് അറിയില്ല. യഥാർത്ഥത്തിൽ ഈ ഉപദ്വീപിലെ ഏത് മഹാനേയും പഠനവിധേയനാക്കുന്ന അവസരത്തിലും ഈ വിധമായുള്ള ഒരു കാര്യം പ്രത്യേകമായി എടുത്തു പരിശോധിക്കേണ്ടതാണ് എന്നു പറയാമെന്ന് തോന്നുന്നു. ഈ ഒരു കാര്യത്തിന്റെ തീക്ഷണതയെക്കുറിച്ച് പ്രാദേശിക ഇങ്ഗ്ളിഷുകാർക്ക് യാതോരു അറിവും ഇല്ലതന്നെ.

ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ നിത്യേന നടക്കുന്ന പലകാര്യങ്ങളേയും ഇങ്ഗ്ളിഷുകാർ പല രീതിയിൽ വ്യാഖ്യാനിക്കുന്നതും വിശദ്ധീകരിക്കുന്നതും കണ്ടിട്ടുണ്ട്. എന്നാൽ അവിയ്ക്കെല്ലാം പിന്നിൽ പ്രവർത്തിക്കുന്ന യഥാർത്ഥ സാമൂഹിക വൈകാരിക ഹേതുവെന്താണ് എന്ന് അവർക്ക് യാതോരു എത്തുംപിടിയും ഇല്ലാ എന്നാണ് അനുഭവപ്പെട്ടത്. അവർ അവരുടെ വളരെ മിനുസമേറിയ ആശയവിനിമയ അന്തരീക്ഷത്തിൽ നിന്നുകൊണ്ട്, ഇരുട്ടിൽ തപ്പുന്നതുമാതിരി

Go to Main contents

പലവിധ വിഡ്ഢി വിശദ്ധീകരണങ്ങളും നൽകുന്നതു കണ്ടിട്ടുണ്ട്.

അവർ വിശദ്ധീകരിക്കാൻ ശ്രമിക്കുന്ന സമൂഹത്തിൽ, അവർക്ക് യാതോരു രീതിയിലും അറിവ് ലഭിക്കാത്ത പലവിധ ഭീകരതകളും വെറും ആശയവിനിമയത്തിൽതന്നെ ഉണ്ട് എന്ന് പറഞ്ഞാലും അവർക്ക് അത് അംഗീകരിക്കാൻ പ്രയാസം നേരിടും. ഇങ്ഗ്ളിഷിൽ ഇല്ലാത്ത വിവരങ്ങൾ ലോകത്തിൽ ഉണ്ട് എന്നത് തന്നെ അംഗീകരിക്കാൻ പ്രയാസം ഉള്ളകാര്യമാണ്.

അടുത്തതായി എടുക്കാനുള്ളത്, നാണുവെന്ന ചെറുപ്പക്കാരൻ പാരമ്പര്യ ഈഴവ ചിന്താഗതികൾക്കും വ്യക്ത്യപരമായുള്ള അതിരുകൾക്കും അപ്പുറത്തേക്ക് കടുന്നു ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതും പഠിക്കുന്നതും മറ്റും മറ്റ് ഈഴവ സമപ്രായക്കാരും മുതിർന്നവരും കുടുംബക്കാരും മറ്റും ഏതുവിധമാണ് കണ്ടത് എന്നതും, സഹിച്ചത് എന്നതും ചിന്തിക്കാവുന്ന കാര്യമാണ്.

പലപ്പോഴും കൂടെയുള്ളവർക്ക് അവരുടെ ഇടയിൽ ഉള്ള ഒരാളിൽ അവരേക്കാൾ വലിയ ചിന്താഗതിയും അഭിലാക്ഷങ്ങളും ബന്ധങ്ങളും മറ്റും കാണുന്നത് വൻ മനോവേദനയും

അസൂയയും വിരോധവും ആണ് വരുത്തുക എന്നാണ് അനുഭവം. ഫ്യൂഡൽ ഭാഷകളിൽ ഇത് ഒരു നിത്യ വാസ്തവം തന്നെയാണ്.

കൂടെയിരുന്ന് സാധാരണ മനുഷ്യനെപ്പോലെ ഭക്ഷണം കഴിക്കുന്നതും, മറ്റെല്ലാ രീതിയിലും ഒരേ പോലുള്ള ഒരാളെ ദിവ്യനായി കാണാൻ സാധാരണ ഗതിയിൽ മറ്റുള്ളവർക്ക് കഴിയില്ല. മറിച്ച് വല്ല രാജപദവിയോ, ഫ്യൂഡൽ ഭാഷകളിൽ കീരീടം ധരിച്ചിരിക്കുന്നവർ എന്ന് കാണപ്പെടുന്ന ഇന്നുള്ള ഐഏഎസ് ഓ, ഐപിഎസ് ഓ മറ്റോ ഈ ആളിൽ ഉണ്ട് എന്ന് അറിഞ്ഞാൽ, കൂടെയിരിക്കുന്നത് ദിവ്യനാണ് എന്ന് ഭാഷാ കോഡുകൾ താനേ വിളിച്ചറിയിക്കും.

പോരാത്തതിന്, കൂടെയുള്ള ഈഴവരിൽ മിക്കവരും മാനസികമായി തരംതാണ് ജീവിക്കുന്നവർ ആയിരിക്കാം. അവർ നാണുവിനെ അവരിൽ ഒരാളായും മറ്റുമായി വാക്കു കോഡുകളിൽ കുടുക്കിനിർത്തുന്നത് നാണു ഏതുവിധത്തിൽ കൈകാര്യം ചെയ്തിരിക്കാം എന്നതും ചിന്തിക്കാവുന്നകാര്യങ്ങൾ ആണ്. ഇദ്ദേഹത്തിന് അവരോടുള്ള മാനസിക യോജിപ്പ് എത്രത്തോളം ഉണ്ടാവും എന്നതാണ് വിഷയം. ഭാഷ ഇങ്ഗ്ളിഷല്ല, മറിച്ച്, ഫ്യൂഡൽ ആണ്. തമ്മിൽ അറപ്പു

ഉളവാക്കുന്ന വാക്ക് കോഡുകളാണ് നിത്യസംഭാഷണത്തിൽ പലപ്പോഴും വരിക, മാനസിക നിലവാര വ്യത്യാസം തമ്മിൽത്തമ്മിൽ ഉണ്ടെങ്കിൽ.

ശ്രീ നാരായണ ഗുരുവായി അറിയപ്പെടുന്നതിന് മുൻപ് കൂടെയുള്ളവർ നാണുവിൽ അമാനുഷിക ദിവ്യത്വം കാണും എന്ന് തോന്നുന്നില്ല. കാരണം, ഭാഷ ദിവ്യത്വത്തിനായി ആർത്തി വളർത്തുന്നതും, അതേ സമയം വൻ മത്സരബുദ്ധി മറ്റുള്ളവരിൽ ജനിപ്പിക്കുന്നതും ആണ്.

എന്നിട്ടും ഇദ്ദേഹത്തെ നേതാവായി പരിചയപ്പെടുത്താനും ഇദ്ദേഹത്തിന്റെ പേര് പറഞ്ഞ് സംഘടനയും പ്രസ്ഥാനവും ആൾക്കൂട്ടത്തെ അണിനിരത്താനും ചിലർ ഇറങ്ങിവന്നു എന്നുള്ളത് ഏതുവിധമായിരിക്കാം എന്ന് ഒന്ന് ചിന്തിച്ചുനോക്കുകയാണ്.

Adolf Hitler എഴുതിയ Mein Kampf എന്ന ഗ്രന്ഥത്തിൽ ഏതുവിധമാണ് ജനങ്ങളുടെ മനസ്സിനെ സ്വാധീനിക്കേണ്ടതെന്നും അവരെ ഒരു സംഘടനയായി അണിനിരത്തേണ്ടതെന്നും, മറ്റും വളരെ കൃത്യമായി എണ്ണമിട്ടരീതിയിൽ വിശദ്ധീകരിക്കുന്നുണ്ട്. അതേ പോലെതന്നെ ശക്തിയാർജ്ജിച്ചുവരുന്ന പ്രസ്ഥാനങ്ങളെ

Go to Main contents

നിലംപരിശാക്കനുള്ള വേലകളും ഈ ഗ്രന്ഥത്തിൽ സൂചിപ്പിക്കുന്നുണ്ട്. ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ വളരെ സാധ്യതയുള്ള കാര്യങ്ങളാണ് പറഞ്ഞിട്ടുള്ളത്. എന്നാൽ, അവ ഒരു ഇങ്ഗ്ളിഷ് രാഷ്ട്രത്തിൽ കാര്യമായി നടപ്പിലാക്കാൻ ആവില്ലതന്നെ.

എന്നാൽ ആ ഗ്രന്ഥത്തിൽ പറഞ്ഞകാര്യങ്ങൾക്ക് ശ്രീ നാരായണ ഗുരുവിന്റെ കാര്യത്തിൽ പ്രസക്തിയില്ലാ എന്നാണ് തോന്നുന്നത്.

നാണു വെന്ന ചെറുപ്പക്കാരൻ സാവധാനത്തിൽ ശ്രീ നാരായണ ഗുരുവായി മാറിയതിന്റെ യാതോരു വ്യക്തമായ ചിത്രമോ വിവരമോ ഈ എഴുത്തുകാരന്റെ പക്കൽ ഇല്ലതന്നെ. എന്നാൽ, അറിവിൽ വന്ന ഒന്ന് രണ്ട് കാര്യങ്ങളെ പ്രതിപാധിക്കാം എന്ന് തോന്നുന്നു.

Go to Main contents

## 64. മാനസികാവസ്ഥയെ മലക്കംമറിക്കുന്ന ഇൻഡിക്കൻറ് വാക്ക് കോഡുകൾ



--



ഫ്യൂഡൽ ഭാഷകളിൽ കാണുന്ന Indicant word-codesനെക്കുറിച്ച് കുറച്ചുകൂടി കാര്യങ്ങൾ പറഞ്ഞിട്ട് മുന്നോട്ട് പോകാം എന്ന് കരുതുന്നു.

ഫ്യൂഡൽ ഭാഷകളിൽ കാണുന്ന നീ - അങ്ങ്, അവൻ - അദ്ദേഹം, അവൾ - അവര് തുടങ്ങിയ തികച്ചും എതിർകോണിൽ ഉള്ള വാക്കുകളെ ബഹുമാനമില്ലായ്മ - വൻ ആദരവ്, എന്ന എതിർകോണുകളിലുള്ള ഒറ്റപ്പെട്ടുകിടക്കുന്ന രണ്ടു വെറും വാക്കുകളായാണ് സാധാരണയായി

Go to Main contents

മനസ്സിലാക്കപ്പെടുന്നത്. എന്നാൽ വാസ്തവത്തിൽ ഈ വിധ 180 ഡിഗ്രി എതിർകൊണുകളിൽ ഉള്ള ഈ വാക്കുകൾക്ക് വൻ ബീഭത്സകമായ ശക്തിയും ബലവും ഉണ്ട് എന്നതാണ് വാസ്തവം.

ഇടതുവാശത്തുള്ള വാക്ക് രൂപം ഒരു വ്യക്തിയ്ക്ക് മറ്റേ വ്യക്തിയിൽ ഉള്ള പല അവകാശങ്ങൾക്കും അധികാരങ്ങൾക്കും മേൽനോട്ട അധികാരങ്ങൾക്കും, മറ്റേ ആളെ വിളിക്കാനുള്ള അധികാരത്തിനും മറ്റേ ആളുടെ വിളികേൾക്കാനുള്ള ബാധ്യസ്ഥതയ്ക്കും, കൽപ്പിക്കാനുള്ള അധികാരത്തിനും കൽപ്പന അനുസരിക്കാനുള്ള നിർബന്ധതയ്ക്കും, അങ്ങിനെ പല കാര്യങ്ങൾക്കും വ്യക്തമായതോ അവ്യക്തമായതോ ആയ അളവുകൾ നിശ്ചയിക്കുന്നുണ്ട്.

'നീ' എന്ന സംബോധന 'അങ്ങ്' എന്ന് ആവുമ്പോൾ, ഈ വിധ കാര്യങ്ങൾ നേരെ മലക്കം മറിയാം. ഉദാഹരണത്തിന്, 70 - 30 എന്ന രീതിയിൽ അക്കമൂല്യങ്ങളിൽ ആനുപാതികമായി ആദ്യത്തെ സ്ഥിതിയെ കാണാമെങ്കിൽ, വാക്കുകൾ മലക്കം മറിയുമ്പോൾ, ഈ അളവുകൾ 30 - 70 എന്നതിലേക്ക് മാറിമറിഞ്ഞതായും കാണാം.

Go to Main contents

നൂറുകണക്കിനും ആയരിക്കണക്കിനും വാക്കുകൾ ആളുകളെ തമ്മിൽത്തമ്മിലുള്ള തൊഴിൽപരമായും കുടുംബപരമായും സാമൂഹികമായും വൈകാരികമായും ഇന്ദ്രിയാനുഭൂതിയാലും മറ്റുമായ ബന്ധങ്ങളിൽ സൂക്ഷ്മമായും അല്ലാതെയും പ്രവർത്തിക്കുകയും പ്രതിപ്രവർത്തിക്കുകയും ചെയ്യുന്നുണ്ട്. വെറും ഒരു നീ എന്നത് അങ്ങ് (സാർ, താങ്കൾ) ആയും, അവൻ അദ്ദേഹമായും മറ്റും മാറിമറിഞ്ഞാൽ ഈ വിധ ആയിരിക്കണക്കിന് വാക്കുകൾക്കുള്ളിൽ ഒളിഞ്ഞുകിടക്കുന്ന സോഫ്ട്‌വെയർ കോഡുകളിൽ പലവിധ സൂക്ഷ്മ ഇടങ്ങളിലും മൂല്യവ്യത്യാസം വരും. 30 മാറി 70തും, 70ത് മാറി 30തും ആവാം. അങ്ങിനെ പലതും.

ഈ കാര്യത്തെ ഒരു ചിത്രത്തിലൂടെ ചിത്രീകരിക്കാനായി ശ്രമിച്ചതാണ് മുകളിൽ നൽകിയിട്ടുള്ള Gif. ഇതിൽ അവകാശങ്ങളും അധികാരങ്ങളും മറ്റും മാറി മറിയുന്നതിനെ അളവുകോലിൽ ചിത്രീകരിച്ചിരിക്കുന്നത് കാണാം, കുറച്ച് ഭാവനകൂടി ഉപയോഗിക്കുകയാണെങ്കിൽ.

ഈ വിധ വാക്കുകൾക്ക് linear ആയുള്ള (ഒരു വരിയിൽ ഉള്ളതുപോലുള്ള) അളവുകൾ മാത്രമല്ല ഉള്ളത്. മറിച്ച്, പിടിച്ച് താഴ്ത്തുന്ന ഭാരം -

മകളിലോട്ട് പൊങ്ങിപ്പോക്ക് സാധ്യമാക്കുന്ന ഭാരക്കുറവ്, വലിവ് - ഉന്തൽ, താഴെക്ക് വലിക്കൽ - മുകളിലോട്ട് ഉയർത്തൽ, കുഴിയിൽ വീഴ്ത്തൽ - കുഴിയിൽ നിന്നും വലിച്ച് പുറത്തെടുക്കൽ, വികസിക്കൽ - ചുരുങ്ങൽ, തുടങ്ങിയ മറ്റ് പലവിധ കാര്യങ്ങളും, പല വിധ പൊതുവിവരങ്ങളും സ്വകാര്യവിവരങ്ങളും വ്യക്തിബന്ധങ്ങളും മറ്റും വിനിമയം ചെയ്യുന്ന വാക്കുകളിൽ വ്യത്യസ്ത മൂല്യങ്ങൾ എന്ന രീതിയിൽ അദൃശ്യമായ കോഡുകളിൽ ആലേഖനം ചെയ്യപ്പെട്ടിരിക്കും. 'നീ', 'അങ്ങ്' ആയി മാറിമറിയുമ്പോൾ, ഇവയിലെല്ലാം അക്കമൂല്യങ്ങളിലും ദിശാകോഡുകളിലും മലക്കം മറിച്ചൽ സംഭവിക്കാം.

ഓരോ വ്യക്തിയും അനേകം മറ്റ് വ്യക്തികളുമായി നേരിട്ടോ, അതുമല്ലെങ്കിൽ പരോക്ഷമായോ ബന്ധപ്പെട്ടിരിക്കും. ഫ്യൂഡൽ ഭാഷകളിൽ ഈ വിധമുള്ള അനവധി കണ്ണികളുടെ അതിസങ്കീർണമായിട്ടുള്ള ഒരു കലവറയിൽ തന്നെയായിരിക്കും ഓരോ വ്യക്തിയും നിലനിൽക്കുന്നത്. ഏതെങ്കിലും ദിക്കിൽ വെച്ച് ഈ വ്യക്തിയെ നീയിൽ നിന്നും അങ്ങ് ആക്കുകയോ, അതുമല്ലെങ്കിൽ അങ്ങ് എന്ന നിലയിൽ നിന്നും നീ ആക്കുകയോ ചെയ്താൽ, ഈ അതിസങ്കീർണമായിട്ടുള്ള വ്യക്തിബന്ധ

കണ്ണികൾ നിർമ്മിച്ചിരിക്കുന്ന കലവറതന്നെ ആകെപ്പാടെ ഇടിഞ്ഞ് മറിയുന്ന മാനസികാനുഭവം ആ വ്യക്തിയിൽ വന്നുചേരാം. മറ്റുള്ളവരിലും അത് സംഭവിക്കാം.

വ്യക്തികളെ ബന്ധിപ്പിക്കുന്ന കണ്ണികൾ തമ്മിൽ മുട്ടുന്ന ഇടത്തിൽ ഉളവാകുന്ന കോണുകളെക്കുറിച്ച് ഇവിടെ സൂചിപ്പിക്കുന്നില്ല. അത് പിന്നീടാവാം. അതുപോലെതന്നെ ജീവന്റെയും മനസ്സിന്റേയും സോഫ്ടേർ കോഡുകളെക്കുറിച്ചും പിന്നീടേ പറയാനാവുള്ളു.

ഫ്യൂഡൽ ഭാഷാ ജനം ജീവിക്കുന്ന ദിക്കുകളിൽ നിത്യേനെ കാണുന്ന Road rage (വാഹനം ഓടിക്കുന്നവരിൽ പലപ്പോഴും ഉളവാകുന്ന പ്രകോപനപരമായ ദേഷ്യം) തുടങ്ങിയവയുടെ യഥാർത്ഥ ഉറവിടം ഈ മുകളിൽ സൂചിപ്പിച്ച കലവറയുടെ ഇടിഞ്ഞ്മറിയലിലാവാം സ്ഥിതി ചെയ്യുന്നത്. ഇന്ന് ഫ്യൂഡൽ ഭാഷക്കാർ ഇങ്ഗ്ലിഷ് രാജ്യങ്ങളിൽ നിറഞ്ഞുതുടങ്ങുന്നതോടുകൂടി, ഈ വിധ Road rageകൾ അവിടേയും ഏറിവരുന്നുണ്ട് എന്ന് കാണാനായേക്കാം. പലപ്പോഴും മാന്യമായി പെരുമാറുന്നവരാണ് ഈ വിധ Road rage പ്രകടിപ്പിക്കുക. ഫ്യൂഡൽ ഭാഷകളുടെ ഒരു പ്രത്യേക സവിശേഷതയാണ്, സരളമായും മാന്യമായും മര്യാദയോടും പെരുമാറുന്നവരെ

Go to Main contents

പ്രകോപിക്കാൻ ആവുക എന്നത്. ഇങ്ങിനെയല്ലാത്തവരും പ്രകോപിക്കപ്പെടാം.

വ്യത്യസ്തങ്ങളായ വാക്കുകളുടെ Indicant word codeൽ മാറ്റം വരുമ്പോൾ ഉളവാകുന്ന മാറ്റത്തെ സൂചിപ്പിക്കാനായി ഈ വിധം കാണു:

വാ (വരു) എന്ന വാക്ക് നോക്കുക.
നീ വാ. അങ്ങ് വാ.
നീ പഠിക്ക്. അങ്ങ് പഠിക്ക്.
അവൻ പറഞ്ഞു. അദ്ദേഹം പറഞ്ഞു.
നീ ചോദിക്കണം. അങ്ങ് ചോദിക്കണം.

തമ്മിൽ എതിർകോണുകളിൽ ഉള്ള വാക്കുകൾ ഉപയോഗിക്കുമ്പോൾ, ഈ വാചകങ്ങൾ പറയുന്ന ആളിലും പറയുന്ന കാര്യത്തിന്റെ പലവിധ സവിശേഷതകളിലും വൻ മാറ്റങ്ങൾ ഉളവാകുന്നുണ്ട് എന്നുള്ളതാണ് വാസ്തവം.

***അവളുടെ*** കുണ്ടി നോക്ക്. എന്ന വാക്യം വൻ നർമ്മരസവും രതിഭാവനാസുഖവും ഏകുന്ന അസഭ്യവചനം ആണെങ്കിൽ, ***അവരുടെ*** കുണ്ടി നോക്ക് എന്നുള്ളത് പലപ്പോഴും മുഖത്ത് ഉടനടി അടിവീഴ്ത്താൻ സൗകര്യപ്പെടുത്തുന്ന തെമ്മാടിത്തരവും ധിക്കാരവും അനുസരണക്കേടും (insubordination)

ആജ്ഞാനിഷേധവും അധിക്ഷേപവും കയ്യേറ്റവും പുലഭ്യംപറിച്ചിലും മറ്റുമാണ്.

ഒരു കീഴ്ജാതിക്കാരനായ ആൾ ഐപിഎസ് പാസാക്കുന്നു. (അവർക്ക് സംവരണം ഉണ്ട്). പോലീസ് കോൺസ്റ്റബ്ൾമാരും, ഇൻസ്പെക്ടർമാരും, ഡിവൈഎസ്പിയും മറ്റും ഈ ആളുടെ (ഇദ്ദേഹത്തിന്റെ) മുന്നിൽ വന്ന് വൻ ദാസ്യഭാവത്തിൽ നിൽക്കുന്നു. സെലൂട്ട് ചെയ്യുന്നു.

എന്നാൽ ഈ ആൾ പഴയ ചങ്ങാതിമാരുടെ സാന്നിദ്ധ്യത്തിൽ പെടുമ്പോൾ കാര്യങ്ങൾ വേറെയാണ്. അവർമിക്കവരും, ഫ്യൂഡൽ ഭാഷാകോഡുകളിൽ ഹീന വാക്ക്കോഡുകൾ നിർവ്വചിക്കുന്ന തൊഴിലുകൾ ചെയ്യുന്നവരാണ്. അവരിൽ ഒരാൾ ഈ ആളെ (ഇവനെ), എടാ, ഇഞ്ഞി ആടെപ്പോയി ഇരിക്കെടാ (നീ അവിടെ പോയി ഇരിക്ക് എടാ), എന്ന് പറയുമ്പോൾ, ഈ ആൾക്ക് (ഇവന്) അനുഭവപ്പെടുന്ന മാനസികാവസ്ഥ, തന്നെ ഉയരങ്ങളിൽ നിന്നും പിടിച്ച് വലിച്ച്, സാമൂഹിക ഗർത്തത്തിൽ ജീവിക്കുന്നവർ തമ്മിൽ നെയ്ത്ത് വച്ചിരിക്കുന്ന് വലയിലെ ഒരു കണ്ണിയായി മാറ്റുന്നതായാണ്.

നാട്യശാസ്ത്രത്തിലും മറ്റും പരാമർശിക്കപ്പെടുന്ന ശൃംഗാരം, കരുണം, വീരം, രൗദ്രം, ഹാസ്യം,

ഭയാനകം, ബീഭത്സം, അത്ഭുതം, ശാന്തം എന്നീ നവരസങ്ങൾ പോലും എതിർകോണുകളിൽ സ്ഥിതിചെയ്യുന്ന Indicant word-codes തികച്ചും വ്യത്യസ്തമായ മാനസികാനുഭവങ്ങളാണ് മറ്റൊരു ആളിൽ ജനിപ്പിക്കുക.

ഉദാഹരണത്തിന്, ഹാസ്യം.

മഹാനായ അദ്ദേഹം ചിരിച്ച കളിയാക്കുന്നതും, നിലവാരം കുറഞ്ഞ അവൻ ചിരിച്ച് കളിയാക്കുന്നതം, മറ്റൊരു അദ്ദേഹത്തിലും മറ്റൊരു അവനിലും വ്യത്യസ്തങ്ങളായ രീതിയിലാണ് അനുഭവപ്പെടുക.

ഇങ്ങിനെ ആയിരക്കണക്കിന് അതിസൂക്ഷ്മവും അതി സങ്കീർണ്ണവും ആയുള്ള ഒരു പ്രദേശമാണ് ഫ്യൂഡൽ ഭാഷകൾ. ഈ വിധം ഉള്ളിന്റെ ഉള്ളിൽ പോയി ആരും തന്നെ കാര്യങ്ങളെ വീക്ഷിക്കില്ലായെങ്കിലും, എല്ലാവരും ഈ വിധ കാര്യങ്ങൾ ഉളവാക്കുന്ന വെപ്രാളങ്ങളേയും മാനസിക സമ്മർദ്ദങ്ങളേയും കുറിച്ച് വളരെ വ്യക്തമായിത്തന്നെ ബോധവാന്മാരാണ്.

എന്നാൽ ഇങ്ഗ്ളിഷിൽ കാര്യങ്ങൾ അനങ്ങാപ്പാറപോലെയാണ്. വാക്കുകൾക്ക് Indicant word-codes എന്ന പ്രതിഭാസംതന്നെയില്ലതന്നെ.

യഥാർത്ഥത്തിൽ ഇന്ന് മന:ശസ്ത്രം എന്ന തിക്കച്ചം പൊള്ളയായ അക്കാഡമിക്ക് പഠനത്തിൽ, പലതരം ആളെ വെപ്രാളപ്പെടുത്താൻ സൗകര്യപ്പെടുത്തുന്ന സാങ്കേതിക പദങ്ങളുടെ മറവിൽ നിന്നുകൊണ്ട്, വ്യാഖ്യാനിക്കാനും വിശദ്ധീകരിക്കാനും ശ്രമിക്കപ്പെടുന്ന പല മാനസിക ചാഞ്ചാട്ടങ്ങളേയും മനോവേദനകളേയും മാനസിക വെപ്രാളങ്ങളേയും വളരെ സൂക്ഷ്മമായ കൃത്യതയോടുകൂടി പഠിക്കാനും അളക്കാനും അവയ്ക്ക് തിരുത്തൽവരുത്താനും ഈ വിധ കാര്യങ്ങളുടെ വ്യക്തമായ ധാരണകൾകൊണ്ട് സാധ്യമാകുന്നതാണ്.

കീഴ്ജാതിയിൽ പെട്ട വ്യക്തി സ്വന്തം വീട്ടിലും നാട്ടിലും ഇരുന്ന് തപസ്സ് അനുഷ്ഠിച്ച് വൻ വ്യക്തിപ്രഭാവം കൈവരിച്ചാലും, ഈ വിധ വാക്ക് കോഡുകളുടെ പിടിവലിയിൽ നിന്നും മോചിതനായേക്കില്ലതന്നെ. വനപ്രദേശത്ത് പോയി ആൾപ്പാർപ്പില്ലാത്ത ഇടത്ത് ചെന്നാൽ, ഇതിൽ നിന്നും മോചനം ലഭിച്ചേക്കാം. എന്നാൽ വന്യമൃഗങ്ങൾ ഏതുവിധം പെരുമാറും എന്ന് പറയാൻ ആവില്ല.

മറ്റൊരുകാര്യം പറയേണ്ടത്, ഇങ്ഗ്ളിഷ് ഭരണം അവർ നേരിട്ട് ഭരിച്ചുകൊണ്ടിരുന്ന ചില ഇടങ്ങളിൽ ഇങ്ഗ്ളിഷ് പഠന സൗകര്യം

കീഴ്ജാതിക്കാരിൽ പെട്ട ആളുകളുടെ കുട്ടികൾക്ക് സൗകര്യപ്പെടുത്തിയത്, കീഴ്ജാതിക്കാരിലും ഉയർന്ന ജാതിക്കാരിലും പലവിധ മാനസിക വെപ്രാളങ്ങൾക്കും ഇടനൽകിയിട്ടുണ്ടാവാം. ഈ കാര്യവും ഒരു പരന്ന രീതിയിൽ പറഞ്ഞുവിടാൻ പറ്റുന്ന കാര്യമല്ല. മറിച്ച്, വളരെ സൂക്ഷ്മമായതും, കണ്ണുകൾ കൊണ്ട് കാണാൻപറ്റാത്തതുമായ പലവിധ വ്യക്തിബന്ധ കണ്ണികളെ ഓരോന്നായി എടുത്ത് പരിശോധിച്ചാലെ, ഓരോ വ്യക്തിയിലും കുടുംബത്തിലും സാമൂഹിക ദിക്കിലും ഇങ്ഗ്ളിഷ് ഭാഷാ ജ്ഞാനം വരുത്തിയ മാനസിക ഉന്നമനവും വെപ്രാളങ്ങളും വ്യക്തമായി മനസ്സിലാക്കാൻ പറ്റുള്ളു. അതിനൊന്നും ആരുംതന്നെ ശ്രമിച്ചതായി കാണുന്നില്ലതന്നെ.

ഇവിടെ ഈവിധം എഴുത്തിന്റെ പാതവിട്ട് എഴുതേണ്ടിവന്നത്, ശ്രീ നാരായണ ഗുരുവും, അദ്ദേഹത്തോടൊപ്പം ചേർന്ന ആളുകളും, മറ്റെല്ലാവരും ഇതേ സാമൂഹിക കലവറയിൽ ഉൾപ്പെട്ടിരുന്നവരാണ് എന്നത് സൂചിപ്പിക്കാനും വേണ്ടിയാണ്.

മറ്റുള്ളവർ തന്നിലേക്ക് പലവിധത്തിൽ എറിഞ്ഞ് കൊള്ളിക്കുന്ന വാക്കുകളുടെ പിടിവലിയിൽ നിന്നും മുക്തിനേടാൻ ഫ്യൂഡൽ ഭാഷകളിൽ പഴുതില്ലതന്നെ. അതേ സമയം മത്സ്യം പിടിക്കാൻ

ഉപയോഗിക്കുന്നത് പോലുള്ള ചൂണ്ടകളും, കുഴിയിൽ നിന്നും മുകളിലേക്ക് വലിച്ചുയർത്താൻ സഹായിക്കുന്ന കൊക്കകളും മറ്റും വാക്കുകൾ നെയ്യുന്ന ചരുടുകളുടെ വക്കിൽ ഇല്ലാത്ത ഭാഷയാണ് ഇങ്ഗ്ളിഷ്. അതിനുള്ളിൽ ഉള്ളവർക്ക് ഒരു പരിധിവരെ ഈ വക മാനസിക പിരിമുറുക്കങ്ങളിൽ നിന്നും മോചനം ലഭിക്കാം. (ഇങ്ഗ്ളിഷ് സമൂഹങ്ങളിലും മാനസിക പ്രശ്നങ്ങൾ ഇല്ലേ എന്ന ചോദ്യം ഇപ്പോൾ ചർച്ചക്ക് എടുക്കുന്നില്ല).

## 65. സാമൂഹിക ഉന്നതങ്ങളിലെ ജനതയുടെ പാരമ്പര്യങ്ങൾ സ്വീകരിക്കുന്നതും സൂചിപ്പിക്കുന്നതും അവകാശപ്പെടുന്നതും

കീഴിൽ പെട്ടുകിടക്കുന്ന വ്യക്തിക്ക് സാമൂഹിക ഉന്നതങ്ങളിൽ ബന്ധമുണ്ട് എന്ന് സൂചന നൽകുന്നതിൽ ഫ്യൂഡൽ ഭാഷകളിൽ വൻ മൂല്യം ചേരൽ സംഭവിക്കും. ഇത് ഒരു വാസ്തവം തന്നെയാണ്. ഇത് ഒരു അഹംഭാവമോ പുളുഅടിക്കലോ വ്യാമോഹമോ മിഥ്യാധാരണയോ ചിത്തഭ്രമമോ മറ്റോ ഒന്നുംതന്നെയല്ലതന്നെ. കുഗ്രാമങ്ങളിൽ ഇന്ന് ഒരു സാധാരണ പൗരന് ഒരു പോലീസ് കോൺസ്റ്റബ്ളിനോട് വൻ പരിചയമുണ്ട് എന്ന അറിവ് തന്നെ വന്ന് മൂല്യമുള്ളകാര്യമാണ്.

ഇങ്ങിനെ നോക്കുമ്പോൾ പണ്ട് കാലങ്ങളിൽ നാട്ടിലെ നായർമാരോട് അടുത്ത ബന്ധം ഉണ്ട് എന്ന് ഒരു കീഴ്ജാതിക്കാരന് അവകാശപ്പെടാൻ പറ്റുമെങ്കിൽ അത് വൻ കാര്യം തന്നെയാണ്. ഇവിടെ പ്രത്യേകമായി എടുത്ത് പറയേണ്ടത്, ഇന്ന് ഇന്ത്യയിലെ ഒട്ടുമിക്ക സാധാരണക്കാരനേയും പഴയ കാല കീഴ്ജാതിക്കാരനോട് സാമ്യപ്പെടുത്താൻ പറ്റും എന്നുള്ളതാണ്. ഭാഷാകോഡുകളിൽ ഏതാണ്ട് അതേ നിലവാരത്തിലുള്ള പരിമിതികളും ഇടിച്ചുതാഴ്ത്തലുകളും അവരിൽ

നിലവിൽ ഉണ്ട്. ബ്രിട്ടിഷ്-ഇന്ത്യയിൽ സംജാതമായിക്കൊണ്ടിരുന്ന പൊതുജനങ്ങളിലെ വ്യക്തിത്വ ഉന്നമനം, ബ്രിട്ടിഷ്-ഇന്ത്യയെ പുതുതായി രൂപീകരിക്കപ്പെട്ട ഇന്ത്യയോടു പിടിച്ച് ചേർത്തതോടുകൂടി ഏതാണ്ട് പൂർണ്ണമായും മാഞ്ഞുപോയി എന്നുവേണം മനസ്സിലാക്കാൻ.

ചരിത്രത്തിൽ ശ്രീ നാരായണ ഗുരുവെന്ന പേരിൽ ഈഴവരുടെ നേതാവും സാമൂഹിക പരിഷ്ക്കർത്താവും ആയി വളർന്നുവന്ന നാണുവെന്ന വ്യക്തിയുടെ കാര്യങ്ങൾ എഴുതിക്കാണുന്ന ഇടങ്ങളിൽ ഇദ്ദേഹത്തിന് ചെറുപ്രായത്തിൽ മുതൽ ലഭിച്ച നായർ ബന്ധങ്ങളും അതിന് ശേഷം ലഭിച്ച ഒറ്റപ്പെട്ട ബ്രാഹ്മണ ബന്ധങ്ങളും എടുത്തുകാണിക്കപ്പെടുന്നുണ്ട്. ഇത് തന്നെ ശക്തമായ ഇങ്ഗ്ളിഷ് ഭാഷാ ബന്ധങ്ങൾ ഇദ്ദേഹത്തിന് ലഭിച്ചിരുന്നില്ലാ എന്നതിന്റെ സൂചനയാകാം.

ഉന്നത വ്യക്തിബന്ധങ്ങൾക്ക് മൂല്യമുണ്ട് എന്നത് വാസ്തവമാണെങ്കിലും, ഇങ്ഗ്ളിഷ് ഭാഷയിൽ അതിന് അത്രകണ്ട് പ്രാധാന്യം ഇല്ലതന്നെ. ഐപിഎസ്സുകാരന്റെ സുഹൃത്ത് പോലീസ് സ്റ്റേഷനിൽ കയറിച്ചെന്നാൽ ഫ്യൂഡൽ ഭാഷയിൽ വൻ വാക്കുകൾ ലഭിച്ചേക്കാം. അതേ സമയം

Go to Main contents

നാട്ടിലെ കൂലിക്കാരന്റെ സുഹൃത്ത് പോലീസ് സ്റ്റേഷനിൽ കയറിച്ചെന്നാൽ, ഭാഷാ കോഡുകളിൽ ഇടിച്ചുതാഴ്ത്താനുള്ള വാക്കുകൾ തയ്യാറായി നിൽക്കുന്നുണ്ടാവും. എന്നാൽ നിത്യവും സാമൂഹികമായി വാക്ക് കോഡുകളിൽ ഇടിച്ച്താഴ്ത്തപ്പെട്ട് പരിചയമുള്ള ആൾ അത് ശ്രദ്ധിച്ചേക്കില്ല. ഈ വിധം ഇടിച്ചുതാഴ്ത്തുന്ന വാക്കുകൾ ഉപയോഗിക്കുന്നതിലെ പൈശാചികത പോലീസുകാരിൽ അല്ലതന്നെ. മറിച്ച് ഭാഷയിലാണ്.

ശ്രീ നാരായണ ഗുരുവിന്റെ വീട്ടുകാരെ പരിചയപ്പെടുത്തുന്നതിലും, കാണാം വളരെ ശ്രദ്ധിച്ചുള്ള പരിചയപ്പെടുത്തൽ. ഭാഷാ കോഡുകളിൽ ഇടിവ് നൽകാൻ സൗകര്യപ്പെടാതെയാണ് പരിചയപ്പെടുത്തുന്നത്.

QUOTE from Wikipedia: അക്കാലത്തെ ഈഴവരിൽ മെച്ചപ്പെട്ട ഒരു വീടായിരുന്നു അത്. അദ്ദേഹത്തിന്റെ പിതാവ്, കൊച്ചുവിളയിൽ മാടൻ സംസ്കൃത അദ്ധ്യാപകനായിരുന്നു, ജ്യോതിഷത്തിലും, ആയുർവേദവൈദ്യത്തിലും, ഹിന്ദുപുരാണങ്ങളിലും അദ്ദേഹത്തിന് അറിവുണ്ടായിരുന്നു. അദ്ധ്യാപകനായിരുന്നതിനാൽ ആശാൻ എന്ന പേർ ചേർത്ത് മാടനാശാൻ എന്നാണദ്ദേഹത്തെ

വിളിച്ചിരുന്നത്. കുട്ടിയമ്മ എന്നായിരുന്നു അമ്മയുടെ പേര്. END OF QUOTE

മാടാൻ എന്നത് ഈഴവരുടേയും മറ്റ് ചില കീഴ്ജാതിക്കാരുടേയും പാരമ്പര്യ ആരാധനാ മൂർത്തിയാണ് എന്ന് അറിയുന്നു. ഈഴവ പാരമ്പര്യങ്ങൾ മാച്ചുകളഞ്ഞ് ബ്രാഹ്മണ മതത്തിലേക്ക് ഈ ജനത ഇടിച്ചു കയറിയതോടുകൂടി, മാടൻ എന്ന പേര് തന്നെ ഈഴവർക്ക് സ്വീകാര്യമല്ലാതായിട്ടുണ്ടാവാം. കൃത്യമായി അറിയില്ല. വല്ല ഗംഭീര സിനിമയിലും മാടൻ എന്ന പേരുള്ള ഒരു കഥാപാത്രത്തെ ഒരു വൻ നടൻ അഭിനയിച്ചുകൊണ്ട് പരിചയപ്പെടുത്തിയാൽ, ഈ പേരിന് വൻ ജനശ്രദ്ധയും സ്വീകാര്യതയും ലഭിച്ചേക്കാം.

കുട്ടിയമ്മ എന്ന പേര് സൂചിപ്പിച്ചതിലും ചില പ്രശ്നങ്ങൾ ഉണ്ട്. പേരിന് പിന്നിൽ അമ്മയെന്ന പ്രയോഗം തിരുവിതാംകൂറിൽ നായർമാരുടെ അവകാശമായിരുന്നു എന്നാണ് തോന്നുന്നത്. ഇത് ഏത് പ്രകാരമാണ് ഈഴവ സ്ത്രീയുടെ പേരിന് പിന്നിൽ ചേർത്തത് എന്നതും ഒരു ചോദ്യമായി അവശേഷിക്കുന്നുണ്ട്.

സാമൂഹിക ഉന്നതങ്ങളിലെ ജനതയുടെ പാരമ്പര്യങ്ങൾ സ്വീകരിക്കുന്നതിലും

സൂചിപ്പിക്കുന്നതിലും അവകാശപ്പെടുന്നതിലും കാര്യമായ ഗുണമേന്മയുണ്ട് എന്നത് ശരിയാകാം. എന്നാൽ അത് സാമൂഹികമായി ഉന്നതങ്ങളിൽ ഉള്ളവർക്ക് സ്വീകാര്യമായ കാര്യമായിരിക്കില്ലതന്നെ. കാരണം മുകളിലോട്ട് കയറിവരുന്നത് ഭാഷാ കോഡുകളിൽ കുഴിയിൽ പെട്ടുകിടക്കുന്നവരാണ്. മുകളിലോട്ട് കയറിവരുന്നത് യഥാർത്ഥത്തിൽ കുഴിയാണ്, മനുഷ്യരല്ല എന്ന് അവർ മനസ്സിലാക്കും. ഈ കാര്യം ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാകില്ലതന്നെ.

ശ്രീ നാരായണ ഗുരുവിന്റെ ചെറുപ്പകാലത്തുള്ള വികൃതികളെക്കുറിച്ച് എഴുതിക്കാണുന്നത് നോക്കുക.

QUOTE from Wikipedia: തീണ്ടാൻ പാടില്ലാത്ത കീഴ്ജാതിക്കാരെ ദൂരത്തെവിടെയെങ്കിലും കണ്ടാൽ ഓടിയെത്തി അവരെ തൊട്ടിട്ടു കുളിക്കാതെ അടുക്കളയിൽ കടന്നു സ്ത്രീകളെയും അധികം ശുദ്ധം ആചരിക്കാറുള്ള പുരുഷൻമാരെയും തൊട്ട് അശുദ്ധമാക്കുന്നത് കുട്ടിക്ക് ഒരു വിനോദമായിരുന്നു. END OF QUOTE

പോലീസ് ഹെഡ്കോൺസ്റ്റബ്ൾ ഏതാണ്ട് നാലപ്പത്തി അഞ്ച് വയസ്സുള്ള ഗോപാല കൃഷ്ണസ്വാമി എന്ന പേരുള്ള ഐപിഎസ്സുകാരനെ

സെല്യൂട്ട് ചെയ്യുന്നു. അദ്ദേഹത്തിന്റെ മകളേയും ഭാര്യയേയും അവരുടെ പേരിന് പിന്നിൽ മാഡം / മേഡം ചേർത്ത് പരാമർശിക്കുന്നു, സംബോധന ചെയ്യുന്നു. എന്നാൽ ഐപിസ്സുകാരനും മകളും ഭാര്യയും പോലീസ് ഹെഡ്കോൺസ്റ്റബ്ളിന്റെ വീടിന്റെ അടുത്തുകൂടി നടന്നുപോകുന്ന അവസരത്തിൽ, പോലീസ് ഹെഡ്കോൺസ്റ്റബ്ളിന്റെ കൗമാരക്കാരനായ മകൻ വെറും പേര് പറഞ്ഞ് ചോദിക്കുന്നു:

ഗോപാലാ! മോളേ രാഗിണി! രാധേ, അമ്പലത്തിലേക്കാ പോകുന്നത്?

ഗോപാല കൃഷ്ണസ്വാമിക്ക് യാതോന്നു ചെയ്യാനുംപറ്റുന്നില്ല. പോലീസ് സംഘടനയുടെ തലപ്പത്തുള്ള ഭാരവാഹിയാണ്, ആ പോലീസ് ഹെഡ്കോൺസ്റ്റബ്ൾ. വൻ രാഷ്ട്രീയ സ്വാധീനമുള്ള ആളാണ്. അയാളെപ്പിടിച്ച് അധികം ഞെട്ടിച്ചാൽ, അയാളും പരസ്യമായിത്തന്നെ പോടാ എന്ന് പറഞ്ഞേക്കാം.

മാത്രവുമല്ല, കൗമാരക്കാരന്റെ വാക്കുകളിൽ വളരെ നല്ലകാര്യങ്ങൾ മാത്രമേ ഇങ്ഗ്ളിഷിൽ നിന്നും നോക്കിയാൽ കാണുള്ളു. അസഭ്യം യാതൊന്നും ഇല്ലതന്നെ. പിന്നെന്തിനാണ്

ഐപിഎസ്സുകാരൻ വെപ്രാളപ്പെടുന്നത്? വല്ല ചിത്തഭ്രമവും പിടിപെട്ടിരിക്കുമോ?

പൂർണ്ണമായും അസംഭാവ്യമല്ലാത്ത ഈ ചിത്രീകരണം നൽകിയത്, നാണുവെന്ന ചെറുപ്രായക്കാരൻ സാമൂഹിക അടുക്കും ചിട്ടയും മലക്കം മറിക്കുന്ന രീതിയിൽ പെറുമാറിയാൽ, സാമൂഹിക കീഴ്വഴക്കങ്ങളേയും മര്യാദകളേയും ഏത് വിധത്തിൽ അത് ബാധിക്കാം എന്ന് ഒന്ന് ചിത്രീകരിക്കാൻ മാത്രമാണ്. എന്നാൽ നാണു അശുദ്ധമാക്കിയത് ഈഴവരെയാണ്. അവരിലാണ് ചിത്തഭ്രമ ലക്ഷണങ്ങൾ വരിക.

സാമൂഹിക ഉച്ചനീചതങ്ങൾ അടങ്ങിയിരിക്കുന്ന കോഡുകൾ ഭാഷയിൽ തന്നെ നിറഞ്ഞുനിൽക്കുന്നുണ്ട്. അവയിൽ തിരുത്തലുകൾ വരുത്താതെ, ഇങ്ഗ്ളിഷ് സാമൂഹിക കീഴ്വഴക്കങ്ങളും വ്യക്തിബന്ധങ്ങളും നടപ്പിൽ വരുത്താൻ പറ്റില്ലതന്നെ.

QUOTE from Wikipedia: കുഞ്ഞൻപിള്ളയുമായി പരിചയപ്പെട്ടു. ഇദ്ദേഹമാണ് പിന്നീട് അദ്ദേഹത്തിന്റെ ആത്മമിത്രമായി മാറിയ ചട്ടമ്പിസ്വാമികൾ. കുഞ്ഞൻപിള്ള നാണുവിനെ തൈക്കാട് അയ്യാവ് എന്ന യോഗിയുമായി

പരിചയപ്പെടുത്തി. യോഗി തൈക്കാട് അയ്യാവിന്റെ കീഴിൽ നാണുവാശാൻ ഹഠയോഗം മുതലായ വിദ്യകൾ അഭ്യസിച്ചു. END OF QUOTE

ഓട്ടോറിക്ഷാ ഡ്രൈവർമാരോടുള്ള പോലീസ് പെരുമാറ്റങ്ങളിലെ അപമര്യാദകൾ മാറ്റാനായി ഓട്ടോ ഡ്രൈവർ പോലീസുകാരുടെ ചങ്ങാതിയായി. വ്യക്തിപരമായി ഇത് ഒരു വൻ വളർച്ചയാണ്. പോലീസുകാർ, അവരുടെ പലവിധ മുറകളും ഈ ആളെ പഠിപ്പിച്ചേക്കാം. അവർ ഒത്തുകൂടുന്ന ചിലയിടങ്ങളിൽ ഈ ഓട്ടോ ഡ്രൈവർക്കും സാന്നിദ്ധ്യം ലഭിക്കാം. എന്നാൽ ഈ വിധ കാര്യങ്ങൾ ഒരു സാമൂഹിക പരിഷ്ക്കരണമോ, പോലീസ് പെരുമാറ്റങ്ങളിൽ ഒരു ഔന്നിത്യമോ വരുത്തില്ലതന്നെ.

Search Youtube for: പോലീസുകാരൻ ഈ ഡ്രൈവറോട് പെരുമാറുന്നത് കണ്ടാൽ ആരും പ്രതികരിച്ചുപോകും

മുകളിൽ നൽകിയത് ഏതാനും ദിവസങ്ങൾക്ക് മുന്നെ, യാഥൃച്ഛികമായി ശ്രദ്ധയിൽ വന്ന ഒരു സംഭവത്തിന്റെ വീഡിയോ ദൃശ്യമാണ്.

ഇതിൽ പോലീസുകാരനെ കുറ്റംപറഞ്ഞിട്ട് കാര്യമുണ്ടോ എന്ന് അറിയില്ല. പോലീസുകാർ

ഏതുവിധമാണ് പെരുമാറേണ്ടത് എന്ന് അവർക്കും വ്യക്തമായി ഒരു ധാരണയില്ലതന്നെ. ഐപിഎസ്സുകാർക്ക് ഈ കാര്യത്തിൽ ഇവർക്ക് കൃത്യമായ ഒരു രീതിപറഞ്ഞുകൊടുക്കാനും ആവുന്നില്ല എന്നുള്ളതാണ് വാസ്തവം. വിരമിച്ചതിന് ശേഷം പലവിധ ഐപിഎസ് സ്മരണകൾ ഉരുവിടുന്ന ഒരു ഐപിഎസ് ഉദ്യോഗസ്ഥന്റെ ഒരു Youtube വീഡിയോ യാഥൃച്ഛികമായി കണ്ടത് ഓർമ്മവരുന്നു. ജനങ്ങളോട് അപമര്യാദയായി പെരുമാറിയാലെ അവർ അനുസരിക്കുള്ളു എന്നാണ് ഈ ആൾ പറയുന്നത്.

പോരാത്തതിന്, ഇന്ന് പല ഐപിഎസ്സ് ഉദ്യോഗസ്ഥരും പ്രാദേശിക സിനിമാ കഥകളിലെ പോലീസ് കഥാപാത്രങ്ങൾ പെരുമാറുന്ന അതേ രീതിലാണ് ഔദ്യോഗികമായി പെരുമാറുന്നത്. എന്നുവച്ചാൽ അവർക്ക് ഇന്ന് ഇങ്ഗ്ളിഷ് ക്ളാസിക്ക് അല്ലാ മാനസിക പരിശീലനം നൽകുന്നത്, മറിച്ച്, ഫ്യൂഡൽ ഭാഷാ സിനിമാ തിരകഥാകൃത്തുക്കളാണ് പരിശീലകർ. എന്നുവച്ചാൽ, ഐപിഎസ്സുകാരിൽ ചിലർ വ്യക്തമായും പോലീസ് ശിപായിമാരുടെ പെരുമാറ്റങ്ങളാണ് സ്വീകരിക്കുന്നത്.

യഥാർത്ഥത്തിൽ പോലീസുകാരും ഓട്ടോഡ്രൈവറും പഠിച്ച് വളരുന്നത് പ്രാദേശികഭാഷാ സ്കൂളുകളിൽ ആണ്. നീ, എടാ, എന്താടാ, എടീ, എന്താടീ തുടങ്ങിയ പദപ്രയോഗങ്ങൾ സ്വീകരിച്ചും, എഴുന്നേറ്റ് നിന്നും കുനിഞ്ഞും കൈകൂപ്പിയും, മുണ്ട് കുത്തഴിച്ചും കാലിനിടയിൽ തിരുകിവച്ച് വന്ദിച്ചും സാർ എന്ന് സംബോധനയായും പരാമർശമായും ഉപയോഗിച്ചും, ഏത്തമിട്ടും, മുട്ടുകുത്തിനിന്നും, ശിക്ഷ അനുഭവിക്കാനായി ക്ളാസിന്റെ വാതിൽക്കൽ ഇളിഭ്യ ഭാവത്തിൽ ഒട്ടിനിന്നും, മാതാപിതാക്കളെ സ്കൂളുകളിലേക്ക് വളിച്ചുവരുത്തി അദ്ധ്യാപകരുടെ ശാസന കേൾപ്പിച്ചും, സ്വയം മറ്റ് ശിക്ഷ അനുഭവിച്ചും മറ്റും നിത്യവും അടിയാളത്തം പ്രകടിപ്പിച്ചും, ഒച്ചവച്ചും, കൂക്കിവിളിച്ചും, തമ്മിൽ ഏറ്റുമുട്ടിയും അന്യരോട് മര്യാദയില്ലാതെ പെരുമാറിയും എല്ലാ രീതിയിലും ഒരു കീഴ്ജാതിക്കാരന്റെ മാനസികാവസ്ഥ വിജയകരമായി കൈവരിച്ചും വളർന്നു വരുന്നവരാണ് ഈ രണ്ടുകൂട്ടരും.

പോലീസുകാരൻ അദ്ധ്യാപകന്റെ മര്യാദകേടും, ഓട്ടോ ഡ്രൈവർ വിദ്യാർത്ഥിയുടെ അടിയാളത്തവും സ്വീകരിക്കുന്നു. പോലീസുകാരൻ മാന്യമായി പെരുമാറിയാൽ, ഓട്ടോ ഡ്രൈവർ തലയിൽ കയറും എന്നാണ്

Go to Main contents

പോലീസുകാരന്റെ പേടി. അതേ സമയം പോലീസുകാരൻ മാന്യമായി പെറുമാറിയാൽ ഏതുവിധത്തിലാണ് അതേ മാന്യതയോടും അന്തസ്സുകൈവിടാതെയും തിരിച്ച് പെറുമാറേണ്ടത് എന്ന് ഓട്ടോ ഡ്രൈവർക്കും നിശ്ചയം കാണില്ല.

ശ്രീ നാരായണ ഗുരു ബ്യട്ടിഷ് - ഇന്ത്യയിൽ യാത്ര ചെയ്ത് കണ്ടത്, ഇങ്ഗ്ലിഷ് ഭാഷാ മാനസികാവസ്ഥ ഭരണയന്ത്രത്തിലും സാമൂഹിക സ്വാതന്ത്ര്യങ്ങളിലും വരുത്തുന്ന മാറ്റങ്ങൾ ആണ്. അല്ലാതെ ബ്രാഹ്മണ പാരമ്പര്യങ്ങളും മന്ത്രജാലങ്ങളും വരുത്തുന്ന മാറ്റങ്ങൾ അല്ലതന്നെ. എന്നിട്ടും നാണുവെന്ന യുവാവ് ബ്രാഹ്മണ പാരമ്പര്യങ്ങൾക്ക് പിന്നാലെയാണ് പോയത്, എന്നതിൽ എന്തോ ഒരു പിശക് കാണുന്നു.

ഇങ്ഗ്ളണ്ടിൽ പോയ ടാക്സി ഡ്രൈവർ അവിടുള്ള ഒരു പോലീസുകാരനുമായി പരിചയപ്പെടുന്നു. എന്ത് നല്ല സുഖമുള്ള പെരുമാറ്റം. പോലീസുകാർ ഈ വിധമാണ് എന്ന് ഇപ്പോഴാണ് മനസ്സിലായത് എന്ന് ഈ ആൾ ചിന്തിക്കുന്നു. തിരിച്ച് ഇന്ത്യയിൽ വന്നതിന് ശേഷം ഈ ആൾ അടുത്തുള്ള പോലീസുകാരെ പോയി പരിചയപ്പെടുന്നു. എന്നാൽ ഇങ്ഗ്ളിഷ് പോലീസല്ല, ഈ പോലീസ്!

അതേ പോലെ, ടാക്സി ഡ്രൈവർമാർ എന്നത് ഇങ്ഗ്ളണ്ടിലെ ടാക്സി ഡ്രൈവർമാരുടെ അതേ നിലവാരമുള്ളവരാണ് എന്നാണ് ഈ ആളുടെ ഭാവം. എന്നാൽ വാസ്തവം വളരെ വ്യത്യസ്തമാണ്. ഇങ്ഗ്ളണ്ട് എന്നത് ഇന്ത്യൻ ടാക്സി ഡ്രൈവർക്ക് ഒരു സ്വപ്ന ഭൂമിയാണ്. അവിടുള്ള ടാക്സിക്കാരും ഞാനും ഒരേ തരക്കാരാണ് എന്ന് ഉള്ളിൽ ഉത്തമവിശ്വാസം വരുത്താനാണ് ശ്രമം. അത് തെളിയിക്കാനായി ഈ ആൾ ഔപചാരിക വിദ്യാഭ്യാസവും എംഎയും എടുക്കുന്നു. എന്നിട്ടെന്ത് കാര്യം?

ബ്രിട്ടിഷ്-ഇന്ത്യയെന്നത് തിരുവിതാംകൂറിലെ ഈഴവർക്ക് ഒരു വൻ ആസ്വാദ്യതയുള്ള സ്വപ്ന ഭൂമിതന്നെയായിരുന്നു എന്നാണ് തോന്നുന്നത്. അവിടുള്ള തീയരും തങ്ങളും ഒരേ തരക്കാരാണ് എന്ന് ഉള്ളിൽ ഉത്തമവിശ്വസം വരുത്താനാണ് ശ്രമം. അന്നത്തെക്കാര്യമാണ് പറഞ്ഞത്.

Go to Main contents

## 66. തീയരെ ഇഴവരായി രേഖപ്പെടുത്തിത്തുടങ്ങിയത്

കാലാകാലങ്ങളായി സാമൂഹിക കുപ്പത്തൊട്ടിയിൽ പിടിച്ചമർത്തിവച്ചിരിക്കുന്നവരെ യാതോരു അടിസ്ഥാനവും ഇല്ലാതെ സാമൂഹിക ഉയരങ്ങളിൽ പിടിച്ച് സ്ഥാപിക്കുന്നത് സാമൂഹിക പരിഷ്ക്കരണം ആവും എന്ന് തോന്നുന്നില്ല. മറിച്ച്, സമൂഹം ആകെ കുപ്പത്തൊട്ടിക്കടിയിൽ പെട്ടുപോകുന്ന അവസ്ഥാവിശേഷമാണ് വരിക. ഇതുമായി ബന്ധപ്പെട്ട് കുറച്ച് കാര്യങ്ങൾ പറയാനുണ്ട്. എന്നാൽ അവ മറ്റൊരവസരത്തിൽ മാത്രമേ പറ്റുള്ളു.

ശ്രീ നാരായണ ഗുരുവും സംഘവും ഈഴവരെ ഉന്നതങ്ങളിലേക്ക് ഉയർത്താനായി കണ്ട മാർഗ്ഗം എന്താണ് എന്ന് വ്യക്തമായി അറിയില്ല. ഈഴവനായ പൽപ്പു ബ്യട്ടിഷ്-ഇന്ത്യയിലും അതിന് ശേഷം ഇങ്ഗ്ളണ്ടിലും പോയി പഠിച്ച് ഡോക്ടറായി തിരുവിതാംകൂർ രാജ്യത്തിലേക്ക് തിരിച്ചുവന്നപ്പോൾ, ആ ആൾക്ക് തിരുവിതാംകൂറിൽ സർക്കാർവക ആശുപത്രിയിലോ മറ്റെവിടെയെങ്കിലുമോ ഡോക്ടറായി പ്രവർത്തിക്കാൻ സമ്മതം ലഭിച്ചില്ല.

ഇന്നുള്ള ഇന്ത്യൻ പട്ടാളചിട്ടയോളംവരെ വരുന്ന കഠിനമായ ഉച്ചനീചത്വങ്ങൾ നിലവിലുള്ള പ്രദേശമാണ് തിരുവിതാംകൂർ രാജ്യം. ആരേയും കുറ്റം പറയാനും ആവില്ല. പട്ടാളത്തിലെ ഹീന നിലവാരത്തിലുള്ള സാധാപട്ടാളക്കാരന്റെ മകനോ, മരുമകനോ മറ്റോ പട്ടാളത്തിൽ കമ്മിഷണ്ട് ഓഫിസറായി നിയമിതനായാൽ, പ്രശ്നം തന്നെയാണ്. ആ ആളും ആ സാധാ പട്ടാളക്കാരനും ഒരേ ബറ്റാലിയനിലും യൂണിറ്റിലും ആണെങ്കിൽ വൻ പ്രശ്നം തന്നെയാണ്. ഹിന്ദി ഭാഷയ്ക്ക് ഈ വിധ അതി സങ്കീർണ്ണമായ സ്ഥിതവിശേഷത്തെ സംയമനത്തോടുകൂടി കൈകാര്യം ചെയ്യാൻ വൻപ്രയാസംതന്നെ നേരിടും.

ഏതാണ്ട് അതേ പോലുള്ള അവസ്ഥാവിശേഷമാണ് ഡോ. പൽപു വന്ന് അവകാശപ്പെട്ടത്.

നാണുവെന്ന തിരുവിതാംകൂറിലെ ചെറുപ്പക്കാരൻ ബ്രിട്ടിഷ്-ഇന്ത്യയിൽ ഭരണയന്ത്രത്തിൽ കണ്ട സാമൂഹിക സമത്വം, പ്രാദേശിക സാമൂഹിക ചട്ടങ്ങളിൽ മാറ്റം വരുത്തിക്കൊണ്ടല്ല സംജാതമായത്. മറിച്ച്, അത് ഇങ്ഗ്ലിഷ് ഭരണ ചട്ടങ്ങളുടെ ഒരു തികച്ചും സ്വാഭാവികമായ ഭാവംമാത്രമായിരുന്നു. അല്ലാതെ മലബാറിൽ

സാമൂഹിക പരിവർത്തനം നടത്താനായി ഇങ്ഗ്ളിഷ് ഭരണം കരുതിക്കൂട്ടി ചെയ്ത കാര്യങ്ങൾ അല്ലതന്നെ.

മാത്രവുമല്ല, Tellicherryയിലും മറ്റും തീയ്യരിലെ ചിലരിൽ അന്ന് കണ്ടിരുന്ന സാമൂഹിക ഉന്നതിക്ക് യഥാർത്ഥത്തിൽ പ്രാദേശിക സമൂഹത്തിൽ കാര്യമായ അടിത്തറതന്നെയില്ലായിരുന്നു. പലർക്കും ഇങ്ഗ്ളിഷ് ക്ലാസിക്കളിലും ഇങ്ഗ്ളിഷ് കീഴ്വഴക്കങ്ങളിലും മറ്റും കാര്യമായ പ്രാവീണ്യം ഉണ്ടായിരുന്നു എങ്കിലും, മിക്കവരും സാമ്പത്തികമായി വൻകിടക്കാരായിരുന്നില്ലതന്നെ. എന്നിട്ടും ഈ വിധമുള്ളവരെ ഇങ്ഗ്ളിഷ് ഭരണ പ്രസ്ഥാനങ്ങളിൽ ചേർത്തപ്പോൾ അവർ യാതോരു രീതിയിലും അഴിമതിയോ മറ്റുരീതിയിലുള്ള പ്രാദേശിക പാരമ്പര്യ രീതികളോ ഏറ്റെടുക്കുകയോ പരിശീലിക്കുകയോ ചെയ്തില്ലാ എന്നുള്ളത് തന്നെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ ഉന്നതങ്ങളിൽ ജോലിചെയ്തിരുന്ന ഇങ്ഗ്ളിഷുകാരുടെ ഇന്നും ശ്രദ്ധിക്കപ്പെടാതെ പോകുന്ന അനശ്വര മാഹാത്മ്യത്തിന്റെ നിത്യവസന്ത സൂചനതന്നെയാണ്. എന്നിട്ടും അവരാരും ചേട്ടനോ, ജീയോ, സാറോ, ഗുരുവോ, സ്വാമിയോ, ഉസ്താതോ, മഹാത്മവോ, വൻ

സാമൂഹികപരിഷ്ക്കർത്താവോ ആയി അറിയപ്പെടുന്നില്ലതന്നെ.

എന്നുവച്ചാൽ മഹാത്മാക്കൾ അല്ല ഈ നാട്ടിൽ വൻകിട സാമൂഹിക മാറ്റങ്ങൾ കൊണ്ടുവന്നത് എന്നതാണ് മനസ്സിലാക്കേണ്ടത്. മറിച്ച് വെറും സാധാരണക്കാരായ അന്നുള്ള കലർപ്പ് വന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് ഭാഷക്കാരാണ് ഇത് ചെയ്തത്. എന്നാൽ ഇങ്ഗ്ളണ്ടിലെ വെറും സാധാരണക്കാരന് ഇന്ത്യയിലെ മഹാത്മാക്കളെക്കാളും കഴിവുണ്ട് എന്നു പറയാനും ആവില്ലതന്നെ.

ഇവിടെ സൂചിപ്പിക്കപ്പെട്ട കാര്യം, ബ്രിട്ടിഷ്-മലബാറിലും, സാമൂഹികമായി പലവിധ ഉച്ചനീചത്വങ്ങളും നിലനിന്നിരുന്നു എന്നകാര്യമാണ്. വ്യക്തികളിൽ വൻ മേന്മ നിറച്ചുകൊണ്ട്, ഇതിനെ മാച്ചുകൊണ്ടിരുന്നത്, വളരെ സാവധാനത്തിലും എന്നാൽ അതിഗംഭിര നിലവാരത്തിലും ഉള്ള ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തിന്റെ അടിവച്ചടിവച്ചുകൊണ്ടുള്ള മുന്നേറ്റമായിരുന്നു. അല്ലാതെ മൈതാന പ്രസംഗങ്ങളും മറ്റ് കോപ്രാട്ടിത്തരങ്ങളും അല്ലതന്നെ. പ്രാദേശിക ഭാഷയിലുള്ള ഔപാരികവിദ്യാഭ്യാസത്തിനും ഇതിൽ പങ്കുണ്ട് എന്നും തോന്നുന്നില്ല.

അല്ലാതെ കീഴ്ജാതിക്കാർ ബ്രാഹ്മണ പാരമ്പര്യങ്ങൾ കൈവശപ്പെടുത്തിയത് കൊണ്ടോ, ബ്രാഹ്മണ ക്ഷേത്രങ്ങളിലേക്ക് അതിക്രമിച്ചു കടന്നതുകൊണ്ടോ, ബ്രാഹ്മണമത ക്ഷേത്രങ്ങൾ സ്വന്തമായും ധിക്കാരപരമായും പണിതതുകൊണ്ടോ അല്ലതന്നെ.

എന്നാൽ ഈ ഒരു വിവരം ഇന്ന് ആരേയും മനസ്സിലാക്കിയെടുപ്പിക്കാൻ വളരെ പ്രയാസം തന്നെയാണ്. കാരണം, അന്ന് Tellicherryയും മറ്റ് ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം പടർന്ന ഇടങ്ങളിലും തീയരിലെ ചിലരിൽ കയറിക്കൂടിയ മാനസിക ഔന്നിത്യത്തിൻ്റെ ഒരു അംശം പോലും ഇന്ന് അവിടെവിടെയും ബാക്കിയിരിപ്പില്ലാ എന്നാണ് തോന്നുന്നത്. ഇന്ത്യൻ പൊട്ട ഔപചാരിക വിദ്യാഭ്യാസം ഇതിനെ തേച്ചുരച്ച് മാച്ചുകളഞ്ഞു.

യാതോരു സാമ്പത്തിക ബലമോ വൻ ഭൂസ്വത്തോ ഇല്ലാതെതന്നെ സമൂഹത്തിൽ വൻ നിലവാരങ്ങളിൽ നിലനിൽക്കുക എന്നുള്ളത് ഇന്ന് ഒരു അതീന്ദ്രിയജാലം പോലുള്ള കാര്യമാണ്. നടപ്പില്ലതന്നെ. അഥവാ ആരെങ്കിലും അതിന് ശ്രമിച്ചാൽ പോലീസ് ശിപായിമാരെക്കൊണ്ടൊന്ന് എന്തെടാ, എന്തെടീ എന്ന് വളിപ്പിച്ച്, അന്തസ്സിനേയും വ്യക്തിത്വത്തേയും

നിലത്തിട്ടോരച്ച് ഇല്ലാതാക്കാൻ മറ്റ് പലരും വെമ്പൽകൊള്ളും.

തിരുവിതാംകൂർമുതൽ ഏതാണ്ട് കാനറാപ്രദേശങ്ങളുടെ കിഴക്കൻ പ്രദേശങ്ങളിൽവരെ അന്ന് തെങ്ങും തേങ്ങയും തെങ്ങിൻ കള്ളും തെങ്ങോലയും ഉണ്ടായിരുന്നു എന്ന് തോന്നുന്നു. തെങ്ങ് എന്ന മരം ലോകത്തിൽ വേറേയും പലിയടത്തും ഉണ്ട്. അവിടെല്ലാം തങ്ങേറ്റക്കാരും ഉണ്ടാവും എന്ന് അനുമാനിക്കാം. എന്നാൽ അവരെല്ലാം ഈഴവരാണ് എന്ന് അനുമാനിക്കുന്നതും, അവകാശപ്പെടുന്നതും ബുദ്ധിഭ്രമം തന്നെയാവും എന്നാണ് തോന്നുന്നത്.

തിരുവിതാംകൂർ രാജ്യത്തിന് വടക്കായി ബ്രിട്ടിഷ്-ഇന്ത്യയിൽ ദക്ഷിണ മലബാറിൽ മക്കത്തായ തീയരിലും ഉത്തര മലബാറിൽ മരുമക്കത്തായ തീയരിലും അതിന് വടക്കായി ബില്ലവരിലും പെട്ടവരിൽ ചിലർ തെങ്ങേറ്റം കുലത്തൊഴിലായി നടത്തുന്നുണ്ടായിരുന്നു.

ഈ കൂട്ടരുമായി ചരിത്രത്തിൽ ഈഴവർക്ക് യാതോരു വിധ ബന്ധവും ഉണ്ട് എന്ന് തോന്നുന്നില്ല. Edgar Thurstonന്റെ Castes and tribes of Southern Indiaയിൽ ഈഴവ കൂലിക്കാർ മലബാറിലേക്ക് കടന്ന് തീയർ കാർഷിക തൊഴിലാളികളുടെ

ഇടയിലേക്ക് പടർന്നുപിടിച്ചപ്പോൾ, തീയരുടെ ഇടയിലുള്ള വൻകിടക്കാർക്ക് വൻ വെപ്രാളംതന്നെ വന്നതായി തോന്നിക്കുന്ന സൂചനകൾ കാണുന്നുണ്ട്.

ബ്രിട്ടിഷ്-മലബാറിൽ ചിലയിടങ്ങളിൽ തീയർ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തോടുകൂടി വൻകിട സർക്കാർ തൊഴിലുകളിലേക്കും മറ്റും ഉയർന്നുവന്നതും, മറ്റ് ചില തീയർ വെറും ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തിന്റെ ബലത്താൽ മാത്രം സാമൂഹിക ഉന്നതങ്ങളിൽ കയറിയിറങ്ങുന്നതും മറ്റും ബ്രാഹ്മണരിലും അമ്പലവാസികളിലും നായർമാരിലുംപെട്ട ഇങ്ഗ്ളിഷ് ഭാഷയുമായി യാതോരു ബന്ധവും സിദ്ധിച്ചിട്ടില്ലത്തവരിൽ കാര്യമായ മനോവിഭ്രാന്തി പടർത്തിയിരിക്കും എന്നുള്ളത് തീർച്ചയാണ്.

ഇന്ത്യൻ പട്ടാളത്തിലെ കാര്യം പറഞ്ഞതുപോലെയാണ് എന്ന് കൃത്യമായി പറയാൻ പറ്റില്ലായെങ്കിലും, കാര്യങ്ങൾതമ്മിൽ ബന്ധമുണ്ട്. ബ്രാഹ്മണ ഇല്ലപറമ്പിൽ വെറും തോർത്തും പാളത്തൊപ്പിയും ധരിച്ചുകൊണ്ടും, ഇഞ്ഞി, അനേ, എടാ, തീയ്യാ, തീയ്യപ്പാട് തുടങ്ങിയ പദപ്രയോഗങ്ങളിൽ ആണികൊണ്ട് അടിച്ചുവച്ചിട്ടുള്ളതുപോലെ അടിയാളനായി

തൊഴിൽ ചെയ്യുന്നത് തീയൻ. അതേ സമയം ജില്ലയിലെ ഡെപ്യൂട്ടി കലക്ടറും തീയൻ. അതല്ലെങ്കിൽ വെറു ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തിന്റെ ബലത്താൽ സാമൂഹിക മഹിമയിൽ കിടന്ന് വിലസുന്നതും മറ്റൊരു തീയ്യൻ. ഈ ഒരു സംഗതി, അടിയാള തീയനിലും ബന്ധുക്കളിലും മനസ്സിന്റേയും വ്യക്തിത്വത്തിന്റെയും ഉള്ളിന്റെഉള്ളിൽ വക്രീകൃതമായ മൂല്യവർദ്ധനവ് വരുത്തും. അത് പുറത്തുവരുന്നത്, അനുസരണക്കേടിന്റേയും ആജ്ഞാനിഷേധത്തിന്റേയും അംലഭാവത്തിന്റേയും ഔദാസീനതയുടേയും ധാർഷ്ട്യത്തിന്റേയും വളരെ സൂക്ഷ്മമായ സൂചനകൾ മുഖത്തും ഭാവത്തിലും പെരുമാറ്റത്തിലും വാക്കുകളിലും മിന്നിമായ്ച്ചുകൊണ്ടാണ്. എന്നുവച്ചാൽ, കീഴാളനിൽ കീഴാളത്വം ചെറുതായി താണുവന്നതായി അനുഭവപ്പെടും.

ഇന്ത്യൻ പട്ടാളത്തിൽ ഈ വിധ ഭാവങ്ങൾ സാധാ പട്ടാളക്കാരനിൽ ശ്രദ്ധിക്കപ്പെട്ടാൽ, അത് തുടച്ചുമാറ്റിയതിന് ശേഷം മാത്രമേ ഓഫിസർമാർക്ക് നഷ്ടപ്പെട്ട മാനസിക നിയന്ത്രണം തിരിച്ച് ലഭിക്കുള്ളു.

ഈഴവ കൂലിക്കാർ മലബാറിലേക്ക് വന്നു തുടങ്ങിയപ്പോൾ, ഇവർക്കും തെങ്ങുമായി പാരമ്പര്യ ബന്ധമുണ്ട് എന്ന് സാമൂതിരിയുടെ കാര്യസ്ഥർ മനസ്സിലാക്കുക ചെയ്തു. അതോടുകൂടി, ദക്ഷിണ മലബാറിൽ തീയരെ വസ്തുസമ്പന്ധമായ രേഖകളിൽ ഈഴവർ എന്ന് രേഖപ്പെടുത്തിത്തുടങ്ങി. വസ്തുരേഖകൾ റജിസ്റ്റർ ചെയ്യുന്ന ഏർപ്പാട് ആദ്യമായി നടപ്പിൽ വന്നു തുടങ്ങിയ കാലമായിരുന്നു അത്.

ഇത് തീയർ കാർഷിക തൊഴിലുകാർ ഏതുവിധത്തിലാണ് സ്വീകരിച്ചത് എന്ന് അറിയില്ല. അവർക്ക് ആശയവിനിമയ ശേഷിയും അതിനാൽ തന്നെ പ്രതികരണ ശേഷിയും വളരെ തുച്ഛമായിരുന്നിരിക്കാം. എന്നാൽ, തീയരിലെ ഉയർന്ന കുടുംബക്കാർ ശക്തമായി പ്രതികരിച്ചതായി രേഖപ്പെടുത്തിക്കാണുന്നു. ഈ വിധമുള്ള ഒരു നിർവ്വചനം തീയർക്ക് രുചികരമായിരിക്കില്ലാ എന്ന മുൻകൂട്ടിയുള്ള തിരിച്ചറിവ് സ്ഥിരീകരിക്കപ്പെടുകയും ദൃഢീകരിക്കപ്പെടുകയും ചെയ്തതോടുകൂടി, സാമൂതിരിയുടെ സ്വത്തുക്കൾ പാട്ടത്തിന് നൽകുന്ന എല്ലാ രേഖകളിലും ദക്ഷിണ മലബാറിൽ നായർമാർ ഇത് വൻശക്തമായിത്തന്നെ നടത്തിത്തുടങ്ങി.

Go to Main contents

QUOTE from Castes and tribes of Southern India: It is quite possible, therefore, that, though Tiyans are written down as Izhuvans, the two were not supposed to be identical. State regulations keep the Izhuvans of Cochin and Travancore in a position of marked social inferiority, and in Malabar they are altogether unlettered and uncultured. On the other hand, the Tiyans of Malabar provide Magistrates, Sub-Judges, and other officials to serve His Majesty's Government. END of QUOTE.

തർജ്ജമ: തീയരെ ഈഴവർ എന്ന് എഴുത്തുകളിൽ രേഖപ്പെടുത്തുന്നുണ്ട് എങ്കിലും, ഇവർ രണ്ടുകൂട്ടരും ഒരേ ആളുകൾ അല്ലാ എന്നതാവാം വാസ്തവം. കൊച്ചിനിലേയും ട്രാവൻകൂറിലേയും സർക്കാർ ചട്ടങ്ങൾ ഈഴവരെ വളരെ വ്യക്തമായ തരംതാഴ്ത്തലിൽ ആണ് വച്ചിരിക്കുന്നത്. മലബാറിൽ അവർ യാതോരു അക്ഷരാഭ്യാസവും ഇല്ലാത്തവരും, പൂർണ്ണമായും സംസ്ക്കാരശൂന്യരും ആണ്. അതേ സമയം, മലബാറിലെ തീയർ ഇങ്ഗ്ളിഷ് രാജാവിന്റെ ഭരണത്തിൽ (His Majesty's Government) മജിസ്ട്രേട്ടുമാരായും സബ് ജഡ്ജുമാരായും മറ്റ് ഉദ്യോഗസ്ഥരായും സേവനം അനുഷ്ഠിക്കുന്നുണ്ട്. തർജ്ജമയുടെ അന്ത്യം.

മലബാറിലെ തീയരെ അവിടുള്ള രേഖകളിൽ അവിടുള്ള ഭൂജന്മികൾതന്നെ ഈഴവരായി

രേഖപ്പെടുത്തിത്തുടങ്ങിയത് തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനക്കാരുടെ ശ്രദ്ധയിൽ വന്നിട്ടുണ്ടാവും എന്നത് തീർച്ചയാണ് എന്ന് പറയാം എന്ന് തോന്നുന്നു. വേറേയും വിവരങ്ങൾ അവർ അറിഞ്ഞുതുടങ്ങിയിരിക്കും.

## 67. ഈഴവർക്ക് തീയരുടെ ഇടയിലേക്ക് കയറാനുള്ള പഴുതുകൾ

തിരുവിതാംകൂർ രാജ്യത്തിലെ ഈഴവരിലെ മുകൾത്തട്ടിലുള്ളവർക്ക് ബ്യട്ടിഷ് - മലബാറിനെക്കുറിച്ചും മെഡ്രാസ് പ്രസിഡൻസിയെക്കുറിച്ചും വിവരം ലഭിച്ചുതുടങ്ങിയിരിക്കും. ഇതിന്റെ മുഖ്യ കാരണം ബ്യട്ടിഷ്-ഇന്ത്യയുമായി തിരുവിതാംകൂർ രാജ്യത്തിന് ഉള്ള നാനാവിധമായുള്ള ബന്ധങ്ങൾ ആയിരിക്കാം. തിരുവിതാംകാർ കർഷകർ ബ്യട്ടിഷ് - കൊച്ചിനിലേക്ക് കാർഷിക ഉൽപ്പന്നങ്ങൾ കള്ളക്കടത്ത് നടുത്തുന്ന അവസരത്തിൽ, അവരുടെ ജോലിക്കാരായും വള്ളം തുഴയുന്നവരായും മറ്റും ഈഴവരും അവരേപ്പോലുള്ളവരും ഇങ്ഗ്ളിഷ് ഭരണ പ്രദേശങ്ങളിലെ സാമൂഹിക സ്വാതന്ത്ര്യങ്ങൾ അനുഭവിച്ചറിഞ്ഞിരിക്കും.

ഇന്ന് കമ്മ്യൂണിസ്റ്റ് നേതാവ് അമേരിക്കയിൽ പോയി കാര്യങ്ങൾ കണ്ടമാതിരിയാവും അവസ്ഥ. എന്തൊക്കെ പ്രത്യയശാസ്ത്രങ്ങളും വർഗ്ഗസമര വിശ്വാസങ്ങളും വിങ്ങിപ്പൊട്ടുന്നതുമാതിരി മനസ്സിൽ അടച്ചുവെച്ചിട്ടുണ്ടെങ്കിലും, അമേരിക്കയിലെ സാമൂഹിക ജീവിതം കാണുമ്പോൾ, അവിടേക്ക് മക്കളെയെങ്കിലും

കടത്തിവിടാനുള്ള ആർത്തി മനസ്സിൽ ബാധപോലെകയറിക്കൂടും.

ബ്യട്ടിഷ്-ഇന്ത്യയിൽ കീഴ്ജനം ഭരണസംവിധാനങ്ങളിൽ അനുഭവിക്കുന്ന സ്വാതന്ത്ര്യം വല്ലതും തിരുവിതാംകൂറിൽ കീഴ്ജനം പ്രകടിപ്പിച്ചാൽ, ശക്തമായ സംരക്ഷണം ഇല്ലായെങ്കിൽ സർക്കാർ ഉദ്യോഗസ്ഥർവരെ ഒരു നിയമ ലംഘന നടപടി എന്ന നിലയിൽ കാര്യങ്ങളെ കണ്ട്, അവരെ അടിച്ചുതമർത്തും.

കോളജിൽ പോയി പഠിക്കാം എന്നത് മാത്രമല്ല, വൻ സർക്കാർ തൊഴിലുകൾക്കുവരെ ലക്ഷ്യം വെക്കാം എന്നെല്ലാം തിരുവിതാംകൂറിലെ കീഴ്ജനത്തിന് സ്വപ്നത്തിൽകൂടി കാണാൻ പറ്റാത്ത കാര്യങ്ങൾ ആയിരുന്നു. പോരാത്തതിന്, കസേരയിൽ ഇരിക്കാം, കട്ടിലിൽ കിടക്കാം എന്നെല്ലാം സ്വപ്നത്തിലും ദിവാസ്വപ്നത്തിലും കണ്ട കാര്യങ്ങൾ മാത്രമാണ്.

പോരാത്തതിന്, ഈഴവരിലെ ഡോ. പൽപു പോലുള്ള പലരും തിരുവിതാംകൂറിന് പുറത്തു കടന്ന് ഇങ്ഗ്ലിഷ് ഭരണസംവിധാനങ്ങളിൽ ഉദ്യോഗസ്ഥരായി ചേർന്ന സംഭവങ്ങളും ഉണ്ടായിരുന്നു. കുമാരനാശാനെ പോലുള്ള പലരും

തിരുവിതാംകൂറിന് പറത്ത് താമസിച്ചിരുന്നു എന്നും അറിയുന്നു.

ഈഴവർക്ക് ഒരു മേൽവിലാസത്തിന്റെ പ്രശ്നം നിലനിന്നിരുന്നു അന്ന്. അവരിൽ ചിലർ Tellicherry പോലുള്ള ഇടങ്ങളിൽ അതിഗംഭീരമായ സാമൂഹിക ഉന്നതിയിൽ, വൻ ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യം കൈവശമുള്ള തീയരെ കണ്ടിരുന്നു. ഈ കൂട്ടരും ഈഴവരും തമ്മിൽ യാതോരു വിധ മാനസികമോ, സാമൂഹികമോ ആയ ബന്ധത്തിന്റെ ഒരു നേരിയ നാരുപോലും കാണില്ലായെങ്കിലും, തീയരിലെതന്നെയുള്ള കാർഷിക തൊഴിലാളികളെ ഈഴവർക്ക് ചെറുതായെങ്കിലും സാമൂഹികമായി പ്രാപ്യമായിരുന്നു. ഇവരിൽ തെങ്ങേറ്റക്കാരും തെങ്ങിൻ കള്ളു ചെത്തുകാരും ഉണ്ട് എന്നത് ഒരു ഇഷ്ട വിവരവും പ്രതീക്ഷയും ഈഴവർക്ക് നൽകിയിട്ടുണ്ടാവും എന്ന് പറയുന്നതിൽ തെറ്റില്ലാ എന്ന് തോന്നുന്നു.

ആ തെങ്ങേറ്റ തൊഴിലാളികളുടെ സാന്നിദ്ധ്യവും അവരിലെ തൊഴിൽപരമായ നിലവാരത്തിലെ സാമ്യതയും ഒരു സാമൂഹിക നങ്കൂരം കുത്തി ഇറക്കാനുള്ള ഒരു വൻ പഴുതായി ഈഴവരിലെ സ്വയം നേതാവ് സ്ഥാനം ഏറ്റെടുത്തവർ കണ്ടിരിക്കാം. മാത്രവുമല്ല, മലബാറിലെ തീയരിൽ

തന്നെയുള്ള വൻ സങ്കീർണ്ണങ്ങളായ പ്രശ്നങ്ങൾ, തീയരിൽ തന്നെ വിഘടനം വരുത്താനും ഇവർക്ക് സൗകര്യം നൽകിയിരിക്കാം.

അവയിൽ ഒന്ന് തീയർ എന്ന പേരുതന്നെ രണ്ട് വ്യത്യസ്ത ജനക്കൂട്ടങ്ങൾ സ്വന്തം ജാതിപ്പേരായി ഉപയോഗിച്ചിരുന്നു എന്നതാണ്. ഇത് യഥാർത്ഥത്തിൽ, ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങൾ ശക്തമായപ്പോൾ തന്നെ ഇങ്ഗ്ളിഷുകാരായ ജഡ്ജുമാരിലും മറ്റും വൻ അങ്കലാപ്പ് തന്നെ സൃഷ്ടിച്ചിരുന്നു. തമ്മിൽ തികച്ചും എതിർകൊണുകളിൽ ഉള്ള പാരമ്പര്യവും കുടുബപരവുമായ സമ്പ്രധായങ്ങൾ ഉള്ള ഒരേ പേരുകൾ പേറുന്ന രണ്ട് വ്യത്യസ്ത ജനക്കൂട്ടം.

ദക്ഷിണ മലബാറിലെ മക്കത്തായ തീയരിലെ കുടുബ സമ്പ്രധായം ഈഴവരുടേതുമായി സാമ്യം ഉണ്ടായിരുന്നു. രണ്ടുകൂട്ടരും മക്കത്തായ കുടുംബ സമ്പ്രധായം ഉള്ളവർ. രണ്ട് കൂട്ടരിലും തെങ്ങേറ്റ തൊഴിലാളികൾ ഉണ്ട്. ഈ ഒരു പഴുത് ഉപയോഗിച്ച്, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരോടും മിഷിനറി പ്രവർത്തകരോടും, ഈഴവരുടെ മലബാറിലെ പ്രാദേശിക പേര് തീയർ എന്നാണ് എന്ന് ഈഴവ നേതാക്കൾക്കും മറ്റും സമർത്ഥിച്ചിട്ടുണ്ടായിരിക്കാം. Native Life in

Go to Main contents

Travancoreൽ ഈ വിധമായുള്ള ഒരു തെറ്റിദ്ധാരണ Rev. Samuel Mateer എഴുതിക്കാണുന്നുണ്ട്. എന്നാൽ ഇദ്ദേഹവും, Calicutന് തെക്കായിട്ടുള്ള പ്രദേശത്തുള്ള തീയരെയാണ് ഈഴവരായി കാണുന്നത്. Calicutന് തൊട്ടുവടക്ക് ഉള്ള തീയരെക്കുറിച്ച് യാതോരു സൂചനയും നൽകുന്നുമില്ല.

വടക്കെ മലബാറിലെ മരുമക്കത്തായ തീയർക്ക് പ്രശ്നം രണ്ടാണ് ഉദിച്ചത്. ഒന്ന് തങ്ങൾ ദക്ഷിണ മലബാറിലെ തീയരുമായി ബന്ധമുള്ളവർ അല്ലായെന്ന് ശക്തമായി സമർത്ഥിക്കേണ്ടത്. രണ്ടാമത്തേത്, ദക്ഷിണ മലബാറിലെ തീയരും തങ്ങളും ഒന്നാണ് എന്ന ഈഴവരുടെ അവകാശവാദം സാവധാനത്തിലും കാലക്രമേണയും വടക്കേ മലബാറിലെ തീയരേയും പിടികൂടും എന്നത്.

പാക്കിസ്ഥാനിലെ ടാക്സി ഡ്രൈവർ ഇങ്ഗ്ളണ്ട് സന്ദർശിക്കാൻ പോയത് പോലെയാണ് കാര്യങ്ങൾ. ഈ ടാക്സി ഡ്രൈവർ അവിടെ ചെന്നുനോക്കുമ്പോൾ, തന്റെ ബന്ധു അവിടെ വൻ സ്ഥാനത്ത് ഉള്ള ആളാണ്.

ഈഴവർക്ക് തിരുവിതാംകൂറിൽ സർക്കാരിൽ ഹീന തൊഴിൽ സ്ഥാനങ്ങൾക്ക് മാത്രമേ

Go to Main contents

അവകാശപ്പെടാൻ പറ്റുള്ളു. മലബാറിൽ, പ്രത്യേകിച്ചും, Tellicherryപോലുള്ള ഇടങ്ങളിൽ, തീയർക്ക് സാമൂഹികമായും ഔദ്യോഗികമായും ഉയരാനുള്ള പരിധികൾ കണ്ണെത്താ ഉയരത്തിലാണ്. ബന്ധം സ്ഥാപിച്ചാൽ, തിരുവിതാംകൂറിലെ ഹീന ജോലി ചെയ്യുന്ന കുടുംബക്കാരുടെ ബന്ധുക്കൾ മലബാറിൽ വൻ സ്ഥാനക്കാരാണ്. ബന്ധം സ്ഥാപിച്ചേ തീരൂ.

ബ്യട്ടിഷ് - മലബാർ തിരുവിതാംകൂറിന്റെ ഭൂമിശാസ്ത്രപരമായുള്ള ഭാഗമാണ് എന്ന് സ്ഥാപിച്ചെടുക്കാൻ തിരുവിതാംകൂറിൽ നിന്നും കുടിയേറി വൻ പള്ളികളും മറ്റ് പ്രസ്ഥാനങ്ങളും നടത്തിയിരുന്ന സുറിയാനി ക്രിസ്ത്യാനികളും, കീഴ്-ജന ക്രസ്ത്യാനികളും സർക്കാർ തലത്തിൽ വൻ തിരിമിറികളും തിരുത്തിയെഴുത്തുകളും നടത്തുന്നുണ്ടായിരിക്കാം. William Logan എഴുതിയ Malabar Manualലിൽ ഇതിന്റെ സൂചനകൾ കാണുന്നുണ്ട്. Malabar Manual യഥാർത്ഥത്തിൽ Loganന്റെ വ്യക്തിപരമായുള്ള ഒരു കൃതിയല്ലാ എന്നാണ് തോന്നുന്നത്. അത് മലബാർ ജില്ലയുടെ സർക്കാർ രേഖയായി പ്രസിദ്ധീകരിച്ച ഗ്രന്ഥമാണ് എന്ന് മനസ്സിലാക്കുന്നു.

ഇങ്ഗ്ളണ്ടിൽ നിന്നും സർക്കാർ തലത്തിലെ ഉന്നതങ്ങളിൽ പ്രവർത്തിക്കാനായി പുതുതായി

വരുന്ന ഇങ്ഗ്ളിഷ് / ബ്യട്ടിഷ് ചെറുപ്പക്കാർക്ക് കാര്യങ്ങൾ വ്യക്തമല്ല. അവരോട് ഇവിടുള്ള പ്രാദേശികർ പറഞ്ഞുകൊടുക്കുന്ന കുരുട്ടു ബുദ്ധി നിറഞ്ഞ തെറ്റായ വിവരങ്ങൾ അവരേയും സ്വാധീനിക്കും.

അടുത്ത പ്രശ്നം നേരത്തേ സൂചിപ്പിച്ചത് തന്നെ. ബ്രാഹ്മണരും അവരുടെ സഹായികളും ശിങ്കിടികളും കൈയ്യാളുകളും മറ്റുമായ നായർമാർ, തീയരെ ഈഴവരായിത്തന്നെ നിർവ്വചിക്കും എന്നത്. ഇങ്ഗ്ളിഷ് പഠിച്ച് വരുന്ന തീയർ അവരെ കടത്തിവെട്ടും എന്നത് തന്നെ നായർമാർക്ക് ഒരുവൻ പ്രശ്നം തന്നെയായിരുന്നു. Tellicherry പോലുള്ള ഇടങ്ങളിൽ തീയരിലെ ചില കുട്ടികൾ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലേക്ക് പ്രവേശിച്ചത്, യഥാർത്ഥത്തിൽ വളരെ അധികം ബാധിച്ചത് നായർമാരെയാവാം. അവരുടെ കുട്ടികൾക്ക് ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ലഭിക്കുന്നതിന് ഒരു വൻ തടസ്സമായി മാറി, സ്കൂളുകളിൽ തീയർ കുട്ടികൾ പ്രവേശിച്ചത്.

സാമൂതിരി കുടുംബം നായർ കുട്ടികൾക്ക് പഠിക്കാനായി Calicutൽ ഒരു പ്രത്യേക സ്കൂൾ തന്നെ സ്ഥാപിച്ചു. എന്നിട്ടൊന്നും, ഇങ്ഗ്ളിഷ് ഭരണം സാമൂഹിക ഉള്ളറകളിലേക്ക് ഇറക്കിവിട്ട വിറയലിനേയും ഇടിച്ചുമറിക്കലിനേയും

നിർവ്വീര്യമാക്കാൻ ആയില്ല. ഇത് ഒരു വൻ വിരോധവും വെറുപ്പുമായി പലയിടത്തും നായർമാരിൽ പടർന്നുപിടിച്ചിട്ടുണ്ടാവാം.

മലബാറിലേക്ക് കൂലിപ്പണിക്കായി കടന്ന ഈഴവരെക്കുറിച്ച് Edgar Thurston നൽകിയ നിർവ്വചനം: altogether unlettered and uncultured (യാതോരു അക്ഷരാഭ്യാസവും ഇല്ലാത്തവരും, പൂർണ്ണമായും സംസ്ക്കാരശൂന്യരും) എന്നത് വാസ്തവമായിരിക്കാം. പോരാത്തതിന്, ഈഴവർക്ക് പൊതുവായി കാണപ്പെടുന്ന കറുത്ത നിറവും ഒരു പ്രശ്നമായിരുന്നിരിക്കാം. പൊതുവെ കറുത്ത നിറത്തിനോട് അപ്രീതിയുള്ളവരാണ് ലോകത്തിൽ മിക്ക ആളുകളും. കറുത്തവർക്കും ഈ അപ്രീതി ഉണ്ട്. ഈ മനോഭാവത്തെക്കുറിച്ച് യാതോരു രീതിയിലും judgemental ആയി സംസാരിക്കാൻ ഈ എഴുത്തുകാരൻ ഉദ്ദേശിക്കുന്നില്ല. ചില വെള്ളക്കാരെ കണ്ടപ്പോൾ അവരുടെ തക്കിൻ നിറത്തിൽ ഉള്ള വെളുപ്പ് നിറം വളരെ ആകർഷകമായി തോന്നിയിരുന്നു എന്ന് ഈ എഴുത്തുകാരനും നിഷേധിക്കുന്നില്ല. എന്നാൽ, അവർ ഭൂഖണ്ഡ യൂറോപ്യൻ ആളുകളായിരുന്നു. അതിനാൽ തന്നെ അവരുടെ തക്കിൻ നിറത്തിന് അപ്പുറത്തായുള്ള അവരുടെ സാമൂഹികാന്തരീക്ഷം ഇങ്ഗ്ളിഷ്

സ്വാധീനമുള്ളതല്ല എന്ന തിരിച്ചറിവ് ഈ എഴുത്തുകാരനിൽ വന്നിരുന്നു.

ഇങ്ഗ്ളിഷ് പഠിച്ച് ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ ജീവിക്കുന്ന വെളുത്ത നിറം ഉള്ള തീയർക്ക് അക്കാലങ്ങളിൽ സാമൂഹിക ഉന്നതങ്ങളിൽ വൻ ചലനക്ഷമത (mobility) ലഭിച്ചിരിക്കാം. ഇതും നായർമാരിൽ വെപ്രാളം വരുത്തിയിരിക്കാം. തീയരും നായർമാരും ഒരേ ജനക്കൂട്ടമാണ് എന്ന രീതിയിൽ തന്നെ സംസാരം വന്നതായി William Loganന്റേയും Edgar Thurstonന്റേയും എഴുത്തുകളിൽ സൂചനകൾ കാണുന്നുണ്ട്. എന്നാൽ വാസ്തവം അതിനേക്കാൾ ആശ്ചര്യകരമായിരിക്കാം. ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ ജീവിക്കുന്ന തീയർ മലയാളം അന്തരീക്ഷത്തിൽ ജീവിക്കുന്ന നായർമാരേക്കാൾ കേമരായി സാമൂഹികമായി അനുഭവപ്പെട്ടിരിക്കാം.

അതേ സമയം മരുമക്കത്തായ തീയർക്ക് ഇടയിൽ മറ്റൊരു പ്രശ്നവും ഉദിച്ചുവന്നിരുന്നു. Tellicherry പോലുള്ള ഇടങ്ങളിൽ ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരവുമായി ബന്ധപ്പെട്ട മാനസികമായി വളർന്നുവന്ന തീയരിൽ പലർക്കും കുടുംബപരമായി വൻ സാമ്പത്തിക ശേഷിയും ഭൂസ്വത്തുക്കളും ഇല്ലായിരിക്കാം. അതേ സമയം Tellicherryപോലുള്ള ഇടങ്ങൾക്ക് കിഴക്കായുള്ള

പ്രദേശങ്ങളിൽ ഇടജന്മികളായും മറ്റും വൻ ഭൂസ്വത്തുക്കളും സാമ്പത്തിക ശേഷിയും ഉള്ള തീയർ കുടുംബങ്ങൾ ഉണ്ടായിരുന്നു. ഇവരും Tellicherry തിയരും തമ്മിലും വൻ മാനസിക മത്സര ബുദ്ധിയുണ്ടായിരുന്നു എന്നും അറിയുന്നു.

ഭൂസ്വത്തുക്കൾ ഉണ്ടെങ്കിലും, ഭാഷാ പരമായി വൻ സാമൂഹിക കുടുക്കുകളിൽ അകപ്പെട്ടവരാണ് കിഴക്കൻ തീയർ. ഇവരുടെ കൈയിൽ ആര് പെട്ടാലും അവരെ വാക്കുകളിലൂടെ ഇവർ ഇടിച്ച് താഴ്ത്തും. ഈ കാരണത്താൽ, Tellicherryക്കാരും മറ്റും ഈ കൂട്ടരെ കിഴക്കർ എന്ന രീതിയിൽ തരംതാഴ്ത്തി നിർവ്വചിച്ചിരുന്നു. അതേ സമയം Tellicherryക്കാരും മറ്റും വെറും പൊള്ളയായ പരിഷ്ക്കാരികളാണ് എന്നും മറ്റേ കൂട്ടർ പറഞ്ഞ് മന:സ്സമാധാനം കരസ്ഥമാക്കും. ഓന് / ഓക്ക് എന്താ ഉള്ളത്? ഞാക്ക് / അനക്ക് അഞ്ഞൂറ് തെങ്ങുണ്ട്. ഓന് / ഓക്ക് വെറും പത്രാസല്ലെ ഉള്ളു?

ഈ ഉൾനാട്ടുകാരുടെ ഓൻ / ഓള്, ഇഞ്ഞി പ്രയോഗങ്ങളെ Tellicherryയിലെ തീയർക്ക് അത്ര രുചികരമായിരുന്നിരിക്കില്ലതന്നെ. പ്രത്യേകിച്ചു ഇങ്ഗ്ളിഷ് ആശയവിനിമയത്തിന്റെ ആസ്വാധ്യത അറിഞ്ഞിരുന്നവർക്ക്. ഉൾനാട് എന്നത് ഫ്യൂഡൽ ഭാഷകളിൽ ഒരു കുണ്ട് / കുഴി തന്നെയാണ്.

ഇവിടെ ചെറുതായി digress ചെയ്തുകൊണ്ട് സൂചിപ്പിക്കേണ്ടത്, സമൂഹത്തിൽ ഇങ്ഗ്ളിഷ് ഭരണം ചില കീഴ്ജനങ്ങളിൽ ഉന്നമനം നൽകിയത് മറ്റുള്ള കീഴ്ജനത്തിൽ വൻ വിരോധവും വെപ്രാളവും ആണ് സൃഷ്ടിച്ചത് എന്നതാണ്.

ഈ ഒരു ചൊറിയുന്ന മാനസിക മത്സരം ഇങ്ഗ്ളിഷുകാരേയും ബാധിക്കാനിരിക്കുന്നതേയുണ്ടായിരുന്നുള്ളു. ഈ ഉപഭൂഖണ്ഡത്തിലെ വൻ പണക്കാർ ഇങ്ഗ്ളണ്ടിൽ പോയപ്പോൾ കണ്ടത്, ഇങ്ഗ്ളിഷുകാർ മിക്കവരും സാധാരണ തൊഴിലുകൾ ചെയ്യുന്നവരാണ്. ഈ കൂട്ടർ ദക്ഷിണേഷ്യയിൽ ആയിരുന്നു ഈ വിധ തൊഴിലുകൾ ചെയ്തിരുന്നത് എങ്കിൽ തങ്ങളുടെ വീട്ടിൽ പോലും കയറ്റാതെ പുറത്ത് നിലത്തുമായിരുന്നു തങ്ങൾ എന്ന് ഈ വൻകിടക്കാർക്ക് ബോധോദയം വന്നിരുന്നു. ഈ വൻകിടക്കാരിൽ പലരേയും ആണ് ഇന്ന് ഇന്ത്യയിലും പാക്കിസ്ഥാനിലും വൻ ദേശീക നേതാക്കളായി വാഴ്ത്തപ്പെടുന്നത്.

കിഴക്കൻ തീയർ എന്ന് വിശേഷിക്കപ്പെട്ടിരുന്നവരിൽ തന്നെ രണ്ട് വ്യത്യസ്ത നിലവാരക്കാരുണ്ടായിരുന്നു. പ്രാദേശികമായി തരംതാഴ്ത്തി സൂചിപ്പിക്കപ്പെട്ടിരുന്ന കൊടുവാൾ തീയർ.

ഇക്കൂട്ടർ കാർഷിക തൊഴിലാളികളും തെങ്ങേറ്റക്കാരും ആയിരുന്നു. അതേ സമയം വൈശ്യത്തീയർ എന്ന് സ്വയം വിശേഷിപ്പിക്കുന്നവർ മറ്റൊരുകൂട്ടരും. ഇവരിൽ ചിലർ വൈദ്യരായിരിക്കാം. ഭൂസ്വത്തുള്ളവരായിരിക്കാം. ചെറുകിട കച്ചവടങ്ങൾ നടത്തുന്നവർ ആയിരിക്കാം.

തിരുവിതാംകൂറിൽനിന്നും കുടിയേറിയ ഈഴവർക്ക് ഏറ്റവും ആദ്യം ഇടകലരാൻ പറ്റിയിരിക്കുക കൊടുവാൾ തീയരോടായിരുന്നിരിക്കാം. വെയിലത്ത് തൊഴിൽ ചെയ്യുന്ന ഈ കൂട്ടർ ആണ് സാമൂഹികമായി ഇടിഞ്ഞ് നിൽക്കുക. ഇവരെ വൈശത്തീയർ നീരസത്തോടും വ്യത്യസ്തരായും കാണാൻ ആഗ്രഹിച്ചിരിക്കും. കുടുംബ ബന്ധങ്ങളിൽനിന്നും അകറ്റിയും നിർത്തിയിരിക്കും. ഫ്യൂഡൽ ഭാഷാ കോഡുകളിൽ 180 ഡിഗ്രി എതിർവശത്തുള്ളവരാണ് അവർ.

## 68. തീയരെ തരംതാഴ്ത്തി ഇങ്ഗ്ളിഷ് ഭരണത്തിന് പരചയപ്പെടുത്തിയത്

ഇനി മലബാറിലെ, പ്രത്യേകിച്ചും ഉത്തര മലബാറിലെ മരുമക്കത്തായ തീയരുടെ സാമൂഹികാവസ്ഥയെക്കുറിച്ച് കുറച്ചുകൂടി സൂചിപ്പിക്കാം എന്ന് തോന്നുന്നു.

അവരുടെ ഇടയിൽ ചിലവീട്ടുകാർക്ക് ഇല്ലം എന്ന വാസസ്ഥലം ഉണ്ടായിരുന്നു എന്ന് ചിലയിടത്ത് എഴുതിക്കണ്ടിട്ടുണ്ട്. അതു വാസ്തവമാണെങ്കിലും, ഇല്ലം എന്ന വാക്ക് യഥാർത്ഥത്തിൽ ബ്രാഹ്മണരുമായി ബന്ധപ്പെട്ടു പറയുമ്പോൾ മാത്രമാണ്, ആവാക്കിന് ബ്രാഹ്മണത്വവുമായി ബന്ധം വരികയുള്ളു എന്ന് തോന്നുന്നു. കാരണം, ഈ ഇല്ലം എന്ന വാക്ക്, ഉത്തരമലബാറിലെ മരുമക്കത്തായ തീയർമാരുടെ ഇടിയിലും, ദക്ഷിണ മലബാറിലെ മക്കത്തായ തീയർമാരുടെ ഇടയിലും, തിരുവിതാംകൂറിലെ ഈഴവരുടെ ഇടയിലും പോരാത്തതിന് പുലയരുടെ ഇടയിലും ഉള്ളതായി എഴുതിക്കണ്ടതായി ഓർക്കുന്നു. ഈ ഇല്ലം വാക്കിനോട് ഉള്ള മമത, അത് സാമൂഹിക മഹിമയുടെ സൂചന നൽകുന്നതിനാലാകാം. ചരിത്രപരമായി ഈ വാക്കിന്റെ യഥാർത്ഥ ഉൽഭവവും, പ്രസക്തിയും എന്താണ് എന്ന് വ്യക്തമായി ഈ എഴുത്തുകാരന് അറിയില്ല.

Go to Main contents

Malabar Manual എന്ന ഗ്രന്ഥം വില്യം ലോഗൻ എഴുതിയ ഗ്രന്ഥമായി സൂചിപ്പിക്കപ്പെടുന്നുണ്ടെങ്കിലും, അതിൽ മറ്റ് പല പ്രാദേശിക ഉദ്യോഗസ്ഥരും അവരുടേതായ എഴുത്തുകളും തിരുത്തലുകളും താൽപ്പര്യങ്ങളും സാമൂഹിക വിരോധങ്ങളും മറ്റും തിരുകി ചേർത്തിട്ടുണ്ട് എന്നാണ് മനസ്സിലാക്കുന്നത്.

ഈ ഗ്രന്ഥം യഥാർത്ഥത്തിൽ ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങൾക്ക് മലബാർ ജില്ലയിലെ വിവിധതരം കാര്യങ്ങളെക്കുറിച്ചും, ജനവിഭാഗങ്ങളെക്കുറിച്ചും വ്യക്തമായ വിവരം ഒരു രേഖയായി ലഭിക്കാൻ ആയിട്ടാണ് എഴുതപ്പെട്ടിട്ടുള്ളത്.

ഈ കാരണത്താൽതന്നെ ഈ ഗ്രന്ഥത്തിന്റെ രചനയുമായി ബന്ധപ്പെട്ടിരുന്ന പല ഉദ്യോഗസ്ഥരും അവരുടെ വ്യക്തിപരമായതോ അതുമല്ലെങ്കിൽ സാമൂഹികമായതോ ആയ താൽപ്പര്യങ്ങൾ ഈ ഗ്രന്ഥത്തിൽ കരുതിക്കൂട്ടി എഴുതിചേർത്തിട്ടുണ്ട് എന്നുതന്നെ പറയാവുന്നതാണ്.

ഇതിനാൽത്തന്നെ ബ്രാഹ്മണരും അമ്പലവാസികളും നായർമാരും തീയരെ വളരെ തരംതാഴ്ത്തി ഇങ്ഗ്ളിഷ് പക്ഷത്തിന്

പരിചയപ്പെടുത്തിക്കൊടുക്കാൻ വൻ ശ്രമങ്ങൾതന്നെ നടത്തിയിരുന്നു എന്നു വേണം കരുതുവാൻ.

പോരാത്തതിന്, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരും എഴുത്തുകാരും ഓരോ ചെറിയ ദിക്കിലും കാണുന്ന സാമൂഹിക വാസ്തവത്തെ അടിസ്ഥാനപ്പെടുത്തിയും ഓരോ ജനത്തെക്കുറിച്ചും എഴുതിക്കാണുന്നുണ്ട്. ഇവ ചിലപ്പോഴെല്ലാം തമ്മിൽത്തമ്മിൽ കടകവിരുദ്ധമായ നിരീക്ഷണങ്ങളാണ് രേഖകളായി വരിക.

Castes and Tribes of Southern India Vol 7ൽ Edgar Thurston സാമൂഹികമായി ഉന്നതസ്ഥാനങ്ങളിൽ ഉള്ള തീയരെക്കുറിച്ച് ഈ വിധം എഴുതിക്കാണുന്നുണ്ട്:

QUOTE1: In the pre-British days, a few of the well-to-do families of Tiyans lived in houses of the kind called nalapura (four houses), having an open quadrangle in the centre. END OF QUOTE

തർജ്ജമ: ബ്യട്ടിഷ് കാലത്തിന് മുൻപ്, സാമ്പത്തിക ശേഷിയുള്ള തീയരിലെ ചിലർ നാലപ്പുരകൾ എന്ന് വിളിക്കപ്പെടുന്ന, വീട്ടിന് നടുവിൽ നടുമുറ്റമുള്ള

ഭവനങ്ങളിലാണ് ജീവിച്ചിരുന്നത്. തർജ്ജമയുടെ അന്ത്യം

QUOTE2: But members of the community are to be found in all classes of society, and in practically all professions and walks of life. It is interesting to find that the head of a Tiyan family in North Malabar bears the title Cherayi Panikar, conferred on the family in the old days by a former Zamorin. A title of this kind was given only to one specially proficient in arms. Even in those days there were Tiyan physicians, bone-setters, astrologers, diviners, and sorcerers. END OF QUOTE

തർജ്ജമ: ഈ ജനവിഭാഗത്തിലെ (തീയരിലെ) അംഗങ്ങളെ സമൂഹത്തിലെ എല്ലാ നിലവാരങ്ങളിലും, എല്ലാ തൊഴിലുകളിലും പ്രവർത്തന മണ്ഡലങ്ങളിലും കാണപ്പെടുന്നുണ്ട്. വടക്കെ മലബാറിലെ ഒരു തീയ്യ കുടുംബത്തിലെ കാരണവർക്ക് ചേരായി പണിക്കർ എന്ന ബഹുമതിസ്ഥാനം നിലവിൽ ഉണ്ട് എന്നത് വളരെ ജിജ്ഞാസ ഉണർത്തുന്നുണ്ട്. അത് ഒരു പഴയ കാല സാമൂതിരി നൽകിയതാണ്. ഈ വിധ ബഹുമാതി ആയുധ കലകളിൽ വൻ നൈപുണ്യമുള്ളവർക്ക് മാത്രം നൽകപ്പെടുന്ന ഒന്നാണ്. അക്കാലത്ത് പോലും തീയരായിട്ടുള്ള വൈദ്യന്മാരും, വർമ്മാണി ചികിത്സകരും, ജോത്സ്യന്മാരും,

ഭാവിപ്രവചിക്കുന്ന വിശുദ്ധരും, മന്ത്രവാദികളും ഉണ്ടായിരുന്നു. തർജ്ജമയുടെ അന്ത്യം.

എന്നിരുന്നാലും, തിരുവിതാംകൂറിൽ നിന്നും കൂലിവേലയ്ക്കായി കുടിയേറിവന്ന ഈഴവർക്ക് സമന്മാരായി കാണാനാവുന്നവരാണ്, തീയരിൽ മറ്റ് പലരും.

Castes and Tribes of Southern India Vol 7ലെ തന്നെയുള്ള മറ്റൊരു ഉദ്ദരണി കാണുക:

QUOTE3: But, for the most part, the Tiyans — slaves of the Nayars and Nambutiris — lived in a one-roomed thatched hut. Nowadays, the kala pura usually consists of two rooms, east and west. Toddy-drawing, and every thing connected with the manufacture and sale of arrack (country liquor) and unrefined sugar, form the orthodox occupation of the Tiyan. END OF QUOTE

തർജ്ജമ: എന്നാൽ തിയ്യർ - നായർമാരുടേയും നമ്പൂതിരിമാരുടേയും അടിമജനം - മിക്കവരും ഒറ്റ മുറിമാത്രമുള്ള ഓലമേഞ്ഞ കൂരകളിൽ ആണ് താമസിക്കുക. എന്നാൽ ഇക്കാലങ്ങളിൽ ഈ കളപ്പുരകൾക്ക് രണ്ട് മുറിയുണ്ട്, കിഴക്കും പടിഞ്ഞാറുമായി. കള്ളുചെത്തും, അതുമായി ബന്ധപ്പെട്ട കുടിക്കാനുള്ള ലഹരി കള്ളും,

അസംസ്കൃത രൂപത്തിലുള്ള പഞ്ചസാരയും (വെല്ലം) നിർമ്മിക്കലും വിൽക്കലുമാണ് ഈ തീയ്യരുടെ പാരമ്പര്യ തൊഴിൽ. തർജ്ജമയുടെ അന്ത്യം

ഈ വിധമുള്ള വ്യത്യസ്തങ്ങളായ കാഴ്ചപ്പാടുകളും നിരീക്ഷണങ്ങളും, യാഥാർത്ഥത്തിൽ നാലു കുരുടന്മാർ ആനയുടെ വ്യത്യസ്ത ഭാഗങ്ങളിൽ ചെന്ന് തൊട്ട്, ആനയുടെ രൂപത്തെ വർണ്ണിച്ചതു പോലെയാണ്.

ഫ്യൂഡൽ ഭാഷകളിൽ സാമൂഹിക മുകൾത്തട്ടിലുള്ളവരോടും കീഴ്ത്തട്ടിലുള്ളവരോടും ഏത് നിലവാരത്തിലാണ് ബന്ധപ്പെട്ടുകിടക്കുന്നത്, ആ നിലവാരത്തിന് അനുസൃതമായി വ്യക്തിയും ജനക്കൂട്ടവും നിവർന്നും വലിഞ്ഞും കുനിഞ്ഞും അമർന്നും കുറുതായും നെഞ്ച് വിടർത്തിയും വൻ വ്യക്തിത്വത്തോടും മറ്റും അങ്ങിനെ വിവിധതരം വ്യത്യസ്ത വ്യക്തിത്വങ്ങളോടുകൂടി കാണപ്പെടും.

ഇങ്ഗ്ളിഷ് കമ്പനി Tellicherryയിൽ ആദ്യമായി പതാക ഉയർത്തിയ പണ്ടുകാലം മുതൽത്തന്നെ, അവരുടെ സായുധ പാറാവുകാരിലും സൈനികരിലും നായർമാരോടൊപ്പം തീയരും ഉണ്ടായിരുന്നു എന്ന് കാണുന്നു.

മലബാർ മാന്വലിൽ ഈ വിധം കാണുന്നു:

1. Captains Slaughter and Mendonza and Ensign Adams with 120 soldiers, 140 Nayars and 60 Tiyars, and others, mustering altogether 400 men, accordingly took possession of the fortress that same forenoon.... ഈ ഉദ്ദരണിയിൽ നായർമാരോടൊപ്പം തീയരും യുദ്ധമുന്നണിയിൽ ഉള്ളതായി കാണുന്നു.

2. Then a crisis occurred. The Nayars and Tiyars at Ponolla Malta deserted, and the sepoys refused to sacrifice themselves ജീവരക്ഷാർത്ഥം നായർമാരും തീയരും ഒന്നിച്ച് പേടിച്ചോടിക്കളഞ്ഞകാര്യമാണ് പറയുന്നത് ഈ ഉദ്ദരണിയിൽ.

3. After this the Mappilla picked a quarrel with a Nayar and was subsequently shot by the Tiyar guard. ഇതിൽ ഒരു തീയ പാറാവുകാരൻ ഒരു നായരുടെ പക്ഷം ചേർന്ന് വാക്കേറ്റത്തിന് തുനിഞ്ഞ ഒരു മാപ്പിളയെ വെടിവെച്ചകാര്യമാണ് പറയുന്നത്.

ഇതെല്ലാം ഇങ്ഗ്ലിഷ് കമ്പനിയുടെ ആരംഭകാലങ്ങളിൽ ഉള്ളകാര്യമാണ്.

QUOTE: CHANGHGATIKKURI KALYANAM - It is not, it appears, confined to people of the same caste, but the

association was often composed of Nayers, Tiyars and Mappilas END OF QUOTE

ഇന്ന് പണപ്പയറ്റ് എന്ന് പൊതുവേ പറയപ്പെടുന്ന കാര്യത്തെക്കുറിച്ചാണ് ഈ ഉദ്ദരണി എന്ന് തോന്നുന്നു. ചങ്കാട്ടിക്കുറി കല്യാണം എന്നാണ് ഇതിന് പേര് പറഞ്ഞ് കാണുന്നത്. ഇതിൽ, നായർമാരും തീയരും മാപ്പിളമാരും ഒന്നുചേരാറുണ്ടായിരുന്നു എന്നും കാണുന്നു. ഇതിൽ പാരമ്പര്യമായി നായർമാരോട് ഒത്തുചേരുന്നത് സാമൂഹികമായി ഏതെങ്കിലും വിധേനെ അന്തസ്സുള്ള തീയരും മാപ്പിളമാരും ആയിരിക്കാം. അല്ലാത്ത തീയരും മാപ്പിളമാരും ഈവിധമുള്ള കാര്യങ്ങൾ ചെയ്യാറുണ്ടായിരുന്നവോ എന്ന് അറിയില്ല. അങ്ങിനെ ചെയ്യാറുണ്ടായിരുന്നുവെങ്കിൽത്തന്നെ, അവർ അവരുടെ ഇടയിൽമാത്രമായിരിക്കാം ഇവ നടത്തുക.

ഇവിടെ ഇനി സൂചിപ്പിക്കേണ്ടുന്ന കാര്യം മുത്തപ്പ ആരാധാനാ പാരമ്പര്യത്തെക്കുറിച്ചാണ്. ഈ വിധം ഒരു ആദ്ധ്യാത്മിക പ്രസ്ഥാനം തന്നെ തീയരുടെ ഇടിയിൽ ഉണ്ട്. അതിൽ തീയരോടൊപ്പം മലയന്മാരും വളരെ അടുത്ത് പ്രവർത്തിച്ചിരുന്നു എന്ന് തോന്നുന്നു.

Go to Main contents

Cannanoreന് വടക്കായുള്ള തളിപ്പറമ്പിന് കിഴക്കായി അന്ന് ഉഗ്രവനത്തിന് ഉള്ളിൽ മലകൾക്ക് മുകളിൽ ഉള്ള കുന്നത്തൂർപാടിക്ക് ഈ ആദ്ധ്യാത്മിക പാരമ്പര്യവുമായി കാര്യമായി ബന്ധമുണ്ട് എന്ന് തോന്നുന്നു.

Cannanore പട്ടണത്തിന് വടക്കായുള്ള പറശ്ശിനിക്കടവിൽ ആണ് ഇന്ന് ഈ ആദ്ധ്യാത്മിക പ്രസ്ഥാനത്തിന്റെ ഏറ്റവും പേരുകേട്ട ക്ഷേത്രം ഉള്ളത്.

തീയർക്ക് ഹൈന്ദവ മതത്തിലേക്ക് യാതോരു രീതിയിലും അടുപ്പം ഇല്ലാതിരുന്ന നൂറ്റാണ്ടുകളിൽ നിലനിന്നുപോന്നിരുന്ന ഈ ആരാധനാ പൈതൃകത്തെ നിലനിർത്തിപ്പോന്ന കുടുംബക്കാരെക്കുറിച്ച് ഈ എഴുത്തുകാരന് വ്യക്തമായ യാതോരുവിവരവും ഇല്ലാ. എന്നാൽ ഈവിധ നൂറ്റാണ്ടുകളിലൂടെ ഈ പാരമ്പര്യത്തെ പുലർത്തിപ്പോന്നവർക്കും ഹൈന്ദവ പാരമ്പര്യങ്ങളിലേക്ക് പ്രവേശനം ഉണ്ടാവില്ലതന്നെ.

എന്നാൽ, ഈവിധം ഇത് നടത്തിപ്പുചെയ്ത കുടുംബക്കാർ, കീഴ്ജന തീയർ ആയിരിക്കില്ല എന്നാണ് തോന്നുന്നത്. മറിച്ച്, നേരത്തെ സൂചിപ്പക്കപ്പെട്ട ഭവനത്തിൽ ആഢ്യത്തം നിലനിർത്തിയവർ ആയിരിക്കാം അവർ.

വളരെ ആശ്ചര്യകരമായി തോന്നാവുന്ന ഒരു കാര്യം ഉണ്ട്. വടക്കേ മലബാറിലെ മോശമില്ലാത്ത ആൾസംഖ്യ ഉള്ള കൂട്ടാരാകാം മരുമക്കത്തായ തീയർ. എന്നാൽ Malabar ജില്ലാ ഭരണം സൃഷ്ടിച്ച 'Malabar' Manualൽ മുത്തപ്പൻ ആരാധനയെക്കുറിച്ചോ കുന്നത്തൂർപാടിയെക്കുറിച്ചോ പറശ്ശിനിക്കടവിനെക്കുറിച്ചോ യാതോരു സൂചനയും കണുന്നില്ല. ഇതിൽ നിന്നും എന്താണ് മനസ്സിലാക്കേണ്ടത് എന്ന് അറിയില്ല. മുത്തപ്പൻ ആരാധനയെക്കുറിച്ച് തനിക്ക് കുട്ടിക്കാലത്ത് തന്നെ അറിവുണ്ടായിരുന്നതായി CPS പറഞ്ഞതായി ഓർക്കുന്നു. ഹൈന്ദവരും (ബ്രാഹ്മണരും) അവരുടെ കൂടെനിന്ന ജാതിക്കാരും, പോരാത്തതിന്, തീയരിൽത്തന്നെയുള്ള സർക്കാർ സേവനത്തിൽ എത്തിച്ചേർന്ന തീയർ ആളുകളും മുത്തപ്പനെ സർക്കാർ രേഖകളിൽ വകവച്ചുകൊടുക്കാൻ തയ്യാറില്ലായിരുന്നു എന്നാണോ മനസ്സിലാക്കേണ്ടത്?

അതേ സമയം മുത്തപ്പൻ ആരാധനയെ ഇങ്ഗ്ലിഷ് ഭരണം, പ്രത്യേകിച്ചും British-Indian Railways കാര്യമായിത്തന്നെ ഗൗനിച്ചിരുന്നു എന്നാണ് മനസ്സിലാക്കുന്ന്. ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് വരെ വടക്കെ മലബാറിലെ ഒട്ടുമിക്ക്

Go to Main contents

റെയ്ൽവേസ്റ്റേഷനുകളുമായി ബന്ധപ്പെട്ട് ഒരു മുത്തപ്പൻ ക്ഷേത്രം തന്നെ നിലനിന്നിരുന്നു എന്ന് മനസ്സിലാക്കുന്നു. എന്നാൽ ഈ കാലങ്ങളിൽ ഈ ക്ഷേത്രങ്ങളെ അവയുടെ പഴയകാല സ്ഥാനത്ത് നിന്നും നീക്കി കുറച്ചകലെ പുനർനിർമ്മിച്ച് സ്ഥാപിച്ചിട്ടുണ്ട് എന്നാണ് തോന്നുന്നത്. ഇതിനുള്ള കാരണം, റെയ്ൽവേ സംവിധാനങ്ങൾ വിപുലപ്പെടുത്തുന്നതുമായി ബന്ധപ്പെട്ടാണ് എന്ന് തോന്നുന്നു.

British-Indian Railwaysന് മുത്തപ്പൻ ആരാധനയുമായി ഇത്രമാത്രം അടുപ്പത്തിൽ ഉള്ള ബന്ധം ഏത് വിധമായാണ് വന്നത് എന്നത് വ്യക്തമല്ല. Cannanoreൽവച്ച് ഇതുമായി ബന്ധപ്പെട്ട് ഒരു കഥകേട്ടിരുന്നു. എന്നാൽ ആ കഥ ശരിയാണ് എങ്കിൽതന്നെ വടക്കേ മലബാറിലെ പല റെയ്ൽവേസ്റ്റേഷനുകളുമായി ബന്ധപ്പെട്ട് എങ്ങിനെയാണ് ഈ വിധ ക്ഷേത്രങ്ങൾ സ്ഥാപിക്കപ്പെട്ടത് എന്ന് വ്യക്തമല്ല. Cannanoreൽ Fort Roadലെ Plaza Junctionൽ നിന്നും താവക്കരയിലേക്ക് പോകുന്ന റോഡിൽ ഇടതുവശത്താണ് ഇന്ന് Cannanore Railway Muthappan Temple. എന്നാൽ റോയ്ൽവേസ്റ്റേഷനിലേക്ക് കടക്കുന്ന മുഖ്യ പാതയിൽ ഇതുമായി ബന്ധപ്പെട്ട പഴയകാല ആരാധനാ പ്രതിഷ്ഠ ഉണ്ട് എന്നൊരു തോന്നൽ. തീർച്ചയില്ല

British-Indian Railwaysന് മുത്തപ്പൻ ആരാധനയുമായി ഏതുവിധത്തിലുള്ള ബന്ധമാണ് ഉണ്ടായിരുന്നത് എന്നതിനെക്കുറിച്ച് വ്യക്തമായ വിവരങ്ങൾ Indian Railway Archivesൽ ഉണ്ടായേക്കാം. ഇതിൽ പോയി തിരയണമെങ്കിൽ ഏതെങ്കിലും രീതിയിലുള്ള ഔദ്യോഗിക ബന്ധം ആവശ്യമാണ്. പടിപടിയായി വൻ ഉച്ചനീചത്വങ്ങൾ ഉള്ള ഈ ദിക്കിൽ പോയി ഒരു സാധാരണക്കാരന് കാര്യങ്ങൾ കണ്ടെത്താൻ പ്രയാസം തന്നെയാണ്.

ചിലപ്പോൾ Madras Fortലെ ചരിത്ര രേഖകളിൽ ഇവ കണ്ടത്തിയേക്കാൻ ആയേക്കാം. ഇവയിൽ ചിലത് ഈ വെബ് പേജിൽ ലഭ്യമായിരിക്കാം.

ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരെ, അവരുമായി അടുത്ത് ബന്ധപ്പെട്ടിരുന്ന എല്ലാ വിധ പ്രാദേശികരും പലവിധത്തിൽ വിഡ്ഢികളാക്കുകയും തെറ്റായ വിവരങ്ങൾ നൽകിപ്പറ്റിപ്പിക്കുകയും ചെയ്തിരുന്നു എന്നാണ് തന്നുന്നത്. ഈ പ്രദേശത്ത് കുടിയേറിവന്നവരായ ജൈനരേക്കുറിച്ചും, ബുദ്ധമതക്കാരെക്കുറിച്ചം, തമിഴരെക്കുറിച്ചും, അറബികളെക്കുറിച്ചും, ഫൊനിഷ്യൻസിനെക്കുറിച്ചും, പേർഷ്യക്കാരെക്കുറിച്ചും, സിലോണുകാരെക്കുറിച്ചും, വിദൂര കിഴക്കൻ പ്രദേശത്തുള്ളവരെക്കുറിച്ചും,

ചൈനക്കാരെക്കുറിച്ചും മറ്റും വൻ വിവരങ്ങൾ മലബാർ മാന്വലിലും, മറ്റ് ബ്യട്ടിഷ് എഴുത്തുകളിലും മറ്റും കാണാൻ ആവുന്നുണ്ട്. എന്നാൽ ഇങ്ഗ്ളിഷ് ഭരണത്തിന്റെ മൂക്കിന് തൊട്ടുതാഴെയുണ്ടായിരുന്ന തീയരെക്കുറിച്ച് യാതോരു ആഴത്തിലുള്ള വിവരവും കാണുന്നില്ലതന്നെ. ഹൈന്ദവരുടെ കീഴിലുള്ള ഒരു അടിമ ജനമാണ് എന്ന രീതിയിലാണ് ഇക്കൂട്ടരെ ഇങ്ഗ്ളിഷ് ഭരണത്തിന് പരിചയപ്പെടുത്തപ്പെട്ടത് എന്ന് തോന്നുന്നു.

ഇങ്ഗ്ളിഷ് ഭരണം അനവധി കുഞ്ഞുകുഞ്ഞു രാജ്യങ്ങളെ ഏകോപിപ്പിച്ച്, അതിനെ മെഡ്രാസ് പ്രസിഡൻസിയിലെ മലബാർ ജില്ലയാക്കുകയും ചെയ്തത് അനവധി സാമൂഹിക മാറ്റങ്ങൾക്ക് തുടക്കം കുറിച്ചു.

Tellicherryയിലും മറ്റ് പല പ്രദേശങ്ങളിലും ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലൂടെ ഭരണയന്ത്രത്തിലും സാമൂഹിക മഹിമയിലേക്കും കുതിച്ചുയർന്നുവന്നത്, പലപ്പോഴും കീഴ്ജന തീയരിൽ പെട്ടവർ ആയിരിക്കാം. അവർക്ക്, ഇനി നേടേണ്ടത് തീയരിൽത്തന്നെയുള്ള പ്രാദേശിക സാമൂഹിക നേതൃത്വ സ്ഥാനമാണ്.

Go to Main contents

## 69. തിരുവിതാകൂറിനേയും മലബാറിനേയും ഒന്നാക്കിയെടുക്കനുള്ള പെടാപ്പാടുകൾ

ഇരയെകടിച്ചു കീറുക എന്ന സ്വഭാവ ഗുണമുള്ളവയാണ് ഫ്യൂഡൽ ഭാഷകൾ. അതായത് അവ carnivorous (മാംസഭോജന പ്രകൃതമുള്ളവ) ആണ്. കീഴിൽ പെട്ടുപോകുന്നവരെ മുകളിൽ ഉള്ളവർക്ക് വാക്ക് കോഡുകളിൽ കടിച്ചുകീറാനാവും. അതുപോലെതന്നെ മുകളിൽ ഉള്ളവർ കൈയ്യിൽ അകപ്പെട്ടാൽ, അവരെ കടിച്ചുകീറാൻ കീഴിലുള്ളവർക്കും സൗകര്യംനൽകും.

മലബാറിൽ ഇങ്ഗ്ലിഷ് ഭരണം, കീഴിൽ പെട്ടവർക്ക് മുകളിലുള്ളവരെ കടുച്ചുകീറാൻ സൗകര്യം നൽകാൻ ഉദ്ദേശിച്ചിരുന്നില്ലാ എന്നുതന്നെ മനസ്സിലാക്കണം. കാരണം അവർ ഇങ്ഗ്ലിഷ് ഭാഷയിലൂടെയാണ് സാമൂഹിക പരിവർത്തനം നടത്തുന്നത്. ഇത് യഥാർത്ഥത്തിൽ carnivorous സ്വാഭാവമുള്ള ഭാഷകളെ കരുതിക്കൂട്ടി ഒഴിവാക്കണം എന്ന നിശ്ചയദാഢ്യത്തോടുകൂടി ചെയ്ത കാര്യം ആണ് എന്ന് തോന്നുന്നില്ല. മറിച്ച്, അവരുടെ നൈസർഗ്ഗികമായ മാനസിക ഭാവം ഇങ്ഗ്ലിഷിൽ ആണ് എന്നുമാത്രം.

എന്നാൽ കാലകാലങ്ങളായി പടിപടിയായി മുകളിൽ നിന്നവർ വെപ്രാളപ്പെട്ടുവെന്ന്

പറഞ്ഞാൽ മതി. ഗ്രാമത്തിലെ കൂലിക്കാർക്കും ഓട്ടോ ഡ്രൈവർമാർക്കും പോലീസ് ശിപായിമാരെക്കാൾ മുകളിൽ സാമൂഹിക സ്ഥാനം സൗകര്യപ്പെടുത്തും എന്നുവന്നാൽ ഗ്രാമത്തിലെ പോലീസ് സ്റ്റേഷനിൽ അരക്ഷിതാവസ്ഥ പടരും എന്നത് തീർച്ചയാണ്. എന്നാൽ എല്ലായിടത്തുമുള്ള പല കൂലിക്കാരുടേയും ഓട്ടോ ഡ്രൈവർമാരുടേയും മക്കൾ പോലീസ് ഇൻസ്പെക്ടറേക്കാളും മാത്രമല്ലാ, മറിച്ച് ഐപിഎസ് ഓഫിസർമാരേക്കാൾ ഉയരത്തിൽ സ്ഥാപിതമാകും എന്ന വിവരം പോലീസ് വകുപ്പിൽ പടർന്നാൽ, പോലീസ് വകുപ്പുമുഴുവനും അസ്വാസ്ഥ്യത്തിലാകും എന്നതാണ് വാസ്തവം.

ഇതുപോലുള്ള ഒരു അവസ്ഥാവിശേഷമാണ് ഇങ്ഗ്ലിഷ് ഭരണം മലബാറിൽ സംജാതമാക്കിത്തുടങ്ങിയത്. മാത്രവുമല്ല, പുതിയ ഭരണപ്രസ്ഥാനത്തിൽ പഴയകാല നിയമാപാലകരായ നായർമാരും അവരുടെ മുകളിലുള്ള ബ്രാഹ്മണന്മാരും ഉൾപ്പെടുന്ന ഭരണയന്ത്രം അനാവശ്യവും യാതോരു അധികാരവുമില്ലാത്തതുമായിക്കഴിഞ്ഞിരിക്കുന്നു.

പ്രാദേശിക ഭാഷയാണെങ്കിൽ carnivorous സ്വഭാവമുള്ളതും.

Go to Main contents

കീഴിലുള്ളവരുടെ കടികിട്ടാൻ മുകളിലുള്ളവർക്ക് വൻ സാധ്യതതന്നെ തുറന്നുവന്നിരിക്കുന്നു.

കാര്യങ്ങൾ ഇതിനേക്കാൾ സങ്കീർണ്ണമാണ്. കീഴ്ജനത്തിന് കീഴിലും കീഴ്ജനങ്ങൾ ഉണ്ട്. തീയർക്ക് കീഴൽ പലരും ഉണ്ട്. കുറുമ്പരും പണിയരും ചെറുമരും മറ്റുമെല്ലാം ഇതേ ഏണിപ്പടിയിൽ ഉള്ളവർ തന്നെ. ഇവരുടെ ഇടയിൽ ചെന്നാൽ അവർക്കുമുണ്ട് തങ്ങൾ മറ്റ് ചിലരേക്കാൾ ഉയർന്നവരാണ് എന്ന വിവരം. ഈ ഉച്ചനീചത്വം തകിടം മറിച്ചാൽ, അവരുടെ ഇടയിലും വൻ മാനസിക വെപ്രാളം വരും.

QUOTE from: Castes and Tribes of Southern India by EDGAR THURSTON, Published 1906:

It is a custom of the country for a man of a superior caste to pretend complete ignorance of the caste of an individual lower in the social scale.

Thus, in Wynad, where there are several jungle tribes, one is accustomed to hear a man of superior caste pretending that he does not know a Paniyan from a Kurumba, and deliberately miscalling one or the other, saying “This Paniyan,” when he knows perfectly well that he is a Kurumba. END OF QUOTE

തർജ്ജമ : സാമൂഹിക ഘടനയിൽ കീഴിൽ വരുന്ന വ്യക്തിയുടെ ജാതിയുടെ വിവരങ്ങൾ അറിയില്ലാ എന്നു നടിക്കുക എന്നുള്ളത് ഉയർന്ന ജാതിയിൽപെട്ട ആളുകൾക്ക് ഉള്ള ഒരു മാമൂലും സമ്പ്രദായുമാണ്. അതിനാൽ തന്നെ, പല കാട്ടുവംശങ്ങൾ ഉള്ള വയനാടിൽ ഉയർന്ന ജാതിയിൽ പെട്ട ആൾ, ഒരു പണിയനേയും കുറുമ്പനേയും തമ്മിൽതിരിച്ചറിയില്ല എന്ന ഭാവം നടിക്കും. എന്നിട്ട് പണിയനെ കുറുമ്പനെന്നും, കുറുമ്പനെ പണിയനെന്നും വളിക്കും. ചിലപ്പോൾ കുറുമ്പനാണ് എന്ന് വളരെ വ്യക്തമായി അറിവുള്ള ആളെ, 'ഈ പണിയൻ' എന്ന് പറഞ്ഞ ചൂണ്ടിക്കാണിക്കും. തർജ്ജമയുടെ അന്ത്യം

താഴോട്ടായി തെറ്റായി പരിചയപ്പെടുത്തിയാലും, സൂചിപ്പിച്ചാലും, പരാമർശിച്ചാലും ഫ്യൂഡൽ ഭാഷകളിൽ വ്യക്തിയിൽ വൻ മാനസിക അസ്വാസ്ഥ്യം വന്നുചേരും. കീഴിലുള്ളവരിൽ അസ്വാസ്ഥം നിലനിർത്തുക എന്നുള്ളത് സാമൂഹിക അച്ചടക്കവും സാമൂഹിക അനുസരണവും നിലനിർത്താൻ ഫ്യൂഡൽ ഭാഷകളിൽ സൗകര്യം നൽകുന്നകാര്യമാണ്. ഫ്യൂഡൽ ഭാഷകളിൽ സാമൂഹിക അച്ചടക്കുവും അനുസരണവും നടപ്പിൽ വരുത്താൻ കീഴിൽ പെട്ടവരിൽ മാനസികവും വ്യക്തിത്വപരവുമായ വിറയൽ നിലനിർത്തുന്നതാണ് ഒരു വിദ്യ.

കുറുമ്പൻ താൻ പണിയനല്ലാ എന്ന് ആവർത്തിച്ചാവർത്തിച്ച് പറഞ്ഞുകൊണ്ടിരുന്നാൽ മേലാളന്മാർക്ക് വൻ തമാശയാണ് തോന്നുക. രണ്ടിനേയും കുപ്പത്തൊട്ടിപോലെ കാണുന്നവരാണ് മേലാളന്മാർ.

ഏതാണ്ട് ഇതേ മാനസികാവസ്ഥയാണ് തീയരിലും വന്നുതുടങ്ങിയത്. തങ്ങൾ ഈഴവരല്ലാ എന്ന് അവർ ആവർത്തിച്ചാവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്നത് ആദ്യകാലങ്ങളിൽ വൻ തമാശതന്നെയായിത്തോന്നിയിരിക്കാം ഭൂജന്മികൾക്കും നായർമാർക്കും.

അന്നുള്ള പല ഗ്രന്ഥങ്ങളിലും തീയർ എന്ന് എഴുതുന്ന ഇടത്ത് ഈഴവർ എന്ന് ബ്രാക്കറ്റിൽ ചേർത്തതും ഈഴവർ എന്ന് എഴുതുന്ന ഇടത്ത് ബ്രാക്കറ്റിൽ തീയർ എന്ന് എഴുതുന്നതും കണ്ടിട്ടുണ്ട്. യഥാർത്ഥത്തിൽ രണ്ടിനേയും കൂട്ടിക്കുഴക്കേണ്ട കാര്യം ഇല്ലാത്ത ഇടത്തൊക്കെയാണ് ഇത് ചെയ്തുകണ്ടിട്ടുള്ളത്. ഉദാഹരണത്തിന് Travancore State Manualൽ ഒരു വാചകം കണുക.

QUOTE: The Elavas (ഈഴവർ), Tiyas and some of the Shanars in Travancore are asserted to have come from the north of Ceylon. END OF QUOTE.

യഥാർത്ഥത്തിൽ Travancore State Manualൽ മലബാറിനെക്കുറിച്ച് യാതോരു വിവരമോ, ചർച്ചയോ ഇല്ലതന്നെ. പിന്നെ എന്തിനാണ് ഈ വിധം യാതോരു ബന്ധവുമില്ലാത്ത തീയാസ് എന്ന വാക്ക് തിരുകി ചേർത്തത് എന്ന ആലോചന വരേണ്ടതാണ്.

എന്നാൽ ഈ വിധമുള്ള indoctrination ഒരു തന്ത്രം മാത്രമാണ്. ഈ ഗ്രന്ഥവം എഴുതുന്നതിൽ പലരും സഹകരിക്കുകയും എഴുത്തുകൾ നൽകുകയും ചെയ്തിട്ടുണ്ട് എന്ന് മനസ്സിലാക്കാവുന്നതാണ്. മാത്രവുമല്ല, ഗ്രന്ഥകർത്താവായ നാഗം അയ്യയ്ക്ക് പലരും പലവിവരങ്ങളും അവരുടെ താൽപ്പര്യപ്രകാരം ഉള്ളരീതിയിൽ നൽകിയിട്ടും ഉണ്ടാവാം.

Malabar Manualലിലെ മറ്റൊരു ഉദ്ദരിണി:

QUOTE: The Tiyar or Ilavar caste is the numerically strongest section of the Hindu population, numbering in all 559,717 END OF QUOTE

മലബാറിലെ തീയരെ ഈഴവരായാണ് ഈ മുകളിൽ നൽകിയിട്ടുള്ള വാക്യത്തിൽ കാണുന്നത്.

മലബാർ മാന്വലിൽ ഈ വിധം മറ്റൊരു വാചകം കണ്ടു. QUOTE: one-third for the expenses of the Tiyars, Cherumars or other cultivators attached to the soil... END OF QUOTE.

പെട്ടന്ന് കണ്ടാൽ ഈ വാചകത്തിൽ കാര്യമായ ഒരു കുരുട്ടുബുദ്ധികണ്ടേക്കില്ലതന്നെ. ചെറുമർ എന്നത് നമ്പൂതിരി ഇല്ലങ്ങളിലും നായർ ഭവനങ്ങളിലും പെട്ട പാടപ്പറമ്പുകളിൽ കന്നുകാലികളെപ്പോലെ തളച്ചുവയ്ക്കപ്പെട്ട ജനതയായിരുന്നു. മതിയായ ഭക്ഷണവും വസ്ത്രങ്ങളും വെടിപ്പും ഇല്ലാതെയാണ് ഇവർ ജീവിക്കുക. അതിനാൽ തന്നെ ശരീരം വളരെ ചെറുതും, വൃത്തികെട്ടതും ആയിരിക്കും ഈ കൂട്ടർ. ഇവരെ attached to the soil അഥവാ indentured slaves എന്നാണ് അന്ന് നിർവ്വചിക്കപ്പെട്ടിരുന്നത്.

സാമൂഹിക ഉയർച്ചത്താഴ്ച്ചയിൽ ഇവർ ചളിമണ്ണിലും, തീയർ വളരെ ഉയരങ്ങളിലും ആണ്. എന്നാൽ മുകളിൽ കാണുന്നവാക്യത്തിൽ തീയരും മണ്ണിനോട് ബന്ധിപ്പിക്കപ്പെട്ട് ചളിയിൽ ജീവിക്കുന്നവർ തന്നെ.

Go to Main contents

ഈ വിധ അവസ്ഥയിൽ ജീവിക്കുന്ന തീയരും ഉണ്ടായേക്കാം. എന്നാൽ മാനസിക ആഘാതം തട്ടുന്നത്, സാമൂഹികമായി ഉയർന്ന തീയർക്കാണ്. അവർ ഇടപഴകുന്ന വേദികളിൽ അവരെ ചളിയിൽ ജീവിക്കുന്ന കന്നുകാലിക്കൂട്ടമായി ഇങ്ഗ്ളിഷുകാർക്ക് വിവരം ലഭിക്കാം.

CASTES AND TRIBES OF SOUTHERN INDIAയിൽ ഈ വിധം ഒരു സംഭവം തന്നെ വിവരിക്കുന്നുണ്ട്

QUOTE: In another case, a Cheruman, who was the servant of a Mappilla, was fetching grass for his master, when he inadvertently approached some Tiyans, and thereby polluted them. The indignant Tiyans gave not only the Cheruman, but his master also, a sound beating by way of avenging the insult offered to them. END OF QUOTE

തർജ്ജമ: ഒരു മാപ്പിളയുടെ ജോലിക്കാരനായ ഒരു ചെറുമൻ തന്റെ യജമാനന് പുല്ല് കൊണ്ടുവരുന്ന അവസരത്തിൽ കരുതിക്കൂട്ടിയല്ലാതെ ഏതാനും തീയരെ സമീപിച്ചുപോയി. അങ്ങിനെ അവരെ അശുദ്ധമാക്കി. ആകെ കുപിതരായ തീയർ ആ ചെറുമന് മാത്രമല്ല, മറിച്ച് അയാളുടെ യജമാനനും നല്ല അടി കൊടുത്തു.

Go to Main contents

തങ്ങൾക്ക് ചെറുമരോടുള്ള അകൽച്ചയാണ് ആ തീയർ ഈ വിധം പ്രഖ്യാപിച്ചത്.

Thrustonന്റെ ഗ്രന്ഥത്തിൽ നിന്നുമുള്ള ഉദ്ദരണിനോക്കുക:

QUOTE: The Tiyans look down on the Izhuvans, and repudiate the relationship.................................An Izhuvan will eat rice cooked by a Tiyan, but a Tiyan will not eat rice cooked by an Izhuva”  END OF QUOTE

തർജ്ജമ: തീയന്മാർ ഈഴവരെ അവരേക്കാൾ താഴ്ന്നവരായി കാണുന്നു. അവർ തമ്മിൽ ബന്ധമുണ്ട് എന്ന വാദത്തെ അവർ നിരാകരിക്കുന്നു. ................ ഒരു തീയൻ പാചകം ചെയ്ത ചോറ് ഒരു ഈഴവൻ കഴിക്കും. എന്നാൽ ഈഴവൻ പാചകം ചെയ്ത ചോറ് ഒരു തീയൻ കഴിക്കില്ല. തർജ്ജമയുടെ അന്ത്യം

മലബാർ മാന്വലിൽ ഏതാണ്ട് അഞ്ചുലക്ഷത്തിൽ പരം വാക്കുകൾ ഉണ്ട്. വളരെ വലിയ ഗ്രന്ഥമാണ്. CASTES AND TRIBES OF SOUTHERN INDIAക്ക് ഏഴു വോള്യങ്ങൾ ഉണ്ട്. Travancore State Manualലും ഒന്നിൽ കൂടുതൽ വോള്യങ്ങൾ ഉള്ള പുസ്തകമാണ്.

വെറും തൂവൽ പേനകളിൽ ഇവ എഴുതിയും തിരുത്തിയെഴുതിയും തയ്യാറാക്കിയതിൽ പലരും പങ്കെടുത്തിട്ടുണ്ട് എന്ന് മനസ്സിലാക്കുന്നതിൽ തെറ്റില്ല. അതിനാൽ തന്നെ പലരുടേയും താൽപ്പര്യങ്ങൾ ഈ പല പേജുകളിലും വന്നിട്ടുണ്ടാവാം. ഈ വിധം ഉള്ള ഒരു ധ്വനിനൽക്കുന്ന ചില വാക്കുകൾ വില്യം ലോഗൻ മലബാർ മാന്വലിൽ എഴുതിയായി കാണുന്നു. എന്നുവച്ചാൽ, ആ അദ്ധ്യായത്തിലെ ആശങ്ങളോട് തനിക്ക് പൂർണ്ണമായി യോജിപ്പില്ലാ എന്ന്.

Travancore State Manualലിൽ ഈ വിധം ഒരു വാക്യം : 'The Izhavans or Ilavans, and Tiyans, are the Malayalam toddy-drawing castes of Malabar, Cochin and Travancore.

പെട്ടെന്ന് കണ്ടാൽ യാതോരു പിശകും ശ്രദ്ധിച്ചേക്കില്ല.

എന്നാൽ നോക്കുക. ഈഴവരെ മലബാറുമായും തീയരെ തിരുവിതാംകൂറുമായും ബന്ധിപ്പിക്കുന്നതായി തോന്നാം. എന്നാൽ, കുറച്ചുകൂടി വ്യക്തമായി നോക്കിയാൽ, രണ്ടുകൂട്ടരേയും മലബാറിലേയും കൊച്ചിനിലേയും, ട്രാവൻകൂറിലേയും കള്ളുചെത്തുകാരായി നിർവ്വചിച്ചതായി കാണാം. ഈ ഒരു തൊഴിൽപരമായുള്ള

സാമ്യതയുപയോഗിച്ച് ഈഴവരും തീയരും ഒന്നാണ് എന്ന് സ്ഥാപിക്കപ്പെടാം.

എന്നാൽ മലയാളം എന്ന ഒരു പദം കൂടി കയറിവന്നിട്ടുണ്ട്. ഇതും ഒരു പ്രശ്നമാണ്. തിരുവിതാംകൂറിലെ ഒരു ഗ്രന്ഥത്തിൽ മലബാറിലേയും തിരുവിതാംകൂറിലേയും ഭാഷകളെ ഒരേ പേരിൽ നിർവ്വചിക്കപ്പെട്ടിരിക്കുന്നു. അതും, മലബാർ മറ്റൊരു രാജ്യത്തിന്റെ ഭാഗമായിരിക്കുന്ന കാലഘട്ടത്തിൽ തന്നെ.

തിരുവിതാംകൂർ രാജ്യത്തിലെ ഒരു ഔപചാരിക ഗ്രന്ഥം എന്തിനാണ് അന്യരാജ്യത്തിലെ കാര്യം എഴുത്തിൽക്കൂട്ടിക്കലർത്തുന്നത് എന്ന് ഇന്ന് ചോദിക്കാൻ പ്രയാസം തന്നെയാണ്.

## 70. തീയരുമായുള്ള ബന്ധം സ്ഥാപിക്കാനായുള്ള പെടാപ്പാടുകൾ

The erroneous quote from 'Social History of India'

"Both men and women" acknowledges William Logan "of the Ezhavas are remarkably neat in appearance and they are, besides, extremely careful as to their personal cleanliness ... In appearance some of the women are almost as fair as Europeans".

The actual words by William Logan are about the Thiyyas of North Malabar. See below:

Both men and women of the North Malabar caste are remarkably neat in appearance, although, like the Nayars, their clothing, both of men and women, is extremely scanty, and they are besides extremely careful as to personal cleanliness. The headquarters* of the caste may be said to lie at and round the ancient European settlements of the French at Mahe and of the English at Tellicherry. The women are not as a rule excommunicated if they live with Europeans, and the consequence is that there has been among them a large admixture of European blood, and the caste itself has been materially raised in the social scale.

In appearance some of the women** are almost as fair as Europeans, and it may be said in a general way that to a European eye the best favoured men and women to be found in the district are the inhabitants of ancient Kadattunad, Iruvalinad, and Kottayam, of whom a large proportion belong to the Tiyan or planting community.

QUOTE from Malabar by William Logan, on the quality of historical records of the South Asian Subcontinent. :

.......... and even in genuinely ancient deeds it is frequently found that the facts to be gathered from them are unreliable owing to the deeds themselves having been forged at periods long subsequent to the facts which they pretend to state. END OF QUOTE.

ഈ ഉപഭൂഖണ്ഡത്തിലെ പുരാതന ചരിത്ര രേഖകളുടെ വിശ്വാസ്യതയെക്കുറിച്ച് വില്യം ലോഗൻ നൽകുന്ന അഭിപ്രായമാണ് ഇത് :

Go to Main contents

QUOTE: .... ശരിക്കും പ്രാചീനമെന്ന് വിശ്വസിക്കാവുന്ന രേഖകളിൽ നിന്നുപോലും ശേഖരിക്കാവുന്ന വസ്തുതകളും വിവരങ്ങളും വിശ്വാസയോഗ്യമല്ലതന്നെ, കാരണം, ആ രേഖകൾ എഴുതപ്പെട്ട കാലത്തിന് വളരെ കാലത്തിന് ശേഷം, പിന്നീട് വരുന്ന ആളുകൾ ഈ വിധ രേഖകൾ പ്രസ്താവിക്കുന്നു എന്ന് ഭാവിക്കുന്ന കാര്യങ്ങളിൽതന്നെ പലവിധ കൃത്രിമങ്ങളും, എഴുതിച്ചേർക്കലുകളും നടത്തിയിട്ടുണ്ടാവും. END OF QUOTE

മുകളിൽ നൽകിയിട്ടുള്ള ഉദ്ദരണി നേരത്തെ രണ്ടു തവണ ഈ എഴുത്തിൽ ഉദ്ദരിച്ചിട്ടുള്ളതാണ്.

മുകളിൽ നൽകിയിട്ടുള്ള Imageൽ ആദ്യം ഉള്ളത് ഡെൽഹിയിലെ ഒരു പ്രസിദ്ധ സർവ്വകലാശാലയിൽ പ്രൊഫസർ ആയി ജോലിചെയ്ത ഒരു വ്യക്തി എഴുതിയ Social History of India എന്ന ഗ്രന്ഥത്തിൽ വന്ന ഉദ്ദരണിയും, രണ്ടാമതായിട്ടുള്ളത് ആ ഉദ്ദരണിയുടെ യഥാർത്ഥ രൂപവും ആണ്.

ഈഴവരും തീയരും ഒരേ ജനങ്ങൾ ആണ് എന്ന് ആവർത്തിച്ചാവർത്തിച്ച് ഈ പുസ്തകത്തിൽ ഈ ആൾ പ്രഖ്യാപിക്കുന്നുണ്ട് എന്നു തോന്നുന്നു. ഈ വാദഗതി ശരിയാണ് എന്ന് സമർത്ഥിക്കാനായി,

Go to Main contents

ആ എഴുത്തുകാരൻ, ഈ എഴുത്തുകാരൻ, ആ വിദഗ്ദൻ, ഈ ഇങ്ഗ്ലിഷുകാരൻ എന്നിങ്ങനെ പലരേയും ഉദ്ദരിക്കുന്ന ഒരു ഇടത്താണ് ഈ വാക്കുകൾ കണ്ടെത്തിയത്.

വാക്കുകൾ ഈ വിധമാണ്:

QUOTE from Social History of India: "Both men and women" acknowledges William Logan "of the Ezhavas are remarkably neat in appearance and they are, besides, extremely careful as to their personal cleanliness.... In appearance some of the women are almost as fair as European".

എന്നാൽ Malabar Manualൽ William Loganന്റെ വാക്കുകൾ ഈ വിധമാണ്:

QUOTE: Both men and women of the North Malabar caste are remarkably neat in appearance, although, like the Nayars, their clothing, both of men and women, is extremely scanty, and they are besides extremely careful as to personal cleanliness. The headquarters of the caste may be said to lie at and round the ancient European settlements of the French at Mahe and of the English at Tellicherry. The women are not as a rule excommunicated if they live with Europeans, and the consequence is that there has been among them a large

admixture of European blood, and the caste itself has been materially raised in the social scale.

In appearance some of the women are almost as fair as Europeans, and it may be said in a general way that to a European eye the best favoured men and women to be found in the district are the inhabitants of ancient Kadattunad, Iruvalinad, and Kottayam, of whom a large proportion belong to the Tiyan or planting community. END OF QUOTE.

Social History of Indiaയിൽ വില്ല്യം ലോഗന്റെ വാക്യങ്ങളായി ഉദ്ദരിച്ച വാക്കുകൾ യഥാർത്ഥത്തിൽ തീയരെക്കുറിച്ചാണ്. അതും വടക്കെ മലബാറിലെ തീയരെക്കുറിച്ച്. കടത്തനാട്, ഇറുവിലിനാട്, Tellicherryക്ക് അടുത്തുള്ള കോട്ടയം എന്ന പ്രദേശങ്ങളിലെ തീയരിലാണ് ഈ മുകളിൽ നൽകിയവാക്കുകൾ കൂടുതലും ദൃഷ്ടികേന്ദ്രീകരിക്കുന്നത്. എന്നാൽ Social History of Indiaയിൽ ഈ വാക്യങ്ങൾക്കിടയിൽ ഈഴവ എന്ന വാക്ക് തിരുകിച്ചേർത്ത് ഈ വാക്യത്തെ വടക്കേ മലബാറുമായി അന്ന് യാതോരു ബന്ധവുമില്ലാതിരുന്ന തിരുവിതാംകൂർ രാജ്യത്തിലെ ഒരു ജനതയെ നിർവ്വചിക്കുന്നതായി കാണിക്കാൻ വൻ വെമ്പൽ തന്നെയാണ് ആദരേണ്യനായ ഡൽഹി യൂണിവേർസിറ്റി

പ്രൊഫസർ കാണിക്കുന്നത്. വെറും ഈഴവ എന്ന ഒരു ലളിതമായ വാക്ക് ചേർത്തുകൊണ്ട് ചരിത്രത്തെ ആകമാനം തിരുത്തിയെഴുതാനുള്ള ശ്രമമാണ് കാണുന്നത്.

എന്നാൽ ഈ വിധ തിരുത്തിയെഴുത്തുകൾ ഇന്ത്യ, ബ്രിട്ടിഷ്-ഇന്ത്യ, ഇന്ത്യൻ സ്വാതന്ത്ര്യ സമരം, വേദകാലസംസ്ക്കാരം, ഹൈന്ദവമതം, യോഗ, ആര്യന്മാർ, ഇസ്ലാമിക പാരമ്പര്യങ്ങൾ, ക്രൈസ്തവ പാരമ്പര്യങ്ങൾ തുടങ്ങിയ പലതിലും ചില തൽപ്പരകക്ഷികൾ അവർക്ക് താൽപ്പര്യപ്പെടുന്ന രീതിയിൽ അവകാശപ്പെടാനോ, അതുമല്ലെങ്കിൽ ചരിത്രപരമായി ആകർഷകത്വമുള്ള കാര്യങ്ങൾ കൈവശപ്പെടുത്താനോ ആയി നടക്കുന്നുണ്ട് എന്നുള്ളതാണ് വാസ്തവം.

ഈ പ്രൊഫസർ എഴുതിയ, പലരും ഉദ്ദരിക്കുന്ന, ഈ കൃതിയിൽ ഈ വിധം ഒരു കൃത്രിമത്വം ചേർത്തിട്ടുണ്ട് എന്ന് ആരും ശ്രദ്ധിക്കില്ലതന്നെ.

എന്നാൽ ഈ എഴുത്തുകാരൻ (ഞാൻ) Malabar Manual വായിച്ചെടുത്ത് അതിന് ഒരു കമൻ്ററി എഴുതുന്ന അവസരത്തിൽ, ശ്രദ്ധയിൽ വന്നുപെട്ട ഒരു വാചകമാണ്, ഈ പ്രൊഫസർ തിരുത്തിയെഴുതി ഉദ്ദരിച്ചതായി കണ്ടെത്. സാധാരണ ഗതിയിൽ ഈ വിധമുള്ള ഒരു കാര്യം

ആരുടേയും ശ്രദ്ധയിൽ വരില്ലതന്നെ. Malabar Manual എന്ന ഗ്രന്ഥം സാധാരണഗതിയിൽ ആരും തന്നെ ഇത്രമാത്രം ശ്രദ്ധയോടുകൂടി വായിക്കാൻ സാധ്യതയില്ല. അഥവാ ആരെങ്കിലും ഇങ്ങിനെ ചെയ്താൽ തന്നെ, ഈ വിധം ഒരു കാര്യം ശ്രദ്ധിക്കാൻ സാധ്യത കുറവാണ്.

ഈ പ്രൊഫസർ ഈ വിധം എഴുതി ഉദ്ദരിച്ച ഇടത്തുതന്നെ വേറേയും ഉദ്ദരണികൾ കാണുകയുണ്ടായി. അതിൽ ഒന്ന് ഈ വിധമാണ്:

QUOTE: Bishop Robert Caldwell, an authority on south Indian people and their languages observes:

"The Ezhavas are fairer and more refined looking than the Nayars" END OF QUOTE.

ഈ വാക്യം കണ്ടപ്പോൾതന്നെ ഇതിൽ എന്തോ പന്തികേടുണ്ട് എന്ന ഒരു തോന്നൽ വന്നു. കാരണം തിരുവിതാംകൂറിൽ 1970കൾ മുതൽ താമസിക്കുന്ന അവസരത്തിൽ, ചിലരെല്ലാം എന്തോ കാരണത്താൽ വെളുത്തവരായിരുന്നു എന്നല്ലാതെ, ഈഴവർക്ക് ഈ വിധം ഒരു വെളുപ്പുനിറം ഉള്ളതായി അന്നുകണ്ടിരുന്നില്ല എന്നുള്ളതാണ് വാസ്തവം.

Go to Main contents

വെറുതേയൊന്ന് Google Search നടത്തിയപ്പോൾ Bishop Robert Caldwellന്റെ പേരിൽ ഈ വിധം ഒരു ഉദ്ദരണികണ്ടെത്തിയില്ല. എന്നാൽ, 1866ൽ George Campbell, എഴുതി പ്രസിദ്ധീകരിച്ച The ethnology of Indiaയിൽ ഇതേപോലുള്ള ചില വാക്യങ്ങൾ കാണുകയുണ്ടായി.

QUOTE: And yet the Teers are by no means a low and degraded caste ; on the contrary they are, as I said, a good-looking, and they are also a thriving prosperous people, who are largely educated in the Government schools, obtain much public and private service, are acquiring land, and are in every way well-to-do.

They have (it seemed to me in Malabar) not the least aboriginal trace, but are fairer and in appearance more refined looking than the Nairs END OF QUOTE

എന്നാൽ George Campbellലിനും, മലബാറിലേയും തിരുവിതാംകൂർ രാജ്യത്തിലേയും പൊതുജനങ്ങൾ തമ്മിൽ ബന്ധം ആദ്യമായി വന്നത് ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപിൽ പതാക ഉയർത്തിയതിന് ശേഷമാണ് എന്ന ധാരണ ഉദിച്ചില്ലാ എന്നു തോന്നുന്നു. ഇവിടെ പ്രതിപാദ്യമായിരിക്കുന്ന മൂന്ന് വ്യത്യസ്ത ജനക്കൂട്ടങ്ങൾ തമ്മിൽ വൈവാഹിക ബന്ധം

പോലും ഇതിന് മുൻപ് ഉണ്ടായിട്ടുണ്ടെങ്കിൽ, അവ വളരെ യാദൃച്ഛിക സംഭവങ്ങൾ തന്നെയായിരിക്കാം. മാത്രവുമല്ല, തീയരിൽ ഉണ്ട് എന്ന് സൂചിപ്പിക്കുന്ന വിദ്യാഭ്യാസവും മറ്റു ഗുണമേന്മകളും Tellicherry പോലുള്ള ഇടത്ത് ഇങ്ഗ്ളിഷ് ഭരണം നൽകിയ വിദ്യാഭ്യാസവും സാമൂഹിക സ്വാതന്ത്ര്യവും പ്രദാനംചെയ്ത ഗുണമേന്മമാത്രമാവാം.

ഇങ്ഗ്ളണ്ടിൽ നിന്നും വരുന്ന ഉദ്യോഗസ്ഥരോടും മിഷിനറിപ്രവർത്തകരോടും എഴുത്തുകാരോടും, തീയരും ഈഴവരും ഒന്നാണ് എന്ന് നായർമാരും ബ്രാഹ്മണരും ക്രീസ്ത്യാനികളും പറഞ്ഞുകൊടുക്കും എന്നതാണ് സംഭാവ്യമായ വാസ്തവം. കാരണം, കണ്ടില്ലേ George Campbell എഴുതിയ നിരീക്ഷണം? QUOTE Tiyars.... are fairer and in appearance more refined looking than the Nairs END OF QUOTE.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ രശ്മികൾ നേരിട്ട് ഏറ്റ തീയരിൽ വന്ന വളർച്ച, പരമ്പര്യ ഉന്നത കുടുംബങ്ങൾക്ക് അപകടകരം തന്നെയാണ്. തിരുവിതാംകൂറിലെ ഹീന ജോലിചെയ്യുന്ന ജാതിക്കാരുമായി ഇവരെ ഒട്ടിച്ചുവച്ചാൽ, ഇവരെ വീണ്ടും അമർത്തിപ്പിടിക്കാൻ ആയേക്കാം. അട്ട

ഒട്ടിനിൽക്കുന്നതുപോലെ ഒട്ടിനിൽക്കാൻ ഈഴവ നേതാക്കളും തയ്യാർതന്നെ

മലബാറിലെ തീയരിലെ ഇടയിൽ കണ്ടിരുന്ന വെളുപ്പ് നിറം ആയിരിക്കില്ല, ഈഴവർക്ക് തീയരുമായിട്ടുള്ള ഒരു ബന്ധം ആണയിട്ട് സ്ഥാപിക്കാനുള്ള പ്രചോദനം നൽകിയത്. മറിച്ച്, തീയർക്ക് മുകളിൽ ഇങ്ഗ്ളിഷുകാരാണ്. അതേ സമയം ഈഴവർക്ക് മുകളിൽ ശൂദ്രർ എന്ന് പാരമ്പര്യമായി നിർവ്വചിക്കപ്പെടുന്ന നമ്പൂതിരി രക്തം പേറുന്ന, ബ്രാഹ്മണരുടെ അടിയാളന്മാരണ്.

ആദ്യത്തേത് സ്വർണ്ണനിലവാരവും, രണ്ടാമത്തേത് കുപ്പത്തൊട്ടി നിലവരവും ആയിരിക്കും. ഇങ്ഗ്ളിഷുകാർ You, he, She തുടങ്ങിയവാക്കുകളിൽ ആണ് അവരുടെ കീഴിലുള്ള തീയരെ നിർവ്വചിക്കുന്നതെങ്കിൽ, തിരുവിതാംകൂറിൽ ഈഴവരെ ശൂദ്രർ നിവ്വർചിക്കുന്നത്, നീ, അവൻ, അവൾ, അവറ്റകൾ, എടാ, എടീ, എന്താടാ, എന്താടീ എന്നെല്ലാം വിധത്തിലാവും. മലയാള ഭാഷയുടെ ഒരു കേമത്തരം നോക്കണം. എത്രവാക്കുകളാണ് മനുഷ്യനെ കോഴിക്കാട്ടമായി നിർവ്വചിക്കാനും, ഓമനിക്കാനും മറ്റും! വെറും സ്വരത്തിൽ ചെറിയമാറ്റം നൽകിക്കൊണ്ട്, അടിച്ചമർത്തുന്ന

വാക്കിനെത്തന്നെ ഭക്തവാത്സല്യത്തിന്റെ ഭാവം ആക്കാനും ആവും.

മാത്രവുമല്ല, ഇങ്ഗ്ളിഷ് പഠിച്ചെടുത്ത തീയർ / തീയൻ വ്യക്തിക്ക് ഇങ്ഗ്ളിഷുകാരുടെ മുന്നിൽ ഇങ്ഗ്ളിഷ് വംശജരുടെ തന്നെ വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് തലഉയർത്തി നിൽക്കാം. എന്നാൽ, ഇന്ന് സാധാരണ ജനം പോലീസ് കോൺസ്റ്റബ്ൾമാരുടെ മുന്നിൽ വണങ്ങിയും കുനിഞ്ഞും മുണ്ട് (തോർത്ത്) കാലിനിടയിൽ തിരുകിവച്ചും, കൈകൂപ്പിയും ബഹുമാനവാക്കുകൾ വളരെ ശ്രദ്ധാപൂർവ്വം പറഞ്ഞും, നിൽക്കുന്നതുപോലെ നായർമാരുടെമുന്നിൽ അയിത്ത ആചാര ദൂരങ്ങൾ മാനിച്ചും വേണം ഈഴവർ നിൽക്കേണ്ടത്.

ഐപിഎസ് ഓഫിസറുടെ നേരിട്ട് കീഴിൽ ആവുന്നതും, പോലീസ് ശിപായിമാരുടെ നേരിട്ടു കീഴിൽ ആവുന്നതും തമ്മിൽ കാര്യമായ വ്യത്യസം ഉണ്ട് തന്നെ. എന്നാൽ വടക്കെ മലബാറിൽ ചില തീയർ, ഐപിഎസ്സുകാരേക്കാളും എന്തുകൊണ്ടും കണ്ണെത്താ ഉയരത്തിലുള്ള ഇങ്ഗ്ളിഷുകാരുടെ നേരിട്ടു കീഴിൽ ആണ് വന്നുപെട്ടിട്ടുള്ളത്. തല ഉയർത്തിപ്പിടിച്ച് നടക്കാൻ പറ്റുന്ന സാമൂഹിക അവസ്ഥ, Tellicherryയിലും മറ്റും.

തിരുവിതാകൂറിലെ ഈഴവ സാമൂഹിക നേതാക്കൾക്ക് അവരുടെ സ്വന്തം ജനതയുടെ സാമീപ്യവും പാരമ്പര്യ പൈതൃകവും കാര്യമായ സംതൃപ്തി നൽകിയില്ലാ എന്നൊരു തോന്നൽ മനസ്സിൽ ഉദിക്കുന്നുണ്ട്. അതേ സമയം തീയർ എന്ന പദം രണ്ട് വ്യത്യസ്ത ജനതെയാണ് സൂചിപ്പിക്കുന്നത് എന്നും അവർ രണ്ടും കൂട്ടരും തമ്മിൽ വ്യത്യസ്തരാണ് എന്നൊന്നും ഈഴവ നേതാക്കൾക്ക് പ്രശ്നമല്ലതന്നെ. രണ്ടു കൂട്ടരും തങ്ങൾ തന്നെയാണ് എന്നാണ് ഈഴവരുടെ ഭാവം. ഈ ഭാവം പരന്നതോടുകൂടി, രണ്ടു തീയരും ഒന്നായി മാറി, ഈഴവ ഇടങ്ങളിൽ.

ഈ രണ്ട് വ്യത്യസ്ത തീയർമാർക്കും തമ്മിൽ പണ്ടുകാലങ്ങളിൽ വൈവാഹിക ബന്ധത്തിന് തടസ്സങ്ങൾ ഉണ്ടായിരുന്നെങ്കിലും, ഈഴവർക്ക് രണ്ടുകൂട്ടരും വൈവാഹിക ബന്ധത്തിന് യോജിച്ച സ്വജനം തന്നെ!

## 71. തീയരിൽ ആകർഷകമായ മാനസിക ഉച്ചത്വവും ശ്രേഷ്ഠമന്യതയും ഉള്ളതായി തോന്നിയത്

ഈ എഴുത്തിൽ വ്യക്തികളുടേയും ജനക്കൂട്ടങ്ങളുടേയും ethnic (ഗോത്രപരമായ, നരവംശപരമായ, വംശീയമായ) വിവരങ്ങൾ വളരെ വ്യക്തമായിത്തന്നെ എടുത്തുപറയുന്നുണ്ട് എന്ന് വായനക്കാരൻ മനസ്സിലാക്കിയിട്ടുണ്ടാവാം. ഇത്, ഈ നാട്ടിൽ ജാതി ചോദിക്കലും, പറയലും, സൂചപ്പിക്കലും ആയി ഭവിക്കും. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ പോലും, ഈ വിധ കാര്യങ്ങൾ ഇങ്ഗ്ളിഷുകാരുടെ (Anglosaxonസിന്റെ) മാത്രം പറയുമ്പോൾ അത് racist വാക്യമായി ഭവിക്കില്ല. മറിച്ച്, ഭൂഖണ്ഡ യൂറോപ്യന്മാരേയും, ആഫ്രിക്കാരേയും, ഏഷ്യക്കാരേയും സൂചിപ്പിച്ച് പറയുമ്പോൾ, പല രീതിയിൽ ഉള്ള വിദ്വേഷവാക്യമായാണ് കാണപ്പെടുക. ഉദാഹരണത്തിന്, ഇന്ന് ഇങ്ഗ്ളണ്ടിൽ എന്തെങ്കിലും ഒരു സംഭവം നടന്നാൽ, ആ വാർത്തയിൽ He is an Indian എന്നോ He is an African എന്നോ He is French എന്നോ എഴുതിച്ചേർക്കുന്നത്, അപമാനിക്കലും വിദ്വേഷവചനവും (hate speech) racismവും ആയികാണപ്പെടുന്ന ഒരു അവസ്ഥ തന്നെ നിലവിൽ ഉണ്ട്.

ബ്രാഹ്മണന്റെ ജാതി ചോദിച്ചാൽ അപമാനിക്കലല്ല എന്ന് ഓർക്കുക.

ഇതുമായി ബന്ധപ്പെട്ട അനവധി കാര്യങ്ങൾ പറയാനുണ്ട്. അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ഈ എഴുത്തിൽ ethnographic (നരകുല ശാസ്ത്ര) വിഷയങ്ങൾ ചർച്ചചെയ്യുന്ന ഇടത്ത് ഈ വിധ കാര്യങ്ങൾ വളരെ വ്യക്തമായിത്തന്നെ എടുത്തുപറയേണ്ടിവരും. അവ സൂചിപ്പിക്കാതെ കാര്യങ്ങൾ ചർച്ചചെയ്താൽ, വാക്കുകൾ വെറും ശൂന്യതയിൽ കിടന്ന് വിളയാടുന്നതായി അനുഭവപ്പെടാം.

കഴിഞ്ഞ എഴുത്തിൽ സൂചിപ്പിക്കപ്പെട്ട Social History of India എന്ന ഗ്രന്ഥത്തിന്റെ എഴുത്തുകാരൻ ഈഴവ വ്യക്തിയാണ്. ഈ ആൾ മക്കത്തായ തിയരും മരുമക്കത്തായ തീയരും ഈഴവർ തന്നെയാണ് എന്ന് ആവർത്തിച്ചാവർത്തിച്ച് പ്രസ്താവിക്കുന്നുണ്ട് എന്ന് മനസ്സിലാക്കുന്നു.

കാശ്മീരിന്റെ കാര്യം പറഞ്ഞത് പോലെയാണ് കാര്യങ്ങൾ. കാശ്മീരുകാർ ഇന്ത്യക്കാരാണ് എന്ന് ഇന്ത്യ ആണയിട്ട് പ്രസ്താവിക്കുന്നു. എന്നാൽ ഇത് യഥാർത്ഥത്തിൽ കാശ്മീരുകാരാണ് പറയേണ്ടത്. അവർ ഇന്ത്യാക്കാരണ് എങ്കിൽ അത് അവർക്ക് അറിവുള്ള കാര്യമായിരിക്കും എന്നുള്ളതാണ്

ഇതിന്റെ തെളിവായി കാണിക്കേണ്ടുന്ന ഏറ്റവും ലഘുവും മൗലികവും പ്രഥമമായതുമായ കാര്യം. എന്നാൽ കാശ്മീർ എന്ന വൻ പ്രകൃതി രമണിയതയും വൻ ദേഹ സൗന്ദര്യമുള്ള ആളുകളും ഉള്ള ദേശം വിട്ടുകൊടുക്കാൻ ഇന്ത്യ യാതോരുരീതിയിലും ഒരുങ്ങില്ലതന്നെ. കാശ്മീരുകാരുടെ ചിത്രങ്ങൾ കാണിച്ച് ഇത് ഞങ്ങളാണ് എന്ന് പറയാൻ പറ്റുന്നതുതന്നെ ഒരു വൻ വ്യക്തിത്വ വർദ്ധനവ് ലോകൈക്യമായി നൽകുന്ന കാര്യമാവാം, കുറേകാലത്തേക്കെങ്കിലും. ഞങ്ങൾക്ക് എന്തൊരു വെളുപ്പ് നിറമാണ്!

മലബാറിലെ തീയരുടെ കാര്യത്തിലും ഇതാണ് 1800കളിൽ നിലനിന്നിരുന്ന അവസ്ഥ. തീയർ ഈഴവർ ആണെങ്കിൽ, ആ വിവരം ഏറ്റവും കൂടുതലായി അറിയേണ്ടത് തീയർ തന്നെയാണ്. എന്നാൽ ഈ കാര്യം അന്ന് മലബാറിലെ രണ്ട് കൂട്ടം തീയർക്കും അറിവില്ലായിരുന്നു എന്നു തന്നെ വേണം മനസ്സിലാക്കാൻ.

Social History of Indiaയുടെ കർത്താവ് മറ്റൊരു ഇങ്ഗ്ലിഷ് ഭരണ കർത്താവിന്റെ പുസ്തകത്തിലെ വാചകങ്ങൾ ഉദ്ദരിക്കുന്നുണ്ട്. അത് ഈ പ്രകാരം ആണ്:

'The Ezhavas in the Palghat district' records C.A. Innes 'and the Tiyyas of the other parts of Malabar is a great caste .. they are difficult to be placed in the social scale since their status varies widely in different parts of the country ... There seems to be little doubt that the Ezhavas and Tiyyas are raciallly the same.

തർജ്ജമ : 'പാലക്കാട് ജില്ലയിലെ ഈഴവരും മലബാറിലെ മറ്റ് ഭാഗങ്ങളിലെ തീയരും ഒരു മഹാ (വൻ) ജാതിക്കാരാണ്. .......... സാമൂഹിക ഘടനയിൽ ഇവർക്ക് വ്യക്തമായ ഒരു നിശ്ചിത സ്ഥാനം നൽകാൻ ആവില്ല. കാരണം, അവരുടെ സാമൂഹിക നിലവാരം വ്യത്യസ്ത സ്ഥലങ്ങളിൽ വ്യത്യസ്തം തന്നെയാണ്. .......... ഈഴവരും തീയരും വംശീയമായി ഒരേ ജനം തന്നെയാണ് എന്നതിൽ യാതോരു സംശയവും ഇല്ല', എന്ന് C.A. Innes രേഖപ്പെടുത്തുന്നു. തർജ്ജമയുടെ അന്ത്യം.

MALABAR AND ANJENGO എന്ന ഗ്രന്ഥത്തിൽ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥനായ C.A. Innes, I.C.S ഈ വിധം എഴുതിയിട്ടുള്ളതായി കാണുന്നുണ്ട് എന്നുള്ളത് ശരിതന്നെ.

എന്നാൽ അവസാനത്തെ വാക്യം Social History of India എഴുതിയ വിദ്വാൻ മുറിച്ചുകളഞ്ഞു എന്നാണ് കാണുന്നത്.

Go to Main contents

അവസാനത്തെ വാക്യം ഈ വിധമാണ്: There seems little doubt that the Izhuvans and Tiyans are racially the same, though the two communities now disclaim connection. തർജ്ജമ: ഈഴവരും തീയരും ഒരേ വംശീയരാണ് എന്നതിൽ യാതോരു സംശയവും ഇല്ല. എന്നാൽ ഇന്ന് രണ്ട് കൂട്ടരും ഈ ബന്ധം അംഗീകരിക്കുന്നില്ല. തർജ്ജമയുടെ അന്ത്യം.

ഈ അവസാനത്തെ വിട്ടുകളഞ്ഞിരുന്ന വാക്കുകൾ കാര്യങ്ങൾ ആകെ കുഴച്ചിടാനാണ് സൗകര്യപ്പെടുത്തുന്നത്. ആ പ്രൊഫസർ ഇത് വിട്ടുകളഞ്ഞത് ബോധപൂർവ്വംതന്നെ. എന്നാൽ ഈ വിട്ടുകളഞ്ഞ വാക്കുകളിൽ പകുതി ശരിമാത്രമേ ഉള്ളു. ഈഴവർ ഈ ബന്ധം അംഗീകരിക്കുകയും പ്രസ്ഥാവിക്കുകയും അവകാശവാദമായി പ്രകടപ്പിക്കുകയും ചെയ്തിരുന്നു. തീയരുടെ പക്ഷത്താണ് അംഗീകാരക്കുറവ് ആദ്യം വൻ ശക്തമായും പിന്നീട് കാലക്രമേണെ ശക്തികുറഞ്ഞും നിലനിന്നിരുന്നത്.

Madras Presidency ഭരിക്കുന്ന ഇങ്ഗ്ലിഷ് ഭരണം ഔദ്യോഗികമായി പ്രസിദ്ധികരിച്ച MADRAS DISTRICT GAZETTEERSന്റെ ഭാഗമാണ് C.A. Innes എഴുതിയ MALABAR AND ANJENGO. ഈ ഗ്രന്ഥം ഈ എഴുത്തുകാരൻ (ഞാൻ) വായിച്ചിട്ടില്ല. അതിനാൽ തന്നെ ആഴത്തിലുള്ള ഒരു നിരീക്ഷണം ഈ

ഗ്രന്ഥത്തെക്കുറിച്ച് പറയാൻ ആവില്ല. എന്നാൽ ഈ ഗ്രന്ഥം 1908ൽ മെഡ്രാസ് സർക്കാർ പ്രസിദ്ധീകരിച്ച ഗ്രന്ഥമാണ് എന്ന് കാണുന്നു.

വെറുതെയൊന്ന് ഈ ഗ്രന്ഥത്തിലൂടെ ഒന്ന് കണ്ണോടിച്ചു നോക്കിയപ്പോൾ, മനസ്സിലായത് ഈ ഗ്രന്ഥത്തിൽ മലബാറിന്റെ ഉള്ളിന്റെ ഉള്ളിൽ പെട്ട പല സൂക്ഷമായ കാര്യങ്ങളെക്കുറിച്ചും എഴുതിയിട്ടുണ്ട് എന്നുള്ളതാണ. എന്നാൽ വെറുതേയൊന്ന് പേജുകളിലൂടെ തിരഞ്ഞപ്പോൾ (Cntrl F) തീയരുടെ പാരമ്പര്യ ആദ്ധ്യാത്മിക ആചാരങ്ങളിൽ പെട്ട മുത്തപ്പൻ വെള്ളാട്ടം, തിരുവെപ്പന, തിറ, കുന്നത്തൂർപാടി തുടങ്ങിയ കാര്യങ്ങളെക്കുറിച്ച് യാതോരു സൂചനയും കണ്ടില്ല. എന്നാൽ അന്നത്തെ വളരെ വലിയ ഭൂപ്രദേശമായ മലബാർ ജില്ലയിലെ ഒട്ടനവധി ദേശങ്ങളിലെ ഉള്ളിന്റെ ഉള്ളിൽ ചെന്ന് പലതിനെക്കുറിച്ചു നീരിക്ഷിച്ചുകാണുന്നു.

ഇവിടെ ഈ വിധ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ വായനക്കാരന് ലഭിക്കുന്ന വീക്ഷണകോണിനെക്കുറിച്ച് ഒരു കാര്യം പറയാം എന്ന് തോന്നുന്നു. Travancore State Manual എഴുതിയത് തിരുവിതാംകൂർ രാജ്യത്തിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനാണ്. നാഗം അയ്യ. ഇദ്ദേഹത്തിന്റെ എഴുത്തുകൾക്ക് വളരെ അധികം

ആഴമുണ്ടെങ്കിലും, തിരുവിതാംകൂർ രാജകുടുംബത്തിന് കീഴിൽ നിന്നും വീക്ഷിക്കുന്ന ഒരു മനോഭാവം വായനക്കാരനിൽ വന്നുചേരും. വായനക്കാരനും അതേ നിലവാരത്തിൽ നിന്നുകൊണ്ട് കാര്യങ്ങൾ വീക്ഷിക്കുന്നതുപോലെ തോന്നാം.

അതേ സമയം Malabar Manual, Native life in Travanocore, Castes and tribes of Southern India തുടങ്ങിയ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ, വായനക്കാരൻ ദക്ഷിണേഷ്യയിലേ ഏറ്റവും ഉയർന്ന ജാതിക്കാരുടേയും രാജകുടുംബാംഗങ്ങളുടേയും മുകളിൽ നിന്നും എല്ലാറ്റിനേയും വീക്ഷിക്കുന്ന ഒരു മാനസികാവസ്ഥവന്നുചേരും. ഇതിന് ഏറ്റവും പോസിറ്റിവായുള്ള സൗകര്യം നൽകുന്നത് ഇവ എഴുതിയിട്ടുള്ളത് ഇങ്ഗ്ളിഷ് ഭരണത്തിലെ ഉദ്യോഗസ്ഥരാണ് എന്നതും, ഇങ്ഗ്ളിഷ് ഭാഷയിലെ ഉച്ചനീചത്വമില്ലാത്ത വാക്ക് കോഡുകളും ആണ്. അല്ലാതെ പ്രദേശിക ഭാഷയിൽ ഈ വിധമുള്ള ഒരു ഭാവം മനസ്സിൽതിരുകിച്ചേർത്താൽ, ഒരു ധിക്കാരപരമായുള്ളതും ആജ്ഞാനിഷേധപരമായുള്ളതുമായ ഭാവമായിക്കും മനസ്സിൽ കടന്നുകയറുക.

MALABAR AND ANJENGO വായിക്കാൻ താൽപ്പര്യം തോന്നുന്നുണ്ട്. എന്നാൽ യാതോരു സമയവും ഇല്ലാ എന്നുള്ളതാണ് ഈ എഴുത്തുകാരന്റെ ഇന്നത്തെ അവസ്ഥ. ഈ ഗ്രന്ഥത്തെ വായിക്കാതെ ഈ ഗ്രന്ഥത്തെക്കുറിച്ച് അഭിപ്രായം പ്രകടിപ്പിക്കുന്നതിൽ തെല്ലൊരു അനൗചിത്യമുണ്ട് എന്ന് തോന്നുന്നു. എന്നിരുന്നാലും, പെട്ടെന്ന മനസ്സിൽ കയറിയ നിരീക്ഷണം പറയാം.

ഈ വിധ ഗ്രന്ഥങ്ങൾ ഇങ്ഗ്ളിഷ് ഭരണത്തിലെ ബ്യട്ടിഷ് വംശജരായ ഉദ്യോഗസ്ഥരാണ് എഴുതിയിട്ടുള്ളതായി ഔപചാരികമായി രേഖപ്പെടുത്തിയിട്ടുള്ളത് എങ്കിലും, മലബാറിൽ അന്നുണ്ടായിരുന്ന അനവധി താലൂക്കുകളിലും ഗ്രാമങ്ങളിലും കുഗ്രാമങ്ങളിലും അധികാരി കുടുംബങ്ങളിലും കീഴ് ജാതിക്കാരിലും മറ്റും ഉള്ള അനവധി വിവരങ്ങൾ ഈ ഉദ്യോഗസ്ഥർ നേരിട്ട് കണ്ട് പഠനം നടത്തി എഴുതിയിട്ടുള്ളതാണ് എന്ന് തോന്നുന്നില്ല. കാരണം, അത് സാധ്യമായ കാര്യമാവാൻ സാധ്യത കുറവാണ്. മിക്ക സ്ഥലങ്ങളിലേക്കും കൃത്യമായതും യാത്രാ യോഗ്യവുമായ നിരത്തുകൾ തന്നെയില്ല. മറ്റ് യാതോരു ആധുനിക സാങ്കേതിക വിദ്യകളും ഉപകരണങ്ങളും നിലവിൽ ഇല്ല. പലദിക്കിലും യാത്ര ചെയ്യുന്നത് കാളവണ്ടികളിലും തുഴഞ്ഞും മുളകുത്തിയും നീക്കുന്ന തോണികളിൽ ആണ്.

ചിലദിക്കിൽ കുതിരപ്പുറത്തും കുതിരവണ്ടികളിലും പോകാം. പല ദിക്കുകളിലും താമസവും സുരക്ഷയും പ്രശ്നം തന്നെയായിരുന്നു.

ഇതിനാൽ തന്നെ മനസ്സിലാക്കാൻ പറ്റുന്ന കാര്യം, ഈ വിധ എഴുത്തുകളിൽ വളരെ അധികം എഴുത്തുകളും മറ്റ് ഉള്ളടക്കങ്ങളും അഭിപ്രായങ്ങളും വിവരങ്ങളും ഗ്രന്ഥ കർത്താവിന്റെ വ്യക്തമായ അനുവാദമോ നിർദ്ദേശമോ അനുമതിയോ പരിശോധനയോ ഇല്ലാതെ പല പ്രാദേശിക എഴുത്തുകാരും ചേർത്തിട്ടുണ്ടാവും എന്നതാണ്. ഈ വിധ കാര്യങ്ങളിൽ ഉയർന്ന ജാതിക്കാരും വൻ കുടുംബക്കാരിൽ പെട്ടവരും കാര്യമായി പങ്കെടുത്തിട്ടുണ്ട് എന്നാണ് തോന്നുന്നത്.

ഇവിടെ ഇത്രമാത്രം എഴുതിയത് Social History of India എന്ന ഗ്രന്ഥത്തിന്റെ കർത്താവ് ശക്തമായി അവകാശപ്പെടുന്ന, തീയർ എന്നുള്ളത് ഈഴവർ ആണ് എന്ന വാദത്തിൽ യാതോരു ശരിയും ഇല്ലാ എന്ന് പ്രസ്താവിക്കാനായിമാത്രമാണ്. Palghatൽ ഈഴവർ ജീവിക്കുന്നുണ്ട് എന്നും അവർ തീയരിൽ നിന്നും വ്യത്യസ്തരാണ് എന്നുമുള്ള സൂചന 1887ൽ പ്രസിദ്ധീകരിച്ച Malabar Manualൽ കണ്ടതായി ഓർക്കുന്നു.

MALABAR AND ANJENGO 1908 ആണ് പ്രസിദ്ധീകരിച്ചത് എന്ന് ഓർക്കുക. വെറും 30 വർഷത്തിനുള്ളിൽ കാഴ്ചപ്പാടുകളിൽ വൻ മാറ്റം തന്നെ സംഭവിച്ചിരിക്കാം.

ഈഴവർക്ക് വൻ സാമൂഹിക സംഘടനയും ശ്രീ നാരായണ ഗുരുവും ഡോ. പൽപ്പുവും കുമാരനാശാനും അനവധി ബ്രാഹ്മണ ദൈവ ക്ഷേത്രങ്ങളും മറ്റുമൊക്കെയുണ്ടെങ്കിലും എന്തോ ഒരു മാനസിക ന്യൂനതയുണ്ടായിരുന്നു എന്ന് വ്യക്തം. അല്ലാതെ ഈ വിധം തങ്ങളോട് ബന്ധപ്പെടാൻ ഇഷ്ടമില്ലാത്ത ഒരു ജനതയോടു അടുപ്പം അവകാശപ്പെടില്ലതന്നെ.

ഇന്ന് ഇങ്ഗ്ളണ്ട് (England) തങ്ങളുടെ ഭാഗം തന്നെയാണ് എന്ന് ഭൂഖണ്ഡ യൂറോപ്യന്മാർ അവകാശപ്പെടുന്നത് പോലയാണ് കാര്യങ്ങൾ. ഇങ്ഗ്ളിഷുകാർ ഇത് അംഗീകരിച്ചുകൊടുക്കാൻ തയ്യാറല്ല. എന്നാലും ഭൂഖണ്ഡ യൂറോപ്യന്മാർ വിട്ടുകൊടുക്കാനുള്ള ഭാവത്തിലല്ല.

എന്നാൽ മുകളിലെ കാര്യം പൂർണ്ണമായും തീയരുടെ കാര്യത്തിൽ ഉപമിക്കാൻ പറ്റില്ലതന്നെ. കാരണം, ഇങ്ഗ്ളിഷുകാരോട് തത്തുല്യമായ ഒരു മാനസിക വ്യക്തിത്വ പ്രഭാവം പാരമ്പര്യമായി നിലനിർത്തിയവർ അല്ല തീയർ.

MALABAR AND ANJENGOൽ ഇങ്ങിനെ ഒരു വാചകം കാണുകയുണ്ടായി :

The Tiyans consider themselves superior to the Izhuvans, and will not eat rice cooked by them ; there are considerable differences between the dress and customs of the two communities, .... .

തർജ്ജമ : തങ്ങൾ ഈഴവരേക്കാൾ ഉയർന്നവർ (superior) ആണ് എന്ന് തീയർ കരുതുന്നു. ഈഴവർ പാചകം ചെയ്ത ചോറ് അവർ കഴിക്കില്ല. രണ്ടുകൂട്ടരും തമ്മിൽ വസ്ത്രവിധാനത്തിന്റെ കാര്യത്തിലും ആചാരങ്ങളിലും വളരെ അധികം വ്യത്യാസങ്ങൾ ഉണ്ട്. തർജ്ജമയുടെ അന്ത്യം.

1800കളുടെ തുടക്കത്തിൽ തന്നെ ഈഴവർ മലബാറിലേക്ക് കടുന്നു തുടങ്ങിയിട്ടുണ്ടാവാം. കാരണം, ഈഴവർക്ക് തിരുവിതാംകൂർ രാജ്യത്തിൽ ചെറുതായി സാമൂഹിക കാൽച്ചങ്ങലകൾ അഴിഞ്ഞു തുടങ്ങിയത് London Missionary Society പോലുള്ള പ്രസ്ഥാനങ്ങൾ അവിടെ വന്നതോടുകൂടിയാണ് എന്ന് തോന്നുന്നു.

ഈഴവർക്ക് എന്തായിരുന്ന അനുഭവപ്പെട്ട മാനസിക ന്യൂനത എന്നതും, തീയരിൽ അവരെ ആകർഷിച്ച മാനസിക ഉച്ചത്വവും

ശ്രേഷ്ഠമ്മന്യതയും എന്താണ് എന്നും വ്യക്തമായി നോക്കേണ്ടിയിരിക്കുന്നു. കാരണം ഈ വിധം ഒരു അപകർഷതയില്ലായെങ്കിൽ, അവർ തീയരോട് പോടാ എന്ന് പറഞ്ഞേനെ.

## 72. തീയരെ തിരുവിതാകൂറിലെ ഈഴവ മെമ്മോറിയലിൽ ചേർത്തെഴുതിയതിനെക്കുറിച്ച്

ബ്രഹ്മാണ്ഡത്തെ പിടിച്ച് കുലുക്കാൻ മാത്രം ശക്തി മന്ത്രങ്ങൾക്ക് ഉണ്ടോ എന്ന് അറിയില്ല. എന്നാൽ ഈ വിധ നിഗൂഢ നൈപുണ്യങ്ങളിൽ പരിശീലനം ലഭിച്ച ആളാവാം ശ്രീ നാരായണ ഗുരുവെന്ന് ധരിക്കാം. കാരണം, ആ വിധമുള്ള വിജ്ഞാന വിഷയങ്ങളിൽ പഠനം നടത്തിയിട്ടുണ്ട് എന്ന രീതിയിൽ തന്നെയാണ് എഴുതിക്കാണപ്പെടുന്നത്. മാറാ രോഗങ്ങൾ വരെ ഇദ്ദേഹത്തിന് മാറ്റാൻ കഴിവുണ്ടായിരുന്നു എന്ന് എഴുതിക്കാണുന്നു. പോരാത്തതിന്, മരണം സമാധിയായിരുന്നു എന്നും എഴുതിക്കാണുന്നു.

എന്താണ് സമാധിയെന്ന് വ്യക്തമായി അറിയില്ല.

ഇതുമായിയുള്ള യാതോരു കാര്യത്തിനേയും ചർച്ചക്കെടുക്കുന്നില്ല. എന്നാൽ ഇത്രമാത്രം വൻ മാനസിക ഔന്നിത്യം ഉള്ള നേതാവ് ഉള്ളപ്പോൾ എന്തിനാണ് ബ്യട്ടിഷ്-ഇന്ത്യയിൽ കയറാനും അവിടുള്ള തീയരെ തങ്ങളുടെ സാമൂഹിക നിർവ്വചനത്തിൽ പെടുത്താനുമായി ഈഴവർ മിനക്കെട്ടത് എന്നതാണ് മനസ്സിൽ കയറുന്ന ആലോചന.

ഡോ. പൽപ്പുവിനെക്കുറിച്ച് വിക്കീപീഡിയിൽ വായിച്ചപ്പോൾ, ആൾ ഒരു മഹാ വ്യക്തിയും സാമൂഹിക പ്രവർത്തകനും, ശാസ്ത്രജ്ഞനും പകർച്ചവ്യാധികൾക്ക് എതിരായി പോരാടിയ വ്യക്തിയും ഇങ്ഗ്ളണ്ടിലെ റാണിയുടെ ശ്രദ്ധവരെ ലഭിച്ച ആളാണെന്നും മറ്റും കാണുന്നു. കുറച്ചുകാലം ഇങ്ഗ്ളണ്ടിൽ പഠിച്ചിരുന്നു.

ഡോ. പൽപ്പുവിന്റെ കാര്യവും ഗാന്ധിയുടേയും നെഹ്റുവിന്റേയും കാര്യംപോലെതന്നെ. എന്നാൽ ചില ഗൗരവമായ വ്യത്യാസങ്ങൾ ഉണ്ട് താനും.

ചിത്രങ്ങൾ നോക്കി ആളുടെ ശാരീരിക വ്യക്തിത്വം നിർണ്ണയിക്കുന്നതിൽ കൃത്യത ഉണ്ടാവില്ലതന്നെ. എന്നാൽ പൽപ്പുവിന്റെ ചിത്രത്തിൽനിന്നും അതിൽ കാണുന്ന മുഖഭാവത്തിൽ നിന്നും Tellicherryയിൽ ഇങ്ഗ്ളിഷ് സംവിധാനങ്ങളുടെ സ്വാധീനം ലഭിച്ച വ്യക്തികളിൽ കാണപ്പെട്ടിരുന്ന ഔന്നിത്യഭാവം കാണുന്നില്ലാ എന്നാണ് പറയാൻ തോന്നുന്നത്. എന്നാൽ വേഷത്തിൽ കാണുന്നത് വാക്ക് കോഡുകളിൽ ബ്രാഹ്മണത്വം സ്വരൂപിക്കാനുള്ള ശ്രമം തന്നെയാണ്. തലയിൽ കെട്ടുകാണുന്നുണ്ട്. സാമൂഹിക പദവിയാണ് പ്രദർശിപ്പിക്കാൻ ശ്രമിക്കുന്നത്.

Go to Main contents

ഇതിൽ എന്തിരിക്കുന്നു എന്ന് ചോദിക്കാനാവും. എന്നാൽ ഇതിനുള്ള ഉത്തരത്തിൽ നിന്നും തന്നെ തിരുവിതാംകൂറിൽ വൻ ആദ്ധ്യാത്മിക ഗുരുവിന്റെ അനുയായി ആയിട്ടും ഇങ്ഗ്ളിഷ് ഭാഷയുടെ സ്വാധീനം Tellicherryയിൽ തീയർക്ക് നൽകിയ ഗുണമേന്മ ലഭിക്കാൻ ആയില്ല എന്നതാണ് പ്രസ്താവ്യമായ കാര്യം.

ശ്രീ നാരായണ ഗുരുവിന്റെ ശിഷ്യത്വം ഫ്യൂഡൽ ഭാഷയിലെ നീ, നിന്റെ, അവൻ, അവന്റെ, എടാ, എന്താടാ തുടങ്ങിയ അതി ഗംഭീര സ്നേഹവാത്സല്യപ്രകടന വാക്കുകളുടെ പ്രഹരത്തിൽ നിന്നും പൽപ്പുവിനേയും മറ്റു ഈഴവരേയും മോചിതരാക്കിയില്ല എന്നുവേണം മനസ്സിലാക്കാൻ.

പൽപ്പുവിനെക്കുറിച്ച് പറയുമ്പോഴും, വൻ കുടുംബക്കാരനാണ് എന്നും, അച്ഛനും അമ്മയ്ക്കും വൻ വ്യക്തി നാമങ്ങളാണ് ഉണ്ടായിരുന്നത് എന്നുമൊക്കെക്കാണുന്നു. ഈ മൂന്നു കാര്യങ്ങളും യഥാർത്ഥത്തിൽ തിരുവിതാംകൂറിലെ സാധാരണ ഈഴവരുടെ വ്യക്തിത്വവുമായി ബന്ധപ്പെട്ടകാര്യമല്ല എന്നു തോന്നുന്നു. എന്നാൽ, ഇന്ന് വ്യക്തിയേയും ആ ആളുടെ കുടുംബ ബന്ധങ്ങളേയും വാനോളം പുകഴ്ത്തിത്തന്നെ

പരിചയപ്പെടുത്തേണ്ടത് ഫ്യൂഡൽ ഭാഷാ കോഡുകളിലെ ഒരു ആവശ്യംതന്നെയാണ്.

QUOTE from Wikipedia: ഡോ. പത്മനാഭൻ പൽപു എന്ന ഡോ. പൽപു 1863 നവംബർ 2-നു കേരളത്തിലെ തിരുവനന്തപുരം ജില്ലയിൽ (പഴയ തിരുവിതാംകൂർ) പേട്ടയിൽ. സ്ഥിതിചെയ്യുന്ന നെടുങ്ങോട് എന്ന പേരുകേട്ട ഈഴവ കുടുംബത്തിൽ ജനിച്ചു. അച്ഛൻ ഭഗവതീ പത്മനാഭൻ ..........................അമ്മ അയിക്കരവിളാകം തോപ്പിൽ വീട്ടിൽ മാതപ്പെരുമാൾ.... .

ഇന്ത്യൻ സിനമാ സുപ്പർ താരങ്ങൾ തനി ധരിദ്രവാസിയായി അഭിനയിക്കുമ്പോഴും, വൻ വിലപിടിപ്പുള്ള വസ്ത്രങ്ങളിൽ ചെറിയ തോതിലുള്ള അഴുക്കും കീറലും ചേർത്താണ് അഭിനയിക്കുക. അങ്ങിനെയല്ലാതെ, പട്ടിണികിടന്നും ഭാഷാകോഡുകളുടെ അടിയിൽപ്പെട്ടും കുറുച്ചുനാൾ ശരീരം ശരിക്കും ശോഷിപ്പിച്ചും, വില കുറഞ്ഞ നിലവാരം കുറഞ്ഞ വസ്ത്രങ്ങൾ ധരിച്ചും തനി ദരിദ്രവാസി ആയിത്തന്നെ അഭിനയിച്ചാൽ, ഭാഷാ കോഡുകളിൽ സുപ്പർ താരത്തിന്റെ ഇമെജിന് വൻ പോറൽ ഏൽക്കാം.

ഇതൊക്കെ മനസ്സിലാക്കിത്തന്നെവേണം കീഴ് ജാതിക്കാരനായ വൻ സാമൂഹിക പരിഷ്ക്കർത്താവിനേയും പരിചയപ്പെടുത്തേണ്ടത്.

പൽപ്പു പഠനത്തിനായി മെഡ്രാസ് പ്രസിഡൻസിയിൽ ആണ് ജീവിച്ചത്. മെഡ്രാസ് പ്രസിഡൻസി മറ്റൊരു രാജ്യമാണ് എന്ന ബോധം ഈ വിധ ആളുകളുടെ ചരിത്രങ്ങൾ എഴുതുന്നവർക്ക് ഇല്ലാ എന്നാണ് തോന്നുന്നത്. പൽപ്പുവിന് ലഭിച്ച എല്ലാ വിധ ഗുണമേന്മയുള്ള സാമൂഹിക അനുഭവങ്ങളും ഇങ്ഗ്ളിഷ് ആളുകളിൽ നിന്നുമാണ് ലഭിച്ചത് എന്നത് വിക്കീപീഡിയ ശ്രദ്ധിച്ചു വായിച്ചാൽ മനസ്സിലാക്കാവുന്നതാണ്. എന്നാൽ ഈ കാര്യം എവിടേയും എടുത്ത് പറയുന്നില്ലതന്നെ.

ഈ പൽപ്പുവിനെക്കുറിച്ച് ഈ എഴുത്തിൽ സൂചിപ്പിക്കേണ്ടിവന്ന കാര്യം കഴിഞ്ഞ രണ്ട് അദ്ധ്യായങ്ങളിൽ Social History of India എന്ന ഗ്രന്ഥത്തിന്റെ എഴുത്തുകാരൻ തീയർ രണ്ടുകൂട്ടരും ഈഴവരാണ് എന്ന് എല്ലായിടത്തും എഴുത്തിച്ചേർത്തതുപോലുള്ള ഒരു കാര്യം ഈ ആളും ചെയ്യതായി കണ്ടതിനെ പരാമർശിക്കാനാണ്.

പൽപ്പു ഡോക്ടർ ആണ് എന്ന് പറയുമ്പോൾ, ഇന്നുള്ള MBBS അല്ല എന്ന് പ്രത്യേകം പറയേണ്ടിയരിക്കുന്നു. ഇതുമായി ബന്ധപ്പെട്ട്പലതും പറയാനുണ്ടെങ്കിലും അവയിലേക്ക് ഇപ്പോൾ പോകുന്നില്ല.

പൽപ്പു മെഡ്രാസ് പ്രസിഡൻസി സർക്കാരിന് കീഴിൽ തൊഴിൽ ചെയ്ത അവസരത്തിൽ, മലബാറിലെ തീയരിലെ ഉദ്ദ്യോഗസ്ഥരുമായും മറ്റ് സാമൂഹിക ഉന്നതങ്ങളിൽ പെട്ടവരുമായി ബന്ധപ്പെട്ടിരുന്നു എന്ന് വ്യക്തമാണ്. ഈ കാര്യത്താൽ ഈ ആൾക്കും താനും തീയ്യനാണ് എന്നും, ഈഴവൻ എന്ന മേൽവിലാസം ഒരു കുറച്ചിലാണ് എന്നും തോന്നിക്കാണും എന്നത് ഏതാണ്ട് തീർച്ചയാണ്.

ഇങ്ഗ്ളണ്ടിൽ പോയി കുറച്ചുകാലം തങ്ങിയ ഈ ഉപദ്വീപിലെ, എന്നാൽ, ബ്രിട്ടിഷ്-ഇന്ത്യക്ക് പുറത്തുള്ള രാജ്യങ്ങളിൽ നിന്നുമുള്ള, മിക്ക ആളുകളിലും അന്ന് കണ്ട ഒരു പെരുമാറ്റ പ്രതിഭാസമാണ്, തിരിച്ച് ഉപദ്വീപിലേക്ക് വന്നാൽ, സ്വന്തം രാജ്യം വിട്ട് നേരെ ബ്രിട്ടിഷ്-ഇന്ത്യയിലേക്ക് കടക്കുകയും അവടെ നിന്നും ബ്രിട്ടിഷ്-ഇന്ത്യയെ കൈവശപ്പെടുത്തനായി വൻ കപട വിപ്ളവ കൊടിയും മൈതാന പ്രസംഗങ്ങളും മറ്റും നടത്തുക എന്നത്. ഗാന്ധിയും നെഹ്റുവും മറ്റും

ഈ പാതയിൽ നിൽക്കുന്നവരാണ്. ബ്രിട്ടിഷ്-ഇന്ത്യയിലേക്ക് കടന്ന് അവിടം പിടിച്ചെടുക്കുക.

പൽപ്പുവും ഈ വിധം പോലൊക്കെ ചിലതൊക്കെ ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ അത് ബ്രിട്ടിഷ്-മലബാറിൽ തീയരുടെ ഇടയിൽ തികച്ചും അനാവശ്യമായ ഒരു സാമൂഹിക പരിവർത്തനം എന്ന രീതിയിൽ ഒത്തുക്കേണ്ടിവന്നു. കാരണം ഗാന്ധിയും നെഹ്റുവും സാമ്പത്തിക ശേഷിയുള്ളവരും ഉയർന്ന ജാതിക്കാരും ആണ്. പൽപ്പു കീഴ് ജാതിക്കാൻ ആണ്. ധനവാൻ അല്ലതന്നേയും. എന്നാൽ താനും തീയൻ ആണ് എന്ന കണ്ടെത്തൽ തന്നെ വൻ മാനസിക ഉന്മേഷം നൽകിയിരിക്കാം.

പൽപ്പുവും കൂട്ടരും തിരുവിതാംകൂർ രാജ്യത്തിലെ കുറേ ഈഴവരുടെ ഒപ്പുകൾ ശേഖരിച്ച്, തങ്ങൾക്ക് ഉയർന്ന സർക്കാർ തൊഴിലിൽ ചേരാൻ അനുവാദം നൽക്കണം എന്ന ഒരു ഹരജി രാജാവിന് സമർപ്പിച്ചിരുന്നു. ആ ഹരജിയുടെ പേര് Ezhava Memorial എന്നാണ് എന്ന് തോന്നുന്നു. ഇത് എഴുതിയത് പൽപ്പുവാണ് എന്ന് തോന്നുന്നു. ഈ ഹരജി ഈ എഴുത്തുകാരൻ (ഞാൻ) കണ്ടിട്ടില്ല. എന്നാൽ അതിൽ നിന്നും ഉദ്ദരിച്ച ചില വാക്യങ്ങൾ കാണുകയുണ്ടായി.

Go to Main contents

QUOTE: ''When the two most numerous classes in the Stale, viz., the Nairs and the Tiyas, have learnt to recognise the claims of each other and asked for a due share in the service of the State, Government have pointed out the former as being opposed to the interests of the latter." END OF QUOTE.

QUOTE: He (Palpu) exploded the myth of Nair opposition and asserted that the memorial of 1891 'showed unmistakably that the other classes were in sympathy with the Tiyas" END OF QUOTE.

രണ്ടാമത്തെ ഉദ്ദരണി, ആദ്യത്തേതിനെ പരാമർശിക്കുന്ന വാക്യങ്ങൾ ആണ്. അവ രണ്ടും THE HISTORY OF FREEDOM MOVEMENT IN KERALA എന്ന കേരള സർക്കാർ പ്രസിദ്ധീകരണത്തിൽ കണ്ടതാണ്. ഈ പുസ്തകത്തിന്റെ പേര് തന്നെ ശുദ്ധ നുണയോ, അതുമല്ലെങ്കിൽ തെറ്റായ ചരിത്രവിവരം പകർത്തുന്നതോ ആണ്. തിരുവിതാംകൂർ സ്വാതന്ത്ര്യരാജ്യം തന്നെയായിരുന്നു. 1947ൽ ആ രാജ്യത്തിന് സ്വാതന്ത്ര അവസ്ഥ നഷ്ടപ്പെടുകയാണ് ചെയ്തത്.

ഈ മുകളിൽ നൽകിയ രണ്ട് ഉദ്ദരണികളിലും ഈഴവർ എന്ന വാക്കിന് പകരം Tiya (തീയ) എന്നാണ് എഴുതിക്കാണുന്നത്. ഇത് ഒരു വൻ

തിരിമറിയാണ് എന്നു തോന്നുന്നു. തിരുവിതാംകൂറിൽ ഈഴവരുടെ കാര്യം പറയുന്ന എഴുത്തിൽ ഈഴവർക്ക് മലബാറിലെ തീയരുടെ മേൽവിലാസം ആണ് നൽകിക്കാണുന്നത്. വെറും നിസ്സാരം എന്നു തോന്നാവുന്ന ഒരു തിരിമറിയിലൂടെ ഒരു ജനക്കൂട്ടത്തിന്റെ മേൽവിലാസവും പാരമ്പര്യവും പൈതൃകവും മറ്റൊരു ജനക്കൂട്ടത്തിന്റേതുമായി കുഴച്ചിടുന്നു.

യഥാർത്ഥത്തിൽ, ശ്രീ നാരായണ ഗുരുവിനും പൽപ്പുവിനും കുമാരനാശാനും, മറ്റ് സ്വമികൾക്കും മറ്റും കീഴ്ജനത്തിനെ ഉന്നമനപ്പെടുത്താൻ ഏറ്റവും എളുപ്പമായ മാർഗ്ഗം അവരെ ഇങ്ഗ്ളിഷ് പഠിപ്പിക്കക എന്നതാണ്. മാത്രവുമല്ല, നീ, അവൻ, അവൾ തുടങ്ങിയ വാക്കുകൾ ഈ വിധ അടിമപ്പെട്ടുകിടക്കുന്നവരുടെ മേൽ ഉപയോഗിക്കാതിരിക്കുക. അവർക്ക് മേദക്ഷയവും ശാരീരികവും മാനസികവും മറ്റുമായ ദ്രവിക്കലും നൽകുന്ന വാക്ക് കോഡുകൾ അവരുടെ വ്യക്തിത്വത്തിൽ നിന്നും അപ്രത്യക്ഷമായാൽതന്നെ വ്യക്തിയിൽ വൻ മാറ്റം വന്നുകാണും.

പൽപ്പുവിന് ഇങ്ഗ്ളിഷ് അറിയാം എന്ന് വ്യക്തം തന്നെ. എന്നാൽ ഈ ആൾ, സാമൂഹികമായി കീഴിൽ പെട്ടവരോട് ഇങ്ഗ്ളിഷ് പഠിക്കാൻ

ആഹ്വാനം ചെയ്തതായോ, അതുമല്ലെങ്കിൽ അവരുടെ മേൽ കീഴ്പ്പെടുത്തുന്ന വാക്ക് കോഡുകൾ ഉപയോഗിക്കാതിരുന്നതായോ ആയി എവിടെയങ്കിലും രേഖപ്പെടുത്തിയിട്ടുണ്ടോ എന്ന് അറിയില്ല.

തിരുവിതാംകൂർ ഭരണം ഈഴവർക്ക് ഉയർന്ന സർക്കാർ തൊഴിലുകൾ നൽക്കാൻ തയ്യാറായില്ലതന്നെ. അതിന് സർക്കാർ കണ്ട് ന്യായീകരണം, ഈഴവർക്ക് അതിനായുള്ള മാനസിക ഉന്നമനം ഇല്ലാ എന്നതാണ്. മലബാറിൽ ഇങ്ഗ്ളിഷ് ഭരണം തീയർക്ക് നൽകിയത്, വെറുതെയങ്ങ് നിലവാരം കുറഞ്ഞവർക്ക് കയറിക്കൂടി ഭരണയന്ത്രത്തെ കലക്കിമറിച്ച് നാറ്റിക്കാനുള്ള സൗകര്യം ആയിരുന്നില്ലതന്നെ. മറിച്ച്, ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തിന്റെ ഔന്നിത്യങ്ങൾ നല്ലവണ്ണം പരിചയിച്ചറിഞ്ഞ ഒരു കൂട്ടം ആളുകളെ തീയരിലും മറ്റും ആദ്യം സൃഷ്ടിച്ചതിന് ശേഷമാണ് അവർക്ക് സർക്കാർ സേവത്തിലെ ഉയരങ്ങളിലേക്ക് വാതിൽ തുറന്നുകൊടുത്തത്.

ആശയവിനിമയത്തിൽ സാമൂഹിക സമത്വം (eglitarianism) എന്നത് ഇങ്ഗ്ളിഷിന്റെ നൈസർഗ്ഗികമായ ഒരു സവിശേഷതതന്നെയാണ്. ഇത് മനസ്സിൽ ആവഹിച്ചെടുത്തിട്ടില്ലാത്ത

ആൾക്ക് ഭരണയന്ത്രത്തിലെ അധികാരങ്ങൾ നൽകിയാൽ, ഇന്നത്തെ മലയാളം സംസാരിക്കുന്ന് ഉദ്യോഗസ്ഥരുടെ അഹംഭാവവും താന്തോന്നിത്തരവും കുരുട്ടുബുദ്ധിയും ആണ് ആ ആൾ പ്രകടിപ്പിക്കുക.

മാത്രവുമല്ല, മലബാറിൽ ബ്രാഹ്മണരും അവരുടെ കൈയ്യാളുകളായ നായർമാരും അടുങ്ങുന്ന ഭരണയന്ത്രം നിശ്ചലവും നിർവ്വീര്യവും ആയിരുന്നു. എന്നാൽ, തിരുവിതാംകൂറിൽ ആ യന്ത്രം തന്നെയാണ് ഭരണം നടത്തിയിരുന്നത്. മലബാറിൽ ബ്രാഹ്മണരുടെ പാരമ്പര്യ സ്ഥാനങ്ങളിൽ ഇങ്ഗ്ളിഷുകാരാണ് വന്നത്. ബ്രാഹ്മണർ ഫ്യൂഡൽ ഭാഷക്കാരും ഇങ്ഗ്ളിഷുകാർ പരന്ന വാക്ക് കോഡുകളുകൾ ഉള്ള ഭാഷക്കാരും ആയിരുന്നു. രണ്ടിനേയും ഒരേ നിലവാരത്തിൽ കാണാൻ പറ്റില്ലതന്നെ.

ശ്രീ നാരായണ പ്രസ്ഥാനം അനവധി കോളജുകളും സ്കൂളകുളും തുടങ്ങുകയും അവ നടത്തിപ്പോരുകയും ചെയ്യുന്നു. എന്നാൽ, അവിടെ പഠിപ്പിക്കുന്ന കാര്യങ്ങളും നിലവരങ്ങളും Tellicherryയിലും മറ്റും ഇങ്ഗ്ളിഷ് ഭരണം വിദ്യാർത്ഥികൾക്ക് നൽകിയിരുന്ന വിദ്യാഭ്യാസവും മാനസിക നിലവരവുമായി താരതമ്യം ചെയ്യാനേ ആവില്ലതന്നെ.

CPS 1930കളിൽ Tellicherryയിലെ സ്കൂളുകളിൽനിന്നും പിന്നീട് Brennen Collegeൽ നിന്നും പഠിച്ചതും, വായിച്ചതുമായ പുസ്തകങ്ങൾ ഈ എഴുത്തുകാരൻ ചെറുപ്പകാലങ്ങളിൽ വീട്ടിൽ നിന്നും കാണുകയും വായിക്കുകുയും ചെയ്തിരുന്നു. ഇങ്ഗ്ളിഷ് ക്ളാസിക്കൽ എഴുത്തുകാരായ അനവധി പേരുടെ ഗ്രന്ഥങ്ങൾ. ഉദാ: Charles Dicken, Sir Walter Scott, William Thackeray തുടങ്ങി അനവധിപ്പേർ. CPS ബിരുദം എടുത്തത് Economicൽ ആയിരുന്നു. ഈ അക്കാഡമിക്ക് വിഷയും മിക്കവാറും പലവിധ വിഡ്ഢിത്തങ്ങളും മറ്റുമാകാം. എന്നിരുന്നാലും, പഠിച്ചത് ഇങ്ഗ്ളിഷിലാണ്. ഈ വിധ പഠനം കഴിഞ്ഞു വരുന്ന വ്യക്തിക്ക് പാരമ്പര്യ ഇങ്ഗ്ളണ്ടിലേയും ഇങ്ഗ്ളിഷ് ഭാഷയിലേയും ഭാവങ്ങൾ മനസ്സിൽ സ്വമേധയാ കയറിയിരിക്കും.

എന്നാൽ ഈ എഴുത്തുകാരൻ (ഞാൻ) ഏതാണ്ട് 1970 മുതൽ 1985 കാലം വരെ തിരുവിതാംകൂറിൽ ജീവിക്കുന്ന അവസരത്തിൽ ശ്രീ നാരായണ പ്രസ്ഥാനക്കാരുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പഠിക്കുന്നവരേയും പഠിച്ചിറങ്ങിയവരേയും വളരെ അടുത്ത് നിന്നു കാണാനും പരിചയപ്പെടാനും അവസരം ലഭിച്ചിരുന്നു. പൊതുവായി പറയുകയാണെങ്കിൽ ഈ കൂട്ടർക്ക് CPSന് ഇങ്ഗ്ളിഷ് ഭരണത്തിന്റെ വിദ്യാഭ്യാസത്തിൽ

നിന്നും ലഭിച്ച ഇങ്ഗ്ളിഷ് പ്രാവീണ്യത്തിന്റേയോ പാഠപുസ്തകങ്ങളുടേയോ ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിന്റേയോ ചെറിയ ഒരു അംശം പോലും കേട്ടറിവു പോലും ലഭിച്ചിരുന്നില്ല. ഈ വിധം ഉള്ളവരെയാണ് ഉദ്യോഗസ്ഥപ്രസ്ഥാനത്തെ ഏൽപ്പിക്കാൻ ഈഴവ പ്രസ്ഥാനം ആവശ്യപ്പെട്ടത്. അതിന് അവർ തങ്ങളുടെ മേൽവിലാസം, മലബാറിലെ തീയരിൽഉള്ള വൻ ഇങ്ഗ്ളിഷ് നൈപുണ്യങ്ങൾ നേടിയതും ആ കാരണത്താൽ ബ്യട്ടിഷ്-ഇന്ത്യൻ ഭരണയന്ത്രത്തിൽ ജോലിനേടിയവരുടേതുമായി കൂട്ടിക്കുഴയക്കുന്നു.

നല്ല ഇങ്ഗ്ളിഷ് നിലവാരമുള്ള ഈ ഉപദ്വിലെ പല വ്യക്തികളും അവരുടെ വളരെ കീഴിൽ തൊഴിൽ ചെയ്യുന്നവരോട് ഇങ്ഗ്ളിഷിൽ സംസാരിക്കാൻ തയ്യാറാകില്ല. കാരണം, അത് ആ കീഴ് ജനത്തിൽ അസാധാരണ രീതിയിൽ ഉള്ള മാനസിക വളർച്ച നൽകും. അത് ഫ്യൂഡൽ ഭാഷകളിൽ വൻ ആപത്ത് ആണ് എന്ന് ഏത് വൻ സാമൂഹിക പരിഷ്ക്കർത്താവിനും അറിവുള്ള കാര്യമാണ്. ജനം അങ്ങ് മാനസികമായി വളർന്നാൽ പിന്നെ സാമൂഹിക പരിഷ്ക്കർത്താവും മറ്റും അനാവശ്യമായി മാറും.

Aurobindo Ghoseനെക്കുറിച്ചുള്ള Wikipedia ലേഖനത്തിൽ ഈവിധം ഒരു വാക്യംകാണുന്നുണ്ട്

Go to Main contents

QUOTE: Young Aurobindo was brought up speaking English but used Hindustani to communicate with servants. END OF QUOTE.

തർജ്ജമ : ചെറുപ്പക്കാരനായ അരബിന്ദോവിനെ ഇങ്ഗ്ളിഷ് സംസാരിച്ചു കൊണ്ടാണ് വളർത്തിയത്. എന്നാൽ വീട്ടുവേലക്കാരോട് ഈ ആൾ ഹിന്ദുസ്ഥാനിയിൽ ആണ് സംസാരിക്കുക. തർജ്ജമയുടെ അന്ത്യം

വൻ സാമൂഹിക പരിഷ്ക്കർത്താവിന് ഈ വിധമുള്ള ഒരു പാരമ്പര്യ-ഭാഷാ സ്നേഹം കാണുന്നു. ഈ വിധമാണ് ഈ ഉപദ്വീപിൽ പൊതുവേ കാണപ്പെടുന്ന സാമൂഹിക പരിഷ്ക്കർത്താക്കളുടെ ഉള്ളിലിരിപ്പ്.

Tellicherryയിൽ പൽപ്പുവും മറ്റ് ഈഴവ പ്രസ്ഥാനക്കാരും തീയരിൽ കണ്ട വൻ മാനസിക ഉന്നമനത്തിന് കാര്യമായ ആഴം ഇല്ലായിരിക്കും എന്നുള്ളതും വാസ്തവമായേക്കാം. കാരണം, അവർ പ്രാദേശിക ഫ്യൂഡൽ ഭാഷക്കാർ തന്നെയാണ്. ഇങ്ഗ്ളിഷുകാരല്ല.

## 73. ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരെ

## വിഡ്ഢികളാക്കാനുള്ള ശ്രമങ്ങളെക്കുറിച്ച്

ഈ ഉപദ്വീപിൽ വന്നിരുന്ന ഇങ്ഗ്ളിഷുകാരും മറ്റ് ബ്രിട്ടിഷുകാരും ഈ ഉപഭൂഖണ്ഡത്തിൽ ഉള്ള വിവിധതരം രാജ്യങ്ങളിലേയും വിവിധതരം ജനക്കൂട്ടങ്ങളേയും മനസ്സിലാക്കാൻ ശ്രമിച്ചിരുന്നു എന്നുള്ളത് വാസ്തവം തന്നെ. ഇത് തന്നെ ഈ ഉപഭൂഖണ്ഡത്തിലെ പ്രാദേശികരായുള്ള ആളുകൾക്ക് ഇല്ലാത്ത ഒരു സ്വഭാവ വിശേഷം ആയിരുന്നു. ഈ ഉപദ്വീപിൽ തന്നെക്കാൾ കീഴിലുള്ളവരുടെ ആഴങ്ങളിലുള്ള കാര്യങ്ങളും വിവരങ്ങളും വ്യക്തി ബന്ധങ്ങളും വളരെ കൃത്യമായും വ്യക്തമായും അറിയുന്നതുതന്നെ, ഭാഷാ കോഡുകളിൽ ആ കീഴ്ജനത്തിനോട് പലവിധത്തിള്ള അടുപ്പം സൂചിപ്പിക്കും.

ഇങ്ങിനെയൊരു ബന്ധം പ്രകടമാവാൻ ആരും തന്നെ താൽപ്പര്യപ്പെടില്ല.

അഴുക്കും വൃത്തികെട്ടതും മറ്റുമായ കാര്യങ്ങൾ വീക്ഷിക്കുന്നവരുടെ നോട്ടം തന്നെ ഹാനികരമായി മാറ്റും ഫ്യൂഡൽ ഭാഷാകോഡുകൾ. ഇതുമായി നേരത്തെ ചെറിയ തോതിലുള്ള ഒരു ഹേതുനൽകിയിരുന്നു. അദ്ധ്യായം 4 - 28ൽ Melanesian പ്രദേശങ്ങളിലെ

ജനങ്ങളിൽ ഉള്ള conception of a transmissible personalityയെക്കുറിച്ചാണ് സൂചിപ്പിച്ചത്. ഇതു പോലുള്ള പലതും പരന്ന കോഡുകൾ ഇല്ലാത്ത പല വിധ ഭാഷകളിലും ഉണ്ട് എന്നുള്ളതാണ് വാസ്തവം. ഇങ്ഗ്ളിഷുകാർക്ക് ഈ വിധ കാര്യങ്ങളെക്കുറിച്ച് വ്യക്തമായ ധാരണ ലഭിക്കില്ലതന്നെ.

അഴുക്കുകാണുന്ന കീഴ്ജനത്തിൽ പെട്ടവരിൽ ചില പ്രത്യേക നിലവാരത്തിൽ ഉള്ളവർ, തൊട്ടാലും കണ്ടാലും, അവരെ കണികണ്ടാലും, അവർ അടുത്തവന്നാലും വീക്ഷിച്ചാലും മറ്റും, അവർ ദുർന്നിമിത്തങ്ങളും ദുശ്ശകുന്നങ്ങളും നിഷേധകത്വം പകർത്തുന്നവരും മറ്റുമാണ് എന്ന ചിന്തയും, അതുമായി ബന്ധപ്പെട്ട അയിത്തവും, ഈ ഉപദ്വീപിൽ കാലാകാലങ്ങളായി നിലനിന്നിരുന്ന ഒരു വാസ്തവം തന്നെയാണ്. യഥാർത്ഥത്തിൽ ജാതീയമായ അയിത്തത്തെ ഈ ഉപദ്വീപിൽ വളരെ വ്യക്തമായി ഉപേക്ഷിച്ചത് ഇങ്ഗ്ളിഷ് ഭരണ പ്രസ്ഥാനം മാത്രമാണ്. മാനവ സാഹോദര്യവും വ്യക്തിക്ക് അവകാശപ്പെട്ട സാമൂഹിക സമത്വവും മറ്റും അനുശാസിക്കുകയും ഉപദേശിക്കുകയും ചെയ്യുന്ന ഇസ്ളാമിക പ്രസ്ഥാനങ്ങൾക്കുവരെ ഈ ഉപദ്വീപിൽ ഈ ഘോരമായതും പേടിജനിപ്പിക്കുന്നതുമായ ജാതീയ വ്യവസ്ഥയുടെ

കണ്ണികളിൽനിന്നും മോചനം ലഭിച്ചിരുന്നു എന്ന് തോന്നുന്നില്ല.

ഇങ്ഗ്ലിഷ് ഭരണ പ്രസ്ഥാനത്തിൽ ഓഫിസർമാരായി ചേർന്ന ഇങ്ഗ്ലിഷുകാരും മറ്റ് ബ്രിട്ടിഷുകാരും അവർ തൊഴിൽ ചെയ്യുന്ന പ്രദേശത്തിന്റേയും ജനങ്ങളുടേയും സവിശേഷതകളും പാരമ്പര്യങ്ങളും പഠിക്കാൻ മുതിരുമ്പോൾ, അവർക്ക് കിട്ടുന്ന പലവിധ വിവരങ്ങളും അവരോട് ഒട്ടിനിൽക്കുന്ന ഉയർന്ന ജനക്കൂട്ടങ്ങളുടെ അറിവുകളും അറിവില്ലായ്മകളും വിശ്വാസങ്ങളും അന്ധവിശ്വാസങ്ങളും വിരോധങ്ങളും അസൂയകളും കലർന്നാണ് വരിക. എന്നാൽ ഇവയെല്ലാം വൻ കുരുട്ടു ബുദ്ധിയോടുകൂടി, ഏത് വിധത്തിൽ അവതരിപ്പിച്ചാലാണ് ഇങ്ഗ്ലിഷ് ഉദ്യോഗസ്ഥർക്ക് വിശ്വാസ്യമാകുക എന്നത് മുൻകൂട്ടി കണ്ടും കണക്കുകൂട്ടിയും ആയിരിക്കും ഈ കൂട്ടർ അറിവായി പകർന്നുകൊടുക്കുക.

തിരുവിതാംകൂർ രാജ്യത്തിൽ Col. Munro കുറച്ചുകാലം ദിവാനായി ജോലിചെയ്ത് വിട്ടുപോകുന്ന അവസരത്തിൽ ഒരു പ്രാദേശിക ഉദ്യോഗസ്ഥനെ അതേ സ്ഥാനത്ത് നിയമിക്കുന്ന അവസരത്തിൽ ആ ആൾ തിരുവിതാംകൂറിൽ നേരിടാൻ പോകുന്ന പ്രശ്നങ്ങളെക്കുറിച്ച് Col. Munro

രേഖപ്പെടുത്തിയ കാര്യം നേരത്തെ സൂചിപ്പിച്ചിരുന്നു (4 - 33.)

QUOTE: This part of his character impressed me with a strong apprehension of his being misled in the event of his appointment to the office of Dewan, by the artful and unprincipled men who are around in Travancore." END OF QUOTE

കൗശലക്കാരും കൈമിടുക്കുള്ളവരും തത്ത്വദീക്ഷയില്ലാത്തവരും നെറിയില്ലാത്തവരും മറ്റുമായ ആളുകളാണ് തിരുവിതാംകൂറിൽ സാമൂഹിക ഉയരങ്ങളിൽ നിറഞ്ഞുനിൽക്കുന്നത് എന്നാണ് Col. Munro പറയുന്നത്. എന്നാൽ Col. Munro സ്കോട്ടിഷ് വംശജനായിരുന്നു. ഇതിനാൽ തന്നെ ഫ്യൂഡൽ ഭാഷക്കാരുടെ കുരുട്ടു ബുദ്ധി ഭാവങ്ങളെക്കുറിച്ച് ഇദ്ദേഹത്തിന് കാലേക്കൂട്ടി മണത്തറിയാൻ പറ്റുമായിരുന്നിരിക്കാം.

എന്നാൽ പൊതുവെ പറയുകയാണെങ്കിൽ ഇങ്ഗ്ളിഷുകാർക്ക് ഈ വിധ വിവരങ്ങളും പ്രകൃതങ്ങളും സഹജഗുണങ്ങളും ഉണ്ടാവാനുള്ള സാധ്യത കുറവാണ്. ഒരു തരം പച്ച ശുദ്ധന്മാരായി, നേരേവാ നേരേപോ എന്ന രീതിയിൽ തന്നെയാണ് അവർ ലോകമെമ്പാടും പെരുമാറിയിട്ടുള്ളത്.

ശുദ്ധൻ ദുഷ്ടന്റെ ഗുണം ചെയ്യും എന്നാണ് ഫ്യൂഡൽ ഭാഷകളിലെ പ്രമാണം. അത് മനസ്സിലാക്കിത്തന്നെ ഇങ്ഗ്ളിഷുകാരെക്കൊണ്ട് കുരങ്ങുകളിപ്പിക്കാനും, അവരുടെ നല്ല പ്രവർത്തികൾക്ക് വിപരീത ഫലം വരുത്തിക്കാനും ഈ ഉപദ്വീപിലെ പ്രമാണിമാർ പരിശ്രമിച്ചിട്ടുണ്ട് എന്നുതോന്നുന്നു.

Malabar Manual എന്ന ഗ്രന്ഥം രചിച്ചതിൽത്തന്നെ ഈ വിധമുള്ള പല തിരിമിറികളും നടന്നിട്ടുണ്ട് എന്ന് വ്യക്തമാണ്. എന്നാൽ, ഈ ഗ്രന്ഥം പുറത്തിറങ്ങിയതിന് ശേഷം എഴുതപ്പെട്ടിട്ടുള്ള പലഗ്രന്ഥങ്ങളും ഈ ഗ്രന്ഥത്തിൽ തിരുകിച്ചേർക്കപ്പെട്ടിട്ടുള്ള തെറ്റായ വിവരങ്ങൾ ആധികാരികതയുള്ള (authentic) വിവരങ്ങളായി കാണുകയും ചൂണ്ടിക്കാണിക്കുകയും ഉദ്ദരിക്കുകയും ചെയ്യുകാണുന്നുണ്ട്.

മലബാർ മാന്വലിൽ ഉള്ളടക്കം എഴുതിച്ചേർത്ത ആരോ, ചിലപ്പോൾ വില്യം ലോഗൻ തന്നെയാവാം, കേരളോൽപ്പതിയേക്കുറിച്ചും, കേരള മാഹാത്മ്യത്തെക്കുറിച്ചും, അവ രണ്ടും ബ്രാഹ്മണ മേധാവിത്വത്തിന്ന് താങ്ങുനൽകുവാനായി കരുതിക്കൂട്ടി എഴുതപ്പെട്ട വിഡ്ഢിത്തപരമായ ഇതിഹാസങ്ങളുടെ സങ്കരം ചിലയിടങ്ങളിൽ

നിറച്ചുവിച്ചട്ടുള്ള എഴുത്താണ് എന്ന് വ്യക്തമായിത്തന്നെ എഴുതിയിട്ടുണ്ട്.

കേരളോൽപ്പതിയെക്കുറിച്ച് ഈ വിധം:

What is substituted for the real history of this period in these traditions is a farrago of legendary nonsense, having for definite aim the securing to the Brahman caste of unbounded power and influence in the country.

കേരള മാഹാത്യത്തെക്കുറിച്ച് ഈ വിധം:

The Mahatmyam is full of the usual inflated Brahmanical legends, and is not so worthy of serious analysis as its more popular form, the Keralolpatti.

എന്നാൽപ്പോലും, കേരളോൽപ്പതിയിലെ ചരിത്രത്തെ മലബാർ മാമ്പലിൽ കാര്യമായിത്തന്നെ പരിഗിണിച്ചിട്ടുണ്ട്. എന്നാൽ ബ്രാഹ്മണ മേധവിത്വ സൂചനകൾ കാര്യമായി കണ്ടില്ല എന്ന് ഓർക്കുന്നു. കേരളോൽപ്പതി അല്ലാത്ത ഒരു ചരിത്ര രേഖ മലബാറിലും തിരുവിതാംകൂറിലും ഇല്ലായരിന്നു എന്നുവേണം മനസ്സിലാക്കാൻ.

ഇങ്ഗ്ളിഷ് പ്രസ്ഥാനം ഈ ഉപദ്വീപൽ ചരിത്ര പഠനങ്ങൾ തുടങ്ങുന്നതിന് മുൻപ് ഇവിടെ നടന്ന

കാര്യങ്ങൾ, ഏതെങ്കിലും പ്രദേശത്ത് നൂറ്റാണ്ടുകളോളം ജീവിച്ചിരുന്ന ഏതൊരു ഉറുമ്പിൻ കൂട്ടത്തിലും സംഭവിച്ച വിവിധ സംഭവ വികാസങ്ങൾ പോലെയായിരുന്നിരിക്കാം.

സംഭവങ്ങൾ നടക്കുന്നു. അവയ്ക്ക് മീതേ പുതിയ സംഭവങ്ങൾ നടക്കുന്നു. ഏതെങ്കിലും ഒരു കാലഘട്ടത്തിൽ ഇങ്ഗ്ളിഷുകാർ വന്ന് ഈ ഉറുമ്പിൻ കൂട്ടത്തെക്കുറിച്ച് പഠിക്കുകയും, അവയിലെ രാജവംശങ്ങളെക്കുറിച്ചും, രാജാക്കളെക്കുറിച്ചും, റാണിമാരെക്കുറിച്ചും, അവർ നടത്തിയ വൻ യുദ്ധങ്ങളെക്കുറിച്ചും പഠിക്കുകയാണെങ്കിൽ എന്തൊല്ലാം വൻ സംഭവങ്ങൾ പുറത്തേക്ക് വിടർന്നുവരും എന്നു ചിന്തിക്കുക.

മലബാർ മാന്വൽ പ്രസിദ്ധികരിച്ചതിന് ശേഷം വന്ന പല ഗ്രന്ഥങ്ങളും ഈ ഗ്രന്ഥത്തിൽ പലരാലും തിരുകിച്ചേർക്കപ്പെട്ട പല വിവരങ്ങളേയും, നിത്യസത്യങ്ങളും ചരിത്ര പരമാർത്ഥങ്ങളും ആയി പരിഗണിച്ച്, ആ ഗ്രന്ഥത്തിൽ കാണപ്പെട്ട തെറ്റായ വിവരങ്ങളെ വേദവാക്യങ്ങൾ പോലെ പരിഗണിച്ച് പുതിയ പല പുസ്തകങ്ങളും എഴുതിയിട്ടുണ്ട് എന്ന് തോന്നുന്നു.

1871 ക്രിസ്ത്യൻ മതത്തിലേക്ക് ചേർന്ന കുറെ ഷാണർ, ഇങ്ഗ്ളിഷ് ഭരണം ഉപദ്വീപിൽ മുഴുവനുമായി നടത്തിയ സെൻസസിൽ തങ്ങൾ ക്ഷത്രീയരാണ് എന്ന് അറിയിച്ചു. ഇതോടുകൂടി, Tinnevellyയിലെ ക്രീസ്തീയരിൽ ആയിരക്കണക്കിന് ക്ഷത്രിയർ ഉണ്ട് എന്ന വിവരം പല ഇങ്ഗ്ളിഷ് എഴുത്തുകാരും അറിഞ്ഞു. ഈ വിവരം അവരുടെ എഴുത്തുകളിൽകൂടി പടർന്നുപിടിച്ചു. എന്നാൽ ഈ വിവരം ശുദ്ധവിഡ്ഢിത്തമാണ് എന്ന് പിന്നീട് പ്രാദേശിക ഭരണം പ്രസ്താവിച്ചു. എന്നിട്ടും പഴയ വിവരത്തിന്റെ അടിസ്ഥാനത്തിൽ തെറ്റായ വിവരം പടർന്നുകൊണ്ടിരുന്നു.

ഈ കാര്യം നേരത്തെ ഈ എഴുത്തിൽ സൂചിപ്പിച്ചിരുന്നു.

ഇതുപോലോരു കാര്യമാണ്, മലബാർ മാന്വലിൽ തീയർ എന്നത് ഈഴവരുടെ മലബാറിലെ ജാതിപ്പേരാണ് എന്ന എഴുത്ത്. ഈ വിഡ്ഢിത്തം പിന്നീട് പുറത്തിറങ്ങിയ പല ഗ്രന്ഥങ്ങളുടെ വിശ്വാസ്യതയേയും ബാധിച്ചിട്ടുണ്ട് എന്ന് തന്നെ തോന്നുന്നു. കാരണം പല ഗ്രന്ഥകർത്താക്കളും മലബാർ മാന്വലിനെ ഒരു പ്രാമാണികമായതും, ആധികാരികതയുള്ളതുമായ പഠനഗ്രന്ഥമായി കാണുന്നുണ്ട്.

തീയർ ഈഴവർ ആണ് എന്നത്, 1800കളിൽ തീയരല്ലാത്ത പലരുടേയും ശക്തമായ വാദമായിരുന്നു.

തീയരെ ഈഴവരാണ് എന്ന് തെളിയിക്കാനായി വളരെ രസകരമായ ചില കണ്ടുപിടുത്തങ്ങൾ ഈവക ഗ്രന്ഥങ്ങളിൽ എഴുതിക്കാണുന്നുണ്ട്.

ഇങ്ഗ്ളിഷുകാരും മറ്റ് ബ്യട്ടിഷുകാരും ഉറുമ്പിൻ ചരിത്രം പഠിക്കാൻ പോയതുപോലെയാണ് കാര്യങ്ങൾ. ഉറമ്പുകൾക്ക് ഇടയിൽ മനുഷ്യന് യാതോരു രീതിയിലും മനസ്സിലാക്കനോ നിരീക്ഷിക്കാനോ പഠിക്കാനോ പറ്റാത്ത പലവിധ മനോവികാരങ്ങളും പ്രകോപനങ്ങളും ഉദ്ദേശങ്ങളും ദുരുദ്ധേശങ്ങളും ഉണ്ടാവാം എന്നകാര്യംപോലും ഇങ്ഗ്ളിഷുകാർക്ക് അറിയില്ല. ഇങ്ഗ്ളിഷ് വാക്കുകളിൽ എഴുതാൻ പറ്റാത്ത വിവരങ്ങൾ ഈ പ്രപഞ്ചത്തിൽ ഉണ്ട് എന്നകാര്യം തന്നെ അവർക്ക് വിശ്വസിക്കാൻ ആവില്ല. മായൻ, ഇൻകാ, ഈജിപ്ഷ്യൻ, റോമൻ തുടങ്ങിയ പല പ്രാചീന സംസ്ക്കാരങ്ങളേയും ഇങ്ഗ്ളിഷുകാർ പഠനവിധേയമാക്കുമ്പോൾ ഈ ഒരു ന്യൂനത അവരുടെ പഠനങ്ങളിൽ നിലനിൽക്കും.

Go to Main contents

മലബാറിലേയും കാര്യം ഇതേ പോലെതന്നെയാണ്. ഈ നാട്ടിലെ പലതരത്തിലുള്ള ജനക്കൂട്ടങ്ങളേയും ഇങ്ഗ്ളിഷുകാർ മനുഷ്യവർഗ്ഗമായി ഉയർത്തിയെടുത്തെങ്കിലും, ഈ ജനക്കൂട്ടങ്ങൾ തമ്മിലും വ്യക്തികൾ തമ്മിലും ഇങ്ഗ്ലിഷുകാർക്ക് മനസ്സിലാക്കാൻ പറ്റാത്ത പല വൈകാരിക വിക്ഷോഭങ്ങളും അനുസരണ കണ്ണികളും സാമൂഹിക ഡിസൈനുകളും അദൃശ്യമായി നിലനിൽക്കുന്നുണ്ട് എന്ന കാര്യം അവർക്ക് അറിവ് ലഭിച്ചിരിക്കില്ലാ എന്നുതന്നെ പറയാം എന്ന് തോന്നുന്നു.

## 74. വാക്കുകളുടെയെല്ലാം Etymologyയിലും സ്വരങ്ങൾ തമ്മിലുള്ള പലവിധ സാമ്യതയിലും മറ്റും കയറിയുള്ള വിക്രിയങ്ങൾ

1887ൽ പ്രസിദ്ധീകരിച്ച Malabar Manualലിൽ തന്നെ ഇന്ത്യയെന്ന ഒരു പുരാതന മഹാരാഷ്ട്രത്തെക്കുറിച്ചും, കേരളമെന്ന പ്രാചീണ രാജ്യത്തെക്കുറിച്ചും മറ്റുമുള്ള വ്യക്തവും ചിലപ്പോൾ അവ്യക്തവുമായ, സിദ്ധാന്തോപദേശ ഉദ്ദേശത്തോടുകൂടിയുള്ള, സൂചനകൾ അങ്ങുമിങ്ങും കണ്ടിരുന്നു.

എന്നാൽ, 1600റുകളിൽ ഇങ്ഗ്ലിഷ് കച്ചവട പ്രസ്ഥാനങ്ങൾ ദക്ഷിണേഷ്യയിൽ പലദിക്കിലും വാണിജ്യ സംരംഭങ്ങൾ ആരംഭിച്ചപ്പോഴും, പിന്നീട് Madrasസിലും Calcuttaയിലും Bombayയിലും Tellicherryയിലും കൊടിമരങ്ങൾ നാട്ടിയപ്പോഴും ഈവിധം ഒരു ഇന്ത്യയെന്ന രാഷ്ട്രത്തെക്കുറിച്ചോ, കേരളമെന്ന രാജ്യത്തെക്കുറിച്ചോ യാതോരു ചിന്തയോ ചർച്ചയോ ഉണ്ടായിരുന്നതായി തോന്നുന്നില്ല. എന്നാൽ ഉപദ്വീപിനെ പൊതുവായി ഇന്ത്യയെന്ന് യൂറോപ്യന്മാർ നാമകരണം ചെയ്തത്, ഇങ്ഗ്ലിഷുകാരും ഈ ഭൂപ്രദേശത്തിന്റെ പേരായി ഉപയോഗിച്ചിരുന്നു.

Go to Main contents

എന്നാൽ 1887ൽ Malabar Manual പ്രസിദ്ധീകരിച്ചപ്പോഴേക്കും കാര്യങ്ങൾക്ക് വൻമാറ്റംതന്നെ സംഭവിച്ചു. ഉപദ്വീപിന്റെ തെക്ക്-കിഴക്കായി Madrasസിലും വടക്ക്-കിഴക്കായി Calcuttaയിലും പടിഞ്ഞാറ് Bombayയിലും തെക്ക്-പടിഞ്ഞാറ് Tellicherryയിലും, മുഗൾ രാജാക്കളുടെ പാരമ്പര്യ ശക്തികേന്ദ്രമായ ഡെൽഹിയിലും ഇങ്ഗ്ലിഷ് പ്രസ്ഥാനങ്ങൾക്ക് ശക്തി പ്രാപിക്കുകയും അവിടങ്ങളിലുള്ള പാരമ്പര്യമായി അടിമജനമായിക്കഴിഞ്ഞിരുന്ന ജനങ്ങളുടെ വൻ പിന്തുണയും ലഭിച്ചുതുടങ്ങുകയും ചെയ്തപ്പോൾ, ഈ ഉപദ്വീപ് ആകെക്കൂടി ഒരു ഒറ്റ രാഷ്ട്രമാണ് എന്ന ചിന്ത ഓരോ തലമുറപിന്നിടുമ്പോഴും കൂടുതൽകൂടുതൽ ശക്തിപ്രാപിച്ചുവന്നുകൊണ്ടിരുന്നു എന്ന് തോന്നുന്നു.

ഏതാണ്ട് 1900 ആയപ്പോഴേക്കും പുതുതായി ജനിച്ചുവരുന്ന വ്യക്തികൾക്ക് ഇങ്ങിനെയൊരു ഒറ്റരാഷ്ട്രത്തെക്കുറിച്ച് ചിന്തിക്കാൻ പ്രയാസം ഇല്ലാ എന്ന അവസ്ഥവന്നു. കാരണം, ഉപദ്വീപിലൂടെ തലങ്ങുവിലങ്ങുമായി കിടക്കുന്ന തീവണ്ടിപ്പാതകളും, പുതുതായിവന്ന ദീർഘദൂര പാതകളും, എല്ലായിടത്തു യാത്രക്കാർക്ക് സുരക്ഷ ഏകുന്ന ഇങ്ഗ്ലിഷ് സംസാരിക്കുന്ന

ഓഫിസർമാരുള്ള പോലീസ് സ്റ്റേഷനുകളും മറ്റും സ്ഥാപിതമായി വന്നിരുന്നു. പോരാത്തതിന് ഇങ്ഗ്ളണ്ട് ഭരിക്കുന്ന ബ്രിട്ടിഷ്-ഇന്ത്യയിലെ പൗരന്മാർ ആണ് തങ്ങൾ എന്ന് പൊതുവിദ്യാഭ്യാസത്തിൽനിന്നും വിദ്യാർത്ഥികൾ മനസ്സിലാക്കിത്തുടങ്ങിയുമിരുന്നിരുന്നു.

ഈ ഉപദ്വീപിലെ വ്യത്യസ്ത വംശീയരായ ജനക്കൂട്ടങ്ങളേയും, ഓരോ വ്യത്യസ്ത കൊച്ചുകൊച്ചുരാജ്യങ്ങളിൽ തന്നെയുള്ള വ്യത്യസ്ത വംശീയരായ ജനക്കൂട്ടങ്ങളേയും ഒറ്റക്കെട്ടായി പിടിച്ചുനിർത്തിയ അതിസങ്കീർണ്ണമായ കമ്പനി ഇങ്ഗ്ളിഷ് ഭരണം തന്നെയായിരുന്നു. അല്ലാതെ, വെറും വാദത്തിന് പറയാവുന്ന സംസ്കൃത പൈതൃകമോ, രാമായണം, മഹാഭാരതം തുടങ്ങിയ ഇതിഹാസങ്ങളോ, വേദകാല സംസ്ക്കാരമോ, ഹൈന്ദവമതമോ ഇസ്ലാമോ മറ്റോ ഒന്നുതന്നെയല്ലതന്നെ.

1908ൽ പ്രസിദ്ധീകരിച്ച MALABAR AND ANJENGOൽ കേരളം എന്ന ഒരു രാജ്യം പഴയകാലത്ത് നിലനിന്നിരുന്നു എന്നും അതിനാൽ തന്നെ മലബാറും തിരുവിതാംകൂറും ഒറ്റ പ്രദേശമാണ് എന്നുമറ്റുമുള്ള കാര്യങ്ങൾ തർക്കമറ്റ ഒരു

നിത്യസത്യം എന്നരീതിയിൽ തന്നെയാണ് എഴുതിക്കാണുന്നത്.

ഇങ്ഗ്ളിഷ് കമ്പനിയുടെ Tellicherryയിലെ 1600കളിലെ ഫാക്ടറയിലെ ഡയറിക്കുറിപ്പുകളിൽ കാണാത്ത ചിന്താവിശേഷങ്ങളാവാം പുതുതായി ഉദിച്ചുവന്നത്. അന്ന് അവർക്ക് Tellicherryക്ക് ചുറ്റുമുള്ള അനവധി കൊച്ചുകൊച്ചു മഹാരാജ്യങ്ങളും മഹാരാജാക്കളും, മഹാറാണിമാരും, പേരും പെരുമയും നിലനിർത്തുന്ന ഉന്നതകുല കുടുംബക്കാരും, പല നിലവരാത്തിൽ ഉള്ള കീഴജനവും, ഇവർക്കെല്ലാം കീഴെയുള്ള മൃഗതുല്യരായി കണക്കാക്കപ്പെട്ടിരുന്ന അടിമജനവും മറ്റുമായിരുന്നു നിത്യസത്യവും ഭൗതിക യാഥാർത്ഥ്യവും.

1800കളുടെ അന്ത്യത്തോടുകൂടി ചേരാ എന്നുള്ളത് കേരാ ആണ് എന്നുവരെ വ്യാഖ്യാനിക്കുന്നതായ് കാണുന്നു. പലതിലും കേര കണ്ടെത്തപ്പെടുന്നു. നാളികേരം എന്നതിലും കേരയുണ്ട്. ഈ വാക്ക് തേങ്ങയുടെ പര്യായ പദമാണല്ലൊ!

MALABAR AND ANJENGO എന്ന ഗ്രന്ഥം ചെറുതായി ഒന്നു വായിച്ചുനോക്കിയപ്പോൾ ഒരു പുതിയ ചിന്ത മനസ്സിൽ ശക്തി പ്രാപിച്ചുവരുന്നതായി കാണുന്നു.

ഈവക പുസ്തകങ്ങളുടെ ഗ്രന്ഥകർത്താക്കൾ ഇങ്ഗ്ളിഷ് ഭരണത്തിലെ ബ്രിട്ടിഷ് ഉദ്യോഗസ്ഥരാണ് എന്ന് പറയപ്പെടുന്നുണ്ടെങ്കിലും, പ്രാദേശിക വൻകിടക്കാരുടെ ആശയസ്വാധീനം വാക്കുകളിലും വാക്യങ്ങളിലും വിവരണങ്ങളിലും കാര്യമായിത്തന്നെ കാണുന്നുണ്ട്. മാത്രവുമല്ല, ഈവിധ ഗ്രന്ഥങ്ങൾ ആ കാലങ്ങളിൽമാത്രമല്ല, ഇന്നു പോലും ഒരു ഏകനായ വ്യക്തിക്ക് എഴുതിയെടുക്കാൻ സാധ്യമല്ല എന്നു തന്നെയുള്ള ഒരു ഉറച്ച വിവരമാണ് മനസ്സിൽ കയറുന്നത്. വയനാട്ടിലേയും കൊടുങ്ങല്ലൂരിലേയും പാണ്ടിപ്രദേശങ്ങളിലേയും കാനറാ തീരങ്ങളിലേയും സാമൂഹിക വിവരങ്ങൾ മാത്രമല്ല, മറിച്ച് അനവധി പഴയകാല ഗ്രന്ഥങ്ങളിലേയും ഉള്ളടക്കങ്ങൾ പ്രതിപാദിക്കപ്പെടുന്നുണ്ട് ഈവിധ ഗ്രന്ഥങ്ങളിൽ. ഇത്രമാത്രം കാര്യങ്ങളുടെ ഉള്ളിന്റെ ഉള്ളിൽ കയറി അന്ന് യാതോരു ഇങ്ഗ്ളിഷ് ഭരണ ഉദ്യോഗസ്ഥനും പഠനം നടത്താൻ ഭൗതികമായി സാധ്യമല്ലതന്നെ.

ഇന്നും Google Search എന്ന സോഫ്ട്‌വേർ യന്ത്രസംവിധാനം ഇല്ലായെങ്കിൽ ഒരു ഏകനായ വ്യക്തിക്ക് ഈവിധം ഒരു ഗ്രന്ഥം എഴുതാൻ പറ്റുമെന്ന് തോന്നുന്നില്ല. ഈ യന്ത്രസംവിധാനം

ഉപയോഗിച്ചാലും, ലഭിക്കുന്ന വിവരം മറ്റുള്ളവർ കരുതിക്കൂട്ടി എഴുതിയുണ്ടാക്കുന്ന വിവരങ്ങൾതന്നെയാവും.

മലബാർ തിരുവിതാംകൂറിന്റെ ഭാഗമാണ്, ഈ മൊത്തമായുള്ള പ്രദേശം കേരളം എന്ന പ്രാചീന രാജ്യമാണ്, ഈ മൊത്തമായ പ്രദേശത്തിലെ പാരമ്പര്യ ഭാഷ മലയാളം ആണ് എന്നല്ലാം സ്ഥാപിച്ചതിന് ശേഷം, രണ്ട് കൂട്ടം തീയരും ഈഴവരാണ് എന്ന രീതിയിലേക്കാണ് കാര്യങ്ങൾ പോകുന്നത്. ഓരോ പതിറ്റാണ്ട് മുന്നോട്ട് പോകുമ്പോഴും, രണ്ട് കൂട്ടം തീയരും ഒറ്റ വംശീയരായ തീയരായി മാറിക്കൊണ്ടിരുന്നു. മാത്രവുമല്ല, ഇവർ രണ്ടും ഈഴവരും ആണ് എന്ന് ഈവക ഗ്രന്ഥങ്ങളിൽ ആവർത്തിച്ചാവർത്തിച്ച് പ്രസ്ഥാവിക്കുന്നു. ഇതുതന്നെ ഒരു സംശയം ജനിപ്പിക്കേണ്ടുന്ന സംഗതിയാണ്. കാരണം, ഈ മൂന്ന് കൂട്ടം ജനങ്ങളും ഈഴവർ തന്നെയാണ് എങ്കിൽ പിന്നെന്തിനാണ് ഈ ഗ്രന്ഥത്തിൽ എഴുതിയവർ ഇത് ആവർത്തിച്ചാവർത്തിച്ച് സമർത്ഥിക്കുന്നത്?

തീയർ ഈഴവരാണ് എന്ന് സമർത്ഥിക്കാനായി കിട്ടുന്ന വാക്കുകളുടെയെല്ലാം Etymologyയിലും (വാക്കുകളുടെ ഉത്ഭവത്തിലും) സ്വരങ്ങൾ തമ്മിലുള്ള പലവിധ സാമ്യതയിലും മറ്റും കയറി

വിക്രിയങ്ങൾ കാട്ടി, ഈ മൂന്ന് ജനക്കൂട്ടങ്ങളും ഈഴവർതന്നെ എന്ന് സമർത്ഥിക്കപ്പെടുന്നു.

ഈഴവ എന്ന വാക്കിന് പൊതുവേ നൽകപ്പെടുന്ന Etymologyഈ വിധമാണ്.

ഈഴത്തുരുത്ത് - ഈഴം-തുരുത്ത്, സിംഹള ദ്വീപ്, ലങ്ക
ഈഴൻ - ഈഴവൻ
ഈഴം - സിംഹല, ഈഴം. 1. സിലോൺ, ശ്രീലങ്ക. 2. ഈഴവൻ, 3. സ്വർണ്ണം.

ഇതിലെവിടെയും തീയർ എന്ന വാക്കോ തീയൻ എന്ന വാക്കോ കാണുന്നില്ലതന്നെ. പിന്നെചെയ്യുന്നത്, തീയർ / തീയൻ എന്നവാക്കുകളിൽ കയറിയുള്ള അഭ്യാസമാണ്. ഈഴം എന്ന വാക്കിന്റെ തമിഴ് അർത്ഥം സിലോൺ ദ്വീപ് എന്നാണ് എന്ന് കാണുന്നു. ദ്വീപ് എന്ന വാക്ക് സംസ്കൃതവാക്കാണ്.

അപ്പോൾ തീയർ എന്നവാക്ക്, ദ്വീപർ എന്നവാക്കിൽ കാലക്രമേണെവന്ന തേയ്മാനവും വക്രീകരണവും ലോപിക്കലും സംഭവിച്ചതാണ് എന്നാണ് കണ്ടുപിടുത്തം. ഈ വിധ കണ്ടുപിടുത്തങ്ങൾ മലബാറിലേക്ക് പുതുതായിവന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരും മറ്റ്

ബ്യട്ടിഷ് ഉദ്യോഗസ്ഥരും യാതോരു സംശയവുമില്ലാതെ വിശ്വസിച്ചു എന്നാണ് കാണുന്നത്.

ദ്വീപ് എന്ന വാക്ക് സംസ്കൃതവാക്കാണ് എന്നാണ് തോന്നുന്നത്. മലബാറിലെ പാരമ്പര്യ പ്രാദേശിക ഭാഷയിൽ സംസ്കൃതവും തമിഴും ഇല്ലായിരുന്നു എന്നും ഒരു തോന്നൽ. ശരിയാണോ എന്ന് അറിയില്ല. എന്നാൽ ശരിയാണെങ്കിൽ തീയർ എന്ന വാക്ക് ദ്വീപർ എന്നവാക്ക് മറിത്തിരിഞ്ഞ് വന്നതാണ് എന്ന് തോന്നുന്നില്ല. കാരണം, ആരും ഇവിടെ സംസ്കൃതം സംസാരിച്ചിരിക്കില്ല. പ്രത്യേകിച്ചും തീയർ.

കൗശലക്കാരും കൈമിടുക്കുള്ളവരും തത്ത്വദീക്ഷയില്ലാത്തവരും നെറിയില്ലാത്തവരും മറ്റുമായ ആളുകളാണ് തിരുവിതാംകൂറിൽ സാമൂഹിക ഉയരങ്ങളിൽ നിറഞ്ഞുനിൽക്കുന്നത് എന്ന് Col Munro പറഞ്ഞത് യഥാർത്ഥത്തിൽ ഈ ഉപദ്വീപിലെ മൊത്തം കാര്യം തന്നെയുമാവാം. ബ്യട്ടണിൽ നിന്നും പുതുതായി വരുന്ന ഇങ്ഗ്ലിഷ് വംശജർക്ക് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവരുടെ വൈരുദ്ധ്യഭാവ വൈവിധ്യങ്ങളെക്കുറിച്ചും, ഒന്നിൽകൂടുതലുള്ള വ്യക്തിത്വങ്ങളെക്കുറിച്ചും, വാക്ക് കോഡുകൾ മാറിമറിയുന്നതിന് അനുസൃതമായി സത്യവും

Go to Main contents

അസത്യവും ഒരേ മുഖഭാവത്തോടുകൂടി പറഞ്ഞു ഫലിപ്പിക്കാനുള്ള കഴിവിനെക്കുറിച്ചും യാതോരു വിവരവും ഇല്ലാ എന്നുള്ളതും, പ്രാദേശികർ നൽകുന്ന വിവരങ്ങളെ അടിസ്ഥാനപ്പെടുത്തി ഗഹനമേറിയ പുസ്തകങ്ങൾ എഴുതുന്നതിലെ ഒരു വൻ പാളിച്ചയായി നിലനിന്നിരുന്നു, അന്ന്. ഈവക ഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തി പുതിയ ഗ്രന്ഥങ്ങളും പഠനങ്ങളും നടത്തുമ്പോൾ, ഈ പാളിച്ചകളെക്കുറിച്ച് വ്യക്തമായ വിവരവും ധാരണയും ആവശ്യമാണ്.

വടക്കേ മലബാറിലേ മരുമക്കത്തായ തീയരുടെ പാരമ്പര്യങ്ങളിൽപെട്ട മുത്തപ്പൻ ആരാധനാ സമ്പ്രദായത്തെക്കുറിച്ച്, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരിൽ ആരെങ്കിലും വ്യക്തമായി പഠിച്ച് എഴുതിയിട്ടുണ്ടോ എന്ന് അറിയില്ല. ഉണ്ടെങ്കിൽ ആവിധ എഴുത്ത് ഒന്ന് കണ്ടാൽകൊള്ളാമെന്നുണ്ട്.

എന്നാൽ പൊതുവെ പറയുമ്പോൾ, മരുമക്കത്തായ തീയർ ഈഴവരാണ് എന്ന് പ്രസ്താവിക്കുന്ന ഗ്രന്ഥങ്ങളുടെ എഴുത്തുകാരായി അറിയപ്പെടുന്ന ആളുകൾക്ക് ഈവക കാര്യങ്ങളെക്കുറിച്ച് കുറച്ചെങ്കിലും വിവരം ആവശ്യമാണ്. അതില്ലായിരുന്നു എന്ന് വ്യക്തംതന്നെ.

ഔപചാരിക വിദ്യാഭ്യാസം 1982ൽ കഴിഞ്ഞുവെങ്കിലും, ഈ എഴുത്തുകാരൻ 1970കൾ മുതൽ ഏതാണ്ട് 1985 കാലം വരെ തിരുവിതാംകൂറിൽ താമസിച്ചിട്ടുണ്ട്. അന്നൊന്നും അവിടുള്ള ആരും തന്നെ മുത്തപ്പൻ ആരാധനെയെക്കുറിച്ച് പറഞ്ഞുകേട്ടതായി തോന്നുന്നില്ല. മാത്രവുമല്ല, തീയ്യ എന്ന് പറഞ്ഞപ്പോൾ അത് ബ്രാഹ്മണ ജാതിയിലെ ഏതോ ഉപജാതിയായിരിക്കാം എന്ന് പലർക്കും തോന്നിയ അനുഭവവും ഉണ്ട്.

ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് Trivandrumത്ത് കോളെജിൽ കൂടെപഠിച്ച ഒരാൾ Cannanoreൽ വന്നപ്പോൾ, ആ ആളെ ഈ എഴുത്തുകാരൻ ഒരു മുത്തപ്പൻ ക്ഷേത്രത്തിൽ വെള്ളാട്ടം കാണിക്കാൻ കൊണ്ടുപോയി. ആകെക്കൂടെ ബഹുവർണ്ണ ചമയങ്ങളും, മാറിൽ ചുരികക്കുറിയും, മഞ്ഞ മുഖത്തെഴുത്തും, തലയിൽ കരീടവും, ചുവപ്പു നിറത്തിലുള്ള ഉടയാടയും, ഒരു കൈയിൽ വാളും മറ്റൊന്നിൽ അമ്പും വില്ലും ആയി നിൽക്കുന്ന മുത്തപ്പനെ കണ്ടപ്പോൾ ഈ വന്ന ആൾക്ക് കാര്യം പിടികിട്ടിയില്ല. വരിയിൽ നിന്നു മുത്തപ്പനെ സമീപിച്ച് മുത്തപ്പൻ പറഞ്ഞതും കേട്ട് തിരിച്ച വന്നപ്പോൾ കഥകളിയോ ഓട്ടംതുള്ളലോ പോലുള്ള ഒരു വിനോദ സഞ്ചാര സൽക്കാര പരിപാടി പോലെയാണ് ആ ആൾക്ക് കിട്ടിയ

ധാരണ. മുത്തപ്പൻ പറഞ്ഞതിനെക്കുറിച്ച് 'ആ ആൾ അങ്ങിനെ പറഞ്ഞു' എന്നരീതിയിലാണ് Trivandrumആൾ പറഞ്ഞത്. 1990കളിൽ പോലും മുത്തപ്പൻ ആരാധനയെക്കുറിച്ച് തിരുവിതാംകൂറിൽ വളരെ തുച്ഛമായ വിവരമേ ഉണ്ടായിരുന്നുള്ളു.

1982ൽ ആണ് എന്ന് തോന്നുന്നു, കൊടുംവിപ്ളവ പാർട്ടിയാണ് കേരളം ഭരിക്കുന്നത്. അന്ന് ആദ്യമായി Trivandrumത്ത് ഒരു വൻ ഓണാഘോഷപരിപാടി നടത്തി. ഓണം ഘോഷയാത്രയിൽ മലബാറിലെ പാരമ്പര്യകലകൾ പങ്കെടുപ്പിച്ചിരുന്നു. അവയിൽ വടക്കെ മലബാറിലെ തെയ്യവും ഉണ്ടായിരുന്നു. അന്ന് Trivandrumത്ത് ഉള്ള ആളുകൾക്ക് ലഭിച്ച പൊതുവായുള്ള വിവരം ഈവിധ തെയ്യം, തിറ, വെള്ളാട്ടം, തിരുവപ്പന തുടങ്ങിയ പലതും കാഴ്ചകൾകാണാനായി വരുന്ന വിനോദസഞ്ചാരികൾക്കും മറ്റും വേണ്ടിയുള്ള കലാരൂപങ്ങളാണ് എന്നായിരുന്നു. ഈ വിധ കലകളെ അവയുടെ സ്വതസിദ്ധമായ ആദ്ധ്യാത്മിക പരിവഷേങ്ങളില്ലാതെ അന്ന് Trivandrumത്ത് തരിശായഭാവത്തിൽ പൊതുനിരത്തിൽ പ്രദർശിപ്പിക്കപ്പെട്ടപ്പോൾ, മലബാർ ഒരു കാട്ടുപ്രദേശം തന്നെയാണ് എന്ന ധാരണയാണ് ശക്തിപ്പെട്ടത്, അവിടങ്ങളിൽ.

ഈ എഴുത്തുകാരന് മുത്തപ്പൻ എന്ന ഷാമനിസ്റ്റിക്ക് ആദ്ധ്യൃത്മിക പ്രസ്ഥാനവുമായി കുറേകാലം മുൻപ് യാദൃശ്ചികമായി ഒരു അടുപ്പം വന്നുപെട്ടിരുന്നു. അതിനെക്കുറിച്ച് എഴുതാം എന്നു കരുതുന്നു.

Go to Main contents

## 75. മുത്തപ്പൻ എന്ന പ്രതിഭാസം

Search Youtube for : Muthappan Vellattam at Cannanore Railway Station Muthappan temple

QUOTE: I am myself not very clear about what is in my mind. Let it be a matter for the posterity to dabble on. For there is much that needs to be understood about the various aspects and the internal nature of the software program we generally call ‘language’.

I do believe with the deepest of my convictions that there is a wealth of information to be dug out from the depths of this software. In each line, and each loop, and each statement, inside the interiors of language softwares, there are very powerful social motivating, and positioning engines, waiting for the switch-on command. These engines can, not only design the society, but can also cause violence, bring in peace, make a man timid, and shy, make another man daring and brave etc. END OF QUOTE.

മുകളിൽ നൽകിയിട്ടുള്ളത് ഈ എഴുത്തുകാരന്റെ ഗ്രന്ഥങ്ങളിൽ ഏറ്റവും പുരതാനമായ March of the Evil Empires: English versus the feudal langauges എന്ന ഗ്രന്ഥത്തിന്റെ Part 2 - Vol 4 - Chapter 2ൽ വരുന്ന വാക്യങ്ങൾ ആണ്. അന്ന് ഇത് എഴുതുന്ന അവസരത്തിൽ, സോഫ്ട്‌വേർ എന്താണ് എന്ന

ധാരണ വളരെ തുച്ഛമായിരുന്നു. മാത്രവുമല്ല, ആ ഗ്രന്ഥം എഴുതിക്കഴിഞ്ഞാൽ പന്നീട് എന്തെങ്കിലും എഴുതും എന്ന് അറിവും ഉണ്ടായിരുന്നില്ല. അതിനാൽത്തന്നെ ഏതെല്ലാമോ അതീന്ദ്രിയ സോഫ്ട്‌വേർ കോഡുകളും മാനസിക പ്രതിഭാസങ്ങളും യാഥാർത്ഥ്യവും മറ്റും തമ്മിൽ എന്തോ ഒരു അദൃശ്യമായതും തൊട്ടറിയാൻപറ്റാത്തതുമായ ബന്ധമുണ്ട് എന്ന തോന്നലുകളെക്കുറിച്ച് വരും തലമുറയിൽ പെട്ടവർ കൂടുതലായി അന്വേഷിച്ചേക്കാം എന്ന് മുകളിലെ വാക്കുകളിൽ പറഞ്ഞിരുന്നു.

ഈ എഴുത്തുകാരൻ കുടുംബപരമായി വളർന്നുവന്നത് ഏതാണ്ട് പൂർണ്ണമായും നിരീശ്വരവാദ അന്തരീക്ഷത്തിലാണ്. യാതോരുവിധ ക്ഷേത്രങ്ങളിലും ചെറുപ്രായത്തിൽ ഒരു ആരാധനയ്ക്കായോ പൂജാതി കർമ്മങ്ങൾക്കായോ പോയതായി ഓർക്കുന്നില്ല.

പോരാത്തതിന്, പത്താംക്ലാസ് മുതൽ യുക്തിവാദ പ്രസ്ഥാനവുമായി കാര്യമായി ഇടപഴകിയിരുന്നു. ഇതുമായി ബന്ധപ്പെട്ട് അനവധി കാര്യങ്ങൾ പറയാനുണ്ട്. അവയിലേക്കും ഇപ്പോൾ കടക്കുന്നില്ല.

ജോതിഷം, മന്ത്രവാദം, കൂഡോത്രം, യന്ത്രം, തന്ത്രവിദ്യ, തകിട്, വിച്ക്രാഫ്റ്റ് തുടങ്ങിയവയെക്കറിച്ച് പലതും പറയാൻ മനസ്സ് വെമ്പൽകൊള്ളുന്നുണ്ടെങ്കിലും അവയിലേക്കൊന്നും പോകാൻ ഇപ്പോൾ പറ്റില്ല. ഇവിടെ എഴുതാൻ ഉദ്ദേശിക്കുന്നത് മുത്തപ്പൻ എന്ന ഷാമനിസ്റ്റിക്ക് അദ്ധ്യാത്മിക പ്രതിഭാസത്തെക്കുറിച്ചാണ്.

ഈ പ്രതിഭാസത്തെക്കുറിച്ച് ചെറുപ്പകാലത്ത് എന്തെങ്കിലും കേട്ടതായി ഓർക്കുന്നില്ല. എന്നാൽ ഇതുപോലെയെന്ന് തോന്നിക്കാവുന്ന, നൃത്തവും ചെണ്ടകൊട്ടും ബഹുവർണ്ണ വേഷവിധാനങ്ങളും മറ്റുമായുള്ള കാര്യങ്ങൾ പഴയകാല Phantom കോമിക്കുകളിൽ വളരെ ചെറുപ്പംമുതൽ കണ്ടിരുന്നു. അവയിലെ കഥകൾ African കൊടുംകാടുകളിലെ സാമൂഹികാന്തരീക്ഷമാണ് ഭാവനയ്ക്ക് അനുസൃതമായി ചിത്രീകരിച്ചിരുന്നത്. അതുപോലെ തന്നെ ദക്ഷിണ അമേരിക്കൻ പാരമ്പര്യ സമൂഹങ്ങളിലും, എന്തിന് ഭൂഖണ്ഡ യൂറോപ്പിൽ വരേയും ഈ വിധ കാര്യങ്ങൾ നിലനിൽക്കുന്നതായോ, അതുമല്ലെങ്കിൽ നിലനിന്നിരുന്നതായോ അറിയുന്നു.

അതിനാൽത്തന്നെയോ, അതുമല്ലെങ്കിൽ മറ്റ് പലവിധേനെയോ, മനസ്സിൽ അറിഞ്ഞിരുന്ന

കാര്യം, ഈ വിധ കാര്യങ്ങൾ ഒട്ടുമുക്കാലും, യാതോരു വിദ്യാഭ്യാസവും ഉള്ളിൽചെന്നിട്ടില്ലാത്തവരുടെ അന്ധവിശ്വസങ്ങൾ തന്നെയാണ് എന്നാണ്. പ്രാകൃതവും മൃഗീയവും അപഷ്ക്കൃതവും കിരാതവും ആയ കാര്യങ്ങൾത്തന്നെയാണ് ഇവ എന്നും അറിഞ്ഞിരുന്നു. പോരാത്തതിന്, ഇവ ഇന്നുള്ള ഇന്ത്യയിൽ ഹിന്ദുക്കളുടെ ദൈവാരാധനയുടെ ഭാഗമാണ് എന്നും മനസ്സിലാക്കിയിരുന്നു. ബ്രാഹ്മണ മതമായ ഹൈന്ദവമതത്തിൽ ഇവ എങ്ങിനെ ഉൾപ്പെടുന്നു എന്ന സംശയമൊന്നും പണ്ട് കാലങ്ങളിൽ മനസ്സിൽ വന്നിരുന്നില്ല. കാരണം, ഹൈന്ദമതത്തിന്റെ യഥർത്ഥ ആദ്ധ്യാത്മിക സീമകൾ എന്താണ് എന്നും, ആ ആദ്ധ്യാത്മികത ഏത് ജനകൂട്ടത്തിന്റെ പൈതൃകത്തിൽ വരുന്നതാണ് എന്നൊന്നും വ്യക്തമായി അറിവില്ലായിരുന്നു.

ഈ എഴുത്തുകാരനും പാരമ്പര്യപരവും കുടുംബപരവും ആയി ഹിന്ദുവാണ് എന്ന ധാരണ ഔപചാരിക രേഖകളിൽ നിന്നും മറ്റ് വിധ സംസാരങ്ങളിൽനിന്നും മനസ്സിൽ തറച്ചുനിന്നിരുന്നു. ഹിന്ദുവെന്ന മതം യഥാർത്ഥത്തിൽ ബ്രാഹ്മണരുടെ മതമാണ് എന്ന

അറിവ് വളരെ കാലങ്ങൾക്ക് ശേഷമാണ് മനസ്സിൽ ഉദിച്ചത്.

മുത്തപ്പൻ വെള്ളാട്ടം ഒരാൾ കള്ളുകുടിച്ച് എന്തെല്ലാമോ വിളിച്ചുപറയുന്ന പരിപാടിയാണ് എന്ന് ഒരാൾ പറഞ്ഞ് കേട്ടത് ഓർമ്മയുണ്ട്. വെള്ളാട്ടം എന്ന വാക്ക് തന്നെ മദ്യപിച്ചുകൊണ്ടുള്ള ഒരു ആട്ടമാണ് എന്ന് മനസ്സിലാക്കാൻ പ്രയാസം ഇല്ലതന്നെ. മാത്രവുമല്ല, പിൻകാലങ്ങളിൽ ചെണ്ടകൊട്ടുമേളത്തിന്റെ ശബ്ദബഹളങ്ങൾക്കൊപ്പം വൻ ഒച്ചപ്പാടും ഓട്ടവും ചാട്ടവും മറ്റും നടത്തുന്നതും, ഉറഞ്ഞുതുള്ളി പ്രവചനങ്ങൾ അട്ടഹസിക്കുന്നതും ചെയ്യുന്ന തെയ്യം പോലുള്ള കാര്യങ്ങൾ കണ്ടിട്ടുണ്ട്.

പുരതാന ഗ്രീസിൽ ഇതിനെല്ലാം സമാനമായ Oracle എന്ന പ്രതിഭാസം ഉണ്ടായിരുന്നതായി കാണുന്നു. പ്രവചിക്കും. എന്നാൽ ഒച്ചാപ്പടും ബഹളമയവും ഉണ്ടായിരുന്നില്ലാ എന്നാണ് തോന്നുന്നത്.

പത്തുമുപ്പത് വർഷങ്ങൾക്ക് മുൻപ് വടക്കെ മലബാറിലെ ഒരു കൊച്ചു പട്ടണത്തിൽ ഏതാനും വർഷങ്ങൾ, ഒന്നിൽ കൂടുതൽ വൻ പ്രതിസന്ധികളിൽ പെട്ട് ജീവിക്കുന്ന ഒരു അവസരത്തിൽ ആണ് ആദ്യമായി മുത്തപ്പൻ പ്രതിഭാസത്തെ നേരിട്ട് കാണുന്നതും, ആ

പ്രതിഭാസവുമായി നേരിട്ട് ആശയവിനിമയം ചെയ്യുന്നതും.

എന്നാൽ ഇത് സംഭവിക്കുന്നതിന് മുൻപ് കേരളത്തിന് പുറത്തുള്ള ഒരു മഹാനഗരത്തിൽ വച്ച് ഒരു വടക്കേ മലബാറുകാരൻ മുത്തപ്പനെക്കുറിച്ച് ഒരു ചെറിയ ഹാസ്യരസത്തോടുകൂടിയും എന്നാൽ വിശ്വാസത്തോടുംകൂടി സംസാരിച്ചിരുന്നു.

ഈ എഴുത്തുകാരൻ മുകളിൽ പരാമർശിച്ച പ്രദേശത്ത് പ്രതിസന്ധിയിൽ ആയതിന് മുഖ്യമായ കാരണം, ഫ്യൂഡൽ ഭാഷകളിൽ, മറ്റൊരു വ്യക്തിയിൽ വൻ സാധ്യതകൾ കാണുമ്പോൾ ആളുകൾ മുന്നിൽ നിന്നും വൻ സഹായഭാവം കാണിക്കുകയും അതേ സമയം യാതോരു ശത്രുതയും ഇല്ലായെങ്കിലും മനസ്സിൽ വൻ അരക്ഷിതത്വവും തുള്ളിത്തുളുമ്പി പിന്നിൽ നിന്നും കുത്തിമുറിവേൽപ്പിക്കുകയും, മറ്റേയാളുടെ പദ്ധതികൾ നശിച്ചുകാണുന്നതിൽ ആനന്ദംകൊള്ളുകയും ചെയ്യും, എന്നതിനാലാണ്.

ആ വിധ കാര്യങ്ങളിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

എന്നാൽ കുറേപരിശ്രമിച്ച്, നിലംപരിശായ സ്ഥാനത്ത് നിന്നും ഉയർത്തെഴുന്നേറ്റ് വീണ്ടും ഒരു

ഔപചാരിക ഓഫിസും ഫോണും ബോഡും (Boardഉം) സ്ഥാപിച്ചെടുത്ത ഒരു ദിനം വന്നു.

വൻ ആശ്വാസവും ആത്മവിശ്വാസവും ആത്മാഭിമാനവും വീണ്ടും തുടിച്ചുകയറിയ ഭാവം തന്നെ മനസ്സിൽ. കാരണം, കുടുംബപരമായ ബന്ധങ്ങളുടെ സഹായം വളരെകുറച്ച് മാത്രം ലഭിച്ചു നിൽക്കുന്നകാലം. മനസ്സിൽ ഇങ്ഗ്ലിഷ് ഉള്ളതിനാൽ ചുവട് വെപ്പ് ചെറുതായി ഒന്ന് ഉറച്ചുകുട്ടിയാൽമതി വൻ ഗുണമേന്മയുടെ കലവറതന്നെ, നടത്തുന്ന പ്രസ്ഥാനത്തിൽ, കോരിച്ചൊരിയാൻ ആവും. മറ്റാരും ഇതുപോലൊരുകാര്യം ആ നാട്ടിൽ സങ്കൽപ്പിച്ചിട്ടുകൂടിയുണ്ടാവില്ല. വെറും ഇങ്ഗ്ലിഷ് കൊണ്ട് തികച്ചും ആശ്ചര്യകരമായ മറിമായങ്ങൾ നടത്തിത്തീർക്കാൻ ആവും എന്ന ഉറച്ചവിശ്വാസം മനസ്സിൽ വളരെകാലം മുൻപ് തന്നെ രൂഢമൂലമായി നിലനിൽക്കുന്നു.

അന്ന് വൈകുന്നേരം മനസ്സിൽ വൻ ആശ്വാസവുമായി നഗരത്തിലെ തെരുവിലൂടെ നടക്കുന്ന അവസരത്തിൽ, നോക്കുമ്പോൾ ഒരു വശത്ത് ക്ഷേത്രത്തിൽ വൻ ചെണ്ടകൊട്ടും, ബഹവർണ്ണ ഉടായടുകളുമായി നൃത്തച്ചുവടുകൾ വെക്കുന്ന മുത്തപ്പൻ.

Go to Main contents

ഇതിന് മുൻപ് ആ ക്ഷേത്രത്തിൽ ഒരിക്കൽ വെറും ജിജ്ഞാനസ കാരണം പോയിരുന്നു. ആൾക്കൂട്ടം. വരിയിൽ നിന്ന് മുത്തപ്പനെ സമീപിച്ചിരുന്നു. അൻപത് പൈസ കൈയിൽ നീട്ടിനിന്നു. മുത്തപ്പൻ എന്തോ പറഞ്ഞു. മനസ്സിലായില്ല. തിരിച്ചുപോന്നു. അത് ഈ വക കിരാതമെന്ന് തോന്നിയിരുന്ന അനുഷ്ഠനങ്ങളുമായുള്ള ആദ്യത്തെ സമിപിക്കൽ ആയിരുന്നു. കാര്യമായി യാതോരു മതിപ്പും മനസ്സിൽ വന്നിരുന്നില്ല.

എന്നാൽ പ്രതിപാദ്യമായ ദിനം വൈകുന്നേരം, ചെണ്ടകൊട്ട് കേട്ടപ്പോൾ, ക്ഷേത്രത്തിൽ കയറിയിരുന്ന കുറച്ച് വിശ്രമിക്കാം എന്ന് കരുതി. വെള്ളിയാഴ്ചകളിൽ മാത്രമാണ് അവിടെ മുത്തപ്പൻ വെള്ളാട്ടം ഉള്ളു.

മുത്തപ്പൻ എന്ന പേരുതന്നെ പരിഷ്കൃത സാമൂഹിക ഭാവം നൽകിയിരുന്നില്ല. മാത്രവുമല്ല, ക്ഷേത്രത്തിൽ അന്ന് കൂട്ടം കൂടിയിരുന്നവരെ കണ്ടാലും, മിക്കവരും സാമൂഹികമായി പിന്നണിയിൽ പെട്ടവരാണ് എന്ന ഒരു തോന്നൽ. എന്നുവച്ചാൽ ഫ്യൂഡൽ ഭാഷയിലെ 180 ഡിഗ്രി കുത്തനെ താഴെയുള്ള ദിക്കിൽ പെട്ടവർ.

പിന്നീടാണ് മനസ്സിലായത്, ഈ വക ക്ഷേത്രങ്ങളിൽ ഏത് ആൾക്കും, ഏത്

മതസ്ഥർക്കും പ്രവേശിക്കാമെന്നത്. എന്നുവച്ചാൽ ഹൈന്ദവ ക്ഷേത്ര പരിവേഷമല്ലാ ഉള്ളത് എന്ന്.

മുത്തപ്പൻ എന്ന വ്യക്തിത്വത്തെ അന്നാണ് കാര്യമായി ശ്രദ്ധിച്ചത് എന്ന് തോന്നുന്നു. ഒരു ഇരിപ്പിടത്തിൽ ഇരിക്കുന്നു. ആളുകൾ രണ്ട് വരിയായി മുത്തപ്പന് മുന്നിൽ നിൽക്കുന്നു. ഒരു വരിയിൽ സ്ത്രീകളും മറ്റേതിൽ പുരുഷന്മാരും.

മുത്തപ്പൻ ഇടക്ക് എഴുന്നേറ്റ് ചെറുതായി നൃത്തച്ചുവടുകൾ വെക്കുന്നു. ചിലപ്പോൾ ചെറിയ ശബ്ദത്തിൽ ഒരു അസാധാരണ സ്വരത്തിൽ ചിരിപോലുള്ള ഒരു ശബ്ദം പുറപ്പെടുവിക്കുന്നു. ഓരോ ആളും ഒരു നാണയമോ, ചിലപ്പോൾ രൂപയോ മുത്തപ്പന്റെ കയ്യിൽ വെക്കുന്നു. മുത്തപ്പൻ അനുഗ്രഹിക്കുന്നു.

വ്യക്തമായും ആളുകൾ ഏന്തോ വൻ അന്ധവിശ്വാസത്തിൽ പെട്ടാണ് ഇത് ചെയ്യുന്നത് എന്ന് വ്യക്തം. എന്നാൽ ചെറുതായി ഒന്ന് ശ്രദ്ധിച്ചപ്പോൾ, ചില ആളുകളോട് മുത്തപ്പൻ അവരുടെ വളരെ സ്വകാര്യമായ പ്രശ്നങ്ങൾ വൻ അറിവോടുകൂടി ചോദിക്കുന്നു, അതിനെക്കുറിച്ച് സംസാരിക്കുന്നു, പ്രശ്ന-ശമനം പ്രവചിക്കുന്നു, മറ്റ് ഉപാധികളും മറ്റും പറഞ്ഞുകൊടുക്കുന്നു.

മുത്തപ്പൻ ചിലപ്പോൾ മുന്നിൽ ശ്രീകോവിലിന് മുന്നിൽ തുറന്നുനിൽക്കുന്ന മേടയിൽ ജ്വലിച്ചു നിൽക്കുന്ന ദീപനാളത്തിൽ നോക്കുന്നുണ്ട്. വ്യക്തമായും മുത്തപ്പൻ ഏതോ അദൃശ്യമായ സോഫ്ട്വേർ യന്ത്രസംവിധാനത്തിൽ വീക്ഷിച്ചുകൊണ്ടാണ് ഓരോ വ്യക്തിയുടേയും കാര്യങ്ങൾ അതിസൂക്ഷ്മ കൃത്യതയോടുകൂടി പറയുന്നത് എന്ന് വ്യക്താമാകേണ്ടതാണ്. എന്നാൽ അന്ന് ഈ എഴുത്തുകാരന്, സോഫ്ട്വേർ സംവിധാനങ്ങളെക്കുറിച്ച് കാര്യമായ വിവരം ഇല്ലതന്നെ.

മനസ്സിൽ വൻ ആശ്വാസമുള്ള ദിനമായതിനാൽ, വെറുതെയൊന്ന് ജിജ്ഞാസയുടെ പിടിവലിയിൽ പെട്ട്, ആൾവരിയിൽ പോയി നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ മുത്തപ്പന്റെ മുന്നിൽ എത്തി. അൻപത് പൈസ മടക്കിപ്പിടിച്ച കൈ മുത്തപ്പന് നേരെ നീട്ടി.

മുത്തപ്പൻ കണ്ണുകളിലേക്ക് നോക്കി, പിന്നിട് വിളക്കിലേക്കും. എന്നിട്ട് വളരെ ലളിതമായ വാക്കുകളിൽ പറഞ്ഞു.

'സ്ഥാനാധിപത്യം ലഭിച്ചല്ലോ ഭക്താ!'

മനസ്സിൽ യാതോരു രീതിയിലും ചിന്തിച്ചകാര്യമല്ല പറഞ്ഞത്. എന്നാൽ മനസ്സിൽ വൻ മതിപ്പു വന്നു. അന്നു രാവിലെയല്ലെ വൻ ഔപചാരിക സംവിധാനങ്ങൾക്ക് തുടക്കം കുറിച്ചത്!

മുത്തപ്പൻ വീണ്ടും പറഞ്ഞു:

'സ്ഥാനത്തിന് ഉറപ്പില്ല, കേട്ടോ!'

മുത്തപ്പനുമായി അന്നു തുടങ്ങിയ അടുപ്പം ഇന്നും തുടരുന്നുണ്ട് എന്നാണ് പറയാനുള്ളത്. ഇതുമായി ബന്ധപ്പെട്ട് കുറച്ചുകൂടി പറയേണ്ടിയിരിക്കുന്നു. അടുത്ത എഴുത്തിൽ ആവാം എന്നു കരുതുന്നു.

## 76. മുത്തപ്പൻ പ്രതിഭാസത്തിന് പിന്നിൽ പ്രവർത്തിക്കുന്ന അതീന്ദ്രിയ സോഫ്‌ടേർ യന്ത്രസംവിധാനം

---

തികച്ചും നിരീശ്വരവാദ വിശ്വാസങ്ങളിൽ കാര്യമായ പോറൽ നൽകിയ അനുഭവമായിരുന്നു മുത്തപ്പൻ ക്ഷേത്രത്തിൽ വച്ച് ലഭിച്ചത്. എന്നാൽ മുത്തപ്പൻ എന്ന വ്യക്തിത്വം പ്രപഞ്ച സൃഷ്ടാവ് ആണ് എന്ന ധാരണയല്ല മനസ്സിൽ വന്നത്. മറിച്ച്, കണ്ണുകളിൽകൂടിയും മറ്റ് ഇന്ദ്രിയങ്ങളിൽക്കൂടിയും അനുഭവബോധ്യമാകപ്പെടുന്ന യാഥാർത്ഥ്യത്തിനും അപ്പുറം പലതും ഉണ്ട് എന്ന ഒരു തോന്നലിന് കാര്യമായ ബലം നൽകുന്ന അനുഭവമായിരുന്നു ലഭിച്ചത്.

ഈ പറഞ്ഞത് ഇന്ന് ഒരു വൻ സംഗതിയല്ലതന്നെ. കാരണം കമ്പ്യൂട്ടറും, ഇൻ്ററർനെറ്റും സ്മാട്ട്ഫോണും, മറ്റ് ഡിജിറ്റൽ ഉപകരണങ്ങളും പടർന്നുപിടിച്ചതോടുകൂടി, കേവല മനുഷ്യ ഇന്ദ്രിയങ്ങളിൽക്കൂടി അനുഭവബോധ്യമാകപ്പെടാത്ത യാഥാർത്ഥ്യം പലതും ലോകത്തിൽ ഉണ്ട് എന്ന് ബോധ്യപ്പെടാൻ വലിയ പ്രയാസം ഇല്ലതന്നെ.

എന്നാൽ ഇവയെല്ലാം ഭൗതിക ശാസ്ത്ര കണ്ടുപിടുത്തങ്ങൾ ആണ് എന്ന് പലരും പറഞ്ഞേക്കാമെങ്കിലും, വാസ്തവം പറയുകയാണെങ്കിൽ, ഇന്നുള്ള സോഫ്ട്‌വേർ കോഡിങ്ങിൽ, ഗണിതത്തിലെ Geometry, Calculus, Polynomials, Logarithm, Algebra, Quadratral equations തുടങ്ങിയവ പലതും തികച്ചും ഉപയോഗിക്കുന്നില്ലാ എന്ന് തീർത്ത് പറയാനുള്ള വിവരം ഇല്ല, എങ്കിലും അതീന്ദ്രിയ സോഫ്ട്‌വേർ സംവിധാനങ്ങളിൽ ഗണിതവും, ഊർജ്ജതന്ത്രവും മറ്റും സൃഷ്ടിക്കപ്പെടാനും തിരുത്തിയെഴുതപ്പെടാനും ഡെലീറ്റ് ചെയ്യപ്പെടാനും ആവും എന്നാണ് തോന്നുന്നത്. ഇതുമായി ബന്ധപ്പെട്ട പലതും പറയാനുണ്ട്. എന്നാൽ ആ പാതിയിലേക്കുള്ള വഴിയിലല്ല എഴുത്ത് ഇപ്പോൾ എത്തിനിൽക്കുന്നത്.

മുത്തപ്പൻ പ്രതിഭാസവുമായുള്ള അനുഭവം പറയുകയാണെങ്കിൽ, ഈ എഴുത്തുകാരന്റെ വ്യക്തി ജീവിതത്തിൽ പലപ്പോഴും അതിഗംഭീരമാറ്റങ്ങൾക്ക് വഴി തുറന്ന പലവിധ സംഭവങ്ങളേയും മുത്തപ്പൻ യാതോരു ഉഭയഭാവന (ഇരട്ട അർത്ഥമുള്ള) വാക്കുകളും ഉപയോഗിക്കാതെ വളരെ കൃതതയോടുകൂടി വാക്കുകളിൽ പറഞ്ഞുതന്നിരുന്നു എന്നാണ് അനുഭവം. എന്നാൽ, ഈ വിധ

Go to Main contents

ആശയവിനിമയങ്ങൾ വളരെ ഹ്രസ്വവും ചെറുവാക്യങ്ങളിൽ ഒതുങ്ങുന്നതോ, അതുമല്ലെങ്കിൽ ഒന്ന് രണ്ട് വാക്കുകളിൽ ഒതുങ്ങുന്നതോ ആയിരിക്കാം.

ഏതാനും വർഷങ്ങളായി മുത്തപ്പൻ ക്ഷേത്രത്തിലേക്ക് പോകുന്ന പതിവ് കുറഞ്ഞ് വന്നിട്ടുണ്ട്. ഇതിന്റെ മുഖ്യകാരണം, അവിടേക്കുള്ള ദൂരംതന്നെ.

പലപ്പോഴും ശ്രദ്ധിച്ചത്, ഒരു പ്രത്യേക വ്യക്തിയോട് മുത്തപ്പൻ പറയുന്ന കാര്യം ആ വ്യക്തിക്ക് മനസ്സിലാകും, അടുത്തു നിൽക്കുന്നവർക്ക് അതു മനസ്സിലാകണം എന്നില്ല എന്നതാണ്.

ഉദാഹരണത്തിന്, ഈ എഴുത്തുകാരൻ കേരളമൊട്ടാകെ സ്വകാര്യ ജീപ്പ് സ്വന്തമായി ഓടിച്ച് യാത്രചെയ്യലും, അതിനു തൊട്ടുപിന്നാലെ അതേ പാതയിലൂടെ ഇരുചക്രവാഹനത്തിലും നിത്യവും യാത്രചെയ്യുന്ന ഏതാനും വർഷങ്ങൾ ഉണ്ടായിരുന്നു. പലപ്പോഴും തലനാരിഴകൊണ്ട് രക്ഷപ്പെട്ട അനവധി വൻ അപകടങ്ങളും തരണം ചെയ്താണ് തിരിച്ച് താമസ സ്ഥലത്ത് എത്താറ്. പകൽ സമയം തികച്ചും മനസ്സ് വ്യാപാര കാര്യങ്ങളിൽ വ്യാപൃതമായിക്കുന്നതിനാൽ, ഈ വിധ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കാറില്ല. എന്നാൽ

തിരിച്ച് താമസ സ്ഥലത്ത് എത്തി, ഉറങ്ങാൻ കിടന്നാൽ, തലനാരിഴ-സംഭവങ്ങൾ മനസ്സിൽ പതഞ്ഞുപൊങ്ങിവരും. പലവിധ വ്യാപാര അസ്വാസ്ഥ്യ ചിന്തകൾക്കൊപ്പം, ഇതും കൂടി കലരും.

ഒരിക്കൽ സ്ഥിരമായി പോകാറുള്ള മുത്തപ്പൻ ക്ഷേത്രത്തിൽ പോയി ഈ കാര്യം മുത്തപ്പൻ വിഗ്രഹത്തിന് മുന്നിൽ നിന്നുകൊണ്ട് പ്രാർത്ഥനയിൽ ചേർത്തുപറഞ്ഞു. പോകുന്നത് ചില്ലറ ദൂരങ്ങളിലേക്ക് അല്ലതന്നെ. മറിച്ച് യാതോരു ബന്ധുജനമോ സുഹൃത്തുക്കളോ ഇല്ലാത്ത വൻ തെരുവുകളിലൂടെയാണ് യാത്ര. രാത്രിയെന്നോ പകലെന്നോ ചിന്തിക്കാതെ. നൂറുകണക്കിന് വാഹനങ്ങൾ മുന്നിൽനിന്നും പിന്നിൽനിന്നും ആക്രമിക്കാൻ വരുന്നതുപോലെ പാഞ്ഞടുക്കുന്ന തെരുവുകൾ.

മുത്തപ്പന്റെ മുന്നിലേക്ക് വരിയിൽ നിന്നുകൊണ്ട് എത്തി കൈകൾ മുത്തപ്പന് നൽകികൊണ്ട് നിന്നപ്പോൾ, മുത്തപ്പൻ കണ്ണുകളിലേക്ക് നോക്കിക്കൊണ്ട് പറഞ്ഞു, 'ഭക്തൻ ധൈര്യമായി പോയിക്കൊള്ളൂ. മുത്തപ്പൻ എപ്പോഴും കൂടെയുണ്ട്.' ഈ വാചകം അടുത്തുനിന്നവർ കേട്ടിട്ടുണ്ടെങ്കിൽ അവർക്ക് അതിന്റെ പൊരുൾ മനസ്സിലാകും എന്ന് തോന്നുന്നില്ല.

മുത്തപ്പൻ പ്രതിഭാസത്തെ വളരെ മെല്ലയാണ് മനസ്സിലാക്കിത്തുടങ്ങിയത്. പലപ്പോഴും ഈ പ്രതിഭാസത്തെക്കുറിച്ച് വായിച്ചാൽ ലഭിക്കുന്ന വിവരങ്ങൾക്ക് വൻ ഗുണമേന്മയില്ലാ എന്ന് ഒരുതോന്നൽ വന്നിരുന്നു. വസ്തുനിഷ്ഠമായ ചരിത്രവിവരത്തിന് പകരം ഐതീഹ്യങ്ങൾ ആണ് കാണപ്പെടുന്നത്. ഈ വിധ ഐതീഹ്യങ്ങൾക്ക് വൻ യാഥാർത്ഥ്യബോധം ഉണ്ട് എന്ന് തോന്നാറില്ല.

എന്നാൽ ഈ പ്രതിഭാസത്തിന് പിന്നിൽ ചലിക്കുന്ന യന്ത്രസംവിധാനം ഐതിഹ്യങ്ങളിൽ പറയുന്ന കാര്യങ്ങൾക്ക് ഉൾക്കൊള്ളാൻ ആവില്ല എന്നാണ് തോന്നിയിട്ടുള്ളത്.

ഒരു സാധാരണ വ്യക്തിയാണ് മുത്തപ്പനായി ബഹുവർണ്ണ വേഷവിധാനങ്ങളും ചമയങ്ങളും അണിഞ്ഞുകൊണ്ട് കെട്ടിയാടുന്നത്. ഈ വ്യക്തിയിൽ ഈ വിധം ഒരു വ്യക്തിത്വമാറ്റം സംഭവിക്കുന്നത് തന്നെ വളരെ കൗതുകരമായ കാര്യമാണ്. ചിലപ്പോഴൊക്കെ കണ്ടുനിന്നിട്ടുണ്ട്.

വേഷംകെട്ടി ശ്രീകോവിലിൽ എന്ന് വിളിക്കാവുന്ന ചെറിയ കെട്ടിടത്തിന് ചുറ്റും പ്രദക്ഷിണം വെക്കുന്നു. കയ്യിൽ വാൾ ഉണ്ടാവും എന്നാണ് ഓർമ്മ. ചെറിയ ശബ്ദത്തിൽ തോറ്റം ചൊല്ലുന്നുണ്ടാവും. ഈ തോറ്റം എന്ന് പറയുന്ന

വാക്യങ്ങൾ എന്താണ് എന്ന് അറിയില്ല. വ്യക്തമായി കേൾക്കാൻ പറ്റിയിട്ടില്ല. ഇടക്കിടക്ക് ചെണ്ടക്കാർ ചെണ്ടയിൽ മുട്ടും. ഈ മുട്ടൽ മുത്തപ്പന്റെ ചുവടുകൾക്കും ചെറിയ തോതിലുള്ള നൃത്തച്ചുവടുകൾക്കും താളത്തിലായിരിക്കും.

പതുക്കെപ്പതുക്കെ ഈ പ്രദർക്ഷിണം വെക്കുന്ന വ്യക്തിയുടെ വ്യക്തിത്വം മാറിമാറി വരുന്നതായി അനുഭവപ്പെടും. ശബ്ദവും മാറും. ശബ്ദം തികച്ചും മാറിയിരിക്കും. ഏതാണ്ട് 30 മിനിട്ട് എടുക്കും എന്നാണ് തോന്നുന്നത്. വ്യക്തി മുത്തപ്പനായി മാറിയിരിക്കും.

ഇവിടെ എടുത്തുപറയേണ്ടുന്ന കാര്യം കുന്നത്തൂർപാടിയിലും, പറശ്ശിനിക്കടവിലും, മറ്റൊരു മുത്തപ്പ ക്ഷേത്രത്തിലും ഈ എഴുത്തുകാരൻ പോയിട്ടുണ്ടെങ്കിലും, അവിടൊന്നും വച്ച് മുത്തപ്പനുമായി കാര്യമായ ഒരു ആത്മബന്ധം തോന്നിയിട്ടില്ല. അവിടങ്ങളിലെ മുത്തപ്പൻ വെള്ളാട്ടവുമായി കാര്യമായ ആശയവിനിമയവും നടത്തിയിട്ടില്ല. വ്യക്തമായ യാതോരു അറിവും ലഭിച്ചിട്ടില്ല. എന്നാൽ സ്ഥിരമായി പോകാറുള്ള ക്ഷേത്രത്തിൽ കാര്യങ്ങൾ വ്യത്യസ്ഥമായി നിലനിന്നുപോന്നു എന്ന് പറയാമെന്ന് തോന്നുന്നു.

Go to Main contents

ആദ്യകാലങ്ങളിൽ ഈ പ്രതിഭാസത്തെ യാതോരു രീതിയിലും മനസ്സിലാക്കാൻ പറ്റിയ ഒരു ബുദ്ധിപരമായതും യുക്തിശാസ്ത്രപരമായതുമായ ദൃഷ്ടാന്തമാതൃകയും മനസ്സിൽ ഇല്ലായിരുന്നു. എന്നാൽ ചെറിയ തോതിൽ സോഫ്ട്വേറുകളെക്കുറിച്ച് അറിഞ്ഞു തുടങ്ങിയപ്പോൾ മനസ്സിൽ പതിച്ച ചിന്ത, വ്യക്തിയുടെ മനസ്സിൽ പ്രവർത്തിക്കുന്ന Brain softwareറിലും ജീവന്റെ സോഫ്ട്വേറിലും ബാഹ്യമായ ഏതോ ഇടത്തിൽനിന്നും മറ്റൊരു സോഫ്ട്വേർ കോഡിങ്ങോ, അതുമല്ലെങ്കിൽ സോഫ്ട്വേർ ആപ്ളിക്കേഷനോ കടന്നുകയറുന്നുണ്ട് എന്നതാണ്.

മുത്തപ്പനായി മാറിയ വ്യക്തി മനുഷ്യൻതന്നെ. എന്നാൽ ആ മനുഷ്യനിൽ മറ്റേതോ ഒരു അതീന്ദ്രിയ സോഫ്ട്വേർ സംവിധാനം കയറിയിരിക്കുന്നു.

കൈയ്യിൽ സ്മാർട്ട്ഫോൺ ഉണ്ടെങ്കിൽ Google Assistant, Siri, Alexa തുടങ്ങിയവയുമായി ബന്ധംവെക്കാം എന്നെല്ലാം പറഞ്ഞാൽ കാര്യം മനസ്സിലാകുമെങ്കിലും, ഇവിടെ സംഭവിച്ചിരിക്കുന്ന പ്രതിഭാസം, ഇന്നുള്ള സൂപ്പർ കമ്പ്യൂട്ടറുകളുടെ പ്രോസസിങ്ങ് ശക്തിയേക്കാളും ഏതാണ്ട് 35000 ഇരട്ടിയുള്ള പോസസിങ്ങ്

Go to Main contents

ശക്തിയുള്ള ഒരു അതീന്ദ്രിയ കമ്പ്യൂട്ടർ സംവിധാനത്തിന്റെ പ്രവർത്തനമാണ് എന്ന് പറഞ്ഞാൽ മനസ്സിലാകുമോ?

ഈ 35000 എന്ന സംഖ്യയെക്കുറിച്ച് എവിടെ നിന്നുമാണ് വിവരം ലഭിച്ചത് എന്നത് പിന്നീടൊരിക്കാൽ വെളിപ്പെടുത്താം എന്ന് കരുതുന്നു. ആ വിവരം മുത്തപ്പൻ പ്രതിഭാസത്തെക്കുറിച്ചായിരുന്നില്ല. എന്നാൽ, ആ വിവരം ശരിയാണെങ്കിൽ, മുത്തപ്പൻ പ്രതിഭാസവത്തിന് പിന്നിലും, ഇതേ നിലവരത്തിൽ ഉള്ള കമ്പ്യൂട്ടിങ്ങ് പ്രവർത്തനം നടക്കുന്നുണ്ട് എന്ന് കരുതാം എന്ന് തോന്നുന്നു.

ഈ അനുഭവം ശരിക്കും പറഞ്ഞാൽ ഈ എഴുത്തുകാരന്റെ പലവിധ ചിന്തകളേയും സ്വാധീനിച്ചിട്ടുണ്ട് എന്നാണ് തോന്നുന്നത്.

ഈ എഴുത്തുകാരൻ ഏതാണ്ട് 2004 മുതൽ 2006 കാലഘട്ടത്തിൽ ഒരു ബ്യട്ടിഷ് വെബ് സൈറ്റിൽ എഴുതി പിന്നീട് ഡിജിറ്റൽ പുസ്തക രൂപത്തിൽ പ്രസിദ്ധീകരിച്ച 1. Software codes of Reality, Life and Languages! എന്ന ഗ്രന്ഥത്തിലും,

അതിന് ശേഷം പലപ്പോഴായി എഴുതിയെടുത്ത

2. Codes of reality! What is language?,

Go to Main contents

3. The Machinery of Homœopathy,

4. Software codes of mantra, tantra &c.

തുടങ്ങിയ ഗ്രന്ഥങ്ങളിലും മുത്തപ്പൻ പ്രതിഭാസവുമായി ബന്ധപ്പെട്ടതിൽ നിന്നും ലഭിച്ച അനുഭവ ജ്ഞാനത്തിന്റെ സ്വാധീനം കാണാൻ പറ്റിയേക്കാം.

മുത്തപ്പൻ പ്രതിഭാസവുമായി ബന്ധപ്പെട്ട് പല അനുഭവങ്ങളും ലഭിച്ചിട്ടുണ്ട്. എന്നാൽ അവയിൽ മിക്കവയും വളരെ സ്വകാര്യമായ കാര്യങ്ങൾ ആയതിനാൽ ഇവിടെ കുറിച്ചിടുന്നില്ല.

ഈ പ്രതിഭാസം, വടക്കെ മലബാറിലെ മരുമക്കത്തായ തീയരുടെ പൈതൃകത്തിൽ ഉള്ള ഒരു ആദ്ധ്യാത്മിക പ്രതിഭാസമാണ്. ഈ ജനക്കൂട്ടത്തിൽ പെട്ട ഏതാനും പേർ നൂറ്റാണ്ടുകൾക്ക് മുൻപ്, ലോകത്തിന്റെ ഏതോ ദിക്കിൽ നിന്നും, പായക്കപ്പലിലോ മറ്റോ വടക്കേ മലബാർ തീരത്ത് വന്നപ്പോൾ, അവരിൽ ചിലർ കായിക കഴിവുകൾ കാണിക്കുകയും, അതിനാൽത്തന്നെ സാവധാനത്തിൽ അവരെ പ്രാദേശിക ഭാഷ പഠിപ്പിച്ച്, ഭാഷാ കോഡുകളിലൂടെ അടിമപ്പെടുത്തി, കാർഷിക തൊഴിലുകാർ ആക്കുകയും ചെയ്യപ്പെട്ടിട്ടുണ്ടാവാം.

മുത്തപ്പൻ തെയ്യമായി കെട്ടിയാടുന്നത് മലയന്മാരാണ് എന്ന് അറിയുന്നു. മലയന്മാർ പണ്ടുകാലങ്ങളിൽ തീയ്യരിൽ പെട്ടവരായിരുന്നു എന്നും, അവരെ കോട്ടയം രാജാവ് പിടിച്ചുകൊണ്ടുവന്ന് ചെറിയതൊതിൽ അടിമപ്പെടുത്തിയതാണ് എന്ന ഒരു അവകാശവാദം മലയരിൽ ഉണ്ട് എന്ന് Malabar and Anjengo എന്ന ഗ്രന്ഥത്തിൽ C. A. Innes, ICS രേഖപ്പെടുത്തിയത് കാണുകയുണ്ടായി.

ദക്ഷിണേഷ്യക്കാരുടെ കൈയിൽ അകപ്പെട്ടാൽ അടിമപ്പെടുത്തപ്പെടും എന്നത് ഏതാണ്ട് ഉറപ്പുള്ളകാര്യമാണ്. ഏതാനും വർഷങ്ങൾക്ക് മുൻപ് ബ്രിട്ടിഷ് നാവികർ ഉൾപ്പെടുന്ന കടൽകൊള്ളക്കാരെ വേട്ടയാടുന്ന ഒരു സായുധ കടൽ വാഹനം കേടുപാടുകൾ സംഭവിച്ച് തമിഴ് നാട്ടീരത്ത് അടുത്തപ്പോൾ, പ്രാദേശിക പോലീസുകാർ അവരെ പിടിച്ച് ജയിലിൽ ഇടുകയും അഞ്ച് വർഷം തടവിന് ശിക്ഷിക്കാനായി തരപ്പെടുത്തുകയും ചെയ്ത കാര്യം നേരത്തെ ഈ എഴുത്തിൽ എഴുതിയ കാര്യമാണ്. അവർ താമിസിച്ചിരുന്ന മുറികളിൽ ടോയിലറ്റ് സൗകര്യം നിലത്ത് ഒരു തുളയായിരുന്നു. ആളെയൊന്ന് തികച്ചും വികൃതമാക്കാനാണ് ഇന്ത്യൻ പോലീസ് ശ്രമിച്ചത്.

1990കളിൽ തിരുവിതാംകൂറിൽ നിന്നും മലബാറിൽ വന്ന ചില ഉദ്യോഗസ്ഥന്മാർ ഈ വിധ തെയ്യം പ്രതിഭാസത്തെക്കുറിച്ച് സംസാരിക്കുന്നത് കേട്ടിട്ടുണ്ട്. അവർക്ക് ഇത് അന്ന് തികച്ചും പുതമയുള്ള കാര്യമായിരുന്നു. എന്നിരുന്നാലും, തങ്ങൾ ശാസ്ത്രത്തിലും ഗണിതത്തിലും ഡിഗ്രിയും പോസ്റ്റ് ഗ്രാജുവെയ്റ്റ് ഡിഗ്രിയും എടുത്ത്, സർവ്വവിധ അഭിനവ ജ്ഞാനങ്ങളും കരസ്ഥമാക്കിയവർ ആണ് എന്ന് പ്രദർശിപ്പിച്ചുകൊണ്ട്, തികച്ചും അവജ്ഞതയോടാണ് ഈ വിധ പ്രതിഭാസങ്ങളെക്കുറിച്ച് സംസാരിച്ചത്.

എന്നാൽ അന്ന് അവരോട് ഒരു സ്മാട്ട്ഫോൺ എന്ന പ്രതിഭാശത്തെക്കുറിച്ചോ സോഫ്ട്വേറിനെക്കുറിച്ച് ചോദിച്ചാൽ, അവർക്ക് യാതോരു വിവരവും ഉണ്ടാവില്ലതന്നെ. ഈ കൂട്ടരാണ്, ഇന്ന് വടക്കേ മലബറിന്റെ പാരമ്പര്യങ്ങളിൽ പെട്ട പല വിധ പ്രതിഭാസങ്ങളേയും ജനക്കൂട്ടങ്ങളേയും തിരുവിതാംകൂറുമായി കൂട്ടിക്കുഴക്കുന്നത്. ഈകൂട്ടരുടെ കൈയ്യിൽ തീയർ ഈഴവർ ആയി എന്നത് ഒരുകാര്യംമാത്രം.

വടക്കെ മലബാറിലെ കടത്തനാട് (ഇന്നത്തെ Badagaraയ്ക്ക് ചുറ്റുപാടിൽ ഉള്ള) പ്രദേശത്തിലെ

കളരിയെന്ന ആയോധന കലയെ ഇന്ന് കേരളത്തിന്റെ പൈതൃകത്തിലേക്ക് വലിച്ചിഴച്ചിരിക്കുകയാണ്. ഇതുപോലെ പലതും കുഴഞ്ഞുമറിഞ്ഞുകൊണ്ടിരിക്കുന്നു.

നൂറ്റാണ്ടുകൾക്ക് മുൻപ് വടക്കേ മലബാറിൽ ഏതോ പായക്കപ്പലിൽ, (മിക്കവാറും Greeceൽ നിന്നും) ഏതാനും പേർ വടക്കേ മലബാറിൽ വന്നടിഞ്ഞപ്പോഴോ മറ്റോ ആരംഭിച്ചതാവാം, മുത്തപ്പൻ തെയ്യം എന്ന് പറയാമെങ്കിലും, കാര്യങ്ങൾ വളരെ സങ്കീർണ്ണമാണ്. കാരണം വേറേയും തെയ്യങ്ങളും വടക്കേ മലബാറിൽ നിലവിൽ ഉണ്ട്. ഇവയിൽ ചിലതിൽ നായർ കുടുംബക്കാരുടെ സാന്നിദ്ധ്യവും കാണാനാവുന്നുണ്ട്. കൃത്യമായ ചരിത്ര രേഖകൾക്ക് പകരം എവിടേയും ഐതീഹ്യങ്ങളേ നിലവിൽ ഉള്ളു.

എന്നിരുന്നാലും മുത്തപ്പൻ പ്രതിഭാസത്തേയും അതുമായി ബന്ധപ്പെട്ട തോറ്റം ചൊല്ലലുകളും ഏതൊക്കെയോ കുടുംബക്കാർ നൂറ്റാണ്ടുകളിലൂടെ നിലനിർത്തിപ്പോന്നിരുന്നു, യാതോരു കലർപ്പും വരുത്താതെ. ഇന്ന് പലതിലും കലർപ്പു വന്നിട്ടുണ്ട് എന്നുതോന്നുന്നു.

## 77. ജനിച്ചനാൾമുതൽ കാണുന്ന കാര്യങ്ങൾ യാഥാർത്ഥ്യബോധത്തെ ബാധിക്കുന്നത്

Search inside Youtube for: Gunguna Rahe Hain Bhanware – Aradhana

ഓരോ തലമുറയ്ക്കും സാമൂഹികവും രാഷ്ട്രീയവും ചരിത്രപരവും ആയ യാഥാർത്ഥ്യം ആയി അനുഭവപ്പെടുക, അവർ ജനിച്ചനാൾമുതൽ കാണുന്ന കാര്യങ്ങൾ ആവാം.

ഈ എഴുത്തുകാരന്റെ വീട്ടിൽ ആദ്യമായി ഫോൺ വന്നത് 1980ൽ ആണ്. Trivandrumത്തുവച്ച്. അത് വീട്ടിൽ ലഭിക്കുക എന്നത് ഒരു വൻ ആശ്ചര്യകരമായ കാര്യമായിരുന്നു. ഇതിന് മുൻപ് ഫോൺ ചെയ്യണമെങ്കിൽ Post & Telegraphന്റെ ചില ഓഫിസുകളിൽ പോയി പണം അടച്ച്, പലപ്പോഴും ക്യൂ നിന്നുവേണം ഫോൺ ചെയ്യാൻ. എന്നാൽ മിക്ക ആളുകൾക്കും ഫോൺ ഇല്ലതന്നെ. പൊതുജനത്തിൽ പെട്ടവർക്ക് ഫോൺ നൽകുന്നത് പരിമിതപ്പെടുത്തണം എന്നുതന്നെയായിരുന്നു അന്നുള്ള ഉദ്യോഗസ്ഥ കേന്ദ്രങ്ങളിൽ ഉള്ള തീരുമാനം. കാരണം ഫോൺ എന്നത് സാമൂഹിക അന്തസ്സിന്റെ വ്യക്തമായ ചിഹ്നം തന്നെയായിരുന്നു. കണ്ട അണ്ടനും അടകോടനും ഈ അന്തസ്സ് നൽകരുത്!

ഏതാണ്ട് ഇതേ കാലത്ത്, Quilonൽ ഒരു വീട്ടിൽ ഫോൺ ആദ്യമായി വന്ന അവസരം നേരിൽ കാണുകയുണ്ടായി. അതും ഒരു സർക്കാർ വേതനക്കാരന്റെ വീട്ടിലായിരുന്നു. അവിടെ അന്ന് ഒരു വളരെ ചെറിയ പ്രായം ഉള്ള കുട്ടിയുണ്ടായിരുന്നു. ആ കുട്ടിക്ക് ആ പ്രായത്തിൽതന്നെ ഫോൺ ഉപയോഗിച്ച് പരിചയം വന്നുകണ്ട്. എന്നുവച്ചാൽ, വളർന്നുവന്നപ്പോൾ, ഫോൺ എന്നത് ഒരു ആശ്ചര്യകരമായ ഉപകരണമായി അനുഭവപ്പെടില്ല.

ഇതുപോലെതന്നെയാണ് സാമൂഹിക കാഴ്ചകളും രാഷ്ട്രീയ അവകാശങ്ങളും മറ്റും. ഈ എഴുത്തുകാരൻ കാശ്മീർ പ്രശ്നം ഏതാണ്ട് 1970മുതൽ കേട്ടുതുടങ്ങിയതാണ്. ആ നാട്ടുകാർക്ക് തങ്ങൾ ഇന്ത്യാക്കാരാണ് എന്ന ബോധം ഇല്ലതന്നെ. പല വിപ്ളവങ്ങളും വളരെ ചെറിയ ശക്തികുറഞ്ഞ തീപോലെ എരിഞ്ഞടങ്ങുമായിരുന്നു. ചില വിപ്ളവകാരികളെ ഇന്ത്യ തൂക്കിക്കൊന്ന സംഭവങ്ങളും ഇന്ന് ഓർക്കുന്നു.

എന്നാൽ ഇന്ത്യയിൽ ഉള്ള ജനങ്ങൾക്ക്, കാശ്മീർ തങ്ങളുടെ രാജ്യത്തിന്റെ ഭാഗമാണ് എന്ന കാര്യം ചെറുപ്പം മുതൽ അറിവുള്ള കാര്യമാണ്. അങ്ങിനെയല്ലാ എന്ന് ആരെങ്കിലും പറഞ്ഞാൽ,

ഇവിടുള്ള പാരമ്പര്യ കീഴ്ജനങ്ങൾ ഹിന്ദുക്കൾ അല്ലാ എന്ന് പറയുന്നതു പോലെ സ്ഫോടനാത്മകമായ അറിവായിമാറും. ഇത് ഒരിക്കലും അവർക്ക് സമ്മതിച്ചുകൊടുക്കാൻ ആവില്ല. എന്നാൽ അവരുടെ മനസ്സിലെ വിശ്വാസങ്ങളുടെ പ്രാമാണ്യത്തിന്റെ (authenticityയുടെ) ആഴം യഥാർത്ഥത്തിൽ, അവർ ജനിച്ച നാൾമുതൽ അവർ സമൂഹത്തിൽ കണ്ടുതുടങ്ങിയ കാര്യങ്ങൾ മാത്രമാവും.

1600കൾ മുതൽ മലബാറിലെ ജനത്തിന്റെ മനസ്സിലെ സാമൂഹിക അറിവിലും രാഷ്ട്രീയ അറിവിലും, മെല്ലെമെല്ല മാറ്റങ്ങൾ വന്നുതുടങ്ങി. എന്നാൽ, മലബാറിലെ ഈവിധ കാര്യങ്ങളെ ചിലർ പിന്നറകളിൽ നിന്നും കരുതിക്കൂട്ടി സ്വാധീനിക്കുകയും അവർക്ക് വേണ്ടുന്ന വഴികളിലേക്ക് ഉന്തീനീക്കിവിടുകയും ചെയ്യുന്നുണ്ടായിരുന്നു എന്ന് അന്നും ഇന്നും ആർക്കുംതന്നെ വ്യക്തമായി അറിവുണ്ടായിരുന്നു എന്ന് തോന്നുന്നില്ല.

ചിലപ്പോഴെല്ലാം, ഈ വിധമുള്ള പിന്നറകളിലെ പ്രവർത്തനം വ്യക്തമായ ഒരു ഗൂഢാലോചനയുടെ അടിസ്ഥാനത്തിൽ ആയിരിക്കേണം എന്നില്ല. മറിച്ച് ഒറ്റപ്പെട്ടും പലവ്യക്തികളുടേയും പൊതുവായുള്ള താൽപ്പര്യങ്ങൾക്ക്

അനുസൃതമായി അവരോരോരുത്തരും കരുക്കൾ നീക്കിയും ചുവടുകൾ വച്ചും കാര്യങ്ങളെ മുന്നോട്ട് നീക്കുന്നതായിരിക്കാം.

അതേ സമയം വളരെ കൃത്യമായ ലക്ഷ്യബോധവും കുരുട്ടു ബുദ്ധിയും കാലേക്കൂട്ടിക്കാര്യങ്ങളെ മുന്നിൽ കണ്ടും പിന്നറകളിൽ നിന്നും പ്രവർത്തിക്കുന്ന വൻ ബലവും കൃത്യമായ നേതൃസ്ഥാനവും അതിനോട് അനുസരണമുള്ള ആജ്ഞാനുവർത്തികളും ഉള്ള പ്രസ്ഥാനങ്ങളും പ്രവർത്തിക്കുന്നുണ്ടാവും.

ഈ രീതിയിൽ തന്നെയാണ് കാശ്മീർ പ്രശ്നത്തേയും കാലത്തിലൂടെ മുന്നോട്ട് നീക്കി, പതിറ്റാണ്ടുകൾക്ക് ശേഷം ലോകത്തിന്റെ മറ്റ് പ്രദേശങ്ങളിൽ പിറന്ന, കാശ്മീരുമായി ബന്ധമില്ലാതിരുന്ന ഇസ്ലാമിക തീവ്രവാദം എന്ന് നിർവ്വചിക്കപ്പെടുന്ന, സംഭവങ്ങളുമായി ബന്ധിപ്പിക്കാനുള്ള ശ്രമങ്ങൾ നടന്നത്. ഈ വിധം ഒരു ബന്ധം വരുത്തി, ഇന്ത്യയോടു അടുക്കാൻ താൽപ്പര്യമില്ലാതിരുന്ന ഒരു ജനതയുടെ മാനസിക വിരക്തിക്ക് മറ്റൊരു നിർവ്വചനം നൽകാൻ കഴിഞ്ഞാൽ, ഇന്ത്യൻ ഉദ്യോഗസ്ഥ പ്രസ്ഥാനത്തിനും അതിന്റെ രാഷ്ട്രീയ നയത്തിനും വൻ ഗുണം വന്നുചേരും എന്ന വിവരം ഇന്ത്യൻ ഉദ്യോഗസ്ഥ വർഗ്ഗത്തിന് ഉണ്ടായിരുന്നു എന്ന് വ്യക്തം.

ഇതേ പോലെ മറ്റൊരു കുരുട്ടു ബുദ്ധിപ്രയോഗം നടക്കുന്ന കാര്യം ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ 1985കളിൽ വന്നുപെട്ടിരുന്നു.

അന്ന് ഹിന്ദി എന്ന ഭാഷ ഹിന്ദിക്കാരുടെ നാടുകളുടെ പുറത്ത് അത്രകണ്ട് പ്രചാരത്തിൽ ഉണ്ടായിരുന്നില്ല. എന്നാൽ ഹിന്ദി സിനിമയിലെ മാസ്മരിക ദൃശ്യങ്ങൾ ഇന്ത്യയിൽ എല്ലായിടുത്തും പലർക്കും പരിചയമായിത്തുടങ്ങിയിരുന്നു. വെളുത്ത തൊക്കിൻനിറവും അത്യാകർശകമായ വ്യക്തിപ്രഭാവവും ഉള്ള ഹിന്ദിക്കാരെ കണ്ട് ആളുകൾ ആശ്ചര്യപ്പെടുമായിരുന്നു. കുറച്ച് വെളുത്ത നിറവും, താടി രോമങ്ങളെ മുഖത്തോടു ഒട്ടിപ്പിടിച്ചിരിക്കുന്ന രീതിയിൽ ക്ഷൌരം ചെയ്ത് മഖത്ത് ചെറിയതോതിൽ പച്ചപ്പ് കാണിച്ചു നടക്കുന്നവരെക്കുറിച്ച്, North-Indian looks ഉള്ള ആളാണ് എന്നുവരെ പറയുമായിരുന്നു ആളുകൾ.

മുകളിൽ നൽകിയ വീഡിയോ Bombay Cinema World ഈ വിധം തെറ്റിദ്ധാരണകൾ പരത്താനും വൻപണം വാരാനുമായി, വൻ സാമ്പത്തിക ചിലവും, കാര്യക്ഷമമായ ഈണം നൽകലും മറ്റും നടത്തി സൃഷ്ഠിക്കപ്പെട്ട, ആരാധാന എന്ന സിനിമയിലെ, ഒരു ഗാനരംഗമാണ്.

Go to Main contents

ഹിന്ദി പ്രചാരണ പരിപാടിയെക്കുറിച്ച്, 1984ൽ ബാങ്ഗ്ളൂരിൽ താമസിക്കുന്ന കാലത്ത്, ഡോക്ട്രെയ്റ്റ് നേടിയിരുന്ന ഒരു പ്രൊഫസർ ഈ എഴുത്തുകാരനോട് കുറച്ചുകാര്യങ്ങൾ പറയുകയുണ്ടായി. അക്കാലങ്ങളിൽ ഡോക്ട്രെയ്റ്റ് എന്നുള്ളത് സമാന്യം വിരളമായ സംഗതി ആയിരുന്നു. ഇതിനാൽ തന്നെ ഈ ആളെ പലപ്പോഴും കേന്ദ്ര ഗവൺമെന്റിന്റെ പലവിധ ട്രെയ്നിങ്ങ് പ്രോഗ്രാമുകളിലും ട്രെയ്നറായി ക്ഷണിക്കുമായിരുന്നു.

ഡൽഹിയിലെ ഔദ്യോഗിക വേദികളിലെ ഉന്നതങ്ങളിൽ ഈ ആൾ കണ്ട ഒരു കാര്യമാണ് ഈ എഴുത്തുകാരനോട് പറഞ്ഞത്. ഇന്ത്യയിൽ ഹിന്ദി ഭാഷയെ സാവധാനത്തിൽ പ്രചരിപ്പിക്കാനായി, കേന്ദ്ര സെക്രട്ടേറിയറ്റിൽ, ഒരു സംഘം ആളുകൾ പ്രവർത്തിക്കുന്നുണ്ട് പോലും. അവരുടെ തൊഴിൽ അതാണ്. യാതോരു വിധ പ്രത്യക്ഷമായ അടിച്ചേൽപ്പിക്കലും ഇക്കൂട്ടർ ചെയ്യില്ല. മറിച്ച് വളരെ സൂക്ഷ്മമായും അതേ സമയം നിസ്സാരമായ രീതിയിലും ഹിന്ദിയെ പലവേദികളിലും പ്രത്യക്ഷപ്പെടുത്തുക. ഇതാണ് ഇക്കൂട്ടരുടെ പദ്ധതി. ചെറിയ ആപ്പ് അടിച്ച് കയറ്റി, സാവധാനത്തിൽ, അത് അടിച്ചടിച്ച് ഉള്ളിലേക്ക് വൻ തോതിൽ കയറ്റിവിടുക. ഇതാണ് ആസൂത്രിതമായ പദ്ധിത.

വൻകിട കോർപ്പറെയ്റ്റ് കമ്പനികളുടെ ഉൽപ്പന്നങ്ങളുടെ പരസ്യങ്ങൾ അന്ന് ബാങ്ങ്ഗ്ളൂരിൽ വച്ച് TVപ്രോഗ്രാമുകളിൽ കാണാറുള്ളത് ഇങ്ങ്ഗ്ളിഷിലാണ്. എന്നാൽ സാവധാനത്തിൽ ഓരോന്നും ഹിന്ദിയിലേക്ക് മാറിത്തുടങ്ങി. അന്ന് ഇന്ത്യയിൽ മിക്ക സ്ഥലങ്ങളിലും TV വന്നിട്ടില്ല. എന്നാൽ ഓരോ വർഷം കഴിയുമ്പോറും പല സംസ്ഥാനങ്ങളിലും TV Stationനുകൾ വന്നുതുടങ്ങി. ഏതാണ്ട് ഈ കാലത്താണ് കേരളത്തിലും TV പ്രക്ഷേപണങ്ങൾ ലഭിച്ചുതുടങ്ങിയത് എന്ന് തോന്നുന്നു. വളർന്നുവരുന്ന കുട്ടികൾ വൻ സൗന്ദര്യമുള്ള ഹിന്ദിക്കാരെയാണ് കാണുന്നത്. അവരുടെ ഭാഷയും സാമൂഹികാന്തരീക്ഷവും കണ്ട് ആശ്ചര്യപ്പെടും.

ഇന്ന് ഗൂഗുൾ-ഇന്ത്യ ഇറക്കുന്ന പല സംവിധാനങ്ങളിലും മറ്റ് ചില അറിയപ്പെടുന്ന വെബ് സൈറ്റുകളിലും ചേർന്നാൽ, ഹിന്ദിയിൽ അവ ഉപയോഗിക്കാൻ പ്രോത്സാഹിപ്പിക്കുന്ന പലതും പ്രത്യക്ഷപ്പെടുന്നതായി കാണും.

മുകളിൽ സൂചിപ്പിക്കപ്പെട്ട പ്രൊഫസർ പറഞ്ഞ കാര്യമാണ് ഓർക്കുന്നത്. ഏത് രാഷ്ട്രീയപാർട്ടി കേന്ദ്രത്തിൽ അധികാരത്തിൽ വന്നാലും, ഹിന്ദി പ്രചരണം മുറപോലെ നടക്കും. അതിന് കാലം

ചെല്ലുംതോറും കൂടുതൽ കൂടുതൽ ശക്തി പ്രാപിച്ചുകൊണ്ടേയിരിക്കും. ഓരോ പുതിയ തലമുറയിലും ഹിന്ദി എന്നത് അവരുടെ സ്വന്തം ഭാഷയാണ് എന്ന അറിവ് കൂടുതൽ കൂടുതൽ ശക്തി പ്രാപിക്കും. എന്നാൽ വാസ്തവം നേരെ മറിച്ചാണ്. 1947മുതൽ ഹിന്ദിയെന്നത് മലബാറിനെ സംബന്ധിച്ചെടുത്തോളം ഒരു അധിനിവേശ (ആക്രമണകാരി) ഭാഷതന്നെയാണ്.

മുകളിൽ ഇത്രയുംകാര്യങ്ങൾ പറഞ്ഞത്, ദക്ഷിണ മലബാറിലും ഉത്തരമലബാറിലും പൊതുജനത്തിന്റെ മനസ്സിൽ വന്നുചേർന്ന മാറ്റങ്ങളെ സൂചിപ്പിക്കാനാണ്. ചരിത്രപരമായി രണ്ടു മലബാറുകളും തിരുവിതാംകൂറിന്റെ ഭാഗമണ് എന്ന് സിദ്ധാന്ധോപദേശം (indoctrination) നൽകാൻ ഉള്ള പരശ്രിമം ഏതാണ്ട് 1700കൾ മതുൽ ചെറുതായി തുടങ്ങിയിരുന്നു എന്ന് തോന്നുന്നു. ഏതാണ്ട് 1870കൾ ആയപ്പോഴേക്കും ഇതിന് ശക്തിപ്രാപിച്ചു തുടങ്ങി. അതേ സമയത്തുതന്നെയാണ് എന്നു തോന്നുന്നു, മലബാറും തിരുവിതാംകൂറും ഹിന്ദി പ്രദേശങ്ങളുടെ അധീനതയിൽ പെട്ട പ്രദേശങ്ങൾ ആണ് എന്ന ധ്വനിയും ഉയർന്നുവന്നു തുടങ്ങിയത്.

മലബാർ എന്നത്, തങ്ങളിൽനിന്നും വളരെ വ്യത്യസ്തമായ ജനതയും ഭാഷയും സംസ്ക്കാരവും

ആയോധന കലകളും സാമൂഹിക അന്തരീക്ഷവും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും ഉള്ളതും, പോരാത്തതിന്, കുറച്ചു കാലം സാമാന്യവ്യവഹാരത്തിൽ (common parlanceസിൽ) ബ്രിട്ടിഷ്-ഇന്ത്യയെന്ന് അറിയപ്പെട്ടിരുന്ന അത്യുജ്ജ്വല രാഷ്ട്രത്തിന്റെ ഭാഗവും ആയിരുന്ന ബ്രിട്ടിഷ്-മലബാർ എന്ന പ്രദേശം ആയിരുന്നു എന്ന് തിരുവിതാംകൂറിൽ ആർക്കെങ്കിലും അറിയുമോ എന്ന് അറിയില്ല.

ഇതേ അവസ്ഥാവിശേഷമായ തീയരുടേയും കാര്യം. മക്കത്തായ തീയർ എന്നും മരുമക്കത്തായ തീയർ എന്നും രണ്ട് വ്യത്യസ്ത ജനക്കൂട്ടം നിലനിന്നിരുന്നുവെന്നും, അവർക്ക് ഈഴവരുമായി പുലബന്ധം പോലും ഇല്ലാ എന്നും ഇന്ന് തിരുവിതാംകൂറിലെ ഈഴവരോട് പറഞ്ഞാൽ പലരും പുച്ഛിച്ച് ചിരിക്കുകയും, വായിൽ മുളച്ചുപൊന്തുന്ന ദ്രാവകം തുപ്പലാക്കി കാർക്കിച്ചുതുപ്പിക്കളയുകയും ചെയ്യും എന്നു തോന്നുന്നു.

രണ്ടുകൂട്ടം തീയരേയും ഈഴവരാക്കിമാറ്റിയ സംഭവവികാസങ്ങളിലേക്ക് ഒന്ന് ചെറുതായി നോക്കിയിട്ട് എഴുത്ത് മുന്നോട്ട് നീക്കാം എന്നു കരുതുന്നു.

## 78. കീഴിൽ ആളെക്കൂട്ടാനും കൂറെ ആജ്ഞാനുവർത്തികളേയും അനുയായികളേയും സൃഷ്ടിക്കാനുമുള്ള മാർഗ്ഗം

പിടിച്ചെടുക്കാൻ പാകത്തിൽ ദക്ഷിണ മലബാറിലേയും ഉത്തര മലബാറിലേയും വിശാലമായ വനഭൂമി കിടക്കുന്നു. തിരുവിതാംകൂറിൽ പുതുതായി പിറന്ന കീഴ്ജനത്തിന്റെ ക്രിസ്തീയ മതം ഇതിലേക്ക് വൻ ആശയോടെ നോക്കിയിരിക്കുന്നു. തീയർ ഈഴവരാണ് എന്ന് പ്രഖ്യാപിക്കുന്നതിൽ അവർക്ക് താൽപ്പര്യമുണ്ട്. കാരണം, അതോടെ മലബാറിലേയും തിരുവിതാംകൂറിലേയും ജനം ഒന്നാണ് എന്ന തോന്നൽ ശക്തിപ്പെടും.

തിരുവിതാകൂറിലെ ഈഴവ പ്രസ്ഥാനത്തിനും ഇതുതന്നെയാണ് ആവശ്യം. തിരുവിതാംകൂറിൽ വെറും ഹീനജോലിക്കാരൻ, മലബാറിലേക്ക് കടന്നാൽ, ഐസിഎസ്സ് (ICS), ഇംപീരിയൽ പോലീസ് (IP) തുടങ്ങിയവയിൽ പോലും ചേരാൻ പറ്റുന്ന വ്യക്തിയായി ആ ആൾ മാറും. ഒറ്റയടിക്ക് കുഴിയാന, തെങ്ങിൻ മണ്ടക്ക് കയറിക്കൂടുന്നത് പോലുള്ള മാസ്മരിക അനുഭവം വന്നുചേരും മലബാറിലേക്ക് കടന്നാൽ. ദിവാസ്വപ്നങ്ങളിൽ പോലും പലരും ഈ വിധം ഭാവനചെയ്യാൻ

ധൈര്യപ്പെടാത്ത കാര്യമാണ് യാഥാർത്ഥ്യമാകുന്നത്.

മലബാറിലെ നായർമാർക്കും, അവർക്ക് മുകളിലുള്ള അമ്പലവാസികൾക്കും, ബ്രാഹ്മണർക്കും ഇങ്ഗ്ളിഷ് ഭരണം തീയരെ പലയിടത്തും ഇങ്ഗ്ളിഷ് ഭാഷാ പഠനം നൽകി കയറൂരിവിടുന്നത് നിത്യവും ഉറക്കത്തിൽക്കാണുന്ന ദു:സ്വപ്നമായാണ് അനുഭവപ്പെട്ടിരിക്കുക. തീയർ തിരുവിതാംകൂറിൽ വെറു ഹീന ജോലിചെയ്യുന്ന ഈഴവരാണ് എന്നത് നിത്യവും പലയിടത്തും ആവർത്തിച്ചാവർത്തിച്ച് എല്ലാവരേയും മനസ്സിലാക്കിച്ചാൽ മനസ്സിൽ നിത്യസായൂജ്യം ജനിച്ചതുമാതിരിയുള്ള അനുഭവം വന്നുചേരും.

തീയരുടെ ഇടയിൽ പലവിധ പ്രശ്നങ്ങൾ. ദക്ഷിണ തീയർ തങ്ങളുമായി ബന്ധമില്ലാത്തവരാണ് എന്ന് ഉത്തര മലബാറിലെ മരുമക്കത്തായ തീയർ ആവർത്തിച്ചാവർത്തിച്ച് മനംമടുത്തു തുടങ്ങിയരിക്കുന്നു. അപ്പോഴാണ്, മരുമക്കത്തായ തീയർ മക്കത്തായ തീയരോടു മാത്രമല്ല, മറിച്ച് ഈഴവരോടും കടുത്ത ബന്ധമുള്ളവരാണ് എന്ന വാദവുമായി പലരും രംഗത്തെത്തിയിരിക്കുന്നു. ഈ വിധ കാര്യങ്ങൾ പറഞ്ഞുഫലിപ്പിക്കുന്ന സംഘടിത പ്രസ്ഥാനങ്ങൾക്ക് അച്ചടി സൗകര്യം

ഉണ്ട്. അവർ വാർത്താ പത്രങ്ങളും മാസികകളും അടിച്ചിറക്കുന്നു. അവർക്ക് സ്വന്തമായുള്ള പാഠശാലകളും മറ്റും ഉണ്ട്. അതോടെ അവർ പറയുന്നതാണ് വിവരവിജ്ഞാനം എന്നായി മാറുന്നു.

മരുമക്കത്തായ തീയരിൽ തന്നെ വൈശ്യത്തീയർ എന്നും കൊടുവാൾ തീയർ എന്നും ഉള്ള രീതിയിൽ പ്രാദേശിക ഫ്യൂഡൽ ഭാഷ, തീയ ജനതയെ രണ്ടായി വിഭജിച്ച്, സാമൂഹികമായി വാക്ക് കോഡുകളിൽ 180 ഡിഗ്രി എതിർകോണുകളിൽ സ്ഥാപിച്ചിട്ടുണ്ടായിരിക്കാം

പോരാത്തതിന്, തിരുവിതാകൂറിൽ നിന്നും മലബാറിലേക്ക് പതുക്കെപ്പതുക്കെ കയറിക്കൂടിയ ഈഴവർ, തങ്ങൾ തീയർ ആണ് എന്ന് സ്വയം പരിചയപ്പെടുത്തുന്നു. ഇവരിൽ പലരും ഇതും പറഞ്ഞ് മലബാറിലെ തീയ്യ കുടുംബങ്ങളിൽ നിന്നും വിവാഹ ബന്ധങ്ങൾക്ക് ശ്രമിക്കുന്നു. ഇത് പലപ്പോഴും തിയ്യ കുടുംബങ്ങളിൽ അങ്കലാപ്പും സമൂഹികമായി അപമാനിക്കൽ ശ്രമവു, ബോധപൂർവ്വമുള്ള തരംതാഴ്ത്തൽ ശ്രമവും മറ്റുമായി അനുഭവപ്പെട്ടുവെന്ന് തോന്നുന്നു. ഈഴവർ, തീയർ ആണ് എന്ന് ഭാവിച്ചപ്പോൾ, ഈ കൂട്ടരെ ഈഴതീയർ എന്ന രീതിയിൽ നാമകരണം ചെയ്ത് ചില തീയ്യ കുടുംബങ്ങൾ അകൽച്ച

വെക്കാൻ ശ്രമിച്ചിരുന്നു എന്ന് കേട്ടറിവുണ്ട്. മലബാറിൽ മിക്ക ആളുകൾക്കും തിരുവിതാംകൂറിലെ കാര്യങ്ങൾ വ്യക്തമായി അറിയില്ല.

ഇതിനെല്ലാം ഉപരിയായി തീയരിലെ, സാമൂഹികമായി വളരെ പിന്നിൽ നിൽക്കുന്ന കൈത്തൊഴിൽ ചെയ്യുന്ന കുടുംബങ്ങളിൽ നിന്നും സ്ത്രീകൾ പല ഇങ്ഗ്ളിഷ് വ്യക്തികളുടേയും വീടുകളിൽ ജോലിക്ക് പോയപ്പോൾ, അവരിൽ ചിലരെ ആ ഇങ്ഗ്ലിഷുകാർ അവരുടെ ഭാര്യപോലെയായി വീട്ടിൽ ചേർക്കുകയും ചെയ്തു. ഇവരിൽ ഏതാണ്ട് എല്ലാവരും വളരെ നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തിലേക്ക് വളരുകയും ചെയ്തു. ഇവരിൽ ചിലർക്ക് ആ ഇങ്ഗ്ളിഷുകാർ ഭാര്യയുടെ പദവി നൽകിയില്ലായെങ്കിലും ഇങ്ഗ്ളിഷ് ഭാഷയിൽ തരംതാഴ്ത്തി പരിചപ്പെടുത്തുന്നതും, സംബോധന ചെയ്യുന്നതുമായ അവൾ, നീ പ്രയോഗങ്ങൾ ഇല്ലാത്തതിനാൽ, ഈ വിധ സ്ത്രീകൾക്ക്, എന്തുകൊണ്ടും ഒരു പ്രാദേശിക ഭൂജന്മിയുടേയോ മറ്റോ വെപ്പാട്ടിയോ ലൈംഗിക ആർത്ഥിതീർക്കനുള്ള വ്യക്തിയോ ആവുന്നതിനേക്കാൾ വൻ മികവുള്ള സ്ഥാനമായിട്ടായിരിക്കാം സ്ഥിതിഗതികൾ അനുഭവപ്പെട്ടത്.

ഈ വിധ സ്ത്രീകളോട് തീയരിലെ ഉയർന്ന കുടുംബക്കാർക്ക് വ്യക്തമായും അപ്രീതിയുണ്ടായിരുന്നുവെങ്കിലും, അവർക്ക് ഉരുത്തിരിഞ്ഞുവരുന്ന സംഭവഗതികൾ നോക്കിനിൽക്കാനേ കഴിഞ്ഞുള്ളു.

തീയ്യ സ്ത്രീകളിൽ ഇങ്ഗ്ളിഷുകാർക്ക് ജനിച്ച കുട്ടികൾ മിക്കവരും വൻ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനത്തോടുകൂടി വളർന്നുവന്നിട്ടുണ്ടാവും. അവരുടെ പിതാവിന്റെ പലവിധ സംരക്ഷണവും ലഭിക്കുകയും ചെയ്തിരിക്കാം. ഇവരിൽ ചിലർ ICS പരീക്ഷ പാസായി ബ്യട്ടിഷ് - ഇന്ത്യൻ സർക്കാരിൽ വൻ ഉദ്യോഗസ്ഥാനങ്ങളിൽ ചേർന്ന കാര്യം കേട്ടറിവുണ്ട്.

ഇവരുടെ അമ്മമാരെ ഇങ്ഗ്ളിഷ് സ്ത്രീകളുടെ അതെ നിലവാരത്തിൽ ഇങ്ഗ്ളിഷുകാർ കണ്ടിരിക്കില്ല. ഇന്ന് ഈ കാര്യം ഇങ്ഗ്ളണ്ടിൽ കറയിക്കൂടിയിരിക്കുന്ന ദക്ഷിണേഷ്യക്കാരായ വ്യക്തികൾ ഇങ്ഗ്ളിഷ് കൊളോണിയലിസത്തെ പഴിപറയാനായി, ഒരു വൻ ആക്ഷേപമായി പറഞ്ഞേക്കാമെങ്കിലും, ഈ അമ്മമാർക്ക് ഈ വിധ പരാതികൾ ഉണ്ടാവും എന്ന് തോന്നുന്നില്ല.

ഈ വിധ Anglo-Indian തീയരും, മറ്റ് പ്രാദേശിക തീയ്യ ഉന്നത കുടുംബക്കാർക്ക് ഒരു തലവേദനയായി

നിലനിൽക്കുന്നുണ്ടാവാം. കാരണം, ദക്ഷിണേഷ്യയിൽ കയറിവന്ന മറ്റ് യാതോരു വൻ പ്രസ്ഥാനക്കാരും സാമൂഹിക ഔന്നിത്യമില്ലാത്ത കുടുംബത്തിൽ നിന്നും സ്ത്രീകളെ വിവാഹം ചെയ്ത ചരിത്രം കണ്ടേക്കില്ല. എന്നാൽ വിവര ദോഷികളായ ഇങ്ഗ്ളിഷുകാർ ഈ വിധമാണ് പെരുമാറിയത്. അവർക്ക് ഫ്യൂഡൽ ഭാഷാ കോഡുകൾ സൃഷ്ടിക്കുന്ന സാമൂഹിക 180 ഡിഗ്രി എതിർകോണുകളെക്കുറിച്ച് അറിവില്ലതന്നെ.

വെറും പണിക്കാരത്തികളുടെ കൂട്ടതിൽ നിന്നുമാണ്, Anglo-Indian തീയരിൽ ചിലരെങ്കിലും പൊന്തിവന്നിട്ടുണ്ടാവുക. ചേറിൽ നിന്നും ചെന്താമര വിടർത്തിയെടുത്തതുമാതിരിയാണ് കാര്യങ്ങൾ. ഇതും സാമുദായിക ഉന്നതർക്ക് തലവേദനയുണ്ടാക്കുന്ന കാര്യമാണ്.

ഇതിനെല്ലാം ഉപരിയായി, തീയരിൽ സാമൂഹികമായി, ഇങ്ഗ്ളിഷ്-സർക്കാർ പ്രസ്ഥാനത്തോട് ഒത്തുനിന്നും ഉദ്യോഗസ്ഥരായും വക്കീലന്മാരായും, ബട്ട്ളർമാരായും മറ്റും, വളർന്നുവന്ന തീയർക്ക് വൻ സാമൂഹികവും ഭരണപരവും ആയ സാധ്യതകൾ മുളച്ചുവന്നിരിക്കുന്നു. അവർക്ക് പലവിധ അധികാരങ്ങളും ഉണ്ട്. എന്നാൽ സാമൂഹിക നേതൃത്വം ഇല്ലതന്നെ. ഇവർക്ക് പലവിധ

Go to Main contents

തീയരുടേയും മേൽ യാതോരു അധികാരവും ഇല്ലതന്നെ. സാമൂഹത്തിൽ കുറേ ആളുകളുടെ മേൽ വാക്ക് കോഡുകളിൽ അധികാരം ഉണ്ട് എന്ന് പ്രദർശിപ്പിക്കാൻ പറ്റുക എന്നത് ഫ്യൂഡൽ ഭാഷകളിൽ ഒരു വൻ കാര്യം തന്നെയാണ്.

ഈ കൂട്ടർക്ക് പലരും പ്രശ്നക്കാരായി തോന്നിയിട്ടുണ്ടാവാം. ഒന്ന് മുത്തപ്പൻ പോലുള്ള ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും കാവുംകളും മറ്റും കാലാകാലങ്ങളായി നടത്തിപ്പോരുന്ന ആഭിജാത്യവും പാരമ്പര്യമഹിമയും പേറുന്ന തീയ്യ കുടുംബങ്ങൾ. മറ്റൊന്ന് ഇങ്ഗ്ളിഷ് ഭാഷ പഠിച്ച്, തമ്മിൽ ഇങ്ഗ്ളിഷ് സംസാരിക്കുന്ന തീയ യുവാക്കളും യുവതികളും. ഇവരിൽ പലരും ജാതീയമായ അതിരുകൾക്ക് അപ്പുറം കടന്ന് വ്യക്തി ബന്ധങ്ങൾ സൃഷ്ടിക്കുന്നു.

ലോകത്തിൽ ഏത് വ്യക്തിയും പ്രസ്ഥാനവും, തങ്ങളുടെ കീഴിൽ ആളെക്കൂട്ടാനും സമൂഹത്തിൽ കുറെ ആജ്ഞാനുവർത്തികളേയും അനുയായികളേയും സൃഷ്ടിക്കാനും ഉപയോഗിക്കുന്ന ഏറ്റവും ശക്തമായ സംഗതി, ആത്മീയ പ്രസ്ഥാനങ്ങൾ സ്ഥാപിക്കുക എന്നതാണ് എന്നു തോന്നുന്നു. ദൈവത്തോടുള്ള ആരാധനയേയും, ഓരോ വ്യക്തിക്കും ഉള്ളിന്റെ

Go to Main contents

ഉള്ളിൽ നിത്യവും നിലനിൽക്കുന്ന ഭാവിയെക്കുറിച്ചുള്ള ആശങ്കയേയും മറ്റും ഈ പ്രസ്ഥാനത്തിലേക്ക് ദൃഷ്ടികേന്ദ്രീകരിക്കാൻ പറ്റിയാൽ, ഈ വിധ പ്രസ്ഥാനങ്ങൾ നടത്തിപ്പുചെയ്യുന്നവരുടെ കീഴിൽ ഈ ആളുകൾ വന്നുചേരും, അണിനിരക്കും.

ദൈവത്തിന്റെ വാർത്താ വാഹകരും, പ്രിതനിധിയും മറ്റുമായി ഈ കൂട്ടരെ ആരാധകർ കണ്ടുതുടങ്ങും. ഈശ്വരൻ ഇവരെ ഈ വിധം നിയമിച്ചിട്ടുണ്ടോ എന്ന് ആരുംതന്നെ സാധാരണ ഗതിയിൽ ആരായാറില്ല. കാരണം, ഈശ്വരനോട് ഈ വിധം കാര്യങ്ങൾ ചോദിക്കാനുള്ള സൗകര്യം എവിടേയും ഉള്ളതായി അവർക്ക് അറിവുണ്ടായേക്കില്ല.

ഭാഷ വൻ ഫ്യൂഡൽ സ്വഭാവമുള്ളതാണ്. ഈശ്വരനോട് വൻ ഭക്തിയും അടിയാളത്തവും സേവഭാവവും ദാസ്യഭാവവും അടിമഭാവവും അടിയറവു പ്രകടിപ്പിക്കലും കാലുപിടിക്കുന്നതുമാതിരി പെരുമാറലും മറ്റും വേണം എന്നും ഈശ്വര വിഗ്രഹത്തിന് മുന്നിൽ ദണ്ഡനമസ്കാരവും ദണ്ഡപ്രമാണവും സാംഷ്ടാംഗ പ്രണാമവും മറ്റുംമറ്റും ചെയ്യണമെന്നും ശക്തമായി സൂചിപ്പിക്കാൻ ഈ വക ഭാഷകൾക്ക് ആവും. എന്നാൽ ഈശ്വരൻ ഈ വിധമാണ് കാര്യങ്ങൾ

Go to Main contents

ചിന്തിക്കുന്നത് എന്നതിനെക്കുറിച്ച് ആർക്കെങ്കിലും വ്യക്തമായ ധാരണയോ സന്ദേശമോ ലഭിച്ചിട്ടുണ്ടോ എന്ന് അറിയില്ല. ഫ്യൂഡൽ ഭാഷക്കാരുടെ ഈശ്വരനും ഒരു ഫ്യൂഡൽ ഭാഷാ ഈശ്വരൻ ആണ് എന്നും വ്യക്തമായി ആർക്കെങ്കിലും കൃത്യമായി അറിയുമോ, ആവോ!

ഒരു വൻ ക്ഷേത്രത്തിൽ അതിരാവിലെ സൂര്യോദയത്തിന്മുൻപ് ശയനപ്രദക്ഷിണം ചെയ്ത ഒരു അനുഭവം ഈ എഴുത്തുകാരന് പണ്ടൊരിക്കൽ ലഭിച്ചിരുന്നു. യാതോരു മുൻപരിചയവും ഇല്ലാതെ ചെയ്ത കാര്യമാണ്. മനസ്സും മസ്തിഷ്കവും ആകെക്കൂടി കുഴഞ്ഞുമറിഞ്ഞ അവസ്ഥാവിശേഷമാണ് വന്നത്. ഭൗതിക ഉലകം തലകുത്തിമറിഞ്ഞത് പോലെ. ഇങ്ങിനെയൊരു അവസ്ഥ Brain Softwareന് മറ്റ് വല്ല അതീന്ദ്രിയ അനുഭവവും നൽകിയിട്ടുണ്ടാവുമോ എന്ന് അറിയില്ല.

## 79. സർക്കാർ, തീയരേയും ഈഴവരേയും ഒന്നിച്ചു ചേർത്ത് ഒറ്റ സമുദായമായി രേഖപ്പെടുത്തിയത്

കുറേ മാസങ്ങൾക്ക് മുൻപ്, ഈ എഴുത്തുകാരനുമായി ഈ-മെയ്ൽ മുഖേനെ ബന്ധപ്പെട്ട ഒരു വ്യക്തി, തനിക്ക് Whatsappപ്പിലൂടെ ലഭിച്ച ഒരു ഇങ്ഗ്ളിഷ് സന്ദേശം അയച്ചുതരികയുണ്ടായി. Tellicherryയിൽ തീയരുടെ ഇടയിൽ ജഗന്നാദ ക്ഷേത്രം എന്ന പേരിൽ ഈഴവരുടെ ഒരു ബ്രാഹ്മണമത ക്ഷേത്രം എങ്ങിനെയാണ് വന്നത് എന്നതിനെക്കുറിച്ചുള്ളതായിരുന്നു ആ സന്ദേശം.

ഈ സന്ദേശം ആരാണ് എഴുതിയത് എന്നത് അറിയില്ല. എന്നാൽ വായിച്ചപ്പോൾ, കാര്യങ്ങൾ വാസ്തവം ആവാം എന്ന് തോന്നി. ആ സന്ദേശവും, അതിന്റെ പരിഭാഷയും ഇവിടെ ചേർക്കുന്നു. ഈ സന്ദേശത്തിൽ കാണുന്ന കാര്യങ്ങളെക്കുറിച്ച് പലതും പറയാനുണ്ട്. അവ അടുത്ത എഴുത്തിൽ നൽകാം എന്ന കരുതുന്നു.

QUOTE:

How Thiyya's associated with Ezhava's ? --- A glance in to History. For centuries, Thiyyars used to worship in their own "Kavu's". Most of the Kavu's were not in organised way. For making an organised way of community rituals, some

prominent Thiyyas of Thalassery formed a committee. It was decided by the committee to start an organised Temple with annual feast like Sri Rama Temple of Thiruvangad. Unfortunately, nobody could be identified within the community to do the planning / establishing & sanctifying the Project, as they did not want to involve Brahmins. Suggestion came that a person named Sree Narayana Guru from South Kerala established couple of temples for non-Brahmins.

തീയർ ഏത് രീതിയിലാണ് ഈഴവരുമായി ബന്ധപ്പെട്ടത് ? ചരിത്രത്തിലേക്ക് ഒരു എത്തിനോട്ടം. തീയർ നൂറ്റാണ്ടുകളോളം അവരുടെ സ്വന്തമായുള്ള കാവുകളിൽ പ്രാർത്ഥിക്കുമായിരുന്നു. കാവുകളിൽ മിക്കവയും തമ്മിൽത്തമ്മിൽ ബന്ധപ്പെട്ട ഒരു സംഘടിതമായ പ്രസ്ഥാനത്തിന്റെ ഭാഗമായിരുന്നില്ല. സാമുദായിക ആചാരങ്ങളെ ഒരു സംഘടിതമായ അവസ്ഥയിലേക്ക് എത്തിക്കാനായി, Tellicherryയിലെ ചില പ്രമുഖ തീയർ ഒരു കമ്മിറ്റി രൂപീകരിച്ചു. തിരുവങ്ങാട്ടുള്ള ശ്രീ രാമ ക്ഷേത്രത്തിൽ എല്ലാ വർഷവും നടത്തുന്നതു പോലുള്ള ഉത്സവം നടത്തപ്പെടുന്ന ഒരു ക്ഷേത്രം ആരംഭിക്കാൻ ഈ കമ്മിറ്റി തീരുമാനിച്ചു. ദൌർഭാഗ്യവശാൽ ഈ പദ്ധതിയെ ആസൂത്രണം ചെയ്യാനും / നടപ്പിൽവരുത്താനും, അതിനെ

പവിത്രമാക്കാനും ദൈവസേവാർത്ഥം സമർപ്പിക്കാനും ഉള്ള പ്രതിഷ്ഠാകർമ്മങ്ങൾക്ക് മുഖ്യകാർമ്മികത്വം നൽകാൻ പറ്റിയ ഒരാളെ, സ്വന്തം സമുദായത്തിൽ നിന്നും അവർക്ക് കണ്ടെത്താനായില്ല. ബ്രാഹ്മണരെ ഇക്കാര്യത്തിൽ ഉൾപ്പെടുത്താൻ അവർക്ക് താൽപ്പര്യമില്ലായിരുന്നു. ദക്ഷിണ കേരളത്തിൽ രണ്ട് ക്ഷേത്രങ്ങൾ അബ്രാഹ്മണർക്കായി സ്ഥാപിച്ച ശ്രീ നാരായണ ഗുരുവെന്ന വ്യക്തിയുടെ പേര് ആരോ സൂചിപ്പിച്ചു.

As the committee did not want to involve Brahmins for establishing the Temple, they entrusted Sri. Varadur Kaniyil Kunhi Kannan to visit Sree Narayana Guru at Varkala and submitted the idea that Thiyya Community should have a Temple at Thalassery, in the year 1904. Narayana Guru permitted the celebrated poet Kumaran Asan, as his representative and to convene meetings to ascertain the reaction of the people about the feasibility of a Temple for the community.

ഈ ക്ഷേത്രം സ്ഥാപിക്കുന്നതിൽ ബ്രാഹ്മണരെ ഉൾപ്പെടുത്താൻ കമ്മിറ്റി ആഗ്രഹിച്ചില്ലാത്തതിനാൽ, ശ്രീ നാരായണ ഗുരുവിനെ പോയിക്കണ്ട്, Tellicherryയിൽ തീയ്യ കമ്മിറ്റിക്കായി ഒരു ക്ഷേത്രം വേണം എന്ന

Go to Main contents

ആശയം സമർപ്പിക്കാനായി, 1904ൽ ശ്രീ. വരദൂർ കണിയിൽ കുഞ്ഞി കണ്ണനെ ഉത്തരവാദപ്പെടുത്തി. തന്റെ പ്രതിനിധിയായി പോയി ചർച്ചകൾ സംഘടിപ്പിക്കാനും, ആ സമുദായത്തിന് വേണ്ടി ഒരു ക്ഷേത്രം പണിയുന്നതിന്റെ പ്രായോഗികതയെക്കുറിച്ചുള്ള ജനങ്ങളുടെ പ്രതികരണം പരിശോധിച്ചറിയുവാനുമായി പ്രസിദ്ധനായ കവി കുമാരൻ ആശാന് നാരായണ ഗുരു അനുവാദം നൽകി.

Kumaranaasan who was staying with Dr. Palpu in Bangalore accepted the invitation and consequent on his arrival the first meeting was convened at ‘Parambath House’ of Sri. Cheruvari Govindan Shirastadar on 9th July 1905.

ബാങ്ഗ്ളൂരിൽ അന്ന് ഡോ. പൽപ്പുവിന്റെ കൂടെ താമസിക്കുകയായിരുന്ന കുമാരനാശാൻ ക്ഷണം സ്വീകരിച്ചു. Tellicherryയിൽ എത്തിയ ഉടനെ ശ്രീ. ചെറുവാരി ഗോവിന്ദൻ ഷിരസ്ഥദാരുടെ 'പറമ്പത്ത് ഹൌസ്'ൽ, ജൂലായി 9, 1905ൽ ആദ്യത്തെ മീറ്റിങ്ങ് നടത്തി.

The report given by Kumaranaasan to Narayana Guru was - "Thiyyars are Socially and Economically forward community but they lack sound leadership". As Sree Narayana Guru was

busy in awakening Ezhavas in South Kerala, he was not much keen into going Thalassery. So the committee again visited Narayana Guru and invited him to Thalassery

നായായണ ഗുരുവിന് കുമാരനാശാൻ നൽകിയ അന്വേഷണഫലം ഈ വിധമായിരുന്നു - 'തീയർ സാമൂഹികമായും സാമ്പത്തികമായും മുന്നോക്ക സമുദായമാണ്. എന്നാൽ അവർക്ക് ബലവത്തായ നേതൃത്വം ഇല്ല'. തെക്കൻ കേരളത്തിൽ ഈഴവരെ ഉണർത്താനായുള്ള തിരക്കിലായിരുന്നു ശ്രീ നാരായണ ഗുരു എന്നതിനാൽ, അദ്ദേഹത്തിന് Tellicherryയിലേക്ക് പോകാൻ താൽപ്പര്യം ഇല്ലായിരുന്നു. അതിനാൽ കമ്മിറ്റി നാരായണ ഗുരുവിനെ വീണ്ടും പോയി സന്ദർശിച്ച്, Tellicherryയിലേക്ക് ക്ഷണിച്ചു.

Subsequently, Sri Narayana Guru arrived at Thalassery on 17th March 1906. The instruction of Narayana Guru was "his arrival would be kept secret" was strictly adhered to. On 23rd March Sri Narayana Guru drove the pile for the temple construction at an auspicious moment.

1906 മാർച്ച് 17ന് ശ്രീ നാരായണ ഗുരു Tellicherryയിൽ എത്തിച്ചേർന്നു. തന്റെ വരവ് പൂർണ്ണമായും ഒരു രഹസ്യമായി വെക്കേണം എന്ന ശ്രീ നാരായണ ഗുരുവിന്റെ നിർദ്ദേശം പൂർണ്ണമായും പാലിക്കപ്പെട്ടിരുന്നു. മാർച്ച് 23ന്, ഒരു ശുഭ

മുഹൂർത്തത്തിൽ ശ്രീ നാരായണ ഗുരു ക്ഷേത്ര നിർമ്മാണത്തിനായുള്ള കുറ്റിയടിച്ചു.

The foundation stone was laid on 21st April 1906 by Sri. Kottiyath Ramunni Vakil in the presence of the great poet Kumaran Asan. It was on 13 February 1908 that Narayana Guru consecrated the Temple and named it Sri Jagannath Temple and the administrating committee was named as "Gnanodaya Yogam". (Though Narayana Guru was the President and Kumaranaasan was the Secretary of SNDP, they were not interested to add the temple or Thiyya community in the clutches of SNDP !!! )

1906 ഏപ്രിൽ 21ന് ശ്രീ കൊട്ടിയത്ത് രാമുണ്ണി വക്കീൽ, മഹനായ കവി കുമാരൻ ആശാന്റെ സാന്നിദ്ധ്യത്തിൽ തറക്കല്ല് സ്ഥാപിച്ചു. 1908 ഫെബ്രുവരി 13ന് ആണ് നാരായണ ഗുരു ആ ക്ഷേത്രത്തെ പവിത്രീകരിച്ചത്. ഈ ക്ഷേത്രത്തിന് ശ്രീ ജഗന്നാദ ക്ഷേത്രം എന്ന പേര് നൽകി. ക്ഷേത്ര നടത്തിപ്പ് കമ്മറ്റിക്ക് ജ്ഞാനോദയ യോഗം എന്ന പേരും നൽകപ്പെട്ടു. (SNDPയുടെ പ്രസിഡന്റ് നാരായണ ഗുരുവും, സെക്രട്ടറി കുമാരനാശാനും ആയിരുന്നുവെങ്കിലും, അവർക്ക് ഈ ക്ഷേത്രത്തെയോ, തീയ സമുദാത്തേയോ SNDPയുടെ കൈകളിൽ പെടുത്താൻ ആഗ്രഹം ഇല്ലായിരുന്നു !!!)

After this function, Thiyyas became followers of Sri Narayana Guru. This was the first relation between Thiyya and Ezhava. After independence, during compiling the constituency the then Government clubbed Thiyya and Ezhava together. END OF QUOTE

ഈ ചടങ്ങിന് ശേഷം, തീയർ ശ്രീ നാരായണ ഗുരുവിന്റെ അനുയായികൾ ആയി. തീയർമാരും ഈഴവരും തമ്മിലുള്ള ആദ്യത്തെ ബന്ധം ഇതാണ്. ഇൻഡിപെൻഡൻസിന് ശേഷം, വോട്ടർ പട്ടിക സൃഷ്ടിക്കുന്ന അവസരത്തിൽ, സർക്കാർ തീയരേയും ഈഴവരേയും ഒന്നിച്ചു ചേർത്ത് ഒറ്റ സമുദായമായി രേഖപ്പെടുത്തി.

END OF QUOTE

## 80. Tellicherryയിലെ തീയക്കമ്മറ്റി

കഴിഞ്ഞ എഴുത്തിൽ ഉദ്ധരിച്ച, Tellicherryയിലെ തീയരുടെ മുകളിൽ തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനം ആധിപത്യം നേടിയെടുത്ത സംഭവപരമ്പരയെക്കുറിച്ചുള്ള വിവരങ്ങളുടെ സന്ദേശത്തെ ഒന്ന് പഠന വിധേയമാക്കുകയാണ്.

ആരംഭത്തിൽ തന്നെ പറയേണ്ടുന്നത്, ഈ സന്ദേശം, ഇന്ത്യയെന്ന രാജ്യവും കേരളമെന്ന സംസ്ഥാനവും പിറന്നതിന് ശേഷവും, ഈ വിധ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ സിദ്ധാന്തോപദേശം മനസ്സിൽ കയറിക്കൂടിയിട്ടുള്ളതുമായതും ആയ വ്യക്തിയാണ് ഈ സന്ദേശം എഴുതിയിട്ടുള്ളത് എന്നത് വ്യക്തമാണ് എന്നാണ്. ഈ ഒരു വ്യക്തിത്വ നിർവ്വചനം ഇന്നത്തെ കേരളത്തിൽ ജീവിക്കുന്ന മിക്കവരിലും ഉപയോഗിക്കാവുന്നതാണ്താനും. കഴിഞ്ഞ ഏതാനും വർഷങ്ങൾക്കുള്ളിൽ തന്നെയാവാം ഈ സന്ദേശം എഴുതിയിട്ടുള്ളത്.

ഈ വിധം ചിന്തിക്കാൻ പ്രേരിപ്പിക്കുന്ന വ്യക്തമായ കാര്യം, ഇങ്ഗ്ളിഷിലെ ഈ സന്ദേശത്തിൽ Thalassery എന്ന പ്രയോഗം കണ്ടതുകൊണ്ടാണ്. അമേരിക്കയിലേക്ക് മകനെ കടത്തിവിട്ട കഠിന വിപ്ളവകാരി ഈ സംസ്ഥാനത്ത് മുഖ്യമന്ത്രിയായി ഭരിക്കുന്ന

കാലത്താണ്, ലോകൈകമായി ചരിത്രവേദികളിൽ ചരിത്രകാലഘട്ടങ്ങൾമുതൽ ഉപയോഗിച്ചുകൊണ്ടിരുന്ന സ്ഥലനാമങ്ങളെ ഈ നാട്ടിൽ ഔപചാരികവേദികളിലും വിദ്യാഭ്യാസ പഠന പദ്ധതികളിൽനിന്നും മാച്ചുകളഞ്ഞത്. ഇതിന് മുൻപ്, തലശ്ശേരി എന്ന പ്രദേശത്തിന്റെ സ്ഥലനാമമായി ഇങ്ഗ്ളിഷ് എഴുത്തുകളിൽ Tellicherry എന്നുതന്നെയാണ് ഇങ്ഗ്ളിഷ് അറിയാവുന്നവർ ഉപയോഗിക്കുക.

ഈ സന്ദേശം എഴുതിയ വ്യക്തിക്ക് മോശമില്ലാത്ത ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം ഉണ്ട് എന്ന് തോന്നുന്നു.

രണ്ടാമതായി ഈ വിധം ശ്രദ്ധിക്കപ്പെട്ട മറ്റൊരു വാക്ക് പ്രയോഗം South Kerala എന്ന പ്രയോഗം ആണ്. ഇതും കേരളം എന്ന സംസ്ഥാനം പിറന്ന്, ഏതാണ്ട് 50 വർഷക്കാലത്തോളം പിന്നിട്ടതിന് ശേഷം മലബാറിൽ പടർന്നുപിടിച്ച ഒരു വാക്ക് പ്രയോഗമാണ്.

1900ന്റെ ആദ്യ പതിറ്റാണ്ടുകളിൽ നടന്ന സംഭവവിവരണത്തിൽ ഈ South Kerala എന്ന പ്രയോഗം ചരിത്രപരമായി തെറ്റിദ്ധാരണകൾ പരുത്തുന്നതാണ്. അന്ന് കേരളം ഇല്ലതന്നെ. South Keralaയും ഇല്ലതന്നെ. South Kerala എന്ന

പ്രയോഗത്തിന് പകരം ശരിയായ പ്രയോഗം Travancore kingdom എന്നുള്ളതാണ്. എന്നാൽ ഇന്ന് ഈ ഉപഭൂഖണ്ഡത്തിന്റെ ചരിത്രം എഴുതപ്പെടുന്ന മിക്ക വേദികളിലും ഈ വിധമുള്ള എളുപ്പപ്പണി-എഴുത്തുകൾ കാണാവുന്നതാണ്. വ്യക്തികളെ കുറ്റം പറയാൻ ആവില്ല. കാരണം, ആ വിധമാണ് എല്ലായിടത്തും ഔപചാരികമായി മാർഗ്ഗനിർദ്ദേശം നൽകപ്പെടുന്നത്.

ഏതാണ്ട് 1990വരെ കേരളത്തിലെ തിരുവിതാംകൂറുകാരെ മലബാറിൽ സ്റ്റെയ്റ്റുകാർ എന്ന് പൊതുവായി പറഞ്ഞുകേട്ടത് ഓർമ്മയുണ്ട്. എന്നാൽ, ഈ എഴുത്തിൽ ഇപ്പോൾ പ്രതിപാദിക്കുന്നത് 1900ത്തിന് ചുറ്റുപാടിൽ ഉള്ള കാലമാണ്.

QUOTE: For centuries, Thiyyars used to worship in their own "Kavu's". തീയർ നൂറ്റാണ്ടുകളോളം അവരുടെ സ്വന്തമായുള്ള കാവുകളിൽ പ്രാർത്ഥിക്കുമായിരുന്നു END OF QUOTE

ഇത് ഒരു ഗംഭീരമായ വെളിപ്പെടുത്തൽ അല്ലേ? നൂറ്റാണ്ടുകൾക്ക് മുൻപ്, ഏതോ പുറംനാട്ടിൽ നിന്നും മലബാറിൽ വന്നടിഞ്ഞ ഏതോ ആൾക്കൂട്ടത്തിന്റെ പിന്മുറക്കാർ കാലാകാലങ്ങളായി അവരുടെ പൈതൃകത്തിൽ

ഉണ്ടായിരുന്ന ഒരു ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ നേരിയ വെളിച്ചത്തെ ഒരു കെടാവിളക്കായി നിലനിർത്തിയത് ഈ വിധ കാവുകളിൽ ആണ് എന്ന് അനുമാനിക്കാം. ഈ കൂട്ടരുടെ ഭാഷയിൽ പ്രാദേശിക ഫ്യൂഡൽ ഭാഷാ കോഡുകൾ തിരുകിച്ചേർത്ത്, ഇവരിൽ പലരേയും ഈ വക കോഡുകളുടെ ഹീന നിലവരത്തിലുള്ള വാക്ക് ചങ്ങലകളെക്കൊണ്ട് ചുറ്റിവരിഞ്ഞ് പ്രാദേശിക അധികാരികൾ അമുക്കിയത്തീർത്തപ്പോൾ, ഈ ആൾക്കൂട്ടത്തിൽ പലരും താനെ ഒരു ഹീന ജനനിലവാരത്തിലേക്ക് ആണ്ട് പോയിക്കാണും.

സാക്ഷാൽ ഇങ്ഗ്ലിഷുകാരേയും ഈ വിധം വരിഞ്ഞ് അമുക്കി ജീവച്ഛവം കണക്കെയാക്കാൻ ആവും, അവരേക്കൊണ്ടും ഈ വിധ രാക്ഷസീയ ഭാഷകൾ പഠിപ്പിച്ചെടുക്കാൻ പറ്റിയാൽ.

കാവ് എന്ന വാക്കിന്റെ പൂർണ്ണമായ അർത്ഥം എന്താണ് എന്ന് അറിയില്ല. ഇത്, അബ്രാഹ്മണ ജനത്തിന്റെ ആരാധനാ ഇടങ്ങളിൽ ചിലതിന് നൽകപ്പെട്ട പേരാണ് എന്ന് ഒരു വ്യക്തി ഈ എഴുത്തുകാരനോട് പറഞ്ഞതായി ഓർക്കുന്നു. സർപ്പക്കാവ് എന്ന് വാക്കും കാണുന്നുണ്ട്. ഇവ സാധാരണയായി നായർമാരുടെ കുടുംബ വാസസ്ഥലങ്ങളുമായി ബന്ധപ്പെട്ടാണ്

കിടന്നിരുന്നത് എന്ന് തോന്നുന്നു. ബ്രാഹ്മണ ക്ഷേത്രങ്ങളെ കാവ് എന്ന് പറയാറുണ്ടോ എന്ന് അറിയില്ല.

എന്നാൽ ഇന്ന് ഓൺലൈനായി ഈ വാക്ക് തിരഞ്ഞാൽ, ഈ ഉപഭൂഖണ്ഡത്തിൽ ഉള്ള പാരമ്പര്യമായുള്ള ഈ വിധ കാര്യങ്ങളെ ഹൈന്ദവം എന്ന പൊതുവായുള്ള നിർവ്വചനത്തിൽ ആണ് പല എഴുത്തുകളിലും കുഴച്ചിട്ടുകാണുന്നത്. ഈ വിധം വൻ വിവരവിജ്ഞാനം നൽകാൻ എളുപ്പമാണ്. ഒഴിക്കിന്റെ കൂടെ നിന്ന് എന്തും പറയാം. ഒഴുക്കിന്റെ ശക്തി ഈ വിധ തീർച്ചയില്ലാത്തതും സംശയകരമായതുമായ വിവരങ്ങൾക്ക് വൻ ബലം നൽകും.

ഷാമനിസ്റ്റിക്ക് സ്വഭാവമുള്ള പല ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും ലോകൈകമായി പല പ്രാചീനവും, എന്നാൽ കുറച്ചൊക്കെ ഇന്ന്, പ്രാകൃതമെന്ന് തോന്നുന്നതുമായ ജനക്കൂട്ടങ്ങളിൽ കാണപ്പെട്ടിരുന്നു എന്ന് തോന്നുന്നു. എന്നാൽ വാസ്തവം പറയുയാണെങ്കിൽ, ഈ ഉപദ്വീപിൽ ഇങ്ഗ്ളിഷ് ഭരണം ശക്തിപ്പെടുന്നതുവരെ ബ്രാഹ്മണ പാരമ്പര്യങ്ങളും ഏതാണ്ട് മണ്ണ് മൂടപ്പെട്ട നിലയിൽ തന്നെയായിരുന്നു. മിക്ക സംസ്കൃത ഗ്രന്ഥങ്ങളേയും തേടിപ്പിടിച്ച് പകൽ

Go to Main contents

വെളിച്ചത്തിലേക്കും സാമൂഹിക അറിവിലേക്കും കൊണ്ടുവന്നത് English East India Compay ഉദ്യോഗസ്ഥരായിരുന്നു എന്ന് തോന്നുന്നു.

ഇന്ന് മരുമക്കത്തായ തീയരുടെ പൈതൃകത്തിൽ, പലവിധ വിപരീതമായ ചരിത്ര സംഭവങ്ങളുടേയും കാലത്തിന്റേയും പ്രതികൂല കാലാവസ്ഥകളുടേയും കടന്നാക്രമണങ്ങളേയും അതിജീവിച്ച് നിലനിന്നുപോന്ന മുത്തപ്പൻ ആദ്ധ്യാത്മികതയെ, ബ്രാഹ്മണ ആദ്ധ്യാത്മിക പ്രസ്ഥാനത്തിന്റെ കീഴിലെ ഏതോ വക്കിൽ ഒരു ഹീനജന ആരാധാന രീതിയായി നിർവ്വചിക്കപ്പെടുന്നില്ലേ എന്നൊരു തോന്നൽ. ഇതിന് പകരം, സ്വന്തമായ വ്യക്തിത്വവും അതീവ ആശ്ചര്യകരമായ സവിശേഷതകളും ഉള്ളതും ബ്രാഹ്മണ മതത്തിന്റെ കീഴിൽ അല്ലാത്തതും ആയ ഷാമിസിനം എന്ന ആദ്ധ്യാത്മികതയിൽ തന്നെ ഒരു stand-alone ആരാധനാ രീതിയായി പരിഗണിക്കാവുന്നതല്ലേ മുത്തപ്പൻ ആരാധനാ എന്ന് ഒരു തോന്നൽ.

എന്നാൽ ഇവയൊന്നും തന്നെ പ്രപഞ്ച സൃഷ്ട്ടാവിനേയോ, അതുമല്ലെങ്കിൽ പ്രപഞ്ച സൃഷ്ടി പ്രസ്ഥാനത്തേയോ ദൃഷ്ട്ടാന്തീകരിക്കുകയോ മൂർത്തീകരിക്കുകയോ ദൃഷ്ടാന്തീഭവിപ്പിക്കുകയോ പ്രതിനിധാനം

Go to Main contents

ചെയ്യുകയോ ചെയ്യുന്നവയല്ലാ എന്നും തോന്നുന്നു. ഭൗതിക യാഥാർത്ഥ്യത്തിനുള്ളിൽതന്നെയുള്ള മറ്റുചില അതീന്ദ്രിയ യാഥാർത്ഥ്യങ്ങൾ ആവാം ഇന്ന് നാം കാണുന്ന മതങ്ങളും ആരാധനാമൂർത്തികളും മറ്റും. ഈ വിഷയത്തിന്റെ ആഴങ്ങളിലേക്ക് പോകാൻ ഇപ്പോൾ ആവില്ലതന്നെ.

QUOTE: For making an organised way of community rituals, some prominent Thiyyas of Thalassery formed a committee. സാമുദായിക ആചാരങ്ങളെ ഒരു സംഘടിതമായ അവസ്ഥയിലേക്ക് എത്തിക്കാനായി, Tellicherryയിലെ ചില പ്രമുഖ തീയർ ഒരു കമ്മിറ്റി രൂപീകരിച്ചു. END OF QUOTE

ഇങ്ഗ്ളിഷ് കമ്പനിയുടേയും പിന്നീട് ബ്യട്ടിഷ്-ഇന്ത്യൻ ഭരണത്തിലേയും ഉദ്യോഗസ്ഥരായി ഉയർന്നുവന്ന തീയരിൽ മിക്കവരും തീയ സമുധായത്തിലെ പാരമ്പര്യ ആഢ്യത്തകുടുംബങ്ങളിൽ നിന്നും ഉള്ളവർ ആവില്ല. മറിച്ച് വെറും മത്സരപരിക്ഷയിൽ പാസായി ഉദ്യോഗത്തിൽ പ്രവേശിച്ചവർ ആവാം. സാമൂഹികമായി വളർന്നുവന്നവരിൽ ചിലർ ഇങ്ഗ്ളിഷ് ഭവനങ്ങളിൽ വേലചെയ്ത് വളർന്നുവന്നവരും ആവാം. ഔദ്യോഗിക ഉത്തരവാദിതങ്ങൾ ലഭിച്ചാൽ, പ്രാദേശിക

ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ അവ ഉത്തരവാദിത്വം എന്ന നിർവ്വചനത്തിൽ നിന്നും മാറി, അധികാരം എന്ന നിലവാരത്തിലേക്ക് എത്തിച്ചേരും. കാരണം, ഇവരോട് സംസാരിക്കുന്ന അവസരത്തിൽ ഭാഷാ കോഡുകൾ സാധാരണ വ്യക്തിയെ വരിഞ്ഞ് കെട്ടിക്കളയും. ഉത്തരവാദിത്വം ചെയ്തുതീർക്കേണ്ടുന്ന ആളെ അതേസമയം പ്രമാണിയുടെ അധികാര നിലവാരത്തിലേക്ക് വാക്ക് കോഡുകൾ അഴിച്ചുവിടുകയും ചെയ്യും.

ഈ മാനസികാനുഭവം ലഭിച്ച തീയ ഉദ്യോഗസ്ഥരും വക്കീലന്മാരും ഇങ്ഗ്ളീഷ് / ബ്യട്ടിഷ് ഭവനങ്ങളിലെ ബട്ട്ളർമാരായി വിലസിയവരും മറ്റും സാമൂഹിക നേതൃത്വം പിടിച്ചെടുക്കാനുള്ള ഭാവത്തിലാണ്. എന്നാൽ ഈ കൂട്ടർക്ക് തീയരുടെ പാരമ്പര്യ ആരാധാനാ പ്രസ്ഥാനങ്ങളിൽ കാര്യമായ നേതൃത്വസ്ഥാനം ഉണ്ടായേക്കില്ല. അവ ചില കുടുംബങ്ങൾ കാലാകാലങ്ങളായി അഭൗമിക കാര്യക്ഷമതയോടും പ്രതിജ്ഞാബദ്ധതയോടും വാത്സല്യത്തോടും കൂടി നിലനിർത്തിയകാര്യമാണ്. അവർ പുതുപ്പണക്കാരേയും പുതുതായി ഉദ്യോഗസ്ഥ അധികാരങ്ങൾ ലഭിച്ചവരേയും അടുപ്പിക്കാൻ കൂട്ടാക്കിയേക്കില്ല. ഇതിന് അവർ പരസ്യമായി കാണുന്ന കാരണം, ഈ കൂട്ടർ ഇന്നലത്തെ മഴയിൽ

കിളിർത്തു പൊന്തിയ കുമിളുപോലുള്ളവർ ആണ് എന്നതാവാം. നാളത്തെ മഴയിൽ കാണാനുണ്ടാവില്ല. എന്നാൽ ഇതിനേക്കാൾ വ്യക്തമായ കാരണം, ഫ്യൂഡൽ ഭാഷകളിൽ ആർക്കും, നേരത്തെ നിലനിൽക്കുന്ന വ്യക്തി ബന്ധ അടുക്കുകൾക്കുള്ളിൽ പെട്ടെന്ന് കയറിച്ചെന്ന് ഒരു സ്ഥാനം കരസ്ഥമാക്കാൻ ആവില്ലതന്നെ എന്നതാവാം.

വാസ്തവം ഇങ്ങിനെയിരിക്കെ, അങ്ങ് വടക്ക് കാഞ്ഞങ്ങാട് / കാസർഗോഡ് പ്രദേശങ്ങളിലെ ഉൾഭാഗങ്ങൾ മുതൽ വടക്കേ മലബാറിന്റെ തെക്കേ അറ്റത്തുള്ള കോരപ്പോഴ വരേയുള്ള മരുമക്കത്തായ തീയരുടെ നേതാക്കളായി ഭാവിക്കാനും, കമ്മറ്റി കൂടാനും, Tellicherryയിലെ ഒരുപറ്റം പുതുതായി സാമൂഹികമായി ഉയർന്നുവന്ന ചില തീയർക്ക് എന്താണ് അധികാരം എന്ന ചിന്ത വരേണ്ടതാണ്. നിരയിലെ സ്വന്തം സ്ഥാനം വിട്ട് മുന്നിലേക്ക് ചാടിക്കയറാനുള്ള പലവിധ പ്രചോദനങ്ങളും ഫ്യൂഡൽ ഭാഷകൾ നൽകാറുണ്ട് എന്നത് വാസ്തവം തന്നെ. എന്നാൽ, ഈ ഉപഭൂഖണ്ഡത്തിൽ പലരും ഇങ്ഗ്ളിഷ് ഭരണകാലത്ത് ഈ വിധം ഏകപക്ഷീയമായും സ്വന്തം മനസ്സിന്റെ അത്യാർത്ഥിയാലും ഈ വിധം ജനലക്ഷങ്ങളുടെ നേതൃത്വസ്ഥാനം കരസ്ഥമാക്കാൻ ശ്രമിച്ച സംഭവങ്ങൾ

Go to Main contents

അനവധിയാണ്. നെഹ്റുവും ഗാന്ധിയും ഈ വിധ പെരുമാറ്റങ്ങളുടെ ഉത്തമ ദൃഷ്ടാന്തങ്ങൾ തന്നെയാണ്. രണ്ടു പേരും കുടുംബപരമായി ബ്യട്ടിഷ്-ഇന്ത്യക്കാർ അല്ലായിരുന്നുവെങ്കിലും, ബ്യട്ടിഷ്-ഇന്ത്യയിലെ ജനലക്ഷങ്ങളുടെ നേതാക്കൾ തങ്ങളാണ് എന്ന ഭാവം തന്നെയായിരുന്നു ഇങ്ഗ്ളണ്ടിൽ പ്രദർശിപ്പിച്ചത്. ഇങ്ങിനെ ഒരു പദവി ആരുംതന്നെ ഇവർക്ക് നൽകിയില്ലായെങ്കിലും.

QUOTE: It was decided by the committee to start an organised Temple with annual feast like Sri Rama Temple of Thiruvangad. തിരുവങ്ങാട്ടുള്ള ശ്രീ രാമ ക്ഷേത്രത്തിൽ എല്ലാ വർഷവും നടത്തുന്നതു പോലുള്ള ഉത്സവം നടത്തപ്പെടുന്ന ഒരു ക്ഷേത്രം ആരംഭിക്കാൻ ഈ കമ്മിറ്റി തീരുമാനിച്ചു. END OF QUOTE

സ്വന്തം സമൂഹത്തിൽ അതിന്റേതായുള്ള ആദ്ധ്യാത്മിക പ്രസ്ഥാനം നിലനിൽക്കെ, ബ്രാഹ്മണ മതത്തിലെ ആരാധനാ മൂർത്തിയേയും അനുഷ്ഠാനങ്ങളും ഉത്സവങ്ങളും മറ്റും, ബ്രാഹ്മണരുടെ യാതോരു സമ്മതവും സഹകരണവും ഇല്ലാതെ അനുകരിച്ച്, പർകപ്പുണ്ടാക്കി പുതുതായ രൂപത്തിൽ സ്വന്തം നേതൃത്വത്തിലും ഇഷ്ടാനിഷ്ടങ്ങളുടെ

അടിസ്ഥാനത്തിലും പുനർസൃഷ്ടിച്ച്, സാമൂഹിക നേതൃത്വം തട്ടിയെടുക്കുക എന്നതിൽ ഏന്തോ ഒരു പിശികില്ലേ എന്നൊരു തോന്നൽ.

CPSസ്സിനോട് ഈ വിധ കാര്യങ്ങളെക്കുറിച്ച് ചോദിച്ചപ്പോൾ, താൻ അന്ന് വളരെ ചെറുപ്പമായിരുന്നു എന്ന മുഖവുരയോടെ ചില കാര്യങ്ങൾ പറഞ്ഞു. സ്വന്തം പിതാവ് പൂർണ്ണമായും Agnostic (ആദ്ധ്യാത്മിക ചിന്തകളിൽ താൽപ്പര്യമില്ലത്ത ആൾ) ആയിരുന്നതിനാൽ, മുത്തപ്പൻ ആരാധനയോടും, പുതുതായി സമുദായത്തിൽ മുളച്ചുവന്ന ഹൈന്ദവ വിശ്വാസങ്ങളോടും താൽപ്പര്യം കാണിച്ചില്ല. എന്നാൽ, Mr. Kannan എന്ന grandfather (പിതാവിന്റെ അച്ഛൻ) മുത്തപ്പൻ ആരാധനാ അനുഷ്ഠാനങ്ങൾ മുടങ്ങാതെ വീട്ടിൽ നടത്തിയിരുന്ന വ്യക്തിയായിരുന്നു.

അന്ന് താമസം ജഗന്നാഥ ക്ഷേത്രത്തിന് തൊട്ടടുത്തുള്ള ഒരു വീട്ടിലായിരുന്നു. അമ്പലത്തിലെ വിശാലമായ മൈതാനം പോലുള്ള ഇടത്ത് ഓടിക്കളിക്കും. അമ്പലത്തിൽ പോയാൽ, ആദ്യം ശ്രീ നാരായണ ഗുരുവിന്റെ പ്രതിമയോട് പ്രാർത്ഥിക്കും, പിന്നീട് ഈശ്വര മൂർത്തിയുടെ പ്രതിമയോട് പ്രാർത്ഥിക്കും. പൂജാരി കൈയിൽ ചന്ദനം തൊടും, മറ്റ് ഹൈന്ദവ ക്ഷേത്രത്തിൽ

Go to Main contents

നിന്നും പൂജാരി നൽകുന്ന നിവേദ്യങ്ങൾപോലുള്ളവയും ലഭിക്കും. ഇതിൽ അവിൽ ഉണ്ടായിരിക്കും എന്നും ഓർമ്മയുണ്ട്. പൂജാരി തീയ വ്യക്തിയായിരിക്കാം.

തീയരാണ് അമ്പലത്തിൽ വരാറുള്ളൂ. നായർ തൊട്ട് മുകളിൽ ഉള്ളവർ അമ്പലത്തെ അവഗണിക്കും. ക്ഷേത്ര ഉത്സവത്തിന് ശേഷം ഘോഷയാത്രയുണ്ടാവും. രാമന്റെ അമ്പുമായി ബന്ധപ്പെട്ട് എന്തോ ഒരു കാര്യം ഈ ഘോഷയാത്രയിൽ ചെയ്യാറുള്ളതായി ഓർമ്മയുണ്ട്. എന്താണ് എന്ന് വ്യക്തമായി ഓർമ്മയില്ല. ഉത്സവത്തിലും ഘോഷയാത്രയിലും അടിമച്ചങ്ങല കാലിൽ കുടുക്കിവച്ചിട്ടുള്ളതും, അതേസമയം സ്വർണ്ണവർണ്ണ ശോഭയുള്ള നെറ്റിപ്പട്ടവും മറ്റ് ചമയങ്ങളും അണിഞ്ഞ ആനയും ഉണ്ടാവും.

എല്ലാ രീതിയിലും ബ്രാഹ്മണ മതത്തിന്റെ തനിരൂപത്തിലുള്ള ഒരു ആദ്ധ്യാത്മിക പ്രസ്ഥാനം സൃഷ്ടിക്കുകയും അതോടെ സാവധാനത്തിൽ ബ്രാഹ്മണ മതവും തങ്ങളുടെ സമുദായവും തമ്മിലുള്ള അകൽച്ച കാലമെന്ന വഴിത്താരയിലൂടെ നീക്കി മാച്ചുകളയാനുള്ള ഒരു പദ്ധതി തന്നെ നടപ്പിൽ വന്നിരിക്കുന്നു.

സർക്കാർ ശിപായിമാർ സ്വന്തം നിലയിൽ ഐഏഎസ്സും, ഐപിഎസ്സും സൃഷ്ടിച്ച്, ഉയർന്നവരുടെ വേഷവിധാനങ്ങളും, യൂണിഫോമും അധികാരമുദ്രയും പദവിചിഹ്നങ്ങളും പദവിമുദ്രകളും കൽപ്പനാ വാക്കുകളും, പരേഡുകളും മറ്റ് പത്രാസുകളും ഉപയോഗിച്ച് കാലക്രമേണ, ശിപായും ഐപിഎസ്സും തമ്മിലുള്ള അന്തരവും സാമൂഹിക നിലവാരവും മാച്ചുകളയുന്നത് പോലുള്ള ഒരു സംഗതി.

യഥാർത്ഥത്തിൽ ഈ വിധം കേരളാ പോലീസിൽ പലതും നടക്കുന്നുണ്ട് എന്നുള്ളതും വാസ്തവമാണ്. 1980കളിൽ പോലീസ് ശിപായിമാരുടെ വേഷം ട്രൌസറിൽ നിന്നും പാൻ്റ്സ് ആക്കിയപ്പോൾ തന്നെ പോലീസിലെ ഉന്നത ഉദ്യോഗസ്ഥർക്ക് ചെറിയ തോതിലുള്ള ഒരു മനോവൈഷമ്യം വന്നത് ഓർമ്മയുണ്ട്.

മുത്തപ്പനെ പാരമ്പര്യമായി ആരാധിച്ചവർ കടപട ബ്രാഹ്മണ ക്ഷേത്രത്തിൽ പോയി നാരായണ ഗുരുവിൻ്റെ വിഗ്രഹത്തെ തൊഴുതു തുടങ്ങിയതിൽ എന്തോ ഒരു പന്തികേടില്ലേ എന്നൊരു തോന്നൽ.

Go to Main contents

എന്നാൽ CPSസ്സിൽ നിന്നും കേട്ടത്, കോളെജുകളിൽ പോയി അഭിനവ വിദ്യാഭ്യാസം നേടി പലവിധ സാമൂഹിക ഔന്നിത്യങ്ങളും കരസ്ഥമാക്കിയ പല പുതുപ്പണക്കാരായ വൻകിട തീയർ കുടുംബക്കാർക്കും മുത്തപ്പൻ ആരാധനയോട് പ്രതിപത്തി ഇല്ലായിരുന്നു എന്നാണ്. കാരണം, മുത്തപ്പൻ കാവിലെ തോറ്റം ചൊല്ലലും  ചെണ്ട കൊട്ടും ചെണ്ട നാദത്തിന്റെ ബ്രഹ്മതാളത്തിന് ഒപ്പമുള്ള മുത്തപ്പന്റെ ചുവടുവെപ്പും മറ്റും കണ്ടിട്ടും, പോരാത്തതിന് സാമൂഹിക നിലവാരം തീരെയില്ലാത്ത താഴെക്കിടയിലുള്ള തീയരേയും കണ്ടിട്ട് മുത്തപ്പൻ ആരാധനാ പ്രസ്ഥാനം എന്നത് എന്തോ ഒരു പ്രാകൃതമതമായി അവർക്ക് തോന്നിക്കാണാം. എന്തുകൊണ്ടും കേമമായിട്ടുള്ളത് ബ്രാഹ്മണ മതം തന്നെ.

സോഫ്ട്വേറുകളെക്കുറിച്ചും, അതീന്ദ്രിയ സോഫ്ട്വേറുകളെക്കുറിച്ചും, ഈ അഭിനവ വിദ്വാന്മാർക്ക് വിവരം ലഭിക്കാൻ അന്ന് യാതോരു പാതയും തെളിഞ്ഞുവന്നിട്ടില്ലായിരുന്നു.

## 81. ഉൽകൃഷ്ടങ്ങളായ പ്രവർത്തന കീഴ്വഴക്കങ്ങൾ സൃഷ്ടിക്കുവാൻ പറ്റുന്നവരെത്തേടി

QUOTE: Unfortunately, nobody could be identified within the community to do the planning / establishing & sanctifying the Project, as they did not want to involve Brahmins. ദൌർഭാഗ്യവശാൽ ഈ പദ്ധതിയെ ആസൂത്രണം ചെയ്യാനും / നടപ്പിൽവരുത്താനും, അതിനെ പവിത്രമാക്കാനും ദൈവസേവാർത്ഥം സമർപ്പിക്കാനും ഉള്ള പ്രതിഷ്ഠാകർമ്മങ്ങൾക്ക് മുഖ്യകാർമ്മികത്വം നൽകാൻ പറ്റിയ ഒരാളെ, സ്വന്തം സമുദായത്തിൽ നിന്നും അവർക്ക് കണ്ടെത്താനായില്ല. END OF QUOTE

ഈ വിധം വ്യക്തിത്വത്തിലും, മാനസിക ശ്രേഷ്ഠതയിലും ഉത്തമനും അത്യുത്തമ മാതൃകനായതും പലവിധ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കാൻ ആവശ്യമായുള്ള ഉത്കൃഷ്ടതയുള്ളതുമായ വ്യക്തികളെ കണ്ടെത്താൻ ഇന്നും ഈ ഉപഭൂഖണ്ഡത്തിൽ പ്രയാസം തന്നെയാണ്. വ്യക്തികളിലും സംഭവങ്ങളിലും പ്രസ്ഥാനങ്ങളിലും മറ്റും ഒന്നിൽക്കൂടുതൽ ഉള്ളതും, തമ്മിൽ വിപരീതഗുണമുള്ളതുമായ മാനസിക ഭാവങ്ങളും നിർവ്വചനങ്ങളും സ്വമേധയാ സൃഷ്ടിക്കുന്ന ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ,

Go to Main contents

വ്യക്തികളിലെ മാനസിക വ്യക്തിത്വത്തിൽ തന്നെ പലതരം ചാപല്യങ്ങളും, അസ്ഥൈര്യവും, ബലഹീനതയും, സ്വേച്ഛതയും (arbitrarinesses), സ്ഥിരതയില്ലായ്മയും (inconsistency), വിശ്വസിച്ച് ഉത്തരവാദിത്വങ്ങളും മാനദണ്ഡങ്ങളും ധാർമ്മികനിലവാരങ്ങളും മറ്റും വിശ്വസിച്ചേൽപ്പിക്കാൻ പറ്റായ്മയും നിലനിൽക്കും.

ഇതിന്റെ ഭൗതികവും അതീന്ദ്രിയ സോഫ്ട്വേർ കോഡുകളിലേയും കാരണം, ഓരോ വ്യക്തിയും മറ്റ് വ്യക്തികളുമായി ബന്ധപ്പെടുമ്പോഴും സംസാരിക്കുമ്പോഴും മറ്റുള്ളവരെ പരാമർശിക്കുമ്പോഴും മറ്റുള്ളവർ ആ ആളെ പരാമർശിക്കുമ്പോഴും, ആ ആളുടെ വ്യക്തിത്വം, indicant word codesൽ അങ്ങോട്ടും ഇങ്ങോട്ടും, താഴോട്ടും മുകളിലോട്ടും, വ്യത്യസ്ത ദിശകളിലേക്കും തെന്നിത്തെറിച്ചുകൊണ്ടേയിരിക്കും എന്നുള്ളതാണ്. ഇത് ആ വ്യക്തിയിലെ മാനസിക ഭാവത്തിൽ നിത്യവും ഒരു ചാഞ്ചാട്ടം സൃഷ്ടിച്ചുകൊണ്ടേയിരിക്കും. ചെറുതായൊന്നു വ്യക്തമായി പറയുകയാണെങ്കിൽ, ഒരിടത്ത് സാർ എന്ന വ്യക്തി മറ്റൊരുടെത്ത് നീ / അവൻ / അവൾ ആയി മാറുമ്പോൾ, യഥാർത്ഥത്തിൽ ആ ആളിലെ വ്യക്തിത്വത്തിലും ഗുണമേന്മയിലും മറ്റും

കാര്യമായ രൂപാന്തരീകരണം സംഭവിക്കും എന്നതാണ്.

ഈ ഒരു പ്രശ്നം ഈ ഉപഭൂഖണ്ഡത്തിൽ മാത്രമല്ല, മറിച്ച് ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന ഏത് പ്രദേശങ്ങത്തിലും സംഭാവ്യമായ കാര്യമാണ്. ഇതിനാൽതന്നെ ഈ വിധ വ്യക്തികളിൽ നൈസർഗ്ഗികമാണ് എന്നുതോന്നാംവിധം ഒരു ഇരട്ട വ്യക്തിത്വവും ഇരുണ്ട ഭാവവും കുരുട്ടുബുദ്ധിയും പ്രതിരോധ ഭാവത്തിൽ അടച്ചിട്ടിരിക്കുന്ന മനസ്സും, ആ ആളുടെ ചെറുപുഞ്ചിരിക്കും മധുരവാക്കുകൾക്കും എളുപ്പത്തിൽ ഈറനണിയുന്ന മിഴികൾക്കും അനുകമ്പാഭാവത്തിനും സഹാതപ വാക്കുകൾക്കും പിന്നിൽ ഒരു നിത്യസത്യമായി നിലനിൽക്കും. ഈ ഉപഭൂഖണ്ഡത്തിലെ ആളുകളിൽ ചിലർ നല്ലവണ്ണം ഇങ്ഗ്ലിഷ് ഭാഷാ അന്തരീക്ഷത്തിൽ ജീവിച്ചപ്പോൾ, ഈ വിധ പൈശാചിക മാനസിക ഭാവത്തിന് ചെറിയ തോതിലുള്ള ഒരു നീർവ്വീര്യമാക്കൽ സംഭവിച്ചിരിക്കാമെങ്കിലും, അവരിലും ഒരു മൂടിവെക്കപ്പെട്ട സർപ്പവിഷമായും വിഷപ്പല്ലുകളായും ഇത് ആക്രമണ തയ്യാറെടുപ്പോടെ എന്നും നിലനിന്നിരിക്കും.

ബ്രിട്ടിഷ്-ഇന്ത്യയിലുള്ളവയെ അനുകരിച്ച്, തിരുവിതാംകൂർ രാജ്യത്തിലെ ഉദ്യോഗസ്ഥപ്രസ്ഥാനത്തെ ആധുനീകരിക്കാനും, അവിടെ കോടതികളും പോലീസ് പ്രസ്ഥാനവും ലിഖിത രൂപത്തിലുള്ള നിയമങ്ങളും ചട്ടങ്ങളും മറ്റും സ്ഥാപിക്കാനും രാജകുടുംബം നോക്കിയപ്പോൾ, ഈ വിധ കാര്യങ്ങളെ സൃഷ്ടിക്കാനും ഉത്തമരീതിയിൽ നടത്തിപ്പ് ചെയ്യാനും മുകളിൽ നിന്ന് മേൽനോട്ടം നടത്താനും ഉൽകൃഷ്ടങ്ങളായ പ്രവർത്ത കീഴ്വഴക്കങ്ങൾ (conventions) സൃഷ്ടിക്കുവാനും പറ്റിയ ആളുകളെ തിരുവിതാംകൂർ രാജ്യത്തിലെവിടെയും കണ്ടെത്താനാവില്ലാ എന്നാണ് രാജുകുടുംബത്തിന് ലഭിച്ച അറിവ്. കാരണം ആരെ ഈ വിധ കാര്യങ്ങൾക്കായി നിയമിച്ചാലും, ഇന്ന് കേരളത്തിൽ കാണുന്ന ഏതൊരു സർക്കാർ കാര്യാലയത്തിലുമുള്ള നിന്ദ്യവും നീചവും വെറുക്കത്തക്കവുമായ നിലവാരത്തിലേക്കാണ് പുതുതായി പടുത്തുയർത്തപ്പെടുന്ന പുതിയ പ്രസ്ഥാനം വളരുക.

ഈ വിവരം വ്യക്തമായോ അവ്യക്തമായോ അറിഞ്ഞതുകൊണ്ട് തിരുവിതാംകൂറിൽ പുതുതായി സൃഷ്ടിക്കപ്പെടുന്ന പല സർക്കാർ പ്രസ്ഥാനങ്ങളെയും പടുത്തുയർത്താനും

അവയ്ക്ക് വ്യക്തമായ നിയമാവലി സൃഷ്ടിക്കാനും അവയെ നടത്തിപ്പുചെയ്യാനും മേൽനോട്ടം നടത്താനും അവയിൽ പ്രവർത്തിച്ച് അവയിൽ ശ്രേഷ്ഠമായ പ്രവർത്തന കീഴ്വഴക്കങ്ങൾ സൃഷ്ടിക്കുവാനും, തിരുവിതാംകൂർ രാജകുടുംബം, ബ്രിട്ടിഷ്-ഇന്ത്യൻ സർക്കാർ സേവനത്തിൽ ഉള്ള ഉദ്യോഗസ്ഥരെ കടം എടുക്കുകയാണ് ചെയ്തത്. തിരവിതാംകൂറിലെ പിൻകാലങ്ങളിലെ മിക്ക ദിവാന്മാരും മറ്റ് ഉന്നത ഉദ്യോഗസ്ഥരും ബ്രിട്ടിഷ്-ഇന്ത്യയിൽ നിന്നുമുള്ളവരായിരുന്നു എന്ന് തോന്നുന്നു. തീർച്ചയില്ല.

മുകളിൽ വൻ നിലവാരത്തിലുള്ള കീഴ്വഴക്കങ്ങൾ സൃഷ്ടിക്കാൻ ഇവർക്ക് പറ്റിയെങ്കിലും, കീഴിലോട്ട് ഈ കാര്യങ്ങളുടെ ഗുണമേന്മയുടെ വേരുകൾ പടർത്തിയെടുക്കാൻ പറ്റിയെന്ന് തോന്നുന്നില്ല. കാരണം സമൂഹം പ്രവർത്തിക്കുന്നത് ഫ്യൂഡൽ ഭാഷയിൽ തന്നെയാണ്. ഈ വിധ ദുഷ്ട ഭാഷകൾ സൃഷ്ടിക്കുന്ന ബലവത്തായ കീഴ്വഴക്കങ്ങൾ ഒരു തരം നാട്ടുനടപ്പായി നിലനിൽക്കും. അവതന്നെയാവും ഔദ്യോഗികവും നിയമപരമവും ആയ അലിഖിതമായ പ്രവർത്തന ചട്ടങ്ങളും രീതികളും ആയി വളരുക.

ഫ്യൂഡൽ ഭാഷാ കോഡുകളുടെ താളത്തിന് അനുസൃതമായിത്തന്നെയാണ് കീഴ്ജനങ്ങളും അവരുടെ പെരുമാറ്റ കീഴ്വഴക്കങ്ങൾ ഈണം ചെയ്തെടുക്കുക. അവയിൽ വളരെ വശ്യമായ കാവ്യഭംഗിയും താളവും ലയവും അവർ കണ്ടെത്തുകയും ചെയ്യും. ചങ്ങലക്കിട്ടുകിടക്കുന്ന അടിയാളത്തത്തിൻ താളരാഗത്തിൽ അവർ മണീവീണാനാദങ്ങൾ കേൾക്കും. നിസ്സാര നിലവാരത്തിലുള്ള ഉദ്യോഗസ്ഥരുടെ തരംതാഴ്ത്തുന്ന വാക്കുകളുടെ ചരടിൽ പിടിച്ച് അവർ ദാസ്യനൃത്തം ചെയ്യും. ഈ അനുഭവത്തെ അവർ അവരുടെ ഫ്യൂഡൽ ഭാഷയിൽ വൻ ആലങ്കാരിക വാക്കുകളിൽ അവരുടെ പ്രബുദ്ധതയെന്ന് നിർവ്വചിച്ച് വർണ്ണിക്കും.

Go to Main contents

## 82. കപട ബ്രാഹ്മണമത പ്രസ്ഥാനത്തിന്റെ പദ്ധതികൾ

QUOTE: Unfortunately, nobody could be identified within the community to do the planning / establishing & sanctifying the Project, as they did not want to involve Brahmins.

............ കാരണം അവർക്ക് ബ്രാഹ്മണരെ ഈ പദ്ധതിയിൽ ഉൾപ്പെടുത്താൻ താൽപ്പര്യമില്ലായിരുന്നു. END OF QUOTE

ഇന്ന് ഈ വാചകം കാണുമ്പോൾ അന്നത്തെ സാമൂഹിക യാഥാർത്ഥ്യത്തിന്റെ ആഴം മനസ്സിലാകേണം എന്നില്ല. കാരണം, ബ്രാഹ്മണരെ കണക്കിൽ എടുക്കാത്തതും വകവെക്കാത്തതുമായ ഒരു പ്രസ്ഥാനമാണ് വളരുന്നത്. എന്നാൽ, ബ്രാഹ്മണരെ ഉൾപ്പെടുത്തേണ്ട ആവശ്യം ഇല്ലതന്നെ. തീയരും ബ്രാഹ്മണരും വ്യത്യസ്ത ജനക്കൂട്ടങ്ങൾ ആണ്.

എന്നാൽ കാര്യങ്ങൾ ആവിധവുമല്ലതന്നെ. സമൂഹത്തിൽ നടക്കുന്നത്, സാമൂഹിക ഘടനയുടെതന്നെ വൻ അട്ടിമറിയാണ്. ഇതിനെ ഇങ്ങിനെ കാണുക:

ഐപിഎസ്സുകാരുടെ ചമയങ്ങളും, യൂണിഫോമും, അധികാരചിഹ്നങ്ങളും, ഫ്യൂഡൽ ഭാഷയിലെ ഉന്നത വാക്ക് കോഡുകളും മറ്റും പോലീസ് ശിപായിമാർ കൈക്കലാക്കി, ചുവപ്പ് പ്രകാശം മിന്നിച്ചുകൊണ്ടുള്ള ഔദ്യോഗിക വാഹനങ്ങളും മറ്റും സംഘടിപ്പിച്ച്, ഐപിഎസ്സിന്റെ മാതൃകയിൽ, അതിനോട് വെല്ലുന്നതും മത്സരിക്കുന്നതുമായ മറ്റൊരു പ്രസ്ഥാനത്തെ വളർത്തിയെടുക്കുന്നു. ഐപിഎസ്സുകാരുടെ ആജ്ഞാനുവർത്തികൾ ആവുന്നത് നിർത്തുകയും, അതിന് പകരം അവരിൽ തന്നെയുള്ള ചില വ്യക്തികളെ ഉന്നതവ്യക്തികളായി ഉയർത്തിയെടുക്കുകയും ചെയ്യുന്നു.

ഈ വിധം കാര്യങ്ങളെ ഇന്ന് കണ്ടാൽ, ഇത് തികച്ചും അസാധ്യവും അസംഭവ്യവും ആയ വിഡ്ഢി ചിന്താഗതിയായി തോന്നാം. ഇതുപോലെതന്നെ, മലബാറിൽ ഇങ്ഗ്ളിഷ് ഭരണം വരുന്നതിന് മുൻപുവരെ തികച്ചും അസാധ്യവും അസംഭവ്യവും ആയി തോന്നുമാറായ കാര്യമാണ്, Tellicherryയിലെ തീയരിൽ പുതുതായി വളർന്നുവന്ന ചില വിധ്വംസക വ്യക്തികൾ ശ്രമിച്ചിരുന്നത് എന്നു തോന്നുന്നു.

പോലീസ് ശിപായിമാരുടെ അട്ടിമറി പ്രസ്ഥാനത്തിന് നേതൃത്വവും സഹായ ഹസ്തവും

ആശിർവാദവും, ഏതെങ്കിലും ബുദ്ധിസ്ഥിരതയുള്ള ഐപിഎസ് ഉദ്യോഗസ്ഥൻ ചെയ്യുമെന്ന് തോന്നുന്നില്ല. അതേ പോലെതന്നെ, തലക്ക് വെളിവുള്ള ഏതെങ്കിലും ബ്രാഹ്മണൻ ഈ വിധ വ്യാജ ബ്രാഹ്മണമത ക്ഷേത്രം പണിതുയർത്തുന്നതിന് പിന്തുണയോ, അതിൽ നിത്യവും നടത്തേണ്ടുന്ന പ്രതിഷ്ഠാകർമ്മങ്ങൾക്ക് മുഖ്യകാർമ്മികത്വ സ്ഥാനം അന്ന് ഏറ്റെടുത്തേക്കുമെന്നോ തോന്നുന്നില്ല.

ഇന്ന് കാര്യങ്ങൾ വ്യത്യസ്തമാണ്. ബ്രാഹ്മണ ക്ഷേത്രം എന്ന നിർവ്വചനം തന്നെ ഇന്ന് ഉപയോഗിക്കപ്പെടുന്ന ഒരു പദപ്രയോഗമല്ലതന്നെ. Tellicherryയിൽ തിരുവിതാംകൂർ രാജ്യത്തിലെ ഈഴവ പ്രസ്ഥാനത്തിന്റെ ആശംസകളോടെ പുതുതായി പടുത്തുയർത്തപ്പെട്ട അമ്പലത്തിനെക്കുറിച്ച് ബ്രാഹ്മണരുടേയും അമ്പലവാസികളുടേയും നായർമാരുടേയും ഇടയിൽ ഏതുവിധത്തിലുള്ള സംസാരമാണ് അന്ന് നടന്നിരിക്കുക എന്നത് ചിന്തിക്കാവുന്നതാണ്.

ഏതാണ്ട് 30 വർഷങ്ങൾക്ക് മുൻപ് ഈ എഴുത്തുകാരൻ കേരളത്തിൽ തന്നെയുള്ള, കുറച്ചകലത്തിലുള്ള ഒരു പട്ടണത്തിൽ ഒരു ലോഡ്ജിൽ താമസിക്കുകയായിരുന്നു. തൊട്ടകലത്തിൽ, ഇന്ന് ഔപചാരികമായി പട്ടിക

ജാതി എന്ന് നിർവ്വചിക്കപ്പെടുന്ന ഒരു കൂട്ടം ജനങ്ങൾ ഒന്നിച്ച് താമസിക്കുന്ന, ഒരു വൻ മതിലിന് ഉള്ളിലുള്ള ഒരു പ്രദേശം ഉണ്ടായിരുന്നു. ഈ വിധ പട്ടിക ജാതിയെന്ന നിർവ്വചനം ഉണ്ടെങ്കിലും, അവിടുള്ള ആളുകളെ കണ്ടാൽ മറ്റ് ആളുകളിൽ നിന്നും യാതോരു വ്യത്യാസവും ശരീര ഘടനയിൽ കാണാൻ പറ്റിയിരുന്നില്ല. എന്നിരുന്നാലും, സംസാരവശാൽ, ആളുകൾ ഇവരിലെ വ്യക്തികളെ, അവരുടെ ജാതിപ്പേര് പറഞ്ഞ് നിർവ്വചിക്കുമായിരുന്നു. വാക്ക് കോഡുകളിൽ അതോടെ 'അയാൾ' എന്ന പരാമർശ വാക്കിനെ നൊടിയിടകൊണ്ട് 'അവൻ' / 'അവൾ' എന്നതിലേക്ക് ഇടിച്ചുതാഴ്ത്താൻ ഇത് വളരെ സൗകര്യം നൽകും.

ഒരു ദിവസം ഇവരുടെ പ്രദേശത്ത് എന്തോ വിധത്തിലുള്ള വാർഷിക ആഘോഷം നടക്കുന്നു. സ്റ്റേജ് കെട്ടിയുള്ള പലവിധ പരിപാടികളും ഉണ്ടായിരുന്നു. ആർക്കും പോയി കാണാം. അന്ന് രാത്രി സ്റ്റേജിൽ അവിടുള്ള ആളുകൾ അഭിനയിക്കുന്ന ഒരു വൻ നാടകം നടന്നു. ഉച്ചഭാഷിണിയിലൂടെ നാടകത്തിലെ സംഭാഷണങ്ങൾ പുറത്തുനിന്നും കേൾക്കാമായിരുന്നു. ഈ എഴുത്തുകാരൻ താമസിക്കുന്ന ലോഡ്ജിൽനിന്നും രാത്രിയുടെ

പൊതുവായുള്ള നിശബ്ദതയിൽ വാക്കുകൾ വളരെ വ്യക്തമായി കേൾക്കാം.

കഥാപാത്രങ്ങളിൽ ഉന്നത പോലീസ് ഉദ്യോഗസ്ഥരും ഉണ്ട്. പോലീസ് എസ്.പിയും, ഡി.ഐ.ജിയും, ഡി.ജി.പിയും മറ്റും വൻ ശബ്ദത്തിൽ സംസാരിക്കുന്നു. വൻ ഔദ്യോഗിക കാര്യങ്ങൾ ചർച്ചചെയ്യുന്നു, കൽപനയുടേയും അനുസരണത്തിന്റെയും, വികാരവിക്ഷോഭത്തിന്റേയും വ്യക്തമായ വാചകചങ്ങൾ കേൾക്കാം. ഈ വിധ വൻ വാചകങ്ങൾ നാടകത്തിൽ സംഭാഷണമായി അവതരിപ്പിക്കന്ന വ്യക്തികൾ ആ നാട്ടിലെ പലവിധ ചെറുകിട തൊഴിലുകൾ ചെയ്യുന്നവരാണ്.

പിറ്റേദിവസം ഈ എഴുത്തുകാരൻ ആ ലോഡ്ജിലെ താമസക്കാരായ മറ്റ് ചില ആളുകളോടൊപ്പം ഇരിക്കുകയായിരുന്നു. തലേ ദിവസം കേട്ട നാടകത്തിന്റെ കാര്യമാണ് സംഭാഷണ വിഷയം. പലരും ചിരിക്കുന്നു. വറും ഹീനജനമെന്ന് അവർ പൊതുവായി നിർവ്വചിച്ചിരുന്നവരുടെ കൃത്രിമവും കപടവും ആയ ഊതിവീർപ്പിച്ച മാനസിക ഭാവത്തെയാണ് അവർ പുച്ഛിക്കുന്നത്. ചിലർ തലേന്ന് കേട്ട ഡയലോഗുകൾ ആവർത്തിച്ച്പറഞ്ഞ് കോമാളിത്ത ഭാവവും

വിഡ്ഢിച്ചിരിയും വികൃതാസ്യവും പ്രകടിപ്പിക്കുന്നു.

ഒരാൾ പറഞ്ഞു, 'ഇവനൊക്കെ പറഞ്ഞ് പറഞ്ഞ്, ഡി.ഐ.ജിയും, ഐ.ജിയും, ഡി.ജീ.പിയും മറ്റുമായി അങ്ങ് വിലസുകയല്ലേ ഇന്നലെ!'

പൊതുവെ കാർക്കിച്ചുതുപ്പുന്ന ഭാവമാണ് ചിലർക്കെങ്കിലും.

എന്നാൽ ഇന്ന് ഈ വിധമല്ലകാര്യങ്ങൾ. പട്ടിക ജാതിക്കാർക്ക് ഐഏഎസ്സിലും, ഐപിഎസ്സിലും മറ്റും നിർബന്ധമായി 20 ശതമാനം സംവരണം ഉണ്ട്. ഇന്നുള്ള ഈ വിധ തൊഴിലുകാരിൽ നൂറിൽ ഇരുപത് പേർ ഈ വിധമുള്ള ആളുകൾ തന്നെയാവാം എന്നു തോന്നുന്നു. ഇവരിലെ വ്യക്തികൾ ഡി.ഐ.ജിയും, ഐ.ജിയും, ഡി.ജീ.പിയും ആവുന്നതിൽ യാതോരു അസംഭവ്യതയും ഇന്ന് ഇല്ലതന്നെ.

1900കളിൽ Tellicherryയിലെ തീയരിൽ വന്ന വൻ മാനസിക മാറ്റം എന്നാൽ യാതോരു സംവരണത്താലും അല്ലതന്നെ. മറിച്ച് ഇങ്ഗ്ളിഷ് ഭരണ സാന്നിദ്ധ്യം നൽകിയ അതിശയകരമായ ഇങ്ഗ്ളിഷ് ഭാഷാ പ്രകാശമാണ് ഇത് സംഭാവ്യമാക്കിയിത്.

എന്നിരുന്നാലും, ഈ കൂട്ടരിൽ ചില ചപലചിത്തരായ വിരുതന്മാർ ബ്രാഹ്മണ പാരമ്പര്യങ്ങൾ കൈക്കലാക്കാൻ ശ്രമിച്ചതിനെ ഏതുവിധമായിരിക്കാം ബ്രഹ്മണരും അവരുടെ കൈയ്യാളുകളും വീക്ഷിച്ചിരുന്നത് എന്നത് അനുമാനിക്കാവുന്നതാണ്. ശൂദ്രർക്ക് (നായർമാർക്ക്) പോലും വേദപഠനം അനുവദിക്കാതിരുന്ന രാഷ്ട്രീയ പാരമ്പര്യത്തിലാണ്, തീയർ ഈ വിധ പഠനങ്ങൾക്ക് മുതിർന്നത് എന്നു മാത്രമല്ല, തിരുവിതാംകൂറിലെ ഈഴവ പ്രസ്ഥാനക്കാരുടെ പ്രചോദനം പേറി അമ്പലം പണിത്, അതിൽ ബ്രാഹ്മണ ശാന്തിമാർക്ക് പകരമായി തീയ ശാന്തിമാർ എന്ന ആശയവും നടപ്പിൽ വരുത്തിയിരിക്കുന്നത്.

ഈ ശാന്തിമാരുടെ മന്ത്രോച്ചാരണം കേൾക്കാൻ ഇടവന്നാൽ, ബ്രാഹ്മണ വ്യക്തികളിൽ ഏത് വിധത്തിലുള്ള മാനസികഭാവമാണ് വരിക എന്നത് പ്രത്യേകമായി പറയേണ്ടതില്ലതന്നെ. അവരും അവരുടെ സ്വകാര്യ ഇടങ്ങളിൽവച്ച് പലവിധ ഗോഷ്ടികളും പ്രകടിപ്പിച്ചുകാണില്ലേ, ഹാസ്യനുകരണമായി?

സ്വന്തം സാമൂഹിക പാരമ്പര്യത്തിലും കുടുംബ പൈതൃകത്തിലും ആദ്ധ്യാത്മിക

പ്രസ്ഥാനത്തിലും യാതോരു മഹിമയും ഈ വിധ പുതുതായി വളർന്നുപൊന്തിവന്ന തീയർ ഉദ്യോഗസ്ഥർക്കും മറ്റും കാണാനായില്ലാ എന്നു വേണം കരുതാൻ. അതിൽ കാര്യമായ അതിശയവും വേണ്ടതില്ല. കാരണം, നൂറ്റാണ്ടുകളോളം പ്രാദേശിക ഫ്യൂഡൽ ഭാഷയിലെ അടിമപ്പെടുത്താൻ ഉതകുന്ന ഹീന വാക്ക് കോഡുകളുടെ നീരാളിപ്പിടുത്തത്തിൽ പെട്ടു പോയ ഒരു ജനതയിലെ വ്യക്തകൾക്ക് സ്വന്തം പൈതൃകത്തിൽ എന്താണ് അഭിമാനിക്കാനുണ്ടാവുക?

ഉഗ്രഭാവത്തിലുള്ള സമുദ്രങ്ങളിലെ പലവിധ അപകടങ്ങളും തരണം ചെയ്ത്, കാണാകയം പോലുള്ള ആഴങ്ങൾ ഉള്ള ഏഴുകടലും കടന്ന്, പലവിധ കൊടുങ്കാറ്റുകളിൽ ആടിയുലഞ്ഞ്, വെറും നിസ്സാര സാങ്കേതിക കെൽപ്പുകളുള്ള പായക്കപ്പലുകളിൽ ഇങ്ഗ്ളിഷ് പതാക അടിവച്ചടിവച്ച് മുന്നോട്ട് നീങ്ങി, ദക്ഷിണേഷ്യൻ കടൽക്കരകളിൽ പറന്നുകയറാനായി, ഇവിടുള്ള പലവിധ അടിമ ജനക്കൂട്ടങ്ങൾ നൂറ്റാണ്ടുകൾ തന്നെ കാത്തിരിക്കേണ്ടിവന്നിരുന്നു എന്നുള്ളതാണ് വാസ്തവം.

## 83. പ്രബുദ്ധ കേരളത്തിലെ വൻ പ്രബുദ്ധത അവകാശപ്പെടുന്ന ആധുനിക മലയാളിയുടെ കാര്യം

QUOTE:

Suggestion came that a person named Sree Narayana Guru from South Kerala established couple of temples for non-Brahmins.

ദക്ഷിണ കേരളത്തിൽ രണ്ട് ക്ഷേത്രങ്ങൾ അബ്രാഹ്മണർക്കായി സ്ഥാപിച്ച ശ്രീ നാരായണ ഗുരുവെന്ന വ്യക്തിയുടെ പേര് ആരോ സൂചിപ്പിച്ചു.

END OF QUOTE

ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ വൻ സാമൂഹികവും കുടുംബപരവും ആയ ഉയരങ്ങളിലേക്ക് ഉയർന്ന Tellicherryയിലെ ഏതാനും തീയ വ്യക്തികൾക്ക്, അവർക്കിടയിൽ ഉള്ള ഒരു പൊതുസമ്മതനായ വ്യക്തിയെ കണ്ടെത്താനായില്ലാ എന്നാണ് മനസ്സിലാക്കേണ്ടത്. നല്ല ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനവും, ഇങ്ഗ്ളിഷ് ഭരണത്തിലെ ഉദ്യോഗസ്ഥരോട് അടുത്ത് പെരുമാറിപ്പരിചയവും ഉള്ള ഇവർക്ക്, പുറത്തുനിന്നും ഒരു ദിവ്യനെ കണ്ടെത്തേണ്ട

Go to Main contents

ഗതികേട് ഉയർന്നുവന്നു എന്നുതന്നെവേണം മനസ്സിലാക്കാൻ.

ഇങ്ഗ്ളിഷിൽ ഒരു വാക്യപ്രയോഗം കണ്ടിട്ടുണ്ട്. Distance lends enchantment.

ഈ വാക്യത്തെ മലയാളത്തിൽ ഈ വിധം തർജ്ജമചെയ്യാമെന്ന് തോന്നുന്നു:

Translation : അകലം/ദൂരം വശ്യത/മനോഹാരിത/ആകർഷകത്വം ഏകുന്നു/വർദ്ധിപ്പിക്കുന്നു.

അങ്ങ് വിദൂരത്ത്, തിരുവിതാംകൂർ രാജ്യത്തിൽ ഈഴവർ എന്ന ജനക്കൂട്ടത്തെ വൻ ഉയരങ്ങളിലേക്ക് നയിക്കുന്ന ശ്രീ നാരായണ ഗുരുവിനെയാണ് Tellicherryയിലെ ഏതാനും തീയ വ്യക്തികൾ ഒത്തുകൂടി കമ്മിറ്റിനടത്തിയപ്പോൾ പരാമർശിക്കപ്പെട്ടത്. ഇവിടെ ഇവരുടെ ഇടയിൽ വളർന്നുവന്നിരുന്ന ഏറ്റവും അബദ്ധ ചിന്തകളിൽ ഒന്ന് ഈഴവരും തീയരും ഒരേ ജനമാണ് എന്ന തെറ്റിദ്ധാരണയാണ്. ഈ വിധമുള്ള ഒരു തെറ്റിദ്ധാരണ പല തൽപ്പരകക്ഷികളായ പ്രസ്ഥാനങ്ങളും കരുതിക്കൂട്ടി സിദ്ധാന്തോപദേശം ചെയ്യത് ഇവരിൽ അലിഞ്ഞുചേർന്നിരിക്കുന്നു.

തിരുവിതാംകൂറിൽ ഈഴവർ എന്ന ജനക്കൂട്ടം അന്ന് സാമൂഹികമായും മറ്റെല്ലാരീതിയിലും തരംതാണുകിടക്കുന്ന ഒരു ജനക്കൂട്ടമായിരുന്നു. അവരിൽ തന്നെയുള്ള പ്രസിദ്ധർ എന്നു പറയപ്പെടുന്ന ഡോ.പൽപു, കുമാരനാശാൻ എന്നിവർ തിരുവിതാംകൂറിന് പുറത്ത് ജീവിക്കാനുള്ള ചുറ്റുപാടുകൾ സ്വരൂപിച്ചവർ ആയിരുന്നു എന്നു തോന്നുന്നു.

തിരുവിതാംകൂറിൽ ബ്രാഹ്മണ ക്ഷേത്രങ്ങൾ പണിത നാണുവെന്ന വ്യക്തി നാരായണ ഗുരുവെന്ന വരേണ്യവ്യക്തിയായി വളർന്നിരിക്കുന്നു. ഈ ചെയ്തതിൽ വ്യക്തിയെന്ന നിലയിൽ വൻ ധൈര്യവും കഴിവും കാണിച്ചിട്ടുണ്ട് എന്നത് വ്യക്തം തന്നെ. എന്നാൽ ധൈര്യത്തിന് പിന്നിൽ സംരക്ഷണ കവചമായി മെഡ്രാസ് പ്രസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണം നിലനിന്നിരുന്നു എന്നകാര്യം ആരും എടുത്തുപറയുന്നില്ലായെങ്കിലും, ഒരു ഭൗതിക യാഥാർത്ഥ്യം തന്നെയായിരുന്നു.

എന്നാൽ ഇദ്ദേഹത്തിന് ഈഴവർക്ക് വ്യക്തമായി എന്താണ് നൽകാനുള്ളത് എന്നത് വ്യക്തമല്ല. പ്രാദേശിക ഭാഷ തികച്ചും ഫ്യൂഡൽ ചുവയുള്ളത് തന്നെ. ഇദ്ദേഹം സ്വാമിയും ദിവ്യനും നേതാവും സന്യാസിയും മറ്റും ആയിവളരുമെങ്കിലും,

ഇദ്ദേഹത്തിനെ നേതാവായി കാണുന്ന ഈഴവർ ഇതൊന്നും ആവില്ലതന്നെ. അവർക്ക് സാമൂഹിക സ്വാതന്ത്ര്യം ഘട്ടംഘട്ടമായി തിരുവിതാംകൂർ രാജകുടുംബം, മെഡ്രാസ് സർക്കാരിന്റെ നിർബന്ധത്തിന് വഴങ്ങി, നൽകിക്കൊണ്ടിരിക്കുന്നുമുണ്ട്. ഇതിനിടയിൽ ബ്രാഹ്മണ ആദ്ധ്യാത്മിക പ്രസ്ഥനത്തിനുള്ളിലേക്ക് അതിക്രമിച്ചു കയറി, അവകാശം സ്ഥാപിച്ചതുകൊണ്ട് എന്താണ് തെളിയിക്കാൻ ഉദ്ദേശിച്ചത് എന്നത് വ്യക്തമല്ല.

ഈഴവർ സംസ്കൃതവും വേദങ്ങളും ഉപനിഷത്തുക്കളും സ്മൃതികളും ഇതിഹാസകാവ്യങ്ങളും മറ്റും വായിച്ച് പഠിച്ചാൽ, Tellicherryയിൽ അന്ന് ഇങ്ഗ്ളിഷ് ഭാഷാ സംസ്ക്കാരത്തിലൂടെ സാമൂഹികമായും വ്യക്തിത്വപരമായും വളർന്നുവന്ന ചെറിയകൂട്ടം തീയരോട് ഒപ്പമെത്തുമോ?

പാരമ്പര്യ ബ്രാഹ്മണ ആദ്ധ്യാത്മികതയിൽ കയറി അട്ടിമറി പ്രവർത്തനം നടത്തുന്നതിന് പകരം, തിരുവിതാംകൂർ രാജകുടുംബം തിരുവിതാംകൂറിൽ ഘട്ടംഘട്ടമായി കീഴ്ജനത്തിനെ വളർത്തിയെടുക്കാനായി ചെയ്യുന്ന പരിശ്രമങ്ങൾക്ക് പിന്തുണനൽകുകയും ആ പ്രവർത്തനത്തിന് വഴികാണിക്കും വിധമുള്ള

കാഴ്ചപ്പാടുകളും വിവരങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും ചെയ്യുന്നത് അല്ലെ കൂടുതൽ ഉപകാരപ്രദമാകുക എന്ന ചോദ്യം ഒരു ഇങ്ഗ്ളിഷ് വ്യക്തിയുടെ മനസ്സിൽ ഉദിക്കാം. എന്നാൽ ഇത് സാധ്യമായുള്ള കാര്യമല്ലതന്നെ. കാരണം, നാരായണ ഗുരുവിന്, രാജുകുടുംബം നിയോഗിക്കുന്ന ഏതൊരു ഉദ്യോഗസ്ഥരുമായും മലയാളത്തിൽ നിത്യമായുള്ള ആശയവിനിമയം ആവില്ലതന്നെ. കാരണം, ഭാഷയിലെ ഫ്യൂഡൽ ചുവതന്നെ. ഇദ്ദേഹത്തിന്റെ 'നിങ്ങൾ' പ്രയോഗം അവർക്കും, അവരുടെ വെറുംപേരുവിളി ഇദ്ദേഹത്തിനും പിടിച്ചേക്കില്ല.

സ്വാമി അവരോട് 'അങ്ങ്' എന്ന വാക്ക് പ്രയോഗം നടത്തിയാൽ, ഉദ്യോഗസ്ഥർ തരംകിട്ടുമ്പോൾ 'നീ' പ്രയോഗം ഇദ്ദേഹത്തോട് ഉപയോഗിക്കില്ല എന്ന് യാതോരു ഉറപ്പും ഇല്ലതന്നെ. പോരാത്തതിന് രണ്ട് പക്ഷവും, സ്വകാര്യതയിൽ 'അവൻ' / 'അവന്മാർ' പ്രയോഗം ഉപയോഗിക്കാനും മടിക്കില്ല. എന്നുവച്ചാൽ, സംഭാഷണം സ്വരച്ചേർച്ചയില്ലായ്മയിലേക്കും മറ്റും നീങ്ങാനുള്ള സാധ്യത വളരെയാണ്. ഇതിന് സാധ്യതയുള്ളതിനാൽ ഉദ്യോഗസ്ഥ പ്രസ്ഥാനം കാര്യങ്ങൾ മുൻകൂട്ടി മനസ്സിലാക്കി വൻ പോലീസ് സാന്നിദ്ധ്യം വ്യക്തമാക്കിത്തന്നെയാണ് സംഭാഷണത്തിന് വരിക. ഇന്ന് ഐഏഎസ്സ്

ഉദ്യോഗസ്ഥർ പൊതുജനവുമായി സംഭാഷണത്തിന് വരുന്നതുപോലെ.

പോലീസ് വകുപ്പിലെ ഒരു ശിപായി റാങ്കുകാരനോടോ, അതുമല്ലെങ്കിൽ ഏതൊരു സർക്കാർ വകുപ്പിലെ ഗുമസ്തനോടോ, ഇന്നുപോലും ഒരു സാധരണ വ്യക്തിക്ക് തിരുവിതാംകൂറിൽ സ്വന്തം അന്തസ്സും വ്യക്തിത്വവും നിലനിർത്തിക്കൊണ്ട് സംസാരിക്കാൻ പ്രയാസം തന്നെയാണ്. പ്രബുദ്ധ കേരളത്തിലെ വൻ പ്രബുദ്ധത അവകാശപ്പെടുന്ന ആധുനിക മലയാളിയുടെ കാര്യമാണ് ഈ പറഞ്ഞത്.

ഇതാണ് പ്രശ്നം. ഈ പ്രശ്നത്തെ നാരായണ ഗുരുവിന് പോലും ഒഴിവാക്കാൻ പറ്റില്ലതന്നെ. അന്നുള്ള ജാതീയമായ ഉച്ചനീചത്വം ഇന്ന് ഉദ്യോഗസ്ഥരും സാധാ ജനവും തമ്മിൽ നിലനിൽക്കുന്നുണ്ട്.

എന്നാൽ Tellicherryയിലെ സാമൂഹികമായി ഉയർന്നുവന്ന തീയർക്ക് ഈ വിധ പ്രശ്നം ഇല്ലതന്നെ. അവർക്ക് ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരോട് യാതോരു അടിയാളത്തവും പ്രകടിപ്പിക്കാതെ തന്നെ ഇങ്ഗ്ള്ഷിൽ ആശയവിനിമയം സാധ്യമാണ്.

എന്നിട്ടും, അവർ അങ്ങ് വിദൂരത്തിൽ മറ്റൊരു രാജ്യത്തിൽ ഉള്ള ശ്രീ നാരായണ ഗുരുവിനെയാണ് നേതാവാക്കാൻ നോക്കുന്നത്. ഇതിന്റെ ആവശ്യകത ഇത്രമാത്രം: ഏതെങ്കിലും വിധേനെ, മലബാറിലെ തീയ ജനത്തിന്റെ സാമൂഹിക നേതൃത്വം തട്ടിയെടുക്കേണം. അവരുടെ കീഴിൽ വരുത്തേണം. നേതാവ് കളിക്കാൻ വൻ പ്രേരണ നൽകുന്ന വാക്ക് കോഡുകൾ ആണ് ഫ്യൂഡൽ ഭാഷകളിൽ ഉള്ളത്.

നാരായണ ഗുരു ചെയ്ത പ്രവർത്തി വൻ സാമൂഹിക വിപ്ളവകരമായി കാണാമെങ്കിലും, തിരുവിതാംകൂറിലെ അന്നുള്ള സാമൂഹികാന്തരീക്ഷത്തിൽ, ആ പ്രവർത്തിയെ അന്ന് നിലവിലുള്ള സാമൂഹിക വ്യവസ്ഥയ്ക്ക്, ധിക്കാരം, അധികപ്രസംഗം, അനുസരണക്കേട്, ആജ്ഞാനിഷേധം, അച്ചടക്കമില്ലായ്മ, ദുർന്നടപ്പ്, മര്യാദകെട്ട പെരുമാറ്റം, നിയമലംഘനം, ക്രമംതെറ്റിയ പെരുമാറ്റം, വികൃതി, വേണ്ടാതീനം, ശിക്ഷാർഹമായ പെരുമാറ്റം എന്നെല്ലാമുള്ള രീതിയിൽ നിർവ്വചിക്കാവുന്നതാണ്.

ഉദാഹരണത്തിന്, അദ്ധ്യാപകൻ വിദ്യാർത്ഥിയെ 'നീ' എന്ന് സംബോധന ചെയ്യുന്നു. ഇങ്ഗ്ളിഷ് ഭാഷയിൽ വൻ വിവരമുള്ള പുതുതായി സ്കൂളിൽ ചേർന്ന വിദ്യാർത്ഥി അദ്ധ്യാപകനെ തിരിച്ചും 'നീ'

എന്ന് സംബോധന ചെയ്യുന്നു. ഇത് കേട്ട് മറ്റെല്ലാ വിദ്യാർത്ഥികളും ഇതേ പോലെ അദ്ധ്യാപകരെ 'നീ' എന്ന് സംബോധന ചെയ്യുന്നു. ഈ ധിക്കരപെരുമാറ്റത്തെക്കുറിച്ച് അന്വേഷിക്കാൻ ചെന്ന ഉദ്യോഗസ്ഥരോട് ആദ്യം ഈ തെമ്മാടിത്തരം ചെയ്ത വിദ്യർത്ഥി ഇന്ത്യൻ ഭരണ ഘടനയിലെ ഒന്ന് രണ്ട് വകുപ്പുകൾ വായിച്ച് കേൾപ്പിക്കുന്നു. ശരിയാണ്. അദ്ധ്യാപകർ വിദ്യാർത്ഥികളെ തരംതാഴ്ത്തി സംബോധന ചെയ്യാനോ, പരാമർശിക്കാനോ പാടില്ല. വൻ കുറ്റമാണ്. പണിപോകും.

ഈ വൻ ഗുരുതരമായ അവസ്ഥയെക്കുറിച്ച് ആലോചിച്ചതിന് ശേഷം, അദ്ധ്യാപകർ മൊത്തമായി ഒരു തീരുമാനത്തിൽ എത്തിച്ചേരുന്നു. ഇനിമുതൽ എല്ലാ സംസാരവും ഇങ്ഗ്ളിഷിൽ മാത്രം മതി. ഇതോടെ, ഇങ്ഗ്ളിഷ് മാത്രം സംസാരിക്കുന്ന ഒരു ജനത വളർന്നുവരുന്നു.

വർഷങ്ങൾക്ക് ശേഷം അവർ അന്ന് നടന്ന കാര്യത്തെക്കുറിച്ച് ആലോചിക്കുന്നു. ഇന്ന് തങ്ങളോട് വളരെ അടുത്ത് സുഹൃത്തുക്കളെപ്പോലെ പെരുമാറുന്ന അദ്ധ്യാപകർ എന്ന ആളുകൾ അന്ന് തങ്ങളെ ഫ്യൂഡൽ ഭാഷയിൽ തരംതാഴ്ത്തിയാണ്

Go to Main contents

സംബോധന ചെയ്യുകയും പരാമർശിക്കുകയും ചെയ്തിരുന്നത്. അവരുടെ മുന്നിൽ തങ്ങൾ വൻ അടിയാളത്തത്തോടുകൂടി എഴുന്നേറ്റ് നിൽക്കണമായിരുന്നു. ഇന്ന് അത് ചിന്തിക്കാൻ കൂടി പറ്റാത്തകാര്യമാണ്.

ഈ പറഞ്ഞത് വായനക്കാരന് എന്തോ വിഡ്ഢിത്തമായി തോന്നുന്നുണ്ടെങ്കിൽ, ഇതും കൂടിപറയാനാവുന്നതാണ്. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ ജനിച്ചുവളർന്ന പല ദക്ഷിണേഷ്യൻ വംശജർക്കും ഇന്ത്യൻ സ്കൂളുകളിൽ ഈ വിധം ഒരു തരംതാഴ്ത്തൽ നടക്കുന്നുണ്ട് എന്ന കാര്യം തന്നെ അറിവില്ല എന്നതും വാസ്തവം ആണ്. അവർക്ക് കിട്ടുന്ന വൻ വിവരം ഇങ്ഗ്ളിഷുകാർ 'ഇന്ത്യാക്കാരെ' അടിമകളാക്കി ഇവിടെ വാണിരുന്നു എന്നതാണ്.

Go to Main contents

## 84. 'സാമൂഹികമായും സാമ്പത്തികമായും മുന്നോക്കത്തിലുള്ള' സമുദായത്തിന് എന്ത് നേതൃത്വം നൽകാൻ

QUOTE:

As the committee did not want to involve Brahmins for establishing the Temple, they entrusted Sri. Varadur Kaniyil Kunhi Kannan to visit Sree Narayana Guru at Varkala and submitted the idea that Thiyya Community should have a Temple at Thalassery, in the year 1904. Narayana Guru permitted the celebrated poet Kumaran Asan, as his representative and to convene meetings to ascertain the reaction of the people about the feasibility of a Temple for the community.

ഈ ക്ഷേത്രം സ്ഥാപിക്കുന്നതിൽ ബ്രാഹ്മണരെ ഉൾപ്പെടുത്താൻ കമ്മിറ്റി ആഗ്രഹിച്ചില്ലാത്തതിനാൽ, ശ്രീ നാരായണ ഗുരുവിനെ പോയിക്കണ്ട്, Tellicherryയിൽ തീയ്യ കമ്മിറ്റിക്കായി ഒരു ക്ഷേത്രം വേണം എന്ന ആശയം സമർപ്പിക്കാനായി, 1904ൽ ശ്രീ. വരദൂർ കണിയിൽ കുഞ്ഞി കണ്ണനെ ഉത്തരവാദപ്പെടുത്തി. തന്റെ പ്രതിനിധിയായി പോയി ചർച്ചകൾ സംഘടിപ്പിക്കാനും, ആ സമുദായത്തിന് വേണ്ടി ഒരു ക്ഷേത്രം

പണിയുന്നതിന്റെ പ്രായോഗികതയെക്കുറിച്ചുള്ള ജനങ്ങളുടെ പ്രതികരണം പരിശോധിച്ചറിയുവാനുമായി പ്രസിദ്ധനായ കവി കുമാരൻ ആശാന് നാരായണ ഗുരു അനുവാദം നൽകി.

Kumaranaasan who was staying with Dr. Palpu in Bangalore accepted the invitation and consequent on his arrival the first meeting was convened at 'Parambath House' of Sri. Cheruvari Govindan Shirastadar on 9th July 1905.

ബാങ്ഗ്ളൂരിൽ അന്ന് ഡോ. പൽപ്പുവിന്റെ കൂടെ താമസിക്കുകയായിരുന്ന കുമാരനാശാൻ ക്ഷണം സ്വീകരിച്ചു. Tellicherryയിൽ എത്തിയ ഉടനെ ശ്രീ. ചെറുവാരി ഗോവിന്ദൻ ഷിരസ്ഥിദാരുടെ 'പറമ്പത്ത് ഹൌസ്'ൽ, ജൂലായി 9, 1905ൽ ആദ്യത്തെ മീറ്റിങ്ങ് നടത്തി.

END OF QUOTE

ഈ മുകളിൽ നൽകിയ ഉദ്ദരണിയിലെ ഏതാനും കാര്യങ്ങൾ നോക്കാം.

മുകളിൽ പ്രസ്ഥാവിക്കപ്പെട്ട ശ്രീ. വരദൂർ കണിയിൽ കുഞ്ഞി കണ്ണൻ ആരാണ് എന്ന് അറിയില്ല. എന്നാൽ പുതുതായി വളർന്നുവന്ന ഒരു

പണക്കാരനോ, ഭൂജന്മിയോ മറ്റോ ആവാനാണ് സാധ്യത.

കുമാരനാശാനും ഡോ. പൽപ്പുവും ബാങ്ഗ്ളുറിലാണ് താമസം എന്നു കാണുന്നു. പൽപ്പു ഇങ്ഗ്ളിഷ് ഭരണത്തിലെ ഒരു ഉദ്യോഗസ്ഥനായിരുന്നു എന്നും കാണുന്നുണ്ട്. കുമാരനാശാനും തിരുവിതാംകൂർ രാജ്യത്തിന് പുറത്തുള്ള ജീവിതമാവാം സുഖകരം. കാരണം, സ്വന്തം ദേശത്ത് മാനസികമായും സാമൂഹികമായും നിത്യജീവിതത്തിൽ ഫ്യൂഡൽ ഭാഷാ വാക്കുകളിൽ അടിച്ചമർത്തൽ നേരിടും.

'പ്രസിദ്ധനായ കവി' / 'celebrated poet' എന്നൊക്കെയുള്ള പരിഗണന, കുമാരൻ ആശാൻ എഴുതിയ കവിതകൾ വായിക്കുന്നവരിൽ ചിലരിൽ പലവിധ ആരാധനാഭാവവും ബഹുമാനവും ഉളവാക്കിയേക്കാമെങ്കിലും, എത്രപേർ ഈ വിധ കവിതകൾ അന്ന് കുമാരനാശാന്റെ സ്വന്തം വീട്ടനടുത്ത് വായിച്ചിട്ടുണ്ടാവും എന്നത് ഒരു ചോദ്യമാണ്. നായർമാർ മുതൽ മുകളിൽ ഉള്ളവർ തരംതാഴ്ത്തിത്തന്നെയാവും സംബോധനയും പരാമർശിക്കലും നടത്തുക.

Sri. Cheruvari Govindan Shirastadarുടെ / ശ്രീ. ചെറുവാരി ഗോവിന്ദൻ ഷിരസ്ഥിദാരുടെ കാര്യം നോക്കുക. ഈ ഷിരസ്ഥിദാർ എന്നവാക്ക് ഒരു കുടുംബപ്പേരാണ് എന്നുവരെ ചിന്തിക്കുന്നവർ കാണാം. എന്നാൽ ഷിരസ്ഥിദാർ എന്ന വാക്ക് ജില്ലാ ഭരണത്തിലെ കലക്ടർക്ക് തൊട്ടുകീഴിൽ ഉള്ള ഒരു വൻ അധികാരമുള്ള പദവിയാണ് എന്നാണ് മനസ്സിലാക്കുന്നത്.

ഈ ആളും ഇങ്ഗ്ലിഷ് ഭരണത്തിന്റെ സാന്നിദ്ധ്യത്താൽ വളർന്ന വ്യക്തി തന്നെയെന്ന് അനുമാനിക്കാം.

QUOTE:

The report given by Kumaranaasan to Narayana Guru was - "Thiyyars are Socially and Economically forward community but they lack sound leadership". As Sree Narayana Guru was busy in awakening Ezhavas in South Kerala, he was not much keen into going Thalassery. So the committee again visited Narayana Guru and invited him to Thalassery

നായായണ ഗുരുവിന് കുമാരനാശാൻ നൽകിയ അന്വേഷണഫലം ഈ വിധമായിരുന്നു - 'തീയർ സാമൂഹികമായും സാമ്പത്തികമായും മുന്നോക്ക സമുദായമാണ്. എന്നാൽ അവർക്ക് ബലവത്തായ നേതൃത്വം ഇല്ല'. തെക്കൻ കേരളത്തിൽ ഈഴവരെ

ഉണർത്താനായുള്ള തിരക്കിലായിരുന്നു ശ്രീ നാരായണ ഗുരു എന്നതിനാൽ, അദ്ദേഹത്തിന് Tellicherryയിലേക്ക് പോകാൻ താൽപ്പര്യം ഇല്ലായിരുന്നു. അതിനാൽ കമ്മിറ്റി നാരായണ ഗുരുവിനെ വീണ്ടും പോയി സന്ദർശിച്ച്, Tellicherryയിലേക്ക് ക്ഷണിച്ചു.

END OF QUOTE

Tellicherryയിലെ പുതുതായി വളർന്നുവന്ന തീയ വൻകിടക്കാർക്ക് തിരുവിതാംകൂർ രാജ്യത്തിലെ കാര്യങ്ങൾ അറിവില്ല എന്നു വ്യക്തം. കമ്മറ്റികൂടി നാരായണ ഗുരുവിനെ നേതാവാക്കാൻ തയ്യാറാവുമ്പോഴും, ഇദ്ദേഹത്തെ നേരിൽ കണ്ടിട്ടുള്ളവർ കമ്മറ്റിയിൽ ഇല്ലതന്നെ. അതേ സമയം നാരായണ ഗുരു, വെറും നാണുവെന്ന യുവാവായിരുന്ന പ്രായത്തിൽ ബ്യട്ടിഷ്-ഇന്ത്യയിൽ യാത്രചെയ്യുകയും ജീവിക്കുകയും, (ചിലപ്പോൾ) തൊഴിൽ ചെയ്യുകയും, ചെയ്ത വ്യക്തിയാണ്.

ബ്യട്ടിഷ്-ഇന്ത്യയിൽ ഈഴവ പ്രസ്ഥാനത്തിന്റെ അവകാശവാദങ്ങൾക്കും സാമൂഹിക പരിവർത്തന പരിപാടികൾക്കും പ്രസക്തിയില്ല എന്ന് ഗുരുവിന് വ്യക്തമായി അറിവും ഉണ്ടായേക്കാം. ബ്രാഹ്മണ ക്ഷേത്രങ്ങളിൽ അതിക്രമിച്ചു കയറാൻ തീയർക്ക് അനുവാദമില്ല

എന്നത് ശരിയാണെങ്കിലും, മറ്റ് വിധ യാതോരു നിയമപരമായ അടിച്ചമർത്തലും തീയർ അനുഭവിക്കുന്നില്ലതന്നെ. അതേ സമയം നാരായണ ഗുരുവിന്റെ പ്രശസ്തിതന്നെ, ഈഴവർക്കായി ബ്രാഹ്മണമത ക്ഷേത്രത്തിന്റെ പകർപ്പുകൾ ബ്രാഹ്മണരുടെ യാതോരു സമ്മതവും ഇല്ലാതെ ഉണ്ടാക്കിയെന്നുള്ളതാണ്. ഈ ചെയ്തിയും വടക്കേ മലബാറിലെ തീയരുടെ സാമൂഹിക പുരോഗതിയുമായി എന്താണ് ബന്ധം എന്നത് ഇന്നും വ്യക്തമല്ല എന്നാണ് തോന്നുന്നത്.

മാത്രവുമല്ല Tellicherryയിലെ തീയരിൽ ചിലരെങ്കിലും മൂന്നോ നാലോ തലമുറകളോളം, ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശം ഏറ്റവർ ആയിരിക്കാം. അവരിൽ മിക്കവർക്കും അതിന്റെ ഗുണം ശരീര പ്രകൃതത്തിലും ഇങ്ഗ്ളിഷ് ഭാഷാ ക്ളാസിക്കൽ സാഹിത്യ പരിജ്ഞാനത്തിലും സാമൂഹിക അന്തസ്സിലും മാനസിക വ്യക്തിത്വത്തിലും ലഭിച്ചിരിക്കാം.

ഇതാണ് വാസ്തവമെങ്കിൽ, അവരുടെ ഇടയിൽപോയി നേതാവകാൻ പദ്ധതിയിടുന്നത്, ബുദ്ധിമോശം തന്നെയാവും. വളരെ ശ്രദ്ധിച്ചുമാത്രം കൈകാര്യം ചെയ്യേണ്ടുന്ന കാര്യമാണ് Tellicherryയിലെ തീയർക്കിടയിലെ

വിധ്വംസക (subversive) പ്രവണതകളും ലക്ഷ്യങ്ങളും ഉള്ളവരുടെ ക്ഷണം.

ശാരീരികമായും ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനപരമായും സാമൂഹിക പദവി പ്രകാരവും Tellicherryയിലെ പുതുതായി വളർന്നുവന്ന തീയ പ്രമാണിമാർ നാരായണ ഗുരുവിനേക്കാൾ ഉയരത്തിലുള്ളവർ ആവും.

USAയിലെ കറുത്തവർഗ്ഗക്കാർ ഇന്ത്യയിലെ ഒരു കീഴ്ജാതി നേതാവിന്റെ കാര്യം കേട്ടറിഞ്ഞ്, ആ വ്യക്തിയെക്കുറിച്ച് വ്യക്തമായ ധാരണകൾ ഒന്നുംതന്നെയില്ലാതെ അവരുടെ നേതാവാകാനായി യുഎസ്സ്ഏയിലേക്ക് ക്ഷണിച്ചാൽ ഏതുവിധാമാവും എന്ന് ചിന്തിക്കുക.

Tellicherryയിലെ പുതുതായി വളർന്നുവന്ന തീയ പ്രമാണിമാർക്ക് യഥാർത്ഥത്തിൽ കാര്യമായ യാതോരു സാമൂഹിക അടിച്ചമർത്തൽ അനുഭവമോ, മാനസിക അധമമനോഭാവത്തിന്റെ ആവശ്യകതയോ ഇല്ലതന്നെ. കാരണം, അവർക്ക് മുകളിൽ ഉള്ളത് ഇങ്ഗ്ളിഷുകാരാണ്. ഇങ്ഗ്ളിഷുകാർ അതി കഠിനായി വർണ്ണവിവേചനവും മറ്റും കാട്ടിയാൽ തന്നെ, അവ വെറും ഒരു മധുരാനുഭവം മാത്രമായിരിക്കും. ഇങ്ഗ്ളിഷുകാരോട് ഒട്ടിയൊട്ടിനിൽക്കാനേ ഈ

വിധ അതിമധുരമായുള്ള വർണ്ണവിവേചനം പ്രചോദനം നൽകുുള്ളു.

എന്നാൽ നായരുടേയോ, വാര്യരുടേയോ നമ്പൂതിരിയുടേയോ വീട്ടിലെ ഒരു പണിക്കാരൻ വന്ന് വെറും പേരും, എന്താനെ, ഓൻ, എടാ, ഇഞ്ഞി, ഒരുത്തൻ, ഓൻ, ഓള് തുടങ്ങിയ വാക്കുകളിൽ പരാമർശിക്കുന്നതോ സംബോധന ചെയ്യുന്നതോ അനുഭവപ്പെട്ടാൽ, ഈ വിധ പുതുതായി വളർന്നുവന്ന തീയ പ്രമാണിമാർ ആ വഴിക്ക് പിന്നെ ജന്മത്തിൽ പോകില്ലതന്നെ.

ഈ വിധ തീയ പ്രമാണിമാർക്ക് Tellicherryക്ക് പുറത്തായുള്ള ഉൾനാട്ടിലെ തീയരെ സാമൂഹികമായി വളർത്തണമെങ്കിൽ, അവർക്കും ഇങ്ഗ്ലിഷ് വിദ്യാഭ്യാസം ലഭിക്കാനുള്ള ഒരു ചുറ്റുപാടുണ്ടാക്കാനായി കമ്മറ്റികൂടിയാൽ മതിയാകും. അതിന് അവർ ജന്മത്തിൽ കമ്മറ്റികൂടുകയോ പദ്ധതിയിടുകയോ ചെയ്യില്ല. കാരണം, ഇങ്ങിനെ ചെയ്താൽ ഉൾനാടുകളിൽ ജന്മികളോട് വൻ ഭക്തിയും സ്നേഹവും നിലനിർത്തുന്ന അടിമ ജനംപോലുള്ള കൊടുവാൾ തീയരുടെ മക്കൾ സാമൂഹികമായി വളർന്നവരും.

ഫ്യൂഡൽ ഭാഷയിൽ ഇത് സ്ഫോടനാത്മകമായ വ്യക്തിത്വ വീർപ്പിക്കൽ ആയി പരിണമിക്കും. ഏട്ടാ, ഏച്ചീ, ഇങ്ങള്, ഓര്, ഓല് എന്നെല്ലാം വാക്കുകളിൽ ഈ പുതിയ തീയ പ്രമാണിമാരെ നിർവ്വചിക്കുന്ന കൊടുവാൾ തീയരുടെ മക്കൾ വളർന്നാൽ, അവർ പിന്നെ ഉപയോഗിക്കുന്ന തത്തുല്യമായ വാക്കുകൾ വെറും പേരും, ഓൻ, ഓള്, പോടാ, പോടി, എടാ, എടി, നീ ആരാ? / ഇഞ്ഞി ആരാ? തുടങ്ങിയവയാവാൻ സാധ്യതയേറും. ഇവ ഉറക്കത്തിൽ കാണുന്ന ഭീകരസ്വപ്നങ്ങളിലെ ക്ഷണികമായിമിന്നിമായുന്ന കാര്യങ്ങൾ അല്ല, മറിച്ച് ദിവാസ്വപ്നങ്ങളിൽ കയറി പടർന്നൊഴുകുന്ന പർവ്വതാഗ്നിപ്രവാഹം തന്നെയാണ്. പ്രമാണിയും ഭാര്യയും മക്കളും എല്ലാം സാമൂഹികമായി വെന്ത് ദ്രവിച്ചുപോകും.

അതേ സമയം വടക്കേ മലബാറിലെ ഒട്ടുമിക്ക തീയരും അന്ന് കേട്ടിട്ടുകൂടിയില്ലാത്ത, തിരുവിതാംകൂറിലെ ഒരു സാമൂഹിക പരിഷ്കരണ പ്രവർത്തകനെ Tellicherryയിൽ ഇറക്കുമതിചെയ്ത്, ബ്രാഹ്മണമത ക്ഷേത്രം പണിത്, മരുമക്കത്തായ തീയരെ ഈ അമ്പലത്തെ അവരുടെ ആരാധനാ കേന്ദ്രമായി പരിചയപ്പെടുത്തിയാൽ, സാമുദായിക നേതൃത്വമാണ് വന്നുചേരുക.

Go to Main contents

QUOTE:

The report given by Kumaranaasan to Narayana Guru was - "Thiyyars are Socially and Economically forward community but they lack sound leadership". As Sree Narayana Guru was busy in awakening Ezhavas in South Kerala, he was not much keen into going Thalassery. So the committee again visited Narayana Guru and invited him to Thalassery

നായായണ ഗുരുവിന് കുമാരനാശാൻ നൽകിയ അന്വേഷണഫലം ഈ വിധമായിരുന്നു - 'തീയർ സാമൂഹികമായും സാമ്പത്തികമായും മുന്നോക്ക സമുദായമാണ്. എന്നാൽ അവർക്ക് ബലവത്തായ നേതൃത്വം ഇല്ല'. തെക്കൻ കേരളത്തിൽ ഈഴവരെ ഉണർത്താനായുള്ള തിരക്കിലായിരുന്നു ശ്രീ നാരായണ ഗുരു എന്നതിനാൽ, അദ്ദേഹത്തിന് Tellicherryയിലേക്ക് പോകാൻ താൽപ്പര്യം ഇല്ലായിരുന്നു. അതിനാൽ കമ്മിറ്റി നാരായണ ഗുരുവിനെ വീണ്ടും പോയി സന്ദർശിച്ച്, Tellicherryയിലേക്ക് ക്ഷണിച്ചു.

END OF QUOTE

നാരായണ ഗുരുവിന് കുമാരനാശാൻ നൽകിയ റിപ്പോർട്ടിൽ കാര്യമായ പിശകുണ്ടായിരുന്നു. കുമാരനാശാൻ കണ്ടും അനുഭവിച്ചും മനസ്സിലാക്കിയത് Tellicherryയിലെ ഇങ്ഗ്ളിഷ് ഭരണം നിലനിർത്തിയ

സാമൂഹികാന്തരീക്ഷത്തിലെ ചില തീയ ഉദ്യോഗസ്ഥരുടേയും മറ്റ് പ്രമാണിമാരുടേയും നിലവാരമാണ്. എന്നിരുന്നാലും, ഉൾനാടുകളിലും മൊത്തമായി എടുത്താൽ, തിരുവിതാംകൂറിലെ ഹീന ജനക്കൂട്ടങ്ങൾ അനുഭവിച്ചിരുന്ന ധാരുണമായ അവസ്ഥാവിശേഷം വടക്കേ മലബാറിൽ നിലനിന്നിരിക്കില്ല. ഇതിനെക്കുറിച്ച് ഇപ്പോൾ വിശദ്ധീകരിക്കാൻ ഉദ്ദേശിക്കുന്നില്ല.

ഇതുമായി ബന്ധപ്പെട്ട് ഈ എഴുത്തുകാരന്റെ ജീവിതത്തിൽ നിന്നും ഒന്ന് രണ്ട് അനുഭവങ്ങൾ പറയാം. ഏതാണ്ട് 1980-82 കാലത്ത്, Trivandrumത്ത് നിന്നും കോളെജിൽ കൂടെ പഠിക്കുന്ന നായർ സമുദ്ധായക്കാരനായ ഒരു ആൾ Tellicherryയിൽ ഉള്ള ഈ എഴുത്തുകാരന്റെ ഒരു കുടുംബവീട്ടിൽ വന്നു. അന്ന് അവിടെ ഒരു വിവാഹം നടക്കുകയായിരുന്നു. അവിടെ കണ്ട ആളുകളെ കണ്ട് ഈ ആൾക്ക് ഈ എഴുത്തുകാരനും ഒരു ഉന്നത ജാതി ആൾ ആണ് എന്ന തോന്നൽ വന്നു എന്ന് തോന്നുന്നു. വ്യക്തികളിൽ മിക്കുവരും വൻ വെളുപ്പ് നിറം ഉള്ളവർ. പോരാത്തതിന്, സ്ത്രീകളിൽ വൻ വ്യക്തിത്വം. ഇത് പഴയകാല മരുമക്കത്തായവും ആയി ബന്ധപ്പെടുത്താം. പോരാത്തതിന്, ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ ജനിച്ച് വളർന്നുവന്നവരാണ് മദ്ധ്യവയസ്ക്കരായുള്ള ഈ സ്ത്രീകൾ.

അതേ സമയം ആ കാലഘട്ടത്തിൽ തിരുവിതാംകൂറിലെ ഈഴവർക്ക് ഈ വിധമുള്ള ഒരു വ്യക്തിത്വം വൻ പണക്കാരിൽ പോലും ഇല്ലായിരുന്നു എന്ന് തോന്നുന്നു. ഇന്ന് ഈ വിധ കാര്യങ്ങളിൽ കാര്യമായ കലർപ്പ് വന്നിട്ടുണ്ട്. അതിലേക്ക് ഇപ്പോൾ പോകുന്നില്ല.

മറ്റൊരു അനുഭവം Quilonൽ ഏതാണ്ട് 1977ന് ചുറ്റുപാടിൽ ഒരു നായർ കുടുംബക്കാർ നൽകിയ വാടക വീട്ടിൽ താമസിക്കുന്ന അവസരത്തിൽ ആയിരുന്നു. വീട്ടുടമസ്ഥ ഒരു വിധവയായ സ്ത്രീയായിരുന്നു. ചില അവസരങ്ങളിൽ CPS ആ സ്ത്രീയുടെ വിട്ടിൽ ഇരുന്നു അവരോട് സംസാരിക്കാറുണ്ടായിരുന്നു. ഒരു ദിവസം വീട്ടുടമയുടെ ബന്ധുവായ ഒരു സ്ത്രീ അവിടെ വന്നു. അന്ന് Quilonൽ ആകെ ജാതീയമായ ഭാവങ്ങൾ നിറഞ്ഞുനിന്നിരുന്നു. ഈ വീട്ടുടമസ്ഥ സ്ത്രീയും വൻ നായർ ഭാവമുള്ള ആളാണ്. വിരുന്നുവന്ന സ്ത്രീയും വീട്ടുടമസ്ഥ സ്ത്രീയം CPSസും ഒന്നിച്ചിരുന്ന സംസാരിക്കുന്നു. വിരുന്നുവന്ന സ്ത്രീ തന്റെ Tellicherryയിലെ ജീവിതാനുഭവങ്ങൾ പറയുകയാണ്. CPSസും ഒരു നായർ സ്ത്രീയാണ് എന്ന രീതിയിൽ ആണ് സംസാരം നീങ്ങന്നത്. ഈ വിധം ഒരു വാചകം ആ ആൾ പറഞ്ഞു.

'അവിടുള്ള തീയർമാർ നമ്മളെപ്പോലെ (നായർമാരെപ്പോലെ) തന്നെയാണ്.'

ഈ വാചകവും മലബാറിലെ ഒരു വളരെ ചെറിയ പ്രദേശത്തുകണ്ട കാര്യമാണ്. പൊതുവായുള്ള ഒരു ആധികാരികമായ നിരീക്ഷണമല്ലതന്നെ. തിരുവിതാംകൂറിൽ വളരെ അടിമപ്പെട്ടുകിടക്കുന്ന ആളുകളുടെ നേതാവിന് മലബാറിലെ 'സാമൂഹികമായും സാമ്പത്തികമായും മുന്നോക്ക സമുദായവും' ആയ ഒരു സമൂഹത്തിൽ എന്ത് നേതൃത്വമാണ് നൽകാൻ ആവുക എന്ന് നാരായണ ഗുരു ചിന്തിച്ചിരിക്കാം. ഇദ്ദേഹം ദിവ്യനാണ് എന്നത് വാസ്തവമെങ്കിലും, അദ്ദേഹവും മനുഷ്യൻ മാത്രമാണ് എന്നതും ഓർക്കേണ്ടിയിരിക്കുന്നു. എല്ലാ മനുഷ്യർക്കും ഉള്ള എല്ലാവിധ മാനസിക ഭാവങ്ങളും സങ്കോചങ്ങളും അദ്ദേഹത്തിലും ഉണ്ടാവില്ലേ?

Tellicherryയിലെ വിധ്വംസകപ്രവർത്തകർ ഇദ്ദേഹത്തെ വീണ്ടും പോയി വിളിക്കേണ്ടിവന്നിരുന്നു എന്നുകാണുന്നു. ഈ വിധം പോയത് ആരാണ് എന്ന് അറിയില്ല. എന്നാൽ എത്രപ്രാവശ്യം പോകാനുംമറ്റും പറ്റുന്നവർ തന്നെയാണ് ഈ കൂട്ടർ. തിരുവിതാംകൂറിലെ സാമൂഹിക തടസ്സങ്ങൾ ഇക്കൂട്ടരെ ബാധിക്കില്ലതന്നെ. കാരണം, ഇവർ ബ്യട്ടിഷ്-

Go to Main contents

ഇന്ത്യയിലെ പൗരന്മാരാണ്. അതിനാൽതന്നെ മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിന്റെ സംരക്ഷണം ഇവർക്ക് തിരുവിതാംകൂറിലും ലഭിക്കും. Trivandrumത്ത് ബ്യട്ടിഷ്-ഇന്ത്യൻ Residentറ്റിന്റെ സാന്നദ്ധ്യം നിലനിൽക്കുന്നുണ്ട്താനും.

സാമ്പത്തികമായും ഇവർക്ക് തിരുവിതാംകൂറിലേക്ക് ഉള്ള യാത്രാ ചിലവ് ഒരു വൻ ചിലവ് ആവില്ലതന്നെ. അതേ സമയം മലബാറിലെ ഭൂജന്മികൾക്കടിയിൽ പെട്ടുകിടക്കുന്ന കൊടുവാൾ തീയർക്ക്, വെറും ഒരു പത്തു മൈലുകൾക്ക് അപ്പുറം യാത്ര ചെയ്യാൻ തന്നെ വൻ ബദ്ധപ്പാടായിരുന്നിരിക്കാം.

Go to Main contents

## 85. ഒരു ബ്രാഹ്മണമത ക്ഷേത്രം

### കൈയിലിരിക്കുന്നത് നല്ലതുതന്നെ

QUOTE

On 23rd March Sri Narayana Guru drove the pile for the temple construction at an auspicious moment.

മാർച്ച് 23ന്, ഒരു ശുഭ മുഹൂർത്തത്തിൽ ശ്രീ നാരായണ ഗുരു ക്ഷേത്ര നിർമ്മാണത്തിനായുള്ള കുറ്റിയടിച്ചു.

END OF QUOTE

ഈ കാര്യം ചെയ്യുന്ന അവസരത്തിൽ നാരായണ ഗുരുവിന്, ഹൈന്ദവ (ബ്രാഹ്മണ) പാരമ്പര്യങ്ങളിൽനിന്നും വ്യത്യസ്തമായ സ്വന്തമായുള്ള ആരാധാനാ പ്രസ്ഥാനങ്ങൾ മരുമക്കത്തായ തീയർക്ക് ഉണ്ടായിരുന്നു എന്ന കാര്യം അറിവുണ്ടായിരുന്നുവോ എന്ന് അറിയില്ല. മാത്രവുമല്ല, മക്കത്തായ തീയർ എന്ന മറ്റൊരു ജനക്കൂട്ടം കോരപ്പുഴയ്ക്ക് അപ്പുറത്തായി ഉണ്ടായിരുന്ന കാര്യവും അറിവുണ്ടായിരുന്നുവോ എന്ന് അറിയില്ല. രണ്ടുകൂട്ടർക്കും വേണ്ടിയാണ് Tellicherryയിൽ അമ്പലം പണിതതെങ്കിൽ അവരിൽ നിന്നും എന്തെങ്കിലും സമ്മതം

ലഭിച്ചിരുന്നുവോ എന്നതും രേഖപ്പെടുത്തിക്കണ്ടില്ല.

തീയരുടെ നേതൃത്വം ഏകപക്ഷീയമായി ഏറ്റെടുക്കാൻ കരുത്തിക്കൂട്ടിയുള്ള നീക്കങ്ങൾ Tellicherryയിൽ നടത്തുന്നവർക്ക്, നാരായണ ഗുരു വിദേശ രാജ്യത്തുള്ള വ്യക്തിയാണ് എന്ന അവബോധമുണ്ടായിരുന്നുവോ എന്നും അറിയില്ല. എന്നിരുന്നാലും, നാരായണ ഗുരുവിന് ബ്രാഹ്മണമത ക്ഷേത്രങ്ങൾക്ക് കുറ്റിയിടിക്കാൻ ഏതുവിധത്തിലുള്ള അധികാരം / അനുമതി / അവകാശം ആണ് ഉണ്ടായിരുന്നത് എന്നതിനെക്കുറിച്ച് ആരെങ്കിലും ചിന്തിച്ചിരുന്നുവോ എന്നും അറിയില്ല. ആർക്കും ബ്രാഹ്മണമത ക്ഷേത്രങ്ങൾക്ക് കുറ്റിയടിക്കാനും, ആ ക്ഷേത്രം പണിതുകഴിഞ്ഞാൽ അതിനെ പവിത്രീകരിക്കാനും ആവും എന്നതാണോ തെളിയിക്കപ്പെട്ടത്?

ഇത് തെളിയിക്കാൻ വിദേശത്ത് നിന്നും ഒരാളെ കൊണ്ടുവരേണ്ടുന്ന ആവശ്യം ഉണ്ടോ?

എന്തൊക്കെയായലും, ബ്രിട്ടിഷ്-ഇന്ത്യയിലെ ഉയർന്ന നിലാവരത്തിലുള്ള ഉദ്യോഗസ്ഥർ നാരായണ ഗുരുവിന് വൻ അംഗീകാരം നൽകിയത്, അദ്ദേഹത്തിന് തിരുവിതാംകൂറിൽ വൻ ഗുണംചെയ്തിരിക്കാം. മലബാറിൽ

ഇദ്ദേഹത്തെ തിരുവിതാംകൂറിലെ വൻ സാമൂഹിക പരിഷ്ക്കർത്താവായും, തിരുവിതാകൂറിൽ ഇദ്ദേഹത്തെ ബൃട്ടിഷ്-ഇന്ത്യയിൽ വൻ അംഗീകാരം കിട്ടിയെ വ്യക്തിയെന്നും അറിയപ്പെടും. ഇത് മൊത്തമായി SNDP പ്രസ്ഥാനത്തിനും അതിലെ നേതാക്കൾക്കും വൻ ഗുണം നൽകും.

QUOTE

The foundation stone was laid on 21st April 1906 by Sri. Kottiyath Ramunni Vakil in the presence of the great poet Kumaran Asan.

1906 ഏപ്രിൽ 21ന് ശ്രീ കൊട്ടിയത്ത് രാമുണ്ണി വക്കീൽ, മഹനായ കവി കുമാരൻ ആശാന്റെ സാന്നിദ്ധ്യത്തിൽ തറക്കല്ല് സ്ഥാപിച്ചു.

END OF QUOTE

ഇവിടേയും ശ്രദ്ധിക്കുക, തറക്കല്ലിടുന്നത് വക്കീലാണ്. പുതുതായി വൻ സാമൂഹിക നിലവാരങ്ങളിലേക്ക് വളർന്നവർ, വൻകിട ഉദ്യോഗസ്ഥർ, ബട്ട്ളർമാർ, വക്കീലന്മാർ തുടങ്ങിയവരാണ് തീയരുടെ സാമൂഹിക നേതൃത്വം കൈക്കലാക്കാൻ ശ്രമിക്കുന്നത്.

മലബാറിൽ അവർക്ക് ലഭിച്ച വൻ സ്ഥാനമാനങ്ങൾ SNDPക്കാർക്ക് തിരുവിതാകൂറിൽ പരസ്യപ്പെടുത്താൻ ഇഷ്ടപ്പെടുന്നകാര്യമാണ്. ഇന്ത്യയിലെ ചില ടാക്സി ഡ്രൈവർമാർക്ക് ഇങ്ഗ്ളണ്ടിലെ ടാക്സി ഡ്രൈവർമാരുടെ സംഘടനയിൽ വൻ സ്ഥാനമാനങ്ങൾ ലഭിച്ചാൽ, ആ വിവരം ഇന്ത്യയിൽ അവർക്ക് വൻ ഗുണം ചെയ്യും എന്നുള്ളത് വാസ്തവംതന്നെ.

എന്നാൽ യഥാർത്ഥത്തിൽ ഇന്ത്യയിൽ ടാക്സി ഡ്രൈവർമാർക്ക് ഉദ്യോഗസ്ഥപക്ഷത്തിൽ നിന്നും മാന്യമായ പെരുമാറ്റം ലഭിക്കാനായി പടപൊരുതുന്ന ടാക്സി ഡ്രൈവർമാരുടെ നേതാക്കൾക്ക് ഇങ്ഗ്ളണ്ടിൽ എന്താണ് പ്രസക്തിയെന്ന് ചിന്തിക്കാൻ പറ്റുമെങ്കിൽ, ആ കാര്യം ഇവിടേയും ചിന്തിക്കാവുന്നതാണ്.

ഈ വിധം ഇവിടെ പ്രസ്താവിക്കുമ്പോൾ, വടക്കേ മലബാറിൽ ഇങ്ഗ്ളിഷ് ഭരണ പ്രസ്ഥാനത്തിനോട് അടുത്തു നിന്ന് പ്രവർത്തിക്കാൻ അവസരം ലഭിച്ച തീയരിൽ പെട്ട ആളുകൾക്ക് എന്തുവിധത്തിലുള്ള സാമൂഹിക മാറ്റമാണ് സംഭവിച്ചത് എന്നത് ഒന്ന് പട്ടികപ്പെടുത്തുന്നതിൽ തെറ്റില്ല എന്ന് തോന്നുന്നു.

ഈസ്റ്റ് ഇന്ത്യാ കമ്പനിയ്ക്ക് Spices (സുഗന്ധവ്യഞ്ജനങ്ങൾ), കള്ളിൽനിന്നുമുള്ള

ഉൽപ്പന്നങ്ങൾ, പച്ചക്കറി തുടങ്ങിയവ കരാർ അടിസ്ഥാനത്തിൽ എത്തിച്ചുകൊടുത്ത കച്ചവടക്കാർ ആയി വളർന്നു ചിലർ.

പല തീയരും സ്വകാര്യമായി ഭൂസ്വത്ത് ഉടമകൾ ആയി. ചിലർ കെട്ടിട നിർമ്മണ കോൺട്രാക്ടർമാരായി. ബ്യൂട്ടിഷ്-ഇന്ത്യയിൽ തീവണ്ടി ഓട്ടം ആരംഭിച്ചപ്പോൾ, Anglo-Indiansസിനോടൊപ്പം പല തീയർ വ്യക്തികളും Engine-driverമാരായി തൊഴിൽ ചെയ്തു. ഈ തൊഴിലിന് അന്ന് നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് പരിജ്ഞാനം ആവശ്യമായിരുന്നു എന്ന് തോന്നുന്നു. മോട്ടർ കാറുകൾ വന്നുതടങ്ങിയപ്പോൾ, ഈ വിധ വാഹനങ്ങൾ ഓടിക്കുന്നതിൽ അതീവ നൈപുണ്യം കാട്ടിയവരിൽ പലരും തീയർവ്യക്തികൾ ആയിരുന്നു.

English East India Companyയുടെ പട്ടാളത്തിൽ തീയർ വ്യക്തികൾ സുബേദാർ, ജമേദാർ തുടങ്ങിയ പട്ടാള സ്ഥാനങ്ങളിൽ നിയമിതരായിരുന്നു. ധർമ്മടം, മാലിയൻകുന്ന്, മോറക്കുന്ന് തുടങ്ങിയ പലയിടത്തുമുള്ള കോട്ടകളിൽ ഈ ജനത്തിൽ പെട്ടവർ നായർമാരോടൊപ്പം പട്ടാളക്കാരായും തൊഴിൽ ചെയ്തിരുന്നു. Govt of Madrasന്റെ 1936ലെ ഒരു ഔദ്യോഗിക കത്തിൽ മുൻകാലങ്ങളിൽ

Go to Main contents

മലബാറിലുണ്ടായിരുന്ന തീയർ ആളുകൾ മുഖ്യമായി അംഗങ്ങളായുള്ള ഒരു പട്ടാള റെജിമെന്റെറിക്കുറിച്ച് സൂചന കാണുന്നുണ്ട് എന്ന് എഴുതിക്കാണുന്നു.

പോലീസ് വകുപ്പിലെ ക്ളെറിക്കൽ തൊഴിലുകളിൽ പലതും തീയർ ആണ് കരസ്ഥമാക്കിയിരുന്നത് എന്ന് കാണുന്നു. 1859ൽ ചൂരായി കണാരൻ എന്ന തീയ വ്യക്തി മലബാർ ജില്ലയിലെ ഡെപ്യൂട്ടി കലക്ടർ പദവിയിൽ തൊഴിൽ ചെയ്തിരുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നു (തിയതി ശരിയാണോ എന്ന് ഉറപ്പില്ല). ഏതാനും പതിറ്റാണ്ടുകൾക്കുള്ളിൽ സർക്കാരിലെ പലവിധ തൊഴിൽ സ്ഥാനങ്ങളിലും തീയർ ഉൾപ്പെടെയുള്ള പലവിധ കീഴ്ജനങ്ങളും തൊഴിൽ പദവികൾ നേടിയതായി കാണുന്നു. ഇവരിൽ ചിലരെങ്കിലും ഇങ്ഗ്ളിഷ് ഭാഷയിൽ വൻ പരജ്ഞാനം നേടിയിരിക്കാം.

ഒരു പ്രത്യേക കാലയളവിൽ മലബാർ ജില്ലയിൽ അന്നുണ്ടായിരുന്ന പത്ത് താലൂക്കുളിലും താഹ്സിൽദാർമാരായി ഉള്ളവർ എല്ലാവരും തീയർവ്യക്തികൾ മാത്രമായിരുന്നു എന്നും എഴുതിക്കാണുന്നു. (അത് ഏത് വർഷങ്ങൾ ആണ് എന്ന് കണ്ടില്ല).

അക്കാലങ്ങളിൽ അറിയപ്പെട്ടിരുന്നവരിൽ ഡെപ്യൂട്ടി കലക്ടർമാരായിയുള്ളവരിൽ ചൂരായി കണാരൻ, ഉപ്പോട്ട് കണ്ണൻ.

സബ് ജഡ്ജിമാർ : പാണൻഗാടൻ കണ്ണൻ, ദിവാൻ ബഹദൂർ ഈ. കെ. കൃഷ്ണൻ

തഹ്സിൽദാർമാർ: ചൂരായി രാമൻ, കാരായി ഗോവിന്ദൻ, ഒണ്ടേനെ കുഞ്ഞമ്പു

വക്കീൽമാർ: കുഞ്ഞപ്പ, കൊട്ടിയത്തു രാമുണ്ണി, ഒയിട്ടി കൃഷ്ണൻ &c.

Malabar Spectator, Kerala Sanchari, തുടങ്ങിയ പത്രങ്ങൾ തുടങ്ങിയത് ഇതേ ജനത്തിൽപ്പെട്ടവർ ആണ് എന്ന് എഴുതിക്കാണുന്നു.

അറിയപ്പെടുന്ന പത്രാധിപന്മാരും വാർത്താ മാധ്യമ പ്രവർത്തകരും മറ്റും വേറേയും.

അറിയപ്പെടുന്ന അദ്ധ്യാപകരും മറ്റും വേറെയും. മലബാറിൽ നിന്നും ഡോക്ടർ ബിരുദം ആദ്യമായി നേടിയ സ്ത്രീകൾ ആയ അയ്യത്ത് ജാനകി, മൂർക്കോത്ത് മാധവി എന്നിവർ തീയർ ആളുകൾ ആയിരുന്നു എന്നും എഴുതിക്കാണുന്നു.

പലവിധ സർക്കാർ തൊഴിലുകളിലും തീയർ ചേർന്നിരുന്നു. ഇത് ഉയർന്ന ജാതിക്കാർ ഏത് വിധത്തിലാണ് സഹിച്ചത് എന്ന് അറിയില്ല. കാരണം, ഈ വിധ തൊഴിൽകാർക്ക് ഉയർന്ന

ജാതിക്കാരുടെ വീടുകളിൽ ഈ വിധ സർക്കാർ പദവിയുടെ ബലത്താൽ കയറിച്ചെല്ലാമായിരുന്നു. എന്നിരുന്നാലും, ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ മുകളിൽ ഉള്ളതിനാൽ, അതീവ മാന്യമായ പെരുമാറ്റങ്ങൾ ഉദ്യോഗസ്ഥർ പൊതുജനത്തിന് നൽകേണം എന്ന ബാധ്യതയുണ്ടായിരുന്നു എന്ന് അനുമാനിക്കാം.

ഇങ്ഗ്ളിഷ് ഭരണ പ്രദേശമായ Tellicherryയിൽ കാര്യങ്ങൾ ഈ വിധം ആയിരിക്കുന്ന അവസരത്തിൽ, തിരുവിതാംകൂറിൽ എല്ലാവിധ കീഴ്ജനവും ഏതാണ്ട് സാമൂഹികമായി ശ്വാസംമുട്ടിയും, തമ്മിൽത്തമ്മിൽ അമർത്തിത്താഴ്ത്തിയും ആണ് ജീവിച്ചിരുന്നത്. അവരിലെ ഒരു കൂട്ടരുടെ വിപ്ളവ നേതാവിനെ കൊണ്ടുവന്ന് Tellicherryയിലെ സാമൂഹികമായി ഉയർന്നു നിൽക്കുന്ന തീയരുടെ മുകളിൽ ദിവ്യനായും ആത്മീയ ഗുരുവായും മഹാനായും മറ്റും സ്ഥാനീകരിക്കുന്നതിൽ വൻ പിശകുണ്ടായിരുന്നു എന്ന് പറയാം എന്ന് തോന്നുന്നു.

Tellicherryയിലും മറ്റും വളർന്നു പൊന്തിവന്ന മിക്ക തീയർക്കും ഏറ്റവും മനോവിഷമം നൽകുന്ന കാര്യം തങ്ങളേക്കാൾ കീഴെനിൽക്കുന്ന തീയർ വളർന്നുവരുന്നതായിരിക്കാം. കാരണം, അവർക്ക്

ഇങ്ഗ്ളിഷ് ഭാഷയിൽ പ്രാവീണ്യം ഉണ്ടെങ്കിലും, മനസ്സും ചിന്തകളും പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ തന്നെയായിരിക്കും. അവനും ഇവനും മറ്റും വെറുതെയങ്ങ് വളർന്നാൽ, പ്രശ്നം തന്നെയാണ്. മുക്കിൽക്കയറിട്ടു അവനേയു ഇവനേയും അവളേയും ഇവളേയും കുടുക്കിയിട്ടു നിർത്തുന്നതാണ് ഏറ്റവും സാമൂഹികസുരക്ഷ നൽകുന്ന കാര്യം. ഒരു ബ്രാഹ്മണമത ക്ഷേത്രം കൈയിലിരിക്കുന്നത് നല്ലതുതന്നെ.

## 86. മലയെപ്പിടിച്ച് മലയണ്ണാന്റെ കീഴിൽ അമർത്തിവച്ചതുമാതിരി

QUOTE:

It was on 13 February 1908 that Narayana Guru consecrated the Temple and named it Sri Jagannath Temple and the administrating committee was named as "Gnanodaya Yogam". (Though Narayana Guru was the President and Kumaranaasan was the Secretary of SNDP, they were not interested to add the temple or Thiyya community in the clutches of SNDP !!! )

1908 ഫെബ്രുവരി 13ന് ആണ് നാരായണ ഗുരു ആ ക്ഷേത്രത്തെ പവിത്രീകരിച്ചത്. ഈ ക്ഷേത്രത്തിന് ശ്രീ ജഗന്നാദ ക്ഷേത്രം എന്ന പേര് നൽകി. ക്ഷേത്ര നടത്തിപ്പ് കമ്മറ്റിക്ക് ജ്ഞാനോദയ യോഗം എന്ന പേരും നൽകപ്പെട്ടു. (SNDPയുടെ പ്രസിഡന്റ് നാരായണ ഗുരുവും, സെക്രട്ടറി കുമാരനാശാനും ആയിരുന്നുവെങ്കിലും, അവർക്ക് ഈ ക്ഷേത്രത്തെയോ, തീയ സമുദാത്തേയോ SNDPയുടെ കൈകളിൽ പെടുത്താൻ ആഗ്രഹം ഇല്ലായിരുന്നു !!!)

END OF QUOTE

ഇങ്ഗ്ളിഷ് ഭരണത്തിന് കീഴിൽ വൻ സാമൂഹിക സ്വാതന്ത്ര്യങ്ങളും ഇങ്ഗ്ളിഷ് പരിജ്ഞാനവും, ഔദ്യോഗിക സ്ഥാനങ്ങളും നേടിയിട്ടുള്ള Tellicherryയിലെ തീയരിൽപെട്ടവരെ SNDPയിൽ അന്ന് അംഗമാക്കിയാൽ, SNDPയുടെ നടത്തിപ്പിലും പ്രവർത്തന പരിപാടികളിലും സാംസ്ക്കാരികമായും മാനസികമായും വൻ അന്തൊളിപ്പുകൾ തന്നെവന്നേക്കാം എന്ന് ശ്രീ നാരായണ ഗുരു അന്ന് മനസ്സിലാക്കിയിരിക്കാം. കാരണം, സാമൂഹികമായും സാസ്ക്കാരികമായും ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനപരമായും സാമൂഹിക അന്തസ്സിന്റെ കാര്യത്തിലും രണ്ടു എതിർകോണുകളിൽ അന്ന് നിൽക്കുന്നവരായിക്കാണാവുന്നതാണ്, അന്നത്തെ Tellicherryയിൽ ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശമേറ്റ് കിളിർത്ത തീയരും, തിരുവിതാംകൂറിലെ ഹീന ജനമായി കാണപ്പെട്ടിരുന്ന ഈഴവരും.

ആദ്യത്തെക്കൂട്ടർ മാനസിക സീമകൾ അങ്ങ് വാനോളം എത്തുമാറാക്കുന്ന ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനവും ഇങ്ഗ്ളിഷ് ഭരണപ്രസ്ഥാനത്തിന്റെ സാന്നിദ്ധ്യവും ലഭിച്ചവർ. രണ്ടാമത്തെക്കൂട്ടരിൽ മിക്കവർക്കും, ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനവും ഇല്ല, സാമൂഹിക അന്തസ്സുമില്ല, മാനസിക സീമകൾ തലയ്ക്ക് തൊട്ടുമീതെ ഫ്യൂഡൽ

ഭാഷയിലെ ഹീനവാക്ക് കോഡുകൾ അമർത്തിപ്പിടിക്കുന്ന മച്ചുമാതരി ഉള്ളവരും.

QUOTE:

After this function, Thiyyas became followers of Sri Narayana Guru. This was the first relation between Thiyya and Ezhava. After independence, during compiling the constituency the then Government clubbed Thiyya and Ezhava together. END OF QUOTE

ഈ ചടങ്ങിന് ശേഷം, തീയർ ശ്രീ നാരായണ ഗുരുവിന്റെ അനുയായികൾ ആയി. തീയർമാരും ഈഴവരും തമ്മിലുള്ള ആദ്യത്തെ ബന്ധം ഇതാണ്. ഇൻഡിപെൻഡൻസിന് ശേഷം, വോട്ടർ പട്ടിക സൃഷ്ടിക്കുന്ന അവസരത്തിൽ, സർക്കാർ തീയരേയും ഈഴവരേയും ഒന്നിച്ചു ചേർത്ത് ഒറ്റ സമുദായമായി രേഖപ്പെടുത്തി.

END OF QUOTE

ജഗന്നാഥ ക്ഷേത്രം എന്ന കപട ബ്രാഹ്മണമത ക്ഷേത്രം Tellicherryയിൽ സ്ഥാപിതമായതോടുകൂടി, തീയരെല്ലാം നാരായണ ഗുരുവിന്റെ അനുയായികൾ ആയി എന്ന് പറയുന്നതിൽ എത്രമാത്രം കഴമ്പുണ്ട് എന്ന് അറിയില്ല.

ഇന്ത്യയെന്ന രാജ്യം രൂപീകൃമായതോടുകൂടി തിരുവിതാകൂറിൽ ഹീനജനങ്ങൾക്ക് ഒറ്റയടിക്ക് സാമൂഹികമായ എല്ലാവിധ സ്വാതന്ത്ര്യങ്ങളും ഔപചാരികമായി ലഭിച്ചു. Travancore-Cochin സംസ്ഥാനം രൂപീകൃതമാവുകയും അവിടെ ജനാധിപത്യം വരികയും ചെയ്തത് SNDPയ്ക്കും അതിന്റെ നേതാക്കൾക്കും വൻ ഗുണംചെയ്തിരിക്കാം.

എന്നാൽ മലബാറിനെ അവർക്ക് അന്ന് കിട്ടിയിരുന്നില്ല. മലബാറിനെ പിടികൂടാൻ ഒന്നിൽകൂടുതൽ പക്ഷക്കാർക്ക് അന്ന് തിരുവിതാംകൂറിൽ ലക്ഷ്യമുണ്ടായിരുന്നു. അവരിൽ ഒന്ന് SNDPയും ആവാം. മലബാറിനെ തിരു-കൊച്ചി സംസ്ഥാനത്തിനോട് ചേർത്തുകിട്ടിയാൽ, മലബാറിലെ രണ്ടുകൂട്ടം തീയരും SNDPയുടെ കൈയിൽ വന്നുപെടും എന്നുള്ളത് ഏതാണ്ടൊക്കെ തീർച്ചയായിരുന്നു എന്ന് തോന്നുന്നു.

ഇന്നത്തെ ഇങ്ഗ്ളണ്ടിന്റെ അവസ്ഥാവിശേഷം പോലെയായിരുന്നു കാര്യങ്ങൾ എന്ന് ചെറുതായി തോന്നുന്നു. ഇങ്ഗ്ളിഷുകരിലെ സ്വകാര്യവ്യക്തികൾക്ക് സർക്കാരുദ്യോഗസ്ഥരുമായി സംസാരിക്കാനും കാര്യങ്ങൾ ചർച്ചചെയ്യാനും വൻ സൗകര്യം

നൽകുന്ന ഭാഷയാണ് അവരുടെ പ്രാദേശിക ഭാഷയായ ഇങ്ഗ്ലിഷ്. അതേ സമയം ദക്ഷിണേഷ്യയിലെ പൗരന് അങ്ങിനെ ചെയ്യാൻ ആവില്ല. അതിന് പകരം 'പ്രതികരിക്കാൻ' ഉള്ള സ്വാതന്ത്ര്യം ഭരണഘടന നൽകുന്നുണ്ട്. എവിടെയും കയറി പ്രതികരിക്കാം. എന്നിട്ട് വീട്ടിൽ പോകാം! സംസാരിച്ച് കാര്യങ്ങൾ മനസ്സിലാക്കിയും മനസ്സിലാക്കിച്ചും പ്രശ്നങ്ങൾ ഇല്ലാതെ കാര്യനിർവ്വഹണം നടത്തിക്കിട്ടാൻ പറ്റുന്ന ഭാഷയല്ല ഇവിടുള്ള ഫ്യൂഡൽ ഭാഷകൾ.

ഒരു youtube വീഡിയോയ്ക്ക് അടിയിൽ കമന്റ് ചെയ്യുന്ന ഇടത്ത് കണ്ട ഒരു പോസ്റ്റാണ്:

1. QUOTE :

ഓർക്കുക നമ്മുടെ പേർസണൽ ഐഡി പ്രൂഫ് മൊബൈൽ ഫോൺ തുടങ്ങിയവ പോലീസിന് കൈവശപ്പെടുത്താൻ അധികാരമില്ല തെറ്റായ പ്രവണതകൾക്കെതിരെ നാം പ്രതികരിക്കുക തന്നെവേണം.

END OF QUOTE

പോലീസ് വകുപ്പിലെ ജീവനക്കാരനനോട് സ്വന്തം അന്തസ്സ് നിലനിർത്തിക്കൊണ്ട് മിക്കവർക്കും സംസാരിക്കാൻ പറ്റുന്ന ഭാഷയല്ല ഇവിടുള്ളത്. 'സാർ' എന്ന് സംബോധ ചെയ്താൽ, ജീവക്കാരന് മൂപ്പ്

കൂടും. 'നിങ്ങൾ' എന്ന് സംബോധന ചെയ്താൽ, ജീവക്കാരന് മനോനിലിയിൽ കാര്യമായ ഇളകിമറിച്ചൽ അനുഭവപ്പെടും. ജീവനക്കാരൻ തിരിച്ച് 'താൻ' എന്നോ 'നീ' എന്നോ സംബോധന ചെയ്യാൻ സാധ്യത വളരെയുണ്ട്. തിരിച്ച് സാധാരണക്കാരൻ 'താൻ' എന്നോ 'നീ' എന്നോ സംബോധന ചെയ്താൽ, വൻ പ്രശ്നങ്ങളിലേക്ക് കാര്യങ്ങൾ നീങ്ങും. പണ്ട് കാലങ്ങളിൽ നായർമാർ ഈ വിധ താന്തോന്നി കീഴ്ജനത്തിനെ പിടിച്ച് ഒറ്റപ്പെട്ട കൂരയിൽ പോയി കെട്ടിയിട്ട് അടിച്ച് കാലും കൈയ്യും ഒടിച്ച്, പട്ടിണിക്കിടും. ഇത്രയും ഇന്ന് നടക്കില്ലായെങ്കിലും, അതിന് അടുത്തുള്ളത്പോലുള്ളതൊക്കെ നടക്കും.

മുകളിലെ കമന്റിന് പ്രതികരണമായി വന്ന വിവരക്കേടും കാണാം: (വേറേയും വിവരക്കേടുകൾ കാണുന്നുണ്ട്)

2 QUOTE:
പിന്നെ ആർക്കാണ് കൈവശപ്പെടുത്താൻ അധികാരം ഉള്ളത് എന്ന് പറഞ്ഞു തരാമോ.... നിയമപാലകർക്ക് അതിനുള്ള അവകാശം ഇല്ലെങ്കിൽ പിന്നെ ആർക്കാണ് എന്ന് ഒന്നു പറഞ്ഞു തരണം താങ്കൾ. END OF QUOTE

മുകളിൽ നൽകിയ രണ്ട് കമൻ്റുകൾ കാണാൻ Search Inside YouTube: I3d21cj9Do. ഈ വീഡിയോയിലെ കമൻ്റുകൾ ആണ്.

ഈ കാര്യങ്ങളിലേക്ക് ഇപ്പോൾ കടക്കുന്നില്ല. പറയാൻ വന്നത്, ഇങ്ഗ്ളണ്ടിലെ ഇങ്ഗ്ളിഷുകാർക്കും മലബാറിലെ തീയർക്കും പറ്റിയ തമ്മിൽസാമ്യമുള്ള അമളിയെപ്പറ്റിയാണ്.

ഇങ്ഗ്ളിഷുകാർ എന്നുള്ളത് AngloSaxons എന്ന മനുഷ്യവംശം (ethnic group) ആണ്. ഇവർക്ക് AngloSaxons എന്ന പേരിൽ ഒരു ശക്തമായ സംഘടയൊന്നും ഇങ്ഗ്ളണ്ടിലും ഇല്ല, മറ്റെവിടെയും ഇല്ലതന്നെ. ഉണ്ടെങ്കിൽ തന്നെ, അതിനെക്കുറിച്ച് കാര്യമായി ആരും പറഞ്ഞുകേട്ടിട്ടില്ല. ഇതിന് മുഖ്യമായ കാരണം, അങ്ങിനെയൊരു സംഘടനാ ബലം ആവശ്യമായി അവർക്ക് ഒരിക്കലും തോന്നിയിട്ടുണ്ടാവില്ല. കാരണം, അവരിലെ ഓരോ വ്യക്തിക്കും മറ്റ് യാതോരു മനുഷ്യ വംശജർക്കും ഇല്ലാത്ത രീതിയിലുള്ള വ്യക്തിത്വ അന്തസ്സും ആത്മാഭിമാനവും ആശയവിനിമയ കഴിവുകളും തടസ്സങ്ങളില്ലാതെ സാമൂഹികമായി പെരുമാറാനുള്ള വൻ സൗകര്യങ്ങളും അവരുടെ ഭാഷതന്നെ അവർക്ക് നൽകിയിട്ടുണ്ട്.

അതേ സമയം മറ്റ് മിക്കവരും സ്വന്തം ആൾക്കാരെക്കൂട്ടിയും, അവരുടെ ജനത്തിൽ പെട്ട ഉദ്യോഗസ്ഥരെ പാട്ടിലാക്കിയും ഒരു സംഘടനാ ബലം സൃഷ്ടിക്കും. അവരുടെ എല്ലാവിധ പ്രതികരണങ്ങളും വേവലാതികളും പ്രശ്ണങ്ങളും ഈ സംഘടനാബലത്തിലൂടെയാണ് പരിഹരിക്കാൻ ശ്രമിക്കുക. മുകളിൽ നൽകിയിട്ടുള്ള കമന്റ്റിൽ, ജനങ്ങളോട് പ്രതികരിക്കാനാണ് ആവശ്യപ്പെടുന്നത്. എന്നാൽ, വ്യക്തിക്ക് തന്നെ കാര്യങ്ങൾ സംസാരിക്കാനുള്ള അവകാശം ഭാഷാകോഡുകൾ നൽകുന്നില്ല.

ചില ഇന്ത്യൻ സംസ്ഥാനങ്ങളിൽ മലയാളികൾ ചില സർക്കാർ ഉദ്യോഗസ്ഥരുടെ അടിയിൽ അണിനിരന്ന് മലയാളി സംഘടനകൾ നടത്തിപ്പ് ചെയ്യുന്നത് കണ്ടിട്ടുണ്ട്.

മുകളിലെ കമൻറ്റിന് പ്രതികരണം എഴുതിയ ആൾ, സ്വകാര്യവ്യക്തിയെ ഒരു ഓവർ സ്മാർട്ടായി കളിച്ച 'അവൻ' എന്ന രീതിയിൽ തരംതാഴ്ത്തിയും കമന്റ്റെഴുതിയിട്ടുണ്ട്. അത് ഇവിടെ ഉദ്ദരിച്ചിട്ടില്ല, ഇപ്പോൾ.

ഇങ്ഗ്ളണ്ടിൽ ഈ പുറം ജനക്കൂട്ടങ്ങളുടെ ഈ വിധ സംഘടനകൾ മറ്റൊരു സ്വകാര്യ

പ്രവർത്തനത്തിലാണ് മിക്കവാറും മുഴുകിയിരിക്കുക.

അവർ സ്വകാര്യമായി അവരുടെ സ്വന്തം ഭാഷയിൽ ഇങ്ഗ്ളണ്ടിലെ പലവിധ സൗകര്യങ്ങളും അവിടുള്ള പ്രദേശങ്ങളും പ്രസ്ഥാനങ്ങളും വ്യക്തികളേയും, കൈക്കലാക്കാനും കൈവെക്കാനും പദ്ധതിയിട്ടുകൊണ്ടിരിക്കും. ഇതിന് എതിരായിനിന്ന് ഈ വിധ പിടിച്ചടക്കൽ പദ്ധതികളെ എതിർക്കാനായി ഇങ്ഗ്ളിഷുകർക്ക് യാതോരു പൊതുവായ സംഘടനയും നിലവിൽ ഇല്ലതന്നെ. എന്തെങ്കിലും ഉണ്ടെങ്കിൽതന്നെ, ഉള്ളവയ്ക്ക് പുറംനാട്ടുകാരുടെ മനസ്സിലിരിപ്പും മറ്റ്കാര്യങ്ങളും മനസ്സിലാക്കാനും പറ്റുന്നില്ലതന്നെ.

ഏതാണ്ട് ഇതേ പോലെതന്നെയാണ് മലബാറിലെ രണ്ട് വ്യത്യസ്ത കൂട്ടം തീയരുടേയും കഥയെന്ന് തോന്നുന്നു. തീർച്ചയായി പറയാൻ ഉള്ള വിവരം ഇല്ല. ഇതിൽ Tellicherryയിലെ തീയരുടെ കാര്യം പ്രതേകമായും എടുത്തുപറയേണ്ടതുണ്ട്. ഇങ്ഗ്ളിഷ് ഭരണം. തീയരിൽ പഠിപ്പുള്ളവർക്ക് നല്ല ഇങ്ഗ്ളിഷ് പരജ്ഞാനം. ഇങ്ഗ്ളിഷ് ഭരണം അടിച്ചമർത്തുന്നുമില്ലതന്നെ.

പിന്നെന്തിനാണ് തീയർക്ക് ഒരു സംഘടന? നായർമാരേയോ, ബ്രാഹ്മണരേയോ എതിരിടേണ്ടുന്ന പ്രശ്നം ഇല്ല. ബ്രാഹ്മണർക്കും കൂട്ടർക്കും ബ്രാഹ്മണ ക്ഷേത്രങ്ങൾ ഉണ്ടെങ്കിൽ, തീയർക്ക് മുത്തപ്പൻ ക്ഷേത്രങ്ങൾ പോലുള്ളവയുണ്ട്.

തിരുവിതാംകൂറിൽ അതേ സമയം ഈഴവരിലെ ചിലർക്കു മാത്രമല്ല, ബ്രാഹ്മണർക്കും, നായർമാർക്കു സംഘടനയുണ്ട് എന്ന് തോന്നുന്നു. പോരാത്തതിന് പുലയരിൽ പോലും സംഘടനകൾ ഉണ്ടായിട്ടുണ്ടാവാം. തമ്മിൽ ഏറ്റുമുട്ടൽ ആണ് ഇവയിൽ ചിലതിന്റെ സ്വഭാവം എന്നും തോന്നുന്നു.

വൻ കുരുട്ടുബുദ്ധിപ്രയോഗങ്ങൾ നടത്തി മലബാറിനെ തിരു-കൊച്ചി സംസ്ഥാനവുമായി ബന്ധിപ്പിച്ച്, 1956ൽ കേരള സംസ്ഥാനം രൂപീകരിക്കപ്പെട്ടപ്പോൾ തിരുവിതാംകൂറിലെ ഈഴവ സംഘടനയ്ക്ക് ഒരു വൻപ്രദേശം തന്നെയാണ് മുന്നിൽ തുറന്നുകിട്ടിയത്. ആ സംഘടനയുടെ സ്വാർത്ഥതാൽപ്പര്യ പ്രകാരമായുള്ള പദ്ധതികളെ നേരിടാൻ മലബാറിൽ തീയരുടെ ഇടയിൽ യാതോരു സംഘടനയും ഇല്ലായിരുന്നു എന്നുള്ളതാണ് വാസ്തവം എന്ന് തോന്നുന്നു.

ഇങ്ഗ്ളണ്ടിൽ ഇന്ന് പുറംനാട്ടുകാർ വന്നുനിറഞ്ഞ് എല്ലാവിധ ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളേയും തവിടുപൊടിയാക്കിക്കൊണ്ടിരിക്കുകയാണ്.

ഏതാണ്ട് ഇതേ അവസ്ഥാവിശേഷത്തിലേക്കാണ് മലബാറും വന്നുപെട്ടത്. ഒരുഭാഗത്തുനിന്നും ഹിന്ദി സംസ്ക്കാരത്തിന്റേയും സംസ്ക്കാരമില്ലായ്മയുടേയും വേലിയേറ്റം. മറുഭാഗത്ത് നിന്നും തിരുവിതാംകൂറിലെ മലയാളം ഭാഷാ സംസ്ക്കാരത്തിന്റേയും സംസ്ക്കാരമില്ലായ്മയുടേയും കടന്നാക്രമണം.

മലബാറിൽ പാരമ്പര്യമായി സാമൂഹികമായി പലവിധ ഹീന സവിശേഷതകളും ഉണ്ടായിരുന്നു. അവയ്ക്ക് ശക്തിപ്രാപിച്ച്, അവ തിരുവിതാംകൂറിലേക്കും പടർന്നുകയറി. അതേ സമയം തിരുവിതാംകൂറിലെ അതികഠിനമായ ഹീന സവിശേഷതകൾ മലബാറിലേക്കും പടർന്നു. ഇന്ന് എല്ലാം കലങ്ങിമറിഞ്ഞിരിക്കുകയാണ്. ഇങ്ഗ്ളിഷ് ഭരണസംസ്ക്കാരം നൽകിയ പൊന്നിൻവിലയുള്ള സാംസ്ക്കാരിക പൈതൃകങ്ങളുടെ യാതോരു നിഴൽപോലും ഇന്ന് ബാക്കിയില്ലതന്നെ.

ഇന്ത്യൻ നായണത്തിന്റെ വിനിമയ മൂല്യം സ്വാഭാവികമായും കൃത്രിമമായും ഇടിച്ചു

നിലംപരിശാക്കപ്പെട്ടിരിക്കുന്നതുകൊണ്ട് കേരളത്തിൽ ഇന്ന്, മറ്റ് പല ഇന്ത്യൻ സംസ്ഥാനങ്ങളോടും താരതമ്യം ചെയ്താൽ, വൻ പണമൊഴുക്ക് നിലവിൽ ഉണ്ട്. ഈ ഒഴുക്കിന്റെ തിളക്കത്തിൽ പല കാര്യങ്ങളുടേയും വൈകൃതമായ യഥാർത്ഥ രൂപം ആരും കാണുന്നില്ല എന്ന് തോന്നുന്നു.

ഈ പറഞ്ഞത് ഒരു സങ്കീർണ്ണമായ കാര്യമാണ്. ഇപ്പോൾ അതിലേക്ക് കടക്കുന്നില്ല.

പറഞ്ഞുവന്നത്, ഇത്രമാത്രമാണ്. ബ്രിട്ടിഷ് മലബാറിലെ തീയരെ തിരുവിതാംകൂർ രാജ്യത്തിലെ SNDP പ്രസ്ഥാനത്തിന്റെ കീഴിൽ കൊണ്ടുവന്നുവച്ചത്, മലയെപ്പിടിച്ച് മലയണ്ണാന്റെ കീഴിൽ അമർത്തിവച്ചതുമാതിരിയായിപ്പോയി എന്നുപറയാമെന്നു തോന്നുന്നു.

## 87. വൻ പർവ്വതഉയരങ്ങളുടെ മാനസിക ഭാവം സിദ്ധിച്ചിരുന്നവർക്ക് സംഭവിച്ചത്

മലബാറിനെ തിരുവിതാംകൂർകാർ പിടികൂടിയതിനെക്കുറിച്ചും, അതുമായി ബന്ധപ്പെട്ട പല ചെറുതെന്നുതോന്നാവുന്നതും, എന്നാൽ സാമൂഹിക ഘടനയുടേയും സാമൂഹിക വളർച്ചയുടെ ദിശാകോഡുകളിൽ വൻ മാറ്റങ്ങൾവരുത്തിയതും മറ്റുമായ കാര്യങ്ങളെക്കുറിച്ച് പ്രതിപാദിക്കാൻ ഈ എഴുത്ത് കുറച്ചുകൂടി മുന്നോട്ട് പോകേണ്ടിയിരിക്കുന്നു.

ആ കാര്യങ്ങളെക്കുറിച്ച് എഴുതിത്തുടങ്ങണമെങ്കിൽ, CPS ബ്യട്ടിഷ്-മലബാറിൽ നിന്നും പഠിച്ച് വളർന്ന് Madras State Civil Serviceൽ ഓഫിസറായി ചേർന്ന്, കേരളം രൂപീകൃതമായപ്പോൾ, കേരളാ സർക്കാരിലേക്ക് മാറി, മലബാറിൽ കുറേകാലം ജോലിചെയ്തതിന് ശേഷം തിരുവിതാംകൂറിലേക്ക് നീങ്ങിയ പാതയിലൂടെ തന്നെ നീങ്ങേണ്ടിവരും.

ആ വക കാര്യങ്ങൾ ഇപ്പോൾ എഴുതാൻ പറ്റില്ല. അതിനാൽത്തന്നെ തീയർ എന്ന ജനക്കൂട്ടം ഏത് വിധത്തിലാണ് ഈഴവരുമായി ഇഴകിച്ചേർന്നിട്ടുണ്ടാവുക എന്നതിന്റെ ചില സൂചനകളും വിവരങ്ങളും, പാതയിലൂടെ

നീങ്ങാതെ ഇപ്പോൾ തന്നെ പറയാം എന്ന് തോന്നുന്നു.

നെഹ്റു തിരുവിതാംകൂർ രാജ്യത്തെ പട്ടാള ഭീഷണയുപയോഗിച്ച് അടിയറവു പറയിപ്പിച്ചോതാടുകൂടി, തിരുവിതാംകൂർ ഇന്ത്യയുടെ ഭാഗമായിമാറി. ഇതോടെ ഈഴവർക്ക് സർക്കാർ സേവനത്തിൽ ഏത് സ്ഥാനത്തും ചേരാം എന്ന നില ഒറ്റയടിക്ക് തന്നെവന്നുവെന്ന് പറയാമെന്ന് തോന്നുന്നു. ഇതിന്റെ ഗുണദോഷവശങ്ങൾ പിന്നീട് നോക്കാം.

ഈഴവരും അതേ പോലെതന്നെ പലവിധ പാരമ്പര്യ കീഴ്ജനങ്ങളും സർക്കാർ സേവനത്തിൽ ജോലി ലഭിക്കാനായി വൻ തോതിലുള്ള സംവരണങ്ങൾ നേടിയെടുത്തു. ഇത് ഒരു നല്ലകാര്യമായിത്തോന്നാമെങ്കിലും, ഗുണമേന്മയുള്ള മറ്റെന്തെങ്കിലും ഈ വിധ സംവരണത്തിന് ബദയാലി ഉണ്ടായിരുന്നെങ്കിൽ, ഈ സംവരണം ഒരു ശുദ്ധ അസംബന്ധം തന്നെയാണ് എന്ന് പറയാമായിരുന്നു. അങ്ങിനെയൊന്ന് ഇല്ലാതായിപ്പോയി.

ഈ സംവരണത്തിന്റെ ഉള്ളിന്റെ ഉള്ളിൽ ഉള്ള ചതി, സർക്കാർ തൊഴിൽ എന്നത് ഒരു തൊഴിൽ അല്ല, മറിച്ച് ഒരു സാമൂഹിക സ്ഥാനം ആണ് എന്ന്

അന്ന് തിരുവിതാംകൂറിൽ ഏവർക്കും അറിവുള്ളകാര്യമായിരുന്നു, എന്നതാണ്. ഈ വിവരം ബ്രൃട്ടിഷ്-മലബാറിൽ പൊതുജനത്തിന് അത്രകണ്ട് അറിവില്ലായിരുന്നു എന്നു തോന്നുന്നു. ഇങ്ഗ്ളിഷ് ഭരണം ഈ വിധ പ്രാദേശിക പാരമ്പര്യ വിവരങ്ങൾ ജനങ്ങളുടെ മനസ്സിൽ നിന്നും മാച്ചുകളഞ്ഞിരുന്നു.

ബ്രൃട്ടിഷ്-മലബാറിൽ സാമൂഹികമായി അന്തസ്സുള്ള വ്യക്തികൾക്ക് ഏത് സർക്കാർ ഉദ്യോഗസ്ഥനേയും നിങ്ങൾ എന്ന് സംബോധന ചെയ്യാമായിരുന്നു. അതേ സമയം സാമൂഹിക അന്തസ്സ് കുറവുള്ളവർ സ്വയം ഒന്ന് താഴ്ന്ന് ഇങ്ങൾ എന്ന് ഉപയോഗിക്കുമായിരുന്നു.

ഇത് ഒരു ചെറിയകാര്യമാണെങ്കിലും, ഇത് യഥാർത്ഥത്തിൽ പൊതജനത്തിന്റെ അന്തസ്സിലും മാനസിക നിലവാരത്തിലും ഒരു വൻ പർവ്വതംപോലുള്ള വ്യത്യാസം ബ്രൃട്ടിഷ്-മലബാറിലെ ജനത്തിന് തിരുവിതാംകൂറിലെ ജനത്തിൽ നിന്നും ഉണ്ടായിരുന്നു എന്നതാണ് വാസ്തവം.

ഈ പാതയിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ബ്യട്ടിഷ്-ഇന്ത്യയിൽ വളരെ കീഴിൽ വരുന്ന ജനസമൂഹങ്ങൾക്ക് (ഇന്നുള്ള പട്ടിക വർഗ്ഗം) എന്തോവിധ സംവരണങ്ങൾ നടപ്പിൽ വരുത്തിയിരുന്നു എന്നാണ് തോന്നുന്നത്. കാര്യങ്ങൾ ഇന്ന് വ്യക്തമല്ല. എന്നാൽ 1930കളിൽ മെഡ്രാസ് പ്രസിഡൻസി ഭരിച്ചുകൊണ്ടിരുന്നത് കോൺഗ്രസ് മന്ത്രിസഭയായിരുന്നു. അതിലെ ശ്രീ പ്രകാശം എന്ന് മന്ത്രി ഒരിക്കൽ Tellicherryയിൽ വന്നപ്പോൾ, തീയരെ പിന്നോക്ക വിഭാഗമായി പരിഗണിക്കണമെന്നും സംവരണം നൽകേണം എന്നും ആവശ്യപ്പെട്ട് മന്ത്രിയോട് ചില തീയർ ആളുകൾ അപേക്ഷിച്ചുപോലും. എന്നാൽ, Tellicherryയിലെ പല തീയ വ്യക്തികളും അതിനോട് എതിർപ്പ് പ്രകടിപ്പിച്ചു. തീയർ ഒരു പിന്നോക്ക ജനം അല്ലാ എന്നായിരുന്നു അവരുടെ ഭാവം. ഈ ഭാവം അവരിൽ വന്നത് ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശം ഏറ്റതിനാലാണ്.

ശ്രീ പ്രകാശം മന്ത്രി Tellicherryയിലെ തീയരിലെ പലരേയും കണ്ടതിന് ശേഷം, ഒരു അഭിപ്രായം പ്രകടിപ്പിച്ചുപോലും, ഇത്രയും ഉയർന്ന ഒരു ജനസമൂഹം ഏതുവിധത്തിലാണ് പിന്നോക്ക ജനമാവുക എന്ന്. വൻ പരിക്ഷാരത്തോടുകൂടിയ വസ്ത്ര ധാരണവും, നല്ല ഇങ്ഗ്ളിഷ് പരിജ്ഞാനവും മറ്റുമുള്ള തീയരെയാണ് മന്ത്രികണ്ടത്. ഇദ്ദേഹം മെഡ്രാസിലെ

നാട്ടുകാരനായിരുന്നിരിക്കാം. ഇദ്ദേഹത്തിന്റെ പേര് ആ കാലത്തിലെ ഒരു മെഡ്രാസ് പ്രസിഡൻ്സിയിയുടെ മുഖ്യമന്ത്രിയുടേതായും കാണപ്പെടുന്നുണ്ട്.

ഇവിടെ ചെറുതായി പറയാനുള്ള ഒരു കാര്യം ഇങ്ഗ്ളിഷ് ഭരണകാലത്ത്, മെഡ്രാസ് പ്രസിഡൻസിയും മറ്റ് പ്രസിഡൻസികളും ഭരിച്ചിരുന്നത്, പ്രാദേശിക പാർട്ടികൾ നയിക്കുന്ന മന്ത്രിസഭകൾ തന്നെയായിരുന്നു. ഈ വിവരം ഇന്നും പല ഔപചാരിക ചരിത്ര എഴുത്തുകളും വ്യക്തമായി പ്രസ്ഥാവിക്കാൻ വിട്ടുപോകുന്നുണ്ട്.

തീയർക്ക് സംവരണം വേണം എന്ന ആശയം Tellicherryയിലെ പല പ്രമുഖ തീയർക്കും ഇഷ്ടമുള്ളകാര്യമായിരുന്നില്ല പോലും. CPSന്റെ പിതാവായ ഗോവിന്ദൻ പോലും ഇതിനെ എതിർത്തിരുന്നു. തങ്ങൾ യാതോരുവിധത്തിലും പിന്നോക്കം അല്ലാ എന്ന ഒരു ഉന്നത മനോഭാവം തന്നെ ഇങ്ഗ്ളിഷ് ഭരണം ഇവരിൽ ചേർത്തിരുന്നു.

മലബാറിനെ തിരുവിതാംകൂറുമായി കൂട്ടിക്കുഴച്ചതോടുകൂടി, വൻ വ്യത്യാസങ്ങൾ പലതിലും കണ്ടുതുടങ്ങിയിരുന്നു. അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല. തിരുവിതാംകൂറിൽ ഈഴവർക്ക് സംവരണം ലഭിച്ചു. ഇത്, എപ്പോഴാണ്

തീയർക്കും ലഭിച്ചത് എന്ന് അറിയില്ല. 1956ൽ കേരളം പിറന്നതോടുകൂടി, മലബാർ അങ്ങ് ഭൂമിശാസ്ത്രപരമായി അങ്ങ് ആഴക്കടലിൽ ആണ്ടുപോയതുമാതിരിയായി. കാര്യങ്ങൾ എല്ലാം Trivandrumത്താണ് നടക്കുന്നത്. Trivandrumത്ത് ഇങ്ഗ്ളിഷ് അറിയുന്നവർ ഉണ്ടായിരുന്നെങ്കിലും, ഇങ്ഗ്ളിഷ് ഭരണ പാരമ്പര്യങ്ങൾ ഒട്ടുംതന്നെയില്ലായിരുന്നു. അതിനെക്കുറിച്ച് പിന്നീട് പറയാം.

പലവിധ സംവരണങ്ങൾ എല്ലാത്തിലും പ്രത്യക്ഷപ്പെട്ടുതുടങ്ങി. പ്രൊഫഷണൽ കോളെജുകളിലേക്ക് Malabar Meritഎന്നും Travancore-Cochin (TC) Meritഎന്നും വരെയുള്ള പലതും നിലവിൽ ഉണ്ടായിരുന്നു.

തിരുവിതാംകൂറിൽ എല്ലാത്തിലും പലവിധ സ്വാർത്ഥതാൽപ്പര്യങ്ങൾ കണ്ടുതുടങ്ങിയെന്ന് തോന്നുന്നു. സർക്കാർ തൊഴിലിൽ വൻ മേന്മയൊന്നും മലബാറിൽ അറിഞ്ഞുതുടങ്ങിയിരുന്നില്ല. കാരണം സർക്കാർ ജീവനക്കാരൻ പൊതുജനത്തിന്റെ കീഴിൽ വരുന്ന ആൾ എന്നുതന്നെയാണ് ഇങ്ഗ്ളിഷ് ഭരണം പ്രസരിപ്പിച്ചിരുന്ന ചിന്താഗതി. അതേ സമയം, തിരുവിതാംകൂറിൽ സർക്കാർ ജീവനക്കാരൻ സാമൂഹികാധിപനും, പൊതുജനം കഴുതയും

ആണ് എന്ന ഭാവം വളരെ തുറന്നരീതിയിൽ തന്നെ ഏവരും സമ്മതിച്ചുകൊടുത്തിരുന്നു.

തീയർ ഈഴവരാണ് എന്ന് തിരുവിതാംകൂറിൽ സർക്കാർ തലത്തിൽ ഈഴവ താൽപ്പരകക്ഷികൾ യാതോരു തടസ്സങ്ങളും ഇല്ലാതെ രേഖകളിൽ ചേർത്തുകൊണ്ടിരുന്നു. ആദ്യകാലങ്ങളിൽ തീയ എന്നത്, ജാതി നിർണ്ണയ രേഖകളിൽ ഈഴവരിൽ നിന്നും വ്യത്യസ്തമായാണ് രേഖപ്പെടുത്തിയിരുന്നത് എങ്കിലും, പിന്നെപ്പിന്നെ തീയരെ ഈഴവരോടൊപ്പം രേഖപ്പെടുത്തിത്തുടങ്ങി.

കുറച്ചുംകൂടി കഴിഞ്ഞപ്പോൾ, തീയരെ ഈഴവർക്ക് കീഴിൽ ഉള്ള ഒരു ഉപജാതിയായി രേഖപ്പെടുത്തിത്തുടങ്ങി. ഈ വിധ തിരുത്തലുകൾ വളരെ സാവകാശത്തിൽ Trivandrumത്തുള്ള Secretariatൽ നടത്തപ്പെടും. അതേ സമയം മലബാറിലെ രണ്ട് തമ്മിൽ വ്യത്യസ്തരായ തീയരും അവരുടെ പലവിധ സാമൂഹിക വേവലാതികളിലും പെട്ട്, ഓരോരുത്തരും സ്വന്തം നിലയിൽ അമർന്നും തമ്മിൽ പോരാടിയും, മറ്റ് പ്രാദേശിക സമുദായക്കോരോട് ഏറ്റ് മുട്ടിയും സമയം കളയും. ഡെൽഹി Secretariatൽ ഹിന്ദി ഭാഷയെ ഈ രാജ്യത്തുടനീളം പ്രചരിപ്പിക്കാൻ നടക്കുന്ന ഗൂഢമായ നീക്കങ്ങൾ പോലെയാണ് കാര്യങ്ങൾ. ഇന്ന് പല സംസ്ഥാനക്കാരും ഹിന്ദി

പഠിച്ച് അഭിമാനിക്കുന്നു. അവരെ വിഡ്ഢികൾ ആക്കപ്പെട്ട വിവരം അവർക്ക് അറിയില്ല. അറിഞ്ഞാൽ തന്നെ അവർക്ക് അതിൽ സന്തോഷമേയുള്ളു.

തീയരിൽ പലരും തങ്ങൾ ഈഴവ എന്ന മഹാ ജനക്കൂട്ടത്തിലെ ഉപജനമാണ് എന്ന് അറിഞ്ഞ് അഭിമാനിക്കുന്നു. എന്നാൽ ഇപ്പോൾ എടുത്തുപറയേണ്ടുന്ന കാര്യം മലബാറിൽ പല തീയ കുടുംബങ്ങളിലും ഈഴവ രക്തബന്ധപാത കലർന്നിട്ടുണ്ട് എന്നതാണ്. അതിനാൽ തന്നെ ഈ മുകളിൽ സൂചിപ്പിച്ച ചിരത്രത്തിലെ പോരായ്മ അവരെ സംബന്ധിച്ചെടുത്തോളം ഒരു പോരായ്മയല്ലതന്നെ. ഇന്ന് മലബാറിൽത്തന്നെ തീയർ എന്ന് അവകാശപ്പെടുന്ന പല കുടുംബങ്ങളിലും വളരെ കറപ്പുനിറമോ, കറുപ്പിനോട് അടുപ്പം ഉള്ള ഇരുനിറമോ ഉള്ളവർ ഉണ്ട് എന്നതാണ് വാസ്തവം. ഇവരിൽ ഒന്നുകിൽ ഈഴവരുടേയോ, അതുമല്ലെങ്കിൽ മറ്റ് വല്ല ജനവിഭാഗത്തിന്റേയോ രക്തം കലർന്നിട്ടുണ്ട് എന്നാണ് പറയാവുന്നത് എന്ന് തോന്നുന്നു.

അതുമല്ലെങ്കിൽ ഈ വക കുടുംബങ്ങൾ വ്യക്തമായും ഈഴവരോ മറ്റോ ആയിരിക്കാം.

തീയരിൽ ഈവിധ മാറ്റം സംഭവിക്കാൻ ഏതാണ്ട് 200 വർഷമെങ്കിലും എടുത്തിട്ടുണ്ടാവാം. എന്നുവച്ചാൽ ഏതാണ്ട് 15ഓളം തലമുറകൾ. ഇതേ സമയം എടുത്തു, തീയർ ഈഴവരുടെ കീഴിൽ ഒരു ഉപജാതിയായി മാറാനും.

ഇത് ചരിത്രപരമായി നോക്കുമ്പോൾ ഒരു വൻ സംഭവ വികാസം തന്നെയാണ്. മലബാറുമായി യാതോരുവിധ ബന്ധവും ഇല്ലാത്ത ഒരു പ്രദേശത്തിലെ ഒരു ജനതയുടെ മേൽവിലാസത്തിന് അടിയിൽപ്പെട്ടുപോകുക എന്നത്.

ഇതേ പ്രശ്നം ഇന്ന് ഇങ്ഗ്ളണ്ടിൽ ഇങ്ഗ്ളിഷുകാരും നേരിടുന്നുണ്ട്. അവരെ സാവധാനത്തിൽ പുറനാട്ടിൽ നിന്നും കയറിവന്നവർ അവർക്ക് കീഴിൽ ആക്കിക്കൊണ്ടിരിക്കുകയാണ്. ഈ വിധ കാര്യങ്ങൾ അതീവ സാവധാനത്തിൽ ആണ് നടക്കുന്നത് എന്നതിനാൽ ഇങ്ഗ്ളിഷുകാരിൽ പലർക്കും ഇത് മനസ്സിലാക്കാനോ, ശ്രദ്ധിക്കാനോ ആവുന്നില്ല എന്നുമാത്രം. ഒരു 200 വർഷങ്ങൾക്ക് ശേഷം ഇങ്ഗ്ളിഷ് ജനതയുടെ സാമൂഹിക നിലവാരം ഈകണക്കിന് പോലയാൽ ഏതുവിധമാവും എന്ന് ചിന്തിക്കാവുന്നതേയുള്ളു. ഫ്യൂഡൽ ഭാഷക്കാരുടെ അടിയിൽ ആണ് പെടുന്നത്. കീഴെക്കിട്ടുന്നവനെ അമർത്തി

Go to Main contents

ഞെരിച്ചുകളയുക എന്നുള്ളത് ഫ്യൂഡൽ ഭാഷാ കോഡുകളുടെ നൈസർഗ്ഗികമായ പദ്ധതിയാണുതന്നെ.

## 88. ജാതീയമായ സർപ്പവിഷം മനസ്സിലും, വിഷദംശ തയ്യാറെടുപ്പുള്ള വിഷപ്പല്ലുകൾ പ്രവർത്തനവേദിയിലും കൊണ്ടുനടക്കുന്നവരെക്കുറിച്ച്

---

Malabar Manualലിൽ William Logan ചിത്രീകരിച്ച വടക്കേ മലബാറിലെ തീയരും ഇന്നുള്ള തീയരിൽ മിക്കവരും തമ്മിൽ കാര്യമായ ബന്ധമില്ലതന്നെ. ഉദ്ദരണി നോക്കുക

QUOTE:

In appearance some of the women are almost as fair as Europeans, (ഈ സ്ത്രീകളിൽ ചിലരെ കണ്ടാൽ 'യൂറോപ്യൻ' സ്ത്രീകളോട് താരതമ്യംചെയ്യാനാവുന്ന വെളുപ്പ് നിറം ഉണ്ട്) and it may be said in a general way that to a European eye the best favoured men and women to be found in the district are the inhabitants of ancient Kadattunad, Iruvalinad, and Kottayam, of whom a large proportion belong to the Tiyan or planting community. END OF QUOTE.

CPS ആദ്യമായി തിരുവിതാംകൂറിൽ സർക്കാർ ഓഫിസർ ആയി നിയമിതയായത് 1970കൾക്ക് തൊട്ടുമുൻപുമുതലാണ്. അന്ന് തിരുവിതാംകൂറിൽ പൊതുജനത്തിൽപെട്ട ആളുകളിൽ പലർക്കും ഈ തീയ എന്ന ജനം

എന്താണ് എന്നോ, ജാതീയമായി ഏത് നിലവാരത്തിൽ ഉള്ളതാണ് എന്നോ വ്യക്തമായി അറിയില്ലായിരുന്നു. തിരുവിതാംകൂറിൽ ആണെങ്കിൽ അന്ന് വൻ ജാതീയമായ വിരോദങ്ങൾ ഉള്ള അവസരമായിരുന്നു.

ഈഴവർക്ക് വൻ മാനസിക പ്രതിഷേധവും വിരോദവും ഉണ്ട്, അവരേക്കാൾ ഉയർന്ന ജാതിക്കാരോട്. അതേ സമയം നായർമാർ അവരുടെ സ്വകാര്യ ഇടങ്ങളിൽവച്ച് ഈഴവരെ തരംതാഴ്ത്തിത്തന്നെയാണ് സംസാരിക്കുക. 'കൊട്ടി' / 'ചൊവ്വൻ' തുടങ്ങിയ വാക്ക് പ്രയോഗങ്ങൾ ചിലപ്പോൾ അവരിൽ ചിലർ ഉപയോഗിക്കാറുണ്ടായിരുന്നു, ഈഴവരെക്കുറിച്ച്. കൊട്ടിയെന്നാൽ തെങ്ങിൻ മണ്ടയിൽ കയറി കള്ളിനായി ചെറിയ മുട്ടികൊണ്ട് കൊട്ടുന്നതിനെയാണ് സൂചിപ്പിക്കുന്നത്. കള്ള് ചെത്ത് ഒരു ഹീന പ്രവർത്തനമായാണ് സൂചനകളിൽ കാണുക.

വളരെ പ്രായാധികൃമില്ലാത്ത CPS സർക്കാർ തലത്തിൽ officer ആയതിനാലും, നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് ഭാഷാപരിജ്ഞാനം കൈവശമുള്ളതിനാലും, കുറച്ചൊക്കെ വെളുത്ത നിറത്തിനോട് അടുത്തുള്ള തക്കിൻ നിറം ഉള്ളതിനാലും, മക്കൾക്ക് ഇങ്ഗ്ളിഷ് ഭാഷാ

Go to Main contents

പരിജ്ഞാനം നല്ലവണ്ണം ഉള്ളതിനാലും, പലപ്പോഴും പലരും CPS ഒരു നായർ / ബ്രാഹ്മൺ വ്യക്തിയാണ് എന്ന് തെറ്റിദ്ധരിച്ച അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. പോരാത്തതിന്, സ്വന്തം സർക്കാർ വകുപ്പിലെ മറ്റ് ഓഫിസർമാരോടും, മേലുദ്യോഗസ്ഥരോടും ഇങ്ഗ്ലിഷിൽ തന്നെ ആശയവിനിമയം നടത്തുന്നത് തന്നെ തിരുവിതാംകൂറിൽ ഒരു അസാധാരണമായ സാമൂഹികാനുഭവമായിരുന്നു. ഇതിനെക്കുറിച്ച് പിന്നീട് കൂടതൽ വ്യക്തമായി പറയാം.

(ഇവിടെ ഇപ്പോൾ സൂചിപ്പിക്കേണ്ടുന്ന കാര്യം മറ്റൊന്നാണ്. ഇന്ന് officer എന്ന പദപ്രയോഗം ശിപായി / ഗുമസ്തൻ എന്ന രീതിയിലേക്ക് കേരളാ സംസ്ഥാന സർക്കാർ ഇടങ്ങളിലും പൊതുജന മനസ്സിലും രൂപാന്തരീകരണം ചെയ്യുന്നതായി കാണുന്നു. ഈ ശിപായി / ഗുമസ്തൻ ഓഫിസർ എന്ന അർത്ഥത്തിലല്ല officer എന്ന പദം മുകളിൽ ഉപയോഗിച്ചത് എന്ന് വ്യക്തമായി മനസ്സിലാക്കേണ്ടതാണ്.)

Alleppey, Quilon, Trivandrum തുടങ്ങിയ ഇടങ്ങളിൽ മിക്കപ്പോഴും നായർ വ്യക്തികളുടെ ഉടമസ്ഥതയിലുള്ള വീടുകൾ ആണ് വാടകയ്ക്ക് എടുത്തിരുന്നത്. അവരിൽ എല്ലാർക്കും ഈഴവരോട് വ്യക്തമായി അറപ്പുപോലുള്ള ഒരു

Go to Main contents

വികാരം കണ്ടിരുന്നു എന്ന് ഓർക്കുന്നു. എന്നാൽ ഈ വിധമായുള്ള ഒരു സമീപനം ആരുംതന്നെ CPSനോട് കാണിച്ചതായി ഓർക്കുന്നില്ല. പലപ്പോഴും, അവരേക്കാൾ ഉയരത്തിലുള്ള ഒരു വ്യക്തിയാണ് എന്ന ധ്വനിനൽകികൊണ്ടുതന്നെയാണ് അവരിൽ മിക്കവരും പെരുമാറിയിരുന്നതു.

ഈ കാരണത്താൽ പലപ്പോഴും, നായർ വ്യക്തികൾക്ക് ഈഴവരോടുള്ള അറപ്പും വെറുപ്പും സൂചിപ്പിക്കുന്ന പല പദപ്രയോഗങ്ങളും CPSന്റെ സാന്നിദ്ധ്യത്തിൽ വച്ചുതന്നെ യാതോരു സങ്കോചവുമില്ലാതെ അക്കൂട്ടർ പ്രകടിപ്പിച്ച അവസരങ്ങളും ഉണ്ടായിട്ടുണ്ട്.

അതേ സമയം ഈഴവരായുള്ള സർക്കാർ ഗുമസ്റ്റർ CPS തങ്ങളെപ്പോലുള്ള ഒരു 'വെറും ഈഴവ' വ്യക്തിയാണ് എന്ന് സൂചിപ്പിക്കാൻ ശ്രമിച്ചിരുന്നില്ലേ എന്നൊരു തോന്നൽ നിലനിൽക്കുന്നുണ്ട്, മനസ്സിൽ. പൊതുവേ പറഞ്ഞാൽ വീട്ടിൽ യാതോരുവിധ ജാതീയമായ ചിന്തകളും ഇല്ലായെങ്കിലും, ഞങ്ങൾ ഈഴവർ അല്ലായെന്ന ഭാവം CPSൽ ഉണ്ടായിരുന്നു എന്നു തോന്നുന്നു.

ഇങ്ഗ്ളിഷ് ഭരണസംവിധാനങ്ങളിലെ വൻ ഉയർന്ന നിലവാരങ്ങളിൽ നിന്നും, തിരുവിതാകൂറിലെ നാലാംകിട സർക്കാർ ഉദ്യോഗസ്ഥ അന്തരീക്ഷത്തിലേക്ക് മാറിയപ്പോൾ, CPSന്റെ ഇങ്ഗ്ളിഷ് പശ്ചാത്തലമുള്ള സ്വതസിദ്ധമായുള്ള ഔദ്യോഗിക പെരുമാറ്റങ്ങളും, CPSജോലിചെയ്യുന്ന സർക്കാർ ഓഫിസുകളിലെ നാട്ടുനടപ്പുപോലുള്ള കീഴ്വഴക്കങ്ങളും തമ്മിൽ വൻ സ്വരചേർച്ചക്കുറവ് വന്നിരുന്നു എന്ന് പറയാമെന്ന് തോന്നുന്നു. ആ വിഷയത്തിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ, Alleppeyവച്ച് ഒരു വൻ അഴിമതി ആരോപണം, കീഴ്ജീവനക്കാരിൽ ചിലരെല്ലാം ഒത്തുചേർന്നു Vigilence departmentലേക്ക് ആരെക്കൊണ്ടോക്കേയോ അയപ്പിച്ചു. പോരാത്തതിന്, Alleppeyയിൽ അന്ന് നിലവിൽ ഉണ്ടായിരുന്ന ചെറുകിട പത്രങ്ങളിലും ഈ വിധ വാർത്തകൾ വരികയുണ്ടായി.

ഈ സംഭവവികാസങ്ങളുടെ ഉള്ളിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ഈ ഒരു ആരോപണത്തിലെ വിഡ്ഢിത്തം, മൂക്കറ്റം അഴിമതിയിൽ മുങ്ങിക്കിടക്കുന്ന ചില സർക്കാർ ജീവനക്കാർ മുൻകൈയെടുത്താണ് ഈ ആരോപണം സൃഷ്ടിച്ചത് എന്നതായിരുന്നു. CPS ആണെങ്കിൽ കൈക്കൂലിയായി ഒരു പൈസപോലും വാങ്ങിക്കാത്ത മലബാർ officer

cadreലെ വ്യക്തിയാണ്. ഈ കേഡറിൽ ഉള്ളവരിൽ അന്ന് പൊതുവായി കണ്ടിരുന്ന, നിലവാരക്കുറവുള്ളവർ അവരെക്കുറിച്ച് മൂല്യനിർവ്വഹണം ചെയ്ത് അഭിപ്രായപ്രകടനം നടത്തുന്നതിനോടുള്ള, കൂസൽഇല്ലായ്മ CPSലും കണ്ടിരുന്നു എന്ന് തോന്നുന്നു. എന്നാൽ, ഇങ്ഗ്ളിഷ് ഭരണം മാഞ്ഞുപോയി എന്നുമാത്രമല്ല, സ്ഥലം തിരുവിതാംകൂറുമാണ്. ഉദ്യോഗസ്ഥ സംസ്ക്കാരം തന്നെ തികച്ചും തലതിരിഞ്ഞതായിരുന്നു.

യാതോരു ദാസ്യമനോഭാവവും ഇല്ലാതെ, ആരോടും കാര്യങ്ങൾ ഇങ്ഗ്ളിഷിൽ വ്യക്തമായി പറഞ്ഞുഫലിപ്പിക്കാൻ പറ്റും എന്ന അവസ്ഥ മാറിക്കൊണ്ടിരിക്കുകയായിരുന്നു.
തിരുവിതാംകൂറിൽ പൊതുവേപറഞ്ഞാൽ, സംസ്ഥാന സർക്കാരിൽ ഓഫിസർമാരിൽ ഇങ്ഗ്ളിഷ് പരജ്ഞാനമുള്ളവർ വളരെ കുറവായിരുന്നു. അന്നത്തെ IAS / IPS ഓഫിസർമാരുടെ കാര്യമല്ല പറഞ്ഞത്. അന്നൊക്കെ നല്ല ഇങ്ഗ്ളിഷ് നിലവാരമുള്ളവരായിരുന്നു IAS / IPSസ്സുകാർ എന്ന് തോന്നുന്നു. കൃത്യമായി പറയാനുള്ള അനുഭവജ്ഞാനമില്ല.

Vigilence department അന്വേഷണം തുടങ്ങിയിരുന്നെങ്കിലും, CPS അതിന് തക്കതായ

ഗൗരവം നൽകിയില്ലാ എന്നാണ് തോന്നുന്നത്. മലബാറിലെ ഇങ്ഗ്ളിഷ് ഭരണപ്രസ്ഥാനത്തിന്റെ പാരമ്പര്യങ്ങളുടെ കണ്ണികളുമായി ബന്ധം ഉള്ളതിനാൽ, താൻ യാതോരുവിധ അഴിമതിയും ചെയ്തിട്ടില്ല, പിന്നെന്താനാണ് ഈ വിധ പരാതികളെക്കുറിച്ച് വേവലാതിപ്പെടുന്നത് എന്ന ഭാവം തന്നെയായിരുന്നിരിക്കാം മനസ്സിൽ.

എന്നാൽ Quilonൽ, CPS ജില്ലാ റജിസ്ട്രാറായി (District Registrarആയി) ജോലിചെയ്യുന്ന അവസരത്തിൽ, ഒരു ദിവസം ഓഫിസിൽ രണ്ട് പോലീസുകാർ കയറിവന്നു. Vigilence DySp അയച്ചതാണ്. അന്വേഷണവുമായി ബന്ധപ്പെട്ട് CPSനോട് Vigilence ഓഫിസിൽ പോകണം എന്നാണ് അവർവന്ന് ആവശ്യപ്പെട്ടത്.

ഈ വിധ ചർച്ച / സംഭാഷണം / ഉടമ്പടി സംഭാഷണം / അന്വേഷണ സംഭാഷണം തുടങ്ങിയ കാര്യങ്ങളിൽ അങ്ങോട്ട് പോകുന്നതിലും, അതുമല്ലെങ്കിൽ മറുപക്ഷം ഇങ്ങോട്ട് വരുന്നതിലും, കാര്യമായ മാനസിക അനുഭവ വ്യത്യാസം ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷത്തിൽ വരില്ലതന്നെ. എന്നാൽ ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിൽ കാര്യങ്ങൾ ഈ വിധമല്ലതന്നെ. ആൾബലമില്ലാതെ ഒരു വ്യക്തി, മറ്റൊരു ആളുടെ ശക്തികേന്ദ്രത്തിൽ

കയറിച്ചെന്നാൽ, ഭാഷാകോഡുകൾ സൃഷ്ടിക്കുന്ന അദൃശ്യമായ ചട്ടക്കൂടുകൾ കയറിവരുന്ന ആളെ ഒതുക്കിക്കളയും. ഈ വിധ വിവരം കൊളോണിയൽ കാലഘട്ടത്തിൽ ഇങ്ഗ്ളിഷുകാർക്ക് മനസ്സിലാക്കിയെടുക്കാൻ കുറച്ചു സമയം പടിച്ചുവെന്ന് വേണം മനസ്സിലാക്കാൻ.

എന്നാൽ ഈ വിധ വിവരങ്ങൾ CPSന് അറിവുണ്ടായിരുന്നു എന്നുതോന്നുന്നു. മനസ്സിലും ഔദ്യോഗിക അനുഭവത്തിലും ബൃട്ടിഷ്-മലബാറിൽ 1947വരെ നിലനിന്നിരുന്ന ഇങ്ഗ്ളിഷ് ഔദ്യോഗിക കീഴ്വഴക്കങ്ങളും മറ്റും മനസ്സിൽ സൃഷ്ടിച്ചിരുന്ന frameൽ നിന്നുകൊണ്ട്, CPS പോലീസുകാരോട് ഈ വിധം പറഞ്ഞുപോലും.

'ഇതും ഒരു സർക്കാർ ഓഫിസാണ്. DySpക്ക് ഇവിടെ വന്ന് എന്നോട് സംസാരിക്കാവുന്നതാണ് എന്ന് അറിയിക്കുക.'

പോലീസുകാർ പോയി. കുറച്ചുകഴിഞ്ഞപ്പോൾ DySp കയറിവന്നു. മോശമില്ലാത്ത ഇങ്ഗ്ളിഷ് പരിജ്ഞാനമുള്ള വ്യക്തി. കുറേ കാര്യങ്ങൾ ചോദിച്ചു. വ്യക്തമായ മറുപടി നൽകി. ഒരു പൈസപോലും കൈക്കൂലിയായി വാങ്ങിച്ചിട്ടില്ലാ

എന്ന ആത്മവിശ്വാസം ഉള്ളതിനാൽ യാതോരുവിധ ബലക്കുറവും ഇല്ലാതെ സംസാരിച്ചു.

DySpയുടെ പെരുമാറ്റവും മോശമില്ലാത്തതായിരുന്നു. സംസാരം മിക്കവാറും ഇങ്ഗ്ളിഷിൽ തന്നെയായിരുന്നു. പോകാൻ നേരത്ത്, CPSന്റെ പേര്, കുടുംബ മേൽവിലാസം, അമ്മയുടെ പേര് തുടങ്ങിയവ രേഖപ്പെടുത്തി.

DySpപോയി. ഈ സംഭവം മനസ്സിൽ നിന്നും മാഞ്ഞുതുടങ്ങിയപ്പോഴാണ്, Vigilence departmentന്റെ അന്വേഷണ റിപ്പോട്ടിന്റെ പകർപ്പ് കൈപ്പറ്റിയത്. വായിച്ചപ്പോൾ, CPS ഞെട്ടിയിരിക്കാം. വൻ അഴിമതിക്കാരി എന്ന റിപ്പോട്ടാണ് വന്നിരിക്കുന്നത്. മാത്രവുമല്ല, ഇങ്ങിനെയൊരു നിർണ്ണയത്തിലെത്താൻ സഹായിച്ച പലവിധ യുക്തികളും നിരത്തിവച്ചിരിക്കുന്നു. കഠിനമായ വിദ്വേഷം ഉള്ള വ്യക്തിയാണ് റിപ്പോട്ട് തയ്യാറാക്കിയത് എന്ന് വ്യക്തം.

ഇതെന്താണ് ഈ ആൾക്ക് ഇത്രമാത്രം വിരോധം എന്ന് CPSന് മനസ്സിലായില്ലാ എന്ന് തോന്നുന്നു. DySpയുടെ പേര് അറിവുള്ളതിനാൽ ഈ ആളെക്കുറിച്ച്, സ്വന്തം ഓഫിസിലെ കീഴ്ജീവനക്കാരോട് ചോദിച്ചു.

ഇവരിൽ ചില ഈഴവരായുള്ള ജീവനക്കാർക്ക് ഈ ആളെക്കുറിച്ച് വ്യക്തമായ വിവരം ഉണ്ട്. SNDPയുടെ, പ്രാദേശികമായി അറിയപ്പെടുന്ന ഒരു നേതാവിന്റെ മകനാണ് ഈ DySp പോലും. ഈ വിവരം നൽകിയ കീഴ്ജീവനക്കാർ, ഈ DySpയുടെ പിതാവുമായി ബന്ധപ്പെട്ട് കാര്യങ്ങൾ ആരായാം എന്ന് പറഞ്ഞു.

ഇങ്ങിനെ അവർ ചെയ്തു. കുറച്ചു ദിവസങ്ങൾക്ക് ശേഷം, DySpയുടെ പിതാവിൽ നിന്നും വിവരം ലഭിച്ചു. പിതാവ് ചോദിച്ചപ്പോൾ, DySp പറഞ്ഞുപോലും, ആ പട്ടരു സ്ത്രീയെ ഞാൻ ശരിക്കും കുടുക്കിത്തന്നെയാണ് റിപ്പോർട്ട് കൊടുത്തിരിക്കുന്നത്. പ്രോസിക്യൂഷൻ ഉറപ്പാണ്.

CPSന്റെ അമ്മയുടെ പേര് DySp രേഖപ്പെടുത്തിയതിന്റെ പൊരുൾ അപ്പോഴാണ് മനസ്സിലായത്. തിരുവതാംകൂറിൽ നമ്പൂതിരി വ്യക്തികളുടെ അമ്മയുടെ പേര് സർക്കാർ രേഖകളിൽ രേഖപ്പെടുത്തുന്ന പതിവുണ്ടായിരുന്നുപോലും.

കാര്യം വ്യക്തം. ഈഴവർക്ക് കാലാകാലങ്ങളായി ബ്രാഹ്മണരോടും, നായർമാരോടും നിലനിന്നിരുന്ന വിരോധമാണ്, ബ്രിട്ടിഷ്-മലബാറിയിലെ Tellicherryയിൽ ചെറുതായി പടർന്നുപിടിച്ചിരുന്ന

ഇങ്ഗ്ളിഷ് പാരമ്പര്യവും കീഴ്‌വഴക്കങ്ങളും വ്യക്തിത്വവും മറ്റും പരിശീലിച്ചെടുത്ത മരുമക്കത്തായ തീയമത ജനത്തിൽപ്പെട്ട CPSനോട്, ആ DySpയിൽ പ്രകടമാക്കിയിരുന്നത്.

Go to Main contents

## 89. ഫ്യൂഡൽ ഭാഷകളിൽ തരംതാഴ്ത്തപ്പെടുന്നതു തടയാനുള്ള വാക്യായുധങ്ങൾ

ഏതാനും വർഷങ്ങൾക്ക് മുൻപ് ഒരാൾ ഈ എഴുത്തുകാരനെ സമീപിച്ചിരുന്നു. ആ ആളുടെ മക്കളിൽ ഒരാൾക്ക് MBBSസിനുള്ള നിലവിലുള്ള പ്രവേശന പരീക്ഷയായ NEET Examമിന് അപേക്ഷിക്കണം. ഈ എഴുത്തുകാരന്റെ കൈവശമുള്ള ഇന്റെർനെറ്റ് സൗകരങ്ങളും കമ്പ്യൂട്ടറും ഉപയോഗിച്ച്, വളരെ സൗകര്യപ്രദമായി ഓൺലൈനായി ഈ അപേക്ഷ സമർപ്പിക്കാവുന്നതാണ്.

**Reservation & Other Details**

| | |
|---|---|
| Sanskrit Studied at +2 level | No |
| Community | Thiyyas |
| Category | EZ - Ezhava |
| Special Reservation | NA - Not Applicable |
| Inter-Caste | Not Applicable *(Father / Mother belongs to SC/ST)* |
| Annual Family Income(Rs.) | |
| Minority | |

ഈ വ്യക്തിയുടെ ജാതി തീയയാണ് എന്നും, അതുമായി ബന്ധപ്പെട്ടു ലഭ്യമായ സീറ്റ് സംവരണത്തിനുള്ള അർഹതയും അപേക്ഷയിൽ ചേർക്കണം. ഈ വിധം ചേർക്കുന്ന ഇടത്ത്,

ഓൺലൈൻ അപേക്ഷാ ഫോമിൽ ചെന്ന്, ഈ വിവരം ചേർത്തപ്പോൾ തെളിഞ്ഞുവന്ന വിവരമാണ് മുകളിൽ ഒരു ഇമെജായി നൽകിയിട്ടുള്ളത്. ഈ വിവരം തെളിഞ്ഞുവന്ന ഉടനെ അതിന്റെ ഒരു screenshot ഈ എഴുത്തുകാരൻ എടുത്തു Telegramൽ സൃഷ്ടിച്ചിരുന്ന പ്രൈവറ്റ് ചനലിൽ സൂക്ഷിച്ചുവച്ചു. അതിന്റെ പകർപ്പാണ് മുകളിൽ നൽകിയിട്ടുള്ളത്.

ഈഴവ എന്ന Categoryക്കുള്ളിൽ, ഈഴവരുടെ കീഴിലായി പദവിയുള്ള ഒരു community ആണ് Thiyya എന്ന് ഏതൊരു വൻ വിവരമുള്ള ചരിത്രകാരനും വരുംകാലങ്ങളിൽ ഈ രേഖയിൽ നിന്നും തിരിച്ചറിവ് ലഭിക്കാൻ അമിതവിവരം വേണ്ടിവരില്ലതന്നെ.

എന്നാൽ ഈ വിധം ഒരു തെറ്റായതും തലതിരിഞ്ഞതും, തികച്ചും കരുതിക്കൂട്ടി തെറ്റായ ethnographic വിവരം ഉൾക്കൊള്ളുന്നതുമായ രേഖപ്പെടുത്തൽ കണ്ടപ്പോൾ ഈ എഴുത്തുകാരന് തെല്ലൊരു അലോസരം മനസ്സിൽ തോന്നി എന്നുള്ളത് വാസ്തവം തന്നെയാണ്. കാരണം, ആ വിധ രേഖപ്പെടുത്തലുകളിലൂടെ, ഈഴവരുടെ ചരിത്രപരമായുതും, സാമൂഹികമായതുമായ പഴയകാല അനുഭവങ്ങളും വേവലാതികളും അവകാശവാദങ്ങളും സാമൂഹിക

പ്രതികരണങ്ങളും, പ്രക്ഷോഭങ്ങളും, തെരുവുയുദ്ധങ്ങളും മറ്റും ദക്ഷിണ മലബാറിലേയും ഉത്തര മലബാറിലേയും രണ്ടുകൂട്ടം തീയരുടെ പാരമ്പര്യങ്ങളുടേയും പൈതൃകങ്ങളുടേയും മേൽ വന്നുപതിക്കുകയും, അവയുടെ അടിയിപ്പെട്ടുപോകുന്ന മലബാർ പാരമ്പര്യങ്ങളും ചരിത്രങ്ങളും ആദ്ധ്യാത്മിക അനുഷ്ഠാനങ്ങളും മറ്റൊരു ജനതയുടെ കൈകളിൽപ്പെടുകയും, അവ അലങ്കോലപ്പെട്ടുപോകുയും ചെയ്യും എന്നുള്ളതാണ് വാസ്തവം. ഉദാഹരണത്തിന് വടക്കേ മലബാറിലെ മുത്തപ്പൻ ആദ്ധ്യാത്മിക പ്രസ്ഥാനം തിരുവിതാംകൂറിലെ SNDPയുടേയും ഈഴവരുടേയും കൈകളിൽ വന്നുപതിച്ചാൽ, നിലംപതിച്ചുപോയതുതന്നെ.

എന്നാൽ NEET Examമിന് അപേക്ഷ നൽകാൻ വന്ന തീയ വ്യക്തിക്ക് ഇതൊന്നും യാതോരു പ്രശ്നമല്ല എന്നാണ് കണ്ടത്. Categoryയും Communityയും എന്തെങ്കിലും ആവട്ടെ എന്ന് ആരെങ്കിലും ഏതുവിധത്തിൽ തലതിരിഞ്ഞ് തീരുമാനിച്ചാലും, പ്രശ്നമല്ലതന്നെ. കാരണം, ഇന്ന് പുതിയ ഉച്ചനീചത്വ രൂപകൽപ്പനാ കോഡുകൾ ഉള്ള നവയുഗ ജാതികൾക്കാണ് പ്രസക്തി. മക്കൾ ഏതുവിധേനയും ഡോക്ടർ ആവണം. അത്രതന്നെ.

സർക്കാർ ജീവനക്കാർ, ഡോക്ടർമാർ, എഡ്വക്കേറ്റുമാർ, മാധ്യമപ്രവർത്തകർ, സർക്കാർ വക കോളെജുകളിലും സ്ക്കൂളുകളിലും തൊഴിൽ ചെയ്യുന്ന അദ്ധ്യാപകർ / അദ്ധ്യാപികമാർ എന്നിവരാണ്, നവയുഗ ഉന്നത ജാതിക്കാർ.

ഇവയിൽതന്നെ, ഡോക്ടർമാർ, എഡ്വക്കേറ്റുമാർ, മാധ്യമപ്രവർത്തകർ എന്നിവർക്ക് പലവിധ അടയാള ചിഹ്നങ്ങളും പ്രദർശിപ്പിക്കാൻ പറ്റും, സ്വന്തം വാഹനത്തിലും വേഷത്തിലും വാസസ്ഥലങ്ങളിലും. ഈ വിധ ആളുകളെ ഈ കാര്യത്തിൽ പഴിപറയാൻ ആവില്ലതന്നെ. ഈ വിധ ചിഹ്നങ്ങൾ ശ്രദ്ധയിൽ പെട്ടാൽ പോലീസുകാരും പൊതുജനവും, വാക്കുകളിൽ ബ്രാഹ്മണത്വ നിലവാരം നൽകിയാണ് സംബോധനയും പരാമർശിക്കലും ചെയ്യുക.

സാധാരണ ഗതിയിൽ ഈ കൂട്ടരുടെ ഈ വിധ ചിഹ്നങ്ങൾ വാഹനത്തിൽ ശ്രദ്ധിക്കപ്പെട്ടാൽ, വാഹന പരിശോധനകളിൽ നിന്നും പോലീസുകാർ ഇവരെ ഒഴിവാക്കുകയാണ് ചെയ്യുക. കാരണം, സാധാരണക്കാരോടു ഉപയോഗിക്കുന്ന പദപ്രയോഗങ്ങൾ ഇവരോട് ഉപയോഗിക്കരുത്, എന്ന വ്യക്തമായ നിർദ്ദേശം വരെ ഇവർക്ക് ലഭിച്ചിട്ടുണ്ടാവാം.

ഈ വിധ കാര്യങ്ങൾ ചർച്ചയ്ക്ക് എടുക്കുന്നതു തന്നെ വൻ അരോചകമായ കാര്യമാണ്. ഭരണഘടനയിൽ പൗരന്മാർക്ക് അർഹതപ്പെട്ട അന്തസ്സുമായി ബന്ധപ്പെട്ട പലവിധ ചട്ടങ്ങളും വെറും കോമാളിവാക്കുകൾ ആവുന്നതായി വളരെ വ്യക്തമായി കാണപ്പെടുന്ന വസ്തുതകളാണ് ഇവ.

മൊബൈൽ ക്യാമറകൾ വരുന്നതിന് മുൻപുള്ള കാലങ്ങളിൽ, തിരുവിതാംകൂറിലെ പോലീസുകാർ ആളെ നോക്കി, വാഹനം ഓടിക്കുന്നത് ചെറിയവൻ ആണ് എന്നത് തിരിച്ചറിഞ്ഞാൽ, അയാളുടെ മുഖത്തിട്ടടിക്കുന്ന ഒരു ഏർപ്പാടുണ്ടായിരുന്നു. പോലീസുകരുടെ വാക്കുകൾക്ക് പ്രത്യുത്തരം നൽകുക അഥവാ തിരിച്ച് സംസാരിക്കുക (retort) എന്നിവ ചെയ്യുന്ന സാധാരണ പൗരനാണ് ഈ വിധ അനുഭവം ലഭിക്കുക.

ഇതും സാധാരണഗതിയിൽ, ഡോക്ടർ, എഡ്വക്കറ്റ്, മാധ്യമപ്രവർത്തകൻ തുടങ്ങിയ പദവിമുദ്രകൾ ഉണ്ടോ എന്ന് ആദ്യം തിട്ടപ്പെടുത്തി, അവയില്ലാ എന്ന് ഉറപ്പുവരുത്തിയതിന് ശേഷമാണ് പോലീസുകാർ ചെയ്യാറ്.

ഏതാണ്ട് മുപ്പത് വർഷങ്ങൾക്ക് മുൻപ്, മറ്റൊരുവ്യക്തി പോലീസ് സ്റ്റേഷനിൽ ചെന്ന് ഇൻസ്പെടറുമായി, താൻ നൽകിയ കാര്യത്തെക്കുറിച്ച് സംസാരിക്കാനായി പോകുന്ന അവസരത്തിൽ, ആ ആൾ ഈ എഴുത്തുകാരനേയും കൂടെക്കൂട്ടി, ഒരു മാനസിക പിന്തുണക്കായി. ദൂരത്തുള്ള ഒരു പട്ടണത്തിൽ വച്ചാണ് സംഭവം.

യാതോരു സാമൂഹിക ബലവും ഇല്ലാതെ, ഏതാണ്ട് തെരുവിൽ നടക്കുന്ന കാലം ആയിരുന്നു, ഈ എഴുത്തുകാരനെ സംബന്ധിച്ചെടുത്തോളം. ശരീരം തന്നെ ഏതാണ്ട് നേർത്ത്, വെയിലത്തുവച്ച വൈക്കോലുമാതിരിയുള്ള അവസ്ഥ. എന്നാൽ, ശരീരത്തിൽ നീരും കൊഴുപ്പും മാംസവും ഉണങ്ങിക്കരിഞ്ഞതുപോലെയാണെങ്കിലും, മനസ്സിൽ മായഓജസ്സ് പകർന്നുനൽകുന്ന ഇങ്ഗ്ളിഷ് എന്ന സോഫ്ട്വർ സ്വന്ദിക്കുന്നതിന് യാതോരു താള ബലക്കുറവും ഇല്ലതന്നെ.

വാദിയും പ്രതിയും കൂട്ടരും എല്ലാംതന്നെ, ഹൈന്ദവ ആദ്ധ്യാത്മികതയിൽ പഠിപ്പിച്ചുവിടുന്ന സാഷ്ടാംഗ നമസ്കാരം, ദണ്ഡ നമസ്കാരം, പാദ നമസ്കാരം എന്നെല്ലാംപോലുള്ള ഭാവം, ഒരു ദിവ്യാത്മാവിന് നൽകുന്നതുപോലെയാണ്, ഇൻസ്പെക്ടറുടെ മുന്നിൽ കുനിഞ്ഞ് നിൽക്കുന്നത്.

Go to Main contents

എന്നാൽ, ആകെ ഉണക്കസൂചിപോലുള്ള ഒരുവൻ യാതോരു കാര്യമായ കുനിവൊന്നുമില്ലാതെ നിൽകുന്നു. ഇൻസ്പെക്ടരുടെ മനോനിലയിൽ ചിത്തഭ്രമം (scrizophernia) വന്നമാതിരിയുള്ള ഭാവം. ഈ എഴുത്തുകാരനോട് ചോദിച്ച ഞെട്ടിച്ചുള്ള ചോദ്യങ്ങൾക്ക്, വ്യക്തമായും സത്യമായുള്ള ഉത്തരം നൽകി. നീ എന്നാണ് സംബോധനാ വാക്കായി ഇൻസ്പെട്ക്ടർ ഉപയോഗിച്ചത്. ഇൻസ്പെട്ക്ടർക്ക് ഉത്തരത്തിൽ താൽപ്പര്യമില്ലതന്നെ. മറിച്ച്, ഉത്തരത്തിന് ഭയഭക്തിബഹുമാന സൂചക ആവരണംവല്ലതും ഉണ്ടോ എന്നതാണ് ശ്രദ്ധിക്കപ്പെടുന്നത്. വാദിയും പ്രതിയും തമ്മിലുള്ള പ്രശ്നത്തിൽ ഈ എഴുത്തുകാരന് യാതോരു ബന്ധവും ഇല്ലതന്നെ.

ഇൻസ്പെക്ടർ ആകെ അസ്വസ്ഥനായി. ആള് തിരുവിതാംകൂറുകാരാണ്. പെട്ടെന്ന് ഒരു പോലീസുകാരൻ മറ്റെന്തോ കാര്യത്തിനായി മുറിയിൽ കയറിവന്നു. ആ ആളോട്, ഈ എഴുത്തുകാരനെ ചോദ്യംചെയ്യാൻ പറയുകയും, മുഖത്തിട്ടടിക്കാൻ ആംഗ്യം കാണിക്കുകയും ചെയ്തു.

ഏതാണ്ട് മുപ്പത് വയസ്സുതോന്നിക്കുന്ന പോലീസുകാരൻ കാര്യങ്ങൾ ചോദിച്ചു.

Go to Main contents

മുഖത്തിട്ടടിക്കാൻ ഇൻസ്പെട്ടടർ ആംഗ്യംകാണിച്ചുകൊണ്ടിരുന്നു.

പോലീസുകരാൻ അടിക്കാൻ വിസ്സമതിച്ചു. ഇൻസ്പെക്ടർ ക്ഷുഭിതനായി, പോലീസുകാരനെ ഞെട്ടിച്ചു. പോലീസുകാരൻ പറഞ്ഞവാക്കുക്കൾ ഇന്നും ഓർമ്മയുണ്ട് : എന്റെ പൊന്ന് സാറെ, സാറെന്താ ഈ പറയുന്നത്?

ഈ മുകളിൽ എഴുതിയ സംഭവത്തിന് തീയരെ സർക്കാർ രേഖകളിൽ തെറ്റായി രേഖപ്പെടുത്തിയ കാര്യവുമായി യാതോരു ബന്ധവും ഇല്ലതന്നെ. എന്നാൽ, ഡോക്ടർമാർ, എഡ്വക്കറ്റുമാർ, മാധ്യമപ്രവർത്തകർ തുടങ്ങിയവർക്ക് വാക്ക് കോഡുകളിലൂടെ ലഭിക്കുന്ന സാമൂഹികാധിപത്യവും സർക്കാർ സംവിധാനങ്ങളിൽ ലഭിക്കുന്ന പരിഗണനകളേയുംകുറിച്ചും ഈ എഴുത്തിൽ പറഞ്ഞുപോയി. ആ കാര്യങ്ങൾ കുറച്ചുകൂടി എഴുതിയതിന് ശേഷം, എഴുത്തിന്റെ പാതിയിലേക്ക് തിരിച്ചുവരാം.

മുകളിൽ സൂചിപ്പിച്ച സംഭവവിവരണവുമായി ബന്ധപ്പെട്ട് കുറച്ചുകൂടി കാര്യങ്ങൾ എഴുതേണ്ടിയിരിക്കുന്നു.

സൂചിപ്പിക്കപ്പെട്ട തിരുവിതാംകൂറുകാരനായ ഇൻസ്പെക്ടർക്ക് ആളുകളെക്കയറി അടിക്കുന്ന പ്രവണതയുണ്ടായിരിക്കാം.

ഈ സംഭവത്തിന് കുറച്ചുകാലത്തിന് ശേഷം, ഈ ഇൻസ്പെക്ടർ കേരളത്തിന്റെ ഒരു അതിർത്തി പ്രദേശത്ത് ട്രാഫിക്ക് ഡ്യൂട്ടി ചെയ്യുകൊണ്ടിരിക്കുമ്പോൾ, അന്യസംസ്ഥാനത്തുനിന്നും രണ്ട് ചെറുപ്പക്കാർ മോട്ടർ സൈക്കിളിൽ കേരളത്തിലേക്ക് കടന്നുവന്നു. പത്രവാർത്തയിൽ നിന്നും ലഭിച്ച വിവരം ഈ വിധമാണ്. അവരെ കൈകാട്ടി, ഇൻസ്പെക്ടർ നിർത്തിച്ചു ചോദ്യം ചെയ്തു. അവരുടെ പ്രത്യുത്തരത്തിൽ കാര്യമായ അടിയാളത്തം ഇല്ലാതിരുന്നിരിക്കാം. അല്ലെങ്കിൽ അവർ നിങ്ങൾ എന്ന പദം ഉപയോഗിച്ചിരിക്കാം. മലബാറിൽ ഈ നിങ്ങൾ വിളി ഏതാണ്ട് 1990കുളുടെ പകുതിവരെ മലബാർ സമൂഹത്തിൽ നിലനിന്നിരുന്നു എന്നുവേണം പറയാൻ. അതിന് ശേഷം, ഔപചാരിക വിദ്യാഭ്യാസം ഈ വാക്കിനെ ഉദ്യോഗസ്ഥരോട് ഉപയോഗിച്ചാൽ അസഭ്യവാക്കായി പൊതുജനമനസ്സിൽ തിരുകിക്കയറ്റിക്കളഞ്ഞു.

ഇൻസ്പെക്ടർ മോട്ടർ സൈക്കിളുകാരിൽ ഒരാളെ മുഖത്തിട്ടടിച്ചുവെന്നെ തോന്നുന്നു. ഇത്

തിരുവിതാംകൂറിൽ പണ്ട് കാലങ്ങളിൽ ഒരു അസാധാരണ സംഭവം അല്ലതന്നെ. സ്കൂളിൽ ഇതെല്ലാം സാറന്മരിൽ നിന്നും അനുഭവിച്ചു വളർന്നുവന്ന ജനത്തിന്, ഒരു ഇൻസ്പെക്ടർസാറിൽ നിന്നും ഒരു അസഭ്യവചനമോ, മുഖത്തിട്ടടിയോ ലഭിച്ചാൽ, അത് താങ്ങാനും മറക്കാനും മലയാളത്തിലൂടെയുള്ള ഔപചാരിക വിദ്യാഭ്യാസം വൻ പരിശീലനം നൽകിയിരിക്കും.

എന്നാൽ, മുകളിൽ പറഞ്ഞ സംഭവത്തിൽ, രണ്ട് വ്യത്യാസങ്ങൾ ഉണ്ടായിരുന്നു. ഒന്ന് പ്രദേശം തിരുവിതാംകൂർ അല്ലതന്നെ. അതിനേക്കാൾ വൻ കാര്യം അടികൊണ്ട വ്യക്തി ജില്ലാ കോടതിയിൽ പ്രാക്ടിസ് ചെയ്യുന്ന അടപക്കറ്റാണ്. ദിവസങ്ങൾക്കുള്ളിൽ സംഭവം പ്രശ്നമായി, പിന്നീട് ഗുരുതരമായി. കോടതിയുടെ 'officerറെ' മുഖത്തിട്ടടിച്ചത് വിട്ടുകൊടുക്കാൻ കോടതി തയ്യാറായില്ല എന്നുതോന്നുന്നു. വിചരാണ നടന്നു. ശിക്ഷയായി, ഇൻസ്പെക്ടറെ അറസ്റ്റുചെയ്യാൻവരെയുള്ള ഉത്തരവും വന്നു എന്ന് പത്രങ്ങളിൽ കണ്ടിരുന്നു. അതിനപ്പുറം കാര്യങ്ങൾ പോകില്ലതന്നെ. കാരണം, അടിച്ചതും അടികൊണ്ടതും, ഫ്യൂഡൽ ഭാഷകളിൽ ഉന്നതങ്ങളിൽ പെടുന്നവർതന്നെ.

സാധാരണ ഗതിയിൽ ഈ വിധം ഒരു പ്രശ്നം സംഭവിക്കില്ലതന്നെ. കാരണം, ഡോക്ടർമാർ, എഡ്വക്കേറ്റുമാർ തുടങ്ങിയവർ ആദ്യം തന്നെ താൻ ഡോക്ടർആണ്, അല്ലെങ്കിൽ എഡ്വക്കേറ്റ് ആണ് എന്നെല്ലാം അങ്ങ് പറഞ്ഞൊപ്പിക്കും. അതിന് കാലതാമസം വന്നാൽ, എടാ, എടീ, നീ തുടങ്ങിയ വാക്കുകൾ പലപ്പോഴും കേൾക്കേണ്ടിവരും.

Trivandrumവച്ച് ഈ അടുത്തകാലത്ത് ഒരു ഉയർന്ന സർക്കാർ ഉദ്യോഗസ്ഥൻ മദ്യപിച്ച് വാഹനം ഓടിച്ച് ഒരാളെ ഇടിച്ചുകൊന്നു എന്ന് ആരോപിക്കപ്പെടുന്ന സംഭവത്തിലും, ഈ വിധ വാക്കുകളുടെ കുഴഞ്ഞുമറിയൽ സംഭവിച്ചതായി കാണുന്നു.

ഇടികൊണ്ട ആൾ മരിച്ചു എന്നതിനാൽ പ്രതി തന്റെ കയ്യിൽപ്പെട്ടതുതന്നെ എന്ന് മനസ്സിലാക്കി സംഭവസ്ഥലത്ത് വന്ന പോലീസ് ഇൻസ്പെക്ടർ IASസ്സുകാരനെ നീ എന്നാണ് സംബോധന ചെയ്തതുപോലും. ഇൻസ്പെക്ടറും, അതിന് ശേഷം, പോലീസ് ശിപായും നീ എന്ന് സംബോധന ചെയ്താൽ, IASസ്സുകാരൻ നാറിയതുതന്നെ. എന്നാൽ താൻ IASസ്സുകാരനാണ് എന്ന് വെളിപ്പെടുത്താതെ തന്നെ, ഇതിനെ തടയാനുള്ള വാക്യായുധം IASസ്സുകാരന്റെ പക്കൽ ഉണ്ടായിരുന്നു. താൻ ഡോക്ടറാണ് എന്ന് പ്രഖ്യാപിച്ച്, വാക്ക്

Go to Main contents

കോഡുകളുടെ നാറുന്ന നിലവാരത്തിലേക്ക് താഴുന്നതിൽ നിന്നും രക്ഷനേടി.

ഫ്യൂഡൽ ഭാഷകൾക്ക് പിന്തുണ നൽകുന്ന ഉദ്യോഗസ്ഥർ ഈ ഒരു പ്രശ്നത്തെക്കുറിച്ച് ബോധവാന്മാരാണോ എന്ന് അറിയില്ല. അടിതെറ്റിയാൽ ആനയും വീഴും. ഭാഷ ഫ്യൂഡൽ ചുവയുള്ളതാണെങ്കിൽ, വീഴ്ച വെറും നിലത്താവില്ല, മറിച്ച് വാക്ക് കോഡുകളുടെ ദുർഗന്ധ ഇടത്തിലേക്കായിപ്പോവും.

Go to Main contents

## 90. ഇങ്ഗ്ളിഷ് കൊളോണിയൽ ഭരണ ഉദ്യോഗസ്ഥരുടെ എഴുത്തുകളിൽ ശ്രദ്ധിക്കപ്പെട്ട ചില പോരായ്മകൾ

കഴിഞ്ഞ എഴുത്തിൽ തീയ ജനത്തിനെ ഈഴവ എന്ന ജനങ്ങൾക്ക് കീഴിൽ ഒരു ഉപജാതിപോലെ സൂചിപ്പിച്ചുകണ്ട രേഖയിൽ കണ്ട മറ്റൊരു കാര്യത്തെക്കുറിച്ചും ഒന്നു രണ്ടു കാര്യംപറഞ്ഞിട്ടു മുന്നോട്ടുപോകാം എന്ന് കരുതുന്നു.

അത് സംസ്കൃതം പഠിച്ചിട്ടുണ്ടോ എന്ന ചോദ്യമാണ്. ഈ ചോദ്യത്തിന് ഒരു മെഡിക്കൽ കോളെജ് പ്രവേശനത്തിൽ എന്താണ് പ്രസക്തി എന്നത് ഒന്നാമത്തെ ചിന്താവിഷയം. രണ്ടാമത്തെ കാര്യം സംസ്കൃതവും മലബാറും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ എന്നതാണ്. മലയാളം എന്ന ഭാഷ സംസ്കൃതവാക്കുകളിൽ ഇന്ന് മുങ്ങിക്കുളിച്ചിരിക്കുന്ന അവസ്ഥയാണ്.

എന്നാൽ, ഈ മലയാളവും, മലബാറിലെ പ്രചീന ഭാഷയായ മലയാളവും തമ്മിൽ ഒറ്റബന്ധമേയുള്ളു. അത് പേരിൽ മാത്രമാണ്. രണ്ടു തരം തീയർതമ്മിൽ ഉള്ള പാരമ്പര്യബന്ധം ഒരേ പേരാണ് രണ്ടുപേർക്കും ഉള്ളത് എന്നതുപോലെയാണ് മലയാളത്തിന്റേയും കാര്യം എന്നുപറയാമെന്ന് തോന്നുന്നു. ഈ ഒരു പ്രശ്നം

Go to Main contents

വളർന്നുവന്നതുകൊണ്ട്, മലബാറിലെ പ്രാചീന ഭാഷയെ, ഈ എഴുത്തുകാരൻ മലബാറി എന്നു പറഞ്ഞുതുടങ്ങുകവരെ ചെയ്തിട്ടുണ്ട്. കാരണം, മലബാറിലെ ഭാഷയെക്കുറിച്ച് പറയുന്ന ഇടത്തിൽ അതിന്റെ പ്രാചീന പേരായ മലയാളം എന്നതുതന്നെ ഉപയോഗിച്ചാൽ, തിരുവിതാംകൂറിൽ സൃഷ്ടിക്കപ്പെട്ട മലയാളവുമായി കുഴഞ്ഞുപോകും.

മലയാളത്തിന് ക്ളാസിക്കൽ ഭാഷാ പദവി നേടിക്കൊടുക്കാൻ, മലബാറി ഭാഷയുടെ പ്രാചീനതയെ കുരുട്ടുബദ്ധി പ്രയോഗം നടത്തി ഉപയോഗിക്കപ്പെട്ടിരിക്കുമോ എന്ന ഒരു സന്ദേഹം പോലും ഇന്ന് ഈ എഴുത്തുകാരന്റെ മനസ്സിൽ ഉദിച്ചിട്ടുണ്ട്.

ഈ രണ്ടു ഭാഷകൾതമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച് ഈ എഴുത്തുകാരന്റെ മനസ്സിൽ ഉദിച്ചിട്ടുള്ള വിവരങ്ങൾ പിന്നീട് വിശദമായി പ്രതിപാദിക്കാം എന്ന് വിചാരിക്കുന്നു. തീയരുടെ ഷാമനിസ്റ്റിക്ക് ആദ്ധ്യാത്മികതയിൽ സംസ്കൃത പാരമ്പര്യങ്ങൾ ഉണ്ടായിരിക്കാൻ സാധ്യതയില്ല എന്നാണ് തോന്നുന്നത്. കാരണം, സംസ്കൃത പാരമ്പര്യങ്ങൾ ബ്രാഹ്മണമതത്തിന്റേതാണ് എന്നാണ് മനസ്സിലാക്കുന്നത്.

ഇന്ന് കാര്യങ്ങൾ ആകെ കലങ്ങിമറിഞ്ഞിരിക്കുകയാണ്. നൂറ്റാണ്ടുകളോളം കീഴ്ജനമായിരുന്ന, പാരമ്പര്യമായി ബ്രാഹ്മണമതത്തിന് പുറത്തായുള്ള നൂറുകണക്കിന് ജനക്കൂട്ടങ്ങൾ ഇന്ന് ബ്രാഹ്മണമതത്തിൽ ഇടിച്ചുകയറുകയും പെറ്റുപെരുകുകയും ചെയ്തതോടുകൂടി, ബ്രാഹ്മണമതമായ ഹിന്ദുമതത്തിന്റെ പുറംതോടുപോലുള്ള ഇടത്തിലേക്ക് തെറിച്ചുമാറിയിരിക്കുകയാണ്, ബ്രാഹ്മണമതത്തിന്റെ യഥാർത്ഥ അവകാശികളായ ബ്രാഹ്മണ ജനം, എന്ന് ഒരു തോന്നൽ.

ഈ വിധം ഇരച്ചുകയറിയവരിൽ രണ്ടുകൂട്ടം തീയരും ഉണ്ട്. അതിനാൽത്തന്നെയും, തിരുവിതാംകൂർ ഭാഷയായ മലയാളം പഠിച്ചുപറഞ്ഞുതുടങ്ങിയതുകൊണ്ടും, പഴയകാല മലയാളം സിനിമാ ഗാനങ്ങൾ YouTubeലൂടെ കേട്ടാസ്വധിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടും, ഈ രണ്ടു കൂട്ടം തീയരും സംസ്കൃത പാരമ്പര്യങ്ങളും പൈതൃകങ്ങളും പൗരാണികത്വവും മറ്റും ഒരു തരം തറവാട്ടുമുതൽ എന്നപോലെ കൈക്കലാക്കിയിരിക്കാം. ആ വിധം നോക്കുകയാണെങ്കിൽ, ഇവരുടേയും പാരമ്പര്യത്തിൽ സംസ്കൃതമുണ്ട് എന്നുതോന്നാം.

എന്നാൽ ഈ തോന്നലിന്റെ പാതയിലൂടെ ഏതാണ്ട് ഒരു പത്ത് അമ്പതു വർഷം പിന്നോട്ടു പോയാൽ, ഈ സംസ്കൃത പൈതൃകം തീയരുടെ പാരമ്പര്യത്തിൽനിന്നും മങ്ങിമങ്ങി, പിന്നെപ്പിന്നെ കണ്ടെത്താൻതന്നെ ഇല്ലാതാവും എന്നു തോന്നുന്നു.

1900ന്റെ തുടക്കകാലത്തുള്ള ഗ്രന്ഥങ്ങളിൽ പോലും, തീയരായുള്ള വ്യക്തികളുടെ പേരുകൾ ഈ വിധ സംസ്കൃത പാരമ്പര്യങ്ങളിൽ കണ്ടതായി ഓർക്കുന്നില്ല.

ഇനി എഴുത്തിന്റെ പാതയിലേക്ക് തിരിച്ചുപോകാം.

മലബാറിലെ പലയിടത്തും ഈഴവർ കുടിയേറിവരുന്നതിന്റെ സൂചനകൾ Edgar Thustonന്റെ ഗ്രന്ഥങ്ങളിൽ കണ്ടതായി ഓർക്കുന്നുണ്ട്. എന്നാൽ ഈ വിധ ഇങ്ഗ്ളിഷ് കൊളോണിയൽ ഭരണ ഉദ്യോഗസ്ഥരുടെ എഴുത്തുകളിൽ ചില പോരായ്മ ഈ എഴുത്തുകാരൻ കണുകയുണ്ടായി.

അത് ഇതാണ്:

ഈ വിധ ഗ്രന്ഥങ്ങൾ സൃഷ്ടിക്കുന്ന തൊഴിലിൽ പ്രാദേശികരായ ഉദ്യോഗസ്ഥന്മാരുടെ പങ്കാളിത്തം

നല്ലതുപോലെ ഉണ്ടായിട്ടുണ്ട്. പലപ്പോഴും, വിവരങ്ങൾ അവരായിരിക്കാം നൽകുക. അതുമല്ലെങ്കിൽ, ചില അദ്ധ്യായങ്ങൾ ഈ കൂട്ടർ ആയിരിക്കാം എഴുതുക. അതുമല്ലെങ്കിൽ ചില അദ്ധ്യായങ്ങളിലെ ചില ഖണ്ഡികയോ, ചില വരികളോ ഇവരായിരിക്കാം എഴുതിയിരിക്കുക. പോരാത്തതിന്, ഈ വിധ ഗ്രന്ഥങ്ങളുടെ കൈയെഴുത്തുപ്രതി പ്രൂഫ് റീഡ് ചെയ്യാനോ, അതുമല്ലെങ്കിൽ എഡിറ്റ് ചെയ്യാനോ ഈ വിധം പ്രാദേശികരായിട്ടുള്ള ഉദ്യോഗസ്ഥരെ ഏൽപ്പിക്കുന്ന അവസരത്തിലും, ഈ കൂട്ടർ അവർക്ക് താൽപ്പര്യമുള്ള വിവരങ്ങൾ ചേർക്കുകയോ, താൽപ്പര്യമില്ലാത്തവ എടുത്തുകളയുകയോ, അതുമല്ലെങ്കിൽ ചില നിർണ്ണായകമായിട്ടുള്ള നാമവിശേഷണവാക്കുകൾ (adjectives) മാറ്റുകയോചെയ്ത്, പ്രസ്താപിക്കപ്പെടുന്ന വിവരങ്ങളുടെ ഗൗരവത്തിലോ പൗരുളിലോ പ്രാധാന്യത്തിലോ പ്രാമുഖ്യത്തിലോ ഭാവത്തിലോ മഹത്വത്തിലോ അർത്ഥത്തിലോ സൂചിതാർത്ഥത്തിലോ വകവയ്ക്കപ്പെടുന്നതിന്റെ പ്രാധാന്യത്തിലോ മാറ്റം വരുത്തുകയോ ചെയ്തിരിക്കാം.

ഈ വിധം ഇവിടെ പ്രസ്താവിച്ചതിന്റെ കാരണം, Edgar Thustonന്റെ ഗ്രന്ഥങ്ങളിൽ തീയരെക്കുറിച്ച്

Go to Main contents

പറയുന്ന വ്യത്യസ്ത ഇടങ്ങളിൽ നൽകപ്പെടുന്ന വിവരങ്ങൾ തമ്മിൽ ചിലപ്പോൾ പരസ്പരവിരുദ്ധമായ കാര്യങ്ങളോ, തമ്മിൽ പൊരുത്തപ്പെടാത്ത വീക്ഷണകോണുകളോ ആണ് എന്ന് ശ്രദ്ധിച്ചതായി ഓർക്കുന്നു. വ്യത്യസ്ത ആളുകൾ കണ്ടതും അനുഭവിച്ചറിഞ്ഞതുമായ വ്യത്യസ്ത കാര്യങ്ങളാണ് ഈ വിധ പേജുകളിൽ വന്നത് എന്നുതോന്നുന്നു.

കഠിനമായ ഫ്യൂഡൽ ചുവയുള്ള ഭാഷാ കോഡുകൾ തീയരെ വ്യത്യസ്ത സാമൂഹിക ദിശകളിലേക്കും ഉയർച്ചത്താഴ്ചകളിലേക്കും വലിച്ചെറിഞ്ഞ അവസ്ഥയായിരിക്കാം ഇതിന് കാരണം.

Tellicherryക്ക് തൊട്ടുകിഴക്കായുള്ള കൂത്തുപറമ്പിനോടു തൊട്ടുകിടക്കുന്ന പ്രദേശങ്ങളിൽ ഈഴവർ കുടിയേറിയിരുന്നു എന്നു തോന്നുന്നു. ഈ വിധം ഒരു തോന്നൽ മനസ്സിൽ വരാനുള്ള വ്യക്തമായ രേഖയെന്തായിരുന്നു എന്ന് ഇന്ന് ഓർക്കുന്നില്ല. എന്നാൽ, വളരെ പണ്ടുകാലങ്ങളിൽ തന്നെ Tellicherryക്ക് തൊട്ടടുത്തുള്ള ചില പ്രദേശങ്ങളിൽ വെളുത്ത തക്കിൻ നിറമുള്ള തീയരുടെ ഇടയിൽത്തന്നെ വൻ കറുപ്പു തക്കിൻനിറമുള്ളവരെ കണ്ടതായി ഓർക്കുന്നു.

Go to Main contents

ഇന്ന് ഈ വിധ ഓർമ്മകൾ ഈ ഒരു എഴുത്തിന്റെ പശ്ചാത്തലത്തിലൂടെ ചിന്തിക്കുകയാണ്.

ഏതാണ്ട് 1980കളിൽ ഒരു ഇങ്ഗ്ലിഷ് വർത്താപത്രത്തിൽ, Cannanore ജില്ലയിൽ അന്നുതന്നെ നിലനിന്നുപോന്നിരുന്ന കമ്മ്യൂണിസ്റ്റ് - കോൺഗ്രസ് പ്രവർത്തകരുടെ അതികഠിനമായ ഏറ്റുമുട്ടലുകളേയും രക്തച്ചൊരിച്ചലുകളേയും പഠനത്തിന് വിധേയമാക്കപ്പെട്ട ഒരു Sociology പഠന റിപ്പോർട്ടിൽ, ഈ സംഭവങ്ങൾക്ക് തുടക്കം കുറിച്ചത്, Tellicherry പ്രദേശത്തുള്ള പ്രാദേശികരായുള്ള തീയരും കൂത്തുപറമ്പ് പ്രദേശങ്ങളിൽ കുടിയേറിപ്പാർക്കുന്ന ഈഴവരും തമ്മിൽ പണ്ടുകാലങ്ങൾമുതൽ തുടങ്ങിയ ഏറ്റുമുട്ടലുകളുടെ പിന്തുടർച്ചയാണ് ഇവ എന്ന് കണ്ടെത്തിയതായി വായിച്ചതായി ഓർക്കുന്നു.

Go to Main contents

## 91. തികച്ചും വിപരീത വ്യക്തിത്വ സവിശേഷതൾ പ്രകടമാക്കിയ രണ്ടുതരം വ്യത്യസ്ത തീയർ സർക്കാർ ഉദ്യോഗസ്ഥർ തിരുവിതാംകൂറിൽ

മലബാറിനെ തിരുവിതാംകൂറിലോട്ട് ബന്ധിപ്പിക്കപ്പെട്ടപ്പോൾ, ഉദ്യോഗസ്ഥതലത്തിൽ കാര്യമായ ചിലവ്യത്യാസങ്ങൾ വന്നിരുന്നു. ഇതിനെക്കുറിച്ച് പ്രതിപാദിക്കേണ്ടുന്ന ഇടം അല്ല ഇത്. എന്നിരുന്നാലും ചില കാര്യങ്ങൾ പറയാം.

മലബാറിൽ, 1947വരെ Madras Presidency Civil Serviceന്റേയും, അതിന് ശേഷം, പുതുതായി രൂപീകൃതമായ ഇന്ത്യാ രാജ്യത്തിലെ സംസ്ഥാനമായ Madrasലെ Madras State Civil Serviceലേയും ഉദ്യോഗസ്ഥർ പ്രവർത്തിച്ചിരുന്നു. ഇവരിൽ middle level ഓഫിസർമാർമുതൽ മുകളിൽ ഉള്ളവർ direct recruits ആയി നിയമിക്കപ്പെട്ടവർ ആയിരുന്നു. ഇങ്ഗ്ളിഷ് ഭാഷയിൽ നല്ലനിലവാരമുള്ള പ്രാവീണ്യവും, ഇങ്ഗ്ളിഷിലെ സാമൂഹിക സമത്വാധിഷ്ഠിത (egalitarian) ആശങ്ങളെക്കുറിച്ച് നല്ലനിലവാരത്തിലുള്ള അവബോധം ഉള്ളവരും ആയിരുന്നു ഇക്കൂട്ടർ എന്ന് മനസ്സിലാക്കുന്നു.

തിരുവാതാംകൂറിൽ കാര്യങ്ങൾ വ്യത്യസ്ഥമായിരുന്നു. സർക്കാർ വകുപ്പുകളുടെ

തലപ്പത്ത്, രാജകുടുംബം നേരിട്ട് നിയമിച്ചവരും, അവർക്ക് കീഴെ ഗുമസ്ഥരായി (clerksആയി) നിയമിക്കപ്പെട്ട്, സാവധാനത്തിൽ ഉദ്യോഗകയറ്റം ലഭിച്ച് മുകൾനിലവാരങ്ങളിലേക്ക് കയറിവന്നവരും ആയിരുന്നു.

എന്നുവച്ചാൽ, ജില്ലാതലത്തിലും അതിന് മുകളിലും ഉള്ള 'officer'മാർ ഗുമസ്ഥ നിലവരാത്തിൽനിന്നും ഉയർന്നുവന്നവരായിരുന്നു. ഇക്കൂട്ടർക്ക് പൊതുവേ പറഞ്ഞാൽ, ഇങ്ഗ്ളിഷിൽ പ്രാവീണ്യം വളരെ തച്ഛമായിരിക്കും. ജനങ്ങളോടുള്ള സമീപനത്തിൽ, വ്യക്തമായും മലയാളത്തിലെ 'ഞാൻ അദ്ദേഹം ആണ്', 'നീ വെറും അവനും അവളും' ആണ് എന്ന പ്രത്യയശാസ്ത്രം മനസ്സിൽ തുടിച്ചുകൊണ്ടിരിക്കുന്നവരും ആയിരിക്കും, ഈ കൂട്ടർ.

മലബാറും തിരു-കൊച്ചി സംസ്ഥാനവും (Travancore-Cochin Stateഉം) തമ്മിൽ ബന്ധിപ്പിക്കപ്പെട്ടപ്പോൾ, സർക്കാർ തലത്തിൽ, അതീവ ശുഭകരവും സുഖകരവും ശുദ്ധഭാവമുള്ളതുമായ ഒരു പ്രസ്ഥാനത്തെ തികച്ചും വിപരീതവും അശുഭകരവും അസുഖകരവും തിന്മനിറഞ്ഞതും ദോഷഭാവമുള്ളതും ദുഷ്ടതയുള്ളതും

വിനാശകരമായതുമായ ഒരു പ്രസ്ഥാനവും ആയി ബന്ധിപ്പിക്കപ്പെട്ടുവെന്ന് പറഞ്ഞാൽ മതി. ഈ വിഷയത്തെക്കുറിച്ച് പിന്നീട് കൂടുതൽ വിശാലമായി പറയാം എന്ന് കരുതുന്നു.

കേരളം സ്ഥാപതിമായതോടുകൂടി, പല സർക്കാർവകുപ്പുകളിലും IAS / IPS തുടങ്ങിയ കാഡറുകൾക്ക് കീഴെയുള്ള ഉയർന്ന സ്ഥാനങ്ങളിലേക്ക് മലബാർ കാഡറിലെ (Malabar Cadreലെ) ഇങ്ഗ്ളിഷ് തമ്മിൽ സംസാരിക്കുന്ന ഓഫിസർമാർ നിറഞ്ഞുതുടങ്ങി. സ്വാഭാവികമായും ഇക്കൂട്ടർക്കിടയിൽ, വെറും മലയാളത്തിൽ ചിന്തിക്കുന്ന, 'officer' എന്നവാക്ക് അനുചിതമായി ഉപയോഗിച്ച് നിർവ്വചിക്കപ്പെടുന്ന അനവധി തിരുവിതാംകൂർ ഉദ്യോഗസ്ഥരും ഉണ്ടായിരുന്നു.

ഈ വിഷയം ഇവിടെ തൽക്കാലത്തേക്ക് വിടുകയാണ്. എന്നാൽ പറയാൻ വന്നത്, Trivandrumത്തെ Malabar Cadre ഓഫിസർമാരിൽ ചിലരെങ്കിലും തീയരായിരുന്നു. സാമാന്യം നല്ലനിലവാരത്തിലുള്ള ഇങ്ഗ്ളിഷ് പരിജ്ഞാനമുള്ളവരും ഇങ്ഗ്ളിഷ് ഔദ്യോഗിക ചട്ടങ്ങൾ പ്രകാരം പ്രവർത്തിക്കുന്നവരും തന്നെയാവാം ഇക്കൂട്ടർ. ഈ കൂട്ടരെക്കുറിച്ച് നല്ല മതിപ്പ് മറ്റുള്ളവരിൽ ഉണ്ടായിരുന്നിരിക്കാം.

ഉറപ്പോടുകൂടി പറയാനുള്ള അനുഭവജ്ഞാനം ഇല്ലതന്നെ.

ഒരു ദിവസം ഈ എഴുത്തുകാരൻ ഒരു നായർ (പിള്ള) വീട്ടിൽ വച്ച് അവിടുത്തെ മദ്ധ്യവയസ്സുകാരിയായ ഗൃഹനായികയുമായി സംസാരിക്കുന്ന അവസരത്തിൽ, അവർ ഈ എഴുത്തുകാരന്റെ ജാതിചോദിച്ചു. അന്ന് തിരുവിതാംകൂറിൽ ജാതിചോദിക്കുന്ന ഒരു സാമൂഹിക കീഴ്വഴക്കം നിലനിന്നിരുന്നു എന്ന് തോന്നുന്നു. ഇത് ഒരു വ്യക്തിയുടെ race അഥവാ ethnographic വിവരങ്ങൾ ചോദിച്ചറിയൽ ആണ് എങ്കിൽ പ്രശ്നം ഇല്ലതന്നെ. എന്നാൽ കാര്യങ്ങൾ ഈ വിധം ലളിതമല്ല. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല.

ജാതി തീയ (Thiyya) ആണ് എന്നും, ഈ ജാതിയെക്കുറിച്ച് തിരുവിതാംകൂറിൽ ആളുകൾക്ക് യാതോരു അറിവും ഇല്ലാ എന്നും ഈ എഴുത്തുകാരൻ മറുപടി പറഞ്ഞു.

അപ്പോൾ ആ സ്ത്രീ മറുപടിപറഞ്ഞത്, വൻ മതിപ്പോടുകൂടിയാണ്. തന്റെ ഭർത്താവിന്റെ ഓഫിസിലെ ഓഫിസർമാരിൽ ഒരാൾ തീയ ആണ് എന്നും പറഞ്ഞു. തീയർ എന്നത് ഒരു വൻ മഹിമയുള്ളവർ ആണ് എന്ന രീതിയിൽ

തന്നെയായിരുന്നു ആ സ്ത്രീയുടെ സ്വരത്തിൽ പ്രത്യക്ഷപ്പെട്ടകാര്യം. ഈ വിധകാര്യങ്ങളുടെ സങ്കീർണ്ണതയൊന്നും അന്ന് ഈ എഴുത്തുകാരന് അറിവുണ്ടായിരുന്നില്ല. കാരണം, വല്ലപ്പോഴും ആണ് മലബാറിലേക്ക് വരിക.

എന്നാൽ ഏതാണ്ട് 1983ൽ മലബാറിലെ കൊടുവാൾ തീയ എന്ന് വിശേഷിപ്പിക്കാവുന്ന തീയ ജനവിഭാഗത്തിലെ ഒരാൾ തിരുവനന്തപുരത്ത് വരികയുണ്ടായി. ഈ ആളെ ഈ എഴുത്തുകാരന് മലബാറിൽ വച്ച് പരിചയമുണ്ടായിരുന്നു. ചെറുപ്പക്കാരനാണ്. CPSന്റെ അനുയായി പോലുള്ള വ്യക്തിയാണ്. ഈ ആൾക്ക് Trivandrum പരിചയക്കുറവുള്ളതിനാൽ, ചിലയിടങ്ങളിൽ ഈ ആളുടെകൂടെ പോകുകയുണ്ടായി. അന്ന് ഒരു സർക്കാർ ഓഫിസിൽ വച്ച്, ഈ ആളുടെ നാട്ടുകാരനായ ഒരു തീയ യുവാവിനെ കാണുകയുണ്ടായി. ഗുമസ്ഥനാണ്.

യാതോരുവിധ ഇങ്ഗ്ളിഷ് പരിജ്ഞാനവും ഇല്ലാത്തതും, വ്യക്തമായും Malabar Cadre ഓഫിസർമാരിലെ തീയരുടെ നേരെ വിപരീതമായുള്ള സാമൂഹിക പശ്ചാത്തലവും മാനസിക ഭാവവും, പോരാത്തിന് ആപേക്ഷികമായി അധമഭാവും ഉള്ള വ്യക്തി.

ഇതും തീയ വ്യക്തി തന്നെ. അന്ന് മനസ്സിൽ കാര്യങ്ങൾ വ്യക്തമായിരുന്നില്ല എന്നാണ് തോന്നുന്നത്. ഒരേ ജാതിപ്പേരിൽ വിപരീത സാമൂഹിക വ്യക്തിത്വ നിലവാരങ്ങൾ ഉള്ള വ്യക്തികളോ?

എന്നാൽ, Tellicherryയിലും മറ്റ് ചിലപ്രദേശങ്ങളിലും ഇങ്ഗ്ളിഷ് ഭരണം നൽകിയ ഇങ്ഗ്ളിഷ് ഭാഷാ അന്തരീക്ഷം ലഭിക്കാതെ പോയ ഒരു വൻകൂട്ടം തീയർതന്നെ മലബാറിൽ നിലനിന്നിരുന്നു. അവർമിക്കവരും പ്രാദേശിക ഭൂജന്മികളുടേയും, അധിപന്മാരുടേയും കൂലിക്കാരും അനുചരനും ആശ്രിതരും മറ്റുമായി ജീവിച്ചിരുന്നവർ ആയിരുന്നു. കുറച്ചുപേർക്ക് കുറച്ച് കൃഷിയിടങ്ങളും ഉണ്ടായേക്കാം.

ഇന്ത്യൻ സ്വാതന്ത്ര്യ സമര വീര ഗാഥകളിലൂടെ വീക്ഷിക്കുകയാണെങ്കിൽ, ഈ കൂട്ടർ ഇങ്ഗ്ളിഷുകാരുടെ അടിമകളാവാൻ കൂട്ടാക്കാത്തവർ ആണ്. സ്വന്തം ഭൂജന്മികളോടും അധിപന്മാരോടും കുഗ്രാമങ്ങളിലെ വാഴുന്നവരോടും അധികാരികളോടും അടിയാളത്തുവും കൂറും നൽകി, വെറും തോർത്തുടുത്ത്, മാറിടം തുറസ്സായി നിലനിർത്തി, തലയിൽ പാളത്തൊപ്പിയും ധരിച്ച്, ഭൂജന്മികളുടെ വീടുകളുടെ കോലായിക്ക് കീഴിലായുള്ള

ചേതിയിൽ കുത്തിയിരുന്ന്, വെറ്റിലയിൽ ചുണ്ണാമ്പും പൊടിച്ച അടക്കയും ചേർത്തുപുരട്ടി വായിൽ തിരുകിച്ചവച്ച്, മുറ്റത്തും മുറ്റത്തിന് പുറത്തും പോയി തുപ്പിയും ചുണ്ടുതുടച്ചും വൻ രാജ്യസ്നേഹം പേറി ജീവിച്ചിരുന്നവർ.

ഇക്കൂട്ടരിൽ പുരുഷന്മാർ ഭൂജന്മികളുടെ തെങ്ങിൻതോപ്പുകളിലും, മറ്റ് കൃഷിയിടങ്ങളിലും വെയിലത്തും മഴയത്തും തൊഴിൽ ചെയ്യും. ഭൂജന്മിയുടെ കാര്യസ്ഥർ ഇക്കൂട്ടരെ വെറും പേര് വിളിക്കും, ഓൻ എന്ന് പരമർശവാക്കായും ഉപയോഗിക്കും. ചിലപ്പോൾ എടാ, എന്താടാ, എന്താനേ തുടങ്ങിയവാക്കുകളും ഉപയോഗിക്കും. പൊതുവായി ഹൈറ്റിങ്ങൾ എന്ന വാക്ക് പ്രയോഗത്തിൽ നിർവ്വചിക്കും. തുച്ഛമായ കൂലി നൽകും.

ഇക്കൂട്ടരുടെ സ്ത്രീ ജനങ്ങൾ വേറെ കാര്യസ്ഥരുടെയും തൊഴിലുകാരുടേയും കൂടെ തേങ്ങ കയറ്റിക്കൊണ്ടുവരാനുള്ള കൊട്ടയും എടുത്ത് മലകളിലേക്കും മറ്റ് പ്രദേശങ്ങളിലേക്കും പോകും. യാതോരു ജനവാസവും ഇല്ലാത്ത പ്രദേശങ്ങൾ ആയിരിക്കും. എല്ലാം കഴിഞ്ഞ് വൈകുന്നേരങ്ങളിൽ സ്വന്തം കൂരകളിൽ തിരിച്ചെത്തും.

ഇക്കൂട്ടർക്ക് നിർബന്ധമായും സർക്കാർ സേവനത്തിൽ സംവരണം ആവശ്യമാണ്. മാത്രവുമല്ല, സർക്കാർ ചട്ടങ്ങൾ, മലയോരങ്ങളിൽവച്ച് ഇക്കൂട്ടരുടെ കാര്യസ്ഥരും മറ്റും ഇക്കൂട്ടരോടു പെരുമാറിയ രീതികളിലേക്ക് താഴ്ത്തിയും കൊണ്ടുവരേണ്ടിയും വരും. ഭരണയന്ത്രത്തിൽനിന്നും ഇങ്ഗ്ളിഷ് ഭാഷതന്നെ തുടച്ചുമാറ്റേണ്ടിയും വരും.

തിരുവിതാംകൂറിൽ ആദ്യകാലങ്ങളിൽ സർക്കാരിലെ തീയർ ഓഫിസർമാർ ഈഴവരാണ് എന്ന് ഈഴവർ പ്രസ്താവിക്കുകയും, അത് ശരിയല്ലാ എന്ന് തീയർ ഓഫിസർമാർ സ്വന്തമായി മനസ്സിൽ പറയുകയും ചെയ്യുമായിരുന്നു. എന്നാൽ, പുതിയതായി തിരുവിതാംകൂറിലേക്ക് കടന്നുവന്ന, Malabar Cadre ഓഫിസർ തീയരുടെ നേരെ 180 ഡിഗ്രി എതിർ ദ്രുവത്തിലുള്ള തീയർ, ഈഴവരാണ് എന്ന് ഈഴവർക്ക് പ്രത്യേകിച്ച് എടുത്തുപറയേണ്ടിവന്നില്ലാ എന്നാണ് തോന്നുന്നത്. തിരുവിതാംകൂറിൽ വച്ച് പല ഈ വിധ തീയരും പുതിയ ചരിത്ര വിവരങ്ങൾ പഠിച്ചും തുടങ്ങി.

നാരായണ ഗുരുവും SNDPയും നിരന്തരമായി സാമൂഹികമായി പൊരുതിയാണ്, തീയർ ഉയർന്നുവന്നത് എന്ന്.

വായനക്കാരൻ ഓർക്കേണ്ടത്, യഥാർത്ഥത്തിൽ സാമൂഹികമായി കൊടുവാൾ തീയരുടെ നേരെ 180 ഡിഗ്രി എതിർകോണിലുള്ളത് വൈശ്യത്തീയരാണ്. (ഇന്ന് വൈശ്യത്തീയരിലും ഈഴവ രക്തബന്ധ പാത കാണാൻ ആവും). അല്ലാതെ, ഇങ്ഗ്ളിഷുകാരോട് അടുത്തുനിന്നു പ്രവർത്തിച്ച തീയർ ജനമല്ല. എന്നാൽ തിരുവിതാംകൂറിൽ, ഔദ്യോഗിക തലത്തിൽ കൊടുവാൾത്തീയരും വൈശ്യത്തീയരും ഏതാണ്ട് ഒരേ പോലെ, Malabar Cadre officerമാരുടെ എതിൽകോണിൽ ആണ് വന്ന് നിന്നത്, ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനം കുറവാണെങ്കിൽ.

എന്നാൽ കൂടുതൽ വിശാലമായി പറയുകയാണെങ്കിൽ, Malabar Cadre officerമാർ മൊത്തമായിത്തന്നെ തിരുവിതാംകൂറിൽ ഒരു പുതുമായിരുന്നു എന്ന് പറയാമെന്ന് തോന്നുന്നു. അതേ സമയം, മലബാറിൽ സർക്കാർ സേവനത്തിൽ ഗുമസ്ഥരും ശിപായിമാരും ഇവരിൽ നിന്നും വ്യത്യസ്തരായിരുന്നു. എന്നാൽ തിരുവിതാംകൂറിൽ സർക്കാർ സേവനത്തിൽ ഗുമസ്ഥരായും ശിപായിമാരായും പുതുതായി ചേർന്ന മലബാറുകാർക്ക് മലയാളം ഭാഷതന്നെ പുതുമയാർന്നതായിരുന്നു എന്ന് ഒരു പരിധിവരെ പറയാമെന്ന്തോന്നുന്നു. എന്നാൽ മിക്കവരും ഔപചാരിക വിദ്യാഭ്യാസത്തിലൂടെ

Go to Main contents

തിരുവിതാംകൂർ ഭാഷയായ മലയാളത്തിൽ കുറച്ചൊക്കെ പ്രാവീണ്യംനേടിയവർ തന്നെ. എന്നിരുന്നാലും, സംസാര ഭാഷയിൽ പലപ്പോഴും മലബാറി വാക്കുകൾ കടന്നുകയറും എന്നുള്ളതും വാസ്തവംതന്നെയായിരുന്നു.

## 92. ഏക ലിപി ശബ്ദ നീളമുള്ള ഒരു വാക്കിന്റെ ആശ്ചര്യകരമായ ശക്തിയും വിപരീതഭാവത്തിലുള്ള പലവിധ അർത്ഥങ്ങളും

ഇങ്ഗ്ളണ്ടിലും വിവിധതരം തൊഴിൽ ചെയ്യുന്നവർ കാലാകാലങ്ങളായി ഉണ്ടായിരുന്നു എന്ന് പറയുന്നതിൽ തെറ്റില്ലതന്നെ. ഭൂഖണ്ഡ യൂറോപ്പുമായി ഭൂമിശാസ്ത്രപരമായുള്ള വൻ അടുപ്പംകാരണം ഇങ്ഗ്ളണ്ടിലും പ്രഭുവംശം എന്ന കൂട്ടരും നിലവിൽവന്നിരുന്നു. അതേ സമയം, ഐറിഷ്, വെൽഷ്, സ്ക്കോട്ടിഷ് വംശജരും ഇങ്ഗ്ളണ്ടിനോട് തൊട്ടടുത്തുതന്നെ, കാലാകാലങ്ങളായി ഉണ്ടായിരുന്നു.

ഇങ്ഗ്ളണ്ടിലുള്ള തൊഴിൽ ജനതയുടെ വ്യക്തിത്വത്തെ സ്വാധീനിച്ചത് മിക്കവാറും ഇങ്ഗ്ളിഷ് ഭാഷതന്നെയാണ് എന്ന് പറയാമെന്ന് തോന്നുന്നു.

അതിന്റെ സങ്കീർണ്ണതകളിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ദക്ഷിണേഷ്യൻ ഉപദ്വീപിലെ കാര്യങ്ങൾ വളരെ വ്യത്യസ്തമായിരുന്നു.

ഈ പ്രദേശത്ത് പണിക്കാരൻ - പണിക്കാരി എന്ന ഒരു ജനവർഗ്ഗം തന്നെ ഉണ്ടായിരുന്നു. ഇന്നും ഉണ്ട്.

തൊഴിൽ ചെയ്യിക്കുന്നവർ വേറെയും. കേരളത്തിൽ ഈ വർഗ്ഗ വിഭജന അതിരുകളെ ഗൾഫ് പണം എന്ന പ്രതിഭാസം ചെറുതായെങ്കിലും ചിലയിടത്തെങ്കിലും ഒരച്ചുമാച്ചുകളഞ്ഞിട്ടുണ്ട് എന്നത് വാസ്തവം ആരിക്കാം.

എന്നിരുന്നാലും, തൊഴിൽ ചെയ്യുന്നവരും തൊഴിൽ ചെയ്യിക്കുന്നവരും തമ്മിൽ ഭാഷാകോഡുകളിൽ പലയിടത്തും വൻ വ്യത്യാസം തന്നെ നിലനിൽക്കുന്നുണ്ടാവാം. തൊഴിൽ ചെയ്യുന്നവർ നീ, അവൻ, അവൾ എന്നിവയും, ചെയ്യിക്കുന്നവർ അങ്ങ്, സാർ, മാഡം, അദ്ദേഹം, അവർ എന്നൊക്കെ. ഇതെല്ലാം ഏവർക്കും അറിവുള്ളകാര്യങ്ങൾതന്നെ.

ചില തൊഴിലാളി - തൊഴിൽ മേധാവി ബന്ധങ്ങളിൽ മറ്റ് ചില ബഹുമാന - തരംതാഴ്ത്തൽ ഉച്ചനീച്ത്വങ്ങൾക്ക് അനുസൃതമായി വാക്ക് കോഡുകൾ ഉപയോഗിച്ച് ചിലർ ഉച്ചനീചത്വ പാതകൾ തലതരിച്ചും നടപ്പിൽ വരുത്തിയേക്കാം.

ഉദാഹരണത്തിന്, തൊഴിൽ ചെയ്യുന്ന ആൾക്ക് തൊഴിൽ മേധാവിയേക്കാളും പ്രായം. ഈ വിധ ബന്ധങ്ങളിൽ രണ്ട് വ്യത്യസ്ത ഉച്ചനീചത്വ കോഡുകൾ തമ്മിൽ മത്സരിക്കുന്ന അനുഭവം

Go to Main contents

വന്നുചേരാം. പ്രായം എന്ന കാര്യത്തെ മുന്നോട്ടുവെച്ച്, തൊഴിലാളി, തൊഴിൽ മേധാവിയെ നീ എന്ന് സംബോധന ചെയ്യുന്ന അവസരങ്ങൾ കണ്ടിട്ടുണ്ട്.

മാത്രവുമല്ല, ചില തൊഴിലാളികൾ ഈ വിധ വാക്ക് കോഡുകൾ ദിശതിരിച്ചും ഉപയോഗിച്ചേക്കാം, ഒരു തരം ധിക്കാരം എന്ന നിലയിൽ.

ഈ വിധ കാര്യങ്ങളെക്കുറിച്ച് പലതും പറയാനുണ്ട്. അവയിലേക്ക് പിന്നീട് പോകാം എന്ന് കരുതുന്നു.

ഏതാണ്ട് 1982ൽ ദേവർകോവിൽന് തൊട്ടപ്പുറത്തായുള്ള ഗ്രാമത്തിലെ അങ്ങാടിയിൽ വച്ച് ഒരു സംഭാഷണം ശ്രദ്ധിക്കുകയുണ്ടായി. ആ പ്രദേശം അന്ന് ഏതാണ്ട് ലോകത്തിന്റെ അറ്റം എന്ന് തോന്നിക്കുമാറ് ഉൾപ്രദേശം ആയിരുന്നു. എന്നിരുന്നാലും, അങ്ങാടിയിൽ സാമൂഹികമായി പ്രാദേശികതലത്തിൽ വൻ വ്യക്തികളായുള്ളവരും, വെറും പണിക്കാർ ആയുള്ളവരും രണ്ട് ധ്രുവങ്ങളിൽ ഉണ്ട്.

ഏതാണ്ട് 24 വയസ്സുള്ള ഒരു ചെറപ്പക്കാരൻ. പ്രാദേശിക തലത്തിൽ തീയ ഭൂജന്മികുടുംബാംഗമാണ്. അനവധി ഏക്കർ

തെങ്ങിൻതോപ്പുകൾ ഉള്ള കുടുംബം. അയാളുടെ മുന്നിൽ വന്നുനിൽക്കുന്നത്, ഏതാണ്ട് 45 വയസ്സുള്ള പണിക്കാരിയാണ്. വയസ്സിലെ വ്യത്യാസം വളരെ വ്യക്തമാണ്. ചെറുപ്പക്കാരൻ കൽപ്പിക്കുന്ന ഭാവത്തിൽ, എന്നാൽ മാന്യസ്വരത്തിൽത്തന്നെ പണിക്കാരിയോട് പറയുന്നു:

'നാണീ, ഇഞ്ഞി നാളെ കുട്ടയുംകൊണ്ട് ആടെപ്പോണം.'

സ്വന്തം അമ്മയേക്കാളും പ്രായം വരുന്ന സ്ത്രീയേയാണ് വെറും പേരും, ഇഞ്ഞി (നീ) എന്നും സംബോധന ചെയ്തത്. ഈ വിധ സംബോധനാ രീതികൾ പ്രാദേശികമായി ഒരു അസാധാരണ കാര്യമല്ലെങ്കിലും, Trivandrumത്തുനിന്നും വന്ന ഈ എഴുത്തുകാരന്റെ ശ്രദ്ധയിൽ കാര്യമായി അതു പതിച്ചു. പ്രായത്തെ ബഹുമാനിക്കേണം എന്ന രീതിയിൽ ആണ് ഈ എഴുത്തുകാരന് കിട്ടിയിരുന്ന പരിശീലനം. അന്ന് ഈ എഴുത്തുകാരന് ഏതാണ്ട് 21 വയസ്സ് പ്രായം ഉണ്ടാവാം.

പണിക്കാരിയാണെങ്കിൽ ഇഞ്ഞി വിളിയുടെ സ്വാധീനത്തിൽ വളരെ

ദാസ്യഭാവത്തിൽത്തന്നെയാണ് നിൽക്കുന്നത്. തിരിച്ച് ഇങ്ങള് എന്നാണ് സംബോധന ചെയ്യുന്നത്. വളരെ പ്രായം ഉള്ള സ്ത്രീയെ ഇഞ്ഞി എന്നും വെറും പേരും വിളിച്ചതിലെ അനൗചിത്യം ആ ചെറുപ്പക്കാരനോട് ഈ എഴുത്തുകാരൻ സൂചിപ്പിക്കുകയുണ്ടായി. ചോദ്യം കേട്ട് ആ ആൾക്ക് ഏന്തോ വൻ വിഡ്ഢിത്തം പറഞ്ഞതായുള്ള ഭാവം വന്നു.

ആ ആൾ പ്രതികരിച്ചത് ഈ പ്രകാരം ആണ്: തീയത്തിയെപ്പിന്നെ ഇഞ്ഞി എന്നല്ലാതെ വേറെന്താണ് വിളിക്കുക?

ഇവിടെ ശ്രദ്ധിക്കാനുള്ള കാര്യം ഈ ചെറുപ്പക്കാരനും തീയ വംശജനാണ്. എന്നാൽ തീയൻ, തീയത്തി എന്ന പണിക്കാരൻ - പണിക്കാരത്തി ആളുകളെ, ഉന്നത തീയർ തങ്ങളിൽനിന്നും വ്യത്യസ്തരായാണ് ചൂണ്ടിക്കാണിക്കുക എന്നതാണ്.

ഈ സംഭാഷണത്തിന്റെ ദിശാകോഡുകൾ തലതിരിച്ചാൽ, ഭൂജന്മി ഇഞ്ഞിയും പണിക്കാരത്തി ഇങ്ങളും ആവും. എന്നാൽ അത് ഒരു സാമൂഹിക പുരോഗതി അല്ലതന്നെ, സാമൂഹിക പരിവർത്തനമാകാമെങ്കിലും.

ആരോടാണ് തങ്ങൾ ഒട്ടിനിൽക്കുന്നത് എന്നത് ഒരു വൻ കാര്യമാണ്. പണിക്കാരനോട് ഒട്ടിനിൽക്കുന്നതും, തന്നെക്കാൾ ഉയർന്നവരോട് ഒട്ടിനിൽക്കുന്നതും ഭാഷാകോഡുകളിൽ വൻ വ്യത്യസംതന്നെ വരുത്തും. കാരണം പണിക്കാരനോട് ഒട്ടിനിൽക്കുന്നവന്റെ സാമീപ്യം, പണിക്കാർക്ക് തങ്ങളോടും അടുക്കാൻ സൗകര്യം നൽകും എന്ന അറിവ് മറ്റൊരു സാമൂഹിക ഉന്നതനിൽ വന്നുചേരും. അങ്ങിനെയുള്ളവരെ ഈ ആൾ കാര്യമായി അടുപ്പിച്ചേക്കില്ലാ.

തിരുവിതാംകൂറിൽ London Missionary Society ഈഴവ കൃസ്ത്യാനികൾക്കായി പണിത പള്ളിയിൽ പുലയർ കൃസ്ത്യാനികൾ കയറിത്തുടങ്ങിയപ്പോൾ ഈഴവർ പള്ളിയിൽനിന്നും വിട്ടുനിന്നു. അതിന് അവർ പറഞ്ഞകാരണം, തങ്ങൾക്ക് നായർവീടുകളുമായുള്ള അടുപ്പം ഇല്ലാതായിപ്പോകും, തങ്ങൾ പുലയരോടൊപ്പം അടുത്തുനിന്നാൽ എന്നാണ്. ഇതിന്റെ വിപുലമായുള്ള വാസ്തവം, ഈ വിധം പുലയരോട് ആത്മബന്ധമുള്ള ഈഴവരോട് നായർമാർ അടുത്തു ഇടപഴകിയാൽ, അവരുടെ കാര്യങ്ങളും അവരെപ്പറ്റിയുള്ള പരാമർശങ്ങളും പുലയരുടെ അടുത്ത് ഹീനവാക്ക് കോഡുകളുടെ പരിവേഷം പേറി എത്തും എന്നതാണ്. ഈ വിധമുള്ള

Go to Main contents

അടുത്തുനിൽക്കൽ ഭാഷാകോഡുകളിൽ വൻ വ്യതിയാനങ്ങൾ വരുത്തും എന്നുള്ളതാണ് വാസ്തവം. ഈ കാര്യം ആരും എടുത്തുപറയുന്നില്ലായെങ്കിലും, ഇതാണ് ഏറ്റവും പ്രധാനപ്പെട്ടകാര്യം.

മുകളിൽ ചിത്രീകരിച്ച, ചെറുപ്പക്കാരൻ പണിക്കാരത്തിയോട് ഉപയോഗിച്ച പദപ്രയോഗവും സംഭാഷണവും, ഒരു ചെറിയ കാര്യമായിത്തോന്നാമെങ്കിലും യഥാർത്ഥത്തിൽ, ഈ സംഭാഷണത്തിലെ വാക്ക് കോഡുകളെ വ്യത്യസ്ത ദിശയിൽ വിപരീതമായി മാറ്റിമറിച്ച് വെച്ചാലുളവാകുന്ന സാമൂഹികവും, മാനസികവും വ്യക്തിബന്ധപരവും മറ്റുമായ കാര്യങ്ങൾ, ഇന്ത്യൻ സമൂഹത്തിലെ അനവധി വ്യക്തിബന്ധങ്ങളേയും ഔദ്യോഗിക പ്രസ്ഥാനങ്ങളേയും, പട്ടാള അടുക്കുംചിട്ടയേയും അതിന്റെ തന്നെ കാര്യക്ഷമതയേയും, പോലീസ് വകുപ്പിലെ വ്യക്തിബന്ധങ്ങളേയും അതിനുള്ളിലേതന്നെയുള്ള അച്ചടക്കത്തേയും, സാധാരണ വ്യക്തികളിലെ മാനസിക പിരിമുറുക്കത്തേയും, മറ്റും ബാധിച്ചിട്ടുണ്ട് എന്നുള്ളതും വാസ്തവം തന്നെ. പോരാത്തതിന്, പണത്തിനായുള്ള ആർത്തി, തൊഴിൽ ചെയ്യാനുള്ള വിരക്തി തുടങ്ങി അനവധി കാര്യങ്ങളുമായും ഇത് ബന്ധപ്പെട്ടുകിടക്കുന്നു.

പട്ടാളത്തിൽ ചെറുപ്രായക്കാരായ ഓഫിസർമാർ, അവരേക്കാൾ വളരെ പ്രായം ഉള്ള പട്ടാളക്കാരെവരെ നീ (തൂ) എന്നുതന്നെയാണ് സംബോധന ചെയ്യുക. ഈ സംബോധനാ രീതി, മുകളിൽ ചിത്രീകരിച്ച അതേ വാക്ക് കോഡുകൾക്ക് അനുസൃതമായാണ് നടത്തുന്നത്. ഇത് വൻ അച്ചടക്കവും അടിയാളത്തവും മറ്റും നൽകും എന്നുള്ളതാണ് വാസ്തവം. എന്നാൽ ഇതിന് അപ്പുറത്തും പല വാസ്തവങ്ങളും ഉണ്ട്. അവയെക്കുറിച്ച് പിന്നീട് പറയാം.

പോലീസ് കോൺസ്റ്റബ്ൾമാരിൽ ചിലരെ നീ എന്നും മറ്റു ചിലരെ നിങ്ങൾ എന്നും IAS / IPS ഓഫിസർമാർ സംബോധന ചെയ്യാറുണ്ട്. ഇതിലും ഒരു വൻ സംഗതിയിരിക്കുന്നുണ്ട്. പിന്നീട് അതിനെക്കുറിച്ച് സംസാരിക്കാം.

ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് നടന്ന കഥയാണ്. Calicutന് കിഴക്കായുള്ള നാദാപുരത്തിന് അടുത്ത് വൈശ്യത്തീയനായ ഭൂജന്മിയും സാമൂഹിക പ്രമാണിയും ആയ ഒരാൾ ഉണ്ടായിരുന്നു. ഈ ആൾക്ക് ഭാര്യയും മക്കളും ഉണ്ട്. നല്ലനിലവാരമുള്ള കുടുംബ അന്തരീക്ഷം. മലയിൽ കൃഷി ഭൂമിയുണ്ട്. അവിടെ താമസ സൗകര്യമുള്ള വീടുപോലുള്ള സൗകര്യങ്ങളും ഉണ്ടായിരുന്നു.

Go to Main contents

ചെറുപ്പക്കാരിയായ ഒരു പണിക്കാരിയുമായി ഈ ആൾ അവിടെ ഒന്നിച്ചു താമസിക്കുന്ന ഏർപ്പാടുണ്ടായിരുന്നു. പണിക്കാരിയിൽ ഈ ആൾക്ക് ഒരു മകളും ജനിച്ചു. ഈ പണിക്കാരത്തിക്ക് ഈ ആൾ പല സൗകര്യങ്ങളും നൽകി. മകളെ വളർത്തിക്കൊണ്ടുവരാൻ.

ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ, ഇത് ഒരു വിഷമകരമായ കുടുംബാന്തരീക്ഷമാണ്. ഭർത്താവിന് മറ്റൊരു സ്ത്രീയിൽ കുട്ടിയും മറ്റും ഉള്ളത് വിഷമകരമായ അവസ്ഥതന്നെയാണ്.

എന്നാൽ ഫ്യൂഡൽ ഭാഷയിൽ കാര്യങ്ങൾക്ക് മറ്റ് ചില സങ്കീർണ്ണതകൾകൂടി വന്നുചേരും.

പണിക്കാരത്തി മറ്റ് പണിക്കാരുമായി ഒരേ സാമൂഹിക നിലവാരം പങ്കിടുന്ന വ്യക്തിയാണ്. മറ്റ് പണിക്കാരും അവരുടെ ബന്ധുജനവും, അവരുടേതന്നെ മറ്റ് കാര്യസ്ഥരും തൊഴിൽ ഉടമകളും ഈ സ്ത്രീയെ ഇഞ്ഞി, ഓള് തുടങ്ങിയ വാക്കുകളുടെ പിടിയിൽ പിടിച്ചുനിർത്തിയിരിക്കും. ആവിധ പിണിക്കാരിൽ ചിലരെ ഏട്ടൻ എന്നും, ചിലരെ ഏച്ചി എന്നും, മറ്റും ഈ സ്ത്രീ വിളിക്കുകയും നിർവ്വചിക്കുകയും ചെയ്യും.

വൈശ്യത്തീയനായ വ്യക്തി ഈ സ്ത്രീയുമായും, ആ സ്ത്രീയിൽ ജനിച്ച മകളുമായും അടുത്ത് പെരുമാറുമ്പോൾ, കൃത്രിമമായി വാക്കുകൾക്കൊണ്ടെങ്കിലും ഒരു തരം മതിൽകെട്ടും മറ്റും സൃഷ്ടിക്കേണ്ടിവരും. അതുമല്ലെങ്കിൽ ആ സ്ത്രീയെ വേറെയെവിടേക്കെങ്കിലും മാറ്റിതാമസിപ്പിക്കേണ്ടിവരും. അത് അത്ര എളുപ്പമുള്ളകാര്യമല്ല. നടക്കില്ലതന്നെ.

ഈ സ്ത്രീയുമായുള്ള ആ വൈശ്യത്തീയൻ വ്യക്തിയുടെ ബന്ധത്തെക്കുറിച്ച്, ആ സ്ത്രീയിൽ ആ ആൾക്ക് ജനിച്ച മകളുടെ വിവാഹം നടന്നക്കുന്നതുമായി ബന്ധപ്പെട്ട് ഒരു വ്യക്തി ഈ എഴുത്തുകാരനോട് സംസാരിച്ചിരുന്നു. അപ്പോൾ എന്തോ ഒരു കാര്യം വ്യക്തമാക്കാനായി ആ ആൾ പറഞ്ഞ്, ഈ വിധമാണ് :

അവൾ വെറും ഒരു പണിക്കാരത്തിയല്ലെ?

ഈ വിശേഷണം ഒരു വൻ നിർവ്വചനം ഏകുന്ന ഒന്നായിരുന്നു. ആ നിർവ്വചനത്തിന്റെ കാതൽ ഇങ്ഗ്ളിഷിൽ പറഞ്ഞുഫലിപ്പിക്കാൻ അത്ര എളുപ്പമല്ലതന്നെ.

കാട്ടുതേനിന്റെ മധുരമുള്ള വാത്സല്യത്തിലും, വരിഞ്ഞകെട്ടുന്ന സൗഹൃദത്തിലും, തരിശായ വ്യക്തിബന്ധത്തിലും, കഠിനമായ കൽപനാവാക്കുകളിലും, വിരോധം ഉള്ളവരെ കുത്തിമുറിവേൽപ്പിക്കാനുള്ള ശൂലംപോലുള്ള പദപ്രയോഗങ്ങളിലും നീ (ഇഞ്ഞി) എന്ന പദം ഉപയോഗപ്പെടുത്താം. എന്നുവച്ചാൽ - തേൻതുള്ളിയായും വെറും കണ്ണിയായും ആയുധമായും.

ഈ ഒരേ വാക്കിന് ഇത്രമാത്രം വ്യത്യസ്ഥവും തമ്മിൽത്തമ്മിൽ എതിർകോണുകളിൽ ഉള്ളതുമായ ഭാവങ്ങളും അർത്ഥവും എങ്ങിനെ പകരാൻ ആവും എന്നുള്ളതുതന്നെ ഒരു വൻ സംഗതിയാണ്. വാക്കുകളെ രൂപകൽപ്പന ചെയ്യപ്പെടുന്ന അതീന്ദ്രിയ സോഫ്ട്വേർ സംവിധാനങ്ങളിൽ പല അതിസങ്കീർണ്ണമായുള്ള കോഡിങ്ങ് പ്രവർത്തനം നടക്കുന്നുണ്ട്, എന്നുള്ളതാണ് വാസ്തവം.

ഇവിടെ നിശബ്ദമായി സൂചിപ്പിച്ചുവന്നത്, നൂറ്റാണ്ടുകളിലൂടെ ഫ്യൂഡൽ ഭാഷാ കോഡുകളുടെ അദൃശ്യമായ പ്രവർത്തനത്താൽ മെല്ലെമെല്ലെ തീയർ എന്ന ജനം ഏതെല്ലാം വ്യത്യസ്ഥമായുള്ള മാനസികവും ശാരീരികവും

സാമൂഹികവും മറ്റുമായ വ്യക്തിത്വങ്ങളിലേക്ക് രൂപാന്തരപ്പെട്ടുവെന്ന കാര്യമാണ്.

ഭാഷാ കോഡുകളുടെ പ്രവർത്തനം വളരെ സാവധാനത്തിലും ആവാം. അങ്ങിനെ അല്ലാതെയും ആവാം.

## 93. സമൂഹത്തിലെ അലങ്കാരമാതൃകയെക്കുറിച്ച്

ഇന്ത്യാ രൂപീകരണത്തോടുകൂടി, SNDPയും അതിന്റെ നേരെ എതിർപക്ഷമായ NSSസ്സും മത്സരിച്ച് സ്കൂളുകളും ആർട്ട്സ് / സയൻസ് / പ്രൊഫഷനൽ കോളജുകളും സ്ഥാപിച്ചുതുടങ്ങിയെന്ന് തോന്നുന്നു. ഈ വക കാര്യങ്ങളുടെ വ്യക്തവും കൃത്യവുമായ വിവരങ്ങൾ ഈ എഴുത്തുകാരന്റെപക്കൽ ഇല്ല. എന്നാൽ നാരായണ ഗുരു, അമ്പലങ്ങൾ അല്ല, മറിച്ച് സ്കൂളുകൾ ആണ് കൂടുതലായി ആരംഭിക്കേണ്ടത് എന്ന് ഉദ്ഘോഷിച്ചുവെന്ന് കേട്ടതായി തോന്നുന്നു. വ്യക്തമായി ഓർമ്മയില്ല.

പൊതുജനങ്ങളുടെ കുട്ടികൾക്ക് പൊതുവിദ്യാഭ്യാസം നൽകേണം എന്ന ആശയം ഈ ഉപഭൂഖണ്ഡത്തിൽ ആദ്യമായി കൊണ്ടുവന്നതും, അത് നടപ്പിൽ വരുത്തിയതും ഇങ്ഗ്ളിഷ് ഭരണമാണ് എന്നാണ് തോന്നുന്നത്. ഇവർക്ക് മുൻപ് ഈ കാര്യം ആരെങ്കിലും ഈ ഉപഭൂഖണ്ഡത്തിലെ ഏതെങ്കിലും പ്രദേശത്തിൽ നടപ്പിൽ വരുത്തിയിരുന്നുവോ എന്ന് അറിയില്ല.

ഇന്നുള്ള തരിശായതും കൃത്യമായ ലക്ഷ്യബോധമില്ലാത്തതുമായ വിദ്യാഭ്യാസത്തെ മനസ്സിൽ വച്ചുകൊണ്ട്, ഇങ്ഗ്ളിഷ് ഭരണം

നടപ്പിലാക്കാൻ ശ്രമിച്ച പദ്ധതിയെ മനസ്സിലാക്കാൻ ആവില്ലതന്നെ.

ഈ വിഷയം പിന്നീടെ വ്യക്തമായി ചർച്ചക്ക് എടുക്കാൻ പറ്റുള്ളു. കാരണം വിദ്യാഭ്യാസം എന്നതുകൊണ്ട് എന്താണ് ഉദ്ദേശിക്കപ്പെട്ടിരിക്കുക എന്നതാണ് പറയേണ്ടിയിരിക്കുന്നത്. ആ കാര്യത്തിലേക്ക് പ്രവേശിക്കേണ്ടുന്ന ഇടം അല്ല ഇത്.

എന്നിരുന്നാലും, ഇത്രയും മാത്രം പറയാം. ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഈ ഉപദ്വീപിലെ നൂറുകണക്കിന് തമ്മിൽ ബന്ധമില്ലാതിരുന്ന പ്രദേശങ്ങളിൽ ചില പൊതുവായുള്ള സാമൂഹിക ഭാവങ്ങളും മാനസിക സ്വഭാവങ്ങളും ശ്രദ്ധിച്ചിരുന്നു എന്ന് മനസ്സിലാക്കുന്നു.

വ്യക്തികൾ തമ്മിൽത്തമ്മിൽ ഏതോ അദൃശ്യമായ കണ്ണികളാൽ കോർത്തിണക്കപ്പെടുകയും, അതേ കണ്ണികളിൽ വ്യത്യസ്ത നിലവാരങ്ങളിൽ പലവിധ പരിമിതികളിലും ചിലവിധ പൈശാചിക അധികാരങ്ങൾ പേറിയുമായാണ് നിലനിൽക്കുന്നത്. ഈ കൂട്ടർക്ക് ഏത് വിധത്തിലുള്ള സ്വാതന്ത്ര്യങ്ങളും സൗകര്യങ്ങളും ഉത്തരവാദിത്വങ്ങളും അധികാരങ്ങളും

നൽകിയാലും, അവർ ഈ അദൃശ്യമായുള്ള കണ്ണികൾ സൃഷ്ടിക്കുന്ന അലങ്കാരമാതൃകയിൽ (patternണിൽ) തന്നെ വന്നുപതിക്കുകയും, ആ അലങ്കാരമാതൃകയിൽ അവരുടെ സ്ഥാനം നിർണ്ണയിക്കുന്ന രീതിയിൽ തന്നെ പെരുമാറുകയും വിധേയത്വവും കൂറും മറ്റും കാണിക്കുകയും കർക്കശ സ്വഭാവവും നിർദ്ദയത്വവും പ്രമാണിത്വവും ഭീകരഭാവവും മറ്റും പ്രകടിപ്പിക്കുകയും ചെയ്യുന്നു.

പോരാത്തതിന്, ഈ അലങ്കാരമാതൃകയിലെ സ്ഥാനത്തിന് അനുസൃതമായിത്തന്നെ വ്യക്തികൾ സത്യസന്ധത, കുടിലത, ചതി, വക്രത തുടങ്ങിയ സ്വഭാവങ്ങളും കാട്ടുന്നു. അവർ മറ്റുള്ളവരിൽ ചിലരെ പിന്നിൽനിന്നും കുത്തുക അപഹസിക്കുക തരംതാഴ്ത്തുക തുടങ്ങിയ രീതിയിൽ പെരുമാറുന്നു. ഇവർ മറ്റുചിലരോട് അമിത വിനയവും ആരാധനയും സത്യസന്ധതയും കൃത്യനിഷ്ഠതയും കാണിക്കുന്നു.

യഥാർത്ഥത്തിൽ എല്ലാ സമൂഹങ്ങളിലും ഈ വിധമായുള്ള ഒരു അലങ്കാരമാതൃക (pattern) ഉണ്ടാവാം എന്നുള്ളതാവാം വാസ്തവം.

എന്നാൽ ഇങ്ഗ്ളിഷിൽ വാക്ക് കോഡുകൾക്ക് ആശ്ചര്യകരമാം വിധത്തിലുള്ള ഒരു പരന്ന

പ്രകൃതമാണ് ഉള്ളത്. വ്യക്തികളെ നീ, നിങ്ങൾ, താങ്കൾ എന്നും, അവൻ, അവൾ, അയാൾ, അദ്ദേഹം, അവർ, ചേട്ടൻ, അനിയൻ, ചേച്ചി, അനിയത്തി, അമ്മാവൻ, അമ്മായി, അച്ഛൻ, അമ്മ, സാർ, മാഡം, തുടങ്ങിയ വാക്കുകളിൽ അല്ല ബന്ധിപ്പിക്കപ്പെടുന്നത് എന്ന് വെണമെങ്കിൽ ചെറുതായി സൂചിപ്പിക്കാം. ഈ വക വാക്കുകളെ ഇങ്ഗ്ളിഷിലേക്ക് തർജ്ജമ ചെയ്താൽ, ഈ വാക്കുകളിൽ ഉൾക്കൊള്ളുന്ന പലവിധ അതിശക്തമായ ദീശാകോഡുകളും മറ്റും മാഞ്ഞുപോകും എന്നു മനസ്സിലാക്കുക.

അതിനാൽത്തന്നെ വ്യക്തികൾ തമ്മിൽ ബന്ധപ്പെടുമ്പോൾ, മുകളിൽ സൂചപ്പിക്കപ്പെട്ട മിക്ക ഹീന ഭാവങ്ങളും, മനുഷ്യമനസ്സിലും സ്വഭാവത്തിലും വ്യക്തികളുടെ അനൈച്ഛിക ചേഷ്ടകളിലും (reflex actionനുകളിലും) പ്രകടിപ്പിക്കപ്പെടില്ലതന്നെ. കാരണം വാക്കുകൾ വ്യക്തികളെ കുഴികളിലും ചളിക്കുണ്ടുകളിലും ഉയരംകുറഞ്ഞ സമതലപറമ്പുകളിലും പീഠഭൂമിപ്രദേശങ്ങളിലും കുന്നിൻചരിവുകളിലും മലമുകളുകളിലും ദിവ്യപർവ്വത കൊടുമുടികളിലും മേഘപാളികളിലും എന്നവണ്ണം പതിപ്പിച്ചുവക്കാനുള്ള ഉയർച്ചത്താഴ്ചയുള്ള വാക്ക് ഭാവങ്ങൾ ഇങ്ഗ്ളിഷ് പദങ്ങളിൽ ഇല്ലതന്നെ. ഇത് ഒരു വൻ

കാര്യമാണെങ്കിലും, ഇങ്ഗ്ളിഷുകാർക്ക് ഇതിനെക്കുറിച്ച് കാര്യമായ വിവരം ഇല്ലതന്നെ. എന്നിരുന്നാലും, ഈ ഉപദ്വീപിൽ ഏതാണ്ട് പകുതിയോളം പ്രദേശത്തിൽ ബ്രിട്ടിഷ്-ഇന്ത്യയെന്ന അതിഗംഭീരമായ ഒരു രാഷ്ട്രത്തെ സൃഷ്ടിക്കുവാനും അതിനെ ഭരിക്കുവാനും ഉള്ള ഒരു ഐതിഹാസികമായ അവസരം ലഭിച്ചപ്പോൾ, ഈ രാഷ്ട്രത്തിലെ സാമൂഹികാന്തരീക്ഷത്തിലെ രാക്ഷസീയഭാവങ്ങളെ തുടച്ചുമാറ്റി ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളിലെ ഒരു രത്നക്കൽ (jewel) ആക്കിമാറ്റാൻ അവർ പദ്ധതിയിട്ടിരുന്നു എന്നതാണ് സത്യം. ഈ വിവരമൊന്നും ആർക്കും അറിയാത്ത കാര്യങ്ങൾ ആയിമാറിക്കൊണ്ടിരിക്കുയാണ് ഇന്ന്.

ബ്രിട്ടിഷ്-ഇന്ത്യയിലെ വ്യക്തികളിൽ ഉള്ള തമ്മിൽത്തമ്മിലുള്ള മര്യാദകെട്ട പെരുമാറ്റങ്ങൾ ഒരു സാമൂഹിക യാഥാർത്ഥ്യമാണ്. എന്നാൽ മര്യാദകേട് ബഹുമാനിക്കുന്നവരോടല്ല, മറിച്ച് അന്യരോടാണ്.

ഈ ചിത്രീകരണം നോക്കുക:

ബസ്സ് നിർത്തുന്നു. ആളുകൾ ഇറങ്ങുന്നു. കയറാനായി ഒരാൾ വാതിലിന് മുന്നിൽ, ഇറങ്ങുന്നവർക്ക് അസൗകര്യം നൽകാത്ത

Go to Main contents

ദൂരത്തിൽ നിൽക്കുന്നു. വേറെയും ആളുകൾ കയറാനായി വരുന്നു. അവർ മുന്നിലെ ആൾ ഇറങ്ങുന്നവർക്ക് സൗകര്യം നൽകാൻ നൽകിയ ഇടത്തിലെക്ക് ഉന്തിക്കയറി ആദ്യം നിന്ന ആളെ പിന്നിലാക്കുന്നു. പിന്നീടുവരുന്നവർ ഓരോരുത്തരും തമ്മിൽത്തമ്മിൽ ഉന്തിമാറ്റി മുന്നിൽ കയറാൻ നോക്കുന്നു.

എന്നാൽ ഈ കൂട്ടരിൽ ഒരാൾ ബഹുമാനിക്കുന്ന ഒരാൾ അവിടെ വന്നാൽ, ആ ആൾ ബഹുമാനിക്കപ്പെടുന്ന ആൾക്ക് കയറാൻ സൗകര്യം നൽകുന്നു. നല്ല manners ഉള്ള പെരുമാറ്റം!

വ്യക്തികൾ കുഴികളിലും പർവ്വതമുളിലും നിൽകുന്നതിന്റെ ഒരു ദൃഷ്ടാന്തമാണ് മുകളിലെ വരിയിൽ നൽകിയകാര്യം.

മുന്നിലേക്ക് ഇടിച്ചുകയറി സ്ഥാനം പിടിച്ച വ്യക്തിയെ ആ ആളിന്റെ കുടുയെുള്ളവർ അനുമോദിക്കുന്നു. ബഹുമാനിക്കപ്പെടേണ്ടുന്ന വ്യക്തിക്ക് സ്ഥാനം ഒഴിഞ്ഞുകൊടുത്ത വ്യക്തി ഒരു വൻ മദ്യാദയുള്ളവനാണ് (well-manneredആണ്) എന്ന് ദിവ്യവ്യക്തിയുടെ ആൾക്കാർ നിർവ്വചിക്കുന്നു.

അനുമോദിക്കപ്പെടുന്ന ഈ രണ്ടുവ്യക്തികളും ചെയ്ത കാര്യങ്ങൾ തമ്മിൽ വിപരിതഗുണമുള്ളവയാണ്. മുകളിൽ നൽകിയ ബസ്സും അതിലേക്ക് ഉള്ള കയറലും ഒരു ദൃഷ്ടന്തമായുള്ള ചിത്രീകരണം മാത്രമാണ്. ചിത്രീകരിക്കപ്പെട്ടത് ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ പൊതുവായികാണപ്പെടുന്ന വിപരീത രീതിയിലുള്ള സാമൂഹിക വാസ്തവങ്ങളും വ്യക്തിപെരുമാറ്റങ്ങളും ആണ്.

ഇവിടെ പ്രസക്തമായിട്ടുള്ള കാര്യം നാരായണ ഗുരു സ്കൂളുകൾ തുറക്കണം എന്നു പറഞ്ഞകാര്യമാണ്. അതിനെക്കുറിച്ച് അടുത്ത എഴുത്തിൽ കൂടുതൽ കാര്യങ്ങൾ പറയാൻ നോക്കാം.

Go to Main contents

## 94. അന്യനെ തമർത്തണം എന്ന ചിന്താഗതിയെ തരിശായ വിദ്യാഭ്യാസത്തിന് തുടച്ചുമാറ്റാനാവുമോ?

ഈ എഴുത്തുകാരന്റെ ചെറുപ്പകാലത്ത്, ഉത്തമ നിലവരമുള്ള ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന്റെ മങ്ങിയ നിഴലുകൾ മനസ്സിൽ ഏറ്റതിന്റെയും, വെറും തരിശ് സ്വഭാവമുള്ള മലയാളവും ഇങ്ഗ്ളിഷും കലർന്ന തനി വിഡ്ഢി വിദ്യാഭ്യാസത്തിൽ പഠിച്ച് സമയം കളഞ്ഞ അനുഭവവും ലഭിച്ചിരുന്നു.

ഉത്തമ നിലവാരമുള്ള ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിൽ പലവിധ ഉന്നത മൂല്യങ്ങളും, ലക്ഷ്യങ്ങളും മറ്റും വളരെ വ്യക്തമായി കാണാമായിരുന്നു. അതേ സമയം മലയാളം വിദ്യാഭ്യാസത്തിലും, മലയാളവും ഇങ്ഗ്ളിഷും കലർന്ന വിദ്യാഭ്യാസത്തിലും ഈ വിധ യാതോരു കാര്യങ്ങളും കണ്ടതായോ അനുഭവിച്ചറിഞ്ഞതായോ ഓർമ്മയില്ല. എന്നാൽ മലയാളം വിദ്യാഭ്യാസത്തിൽ വെറും അർത്ഥശൂന്യമായ കുറേ സാരോപദേശങ്ങളും മറ്റും കണ്ടിരുന്നു. അവയൊന്നും ഒരുവനും മുഖവിലക്കെടുക്കില്ല എന്ന് പഠിപ്പിക്കുന്ന അദ്ധ്യാപകർക്ക് തന്നെ

Go to Main contents

ഉത്തമബോധ്യമുണ്ടായിരുന്നു എന്നു പറയുന്നതിൽ തെറ്റില്ലാ എന്ന് തോന്നുന്നു.

അതേ സമയം ഈ വിധ സരോപദേശങ്ങൾ ഇങ്ഗ്ലിഷ് വിദ്യാഭ്യാസത്തിൽ ആവശ്യംതന്നെ ഇല്ലായിരുന്നു. കാരണം, ഈ വിധ സാരോപദേശങ്ങൾ സൂചിപ്പിക്കുന്നതും, മാറ്റേണം എന്ന് ഉപദേശിക്കപ്പെടുന്നതുമായ ദുഷ് ചിന്തകൾക്കും മറ്റും ഇങ്ഗ്ലിഷ് ഭാഷയിലും വാക്കുകളിലും ഇടം ഇല്ലതന്നെ.

അന്നുള്ള ഉയർന്ന നിലവാരമുള്ള ഇങ്ഗ്ലിഷ് സംവിധാനങ്ങളിൽ, പരീക്ഷ (exam) എന്നതിനെക്കുറിച്ച് വ്യക്തമായ ചില അനുമാനങ്ങളും ലക്ഷ്യങ്ങളും ഉണ്ടായിരുന്നു എന്നും വ്യക്തമായിരുന്നു. എന്താണ് ഒരു പരീക്ഷയിലൂടെ മൂല്യനിർണ്ണയം ചെയ്യപ്പെടേണ്ടത് എന്നതിനെക്കുറിച്ച് വളരെ ആഴമേറിയ വിവരവും ധാരണയും ഇങ്ഗ്ലിഷ് വിദ്യാഭ്യാസ പ്രസ്ഥാനങ്ങളിൽ കണ്ടിരുന്നു. അതേ സമയം മലയാളം വിദ്യാഭ്യാസത്തിൽ ഈ വിധ യാതോരു കാര്യങ്ങളും ഉള്ളതായി കണ്ടിരുന്നില്ല.

ഈ പറഞ്ഞതിനെക്കുറിച്ചെല്ലാം വ്യക്തമായും വളരെ ആഴത്തിലും പലതും പറയേണ്ടിയിരിക്കുന്നു. അത്

വിദ്യാഭ്യാസത്തെക്കുറിച്ച് എഴുതുന്ന ഇടത്തിൽ ചെയ്യാനാണ് ഉദ്ദേശിക്കുന്നത്.
എന്നാൽ ഈ വിധം ഒരു കാര്യം പറയാം:

ഇങ്ഗ്ളിഷിൽ പൊതുവായുള്ള ചിന്താഗതി, തനിക്ക് ലഭിച്ചിട്ടുള്ള സൗകര്യങ്ങളും സുഖസൗകര്യങ്ങളും മറ്റുള്ളവർക്കും ലഭിക്കേണം എന്നാണ്. എന്നാൽ ഈ ചിന്താഗതി മലയാളം പോലുള്ള ഫ്യൂഡൽ ഭാഷകളിൽ മനസ്സിൽ നിർത്താൻ പറ്റുന്നവയല്ല.

എനിക്ക് കിട്ടിയ ഗുണവും സൗകര്യങ്ങളും മറ്റവന് കിട്ടരുത് എന്നരീതിയിൽതന്നെയാണ് ചിന്തപോകുക. ഇങ്ഗ്ളിഷിലെ He എന്ന വ്യക്തി, മലയാളത്തിൽ അവൻ, അയാൾ, അദ്ദേഹം / സാർ എന്നരീതിൽ ഭൗതിക യാഥാർത്ഥ്യത്തിന് പിന്നിൽ പ്രവർത്തിക്കുന്ന അതീന്ദ്രിയ സോഫ്ട്വർ സംവിധാനങ്ങളിൽ വേർതിരിക്കപ്പെടുന്നുണ്ട്. അവന് ഇത് കിട്ടരുത്, കൊടുക്കരുത് / സാറിന് കിട്ടണം, കൊടുക്കണം - ഈ ഒരു മാനസികാവസ്ഥ ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിൽ നിലനിൽക്കും.

ഈ എഴുത്തുകാരൻ ജീവിതത്തിൽ പലപ്പോഴും ഇങ്ഗ്ളിഷ് മാനസികാവസ്ഥയുടെ പ്രേരണയാൽ, സ്വന്തം കൈയിലുള്ള പലവിധ സൗകര്യങ്ങളും വിവരങ്ങളും സാങ്കേതികവിദ്യാവിവരങ്ങളും

ഗുണമേന്മയുള്ള ബന്ധങ്ങളിലേക്കുള്ള പാതകളും മറ്റും മറ്റുപലർക്കും യാതോരുവിധ വ്യാകുലചിന്തയുമില്ലാതെ പങ്കിടുകയോ കൊടുക്കുയോ കാണിച്ചുകൊടുക്കുയോ ചെയ്തിട്ടുണ്ട്. എന്നാൽ, ഈ വിധ ചെയ്തികൾ വൻ വിഡ്ഢിത്തമായതിന് കാരണം, ഈ വിധം സൗകര്യങ്ങളും മറ്റും നൽകുന്നത് ഇങ്ഗ്ളിഷ് ഭാഷാ കോഡുകൾ മനസ്സിൽ ഉള്ള ആൾക്ക് അല്ലാ എന്നതായിരുന്നു. മറിച്ച്, വ്യക്തികളെ അവൻ, അയാൾ, അദ്ദേഹം / സാർ എന്ന രീതിയിൽ തരംതിരിച്ച്, അവന് കൊടുക്കരുത്, കിട്ടരുത് എന്ന് മനസ്സിൽ തറപ്പിച്ചുവച്ചിരിക്കുന്ന ആൾക്കാണ്.

ഈ വിധം ഗുണവും സൗകര്യവും വിവരവും ഈ എഴുത്തുകാരനിൽ നിന്നും ലഭിച്ച എല്ലാരും തന്നെ, അത് ഒരു നിധി കിട്ടിയതുപോലെ സ്വന്തമാക്കുകയും മറ്റുള്ളവർക്ക് കിട്ടാതിരിക്കാൻ പണിപ്പെടുകയും ആണ് ചെയ്യാറ്. മാത്രവുമല്ല, ഈ വിധം വിവരവും സൗകര്യങ്ങളും മറ്റും നൽകിയ ഈ എഴുത്തുകാരനെത്തന്നെ തരംതാഴ്ത്തി സംസാരിക്കാനും തുനിഞ്ഞവർ ഉണ്ട് എന്നും ഓർമ്മവരുന്നു. കാരണം, ഈ എഴുത്താരനിൽനിന്നും നിധി ലഭിച്ചാൽ, പിന്നെ ഈ എഴുത്തുകാരൻ പാപ്പരായി എന്ന രീതിയിലാണ് കാര്യങ്ങൾ മലയാളത്തിൽ മനസ്സിലാക്കപ്പെടുക.

ഈ മുകളിൽ പറഞ്ഞകാര്യത്തിൽ ഇങ്ഗ്ളിഷുകാർക്ക് ഉണ്ട് എന്ന് പറയപ്പെടുന്ന വർണ്ണവിവേചനം എന്ന കാര്യത്തിന്റെ വ്യക്തമായ കാരണങ്ങൾ കാണാൻപറ്റിയേക്കാം. അതിലേക്ക് കടക്കുന്നില്ല ഇപ്പോൾ.

തിരുവിതാംകൂറിൽ നാരായണ ഗുരുവിന്റെ പ്രേരണയാൽ ആണ് എന്ന് സൂചിപ്പിച്ചുകൊണ്ട്, SNDP നാട്ടിൽ വിദ്യാഭ്യാസം വിളമ്പാൻ ഒരിമ്പെട്ടു. എന്നാൽ, എന്താണ് വിദ്യാഭ്യാസമെന്നോ, അതിന്റെ ഉത്തമ ലക്ഷ്യമെന്താണ് എന്നോ അവർ എവിടെയെങ്കിലും വ്യക്തമാക്കിയിരുന്നുവോ എന്നതാണ് ചോദ്യമായി മനസ്സിൽ കയറുന്നത്. ഈ വക കാര്യങ്ങളെക്കുറിച്ച് കാര്യമായ അവബോധമുള്ളവരാണോ ഈ വിധ വിദ്യാഭ്യാസ പ്രവർത്തനത്തിന് നേതൃത്വം നൽകിയിരിക്കുക? നേതൃത്വം എന്നത് വൻ ആസ്വാധ്യമായകാര്യമാണ് എന്നതു ശരിതന്നെ.

നാരായണ ഗുരുദേവൻ പഠിച്ചുവളർന്ന വേദങ്ങളും ഉപനിഷത്തുക്കളും മന്ത്രങ്ങളും മറ്റുമാണോ വിദ്യാഭ്യാസം? അവ പഠിച്ചാൽ ഫ്യൂഡൽ ഭാഷകൾ മനുഷ്യമനസ്സിൽ കയറ്റിവിടുന്ന വിധ്വംസക ചിന്തകളെ മാച്ചുകളയപ്പെടുമോ? സമൂഹത്തിലെ വ്യക്തികളിൽ വൻ വ്യക്തിത്വവും സാമൂഹിക സമത്വാധിഷ്ഠിത ചിന്തകളും പടർന്നുപിടിക്കുമോ?

അതുമല്ല, അഭിനവ ഗണിതവും ഊർജ്ജതന്ത്രവും രസതന്ത്രവും ജീവശാസ്ത്രവും ചികിത്സാശാത്രവും ഭൂഗർഭശാസ്ത്ഥവും മറ്റുമാണോ വിദ്യാഭ്യാസം? ഇവയെല്ലാം പഠിച്ചാൽ, പ്രാദേശിക സമൂഹത്തിലും വ്യക്തികളുടെ മനസ്സിലും നിറഞ്ഞുതുളുമ്പുന്ന, അന്ന്യനെ തമർത്തണം എന്ന ചിന്താഗതിയിൽ മാറ്റം വരുമോ?

ഇങ്ഗ്ളിഷ് ഭരണം Tellicherryയിലും മറ്റു ചില പ്രദേശങ്ങളിലും അവിടങ്ങളിലുള്ള സമൂഹത്തിലും, തീയർ എന്ന പാരമ്പര്യ കീഴ്ജനത്തിലെ ചില വ്യക്തികളിലും, വൻ മാനസിക ഭാവ മാറ്റങ്ങളും ഉന്നത ചിന്തകളും വ്യക്തിപ്രഭാവവും വരുത്തിയതും വളർത്തിയതും, ബ്യൂട്ടിഷ്-മലബാറിൽ വൻ ഗുണമേന്മയുള്ള ഉദ്യോഗസ്ഥപ്രസ്ഥാനം പടുത്തുയർത്തിയതും ഈ വിധ വിദ്യാഭ്യാസങ്ങൾകൊണ്ടൊന്നുമല്ലല്ലോ!

## 95. ഉന്നത വ്യക്തിത്വത്തിലേക്കുള്ള ദിശാകോഡുകൾ അറിവില്ലാത്തവരുടെ സാമൂഹിക പരിവർത്തനപദ്ധതികൾ

പണ്ട് മലബാറിൽ ഇങ്ഗ്ളിഷ് ഭരണം വന്ന് അടിമജനത്തിന് മോചനം നൽകിയപ്പോൾ, ഒരു അടിമ ഒരു പശുവിനെ വളർത്തി, അതിനെ പിന്നീട് ചന്തയിൽ വിൽപ്പനയ്ക്ക് കൊണ്ടുപോയി. അവിടെ വച്ച് വിലപേശണം. ഈ വിലപേശലിന്റെ ദിശയെക്കുറിച്ച് നിശ്ചയമില്ല. എന്നാൽ പണ്ട് ജന്മിയുടെ കന്നുകാലികളെ ചന്തയിൽ കൊണ്ടുപോകുന്ന അവസരത്തിൽ, ജന്മി വിലപേശുന്നതുകണ്ടിട്ടുണ്ട്. വാങ്ങിക്കാൻ വന്ന ആൾ ചോദിച്ചു എന്ത് വില എന്ന്. അടിമ പറഞ്ഞു, 6 രൂപ. വാങ്ങിക്കാൻ വന്ന ആൾ പറഞ്ഞ്, 5 തരാം. അടിമ പറഞ്ഞു അതുമതിയാവില്ല. നാലു രൂപയെങ്കിലും തരണം. വാങ്ങിക്കാൻ വന്ന ആൾ ഇത് കേട്ട് ഞെട്ടി. എങ്കിൽ നാലു തരാം എന്ന് പറഞ്ഞു. അപ്പോൾ അടിമ ഒന്നൂകൂടി ആലോചിച്ചു, അത് ശരിയാവില്ല. മൂന്നെങ്കിലും തരണം എന്നായി.

ബ്രിട്ടിഷ്-ഇന്ത്യയിലെ വിദ്യാഭ്യാസം കണ്ടറിഞ്ഞ്, തിരുവിതാംകൂറിലും പിന്നീട് ഇന്ത്യയിലും വിദ്യാഭ്യാസം നടപ്പിൽ വരുത്തിയവരുടെ മാനസിക നിലവാരം ഈ അടിമയുടേതു പോലെയായിരുന്നു എന്ന് പറയാം എന്ന്

തോന്നുന്നു. കാരണം, അവർ വിദ്യാഭ്യാസം കണ്ടിട്ടുണ്ട്. എന്നാൽ അതിന്റെ ഉൽകൃഷ്ട ദിശ എന്താണ് എന്ന് യാതോരു അറിവും ഇല്ലതന്നെ.

വിദ്യാഭ്യാസം എന്ന സങ്കൽപ്പം മാത്രമല്ല, മറിച്ച് പ്രാഥമിക വിദ്യാഭ്യാസം (Primary education), സാങ്കേതിക വിദ്യാഭ്യാസം (Technical education), തൊഴിൽ വിദ്യാഭ്യാസം (Vocational education) തുടങ്ങിയ ആശയങ്ങൾ ഈ ഉപഭൂഖണ്ഡത്തിൽ ആദ്യമായി വിഭാവനം ചെയ്തതും നടപ്പിൽ വരുത്തിയതും English East India Company ഭരണംതന്നെയാണ് എന്നാണ് തോന്നുന്നത്. പോരാത്തതിന്, വിദ്യാഭ്യാസത്തിന്റെ തടുക്കത്തിൽ Nursery schoolളുകളും മറ്റേ അറ്റത്ത് Professional colleges എന്നുവരെ ഈ കൂട്ടരാണ് പദ്ധതിയിട്ടതും, ഈ നാട്ടിൽ നടപ്പിൽ വരുത്തിയതും.

ബ്യൃട്ടിഷ്-ഇന്ത്യയിൽ ഈ വിധ കാര്യങ്ങൾ ഇങ്ഗ്ളിഷിൽത്തന്നെ നടപ്പിൽ വരുത്തേണം എന്ന് Lord Thomas Macaulay ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണത്തോട് അതിശക്തമായ ഭാഷയിൽ ശുപാർശചെയ്തിരുന്നുവെങ്കിലും, മിക്കനാടുകളിലും പ്രാദേശിക ഭൂജന്മികൾ പ്രാദേശിക ഭാഷയിൽത്തന്നെയാണ് സ്കൂളുകൾ തുടങ്ങിയത്. ഈ വിധ സ്കൂളുകളുടെ

നടത്തിപ്പിനായുള്ള പണം ഈസ്റ്റ് ഇന്ത്യാ കമ്പനിയുടേയും പിന്നീട് ബ്യട്ടിഷ്-ഇന്ത്യൻ ഭരണത്തിന്റേയും വിദ്യാഭ്യാസ Grantൽനിന്നും ലഭിക്കുമായിരുന്നു.

ഇതിനാൽത്തന്നെ ബ്യട്ടിഷ്-ഇന്ത്യയിൽ തമ്മിൽ തികച്ചും വിപരീത ദിശകളിലുള്ള രണ്ടുതരം വിദ്യാഭ്യാസമാണ് വളർന്നുവന്നത്. ഇത് പിന്നീട് ഇന്ത്യാ രാജ്യം രൂപീകൃതമായപ്പോൾ ആദ്യകാലങ്ങലിൽ, തമ്മിൽ വ്യത്യസ്തമായ ചരിത്രകാഴ്ചപ്പാടുകൾ ഉള്ള രണ്ട് വ്യത്യസ്ത ചിന്താഗതികൾ ഉള്ള, പഠിപ്പുള്ളവർ എന്ന രണ്ടു വ്യത്യസ്ത കൂട്ടരെ ഈ പ്രദേശത്ത് സൃഷ്ടിച്ചിരുന്നു. ഒന്ന് ഇങ്ഗ്ളിഷിലൂടെ പഠനം ലഭിച്ചവരും, രണ്ട് ഇത് കിട്ടതെ പ്രാദേശിക ഭൂജന്മികളോടോ നേതാക്കളോടോ വൻ കൂറും അടിയാളത്തവും മനസ്സിൽപേറിയവരും.

ആദ്യകൂട്ടർ അവർക്ക് ലഭിച്ച ഇങ്ഗ്ളിഷിലൂടെ പുതിയ പുതിയ ചിന്താഗതികളിലും വായനകളിലും മറ്റും മുഴുകിയിരിക്കാം. അതേ സമയം രണ്ടാമത്തെക്കൂട്ടർ, ആദ്യകൂട്ടരെ ഇങ്ഗ്ളിഷുകാർ ഇങ്ഗ്ളിഷ് നിർബന്ധിച്ച് പഠിപ്പിച്ച് അവരുടെ അടിമകൾ ആക്കിയതിനെക്കുറിച്ച് നിത്യവും വിലപിക്കുകയും വിപ്ളവഗാനങ്ങൾ എഴുതുകയും

അവപാടി മനസ്സിൽ ഉന്മാദവും ആശ്വാസവും നേടിയെടുക്കുകയും ചെയ്യുമായിരുന്നു.

ഇന്ന് ഇന്ത്യയിൽ, ഈ ആദ്യകൂട്ടർ എന്ന ഇങ്ഗ്ളിഷുകാരുടെ അടിമത്തം പേറിയെന്ന് പൊതുവേ വിശ്വസിക്കപ്പെടുന്നവർ ഏതാണ്ടൊക്കെ അപ്രത്യക്ഷമായിട്ടുണ്ട്, മിക്ക സ്ഥലങ്ങളിലും.

SNDPക്കാരും അവരുടെ തിരുവിതാംകൂറിലെ എതിർപക്ഷമായ NSSകാരും ബ്രിട്ടിഷ്-ഇന്ത്യയിലെ വിദ്യാഭ്യാസങ്ങൾ കണ്ടിട്ടുണ്ടാവും എന്ന് പറയാം എന്ന് തോന്നുന്നു. ഈവിധ എതിർ ധ്രുവങ്ങളിൽ നിൽക്കുന്ന രണ്ട് വ്യത്യസ്ത വിദ്യാഭ്യാസങ്ങളും ഒന്ന് തന്നെയാണ് എന്നും വെറും ഭാഷാപരമമായ പരിഭാഷയുടെ വ്യത്യാസം മാത്രമാണ് ഇവതമ്മിൽ ഉള്ളു എന്നും പ്രാദേശിക ഭാഷ മാത്രം അറിയുന്നവർക്ക് തോന്നാം എന്നത് ശരിതന്നെ.

വിദ്യാഭ്യാസങ്ങൾ മലബാറിയിലും തമിഴിലും സംസ്കൃതത്തിലും മലയാളത്തിലും കന്നടയിലും തെലുഗിലും ഹിന്ദിയിലും ബെങ്ഗോളിയിലും മറ്റുമാണെങ്കിൽ, വെറും ഭാഷാപരമായ പരിഭാഷയുടെ വ്യത്യാസം മാത്രമാണ് ഉണ്ടാവുള്ളു എന്നത് ശരിതന്നെ. എന്നാൽ, ഇവയിൽ ഒരു വിദ്യാഭ്യാസം കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ

(pristine-Englishൽ) ആണ് എങ്കിൽ ഈ വിദ്യാഭ്യാസം നൽകുന്ന മാനസിക ഭാവങ്ങളും വ്യക്തിത്വവും പെരുമാറ്റച്ചട്ടങ്ങളും മറ്റും പൂർണ്ണമായും 180 ഡിഗ്രി എതിർ ദിശയിലും വൻ മാനസിക ഉയരങ്ങളിലും ആണ് പരിശീലിപ്പിക്കപ്പെടുക.

എന്നാൽ ഈ വിധ കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (pristine-English) വിദ്യാഭ്യാസം ഈ ഉപദ്വീപിൽ കാര്യമായി നടപ്പിൽ വന്നിരുന്നില്ലായെങ്കിലും, പലരീതിയിലും ഗുണനിലവാരമുള്ള ഇങ്ഗ്ളിഷ് തന്നെയാണ് ഇങ്ഗ്ളിഷ് ഭരണം നൽകാൻ ശ്രമിച്ചിരുന്നത്. ഈ വിധ ആശയങ്ങൾക്ക് പിന്തുണനൽക്കുന്ന ഭരണസംവിധാനം തന്നെയാണ് ബ്രിട്ടിഷ്-ഇന്ത്യയിൽ നിലനിന്നിരുന്നത്.

പ്രാഥമിക വിദ്യാഭ്യാസം (Primary education), സാങ്കേതിക വിദ്യാഭ്യാസം (Technical education), തൊഴിൽ വിദ്യാഭ്യാസം (Vocational education) തുടങ്ങിയകാര്യങ്ങൾ തമ്മിലുള്ള വ്യക്തമായ വ്യത്യാസവും, അവ ഓരോന്നിന്റെ വ്യത്യസ്തമായ ഉദ്ദേശ്യവും എന്താണ് എന്ന്, ഇന്ത്യാരാജ്യത്തിലെ പലവിധ സാമൂഹിക നേതാക്കൾക്കും, കൃത്യമായ ബോധമില്ലായിരുന്നു എന്ന് പറയാമെന്ന് തോന്നുന്നു. പലപ്പോഴും, ഈ വിധ നേതാക്കൾക്ക് അവരുടെ സാമൂഹികവും രാഷ്ട്രീയവും ആയ

നേതൃത്വം കൈവിട്ടുപോകാതിരിക്കാനുള്ള കുരുട്ടുവിദ്യകളിലാവും മനസ്സിന്റെ ദൃഷ്ടികേന്ദ്രം. പോരാത്തതിന് പലർക്കും ഇങ്ഗ്ളിഷിൽ കാര്യമായ വിവരം ഇല്ലായിരുന്നു.

ഇങ്ഗ്ളിഷ് ഭരണം വളരെ വ്യക്തമായ സൂക്ഷ്മതോടുകൂടി സാമൂഹിക ഉന്നമനത്തിന് വേണ്ടി എടുത്ത ചുവടുവെപ്പുകൾ അല്ലാ ഈ വിധ പ്രാദേശിക നേതാക്കൾ എടുത്തത്.

പ്രാഥമിക വിദ്യാഭ്യാസം (Primary education), സാങ്കേതിക വിദ്യാഭ്യാസം (Technical education), തൊഴിൽ വിദ്യാഭ്യാസം (Vocational education) തുടങ്ങിയ പലതിന്റേയും സംവിധാനങ്ങൾ നാട്ടിൽ നടപ്പിലാക്കേണം എന്ന് അങ്ങ് വിശാലമായി ചിന്തിച്ച് ഈ കൂട്ടർ നടപ്പിൽവരുത്തും എന്നല്ലാതെ, ഈ ഓരോന്നും നാട്ടിൽ ഏതുവിധത്തിലുള്ള ജനങ്ങളെയാണ് വാർത്തെടുക്കുക എന്ന യാതോരു ചിന്തയും ഈ കൂട്ടരിൽ വന്നിരിക്കില്ലാ എന്നാണ് തോന്നുന്നത്.

ഈ വിധം ചിന്തിക്കുക:

ഒരാൾ ആശാരി, മറ്റൊരുവൻ പോലീസുകാരൻ, വേറൊരാൾ ഡോക്ടർ, അടത്ത ആൾ സർക്കാർ ഓഫിസ് ഗുമസ്തൻ, വേറൊരാൾ ഐഏഎസ്,

മറ്റൊരാൾ ഓട്ടോ ഡ്രൈവർ ഇങ്ങിനെ പലരുമായി ഔപചാരിക വിദ്യാഭ്യാസത്തിലൂടെ ആളുകൾ ആയിത്തീരുന്നു. ഈ വിദ്യാഭ്യാസം ഇവരിൽ ഏതുവിധത്തിലുള്ള ആശയവിനിമയ മാനസികാവസ്ഥയാണ് വളർത്തിയിരിക്കുക?

(വീഡിയോ നോക്കുക) Search Youtube for: പോലീസുകാരൻ ഈ ഡ്രൈവറോട് പെരുമാറുന്നത് കണ്ടാൽ ആരും പ്രതികരിച്ചുപോകും

ഇവർതമ്മിൽ ഇടപഴകുന്നതിലും സംസാരിക്കുന്നതിലും പെരുമാറുന്നതിലും, ഈ വിദ്യാഭ്യാസം ഈ നാട്ടിലെ പാരമ്പര്യ അപമര്യാദാപരമായ ഉച്ചനീചത്വങ്ങളും നിർബന്ധപൂർവ്വം ചിലർ പ്രകടിപ്പിക്കേണം എന്നുള്ള അടിയാളത്തവും, മറ്റുചിലർ പ്രകടിപ്പിക്കുന്ന ധാർഷ്ഠ്യവും, മറ്റുചിലരിൽ വൻ ആൾബലമില്ലാതെ പുറത്തിറങ്ങനുള്ള മടിയുംമറ്റും മാറ്റിയിരിക്കുമോ?

വിദ്യാഭ്യാസത്തിന്റെ ഉള്ളറകിലേക്ക് നീങ്ങേണ്ടുന്ന ഇടം അല്ല ഇവിടം. അതിനാൽത്തന്നെ ആ പാതയിലേക്ക് മുന്നോട്ട് നീങ്ങുന്നില്ല.

എന്നാൽ, അന്നത്തെ തിരുവിതാംകൂറിലേയും ഇന്നത്തെ ഇന്ത്യയിലേയും സാമൂഹിക ഘടനയെന്താണ് എന്ന് മനസ്സിലാക്കുക. 1. രാജാവ്, 2. ബ്രാഹ്മണൻ, 3. അമ്പലവാസി, 4. ശൂദ്രൻ (നായർ). ഏറ്റവും ഉയരങ്ങളിൽ രാജാവ്, ഏറ്റവും കീഴെ നായർ. ഈ നായർക്ക് കീഴിൽ ഈഴവർ, അവർക്ക് കീഴ് മറ്റ് അനവധി ജനം. ഏറ്റവും കീഴിൽ പുലയരെപ്പോലുള്ളവർ.

ഈ കീഴ്ജനത്തിനെ മുഴുവനും നായർ നീ, എടാ, എടീ, അവൻ, അവൾ അവറ്റകൾ, ചെറുക്കൻ, പെണ്ണ്, വെറുംപേര് എന്നരീതിയിൽ നിർവ്വചിക്കുന്നു. ഇതാണ് പാരമ്പര്യമായി കീഴ്ജനത്തിന് ലഭിച്ച സാമൂഹിക തിരിച്ചറിവും വിവരവും. കീഴ്ജനം നായരെ തമ്പുരാൻ എന്നും അവരുടെ ഭാര്യമാരെ തമ്പുരാട്ടിയെന്നും വിളിക്കേണം, പരാമർശിക്കേണം. നായർമാരെ ശൂദ്രർ ആയാണ് രാജാവും ബ്രാഹ്മണരും മറ്റും കാണുക.

ഇന്നത്തെ ഇന്ത്യയിലെ പോലീസ് വകുപ്പിനെ നോക്കുക. 1. സർക്കാർ, 2. ഐപിഎസുകാർ, 3. ഡിവൈഎസ് മുതൽ സബ് ഇൻസ്പെകടർ വരെയുള്ള ഗ്രെയ്ഡുകാർ, 4. ഹെഡ് കോൺസ്റ്റബ്ൾമാർ മുതൽ കോൺസ്റ്റബ്ൾമാർ.

പോലീസുകാരെ ശിപായി എന്ന രീതിയിൽ ആണ് ഐപിഎസ്സുകാർ കാണുക.

ഇന്നുള്ള ഇന്ത്യൻ വിദ്യാഭ്യാസത്തിലൂടെ വിവരം ലഭിച്ചവരിൽ ഒട്ടുമിക്കവരും പോലീസ് വകുപ്പിലെ ശിപായി റാങ്കുകാരെ സാർ എന്നുതന്നെ സംബോധന ചെയ്യേണം എന്ന രീതിലിക്കാണ് മനസ്സിൽ ചേർന്നിരിക്കുന്നത്. ഹിന്ദിയിൽ ആദ്യകാലങ്ങളിൽ പോലീസുകാരെ ശിപായി എന്ന് ജനം പരാമർശിച്ചിട്ടുണ്ടെങ്കിൽ, ഇന്നുള്ള ഇന്ത്യൻ വിദ്യാഭ്യാസം ലഭിച്ചതോടുകൂടി, സാബ് / മേംസാബ് എന്ന നിലവാരത്തിലേക്ക് കാര്യങ്ങൾ നീങ്ങിയിട്ടുണ്ട്.

ഇങ്ഗ്ളിഷ് ഭരണം കാഴ്ചവച്ച വിദ്യാഭ്യാസം ഇതല്ലല്ലോ!

ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ലഭിച്ച വ്യക്തിക്ക് ലഭിക്കുന്ന വിവരം, സർക്കാർ എന്നത് ജനം ആണ് എന്നാണ്. ഈ ജനം ഐഏഎസ്സ് / ഐഏഎസ്സുകാരേക്കാൾ ഉയർന്നവരാണ്, ഐഏഎസ്സ് / ഐപിഎസ്സുകാരോട് സമന്മാരായി പെരുമാറാം, സംബോധനചെയ്യാം. ഈ ഉദ്യോഗസ്ഥർക്ക് കീഴിൽ വരുന്ന ഉദ്യോഗസ്ഥർ പൊതുജനത്തിൽ പെട്ടവരോട് ബഹുമാനപൂർവ്വം സംസാരിക്കേണം, പരാമർശിക്കേണം.

ഈ കാര്യം ബ്രൂട്ടിഷ്-ഇന്ത്യയിൽ നടപ്പിൽ വരുത്താൻ അന്നും പ്രയാസം തന്നെയായിരിക്കാം. കാരണം, മിക്കവരും പ്രാദേശിക ഭാഷയിലാണ് വിദ്യാഭ്യാസം നേടുന്നത്. അന്ന് പോലീസുകാരന്റെ മുന്നിൽ പരുങ്ങിനിൽക്കുന്ന ഈ കൂട്ടരുടെ ഇടയിൽ ഇങ്ഗ്ളിഷിലൂടെ വ്യത്യസ്ഥമായ ചിന്താഗതിയുള്ളവർ നിലനിന്നാൽ, മറ്റുള്ളവർക്ക് വിരോദവും വെപ്രാളവും കുശുമ്പും ആണ് വരിക. ഞങ്ങൾ പോലീസുകരന്റെ മുന്നിൽ കുനിഞ്ഞ് നിൽക്കുമ്പോൾ, ഇവനെങ്ങിനെയാണ് ഞെളിഞ്ഞ് നിൽക്കുക? എന്ന ചിന്താഗതി ആളിക്കത്തും. ഇവനാരാ, ഇവന്റെ വിചാരമെന്താ?

തിരുവിതാംകൂറിൽ SNDP, വിദ്യാഭ്യാസം വിഭാവനം ചെയ്യുമ്പോൾ കാലാകാലങ്ങളായി ശൂദ്ര റാങ്കുകാരുടെ മുന്നിൽ യാതോരു വ്യക്തിത്വവും ഇല്ലാതെ കുമ്പിട്ടുനിന്നവരെ, അങ്ങ് ഔദ്യോഗിക ഉയരങ്ങളിൽ ഉള്ളവരുടെ നിലവാരത്തിലേക്ക് മാനസികമായി ഉയർത്താനുള്ള വിദ്യാഭ്യാസം പചരിപ്പിക്കുകയാണ് വേണ്ടിയിരുന്നത്. അതിനുള്ള വിവരമോ, കഴിവോ മാനസിക ബലമോ ഇങ്ഗ്ളിഷ് ഭാഷാ പരിജ്ഞാനമോ ഉള്ളവരായിരുന്നു SNDPക്കാർ എന്ന് തോന്നുന്നില്ല. അതിന് പകരം ഒരു ജാതി, ഒരു മതം ഒരു ദൈവം എന്ന് തെരുവിലൂടെ കുറേ

ഒച്ചയുമിട്ടുകൊണ്ടുനടന്നാൽ ജനങ്ങളുടെ വ്യക്തിത്വം വാനോളം ഉയരുമോ?

എല്ലാ മനുഷ്യവംശങ്ങളും ഒന്നാവുകയും എല്ലാ മതങ്ങളും ഒന്നാവുകയും എല്ലാ ദൈവങ്ങളും ഒന്നാവുകയും ചെയ്താൽ, കീഴ്ജനത്തിന് വ്യക്തിത്വം വാനോളം ഉയരുമോ?

ചന്തയിൽ പശുവിന്റെ വലിപേശുന്ന അടിമയെ ഓർമ്മയില്ലെ!

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള പലതും മനസ്സിൽനിന്നും പുറത്തുവരാൻ വെമ്പൽകൂട്ടുന്നുണ്ട്. എന്നാൽ അവയെ തൽക്കാലം കടിഞ്ഞാണിട്ടുനിർത്തുകയാണ് ചെയ്യുന്നത്. കാരണം, വിദ്യാഭ്യാസത്തെക്കുറിച്ചുള്ള പാതിയിലല്ല ഈ എഴുത്ത് ഇപ്പോൾ.

ഇന്നുള്ള വെറങ്ങലിച്ചുനിൽക്കുന്ന ഔപചാരിക വിദ്യാഭ്യാസം നാട്ടിൽ വളർത്തിക്കൊണ്ടു വന്നിരിക്കുന്ന സാമൂഹിക ആശയവിനിമയത്തിലെ പൈശാചികതയുടെ ഒരു ദൃശ്യമാണ് മുകളിൽ നിൽകിയ വീഡിയോ. ഇതിന്റെ വിശദാംശങ്ങളിലേക്ക് പിന്നീടൊരിക്കൽ പോകാം.

Go to Main contents

## 96. തീയരെ ഈഴവരാക്കാനുള്ള വൻ പദ്ധതി

ഈ ഉപദ്വീപലെ ജാതി എന്ന് നിർവ്വചിക്കപ്പെടുന്ന വ്യത്യസ്ഥമായതും, ഒരു ഏണിപ്പടിയിൽ എന്നപോലെ സമൂഹത്തിൽ പടിപടിയായി അടുക്കിവെക്കപ്പെട്ടവരുമായ ജനങ്ങൾ, ആ വിധമുള്ള ഒരു അലങ്കാരമാതൃകയിൽ (patternണിൽ) വന്നുപെട്ടത്, ഫ്യൂഡൽ ഭാഷകൾ കാലാകലങ്ങളായി അവരെ അരിച്ചെടുക്കകുയും പാറ്റിയെടുക്കുകയും ചെയ്തതുകൊണ്ടാണ് എന്ന് ഈ എഴുത്തുകാരന് പണ്ടുകാലങ്ങളിൽ ഒരു തോന്നൽ ഉണ്ടായിരുന്നു. എന്നുവച്ചാൽ, ഏതൊരു കൂട്ടം ജനതയും, മലയാളം പോലുള്ള ഫ്യൂഡൽ ഭാഷകൾ കാലാകാലങ്ങളായി സംസാരിച്ചാൽ, അവർ ഈ വിധം പടിപടിയായുള്ള പലതട്ടുകളായി അടുക്കിവെക്കപ്പെടും, സാവധാനത്തിൽ.

ഈ വിധത്തിൽ ഫ്യൂഡൽ ഭാഷകൾ പ്രവർത്തിക്കുമെങ്കിലും, ഈ ഉപദ്വീലിൽ ഈ വിധം മാത്രമല്ലകാര്യങ്ങൾ നടത്തത് എന്നാണ് ഇങ്ഗ്ളിഷ് ഭരണകാലത്ത് എഴുത്തപ്പെട്ടിരുന്ന ചില ഗ്രന്ഥങ്ങൾ വായിച്ചതിൽനിന്നും ചികഞ്ഞെടുക്കാൻ കഴിഞ്ഞകാര്യം. ഈ ഗ്രന്ഥങ്ങളിൽ വ്യക്തമായി പറയുന്നില്ലായെങ്കിലും, ഈ എഴുത്തുകാരന്

മനസ്സിലാക്കിയെടുക്കാൻ പറ്റിയ കാര്യം ഈ ഉപദ്വീപിൽ ലോകത്തിന്റെ വ്യത്യസ്ത പ്രദേശങ്ങളിൽനിന്നും പല കൂട്ടം ആളുകൾ പലപ്പോഴായി വന്നുപെട്ടിരുന്നുവെന്നാണ്.

ഇവർ ഈ പ്രദേശങ്ങളിലുള്ള ഫ്യൂഡൽ ഭാഷകൾ പഠിച്ചെടുത്താൽ, സാവധാനത്തിൽ പ്രാദേശിക സമൂഹത്തിലെ ഉച്ചനീചത്വങ്ങളിൽ പെട്ടുപോകുകയും മിക്കപ്പോഴും അമുങ്ങിപ്പോകുയും ചെയ്യപ്പെടും. എന്നാൽ, ഈ വിധം അമിങ്ങിപ്പോയിക്കിടക്കുന്നവരുടെ ഇടയിൽ പലവിധ ഉയർച്ചത്താഴ്ചകൾ പ്രദർശിപ്പിച്ച് വ്യത്യസ്തങ്ങളായ സാമൂഹിക ഉയര-താഴ്ചകളിൽ ഇവർ വന്നുപെടും. ഈ വിധംവന്നുപെട്ടാൽ, കൈകാലുകളിൽ ചങ്ങലയിട്ട അവസ്ഥതന്നായാവും സ്ഥിതി. ഈ സംഗതിയെക്കുറിച്ച് പിന്നീട് കൂടുതൽ പറയാം എന്നു തോന്നുന്നു.

ഉത്തരമലബാറിൽ തീയർ എന്ന ഒരു ജനത എവിടെനിന്നോവന്നു. ദക്ഷിണ മലബാറിൽ ഇതേ പോലുള്ള മറ്റൊരു ജനത വന്നു. ഇവരും തീയർ എന്ന പേര് സ്വീകരിക്കാൻ ഇഷ്ടപ്പെട്ടത്, മലബാറിൽ നായർമാർക്ക് കീഴിൽപെട്ട വിവിധ ജനങ്ങളിൽ ഏറ്റവും മുന്തിയതായി തോന്നിയത് വടക്കേ മലബാറിലെ തീയർ ആയരിക്കാം എന്നത്

കൊണ്ടാവാം. വടക്കേ മലബാറിലെ തീയർ ഈ ദക്ഷിണ മലബാർ തീയരോട് ഐത്ത ദൂരങ്ങൾ (pollution distance) ചട്ടംകെട്ടിയില്ല എന്നാണ് തോന്നുന്നത്. എന്നിരുന്നാലും ദക്ഷിണ മലബാറിലെ മക്കത്തായ തീയരുമായി തങ്ങൾക്ക് ബന്ധമില്ലായെന്ന് ഉത്തര മലബാറിലെ മരുമക്കത്തായ തീയർ ഉറപ്പിച്ചു പറഞ്ഞിരുന്നു.

പാരമ്പര്യ സാമൂഹിക രീതികൾ ഈ രണ്ടുകൂട്ടരിൽ തമ്മിൽ വ്യത്യസ്തമായിരുന്നു എന്നാണ് തോന്നുന്നത്. പോരാത്തതിന്, വടക്കേ മലബാറിലെ തീയരുടെ മുത്തപ്പൻ ആരാധനാ സമ്പ്രദായം മക്കത്തായ തീയരിൽ ഉണ്ടായിരുന്നില്ലാ എന്നും തോന്നുന്നു. ആദ്ധ്യാത്മിക പാരമ്പര്യങ്ങൾ, മതം എന്ന് നിർവ്വചിക്കപ്പെടുന്ന കാര്യത്തിന്റെ കാതൽ ആണ്. ഈ വിധം നോക്കിയാൽ ഈ രണ്ട് തീയരും രണ്ട് വ്യത്യസ്ത മതത്തിലുള്ളവരാണ് എന്നുവരെ പറയാമെന്ന് തോന്നുന്നു.

ഇങ്ഗ്ലിഷ് ഭരണം മലബാർ ജില്ല സൃഷ്ടിക്കുന്നതുവരെ ഈ രണ്ട് കൂട്ടരും വ്യത്യസ്ത ജനതയായിതന്നെ തമ്മിൽ കാണാതെയും ബന്ധപ്പെടാതെയും നിലനിന്നിരിക്കാം.

മലബാർ ജില്ല സ്ഥാപിതമാകുകയും തിരുവിതാംകൂറിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങൾ പലവിധ സാമൂഹിക പ്രവർത്തനം തുടങ്ങുകയും ചെയ്യതോടുകൂടിയാവാം, ഈഴവർ വൻ കൂട്ടങ്ങളിൽ മലബാറിലേക്ക് കുടിയേറിതുടങ്ങിയത്.

ഈവിധം വന്ന ഈഴവരിൽ മിക്കവരും കൈത്തൊഴിലുകളും കാർഷിക തൊഴിലുകളും ചെയ്യുന്നവരായിരുന്നതിനാലും, പൊതുവെ കുറുപ്പ് നിറമുള്ളവരും ആയിരുന്നതിനാലും, ആദ്യകാലങ്ങളിൽ മരുമക്കത്തായ തീയർ ഈ കൂട്ടരെ സാമൂഹികമായി അടുപ്പിച്ചില്ല എന്നാണ് മനസ്സിലാക്കുന്നത്. എന്നാൽ, ഈഴവർ മെല്ലെമെല്ല തിരുവിതാംകൂറിൽ നിന്നും വന്ന ക്രീസ്തീയരുടേയും, മലബാറിലെ തന്നെയുള്ള നായർമാരുടേയും പിന്തുണയോടുകൂടി, തങ്ങൾ തീയരാണ് എന്ന് സാവധാനത്തിൽ പറഞ്ഞുതുടങ്ങകയും പതിറ്റാണ്ടുകൾ കഴിയുന്തോറും മലബാറിലെ പുതിയ തലമുറയിൽപെട്ടവരിൽ ഈ വിധ ചിന്താഗതിയിൽ തെറ്റില്ലാ എന്ന് തോന്നുകയും ചെയ്യുതുടങ്ങിയെന്ന് തോന്നുന്നു.

തുടർന്ന് ശ്രീ നാരായണ ഗുരുവിനെ ഉപയോഗിച്ച്, Tellicherryയിലെ പുതുതായി ഔദ്യോഗികബലവും

സാമ്പത്തിക ശേഷിയും സാമൂഹിക സ്ഥാനങ്ങളും ലഭിച്ചുതുടങ്ങിയ തീയരിലെ ചില വിധ്വംസക വ്യക്തികൾ തീയരുടെ പാരമ്പര്യ ആദ്ധ്യാത്മിക പ്രസ്ഥാനത്തെ തകിടംമറിച്ച്, തീയർ ഹിന്ദുക്കൾ ആണ് എന്ന് സ്ഥാപിച്ചെടുത്ത് ഒരു ഹൈന്ദവ ആരാധനാ പ്രസ്ഥാനം പടുത്തുയർത്തുകയും, തീയരെ മൊത്തമായി ഈ പുതിയ പ്രസ്ഥാനത്തിൽ പെടുത്തകയും ചെയ്തു എന്ന് തോന്നുന്നു.

1908ൽ C.A. Innes. ICS എഴുതിയെന്ന് പറയപ്പെടുന്ന Malabar and Anjengo എന്ന ഗ്രന്ഥത്തിൽനിന്നുമുള്ള ചില ഉദ്ദരണികളാണ് ചുവടെകൊടുക്കുന്നത്. മലബാറിനെക്കുറിച്ചാണ്:

The religion of the majority is Hinduism, but there is a far larger proportion of Muhammadans than is usual in the Madras Presidency.

തർജ്ജമ: ഭൂരിപക്ഷം പേരുടേയും മതം ഹിന്ദുവിസം ആണ്. എന്നാൽ മെഡ്രാസ് പ്രസിഡൻസിയിൽ പൊതുവായി ഉള്ളതിനേക്കാൾ ഉയർന്ന അനുപാതത്തിലാണ് മുഹമ്മദ്ദീയർ ഉള്ളത്.

At the census of 1901, 68 per cent, of the people were classed as Hindus, 30 per cent, as Muhammadans and 2 per cent, as Christians.

തർജ്ജമ: 1901ലെ സെൻസസ് പ്രകാരം, 68ശതമാനം പേർ ഹിന്ദുക്കളായും, 30ശതമാനം പേർ മുഹമ്മദ്ദീയർ ആയും, 2ശതമാനം പേർ ക്രിസ്ത്യാനികളായും തരംതിരിക്കപ്പെട്ടു. END of Translation

ദക്ഷിണേഷ്യയിൽ ഇസ്ലാം മതസ്ഥരും, ക്രിസ്ത്യാനികുളും ബുദ്ധമതക്കാരം ജൈനമതക്കാരും സിക്കിസത്തിൽപെട്ടവരും അല്ലാത്ത എല്ലാവരും ഹിന്ദുക്കളാണ് എന്ന വൻ പിശകുള്ള ആശയം ഇങ്ഗ്ളിഷ് ഭരണം വിശ്വസിക്കുകയും അത് ഔദ്യോഗിക രേഖകളിലൂടെയും പുസ്തകങ്ങളിലൂടേയും മറ്റ് അച്ചടിച്ച പ്രസിദ്ധീകരണങ്ങളിലൂടെയും പ്രചരിപ്പിച്ചിരുന്നു. ബ്രാഹ്മണരുടെ കീഴിലായി പെട്ടുപൊയ എല്ലാരും ഹിന്ദുക്കൾ ആണ് എന്ന ആശയത്തിൽ വൻ പിശകുണ്ടായിരുന്നു. അതിനെക്കുറിച്ച് ഇവിടെ ഇപ്പോൾ ചർച്ചചെയ്യാൻ പറ്റില്ല.

മുകളിൽ സൂചിപ്പിച്ച അതേ ഗ്രന്ഥത്തിൽ ഈ വിധവും ചില കാര്യങ്ങൾ കാണുന്നുണ്ട്:

First may be mentioned the great caste known as Izhuvaus in the Palghat taluk, and elsewhere in the Malabar district as Tiyans. They form the most numerous Hindu community in

Malabar, and are difficult to place in the social scale, since their status varies widely in different parts of the country.

In North Malabar for instance the Tiyans claim to be a caste which does not convey distance pollution at all.

തർജ്ജമ: പാലക്കാട്ട് താലൂക്കിൽ ഈഴവരെന്നും മലബാറിലെ മറ്റ് പ്രദേശങ്ങളിൽ തീയരെന്നും അറിയപ്പെടുന്നവരെക്കുറിച്ച് ആദ്യം സൂചിപ്പിക്കാം. മലബാറിൽ ആൾഎണ്ണബലത്തിൽ ഏറ്റവുംമുന്നിൽ നിൽക്കുന്ന ഹൈന്ദവ വംശം ഈ കൂട്ടരാണ്. ഇവരെ സാമൂഹികമായി ഒരു പ്രത്യേക നിലവരത്തിൽ സ്ഥാപിക്കാൻ പ്രയാസം ആണ്. കാരണം, രാജ്യത്തിന്റെ വിവിധ പ്രദേശങ്ങളിൽ വ്യത്യസ്ഥങ്ങളായ സാമൂഹിക നിലവാരങ്ങൾ ഉള്ളവരാണ് ഈ കൂട്ടർ.

ഉദാഹരണത്തിന്, വടക്കെ മലബാറിൽ തങ്ങൾ ഹൈയിത്ത ദൂരം (pollution distance) നിലനിർത്തേണ്ടുന്നവരല്ലാ എന്ന് തീയർ അവകാശപ്പെടുന്നു. END of Translation തർജ്ജമയുടെ അന്ത്യം

ഹൈയിത്ത ദൂരം (pollution distance) എന്നുവച്ചാൽ, നായർ, അമ്പലവാസി, ബ്രാഹ്മണർ എന്നിവരിൽ നിന്നും വിട്ടു നിൽക്കേണ്ടുന്ന പ്രത്യേകമായി

ചിട്ടപ്പെടുത്തിയ ദൂരം ആണ്. മുകളിൽ പറഞ്ഞത് ശരിയാണെങ്കിൽ, ഈ തീയർ, മക്കത്തായ തീയരുമായും ഈഴവരുമായും വ്യത്യസ്ഥരാണ്. ഈ വിഷയത്തിലേക്ക് (തീയപ്പാട് എന്ന കാര്യത്തിലേക്ക്) ഇപ്പോൾ പോകാനുദ്ധേശിക്കുന്നില്ല.

മുകളിൽ നൽകിയ വാചകങ്ങളിൽ വളരെ വ്യക്തമായി കാണുന്നകാര്യം, തീയരേക്കുറിച്ചുള്ള പ്രസ്താവനയിൽ, മലബാറിലേക്ക് കുടിയേറിവന്ന ഈഴവരെക്കുറിച്ചാണ് മുന്നിൽ എഴുതിയിരിക്കുന്നത്. ഈഴവർ എന്ന ജനം തീയർ തന്നെയാണ് എന്ന് കരുതിക്കൂട്ടി സ്ഥാപിക്കാനായി ഈ ഗ്രന്ഥത്തിൽ പലവിധ കാര്യങ്ങൾ എഴുതിച്ചേർക്കാൻ നായർമാരും മറ്റും പണിപ്പെട്ടിട്ടുണ്ട് എന്നതിന്റെ സൂചനയാണ് ഇത്.

ഈ കാര്യവും ഇവിടെ ചർച്ചയ്ക്ക് എടുക്കുന്നില്ല.

എന്നാൽ ശ്രദ്ധിക്കുക, തീയർ ഹിന്ദുക്കളാണ് എന്ന് വ്യക്തമായും മുകളിൽ നൽകിയ ഉദ്ദരണികളിൽ എഴുതിയിട്ടുണ്ട്. എന്നുവച്ചാൽ, ബ്രാഹ്മണ ആദ്ധ്യാത്മികതയിലെ വേദകാല ദൈവങ്ങളും, ഇതിഹാസ കാവ്യങ്ങളുടെ കാലത്തുള്ള ദൈവങ്ങളും, വേദങ്ങളും, ഉപനിഷത്തുക്കളും സ്മൃതികളും മന്ത്രങ്ങളും മറ്റുമായ കാര്യങ്ങൾ

Go to Main contents

തീയരുടെ പാരമ്പര്യത്തിൽ പെട്ടകാര്യങ്ങൾ ആണ് എന്നസൂചനയാണ് വരുന്നത്. എന്നുവച്ചാൽ, ഇവർക്ക് ബ്രാഹ്മണ അമ്പലങ്ങളിൽ പ്രവേശനം ഇല്ലായെങ്കിലും, ബാഹ്യമായി നിന്നുംകൊണ്ട് ഇതിലെല്ലാം പങ്കെടുക്കാം എന്ന രീതിയിലാണ് സൂചിപ്പിക്കപ്പെടുന്നത്.

എന്നാൽ ശ്രദ്ധിക്കുക, തീയരുടെ മതത്തെക്കുറിച്ച് വ്യക്തമായി ചില കാര്യങ്ങൾ പറയുന്ന ഒരു വാക്യംതന്നെ ഈ ഗ്രന്ഥത്തിൽ വന്നിട്ടുണ്ട്. അത് നോക്കുക:

Their religion is more purely animistic than that of the castes above them, and included in their number are the devil-dancers, astrologers, and other representatives of the primitive ‘medicine-man’.

മുകളിലെ വാചകത്തിന്റെ തർജ്ജമ നൽകുന്നതിന് മുൻപായി, ഈ medicine-manഎന്ന പ്രയോഗത്തിന്റെ അർത്ഥം നോക്കാം. ഈ വിധം ഒരു വാക്കിന്റെ അർത്ഥം ഈ വിധം പറയാം എന്ന് തോന്നുന്നു:

മാന്ത്രിക അനുഷ്ഠനങ്ങളിലൂടേയും മറ്റ് ഐന്ദ്രജാലികവും താന്ത്രികവും മാന്ത്രികവും ആയ ശക്തിയാലും പ്രകടനങ്ങളാലും, ചെണ്ടമുട്ടിന്റേയും മറ്റും സാന്നിദ്ധ്യത്തിലും മറ്റും പ്രാകൃത ജനസമൂഹങ്ങളിൽ ചികിത്സയും

Go to Main contents

അതുമായി ബന്ധപ്പെട്ടകാര്യങ്ങളും ചെയ്യുന്ന വ്യക്തിയേയാണ് medicine-man എന്ന വാക്കുകൊണ്ട് പൊതുവായി ചിത്രീകരിക്കപ്പെടുന്നത്. ഈ medicine-man എന്നവാക്കിനെ വേണമെങ്കിൽ ദ്രോഹബുദ്ധിയോടെ ദുർമന്ത്രവാദിയെന്നുംവരെ നിർവ്വചിക്കാം.

തീയരുടെ മതത്തിനെ നിർവ്വചിക്കുന്ന വാക്യത്തിന്റെ അർത്ഥം ഇനി നോക്കാം.

തർജ്ജമ: അവരുടെ മതം അഥവാ വിശ്വാസപ്രമാണം അവരുടെ മകുളിൽ ഉള്ള ജാതിക്കാരുടേതിനേക്കാളും ശുദ്ധമായ animistic ആണ്. പൈശാചിക നൃത്തങ്ങൾ ചെയ്യുന്നവരും, ഭാവി പ്രവചിക്കുന്നവരും, അതുപോലുള്ള പ്രാകൃത മനുഷ്യരുടെ ദുർമന്ത്രവാദികളുടെ പ്രതിരൂപങ്ങളായുള്ളവരും മറ്റും ഇവരുടെ ആരാധാന മൂത്തികളിൽ പെടും. END of Translation

animistic എന്നവാക്കിന്റെ അർത്ഥം: പ്രകൃതിശക്തികളെ ആരാധിക്കുന്ന END of Translation

മുകളിൽ എഴുതപ്പെട്ട ഉദ്ദരണിയിൽനിന്നും കുറേകാര്യങ്ങൾ ചികഞ്ഞെടുക്കാൻ ആവുന്നതാണ്. അതിന് മുൻപ് ഈ devil-dancer എന്ന പദപ്രയോഗം നോക്കേണ്ടിയിരിക്കുന്നു.

Edgar Thurston, Rev. Samuel Mateer, William Logan, C.A. Innes തുടങ്ങിയവരുടെ ഗ്രന്ഥങ്ങളിൽ ഈ വിധമുള്ള devil-dancer എന്ന പ്രയോഗവും, devil എന്ന പ്രയോഗവും കാണുന്നുണ്ട് പലയിടത്തും. മലബാറിലെ തെയ്യ നൃത്തങ്ങളെ ഈ വിധം devil-dance എന്നാണ് ചിത്രീകരിച്ചുകാണപ്പെടുന്നത്. പോരാത്തതിന്, ഈ വിധ തെയ്യങ്ങളിൽ കാണപ്പെടുന്ന അവസ്ഥ devil ബാധിച്ചതാണ് എന്നും എഴുതിക്കാണപ്പെടുന്നുണ്ട്. ഈ devil എന്നവാക്കിന്റെ അർത്ഥം പിശാച് എന്നാണ്.

തീയരുടെ മതം ഒരു തരം പിശാചിനെ ആരാധിക്കലാണ് എന്ന് Edgar Thurston, Rev. Samuel Mateer, William Logan, C.A. Innes തടുങ്ങിയവർക്ക് അറിവു കൊടുത്തത്, നിശ്ചയമായും പ്രാദേശികമായി ഉയർന്നജാതിക്കാരാവും എന്നത് മിക്കവാറും തീർച്ചയാണ്. ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശത്തിൽ പൊന്തിപ്പൊന്തിവരുന്ന Telllicherryയിലെ തീയരെ ഏതുവിധത്തിലെങ്കിലും ഒതുക്കേണം എന്നുള്ളത് അവരുടെ നിലനിൽപ്പിന്റെ ആവശ്യകതയാണ്.

മുത്തപ്പൻ ആരാധനാ ആദ്ധ്യാത്മികത ഈഴവരിൽ ഇല്ലെങ്കിലും, അവർ ആവുമെങ്കിൽ അതിനോട് ചേരാൻ ശ്രമിക്കും എന്നുള്ളത് മലബാറിലെ

Go to Main contents

അന്നത്തെ അവരുടെ സാമൂഹിക നിലവാരത്തിന്റേയും മേൽവിലാസത്തിന്റേയും ആവശ്യമായിരുന്നിരിക്കാം.

Edgar Thurston, Rev. Samuel Mateer, William Logan, C.A. Innes തുടങ്ങിയവർ പ്രാദേശിക ജനസമൂഹങ്ങളെക്കുറിച്ച് പഠിക്കുമ്പോഴും, എഴുതുമ്പോഴും, പ്രാദേശികരിലെ ഉന്നതരുടെ സ്ഥാപിതതാൽപ്പര്യങ്ങളെക്കുറിച്ച് വ്യക്തമായ അറിവ് അവർക്കുണ്ടായിരിക്കില്ലായിരിക്കാം. അവർക്ക് ലഭിക്കുന്ന ഏതു വിവരവും, ഈ വിധ സ്ഥാപിത താൽപ്പര്യങ്ങൾ എന്ന അരിപ്പയിൽ കൂടികടന്നുവേണ്ടിവരും അവരുടെ കൈവശമെത്താൻ. മാത്രവുമല്ല, അവർ എഴുതി എന്നുവിശ്വസിക്കപ്പെടുന്ന പലഗ്രന്ഥങ്ങളിലും അവരുടെ കീഴിലുള്ള ഉദ്യോഗസ്ഥരോ അതുമല്ലെങ്കിൽ സാമൂഹിക ഉന്നതങ്ങളിലുള്ളതോ ആയ പ്രാദേശിക വ്യക്തികൾ പലതും എഴുതിച്ചേർത്തിരിക്കാം.

ആദ്യം നൽകിയ ഉദ്ദരണികളിൽ തീയർ ഹിന്ദുക്കളാണ് എന്ന് ആണയിട്ടിതുമാതിരി എഴുതിയിട്ടുണ്ടു എങ്കിലും, അവസാനത്തെ ഉദ്ദരണിയിൽ തീയർ മറ്റൊരു മതത്തിലേയും വിശ്വാസപ്രമാണത്തിലേയും ജനംആണ് എന്നുതന്നെയാണ് ഉറപ്പിച്ച് പറയുന്നത്.

എന്നിരുന്നാലും, ഫ്യൂഡൽ ഭാഷാവാക്കുകളുടെ ചുറ്റിക പ്രഹരം ഏറ്റും, സാമൂഹികമായി ഉയർന്നവരോട് നിത്യവും അടിയളത്തം പ്രകടിപ്പിച്ചും, തമ്മിൽത്തമ്മിൽ വാക്കുകൾകൊണ്ട് കൊത്തിമുറിച്ചും, മുഖത്തിന്റെ ആകൃതിയിലും മുഖഭാവത്തിലും ചതവും, വ്യക്തിത്വത്തിലും സ്വരത്തിലും ഇതേ കാരണത്താൽ കുറച്ചൊക്കെ പ്രാകൃതത്വവും പേറിനിൽക്കുന്നവർ പൊതിഞ്ഞുനിൽക്കുന്ന മുത്തപ്പൻ ക്ഷേത്രങ്ങളും മറ്റ് കാവുകളും, ഇങ്ഗ്ളിഷ് ഭരണത്തിന്റെ പ്രകാശവും ഇങ്ഗ്ളിഷ് വിദ്യാഭ്യാസവും ലഭിച്ചുവളർന്നുവരുന്ന പുതിയ തലമുറയിൽ പെട്ട Tellicherryയിലെ തീയർക്ക് കുറച്ചൊക്കെ അരോചകമായി തോന്നിയിരിക്കാം.

നാരായണ ഗുരുവും Travancore രാജ്യത്തിലെ SNDPക്കാരും മുന്നോട്ട് നീട്ടുന്ന ബ്രാഹ്മണ ബന്ധവും, ഹൈന്ദവ മതവും മറ്റുമാണ് എന്തുകൊണ്ടും കേമം എന്നുതോന്നുക സ്വാഭാവികം മാത്രം. മാത്രവുമല്ല, പുതുതായി പടർന്നുപിടിക്കുന്ന മലയാളത്തിലേക്ക് വന്മഴത്തുള്ളികൾപോലെ പെയ്തിറങ്ങികൊണ്ടിരുന്ന സംസ്കൃതപദങ്ങളിൽ പലവിധ മായാസ്വരമാധുര്യങ്ങളും കണ്ടുംകേട്ടും അറിയുകയും ചെയ്യും. ആയരിക്കണക്കിന് വർഷങ്ങൾക്ക് മുൻപ് മലബാറിൽനിന്നും ഏതാണ്ട്

രണ്ടോ മൂന്നോ ആയിരം കിലോമീറ്ററുകൾക്ക് അപ്പുറത്ത് മുളച്ചു പൊന്തിയെന്ന് വിചാരിക്കപ്പെടുന്ന വേദകാല സംസ്ക്കാരം ഒറ്റയടിക്ക് തറവാട്ട് സ്വത്തായി മാറുകയും ചെയ്യുന്നു.

ഈ പുതിയ ബ്രാഹ്മണരെ കണ്ട്, പാരമ്പര്യ ബ്രാഹ്മണർക്ക് അന്താളിച്ച് നിൽക്കാനെ പറ്റുള്ളൂ!

തുടരും.....

Go to Main contents

## 97. കാശ്മീരി മുസ്ലിംസുമായി ഒരു താരതമ്യം



Wikipedia talk:Articles for creation/Thiyyar

From Wikipedia, the free encyclopedia
< Wikipedia talk:Articles for creation

This page has been deleted. The deletion, protection, and move log for the page are provided below for reference.
- 15:44, 19 January 2014 Jni (talk | contribs) deleted page Wikipedia talk:Articles for creation/Thiyyar (G13: Abandoned AfC submission – If you wish to retrieve it, please see WP:REFUND/G13)

**Wikipedia does not have a talk page with this exact name.** Before creating this page, please see Wikipedia:Subpages.
- **Start the *Wikipedia talk:Articles for creation/Thiyyar* page.**
- Search for "*Articles for creation/Thiyyar*" in existing pages of namespace Wikipedia talk.
- Look for pages within Wikipedia that link to this title.

മരുമക്കത്തായ തീയരും, മക്കത്തായ തീയരും ഏത് നാടുകളിൽ നിന്നുമാണ് ഈ ഉപദ്വീപിലേക്ക് വന്നത് എന്നതിനെക്കുറിച്ച് യാതോരു വ്യക്തമായ രേഖയും നേരത്തെ സൂചിപ്പിച്ച, ഇങ്ഗ്ളിഷ് ഭരണകാലത്ത് എഴുതപ്പെട്ട, ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയതായി കണ്ടില്ല. എന്നാൽ, C.A. Innes. ICS എഴുതിയെന്ന് പറയപ്പെടുന്ന Malabar and Anjengo എന്ന ഗ്രന്ഥത്തിൽ, തീയർ എന്ന ജനം ഈഴവരാണ് എന്ന് പ്രസ്താവിച്ചതിന് ശേഷം ഈ വിധം ഒരു വാചകം എഴുതിച്ചേർത്തതായി കാണുന്നു:

The tradition of their immigration is embodied in a well-known story which connects them with the Kammalan, or chief artizan caste.

തീയർ മലബാറിലേക്ക് കുടിയേറിയതിന്റെ പഴമയിൽ ഉള്ള ചരിത്രം എന്ന് പറഞ്ഞുകൊണ്ട് എഴുതിക്കാണുന്നത് ഈഴവർ ഈ ഉപഭൂഖണ്ഡത്തിലേക്ക് (തിരുവിതാംകൂറിലേക്ക്) കുടിയേറിയതിനെക്കുറിച്ചുള്ള പഴമയിൽ ഉള്ള കഥയാണ്.

മരുമക്കത്തായ തീയരുടെ മുത്തപ്പൻ ആദ്ധ്യാത്മികതയും മറ്റും വെറും പൈശാചിക നൃത്തങ്ങളും മറ്റുമാണ് എന്ന വ്യാഖ്യാനം പേറുന്ന ഈ വിധ ഗ്രന്ഥങ്ങളിൽ തീയരെ ഇടിച്ചുതാഴ്ത്താൻതന്നെ ഒരു വൻ ശ്രമം നടന്നതായി കാണുന്നുണ്ട്. അന്നുള്ള ബ്രാഹ്മണർക്കും, അമ്പലവാസികൾക്കും നായർമാർക്കും, കൊടുവാൾ തീയരും മറ്റു വിധത്തിൽ അടിയാളരായി ജീവിക്കുന്ന തീയരും പ്രശ്നമല്ലായിരിക്കാം. പോരാത്തതിന്, ഇന്ന് പലവിധ സംവരണങ്ങളിലൂടേയും സാമൂഹികമായി ഉയരത്തിൽ പിടിച്ചുകേറിയ തീയരേയും ഇടിച്ചുതാഴ്ത്തേണ്ടിവരില്ല. കാരണം, ഇവർ രണ്ടുകൂട്ടരും അവരുടെ അപര്യാപ്തമായ വ്യക്തിത്വവും മാനസിക കഴിവില്ലായ്മയും പൊക്കിക്കാണിച്ചുകൊണ്ടുതന്നെയാവാം സാമൂഹികമായി നിലനിൽക്കുന്നത്. കാരണം സംവരണം എന്ന വാക്കുതന്നെ കഴിവുകുറവ് ഒരു അവകാശവാദമായി ഉപയോഗിക്കുന്ന ഒരു തന്ത്രവും ആയുധവും ആണ്.

എന്നാൽ, ഇങ്ഗ്ലിഷ് പ്രസ്ഥാനങ്ങളുടെ തണലിൽ യാതോരു സംവരണത്തിന്റേയും ചരടുപിടിക്കാതെ സാമൂഹിക ഉന്നത നിലവാരങ്ങളിലേക്ക് പൊന്തിവന്ന Tellicherryയിലും മറ്റും ഉണ്ടായിരുന്ന ഒരു ചെറിയ കൂട്ടം തീയർ ഒരു

വൻ പ്രശ്നം തന്നെയായിരുന്നിരിക്കാം. കാരണം, കാലാകാലങ്ങളായി നുറുങ്ങിനിന്നിരുന്ന വ്യക്തിത്വത്തിൽ വെറും ഇങ്ഗ്ളിഷ് ഭാഷാആഴത്തെ ഒരു വൻസമ്പത്തായി നിറച്ചുകൊണ്ടുമാത്രം സാമൂഹികമായി ഉയർന്നവർ ആണ് ഈ കൂട്ടർ. ഈ വിധം അവരിൽ നിറഞ്ഞത് ഇങ്ഗ്ളിഷിലേയും ഇങ്ഗ്ളണ്ടിലേയും പാരമ്പര്യങ്ങളാണ്. ഉയർന്ന ഇങ്ഗ്ളിഷ് നിലവാരത്തിലേക്ക് വളർന്ന ഉയർന്ന ജാതിക്കാർക്കും ഇവർ ഒരു പ്രശ്നം അല്ലായിരിക്കാം.

എന്നാൽ പ്രാദേശിക ഭാഷയിൽ വൻ ആഭിജാത്യവും സാമൂഹിക മഹിമയും നിലനിർത്തിയവർക്ക് ഈ കൂട്ടർ ഒരു പ്രശ്നം തന്നെയായിരുന്നു എന്നുതോന്നുന്നു. തീയർ എന്ന ജനം ഈഴവരാണ് എന്ന് ആണയിട്ടു പ്രസ്താവിക്കുന്നവരിൽ ഇവരും ഉണ്ടാവാം മുൻപന്തിയിൽ. അതേ സമയം തീയരിലും ഒരു വൻ ശതമാനും പേർക്കും തങ്ങളുടെ പാരമ്പര്യമായ ethnicity കാത്തുസൂക്ഷിക്കുന്നതിൽ വ്യക്തമായ താൽപ്പര്യമൊന്നുമുണ്ടാവില്ലതാനും.

മരുമക്കത്തായ തീയർ Central Asiaയിലെ Tian Shan പർവ്വത പ്രദേശങ്ങളിൽ നിന്നും കുറേ നൂറ്റാണ്ടുകൾക്ക് മുൻപ് മലബാറിലേക്ക് കുടിയേറിയ ഒരു ചെറിയ സംഘം ആളുകളുടെ

പിന്മുറക്കാരാണ് എന്ന ഒരു വാദംകണ്ടിരുന്നു. ഈ വാദത്തിന് ചരിത്രപരമായ എന്ത് പിൻബലമാണ് ഉള്ളത് എന്ന് അറിയില്ല.

എന്നാൽ Thiyyar എന്ന പേരിൽ ഒരു Wikipedia Page ആരംഭിക്കാൻ Tellicherryക്കാരായ ചിലർ ഒരു ശ്രമം നടത്തിയിരുന്നു 2013ൽ. ഈ വിവരം അറിഞ്ഞപ്പോൾതന്നെ ഇതു നടക്കുന്ന കാര്യം അല്ലായെന്ന് തോന്നിയിരുന്നു. കാരണം, ഈഴവ സംഘടന വൻ ബലമുള്ളതാണ്. മാത്രവുമല്ല ഇന്ന് മിക്ക IT മേഖലകളിലും അവരുടെ ആളുകളും, പോരാത്തതിന് അവരുടെ അവകാശവാദത്തിന് പിന്തുണനൽകാൻ തയ്യാറുള്ള പല ജനക്കൂട്ടങ്ങളിൽ പെട്ടുവരും വൻ സ്ഥാനങ്ങളിൽ ഇരിക്കുന്നുണ്ട്. Wikipediaയിൽ Thiyyarഎന്ന പേജ് പ്രദർശിപ്പിക്കാൻ സമ്മതം ലഭിച്ചില്ലതന്നെ. കുറച്ചുകഴഞ്ഞപ്പോൾ, Wikipediaയിൽ കരടുരൂപത്തിൽ വച്ചിരുന്ന Thiyyar എന്ന പേജ് വിക്കീപ്പീടിയ ഇന്ത്യാ പേജുകൾ നടത്തിപ്പുചെയ്യുന്നവർ ഡെലീറ്റ് ചെയ്യുകയും ചെയ്തു. മുകളിൽ നിൽകിയിട്ടുള്ള ചിത്രം കാണുക.

കാശ്മീരുകാരുടെ അവസ്ഥയാണ് ഈ Thiyyar പ്രസ്ഥാനത്തിന്റേതും എന്ന് തോന്നുന്നു. ഞങ്ങൾ ഇന്ത്യാക്കാരല്ലാ എന്ന് എത്ര ഉറപ്പിച്ചുപറഞ്ഞിട്ടും കാര്യമില്ല. ഇന്ത്യയിൽ അവരുമായി യാതോരു

ബന്ധവുമില്ലാത്തവരും യാതോരു കൂസലുമില്ലാതെ വീണ്ടും വീണ്ടും തത്തപറയുന്നതുപോലെ ഉരുവിട്ടുകൊണ്ടിരിക്കും, കാശ്മീരുകാർ ഇന്ത്യാക്കാരാണ്, ഞങ്ങളും അവരും ഒന്നാണ്, എന്ന്.

എന്നാൽ ഈ Thiyyarരുടെ കാര്യത്തിൽ ചെറിയതോതിലുള്ള ഒരു വ്യതാസം ഉണ്ട്. തീയർ മാത്രമല്ല, തീയൻ എന്ന കൂട്ടരും ഈ ജനവിഭാഗത്തിൽ പെടും. ഫ്യൂഡൽ ഭാഷകൾ രണ്ടുകൂട്ടരുടേയും ഇടയിൽ ഒരു ആപ്പ് അടിച്ചുകയറ്റി രണ്ടുകൂട്ടരേയും രണ്ട് സാമൂഹിക ദ്രുവങ്ങളിൽ ആക്കിവച്ചിട്ടുണ്ട്.

മാത്രവുമല്ല രണ്ടുകൂട്ടരിലും ഒരു വലിയ വിഭാഗത്തിന് വ്യക്തമായ പാരമ്പര്യമഹിമയോ ആകർഷകമായ പൈതൃകമയോ ഉള്ളതായി അറിവില്ല. അവരുടെ ethnographic മേൽവിലാസം ഏതുവിധമായി മാറിയാലും പ്രശ്നമില്ലതന്നെ. സ്വന്തം കാര്യം മാത്രമേ അവരോരോരുത്തർക്കും പ്രശ്നമുള്ളു. കൊടുവാൾത്തീയൻ വളർന്നുവരുന്നത് വൈശ്യത്തീയന് പ്രശ്നംതന്നെയാണ്. അതേ സമയം വൈശ്യത്തീയനെ ഒന്ന് പിടിച്ച് നിലത്തിട്ട് തമർത്താൻ ആയാൽ മോശമില്ലാ എന്ന് കൊടുവാൾ തീയനും ഒരു ആഗ്രഹം മനസ്സിൽ ജനിച്ചേക്കാം.

ഈ വിധം മുകളിൽ എഴുതിയപ്പോൾ ഇതേ കൂട്ടരെ കാശ്മീരുകാരുമായി ഒന്ന് താരതമ്യം ചെയ്യാമെന്ന് തോന്നുന്നു. അതായത് കാശ്മീരിലെ മുസ്ലിംസിനെ. അവരും ഇന്ത്യയിലെ മറ്റ് ജനങ്ങളുമായി വ്യക്തമായുള്ള വ്യത്യാസം വംശീയമാണ് എന്നു തോന്നുന്നു. കാഴ്ചയിൽ മോശമില്ലാത്ത വ്യക്തിത്വം തന്നെയാണ് അവരിൽ പൊതുവായി കാണുന്നത്. ഇത് ഈ കൂട്ടർ അഫ്ഗാനിസ്ഥാനിലെ ആളുകളുമായി പലവിധത്തിലുള്ള വംശീയബന്ധം ഉള്ളതുകൊണ്ടാണ് എന്ന് പെട്ടെന്ന പറയാൻ തോന്നുമെങ്കിലും, Tellicherryയിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനങ്ങളുടെ തിളക്കം ലഭിച്ച പല തീയരിലും, മറ്റ് തീയരിൽ കാണാൻ പറ്റാതിരുന്ന ശാരീരികമായ വളർച്ച കണ്ടതായി ഓർക്കുന്നു.

എന്നാൽ ഇതേ കൂട്ടരുടെ മക്കൾ ഇന്ത്യാ രാജ്യത്ത് ജനിച്ചു വളർന്നപ്പോൾ, ഈ വിധ വ്യക്തിത്വ വളർച്ച, അപ്രത്യക്ഷപ്പെട്ടിരുന്നു, പ്രത്യേകിച്ചും വൻ സാമ്പത്തിക ബലം ഇല്ലായെങ്കിൽ.

കാശ്മീരിലെ മുസ്ലിം ജനത അവിടുള്ള ബ്രാഹ്മണരുടെ കീഴിൽ പലവിധ അടിമ അവസ്ഥയിലും പെട്ടു ജീവിക്കുന്നവരായിരുന്നുവെങ്കിലും, ഇസ്ലാം മതത്തിലെ ചില സാമൂഹിക സിദ്ധാന്തങ്ങൾ ഇവരുടെ വ്യക്തിത്വത്തിൽ ഒരു പ്രകാശവും

വെളിച്ചവും പിന്തുണയും നൽകിയിട്ടുണ്ടാവും എന്നു പറയാൻ തോന്നുന്നു. Tellicherryയിൽ തീയരിൽ ചിലരിൽ ഇങ്ഗ്ളിഷ് പ്രസ്ഥാനം നൽകിയ വ്യക്തിത്വം പോലെ.

ദക്ഷിണ മലബാറിൽ ഏതാണ്ട് 1836മുതൽ ബ്രാഹ്മണ പക്ഷത്തിനോട് അവിടുള്ള കീഴ്ജനമായ മാപ്പിളമാരിൽ ചിലർ ഏറ്റുമുട്ടിയതിനോട് താരതമ്യം ചെയ്യാവുന്ന ഏറ്റുമുട്ടലുകൾ കാശ്മീരിലെ ബ്രാഹ്മണരായ പണ്ഡിട്ടുമാരുമായി കാശ്മീരി മുസ്ലിം ജനത പിൻകാലങ്ങിൽ നടത്തിയിരുന്നു എന്നു തോന്നുന്നു.

QUOTE from Wikipedia: The 100 year Dogra regime turned out to be a disaster for the Muslim peasantry of Kashmir Valley. Walter Lawrence described the conditions of the Valley's peasantry as being 'desperate' and noted that the Valley's peasantry attributed their miseries to the Maharajah's deputies rather than the rulers themselves. The state officials apparently kept the rulers from knowing the conditions of the Muslim peasantry in the Valley.

Lawrence in particular criticised the state officials who belonged to the Kashmiri Pandit community. Lawrence provided evidence that while many of the Kashmiri Pandit officials may have been ''individually gentle and intelligent,

as a body they were cruel and oppressive.'' Scholar Ayesha Jalal states that the Maharajahs nurtured ties with Kashmiri Pandits and their Dogra kinsfolk in Jammu to trample on the rights of their subjects. Christopher Snedden also states that the Kashmiri Muslims were often exploited by the Kashmiri Pandit officials.

Walter Lawrence ഒരു ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥനായിരുന്നു. Sir Walter Roper Lawrence was a member of the British Council and an English author who served in the Indian Civil Service in British-India and wrote travelogues based on his experiences of traveling around in various parts of South Asia, including places outside British-India, such as Kashmir.

ഈ വിഷയത്തെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം

ഇവിടെ വ്യക്തമായി പറയേണ്ടുന്ന കാര്യം ഇസ്ലാം മതപ്രസ്ഥാനങ്ങൾ കീഴ്ജനത്തിന് വൻ സംരക്ഷണവും പിന്തുണയും ആത്മവിശ്വാസവും നൽകിയിരുന്നു എന്ന് ചെറുതായി പറയാമെങ്കിലും, ലോകൈകമായി മുസ്ലിസ് എന്നും, മലബാറിൽ മാപ്പിളയെന്നും നിർവ്വചിക്കപ്പെടുന്നവർ പൂർണ്ണമായും ഇസ്ലാം ആണ് എന്ന് പറയാൻ പറ്റില്ലാ എന്നാണ് തോന്നുന്നത്. ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കാൻ പറ്റില്ലതന്നെ. കാരണം, ഈ മാപ്പിളമാരുടെ കാര്യങ്ങൾ അതീവ സങ്കീർണ്ണമായ

ഒരു ചരിത്രവിഷയമാണ്. പിന്നീട് അതിലേക്ക് കടക്കാൻ ഉദ്ദേശിക്കുന്നുണ്ട്.

എന്നാൽ ഇത്രയുംകൂടി പറയാം എന്നുതോന്നുന്നു: ലോകത്തിലുള്ള ഒട്ടുമിക്ക മുസ്ലിം മതവിശ്വാസികളും ജീവിക്കുന്നതും ചിന്തിക്കുന്നതും ഫ്യൂഡൽ ഭാഷകളിൽ തന്നെയാണ് എന്നു തോന്നുന്നു. മാത്രവുമല്ല ഇതേ കാരണത്താൽ, അവർ പ്രവർത്തിക്കുന്നതും, പ്രതികരിക്കുന്നതും, ഏറ്റുമുട്ടുന്നതും, സഹകരിക്കന്നതും, പഠിക്കുന്നതുംമറ്റും ഫ്യൂഡൽ ഭാഷക്കാരോടൊപ്പം തന്നെയണ്. ഈ കാരണത്താൽ ഈ വിധ ഭാഷകളുടെ പിടിവലിയിൽ നിന്നും വിട്ടുനിൽക്കാൻ പ്രയാസം തന്നെയാണ്. വെറും ആദ്ധ്യാത്മിക ആദർശങ്ങൾകൊണ്ടുമാത്രം ഈവിധ കാര്യങ്ങളിൽ നിന്നും സംരക്ഷണം ലഭിക്കില്ല.

ഇസ്ലാമിലെ സാമൂഹിക സാഹോദര്യം എന്ന സിദ്ധാന്തം, കാശ്മീരിലെ ഭാഷയിൽ ഉണ്ടായിരിക്കാവുന്ന ഫ്യൂഡൽ ഭാഷാ കോഡുകളുടെ ആപ്പടിച്ചുകയറ്റൽ പ്രക്രിയയിൽ നിന്നും കാശ്മീരീ മുസ്ളിംസിന് കുറച്ചൊക്കെ സംരക്ഷണം നൽകിയിട്ടുണ്ടാവാം എന്ന് തോന്നുന്നു. കാരണം, ഇന്ത്യയിലെ മറ്റൊരു വംശീയ ജനത്തിനും ഈ വിധം ഏതാണ്ട്

70വർഷങ്ങൾക്കുമേൽ ഒരു ഭീകരാന്തരീക്ഷത്തിൽ സാമൂഹിക ഐക്യം നഷ്ടപ്പെടാതെ പിടിച്ചുനിൽക്കാൻ ആവില്ലതന്നെ. മറ്റുള്ളവരിൽ ഓരോരുത്തരും സ്വന്തം കാര്യം നോക്കി, സ്വന്തം മക്കളെ ഐഏഎസ്സും, ഐപിഎസ്സും ഡോക്ടറും മറ്റുമാക്കി സാമൂഹിക മഹിമയിലേക്ക് വളർത്താനും, മറ്റുള്ളവരെ തമർത്താനും നോക്കുമായിരുന്നു, ഇതേ പോലുള്ള ഒരു അവസ്ഥാവിശേഷം അവർ അനുഭവിക്കുകയാണെങ്കിൽ.

കാശ്മീരുകാർ അവരുടെ സാമൂഹിക അന്തരീക്ഷത്തേയും അത് പ്രതിനിധീകരിക്കുന്ന സംസ്ക്കാരത്തേയും ആണ് സംരക്ഷിക്കാൻ നോക്കുന്നത് എന്ന കാഴ്ച്ചപ്പട് എടുക്കാൻ ഈ എഴുത്തുകാരൻ ശ്രമിക്കുകയാണ്.

കഴിഞ്ഞ 95ആം പോസ്റ്റിൽ ചേർത്തിരുന്ന വീഡിയോയിൽ ഓട്ടോ ഡ്രൈവറെ പോലീസുകാരൻ കുത്തിന് (collarറിന്) പിടിച്ച് ഞെട്ടിച്ച് സംസാരിക്കുന്ന രംഗം ഓർക്കുക. ഇതേ സാമൂഹികാന്തരീക്ഷത്തിലേക്ക് കാശ്മീരുകാരേയും പിടിച്ചെടുത്താൽ, അവരിലും പലരുടേയും വ്യക്തിത്വം ദ്രവിച്ചുപോകും എന്നുള്ള കാര്യം ഉറപ്പാണ്. ഈ വിധമുള്ള ഒരു രാജ്യത്തിൽനിന്നും വിട്ടുനിൽക്കാൻ അവർ

ആഗ്രഹിക്കുന്നു എന്നതിൽ വലിയ തെറ്റ് കാണുന്നില്ലാ എന്നാണ് പറയാനുള്ളത്.

അവർ മുസ്ലീം വർഗ്ഗീയവാദികൾ ആണ് എന്ന് പറഞ്ഞാലുള്ള പ്രശ്നം, അവർ ഇന്ത്യയിലെ മറ്റ് വംശീയരായ യാതോരു മുസ്ലീമിനേയും അവരുടെ നാട്ടിലേക്ക് സ്ഥിരതാമസക്കാരായി സ്വാഗതം ചെയ്യുന്നില്ലാ എന്നാണ് തോന്നുന്നത് എന്നു പറയാം എന്നു തോന്നുന്നു.

Go to Main contents

## 98. ഇങ്ഗ്ളിഷ് ജനത്തിന്റെ അതേ തലയെടുപ്പിന്റെ നേരിയ ഒരു സൂചന




കാശ്മീരിൽ ഇന്ത്യക്കാർ കയറുകയും അവിടങ്ങളിൽ സ്ഥലം വാങ്ങിക്കുകയും, കുടുംബത്തോടുകൂടി ജീവിക്കുകയും കുട്ടികളെ വളർത്തുകയും ചെയ്താൽ, ഒരു ഒന്നുരണ്ട് തലമുറകൾ കഴിയുമ്പോഴേക്കും അവിടെയുള്ള ജനങ്ങൾ സാംസ്ക്കാരികമായുംമറ്റും മാറും. കാശ്മീരി മുസ്ലിം ജനം ഇന്ത്യൻ മുസ്ലിം ജനങ്ങളുമായി വൈവാഹിക ബന്ധത്തിൽ ഏർപ്പെടാനും സാധ്യത ഏറും. അവിടുള്ള

സാമൂഹിക സംസ്ക്കാരം ഇന്ന് ഇന്ത്യയിൽ നിലവിലുള്ള, സർക്കാർ ശിപായിയുടെ മുന്നിൽ കുമ്പിട്ടുനിൽക്കുന്ന, ഒരു തരംതാണ സംസ്ക്കാരമായി മാറുകയും ചെയ്യും. അതിൽ അവിടുള്ള പുതിയ തലമുറയ്ക്ക് യാതോരു പരിതാപവും ഉണ്ടാവില്ലതന്നെ. കാരണം, അവർ പുതിയ ഒരു ജനതയാണ്. പുറത്തുനിന്നും കയറിയവരുടെ രക്തബന്ധ പാത പേറുന്നവർ ആണ് അവർ.

എന്നാൽ ഇന്നുള്ള കാശ്മീരി മുസ്ലിംസ് ആ രീതിയിൽ തരംതാണതായ ഒരു ജനമായിത്തോന്നുന്നില്ലതന്നെ. വ്യക്തമായും നല്ല തലയെടുപ്പും, തലകുനിക്കാത്ത മാനസിക ഭാവവും ഉള്ളവർ ആണ് അവർ എന്നു തോന്നുന്നു. ഇതിന്റെ കാരണം കണ്ടെത്താൻ അവരുടെ പ്രാദേശിക ഭാഷയെ ഒന്ന് പരിശോധിക്കേണ്ടിവന്നേക്കാം. മുകളിലെ വീഡിയോ ഒന്ന് നോക്കുക. എവിടെയോ ഇങ്ഗ്ലിഷ് ജനത്തിന്റെ അതേ തലയെടുപ്പിന്റെ നേരിയ ഒരു സൂചന കാണുന്നില്ലേ എന്ന് ഒരു സംശയം. ഈ വിധ തലയെടുപ്പ് നിലവാരംകുറഞ്ഞവരുടെ മുന്നിൽ പ്രകടിപ്പിച്ചാൽ അപകടം വിളിച്ചുവരുത്തിയേക്കാം.

ഏതാണ്ട് ഇതേ പോലൊക്കെത്തന്നെയാണ് ബ്രിട്ടിഷ്-മലബാറിലെ പൊതുവായ അവസ്ഥയും, അതോടൊപ്പം അവിടുണ്ടായിരുന്ന നായർമാരുടേയും, രണ്ട് കൂട്ടം തീയർമാരുടേയും, അവർക്ക് കീഴിൽ ഉണ്ടായിരുന്ന മറ്റ് ജനങ്ങളുടേയും കാര്യം. ഇങ്ഗ്ളിഷ് ഭരണം ഇവരിൽ ചിലരിൽ വളർത്തിയെടുത്തിരുന്ന സാംസ്ക്കാരികവും ഔദ്യോഗികവും ഇങ്ഗ്ളിഷ് ഭാഷാ നൈപുണ്യപരവും മറ്റുമായ എല്ലാവിധ അത്യുന്നത ഗുണമേന്മയും ഏതാണ്ട് തുടച്ചുമാറ്റപ്പെട്ടു, ബ്രിട്ടിഷ്-മലബാറിനെ, ആ നാട്ടിലെ ജനങ്ങളിൽ യാതോരുവിധ ജനഹിതപരിശോധനയും നടത്താതെ ഇന്ത്യയോടും, തിരുവിതാംകൂറിനോടും ചേർത്തപ്പോൾ.

രണ്ട് കൂട്ടം തീയരും ഒറ്റക്കൂട്ടമായി മാറി. തമ്മിൽ വിവാഹം കഴിച്ചുതുടങ്ങി. ഇവരോടു ചിലരീതികളിൽ മത്സരബുദ്ധി നിലനിർത്തിയും, അവരുമായി സാധാരണഗതിയിൽ വൈവാഹിക ബന്ധം നിലനിർത്താതെയും നിലനിന്ന ഉത്തര മലബാറിലേയും ദക്ഷിണ മലബാറിലേയും നായർമാരും, ഒറ്റ മേൽവിലാസത്തിൽ എത്തി. ഇത് രണ്ടുകാര്യങ്ങളും ഇങ്ഗ്ളിഷ് ഭരണകാലത്ത് തന്നെ തുടങ്ങിയിരിക്കാം.

എന്നാൽ ഇന്ത്യയോടു പിടിച്ചു ചേർത്തപ്പോൾ, തിരുവിതാംകൂറിലെ ഈഴവർ, മലബാറിലെ രണ്ടുകൂട്ടും തീയരുടേയും ഇടയിലേക്ക് യാതോരു പരിധികളും ഇല്ലാതെ ഇഴുകിച്ചേർന്നുതുടങ്ങി.

തിരുവിതാംകൂർകാർ വരുന്നത് യാതോരുവിധ ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റേയും പ്രഭയേൽക്കാതെയാണ്. മലബാറിലെ തീയരിലെ സാമൂഹിക നിലവാരം മാറിമറിഞ്ഞു. പണ്ടു വൻ നിലവാരങ്ങൾ എന്ന് കണ്ട് പലരും അനുകരിക്കാൻ ശ്രമിച്ച പലവിധ ഇങ്ഗ്ളിഷ് സ്വാധീനമുള്ള സാമൂഹിക ചട്ടങ്ങളും ദ്രവിച്ചുതുടങ്ങി.

സാമൂഹികാന്തരീക്ഷത്തിൽ വൻ ക്ഷതവ് വരുന്നത് കണ്ടതുകൊണ്ടോ, അതുമല്ലെങ്കിൽ അത് ഏതോ ദുഷിച്ച ദിശയിലേക്ക് മാറി നീങ്ങുന്നുണ്ട് എന്ന് തോന്നിയതുകൊണ്ടോ, Tellicherryയിലേയും, കൂത്തുപറമ്പിലേയും ചില തീയർ, ഈഴവരുമായി തങ്ങൾക്കുണ്ട് എന്ന് അവർ വിശ്വസിച്ചിരുന്ന വ്യത്യാസങ്ങൾ രേഖപ്പെടുത്താൻ ശ്രമിച്ചുതുടങ്ങിയിരുന്നതായി കേട്ടതോർമ്മയുണ്ട്.

എന്നാൽ ഇവിടെ വ്യക്തമായി പറയേണ്ടുന്ന കാര്യം, തീയരിൽ തന്നെ ഇങ്ഗ്ളിഷ് സാംസ്ക്കാരിക മൂല്യങ്ങൾ അറിഞ്ഞവരും,

പോരാത്തതിന്, കൊടുവാൾത്തീയരും, വൈശത്തീയരും എന്നുമായ ഏറ്റവും കുറഞ്ഞത് മൂന്ന് വ്യത്യസ്ത കൂട്ടർ ഉണ്ടായിരുന്നിരിക്കാം എന്നതാണ്. കൂടുതൽ സൂക്ഷ്മമായി നോക്കിയാൽ വേറെയുംകൂട്ടരെ നിർവ്വചിക്കാനായേക്കാം.

ഇനി വേറൊരു കാര്യം Tellicherryയിലേയും, കൂത്തുപറമ്പിലേയും തീയർമാർ തമ്മിലും കാര്യമായ വ്യത്യാസം അക്കാലങ്ങളിൽ കണ്ടേക്കാം. ആദ്യത്തെകൂട്ടരിൽ പതിറ്റാണ്ടുകൾക്ക് മുൻപ് ഈഴവരുടെ രക്തബന്ധ പാതകൾ ചേർന്നിട്ടുണ്ടാവില്ല. അതേ സമയം, കൂത്തുപറമ്പിലെ തീയരിൽ വ്യക്തമായും ഈഴവ രക്തബന്ധം ഉള്ളവരായിരിക്കാം കൂടുതൽ.

ഇന്നത്തെ കാര്യം ഇതിനേക്കാളെല്ലാം സങ്കീർണ്ണമായിരിക്കാം. ഈ എഴുത്തുകാരന്റെ Tellicherry ബന്ധുക്കളിൽ വളരെ വ്യക്തമായ ഈഴവ ബന്ധങ്ങൾ വൈവാഹിക ബന്ധത്തിലൂടെ വളർന്നുവന്നതായി കാണുന്നുണ്ട്.

ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് മരുമക്കത്തായ തീയർ പ്രാചീന ഗ്രീസിൽ നിന്നും വന്നവരാണ് എന്ന ഒരു കണ്ടുപിടുത്തം Tellicherryയിലെ ഒരു വ്യക്തി ഒരു ഗ്രന്ഥരൂപത്തിലോ മറ്റോ പ്രസിദ്ധീകരിച്ചു. ഇത് പത്രവാർത്തയായി ആദ്യം

വന്നത്, Thiyyas are from Greece എന്ന തലക്കെട്ടിലായിരുന്നു. എന്നാൽ തുടർന്നുള്ള ദിവസങ്ങളിൽ ഇതേ തലക്കെട്ടിൽ മാറ്റംവന്നതായി കണ്ടതായി ഓർക്കുന്നു. പിന്നെ കണ്ട തലക്കെട്ട് ഈ വിധമായിരുന്നു:

'Ezhavas are from Greece' എന്നും 'ഈഴവർ ഗ്രീസിൽ നിന്നുമാണ് വന്നത്', എന്നും.

ബഹുജനമാധ്യമ പ്രസ്ഥാനങ്ങൾക്ക് (Mass mediaയ്ക്ക്) മേൽ നിയന്ത്രണവും ഉടമസ്ഥതയും ഉണ്ടെങ്കിൽ എന്തും എഴുതിയും മൈതനപ്രസംഗം നടത്തിയും, വിഡിയോയും സിനിമയും നിർമ്മിച്ചും പറഞ്ഞുഫലിപ്പിക്കാൻ ആവും എന്നതിന്റെ ഒരു ഉത്തമ ദൃഷ്ടാന്തമായി ഈ സംഭവം ഓർമ്മവരുന്നു.

മറ്റൊരു വ്യക്തി, മരുമക്കാത്തായ തീയർ എന്നും മക്കത്തായ തീയർ എന്നും ഉള്ള വ്യത്യാസത്തെക്കുറിച്ച് വ്യക്തമായി സൂചിപ്പിക്കാതെ, തീയർ ഖസാക്കിസ്ഥാനിൽ നിന്നുമുള്ളവരാണ് എന്ന് പറയുകയും അവിടുള്ള ചിലരുടെ DNA തന്റെ സ്വന്തം DNAയുമായി താരതമ്യം ചെയ്ത്, രണ്ടിലും സാമ്യതകൾ കണ്ടെത്തിയതായി പ്രഖ്യാപിച്ചിരുന്നു.

ഇനി ഈ DNAയിലെ ഈ സാമ്യതെയ്ക്കുറിച്ച് ചിലകാര്യങ്ങൾ പറയാം എന്ന് തോന്നുന്നു.

സാധാരണ ഗതിയിൽ ഒരു പിതാവിൽ നിന്നും മകൻ, ആ മകൻ പിതാവായി അടുത്ത തലമുറയിലെ മകൻ. അങ്ങിനെ ഒരു രക്തബന്ധപാത (Bloodline) തലമുറകളിലൂടെ നീങ്ങിനീങ്ങി പതിറ്റാണ്ടുകളും അതിന് ശേഷം നൂറ്റാണ്ടുകളും, അങ്ങിനെ ആയിരക്കണക്കിന് സംവത്സരങ്ങൾ നീണ്ടുകിടക്കുന്ന ഒറ്റവര പോലുള്ള ഒരു Bloodline. ഈ രീതിയിൽ രക്തബന്ധപാതയെ മനസ്സിൽ കാണുന്നവർ ഉണ്ട് എന്ന് തോന്നുന്നു.

എന്നാൽ ഇത് വളരെ പരിമിതമായ ഒരു സങ്കൽപ്പമാണ് എന്ന് തോന്നുന്നു. അതിന് പകരം ഈ രീതിയിൽ കാണുക:

ഇന്നുള്ള ഒരു വ്യക്തി. അയാൾക്ക് പിതാവും മാതാവും (Parents) ഉണ്ട്. പിതാവിന് അച്ഛനും അമ്മയും ഉണ്ട്. മാതാവിന് അച്ഛനും അമ്മയും ഉണ്ട്. അപ്പോൾ ഇന്നുള്ള വ്യക്തി രണ്ടു തലമുറകൾക്ക് മുൻപുള്ള 4 പേരോട് (Grand parentsനോട്) ബന്ധപ്പെട്ടുകിടക്കുന്നു, രക്തബന്ധപാതയിൽ

Go to Main contents

ഈ 4 Grand parentsലെ ഓരോ വ്യക്തിക്കും അച്ഛനും അമ്മയും (Great Grand parents) ഉണ്ട്. 8 പേർ. എന്നുവച്ചാൽ, ഇന്നുള്ള വ്യക്തി, Great Grand parentsസിന്റെ കാലത്തുള്ള 8പേരുമായി നേരിട്ടു ബന്ധപ്പെട്ടുകിടക്കുന്നു.

വെറും 3 തലമുറകൾക്ക് അപ്പുറത്തുള്ളകാര്യമാണ് ഈ പറഞ്ഞത്.

കഴിഞ്ഞ നൂറ്റാണ്ടിന് മുൻപുവരെ 11, 12, 13 എന്നൊക്കെയായിരുന്ന സ്ത്രീ ജനങ്ങളുടെ വിവാഹ പ്രായം. ഒരു ശരാശരിയായി എടുക്കുകയാണെങ്കിൽ, 14 വയസ്സ് വിവാഹ പ്രായമായി എടുത്താൽ, 100 വർഷത്തിനുള്ളിൽ, ഏതാണ്ട്, 7 തലമുറ. 400 വർഷത്തിനുള്ളിൽ 27 തലമുറ.

ഇനി പിന്നിലോട്ട്, ഒന്ന് നോക്കുക. ഇന്നുള്ള ഒരു വ്യക്തി, ഓരോ തലമുറപിന്നിലോട്ട് ബന്ധത്തിന്റെ പാത വരച്ചെടുക്കാൻ ശ്രമിച്ചാൽ, ഓരോ തലമുറയുടെ കാലത്തുള്ള എത്ര ആളുകളുമായി ബന്ധം ഉണ്ടാവാം എന്ന് നോക്കുക.

1 - 1

2 - 2

3 - 4

4 - 8

5 - 16

6 - 32

7 - 64

8 - 128

9 - 256

10 - 512

11 - 1024

12 - 2048

13 - 4096

14 - 8192

15 - 16384

16 - 32768

17 - 65536

18 - 131072

19 - 262144

20 - 524288

21 - 1048576

22 - 2097152 (20 ലക്ഷം +)

പിന്നിലുള്ള 22ആം തലമുറയുടെ കാലത്ത് ജീവിച്ചിരുന്ന 20 ലക്ഷത്തോളം ആളുകളോടുവരെ ഇന്നുള്ള ഓരോ വ്യക്തിയ്ക്കും നേരിട്ട് ബന്ധമുണ്ടാവാം. എന്നുവച്ചാൽ, അന്ന് വെറും 20 ലക്ഷംമാത്രം ജനസംഖ്യയുണ്ടായിരുന്ന ഒരു പ്രദേശത്ത് ഉള്ള എല്ലാവരുമായും ഇന്നുള്ള

Go to Main contents

വ്യക്തിക്ക് നേരിട്ടുള്ള രക്തബന്ധപാതയുണ്ടായിരിക്കാം. ഈ പിന്നോട്ടുള്ള 22ആം തലമുറ വെറും 330 വർഷങ്ങൾക്ക് മുൻപുള്ളവർ മാത്രമാണ്. അങ്ങിനെ ചരിത്രകാലം നൂറുകണക്കിനും, ആയിരക്കണക്കിനും വർഷങ്ങൾ പിന്നോട്ട് പോകുമ്പോൾ, ലോകത്തിൽ ഇന്നുള്ള മിക്ക വ്യക്തികളും അന്നുള്ള ഒരേ വ്യക്തികളുമായി ബന്ധപ്പെട്ടിരിക്കുന്നതായി കാണാനാവുന്നതാണ്

ഈ വിധം ചിന്തിക്കുന്നതിൽ തെറ്റില്ലതന്നെ. എന്നാൽ, ഇന്നുള്ള ഈ ഉപദ്വീപിലെ വ്യക്തികൾ പലവിധത്തിൽ തമ്മിൽ വ്യത്യസ്തരാണ്. ഇതിന്റെ കാരണം എന്താവാം എന്ന് ഒന്ന് നോക്കേണ്ടിയിരിക്കുന്നു.

Go to Main contents

## 99. ഭീകര ഭാഷകളും പൊള്ളയായ സാമൂഹിക പ്രത്യയശാസ്ത്ര ചിന്തകളും

തീയരുടെ DNA കണ്ടെത്തിയ വിദേശ പാതകളിൽപോയി ഒന്ന് പരിശോധിച്ചാൽ, മലബാറിലേയും മറ്റുനാടുകളിലേയും ജനക്കൂട്ടങ്ങളുടേയും, പോരാത്തതിന്, ലോകത്തിന്റെ മറ്റ് പലദേശങ്ങളിലേയും പലവിധ ജനക്കൂട്ടങ്ങളുടേയും DNAയുടെ നേരിയ സൂചനകളെങ്കിലും കണ്ടെത്തിയേക്കാം എന്ന് തോന്നുന്നു. എന്നാൽ, ഈ വിധ DNAയെക്കുറിച്ച് കേട്ടറിവല്ലാതെ, കണ്ടോ മറ്റ് ഏതെങ്കിലും രീതിയിൽ അവയെക്കുറിച്ച് അഗാധമായ വിവരം ലഭിച്ചതോ ആയ യാതോരു അനുഭവവും ഇല്ലാത്തതിനാൽ ഈ വിഷയത്തെക്കുറിച്ച് കൂടുതലായി യാതൊന്നും ഈ എഴുത്തുകാരന് പറയാൻ ആവില്ല.

എന്നാൽ ഭൗതിക യാഥാർത്ഥ്യം എന്ന പ്രതിഭാസവും, പോരാത്തതിന് ജീവൻ എന്ന പ്രതിഭാസവും സൃഷ്ടിക്കപ്പെട്ടതും, അതിനെ നടത്തിപ്പുചെയ്യുന്നതും, ഒരു അതീന്ദ്രിയ സോഫ്ട്വേർ സംവിധാനമാകാമെന്ന് എന്ന് ഈ എഴുത്തുകാരൻ പണ്ടെഴുതിയ ഏതാനും ഗ്രന്ഥങ്ങളിൽ സൂചിപ്പിച്ചിരുന്നു. അന്ന് എഴുതിയത് എന്തൊക്കെയാണ് എന്ന് കൃത്യമായി ഇന്ന്

ഓർമ്മയില്ല. എന്നാൽ, ഈ കാര്യം വളരെ വ്യക്തമായി പറഞ്ഞത്, Codes of reality! What is language? എന്ന ഗ്രന്ഥത്തിലും, Software codes of mantra, tantra &c. എന്ന ഗ്രന്ഥത്തിലും ആണ് എന്ന് തോന്നുന്നു.

ഈ വിഷയത്തിലേക്ക് ഇപ്പോൾ കടക്കാൻ ഉദ്ദേശിക്കുന്നില്ല. മനുഷ്യന്റെ DNAയും Genesസും അതുമായിബന്ധപ്പെട്ട ക്രോമോസോമുകളും മറ്റും യഥാർത്ഥത്തിൽ ഇന്നത്തെ സാങ്കേതിക ഉപകരണങ്ങൾക്കും മനുഷ്യ ഇന്ദ്രിയങ്ങൾക്കും മറ്റും അനുഭവബോധ്യമാകാനോ മനസ്സിലാക്കാനോ പത്യക്ഷജ്ഞാനം ലഭിക്കാനോ പറ്റുന്ന രീതിയിൽ ഉള്ള രൂപമോ, ഭൗതിക ഘടനയോ ഇല്ലാത്ത, അതി അമാനുഷികവും ഭൗതിക പ്രകൃത്യതീതവുമായ ഏതോ കമ്പ്യൂട്ടർ സംവിധാനത്തിൽ അതേപോലെ നിഗൂഢമായുള്ള സോഫ്ടേർ ഭാഷകളിൽ എഴുതിയെടുക്കപ്പെട്ടിട്ടുള്ള സോഫ്ടർ കോഡുകളുടെ പ്രവർത്തന സംവിധാനങ്ങൾ ആണ് എന്നാണ് ഈ എഴുത്തുകാരന്റെ മനസ്സിൽ കയറിവന്നിട്ടുള്ള അറിവ്. ഈ വിധ കോഡുകൾക്ക് മനുഷ്യരൂപഘടനയേയും സ്വഭാവ വിശേഷങ്ങളേയും നിർവ്വചിക്കാനും സ്വാധീനിക്കാനും ആവും എന്നും മനസ്സിലാക്കുന്നു.

Go to Main contents

ഈ വിധ അറിവ് ശരിയാണ് എന്ന സൂചന ലഭിക്കുന്ന ചില കാര്യങ്ങൾ വളരെ അവിചാരിതമായ സാഹചര്യങ്ങളിൽ ഈ എഴുത്തുകാരന് ലഭിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ആ വിധ കാര്യങ്ങളിലേക്ക് ഇപ്പോൾ പോകാൻ ഉദ്ദേശിക്കുന്നില്ല.

എന്നാൽ ഇത്രമാത്രം ഇവിടെ എഴുതിച്ചേർക്കാം എന്നു തോന്നുന്നു. മനുഷ്യർ ഉപയോഗിക്കുന്ന ഭാഷകളും ഒരുതരം സോഫ്ട്വർ സംവിധാനങ്ങൾ തന്നെയാവാം. അവയക്ക്, മുകളിൽ സൂചിപ്പിച്ച, DNAയുടേയും Genesസിന്റേയും സോഫ്ട്വേറുകളുമായി പ്രതിപ്രവർത്തിക്കാനും അവയെ സ്വാധീനിക്കാനും, അവയിൽ തിരുത്തലുകളും പിശകുകളും മറ്റും, എഴുതിച്ചേർക്കാനും ആയേക്കാം എന്ന് വ്യക്തം. ഈ വിഷയം ഇവിടെ വിടുകയാണ്, തൽക്കാലത്തേക്ക്.

ഫ്യൂഡൽ ഭാഷകൾ സൃഷ്ടിക്കുന്നതും, രൂപകൽപ്പന ചെയ്യുന്നതും മറ്റുമായ മനുഷ്യരും സമൂഹങ്ങളും അല്ല ഇങ്ഗ്ലിഷ് പോലുള്ള നിരപ്പുള്ള ഭാഷകൾ സൃഷ്ടിക്കുന്നത്. വ്യക്തികളിലും വ്യക്തികൾ തമ്മിലും സമത്വം എന്ന സങ്കൽപ്പം നടപ്പിലാക്കാൻ വളരെയധികം പ്രവർത്തിക്കുന്നതും പ്രത്യയശാസ്ത്രങ്ങൾ സൃഷ്ടിക്കുന്നതും

വിപ്ളവങ്ങൾ നടത്തുന്നതും മറ്റും ഫ്യൂഡൽ ഭാഷാ സമൂഹങ്ങളിലാണ്. ഉദാഹരണത്തിന്, ഫ്രഞ്ചുകാർ ഇതിനായി പലവട്ടം പലവിധ കോലാഹങ്ങൾ അവരുടെ നാട്ടിൽ നടത്തിയിട്ടുണ്ട്. എന്നിട്ടൊന്നും ഇങ്ഗ്ളണ്ടിലെ ആളുകളുടെ സ്വാഭാവികവും സാധാരണവുമായ വ്യക്തിത്വം അവർക്ക് അനുഭവപ്പെടാനായിട്ടില്ലതന്നെ. അതേ സമയം ഇങ്ഗ്ളണ്ടിലും, രാജകുടുംബവും പ്രഭുവംശങ്ങളും മറ്റും ഉണ്ടായിരുന്നുതാനും.

ഫ്രഞ്ച് ഭാഷയിൽ മനുഷ്യവ്യക്തിത്വത്തിനായും മനുഷ്യസമത്വത്തിനായും വിപ്ളവഗാഥകൾ ഉണ്ട്. പഴയകാല ഇങ്ഗ്ളിഷിൽ ഈ വിധ ഗാഥകളും ഈ വിധ മനുഷ്യസമത്വത്തിനായുള്ള വിപ്ളവങ്ങളും കണ്ടെത്താൻ പ്രയാസംതന്നെയായിരിക്കാം. ഈ വിധം നോക്കിയാൽ ഫ്രഞ്ചുകാരാണ് മനുഷ്യസമത്വത്തിനായി നിലകൊള്ളുന്നത്, എന്ന് തോന്നാം. മലയാളത്തിന്റേയു കഥ ഈ വിധം തന്നെ.

നാറാണത്തു ഭ്രാന്തൻ എന്ന കവിതയുടെ ഇതിവൃത്തം തന്നെ, മനുഷ്യസമത്വത്തിനായുള്ള ആശയും അഭ്യർത്ഥനയുമാണ്. മലയാളം എന്ന തനി ഫ്യൂഡൽ ഭാഷ സൃഷ്ടിക്കുന്ന പലവിധ ഹീനമനോഭാവങ്ങളും ഈ കവിതയിൽ

Go to Main contents

എണ്ണിരേഖപ്പെടുത്തിയെന്ന രീതിയിൽതന്നെ കാണുന്നുണ്ട്.

എന്നാൽ അതിമനോഹരങ്ങളായ വാക്കുകളെ സംസ്കൃത്തിൽനിന്നും തമിഴിൽനിന്നും അതിസൂക്ഷ്മമായ കൃത്യതയോടുകൂടി വലിച്ചെടുത്ത് നിരത്തിവച്ച്, ഈ വിധ ആവലാതികൾ ഈണത്തിൽ പാടിയാൽ ലഭിക്കുന്നത് മനുഷ്യവ്യസനങ്ങളുടെ ദൈനീയാവസ്ഥയെ മാസ്മരികമായുള്ള രൂപലാവണ്യത്തിലും, അതിഭാവുകത്വം നിറഞ്ഞുതുളുമ്പി രോമഹർഷങ്ങൾ മനസ്സിൽ താനേകയറിവരുന്ന ഭാവത്തിലും ഉള്ള, വൻ അഗാധതയുണ്ട് എന്ന് തോന്നിപ്പിക്കുന്ന, പൊള്ളയായ സാമൂഹിക പ്രത്യയശാസ്ത്ര ചിന്തകളാണ്. ആസ്വാദകന് ഭാഷ സൃഷ്ടിക്കുന്ന ഭീകര മനുഷ്യഭാവങ്ങളെക്കുറിച്ച് ചിന്തിക്കാനാവുന്നില്ലതന്നെ. മറിച്ച്, ആ ആൾ തെല്ലൊരു ഉന്മത്താവസ്ഥയിൽ എത്തിച്ചേരുകയും, ഇതേ ഭീകര ഭാഷയോടുതന്നെ ആരാധന പോലുള്ള ഭാവങ്ങൾ മനസ്സിൽ കയറുകയും ചെയ്യും.

Vicious circle എന്ന ഒരു പദപ്രയോഗം ഇങ്ഗ്ളിഷിൽ ഉണ്ട്. അതിന്റെ മലയാളത്തിൽ കാണുന്ന വാക്ക്

വിഷമവൃത്തം എന്നാണ്. ഇങ്ഗ്ളിഷിൽ ഈ വാക്കിന്റെ അർത്ഥം, ഈ വിധമെല്ലാം കാണുന്നു:

Vicious circle is a problem or difficult situation that has the effect of creating new problems which then cause the original problem or situation to occur again

എന്നും

Vicious circle is a complex chains of events which reinforce themselves through a feedback loop.

ഈ മുകളിൽ നൽകിയിട്ടുള്ള വാക്യങ്ങളിൽനിന്നും ലഭിക്കുന്ന പൊതുവായുള്ള ആശയം, പ്രശ്ന പരിഹാരത്തിന് ശ്രമിക്കുന്ന അതേ സംഗതിതന്നെ ചുറ്റിത്തിരിഞ്ഞ്, വീണ്ടും അതേ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു എന്നാണ്.

മലയാളം പോലുള്ള ഫ്യൂഡൽ ഭാഷകളും മുകളിൽ സൂചിപ്പിച്ച കവിതകളും, ഈവിധ പൈശാചിക കോഡുകളും പാതകളും ഉള്ളവയാണ്. ഈ കവിത എഴുതിയ ആളും മലയാളം സൃഷ്ടിക്കുന്ന ഭീകര മനുഷ്യഭാവങ്ങളെ എണ്ണമിട്ട് പറഞ്ഞതിന് ശേഷം അതേ ഭാഷയെത്തന്നെ ഈ നാട്ടിൽ അടിച്ചേൽപ്പിക്കാനാണ് പൊതവേദികളിൽ

പ്രവർത്തിക്കുന്നത് എന്ന് ഈ അടുത്തകാലത്ത് ശ്രദ്ധയിൽപെട്ടിരുന്നു.

എഴുത്ത് ചെറുതായി പാതവിട്ടു നീങ്ങിയെന്ന് തോന്നുന്നു. അടുത്ത എഴുത്തിൽ വാക്കുകളെ എഴുത്തിന്റെ പാതയിലേക്ക് തിരിച്ചുകൊണ്ടു വരാനാവും എന്നു വിചാരിക്കുന്നു.

Go to Main contents

## 100. സാമൂഹികാധിപന്മാരുടെ ഏറ്റവും കീഴിലുള്ള പണിക്കാരുടെ കീഴിൽ പെട്ടുപോകുകയും അവരോട് അടിയാളത്തം പ്രകടിപ്പിച്ച് ജീവിക്കേണ്ടിയും വന്നാൽ

---

ജനങ്ങളിൽ ഇഴകിച്ചേർന്നിരിക്കുന്ന, വ്യത്യസ്ത ജനങ്ങളുടെ ജീനുകളും (Genes) DNAയും ക്രോമോസോമുകളും കണ്ടെത്താൻ ശ്രമിക്കുന്നതു പോലെ ചെയ്യാൻപറ്റുന്ന ഒരുകാര്യമാണ് അവർ സംസാരിക്കുന്ന ഭാഷയിൽ കലർന്നുകിടക്കുന്ന വാക്കുകളെ പരിശോധിക്കുക എന്നുള്ളത്.

ഈ പറഞ്ഞ കാര്യം ചെയ്യുമ്പോഴും ആവിധ നിരീക്ഷണങ്ങളിൽനിന്നും ലഭിക്കുന്ന വിവരങ്ങളെ ഏതുവിധത്തിൽ മനസ്സിലാക്കേണം എന്ന കാര്യവും പ്രസക്തമാണ്. മലയാളത്തിൽ പോർച്ചുഗീസ്, ഫ്രഞ്ച്, ഡച്ച്, അറബി തുടങ്ങിയ ഭാഷകളിലേ വാക്കുകൾ ഉണ്ട് എന്ന് മനസ്സിലാക്കുന്നു. ഇവ മലയാളത്തിൽ കലർന്നത്, ഈ പ്രദേശങ്ങളിൽ ഏതാനും നൂറ്റാണ്ടുകൾക്ക് മുൻപ് ഈ വിധ ആളുകൾ കടലിലൂടെ വരികയും, മാറ്റക്കച്ചവടാടിസ്ഥാനത്തിൽ (barter system പ്രകാരം) വാണിജ്യ ഇടപാടുകൾ നടത്തുകയും ചെയ്തു എന്നതിനാലാവാം. ഇവരിൽ ഫ്രഞ്ചുകാർ കുറേ കാലത്തോളം മലബാറിൽ മാഹിയെന്ന കൊച്ചു പ്രദേശത്ത് ഭരണവും നടത്തിയിരുന്നു.

പോർച്ചുഗീസുകാരും ചെറിയതോതിൽ, വളരെ ഹ്രസ്വമായകാലത്തോളും മലബാറിലും തിരുവിതാംകൂറിലും ചെറിയതോതിലുള്ള ഭരണാധികാരങ്ങൾ കൈവശപ്പെടുത്തിയിരുന്നു.

അതേ സമയം ഇങ്ഗ്ളിഷ് ഭാഷയിൽ നിന്നുമുള്ള അനവധി വാക്കുകൾ മലയാളത്തിൽ കടന്നിരുന്നു. കുറച്ചുകാലം മുൻപുവരെ മലയാളം സംസാരിക്കുമ്പോഴും, എഴുതുമ്പോഴും ഈ വക വാക്കുകളെ ഒഴിവാക്കാൻ പറ്റില്ലായിരുന്നു. ഉദാഹരണത്തിന്, Road, bulb, open, close, gate, action, film, manage, paint, brush, car, jeep, lorry, drive, handle, mirror തുടങ്ങി പലതും. പോരാത്തതിന്, ശാസ്ത്രം, ഗണിതം, സാങ്കേതികവിദ്യ, സർക്കാർ നടപടിക്രമങ്ങൾ, സിനിമാ നിർമ്മാണം തുടങ്ങി പലതിലും ഇങ്ഗ്ളിഷ് പദങ്ങൾതന്നെയായിരുന്നു ഉപയോഗിച്ചിരുന്നത്. എന്നാൽ ഇന്ന് ഈ വക സാങ്കേതിക പദങ്ങൾക്ക് ബദലായുള്ള പദങ്ങൾ മലയാളത്തിൽ കൃത്രിമമായി സൃഷ്ടിച്ചു തുടങ്ങിയിട്ടുണ്ട്. ഈ മുകളിൽ സൂചിപ്പിച്ച മൂന്ന് കാര്യങ്ങൾക്കും വ്യക്തമായ കാരണം, മലബാറിൽ ഇങ്ഗ്ളിഷ് ഭരണം നിലനിന്നിരുന്നു എന്നതാവാം. അതുപോലെ ശക്തമായ മറ്റൊരു കാരണം, തിരുവിതാംകൂർ രാജ്യം മെഡ്രാസിലെ ഇങ്ഗ്ളിഷ് ഭരണത്തിനോട് ഒട്ടിനിന്നിരുന്നു എന്നുള്ളതുമാവാം. താരതമ്യേന

പ്രസക്തികുറവുള്ള ഇതുപോലുള്ള മറ്റ് കാരണങ്ങളും ഉണ്ടാവാം.

എന്നാൽ കഴിഞ്ഞ നൂറ്റാണ്ടുകളിൽ ഇങ്ഗ്ളണ്ടിലെ പ്രാദേശിക ജനത, അവരുടെ പ്രാദേശിക ഭാഷയിൽ പുതിയ പലവാക്കുകളും കയറിവരുന്നതായി ശ്രദ്ധിച്ചിരുന്നു. അതിന്റെ അന്നുള്ള കാരണം, ലോകത്തിന്റെ പലഭാഗങ്ങളിലും ഇങ്ഗ്ളിഷ് ഭരണം നിലനിന്നിരുന്നു എന്നതാണ്. ആ നാടുകളിലെ പലവിധ ഭാഷകളിലെ വാക്കുകളും ഇങ്ഗ്ളിഷിൽ കയറിക്കൂടുകയും, ഇങ്ഗ്ളിഷ് ഭാഷയിൽ ചെറിയതോതിലുള്ള ഗുണമേന്മക്കുറവ് കൊണ്ടുവരികയും ചെയ്തിരുന്നു. ഈ ഗുണമേന്മക്കുറവ്, വാക്കുകളുടെ സ്വരത്താലോ മറ്റോ അല്ലതന്നെ. മറിച്ച്, അവ യഥാർത്ഥത്തിൽ അവയുടെ പ്രാദേശിക ദേശങ്ങളിൽ പ്രതിനിധാനം ചെയ്യുന്ന പലവിധ മൃഗീയ സാമൂഹിക ചട്ടങ്ങൾ കാരണമാകാം.

ഈ വിധം ചിന്തിച്ചാൽ ഒരു ജനതയുടെ ഭാഷയുടെ സ്വഭാവത്തേയോ, അതിനുള്ളിൽ ഉള്ള വാക്കുകളേയോ, അതുമല്ലെങ്കിൽ അതിനുള്ളിൽ കയറിക്കൂടിയിട്ടുള്ള വാക്കുകളേയോ നിരീക്ഷിച്ച്, ആ ജനതയുടെ ചരിത്രപരമായുള്ള ചില കാര്യങ്ങളെ മനസ്സിലാക്കാനോ, അതുമായി

ബന്ധപ്പെട്ട പുതിയ അറിവ് ലഭിക്കാനോ, അതുമല്ലെങ്കിൽ ചരിത്ര രേഖകളിൽ കാണപ്പെടത്ത ചരിത്ര സത്യങ്ങളുടെ സൂചനകൾ കണ്ടെത്താനോ പറ്റിയേക്കാം.

മലബാറിലെ ഭാഷയിൽ പണ്ടുകാലങ്ങളിൽ വളരെ വ്യക്തമായി കാണാൻ പറ്റിയിരുന്ന ഒരു കാര്യം അറബി പദങ്ങളുടെ സാന്നിദ്ധ്യമാണ്. ഇതിന്റെ കാരണങ്ങളിൽ ഒന്ന്, അറബികളായ കച്ചവടക്കാരുടെ വാണിജ്യ പ്രവർത്തനങ്ങൾ ആവാം. രണ്ട്, അറബി കപ്പലുകളിലെ തൊഴിലുകാർ മലബാറിന്റെ തീരപ്രദേശങ്ങളിൽ വന്ന് അവിടുള്ള തീയർ പോലുള്ള സ്ത്രീകളെ വിവാഹംകഴിച്ച് അവിടങ്ങളിൽ കുടുംബം പുലർത്തിയിരുന്നു എന്നതും ആവാം. (അവർക്ക് മറുകരയിൽ - അറേബ്യയിൽ - വേറെ കുടുംബവും ഉണ്ടായേക്കാം). ഇതിനും അപ്പുറം വേറേയും ശക്തമായ സംഭവ വികാസങ്ങൾ ഉണ്ട്. ആദ്യകാലങ്ങളിൽ, അറേബ്യയിൽ നിന്നും വന്ന മതപ്രവർത്തകർ നായർ കുടുംബങ്ങളിലേയും മറ്റും ആളുകളെ ഇസ്ലാമിലേക്ക് മതം മാറ്റിയത് ഒന്ന്. എന്നാൽ ഇതിനേക്കാൾ വൻ ശക്തമായുള്ള സംഭവം ദക്ഷിണ മലബാറിൽ അനവധി മക്കത്തായ തീയരും അവർക്ക് കീഴിലുള്ള ചെറുമർ പോലുള്ള അനവധി കീഴ്ജനങ്ങളും

ഇസ്ലാമിലേക്ക് മതം മാറി, സമൂഹത്തിൽ ഒരു വൻ ജനകൂട്ടമായി നിലനിന്നരുന്നു എന്നതാവാം.

എന്നാൽ മലബാറിൽ ഈ പുറംനാടു ഭാഷകളിലെ വാക്കുകൾ വന്നുകയറിയത്, ഈ പ്രദേശത്തുള്ള പ്രാദേശിക ഭാഷയിന്മേലാണ്. ഈ പ്രാദേശിക ഭാഷ എന്തായിരുന്നു എന്നും, ഇത് എവിടെ നിന്നും വന്നതാണ് എന്നതുമാണ് ചിന്തിച്ചും പഠിച്ചും അറിയാൻ താൽപ്പര്യപ്പെടുന്നത്.

വടക്കേ മലബാറിൽ ആൾഎണ്ണത്തിൽ ഏറ്റവും ബലവത്തായുള്ള ജനം മരുമക്കത്തായ തീയർ ആയിരുന്നു എന്നുതോന്നുന്നു. അങ്ങിനെയെങ്കിൽ, അവരുടെ പാരമ്പര്യ ഭാഷയിലെ വാക്കുകളുടെ ശക്തമായ സാന്നിദ്ധ്യം ഈ പ്രാദേശിക ഭാഷയിൽ കാണാൻ പറ്റിയേക്കാം.

ഇങ്ഗ്ലിഷ് ഭരണകാലത്ത് വൻ വ്യക്തിത്വവും മറ്റും ഉണ്ട് എന്നൊക്കെ അവിടിവിടെയായി നിർവ്വചിക്കപ്പെട്ടിരുന്ന മരുമക്കത്തായ തീയർ ഒരു കീഴ്ജനമായി മാറി എന്നതുതന്നെ ഫ്യൂഡൽ ഭാഷാ യന്ത്രസംവിധാനത്തിന്റെ ആശ്ചര്യകരമായ ഒരു പ്രവർത്തനഫലമായേക്കാം.

മരുമക്കത്തായ തീയർ, നായർമാരുടെ കീഴിൽ പെട്ടുപോയിരുന്നു. അതാണ് അവരുടെ

ദുരവസ്ഥയ്ക്ക് കാരണം. അതിന് പകരം അവർ ബ്രാഹ്മണരുടെ നേരിട്ടുള്ള കീഴിൽ ആയിരുന്നുവെങ്കിൽ കാര്യങ്ങൾ ബഹുകേമമാകുമായിരുന്നു. ഇങ്ഗ്ളിഷ് ഭരണം വന്ന് ജനക്കൂട്ടങ്ങളെ നിയമചട്ടപരമായി കയറൂരിവിട്ടപ്പോൾ, Tellicherryയിലും മറ്റും തീയർ ഇങ്ഗ്ളിഷുകാരുടെ കീഴിലേക്ക് ഉയരുകയായിരുന്നു ചെയ്തത്. ഈ വിധമായുള്ള കീഴിൽപെടൽ, അതിശയകരമായ മാനസിക വളർച്ചയ്ക്ക് സാധ്യതകൾ നൽകുന്ന ഒരു കീഴിൽപെടൽ ആണ്.

പണ്ടെപ്പോഴോ, ബ്രാഹ്മണർ അവരുടെ അടിയിൽ പെട്ടിരുന്ന ശൂദ്രരെ, അവരുടെ കൈയ്യാളുകളും അധികാരികളും തൊഴിൽ മേൽനോട്ടക്കാരും മറ്റുമായി ഉയർത്തി. അതിന് ശൂദ്രർ പലവിധ പ്രത്യുപകാരങ്ങളും നൽകിയെന്നും പറയപ്പെടുന്നു. സ്വന്തം കുടുംബത്തിലെ സ്ത്രീജനങ്ങളെപ്പോലും ബ്രാഹ്മണർക്ക് സമീപിക്കാം എന്ന രീതിയിൽ ഉള്ള സ്വാതന്ത്ര്യം നൽകുക എന്നുള്ളതിനോട് കിടപിടിക്കാവുന്ന മറ്റൊരു gratitude (കൃതജ്ഞതയും, നന്നിയും, പ്രത്യുപകാരവും, ഉപകാരസ്മരണയും) ലോകത്തിൽ അതിവിരളമായിമാത്രമേ കാണാനാകുള്ളു. ഇങ്ഗ്ളിഷിൽ നിന്നും വീക്ഷിച്ചാൽ, ഈ വിധ gratitude ശുദ്ധ

Go to Main contents

മരമണ്ടത്താരമായിത്തോന്നാമെങ്കിലും, ഫ്യൂഡൽ ഭാഷകളിൽനിന്നും വീക്ഷിച്ചാൽ, ഈ വിധ gratitude, മേധാവിക്കും സാമൂഹികാധികപനും ഗുരുവിനും മറ്റ് മാർഗ്ഗദർശിക്കും നൽകാൽ ഒരു അവസരം ലഭിക്കുന്നതുതന്നെ വൻ ദൈവാധീനത്താൽ ലഭിക്കുന്ന അസുലഭ അവസരമാണ്.

വൻ സാമൂഹികാധികാരമുള്ള ഗുരുതുല്യന് തന്റെ സർവ്വതും സമർപ്പിച്ചാൽ, തിരിച്ച് വൻസ്ഥാനീകരണം ലഭിക്കുകയാണെങ്കിൽ, അത് ജീവതിസാഫല്യവും ജന്മസായൂജ്യവും ആയി മാറും. ഈ വിധമായുള്ള ഒരു പ്രത്യയശാസ്ത്രവും സങ്കൽപ്പവും, ഗുരു - ശിക്ഷ്യ ബന്ധത്തിന്റെ അദൃശ്യമായ കണ്ണികളിൽ ഉണ്ട് എന്ന് സൂചിപ്പിച്ചുകാണുന്നുണ്ട് താനും.

ഈ വിധം ശൂദ്രർ ബ്രാഹ്മണർക്ക് അവരുടെ സർവ്വതും നൽകി സായൂജ്യം നേടിയപ്പോൾ, അവർക്ക് ലഭിച്ചത് സാമൂഹികമായ വൻ സ്ഥാനമാനങ്ങളാണ്.

പിന്നങ്ങോട്ട് ഈ പ്രദേശത്ത് ഉള്ള ഏത് ജനതയും ഈ ശൂദ്രരുടെ അടിയിൽ ആണ് വന്നു പെടുന്നത്. ഇങ്ങിനെ പലനിലവാരങ്ങളിലേക്ക് അടിച്ചമർത്തപ്പെടുന്നവരാണ് കീഴ്ജനം.

അവർക്കാണെങ്കിൽ സംഘടിക്കാനും ആവലില്ല. കാരണം, ഫ്യൂഡൽ ഭാഷകൾ അവർക്കിടയിൽ ആപ്പ് അടിച്ചുകയറ്റി, അവരെ തമ്മിൽത്തമ്മിൽ മുകളിലും കീഴെയും ഉള്ളവരാക്കി, തമ്മിൽ മത്സരിക്കാനും പകവെച്ചുപുലർത്താനും പ്രാപ്തരാക്കും.

ഇന്നുള്ള പോലീസ് സംവിധാങ്ങളെ ഈ കാര്യവുമായി താരതമ്യം ചെയ്യാവുന്നതാണ്. ഐപിഎസ്സ് എന്ന ബ്രാഹ്മണ വർഗ്ഗത്തിന് കീഴിൽ ഏറ്റവും അടിയിൽ വരുന്നവരാണ് പോലീസ് ശിപായിമാർ. അവർ മുകളിലോട്ട്, എത്രത്തോളം ബഹുമാനവും അടിയറവും ആജ്ഞാനുസരണവും പ്രകടപ്പിക്കുന്നവോ, അത്രത്തോളം അധികാരങ്ങളും, അധികാര ദുർവിനിയോഗ സൗകര്യങ്ങളും അവർക്ക് ലഭിക്കും. ഔദ്യോഗികമായി ഏറ്റവും നിലവാരം കുറഞ്ഞവരാണ് പോലീസ് ശിപായിമാർ.

അതേ സമയം അവരേക്കാൾ വ്യക്തിത്വവും വിവരവും കായികശക്തിയും മനോവീര്യവും സാമൂഹിക അന്തസ്സും ഉള്ളവർപോലും, ഇവരുടെ കൈകളിൽ വന്നുപെട്ടുപോകയാണെങ്കിൽ അവരുടെ കഥ കഴിഞ്ഞതുതന്നെ. പോലീസ് ശിപായിമാർ വാക്കുകളാൽ ഈ വിധം കൈയിൽ പെട്ടുപോകുന്നവരെ അടിച്ചുതമർത്തും. ആളെ

Go to Main contents

നീയും, അവനും, അവളും ആക്കിയാൽ മാത്രംമതി, ഏത് വൻ സാമൂഹിക അന്തസ്സുള്ള ആളും തമർന്നുപോകും.

ഈ ഒരു വൻ വിവരം ഇന്നും ഇങ്ഗ്ളിഷുകാർക്ക് അറിവില്ലതന്നെ.

ഇവിടെ പറഞ്ഞുവന്ന കാര്യം മരുമക്കത്തായ തീയർ വടക്കേ മലബാറിൽ വന്നുപെട്ടത്, അവിടുള്ള ബ്രാഹ്മണ ആധിപത്യമുള്ള സമൂഹത്തിലായിരിക്കാം. ഇന്ന് ഈ സംസ്ഥാനത്ത്, യഥാർത്ഥത്തിൽ എല്ലാരും ഐഏഎസ്സുകാരും ഐപിഎസ്സുകാരും നയിക്കുന്ന ഉദ്യോഗസ്ഥപ്രസ്ഥാനത്തിന് കീഴിൽ ആണ് എന്ന് പറയുന്നതുമാതിരി. എന്നാൽ, ഈ നാട്ടിൽ ഏതൊരു പ്രദേശത്തിലും ജീവിക്കുന്ന ആൾ ആ നാട്ടിലെ പോലീസ് ശിപായിമാരുടെ അടിയിൽ തന്നെയാണ് എന്നുള്ളതാണ് സാവധാനത്തിൽ ഉരുത്തിരിഞ്ഞുവരുന്ന പുതിയ സാമൂഹിക ചട്ടം. ഇങ്ഗ്ളിഷ് ഭരണകാലത്തിൽനിന്നും ഓരോ വർഷം അകന്നുപോകുന്തോറും ഈ പ്രാചീണ പ്രകൃത സാമൂഹിക ചട്ടം വീണ്ടും ശക്തി പ്രാപിച്ചുകൊണ്ടേയിരിക്കും.

മരുമക്കത്തായ തീയർ വടക്കേ മലബാറിന്റെ കടൽത്തീരങ്ങളിൽ കയറിവന്നുപെട്ടത്, ശൂദ്രർ

Go to Main contents

തൊഴിൽ മേൽനോട്ടക്കാരായുള്ള ബ്രാഹ്മണ മേധവിത്വ സമൂഹത്തിലായിരിക്കാം.

വൻ ശാരീരകവും മാനസികവും ആയ വ്യക്തിത്വമുള്ള മരുമക്കത്തായ തീയ കുടംബനാഥനേയും ഭാര്യയേയും കുട്ടികളേയും കുടുംബക്കാരേയും, ശൂദ്രർ വന്ന് ഇഞ്ഞി, ഓൻ, ഓള്, ഐറ്റിങ്ങൾ, എടാ, എടീ, അനേ, അളെ എന്നെല്ലാം രീതിയിൽ നിർവ്വചിച്ച്, പരസ്യമായും വ്യക്തിപരമായും, സംബോധനചെയ്യുകയും പരമാർശിക്കുകയും ചെയ്താൽ, ആളും ആൾക്കാരും കോഴിക്കാട്ടത്തിനേക്കാൾ മോശമായ അവസ്ഥയിലേക്ക് രൂപാന്തരീകരണം ചെയ്യപ്പെടും എന്നുള്ളതിൽ സംശയം വേണ്ടതന്നെ.

ഇങ്ഗ്ളണ്ടിലേയും മറ്റ് പ്രാദേശിക ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളുടേയും തീരങ്ങളിൽ കയറിക്കൂടിയാൽ, ഈ വിധം സംഭവിക്കില്ലതന്നെ. അതിനാൽതന്നെയാണ്, ആ വിധ പ്രദേശങ്ങളിലേക്ക് ആളുകൾ പലവിധ അപകട സാധ്യതകളേയും മറികടന്ന് കയറാൻ ശ്രമിക്കുന്നത്.

ഇനി നോക്കേണ്ടുന്നത്, ഇവിടുണ്ടായിരുന്നവരുടേയും, കയറിവന്ന

മരുമക്കത്തായ തീയരുടേയും ഭാഷകൾ എന്തായിരുന്നിരിക്കാം എന്നുള്ളതാണ്.

# VED

## from VICTORIA INSTITUTIONS



IT IS FORETOLD! THE TORRENTIAL FLOW OF INEXORABLE DESTINY!

**Feudal languages**

**South Asian culture**

## Ponderings on native-English nations!




**Supernatural software background to reality**

**Historically significant books with a commentary**

മലയാളം എഴുത്തുകൾ




**Public domain books**

**Reading-videos in English**

**English rule period in South Asia**

Invisible creatures biting!

You and your star by Cheiro!





VICTORIA INSTITUTIONS
Aaradhana, Deverkovil 673508 India
admn@victoriainstitutions.com
www.victoriainstitutions.com

# Main contents page!



This digital book created by
DEVERKOVIL Inc.
www.deverkovil.com
admn@deverkovil.com

## VED from VICTORIA INSTITUTIONS

It is foretold! The torrential flow of inexorable destiny!

I started writing on a regular basis around 2000 onward.

However, the first draft of my first major book had been done some more than 10 years before that.

My writings have rarely been the result of any deliberate attempt to become a writer. To become a writer had never been my aim.

Most of my writings are the result of some inexorable urge that develops inside me to put into writing insights that would otherwise vanish from this world.

What spurred my writings was a number of insights that seems to have entered into my mind, right from my childhood. All these insights had the foundation on my observation that human languages are very powerful software applications with various capabilities.

GO to Main contents

# Penname and logo words

My penname, I understand, borders on some kind of idiosyncrasy.

The fact that I use Capital letters in my penname also has had its problems.

Then there is the sort of logo words I use:
It is foretold! The torrential flow of inexorable destiny!

It does have the taste of some kind of uncanny unworldly claims.

However, it is actually a small item. Some twenty years back, I had a meeting with a medium. He had the habit of listening to some voice that would tell him things. He listened to the voice and told me that I was an author.

This happened at a time when writing had not yet begun as a passionate activity in me.

As years went by, I became quite impressed by the accuracy of what the voice had mentioned. The voice did mention some other things also. I need not divulge them here, as of now.

# A technical phrase and the enwrapping cloak of silence

I did come out with a verbal usage, ‘feudal languages’, to categorise certain languages that were totally different from pristine-English.

This idea moved on to various observations which did provoke some kind of attempts to block my words without igniting any kind of controversy.

In fact, in various locations, including that of national political leadership, self-appointed cultural leaders and also in the IT world this revelation on my part was noted as some kind of insidious divulging of extremely secret national information.

To put it in very few words, I was blocked on Facebook, Twitter, Quora and so many other online locations.

Beyond that none of the search engines, including Google Search, do bring any visitor to VICTORIA INSTITUTIONS’ website, where all my writings have been placed.

Blocked on Facebook many years ago!



to Main contents

# A sample of the blocks




Twitter did unblock my account after the second round of unblocking initiated by Elon Musk. But my posts get only few views. 1 to 10 or so.




My videos on Youtube also received very few views.




Many years ago, Youtube gave a warning that my account would be closed. However, it did not happen.




Paid promotion of my book blocked on Quora! : Software codes of mantra!

